# സമപ്പ്ണം.

അനർഘദിവ്യോപദേശങ്ങൾ
സ്വർഗ്ഗത്തിൽനിന്നു
കൊണ്ടുവരികയും നിൻെറ ശിഷ്യനായ
വിശുദ്ധ തോമാശ്ലീഹാ വഴിയായി
ഞങ്ങളുടെ പിതാക്കന്മാരോട് അവ ഉപദേശിക്കയും
ചെയ്ത ഈശോായേ, അങ്ങ്
എന്നെ ആചാര്യപദത്തിൽ നിയമിച്ചതുമുതൽ
ഈ ഇരുപത്തഞ്ചു വത്സരങ്ങളിലായി
എനിക്കു നൽകിയ സകല അനുഗ്രഹങ്ങളെയും കുറിച്ചുള്ള
കൃതജ്ഞതയുടെ ഒരു വിനീത സ്മാരകമായി
ഈ പുതിയനിയമവിവത്തനം
ഞങ്ങളുടെ പിതാവായ വി. തോമാശ്ലീഹായുടെ കൈകളാൽ
തന്നെ അങ്ങയുടെ തൃപ്പാദങ്ങളിൽ
സമപ്പിച്ചുകൊള്ളുന്നു.

വിവത്തകൻ.

**Nihil obstat.**

Fr. Jerome, of the Mother of Sorrows T. O. C. D.,

Fr. Placid of St. Joseph T. O. C. D.

*Censores deputati.*

*Chethipuzhay,*
*18. xi. '34.*

**Imprimi potest.**

FR. SYLVESTER of the Bl. Sacrament *T. O. C. D.,*

*Prior General*

*S. H. Monastery, Thevara,*
*28. xi. '34.*

**Reimprimatur.**

† J. KALACHERRY,

Ep. Changanacherry.

*Changanacherry,*
*26—ix—'38.*

# ആശിർവാദങ്ങൾ.

പരിശുദ്ധ പിതാവ്
൧൧-ാം പീയോസ് മാർപ്പാപ്പാ തിരുമനസ്സുകൊണ്ട്
അത്യുന്നത ഡെലിഗെററ് അപ്പൊസ്തോലിക്ക്
ലിയോ പി. കിയെർക്കെൽസ് സി. പി. മുഖേന
'പഞ്ചഗ്രന്ഥി', 'സുവിശേഷങ്ങൾ' ഇവയുടെ വിവൎത്തനങ്ങൾക്ക
കരുണാപുരസ്സരം കല്പിച്ചു തന്നരുളിയ

## ആശിർവാദം.

*Apostolic Delegation Bangalore,*
6375/36. *February 22, 1936.*

Very Rev. Dear Father,

With reference to my letter N. 5353/35, I am happy to inform you that His Eminence Cardinal Pacelli by prot. 153403 has written me as follows:

"The Holy Father has accepted with pleasure the Pentateuch and the Gospels translated into Malayalam from the Syriac, so reverentially offered him by Your Excellency.

The august Pontiff thanks you for solicitude and confides to you the charge of conveying to the translator, Rev. Father Emmanuel of the Holy Ghost, T. O. C. D., his hopes that this version may serve to make ever more known and loved the word of God.

The Vicar of Christ moreover wishes to strengthen these hopes with the Apostolic Blessing as a pledge of heavenly assistance."

I am happy to convey the above message to you with the request that you communicate it to Father Emmanuel.

With kindest regards and cordial greetings,

I remain.
Yours devotedly,
*(Sd)*
**Delegate Apostolic.**

---

The V. Rev. Fr. Sylvester,
*Prior General T. O C. D.,*
*Thevara.*

True copy
Fr. Sylvester T. O. C. D.

(തർജ്ജമ.)

അപ്പൊസ്തോലിക്ക് ഡെലിഗേഷൻ ബാൻഗലൂർ,

൭൩൬/൩൭. ഫെബ്രുവരി ൨൨, ൧൯൩൭.

പെ. ബ. സ്നേ. അച്ചാ,

൮൩൮൩/൩൮ നമ്പറായ എന്റെ എഴുത്തിനു അത്യുന്നത കാർഡിനൽ പച്ചെല്ലി ൧൮൩൪൦൩-ാം നമ്പറായി താഴെകാണുംപോലെ എനിക്കു മറുപടി അയച്ചിരിക്കുന്നു എന്നു നിങ്ങളെ അറിയിക്കുന്നതിന് എനിക്കു സന്തോഷമുണ്ട്.

"സുറിയാനിയിൽ നിന്നു മലയാളത്തിലേക്കു വിവർത്തനം ചെയ്തിട്ടുള്ള "പഞ്ചഗ്രന്ഥി"യും, "സുവിശേഷങ്ങളും" പരിശുദ്ധ പിതാവിന് ഇത്ര ആദരപൂർവ്വം നിങ്ങൾ സമർപ്പിച്ചതു തിരുമനസ്സുകൊണ്ടു സന്തോഷപുരസ്സരം സ്വീകരിച്ചിരിക്കുന്നു.

പ്രതാപവാനായ ആ മതാധിപശ്രേഷ്ഠൻ നിങ്ങളുടെ ശ്രദ്ധയെപ്പററി നിങ്ങളോടു നന്ദി പറയുകയും, ദൈവവചനം മേല്ക്കുമേൽ അറിയപ്പെടുകയും സ്നേഹിക്കപ്പെടുകയും ചെയ്യുവാൻ ഈ വിവർത്തനം പ്രയോജകീഭവിക്കുമെന്ന തന്റെ പ്രതീക്ഷകളെ വിവർത്തകനായ ക. നി. മൂ. സ. ബ. റൂഹാദ്ക്കുദ്ശായുടെ എമ്മാനുവേലച്ചനെ അറിയിക്കേണ്ട ജോലി നിങ്ങളെ ഭരമേല്പിക്കുകയും ചെയ്യുന്നു.

മാത്രമല്ല, ഈ പ്രതീക്ഷകളെ സ്വർഗ്ഗീയ സാഹായ്യത്തിന്റെ ലക്ഷ്യമായി പൈതൃകമായ ആശീർവ്വാദംകൊണ്ടു സ്ഥിരീകരിക്കുവാനും മ്ശിഹായുടെ പ്രതിപുരുഷൻ തിരുവുള്ളമായിരിക്കുന്നു."

മേൽ കാണിച്ച സന്ദേശം എമ്മാനുവേലച്ചനെ നിങ്ങൾ അറിയിക്കണമെന്ന അപേക്ഷയോടുകൂടി അതു സന്തോഷപുരസ്സരം നിങ്ങൾക്കു ഞാൻ അയയ്ക്കുന്നു.

ഏററവും സ്നേഹപൂർവ്വമായ ഉപചാരങ്ങളോടും ഹാർദ്ദമായ ആശംസകളോടും കൂടി ഞാൻ വിരമിക്കുന്നു.

നിങ്ങളുടെ വിധേയൻ,
(ഒപ്പ്)
ഡെലിഗെററ് അപ്പൊസ്തോലിക്ക്.

---

ക. നി. മൂ. സ. പ്രിയോർ ജനറാൾ
പെ. ബ. സിൽവെസ്ത്രോസച്ചന്,
തേവര.

ശരിപകർപ്പ്.
(ഒപ്പ്)
ക. നി. മൂ. സ. സിൽവെസ്ത്രോസ് പട്ടക്കാരൻ.

APOSTOLIC DELEGATION
OF THE EAST INDIES.

4659/34.

*Bangalore,*
*January 2, 1935.*

Reverend Father,

It gives me great satisfaction to learn that the Malayalam translation of the Gospels from the Syriac, part of the work undertaken by members of your Congregation with the approval and blessing of the Syro-Malabar Hierarchy, is ready for publication. As I have already done for other parts of the work previously published, so now I join the Syro-Malabar Prelates most cordially in blessing your enterprise. The reading of the Gospels will certainly be most profitable to the faithful and strengthen their faith and devotion.

With a cordial blessing to yourself and your collaborators,

I remain,
Yours devotedly,
+ *Leo P. Kierkels C. P.*
Delegate Apostolic.

---

The Rev. Fr. Emmanuel of the Holy Ghost, T. O. C. D.,
Mannanam.

(തർജ്ജമ.)

കിഴക്കെ ഇൻഡ്യായുടെ
അപ്പൊസ്തോലിക്ക് ഡെലിഗേഷൻ.

ബാൻഗ്ലൂർ,
ജനുവരി ൨, ൧൯൩൫.

ബ. അച്ചാ,

സിറൊ–മലബാർ പവിത്രാധിപത്യത്തിന്റെ അംഗീകരണത്തോടും ആശിസ്സോടുംകൂടി നിങ്ങളുടെ സഭാംഗങ്ങൾ കൈയേററിരിക്കുന്ന ജോലിയുടെ ഭാഗമായ സുവിശേഷങ്ങളുടെ സുറിയാനിയിൽ നിന്നുള്ള മലയാള തർജ്ജമ പ്രസിദ്ധീകരിക്കുവാൻ തയ്യാറായിരിക്കുന്നു എന്നറിയുന്നതിൽ ഞാൻ വളരെ സംതൃപ്തനായിരിക്കുന്നു. ഇതിനു മുമ്പു പ്രസിദ്ധീകരിച്ചിട്ടുള്ള ഭാഗങ്ങൾക്കായി ഞാൻ മുമ്പേ ചെയ്തിട്ടുള്ളതുപോലെ തന്നെ നിങ്ങളുടെ പരി

ശ്രമത്തെ അനുഗ്രഹിക്കുന്ന വിഷയത്തിൽ സീറൊ–മലബാർ വൈദികാദ്ധ്യക്ഷന്മാരോടു ഇപ്പോഴും ഞാൻ ഏററവും ഹൃദയപൂർവ്വം അനുയോജിക്കുന്നു. സുവിശേഷപാരായണം തീർച്ചയായും വിശ്വാസികൾക്കു അത്യന്തം ഉപകാരപ്രദമായിരിക്കും; അവരുടെ വിശ്വാസവും ഭക്തിയും ബലപ്പെടുത്തുകയും ചെയ്യും.

നിങ്ങൾക്കും നിങ്ങളോടൊരുമിച്ചു വേല ചെയ്യുന്നവർക്കും ഹൃദയപൂർവ്വമായ ആശിസ്സോടുകൂടി ഞാൻ വിരമിക്കുന്നു.

നിങ്ങളുടെ വിധേയൻ

† ലെയോ പി. കിയെർക്കെൽസ് സി. പി.

ഡെലിഗെററ് അപ്പസ്തോലിക്ക്.

---

ക. നി. മൂ. സ. ബ റൂഹാദ്ക്കുദ്ശായുടെ

എമ്മാനുവേലച്ചൻ,

മാന്നാനം.

ARCHDIOCESE
OF
ERNAKULAM.

ക. നി. മൂ. സ. ബ. എമ്മാനുവേലച്ചന്
ആശീൎവ്വാദം.

വേദപുസ്തകം, സുറിയാനി പ്ശീത്താ പ്രതിയിൽ നിന്ന് മലയാളത്തിലേക്ക് തൎജ്ജമചെയ്യുന്നതിൽ ഏൎപ്പെട്ടിരിക്കുന്ന ക. നി. മൂ. സ. വിവൎത്തകസംഘത്തേയും അവരുടെ പരിശ്രമങ്ങളേയും നാം ഹൃദയപൂൎവ്വം ആശീൎവ്വദിക്കുന്നു.

എന്ന്, എറണാകുളം അതിമെത്രാസന അരമനയിൽനിന്ന്.
൧൯൩൫ ജനുവരി ൨൯-ാംനു-
എറണാകുളം മെത്രാപ്പോലീത്താ.

† **Aug. Kandathil,**
*Archbp. of Ernakulam,*

* * *

ദിവ്യശ്രീമാൻ
റവ. ഫാദർ മാനുവൽററി. ഒ. സി. ഡി.ക്കു വാഴ്വ്.

പ്രിയനേ,

ഏവൻഗേലിപ്പുസ്തകങ്ങൾ നാലും സുറിയാനി പ്ശീത്താ ഗ്രന്ഥത്തിൽനിന്നും പരിഭാഷപ്പെടുത്തി അച്ചടിപ്പിച്ചിട്ടുള്ളത് സ്നേഹപുരസ്സരം നമ്മുടെപേൎക്കു അയച്ചുതന്നതിൽ നാം സന്തോഷിക്കുന്നു. വേദപുസ്തകത്തിന്റെ പല പരിഭാഷകൾ സുറിയാനിയിലുണ്ടെങ്കിലും കേരളത്തിലെ സുറിയാനി സഭ ഏററം പുരാതനമായ പ്ശീത്താ പരിഭാഷമാത്രം അധികൃതപാഠമായി സ്വീകരിച്ചിരിക്കുന്ന സ്ഥിതിക്ക് ഇതിന്റെ പരിഭാഷ അങ്ങു പ്രസിദ്ധീകരിപ്പാൻ തുനിഞ്ഞതിൽ കേരളീയസുറിയാനി ജനങ്ങൾക്കു പൊതുവെയും പള്ളിശുശ്രൂഷകളിൽ ഏവൻഗേലിയോൻ വായിപ്പാൻ കടമയുള്ള സുറിയാനി പുരോഹിതന്മാൎക്കു പ്രത്യേകിച്ചും അങ്ങെന്നേരെ ശാശ്വതമായ കൃതജ്ഞതയുണ്ടായിരിക്കുന്നതാണ്. നമ്മുടെ തിരുവനന്തപുരം സംസ്ഥാന ഇടവകയിൽപെട്ട മാന്യവൈദികന്മാർ ഏവരും അങ്ങു പ്രസിദ്ധീകരിച്ചിട്ടുള്ള ഏവൻഗേലിയോൻപരിഭാഷ നോക്കി പള്ളികളിൽ വായിക്കുന്നതിനും സകല വിശ്വാസികളും സ്വഗൃഹങ്ങളിൽ ഉപയോഗിക്കുന്നതിനും സൺഡെസ്കൂളുകളിൽ സ്വീകാൎയ്യമായ പാഠ്യപുസ്തകമാക്കിക്കൊള്ളുന്നതിനും നാം അനുവദിച്ചിരിക്കുന്ന വിവരം അറിയുന്നതു അങ്ങേക്കു കൃതാൎത്ഥതാജനകമായിരിക്കുമെന്നു വിശ്വസിക്കുന്നു. ഈദൃശങ്ങളായ അങ്ങേ പരിശ്രമങ്ങൾമൂലം മാതൃസഭയായ സുറിയാനിസഭയ്ക്കു് ഇനിയും പൂൎവ്വാധികം പ്രശസ്തിയുണ്ടായികാണ്മാൻ നാമും കാത്തിരിക്കുന്നു.

ദൈവമായ കൎത്താവിന്റെ കൃപയും അനുഗ്രഹങ്ങളും അങ്ങേമേലും മാന്നാനം സെൻറ് ജോസഫ്സ് മുദ്രാലയത്തിന്മേലും സമൃദ്ധി

യായി ഉണ്ടാവട്ടെ. അയത്ത ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിന്റെയും സകല ശുദ്ധിമാന്മാരുടെയും പ്രാൎത്ഥനകളാൽ തന്നെ.

† **Mar Ivanios,**
*Archbp. of Trivandrum.*

൧൯൩൬ ജൂൺ ൮-ാംനു-
തിരുവനന്തപുരം അരമനയിൽനിന്ന്.

* * *

*Latin Archbishop's House,*
*Ernakulam,*
*26th September, 1936.*

A. No. 1180/36/V.

Rev. and Dear Father,

It is gratifying to see that still another version of the Gospels is out in Malayalam, this being from the Syro-Pesitha edition. I heartily Congratulate the Translator and bless his labours.

Yours devotedly in Xt.'
† **Joseph Attipetty,**
*Archbishop of Verapoly.*

To

The Rev. Fr. Emmanuel, T. O. C. D.,
Carmelite Monastery,
Mannanam.

(തൎജ്ജമ.)

ലത്തീൻ അതിമെത്രാസന അരമന,
എറണാകുളം,
൧൯൩൬ സെപ്റ്റംബർ ൨൬.

എ. നമ്പർ ൧൧൮൦/൩൬/വി.

ബ. പ്രിയ അച്ചാ,

സുറിയാനി-പ്ശീത്താ അച്ചടിയിൽനിന്നുള്ളതായി, സുവിശേഷങ്ങളുടെ വേറൊരു വിവൎത്തനംകൂടി മലയാളത്തിൽ പ്രസിദ്ധീകരിക്കപ്പെട്ടു കാണുന്നതു് സന്തോഷാവഹംതന്നെ. ഞാൻ ഹൃദയപൂൎവ്വകമായി വിവൎത്തകനെ അഭിനന്ദിക്കുകയും അദ്ദേഹത്തിന്റെ പരിശ്രമങ്ങളെ അനുഗ്രഹിക്കുകയും ചെയ്യുന്നു.

മ്ശിഹായിൽ നിങ്ങളുടെ വിധേയൻ,
+ ജോസെഫ് അട്ടിപ്പെററി,
വരാപ്പുഴ മെത്രാപ്പോലിത്താ.

ക. നി. മൃ. സ. ബ. എമ്മാനുവേലച്ചനു്,
കൎമ്മലീത്താ ആശ്രമം,
മാന്നാനം.

*The Catholic Bishop's House,*
*Kottayam, (Travancore.)*
*3rd July 1935.*

പ്രി. ബ. അച്ചാ,

പുതിയനിയമഗ്രന്ഥത്തിലെ നാലു സുവിശേഷങ്ങൾ, സുറിയാനി വിവൎത്തനങ്ങളിൽ പ്രാഥമ്യത്തെ അൎഹിക്കുന്ന പ്ശീത്തായിൽ നിന്നു, ബ. അച്ചൻ മലയാളത്തിലേക്കു തൎജ്ജമചെയ്തു് അച്ചടിപ്പിച്ചിട്ടുള്ളതിന്റെ ഒരു പ്രതി അയച്ചുതന്നതു് നന്ദിപൂൎവ്വം കൈപ്പററി.

നമ്മുടെ വിശ്വാസത്തിനു അടിസ്ഥാനമായ സകല നിത്യസത്യങ്ങളും വേദപുസ്തകത്തിൽനിന്നു മാത്രമല്ല നമുക്കു ലഭിക്കുന്നതെങ്കിലും വി. ഗ്രന്ഥത്തിനുള്ള പ്രാമാണികത്വം തിരുസഭയിൽ അദ്വിതീയമാണു്. ദൈവനിവേശിതമായ വേദപുസ്തകം നിത്യജീവിതത്തിനപരിത്യാജ്യമായ ആത്മീയഭോജനത്തിന്റെ വററാത്ത ഉറവയാണു്. അതു ആത്മാവിനെ ദൃഢതരമാക്കുകയും, ഹൃദയത്തെ സ്പൎശിക്കുകയും, ക്രിസ്തീയ പുണ്യപൂൎണ്ണതയിലേക്കു സുനിശ്ചിതമായി ജനങ്ങളെ നയിക്കുകയും ചെയ്യുന്നു. പരിപാവനമായ ഈ ദൈവികദാനത്തെ വേണ്ടതുപോലെ ആസ്വാദിക്കുന്നതിനുള്ള സൌകൎയ്യം ഇദാനീന്തം കേരളീയൎക്കില്ലായിരുന്നു എന്നുള്ളതു് മൎമ്മഭേദകമായ ഒരവസ്ഥതന്നെയായിരുന്നു. ഈ കുറവിനെ ബ. അച്ചന്റെ പ്രയത്നഫലമായി പരിഹരിച്ചിരിക്കുന്നതുകൊണ്ടു 'സുവിശേഷങ്ങളു'ടെ പ്രതികൾ നമ്മുടെ എല്ലാ കുടുംബങ്ങളിലും ധാരാളമായി പ്രചരിക്കുമെന്നു നാം വിശ്വസിക്കുന്നു. സുവിശേഷങ്ങൾ തൎജ്ജമചെയ്യുക എന്ന എത്രയും ക്ലിഷ്ടപൂരിതമായജോലി വളരെ തൃപ്തികരമായി നിൎവ്വഹിച്ചിരിക്കുന്നതിനാൽ ബ. അച്ചനെ നാം അനുമോദിക്കുകയും, ഹൃദയപൂൎവ്വം ആശീൎവ്വദിക്കുകയും ചെയ്യുന്നു.

† **Alexander,**
*Bishop of Kottayam.*

Rev. Fr. Emmanuel of the Holy Ghost,
T. O. C. D.,
Mannanam.

* * *

*Bishop's House,*
*Trichur, S. India,*
*27—3—1935.*

Dear Rev. Father,

Let me thank you for the Malayalam New Testament and congratulate Rev. Fr. Mani, T. O. C. D., the Translator whose sense of propriety in dedicating it to Jesus through St. Thomas, as a souvenir of and a thanksgiving for, his Sacerdotal

Silver Jubilee, I appreciate very much. May he be blessed to know at his Golden Jubilee that his Translation is in every home in Malabar.

With all best wishes and blessings,

Yours sincerely,

† **F. Vazhapilly,**

*Bishop of Trichur.*

(തർജ്ജമ)

മെത്രാസന അരമന,

തൃശ്ശൂർ,

൨൭-൩-൧൯൩൫.

പ്രിയ ബ. അച്ചാ,

മലയാളം പുതിയനിയമത്തെപ്പററി ഞാൻ നിങ്ങളോട്ട് നന്ദി പറയുകയും, വിവൎത്തകനായ ക. നി. മൃ. സ. ബ. മാണിയച്ചനെ അഭിനന്ദിക്കുകയും ചെയ്തുകൊള്ളട്ടെ. തൻെറ പൌരോഹിത്യ രജതജൂബിലിയുടെ ഒരു സ്മാരകമായും തത്സംബന്ധമായ ഒരു കൃതജ്ഞതയായും, വി. തോമാ വഴിയായി ഈശോയിക്കു അത്തു പ്രതിഷ്ഠിച്ചതിലുള്ള അദ്ദേഹത്തിൻെറ ഉചിതബുദ്ധിയെ ഞാൻ വളരെ വിലമതിക്കുന്നു. തൻെറ വിവൎത്തനം മലയാളത്തിലെ എല്ലാ വീടുകളിലും ഉണ്ടു എന്നു തൻെറ സുവൎണ്ണജൂബ്ലിയവസരത്തിൽ അറിയുമാറു അദ്ദേഹം അനുഗ്രഹീതനായി ഭവിക്കട്ടെ.

ഉത്തമങ്ങളായ സകല ആശംസകളോടും ആശിസ്സുകളോടുംകൂടി,

നിങ്ങളുടെ വിശ്വസ്തൻ,

+ ഫ്ര. വാഴപ്പിള്ളി,

തൃശ്ശൂർ മെത്രാൻ.

* * *

*Bishop's House,*

*Tuticorin, 18, Jan. 1936.*

Dear Rev. Father,

Pax Christi.

Please accept my cordial thanks for the presentation copy of your valuable translation of the Holy Gospels from the Syriac into Malayalam. By bringing out this book you have laid the Malabar Christians in general and the Syro-Malabar Catholics in particular under a very deep bebt of gratitude.

With hearty congratulations, and blessings,

I remain,

Yours devotedly in Xt.,

† **Francis Tiburtius Roche S. J.,**

*Bp. of Tuticorin.*

To

The Rev. Fr. Emmanuel of the
Holy Ghost T. O. C. D.,
St. Joseph's Monastery,
Mannanam.

(തർജ്ജമ.)

മെത്രാസന അരമന,
തൂത്തുക്കുടി, ഫ്വ. ജനു. ൧൯൩൫.

പ്രിയ ബ. അച്ചാ,

മ്ശിഹായുടെ സമാധാനം.

സുറിയാനിയിൽനിന്നു മലയാളത്തിലേക്കു നിങ്ങളുടെ വിലയേറിയ വിശുദ്ധ സുവിശേഷ തർജ്ജമയുടെ പാരിതോഷികപ്രതിയെപ്പററി എനിക്കുള്ള ഹൃദയപൂർവ്വമായ നന്ദി സ്വീകരിപ്പാറാകണം. ഈ പുസ്തകം പ്രസിദ്ധീകരിക്കുകമൂലം മലബാർ ക്രിസ്ത്യാനികളെ പൊതുവേയും, സീറോ-മലബാർ കത്തോലിക്കരെ പ്രത്യേകിച്ചും വളരെ വലുതായ കൃതജ്ഞതക്കു നിങ്ങൾ കടപ്പെടുത്തുകയാണു ചെയ്തിരിക്കുന്നതു്.

ഹാർദ്ദമായ അഭിനന്ദനങ്ങളോടും ആശിസ്സുകളോടുംകൂടി ഞാൻ വിരമിക്കുന്നു.

മ്ശിഹായിൽ നിങ്ങളുടെ വിധേയൻ,
+ ഫ്രാൻസിസ് തിബൂർസിയൂസ് റോച്ച് എസ്. ജെ.,
തൂത്തുക്കുടിമെത്രാൻ.

ക. നി. മൂ. സ. ബ. റൂഹാദ്ക്കുദ്ശായുടെ
എമ്മാനുവേലച്ചനു്,
വി. യൌസേപ്പിന്റെ സന്യാസാശ്രമം,
മാന്നാനം.

* * *

*The Catholic Bishop's House,*
*Thiruvalla,*
*3—5—1935.*

നമ്മുടെ സ്നേഹഭാജനമായ ബ. മാണി അച്ചനു് വാഴ്വ്.

പ്രിയനേ,

താങ്കൾ സദയം അയച്ചുതന്ന 'സുവിശേഷങ്ങൾ'. . . കിട്ടി. തർജ്ജമ ഹൃദ്യവും ലളിതവുമായിരിക്കുന്നു. സുറിയാനി പ്ശിത്തായിൽ നിന്നു നേരിട്ടുള്ള ഒന്നാമത്തെ മലയാളതർജ്ജമ എന്നുള്ള മെച്ചവും ഈ ഗ്രന്ഥങ്ങൾക്കുണ്ടല്ലോ. ചിരപ്രതീക്ഷിതമായ ഈ മഹത്കാര്യം അംശമാത്രമെങ്കിലും സാധിതപ്രായമായതിൽ നമുക്കു വളരെ ചാരിതാർത്ഥ്യമുണ്ട്. കത്തോലിക്കാ സാഹിത്യസമുൽക്കർഷത്തിൽ നിരന്തരം വ്യാപൃതമായ താങ്കളുടെ തൂലിക നിർവ്വഹിച്ചിട്ടുള്ളതിൽ വച്ചു മഹത്തമമായ കൃത്യമാണു് വേദപുസ്തകവിവർത്തനം എന്നുള്ളതിൽ സംശയമില്ല. ഈ വിശുദ്ധഗ്രന്ഥങ്ങളുടെ പാരായണത്തിലും പ്രചരണത്തിലും ക്രൈസ്തവകേരളം ഔൽസുക്യം പ്രദർശിപ്പിക്കുമെന്നു നാം വിശ്വസിക്കുകയും, വേദപുസ്തകം മുഴുവനും ഇതുപോലെ മാതൃഭാഷയിൽ ലഭിക്കുന്നതിനുള്ള കാലം അത്യാസന്നമായിരിക്കയാൽ ആ മഹൽകാര്യപൂർത്തിയ്ക്കായി വേണ്ട ആയുരാരോഗ്യങ്ങൾ സർവ്വേ

ശ്വരൻ താങ്കൾക്കു നൽകട്ടെ എന്നു ഹൃദയപൂർവ്വം പ്രാർത്ഥിക്കയും, താങ്കളെ ഹാർദ്ദമായി അനുമോദിക്കയും, സ്നേഹപൂർവ്വം ആശീർവ്വദിക്കയും ചെയ്തുകൊള്ളുന്നു.

ദൈവമായ കർത്താവിന്റെ കൃപയുമനുഗ്രഹങ്ങളും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

† **Mar Theophilos.**

* * *

*Bishop's House,*
*Kottar, 23. 3. 1935.*

പ്രി. ബ. അച്ചാ,

അങ്ങു ദയവായി അയച്ച എഴുത്തും സുറിയാനി പ്ശീത്താ മലയാളത്തിൽ വ വർത്തനംചെയ്ത "സുവിശേഷങ്ങൾ" എന്ന പുസ്തകവും സന്തോഷത്തോടെ കൈപ്പററി. അങ്ങേക്കു നാം ഉപകാരം പറഞ്ഞുകൊള്ളുന്നു.

മാംസംഉടുത്ത നരദൈവമായ മ്ശിഹായുടെ ഉദ്ദേശ്യങ്ങളും, മനുഷ്യകുലത്തെക്കുറിച്ചുള്ള ദൈവത്തിന്റെ നിർണ്ണയങ്ങളും ഏതു ഭാഷയെക്കൊണ്ട് വഹിപ്പിച്ചു മനുഷ്യനു പ്രദാനംചെയ്തോ ആ ഭാഷയിൽനിന്നുള്ള തർജ്ജമ ആ ഭാഷ പരിജ്ഞാനമില്ലാത്ത ഏവരാലും ആദരിക്കപ്പെടുമെന്നുള്ളതു നിശ്ചയമത്രെ.

അങ്ങു ആചാര്യപദം സ്വീകരിച്ച 25-ാമത്തെ ജൂബിലിവത്സരത്തിൽ മലയാളരാജ്യത്തിനു നൽകുന്ന കൃതജ്ഞതയുടെ സ്മാരകം എല്ലാവരും നന്ദിപൂർവ്വം സ്മരിക്കുന്നതും ആത്മരക്ഷയ്ക്കു ഏററം പററിയതുമാണെന്നു തീർത്തുപറയാവുന്നതാണ്. ദൈവത്തിന്റെ പരിപൂർണ്ണത ശരീരരീത്യാ നിവസിക്കുന്ന മനുഷ്യപുത്രനെ സകലരും അറിഞ്ഞുസേവിച്ചു മലയാളത്തുകാരുടെ ആത്മരക്ഷ സാധിതമാകുന്നതിലേക്കു കൊടുക്കപ്പെട്ടിരിക്കുന്ന രക്ഷാമാർഗ്ഗമായ 'സുവിശേഷങ്ങൾ' എല്ലാ ഭവനങ്ങളിലും പ്രചരിക്കുന്നതിനു ആഗ്രഹിച്ചുകൊണ്ട് അങ്ങേ നാം ഹാർദ്ദമായി അനുഗ്രഹിക്കുന്നു.

എന്ന്, കോട്ടാർ അരമനയിൽനിന്ന്,

† **Lawrence Pereira,**
*Bp. of Kottar.*

* * *

*Bishop's House,*
*Good Shepherd's,*
*Kottayam, First May, 1936.*

Rev. and Dear Father,

I have to thank you for the favour of the Gospels translated by Your Reverence into Malayalam.

When the modern tendency is to have the Gospel accommodated to the exigencies of the times, rather than the times

to the teachings of the Gospel, as if they had no bearing on the actual problems of man's life, I do not hesitate to proclaim that an asiduous and careful study of the great truths expounded in the Gospels will show that we are all the more lucky and happy, the more closely we adhere to those truths. Therefore. while cordially blessing your labours in this direction, I have great pleasure in recommending the reading of the Gospels in the vernacular tongue, to Catholics as well as non-Catholics.

I remain,<br>
Yours devotedly in O. L.,<br>
† **Fr. Bonaventure O. C. D.**,<br>
*Bishop of Vijayapuram.*

To

The Rev. Fr. Emmanuel, T. O. C. D.,<br>
Mannanam.

(തർജ്ജമ )

മെത്രാസന അരമന,<br>
നല്ല ഇടയൻെറ പള്ളി, കോട്ടയം,<br>
മെയ് ൧൦-ാംനു- ൧൯൨൬.

ബ. പ്രി. അച്ചാ,

അച്ചൻ മലയാളത്തിലേക്ക വിവത്തനം ചെയ്ത സുവിശേഷങ്ങൾ അയച്ചു തന്നതിനെപ്പററി ഞാൻ നന്ദി പറയേണ്ടിയിരിക്കുന്നു.

സുവിശേഷോപദേശങ്ങളോട് കാലസ്ഥിതികളെ അനുയോജിപ്പിക്കേണ്ടതിനു പകരം അവയ്ക്കു മനുഷ്യജീവിതത്തിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന പ്രശ്നങ്ങളിന്മേൽ ബന്ധമില്ലാതിരുന്നാൽ എന്നപോലെ, കാലസ്ഥിതികളുടെ ആവശ്യങ്ങളോടു സുവിശേഷത്തെ അനുയോജിപ്പിക്കുക ആധുനികലോകഗതി ആയിരിക്കയാൽ, സുവിശേഷങ്ങളിൽ വിവരിച്ചിട്ടുള്ള മഹാ സത്യങ്ങളുടെ നിരന്തരവും ശ്രദ്ധാപൂർവ്വവുമായ പഠനം ആ സത്യങ്ങളോടു നാം എത്രയധികം ചേർന്നിരിക്കുമോ അത്രയധികമായി നാം ധന്യന്മാരും ഭാഗ്യവാന്മാരുമാകുന്നു എന്നു കാണിച്ചുതരുമെന്നു പ്രസ്താവിക്കുവാൻ ഞാൻ സംശയിക്കുന്നില്ല. ആകയാൽ ഇക്കാര്യത്തിലുള്ള നിങ്ങളുടെ പരിശ്രമങ്ങളെ ഞാൻ ഹാർദ്ദമായി അനുഗ്രഹിക്കുകയും സുവിശേഷങ്ങളുടെ സ്വദേശഭാഷയിലുള്ള പാരായണം കത്തോലിക്കരോടും അകത്തോലിക്കരോടും വളരെ സന്തോഷപൂർവ്വം ശുപാർശ ചെയ്യുകയും ചെയ്യുന്നു.

എന്ന്, ന. കർത്താവിൽ നിങ്ങളുടെ വിധേയൻ,<br>
+ ഫ്രേ. ബൊനവെന്തുരാ ഒ. സി. ഡി.<br>
വിജയപുരംമെത്രാൻ.

ക. നി. ബ്ര. സ. ബ. എമ്മാനുവേലച്ചന്,<br>
മാന്നാനം.

*Bishop's House,*
*Kodiyalbail, 26 – 6—1935.*

ബ. പ്രി. അച്ചാ,

താങ്കൾ നമുക്കു സദയം അയച്ചുതന്ന വിശുദ്ധ സുവിശേഷങ്ങളുടെ മലയാളവിവൎത്തനം കൃതജ്ഞതാപൂൎവ്വം കൈപ്പററി. നാം അതു കൃതാൎത്ഥതയോടെ വായിച്ചുവരുന്നു. ക്രിസ്തുവിനെയും അദ്ദേഹത്തിൻെറ ഉപദേശങ്ങളെയും അറിയുന്നതിനു സുവിശേഷപാരായണം വളരെ പ്രയോജനകരമാണല്ലോ. മലയാളികളായ നമ്മുടെ സഹോദരങ്ങൾക്കു പരിചയമുള്ള ഭാഷയിൽ സുവിശേഷങ്ങൾ പാരായണം ചെയ്യുന്നതിനു താങ്കളുടെ വിവൎത്തനം ഇടയാക്കിയതു ചാരിതാൎത്ഥ്യജനകംതന്നെ. ശേഷിച്ചിരിക്കുന്ന വിശുദ്ധ പുസ്തകങ്ങളും വിവൎത്തനം ചെയ്യുന്നതിന് താങ്കൾക്കു ആരോഗ്യവും ദീൎഘായുസ്സും സൎവ്വശക്തൻ നൽകട്ടെ എന്നുള്ള പ്രാൎത്ഥനയോടുകൂടെ താങ്കളെയും താങ്കളുടെ സുവിശേഷവിവൎത്തനത്തെയും നാം ഹൃദയപൂൎവ്വം ആശീൎവ്വദിക്കുന്നു.

എന്ന് വിധേയൻ,

† **V. R. Fernandes,**
*Bishop of Mangalore.*

* * *

*Cochin (S. India,),*
*7—4—1936.*

Dear Rev. Fr. William,

We received the copy of the Gospels in Malayalam which you so kindly sent us. It is a pity our knowledge of Malayalam is so scanty that we cannot appreciate the work of Fr. Emmanuel. However, we rejoice that the faithful have one more work to bring them closer to the heart of Our Lord, and with great pleasure we bless the author, Fr. Emmanuel, wishing him and the work a great harvest of souls for the Kingdom of Heaven.

We are thinking of setting sail for Europe next week and cannot co-operate with Fr. Emmanuel in the spread of his work but shall do so when we return.

With our blessing,
Yours devotedly,
† **Abilius,**
*B. of C.*

(തർജ്ജമ.)

കൊച്ചി,
൧– ൫– ൧൯൩൬.

പ്രി. ബ. വില്ലിയം അച്ചാ,

നിങ്ങൾ സദയം നമുക്കയച്ചുതന്ന മലയാളസുവിശേഷങ്ങളുടെ
പ്രതി നാം കൈപ്പററി. എമ്മാനുവേലച്ചന്റെ പുസ്തകത്തെ വിലമതി
ക്കുവാൻ നമുക്കു സാധിക്കാത്തവണ്ണം നമ്മുടെ മലയാളഭാഷാജ്ഞാനം
അത്ര തുച്ഛമായിരിക്കുന്നതു ശോചനീയം തന്നെ. എങ്കിലും, വിശ്വാസി
കളെ നമ്മുടെ കർത്താവിന്റെ ഹൃദയത്തോടു ഒന്നുകൂടി അടുപ്പിക്കുവാൻ
ഒരു പുസ്തകംകൂടി അവർക്കുണ്ടായതിൽ നാം സന്തോഷിക്കുകയും സ്വർഗ്ഗ
രാജ്യത്തിനായി ആത്മാക്കളുടെ വലുതായ ഒരു കൊയിത്തു് ഗ്രന്ഥകാരനായ
എമ്മാനുവേലച്ചനും പുസ്തകത്തിനും ഉണ്ടാകട്ടെ എന്നു ആശംസിച്ചുകൊ
ണ്ടു്, വളരെ സന്തോഷപൂർവ്വം നാം അദ്ദേഹത്തെ അനുഗ്രഹിക്കുകയും ചെ
യ്യുന്നു.

അടുത്ത ആഴ്ച യൂറോപ്പിലേക്കു കപ്പൽ കയറുവാൻ നാം കരുതുക
കൊണ്ടു് എമ്മാനുവേലച്ചന്റെ പുസ്തകത്തിന്റെ പ്രചാരണത്തിൽ അദ്ദേ
ഹത്തോടു സഹകരിക്കുവാൻ നിവൃത്തിയില്ല. എന്നാൽ നാം തിരിച്ചെത്തി
യശേഷം അങ്ങനെ ചെയ്യുന്നതാണു്.

നമ്മുടെ ആശീർവ്വാദത്തോടുകൂടി
നിങ്ങളുടെ വിധേയൻ,
+ എബിലിയൂസ്, കൊ. മെ.

* * *

*Bishop's House,*
*Quilon, 30th April 1936.*

Pax Christi.

Dear and Reverend Father Emmanuel,

I thank Your Reverence most heartily for having kindly sent me a copy of your Malayalam translation of the famous Pscitta Version of the Gospels. I appreciate very much the arduous work you undertook specially for the spiritual benefit of the Jacobite Converts.

May your book have a very wide circulation amongst our poor Brethren who are still outside the Church, and may it induce them to come back to the House of their and our Loving Father.

With my whole heart I bless Your Reverence and your work, and I pray that God may give you the grace and the strength to work out what Your Reverence intends still to do so generously for the Greater Glory of God.

May Our Good Mother, the Most Glorious Queen of Carmel, help and assist Your Reverence and keep you in perfect health, for many more years, for the greater spiritual good of our dear separated Jacobite Brethren, who, after all, are so near to the gates of the One, Holy, Catholic, and Apostolic Church.

With my best blessing,

Your very devoted in Xto et Maria

† **Fr. Vincent,**

*Bishop elect of Quilon.*

(തൎജ്ജമ.)

മെത്രാസന അരമന കൊല്ലം,

ഏപ്രിൽ ൩൦, ൧൯൩൩.

മിശിഹായുടെ സമാധാനം.

പ്രിയ ബഹുമാനപ്പെട്ട എമ്മാനുവേലച്ചാ,

സുവിശേഷങ്ങളുടെ പ്രസിദ്ധമായ പ്ശിത്താ വിവൎത്തനം അച്ചൻ മലയാളത്തിലേക്കു തൎജ്ജമ ചെയ്തിട്ടുള്ളതിൻെറ ഒരുപ്രതി എനിക്കു സദയം അയച്ചുതന്നതിനെപ്പററി ഞാൻ ഏററം ഹൃദയപൂൎവ്വം നന്ദിപറയുന്നു. യാക്കോബായക്കാരിൽനിന്നു മാനസാന്തരപ്പെട്ടവരുടെ ആത്മീയനന്മയെ മുഖ്യമായി ഉദ്ദേശിച്ചു നിങ്ങൾ ചെയ്തു ശ്രമസാദ്ധ്യമായ ഈ വേലയെ ഞാൻ അത്യധികം വിലമതിക്കുന്നു.

ഇപ്പോഴും തിരുസഭയ്ക്കു വെളിയിൽ സ്ഥിതിചെയ്യുന്ന നമ്മുടെ സാധു സഹോദരന്മാരുടെ ഇടയിൽ നിങ്ങളുടെ പുസ്തകത്തിനു പ്രചുരപ്രചാരം സിദ്ധിക്കുകയും, അവരുടെയും നമ്മുടെയും സ്നേഹപിതാവിൻെറ ഭവനത്തിലേക്കു തിരിച്ചുവരുവാൻ അതു അവരെ ഉത്സാഹിപ്പിക്കുകയും ചെയ്യട്ടെ.

എൻെറ ഹൃദയം മുഴുവനോടുംകൂടി അച്ചനെയും അച്ചൻെറ പുസ്തകത്തെയും ഞാൻ അനുഗ്രഹിക്കുകയും, ദൈവത്തിൻെറ കൂടുതൽ മഹത്വത്തിനായി ഇത്ര ഔദാൎയ്യപൂൎവ്വം ഇനിയും ചെയ്യുവാൻ അച്ചൻ ഉദ്ദേശിക്കുന്നതിനെ നിവൃത്തിയാക്കുവാൻവേണ്ടിയ ദൈവകൃപയും ശക്തിയും അച്ചനു തന്നരുളുവാനായി ഞാൻ ദൈവത്തെ പ്രാൎത്ഥിക്കുകയും ചെയ്യുന്നു.

ഏകവും, പരിശുദ്ധവും, കാതോലികവും, ശ്ലൈഹികവുമായിരിക്കുന്ന സഭയുടെ പടിവാതിലിനോടു അവസാനമായി ഇത്ര അടുത്തിരിക്കുന്ന വിയുക്തരായ നമ്മുടെ പ്രിയ യാക്കോബായ സഹോദരന്മാരുടെ കൂടുതലായ ആത്മിക നന്മയ്ക്കുവേണ്ടി കൎമ്മലയുടെ ഏററം മഹത്വമുള്ള രാജ്ഞിയായ നമ്മുടെ നല്ല അമ്മ അച്ചനെ ഇനിയും വളരെക്കാലത്തേക്കു സഹായിക്കുകയും, തുണയ്ക്കുകയും, പൂൎണ്ണസുഖാവസ്ഥയിൽ കാക്കുകയും ചെയ്യുമാറാകട്ടെ.

എൻെറ ഹാൎദ്ദമായ ആശിസ്സോടുകൂടി

മ്ശിഹായിലും മറിയത്തിലും നിങ്ങളുടെ വിനീത വിധേയൻ,

+ ഫ്ര. വിൻസെൻറ്,

കൊല്ലത്തെ തിരഞ്ഞെടുക്കപ്പെട്ട മെത്രാൻ.

BISHOP'S HOUSE,
CALICUT,
Malabar, (British India.)

*July 12th 1935.*

To

Rev. Fr. Emmanuel, T. O. C. D.,
Mannanam.

Dear and Rev. Father,

I have received a copy of your translation into Malayalam... of the 4 Gospels, and while I thank you for the copies I above all congratulate you on the very important work you have undertaken for the spreading of the Word of God in dear Malabar.

I am apprised you intend to continue the work: I am glad of it and most heartily do I bless the work itself and above all the indefatigable worker, and pray God that He may give you strength and means to bring to completion such an important undertaking.

Devotedly yours in O. Lord,
**B. M. Ranzani S J.,**
*Admin. Ap. of Calicut.*

(തർജ്ജമ.)

മെത്രാസന അരമന,
കോഴിക്കോട്.
മലബാർ. (ബ്രിട്ടീഷ് ഇൻഡ്യാ.)

ജൂലൈ ൧൨. ൧൯൩൫.

ക. നി. ശ്രീ. സ ബ. എമ്മാനുവേലച്ചന്,
മാന്നാനം.

പ്രിയ ബഹുമാനപ്പെട്ട അച്ചാ,

... ൪ സുവിശേഷങ്ങളുടെയും മലയാളത്തിലേക്കുള്ള നിങ്ങളുടെ തർജ്ജമയുടെ ഒരു പ്രതി കൈപ്പററി. പുസ്തകത്തെപ്പററി നിങ്ങളോടു നന്ദി പറയുന്നതോടുകൂടി പ്രിയപ്പെട്ട മലബാറിൽ ദൈവവചനം പ്രചരിപ്പിക്കേണ്ടതിനായി നിങ്ങൾ കൈയേററിരിക്കുന്ന വളരെ മഹത്തായ ഈ ജോലിയെപ്പററി നിങ്ങളെ സർവ്വപ്രധാനമായി ഞാൻ അഭിനന്ദിക്കുന്നു.

ഈ ജോലി തുടന്നു നടത്തുവാൻ നിങ്ങൾ ഉദ്ദേശിക്കുന്നതായിട്ടാണ് എൻെറ അറിവ്. അതിനെപ്പററി ഞാൻ സന്തോഷിക്കുന്നു. ഈ ജോലിയെത്തന്നെയും എല്ലാററിനും മേലായി അശ്രാന്തനായ അതിൻെറ പ്രവർത്തകനെയും ഞാൻ അനുഗ്രഹിക്കുകയും, ഇത്ര പ്രാധാന്യമുള്ള ഒരുദ്യമം പൂർണ്ണതയിൽ കൊണ്ടുവരുവാൻ വേണ്ടിയ ശക്തിയും മാർഗ്ഗവും നിങ്ങൾക്കു തന്നരുളുവാൻ ദൈവത്തെ പ്രാർത്ഥിക്കുകയും ചെയ്യുന്നു.

ന. കർത്താവിൽ നിങ്ങളുടെ വിധേയൻ,
ബി. എം. റൻസ്സാനി എസ്. ജെ.
അഡ്മിനിസ്റ്റ്റെയ്ററർ അപ്പസ്റ്റോലിക്ക്, കോഴിക്കോ

*Bishop's House,*
*Changanacherry,*
*22. 3. 1935.*

ഏ. പ്രിയ ബ. അച്ചാ,

സദയം അയച്ചുതന്ന "സുവിശേഷങ്ങൾ", എന്ന പുസ്തകവും എഴുത്തും കിട്ടി. സസന്തോഷം നന്ദിപറയുന്നു. അച്ചന്റെ പരിശ്രമം മലങ്കര കത്തോലിക്കാ സഭയ്ക്കു ഒരമൂല്യസമ്പത്താണെന്നു അതിശയോക്തികൂടാതെ പറയാവുന്നതാണ്. ഇതിനെ തുടൎന്നു ബാക്കി ഗ്രന്ഥങ്ങൾകൂടി അച്ചന്റെ തൂലികയിൽനിന്നു പുറപ്പെട്ടു കാണ്മാനാഗ്രഹിച്ചുകൊണ്ടും, സൎവ്വവിജയങ്ങളും ആശംസിച്ചുകൊണ്ടും തല്ക്കാലം നിറുത്തുന്നു.

M. J. C.
വികാരി ജനറാൾ.

* * *

Pontificium Institutum Orientalium Studiorum, — *Roma, 28 April 1935.*

Thank you so much for the copy... of the four "Gospels". I admire the zeal with which you and the other Fathers of your Congregation are working and I am sure that you will do very much good......

Yours sincerely in Xt.,
**E Herman S. J.**

(തൎജ്ജമ.)

പൊന്റിഫിക്കൽ ഓറിയന്റൽ ഇൻസ്റ്റിറ്റ്യൂട്ട്. — റോമാ, ൨൮ ഏപ്രിൽ ൧൯൩൫

... നാലു സുവിശേഷങ്ങളുടേയും പ്രതിയെപ്പററി നിങ്ങളോടു ഞാൻ വളരെ നന്ദിപറയുന്നു. നിങ്ങളും നിങ്ങളുടെ സഭക്കാരായ മററു അച്ചന്മാരും (ഈ) പരിശ്രമത്തിൽ പ്രദൎശിപ്പിക്കുന്ന ഭക്തിതീക്ഷ്ണതയെ ഞാൻ അഭിനന്ദിക്കുന്നു. നിങ്ങൾ വളരെ സൽഫലങ്ങൾ ഉളവാക്കുമെന്നാണ് എന്റെ ദൃഢമായ വിശ്വാസം.

മ്ശിഹായിൽ നിങ്ങളുടെ വിശ്വസ്തൻ,
ഇ. ഹെർമൻ എസ്. ജെ.
(അദ്ധ്യക്ഷൻ.)

# അവതാരിക.

മനുഷ്യനായി അവതരിച്ച ദൈവകുമാരൻെറ ജീവചരിത്രമാണ ല്ലൊ സുവിശേഷഗ്രന്ഥങ്ങളിലെ പ്രതിപാദ്യവിഷയം. നമ്മുടെ കൎത്താവി ൻെറ മനുഷ്യത്വം, രാജത്വം, പൌരോഹിത്യം, ദൈവത്വം എന്ന ഈ ലക്ഷണങ്ങൾ ഓരോന്നിലും ഓരോ സുവിശേഷകനും പ്രത്യേകശ്രദ്ധ പതി ച്ചിരിക്കുന്നു. മത്തായി ഈശോമ്ശിഹായുടെ മനുഷ്യത്വത്തെയും, മൎക്കോസ് രാജത്വത്തെയും, ലൂക്കാ പൌരോഹിത്യത്തെയും, യോഹന്നാൻ ദൈവത്വ ത്തെയും പ്രത്യേകവിധം പ്രകീൎത്തിക്കുന്നു. ഈ കാരണത്താലത്രെ മനുഷ്യ നും, സിംഹവും, കാളയും, കഴുകനും സുവിശേഷകന്മാരുടെ ചിഹ്നങ്ങ ളായി സ്വീകരിക്കപ്പെട്ടിരിക്കുന്നതു്. മനുഷ്യൻ മ്ശിഹായുടെ മനുഷ്യത്വ ത്തെ സൂചിപ്പിക്കുന്നു. ശക്തിയുടെയും തദ്വാരാ ഭരണത്തിൻെറയും അടയാള മാണ് സിംഹം. ബലിമൃഗമായ കാള പൌരോഹിത്യചിഹ്നമായി പരിഗ ണിക്കപ്പെടുന്നു. അത്യുന്നതനായ ദൈവത്തെ സൂചിപ്പിക്കുന്നതാണ് പൊ ങ്ങിപ്പറക്കുന്ന കഴുകൻ. ഹസ്കിയേലിൻെറ ദൎശനത്തിലെ മനുഷ്യനും, സിംഹവും, കാളയും, കഴുകനും നാലുസുവിശേഷങ്ങളെയും പററിയുള്ള മുന്നടയാളങ്ങളാണെന്ന് വ്യാഖ്യാതാക്കൾ കരുതിവരുന്നുണ്ട്.

വാഗ്ദാനം ചെയ്യപ്പെട്ട മനുഷ്യപുത്രൻ മ്ശീഹാ ആണെന്ന് യൂദ ന്മാരെ ഉദ്ദേശിച്ച് മത്തായി സ്ഥാപിക്കുന്നു. മ്ശീഹായുടെ രാജത്വം പരി പൂൎണ്ണമായി പ്രാപിച്ച ആളാണല്ലൊ പരമാധികാരിയായ പത്രോസ്. ത ന്നിമിത്തം പത്രോസിൻെറ ശിഷ്യനായ മൎക്കോസ് എഴുതിയ സുവിശേഷ ത്തിൽ രാജത്വത്തിനു പ്രാധാന്യം നൽകപ്പെട്ടു. മ്ശീഹായുടെ പൌരോഹി ത്യത്തെ യുക്തിപൂൎവ്വം സ്ഥാപിച്ചിട്ടുള്ള പൌലോസിൻെറ സഹചരനാണ് ലൂക്കാ. മ്ശീഹായുടെ ദൈവത്വം നിഷേധിച്ചിരുന്ന പതിതൎക്കെതിരായി ട്ടാണ് യോഹന്നാൻ തൻെറ സുവിശേഷമെഴുതിയതു്.

മത്തായിയുടെ സുവിശേഷമൊഴിച്ചു മററു മൂന്നുസുവിശേഷങ്ങളും ഗ്രീക്കുഭാഷയിലാണ് എഴുതപ്പെട്ടതു്. മത്തായിയുടെതാകട്ടെ ആധുനിക എബ്രായ ആയ അറാമായ അഥവാ സുറിയാനി ഭാഷയിൽ എഴുതപ്പെട്ടു. അതിൻെറ ഗ്രീക്കു വിവൎത്തനമേ ഇപ്പോൾ നമ്മുടെ കൈവശമുള്ളൂ. ഈ വിവൎത്തനത്തെ ആശ്രയിച്ചാണ് മററു വിവൎത്തനങ്ങളെല്ലാം പുറപ്പെട്ടിട്ടു ള്ളതു്.

മൂലഭാഷയായ ഗ്രീക്കിലുള്ളതിൽ കൂടുതൽ മേന്മ സുറിയാനിവിവ ൎത്തനത്തിൽ സുവിശേഷങ്ങൾക്കുണ്ടെന്നു എല്ലാവരും സമ്മതിക്കുന്നു. കാര ണം, സുവിശേഷകന്മാർ സുറിയാനിഭാഷ സംസാരിച്ചിരുന്നവരും ഗ്രീക്കു ഭാഷയിൽ വലിയ വ്യുല്പത്തിയില്ലാതിരുന്നവരും ആയിരുന്നു. സുറിയാനിയാശ യങ്ങളെയും ശൈലികളെയും അവർ ഗ്രീക്കിൽ പകൎത്തുകമാത്രമാണ് ചെയ്തി ട്ടുള്ളതു്. തന്നിമിത്തം മൂലത്തിലെ ചില പ്രയോഗങ്ങൾ ഗ്രീക്കുഭാഷാഭിജ്ഞ

ന്മാർക്കുകൂടെയും അഗ്രാഹ്യങ്ങളായിത്തീർന്നിരിക്കുന്നു. സുവിശേഷങ്ങളിലെ ഗ്രീക്കുഭാഷ ശരിയായി മനസ്സിലാക്കുവാൻ സുറിയാനിയും ഗ്രീക്കും പഠിച്ചിട്ടുള്ളവർ ഒരു പ്രത്യേക ഗ്രീക്കുവ്യാകരണവും നിഘണ്ടുവും എഴുതേണ്ടതാണെന്നു് വ്യാഖ്യാതാക്കൾ സിദ്ധാന്തിക്കുന്നതിന്റെ കാരണവും ഇതുതന്നെ. എന്നാൽ മൂലഗ്രീക്കു സുറിയാനിയിൽ വിവർത്തനം ചെയ്യപ്പെട്ടപ്പോൾ മൂലത്തിലെ പ്രയാസങ്ങളെല്ലാം ഇല്ലാതായി. സുറിയാനിയാശയങ്ങളും ശൈലികളും അവയുടെ സ്വന്തമായ സുറിയാനിഭാഷയിൽതന്നെ പ്രത്യക്ഷപ്പെട്ടതോടെ വിവർത്തനം മൂലത്തെക്കാൾ ശോഭയുള്ളതായിത്തീർന്നു. സുറിയാനിവിവർത്തനങ്ങളിൽ വെച്ചു് പ്രാമാണ്യമേറിയതാണല്ലോ മലങ്കരസഭയുടെ പിതൃസ്വത്തായ പ്ശീത്താ.

ലത്തീനിൽ നിന്നുള്ള മലയാളവിവർത്തനം മാത്രമേ കേരളീയകത്തോലിക്കരുടെ ഇടയിൽ ഇതുവരെ പ്രചരിച്ചിരുന്നുള്ളു. ഇപ്പോഴാകട്ടെ സുപ്രസിദ്ധമായ സുറിയാനിപ്ശീത്തായും മലയാളഭാഷയിൽ പ്രത്യക്ഷപ്പെട്ടിരിക്കുന്നു. ഇതു എത്രയും സന്തോഷകരം തന്നെ. പ്ശീത്താ വായിക്കുമ്പോഴുണ്ടാകുന്ന അനുഭവങ്ങൾ ഈ തർജ്ജമയിൽനിന്നു സിദ്ധിക്കാവുന്നതാണ്. തർജ്ജമയിലെ ഭാഷ ശുദ്ധവും ലളിതവും എല്ലാവർക്കും നിഷ്പ്രയാസം ഗ്രഹിക്കത്തക്കതും ആകുന്നു. സുറിയാനിഭാഷയിൽ മറഞ്ഞുകിടന്ന ഈ അമൂല്യനിക്ഷേപം കേരളീയർക്കായി അനാച്ഛാദനംചെയ്ത പരിഭാഷകൻ എല്ലാവിധത്തിലും അഭിനന്ദനീയൻതന്നെ. വേദപുസ്തകവിവർത്തനം അത്ര എളുപ്പമുള്ള ഒരു കാര്യമല്ലെന്നുള്ള പരമാർത്ഥവും ഈ അവസരത്തിൽ സ്മരണീയമാണ്.

നമ്മുടെ എല്ലാ കത്തോലിക്കാ കുടുംബങ്ങളിലും ഇതിന്റെ ഓരോ പ്രതിയുണ്ടായിരിക്കണമെന്നും, ഇതിലെ ഏതാനും ഭാഗങ്ങൾ എല്ലാവരും ദിവസംപ്രതി വായിക്കണമെന്നും നാം അത്യധികം ആഗ്രഹിക്കുന്നു.

വേദപുസ്തകത്തിന്റെ, പ്രത്യേകം പുതിയ നിയമത്തിന്റെ, മററു ഭാഗങ്ങളും ഇതുപോലെ പ്ശീത്തായിൽനിന്നു വിവർത്തനം ചെയ്തുകാണുവാൻ ആശിച്ചുകൊണ്ടു്, വിവർത്തകനെയും വായനക്കാരെയും നാം ഹൃദയപൂർവ്വം ആശീർവ്വദിക്കുന്നു.

✠ James Kalacherry,
Bishop of Changanacherry.

*Changanachery,*
*26th Jan. 1935.*

# മുഖവുര.

മൂശെയുടെ പുസ്തകങ്ങളായിരുന്ന ക. നി. മൂ. സ. വിവൎത്തകസംഘത്തിൽ എനിക്ക നിശ്ചയിക്കപ്പെട്ടിരുന്ന ഭാഗം. അതിൻെറ ജോലി ഏതാണ്ടൊരു വിധത്തിൽ നിൎവ്വഹിച്ചു കഴിഞ്ഞുവല്ലൊ. അവയെത്തുടൎന്നുള്ള പുസ്തകങ്ങളൊന്നും ഉടനെ പ്രസിദ്ധീകരിക്കത്തക്കവിധം ഇതുവരെ മുഴുവൻ തയ്യാറായിട്ടില്ലാത്തതിനാൽ അവ ഒരുങ്ങിവരുന്നതിനിടക്ക പുതിയനിയമത്തിൽ എന്തെങ്കിലും അല്പം ചെയ്യാമെന്നു കരുതിയാണ് ഇപ്പോൾ ഇതിനായി ഞാൻ ഉദ്യമിച്ചിട്ടുള്ളത്.

നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെ ജീവചരിത്രവും ഉപദേശങ്ങളും അടങ്ങിയിരിക്കുന്ന ഗ്രന്ഥങ്ങൾക്കാണല്ലൊ പുതിയനിയമഗ്രന്ഥങ്ങൾ എന്നു പേർ പറയുക. നാലു സുവിശേഷങ്ങളും, ശ്ലീഹന്മാരുടെ നടപടിയും, ലേഖനങ്ങളും, വെളിപാടുമാണു പുതിയനിയമത്തിലെ ഗ്രന്ഥങ്ങൾ. മ്ശിഹാ വാങ്മൂലം ഉപദേശിച്ചതല്ലാതെ രേഖാമൂലമായി ഒന്നും നമുക്ക തന്നിട്ടില്ല. എങ്കിലും തൻെറ ജീവചരിത്രത്തിൻെറയും ഉപദേശങ്ങളുടെയും സംഗ്രഹം നാലു സുവിശേഷകന്മാർ നമുക്കായി രേഖപ്പെടുത്തുവാൻ ആ ദിവ്യരക്ഷകനു തിരുവുള്ളമുണ്ടായി. ഈ നാലു സുവിശേഷകന്മാരും നാലു സാക്ഷികളുടെ സ്ഥാനം വഹിക്കുന്നു. വി. മത്തായിയും വി. യോഹന്നാനും തങ്ങൾ കണ്ടവയും, വി. മൎക്കോസും വി. ലൂക്കായും തങ്ങൾ കേട്ടറിഞ്ഞവയുമാണു രേഖപ്പെടുത്തിയിരിക്കുന്നത്. ഇവരും തങ്ങളുടെ ദിവ്യഗുരുവിൻെറ ദൃഷ്ടാന്തം അനുകരിച്ച് ആദ്യം വാങ്മൂലം പഠിപ്പിക്കുകമാത്രമേ ചെയ്തുള്ളു. വിശ്വാസികളുടെ അപേക്ഷയും ചില പ്രത്യേകോദ്ദേശ്യങ്ങളുംമൂലം മാത്രമാണു ഒടുവിൽ അവർ രേഖപ്പെടുത്തിയത്. സുവിശേഷകന്മാരിൽ ഓരോരുത്തനും തൻെറ തൻെറ ഉദ്ദേശ്യസിദ്ധിക്കു ആവശ്യമായവ മാത്രം പ്രസ്താവിക്കുകയല്ലാതെ, മ്ശിഹായുടെ ജീവചരിത്രമൊ ഉപദേശങ്ങളൊ മുഴുവനായി രേഖപ്പെടുത്തിട്ടുമില്ല. വി. മത്തായി ഈശോയുടെ തിരുവചനങ്ങളും ഉപദേശങ്ങളും ജനങ്ങളെ പഠിപ്പിക്കുവാനും, അദ്ദേഹം വാഗ്ദാനം ചെയ്യപ്പെട്ട മ്ശിഹാതന്നെയെന്നു തെളിയിക്കുവാനും ഉദ്ദേശിക്കുന്നു. വി. മൎക്കോസു് മത്തായി പ്രസ്താവിച്ചിട്ടുള്ളവയെ വി. പത്രോസിൻെറ പ്രസംഗങ്ങൾ ക്രോഡീകരിച്ചുകൊണ്ടു സമാഹരിക്കയും മ്ശിഹായുടെ നായകത്വത്തെ പ്രദ്യോതിപ്പിക്കുകയുമാണു ചെയ്യുന്നത്. വി. ലൂക്കായാകട്ടെ പ. കന്യകമറിയത്തിൽനിന്നും മററും തനിക്ക സിദ്ധിച്ച അറിവിനെ ആധാരമാക്കി മ്ശിഹായുടെ ചരിത്രത്തിലെ സംഭവങ്ങൾ യഥാക്രമം സൂക്ഷ്മമായി രേഖപ്പെടുത്തുകയും ആ ദിവ്യഗുരുവിൻെറ മനുഷ്യത്വവും പരിത്രാതാവെന്ന അവസ്ഥയും വിശദമാക്കുകയും ചെയ്യുന്നു. ആ കാലത്തുണ്ടായിരുന്ന പതിതമതസ്ഥന്മാൎക്കെതിരായി മ്ശിഹായുടെ വാക്കുകളും

പ്രവൃത്തികളുംകൊണ്ടു അദ്ദേഹത്തിൻെറ ദൈവത്വം പ്രസ്പഷ്ടമാകണമെന്നാണു വി. യോഹന്നാൻെറ ഉദ്ദേശ്യം. ഇങ്ങനെ മ്ശിഹായുടെ മനുഷ്യത്വത്തെപ്പററി മത്തായിയും, രാജത്വത്തെപ്പററി മർക്കോസും, ബലിസമർപ്പണംകൊണ്ടു ലോകോദ്ധാരണം ചെയ്യുന്ന പരിത്രാതാവെന്ന അവസ്ഥയെപ്പററി ലൂക്കായും, ദൈവത്വത്തെപ്പററി യോഹന്നാനും മുഖ്യമായി പ്രതിപാദിക്കുന്നെങ്കിലും, പ. ക. മറിയത്തിൻെറ പുത്രനായി മനുഷ്യാവതാരം ചെയ്തിരിക്കുന്ന ഈശോ പ്രമാണങ്ങളിലും പ്രവാചകരിലും പലപ്പോഴും പറയപ്പെട്ടിരിക്കുന്ന മ്ശിഹാ ആണെന്നും, അദ്ദേഹം സ്വന്തമരണംമൂലം ലോകത്തെ ഉദ്ധരിക്കയും സ്വർഗ്ഗം തുറക്കുകയും ചെയ്തെന്നും, രക്ഷപെടുവാനും നിത്യഭാഗ്യം പ്രാപിക്കുവാനും ആഗ്രഹിക്കുന്നവരെല്ലാം ദൃഢവിശ്വാസത്തോടുകൂടി അദ്ദേഹത്തോടു ചേർന്നിരിക്കയും അദ്ദേഹത്തെ അനുഗമിക്കയും അദ്ദേഹത്തിൻെറ ഉപദേശങ്ങൾക്കും നിയമങ്ങൾക്കും കീഴ്പ്പെടുകയും അദ്ദേഹത്തോടു യോജിച്ചിരിക്കയും ചെയ്യണമെന്നും വിശദീകരിക്കുക നാലു സുവിശേഷകന്മാരുടെയും പൊതുവായ ഉദ്ദേശ്യമാണ്. വ്യത്യസ്തകാലങ്ങളിലും വിഭിന്നസ്ഥാനങ്ങളിൽവെച്ചുമാണ് അവർ സുവിശേഷങ്ങൾ എഴുതിയതു്. സാരകാര്യങ്ങളെ സ്പർശിക്കാതെ ബാഹ്യദൃഷ്ടിക്കുമാത്രം അവരിൽ കാണുന്ന വൈപരീത്യം, വി. ഗ്രന്ഥകാരന്മാർ കൂടിയാലോചിച്ചു എഴുതിയെന്നു ആക്ഷേപവാദം ചെയ്തുകൊണ്ടു അവരുടെ ഗ്രന്ഥങ്ങളുടെ പ്രാമാണികത്വം കുറയ്ക്കുവാനൊ ഹനിക്കുവാനൊ അവിശ്വാസികൾ കൊണ്ടുവരുമായിരുന്ന എതിർവാദത്തിൻെറ അസ്ഥിവാരംകൂടി നശിപ്പിച്ചുകളഞ്ഞിരിക്കുന്നു. വി. ലൂക്കായുടെ സുവിശേഷത്തിൻെറ ഒരു തുടർച്ചയായ നടപടിഗ്രന്ഥത്തിൽ ഓറെശ്ലേമിലെ ബാലസഭയിൽ മ്ശിഹായുടെ സ്വർഗ്ഗാരോഹണംമുതൽ വി. പൌലോസിൻെറ മാനസാന്തരംവരെ നടന്ന കാര്യങ്ങളും, പ്രസ്തുത ശ്ലീഹായുടെ മാനസാന്തരശേഷം അദ്ദേഹം റോമായിലേക്കു ചെയ്ത പ്രയാണംവരെ അദ്ദേഹത്തിനു നേരിട്ടവയും വിവരിക്കപ്പെടുന്നു. വി. പൌലോസിൻെറയും മററു ശ്ലീഹന്മാരുടെയും ലേഖനങ്ങൾ ഓരോ സഭയിലെ മാത്രം ആവശ്യം അനുസരിച്ചു എഴുതിയതല്ലാതെ കരുതിക്കൂട്ടിയൊ ഓരോ പ്രേഷിതനും പ്രസംഗിച്ച സത്യങ്ങളെല്ലാം ക്രോഡീകരിച്ചൊ എഴുതീട്ടുള്ളവയല്ല. ഏഷ്യായിലെ ഏഴുസഭകൾക്കും അയയ്ക്കുവാനായി മ്ശിഹായുടെ തിരിച്ചുള്ള ആജ്ഞയനുസരിച്ചു വി. യോഹന്നാൻ എഴുതിയതാണു വെളിപാടു്. ഭൌമികസഭയിൽ ഭവിഷ്യത്കാലത്തു നടക്കുവാനിരിക്കുന്ന കാര്യങ്ങളാണു ഇതിലെ പ്രതിപാദ്യവിഷയം. ഇവയെല്ലാം പരിശുദ്ധാത്മാവിൻെറ പ്രേരണമൂലം എഴുതപ്പെട്ടവയുമാണ്. ഈ ഗ്രന്ഥങ്ങൾ മുഖേന മ്ശിഹാതന്നെ നമ്മോടുപദേശിക്കുന്നെന്നു ന്യായപൂർവ്വം നാം വിശ്വസിക്കുന്നു.

ദൈവവചനത്തിൽ അടങ്ങിയിരിക്കുന്ന സത്യങ്ങളും തത്വങ്ങളും തൻെറ മക്കളുടെ ഹൃദയങ്ങളിൽ ദൃഢമൂലമാകണമെന്നാണു കത്തോലിക്കാസഭ ആഗ്രഹിക്കുന്നതു്. ഇതിനാൽ ദൈവവചനം സകല ജനങ്ങളോടും ഇടമുറിയാതെ ഉപദേശിക്കുക സർവ്വപ്രധാനമായ ഒരു കടമയായി കരുതണമെന്നു ആത്മപാലകന്മാരെയെല്ലാം അവൾ ധരിപ്പിക്കുകയും, ഈ കടമ

ശരിയായി നിർവ്വഹിക്കുവാൻ തങ്ങളെത്തന്നെ തയ്യാറാക്കേണ്ടതിനായി വിശുദ്ധഗ്രന്ഥങ്ങൾ നിത്യം വായിക്കുകയും പഠിക്കുകയും ചെയ്യുവാൻ അവരെ നിഷ്കർഷിക്കുകയും ചെയ്യുന്നു. മതവിരോധികൾ പറയുന്നതുപോലെ അൽമായക്കാർ വി. ഗ്രന്ഥങ്ങൾ വായിക്കരുതെന്നു സഭ ഒരിക്കലും വിരോധിച്ചിട്ടില്ല. ആദിമകാലങ്ങളിൽ അൽമായക്കാർ യാതൊരു മുടക്കമില്ലാതെ വി. ലിഖിതങ്ങൾ വായിച്ചിരുന്നതും അവ വായിക്കുവാൻ സഭാപിതാക്കന്മാർ അവരെ പ്രേരിപ്പിച്ചിരുന്നതുമാണ്. അൽബിജെൻസ് പാഷണ്ഡതയുടെ ആവിർഭാവത്തോടുകൂടി വി. ഗ്രന്ഥങ്ങളുടെ ദുഷിച്ച വിവർത്തനങ്ങൾ പുറപ്പെടുകയും വേദവാക്യങ്ങൾക്കു ഓരോരുത്തൻ നൽകുന്ന തനിവ്യാഖ്യാനം അനുസരിച്ചു സഭയെപ്പററി വിധി ചെയ്യേണ്ടതിനു പാഷണ്ഡന്മാർ കത്തോലിക്കരെ പ്രേരിപ്പിക്കുവാൻ ശ്രമിക്കയും ചെയ്യുമ്പോൾ, ഈ ആപത്തു തടയുവാനായി അൽമായക്കാർ ദേശഭാഷകളിൽ വേദപുസ്തകം വായിക്കരുതെന്നു ചില പ്രാദേശിക സൂനഹദോസുകൾ വിരോധിക്കുകയുണ്ടായി. വേദവാക്കുകൾക്കു തെററായ അർത്ഥം കല്പിച്ചുകൊണ്ടു അതിനെ ആധാരമാക്കി ചെറിപ്പുകുത്തികളും തയ്യൽക്കാരും സ്വർഗ്ഗത്തെ ദൈവദൂഷണംകൊണ്ടു അധിക്ഷേപിക്കുകയും ഭൂമിയെ രോമാഞ്ചം കൊള്ളിക്കുകയും ചെയ്തിരുന്ന കാലത്തു, രഹസ്യസംപൂർണ്ണങ്ങളായ ഈ ഗ്രന്ഥങ്ങൾ കൈയിലെടുക്കുന്നവർ പരിഷ്കൃതങ്ങളായ മററുവല്ല ഭാഷകളിലും അവ വായിക്കുവാൻമാത്രം കുറെയെല്ലാം പഠിപ്പുള്ളവരായിരിക്കയൊ, അഥവാ നാട്ടുഭാഷയിൽ ഈ ഗ്രന്ഥങ്ങൾ വായിക്കുന്നവർ തൻമൂലം യാതൊരു നാശവും തങ്ങൾക്കു വരുത്തിക്കൂട്ടുകയില്ലെന്നു അവരുടെ സൽസ്വഭാവവും പരിപക്വബുദ്ധിയും കണ്ടു അവരുടെ ആത്മപിതാക്കന്മാർ വിധിച്ചിരിക്കയൊ ചെയ്യണമെന്നു സഭ വ്യവസ്ഥ ചെയ്കയുമുണ്ടായിട്ടുണ്ട്. ഈ നിരോധനങ്ങൾ വേദപുസ്തകവായനയെയല്ല, വേദപുസ്തകത്തിൻെറ ദുഷ്പ്രയോഗത്തെയാണു സ്പർശിക്കുന്നതെന്നു സ്പഷ്ടമാണല്ലൊ. വേദപുസ്തകത്തിൻെറ ഫലപ്രദമായ വായന സഭ എന്നും കാംക്ഷിക്കുകയാണു ചെയ്തിട്ടുള്ളതു്. വിശുദ്ധ ഗ്രന്ഥങ്ങളുടെ ഒരു ഇററാലിയൻ വിവർത്തനത്തിൻെറ കർത്താവായ മർത്തീനിക്ക് ൬-ാം പീയോസ് മാർപ്പാപ്പാ അയച്ച തിരുവെഴുത്തിൽ "വി. ലിഖിതങ്ങൾ വായിക്കുവാൻ വിശ്വാസികളെ പ്രേരിപ്പിക്കണമെന്ന നിങ്ങളുടെ തീരുമാനം അത്യന്തം ഉചിതമായിരിക്കുന്നു; ആചാരങ്ങളുടെയും തത്വങ്ങളുടെയും പരിശുദ്ധി കോരിയെടുക്കേണ്ടതിനായി ഏവർക്കും തുറന്നു കിടക്കേണ്ടവയും ഒരിക്കലും വററാത്തവയുമായ ഉറവുകൾ ഇവയാണല്ലൊ" എന്നു പ്രസ്താവിച്ചിരിക്കുന്നു. ഭാഗ്യസ്മരണാർഹനായ ൧൩-ാം ലെയോൻ മാർപ്പാപ്പായും വേദപുസ്തകപ്രചാരണവിഷയത്തിൽ എത്ര ഉത്സാഹം പ്രദർശിപ്പിച്ചിരുന്നെന്നുള്ളതു ൧൮൯൩ നവംബർ ൧൮-ാംനു അദ്ദേഹം പ്രസിദ്ധീകരിച്ച Providentissimus Deus എന്ന ജഗൽപ്രസിദ്ധമായ ചാക്രിക ലേഖനത്തിൽനിന്നു പ്രത്യക്ഷമാകുന്നുണ്ടു്. സുവിശേഷപ്രതികളുടെ പ്രചാരണത്തിനായുള്ള വി. ഈറാനിമോസിൻെറ സഖ്യത്തിൻെറ സംരക്ഷകനായ കാർഡിനൽ ഫ്രാൻസിസ് – ദെ – പാവുലാ – കസ്സേത്തായിക്കു പതിനഞ്ചാം ബനദിക്തോസ് മാർപ്പാപ്പാ ൧൯൧൪ ഒക്ടോബർ ൮-ാംനു അയച്ച തിരുവെഴുത്തിലെ ചില ഭാഗങ്ങൾകൂടി

ഇവിടെ ഉദ്ധരിക്കുന്നതു അവസരോചിതമായിരിക്കുമെന്നു കരുതുന്നു: "മത പരവും പരസ്നേഹസംബന്ധവുമായ പ്രവൃത്തികൾ, എവിടെ അഭിവൃദ്ധി പ്പെട്ടാലും, റോമായിൽ നടത്തപ്പെട്ടിരുന്നാൽ പ്രത്യേകിച്ചും, അവ ആരംഭി ക്കുന്നതിനും സംരക്ഷിക്കുന്നതിനും നാം തന്നെ ഭാഗഭാക്കായിത്തീന്നിട്ടുള്ളവയാ യിരുന്നാൽ സർവ്വോപരിയായും, നമുക്കു പ്രീതിജനകമാകുന്നു. വി. ഈറാനി മോസിൻെറ സഖ്യം നമുക്കു ഇഷ്ടമുള്ളതായിരിക്കുന്നതു ഈ കാരണംകൊണ്ടു മാത്രമല്ല, എപ്പോഴും രക്ഷാകരവും, എന്നാൽ നിങ്ങൾ വേണ്ടവിധം അറിഞ്ഞിരിക്കുന്നതുപോലെ, നാം ജീവിച്ചിരിക്കുന്ന ഈ കാലഘട്ടത്തിനു ഏററം അനുയോജ്യവുമായിരിക്കുന്ന അതിൻെറ ഉദ്ദേശ്യംകൊണ്ടുമാകുന്നു അതു കൂടുതലായി അപ്രകാരമായിരിക്കുന്നതു എന്നുകൂടി ഉറപ്പായി വിശ്വ സിക്കുക. മനുഷ്യർ തങ്ങളുടെ സമസൃഷ്ടികളുമായുള്ള ഇടപാടുകളിൽ വർദ്ധമാനമായിരിക്കുന്ന തെററുകളെല്ലാം നമ്മുടെ കർത്താവിൻെറ ജീവിത ത്തെയും പ്രമാണങ്ങളെയും ഉപദേശങ്ങളെയുംപററിയുള്ള അവരുടെ വി സ്മൃതിയിൽനിന്നും ഇവ തങ്ങളുടെ പ്രതിദിനജീവിതത്തിൻെറ പ്രമാണ മാക്കുന്നതിലുള്ള ഉപേക്ഷയിൽ നിന്നുമാണു ഉത്ഭവിക്കുന്നതെന്നുള്ളതു ഓർമ്മ പ്പെടുത്തുവാൻ ആവശ്യമില്ലാത്തവണ്ണം ധാരാളം അറിയപ്പെട്ടിട്ടുള്ളതാണ്. ആകയാൽ നിങ്ങളെപ്പോലെ വി. സുവിശേഷങ്ങളുടെ അറിവു പ്രചരിപ്പി ക്കുവാൻ പ്രയതിക്കുന്നവർ ആത്മാക്കളെ ക്രിസ്തീയപുണ്യപൂർണ്ണതയിലേക്കു നയിക്കുവാൻ അത്യന്തം ഉപകാരപ്രദമായി വേല ചെയ്യുന്നു എന്നു നിസ്സംശ യമാകുന്നു. സ്വതേ മഹത്തായ ഉദ്യമത്തെപ്പററിമാത്രമല്ല, നമുക്കു ധാ രാളം അറിയപ്പെട്ടിരിക്കുന്നതുപോലെ, വി. ഗ്രന്ഥങ്ങളുടെ പതിപ്പുകൾ സംഖ്യയിൽ കൂടുതലായും കമനീയമായ ആകൃതിയിലും പ്രസിദ്ധീകരിക്കുന്ന തിൽ അടുത്ത കാലങ്ങളിൽ നിങ്ങൾ ചെയ്തിട്ടുള്ള ഉത്സാഹത്തെപ്പററിക്കൂ ടെയും നിങ്ങളേവരെയും, വന്ദ്യസഹോദരാ, ഒന്നാമതായി നിങ്ങളെയും, ന്യായപൂർവ്വം നാം അഭിനന്ദിക്കുന്നു. സുവിശേഷവാക്യങ്ങൾ കഴിയുന്നത്ര പ്രചുരമായി പ്രചരിപ്പിക്കപ്പെടണമെന്നു തന്നെയല്ല, മ്ശിഹായുടെ വി ശ്വാസികളിൽ ഓരോരുത്തനും വി. ഗ്രന്ഥം പ്രതിദിനം വായിച്ചും (അതി നെപ്പററി) ധ്യാനിച്ചും ശീലിച്ചു സകലകാര്യങ്ങളിലും ദൈവത്തെ പ്രസാ ദിപ്പിക്കത്തക്കവണ്ണം യഥായോഗ്യം വ്യാപരിക്കുവാൻ അതിൽനിന്നു പഠി ക്കേണ്ടതിനു, സുവിശേഷത്തിലെ കൊച്ചുകാശുപോലെ സകലരാലും ഉത്സാ ഹപൂർവ്വം അന്വേഷിക്കപ്പെടുകയും എല്ലാവരാലും സൂക്ഷ്മത്തോടെ സംരക്ഷി ക്കപ്പെടുകയും ചെയ്യുവാൻ അതു എല്ലാ ക്രിസ്തീയ ഭവനങ്ങളിലും നിങ്ങളുടെ പ്രയത്നംമൂലം ചെന്നു പററണമെന്നുമാണ് നമ്മുടെ നിഷ്കപടമായ ആകാംക്ഷ. ഇതാണു നാം അത്യധികമായി ആഗ്രഹിക്കുന്നത്. ഇതു സാ ധിതമാക്കുന്നതിനു നമ്മെ സഹായിക്കണമെന്നു നിങ്ങളോടു നാം ആവ ശ്യപ്പെടുന്നു". ദണ്ഡവിമോചനങ്ങൾ പ്രദാനം ചെയ്തുകൊണ്ടും കത്തോലി ക്കാസഭ വി. ഗ്രന്ഥങ്ങളുടെ പാരായണത്തിനു വിശ്വാസികളെ പ്രേരി പ്പിക്കുന്നു എന്നതും ഇവിടെ സ്മർത്തവ്യമായിരിക്കുന്നു.

വിശുദ്ധഗ്രന്ഥങ്ങളുടെ അക്ഷരങ്ങൾ വായിക്കുന്നതിനു മുമ്പായി ത്തന്നെ അവയുടെ 'അരൂപി' നാം മനസ്സിലാക്കണം. തർക്കിക്കുവാനും വി'മ

ശിക്കവാനും ആക്ഷേപവാദം ചെയ്യുവാനുമല്ല, വി. ഗ്രന്ഥങ്ങളിലടങ്ങിയിരിക്കുന്ന കാൎയ്യങ്ങൾ മൌനതയോടെ ഗ്രഹിക്കണമെന്നു ഇച്ഛിച്ചുകൊണ്ടു നിഷ്കപടതയോടും വിനയത്തോടും, ഉപദേശം സ്വീകരിക്കുവാനും ഏതു സഭയിൽനിന്നു വി. ഗ്രന്ഥങ്ങൾ നമുക്കു സിദ്ധമായോ ഏതു സഭക്കു നാം കീഴ്പെട്ടിരിക്കണമെന്നു നമ്മുടെ ദിവ്യരക്ഷകൻ നമ്മോടു കല്പിച്ചിരിക്കുന്നുവോ അപ്രമാദിത്വമുള്ള ആ കത്തോലിക്കാസഭ പഠിപ്പിക്കുന്ന സാക്ഷാത്തായ അൎത്ഥം അറിയുവാനുമുള്ള സന്നദ്ധതയോടുംകൂടി മാത്രമാണു വി. ഗ്രന്ഥങ്ങൾ നാം വായിക്കേണ്ടതു്. "വി. ലിഖിതങ്ങൾ വന്ദനീയമായ ഒരു അന്ധകാരത്താൽ ആവൃതമായിരിക്കുന്നെന്നും, ഒരു മാൎഗ്ഗദൎശി ഇല്ലാതെ അവയുടെ ഉള്ളിലേക്കു പ്രവേശിക്കുവാൻ ആൎക്കും സാധിക്കുകയില്ലെന്നും സമ്മതിച്ചേതീരൂ. വി. പിതാക്കന്മാർ പൊതുവായി പഠിപ്പിക്കുന്നതുപോലെ മനുഷ്യർ അധികം ജാഗ്രതയോടും തീക്ഷ്ണതയോടും അവയെ പരിശോധിക്കേണ്ടതിനും, ക്ലേശപൂൎവ്വം സമ്പാദിച്ചതു അവരുടെ മനസ്സിലും ഹൃദയത്തിലും ഏററം ആഴമായി ഇറങ്ങേണ്ടതിനും, സൎവ്വപ്രധാനമായി ദൈവം വി. ലിഖിതങ്ങൾ സഭയെ ഏല്പിച്ചിരിക്കുന്നു, തൻെറ വചനം വായിക്കയും ഉപയോഗിക്കയും ചെയ്യുമ്പോൾ സഭയെ തങ്ങളുടെ മാൎഗ്ഗോപദേശികയും ഗുരുനാഥയുമായി അനുഗമിക്കണം എന്നു അവർ അറിയേണ്ടതിനും ഈ വിധമാകുവാൻ ദൈവം തിരുവുള്ളമായി" എന്നു പതിമ്മൂന്നാം ലെയോൻ മാൎപ്പാപ്പാ Providentissimus Deus എന്ന പ്രസ്തുത തിരുവെഴുത്തിൽ പ്രസ്താവിച്ചിരിക്കുന്നു. ആകയാൽ വേദവാക്യങ്ങൾക്കു പൊതുസഭ എക്കാലത്തും കല്പിച്ചിരിക്കുന്നതിൽ നിന്നു വ്യത്യസ്തമായ അൎത്ഥം കല്പിക്കാതിരിക്കേണ്ടതു അവശ്യാവശ്യമായ ഒരു കാൎയ്യമാണെന്നു നാം ഓൎമ്മിക്കണം. വി. ഗ്രന്ഥങ്ങളും അവയോടൊന്നിച്ചു അവയുടെ സാക്ഷാത്തായ അൎത്ഥം അഥവാ വ്യാഖ്യാനവും പൌരാണിക സഭയിൽനിന്നാണു നാം സ്വീകരിക്കുന്നതു്. കത്തോലിക്കർ സ്വീകരിക്കുന്ന വിധത്തിൽ അപ്രമാദവും ദൈവാധികാരസംയുക്തവുമായ ഒരു ന്യായാസനത്തിനു കീഴ്പ്പെടാത്ത കാലത്തോളം, വി. സഭയിൽനിന്നു ഭിന്നിച്ചിരിക്കുന്നവരെല്ലാം വേദവാക്യങ്ങളുടെ സാക്ഷാത്തായ അൎത്ഥത്തെപ്പററി സംശയഗ്രസ്തരായിരിക്കുകയേയുള്ളു. ഇങ്ങനെയുള്ള ഒരധികാരമില്ലാഞ്ഞാൽ ക്രിസ്ത്രീയസഭ, നിയമങ്ങളുണ്ടെങ്കിലും അവ നടത്തുവാൻ ആളില്ലാത്ത ഒരു ജനാധിപത്യത്തിനു തുല്യമായിരിക്കും. ഈ സ്ഥിതിയിലാകുന്നതു എത്രവലിയ കുഴപ്പത്തിനു കാരണമാണു്! നിയമപുസ്തകം കൈയിൽ എടുത്തുകൊണ്ടു അതിൻെറ ശരിയായ അൎത്ഥത്തെപ്പററി ഓരോരുത്തനും തൎക്കവാദംചെയ്യും. ഇങ്ങനെയായാൽ വി. വേദവാക്യങ്ങൾ നമ്മുടെ വ്യൎത്ഥമായ കൌതുകപ്രിയത്തെ പോഷിപ്പിക്കുവാനും, അഹങ്കാരവും തന്നിഷ്ടവും വൎദ്ധിപ്പിക്കുവാനും, സ്വാഭിപ്രായങ്ങളിൽ നമ്മെ കൂടുതൽ നിബന്ധബുദ്ധികളാക്കുവാനും മാത്രമേ പ്രയോജകീഭവിക്കയുള്ളൂ. മൂലവാക്യം ഒന്നുതന്നെയായിരുന്നാലും എത്രമനുഷ്യരുണ്ടോ അത്രയും ഭിന്നവിധങ്ങൾ വ്യാഖ്യാനങ്ങളിലുണ്ടാകും വിഭാഗങ്ങളും ഉപവിഭാഗങ്ങളും കണക്കില്ലാതെയും അപരിഹാൎയ്യമായും വൎദ്ധിക്കും. നമ്മുടെ ദിവ്യനിയമദാതാവു തൻെറ രാജ്യത്തിൻെറ ക്ഷേമത്തിനും തൻെറ നിയമങ്ങളുടെ പരിപാലനത്തിനും

വേണ്ടിയിരുന്നവ ചെയ്യില്ലെന്നു കരുവാൻ നിവൃത്തിയുണ്ടൊ? വി. ഗ്രന്ഥത്തിൻെറ അൎത്ഥം ഇന്നതാണെന്നു നമ്മോടു പറയുവാൻ കഴിയുന്ന പ്രമാദരഹിതമായ ഒരധികാരം ഇല്ലാത്തപക്ഷം വിദ്വജ്ജനങ്ങൾക്കുപോലും തീൎച്ചയാക്കുവാൻ വഹിയാത്ത തൎക്കകാൎയ്യങ്ങളിൽ അക്ഷരജ്ഞാനമില്ലാത്ത കൃഷീവലന്മാരും കൂലിവേലക്കാരും എന്തുതീരുമാനമാണു ചെയ്യുക? "വി. ലിഖിതങ്ങളിൽ ഞാൻ അറിയുന്നവയിൽ വളരെയധികം കാൎയ്യങ്ങൾ ഞാൻ അറിയാതിരിക്കുന്നു" എന്നു വി. ആഗുസ്തിനോസ് (Epist. 119.) പറയുന്നു. "എൻെറ ബാല്യംമുതൽ, വായിക്കുന്നതിലൊ അറിയുവാൻ വഹിയാത്തവ പഠിപ്പുള്ളവരോടു ചോദിക്കുന്നതിലൊ നിന്നു ഞാൻ ഒരിക്കലും വിരമിച്ചിട്ടില്ല; എന്നെത്തന്നെ എൻെറ ഗുരുവായി ഒരിക്കലും ഞാൻ കരുതിട്ടുമില്ല" എന്നാണു വി. ഗ്രന്ഥപണ്ഡിതാഗ്രേസരനായ വി. ഈറാനിമോസ് (Epist ad Ephes.) പറയുന്നതു്. ദൈവം മനുഷ്യൎക്കു എഴുതപ്പെട്ട ഒരു പ്രമാണം കൊടുത്തപ്പോൾ അവരാൽ കേവലം അസാദ്ധ്യമായ അന്വേഷണം കൂടാതെ കഴിച്ചുകൂട്ടുവാൻവേണ്ടി നിശ്ചയമുള്ള ഒരു വ്യാഖ്യാതാവിനെക്കൂടെയും അവൎക്കു കൊടുത്തില്ലെങ്കിൽ മനുഷ്യൎക്കു ആവശ്യമായ ഒരു കാൎയ്യം ദൈവം ചെയ്യില്ലെന്നു വന്നുകൂടും. അപ്രമാദിത്വമുള്ള ഒരധികാരിയില്ലാതിരുന്നാൽ ഉണ്ടാകാവുന്ന ദോഷഫലം പ്രോട്ടസ്റ്റൻറു സഭകളുടെ ചരിത്രങ്ങളിൽനിന്നു ധാരാളം മനസ്സിലാക്കാവുന്നതാണ്.

"ഒടുവിൽ, സൎവ്വസഭയുടെയും . . . . . മൌനസമ്മതംകൊണ്ടു, സകല പുസ്തകങ്ങളും ഇപ്പോൾ കാണുന്ന വിധത്തിൽ സ്വീകരിക്കപ്പെടുകയും അംഗീകരിക്കപ്പെടുകയും ചെയ്തതുവരെ ഇതിനെ (വെളിപാടിനെ)യും പുതിയനിയമത്തിലെ മററു ചില ഭാഗങ്ങളെയുംപററി വളരെക്കാലത്തേക്കു സംശയിക്കപ്പെട്ടിരുന്നു" എന്നു പണ്ഡിതനായ വോൾട്ടൻ (Walton. Prolegom. C. IV. 6.) പറയുന്നു. ഇതിൽനിന്നു വി. ഗ്രന്ഥത്തിൻെറ ദൈവനിവേശനം, പ്രാമാണികത്വം, ദൈവവാക്യത്തിൻെറ ശരിയായ അൎത്ഥം ഇവയെ സംബന്ധിച്ച പ്രധാന തെളിവു ക്രിസ്തീയ സഭയുടെ പാരമ്പൎയ്യത്തിന്മേൽ ആസ്പദീകൃതമായിരിക്കുന്നെന്നും, വി. ഗ്രന്ഥങ്ങളിൽനിന്നുതന്നെ അവയുടെ ശരിയായ പട്ടിക മാനുഷികവിദ്യകൊണ്ടു നിൎണ്ണയിക്കുവാൻ നിവൃത്തിയില്ലാത്തതിനാൽ, വി. ഗ്രന്ഥം വിശ്വാസത്തിൻെറയും ജീവിതത്തിൻെറയും പ്രമാണമാണെന്നിരുന്നാലും, അതു മുഴുവനായ പ്രമാണമല്ലെന്നും വിശദമാകുന്നു. ഏതെല്ലാമാണു വിശുദ്ധഗ്രന്ഥം, ഏതെല്ലാമല്ല എന്നു പാരമ്പൎയ്യംകൊണ്ടറിഞ്ഞാൽ തന്നെയും ശിശുസ്നാനത്തെയൊ ഞായറാഴ്ച ആചരണത്തെയൊ സംബന്ധിച്ചു ഏതു ഗ്രന്ഥത്തിലാണു നാം വായിക്കുന്നതു? വി. ഗ്രന്ഥത്തിൽ ഒരിടത്തും പറഞ്ഞിട്ടില്ലാത്തതു ഏതു വി. ഗ്രന്ഥത്തിൽ അന്വേഷിച്ചാലും കണ്ടെത്തുകയില്ല. രാജ്യനിയമങ്ങളിലെപ്പോലെ തന്നെ ദൈവനിയമത്തിലും എഴുതപ്പെട്ടതും എഴുതപ്പെടാത്തതുമായ പ്രമാണമുണ്ടു്. വിശ്വാസം, ജീവിതം ഇവയെ സംബന്ധിക്കുന്ന പ്രമാണത്തിൻെറ ഒരു വിഭാഗമാണു ശ്ലൈഹികപാരമ്പൎയ്യങ്ങൾ. "നിങ്ങൾപോയി സകല ജാതികളോടും ഉപദേശിച്ചു . . . . . ഞാൻ നിങ്ങളോടു കല്പിച്ചിട്ടുള്ളതെല്ലാം ആചരിക്കുവാൻ അവരെ പഠിപ്പിക്കുവിൻ" (മത്താ. അ. ൨൮ വ.

൧൯, ൨൦ ) എന്നു അരുളിച്ചെയ്തുകൊണ്ടു തങ്ങളുടെ ദിവ്യഗുരു അവരെ നി
യോഗിച്ചപ്പോൾ ശ്ലീഹന്മാർ അതു സ്വീകരിച്ചു. തങ്ങളുടെ ഉപദേശങ്ങൾ
ഒരിക്കലും രേഖപ്പെടുത്തിട്ടില്ലാത്ത പ്രേഷിതരും അവരുടെ ഉദ്യോഗം പൂ
ൎണ്ണമായി നിൎവ്വഹിച്ചെന്നു നാം സമ്മതിക്കണമല്ലൊ. രേഖാമൂലമൊ വാങ്
മൂലമൊ താൻ ഉപദേശിച്ചിട്ടുള്ളവ വിടാതെ ആചരിക്കുവാൻ വി. പൌ
ലോസ് (൨. തെസ. അ. ൨. വ. ൧൫.) ഉപദേശിക്കുന്നു. "വളരെ സാക്ഷി
കളുടെ മദ്ധ്യേവെച്ചു എന്നിൽ നിന്നു നി കേട്ട കാൎയ്യങ്ങൾ അന്യരെയും പ
ഠിപ്പിക്കുവാൻ പ്രാപ്തിയുള്ള വിശ്വസ്തന്മാരായ ആളുകളോടു നീ ഉപദേശി
ക്കുക" എന്നാണു വി. പൌലോസ് തിമോത്തേയോസിനു നൽകുന്ന ഉപദേ
ശം. (൨. തിമാ. അ. ൨. വ. ൨.) പുതിയ നിയമം എഴുതപ്പെടുന്നതിനു മുമ്പു
തന്നെയും സഭ ക്രിസ്തീയമായിരുന്നു. (റോമ. അ. ൧. വ. ൭, ൮: ൧. കോറ. അ.
൧. വ. ൨: ൧. പത്രോ. അ. ൧. വ. ൨, ൩: ലൂ. അ. ൧. വ. ൪.) ഇക്കാലത്തു
തന്നെയും വളരെപ്പേർ വേദകാൎയ്യങ്ങളെപ്പററിയുള്ള തങ്ങളുടെ അഭിപ്രായ
ങ്ങൾ (notions) ഉറപ്പിക്കുന്നതു വേദപുസ്തകം വായിക്കുന്നതിനു മുമ്പൊ
വേദപുസ്തകത്തിൽനിന്നു മാത്രം ക്രൈസ്തവമതം രൂപവൽക്കരിക്കുന്നതിനു
പ്രാപ്തിയില്ലാത്ത പ്രായത്തിലൊ ആണ്. വായിക്കുവാൻ അറിവില്ലാതിരുന്ന
വളരെ ജാതിക്കാർ വിശ്വാസം സ്വീകരിച്ചതായി വി. ഇറെനേയോസ്
പറയുന്നു. അക്ഷരജ്ഞാനവും സ്വന്തഭാഷയിൽ വി. ഗ്രന്ഥങ്ങളുമില്ലാത്ത
ആ ജനങ്ങൾ അവരുടെ രക്ഷക്കു ധാരാളം മതിയായിരുന്ന പഠനങ്ങൾ സ്വീ
കരിച്ചതു സഭയിൽ നിന്നാണ്. ഓരോരുത്തനും ഹിതാനുസരണം വി. ഗ്ര
ന്ഥം സ്വീകരിക്കയും വ്യാഖ്യാനിക്കയും ചെയ്യുന്നതിനുള്ള തന്നതഭിപ്രായവും
സുവിശേഷ സ്വാതന്ത്ര്യവും ബന്ധിച്ചു വളരെയെല്ലാം പറയപ്പെടുന്നുണ്ടെ
ങ്കിലും വേദപുസ്തകസ്വീകരണത്തെയും വ്യാഖ്യാനത്തെയും പററിത്തന്നെ
യുള്ള പലേകാനോനാകളും നിയമങ്ങളും സ്വാതന്ത്ര്യംതടയുന്ന വ്യവസ്ഥകളു
മെല്ലാം വിശ്വാസത്തിൻെറയും ജീവിതത്തിൻെറയും ഈ നിയമത്തെ വ്യാ
ഖ്യാനിക്കുന്ന ഒരധികാരത്തിൻെറ ആവശ്യകതയെയാണു ഉച്ചൈസ്തരം വി
ളിച്ചറിയിക്കുന്നതു്. വി. പൌലോസിൻെറ ലേഖനങ്ങളിൽ "ഗ്രഹിക്കുവാൻ
പ്രയാസമുള്ള ചില കാൎയ്യങ്ങളുണ്ടു്; പഠിപ്പില്ലാത്തവരും (വിശ്വാസത്തിൽ)
അസ്ഥിരന്മാരും, മററു വി. ഗ്രന്ഥങ്ങളുടെ കാൎയ്യത്തിൽ തങ്ങൾ ചെയ്യുന്ന
തുപോലെ, അവയും തങ്ങളുടെ സ്വന്ത നാശത്തിനായി വളച്ചു തിരിക്കു
ന്നു" (൨. പത്രോ. അ. ൩. വ. ൧൬.) എന്നു അറിഞ്ഞിരിക്കുന്ന കത്തോലി
ക്കർ അപ്രമാദിത്വമുള്ള ഒരധികാരത്തിനു സമസ്തവും കീഴ്പ്പെടുത്തണ
മെന്നു ദൈവം ആജ്ഞാപിച്ചിരിക്കുന്നതു ഒരു ഭാഗ്യമായിത്തന്നെ കരുതു
ന്നു. താൻ എല്ലാ സത്യത്തിലും നയിക്കുകയും ഭൂമിയുടെയും നരകത്തിൻെറ
യും സകല ശക്തികളിലും നിന്നു സംരക്ഷിക്കുകയും ചെയ്യുമെന്നു ദൈ
വം ഏതു സഭയോടു വാഗ്ദാനം ചെയ്തിരിക്കുന്നുവോ ആ സഭയുടെ തെ
ററില്ലാത്ത അധികാരത്തിനു ബലഹീനതയുള്ള സ്വന്തവിധികളെ കീ
ഴ്പ്പെടുത്തുന്നതുകൊണ്ടു അവരുടെ ഹൃദയം മറെറങ്ങും ലഭിക്കുവാൻ സാ
ധിക്കാത്ത സമാധാനം അനുഭവിക്കുകയും അബദ്ധശങ്കയില്ലാതിരിക്കുകയും
ചെയ്യുന്നതാണു ഇതിനുള്ള കാരണം. അപ്രമാദിത്വവും അക്ഷയത്വവും

മ്ശിഹാ സഭയ്ക്കു വാഗ്ദാനം ചെയ്തിട്ടില്ലെന്നു വെച്ചാൽതന്നെയും വി. ഗ്രന്ഥങ്ങളെ മഹാഭൂരിപക്ഷം ജനങ്ങൾ ഇക്കാലത്തു സ്വീകരിക്കുന്നതും വളരെ ശതാബ്ദങ്ങളായി പൊതുവേ സ്വീകരിച്ചിരിക്കുന്നതുമായ അൎത്ഥത്തിൽ സ്വീകരിക്കുന്നതല്ലയൊ കുറെപ്പേരുടെമാത്രം തനതഭിപ്രായം അനുസരിച്ചു സ്വീകരിക്കുന്നതിൽ ഉത്തമവും സുബുദ്ധിക്കും വിവേകത്തിനും യോജിച്ചതും? ആകയാൽ ഒരു കത്തോലിക്കൻ വി. ഗ്രന്ഥത്തിന്റെ കാനോനായും അക്ഷരവും (Canon and letter) ആദിമകാലംമുതൽ കൈമാറി വന്നിരിക്കുന്നതുപോലെ കത്തോലിക്കാസഭയിൽ നിന്നു സ്വീകരിക്കുന്നതെങ്ങനെയോ, അങ്ങനെ തന്നെ ഒരിക്കൽ സൎവ്വസാധാരണമായി സ്വീകരിക്കപ്പെട്ടിട്ടുള്ള വ്യാഖ്യാനം അതേ അധികാരത്തിൽനിന്നു സ്വീകരിക്കുന്നതു ന്യായപൂൎവ്വവും മതത്തിനു യോജിച്ചതുമാകുന്നു. മ്ശീഹായുടെ വാഗ്ദാനം മൂലം അപ്രമാദവും, നാം വിശ്വസിക്കണമെന്നു ശ്ലീഹന്മാരുടെ വിശ്വാസപ്രമാണത്തിൽ നമ്മോടു കല്പിക്കപ്പെട്ടിരിക്കുന്നതുമായ കത്തോലിക്കാസഭയ്ക്കു നാം കീഴ്പ്പെട്ടിരിക്കുന്നതുകൊണ്ടാണ് "അങ്ങോട്ടും ഇങ്ങോട്ടും അലയുകയും ഉപദേശത്തിന്റെ എല്ലാ കാററിനാലും പറപ്പിക്കപ്പെടുകയും" (അപ്പെ. അ. ൪. വ. ൧൪.) ചെയ്യാതിരിക്കുവാൻ നമുക്കു സംഗതിയാകുന്നത്. പാന്ഥൻ പട്ടഭോഷനായിരുന്നാലും വഴിപിഴക്കാതെ നടക്കുന്നതു ഈ പെരുവഴിയിൽ കൂടിയാണ്. (എശ. അ. ൩൫. വ. ൮.) "സത്യമായ വഴിയിൽ നിന്നു അല്പമായിട്ടെങ്കിലും വ്യതിചലിക്കുമ്പോൾ, നേർവഴിയിൽനിന്നു മാറിപ്പോകുന്നതുകൊണ്ടു ഇടത്തോട്ടൊ വലത്തോട്ടൊ നീ പോകുന്നതു എന്നുള്ളതു സാരമുള്ള കാൎയ്യമല്ല" എന്നു വി. ഈറാനിമോസ് ഈ വഴിയെ ഉദ്ദേശിച്ചു പറഞ്ഞിരിക്കുന്നു. ഇതിനാലാണു വി. കത്തോലിക്കാസഭ തന്റെ നിൎണ്ണയങ്ങൾക്കു വിപരീതമായി സ്വാഭിപ്രായപരവും തനതുമായ വ്യാഖ്യാനം മുറുകെപ്പിടിച്ചിരിക്കുന്ന ഏവനെയും 'പാഷണ്ഡൻ' എന്നു എക്കാലത്തും നാമകരണം ചെയ്യുന്നത്.

പഞ്ചഗ്രന്ഥിയുടെ രീതിയും ഗതിയും തന്നെ ഇവിടെയും ഞാൻ തുടൎന്നിരിക്കുന്നു. വ്യാഖ്യാനം ഉദ്ദേശപൂൎവ്വം ഇതിൽ അല്പം കുറച്ചിട്ടുണ്ടെന്നു ഒരു വ്യത്യാസമുണ്ട്. ഈ വിവൎത്തനം സംബന്ധിച്ചു അറിഞ്ഞിരിക്കേണ്ട മററു പല സംഗതികളും പഞ്ചഗ്രന്ഥിയുടെ മുഖവുരയിൽ പ്രസ്താവിച്ചിട്ടുള്ളതാകയാൽ ഇപ്പോൾതന്നെ ദീൎഘമായിരിക്കുന്ന ഈ മുഖവുര ഇനിയും ദീൎഘിപ്പിക്കാതെ മാന്യവായനക്കാരുടെ ശ്രദ്ധയെ അവിടേക്കു ക്ഷണിക്കുകമാത്രം ചെയ്തുകൊള്ളുന്നു.

സുവിശേഷഗ്രന്ഥങ്ങളിലെ ചരിത്രസംഭവങ്ങളുടെ സത്യത നിഷേധിക്കുന്ന ചില പ്രസ്താവനകൾ ചില മലയാളപത്രങ്ങളിൽ ഈയിടെ ചിലപ്പോഴെല്ലാം കാണുവാൻ ഇടയാകുന്നതുകൊണ്ടു "സുവിശേഷഗ്രന്ഥങ്ങളുടെ ചരിത്രപ്രാമാണ്യ"ത്തെപ്പററിയുള്ള ഒരുപന്യാസംകൂടി ഈ പുസ്തകത്തിന്റെ അന്ത്യഭാഗത്തു ചേൎത്തിട്ടുണ്ട്. ദിവ്യശ്രീ ക. നി. മൂ. സ. പ്ലാസിഡ് അച്ചൻ അവർകൾ പി. എച്ച്. ഡി., ഡി. ഡി., ഡി. സി. എൽ. അടുത്തുതന്നെ പ്രസിദ്ധീകരിക്കുവാനിരിക്കുന്ന "സത്യമതം"* എന്ന ഗ്രന്ഥത്തിലെ ഒരദ്ധ്യായമാണിത്.

---

* ഈ ഗ്രന്ഥം 'സത്യമതം' എന്ന പേരിലല്ല, 'തത്വപ്രകാശിക' എന്ന പേരിൽ ൧൯൩൭-ൽ പ്രസിദ്ധീകരിച്ചു.

വിനീതമായ എന്റെ ഈ പരിശ്രമത്തെ ഹൃദയപൂർവ്വമായ ആശിസ്സുകൊണ്ടു സകരുണം സംപുഷ്ടമാക്കിയ അ. ഉ. ഡെലിഗെററ് അപ്പൊസ്റ്റോലിക്ക് തിരുമനസ്സിലെ നേർക്കും, നി. വ. ഭി. ശ്രീമാന്മാരായ വൈദികാദ്ധ്യക്ഷന്മാരുടെ നേർക്കും എനിക്കുള്ള അപാരമായ കൃതജ്ഞതയെ വിനയപൂർവ്വം ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു. പ്രൌഢമായ ഒരു അവതാരികകൊണ്ടു ഈ വിവൎത്തനത്തെ സദയം മകുടം ധരിപ്പിച്ച നി. വ. ദി. ശ്രീ. കാളാശ്ശേരിൽ മാർ യാക്കോബു മെത്രാനച്ചൻ തിരുമനസ്സിലെപ്പേരിൽ ഞാൻ ആജീവനാന്തം അത്യന്തം കടപ്പെട്ടവനാണ്. തിരുമനസ്സുകൊണ്ട് ഈ വിവൎത്തനത്തിന്റെ വിഷയത്തിൽ കരുണാപുരസ്സരം എനിക്കു നൽകീട്ടുള്ള നിരവധി സഹായങ്ങളും പ്രോത്സാഹനങ്ങളും ഞാൻ കൃതജ്ഞതയോടെ എന്നും സ്മരിക്കുന്നു. 'സത്യമതം' എന്ന ഗ്രന്ഥത്തിലെ "സുവിശേഷഗ്രന്ഥങ്ങളുടെ ചരിത്രപ്രാമാണ്യം" എന്ന അദ്ധ്യായം ഈ പുസ്തകത്തിൽ ഉദ്ധരിക്കുവാൻ അനുവദിക്കുകയും, വേദവാക്യങ്ങളുടെ വ്യാഖ്യാനം സംബന്ധിച്ചും മററും പലവിധത്തിൽ എന്നെ സഹായിക്കുകയും ചെയ്ത ക. നി. മൂ. സ ബ. പ്ലാസിഡ് അച്ചൻ അവർകളോടും ഞാൻ പ്രത്യേകവിധത്തിൽ കടപ്പെട്ടവനാണ്. ഈ പ്രസിദ്ധീകരണം ബന്ധിച്ച് ഓരോ വിധത്തിൽ എനിക്കു സഹായം ചെയ്തിട്ടുള്ള സഭയിലെ എന്റെ സഹോദരന്മാരായ ക. നി. മൂ. സ. വില്യം ബി. എ. (ഓണേഴ്സ്) എൽ. ററി., ഈററാനിമേസ്, മെത്തോഡിയസ് എന്ന വന്ദ്യവൈദികന്മാരുടെ പേരിൽ എനിക്കുള്ള നിസ്സീമമായ നന്ദിക്കുടി ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു. ചുരുങ്ങിയ ഒരു കാലഘട്ടംകൊണ്ടു ഈ പുസ്തകത്തിന്റെ അച്ചടിജോലി ഇത്ര ഭംഗിയായി നിൎവ്വഹിച്ച വി. യൌ. പിതാവിന്റെ മുദ്രാലയാധികൃതന്മാരോടു എനിക്കുള്ള കൃതജ്ഞത പ്രത്യക്ഷമാക്കുവാനും ഈയവസരം വിനിയോഗിച്ചുകൊള്ളട്ടെ.

സുവിശേഷവാക്യങ്ങൾക്കു പ്രചുരപ്രചാരം സിദ്ധിക്കണമെന്നും, വിശ്വാസികളേവരും വി. ഗ്രന്ഥങ്ങൾ പ്രതിദിനം വായിച്ചും അവയെപ്പററി ഗാഢമായി ചിന്തിച്ചും പരിശീലിച്ച് യഥായോഗ്യം ജീവിക്കയും സകല കാൎയ്യങ്ങളിലും ദൈവത്തെ പ്രസാദിപ്പിക്കയും ചെയ്യുവാൻ അവയിൽനിന്നു പഠിക്കേണ്ടതിനു എല്ലാ ക്രിസ്തീയഭവനങ്ങളിലും അവ ചെന്നു പററണമെന്നും, ഇങ്ങനെ ന. കൎത്താവിന്റെ ജീവിതവും പ്രമാണങ്ങളും ഉപദേശങ്ങളും ജനങ്ങൾ വിസ്മരിക്കയും അവ തങ്ങളുടെ പ്രതിദിനജീവിതത്തിന്റെ പ്രമാണമാക്കുന്നതിൽ ഉപേക്ഷ വിചാരിക്കയും ചെയ്കമൂലം ഇക്കാലത്തു വൎദ്ധമാനമായിരിക്കുന്ന തിന്മകൾ നീങ്ങണമെന്നുമാണല്ലൊ ന. പ. പിതാവായ പതിനഞ്ചാം ബെനദിക്തോസു മാർപ്പാപ്പാ മേൽഉദ്ധരിച്ച തിരുവെഴുത്തിൽ പ്രദൎശിപ്പിച്ചിരിക്കുന്ന അഭിലാഷം. തിരുമനസ്സിലെ മഹനീയമായ ഈ അഭീഷ്ടം ക്ഷണേന സാധിതമാകുന്നതിനു ഈ വിവൎത്തനം പ്ര

യോജകീഭവിക്കട്ടെ എന്ന പ്രാൎത്ഥനയോടുകൂടിയും ഞാൻ ആചാൎയ്യപദത്തിൽ നിയമിതനായശേഷമുള്ള ഇരുപത്തഞ്ചാം വത്സരം അടുത്ത മേയ് ൨൨-ാം തിയതി പൂൎത്തിയാകുന്നതിനാൽ ഈ കാൽശതവത്സരത്തിനുള്ളിൽ ദൈവം എനിക്കു നൽകിയ സകല അനുഗ്രഹങ്ങളെയും കുറിച്ചുള്ള കൃതജ്ഞതയുടെ ഒരു സ്മാരകമായും ബഹുജനസമക്ഷം ഇതു സമൎപ്പിച്ചുകൊള്ളുന്നു.

മാന്നാനം ആശ്രമം,
൧൯൨൪ നവംബർ ൨. } ക. നി. മൂ. സ. മാണിക്കത്തനാർ.

# സുവിശേഷഗ്രന്ഥങ്ങളുടെ
# ചരിത്രപ്രാമാണ്യം.

ഗ്രീക്കിലെ 'ഏവൻഗേലിയോൻ' (Evaggelion) എന്നതിൻെറ പരിഭാഷയായിട്ടാണ 'സുവിശേഷം' സ്വീകരിക്കപ്പെട്ടിരിക്കുന്നതു്. 'സദ്വാത്ത' എന്നാണ് 'ഏവൻഗേലിയോ'ൻെറ അത്ഥം. ഇംഗ്ലീഷിലെ 'ഗോസ്പെൽ' (Gospel) ഈ അത്ഥം തന്നെ ദ്യോതിപ്പിക്കുന്നു. (god=good=നല്ല+spell=charming words=വശ്യവചസ്സുകൾ: godspel=gospel ) 'ഏവൻഗേലിയോൻ' സുറിയാനിയിലും 'ഏവൻഗേലിയോൻ' തന്നെ. 'ഏവൻഗാലിയോൻ' എന്നും രൂപാന്തരമുണ്ടു്. 'സ്‌വർസാ' (അറിയിപ്പ്) എന്ന പദവും സുവിശേഷം എന്ന അത്ഥത്തിൽ സുറിയാനിയിൽ പ്രയോഗമുള്ളതാണ്. ഗ്രീക്കിലെ 'ഏവൻഗേലിയോ'ൻെറ തത്ഭവരൂപങ്ങളാണ മിക്ക യൂറോപ്യൻ ഭാഷകളിലും നടപ്പായിരിക്കുന്നതു്.

ക്രിസ്തുമതസാക്ഷ്യങ്ങളിൽ ചിലതുകൾക്കു നിദാനമായി നില്ക്കുന്ന "പുതിയനിയമ"ഗ്രന്ഥങ്ങളിൽ "സുവിശേഷങ്ങൾ" എന്നറിയപ്പെടുന്നവക്ക് ഒരു പ്രത്യേക പ്രാധാന്യമുണ്ടു്. മററു പുസ്തകങ്ങൾപോലെതന്നെ ഇവയും ദൈവികങ്ങളാണെന്നത്രെ ക്രൈസ്തവരുടെ വിശ്വാസം. എങ്കിലും, ഇവ ദൈവികങ്ങളാണൊ എന്നല്ല നാമിവിടെയാലോചിക്കുന്നതു്. വെറും ചരിത്രരേഖകൾ എന്ന നിലയിൽ ഇവ വിശ്വസനീയങ്ങളാകുന്നു എന്നു മാത്രമേ ഇവിടെ തെളിയിക്കുവാനുദ്ദേശിക്കുന്നുള്ളു.

ഏതെങ്കിലുമൊരു ഗ്രന്ഥം പ്രമാണപരമാണെന്നു സ്ഥാപിക്കുവാൻ: ൧. അതു് ആരുടെ നാമത്തിൽ, അല്ലെങ്കിൽ ഏതുകാലത്തു എഴുതപ്പെട്ടതായി അറിയപ്പെടുന്നുവോ ആ ആൾ തന്നെയാണ് അതിൻെറ രചിതാവു്, അല്ലെങ്കിൽ ആ കാലത്തുതന്നെയാണ് അതെഴുതപ്പെട്ടതു് എന്ന് ആദ്യമായി തെളിയിക്കണം. ഇതിനുംപുറമേ ൨. ഗ്രന്ഥം സാരമായ വ്യത്യാസംകൂടാതെ നമ്മുടെ കൈവശം വന്നെത്തിയിട്ടുണ്ടെന്നും, ൩. അതിൽ പ്രതിപാദിക്കപ്പെടുന്നവ വിശ്വസനീയങ്ങളാണെന്നുംകൂടി സ്ഥാപിക്കേണ്ടതായുണ്ടു്. സുവിശേഷഗ്രന്ഥങ്ങൾ സംബന്ധിച്ച് ഈദൃശ തെളിവുകളാണ് ഇവിടെ ഹാജരാക്കുവാനുദ്ദേശിക്കുന്നതു്.

## ൧. സുവിശേഷഗ്രന്ഥങ്ങൾ ആർ, എന്ന്, എഴുതി എന്നു പറയപ്പെടുന്നുവോ അവരാലും ആ കാലത്തും എഴുതപ്പെട്ടവയാകുന്നു.

മത്തായി, മർക്കോസ്, ലൂക്കാ, യോഹന്നാൻ എന്ന നാലുപേരുടെ നാമങ്ങളിലാണല്ലൊ സുവിശേഷഗ്രന്ഥങ്ങൾ നമുക്കറിയപ്പെട്ടിരിക്കുന്നതു്. ക്രിസ്തുമതസ്ഥാപകനായ ഈശോമ്ശിഹായുടെ സമകാലീനരും ഈശോ

മ്ശിഹായേ അടുത്തനുഗമിച്ചിരുന്നവരും ആയി ഈ നാലുപേരും നമുക്കു പരിചിതരായിത്തീർന്നിരിക്കുന്നു. ഇവരിൽ മത്തായിയും യോഹന്നാനും ഈശോമ്ശിഹായുടെ ശ്ലീഹന്മാർ എന്നറിയപ്പെടുന്ന പന്ത്രണ്ടു വത്സലശിഷ്യന്മാരിൽപെട്ടവരായി പ്രത്യക്ഷപ്പെടുന്നു.

സുവിശേഷഗ്രന്ഥങ്ങൾ നാലും, അവ ആരുടെ കൃതികളായി അറിയപ്പെടുന്നുവോ ആ മത്തായി, മർക്കോസ് ലൂക്കാ, യോഹന്നാൻ എന്നവരാൽ തന്നെ വിരചിതങ്ങളാണെന്നു തെളിയിക്കുന്നതിനുപകരം, ക്രിസ്തുമതാരംഭത്തിൽ തന്നെ അവ എല്ലായിടത്തും പരക്കെ അറിയപ്പെട്ടിരുന്നു എന്നു മാത്രം തെളിയിച്ചാലും നമ്മുടെ ഉദ്ദേശ്യസാദ്ധ്യത്തിന് അതു ധാരാളം മതിയാകുന്നതാണ്.

ക്രിസ്ത്വബ്ദം ൧൦൦-ാമാണ്ടിൽ അക്രൈസ്തവനായി ജനിക്കുകയും ൧൩൦-ൽ ക്രൈസ്തവനാകുകയുംചെയ്തു ജസ്റ്റിൻ (Justin) ൧൬൦-ൽ, അന്നു ക്രിസ്തുമതപീഡനം നടത്തിയിരുന്ന റോമാചക്രവർത്തിക്കയച്ച ഒരെഴുത്തിൽ "സുവിശേഷങ്ങൾ എന്നു വിളിക്കപ്പെടുന്ന അവരുടെ ജീവചരിത്രങ്ങളിൽ (memoirs) ശ്ലീഹന്മാർ..." എന്നിങ്ങനെ പറഞ്ഞിരിക്കുന്നു. (I Apology 65. 3.) പ്രവാചകന്മാരുടെ കൃതികൾപോലെ അത്ര പൂജ്യമായി സുവിശേഷഗ്രന്ഥങ്ങൾ ദേവാലയശുശ്രൂഷകളിൽ വായിക്കപ്പെട്ടിരുന്നു എന്നാണ് അദ്ദേഹം തുടർന്നുപറയുന്നതു് (I Apology 67. 3.) "വിശുദ്ധഗ്രന്ഥങ്ങൾ" എന്ന നിലയിൽ "സുവിശേഷങ്ങൾ" പരിഗണിക്കപ്പെട്ടിരുന്നെന്നും അവയുടെ രചിതാക്കൾ ശ്ലീഹന്മാരും ശ്ലീഹന്മാരുടെ സഹചരന്മാരും ആയിരുന്നെന്നും അദ്ദേഹം വേറൊരു കൃതിയിൽ പ്രസ്താവിക്കുന്നുണ്ടു്. (Dialogues 49. Circ. Matt. 17. 103.)

ക്രിസ്തുമതത്തെ ആദരിക്കുവാൻ, അതിൻെറ പരമശത്രുവിൻെറ ശ്രദ്ധയെ പ്രാമാണികങ്ങളായി അന്നു പരിഗണിക്കപ്പെട്ടിരുന്ന ഗ്രന്ഥങ്ങളിലേക്കല്ലാതെ ആരും തന്നെ ക്ഷണിക്കയില്ലെന്നുള്ളതു് നിസ്തർക്കമാണ്. ജസ്റ്റിനാകട്ടെ, ഒരു അക്രൈസ്തവനായി ജനിച്ച്, ഒരു തത്വജ്ഞൻ എന്ന നിലയിൽ പ്രശസ്തിനേടിയശേഷം, ശാസ്ത്രീയ പരിശോധനയുടെശേഷം തൻെറ ൩൦-ാമത്തെ വയസ്സിൽ ക്രിസ്തുമതാവലംബിയായ ഒരു മഹാപുരുഷനാണെന്നു് ചരിത്രം ഘോഷിക്കുന്നു. സുവിശേഷകർത്താക്കളിൽ ഒരാളായി അറിയപ്പെടുന്ന യോഹന്നാൻ ജസ്റ്റിൻെറ ജനനശേഷമാണ് മരണം പ്രാപിച്ചതു്. ക്രിസ്തുമതാരംഭത്തിൽ തന്നെ പ്രചുരപ്രചാരം സിദ്ധിച്ചിരുന്ന ഗ്രന്ഥങ്ങളെപ്പററിയല്ലാതെ മഹാനായ ജസ്റ്റിൻ ഇപ്രകാരം പ്രസ്താവിക്കയില്ലെന്നു സ്പഷ്ടമല്ലയൊ?

അലക്സാന്ത്രിയായിലെ ക്ലേമീസ് (Clement of Alexandria), ക്രിസ്തുമതത്തിൽനിന്നു വ്യതിചലിച്ച ഒരാൾ സുവിശേഷം ഉദ്ധരിക്കുന്നതിൽ തെററുവരുത്തിയതു സംബന്ധിച്ച് "ഞങ്ങൾക്കു കിട്ടിയിരിക്കുന്ന നാലു സുവിശേഷങ്ങളിൽ ഈ ഭാഗം കാണപ്പെടുന്നില്ല" എന്നെഴുതിയിരിക്കുന്നു. (Migne p. G. 8. 1193.) ഒന്നാം ശതാബ്ദാവസാനത്തിൽ ജനിച്ച ഒരാളായിരുന്നു ക്ലേമീസ്.

ഉദ്ദേശം ൧൩൦–ാമാണ്ടു ജനിച്ച വി. ഇറനേയൂസ് നാല്ല സുവിശേഷങ്ങളെപ്പററിയും തൻെറ കൃതികളിൽ പ്രസ്താവിച്ചിട്ടുണ്ട്. (Ibid. 7. 884.) രണ്ടാം ശതാബ്ദത്തിൻെറ അവസാനഘട്ടത്തിൽ ജനിച്ച മഹാശാസ്ത്രജ്ഞനായ ട്ടെർട്ടല്യൻ (Tertullian) നാല്ല സുവിശേഷങ്ങളെപ്പററി പല തവണയായി പലതും പ്രസ്താവിച്ചിരിക്കുന്നു. (Migne P. L. 2. 363.) ൧൧൦–ൽ ജനിച്ച പൌരസ്ത്യസുറിയാനിക്കാരനായ താസിയൻ (Tassian) ഈ നാല്ല ഗ്രന്ഥങ്ങളും കൂട്ടിച്ചേർത്തു "ദിയത്തേസറോൻ" (Diatessaron = യോജിപ്പ്) എന്നൊരു ഗ്രന്ഥം പ്രസിദ്ധപ്പെടുത്തുകയുണ്ടായി. ൧൭൦–ൽ എഴുതപ്പെട്ടതും "ഫ്രേഗ്മേന്തും മുറത്തൊറിയാനും" (Fragment of Muratori = മുറത്തോറി കണ്ടെടുത്ത അവശേഷം) എന്നറിയപ്പെടുന്നതും ആയ ഒരു രേഖയിൽ സുവിശേഷഗ്രന്ഥങ്ങളെയും അവയുടെ രചിതാക്കളെയുംപററി തെളിവുള്ള സൂചന കാണുന്നുണ്ട്.

ക്ലേമീസ് എജിപ്തിലും, ട്ടെർട്ടല്യൻ ആഫ്രിക്കായിലെ കാർത്തേജിലും, ഇറനേയൂസ് ഫ്രാൻസിലെ ലയൻസിലും, താസിയൻ പേർഷ്യാ മെസൊപ്പൊത്താമിയാഭാഗങ്ങളിലും ആണല്ലൊ ജീവിച്ചിരുന്നതു്. "ഫ്രേഗ്മേന്തും മുറത്തൊറിയാനും" റോമായിൽ എഴുതപ്പെട്ടതും ആയിരുന്നു. ആകയാൽ പ്രസ്തുത സാക്ഷ്യങ്ങൾ ഒരു സ്ഥലത്തു നിന്നല്ല, വളരെയകലെ സ്ഥിതിചെയ്യുന്ന പല സ്ഥലങ്ങളിൽനിന്നാണ് പ്രത്യക്ഷപ്പെടുന്നതു്. അതിപുരാതനങ്ങളും പ്രാമാണ്യമേറിയവയും ആയിട്ടാണ് അന്ന് — രണ്ടാം ശതാബ്ദത്തിലും അതിനടുത്തുള്ള കാലത്തും— പ്രസ്തുത ഗ്രന്ഥങ്ങൾ അറിയപ്പെട്ടിരുന്നതെന്ന് ഇതിൽനിന്നെല്ലാം വ്യക്തമാകുന്നുണ്ടല്ലൊ.

അലക്സാന്ത്രിയായിലെ ക്ലേമീസ് മർക്കോസിൻെറയും യോഹന്നാൻെറയും നാമങ്ങൾ എടുത്തു പ്രസ്താവിക്കുകയും മത്തായിയെയും ലൂക്കായെയുംപററി സംശയരഹിതമായ സൂചന നൽകുകയും ചെയ്യുന്നു. ട്ടെർട്ടല്യനും ഇറനേയൂസും നാല്ല സുവിശേഷകന്മാരുടെയും പേരുകൾ തിരിച്ചു പറയുന്നുണ്ട്. "ഫ്രേഗ്മേന്തും മുറത്തൊറിയാനും" നാല്പേരുകളും പറയുന്നുണ്ടെങ്കിലും മത്തായിയുടെയും മർക്കോസിൻെറയും അതിൽനിന്നു ഇപ്പോൾ മാഞ്ഞുപോയിരിക്കയാണ്. ജസ്റ്റിൻ ഈ നാല്പേരെയുമാണ് ഉദ്ദേശിക്കുന്നതെന്ന് അദ്ദേഹത്തിൻെറ വാക്യങ്ങളിൽ നിന്നു തെളിവാകുന്നു. സുവിശേഷകന്മാർ ശ്ലീഹന്മാരും അവരുടെ സഹചരന്മാരും ആണെന്നത്രേ അദ്ദേഹത്തിൻെറ പ്രസ്താവന. മത്തായിയും യോഹന്നാനും ശ്ലീഹന്മാരും, മർക്കോസും ലൂക്കായും ശ്ലീഹന്മാരുടെ സഹചരന്മാരും ആയിരുന്നല്ലൊ. മ്ശിഹായുടെ ശ്ലീഹന്മാരുടെ കാലം മുതൽ തന്നേ സുവിശേഷഗ്രന്ഥങ്ങൾ നടപ്പിലിരുന്നിരുന്നു എന്നാണ് ട്ടെർട്ടല്യൻെറ സാക്ഷ്യം. ഇറനേയൂസ്, സുവിശേഷകനായ യോഹന്നാൻെറ ശിഷ്യനായ പൊലിക്കാർപ്പിൻെറ ശിഷ്യനുമായിരുന്നു.

സുവിശേഷകന്മാരും അവരുടെ കൃതികളും രണ്ടാം ശതാബ്ദത്തിൽ പരക്കെ അറിയപ്പെട്ടിരുന്നെന്നും അവ സംബന്ധമായി യാതൊരു തക്കവുമില്ലായിരുന്നെന്നുമാണല്ലൊ മേല്പദ്ധരിച്ച രേഖകളിൽനിന്നു വിശദമാകുന്നതു്. ഒന്നാം ശതാബ്ദത്തിലെ എഴുത്തുകാർ പൊതുവെ സുവിശേഷകന്മാ

രുടെ പേരുകൾ തിരിച്ചു പറയുന്നില്ലെങ്കിലും, അവരുടെ കൃതികളിൽ അനേകം സുവിശേഷവാക്യങ്ങൾ അനുപദമായി ഉദ്ധരിക്കപ്പെട്ടിട്ടുണ്ടു്. റോമായിലെ ക്ലേമിസ്സ്, അന്തിയോക്കിയായിലെ ഇഗ്നാത്തിസ്സ്, ഹേർമാസ്സ്, ബർന്നബാ മുതലായവർ സുവിശേഷങ്ങളെ ഈ വിധത്തിൽ ഉദ്ധരിക്കുന്നവരും ഒന്നാം ശതാബ്ദത്തിൽ ജീവിച്ചിരുന്നവരും ആകുന്നു. ഒന്നാം ശതാബ്ദത്തിൽപെട്ട എഴുത്തുകാരുടെ കൂട്ടത്തിൽ സാധാരണമായി ഗണിക്കപ്പെടുന്ന ഏഷ്യാമൈനർകാരനായ പപ്പിയാസ്സ് മർക്കോസിൻെറ സുവിശേഷം എഴുതപ്പെട്ട സാഹചര്യങ്ങളെ വിവരിച്ചുപറയുന്നു. കൂടാതെ, മത്തായിയുടെ ഒരു കൃതിയേയും അദ്ദേഹം സൂചിപ്പിക്കുന്നുണ്ടു്. ഈ കൃതി മത്തായി എഴുതിയ സുവിശേഷം തന്നെയാകുവാനേ വഴികാണുന്നുള്ളു.

ഒന്നും രണ്ടും ശതാബ്ദങ്ങളിൽ ക്രൈസ്തവമതോപദേശങ്ങളിൽ വ്യത്യാസം വരുത്തുവാൻ ശ്രമിച്ചിരുന്ന കെരിന്തൂർ (Cerinthians) എബിയോനിത്തർ (Ebionites) എന്നിങ്ങനെ അനേകം പാഷണ്ഡവാദക്കാരുണ്ടായിരുന്നു. അവർക്കു വിരോധമായി സത്യക്രിസ്ത്യാനികൾ സുവിശേഷ വാക്യങ്ങളെ ധാരാളമായി ഉപയോഗപ്പെടുത്തുകയും ചെയ്തിരുന്നു. എന്നാൽ ആ പാഷണ്ഡർപോലും സുവിശേഷങ്ങൾ പുരാതനങ്ങളല്ലെന്നൊ, പ്രാമാണ്യമററവയാണെന്നൊ വാദിച്ചിരുന്നില്ല. ക്രൈസ്തവമതത്തിൻെറ പരമശത്രുക്കളായ യഹൂദന്മാർപോലും സുവിശേഷഗ്രന്ഥങ്ങളെ അവിശ്വസിച്ചിരുന്നില്ല. ഈ ഗ്രന്ഥങ്ങൾപോലെ യഹൂദന്മാരെ അത്യധികം വേദനപ്പെടുത്തുന്ന മററു രേഖകൾ ക്രൈസ്തവർക്കുണ്ടായിരുന്നില്ലെന്നു് ഇവ ഒരാവൎത്തി വായിച്ചാൽ മനസ്സിലാക്കാവുന്നതാണു്. ചേൽസൂസിനെപ്പോലെയുള്ള (Celsus) അക്രൈസ്തവഗ്രന്ഥകാരന്മാരും ക്രൈസ്തവമതത്യാഗിയായ ജൂലിയാനെ (Julian)പ്പോലെയുള്ള പ്രബലന്മാരായ ചക്രവൎത്തികളും സുവിശേഷഗ്രന്ഥങ്ങളുടെ പുരാതനത്വത്തെയും പ്രാമാണ്യത്തെയും കൈക്കൂപ്പി സമ്മതിക്കുന്നു. ഇതുസംബന്ധമായി, രണ്ടാംശതാബ്ദത്തിൽ ജീവിച്ചിരുന്ന വി. ഇറനേയൂസ് പ്രസ്താവിക്കുന്നവ ശ്രദ്ധേയങ്ങളാണു്.

“പാഷണ്ഡർക്കുടെയും അവസ്സു സാക്ഷ്യം നൽകത്തക്കവണ്ണം സുവിശേഷഗ്രന്ഥങ്ങളുടെ ഉറപ്പു് അത്ര വലുതാണു്; അവരോരോരുത്തനും സ്വസിദ്ധാന്തം അവയാൽ സ്ഥിരീകരിക്കുവാൻ പരിശ്രമിക്കുന്നു”. (Contra Haer. III. C 11. n. 7.) അതേ, ശെമ്ഓൻ മാഗ്രസ്സും, ശിഷ്യനായ മെനാൻഡറും, സത്തൂർണിനൂസ്സും മററുപലരും തങ്ങളുടെ അബദ്ധോപദേശങ്ങളെ പരത്തുവാൻ സുവിശേഷഗ്രന്ഥങ്ങളെ ആശ്രയിക്കയത്രേ ചെയ്തതു്. മെനാൻഡർ ക്രിസ്ത്വബ്ദം ൭൦–നോടടുത്തു ജീവിച്ചിരുന്നു. (cf. Idem. Ibid ) എബിയോനിത്തർ മത്തായിയുടെ സുവിശേഷം മാത്രമേ സ്വീകരിച്ചിരുന്നുള്ളു. മാഷ്യനാകട്ടെ ലൂക്കായുടെതു മാത്രം ഉപയോഗപ്പെടുത്തിയിരുന്നു. (Idem. Ibid.) എന്നാൽ നോസ്റ്റിക്കുകാർ സുവിശേഷഗ്രന്ഥങ്ങൾ നാലും സ്വീകരിക്കുകയും അവരിൽ വിശ്രുതനായിരുന്ന ബസിലിദെസ്സ് (Basilides) അവയെപ്പററി ഇരുപതു പുസ്തകങ്ങളെഴുതുകയും ചെയ്തിട്ടുണ്ടു്. (Euseb. H. E. IV. c. 7.) അവരിൽ ഒരാളായിരുന്ന വലന്തീനൂസ്സ് (Valentinus) നാലാമത്തെ സുവിശേഷത്തിൽ ആശ്രയിച്ചിരുന്നു.

ഹെറാക്ലിയനാകട്ടെ ഈ സുവിശേഷത്തിൻെറ വ്യാഖ്യാനംകൂടി എഴുതിയിട്ടുണ്ട്. (Idem. Ibid.)

എന്നാൽ അക്രൈസ്തവരാകട്ടെ, സുവിശേഷഗ്രന്ഥങ്ങൾ സാഹിത്യരസമുള്ളവയല്ല എന്ന ന്യായത്താൽ അവയെ അശ്രദ്ധങ്ങളായി കരുതിയിരുന്നു. (Lactantius. Inst. lib. 6. c. 21.) അവരിൽ ഒരാളായ ചേൽസൂസ് (മുകളിൽ നോക്കുക) ൧-൨-ൽ സുവിശേഷഗ്രന്ഥങ്ങളെ ഖണ്ഡിക്കുവാൻ ഗ്രന്ഥദ്വാരാ പരിശ്രമം നടത്തുകയുണ്ടായി. "മ്ശിഹായിക്കു വിരോധമായി നിന്നിരുന്നവയെ ഇല്ലാതാക്കുവാൻ ശിഷ്യന്മാർ ഈ ഗ്രന്ഥങ്ങൾ രചിച്ചു" എന്നത്രേ അദ്ദേഹം പ്രസ്താവിക്കുന്നത്. (Origen contra Celsum Mg. II, 642 sqq.) ഇതിൽനിന്ന് ൧-൨-ൽ സുവിശേഷഗ്രന്ഥങ്ങൾ ശ്ലീഹന്മാരുടെ സ്വന്തമായി അറിയപ്പെട്ടിരുന്നു എന്നു വ്യക്തമാണല്ലൊ.

സുവിശേഷഗ്രന്ഥങ്ങൾ ക്രൈസ്തവമതാരംഭം മുതൽ പ്രചാരത്തിലിരുന്നിരുന്നെന്നും, അവയുടെ രചിതാക്കൾ മത്തായി, മർക്കോസ്, ലൂക്കാ, യോഹന്നാൻ എന്നവർ തന്നെയാണെന്നും ഉള്ളതിന് കൂടുതൽ തെളിവുകൾ ഇനി ആവശ്യമുണ്ടെന്നു തോന്നുന്നില്ല. ഈ ഗ്രന്ഥങ്ങൾ സംബന്ധിച്ച് ഏതെങ്കിലും ദുർബലത കണ്ടുപിടിക്കണമെന്ന ഏകോദ്ദേശ്യത്തോടെ സകലവിധ ശാസ്ത്രീയപരിശോധനകളും നടത്തിയ ക്രൈസ്തവമത വിരോധിയായ ഹാർണാക്ക് (Harnack) ഒടുവിൽ സമ്മതിച്ചത് സുവിശേഷഗ്രന്ഥങ്ങൾ പോലെ അത്ര വിശ്വാസയോഗ്യമായ വേറെ ചരിത്രരേഖകളൊന്നുമില്ലെന്നത്രേ. (Nature of Christianity. p. 11.) ആകയാൽ ക്രൈസ്തവമതാരംഭദശയോടു സമകാലീനങ്ങളാണ് സുവിശേഷഗ്രന്ഥങ്ങൾ എന്നു സമ്മതിക്കുകതന്നെ വേണം. അവയുടെ രചിതാക്കളെപ്പററിയും യാതൊരുസംശയത്തിനും വഴിയില്ല.

സുവിശേഷഗ്രന്ഥങ്ങളിലെ ഭാഷാരീതി, അവയിൽ വിവരിക്കപ്പെട്ടിരിക്കുന്ന സാമുദായികവും, രാഷ്ട്രീയവും, മതപരവും ആയ സംഭവങ്ങൾ, പലസ്തീനാദേശത്തിൻെറ ആദിമശതാബ്ദത്തിലെ വിവരണം ഇവ മുതലായവ സൂക്ഷ്മപരിശോധന കൂലങ്കഷമായി പരിശോധിക്കുന്നപക്ഷം ഒന്നാംശതാബ്ദത്തിലൊ അതോടേററമടുത്ത കാലത്തൊ ജീവിച്ചിരുന്നവരും യഹൂദമതാചാരങ്ങൾ നല്ലവണ്ണം ഗ്രഹിച്ചിരുന്നവരും മാത്രമേ ഈ ഗ്രന്ഥങ്ങളുടെ രചിതാക്കളാകുവാൻ പാടുള്ളു എന്ന് വിശദമാകുന്നതാണ്.

## ൨. സുവിശേഷഗ്രന്ഥങ്ങൾ സാരമായ വ്യത്യാസങ്ങൾ കൂടാതെ നമ്മുടെ കൈവശം വന്നെത്തിയിരിക്കുന്നു.

ഇപ്പോൾ നമ്മുടെ കൈവശമുള്ള സുവിശേഷഗ്രന്ഥങ്ങൾ അവയുടെ മൂലങ്ങളോടു യോജിക്കുന്നവയാണെന്നും സാരമായ യാതൊരു മാററത്തിനും അവ അധിനപ്പെട്ടിട്ടില്ലെന്നും ആണ് ഇനി തെളിയിക്കുവാനുദ്ദേശിക്കുന്നത്.

പലസ്ഥലങ്ങളിൽ വ്യാപിച്ചുകിടന്നിരുന്ന ക്രിസ്ത്യാനികളുടെയിടയിൽ ആരംഭകാലത്തുതന്നേ സുവിശേഷഗ്രന്ഥങ്ങൾ നല്ലവണ്ണം അറിയ

പ്പെട്ടിരുന്നു. അവർ അവ ദൈവവാക്യങ്ങളായി സ്വീകരിക്കുകയും പള്ളികളിൽ പതിവായി വായിക്കുകയും ചെയ്തിരുന്നു. ആരംഭകാലത്തുതന്നേ വിവിധജാതിക്കാരുടെ ഉപയോഗത്തിനായി അവ പലഭാഷകളിൽ വിവൎത്തനം ചെയ്യപ്പെടുകയുണ്ടായി. അറബി, സുറിയാനി, ഈജിപ്ഷ്യൻ, അൎമ്മേനിയൻ, എത്തിയോപ്പിയൻ, ലത്തീൻ ആദിയായ അതിപുരാതന പരിഭാഷാപ്രതികൾ ഇന്നും നമ്മുടെ കൈവശമുണ്ട്. ക്രിസ്ത്വബ്ദം രണ്ടിൽ സുറിയാനിവിവൎത്തനം പരക്കെ അറിയപ്പെട്ടിരുന്നു. ഇപ്പോൾ പ്രമാണപരങ്ങളായി എല്ലാവരും കരുതിപ്പോരുന്ന ഹോറേസ് (Horace), സിസറോ (Cicero), സീസർ (Caesar) പ്ലാറ്റോ (Plato) ആദിയായവരുടെ കൃതികൾ ഏഴാംശതാബ്ദത്തിനിപ്പുറമുള്ള കൈയ്യെഴുത്തു പ്രതികളിൽ മാത്രമേ പുരാതനത്വത്തോടെ സൂക്ഷിക്കപ്പെടുന്നുള്ളു. എങ്കിലും അവയുടെ വിശ്വസനീയതയെപ്പററി ആരും സംശയിക്കുന്നില്ല. സുവിശേഷഗ്രന്ഥങ്ങൾക്കുള്ള പ്രാമാണ്യം ഇതിൽ എത്രയോ മടങ്ങധികമാണെന്ന് ക്രൈസ്തവമതത്തിൻെറ പുരാതനചരിത്രത്തിൽ നിന്നു മനസ്സിലാക്കാവുന്നതാണ്. സുവിശേഷഗ്രന്ഥങ്ങളുടെ പരിഭാഷകൾ, പലസ്ഥലങ്ങളിൽ, പലകാലങ്ങളിൽ, പലയാളുകളാൽ ചെയ്യപ്പെട്ടവയാകുന്നു. ഏററം പുരാതനങ്ങളായ ഈ പ്രതികളെല്ലാം ഏററം നിസ്സാരങ്ങളായ അക്ഷരവീഴ്ച, വള്ളിപുള്ളികളിലുള്ള വ്യത്യാസം ആദിയായവ ഒഴിച്ച് മററെല്ലാകാൎയ്യങ്ങളിലും തമ്മിൽ പൂൎണ്ണമായി യോജിച്ചാണ് കാണപ്പെടുന്നത്. എത്ര പുരാതനമായ പ്രതിയെടുത്താലും പരിപൂൎണ്ണമായ ഈ യോജിപ്പാണ് എല്ലാവരുടേയും വിസ്മയത്തിനു വിഷയീഭവിക്കുന്നത്. സുവിശേഷഗ്രന്ഥങ്ങളിൽ എവിടെയെങ്കിലും ഏതെങ്കിലുമൊരു വ്യത്യാസം ആരെങ്കിലും വരുത്തിയിരുന്നെങ്കിൽ ഇപ്രകാരമുള്ള വിസ്മയകരമായ യോജിപ്പ് ഇപ്പോഴുള്ള പ്രതികളിൽ ഒരിക്കലും കാണപ്പെടുകയില്ലായിരുന്നു എന്നു നിശ്ചയമത്രേ. എജിപ്ത്, സുറിയാ മുതലായ മരുഭൂമികളിൽ അറിയപ്പെടാതെ കിടന്ന ഗ്രന്ഥശാലകളും ശാസ്ത്രജ്ഞന്മാർ പരിശോധിക്കയുണ്ടായി. ആ സ്ഥലങ്ങളിൽനിന്നു കണ്ടെടുത്ത സുവിശേഷപ്രതികളും മററു പ്രതികളോടു പൂൎണ്ണയോജ്യതയുള്ളവയാണെന്ന് ശത്രുപക്ഷക്കാരായ ഈശ്വരശാസ്ത്രജ്ഞന്മാർകൂടി കൈക്കൊള്ളി സമ്മതിക്കുന്നു. (cf. Wiseman. "Science and Revelation". 1–10.)

ഒന്നും, രണ്ടും, മൂന്നും ശതാബ്ദങ്ങളിൽ ജീവിച്ചിരുന്ന ക്രൈസ്തവ ഗ്രന്ഥകാരന്മാർ സുവിശേഷഗ്രന്ഥങ്ങളിൽനിന്ന് അനവധി ഉദ്ധാരണങ്ങൾ അവരുടെ കൃതികളിൽ ചേൎത്തിട്ടുണ്ട്. സുവിശേഷഗ്രന്ഥങ്ങളിലുള്ള എല്ലാസംഗതികളും തന്നെ ഈശ്വരകൃതികളിൽ കണ്ടെത്തുവാൻ കഴിയും. സുവിശേഷകൃതികൾ നഷ്ടപ്പെട്ടാൽ പ്രസ്തുതകൃതികളുടെ സഹായത്തോടേ ആ നഷ്ടം നമുക്ക് ഏറെക്കുറെ പരിഹരിക്കാവുന്നതുമാണ്. പ്രസ്തുതകൃതികൾ അഭേദ്യങ്ങളായി ഇന്നും വെച്ചുസൂക്ഷിക്കപ്പെട്ടിരിക്കുന്നു എന്ന് എല്ലാവരും സമ്മതിക്കുന്നു. അവയിൽ കാണപ്പെടുന്ന സുവിശേഷഭാഗങ്ങൾ ഇപ്പോൾ നമ്മുടെ കൈവശമുള്ള സുവിശേഷഗ്രന്ഥങ്ങളോടു അനുപദമായിത്തന്നെ യോജിക്കുന്നു എന്നുള്ളതും ഒരു വിശേഷതയാണ്. ആകയാൽ ആരെങ്കിലും സുവിശേഷഗ്രന്ഥങ്ങളിൽ എന്തെങ്കിലും മാററിയിട്ടുണ്ടെന്നു വാദി

ക്കുന്നവർ, ആ മാററം, ലോകത്തിൻെറ നാനാഭാഗത്തും വ്യാപിച്ചുകിടന്ന ക്രൈസ്തവസമൂഹങ്ങളെല്ലാം സ്വീകരിച്ച് അവരുടെ കൈവശമുണ്ടായിരുന്ന സുവിശേഷഗ്രന്ഥങ്ങളിൽ അതു ചേർത്തു എന്നും, ആദിമക്രൈസ്തവഗ്രന്ഥകാരന്മാരുടെ കൃതികളിലെല്ലാം ആ മാററം വരുത്തി എന്നും സമ്മതിക്കേണ്ടിവരും. ഇതെത്ര അബദ്ധം! ക്രിസ്ത്യാനികൾ എല്ലാക്കാലത്തും സുവിശേഷവാക്യങ്ങളെ ദൈവവാക്യങ്ങളായി കരുതിയിരുന്നതിനാൽ ആരും പ്രസ്തുതമാററത്തെപ്പററി പ്രതിഷേധം പുറപ്പെടുവിച്ചില്ലെന്നു വിചാരിക്കുക തന്നെ അസാദ്ധ്യം.

ക്രിസ്തുമതവൈരികളായിരുന്ന യഹൂദന്മാരും മററു അക്രൈസ്തവരും, പാഷണ്ഡക്രിസ്ത്യാനികളും ആരംഭംമുതൽതന്നെ ക്രിസ്തുമതതത്വങ്ങളെ നിഷേധിക്കുന്നതിൽ ബദ്ധശ്രദ്ധരായിരുന്നു. അവരോടുള്ള പോരാട്ടത്തിൽ ക്രിസ്ത്യാനികളുടെ പ്രധാനമായ ആയുധം സുവിശേഷഗ്രന്ഥങ്ങളായിരുന്നെന്നു പ്രത്യേകം പറയേണ്ടതായുണ്ട്. (മുകളിൽ നോക്കുക.) ഈ സ്ഥിതിക്കു സുവിശേഷഗ്രന്ഥങ്ങളിൽ ഏതെങ്കിലുമൊരു വ്യത്യാസം ആരെങ്കിലും വരുത്തിയിരുന്നെങ്കിൽ അതു നിഷ്പ്രയാസം വെളിക്കായിപ്പോകുമായിരുന്നു. മാററം വരുത്തിയതു സത്യക്രിസ്ത്യാനികളായിരുന്നെങ്കിൽ യഹൂദരാദിയായ അവരുടെ വിരോധികളും, യഹൂദരാദിയായവർ മാററം വരുത്തിയിരുന്നെങ്കിൽ സത്യക്രിസ്ത്യാനികളും മാററം സംബന്ധിച്ചു ആക്ഷേപങ്ങളും പ്രതിഷേധങ്ങളും പുറപ്പെടുവിക്കുമായിരുന്നു എന്നതിൽ എന്താണു സംശയം? മാഴ്സ്യനിത്തർ (Marcionites) എന്ന പാഷണ്ഡർ വരുത്തിയ ചില വ്യത്യാസങ്ങൾ സംബന്ധിച്ചു സത്യക്രിസ്ത്യാനികളുടെയിടയിലുണ്ടായ ക്ഷോഭങ്ങളിൽനിന്നു ഇതു കൂടുതൽ വിശദമാകുന്നുണ്ട്. ഈ അവസാനകാലത്തു സ്വാതന്ത്ര്യപ്രിയരായി കാലം കഴിക്കുന്ന ചിലർ മാത്രമേ സുവിശേഷഗ്രന്ഥങ്ങളുടെ ചരിത്രപ്രാമാണ്യത്തെ ദുർബലമാക്കുവാൻ പരിശ്രമിച്ചിട്ടുള്ളു എന്നുള്ളതു പ്രത്യേകം പ്രസ്താവ്യമാണ്. അവരുടെ ശ്രമം പരാജയത്തിലവസാനിക്കയും സുവിശേഷഗ്രന്ഥങ്ങൾ പൂർവ്വാധികം ശോഭയോടെ പരിലസിക്കയുമാണ് ഉണ്ടായിട്ടുള്ളതെന്നും ഈ തരുണത്തിൽ സ്മർത്തവ്യമത്രേ. (cf. T. J. Lamy, Introductio in S. Sacram. Pars II. C. III.)

### ൩. സുവിശേഷഗ്രന്ഥങ്ങളിൽ പ്രതിപാദിക്കപ്പെടുന്നവ വിശ്വസനീയങ്ങളാകുന്നു.

സുവിശേഷകന്മാർ വിശ്വാസയോഗ്യന്മാരും സുവിശേഷഗ്രന്ഥങ്ങളിൽ വിവരിക്കപ്പെടുന്നവ യഥാർത്ഥങ്ങളും വിശ്വസനീയങ്ങളും ആകുന്നു എന്നാണല്ലോ ഇനി നമുക്കു തെളിയിക്കുവാനുള്ളതു.

സുവിശേഷഗ്രന്ഥങ്ങളിലെ പ്രതിപാദ്യവിഷയങ്ങൾ സംബന്ധിച്ചു നല്ല അറിവുള്ളവരായിരുന്നു സുവിശേഷകന്മാരെന്നു മുകളിൽ പ്രസ്താവിച്ചവ ധാരാളം വിശദമാക്കുന്നുണ്ട്. അവരിൽ രണ്ടുപേർ സുവിശേഷഗ്രന്ഥവിവരണങ്ങളിൽ നട്ടനായകത്വം വഹിക്കുന്ന ഈശോമ്ശിഹായുടെ

അടുത്ത ശിഷ്യന്മാരും, മററു രണ്ടുപേർ ശ്ലീഹന്മാരുടെ സഹചരന്മാരും ആയിരുന്നു. എല്ലാമനുഷ്യരുമറിഞ്ഞിരുന്ന പരസ്യസംഗതികളെപ്പററിയാണ് അവർ പ്രതിപാദിച്ചിരിക്കുന്നത്. ആ സംഗതികളുടെ യഥാർത്ഥ്യം എല്ലാവക്കും ബോദ്ധ്യപ്പെട്ടിരുന്നതിനാൽ സുവിശേഷകന്മാർ വഞ്ചിക്കപ്പെട്ടു എന്ന് വിചാരിച്ചുകൂടാ. ഒന്നോ രണ്ടോ ആളുകൾ ഏതെങ്കിലുമൊരു കാര്യം സംബന്ധിച്ചു വഞ്ചിക്കപ്പെടുക സംഭവ്യമാണ്. എന്നാൽ പരസ്യമായി, എല്ലാവരുടെയും മുമ്പിൽ, ദോഷൈകദൃക്കുകളുടെയും പരിശോധനാമദ്ധ്യേ, നടന്ന സംഭവങ്ങളെ നടന്നതുപോലെ എഴുതിയിട്ടതിൽ സുവിശേഷകന്മാർ വഞ്ചിക്കപ്പെട്ടുപോയെന്ന് എങ്ങനെ സമർത്ഥിക്കും? പ്രസ്തുത സംഗതികളുടെ യാഥാർത്ഥ്യം ഗ്രഹിക്കുന്നതിലും അവർ വഞ്ചിക്കപ്പെട്ടിട്ടില്ലെന്ന് താഴെ പ്രസ്താവിക്കുവാനിരിക്കുന്നവ കൂടുതലായി വിശദമാക്കുന്നതാണ്.

സുവിശേഷകന്മാർ സ്വകൃതികളിൽ വഞ്ചന പ്രയോഗിക്കണമെന്നുദ്ദേശ്യമുള്ളവരല്ലായിരുന്നെന്നു അവരുടെ പ്രതിപാദ്യവിഷയങ്ങളും പ്രതിപാദനാരീതിയും സാക്ഷ്യം വഹിക്കുന്നുണ്ട്. ലോകം മുഴുവനും എല്ലാക്കാലത്തും അത്യധികമായ വിസ്മയത്തോടെ വീക്ഷിച്ചിട്ടുള്ള അമാനുഷികങ്ങളായ ആദർശങ്ങളും ആശയങ്ങളും ആണ് സുവിശേഷങ്ങളിലെ പ്രതിപാദ്യവിഷയങ്ങൾ. "വിദ്യാവിഹീനന്മാരും" സാധാരണന്മാരുമായിരുന്ന സുവിശേഷകന്മാർ ഇപ്രകാരമുള്ള മഹത്തായ ആദർശങ്ങളും ആശയങ്ങളും അവരുടെ മനോധർമ്മഫലമായി നിർമ്മിച്ചെന്നു ചിന്തിക്കുക മഹാമൂഢത തന്നെയായിരിക്കും. അവരുടെ പ്രതിപാദനാരീതി നിഷ്കപടമാണ്. അവരുടെ ഗുരുവും സുവിശേഷസംഭവങ്ങളുടെ നായകനുമായ ഈശോമ്ശീഹായിക്കു നേരിട്ട അവമാനങ്ങളും കഷ്ടതകളുംകൂടി അവർ പരമാർത്ഥതയോടെ വിവരിച്ചുപറയുന്നു. ഇങ്ങനെയെല്ലാമായിട്ടും സുവിശേഷഗ്രന്ഥങ്ങളിൽ വിവരിക്കപ്പെട്ടിരിക്കുന്ന ഈശോമ്ശീഹാ എല്ലാക്കാലത്തും എല്ലാവരുടെയും ആശ്ചര്യവിഷയമായിട്ടാണു തീർന്നിരിക്കുന്നത്. സുവിശേഷങ്ങളിൽ പ്രത്യക്ഷനാകുന്ന ആ മഹാപുരുഷനെപ്പോലെ അത്ര ഉൽകൃഷ്ടമായ ഒരു പാത്രത്തെ മനോധർമ്മഫലമായിപ്പോലും നിർമ്മിക്കുവാൻ മഹാവിദ്വാന്മാക്കുകൂടി ഇതേവരെ സാധിച്ചിട്ടില്ല; ഇനി സാധിക്കയുമില്ല. ആ സ്ഥിതിക്കു സാധാരണന്മാരും "വിദ്യാവിഹീനന്മാരും" ആയിരുന്ന സുവിശേഷകന്മാർ അവരുടെ പ്രതിപാദനാസാമർത്ഥ്യത്താൽ ഇതു സാധിച്ചു എന്നു പറയുക പരമാബദ്ധമല്ലയൊ? അവർ രേഖപ്പെടുത്തിയിട്ടുള്ള സംഭവങ്ങളെപ്രതി അവർ സ്വായസ്സ് പൂജിക്കയാണ് ചെയ്തിട്ടുള്ളതെന്നും പ്രസ്താവിക്കേണ്ടതായുണ്ട്. അന്യരെ വഞ്ചിക്കണമെന്ന ഉദ്ദേശ്യത്തോടുകൂടി കളവെഴുതി ഫലിപ്പിച്ചശേഷം ആ കളവിനെ ആദരിക്കുവാൻ ആയുസ്സിനെ ബലികഴിക്കുന്നവരായി വല്ലവരുമുണ്ടാകുമൊ?

സുവിശേഷകന്മാർ വഞ്ചിക്കപ്പെടുകയൊ, അന്യരെ വഞ്ചിക്കുവാൻ അവർ തുനിയുകയൊ ചെയ്തിരുന്നെങ്കിൽ, ഇപ്രകാരമുള്ള ഒരു ഗ്രന്ഥസമുച്ചയം പ്രചാരത്തിൽ വരികയില്ലായിരുന്നു എന്നു ധരിച്ചാൽ സുവിശേഷവൃത്താന്തങ്ങളുടെ യാഥാർത്ഥ്യത്തെപ്പററി ആരും സംശയം പുറപ്പെടുവിക്കയില്ല.

മനഃപൂൎവ്വമായിട്ടൊ അല്ലാതെയൊ സുവിശേഷകന്മാർ എന്തെങ്കിലും ഒരു അവാസ്തവപ്രസ്താവന ചെയ്യുന്നു വെക്കുക. അവർ പ്രസ്താവിച്ചിരിക്കുന്ന സംഗതികളെല്ലാം പരസ്യമായി സംഭവിച്ചവയായിരുന്നതിനാലും എല്ലാവൎക്കും അവ അറിയപ്പെട്ടിരുന്നതിനാലും, അവരുടെ അവാസ്തവപ്രസ്താവന ഉടൻതന്നെ തെളിഞ്ഞുപോകയില്ലായിരുന്നൊ? സുവിശേഷഗ്രന്ഥങ്ങളെ ദൈവവാക്യങ്ങളായി സ്വീകരിച്ചിരുന്ന ക്രിസ്ത്യാനികളുടെ ബദ്ധവൈരികളായിരുന്ന യഹൂദന്മാരും മററു അക്രൈസ്തവരും വ്യാജപ്രസ്താവന തെളിയിക്കുവാനും, അതു പരസ്യമാക്കിക്കൊണ്ടു സുവിശേഷഗ്രന്ഥങ്ങളുടെ പ്രാമാണ്യം ദുർബലപ്പെടുത്തുവാനും ശ്രമിക്കുകയില്ലായിരുന്നൊ? യഹൂദന്മാരും മററു അക്രൈസ്തവരും തങ്ങൾ ഏററം കാൎയ്യമായി കരുതിയിരുന്ന സ്വമതങ്ങളെ ഉപേക്ഷിച്ച് സുവിശേഷഗ്രന്ഥങ്ങളെ ദൈവവാക്യങ്ങളായും, നീചനീചം നിഗ്രഹിക്കപ്പെട്ടവനായി അവയിൽ പ്രത്യക്ഷപ്പെടുന്ന ഈശോമ്ശീഹായെ ദൈവമായും സ്വീകരിക്കണമെന്നല്ലയൊ ക്രിസ്ത്യാനികൾ വാദിച്ചിരുന്നതു്? സുവിശേഷഗ്രന്ഥങ്ങളിൽ വ്യാജനിൎമ്മിതിയുണ്ടെന്നു സംശയംപോലുമുണ്ടായിരുന്നെങ്കിൽ ക്രിസ്ത്യാനികൾ ഈ സാഹസപ്രവൃത്തിക്കൊരുങ്ങിപ്പുറപ്പെടുമായിരുന്നൊ? ക്രൈസ്തവേതരർ വ്യാജനിൎമ്മിതങ്ങളെന്ന ന്യായത്താൽ സുവിശേഷഗ്രന്ഥങ്ങളെ തിരസ്കരിക്കയില്ലായിരുന്നൊ? എന്നാൽ എത്രയായിരം ആളുകളെന്നു ഖണ്ഡിച്ചു പറയുവാൻ സാധിക്കാത്തവണ്ണം അത്ര ബഹുലമായിരുന്നു സുവിശേഷാനുഗാമികളുടെ സംഖ്യ. യഹൂദന്മാരുടെയും ഇതരമതാനുയായികളുടെയും ഇടയിൽനിന്നു് ശാസ്ത്രജ്ഞന്മാരായ അനവധിയാളുകൾ ക്രീസ്തുമതം സ്വീകരിക്കയും സുവിശേഷയാഥാൎത്ഥ്യത്തെപ്രതി സ്വായുസ്സു ബലികഴിക്കയും ചെയ്തിട്ടുണ്ടു്.

ക്രീസ്തുമതം ലോകരംഗത്തു കാണപ്പെട്ടപ്പോൾ യഹൂദന്മാർ അതിനെ പീഡിപ്പിച്ചുതുടങ്ങിയെന്നും, അതിൻെറ സ്ഥാപകനായ ഈശോമ്ശീഹായെ അന്യായമായി അവർ വധിച്ചെന്നും, അവരുടെ മതഗ്രന്ഥങ്ങളിൽ പ്രവചിക്കപ്പെട്ടിരുന്ന ലോകോദ്ധാരകനാണു് ഈശോമ്ശീഹാ എന്നും ആണല്ലൊ സുവിശേഷഗ്രന്ഥങ്ങൾ ഉച്ചൈസ്തരം ഘോഷിക്കുന്നതു്. യഹൂദന്മാൎക്കു് ഒട്ടുംതന്നെ ഇഷ്ടപ്പെടാത്ത സംഭവങ്ങളും അത്ഭുതപ്രവൎത്തനവൃത്താന്തങ്ങളും ആകുന്നു സുവിശേഷങ്ങളുടെ ഉള്ളടക്കം. ഇവയെല്ലാം പരസ്യമായി നടന്നവയാണത്രേ സുവിശേഷകന്മാർ സങ്കോചലേശം കൂടാതെ വിളിച്ചുപറയുന്നതു്. ഈദൃശപ്രസ്താവനകളിൽ വാസ്തവവിരുദ്ധമായി എന്തെങ്കിലുമുണ്ടായിരുന്നെങ്കിൽ സുവിശേഷഗ്രന്ഥങ്ങൾ പ്രചാരത്തിൽ വരികയൊ ക്രിസ്തുമതവിരോധികൾകൂടെയും അതിനെ പ്രതിഷേധിക്കാതിരിക്കയൊ ചെയ്യുമായിരുന്നൊ? ഒരിക്കലുമില്ല. ഈശോമ്ശീഹായുടെ പ്രവൃത്തികളുടെ യാഥാൎത്ഥ്യത്തെ നിഷേധിക്കുവാൻ നിവൃത്തിയില്ലാതെ അവ ക്ഷുദ്രപ്രയോഗത്താൽ സാധിക്കപ്പെട്ടവയാണത്രേ യഹൂദന്മാർ ഘോഷിച്ചിരുന്നതു്. "തൽമുദ്" (Thalmud) എന്ന അവരുടെ ഒരു പുസ്തകത്തിൽ ഇങ്ങനെ കാണുന്നു: "ഈശോ ക്ഷുദ്രപ്രവൃത്തികൾ ചെയ്തതിനാലും, അസംഖ്യം ആളുകളെ വഷളായ ഒരു മതത്തിൽ ചേൎത്തതിനാലും പെസ്ഹായുടെ തലേദിവസം തൂക്കപ്പെട്ടു". Tractatus (Sanhed fol. 43.) വീണ്ടും, "ഈ

ശോ എജിപ്ത് ദേശത്തുനിന്ന് ചില ക്ഷുദ്രവിദ്യകൾ കൊണ്ടുവരികയും, ഇങ്ങനെ അത്ഭുതങ്ങൾ പ്രവൎത്തിക്കുകയും, സ്വശക്തിയാൽ അവ സാധിച്ചു എന്ന ഭാവത്തിൽ ജനങ്ങളെ കബളിപ്പിക്കയും ചെയ്തു". (Schabbath. Tract. fol. 104.) എന്നാൽ യഹൂദന്മാരുടെതന്നെ "ഈശോമ്ശിഹായുടെ ചരിത്രം" എന്ന വേറൊരു കൃതിയിൽ "ഈശോ യഹോവാ ആയ ദൈവത്തിൻെറ നാമം പ്രയോഗിച്ച് കുഷ്ഠരോഗികളെയും മുടന്തന്മാരെയും സൌഖ്യമാക്കി; മരിച്ചവരെക്കൂടെയും പുനൎജ്ജീവിപ്പിച്ചു" എന്നാണ് നാം വായിക്കുന്നത്. (Bullet, Historia Christi p. 122. 140.)

കണ്ടാലും, സുവിശേഷഗ്രന്ഥങ്ങളുടെ പരമശത്രുക്കളായിരുന്ന യഹൂദന്മാർ സുവിശേഷസംഭവങ്ങളുടെ യാഥാൎത്ഥ്യത്തെ നിഷേധിക്കുകയല്ല, പ്രത്യുത, അവയെ ക്ഷുദ്രപ്രവൃത്തികളായി വ്യാഖ്യാനിക്കുകയൊ, യഥാൎത്ഥങ്ങളായി സ്വീകരിക്കുകയൊ ആണ് ചെയ്യുന്നത്. മരിച്ചവരെ പുനൎജ്ജീവിപ്പിക്കുന്നതുപോലെയുള്ള പ്രവൃത്തികൾ ക്ഷുദ്രപരങ്ങളൊ, ജാലവിദ്യകളൊ ആകുവാൻ പാടില്ലെന്ന് എല്ലാവൎക്കുമറിയാമല്ലൊ. ഈശോമ്ശിഹാ പിശാചിൻെറ പരമ ശത്രുവും ദൈവവിശ്വാസം പരത്തുന്നതിൽ അത്യുൽസുകനും ആയിരുന്നെന്നാണല്ലൊ സുവിശേഷഗ്രന്ഥങ്ങൾ വിളിച്ചറിയിക്കുന്നത്. ഈ സ്ഥിതിക്ക് പിശാചിൻെറ സഹായത്തോടെ അദ്ദേഹം വിസ്മയാവഹങ്ങളായ പ്രവൃത്തികൾ ചെയ്തു എന്നു വിചാരിക്കുക അബദ്ധമായിരിക്കും. മരിച്ചവരെ പുനൎജ്ജീവിപ്പിക്കുക, കുരുടൎക്കു കാഴ്ച നൽകുക, തളൎവാതക്കാരെ സുഖപ്പെടുത്തുക ആദിയായവ ദൈവനാമത്തിലും, ഒരൊററ വാക്കുകൊണ്ടും ആണ് അദ്ദേഹം സാധിച്ചിട്ടുള്ളത്. ഇവയുടെ യാഥാൎത്ഥ്യം നിഷേധിക്കുവാൻ സാധിക്കാതെ വരുമ്പോൾ, ഇവ പൈശാചികങ്ങളെന്നൊ, മായാവിദ്യകളെന്നൊ പറഞ്ഞ് സത്യത്തെ അവഗണിക്കുന്നവരുടെ സ്ഥിതി എത്ര വിലപനീയം! മരിച്ചവരെ പുനൎജ്ജീവിപ്പിക്കുക ആദിയായവ പ്രത്യേകമായ ദൈവശക്തികൊണ്ടു മാത്രമേ സാധിക്കുകയുള്ളു. ആകയാൽ, സുവിശേഷഗ്രന്ഥങ്ങളിൽ പ്രസ്താവിക്കപ്പെട്ടിരിക്കുന്നവയുടെ യാഥാൎത്ഥ്യം സമ്മതിക്കുന്നവർ, സാക്ഷാൽ അത്ഭുതങ്ങളും അവയിൽ രേഖപ്പെട്ടുകിടപ്പുണ്ടെന്നു സമ്മതിക്കണം.

സുവിശേഷഗ്രന്ഥങ്ങളിൽ വിവരിക്കപ്പെട്ടിരിക്കുന്ന ചില സംഭവങ്ങൾ അക്രൈസ്തവരായ ചില ചരിത്രകാരന്മാർകൂടി സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്. ൧൩൭–ാംവത്സരത്തിൽ ചരമഗതി പ്രാപിച്ചയാളും അദ്രിയൻ എന്ന റോമാചക്രവൎത്തിയുടെ ഭൃത്യനും ആയിരുന്ന ഫ്ളേഗോൻ (Phlegon) ഈശോമ്ശിഹാ കല്പിച്ചരുളിയ പ്രവചനങ്ങളെയും, അദ്ദേഹത്തിൻെറ മരണസമയത്തു നടന്ന അത്ഭുതകരമായ ഭൂകമ്പത്തെയും സൂൎയ്യഗ്രഹണത്തെയും സുവിശേഷകന്മാരെപ്പോലെ തന്നെ വിശദമായി സ്വകൃതിയിൽ പ്രസ്താവിച്ചിട്ടുണ്ട്. ഒന്നാം ശതാബ്ദത്തിൽ ജീവിച്ചിരുന്ന ഥാലൂസ് (Thalus) എന്ന ചരിത്രകാരനും പ്രസ്തുത സൂൎയ്യഗ്രഹണം യഥാൎത്ഥമായിരുന്നെന്ന് രേഖപ്പെടുത്തിയിരിക്കുന്നു. (Hist Syr. lib. 3.) ഇപ്രകാരമുള്ള രേഖകൾ സുവിശേഷഗ്രന്ഥങ്ങളിലടങ്ങിയിരിക്കുന്ന വിവരണങ്ങളുടെ യാഥാൎത്ഥ്യത്തെ സ്ഥിരീകരിക്കയത്രേ ചെയ്യുന്നത്. അവ യഥാൎത്ഥങ്ങളല്ലായിരുന്നെങ്കിൽ ക്രിസ്ത്യാനി

കളുടെ ബദ്ധവൈരികളായിരുന്ന അക്രൈസ്തവർ അവയ്ക്കു വിരോധമായി
ആക്ഷേപം പുറപ്പെടുവിക്കുകയും യഥാർത്ഥസംഭവങ്ങളെ വിശദീകരിക്കുക
യും ചെയ്യുമായിരുന്നു എന്നതിൽ യാതൊരു സംശയവുമില്ല. എന്തുകൊണ്ടെ
ന്നാൽ സുവിശേഷഗ്രന്ഥങ്ങളെ ആധാരമാക്കി ക്രിസ്ത്യാനികൾ സ്വമതത്തെ
ആദരിക്കയും അതിന്റെ സത്യതയെ തെളിയിക്കയും ചെയ്തിരുന്നു. കൂടാ
തെയും, സുവിശേഷഗ്രന്ഥങ്ങളിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്ന സംഭവങ്ങ
ളിലുള്ള വിശ്വാസം നിമിത്തമാണ് അനേകായിരമാളുകൾ ക്രിസ്തുമതം
സ്വീകരിച്ചിരുന്നതും.

അദ്രിയൻ എന്ന റോമാചക്രവർത്തിക്കു ക്വാദ്രാത്തുസ് (Quadratus)
എന്ന ആത്തെൻസിലെ ഒരു ക്രൈസ്തവമതാദ്ധ്യക്ഷൻ രണ്ടാംശതാബ്ദത്തിൽ
താഴെ കാണുംവിധം എഴുതുകയുണ്ടായി: "നമ്മുടെ (ഞങ്ങളുടെ) രക്ഷക
ന്റെ പ്രവൃത്തികൾ സദാ പ്രസ്പഷ്ടങ്ങളായിരുന്നു. എന്തുകൊണ്ടെന്നാൽ അ
വ യഥാർത്ഥങ്ങളായിരുന്നു. സൌഖ്യം പ്രാപിച്ചവരും, മരിച്ചവരിൽനിന്ന്
പുനർജ്ജീവിപ്പിക്കപ്പെട്ടവരും, അവർ ആരുടെ മദ്ധ്യേ ജീവിച്ചിരുന്നുവോ
അവർക്കു ഗോചരീഭവിക്കയുണ്ടായി: അത്, അവർ സുഖപ്പെടുത്തപ്പെട്ടപ്പോ
ഴോ, പുനർജ്ജീവിപ്പിക്കപ്പെട്ടപ്പോഴോ മാത്രമല്ല, അതിന്റെശേഷം കു
റെക്കാലത്തേക്കു കൂടിയുമായിരുന്നു. നമ്മുടെ (ഞങ്ങളുടെ) രക്ഷകൻ ഭൂമുഖ
ത്തു ജീവിച്ചിരുന്ന അവസരത്തിൽ മാത്രമല്ല, അദ്ദേഹത്തിന്റെ വിരഹ
ശേഷംകൂടിയും— അതും ദീർഘസമയത്തേക്ക്— (അപ്രകാരം സംഭവിച്ചു.)
ഇതുനിമിത്തം അവരിൽ ചിലർ നമ്മുടെ ഈ കാലത്തും ജീവിച്ചിരുന്നിട്ടു
ണ്ട്". (In Euseb. Hist. Eccl IV 3. P. G. XX. 307.) കണ്ടാലും,
ഈവിധത്തിലാണ് ക്രിസ്ത്യാനികൾ സുവിശേഷസംഭവങ്ങളുടെ യാഥാർത്ഥ്യ
മെടുത്തു കാണിച്ചുകൊണ്ട് സ്വമതത്തെ ആദരിച്ചിരുന്നത്. ഈ സ്ഥിതി
ക്ക് അവയുടെ വിശ്വാസനീയതയെപ്പററി എങ്ങിനെ സംശയിക്കും?

ക്രിസ്തുമതപ്രചാരത്തെ തടയുവാൻ അന്നത്തെ സാഹചര്യങ്ങളിൽ
ഏററംപററിയമാർഗ്ഗം സുവിശേഷഗ്രന്ഥങ്ങളുടെ വിശ്വാസനീയതയെ ദു
ർബലപ്പെടുത്തുകയായിരുന്നു. എന്നാൽ അങ്ങനെ ചെയ്യുവാൻ ആർക്കും സാ
ധിച്ചില്ല. പ്രത്യുത, ചില അവസരങ്ങളിൽ പ്രത്യക്ഷമായും, എല്ലാ അവ
സരങ്ങളിലും പരോക്ഷമായും ക്രൈസ്തവമതവിരോധികൾപോലും അവ
യുടെ വിശ്വാസനീയതക്കു സാക്ഷ്യം വഹിക്കുകയത്രേ ചെയ്തിട്ടുള്ളത്. യഹൂ
ദന്മാരുടെ അനീതിപരങ്ങളായ ദുഷ്പ്രവൃത്തികളും അവരുടെ അബദ്ധ
ജല്പനകളും മൌഢ്യങ്ങളും സംബന്ധിച്ചുള്ള കൂസലില്ലാത്ത പ്രതിഷേധ
ങ്ങൾ സുവിശേഷഗ്രന്ഥങ്ങളിൽ സുലഭങ്ങളാണെന്ന് നാം പ്രത്യേകം ധ
രിച്ചിരിക്കണം. എന്നാൽ ആ യഹൂദന്മാർപോലും സുവിശേഷഗ്രന്ഥങ്ങളി
ലെ വിവരണങ്ങൾ അയഥാർത്ഥങ്ങളാണെന്ന് വാദിച്ചിരുന്നില്ല. നമ്മുടെ
കാര്യത്തിന് ഇതിൽ കൂടുതലായി എന്തുതെളിവാണ് ഇനിയാവശ്യം?

സുവിശേഷഗ്രന്ഥങ്ങൾ പലസംഗതികളിൽ പരസ്പരം യോജി
ക്കാതെ കാണപ്പെടുന്നെന്നും തന്നിമിത്തം അവ വിശ്വാസനീയങ്ങളല്ലെ
ന്നും ശത്രുപക്ഷക്കാർ വാദിക്കാറുണ്ട്. പരസ്പരവിരുദ്ധതയുണ്ടെന്നു തോന്നു
ന്ന ഭാഗങ്ങളെ ശരിയായി പരിശോധിക്കാത്തതാണ് ഇപ്രകാരമൊരു വാ

ദത്തിനു കാരണം. സുവിശേഷകന്മാർ ഒരേ ഒരു സംഗതിയെപ്പററി പ ലസ്ഥലങ്ങളിലും പ്രതിപാദിക്കുന്നുണ്ടെങ്കിലും ആ സംഗതിയുടെ സാഹച ര്യങ്ങളിൽ ചിലത് ഒരുത്തനും മററുചിലത് മറെറാരുത്തനും വിവരി ക്കുന്നു. ഇതു മനസ്സിലാക്കാതെ, ഒരേ ഒരു സാഹചര്യത്തെപ്പററി അവർ പ്രതിപാദിക്കുന്നു എന്ന ധാരണയോടെ അവരുടെ പ്രസ്താവനകളെ വി ക്ഷിക്കുന്നതുകൊണ്ടത്രേ അവർ പരസ്പരം യോജിക്കുന്നില്ലെന്ന് ശത്രുപ ക്ഷക്കാർക്കു തോന്നിപ്പോകുന്നത്. മ്ശീഹായുടെ പുനരുത്ഥാനത്തെപ്പററിയു ള്ള വിവരണങ്ങൾ ഇതിനൊരുത്തമദൃഷ്ടാന്തമാണ്. മ്ശീഹാ പുനരുത്ഥാ നം ചെയ്യുന്നു് സുവിശേഷകന്മാർ നാലുപേരും പ്രസ്താവിക്കുന്നുണ്ട്. പു നരുത്ഥാനത്തോടു അബദ്ധങ്ങളായ സംഭവങ്ങളുടെ ഓരോ സാഹചര്യ ങ്ങളെ ഓരോരുത്തൻ വിവരിക്കുന്നു. എല്ലാവരും ഒരേ ഒരു സാഹചര്യ ത്തെപ്പററിതന്നേയാണ് പ്രതിപാദിക്കുന്നതെന്നു ധരിച്ചാൽ അവരുടെ പ്ര സ്താവനകളിൽ പരസ്പരവിരുദ്ധതയുണ്ടെന്നു തോന്നിപ്പോകും. എന്തിനിങ്ങ നെ ധരിക്കുന്നു!

ഇതുവരെ പ്രസ്താവിച്ചവയിൽനിന്ന്, സുവിശേഷഗ്രന്ഥങ്ങൾ സാക്ഷാൽ ചരിത്രരേഖകളാണെന്നും അവയെ യാതൊരുവിധത്തിലും അ വിശ്വസിച്ചുകൂടാ എന്നും വിശദമായിട്ടുണ്ടല്ലോ. ഈ ഗ്രന്ഥങ്ങൾപോലെ അത്ര വിശ്വാസയോഗ്യമായ വേറെ യാതൊരു ചരിത്രരേഖയുമില്ലെന്നുള്ള ക്രൈസ്തവമതവിരോധിയായ ഹാർണാക്കിൻെറ "ഏററുപറച്ചിൽ" വീണ്ടും സ്മരണീയമത്രെ. അക്രൈസ്തവർപോലും ഇവയുടെ ചരിത്രപ്രാമാണ്യത്തെ സൂചിപ്പിച്ചു പറയുന്നതായി നാം കണ്ടു. എന്നാൽ സുവിശേഷപ്രബോധന ങ്ങൾ സ്വീകരിച്ചശേഷമല്ല, പ്രത്യുത, സുവിശേഷങ്ങളിലെ മതത്തെ ഉൻമൂലനം ചെയ്യണമെന്ന ഏകോദ്ദേശ്യത്തോടെ ഉററുശ്രമിക്കയിലാണ് അവർ ഇപ്രകാരം ചെയ്തിരിക്കുന്നതെന്ന് നാം പ്രത്യേകം സ്മരിക്കണം. സു വിശേഷസാക്ഷ്യങ്ങളെ ദുർബലപ്പെടുത്തുവാൻ ഏതെല്ലാം മാർഗ്ഗങ്ങളിലൂ ടെ പ്രവർത്തിക്കുന്നതിനു പാടുണ്ടോ, ആ മാർഗ്ഗങ്ങളിലൂടെയെല്ലാം ശത്രുക്കൾ പ്രവൃത്തിച്ചിട്ടുണ്ട്. നമ്മുടെ ഈ അടുത്ത കാലത്തും ഈവിധ ശ്രമ ങ്ങൾ ധാരാളം നടക്കുകയുണ്ടായി. ആധുനികവിമർശനരീതിയും, ശാസ്ത്രീയ പരിശോധനകളും ഈ വിഷയത്തിലെന്നപോലെ മററുയാതൊന്നിലും പ്ര യോഗിക്കപ്പെട്ടിട്ടില്ല. എന്നാൽ ഫലമെന്തു്? സുവിശേഷഗ്രന്ഥങ്ങൾ യഥാ ർത്ഥചരിത്രരേഖകളാകാതെ തരമില്ലെന്നു പ്രഖ്യാപനം ചെയ്യുന്ന അനുമാന ങ്ങൾ മാത്രമേ പ്രസ്തുത പരിശോധനകളുടെ ഫലമായി പുറത്തുവന്നിട്ടുള്ളു. അവ അയഥാർത്ഥങ്ങളായിരിക്കുവാൻ വഹിയാ എന്ന് സുബുദ്ധികളെല്ലാം സമ്മതിയും ചെയ്യുന്നു. ശത്രുപക്ഷക്കാർ പരിശോധനയും അവസാനിപ്പി ച്ചു. സുവിശേഷഗ്രന്ഥങ്ങളുടെ ചരിത്രപ്രാമാണ്യം സർവ്വപ്രകാരേണയും അ നിഷേദ്ധ്യമായി മദ്ധ്യാഹ്നസൂര്യനെപ്പോലെ ഇതാ പ്രകാശിക്കുന്നു!

# നടപടി,

# ലേഖനങ്ങൾ,

# വെളിപാട്.

MANNANAM

PRINTED AT THE ST. JOSEPH'S PRESS.

1938.

**Nihil obstat**

Fr. William, T O. C. D.

*Mannanam, 27th Feb. 1938.*

Fr Placid, T. O. C. D.

*Chethipuzhay, 28th Feb. 1938.*

*ensores deputati.*

**Imprimi potest.**

FR. BARTHOLOMEW of Jesus, T. O. C. D.,

*Prior General.*

*Mannanam,*
*3rd March 1938.*

**Imprimatur.**

(*Haec versio a Patre Emmanuel C. D. Malabarica ex cod. Pschitta, Actus Apostolorum, S. Pauli epistolarum necnon Catholicarum S. Jacobi, S. Petri, S. Joannis, et S. Judae, denique Apocalypsis S. Joannis Apcstoli.*)

† JAMES KALACHERRY,

Ep. Changanacherry.

*Ab. Aed. Ep. Changanacherry,*
*7a Martii, 1938,*
*Fest, S. Thomae Aquinatis.*

# ആശീർവാദങ്ങൾ.

Archbishop's House, Ernakulam.
16. 12. 1938.

പ്രിയ ബ. അച്ചാ,

നമ്മുടെ വേദപുസ്തകത്തിന്റെ അവസാനഭാഗങ്ങളായ 'നടപടി', 'ലേഖനങ്ങൾ', 'വെളിപാട്' എന്നിവ സുറിയാനിപ്ശീത്തായിൽ നിന്ന് അച്ചൻ മാതൃഭാഷയിലേയ്ക്കു തർജ്ജമചെയ്തു അച്ചടിപ്പിച്ചതിന്റെ ഒരു പ്രതി അയച്ചുതന്നതു നന്ദിപൂർവ്വം കൈപ്പററി.

വേദപുസ്തക തർജ്ജമയിൽ ഏർപ്പെടുന്ന ഏവക്കും ഏററം ദുർഘടമായി കാണപ്പെടുന്ന ഭാഗങ്ങളാണല്ലൊ ഈ പുസ്തകത്തിൽ അധികവും. 'നടപടി' താരതമ്യേന എളുപ്പമായിരിക്കാം എന്നാൽ മററു രണ്ടും നിശ്ചയമായും അവയുടെ ആശയഗഹനതകൊണ്ടും ഭാഷാപ്രൗഢികൊണ്ടും ആരെയും വിഷമിപ്പിക്കുന്നവയാണ്. ഈ വിഷമങ്ങളെല്ലാം പാടുപോലെ തരണം ചെയ്തു വേണ്ടത്ര വ്യാഖ്യാനത്തോടുകൂടെ ഈ പരിഭാഷ നിർവ്വഹിച്ചതിൽ വിവർത്തകനെ ഞാൻ ഹൃദയപൂർവ്വം അഭിനന്ദിക്കുന്നു. മാത്രമല്ല, പരിഭാഷകന്റെ ഈ ജോലിയിലുള്ള പഴമപരിചയവും ഇതിൽ പ്രത്യേകം പ്രതിഫലിച്ചിട്ടുണ്ടെന്നുള്ളതും പ്രസ്താവ്യമാണ്. ഈ പ്രസിദ്ധീകരണത്തിനു കേരളീയരുടെ ഇടയിൽ നാം പ്രചുരപ്രചാരം ആശംസിക്കുകയും ബ. അച്ചനെ സ്നേഹപൂർവ്വം ആശിർവ്വദിക്കുകയും ചെയ്യുന്നു.

എന്ന്, എറണാകുളം അതിമെത്രാസനാരമനയിൽനിന്നും,
1938 ഡിസംബർ 16-ാംനു-,

എറണാകുളം മെത്രാപ്പോലീത്താ

† Aug. Kandathil,
Abp. of Ernakulam.

The Rev. Fr. Emmanuel T. O. C. D.,
St. Joseph's Monastery,
Mannanam.

* * *

Archbishop's House,
Trivandrum,
25 - 11 - '38.

നമ്മുടെ വാത്സല്യ ഭാജനമായ ബ: മാണിക്കത്തനാക്ക വാഴ്വ്.

പ്രിയനേ,

സുറിയാനി പ്ശീത്തായിൽനിന്നു താങ്കൾ പരിഭാഷപ്പെടുത്തി വ്യാഖ്യാനസഹിതം മാന്നാനം വി. യൗസേപ്പുപി. മുദ്രാലയത്തിൽ അച്ചടിപ്പിച്ചിട്ടുള്ള പുതിയ നിയമത്തിലെ ശ്ലീഹന്മാരുടെ പ്രക്സീസ്, ലേഖനങ്ങൾ

എന്നിവ അടങ്ങിയിരിക്കുന്ന പുസ്തകം സ്നേഹപൂർവ്വം അയച്ചുതന്നതു ഇവിടെ കിട്ടി. പുസ്തകം നാം സശ്രദ്ധം വായിച്ചുനോക്കി. പരിഭാഷയും വ്യാഖ്യാനവും മൂലത്തിലെ ആന്തരത്തിനും അർത്ഥത്തിനും അനുയോജ്യമായിരിക്കുന്നു. ബ: അച്ചൻ പരിഭാഷപ്പെടുത്തിയിട്ടുള്ള പ്ശീത്താവേദപുസ്തകം നമ്മുടെ അധികാരത്തിൻകീഴിലുള്ള തിരുവനന്തപുരം ഹൂഫ്ർക്ക്യായിലുള്ള എല്ലാ പള്ളികളിലും ദിവ്യശുശ്രൂഷാവസരങ്ങളിൽ വായിക്കണമെന്നു ബ: പട്ടക്കാരോടും, എല്ലാ വീടുകളിലും ഈ വിശിഷ്ടഗ്രന്ഥം വ്യാഖ്യാനസഹിതം വായിച്ചുപഠിക്കയും ധ്യാനിക്കയും ചെയ്യണമെന്നു നമ്മുടെ ആത്മീയമക്കളായ എല്ലാ വിശ്വാസികളോടും ഉണർദോഷിക്കുന്നതായ സർക്കുലർ കല്പന നാം ഉടനെ പ്രസിദ്ധം ചെയ്യുന്നതാണ്. ബ: അച്ചന്റെ ഈദൃശങ്ങളായ പരിശ്രമങ്ങൾ സുറിയാനിസഭയ്ക്കു മനോഹരമായ മകുടമാണ് എന്നു നാം വിശേഷിച്ചു പറയേണ്ടതില്ലല്ലോ. താങ്കളേയും താങ്കളുടെ എല്ലാപരിശ്രമങ്ങളേയും, കർമ്മലീത്താ നിഷ്പാദുക മൂന്നാംസഭയേയും കാരുണ്യവാനായ കർത്താവു സമൃദ്ധിയായി ആശീർവ്വദിക്കട്ടെ.

ആയതു ദൈവമാതാവായ വി. കന്യകമറിയാമ്മിന്റേയും സകല ശുദ്ധിമാന്മാരുടേയും ശുദ്ധിമതികളുടേയും പ്രാർത്ഥനകളാൽതന്നെ ആമ്മീൻ.

† Mar Ivanios.

* * *

Latin Archbishop's House,
Ernakulam.

A. No. 3361/ 39/ V.

ലത്തീൻ വുൽഗാത്താ (Vulgata) മൂലഗ്രന്ഥത്തെ അടിസ്ഥാനമാക്കിയുള്ള "പുതിയ നിയമ"ത്തിന്റെ വിവർത്തനം നമ്മുടെ മാതൃഭാഷയിൽ മുമ്പേതന്നെ നമുക്കു ലഭിച്ചിട്ടുണ്ടെങ്കിലും "പെഷീത്താ"യിൽ നിന്നുള്ള ഈ പരിഭാഷ വേദപുസ്തക പഠിതാക്കൾക്ക് സർവ്വഥാ സ്വീകാര്യമായിരിക്കുമെന്നാണ് എന്റെ പരമാർത്ഥമായ വിശ്വാസം. വേദപുസ്തക പഠനത്തെ ഉപര്യുപരി രസാവഹമാക്കുന്നതിനും സഹായിക്കുന്നതിനും ഈ പുതിയ ഭാഷാന്തരം പ്രയോജകീഭവിക്കുമെന്നുള്ളതിന്ന് പക്ഷാന്തരമില്ല.

പുതിയനിയമത്തിന്റെ നാലു "സുവിശേഷങ്ങൾ" പരിഭാഷകൻ ഏതാനും കൊല്ലങ്ങൾക്കുമുമ്പ് പ്രസിദ്ധീകരിച്ചിട്ടുള്ളതു് പലർക്കും അറിയാവുന്നതാണല്ലൊ. പുതിയനിയമത്തിന്റെ മലയാളവിവർത്തനത്തെ പൂർത്തീകരിക്കുന്നതിന്നായി അതിന്റെ ഇതരഭാഗങ്ങളാണ് ഇപ്പോൾ പ്രസിദ്ധം ചെയ്യുന്നതു്.

ഉപകാരപ്രദമായ ഈ സദുദ്യമത്തിൽ പരിഭാഷകനെ ഹാർദ്ദമായി അനുമോദിക്കുകയും ഹൃദയപൂർവ്വം ആശീർവദിക്കുകയും ചെയ്യുന്നു.

എറണാകുളം,
18. xi'. 39.

† Joseph Attipetty.
വരാപ്പുഴ മെത്രാപ്പോലീത്താ.

The Rev. Fr. Emmanuel, T. O. C. D.,
St. Joseph's Monastery,
Mannanam.

Kottayam,
12th Nov. 1938.

പ്രിയ ബ. അച്ചാ,

ഈ മാസം 7–ാംനു- അച്ചൻ അയച്ചുതന്ന എഴുത്തിനും പുസ്തകത്തിനും പ്രത്യേകം നാം നന്ദിപറയുന്നു. ദുഷ്കരമായ വേദപുസ്തക വിവൎത്തനം "പഞ്ചഗ്രന്ഥി"യെ സംബന്ധിച്ചിടത്തോളം – പുസ്തകത്തിന്റെ പ്രാധാന്യവും വിവൎത്തനത്തിന്റെ വൈഷമ്യവും പരിഗണിക്കുമ്പോൾ – വലിയ വിജയമായി കേരളിയർ സമ്മതിച്ചിരിക്കെ, പുതിയ നിയമത്തെ സംബന്ധിച്ചിടത്തോളം അതു പരിപൂൎണ്ണവിജയമായിത്തീൎന്നിരിക്കുന്നുവെന്നു സമ്മതിച്ചു പറയാവുന്നതാണ്. ഇനി എങ്കിലും അങ്ങിങ്ങായി ഓടിപ്പോകാതെ പുതിയനിയമപാരായണം കേരളീയകത്തോലിക്കൎക്കു സുസാധമായിത്തീൎന്നിരിക്കുന്നതിനാൽ, അവർ എന്നാളും അതിന്റെ വിവൎത്തകനോടു കടപ്പെട്ടിരിക്കുന്നു. വേദപുസ്തകവിവൎത്തനം എങ്ങിനെയെങ്കിലും ഉണ്ടായാൽ പോരാ, സാധാരണക്കാൎക്കും അതു ആസ്വാദ്യമായിരിക്കണമെന്നുള്ള വിവൎത്തനകൎത്താവിന്റെ നിഷ്ഠ, ആദ്യന്തം പരിപാലിക്കുന്നതിന് ഗഹനങ്ങളായ ലേഖനങ്ങളെയും വിശിഷ്യ "വെളിപാടി"നെയും അഭിമുഖീകരിക്കേണ്ടിവരുമ്പോൾ അനുഭവപ്പെടുന്നക്ലേശം എന്തുമാത്രമെന്നു തൽകാൎയ്യാദികളിൽ അല്പമെങ്കിലും ഇടപെട്ടിട്ടുള്ളവൎക്കു വേണ്ടുവോളം അറിയാവുന്നതാണ്. എന്നാൽ ഈ ബുദ്ധിമുട്ടുകൾ ദൈവവാക്യത്തെ മററുള്ളവൎക്കു ഹൃദ്യമാക്കിത്തീൎക്കുന്നതിനാണെന്നുള്ള സ്മരണ അച്ചനെ സമാധാനിപ്പിക്കുകയും ഇപ്പോൾ ആശ്വാസം നൽകുകയും ചെയ്യുന്നുണ്ടായിരിക്കണം.

വേദപുസ്തകപാരായണത്തിൽ കേരളീയകത്തോലിക്കർ വിമുഖന്മാരായിരുന്നുവെന്നുള്ള അപവാദത്തിനു ഒരിക്കൽ എന്തെങ്കിലും അടിസ്ഥാനമുണ്ടായിരുന്നെങ്കിൽ അതു നിരുത്തരവാദങ്ങളായ വിവൎത്തനങ്ങളെ അവർ വിഗണിച്ചതുകൊണ്ടും ഉത്തമങ്ങളായ വിവൎത്തനങ്ങളുടെ അഭാവംകൊണ്ടുമായിരുന്നുവെന്നും ആ കുറവ് ഇപ്പോൾ മിക്കവാറും പരിഹരിക്കപ്പെട്ടിരിക്കുന്നുവെന്നും കത്തോലിക്കർ അറിഞ്ഞു് സുകൃതജീവിതത്തിനും ആത്മനിർവൃതിക്കും വേദപുസ്തകം ധാരാളമായി ഉപയോഗിച്ചു ഫലം കണ്ടെത്തുമെന്ന് നമുക്കു ന്യായമായി പ്രതീക്ഷിക്കാം.

അച്ചനേയും പുസ്തകത്തേയും വായനക്കാരേയും ഹൃദയപൂൎവ്വം ആശീർവദിക്കുന്നു.

† Alexander,
Bishop of Kottayam.

Rev. Fr. Emmanuel T. O. C. D.,
St. Joseph's Monastery,
Mannanam.

* * *

Bishop's House,
Trichur, 12. 11. 1938.

Rev. and dear Fr. Emmanuel,

I thank you very much for your book, translation of the Acts, Epistles, and Apocalypse, which you sent to me a few

days ago. It was indeed a responsible and heavy work and I must thank you and congratulate you for it. I warmly recommend it to all and bless the author, his book and its readers.

Yours sincerely,
† F. Vazhapilly,
Bishop of Trichur.

(തർജ്ജമ.)

മെത്രാസന അരമന,
തൃശ്ശൂർ, ൧൨. ൧൧. ൧൯൩൮.

ബ. പ്രി. എമ്മാനുവേലച്ചാ,

നിങ്ങൾ കുറെ ദിവസങ്ങൾക്കുമുമ്പു എനിക്കയച്ച നടപടി, ലേഖനങ്ങൾ, വെളിപാടു ഇവയുടെ തർജ്ജമയായ നിങ്ങളുടെ പുസ്തകത്തെപ്പററി നിങ്ങളോടു ഞാൻ വളരെ നന്ദിപറയുന്നു. യഥാർത്ഥത്തിൽ ഉത്തരവാദിത്വമുള്ളതും ഭാരമേറിയതുമായ ഒരു ജോലിയായിരുന്നു അതു്. അതിനെപ്പററി ഞാൻ നിങ്ങളോടു നന്ദി പറയുകയും നിങ്ങളെ അഭിനന്ദിക്കുകയും ചെയ്യേണ്ടിയിരിക്കുന്നു. ഞാൻ അതിനെ സകലരോടും ശുപാർശ ചെയ്യുകയും ഗ്രന്ഥകർത്താവിനെയും, അദ്ദേഹത്തിൻെറ ഗ്രന്ഥത്തെയും, അതിനെ പാരായണം ചെയ്യുന്നവരെയും അനുഗ്രഹിക്കുകയും ചെയ്യുന്നു.

നിങ്ങളുടെ, വിശ്വസ്തൻ,
† ഫ്ര. വാഴപ്പിള്ളി.
തൃശ്ശൂർ മെത്രാൻ.

* * *

Bishop's House,
Tuticorin. 10 - 11 - 1938.

My dear Father William,

Many thanks for your kind letter of the 8th. It gives me very great pleasure to learn that Rev. Fr. Emmanuel has brought out the translating of the Acts, Epistles and the Apocalypse from the Syriac to Malayalam. It is very kind of you to have sent me a presentation copy. Please convey my hearty congratulations and wishes and blessings to the learned translator. He has laid all the Malabar Catholics under a deep debt of gratitude.....................

With best wishes and blessings,
I remain,
Yours devotedly in Xto,
† F. T. Roche S. J.

(തർജ്ജമ.)

മെത്രാസന അരമന,
തൂത്തുക്കുടി, ൨൦. ൧൧. ൧൯൩൯.

എന്റെ പ്രിയ വില്ലിയം അച്ചാ,
മ്ശി. സ.

൯-൧൦-൩൯-യിലെ നിങ്ങളുടെ ദയാപുരസ്സരമായ എഴുത്തിനെപ്പററി വളരെ നന്ദി. 'നടപടികളുടെയും ലേഖനങ്ങളുടെയും വെളിപാടി'ന്റെയും സുറിയാനിയിൽനിന്നു മലയാളത്തിലേക്കുള്ള തർജ്ജമ ബ. എമ്മാനുവേലച്ചൻ നിർവ്വഹിച്ചിരിക്കുന്നു എന്നറിയുന്നതു എനിക്കു വളരെ വലുതായ സന്തോഷം ഉളവാക്കുന്നു. ഒരു പ്രതി എനിക്കു സമ്മാനമായി അയച്ചുതന്നതു നിങ്ങളുടെ സൻമനസ്സുകൊണ്ടുതന്നെ. ഹൃദയപൂർവ്വമായ എന്റെ അനുമോദനങ്ങളും ആശംസകളും ആശിസ്സുകളും പണ്ഡിതനായ ആ വിവർത്തകനെ ദയവായി അറിയിക്കണം. മലയാളകത്തോലിക്കരേവരേയും കൃതജ്ഞതയുടെ വലുതായ കടമസ്സു അദ്ദേഹം അധീനരാക്കിയിരിക്കുന്നു.

എന്ന്,
ഉത്തമാശംസകളോടും ആശിസ്സോടും കൂടി,
മ്ശിഹായിൽ നിങ്ങളുടെ വിധേയൻ,
† ഫ്ര. തി. റോച്ച്, എസ്. ജെ.

* * *

Bishop's House,
Good Shepherd's.
Kottayam,
29th Oct. 1939.

Rev. and Dear Father William,

I thank your Rev. very much for kindly sending to me a copy of the Malayalam translation of the Pschitto version of the Acts, the Epistles and the Apocalypse, by the Very Rev. Fr. Emmanuel. I request you to be pleased to convey my thanks and congratulations to the venerable author. Really the book is a worthy souvenir, full of meaning, of his Shastipurthi. The hard nature and the excellent quality of the work he has turned out in his sixtieth year of age is indicative of his deep religious patience and constant labour. In-spite-of the translator's plea of old age and ill-health, I am glad to find, from the scholarly "Fore-word" to the book by His Lordship, the Rt. Rev. Dr. James Kalacherry, that the work has no trace of any weakness. The Very Rev. Fr. Emmanuel has, in his introduction to the book, well justified the need of the translation of the Pschitto version

of the New Testament, and it deserves all thanks and encouragement from the Catholics of Malabar, especially of the Syro-Malabar and Malankara Rites.

I bless the Very Rev. Fr. Emmanuel and his works.

I remain,
Rev. and Dear Father William,
Yours most sincerely in Xt.,
† Fr. Bonaventure Arana O. C. D.
(Bishop of Vijayapuram.)

To

The Rev. Fr. William T. O. C. D.,
St. Joseph's Monastery,
Mannanam.

(തജ്ജമ.)

മെത്രാസന അരമന,
നല്ലഇടയൻെറ പള്ളി, കോട്ടയം.

വിജയപുരം രൂപത.

൧൯൩൯ ഒക്ടോബർ ൨൯.

ബ. പ്രിയ വില്ലിയം അച്ചാ,

പ്ശീത്താ വിവത്തനത്തിലെ നടപടി, ലേഖനങ്ങൾ, വെളിപാട് ഇവ പെ. ബ. എമ്മാനുവേലച്ചൻ മലയാളത്തിലേക്ക തജ്ജമ ചെയ്തിട്ടുള്ളതിൻെറ ഒരു പ്രതി സദയം എനിക്ക അയച്ചുതന്നതിനെപ്പററി താങ്കളോടു വളരെ നന്ദിപറയുന്നു. എൻെറ കൃതജ്ഞതയും അഭിവന്ദനങ്ങളും ആ വന്ദ്യ ഗ്രന്ഥകാരനെ അറിയിക്കുവാൻ ദയയുണ്ടാകണമെന്നു താങ്കളോടു ഞാൻ അപേക്ഷിക്കുന്നു. യഥാത്ഥത്തിൽ ഈ പുസ്തകം അദ്ദേഹത്തിൻെറ ഷഷ്ടിപൂത്തിയുടെ അത്ഥപൂണ്ണമായ തക്ക ഒരു സ്മാരകമാണ്. അദ്ദേഹം തൻെറ അറുപതാമത്തെ വയസ്സിൽ പുറപ്പെടുത്തിട്ടുള്ള ഈ കൃതിയുടെ കഠിനപ്രകൃതിയും ഗുണവിശേഷതയും അദ്ദേഹത്തിൻെറ സന്യാസാനുയോജ്യമായ അഗാധ ക്ഷമയുടെയും സ്ഥിരപരിശ്രമത്തിൻെറയും ഒരുദ്യോതകമാകുന്നു. വാദ്ധക്യം, സുഖഹീനത എന്നു വിവത്തകൻ ഒഴിവു പറയുന്നുണ്ടെങ്കിലും ഈ കൃതിയിൽ യാതൊരു പോരായ്മയുടെയും ലക്ഷ്യമില്ലെന്നു നി. വ. ദി. ശ്രീ. കാളാശ്ശേരിൽ ഡോക്ടർ ജയിംസ് മെത്രാനച്ചൻ തിരുമനസ്സുകൊണ്ടു പുസ്തകത്തിൽ എഴുതിയിരിക്കുന്ന പണ്ഡിതോചിതമായ അവതാരികയിൽ കാണുന്നതിൽ ഞാൻ സന്തോഷിക്കുന്നു. പ്ശീത്താ വിവത്തനത്തിൽനിന്നുള്ള പുതിയനിയമ തജ്ജമയുടെ ആവശ്യകതയെ പെ. ബ. എമ്മാനുവേലച്ചൻ പുസ്തകത്തിൻെറ മുഖവുരയിൽ വേണ്ടവിധം നിരീകരിച്ചിട്ടുണ്ട്. അതു കേരളത്തിലെ കത്തോലിക്കരിൽനിന്ന്, മുഖ്യമായി

സീറൊമലബാർ, മലങ്കര എന്ന റീത്തുകളിൽനിന്ന്, സൽനന്ദിയും പ്രോത്സാഹനവും അർഹിക്കയും ചെയ്യുന്നു.

പെ. ബ. എമ്മാനുവേലച്ചനെയും അദ്ദേഹത്തിൻെറ കൃതികളെയും ഞാൻ ആശീൎവദിക്കുന്നു.

എന്ന്,

ബ. പ്രിയ വില്ല്യം അച്ചാ,

മ്ശീഹായിൽ താങ്കളുടെ വിശ്വസ്തൻ,

† ഫ്ര. ബൊനവെഞ്ചുരാ അറാനാ ഒ. സി. ഡി.

(വിജയപുരം മെത്രാൻ.)

ക. നി. മൂ. സ. ബ. വില്ല്യം അച്ചൻ അവർകൾക്ക്

വി. യൌസേപ്പിൻെറ ആശ്രമം,

മാന്നാനം.

* * *

മെത്രാസന അരമന, മംഗലപുരം, 30. XI. 1938.

കൊടിയാൽബെയിൽ.

ക. നി. മൂ. സ. ബ. എമ്മാനുവേലച്ചൻ തൻെറ വിജയപരമായ നിരവധി വേദപുസ്തകതൎജ്ജമകൾക്ക് ഇതാ ഒന്നുംകൂടി ചേൎത്തിരിക്കുന്നു. അപ്പോസ്തോലനടപടി, ലേഖനങ്ങൾ, വെളിപാട് എന്നിവയുടെ മലയാള പ്രസിദ്ധീകരണമാണത്. ഇത് വളരെ വൈഷമ്യമേറിയ ഒരു ജോലിയാണ്. എന്നാൽ സ്നേഹം വിഷമതകളെ കണക്കാക്കുന്നില്ല. വേദപുസ്തകം കത്തോലിക്കർക്ക് ഏററവും അത്യാവശ്യമായ ഒരു പുസ്തകമാണ്. മലയാളത്തിലെ കത്തോലിക്കർ സ്വന്തം ഭാഷയിൽ തങ്ങൾക്ക് ഈ പുസ്തകം ലഭിച്ചതിൽ അഭിമാനിക്കയും ചെയ്യും. ഇതിൻെറ ആകൃതിയും പ്രകൃതിയും വളരെ നല്ലതെന്നു മാത്രമല്ല ഈ ഗ്രന്ഥത്തിൻെറ അച്ചടി വളരെ ഭംഗിയുള്ളതും ബയൻറ് വളരെ വിശേഷവുമാകുന്നു. പുസ്തകം വളരെ ഒതുക്കമുള്ളതാണ്. മലയാളഭാഷയിൽ അല്പമായ അറിവുമാത്രം ഉള്ള എനിക്ക് ഈ പുസ്തകം എൻെറ ജ്ഞാനവായനക്കും മലയാളപഠനത്തിനും ഉപകരിക്കും. പുസ്തകം വളരെ വേഗം വിററുതീരുമെങ്കിൽ ഗ്രന്ഥകൎത്താവു വേണ്ടവിധം സമ്മാനിതനാകും. അതു വേദപുസ്തകവായനയിൽ നമുക്കുള്ള താല്പൎയ്യത്തിൻെറയും അതിനോടുള്ള നമ്മുടെ മതിപ്പിൻെറയും തക്ക ഒരു അടയാളമായിരിക്കയും ചെയ്യും.

മംഗലപുരം, നവംബർ ൩൦, ൧൯൩൮. † V. R. Fernandes.

മംഗലാപുരം രൂപതയുടെ മെത്രാൻ.

The Rev. Fr. Emmanuel T. O. C. D.,
St. Joseph's Monastery,
Mannanam.

Bishop's House,
Cochin,
19th Nov. 1938.

No. 343 / L. P.

Dear Rev. Father,

Many thanks for your kind letter and the II Volume of the New Testament which now completes the Malayalam version of the well known Pscitto version of the New Testament.

Let me congratulate Fr. Emmanuel on his monumental work for Malabar. It has been a great success to present the New Testament to the country translated and annotated by the same pen. Your Press also deserves congratulations for bringing the New Testament-our most sacred and valuble book-within the reach of every one of our people

Never, perhaps, was the New Testamen so much needed in Malabar as now, when the enemies of God distort the doctrines of the Bible to suit their own ends and to rob our simple people of their Faith and allegiance to Jesus Christ, the Redeemer of mankind.

May the good work of Fr. Emmanuel and your Congregation bear abundant fruits of spiritual life among the inhabitants of Kerala is the simple but sincere wish of him who admires your Congregation and loves the people.

With a special blessing for Fr. Emmanuel and the staff of the Press.

Believe me,
Dear Rev. Father,
Yours devotedly,
† Abilius,
Bishop of Cochin.

To

Rev. Fr William T. O. C. D.,
St. Ephrem's English High School,
Mannanam.

(തർജ്ജമ.)

മെത്രാസന അരമന,
കൊച്ചി,
൧൯൩൮ നവംബർ ൧൯.

നമ്പർ ൩൪൩/എൽ. പി.

പ്രിയ ബ. അച്ചാ,

നിങ്ങളുടെ ദയാപൂൎവ്വമായ എഴുത്തിനെയും പുതിയ നിയമത്തിന്റെ പ്രസിദ്ധമായ പ്ശീത്താഭാഷാന്തരത്തിന്റെ മലയാള തർജ്ജമയെ ഇപ്പോൾ

പൂർണ്ണമാക്കുന്ന പുതിയ നിയമത്തിൻെറ ൨-ാം പുസ്തകത്തെയുംപററി വളരെ നന്ദി.

എമ്മാനുവേലച്ചനെ, മലയാളത്തിനുവേണ്ടിയുള്ള അദ്ദേഹത്തിൻെറ സ്മരണാത്മകമായ ഗ്രന്ഥത്തെപ്പററി ഞാൻ അഭിനന്ദിച്ചുകൊള്ളട്ടെ. പുതിയ നിയമം ഒരേതൂലികയാൽതന്നെ വിവർത്തനം ചെയ്യപ്പെട്ടതായും വ്യാഖ്യാനിക്കപ്പെട്ടതായും നാട്ടിനു പ്രദാനം ചെയ്യുതു ഒരു വലിയ വിജയമായിത്തീർന്നിട്ടുണ്ടു്. പുതിയ നിയമം എന്ന നമ്മുടെ ഏററവും പരിശുദ്ധവും അനർഘവുമായ ഗ്രന്ഥം നമ്മുടെ ജനങ്ങളിൽ ഓരോരുത്തനും ലഭ്യമാക്കിത്തീർത്തതിൽ നിങ്ങളുടെ മുദ്രണാലയവും അഭിനന്ദനങ്ങളെ അർഹിക്കുന്നു.

ദൈവത്തിൻെറ ശത്രുക്കൾ തങ്ങളുടെ സ്വന്തമായ ഉദ്ദേശ്യങ്ങൾക്കു യോജിക്കുവാനും മനുഷ്യരക്ഷകനായ ഈശോമ്ശിഹായിലുള്ള വിശ്വാസവും ആശ്രയവും നമ്മുടെ സാധുജനങ്ങളിൽനിന്നു അപഹരിച്ചുകളയുവാനുമായി വിശുദ്ധ ഗ്രന്ഥത്തിലെ ഉപദേശങ്ങളെ വളച്ചുതിരിക്കുന്ന ഇപ്പോഴത്തെപ്പോലെ പുതിയ നിയമം ഒരുപക്ഷേ ഒരിക്കലും മലയാളത്തിൽ ഇത്രമാത്രം ആവശ്യമായിരുന്നില്ല.

എമ്മാനുവേലച്ചൻെറയും നിങ്ങളുടെ സഭയുടെയും നല്ല പ്രവൃത്തി കേരളത്തിലെ നിവാസികളുടെ ഇടയിൽ ആത്മിക ജീവൻെറ ധാരാളമായ ഫലങ്ങൾ പുറപ്പെടുത്തട്ടെ എന്നാണു നിങ്ങളുടെ സഭയെപ്പററി വിസ്മരിക്കുകയും ജനങ്ങളെ സ്നേഹിക്കുകയും ചെയ്യുന്നവ (നായ എ) ൻെറ വിനീതമെങ്കിലും നിർവ്യാജമായ ആശംസ.

പ്രിയ ബ. അച്ചാ, എമ്മാനുവേലച്ചനും, മുദ്രണാലയത്തിലെ ജോലിക്കാർക്കും ഒരു പ്രത്യേകാശിസ്സോടുകൂടി വിരമിക്കട്ടെ.

നിങ്ങളുടെ വിശ്വസ്തവിധേയൻ,

† അബിലിയൂസ്,

കൊച്ചി മെത്രാൻ.

ക. നി. മൂ. സ. ബ. വില്ലിയംഅച്ചൻ അവർകൾക്ക്.

സെൻറു ഇഫ്രെംസ് ഇൻഗ്ലീഷ്ഹൈസ്കൂൾ,

മാന്നാനം.

* * *

Bishop's House.
Vellayambalam.
Trivandrum, November 2 - 1939.

No. 1005 / 39.

To Reverend Father Emmanuel T. O. C. D.,
Mannanam.

Dear and Reverend Father,

I thank you most cordially for the copy of the Malayalam translation of the Holy Bible (Acts, Epistles, and Apocalypse) you kindly sent me.

I appreciate very highly the very difficult work you put yourself to in translating this part of the New Testament, for you have given to our dear Catholics of Malabar an opportunity of getting a deeper knowledge of the Divine Treasures of Catholic docrtine and wisdom contained in those sacred books.

I pray that God may bless you abundantly and may help you in spreading your book in all the parishes of Travancore, Cochin and British Malabar.

With my best blessing,
Yours devotedly in Xto & M.
† Fr. Vincent V. Dereere,
Bishop of Trivandrum.

(തൎജ്ജമ)

മെത്രാസന അരമന,
വെള്ളയമ്പലം,
തിരുവനന്തപുരം, നവംബർ ൨ - ൧൯൩൯.

നമ്പർ ൧൦൦൭/൩൯.

ക. നി. മൂ. സ. ബഹുമാനപ്പെട്ട എമ്മാനുവേലച്ചന്
മാന്നാനം.

പ്രിയ ബഹുമാനപ്പെട്ട അച്ചാ,

നിങ്ങൾ സദയം എനിക്ക അയച്ചുതന്ന വിശുദ്ധ ഗ്രന്ഥത്തിൻെറ (നടപടി, ലേഖനങ്ങൾ, വെളിപാട്) മലയാളതൎജ്ജമയുടെ പ്രതിയെപ്പററി ഏററവും ഹൃദയപൂൎവ്വം നിങ്ങൾക്ക ഞാൻ നന്ദിപറയുന്നു.

പുതിയ നിയമത്തിൻെറ ഈ ഭാഗം തൎജ്ജമ ചെയ്യുന്നതിൽ നിങ്ങൾ കൈവെച്ച വളരെ പ്രയാസമുള്ള വേലയെ ഞാൻ വളരെയധികമായി വിലമതിക്കുന്നു. ആ വിശുദ്ധ ഗ്രന്ഥങ്ങളിൽ അടങ്ങിയിരിക്കുന്ന കത്തോലിക്കാപഠനത്തിൻെറയും വിജ്ഞാനത്തിൻെറയും ദൈവികനിധികളുടെ ഗഹനതരമായ അറിവു ലഭിക്കുവാനുള്ള ഒരവസരം മലയാളത്തിലെ നമ്മുടെ പ്രിയപ്പെട്ട കത്തോലിക്കൎക്ക നിങ്ങൾ നല്കിയിരിക്കുന്നുവല്ലൊ.

ദൈവം നിങ്ങളെ ധാരാളമായി അനുഗ്രഹിക്കുന്നതിനും, തിരുവിതാംകൂറിലെയും, കൊച്ചിയിലെയും, ബ്രിട്ടീഷ് മലബാറിലെയും എല്ലാ ഇടവകകളിലും നിങ്ങളുടെ പുസ്തകം പ്രചരിപ്പിക്കുവാൻ നിങ്ങളെ സഹായിക്കുന്നതിനും ഞാൻ പ്രാൎത്ഥിക്കുന്നു.

എൻെറ ഹാൎദ്ദമായ ആശിസ്സോടുകൂടി,
മ്ശിഹായിലും മറിയത്തിലും നിങ്ങളുടെ വിധേയൻ,
† ഫ്ര. വിൻസെൻറ വി. ഡെറീറെ,
തിരുവനന്തപുരം മെത്രാൻ.

Bishop's House,
Quilon.
5th January 1939.

No. 1290 / 39.

ബ. വന്ദ്യ അച്ചാ,

താങ്കൾ സദയം അയച്ച "നടപടി, ലേഖനം, വെളിപാട്" ഇതി
ന്റെ പ്രതിയും എഴുത്തും കൃതജ്ഞതാപുരസ്സരം കൈപ്പററിയിരിക്കുന്നു.

വേദപുസ്തകപാരായണം മോക്ഷപ്രാപ്തിക്കു അത്യന്താപേക്ഷിതമ
ല്ലെങ്കിലും അത്യന്തം പ്രയോജനപ്രദമാണെന്നും അതു് വിശ്വാസികളുടെ
ഹൃദയങ്ങളിൽ ഭക്തിയും സ്നേഹവും ഉത്തേജിപ്പിക്കുവാൻ തികച്ചും പര്യാ
പ്തമാണെന്നും ആണ് സഭ പഠിപ്പിക്കുന്നതു്. ഇതിനാൽ വേ. പു. ങ്ങളെ
ദേശീയഭാഷകളിൽ പരിഭാഷപ്പെടുത്തി അവയുടെ പ്രതികളെ ക്രിസ്തീയ
ജനതാമദ്ധ്യത്തിൽ ധാരാളമായി പ്രചരിപ്പിച്ചുകൊണ്ടും, ദണ്ഡവിമോചന
ങ്ങളെ മുക്തഹസ്തം നൽകിക്കൊണ്ടുകൂടെയും അവയുടെ പാരായണത്തെ
സഭ പ്രോത്സാഹിപ്പിച്ചുപോരുന്നുണ്ടു്. എന്നാൽ ഈവക തർജ്ജിമകൾക്കു മാ
ർഗ്ഗനിർദ്ദേശകമായി ലഘുവ്യാഖ്യാനങ്ങൾ അവശ്യം ഉണ്ടായിരിക്കണമെന്നു
ള്ളതു സഭയുടെ പ്രത്യേക നിഷ്കർഷയാണ്.

കേരളീയകത്തോലിക്കർ വേ. പു. ങ്ങളുടെ പരിഭാഷയ്ക്കായി ശ്രമം
തുടങ്ങിയിട്ടു നാൽക്കുറെ ആകുന്നു. തൽഫലമായി എല്ലാ പു. നിയമഗ്രന്ഥ
ങ്ങളും പ. നിയമത്തിലെ ഏതാനും ചിലവയും മാത്രമേ ഇതിനകം വിവ
ർത്തനം ചെയ്യപ്പെട്ടിട്ടുള്ളു. എന്നാൽ ഇവതന്നെയും പരിപൂർണ്ണവും പണ്ഡി
തോചിതവും പാരായണയോഗ്യവും ആണെന്നു പറയുവാൻ നിവൃത്തിയില്ല. താ
ങ്കളുടെ അവിശ്രമ പരിശ്രമത്തിന്റെ ഫലമായി പു. നി. ത്തെ സംബന്ധി
ച്ചിടത്തോളം ആ ന്യൂനത പ്രശംസനീയമാംവണ്ണം പരിഹരിക്കപ്പെട്ടു എ
ന്നു പറയാവുന്നതാണ്. ഉദ്ദേശം 2. വർഷങ്ങൾക്കു മുമ്പു താങ്കൾ 4 സുവിശേ
ഷങ്ങളും ഇന്നിതാ അതിന്റെ അനന്തരഭാഗങ്ങളും വിവർത്തനം ചെയ്തു
പുറത്താക്കിയിരിക്കുന്നു. ഈ ഉദ്യമത്തിൽ അങ്ങു് തികച്ചും വിജയാഭിഷിക്ത
നായിട്ടുണ്ടെന്നും തദ്വാരാ സകല കേരളീയ കത്തോലിക്കരുടെയും സാദര
സ്മരണയെ അർഹിക്കുന്നുണ്ടെന്നും പറയുന്നതിൽ നമുക്കു അതിയായ സന്തോ
ഷമുണ്ടു്.

വേ. പു. വിവർത്തനം അത്രസുകരമായ ഒന്നല്ല. ശ്രമസാദ്ധ്യമായ
ഒന്നത്രേ ആകുന്നു. ഇതിലേക്കു സന്ന്യാസ സഹജമായ ക്ഷമാശീലവും പ
ണ്ഡിതാനുയോജ്യമായ ചിന്താശീലവും അവശ്യം വേണ്ടിയിരിക്കുന്നു. അതി
ലും പ്രത്യേകിച്ചു വി. പൌലോസിന്റെ ലേഖനങ്ങളും വെളിപാടും പദ
കാഠിന്യം കൊണ്ടും ദുർഗ്രഹങ്ങളായ തത്വശകലങ്ങൾ കൊണ്ടും സമ്പൂർണ്ണ
ങ്ങളാകയാൽ പരിഭാഷ ക്ലേശഭൂയിഷ്ഠവും വിഷമതമവും ആയി പരിണമിക്കു
ന്നു. ഇവിടെയും വേ. പു. വ്യാഖ്യാന ശാസ്ത്രത്തിൽ നിഷ്ണാതനായ വിവർത്തകൻ
ഈ വിഷമശതങ്ങളെയും സധീരം തരണംചെയ്തു സ്വകൃത്യത്തെ സമർത്ഥ
മായ നിവർത്തിച്ചിരിക്കുന്നു എന്നുപറയുന്നതിൽ അതിശയോക്തി ലേശവുമില്ല.

വിവർത്തകൻ മധുരസുന്ദരവും ലളിതകോമളവുമായ ഒരു രീതിയാ
ണ് ഇവിടെ അവലംബിച്ചു കാണുന്നതു്. അപൂർവ്വം ചില പദപ്രയോഗ

വൈകല്യങ്ങൾ അവിടവിടെ കാണ്മാനുണ്ടെങ്കിലും അവയെല്ലാംതന്നെ ഇതിന്റെ ഗുണധോരണിയിൽ കേവലം നിഷ്പ്രഭങ്ങളായിത്തീരുന്നു എന്നു തന്നെ പറയാം. പദലാളിത്യത്തിനായി ആശയത്തെ വിവൎത്തകൻ ബലികഴിക്കുന്നതായി കാണുന്നില്ല. ഗീൎവ്വാണപദങ്ങൾക്കായുള്ള യാതൊരുവക ഭ്രമവും അദ്ദേഹത്തെ സ്പൎശിക്കുന്നില്ല. പാമരപണ്ഡിത ഭേദമെന്യേ ഏവൎക്കും അനായാസം വായിച്ചു ഗ്രഹിക്കാവുന്നതാണ്. ഇതിലെ ഓരോവരികളും പരിഭാഷകന്റെ ഭാഷാ വ്യുൽപത്തിക്കും പദസ്വാധീനതക്കും സാക്ഷ്യം വഹിക്കുന്നുണ്ട്.

ഇതിൽ ചേൎത്തിരിക്കുന്ന വ്യാഖ്യാനശകലങ്ങളും സൎവ്വഥാ സ്വാഗതാൎഹങ്ങളായിരിക്കുന്നു. ആവശ്യമെന്നു കാണുന്ന ഭാഗങ്ങളിൽ സമഞ്ജസമായ വ്യാഖ്യാനങ്ങൾ അനുബന്ധിച്ചിട്ടുണ്ട്. ഇവയുടെ സഹായത്തോടുകൂടി പാരായണവും അൎത്ഥഗ്രഹണവും സുകരമായി ഭവിക്കുന്നു. ഭുവനപ്രസിദ്ധരായ വേ. പു. വ്യാഖ്യാതാക്കളുടെ അനൎഘങ്ങളായ ഈ വ്യാഖ്യാനതല്ലജങ്ങൾ വിവൎത്തനത്തിനു അനുരൂപമായ ഒരു ഭൂഷണംതന്നെയാണ്.

ഇതിന്റെ കെട്ടും മട്ടും വളരെ ആകൎഷണീയമായിട്ടുണ്ട്. ഇതു ഒക്റ്റാവോ സൈസിൽ 1025-ൽപരം പൃഷ്ഠങ്ങളിൽ മേനികടലാസ്സിൽ ഭംഗിയായ അച്ചടിയോടും കമനീയമായ ബയന്റോടും കൂടിയതാണ്. മതാലക്ഷ്യതയും ഭക്തിമാന്ദ്യവും വൎദ്ധിച്ചുവരുന്ന അധുനാതന കേരളീയ ജനതക്കു ആകൃതികൊണ്ടും പ്രകൃതികൊണ്ടും മനോഹരമായിരിക്കുന്ന ഏതാദൃശമായ ഒരു പ്രസിദ്ധീകരണംകൊണ്ടുള്ള ആവശ്യകത സുവ്യക്തമാണല്ലോ. ഈ അമൂല്യഗ്രന്ഥത്തിനു ഓരോ കത്തോലിക്ക കുടുംബങ്ങളിലേയും ഗ്രന്ഥസമുച്ചയത്തിൽ സ്ഥാനം ലഭിക്കുവാൻ കത്തോലിക്കരുടെ പ്രത്യേക ശ്രദ്ധയെ ഇതിലേക്കു നാം ആകൎഷിച്ചുകൊള്ളുന്നു.

പു. നി. ഗ്രന്ഥങ്ങളെന്നപോലെ പ. നി. ഗ്രന്ഥങ്ങളേയും വിവൎത്തനം ചെയ്യുന്നതിലേക്കു വേണ്ട ആയതമായ ആയുസ്സും അഭംഗുരമായ ആരോഗ്യവും അങ്ങേക്കു ആശംസിച്ചുകൊണ്ട് താങ്കളേയും, വിവൎത്തനത്തേയും, വായനക്കാരേയും ഉള്ളഴിഞ്ഞു നാം ആശീൎവ്വദിക്കുന്നു.

† Jerome M. Fernandez,
Bishop of Quilon.

Rev. Fr. Emmanuel T. O C. D.,
St. Joseph's Monastery,
Mannanam.

* * *

Bishop's House,
Calicut.

24. 11. '38.

To Rev. Fr. Emmanuel T. O. C. D.,
Mannanam.

Dear Rev. Father,

Yours of the 8th inst. did reach me in due time. So far I could give but a cursory look at the book: I shall go through it

by and by. But even from the little I have seen I understand you have been faithful to the elegant yet simple language (as far as I can judge in the matter) that characterizes your previous translation. By this translation you have deserved well of the whole church in Malabar.

One thing only there remains for you: a comparatively easy task now, but which will produce a very good and profitable work: you should try to prepare a handy and cheap edition of the New Testament, such as will enable us and also the lay folks to buy it for their own use and also to be distributed at large among the non-catholics. I am sure you could prepare a small edition of the New Testament at a price suitable for many pockets, and you know that as a rule the pockets of our catholics are small and scanty. This could be done by shortening the commentary, on the lines of the E glish Catholic Bibles.

This is only a suggestion to be taken up after a little rest from your good work. I congratulate you and thank you so very much for the presentation copy and wish you every thing kind.

My blessings to yourself, to your work and its readers.

Sincerely yours,
† Leo Proserpio S. J.
Bishop of Calicut.

(തജ്ജമ.)

മെത്രാസന അരമന,
കോഴിക്കോട്ട്.                                  ൨൭. ൧൧. '൩൨.

ക. നി. മ്യ. സ. ബ. എമ്മാനുവേലച്ചന്,
മാന്നാനം.

പ്രിയ ബ. അച്ചാ,

ഈ മാസം ൨-ാംനു-ലെ നിങ്ങളുടെ സാധനം എന്റെ പക്കൽ യഥാകാലം വന്നുചേൎന്നു. ഇതുവരെ പുസ്തകം ഒന്നോടിച്ചു നോക്കുവാനേ എനിക്കു സാധിച്ചുള്ളു: ഞാൻ അതു ക്രമേണ വായിച്ചുകൊള്ളാം. എന്നാൽ ഞാൻ അല്പമായി കണ്ടതിൽനിന്നുതന്നെയും (ഈക്കാൎയ്യംസംബന്ധിച്ചു എനിക്കു തീരുമാനിക്കുവാൻ കഴിവുള്ളിടത്തോളം) നിങ്ങളുടെ പൂൎവ്വതൎജ്ജമയേ പ്രത്യേകമാക്കിത്തീൎക്കുന്ന സുന്ദരവും എന്നാൽ ലളിതവുമായ ഭാഷാരീതിയോടു നിങ്ങൾ വിശ്വസ്തനായിരിക്കുന്നു എന്നു എനിക്കു മനസ്സിലാകുന്നു. ഈ വിവൎത്തനംമൂലം മലയാളത്തിലെ സഭ മുഴുവന്റെയും കൃതജ്ഞതയെ നിങ്ങൾ ശരിയായി അവകാശപ്പെടുത്തിയിരിക്കയാണ്.

ഒരു കാര്യം — താരതമ്യേന ഇനി വളരെ എളുപ്പമുള്ളതും, എങ്കിലും വളരെനല്ലതും ഫലപ്രദവുമായ കൃതിയെ ഉളവാക്കുന്നതുമായ ഒരു ജോലിമാത്രം — ഇനി നിങ്ങൾക്കു ശേഷിച്ചിരിക്കുന്നു: ഞങ്ങൾക്കും സാമാന്യജനങ്ങൾക്കും സ്വന്തം ഉപയോഗത്തിനും കത്തോലിക്കേതരന്മാരുടെ ഇടയിൽ ധാരാളമായി വിതരണം ചെയ്യപ്പെടേണ്ടതിനുമായി വാങ്ങിക്കുവാൻ സാധിക്കത്തക്കതായി പുതിയ നിയമത്തിൻെറ കൈയൊതുക്കമുള്ളതും, വില കുറഞ്ഞതുമായ ഒരു പതിപ്പു തയ്യാറാക്കുവാൻ നിങ്ങൾ ശ്രമിക്കണം. പലരുടെയും പണസ്സഞ്ചിക്കു യോജിക്കുന്ന വിലയ്ക്കു പുതിയ നിയമത്തിൻെറ ഒരു ചുരുങ്ങിയ പതിപ്പു തയ്യാറാക്കുവാൻ നിങ്ങൾക്കു സാധിക്കുമെന്നു എനിക്കു നിശ്ചയമുണ്ട്. നമ്മുടെ കത്തോലിക്കരുടെ പണസ്സഞ്ചി പൊതുവെ ചെറുതും ചുരുങ്ങിയതുമാണെന്നു നിങ്ങൾക്കറിയാമല്ലൊ. ഇൻഗ്ലീഷ് കത്തോലിക്കാ വേദപുസ്തകങ്ങളുടെ രീതിയിൽ വ്യാഖ്യാനങ്ങൾ കുറച്ചാൽ ഇതു സാധിക്കാം.

നിങ്ങളുടെ നല്ല വേലയുടെശേഷം അല്പം വിശ്രമിച്ചിട്ടു കൈകടത്തേണ്ട ഒരു ആലോചന മാത്രമാണ് ഇത്. നിങ്ങളെ ഞാൻ അഭിനന്ദിക്കുകയും, സമ്മാനപ്രതിയെപ്പററി നിങ്ങൾക്കു വളരെ വളരെ നന്ദിപറയുകയും, നിങ്ങൾക്കു സകല ക്ഷേമങ്ങളും ആശംസിക്കുകയും ചെയ്യുന്നു. നിങ്ങൾക്കും, നിങ്ങളുടെ പുസ്തകത്തിനും, അതു വായിക്കുന്നവക്കും എൻെറ ആശിസ്സ്.

നിങ്ങളുടെ വിശ്വസ്തൻ,

† ലിയൊ പ്രൊസേർപ്പിയൊ എസ്. ജെ.

കോഴിക്കോട്ടു മെത്രാൻ.

* * *

Little Flower Mount,
Tiruvalla.

പ്രിയ ബ. അച്ചനു വാഴ്വ്.

വിശ്വവിശ്രുതമായ "പ്ശീത്താ"യിൽനിന്നു മലയാളത്തിലേക്കു തർജ്ജമ ചെയ്യപ്പെട്ടതും, നടപടി, ലേഖനങ്ങൾ, വെളിപാട് എന്നീ പുതിയ നിയമഗ്രന്ഥങ്ങൾ അടങ്ങിയിട്ടുള്ളതുമായ പുസ്തകത്തിൻെറ ഒരു പ്രതി സദയം അയച്ചിരുന്നതു കൈപ്പററി വളരെ നന്ദി പറയുന്നു.

വിജ്ഞേയങ്ങളായ വ്യാഖ്യാനങ്ങൾ കൂട്ടിച്ചേർത്തും, മൂലപ്രതിയും വിവിധഭാഷാ വിവർത്തനങ്ങളും തമ്മിൽ താരതമ്യവിവേചനം ചെയ്തു പാഠഭേദങ്ങൾ ചൂണ്ടിക്കാണിച്ചും ശുദ്ധമായ ഭാഷയിൽ, ലളിതമായ രീതിയിൽ നിർവ്വഹിക്കപ്പെട്ടിട്ടുള്ള ഈ തർജ്ജമ പണ്ഡിതപാമരഭേദമെന്യേ സകലർക്കും സ്വീകാരയോഗ്യവും സർവ്വതഃ അഭിനന്ദനാർഹവുമാണെന്ന് അഭിപ്രായപ്പെടുന്നതിൽ നമുക്കു അതിയായ സന്തോഷമുണ്ട്. ഇതിനു മുമ്പ് അച്ചൻ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള വിശുദ്ധ ഗ്രന്ഥവിവർത്തനങ്ങൾ ഉപയോഗിച്ചുകൊണ്ടിരിക്കുന്ന കേരളീയരോട് ഈ വിവർത്തനത്തിൻെറ വൈശിഷ്ട്യത്തെപ്പററി അധികമൊന്നും പറയേണ്ട ആവശ്യമില്ല.

യാക്കോബായ സഭയിൽനിന്നും മററും കത്തോലിക്കസഭയിൽ വ
ന്നിട്ടുള്ള സുറിയാനിക്രിസ്ത്യാനികൾക്കു ഈ പുസ്തകം ഏററവും ഉപകാരപ്ര
ദമായിത്തീരുമെന്നുള്ള അച്ചൻെറ പ്രതീക്ഷ ഒട്ടും അസ്ഥാനത്തല്ല. വിശു
ദ്ധ കുബ്ബാനയ്ക്കും ദേവാലയത്തിലെ മററു കർമ്മങ്ങൾക്കും വായിക്കുന്നതിനു
പ്ശീത്തായിൽനിന്നും തർജ്ജമചെയ്ത മലയാള വേദപുസ്തകം മലങ്കരറീത്തു
കാരായ സുറിയാനിക്കാർക്കു ഇല്ലാതെയാണ് ഇരുന്നതു്. എന്നാൽ ഈ വിവ
ർത്തനംമൂലം പുതിയ നിയമത്തെ സംബന്ധിച്ചിടത്തോളമുള്ള ആ ന്യൂനത
പരിഹരിച്ചതിൽ അച്ചനെ പ്രത്യേകവിധം അഭിനന്ദിക്കുന്നു. ആംഗ്ലേയ
ഭാഷാനഭിജ്ഞരും, പ്രോട്ടസ്റ്റൻറുകാരുടെ മലയാളവേദപുസ്തകം അനുദി
നം വായിച്ചു പരിശീലിച്ചിട്ടുള്ളവരുമായ അകത്തോലിക്കർ കത്തോലിക്കസ
ഭയെ ആക്ഷേപിക്കുന്നയവസരത്തിൽ വേദപുസ്തകപാരായണത്തിൽനിന്നു വി
രമിക്കുവാൻ നിർബന്ധിതരായിത്തീരുന്നതുകൊണ്ടു പല വൈഷമ്യങ്ങളും
നേരിടുന്നുണ്ടു്. ഈ വിഷമതകളെല്ലാം അച്ചൻെറ പരിശ്രമഫലത്താൽ
നിശ്ശേഷം നീങ്ങിയിരിക്കുന്നു. വിശുദ്ധ ഗ്രന്ഥങ്ങൾ ശരിയായി മനസ്സിലാ
ക്കുന്നതിന് അവശ്യം അറിയേണ്ട പല സംഗതികളും ഈ ഗ്രന്ഥത്തിൽ
ചേർത്തിട്ടുള്ള വ്യാഖ്യാനങ്ങളിൽ അടങ്ങിയിരിക്കുന്നതിനാൽ കത്തോലിക്കസ
ഭയെ ആക്ഷേപിക്കുന്ന അകത്തോലിക്കസഹോദരങ്ങൾ ഈ വിവർത്തന
ത്തിനു സസന്തോഷം സ്വാഗതമരുളുമെന്നു നാം പ്രതീക്ഷിക്കുന്നു.

ദൈവമായ കർത്താവിൻെറ കൃപയും അനുഗ്രഹങ്ങളും അച്ചനിലും
ഈഗ്രന്ഥംവായിക്കുന്നവരിലും സദാ വർദ്ധിക്കുമാറാകട്ടെ.

Yours in Our B. Lord,
† Mar Severios.

മെത്രാസനമന്ദിരം,
ചെറുപുഷ്പഗിരി,
തിരുവല്ലാ.
15. 11. '38.

Rev. Fr. Emmanuel T. O. C. D.,
St. Joseph's Monastery,
Mannanam.

* * *

Bishop's House,
Nagercoil, 22nd Jan. 1939.

ബഹു. അച്ചാ,

നടപടി, ലേഖനങ്ങൾ, വെളിപാടു എന്ന വിശുദ്ധ പുസ്തകങ്ങ
ളുടെ വിവർത്തനത്തിൻെറ ഒരു കോപ്പി അയച്ചുതന്നതു് സസന്തോഷം
കൈപ്പററിയിരിക്കുന്നു. നമ്മുടെ മാതൃഭാഷയിൽ പ്രസിദ്ധീകരിക്കപ്പെട്ടിരി
ക്കുന്ന ബഹു. മാണിക്കത്തനാരുടെ ഈ വിലയേറിയ ഗ്രന്ഥം മുഴുവനും
വായിച്ചു തീർക്കുവാൻ എനിക്കു ഏററം സന്തോഷമുണ്ടായിരുന്നു. വേദപഠന
ത്തിൽ കൂടുതൽ അറിവു പ്രദാനം ചെയ്യുവാൻ പര്യാപ്തങ്ങളായ വ്യാഖ്യാ

നങ്ങളടങ്ങിയ ഈ ഗ്രന്ഥം എല്ലാ കേരളകത്തോലിക്കരുടേയും എന്നല്ല എല്ലാ സത്യാന്വേഷകരുടേയും ഗൃഹങ്ങളിൽ പ്രവേശിക്കട്ടെ എന്നു ആശംസിച്ചുകൊണ്ടു ഈ മഹനീയ ഗ്രന്ഥത്തെ നാം ഹൃദയപൂർവ്വം ആശിർവ്വദിക്കുന്നു.

എന്നു, മിശിഹായിൽ സ്നേഹമുള്ള

Fr. Vincent,

V. Capitular.

Rev. Fr. Emmanuel T. O. C. D.,
St. Joseph's Monastery,
Mannanam.

* * *

Kanjirapally,
6. 4. 1939.

പ്രി. ബ. അമ്മാനുവേൽ അച്ചാ,

അച്ചൻ വിവർത്തനംചെയ്ത "നടപടി, ലേഖനങ്ങൾ, വെളിപാടു" എന്നീ വേദപുസ്തകങ്ങളുടെ അച്ചടിച്ച ഒരു പ്രതി എനിക്കയച്ചുതന്നിരുന്നല്ലോ. അന്നുമുതൽ അനുദിനം ഓരോ അദ്ധ്യായം വ്യാഖ്യാനത്തോടുകൂടി വായിച്ചുവരികയാണ്. ഏകദേശം തീരാറായിരിക്കുന്നു. ഇതിനുമുമ്പു ദിവസംപ്രതി വേദപുസ്തകം ഞാൻ വായിച്ചിട്ടില്ലെന്നും ഈ സുകൃതാഭ്യാസം എന്നിലുണ്ടായതു അച്ചന്റെ പുസ്തകം വഴിയായിട്ടാണെന്നും ഏററു പറഞ്ഞുകൊള്ളട്ടെ. വായിച്ചുവരുന്തോറും അച്ചന്റെ ക്ഷമാശീലവും സ്ഥിരോത്സാഹവും കൂടുതൽ കൂടുതൽ വെളിപ്പെട്ടുകൊണ്ടാണ വരുന്നതു്. മലയാള വിവർത്തനം വായിച്ചിട്ടുതന്നെ ഗ്രഹിക്കാൻ പ്രയാസമായിരിക്കുന്ന സ്ഥിതിക്കു ഇത്ര ക്ഷണത്തിലും ലളിതഭാഷയിലും ഒരു രോഗിയായിരിക്കുന്ന അച്ചൻ വിവർത്തനം ചെയ്യുന്നതിൽ ഒരു പ്രത്യേക ദൈവസഹായം അച്ചനുണ്ടായിരുന്നു എന്നാണെന്റെ വിശ്വാസം. ശ്രമസാദ്ധ്യമായി തോന്നിയിരുന്ന ഈ കാര്യം അച്ചൻ സാധിച്ചതിൽ മലങ്കരസഭയും സമുദായവും എന്നും അച്ചനെ അഭിനന്ദിക്കയും അച്ചനോടു നന്ദിയുള്ളവരായിരിക്കയും ചെയ്യും.

പുസ്തകത്തിന്റെ പ്രചരണത്തിനു ഞാൻ ശ്രമിക്കുന്നുണ്ട്. തന്നിമിത്തം ചിലരൊക്കെ വാങ്ങിയതായും അറിയുന്നു. അച്ചൻതന്ന പുസ്തകംതന്നെ ഞാൻ വേറൊരാൾക്കു കൊടുത്തു. ഇനി വേറെയൊന്നു ഞാൻ വാങ്ങിക്കുവാൻ നിശ്ചയിച്ചിരിക്കുകയാണ്. ഇനി ബാക്കിയുള്ള ഭാഗങ്ങൾകൂടി വിവർത്തനം ചെയ്യുന്നതിനു അച്ചനു ദീർഘായുസ്സും ക്ഷേമവും ദൈവം നൽകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

......എനിക്കുവേണ്ടി പ്രത്യേകം അപേക്ഷിക്കണമേ.

സ്വ. M. J. C.

ക. നി. മൂ. സ. ബ. അമ്മാനുവേൽ അച്ചൻ
അവർകൾ,
മാന്നാനം.

to the teachings of the Gospel, as if they had no bearing on the actual problems of man's life, I do not hesitate to proclaim that an asiduous and careful study of the great truths expounded in the Gospels will show that we are all the more lucky and happy, the more closely we adhere to those truths. Therefore. while cordially blessing your labours in this direction, I have great pleasure in recommending the reading of the Gospels in the vernacular tongue, to Catholics as well as non-Catholics.

I remain,
Yours devotedly in O. L.,
† **Fr. Bonaventure O. C. D.,**
*Bishop of Vijayapuram.*

To
The Rev. Fr. Emmanuel, T. O. C. D.,
Mannanam.

(തർജ്ജമ)

മെത്രാസന അരമന,
നല്ല ഇടയന്റെ പള്ളി, കോട്ടയം,
മെയ് ൧൦-ാംനു- ൧൯൨൬.

ബ. പ്രി. അച്ചാ,

അച്ചൻ മലയാളത്തിലേക്കു വിവൎത്തനം ചെയ്തു സുവിശേഷങ്ങൾ അയച്ചുതന്നതിനെപ്പററി ഞാൻ നന്ദി പറയേണ്ടിയിരിക്കുന്നു.

സുവിശേഷോപദേശങ്ങളോട് കാലസ്ഥിതികളെ അനുയോജിപ്പിക്കേണ്ടതിനു പകരം അവയ്ക്കു മനുഷ്യജീവിതത്തിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന പ്രശ്നങ്ങളിന്മേൽ ബന്ധമില്ലാതിരുന്നാൽ എന്നപോലെ, കാലസ്ഥിതികളുടെ ആവശ്യങ്ങളോടു സുവിശേഷത്തെ അനുയോജിപ്പിക്കുക ആധുനികലോകഗതി ആയിരിക്കയാൽ, സുവിശേഷങ്ങളിൽ വിവരിച്ചിട്ടുള്ള മഹാ സത്യങ്ങളുടെ നിരന്തരവും ശ്രദ്ധാപൂൎവ്വവുമായ പഠനം ആ സത്യങ്ങളോടു നാം എത്രയധികം ചേൎന്നിരിക്കുമോ അത്രയധികമായി നാം ധന്യന്മാരും ഭാഗ്യവാന്മാരുമാകുന്നു എന്നു കാണിച്ചുതരുമെന്നു പ്രസ്താവിക്കുവാൻ ഞാൻ സംശയിക്കുന്നില്ല. ആകയാൽ ഇക്കാൎയ്യത്തിലുള്ള നിങ്ങളുടെ പരിശ്രമങ്ങളെ ഞാൻ ഹാർദ്ദമായി അനുഗ്രഹിക്കുകയും സുവിശേഷങ്ങളുടെ സ്വദേശഭാഷയിലുള്ള പാരായണം കത്തോലിക്കരോടും അകത്തോലിക്കരോടും വളരെ സന്തോഷപൂൎവ്വം ശുപാൎശ ചെയ്യുകയും ചെയ്യുന്നു.

എന്ന്, ന. കൎത്താവിൽ നിങ്ങളുടെ വിധേയൻ,
+ ഫ്ര. ബൊനവെന്തുരാ ഒ. സി. ഡി.
വിജയപുരംമെത്രാൻ.

ക. നി. മ്യ. സ. ബ. എമ്മാനുവേലച്ചന്,
മാന്നാനം.

വ. ൨൪: യോഹ. അ. ൧൫. വ. ൨൬.]

൧൪. നിങ്ങൾ എന്റെ നാമത്തിൽ എന്നോട്ട അപേക്ഷിച്ചാൽ ഞാൻ നിങ്ങൾക്ക ചെയ്തുതരും.

൧൫. നിങ്ങൾ എന്നെ സ്നേഹിക്കുന്നു എങ്കിൽ എന്റെ കല്പനകൾ കാക്കുവിൻ.

൧൬. ഞാൻ എന്റെ പിതാവിനോട്ട ചോദിക്കും. അവൻ, നിങ്ങളോട്ട കൂടി എന്നും ഇരിക്കേണ്ടതിന്നായി, വേറൊരു പാരഖ്ലേത്തായെ നിങ്ങൾക്ക തരും.

൧൭. ലോകത്തിന്ന സ്വീകരിക്കുവാൻ കഴിയാത്ത ആ സത്യാത്മാവിനെത്തന്നെ. എന്തുകൊണ്ടെന്നാൽ അതു അവനെ കണ്ടിട്ടുമില്ല, അവനെ അറിഞ്ഞിട്ടുമില്ല. നിങ്ങളോ, അവൻ നിങ്ങളോട്ടകൂടി വസിക്കയും നിങ്ങളിൽ ഇരിക്കയും ചെയ്യുന്നതുകൊണ്ട, അവനെ അറിയുന്നു.

൧൮. ഞാൻ നിങ്ങളെ അനാഥരായി വിട്ടുകളയുന്നില്ല; എന്തുകൊണ്ടെന്നാൽ ഞാൻ നിങ്ങളുടെ അടുക്കലേക്ക വരും.

൧൯. ഇനി അല്പം(കഴിഞ്ഞാൽ), പിന്നെ ലോകം എന്നെ കാണുകയില്ല. നിങ്ങളോ എന്നെ കാണും. എന്തുകൊണ്ടെന്നാൽ ഞാൻ ജീവനോടിരിക്കുന്നു, നിങ്ങളും ജീവിച്ചിരിക്കും.

൨൦. ഞാൻ എന്റെ പിതാവിൽ (ആകുന്നു) എന്നും, നിങ്ങൾ എന്നിലാകുന്നു എന്നും, ഞാൻ നിങ്ങളിലാകുന്നു എന്നും ആ ദിവസത്തിൽ നിങ്ങളറിയും.

൨൧. എന്റെ കല്പനകൾ തന്നോടുകൂടിയുണ്ടായിരിക്കയും, അവ കാക്കയും ചെയ്യുന്നവൻ ആരോ അവൻ ആകുന്നു എന്നെ സ്നേഹിക്കുന്നവൻ. എന്നെ സ്നേഹിക്കുന്നവനോ എന്റെ പിതാവിനാൽ സ്നേഹിക്കപ്പെടും. ഞാനും അവനെ സ്നേഹിക്കയും എന്നെത്തന്നെ അവന്ന കാണിച്ചുകൊടുക്കയും ചെയ്യും.

൨൨. സ്കറിയോത്താ അല്ലാത്ത യൂദാ അവനോട്ട്: എന്റെ കർത്താവേ, നീ നിന്നെത്തന്നെ ഞങ്ങൾക്ക കാണിച്ചു തരുവാനിരിക്കുന്നു, ലോകത്തിനല്ല, എന്നതു എന്താകുന്നു? എന്നു ചോദിക്കുന്നു.

൨൩. ഈശോ ഉത്തരമായി അവനോട്ട അരുളിച്ചെയ്തു: എന്നെ സ്നേഹിക്കുന്നവൻ എന്റെ വചനം കാക്കുന്നു; അപ്പോൾ എന്റെ പിതാവു അവനെ സ്നേഹിക്കുകയും, ഞങ്ങൾ അവന്റെ അടുക്കൽവന്ന് ഞങ്ങളുടെ വാസസ്ഥലം അവന്റെ അടുക്കൽ ആക്കുകയും ചെയ്യും.

൨൪. എന്നാൽ എന്നെ സ്നേഹിക്കാത്തവൻ എന്റെ വചനം കാക്കുന്നില്ല. നിങ്ങൾ കേൾക്കുന്ന ഈ വചനമോ എന്നെ അയച്ച പിതാവിന്റേതു അല്ലാതെ എന്റേതു അല്ല.

൨൫. ഞാൻ നിങ്ങളുടെ അടുക്കൽ ആയിരിക്കയിൽ ഇവ നിങ്ങളോട്ട പറഞ്ഞിരിക്കുന്നു.

൨൬. എങ്കിലും എന്റെ പിതാവ് എന്റെ നാമത്തിൽ അയക്കുന്ന പരിശുദ്ധാത്മാവായ പാരഖ്ലേത്താ തന്നെ നിങ്ങളെ സകലവും പഠിപ്പിക്കുകയും, ഞാൻ നിങ്ങളോട പറയുന്നതെല്ലാം നിങ്ങളെ ഓർമ്മപ്പെടുത്തുകയും ചെയ്യും.

൨൭. സമാധാനം നിങ്ങൾക്കായി ഞാൻ വിട്ടിരിക്കുന്നു; എന്റെ സമാധാനം നിങ്ങൾക്ക ഞാൻ തരുന്നു. ലോകം തരുന്നതുപോലെയല്ല ഞാൻ നിങ്ങൾക്ക തരുന്നത്. നിങ്ങളുടെ ഹൃദയം കലങ്ങേണ്ടാ, ഭയപ്പെടുകയും വേണ്ടാ.

Thevara.
22. 11. 1939.

ബ. പ്രി. എമ്മാനുവേലച്ചാ,

സദയം അയച്ച എഴുത്തും "നടപടി"മുതലായതു അടങ്ങിയ അച്ചന്റെ പുതിയ പുസ്തകവും യഥാകാലം കിട്ടി. ജോലിത്തിരക്കു നിമിത്തം മറുപടി താമസിച്ചുപോയതാണ്. സദയം ക്ഷമിക്കുമല്ലോ.

അച്ചന്റെ ക്ഷമാപൂർവ്വകമായ പരിശ്രമത്തിന്റെ ഫലമായി സാരമായതും സാധാരണോപയോഗത്തിനു മതിയാകുന്നതുമായ വേദപുസ്തകഭാഗങ്ങൾ നമ്മുടെ ഭാഷയിൽ വിവർത്തനം ചെയ്തു പ്രസിദ്ധപ്പെടുത്തപ്പെട്ടുകാണുന്നതിൽ വളരെ സന്തോഷമുണ്ടു്. ദൈവത്തിനു സ്തോത്രം പറയുന്നു. അച്ചന്റെ ദേഹാസ്വാസ്ഥ്യം പരിഗണിച്ചു ബാക്കി പുസ്തകങ്ങൾ കൂടി തർജ്ജമചെയ്തു തുടങ്ങുവാൻ അച്ചനെ പ്രോത്സാഹിപ്പിക്കുന്നതിനു എനിക്കു ധൈര്യമില്ല. എങ്കിലും അതിനായി വേറെ എന്തെങ്കിലും മാർഗ്ഗം ഉടനെ നിർദ്ദേശിക്കുവാൻ കരുതുന്നുണ്ടു്. ദൈവാനുഗ്രഹത്താൽ ആ കാര്യം ശരിപ്പെടുമെന്നു പ്രതീക്ഷിക്കുന്നു.

അച്ചന്റെ വിജയത്തെപ്പററി ഞാൻ ഹൃദയപൂർവ്വം നമ്മുടെ കർത്താവിൽ അച്ചനെ അഭിനന്ദിക്കയും സർവ്വശക്തനായ അവിടത്തെ അച്ചനോടുകൂടി ഞാനും സ്തുതിക്കുകയും ചെയ്യുന്നു.

എന്നു,

പ്രാർത്ഥനയുടെ ഐക്യത്തിൽ,

എ. ശു. Fr. Bartholomew of Jesus T. O. C. D.
Prior Genaral.

# അവതാരിക.

കത്തോലിക്കാ തിരുസഭയുടെ ഉപദേശങ്ങളടങ്ങിയിരിക്കുന്ന രണ്ടു ഭണ്ഡാഗാരങ്ങളാണല്ലൊ പാരമ്പര്യവും വിശുദ്ധഗ്രന്ഥവും. നമ്മുടെ ആദ്ധ്യാത്മിക ജീവിതത്തിലും, ദിവ്യകമ്മങ്ങളിലും. അദ്ധ്യാപകവൃത്തിയിലും വിശുദ്ധഗ്രന്ഥത്തിനുള്ള സ്ഥാനം എത്ര വലുതാണെന്ന് എല്ലാവക്കും ഏറെക്കുറെ അറിയാവുന്നതാണ്. ദൈവവാക്യങ്ങളുടെ ഒരു സമുച്ചയമാണ് വിശുദ്ധഗ്രന്ഥം. നമ്മുടെ ആദ്ധ്യാത്മിക ജീവിതത്തെ നിയന്ത്രിക്കുവാനും, പരിപുഷ്ടമാക്കുവാനും വിശുദ്ധഗ്രന്ഥം നമുക്കു വളരെ സഹായകമാകുന്നു. തന്നിമിത്തം ദണ്ഡവിമോചനങ്ങൾ നൽകിക്കൊണ്ടുകൂടിയാണ് തിരുസഭ വിശുദ്ധഗ്രന്ഥപാരായണത്തെ പ്രോത്സാഹിപ്പിക്കുന്നതു്.

പഴയതും, പുതിയതും എന്നിങ്ങനെ രണ്ടായിട്ട് വിശുദ്ധഗ്രന്ഥം വിഭജിക്കപ്പെടുന്നു. പുതിയതു് അഥവാ പുതിയനിയമം നമ്മുടെ കത്താവിൻെറ ശ്ലീഹന്മാരാലും അവരുടെ സഹചരന്മാരാലും എഴുതപ്പെട്ടതും ക്രിസ്ത്യാനികൾക്കുമാത്രം സ്വന്തമായതും ആകുന്നു. പഴയതു് അഥവാ പഴയ നിയമം യഹൂദന്മാരും സ്വീകരിക്കുന്നുണ്ട്.

യഹൂദമതാചാരങ്ങളെ പ്രത്യേകവിധത്തിൽ ബാധിക്കുന്നതാണ് പഴയനിയമത്തിലെ ആദ്യഭാഗമായ പഞ്ചഗ്രന്ഥി. പഴയനിയമത്തിലെ ഏററവും പ്രധാനപ്പെട്ടതും, ഗ്രഹിക്കുവാൻ നമുക്കു വളരെ പ്രയാസമുള്ളതും ആയ ഈ ഭാഗം സുപ്രസിദ്ധ സുറിയാനിപ്ശീത്തായിൽനിന്ന് ക. നി. മൂ. സ. ബ. മാണിക്കത്തനാർ അവർകൾ ഏററവും സ്തുത്യർഹമായ രീതിയിൽ മലയാളഭാഷയിലേക്കു വിവൎത്തനം ചെയ്തിട്ടുള്ളതു് കേരളീയസഭയ്ക്കും, കേരളത്തിനും, കൈരളിക്കും ഒരു വലിയ അനുഗ്രഹംതന്നെ എന്നതിൽ യാതൊരു സംശയവുമില്ല. ബ. മാണിക്കത്തനാർ അവർകളുടെ ഭാഷാശുദ്ധിയും, വിവിധഭാഷാഭിജ്ഞതവും, വിജ്ഞാനപ്രദങ്ങളായ വ്യാഖ്യാനങ്ങൾ നൽകുവാനുള്ള പാടവവും പഞ്ചഗ്രന്ഥിയുടെ പരിഭാഷയോടേ നാനാജാതിമതസ്ഥരായ കേരളീയക്കെല്ലാം അനുഭവപ്പെട്ടുകഴിഞ്ഞു. ക. നി. മൂ. സ. വിവൎത്തകസംഘത്തിൽനിന്ന് അദ്ദേഹത്തിന് ഏല്പിക്കപ്പെട്ട ഭാഗം അതു മാത്രമായിരുന്നതിനാൽ ബ. മാണിക്കത്തനാർ ഒരുപക്ഷേ വിവൎത്തനം തുടരാതിരിക്കുമോ എന്നൊരു ആശങ്ക ചിലരിലെല്ലാം കടന്നുകൂടാതിരുന്നില്ല.

*

ബ. മാണിക്കത്തനാരുടെ ശ്രദ്ധ പുതിയനിയമത്തിലേക്ക പതിയുന്ന പക്ഷം അത് കൂടുതൽ പ്രയോജനകരമായിരിക്കുമെന്ന വിചാരിച്ചിരിക്കയിലാണ് തന്റെ ഗുരുപ്പട്ടരജതജൂബിലി സ്മാരകമായി നാലുസുവിശേഷങ്ങളുടെയും മലയാളവിവർത്തനം ൧൯൩൬-ൽ അദ്ദേഹം വെളിക്ക വിട്ടകയുണ്ടായത്. എന്നാൽ പുതിയനിയമം ഇതുകൊണ്ട് അവസാനിച്ചില്ലല്ലൊ; ശേഷമുള്ള ഭാഗംകൂടി സുറിയാനിപ്ശിത്തായിൽനിന്നുതന്നെ മലയാളത്തിലേക്ക വിവർത്തനം ചെയ്യപ്പെടണമല്ലൊ; ആ ജോലിയും സുവിശേഷവിവർത്തകൻതന്നെ നിർവഹിക്കുന്നപക്ഷം അത് എല്ലാംകൊണ്ടും ഏററം നന്നായിരിക്കുമല്ലൊ എന്നിങ്ങനെ വിചാരിച്ചിരിക്കുമ്പോഴാണ് തന്റെ ഷഷ്ട്യബ്ദപൂർത്തിസ്മാരകമെന്നോണം ആ ജോലിയും ബ. മാണിക്കത്തനാർതന്നെ സ്വതൃർഹമായിചെയ്തു തീർത്തിരിക്കുന്നത്.

ഇങ്ങനെ പഴയനിയമത്തിലെ ഏററവും പ്രധാന ഭാഗമായ പഞ്ചഗ്രന്ഥിയും, പുതിയനിയമം മുഴുവനും സുപ്രസിദ്ധ സുറിയാനിപ്ശിത്തായിൽനിന്ന് – പണ്ഡിതലോകം വാനോളം പുകഴ്ത്തുന്നതും കേരളീയ സുറിയാനിസഭയുടെ പ്രശംസാവിഷയവും ആയ ആ സുറിയാനിപ്ശിത്തായിൽനിന്ന് – ബ. മാണിക്കത്തനാർ ഒരാൾതന്നെ നമ്മുടെ മാതൃഭാഷയിലേക്ക വിവർത്തനം ചെയ്തിരിക്കുന്നു! ഇപ്രകാരം ഭാരമേറിയ ഒരു ജോലി നിർവഹിക്കുവാനുള്ള പാണ്ഡിത്യവും, പരിചയവും, ഭാഷാപരിജ്ഞാനവും, പരിപക്വബുദ്ധിയും, ക്ഷമാശീലവും ബ. വിവർത്തകനിൽ തികച്ചും സ്ഥിതിചെയ്യുന്നുണ്ടെന്ന് വിവർത്തനത്തിലെ ഓരോവാക്യവും സാക്ഷ്യം വഹിക്കുന്നുണ്ട്.

ഈ വിവർത്തനത്തിൽ 'ശ്ലീഹന്മാരുടെ നടപടിയും', പൌലോസ്, യാക്കോബ്, പത്രോസ്, യോഹന്നാൻ, യൂദാ എന്ന ശ്ലീഹന്മാരുടെ ലേഖനങ്ങളും, യോഹന്നാൻശ്ലീഹായിക്കുണ്ടായ ദിവ്യദർശനവും അടങ്ങിയിരിക്കുന്നു. നമ്മുടെ കർത്താവിന്റെ സ്വർഗ്ഗാരോഹണംവരെയുള്ള സംഗതികളുടെ ഒരു ചുരുങ്ങിയ വിവരണമാണല്ലൊ സുവിശേഷ ഗ്രന്ഥങ്ങളിലെ ഉള്ളടക്കം. ആദിമസഭയുടെ ചരിത്രത്തിലെ ചില ഭാഗങ്ങളും, വി. പത്രോസിന്റെയും വി. പൌലോസിന്റേയും ചില പ്രവൃത്തികൾ സംബന്ധിച്ചുള്ള വിവരണങ്ങളും ആണ് 'ശ്ലീഹന്മാരുടെ നടപടി'യിലെ പ്രതിപാദ്യവിഷയങ്ങൾ. ഓരോ ആവശ്യംപ്രമാണിച്ച് ഓരോ പ്രത്യേകസഭകൾക്കോ, വ്യക്തികൾക്കോ, അല്ലെങ്കിൽ പൊതുവേ എല്ലാവരേയും ഉദ്ദേശിച്ചോ എഴുതപ്പെട്ടവയാണ് പുതിയനിയമത്തിലെ ലേഖനഭാഗങ്ങൾ. പാത്മോസ് ദ്വീപിൽ വച്ച് വി. യോഹന്നാൻശ്ലീഹായിക്കുണ്ടായ ദിവ്യദർശനത്തോടേ പുതിയനിയമഗ്രന്ഥം സമാപിക്കുന്നു.

ഇവയിൽ തർജ്ജമ ചെയ്യുവാനും ഗ്രഹിക്കുവാനും ഏററവും പ്രയാസമേറിയവ വി. പൌലോസിൻെറ ലേഖനങ്ങളാണ്. വി. യോഹന്നാൻെറ ദിവ്യദർശനം ഒരു പ്രവചനമാകയാൽ അതിൻെറ അർത്ഥവും സുഗ്രാഹ്യമല്ല. എന്നാൽ ഈ വിഷമതകളെല്ലാം പണ്ഡിതനായ വിവർത്തകൻ പാടവപൂർവം ലക്ഷ്യീകരിച്ചിട്ടുണ്ടെന്ന് സന്തോഷപൂർവ്വം പറയാവുന്നതാണ്.

വിവർത്തനം സുറിയാനിപ്ശീത്തായിൽനിന്നാണെന്നുള്ളതുതന്നെ പ്രത്യേകമൊരു വിശേഷത അതിനു പ്രദാനംചെയ്യുന്നുണ്ട്. ലത്തീൻവുൾഗാത്താ ഇപ്പോൾ തിരുസഭയിൽനിന്നു പരിഷ്കരിച്ചുവരുകയാണല്ലൊ. പരിഷ്കരിച്ചിടത്തോളംഭാഗം വായിച്ചാൽ സുറിയാനിപ്ശിത്തായുടെ മേന്മ ധാരാളം മനസ്സിലാക്കാവുന്നതാണ്. ഈ സ്ഥിതിക്ക് സുറിയാനിപ്ശീത്തായിൽനിന്നുള്ള ഒരു മലയാളവിവർത്തനം കേരളീയസഭയ്ക്കു് എത്ര വലുതായ ഒരനുഗ്രഹമാണെന്നു് പ്രത്യേകം പറയേണ്ടതില്ലല്ലൊ. ഇതിനും പുറമേ വിവർത്തകൻെറ ഭാഷാശുദ്ധിയും, വ്യാഖ്യാനങ്ങളും ഈ വിവർത്തനത്തിനു മാററു കൂട്ടുകയുംചെയ്യുന്നു. വിശുദ്ധഗ്രന്ഥം എല്ലാവരും വായിച്ചു ഗ്രഹിക്കേണ്ടതാകയാൽ അതു വിവർത്തനം ചെയ്യുന്നതു് സാധാരണന്മാൎക്കുപോലും മനസ്സിലാകുന്ന ലളിതഭാഷയിൽ ആയിരിക്കണം. വിവർത്തകൻ ഈ വിഷയത്തിൽ പ്രത്യേകം ശ്രദ്ധപതിച്ചിട്ടുണ്ട്. വിവിധഭാഷാവിവർത്തനങ്ങളും മൂലപ്രതിയും തമ്മിൽ ഒത്തുനോക്കിയും, വ്യത്യാസങ്ങൾ എടുത്തു കാണിച്ചും, വിപുലങ്ങളായ വ്യാഖ്യാനങ്ങൾ കൂട്ടിച്ചേർത്തും ആണ് ഈ വിവർത്തനം തയ്യാറാക്കിയിരിക്കുന്നതു്. വ്യാഖ്യാനങ്ങളിൽ നമ്മുടെ ചരിത്രത്തിനും, ആചാരങ്ങൾക്കും, പാരമ്പര്യവർത്തമാനങ്ങൾക്കുംകൂടി ഒരു സ്ഥാനം നൽകിയിട്ടുള്ളതായി കാണുന്നു. ഇങ്ങനെ ഈ വിവർത്തനം ഏതു നാട്ടുഭാഷാവിവർത്തനത്തോടും കിടപിടിക്കത്തക്കതും ഒരുപക്ഷേ അവയെ എല്ലാം അതിശയിക്കുന്നതും ആണ്.

കേരളീയകത്തോലിക്കരെ സംബന്ധിച്ചിടത്തോളം വേദപുസ്തകവിവർത്തനം അവൎക്കില്ലായിരുന്നു എന്ന ആക്ഷേപം കുറേശ്ശെ പരിഹരിക്കപ്പെട്ടുതുടങ്ങിയിട്ട് ഇപ്പോൾ വളരെനാൾ കഴിഞ്ഞിരിക്കുന്നു. എന്നാൽ ഏതെങ്കിലും തരത്തിലുള്ള ഒരു വിവർത്തനം മുഖേനയല്ല, പ്രത്യുത പണ്ഡിതാനുയോജ്യമായ ഒന്നുകൊണ്ടുമാത്രമാണ് പ്രസ്തുത ആക്ഷേപത്തെ നാം പരിഹരിക്കേണ്ടതു്. ബ. മാണിക്കത്തനാരുടെ വിവർത്തനത്തിൻെറ വിശേഷത മുഴുവനും ഇതിൽ അടങ്ങിയിരിക്കുന്നു.

നമ്മുടെ കർത്താവിൻെറ മാതൃഭാഷയും, അവിടന്നു് കുർബാനബലി സമർപ്പിക്കുവാൻ ഉപയോഗിച്ചതും ആയ സുറിയാനിയിൽനിന്നു് ചെയ്യപ്പെട്ടിരിക്കുന്ന ഈ വിവർത്തനം ഏതു കേരളീയക്രൈസ്തവനും അത്യധികമായ

ആഹ്ളാദത്തെ പ്രദാനം ചെയ്യുമെന്നതിൽ യാതൊരു സംശയവുമില്ല. വേദപുസ്തകപാരായണത്താലുണ്ടാകേണ്ട നിരവധി നന്മകൾ നിഷ്പ്രയാസം കൈവരുത്തുവാൻ നമ്മെ സംബന്ധിച്ചിടത്തോളം ഏററവും പററിയ വിവൎത്തനമാകുന്നു ഇതു് എന്നും എടുത്തുപറഞ്ഞുകൊള്ളുന്നു.

വിവൎത്തകനേയും, വിവൎത്തനത്തേയും, വായനക്കാരേയും ഹൃദയപൂൎവ്വം ആശിൎവ്വദിക്കുന്നു.

✠ *James Kalacherry,*
*Bishop of Changanacherry.*

Bishop's Palace,<br>8th Sept. 1938.

# മുഖവുര.

പുതിയനിയമം 'സുവിശേഷങ്ങൾ' ൧൯൩൭-ൽ അച്ചടിച്ചു പ്രസിദ്ധം ചെയ്തിട്ടുണ്ടല്ലൊ. പുതിയനിയമത്തിലെ ബാക്കി ഗ്രന്ഥങ്ങളും ഇതാ! വെളിക്കു വിടുന്നു. ഒരു മുഖവുരയുടെ രൂപത്തിൽ എനിക്കു പറയുവാനുള്ളവ മിക്കവാറും എല്ലാംതന്നെ 'പഞ്ചഗ്രന്ഥി'യുടെയും 'സുവിശേഷങ്ങ'ളുടെയും മുഖവുരകളിൽ പറഞ്ഞിട്ടുള്ളതിനാൽ ചുരുക്കം ചില കാൎയ്യങ്ങൾമാത്രമേ ഇവിടെ പ്രസ്താവിക്കുവാനുള്ളു.

സുറിയാനിപ്ശീത്താ അനുസരിച്ചുള്ളതാണല്ലൊ ഈ വിവൎത്തനം. പ്രാചീനങ്ങളായ പല ഭാഷാപ്രതികളുമായി ഒത്തുനോക്കിയാണു ഇതു നിൎവ്വഹിച്ചിട്ടുള്ളതെന്നു ഈ ഗ്രന്ഥം വായിക്കുന്ന ആൎക്കും നിഷ്പ്രയാസം ഗ്രഹിക്കാം. വിവിധപ്രതികൾ തമ്മിലുള്ളതായി കണ്ട വ്യത്യാസങ്ങളിൽ പലതും തത്തൽസ്ഥാനങ്ങളിൽ രേഖപ്പെടുത്തിട്ടുണ്ട്. ഈ വ്യത്യാസങ്ങൾ നിസ്സാരങ്ങളൊ പ്രഥമദൃഷ്ടിക്കുമാത്രമുള്ളതൊ അല്ലാതെ അൎത്ഥത്തെ സാരമായി ബാധിക്കുന്നതൊ യഥാൎത്ഥമൊ അല്ലെന്നു കാണിക്കുവാൻ എപ്പോഴും ശ്രമിച്ചിട്ടില്ല. പുസ്തകം വലുതായിപ്പോകുമെന്ന ഭയവും, പഞ്ചഗ്രന്ഥിയുടെ ആദ്യഭാഗത്തു പലപ്പോഴും പറഞ്ഞിട്ടുള്ളതിൽനിന്നു മററു സ്ഥലങ്ങളിലും അവ നിസ്സാരങ്ങളെന്നു വായനക്കാർ ഗ്രഹിച്ചുകൊള്ളുമെന്ന വിചാരവുമാണു അതിനുള്ള കാരണം.

ലത്തീൻ വുൾഗാത്തയുടെ മലയാളവിവൎത്തനമുണ്ടായിരുന്നിട്ടും സുറിയാനിയിൽനിന്നുള്ള ഈ വിവൎത്തനം വെളിക്കു വിടുന്നതിനു പലേ കാരണങ്ങളുമുണ്ട്. പൌരസ്ത്യസഭകളെ അവയുടെ പൂൎവ്വശോഭയിലേക്കു തിരികെ കൊണ്ടുവരണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടി തിരുസിംഹാസനം ഉററു ശ്രമിച്ചുവരികയാണല്ലൊ. കേരളത്തിലുള്ള കത്തോലിക്കാസുറിയാനിക്കാരിൽ ഭൂരിപക്ഷവും ലത്തീൻഭരണത്തിൽ വളരെക്കാലം കഴിച്ചുകൂട്ടേണ്ടിവന്നതിനാലും, ലത്തീൻരീതിയിൽമാത്രം സംഗതികൾ ഗ്രഹിച്ചിരിക്കുന്നതിനാലും സുറിയാനിയുടെ മേന്മയോ ആവശ്യമോ മനസ്സിലാക്കാതെ പണ്ഡിതദൃഷ്ടിയിൽ ആക്ഷേപാൎഹന്മാരായി തീൎന്നിരിക്കുന്നു എന്നു വ്യസനസമേതം പറയേണ്ടിവന്നിരിക്കുന്നു. പൌരസ്ത്യരുടെ നടപടികൾ സംബന്ധിച്ചു മതിയായ ജ്ഞാനമില്ലാത്തതിനാൽ അവരിൽ പ്രമുഖന്മാർപോലും ലത്തീനിലുള്ളവമാത്രം കത്തോലിക്കങ്ങളാണെന്നു ധരിച്ചുവശായിട്ടുള്ള സംഗതിയും ലജ്ജാപൂൎവ്വം സമ്മതിക്കേണ്ട ഒരു വാസ്തവമാണ്. ഈ നിലയിൽനിന്നു സുറിയാനിസമുദായത്തെ ഉണൎത്തുന്നതിനുള്ള ശ്രമങ്ങൾ ചെയ്യേണ്ടസമയം അത്യാസന്നമായിരിക്കുന്നു. കേരളീയസുറിയാനിസഭയുടെ ചരിത്രം, പുരാതനപ്രശസ്തി, റീത്തു മുതലായവയെപ്പററി യൂറോപ്പിലുള്ള പണ്ഡിതന്മാർ പഠിച്ച് ആ സഭയുടെ ദുരവസ്ഥയെക്കുറിച്ചു ദുഃഖിക്കയും, ആ അവസ്ഥയിൽ

നിന്നു ഉണരുവാൻ ആ സഭാംഗങ്ങൾ പരിശ്രമിക്കാതിരിക്കുന്നതിൽ വിസ്മയിക്കയും ചെയ്യുന്ന ഈ കാലത്തു് ആ സഭയുടെ അഭിമാനസമ്പത്തായ പ്ശീത്താവിവൎത്തനത്തിൻെറ മലയാളതൎജ്ജമ ആ സഭാംഗങ്ങളെ ഉണൎത്തുവാൻ എററവും ഉപയുക്തമായ മാൎഗ്ഗങ്ങളിൽ ഒന്നായി പരിഗണിക്കാവുന്നതാണ്. ഇങ്ങനെ പൌരസ്ത്യസഭകളുടെ ഉന്നമനത്തിൽ മാൎപ്പാപ്പാമാൎക്കുള്ള മഹനീയമായ ആഗ്രഹം കേരളീയസുറിയാനിക്കാരെ സംബന്ധിച്ചിടത്തോളം സാധിതമായിത്തീരുവാൻ പ്ശീത്തായുടെ മലയാളവിവൎത്തനം പ്രയോജകീഭവിക്കുമെന്ന ബോധംകൊണ്ടുകൂടിയാണു ഈ വിവൎത്തനത്തിനു ആധാരമായി പ്ശിത്തായെ ഇവിടെ സ്വീകരിച്ചിരിക്കുന്നതു്.— ഇന്നത്തെ വുൾഗാത്തപ്പതിപ്പ് അത്ര നന്നായിരിക്കുന്നില്ലെന്നു പണ്ഡിതലോകം സമ്മതിക്കയും, തിരുസിംഹാസനത്തിൽനിന്നുതന്നെ അതു പരിഷ്കരിച്ചുവരികയും ചെയ്യുന്നുണ്ട്. (പഞ്ചഗ്രന്ഥി മുഖവുര PP. II, III: 'പരമപരിപാലകനായ ദൈവം' പഞ്ചഗ്രന്ഥി PP. 16, 17. സൂചന.) സുറിയാനിവിവൎത്തനമാകട്ടെ ഇങ്ങനെയുള്ള പരിഷ്കാരത്തിനു വിധേയമാകേണ്ട ആവശ്യമില്ലാത്തതും, വേദപുസ്തകപഠിതാക്കൾക്ക് മൂലഭാഷ വായിച്ചാലുണ്ടാകുന്ന അനുഭവംതന്നെ പ്രദാനം ചെയ്യുന്നതുമാകുന്നു. തന്മൂലം വേദപുസ്തകസംബന്ധമായി ഉപരിപഠനം നടത്തുന്നവൎക്കു അതു് അമൂല്യമായ ഒരു നിധിയായിത്തീൎന്നിരിക്കുന്നു. (പ്ശിത്താ, പഞ്ചഗ്രന്ഥി PP. XV. sqq.) സുറിയാനിക്കാരല്ലാത്ത കത്തോലിക്കൎക്കും ഈ പുതിയ വിവൎത്തനം ഈ കാരണത്താൽ വളരെ ഉപകാരപ്രദമായി ഭവിക്കുമെന്നാണു എൻെറ പ്രതീക്ഷ.— മാത്രമല്ല, പുത്തൻകൂർ ശീശ്മയിൽനിന്നു കത്തോലിക്കാസഭാമാതാവിൻെറ മടിയിൽ വന്നുചേരുന്ന നമ്മുടെ സഹോദരങ്ങൾ വേദപുസ്തകം നിത്യം ഉപയോഗിച്ചുകൊണ്ടിരുന്നതിനാൽ അവൎക്കു വായിക്കുവാൻ തക്ക വിശുദ്ധഗ്രന്ഥം ഇല്ലാതെവരുന്നതു വളരെ പരിതാപകരമായ ഒരവസ്ഥയാണ്. സുറിയാനിറീത്തിന്മേൽ ദൃഢനിഷ്ഠയോടുകൂടിയിരിക്കുന്ന ആ സഹോദരങ്ങൾക്കു സുറിയാനിയിൽനിന്നുള്ളതല്ലാത്ത ഒരു വിവൎത്തനം ഹൃദ്യമല്ലാതെയാണിരിക്കുന്നതും.

ഈ വിവൎത്തനത്തിൽ ഭാഷാരീതിയനുസരിച്ചു ചില പദങ്ങളും വാക്യാംശങ്ങളും അന്യവാക്യങ്ങളിൽ ചെന്നുപററുവാൻ ഇടയായിട്ടുണ്ട്. അങ്ങനെ മാററം ചെയ്യപ്പെട്ട വാക്യങ്ങളെ അന്യത്ര സാക്ഷ്യമാക്കി പറയുമ്പോൾ സാക്ഷ്യമാക്കപ്പെടുന്ന സംഗതി തൎജ്ജമയിൽ ഏതുവാക്യത്തിൽ ചെന്നുചേൎന്നിരിക്കുന്നുവോ അവിടെയായിരിക്കും അവ പ്രായേണ പ്രത്യക്ഷപ്പെടുന്നതു്. സ്ഥാനഭേദം വാക്യസംഖ്യയും, « » ചിഹ്നവുംകൊണ്ടു രേഖപ്പെടുത്തീട്ടുള്ളതിനാൽ (പ. ഗ്രന്ഥി മുഖവുര PP. IV, V.) ഇതു നിഷ്പ്രയാസം കണ്ടുപിടിക്കാവുന്നതുമാണ്.

സുറിയാനി പുതിയനിയമപുസ്തകവിവൎത്തനം സൎവ്വത്ര ഐകരൂപ്യത്തോടുകൂടിയിരിക്കുന്നതിനാൽ അതു ഒരാളാൽതന്നെ വിവൎത്തനം ചെയ്യപ്പെട്ടു എന്നാണു കരുതപ്പെടുന്നതു്. (പ. ഗ്രന്ഥി മുഖവുര P. XVII.) ഈ വിവൎത്തനവും പല കൈകൾ ഇടപെടാതെ നിൎവ്വഹിക്കപ്പെട്ടിരിക്കകൊണ്ടു ഗുണത്തിലാകട്ടെ ദോഷത്തിലാകട്ടെ ഇതിലും ഐകരൂപ്യം ഉണ്ടാകാതിരിക്കുവാൻ വഴിയില്ലല്ലൊ.

കണ്ടുകിട്ടുവാനിടയായ വ്യാഖ്യാനഗ്രന്ഥങ്ങളെല്ലാംതന്നെ വുൾഗാത്തയെ അധാരമാക്കി പറയുന്നവയായിരുന്നു. പ്ശീത്തായെ അധികരിച്ചുള്ള ഈ ഗ്രന്ഥത്തിലെ വ്യാഖ്യാനങ്ങളിൽ, വിശേഷിച്ച്, പ്ശീത്തായും വുൾഗാത്തയും തമ്മിൽ വ്യത്യാസപ്പെടുന്നതായി തോന്നുന്ന സ്ഥലങ്ങളിൽ വിവിധഭാഷാപ്രതകളെ നിരീക്ഷണം ചെയ്യും ചിലപ്പോഴെല്ലാം പറയേണ്ടി വന്നിട്ടുണ്ട്. (പ. ഗ്രന്ഥി മുഖവുര P. VI.) ഒരാളുടെമാത്രം ചിന്താസരണിയിൽകൂടി ബഹിർഗ്ഗമിച്ചിട്ടുള്ള ആ വ്യാഖ്യാനങ്ങളിൽ വല്ല വീഴ്ചയും വന്നുപോയിട്ടുണ്ടെങ്കിൽ അതു പരിഹരിക്കുവാൻ തക്ക ഒരവസരം ഇനി എനിക്കു ലഭിക്കുമോ എന്നു സംശയിക്കുന്നു. ഞാൻ വാർദ്ധക്യപന്ഥാവിൽ കുറെ കാതം മുമ്പോട്ടു കടന്നിരിക്കയാണ്. ഇക്കഴിഞ്ഞ ജൂലൈ ൨൨-ാംനു- ൬൦ വയസ്സു പൂർത്തിയായി. പലവിധരോഗങ്ങൾക്കും ഞാൻ അധീനനുമാണ്. വി. ഗ്രന്ഥവിവർത്തനംപോലെയുള്ള ദുർവഹമായ ഒരു ഭാരം ഇനിയും താങ്ങുവാൻ എൻെറ ചുമലുകൾക്കു ശക്തി പോരാ. അതിനാൽ വിവർത്തനത്തിലെ വാക്യത്തിലൊ വ്യാഖ്യാനത്തിലൊ ആകട്ടെ, ഇതിനു മുമ്പു പ്രസിദ്ധീകരിക്കുവാനിടയായിട്ടുള്ള മററു വല്ല ചെറുഗ്രന്ഥങ്ങളിലാകട്ടെ എൻെറ സ്നേഹമാതാവായ സഭയുടെ ഉപദേശങ്ങൾക്കനുയോജ്യമല്ലാത്ത എന്തെങ്കിലും പ്രസ്താവിക്കുവാൻ ഇടയായിട്ടുണ്ടെങ്കിൽ അവയെക്കുറിച്ചു ഹൃദയപൂർവ്വം പശ്ചാത്തപിക്കയും, അവയെ പിൻവലിക്കയും, സത്യത്തിൻെറ തൂണും ഗുരുനാഥയുമായിരിക്കുന്ന വിശുദ്ധസഭയുടെ അഭിപ്രായത്തോടു എൻെറ മനസ്സു മുഴുവൻ യോജിപ്പിക്കയും ചെയ്യുന്നു എന്നു തുറന്നു പ്രസ്താവിക്കുവാൻ ഈ അവസരം വിനിയോഗിച്ചുകൊള്ളുന്നു.

വിശുദ്ധസഭ ഞായറാഴ്ചകളിലും തിരുനാളുകളിലും കുബ്ബാനയിൽ വായിക്കുന്ന ലേഖനങ്ങൾ മിക്കവാറും എല്ലാംതന്നെ പുതിയനിയമത്തിൽ നിന്നാണല്ലൊ എടുത്തിട്ടുള്ളതു്. പുതിയനിയമവിവർത്തനം ഇപ്പോൾ പൂർണ്ണമായിരിക്കുന്നതുകൊണ്ട് കുബ്ബാനകളിലെ ലേഖനങ്ങളും സുവിശേഷങ്ങളും കൂടി ഇവിടെ സൂചിപ്പിക്കുന്നതു ഉപയുക്തമാകയാൽ അവയുടെ ഒരു പട്ടികയും ഈ പുസ്തകത്തിൻെറ ആരംഭത്തിൽ ചേർത്തിട്ടുണ്ട്. പഴയനിയമഭാഗങ്ങൾ ഇടപെടുന്നവയിൽ പഞ്ചഗ്രന്ഥിയിൽനിന്നുള്ള ചിലതു വായനക്കാരുടെ സൌകര്യം ഉദ്ദേശിച്ചു ഇവിടെ ഉദ്ധരിക്കുകയും, മററു ഗ്രന്ഥങ്ങളിൽ നിന്നുള്ള ചുരുക്കം ചിലതുകൾ തർജ്ജമചെയ്തു ചേർക്കയും ചെയ്തിരിക്കുന്നു. എങ്കിലും പഴയനിയമത്തിലെ എല്ലാ പുസ്തകങ്ങളും വിവർത്തനം ചെയ്തിട്ടില്ലാത്തതിനാൽ അവയിലെ ഭാഗങ്ങൾ വായിക്കേണ്ടിയ പല പ്രധാന തിരുനാളുകളും ഈ പട്ടികയിൽ ചേർക്കുവാൻ ഇടയായിട്ടില്ല. വി. ഗ്രന്ഥവിവർത്തനം പൂർണ്ണമാകുമ്പോൾ ഈ പട്ടിക വിസ്തൃതമാക്കുകയും, പഴയനിയമത്തിൽനിന്നു ഇവിടെ ഉദ്ധരിച്ചും തർജ്ജമചെയ്തും ചേർത്തിട്ടുള്ളവ വിട്ടുകൊണ്ട് അവയുടെ സ്ഥാനങ്ങൾമാത്രം കാണിക്കുകയും, ഈ പട്ടിക ഇവിടെ നിന്നു മാറി 'സൃഷ്ടി'യുടെ ആരംഭത്തിനു മുമ്പു കാണിച്ചിട്ടുള്ള ഗ്രന്ഥനാമങ്ങളുടെ താഴെ ചേർക്കയും, ആ ഗ്രന്ഥനാമങ്ങളുടെ പട്ടികയിൽ ഓരോ പുസ്തകങ്ങളുടെയും പുറവും അദ്ധ്യായസംഖ്യയുംകൂടി രേഖപ്പെടുത്തുകയും, ഇവിടെ കാണുന്ന ഗ്രന്ഥനാമപ്പട്ടിക ഉപേക്ഷിച്ചുകളയുകയും ചെയ്യുക

ഉത്തമം എന്നു തോന്നുന്നു. തൎജ്ജമജോലി പൂൎണ്ണമാക്കുവാനിരിക്കുന്നവർ ഇക്കാ
ൎയ്യത്തിൽ ശ്രദ്ധപതിക്കുമെന്നാണു എന്റെ വിശ്വാസം. അങ്ങനെ ചെയ്യു
ണമെന്നു അവരോടു ഞാൻ അഭ്യൎത്ഥിക്കുകയും ചെയ്യുന്നു.

പുതിയനിയമഗ്രന്ഥങ്ങളുടെ വിവൎത്തനം രണ്ടു പ്രസിദ്ധീകരണ
ങ്ങൾകൊണ്ടാണല്ലൊ പൂൎണ്ണതയിൽ എത്തിയിരിക്കുന്നതു്. തന്മൂലം പ്രസി
ദ്ധീകരണാനുമതി ആദിയായവ വ്യത്യസ്തങ്ങളാകുവാൻ ഇടയായി. ഓരോ
പ്രസിദ്ധീകരണത്തെയും സംബന്ധിക്കുന്നവയെല്ലാം സാധാരണ രീതിയ
നുസരിച്ചു അതതിന്റെ ആരംഭത്തിൽതന്നെ ചേൎത്തിരിക്കുന്നു എങ്കിലും,
'നടപടി' മുതലായവയെ സംബന്ധിക്കുന്നവ, പുതിയനിയമം മുഴുവൻ
ഒന്നായി കുത്തുമ്പോൾ, ഗ്രന്ഥമദ്ധ്യത്തിൽ വരാതിരിക്കുവാൻവേണ്ടി, സുവി
ശേഷങ്ങളുടേവയെ തുടൎന്നു ആദിയിൽതന്നെ ചേൎക്കുവാൻ കരുതിയതിനാൽ
മാന്യവായനക്കാർ അവയും ഗ്രന്ഥാരംഭത്തിൽതന്നെ അന്വേഷിക്കേണ്ട
താണു്.

"ശക്തി ബലഹീനതയിലാകുന്നു പൂൎണ്ണമാകുന്നതു്" (൨. കോറ. അ.
൧൨. വ. ൯.) എന്ന വേദോക്തത്തിന്റെ ഒരുദാഹരണമാണു ഈ വിവൎത്ത
നമെന്നു പറയാം. വിശുദ്ധഗ്രന്ഥത്തിന്റെ തൎജ്ജമയും വ്യാഖ്യാനവും എത്ര
വിഷമതയേറിയ ഒരു കാൎയ്യമാണെന്നു ആരെയും പറഞ്ഞറിയിക്കേണ്ടതായി
ട്ടില്ല. ആ ജോലിയിൽ ഉദ്യുക്തനായ ഞാനോ കിഞ്ചിജ്ഞനും രോഗിയും.
ഇത്രബലഹീനമായ ഒരുപകരണംകൊണ്ടു ഇക്കാൎയ്യം ഈവിധമെങ്കിലും സാ
ധിച്ചതു ദൈവശക്തിയുടെ ഒരു പ്രദൎശനം മാത്രമായിട്ടേ ഞാൻ കരുതുന്നു
ള്ളു. ദൈവത്തിന്റെ സൎവ്വശക്തി എന്നും മഹത്വീകരിക്കപ്പെടട്ടെ.

നമ്മുടെ കൎത്താവായ ഈശോയെ പരിപാലിച്ചുവളൎത്തിയ വി. യൌ
സേപ്പുപിതാവും, ഇൻഡ്യയിൽ സുവിശേഷബീജാവാപം ആദ്യമായി ചെയ്ത
വി. തോമാശ്ലീഹായും ഈ വിവൎത്തനകാൎയ്യത്തിൽ എന്റെ സ്വൎഗ്ഗീയസംര
ക്ഷകന്മാരായിരുന്നു. അവർ വിഷമഘട്ടങ്ങളിൽ എന്നെ താങ്ങുകയും മനഃ
ക്ഷീണം നേരിട്ട അവസരങ്ങളിലെല്ലാം എന്നെ ധൈൎയ്യപ്പെടുത്തുകയും ചെ
യ്യാതിരുന്നെങ്കിൽ ഈ ജോലി ഇടക്കു വീണുപോകുമായിരുന്നു എന്നു തീൎച്ച
യാണു്. എന്റെ ഈ ഇരുപിതാക്കന്മാരുടെയുംപേരിൽ ഞാൻ എന്നും ഭക്തി
ബഹുമാനകൃതജ്ഞതകളോടുകൂടി വൎത്തിക്കുവാൻ വേണ്ടിയ അനുഗ്രഹവും
അവർ തന്നെ എനിക്കു തരുവിക്കുമാറാകട്ടെ. ഈ വിവൎത്തനകാൎയ്യത്തിൽ
കരുണാപുരസ്സരം എന്നെ പ്രോത്സാഹിപ്പിക്കുകയും, വേണ്ടിയ നിൎദ്ദേശങ്ങൾ
തരികയും, പ്രൌഢമായ ഒരവതാരികകൊണ്ടു 'പഞ്ചഗ്രന്ഥി'യേയും 'സുവി
ശേഷങ്ങ'ളേയുംപോലെ തന്നെ ഇതിനെയും മകുടീകൃതമാക്കുകയും ചെയ്ത
ചങ്ങനാശേരിരൂപതയുടെ നി. വ. ദി. ശ്രീ. കാളാശ്ശേരിൽ മാർ യാക്കോബ്
മെത്രാനച്ചൻ തിരുമേനിയോടു ഞാൻ എന്നും വളരെ കടപ്പെട്ടിരിക്കുന്നു.
വിവൎത്തനത്തിൽ സുറിയാനിഭാഷാസംബന്ധമായി പല സഹായങ്ങൾ എ
നിക്കു ചെയ്തുതന്നിട്ടുള്ള. ദിവ്യശ്രീ ക. നി. മൂ. സ. ഈറാനിമോസച്ചൻ
അവർകളോടും, സുറിയാനിഭാഷാപടുത്വംകൊണ്ടു വിവൎത്തനത്തെയും ദൈ
വശാസ്ത്രാദികളിലെ വിസ്തൃതജ്ഞാനംകൊണ്ടു വ്യാഖ്യാനത്തെയും പുഷ്ടി
പ്പെടുത്തിയ ദിവ്യശ്രീ ക. നി. മൂ. സ. പ്ലാസിഡ് അച്ചൻ, പിഎച്ച്. ഡി.,

ഡി. ഡി., ഡി. സി. എൽ. അവർകളോടും എനിക്കുള്ള നന്ദി പ്രദർശിപ്പിക്കുവാനും ഈ സന്ദർഭം പ്രയോജനപ്പെടുത്തിക്കൊള്ളട്ടെ. വി. പൌലോസിൻെറ പ്രയാണങ്ങൾ വിശദമാക്കുന്നതായി ഈ ഗ്രന്ഥത്തിൻെറ അവസാനത്തിൽ ചേർത്തിരിക്കുന്ന ഭൂപടം സസ്നേഹം വരച്ചുതന്ന കലാവിദഗ്ദ്ധനും ശ്രീചിത്തിരപ്രദർശനത്തിൽനിന്നുള്ള സ്വർണ്ണമെഡലിനാൽ അലംകൃതനുമായ ശ്രീമാൻ എൻ. വി. വർക്കി അവർകളോടു എനിക്കുള്ള കൃതജ്ഞതയും ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

മാന്യവായനക്കാരേ, ദൈവവചനം സകലജനങ്ങളുടെയും അടുക്കൽ ചെന്നുപററണമെന്നും തദ്വാരാ സാക്ഷാത്തായ ഭാഗ്യത്തിനു ഏവരും അർഹരാകണമെന്നും കത്തോലിക്കാസഭയുടെ പരമാദ്ധ്യക്ഷന്മാരായ മാർപ്പാപ്പാമാർക്കുള്ള ആഗ്രഹം സാധിതമാകുവാൻ എന്നാൽ കഴിയുന്നതു ചെയ്യണം എന്ന വാഞ്ഛമൂലമാണു് മുഖ്യമായി ഈ വിവർത്തനജോലിക്കു ഞാൻ ഉദ്യമിച്ചിട്ടുള്ളതു്. എൻെറ ഉദ്യമം സഫലമാകുവാൻ നിങ്ങൾ യഥാശക്തി ഉത്സാഹിച്ചിട്ടുണ്ടെന്നു കൃതജ്ഞതാപൂർവ്വം ഞാൻ സ്മരിക്കുന്നു. മാർപ്പാപ്പാമാരുടെ ആഗ്രഹം നിവൃത്തിയാകുവാൻ വേണ്ട ഉത്സാഹം നിങ്ങൾ ഇനിയും പ്രദർശിപ്പിക്കണമെന്നു സ്നേഹപൂർവ്വം നിങ്ങളെ ഉദ്ബോധിപ്പിച്ചുകൊള്ളട്ടെ. എൻെറ വഴിയാത്രയിലും വഴിയമ്പലത്തിലെ താമസകാലത്തും നിങ്ങളേവരുടെയും സഹായം എനിക്കുണ്ടാകണമെന്നു പ്രാർത്ഥിച്ചുകൊണ്ടു എല്ലാവർക്കും വന്ദനം പറഞ്ഞു വിരമിക്കുന്നു.

| | |
|---|---|
| മാന്നാനംആശ്രമം,<br>൧൯൩൮ സെപ് ൨൦. ൧൪.<br>വി. കുരി. പുകഴ്ചത്തിരുനാൾ. | ക. നി. മൂ. സ. മാണിക്കത്തനാർ. |

ആണ്ടുവട്ടം മുഴുവനിലുമുള്ള എല്ലാ ഞായറാഴ്ചകളിലും, കടമയുള്ള ദിവസങ്ങളിലും, ലത്തീൻ, സുറിയാനി പഞ്ചാംഗങ്ങൾ അനുസരിച്ചുള്ള ഏററവും പ്രധാന തിരുനാളുകളിലും വായിക്കപ്പെടുന്ന

## ലേഖനങ്ങളുടെയും സുവിശേഷങ്ങളുടെയും പട്ടിക.

(പ. നി. ഗ്രന്ഥഭാഗങ്ങൾ തത്തൽസ്ഥാനങ്ങളിൽ കാണിച്ചിരിക്കുന്ന അടയാളത്തിൻകീഴ് ഒടുവിൽ ചേർത്തിരിക്കുന്നു.)

| ഞായർ, തിരുനാൾ. | ലേഖനം. | സുവിശേഷം. |
|---|---|---|
| ആഗമനം ൧-ാം ഞായർ. | റോമ. അ. ൧൩. വ. ൧൧-൧൪. | ലൂ. അ. ൨൧. വ. ൨൫-൩൩. |
| ,, ൨-ാം ,, | റോമ. അ. ൧൫. വ. ൪-൧൩. | മത്താ. അ. ൧൧. വ. ൨-൧൦. |
| ,, ൩-ാം ,, | പീലിപ്പോ. അ. ൪. വ. ൪-൭. | യോഹ. അ. ൧. വ. ൧൯-൨൮. |
| ,, ൪-ാം ,, | ൧. കോറ. അ. ൪. വ. ൧-൫. | ലൂ. അ. ൩. വ. ൧-൬. |
| പിറവി. ൧-ാം കുർബാന. | തെത്തോ. അ. ൨. വ. ൧൧-൧൫. | ലൂ. അ. ൨. വ. ൧-൧൪. |
| ,, ൨-ാം ,, | തെത്തോ. അ. ൩. വ. ൪-൭. | ലൂ. അ. ൨. വ. ൧൫-൨൦. |
| ,, ൩-ാം ,, | എബ്രാ. അ. ൧. വ. ൧-൧൨. | യോഹ. അ. ൧. വ. ൧-൧൪. |
| വി. എസ്സുപ്പാനോസ്. | നട. അ. ൬. വ. ൮-൧൦; അ. ൭. വ. ൫൪-൫൯. | മത്താ. അ. ൨൩. വ. ൩൪-൩൯. |
| ,, യോഹന്നാൻ ഏവൻഗേ. | ബർസി. അ. ൧൫. വ. ൧-൬. (൧) | യോഹ. അ. ൨൧. വ. ൧൯-൨൪. |
| ,, കുഞ്ഞിപ്പൈതങ്ങൾ. | വെളി. അ. ൧൪. വ. ൧-൫. | മത്താ. അ. ൨. വ. ൧൩-൧൮. |
| ,, തോമാകാന്തർബറി. | എബ്രാ. അ. ൫. വ. ൧-൬. | യോഹ. അ. ൧൦. വ. ൧൧-൧൬. |
| ,, സിൽവെസ്ത്രോസ്. | ൨. തിമാ. അ. ൪. വ. ൧-൮. | ലൂ. അ. ൧൨. വ. ൩൫-൪൦. |
| പരിച്ഛേദനം. | തെത്തോ. അ. ൨. വ. ൧൧-൧൫. | ലൂ. അ. ൨. വ. ൨൧. |
| ഈശോ എന്ന തിരുനാമം. | നട. അ. ൪. വ. ൮-൧൨. | ലൂ. അ. ൨. വ. ൨൧. |
| ദന്ഹാ. | ഏശ. അ. ൬൦. വ. ൧-൬. (൨) | മത്താ. അ. ൨. വ. ൧-൧൨. |
| ദന്ഹാ ഇടഞായർ. | റോമ. അ. ൧൨. വ. ൧-൫. | ലൂ. അ. ൨. വ. ൪൨-൫൨. |
| ,, ൨-ാം ,, | റോമ. അ. ൧൨. വ. ൬-൧൬. | യോഹ. അ. ൨. വ. ൧-൧൧. |
| ,, ൩-ാം ,, | റോമ. അ. ൧൨. വ. ൧൬-൨൧. | മത്താ. അ. ൮. വ. ൧-൧൩. |

| ഞായർ, തിരുനാൾ. | ലേഖനം. | സുവിശേഷം. |
|---|---|---|
| ദെൻഹാ ൪-ാം ഞായർ. | റോമ. അ. ൧൨. വ. ൮-൧൦. | മത്താ. അ ൮. വ. ൨൩-൨൭. |
| ,, ൭-ാം ,, | കൊലൊ. അ. ൩. വ. ൧൨-൧൭. | മത്താ. അ. ൧൨. വ. ൨൪-൩൦. |
| ,, ൬-ാം ,, | ൧. തെസ. അ. ൧. വ. ൨-൧൦. | മത്താ. അ. ൧൩. വ. ൩൧-൩൭. |
| മൂന്നനോമ്പ് ൧-ാം ദിവസം. | അപ്പൊ. അ. ൬. വ. ൧൦-൨൪. | ലൂ. അ. ൧൧. വ. ൧-൧൩. |
| ,, ൨-ാം ,, | ൧. കോറ. അ. ൪. വ. ൧൪-൨൧; അ. ൭. വ. ൧-൭; ൯-൧൩. | മത്താ. അ. ൭. വ. ൩൮— അ. ൬. വ. ൪. |
| ,, ൩-ാം ,, | റോമ. അ. ൧. വ. ൧൮-൨൭. | മത്താ. അ. ൭. വ. ൧൭-൩൨. |
| എഴുപതാം ഞായർ. | ൧. കോറ. അ. ൯. വ. ൨൪-അ. ൧൦. വ. ൭. | മത്താ. അ. ൨൦. വ. ൧-൧൬. |
| അറുപതാം ,, | ൨. കോറ. അ. ൧൧. വ. ൧൯— അ. ൧൨. വ. ൯. | ലൂ. അ. ൮. വ. ൪-൧൭. |
| അമ്പതാം ,, | ൧. കോറ അ. ൧൩ വ. ൧-൧൩. | ലൂ. അ. ൮. വ. ൩൧-൪൩. |
| വിഭൂതിത്തിരുനാൾ. | യ്യയേ. അ. ൨. വ. ൧൨-൧൯. (൩) | മത്താ. അ. ൬. വ. ൧൬-൨൧. |
| വലിയനോമ്പ് ൧-ാം ഞായർ. | ൨. കോറ. അ. ൬. വ. ൧-൧൦. | മത്താ. അ. ൪. വ. ൧-൧൧. |
| ,, ൨-ാം ,, | ൧. തെസ. അ. ൪. വ. ൧-൭. | മത്താ. അ. ൧൭. വ. ൧-൯. |
| ,, ൩-ാം ,, | അപ്പൊ. അ. ൭. വ. ൧-൯. | ലൂ. അ. ൧൧. വ. ൧൪-൨൮. |
| ,, ൪-ാം ,, | ഗാല. അ ൪. വ. ൨൨-അ. ൭. വ. ൧. | യോഹ. അ. ൬. വ. ൧-൧൫. |
| പീഡാനുഭവ ,, | എബ്ര്യ. അ. ൯. വ ൧൧-൧൫. | യോഹ. അ. ൮. വ. ൪൬-൫൯. |
| ഓശാന ,, | പീലിപ്പ്യോ. അ. ൨. വ. ൭-൧൧. | മത്താ. അ. ൨൧; അ. ൨൭. |
| പെസഹാവ്യാഴം. | ൧. കോറ. അ. ൧൧. വ. ൨൦-൩൨. | യോഹ. അ. ൧൩. വ. ൧-൧൫. |
| ദുഃഖവെള്ളി. | പ്യറ. അ. ൧൨. വ. ൧-൧൧. (൪) | യോഹ. അ. ൧൮; അ. ൧൯. |
| ദുഃഖശനി. | കൊലൊ. അ. ൩. വ. ൧-൪. | മത്താ. അ. ൨൮. വ. ൧-൭. |
| ഉയിർപ്പുഞായർ. | ൧. കോറ. അ. ൭. വ. ൭, ൮. | മർക്കോ. അ. ൧൬. വ. ൧-൭. |
| ,, തിങ്കൾ. | നട. അ. ൧൦. വ. ൩൭-൪൩. | ലൂ. അ. ൨൪. വ. ൧൩-൩൫. |
| ,, ചൊവ്വാ. | നട. അ. ൧൩. വ. ൨൬-൩൩. | ലൂ. അ. ൨൪. വ. ൩൬-൪൭. |

| ഞായർ, തിരുനാൾ. | ലേഖനം | സുവിശേഷം. |
|---|---|---|
| പുതുഞായർ. | ൧. യോഹ. അ. ൫. വ. ൪-൧൦. | യോഹ. അ. ൨൦. വ. ൧൯-൩൧. |
| ഉയിർപ്പു ൨-ാം ഞായർ. | ൧. പത്രോ. അ. ൨. വ. ൨൧-൨൫. | യോഹ. അ. ൧൦. വ. ൧൧-൧൬. |
| ,, ൩-ാം ,, | ൧. പത്രോ. അ. ൨. വ. ൧൧-൧൯. | യോഹ. അ. ൧൬. വ. ൧൬-൨൨. |
| വി. യൌ. മാദ്ധ്യസ്ഥ്യം. | സ്യ. അ. ൪൯. വ. ൨൨-൨൬. (൫) | ലൂ. അ. ൩. വ. ൨൧-൨൩. |
| ഉയിർപ്പു ൪-ാം ഞായർ. | യാക്കോ. അ. ൧. വ. ൧൭-൨൧. | യോഹ. അ. ൧൬. വ. ൫-൧൫. |
| ,, ൫-ാം ,, | യാക്കോ. അ. ൧. വ. ൨൨-൨൭. | യോഹ. അ. ൧൬. വ. ൨൩-൩൦. |
| സ്വർഗ്ഗാരോഹണം. | നട. അ. ൧. വ. ൧-൧൧. | മർക്കോ. അ. ൧൬. വ. ൧൪-൨൦. |
| സ്വർഗ്ഗാ. ഇടഞായർ. | ൧. പത്രോ. അ. ൪. വ. ൭-൧൧. | യോഹ. അ. ൧൫. വ. ൨൬- അ. ൧൬. വ. ൪. |
| പെന്തെക്കൊസ്താ ഞായർ. | നട. അ. ൨. വ. ൧-൧൧. | യോഹ. അ. ൧൪. വ. ൨൩-൩൧. |
| ,, തിങ്കൾ. | നട. അ. ൧൦. വ. ൪൨-൪൮. | യോഹ. അ. ൩. വ. ൧൬-൨൧. |
| ,, ചൊവ്വാ. | നട. അ. ൮. വ. ൧൪-൧൭. | യോഹ. അ. ൧൦. വ. ൧-൧൦. |
| പ. ത്രിത്വ. തിരുനാൾ. | റോമ. അ. ൧൧. വ. ൩൩-൩൬. | മത്താ. അ. ൨൮. വ. ൧൮-൨൦. |
| വി. കുർബ്ബാ. ,, | ൧. കോറ. അ. ൧൧. വ. ൨൩-൨൯. | യോഹ. അ. ൬. വ. ൫൬-൫൯. |
| വി. കുർബ്ബാ. ഇടഞായർ. | ൧. യോഹ. അ. ൩. വ. ൧൩-൧൮. | ലൂ. അ. ൧൪. വ. ൧൬-൨൪. |
| തിരുഹൃദയത്തിരുനാൾ. | ഏശ. അ. ൧൨. വ. ൧-൬. (൩) | യോഹ. അ. ൧൯. വ. ൩൧-൩൭. |
| പെന്തെ. ൩-ാം ഞായർ. | ൧. പത്രോ. അ. ൫. വ. ൬-൧൧. | ലൂ. അ. ൧൫. വ. ൧-൧൦. |
| ,, ൪-ാം ,, | റോമ. അ. ൮. വ. ൧൮-൨൩. | ലൂ. അ. ൫. വ. ൧-൧൧. |
| ,, ൫-ാം ,, | ൧. പത്രോ. അ. ൩. വ. ൮-൧൫. | മത്താ. അ. ൫. വ. ൨൦-൨൪. |
| ,, ൬-ാം ,, | റോമ. അ. ൬. വ. ൩-൧൧. | മർക്കോ. അ. ൮. വ. ൧-൯. |
| ,, ൭-ാം ,, | റോമ. അ. ൬. വ. ൧൯-൨൩. | മത്താ. അ. ൭. വ. ൧൫-൨൧. |
| ,, ൮-ാം ,, | റോമ. അ. ൮. വ. ൧൨-൧൭. | ലൂ. അ. ൧൬. വ. ൧-൯. |
| ,, ൯-ാം ,, | ൧. കോറ. അ. ൧൦. വ. ൬-൧൩. | ലൂ. അ. ൧൯. വ. ൪൧-൪൭. |
| ,, ൧൦-ാം ,, | ൧. കോറ. അ. ൧൨. വ. ൨-൧൧. | ലൂ. അ. ൧൮. വ. ൯-൧൪. |

| ഞായർ, തിരുനാൾ. | ലേഖനം. | സുവിശേഷം. |
|---|---|---|
| പെന്തെ. ൧൧-ാം ഞായർ. | ൧. കോറ. അ. ൧൫. വ. ൧-൧൦. | മൎക്കോ. അ. ൭. വ. ൩൧-൩൭. |
| ,, ൧൨-ാം ,, | ൨. കോറ. അ. ൩. വ. ൪-൯. | ലൂ. അ. ൧൦. വ. ൨൩-൩൭. |
| ,, ൧൩-ാം ,, | ഗാല. അ. ൩. വ. ൧൬-൨൨. | ലൂ. അ. ൧൭. വ. ൧൧-൧൯. |
| ,, ൧൪-ാം ,, | ഗാല. അ. ൫. വ. ൧൬-൨൪. | മത്താ. അ. ൬. വ. ൨൪-൩൩. |
| ,, ൧൫-ാം ,, | ഗാല. അ. ൫. വ. ൨൫-അ. ൬. വ. ൧൦. | ലൂ. അ. ൭. വ. ൧൧-൧൬. |
| ,, ൧൬-ാം ,, | എഫെ. അ. ൩. വ. ൧൩-൨൧. | ലൂ. അ. ൧൪. വ. ൧-൧൧. |
| ,, ൧൭-ാം ,, | എഫെ. അ. ൪. വ. ൧-൬. | മത്താ. അ. ൨൨. വ. ൩൫-൪൬. |
| ,, ൧൮-ാം ,, | ൧. കോറ. അ. ൧. വ. ൪-൮. | മത്താ. അ. ൯. വ. ൧-൮. |
| ,, ൧൯-ാം ,, | എഫെ. അ. ൪. വ. ൨൩-൨൮. | മത്താ. അ. ൨൨. വ. ൧-൧൪. |
| ,, ൨൦-ാം ,, | എഫെ. അ. ൫. വ. ൧൫-൨൧. | യോഹ. അ. ൪. വ. ൪൬-൫൩. |
| ,, ൨൧-ാം ,, | എഫെ. അ. ൬. വ. ൧൦-൧൭. | മത്താ. അ. ൧൮. വ. ൨൩-൩൫. |
| ,, ൨൨-ാം ,, | ഫീലിപ്പോ. അ. ൧. വ. ൬-൧൧. | മത്താ. അ. ൨൨. വ. ൧൫-൨൧. |
| ,, ൨൩-ാം ,, | ഫീലിപ്പോ. അ.൩.വ.൧൭-അ.൪.വ.൩. | മത്താ. അ. ൯. വ. ൧൮-൨൬. |
| ,, ൨൪-ാം ,, | കൊലൊ. അ. ൧. വ. ൯-൧൪. | മത്താ. അ. ൨൪. വ. ൧൫-൩൫. |
| വിശുദ്ധഗീവറുഗീസ്തിരുനാൾ. | ൨. തിമൊ. അ. ൨. വ. ൮-൧൦: അ. ൩. വ. ൧൦-൧൨. | യോഹ. അ. ൧൫. വ. ൧-൭. |
| ,, അപ്രേം ,, | ൨. തിമൊ. അ. ൪. വ. ൧-൮. | മത്താ. അ. ൫. വ. ൧൩-൧൯. |
| ,, പത്രോ., പൌലോ. ,, | നട. അ. ൧൨. വ. ൧-൧൧. | മത്താ. അ. ൧൬. വ. ൧൩-൧൯. |
| ,, തോമാശ്ലീഹാ ,, | എഫെ. അ. ൨. വ. ൧൯-൨൨. | യോഹ. അ. ൨൦. വ. ൨൪-൨൯. |
| ,, കൊച്ചുത്രേസ്യാ ,, | ഏശ. അ. ൬൬. വ. ൧൨-൧൪. (൧) | മത്താ. അ. ൧൮. വ. ൧-൪. |
| ഈശോ. രാജത്വം ,, | കൊലൊ. അ. ൧. വ. ൧൨-൨൦. | യോഹ. അ. ൧൮. വ. ൩൩-൩൭. |
| സകല വിശുദ്ധർ ,, | വെളി. അ. ൭. വ. ൨-൧൨. | മത്താ. അ. ൫. വ. ൧-൧൨. |
| മരിച്ചവർ ,, | ൧. കോറ. അ. ൧൫. വ. ൫൧-൫൭ | യോഹ. അ. ൫. വ. ൨൫-൨൯. |
| വി. ഫ്രൻസി. ക്സെവിയർ ,, | റോമ. അ. ൧൦. വ. ൧൦-൧൮. | മൎക്കോ. അ. ൧൬. വ. ൧൫-൧൮. |

(൧) ദൈവത്തെ ഭയപ്പെടുന്നവനോ ഇപ്രകാരം പ്രവൎത്തിക്കും. നിയമം പഠിക്കുന്നവൻ അതിൽ വ്യാപരിക്കും. അവൾ അമ്മയെപ്പോലെ അവനെ സ്വീകരിക്കും; യൌവനത്തിലെ ഭാൎയ്യയെപ്പോലെ അവനെ സമീപിപ്പിക്കും. അവൾ ജ്ഞാനത്തിന്റെ അപ്പം അവനെ തീററും; വിവേകത്തിന്റെ ജലം അവനെ കുടിപ്പിക്കും. അവൻ അവളെ ചാരിനില്ക്കും; അവൻ വിഴുകയില്ല: അവളിൽ ആശ്രയിക്കും; അവൻ ലജ്ജിക്കയില്ല. അവന്റെ സകല കൂട്ടുകാരിൽനിന്നും അവനെ ഉയൎത്തും. അവൾ സംഘത്തിൽ അവന്റെ വായ് തുറക്കും. സന്തോഷവും ആനന്ദവുംകൊണ്ടു അവനെ നിറക്കും. നിത്യമായുള്ള നാമത്തിനു അവനെ അവകാശിയാക്കുകയുംചെയ്യും.

(൨) (ഓറെശ്ലെമേ,) എഴുന്നേല്ക്കുക, പ്രകാശിക്കുക. എന്തെന്നാൽ നിന്റെ പ്രകാശം അടുത്തിരിക്കുന്നു. കൎത്താവിന്റെ മഹത്വം നിന്റെമേൽ ഉദിക്കും. എന്തുകൊണ്ടെന്നാൽ ഇതാ! അന്ധകാരം ഭൂമിയെയും ക്രൂരിരുട്ടു ജാതികളെയും മൂടുന്നു. നിന്റെമേലാകട്ടെ കൎത്താവു് ഉദിക്കും. അവന്റെ മഹത്വം നിന്റെമേൽ കാണപ്പെടും. പുറജാതികൾ നിന്റെ പ്രകാശത്തിലേക്കും, രാജാക്കന്മാർ നിന്റെ ഉദയത്തിന്റെ ശോഭയിലേക്കും വരും. നിന്റെ ചുററിലേക്കു നിന്റെ കണ്ണുകൾ ഉയൎത്തി, എല്ലാവരും ഒരുമിച്ചുകൂടി നിന്റെ അടുക്കലേക്കു വരുന്നതു നോക്കുക. നിന്റെ പുത്രന്മാർ ദൂരത്തുനിന്നുവരും. നിന്റെ പുത്രിമാർ തൊട്ടികളിൽ വളൎത്തപ്പെടും. അപ്പോൾ നീ കാണുകയും, ശോഭിക്കുകയും, സന്തോഷിക്കുകയും, നിന്റെ ഹൃദയം വികസിക്കുകയും ചെയ്യും. എന്തുകൊണ്ടെന്നാൽ സമുദ്രത്തിലെ ധനം നിന്റെ അടുക്കലേക്കുതിരിയും. പുറജാതികളുടെ സമ്പത്തു നിന്റെ പക്കലേക്കുവരും. ഒട്ടകങ്ങളുടെ കൂട്ടവും മെദ്യാനിലെയും ആപ്പായിലെയും കടിഞ്ഞൂലുകളും നിന്നെ മൂടും. ശ്ബായിൽനിന്നുള്ളവരൊക്കെയും വരും. അവർ പൊന്നും, കുന്തുരുക്കവുംകൊണ്ടു വരും. അവർ കൎത്താവിന്റെ സ്തുതികളെ അറിയിക്കയും ചെയ്യും.

(൩) ആകയാൽ നിങ്ങൾ ഉപവാസത്തോടും കരച്ചിലോടും വിലാപങ്ങളോടുംകൂടി നിങ്ങളുടെ മുഴുഹൃദയത്തോടേ എന്റെ അടുക്കലേക്കു തിരിയുവിൻ എന്നു കൎത്താവു് അരുളിച്ചെയ്യുന്നു. നിങ്ങളുടെ വസ്ത്രങ്ങളെയല്ല, നിങ്ങളുടെ ഹൃദയങ്ങളെ കീറുവിൻ. നിങ്ങളുടെ ദൈവമായ കൎത്താവിന്റെ പക്കലേക്കു തിരിയുവിൻ. എന്തുകൊണ്ടെന്നാൽ അവൻ കൃപയുള്ളവനും, കരുണയുള്ളവനും, ദീൎഘശാന്തതയുള്ളവനും, അധികം നന്മയുള്ളവനും, തിന്മ നീക്കികളയുന്നവനുമാകുന്നു. അവൻ തിരിഞ്ഞു നമ്മോടു കരുണചെയ്കയും തന്റെ സ്ഥലത്തു അനുഗ്രഹവും നിങ്ങളുടെ ദൈവമായ കൎത്താവിനു മാവും നൈവേദ്യവും ശേഷിപ്പിക്കയും ചെയ്കയില്ലയൊ എന്നു ആൎക്കറിയാം? സെഹിയോനിൽ കാഹളം ഊതുവിൻ. ഉപവാസം നിയമിക്കുവിൻ. കൂട്ടം വിളിച്ചുവരുത്തുവിൻ. ജനത്തെ ഒരുമിച്ചുകൂട്ടുവിൻ. സഭയെ വിശുദ്ധീകരിക്കുവിൻ. വൃദ്ധന്മാരെ ഒരുമിച്ചുചേൎക്കുവിൻ. യുവാക്കന്മാരെയും മുലകുടിക്കുന്നവരെയും ഒരുമിച്ചുകൂട്ടുവിൻ. മണവാളൻ തന്റെ മുറിയിൽനിന്നും മണവാട്ടി തന്റെ മണവറയിൽനിന്നും പുറപ്പെടട്ടെ. കൎത്താവിന്റെ ശുശ്രൂഷകന്മാരായ പുരോഹിതന്മാർ പൂമുഖത്തിനും ബലിപീഠത്തിനും മദ്ധ്യേ(നിന്നുകൊണ്ടു്):

കൎത്താവേ, നിൻെറ ജനത്തോടു ക്ഷമിക്കേണമേ. അവരുടെ ദൈവം എവിടെയാകുന്നു എന്നു പുറജാതികൾ പറയാതിരിക്കേണ്ടതിനു നിൻെറ അവകാശത്തെ പുറജാതികളുടെ ആക്ഷേപത്തിനും അധികാരത്തിനും നീ കൊടുക്കരുതേ എന്നു വിലപിച്ചു പറയട്ടെ. കൎത്താവോ തൻെറ ദേശത്തിന്മേൽ തീക്ഷ്ണനായിത്തീരുകയും തൻെറ ജനത്തോടു ക്ഷമിക്കയും ചെയ്തു. എന്തെന്നാൽ കൎത്താവ് തൻെറ ജനത്തോടു ഉത്തരമായി അരുളിച്ചെയ്തു: ഇതാ! നിങ്ങൾ തൃപ്തരാകേണ്ടതിനു ഞാൻ നിങ്ങൾക്കു ധാന്യവും, വീഞ്ഞും, എണ്ണയും അയയ്ക്കുന്നു. പുറജാതികളുടെ നിന്ദക്കു ഇനി നിങ്ങളെ ഞാൻ കൈവിടുകയില്ല.

(൭) കൎത്താവു വീണ്ടും മെസ്രേൻദേശത്തുവെച്ചു മൂശെയോടും അഹ്റോനോടും അരുളിച്ചെയ്തു: ഈമാസം നിങ്ങൾക്കു മാസങ്ങളുടെ ആരംഭമായിരിക്കണം. ആണ്ടിലെ എല്ലാ മാസങ്ങളിലും ഇതു നിങ്ങൾക്കു ഒന്നാമത്തേതു് ആയിരിക്കണം. ഇസ്രായേൽമക്കളുടെ കൂട്ടം മുഴുവനോടും നിങ്ങൾ (ഇങ്ങനെ) പറയുവിൻ: ഓരോരുത്തൻ, തൻെറ പിതാവിൻെറ കുടുംബത്തിന് ഒരു ആട്ടിൻകുട്ടി വീതമായി കുടുംബത്തിലേക്കു ഒരു ആട്ടിൻകുട്ടിവീതം ഈമാസം പത്താം തിയ്യതി തനിക്കുവേണ്ടി എടുക്കണം. എന്നാൽ കുടുംബം, ഒരു ആട്ടിൻകുട്ടി അതിൽ ചെലവാകാതിരിക്കത്തക്കവണ്ണം ചെറുതായിരുന്നാൽ, അവനും അവൻെറ വീട്ടിനു സമീപത്തുള്ള അവൻെറ അയൽക്കാരനുംകൂടി ആളുകളുടെ എണ്ണം അനുസരിച്ച് എടുക്കണം. ഓരോരുത്തൻെറ ഭക്ഷണത്തിനു വേണ്ടിയ അളവനുസരിച്ചു കുഞ്ഞാടിന് ആളുകളെ നിങ്ങൾ കണക്കാക്കണം. നിങ്ങളുടെ ആട്ടിൻകുട്ടി ഊനമില്ലാത്തതും ഒരു വയസ്സുള്ള ആണും ആയിരിക്കണം. ചെമ്മരിയാടുകളിൽനിന്നോ കോലാടുകളിൽനിന്നോ നിങ്ങൾ എടുത്തുകൊള്ളുവിൻ. ഈമാസം പതിനാലാം തിയ്യതിവരെ അതിനെ നിങ്ങൾ സൂക്ഷിക്കണം. പിന്നെ ഇസ്രായേൽമക്കളുടെ കൂട്ടത്തിലെ ജനം മുഴുവനും സൂൎയ്യാസ്തമയത്തിൽ അതിനെ അറക്കണം. അവർ അതിൻെറ കുറെ രക്തം എടുത്തു ഇരു കട്ടിളപ്പടികളിന്മേലും, കുറുമ്പടികളിന്മേലും, അവർ അതു ഭക്ഷിക്കുന്ന വീടുകളിന്മേലും തളിക്കണം. അവർ അതിൻെറ മാംസം തീയിൽ ചുട്ട് ഈ രാത്രി ഭക്ഷിക്കണം. കൈപ്പുള്ള സസ്യങ്ങളോടുകൂടെ പുളിപ്പില്ലാത്ത അപ്പവും അവർ ഭക്ഷിക്കണം. അതിൻെറ തലയും, അതിൻെറ കാലുകളും, അതിൻെറ കുടലും ഒരുമിച്ചു തീയിൽ ചുട്ടല്ലാതെ പച്ചയായോ, വെള്ളത്തിൽ വേവിച്ചുതന്നെയോ അതിൽ യാതൊന്നും നിങ്ങൾ ഭക്ഷിക്കരുതു്. ഉഷസ്സിലേക്ക് അതിൽ യാതൊന്നും നിങ്ങൾ ശേഷിപ്പിച്ചുകൂടാ. ഉഷസ്സിലേക്കു അതിൽനിന്നു ശേഷിക്കുന്നതോ നിങ്ങൾ തീയിൽ ദഹിപ്പിക്കണം. നിങ്ങളുടെ അരകൾ കെട്ടിക്കൊണ്ടും, നിങ്ങളുടെ കാലുകളിൽ നിങ്ങളുടെ ചെരിപ്പുകളോടും, നിങ്ങളുടെ കൈകളിൽ നിങ്ങളുടെ വടികളോടുംകൂടിയും — ഇങ്ങനെ — നിങ്ങൾ അതു ഭക്ഷിക്കണം. നിങ്ങൾ തിടുക്കത്തോടെ അതു ഭക്ഷിക്കണം. എന്തെന്നാൽ കൎത്താവിനു പെസ്ഹാ ആകുന്നു.

(൫) യൌസേപ്പ് വളൎച്ചയുടെ പുത്രൻ ആകുന്നു; വളൎച്ചയുടെ പുത്രൻതന്നെ. ഉറവയായ നീ മതിലിന്മേൽ പൊങ്ങിനില്ക്കുന്ന ബലമുള്ള

കെട്ടിടമായി വളരുക. അവരോ അവനോടു ശണ്ഠകൂടി. സമൂഹങ്ങളുടെ പ്രധാനികൾ അവനെ അധികമായി ദ്വേഷിച്ചു. അവന്റെ വില്ലു ശക്തിയോടുകൂടെ മടങ്ങിവന്നു. അവന്റെ കൈകളുടെ ഭുജങ്ങൾ യാക്കോബിന്റെ ബലവാന്റെ കൈകളാലും ഇസ്രായേലിന്റെ കല്ലായ ഇടയന്റെ നാമത്താലും ചിതറിക്കപ്പെട്ടു. നിന്റെ പിതാവിന്റെ ദൈവം നിന്നെ സഹായിക്കട്ടെ. സൎവ്വശക്തനായ ദൈവം, മീതെ ആകാശത്തിന്റെ അനുഗ്രഹഹംകൊണ്ടും, കീഴെകിടക്കുന്ന ആഴത്തിന്റെ അനുഗ്രഹംകൊണ്ടും, മുലകളുടെയും ഉദരത്തിന്റെയും അനുഗ്രഹംകൊണ്ടും നിന്നെ അനുഗ്രഹിക്കട്ടെ. നിന്റെ പിതാവിന്റെ അനുഗ്രഹങ്ങൾ എന്റെ ജനകന്മാരുടെ അനുഗ്രഹങ്ങൾക്കു മീതെ നിത്യകുന്നുകളുടെ ശരണംവരെ പ്രബലപ്പെട്ടു. അവ യൌസേപ്പിന്റെ തലയിലും അവന്റെ സഹോദരന്മാരുടെ കിരീടത്തിന്റെ ഉച്ചിയിലും ആയിരിക്കട്ടെ.

(൯) ആ നാളിൽ നീ (ഇങ്ങനെ) പറയും: കൎത്താവേ, നീ എന്നോടു കോപിച്ചു എങ്കിലും നിന്റെകോപം നീ മാററിക്കളയുകയും എന്നെ ആശ്വസിപ്പിക്കുകയും ചെയ്തതിനെക്കുറിച്ചു നിനക്കു ഞാൻ സ്തോത്രം ചെയ്യുന്നു. ഇതാ! എന്റെ രക്ഷകനായ ദൈവത്തിൽ ഞാൻ ആശ്രയിക്കുന്നു. ഞാൻ ഇളകുകയില്ല. എന്തുകൊണ്ടെന്നാൽ എന്റെ ബലവും എന്റെ മഹത്വവും കൎത്താവാകുന്നു. അവൻ എനിക്കു രക്ഷയായിത്തീരും. രക്ഷയുടെ ഉറവയിൽനിന്നു നിങ്ങൾ സന്തോഷത്തോടുകൂടി വെള്ളംകോരും. ആ നാളിൽ നിങ്ങൾ (ഇങ്ങനെ) പറയും: നിങ്ങൾ കൎത്താവിനു സ്തോത്രം ചെയ്യുവിൻ, അവന്റെ നാമം വിളിക്കുവിൻ. അവന്റെ പ്രവൃത്തികൾ പുറജാതികളുടെ ഇടയിൽ അറിയിക്കുവിൻ. അവന്റെ നാമം ബലമുള്ളതാകുന്നു എന്നു ഓൎക്കുവിൻ. നിങ്ങൾ കൎത്താവിനു (കീൎത്തനം) പാടുവിൻ. എന്തുകൊണ്ടെന്നാൽ അവൻ മഹത്തായ കാൎയ്യം ചെയ്തിരിക്കുന്നു. ഇതു ഭൂമിയിലെങ്ങും പ്രസിദ്ധമായുമിരിക്കുന്നു. സെഹിയോൻനിവാസികളേ, നിങ്ങൾ സന്തോഷിച്ചു പുകഴ്ത്തുവിൻ. എന്തുകൊണ്ടെന്നാൽ നിങ്ങളുടെ മദ്ധ്യേ ഇരിക്കുന്ന ഇസ്രായേലിന്റെ പരിശുദ്ധൻ വലിയവനാകുന്നു.

(൰) കൎത്താവു് ഇപ്രകാരം അരുളിച്ചെയ്യുന്നു: ഇതാ! ഞാൻ നദിപോലെയും, കവിഞ്ഞൊഴുകുന്ന തോടുപോലെയും അവൾക്കു സമാധാനം അയയ്ക്കും. പുറജാതികളുടെ മഹത്വം നിങ്ങൾ കുടിയ്ക്കും. നിങ്ങൾ തൊട്ടികളിൽ വഹിക്കപ്പെടുകയും മടിയിൽ വളൎത്തപ്പെടുകയും ചെയ്യും. ഒരു മനുഷ്യനെ അവന്റെ അമ്മ ആശ്വസിപ്പിക്കുന്നതു എങ്ങനെയോ അങ്ങനെതന്നെ നിങ്ങളെ ഞാൻ ആശ്വസിപ്പിക്കും നിങ്ങൾ ഓറെശ്ലേത്തു് ആശ്വസിപ്പിക്കപ്പെടും. നിങ്ങൾ കാണുകയും നിങ്ങളുടെ ഹൃദയം ആനന്ദിക്കയും ചെയ്യും. നിങ്ങളുടെ അസ്ഥികൾ പച്ചപ്പുല്ലുപോലെ ആഹ്ലാദിക്കും. കൎത്താവിന്റെ കൈ അവന്റെ ദാസന്മാൎക്കു് അറിയപ്പെടും.

# പുതിയനിയമഗ്രന്ഥങ്ങൾ.

വിശുദ്ധഗ്രന്ഥം വായിക്കുന്നതിനുമുമ്പായി ചെയ്യുവാൻ തക്ക

## ഒരു പ്രാൎത്ഥന.

(കാനോൻ ജപാ.)

പിതാവും പുത്രനും പരിശുദ്ധാത്മാവുമായി നിത്യം സൎവ്വാധിപതിയായിരിക്കുന്ന കൎത്താവേ, നിന്റെ ഉപദേശത്തിന്റെ ഉത്തമവിത്തു് ഞങ്ങളുടെ ഹൃദയങ്ങളിൽ നീ വിതക്കുകയും, അതു നിന്റെ ഇഷ്ടമനുസരിച്ചു വളൎന്നു് നാഥനായ നിനക്കു പ്രസാദിക്കുന്ന ഫലങ്ങൾ ഞങ്ങളുടെ ആയുഷ്കാലം മുഴുവനിലും പുറപ്പെടുത്തേണ്ടതിനു നിന്റെ നന്മയുടെ മഴ ഞങ്ങളുടെമേൽ പെയ്യിക്കുകയും ചെയ്യണമേ.— ആമേൻ.

# വിശുദ്ധ ഗ്രന്ഥം.

## പുതിയ നിയമം.

### വി. മത്തായി എഴുതിയ സുവിശേഷം.

മ്ശിഹായുടെ പന്ത്രണ്ടു ശ്ലീഹന്മാരിൽ ഒരുത്തനായ വി. മത്തായി ഗ്ലീലാദേശീയനും ഹൽപൈയുടെ പുത്രനുമായ ഒരു യഹൂദനും ചുങ്കം പിരിക്കുന്ന ജോലിക്കാരനുമായിരുന്നു. അദ്ദേഹത്തിനു ലേവി എന്നുകൂടി പേർ പറഞ്ഞുകാണുന്നുണ്ട്. (മക്കോ. അ. ൨. വ. ൧൪: ലൂ. അ. ൫. വ. ൨൭.)— അദ്ദേഹം ദൂരസ്ഥലങ്ങളിൽ മതപ്രസംഗം ചെയ്യുവാൻ പോകയിൽ, യൂദാരാജ്യത്തു ക്രീസ്തുമതം സ്വീകരിച്ചിരുന്ന യഹൂദന്മാരുടെ അപേക്ഷയും ശിഷ്യന്മാരുടെയും ശ്ലീഹന്മാരുടെയും ആഗ്രഹവും അനുസരിച്ചു, ന. കർത്താവിന്റെ സുവിശേഷം, രക്ഷകന്റെ മരണാനന്തരം ൮-ാംവത്സരത്തിൽ, എന്നുവെച്ചാൽ ക്രിസ്ത്വാബ്ദം ൪൧-ൽ, ഓറെശ്ലെത്തുവെച്ചു എഴുതി. ന. കർത്താവിന്റെ സുവിശേഷം ആദ്യമായി എഴുതിയതു ഇദ്ദേഹമാണ്. യഹൂദന്മാർ അക്കാലത്തു സംസാരിച്ചിരുന്നതും ആധുനിക എബ്രായ എന്നുകൂടി അപരനാമമുള്ളതുമായ കൽദായസുറിയാനിഭാഷയിലാണു ഈ സുവിശേഷം വിരചിതമായതു്. ഈ സുവിശേഷത്തിന്റെ ഒരു പ്രതി വി. തോമാശ്ലീഹാ ഇൻഡ്യയിൽ കൊണ്ടുവരികയും, നിരണത്തു മാളിയേക്കൽ തോമാ എന്ന തന്റെ വിശ്വസ്തശിഷ്യനു അതു ഏല്പിച്ചുകൊടുക്കയും, പില്ക്കാലത്തു കേരളത്തിൽ എത്തിയ വി. പന്തേനോസ് അതു അലക്സാന്ത്രിയായിലേക്കു കൊണ്ടുപോകയും ചെയ്തതായി ചില ചരിത്രലക്ഷ്യങ്ങളിൽനിന്നു അനുമാനിക്കാവുന്നതാണ്. അലക്സാന്ത്രിയാമഹാഗ്രന്ഥശാലയുടെ അദ്ധ്യക്ഷനായിരുന്ന പന്തേനോസ് ആ സുവിശേഷം ഗ്രന്ഥശേഖരത്തിൽ സൂക്ഷിച്ചിരുന്നെന്നും, മഹമ്മദീയരുടെ ആക്രമണത്തിൽ മററു പുസ്തകങ്ങളോടുകൂടി അതും അഗ്നിക്കു ഇരയായിത്തീർന്നെന്നുമാണു കരുതപ്പെടുന്നതു്. പ്രസ്തുത സുവിശേഷത്തിന്റെ വേറൊരു പ്രതി വി. ബർനബാ സൈപ്രസിലേക്കു (Cyprus) കൊണ്ടുപോകയുണ്ടായെന്നും അതു അദ്ദേഹത്തിന്റെ മൃതശരീരത്തോടൊന്നിച്ചു പിൽക്കാലത്തു കണ്ടെത്തപ്പെട്ടു എന്നും പറയുന്നവരുണ്ട്. വി. യാക്കോബുശ്ലീഹാ ഈ സുവിശേഷം വിവരിച്ചുകൊണ്ടു ഓറെശ്ലെത്തു പ്രസംഗം നടത്തിയിട്ടുള്ളതായും പറയപ്പെടുന്നു.— വി. മത്തായി എഴുതിയ സുവിശേഷം ശ്ലീഹന്മാരുടെ കാലത്തുതന്നെ ഗ്രീക്കുഭാഷയിലേക്കു വിവർത്തനം ചെയ്യപ്പെടുകയും, തന്മൂലം അതിനു മൂലത്തോടൊപ്പം പ്രാമാണ്യവും വിശ്വാസ്യതയും സിദ്ധിക്കയും ചെയ്തു. വി. എ

ഷ്പിപ്പാനിയോസിൻെറയും വി. ഈറാനിമോസിൻെറയും കാലത്തു മൂലഭാഷാപ്രതിയുണ്ടായിരുന്നെങ്കിലും പിന്നീട്ട അതു നഷ്ടമായിപ്പോയി. പ്രസ്തുത ഗ്രിക്കപ്രതിയിൽ നിന്നു വീണ്ടും തജ്ജമചെയ്യപ്പെട്ടിട്ടുള്ളതാണു ഇപ്പോഴത്തെ സുറിയാനി.— മൂശെ പഴയനിയമത്തിലെ ആദ്യപുസ്തകം ആകാശത്തിൻെറയും ഭൂമിയുടെയും സൃഷ്ടിവിവരണംകൊണ്ടു ആരംഭിക്കുന്നതുപോലെ, വി. മത്തായി, പുതിയനിയമത്തിലെ ആദ്യപുസ്തകം മനുഷ്യസ്വഭാവം സ്വീകരിച്ചു ഭൂമിയുടെ ശാപം നീക്കുവാൻ അവതരിച്ച ഈശോയുടെ ജനനവഴികൊണ്ടാരംഭിക്കുന്നു.

## അദ്ധ്യായം ൧.

മ്ശീഹായുടെ ജനനവഴി. പ. കന്യകയുടെ അത്ഭുതകരമായ ഗർഭധാരണം. മ്ശീഹായുടെ പിറവി.

അബ്രാഹത്തിൻെറ പുത്രനായ ദാവിദിൻെറ പുത്രനായ ഈശോ മ്ശിഹായുടെ ജനനവഴിപ്പുസ്തകം. [ലൂ. അ. ൩. വ. ൩൧.]

൨. അബ്രാഹം ഇസ്ഹാക്കിനെ ജനിപ്പിച്ചു. ഇസ്ഹാക്ക് യാക്കോബിനെ ജനിപ്പിച്ചു. യാക്കോബ് യൂദായെയും അവൻെറ സഹോദരന്മാരെയും ജനിപ്പിച്ചു. [സൃ അ. ൨൧. വ. ൩— ടി. അ. ൨൫. വ. ൨൬— ടി. അ. ൨൯. വ. ൩൫.]

൩. യൂദാ താമാറിൽ നിന്നു പറ്സിനെയും സഹ്റിനെയും ജനിപ്പിച്ചു. പറ്സ് ഹെസ്രോനെ ജനിപ്പിച്ചു. ഹെസ്രോൻ ആറാമിനെ ജനിപ്പിച്ചു. [സൃ. അ. ൩൮. വ. ൨൯: ൧.ബെർയ. അ.൨.വ.൪.— റ്ഒ.അ. ൪. വ. ൧൮: ൧. ബെർയ. അ. ൨. വ. ൫.]

൪. ആറാം അമിനാദാബിനെ ജനിപ്പിച്ചു. അമീനാദാബ് നെഹ്ശോനെ ജനിപ്പിച്ചു.നെഹ്ശോൻ സൽമോനെ ജനിപ്പിച്ചു. [സം. അ. ൧. വ. ൧൨.]

൫. സൽമോൻ റാഹാബിൽനിന്നു ബാഅസിനെ ജനിപ്പിച്ചു. ബാഅസ് റ്ഓസിൽ നിന്നു ഓബിദിനെ ജനിപ്പിച്ചു. ഓബിദ് ഈശൈയെ ജനിപ്പിച്ചു. [റ്ഒ. അ. ൪. വ. ൨൧.]

൬. ഈശൈ ദാവീദ്‌രാജാവിനെ ജനിപ്പിച്ചു. ദാവീദ് ഒറിയായുടെ ഭാര്യയിൽനിന്നു ശ്ലേമോനെ ജനിപ്പിച്ചു. [റ്ഒ. അ. ൪. വ ൨൨: ൧. ശ്മൂ. അ. ൧൬. വ. ൧;-൨. ശ്മൂ. അ. ൧൨. വ. ൨൪.]

൭. ശ്ലേമോൻ റ്ഹെബ്അമിനെ ജനിപ്പിച്ചു. റ്ഹെബ്അം അബിയായെ ജനിപ്പിച്ചു. അബിയാ ആസായെ ജനിപ്പിച്ചു. [൧. രാജാ. അ. ൧൧. വ. ൪൩.–ടി. അ. ൧൪. വ. ൩൧.– ടി. അ. ൧൫. വ. ൮.]

൮. ആസാ. യാഹോശാപ്പാത്തിനെ ജനിപ്പിച്ചു. യാഹോശാപ്പാത്ത് യോറാമിനെ ജനിപ്പിച്ചു. യോറാം ഓസിയായെ ജനിപ്പിച്ചു.

൯. ഓസിയാ യൊസാമിനെ ജനിപ്പിച്ചു. യൊസാം അഹാസിനെ ജനിപ്പിച്ചു. അഹാസ് ഹേസക്കിയായെ ജനിപ്പിച്ചു. [൨. ബെർയ. അ. ൨൬. വ. ൨൩.-ടി. അ. ൨൭. വ. ൮.—ടി. അ. ൨൮. വ. ൨൭.]

൧൦. ഹേസക്കിയാ മ്നശെയെ ജനിപ്പിച്ചു. മ്നശെ അമ്മോനെ ജനിപ്പിച്ചു. അമ്മോൻ യോശിയായെ

ജനിപ്പിച്ചു. [൨. ബെർയ. അ. ൩൨. വ. ൩൩.—ടി.അ.൩൩.വ.൨൦.— ടി. അ. ൩൩. വ. ൨൫.]

൧൧. യോശിയാ ബാബേലിലെ അടിമത്തകാലത്തു യോക്കനിയായെയും അവന്റെ സഹോദരന്മാരെയും ജനിപ്പിച്ചു. [൨. ബെർയ. അ. ൩൬. വ. ൧, ൨.]

൧൨. ബാബേലിലെ അടിമത്തശേഷം യോക്കനിയാ ശെല്ലസ് ഏലിനെ ജനിപ്പിച്ചു. ശെല്ലസ് ഏൽ സുർബാബേലിനെ ജനിപ്പിച്ചു.

൧൩. സുർബാബേൽ അബിയോദിനെ ജനിപ്പിച്ചു. അബിയോദ് എലിയാക്കീമിനെ ജനിപ്പിച്ചു. എലിയാക്കിം ആസോറിനെ ജനിപ്പിച്ചു.

൧൪. ആസോർ സാദോക്കിനെ ജനിപ്പിച്ചു. സാദോക്ക് അക്കീനെ ജനിപ്പിച്ചു. അക്കീൻ ഏലിയോദിനെ ജനിപ്പിച്ചു.

൧൫. ഏലിയോദ് ഏലിയാസറിനെ ജനിപ്പിച്ചു. ഏലിയാസർ മാസാനെ ജനിപ്പിച്ചു. മാസാൻ യാക്കോബിനെ ജനിപ്പിച്ചു.

൧൬. യാക്കോബ് മറിയത്തിന്റെ ഭർത്താവായ യൌസേപ്പിനെ ജനിപ്പിച്ചു. ഇവളിൽനിന്നു മ്ശിഹാ എന്നു വിളിക്കപ്പെടുന്ന ഈശോ പിറന്നു.

൧൭. ആകയാൽ തലമുറകൾ ആകെ, അബ്രാഹം മുതൽ ദാവീദുവരെ പതിന്നാലു തലമുറകളും, ദാവീദു മുതൽ ബാബേലിലെ അടിമത്തംവരെ പതിന്നാലു തലമുറകളും, ബാബേലിലെ അടിമത്തം മുതൽ മ്ശിഹാവരെ പതിന്നാലു തലമുറകളും (ആകുന്നു).

൧൮. എന്നാൽ ഈശോമ്ശിഹായുടെ പിറവി ഇപ്രകാരമായിരുന്നു: അവന്റെ അമ്മയായ മറിയം, യൌസേപ്പിനോടു വിവാഹം ചെയ്യപ്പെട്ടവളായിരിക്കയിൽ, അവർ സംഗമിക്കുന്നതിനുമുമ്പ്, അവൾ പരിശുദ്ധാത്മാവിനാൽ ഗർഭിണിയായി കാണപ്പെട്ടു. [ലൂ. അ. ൧. വ. ൨൭.]

൧൯. എന്നാൽ അവളുടെ ഭർത്താവായ യൌസേപ്പു നീതിമാനായിരുന്നതുകൊണ്ടു അവളെ അപകീർത്തിപ്പെടുത്തുവാൻ അവനു മനസ്സുണ്ടായിരുന്നില്ല. അതിനാൽ അവളെ രഹസ്യത്തിൽ പരിത്യജിക്കുവാൻ അവൻ വിചാരിച്ചു.

൨൦. എന്നാൽ അവൻ ഇവ വിചാരിച്ചിരിക്കയിൽ, കർത്താവിന്റെ ദൂതൻ സ്വപ്നത്തിൽ അവനു കാണപ്പെട്ടു അവനോടു പറഞ്ഞു: ദാവീദിന്റെ പുത്രനായ യൌസേപ്പേ, നിന്റെ ഭാര്യയായ മറിയത്തെ സ്വീകരിക്കുവാൻ നീ ശങ്കിക്കേണ്ട; എന്തുകൊണ്ടെന്നാൽ അവളിൽ ഉത്ഭവിച്ചിരിക്കുന്നതു പരിശുദ്ധാത്മാവിൽനിന്നാകുന്നു.

൨൧. അവൾ ഒരു പുത്രനെ പ്രസവിക്കും. നീ അവന് ഈശോ എന്നു പേർ വിളിക്കണം. എന്തുകൊണ്ടെന്നാൽ അവൻ തന്റെ ജനത്തെ അവരുടെ പാപങ്ങളിൽ നിന്നു രക്ഷിക്കും. [ലൂ. അ. ൧. വ. ൩൧: നട. അ. ൪. വ. ൧൨.]

൨൨. എന്നാൽ ഈ സംഭവിച്ചവയെല്ലാം: (൨൩)

൨൩. ഇതാ! ഒരു കന്യക ഗർഭം ധരിച്ചു ഒരു പുത്രനെ പ്രസവിക്കും; നമ്മുടെ ദൈവം നമ്മോടുകൂടെ എന്നർത്ഥമായ അമ്മനുഏൽ എന്ന് അവർ അവനു പേർ വിളിക്കും (൨൨) «എന്നു പ്രവാചകൻ മൂലം കർത്താവിനാൽ അരുളിച്ചെയ്യപ്പെട്ടതു നിവൃത്തിയാകേണ്ടതിനു» (ആയിരുന്നു). [ഏശ. അ ൭. വ. ൧൪.]

൨൪. യൌസേപ്പു തന്റെ ഉറക്ക

ത്തിൽനിന്നു എഴുന്നേററപ്പോൾ കൎത്താവിൻെറ ദൂതൻ തന്നോടു കല്പിച്ചതുപോലെ ചെയ്കയും അവളെ തൻെറ ഭാൎയ്യയായി സ്വീകരിക്കയും ചെയ്തു.

൨൫. അവൾ തൻെറ കടിഞ്ഞൂൽ പുത്രനെ പ്രസവിച്ചതുവരെ അവൻ അവളെ അറിഞ്ഞുമില്ല. അവൾ അവനു ഈശോ എന്നു പേർവിളിക്കയുംചെയ്തു.

## വ്യാഖ്യാനം.

൨-൧൬. "അബ്രാഹം ഇസ്ഹാക്കിനെ ജനിപ്പിച്ചു . . .": ലൂ. അ. ൩. വ. ൨൩-൩൮ വ്യ. നോക്കുക.

൧൮. "അവർ സംഗമിക്കുന്നതിനു മുമ്പ്": ഈ വാക്കുകളിൽ നിന്നു 'അവർ പിന്നീടു സംഗമിച്ചു' എന്നു അൎത്ഥം ജനിക്കുന്നില്ല.

൨൧. "ഈശോ": സം. അ. ൧൩. വ. ൧൬. വ്യ. നോക്കുക.

൨൩. "അമ്മനുവ്വേൽ": എബ്രാ., സുറി. ഭാഷകളിൽ അമ്മൻ (ܥܡܢ)= നമ്മോടുകൂടെ + ഉ (ܗܘ) = ആകുന്നു + ഏൽ (ܐܝܠ) = ദൈവം = ദൈവം നമ്മോടുകൂടെയാകുന്നു എന്നൎത്ഥം.

൨൫. "കടിഞ്ഞൂൽ പുത്രനെ": വേറെ പുത്രന്മാരുണ്ടായിരുന്നെന്നു ഇതിൽനിന്നു ഗ്രഹിക്കേണ്ടതില്ല. 'കടിഞ്ഞൂൽ' ശബ്ദംകൊണ്ടു ജ്യേഷ്ഠസ്ഥാനിയെന്നല്ല, ആദ്യജാതൻ എന്നാണു വി. ഗ്രന്ഥങ്ങളിൽ അൎത്ഥം ഗ്രഹിക്കേണ്ടതു്. ഏകജാതനെപ്പററിയും ആദ്യജാതൻ അഥവാ കടിഞ്ഞൂൽ എന്നു വി. ഗ്രന്ഥങ്ങൾ പറയുന്നതായി വി. ഈറാനിമോസ് വേദവാക്യങ്ങൾകൊണ്ടു തെളിയിക്കുന്നുണ്ടു്. മ്ശിഹായുടെ സഹോദരന്മാർ എന്നു വി. ഗ്രന്ഥങ്ങളിൽ കാണുന്നതു രക്തസംബന്ധികൾ എന്ന അൎത്ഥത്തിൽ മാത്രമാണു്. യഹൂദന്മാർ ഒരേ മാതാപിതാക്കന്മാരിൽ നിന്നു ജനിച്ചവരെയും, ഒരേജാതിയിൽപെട്ടവരെയും, ഉടപ്പക്കാരെയും, സ്നേഹബന്ധമുള്ളവരെയുമെല്ലാം സഹോദരന്മാർ എന്നു വിളിച്ചിരുന്നു. (സൂ. അ. ൧൨. വ. ൧൩. വ്യ. നോക്കുക.)— "പ്രസവിച്ചതുവരെ": 'വരെ' എന്നതു എബ്രാ., സുറി. ഭാഷകളിലെ ഒരു പ്രയോഗവിശേഷമാണു്. എന്തു നടക്കുന്നു എന്നല്ലാതെ, എന്തു നടക്കുവാനിരിക്കുന്നു എന്നു ആ പദം കാണിക്കുന്നില്ല. ഈ വിധ പ്രയോഗങ്ങൾ വി. ഗ്രന്ഥങ്ങളിൽ ധാരാളമുണ്ടു്. "ഭൂമുഖത്തുനിന്നു വെള്ളം വററിയതുവരെ അതു തിരിച്ചുവന്നില്ല." (സൂ. അ. ൮. വ. ൭.) വററിയതുവരെ വന്നില്ല; വററിയശേഷം വന്നെന്നു അതു പറയുന്നുമില്ല. "(നിൻെറ) വാൎദ്ധക്യംവരെ ഞാൻ സ്ഥിതിചെയ്യുന്നു" (ഏശ. അ. ൪൬. വ. ൪.) എന്നു ദൈവം അരുളിച്ചെയ്യുന്നതിൽനിന്നു നീ വാൎദ്ധക്യം പ്രാപിച്ചശേഷം ദൈവം ഇല്ലാതാകുമെന്നു ആരെങ്കിലും ഗ്രഹിക്കുമൊ? "ഞാൻ നിൻെറ ശത്രുക്കളെ നിൻെറ പാദപീഠമാക്കുംവരെ നീ എൻെറ വലത്തുവശത്തു ഇരിക്കുക" (സങ്കീ. ൧൦൯. വ. ൧.) എന്നു പിതാവായ ദൈവം തൻെറ ഏക പുത്രനോടു അരുളിച്ചെയ്യുന്നു. ശത്രുക്കൾ പാദപീഠമായശേഷവും, എന്നേക്കും, ദൈവപുത്രൻ അതേ സ്ഥാനത്തുതന്നെ ഇരിക്കുമെന്നു സ്പഷ്ടമാണല്ലൊ. "ശാവേലിൻെറ പുത്രിയായ മൽക്കെലിനു, അവൾ മരിച്ച ദിവസംവരെ, പുത്രനുണ്ടായിരുന്നില്ല" (൨. ശ്മൂ. അ. ൬. വ. ൨൩.) എന്നു പറഞ്ഞിരിക്കുന്നതിൽനിന്നു അവളുടെ മരണശേഷം അവൾക്കു പുത്രനുണ്ടായി എന്നു ആർ അൎത്ഥമാക്കും? ദൈവമാതാവു എപ്പോഴും കന്യകയായിരുന്നു എന്നതു വേദവാക്യങ്ങളും, സഭാപാരമ്പൎയ്യങ്ങളും, സൂനഹദോസ് നിൎണ്ണയങ്ങളും കൊണ്ടു ഉറപ്പിക്കപ്പെട്ട ഒരു സത്യമാണെന്നു നാം ഓൎമ്മിക്കേണ്ടതാണു്.— "അറിഞ്ഞുമില്ല": സൂ. അ. ൪. വ. ൧. വ്യ. നോക്കുക.

# അദ്ധ്യായം ൨.

ജ്യോതിശ്ശാസ്ത്രജ്ഞന്മാർ മ്ശീഹായെ ആരാധിച്ചു കാഴ്ചസമൎപ്പിക്കുന്നതു്. മെസ്രേനിലേക്കുള്ള ഓടിയൊളിപ്പു്. ശിശുവധം. മെസ്രേനിൽനിന്നുള്ള പിന്തിരിവു്.

എന്നാൽ ഹേറോദേസ് രാജാവിന്റെ നാളുകളിൽ, യൂദായിലെ ബെത്‌ലഹെത്തു ഈശോ പിറന്നപ്പോൾ, കിഴക്കുനിന്നു ജ്യോതിശ്ശാസ്ത്രജ്ഞന്മാർ ഓറശ്ലെമിലേക്കുവന്നു്: [ലൂ. അ. ൨. വ. ൭.]

൨. യൂദന്മാരുടെ രാജാവായി പിറന്നവൻ എവിടെയാകുന്നു? എന്തുകൊണ്ടെന്നാൽ, ഞങ്ങൾ കിഴക്ക് അവന്റെ നക്ഷത്രം കണ്ടതിനാൽ അവനെ ആരാധിക്കുവാൻ വന്നിരിക്കുന്നു എന്നു പറയുന്നു.

൩. എന്നാൽ ഹേറോദേസ് രാജാവു (ഇതു) കേട്ടപ്പോൾ അവനും അവനോടുകൂടി ഓറശ്ലെം മുഴുവനും പരിഭ്രമിച്ചു.

൪. പിന്നെ അവൻ പ്രധാനാചാൎയ്യന്മാരെയും ജനത്തിലെ നിയമജ്ഞന്മാരെയുമെല്ലാം ഒരുമിച്ചു കൂട്ടി അവരോടു മ്ശീഹാ എവിടെ പിറക്കും? എന്നു ചോദിച്ചു.

൫. അതിനു അവർ പറഞ്ഞു:യൂദായുടെ ബേത്‌ലഹെത്തുതന്നെ. എന്തുകൊണ്ടെന്നാൽ പ്രവാചകനാൽ ഇപ്രകാരം എഴുതപ്പെട്ടിരിക്കുന്നു:

൬. യൂദായുടെ ബെത്‌ലഹെമെ, നീയും യൂദായുടെ രാജാക്കന്മാരിൽ ചെറുതല്ല. എന്തുകൊണ്ടെന്നാൽ എന്റെ ജനമായ ഇസ്രായേലിനെ ഭരിക്കുവാനുള്ള രാജാവു നിന്നിൽ നിന്നു പുറപ്പെടും. [മിക്. അ. ൫. വ. ൨: യോഹ: അ. ൭. വ. ൪൨.]

൭. അപ്പോൾ ഹേറോദേസ് ജ്യോതിശ്ശാസ്ത്രജ്ഞന്മാരെ രഹസ്യത്തിൽ വിളിച്ച് നക്ഷത്രം അവൎക്കു കാണപ്പെട്ടതു ഏതു സമയത്തെന്നു അവരിൽ നിന്നു മനസ്സിലാക്കി.

൮. പിന്നെ അവൻ അവരെ ബെത്‌ലഹെത്തേക്കു അയച്ചുകൊണ്ടു അവരോടു: നിങ്ങൾ ചെന്നു ശിശുവിനെപ്പററി ഉത്സാഹപൂൎവ്വം അന്വേഷിക്കുവിൻ; നിങ്ങൾ അവനെ കണ്ടെത്തുമ്പോൾ, ഞാനും ചെന്നു അവനെ ആരാധിക്കേണ്ടതിനു് വന്നു എന്നെ അറിയിക്കയും ചെയ്യുവിൻ എന്നു പറഞ്ഞു.

൯. രാജാവിൽ നിന്നു (ഇവ) കേട്ടപ്പോൾ അവർ പുറപ്പെട്ടു. അപ്പോൾ ഇതാ! അവർ കിഴക്കു കണ്ട നക്ഷത്രം, ശിശു കിടക്കുന്ന സ്ഥലത്തിനു മുകളിൽ വന്നു നില്ക്കുവോളം, അവരുടെ മുമ്പിൽ പോയിരുന്നു.

൰. അവരോ നക്ഷത്രം കണ്ടപ്പോൾ എത്രയും വലിയ സന്തോഷം അനുഭവിച്ചു.

൰൧. പിന്നെ അവർ വീട്ടിൽ പ്രവേശിച്ചു ശിശുവിനെ അവന്റെ അമ്മയായ മറിയത്തോടുകൂടി കണ്ടു് വീണു് അവനെ ആരാധിക്കയും, തങ്ങളുടെ നിക്ഷേപപാത്രങ്ങൾ തുറന്നു പൊന്നും മൂറായും കുന്തുരുക്കവും അവനു കാഴ്ചകൾ സമൎപ്പിക്കയും ചെയ്തു. [സങ്കീ. ൭൨. വ. ൰.]

൰൨. എന്നാൽ ഹേറോദേസിന്റെ അടുക്കലേക്കു അവർ തിരിച്ചു പോകരുതെന്നു സ്വപ്നത്തിൽ അവൎക്കു ദൎശനമുണ്ടായതുകൊണ്ടു അവർ മറുവഴിക്കു തങ്ങളുടെ ദേശങ്ങളിലേക്കു പോയി.

൰൩. അവർ പോയപ്പോൾ ക-

ത്താവിൻെറ ദൂതൻ സ്വപ്നത്തിൽ യൌസേപ്പിനു പ്രത്യക്ഷനായി അവനോടു: നീ എഴുന്നേററു ശിശുവിനേയും അവൻെറ അമ്മയേയും കൂട്ടിക്കൊണ്ടു മെസ്രേനിലേക്കു ഓടിപ്പോയി, ഞാൻ നിന്നോടു പറയുവോളം, അവിടെപ്പാൎക്ക. എന്തുകൊണ്ടെന്നാൽ ഹേറോദേസ് ശിശുവിനെ നശിപ്പിക്കേണ്ടതിനു അവനെ അന്വേഷിക്കുവാനിരിക്കുന്നു എന്നു പറഞ്ഞു.

൧൪. ആകയാൽ യൌസേപ്പു എഴുന്നേററു രാത്രിയിൽ ശിശുവിനെയും അവൻെറ അമ്മയെയും കൂട്ടിക്കൊണ്ടു മെസ്രേനിലേക്കു ഓടിപ്പോയി.

൧൫. മെസ്രേനിൽനിന്നു എൻെറ പുത്രനെ ഞാൻ വിളിച്ചു എന്നു പ്രവാചകൻമൂലം കൎത്താവിനാൽ അരുളിച്ചെയ്യപ്പെട്ടതു നിവൃത്തിയാകുമാറ്, ഹേറോദേസിൻെറ മരണംവരെ അവൻ അവിടെപ്പാൎത്തു. [ഹോശ. അ. ൧൧. വ. ൧.]

൧൬. അപ്പോൾ ഹേറോദേസ്, ജ്യോതിശ്ശാസ്ത്രികളാൽ താൻ കളിയാക്കപ്പെട്ടെന്നു കണ്ടു വളരെ കോപിക്കയും, ജ്യോതിശ്ശാസ്ത്രികളിൽ നിന്നു താൻ തിരക്കിയറിഞ്ഞ സമയം അനുസരിച്ചു രണ്ടു വയസ്സുമുതൽ താഴെ ബേത്ല്ഹെത്തും അതിൻെറ സകല അതിൎത്തികളിലും ഉള്ള ആൺകുട്ടികളെയെല്ലാം ആളയച്ചുകൊല്ലിക്കയും ചെയ്തു.

൧൭. എറമിയാ നിബ്യാ മൂലം അരുളിച്ചെയ്യപ്പെട്ടതു് അപ്പോൾ നിവൃത്തിയായി. അവൻ പറഞ്ഞതു്:

൧൮. റാംസായിൽ സ്വരം കേൾക്കപ്പെട്ടു: (അതോ) കരച്ചിലും വലിയ വിലാപവും. റാഹേൽ അവളുടെ പുത്രന്മാരെക്കുറിച്ചു കരയുന്നു. അവർ ഇല്ലായ്കകൊണ്ടു ആശ്വസിപ്പിക്കപ്പെടുവാൻ അവൾക്കു മനസ്സു വരുന്നില്ല. [എറ. അ. ൩൧. വ. ൧൫.]

൧൯. എന്നാൽ ഹേറോദേസ് രാജാവു മരിച്ചപ്പോൾ കൎത്താവിൻെറ ദൂതൻ മെസ്രേനിൽവെച്ചു സ്വപ്നത്തിൽ യൌസേപ്പിനു പ്രത്യക്ഷനായി,

൨൦. അവനോടു: നീ എഴുന്നേററു ശിശുവിനേയും അവൻെറ അമ്മയേയും കൂട്ടിക്കൊണ്ടു ഇസ്രായേൽ ദേശത്തേക്കു പോകുക. എന്തുകൊണ്ടെന്നാൽ ശിശുവിൻെറ പ്രാണനെ അന്വേഷിച്ചിരുന്നവർ മരിച്ചുപോയി എന്നു പറഞ്ഞു.

൨൧. ആകയാൽ യൌസേപ്പ് എഴുന്നേററു ശിശുവിനേയും അവൻെറ അമ്മയേയും കൂട്ടിക്കൊണ്ട് ഇസ്രായേൽദേശത്തുവന്നു.

൨൨. എന്നാൽ അൎക്കേലേവൊസ് തൻെറ പിതാവായ ഹേറോദേസിൻെറ സ്ഥാനത്തു യൂദായിൽ രാജാവായിരിക്കുന്നു എന്നു കേട്ടപ്പോൾ അവിടേക്കു പോകുവാൻ അവൻ ഭയപ്പെട്ടു. അപ്പോൾ ഗ്ലീലാദേശത്തേക്കു പോകുവാൻ സ്വപ്നത്തിൽ അവനു ദൎശനമുണ്ടായി.

൨൩. ഇങ്ങനെ, അവൻ നസ്രായനെന്നു വിളിക്കപ്പെടും എന്നു പ്രവാചകൻ മൂലം അരുളിച്ചെയ്യപ്പെട്ടതു നിവൃത്തിയാകുമാറ്, അവൻ നസ്രെസ് എന്നു വിളിക്കപ്പെടുന്ന പട്ടണത്തിൽ ചെന്നു പാൎത്തു.

## വ്യാഖ്യാനം.

൧. "ഹേറോദേസ്": റോമാക്കാർ യൂദാരാജ്യം കീഴടക്കിയപ്പോൾ അവരാൽ നിയമിതനായ രാജാവാണ് ഇദ്ദേഹം. ഹേറോദേസ് എന്ന നാമത്തിൽ

ഒന്നാമനായ ഈയാൽ ആദോംകാരനും, അസ്കലോൻ പട്ടണത്തിൽ ജനിച്ചവനും, അന്തിപ്പത്തെർ എന്നൊരുവൻെറ പുത്രനുമായിരുന്നു. വലിയ ഹെറോദേസ് എന്നു പറയപ്പെട്ടുന്നതും ഇദ്ദേഹമാണ്. യൂദവംശജനല്ലാത്ത ഹെറോദേസിനു രാജചെങ്കോൽ ലഭിച്ചതു മ്ശീഹായുടെ ആഗമനത്തെപ്പററിയുള്ള യാക്കോബിൻെറ പ്രവാചകം നിവൃത്തിയായതിൻെറ ലക്ഷ്യമാണെന്നു (സ്യ. അ. ൪൯. വ. ൧൦. വ്യ.) കാണിക്കുവാനാണു വി. മത്തായി ഇക്കാൎയ്യം വിശദമായി ഇവിടെ പ്രസ്താവിക്കുന്നതു്.—ഇദ്ദേഹത്തിൻെറ പുത്രനായ ഹെറോദേസ് അന്തിപ്പാസ് ആണ് ഈ നാമത്തിൽ രണ്ടാമൻ. വി. സ്നാപകയോഹന്നാനെ ശിരച്ഛേദനം ചെയ്യിച്ചതും ന.കൎത്താവിനെ ചുവപ്പു കുപ്പായം ധരിപ്പിച്ചു ആക്ഷേപിച്ചതും ഇദ്ദേഹമാണ്.—വലിയ ഹെറോദേസിൻെറ പൌത്രനും അറിസ്റ്റോബുലൂസിൻെറ പുത്രനുമായ അഗ്രിപ്പായാണു മൂന്നാമത്തെ ഹെറോദേസ്. വി. യോഹന്നാൻെറ സഹോദരനായ വി. യാക്കോബ് ശ്ലീഹായെ കൊല്ലിക്കയും, വി. പത്രോസ് ശ്ലീഹായെ കാരാഗൃഹത്തിൽ ബന്ധിക്കയും, ദൈവശാപമേററു ചാകുകയും ചെയ്തതു (നട. അ. ൧൨.) ഇദ്ദേഹമാണ്.—ഹെറോദേസ് അഗ്രിപ്പായുടെ പുത്രനായിരുന്നു നാലാമത്തെ ഹെറോദേസ്. ഇദ്ദേഹത്തിൻെറ പേരും അഗ്രിപ്പാ തന്നെ. ബദ്ധനായ വി. പൌലോസ് തൻെറ പേരിലുള്ള കേസ് വ്യവഹരിച്ചതു (നട. അ. ൨൫.) ഇദ്ദേഹത്തിൻെറ ന്യായാസനത്തിൻ മുമ്പാകെയായിരുന്നു.— "ബേത്ല്ഹെം": സ്യ. അ. ൩൫. വ. ൧൯. വ്യ. നോക്കുക.

൨. "അവൻെറ നക്ഷത്രം": അവൻെറ പിറവിയെപ്പററി ജ്യോതിശ്ശാസ്ത്രികളെ അറിയിച്ച് അവരെ ഓറെശ്ലെമത്തേക്കു കൂട്ടിക്കൊണ്ടുപോയ നക്ഷത്രം. ഇതു സ്രഷ്ടാവിൻെറ നിയമം അനുസരിച്ചു സൃഷ്ടിയുടെ ആരംഭംമുതൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ഒരു നക്ഷത്രമായിരുന്നില്ല. നക്ഷത്രാകൃതിയിൽ കാണപ്പെട്ട ഒരു അദൃശ്യശക്തിയല്ലാതെ നക്ഷത്രമേ അല്ലായിരുന്നു. 'ശിശു കിടക്കുന്ന സ്ഥലത്തിനു മുകളിൽവന്നു നില്ക്കുവോളം' (വ. ൯.) എന്നു പറഞ്ഞിരിക്കുന്നതിൽനിന്നു ഇതു ഭൂമിയോടു കുറെ അടുത്തു സഞ്ചരിച്ചിരുന്നു എന്നു വിശദമാകുന്നു.

൧൧. രാജാക്കന്മാരുടെയും പ്രഭുക്കന്മാരുടെയും സന്നിധിയിൽ ചെല്ലുന്നവർ ഉത്തമസാധനങ്ങൾ അവൎക്കു കാഴ്ച സമൎപ്പിക്കുക പുരാതനമായ ഒരു പൌരസ്ത്യാചാരമാണ്. പരിശുദ്ധാത്മാവിനാൽ പ്രേരിതരായിട്ടാണു ജ്യോതിശ്ശാസ്ത്രികൾ മ്ശീഹായിക്കു കാഴ്ച സമൎപ്പിച്ചതു്. രാജഭോഗമായി കൊടുക്കാറുള്ള പൊന്നുകൊണ്ടു മ്ശീഹായുടെ രാജത്വത്തെയും, ശവസംസ്കാരങ്ങളിൽ ഉപയോഗിക്കാറുള്ള മൂറാകൊണ്ടു അദ്ദേഹത്തിൻെറ മനുഷ്യത്വത്തെയും, ദൈവസമക്ഷം ധൂപിക്കുന്ന കുന്തുരുക്കംകൊണ്ടു അദ്ദേഹത്തിൻെറ ദൈവത്വത്തെയും അവർ പ്രത്യക്ഷപ്പെടുത്തി.

൧൩. "മെസ്രേനിലേക്കു": മെസ്രേൻ ആയിരുന്നു ഹെറോദേസിൻെറ അധികാരാതിൎത്തികൾക്കു വെളിയിൽ ഇസ്രായേലിനോടു ഏററം അടുത്ത ദേശം. അവിടെ വൎദ്ധമാനങ്ങളായ യഹൂദകുടിപാൎപ്പിടങ്ങളും, ഹെലിയോപ്പോലീസിൽ (Heliopolis) ഒരു യഹൂദസംഘാലയവുമുണ്ടായിരുന്നു. ഗ്രീക്കുസപ്തതി (Septuagint) വിവൎത്തനം മെസ്രേൻ നിവാസികളായ യഹൂദന്മാരെ ഉദ്ദേശിച്ചായിരുന്നു എന്ന വസ്തുതയിൽനിന്നു മെസ്രേനിൽ യഹൂദന്മാർ ധാരാളമുണ്ടായിരുന്നു എന്നു തെളിയുന്നു. നമ്മുടെ കൎത്താവിൻെറ കുരിശു ചുമന്ന ശെമ്ഓൻെറ കെവ്റീൻ (Cyrenacia) എന്ന വടക്കേ ആഫ്റീക്കായിലെ പ്രധാന പട്ടണം പ്റോലെമി (Ptolemy) രാജാക്കന്മാരുടെ കാലത്തു തന്നെയും യഹൂദന്മാരുടെ ഒരു വലിയ കുടിപാൎപ്പുസ്ഥലമായിരുന്നതാണ്. നട. അ. ൧൮. വ. ൨൪ . . . കാണുന്ന വി. ഗ്രന്ഥമഹാപടുവായ അപ്പലോ (Apollo) അലക്സാന്ത്രിയാക്കാരനായ ഒരു യഹൂദനായിരുന്നുവല്ലോ.

൧൮. "റാംസാ": ഉയൎന്ന സ്ഥലം. എബ്രാ., സുറി. ഭാഷകളിൽ 'റാം' എന്നതിനു 'ഉയൎന്ന' എന്നൎത്ഥം. ഇതു് ബേത്ല്ഹെത്തിനു സമീപത്തു കുന്നിൽ സ്ഥിതിചെ

ക്കിരുന്ന ഒരു പട്ടണത്തിൻെറ പ്രത്യേകനാമമായും ഇവിടെ സ്വീകരിക്കാവുന്നതാണ്.

൨൩. "നസ്രായൻ": 'പുഷ്പിതൻ' എന്നൎത്ഥം. എബ്ര., സുറി. ഭാഷകളിൽ ഈ ശബ്ദത്തിന്ന തന്നെ മദ്ധ്യാക്ഷരത്തിൻെറ ഭേദംകൊണ്ട് 'വേർതിരിക്കപ്പെട്ടവൻ', 'കിരീടം ധരിച്ചവൻ' ഇത്യാദി അൎത്ഥം വരാം. സ്ലൂ. അ. ൬൯. വ. ൨൩. വ്യ. നോക്കുക. ക്രിസ്തുവിൻെറ അനുയായികൾക്കു ക്രിസ്തു എന്ന ഗ്രീക്കുനാമം അനുസരിച്ചു ക്രിസ്ത്യാനികൾ എന്നു ക്രി. അ. ഉദ്ദേശം ൩൨-ൽ അന്തിയോക്കിയായിൽവെച്ചു നാമം ഉത്ഭവിക്കുന്നതിനുമുമ്പ്, നസ്രായൻെറ അനുയായികൾ എന്ന അൎത്ഥത്തിൽ നസ്രായർ എന്നും, ശിഷ്യന്മാർ എന്നും, ഗ്ലീലായർ എന്നുമാണു പേർ പറയപ്പെട്ടുവന്നതു് ക്രിസ്ത്യാനിനാമോല്പത്തിക്കു മുമ്പ് നസ്രായശബ്ദം നടപ്പിലിരുന്ന ക്രി. അ. ൫൦-ൽ വി. തോമാശ്ലീഹാ മലങ്കരയിൽ എത്തി വേദപ്രസംഗം ചെയ്തുകൊണ്ടു് നസ്രായൻെറ മതം സ്വീകരിച്ച ഇവിടത്തെ ജനങ്ങൾക്കും ആരംഭംമുതൽതന്നെ 'നസ്രാണികൾ' എന്ന പേർ പറയുവാനിടയായി.

## അദ്ധ്യായം ൩.

യോഹന്നാൻെറ പ്രസംഗവും മ്ശിഹായുടെ
മാമോദീസായും.

൧. എന്നാൽ ആ നാളുകളിൽ സ്നാപകയോഹന്നാൻ വന്നു യൂദായിലെ മരുഭൂമിയിൽ പ്രസംഗിച്ചു്:

൨. നിങ്ങൾ പശ്ചാത്തപിക്കുവിൻ; സ്വൎഗ്ഗരാജ്യം സമീപിച്ചിരിക്കുന്നു എന്നു പറഞ്ഞിരുന്നു. [മൎക്കോ. അ. ൧. വ. ൪: ലൂ. അ. ൩. വ. ൩.]

൩. എന്തുകൊണ്ടെന്നാൽ, കൎത്താവിൻെറ വഴി ഒരുക്കുവിൻ, അവൻെറ ഊടുവഴികൾ നിരപ്പാക്കുവിൻ എന്നു മരുഭൂമിയിൽ വിളിച്ചു പറയുന്നവൻെറ ശബ്ദം എന്നു ഏശായാനിബ്യായാൽ പറയപ്പെട്ടവൻ ഇവനാകുന്നു. [ഏശ. അ. ൪൦. വ. ൩: മൎക്കോ. അ. ൧. വ. ൩: ലൂ. അ. ൩. വ. ൪.]

൪. എന്നാൽ ഈ യോഹന്നാനു് ഒട്ടകങ്ങളുടെ രോമംകൊണ്ടുള്ള ഉടുപ്പും, അരയിൽ തോൽവാറും ഉണ്ടായിരുന്നു. അവൻെറ ഭക്ഷണമോ കാട്ടുകിഴങ്ങുകളും കാട്ടുതേനുമായിരുന്നു.

൫. അപ്പോൾ ഓറെശ്ലേമും, യൂദാമുഴുവനും, യോർദ്ദാൻെറ സമീപത്തുള്ള ദേശമൊക്കെയും അവൻെറ അടുക്കലേക്കു പുറപ്പെട്ടുപോയിരുന്നു. [മൎക്കോ. അ. ൧. വ. ൫.]

൬. അവർ തങ്ങളുടെപാപങ്ങൾ ഏററുപറഞ്ഞുകൊണ്ടു യോർദ്ദാൻ നദിയിൽവെച്ചു അവനിൽനിന്നു സ്നാനം സ്വീകരിക്കയും ചെയ്തിരുന്നു.

൭. എന്നാൽ പ്രീശരിലും സദുക്കായരിലും പലർ സ്നാനം സ്വീകരിക്കുവാൻ വരുന്നതു കണ്ടപ്പോൾ അവൻ അവരോടു (ഇങ്ങനെ) പറഞ്ഞു: അണലികളുടെ സന്താനമേ, വരുവാനിരിക്കുന്ന കോപത്തിൽനിന്നു ഓടിയകലുവാൻ നിങ്ങൾക്കു കാണിച്ചുതന്നതാർ? [ലൂ. അ. ൩. വ. ൭.]

൮. ആകയാൽ പശ്ചാത്താപത്തിനു യോഗ്യമായ ഫലങ്ങൾ പുറപ്പെടുവിക്കുവിൻ.

൯. ഞങ്ങൾക്കു പിതാവായിട്ടു അബ്രാഹമുണ്ട് എന്നു നിങ്ങളുടെ ഉള്ളിൽ നിങ്ങൾ വിചാരിക്കയും പറ

യുകയും അരുത്. എന്തുകൊണ്ടെന്നാൽ ഈ കല്ലുകളിൽനിന്ന അബ്രാഹത്തിനു മക്കളെ പുറപ്പെടുവിക്കുവാൻ ദൈവത്തിനു കഴിയും എന്നു ഞാൻ നിങ്ങളോടു പറയുന്നു. [യോഹ. അ. ᐧ വ. ൩ൻ.]

൧൦. എന്നാൽ ഇതാ! വൃക്ഷങ്ങളുടെ ചുവട്ടിനു കോടാലി വെക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ടു നല്ല ഫലങ്ങൾ കായ്ക്കാത്ത വൃക്ഷമൊക്കെയും വെട്ടപ്പെട്ടു തീയിൽ ഇടപ്പെടുന്നു.

൧൧. ഞാൻ നിങ്ങളെ പശ്ചാത്താപത്തിനായി വെള്ളംകൊണ്ടു സ്നാനപ്പെടുത്തുന്നു. എന്നാൽ എന്റെ പിന്നാലെ വരുന്നവൻ എന്നെക്കാൾ ബലവാനാകുന്നു. അവന്റെ ചെരിപ്പുകൾ ചുമക്കുവാൻ ഞാൻ യോഗ്യനല്ല. അവൻ പരിശുദ്ധാത്മാവുകൊണ്ടും അഗ്നികൊണ്ടും നിങ്ങളെ സ്നാനപ്പെടുത്തും. [മർക്കോ. അ. ൧ വ. ൮: ലൂ. അ. ൩. വ. ൧൬: യോഹ അ. ൧ വ. ൨൬: നട. അ. ൧. വ. ൫.]

൧൨. മുറം അവന്റെ കൈയിൽ ഉണ്ടു. അവൻ തന്റെ കളങ്ങൾ വെടിപ്പാക്കി, കോതമ്പുകൾ തന്റെ കളപ്പുരകളിൽ ശേഖരിക്കയും പതിരു കെടാത്ത തീയിൽ ദഹിപ്പിക്കയും ചെയ്യും.

൧൩. അപ്പോൾ ഈശോ യോഹന്നാനാൽ സ്നാനപ്പെടുവാൻ ഗ്ലീലായിൽ നിന്നു യോർദ്നാനിൽ അവന്റെ അടുക്കലേക്കു വന്നു. [മർക്കോ. അ. ൧. വ. ൯.]

൧൪. യോഹന്നാനാകട്ടെ: ഞാൻ നിന്നാൽ സ്നാനപ്പെടുവാൻ ആവശ്യമായിരിക്കെ നീ എന്റെ അടുക്കൽ വരുന്നുവൊ എന്നു ചോദിച്ചുകൊണ്ടു അവനെ തടുത്തിരുന്നു.

൧൫. ഈശോയോ ഉത്തരമായി അവനോടു: ഇപ്പോൾ നീ സമ്മതിക്കുക; എന്തുകൊണ്ടെന്നാൽ ഇപ്രകാരം സകല നീതിയും പൂർത്തിയാക്കുന്നതു നമുക്കു യുക്തമാകുന്നു എന്ന് അരുളിച്ചെയ്തു. അപ്പോൾ അവൻ അവ(ന്റെ മനസ്സി)നു സമ്മതിച്ചു.

൧൬. എന്നാൽ ഈശോ സ്നാനപ്പെട്ടശേഷം ഉടനെ വെള്ളത്തിൽനിന്നു കയറി. അപ്പോൾ സ്വർഗ്ഗം അവന്നായി തുറക്കപ്പെട്ടു. ദൈവാത്മാവു പ്രാവുപോലെ ഇറങ്ങി തന്റെമേൽ വരുന്നതു അവൻ കണ്ടു. [ലൂ. അ. ൩. വ. ൨൨.]

൧൭. എനിക്കു പ്രസാദിച്ചിരിക്കുന്ന എന്റെ പ്രിയപുത്രൻ ഇവനാകുന്നു എന്നു പറയുന്ന ഒരു സ്വരവും ഇതാ! സ്വർഗ്ഗത്തിൽനിന്നു (ഉണ്ടായി). [മർക്കോ അ ൧. വ. ൧൧: ലൂ. അ. ൻ. വ. ൩൫: ൨. പത്രോ. അ. ൧. വ. ൧൭.]

## വ്യാഖ്യാനം.

൧. "ആ നാളുകളിൽ": മ്ശീഹായുടെ ജീവകാലത്തിലെ സംഭവങ്ങളാണ് സുവിശേഷകൻ പ്രസ്താവിക്കുന്നത്. മ്ശീഹായുടെ നാളുകളിൽ എന്നർത്ഥം. പറയുവാൻ പോകുന്നകാര്യം മുൻപറഞ്ഞ കാര്യത്തെ ഉടനെ തുടൎന്നു സംഭവിച്ചെന്ന് ഈ വാക്കുകളിൽനിന്ന എപ്പോഴും ഗ്രഹിക്കേണ്ടതില്ല.

൨. "പശ്ചാത്തപിക്കുവിൻ": പശ്ചാത്താപം എന്ന പദംകൊണ്ടു ഭൂതകാലപ്രവൃത്തികളെപ്പററിയുള്ള ഖേദവും ജീവിതപരിഷ്കരണവും മാത്രമല്ല, പൂർവ്വപാപങ്ങളെ ശിക്ഷിക്കുന്നതിനുള്ള തപശ്ചര്യകളുംകൂടി വി. ഗ്രന്ഥങ്ങളും സഭാപിതാക്കന്മാരും ഉദ്ദേശിക്കുന്നു.—"സ്വർഗ്ഗരാജ്യം": ദൈവരാജ്യം, രാജ്യം, സ്വർഗ്ഗരാജ്യം എന്നപദങ്ങൾ

സുവിശേഷഗ്രന്ഥങ്ങളിൽ പലപ്രാവശ്യം പ്രയോഗിച്ചു കാണുന്നുണ്ട്. "ദൈവരാജ്യം... സമീപിച്ചിരിക്കുന്നു" എന്നു പ്രഖ്യാപനംചെയ്തുകൊണ്ടു തന്റെ ആഗമനം ജനങ്ങളെ അറിയിക്കുവാൻ മ്ശീഹാ തന്റെ ശിഷ്യന്മാരെ അയച്ചു. (ലൂ. അ. ൧൦. വ. ൯.) "സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുന്നു" എന്നു മ്ശീഹാതന്നെ പ്രഖ്യാപനം ചെയ്യുകയുണ്ടായി. (മത്താ. അ. ൪. വ. ൧൭.) മ്ശീഹാ "രാജ്യത്തിന്റെ സുവിശേഷം പ്രസംഗിച്ചിരുന്നു" എന്നത്രേ വി. മത്തായി അ. ൯. വ. ൩൫-ൽ കാണുന്നതു്. ഈ മൂന്നു പദങ്ങളും ഒരേ അർത്ഥത്തെത്തന്നെ ദ്യോതിപ്പിക്കുന്നു എന്നു മേൽ ഉദ്ധരിച്ച സുവിശേഷവാക്യങ്ങളിൽ നിന്നു വിശദമാണല്ലോ. — ഈ പദങ്ങൾ സാക്ഷാൽ സ്വർഗ്ഗത്തെയും (മത്താ. അ. ൫. വ. ൩൪.), ഹൃദയപരിശുദ്ധിയെയും (റോമ. അ. ൧൪. വ. ൧൭.) മാത്രം സൂചിപ്പിക്കുന്നവയാണെന്നു ചില ആധുനികപാഷണ്ഡികൾ (Modernists) അബദ്ധോപദേശം ചെയ്യുന്നു. എന്നാൽ പ്രസ്തുത രണ്ടർത്ഥങ്ങൾക്കും പുറമേ, മ്ശീഹാ ഭൂമുഖത്തു സ്ഥാപിച്ച ദൃശ്യസമുദായമായ സഭ (പള്ളി) എന്നും ഈ പദങ്ങൾക്കു അർത്ഥമുണ്ട്. വി. മത്തായിയുടെ സുവിശേഷം ൧൩-ാം അദ്ധ്യായത്തിൽ മ്ശീഹാ അരുളിച്ചെയ്ത ഉപമകളിൽ നിന്നെല്ലാം ഭൂമുഖത്തുള്ള ഒരു ദൃശ്യസമുദായം അഥവാ സഭ ആകുന്നു സ്വർഗ്ഗരാജ്യം (ദൈവരാജ്യം, രാജ്യം) എന്നു തെളിവായി ഗ്രഹിക്കാവുന്നതാണ്. സഭയുടെ താക്കോലുകൾ അഥവാ അധികാരം ആകുന്നു വി. പത്രോസു പ്രാപിച്ച സ്വർഗ്ഗരാജ്യത്തിന്റെ താക്കോലുകൾ. — മേൽ പ്രസ്താവിച്ച മൂന്നർത്ഥങ്ങൾക്കും പരസ്പരം ദൃഢബന്ധമുണ്ട്. സഭ നമ്മിൽ ഹൃദയപരിശുദ്ധിയുളവാക്കുകയും, തദ്വാരാ സ്വർഗ്ഗഭാഗ്യത്തിനു നമ്മെ അർഹരാക്കുകയും ചെയ്യുന്നു. ഹൃദയപരിശുദ്ധിയും അതുവഴിയായി സ്വർഗ്ഗഭാഗ്യവും കൈവരുത്തുവാൻ സഭാപ്രവേശനം അത്യന്താപേക്ഷിതമത്രേ. ആകയാൽ സ്വർഗ്ഗരാജ്യം, രാജ്യം, ദൈവരാജ്യം എന്ന പദങ്ങൾ എന്തിനെ ദ്യോതിപ്പിക്കുന്നുവോ അതിന്റെ ഓരോ വശങ്ങൾ മാത്രമാണ് സ്വർഗ്ഗരാജ്യം, ഹൃദയപരിശുദ്ധി, സഭ എന്നിവ. മ്ശീഹാ സ്വർഗ്ഗരാജ്യത്തെയൊ ഹൃദയ പരിശുദ്ധിയെയൊ മാത്രമാണു സ്വർഗ്ഗരാജ്യം, രാജ്യം, ദൈവരാജ്യം എന്നിവയാൽ ഉദ്ദേശിച്ചതെന്നും, ദൃശ്യസമുദായമെന്ന അർത്ഥത്തിലുള്ള ഒരു സഭ അദ്ദേഹം സ്വപ്നം കാണുകപോലും ചെയ്തിട്ടില്ലെന്നും, തന്നിമിത്തം മത്താ. അ. ൧൬. വ. ൧൮-ലെയും അ. ൧൮. വ. ൧൭-ലെയും സഭാശബ്ദം ഇടക്കാലത്തു ആരോ കൂട്ടിച്ചേർത്തതാണെന്നുമുള്ള ആധുനികപാഷണ്ഡികളുടെ വാദം പാടേ അടിസ്ഥാനരഹിതമാണെന്നു ഇതിൽ നിന്നു തെളിയുന്നു.

൩. "വിളിച്ചുപറയുന്നവന്റെ ശബ്ദം": 'വിളിച്ചു പറയുന്ന ശബ്ദം' എന്നും സുറി. പദങ്ങൾക്കു അർത്ഥമുണ്ട്. ചില പ്രാചീനപ്രതികളിൽ അങ്ങനെ കാണുന്നുമുണ്ട്.

൪. "കാട്ടുകിഴങ്ങുകളും": മൂലപദത്തിനു സസ്യങ്ങളുടെ തളിരുകൾ എന്നും ചിലർ അർത്ഥം പറയുന്നു. ചില ക്രൈസ്തവപ്രതികളിൽ തളിർ എന്നു കാണുന്നുമുണ്ട്. ഈ പദത്തിനുതന്നെ വെട്ടുകിളികൾ എന്നും അർത്ഥമുള്ളതിനാൽ പല വിവർത്തനങ്ങളിലും വെട്ടുകിളി എന്നു കാണുവാനിടയായി. — "കാട്ടുതേനും": അറേബിയാ മുതലായ ചില ദിക്കുകളിൽ ചില വൃക്ഷങ്ങളിൽ നിന്നു കറയൊലിച്ചു വീണു കട്ടിയാകാറുണ്ട്. വളരെ രുചികരമായ ഈ സാധനത്തിനും മന്നായെന്നു പേർ പറയുന്നു. യോഹന്നാൻ കുടിച്ചിരുന്ന കാട്ടുതേൻ ഇതായിരുന്നു എന്നാണു ചിലരുടെ അഭിപ്രായം.

൬. "പ്രീശരിലും": പ്രശ് (ܦܪܫ) വേർതിരിച്ചു, പ്രീശാ (ܦܪܝܫܐ) വേർതിരിക്കപ്പെട്ടവൻ എന്നാണു എബ്ര., സുറി. കളിലെ അർത്ഥം. തങ്ങൾ പഠനവും സുകൃതവുംകൊണ്ടു മററുള്ളവരിൽനിന്നു വേർതിരിഞ്ഞവരെന്നാണ് ഇവർ

സ്വയമേ കരുതിയിരുന്നതു്. ഇവരുടെ വസ്ത്രധാരണവും വ്യത്യസ്തരീതിയിലായിരുന്നു. കപടഭക്തികൊ പേരെടുത്തവരായിരുന്നു ഫ്രീശർ. — "സദ്ദുക്കായരിലും": മതകാര്യങ്ങളിൽ സ്വതന്ത്രബുദ്ധികളായിരുന്നു ഇവർ. ശരീരോത്ഥാനം, ആത്മാവിന്റെ അമർത്യത, ദൈവദൂതന്മാരുടെ ആസ്തിക്യം, സൽപ്രവൃത്തികൾക്കു നിത്യ സമ്മാനം, ദുഷ്ക്രിയകൾക്കു നിരന്തരശിക്ഷ ഇവയെല്ലാം ഇക്കൂട്ടർ നിഷേധിച്ചിരുന്നു. മൂശെയുടെ പ്രമാണത്തിൽ എഴുതപ്പെടാതെയുള്ള 'പാരമ്പര്യങ്ങ'ളൊന്നും ഇവർ സ്വീകരിച്ചിരുന്നില്ല.

൯. "കല്ലുകളിൽ നിന്നു അബ്രാഹത്തിനു മക്കളെ പുറപ്പെടുവിക്കുവാൻ": ഭൂമിയിലെ ചെമ്മണ്ണുകൊണ്ടു് ആദ്യമനുഷ്യനെ ഉരുവാക്കിയതുപോലെ, കല്ലുകളിൽ നിന്നു സത്യദൈവാരാധകന്മാരെ പുറപ്പെടുത്തുവാൻ, അഥവാ കല്ലുകളെ ദേവന്മാരായി വണങ്ങുകയും കല്ലുപോലെ കടുത്ത ഹൃദയങ്ങളോടുകൂടിയിരിക്കയും ചെയ്യുന്ന ജനങ്ങളെ, അബ്രാഹത്തിന്റെ മക്കൾ, എന്നുവെച്ചാൽ, സത്യദൈവാരാധകന്മാർ ആക്കിത്തീർക്കുവാൻ.

## അദ്ധ്യായം ൪

മ്ശിഹായുടെ ഉപവാസം. അവൻ പരീക്ഷിക്കപ്പെടുന്നതും, പ്രസംഗിക്കുവാനും ശിഷ്യന്മാരെ വിളിച്ചുകൂട്ടുവാനും അത്ഭുതങ്ങൾ പ്രവൎത്തിക്കുവാനും ആരംഭിക്കുന്നതും.

അപ്പോൾ ഈശോ പിശാചിനാൽ പരീക്ഷിക്കപ്പെടുവാൻ പരിശുദ്ധാത്മാവിനാൽ മരുഭൂമിയിലേക്കു കൂട്ടിക്കൊണ്ടുപോകപ്പെട്ടു. [മർക്കോ. അ. ൧. വ. ൧൨. ലൂ. അ. ൪. വ. ൧.]

൨. അവൻ നാല്പതു പകലും നാല്പതു രാവും ഉപവസിച്ചു. എന്നാൽ ഒടുവിൽ അവനു വിശന്നു.

൩. അപ്പോൾ പരീക്ഷകൻ അടുത്തുചെന്നു് അവനോടു: നീ ദൈവപുത്രൻ ആകുന്നു എങ്കിൽ ഈ കല്ലുകൾ അപ്പങ്ങളായിത്തീരുവാൻ കല്പിക്കുക എന്നു പറഞ്ഞു.

൪. അവനോ ഉത്തരമായി: മനുഷ്യൻ അപ്പംകൊണ്ടുമാത്രമല്ല, ദൈവത്തിന്റെ വായിൽനിന്നു പുറപ്പെടുന്ന സകല വചനംകൊണ്ടുമാകുന്നു ജീവിക്കുന്നതു എന്നു എഴുതപ്പെട്ടിരിക്കുന്നു എന്നു അരുളിച്ചെയ്തു. [ആവൎത്ത. അ. ൮. വ. ൩: ലൂ. അ. ൪. വ. ൪.]

൫. അപ്പോൾ പിശാചു വിശുദ്ധനഗരത്തിലേക്കു അവനെ കൂട്ടിക്കൊണ്ടുപോയി ദേവാലയത്തിന്റെ അഗ്രത്തിൽ അവനെ നിറുത്തികൊണ്ടു്:

൬. നീ ദൈവപുത്രനാകുന്നു എങ്കിൽ താഴേക്കു ചാടുക; അവൻ നിന്നെക്കുറിച്ചു തന്റെ ദൂതന്മാരോടു കല്പിച്ചു എന്നും, നിന്റെ കാൽ കല്ലിന്മേൽ ഉതസ്സാതിരിക്കുവാൻ അവർ തങ്ങളുടെ കൈകളിൽ നിന്നെ താങ്ങുമെന്നും. എഴുതപ്പെട്ടിരിക്കുന്നുവല്ലൊ എന്നു പറഞ്ഞു. [സങ്കീ. ൯൦. വ. ൧൧, ൧൨: ലൂ. അ. ൪. വ. ൧൦.]

൭. ഈശോ അവനോടു: നിന്റെ ദൈവമായ കൎത്താവിനെ നീ പരീക്ഷിക്കരുതു എന്നുകൂടെയും എഴുതപ്പെട്ടിരിക്കുന്നു എന്നു അരുളിച്ചെയ്തു. [ആവൎത്ത. അ. ൬. വ. ൧൬.]

൮. പിന്നെയും പിശാചു ഏററവും ഉയൎന്ന ഒരു മലയിലേക്കു അവനെ കൂട്ടിക്കൊണ്ടുപോയി, ലോകത്തിലെ സകല രാജ്യങ്ങളും അവയുടെ മഹത്വവും അവനെ കാണിച്ചു്,

൯. അവനോടു: നീ വീണു് എ

ന്നെ ആരാധിക്കുമെങ്കിൽ ഇവയെ ല്ലാം ഞാൻ നിനക്കു തരാം എന്നു പറഞ്ഞു.

൧൦. അപ്പോൾ ഈശോ അവനോടു: സാത്താനേ, നീ പോകുക; എന്തുകൊണ്ടെന്നാൽ നിന്റെ ദൈവമായ കൎത്താവിനെ നീ ആരാധിക്കണം, അവനെ മാത്രം നീ സേവിക്കണം എന്നു എഴുതപ്പെട്ടിരിക്കുന്നു എന്നു അരുളിച്ചെയ്തു. [ആവൎത്ത. അ. ൬. വ. ൧൩.]

൧൧. അപ്പോൾ പിശാചു അവനെവിട്ടുപോയി. പിന്നെ ഇതാ! (ദൈവ)ദൂതന്മാർ അടുത്തുചെന്നു അവനു ശുശ്രൂഷചെയ്തിരുന്നു.

൧൨. എന്നാൽ യോഹന്നാൻ (കാരാഗൃഹത്തിൽ) ഏല്പിക്കപ്പെട്ടു എന്നു കേട്ടപ്പോൾ ഈശോ ഗ്ലീലായിലേക്കു മാറിപ്പോയി. [മൎക്കോ. അ. ൧. വ. ൧൪: ലൂ. അ. ൪. വ. ൧൪: യോഹ. അ. ൪. വ. ൪൩.]

൧൩. അവൻ നസ്രസ് വിട്ടു സ്ബോലോന്റെയും നഫ്ത്താലിയുടെയും അതിൎത്തിയിൽ, കടൽത്തീരത്തു, ക്പർനാഹോമിൽ വന്നു പാൎത്തു.

൧൪. (ഇതു) ഏശായാനിബ്യാമൂലം അരുളിച്ചെയ്യപ്പെട്ടിരുന്നതു നിവൃത്തിയാകുവാൻ (ആയിരുന്നു). അവൻ പറഞ്ഞതു്:

൧൫. കടലിലേക്കുള്ള വഴിയും യോർദ്നാന്റെ തീരങ്ങളുമായി പുറജാതികളുടെ ഗ്ലീലാ ആയ സ്ബോലോൻദേശം, നഫ്ത്താലി ദേശം. [ഏശ. അ. ൯ വ. ൧.]

൧൬. (ഇവയിൽ) ഇരുട്ടിൽ ഇരിക്കുന്ന ജനം വലിയൊരു വെളിച്ചം കണ്ടു; മരണത്തിന്റെ ദേശത്തും നിഴലുകളിലും ഇരിക്കുന്നവൎക്കു ഒരു പ്രകാശം ഉദിച്ചു.

൧൭. അപ്പോൾ മുതൽ ഈശോ: സ്വൎഗ്ഗരാജ്യം സമീപിച്ചിരിക്കകൊണ്ടു പശ്ചാത്തപിക്കുവിൻ എന്നു പ്രസംഗിക്കുവാനും അരുളിച്ചെയ്യുവാനും തുടങ്ങി. [മൎക്കോ. അ. ൧. വ. ൧൫.]

൧൮. പിന്നെ അവൻ ഗ്ലീലാക്കടലോരത്തു നടക്കുകയിൽ കടലിൽ വലകൾ വീശിക്കൊണ്ടിരുന്ന ഇരു സഹോദരന്മാരായ കേപ്പാ എന്നു വിളിക്കപ്പെടുന്ന ശെമ്ഓനെയും അവന്റെ സഹോദരനായ അന്ത്രയോസിനെയും കണ്ടു. എന്തുകൊണ്ടെന്നാൽ അവർ മീൻപിടിത്തക്കാരായിരുന്നു. [മൎക്കോ. അ. ൧. വ. ൧൬. ലൂ. അ. ൫. വ. ൨.]

൧൯. അപ്പോൾ ഈശോ അവരോടു: എന്റെ പിന്നാലെ വരുവിൻ; ഞാൻ നിങ്ങളെ മനുഷ്യപിടിത്തക്കാരാക്കാം എന്നരുളിച്ചെയ്തു.

൨൦. ആകയാൽ അവർ ഉടനെ തങ്ങളുടെ വലകൾ വിട്ടുകൊണ്ടു അവന്റെ പിന്നാലെ പോയി.

൨൧. പിന്നെ അവിടെ നിന്നു കടന്നപ്പോൾ സബ്ദൈയുടെ പുത്രനായ യാക്കോബും അവന്റെ സഹോദരനായ യോഹന്നാനും എന്ന വേറെ രണ്ടു സഹോദരന്മാർ അവരുടെ അപ്പനായ സബ്ദൈയോടുകൂടി പടവിൽ തങ്ങളുടെ വലകൾ കേടുപോക്കുന്നതുകണ്ടു് ഈശോ അവരെയും വിളിച്ചു.

൨൨. അവരും ഉടനെ പടവും തങ്ങളുടെ അപ്പനെയും വിട്ടു അവനെ അനുഗമിച്ചു.

൨൩. അനന്തരം ഈശോ ഗ്ലീലായിലെങ്ങും ചുററിസ്സഞ്ചരിച്ചുകൊണ്ടു് അവരുടെ സംഘങ്ങളിൽ പഠിപ്പിക്കുകയും, രാജ്യത്തിന്റെ സുവിശേഷം പ്രസംഗിക്കുകയും, ജനങ്ങളിലെ സ

കല വ്യാധികളും രോഗങ്ങളും സുഖപ്പെടുത്തുകയും ചെയ്തിരുന്നു.

൨൪. ആകയാൽ അവൻെറ കീത്തി സുറിയായിലെങ്ങും പരന്നു. പലവിധരോഗങ്ങളാൽ കഠിനമായി ബാധിക്കപ്പെട്ടവരും, അതിവേദനകളാൽ വലഞ്ഞവരും, പിശാചുബാധിതരും, ചന്ദ്രരോഗികളും, പക്ഷവാതക്കാരുമായ എല്ലാവരെയും അവൻെറ അടുക്കൽ അവർ കൊണ്ടുവരികയും അവൻ അവരെ സുഖപ്പെടുത്തുകയും ചെയ്തു.

൨൫. അതിനാൽ ഗ്ലീലായിൽ നിന്നും, ദശഗ്രാമങ്ങളിൽനിന്നും, ഓറെശ്ലേത്തു നിന്നും, യൂദായിൽനിന്നും, യോർദ്ദ്നാൻെറ അക്കരെനിന്നും വളരെ ജനക്കൂട്ടങ്ങൾ അവൻെറ പിന്നാലെ പോയി. [മർക്കോ. അ. ൩. വ. ൭: ലൂ. അ. ൬. വ. ൧൭.]

## വ്യാഖ്യാനം.

൧. "പരീക്ഷിക്കപ്പെടുവാൻ": പരീക്ഷിക്കപ്പെടുവാൻ അനുവദിക്കേണ്ടതിന് എന്നേ അത്ഥമുള്ളു. മാമോദീസാ കഴിഞ്ഞയുടനെയുള്ള ഈ പരീക്ഷകൊണ്ടു മ്ശീഹാ നമ്മെ പഠിപ്പിക്കുന്നതു്, സുകൃതജീവിതം നയിക്കുവാൻ ഒരുമ്പെടുന്നവക്കു പിശാചിൻെറ വിരോധം ക്രൂരതലായുണ്ടാകുമെന്നും, തന്നെ അനുകരിച്ചു ജപധ്യാനാദികൾകൊണ്ടു് ഏതു പരീക്ഷയും ജയിക്കാമെന്നുമാണു്. വൈദികവൃത്തിയിൽ ഉൾപ്പെടുന്നവർ, കർമ്മോദ്യുക്തജീവിതത്തിനു മുമ്പായി തപശ്ചര്യകളും മററുംകൊണ്ടു തങ്ങളെത്തന്നെ ഒരുക്കണമെന്നും, പാപപരീക്ഷകളെ ജയിക്കുവാൻ ശീലിച്ചിരിക്കണമെന്നും കൂടി, പരസ്യജീവിതത്തിനു മുമ്പു നടന്ന ഈ സംഭവംകൊണ്ടു്, മ്ശീഹാ നമ്മോടുപദേശിക്കുന്നു.

൨. "ഒടുവിൽ അവനു വിശന്നു": മനുഷ്യസാധാരണമായ വിശപ്പുമാത്രം അതുവരെ അനുഭവിച്ചിരുന്ന മ്ശീഹായിക്കു്, ഒടുവിൽ, മനുഷ്യപ്രകൃതി അതിൻെറ ബലഹീനതക്കു പൂണ്ണമായി കൈവിടപ്പെട്ടപ്പോൾ, അധികമായി വിശന്നു.

൮. "സകല രാജ്യങ്ങളും . . . കാണിച്ചു്": ഓരോ രാജ്യങ്ങളുടെ കിടപ്പും മററും ചൂണ്ടിക്കാണിച്ചുകൊണ്ടു് അവയുടെ പ്രതാപം വിവരിച്ചു കേൾപ്പിച്ചു എന്നോ, ഒരു പടത്തിലെന്നപോലെ സകല രാജ്യങ്ങളുടെയും സജീവമായ ചിത്രം പ്രദശിപ്പിച്ചു എന്നോ അത്ഥം ഗ്രഹിക്കാം.

൧൦. "സാത്താൻ": ശത്രു, വിരോധി, പിശാചു് (അ. ൧൩. വ. ൨൮. വ്യ. നോക്കുക.)

൧൫. "ഗ്ലീലാ": എബ്രാ., സുറി. ഭാഷകളിൽ 'ഗെലിൽ' എന്നതിനു പ്രദേശം എന്നായിരുന്നു ആദിയിൽ ഉണ്ടായിരുന്ന അത്ഥം. വാക്യത്തിൽ 'പുറജാതികളുടെ പ്രദേശം ആയ' എന്നേ അത്ഥമുള്ളു. 'ഗ്ലീലാ' ഒരു സ്ഥലനാമമായിത്തീന്നതു പിന്നീടാണു്.

൨൫. "ദശഗ്രാമങ്ങൾ": ഗ്രീക്കനുസരിച്ചു 'ദെക്കാപ്പോലീസ്' എന്നു പറയുന്നതിനും ദശഗ്രാമങ്ങൾ എന്നുതന്നെയാണത്ഥം. യോർദ്ദ്നാൻ നദിക്കും ഗ്ലീലാക്കടലിനും അടുത്തു സ്ഥിതി ചെയ്യുന്ന തിബേറിയാ, ക്പർനാഹോം, ബേസ്സയ്ദാ ആദിയായ പത്തു ഗ്രാമങ്ങളും അവയുടെ ഉപഗ്രാമങ്ങളുമെന്നാണു ധരിക്കേണ്ടതു്.

# അദ്ധ്യായം ൫.

ഈശോ മലയിൽ ചെയ്ത പ്രസംഗം.

എട്ടു ഭാഗ്യങ്ങൾ.

എന്നാൽ ഈശോ ജനക്കൂട്ടങ്ങൾ കണ്ടപ്പോൾ ഒരു മലയിൽ കയറി. അവൻ ഇരുന്നപ്പോൾ അവൻെറ ശിഷ്യന്മാർ അവൻെറ അടുക്കൽ വന്നു.

൨. അപ്പോൾ അവൻ തൻെറ വായ് തുറന്നു അവരോടു ഉപദേശിച്ചു (ഇങ്ങനെ) അരുളിച്ചെയ്തിരുന്നു:

൩. ആത്മാവിൽ ദരിദ്രർ ഭാഗ്യവാന്മാർ; എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗരാജ്യം അവരുടേതാകുന്നു. [ലൂ. അ. ൬. വ. ൨൦.]

൪. ദുഃഖിതന്മാർ ഭാഗ്യവാന്മാർ; എന്തുകൊണ്ടെന്നാൽ അവർ ആശ്വസിപ്പിക്കപ്പെടും. [ഏശ. അ. ൬൧. വ. ൨.]

൫. താഴ്മയുള്ളവർ ഭാഗ്യവാന്മാർ; എന്തുകൊണ്ടെന്നാൽ അവർ ഭൂമി അവകാശമായി അനുഭവിക്കും. [സങ്കീ. ൩൬. വ. ൧൧.]

൬. നീതിയെക്കുറിച്ചു വിശപ്പും ദാഹവും സഹിക്കുന്നവർ ഭാഗ്യവാന്മാർ; എന്തുകൊണ്ടെന്നാൽ അവർ തൃപ്തരാകും.

൭. കരുണയുള്ളവർ ഭാഗ്യവാന്മാർ; എന്തുകൊണ്ടെന്നാൽ അവരുടെമേൽ കരുണയുണ്ടാകും.

൮. ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ; എന്തുകൊണ്ടെന്നാൽ അവർ ദൈവത്തെ കാണും. [സങ്കീ. ൨൪. വ. ൪, ൫.]

൯. സമാധാനമുണ്ടാക്കുന്നവർ ഭാഗ്യവാന്മാർ; എന്തുകൊണ്ടെന്നാൽ അവർ ദൈവത്തിൻെറ പുത്രന്മാർ എന്നു വിളിക്കപ്പെടും.

൧൦. നീതി നിമിത്തം പീഡിപ്പിക്കപ്പെടുന്നവർ ഭാഗ്യവാന്മാർ; എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗരാജ്യം അവരുടേതാകുന്നു. [൧. പത്രോ. അ. ൨. വ. ൨൦; അ. ൩. വ. ൧൪; അ. ൪. വ. ൧൪.]

൧൧. ഞാൻ നിമിത്തം (മനുഷ്യർ) നിങ്ങളെ നിന്ദിക്കയും, നിങ്ങളെ പീഡിപ്പിക്കയും, നിങ്ങൾക്കു വിരോധമായി സകല ദുഷ്കാൎയ്യങ്ങളും വ്യാജമായിട്ടു പറയുകയും ചെയ്യുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ.

൧൨. അപ്പോൾ നിങ്ങൾ ആനന്ദിച്ചു സന്തോഷിക്കുവിൻ. എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗത്തിൽ നിങ്ങളുടെ പ്രതിഫലം വൎദ്ധിച്ചിരിക്കുന്നു. നിങ്ങൾക്കു മുമ്പുണ്ടായിരുന്ന പ്രവാചകന്മാരെയും അവർ ഇങ്ങനെ പീഡിപ്പിച്ചിട്ടുണ്ടല്ലോ.

൧൩. നിങ്ങൾ ഭൂമിയുടെ ഉപ്പാകുന്നു. എന്നാൽ ഉപ്പ് ഉറകെട്ടുപോയാൽ അതിനു എന്തുകൊണ്ടു ഉറകൂട്ടും? പുറത്തു കളഞ്ഞിട്ടു മനുഷ്യരാൽ ചവിട്ടപ്പെടുവാനല്ലാതെ ഒന്നിനും അതു ഉപകരിക്കയില്ല. [മൎക്കോ. അ. ൯. വ. ൪൯: ലൂ. അ. ൧൪. വ. ൩൪.]

൧൪. നിങ്ങൾ ലോകത്തിൻെറ വെളിച്ചമാകുന്നു. മലമേൽ പണിയപ്പെട്ടിരിക്കുന്ന പട്ടണത്തിനു മറഞ്ഞിരിക്കുവാൻ സാധിക്കയില്ല.

൧൫. വിളക്കു കൊളുത്തി വിളക്കുപീഠത്തിന്മേലല്ലാതെ പറയിൻകീഴ് വെക്കാറില്ല. അപ്പോൾ വീട്ടിലുള്ള എല്ലാവൎക്കും അതു വെളിച്ചം കൊടുക്കുന്നു. [മൎക്കോ. അ. ൪. വ. ൨൧: ലൂ. അ. ൮. വ. ൧൬; അ. ൧൧. വ. ൩൩.]

൧൬. ഇങ്ങനെ തന്നെ, മനുഷ്യർ നിങ്ങളുടെ നല്ല പ്രവൃത്തികൾ കണ്ടു സ്വർഗ്ഗത്തിലുള്ള നിങ്ങളുടെ പിതാവിനെ മഹത്വപ്പെടുത്തേണ്ടതിനു നിങ്ങളുടെ വെളിച്ചം അവരുടെ മുമ്പിൽ പ്രകാശിക്കട്ടെ [൧ പത്രോ. അ. ൨. വ. ൧൨.]

൧൭. പ്രമാണമോ പ്രവാചകന്മാരെയോ നീക്കിക്കളയുവാൻ ഞാൻ വന്നിരിക്കുന്നു എന്നു നിങ്ങൾ വിചാരിക്കരുതു്; നിവൃത്തിയാക്കുവാനല്ലാതെ നീക്കിക്കളയുവാനല്ല ഞാൻ വന്നിരിക്കുന്നതു്.

൧൮. എന്തുകൊണ്ടെന്നാൽ ആകാശവും ഭൂമിയും കടന്നുപോകുവോളം, സകലവും നിവൃത്തിയാകുംവരെ, പ്രമാണത്തിൽനിന്നു ഒരു യോദ്എങ്കിലും ഒരു വരയെങ്കിലും കടന്നുപോകയില്ലെന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു. [ലൂ. അ. ൧൬. വ. ൧൭.]

൧൯. ആകയാൽ ഏററം ചെറുതായ ഈ കല്പനകളിൽ ഒന്നുലംഘിക്കയും അപ്രകാരം മനുഷ്യരെ പഠിപ്പിക്കയും ചെയ്യുന്ന ഏവനും സ്വർഗ്ഗരാജ്യത്തിൽ ഏററം ചെറിയവൻ എന്നു വിളിക്കപ്പെടും. (അവ) അനുസരിക്കയും പഠിപ്പിക്കയും ചെയ്യുന്ന ഏവനുമോ, അവൻ സ്വർഗ്ഗരാജ്യത്തിൽ വലിയവൻ എന്നു വിളിക്കപ്പെടും. [യാക്കോ. അ. ൨. വ. ൧൦.]

൨൦. എന്തുകൊണ്ടെന്നാൽ നിങ്ങളുടെ നീതി നിയമജ്ഞന്മാരുടേതിനെയും ഫ്രീശരുടേതിനെയുംകാൾ അധികമായിരിക്കയില്ലെങ്കിൽ നിങ്ങൾ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കയില്ല എന്നു ഞാൻ നിങ്ങളോടുപറയുന്നു. [ലൂ. അ. ൧൧. വ. ൩൯.]

൨൧. നീ കൊല്ലരുതു് എന്നും, കൊല്ലുന്ന ഏവനും ന്യായവിധിക്കു അർഹനാകുന്നു എന്നും പൂർവ്വന്മാരോടു പറയപ്പെട്ടിരിക്കുന്നു എന്നു നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. [പുറ. അ. ൨൦. വ. ൧൩: ആവർത്ത. അ. ൫. വ. ൧൭.]

൨൨. എന്നാൽ ഞാൻ നിങ്ങളോടു പറയുന്നു: തന്റെ സഹോദരനോടു വൃഥാ കോപിക്കുന്ന ഏവനും ന്യായവിധിക്കു അർഹനാകുന്നു. തന്റെ സഹോദരനോടു റാക്കാ എന്നു പറയുന്ന ഏവനും സംഘവിധിക്കു് അർഹനാകുന്നു. ഭോഷൻ എന്നു പറയുന്ന ഏവനും തീ നരകത്തിനു അർഹനാകുന്നു.

൨൩. ആകയാൽ നീ ബലിപീഠത്തിങ്കൽ നിന്റെ വഴിപാടുകൊണ്ടുവരികയും, നിന്റെ സഹോദരൻ നിന്നോടു എന്തെങ്കിലും വിരോധം വെച്ചുകൊണ്ടിരിക്കുന്നെന്നു അവിടെ വെച്ചു നീ ഓക്കുകയും ചെയ്താൽ,

൨൪. നിന്റെ വഴിപാടു അവിടെ ബലിപീഠത്തിന്മേൽ വെച്ചുകൊണ്ടു നീ ചെന്നു ഒന്നാമതായി നിന്റെ സഹോദരനോടു സമാധാനപ്പെടുക. പിന്നെ വന്നു നിന്റെ വഴിപാടു സമർപ്പിക്കുക.

൨൫. നിന്റെ ശത്രു നിന്നെ ന്യായാധിപനു ഏല്പിക്കയും, ന്യായാധിപൻ നിന്നെ സേവകനു ഏല്പിക്കയും, നീ കാരാഗൃഹത്തിൽ ചെന്നൾപ്പെടുകയും ചെയ്യാതിരിക്കേണ്ടതിനു, നിന്റെ ശത്രുവിനോടുകൂടി നീ വഴിയിൽ ആയിരിക്കയിൽ തന്നെ വേഗത്തിൽ അവനോടു സമാധാനപ്പെട്ടുകൊള്ളുക. [ലൂ. അ. ൧൨. വ. ൫൮.]

൨൬. അല്ലാഞ്ഞാൽ ഒടുവിലത്തെ കാശു (കൂടെയും) കൊടുത്തുവീട്ടുവോളം നീ അവിടെ നിന്നു പുറത്തുവരികയില്ല എന്നു സത്യമായിട്ടു ഞാൻ നിന്നോടു പറയുന്നു.

൨൭. നീ വ്യഭിചാരം ചെയ്യരുതു്

എന്നു പറയപ്പെട്ടിരിക്കുന്നു എന്നു നിങ്ങൾ കേട്ടിട്ടുണ്ടല്ലൊ. [പുറ. അ. ൨൦. വ. ൧൪.]

൨൮. എന്നാൽ ഞാൻ നിങ്ങളോടു പറയുന്നു: ഒരു സ്ത്രീയെ മോഹിക്കുവാൻ അവളെ നോക്കുന്ന ഏവനും ഉടനെ തന്നെ തന്റെ ഹൃദയംകൊണ്ടു അവളോടു വ്യഭിചാരം ചെയ്തു കഴിഞ്ഞു.

൨൯. ആകയാൽ നിന്റെ വലത്തുകണ്ണു് നിനക്കു് ഇടർച്ച വരുത്തുന്നു എങ്കിൽ നീ അതു നിന്നിൽനിന്നു ചൂഴന്നെടുത്തു് അതു എറിഞ്ഞുകളയുക. എന്തുകൊണ്ടെന്നാൽ നിന്റെ ശരീരം മുഴുവൻ നരകത്തിൽ വീഴുന്നതിനെക്കാൾ, നിന്റെ ഒരു അവയവം നശിച്ചുപോകുന്നതു നിനക്കു നല്ലതാകുന്നു. [മത്താ. അ. ൧൮. വ. ൯: മക്കൊ. അ. ൯. വ. ൪൭.]

൩൦. നിന്റെ വലത്തുകൈ നിനക്കു ഇടർച്ച വരുത്തുന്നു എങ്കിൽ നീ അതു നിന്നിൽ നിന്നു വെട്ടി എറിഞ്ഞുകളയുക. എന്തുകൊണ്ടെന്നാൽ നിന്റെ ശരീരം മുഴുവൻ നരകത്തിൽ വീഴുന്നതിനെക്കാൾ നിന്റെ അവയവങ്ങളിൽ ഒന്നു നശിച്ചുപോകുന്നതു നിനക്കു നല്ലതാകുന്നു.

൩൧. തന്റെ ഭാൎയ്യയെ ഉപേക്ഷിക്കുന്നവൻ അവൾക്കു് ഉപേക്ഷചീട്ടു കൊടുക്കേണം എന്നു പറയപ്പെട്ടിട്ടുണ്ടല്ലൊ. [ആവൎത്ത. അ. ൨൪. വ. ൧: മത്താ. അ. ൧൯. വ. ൭.]

൩൨. എന്നാൽ പരസംഗം ഹേതുവായിട്ടല്ലാതെ തന്റെ ഭാൎയ്യയെ ഉപേക്ഷിക്കുന്ന ഏവനും അവളെക്കൊണ്ടു വ്യഭിചാരം ചെയ്യിക്കുന്നു എന്നും, ഉപേക്ഷിക്കപ്പെട്ടവളെ പരിഗ്രഹിക്കുന്നവൻ വ്യഭിചാരം ചെയ്യുന്നു എന്നും ഞാൻ നിങ്ങളോടു പറയുന്നു. [മക്കോ. അ. ൧൦. വ. ൧൧: ലൂ. അ. ൧൬. വ. ൧൮: ൧. കോറ. അ. ൭. വ. ൧൦.]

൩൩. പിന്നെയും, നിന്റെ ആണകളിൽ നീ കളവു പറയരുതു്; നിന്റെ ആണകൾ കൎത്താവിനു നീ നിവൎത്തിക്കുക എന്നു പൂൎവ്വന്മാരോടു പറയപ്പെട്ടിരിക്കുന്നു എന്നു നിങ്ങൾ കേട്ടിട്ടുണ്ടല്ലൊ. [പുറ. അ. ൨൦. വ. ൭: ആച. അ. ൧൯. വ. ൧൨: ആവൎത്ത. അ. ൫. വ. ൧൧: യാക്കോ. അ. ൫. വ. ൧൨.]

൩൪. എന്നാൽ ഞാൻ നിങ്ങളോടു പറയുന്നു: നിങ്ങൾ ആണയിടുകതന്നെ അരുതു്. സ്വൎഗ്ഗത്തെക്കൊണ്ടു അരുതു്, എന്തുകൊണ്ടെന്നാൽ അതു ദൈവത്തിന്റെ സിംഹാസനമാകുന്നു.

൩൫. ഭൂമിയെക്കൊണ്ടും അരുതു്, എന്തുകൊണ്ടെന്നാൽ അതു അവന്റെ പാദപീഠമാകുന്നു; ഓറെശ്ലെമിനെക്കൊണ്ടും അരുതു്, എന്തുകൊണ്ടെന്നാൽ അതു മഹാരാജാവിന്റെ പട്ടണമാകുന്നു.

൩൬. നിന്റെ തലയെക്കൊണ്ടും നീ ആണയിടരുതു്, എന്തുകൊണ്ടെന്നാൽ അതിൽ ഒരിഴരോമം കറുത്തതൊ വെളുത്തതൊ ആക്കുവാൻ നിനക്കു സാധിക്കയില്ല.

൩൭. മറിച്ചു്, നിങ്ങളുടെ വാക്കു അതേ, അതേ എന്നും, അല്ല, അല്ല എന്നും ആയിരിക്കട്ടെ, ഇവയിൽ കവിഞ്ഞുള്ളതു ദുഷ്ടനിൽ നിന്നാകുന്നു. [യാക്കോ. അ. ൫. വ. ൧൨.]

൩൮. കണ്ണിനു പകരം കണ്ണു്, പല്ലിനു പകരം പല്ലു് എന്നു പറയപ്പെട്ടിരിക്കുന്നു എന്നു നിങ്ങൾ കേട്ടിട്ടുണ്ടല്ലൊ. [പുറ. അ. ൨൧. വ. ൨൪: ആച. അ. ൨൪. വ. ൨൦: ആവൎത്ത. അ. ൧൯. വ. ൨൧.]

൩൯. എന്നാൽ ഞാൻ നിങ്ങളോ

ട്ടു പറയുന്നു: ദുഷ്ടനോടു നിങ്ങൾ എതിൎത്തു നില്ക്കരുതു്. നിൻെറ വലത്തെ ചെകിട്ടത്തു അടിക്കുന്നവനു മറെറ ചെകിട്ടുംകൂടി തിരിച്ചു കാണിച്ചുകൊടുക്കുക. [ലൂ. അ. ൬. വ. ൨൯.]

൪൦ നിന്നോടു ശണ്ഠകൂടി നിൻെറ അങ്കി എടുക്കുവാൻ ആഗ്രഹിക്കുന്നവനു നിൻെറ പുറംകുപ്പായംകൂടി നീ വിട്ടുകൊടുക്കുക. [൧. കോറ. അ. ൬. വ. ൭.]

൪൧. ഒരു മയിൽ (ദൂരം ചെല്ലുവാൻ) നിന്നെ നിൎബന്ധിക്കുന്നവനോടുകൂടി നീ രണ്ടു (മയിൽ) പോകുക.

൪൨. നിന്നോടു ചോദിക്കുന്നവനു നീ കൊടുക്കുക, നിന്നോടു വായ്പ വാങ്ങുവാൻ ഇച്ഛിക്കുന്നവനെ നീ തിരസ്കരിക്കരുതു്. [ആവൎത്ത. അ. ൧൫. വ. ൮.]

൪൩. നിൻെറ അയൽക്കാരനെ നീ സ്നേഹിക്കുക, നിൻെറ ശത്രുവിനെ നീ ദ്വേഷിക്കുക എന്നു പറയപ്പെട്ടിരിക്കുന്നു എന്നു നിങ്ങൾ കേട്ടിട്ടുണ്ടല്ലൊ. [ആച. അ. ൧൯. വ. ൧൮.]

൪൪. എന്നാൽ ഞാൻ നിങ്ങളോടു പറയുന്നു: നിങ്ങളുടെ ശത്രുക്കളെ നിങ്ങൾ സ്നേഹിക്കുവിൻ. നിങ്ങളെ ശപിക്കുന്നവരെ നിങ്ങൾ അനുഗ്രഹിക്കുവിൻ. നിങ്ങളെ ദ്വേഷിക്കുന്നവൎക്കു നിങ്ങൾ നന്മ ചെയ്യുവിൻ. നിങ്ങളെ ബലത്താൽ കൊണ്ടുപോകയും നിങ്ങളെ പീഡിപ്പിക്കയും ചെയ്യുന്നവൎക്കുവേണ്ടി നിങ്ങൾ പ്രാൎത്ഥിക്കുവിൻ. [ലൂ. അ. ൬. വ. ൨൭.—റോമ. അ. ൧൨. വ. ൨൦.—ലൂ. അ. ൨൩. വ. ൩൪: നട. അ ൭. വ. ൫൯.]

൪൫ (ഇതു) നിങ്ങൾ, ശിഷ്ടന്മാരുടെമേലും ദുഷ്ടന്മാരുടെമേലും തൻെറ സൂൎയ്യനെ ഉദിപ്പിക്കയും, നീതിമാന്മാരുടെമേലും നീതികെട്ടവരുടെമേലും തൻെറ മഴ പെയ്യിക്കയും ചെയ്യുന്നവനായ സ്വൎഗ്ഗത്തിലുള്ള നിങ്ങളുടെ പിതാവിൻെറ പുത്രന്മാരായിത്തീരേണ്ടതിനു(തന്നെ).

൪൬. എന്തുകൊണ്ടെന്നാൽ, നിങ്ങളെ സ്നേഹിക്കുന്നവരെ നിങ്ങൾ സ്നേഹിച്ചാൽ നിങ്ങൾക്കു എന്തു പ്രതിഫലമാണുള്ളതു്? ഇതാ! ചുങ്കക്കാരും ഇതുതന്നെ ചെയ്യുന്നില്ലെ?

൪൭. നിങ്ങളുടെ സഹോദരന്മാരോടുമാത്രം നിങ്ങൾ സ്വസ്തി പറയുന്നെങ്കിൽ നിങ്ങൾ വിശേഷാൽ ചെയ്യുന്നതെന്തു്? ഇതാ! ചുങ്കക്കാരും ഇതുതന്നെ ചെയ്യുന്നില്ലെ?

൪൮. അതുകൊണ്ടു് സ്വൎഗ്ഗത്തിലുള്ള നിങ്ങളുടെ പിതാവു പൂൎണ്ണനായിരിക്കുന്നതുപോലെ നിങ്ങളും പൂൎണ്ണരായിരിക്കുവിൻ.

## വ്യാഖ്യാനം.

൩. "ആത്മാവിൽ ദരിദ്രർ": വിനയശീലമുള്ളവരും ധനത്തിൽ ഹൃദയം പതിക്കാത്തവരും.

൪. "ദുഃഖിതന്മാർ": ഗ്രീ., അറ., എത്തിയോപ്പിയൻ അഥവാ ക്രൂശായപ്രതികളിലും ഈ വാക്യം ദുഃഖിതന്മാരെപ്പററിയും, ൫–ാം വാക്യം "താഴ്മയുള്ളവരെ"പ്പററിയും പറയുന്നു. എന്നാൽ ല.ൽ നാലും അഞ്ചും വാക്യങ്ങൾ പരസ്പരം സ്ഥാനം മാറിയാണു കാണുന്നതു്.

൧൭. "നിവൃത്തിയാക്കുവാൻ": മുൻഛായകൾ സാക്ഷാൽ വസ്തുകൊണ്ടും, പ്രവാചകങ്ങൾ സംഭവങ്ങൾകൊണ്ടും പൂൎത്തിയാക്കുവാനും, കുറവുകൾ പരിഹരിക്കുവാനും.

൧൮. "യോദ്": എബ്രാ., സുറി. മുതലായ സെമിററിക്ക് ഭാഷകളിലെ ഏററം ചെറിയ അക്ഷരമാണ 'യോദ്'. ഗ്രീ.ലും ഗ്രീക്കനുസരിച്ച ല. തുടങ്ങിയുള്ള പാശ്ചാത്യഭാഷകളിലും കാണുന്ന Iota, ക്നാനായ അഥവാ ഫെവുനീക്കിയൻ അക്ഷരമാലയിൽ നിന്ന ഗ്രീക്കിലേക്ക കടന്നിട്ടുള്ള 'യോദ്' തന്നെയാണ്. വള്ളിയെങ്കിലും പുള്ളിയെങ്കിലും നിരൎത്ഥമാകയില്ല എന്ന താല്പൎയ്യം.

൨൦. "നിയമജ്ഞന്മാർ": മൂശെയുടെ നിയമത്തിൽ പാണ്ഡിത്യം പ്രാപിച്ചവർ. വി. ഗ്രന്ഥങ്ങളുടെ ഔദ്യോഗികപകൎപ്പെഴുത്തുകാർ ആദിമകാലങ്ങളിൽ ഇവരായിരുന്നു. ഇവരാണ യഹൂദനിയമങ്ങൾ വ്യാഖ്യാനിക്കുകയും, ഉപദേശിക്കുകയും പ്രസംഗിക്കുകയും ചെയ്തിരുന്നത്.— "ഫ്രീശർ": നിയമാനുഷ്ഠാനത്തിൽ നിഷ്കൎഷയുള്ളവരെന്നു നടിച്ചിരുന്നവരും തൻമൂലം ജനങ്ങളാൽ അധികമായി ബഹുമാനിക്കപ്പെട്ടിരുന്നവരുമായ ഒരു കൂട്ടരാണ ഇവർ. അ. ൩. വ. ൭. വ്യ. നോക്കുക.

൨൨. "ന്യായവിധി": യഹൂദന്മാരുടെ ചെറിയ ന്യായാസനത്തിന്റെ വിധി.— "റാക്കാ": സുറി. പദം, മലയാളത്തിൽ പുരാതനമായി നടപ്പുള്ള കൽദായശബ്ദം. നിസ്സാരൻ എന്ന ആക്ഷേപസൂചകമായുള്ള അൎത്ഥം.— "സംഘവിധി": യഹൂദന്മാരുടെ പരമാധികാരകേന്ദ്രമായ സൻഹെദ്രിം സംഘത്തിന്റെ വിധി. ഈ ഇരുസംഘങ്ങളെയുംപററി ആവൎത്ത. അ. ൧൬. വ. ൧൮. വ്യ. നോക്കുക.— "ഭോഷൻ": ഈ പദം ആക്ഷേപസൂചകമായും വിരോധത്തോടും ദുൎമ്മനസ്സോടും കൂടിയും പ്രയോഗിക്കുന്നതു ഒരു മഹാ പാതകമായിട്ടാണ് അക്കാലത്തു കരുതിയിരുന്നത്. ഇത്ര വലിയ ശിക്ഷ വിധിക്കുന്നതിന്റെ കാരണവും ഇതുതന്നെ.

൨൯. "ചൂഴന്നെടുത്ത് ... എറിഞ്ഞുകളയുക": പാപത്തിനുള്ള അവകാശം, വലത്തു കണ്ണും വലത്തുകൈയുംപോലെ നമുക്ക അത്യന്തം സ്നേഹവിഷയവും ആവശ്യവുമായിരുന്നാലും അതു നാം ഉപേക്ഷിക്കണം എന്നൎത്ഥം.

൩൩. "ഉപേക്ഷച്ചിട്ടു": ആവൎത്ത. അ. ൨൪. വ. ൧. വ്യ. നോക്കുക.

൩൪. "ആണയിടുകതന്നെ അരുത്": സത്യവും നീതിന്യായങ്ങളും അനുസരിച്ചുള്ള ആണ ദൈവസ്തുതിക്കും നമ്മുടെയോ അന്യന്മാരുടെയോ നീതിപരമായ രക്ഷക്കും ആവശ്യമായിരുന്നാൽ വിരോധിക്കപ്പെടുന്നില്ല. ആവശ്യമില്ലാതെയും സാധാരണസംഭാഷണങ്ങളിലും ധാൎഷ്ട്യത്തോടുകൂടിയും ശങ്കയില്ലാതെയും ആണയിടരുതെന്നാണ് ഇവിടെ ഉപദേശിക്കുന്നത്.

൩൯. "ദുഷ്ടനോടു ... എതിൎത്തു നില്ക്കരുത്": ഉപദ്രവങ്ങളും ആക്ഷേപങ്ങളും നേരിടുമ്പോൾ പ്രതികാരേച്ഛകൂടാതെയും; ക്രിസ്തീയ ക്ഷമയോടുകൂടി അതിലും കൂടുതൽ സഹിക്കുവാൻ ഒരുക്കമുള്ളവരായും ഇരിക്കണം. 'മറെറ ചെകിടും കൂടി ... കാണിച്ചുകൊടുക്കുക' എന്നു പറഞ്ഞിരിക്കുന്നതു അക്ഷരാൎത്ഥത്തിൽ ഗ്രഹിക്കേണ്ടതല്ലെന്നു മ്ശീഹായുടെ തന്നെയും (യോഹ. അ. ൧൮), വി. പൌലോസിന്റെയും (നട. അ. ൨൩.) ദൃഷ്ടാന്തംകൊണ്ടു വിശദമാകുന്നു.

൪൬. "ചുങ്കക്കാർ": നികുതി പിരിക്കുന്നവർ. പിടിച്ചുപറിയും അന്യായപ്രവൃത്തികളും നിമിത്തം യഹൂദന്മാരുടെ ഇടയിൽ ഇവർ നിന്ദ്യന്മാരും ദുഷ്കീൎത്തിയുള്ളവരുമായിരുന്നു.

## അദ്ധ്യായം ൬.

മലയിലെ പ്രസംഗത്തിന്റെ തുടൎച്ച.

എന്നാൽ മനുഷ്യരാൽ കാണപ്പെടുവാൻ വേണ്ടി അവരുടെ മുമ്പിൽ നിങ്ങൾ ധൎമ്മദാനം ചെയ്യാതിരിക്കുവാൻ സൂക്ഷിച്ചുകൊള്ളുവിൻ. അല്ലാ

ഞ്ഞാൽ സ്വൎഗ്ഗത്തിലുള്ള നിങ്ങളുടെ പിതാവിന്റെ അടുക്കൽ നിങ്ങൾക്കു പ്രതിഫലമില്ല.

൨. ആകയാൽ നീ ഭിക്ഷ കൊടുക്കുമ്പോൾ, മനുഷ്യരാൽ സ്തുതിക്കപ്പെടുവാൻ സംഘങ്ങളിലും തെരുവീഥികളിലും കപടഭക്തന്മാർ ചെയ്യുന്നതുപോലെ, നിന്റെ മുമ്പിൽ നീ കാഹളം ഊതരുത്. എന്തുകൊണ്ടെന്നാൽ അവരുടെ പ്രതിഫലം അവൎക്കു കിട്ടിക്കഴിഞ്ഞു എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു.

൩. നീ ഭിക്ഷ കൊടുക്കുമ്പോഴോ നിന്റെ വലത്തു കൈ എന്തു ചെയ്യുന്നു എന്നു നിന്റെ ഇടത്തു കൈ അറിയരുത്.

൪. (ഇത്) നിന്റെ ഭിക്ഷ രഹസ്യത്തിലായിരിക്കേണ്ടതിനു (തന്നെ). അപ്പോൾ രഹസ്യത്തിൽ കാണുന്ന നിന്റെ പിതാവു പരസ്യത്തിൽ നിനക്കു പ്രതിഫലം തരും.

൫. പിന്നെയും, നീ പ്രാൎത്ഥിക്കുമ്പോൾ, മനുഷ്യരാൽ കാണപ്പെടുവാൻ സംഘങ്ങളിലും തെരുവീഥികളുടെ കോണുകളിലും നിന്നു പ്രാൎത്ഥിക്കുവാൻ ഇഷ്ടപ്പെടുന്ന കപടഭക്തരെപ്പോലെ നീ ആകരുത്, എന്തുകൊണ്ടെന്നാൽ, അവരുടെ പ്രതിഫലം അവൎക്കു കിട്ടിക്കഴിഞ്ഞു എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു.

൬. എന്നാൽ നീ പ്രാർത്ഥിക്കുമ്പോൾ നിന്റെ മുറിയിൽ കടന്നു കതകു അടച്ച് രഹസ്യത്തിൽ ഇരിക്കുന്ന നിന്റെ പിതാവിനോടു പ്രാൎത്ഥിക്കുക. അപ്പോൾ, രഹസ്യത്തിൽ കാണുന്ന നിന്റെ പിതാവു പരസ്യത്തിൽ നിനക്കു പ്രതിഫലം തരും.

൭. നിങ്ങൾ പ്രാൎത്ഥിക്കുമ്പോഴോ പുറജാതികളെപ്പോലെ അതിഭാഷണം ചെയ്തുകൊണ്ടിരിക്കരുത്. അതിഭാഷണത്താൽ കേൾക്കപ്പെടുമെന്നാണല്ലോ അവർ കരുതുന്നത്.

൮. ആകയാൽ നിങ്ങൾ അവൎക്കു തുല്യരാകരുത്. എന്തുകൊണ്ടെന്നാൽ നിങ്ങൾക്ക് ആവശ്യമുള്ളതെന്തെന്നു നിങ്ങൾ തന്നോടു ചോദിക്കുന്നതിനു മുമ്പുതന്നെ നിങ്ങളുടെ പിതാവു അറിഞ്ഞിരിക്കുന്നു.

൯. അതുകൊണ്ട് നിങ്ങൾ ഇപ്രകാരം പ്രാർത്ഥിക്കുവിൻ: സ്വൎഗ്ഗത്തിലുള്ള ഞങ്ങളുടെ പിതാവേ, നിന്റെ നാമം ശുദ്ധീകരിക്കപ്പെടട്ടെ. [ലൂ. അ. ൰൧. വ. ൨.]

൰. നിന്റെ രാജ്യം വരട്ടെ. നിന്റെ (തിരു)മനസ്സു സ്വൎഗ്ഗത്തിലെപ്പോലെ ഭൂമിയിലും ആകട്ടെ.

൰൧. ഞങ്ങൾക്ക് ആവശ്യമുള്ള ആഹാരം ഇന്നു ഞങ്ങൾക്കു തരണമേ.

൰൨. ഞങ്ങളോടു തെറ്റുചെയ്യുവരോടു ഞങ്ങൾ ക്ഷമിച്ചതുപോലെ ഞങ്ങളുടെ തെറ്റുകൾ ഞങ്ങളോടും ക്ഷമിക്കണമേ.

൰൩. ഞങ്ങളെ പരീക്ഷയിൽ ഉൾപ്പെടുത്തല്ലെ. മറിച്ച്, ദുഷ്ടനിൽ നിന്നു ഞങ്ങളെ രക്ഷിച്ചുകൊള്ളണമേ. രാജ്യവും, ശക്തിയും, മഹത്വവും എന്നും എന്നേയ്ക്കും നിന്റേതാകുന്നുവല്ലോ.

൰൪. എന്തുകൊണ്ടെന്നാൽ മനുഷ്യരോടു അവരുടെ തെറ്റുകൾ നിങ്ങൾ ക്ഷമിക്കുമെങ്കിൽ സ്വൎഗ്ഗത്തിലുള്ള നിങ്ങളുടെ പിതാവു നിങ്ങളോടും ക്ഷമിക്കും. [ബർസീ. അ. ൨൮. വ. ൨, ൩, ൪, ൫: മത്താ. അ. ൰൮. വ. ൩൫: മക്കോ. അ. ൰൧. വ. ൨൫.]

൰൫. എന്നാൽ മനുഷ്യരോടു നിങ്ങൾ ക്ഷമിക്കുകയില്ലെങ്കിൽ നിങ്ങളുടെ പിതാവു നിങ്ങളുടെ തെറ്റു

കൾ നിങ്ങളോടും ക്ഷമിക്കയില്ല. [മൎക്കോ. അ. ൧൧. വ. ൨൬.]

൧൬. നിങ്ങൾ ഉപവസിക്കുമ്പോൾ കപടഭക്തരെപ്പോലെ നിങ്ങൾ ദുഃഖഭാവമുള്ളവരായിരിക്കരുത്. അവർ, ഉപവസിക്കുന്നവരായി മനുഷ്യൎക്കു കാണപ്പെടേണ്ടതിനു, തങ്ങളുടെ മുഖങ്ങൾ വിരൂപമാക്കുന്നുവല്ലോ. എന്നാൽ അവരുടെ പ്രതിഫലം അവൎക്കു കിട്ടിക്കഴിഞ്ഞു എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു.

൧൭. എന്നാൽ നീ ഉപവസിക്കുമ്പോൾ നിന്റെ മുഖം കഴുകുകയും, നിന്റെ തലയിൽ തൈലം പൂശുകയും ചെയ്ക

൧൮ (ഇതു) നീ ഉപവസിക്കുന്നു എന്നു രഹസ്യത്തിലുള്ള നിന്റെ പിതാവിനല്ലാതെ മനുഷ്യൎക്കു കാണപ്പെടാതിരിക്കുവാൻ (തന്നെ). അപ്പോൾ രഹസ്യത്തിൽ കാണുന്ന നിന്റെ പിതാവു നിനക്കു പ്രതിഫലം തരും.

൧൯. ചിതലും പുഴുവും നശിപ്പിക്കയും കള്ളന്മാർ തുരന്നു മോഷ്ടിക്കയും ചെയ്യുന്ന സ്ഥലമായ ഭൂമിയിൽ നിങ്ങൾക്കായി നിങ്ങൾ നിക്ഷേപങ്ങൾ സൂക്ഷിച്ചു വെക്കേണ്ടാ.

൨൦ എന്നാൽ ചിതലാകട്ടെ പുഴുവാകട്ടെ നശിപ്പിക്കാതെയും കള്ളന്മാർ തുരന്നു മോഷ്ടിക്കാതെയുമുള്ള സ്ഥലമായ സ്വൎഗ്ഗത്തിൽ നിങ്ങൾക്കായി നിങ്ങൾ നിക്ഷേപങ്ങൾ സൂക്ഷിച്ചുവെക്കുവിൻ. [ലൂ. അ. ൧൨. വ. ൩൩: ൧. തിമോ. അ. ൬. വ ൧൯.]

൨൧. എന്തുകൊണ്ടെന്നാൽ നിങ്ങളുടെ നിക്ഷേപം എവിടെ ഇരിക്കുന്നുവോ അവിടെ നിങ്ങളുടെ ഹൃദയവും ഇരിക്കുന്നു.

൨൨. ശരീരത്തിന്റെ വിളക്കു കണ്ണാകുന്നു. അതിനാൽ നിന്റെ കണ്ണു കലൎച്ചയില്ലാത്തതായിരുന്നാൽ നിന്റെ ശരീരം മുഴുവൻകൂടെ പ്രകാശമുള്ളതായിരിക്കും. [ലൂ. അ. ൧൧. വ. ൩൪.]

൨൩. എന്നാൽ നിന്റെ കണ്ണു ദുഷ്ടമായിരുന്നാൽ നിന്റെ ശരീരം മുഴുവനും ഇരുട്ടുള്ളതായിരിക്കും. എന്നിരിക്കെ, നിന്നിലുള്ള വെളിച്ചം ഇരുളാകുന്നു എങ്കിൽ നിന്റെ ഇരുൾ എത്രമാത്രം ആയിരിക്കും!

൨൪. ഒരു മനുഷ്യനും രണ്ടു യജമാനന്മാരെ സേവിക്കുവാൻ സാധിക്കയില്ല. എന്തുകൊണ്ടെന്നാൽ അവൻ ഒന്നുകിൽ ഒരുത്തനെ ദ്വേഷിക്കയും മററവനെ സ്നേഹിക്കയും ചെയ്യും; അല്ലെങ്കിൽ ഒരുത്തനെ ബഹുമാനിക്കയും മററവനെ നിന്ദിക്കയും ചെയ്യും. ദൈവത്തെയും മാമോനായെയും സേവിക്കുവാൻ നിങ്ങൾക്കു സാധിക്കയില്ല. [ലൂ. അ. ൧൬. വ. ൧൩.]

൨൫. അതുകൊണ്ടു ഞാൻ നിങ്ങളോടു പറയുന്നു: എന്തു തിന്നും, എന്തു കുടിക്കും എന്നു നിങ്ങളുടെ ജീവനെ സംബന്ധിച്ചോ, എന്തു ഉടുക്കും എന്നു നിങ്ങളുടെ ശരീരത്തെ സംബന്ധിച്ചോ നിങ്ങൾ വിചാരപ്പെടേണ്ടാ. ഹാ! ഭക്ഷണത്തെക്കാൾ ജീവനും, ഉടുപ്പിനെക്കാൾ ശരീരവും ശ്രേഷ്ഠമല്ലയോ? [സങ്കീ. ൫൫. വ. ൨൨: ലൂ. അ. ൧൨. വ. ൨൨: ഫീലിപ്പോ. അ. ൪. വ ൬: ൧. തിമാ. അ. ൬. വ. ൮: ൧. പത്രോ. അ. ൫. വ ൭.]

൨൬. ആകാശത്തിലെ പറവകളെ നോക്കുവിൻ. അവ വിതെക്കുന്നില്ല, കൊയ്യുന്നില്ല, കളപ്പുരകളിൽ ശേഖരിക്കുന്നുമില്ല. എങ്കിലും സ്വൎഗ്ഗത്തിലുള്ള നിങ്ങളുടെ പിതാവു അവയെ പോററുന്നു. ഹാ! അവയെക്കാൾ നിങ്ങൾ ശ്രേഷ്ഠതയുള്ളവരല്ലയോ?

൨൭. വിചാരപ്പെടുന്നതുകൊണ്ടു തന്റെ ഉയരം ഒരു മുഴംകൂടി വൎദ്ധിപ്പിക്കുവാൻ നിങ്ങളിൽ ആൎക്കു കഴിയും?

൨൮. വസ്ത്രത്തെപ്പററിയും നിങ്ങൾ എന്തിനു വിചാരപ്പെടുന്നു? വയലിലെ ശോശന്നകൾ എങ്ങനെ വളരുന്നു എന്നു പരിശോധിക്കുവിൻ. അവ അദ്ധ്വാനിക്കുന്നില്ല; നൂല്ക്കുന്നുമില്ലല്ലൊ.

൨൯. എങ്കിലും ശ്ലേമോൻപോലും, അവന്റെ സൎവ്വമഹത്വത്തിൽ തന്നെയും, അവയിൽ ഒന്നുപോലെ അലങ്കരിക്കപ്പെട്ടിരുന്നില്ല എന്നു ഞാൻ നിങ്ങളോടു പറയുന്നു.

൩൦. ആകയാൽ, ഇന്നുണ്ടായിരിക്കുന്നതും നാളെ അടുപ്പിൽ ഇടപ്പെടുന്നതുമായ വയലിലെ പുല്ലിനെ ദൈവം ഇപ്രകാരം അണിയിക്കുന്നെങ്കിൽ, അല്പവിശ്വാസികളേ, നിങ്ങളെ (അതിൽ) വളരെ അധികമായി (അണിയിക്കു) ഇല്ലയോ?

൩൧. അതുകൊണ്ടു നാം എന്തു തിന്നും എന്നോ, എന്തുകുടിക്കും എന്നോ, എന്തു ഉടുക്കും എന്നോ നിങ്ങൾ വിചാരപ്പെടുകയും പറയുകയുംവേണ്ടാ.

൩൨. എന്തുകൊണ്ടെന്നാൽ ലോകത്തിലെ പുറജാതികളാകുന്നു ഇവയെല്ലാം അന്വേഷിക്കുന്നതു്. എന്നാൽ സ്വൎഗ്ഗത്തിലുള്ള നിങ്ങളുടെ പിതാവു, ഇവയെല്ലാം നിങ്ങൾക്കും ആവശ്യമാകുന്നു എന്നു അറിഞ്ഞിരിക്കുന്നു.

൩൩. നിങ്ങളോ ദൈവത്തിന്റെ രാജ്യവും അവന്റെ നീതിയും ആദ്യമേ അന്വേഷിക്കുവിൻ. അപ്പോൾ ഇവയെല്ലാംകൂടിച്ചേൎത്തു നിങ്ങൾക്കു തരപ്പെടും.

൩൪. ആകയാൽ നാളത്തെക്കാൎയ്യംകൊണ്ടു നിങ്ങൾ വിചാരപ്പെടേണ്ടാ. എന്തെന്നാൽ ഈ നാളെ തന്നെ അതിന്റെ കാൎയ്യത്തെപ്പററി വിചാരപ്പെട്ടുകൊള്ളും. അതതു ദിവസത്തിനു അതതിന്റെ കഷ്ടതമതി.

## വ്യാഖ്യാനം.

൧. "മനുഷ്യരാൽ കാണപ്പെടുവാൻവേണ്ടി": നമ്മുടെ സൽപ്രവൃത്തികൾ അന്യർ കാണരുതെന്നല്ല, അന്യർ കാണുവാൻവേണ്ടി അവ നാം ചെയ്യരുതെന്നാണു മ്ശീഹാ ഇവിടെ ഉപദേശിക്കുന്നതു്.

൨. "കാഹളം": അലങ്കാരപ്രയോഗം. ദേവാലയനിക്ഷേപശാലയിൽ വെക്കപ്പെട്ടിരുന്ന വലിയ നേൎച്ചപ്പെട്ടികളുടെ ആകൃതി കാഹളത്തിന്റേതു ആയിരുന്നതിനാൽ അവയ്ക്കു കാഹളങ്ങൾ എന്നു പേർ പറഞ്ഞിരുന്നു. ഈ വസ്തുതയാണു ഈ പദപ്രയോഗത്തിന്റെ ഹേതു.

൭. "അതിഭാഷണം ചെയ്തുകൊണ്ടിരിക്കരുതു്": പ്രാൎത്ഥനയുടെ ദൈൎഘ്യമല്ല വിരോധിക്കുന്നതു്. മ്ശീഹാതന്നെ ദീൎഘനേരം, ചിലപ്പോൾ രാത്രിമുഴുവൻ, പ്രാൎത്ഥിച്ചിരുന്നു; എപ്പോഴും പ്രാൎത്ഥിക്കുവാൻ നമ്മോടു ഉപദേശിക്കയും ചെയ്യുന്നു. ഇടവിടാതെ പ്രാൎത്ഥിക്കണമെന്നു വി. പൌലോസ് ഉപദേശിക്കുന്നുമുണ്ടു്. (൧. തെസ. അ. ൫. വ. ൧൭.) ആലങ്കാരികന്മാരുടെയും കവികളുടെയും രീതിയിൽ അരിവൎണ്ണന ചെയ്യരുതെന്നാണു ഈ വാക്യത്തിന്റെ സാരം. അലങ്കാരപ്രയോഗങ്ങളും യുക്തിവാദങ്ങളുംകൊണ്ടു ദൈവതിരുമനസ്സിനെ ചായിക്കുവാൻ ആവശ്യമില്ല. നമുക്കു് എന്താവശ്യമെന്നു, നാം പ്രാൎത്ഥിക്കുന്നതിനു മുമ്പേതന്നെ, പിതാവു് അറിഞ്ഞുകൊണ്ടിരിക്കുന്നു. നമ്മുടെ ആവശ്യം പ്രാൎത്ഥനമൂലം നാം വെളിപ്പെടുത്തണമെന്നേയുള്ളു. ദൈവത്തിലേക്കു മനസ്സിനെ ഉയൎത്തുന്നതാണു് പ്രാൎത്ഥന.

൮. "ആവശ്യമുള്ള": ല.ൽ ഇവിടെ 'സാധനാനുയുക്തം' എന്നു വിവൎത്ത

നം ചെയ്തിരിക്കുന്നു. മനുഷ്യപ്രകൃതിയെന്ന സാധനത്തെ സന്ധാരണം ചെയ്യുവാൻ അതിനോടു ചേൎക്കപ്പെടുന്നതു് എന്നാണു വിവക്ഷ. ലൂ. അ. ൧൧. വ. ൩-ൽ അതേ ഗ്രീക്കുപദത്തിനുതന്നെ 'പ്രതിദിന' എന്നാണു ചില പ്രതികളിൽ അൎത്ഥം പറഞ്ഞിരിക്കുന്നതു്. എല്ലാം കാൎയ്യത്തിൽ ഒന്നുതന്നെ. ജീവസന്ധാരണത്തിനു പ്രതിദിനം ആവശ്യമുള്ള ഭക്ഷണം എന്നാണു് ഏതിന്റെയും അൎത്ഥം. പ. കുൎബ്ബാനയിൽ നാം സ്വീകരിക്കുന്ന ദിവ്യഭോജനത്തെയാണു് ഇതു പ്രധാനമായി നിൎദ്ദേശിക്കുന്നതു്.

൧൩. "പരീക്ഷയിൽ ഉൾപ്പെടുത്തല്ലെ": പരീക്ഷയിൽ ഞങ്ങൾ പരാജിതരാകുവാൻ അനുവദിക്കല്ലെ.

൧൭. "മുഖം കഴുകുകയും . . . തൈലം പൂശുകയും": യഹൂദന്മാർ സാധാരണ ചെയ്തുവന്നിരുന്ന മുഖം കഴുകും ശിരോലേപനവും കപടഭക്തരായ ഫ്രീശർ, തങ്ങൾ ഉപവസിക്കുന്നെന്നു ജനങ്ങൾക്കു പ്രത്യക്ഷപ്പെടുത്തുവാൻ, ഉപവാസദിവസങ്ങളിൽ പരിത്യജിച്ചിരുന്നു. ഇങ്ങനെ ചെയ്യരുതെന്നാണു മ്ശീഹാ ഉപദേശിക്കുന്നതു്.

൨൨. "ശരീരം": പ്രവൃത്തി, ആത്മാവിന്റെ അധമാംശം അഥവാ കീഴംശം. — "കണ്ണു്": നിയോഗം, ആത്മാവിന്റെ ഉത്തമാംശം അഥവാ മേലംശം.

൨൪. "രണ്ടു് എജമാനന്മാരെ": പരസ്പരം വിരുദ്ധപ്രകൃതിയുള്ള രണ്ടുപേരെ ഒരുമിച്ചു. – "മാമോനാ": സുറി. പദ[illegible] മലയാളത്തിൽ പുരാതനമായി നടപ്പുള്ള കൽദായ ശബ്ദം. ധനം എന്നോ, ധനത്തിന്റെ ദേവനെന്നോ അൎത്ഥം.

൩൪. "നാളത്തെക്കാൎയ്യംകൊണ്ടു . . . വിചാരപ്പെടേണ്ടാ": സൎവ്വപ്രധാനമായ പാരത്രിക നന്മക്കു വിഘാതമാകത്തക്കവണ്ണം ചിന്താകുലരാകേണ്ടാ.

## അദ്ധ്യായം ൭.

### മലയിലെ പ്രസംഗത്തിന്റെ മൂന്നാംഭാഗം.

നിങ്ങൾ വിധിക്കപ്പെടാതിരിക്കേണ്ടതിനു നിങ്ങൾ വിധിക്കരുതു്. എന്തുകൊണ്ടെന്നാൽ നിങ്ങൾ വിധിക്കുന്ന വിധിയാൽ തന്നെ നിങ്ങൾ വിധിക്കപ്പെടും. [ലൂ. അ. ൬. വ. ൩൭: റോമ അ. ൨. വ. ൧.]

൨. നിങ്ങൾ അളക്കുന്ന അളവുകൊണ്ടുതന്നെ നിങ്ങൾക്കു് അളക്കപ്പെടുകയും ചെയ്യും. [മൎക്കോ. അ. ൪. വ. ൨൪.]

൩. എന്നിരിക്കെ, നിന്റെ കണ്ണിലുള്ള തുലാം നോക്കാതെ നിന്റെ സഹോദരന്റെ കണ്ണിലെ തുരുമ്പു നീ നോക്കുന്നതെന്തു്?

൪. അല്ലെങ്കിൽ, ഇതാ! നിന്റെ കണ്ണിൽ തുലാം ഇരിക്കെ, നിന്റെ സഹോദരനോടു: നില്ക്കു, നിന്റെ കണ്ണിൽനിന്നു ഞാൻ തുരുമ്പു എടുത്തു കളയട്ടെ എന്നു നീ പറയുന്നതെങ്ങനെ?

൫. കപടഭക്താ, ആദ്യമേ തന്നെ നിന്റെ കണ്ണിൽ നിന്നു തുലാം എടുത്തുകളയുക; അപ്പോൾ നിന്റെ സഹോദരന്റെ കണ്ണിൽനിന്നു തുരുമ്പു എടുത്തു കളയുവാൻ നിനക്കു കാണാറാകും.

൬. നിങ്ങൾ വിശുദ്ധവസ്തു നായ്ക്കൾക്കു കൊടുക്കരുതു്; നിങ്ങളുടെ മുത്തുകൾ പന്നികളുടെ മുമ്പിൽ ഇടുകയും അരുതു്. അവ ഒരു പക്ഷേ തങ്ങളുടെ കാലുകൾകൊണ്ടു അവ ചവിട്ടുകയും, തിരിഞ്ഞു നിങ്ങളെ ചീന്തിക്കളയുകയും ചെയ്യും.

൭. ചോദിക്കുവിൻ, എന്നാൽ നിങ്ങൾക്കു തരപ്പെടും; അന്വേഷിക്കുവിൻ, എന്നാൽ നിങ്ങൾ കണ്ടെത്തും; മുട്ടുവിൻ, എന്നാൽ നിങ്ങൾക്കു തുറക്കപ്പെടും. [മത്താ. അ. ൨൧. വ. ൨൨: മർക്കോ. അ. ൧൧. വ. ൨൪: ലൂ. അ. ൧൧. വ. ൯: യോഹ. അ. ൧൪. വ. ൧൩: യാക്കോ. അ. ൧. വ. ൫, ൬.]

൮. എന്തുകൊണ്ടെന്നാൽ ചോദിക്കുന്ന ഏവനും കിട്ടുന്നു; അന്വേഷിക്കുന്നവൻ കണ്ടെത്തുന്നു; മുട്ടുന്നവനു തുറക്കപ്പെടുകയും ചെയ്യുന്നു.

൯. അല്ലാതെ, തന്റെ മകൻ തന്നോടു അപ്പം ചോദിച്ചാൽ അവനു കല്ലു നീട്ടിക്കൊടുക്കുന്ന ഒരു മനുഷ്യൻ നിങ്ങളിൽ ആരുണ്ടു? [ലൂ. അ. ൧൧. വ. ൧൧.]

൧൦. അല്ലെങ്കിൽ തന്നോടു ഒരു മത്സ്യം ചോദിച്ചാൽ അവൻ ഒരു പാമ്പിനെ അവനു നീട്ടിക്കൊടുക്കുമോ?

൧൧. ആകയാൽ ദോഷികളായിരിക്കുന്ന നിങ്ങൾ നിങ്ങളുടെ മക്കൾക്കു നല്ല ദാനങ്ങൾ കൊടുക്കുവാൻ അറിഞ്ഞിരിക്കുന്നെങ്കിൽ സ്വർഗ്ഗത്തിലുള്ള നിങ്ങളുടെ പിതാവു തന്നോടു ചോദിക്കുന്നവർക്കു എത്ര അധികമായി നന്മകൾ നൽകും!

൧൨. മനുഷ്യർ നിങ്ങൾക്കു ചെയ്യണമെന്നു നിങ്ങൾ ഇച്ഛിക്കുന്നതൊക്കെയും അങ്ങനെ തന്നെ അവർക്കു നിങ്ങളും ചെയ്യുവിൻ. എന്തെന്നാൽ ഇതാകുന്നു നിയമവും പ്രവാചകന്മാരും. [തോബി. അ. ൪. വ. ൧൬: ലൂ. അ. ൬. വ. ൩൧.]

൧൩. ഇടുങ്ങിയ വാതിലിൽകൂടെ പ്രവേശിക്കുവിൻ. എന്തുകൊണ്ടെന്നാൽ നാശത്തിലേക്കു കൊണ്ടുപോകുന്ന വാതിൽ വിതിയുള്ളതും വഴി വിസ്താരമുള്ളതുമാകുന്നു. അതിൽകൂടെ പോകുന്നവരും വളരെയാകുന്നു. [ലൂ. അ. ൧൩. വ. ൨൪.]

൧൪. ജീവനിലേക്കു കൊണ്ടുപോകുന്ന വാതിൽ എത്രയോ ഇടുങ്ങിയതും വഴി ഞെരുക്കമുള്ളതുമാകുന്നു! അതു കണ്ടെത്തുന്നവരും ചുരുക്കമാകുന്നു.

൧൫. കുഞ്ഞാടുകളുടെ വേഷങ്ങളിൽ നിങ്ങളുടെ അടുക്കൽ വരുന്ന വ്യാജപ്രവാചകന്മാരെ സൂക്ഷിച്ചുകൊള്ളുവിൻ. എന്തുകൊണ്ടെന്നാൽ അകമേ അവർ കടിച്ചുകീറുന്ന ചെന്നായ്ക്കളാകുന്നു.

൧൬. അവരെയോ അവരുടെ ഫലങ്ങൾകൊണ്ടു നിങ്ങൾ അറിഞ്ഞുകൊള്ളുവിൻ. മുള്ളുകളിൽ നിന്നു മുന്തിരിപ്പഴങ്ങളോ, ഞെരിഞ്ഞില്ലുകളിൽനിന്നു അത്തിപ്പഴങ്ങളോ പറിക്കാറുണ്ടോ?

൧൭. ഇങ്ങനെ തന്നെ നല്ല വൃക്ഷമൊക്കെയും നല്ല ഫലങ്ങൾ കായ്ക്കുന്നു; ചീത്ത വൃക്ഷമോ ചീത്തയായ ഫലങ്ങൾ കായ്ക്കുന്നു.

൧൮. നല്ല വൃക്ഷത്തിനു ചീത്ത ഫലങ്ങൾ കായ്ക്കുവാനോ, ചീത്ത വൃക്ഷത്തിനു നല്ല ഫലങ്ങൾ കായ്ക്കുവാനോ കഴികയില്ല.

൧൯. നല്ല ഫലങ്ങൾ കായ്ക്കാത്ത വൃക്ഷമൊക്കെയും വെട്ടപ്പെട്ടു തീയിൽ ഇടപ്പെടുന്നു. [മത്താ. അ. ൩. വ. ൧൦.]

൨൦. ആകയാൽ അവരുടെ ഫലങ്ങൾകൊണ്ട് അവരെ നിങ്ങൾ അറിഞ്ഞുകൊള്ളുവിൻ.

൨൧. സ്വർഗ്ഗത്തിലുള്ള എന്റെ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവനല്ലാതെ, എന്റെ കർത്താവേ, എന്റെ കർത്താവേ, എന്നു എന്നെ വിളിക്കുന്ന ഏവനുമല്ല സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുന്നതു്. [മത്താ. അ. ൨൫. വ. ൧൧: ലൂ. അ. ൬. വ. ൪൬.]

൨൨. എന്റെ കൎത്താവേ, എന്റെ കൎത്താവേ, നിന്റെ നാമത്തിൽ ഞങ്ങൾ പ്രവചിക്കയും, നിന്റെ നാമത്തിൽ ഞങ്ങൾ പിശാചുക്കളെ പുറത്താക്കുകയും, നിന്റെ നാമത്തിൽ വളരെ അത്ഭുതങ്ങൾ പ്രവൎത്തിക്കയും ചെയ്തില്ലയോ എന്നു ആ നാളിൽ പലരും എന്നോടു ചോദിക്കും. [൧൰ട. അ. ൧൪. വ. ൧൩.]

൨൩. അപ്പോൾ ഞാൻ അവരോടു: നിങ്ങളെ ഞാൻ ഒരിക്കലും അറിഞ്ഞിട്ടില്ല; ദുഷ്ടത പ്രവൎത്തിക്കുന്നവരേ, നിങ്ങൾ എന്നിൽനിന്നു അകന്നു പോകുവിൻ എന്നു ഖണ്ഡിച്ചു പറയും. [സങ്കീ. ൬. വ. ൯: മത്താ. അ. ൨൫. വ. ൪൧: ലൂ. അ. ൧൩. വ. ൨൭.]

൨൪. ആകയാൽ എന്റെ ഈ വാക്കുകൾ കേട്ടു് അവ നിവൎത്തിക്കുന്ന ഏവനും തന്റെ വീടു പാറമേൽ പണിയിച്ച ബുദ്ധിമാനായ മനുഷ്യനു തുല്യനായിരിക്കും. [ലൂ. അ. ൬. വ. ൪൭: റോമ. അ. ൨. വ. ൧൩: യാക്കോ. അ. ൧. വ. ൨൨.]

൨൫. മഴ പെയ്കയും, നദികൾ ഒഴുകിവരികയും, കാററുകൾ ഊതുകയും, അവ ആ വീട്ടിന്മേൽ തട്ടുകയും ചെയ്തു, എങ്കിലും അതു വീണില്ല. എന്തുകൊണ്ടെന്നാൽ അതിന്റെ അടിസ്ഥാനങ്ങൾ പാറമേൽ വെക്കപ്പെട്ടിരുന്നു.

൨൬. എന്നാൽ എന്റെ ഈ വാക്കുകൾ കേട്ടിട്ടു് അവ നിവൎത്തിക്കാതിരിക്കുന്ന ഏവനും തന്റെ വീടു മണലിന്മേൽ പണിയിച്ച ഭോഷനായ മനുഷ്യനു തുല്യനായിരിക്കും.

൨൭. മഴ പെയ്കയും, നദികൾ ഒഴുകിവരികയും, കാററുകൾ ഊതുകയും, അവ ആ വീട്ടിന്മേൽ തട്ടുകയും ചെയ്കപ്പോൾ അതു വീണുപോയി. അതിന്റെ വീഴ്ചയോ വലുതായിരുന്നു.

൨൮. ഈശോ ഈ വാക്കുകൾ അവസാനിപ്പിച്ചപ്പോൾ ജനക്കൂട്ടങ്ങൾ അവന്റെ ഉപദേശത്തെപ്പററി വിസ്മയിച്ചു.

൨൯. എന്തുകൊണ്ടെന്നാൽ, അവരുടെ ന്യായശാസ്ത്രികളേയും ഫ്രീശരേയും പോലെയല്ല, അധികാരമുള്ളവനായിട്ടാണു് അവൻ അവരോടു ഉപദേശിച്ചിരുന്നതു് [മക്കോ. അ. ൧. വ. ൨൨: ലൂ. അ. ൪. വ. ൩൨.]

## വ്യാഖ്യാനം.

൬. "വിശുദ്ധവസ്തു . . . ഇടുകയും അരുതു്": വിശുദ്ധ വസ്തുക്കൾ വിശുദ്ധിയോടുകൂടി പെരുമാറേണ്ടവയാണു്. അവയുടെ വിലയറിയുവാൻ കഴിയാത്തവർ അവയെ നിസ്സാരങ്ങളായി പരിഗണിക്കും. തന്മൂലം വിശുദ്ധങ്ങളായ കൂദാശകൾ അയോഗ്യന്മാൎക്കു കൊടുക്കരുതെന്നും, അനൎഘദിവ്യരത്നങ്ങളായ വേദരഹസ്യങ്ങൾ മുതലായവ ദുൎജ്ജനങ്ങളുടെ മുമ്പിൽ വിവേകമില്ലാതെ വിതരണം ചെയ്യരുതെന്നുമാണു ദിവ്യരക്ഷകൻ ഈ വാക്യത്തിൽ നമ്മോടുപദേശിക്കുന്നതു്.

൧൩, ൧൪. ഈ വാക്യങ്ങൾ അ. ൨൨. വ. ൧-൧൪.ലെ അൎത്ഥത്തിൽ ഗ്രഹിക്കണം. 'വിളിക്കപ്പെട്ടവർ വളരെ (എല്ലാവരും. അ. ൨൦. വ. ൧൬. വ്യ.) യാകുന്നു; തിരഞ്ഞെടുക്കപ്പെട്ടവരൊ ചുരുക്കം'. എന്തുകൊണ്ടെന്നാൽ യഹൂദന്മാർ പൊതുവെ വിളി തിരസ്കരിച്ചുകളഞ്ഞു. 'വാതിൽ എത്രയോ ഇടുങ്ങിയതും വഴി ഞെരുക്കമുള്ളതുമാകുന്നു' എന്നു ഇവിടെപ്പറഞ്ഞിരിക്കുന്നതും ആ അൎത്ഥത്തിൽ തന്നെയാണു്. വിരുന്നിൽ പ്രവേശിച്ചവരിൽ കല്യാണവസ്ത്രമില്ലാതെ ഒരാൾമാത്രമേ കണ്ടെത്തപ്പെട്ടുള്ളു. വഴി കണ്ടെത്തിയവർ അത്രവേഗം അതു വിട്ടുപോകുന്നില്ല എന്നു നമുക്കു

ഇതിൽനിന്നറിക്കാം. അത്താഴവും ഇടുങ്ങിയ വഴിയും തിരുസഭയാണ്. എല്ലാവരും അതിൽ ഉൾപ്പെട്ടിരിക്കുന്നില്ലെങ്കിലും, ഉൾപ്പെട്ടവരിൽ മഹാഭൂരിപക്ഷത്തേയും അതു രക്ഷ പ്രാപിപ്പിക്കുന്നു എന്നാണു നാം കരുതേണ്ടതു്. സഭക്കു പുറമേ നില്ക്കുന്നതു, അതിൽ പ്രവേശിക്കേണ്ട കടമ അറിഞ്ഞവൎക്കു മാത്രമേ മഹാപാപമാകുന്നുള്ളൂ. 'അജയ്യമായ അജ്ഞതം' (invincible ignorance) ഉണ്ടാകാം എന്നതിനെപ്പററി ഒമ്പതാംപീയോസ്മാപ്പാപ്പാ ൧൮൫൪ ഡിസംബർ ൯-ലെ (Singulari quadam) എന്ന പ്രഭാഷണത്തിൽ (allocution) ശക്തിയുക്തം പ്രതിപാദിച്ചിട്ടുണ്ടു്.

൨൨. "പ്രവചിക്കയും . . . ചെയ്തില്ലയോ?": അത്ഭുതപ്രവൎത്തനം, പ്രവാചകം ഇത്യാദികൾക്കുള്ള വരം അന്യന്മാരുടെ നന്മയെ ഉദ്ദേശിച്ചു നൽകപ്പെടുന്ന സൌജന്യവരമല്ലാതെ, പ്രവൎത്തകന്മാരെ നീതീകരിക്കുന്ന പ്രസാദകവരമല്ല. ഈ വരങ്ങൾ ദൈവം പാപികൾക്കു സാമാന്യമായി കൊടുക്കാറില്ലെങ്കിലും, അവ സിദ്ധിച്ചിട്ടുള്ളവരെല്ലാം പരിശുദ്ധന്മാരാണെന്നു് അനുമാനിക്കുന്നതു് അബദ്ധമാണെന്നു മേൽപറഞ്ഞതിൽനിന്നു സിദ്ധിക്കുന്നു. ബെൽആമും, കൈയ്യാപ്പായും പ്രവചിച്ചതായി നാം അറിയുന്നുണ്ടല്ലോ. പുറ. അ. ൨൨. വ. ൧൫. വ്യ: സം. അ. ൨൨. വ. ൯. വ്യ. നോക്കുക. — "ആ നാളിൽ": അവസാന വിധിദിവസത്തിൽ.

## അദ്ധ്യായം ൮.

മ്ശീഹാ കുഷ്ഠരോഗിയേയും, ശതാധിപൻെറ ഭൃത്യനേയും, പത്രോസിൻെറ അമ്മായിഅമ്മയേയും, മററു പലരേയും സുഖപ്പെടുത്തുകയും; കടലിലെ പിശർ ശമിപ്പിക്കുകയും, പിശാചുബാധിതരായ രണ്ടുപേരിൽനിന്നു പിശാചുക്കളെ പുറത്താക്കുകയും, പന്നികളിൽ പ്രവേശിക്കുവാൻ അവയ്ക്കു അനുമതി നൽകുകയും ചെയ്യുന്നു.

൧എന്നാൽ അവൻ മലയിൽ നിന്നു് ഇറങ്ങിയപ്പോൾ വളരെ ജനക്കൂട്ടങ്ങൾ അവൻെറ പിന്നാലെയെത്തി.

൨. അപ്പോൾ ഇതാ! ഒരു കുഷ്ഠരോഗിവന്നു അവനെ ആരാധിച്ചു്: എൻെറ കൎത്താവേ, നിനക്കു മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധനാക്കുവാൻ നിനക്കു കഴിയും എന്നു പറഞ്ഞു. [മൎക്കോ. അ. ൧. വ. ൪൦: ലൂ. അ. ൫. വ. ൧൨.]

൩. ആകയാൽ ഈശോ തൻെറ കൈനീട്ടി, അവനെ തൊട്ടു്: എനിക്കു മനസ്സുണ്ടു്, നീ ശുദ്ധനാകുക എന്നു അരുളിച്ചെയ്തു. ആ നാഴികയിൽ തന്നെ അവൻെറ കുഷ്ഠം (നീങ്ങി അവൻ) ശുദ്ധനായി.

൪. പിന്നെ ഈശോ അവനോടു: (ഇതു) ഒരു മനുഷ്യനോടും പറയാതിരിക്കുവാൻ നീ സൂക്ഷിച്ചുകൊള്ളണം. എന്നാൽ നീ പോയി പുരോഹിതന്മാൎക്കു നിന്നെത്തന്നെ കാണിച്ചു, അവൎക്കു സാക്ഷ്യത്തിനായി മൂശെ കല്പിച്ചിരിക്കുന്ന വിധത്തിലുള്ള കാഴ്ച സമൎപ്പിക്കുക എന്നു അരുളിച്ചെയ്തു. [ലേ. അ. ൧൪. വ. ൨.]

൫. എന്നാൽ ഈശോ ക്പർനാഹോമിൽ പ്രവേശിച്ചപ്പോൾ ഒരു ശതാധിപൻ അവൻെറ അടുക്കൽ വന്നു അവനോടു അപേക്ഷിച്ചു്: [ലൂ. അ ൭. വ. ൧.]

൬. എൻെറ കൎത്താവേ, എൻെറ ഭൃത്യൻ പക്ഷവാതം പിടിച്ചു വീട്ടിൽ കിടന്നു വല്ലാതെ കഷ്ടപ്പെടുന്നു എന്നു പറയുന്നു.

൭. ഈശോ അവനോടു: ഞാൻ

വന്നു അവനെ സുഖപ്പെടുത്താം എന്നു അരുളിച്ചെയ്യുന്നു.

൮. ആ ശതാധിപൻ മറുപടിയായി പറഞ്ഞു: എൻെറ കത്താവേ, നീ എൻെറ മേൽക്കൂടിനു കീഴെ പ്രവേശിക്കുവാൻ ഞാൻ യോഗ്യനല്ല. എന്നാൽ നീ ഒരു വാക്ക കല്പിക്കുക മാത്രം ചെയ്യുക. അപ്പോൾ എൻെറ ഭൃത്യൻ സുഖം പ്രാപിക്കും. [ലൂ. അ. ൭. വ. ൬.]

൯. എന്തുകൊണ്ടെന്നാൽ ഞാനും അധികാരത്തിനു കീഴ്പ്പെട്ട ഒരു മനുഷ്യനാകുന്നു. എൻെറ അധികാരത്തിൻകീഴും ഭടന്മാരുണ്ട്. ഞാൻ ഇവനോട്ടു: പോകുക എന്നു പറയുമ്പോൾ ഇവൻ പോകുന്നു; വേറൊരുവനോട്ടു: വരിക എന്നു (പറയുമ്പോൾ) അവൻ വരുന്നു; എൻെറ ഭൃത്യനോട്ടു: ഇതു ചെയ്യുക എന്നു (പറയുമ്പോൾ) അവൻ ചെയ്യുന്നു.

൧൦. ഈശോയോ (ഇതു) കേട്ടപ്പോൾ ആശ്ചയ്യപ്പെട്ട്, തൻെറ കൂടെ വരുന്നവരോട്ടു അരുളിച്ചെയ്തു: ഇസ്രായേലിൽപോലും ഇതുപോലെയുള്ള വിശ്വാസം ഞാൻ കണ്ടിട്ടില്ല എന്നു ഞാൻ സത്യമായി നിങ്ങളോട്ടു പറയുന്നു.

൧൧. എന്നാൽ ഞാൻ നിങ്ങളോട്ടു പറയുന്നു: കിഴക്കുനിന്നും പടിഞ്ഞാറുനിന്നും വളരെപ്പേർ വന്ന് അബ്രാഹത്തിനോടും ഇസ്ഹാക്കിനോടും യാക്കോബിനോടുംകൂടെ സ്വർഗ്ഗരാജ്യത്തിൽ വിരുന്നിനിരിക്കും. [മാല. അ. ൧. വ. ൧൧.]

൧൨. രാജ്യത്തിൻെറ പുത്രന്മാരോ പുറത്തുള്ള അന്ധകാരത്തിലേക്ക പുറപ്പെടും; അവിടെ കരച്ചിലും പല്ലുകടിയും ഉണ്ടാകും.

൧൩. പിന്നെ ഈശോ ആ ശതാധിപനോട്ടു: നീ പൊയ്ക്കൊള്ളുക, നീ വിശ്വസിച്ചതു പോലെ നിനക്ക സംഭവിക്കട്ടെ എന്നു അരുളിച്ചെയ്തു. ആ സമയത്തു തന്നെ അവൻെറ ഭൃത്യൻ സുഖപ്പെടുകയും ചെയ്തു.

൧൪. അനന്തരം ഈശോ ശെമ്ഓൻെറ വീട്ടിലേക്ക വന്നപ്പോൾ അവൻെറ അമ്മായി അമ്മ പനിപിടിച്ചു കിടക്കുന്നതു കണ്ടു.

൧൫. അപ്പോൾ അവൻ അവളുടെ കൈയിൽ തൊട്ടു. പനി അവളെ വിട്ടുമാറി. അവൾ എഴുന്നേററു അവക്ക ശുശ്രൂഷചെയ്കയും ചെയ്തു.

൧൬. വൈകുന്നേരമായപ്പോൾ അവർ പിശാചു ബാധിച്ച പലരെയും അവൻെറമുമ്പിൽ കൊണ്ടുവന്നു. അവൻ അവരുടെ പിശാചുക്കളെ വചനംകൊണ്ടു പുറത്താക്കുകയും, രോഗികളായിരുന്നവരെയെല്ലാം സുഖപ്പെടുത്തുകയും ചെയ്തു. [മക്കോ. അ. ൧. വ. ൩൨.]

൧൭. അവൻ നമ്മുടെ വേദനകൾ എടുക്കുകയും, നമ്മുടെ രോഗങ്ങൾ വഹിക്കുകയും ചെയ്യും എന്നു ഏശായാനിബ്യാമൂലം അരുളിച്ചെയ്യപ്പെട്ടതു നിവൃത്തിയാകേണ്ടതിനു തന്നെ. [ഏശ. അ. ൫൩. വ. ൪., ൧. പത്രോ. അ. ൨. വ. ൨൪.]

൧൮. എന്നാൽ ഈശോ തൻെറ ചുററും വളരെ ജനക്കൂട്ടങ്ങൾ കണ്ടാറെ അവർ മറുകരയിലേക്ക പോകുവാൻ കല്പിച്ചു.

൧൯. അപ്പോൾഒരുനിയമജ്ഞൻ അടുത്തുവന്നു അവനോട്ടു: റബ്ബി, നീ പോകുന്ന ഇടത്തേക്ക നിൻെറ പിന്നാലെ ഞാനും പോരട്ടെയോ എന്നു ചോദിച്ചു.

൨൦. ഈശോ അവനോട്ടു: കുറുനരികൾക്ക അളകളും, ആകാശപറവകൾക്ക കൂട്ടുമുണ്ട്. എന്നാൽ മനുഷ്യപുത്രനു തൻെറ തല ചാരുവാൻ

സ്ഥലമില്ല എന്നു അരുളിച്ചെയ്യുന്നു. [ലൂ. അ. ൯. വ. ൫൮.]

൨൧. അവൻെറ ശിഷ്യന്മാരിൽ വേറൊരുത്തൻ അവനോടു: എൻെറ കൎത്താവേ, ഞാൻ ആദ്യമേ പോയി എൻെറ അപ്പനെ സംസ്കരിക്കുവാൻ എനിക്കു അനുവാദം തരണമെ എന്ന് അപേക്ഷിച്ചു.

൨൨. എന്നാൽ ഈശോ അവനോടു: നീ എൻെറ പിന്നാലെ വരിക; മരിച്ചവർ തങ്ങളുടെ മരിച്ചവരെ സംസ്കരിച്ചുകൊള്ളട്ടെ എന്നു അരുളിച്ചെയ്തു.

൨൩. പിന്നെ ഈശോ ഒരു പടവിൽ കയറിയപ്പോൾ, അവൻെറ ശിഷ്യന്മാരും അവനോടുകൂടി കയറി. [മക്കോ. അ. ൪. വ. ൩൬: ലൂ. അ. ൮. വ. ൨൨.]

൨൪. അപ്പോൾ ഇതാ! പടവു ഓളങ്ങളാൽ മൂടപ്പെടുവാൻ തക്കവണ്ണം കടലിൽ വലിയ കോളുണ്ടായി. എന്നാൽ ഈശോ ഉറങ്ങുകയായിരുന്നു.

൨൫. അതിനാൽ അവൻെറ ശിഷ്യന്മാർ അടുത്തു ചെന്ന് അവനെ ഉണൎത്തി അവനോടു: ഞങ്ങളുടെ കൎത്താവേ, ഞങ്ങൾ നശിക്കാറായിരിക്കുന്നു, ഞങ്ങളെ രക്ഷിക്കണമെ എന്നു അപേക്ഷിക്കുന്നു.

൨൬. ഈശോ അവരോടു: അല്പവിശ്വാസികളേ, നിങ്ങൾ ഭീരുക്കളായിരിക്കുന്നതെന്തു്? എന്നു ചോദിക്കുന്നു. പിന്നെ അവൻ എഴുന്നേററു കാററിനെയും കടലിനെയും ശകാരിച്ചു; അപ്പോൾ വലിയ ശാന്തതയുണ്ടായി.

൨൭. (ആ) മനുഷ്യരോ ആശ്ചൎയ്യപ്പെട്ടു: ഇവൻ ആരാകുന്നു? കാററും കടലും ഇവനെ അനുസരിക്കുന്നുവല്ലോ! എന്നു പറഞ്ഞിരുന്നു.

൨൮. പിന്നെ ഈശോ അക്കരെ ഗെദ്റായരുടെ സ്ഥലത്തു വന്നപ്പോൾ, പിശാചുബാധിതരായി ആ വഴിയേക്കൂടി ആൎക്കും കടന്നുപോകുവാൻ കഴിയാത്തവണ്ണം അത്യുഗ്രരായിരുന്ന രണ്ടുപേർ ശവക്കുഴികളിൽനിന്നു പുറപ്പെട്ടു അവനെതിരേ വന്നു. [മക്കോ. അ. ൫. വ. ൧: ലൂ. അ. ൮. വ. ൨൬.]

൨൯. അവർ അട്ടഹസിച്ചു്: ദൈവത്തിൻെറ പുത്രനായ ഈശോയേ, ഞങ്ങൾക്കും നിനക്കും എന്തു്? ഞങ്ങളെ പീഡിപ്പിക്കുവാൻ സമയത്തിനു മുമ്പേതന്നെ നീ ഇവിടെ വന്നിരിക്കുന്നുവോ എന്നു ചോദിച്ചു.

൩൦. എന്നാൽ അവരിൽ നിന്നു അകലെ മേഞ്ഞുനിന്നിരുന്ന വളരെ പന്നികളുടെ ഒരു കൂട്ടം ഉണ്ടായിരുന്നു. [മക്കോ. അ. ൫. വ. ൧൧: ലൂ. അ. ൮. വ. ൩൨.]

൩൧. ആകയാൽ ആ പിശാചുക്കൾ അവനോടു്: നീ ഞങ്ങളെ പുറത്താക്കുന്നു എങ്കിൽ പന്നിക്കൂട്ടത്തിലേക്കു പോകുവാൻ ഞങ്ങൾക്കു അനുവാദം തരിക എന്നു പ്രാൎത്ഥിച്ചു പറഞ്ഞിരുന്നു.

൩൨. പൊയ്ക്കൊള്ളുവിൻ എന്നു ഈശോ അവരോടു അരുളിച്ചെയ്തു. ഉടനെ അവർ പുറപ്പെട്ടു പന്നികളിൽ പ്രവേശിച്ചു. അപ്പോൾ ആ കൂട്ടം മുഴുവൻ പാറയുടെ മുകളിലേക്കു നേരെ പാഞ്ഞു കടലിൽ വീഴുകയും വെള്ളത്തിൽ ചാകുകയുംചെയ്തു.

൩൩. മേയിച്ചുകൊണ്ടിരുന്നവരോ ഭയപ്പെട്ടോടി പട്ടണത്തിൽ ചെന്നു സംഭവിച്ചതൊക്കെയും, ആ പിശാചുബാധിതരുടെ കാൎയ്യവും, അറിയിച്ചു.

൩൪. അപ്പോൾ പട്ടണം മുഴുവൻ ഈശോയിക്കു് എതിരേ പുറപ്പെട്ടുവന്നു. അവർ അവനെ കണ്ടു

മ്പോൾ തങ്ങളുടെ അതിൎത്തികളിൽ നിന്നു പോകണമെന്നു അവനോടു അപേക്ഷിച്ചു. [മൎക്കോ. അ. ൫. വ. ൧൭: ലൂ: അ. ൮. വ. ൩൭.]

## വ്യാഖ്യാനം.

൧൦. "ഈശോ . . . ആശ്ചൎയ്യപ്പെട്ടു": അപരിചിതവും അപ്രതീക്ഷിതവുമായ സംഗതിയെപ്പററിയാണു ആശ്ചൎയ്യം ജനിക്കുന്നതു്. ഈശോയിക്കു ആ വിധത്തിൽ ഒന്നുമില്ലെന്നു സ്പഷ്ടമാണല്ലൊ. അതിനാൽ ആശ്ചൎയ്യപ്പെട്ടു എന്നു ഇവിടെപ്പറയുന്നതിനു ആശ്ചൎയ്യപ്പെടുന്നവൻെറ ഭാവത്തിൽ കാണിക്കയും പറയുകയും ചെയ്തു എന്നു മാത്രമേ അൎത്ഥമുള്ളു.

൧൨. "പുറത്തുള്ള അന്ധകാര . . . പല്ലുകടിയും": പൌരസ്ത്യരുടെ ഇടയിൽ വിരുന്നുകൾ രാത്രികാലങ്ങളിൽ നടന്നിരുന്നതിനാൽ പുറത്തു തള്ളപ്പെടുന്നവർ അന്ധകാരത്തിൽപെട്ടു തനിക്കു വന്നുകൂടിയ ആക്ഷേപം ഓൎത്തു കരയുകയും, ശൈത്യാധിക്യംമൂലം പല്ലു കടിക്കയും ചെയ്തിരുന്നു.

൨൨. "മരിച്ചവർ . . . . മരിച്ചവരെ സംസ്കരിച്ചുകൊള്ളട്ടെ": ആത്മികമായി മരിച്ചിരിക്കുന്നവർ ശാരീരികമായി മരിച്ചവരെ സംസ്കരിച്ചുകൊള്ളട്ടെ എന്നൎത്ഥം. ദൈവം വിളിക്കുമ്പോൾ ആ വിളിക്കു് അനുസരണമായി പ്രവൎത്തിക്കാതിരിക്കുന്നവർ ദൈവസ്നേഹബന്ധമററു് ആത്മികമായി മൃതന്മാരായിത്തീരുന്നു. അങ്ങനെയുള്ളവർ മരിച്ചവരെ സംസ്കരിക്കുവാൻ നിന്നുകൊള്ളട്ടെ. എന്നാൽ നീ അതിനു നില്ക്കാതെ എൻെറ വിളികേട്ടു പ്രവൎത്തിക്കുക. പിതാക്കന്മാരാദിയായവരുടെ പേരിലുള്ള ബഹുമാനാദികളെയൊ ദയാകൃത്യത്തെയൊ ഈശോ അധഃകരിക്കുകയല്ല, എത്ര വിശിഷ്ടമായ കാൎയ്യം തന്നെയും ദൈവവിളിക്കു വിഘാതമായിത്തീരരുതെന്നു പഠിപ്പിക്കുക മാത്രമാണു ചെയ്യുന്നതു്.— മരിച്ചവരുടെ സംസ്കാരം, ദൈവമഹത്വം മേൽക്കുമേൽ വൎദ്ധിപ്പിക്കുവാനുള്ള ശ്രദ്ധയില്ലാത്തവൎക്കായി വിട്ടുകൊണ്ടു നീ എൻെറ പിന്നാലെ വരിക എന്നു ഗ്രഹിക്കാം.

൨൮. "രണ്ടുപേർ": മൎക്കോ. അ. ൫. വ. ൨-ലും, ലൂ. അ. ൮. വ. ൨൭-ലും ഒരാളെപ്പററിമാത്രം പറയുന്നു. ഒരാൾമാത്രം പരക്കെ അറിയപ്പെട്ടിരുന്നവനും അധികം ഉപദ്രവകാരനും ആയിരുന്നതാണു ഇതിനുള്ള കാരണം.

൨൯. "സമയത്തിനു മുമ്പേതന്നെ": പിശാചുക്കളെയെല്ലാം ഭൂമിയിൽ നിന്നു ബഹിഷ്കരിച്ചു, നരകത്തിൽ ഇട്ടടെക്കുന്ന വിധിദിവസത്തിനു മുമ്പേതന്നെ.

൩൦. "അകലെ": ഗ്രീ., അറ., ക്രൂശായപ്രതികളിലും 'അകലെ' എന്നു തന്നെ കാണുന്നു. ല., പേഷ്യൻ പ്രതികളിലാകട്ടെ 'അകലെയല്ലാതെ', 'അടുക്കൽ' എന്നാണു വിവൎത്തനം ചെയ്തിരിക്കുന്നതു്. വളരെ ദൂരെയൊ അധികം അടുത്തോ അല്ലാതെ എന്നു ധരിക്കണം. ഈ വസ്തുത മൎക്കോ. അ. ൫. വ. ൧൧-ലും, ലൂ. അ. ൮. വ. ൩൨-ലും നിന്നു അനുമാനിക്കാവുന്നതുമാണു്.

൩൨. പിശാചുക്കളുടെ സംഖ്യാധിക്യവും, ദുഷ്ടതയും, തനിക്കു അവയിന്മേലുള്ള അധികാരവും, പന്നികളുടെ ഉടമസ്ഥന്മാർ യഹൂദന്മാരായിരിക്കാവുന്നതിനാൽ യഹൂദന്മാർ പന്നികളെ വളൎത്തുന്നതിൽ തനിക്കുള്ള അതൃപ്തിയും കൂടെ മ്ശിഹാ ഒരു പക്ഷെ ഇതുകൊണ്ടു പ്രത്യക്ഷമാക്കുന്നു.

# അദ്ധ്യായം ൯.

ഈശോ പക്ഷവാതക്കാരനെ സുഖപ്പെടുത്തുന്നതും, മത്തായിയെ വിളിക്കുന്നതും, രക്തസ്രാവം ശമിപ്പിക്കുന്നതും, യൊഅ്റാശിന്റെ പുത്രിയെ ഉയിർപ്പിക്കുന്നതും, രണ്ടു കുരുടന്മാൎക്ക് കാഴ്ച നൽകുന്നതും, പിശാചുബാധിതനായ ഒരു ഊമനെ സ്വസ്ഥനാക്കുന്നതും.

൧. ആകയാൽ അവൻ പടവിൽ കയറി (കര) കടന്നു തന്റെ പട്ടണത്തിലേക്ക വന്നു.

൨. അപ്പോൾ, കട്ടിലിൽ കിടക്കുന്ന ഒരു പക്ഷവാതക്കാരനെ ജനങ്ങൾ അവന്റെ അടുക്കൽ കൊണ്ടുവന്നു ഈശോ അവരുടെ വിശ്വാസം കണ്ടു ആ പക്ഷവാതക്കാരനോടു: എന്റെ മകനേ, ധൈൎയ്യത്തോടിരിക്കുക. നിന്റെ പാപങ്ങൾ നിന്നോടു ക്ഷമിക്കപ്പെട്ടിരിക്കുന്നു എന്നു അരുളിച്ചെയ്തു. [മൎക്കോ. അ. ൨. വ. ൩.: ലൂ. അ. ൫. വ. ൧൮.]

൩. എന്നാൽ നിയമജ്ഞന്മാരിൽ ചിലർ: ഇവൻ (ദൈവ)ദൂഷണം പറയുന്നു എന്നു തങ്ങളുടെ ഉള്ളിൽ പറഞ്ഞു.

൪. ഈശോയാകട്ടെ അവരുടെ വിചാരങ്ങൾ അറിഞ്ഞു അവരോടു (ഇങ്ങനെ) ചോദിച്ചു: നിങ്ങൾ നിങ്ങളുടെ ഹൃദയത്തിൽ തിന്മ വിചാരിക്കുന്നതെന്തു്?

൫. എന്തുകൊണ്ടെന്നാൽ, നിന്റെ പാപങ്ങൾ നിന്നോടു ക്ഷമിക്കപ്പെട്ടിരിക്കുന്നു എന്നു പറയുന്നതൊ, നീ എഴുന്നേററു നടക്കുക എന്നു പറയുന്നതൊ ഏതാണു എളുപ്പം?

൬. എന്നാൽ മനുഷ്യപുത്രനു ഭൂമിയിൽ പാപങ്ങൾ ക്ഷമിക്കുവാൻ അധികാരമുണ്ടെന്നു നിങ്ങൾ അറിയേണ്ടതിനു— ആ പക്ഷവാതക്കാരനോടു അവൻ അരുളിച്ചെയ്തു- നീ എഴുന്നേററു, നിന്റെ കട്ടിൽ എടുത്തുകൊണ്ടു നിന്റെ വീട്ടിലേക്കു പോകുക.

൭. അപ്പോൾ അവൻ എഴുന്നേററു അവന്റെ വീട്ടിലേക്കു പോയി.

൮. ജനക്കൂട്ടങ്ങളോ ഇവ കണ്ടപ്പോൾ ഭയപ്പെടുകയും, ഇപ്രകാരമുള്ള അധികാരം മനുഷ്യൎക്കു കൊടുത്ത ദൈവത്തെ സ്തുതിക്കുകയും ചെയ്തു.

൯. പിന്നെ ഈശോ അവിടെ നിന്നു കടന്നപ്പോൾ മത്തായി എന്നു പേരുള്ള ഒരു മനുഷ്യൻ ചുങ്കസ്ഥലത്തു് ഇരിക്കുന്നതുകണ്ടു് അവനോടു: നീ എന്റെ പിന്നാലെ വരിക എന്നു അരുളിച്ചെയ്തു. അവൻ എഴുന്നേററു അവന്റെ പിന്നാലെ പോയി. [മൎക്കോ. അ. ൨. വ. ൧൪: ലൂ. അ. ൫. വ. ൨൭.]

൧൦. പിന്നെ അവർ വീട്ടിൽ ഭക്ഷണത്തിനിരിക്കയിൽ വളരെ ചുങ്കക്കാരും പാപികളുംവന്നു ഈശോയോടും അവന്റെ ശിഷ്യന്മാരോടും കൂടെ ഭക്ഷണത്തിനിരുന്നു.

൧൧. ആകയാൽ പ്രിശർ (ഇതു) കണ്ടപ്പോൾ അവന്റെ ശിഷ്യന്മാരോടു: നിങ്ങളുടെ റബ്ബി ചുങ്കക്കാരോടും പാപികളോടുംകൂടെ ഭക്ഷിക്കുന്നതെന്തു്? എന്നു ചോദിക്കുന്നു.

൧൨. ഈശോ (ഇതു) കേട്ടാറെ അവരോടു അരുളിച്ചെയ്തു: രോഗികൾക്കല്ലാതെ സുഖമുള്ളവൎക്കു വൈദ്യനെക്കൊണ്ടു് ആവശ്യമില്ല.

൧൩. ഞാൻ കരുണയാഗ്രഹിക്കുന്നു, ബലിയല്ല എന്നുള്ളതു എന്താകുന്നു

എന്നു നിങ്ങൾ പോയി പഠിക്കുവിൻ. എന്തുകൊണ്ടെന്നാൽ ഞാൻ നീതിമാന്മാരെയല്ല, പാപികളെയത്രേ വിളിക്കുവാൻ വന്നിരിക്കുന്നതു. [ഹോശ.അ.൬.വ.൬: മത്താ.അ.൧൨.വ.൭.- ൧. തിമൊ. അ. ൧. വ. ൧൫.]

൧൪. അപ്പോൾ യോഹന്നാന്റെ ശിഷ്യന്മാർ അവന്റെ അടുക്കൽ വന്ന്: ഞങ്ങളും പ്രീശരും വളരെ ഉപവസിക്കയും നിന്റെ ശിഷ്യന്മാർ ഉപവസിക്കാതിരിക്കയും ചെയ്യുന്നതെന്ത്? എന്നുചോദിക്കുന്നു. [മർക്കൊ. അ. ൨. വ. ൧൮: ലൂ. അ. ൫. വ. ൩൩.]

൧൫. ഈശോ അവരോടു അരുളിച്ചെയ്യുന്നു: മണവാളൻ തങ്ങളോടുകൂടെയുള്ള കാലത്തോളം മണവറക്കാർക്കു ഉപവസിക്കുവാൻ കഴിയുമോ? എന്നാൽ മണവാളൻ അവരിൽനിന്നു എടുക്കപ്പെടുവാനിരിക്കുന്ന ദിവസങ്ങൾ വരുന്നു; അപ്പോൾ അവർ ഉപവസിക്കും.

൧൬. കോടിത്തുണിക്കണ്ടം ആരും പഴയവസ്ത്രത്തിനു വെക്കാറില്ല. അല്ലാഞ്ഞാൽ അതിന്റെ കട്ടി ആ വസ്ത്രത്തിനു വലിവു വരുത്തുകയും കീറൽ വലുതാകുകയും ചെയ്യും.

൧൭. പുതിയ വീഞ്ഞു പഴയ തോല്ക്കുടങ്ങളിൽ ഒഴിച്ചു വെക്കാറുമില്ല. അല്ലാഞ്ഞാൽ തോൽക്കുടങ്ങൾ പൊട്ടി വീഞ്ഞു ഒഴുകിപ്പോകയും തോൽക്കുടങ്ങൾ നഷ്ടമാകയും ചെയ്യും. മറിച്ച്, പുതിയ വീഞ്ഞു പുതിയ തോൽക്കുടങ്ങളിലേ ഒഴിച്ചുവെക്കാറുള്ളു. അപ്പോൾ അവ രണ്ടും കേടുകൂടാതിരിക്കും.

൧൮. എന്നാൽ അവൻ അവരോടു ഇവ അരുളിച്ചെയ്തുകൊണ്ടിരിക്കയിൽ ഒരു പ്രമാണി വന്നു അടുത്തുചെന്ന് അവനെ ആരാധിച്ച്: എന്റെ മകൾ ഇപ്പോൾ തന്നെ മരിച്ചുപോയി. എങ്കിലും നീ വന്നു അവളുടെമേൽ നിന്റെ കൈവെക്കണമേ. എന്നാൽ അവൾ ജീവിക്കും എന്നു പറഞ്ഞു. [മർക്കൊ. അ. ൫. വ. ൨൨: ലൂ. അ. ൮. വ. ൪൧.]

൧൯. ആകയാൽ ഈശോയും അവന്റെ ശിഷ്യന്മാരും എഴുന്നേറ്റു അവന്റെ പിന്നാലെ പോയി.

൨൦. അപ്പോൾ ഇതാ! പന്ത്രണ്ടു സംവത്സരങ്ങളായി രക്തസ്രാവമുള്ളവളായിരുന്ന ഒരു സ്ത്രീ അവന്റെ പിന്നിൽകൂടെ വന്ന് അവന്റെ വസ്ത്രത്തിന്റെ വിളുമ്പിൽ തൊട്ടു. [മർക്കൊ. അ. ൫. വ. ൨൫: ലൂ. അ. ൮. വ. ൪൩.]

൨൧. എന്തുകൊണ്ടെന്നാൽ ഞാൻ അവന്റെ വസ്ത്രത്തിൽ മാത്രം തൊട്ടാലും ഞാൻ സുഖം പ്രാപിക്കും എന്നു അവൾ തന്റെ ഉള്ളിൽ പറഞ്ഞിരുന്നു.

൨൨. എന്നാൽ ഈശോ തിരിഞ്ഞ് അവളെ കണ്ട് അവളോട്: എന്റെ മകളേ, ധൈര്യത്തോടിരിക്ക; നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു എന്നു അരുളിച്ചെയ്തു. ആ നാഴികമുതൽ ആ സ്ത്രീ സൌഖ്യമുള്ളവളായിത്തീൎന്നു.

൨൩. പിന്നെ ഈശോ പ്രമാണിയുടെ വീട്ടിലേക്കു വന്ന് കുഴലൂത്തുകാരെയും, ആരവമുണ്ടാക്കുന്ന ജനക്കൂട്ടങ്ങളെയും കണ്ട്,

൨൪. അവരോട്: നിങ്ങൾ അകന്നു പോകുവിൻ, എന്തുകൊണ്ടെന്നാൽ പെൺകുട്ടി മരിച്ചിട്ടില്ല, ഉറങ്ങുകയാകുന്നു എന്നു അരുളിച്ചെയ്തു. അപ്പോൾ അവർ അവനെ പരിഹസിച്ചിരുന്നു.

൨൫. അനന്തരം ജനക്കൂട്ടത്തെ പുറത്താക്കിയശേഷം അവൻ അക

ത്തു കടന്നു് അവളുടെ കൈക്കു പിടിച്ചു. അപ്പോൾ പെൺകുട്ടി എഴുന്നേററു.

൨൬. ഈ വൎത്തമാനം ആ നാട്ടിലെല്ലാം പരക്കുകയും ചെയ്തു.

൨൭. പിന്നെ ഈശോ അവിടെനിന്നു കടന്നുപോകയിൽ: ദാവീദിൻെറ പുത്രാ, ഞങ്ങളോടു കരുണതോന്നണമേ, എന്നു നിലവിളിച്ചു പറഞ്ഞുകൊണ്ടു രണ്ടു കുരുടന്മാർ അവൻെറ പിന്നാലെ ചെന്നു.

൨൮. അവൻ വീട്ടിൽ എത്തിയപ്പോഴോ ആ കുരുടന്മാർ അവൻെറ അടുക്കൽ വന്നു. ഈശോ അവരോടു: ഇതു ചെയ്യുവാൻ എനിക്കു കഴിയുമെന്നു നിങ്ങൾ വിശ്വസിക്കുന്നുവൊ? എന്നു ചോദിക്കുന്നു. ഞങ്ങളുടെ കൎത്താവേ, ഉവ്വ് എന്നു അവർ അവനോടു പറയുന്നു.

൨൯. അപ്പോൾ അവൻ അവരുടെ കണ്ണുകളെ തൊട്ടുകൊണ്ടു്: നിങ്ങൾ വിശ്വസിച്ചതുപോലെ നിങ്ങൾക്കു സംഭവിക്കട്ടെ എന്നു അരുളിച്ചെയ്തു.

൩൦. ഉടനെ അവരുടെ കണ്ണുകൾ തുറക്കപ്പെട്ടു. എന്നാൽ (ഇതു) ആരും അറിയാതിരിക്കുവാൻ സൂക്ഷിച്ചുകൊള്ളുവിൻ എന്നു ഈശോ അവൎക്കു മുടക്കു കല്പിച്ചു.

൩൧. എങ്കിലും അവർ പോയി ആ ദിക്കിലെല്ലാം അതു പ്രസിദ്ധമാക്കി.

൩൨. പിന്നെ ഈശോ പുറപ്പെട്ടുപോകയിൽ പിശാചുബാധയുള്ള ഒരു ഊമനെ ജനങ്ങൾ അവൻെറ അടുക്കൽ കൊണ്ടുവന്നു. [മത്താ. അ. ൧൨. വ. ൨൨: ലൂ. അ. ൧൧. വ. ൧൪.]

൩൩. പിശാചു ഒഴിഞ്ഞുപോയപ്പോഴോ ആ ഊമൻ സംസാരിച്ചു. അപ്പോൾ ജനക്കൂട്ടങ്ങൾ: ഇസ്രായേലിൽ ഒരിക്കലും ഇതുപോലെ കണ്ടിട്ടില്ല എന്നുപറഞ്ഞു ആശ്ചൎയ്യപ്പെട്ടു.

൩൪. ഫ്രീശരാകട്ടെ: അവൻ പിശാചുക്കളുടെ തലവനെക്കൊണ്ടു പിശാചുക്കളെ ഒഴിക്കുന്നു എന്നു പറഞ്ഞിരുന്നു.

൩൫. പിന്നെ ഈശോ പട്ടണങ്ങളിലും ഗ്രാമങ്ങളിലുമെല്ലാം ചുററിസ്സഞ്ചരിച്ചു് അവരുടെ സംഘങ്ങളിൽ പഠിപ്പിക്കുകയും, രാജ്യത്തിൻെറ സുവിശേഷം പ്രസംഗിക്കുകയും, സകലരോഗങ്ങളും സകല വ്യാധികളും സുഖപ്പെടുത്തുകയും ചെയ്തിരുന്നു. [മൎക്കോ. അ. ൬. വ. ൬.]

൩൬. വലഞ്ഞും, ഇടയനില്ലാത്ത ആടുകളെപ്പോലെ കൈവിടപ്പെട്ടും ഇരുന്ന ജനക്കൂട്ടങ്ങളെ കണ്ടപ്പോൾ ഈശോയിക്കു് അവരുടെ പേരിൽ ദയതോന്നി.

൩൭. ആകയാൽ തൻെറ ശിഷ്യന്മാരോടു അവൻ അരുളിച്ചെയ്തു: കൊയിത്തു വളരെ; വേലക്കാരോ ചുരുക്കം. [ലൂ. അ. ൧൦. വ. ൨.]

൩൮. അതുകൊണ്ടു് തൻെറ കൊയിത്തിനു വേലക്കാരെ അയക്കുവാൻ കൊയിത്തിൻെറ ഉടമസ്ഥനോടു നിങ്ങൾ പ്രാൎത്ഥിക്കുവിൻ.

## വ്യാഖ്യാനം.

൧൬, ൧൭. ഞങ്ങളും ഫ്രീശരും ഉപവസിക്കയിൽ നിൻെറ ശിഷ്യന്മാർ എന്തുകൊണ്ടാണു് ഉപവസിക്കാത്തതു് എന്നാണല്ലൊ യോഹന്നാൻെറ ശിഷ്യന്മാർ ഈശോയോടു ചോദിക്കുന്നതു് (വ. ൧൪). അതിനു നൽകിയ മറുപടി കോടിത്തുണിയുടെയും പുതിയ വീഞ്ഞിൻെറയും സാമ്യങ്ങൾകൊണ്ടു് ഈ വാക്യങ്ങളിൽ ഈശോ വിശദീകരിക്കുന്നു. പഴയവസ്ത്രവും പഴയ തോൽക്കുടവുംകൊണ്ടു തൻെറ ശിഷ്യന്മാരെ

യും, കോടിത്തുണിക്കണ്ടവും പുതിയ വീഞ്ഞുംകൊണ്ടു കഠിനജീവിതക്രമത്തെയുമാണു നിർദ്ദേശിക്കുന്നതു്. കോടിത്തുണിക്കണ്ടം പഴയ ഉടുപ്പിൽ ചേർത്തു തുന്നിയാൽ അതിൻെറ ശക്തിയും കട്ടിയുംമൂലം പഴയ ഉടുപ്പിനു കൂടുതൽ കേടു വരുത്തുന്നു. പുതിയ വീഞ്ഞു് അതിൻെറ വീര്യംമൂലം പഴയ തോൽക്കുടം ഭേദിക്കയും ചെയ്യും. ഇങ്ങനെതന്നെ സാമാന്യജീവിതം നയിച്ചിരുന്ന ശിഷ്യന്മാരെ കഠിനജീവിതത്തിനു പെട്ടെന്നു നിഷ്കർഷിച്ചാൽ അവരുടെ മനസ്സു ക്ഷീണിച്ചു് ആരംഭിച്ച ഭക്തജീവിതം ഉപേക്ഷിക്കയും ഗുരുവിനെ വിട്ടുപോകയും ചെയ്യുവാനിടയുണ്ടെന്നും, എന്നാൽ അവരുടെ മണവാളനായ താൻ അവരിൽനിന്നു പിരിഞ്ഞുപോകയും, പരിശുദ്ധാത്മാവിനാൽ അവർ നവീകരിക്കപ്പെടുകയും ചെയ്യുമ്പോൾ അവർ കഠിനജീവിതമുറ അനുസരിച്ചുകൊള്ളും എന്നുമാണു് ഈശോ ഇവിടെ പ്രസ്താവിക്കുന്നതു്.

൨൩. "കുഴലൂത്തുകാരെയും, ആരവമുണ്ടാക്കുന്ന ജനക്കൂട്ടങ്ങളെയും": മരണാവസരത്തിൽ ദുഃഖഗാനം ഊതുവാനും വിലപിക്കുവാനും യഹൂദന്മാർ കൂലിക്കു ആളെ ഏർപ്പെടുത്തുക പതിവായിരുന്നു.

## അദ്ധ്യായം ൧൦.

മ്ശിഹാ തൻെറ പന്ത്രണ്ടു ശ്ലീഹന്മാരെ
അത്ഭുതങ്ങൾ ചെയ്യുവാനും പ്രസംഗിക്കുവാനും അയയ്ക്കുന്നതു്.
അവർക്കു് നൽകിയ ഉപദേശം.

**അ**നന്തരം അവൻ തൻെറ പന്ത്രണ്ടു ശിഷ്യന്മാരെയും വിളിച്ചു ദുരാത്മാക്കളെ പുറത്താക്കുവാൻ അവയുടെമേലും, സകല വ്യാധികളും രോഗങ്ങളും ശമിപ്പിക്കുവാനും അവർക്കു അധികാരം കൊടുത്തു. [മർക്കോ. അ. ൩. വ. ൧൩: ലൂ. അ. ൬. വ. ൧൩; അ. ൯ വ. ൧.]

൨ ആ പന്ത്രണ്ടു ശ്ലീഹന്മാരുടെ പേരുകൾ ഇവയാകുന്നു: അവരിൽ ഒന്നാമൻ കേപ്പാ എന്നു വിളിക്കപ്പെടുന്ന ശെമ്ഓനും, അവൻെറ സഹോദരൻ അന്ത്രയോസും,

൩. സബ്ദൈയുടെ പുത്രനായ യാക്കോബും അവൻെറ സഹോദരനായ യോഹന്നാനും, പീലിപ്പോസും, ബത്തുൽമൈയും, തോമായും, ചുങ്കക്കാരൻ മത്തായിയും, ഹൽപൈയുടെ പുത്രനായ യാക്കോബും തദൈ എന്നു മറുനാമമുള്ള ലബ്ബൈയും,

൪. എരിവുകാരനായ ശെമ്ഓനും അവനെ ഒററിക്കൊടുത്തവനായ യൂദാസ്കറിയോത്തായും.

൫. ഈശോ ഈ പന്ത്രണ്ടുപേരോടും (ഇങ്ങനെ) കല്പിച്ചരുളി അവരെ അയച്ചു: പുറജാതികളുടെ വഴിയിൽക്കൂടി നിങ്ങൾ പോകരുതു്; ശമ്റായക്കാരുടെ നഗരത്തിൽ നിങ്ങൾ പ്രവേശിക്കയുമരുതു്.

൬ എന്നാൽ ഇസ്രായേൽഗോത്രത്തിൽ നിന്നു നഷ്ടപ്പെട്ടുപോയ ആടുകളുടെ അടുക്കലേക്കു നിങ്ങൾ പ്രധാനമായി പോകുവിൻ. [നട. അ. ൧൩. വ. ൪൬.]

൭. നിങ്ങൾ പോകുമ്പോൾ, സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുന്നു എന്നു പ്രസംഗിച്ചു പറയുവിൻ.

൮ രോഗികളെ സുഖപ്പെടുത്തുവിൻ, കുഷ്ഠരോഗികളെ ശുദ്ധരാക്കുവിൻ, പിശാചുക്കളെ പുറത്താക്കുവിൻ. നിങ്ങൾക്കു സൌജന്യമായി കിട്ടി, നിങ്ങൾ സൌജന്യമായി കൊടുക്കുവിൻ.

൯. നിങ്ങളുടെ മടിശ്ശീലകളിൽ പൊന്നൊ, വെള്ളിയൊ, ചെമ്പൊ, (൧൦) [മൎക്കൊ. ൬. ൮. വ. ൨: ലൂ. ൬. ൯. വ. ൩; ൬. ൧൦. വ. ൪.]

൧൦. വഴിക്ക ഭാണ്ഡമൊ, രണ്ടു കുപ്പായങ്ങളൊ, ചെരിപ്പുകളൊ, വടിയൊ (൯) «നിങ്ങൾ കരുതരുത്.» എന്തുകൊണ്ടെന്നാൽ വേലക്കാരൻ തൻെറ ആഹാരത്തിന്ന് അൎഹനാകുന്നു.

൧൧. നിങ്ങൾ ഏതു പട്ടണത്തിൽ അല്ലെങ്കിൽ നഗരത്തിൽ പ്രവേശിക്കുന്നുവോ അതിലെ യോഗ്യൻ ആരെന്നു തിരക്കി നിങ്ങൾ പുറപ്പെടുവോളം അവിടെ പാൎക്കുവിൻ.

൧൨. നിങ്ങൾ ഒരുവീട്ടിൽ പ്രവേശിക്കുമ്പോൾ ആ വീടിനു സമാധാനം ആശംസിക്കണം.

൧൩. ആ വീടു യോഗ്യതയുള്ളതാണെങ്കിൽ നിങ്ങളുടെ സമാധാനം അതിന്മേൽ ചെന്നു വറും. അതു യോഗ്യതയില്ലാത്തതെങ്കിലോ നിങ്ങളുടെ സമാധാനം നിങ്ങളിലേക്കു തിരികെപ്പോരും.

൧൪. ആരെങ്കിലും നിങ്ങളെ സ്വീകരിക്കാതെയും നിങ്ങളുടെ വചനങ്ങൾ കേൾക്കാതെയുമിരുന്നാൽ, ആ വീട്ടിൽ നിന്നൊ പട്ടണത്തിൽ നിന്നൊ നിങ്ങൾ പുറപ്പെടുമ്പോൾ നിങ്ങളുടെ കാലുകളിൽനിന്നു പൊടി തട്ടിക്കളയുവിൻ.

൧൫. വിധിദിവസത്തിൽ ആ പട്ടണത്തെക്കാൾ സ്ദോം അമോറാ ദേശത്തിനു ആശ്വാസമുണ്ടാകുമെന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു.

൧൬. ഇതാ! ചെന്നായ്ക്കളുടെ ഇടയിൽ കുഞ്ഞാടുകളെപ്പോലെ നിങ്ങളെ ഞാൻ അയയ്ക്കുന്നു. ആകയാൽ നിങ്ങൾ സൎപ്പങ്ങളെപ്പോലെ വിവേകമുള്ളവരും പ്രാവുകളെപ്പോലെ കളങ്കമില്ലാത്തവരും ആയിരിക്കുവിൻ. [ലൂ. ൬. ൧൦ വ. ൩.]

൧൭. എന്നാൽ മനുഷ്യരെ സൂക്ഷിച്ചുകൊള്ളുവിൻ. എന്തുകൊണ്ടെന്നാൽ അവർ ന്യായാധിപന്മാരുടെ കച്ചേരിയിൽ നിങ്ങളെ ഏല്പിക്കയും തങ്ങളുടെ സംഘങ്ങളിൽവെച്ചു നിങ്ങളെ അടിക്കയും ചെയ്യും.

൧൮. മാത്രമല്ല, നാടുവാഴികളുടെയും രാജാക്കന്മാരുടെയും മുമ്പാകെ, അവരുടെയും പുറജാതികളുടെയും സാക്ഷ്യത്തിനായി, ഞാൻ നിമിത്തം നിങ്ങളെ അവർ കൊണ്ടുപോകും.

൧൯. എന്നാൽ അവർ നിങ്ങളെ ഏല്പിക്കുമ്പോൾ എങ്ങനെ, അല്ലെങ്കിൽ എന്തു പറയേണ്ടുഎന്നുനിങ്ങൾ വിചാരപ്പെടേണ്ടാ. എന്തുകൊണ്ടെന്നാൽ, നിങ്ങൾ പറയേണ്ടതു ആ നാഴികയിൽ നിങ്ങൾക്കു നൽകപ്പെടും. [ലൂ. ൬. ൧൨. വ. ൧൧.]

൨൦. എന്തെന്നാൽ നിങ്ങളല്ല പറയുന്നതു; നിങ്ങളുടെ പിതാവിൻെറ ആത്മാവു നിങ്ങൾമുഖേന പറയുന്നു.

൨൧. സഹോദരൻ തൻെറ സഹോദരനെയും, പിതാവു തൻെറ പുത്രനെയും മരണത്തിനു ഏല്പിച്ചുകൊടുക്കും. മക്കൾ തങ്ങളുടെ പിതാക്കന്മാൎക്കു വിരോധമായിനിന്ന് അവരെ കൊല്ലിക്കും.

൨൨. നിങ്ങൾ എൻെറ നാമം നിമിത്തം, സകലമനുഷ്യരാലും ദ്വേഷിക്കപ്പെട്ടവരായിത്തീരും. എന്നാൽ അവസാനംവരെ സഹിച്ചുനില്ക്കുന്നവൻ ആരോ അവൻ ജീവിക്കും.

൨൩. എന്നാൽ ഈ പട്ടണത്തിൽ നിങ്ങളെ അവർ പീഡിപ്പിക്കുമ്പോൾ മറെറാന്നിലേക്കു നിങ്ങൾ ഓടിപ്പോകുവിൻ. എന്തുകൊണ്ടെ

ന്നാൽ മനുഷ്യപുത്രൻ വരുവോളം, നിങ്ങൾ ഇസ്രായേൽഗോത്രത്തിൻെറ പട്ടണങ്ങളെല്ലാം (സഞ്ചരിച്ചു) തിക്കകയില്ല എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു.

൨൪. തൻെറ ഗുരുവിനെക്കാൾ വലിയ ശിഷ്യനോ തൻെറ എജമാനനേക്കാൾ (വലിയ) ഭൃത്യനോ ഇല്ല. [ലൂ. അ. ൬. വ. ൪൦: യോഹ. അ. ൧൩. വ. ൧൬; അ. ൧൫. വ. ൨൦.]

൨൫. ശിഷ്യനു തൻെറ ഗുരുവിനെപ്പോലെയും, ഭൃത്യനു തൻെറ എജമാനനെപ്പോലെയും ആകുന്നതുമതി. അവർ വീട്ടുടമസ്ഥനെ ബെയെൽസ്ബോബ് എന്നു വിളിച്ചെങ്കിൽ അവൻെറ വീട്ടുകാരെ (വിളിക്കുന്നതു) എത്രയധികമായിരിക്കും!

൨൬. ആകയാൽ നിങ്ങൾ അവരെ ഭയപ്പെടേണ്ടാ. എന്തുകൊണ്ടെന്നാൽ വെളിപ്പെടുത്തപ്പെടാതെ മറഞ്ഞിരിക്കുന്നതും അറിയപ്പെടാതെ ഗുപ്തമായിരിക്കുന്നതും ഒന്നുമില്ല. [മക്കോ. അ. ൪. വ. ൨൨: ലൂ. അ. ൮. വ. ൧൭; അ. ൧൨. വ ൨.]

൨൭. ഞാൻ നിങ്ങളോടു് ഇരുട്ടത്തു പറയുന്നതു നിങ്ങൾ വെളിച്ചത്തു പറയുവിൻ; നിങ്ങൾ ചെവികളിൽ കേൾക്കുന്നതു പുരമുകളുകളിൽ നിന്നു പ്രസംഗിക്കുവിൻ.

൨൮. ശരീരത്തെ കൊല്ലുന്നെങ്കിലും ആത്മാവിനെ കൊല്ലുവാൻ കഴിയാത്തവരെ നിങ്ങൾ ഭയപ്പെടേണ്ടാ. എന്നാൽ ആത്മാവിനേയും ശരീരത്തേയും നരകത്തിൽ നശിപ്പിക്കുവാൻ കഴിയുന്നവനെ നിങ്ങൾ അധികമായി ഭയപ്പെടുവിൻ.

൨൯. ഒരു കാശിനു രണ്ടു കുരികില്കൾ വില്ക്കപ്പെടുന്നില്ലയൊ? എങ്കിലും അവയിൽ ഒന്നുപോലും നിങ്ങളുടെ പിതാ(വിൻെറ അറി)വു കൂടാതെ നിലത്തു വീഴുന്നില്ല

൩൦. നിങ്ങളുടെ തലയിലെ മുടികൾ കൂടെയും എല്ലാം എണ്ണപ്പെട്ടിരിക്കുന്നു.

൩൧. ആകയാൽ നിങ്ങൾ ഭയപ്പെടേണ്ടാ. വളരെ കുരികില്കളെക്കാൾ നിങ്ങൾ ശ്രേഷ്ഠതയുള്ളവരാണല്ലൊ.

൩൨. അതുകൊണ്ടു്, ആരെങ്കിലും മനുഷ്യരുടെ മുമ്പിൽ എന്നെ സ്വീകരിച്ചു പറഞ്ഞാൽ ഞാനും സ്വൎഗ്ഗത്തിലുള്ള എൻെറ പിതാവിൻെറ മുമ്പിൽ അവനെ സ്വീകരിച്ചുപറയും. [മക്കോ. അ. ൮. വ. ൩൮: ലൂ. അ. ൯. വ. ൨൬: അ. ൧൨. വ. ൮: ൨. തിമൊ. അ. ൨. വ. ൧൨.]

൩൩.* എന്നാൽ ആരെങ്കിലും മനുഷ്യരുടെ മുമ്പിൽ എന്നെ നിഷേധിച്ചു പറഞ്ഞാൽ ഞാനും സ്വൎഗ്ഗത്തിലുള്ള എൻെറ പിതാവിൻെറ മുമ്പിൽ അവനെ നിഷേധിച്ചുപറയും.

൩൪. ഭൂമിയിൽ സമാധാനം സ്ഥാപിക്കുവാൻ ഞാൻ വന്നിരിക്കുന്നു എന്നു നിങ്ങൾ വിചാരിക്കരുതു്. സമാധാനമല്ല വാൾ അത്രെ സ്ഥാപിക്കുവാൻ ഞാൻ വന്നിരിക്കുന്നതു്. [ലൂ. അ. ൧൨. വ. ൫൧.]

൩൫. എന്തുകൊണ്ടെന്നാൽ ഒരു മനുഷ്യനെ അവൻെറ അപ്പനു വിരോധമായും, മകളെ അവളുടെ അമ്മെക്കു വിരോധമായും, മരുമകളെ അവളുടെ അമ്മായിഅമ്മെക്കു വിരോധമായും ഭിന്നിപ്പിക്കുവാൻ ഞാൻ വന്നിരിക്കുന്നു.

൩൬ ഇങ്ങനെ ഒരു മനുഷ്യൻെറ വീട്ടുകാർ തന്നെ അവൻെറ ശത്രുക്കൾ (ആയിത്തീരും). [മിക. അ. ൭. വ. ൬.]

൩൭. എന്നെക്കാൾ കൂടുതലായി അപ്പനെയൊ അമ്മയെയൊ സ്നേഹിക്കുന്നവൻ എനിക്കു യോഗ്യനല്ല; എന്നെക്കാൾ കൂടുതലായി മകനെയൊ മകളെയൊ സ്നേഹിക്കുന്നവനും എനിക്കു യോഗ്യനല്ല. [ലൂ. അ. ൧൪. വ. ൨൬.]

൩൮. തന്റെ കുരിശു് എടുത്തു കൊണ്ടു എന്റെ പിന്നാലെ വരാത്ത ഒരുത്തനും എനിക്കു യോഗ്യനല്ല. [മത്താ. അ. ൧൬. വ. ൨൪: മൎക്കോ. അ. ൮. വ. ൩൪: ലൂ അ. ൧൪. വ. ൨൭.]

൩൯. തന്റെ ജീവനെ കണ്ടെത്തിയവൻ അതു നശിപ്പിക്കും; എന്നെക്കുറിച്ചു തന്റെ ജീവനെ നശിപ്പിക്കുന്നവൻ അതു കണ്ടെത്തും. [ലൂ. അ. ൯. വ. ൨൪; അ. ൧൭. വ. ൩൩: യോഹ. അ. ൧൨. വ. ൨൫.]

൪൦. നിങ്ങളെ സ്വീകരിക്കുന്നവൻ എന്നെ സ്വീകരിക്കുന്നു; എന്നെ സ്വീകരിക്കുന്നവനോ എന്നെ അയച്ചവനെ സ്വീകരിക്കുന്നു. [ലൂ. അ. ൧൦. വ. ൧൬: യോഹ. അ. ൧൩. വ. ൨൦.]

൪൧. പ്രവാചകന്റെ നാമത്തിൽ ഒരു പ്രവാചകനെ സ്വീകരിക്കുന്നവൻ പ്രവാചകന്റെ പ്രതിഫലം പ്രാപിക്കുന്നു; നീതിമാന്റെ നാമത്തിൽ ഒരു നീതിമാനെ സ്വീകരിക്കുന്നവൻ നീതിമാന്റെ പ്രതിഫലം പ്രാപിക്കയും ചെയ്യുന്നു.

൪൨. ശിഷ്യന്റെ നാമത്തിൽ ഈ ചെറിയവരിൽ ഒരുത്തനു ഒരു പാനപാത്രം പച്ചവെള്ളം മാത്രം കുടിക്കുവാൻ കൊടുക്കുന്ന ഒരുത്തനും തന്റെ പ്രതിഫലം നഷ്ടമായിപ്പോകയില്ല എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു. [മൎക്കോ. അ ൯. വ. ൪൦.]

## വ്യാഖ്യാനം.

൮. പേൎഷ്യൻ, കൽദായസുറിയാനി ഇവ നീക്കിയുള്ള എല്ലാ പ്രതികളിലും "മരിച്ചവരെ ഉയിൎപ്പിക്കുവിൻ" എന്നുകൂടി കാണുന്നുണ്ടു്. അന്തിയോക്കിയാ സുറി. ലും ഇതു കാണുന്ന സ്ഥിതിക്കു് കൽദായസുറിയാനിയിൽ കാണാത്തതു് അച്ചടിയിൽ വന്ന പിശകുമൂലമാണെന്നു കരുതേണ്ടിയിരിക്കുന്നു.

൧൦. "വടി": സ്വരക്ഷണത്തിനായി വടിയോ അതുപോലെ ഏതെങ്കിലും ഉപകരണങ്ങളോ എടുക്കരുതെന്നാണു് ഇവിടെപ്പറയുന്നതു്. കുത്തിനടക്കുവാനുള്ള വടി വിരോധിക്കുന്നില്ല. ഈ വടിയെപ്പററിയാണു മൎക്കോ. അ. ൬. വ. ൮–ൽ പ്രസ്താവിക്കുന്നതു്. സുറി.–ൽ നിന്നു ആദ്യം വിവൎത്തനം ചെയ്കയാൽ ܐܠܐ എന്നതു ܘܠܐ എന്നു തെററിദ്ധരിച്ചു എന്നും തൻമൂലം 'വടിമാത്രം' എന്നതു 'വടിയൊ' എന്നു വ്യത്യാസപ്പെട്ടുപോയി എന്നും പറയുന്നവരുണ്ടു്.— മ്ശീഹാ ഇവ രണ്ടും അരുളിച്ചെയ്തിട്ടുള്ളതാണെന്നു വി. അഗുസ്തീനോസു പറയുന്നു.— മത്തായിയും മൎക്കോസും വിപരീതപദങ്ങളിൽ ഒരേകാൎയ്യം തന്നെ പറയുന്നു; തല്ക്കാലം ആവശ്യമുള്ളവ മാത്രം എടുത്തുകൊള്ളുവാൻ മ്ശീഹാ അരുളിച്ചെയ്ത കാൎയ്യസാരമല്ലാതെ മ്ശീഹായുടെ വാക്കുകളല്ല അവർ രേഖപ്പെടുത്തിയിരിക്കുന്നതു എന്നാണു മൽദൊനാത്തുസ് (Maldonatus S. J.) പറയുന്നതു്.— ചെരിപ്പുകളെപ്പററിപ്പറയുന്നതും ഈ വിധം തന്നെ ഗ്രഹിക്കേണ്ടതാണു്.

൧൮. "അവരുടെയും പുറജാതികളുടെയും സാക്ഷ്യത്തിനായി": നിങ്ങൾ പ്രസംഗിക്കുന്ന സംഗതി സത്യമാണെന്നുള്ളതിനു നിങ്ങളുടെ സഹനവും മരണവും അവൎക്കും പുറജാതികൾക്കും സാക്ഷ്യമായിത്തീരുമാറു്.

൨൬. "മറഞ്ഞിരിക്കുന്നതും . . . ഗൂഢമായിരിക്കുന്നതും": നിങ്ങളെ എത്ര നികൃഷ്ടരായി കരുതിയാലും നിങ്ങൾ ഭയപ്പെടേണ്ടാ. നിങ്ങളുടെ നിരപരാധിത്വം ഒടുവിൽ ലോകസമക്ഷം പ്രത്യക്ഷപ്പെടും.

൨൭. "പുരമുകളുകളിൽ": പലസ്തീനായിലെ വീടുകളുടെ മേൽക്കൂടു വെണ്മാടമായിരുന്നു. ജനങ്ങൾ അവിടെ കയറിയിരിക്കയും സംഭാഷണം ചെയ്കയും ബഹുജനങ്ങളോടു പ്രസംഗിക്കുകയും സാധാരണവുമായിരുന്നു. തൻമൂലം 'പുരമുകൾ' എന്നതിനു ബഹുജനസമക്ഷം എന്നാണു ഇവിടെ അൎത്ഥം. ആവൎത്ത. അ. ൨൨. വ. ൮. വ്യാ. നോക്കുക.

൩൪, ൩൫, ൩൬. 'വാൾ' സുവിശേഷമാണ്. സുവിശേഷോപദേശം പാപികളുടെ വ്യൎത്ഥസമാധാനം നശിപ്പിക്കും. മാത്രമല്ല, സുവിശേഷം സ്വീകരിക്കുന്നവരെ അവരുടെ സ്വന്തം ആളുകൾ തന്നെ ഞെരുക്കുകയും നിഗ്രഹിക്കുകയും ചെയ്യും. കുടുംബാംഗങ്ങൾ തമ്മിൽ തന്നെയുള്ള ഈ ഭിന്നത മ്ശിഹായുടെ ആഗമനത്തിന്റെ ഉദ്ദേശ്യവും സുവിശേഷത്തിൽനിന്നു അവശ്യം ഉളവാകുന്ന ഫലവുമല്ല. സുവിശേഷം സ്വീകരിക്കാതിരിക്കയും അതു സ്വീകരിച്ചവരെ ഞെരുക്കുകയും ചെയ്യുന്ന ദുർജ്ജനങ്ങളുടെ മനസ്ഥിതിമൂലം മ്ശിഹായുടെ ആഗമനവും അദ്ദേഹത്തിന്റെ ഉപദേശവുംകൊണ്ടു ഈ ഫലം ഉണ്ടാകുന്നതേയുള്ളു.

൩൯. "തന്റെ ജീവനെ കണ്ടെത്തിയവൻ അതു നശിപ്പിക്കും": മ്ശിഹായേയും സുവിശേഷത്തേയും കുറിച്ചു ജീവനെ പരിത്യജിക്കേണ്ട ഘട്ടം നേരിട്ടപ്പോൾ അങ്ങനെ ചെയ്യാതെ ജീവനെ പരിരക്ഷിക്കുന്നവൻ നിത്യജീവനെ നഷ്ടമാക്കും.

൪൧. "പ്രവാചകൻ": സുവിശേഷോപദേഷ്ടാവു എന്നാണു ഇവിടെ ധരിക്കേണ്ടതു്. (പുറ. അ. ൬. വ. ൧. വ്യാ.) കള്ളനെ സ്വീകരിക്കുന്നവൻ ശിക്ഷാർഹനാകുന്നതുപോലെ, പ്രവാചകനെ, പ്രവാചകൻ എന്ന അവന്റെ നിലയോർത്തു, സ്വീകരിക്കുന്നവൻ തന്റെ സഹകരണത്തിന്റെയും സ്നേഹത്തിന്റെയും പരിമാണം അനുസരിച്ചു് ആ പ്രവാചകന്റെ പ്രതിഫലത്തിൽ പങ്കുകാരനാകുന്നു.

## അദ്ധ്യായം ൧൧.

യോഹന്നാൻ ശിഷ്യന്മാരെ മ്ശിഹായുടെ അടുക്കൽ അയയ്ക്കുന്നു.
മ്ശിഹാ യഹൂദന്മാരുടെ അവിശ്വാസത്തെപ്പററി അവരെ ശകാരിക്കുന്നു;
താണ ജനങ്ങൾക്കു സുവിശേഷം വെളിപ്പെടുത്തിയതിനാൽ
പിതാവിനെ പുകഴ്ത്തുന്നു.

൧. പിന്നെ സംഭവിച്ചതെന്തെന്നാൽ: ഈശോ, തന്റെ പന്ത്രണ്ടു ശിഷ്യന്മാരോടു (ഇവ) കല്പിച്ചു അവസാനിപ്പിച്ചശേഷം, അവരുടെ പട്ടണങ്ങളിൽ പഠിപ്പിക്കുവാനും പ്രസംഗിക്കുവാനുമായി അവിടെനിന്നു പുറപ്പെട്ടുപോയി.

൨. എന്നാൽ യോഹന്നാൻ കാരാഗ്രഹത്തിൽ വെച്ചു മ്ശിഹായുടെ പ്രവൃത്തികൾ കേട്ടിട്ടു തന്റെ ശിഷ്യന്മാരെ അയച്ചു്, [ലൂ. അ. ൭. വ. ൧൮.]

൩. അവരോടു: വരുവാനിരിക്കുന്നവൻ നീയാകുന്നുവൊ, അതോ മറെറാരുത്തനെയാകുന്നുവൊ ഞങ്ങൾ കാത്തിരിക്കേണ്ടതു്? എന്നു ചോദിച്ചു

൪. ഈശോ ഉത്തരമായി അവരോടു അരുളിച്ചെയ്തു: നിങ്ങൾ പോയി, നിങ്ങൾ കേൾക്കുകയും കാണുക

യും ചെയ്യുന്നവ യോഹന്നാനെ അറിയിക്കുവിൻ:

൫. കുരുടർ കാണുന്നു, മുടന്തന്മാർ നടക്കുന്നു, കുഷ്ഠരോഗികൾ ശുദ്ധരാക്കപ്പെടുന്നു, ചെകിടർ കേൾക്കുന്നു, മരിച്ചവർ ഉയിർക്കുന്നു, ദരിദ്രരോടു സുവിശേഷം അറിയിക്കപ്പെടുന്നു. [ഏശ. അ. ൩൫. വ. ൫ – ൬. അ. ൬൧. വ. ൧.]

൬. ആകയാൽ എന്നിൽ ഇടറാത്തവൻ ഭാഗ്യവാനാകുന്നു.

൭. എന്നാൽ അവർ പോയപ്പോൾ ഈശോ യോഹന്നാനെപ്പററി ജനക്കൂട്ടങ്ങളോടു അരുളിച്ചെയ്യുവാൻ തുടങ്ങി: നിങ്ങൾ എന്തു കാണുവാനായി മരുഭൂമിയിലേക്കു പുറപ്പെട്ടു? കാററുകൊണ്ടു ഇളകുന്ന ഞാങ്ങണയോ? [ലൂ. അ. ൭. വ. ൨൪.]

൮. (അതു) അല്ലെങ്കിൽ, (പിന്നെ) എന്തു കാണുവാനായി നിങ്ങൾ പുറപ്പെട്ടു? മൃദുവസ്ത്രങ്ങൾ ധരിച്ചിരിക്കുന്ന മനുഷ്യനെയോ? ഇതാ! മൃദുവസ്ത്രങ്ങൾ ധരിച്ചിരിക്കുന്നവർ രാജാക്കന്മാരുടെ കൊട്ടാരങ്ങളിലാകുന്നു.

൯. (അതും) അല്ലെങ്കിൽ, (പിന്നെ) എന്തു കാണുവാനായി നിങ്ങൾ പുറപ്പെട്ടു? പ്രവാചകനെയോ? അതേ, പ്രവാചകനിലും വലിയവനെ തന്നെ എന്നു ഞാൻ നിങ്ങളോടു പറയുന്നു.

൧൦. എന്തുകൊണ്ടെന്നാൽ: ഇതാ! നിന്റെ മുമ്പിൽ വഴി ഒരുക്കുവാനായി എന്റെ ദൂതനെ നിന്റെ മുമ്പാകെ ഞാൻ അയക്കുന്നു എന്നു ആരെക്കുറിച്ചു എഴുതപ്പെട്ടിരിക്കുന്നുവോ അവൻ ഇവനാകുന്നു. [മാല. അ. ൩. വ. ൧: മർക്കോ. അ. ൧. വ. ൨: ലൂ. അ. ൭. വ. ൨൭.]

൧൧. ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു: സ്ത്രീകളിൽ നിന്നു ജനിച്ചവരിൽ സ്നാപകയോഹന്നാനെക്കാൾ വലിയവൻ ഉണ്ടായിട്ടില്ല. എന്നാൽ സ്വർഗ്ഗരാജ്യത്തിലെ ചെറിയവൻ അവനെക്കാൾ വലിയവനാകുന്നു.

൧൨. സ്നാപകയോഹന്നാന്റെ നാളുകൾ തുടങ്ങി ഇപ്പോൾവരെയും മാകട്ടെ സ്വർഗ്ഗരാജ്യം പീഡിപ്പിക്കപ്പെടുന്നു. ബലപ്രയോഗികൾ അതിനെ ബലത്താൽ പിടിച്ചുകൊണ്ടു പോകുകയും ചെയ്യുന്നു.

൧൩. എന്തുകൊണ്ടെന്നാൽ പ്രവാചകന്മാരേവരും, നിയമവും യോഹന്നാൻവരെ പ്രവചിച്ചു.

൧൪. നിങ്ങൾക്കു മനസ്സുണ്ടെങ്കിൽ സ്വീകരിക്കുവിൻ. എന്തുകൊണ്ടെന്നാൽ വരുവാനിരിക്കുന്ന ഏലിയാ ഇവനാകുന്നു. [മാല. അ. ൪. വ. ൫.]

൧൫. കേൾക്കുവാൻ ചെവികളുള്ളവൻ കേൾക്കട്ടെ.

൧൬. എന്നാൽ ഈ തലമുറയെ ആരോടാണ് ഞാൻ ഉപമിക്കേണ്ടതു്? തെരുവിൽ ഇരുന്നുകൊണ്ടു തങ്ങളുടെ കൂട്ടുകാരെ കൂകി വിളിച്ച്: (൧൭)

൧൭. ഞങ്ങൾ നിങ്ങൾക്കായി പാടി; എന്നാൽ നിങ്ങൾ നൃത്തം ചെയ്തില്ല: ഞങ്ങൾ നിങ്ങൾക്കായി വിലപിച്ചു: എന്നാൽ നിങ്ങൾ ദുഃഖിച്ചില്ല എന്നു പറയുന്ന (൧൬) «കുട്ടികളോടു ഇതു സദൃശമാകുന്നു».

൧൮. എന്തുകൊണ്ടെന്നാൽ യോഹന്നാൻ ഭക്ഷിക്കാത്തവനും പാനം ചെയ്യാത്തവനുമായിട്ടു വന്നു; അപ്പോൾ അവനു പിശാചുണ്ടു് എന്നു അവർ പറയുന്നു.

൧൯. മനുഷ്യപുത്രൻ ഭക്ഷിക്കുന്നവനും പാനം ചെയ്യുന്നവനുമായിട്ടു വന്നു; അപ്പോൾ, ഇതാ! ഭോജനപ്രി

യനും, വീഞ്ഞുകുടിയനും, ചുങ്കക്കാരുടെയും പാപികളുടെയും സ്നേഹിതനുമായ മനുഷ്യൻ എന്നു അവർ പറയുന്നു. എങ്കിലും ജ്ഞാനം അതിന്റെ പ്രവൃത്തികളാൽ നീതികരിക്കപ്പെട്ടിരിക്കുന്നു:

൨൦. അപ്പോൾ ഈശോ തന്റെ വളരെ അത്ഭുതങ്ങൾ നടന്നവയായിരുന്നിട്ടും പശ്ചാത്തപിക്കാതിരുന്ന പട്ടണങ്ങളെ കുററപ്പെടുത്തുവാൻ തുടങ്ങി. അവൻ (ഇങ്ങനെ) അരുളിച്ചെയ്തിരുന്നു:

൨൧. കുർസീൻ, നിനക്കു ഹാ! കഷ്ടം! ബെത്സയ്ദാ, നിനക്കു ഹാ! കഷ്ടം! എന്തെന്നാൽ നിങ്ങളിൽ നടന്ന അത്ഭുതങ്ങൾ സോറിലും സൈദാനിലും നടന്നിരുന്നെങ്കിൽ അവ പണ്ടേതന്നെ ചാക്കിലും ചാരത്തിലും തപസ്സു ചെയ്യുമായിരുന്നു [ലൂ. അ. ൧൦. വ. ൧൩.]

൨൨. എന്നാൽ ഞാൻ നിങ്ങളോടു പറയുന്നു: വിധിദിവസത്തിൽ സോറിനും സൈദാനും നിങ്ങളെക്കാൾ ആശ്വാസമുണ്ടായിരിക്കും.

൨൩. ആകാശത്തോളം ഉയർത്തപ്പെട്ട ക്പർനാഹോമേ, നീ പാതാളത്തോളം താഴ്ത്തപ്പെടും; നിന്നിൽ നടന്ന അത്ഭുതങ്ങൾ സ്ദോമിൽ നടന്നിരുന്നെങ്കിൽ അതു ഇന്നാൾവരെ നിലനില്ക്കുമായിരുന്നു.

൨൪. എന്നാൽ ഞാൻ നിന്നോടു പറയുന്നു: വിധിദിവസത്തിൽ സ്ദോംദേശത്തിനു നിന്നെക്കാൾ ആശ്വാസമുണ്ടായിരിക്കും

൨൫. ആ സമയത്തു ഈശോ ഉത്തരമായി (ഇങ്ങനെ) അരുളിച്ചെയ്തു: സ്വർഗ്ഗത്തിന്റെയും ഭൂമിയുടെയും കർത്താവായ എന്റെ പിതാവേ, നീ ഇവ ജ്ഞാനികളിലും വിവേകികളിലും നിന്നു മറച്ചു് ശിശുക്കൾക്കു ഇവ വെളിപ്പെടുത്തിയതിനാൽ നിന്നെ ഞാൻ പുകഴ്ത്തുന്നു.

൨൬. അതേ, എന്റെ പിതാവെ, എന്തുകൊണ്ടെന്നാൽ നിന്റെ സന്നിധിയിൽ ഇപ്രകാരമായിരുന്നു തിരുവുള്ളം.

൨൭. സകലവും എന്റെ പിതാവിനാൽ എനിക്കു ഏല്പിക്കപ്പെട്ടിരിക്കുന്നു. പിതാവല്ലാതെ ഒരുവനും പുത്രനെ അറിയുന്നില്ല; പുത്രനും, പുത്രൻ ആർക്കുവെളിപ്പെടുത്തുവാൻ ഇച്ഛിക്കുന്നുവോ അവനും അല്ലാതെ ഒരുവനും പിതാവിനേയും അറിയുന്നില്ല. [യോഹ. അ. ൬. വ. ൪൬; അ. ൭. വ. ൨൮; അ. ൮. വ. ൧൯; അ. ൧൦. വ. ൧൫.]

൨൮. വലഞ്ഞും ഭാരങ്ങൾ വഹിച്ചുമിരിക്കുന്നവരേ, നിങ്ങളെല്ലാവരും എന്റെ അടുക്കൽ വരുവിൻ. എന്നാൽ ഞാൻ നിങ്ങളെ ആശ്വസിപ്പിക്കാം.

൨൯. ഞാൻ ശാന്തശീലനും ഹൃദയതാഴ്മയുള്ളവനുമാകയാൽ എന്റെ നുകം നിങ്ങളുടെമേൽ വഹിച്ചുകൊണ്ടു് എന്നിൽനിന്നു പഠിക്കുവിൻ അപ്പോൾ നിങ്ങളുടെ ആത്മാവുകൾക്കു നിങ്ങൾ ആശ്വാസം കണ്ടെത്തും. [ജെറ. അ ൬. വ. ൧൬.]

൩൦. എന്തുകൊണ്ടെന്നാൽ എന്റെ നുകം മധുരമാകുന്നു ; എന്റെ ചുമടു ലഘുവുമാകുന്നു. [൧. യോഹ. അ. ൫. വ. ൩.]

## വ്യാഖ്യാനം.

൬. "എന്നിൽ ഇടറാത്തവൻ": എന്റെ വിനീതാവസ്ഥയും, ഉപദേശങ്ങളും, കുരിശുമരണവും നിമിത്തം മനസ്സുമടുപ്പുതോന്നാത്തവൻ.

൧൧. "സ്ത്രീകളിൽ നിന്നു ജനിച്ചവരിൽ സ്നാപകയോഹന്നാനെക്കാൾ വലിയവൻ ഉണ്ടായിട്ടില്ല": മ്ശിഹാ പ്രവാചകന്മാരെപ്പററിയാണു ഇവിടെ അരുളിച്ചെയ്യുന്നതെന്നു വ. ൧൦-ൽനിന്നു ഗ്രഹിക്കാം. പ്രവാചകന്മാരിൽവെച്ച് എന്നു ലൂ. അ. ൭. വ. ൨൮-ൽനിന്നു വിശദമാകുന്നുമുണ്ട്. രാജാവിന്റെ വരവു അറിയിക്കുന്നവനെക്കാൾ രാജാവിനെ ചൂണ്ടിക്കാണിക്കുന്നവൻ വലിയവനാണല്ലൊ. മററു പ്രവാചകന്മാർ വരുവാനിരുന്ന മ്ശിഹായെ അറിയിച്ചു; യോഹന്നാനാകട്ടെ സന്നിഹിതനായ മ്ശിഹായെ ചൂണ്ടിക്കാണിച്ചു.— "സ്വർഗ്ഗരാജ്യത്തിലെ ചെറിയവൻ അവനെക്കാൾ വലിയവനാകുന്നു": സ്വർഗ്ഗരാജ്യം എന്നു ഇവിടെപ്പറയുന്നതു് ഭൂമുഖത്തുള്ള തിരുസഭയാണ്. (അ. ൩. വ. ൨. വ്യ. നോക്കുക.) യോഹന്നാൻ പഴയനിയമത്തിലെ അംഗമായിരുന്നു. പഴയനിയമത്തിലെ അംഗങ്ങളോ അടിമകളും, പുതിയനിയമത്തിലെ ആളുകൾ മക്കളുമാണു. ഇതിനാൽ പുതിയ നിയമസഭയിലെ ഏററം താഴ്ന്ന അംഗവും പഴയനിയമസഭയിലെ പ്രവാചകമുഖ്യനായ യോഹന്നാനെപ്പോലും അതിശയിക്കുന്നു. സ്വർഗ്ഗീയസഭയിൽ യോഹന്നാൻ പലരെയുംകാൾ വലിയവൻ തന്നെ.

൧൨. "സ്നാപകയോഹന്നാന്റെ . . . പോകുകയും ചെയ്യുന്നു": പ. നിയമം അവസാനിപ്പിച്ചു പു. നിയമം പ്രഖ്യാപനം ചെയ്തതു യോഹന്നാൻ ആണ്. മ്ശിഹായുടെ രണ്ടാമത്തെ വരവിനെ ഏലിയാ അറിയിക്കുവാനിരിക്കുന്നതുപോലെ (മാല. അ. ൪. വ. ൫.), ഒന്നാമത്തെ വരവിനെ അറിയിക്കുവാനായി ആത്മാവിലും ശക്തിയിലും ഏലിയാ ആയി വന്നവൻ (ലൂ. അ. ൧. വ. ൧൭.) യോഹന്നാൻ ആണ്. (അ. ൧൭. വ. ൧൦-൧൩.) ഇങ്ങനെ യോഹന്നാൻ മ്ശിഹായുടെ രാജ്യമായ സഭയെ പ്രഖ്യാപനം ചെയ്തതു മുതൽ അതിനു ഞെരുക്കങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു. കഠിനമായ പ്രതിരോധം മൂലം മ്ശിഹായുടെയും യോഹന്നാന്റെയും ഉദ്യമം ചിലപ്പോഴെല്ലാം ഫലപ്രദമാകാതെ പോകുന്നു എന്നതു ഓർമ്മിക്കേണ്ടതാണ്.— ആശാനിഗ്രഹം, തപസ്സ്, ദുരാശകളുടെ അമർത്തൽ ഇവമൂലം സ്വർഗ്ഗരാജ്യത്തെ കൈവശപ്പെടുത്തുക എന്ന അർത്ഥത്തിൽ ഈ വാക്യം ചിലരെല്ലാം വ്യാഖ്യാനിക്കുന്നുണ്ട്. എന്നാൽ ഇതു സാഹചര്യത്തിനു അനുയോജ്യമായിരിക്കുന്നില്ല.

൧൯. "ജ്ഞാനം അതിന്റെ പ്രവൃത്തികളാൽ നീതീകരിക്കപ്പെട്ടിരിക്കുന്നു": ഇവിടെ ചില പ്രതികളിൽ 'പ്രവൃത്തികളാൽ' എന്നും, ചിലതിൽ 'മക്കളാൽ' എന്നുമാണ് കാണുന്നതു്. ലൂ. അ. ൭. വ. ൩൫-ൽ എല്ലാ പ്രതികളിലും കാണുന്നതു 'മക്കളാൽ' എന്നാണു. യോഹന്നാനും മ്ശിഹായും ഉപദേശിച്ച ദിവ്യജ്ഞാനം പ്രീശർ ആദിയായ അഹങ്കാരികളാൽ അനാദരിക്കപ്പെട്ടെങ്കിലും ആ ജ്ഞാനം നീതിപൂർവ്വകമാണെന്ന് അതിന്റെ പ്രവൃത്തികളായ അത്ഭുതങ്ങൾ കൊണ്ടും അതു സ്വീകരിച്ചു ആദരിക്കുന്ന സത്തുക്കളുടെ പ്രവൃത്തികൊണ്ടും തെളിവായിരിക്കുന്നു.

൨൫. "ഉത്തരമായി": ഇതു സെമിററിക്ക് ഭാഷകളിലെ ഒരു പ്രയോഗവിശേഷമാണ്. ചോദ്യത്തിന്റെ മറുപടി എന്ന് ഇവിടെ അർത്ഥമില്ല. തുടർന്നുപറഞ്ഞു, ഒരു പുതിയ കാര്യം ആരംഭിച്ചു എന്നൊക്കെയേ ഗ്രഹിക്കേണ്ടതുള്ളു.

## അദ്ധ്യായം ൧൨.

മ്ശിഹാ പ്രീശരുടെ അന്ധതയെപ്പററി അവരെ ശകാരിക്കുന്നതു്. തന്റെ അത്ഭുതങ്ങൾ പിശാചുമൂലം സംഭവിക്കുന്നു എന്നു അവർ പറഞ്ഞതിനെ ഖണ്ഡിക്കുന്നതു്.

**ആ** കാലത്തു ഈശോ ശാബതനാളിൽ ഒരു വിളഭൂമിയിൽക്കൂടി നടന്നുപോകുമ്പോൾ അവന്റെ ശിഷ്യന്മാർക്കു വിശന്നതുകൊണ്ടു അവർ ക

തിരുകൾ പറിച്ചു തിന്നുതുടങ്ങി. [മര്ക്കൊ. അ. ൨. വ ൨൩: ലൂ. അ. ൬. വ. ൧.]

൨. പ്രീശരോ അതു കണ്ടു അവനോടു: ഇതാ! ശാബതത്തിൽ ചെയ്യുവാൻ പാടില്ലാത്തതു നിന്റെ ശിഷ്യന്മാർ ചെയ്യുന്നു എന്നു പറയുന്നു

൩. എന്നാൽ അവൻ അവരോടു അരുളിച്ചെയ്തു: ദാവിദ് തനിക്കും തന്റെ കൂടെയുണ്ടായിരുന്നവൎക്കും വിശന്നപ്പോൾ എന്തു ചെയ്തു എന്നു നിങ്ങൾ വായിച്ചിട്ടില്ലയോ? [൧. ശ്മൂ. അ. ൨൧. വ. ൬.]

൪. അവൻ ദേവാലയത്തിൽ പ്രവേശിച്ചു, പുരോഹിതന്മാൎക്ക് മാത്രമല്ലാതെ തനിക്കും തന്റെ കൂടെയുണ്ടായിരുന്നവൎക്കും ഭക്ഷിക്കുവാൻ പാടില്ലാതിരുന്ന കൎത്താവിന്റെ മേശയിലെ അപ്പം ഭക്ഷിച്ചതെങ്ങനെ? [ആച. അ. ൨൪. വ. ൯.]

൫. അല്ലെങ്കിൽ പുരോഹിതന്മാർ ദേവാലയത്തിൽ ശാബതം തന്നെ ലംഘിക്കുന്നു എങ്കിലും അവർ കുററമില്ലാത്തവരായിരിക്കുന്നു എന്നു നിയമത്തിൽ നിങ്ങൾ വായിച്ചിട്ടില്ലയോ? [സം. അ. ൨൮. വ. ൯.]

൬. എന്നാൽ ഞാൻ നിങ്ങളോടു പറയുന്നു: ദേവാലയത്തെക്കാൾ വലിയവൻ ഇവിടെയുണ്ടു്.

൭. ഞാൻ കരുണ അഗ്രഹിക്കുന്നു, ബലിയല്ല എന്നുള്ളതു എന്താകുന്നു എന്നു നിങ്ങൾ അറിഞ്ഞിരുന്നെങ്കിൽ, കുററമില്ലാത്തവരെ നിങ്ങൾ കുററം വിധിക്കയില്ലായിരുന്നു. [൧. ശ്മൂ. അ. ൧൫. വ ൨൨: ഹോശ. അ. ൬. വ ൬: മത്താ. അ. ൯. വ. ൧൩.]

൮. എന്തുകൊണ്ടെന്നാൽ മനുഷ്യപുത്രൻ ശാബതത്തിന്റെ കൎത്താവാകുന്നു.

൯. പിന്നെ ഈശോ അവിടെ നിന്നു മാറി അവരുടെ സംഘത്തിൽ വന്നു.

൧൦. അപ്പോൾ അവിടെ കൈ ശോഷിച്ച ഒരു മനുഷ്യൻ ഉണ്ടായിരുന്നു. അവരോ അവനിൽ കുററം ചുമത്തേണ്ടതിനു: ശാബതത്തിൽ സുഖപ്പെടുത്തുവാൻ പാടുണ്ടോ? എന്നു അവനോടു ചോദിക്കുന്നു. [മൎക്കൊ. അ. ൩. വ. ൧: ലൂ. അ. ൬. വ. ൬.]

൧൧. എന്നാൽ അവൻ അവരോടു അരുളിച്ചെയ്തു: തനിക്കു ഒരു ആടു ഉണ്ടായിരിക്കെ, ശാബതദിവസം അതു കുഴിയിൽ വീണാൽ അതിനെ പിടിച്ചു കയററാത്ത ഒരു മനുഷ്യൻ നിങ്ങളിൽ ആരുണ്ടു്? [ആവൎത്ത. അ. ൨൨. വ. ൪.]

൧൨. എന്നാൽ മനുഷ്യൻ ആടിനെക്കാൾ എത്ര ശ്രേഷ്ഠനാകുന്നു! അതിനാൽ ശാബതത്തിൽ നന്മ ചെയ്യുവാൻ പാടുണ്ടു്.

൧൩. പിന്നെ അവൻ ആ മനുഷ്യനോടു: നിന്റെ കൈ നീട്ടുക എന്നു അരുളിച്ചെയ്തു. അവൻ തന്റെ കൈ നീട്ടി. അതു അതിന്റെ ഉണപോലെ തന്നെ സുഖപ്പെടുകയും ചെയ്തു.

൧൪. പ്രീശരോ പുറപ്പെട്ടുപോയി അവനെ നശിപ്പിക്കുവാൻ അവനു വിരോധമായി ആലോചന നടത്തി.

൧൫. എന്നാൽ ഈശോ (അതു) അറിഞ്ഞു അവിടെ നിന്നു മാറിപ്പോയി. അപ്പോൾ വളരെ ജനക്കൂട്ടങ്ങൾ അവന്റെ പിന്നാലെ ചെന്നു. അവൻ അവരെയെല്ലാം സുഖപ്പെടുത്തുകയും ചെയ്തു.

൧൬. എങ്കിലും തന്നെ പരസ്യപ്പെടുത്തരുതെന്നു അവൻ അവൎക്കു മുടക്കു കല്പിച്ചു.

൧൭. (ഇതു) ഏശായാനിബ്യാമൂലം അരുളിച്ചെയ്യപ്പെട്ടതു നിവൃത്തിയാകുവാൻ തന്നെ അവൻ പറഞ്ഞതു്:

൧൮. ഇതാ! എനിക്കു് ഇഷ്ടപ്പെട്ട എന്റെ ദാസൻ; എനിക്കു പ്രസാദിച്ച എന്റെ പ്രിയൻ; എന്റെ ആത്മാവിനെ അവന്റെമേൽ ഞാൻ വെക്കും; അവൻ ന്യായവിധി പുറജാതികളെ അറിയിക്കും. [ഏശ. അ. ൪൨. വ ൧.]

൧൯. അവൻ തർക്കിക്കുകയോ നിലവിളിക്കുകയോ ചെയ്കയില്ല; തെരുവീഥിയിൽ അവന്റെ ശബ്ദം ആരും കേൾക്കയുമില്ല.

൨൦. അവൻ നീതിയെ വിജയത്തിൽ എത്തിക്കുന്നതുവരെ, ചതഞ്ഞ ഞാങ്ങണ ഒടിക്കയില്ല, മങ്ങികത്തുന്ന വിളക്കു കെടുത്തുകയുമില്ല.

൨൧. പുറജാതികൾ അവന്റെ നാമത്തിൽ പ്രതീക്ഷിച്ചുകൊണ്ടിരിക്കയും ചെയ്യും.

൨൨. അപ്പോൾ, പിശാചു ബാധിച്ച ഊമനും കുരുടനുമായ ഒരുത്തനെ അവന്റെ അടുക്കൽ അവർ കൊണ്ടുവന്നു. ഊമനും കുരുടനുമായ അവൻ സംസാരിക്കയും കാണുകയും ചെയ്യുവാൻ തക്കവണ്ണം അവൻ അവനെ സുഖപ്പെടുത്തി.

൨൩. അതിനാൽ ജനക്കൂട്ടമൊക്കെയും വിസ്മയിച്ചു്: ദാവിദിന്റെ പുത്രൻ ഒരുപക്ഷേ ഇവൻ അല്ലയോ? എന്നു ചോദിച്ചിരുന്നു.

൨൪. എന്നാൽ പ്രിശർ (ഇതു) കേട്ടപ്പോൾ: ഇവൻ പിശാചുകളുടെ തലവനായ ബ്എൽസ്ബോബിനെക്കൊണ്ടല്ലാതെ പിശാചുക്കളെ പുറത്താക്കുന്നില്ല എന്നു പറയുന്നു. [മത്താ. അ ൯. വ. ൩൪: മർക്കോ. അ ൩. വ ൨൨: ലൂ അ. ൧൧. വ. ൧൫.]

൨൫. ഈശോയാകട്ടെ അവരുടെ വിചാരങ്ങൾ അറിഞ്ഞു് അവരോടു അരുളിച്ചെയ്തു: തനിക്കു തന്നെ വിരോധമായി ഭിന്നിക്കുന്ന ഏതു രാജ്യവും നശിക്കും. തനിക്കു തന്നെ വിരോധമായി ഭിന്നിക്കുന്ന ഒരു ഭവനവും പട്ടണവും നിലനില്ക്കുകയില്ല. [ലൂ. അ. ൧൧. വ. ൧൭.]

൨൬. സാത്താൻ സാത്താനെ പുറത്താക്കുന്നെങ്കിലോ അവൻ തനിക്കുതന്നെ വിരോധമായി ഭിന്നിച്ചിരിക്കുന്നു പിന്നെ അവന്റെ രാജ്യം എങ്ങനെ നിലനില്ക്കും?

൨൭. ഞാൻ ബ്എൽസ്ബോബിനെക്കൊണ്ടു പിശാചുകളെ പുറത്താക്കുന്നെങ്കിൽ നിങ്ങളുടെ മക്കൾ എന്തുകൊണ്ടു അവയെ പുറത്താക്കുന്നു്? ആകയാൽ അവർ നിങ്ങളുടെ വിധികർത്താക്കളായിരിക്കും.

൨൮. ഞാൻ ദൈവാത്മാവിനെക്കൊണ്ടു പിശാചുകളെ പുറത്താക്കുന്നെങ്കിലോ ദൈവരാജ്യം നിങ്ങൾക്കു സമീപിച്ചിരിക്കുന്നു.

൨൯. അല്ലെങ്കിൽ, ആദ്യമേ ബലവാനെ ബന്ധിക്കാതെ ബലവാന്റെ വീട്ടിൽ കടന്നു് അവന്റെ സാമാനങ്ങൾ കവർച്ച ചെയ്യുവാൻ ഒരുവനു എങ്ങനെ കഴിയും? (അവനെ ബന്ധിച്ചാൽ) അപ്പോൾ അവനു അവന്റെ വീടു കവർച്ച ചെയ്യും.

൩൦. എന്നോടുകൂടിയല്ലാത്തവൻ എനിക്കു വിരോധിയാകുന്നു: എന്നോടുകൂടി ശേഖരിക്കാത്തവൻ ചിതറിക്കുക തന്നെ ചെയ്യുന്നു.

൩൧. ആകയാൽ ഞാൻ നിങ്ങളോടു പറയുന്നു: സകല പാപങ്ങളും (ദൈവ)ദൂഷണങ്ങളും മനുഷ്യരോടു ക്ഷമിക്കപ്പെടും, (പരിശുദ്ധ) ആത്മാവിനു വിരോധമായിട്ടുള്ള ദൂ

ഷണമൊ മനുഷ്യരോടു ക്ഷമിക്കപ്പെടുകയില്ല. [മൎക്കൊ. അ. ൩. വ. ൨൮, ൨൯: ലൂ. അ. ൧൨. വ. ൧൦.]

൩൨. ആരെങ്കിലും മനുഷ്യപുത്രനു വിരോധമായി ഒരു വാക്കു പറഞ്ഞാൽ അതു് അവനോടു ക്ഷമിക്കപ്പെടും. എന്നാൽ പരിശുദ്ധാത്മാവിനു വിരോധമായി പറയുന്ന ഒരുത്തനോടും ഈ ലോകത്തിലാകട്ടെ വരുവാനിരിക്കുന്ന ലോകത്തിലാകട്ടെ അതു ക്ഷമിക്കപ്പെടുകയില്ല.

൩൩. ഒന്നുകിൽ വൃക്ഷം നല്ലതു, അതിൻെറ ഫലങ്ങളും നല്ലതു എന്നു വെപ്പിൻ; അല്ലെങ്കിൽ വൃക്ഷം ചീത്ത, അതിൻെറ ഫലങ്ങളും ചീത്ത എന്നു വെപ്പിൻ. എന്തുകൊണ്ടെന്നാൽ വൃക്ഷം അതിൻെറ ഫലങ്ങൾ കൊണ്ടു അറിയപ്പെടുന്നു.

൩൪. അണലികളുടെ സന്താനമേ, നിങ്ങൾ ദുഷ്ടരായിരിക്കെ നല്ല കാൎയ്യങ്ങൾ സംസാരിക്കുവാൻ നിങ്ങൾക്കു എങ്ങനെ കഴിയും? ഹൃദയത്തിൻെറ കവിച്ചിലുകളിൽ നിന്നാണല്ലൊ വായ് സംസാരിക്കുന്നതു്. [ലൂ. അ. ൬. വ. ൪൫.]

൩൫. നല്ല മനുഷ്യൻ നല്ല നിക്ഷേപങ്ങളിൽ നിന്നു നല്ലവ പുറപ്പെടുത്തുന്നു: ദുഷ്ടമനുഷ്യനോ ദുൎന്നിക്ഷേപങ്ങളിൽ നിന്നു തീയവ പുറപ്പെടുത്തുന്നു.

൩൬. എന്നാൽ ഞാൻ നിങ്ങളോടു പറയുന്നു: മനുഷ്യർ പറയുന്ന സകല വ്യൎത്ഥവചനങ്ങൾക്കും വിധിദിവസത്തിൽ അവർ കണക്കു ബോധിപ്പിക്കേണ്ടിവരും.

൩൭. എന്തുകൊണ്ടെന്നാൽ നിൻെറ വാക്കുകളാൽ നീ നീതികരിക്കപ്പെടും; നിൻെറ വാക്കുകളാൽ നീ കുററം വിധിക്കപ്പെടുകയും ചെയ്യും.

൩൮. അപ്പോൾ നിയമജ്ഞന്മാരിലും പ്രീശരിലും ചിലർ ഉത്തരമായി അവനോടു: ഗുരോ, നിന്നിൽനിന്നു ഒരു അടയാളം കാണുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു എന്നു പറയുന്നു.

൩൯. എന്നാൽ അവൻ ഉത്തരമായി അവരോടു അരുളിച്ചെയ്തു: ദുഷിച്ചതും വ്യഭിചരിക്കുന്നതുമായ തലമുറ അടയാളം അന്വേഷിക്കുന്നു. എന്നാൽ യൌനാൻ നിബ്യായുടെ അടയാളമല്ലാതെ (വേറെ) ഒരടയാളം അതിനു കൊടുക്കപ്പെടുകയില്ല. [മത്താ. അ. ൧൬. വ. ൪: ലൂ. അ. ൧൧. വ. ൨൯: ൧ കോറ. അ. ൧. വ. ൨൨.—യൌന. അ. ൨. വ. ൧.]

൪൦. എന്തുകൊണ്ടെന്നാൽ യൌനാൻ മൂന്നു പകലും മൂന്നു രാവും മത്സ്യത്തിൻെറ വയററിൽ ഇരുന്നതുപോലെതന്നെ മനുഷ്യപുത്രൻ മൂന്നു പകലും മൂന്നു രാവും ഭൂമിക്കുള്ളിൽ ഇരിക്കും

൪൧. നിനിവേക്കാരായ മനുഷ്യർ വിധിയിൽ ഈ തലമുറയോടുകൂടി എഴുന്നേററു ഇതിനെ കുററം വിധിക്കും. എന്തുകൊണ്ടെന്നാൽ അവർ യൌനാൻെറ പ്രസംഗം മൂലം പശ്ചാത്തപിച്ചു; എന്നാൽ ഇതാ! ഇവിടെ യൌനാനെക്കാൾ വലിയവൻ. [യൌന. അ ൩. വ ൫.]

൪൨. തെക്കിൻെറ രാജ്ഞി വിധിയിൽ ഈ തലമുറയോടുകൂടി എഴുന്നേററു ഇതിനെ കുററം വിധിക്കും. എന്തുകൊണ്ടെന്നാൽ അവൾ ശ്ലേമോൻെറ ജ്ഞാനം കേൾക്കുവാനായി ഭൂമിയുടെ അതിൎത്തിയിൽ നിന്നു വന്നു. എന്നാൽ ഇതാ! ഇവിടെ ശ്ലേമോനെക്കാൾ വലിയവൻ. [൧ രാജ. അ. ൧൦. വ ൧: ൨. ബൈൎയ. അ ൯. വ ൧.]

൪൩. അശുദ്ധാത്മാവു ഒരു മനുഷ്യനിൽ നിന്നു പുറപ്പെട്ടപ്പോൾ അതു വെള്ളമില്ലാത്ത സ്ഥലങ്ങളിൽ ചുററിസ്സഞ്ചരിച്ചു ആശ്വാസം അന്വേഷിക്കുന്നു; എങ്കിലും കണ്ടെത്തുന്നില്ല. [ലൂ. അ. ൧൧. വ. ൨൪.]

൪൪. അപ്പോൾ അതു: ഞാൻ പുറപ്പെട്ടുപോന്ന എന്റെ വീട്ടിലേക്കു ഞാൻ തിരിച്ചുചെല്ലും എന്നു പറയുന്നു. വരുമ്പോഴോ അതു ഒഴിഞ്ഞതും അടിച്ചുവാരി അലങ്കരിക്കപ്പെട്ടതുമായി കണ്ടെത്തുന്നു.

൪൫. അപ്പോൾ അതു പോയി തന്നെക്കാൾ ദുഷ്ടരായ വേറെ ഏഴു ആത്മാക്കളെ തന്നോടൊന്നിച്ചു കൂട്ടിക്കൊണ്ടു വരികയും അവർ അതിൽ കയറിപ്പാൎക്കുകയും ചെയ്യുന്നു. ഇങ്ങനെ ആ മനുഷ്യന്റെ അവസാനം അവന്റെ ആദ്യത്തേതിനെക്കാൾ നികൃഷ്ടമായിത്തീരുന്നു. ഈ ദുഷ്ടതലമുറക്കും ഇങ്ങനെ തന്നെ സംഭവിക്കും. [൨. പത്രോ. അ. ൨. വ. ൨൦.]

൪൬. എന്നാൽ അവൻ ജനക്കൂട്ടങ്ങളോടു സംസാരിച്ചുകൊണ്ടിരിക്കയിൽ അവന്റെ അമ്മയും അവന്റെ സഹോദരന്മാരും വന്നു പുറത്തുനിന്നുകൊണ്ടു് അവനോടു സംസാരിക്കുവാൻ ആവശ്യപ്പെടുന്നു. [മൎക്കൊ. അ. ൩. വ. ൩൧: ലൂ. അ. ൮. വ. ൧൯.]

൪൭. ഒരുത്തൻ അവനോടു: ഇതാ! നിന്റെ അമ്മയും നിന്റെ സഹോദരന്മാരും പുറത്തു നില്ക്കുന്നു: നിന്നോടു സംസാരിക്കുവാൻ ആഗ്രഹിക്കുന്നു എന്നു പറഞ്ഞു.

൪൮. അവനോ തന്നോടു പറഞ്ഞവനോടു മറുപടിയായി: എന്റെ അമ്മ ആരാകുന്നു? എന്റെ സഹോദരന്മാരും ആരാകുന്നു? എന്നു ചോദിച്ചു.

൪൯. പിന്നെ തന്റെ ശിഷ്യന്മാരുടെ നേരെ തന്റെ കൈ നീട്ടി അരുളിച്ചെയ്തു: ഇതാ! എന്റെ അമ്മ! ഇതാ! എന്റെ സഹോദരന്മാർ!

൫൦. എന്തെന്നാൽ സ്വൎഗ്ഗത്തിലുള്ള എന്റെ പിതാവിന്റെ ഇഷ്ടം സാധിക്കുന്നവൻ ആരോ അവനാകുന്നു എന്റെ സഹോദരനും, എന്റെ സഹോദരിയും, എന്റെ അമ്മയും.

## വ്യാഖ്യാനം.

൧. "ശാബതത്തിൽ": പുറ. അ. ൨൦. വ. ൮. വ്യ. നോക്കുക.

൪. "കൎത്താവിന്റെ മേശയിലെ അപ്പം": അതായതു 'കാഴ്ചയപ്പം' പുറ. അ. ൨൫. വ. ൩൦. വ്യ. നോക്കുക.

൫. "പുരോഹിതന്മാർ ദേവാലയത്തിൽ ശാബതം തന്നെ ലംഘിക്കുന്നു:" മൃഗങ്ങളെ കൊല്ലുക, അവയുടെ തോലുരിയുക, ഖണ്ഡിക്കുക, കഴുകുക, വിറകുകൂട്ടുക, തീ കത്തിക്കുക മുതലായ പ്രവൃത്തികൾ സ്വതേ അടിമവേലകളും ദൈവശുശ്രൂഷക്കു വേണ്ടിയല്ലാതിരുന്നെങ്കിൽ ശാബതത്തിൽ വിരോധിക്കപ്പെട്ടവയുമാണു്. പുരോഹിതന്മാർ ബലിസമൎപ്പണത്തിനായി ദേവാലയത്തിൽ ഇവ ചെയ്യുന്നു. എങ്കിലും അവർ ശാബതലംഘകന്മാരായിത്തീരുന്നില്ല.

൧൯, ൨൦. ഈശോയുടെ ശാന്തശീലവും ക്ഷമയുമാണു ഈ വാക്യങ്ങൾ കാണിക്കുന്നതു്. അവിടുന്നു 'നീതിയെ' അതായതു സുവിശേഷവിശ്വാസവും വിശുദ്ധിയും, 'വിജയത്തിൽ എത്തിക്കുന്നതുവരെ' എന്നുവെച്ചാൽ സകല ജനങ്ങളും സ്വീകരിക്കുവോളം, 'ചതഞ്ഞ ഞാങ്ങണ ഒടിക്കയില്ല, മങ്ങിക്കത്തുന്ന വിളക്കു കെടുത്തുകയുമില്ല' അതേ, ബലക്ഷയമുള്ളവരെയും, വിശ്വാസം പ്രതീക്ഷ സ്നേഹം ഇവയിൽ ദൃഢത കുറഞ്ഞവരെയും പരിത്യജിച്ചുകളയാതെയും ഒച്ചപ്പാടും തൎക്കവും ശകാരവും കൂടാതെയും ദയയോടും ക്ഷമയോടുംകൂടി അവരെ സത്യത്തിൽ ഉറപ്പിക്കും.

൨൩. "ദാവീദിന്റെ പുത്രൻ . . . ഇവൻ അല്ലയോ?": ദാവീദിന്റെ പുത്രനായി അവതരിക്കുമെന്നു നാമേവരും പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്ന മ്ശിഹാ ഇവൻ അല്ലയോ?

൩൧, ൩൨. ദൈവാത്മാവുമൂലം മ്ശിഹാ ചെയ്ത അത്ഭുതങ്ങൾ പിശാചുമൂലം നടന്നവയാകുന്നു എന്നു ഫ്രീശർ പറഞ്ഞ ദൈവദൂഷണത്തെപ്പററിയാണ് ഇവിടെപ്പറയുന്നത്. പരിശുദ്ധാത്മാവിനു വിരോധമായി എന്നു വാക്യത്തിൽ കാണുന്നത് പ. പരമത്രിത്വത്തിലെ മൂന്നാമാളിനു വിരോധമായി എന്ന അർത്ഥത്തിലല്ല. ദൈവത്തിൽ എല്ലാം ഒന്നുതന്നെയെങ്കിലും ചിലതെല്ലാം ത്രിത്വത്തിലെ ഓരോ ആളിനു പ്രത്യേകിച്ചുള്ളതായി നാം സങ്കല്പിക്കുന്നുണ്ട്. നന്മയും വിശുദ്ധിയും പരിശുദ്ധാത്മാവിനു പ്രത്യേകമുള്ളതായിട്ടാണു നാം പറയുന്നത്. വാക്യത്തിലെ 'പരിശുദ്ധാത്മാവിനു വിരോധമായി' എന്നതിനു നന്മയ്ക്കും വിശുദ്ധിക്കും വിരോധമായി എന്നേ ഇവിടെ അർത്ഥമുള്ളൂ. മനുഷ്യപുത്രൻ വെറും മനുഷ്യൻ മാത്രമെന്നോമററോ പറയുന്നവരെ ഉപദേശം ചെയ്തു തിരുത്തി അവരിൽ പശ്ചാത്താപം ജനിപ്പിക്കാം. ദൈവനന്മക്കും പരിശുദ്ധിക്കും വിരോധമായിപ്പറയുന്നവനോ അറിഞ്ഞിട്ടുള്ള സത്യത്തിനു വിരോധമായി ധിക്കാരവും മനഃപൂർവ്വമത്സരവും മൂലമാണു പറയുന്നത്. ഇങ്ങനെയുള്ളവർ, രോഗശമനത്തിനുവേണ്ടിയ ഔഷധങ്ങളൊന്നും സേവിക്കാത്ത രോഗിയെപ്പോലെ, പശ്ചാത്താപത്തിനുള്ള മാർഗ്ഗങ്ങളെല്ലാം അടച്ചുകളയുകയും വിപരീതമാർഗ്ഗത്തിൽ പുരോഗമനം ചെയ്തു ഹൃദയം മേല്ക്കുമേൽ കഠിനമാക്കുകയും ചെയ്യുന്നു. സാക്ഷാൽ അനുതപിക്കുന്നെങ്കിൽ ദൈവം ക്ഷമിക്കാത്തതോ ക്ഷമിക്കുവാൻ ദൈവത്തിനു കഴിയാത്തതോ ആയ ഒരു പാപവും ഇല്ലെങ്കിലും, മേൽപറഞ്ഞവിധക്കാർ മിക്കവാറും ഒരിക്കലും അനുതപിക്കാത്തതുകൊണ്ട് അവർക്കു പാപശാന്തി ലഭിക്കുന്നില്ല. ഇതിന്റെ ഹേതു അവരുടെ അനുതാപമില്ലായ്മമാത്രമാണ്. — "വരുവാനിരിക്കുന്ന ലോകത്തിലാകട്ടെ . . ക്ഷമിക്കപ്പെടുകയില്ല": ചില പാപങ്ങൾ ഭാവിലോകത്തിലും ക്ഷമിക്കപ്പെടുമെന്നാണല്ലോ ഈ വാക്കുകളിൽനിന്നു സിദ്ധിക്കുന്നത്. കത്തോലിക്കാസഭ ശുദ്ധീകരസ്ഥലം എന്നു പറയുന്ന മദ്ധ്യസ്ഥലം ഈ ഭാവിലോകമാണ്. — 'വരുവാനിരിക്കുന്ന ലോകത്തിലാകട്ടെ' എന്നതിനു ഒരിക്കലും, ഒരുകാലത്തും എന്നും അർത്ഥമാകാം. (മർക്കോ. അ. ൩. വ. ൨൯.)—"പരിശുദ്ധാത്മാവിനു വിരോധമായിട്ടുള്ള ദൂഷണം" എന്നു പറയുന്നത് അവസാനക്ഷണത്തിലുള്ള അനുതാപമില്ലായ്മയാണ്. ഈ മനഃസ്ഥിതിയാകട്ടെ ഈലോകത്തിലോ വരുവാനിരിക്കുന്ന ലോകത്തിലോ ക്ഷമിക്കപ്പെടുകയില്ല.

൩൩. "ഒന്നുകിൽ . . . എന്നുവെപ്പിൻ": എന്റെ അത്ഭുതകൃത്യങ്ങൾ നല്ലതെന്നു നിങ്ങൾ സമ്മതിക്കുന്നു. ആകയാൽ ആ ഫലങ്ങൾ പുറപ്പെടുത്തുന്ന വൃക്ഷമായ ഞാനും എന്നിലെ ആത്മാവും നല്ലതെന്നു നിങ്ങൾ സമ്മതിക്കണം. അല്ലെങ്കിൽ വൃക്ഷവും ഫലവും ചീത്തയെന്നു നിങ്ങൾ സമ്മതിക്കണം. ഫലം സ്വീകരിക്കയും വൃക്ഷത്തെ ത്യജിക്കയും ചെയ്യുന്നതെന്തുകൊണ്ടു? ഫലംകൊണ്ടല്ലയോ വൃക്ഷം അറിയപ്പെടുന്നതു?

൩൬. "വ്യർത്ഥവചനങ്ങൾക്കും വിധിദിവസത്തിൽ . . . കണക്കു ബോധിപ്പിക്കേണ്ടിവരും": ചെറിയ കുററങ്ങൾക്കു തല്ക്കാലശിക്ഷ നടത്തുന്ന ഒരു മദ്ധ്യസ്ഥലമുണ്ടെന്ന് ഈ വാക്യത്തിൽനിന്നു തെളിയുന്നു.

൪൦. "മൂന്നു പകലും മൂന്നു രാവും": മൂന്നു മുഴുവൻ രാപകലുകൾ എന്നല്ല, മൂന്നു രാപകലുകളുടെ ഭാഗങ്ങൾ. മൂന്നാംദിവസംവരെ എന്നുമാത്രമേ എബ്രായഭാഷാരീതിയനുസരിച്ച് ഇവിടെ ഗ്രഹിക്കേണ്ടതുള്ളൂ. എബ്രായക്കാരാകട്ടെ സായംകാലം മുതൽ സായംകാലംവരെയാണു ദിവസം കണക്കാക്കിയിരുന്നത്. ദിവസത്തിന്റെ ഏതെങ്കിലും ഭാഗത്തിനും ദിവസം എന്നു തന്നെ റബ്ബികൾ പറഞ്ഞിരുന്നു.

൪൪. "ഒഴിഞ്ഞതും അടിച്ചുവാരി അലങ്കരിക്കപ്പെട്ടതും": പാപങ്ങളിൽ നിന്നു വിമുക്തവും പ്രസാദവരത്താൽ അലംകൃതവുമായി എന്നു ചിലരും, ദൈവസാന്നിദ്ധ്യമില്ലാതെ ഒഴിഞ്ഞതും സുകൃതങ്ങൾ അടിച്ചുവാരി നീക്കപ്പെട്ടിട്ട് പാപത്തിലേക്കു പ്രസക്തിയോടുകൂടിയതുമായി എന്നു മറ്റു ചിലരും ഇതിനു അൎത്ഥം ധരിക്കുന്നു. ആദ്യത്തെ അൎത്ഥമാണു യുക്തമായി കാണപ്പെടുന്നതു്.

൪൫. "ഏഴു": വളരെ എന്നാണു വി. ഗ്രന്ഥങ്ങളിൽ ഈ പദത്തിനു പലപ്പോഴും അൎത്ഥം.

൪൬. "സഹോദരന്മാർ": ചാൎച്ചക്കാർ. സൂ.അ.൧൨.വ.൧൩. വ്യ. നോക്കുക.

൪൭. "എന്റെ അമ്മ ആരാകുന്നു?": അമ്മയെ നിരാകരിക്കുകയല്ല, ലൗകികമാതാപിതാക്കന്മാരുടെ പേരിലുള്ള ക്രമവിരുദ്ധമായ സ്നേഹം ദൈവികകാൎയ്യങ്ങളിൽ നിന്നു നമ്മെ പിൻവലിക്കരുതെന്നും, ദൈവഹിതം അനുവൎത്തിക്കുന്നതിലുള്ള തന്റെ അമ്മയുടെ ശ്രദ്ധയാണു താൻ അവളിൽ പ്രധാനമായി പരിഗണിക്കുന്നതെന്നും ഈശോ ഇവിടെ പ്രത്യക്ഷമാക്കുകമാത്രമാണു ചെയ്യുന്നതു്. സ്വജനങ്ങളായ യഹൂദന്മാരെ പരിത്യജിച്ചു പുറജാതികളെ സ്വീകരിക്കുവാനിരിക്കുന്ന കാൎയ്യവും ഈ പദങ്ങൾകൊണ്ടു് അവിടന്നു സൂചിപ്പിക്കുന്നു.

## അദ്ധ്യായം ൧൩.

വിതയ്ക്കുന്നവന്റെയും, കളയുടെയും, കടുകുമണിയുടെയും മറ്റും ഉപമ.

൧. അന്നാൽ അ ദിവസം ഈശോ വീട്ടിൽ നിന്നു പുറപ്പെട്ടു കടൽത്തീരത്തു് ഇരുന്നു.

൨. അപ്പോൾ വളരെ ജനക്കൂട്ടങ്ങൾ അവന്റെ അടുക്കൽ വന്നുകൂടിയതുകൊണ്ടു അവൻ പടവിൽ കയറിയിരുന്നു. ജനക്കൂട്ടം മുഴുവനുമോ കടൽത്തീരത്തു നിന്നിരുന്നു [മൎക്കോ. അ. ൪. വ. ൧: ലൂ. അ. ൮. വ. ൪.]

൩. അപ്പോൾ അവൻ പല കാൎയ്യങ്ങൾ ഉപമകളായി അവരോടു സംസാരിച്ചരുന്നു. അവൻ അരുളിച്ചെയ്യുന്നു: ഇതാ! വിതയ്ക്കുന്നവൻ വിതയ്ക്കുവാൻ പുറപ്പെട്ടു

൪. അവൻ വിതയ്ക്കുകയിൽ ചിലതു വഴിയരികിൽവീണു. അപ്പോൾ പക്ഷിവന്നു് അതു തിന്നുകളഞ്ഞു.

൫. മറ്റു ചിലതു പാറമേൽ, മണ്ണു അധികമില്ലാത്ത സ്ഥലത്തു വീണു. മണ്ണിനു ആഴമില്ലായിരുന്നതിനാൽ അതു ക്ഷണത്തിൽ മുളച്ചു.

൬. എന്നാൽ സൂൎയ്യൻ ഉദിച്ചപ്പോൾ അതു വാടുകയും, അതിനു വേരില്ലായിരുന്നതുകൊണ്ടു ഉണങ്ങിപ്പോകയും ചെയ്തു

൭. മറ്റു ചിലതു മുള്ളുകളുടെ ഇടയിൽ വീണു; മുള്ളുകൾ വളൎന്നു അതിനെ ഞെരുക്കിക്കളഞ്ഞു.

൮. മറ്റുചിലതോ നല്ല സ്ഥലത്തുവീണു. ചിലതു നൂറുമേനിയും, ചിലതു അറുപതു മേനിയും, ചിലതു മുപ്പതു മേനിയും ഫലങ്ങൾ നൽകി.

൯. കേൾക്കുവാൻ ചെവികൾ ഉള്ളവൻ കേൾക്കട്ടെ.

൧൦. അപ്പോൾ അവന്റെ ശിഷ്യന്മാർ അടുത്തുചെന്നു അവനോടു: നീ അവരോടു ഉപമകളായി സംസാരിക്കുന്നതു എന്തുകൊണ്ടു? എന്നു ചോദിക്കുന്നു.

൧൧. അവനോ ഉത്തരമായി അവരോടു അരുളിച്ചെയ്തു: എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗരാജ്യത്തിന്റെ രഹസ്യം അറിയുവാൻ നിങ്ങൾക്കാകുന്നു (വരം) നൽകപ്പെട്ടിരിക്കുന്നതു്; അവൎക്കു അതു നൽകപ്പെട്ടിട്ടില്ല.

൧൨. എന്തുകൊണ്ടെന്നാൽ ആൎക്കു

ണ്ടോ അവന്നു കൊടുക്കപ്പെടുകയും, അവന്നു സമൃദ്ധിയുണ്ടാകയും ചെയ്യും. എന്നാൽ ആൎക്ക ഇല്ലാതിരിക്കുന്നുവോ, അവന്നുള്ളതുകൂടെയും അവനിൽനിന്നു എടുക്കപ്പെടും. [മത്താ. അ. ൨൫. വ. ൨൯.]

൧൩. ഇതിനാൽ, അവർ കാണുന്നെങ്കിലും കാണാതെയും, കേൾക്കുന്നെങ്കിലും കേൾക്കാതെയും, ഗ്രഹിക്കാതെയും ഇരിക്കുന്നതു കൊണ്ടു ഞാൻ ഉപമകളായി അവരോടു സംസാരിക്കുന്നു.

൧൪. ഇങ്ങനെ ഏശായായുടെ പ്രവാചകം അവരിൽ നിവൃത്തിയായിരിക്കുന്നു. അവൻ പറയുന്നതു്: നിങ്ങൾ കേൾവികേൾക്കും, എങ്കിലും ഗ്രഹിക്കയില്ല; നിങ്ങൾ തിൎച്ചയായും കാണും, എങ്കിലും അറിയുകയില്ല. [ഏശാ. അ. ൬ വ. ൯: മൎക്കോ. അ. ൪. വ ൧൨: ലൂ. അ. ൮. വ. ൧൦: യോഹ. അ ൧൨. വ. ൪൦: നട. അ. ൨൮. വ. ൨൬: റോമ. അ ൧൧. വ. ൮.]

൧൫. എന്തുകൊണ്ടെന്നാൽ അവരുടെ കണ്ണുകൾകൊണ്ടു കാണുകയും, അവരുടെ ചെവികൾകൊണ്ടു കേൾക്കുകയും, അവരുടെ ഹൃദയം കൊണ്ടു ഗ്രഹിക്കുകയും, അവർ (മനസ്സു) തിരിയുകയും ഞാൻ അവരെ സുഖപ്പെടുത്തുകയും ചെയ്യാതിരിക്കേണ്ടതിന്നു ഈ ജനത്തിന്റെ ഹൃദയം തടിച്ചതായിത്തീരുകയും, അവരുടെ ചെവികൾ കൊണ്ടു കഷ്ടിച്ചു കേൾക്കുകയും, അവരുടെ കണ്ണുകൾ അവർ അടച്ചുകളയുകയും ചെയ്തിരിക്കുന്നു.

൧൬. എന്നാൽ നിങ്ങളുടെ കണ്ണുകൾ കാണുന്നതുകൊണ്ടും, നിങ്ങളുടെ ചെവികൾ കേൾക്കുന്നതുകൊണ്ടും ഭാഗ്യമുള്ളവ.

൧൭. എന്തുകൊണ്ടെന്നാൽ ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു: വളരെ പ്രവാചകന്മാരും നീതിമാന്മാരും നിങ്ങൾ കാണുന്നവ കാണുവാൻ ആഗ്രഹിച്ചു, എങ്കിലും കണ്ടില്ല; നിങ്ങൾ കേൾക്കുന്നവ കേൾക്കുവാനും (ആഗ്രഹിച്ചു), എങ്കിലും കേട്ടില്ല. [ലൂ. അ. ൧൦. വ. ൨൪.]

൧൮. എന്നാൽ വിത്തിന്റെ ഉപമ നിങ്ങൾ കേട്ടുകൊള്ളുവിൻ:

൧൯. ആരെങ്കിലും രാജ്യത്തിന്റെ വചനം കേട്ടിട്ടു് അതു ഗ്രഹിക്കാതിരുന്നാൽ, ദുഷ്ടൻ വന്നു്, അവന്റെ ഹൃദയത്തിൽ വിതെക്കപ്പെട്ട വചനം എടുത്തു കളയുന്നു. ഇവനാകുന്നു വഴിയരികിൽ (വിത്തു) വിതെക്കപ്പെട്ടവൻ.

൨൦. പാറമേൽ (വിത്തു) വിതെക്കപ്പെട്ടവനോ, വചനം കേൾക്കയും, ഉടനെ സന്തോഷത്തോടുകൂടി അതു സ്വീകരിക്കയും ചെയ്യുന്നവനാകുന്നു.

൨൧. എന്നാൽ താല്ക്കാലികനായിരിക്കുന്നതല്ലാതെ അവന്നു അതിൽ വേരില്ല. അതിനാൽ വചനം നിമിത്തം ഞെരുക്കമൊ പീഡയൊ ഉണ്ടാകുമ്പോൾ അവൻ ഉടനെ ഇടറിപ്പോകുന്നു.

൨൨. മുള്ളുകളുടെ ഇടയിൽ (വിത്തു) വിതെക്കപ്പെട്ടവനോ വചനം കേൾക്കുന്നെങ്കിലും, ഈ ലോകത്തിന്റെ ചിന്തയും ധനത്തിന്റെ വഞ്ചനയും വചനത്തെ ഞെരുക്കുക കൊണ്ടു, അതു ഫലങ്ങളില്ലാതെ തീരുന്നവനാകുന്നു.

൨൩. നല്ല നിലത്തു (വിത്തു) വിതെക്കപ്പെട്ടവനോ, എന്റെ വചനം കേട്ടു ഗ്രഹിച്ചു് ഫലങ്ങൾ നൽകുന്നവനാകുന്നു. ചിലതു നൂറുമേനിയും, ചിലതു അറുപതുമേനിയും, ചിലതു മുപ്പതുമേനിയും ഫലങ്ങൾ നൽകുന്നു.

൨൪. അവൻ വേറൊരുപമ അവരോട് ഉപമിച്ചു പറഞ്ഞു: സ്വൎഗ്ഗരാജ്യം, തന്റെ നിലത്തിൽ നല്ല വിത്തു വിതച്ച മനുഷ്യനോടു സദൃശമാകുന്നു. [മൎക്കോ. അ. ൪. വ. ൨൬.]

൨൫. (ആ) മനുഷ്യൻ ഉറങ്ങുകയിൽ അവന്റെ ശത്രു വന്ന് കോതമ്പുകൾക്കിടയിൽ കളകൾ വിതച്ചു കൊണ്ടുപോയി.

൨൬. എന്നാൽ ഞാറു വളൎന്നു ഫലങ്ങൾ പുറപ്പെടുത്തിയപ്പോൾ കളകളുംകൂടെ കാണപ്പെട്ടു.

൨൭. ആകയാൽ വീട്ടെജമാനന്റെ ദാസന്മാർ അവന്റെ അടുക്കൽ ചെന്ന് അവനോട്: ഞങ്ങളുടെ എജമാനനേ, ഇതാ! നിന്റെ വയലിൽ നല്ല വിത്തല്ലയൊ നീ വിതച്ചതു? അതിൽ കളകൾ എവിടെനിന്നുണ്ടായി? എന്നു ചോദിച്ചു.

൨൮. അവൻ അവരോടു: ഇതു ശത്രുചെയ്തു എന്നു പറഞ്ഞു. അവന്റെ ദാസന്മാർ അവനോടു: ഞങ്ങൾപോയി അവ തിരിഞ്ഞു പറിക്കുവാൻ നിനക്കു സമ്മതമുണ്ടോ? എന്നു ചോദിക്കുന്നു.

൨൯. എന്നാൽ അവൻ അവരോടു പറഞ്ഞു: നിങ്ങൾ കളകൾ തിരിഞ്ഞു പറിക്കുമ്പോൾ അവയോടൊന്നിച്ചു കോതമ്പുകളുംകൂടി ഒരു പക്ഷേ പിഴുതു കളഞ്ഞേക്കും.

൩൦. കൊയിത്തുവരെ അവ രണ്ടും ഒരുമിച്ചു വളൎന്നുകൊള്ളട്ടെ. എന്നാൽ കൊയിത്തു കാലത്തു ഞാൻ കൊയിത്തുകാരോടു: നിങ്ങൾ ആദ്യമേ കളകൾ തിരിഞ്ഞെടുത്തു അവ ചുട്ടുകളയേണ്ടതിനു കെട്ടുകളായി കെട്ടുവിൻ; കോതമ്പുകളോ എന്റെ കളപ്പുരകളിൽ ശേഖരിക്കുവിൻ എന്നു പറയാം.

൩൧. അവൻ വേറൊരുപമ അവരോട് ഉപമിച്ചു പറഞ്ഞു: സ്വൎഗ്ഗരാജ്യം, ഒരു മനുഷ്യൻ എടുത്തു തന്റെ വയലിൽ വിതച്ച കടുകുമണിയോടു സദൃശമാകുന്നു. [മൎക്കോ. അ. ൪. വ. ൩൧: ലൂ. അ. ൧൩. വ. ൧൯.]

൩൨. അതു സകല വിത്തുകളിലും ചെറുതാകുന്നു; എന്നാൽ അതു വളരുമ്പോൾ സകല ചെടികളെയുംകാൾ വലുതാകയും, ആകാശപറവ വന്നു അതിന്റെ കൊമ്പുകളിൽ കൂടുണ്ടാക്കുവാൻ തക്കവണ്ണം വൃക്ഷമായിത്തീരുകയും ചെയ്യുന്നു.

൩൩. അവൻ മറെറാരുപമ അവരോടു അരുളിച്ചെയ്തു: സ്വൎഗ്ഗരാജ്യം, മൂന്നിടങ്ങഴി മാവിൽ, അതു മുഴുവൻ പുളിക്കുവോളം, ഒരു സ്ത്രീ എടുത്തു കുഴിച്ചുവെച്ച പുളിച്ച മാവിനോടു സദൃശമാകുന്നു. [ലൂ. അ. ൧൩. വ ൨൧.]

൩൪. ഈശോ ജനക്കൂട്ടങ്ങളോടു ഇവയെല്ലാം ഉപമകളായി അരുളിച്ചെയ്തു. ഉപമകളായിട്ടല്ലാതെ അവൻ യാതൊന്നും അവരോട് അരുളിച്ചെയ്തിരുന്നില്ല.

൩൫. (ഇതു) പ്രവാചകൻ മൂലം അരുളിച്ചെയ്യപ്പെട്ടതു നിവൃത്തിയാകുവാൻ തന്നെ. അവൻ പറഞ്ഞതു്: ഞാൻ ഉപമകളിൽ എന്റെ വായ് തുറക്കും, ലോകസ്ഥാപനത്തിനു മുമ്പു മുതലുള്ള രഹസ്യങ്ങൾ ഞാൻ വെളിപ്പെടുത്തും. [സങ്കീ. ൭൮. വ. ൨.]

൩൬. അനന്തരം ഈശോ ജനക്കൂട്ടങ്ങളെ പറഞ്ഞയച്ചിട്ടു വീട്ടിലേക്കു വന്നു. അപ്പോൾ അവന്റെ ശിഷ്യന്മാർ അവന്റെ അടുക്കൽ ചെന്ന്: കളകളേയും വയലിനേയും സംബന്ധിച്ചുള്ള ഉപമ ഞങ്ങൾക്കു തെളിവാക്കിത്തരണം എന്നു അപേക്ഷിക്കുന്നു. [മൎക്കോ. അ. ൪. വ. ൩൪.]

൩൭. അവനോ ഉത്തരമായി അവരോട്ട അരുളിച്ചെയ്തു: നല്ല വിത്തു വിതച്ചവൻ മനുഷ്യപുത്രനാകുന്നു.

൩൮. വയൽ ലോകമാകുന്നു; നല്ല വിത്തു രാജ്യത്തിന്റെ മക്കളാകുന്നു; കളകൾ ദുഷ്ടന്റെ മക്കളുമാകുന്നു.

൩൯. അവ വിതച്ച ശത്രുവാകട്ടെ പിശാചാകുന്നു; കൊയിത്തു് ലോകാവസാനമാകുന്നു; കൊയിത്തുകാർ ദൈവദൂതന്മാരുമാകുന്നു [വെളി. അ. ൧൪. വ. ൧൫.]

൪൦. ആകയാൽ കളകൾ കൂട്ടിച്ചേൎത്തു തീയിൽ ദഹിപ്പിക്കുന്നതു് എങ്ങനെയൊ അങ്ങനെ തന്നെ ഈ ലോകത്തിന്റെ അവസാനത്തിൽ സംഭവിക്കും.

൪൧. മനുഷ്യപുത്രൻ തന്റെ ദൂതന്മാരെ അയക്കും. അവരോ അവന്റെ രാജ്യത്തിൽ നിന്നു സകല ഇടൎച്ചകളും ദുഷ്ടത പ്രവൎത്തിക്കുന്ന സകലരെയും കൂട്ടിച്ചേൎത്തു്,

൪൨. അവരെ തീച്ചൂളയിലേക്ക ഇട്ടുകളയും. അവിടെ കരച്ചിലും പല്ലുകടിയും ഉണ്ടാകും.

൪൩. അപ്പോൾ നീതിമാന്മാർ അവരുടെ പിതാവിന്റെ രാജ്യത്തിൽ സൂൎയ്യനെപ്പോലെ ശോഭിക്കും. കേൾക്കുവാൻ ചെവികളുള്ളവൻ കേൾക്കട്ടെ. [സുജ്ഞാ. അ. ൩. വ. ൭: ദാനി. അ. ൧൨. വ. ൩.]

൪൪. വിണ്ടും, സ്വൎഗ്ഗരാജ്യം വയലിൽ ഒളിച്ചുവെച്ചിരിക്കുന്ന നിധിയോട്ട സദൃശമാകുന്നു. അതു് കണ്ടെത്തിയ മനുഷ്യൻ അതു ഒളിച്ചുവെച്ചിട്ടു് തന്റെ സന്തോഷം നിമിത്തം പോയി തനിക്കുള്ളതെല്ലാം വിറ്റു് ആ വയൽ വാങ്ങിക്കുന്നു.

൪൫. പിന്നെയും, സ്വൎഗ്ഗരാജ്യം, നല്ല മുത്തുകൾ അന്വേഷിച്ചുകൊണ്ടിരിക്കുന്ന വ്യാപാരിയായ ഒരു മനുഷ്യനോട്ട സദൃശമാകുന്നു.

൪൬. വിലയേറിയ ഒരു മുത്തു കണ്ടെത്തിയപ്പോൾ അവൻ പോയി തനിക്കുള്ളതെല്ലാം വിറ്റു് അതു വാങ്ങി.

൪൭. വീണ്ടും, സ്വൎഗ്ഗരാജ്യം, കടലിൽ ഇടപ്പെട്ട (മത്സ്യങ്ങളിലെ) സകല ജാതികളും ശേഖരിച്ച ഒരു വലയോട്ട സദൃശമാകുന്നു.

൪൮. അതു നിറഞ്ഞപ്പോൾ അവർ അതു കടൽത്തീരങ്ങളിൽ കയററി, ഇരുന്നുകൊണ്ടു തിരിഞ്ഞു് നല്ലവ പാത്രങ്ങളിൽ ഇടുകയും ചീത്ത പുറത്തു എറിഞ്ഞുകളയുകയും ചെയ്തു.

൪൯. ലോകാവസാനത്തിൽ ഇങ്ങനെതന്നെ സംഭവിക്കും. ദൈവദൂതന്മാർ പുറപ്പെട്ടു ദുഷ്ടരെ ശിഷ്ടരിൽനിന്നു വേൎതിരിക്കയും,

൫൦. അവരെ തീച്ചൂളയിൽ ഇടുകയും ചെയ്യും. അവിടെ കരച്ചിലും പല്ലുകടിയും ഉണ്ടാകും.

൫൧. ഈശോ അവരോട്: ഇവയെല്ലാം നിങ്ങൾ ഗ്രഹിച്ചുവൊ? എന്നു ചോദിക്കുന്നു.

൫൨. അവർ അവനോടു: ഞങ്ങളുടെ കൎത്താവേ, ഉവ്വ് എന്നു പറയുന്നു. അവൻ അവരോട്: ആകയാൽ സ്വൎഗ്ഗരാജ്യത്തിനാ ശിഷ്യപ്പെടുന്ന നിയമജ്ഞനേവനും തന്റെ നിക്ഷേപങ്ങളിൽനിന്നു പുതിയവയും പഴയവയും പുറത്തെടുക്കുന്ന വീട്ടെജമാനനായ ഒരു മനുഷ്യനോട്ട സദൃശനാകുന്നു എന്നു അരുളിച്ചെയ്യുന്നു.

൫൩. പിന്നെ സംഭവിച്ചതെന്തെന്നാൽ: ഈ ഉപമകൾ അവസാനിപ്പിച്ചശേഷം ഈശോ അവിടെ നിന്നു മാറി,

൫൪. തന്റെ പട്ടണത്തിൽ വന്നു് അവരുടെ സംഘങ്ങളിൽ അവ

രെ പഠിപ്പിച്ചിരുന്നു അതിനാൽ അവർ വിസ്മയിച്ചു(ഇങ്ങനെ)പറഞ്ഞു: ഇവന്ന് ഈ ജ്ഞാനവും ശക്തികളും എവിടെനിന്നു? [മൎക്കോ. അ. ൬. വ. ൨: ലൂ. അ. ൪. വ. ൧൬.]

൫൫. ഇവൻ തച്ചന്റെ മകൻ അല്ലയൊ? അവന്റെ അമ്മ മറിയം എന്നും, അവന്റെ സഹോദരന്മാർ യാക്കോബ്, യോസെ, ശെമഓൻ, യൂദാ എന്നും അല്ലയൊ വിളിക്കപ്പെടുന്നതു? [യോഹ. അ ൬. വ ൪൨.]

൫൬. ഇവന്റെ സഹോദരികളുമെല്ലാം ഇതാ! നമ്മോടുകൂടി ഇല്ലയോ? ഇവന്ന് ഇവയെല്ലാം എവിടെ നിന്നു?

൫൭. ഇങ്ങനെ അവർ അവനിൽ ഇടറിയിരുന്നു. ഈശോയോ അവരോടു: പ്രവാചകൻ തന്റെ നഗരത്തിലും തന്റെ ഭവനത്തിലും അല്ലാതെ അവമതിക്കപ്പെട്ടവൻ അകുന്നില്ല എന്ന് അരുളിച്ചെയ്തു.

൫൮. അവരുടെ അവിശ്വാസം നിമിത്തം അവൻ അവിടെ വളരെ അത്ഭുതങ്ങൾ പ്രവൎത്തിച്ചുമില്ല.

## വ്യാഖ്യാനം.

൩. "അവൻ പല കാൎയ്യങ്ങൾ ഉപമകളായി അവരോടു സംസാരിച്ചിരുന്നു": ഉപമകളിലുള്ള ഈ പ്രബോധനരീതി വക്താവിന്നും ശ്രോതാക്കൾക്കും പല അനുകൂല്യങ്ങളും പ്രദാനം ചെയ്യുന്നു. അതു ഏതു കേൾവിക്കാരന്റെയും മനസ്സുക്തിക്കു ശരിയായി യോജിക്കുന്നു എന്നുതന്നെയല്ല, ഉപമാത്രുപത്തിലുള്ള വിജ്ഞാനം പഠിപ്പുള്ളവൎക്കും പഠിപ്പില്ലാത്തവൎക്കും ഒരുപോലെ ഉതകുന്നതുമാണ്. എന്തുകൊണ്ടെന്നാൽ അതു വളരെ ലളിതവും, പ്രീതിജനകവും, ആകൎഷകവും, ബുദ്ധിയിലും വിചാരശക്തിയിലും കയറിപ്പറ്റുന്നതുകൊണ്ടു എളുപ്പത്തിൽ ഓൎമ്മയിൽ വരുന്നതുമാകുന്നു. മാത്രമല്ല, അതു ശ്രോതാക്കളുടെ സാന്മാൎഗ്ഗികനിലക്കു അനുയോജ്യവുമാകുന്നു. ഗുണവാന്മാരുടെയും സത്യസ്നേഹികളുടെയും വിചാരശക്തിയെ അതു ഉണൎത്തുന്നു. എന്നാൽ "തീൎച്ചയായും കണ്ടാലും കാണാതിരിക്കയും, തീൎച്ചയായും കേട്ടാലും ഗ്രഹിക്കാതിരിക്കയും ചെയ്യുവാൻ" (മൎക്കോ. അ. ൪. വ. ൧൨.) എന്നു നമ്മുടെ രക്ഷിതാവുതന്നെ അരുളിച്ചെയ്തിരിക്കുന്നതുപോലെ, ശ്രദ്ധയില്ലാത്തവരും, അലസന്മാരും, തക്കമനസ്ഥിതിയില്ലാത്തവരും, അവിശ്വാസികളുമായ ശ്രോതാക്കൾക്കു അതു ഒരു ശിക്ഷാവിധിയുമാകുന്നു. എന്തുകൊണ്ടെന്നാൽ കൂടുതൽ അന്വേഷണം ചെയ്യുവാൻ നിൎബന്ധിതരാകത്തക്കവണ്ണം അവർ കാണുന്നു: എങ്കിലും തങ്ങളുടെ അവിശ്വാസത്തിലും പാപത്തിലും തന്നെ അവർ നിലനില്ക്കുന്നു. പകുതിയായി മാത്രം വെളിപ്പെടുത്തപ്പെട്ട സത്യങ്ങളെപ്പറ്റി അന്വേഷണംചെയ്തു അവ സ്വീകരിക്കുന്ന കാൎയ്യത്തിൽ അവർ നിദ്രാഭാവത്തിൽ വൎത്തിക്കുകയാണല്ലോ ചെയ്യുന്നതു. (മത്താ. അ. ൧൩. വ. ൧൦-൧൭: ലൂ. അ. ൮. വ. ൧൦: മൎക്കോ. അ. ൪. വ. ൧൧, ൧൨.) പരസ്യമായി പ്രസ്താവിക്കുന്നതിനു ഒരുത്തനു നിവൃത്തിയില്ലാത്തതൊ, മനസ്സില്ലാത്തതൊ ആയ കാൎയ്യങ്ങൾ നന്നായി ഗ്രഹിപ്പിക്കുന്നതിന്നും ഉപമകൾ സാമാന്യമായി വളരെ പൎയ്യാപ്തങ്ങളാണ്. യഹൂദജനത്തിന്റെ തിരസ്കാരം ന. കൎത്താവു പിന്നീടു പല അവസരങ്ങളിൽ ഉപമാത്രുപേണ പ്രസ്താവിച്ചിട്ടുള്ളതു ഇതുകൊണ്ടാണ്. (ലൂ. അ. ൧൩. വ. ൭൮; അ. ൧൯. വ. ൧൨; അ. ൨൦. വ. ൧൩.) പുറജാതികളുടെ പേരിൽ കരുണാപുരസ്സരവും ദയാമസൃണവുമായ ഒരു മനസ്ഥിതികൂടെയും ഈ പ്രബോധനരീതിയിൽ അന്തൎഭവിച്ചു കിടക്കുന്നുണ്ട്. അവരിൽ പലരും ന. കൎത്താവിന്റെ ഉപദേശം ശ്രവിച്ചിരുന്നതാണല്ലോ. വിശ്വാസവും സന്മാ

ർത്ഥവും സംബന്ധിച്ചുള്ള പരസ്യമായ ഒരു പ്രസ്താവന അവരെ എളുപ്പത്തിൽ അക ററിക്കളയുകയൊ, അല്ലെങ്കിൽ ഒരു പക്ഷെ അതു മനസ്സിലാക്കുവാൻ അവൎക്കു തീരെ സാധിക്കാതെ വരികയൊ ചെയ്യുമായിരുന്നു. എങ്കിലും ന. കൎത്താവു ഉപമാരൂപ ത്തിലല്ല എപ്പോഴും പ്രസ്താവിച്ചിരുന്നതെന്നു മലയിലെ പ്രസംഗംകൊണ്ടു വിശദമാ കുന്നുണ്ടല്ലൊ.

൧൨. "ആൎക്കുണ്ടോ അവനു കൊടുക്കപ്പെടുകയും . . . എടുക്കപ്പെടും": വി ശ്വാസമുള്ളവനു, വിശ്വാസംകൊണ്ടുമാത്രം ഗ്രഹിക്കാവുന്ന ദിവ്യരഹസ്യങ്ങളെപ്പററി യുള്ള അറിവും തൻമൂലം സുകൃതാഭിവൃദ്ധിയും ഉണ്ടാകും. എന്നാൽ വിശ്വാസമില്ലാ ത്തവനു, അല്പമായിട്ടെങ്കിലും ഉള്ള നന്മകൂടി, പോഷകദ്രവ്യങ്ങളില്ലാഞ്ഞാൽ തീ താനേ കെട്ടുപോകുന്നതുപോലെ, ആത്മികവൃത്തികൾ കൊണ്ടു പരിപോഷിപ്പിക്ക പ്പെടായ്കയാൽ, നഷ്ടമായിത്തീരും.

൨൦. "പാറമേൽ (വിത്തു) വിതക്കപ്പെട്ടവൻ": പല വിധത്തിലുള്ള നിലങ്ങൾ പല വിധത്തിലുള്ള കേൾവിക്കാരെ കാണിക്കുന്നു. വിത്തിൻെറ ഭാവിഫലം കേൾവി ക്കാരുടെ ആത്മാവിൻെറ ഭാവിഫലത്തെ ലക്ഷീകരിക്കുന്നതിനാൽ വിത്തു് എന്നും കേൾവിക്കാർ എന്നും ചിലപ്പോഴെല്ലാം ഒരേ അൎത്ഥത്തിൽ പ്രയോഗിച്ചിരിക്കുന്നു.

൩൦. "കൊയിത്തുവരെ . . . ഒരുമിച്ചു വളൎന്നുകൊള്ളട്ടെ": മ്ശീഹായുടെ രാജ്യത്തുനിന്നു തിന്മ വിട്ടുമാറാതെ ഇരിക്കും എന്നു് ഈ ഉപമ കാണിക്കുന്നു എങ്കിലും, തിന്മ തടവില്ലാതെ വളരുവാൻ അനുവദിക്കണം എന്നു ആരും അൎത്ഥമാക്കരുതു്. ൧. കോറ. അ. ൫; ൨. കോറ. അ. ൧൩. നന്മയും തിന്മയും അവസാനംവരെ സഭയിൽ ഉണ്ടായിരിക്കുമെന്നും, തിന്മ നീക്കിക്കളയുവാനുള്ള പരിശ്രമങ്ങളിലെല്ലാം നന്മയുടെ പരിരക്ഷണത്തിന്മേലും വളർച്ചയിന്മേലും ദൃഷ്ടിയുണ്ടായിരിക്കണമെന്നുമുള്ളതാണു് ഇവിടെ മുഖ്യമായി ഉപദേശിക്കപ്പെടുന്നതു്.

൩൩. "മൂന്നിടങ്ങഴി": മൂലപദം എബ്രായജനങ്ങളുടെ ഇടയിലുള്ള ഒരള വിനെയാണു കാണിക്കുന്നതു്. അതിനൊത്ത അളവു നമ്മുടെ ഇടയിൽ നടപ്പില്ല.

## അദ്ധ്യായം ൧൪.

യോഹന്നാൻെറ ശിരച്ഛേദനം
മ്ശീഹാ അഞ്ചു അപ്പവും രണ്ടുമത്സ്യവും കൊണ്ടു്
അയ്യായിരംപേൎക്കു തൃപ്തിയായി ഭക്ഷണംകൊടുക്കുന്നു; കടലിന്മേൽ
നടക്കുന്നു; തൻെറ വസ്ത്രസ്പൎശനംകൊണ്ടു സകല
രോഗികളേയും സുഖപ്പെടുത്തുന്നു.

എന്നാൽ അക്കാലത്തു് ഹേറോദേസ് തെത്ര്‌റാൎക്കാ ഈശോയുടെ ശ്രുതികേട്ടു, [മൎക്കോ. അ. ൬. വ. ൧൪: ലൂ. അ. ൯. വ. ൭.]

൨. തൻെറ ദാസന്മാരോടു: ഇ വൻ സ്നാപകയോഹന്നാൻ ആകുന്നു. ഇവൻ മരിച്ചവരുടെ ഇടയിൽ നി ന്നു ഉയൎത്തിരിക്കുന്നു അതുകൊണ്ടാ കുന്നു ഇവൻമൂലം അത്ഭുതങ്ങൾ ന ടക്കുന്നതു എന്നു പറഞ്ഞു.

൩. ഈ ഹേറോദേസാകട്ടെ ത ൻെറ സഹോദരനായ പീലിപ്പോ സിൻെറ ഭാൎയ്യയായ ഹേറോദിയാ നിമിത്തം യോഹന്നാനെ പിടിച്ചു്, അവനെ ബന്ധിച്ചു്, അവനെ കാ രാഗൃഹത്തിൽ ഇട്ടിരുന്നു. [മൎക്കോ. അ ൬. വ. ൧൭: ലൂ അ. ൩. വ. ൧൯.]

൪. എന്തുകൊണ്ടെന്നാൽ, അവൾ നിനക്കു ഭാൎയ്യയായിരിക്കുവാൻ പാടി ല്ല എന്നു യോഹന്നാൻ അവനോടു പറഞ്ഞിരുന്നു.

൫. അവനേ കൊല്ലുവാൻ അവന്നു മനസ്സുണ്ടായിരുന്നു. എങ്കിലും ജനങ്ങൾ അവനെ പ്രവാചകനായി കരുതിയിരുന്നതിനാൽ അവൻ അവരെ ഭയപ്പെട്ടിരുന്നു. [മത്താ. അ. ൨൧ വ. ൨൬.]

൬ എന്നാൽ ഹേറോദേസിന്റെ ജനനോത്സവം ആഘോഷിക്കയിൽ ഹേറോദിയായുടെ മകൾ ഭക്ഷണത്തിനിരുന്നിരുന്നവരുടെ മുമ്പിൽ നൃത്തം ചെയ്തു ഹേറോദേസിനെ പ്രസാദിപ്പിച്ചു.

൭ ഇതിനാൽ അവൾ ചോദിക്കുന്ന എന്തു തന്നെയും അവൾക്കു കൊടുക്കാമെന്നു അവൻ അവളോടു ആണയിട്ടു സത്യം ചെയ്തു.

൮ അവളോ, അവളുടെ അമ്മയാൽ ഉപദേശിക്കപ്പെട്ടിരുന്നതുകൊണ്ടു: സ്നാപകയോഹന്നാന്റെ തല ഒരു താലത്തിൽ ഇവിടെ എനിക്കു തരണം എന്നു പറഞ്ഞു.

൯. അപ്പോൾ രാജാവു ദുഃഖിച്ചു. എങ്കിലും ആണകളും ഭക്ഷണത്തിനിരുന്നിരുന്നവരും നിമിത്തം അതു അവൾക്കു കൊടുക്കപ്പെടുവാൻ കല്പിച്ചു

൧൦. ഇങ്ങനെ അവൻ അളയച്ചു കാരാഗൃഹത്തിൽവെച്ചു യോഹന്നാന്റെ തല വെട്ടിക്കയും,

൧൧. അവന്റെ തല ഒരു താലത്തിൽ വരുത്തി ബാലികക്കു കൊടുക്കപ്പെടുകയും, അവൾ അതു അവളുടെ അമ്മയുടെ അടുക്കൽ കൊണ്ടുപോകയും ചെയ്തു.

൧൨. അനന്തരം അവന്റെ ശിഷ്യന്മാർ ചെന്നു അവന്റെ പ്രേതം എടുത്തു സംസ്കരിച്ചു. പിന്നെ അവർ വന്നു (കാര്യം) ഈശോയെ അറിയിച്ചു

൧൩. ഈശോയോ (അതു) കേട്ടപ്പോൾ അവിടെനിന്നു ഒരു വിജനസ്ഥലത്തേക്കു പടവിൽ തനിയേ മാറിപ്പോയി. എന്നാൽ ജനക്കൂട്ടങ്ങൾ (ഇതു) കേട്ടാറെ പട്ടണങ്ങളിൽനിന്നു കരവഴിക്കു അവന്റെ പിന്നാലെ ചെന്നു [മർക്കോ. അ. ൬. വ. ൩൨: ലൂ. അ. ൯. വ. ൧൦: യോഹ. അ. ൬ വ. ൧.]

൧൪. ഈശോ പുറപ്പെട്ടു ചെന്നു വളരെ ജനക്കൂട്ടങ്ങളേ കണ്ടു് അവരുടെമേൽ മനസ്സലിഞ്ഞു് അവരിലെ രോഗികളെ സുഖപ്പെടുത്തി.

൧൫. എന്നാൽ വൈകുന്നേരമായപ്പോൾ അവന്റെ ശിഷ്യന്മാർ അവന്റെ പക്കൽ അടുത്തു: (ഈ) സ്ഥലം ഒരു വിജനപ്രദേശമാകുന്നു; നേരവും വൈകി. ഗ്രാമങ്ങളിൽ ചെന്നു തങ്ങൾക്കായി ഭക്ഷണസാധനം വാങ്ങുവാൻ ജനക്കൂട്ടങ്ങളെ പിരിച്ചുവിടുക എന്നു് അവനോടു പറഞ്ഞു.

൧൬. അവനോ അവരോടു്: അവർ പോകേണ്ട ആവശ്യമില്ല; നിങ്ങൾ അവർക്കു ഭക്ഷിക്കുവാൻ കൊടുക്കുവിൻ എന്നു അരുളിച്ചെയ്തു.

൧൭. അവർ അവനോടു്: അഞ്ചു അപ്പങ്ങളും രണ്ടു മത്സ്യങ്ങളുമല്ലാതെ ഇവിടെ ഞങ്ങളുടെ പക്കൽ (ഒന്നും) ഇല്ല എന്നു പറഞ്ഞു [യോഹ. അ. ൬. വ. ൯.]

൧൮. ഈശോ അവരോടു: അവ ഇവിടെ എന്റെ പക്കൽ കൊണ്ടുവരുവിൻ എന്നു അരുളിച്ചെയ്തു

൧൯. അനന്തരം അവൻ ജനക്കൂട്ടങ്ങളോടു നിലത്തു് ഇരിക്കുവാൻ കല്പിച്ചിട്ടു് ആ അഞ്ചു് അപ്പങ്ങളും രണ്ടു മത്സ്യങ്ങളും എടുത്തു സ്വർഗ്ഗത്തിലേക്കു നോക്കി ആശീർവ്വദിച്ചു മുറിച്ചു തന്റെ ശിഷ്യന്മാർക്കു കൊടുക്കകയും ആ ശിഷ്യന്മാർ ജനക്കൂട്ടങ്ങൾക്കു വിളമ്പുകയും ചെയ്തു.

൨൦. എല്ലാവരും ഭക്ഷിച്ചു തൃപ്തി

രായി. ശേഷിച്ച കഷണങ്ങൾ പന്ത്രണ്ടു കൊട്ട നിറച്ച് അവർ എടുത്തു.

൨൧. ഭക്ഷിച്ച ആ ആളുകളോ, സ്ത്രികളും കുട്ടികളും ഒഴികെ അയ്യായിരം പുരുഷന്മാരായിരുന്നു.

൨൨. താൻ ജനക്കൂട്ടങ്ങളെ പിരിച്ചുവിടുന്നതിനിടക്ക പടവിൽ കയറി തനിക്ക മുമ്പായി മറുകരക്ക പോകുവാൻ തൻെറ ശിഷ്യന്മാരെ അവൻ ഉടനെ നിഷ്കർഷിച്ചു [മർക്കോ. അ. ൬. വ. ൪൫.]

൨൩. ജനക്കൂട്ടങ്ങളെ പിരിച്ചു വിട്ടശേഷം, പ്രാൎത്ഥിക്കുവാനായി അവൻ തനിയേ മലയിൽ കയറി. ഇരുട്ടിയപ്പോൾ അവിടെ അവൻ മാത്രമേ ഉണ്ടായിരുന്നുള്ളു [മർക്കോ. അ. ൬. വ. ൪൬: യോഹ. അ. ൬. വ. ൧൫.]

൨൪. പടവോ കരയിൽനിന്നു പല എസ്റ്റദാകൾ ദൂരെയായിരുന്നു. കാററു അതിനു വിരോധമായിരുന്നതുകൊണ്ടു അലകളാൽ വളരെ ഇളക്കപ്പെട്ടുമിരുന്നു.

൨൫. എന്നാൽ രാത്രിയുടെ നാലാംയാമത്തിൽ ഈശോ വെള്ളത്തിന്മേൽ നടന്നു അവരുടെ അടുക്കൽ വന്നു.

൨൬. അവൻ വെള്ളത്തിന്മേൽ നടക്കുന്നതു കണ്ട് അവൻെറ ശിഷ്യന്മാർ പരിഭ്രമിച്ച്: (ഇതു് ഒരു) വ്യാജദർശനമാകുന്നു എന്നു പറഞ്ഞു് അവരുടെ ഭയം നിമിത്തം നിലവിളിച്ചിരുന്നു.

൨൭. എന്നാൽ ഈശോ ഉടനെ അവരോടു സംസാരിച്ചു: നിങ്ങൾ ധൈൎയ്യപ്പെടുവിൻ, ഞാനാകുന്നു, നിങ്ങൾ ഭയപ്പെടേണ്ടാ എന്നു അരുളിച്ചെയ്തു.

൨൮. അപ്പോൾ കേപ്പാ, ഉത്തരമായി: എൻെറ കൎത്താവേ, നീയാകുന്നെങ്കിൽ ഞാൻ വെള്ളത്തിന്മീതെ കൂടി നിൻെറ അടുക്കൽ വരുവാൻ എന്നോടു കല്പിക്കുക എന്നു അവനോടു പറഞ്ഞു.

൨൯. ഈശോയോ അവനോടു: വരിക എന്നു അരുളിച്ചെയ്തു. അപ്പോൾ കേപ്പാ പടവിൽ നിന്നിറങ്ങി ഈശോയുടെ അടുക്കൽ ചെല്ലുവാനായി വെള്ളത്തിന്മേൽ നടന്നു.

൩൦. എന്നാൽ അവൻ ശക്തിയുള്ള കാററുകണ്ടു പേടിച്ചു; മുങ്ങുവാനും തുടങ്ങി. അപ്പോൾ അവൻ തൻെറ സ്വരമുയൎത്തി: എൻെറ കൎത്താവേ, എന്നെ രക്ഷിക്കണമേ എന്നു അപേക്ഷിച്ചു

൩൧. നമ്മുടെ കൎത്താവോ ഉടനെ തൻെറ കൈ നീട്ടി അവനെപിടിച്ചുകൊണ്ടു അവനോടു: അല്പവിശ്വാസി, നീ എന്തിനു സംശയിച്ചു എന്നു ചോദിച്ചു.

൩൨. അവൻ പടവിൽ കയറിയപ്പോൾ കാററു ശമിച്ചു.

൩൩. അപ്പോൾ പടവിലുണ്ടായിരുന്നവർ വന്ന് അവനെ ആരാധിച്ച്: നീ സത്യമായിട്ടു ദൈവപുത്രനാകുന്നു എന്നു പറഞ്ഞു.

൩൪. പിന്നെ അവർ യാത്ര തുടൎന്നു ഗേനാസാർദേശത്തു വന്നു. [മർക്കോ. അ. ൬. വ. ൫൩.]

൩൫. ആ സ്ഥലത്തെ ജനങ്ങൾ അവനെ തിരിച്ചറിഞ്ഞപ്പോൾ അവരുടെ ചുററുമുള്ള സകല ഗ്രാമങ്ങളിലേക്കും ആളയച്ചു കഠിനമായി ബാധിക്കപ്പെട്ടിരുന്ന എല്ലാവരെയും അവൻെറ അടുക്കൽ കൊണ്ടുവന്നു.

൩൬. അവൻെറ വസ്ത്രത്തിൻെറ വിളുമ്പു മാത്രമെങ്കിലും തങ്ങൾക്ക തൊടേണമെന്നു അവർ അവനോടു അപേക്ഷിച്ചിരുന്നു. തൊട്ടവർ സുഖപ്പെടുകയും ചെയ്തു.

## വ്യാഖ്യാനം.

൧. "തെത്ത്റാക്കാ": ഗ്രീക്കിൽ നിന്നുത്ഭവിച്ചിട്ടുള്ള ഈ സമാസപദത്തിനു ഒരു രാജ്യത്തിലെ 'നാലൊന്നിൻെറ ഭരണകർത്താവ്' എന്നാണർത്ഥം. ഹേറോദേസ് തൻെറ പിതാവിൻെറ രാജ്യത്തിൻെറ നാലിൽ ഒരംശമായ ഗ്ലീലായുടെ രാജാവായിരുന്നു.

൯. "ആണകളും . . . നിമിത്തം": ദുഷ്കാര്യം ചെയ്യുന്നതിനുള്ള വാഗ്ദാനങ്ങളും ആണകളും അതു ചെയ്യുവാനുള്ള കടമയുളവാക്കുന്നില്ല.

൨൪. "എസ്റ്റ്ദാ": ഇതു 'സ്റ്റാദിയോൻ' എന്ന ഒരു ഗ്രീക്ക അളവാണ്.

൩൨. "അവൻ": ഈശോയേയും കേപ്പായേയും ഉദ്ദേശിച്ചു ചില പ്രതികളിൽ 'അവർ' എന്നും കാണുന്നുണ്ട്. അന്തിയോക്കിയാ സുറി.ൽ കാണുന്നതു 'അവർ' എന്നാണ്.

## അദ്ധ്യായം ൧൫.

മ്ശീഹാ ഫ്രീശരേയും നിയമജ്ഞരേയും ശകാരിക്കുന്നതും,
ക്നാൻകാരിയുടെ മകളേയും മററു പലരേയും സുഖപ്പെടുത്തുന്നതും,
ഏഴ് അപ്പംകൊണ്ടു നാലായിരംപേൎക്കു ഭക്ഷണം
കൊടുക്കുന്നതും.

**അ**പ്പോൾ ഓറെശ്ലേത്തുള്ള ഫ്രീശരും നിയമജ്ഞരും ഈശോയുടെ അടുക്കൽ വന്നു പറയുന്നു: [മർക്കോ. അ. ൭. വ. ൧.]

൨. നിൻെറ ശിഷ്യന്മാർ പൂർവ്വന്മാരുടെ പാരമ്പൎയ്യമൎയ്യാദ ലംഘിക്കുന്നതു എന്തുകൊണ്ട്? അവർ അപ്പം ഭക്ഷിക്കുമ്പോൾ അവരുടെ കൈകൾ കഴുകുന്നില്ലല്ലോ. [മർക്കോ. അ. ൭. വ. ൫.]

൩. ഈശോ ഉത്തരമായി അവരോടു അരുളിച്ചെയ്തു: നിങ്ങളുടെ പാരമ്പൎയ്യമൎയ്യാദ നിമിത്തം ദൈവത്തിൻെറ കല്പന നിങ്ങളും ലംഘിക്കുന്നതു എന്തുകൊണ്ട്? എന്തുകൊണ്ടെന്നാൽ ദൈവം അരുളിച്ചെയ്തിരിക്കുന്നു:

൪. നിൻെറ അപ്പനെയും നിൻെറ അമ്മയെയും നീ ബഹുമാനിക്കുക. തൻെറ അപ്പനെയൊ തൻെറ അമ്മയെയൊ അധിക്ഷേപിക്കുന്നവൻ തീർച്ചയായി മരിക്കണം. [പുറ. അ. ൨൦. വ. ൧൨: ആവൎത്ത. അ. ൫. വ. ൧൬: സുഭ. അ. ൨൦. വ. ൨൦.]

൫. നിങ്ങളോ: എന്നിൽ നിന്നു നിനക്കുപകരിക്കാവുന്ന എന്തും എൻെറ കുബ്ബാൻ (ആകുന്നു) എന്നു തൻെറ അപ്പനോടൊ തൻെറ അമ്മയോടൊ പറയുന്ന ഏവനും (കടമ നിവൎത്തിച്ചു) എന്നു പറയുന്നു അതിനാൽ അവൻ തൻെറ അപ്പനെയൊ തൻെറ അമ്മയെയൊ ബഹുമാനിക്കയുമില്ല.

൬. ഇങ്ങനെ നിങ്ങളുടെ പാരമ്പൎയ്യമൎയ്യാദ നിമിത്തം ദൈവവചനം നിങ്ങൾ വ്യൎത്ഥമാക്കുന്നു.

൭. കപടഭക്തരേ, ഏശായാ നിബ്യാ നിങ്ങളെക്കുറിച്ചു പ്രവചിച്ചതു ഒത്തിരിക്കുന്നു. എന്തെന്നാൽ അവൻ (ഇങ്ങനെ) പറഞ്ഞു:

൮. ഈ ജനം അവരുടെ അധരങ്ങൾകൊണ്ടാകുന്നു എന്നെ ബഹുമാനിക്കുന്നത്. അവരുടെ ഹൃദയമോ എന്നിൽ നിന്നു വളരെ അകന്നിരി

ക്കുന്നു. [എശ. അ. ൨൯. വ. ൧൩: മർക്കോ അ ൭ വ ൬.]

൯. അവർ മനുഷ്യകല്പനകളാകുന്ന ഉപദേശങ്ങൾ പഠിപ്പിച്ചുകൊണ്ടു വ്യർത്ഥമായി എന്നെ സേവിക്കുന്നു.

൧൦. അനന്തരം അവൻ ജനക്കൂട്ടങ്ങളെ വിളിച്ച് അവരോടു അരുളിച്ചെയ്തു: നിങ്ങൾ കേട്ടു ഗ്രഹിച്ചുകൊള്ളുവിൻ:

൧൧. വായിലേക്കു പ്രവേശിക്കുന്നതല്ല മനുഷ്യനെ അശുദ്ധനാക്കുന്നതു; പിന്നെയോ, വായിൽനിന്നു പുറപ്പെടുന്നതത്രേ. അതാകുന്നു മനുഷ്യനെ അശുദ്ധനാക്കുന്നതു്.

൧൨. അപ്പോൾ അവന്റെ ശിഷ്യന്മാർ അടുത്തുവന്നു അവനോടു: ഈ വചനം കേട്ടു പ്രീശർ ഇടറിയിരിക്കുന്നു എന്നു നീ അറിയുന്നുവോ? എന്നു ചോദിക്കുന്നു

൧൩. അവനോ ഉത്തരമായി അവരോടു അരുളിച്ചെയ്തു: സ്വർഗ്ഗത്തിലുള്ള എന്റെ പിതാവു നട്ടതല്ലാത്ത ഏതു സസ്യവും വേരോടെ പറിക്കപ്പെടും. [യോഹ. അ. ൧൫. വ. ൨.]

൧൪. അവരെ വിട്ടുവിടുവിൻ. അവർ കുരുടന്മാരുടെ വഴികാട്ടികളായ കുരുടന്മാരാകുന്നു കുരുടൻ കുരുടനെ വഴി നടത്തുന്നെങ്കിലോ അവരിരുവരും കുഴിയിൽ വീഴും. [ലൂ. അ. ൬. വ. ൩൯.]

൧൫. അപ്പോൾ ശെമ്ഓൻ കേപ്പാ മറുപടിയായി: എന്റെ കർത്താവേ, ഈ ഉപമ ഞങ്ങൾക്കു തെളിവാക്കിത്തരിക എന്നു അവനോടു പറഞ്ഞു [മർക്കോ അ ൭ വ. ൧൭.]

൧൬. അതിനു അവൻ അവരോടു അരുളിച്ചെയ്തു: ഇതുവരെ നിങ്ങളും ഗ്രഹിക്കുന്നില്ലയോ?

൧൭. വായിലേക്കു പ്രവേശിക്കുന്നതു വയററിലേക്കാകുന്നു പോകുന്നതെന്നും, അവിടെനിന്നു വിസർജ്ജനംമൂലം ബഹിഷ്കരിക്കപ്പെടുന്നെന്നും നിങ്ങൾ അറിയുന്നില്ലേ?

൧൮. എന്നാൽ വായിൽനിന്നു പുറപ്പെടുന്നതു ഹൃദയത്തിൽനിന്നു പുറപ്പെടുന്നു. അതാകുന്നു മനുഷ്യനെ അശുദ്ധനാക്കുന്നതു്.

൧൯. എന്തുകൊണ്ടെന്നാൽ ദുർവ്വിചാരങ്ങൾ, വ്യഭിചാരം, കൊല, വേശ്യാവൃത്തി, മോഷണം, കള്ളസ്സാക്ഷി, ദൂഷണം എന്നിവ ഹൃദയത്തിൽ നിന്നാകുന്നു പുറപ്പെടുന്നതു്.

൨൦. ഇവയാകുന്നു മനുഷ്യനെ അശുദ്ധനാക്കുന്നതു്. ഒരുത്തൻ തന്റെ കൈകൾ കഴുകാതെ ഭക്ഷിക്കുന്നെങ്കിലോ അവൻ അശുദ്ധനാകുന്നില്ല.

൨൧. പിന്നെ ഈശോ അവിടെനിന്നു പുറപ്പെട്ടു സോറിന്റെയും സൈദാന്റെയും അതിർത്തിയിൽ വന്നു [മർക്കോ. അ ൭ വ. ൨൪.]

൨൨. അപ്പോൾ ഇതാ! ക്നാൻകാരിയായ ഒരു സ്ത്രീ: ദാവീദിന്റെ പുത്രനായ എന്റെ കർത്താവേ, എന്റെമേൽ കനിയണമേ; എന്റെ മകൾ പിശാചിനാൽ കഠിനമായി ബാധിക്കപ്പെടുന്നു എന്നു നിലവിളിച്ചു പറഞ്ഞുകൊണ്ടു ആ അതിർത്തികളിൽനിന്നു പുറപ്പെട്ടു വന്നു.

൨൩. എന്നാൽ അവൻ അവളോടു മറുപടി അരുളിച്ചെയ്തില്ല. അതിനാൽ അവന്റെ ശിഷ്യന്മാർ അടുത്തുവന്ന്: നമ്മുടെ പിന്നിൽ നിലവിളിക്കുന്നവളെ വിട്ടയയ്ക്കണമേ എന്നു അവനോടു അപേക്ഷിച്ചു പറയുന്നു.

൨൪. അവനോ അവരോടു മറുപടിയായി: ഇസ്രായേൽഗോത്രത്തിൽ നിന്നു വഴിതെററിപ്പോയിരിക്കുന്ന ആടുകളുടെ അടുക്കലേക്കല്ലാ

തെ ഞാൻ അയയ്ക്കപ്പെട്ടിട്ടില്ല എന്നു അരുളിച്ചെയ്തു. [മത്താ. അ. ൧൦. വ. ൬: യോഹ. അ. ൧൦. വ. ൧൬.]

൨൫. എന്നാൽ അവൾ വന്നു അവനെ ആരാധിച്ച്: എന്റെ കർത്താവേ, എന്നെ സഹായിക്കണമേ എന്നു പറഞ്ഞു.

൨൬. ഈശോ അവളോടു: മക്കളുടെ അപ്പമെടുത്തു നായ്ക്കൾക്കു ഇട്ടുകൊടുക്കുന്നതു നന്നല്ല എന്നു അരുളിച്ചെയ്യുന്നു.

൨൭. എന്നാൽ അവൾ: എന്റെ കർത്താവേ, ശരിതന്നെ. നായ്ക്കളും അവയുടെ എജമാനന്മാരുടെ മേശകളിൽ നിന്നു വീഴുന്ന കഷണങ്ങൾ തിന്നു ജീവിക്കുന്നുവല്ലോ എന്നു പറഞ്ഞു.

൨൮. അപ്പോൾ ഈശോ അവളോടു: അല്ലയോ സ്ത്രീ, നിന്റെ വിശ്വാസം വലുതാകുന്നു; നീ ആഗ്രഹിക്കുന്നതുപോലെ നിനക്കു ഭവിക്കട്ടെ എന്ന് അരുളിച്ചെയ്തു. ആ നാഴികമുതൽ അവളുടെ മകൾ സൌഖ്യമുള്ളവളായിത്തീൎന്നു.

൨൯. അനന്തരം ഈശോ അവിടെ നിന്നു മാറി ഗ്ലീലാക്കടലിന്റെ തീരത്തുവന്നു ഒരു മലയിൽ കയറി അവിടെ ഇരുന്നു.

൩൦. അപ്പോൾ മുടന്തന്മാരും, കുരുടന്മാരും, ഊമന്മാരും, അംഗഹീനരും, മറ്റു പലരും തങ്ങളോടൊന്നിച്ചുള്ള വളരെ ജനക്കൂട്ടങ്ങൾ അവന്റെ അടുക്കൽ വന്നു അവരെ ഈശോയുടെ പാദങ്ങളിലാക്കി. (൩൧)

൩൧. ഊമന്മാർ സംസാരിക്കയും, അംഗഹീനർ സുഖപ്പെടുകയും, മുടന്തന്മാർ നടക്കുകയും, കുരുടന്മാർ കാണുകയും ചെയ്യുന്നതു കാണുകയാൽ ആ ജനക്കൂട്ടങ്ങൾ വിസ്മയിക്കുവാൻ തക്കവണ്ണം (൩൦) "അവൻ അവരെ സുഖപ്പെടുത്തുകയും ചെയ്തു". ആകയാൽ അവർ ഇസ്രായേലിന്റെ ദൈവത്തെ സ്തുതിച്ചു. [ഏശ. അ. ൩൫. വ. ൫, ൬.]

൩൨. എന്നാൽ ഈശോ തന്റെ ശിഷ്യന്മാരെ വിളിച്ചു അവരോടു: ഈ ജനക്കൂട്ടത്തോടു എനിക്കു കരുണ തോന്നുന്നു; എന്തെന്നാൽ ഇതാ! മൂന്നുദിവസം അവർ എന്റെ അടുക്കൽ താമസിച്ചു; അവൎക്കു ഭക്ഷിക്കുവാൻ ഒന്നുമില്ല; അവരെ പട്ടിണിയായി വിട്ടയക്കുവാൻ എനിക്കു മനസ്സുമില്ല; ഒരു പക്ഷേ വഴിയിൽ അവർ തളൎന്നു പോകും എന്നു അരുളിച്ചെയ്തു. [മൎക്കോ. അ. ൮. വ. ൧.]

൩൩. അവന്റെ ശിഷ്യന്മാർ അവനോടു: ഈ കൂട്ടം മുഴുവനും തൃപ്തമാക്കുവാൻ മാത്രം അപ്പം (ഈ) മരുഭൂമിയിൽ നമുക്കു എവിടെ നിന്നു (കിട്ടും)? എന്നു ചോദിക്കുന്നു.

൩൪. ഈശോ അവരോടു ചോദിക്കുന്നു: നിങ്ങൾക്കു എത്ര അപ്പങ്ങളുണ്ട്? അവർ അവനോടു പറയുന്നു: ഏഴ്; കുറെ ചെറിയ മത്സ്യങ്ങളും.

൩൫. അപ്പോൾ അവൻ ജനക്കൂട്ടങ്ങളോടു നിലത്തു ഇരിക്കുവാൻ കല്പിച്ചു.

൩൬. പിന്നെ അവൻ ആ ഏഴ് അപ്പങ്ങളും മത്സ്യങ്ങളും എടുത്ത്, സ്തോത്രം ചെയ്തു മുറിച്ച്, തന്റെ ശിഷ്യരുടെ പക്കൽ കൊടുത്തു. ശിഷ്യരോ ജനക്കൂട്ടത്തിനു കൊടുത്തു.

൩൭. എല്ലാവരും ഭക്ഷിച്ചു തൃപ്തരായി. ശേഷിച്ച കഷണങ്ങൾ ഏഴു കുട്ട നിറയെ അവർ എടുക്കുകയും ചെയ്തു.

൩൮. ഭക്ഷിച്ചവരോ, സ്ത്രീകളും കുട്ടികളും ഒഴികെ, നാലായിരം പുരുഷന്മാരായിരുന്നു.

൩൯. അനന്തരം ജനക്കൂട്ടങ്ങളെ പിരിച്ചു വിട്ടശേഷം അവൻ പട വിൽ കയറി മഗ്ദോയുടെ അതിത്തിയിലേക്കു വന്നു.

## വ്യാഖ്യാനം.

൫. "എന്നിൽനിന്നു നിനക്കുപകരിക്കാവുന്ന എന്തും എൻെറ കർബാൻ": 'കർബാൻ' സുറി. പദം വഴിപാടു എന്നൎത്ഥം. മാതാപിതാക്കന്മാരെ ബഹുമാനിക്കണം എന്ന കല്പനയിൽ അവരെ വേണ്ടവിധം സഹായിക്കയും സംരക്ഷിക്കയും ചെയ്യണം എന്ന കടമകൂടി ഉൾപ്പെട്ടിരിക്കുന്നു. എന്നാൽ ഈ കടമ ദേവാലയത്തിലേക്കു ചെയ്യുന്ന വഴിപാടുകൊണ്ടു ധാരാളം നിവൃത്തിയാകുമെന്നു, ആ വഴിപാടുകൾ കൈയൊതുക്കിയിരുന്ന പ്രീശരും നിയമജ്ഞരും സ്വലാഭംകരുതി ഉപദേശിച്ചിരുന്നു. ദരിദ്രരായ മാതാപിതാക്കന്മാർ എത്രതന്നെ ആവശ്യപ്പെട്ടാലും അവൎക്കുപയുക്തമായതെല്ലാം തങ്ങൾ ദേവാലയത്തിലേക്കു വഴിപാടു നിശ്ചയിച്ചുപോയി, ഇനി അതു തൊടുവാൻ നിവൃത്തിയില്ല എന്നു പറഞ്ഞു മക്കൾ ഒഴിഞ്ഞുകളയും, നേൎച്ച വസ്തു എന്നു കേട്ടാൽ പിന്നെ അതു ആവശ്യപ്പെടുവാൻ മാതാപിതാക്കന്മാൎക്കു ധൈൎയ്യമുണ്ടാകയുമില്ല. ഇങ്ങനെ മാതാപിതാക്കന്മാരുടെ നേൎക്കുള്ള കടമകൾ നിവൎത്തിക്കാതെയാകുന്നു. എന്നാൽ പ്രീശരുടെയും നിയമജ്ഞരുടെയും ഈ ഉപദേശം ദൈവപ്രമാണത്തിനും പ്രകൃതിനിയമത്തിനും വിരോധമാണ്. ഈ നിയമലംഘനത്തെപ്പററിയാണ മ്ശിഹാ ഇവിടെ പ്രസ്താവിക്കുന്നതു്.— ദുൎഗ്രഹമായ ഈ വാക്യം ചില ഭാഷാപ്രതികളിൽ "എന്നിൽ നിന്നുള്ള ഏതു വഴിപാടും നിനക്കുപകരിക്കും" അഥവാ "ഉപകരിക്കട്ടെ" എന്നു വിവൎത്തനം ചെയ്തുകാണുന്നു. മാതാപിതാക്കന്മാരുടെ സംരക്ഷണത്തിനായി ചെലവു ചെയ്യേണ്ടവക, അവൎക്കുംകൂടി പ്രയോജകീഭവിക്കുന്ന വിധത്തിൽ ദേവാലയത്തിനും പുരോഹിതന്മാൎക്കും ദാനമായി കൊടുക്കുന്നതുകൊണ്ടു് ഇനിയൊന്നും ചെയ്യുവാൻ സാധിക്കയില്ല, ചെയ്യേണ്ട കടമയുമില്ല എന്നാണ ഇതിൻെറ അൎത്ഥം. ഏതായാലും കാൎയ്യത്തിൽ സാരമായ ഭേദമില്ലെന്നു ആലോചനകൊണ്ടു ഗ്രഹിക്കാവുന്നതാണ്.

൯. "മനുഷ്യകല്പനകളാകുന്ന ഉപദേശങ്ങൾ": മാതാപിതാക്കന്മാരുടെ നേൎക്കുള്ള കടമ ദേവാലയത്തിലേക്കുള്ള വഴിപാടുകൊണ്ടു നിൎവ്വഹിക്കപ്പെടുന്നു എന്നിങ്ങനെ ദൈവപ്രമാണത്തിനു വിരോധമായൊ, ആത്മശുദ്ധിയെപ്പററിയുള്ള ചിന്തപോലുമില്ലാതെ ശരീരശുദ്ധിമാത്രം കരുതിക്കൊണ്ടു കൈകഴുകാതെ ഭക്ഷിക്കരുതെന്നും മററുമായി ഭക്തജീവിതത്തോടു ബന്ധമില്ലാത്ത വ്യൎത്ഥങ്ങളും നിസ്സാരങ്ങളുമായൊ ഉള്ള മനുഷ്യനിയമങ്ങളെയാണ് ഈ വാക്കുകൾ ഉദ്ദേശിക്കുന്നതു്. ലൈംഗികപാരമ്പൎയ്യങ്ങളും, നോമ്പു ഉപവാസം തിരുനാളുകൾ ആദിയായവയെപ്പററിയുള്ള സഭാനിയമങ്ങളും വിധികളും ഈ വേദവാക്യത്തിനു ഒരു വിധത്തിലും പ്രതികൂലമല്ലെന്നു മാത്രമല്ല, അവ ഇതിനു അനുയോജ്യങ്ങളും ദൈവഭക്തിയെ പ്രോജ്വലിപ്പിക്കുവാൻ അത്യന്തം ഉപയുക്തങ്ങളുമാണ്. അവ മ്ശിഹാ സഭക്കു നൽകിയിരിക്കുന്ന അധികാരത്തിൽനിന്നല്ലാതെ കേവലം മാനുഷികാധികാരത്തിൽനിന്നു പുറപ്പെടുന്നവയല്ലാത്തതിനാൽ മനുഷ്യനിയമങ്ങളായി പരിഗണിക്കേണ്ടവയുമല്ല. തന്നെത്തന്നെ എന്നപോലെ തിരുസഭാപാലകന്മാരെയും നാം അനുസരിക്കണമെന്നു മ്ശിഹാ കല്പിച്ചിട്ടുള്ളതുമാണല്ലൊ. (മത്താ. അ. ൧൮. വ. ൧൭: ലൂ. അ. ൧൦. വ. ൧൬.)

൧൧. "വായിലേക്കു പ്രവേശിക്കുന്നതല്ല മനുഷ്യനെ അശുദ്ധനാക്കുന്നതു്": നോമ്പും ഉപവാസവും അനുസരിക്കേണ്ടതില്ലെന്നോ, എന്തെങ്കിലും എപ്പോഴെങ്കിലും ഭക്ഷിച്ചാലും ആത്മാവിനു മാലിന്യം ഭവിക്കുന്നില്ലെന്നോ ഈ വാക്കുകളിൽനിന്നു അനുമാനിക്കേണ്ടതല്ല. ഭക്ഷണത്തിൻെറ അശുദ്ധിയൊ കൈകളിലെ വൃത്തിഹീ

നതയൊ അല്ല, പാപം അഥവാ നിയമത്തിനും ദൈവഹിതത്തിനും എതിരായ മനസ്സിൻെറ അനുസരണമില്ലായ്മ മാത്രമാണ് ആത്മാവിനെ മലിനപ്പെടുത്തുന്നത് എന്നാണ ഇതിൽനിന്നു ഗ്രഹിക്കേണ്ടത്. ആദം വിലക്കപ്പെട്ട ഫലം ഭക്ഷിച്ചപ്പോൾ വായിലേക്ക പ്രവേശിച്ച ആ ഫലമല്ല, ദൈവകല്പനയിന്മേൽ വേണ്ടിയിരുന്ന അനുസരണം ഇല്ലാതിരുന്നതാണ് ആത്മാവിനെ മലിനപ്പെടുത്തിയത്. യഹൂദന്മാൎക്ക പന്നിമാംസവും, പ്രാചീനക്രിസ്ത്യാനികൾക്ക രക്തപാനവും വിരോധിക്കപ്പെട്ടിരുന്നു. പന്നിമാംസം ഭക്ഷിച്ചിരുന്നെങ്കിൽ ഒരു യഹൂദനും, രക്തം പാനം ചെയ്തിരുന്നെങ്കിൽ ഒരു പൂൎവ്വക്രിസ്ത്യാനിയും മലിനനാകുമായിരുന്നതു മാംസത്തിൻെറയോ രക്തത്തിൻെറയോ മാലിന്യംകൊണ്ടല്ല, പ്രമാണലംഘനംകൊണ്ടുമാത്രമാണ്. ഇക്കാലത്തു തിരുസഭാനിയമം വകവെക്കാതെ ഒരു ക്രിസ്ത്യാനി നോമ്പും ഉപവാസവും ലംഘിക്കുമെങ്കിൽ അവനും മലിനീകൃതനാകുന്നത് ഈവിധം തന്നെ. എന്തുകൊണ്ടെന്നാൽ ഇതിലെല്ലാം വായിലേക്ക പ്രവേശിക്കുന്ന വസ്തുവിൻെറ വൃത്തിഹീനതയല്ല, ദൈവത്തിൻെറയോ ദൈവത്തിൽനിന്നുള്ള അധികാരം സ്വീകരിച്ചിരിക്കുന്നവരുടെയോ നിയമങ്ങൾ കരുതിക്കൂട്ടി ലംഘിക്കുന്ന മനസ്സിൻെറ അനുസരണമില്ലായ്മയാണ് ആത്മാവിനെ മലിനപ്പെടുത്തുന്നത്.

൨൪. "ഞാൻ അയക്കപ്പെട്ടിട്ടില്ല": യഹൂദന്മാൎക്കാണ് ഒന്നാമതായി രക്ഷകൻ വാഗ്ദാനം ചെയ്യപ്പെട്ടിരുന്നത്. മ്ശിഹാ യഹൂദന്മാരോടും പുറജാതികളോടും ഒരുപോലെ പ്രസംഗിക്കയും, ഇരുകൂട്ടരെയും അത്ഭുതങ്ങൾകൊണ്ടു സഹായിക്കയും ചെയ്തിരുന്നെങ്കിൽ, യഹൂദന്മാൎക്കു വാഗ്ദാനം ചെയ്യപ്പെട്ട മ്ശിഹാ താൻതന്നെയോ എന്നു സംശയിക്കുവാൻ അവൎക്കു അവൻ കാരണം കൊടുക്കുമായിരുന്നു.

## അദ്ധ്യായം ൰൬.

പ്രീശർക്കു സ്വൎഗ്ഗത്തിൽനിന്ന് ഒരടയാളം കൊടുക്കുകയില്ലെന്നു
മ്ശിഹാ അരുളിച്ചെയ്യുന്നു. മ്ശിഹാ ആരെന്നു കേപ്പാ ഏറ്റുപറയുന്നതും
അദ്ദേഹത്തിനു ലഭിച്ച പ്രതിഫലവും. പത്രോസ് മ്ശിഹായുടെ പീഡാനുഭവം
വിരോധിക്കയാൽ അദ്ദേഹത്തിനു ലഭിച്ച ശകാരം. മ്ശിഹായെ
അനുഗമിക്കുന്ന ഏവനും സ്വയം പരിത്യജിക്കണം.

**അ**നന്തരം പ്രീശരും സദ്ദുക്കായരും അടുക്കൽ വന്നു അവനെ പരീക്ഷിച്ചുകൊണ്ടു സ്വൎഗ്ഗത്തിൽ നിന്നു ഒരടയാളം തങ്ങൾക്കു കാണിച്ചുകൊടുക്കണമെന്നു അവനോടു ആവശ്യപ്പെട്ടു. [മൎക്കോ. ൮ അ. ൰൧ വ.]

൨. എന്നാൽ അവൻ ഉത്തരമായി അവരോടു അരുളിച്ചെയ്തു: സന്ധ്യയാകുമ്പോൾ, തെളിവാണ്; ആകാശം ചുവന്നിരിക്കുന്നുവല്ലൊ, എന്നു നിങ്ങൾ പറയുന്നു. [ലൂ. അ. ൰൨. വ. ൫൪.]

൩. രാവിലെ, ഇന്നു മഴക്കോളാണു; ആകാശം മൂടിച്ചുവന്നിരിക്കുന്നുവല്ലൊ, എന്നും നിങ്ങൾ പറയുന്നു.

൪. കപടബുദ്ധികളേ, ആകാശത്തിൻെറ ഭാവം വിവേചിക്കുവാൻ നിങ്ങൾ അറിയുന്നു. ഈ സമയത്തിൻെറ അടയാളങ്ങൾ വിവേചിക്കുവാൻ നിങ്ങൾ അറിയുന്നില്ലയോ? ദുഷിച്ചതും വ്യഭിചരിക്കുന്നതുമായ തലമുറ അടയാളം അന്വേഷിക്കുന്നു. എന്നാൽ യൌനാൻ നിബ്യായുടെ അടയാളമല്ലാതെ (വേറെ) അടയാളം അതിനു കൊടുക്കപ്പെടുന്നില്ല. പിന്നെ അവൻ അവരെ വിട്ടുപോയി. [മത്താ. അ. ൰൨. വ. ൩൯: ലൂ. അ. ൰൧. വ. ൨൯: ൧. കോറ. അ.

൧. വ. ൨൨.– യൌന. അ. ൨. വ. ൧.]

൫. എന്നാൽ അവൻെറ ശിഷ്യന്മാർ മറുകരെ വന്നപ്പോൾ തങ്ങളോടുകൂടി അപ്പം എടുക്കുവാൻ മറന്നു പോയിരുന്നു.

൬. അവനോ അവരോടു: നോക്കുവിൻ, പ്രീശരുടേയും സദുക്കായരുടേയും പുളിച്ച മാവിൽനിന്നു (ഭക്ഷിക്കാതിരിക്കുവാൻ) സൂക്ഷിച്ചുകൊള്ളുവിൻ എന്നു അരുളിച്ചെയ്തു. [മക്കോ. അ. ൮. വ. ൧൫: ലൂ. അം. ൧൨. വ. ൧.]

൭ അവരാകട്ടെ: തങ്ങൾ അപ്പം എടുക്കാതിരുന്നതിനാൽ (ആയിരിക്കും) എന്നു തങ്ങളുടെ ഉള്ളിൽ വിചാരിച്ചു പറഞ്ഞിരുന്നു.

൮. എന്നാൽ ഈശോ (ഇതു) അറിഞ്ഞു അവരോടു അരുളിച്ചെയ്തു: അല്പവിശ്വാസികളേ, നിങ്ങൾ അപ്പം എടുത്തില്ലല്ലോ എന്നു നിങ്ങളുടെ ഉള്ളിൽ വിചാരിക്കുന്നതെന്തു?

൯ ഇതുവരെയും നിങ്ങൾ ഗ്രഹിക്കുന്നില്ലയോ? അയ്യായിരം പേരുടെ ആ അഞ്ചപ്പങ്ങളും, നിങ്ങൾ എത്ര കൊട്ട എടുത്തു എന്നും (൧൦) [മത്താ. അ. ൧൪. വ. ൧൭: യോഹ. അ. ൬. വ. ൯.]

൧൦. നാലായിരം പേരുടെ ആ ഏഴപ്പങ്ങളും നിങ്ങൾ എത്ര കുട്ട എടുത്തു എന്നും (൯) «നിങ്ങൾ ഓർമ്മിക്കുന്നില്ലയോ?». [മത്താ. അ. ൧൫. വ. ൩൪ ]

൧൧. പ്രീശരുടേയും സദുക്കായരുടേയും പുളിച്ച മാവിൽനിന്നു നിങ്ങൾ സൂക്ഷിച്ചുകൊള്ളണമെന്നല്ലാതെ അപ്പത്തെക്കുറിച്ചല്ല ഞാൻ നിങ്ങളോടു പറഞ്ഞതെന്നു നിങ്ങൾ ഗ്രഹിക്കാതിരുന്നതു എന്തുകൊണ്ടു?

൧൨. പ്രീശരുടേയും സദുക്കായരുടേയും ഉപദേശത്തിൽ നിന്നല്ലാതെ, അപ്പത്തിൻെറ പുളിപ്പിൽ നിന്നല്ല തങ്ങൾ സൂക്ഷിച്ചുകൊള്ളുവാൻ അവൻ അരുളിച്ചെയ്തതെന്നു അപ്പോൾ അവർ ഗ്രഹിച്ചു.

൧൩. എന്നാൽ ഈശോ പീലിപ്പോസിൻെറ കേസറിയാപ്രദേശത്തു വന്നപ്പോൾ അവൻ തൻെറ ശിഷ്യന്മാരോടു: മനുഷ്യപുത്രനായ ഞാൻ ആരാകുന്നു എന്നാണു മനുഷ്യർ എന്നെക്കുറിച്ചു പറയുന്നതു? എന്നു അന്വേഷണം ചെയ്തു ചോദിച്ചു. [മക്കോ. അ. ൮ വ ൨൭.]

൧൪. അതിനു അവർ: ചിലർ സ്നാപകയോഹന്നാൻ എന്നും, മറ്റു ചിലർ ഏലിയാ എന്നും, വേറെ ചിലരോ ഏറമിയാ അല്ലെങ്കിൽ പ്രവാചകന്മാരിൽ ഒരുത്തൻ എന്നും പറയുന്നു എന്നു പറഞ്ഞു [മക്കോ. അ. ൮. വ ൨൮: ലൂ. അ. ൯. വ. ൧൯ ]

൧൫. അവൻ അവരോടു ചോദിക്കുന്നു: എന്നാൽ ഞാൻ ആരാകുന്നു എന്നാണു നിങ്ങൾ പറയുന്നതു?

൧൬. ശെമ്ഓൻ കേപ്പാ മറുപടിയായി പറഞ്ഞു: നീ ജീവനുള്ള ദൈവത്തിൻെറ പുത്രനായ മ്ശിഹായാകുന്നു. [യോഹ. അ. ൬ വ. ൭൦.]

൧൭. ഈശോ അവനോടു മറുപടിയായി അരുളിച്ചെയ്തു: യോനായുടെ പുത്രനായ ശെമ്ഓനേ നീ ഭാഗ്യവാൻ. എന്തുകൊണ്ടെന്നാൽ സ്വർഗ്ഗത്തിലുള്ള എൻെറ പിതാവല്ലാതെ ജഡവും രക്തവുമല്ല (ഇതു) നിനക്കു വെളിപ്പെടുത്തിയതു്.

൧൮. ഞാനും നിന്നോടു പറയുന്നു: നീ കേപ്പായാകുന്നു; ഈ കേപ്പായിന്മേൽ എൻെറ പള്ളി ഞാൻ പണിയും; നരകവാതിലുകൾ അതി

ന്മേൽ പ്രബലപ്പെടുകയില്ല. [യോഹ. അ. ൧. വ ൪൨.]

൧൯. സ്വൎഗ്ഗരാജ്യത്തിന്റെ താക്കോലുകൾ നിനക്കു ഞാൻ തരും; നീ ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വൎഗ്ഗത്തിൽ കെട്ടപ്പെട്ടിരിക്കും; നീ ഭൂമിയിൽ അഴിക്കുന്നതോ സ്വൎഗ്ഗത്തിൽ അഴിക്കപ്പെട്ടിരിക്കും. [എശ. അ. ൨൨. വ. ൨൨.—യോഹ. അ. ൨൦. വ. ൨൩.]

൨൦. പിന്നെ അവൻ തന്റെ ശിഷ്യന്മാരോടു താൻ മ്ശിഹാ ആകുന്നു എന്നു ആരോടും പറയരുതെന്നു കല്പിച്ചു.

൨൧ അപ്പോൾ മുതൽ ഈശോ, താൻ ഓറെശ്ലേമിലേക്കു പോകുവാനും, മൂപ്പന്മാരിൽ നിന്നും പ്രധാനാചാൎയ്യന്മാർ നിയമജ്ഞന്മാർ എന്നിവരിൽ നിന്നും വളരെയൊക്കെ പിഡയനുഭവിക്കുവാനും, കൊല്ലപ്പെടുവാനും, മൂന്നാം ദിവസം ഉയിൎക്കുവാനും ഇരിക്കുന്നെന്നു തന്റെ ശിഷ്യന്മാരോടു അറിയിക്കുവാൻ തുടങ്ങി.

൨൨. അപ്പോൾ കേപ്പാ അവനെ (തനിയേ) കൂട്ടിക്കൊണ്ടുപോയി: എന്റെ കൎത്താവേ, നിനക്കു ഇതു സംഭവിക്കുവാൻ ഇടയാകാതിരിക്കട്ടെ എന്നു അവനെ വിലക്കിപ്പറയുവാൻ തുടങ്ങി.

൨൩. എന്നാൽ അവൻ തിരിഞ്ഞു കേപ്പായോടു: സാത്താനേ, നീ എന്റെ പിന്നിൽ പോകുക; നീ എനിക്ക് ഇടൎച്ചയാകുന്നു; എന്തെന്നാൽ നീ മാനുഷികമായിട്ടുള്ളതല്ലാതെ ദൈവികമായിട്ടുള്ളതല്ല വിചാരിക്കുന്നതു് എന്നു അരുളിച്ചെയ്തു. [മൎക്കോ. അ. ൮. വ. ൩൩.]

൨൪. അനന്തരം ഈശോ തന്റെ ശിഷ്യന്മാരോടു അരുളിച്ചെയ്തു: എന്റെ പിന്നാലെ വരുവാൻ മനസ്സുള്ളവൻ തന്നെത്തന്നെ പരിത്യജിച്ചു് തന്റെ കുരിശു എടുത്തുകൊണ്ടു് എന്റെ പിന്നാലെ വരട്ടെ. [മത്താ. അ. ൧൦. വ. ൩൮: ലൂ. അ. ൯. വ. ൨൩; അ. ൧൪ വ. ൨൭]

൨൫. എന്തുകൊണ്ടെന്നാൽ തന്റെ ജീവനെ രക്ഷിക്കുവാൻ ആഗ്രഹിക്കുന്നവൻ അതു നശിപ്പിക്കും: എന്നെക്കുറിച്ചു തന്റെ ജീവനെ നശിപ്പിക്കുന്നവനോ അതു കണ്ടെത്തും. [ലൂ അ. ൯. വ. ൨൪; അ. ൧൭. വ. ൩൩: യോഹ. അ. ൧൨. വ. ൨൫]

൨൬. ഒരു മനുഷ്യൻ ലോകം മുഴുവൻ നേടിയാലും തന്റെ ആത്മാവിനെ നഷ്ടമാക്കിയാൽ അവനു എന്തു പ്രയോജനമുണ്ടാകും? അല്ലെങ്കിൽ ഒരു മനുഷ്യൻ തന്റെ ആത്മാവിനു പകരമായി എന്തുകൊടുക്കും?

൨൭. എന്തുകൊണ്ടെന്നാൽ മനുഷ്യപുത്രൻ തന്റെ പിതാവിന്റെ മഹത്വത്തിൽ തന്റെ വിശുദ്ധ ദൂതന്മാരോടുകൂടി വരുവാനിരിക്കുന്നു; അപ്പോൾ ഓരോ മനുഷ്യനും അവന്റെ പ്രവൃത്തികൾ അനുസരിച്ചു അവൻ പ്രതിഫലം നൽകും. [നട. അ. ൧൭. വ ൩൧: റോമ. അ. ൨. വ ൬]

൨൮. ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു: മനുഷ്യപുത്രൻ തന്റെ രാജ്യത്തിൽ വരുന്നതു തങ്ങൾ കാണുവോളം മരണം ആസ്വാദിക്കയില്ലാത്ത ചിലർ ഇവിടെ നില്ക്കുന്നവരിലുണ്ടു്. [മൎക്കോ. അ. ൮. വ. ൩൯: ലൂ അ. ൯. വ. ൨൭.]

## വ്യാഖ്യാനം.

൧൬. "ശെമ്ഓൻ കേപ്പാ മറുപടിയായി പറഞ്ഞു": ജനങ്ങൾ എന്തു പറയുന്നു എന്നു മ്ശിഹാ ചോദിച്ചപ്പോൾ എല്ലാ ശ്ലീഹന്മാരും ഉത്തരം പറഞ്ഞു. ശ്ലീഹന്മാരുടെ അഭിപ്രായം അന്വേഷിച്ചപ്പോഴാകട്ടെ എല്ലാവരുടെയും പേൎക്കു കേപ്പാ മാത്രം ഉത്തരം പറയുന്നു. ഇതു് അദ്ദേഹം ശ്ലീഹന്മാരുടെ തലവനായി നിയുക്തനായിരുന്നതുകൊണ്ടാണു്. തീക്ഷ്ണതയിലെപ്പോലെതന്നെ അധികാരത്തിലും മുമ്പനായിരുന്ന കേപ്പാ ശ്ലീഹന്മാരുടെ സംഘത്തിന്റെ നാവും നേതാവും എന്ന നിലയിലാണു മറുപടി പറയുന്നതു്.

൧൮. "നീ കേപ്പായാകുന്നു; ഈ കേപ്പായിന്മേൽ എന്റെ പള്ളി ഞാൻ പണിയും": 'പള്ളി . . . പണിയും', സഭ സ്ഥാപിക്കും എന്നൎത്ഥം. അലങ്കാരപ്രയോഗം നഷ്ടമാകാതെയും മൂലത്തിന്റെ അൎത്ഥം അനുപദമായും ഇരിക്കുവാൻ 'പള്ളി . . . പണിയും' എന്നു തൎജ്ജമ ചെയ്തതാണു്. ദൈവത്തിൽനിന്നുള്ള വെളിപാടു മൂലം പത്രോസു മ്ശിഹായുടെ ദൈവികത്വം ഇവിടെ ഏററു പറഞ്ഞു. ഈ വിശ്വാസപ്രകാശനത്തിനു പ്രതിഫലമായി പത്രോസിനു നൽകുവാനിരിക്കുന്ന മഹൽപദത്തെപ്പററി മ്ശിഹായും ഇവിടെ പ്രഖ്യാപനം ചെയ്യുന്നു. യോനായുടെ പുത്രനായ ശെമ്ഓനു കേപ്പാ (ഗ്രീ. പേത്രോസ്) എന്നുവെച്ചാൽ 'പാറ', 'കല്ലു' എന്നു മ്ശിഹാ മുമ്പേതന്നെ നാമകരണം ചെയ്തിരുന്നതാണു്. (മൎക്കോ. അ. ൩. വ. ൧൬: യോഹ. അ. ൧. വ. ൪൨.) ഈ പാറ, സഭയാകുന്ന തന്റെ ഭവനത്തിനു, താൻ കഴിഞ്ഞാൽ പ്രധാന അടിസ്ഥാനക്കല്ലു്, അതിന്റെ പരമാധികാരിയും ഭരണകൎത്താവും നായകനും എന്ന നിലയിൽ പത്രോസ് ആയിരിക്കുമെന്നും, ആ കല്ലു സഭ മുഴുവനെയും താങ്ങുവാൻ തക്കവണ്ണം ഉറപ്പുള്ളതായിരിക്കുമെന്നുമാണു മ്ശിഹാ ഇവിടെ വിശദമാക്കുന്നതു്. — "നരകവാതില്ക്കൾ അതിന്മേൽ പ്രബലപ്പെടുകയില്ല": മ്ശിഹാ സഭയാകുന്ന തന്റെ ഭവനം പാറയിന്മേൽ സ്ഥാപിച്ചതുകൊണ്ടു്, ബുദ്ധിമാനായ മനുഷ്യന്റെ വീടുപോലെ (മത്താ. അ. ൭. വ. ൨൪, ൨൫), കാററും മഴയും ജലപ്രവാഹവും അതിനെ തട്ടിമറിക്കയില്ല; എന്നുവെച്ചാൽ അന്ധകാരത്തിന്റെ ശക്തികളും, പിശാചു നേരിട്ടോ അവന്റെ ദൂതന്മാർ മുഖേനയൊ ചെയ്യുന്ന ഏതു വിരോധവും സഭയെ നഷ്ടമാക്കുവാൻ മതിയാകയില്ല. സഭയെ പാറമേൽ സ്ഥാപിതമായ ഒരു ഭവനത്തോടൊ കോട്ടയോടൊ ഉപമിച്ചിരിക്കുന്നതുപോലെ, അതിനു വിരോധമായുള്ള ശക്തിയേയും ഒരു വീടിനോടൊ കോട്ടയോടൊ ആണു് ഇവിടെ ഉപമിച്ചു പറയുന്നതു്. 'വാതില്ക്കൾ' എന്ന പദംകൊണ്ടു ശത്രുപക്ഷത്തിന്റെ സൎവ്വശക്തികളും, അതു ചെയ്യുന്ന സകല യത്നങ്ങളും എന്നു ധരിക്കേണ്ടതാണു്. സഭ, വിഗ്രഹാരാധനയിലൊ, പാഷണ്ഡതയിലൊ, ഏതെങ്കിലും അബദ്ധോപദേശത്തിലൊ നിപതിക്കുകയില്ലെന്നു് ഈ വാഗ്ദാനത്തിൽ നിന്നു നമുക്കു പൂൎണ്ണമായ ഉറപ്പു ലഭിക്കുന്നു. 'നരകം' (സുറി. ശിയോൽ, ഗ്രീ. ഹാഡെസ് Hades) മൃതന്മാരുടെ വാസസ്ഥലമാണല്ലൊ. അതിന്റെ വാതില്ക്കൾ ആൎക്കെങ്കിലും അടയ്ക്കപ്പെട്ടാൽ പിന്നെ അവന്നായി അവ ഒരിക്കലും തുറക്കപ്പെടുകയില്ല. മരണം അതിന്റെ വാതില്ക്കൾ സഭയ്ക്കായി അടയ്ക്കുകയില്ല, എന്നുവെച്ചാൽ സഭ മരിക്കുകയില്ല അഥവാ ലോകാവസാനപൎയ്യന്തം അക്ഷയമായി നിലനില്ക്കും എന്നു ചിലർ വ്യാഖ്യാനിക്കുന്നു. ഇതും കാൎയ്യത്തിൽ മുൻ പറഞ്ഞതുതന്നെയാണല്ലൊ. സഭയെ ഉദ്ദേശിച്ചു പത്രോസിനു കൊടുത്തിട്ടുള്ള അനുഗ്രഹവിശേഷങ്ങളെല്ലാം അദ്ദേഹത്തിന്റെ സ്ഥാനത്തിൽ സഭയുടെ പരമാദ്ധ്യക്ഷപദത്തിൽ സ്ഥിതി ചെയ്യുന്ന മാൎപ്പാപ്പാമാൎക്കും ലോകാവസാനപൎയ്യന്തം ഉണ്ടായിരിക്കുന്നതാണു്.

൧൯. "സ്വർഗ്ഗരാജ്യത്തിന്റെ താക്കോലുകൾ നിനക്കു ഞാൻ തരും": ഇതു മ്ശിഹാ പത്രോസിനു ഈയവസരത്തിൽ വാഗ്ദാനം ചെയ്യുന്ന മൂന്നാമത്തെ സംഗതിയാണു്. താക്കോലുകളാൽ നിർദ്ദേശിക്കപ്പെടുന്ന സഭാസംബന്ധമായ സമസ്താധികാരങ്ങളും നൽകും എന്നർത്ഥം.— "നീ . . . കെട്ടുന്നതെല്ലാം . . . കെട്ടപ്പെട്ടിരിക്കും; . . . അഴിക്കുന്നതോ . . . അഴിക്കപ്പെട്ടിരിക്കും": സ്വർഗ്ഗരാജ്യത്തിന്റെ താക്കോലുകളും, കെട്ടുവാനും അഴിക്കുവാനുമുള്ള അധികാരവും മററു ശ്ലീഹന്മാർക്കും മ്ശിഹാ കൊടുത്തിട്ടുണ്ടെന്നുള്ളതു വാസ്തവം തന്നെ. എന്നാൽ അവരെല്ലാം സഭയുടെ ഏകശ്ചരത്രാധിപതിയായ പത്രോസിനെ ആശ്രയിച്ചുമാത്രമാണു് ആ അധികാരം പ്രവർത്തിക്കേണ്ടിയിരുന്നതു്. കെട്ടുവാനുള്ള അധികാരം: ൧. പാപമോചനം നൽകാതിരിക്കുന്നതിലും, ൨. മോചിക്കപ്പെട്ട പാപത്തിനു പരിഹാരം കല്പിക്കുന്നതിലും, ൩. മഹ്റോൻ മുതലായ സഭാശിക്ഷകൾ നൽകുന്നതിലും, ൪. സഭാഭരണത്തിനു് ആവശ്യമായ നിയമങ്ങൾ നിർമ്മിക്കുന്നതിലും, ൫. വിശ്വസിക്കേണ്ട സത്യങ്ങൾ ഏവയെന്നു നിയമങ്ങളാലും വിധികളാലും നിർണ്ണയിക്കുന്നതിലുമാണു് പ്രയോഗിക്കേണ്ടതു്. — പാപമോചനവും, പാപത്തിന്റെ കാലത്തിനടുത്ത ശിക്ഷകൾ മോചിക്കുന്നതിനുള്ള 'ദണ്ഡവിമോചനങ്ങ'ളും മററും അഴിക്കുന്നതിനുള്ള അധികാരത്താൽ നൽകപ്പെടുന്നു.

൨൨. "വിലക്കിപ്പറയുവാൻ തുടങ്ങി": തന്റെ ഗുരുവിന്റെ പേരിലുള്ള അത്യധികമായ സ്നേഹബഹുമാനതീക്ഷ്ണതകൾ മൂലം, പത്രോസ് അവനെ കൂട്ടത്തിൽനിന്നു തനിയേ വിളിച്ചുകൊണ്ടുപോയി, നിനക്കിതു സംഭവിക്കരുതെന്നുംമററും സ്നേഹപാരവശ്യം നിമിത്തം ശകാരം എന്ന മട്ടിൽ വിരോധിച്ചു പറയുവാൻ ആരംഭിച്ചു.

൨൩. "സാത്താനേ": സാത്താൻ എന്ന മൂലഭാഷാപദത്തിനു വിരോധി, ശത്രു എന്നിങ്ങനെയാണർത്ഥം. ൨. ശ്മൂ. അ. ൧൯. വാ. ൨൨-ൽ 'സാത്താൻ' എന്ന പദം 'ശത്രു' എന്ന അർത്ഥത്തിൽ മാത്രം പ്രയോഗിച്ചിരിക്കുന്നതായി കാണാം. മനുഷ്യരക്ഷയുടെ സർവ്വപ്രധാനിയായ വിരോധി പിശാചാകയാൽ സാത്താൻ എന്ന പദത്തിനു മുഖ്യമായി പിശാചു് എന്ന അർത്ഥം ജനിച്ചു. പിശാചു ചെയ്യുന്നതുപോലെ, ദൈവതിരുമനസ്സിനേയും, മിശിഹായുടെ മഹത്വത്തേയും, മനുഷ്യവർഗ്ഗത്തിന്റെ രക്ഷയേയും, പൈശാചികസാമ്രാജ്യത്തിന്റെ വിധ്വംസനത്തേയും പത്രോസ്, ദൈവനിശ്ചയം അറിയാതെയും തെററായ തീക്ഷ്ണത മൂലവും, തടഞ്ഞതുകൊണ്ടു് മ്ശിഹാ സാത്താൻ എന്നു അവനെ വിളിക്കുന്നു. — "എന്റെ പിന്നിൽ പോകുക": മൂലപദങ്ങൾക്കു 'എന്നിൽ നിന്നു മാറിപ്പോകുക' എന്നർത്ഥമാകാം. എന്നാൽ വി. പിതാക്കന്മാർ 'എന്റെ പിന്നിൽ പോകുക' എന്ന അർത്ഥമാണു സ്വീകരിച്ചിരിക്കുന്നതു്. പീഡാനുഭവങ്ങളിൽ എന്നെ അനുഗമിക്കുക എന്നു താല്പര്യം. — "നീ എനിക്കു് ഇടർച്ചയാകുന്നു": ഞാൻ പീഡകൾ സഹിക്കുന്ന കാര്യത്തിൽ നീ എനിക്കു തടവായി നില്ക്കുന്നു.

൨൮. "രാജ്യത്തിൽ": ചിലർ മ്ശിഹായുടെ രൂപാന്തരത്തെപ്പററി ധരിക്കുന്നു. സുവിശേഷകന്മാരെല്ലാം ഉടനെതന്നെ രൂപാന്തരത്തെപ്പററി പ്രസ്താവിക്കയും ചെയ്തിരിക്കുന്നു. — ഉയിർപ്പും ആരോഹണവും മൂലം മ്ശിഹായിക്കും തിരുസഭക്കുമുണ്ടായ മഹത്വമെന്നാണു വേറെ ചിലർ ഗ്രഹിക്കുന്നതു്. സഭ മ്ശിഹായുടെ രാജ്യമാണല്ലോ.

## അദ്ധ്യായം ൧൭.

മ്ശിഹായുടെ രൂപാന്തരീകരണം. ചന്ദ്രരോഗിയായ കുട്ടിയെ സുഖപ്പെടുത്തുന്നതും, പീഡാനുഭവത്തെപ്പററി വീണ്ടും അറിയിക്കുന്നതും, നികുതി കൊടുക്കുന്നതും.

പിന്നെ ആറു ദിവസങ്ങളുടെ ശേഷം ഈശോ കേപ്പായേയും യാക്കോബിനേയും അവൻെറ സഹോദരനായ യോഹന്നാനേയും കൂട്ടി അവരെ തനിച്ചു ഉയൎന്ന ഒരു മലയിൽ കയററിക്കൊണ്ടുപോയി. [മൎക്കോ. അ. ൯. വ. ൧: ലൂ. അ. ൯. വ. ൨൮.]

൨. ഈശോ അവരുടെ മുമ്പിൽ രൂപാന്തരപ്പെട്ടു; അവൻെറ മുഖം സൂൎയ്യനേപ്പോലെ പ്രകാശിച്ചു; അവൻെറ വസ്ത്രങ്ങളോ വെളിച്ചംപോലെ ധവളമായി.

൩. മൂശെയും ഏലിയായും അവനോടു സംസാരിക്കുന്നതായും അവൎക്കു കാണപ്പെട്ടു.

൪. കേപ്പായോ ഉത്തരമായി ഈശോയോടു: എൻെറ കൎത്താവേ, നാം ഇവിടെ ഇരിക്കുന്നതു നല്ലതാകുന്നു. നിനക്ക് ഇഷ്ടമുണ്ടെങ്കിൽ ഞങ്ങൾ ഇവിടെ മൂന്നു കൂടാരങ്ങളുണ്ടാക്കാം; ഒന്നു നിനക്കും, ഒന്നു മൂശെക്കും, ഒന്നു ഏലിയായിക്കും എന്നു പറഞ്ഞു.

൫. അവൻ സംസാരിച്ചുകൊണ്ടിരിക്കയിൽ തന്നെ ഇതാ! പ്രകാശമുള്ള ഒരു മേഘം അവരെ മറച്ചു. മേഘത്തിൽനിന്നു: എനിക്കു പ്രസാദിച്ചിരിക്കുന്ന എൻെറ പ്രിയപുത്രൻ ഇവനാകുന്നു; ഇവൻെറ വാക്കു കേൾക്കുവിൻ എന്നു പറയുന്ന ഒരു സ്വരമുണ്ടാകയും ചെയ്തു. [മത്താ അ. ൩. വ. ൧൭: ൨ പത്രോ. അ. ൧. വ. ൧൭.]

൬. ശിഷ്യന്മാർ (ഇതു) കേട്ടു കവിഴ്ന്നുവീണു; അവർ വളരെ ഭയപ്പെട്ടു.

൭. അപ്പോൾ ഈശോ അവരുടെ അടുക്കൽവന്ന് അവരെ തൊട്ട്: എഴുന്നേല്പുവിൻ, നിങ്ങൾ ഭയപ്പെടേണ്ടാ എന്നു അരുളിച്ചെയ്തു.

൮. അപ്പോൾ അവർ തങ്ങളുടെ കണ്ണുകൾ ഉയൎത്തി; എന്നാൽ ഈശോയെ മാത്രമല്ലാതെ ആരെയും കണ്ടില്ല.

൯. പിന്നെ അവർ മലയിൽനിന്ന് ഇറങ്ങുകയിൽ ഈശോ അവരോടു: മനുഷ്യപുത്രൻ മരിച്ചവരിൽനിന്ന് ഉയിൎത്തെഴുന്നേല്പുന്നതുവരെ ഈ കാൎയ്യം ആരോടും നിങ്ങൾ പറയരുതു എന്നു കല്പിക്കയും അവരോടു അരുളിച്ചെയ്കയും ചെയ്തു.

൧൦. അപ്പോൾ അവൻെറ ശിഷ്യന്മാർ അവനോടു ചോദിച്ചു; അവർ പറയുന്നു: എന്നാൽ ഏലിയാ മുമ്പേ വരേണ്ടതാകുന്നു എന്നു നിയമജ്ഞന്മാർ പറയുന്നതെന്തു? [മൎക്കോ. അ. ൯. വ. ൧൦.]

൧൧. ഈശോ അവരോട് ഉത്തരമായി അരുളിച്ചെയ്തു: എല്ലാം നിവൃത്തിയാക്കുവാൻ ഏലിയാ ആദ്യമേ വരും. [മാല. അ. ൪. വ. ൫.]

൧൨. എന്നാൽ ഞാൻ നിങ്ങളോടു പറയുന്നു: ഇതാ! ഏലിയാ വന്നു കഴിഞ്ഞു. എങ്കിലും അവർ അവനെ അറിഞ്ഞില്ല. അവൎക്ക് ഇഷ്ടപ്പെട്ടതെല്ലാം അവനോടു അവർ ചെയ്കയും ചെയ്തു. ഇങ്ങനെ തന്നെ മനുഷ്യപുത്രനും അവരിൽനിന്നു പീഡയേല്ക്കുവാനിരിക്കുന്നു. [മത്താ. അ ൧൧. വ. ൧൪.– ടി. അ. ൧൪. വ. ൧൦.]

൧൩. സ്നാപകയോഹന്നാനെപ്പ

ററിയാണ് അവൻ തങ്ങളോടു അ
രുളച്ചെയ്തതെന്നു ശിഷ്യന്മാൎക്ക അ
പ്പോൾ മനസ്സിലായി.

൧൪. അനന്തരം അവർ ജനക്കൂട്ട
ത്തിന്റെ അടുക്കൽ വന്നപ്പോൾ ഒരു
മനുഷ്യൻ അവന്റെ അടുക്കൽ വ
ന്ന് തന്റെ മുട്ടുകൾ കുത്തി അവ
നോടുപറഞ്ഞു: എന്റെ കൎത്താവേ,
എന്റെമേൽ കരുണയുണ്ടാകണ
മേ. എന്തുകൊണ്ടെന്നാൽ എന്റെ
മകൻ ചന്ദ്രരോഗം പടപെട്ടു വ
ല്ലാതെ കഷ്ടപ്പെടുന്നു. എന്തെന്നാൽ
അവൻ എത്രയോ പ്രാവശ്യം തീയി
ലും, എത്രയോ പ്രാവശ്യം വെള്ളത്തി
ലും വീണിരിക്കുന്നു! [മൎക്കോ. അ. ൯.
വ. ൧൬: ലൂ. അ. ൯. വ. ൩൭.]

൧൬. അവനെ നിന്റെ ശിഷ്യ
ന്മാരുടെ അടുക്കൽ ഞാൻ കൊണ്ടു
വന്നു. എങ്കിലും അവനെ സുഖപ്പെ
ടുത്തുവാൻ അവൎക്ക കഴിഞ്ഞില്ല.

൧൭. ഈശോ മറുപടിയായി:
ഹാ! വിശ്വാസമില്ലാത്ത ദുഷിച്ച
തലമുറയേ! ഞാൻ എത്രത്തോളം നി
ങ്ങളോടുകൂടിയിരിക്കും! ഞാൻ എത്ര
ത്തോളം നിങ്ങളോടു ക്ഷമിക്കും! അ
വനെ ഇവിടെ എന്റെ അടുക്കൽ
കൊണ്ടുവരുവിൻ എന്നു അരുളി
ച്ചെയ്തു.

൧൮. പിന്നെ ഈശോ അവനെ
ശകാരിച്ചു. അപ്പോൾ പിശാച് അ
വനിൽ നിന്നു പുറപ്പെട്ടുപോയി അ
നാഴിക മുതൽ ബാലൻ സൌഖ്യമു
ള്ളവനായിത്തീരുകയും ചെയ്തു.

൧൯. അനന്തരം ഈശോ തനി
യേ ആയിരിക്കയിൽ, ശിഷ്യന്മാർ അ
വന്റെ അടുക്കൽ വന്നു അവനോടു:
അവനെ സുഖപ്പെടുത്തുവാൻ ഞ
ങ്ങൾക്ക കഴിയാഞ്ഞതു എന്തുകൊ
ണ്ടു എന്നു ചോദിച്ചു.

൨൦. ഈശോ അവരോടു അരു
ളിച്ചെയ്യുന്നു: നിങ്ങളുടെ വിശ്വാസ
മില്ലായ്കകൊണ്ടുതന്നെ. എന്തുകൊ
ണ്ടെന്നാൽ ഞാൻ സത്യമായിട്ടു നി
ങ്ങളോടു പറയുന്നു: നിങ്ങൾക്ക ഒരു
കടുകുമണിപോലെ (ഉള്ള) വിശ്വാ
സം ഉണ്ടായിരുന്നാൽ ഈ മലയോ
ടു ഇവിടെ നിന്നു മാറുവാൻ നി
ങ്ങൾ പറയുവിൻ, അതു മാറും. നി
ങ്ങൾക്ക യാതൊന്നും അസാദ്ധ്യമാ
യിരിക്കയുമില്ല. [ലൂ. അ. ൧൭. വ.
൬.]

൨൧. എങ്കിലും ഉപവാസവും പ്രാ
ൎത്ഥനയും കൊണ്ടല്ലാതെ ഈ വൎഗ്ഗം
പുറപ്പെടുകയില്ല.

൨൨. അവർ ഗലീലായിൽ സഞ്ച
രിക്കയിൽ ഈശോ അവരോടു അരു
ളിച്ചെയ്തു: മനുഷ്യപുത്രൻ മനുഷ്യരു
ടെ കൈകളിൽ ഏല്പിക്കപ്പെടുവാ
നിരിക്കുന്നു. [മത്താ. അ. ൨൦. വ.
൧൮: മൎക്കോ അ. ൯. വ. ൩൦: ലൂ.
അ. ൯. വ. ൪൪.]

൨൩. അവർ അവനെ കൊല്ലും.
എന്നാൽ അവൻ മൂന്നാംനാൾ ഉയി
ൎത്തെഴുന്നേല്ക്കും. അപ്പോൾ അവർ
വളരെ ദുഃഖിച്ചു.

൨൪. പിന്നെ അവർ കപ്പർനാ
ഹോമിൽ വന്നപ്പോൾ ഈരണ്ടു കാ
ശു തലക്കാണമായി വാങ്ങുന്നവർ
കേപ്പായുടെ അടുക്കൽ വന്ന്: നിങ്ങ
ളുടെ റബ്ബി തന്റെ രണ്ടുകാശു
കൊടുക്കുന്നില്ലയൊ എന്നു അവനോ
ടു ചോദിച്ചു.

൨൫. ഉവ്വ്, എന്നു അവൻ അവ
രോടു പറയുന്നു. പിന്നെ കേപ്പാ വീ
ട്ടിൽ പ്രവേശിച്ചപ്പോൾ അവ(ൻഎ
ന്തെങ്കിലും പറയുന്നതി)നു മുമ്പായി
ഈശോ അവനോടു: ശെമഓനേ,
നിനക്ക എന്തു തോന്നുന്നു? ഭൂമിയി
ലെ രാജാക്കന്മാർ ആരിൽ നിന്നാണു
ചുങ്കവും തലക്കാണവും പിരിക്കുന്ന

ത്? സ്വന്ത മക്കളിൽ നിന്നൊ? അന്യരിൽ നിന്നൊ?

൨൬. അന്യരിൽ നിന്നു എന്നു ശെമ്ഓൻ അവനോടു പറയുന്നു. ഈശോ അവനോടു അരുളചെയ്യുന്നു: എന്നാൽ മക്കൾ സ്വതന്ത്രന്മാരാകുന്നുവല്ലൊ.

൨൭. എങ്കിലും നാം അവൎക്ക് ഇടൎച്ചവരുത്താതിരിക്കേണ്ടതിനു നീ കടലിലേക്കപോയി ചൂണ്ടയിട്ടു കിട്ടുന്നആദ്യമത്സ്യത്തിൻെറ വായ് തുറക്കുക. അപ്പോൾ ഒരു എസ്തേറാ നീ കണ്ടെത്തും നീ അതെടുത്തു എനിക്കും നിനക്കും വേണ്ടി കൊടുക്കുക.

## വ്യാഖ്യാനം.

൧. "ആറു ദിവസങ്ങളുടെ ശേഷം": വി. ലൂക്കാ (അ. ൯. വ. ൨൮.) ആദ്യവസാനദിവസങ്ങൾക്കൂടി ഉൾപ്പെടുത്തി "ഉദ്ദേശം എട്ടു ദിവസങ്ങൾ കഴിഞ്ഞു" എന്നു പറഞ്ഞിരിക്കുന്നു.

൧൯. "കടുകുമണിപോലെ (ഉള്ള) വിശ്വാസം": വി. മത്തായി അ. ൧൩. വ. ൩൧-ൽ പറഞ്ഞിരിക്കുന്ന ഉപമയിലെ കടുകുമണിക്കുള്ള ലക്ഷണങ്ങളും ഫലങ്ങളുമുള്ള വിശ്വാസം. വിശ്വാസത്തെ രണ്ടു സംഗതികളിലാണു കടുകുമണിയോടു ഇവിടെ ഉപമിച്ചു പറയുന്നതു്: ൧. കടുകുമണി തീരെ ചെറുതായിരിക്കുന്നതുപോലെ വിശ്വാസം വിനീതവും ആത്മപ്രശംസക്കൂടാതുള്ളതും തൻമൂലം മനുഷ്യദൃഷ്ടിയിൽ ചെറുതുമായിരിക്കണം. ൨. കടുകുമണി തീക്ഷ്ണതയും വീൎയ്യവുമുള്ളതായിരിക്കുന്നതുപോലെ വിശ്വാസം സജീവവും, ശക്തിമത്തും, തീക്ഷ്ണവും, പൂൎണ്ണവുമായിരിക്കണം. വിശ്വാസം പരിപൂൎണ്ണമായിരിക്കണമെന്നു സാരം.— 'വിശ്വാസം' എന്ന പദത്തിനു ദൈവികപുണ്യങ്ങളിൽ ഒന്നാമത്തേതു എന്നല്ല, ദൈവസഹായം പ്രാൎത്ഥിക്കുന്നവരെ സഹായിക്കുവാൻ ദൈവം തൻെറ ലക്ഷണങ്ങളെ അനുവൎത്ഥമാക്കി പ്രവൎത്തിക്കുമെന്നിങ്ങനെ ദൈവശക്തിയിലും നന്മയിലുമുള്ള മനോവിശ്വാസം അഥവാ മനസ്സിൻെറ സ്ഥിരമായ ഉറപ്പ് എന്നാണ് ഇവിടെ ധരിക്കേണ്ടതു്.

൨൩. "കാശു": 'സൂസാ' എന്നാണു സുറിയാനിപദം. നാലു സൂസാ കൂടുന്നതു ഒരു എസ്തേറാ (വ. ൨൭). ഇരുപതു വയസ്സിനു മേലുള്ള ഓരോരുത്തനും ദേവാലയശുശ്രൂഷക്കു കൊടുക്കേണ്ടതായിരുന്ന ഈ നികുതി എന്നു ചിലർ പറയുന്നു. പുറ. അ. ൩൦. വ. ൧൩.

## അദ്ധ്യായം ൧൮.

വിനയം ശീലിക്കുവാനും, ഇടൎച്ചക്കു കാരണമാകാതിരിക്കുവാനും,
പാപാവകാശങ്ങൾ വിട്ടകലുവാനും, ഗുണപ്പെടാത്ത പാപികളെപ്പററി
സഭക്കു അറിവു കൊടുക്കുവാനും, സഭക്കു കീഴ്പ്പെടാത്തവരെ അന്യമതസ്ഥരെ
പ്പോലെ കരുതുവാനും മ്ശീഹാ ഉപദേശിക്കുന്നു. കെട്ടുവാനും അഴിക്കുവാനുമുള്ള
അധികാരം ശിഷ്യന്മാൎക്കു നൽകുമെന്നും അവരുടെ സംഘങ്ങളിൽ
താൻ സന്നിഹിതനായിരിക്കുമെന്നും വാഗ്ദാനം ചെയ്യുന്നു.
ക്ഷമിക്കാത്തവരോടു ക്ഷമിക്കപ്പെടുകയില്ല.

**ആ** നാഴികയിൽ തന്നെ ശിഷ്യന്മാർ ഈശോയുടെ അടുക്കൽ വന്ന്: സ്വൎഗ്ഗരാജ്യത്തിൽ വലിയവൻ ആരാകുന്നു എന്നു ചോദിക്കുന്നു. [മൎക്കോ. അ ൯. വ. ൩൩: ലൂ. അ. ൯. വ. ൪൬.]

൨. അപ്പോൾ ഈശോ ഒരു പൈതലിനെ വിളിച്ചു അവനെ അവരു

ടെ ഇടയിൽ നിറുത്തി, [മത്താ. അ. ൧൯. വ. ൧൪.]

൩. അരുളിച്ചെയ്തു: ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു: നിങ്ങൾ വീണ്ടും പൈതങ്ങളെപ്പോലെ ആകയില്ലെങ്കിൽ നിങ്ങൾ സ്വൎഗ്ഗരാജ്യത്തിൽ പ്രവേശിക്കയില്ല. [൧. കോറ. അ. ൧൪. വ. ൨൦.]

൪. ആകയാൽ ഈ പൈതലിനെപ്പോലെ തന്നെത്തന്നെ താഴ്ത്തുന്നവൻ ആരോ അവനായിരിക്കും സ്വൎഗ്ഗരാജ്യത്തിൽ വലിയവൻ.

൫. ഈ പൈതലിനെപ്പോലെ (ഉള്ളവനെ) എന്റെ നാമത്തിൽ സ്വീകരിക്കുന്നവൻ എന്നെയാകുന്നു സ്വീകരിക്കുന്നതു്.

൬. എന്നാൽ എന്നിൽ വിശ്വസിക്കുന്ന ഈ ചെറിയവരിൽ ഒരുത്തനു ഇടൎച്ചവരുത്തുന്നവൻ ആരോ അവന്റെ കഴുത്തിൽ കഴുതയുടെ തിരികല്ലു കെട്ടിത്തൂക്കി അവൻ സമുദ്രത്തിന്റെ ആഴത്തിൽ താഴ്ത്തപ്പെടുന്നതു അവനു നന്നായിരുന്നു. [മൎക്കോ. അ. ൯. വ. ൪൨: ലൂ. അ. ൧൭. വ. ൨.]

൭ ഇടൎച്ചകൾ നിമിത്തം ലോകത്തിനു ഹാ! കഷ്ടം! എന്തുകൊണ്ടെന്നാൽ ഇടൎച്ചകൾ വരേണ്ടതു് അവശ്യം; എങ്കിലും ആർ മൂലം ഇടൎച്ചകൾ വരുന്നുവോ ആ മനുഷ്യനു ഹാ! കഷ്ടം!

൮. എന്നാൽ നിന്റെ കൈയോ നിന്റെ കാലോ നിനക്കു ഇടൎച്ചവരുത്തുന്നു എങ്കിൽ നീ അതു നിന്നിൽ നിന്നു വെട്ടി അതു എറിഞ്ഞുകളയുക. എന്തുകൊണ്ടെന്നാൽ നീ ഇരുകൈകളുമോ ഇരുകാലുകളുമോ ഉള്ളവനായി നിത്യാഗ്നിയിൽ വീഴുന്നതിനെക്കാൾ മുടന്തനായോ അംഗഹീനനായോ ആയുസ്സിലേക്കു പ്രവേശിക്കുന്നതു നിനക്കു നല്ലതാകുന്നു. [മത്താ. അ. ൫. വ. ൩൦: മൎക്കോ. അ. ൯. വ. ൪൩.]

൯. നിന്റെ കണ്ണാകുന്നു നിനക്കു ഇടൎച്ചവരുത്തുന്നതെങ്കിലോ നീ അതു നിന്നിൽ നിന്നു ചുഴന്നെടുത്തു അതു എറിഞ്ഞുകളയുക. നീ ഇരുകണ്ണുകളുമുള്ളവനായി തീ നരകത്തിൽ വീഴുന്നതിനെക്കാൾ ഒരു കണ്ണോടു കൂടി ആയുസ്സിലേക്കു പ്രവേശിക്കുന്നതു നിനക്കു നല്ലതാകുന്നു.

൧൦. ഈ ചെറിയവരിൽ ഒരുത്തനേയും നിന്ദിക്കാതിരിക്കുവാൻ നിങ്ങൾ സൂക്ഷിച്ചുകൊള്ളുവിൻ എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗത്തിൽ അവരുടെ ദൂതന്മാർ സ്വൎഗ്ഗത്തിലുള്ള എന്റെ പിതാവിന്റെ മുഖം എപ്പോഴും കണ്ടുകൊണ്ടിരിക്കുന്നു എന്നു ഞാൻ നിങ്ങളോടു പറയുന്നു. [സങ്കീ. ൩൪. വ. ൭]

൧൧. എന്തുകൊണ്ടെന്നാൽ നശിച്ചുപോയിരുന്നതിനെ രക്ഷിക്കുവാനാകുന്നു മനുഷ്യപുത്രൻ വന്നിരിക്കുന്നതു്. [ലൂ. അ. ൧൯. വ. ൧൦.]

൧൨. നിങ്ങൾക്കു് എന്തു തോന്നുന്നു: ഒരു മനുഷ്യനു നൂറു ആടുകൾ ഉണ്ടായിരിക്കെ അവയിൽ ഒന്നു വഴിതെറ്റിപ്പോയാൽ അവൻ തൊണ്ണൂറ്റൊമ്പതിനേയും മലയിൽ വിട്ടുകൊണ്ടു വഴിതെറ്റപ്പോയതിനെ അന്വേഷിച്ചുപോകുന്നില്ലയോ? [ലൂ. അ. ൧൫. വ. ൪]

൧൩. അതിനെ കണ്ടുകിട്ടിയാലോ വഴിതെറ്റിപ്പോകാത്ത തൊണ്ണൂറ്റൊമ്പതിനെപ്പറ്റി എന്നതിലധികമായി അതിനെപ്പറ്റി അവൻ സന്തോഷിക്കുന്നു എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു.

൧൪ ഇങ്ങനെ തന്നെ ഈ ചെറിയവരിൽ ഒരുത്തൻ നശിച്ചുപോകു

വാൻ സ്വൎഗ്ഗത്തിലുള്ള നിങ്ങളുടെപിതാവിന്റെ സന്നിധിയിൽ ഉഷ്ടമല്ല.

൧൫. പിന്നാൽ നിന്റെ സഹോദരൻ നിന്നോടു തെററു ചെയ്താൽ നീ ചെന്നു, നീയും അവനും മാത്രമായിരിക്കയിൽ, അവനെ കുററപ്പെടുത്തുക. അവൻ നിന്റെ വാക്ക കേട്ടു എങ്കിൽ നിന്റെ സഹോദരനെ നീ നേടി [അച. അ ൧൯. വ ൧൭: ഗലസി. അ. ൬. വ ൧൨: ലൂ അ. ൧൭. വ. ൩: യാക്കോ. അ. ൫. വ. ൧൯ ]

൧൬. എന്നാൽ അവൻ നിന്റെ വാക്ക കേട്ടില്ലെങ്കിൽ, രണ്ടോ മൂന്നോ സാക്ഷികളുടെ വാമൊഴിയിന്മേൽ കാൎയ്യം മുഴുവൻ സ്ഥിരപ്പെടേണ്ടതിനായി, ഒന്നോ രണ്ടോ പേരെ നിന്നോടുകൂടെ കൊണ്ടുപോകുക. [ആവൎത്ത അ. ൧൯. വ ൧൫: യോഹ. അ. ൮. വ ൧൭: ൨. കോറ അ. ൧൩. വ. ൧: എബ്രാ. അ. ൧൦.വ. ൨൮.]

൧൭. എന്നാൽ അവൻ അവരുടെ വാക്കും കേൾക്കാതിരുന്നാൽ സഭയോടു പറയുക; അവൻ സഭയുടെ വാക്കും കേൾക്കാതിരുന്നാൽ അവൻ നിനക്ക ചുങ്കക്കാരനെപ്പോലെയും പുറജാതിക്കാരനെപ്പോലെയും ആയിരിക്കട്ടെ. [൧ കോറ അ. ൫ വ. ൯: ൨. തെസ. അ. ൩. വ ൧൪ ]

൧൮. ഞാനോ സത്യമായിട്ടു നിങ്ങളോടു പറയുന്നു. നിങ്ങൾ ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വൎഗ്ഗത്തിൽ കെട്ടപ്പെട്ടിരിക്കും; നിങ്ങൾ ഭൂമിയിൽ അഴിക്കുന്നതോ സ്വൎഗ്ഗത്തിൽ അഴിക്കപ്പെട്ടിരിക്കും. [യോഹ. അ ൨൦ വ ൨൩.]

൧൯. വിണ്ടും ഞാൻ നിങ്ങളോടു പറയുന്നു: തങ്ങൾ പ്രാൎത്ഥിക്കുന്ന എതു കാൎയ്യത്തെക്കുറിച്ചും നിങ്ങളിൽ ഇരുവർ ഭൂമിയിൽ യോജിച്ചിരുന്നാൽ സ്വൎഗ്ഗത്തിലുള്ള എന്റെ പിതാവിങ്കൽനിന്ന് അതു അവൎക്കു ലഭിക്കും.

൨൦. എന്തുകൊണ്ടെന്നാൽ രണ്ടോ മൂന്നോ പേർ എന്റെ നാമത്തിൽ എവിടെ കൂടിയിരിക്കുമോ അവിടെ അവരുടെ ഇടയിൽ ഞാനുണ്ട്.

൨൧. അപ്പോൾ കേപ്പാ അവന്റെ അടുക്കൽ വന്ന് അവനോടു: എന്റെ കൎത്താവേ, എന്റെ സഹോദരൻ എന്നോടു തെററുചെയ്താൽ ഞാൻ അവനോടു എത്ര പ്രാവശ്യം ക്ഷമിക്കണം; ഏഴുപ്രാവശ്യം വരെയൊ? എന്നു ചോദിച്ചു. [ലൂ. അ. ൧൭. വ. ൪.]

൨൨. ഈശോ അവനോടു അരുളിച്ചെയ്യുന്നു: ഏഴുവരെ എന്നല്ല ഞാൻ നിന്നോടു പറയുന്നത്, പിന്നെയോ ഏഴേഴു (വീതം) എഴുപതു പ്രാവശ്യംവരെ

൨൩. അതുകൊണ്ടു സ്വൎഗ്ഗരാജ്യം തന്റെ ഭൃത്യന്മാരോട് കണക്കുകേൾക്കുവാൻ കരുതിയ രാജാവായ ഒരു മനുഷ്യനോടു സദൃശമാകുന്നു

൨൪. അവൻ (കണക്ക) കേട്ടുതുടങ്ങിയപ്പോൾ പതിനായിരം കക്രാ കടം വാങ്ങിയിരുന്ന ഒരുത്തനെ അവന്റെയടുക്കൽ അവർ കൊണ്ടുവന്നു.

൨൫. എന്നാൽകൊടുത്തുവീട്ടുവാൻ അവനു വകയില്ലാതിരുന്നതുകൊണ്ട് അവനെയും അവന്റെ ഭാൎയ്യയെയും അവന്റെ മക്കളെയും അവനുള്ളതൊക്കെയും വിററു കടം വിട്ടുവാൻ അവന്റെ യജമാനൻ കല്പിച്ചു.

൨൬. അപ്പോൾ ആ ഭൃത്യൻ വീണു അവനെ വന്ദിച്ച്: എന്റെ യജമാനനേ, എനിക്ക (ഒരു) അവധി തരണമേ. ഞാൻ നിനക്ക എല്ലാം തന്നു വീട്ടികൊള്ളാം എന്നു അപേക്ഷിച്ചു.

൨൭. ആകയാൽ ആ ഭൃത്യൻെറ എജമാനനു കരുണ തോന്നി അവനെ വിടുകയും, അവൻെറ കടം അവനു ഇളച്ചു കൊടുക്കുകയും ചെയ്തു.

൨൮. എന്നാൽ ആ ഭൃത്യൻ പുറപ്പെട്ടു തന്നോടു നൂറു ദേനാറാ കടം വാങ്ങിയിരുന്ന തൻെറ ഒരു കൂട്ടുകാരനെ കണ്ടാറെ അവനെ പിടിച്ചു അവൻെറ തൊണ്ടക്കു ഞെക്കി: നീ എന്നോടു കടം വാങ്ങിയിരിക്കുന്നതു എനിക്കു തരിക എന്നു അവനോടു പറയുന്നു.

൨൯. അപ്പോൾ അവൻെറ ആ കൂട്ടുകാരൻ അവൻെറ പാദങ്ങളിൽ വീണ്: എനിക്കു (ഒരു) അവധി തരണമേ. ഞാൻ നിനക്കു തന്നു വീട്ടിക്കൊള്ളാം എന്നു അവനോടു അപേക്ഷിച്ചു പറഞ്ഞു.

൩൦. എങ്കിലും അവൻ സമ്മതിക്കാതെ ചെന്നു തന്നോടു കടം വാങ്ങിയിരുന്നതു തനിക്കു കൊടുക്കുവോളം അവനെ കാരാഗ്രഹത്തിലാക്കി.

൩൧. എന്നാൽ നടന്ന സംഗതി അവരുടെ കൂട്ടുകാർ കണ്ടപ്പോൾ അവർ വളരെ ദുഃഖിച്ചു. അതിനാൽ അവർ വന്നു സംഭവിച്ചതെല്ലാം അവരുടെ എജമാനനെ അറിയിച്ചു.

൩൨. അപ്പോൾ അവൻെറ എജമാനൻ അവനെ വിളിച്ച് അവനോടു പറഞ്ഞു: ദുഷ്ടഭൃത്യാ, നീ എന്നോടു അപേക്ഷിച്ചതുകൊണ്ട് ആ കടമെല്ലാം ഞാൻ നിനക്കു ഇളച്ചു തന്നുവല്ലൊ.

൩൩. ഞാൻ നിന്നോടു കരുണ ചെയ്തതുപോലെ നിൻെറ കൂട്ടുകാരനോടു നീയും കരുണ ചെയ്യേണ്ടതായിരുന്നില്ലേ?

൩൪. മാത്രമല്ല, അവൻെറ എജമാനൻ കോപിച്ച്, അവൻ തന്നോടു കടം വാങ്ങിയിരുന്നതു മുഴുവൻ കൊടുത്തു വീട്ടുവോളം പീഡകന്മാർക്കു അവനെ ഏല്പിച്ചു കൊടുത്തു.

൩൫. നിങ്ങൾ ഓരോരുത്തൻ തൻെറ സഹോദരൻെറ തെറ്റു നിങ്ങളുടെ ഹൃദയത്തിൽ നിന്നുതന്നെ അവനോടു ക്ഷമിക്കാതിരുന്നാൽ സ്വർഗ്ഗത്തിലുള്ള എൻെറ പിതാവു നിങ്ങളോടും ഇപ്രകാരം ചെയ്യും.

## വ്യാഖ്യാനം.

൩. "കഴുതയുടെ തിരികല്ല്": കഴുതയെക്കൊണ്ടു തിരിപ്പിക്കുന്ന തിരികല്ല്.

൭. "ഇടർച്ചകൾ വരേണ്ടതു് ആവശ്യം": ലോകത്തിൻെറ ദുഷ്ടതയും അധമകാര്യങ്ങളിലേക്കുള്ള ചാച്ചിലും ആലോചിച്ചാൽ ഇടർച്ചയുണ്ടാകാതിരിക്കുവാൻ നിവൃത്തിയില്ല. എന്നാൽ മ്ശിഹാ അരുളിച്ചെയ്തതുകൊണ്ടല്ല ഇടർച്ചയുണ്ടാകുന്നതു്; ഉണ്ടാകുവാനിരിക്കുന്നതു അറിഞ്ഞുകൊണ്ട് അവിടന്നു മുൻകൂറായി അരുളിച്ചെയ്യുന്നു എന്നേയുള്ളു. ഇടർച്ചയുണ്ടാകുവാൻ ദൈവം അനുവദിക്കുന്നതു് അതു ഗുണവാന്മാർക്കു നന്മയായിത്തീരുന്നതുകൊണ്ടാണ്. ഈയോബ്, യൌസേപ്പ് ആദിയായവരുടെ സംഗതി ആലോചിച്ചു നോക്കുക.

൧൮. "നിങ്ങൾ . . . കെട്ടുന്നതെല്ലാം . . . കെട്ടപ്പെട്ടിരിക്കും": ന. കർത്താവു മുമ്പു (അ. ൧൬. വ. ൧൯.) പത്രോസിനുമാത്രം നൽകിയ അധികാരം ഇപ്പോൾ മററു ശ്ലീഹന്മാർക്കും നൽകുന്നു. എന്നാൽ പത്രോസിനു നൽകിയ പരമാധികാരം ഇതിനാൽ അസ്ഥിരപ്പെടുത്തുന്നില്ല. അതു പിന്നീടു (യോഹ. അ. ൨൧. വ. ൧൫—൧൭.) ഉറപ്പിക്കുന്നതേയുള്ളു. എല്ലാപേർക്കും കൊടുത്ത അധികാരം ഒന്നുതന്നെ; എന്നാൽ എല്ലാപേർക്കും ഒരേ അളവിലല്ല. പത്രോസു മാത്രമാണ് അടിസ്ഥാനക്കല്ല്. അദ്ദേഹത്തിനു

മാത്രമേ താക്കോലുകളാൽ നിർദ്ദിഷ്ടമായ പരമാധികാരം നൽകുന്നുള്ളൂ. എല്ലാവരും ദൈവദത്തമായ അധികാരത്താൽ (Divine Right) ഭരിക്കുന്നു. (നട. അ. ൨൦. വ. ൨൮.) എന്നാൽ മററു ശ്ലീഹന്മാർ പത്രോസിനു അധീനരായിട്ടു മാത്രം ഇവിടെ പരമാദ്ധ്യക്ഷനായ പത്രോസ് ഉൾപ്പെടെ എല്ലാ ശ്ലീഹന്മാരോടും മ്ശിഹാ അരുളിച്ചെയ്യുന്നു. എന്തുകൊണ്ടെന്നാൽ മ്ശിഹായുടെ വചനം ഫലപ്രദമാകുവാൻ മററു ശ്ലീഹന്മാരോടു പത്രോസും ചേർന്നിരിക്കണം. എന്നാൽ അ. ൧൬. വ. ൧൯-ൽ മ്ശിഹാ പത്രോസിനോടു മാത്രമേ അരുളിച്ചെയ്യുന്നുള്ളൂ. അതുകൊണ്ടു മററു ശ്ലീഹന്മാർ പത്രോസിനോടു ചേർന്നിരുന്നില്ലെങ്കിലും മ്ശിഹായുടെ വചനം ഫലപ്രദമാകുമെന്നു സിദ്ധിക്കുന്നു.

൨൦. "അവിടെ അവരുടെ ഇടയിൽ ഞാനുണ്ടു്": മ്ശിഹായുടെ നാമത്തിലും അധികാരത്തിലും സഭയോടുള്ള ഐക്യത്തിലും സമ്മേളിക്കുമ്പോൾ മാത്രം എന്നു ധരിക്കണം.

൨൨. "ഏഴെഴു (വീതം) എഴുപതു പ്രാവശ്യം": നിരവധി പ്രാവശ്യം, എത്ര പ്രാവശ്യം തെററു ചെയ്യുന്നുവോ അത്രയും പ്രാവശ്യം, എപ്പോഴും എന്നർത്ഥം. 'ഏഴു' എന്ന സംഖ്യ വി. ഗ്രന്ഥത്തിൽ 'വളരെ' എന്ന അർത്ഥത്തിലാണു പലപ്പോഴും പ്രയോഗിച്ചിരിക്കുന്നതു്.

൨൪. "കക്രാ": ടാലെൻറ്. ഇതിൻെറ വിലയെപ്പററി ഭിന്നാഭിപ്രായമാണുള്ളതു്. വലിയ ഒരു സംഖ്യ എന്നേ ഇവിടെ ധരിക്കേണ്ടതുള്ളൂ.

൨൮. "ദേനാറാ": പെൻസ്. ഇവിടെ ഒരു ചെറിയ തുകയെന്നുമാത്രം ഗ്രഹിച്ചാൽ മതിയാകും.

൩൫. "എൻെറ പിതാവു് നിങ്ങളോടും ഇപ്രകാരം ചെയ്യും": കടം ഇളവു ചെയ്തശേഷവും, പീഡനോപകരണങ്ങൾ പ്രയോഗിച്ചു തന്നെയും, അതു വീണ്ടും പിരിച്ചെടുത്തതായി ഉപമയിൽ പറയുന്നുണ്ടു്. എന്നാൽ ദൈവത്തിൻെറ പ്രവൃത്തികൾക്കു മാററമില്ല. ഒരിക്കൽ ക്ഷമിച്ചാൽ അതു് എന്നേക്കും ക്ഷമിച്ചതുതന്നെ. ഉപമകളിലെ പല കാര്യങ്ങൾ ഉപമാചാതുര്യത്തിനുവേണ്ടി മാത്രമുള്ളവയാണെന്നു എപ്പോഴും ഓർമ്മിക്കണം; അവ നാം ബുദ്ധിപൂർവ്വം മനസ്സിലാക്കേണ്ടതുമാണ്. നമ്മുടെ നിരവധി പാപങ്ങൾ ദൈവം നമ്മോടു ക്ഷമിച്ചിരിക്കെ, നമ്മെ ദ്രോഹിക്കുന്നവരോടു നാമും ക്ഷമിക്കണമെന്നും, അല്ലാഞ്ഞാൽ അവിടന്നു നമ്മോടും ക്ഷമിക്കയില്ലെന്നുമല്ലാതെ ഒരിക്കൽ ക്ഷമിച്ചതു പുനർജ്ജീവിപ്പിക്കുമെന്ന് ഈ ഉപമയിൽനിന്നു അർത്ഥമാക്കരുതു്.

## അദ്ധ്യായം ൧൯.

വിവാഹബന്ധത്തിൻെറ അവിഭേദ്യത.
സ്വർഗ്ഗരാജ്യത്തിനുവേണ്ടിയുള്ള അവിവാഹിതജീവിതവും
മ്ശിഹായെക്കുറിച്ചുള്ള സർവ്വപരിത്യാഗവും. ധനംമൂലമുണ്ടാകുന്ന
അപത്തു്. സർവ്വവും പരിത്യജിച്ചു മ്ശിഹായെ
അനുഗമിക്കുന്നവർക്കുള്ള പ്രതിഫലം.

൧. പിന്നെ സംഭവിച്ചതെന്തെന്നാൽ: ഈശോ ഈ വചനങ്ങൾ അവസാനിപ്പിച്ചശേഷം ഗ്ലീലായിൽ നിന്നു യാത്ര പുറപ്പെട്ടു് യോർദ്ദാനാൻെറ അക്കരെ യൂദായുടെ അതിർത്തിയിലേക്കു വന്നു. [മർക്കോ. അ. ൧൦. വ. ൧.]

൨. വളരെ ജനക്കൂട്ടങ്ങൾ അവൻെറ പിന്നാലെ വരികയും അവിടെവെച്ചു അവൻ അവരെ സുഖപ്പെടുത്തുകയും ചെയ്തു.

൩. അനന്തരം പ്രീശർ അവൻെറ അടുക്കൽ വന്നു് അവനെ പ

രീക്ഷിച്ചുകൊണ്ടു: ഏതുകാരണത്തെപ്പറ്റിയെങ്കിലും ഒരു മനുഷ്യന് തന്റെ ഭാൎയ്യയെ ഉപേക്ഷിക്കുവാൻ പാടുണ്ടൊ എന്നു ചോദിക്കുന്നു. [മൎക്കൊ. അ. ൧൦. വ. ൨.]

൪. അവനൊ ഉത്തരമായി അവരോടു അരുളിച്ചെയ്തു: ആദിയിൽ ഉണ്ടാക്കിയവൻ ആണും പെണ്ണുമായി അവരെ ഉണ്ടാക്കിയെന്നും, (൫) [സൃ. അ. ൧. വ. ൨൭.]

൫. അതിനാൽ പുരുഷൻ തന്റെ അപ്പനെയും തന്റെ അമ്മയെയും വിട്ടു തന്റെ ഭാൎയ്യയോടു ചേൎന്നിരിക്കയും, അവരിരുവരും ഒരു ജഡമായിത്തീരുകയും ചെയ്യുമെന്നു (൪) «അവൻ പറഞ്ഞു എന്നും നിങ്ങൾ വായിച്ചിട്ടില്ലയൊ?». [സൃ. അ. ൨. വ. ൨൪: ൧. കൊറ. അ. ൬. വ. ൧൬: എഫെ. അ. ൫. വ. ൩൧.]

൬. ആകയാൽ അവർ ഒരു ശരീരമല്ലാതെ രണ്ടല്ല. അതുകൊണ്ടു ദൈവം യോജിപ്പിച്ചതു മനുഷ്യൻ വേൎതിരിക്കരുതു.

൭. അവർ അവനോടു ചോദിക്കുന്നു: അങ്ങിനെയെങ്കിൽ ഞങ്ങൾ ഉപേക്ഷച്ചീട്ടു കൊടുത്തു അവളെ പിരിച്ചുവിടുവാൻ മൊശെ കല്പിച്ചതു എന്തുകൊണ്ടു? [ആവൎത്ത. അ. ൨൪. വ. ൧.]

൮. അവൻ അവരോടു അരുളിച്ചെയ്യുന്നു: മൊശെ നിങ്ങളുടെ ഹൃദയകാഠിന്യം നിമിത്തം നിങ്ങളുടെ ഭാൎയ്യമാരെ പിരിച്ചുവിടുവാൻ നിങ്ങൾക്കു അനുവദിച്ചു. എന്നാൽ ആദ്യം മുതൽ അങ്ങിനെ ആയിരുന്നില്ല.

൯. ഞാനൊ നിങ്ങളോടു പറയുന്നു: വ്യഭിചാരം നിമിത്തമല്ലാതെ തന്റെ ഭാൎയ്യയെ ഉപേക്ഷിക്കുന്നവനും മറ്റൊരുത്തിയെ പരിഗ്രഹിക്കുന്നവനും വ്യഭിചാരം ചെയ്യുന്നു. ഉപേക്ഷിക്കപ്പെട്ടവളെ പരിഗ്രഹിക്കുന്നവനും വ്യഭിചാരം ചെയ്യുന്നു. [മത്താ. അ. ൫. വ. ൩൨: മൎക്കൊ. അ. ൧൦. വ. ൧൧: ലൂ. അ. ൧൬. വ. ൧൮: ൧. കൊറ. അ. ൭. വ. ൧൦.]

൧൦. അവന്റെ ശിഷ്യന്മാർ അവനോടു പറയുന്നു: ഭൎത്താവും ഭാൎയ്യയും തമ്മിലുള്ള സ്ഥിതി ഇങ്ങിനെ കഠിനമാണെങ്കിൽ വിവാഹം ചെയ്യുന്നതു നന്നല്ലല്ലൊ.

൧൧. അവനൊ അവരോടു അരുളിച്ചെയ്തു: വരം ലഭിച്ചവനല്ലാതെ എല്ലാവരും ഈ കാൎയ്യം ഗ്രഹിക്കുന്നില്ല.

൧൨. എന്തുകൊണ്ടെന്നാൽ തങ്ങളുടെ മാതാവിന്റെ ഉദരത്തിൽ നിന്നു ഷണ്ഡന്മാരായിത്തന്നെ ജനിക്കയാൽ അങ്ങിനെ (ഉള്ളവർ) ഉണ്ടു; മനുഷ്യൎമൂലം ഷണ്ഡന്മാരായിത്തീൎന്ന ഷണ്ഡന്മാരുണ്ടു; സ്വൎഗ്ഗരാജ്യത്തെക്കുറിച്ചു തങ്ങളെത്തന്നെ ഷണ്ഡന്മാരാക്കിത്തീൎത്ത ഷണ്ഡന്മാരുമുണ്ടു. ഗ്രഹിക്കുവാൻ കഴിയുന്നവൻ ഗ്രഹിക്കട്ടെ.

൧൩. അപ്പോൾ, പൈതങ്ങളുടെ മേൽ അവൻ തന്റെ കൈവെച്ചു പ്രാൎത്ഥിക്കേണ്ടതിന്നായി അവരെ അവന്റെ അടുക്കൽ അവർകൊണ്ടുവന്നു. എന്നാൽ അവന്റെ ശിഷ്യന്മാർ അവരെ ശകാരിച്ചു. [മൎക്കൊ. അ. ൧൦. വ. ൧൩: ലൂ. അ. ൧൮. വ. ൧൫.]

൧൪. ഈശോയാകട്ടെ അവരോടു: പൈതങ്ങൾ എന്റെ അടുക്കലേക്കു വരുവാൻ നിങ്ങൾ സമ്മതിക്കുവിൻ; നിങ്ങൾ അവരെ തടയേണ്ടാ. എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗരാജ്യം ഇവരെപ്പോലെയുള്ളവരുടേതു ആണല്ലൊ എന്നു അരുളിച്ചെയ്തു. [മത്താ. അ. ൧൮. വ. ൩.]

൧൫. പിന്നെ അവൻ അവരുടെ

മേൽ തൻെറ കൈവച്ചശേഷം അവിടെ നിന്നുപോയി.

൧൬. അനന്തരം ഒരുത്തൻ അടുത്തുവന്ന് അവനോട്: ഗുണവാനായ ഗുരോ, എനിക്കു നിത്യായുസ്സുണ്ടാകുവാൻ ഞാൻ എന്തു നന്മചെയ്യണം? എന്നു ചോദിച്ചു. [മർക്കോ. അ. ൧൦. വ. ൧൭: ലൂ. അ. ൧൮. വ. ൧൮.]

൧൭. അതിനു അവൻ അവനോടു: നീ എന്തുകൊണ്ട് എന്നെ ഗുണവാനേ, എന്നു വിളിക്കുന്നു? ദൈവം ഒരുവനല്ലാതെ ഗുണവാനില്ല. എന്നാൽ ആയുസ്സിൽ പ്രവേശിക്കുവാൻ നിനക്കു മനസ്സുണ്ടെങ്കിൽ കല്പനകൾ കാത്തുകൊള്ളുക എന്നു അരുളിച്ചെയ്തു.

൧൮. ഏവ? എന്നു അവൻ അവനോടു ചോദിക്കുന്നു. അതിനു ഈശോ അവനോടു അരുളിച്ചെയ്തു: നീ കൊല്ലരുത്; നീ വ്യഭിചാരം ചെയ്യരുത്; നി മോഷ്ടിക്കരുത്; നീ കള്ളസ്സാക്ഷി പറയരുത്; [പുറ. അ. ൨൦. വ. ൧൩.]

൧൯. നിൻെറ അപ്പനെയും നിൻെറ അമ്മയെയും ബഹുമാനിക്കുക; നിൻെറ അയൽക്കാരനെ നിന്നെപ്പോലെ സ്നേഹിക്കുക.

൨൦. ആ യുവാവ് അവനോടു: ഇവയെല്ലാം എൻെറ ബാല്യംമുതൽ ഞാൻ ആചരിച്ചിരിക്കുന്നു. എനിക്കു (ഇനി) എന്തു കുറവുണ്ട്? എന്നു ചോദിക്കുന്നു.

൨൧. ഈശോ അവനോടു: നിനക്കു പരിപൂർണ്ണനാകുവാൻ മനസ്സുണ്ടെങ്കിൽ നീ പോയി നിൻെറ മുതൽ വിററു ദരിദ്രർക്കു കൊടുക്കുക. എന്നാൽ നിനക്കു സ്വർഗ്ഗത്തിൽ നിക്ഷേപമുണ്ടാകും. പിന്നെ എൻെറ പിന്നാലെ വരിക എന്നു അരുളിച്ചെയ്തു.

൨൨. എന്നാൽ ആ യുവാവ് ഈ വചനംകേട്ടു ദുഃഖത്തോടുകൂടി പൊയ്ക്കളഞ്ഞു. എന്തുകൊണ്ടെന്നാൽ അവനു വളരെ സമ്പത്തുണ്ടായിരുന്നു.

൨൩. ഈശോയോ തൻെറ ശിഷ്യന്മാരോടു അരുളിച്ചെയ്തു: ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു: ധനവാൻ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുന്നതു പ്രയാസമാകുന്നു.

൨൪. ഞാൻ വീണ്ടും നിങ്ങളോടു പറയുന്നു: ധനവാൻ ദൈവരാജ്യത്തിൽ പ്രവേശിക്കുന്നതിനെക്കാൾ ഒട്ടകം സൂചിക്കുഴയിലൂടെ കടക്കുന്നതു് എളുപ്പമാകുന്നു.

൨൫. എന്നാൽ ശിഷ്യന്മാർ (ഇതു) കേട്ടപ്പോൾ വളരെ പരിഭ്രമിച്ച്: അങ്ങനെയെങ്കിൽ രക്ഷപ്രാപിക്കുവാൻ ആർക്കു കഴിയും? എന്നു പറയുന്നു.

൨൬. ഈശോ അവരെ സൂക്ഷിച്ചുനോക്കി അവരോടു: ഇതു മനുഷ്യനു സാദ്ധ്യമല്ല, എന്നാൽ ദൈവത്തിനു എല്ലാം സാദ്ധ്യമാകുന്നു എന്നു അരുളിച്ചെയ്തു.

൨൭. അപ്പോൾ കേപ്പാ മറുപടിയായി അവനോടു: ഇതാ! ഞങ്ങൾ സകലവും ഉപേക്ഷിച്ച് നിൻെറ പിന്നാലെ വന്നിരിക്കുന്നുവല്ലൊ. ആകയാൽ ഞങ്ങൾക്കു എന്തു ലഭിക്കും എന്നു ചോദിച്ചു.

൨൮. ഈശോ അവരോടു അരുളിച്ചെയ്യുന്നു: ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു: നിങ്ങൾ എൻെറ പിന്നാലെവന്നിരിക്കകൊണ്ട്, മനുഷ്യപുത്രൻ പുതിയ ലോകത്തിൽ തൻെറ മഹിമയുടെ സിംഹാസനത്തിൽ ഇരിക്കുമ്പോൾ നിങ്ങളും പന്ത്രണ്ടു സിംഹാസനങ്ങളിൽ ഇരുന്ന് ഇസ്രായേലിൻെറ പന്ത്രണ്ടു ഗോത്രങ്ങളെ വിധിക്കും.

൨൯. എന്റെ നാമം നിമിത്തം വീടുകളോ, സഹോദരന്മാരെയോ, സഹോദരികളെയോ, അപ്പനെയോ, അമ്മയെയോ, ഭാൎയ്യയെയോ, മക്കളെയോ, നിലങ്ങളോ ഉപേക്ഷിക്കുന്ന ഏവനും ഒന്നിനു നൂറായി ലഭിക്കും; നിത്യജീവനെ അവൻ അവകാശപ്പെടുത്തുകയും ചെയ്യും.

൩൦. എന്നാൽ മുമ്പന്മാർ പിമ്പന്മാരും, പിമ്പന്മാർ മുമ്പന്മാരും ആയിത്തീരുന്നവർ പലർ (ഉണ്ടു്). [മത്താ. അ. ൨൦. വ. ൧൬: മൎക്കോ. അ. ൧൦. വ. ൩൧: ലൂ. അ. ൧൩. വ. ൩൦.]

## വ്യാഖ്യാനം.

൭. "ഉപേക്ഷാച്ചീട്ടു": എവിടെയെങ്കിലും പൊയ്ക്കൊള്ളുന്നതിനും ആരോടെങ്കിലും വിവാഹം നടത്തുന്നതിനും അനുവദിക്കുന്നതായി ഭൎത്താവു ഭാൎയ്യക്കു കൊടുക്കുന്ന ഒരു രേഖ. ആവൎത്ത. അ. ൨൪. വ. ൧. വ്യാ.

൯. "വ്യഭിചാരം നിമിത്തമല്ലാതെ": ആകയാൽ വ്യഭിചാരം നിമിത്തമായിരുന്നാൽ മറെറാരുത്തിയെ പരിഗ്രഹിക്കുന്നതു നിയമവിരുദ്ധമല്ല എന്നു ചില പാഷണ്ഡികൾ അനുമാനിക്കുന്നുണ്ടു്. ഇതു അബദ്ധവും, തിരുസഭയുടെ അനുസ്യൂതമായ പാരമ്പൎയ്യത്താലും, വി. പൌലോസിനാലും (റോമ. അ. ൭. വ. ൨: ൧. കോറ. അ. ൭. വ. ൧൦, ൧൧), ട്രെൻറിലെ സാൎവ്വത്രികസൂനഹദോസിനാലും (Sess. 24. can. 6, 7.) ശപിക്കപ്പെട്ടതുമാണു്. ഫ്രീശരുടെ ചോദ്യത്തിൽ, ഏതുകാൎയ്യവശാലെങ്കിലും ഒരുത്തനു ഭാൎയ്യയെ ഉപേക്ഷിക്കാമോ? അങ്ങനെ ഉപേക്ഷിച്ചാൽ അവനു വേറെ വിവാഹം ചെയ്യാമോ? എന്നു രണ്ടു കാൎയ്യങ്ങളാണു് ഉൾപ്പെട്ടിരുന്നതു്. മ്ശീഹാ ആ രണ്ടു കാൎയ്യങ്ങൾക്കും മറുപടി നല്കുന്നു. വ്യഭിചാരം നിമിത്തമല്ലാതെ തന്റെ ഭാൎയ്യയെ ഉപേക്ഷിക്കുന്നവനും, വ്യഭിചാരം നിമിത്തമൊ അല്ലാതെയൊ സ്വന്ത ഭാൎയ്യയെ ഉപേക്ഷിച്ചു് അവൾ ജീവനോടിരിക്കെ വേറൊരുത്തിയെ വിവാഹം ചെയ്യുന്നവനും വ്യഭിചരിക്കുന്നു എന്നാണു് അവിടുന്നു പ്രസ്താവിക്കുന്നതു്. വിവാഹത്തിനു നേരെ വിരോധമായ പാപം എന്നാണു വ്യഭിചാരമെന്ന പദംകൊണ്ടു ഗ്രഹിക്കേണ്ടതു്. കുററമില്ലാത്തവളെ ഉപേക്ഷിക്കുന്നവൻ വിവാഹത്തിന്റെയും ഭാൎയ്യയുടെയും ന്യായാവകാശം ലംഘിക്കുന്നു. ഇതിനാലും, ഉപേക്ഷിക്കപ്പെട്ടവൾ വ്യഭിചരിക്കുവാൻ ഇടയാക്കുകയാലും കുററമില്ലാത്തവളെ ഉപേക്ഷിക്കുകമാത്രം ചെയ്യുന്നവൻ വ്യഭിചരിക്കുന്നു. പഴയനിയമത്തിലെ വിവാഹം കൂദാശയല്ലാതിരുന്നതിനാൽ വ്യഭിചാരദോഷംനിമിത്തം ഉപേക്ഷിച്ചാൽ വിവാഹബന്ധം അററുപോയിരുന്നതുകൊണ്ടു വേറെ വിവാഹം നിയമവിരുദ്ധമായിരുന്നില്ല. എന്നാൽ മ്ശീഹാ വിവാഹത്തെ ആദിമാവസ്ഥയിൽ പുനഃസ്ഥാപിക്കയും, കൂദാശയായുയൎത്തുകയും, ദൈവം യോജിപ്പിച്ചതു മനുഷ്യൻ വേൎതിരിക്കരുതെന്നു് ആജ്ഞാപിക്കയും ചെയ്തിരിക്കയാൽ വിവാഹബന്ധം അററുപോകത്തക്കവിധത്തിലുള്ള മോചനം പുതിയനിയമത്തിൽ ഇല്ല. വ്യഭിചാരം നിമിത്തമുള്ള മോചനംതന്നെയും വിവാഹബന്ധത്തിൽ നിന്നല്ല, സഹവാസത്തിൽ നിന്നുമാത്രമാണു്. ആകയാൽ വ്യഭിചാരം നിമിത്തംതന്നെയും ഉപേക്ഷിക്കുന്നവൻ വേറൊരുത്തിയെ വിവാഹം ചെയ്താൽ ഇവനും വ്യഭിചരിക്കുന്നു. കുററമില്ലാത്തവളെ ഉപേക്ഷിക്കുന്നവൻ വേറൊരുത്തിയെ വിവാഹം ചെയ്യുന്നതു വ്യഭിചാരമാണെന്നുള്ളതു് അനുക്തസിദ്ധവുമാണല്ലൊ. — വ്യഭിചാരം നിമിത്തം ഉപേക്ഷിച്ചാൽ വിവാഹബന്ധം അററുപോകുന്നപക്ഷം അവളെ പരിഗ്രഹിക്കുന്നവൻ വ്യഭിചാരിയാകയില്ല. അങ്ങനെയെങ്കിൽ 'ഉപേക്ഷിക്കപ്പെട്ടവളെ പരിഗ്രഹിക്കുന്നവനും വ്യഭിചാരം ചെയ്യുന്നു' (വ. ൯. ഉത്തരാൎദ്ധം) എന്ന ഭാഗം കുററമില്ലാതെ ഉപേക്ഷിക്കപ്പെട്ടവളെപ്പററിയാണെന്നു സമ്മതിക്കേണ്ടിവരും. ഇതു കുററക്കാരിയെ കുററമില്ലാത്തവളെ

ക്കാൾ ശ്രേഷ്ഠാവസ്ഥയിൽ ആക്കുകയാണല്ലൊ. ആകയാൽ വ്യഭിചാരം മൂലമുള്ള ഉപേക്ഷയിലും വിവാഹബന്ധം ശിഥിലമാകുന്നില്ലെന്നു സമ്മതിച്ചേതീരു. – "വ്യഭിചാരം നിമിത്തമല്ലാതെ" എന്ന പദങ്ങൾ മർക്കോസിന്റെയും (അ. ൧൦. വ. ൨.) ലൂക്കായുടെയും (അ. ൧൬. വ. ൧൮.) സുവിശേഷങ്ങളിലും വി. പൌലോസിന്റെ കോറന്തോസ്കാർക്കുള്ള ലേഖനത്തിലും (൧. കോറ. അ. ൭. വ. ൧൦.), മത്തായിയുടെ ഈ വാക്യത്തിന്റെ ഉത്തരാർദ്ധത്തിൽ തന്നെയും ഇല്ലെന്നുള്ള സംഗതിയും സൂത്ത്യമായിരിക്കുന്നു. സുറിയാനിയിലെ 'വാവു' (ഠ) എന്ന അക്ഷരത്തിനും അതിന്റെ സ്ഥാനത്തു മൂലത്തിൽ ഉപയോഗിച്ചിരുന്ന പദത്തിനും എല്ലാഉപസർഗ്ഗങ്ങളുടെയും സംയോജകാവ്യയങ്ങളുടെയും അർത്ഥമുള്ളതിനാൽ 'വ്യഭിചാരം നിമിത്തമല്ലാതെ' എന്ന ഉപവാക്യം 'വേറൊരുത്തിയെ പരിഗ്രഹിക്കുന്ന' എന്നതിനോടു യോജിപ്പിച്ചേ അന്വയിക്കാവൂ എന്നു വരുന്നില്ല. ഭാര്യാഭർത്താക്കന്മാരിൽ ഒരാളിനെപ്പറ്റി ഇവിടെ പ്പറഞ്ഞതെല്ലാം മറെറ ആളിനെപ്പററിയും ഗ്രഹിക്കേണ്ടതാണ്.

൧൧. "എല്ലാവരും ഈ കാൎയ്യം ഗ്രഹിക്കുന്നില്ല": വിഷയവിരക്തരായി ജീവിക്കുവാൻ രണ്ടു കാൎയ്യങ്ങൾ ആവശ്യമാണ്. ഒന്നു ദൈവസഹായം അഥവാ വരം, മറെറാന്നു സ്വന്ത പരിശ്രമം. ദൈവവരം എല്ലാപേൎക്കുമായി എപ്പോഴും ഒരുങ്ങിയിരിക്കുന്നുണ്ട്. മനുഷ്യപരിശ്രമം എല്ലാവരിലും ഒരുപോലെയില്ല, വിരോധകാരണങ്ങൾ പരിവൎജ്ജിക്കയും, തപശ്ചൎയ്യകൾ ആചരിക്കയും, നിരന്തരം ഭക്തിപൂൎവ്വം പ്രാൎത്ഥിക്കയും പ്രയത്നിക്കയും ചെയ്യുന്നവർ മാത്രമേ വിരക്തരായി ജീവിക്കുവാനുള്ള വരം പ്രാപിക്കുന്നുള്ളൂ. ദൈവം എല്ലാവൎക്കുമായി വിരക്തിയെന്ന വിശിഷ്ടദാനം ഒരുക്കിയിരിക്കുന്നു. എന്നാൽ എല്ലാവരും അതിനെ ആഗ്രഹിക്കാത്തതുകൊണ്ട് അതു സ്വീകരിക്കുവാൻ പ്രാപ്തരാകുന്നില്ല.

൧൨. "സ്വൎഗ്ഗരാജ്യത്തെക്കുറിച്ചു തങ്ങളെത്തന്നെ ഷണ്ഡന്മാരാക്കിത്തീൎത്ത ഷണ്ഡന്മാർ": ഈ വാക്യം അക്ഷരാൎത്ഥത്തിൽ ഗ്രഹിക്കേണ്ടതല്ല. വിവാഹജീവിതത്തിലെക്കാൾ പൂൎണ്ണവും ഉത്തമവുമായ വിധത്തിൽ ദൈവസേവനം ചെയ്യുവാൻ വിവാഹം കൂടാതെ വിഷയവിരക്തിയോടെ ജീവിക്കണമെന്നുള്ള സുസ്ഥിരവും സ്ഥൈൎയ്യവുമായ നിശ്ചയംകൊണ്ടു വിപരീതചിന്തകളും പ്രലോഭനങ്ങളുമെല്ലാം ദൂരെ ത്യജിച്ചു മനഃപരിശുദ്ധിയോടുകൂടി ജീവിതം നയിക്കുന്നവർ എന്നാണ് ഈ വാക്യം കൊണ്ടു ഗ്രഹിക്കേണ്ടതു്. ഇവരെപ്പററി വി. പൌലോസ് ശ്ലീഹാ ൧. കോറ. അ. ൭. വ. ൩൨, ൩൪-ൽ വിശദമായി പ്രസ്താവിക്കുന്നുണ്ടു്.

൧൭. "ദൈവം ഒരുവനല്ലാതെ നല്ലവനില്ല": തന്നാൽ തന്നെയും പരിപൂൎണ്ണമായും കാതലായും ഗുണവാനായിരിക്കുന്നതു ദൈവം മാത്രം. മനുഷ്യരും ഗുണവാന്മാരാകാം. അതു ദൈവത്തിൽനിന്നു നന്മ പ്രാപിക്കുന്നതുകൊണ്ടു മാത്രമാണ്. മൎക്കോ. അ. ൧൦. വ. ൧൮. നോക്കുക.

൨൪. "ഒട്ടകം സൂചിക്കുഴയിലൂടെ കടക്കുന്നതു്": 'ഒട്ടകം' എന്ന അൎത്ഥത്തെപ്പററി വളരെ തൎക്കമുള്ളതാണ്. 'കമ്പക്കയർ' എന്നു ചില ഗ്രീക്കു പ്രതികളിൽ കാണുന്നുണ്ടു്. സുറിയാനിയിലും 'കമ്പക്കയർ' എന്ന അൎത്ഥം നിഘണ്ടുക്കളിൽ കാണാം. എന്നാൽ ഈ അൎത്ഥം ചില പദങ്ങളുടെ ശബ്ദതുല്യതമൂലം ഗ്രീക്കിലും, അതിൽനിന്നു പിന്നീടു സുറിയാനിയിലും അബദ്ധവശാൽ കടന്നുകൂടിയെന്നാണു വിജ്ഞന്മാരുടെ അഭിപ്രായം. മററു ഗ്രീക്കുപ്രതികൾ ഉൾപ്പെടെയുള്ള സകല ഭാഷാപ്രതികളിലും 'ഒട്ടകം' എന്നു തന്നെ കാണുന്നു. ഴ്വാൾട്ടൻ (Walton) സുറിയാനിക്കു പറയുന്ന അൎത്ഥവും 'ഒട്ടകം' എന്നാണ്. 'സൂചിക്കുഴയിലൂടെ ആനയെ കടത്തുക', 'സൂചിക്കുഴയിലൂടെ, നാലു കുതിരകെട്ടിയ വണ്ടിയിൽ സവാരി ചെയ്യുക' ഇങ്ങനെ എബ്രായക്കാരുടെ ഇടയിൽ പഴഞ്ചൊല്ലുകളും, 'സൂചിക്കുഴയിലൂടെ ഒട്ടകം കടക്കുക' എന്നുതന്നെ ഖൊറാനിലും ഉള്ളതാണ്. സൂചിക്കുഴയിലൂടെ ഒട്ടകവും, വണ്ടിയും, ആനയും

കടക്കുക അസാദ്ധ്യമാണല്ലൊ. അസാദ്ധ്യത കാണിക്കുവാനാണു ഇങ്ങനെ പറയു ന്നതു്. അസാദ്ധ്യത പ്രസ്പഷ്ടമാക്കുവാൻ തീരെ ചെറുതും വളരെ വലുതുമായ വസ്തുക്കൾ തമ്മിൽ ചേൎത്തു പറയുന്നു എന്നേയുള്ളൂ. യഹൂദന്മാരുടെ ഇടയിൽ നടപ്പുണ്ടായിരുന്ന ഇങ്ങനെയുള്ള ഒരു പഴഞ്ചൊല്ലിനെ ന. കൎത്താവും തന്റെ ഉപമയ്ക്കു ആധാരമാക്കി എന്നു വരിക വളരെ സംഭവ്യമാണു്. ന്യൂജെൻറു് പ്രഭു (Lord Nugent) ഹെബ്രോനിൽനിന്നു വലിയ പടിവാതൽവഴി പുറത്തേക്കു ഇറങ്ങുവാൻ തുടങ്ങിയപ്പോൾ ഒരുക്കൂട്ടം ഒട്ടകങ്ങൾ അടുത്തുവരുന്നതു കണ്ടു സ്നേഹിതന്മാർ സൂചിക്കുഴയിലൂടെ, അഥവാ പടിവാതലിന്റെ ചെറിയവശത്തുകൂടി, കടക്കുവാൻ അദ്ദേഹത്തോടു ആവശ്യപ്പെട്ടതായി Lands Sacred and Classical എന്ന ഗ്രന്ഥത്തിൽ അദ്ദേഹം തന്നെ പ്രസ്താവിച്ചിരിക്കുന്നു. ഈ ചെറിയ വാതിലിൽക്കൂടെ വലിയ വിഷമതകൾ കൂടാതെയും 'കോപ്പുകളും' ചുമടുകളും നീക്കാതെയും ഒട്ടകങ്ങൾക്കു കടന്നുപോകുവാൻ നിവൃത്തിയുണ്ടായിരുന്നില്ല. മത്താ. അ. ൨൩. ൨. ൨൪-ൽ 'കൊതുകുകളെ അരിച്ചു നീക്കുകയും ഒട്ടകങ്ങളെ വിഴുങ്ങുകയും' എന്നു കാണുന്നുണ്ടല്ലൊ. അല്പകാൎയ്യങ്ങളിലെ അതിശ്രദ്ധയും വലിയ കാൎയ്യങ്ങളിലെ അശ്രദ്ധയും വ്യക്തമാക്കിക്കാണിക്കുവാൻ ചെറുതും വലുതും തമ്മിൽ ഘടിപ്പിച്ചുപറയുന്നു എന്നു മാത്രമാണു അതിൽനിന്നും ഗ്രഹിക്കേണ്ടതു്.

## അദ്ധ്യായം ൨൦.

മുന്തിരിത്തോട്ടത്തിലെ വേലക്കാരുടെ ഉപമ.
സബ്ദൈയുടെ ഇരുപുത്രന്മാരുടെയും അപേക്ഷ. മ്ശിഹാ
രണ്ടു കുരുടന്മാൎക്കു കാഴ്ചനൽകുന്നതു്.

എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗരാജ്യം തന്റെ മുന്തിരിത്തോട്ടത്തിലേക്കു വേലക്കാരെ വിളിച്ചു വിടുവാൻ രാവിലേ പുറപ്പെട്ട വീട്ടുടമസ്ഥനായ ഒരു മനുഷ്യനോടു സദൃശമാകുന്നു.

൨. അവൻ വേലക്കാരോടു ദിവസം (ഒന്നിനു) ഒരു ദേനാറാ ഉടമ്പടിചെയ്തു് അവരെ തന്റെ മുന്തിരിത്തോട്ടത്തിലേക്കു അയച്ചു.

൩. പിന്നെ മൂന്നാംമണിനേരത്തു അവൻ പുറപ്പെട്ടു തെരുവീഥിയിൽ വേലയില്ലാതെ നിൽക്കുന്ന വേറേ ചിലരെ കണ്ടു്,

൪. അവരോടു: നിങ്ങളും മുന്തിരിത്തോട്ടത്തിലേക്കു പോകുവിൻ; ന്യായമായിട്ടുള്ളതു നിങ്ങൾക്കു ഞാൻ തരാം എന്നു പറഞ്ഞു.

൫. അവർ പോയി. അവൻ വീണ്ടും ആറാം (മണിനേരത്തും) ഒമ്പതാംമണിനേരത്തും പുറപ്പെട്ടു അപ്രകാരംതന്നെ ചെയ്തു.

൬. പതിനൊന്നാംമണിനേരത്തും അവൻ പുറപ്പെട്ടു വേലയില്ലാതെ നില്ക്കുന്ന വേറെ ചിലരെ കണ്ടു് അവരോടു്: നിങ്ങൾ ദിവസം മുഴുവൻ വേലയില്ലാതെ നില്ക്കുന്നതു എന്തു്? എന്നു ചോദിച്ചു.

൭. അവർ അവനോടു: ആരും ഞങ്ങളെ കൂലിക്കു വിളിക്കായ്കകൊണ്ടുതന്നെ എന്നു പറയുന്നു. അവൻ അവരോടു: നിങ്ങളും മുന്തിരിത്തോട്ടത്തിലേക്കു പോകുവിൻ. ന്യായമായിട്ടുള്ളതു നിങ്ങൾക്കു കിട്ടും എന്നു പറയുന്നു.

൮. എന്നാൽ വൈകുന്നേരമായപ്പോൾ മുന്തിരിത്തോട്ടത്തിന്റെ ഉടമസ്ഥൻ തന്റെ വീട്ടുകാൎയ്യസ്ഥനോടു: നീ വേലക്കാരെ വിളിച്ചു് പി

ബന്മാർ തുടങ്ങി മുമ്പന്മാർവരെ അവൎക്ക അവരുടെ കൂലികൊടുക്കുക എന്നു പറഞ്ഞു.

൯. ഇങ്ങനെ പതിനൊന്നാംമണിനേരത്തെ ആളുകൾ വന്നു ഓരോ ദേനാറാ വാങ്ങിച്ചു.

൧൦. പിന്നെ മുമ്പന്മാർ വന്നപ്പോൾ (തങ്ങൾക്കു) കൂടുതൽ കിട്ടുമെന്നു അവർ വിചാരിച്ചിരുന്നു. എന്നാൽ അവൎക്കും ഓരോ ദേനാറാ കിട്ടി.

൧൧. ആകയാൽ (അതു) വാങ്ങിയപ്പോൾ വീട്ടുടമസ്ഥനു വിരോധമായി അവർ പിറുപിറുത്തു:

൧൨. ഈ പിമ്പന്മാർ ഒരു മണിനേരം (മാത്രം) വേലചെയ്തു; എങ്കിലും പകലിന്റെ ഭാരവും അതിന്റെ ഉഷ്ണവും ഏററവരായ ഞങ്ങളോടു നീ അവരെ തുല്യരാക്കിയല്ലൊ എന്നു പറയുന്നു.

൧൩. എന്നാൽ അവൻ ഉത്തരമായി അവരിൽ ഒരുത്തനോടു പറഞ്ഞു. എന്റെ കൂട്ടുകാരാ, ഞാൻ നിന്നോട് അന്യായം പ്രവൎത്തിക്കുന്നില്ല; ഒരു ദേനാറായിക്കല്ലയൊ നീ എന്നോടു ഉടമ്പടി ചെയ്തതു?

൧൪. നിന്റേതു പററിക്കൊണ്ടു നീ പൊയ്ക്കൊള്ളുക. എന്തെന്നാൽ നിനക്കെന്നതുപോലെ ഈ പിമ്പനും കൊടുക്കുവാൻ ഞാൻ ഇച്ഛിക്കുന്നു.

൧൫. അഥവാ, എന്റെ വകകൊണ്ടു എനിക്കിഷ്ടമുള്ളതു ചെയ്യുവാൻ എനിക്കു പാടില്ലെന്നൊ? അല്ലെങ്കിൽ ഞാൻ നല്ലവനായിരിക്കുന്നതുകൊണ്ടു നിന്റെ കണ്ണു ചീത്തയെന്നൊ?

൧൬. ഇങ്ങനെ തന്നെ പിമ്പന്മാർ മുമ്പന്മാരും, മുമ്പന്മാർ പിമ്പന്മാരുമാകും. എന്തുകൊണ്ടെന്നാൽ വിളിക്കപ്പെട്ടവർ വളരെയാകുന്നു; തിരഞ്ഞെടുക്കപ്പെട്ടവരോ ചുരുക്കം. [മത്താ. അ. ൧൯. വ. ൩൦: മൎക്കോ. അ. ൧൦. വ. ൩൧: ലൂ. അ. ൧൩. വ. ൩൦.]

൧൭. എന്നാൽ ഈശോ ഓറെശ്ലെത്തേക്കു കയറിച്ചെല്ലുവാൻ അടുത്തിരുന്നു. ആകയാൽ അവൻ തന്റെ പന്ത്രണ്ടുശിഷ്യന്മാരേയും, താനും അവരും മാത്രമായി, വഴിയിൽകൂട്ടിക്കൊണ്ടുപോയി, അവരോടു അരുളിച്ചെയ്തു: [മൎക്കോ. അ. ൧൦. വ. ൩൨: ലൂ. അ. ൧൮. വ. ൩൧.]

൧൮. ഇതാ! നാം ഓറെശ്ലെത്തേക്കു കയറിച്ചെല്ലുന്നു. മനുഷ്യപുത്രൻ പ്രധാനാചാൎയ്യന്മാൎക്കും നിയമജ്ഞന്മാൎക്കും ഏല്പിക്കപ്പെടും; അവർ അവനെ മരണത്തിനു വിധിച്ച്,

൧൯. പുറജാതികൾക്കു അവനെ ഏല്പിച്ചുകൊടുക്കും. അവർ അവനെ പരിഹസിക്കയും, (ചമ്മട്ടികൊണ്ടു) അവനെ അടിക്കയും, അവനെ കുരിശിൽ തറെക്കയുംചെയ്യും. എന്നാൽ മൂന്നാം ദിവസം അവൻ ഉയിൎത്തെഴുന്നേല്ക്കും.

൨൦. അപ്പോൾ സബ്ദെയുടെ പുത്രന്മാരുടെ അമ്മ തന്റെ പുത്രന്മാരുമായി അവന്റെയടുക്കൽ വന്ന് അവനെ ആരാധിച്ചു ഒരു കാൎയ്യം അവനോടു അപേക്ഷിച്ചിരുന്നു. [മൎക്കോ. അ. ൧൦. വ. ൩൫.]

൨൧. അവനോ അവളോടു: നീ എന്തു ഇച്ഛിക്കുന്നു എന്നു ചോദിച്ചു. അവൾ അവനോടു പറയുന്നു: എന്റെ ഈ ഇരുപുത്രന്മാരും, ഒരുത്തൻ നിന്റെ വലത്തുവശത്തും ഒരുത്തൻ നിന്റെ ഇടത്തുവശത്തുമായി, നിന്റെ രാജ്യത്തിൽ ഇരിക്കുവാൻ കല്പിക്കണമേ.

൨൨. ഈശോ മറുപടിയായി: നിങ്ങൾ അപേക്ഷിക്കുന്നതു എന്തെന്നു

നിങ്ങൾ അറിയുന്നില്ല: ഞാൻ കുടിക്കുവാനിരിക്കുന്ന പാനപാത്രം കുടിക്കുവാനൊ, ഞാൻ മുങ്ങുവാനിരിക്കുന്ന മാമോദീസാ മുങ്ങുവാനൊ നിങ്ങൾക്കു കഴിയുമൊ? എന്നു ചോദിച്ചു. ഞങ്ങൾക്കു കഴിയും എന്നു അവർ അവനോടു പറയുന്നു.

൨൩. അവൻ അവരോടു അരുളിച്ചെയ്യുന്നു: എന്റെ പാനപാത്രം നിങ്ങൾ കുടിക്കും; ഞാൻ മുങ്ങുന്ന മാമോദീസാ നിങ്ങൾ മുങ്ങുകയും ചെയ്യും. എന്നാലും, എന്റെ വലത്തുവശത്തും എന്റെ ഇടത്തുവശത്തും നിങ്ങൾ ഇരിക്കുന്നതിനുള്ളവരം, എന്റെ പിതാവിനാൽ അതു ആർക്കായി ഒരുക്കപ്പെട്ടിരിക്കുന്നുവോ അവർക്കല്ലാതെ നൽകുന്നതു് എന്റെ കാര്യമല്ല.

൨൪. എന്നാൽ (ശേഷം) പത്തുപേർ (ഇതു) കേട്ടപ്പോൾ ആ രണ്ടു സഹോദരന്മാരുടെ നേരെ കോപിച്ചു. [മർക്കോ. അ. ൧൦. വ. ൪൧.]

൨൫. അപ്പോൾ ഈശോ അവരെ വിളിച്ചു് അവരോടു അരുളിച്ചെയ്തു: പുറജാതികളുടെ തലവന്മാർ അവരുടെമേൽ കർത്തൃത്വംനടത്തുന്നവരാകുന്നു എന്നും, അവരുടെ പ്രധാനികൾ അവരുടെമേൽ സ്വതന്ത്രഭരണം നടത്തുന്നു എന്നും നിങ്ങൾ അറിയുന്നുവല്ലൊ. [ലൂ. അ. ൨൨. വ. ൨൫.]

൨൬. എന്നാൽ നിങ്ങളുടെ ഇടയിൽ ഇങ്ങനെയാകരുതു്. മറിച്ചു്, നിങ്ങളിൽ പ്രധാനിയാകുവാൻ ഇച്ഛിക്കുന്നവൻ നിങ്ങളുടെ ശുശ്രൂഷകൻ ആയിരിക്കണം.

൨൭. നിങ്ങളിൽ ഒന്നാമനാകുവാൻ ഇച്ഛിക്കുന്നവൻ നിങ്ങളുടെ ദാസനുമായിരിക്കണം.

൨൮. മനുഷ്യപുത്രൻ ശുശ്രൂഷ ചെയ്യുവാനും വളരെപ്പേരുടെ വീണ്ടെടുപ്പുവിലയായി തന്റെ ജീവനെ കൊടുക്കുവാനുമല്ലാതെ ശുശ്രൂഷിക്കപ്പെടുവാൻ വന്നിട്ടില്ലാത്തതുപോലെ തന്നെ. [പീലിപ്പോ. അ. ൨, വ. ൭.]

൨൯. പിന്നെ ഈശോ ഈറീഹോയിൽ നിന്നു പുറപ്പെട്ടപ്പോൾ ഒരു വലിയ ജനക്കൂട്ടം അവന്റെ പിന്നാലെ വന്നു. [മർക്കോ. അ. ൧൦. വ. ൪൬: ലൂ. അ. ൧൮. വ. ൩൫.]

൩൦. അപ്പോൾ ഇതാ! രണ്ടുകുരുടന്മാർ വഴിയരികിൽ ഇരുന്നിരുന്നു. ഈശോ കടന്നുപോകുന്നു എന്നു കേട്ടപ്പോൾ: ദാവീദിന്റെ പുത്രനായ എന്റെ കർത്താവേ, ഞങ്ങളുടെമേൽ കരുണതോന്നണമേ എന്നു അവർ നിലവിളിച്ചു പറഞ്ഞു.

൩൧. എന്നാൽ അവർ മിണ്ടാതിരിക്കേണ്ടതിനായി ജനക്കൂട്ടങ്ങൾ അവരെ ശകാരിച്ചിരുന്നു. അവരോ തങ്ങളുടെ സ്വരം അധികമായുയർത്തി: ദാവീദിന്റെ പുത്രനായ ഞങ്ങളുടെ കർത്താവേ, ഞങ്ങളുടെമേൽ കരുണതോന്നണമേ എന്നു പറയുന്നു.

൩൨. അപ്പോൾ ഈശോ നിന്നു് അവരെ വിളിച്ചു്: ഞാൻ നിങ്ങൾക്കു് എന്തു ചെയ്യുവാനാണു നിങ്ങൾ ആഗ്രഹിക്കുന്നതു? എന്നു ചോദിച്ചു.

൩൩. ഞങ്ങളുടെ കർത്താവേ, ഞങ്ങളുടെ കണ്ണുകൾ തുറക്കപ്പെടുവാൻ, എന്നു അവർ അവനോടു പറയുന്നു.

൩൪. ആകയാൽ അവരുടെമേൽ കരുണതോന്നി ഈശോ അവരുടെ കണ്ണുകൾ തൊട്ടു. ഉടനെ അവരുടെ കണ്ണുകൾ തുറക്കപ്പെട്ടു. അവർ അവന്റെ പിന്നാലെ പോകയും ചെയ്തു.

## വ്യാഖ്യാനം.

൧൬. "വിളിക്കപ്പെട്ടവർ വളരെയാകുന്നു; തിരഞ്ഞെടുക്കപ്പെട്ടവരോ ചുരുക്കം": 'വളരെ' എന്നതിനു വി. ഗ്രന്ഥങ്ങളിൽ 'എല്ലാവരും' എന്നും അർത്ഥമുള്ളതാണ്. എല്ലാവരും എന്നാണ് ഇവിടെയും, ൨. ൨൮-ലും ഗ്രഹിക്കേണ്ടതു് (൧. തിമാ. അ. ൨. വ. ൬). ദൈവം എല്ലാവരെയും വിളിക്കുന്നു: എന്നാൽ എല്ലാവരും വിളി കേൾക്കായ്കകൊണ്ടും കേൾക്കുന്നവരിൽതന്നെ എല്ലാവരും അവസാനംവരെ നിലനില്ക്കായ്കകൊണ്ടും കുറച്ചുപേർ മാത്രമേ തിരഞ്ഞെടുക്കപ്പെടുന്നുള്ളു. ഈ വാക്യം അ. ൨൨. വ. ൧൪-ലെ അർത്ഥത്തിൽ ഗ്രഹിക്കേണ്ടതാണ്. അ. ൭. വ. ൧൩, ൧൪. വ്യാ. നോക്കുക.— ദൈവത്തിന്റെ സാധാരണദാനങ്ങൾ പ്രാപിക്കുവാൻ വളരെപ്പേർ വിളിക്കപ്പെടുന്നു; എന്നാൽ ൧൧-ാം മണിക്കുവന്നു മറ്റുള്ളവരോടൊപ്പം കൂലി ലഭിക്കുക എന്ന അസാധാരണദാനം പ്രാപിക്കുവാൻ തിരഞ്ഞെടുക്കപ്പെടുന്നവർ ചുരുക്കം എന്നു ഇവിടെ അർത്ഥമാക്കാം.

൨൨, ൨൩. "മാമോദീസാ": പാനപാത്രംകൊണ്ടു നിർദ്ദേശിക്കപ്പെടുന്ന പീഡാനുഭവങ്ങളെത്തന്നെയാണു മാമോദീസായും ലക്ഷീകരിക്കുന്നതു്. ല., ക്രൂശായ പ്രതികളിൽ മാത്രം മാമോദീസായെപ്പറ്റി പ്രസ്താവിച്ചുകാണാത്തതിന്റെ കാരണം ഇതായിരിക്കാം. എങ്കിലും മർക്കോസ് അ. ൧൦. വ. ൩൮-ൽ എല്ലാ പ്രതികളിലും മാമോദീസായുടെ കാര്യവും പറയുന്നുണ്ടു്.

൨൩. "നിങ്ങൾ ഇരിക്കുന്നതിനുള്ള വരം . . . നൽകുന്നതു് എന്റെ കാര്യമല്ല": ല. പ്രതിയിൽമാത്രം 'നിങ്ങൾക്കു നൽകുന്നതു്' എന്നു കാണുന്നുമുണ്ടു്. മ്ശിഹാ ദൈവവും മനുഷ്യനുമാണല്ലൊ. മനുഷ്യനെന്ന നിലയിൽ തന്റെ കാര്യമല്ലെന്നു അരുളിച്ചെയ്യുന്നു എന്നാണു ചിലർ വ്യാഖ്യാനിക്കുന്നതു്.— 'ഞങ്ങൾക്കു കഴിയും' എന്നുള്ള സബ്ദൈപുത്രന്മാരുടെ മറുപടിയിൽ അവരുടെ സന്നദ്ധതയോടുകൂടി വിനയമില്ലായ്മയും സ്ഫുരിക്കുന്നുണ്ടു്. ഇടത്തും വലത്തും ഇരിക്കുവാൻ മോഹിച്ചതു അത്യാഗ്രഹവുമാണല്ലൊ. വിനയമില്ലാത്തവരും അത്യാഗ്രഹികളുമായവൎക്കു കൊടുക്കുന്നതു തന്റെ കാര്യമല്ല എന്നാണു തിരുവാക്യത്തിന്റെ അർത്ഥമെന്നു ഭൂരിപക്ഷം അഭിപ്രായപ്പെടുന്നു. തൻമൂലം ഇരിക്കുവാനുള്ളവരുടെ യോഗ്യതകുറവല്ലാതെ ഇരുത്തുവാനുള്ളവരുടെ അധികാരഭേദമല്ല ഈ വാക്യം കാണിക്കുന്നതു്.— ഞാൻ കല്പിച്ചിട്ടുള്ളതുപോലെ തങ്ങളെത്തന്നെ പരിത്യജിച്ചു വിജയം പ്രാപിക്കുന്ന ഏവൎക്കും കൊടുക്കുവാൻ പിതാവും അതോടെ ഞാനും നിശ്ചയിച്ചിട്ടുണ്ടു്. അങ്ങനെയുള്ളവൎക്കല്ലാതെ എന്റെ ചാർച്ചക്കാരെന്നോ മറ്റോ ഉള്ള വിചാരത്താൽ നിങ്ങൾക്കുമാത്രം പ്രഥമസ്ഥാനം അനുവദിക്കുക എനിക്കു യോജിച്ച കാര്യമല്ല എന്നും ചിലർ വ്യാഖ്യാനിക്കുന്നു.— പ. ത. ത്രിത്വത്തിലെ ആളുകളിൽ 'ശക്തി' പിതാവിന്റേതായിട്ടാണല്ലൊ സാമാന്യം പറയപ്പെടുന്നതു്. ഇരുത്തുക ശക്തിയുടെ പ്രവൃത്തിയാകകൊണ്ടു തന്റേതല്ലെന്നു മ്ശിഹാ അരുളിച്ചെയ്യുന്നു എന്നു വ്യാഖ്യാനിക്കുന്നവരും ഇല്ലാതില്ല.

൩൦. "രണ്ടു കുരുടന്മാർ": മർക്കോസ് അ. ൧൦. വ. ൪൬-ലും, ലൂ. അ. ൧൮. വ. ൩൫-ലും 'ഒരു കുരുടൻ' എന്നു പറയുന്നു. പ്രസിദ്ധനായ ഒരാളെപ്പറ്റി മാത്രം അദ്ദേഹം പ്രസ്താവിക്കുന്നു എന്നാണു കരുതേണ്ടതു്.

# അദ്ധ്യായം ൨൧.

മ്ശിഹാ കഴുതപ്പുറത്തു കയറി ഓറെശ്ലെത്തു പ്രവേശിക്കുന്നതു്: കച്ചവടക്കാരെ ദേവാലയത്തിൽ നിന്നു പുറത്താക്കുന്നതു്: അത്തിവൃക്ഷത്തെ ശപിക്കുന്നതു്: പുരോഹിതന്മാരെയും നിയമജ്ഞന്മാരെയും വാക്കുമുട്ടിക്കുന്നതു്. രണ്ടുപുത്രന്മാരെയും കൃഷിക്കാരെയുംകുറിച്ചുള്ള ഉപമകൾ.

അവർ ഓറെശ്ലെത്തിനു സമീപിച്ചു് സൈത്തുകളുടെ മലയുടെ അരികേ ബേസ്പാഗെയിൽ എത്തിയപ്പോൾ ഈശോ തന്റെ ശിഷ്യന്മാരിൽ രണ്ടുപേരെ അയച്ചുകൊണ്ടു്, [മർക്കോ. അ: ൧൧. വ. ൧: ലൂ. അ. ൧൯. വ. ൨൯.]

൨. അവരോടു അരുളിച്ചെയ്തു: നിങ്ങൾക്കെതിരേയുള്ള ഈ ഗ്രാമത്തിലേക്കു നിങ്ങൾ പോകുവിൻ. കെട്ടിയിരിക്കുന്ന ഒരു കഴുതയേയും അതിനോടുകൂടി കഴുതക്കുട്ടിയേയും നിങ്ങൾ ഉടനെ കണ്ടെത്തും. (അവയെ) അഴിച്ചു് എന്റെ അടുക്കൽ കൊണ്ടു വരുവിൻ.

൩. എന്നാൽ ആരെങ്കിലും നിങ്ങളോടു് എന്തെങ്കിലും പറയുന്നെങ്കിൽ: ഞങ്ങളുടെ കർത്താവിനു അവകൊണ്ടു ആവശ്യമുണ്ടു എന്നു അവനോടു പറയുവിൻ. അപ്പോൾ അവൻ അവയെ ഇവിടേക്കു ഉടനെ വിട്ടയയ്ക്കും.

൪. എന്നാൽ സംഭവിച്ച ഇതൊക്കെയും നിബ്യാമുഖേന അരുളിച്ചെയ്യപ്പെട്ടകാര്യം നിവൃത്തിയാകുവാൻ തന്നെ. അവൻ പറഞ്ഞതു്:

൫. നിങ്ങൾ സെഹിയോൻ പുത്രിയോടു: ഇതാ! നിന്റെ രാജാവു താഴ്മയുള്ളവനായും കഴുതപ്പുറത്തും കഴുതയുടെ ആൺകുട്ടിയുടെ പുറത്തും കയറിയും നിന്റെ അടുക്കലേക്കു വരുന്നു എന്നു പറയുവിൻ. [ഏശ. അ. ൬൨. വ. ൧൧: സ്ക്കറി.അ.൯. വ. ൯: യോഹ. അ. ൧൨. വ. ൧൫.]

൬. ആകയാൽ ശിഷ്യന്മാർ പോയി ഈശോ അവരോടു കല്പിച്ചതുപോലെ ചെയ്തു.

൭. അവർ കഴുതയേയും കുട്ടിയേയും കൊണ്ടുവന്നു് കുട്ടിയുടെമേൽ തങ്ങളുടെ വസ്ത്രങ്ങൾ വിരിച്ചു. ഈശോ അതിന്മേൽ കയറിയിരുന്നു.

൮. അപ്പോൾ ജനക്കൂട്ടങ്ങളിൽ മിക്കവരും തങ്ങളുടെ വസ്ത്രങ്ങൾ വഴിയിൽ വിരിച്ചു. മററുള്ളവരോ വൃക്ഷങ്ങളിൽ നിന്നു കൊമ്പുകൾ വെട്ടി വഴിയിൽ വിതറി.

൯. അവന്റെ മുമ്പിൽ പോയിരുന്നവരും അവന്റെ പിമ്പിൽ വന്നിരുന്നവരുമായ ജനക്കൂട്ടങ്ങൾ: ദാവീദിന്റെ പുത്രനു ഓശാനാ! കർത്താവിന്റെ നാമത്തിൽ വരുന്നവൻ അനുഗ്രഹിതനാകുന്നു! ഉന്നതങ്ങളിൽ ഓശാനാ! എന്നു ആർത്തുപറഞ്ഞിരുന്നു. [സങ്കീ. ൧൧൭. വ. ൨൬: മർക്കോ. അ. ൧൧. വ. ൧൦: ലൂ. അ. ൧൯. വ. ൩൮.]

൧൦. അവൻ ഓറെശ്ലെത്തു പ്രവേശിച്ചപ്പോൾ പട്ടണം മുഴുവൻ ഇളകി: ഇവൻ ആരാകുന്നു എന്നു പറഞ്ഞിരുന്നു.

൧൧. ജനക്കൂട്ടങ്ങളോ: ഇവൻ ഗ്ലീലായിലെ നസ്രസിൽ നിന്നുള്ള പ്രവാചകനായ ഈശോ ആകുന്നു എന്നു പറഞ്ഞിരുന്നു.

൧൨. ഈശോ ദേവാലയത്തിൽ പ്രവേശിച്ചു് ദേവാലയത്തിൽ വാങ്ങുകയും വില്ക്കുകയും ചെയ്തിരുന്നവരെയെല്ലാം പുറത്താക്കി. നാണയമാററക്കാരുടെ മേശകളും പ്രാവുകളെ

വിററിരുന്നവരുടെ പീഠങ്ങളും അവൻ തട്ടിമറിച്ചു. [മൎക്കോ. അ. ൧൧. വ. ൧൫: ലൂ. അ. ൧൯. വ. ൪൫: യോഹ. അ. ൨. വ. ൧൪.]

൧൩. അവൻ അവരോടു: എൻെറ ഭവനം പ്രാൎത്ഥനാലയം എന്നു വിളിക്കപ്പെടും എന്നു എഴുതപ്പെട്ടിരിക്കുന്നു; നിങ്ങളോ അതു മോഷ്ടാക്കളുടെ ഗുഹയാക്കിത്തീൎത്തിരിക്കുന്നു എന്നു അരുളിച്ചെയ്തു. [ഏശ. അ. ൫൬. വ. ൭: ഏറ. അ. ൭. വ. ൧൧: ലൂ. അ. ൧൯. വ. ൪൬.]

൧൪. അനന്തരം അവർ കുരുടന്മാരെയും മുടന്തരെയും ദേവാലയത്തിൽ അവൻെറ അടുക്കൽ കൊണ്ടുവന്നു. അവൻ അവരെ സുഖപ്പെടുത്തി.

൧൫. എന്നാൽ അവൻ ചെയ്യുന്ന അത്ഭുതങ്ങളും ദാവീദിൻെറ പുത്രനു ഓശാനാ! എന്നു ദേവാലയത്തിൽ ആൎത്തുപറയുന്ന കുട്ടികളെയും പ്രധാനാചാൎയ്യന്മാരും പ്രിശരും കണ്ടപ്പോൾ അവൎക്കു നീരസമുണ്ടായി.

൧൬. ആകയാൽ അവർ അവനോടു: ഇവർ പറയുന്നതു എന്തെന്നു നീ കേൾക്കുന്നുവോ? എന്നു ചോദിക്കുന്നു. ഈശോ അവരോടു അരുളിച്ചെയ്യുന്നു: ഉവ്വ്, പൈതങ്ങളുടെയും ശിശുക്കളുടെയും വായിൽ നിന്നു നീ പുകഴ്ച ഉറപ്പിച്ചു എന്നു നിങ്ങൾ ഒരിക്കലും വായിച്ചിട്ടില്ലയോ? [സങ്കീ. ൮. വ. ൩.]

൧൭. പിന്നെ അവൻ അവരെ വിട്ടു പട്ടണത്തിനു വെളിയിൽ ബേസ്അനിയായിൽ ചെന്നു അവിടെ രാത്രിതാമസിച്ചു.

൧൮. എന്നാൽ രാവിലേ പട്ടണത്തിലേക്കു മടങ്ങുകയിൽ അവനു വിശന്നു.

൧൯. അപ്പോൾ വഴിക്കു ഒരു അത്തിവൃക്ഷം കണ്ടിട്ട് അവൻ അതിൻെറ അരികെ വന്നു. എന്നാൽ ഇലകൾ മാത്രമല്ലാതെ അതിൽ ഒന്നും അവൻ കണ്ടില്ല. ആകയാൽ അവൻ അതിനോടു: ഇനി ഒരു കാലത്തും നിന്നിൽ ഫലങ്ങൾ ഉണ്ടാകാതിരിക്കട്ടെ എന്നു അരുളിച്ചെയ്തു. ഉടനെ ആ അത്തിവൃക്ഷം ഉണങ്ങിപ്പോകയും ചെയ്തു. [മൎക്കോ. അ. ൧൧. വ. ൧൩.]

൨൦. ശിഷ്യന്മാർ (അതു) കണ്ടു വിസ്മയിച്ച്: അത്തിവൃക്ഷം ഉടനെ ഉണങ്ങിപ്പോയതെങ്ങനെ? എന്നു ചോദിക്കുന്നു. [മൎക്കോ. അ. ൧൧. വ. ൨൦.]

൨൧. ഈശോ ഉത്തരമായി അവരോടു അരുളിച്ചെയ്തു: ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു: നിങ്ങളിൽ വിശ്വാസം ഉണ്ടായിരിക്കയും നിങ്ങൾ സംശയിക്കാതിരിക്കയുംചെയ്യാൽ അത്തിവൃക്ഷത്തിൻെറ ഈ കാൎയ്യം മാത്രം നിങ്ങൾ ചെയ്യുമെന്നല്ല, പിന്നെയൊ, ഈ മലയോടുതന്നെയും അതു മാറിപ്പോയി കടലിൽ വീഴുവാൻ നിങ്ങൾ പറഞ്ഞാൽ അതും സംഭവിക്കും.

൨൨. നിങ്ങൾ വിശ്വസിച്ചുകൊണ്ടു പ്രാൎത്ഥനയിൽ യാചിക്കുന്ന ഏതു കാൎയ്യവും നിങ്ങൾക്കു ലഭിക്കും. [മത്താ. അ. ൭. വ. ൭: മൎക്കോ. അ. ൧൧. വ. ൨൪: യോഹ. അ. ൧൪. വ. ൧൩; അ. ൧൬. വ. ൨൩: ൧. യോഹ. അ. ൩. വ. ൨൨.]

൨൩. പിന്നെ ഈശോ ദേവാലയത്തിലേക്കു വന്നു പഠിപ്പിച്ചുകൊണ്ടിരിക്കയിൽ പ്രധാനാചാൎയ്യന്മാരും ജനത്തിലെ മൂപ്പന്മാരും അവൻെറ അടുക്കൽ വന്ന് അവനോടു: നീ ഏതു അധികാരംകൊണ്ട് ഇവ ചെയ്യുന്നു? നിനക്ക് ഈ അധികാരം തന്നതാർ? എന്നു ചോദിക്കുന്നു. [മൎക്കോ. അ. ൧൧.വ.൨൭:ലൂ. അ. ൨൦. വ.൧.]

൨൪. ഈശോ അവരോട്ട മറുപടിയായി അരുളിച്ചെയ്തു: ഞാനും ഒരു കാൎയ്യം നിങ്ങളോട്ട ചോദിക്കാം. (അതു) നിങ്ങൾ എന്നോട്ട പറഞ്ഞാൽ ഞാൻ ഇവ ഏതു അധികാരംകൊണ്ട ചെയ്യുന്നു എന്ന് ഞാനും നിങ്ങളോട്ട പറയാം.

൨൫. യോഹന്നാന്റെ മാമോദീസാ എവിടെ നിന്നാകുന്നു? സ്വൎഗ്ഗത്തിൽ നിന്നാകുന്നോ, അതോ, മനുഷ്യരിൽ നിന്നോ? അവരോ തങ്ങളിൽ തന്നെ ആലോചിച്ച് (ഇങ്ങനെ) പറഞ്ഞിരുന്നു: സ്വൎഗ്ഗത്തിൽ നിന്ന് എന്നു നാം പറഞ്ഞാൽ, പിന്നെ എന്തുകൊണ്ട നിങ്ങൾ അവനെ വിശ്വസിച്ചില്ല? എന്നു അവൻ നമ്മോട്ട ചോദിക്കും.

൨൬. മനുഷ്യരിൽനിന്ന് എന്നു പറയുവാനോ ജനക്കൂട്ടത്തെ നാം ഭയപ്പെടുന്നു. എന്തുകൊണ്ടെന്നാൽ യോഹന്നാനെ എല്ലാവരും ഒരു പ്രവാചകനായി ഗണിച്ചിരുന്നു. [മത്താ. അ. ൧൪. വ. ൫.]

൨൭. ആകയാൽ അവർ അവനോട്: ഞങ്ങൾ അറിയുന്നില്ല എന്നു മറുപടി പറയുന്നു. ഈശോ അവരോട്: ഞാൻ ഇവ ഏതു അധികാരംകൊണ്ട ചെയ്യുന്നു എന്നു ഞാനും നിങ്ങളോട്ട പറയുന്നില്ല എന്നു അരുളിച്ചെയ്യുന്നു.

൨൮. എന്നാൽ നിങ്ങൾക്ക് എന്തു തോന്നുന്നു: ഒരു മനുഷ്യനു രണ്ട പുത്രന്മാരുണ്ടായിരുന്നു. അവൻ ഒന്നാമന്റെ അടുക്കൽ ചെന്നു: എന്റെ മകനേ, നീ ഇന്നു പോയി മുന്തിരിത്തോട്ടത്തിൽ വേല ചെയ്യുക എന്നു അവനോട്ട പറഞ്ഞു.

൨൯. എന്നാൽ അവൻ: എനിക്ക മനസ്സില്ല എന്നു മറുപടി പറഞ്ഞു. എങ്കിലും ഒടുവിൽ പശ്ചാത്തപിച്ച് അവൻ പോയി.

൩൦. അവൻ മററവന്റെ അടുക്കൽ ചെന്ന് അവനോടും ഇങ്ങനെ തന്നെ പറഞ്ഞു. അവനോ ഉത്തരമായി: എന്റെ എജമാനനേ, ഞാൻ (പോകുന്നു) എന്നു പറഞ്ഞു. എങ്കിലും അവൻ പോയില്ല.

൩൧. ഇവരിരുവരിൽ തന്റെ പിതാവിന്റെ ഇഷ്ടം പ്രവൎത്തിച്ചവൻ ആരാകുന്നു? ആ ഒന്നാമൻ എന്നു അവർ അവനോട്ട പറയുന്നു. ഈശോ അവരോട്ട അരുളിച്ചെയ്യുന്നു: ഞാൻ സത്യമായിട്ട നിങ്ങളോട്ട പറയുന്നു: ചുങ്കക്കാരും വേശ്യകളും നിങ്ങൾക്ക മുമ്പേ സ്വൎഗ്ഗരാജ്യത്തിലേക്ക പോകും.

൩൨. എന്തുകൊണ്ടെന്നാൽ യോഹന്നാൻ നീതിമാൎഗ്ഗത്തിലൂടെ നിങ്ങളുടെ അടുക്കൽ വന്നു; എങ്കിലും നിങ്ങൾ അവനെ വിശ്വസിച്ചില്ല. ചുങ്കക്കാരും വേശ്യകളുമോ അവനെ വിശ്വസിച്ചു. എന്നാൽ നിങ്ങൾ (അതു) കണ്ടിട്ടുപോലും അവനെ വിശ്വസിക്കുവാനായി ഒടുവിൽ അനുതപിച്ചില്ല.

൩൩. വേറൊരു ഉപമ കേട്ടുകൊള്ളുവിൻ: വീട്ടുടമസ്ഥനായ ഒരു മനുഷ്യനുണ്ടായിരുന്നു. അവൻ ഒരു മുന്തിരിത്തോട്ടം നട്ടുപിടിപ്പിച്ച് അതിനു ചുററും വേലികെട്ടി; അതിൽ ഒരു ചക്ക കുഴിച്ചിട്ടു; അതിൽ ഒരു ഗോപുരവും പണിതു. പിന്നെ അതു കൃഷിക്കാരെ ഏല്പിച്ചിട്ട് അവൻ ദൂരദേശത്തേക്ക പോയി. [ഏശ. അ. ൫. വ. ൧: ഏറ. അ. ൨. വ. ൨൧: മൎക്കോ. അ. ൧൨. വ. ൧: ലൂ. അ. ൨൦. വ. ൯.]

൩൪. എന്നാൽ ഫലങ്ങളുടെ കാലം സമീപിച്ചപ്പോൾ തന്റെ മുന്തി

രിത്തോട്ടത്തിലെ ഫലങ്ങളിൽ നിന്നു (തന്റെ അവകാശം) തനിക്കു കൊടുത്തയയ്ക്കുവാനായി കൃഷിക്കാരുടെ അടുക്കൽ അവൻ തന്റെ ദാസന്മാരെ അയച്ചു.

൩൫. കൃഷിക്കാരോ അവന്റെ ദാസന്മാരെ പിടിച്ച് ചിലരെ അടിക്കയും, ചിലരെ കല്ലെറിയുകയും, ചിലരെ കൊല്ലുകയും ചെയ്തു.

൩൬. അവൻ വീണ്ടും മുമ്പിലത്തവരേക്കാൾ അധികമായി വേറെ ദാസന്മാരെ അയച്ചു. അവരോടും അവർ അങ്ങനെ തന്നെ പ്രവർത്തിച്ചു.

൩൭. എന്റെ പുത്രനെ അവർ തീർച്ചയായും ശങ്കിക്കും എന്നു പറഞ്ഞുകൊണ്ട് ഒടുവിൽ തന്റെ പുത്രനെ അവരുടെ അടുക്കൽ അവൻ അയച്ചു.

൩൮. കൃഷിക്കാരോ പുത്രനെ കണ്ടപ്പോൾ: ഇവനാകുന്നു അവകാശി, വരുവിൻ നമുക്കു ഇവനെ കൊന്നു ഇവന്റെ അവകാശം കൈവശപ്പെടുത്താം എന്നു തമ്മിൽ പറഞ്ഞ്, [മത്താ. അ. ൨൬. വ. ൩; അ. ൨൭. വ. ൧: യോഹ. അ. ൧൧. വ. ൫൩.]

൩൯. അവനെ പിടിച്ചു മുന്തിരിത്തോട്ടത്തിനു പുറത്തു കൊണ്ടുപോയി അവനെ കൊന്നുകളഞ്ഞു.

൪൦. ആകയാൽ മുന്തിരിത്തോട്ടത്തിന്റെ ഉടമസ്ഥൻ വന്ന് ആ കൃഷിക്കാരോടു എന്തു ചെയ്യും?

൪൧. അവൻ അവരെ ഘോരഘോരം നശിപ്പിക്കയും മുന്തിരിത്തോട്ടം തക്കസമയത്തു അവനു ഫലങ്ങൾ കൊടുക്കുന്ന വേറെ കൃഷിക്കാരെ ഏല്പിക്കയും ചെയ്യും എന്നു അവർ അവനോടു പറയുന്നു.

൪൨. ഈശോ അവരോടു അരുളിച്ചെയ്യുന്നു: പണിക്കാർ ഉപേക്ഷിച്ചുകളഞ്ഞ കല്ലുതന്നെ മൂലയിലെ തല(ക്കല്ലു) ആയിത്തീർന്നു; ഇതു കർത്താവിൽ നിന്നു സംഭവിച്ചതും നമ്മുടെ കണ്ണുകൾക്കു ആശ്ചര്യവുമാകുന്നു എന്നു പുസ്തകത്തിൽ നിങ്ങൾ ഒരിക്കലും വായിച്ചിട്ടില്ലയോ? [സങ്കീ. അ. ൧൧൭. വ. ൨൨, ൨൩: നട. അ. ൪. വ. ൧൧: റോമ. അ. ൯. വ. ൩൩; ൧. പത്രോ. അ. ൨. വ. ൭.]

൪൩. അതുകൊണ്ടു ഞാൻ നിങ്ങളോടു പറയുന്നു: ദൈവരാജ്യം നിങ്ങളിൽ നിന്നു എടുക്കപ്പെടുകയും ഫലങ്ങൾ ചെയ്യുന്ന ജനത്തിനു കൊടുക്കപ്പെടുകയും ചെയ്യും.

൪൪. ഈ കല്ലിന്മേൽ വീഴുന്നവൻ തകൎന്നുപോകും; അതു ആരുടെമേൽ വീഴുമോ അവരെയെല്ലാം അതു പൊടിയാക്കിക്കളയും.

൪൫. പ്രധാന പുരോഹിതന്മാരും പ്രീശരും അവന്റെ ഉപമകൾ കേട്ടപ്പോൾ അവൻ തങ്ങളെക്കുറിച്ചു പറഞ്ഞു എന്നു ഗ്രഹിച്ചു.

൪൬. ആകയാൽ അവർ അവനെ പിടിക്കുവാൻ നോക്കി. എങ്കിലും ജനക്കൂട്ടത്തെ അവർ ഭയപ്പെട്ടു. എന്തുകൊണ്ടെന്നാൽ അവനെ ഒരു പ്രവാചകനായി അവർ പരിഗണിച്ചിരുന്നു.

## വ്യാഖ്യാനം.

൨൩. "നീ ഏതു അധികാരംകൊണ്ട് ഇവ ചെയ്യുന്നു? നിനക്കു ഈ അധികാരം തന്നതാർ?": ഇതു ന്യായപൂർവ്വമായ ഒരു ചോദ്യമാണ്. തന്റെ ഉപദേശങ്ങളും പ്രവൃത്തികളുംകൊണ്ടു തന്റെ ദൈവികപ്രേഷിതത്വം തെളിയിച്ചില്ലായിരു

ന്നെങ്കിൽ, തന്നിൽ വിശ്വസിക്കാതിരിക്കയും തന്നെ തിരസ്കരിക്കയും ചെയ്യുന്നതു പാപമാകുകയില്ലായിരുന്നെന്നു മ്ശിഹാ സമ്മതിച്ചു പ്രസ്താവിക്കുന്നതിൽ നിന്നു ഈ ചോദ്യത്തിൻെറ ന്യായത പ്രസ്പഷ്ടമാകുന്നുണ്ട്. (യോഹ. അ. ൫. വ. ൩൬, ൩൭; അ. ൧൦. വ. ൨൫,൩൮; അ. ൧൫. വ. ൨൨, ൨൪.) മതപാലകന്മാൎക്കു ന്യായപൂൎവ്വമായ പ്രേഷിതത്വം വേണമെന്നുള്ള ഈ മൂലപ്രമാണം നവീകരണകൎത്താക്കന്മാൎക്കു വിരോധമായി നില്ക്കുന്നു. അവൎക്കു അധികാരം കിട്ടിയതു എവിടെ നിന്നു? പ്രസംഗിക്കുവാൻ അവരെ അയച്ചതാർ? ദൈവത്തിൻെറ സഭയുടെ സ്ഥിതി പാടേ നവീകരിക്കുവാനും മാറ്റുവാനുമുള്ള അധികാരം അവൎക്കു ആർ കൊടുത്തു? സാധാരണമൊ അസാധാരണമൊ ആയ വിധത്തിൽ ഈ അധികാരം തങ്ങൾക്കു ലഭിച്ചിട്ടുണ്ടെന്നു അവർ തെളിയിക്കേണ്ടതാണ്. ഇതു ചെയ്യുവാൻ അവൎക്കു കഴിയാത്തപക്ഷം അവരെ നാം വകവെക്കേണ്ടതില്ല. ദൈവത്തിൽ നിന്നു അസാധാരണരീതിയിൽ തങ്ങൾക്കു പ്രേഷിതത്വം ലഭിച്ചെന്നു അവർ ഭാവിക്കുന്നുണ്ടെങ്കിൽ സ്വൎഗ്ഗത്തിൻെറ വലിയ മുദ്ര പതിച്ച തങ്ങളുടെ രേഖകൾ എന്തുകൊണ്ടു നമ്മെ കാണിക്കുന്നില്ല: എന്നുവെച്ചാൽ, അസാധാരണ വേലയായ നവീകരണത്തിനായി തങ്ങൾക്കു സ്വൎഗ്ഗത്തിൽ നിന്നു അസാധാരണരീതിയിൽ പ്രേഷിതത്വം ലഭിച്ചിരിക്കുന്നെന്നതിനു, മ്ശിഹായും ശ്ലീഹന്മാരും ചെയ്തതുപോലെ, തെളിവായ അത്ഭുതങ്ങളാൽ എന്തുകൊണ്ടു സാക്ഷി നൽകുന്നില്ല? ഇങ്ങനെയുള്ള നിസ്തക്ക തെളിവുകൾ കൂടാതെ സഭയുടെ സാധാരണ അധികാരത്തിനെതിരായി അസാധാരണപ്രേഷിതത്വം ലഭിച്ചിരിക്കുന്നു എന്ന വൃഥാകഥനം സ്വീകാൎയ്യമായിരിക്കുന്നില്ല. അല്ലാത്തപക്ഷം ഏതു മതഭ്രാന്തനും സ്വാഭിപ്രായം പിഞ്ചെന്നുകൊണ്ടു സ്വൎഗ്ഗത്തിൽനിന്നു പ്രത്യേകപ്രേഷിതത്വം ലഭിച്ചിരിക്കുന്നെന്നു ഘോഷിക്കാവുന്നതും മൌഢ്യപൂൎണ്ണമായ ഈ ന്യായത്തെ അടിസ്ഥാനമാക്കി തിരുസഭയുടെയോ, രാജ്യത്തിൻെറയോ എല്ലാ അധികാരവും നിന്ദിച്ചു ദൈവത്തിൻെറ പരിശുദ്ധവചനങ്ങൾക്കു വിരോധമായി തൻെറ സ്വപ്നങ്ങൾ പ്രസംഗിക്കാവുന്നതുമാണ്.

൨൫. "യോഹന്നാൻെറ മാമോദീസാ": യോഹന്നാൻെറ പ്രസംഗം, ഉപദേശം മുതലായവ.

## അദ്ധ്യായം ൨൨.

വിവാഹവിരുന്നിൻെറ ഉപമ. കേസറിനുള്ള നികുതി. സദ്ദൂക്കായക്കാരുടെ വാദം ഖണ്ഡിക്കപ്പെടുന്നു. ഒന്നാമത്തെ പ്രമാണം. ഫ്രീശരെ വാക്കുമുട്ടിക്കുന്നതു്.

ഈശോ ഉത്തരമായി വീണ്ടും ഉപമകളിൽ അരുളിച്ചെയ്തു:

൨. സ്വൎഗ്ഗരാജ്യം തൻെറ പുത്രനു വിവാഹവിരുന്നു കഴിച്ച രാജാവായ ഒരു മനുഷ്യനു സദൃശമാകുന്നു. [ലൂ. അ. ൧൪. വ. ൧൬: വെളി. അ. ൧൯. വ. ൯.]

൩. അവൻ വിരുന്നിനു ക്ഷണിക്കപ്പെട്ടവരെ വിളിക്കുവാൻ തൻെറ ദാസന്മാരെ അയച്ചു. എന്നാൽ വരുവാൻ അവൎക്കു മനസ്സുണ്ടായില്ല.

൪. അവനോ വീണ്ടും: ഇതാ! എൻെറ വിരുന്നു ഒരുങ്ങിയിരിക്കുന്നു; എൻെറ കാളകളും എൻെറ കൊഴുത്ത മൃഗങ്ങളും കൊല്ലപ്പെട്ടിരിക്കുന്നു; എല്ലാം തയ്യാറായിരിക്കുന്നു; വിരുന്നിനായി വരുവിൻ എന്നു ക്ഷണിക്കപ്പെട്ടവരോടു നിങ്ങൾ പറയുവിൻ എന്നു പറഞ്ഞു വേറെ ദാസന്മാരെ അയച്ചു.

൫. എങ്കിലും അവർ (അതു) വകവെക്കാതെ ഒരുത്തൻ തൻെറ വയ

ലിലേക്കും, മററൊരുത്തൻ തൻെറ വ്യാപാരത്തിനുമായി പൊയ്ക്കളഞ്ഞു.

൬. മററുള്ളവരോ അവൻെറ ദാസന്മാരെ പിടിച്ച് അവമാനിച്ചു കൊന്നു.

൭. രാജാവ് (അതു) കേട്ടപ്പോൾ കോപിച്ചു തൻെറ സൈന്യങ്ങളെ അയച്ച് ആ കൊലപാതകന്മാരെ നശിപ്പിക്കയും അവരുടെ പട്ടണം ദഹിപ്പിക്കയും ചെയ്തു.

൮. പിന്നെ അവൻ തൻെറ ദാസന്മാരോടു പറഞ്ഞു: വിരുന്നു ഒരുങ്ങിയിരിക്കുന്നു; എന്നാൽ ക്ഷണിക്കപ്പെട്ടിരുന്നവർ യോഗ്യന്മാരായിരുന്നില്ല.

൯. അതുകൊണ്ടു നിങ്ങൾ വഴികളുടെ തലകളിൽചെന്ന് നിങ്ങൾ കാണുന്നവരെയെല്ലാം വിരുന്നിനു വിളിക്കുവിൻ.

൧൦. ആകയാൽ ആ ദാസന്മാർ വഴികളിലേക്കു പുറപ്പെട്ടുചെന്നു ദുഷ്ടരും ശിഷ്ടരുമായി അവർ കണ്ടെത്തിയവരെയെല്ലാം കൂട്ടിക്കൊണ്ടുവന്നു. ഇങ്ങനെ വിരുന്നുശാല വിരുന്നുകാരെക്കൊണ്ടു നിറയുകയും ചെയ്തു.

൧൧. അനന്തരം വിരുന്നുകാരെ കാണുവാനായി രാജാവു പ്രവേശിച്ചു. അപ്പോൾ കല്യാണവസ്ത്രങ്ങൾ ധരിക്കാത്തുള്ള ഒരു മനുഷ്യനെ അവൻ അവിടെ കണ്ടു,

൧൨. അവനോടു: എൻെറ കൂട്ടുകാരാ, നീ കല്യാണവസ്ത്രങ്ങളില്ലാതെ ഇവിടേക്കു പ്രവേശിച്ചതു എങ്ങനെ? എന്നു ചോദിച്ചു. എന്നാൽ അവൻ മിണ്ടാതിരുന്നു.

൧൩. അപ്പോൾ രാജാവു പരിചാരകന്മാരോടു പറഞ്ഞു: നിങ്ങൾ അവൻെറ കൈകളും അവൻെറ കാലുകളും കെട്ടി പുറത്തുള്ള അന്ധകാരത്തിലേക്ക് അവനെ തള്ളിക്കളയുവിൻ. അവിടെ കരച്ചിലും പല്ലുകടിയും ഉണ്ടാകും. [മത്താ. അ. ൮. വ. ൧൨; അ. ൧൩. വ. ൪൨; അ. ൨൫. വ. ൩൦.]

൧൪. എന്തുകൊണ്ടെന്നാൽ വിളിക്കപ്പെട്ടവർ വളരെയാകുന്നു; തിരഞ്ഞെടുക്കപ്പെട്ടവരോ ചുരുക്കം.

൧൫. അപ്പോൾ പ്രീശർ പോയി, അവനെ വാക്കിൽ കുടുക്കേണ്ടതു എങ്ങനെയെന്നു ആലോചന ചെയ്തു. [മർക്കോ. അ. ൧൨. വ. ൧൩: ലൂ. അ. ൨൦. വ. ൨൦.]

൧൬. പിന്നെ അവർ ഹേറോദേസ്കക്ഷികളോടുകൂടി തങ്ങളുടെ ശിഷ്യരെ അവൻെറ അടുക്കൽ അയച്ചു. അവർ അവനോടു പറയുന്നു: ഗുരോ, നീ സത്യവാനാണെന്നും, നീ സാക്ഷാൽ ദൈവത്തിൻെറ വഴി പഠിപ്പിക്കുന്നെന്നും, നീ മനുഷ്യരുടെ മുഖം നോക്കാത്തതുകൊണ്ട് ആരുടെ പേരിലും ദാക്ഷിണ്യം ഭാവിക്കുന്നില്ലെന്നും ഞങ്ങൾ അറിയുന്നു.

൧൭. ആകയാൽ നിനക്ക് എന്തു തോന്നുന്നു എന്നു ഞങ്ങളോടു പറയുക: കേസറിനു തലവരി കൊടുക്കുവാൻ പാടുണ്ടോ ഇല്ലയോ?

൧൮. എന്നാൽ ഈശോ അവരുടെ ദുഷ്ടത അറിഞ്ഞിട്ട് അവരോടു അരുളിച്ചെയ്തു: കപടഭക്തന്മാരേ, നിങ്ങൾ എന്നെ പരീക്ഷിക്കുന്നതെന്ത്?

൧൯. തലവരിക്കുള്ള ദേനാറാ നിങ്ങൾ എന്നെ കാണിക്കുവിൻ. അവരോ ഒരു ദേനാറാ അവൻെറ അടുക്കൽ കൊണ്ടുവന്നു.

൨൦. അപ്പോൾ ഈശോ അവരോട്: ഈ പ്രതിമയും എഴുത്തും ആരുടെതാകുന്നു എന്നു ചോദിച്ചു.

൨൧. കേസറിൻേറതു് എന്നു അവർ പറയുന്നു. അവൻ അവരോട്:

അങ്ങനെയെങ്കിൽ കേസറിന്റേതു കേസറിനും ദൈവത്തിന്റേതു ദൈവത്തിനും കൊടുക്കുവിൻ എന്നു അരുളിച്ചെയ്യുന്നു. [റോമ. അ. ൧൩. വ. ൭.]

൨൨. അവർ (അതു)കേട്ട് അത്ഭുതപ്പെട്ട് അവനെ വിട്ടുപോയി.

൨൩. മരിച്ചവരുടെ ഉയിപ്പില്ല എന്നു അവനോടു പറഞ്ഞുകൊണ്ടു സദ്ദുക്കായരും ആ ദിവസം അടുത്തുവന്ന് അവനോടു ചോദ്യം ചെയ്തു. [നട. അ. ൨൩. വ. ൮.]

൨൪. അവർ അവനോടു പറയുന്നു: ഗുരോ, ഒരുത്തൻ മക്കളില്ലാതെ മരിച്ചാൽ അവന്റെ സഹോദരൻ അവന്റെ ഭാര്യയെ പരിഗ്രഹിച്ച് തന്റെ സഹോദരനു സന്താനം ഉൽപാദിപ്പിക്കണം എന്നു മൂശെ ഞങ്ങളോടു പറഞ്ഞിരിക്കുന്നു. [ആവത്ത. അ. ൨൫. വ. ൫: മക്കോ. അ. ൧൨. വ. ൧൯: ലൂ. അ. ൨൦. വ. ൨൮.]

൨൫. എന്നാൽ ഞങ്ങളുടെ ഇടയിൽ ഏഴു സഹോദരന്മാർ ഉണ്ടായിരുന്നു. ഒന്നാമൻ വിവാഹം ചെയ്തശേഷം മരിച്ചു; അവനു മക്കളില്ലാതിരുന്നതുകൊണ്ട് തന്റെ ഭാര്യയെ തന്റെ സഹോദരനായി വിട്ടു.

൨൬. ഇങ്ങനെ തന്നെ രണ്ടാമനും, മൂന്നാമനും, അവരിലെ ഏഴാമൻവരെ.

൨൭. അവരുടെയെല്ലാം അവസാനത്തിലോ സ്ത്രീയും മരിച്ചു.

൨൮. ആകയാൽ ഉയിപ്പിൽ അവൾ ഈ ഏഴുപേരിൽ ആരുടെ ഭാര്യയായിരിക്കും? എല്ലാവരും അവളെ വിവാഹം ചെയ്തിട്ടുണ്ടല്ലൊ.

൨൯. ഈശോ അവരോട് ഉത്തരമായി അരുളിച്ചെയ്തു: തിരുവെഴുത്തുകളും ദൈവത്തിന്റെ ശക്തിയും ഗ്രഹിക്കാത്തതുകൊണ്ടു നിങ്ങൾക്കു തെററിപ്പോകുന്നു.

൩൦. എന്തുകൊണ്ടെന്നാൽ മരിച്ചവരുടെ ഉയിപ്പിൽ അവർ സ്വർഗ്ഗത്തിൽ ദൈവദൂതന്മാരെപ്പോലെ ആയിരിക്കുന്നതല്ലാതെ വിവാഹം ചെയ്കയുമില്ല, സ്ത്രീകൾ പുരുഷന്മാൎക്കു ഭാര്യമാരായിരിക്കയുമില്ല.

൩൧. മരിച്ചവരുടെ ഉയിപ്പിനെക്കുറിച്ചു ദൈവത്താൽ നിങ്ങളോടു അരുളിച്ചെയ്യപ്പെട്ടതു നിങ്ങൾ വായിച്ചിട്ടില്ലയൊ? അവൻ അരുളിച്ചെയ്യുന്നത്:

൩൨. ഞാൻ അബ്രാഹത്തിന്റെ ദൈവവും, ഇസ്ഹാക്കിന്റെ ദൈവവും, യാക്കോബിന്റെ ദൈവവുമാകുന്നു എന്നത്രേ. ആകയാൽ ദൈവം മരിച്ചവരുടെയല്ല, ജീവിക്കുന്നവരുടെയാകുന്നു. [പുറ. അ. ൩. വ. ൬.]

൩൩. ജനക്കൂട്ടങ്ങൾ (ഇതു) കേട്ടപ്പോൾ അവന്റെ ഉപദേശത്തെപ്പററി വിസ്മയിച്ചിരുന്നു.

൩൪. എന്നാൽ അവൻ സദ്ദുക്കായരെ വാക്കു മുട്ടിച്ചു എന്നു ഫ്രീശർ കേട്ടപ്പോൾ അവർ ഒരുമിച്ചുകൂടി.

൩൫. അവരിൽ നിയമജ്ഞനായ ഒരുത്തൻ അവനെ പരീക്ഷിച്ചുകൊണ്ട് അവനോടു ചോദിച്ചു: [മക്കോ. അ. ൧൨. വ. ൨൮: ലൂ. അ. ൧൦. വ. ൨൫.]

൩൬. ഗുരോ, നിയമത്തിൽ ഏതു കല്പനയാകുന്നു പ്രധാനം?

൩൭. അതിന് ഈശോ അവനോട് അരുളിച്ചെയ്തു: നിന്റെ ദൈവമായ കർത്താവിനെ നിന്റെ മുഴുഹൃദയത്തോടുകൂടിയും, നിന്റെ മുഴുവാത്മാവോടുകൂടിയും, നിന്റെ സർവ്വശക്തിയോടുകൂടിയും, നിന്റെ മുഴുമനസ്സോടുകൂടിയും നീ സ്നേഹിക്കണം എന്നതു്. [ആവത്ത. അ. ൬. വ. ൫.]

൩൮. ഇതാകുന്നു പ്രധാനവും ഒന്നാമത്തേതുമായ കല്പന.

൩൯. അതിനു സദൃശമായ രണ്ടാമത്തേതു്: നിന്നെപ്പോലെ നിന്റെ അയല്ക്കാരനെയും നീ സ്നേഹിക്കണം എന്നതു്. [ആച. അ. ൧൯. വ. ൧൮: മർക്കോ. അ. ൧൨. വ. ൩൧.]

൪൦. ഈ ഇരുകല്പനകളിൽ നിയമവും പ്രവാചകന്മാരും അടങ്ങിയിരിക്കുന്നു.

൪൧. എന്നാൽ ഫ്രീശർ ഒരുമിച്ചു കൂടിയിരിക്കയിൽ ഈശോ അവരോടു ചോദിച്ചു:

൪൨. അവൻ അരുളിച്ചെയ്തു: മ്ശിഹായെക്കുറിച്ചു നിങ്ങൾ എന്തു പറയുന്നു? അവൻ ആരുടെ പുത്രനാകുന്നു? അവർ അവനോടു പറയുന്നു: ദാവീദിന്റെ പുത്രൻ. [മർക്കോ. അ. ൧൨. വ. ൩൫: ലൂ. അ. ൨൦. വ. ൪൧.]

൪൩. അവൻ അവരോടു ചോദിക്കുന്നു: അങ്ങനെയെങ്കിൽ ദാവീദ് ആത്മാവിൽ അവനെ കർത്താവ് എന്നു വിളിക്കുന്നതെങ്ങനെ? എന്തുകൊണ്ടെന്നാൽ അവൻ (ഇങ്ങനെ) പറഞ്ഞിരിക്കുന്നു: [ലൂ. അ. ൨൦. വ. ൪൨.]

൪൪. ഞാൻ നിന്റെ ശത്രുക്കളെ നിന്റെ പാദങ്ങളുടെ കീഴ് ആക്കുവോളം നീ എന്റെ വലത്തുവശത്തു ഇരിക്കുക എന്നു് കർത്താവു എന്റെ കർത്താവിനോടു അരുളിച്ചെയ്തു. [സങ്കി. ൧൦൯. വ. ൧.]

൪൫. ആകയാൽ ദാവീദ് അവനെ കർത്താവെന്നു വിളിക്കുന്നെങ്കിൽ അവൻ അവന്റെ പുത്രനാകുന്നതു് എങ്ങനെ?

൪൬. എന്നാൽ അവനോടു മറുപടി പറയുവാൻ ആർക്കും കഴിഞ്ഞില്ല; അവനോടു ചോദ്യം ചെയ്യുവാൻ ആ നാൾ മുതൽ പിന്നെ ആരും തുനിഞ്ഞുമില്ല.

## വ്യാഖ്യാനം.

൧൦. "ദുഷ്ടരും ശിഷ്ടരും": ഗോത്രം, ഭാഷ, സമുദായം, ജാതി ഈ വ്യത്യാസങ്ങളോ, സ്ത്രീപുരുഷഭേദമോ, തൊഴിൽ അവസ്ഥാന്തരം ഇവയോ ഗണിക്കാതെ എല്ലാവരെയും പൊതുവിൽ ക്രിസ്തീയ വിശ്വാസത്തിലേക്കു ക്ഷണിക്കുന്നു എന്നർത്ഥം. ചുങ്കക്കാരും വ്യഭിചാരികളും സ്വർഗ്ഗരാജ്യം അവകാശപ്പെടുത്തുമെന്നും, മുമ്പന്മാർ പിമ്പന്മാരും, പിമ്പന്മാർ മുമ്പന്മാരുമാകുമെന്നും മ്ശീഹാ ഇതിനു മുമ്പുതന്നെ യഹൂദരോടു അരുളിച്ചെയ്തിട്ടുള്ളതാണല്ലൊ.

൧൧. "കല്യാണവസ്ത്രങ്ങൾ": ചില പൌരസ്ത്യരാജ്യങ്ങളിലെ രാജാക്കന്മാർ ആരെയെങ്കിലും ബഹുമാനിക്കുവാനൊ വിരുന്നിനു ക്ഷണിക്കുവാനൊ ഉദ്ദേശിക്കുമ്പോൾ, അവർ ചീത്തവസ്ത്രങ്ങളോടുകൂടി തങ്ങളുടെ സന്നിധിയിൽ കാണപ്പെടാതിരിക്കേണ്ടതിനായി, വിശേഷവസ്ത്രങ്ങൾ അവർക്കു മുൻകൂട്ടി കൊടുത്തിരുന്നു. അവ അവർക്കു യഥേഷ്ടം ധരിക്കത്തക്കവിധം പ്രവേശനത്തിങ്കൽ സജ്ജീകരിച്ചുമിരുന്നു. ആകയാൽ ക്ഷണിക്കപ്പെട്ടവരിൽ കല്യാണവസ്ത്രമില്ലാതിരുന്നവൻ ഈ രാജദാനങ്ങളെ അഗണ്യമാക്കി ചീത്തവസ്ത്രങ്ങളോടുകൂടി വന്നതിനാൽ രാജാവിന്റെ കഠിനമായ അതൃപ്തിക്കു പാത്രീഭവിച്ചു. മ്ശീഹാ കല്യാണവസ്ത്രംകൊണ്ടു് ഇവിടെ നിർദ്ദേശിക്കുന്നതു, ചില പാഷണ്ഡികൾ പറയുന്നതുപോലെ, വിശ്വാസത്തെയല്ല, ഉപവിയും ജീവിതനെറിയും പരിശുദ്ധിയുമാണു്. സ്വർഗ്ഗഭൂമികളുടെ രാജാവായ ദൈവം മാമോദീസായിൽ നമ്മുടെ ആത്മാക്കൾക്കു് കുറവില്ലായ്കയും കറയററനീതിയും എന്ന വിശിഷ്ടവസ്ത്രം തന്നിരിക്കുന്നു. നാം അതു ധരിച്ചുകൊണ്ടു ഒരിക്കൽ സ്വർഗ്ഗീയവിരുന്നിൽ പ്രവേശിക്കേണ്ടതിന്നു് അതു കറപ്പെടാതെ സൂക്ഷിക്കയും വല്ലവിധത്തിലും

കറപ്പെടുത്തുന്നതിനു നമുക്കു നിർഭാഗ്യം നേരിട്ടാൽ അനുതാപജലത്തിൽ കഴുകി ശുദ്ധമാക്കുകയും ചെയ്യേണ്ടിയിരിക്കുന്നു.

൧൪. "വിളിക്കപ്പെട്ടവർ വളരെയാകുന്നു; തിരഞ്ഞെടുക്കപ്പെട്ടവരോ ചുരുക്കം": ഉപമയുടെ ആദ്യഭാഗത്തോടാണു് ഈ വാക്കുകൾ യോജിപ്പിക്കേണ്ടതു്. മ്ശിഹായുടെ രാജ്യത്തിലേക്കു വിളിക്കപ്പെട്ട ഇസ്രായേൽ മക്കൾ എല്ലാംവെച്ചു് അതിൽ പ്രവേശിക്കുവാൻ തിരഞ്ഞെടുക്കപ്പെടുന്നവർ വാസ്തവത്തിൽ കുറവായിരിക്കും എന്നൎത്ഥം. റോമ. അ. ൯, ൧൦.— അ. ൧. വ. ൧൩, ൧൪. വ്യ. നോക്കുക.

൨൪. "തൻെറ സഹോദരനു സന്താനം ഉല്പാദിപ്പിക്കണം": ആവൎത്ത. അ. ൨൫. വ. ൫. വ്യ. നോക്കുക.

൩൨. "അബ്രാഹത്തിൻെറ ദൈവവും": ദൈവവും മൃതന്മാരും തമ്മിൽ ഇടമുറിയാത്ത ഒരു ബന്ധമുള്ളതായിട്ടാണല്ലൊ പുറ. അ. ൩. വ. ൬-ൽ നിന്നു് അനുമാനിക്കേണ്ടതു്. അബ്രാഹം, ഇസ്ഹാക്കു്, യാക്കോബു് ഇവർ ഇപ്പറയുന്ന കാലത്തു നാമാവശിഷ്ടരായിത്തീൎന്നിരുന്നെങ്കിൽ ഇങ്ങനെ ഒരു ബന്ധം ഉണ്ടാവുക അസാദ്ധ്യവും, ഇവരുടെ ദൈവമെന്നു പ്രഖ്യാപനംചെയ്യുക ദൈവത്തിനു് അയോഗ്യവുമാകുമായിരുന്നു.

## അദ്ധ്യായം ൨൩.

നിയമജ്ഞന്മാരുടെയും ഫ്രീശരുടെയും
ഉപദേശം കേൾക്കണം; എങ്കിലും അവരെ അനുകരിക്കരുതു്.
കപടഭക്തരായ അവൎക്കുള്ള ശാപങ്ങൾ.

അപ്പോൾ ഈശോ ജനക്കൂട്ടങ്ങളോടും തൻെറ ശിഷ്യന്മാരോടും സംസാരിച്ചു;

൨. അവരോടു അരുളിച്ചെയ്തു: മൂശെയുടെ സിംഹാസനത്തിൽ നിയമജ്ഞന്മാരും ഫ്രീശരും ഇരിക്കുന്നു. [ന്ഹ. അ. ൮. വ. ൪.]

൩. ആകയാൽ നിങ്ങൾ അനുസരിക്കണമെന്നു അവർ നിങ്ങളോടു പറയുന്നതൊക്കെയും നിങ്ങൾ അനുസരിക്കയും പ്രവൎത്തിക്കയും ചെയ്യുവിൻ; എന്നാൽ അവരുടെ പ്രവൃത്തികൾപോലെ നിങ്ങൾ പ്രവൎത്തിക്കരുതു്. എന്തുകൊണ്ടെന്നാൽ അവർ പറയുന്നു, എങ്കിലും പ്രവൎത്തിക്കുന്നില്ല.

൪. അവർ ഭാരമുള്ള ചുമടുകൾ കെട്ടി മനുഷ്യരുടെ തോളുകളിൽ വെക്കുന്നു: എന്നാൽ തങ്ങളുടെ വിരൽകൊണ്ടുപോലും അവ തൊടുവാൻ അവൎക്കു മനസ്സില്ല. [ലൂ. അ. ൧൧. വ. ൪൬: നട. അ. ൧൫. വ. ൧൦.]

൫. അവർ തങ്ങളുടെ പ്രവൃത്തികളെല്ലാം മനുഷ്യരാൽ കാണപ്പെടേണ്ടതിനായി ചെയ്യുന്നു. എന്തുകൊണ്ടെന്നാൽ അവർ തങ്ങളുടെ നെററിപ്പട്ടകൾക്കു വീതികൂട്ടുകയും, തങ്ങളുടെ കുപ്പായങ്ങളുടെ തൊങ്ങലുകൾ നീട്ടുകയും ചെയ്യുന്നു. [സം. അ. ൧൫. വ. ൩൮: ആവൎത്ത. അ. ൬. വ. ൮; അ. ൨൨. വ. ൧൨.]

൬. അവർ വിരുന്നുകളിൽ മുൻഇരിപ്പും, സംഘങ്ങളിൽ പ്രധാനപീഠവും (൭) [മൎക്കോ. അ. ൧൨. വ. ൩൯: ലൂ. അ. ൧൧. വ. ൪൩; അ. ൨൦. വ. ൪൬.]

൭. തെരുവീഥികളിൽ വന്ദനവും, റബ്ബീ, എന്നു മനുഷ്യരാൽ വിളിക്കപ്പെടുവാനും (൬) «ഇച്ഛിക്കുന്നു».

൮. എന്നാൽ നിങ്ങൾ റബ്ബി

എന്നു വിളിക്കപ്പെടരുതു്. എന്തുകൊണ്ടെന്നാൽ നിങ്ങളുടെ റബ്ബി ഒരുത്തൻ മാത്രമാകുന്നു. നിങ്ങളോ എല്ലാവരും സഹോദരന്മാരാകുന്നു. [യാക്കോ. അ. ൩. വ. ൧.]

൯. ഭൂമിയിൽ (ആരെയും) നിങ്ങളുടെ പിതാവെന്നു നിങ്ങൾ വിളിക്കരുതു്. എന്തുകൊണ്ടെന്നാൽ സ്വർഗ്ഗത്തിലുള്ള ഏകൻ മാത്രമാകുന്നു നിങ്ങളുടെ പിതാവു്. [മാല. അ. ൧. വ. ൬.]

൧൦. നിങ്ങൾ നായകന്മാർ എന്നു വിളിക്കപ്പെടരുതു്. എന്തുകൊണ്ടെന്നാൽ മ്ശീഹാ എന്ന ഏകൻ മാത്രമാകുന്നു നിങ്ങളുടെ നായകൻ.

൧൧. നിങ്ങളിൽ വലിയവനോ നിങ്ങളുടെ ശുശ്രൂഷകൻ ആയിരിക്കണം.

൧൨. എന്തുകൊണ്ടെന്നാൽ തന്നെത്താൻ ഉയൎത്തുന്നവൻ താഴ്ത്തപ്പെടും; തന്നെത്താൻ താഴ്ത്തുന്നവൻ ഉയൎത്തപ്പെടുകയും ചെയ്യും. [ലൂ. അ. ൧൪. വ. ൧൧; അ. ൧൮. വ. ൧൪.]

൧൩. കപടഭക്തരായ നിയമജ്ഞരേ, ഫ്രീശരേ, നിങ്ങൾക്കു ഹാ! കഷ്ടം! എന്തുകൊണ്ടെന്നാൽ നിങ്ങളുടെ പ്രാൎത്ഥനകൾ നിങ്ങൾ ദീൎഘിപ്പിക്കുക ഹേതുവായി വിധവകളുടെ ഭവനങ്ങൾ നിങ്ങൾ തിന്നുകളയുന്നു. ഇതിനാൽ നിങ്ങൾക്കു കൂട്ടതലായ വിധിയുണ്ടാകും. [മൎക്കോ. അ. ൧൨. വ. ൪൦: ലൂ. അ. ൨൦. വ. ൪൭.]

൧൪. കപടഭക്തരായ നിയമജ്ഞരേ, ഫ്രീശരേ, നിങ്ങൾക്കു ഹാ! കഷ്ടം! എന്തുകൊണ്ടെന്നാൽ നിങ്ങൾ മനുഷ്യരുടെ മുമ്പിൽ സ്വൎഗ്ഗരാജ്യം അടച്ചുകളയുന്നു. എന്തെന്നാൽ നിങ്ങൾ പ്രവേശിക്കുന്നുമില്ല, പ്രവേശിക്കുവാൻ പോകുന്നവർ പ്രവേശിക്കുവാൻ നിങ്ങൾ സമ്മതിക്കുന്നുമില്ല.

൧൫. കപടഭക്തരായ നിയമജ്ഞരേ, ഫ്രീശരേ, നിങ്ങൾക്കു ഹാ! കഷ്ടം! എന്തുകൊണ്ടെന്നാൽ നിങ്ങൾ ഒരുത്തനെ മതാവലംബിയാക്കുവാനായി കടലും കരയും ചുററിസ്സഞ്ചരിക്കുന്നു. അവൻ (അങ്ങനെ) ആയശേഷം നിങ്ങൾ അവനെ നിങ്ങളെക്കാൾ ഇരട്ടിയായി നരകപുത്രനാക്കുകയും ചെയ്യുന്നു.

൧൬. കുരുടരായ വഴികാട്ടികളേ, നിങ്ങൾക്കു ഹാ! കഷ്ടം! എന്തുകൊണ്ടെന്നാൽ നിങ്ങൾ പറയുന്നു: ദേവാലയത്തെക്കൊണ്ടു് ആരെങ്കിലും ആണയിട്ടാൽ ഒന്നുമില്ല; എന്നാൽ ദേവാലയത്തിലെ സ്വൎണ്ണത്തെക്കൊണ്ടു് ആരെങ്കിലും ആണയിട്ടാൽ അവൻ കുററക്കാരനാകുന്നു.

൧൭. മൂഢന്മാരേ, കുരുടന്മാരേ, ഏതു വലിയതു? സ്വൎണ്ണമൊ, സ്വൎണ്ണത്തെ വിശുദ്ധമാക്കുന്ന ദേവാലയമൊ?

൧൮. ബലിപീഠത്തെക്കൊണ്ടു് ആരെങ്കിലും ആണയിട്ടാൽ ഒന്നുമില്ല; എന്നാൽ അതിന്മേലുള്ള വഴിപാടിനെക്കൊണ്ടു് ആരെങ്കിലും ആണയിട്ടാൽ അവൻ കുററക്കാരനാകുന്നു.

൧൯. മൂഢന്മാരേ, കുരുടന്മാരേ, ഏതു വലിയതു? വഴിപാടൊ, വഴിപാടിനെ വിശുദ്ധമാക്കുന്ന ബലിപീഠമൊ?

൨൦. ആകയാൽ ബലിപീഠത്തെക്കൊണ്ടു് ആണയിടുന്നവൻ അതിനെക്കൊണ്ടും അതിന്മേലുള്ളതെല്ലാംകൊണ്ടും ആണയിടുന്നു.

൨൧. ദേവാലയത്തെക്കൊണ്ടു് ആണയിടുന്നവൻ അതിനെക്കൊണ്ടും അതിൽ വസിക്കുന്നവനെക്കൊണ്ടും ആണയിടുന്നു.

൨൨. സ്വൎഗ്ഗത്തെക്കൊണ്ടു് ആണയിടുന്നവൻ ദൈവത്തിൻെറ സിംഹാസനത്തെക്കൊണ്ടും അതിന്മേൽ ഇരിക്കുന്നവനെക്കൊണ്ടും ആണയിടുന്നു.

൨൩. കപടഭക്തരായ നിയമജ്ഞരേ, പ്രീശരേ, നിങ്ങൾക്കു ഹാ! കഷ്ടം! എന്തുകൊണ്ടെന്നാൽ നിങ്ങൾ തുളസിയിലും ചതകുപ്പയിലും ജീരകത്തിലും ദശാംശം കൊടുക്കുന്നു; എങ്കിലും നിയമത്തിൽ ഗുരുതരങ്ങളായ നീതിയും കരുണയും വിശ്വാസവും നിങ്ങൾ വിട്ടുകളഞ്ഞിരിക്കുന്നു. എന്നാൽ നിങ്ങൾ ഇവ ചെയ്യുകയും അവ വിട്ടുകളയാതിരിക്കയും ചെയ്യേണ്ടിയിരുന്നു. [ലൂ. അ. ൧൧. വ. ൪൨.— മിക. അ. ൬. വ. ൮: സ്സുറി. അ. ൭. വ. ൯.]

൨൪. (നിങ്ങൾ) കൊതുകുകളെ അരിച്ചു നീക്കുകയും ഒട്ടകങ്ങളെ വിഴുങ്ങുകയും ചെയ്യുന്ന കുരുടരായ വഴികാട്ടികൾ! (ആകുന്നു).

൨൫. കപടഭക്തരായ നിയമജ്ഞരേ, പ്രീശരേ, നിങ്ങൾക്കു ഹാ! കഷ്ടം! എന്തുകൊണ്ടെന്നാൽ നിങ്ങൾ പാനപാത്രത്തിൻെറയും ഭക്ഷണപാത്രത്തിൻെറയും പുറം ശുദ്ധമാക്കുന്നു; എന്നാൽ അകമേ കവൎച്ചയും ദുഷ്ടതയുംകൊണ്ടു നിറഞ്ഞിരിക്കുന്നു.

൨൬. കുരുടരായ പ്രീശരേ, പാനപാത്രത്തിൻെറയും ഭക്ഷണപാത്രത്തിൻെറയും പുറംകൂടി ശുദ്ധമാകുവാൻ വേണ്ടി ആദ്യമേതന്നെ അവയുടെ അകം ശുദ്ധമാക്കുവിൻ.

൨൭. കപടഭക്തരായ നിയമജ്ഞരേ, പ്രീശരേ, നിങ്ങൾക്കു ഹാ! കഷ്ടം! എന്തുകൊണ്ടെന്നാൽ നിങ്ങൾ, വെള്ളതേച്ചു പുറമേ ഭംഗിയുള്ളവയായി കാണപ്പെടുന്നെങ്കിലും അകമേ, മരിച്ചവരുടെ അസ്ഥികളും സകലവിധ മ്ലേച്ഛതയുംകൊണ്ടു നിറഞ്ഞിരിക്കുന്ന ശവക്കല്ലറകളോടു തുല്യരാകുന്നു.

൨൮. ഇപ്രകാരം തന്നെ നിങ്ങളും പുറമേ നീതിമാന്മാരായി മനുഷ്യൎക്കു കാണപ്പെടുന്നു: എന്നാൽ അകമേ ദുഷ്ടതയും കപടഭക്തിയുംകൊണ്ടു നിങ്ങൾ നിറഞ്ഞിരിക്കുന്നു.

൨൯. കപടഭക്തരായ നിയമജ്ഞരേ, പ്രീശരേ, നിങ്ങൾക്കു ഹാ! കഷ്ടം! എന്തുകൊണ്ടെന്നാൽ നിങ്ങൾ പ്രവാചകന്മാരുടെ കല്ലറകൾ പണിയുകയും, നീതിമാന്മാരുടെ കല്ലറകൾ അലങ്കരിക്കയും,

൩൦. ഞങ്ങളുടെ പിതാക്കന്മാരുടെ നാളുകളിൽ ഞങ്ങൾ ഉണ്ടായിരുന്നെങ്കിൽ പ്രവാചകന്മാരുടെ രക്തത്തിൽ അവരോടുകൂടി ഞങ്ങൾ പങ്കുകാരാകയില്ലായിരുന്നു എന്നു നിങ്ങൾ പറയുകയും ചെയ്യുന്നു.

൩൧. ആകയാൽ പ്രവാചകന്മാരെ കൊന്നവരുടെ മക്കളാകുന്നു നിങ്ങൾ എന്നു നിങ്ങൾക്കെതിരായി നിങ്ങൾ തന്നെ സാക്ഷ്യം വഹിക്കുന്നു.

൩൨. നിങ്ങളുടെ പിതാക്കന്മാരുടെ അളവു നിങ്ങളും പൂൎത്തിയാക്കുവിൻ.

൩൩. സൎപ്പങ്ങളേ, അണലികളുടെ സന്താനമേ, നരകവിധിയിൽനിന്നു നിങ്ങൾ എങ്ങനെ ഒഴിഞ്ഞുമാറും? [മത്താ. അ. ൩. വ. ൭.]

൩൪. ആകയാൽ ഇതാ! പ്രവാചകന്മാരെയും, ജ്ഞാനികളെയും, നിയമജ്ഞന്മാരെയും നിങ്ങളുടെ അടുക്കലേക്കു ഞാൻ അയക്കുന്നു. നിങ്ങൾ അവരിൽ ചിലരെ കൊല്ലുകയും, കുരിശിൽ തറയ്ക്കുകയും, ചിലരെ നിങ്ങളുടെ സംഘങ്ങളിൽവെച്ചു (ചമ്മട്ടികൊണ്ടു) അടിക്കുകയും,

ഒരു പട്ടണത്തിൽ നിന്നു വേറൊരു പട്ടണത്തിലേക്ക അവരെ പിന്തുടൎന്നു ഞെരുക്കുകയും ചെയ്യും.

൩൫. ഇതു്, നീതിമാനായ ഹാബേലിൻെറ രക്തം മുതൽ ദേവാലയത്തിനും ബലിപീഠത്തിനും മദ്ധ്യേ വെച്ചു നിങ്ങൾ കൊന്നവനായി ബ്രകിയായുടെ പുത്രനായ സ്കറിയായുടെ രക്തംവരെ ഭൂമിയിൽ ചൊരിയപ്പെട്ടിട്ടുള്ള നീതിമാന്മാരുടെ രക്തം മുഴുവൻ നിങ്ങളുടെ മേൽ വരേണ്ടതിനു തന്നെ. [സ്റ്റ. അ. ൪. വ. ൮: എബ്രെ. അ. ൧൧. വ. ൪: ൨. ബെർയ. അ. ൨൪. വ. ൨൨.]

൩൬. ഇവയെല്ലാം ഈ തലമുറയിന്മേൽ വരുമെന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു.

൩൭. ഓറെശ്ലേമേ, ഓറെശ്ലേമേ, പ്രവാചകന്മാരെ കൊല്ലുന്നവളേ, തൻെറ അടുക്കലേക്ക അയയ്ക്കപ്പെടുന്നവരെ കല്ലെറിയുന്നവളേ, പിടക്കോഴി അതിൻെറ കുഞ്ഞുങ്ങളെ അതിൻെറ ചിറകുകളിൻകീഴ ചേൎക്കുന്നതുപോലെ നിൻെറ മക്കളെ ചേൎത്തുകൊള്ളുവാൻ ഞാൻ എത്രയോ പ്രാവശ്യം അഗ്രഹിച്ചു: എന്നാൽ നിങ്ങൾ സമ്മതിച്ചില്ല. [ലൂ. അ. ൧൩. വ. ൩൪.]

൩൮. ഇതാ! നിങ്ങളുടെ ഭവനം നിങ്ങൾക്കായി ശൂന്യാവസ്ഥയിൽ കൈവിടപ്പെട്ടിരിക്കുന്നു.

൩൯. എന്തുകൊണ്ടെന്നാൽ ഈ സമയംമുതൽ, കൎത്താവിൻെറ നാമത്തിൽ വരുന്നവൻ അനുഗ്രഹിക്കപ്പെട്ടവനാകുന്നു എന്നു നിങ്ങൾ പറയുംവരെ നിങ്ങൾ എന്നെക്കാണുകയില്ല എന്നു ഞാൻ നിങ്ങളോടു പറയുന്നു.

## വ്യാഖ്യാനം.

൩. "പറയുന്നതൊക്കെയും .... ചെയ്യുവിൻ..... പ്രവൃത്തികൾപോലെ .... പ്രവൎത്തിക്കരുതു്": മൂശെയുടെ പ്രമാണം മ്ശീഹായുടെ കുരിശുമരണം വരെ നിറുത്തലാക്കപ്പെട്ടിരുന്നില്ല. രാജാക്കന്മാരെയും പുരോഹിതന്മാരെയും പ്രവാചകന്മാർ ശകാരിക്കുകയും തിരുത്തുകയും ചെയ്തതുപോലെ റബ്ബികളുടെ വ്യാഖ്യാനങ്ങളെ മ്ശീഹാ ആക്ഷേപിക്കയും തിരുത്തുകയും ചെയ്യുന്നു എങ്കിലും മൂശെയുടെ സിംഹാസനത്തെ ബഹുമാനിക്കുകതന്നെ ചെയ്യുന്നു. ആചാരഭ്രംശം വന്ന മതാദ്ധ്യക്ഷന്മാരെപ്പോലും, ദൈവപ്രമാണത്തിനു വിരോധമെന്നു തെളിവില്ലാത്തപ്പോഴെല്ലാം നാം അനുസരിക്കണമെന്നും, അദ്ധ്യക്ഷന്മാരുടെ നടപടിപ്പിശകു് അവരുടെ അധികാരത്തെ ബാധിക്കുന്നില്ലെന്നുമാണു് മ്ശിഹാ ഇതുകൊണ്ടു നമ്മെ പഠിപ്പിക്കുന്നതു്.

൫. "നെററിപ്പട്ടകൾ": ദൈവവാക്യങ്ങൾ സദാ ഓൎമ്മിക്കണം എന്ന അൎത്ഥത്തിൽ അവ കൈമേലും നെററിയിലും കെട്ടണം എന്നു് ആവൎത്ത. അ. ൬. വ. ൮-ൽ പറഞ്ഞിട്ടുള്ളതിനെ യഹൂദന്മാർ അക്ഷരാൎത്ഥത്തിൽ ഗ്രഹിച്ചുകൊണ്ടു് പുറ. അ. ൧൩. വ. ൧-൧൦, വ. ൧൧-൧൬; ആവൎത്ത. അ. ൬. വ. ൪-൯, അ. ൧൧. വ. ൧൩-൨൧ ഇവ ചെറിയ തുകൽച്ചുരുളുകളിൽ എഴുതി തോൽ പൊതിഞ്ഞ ചെറിയ ചതുരച്ചെപ്പുകളിലാക്കി നീണ്ട തോൽവാറുകൊണ്ടു നെററിയിലും ഇടത്തുകൈയിൽ നെഞ്ചോടു അടുത്ത ഭാഗത്തും കെട്ടിയുറപ്പിച്ചുകൊണ്ടു നടന്നിരുന്നു. ഇവയെപ്പററിയാണു് ഇവിടെ 'പട്ട' എന്നു പറയുന്നതു്. ഫ്രീശർ ഈ പട്ടകൾക്ക വീതി കൂട്ടിയിരുന്നതു് അവർ സാമാന്യ ജനങ്ങളെക്കാൾ കൂടുതൽ മതതീക്ഷ്ണതയുള്ളവരെന്നു കാണിക്കുവാനായിരുന്നു.— "തൊങ്ങലുകൾ": എബ്രായക്കാരുടെ പുറംകുപ്പായത്തിൻെറ നാലുമൂലകളിലുമുള്ള പൊടിപ്പുകൾ. സം. അ. ൧൫. വ. ൩൮. വ്യാ. നോക്കുക.

൭. "റബ്ബി": ഗുരു.

൯–൧൦. "സ്വർഗ്ഗത്തിലുള്ള ഏകൻമാത്രമാകുന്നു നിങ്ങളുടെ പിതാവു്. – മ്ശീഹാ എന്ന ഏകൻ മാത്രമാകുന്നു നിങ്ങളുടെ നായകൻ": മാതാപിതാക്കന്മാർ, ആത്മപാലകന്മാർ, എജമാനന്മാർ, ഗുരുക്കൾ ഇവരുടെ പേരിൽ ഭക്തിബഹുമാനങ്ങൾ ഉണ്ടായിരിക്കണമെന്നുള്ളതു ദൈവപ്രമാണമാണു്. അവ വേണ്ടെന്നല്ല ഈ വാക്യം പറയുന്നതു്. സ്വർഗ്ഗസ്ഥനായ ദൈവം സർവ്വപ്രധാനനായ പിതാവായിരിക്കണം, മ്ശീഹായിൽ നിന്നു നമ്മെ അകററുന്ന ഉപദേഷ്ടാക്കളെ നാം അനുഗമിക്കരുതു് എന്നു മാത്രമേ ഇവിടെ ഗ്രഹിക്കേണ്ടതുള്ളു.

൧൩. ലത്തീനിൽ മാത്രം ഇതു ൧൪-ാം വാക്യമായും, മററു പ്രതികളിലെ ൧൪-ാംവാക്യം അതിൽ ൧൩-ാം വാക്യമായും ഭേദപ്പെട്ടുകാണുന്നു. – "വിധവകളുടെ ഭവനങ്ങൾ നിങ്ങൾ തിന്നുകളയുന്നു": ഫ്രീശർ ദീർഘപ്രാർത്ഥനകൾമൂലം ഭക്തരെന്നു ജനസമ്മതി നേടിക്കൊണ്ടു്, ദേവാലയത്തിനു വഴിപാടുകൾ കൊടുക്കുവാൻ നിർദ്ധനരായ വിധവകളെ പ്രേരിപ്പിക്കയും, ആ വഴിപാടുകൾ സ്വന്തമാക്കി അനുഭവിക്കയും ചെയ്തിരുന്നു.

൧൯. "വഴിപാടിനെ വിശുദ്ധമാക്കുന്ന ബലിപീഠം": എന്നാൽ ന. കർത്താവിൻെറ തിരുശരീരം ബലിപീഠത്തെ വിശുദ്ധമാക്കുന്നു. വി. ക്രിസൊസ്തോമോസിനെ അടുത്തു അനുഗമിച്ച തിയൊഫിലാക്ററസ് ഈ വാക്യത്തെപ്പററി പറയുന്നതു കേൾക്കുക: "പഴയനിയമത്തിൽ വഴിപാടു ബലിപീഠത്തെക്കാൾ ശ്രേഷ്ഠമാകുവാൻ മ്ശീഹാ സമ്മതിച്ചില്ല. പുതിയ നിയമത്തിലാകട്ടെ ബലിപീഠം വഴിപാടുമൂലം വിശുദ്ധീകൃതമാകുന്നു. എന്തുകൊണ്ടെന്നാൽ അപ്പം ദൈവശക്തികൊണ്ടു ന. കർത്താവിൻെറ തിരുശരീരമായി മാറുന്നു. തന്നിമിത്തം ബലിപീഠം അതിനാൽ വിശുദ്ധീകരിക്കപ്പെടുന്നു".

൨൩. "തുളസിയിലും ചതകുപ്പയിലും ജീരകത്തിലും": 'നാന്അ', 'ശ്ബെത്താ', 'കമൂനാ' എന്ന പദങ്ങളാണു് സുറിയാനിയിൽ കാണുന്നതു്. 'നാന്അ'യിക്കു 'ചീര' എന്നും, 'ശ്ബെത്താ'യിക്കു 'പെരുംജീരകം' എന്നും അർത്ഥം പറയുന്നവരുമുണ്ടു്. ഇവ മൂന്നും നിസ്സാരങ്ങളായ സുഗന്ധസസ്യങ്ങളായിരുന്നു.

൨൪. "ഒട്ടകങ്ങളെ വിഴുങ്ങുക": അ. ൧൯. വ. ൨൪. വ്യ. നോക്കുക.

൨൬. ഫ്രീശരുടെ തിന്മകൾ ക്രിസ്ത്യാനികളിലും കാണപ്പെടുക അത്ര അസാധാരണമല്ല. ഫ്രീശരുടെ കപടഭക്തിയുടെ പ്രത്യേക ലക്ഷണങ്ങൾ താഴെക്കാണുന്നവയാണു്: ൧. നിസ്സാരങ്ങളിൽ അതിശ്രദ്ധ. – ൨. പ്രത്യേകതയിലും ബഹുമാനത്തിലും ഇച്ഛ. – ൩. ബാഹ്യഭക്തികൊണ്ടു തൃപ്തി. – ൪. തങ്ങളെക്കുറിച്ചുതന്നെ വലിയ അഭിപ്രായവും ശാസനകൾ സ്വീകരിക്കുന്നതിൽ അക്ഷമതയും. – ൫. അന്യരോടു കഠിനതയും, തങ്ങൾതന്നെ ആചരിക്കാത്തവ അന്യന്മാരിൽ ചുമത്തുവാനുള്ള സന്നദ്ധതയും.

൨൯. ശവകുടീരങ്ങൾ പണിയുന്നതും അവയലങ്കരിക്കുന്നതുമല്ല മ്ശീഹാ ഈ വാക്യത്തിൽ വിരോധിക്കുന്നതു്, പ്രവാചകന്മാരുടെ സ്മരണയെ ബഹുമാനിക്കുന്നു എന്നു അഭിമാനിക്കയും പ്രവാചകന്മാരുടെ നായകനായ മ്ശീഹായെ നിഗ്രഹിക്കുവാൻ ഒരുമ്പെടുകയും ചെയ്യുന്ന ഫ്രീശരുടെ കപടഭക്തിയെ മാത്രമാണു്.

൩൫. "ഹാബേലിൻെറ രക്തം മുതൽ": തങ്ങളുടെതല്ലാത്ത കുററത്തിനു യഹൂദന്മാർ ശിക്ഷിക്കപ്പെടുമെന്നല്ല, അന്യായരക്തംചിന്തലിനു മുൻകാലങ്ങളിൽ ഉണ്ടായിട്ടുള്ള ഏതുവിധം ശിക്ഷയും അവസാനമായി അവരുടെമേൽ വരുവാൻ അടുത്തിരിക്കുന്നു എന്നുമാത്രം അർത്ഥം. – "ബ്രകിയായുടെ പുത്രനായ സ്കറിയാ": ൨. ദിനവൃ. അ. ൨൪. വ. ൨൦-ൽ 'യോയാദായുടെ' എന്നു കാണുന്നതു് ഒരാൾക്കുതന്നെ രണ്ടു നാമധേയങ്ങൾ ഉണ്ടായിരുന്നതുകൊണ്ടാണെന്നാണു ഭൂരിപക്ഷം വിജ്ഞന്മാർ

അഭിപ്രായപ്പെടുന്നത്. സുറിയായിലുള്ള ബെർസോയാ (Bersoea) നഗരത്തിലെ നസ്രായക്കാർ ഉപയോഗിച്ചിരുന്നതും നസ്രായരുടെ അഥവാ ഹെബിയൊനീത്തരുടെ സുവിശേഷം (Nazaraenorum sive Hebionitarum Evangelium) എന്നും, എബ്രായരുടെ സുവിശേഷം (Evangeliumsecundum Hebraeos) എന്നും വി. ഈറാനിമോസ് നാമകരണം ചെയ്യുന്നതുമായ വി. മത്തായിയുടെ സുവിശേഷത്തിന്റെ ഒരു പ്രാചീനപ്രതിയിൽ 'യോയാദാ' എന്നു താൻ കണ്ടതായി ആ വിശുദ്ധൻ പറയുന്നുമുണ്ട്. ഈ വാക്യത്തിൽ കാണുന്ന സ്കറിയാ പ്രവാചകനായ സ്കറിയാ ആണെന്നും, സ്നാപകയോഹന്നാന്റെ പിതാവായ സ്കറിയാ ആണെന്നും പറയുന്നവരുമുണ്ട്.

## അദ്ധ്യായം ൨൪.

ദേവാലയത്തിന്റെ നാശവും, അവസാനവിധിയും,
അവയ്ക്കുമുമ്പു കാണപ്പെടുന്ന അടയാളങ്ങളും. എപ്പോഴും ഒരുങ്ങിയിരിക്കുവാൻ
മ്ശിഹാ ചെയ്യുന്ന ഉപദേശം.

**പി**ന്നെ ഈശോ പോകുവാനായി ദേവാലയത്തിൽ നിന്നു പുറപ്പെട്ടു. അപ്പോൾ അവന്റെ ശിഷ്യന്മാർ അടുത്തുവന്നു ദേവാലയത്തിന്റെ പണി (വിശേഷത) അവനെ കാണിച്ചു. [മർക്കോ. അ. ൧൩. വ. ൧: ലൂ. അ. ൨൧. വ. ൫.]

൨. അവനോ അവരോടു: ഇതാ! ഇവയെല്ലാം നിങ്ങൾ കാണുന്നില്ലയോ? തകർക്കപ്പെടാത്തതായി കല്ലിന്മേൽ കല്ല് ഇവിടെ ശേഷിക്കയില്ല എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു എന്നു അരുളിച്ചെയ്തു. [ലൂ. അ. ൧൯. വ. ൪൪.]

൩. പിന്നെ അവൻ സൈത്തുകളുടെ മലയിൽ ഇരിക്കയിൽ അവന്റെ ശിഷ്യന്മാർ അടുത്തുവന്ന്: ഇവ എപ്പോൾ സംഭവിക്കുമെന്നും, നിന്റെ വരവിന്റെയും ലോകാവസാനത്തിന്റെയും അടയാളം എന്താകുന്നു എന്നും ഞങ്ങളോടും പറയുക എന്ന്, അവരും അവനും മാത്രമായിരിക്കയിൽ, പറയുന്നു.

൪. ഈശോ ഉത്തരമായി അവരോടു അരുളിച്ചെയ്തു: നിങ്ങളെ ആരും തെററിക്കാതിരിക്കുവാൻ സൂക്ഷിച്ചുകൊള്ളുവിൻ. [അപ്പെ. അ. ൫. വ. ൬: കൊലൊ അ. ൨. വ. ൧൮.]

൫. എന്തുകൊണ്ടെന്നാൽ പലർ എന്റെ നാമത്തിൽ വന്ന് മ്ശിഹാ ഞാനാകുന്നു എന്നു പറഞ്ഞു പലരെയും തെററിക്കും.

൬. എന്തുകൊണ്ടെന്നാൽ യുദ്ധങ്ങളും യുദ്ധങ്ങളുടെ ശ്രുതിയും ബന്ധിച്ചു നിങ്ങൾ കേൾക്കുവാനിരിക്കുന്നു. നിങ്ങൾ ചഞ്ചലപ്പെടാതിരിക്കുവാൻ സൂക്ഷിച്ചുകൊള്ളുവിൻ. എന്തുകൊണ്ടെന്നാൽ (അവ) എല്ലാം സംഭവിക്കേണ്ടതാകുന്നു, എങ്കിലും അതുവരെയും അവസാനമായിട്ടില്ല.

൭. എന്തെന്നാൽ ജനം ജനത്തിനെതിരായും, രാജ്യം രാജ്യത്തിനെതിരായും എഴുന്നേല്ക്കും. ക്ഷാമങ്ങളും, പകർച്ചവ്യാധികളും, ഭൂകമ്പങ്ങളും അവിടവിടെയുണ്ടാകും.

൮. എന്നാൽ ഇവയെല്ലാം വേദനകളുടെ ആരംഭമാകുന്നു.

൯. അപ്പോൾ അവർ ഞെരുക്കത്തിനു നിങ്ങളെ കൈയേല്പിക്കയും, നിങ്ങളെ കൊല്ലുകയും ചെയ്യും. നിങ്ങൾ എന്റെ നാമംനിമിത്തം സകല ജാതികളാലും ദ്വേഷിക്കപ്പെട്ട

വരായിരിക്കും. [മത്താ. അ. ൧൦. വ. ൧൭: ലൂ. അ. ൨൧. വ. ൧൨: യോഹ. അ. ൧൬. വ. ൨൦; അ. ൧൫. വ. ൨.]

൧൦. അപ്പോൾ പലരും ഇടറൽപ്പെട്ടുകയും ഒരുത്തൻ മറെറാരുത്തനെ ദ്വേഷിക്കയും ഒരുത്തൻ മറെറാരുത്തനെ ഒററികൊടുക്കയും ചെയ്യും.

൧൧. വളരെ വ്യാജപ്രവാചകന്മാർ പുറപ്പെട്ടുവരികയും പലരെയും തെററിക്കയും ചെയ്യും.

൧൨. ദുഷ്ടതയുടെ പെരുപ്പം നിമിത്തം പലരുടെയും ഉപവി തണുത്തുപോകും.

൧൩. എന്നാൽ അവസാനംവരെ സഹിച്ചു നിൽക്കുന്നവൻ ആരോ അവൻ രക്ഷപ്രാപിക്കും.

൧൪. രാജ്യത്തിൻെറ ഈ സുവിശേഷം സകലജാതികൾക്കും സാക്ഷ്യത്തിനായിട്ടു ലോകമെങ്ങും പ്രസംഗിക്കപ്പെട്ടും. അപ്പോൾ അവസാനം വരികയും ചെയ്യും.

൧൫. എന്നാൽ ദാനിയേൽ നിബ്യായാൽ പറയപ്പെട്ടിരിക്കുന്ന നാശത്തിൻെറ അശുദ്ധലക്ഷണം വിശുദ്ധസ്ഥലത്തു നില്ക്കുന്നതായി നിങ്ങൾ കാണുമ്പോൾ— വായിക്കുന്നവൻ ഗ്രഹിച്ചുകൊള്ളട്ടെ— [ദാനി. അ. ൯. വ. ൨൭: മർക്കോ. അ. ൧൩. വ. ൧൪: ലൂ. അ. ൨൧. വ. ൨൦.]

൧൬. അപ്പോൾ യൂദായിലുള്ളവർ മലയിലേക്കു ഓടിപ്പോകട്ടെ.

൧൭. പുരമുകളിലുള്ളവൻ തൻെറ വീട്ടിലുള്ളതു് എടുക്കുവാൻ ഇറങ്ങരുതു്.

൧൮. വയലിലുള്ളവൻ തൻെറ വസ്ത്രം എടുക്കുവാൻ തൻെറ പിന്നിലേക്കു തിരിച്ചു വരരുതു്.

൧൯. എന്നാൽ ആ നാളുകളിൽ ഗർഭിണികൾക്കും മുലകുടിപ്പിക്കുന്നവർക്കും ഹാ! കഷ്ടം!

൨൦. എന്നാൽ നിങ്ങളുടെ ഓടിപ്പോക്കു് വർഷകാലത്തിലോ ശാബതത്തിലോ ആകാതിരിക്കുവാൻ പ്രാർത്ഥിക്കുവിൻ.

൨൧. എന്തുകൊണ്ടെന്നാൽ ലോകാരംഭംമുതൽ ഇപ്പോൾവരെ ഉണ്ടായിട്ടില്ലാത്തതും (മേലാൽ) ഉണ്ടാകയില്ലാത്തതുമായ വലിയ ഞെരുക്കം അപ്പോൾ ഉണ്ടാകും.

൨൨. ആ നാളുകൾ ചുരുക്കപ്പെടാതിരുന്നെങ്കിൽ യാതൊരു ജഡവും ജീവിക്കുകയില്ലായിരുന്നു. എന്നാൽ തിരഞ്ഞെടുക്കപ്പെട്ടവരെക്കുറിച്ചു് ആ നാളുകൾ ചുരുക്കപ്പെട്ടും.

൨൩. അപ്പോൾ ആരെങ്കിലും നിങ്ങളോട്ടു്: ഇതാ! മ്ശിഹാ ഇവിടെ ഉണ്ടു്; അല്ലെങ്കിൽ ഇവിടെ എന്നു പറഞ്ഞാൽ നിങ്ങൾ വിശ്വസിക്കരുതു്. [മർക്കോ. അ. ൧൩. വ. ൨൧: ലൂ. അ. ൧൭. വ. ൨൩.]

൨൪. എന്തുകൊണ്ടെന്നാൽ കള്ള മ്ശിഹാക്കളും വ്യാജപ്രവാചകന്മാരും പുറപ്പെട്ടുകയും, കഴിയുമെങ്കിൽ തിരഞ്ഞെടുക്കപ്പെട്ടവരെക്കൂടിയും തെററിക്കുവാൻ തക്കവണ്ണം, വലിയ അടയാളങ്ങൾ അവർ കാണിക്കയും ചെയ്യും.

൨൫. ഇതാ! ഞാൻ നിങ്ങളോട്ടു മുൻകൂട്ടി പറഞ്ഞിരിക്കുന്നു.

൨൬. ആകയാൽ അവർ നിങ്ങളോട്ടു്: ഇതാ! അവൻ മരുഭൂമിയിലുണ്ടു് എന്നു പറഞ്ഞാൽ നിങ്ങൾ പുറപ്പെട്ടു ചെല്ലരുതു്; അല്ലെങ്കിൽ ഇതാ! അവൻ മുറിയിലുണ്ടു് (എന്നുപറഞ്ഞാൽ) വിശ്വസിക്കരുതു്.

൨൭. എന്തുകൊണ്ടെന്നാൽ മിന്നൽ കിഴക്കുനിന്നു പുറപ്പെട്ടു പടിഞ്ഞാറുവരെ കാണപ്പെടുന്നതു എങ്ങ

നെയോ അങ്ങനെതന്നെയായിരിക്കും മനുഷ്യപുത്രന്റെ വരവ്.

൨൮. എന്നാൽ പ്രേതം എവിടെയുണ്ടായിരിക്കുമോ അവിടെ കഴുകന്മാരും ചെന്നുകൂടും. [ലൂ. അ. ൧൭. വ. ൩൭.]

൨൯. ആ ദിവസങ്ങളിലെ ഞെരുക്കങ്ങളുടെ ശേഷമോ ഉടനെ സൂൎയ്യൻ ഇരുണ്ടുപോകും, ചന്ദ്രൻ അതിന്റെ പ്രകാശം കാണിക്കയില്ല, നക്ഷത്രങ്ങൾ ആകാശത്തിൽ നിന്നു വീഴും, ആകാശശക്തികൾ ഇളകുകയും ചെയ്യും. [യെശ. അ. ൧൩. വ. ൧൦: ഹെസ്കി. അ. ൩൨. വ. ൭: യൂയെ. അ. ൨. വ. ൧൦; അ. ൩. വ. ൧൫: മൎക്കോ. അ. ൧൩. വ. ൨൪: ലൂ. അ. ൨൧. വ. ൨൫.]

൩൦. അപ്പോൾ മനുഷ്യപുത്രന്റെ അടയാളം ആകാശത്തിൽ കാണപ്പെടും. അപ്പോൾ ഭൂമിയിലെ സകലഗോത്രങ്ങളും പ്രലപിക്കും, മനുഷ്യപുത്രൻ വലിയ ശക്തിയോടും മഹത്വത്തോടുംകൂടി വാനമേഘങ്ങളിന്മേൽ വരുന്നതു കാണുകയും ചെയ്യും. [വെളി. അ. ൧. വ. ൭.]

൩൧. അവനോ തന്റെ ദൂതന്മാരെ വലിയ കാഹളത്തോടുകൂടി അയക്കും. അവർ അവന്റെ തിരഞ്ഞെടുക്കപ്പെട്ടവരെ ആകാശത്തിന്റെ (ഒരു) അററം മുതൽ അതിന്റെ (മറെറ) അററം വരെ നാലുവായുക്കളിൽ നിന്നും കൂട്ടിച്ചേൎക്കുകയും ചെയ്യും. [൧. കോറ. അ. ൧൫. വ. ൫൨: ൧. തെസ. അ. ൪. വ. ൧൬.]

൩൨. എന്നാൽഅത്തിവൃക്ഷത്തിൽനിന്നു നിങ്ങൾ ഒരുപമ പഠിച്ചുകൊള്ളുവിൻ. അതിന്റെ കൊമ്പുകൾ ഇളതായി അതിന്റെ ഇലകൾ തളിൎക്കുമ്പോൾ ഉടനെ വേനൽക്കാലം അടുത്തു എന്നു നിങ്ങൾ അറിയുന്നുവല്ലൊ.

൩൩. ഇങ്ങനെ തന്നെ നിങ്ങളും ഇവയെല്ലാം കാണുമ്പോൾ കാൎയ്യം വാതില്ക്കൽ വന്നെത്തിയിരിക്കുന്നു എന്നു അറിഞ്ഞുകൊള്ളുവിൻ.

൩൪. ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു: ഇവയെല്ലാം സംഭവിക്കുന്നതുവരെ ഈ തലമുറ കടന്നുപോകയില്ല.

൩൫. ആകാശവും ഭൂമിയും കടന്നുപോകും, എന്നാൽ എന്റെ വചനങ്ങൾ കടന്നു പോകയില്ല. [മൎക്കോ. അ. ൧൩. വ. ൩൧.]

൩൬. എന്നാൽ ആ ദിവസത്തെക്കുറിച്ചും ആ നാഴികയെക്കുറിച്ചും പിതാവു മാത്രമല്ലാതെ, ആരും, സ്വൎഗ്ഗത്തിലെ ദൂതന്മാർപോലും, അറിയുന്നില്ല.

൩൭. നോഹിന്റെ നാളുകൾ എപ്രകാരമോ അപ്രകാരമായിരിക്കും മനുഷ്യപുത്രന്റെയും വരവ്. [സ്തു. അ. ൭. വ. ൭: ലൂ. അ. ൧൭. വ. ൨൬.]

൩൮. എന്തുകൊണ്ടെന്നാൽ എപ്രകാരം, ജലപ്രളയത്തിനുമുമ്പുണ്ടായിരുന്നവർ, നോഹ് പെട്ടകത്തിൽ പ്രവേശിച്ച നാൾവരെ, ഭക്ഷിക്കയും, പാനം ചെയ്കയും, വിവാഹം ചെയ്കയും, വിവാഹം ചെയ്യിക്കയും,

൩൯. ജലപ്രളയം വന്നു അവരെയെല്ലാവരെയും എടുത്തു കളഞ്ഞതുവരെ അറിയാതിരിക്കയും ചെയ്തുവോ അപ്രകാരമായിരിക്കും മനുഷ്യപുത്രന്റെ വരവും.

൪൦. അപ്പോൾ രണ്ടുപേർ വയലിൽ ആയിരിക്കും; ഒരുത്തൻ കൂട്ടിക്കൊണ്ടുപോകപ്പെടും, മററവൻ ഉപേക്ഷിക്കപ്പെടും.

൪൧. രണ്ടു സ്ത്രീകൾ തിരികല്ലിങ്കൽ പൊടിച്ചുകൊണ്ടിരിക്കും; ഒരു

വൾ കൂട്ടിക്കൊണ്ടുപോകപ്പെട്ടും, മററവൾ ഉപേക്ഷിക്കപ്പെട്ടും.

൪൨. ആകയാൽ നിങ്ങളുടെ എജമാനൻ ഏതു നാഴികയിൽ വരുന്നു എന്നു നിങ്ങൾ അറിയാത്തതുകൊണ്ടു നിങ്ങൾ ഉണൎന്നിരിക്കുവിൻ.

൪൩. എന്നാൽ ഇതു മനസ്സിലാക്കിക്കൊള്ളുവിൻ: കള്ളൻ ഏതു യാമത്തിൽ വരുമെന്നു വീട്ടുടമസ്ഥൻ അറിഞ്ഞിരുന്നെങ്കിൽ അവൻ ഉണൎന്നിരിക്കയും തന്റെ വീടു തുരക്കപ്പെടുവാൻ സമ്മതിക്കാതിരിക്കയും ചെയ്യുമായിരുന്നു. [മക്കോ. അ. ൧൩. വ. ൩൩: ലൂ. അ. ൧൨. വ. ൩൯.]

൪൪. ഇതിനാൽ, നിങ്ങൾ വിചാരിക്കാത്ത നാഴികയിൽ മനുഷ്യപുത്രൻ വരുന്നതുകൊണ്ടു, നിങ്ങളും ഒരുങ്ങിയിരിക്കുവിൻ.

൪൫. തന്റെ വീട്ടുകാൎക്കു തക്കസമയത്തു ഭക്ഷണം കൊടുക്കേണ്ടതിനായി സ്വന്ത എജമാനൻ അവരുടെമേൽ നിയമിച്ചാക്കിയ വിശ്വസ്തനും ബുദ്ധിമാനുമായ ഭൃത്യൻ ആരാകുന്നു?

൪൬. തന്റെ എജമാനൻ വരുമ്പോൾ ഇപ്രകാരം ചെയ്യുന്നതായി അവൻ കാണുന്ന ആ ഭൃത്യൻ ഭാഗ്യവാൻ. [വെളി. അ. ൧൬. വ. ൧൫.]

൪൭. അവൻ തനിക്കുള്ള സകലത്തിന്മേലും അവനെ നിയമിച്ചാക്കുമെന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു.

൪൮. എന്നാൽ ആ ദുഷ്ടഭൃത്യൻ: എന്റെ എജമാനൻ വരുവാൻ താമസിക്കുന്നു എന്നു തന്റെ ഹൃദയത്തിൽ പറയുകയും, (൪൯)

൪൯. തന്റെ കൂട്ടുകാരെ അടിക്കുവാൻ തുടങ്ങുകയും, മദ്യപാനികളോടുകൂടി തിന്നുകയും കുടിയനും ആയിത്തീരുകയും (൪൮) «ചെയ്താൽ»,

൫൦. ആ ഭൃത്യന്റെ എജമാനൻ, അവൻ വിചാരിച്ചിരിക്കാത്ത ദിവസത്തിലും അറിയാത്ത നാഴികയിലും വന്നു്,

൫൧. അവനെ വേർപെടുത്തുകയും അവന്റെ അവകാശം കപടഭക്തന്മാരോടു കൂടിയാക്കുകയും ചെയ്യും. അവിടെ കരച്ചിലും പല്ലുകടിയുമുണ്ടാകും. [മത്താ. അ. ൧൩. വ. ൪൨; അ. ൨൫. വ. ൩൦.]

## വ്യാഖ്യാനം.

൨. "കല്ലിന്മേൽ കല്ലു": റോമാക്കാർ ദേവാലയം നശിപ്പിച്ച് അതിന്റെ അസ്ഥാനഭൂമി ഉഴുതുമറിച്ചു. മതത്യാഗിയായ ജൂലിയൻ ചക്രവത്തി അതു വീണ്ടും പണിയുവാൻ സൎവ്വയത്നങ്ങളും ചെയ്തു. ശേഷിച്ചിരുന്ന കല്ലുകൂടി അവൻ ഇളക്കി മാററി അടിസ്ഥാനം മാന്തിയപ്പോൾ ഭൂകമ്പങ്ങളും അഗ്നിപ്രവാഹവുമുണ്ടാകയാൽ ഒന്നും സാധിക്കുവാൻ നിവൃത്തിയില്ലാതെ വന്നു. ഇങ്ങനെ മ്ശിഹായുടെ പ്രവാചകം നിരൎത്ഥമാക്കുവാൻ ചെയ്ത ഈ പ്രയത്നംകൊണ്ടു തന്നെ കല്ലിന്മേൽ കല്ലു ശേഷിക്കയില്ലെന്നുള്ള പ്രവാചകം അക്ഷരംപ്രതി നിവൃത്തിയായി.

൪. "അരുളിച്ചെയ്തു": ഓറെശ്ലേംദേവാലയത്തിന്റെ നാശത്തെയും ലോകാവസാനത്തെയുംപററി ഒരുമിച്ചാണു് ഇവിടെ അരുളിച്ചെയ്യുന്നതു്. ഇവ രണ്ടും ദൈവത്തിന്റെ ഒരേ പ്രവൃത്തിയുടെ ഫലങ്ങളും, ഓറെശ്ലേത്തിന്റെ നാശം വിശ്വസംഹാരത്തിന്റെ മുൻചായയുമാണു്. മ്ശിഹായുടെ തൃക്കണ്ണുകൾക്കു സമയഭേദമില്ല. അവയെല്ലാം ഒരേ വീക്ഷണത്തിൽ കാണുന്നു.

൧൫. "അശുദ്ധലക്ഷണം": ഇവിടെപ്പറയുന്ന അശുദ്ധലക്ഷണം ടൈററസിന്റെ (Titus) നേതൃത്വത്തിൽ ക്രീ. അ. ൭൦-ൽ ഓറെശ്ലേം പിടിച്ചടക്കിയ റോമാസൈന്യമാകാം. ലൂ. അ. ൨൧. വ. ൨൦. വി. ഈറാനിമോസു് ഈ അശുദ്ധ

ലക്ഷണം പീലാത്തോസ് ദേവാലയത്തിൽ സ്ഥാപിച്ച കേസറിന്റെ വിഗ്രഹം എന്നോ, ൧൩൫-ൽ നടന്ന ഓറെശ്ലേത്തിന്റെ രണ്ടാമത്തെ വിനാശശേഷം അതിവിശുദ്ധസ്ഥലത്തു സ്ഥാപിതമായി തന്റെ കാലംവരെയുണ്ടായിരുന്ന അഡ്റിയാൻ ചക്രവൎത്തിയുടെ അശുദ്ധമായ വിഗ്രഹം എന്നോ പരിച്ഛേദിച്ചു പറയുന്നു. റോമാചക്രവൎത്തികളെ ദേവന്മാരായി വണങ്ങിയിരുന്നു എന്ന വസ്തുതയിൽ നിന്നു ഈ വിഗ്രഹങ്ങൾ മൂലമുള്ള അശുദ്ധി ഗ്രാഹ്യമാണല്ലൊ. ലൂ. അ. ൨൧. വ. ൨൪. വ്യ. നോക്കുക.

൨൯. "നക്ഷത്രങ്ങൾ . . . വീഴും": ആകാശത്തിൽ നിന്നു നിപതിച്ചതുപോലെ മനുഷ്യൎക്കു കാണപ്പെടും; നിഷ്പ്രഭങ്ങളായിത്തീരും എന്നൎത്ഥം.

൩൦. "മനുഷ്യപുത്രന്റെ അടയാളം": തിരുസ്ലീബാ എന്നാണു സാമാന്യാഭിപ്രായം. മ്ശിഹാതന്നെയെന്നും, മഹിമയുടെ ഒരു പ്രകാശം എന്നും അഭിപ്രായമുള്ളവരുമുണ്ട്.

൩൧. "നാലു വായുക്കളിൽനിന്നും": ചതുൎഭാഗങ്ങളിൽ നിന്നു.

൩൫. "ആകാശവും ഭൂമിയും കടന്നുപോകും": രൂപാന്തരപ്പെടും.

൩൬. "പിതാവു മാത്രമല്ലാതെ, ആരും . . . ദൂതന്മാർ പോലും": മൎക്കോ. അ. ൧൩. വ. ൩൨-ൽ "പിതാവല്ലാതെ ആരും . . . ദൂതന്മാർപോലും, പുത്രൻ തന്നെയും" എന്നു പറഞ്ഞിരിക്കുന്നു. ദൈവം എന്ന നിലയിൽ പിതാവും പുത്രനും പരിശുദ്ധാത്മാവും ഒരുപോലെ അറിയുന്നുണ്ട്. പുത്രൻ കേവലം മനുഷ്യനായിരിക്കുന്ന നിലയിൽ മാത്രവും, ദൈവം നിശ്ശബ്ദമായി വെച്ചിരിക്കുന്ന കാൎയ്യം മനുഷ്യരെ അറിയിക്കുക തന്റെ ഉദ്യോഗത്തിന്റെ ഒരു പ്രവൃത്തിയല്ലാത്തതിനാലും പുത്രനും അതു് അജ്ഞാതമാണ്.

## അദ്ധ്യായം ൨൫.

പത്തു കന്യകകളുടെയും കക്രാകളുടെയും ഉപമ.
അവസാന വിധി.

അപ്പോൾ സ്വൎഗ്ഗരാജ്യം, തങ്ങളുടെ വിളക്കുകൾ എടുത്തുകൊണ്ടു മണവാളന്റെയും മണവാട്ടിയുടെയും എതിരേല്പിനായി പുറപ്പെട്ട പത്തു കന്യകകളോടു സദൃശമായിരിക്കും.

൨. അവരിൽ അഞ്ചുപേർ ബുദ്ധിയുള്ളവരും അഞ്ചുപേർ ബുദ്ധിയില്ലാത്തവരുമായിരുന്നു.

൩. ആ ബുദ്ധിയില്ലാത്തവർ തങ്ങളുടെ വിളക്കുകൾ എടുത്തു; എന്നാൽ തങ്ങളോടുകൂടി എണ്ണയെടുത്തില്ല.

൪. ആ ബുദ്ധിയുള്ളവരോ തങ്ങളുടെ വിളക്കുകളോടുകൂടി പാത്രങ്ങളിൽ എണ്ണയും എടുത്തു.

൫. എന്നാൽ മണവാളൻ താമസിക്കുകയാൽ എല്ലാവൎക്കും ഉറക്കം വരികയും അവർ ഉറങ്ങുകയും ചെയ്തു.

൬. പിന്നെ അൎദ്ധരാത്രിയിലോ: ഇതാ! മണവാളൻ വരുന്നു; അവനെ എതിരേല്പാൻ പുറപ്പെടുവിൻ എന്നു് ആൎപ്പുവിളിയുണ്ടായി.

൭. അപ്പോൾ ആ കന്യകകളെല്ലാം എഴുന്നേററു് തങ്ങളുടെ വിളക്കുകൾ ക്രമപ്പെടുത്തി.

൮. എന്നാൽ ആ ബുദ്ധിയില്ലാത്തവർ ബുദ്ധിയുള്ളവരോടു: നിങ്ങളുടെ എണ്ണയിൽ കുറെ ഞങ്ങൾക്കു തരുവിൻ; ഇതാ! ഞങ്ങളുടെ വിളക്കുകൾ കെട്ടുപോയിരിക്കുന്നു എന്നു പറയുന്നു.

൯. ആ ബുദ്ധിയുള്ളവർ ഉത്തരമായി: ഞങ്ങൾക്കും നിങ്ങൾക്കും ഒരു പക്ഷേ മതിയാകാതെ വരാതിരിക്കുവാൻ, നിങ്ങൾ വില്ക്കുന്നവരുടെ അടുക്കൽ ചെന്നു നിങ്ങൾക്കായി വാങ്ങികൊള്ളുവിൻ എന്നു പറഞ്ഞു.

൧൦. ഇങ്ങനെ അവർ വാങ്ങിക്കുവാൻ പോയപ്പോൾ മണവാളൻ വന്നു. ഒരുങ്ങിയിരുന്നവർ അവനോടു കൂടെ മണവറയിൽ പ്രവേശിച്ചു. വാതിൽ അടയ്ക്കപ്പെടുകയും ചെയ്തു.

൧൧. എന്നാൽ ഒടുവിൽ മറെറ ആ കന്യകകളും വന്നു്: ഞങ്ങളുടെ കൎത്താവേ, ഞങ്ങളുടെ കൎത്താവേ, ഞങ്ങൾക്കായി (വാതിൽ) തുറക്കേണമേ എന്നു പറയുന്നു.

൧൨. അവനോ ഉത്തരമായി അവരോടു: ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു: നിങ്ങളെ ഞാൻ അറിയുകയില്ല, എന്നു പറഞ്ഞു.

൧൩. ആകയാൽ നിങ്ങൾ ഉണൎന്നിരിക്കുവിൻ. എന്തുകൊണ്ടെന്നാൽ ആ ദിവസമോ നാഴികയോ നിങ്ങൾ അറിയുന്നില്ല. [മൎക്കോ. അ. ൧൩. വ. ൩൩.]

൧൪. എന്തെന്നാൽ ദൂരയാത്രപുറപ്പെട്ട ഒരു മനുഷ്യൻ തന്റെ ദാസന്മാരെ വിളിച്ചു തന്റെ മുതൽ അവരെ ഏല്പിച്ചതുപോലെ (ആകുന്നു അതു്). [ലൂ. അ. ൧൯. വ. ൧൨.]

൧൫. അവൻ ഒരുത്തനു അഞ്ചു കക്രാകളും, ഒരുത്തനു രണ്ടും, ഒരുത്തനു ഒന്നും (ഇങ്ങനെ) ഓരോരുത്തനും അവനവന്റെ ശക്തിയ്ക്കനുസരണമായിക്കൊടുത്തു് ഉടനെ യാത്ര പുറപ്പെട്ടു.

൧൬. എന്നാൽ അഞ്ചു കക്രാ കിട്ടിയവൻ പോയി അവകൊണ്ടു വ്യാപാരം ചെയ്തു വേറെ അഞ്ചുകൂടെ സമ്പാദിച്ചു.

൧൭. ഇങ്ങനെതന്നെ രണ്ടുകാരനും വേറെ രണ്ടുകൂടെ സമ്പാദിച്ചു.

൧൮. എന്നാൽ ഒന്നു കിട്ടിയവൻ പോയി നിലത്തു കുഴിച്ചു തന്റെ എജമാനന്റെ ദ്രവ്യം മറച്ചുവെച്ചു.

൧൯. വളരെക്കാലത്തിനു ശേഷമോ ആ ഭൃത്യന്മാരുടെ എജമാനൻ വന്നു് അവരോടു കണക്കു ചോദിച്ചു.

൨൦. അപ്പോൾ, അഞ്ചു കക്രാ വാങ്ങിയിരുന്നവൻ അടുക്കൽ വന്നു വേറെ അഞ്ചുകൂടെ സമൎപ്പിച്ചുകൊണ്ടു: എന്റെ എജമാനനേ, നീ എനിക്കു അഞ്ചു കക്രാ തന്നിരുന്നുവല്ലൊ. ഇതാ! അവയ്ക്കു പുറമേ വേറെ അഞ്ചുകൂടെ ഞാൻ സമ്പാദിച്ചിരിക്കുന്നു എന്നു പറഞ്ഞു.

൨൧. അവന്റെ എജമാനൻ അവനോടു: കൊള്ളാം, ഗുണവാനും വിശ്വസ്തനുമായ ഭൃത്യാ, അല്പത്തിൽ നീ വിശ്വസ്തനായിരുന്നു. അധികത്തിൽ ഞാൻ നിന്നെ നിയമിച്ചാക്കും. നിന്റെ എജമാനന്റെ സന്തോഷത്തിലേക്കു നീ പ്രവേശിക്കുക എന്നു പറയുന്നു.

൨൨. പിന്നെ രണ്ടു കക്രാക്കാരൻ അടുത്തു വന്നു്: എന്റെ എജമാനനേ, നീ എനിക്കു രണ്ടു കക്രാ തന്നിരുന്നുവല്ലൊ. ഇതാ! അവയ്ക്കു പുറമേ വേറെ രണ്ടുകൂടെ ഞാൻ സമ്പാദിച്ചിരിക്കുന്നു എന്നു പറഞ്ഞു.

൨൩. അവന്റെ എജമാനൻ അവനോടു: കൊള്ളാം, ഗുണവാനും വിശ്വസ്തനുമായ ഭൃത്യാ, അല്പത്തിൽ നീ വിശ്വസ്തനായിരുന്നു. അധികത്തിൽ ഞാൻ നിന്നെ നിയമിച്ചാക്കും. നിന്റെ എജമാനന്റെ സന്തോഷത്തിലേക്കു നീ പ്രവേശിക്കുക എന്നു പറയുന്നു.

൨൪. എന്നാൽ ഒരു കക്രാ വാങ്ങിയവനും അടുക്കൽവന്നു. അവൻ പ

റഞ്ഞു: എന്റെ എജമാനനേ, നീ കഠിനമനുഷ്യനാണെന്നും, നീ വിതയ്ക്കാത്ത ഇടത്തു കൊയ്യുന്നെന്നും, വിതറാത്ത സ്ഥലത്തുനിന്നു ശേഖരിക്കുന്നെന്നും ഞാൻ അറിഞ്ഞിരുന്നു.

൨൫. ആകയാൽ ഭയപ്പെട്ടു ഞാൻ പോയി നിന്റെ കക്രാ നിലത്തു മറച്ചുവെച്ചു. ഇതാ! നിന്റേതു നിനക്കുണ്ടു്.

൨൬. അവന്റെ എജമാനൻ ഉത്തരമായി അവനോടു പറഞ്ഞു: ദുഷ്ടനും മടിയനുമായ ഭൃത്യാ, ഞാൻ വിതയ്ക്കാത്ത ഇടത്തു കൊയ്യുന്നെന്നും, വിതറാത്ത സ്ഥലത്തുനിന്നു ശേഖരിക്കുന്നെന്നും നീ അറിഞ്ഞിരുന്നുവല്ലൊ.

൨൭. നീ എന്റെ ദ്രവ്യം പലിശക്ക് ഇടേണ്ടതായിരുന്നു. എങ്കിൽ ഞാൻ വന്ന് എന്റേതു അതിന്റെ പലിശകളോടുകൂടി തിരികെ വാങ്ങിക്കൊള്ളുമായിരുന്നു.

൨൮. ആകയാൽ നിങ്ങൾ (ആ) കക്രാ അവനിൽനിന്നെടുത്തു് പത്തു കക്രായുള്ളവനു അതു കൊടുക്കുവിൻ.

൨൯. എന്തുകൊണ്ടെന്നാൽ ഉള്ളവനു കൊടുക്കപ്പെടും, അവനു സമൃദ്ധിയുണ്ടാകയും ചെയ്യും. ഇല്ലാതിരിക്കുന്നവനോ, അവനിൽനിന്നു അവനുള്ളതുകൂടെയും എടുക്കപ്പെടും. [മത്താ. അ. ൧൩. വ. ൧൨: മൎക്കോ. അ. ൪. വ. ൨൫: ലൂ. അ. ൮. വ. ൧൮; അ. ൧൯. വ. ൨൬.]

൩൦. മാത്രമല്ല, മടിയനായ ഭൃത്യനെ പുറത്തെ ഇരുട്ടിലേക്കു തള്ളിക്കളയുവിൻ. അവിടെ കരച്ചിലും പല്ലുകടിയുമുണ്ടാകും.'

൩൧. എന്നാൽ മനുഷ്യപുത്രൻ തന്നോടൊന്നിച്ചു തന്റെ സകല പരിശുദ്ധദൂതന്മാരുമായി തന്റെ മഹത്വത്തോടുകൂടി വരുമ്പോൾ—അപ്പോൾ—അവൻ തന്റെ മഹത്വത്തിന്റെ സിംഹാസനത്തിൽ ഇരിക്കും.

൩൨. അവന്റെ മുമ്പിൽ സകല ജനങ്ങളും കൂട്ടപ്പെടും. ആട്ടിടയൻ ചെമ്മരിയാടുകളെ കോലാടുകളിൽനിന്നു വേർതിരിക്കുന്നതുപോലെ അവൻ അവരെ ഒന്നിൽ നിന്നു ഒന്നു വേർതിരിക്കയും,

൩൩. ചെമ്മരിയാടുകളെ തന്റെ വലത്തുഭാഗത്തും, കോലാടുകളെ തന്റെ ഇടത്തുഭാഗത്തും നിറുത്തുകയും ചെയ്യും.

൩൪. അപ്പോൾ രാജാവു് തന്റെ വലത്തുഭാഗത്തുള്ളവരോടു അരുളിച്ചെയ്യും: എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരേ, വരുവിൻ; ലോകസ്ഥാപനംമുതൽ നിങ്ങൾക്കായി ഒരുക്കപ്പെട്ടിരിക്കുന്ന രാജ്യം അവകാശപ്പെടുത്തുവിൻ.

൩൫. എന്തുകൊണ്ടെന്നാൽ എനിക്കു വിശന്നു, നിങ്ങൾ എനിക്കു ഭക്ഷിക്കുവാൻ തന്നു; എനിക്കു ദാഹിച്ചു, നിങ്ങൾ എന്നെ കുടിപ്പിച്ചു; ഞാൻ പരദേശിയായിരുന്നു, നിങ്ങൾ എന്നെ ചേർത്തുകൊണ്ടു. [ഏശ. അ. ൫൮. വ. ൭: ഹസ്ക്കി. അ. ൧൮. വ. ൭, ൧൬.]

൩൬. ഞാൻ നഗ്നനായിരുന്നു, നിങ്ങൾ എന്നെ ഉടുപ്പിച്ചു; ഞാൻ രോഗിയായിരുന്നു, നിങ്ങൾ എന്നെ വന്നു കണ്ടു; ഞാൻ കാരാഗൃഹത്തിലായിരുന്നു, നിങ്ങൾ എന്റെ അടുക്കൽ വന്നു. [ബർസീ. അ. ൭. വ. ൩൫.]

൩൭. അപ്പോൾ ആ നീതിമാന്മാർ അവനോടു ചോദിക്കും: ഞങ്ങളുടെ കൎത്താവേ, ഞങ്ങൾ നിന്നെ വിശന്നിരിക്കുന്നവനായിക്കണ്ടു നിനക്കു ഭക്ഷണം തരികയൊ, നിന്നെ ദാഹി

ച്ചിരിക്കുന്നവനായി(കണ്ടു) നിന്നെ കുടിപ്പിക്കയൊ ചെയ്തത് എപ്പോൾ?

൩൮. നിന്നെ പരദേശിയായിക്കണ്ടു ഞങ്ങൾ നിന്നെ ചേൎത്തുകൊള്ളുകയൊ, നിന്നെ നഗ്നനായി (കണ്ടു) ഞങ്ങൾ നിന്നെ ഉടുപ്പിക്കയൊ ചെയ്തത് എപ്പോൾ?

൩൯. നിന്നെ രോഗിയായിട്ടൊ, കാരാഗൃഹത്തിലൊ കണ്ടു നിൻെറ അടുക്കൽ ഞങ്ങൾ വന്നതും എപ്പോൾ?

൪൦. അപ്പോൾ രാജാവ് ഉത്തരമായി അവരോടു: ചെറിയവരായ എൻെറ ഈ സഹോദരന്മാരിൽ ഒരുത്തനു നിങ്ങൾ ചെയ്തപ്പോഴെല്ലാം എനിക്കുതന്നെയാകുന്നു നിങ്ങൾ ചെയ്തത് എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു എന്നു തിൎച്ചയായും പറയും.

൪൧. പിന്നെ അവൻ തൻെറ ഇടത്തു ഭാഗത്തുള്ളവരോടും അരുളിച്ചെയ്യും: ശപിക്കപ്പെട്ടവരേ, നിങ്ങൾ എന്നെ വിട്ടു, പിശാചിനും അവൻെറ ദൂതന്മാൎക്കുമായി ഒരുക്കപ്പെട്ടിരിക്കുന്നതായ നിത്യാഗ്നിയിലേക്കു പോകുവിൻ. [സങ്കീ.൬.൮.വ.൯: മത്താ.൭. ൨.വ.൨൩: ലൂ.൧൩. ൨൭. വ. ൨൭.]

൪൨. എന്തുകൊണ്ടെന്നാൽ എനിക്കു വിശന്നു, നിങ്ങൾ എനിക്കു ഭക്ഷിക്കുവാൻ തന്നില്ല; എനിക്കു ദാഹിച്ചു, നിങ്ങൾ എന്നെ കുടിപ്പിച്ചില്ല;

൪൩. ഞാൻ പരദേശിയായിരുന്നു, നിങ്ങൾ എന്നെ ചേൎത്തുകൊണ്ടില്ല; ഞാൻ നഗ്നനായിരുന്നു, നിങ്ങൾ എന്നെ ഉടുപ്പിച്ചില്ല; ഞാൻ രോഗിയായിരുന്നു, കാരാഗൃഹത്തിലുമായിരുന്നു, നിങ്ങൾ എന്നെ വന്നു കണ്ടില്ല.

൪൪. അപ്പോൾ അവരും ഉത്തരമായി അവനോടു: ഞങ്ങളുടെ കൎത്താവേ, നിന്നെ വിശപ്പുള്ളവനൊ, ദാഹിക്കുന്നവനൊ, പരദേശിയൊ, നഗ്നനൊ, രോഗിയൊ, കാരാഗൃഹത്തിലൊആയി ഞങ്ങൾ കണ്ടതും നിനക്കു ശുശ്രൂഷചെയ്യാതിരുന്നതും എപ്പോൾ? എന്നു ചോദിക്കും.

൪൫. അപ്പോൾ അവൻ ഉത്തരമായി അവരോടു: ഈ ചെറിയവരിൽ ഒരുത്തനു നിങ്ങൾ ചെയ്യാതിരുന്നപ്പോഴെല്ലാം എനിക്കും നിങ്ങൾ ചെയ്തിട്ടില്ല എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടുപറയുന്നുഎന്നു പറയും.

൪൬. ഇങ്ങനെ, ഇവർ നിത്യപീഡയിലേക്കും, നീതിമാന്മാർ നിത്യജീവനിലേക്കും പോകും. [ദാനി.൧൨. ൨. വ. ൨: യോഹ.൫.൨൯.വ.൨൯.]

## വ്യാഖ്യാനം.

൧. "എതിരേല്പിനായി പുറപ്പെട്ട പത്തു കന്യകകൾ": യഹൂദന്മാരുടെ വിവാഹഘോഷം, അവരുടെ വിരുന്നുകൾപോലെ തന്നെ, രാത്രികാലങ്ങളിലാണു നടത്തപ്പെട്ടിരുന്നത്. വരൻ സന്ധ്യാസമയത്തു വധൂഗൃഹത്തിൽ നിന്ന് അവളെ സ്വഗൃഹത്തിലേക്കോ, ആഘോഷം നടത്തുവാൻ തയ്യാർ ചെയ്തിരിക്കുന്ന വേറൊരു ഗൃഹത്തിലേക്കോ കൊണ്ടുപോയിരുന്നു. ഈ ഗൃഹപ്രവേശനാവസരത്തിൽ കന്യകകൾ കത്തുന്ന ദീപങ്ങളോടുകൂടി വധൂവരന്മാരെ എതിരേല്ക്കുക ഒരു നടപ്പായിരുന്നതാണ്. ഈ പഴയ നടപ്പാണ് ഇവിടെ ഉപമയിൽ സൂചിപ്പിച്ചിരിക്കുന്നത്.

൨൯. "ഉള്ളവനു കൊടുക്കപ്പെടും": ൧൩. ൧൨. വ. ൧൨. വ്യാ. നോക്കുക.

൩൫. "എനിക്കു വിശന്നു, നിങ്ങൾ എനിക്കു ഭക്ഷിക്കുവാൻ തന്നു": ഏവൎക്കും സുഗ്രഹങ്ങളായ ശാരീരിക ദയാകൃത്യങ്ങൾ ഉദാഹരണരൂപേണമാത്രം എടുത്തു പറയുന്നതാണ്. സകല സൽകൃത്യങ്ങളും എന്നു ധരിക്കണം.

## അദ്ധ്യായം ൨൬.

യഹൂദന്മാർ മ്ശീഹായിക്ക വിരോധമായി ദുരാലോചന ചെയ്യുന്നു. മറിയം തൈലംകൊണ്ട് അഭിഷേചിക്കുന്നതും യൂദായുടെ ഗുരുദ്രോഹവും. മട്ടവിലത്തെ അത്താഴം. ഗദ്സേമാനിലെ പ്രാൎത്ഥന. നമ്മുടെ കൎത്താവിനെ യഹൂദന്മാർ പിടിച്ചതു്. കയ്യാപ്പായുടെ വീട്ടിൽവെച്ചു നടന്ന സംഭവങ്ങൾ.

൧. പിന്നെ സംഭവിച്ചതെന്തെന്നാൽ: ഈശോ ഈ വചനങ്ങളെല്ലാം അവസാനിപ്പിച്ചപ്പോൾ തൻെറ ശിഷ്യന്മാരോടു അരുളിച്ചെയ്തു:

൨. രണ്ടുദിവസങ്ങളുടെ ശേഷം പെസ്ഹാ ആകുന്നു എന്നു നിങ്ങൾ അറിയുന്നുവല്ലോ. അപ്പോൾ മനുഷ്യപുത്രൻ കുരിശിൽ തറയ്ക്കപ്പെടുവാനായി ഏല്പിക്കപ്പെടും. [മക്കോ. അ. ൧൪. വ. ൧: ലൂ. അ. ൨൨. വ. ൧.]

൩. അപ്പോൾ പ്രധാനാചാൎയ്യന്മാരും, നിയമജ്ഞന്മാരും, ജനത്തിലെ മൂപ്പന്മാരും കയ്യാപ്പാ എന്നു വിളിക്കപ്പെടുന്ന പ്രധാനാചാൎയ്യൻെറ മുററത്തു ഒരുമിച്ചുകൂടി,

൪. ഈശോയെ ചതിയാൽ പിടിക്കയും അവനെ കൊല്ലുകയും ചെയ്യേണ്ടതിനു അവനു വിരോധമായി ആലോചന നടത്തി.

൫. എന്നാൽ ജനത്തിൽ കലഹമുണ്ടാകാതിരിക്കുവാൻ തിരുനാളിൽ വേണ്ടാ എന്നു അവർ പറഞ്ഞിരുന്നു.

൬. പിന്നെ ഈശോ ബേസ്അനിയായിൽ കുഷ്ഠരോഗിയായ ശെമ്ഓൻെറ വീട്ടിൽ ആയിരിക്കയിൽ,

൭. ഒരു കുപ്പി വിലയേറിയ സുഗന്ധതൈലം തൻെറ പക്കലുള്ള ഒരു സ്ത്രീ ഈശോയുടെ അടുക്കൽ വന്ന് അവൻ ഭക്ഷണത്തിനിരിക്കയിൽ അതു അവൻെറ തലയിൽ ഒഴിച്ചു. [മക്കോ. അ. ൧൪. വ. ൩: യോഹ. അ. ൧൧. വ. ൨; അ. ൧൨. വ. ൩.]

൮. അവൻെറ ശിഷ്യന്മാർ (അതു) കണ്ടാറേ അവൎക്ക് അതൃപ്തിതോന്നി (ഇങ്ങനെ) പറഞ്ഞു: ഈ നഷ്ടം എന്തിനു്?

൯. ഇതു വളരെ വിലയ്ക്കുവിററു ദരിദ്രൎക്കു കൊടുക്കാമായിരുന്നുവല്ലോ.

൧൦. എന്നാൽ ഈശോ (അതു) അറിഞ്ഞു അവരോടു അരുളിച്ചെയ്തു: ആ സ്ത്രീയേ നിങ്ങൾ വിഷമിപ്പിക്കുന്നതെന്തു? അവൾ എൻെറ അടുക്കൽ നല്ല പ്രവൃത്തിചെയ്തിരിക്കുന്നു.

൧൧. ദരിദ്രർ എപ്പോഴും നിങ്ങളോടുകൂടിയുണ്ടല്ലോ. ഞാനോ എപ്പോഴും നിങ്ങളോടുകൂടിയുണ്ടായിരിക്കയില്ല.

൧൨. എന്നാൽ ഈ തൈലം എൻെറ ദേഹത്തിൽ ഒഴിച്ച ഇവൾ എൻെറ ശവസംസ്കാരത്തിനായി (ഇതു) ചെയ്തിരിക്കുന്നു.

൧൩. ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു: എൻെറ ഈ സുവിശേഷം പ്രസംഗിക്കപ്പെടുന്ന സ്ഥലത്തു്, ലോകമെങ്ങും, ഇവൾ ചെയ്തു കാൎയ്യവും ഇവളുടെ ഓൎമ്മക്കായി പ്രസ്താവിക്കപ്പെടും.

൧൪. അപ്പോൾ പന്ത്രണ്ടുപേരിൽ ഒരുവനായ യൂദാസ്കറിയോത്താ എന്നു വിളിക്കപ്പെടുന്നവൻ പ്രധാനപുരോഹിതന്മാരുടെ അടുക്കൽ ചെന്നു്, [മക്കോ. അ. ൧൪. വ. ൧൦: ലൂ. അ. ൨൨. വ. ൩, ൪.]

൧൫. അവരോടു്: എനിക്കു് എന്തു തരുവാൻ നിങ്ങൾക്കു മനസ്സുണ്ടു? ഞാൻ അവനെ നിങ്ങൾക്കു്

ഒററിത്തരാം എന്നു പറഞ്ഞു. അവരോ മുപ്പതു വെള്ളിനാണയങ്ങൾ അവനോടു ഉടമ്പടിചെയ്തു.

൧൬. അതുമുതൽ അവനെ ഒററിക്കൊടുക്കുവാൻ അവൻ അവസരം അന്വേഷിച്ചുകൊണ്ടിരുന്നു.

൧൭. എന്നാൽ പുളിപ്പില്ലാത്ത അപ്പങ്ങളുടെ ഒന്നാംദിവസം ശിഷ്യന്മാർ ഈശോയുടെ അടുക്കൽ വന്നു് അവനോടു: നീ പെസ്ഹാ ഭക്ഷിക്കേണ്ടതിനു ഞങ്ങൾ നിനക്കായി എവിടെ ഒരുക്കുവാനാണു നീ ഇച്ഛിക്കുന്നതു? എന്നു ചോദിച്ചു. [മർക്കോ. അ. ൧൪. വ. ൧൨: ലൂ. അ. ൨൨. വ. ൭.]

൧൮. അതിനു അവൻ: നിങ്ങൾ പട്ടണത്തിൽ ഇന്നാരുടെ അടുക്കൽ ചെന്നു്: എൻെറ സമയം അടുത്തിരിക്കുന്നു, എൻെറ ശിഷ്യന്മാരോടുകൂടി നിൻെറ അടുക്കൽ ഞാൻ പെസ്ഹാ കഴിക്കുവാനാരിക്കുന്നു എന്നു പറയുവിൻ എന്നു അവരോടു അരുളിച്ചെയ്തു.

൧൯. ആകയാൽ ഈശോയുടെ ശിഷ്യന്മാർ അവൻ അവരോടു കല്പിച്ചതുപോലെ ചെയ്തു് പെസ്ഹാ ഒരുക്കി.

൨൦. പിന്നെ സന്ധ്യയായപ്പോൾ അവൻ തൻെറ പന്ത്രണ്ടു ശിഷ്യന്മാരോടുകൂടി ഭക്ഷണത്തിനിരുന്നു. [മർക്കോ. അ. ൧൪. വ. ൧൭. ലൂ. അ. ൨൨. വ. ൧൪.]

൨൧. അവർ ഭക്ഷിച്ചുകൊണ്ടിരിക്കുമ്പോൾ അവൻ: നിങ്ങളിൽ ഒരുത്തൻ എന്നെ ഒററിക്കൊടുക്കുമെന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു എന്നു അരുളിച്ചെയ്തു. [യോഹ. അ. ൧൩. വ. ൧൮, ൨൧.]

൨൨. അപ്പോൾ അവർ വളരെ ദുഃഖിച്ചു. അവരിൽ ഓരോരുത്തനും അവനോടു: എൻെറ കർത്താവേ, ഞാനോ? എന്നു ചോദിക്കുവാൻ തുടങ്ങി.

൨൩. അവനോ ഉത്തരമായി അരുളിച്ചെയ്തു: എന്നോടുകൂടി താലത്തിൽ തൻെറ കൈമുക്കുന്നവൻ ആരോ അവൻ എന്നെ ഒററിക്കൊടുക്കും.

൨൪. മനുഷ്യപുത്രനോ തന്നെക്കുറിച്ചു എഴുതപ്പെട്ടിരിക്കുന്നതുപോലെ പോകുന്നു. എന്നാൽ മനുഷ്യപുത്രൻ ആരാൽ ഒററിക്കൊടുക്കപ്പെടുന്നുവോ ആ മനുഷ്യനു ഹാ! കഷ്ടം! ആ മനുഷ്യൻ ജനിക്കാതിരുന്നെങ്കിൽ അവനു നന്നായിരുന്നു. [സങ്കീ. ൪൧. വ. ൯.]

൨൫. ഒററിക്കൊടുക്കുന്നവനായ യൂദാ ഉത്തരമായി: റബ്ബി, ഞാനാകുന്നുവോ? എന്നു ചോദിച്ചു. ഈശോ അവനോടു: നീ പറഞ്ഞുവല്ലോ എന്നു അരുളിച്ചെയ്യുന്നു.

൨൬. എന്നാൽ അവർ ഭക്ഷിച്ചുകൊണ്ടിരിക്കയിൽ ഈശോ അപ്പം എടുത്തു്, ആശീർവ്വദിച്ചു മുറിച്ചു്, തൻെറ ശിഷ്യന്മാർക്കുകൊടുത്തുകൊണ്ടു് അരുളിച്ചെയ്തു: നിങ്ങൾ വാങ്ങി ഭക്ഷിക്കുവിൻ: ഇതു് എൻെറ ശരീരമാകുന്നു. [൧. കോറ. അ. ൧൧. വ. ൨൪.]

൨൭. പിന്നെ അവൻ പാനപാത്രം എടുത്തു സ്തോത്രംചെയ്തു്, അവർക്കു കൊടുത്തുകൊണ്ടു് അരുളിച്ചെയ്തു: വാങ്ങി നിങ്ങളെല്ലാവരും ഇതിൽനിന്നു കുടിക്കുവിൻ.

൨൮. ഇതു പാപങ്ങളുടെ മോചനത്തിനായി പലർക്കുവേണ്ടി ചിന്തപ്പെടുന്ന പുതിയനിയമത്തിലെ എൻെറ രക്തമാകുന്നു.

൨൯. എന്നാൽ നിങ്ങളോടു ഞാൻ പറയുന്നു: മുന്തിരിയുടെ ഈ ഫലത്തിൽ നിന്നു്, ഇപ്പോൾ മുതൽ എൻെറ പിതാവിൻെറ രാജ്യത്തിൽ

നിങ്ങളോടുകൂടി ഞാൻ പുതുതായി അതു കുടിക്കുന്നദിവസംവരെ, ഞാൻ കുടിക്കുകയില്ല.

൩൦. അനന്തരം സ്തോത്രംചെയ്തിട്ട് അവർ സൈത്തുകളുടെ മലയിലേക്കു പുറപ്പെട്ടു.

൩൧. അപ്പോൾ ഈശോ അവരോടു അരുളിച്ചെയ്തു: നിങ്ങളെല്ലാവരും ഈ രാത്രി എന്നിൽ ഇടറൽപ്പെടും. എന്തുകൊണ്ടെന്നാൽ: ഇടയനെ ഞാൻ അടിക്കും, അപ്പോൾ അവൻെറ ആട്ടിൻകൂട്ടത്തിലെ ആടുകൾ ചിതറിപ്പോകും എന്നു എഴുതപ്പെട്ടിരിക്കുന്നു. [മൎക്കോ. അ. ൧൪. വ. ൨൭: യോ. അ. ൧൬. വ. ൩൨.—സ്കറി. അ. ൧൩. വ. ൭.]

൩൨. എന്നാൽ ഞാൻ ഉയിൎത്തെഴുന്നേററ ശേഷം നിങ്ങൾക്കു മുമ്പായി ഞാൻ ഗ്ലീലായിലേക്കു പോകും. [മൎക്കോ. അ. ൧൪. വ. ൨൮; അ. ൧൬. വ. ൭.]

൩൩. കേപ്പാ മറുപടിയായി അവനോടു: എല്ലാവരും നിന്നിൽ ഇടറൽപ്പെട്ടാലും ഞാൻ നിന്നിൽ ഒരിക്കലും ഇടറൽപ്പെടുകയില്ല എന്നു പറഞ്ഞു.

൩൪. ഈശോ അവനോടു അരുളിച്ചെയ്തു: ഞാൻ സത്യമായിട്ടു നിന്നോടു പറയുന്നു: ഈ രാത്രി പൂവൻകോഴി കൂകുന്നതിനുമുമ്പ് നീ മൂന്നുപ്രാവശ്യം എന്നെ നിഷേധിച്ചു പറയും. [മൎക്കോ. അ. ൧൪. വ. ൩൦: യോഹ. അ. ൧൩. വ. ൩൮.]

൩൫. കേപ്പാ അവനോടു പറയുന്നു: ഞാൻ നിന്നോടുകൂടി മരിക്കേണ്ടിവന്നാലും ഞാൻ നിന്നെ നിഷേധിച്ചുപറയുകയില്ല. ഇങ്ങനെ തന്നെ ശിഷ്യന്മാരെല്ലാവരും പറഞ്ഞു. [മൎക്കോ. അ. ൧൪. വ. ൩൧: ലൂ. അ. ൨൨. വ. ൩൩.]

൩൬. അനന്തരം ഈശോ അവരോടുകൂടി ഗദ്സേമാൻ എന്നു പറയപ്പെടുന്ന സ്ഥലത്തു വന്ന് തൻെറ ശിഷ്യന്മാരോട്: ഞാൻപോയി പ്രാൎത്ഥിക്കുവോളം നിങ്ങൾ ഇവിടെ ഇരിക്കുവിൻ എന്ന് അരുളിച്ചെയ്തു.

൩൭. പിന്നെ കേപ്പായെയും, സബ്ദൈയുടെ ഇരു പുത്രന്മാരെയും കൂട്ടിക്കൊണ്ടുപോയി അവൻ ദുഃഖിക്കുവാനും വ്യസനിക്കുവാനും തുടങ്ങി.

൩൮. അവൻ അവരോട്: എൻെറ ആത്മാവു മരണംവരെ ദുഃഖിതയായിരിക്കുന്നു. നിങ്ങൾ എന്നെപ്പാൎത്തു ഇവിടെ ഇരിക്കുവിൻ; എന്നോടുകൂടി ഉണൎന്നിരിക്കയും ചെയ്യുവിൻ എന്ന് അരുളിച്ചെയ്തു.

൩൯. പിന്നെ അവൻ അല്പം അകലെമാറി, കവിഴ്ന്നു വീണ്: എൻെറ പിതാവേ, കഴിവുണ്ടെങ്കിൽ ഈ പാനപാത്രം എന്നെ കടന്നുപോകട്ടെ; എങ്കിലും ഞാൻ ഇച്ഛിക്കുന്നതുപോലെയല്ല, മറിച്ച്, നീ (ഇച്ഛിക്കുന്നതു) പോലെ എന്നു പറഞ്ഞു പ്രാൎത്ഥിച്ചു.

൪൦. അനന്തരം അവൻ തൻെറ ശിഷ്യന്മാരുടെ അടുക്കൽ വന്ന് അവർ ഉറങ്ങുന്നതു കണ്ട് കേപ്പായോടു അരുളിച്ചെയ്തു: ഇങ്ങനെയോ? ഒരു മണിനേരം എന്നോടുകൂടി ഉണൎന്നിരിക്കുവാൻ നിങ്ങൾക്കു കഴിഞ്ഞില്ലയോ?

൪൧. നിങ്ങൾ പരീക്ഷയിൽ ഉൾപ്പെടാതിരിക്കുവാൻ ഉണൎന്നിരുന്നു പ്രാൎത്ഥിക്കുവിൻ. ആത്മാവ് ഒരുക്കമുള്ളതായിരിക്കുന്നു, എന്നാൽ ശരീരം ബലഹീനം.

൪൨. വീണ്ടും അവൻ രണ്ടാംപ്രാവശ്യവും പോയി: എൻെറ പിതാവേ, ഞാൻ ഈ പാനപാത്രം കുടിക്കുകയല്ലാതെ അതു കടന്നു പോകു

വാൻ കഴിവില്ലെങ്കിൽ നിന്റെ ഇഷ്ടം സാധിക്കട്ടെ എന്നു പറഞ്ഞു പ്രാൎത്ഥിച്ചു.

൪൩. അവൻ വീണ്ടും വന്നപ്പോൾ അവർ ഉറങ്ങുന്നതു കണ്ടു. എന്തുകൊണ്ടെന്നാൽ അവരുടെ കണ്ണുകൾ ഭാരപ്പെട്ടിരുന്നു.

൪൪. അവൻ അവരെ വിട്ടുപോയി വീണ്ടും മൂന്നാംപ്രാവശ്യവും അതേവചനം പറഞ്ഞു പ്രാൎത്ഥിച്ചു.

൪൫. പിന്നെ അവൻ തന്റെ ശിഷ്യന്മാരുടെ അടുക്കൽ വന്ന് അവരോടു അരുളിച്ചെയ്തു: ഇനി നിങ്ങൾ ഉറങ്ങി ആശ്വസിച്ചുകൊള്ളുവിൻ.ഇതാ! നാഴിക അടുത്തു. മനുഷ്യപുത്രൻ പാപികളുടെ കൈകളിൽ ഏല്പിക്കപ്പെടുന്നു.

൪൬. എഴുന്നേല്ക്കുവിൻ; നമുക്ക പോകാം. ഇതാ! എന്നെ ഒററിക്കൊടുക്കുന്നവൻ സമീപിച്ചിരിക്കുന്നു.

൪൭. അവൻ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ തന്നെ ഇതാ! പന്ത്രണ്ടുപേരിൽ ഒരുത്തനായ ഒററിക്കൊടുക്കുന്ന യൂദായും, അവനോടുകൂടെ പ്രധാനാചാൎയ്യന്മാരുടെയും ജനത്തിലെ മൂപ്പന്മാരുടെയും അടുക്കൽ നിന്നു വാളുകളും വടികളുമായി വളരെ ജനക്കൂട്ടവും വന്നെത്തി. [മൎക്കോ.അ. ൧൪.വ. ൪൩: ലൂ. അ. ൨൨. വ.൪൭: യോഹ. അ. ൧൮. വ. ൩.]

൪൮. ഒററിക്കൊടുക്കുന്നവനായ യൂദാ:ഞാൻ ആരെ ചുംബിക്കുന്നുവൊ, അവൻ തന്നെയാകുന്നു; അവനെ നിങ്ങൾ പിടിച്ചുകൊള്ളുവിൻ എന്ന് അവൎക്ക അടയാളം പറഞ്ഞുകൊടുത്തിരുന്നു.

൪൯. ആകയാൽ അവൻ ഉടനെ ഈശോയുടെ അടുക്കൽ വന്ന്: റബ്ബി! സ്വാമി! എന്നുപറഞ്ഞു അവനെ ചുംബിച്ചു.

൫൦. ഈശോയോ അവനോട്: എന്റെ കൂട്ടുകാരാ, ഇതിനായിട്ടോ നീ വന്നതു് എന്നു ചോദിച്ചു. അപ്പോൾ അവർ അടുത്തു ഈശോയുടെമേൽ തങ്ങളുടെ കൈകൾ വെച്ച് അവനെ പിടിച്ചു.

൫൧. ഈശോയോടു കൂടിയുള്ളവരിൽ ഒരുത്തനാകട്ടെ ഇതാ! തന്റെ കൈ നീട്ടി, വാളൂരി, പ്രധാനാചാൎയ്യന്റെ ഭൃത്യനെ വെട്ടി അവന്റെ ചെവി ഛേദിച്ചു.

൫൨. അപ്പോൾ ഈശോ അവനോട് അരുളിച്ചെയ്തു: വാൾ അതിന്റെ സ്ഥലത്തു ഇടുക. എന്തുകൊണ്ടെന്നാൽ വാളുകൾ എടുക്കുന്നവരെല്ലാം വാളുകളാൽ മരിക്കും. [സൃ.അ. ൯. വ. ൬: വെളി. അ. ൧൩. വ. ൧൦.]

൫൩. (ദൈവ)ദൂതന്മാരുടെ പന്ത്രണ്ടിലധികം സേനകളെ ഇപ്പോൾ എനിക്കവേണ്ടി നിയമിക്കുവാൻ എന്റെ പിതാവിനോടു പ്രാൎത്ഥിക്കുന്നതിന് എനിക്ക കഴികയില്ലെന്നു നീ വിചാരിക്കുന്നുവൊ?

൫൪. അങ്ങനെയായാൽ ഇപ്രകാരം സംഭവിക്കേണ്ടതാകുന്നു എന്നുള്ള തിരുവെഴുത്തുകൾ എങ്ങനെ നിവൃത്തിയാകും? [ഏശ. അ. ൫൩. വ. ൧൨.]

൫൫. ആ സമയത്തു ഈശോ ജനക്കൂട്ടങ്ങളോട് അരുളിച്ചെയ്തു: ഒരു കള്ളന്റെ നേരെ എന്നപോലെ എന്നെപ്പിടിക്കുവാൻ വാളുകളോടും വടികളോടുംകൂടെ നിങ്ങൾ പുറപ്പെട്ടിരിക്കുന്നു. ഞാൻ പഠിപ്പിച്ചുകൊണ്ടു എല്ലാദിവസവും ദേവാലയത്തിൽ നിങ്ങളുടെ അടുക്കൽ ഇരുന്നിരുന്നു; എങ്കിലും എന്നെ നിങ്ങൾ പിടിച്ചില്ല.

൫൬. എന്നാൽ പ്രവാചകന്മാരുടെ ഗ്രന്ഥങ്ങൾ നിവൃത്തിയാകുവാൻ

സംഭവിച്ചതു (ആകുന്നു) ഇതു്. അപ്പോൾ ശിഷ്യന്മാരെല്ലാം അവനേ വിട്ടു് ഓടിപ്പോയി. [വില. അ. ൪. വ. ൨൦.–മക്കോ. അ. ൧൪. വ. ൫൦.]

൫൭. ഈശോയെ പിടിച്ചവർ പ്രധാനാചാൎയ്യനായ കയ്യാപ്പായുടെ അടുക്കൽ, നിയമജ്ഞന്മാരും മൂപ്പന്മാരും കൂടിയിരുന്ന ഇടത്തേക്കു, അവനേ കൊണ്ടുപോയി. [ലൂ. അ. ൨൨. വ. ൫൪: യോഹ. അ. ൧൮. വ. ൧൨, ൨൪.]

൫൮. എന്നാൽ ശെമ്ഓൻ കേപ്പാ പ്രധാനാചാൎയ്യന്റെ മുററംവരെ ദൂരെക്കൂടെ അവന്റെ പിന്നാലെപോയി, അകത്തു പ്രവേശിച്ചു് അവസാനം കാണുവാനായി സേവകന്മാരോടുകൂടിയിരുന്നു.

൫൯. പ്രധാനാചാൎയ്യന്മാരും മൂപ്പന്മാരും കൂട്ടംമുഴുവനുമാകട്ടെ ഈശോയെ കൊല്ലുവാൻ അവനു വിരോധമായി സാക്ഷികളെ അന്വേഷിച്ചിരുന്നു.

൬൦. എന്നാൽ അവർ കണ്ടെത്തിയില്ല. പല കള്ളസ്സാക്ഷികളും വന്നു. അവസാനത്തിലോ രണ്ടു പേർ വന്നു്:

൬൧. ദൈവത്തിന്റെ ആലയം പൊളിച്ചു മൂന്നുദിവസംകൊണ്ടു അതു പണിയുവാൻ എനിക്കു കഴിയുമെന്നു ഇവൻ പറയുന്നു എന്നു പറയുന്നു. [യോഹ. അ. ൨. വ. ൧൯.]

൬൨. അപ്പോൾ പ്രധാനാചാൎയ്യൻ എഴുന്നേററു് അവനോടു: നീ ഒന്നും ഉത്തരം പറയുന്നില്ലയൊ? ഇവർ നിനക്കു വിരോധമായി സാക്ഷിപ്പെടുത്തുന്നതു എന്തു? എന്നു ചോദിച്ചു.

൬൩. എന്നാൽ ഈശോ മിണ്ടാതിരുന്നു. അതിനാൽ പ്രധാനാചാൎയ്യൻ പിന്നെയും അവനോടു: നീ ദൈവപുത്രനായ മ്ശിഹാ ആകുന്നുവോ എന്നു ഞങ്ങളോടു പറയേണമെന്നു ജീവനുള്ള ദൈവത്തെക്കൊണ്ടു ഞാൻ ആണയിട്ടു നിന്നോടു പറയുന്നു എന്നു തുടൎന്നു പറഞ്ഞു.

൬൪. ഈശോ അവനോടു് അരുളിച്ചെയ്യുന്നു: നീ പറഞ്ഞുവല്ലൊ. എന്നാൽ ഇനിമേൽ മനുഷ്യപുത്രൻ ശക്തിയുടെ വലത്തുഭാഗത്തു ഇരിക്കുന്നതും വാനമേഘങ്ങളിൽ വരുന്നതും നിങ്ങൾ കാണുമെന്നു ഞാൻ നിങ്ങളോടു പറയുന്നു. [മത്താ. അ. ൧൬. വ. ൨൭: റോമ. അ. ൧൪. വ. ൧൦: ൧. തെസ. അ. ൪. വ. ൧൬.]

൬൫. അപ്പോൾ പ്രധാനാചാൎയ്യൻ തന്റെ വസ്ത്രങ്ങൾ കീറിക്കൊണ്ടു പറഞ്ഞു: ഇതാ! ഇവൻ (ദൈവ) ദൂഷണം പറഞ്ഞു; ഇനി സാക്ഷികളെക്കൊണ്ടു നമുക്കു എന്താവശ്യം? ഇതാ! ഇവന്റെ (ദൈവ) ദൂഷണം നിങ്ങൾ ഇപ്പോൾ കേട്ടുവല്ലൊ.

൬൬. നിങ്ങൾക്കു എന്തു തോന്നുന്നു? അവർ ഉത്തരമായി: ഇവൻ മരണത്തിനു അൎഹനാകുന്നു എന്നു പറയുന്നു.

൬൭. അപ്പോൾ അവർ അവന്റെ മുഖത്തു തുപ്പുകയും അവനെ (കൈചുരുട്ടി) കുത്തുകയും, മററു ചിലരോ അവനെ അടിക്കയും ചെയ്തു കൊണ്ടു്: [ഏശ. അ. ൫൦. വ. ൬: മക്കോ. അ. ൧൪. വ. ൬൫.]

൬൮. മ്ശിഹായേ, നിന്നെ അടിച്ചവൻ ആരാകുന്നു എന്നു ഞങ്ങളോടു പ്രവചിക്കുക എന്നു പറയുന്നു.

൬൯. എന്നാൽ കേപ്പാ പുറത്തു മുററത്തു ഇരുന്നിരുന്നു. അപ്പോൾ ഒരു ദാസി അവന്റെ അടുക്കൽ ചെന്നു് അവനോടു്: നീയും നസ്രായനായ ഈശോയോടുകൂടെ ആയി

രുന്നുവല്ലോ എന്നു പറയുന്നു. [ലൂ. അ. ൨൨. വ. ൫൫: യോഹ. അ. ൧൮. വ. ൧൭.]

൭൦. എന്നാൽ അവൻ എല്ലാവരുടെയും മുമ്പാകെ വെച്ചു നിഷേധിച്ച്: നീ പറയുന്നതു എന്തെന്നു ഞാൻ അറിയുന്നില്ല എന്നു പറഞ്ഞു.

൭൧. പിന്നെ അവൻ പടിവാതിക്കലേക്ക പുറപ്പെട്ടപ്പോൾ വേറൊരുത്തി അവനെക്കണ്ട് അവിടെയുള്ളവരോട്ടു: ഇവനും നസ്രായനായ ഈശോയോട്ടുക്കൂടിയുണ്ടായിരുന്നു എന്നു പറയുന്നു.

൭൨. അപ്പോൾ അവൻ പിന്നെയും: ആ മനുഷ്യനെ ഞാൻ അറിയുകയില്ല എന്നു ആണയിട്ടു നിഷേധിച്ചു.

൭൩. എന്നാൽ അല്പം കഴിഞ്ഞപ്പോൾ (അവിടെ) നിന്നിരുന്നവർ അടുത്തുവന്നു കേപ്പായോട്ടു: സത്യമായിട്ടു നീയും അവരിൽ ഉൾപ്പെട്ടവനാകുന്നു. എന്തെന്നാൽ നിൻെറ സംസാരംക്കൂടെയും നിന്നെ വെളിപ്പെടുത്തുന്നു എന്നു പറഞ്ഞു.

൭൪. അപ്പോൾ അവൻ: ആ മനുഷ്യനെ ഞാൻ അറിയുകയില്ല എന്നു ശാപപൂൎവ്വം സത്യംചെയ്യുവാനും ആണയിടുവാനും തുടങ്ങി. ആ സമയത്തുതന്നെ പൂവൻകോഴി ക്രുകുകയും ചെയ്തു.

൭൫. പൂവൻക്കോഴി ക്രുകുന്നതിനു മുമ്പ് നീ മൂന്നുപ്രാവശ്യം എന്നെ നിഷേധിച്ചുപറയും എന്നു ഈശോ തന്നോട്ടു അരുളിച്ചെയ്തിരുന്ന വചനം കേപ്പാ അപ്പോൾ ഓൎത്തു. ആകയാൽ അവൻ പുറത്തേക്കപോയി വ്യസനപൂൎവ്വം കരഞ്ഞു.

## വ്യാഖ്യാനം.

൩. "പ്രധാനാചാൎയ്യന്മാരും": പ്രധാനാചാൎയ്യൻ ഒരാൾ മാത്രമുണ്ടാകുവാനേ നിയമം ആദ്യം അനുവദിച്ചിരുന്നുള്ളു. (ആച. അ. ൮. വ. ൧൨. വ്യാ. നോക്കുക.) എന്നാൽ പിന്നീടു ദൈവനിവേശപ്രകാരം ദാവീദു ഒരേസമയത്തു തന്നെ പലരെ നിയമിച്ചു. (൧. ബെർയ. അ. ൨൪.) റോമാഭരണാധികാരിയാകട്ടെ ആണ്ടുതോറും പ്രധാനാചാൎയ്യന്മാരെ നിയമിച്ചിരുന്നു എന്നു ചിലർ പറയുന്നു. പുരോഹിതകുടുംബത്തിലെ തിരഞ്ഞെടുക്കപ്പെടാവുന്ന അംഗങ്ങളേയും, പ്രധാനാചാൎയ്യത്വം വഹിച്ചു ഉദ്യോഗം ഒഴിഞ്ഞവരേയും പ്രധാനാചാൎയ്യന്മാരുടെ ഗണത്തിൽ ഉൾപ്പെടുത്തിപ്പറഞ്ഞിരുന്നതാണ്. ഇങ്ങനെയുള്ള പലരേയും ഉദ്ദേശിച്ചാണ 'പ്രധാനാചാൎയ്യന്മാർ' എന്നു ഇവിടെപ്പറഞ്ഞിരിക്കുന്നതു്.

൭. "തലയിൽ ഒഴിച്ചു": പൌരസ്ത്യജനങ്ങൾ തങ്ങളുടെ തലയിലും തങ്ങൾ ബഹുമാനിക്കുവാൻ കരുതുന്നവരുടെ തലയിലും സുഗന്ധതൈലം ഒഴിക്കുക പതിവായിരുന്നു.

൧൧. "ഞാനോ എപ്പോഴും നിങ്ങളോട്ടുക്കൂടിയുണ്ടായിരിക്കയില്ല": ഭൂമിയിൽ നിങ്ങളോടുക്കൂടി സംസൎഗ്ഗം ചെയ്യുന്ന ഇക്കാലത്തെപ്പോലെ ദൃശ്യനായി നിങ്ങളുടെ ഇടയിൽ എപ്പോഴും ഉണ്ടായിരിക്കയില്ല.

൧൫. "മുപ്പതു വെള്ളിനാണയങ്ങൾ": ഒരു അടിമയുടെ മരണത്തിന് ഇടയാക്കുന്നതിൻെറ പരിഹാരമായി കൊടുക്കുന്നതാണ ഈ സംഖ്യ. (പുറ. അ. ൨൧. വ. ൩൨.)

൧൭. "പുളിപ്പില്ലാത്ത അപ്പങ്ങളുടെ ഒന്നാം ദിവസം": മെസ്രേനിൽ നിന്നുള്ള തങ്ങളുടെ പുറപ്പാടിൽ സ്വന്ത പൌരാണികന്മാർ പുളിക്കാത്ത അപ്പം ഭക്ഷിച്ചതിൻെറ ഓൎമ്മയ്ക്കായി യഹൂദന്മാർ ഏഴുദിവസത്തേക്ക പത്തിറാ അപ്പം

വാ പുളിപ്പില്ലാത്ത അപ്പം മാത്രം ഭക്ഷിക്കണമെന്നു ദൈവം കല്പിച്ചിരുന്നു. (പുറ. അ. ൧൨. വ. ൯, ൧.)— "പെസ്ഹാ": ഇതു് ഇസ്രായേൽക്കാർ മെസ്രേനിലെ ഞെരുക്കത്തിൽ നിന്നു മോചിപ്പിക്കപ്പെട്ടതിൻെറ കൃതജ്ഞതാസൂചകമായ ഒരു ഭക്ഷണ വും മ്ശിഹാ സാധിക്കുവാനിരുന്ന മഹത്തായ വിമുക്തിയുടെ ഒരു മുൻ അടയാളവു മായിരുന്നു. (പുറ. അ. ൧൨. വ. ൧൧. വ്യ.)

൧൮. "എന്നു പറയുവിൻ": "എന്നു 'ഞങ്ങളുടെ ഗുരു പറയുന്നു എന്നു' പ റയുവിൻ" എന്നാണു കൽദായസുറിയാനിനീക്കിയുള്ള എല്ലാ പ്രതികളിലും കാണു ന്നതു്.

൨൫. "നീ പറഞ്ഞുവല്ലൊ": ഇതു സമ്മതാൎത്ഥത്തിൽ എബ്രായക്കാരുടെ വി നയമസൃണമായ ഒരു പ്രതിഭാഷണരീതിയാണു്. 'നീയാകുന്നു' എന്നാണു് ഇവിടെ അൎത്ഥം. (മൎക്കോ. അ. ൧൪. വ. ൬൨.)

൨൬. "ഇതു് എൻെറ ശരീരമാകുന്നു": 'ഇതു എൻെറ ശരീരത്തിൻെറ അടയാളമാകുന്നു' എന്നല്ല, 'ഇതു എൻെറ ശരീരമാകുന്നു' എന്നാണു മ്ശിഹാ അ രുളിച്ചെയ്യുന്നതു്. (൨. Council of Nice. act. 6.) 'ഇതിൽ' അഥവാ 'ഇതോ ടുകൂടി എൻെറ ശരീരമുണ്ടു്' എന്നുമല്ല അവിടുന്നു അരുളിച്ചെയ്യുന്നതു്. 'ഇതു എ ൻെറ ശരീരമാകുന്നു' എന്നു മാത്രമാണു്. വസ്തുഭേദത്തെയാണു ഈ വാക്കുകൾ വ്യ ക്തമായിക്കാണിക്കുന്നതു്. സ്വിൻഗ്ലിയന്മാരും, സാക്രമെൻററിയന്മാരും, കാൽവി ൻെറ അനുയായികളും സത്യസാന്നിദ്ധ്യം നിഷേധിക്കയും, 'ആകുന്നു' എന്നതിനു 'ലക്ഷീകരിക്കുന്നു' അഥവാ 'അടയാളമാകുന്നു' എന്നു അൎത്ഥം കല്പിക്കുകയും ചെയ്യു ന്നു. ഇതിനു ലൂതർ (tom. 7. Edit. Wittemb., p. 391) പറയുന്ന സമാധാനം കീഴെ കാണിക്കാം: "വി. ലിഖിതത്തിലെ വാക്കുകൾ ഇങ്ങനെ വളച്ചുതിരിക്കുന്ന തിനുള്ള അനുമതി കൊടുത്തതു് പിശാചല്ലാതെ ആരാണു്! 'എൻെറ ശരീരം' എ ന്നതു 'എൻെറ ശരീരത്തിൻെറ അടയാളം' എന്നു തന്നെയെന്നും, അല്ലെങ്കിൽ 'ആ കുന്നു' എന്നതു് 'ലക്ഷ്യമാകുന്നു' എന്നു തന്നെയെന്നും വി. ഗ്രന്ഥങ്ങളിൽ എപ്പോഴെ ങ്കിലും വായിച്ചിട്ടുള്ളവൻ ആർ? ലോകത്തിലെ ഏതു ഭാഷയിലാണു എപ്പോഴെ ങ്കിലും ഇങ്ങനെ പറഞ്ഞിട്ടുള്ളതു്? ആകയാൽ മതഭ്രാന്തരായ (fanatical) ഈ മ നുഷ്യർ മുഖേന നമ്മുടെ മേൽ ചുമത്തുന്നതു (impose) പിശാചു മാത്രമാണു്... ഇത്രവളരെ സഭാപിതാക്കന്മാരുണ്ടായിരുന്നിട്ടും അവരിൽ ഒരുത്തൻപോലും സാക്ര മെൻററിയന്മാരെപ്പോലെ ഒരിക്കലും പ്രസ്താവിച്ചിട്ടില്ല. 'അതു അപ്പവും വീ ഞ്ഞും മാത്രമാണു്' എന്നൊ 'മ്ശിഹായുടെ ശരീരവും ചോരയും അവിടെ സന്നി ഹിതമല്ല' എന്നൊ അവരിൽ ഒരുത്തനും ഒരിക്കലും പറഞ്ഞിട്ടില്ല. മ്ശിഹായുടെ ശരീരവും രക്തവും സാക്ഷാൽ സന്നിഹിതമല്ല എന്നു അവർ വിചാരിച്ചിരുന്നെങ്കിൽ ഇത്രവളരെ സഭാപിതാക്കന്മാരിലും, ഇത്രവളരെ ലിഖിതങ്ങളിലും ചുരുങ്ങിയപക്ഷം ഒന്നിലെങ്കിലും നിഷേധം തീർച്ചയായും കാണപ്പെടുമായിരുന്നു. എന്നാൽ അവരെ ല്ലാവരും ഏകാഭിപ്രായക്കാരാണു്". പുറ. അ. ൧൬. വ. ൧൫. വ്യ: യോഹ. അ. ൬. വ. ൫൨. വ്യ. കൂടി നോക്കുക.

൨൭. "നിങ്ങളെല്ലാവരും ഇതിൽ നിന്നു കുടിക്കുവിൻ": തിരുവത്താഴസ മയം സന്നിഹിതരായിരുന്നതു ശ്ലീഹന്മാർ മാത്രമാണു്. മ്ശിഹാ അവരോടു മാത്ര മാണു് അരുളിച്ചെയ്യുന്നതും. അവരെല്ലാവരും കുടിക്കുകയും ചെയ്തു. (മൎക്കോ. അ. ൧൪. വ. ൨൩.) വിശ്വാസികളേവരും കുടിക്കണമെന്നു ശ്ലീഹന്മാരോടുള്ള ഈ വാ ക്യത്തിൽ നിന്നു സിദ്ധിക്കുന്നില്ല. 'എൻെറ ഓൎമ്മയ്ക്കായി ഇതു ചെയ്യുവിൻ' (ലൂ. അ. ൨൨. വ. ൧൯.) എന്നു് അതേസമയം തന്നെ ന. കൎത്താവു അരുളിച്ചെയ്തിട്ടില്ലെ? ഈ കല്പന വിശ്വാസികളേവരോടും എന്നു് അനുമാനിക്കേണ്ടതല്ലല്ലൊ. ഈ ക്രൂ ദാശ ഒരു സാദൃശ്യത്തിൽമാത്രം സ്വീകരിക്കുന്നവൎക്കു് യാതൊരു കുറവും സംഭവിക്കു

ന്നില്ല. 'ഈ അപ്പത്തിൽനിന്നു ആരെങ്കിലും ഭക്ഷിച്ചാൽ അവൻ എന്നേക്കും ജീവിക്കും' എന്നു യോഹ. അ. ൬.ൽ പറഞ്ഞിരിക്കുന്നു. സ്വീകരിക്കുന്നവൎക്കു യാതൊരു നഷ്ടത്തിനും ഇടയാകാതെ തക്കകാരണംനിമിത്തം അനുവദിക്കുവാനും നിഷേധിക്കുവാനും സഭക്കു കഴിവുള്ള നടപടിസംബന്ധമായ ഒരു കാൎയ്യംമാത്രമാണു ഇതു്. (യോഹ. അ. ൬. വ. ൫൪. വ്യ. കൂടി നോക്കുക.)

൨൮. "പലൎക്കുവേണ്ടി": അ. ൨൦. വ. ൨൮. വ്യ. നോക്കുക. – "പുതിയനിയമത്തിലെ എന്റെ രക്തം": പഴയനിയമത്തിലെ രക്തം ബലിമൃഗങ്ങളുടെതായിരുന്നു. മൂശെ പഴയനിയമം ഉറപ്പിച്ചതു "ഇതു്. . . കൎത്താവു നിങ്ങളോടു ചെയ്ത ഉടമ്പടിയുടെ രക്തമാകുന്നു" (പുറ. അ. ൨൪. വ. ൮: എബ്രാ. അ. ൯. വ. ൨൦.) എന്ന വാക്കുകൾകൊണ്ടാണു്. (പുറ. അ. ൨൪. വ. ൬. വ്യ. നോക്കുക.) ഇതുപോലെതന്നെ പുതിയനിയമം സ്ഥാപിക്കുന്നതും ഉറപ്പിക്കുന്നതും 'ഇതു . . . പുതിയനിയമത്തിലെ എന്റെ രക്തമാകുന്നു' എന്ന വാക്കുകൾമൂലം 'രഹസ്യ'മായി ചിന്തുന്ന സാക്ഷാൽ ബലിവസ്തുവായ മ്ശീഹായുടെ രക്തം കൊണ്ടാണു്. – മ്ശീഹാ മൽക്കിസ്ദെക്കിന്റെ സാദൃശ്യത്തിൽ നിത്യം പുരോഹിതനാണു്. (സങ്കീ. ൧൧൦. വ. ൪.) മ്ശീഹായുടെ ബലി അപ്പത്തിന്റെയും വീഞ്ഞിന്റെയും സാദൃശ്യങ്ങളിൽ ഇന്നും തിരുസഭയിൽ അൎപ്പിക്കപ്പെടുന്നു. രക്തംചിന്താതെയുള്ള ഈ ബലി ഒടുവിലത്തെ അത്താഴദിവസം സമാരംഭിക്കയും ചെയ്തു. മൽക്കിസ്ദെക്ക് അബ്രാഹത്തെ കണ്ടപ്പോൾ അപ്പവും വീഞ്ഞും പുറത്തെടുക്കയുമുണ്ടായല്ലൊ. (സൃ. അ. ൧൪. വ. ൧൮.) ഈ മൽക്കിസ്ദെക്ക് ആരാണെന്നും മററും വളരെയധികം പറയുവാനുണ്ടെങ്കിലും, അത്രയധികം പറയുവാനുദ്യമിക്കുന്നില്ലെന്നു വി. പൌലോസ് എബ്രാ. അ. ൭. വ. ൧൧.ൽ പ്രസ്താവിക്കുന്നു. നോഹിന്റെ ആദ്യപുത്രനായ സേമാണു ഇദ്ദേഹമെന്നും, ജലപ്രളയാനന്തരം ഓറെശ്ലേത്തു അത്യുന്നതന്റെ പുരോഹിതനായി (സൃ. അ. ൧൪. വ. ൧൮.) അദ്ദേഹം താമസിച്ചിരുന്നെന്നും, അപ്പോൾ അബ്രാഹത്തെ ആശീൎവ്വദിച്ചു അബ്രാഹത്തിൽനിന്നു ദശാംശം സ്വീകരിച്ചെന്നും (സൃ. അ. ൧൪. വ. ൧൯, ൨൦), ആദം മുതൽ തലമുറതലമുറയായി സ്വീകരിച്ചിരുന്ന വേദസത്യങ്ങൾ അബ്രാഹത്തെ പഠിപ്പിച്ചെന്നും, ഇപ്രകാരം സത്യമതം അനുസ്യൂതമായി ഭൂമുഖത്തു പരിരക്ഷിക്കപ്പെട്ടെന്നും ചിലർ മൽക്കിസ്ദെക്കിനെപ്പററി പറയുന്നുണ്ടു്. സേമും അബ്രാഹവും സമകാലീനന്മാരായിരുന്നെന്നു വേദപുസ്തകത്തിൽ നിന്നു തെളിയുന്നു.

൨൯. "മുന്തിരിയുടെ ഈ ഫലത്തിൽനിന്നു്": ഇതു പെസ്ഹായോടുകൂടി കുടിച്ച വീഞ്ഞിനെപ്പററിയല്ലാതെ കൂദാശവീഞ്ഞിനെപ്പററിയല്ലെന്നു വി. ലൂക്കാ അ. ൨൨–ൽ നിന്നു വിശദമാകുന്നു. കൂദാശചെയ്തതും വീഞ്ഞുതന്നെയാകയാലും വീഞ്ഞിന്റെ രുചി, നിറം ആദിയായ 'സാദൃശ്യങ്ങൾ' ശേഷിച്ചിരിക്കുന്നതിനാലും അതിനെപ്പററിയും 'മുന്തിരിയുടെ ഈ ഫലം' എന്നു പറയാവുന്നതാണു്.

൩൧. "എന്നിൽ ഇടറൽപ്പെടും": ഞാൻ പിടിക്കപ്പെടുമ്പോൾ എന്റെ ബലഹീനാവസ്ഥയും, ബാഹ്യാവലോകനത്തിൽ പ്രത്യക്ഷപ്പെടുന്ന എന്റെ പരാജയവും, എന്റെ അത്യധികമായ വ്യസനവും കണ്ടു് എന്നിൽ നിങ്ങൾക്കുള്ള വിശ്വാസവും ഉറപ്പും മുഴുവൻ നഷ്ടമാകയും എന്നെ നിങ്ങൾ പരിത്യജിക്കയും ചെയ്യുവാൻ തക്കവണ്ണം അത്രയധികമായി നിങ്ങൾ കലങ്ങും.

൩൪. "കോഴികൂകുന്നതിനുമുമ്പു്": വി. മൎക്കോസു് 'കോഴിരണ്ടുപ്രാവശ്യം കൂകുന്നതിനു മുമ്പു്' എന്നു പറഞ്ഞിരിക്കുന്നു. കോഴി അൎദ്ധരാത്രിയിലും ഉഷസ്സിടുത്തും ഇങ്ങനെ രണ്ടുതവണയാണു് കൂകുക പതിവു്. ഉഷസ്സടുത്തുള്ള കൂകൽ ആദ്യത്തെതിനെക്കാൾ ശക്തിമത്തും അതോടെ കൂകൽ അവസാനിക്കുന്നതുമാണു്. ഇതിനെപ്പററിയാണു് കോഴികൂകൽ എന്നു സാധാരണ പറയുക. ആകയാൽ വി.

മർക്കോസിന്റെ പ്രസ്താവം കുറെക്കൂടി വ്യക്തമായിരിക്കുന്നു എന്നല്ലാതെ ഈ ഇരുകഥനങ്ങൾ തമ്മിൽ വൈരുദ്ധ്യമില്ല.

൩൬. "ഗദ്സേമാൻ": 'എണ്ണച്ചക്ക്' എന്നാണു പദാർത്ഥം. അവിടെയുണ്ടായിരുന്ന ഒരു ചക്കിലാണ് സൈത്തുമലയിൽ ആണ്ടുതോറുമുണ്ടാകുന്ന എണ്ണക്കുരുക്കളെല്ലാം ആട്ടിയിരുന്നത്. ദൈവഭവനത്തിന്റെ ഫലാവഹമായ സൈത്ത് — പൂർവ്വനിശ്ചിതമായ ഈ മലയുടെ യഥാർത്ഥഫലം — രക്തം ഒഴുകുംവരെ മർദ്ദിച്ചു ഞെക്കിപ്പിഴിഞ്ഞതും അവിടെത്തന്നെ.

൩൯. "ഈ പാനപാത്രം എന്നെ കടന്നുപോകട്ടെ": കുരിശുമരണം കടന്നുപോകുവാനല്ല ന. കർത്താവു പ്രാർത്ഥിച്ചത്. മ്ശിഹായുടെ പ്രാർത്ഥനയാകകൊണ്ടു കുരിശുമരണത്തെ ഉദ്ദേശിച്ചായിരുന്നെങ്കിൽ അതു കടന്നുപോകുമായിരുന്നു. എന്നാൽ അങ്ങനെ സംഭവിച്ചിട്ടില്ല. ന. ക. പ്രാർത്ഥിച്ചതു മനോവ്യഥ കടന്നുപോകണമെന്നായിരുന്നു. പ്രാർത്ഥന ഫലിക്കയും ദൈവദൂതൻ ആഗതനായി സമാശ്വസിപ്പിക്കയും ചെയ്തു.

൫൩. "പന്ത്രണ്ടിലധികം സേനകളെ": ബലഹീനരായ പന്ത്രണ്ടു ശ്ലീഹന്മാരുടെ സ്ഥാനത്തു ബലിഷ്ഠരായ ദൈവദൂതന്മാരുടെ പന്ത്രണ്ടിലധികം സേനകളെ.

൬൫. "വസ്ത്രങ്ങൾ കീറി": ദുഃഖം, നീരസം, കോപം ഇത്യാദികളുടെ ആധിക്യത്തിൽ യഹൂദന്മാർ വസ്ത്രപ്പൂം കീറുക പതിവായിരുന്നു. സൃ. അ. ൩൭. വ. ൨൯. വ്യ. നോക്കുക. പ്രധാനാചാര്യൻ "തന്റെ തല ക്ഷൌരം ചെയ്യരുത്, തന്റെ വസ്ത്രങ്ങൾ കീറുകയുമരുത്" (ആച. അ. ൨൧. വ. ൧൦.) എന്നു വിരോധിച്ചിട്ടുള്ളതാണ്. ഈ നിരോധനം ലംഘിച്ചുകൊണ്ടു തന്റെ പ്രധാനാചാര്യത്വം അവൻ നഷ്ടമാക്കി. യഹൂദാചാര്യത്വം, അതിന്റെ കുററങ്ങൾ നിമിത്തം, ശിഥിലമായിരിക്കുന്നു എന്നാണു ഈ കീറൽകൊണ്ടു നാം ഗ്രഹിക്കേണ്ടത്.

൬൭. "അടിക്കയും": 'കന്നത്തു' എന്നുകൂടി ലത്തീനിൽ മാത്രം സ്ഥാനനിൎണ്ണയം ചെയ്തുകാണുന്നുണ്ട്.

൬൯, ൭൧, ൭൩. "ഒരു ദാസി": ഇവൾ പടികാവൽക്കാരിയായിരുന്നു. (യോഹ. അ. ൧൮. വ. ൧൭.)— വ. ൭൧. "പടിവാതില്ക്കലേക്കു പുറപ്പെട്ടപ്പോൾ": യോഹ. അ. ൧൮. വ. ൨൫-ൽ 'തീ കാഞ്ഞുകൊണ്ടുനിന്നിരുന്ന'പ്പോൾ എന്നു പറഞ്ഞിരിക്കുന്നതിനാൽ ശെമ്ഓൻ വീണ്ടും തീ കായുവാൻ വന്നശേഷം എന്നു ധരിക്കേണ്ടതാണ്. — "വേറൊരുത്തി": ചില പ്രതികളിൽ 'ആ ദാസി' എന്നും, ചിലതിൽ 'ദാസി' എന്നു മാത്രവും കാണുന്നു. ലൂക്കാ (അ. ൨൨. വ. ൫൮.) 'മറെറാരുത്തൻ' എന്നും, യോഹ. (അ. ൧൮. വ. ൨൫.) 'അവർ' എന്നുമാണു പറഞ്ഞിരിക്കുന്നത്. മുൻപറയപ്പെട്ട ദാസിയും സ്ത്രീപുരുഷന്മാരായ പലരും ഒരുമിച്ചു പറയുമ്പോൾ 'ആ ദാസി'യെന്നോ, 'വേറൊരുത്തി'യെന്നോ, 'മറെറാരുത്തൻ. എ'ന്നോ, 'അവർ' എന്നോ ഏതുപറഞ്ഞാലും ശരിയാണല്ലൊ. — വ. ൭൩. "നിന്നിരുന്നവർ": ലൂക്കാ (അ. ൨൨. വ. ൫൯.) 'മറെറാരുത്തൻ' എന്നു പറഞ്ഞിരിക്കുന്നു. ഇവൻ 'ശെമ്ഓൻ കാതു ഛേദിച്ചവന്റെ ചാർച്ചക്കാരനായിരു'ന്നെന്നു യോഹ. അ. ൧൮. വ. ൨൬-ൽ നിന്നു വ്യക്തമാകുന്നുണ്ട്. ഇവൻ മാത്രമല്ല, അവിടെ നിന്നിരുന്നവരെല്ലാം എന്നാണു കരുതേണ്ടത്. — പത്രോസ് മ്ശിഹായുടെ കൂട്ടുകാരനായിരുന്നെന്നു കുററം ചുമത്തിയ സംഗതിയുടെ പ്രസ്താവനയിൽ നാലു സുവിശേഷകന്മാരിലും കാണുന്ന ആൾഭേദം യഥാർത്ഥവൈപരീത്യമല്ലെന്നു ധരിക്കേണ്ടതിനു താഴെ പറയുന്നവിധം കൂടി ഉപയുക്തമാകുമെന്നു കരുതുന്നു: ൧. പത്രോസിനെ അകത്തേക്കു കടത്തിവിട്ട ദാസിതന്നെ തീയുടെ അടുക്കൽ വീണ്ടും അവനെ കണ്ടപ്പോൾ അവനോടു ചോദ്യം ചെയ്കയും, അവൻ മ്ശിഹായോടുകൂടിയുണ്ടായിരുന്നെന്നു ഖണ്ഡിച്ചു പറയുകയും

ചെയ്തു. അപ്പോൾ പത്രോസ് ഒന്നാമത്തെപ്രാവശ്യം നിഷേധിച്ചു. – ൨. ആ ദാസി തന്നെയൊ വേല്ലാത്തിയൊ പത്രോസിനെപ്പററി അടുത്തു നിന്നിരുന്നവരോടു പറഞ്ഞ് അവർ അവനെപ്പററി സംസാരിക്കുവാൻ ഇടയാക്കുകയും, അവരിൽ ഒരാൾ പത്രോസിൻെറ പേരിലുള്ള ദോഷാരോപണം പുതുക്കുകയും ചെയ്തു. അപ്പോൾ രണ്ടാമത്തെ പ്രാവശ്യം പത്രോസ് നിഷേധിച്ചുപറഞ്ഞു. – ൩. അവിടെയുണ്ടായിരുന്ന മററുചിലർ പത്രോസ് ഗ്ലീലായനാണെന്നുള്ള വസ്തുത മനസ്സിലാക്കുകയും, പത്രോസ് ചെവിഛേദിച്ചവൻെറ ചാർച്ചക്കാരൻ അതിനെ അനുകൂലിച്ചുകൊണ്ടു താൻ തോട്ടത്തിൽവെച്ചു അവനെ കണ്ടു എന്നു പ്രസ്താവിക്കയും ചെയ്തു. അപ്പോൾ പത്രോസ് മൂന്നാമത്തെ പ്രാവശ്യം നിഷേധിച്ചുപറഞ്ഞു. — മത്താ. അ. ൨൬. ൨. ൨. ൨൭. കൂടി നോക്കുക.

## അദ്ധ്യായം ൨൭.

മ്ശിഹായുടെ പീഡാനുഭവചരിത്രം തുടർച്ച. ൩. കർത്താവിൻെറ മരണവും സംസ്കാരവും.

എന്നാൽ ഉഷസ്സായപ്പോൾ പ്രധാനാചാൎയ്യന്മാരും ജനത്തിലെ മൂപ്പന്മാരുമായ എല്ലാവരും ഈശോയെ കൊല്ലേണ്ടതിനു അവനു വിരോധമായി ആലോചനചെയ്തു.

൨. ആകയാൽ അവർ അവനെ ബന്ധിച്ച് അവനെ കൊണ്ടുപോയി നാടുവാഴിയായ പിലാത്തോസിനു അവനെ ഏല്പിച്ചു. [മൎക്കോ. അ. ൧൫. ൨. ൧: ലൂ. അ. ൨൩. ൨. ൧: യോഹ. അ. ൧൮. ൨. ൨൮.]

൩. അപ്പോൾ ഒററിക്കൊടുത്തവനായ യൂദാ ഈശോ ശിക്ഷക്കു വിധിക്കപ്പെട്ടു എന്നു കണ്ടു പശ്ചാത്തപിച്ചു ചെന്ന് ആ മുപ്പതു വെള്ളിനാണയങ്ങളും പ്രധാനാചാൎയ്യന്മാൎക്കും മൂപ്പന്മാൎക്കും തിരിയെ കൊടുത്തുകൊണ്ടു:

൪. കുററമില്ലാത്തരക്തം ഏല്പിച്ചുതന്നതുമൂലം ഞാൻ പാപം ചെയ്തുപോയി എന്നു പറഞ്ഞു. അതിനു അവർ അവനോടു: ഞങ്ങൾക്കെന്തു? നീ നോക്കിക്കൊള്ളുക എന്നു പറഞ്ഞു.

൫. ആകയാൽ അവൻ വെള്ളിനാണയം ദേവാലയത്തിൽ എറിഞ്ഞുകൊണ്ട് അവിടം വിട്ടു മാറിപ്പോയി താനേ കെട്ടിഞാന്നുചത്തു. [നട. അ. ൧. ൨. ൧൮.]

൬. പ്രധാനാചാൎയ്യന്മാരോ വെള്ളിനാണയം എടുത്ത്: ഇതു രക്തത്തിൻെറ വിലയാകകൊണ്ടു ഇതു നേൎച്ചപ്പെട്ടിയിൽ ഇടുന്നതു വിഹിതമല്ല എന്നു പറഞ്ഞു.

൭. പിന്നെ അവർ ആലോചിച്ച്, അതുകൊണ്ടു പരദേശികളുടെ ശവസംസ്കാരസ്ഥലമായി കുശവൻെറ പറമ്പു വാങ്ങി.

൮. അതിനാൽ ആ പറമ്പിനു രക്തത്തിൻെറ പറമ്പു എന്നു ഇന്നാൾവരെ പേർ പറയപ്പെട്ടിരിക്കുന്നു. [നട. അ. ൧. ൨. ൧൯.]

൯. പ്രവാചകൻ മുഖേന അരുളിച്ചെയ്യപ്പെട്ടതു് അപ്പോൾ നിവൃത്തിയായി. അവൻ അരുളിച്ചെയ്തതു്: ഇസ്രായേൽമക്കളിൽനിന്നു അവർ വിലനിശ്ചയിച്ച വിലപെട്ടവൻെറ വിലയായ മുപ്പതു വെള്ളിനാണയങ്ങൾ ഞാൻ എടുത്തു്, [സ്കറി. അ. ൧൧. ൨. ൧൨.]

൧൦. കർത്താവ് എന്നോടു കല്പിച്ചതുപോലെ അവ കുശവൻെറ നിലത്തിനായി ഞാൻ കൊടുത്തു.

൧൧. എന്നാൽ ഈശോ നാടുവാഴിയുടെ മുമ്പാകെ നിന്നു. അപ്പോൾ നാടുവാഴി അവനോടു: നീ യൂദന്മാരുടെ രാജാവാകുന്നുവോ എന്നു ചോദിച്ചു. ഈശോ അവനോടു: നീ പറഞ്ഞുവല്ലൊ എന്നു അരുളിച്ചെയ്തു. [മർക്കോ. അ. ൧൫. വ. ൨: ലൂ. അ. ൨൩. വ. ൩: യോഹ. അ. ൧൮. വ. ൩൩.]

൧൨. പിന്നെ പ്രധാനാചാൎയ്യന്മാരും മൂപ്പന്മാരും അവന്റെ മേൽ കുററം ചുമത്തിയപ്പോൾ അവൻ യാതൊരു മറുപടിയും അരുളിച്ചെയ്തില്ല.

൧൩. അപ്പോൾ പീലാത്തോസ് അവനോട്: ഇവർ നിനക്കു വിരോധമായി എത്രയധികം സാക്ഷ്യം വഹിക്കുന്നു എന്നു നീ കേൾക്കുന്നില്ലയൊ? എന്നു ചോദിച്ചു.

൧൪. എങ്കിലും അവൻ ഒരുവാക്കു പോലും അവനോടു മറുപടി അരുളിച്ചെയ്തില്ല. ഇതിനെക്കുറിച്ച് അവൻ അത്യന്തം ആശ്ചൎയ്യപ്പെട്ടു.

൧൫. എന്നാൽ എല്ലാ തിരുനാളിലും ജനങ്ങൾ ഇച്ഛിക്കുന്ന ഒരു തടവുകാരനെ നാടുവാഴി അവൎക്കു വിട്ടുകൊടുക്കുക പതിവായിരുന്നു.

൧൬. ബർഅബ്ബാ എന്നു വിളിക്കപ്പെട്ടിരുന്ന പേരുകേട്ട ഒരു തടവുകാരൻ അവരാൽ ബന്ധിക്കപ്പെട്ടുമിരുന്നു.

൧൭. ആകയാൽ അവർ ഒരുമിച്ചു കൂടിയപ്പോൾ പീലാത്തോസ് അവരോടു: ഞാൻ നിങ്ങൾക്കു ആരെ വിട്ടുതരുവാനാണു നിങ്ങൾ ഇച്ഛിക്കുന്നതു? ബർഅബ്ബായെയൊ, മ്ശീഹാ എന്നു വിളിക്കപ്പെടുന്ന ഈശോയെയൊ? എന്നു ചോദിച്ചു.

൧൮. എന്തുകൊണ്ടെന്നാൽ അവർ അസൂയ നിമിത്തമാണ് അവനെ ഏല്പിച്ചു കൊടുത്തതെന്നു പിലാത്തോസ് അറിഞ്ഞിരുന്നു.

൧൯. എന്നാൽ നാടുവാഴി തന്റെ ന്യായാസനത്തിൽ ഇരിക്കുകയിൽ അവന്റെ ഭാൎയ്യ അവന്റെയടുക്കൽ ആളയച്ച്: നിനക്ക് ആ നീതിമാനോടു കാൎയ്യമില്ല; എന്തെന്നാൽ അവൻ നിമിത്തം ഞാൻ ഇന്നു എന്റെ സ്വപ്നത്തിൽ വളരെ കഷ്ടതയനുഭവിച്ചു എന്നു അവനോടു പറയിച്ചു.

൨൦. പ്രധാനാചാൎയ്യന്മാരും മൂപ്പന്മാരുമാകട്ടെ ബർഅബ്ബായെ ചോദിക്കുവാനും ഈശോയെ നശിപ്പിക്കുവാനും ജനങ്ങളെ സമ്മതിപ്പിച്ചു. [മർക്കോ. അ. ൧൫. വ. ൧൧: ലൂ. അ. ൨൩. വ. ൧൮: യോഹ. അ. ൧൮. വ. ൪൦: നട. അ. ൩. വ. ൧൪.]

൨൧. പിന്നെ നാടുവാഴി ഉത്തരമായി അവരോട്: ഇവരിരുവരിൽ ആരെ നിങ്ങൾക്കു ഞാൻ വിട്ടുതരുവാനാണ് നിങ്ങൾ ഇച്ഛിക്കുന്നതു് എന്നു ചോദിച്ചു. അതിനു അവർ: ബർഅബ്ബായെ എന്നു പറഞ്ഞു.

൨൨. പീലാത്തോസ് അവരോടു: അങ്ങനെയെങ്കിൽ മ്ശീഹാ എന്നു വിളിക്കപ്പെടുന്ന ഈശോയോടു ഞാൻ എന്തുചെയ്യണം? എന്നു ചോദിക്കുന്നു.

൨൩. അവൻ കുരിശിൽ തറയ്ക്കപ്പെടണം എന്നു അവരെല്ലാവരും പറയുന്നു. പീലാത്തോസ് അവരോടു: എന്നാൽ അവൻ എന്തു തിന്മചെയ്തു? എന്നു ചോദിക്കുന്നു. അവരോ ക്രൂരതലായി ആൎത്തുവിളിച്ചു: അവൻ കുരിശിൽ തറയ്ക്കപ്പെടണം എന്നു പറഞ്ഞു.

൨൪. എന്നാൽ കലഹം അധികമാകുന്നതല്ലാതെ പ്രയോജനമൊന്നും

ഉണ്ടാകുന്നില്ലെന്നു കണ്ടു് പീലാത്തോസു വെള്ളം എടുത്തു് ക്രൂട്ടത്തിന്റെ കൺമുമ്പാകെ തന്റെ കൈകൾ കഴുകിക്കൊണ്ടു്: ഈ നീതിമാന്റെ രക്തത്തിൽ ഞാൻ കുററമററവനാകുന്നു, നിങ്ങൾ നോക്കിക്കൊള്ളുവിൻ എന്നു പറഞ്ഞു.

൨൫. അതിനു ജനം മുഴുവൻ ഉത്തരമായി: അവന്റെ രക്തം ഞങ്ങളുടെമേലും ഞങ്ങളുടെ മക്കളുടെമേലും (ആയിരിക്കട്ടെ) എന്നു പറഞ്ഞു.

൨൬. അപ്പോൾ അവൻ ബർഅബ്ബായെ അവർക്കു വിട്ടുകൊടുത്തു; ഈശോയെ ചമ്മട്ടികൾ കൊണ്ടു് അടിച്ചു; കുരിശിൽ തറെക്കപ്പെടുവാൻ അവനെ ഏല്പിക്കയും ചെയ്തു. [മർക്കോ. അ. ൧൫. വ. ൧൫: യോഹ. അ. ൧൯. വ. ൧.]

൨൭. അപ്പോൾ നാടുവാഴിയുടെ പടയാളികൾ ഈശോയെ പ്രത്തോറിനിലേക്കു കൊണ്ടുപോയി പട്ടാളം മുഴുവൻ അവനെതിരായി വിളിച്ചുക്രൂട്ടി. [സങ്കീ. ൨൨. വ. ൧൬: മർക്കോ. അ. ൧൫. വ. ൧൬.]

൨൮. പിന്നെ അവർ അവന്റെ ഉടുപ്പു് ഉരിഞ്ഞു് ഒരു ചുവപ്പുപുറങ്കുപ്പായം അവനെ ധരിപ്പിച്ചു.

൨൯. അവർ മുള്ളുകൾകൊണ്ടുള്ള ഒരു കിരീടം മുടഞ്ഞു അവന്റെ തലയിൽവെച്ചു. അവന്റെ വലത്തുകൈയിൽ ഒരു ഞാങ്ങണയും (കൊടുത്തു). പിന്നെ അവർ അവന്റെ മുമ്പിൽ തങ്ങളുടെ മുട്ടുകൾ കുത്തി: യൂദന്മാരുടെ രാജാവേ, സ്വസ്തി! എന്നു പറഞ്ഞു അവനെ പരിഹസിച്ചിരുന്നു. [യോഹ. അ. ൧൯. വ. ൨.]

൩൦. അവർ അവന്റെമേൽ തുപ്പുകയും ഞാങ്ങണയെടുത്തു് അവന്റെ തലയിൽ അടിക്കുകയും ചെയ്തു.

൩൧. ഇങ്ങനെ അവർ അവനെ പരിഹസിച്ചശേഷം അവന്റെ പുറങ്കുപ്പായം ഉരിഞ്ഞു് അവന്റെ സ്വന്തം ഉടുപ്പുകൾ അവനെ ധരിപ്പിച്ചുകൊണ്ടു് കുരിശിൽ തറെക്കപ്പെടുവാൻ അവനെ കൊണ്ടുപോയി.

൩൨. അവർ പുറപ്പെട്ടുപോകയിൽ ശെമ്ഓൻ എന്നു പേരുള്ള കേവുറീൻകാരനായ ഒരു മനുഷ്യനെ അവർകണ്ടു. അവന്റെ കുരിശു ചുമക്കുവാൻ അവർ ഇവനെ നിർബ്ബന്ധിച്ചു. [മർക്കോ. അ. ൧൫. വ. ൨൧: ലൂ. അ. ൨൩. വ. ൨൬.]

൩൩. അവർ കപാലം എന്നർത്ഥമുള്ള ഗാഗുൽത്താ എന്നു പറയപ്പെടുന്ന സ്ഥലത്തു വന്നു. [മർക്കോ. അ. ൧൫. വ. ൨൨: ലൂ. അ. ൨൩. വ. ൩൩: യോഹ. അ. ൧൯. വ. ൧൭.]

൩൪. അപ്പോൾ അവർ അവനു കൈപ്പു കലർത്തിയ ചൊറുക്കാ കുടിക്കുവാൻ കൊടുത്തു. അവൻ രുചിച്ചുനോക്കി, എങ്കിലും കുടിക്കുവാൻ മനസ്സായില്ല.

൩൫. അവർ അവനെ കുരിശിൽ തറച്ചശേഷം അവന്റെ വസ്ത്രങ്ങൾ ചിട്ടിയിട്ടു ഭാഗിച്ചു. [സങ്കീ. ൨൨. വ. ൧൮: മർക്കോ. അ. ൧൫. വ. ൨൪: ലൂ. അ. ൨൩. വ. ൩൪: യോഹ. അ. ൧൯. വ. ൨൩.]

൩൬. അനന്തരം അവനെ കാത്തുകൊണ്ടു് അവർ അവിടെ ഇരുന്നിരുന്നു.

൩൭. ഇവൻ യൂദന്മാരുടെ രാജാവായ ഈശോയാകുന്നു എന്നു് അവന്റെ മരണത്തിന്റെ കാരണം എഴുത്തായി അവന്റെ തലെക്കു മീതെ അവർ വെക്കുകയും ചെയ്തു.

൩൮. അവനോടുക്രൂടെ രണ്ടു കള്ളന്മാരും, ഒരുത്തൻ അവന്റെ വലത്തുവശത്തും ഒരുത്തൻ അവന്റെ

ഇടത്തുവശത്തുമായി, കുരിശിൽ തറ യ്ക്കപ്പെട്ടു.

൩൯. കടന്നുപോയിരുന്നവരോ അവനെ ദൂഷിച്ചു തങ്ങളുടെ തല കൾ കുലുക്കിക്കൊണ്ട്:

൪൦. (ദൈവത്തിൻെറ) ആലയം തകത്തു മൂന്നുദിവസംകൊണ്ട് അ തു പണിയുന്നവനേ, നീ ദൈവപു ത്രനാകുന്നെങ്കിൽ നിന്നെത്തന്നെ ര ക്ഷിക്കുക, കുരിശിൽ നിന്നിറങ്ങുക എന്നു പറഞ്ഞിരുന്നു. [യോഹ. അ. ൨. വ. ൧൯.]

൪൧. അപ്രകാരം തന്നെ പ്രധാ നാചാര്യന്മാരും, നിയമജ്ഞന്മാരോ ടും മൂപ്പന്മാരോടും പ്രീശരോടും ചേ ന്നു പരിഹസിച്ചു (ഇങ്ങനെ) പറ ഞ്ഞിരുന്നു:

൪൨. ഇവൻ മററുള്ളവരെ രക്ഷി ച്ചു, തന്നെത്തന്നെ രക്ഷിക്കുവാൻ ഇ വനു സാധിക്കുന്നില്ല: ഇവൻ ഇസ്രാ യേലിൻെറ രാജാവാകുന്നെങ്കിൽ ഇ പ്പോൾ കുരിശിൽ നിന്ന് ഇറങ്ങട്ടെ: എന്നാൽ അവനിൽ ഞങ്ങൾ വിശ്വ സിക്കാം. [സുജ്ഞ. അ. ൨. വ. ൧൮.]

൪൩. ഇവൻ ദൈവത്തിൽ ആ ശ്രയിച്ചുവല്ലൊ; ഇവനിൽ അവനു പ്രസാദമുണ്ടെങ്കിൽ ഇപ്പോൾ ഇവ നെ രക്ഷിക്കട്ടെ. ഞാൻ ദൈവത്തി ൻെറ പുത്രനാകുന്നു എന്നാണല്ലോ ഇവൻ പറഞ്ഞത്. [സങ്കി. ൨൨. വ. ൮.]

൪൪. അവനോടുകൂടി കുരിശിൽ തറയ്ക്കപ്പെട്ടിരുന്ന ആ കള്ളന്മാരും അ ങ്ങനെതന്നെ അവനെ പരിഹസി ച്ചിരുന്നു.

൪൫. എന്നാൽ ആറാം മണിമുതൽ ഒമ്പതാംമണിവരെ ഭൂമിയിലെങ്ങും അന്ധകാരമുണ്ടായി.

൪൬. പിന്നെ ഉദ്ദേശം ഒമ്പതാം മണിക്ക് ഈശോ ഉയന്ന സ്വര ത്തിൽ: ഏൽ, ഏൽ, ല്മാനാ ശ്ബ ക്ക്ത്താനി എന്നു നിലവിളിച്ചു പറ ഞ്ഞു. [സങ്കി. ൨൨. വ. ൧.]

൪൭. അവിടെ നിന്നിരുന്നവരിൽ ചിലരോ (ഇതു) കേട്ടപ്പോൾ: ഇ വൻ ഏലിയായെ വിളിച്ചു എന്നു പ റഞ്ഞു.

൪൮. ആ സമയത്തുതന്നെ അവ രിൽ ഒരുത്തൻ ഓടിച്ചെന്നു നീർപ്പ ഞ്ഞിയെടുത്ത് അതു ചൊറുക്കാകൊ ണ്ടു നിറച്ച് ഒരു ഞാങ്ങണമേൽ അ തു വെച്ചു അവനു കുടിക്കുവാൻ കൊ ടുത്തു.

൪൯. മററുള്ളവരോ: നില്ക്കുവിൻ, ഏലിയാ അവനെ രക്ഷിക്കുവാൻ വ രുമോ എന്നു നാം കാണട്ടെ എന്നു പറഞ്ഞിരുന്നു.

൫൦. എന്നാൽ ഈശോ വീണ്ടും ഉയന്നസ്വരത്തിൽ നിലവിളിച്ചു ത ൻെറ പ്രാണനെ വെടിഞ്ഞു.

൫൧. അപ്പോൾ ഉടനെ ദേവാല യത്തിലെ തിരശീല മുകൾമുതൽ അടിവരെ രണ്ടായി കീറിപ്പോയി; ഭൂമി ഇളകി; പാറകൾ പിളന്നു; [൨. ബെർയ. അ. ൩. വ. ൧൪.]

൫൨. പ്രേതാലയങ്ങൾ തുറക്ക പ്പെട്ടു; നിദ്രപ്രാപിച്ചിരുന്ന വിശു ദ്ധന്മാരുടെ പലശരീരങ്ങൾ ഉയി ത്തു.

൫൩. അവർ പുറത്തു വരികയും, അവൻെറ ഉയിപ്പിനുശേഷം വിശു ദ്ധനഗരത്തിൽ പ്രവേശിച്ചു പല ക്കും കാണപ്പെടുകയും ചെയ്തു.

൫൪. എന്നാൽ ശതാധിപനും അ വനോടുകൂടി ഈശോയെ കാത്തുനി ന്നിരുന്നവരും ഭൂകമ്പവും സംഭവിച്ച വയും കണ്ടപ്പോൾ വളരെ ഭയപ്പെ ട്ട്: ഇവൻ സത്യമായിട്ടു ദൈവപു ത്രനായിരുന്നു എന്നു പറഞ്ഞു.

൫൫. ഗ്ലീലായിൽ നിന്ന് ഈശോ

യുടെ പിന്നാലെ വന്നിരുന്നവരും അവനു ശുശ്രൂഷചെയ്തിരുന്നവരുമായി ദൂരത്തുനിന്നു നോക്കിക്കൊണ്ടു നിന്നിരുന്ന പല സ്ത്രീകളും അവിടെയുണ്ടായിരുന്നു.

൫൬. അവരിൽ ഒരുവൾ മഗ്ദ്ലയിത്താ മറിയവും, (മററവൾ) യാക്കോബിൻെറയും യോസേയുടെയും അമ്മയായ മറിയവും, (മൂന്നാമത്തവൾ) സബ്ദൈപുത്രന്മാരുടെ അമ്മയും (ആയിരുന്നു).

൫൭. എന്നാൽ വൈകുന്നേരമായപ്പോൾ റാംസാക്കാരനായി യൌസേപ്പു എന്നു പേരുള്ള ധനവാനായ ഒരു മനുഷ്യൻവന്നു. ഇവനും ഈശോയിക്കു ശിഷ്യപ്പെട്ടിരുന്നവനാണ്. [മർക്കോ. അ. ൧൫. വ. ൪൨: ലൂ. അ. ൨൩. വ. ൫൦: യോഹ. അ. ൧൯. വ. ൩൮.]

൫൮. ഇവൻ പീലാത്തോസിൻെറ അടുക്കൽ ചെന്ന് ഈശോയുടെ ശരീരം ചോദിച്ചു. ശരീരം അവനു കൊടുക്കുവാൻ പീലാത്തോസു കല്പിക്കുകയും ചെയ്തു.

൫൯. പിന്നെ യൌസേപ്പു ശരീരം എടുത്ത് നിൎമ്മലമായ ഒരു വക്കശീലയിൽ അതു പൊതിഞ്ഞു.

൬൦. അനന്തരം, പാറയിൽ കുഴിക്കപ്പെട്ടതായ തൻെറ വക ഒരു പുതിയ പ്രേതാലയത്തിൽ അവൻ അതുവെച്ചു. പ്രേതാലയത്തിൻെറ വാതില്ക്കൽ ഒരു വലിയ കല്ലുരുട്ടിവെച്ചിട്ടു അവർ പോകയും ചെയ്തു.

൬൧. എന്നാൽ അവിടെ പ്രേതാലയത്തിന്നെതിരായി, മഗ്ദ്ലയിത്താ മറിയവും മറേറമറിയവും ഇരുന്നിരുന്നു.

൬൨. വെള്ളിയാഴ്ച കഴിഞ്ഞുള്ള പിറെറ ദിവസമോ പ്രധാനാചാൎയ്യന്മാരും ഫ്രീശരും പീലാത്തോസിൻെറ അടുക്കൽക്കൂടി,

൬൩. അവനോടു പറയുന്നു: ഞങ്ങളുടെ എജമാനനേ, മൂന്നു ദിവസങ്ങൾ കഴിഞ്ഞു ഞാൻ ഉയിൎത്തെഴുന്നേല്ക്കും എന്ന് ആ വഞ്ചകൻ ജീവനോടിരിക്കുമ്പോൾ പറഞ്ഞതായി ഞങ്ങൾ ഓൎമ്മിക്കുന്നു.

൬൪. ആകയാൽ അവൻെറ ശിഷ്യന്മാർ ഒരു പക്ഷേ വന്നു രാത്രിയിൽ അവനെ മോഷ്ടിച്ചു കൊണ്ടുപോയിട്ട്, അവൻ മരിച്ചവരിൽനിന്ന് ഉയിൎത്തെഴുന്നേററു എന്നു ജനത്തോടു പറയുകയും ഇങ്ങനെ ഒടുവിലത്തെ അബദ്ധം ആദ്യത്തേതിനെക്കാൾ ദോഷമായിത്തീരുകയും ചെയ്യാതിരിക്കേണ്ടതിനു മൂന്നാംദിവസം വരെ പ്രേതാലയം കാക്കപ്പെടുവാൻ കല്പിക്കുക.

൬൫. പീലാത്തോസു അവരോട്: നിങ്ങൾക്കു കാവൽക്കാരുണ്ടല്ലൊ, പോയി നിങ്ങൾ അറിയുന്നതുപോലെ കാത്തുകൊൾവിൻ എന്നു പറയുന്നു.

൬൬. ആകയാൽ അവർ പോയി പ്രേതാലയം സൂക്ഷിക്കുകയും കാവൽക്കാരോടുകൂടി ആ കല്ലിനു മുദ്രവെക്കുകയും ചെയ്തു.

## വ്യാഖ്യാനം.

൩. "യൂദാ . . . പശ്ചാത്തപിച്ചു": നിഷ്ഫലവും നിരാശ എന്ന വേറൊരു മഹാപാപത്തോടുകൂടിയതുമായ പശ്ചാത്താപം. അവൻ സ്വന്ത പാപത്തിൻെറ കാഠിന്യം ഗ്രഹിക്കയും, അത് ഏററു പറയുകയും, പണം തിരിയെ കൊടുത്തുകൊണ്ടു കുറെയെല്ലാം പരിഹാരം ചെയ്കയും ചെയ്തു. എങ്കിലും ദൈവവും, പരിത്രാതാവും, പാപത്തിൽനിന്നു നീതീകരിക്കുന്ന ഏക കൎത്താവുമായ മ്ശീഹായിൽ വിശ്വാസവും,

പാപശാന്തി ലഭിക്കുമെന്ന 'ശരണ'വും, താൻ ഉപദ്രവിക്കയും കോപിപ്പിക്കയും ചെയ്ത ദൈവത്തിൻെറ പേരിൽ സ്നേഹവും എന്ന സാരഭാഗങ്ങൾ അവനുണ്ടായിരുന്നില്ല. യൂദാ ശരിയായി പശ്ചാത്തപിച്ചിരുന്നെങ്കിൽ അവനും കൃപ ലഭിക്കുമായിരുന്നു. യൂദായുടെ സാക്ഷാൽ ക്ഷന്തവ്യമല്ലാത്ത പാപം അവൻെറ ദൈവത്തെ വിററതല്ല; ദൈവകാരുണ്യത്തെപ്പററി നിരാശപ്പെട്ടതാണ്.

൯. "പ്രവാചകൻ": സ്കറി. അ. ൧൧. വ. ൧൨–൧൩ ലെ കാര്യസാരമാണു ഇവിടെ ഉദ്ധരിക്കപ്പെടുന്നതു്. 'ഏറമിയാ' എന്നു മിക്കവാറും എല്ലാ ഗ്രീ., ല. പ്രതികളിലും, അറ., കൃശായപ്രതികളിലും കാണുന്നതു് അബദ്ധവശാൽ വന്നുകൂടിയതെന്നാണ് ഭൂരിപക്ഷാഭിപ്രായം. സുറിയാനിയിലും ചില ലത്തീൻപ്രതികളിലും പേർ പറഞ്ഞുകാണുന്നുമില്ല. ഏറമിയായിൽ ഈ വാക്യം ഉണ്ടായിരുന്നെന്നും അതു പിന്നീടു നഷ്ടമായിപ്പോയതാണെന്നും അഭിപ്രായമുള്ളവരുമുണ്ട്.

൧൧. "നീ പറഞ്ഞുവല്ലോ": അ. ൨൬. വ. ൬൪. വ്യ. നോക്കുക.

൨൫. "അവൻെറ രക്തം ഞങ്ങളുടെമേലും ഞങ്ങളുടെ മക്കളുടെമേലും": യഹൂദന്മാരുടെ പ്രാർത്ഥനം ദൈവം ഒടുവിൽ കേട്ടു. യഹൂദചരിത്രകർത്താവായ ഫ്ളാവിയുസ് യൌസേപ്പും സമകാലീനന്മാരായ മററു ഗ്രന്ഥകാരന്മാരും പ്രസ്താവിക്കുന്നതു കേൾക്കുക: ഓറെല്ലേം പട്ടണത്തെ ശത്രുസൈന്യം വളഞ്ഞിരിക്കയിൽ– ക്രീ. അ. ൭൦. ഏപ്രിൽ ൧൪ മുതൽ ജൂലൈ ൧ വരെ– രണ്ടു ലക്ഷം യഹൂദന്മാർ പട്ടിണികൊണ്ടു നശിച്ചു. ആ പട്ടണത്തിൻെറ ഒരു കോട്ടവാതില്ക്കൽനിന്നുതന്നെ ഉദ്ദേശം ഒരു ലക്ഷത്തിപതിനാറായിരം മൃതശരീരങ്ങൾ എടുത്തു നീക്കപ്പെടുകയുണ്ടായി. ൧൧ ലക്ഷം ജനങ്ങൾ ആ പട്ടണത്തിലും ൨ ലക്ഷത്തിനാല്പതിനായിരം പേർ യൂദായുടെ മററു ഭാഗങ്ങളിലും കൊല്ലപ്പെട്ടു. നിരോധനകാലത്തു ഭക്ഷണസാധനങ്ങൾ അന്വേഷിച്ചു പുറപ്പെട്ടിരുന്ന, അഞ്ഞൂറും അതിലധികവും ആളുകളെ പ്രതിദിനം കുരിശുമരത്തിൽ തൂക്കിക്കൊന്നിരുന്നു. കുരിശുകൾ നാട്ടുന്നതിനു സ്ഥലമോ, ആളുകളുടെ സംഖ്യയനുസരിച്ചു കുരിശുകളോ മതിയായിരുന്നില്ല. റോമായിലേക്കു തടവുകാരായി കൊണ്ടുപോകയും അന്യരാജ്യങ്ങളിൽ വില്ക്കപ്പെടുകയും ചെയ്തവർ സംഖ്യാതീതമാണ്. യഹൂദന്മാർ ഈശോയിക്കു മുപ്പതു വെള്ളിക്കാശു വിലവെച്ചു. ഒരു വെള്ളിക്കാശിനു മുപ്പതു യഹൂദന്മാർ വില്ക്കപ്പെട്ടു. ലോകമെങ്ങും ചിതറിക്കപ്പെട്ട യഹൂദന്മാർ "ദൈവഘാതകന്മാർ" എന്ന അപകീർത്തിമുദ്ര ഇന്നും ധരിച്ചുകൊണ്ടേ നടക്കുന്നു.

൨൬. "ചമ്മട്ടികൾകൊണ്ടു് അടിപ്പിച്ചു": യഹൂദന്മാരുടെ നിലവിളി കേട്ടു ജനക്ഷോഭമുണ്ടാകുമെന്നു ഭയപ്പെട്ടു്, മരണത്തിനു വിധിക്കപ്പെട്ടവരെ അനുഭവിപ്പിക്കുക പതിവുള്ള അടിശിക്ഷ, മ്ശിഹായേയും മരണത്തിനു നിശ്ചയിച്ചിരിക്കുന്നു എന്ന ഭാവത്തിൽ, അദ്ദേഹത്തെ അനുഭവിപ്പിച്ചു. അവൻ ഇങ്ങനെ ചെയ്തതും അസാധാരണങ്ങളായ പീഡകൾ ഈശോയെ അനുഭവിപ്പിക്കുവാൻ പടയാളികൾക്കു അനുവദിച്ചതും അവയുടെ ശേഷം യഹൂദന്മാൎക്ക് അനുകമ്പതോന്നി അദ്ദേഹത്തെ വിട്ടയക്കുവാൻ സമ്മതിക്കും എന്ന പ്രതീക്ഷ മൂലമാണ്. ഈശോയെ വിമോചിക്കുവാൻ പീലാത്തോസു പിന്നെയും പല വിധത്തിൽ ശ്രമിച്ചതായി നാം കാണുന്നതിൽനിന്ന് ഇതു വ്യക്തമാകുന്നുമുണ്ടല്ലോ. ഈ കഠിനപീഡയെപ്പററി സുവിശേഷത്തിൽ സവിസ്തരം പ്രതിപാദിക്കുന്നില്ലെങ്കിലും ഈ പീഡ ഈശോയെ അതികഠിനമായി അനുഭവിപ്പിച്ചെന്ന് നാമറിയുന്നു. നാല്പതു അടികൾ മാത്രമേ യഹൂദനിയമം അനുവദിച്ചിരുന്നുള്ളു. എന്നാൽ ന. കർത്താവിനെ പീഡിപ്പിച്ചതു റോമാ നിയമം അനുസരിച്ചാണ്. ആ നിയമമാകട്ടെ ഘാതകന്മാരുടെ മൃഗീയസ്വഭാവത്തിനു യാതൊരു അതിരുംവെച്ചിരുന്നില്ല.

൨൭. "പ്രത്തോറീൻ": റോമാക്കാരുടെ കാര്യദർശിയുടെ കച്ചേരിക്കു ലത്തീനിൽ പറയുന്ന പേർ. Praetorium.

൨൮. "ചുവപ്പു": മൎക്കോ. അ. ൧൫. വ. ൧൭-ലും, യോഹ. അ. ൧൯. വ. ൨-ലും 'ധൂമ്റ' എന്നു കാണുന്നു. വിവിധഭാഷാപ്രതികളും ഗ്രന്ഥകാരന്മാരും വ്യത്യസ്താൎത്ഥങ്ങൾ പറഞ്ഞുകാണുന്നുമുണ്ടു്. നിറങ്ങളുടെ കലൎച്ച നിമിത്തം ഇങ്ങനെ പറയുവാൻ ഇടയായതാണു്.

൩൩. "ഗാഗുൽത്താ" (എബ്ര. ഗുൽഗോലേത്തു്) നാലു സുവിശേഷകന്മാരും ഈ പദത്തിനു 'കപാലം' എന്നു അൎത്ഥനിൎണ്ണയം ചെയ്തിരിക്കുന്നു. കപാലം എന്നു് ഇതിനു പേരുണ്ടായതു ഈ മലയ്ക്കു കപാലത്തിൻെറ ആകൃതിയുണ്ടായിരുന്നതുകൊണ്ടാണെന്നു് ചിലരും, കൊല്ലപ്പെട്ടവരുടെ കപാലങ്ങൾ അഥവാ തലയോട്ടുകൾ അവിടെ ധാരാളമുണ്ടായിരുന്നതുകൊണ്ടാണെന്നു വേറെ ചിലരും പറയുന്നു. ആദത്തിൻെറ തലയോട്ടു അവിടെ സംസ്കരിക്കപ്പെട്ടിരുന്നതുകൊണ്ടു ഇങ്ങനെ പേരുണ്ടായി എന്നാണു് പലപിതാക്കന്മാരും അഭിപ്രായപ്പെടുന്നതു്. പ്രളയകാലത്തു നോഹ് ആദത്തിൻെറ അസ്ഥികൾ പെട്ടകത്തിൽ ഭക്തിപൂൎവ്വം സൂക്ഷിക്കുകയും, പ്രളയശേഷം അവയും രാജ്യവും മക്കൾക്കു വിഭജിച്ചുകൊടുത്തപ്പോൾ ശേമിനു കപാലവും യൂദാരാജ്യവും പ്രദാനം ചെയ്കയും ചെയ്തു എന്നു വി. അപ്രേമിൻെറ ഗുരുവായ നീസീബീനിലെ മാർ യാക്കോബു പ്രസ്താവിക്കുന്നുണ്ടു്. ന. കൎത്താവിൻെറ രക്തം കുരിശിൽ നിന്നു ഒഴുകി ആദത്തിൻെറ തലയിൽവീണു് അദ്ദേഹത്തിനു ദൈവേഷ്ടജീവൻ നൽകേണ്ടതിനായി ദൈവനിശ്ചയപ്രകാരം ഈ വിധം സംഭവിച്ചതാണു്. കുരിശുരൂപത്തിൻെറ അടിഭാഗത്തു ഒരു തലയോടിൻെറ ഛായ കൂടി ചിലപ്പോൾ നാം കാണുന്നുണ്ടല്ലോ. മുകളിൽ പറഞ്ഞതിനെയാണു് ആ തലയോട്ടു നമ്മെ അനുസ്മരിപ്പിക്കുന്നതു്.— ഇസ്ഹാക്കിനെ ബലികഴിക്കുന്നതിനുള്ള സ്ഥലമായി ദൈവം അബ്രാഹത്തിനു കാണിച്ചുകൊടുത്ത മോറിയമലയും ഗാഗുൽത്തായും ഒരേ പൎവ്വതത്തിൻെറ രണ്ടു ശിഖരങ്ങൾ മാത്രമാണു്.

൩൪. "കൈപ്പുകലൎത്തിയ ചൊറുക്കാ": മൎക്കോ. അ. ൧൫. വ. ൨൩-ൽ കാണുന്ന 'മൂറാ കലൎത്തിയ വീഞ്ഞു'തന്നെ. കുരിശിൽ തറക്കപ്പെടുന്നവർ വേദനയറിയാതിരിക്കേണ്ടതിനു അവൎക്കു ലഹരി പിടിക്കുവാനായി ഔഷധങ്ങൾ കലൎത്തിയ വീഞ്ഞു് അവരെ കുടിപ്പിക്കുക പതിവായിരുന്നു. ഈ ആശ്വാസം പ്രാപിക്കുവാൻ ന. കൎത്താവിനു മനസ്സുണ്ടായിരുന്നില്ല.

൩൫. ഗ്രീ., ല. പ്രതികളിൽമാത്രം ഏതൽസംബന്ധമായ പ്രവാചകം ഉദ്ധരിച്ചു കാണുന്നു.

൪൫. "ആറാംമണി": സൂൎയ്യാസ്തമയംമുതൽ സൂൎയ്യാസ്തമയംവരെയായിരുന്നു യഹൂദന്മാരുടെ ദിവസം. അവർ സമയത്തെ രണ്ടു വിധത്തിലായിരുന്നു വിഭജിച്ചിരുന്നതു്: ൧. മണിക്കൂറു്: രാവും പകലും പന്ത്രണ്ടു മണിക്കൂറുകളായി വിഭജിച്ചിരുന്നു. അവരുടെ ഒന്നാംമണി രാത്രി സൂൎയ്യാസ്തമയത്തിലും പകൽ സൂൎയ്യോദയത്തിലുമാണു് ആരംഭിച്ചിരുന്നതു്. അതിനാൽ ഈ കണക്കനുസരിച്ചു് വി. മത്തായി ഇവിടെപ്പറയുന്ന ആറാംമണി നമ്മുടെ മദ്ധ്യാഹ്നത്തിലെ പന്ത്രണ്ടുമണിയാണെന്നു സിദ്ധിക്കുന്നു. ൨. യാമം: രാവും പകലും നാലു യാമങ്ങൾ വീതമായും അവർ ഭാഗിച്ചിരുന്നു. ഈ യാമങ്ങൾ ഒന്നാംമണിക്കും, മൂന്നാംമണിക്കും, ആറാംമണിക്കും, ഒമ്പതാംമണിക്കും ആരംഭിച്ചിരുന്നതുകൊണ്ടു് ഒന്നാംയാമം, മൂന്നാംയാമം, ആറാംയാമം, ഒമ്പതാംയാമം എന്നായിരുന്നു അവർ പറഞ്ഞിരുന്നതു്. മൂന്നു മണിക്കൂറുകൾ ചേൎന്നുള്ള യാമത്തിനു മണിക്കൂറെന്നും കൂടി പറഞ്ഞിരുന്നു. ന. കൎത്താവിനെ കുരിശിൽ തറച്ചതു മൂന്നാംമണിക്കാണെന്നു വി. മൎക്കോസു് (അ. ൧൫. വ. ൨൫.) പറയുന്നതു മൂന്നാംയാമത്തിൻെറ അഥവാ മൂന്നുമണിക്കൂറുകൾ വീതമുള്ള മൂന്നാംമണിയുടെ അന്ത്യത്തിൽ എന്നു ധരിക്കേണ്ടതാണു്. ഇതും മദ്ധ്യാഹ്നത്തിലെ നമ്മുടെ പന്ത്രണ്ടുമണിസമയം തന്നെ. യഹൂദന്മാരുടെ കണക്കനുസരിച്ചു ഇതിൽ അങ്ങുമിങ്ങും പറയുന്ന

മണിക്കൂറുകളും നമ്മുടെ കണക്കിൽ ഏതുസമയമാണെന്ന് ഇത്രയും പ്രസ്താവിച്ചതിൽ നിന്നു ഗ്രഹിക്കാവുന്നതാണല്ലൊ.

൪൬. "ഏൽ, ഏൽ, ല്മാനാ ശ്ബക്ക്ത്താനി": സുറി.ൽ 'ല്മാനാ', 'ല്മാ' ഇവ രണ്ടിനും ഒരേ അർത്ഥം തന്നെയാകയാൽ ചില പ്രതികളിൽ 'ല്മാ' എന്ന് ഉദ്ധരിച്ചു കാണുന്നു. ദൈവമേ, ദൈവമേ, നീ എന്നെ .കൈവിട്ടതു എന്തു? എന്നർത്ഥം. ദാവീദു സങ്കീർത്തനങ്ങളിൽ പ്രവചിച്ചിട്ടുള്ള ഒരു വാക്യമാണിതു്. അവിടെ എല്ലാ പ്രതികളിലും 'എന്റെ ദൈവമേ, എന്റെ ദൈവമേ എന്നാണു കാണുന്നതു്. എന്നാൽ ഇവിടെ (മത്താ. അ. ൨൭. വ. ൪൬.) ചില പ്രതികളിൽ 'എന്റെ' എന്ന പദം കാണുന്നില്ല. ചില പ്രതികളിലെല്ലാം ഈ വാക്യത്തിന്റെ അർത്ഥംകൂടി ചേർത്തിട്ടുമുണ്ടു്. മർക്കോ. അ. ൧൫. വ. ൩൪. സുറി.ൽ 'എന്റെ' ഇല്ലെങ്കിലും അതിൽതന്നെയുള്ള അർത്ഥത്തിലും മററു പ്രതികളിലും ഈ പദം ഉള്ളതാണു്. മർക്കോ. അ. ൫. വ. ൪൧. വ്യാ. കൂടി നോക്കുക. ന. കർത്താവു കുരിശിൽകിടന്നുകൊണ്ടു ഏഴു വാക്യങ്ങൾ അരുളിച്ചെയ്തു. അവ താഴെ ചേർക്കുന്നു: ൧. "പിതാവേ, തങ്ങൾ ചെയ്യുന്നതെന്തെന്നു ഇവർ അറിയായ്കകൊണ്ടു ഇവരോടു ക്ഷമിക്കണമേ". (ലൂ. അ. ൨൩. വ. ൩൪.)—൨. കുരിശിൽ തൂങ്ങിക്കിടക്കുന്ന കള്ളനോടു: "നീ ഇന്നു എന്നോടുകൂടി പർദൈസായിൽ ആയിരിക്കും എന്നു ഞാൻ സത്യമായിട്ടു നിന്നോടു പറയുന്നു." (ലൂ. അ. ൨൩. വ. ൪൩.) — ൩. തന്റെ മാതാവിനോടു: "സ്ത്രീ, ഇതാ! നിന്റെ മകൻ". (യോഹ. അ. ൧൯. വ. ൨൬); തന്റെ സ്നേഹശിഷ്യനോടു: "ഇതാ! നിന്റെ അമ്മ". (യോഹ. അ. ൧൯. വ. ൨൭.)- ൪. "എന്റെ ദൈവമേ, എന്റെ ദൈവമേ, നീ എന്നെ കൈവിട്ടതു എന്തു്?" (മത്താ. അ. ൨൭. വ. ൪൬: മർക്കോ. അ. ൧൫. വ. ൩൪.)— ൫. "എനിക്കു ദാഹിക്കുന്നു." (യോഹ. അ. ൧൯. വ. ൨൮.)— ൬. "ഇതാ! നിവൃത്തിയാക്കപ്പെട്ടിരിക്കുന്നു." (യോഹ. അ. ൧൯. വ. ൩൦.)— ൭. "എന്റെ പിതാവേ, നിന്റെ കൈകളിൽ എന്റെ പ്രാണനെ ഞാൻ ഏല്പിക്കുന്നു". (ലൂ. അ. ൨൩. വ. ൪൬.)

൫൧. "തിരശ്ശീല": പുറ. അ. ൨൬. വ. ൧. വ്യാ. നോക്കുക. – "ഭൂമി ഇളകി": ന. കർത്താവിന്റെ മരണദിവസത്തിൽ അസാധാരണ ഒരു ഗ്രഹണവും ഭൂകമ്പവും ഉണ്ടായതായി സമകാലീനന്മാരായ ഗ്രന്ഥകാരന്മാർ ഏവരും രേഖപ്പെടുത്തിയിരിക്കുന്നു. അഡ്റിയാൻ ചക്രവർത്തിയാൽ സ്വതന്ത്രനാക്കപ്പെട്ട ഫ്ലെഗോൻ (Phlegon) പല ദൃക്സാക്ഷികളെ ഉദ്ധരിച്ചുകൊണ്ടു ഈ സംഭവങ്ങളെപ്പററി സവിസ്തരം പ്രതിപാദിക്കുന്നുണ്ടു്.

൬൫. "നിങ്ങൾക്കു കാവൽക്കാരുണ്ടല്ലൊ": ദേവാലയസംബന്ധമായ കാര്യങ്ങൾക്കായി ശ്രേഷ്ഠാചാര്യന്മാക്ക് അവരുടെ സ്വാധീനത്തിൽ ഒരു കാവൽസൈന്യമുണ്ടായിരുന്നു. അവരെ ഈ കാര്യത്തിനായി ഉപയോഗിച്ചുകൊള്ളുവാനാണ് പീലാത്തോസ് അവർക്കു അധികാരം കൊടുക്കുന്നതു്. യഹൂദാചാര്യന്മാരുടെ അസൂയക്ക് ഒരുപകരണമെന്ന നിലയിൽ പ്രവർത്തിച്ച പ്രവർത്തിച്ച് നാടുവാഴി മുഷിഞ്ഞു. തന്റെ ഹിതത്തിനു വിരോധമായി താൻ ഉൾപ്പെട്ടതും തൻമൂലം ചിന്താകുലതയും കലക്കവും മാത്രം തനിക്കുളവാക്കിയതുമായ ഒരു കാര്യത്തിൽ ഇനി അല്പസമയത്തേക്കുപോലും താൻ ഉൾപ്പെടുകയില്ലെന്ന് അദ്ദേഹം ഖണ്ഡിച്ചുപറയുന്നു.

൬൬. "കല്ലിനു മുദ്രവെക്കുകയും": മ്ശിഹായുടെ തിരുശരീരം അവിടെത്തന്നെയുണ്ടെന്നു നിശ്ചയപ്പെടുത്തിയശേഷം.

# അദ്ധ്യായം ൨൮.

മ്ശിഹായുടെ പുനരുത്ഥാനം. ശിഷ്യന്മാരെ അയയ്ക്കുന്നതു്.

൧. എന്നാൽ ആഴ്ചവട്ടത്തിലെ ഒന്നാം ദിവസം പ്രകാശിക്കുന്ന ശാബതത്തിലെ രാത്രിയിൽ മഗ്ദലയിത്താമറിയവും മറേറമറിയവും പ്രേതാലയം കാണുവാനായി വന്നു. [മക്കോ. അ. ൧൬. വ. ൧. ൨: യോഹ. അ. ൨൦. വ. ൧, ൧൧.]

൨. എന്നാൽ ഇതാ! ഒരു വലിയ ഭൂകമ്പമുണ്ടായി. എന്തുകൊണ്ടെന്നാൽ കർത്താവിൻെറ ദൂതൻ സ്വർഗ്ഗത്തിൽ നിന്നിറങ്ങി അടുത്തുവന്നു് വാതില്ക്കൽ നിന്നു കല്ലുരുട്ടിമാററി അതിന്മേൽ ഇരുന്നിരുന്നു.

൩. അവൻെറ രൂപമോ മിന്നൽ പോലെയായിരുന്നു. അവൻെറ വസ്ത്രം വെണ്മഞ്ഞുപോലെ വെളുത്തതുമായിരുന്നു.

൪. കാവൽ കാത്തിരുന്നവർ അവനിലുള്ള ഭയം നിമിത്തം വിറച്ചു; അവർ മരിച്ചവരെപ്പോലെയായി.

൫. എന്നാൽ (ദൈവ)ദൂതൻ സ്ത്രീകളോട് ഉത്തരമായിപ്പറഞ്ഞു: നിങ്ങൾ ഭയപ്പെടേണ്ടാ; എന്തെന്നാൽ നിങ്ങൾ കുരിശിൽ തറയ്ക്കപ്പെട്ട ഈശോയെ അന്വേഷിക്കുന്നു എന്നു ഞാൻ അറിയുന്നു.

൬. അവൻ ഇവിടെയില്ല; എന്തുകൊണ്ടെന്നാൽ, താൻ അരുളിച്ചെയ്തിരുന്നതുപോലെ, അവൻ ഉയിർത്തെഴുന്നേററു. നിങ്ങൾവന്നു് നമ്മുടെ കർത്താവു വെക്കപ്പെട്ടിരുന്ന സ്ഥലം കാണുവിൻ.

൭. നിങ്ങളോ വേഗംപോയി അവൻെറ ശിഷ്യന്മാരോട്: അവൻ മരിച്ചവരുടെ ഇടയിൽനിന്നു് ഉയിർത്തെഴുന്നേററു എന്നു പറയുവിൻ. അവൻ നിങ്ങൾക്കു മുമ്പായി ഗ്ലീലായിലേക്കു പോകുന്നു; അവനെ അവിടെ നിങ്ങൾ കാണും. ഇതാ! നിങ്ങളോടു ഞാൻ പറഞ്ഞിരിക്കുന്നു.

൮. ആകയാൽ അവർ പ്രേതാലയത്തിങ്കൽ നിന്നു ഭയത്തോടും വലിയ സന്തോഷത്തോടുംകൂടി വേഗം പോയി. അവൻെറ ശിഷ്യരോടു പറയുവാനായി അവർ ഓടിയിരുന്നു.

൯. അപ്പോൾ ഇതാ! ഈശോ അവർക്കെതിരേ വന്നു് അവരോടു: നിങ്ങൾക്കു സമാധാനം എന്നു അരുളിച്ചെയ്തു. അവരോ അടുത്തു് അവൻെറ കാലുകൾ പിടിച്ചു് അവനെ ആരാധിച്ചു.

൧൦. അപ്പോൾ ഈശോ അവരോടു: നിങ്ങൾ ഭയപ്പെടേണ്ടാ, പിന്നെയൊ നിങ്ങൾ ചെന്നു് എൻെറ സഹോദരന്മാരോടു അവർ ഗ്ലീലായിലേക്കു പോകണമെന്നും അവിടെ അവർ എന്നെ കാണുമെന്നും പറയുവിൻ എന്നു് അരുളിച്ചെയ്തു.

൧൧. എന്നാൽ അവർ പോയപ്പോൾ ആ കാവൽക്കാരിൽ ചിലർ പട്ടണത്തിൽ വന്നു സംഭവിച്ചതെല്ലാം പ്രധാനാചാര്യന്മാരോടു പറഞ്ഞു.

൧൨. ആകയാൽ അവർ മൂപ്പന്മാരുമായി കൂടിയാലോചനചെയ്തു് കാവൽക്കാർക്ക് അല്പമല്ലാത്തദ്രവ്യം കൊടുത്തുകൊണ്ടു്,

൧൩. അവരോടു പറയുന്നു: അവൻെറ ശിഷ്യന്മാർ വന്നു രാത്രിയിൽ ഞങ്ങൾ ഉറങ്ങുകയിൽ അവനെ മോ

ഷ്ടിച്ചുകൊണ്ടുപോയി എന്നു പറയു വിൻ.

൧൪. ഇതു നാടുവാഴിയുടെ സന്നിധിയിൽ കേഴ്വിപെട്ടുമെങ്കിൽ ഞങ്ങൾ അവനെ സമാധാനപ്പെടുത്തുകയും, നിങ്ങളെ ആശങ്കയില്ലാത്തവരാക്കുകയും ചെയ്തുകൊള്ളാം.

൧൫. അവരോ ദ്രവ്യം വാങ്ങികൊണ്ട് തങ്ങളോടു അവർ ഉപദേശിച്ചതുപോലെ ചെയ്തു. ഇങ്ങനെ ഈ വൎത്തമാനം യൂദന്മാരുടെ ഇടയിൽ ഇന്നുവരെ പരന്നിരിക്കുന്നു.

൧൬. എന്നാൽ ശിഷ്യന്മാർ പതിനൊന്നുപേരും ഗ്ലീലായിൽ ഈശോ അവൎക്കു നിശ്ചയിച്ചിരുന്ന സ്ഥലമായ മലയിലേക്കു പോയി.

൧൭. അവർ അവനെ കണ്ടപ്പോൾ അവനെ ആരാധിച്ചു. എന്നാൽ അവരിൽ ചിലർ സംശയിച്ചിരുന്നു.

൧൮. അപ്പോൾ ഈശോ അടുത്തുവന്നു അവരോടു സംസാരിച്ചു: അവൻ അവരോട് അരുളിച്ചെയ്തു: സ്വൎഗ്ഗത്തിലും ഭൂമിയിലും സകല അധികാരവും എനിക്കു നൽകപ്പെട്ടിരിക്കുന്നു. എന്റെ പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയയ്ക്കുന്നു.

൧൯. ആകയാൽ നിങ്ങൾ പോയി സകല ജാതികളോടും ഉപദേശിച്ച് പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ അവരെ സ്നാനപ്പെടുത്തി, [മൎക്കോ. ൧൬. ൧൫. ൧൬.]

൨൦. ഞാൻ നിങ്ങളോടു കല്പിച്ചിട്ടുള്ളതെല്ലാം ആചരിക്കുവാൻ അവരെ പഠിപ്പിക്കുവിൻ. ഞാനോ ഇതാ ലോകാവസാനംവരെ എല്ലാനാളുകളിലും നിങ്ങളോടുകൂടെയുണ്ട്.

## വ്യാഖ്യാനം.

൨. "ദൂതൻ": വി. മൎക്കോസും ഏകവചനം തന്നെ പ്രയോഗിച്ചിരിക്കുന്നു. വി. ലൂക്കായും വി. യോഹന്നാനുമാകട്ടെ 'രണ്ടു ദൂതന്മാർ' എന്നാണു രേഖപ്പെടുത്തിയിരിക്കുന്നത്. ഇവരണ്ടും വ്യത്യസ്തസമയങ്ങളിൽ സ്ത്രീകൾ കണ്ട രണ്ടുദൎശനങ്ങളാവാം. പുറത്തു കല്ലിന്മേൽ ഇരിക്കുന്ന ദൂതനെ ആദ്യവും, അടുത്തുചെന്നു പ്രേതാലയത്തിൽ നോക്കിയപ്പോൾ തലയ്ക്കലും കാല്ക്കലും രണ്ടുദൂതന്മാരെ പിന്നീടും അവർ കണ്ടു എന്നും വരാം. — ദൂതനെയോ ദൂതന്മാരെയോ പററി 'നിന്നിരുന്നു' എന്നു വി. ലൂക്കായും, 'ഇരുന്നിരുന്നു' എന്നു മററു സുവിശേഷകന്മാരും പറയുന്നു. ഒരിക്കൽ നില്ക്കുകയും പിന്നീടു ഇരിക്കുകയും ചെയ്തു എന്നു വരാവുന്നതാണല്ലോ. ഇങ്ങനെയുള്ള ചിലതെല്ലാം വ്യത്യസ്തങ്ങളായി നമുക്കു കാണപ്പെടുന്നത് പ്രതിപാദിക്കപ്പെടുന്ന സംഭവങ്ങൾ വ്യത്യസ്തങ്ങളാകകൊണ്ടും, സുവിശേഷകന്മാരിൽ ആരും സകലവിവരങ്ങളും ക്രോഡീകരിച്ചു പ്രതിപാദിച്ചിട്ടില്ലാത്തതുകൊണ്ടും മാത്രമാണ്. — ന. കൎത്താവ് പണ്ടേതന്നെ പ്രേതാലയത്തിൽനിന്നു ഉത്ഥാനം ചെയ്തിരുന്നു. ദൈവദൂതൻ കല്ലുരുട്ടിമാററിയതു പ്രേതാലയം വെറുമയാണെന്നു കാണിക്കുവാനും, ഭക്തസ്ത്രീകൾ അതിൽ പ്രവേശിച്ചു ഈ അത്ഭുതസംഭവം കണ്ടറിയുവാനുമായിരുന്നു.

൯. "ഈശോ അവൎക്കെതിരേവന്നു": ഉത്ഥാനംചെയ്ത മ്ശിഹായെ കാണുന്നതിനു ആദ്യമായി ഭാഗധേയം ലഭിച്ചതു അവിടത്തെ മാതാവായ പ. ക. മറിയത്തിനായിരുന്നു എന്നതിൽ നമുക്കു സംശയത്തിനു അവകാശമില്ല. അത്യധികമായ ദുഃഖങ്ങൾ അനുഭവിച്ച ആ സ്നേഹമാതാവിന്റെ ഹൃദയത്തിൽ തത്തുല്യമായ ആശ്വാസം ജനിപ്പിക്കുവാൻ താമസിപ്പിക്കുന്നതിനു ഈശോയുടെ ദിവ്യഹൃദയത്തിനു സാധിക്കുകയുമില്ലായിരുന്നു.

൧൩. "ഞങ്ങൾ ഉറങ്ങുകയിൽ . . . മോഷ്ടിച്ചുകൊണ്ടുപോയി": കാവൽസമയത്ത് ഉറങ്ങുന്ന ഏതു പടയാളിയേയും റോമാനിയമപ്രകാരം മരണശിക്ഷ അനുഭവിപ്പിച്ചിരുന്നതാണ്. തങ്ങൾ ഉറങ്ങുകയിൽ സംഭവിച്ചെന്നു സമ്മതിച്ചു പറയുന്ന കാര്യത്തിനു അവരെ സാക്ഷികളാക്കുന്നതും അവർ സാക്ഷ്യം വഹിക്കുന്നതും വിചിത്രം തന്നെ.

൧൮. "സകല അധികാരവും എനിക്കു നൽകപ്പെട്ടിരിക്കുന്നു": ശ്ലീഹന്മാരുടെയും, അവരുടെ അനുയായികളായ മെത്രാന്മാരുടെയും, സഭാപാലകന്മാരുടെയും നിയമനവും അവർക്കു നൽകുന്ന ഉറപ്പും നോക്കുക. മ്ശീഹാ സ്വപിതാവിൽനിന്നു സ്വർഗ്ഗത്തിലും ഭൂമിയിലും സമസ്താധികാരങ്ങളും പ്രാപിച്ചു. പിതാവു തന്നെ അയച്ചതുപോലെ (യോഹ. അ. ൨൦. വ. ൨൧.) സകല ജാതികളോടും ഉപദേശിക്കുവാനും, അവരെ ശിഷ്യപ്പെടുത്തുവാനും, സകല സത്യങ്ങളും പഠിപ്പിക്കുവാനും മ്ശീഹാ ഈ അധികാരത്താൽ തന്നെ ശ്ലീഹന്മാരെ അയക്കുന്നു. ഉദ്യോഗനിർവ്വഹണത്തിൽ താൻ ഫലപ്രദമായി അവരെ സഹായിക്കുമെന്നതിലേക്ക് 'ലോകാവസാനംവരെ എല്ലാനാളുകളിലും' അവരോടുകൂടി താൻ ഉണ്ടായിരിക്കുമെന്നു വാഗ്ദാനം ചെയ്യുകയുംചെയ്യുന്നു. 'വഴിയും, സത്യവും, ജീവനും' (യോഹ. അ. ൧൪.) ആയിരിക്കുന്ന മ്ശീഹാ ഈ വാഗ്ദാനം അനുസരിച്ചു സഭാപാലകന്മാരോടുകൂടി സദാ ഉണ്ടായിരിക്കെ കത്തോലിക്കാസഭ എപ്പോഴെങ്കിലും വഴിപിഴച്ചുപോകുന്നതെങ്ങനെ? — "എന്റെ . . . അയയ്ക്കുന്നു": ഈ ഭാഗം സുറി., പേഷ്യൻപ്രതികളിൽ മാത്രമേ കാണുന്നുള്ളു.

൨൦. "ഞാനോ, ഇതാ! ലോകാവസാനംവരെ എല്ലാനാളുകളിലും നിങ്ങളോടുകൂടെയുണ്ട്": ന. കർത്താവു 'അമ്മനുഏൽ' എന്ന തന്റെ നാമം, മനുഷ്യസ്വഭാവത്തോടുള്ള യോജ്യതകൊണ്ടു മാത്രമല്ല, നിത്യസഹവാസംകൊണ്ടും അന്വർത്ഥമാക്കുന്നു. അ. ൧. വ. ൨൩. വ്യ. നോക്കുക.

# വിശുദ്ധ മർക്കോസ്

## എഴുതിയ സുവിശേഷം.

---

വി. മർക്കോസ് എബ്രായവംശജനായിരുന്നു എന്നാണ് സാമാന്യമായി കരുതപ്പെടുന്നതു്. ഇദ്ദേഹത്തെ വി. മത്തായിയുടെ സുവിശേഷത്തിന്റെ സംഗ്രഹകൻ എന്നു വി. അഗുസ്തീനോസും, വി. പത്രോസിന്റെ ശിഷ്യനും പരിഭാഷകനും എന്നു് വി. ഇറെനേയോസും നാമകരണം ചെയ്യുന്നു. സംഗ്രഹകൻ എന്ന പദം കൊണ്ടു്, ഇദ്ദേഹം മത്തായിയുടെ സുവിശേഷം സംക്ഷേപിച്ചു എന്നല്ല, വി. പത്രോസിന്റെ പ്രസംഗത്തിൽ കേട്ടറിഞ്ഞവയും മത്തായി സവിസ്തരം പ്രതിപാദിച്ചിട്ടുള്ളവയുമായ കാൎയ്യങ്ങൾ ഇദ്ദേഹം സംഗ്രഹമായി എഴുതി എന്നേ ധരിക്കേണ്ടതുള്ളു. പത്രോസിന്റെ അപലപനം മുതലായ ചില കാൎയ്യങ്ങളെല്ലാം മത്തായി പറയുന്നതിൽ ദീൎഘമായി ഇദ്ദേഹം പ്രതിപാദിക്കുന്നുമുണ്ടു്. മത്തായി പറയുന്ന കാൎയ്യങ്ങൾ തന്നെ മർക്കോസ് പലപ്പോഴും അതേപദങ്ങളിൽ പ്രസ്താവിച്ചിരിക്കുന്നു. മത്തായിയുടെ സുവിശേഷം ഇദ്ദേഹത്തിന്റെ കൺമുമ്പിൽ ഉണ്ടായിരുന്നു എന്നാണ് പരിഗണിക്കപ്പെടുന്നതു്. എന്നാൽ മർക്കോസ് പലേ പ്രത്യേക സാഹചൎയ്യങ്ങൾ കൂടുതലായി പ്രസ്താവിക്കുകയും, കഥനാരീതി വ്യത്യസ്തമാക്കുകയും ചെയ്യുന്നു. വിധവയുടെ രണ്ടുകൊച്ചുകാശു്, അമ്മാവോസിലേക്കു പോയിരുന്ന ശിഷ്യന്മാൎക്കു മ്ശിഹാ പ്രത്യക്ഷനായ സംഗതി ഇവയെപ്പററി മത്തായി പ്രസ്താവിച്ചിട്ടില്ലാത്തതാണ്. മത്തായി പ്രസ്താവിച്ചിട്ടില്ലാത്ത പല അത്ഭുതരോഗശാന്തികളും മർക്കോസ് രേഖപ്പെടുത്തിയിരിക്കുന്നു. എന്നാൽ മത്തായി പറഞ്ഞിട്ടുള്ള മററു പല കാൎയ്യങ്ങളും മർക്കോസ് വിട്ടുകളഞ്ഞിട്ടുമുണ്ടു്.— വി. പത്രോസിന്റെ പ്രസംഗവിഷയം രേഖപ്പെടുത്തിക്കൊടുക്കണമെന്നു റോമായിലെ വിശ്വാസികൾ അപേക്ഷിച്ചതനുസരിച്ചും, റോമായിൽവെച്ചുമാണു മർക്കോസ് ഈ സുവിശേഷം എഴുതിയതു്. ന. കൎത്താവിന്റെ സ്വൎഗ്ഗാരോഹണാനന്തരം ഉദ്ദേശം ൧൨ സംവത്സരങ്ങൾ കഴിഞ്ഞു, ക്രീ. അ. ൬൦-നും ൭൦-നും ഇടക്കു ഇതു സൃഷ്ടമായി എന്നു കരുതപ്പെടുന്നു. മൂലഭാഷ ലത്തീനായിരുന്നു എന്നു പറയുന്നവരുണ്ടെങ്കിലും ഗ്രീക്കായിരുന്നു മൂലം എന്നാണ് ഭൂരിപക്ഷത്തിന്റെ അഭിപ്രായം. വി. പത്രോസ് ഈ സുവിശേഷം വായിച്ച് അംഗീകരിക്കുകയും, വിശ്വാസികളുടെ സഭകളിൽ വായിക്കുവാൻ അധികാരപൂൎവ്വം പ്രസിദ്ധീകരിക്കയും ചെയ്തു. തന്മൂലം ഇതിനു വി. പത്രോസിന്റെ സുവിശേഷം എന്നു കൂടി ചിലർ പേർപറയുന്നുണ്ടു്.

# അദ്ധ്യായം ൧.

സ്നാപകയോഹന്നാന്റെ പ്രസംഗം. അവൻ മ്ശീഹായെ സ്നാനപ്പെടുത്തുന്നതു്. മ്ശീഹാ ശിഷ്യന്മാരെ വിളിക്കുന്നതും വളരെ അത്ഭുതങ്ങൾ പ്രവൎത്തിക്കുന്നതും.

൧ ദൈവപുത്രനായ ഈശോമ്ശിഹായുടെ സുവിശേഷത്തിന്റെ ആരംഭം:

൨. നിന്റെ വഴിതയ്യാറാക്കുവാൻ ഇതാ! നിന്റെ മുമ്പാകെ എന്റെ ദൂതനെ ഞാൻ അയക്കുന്നു (൩). [മാല. അ. ൩. വ. ൧.]

൩. കൎത്താവിന്റെ വഴി ഒരുക്കുവിൻ; അവന്റെ ഊടുവഴികൾ നിരപ്പാക്കുവിൻ എന്നു മരുഭൂമിയിൽ വിളിച്ചുപറയുന്നവന്റെ സ്വരം (൨) «എന്നു ഏശായാ നിബ്യായിൽ എഴുതപ്പെട്ടിരിക്കുന്നതുപോലെ» [ഏശ. അ. ൪൦. വ. ൩: മത്താ. അ. ൩. വ. ൩: ലൂ. അ. ൩. വ. ൪: യോഹ. അ. ൧. വ. ൨൩.]

൪. യോഹന്നാൻ മരുഭൂമിയിൽ സ്നാനപ്പെടുത്തിക്കൊണ്ടും, പാപങ്ങളുടെ മോചനത്തിനായുള്ള അനുതാപത്തിന്റെ സ്നാനം പ്രസംഗിച്ചുകൊണ്ടുമിരുന്നു.

൫. അപ്പോൾ യൂദാദേശം മുഴവനും ഓറെശ്ലെത്തെ സകല ജനങ്ങളും അവന്റെ അടുക്കലേക്കു പുറപ്പെട്ടു ചെല്ലുകയും, അവർ തങ്ങളുടെ പാപങ്ങൾ ഏറ്റുപറയുകയിൽ, അവൻ യോൎദ്ദാൻ നദിയിൽ അവരെ സ്നാനപ്പെടുത്തുകയും ചെയ്തിരുന്നു. [മത്താ. അ. ൩. വ. ൫.]

൬. ഈ യോഹന്നാനോ ഒട്ടകങ്ങളുടെ രോമംകൊണ്ടുള്ള ഉടുപ്പു ധരിച്ചിരുന്നു; തന്റെ അരയിൽ തോൽവാറുകെട്ടിയുമിരുന്നു. അവന്റെ ഭക്ഷണം കാട്ടുകിഴങ്ങുകളും കാട്ടുതേനുമായിരുന്നു. അവൻ (ഇങ്ങനെ) പ്രസംഗിച്ചു പറഞ്ഞിരുന്നു: [മത്താ. അ. ൩. വ. ൪.]

൭. ഇതാ! എന്നെക്കാൾ ബലവാൻ എന്റെ പിന്നാലെ വരുന്നു; അവന്റെ ചെരിപ്പുകളുടെ വാറുകൾ കുനിഞ്ഞഴിക്കുവാൻ ഞാൻ യോഗ്യനല്ല. [മത്താ. അ. ൩. വ. ൧൧: ലൂ. അ. ൩. വ. ൧൬: യോഹ. അ. ൧. വ. ൨൭.]

൮. ഞാൻ നിങ്ങളെ വെള്ളംകൊണ്ടു സ്നാനപ്പെടുത്തി; അവനോ പരിശുദ്ധാത്മാവിൽ നിങ്ങളെ സ്നാനപ്പെടുത്തും. [നട. അ. ൧. വ. ൫; അ. ൨. വ. ൪; അ. ൧൧. വ. ൧൬; അ. ൧൯. വ. ൪.]

൯. പിന്നെ ആ ദിവസങ്ങളിൽ സംഭവിച്ചതെന്തെന്നാൽ: ഈശോ ഗ്ലീലായിലെ നസ്രസിൽ നിന്നു വന്നു യോൎദ്ദാനിൽ വെച്ചു യോഹന്നാനിൽ നിന്നു സ്നാനം സ്വീകരിച്ചു.

൧൦. അവൻ വെള്ളത്തിൽ നിന്നു കയറിയ ഉടനെ ആകാശം പിളരുന്നതും (പരിശുദ്ധ) ആത്മാവു പ്രാവുപോലെ അവന്റെ മേൽ ഇറങ്ങുന്നതും അവൻ കണ്ടു. [ലൂ. അ. ൩. വ. ൨൨: യോഹ. അ. ൧. വ. ൩൨.]

൧൧. നീ എന്റെ പ്രിയപുത്രനാകുന്നു; നിന്നിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു എന്നു സ്വൎഗ്ഗത്തിൽ നിന്നു ഒരു സ്വരമുണ്ടാകയും ചെയ്തു.

൧൨. പിന്നെ ഉടനെ ആത്മാവു അവനെ മരുഭൂമിയിലേക്കു കൊണ്ടുപോയി. [മത്താ. അ. ൪. വ. ൧: ലൂ: അ. ൪. വ. ൧.]

൧൩. അവിടെ പിശാചിനാൽ

പരീക്ഷിക്കപ്പെട്ടുകൊണ്ടു നാല്പതുദിവസം അവൻ മരുഭൂമിയിലായിരുന്നു. അവൻ കാട്ടുമൃഗങ്ങളോടുകൂടിയായിരുന്നു. (ദൈവ) ദൂതന്മാർ അവനു സേവചെയ്യുമിരുന്നു.

൧൪. എന്നാൽ യോഹന്നാൻ തടവിലാക്കപ്പെട്ടശേഷം ഈശോ ഗ്ലീലായിലേക്കു വന്നു ദൈവരാജ്യത്തിൻെറ സുവിശേഷം പ്രസംഗിച്ചുകൊണ്ടിരുന്നു. [മത്താ. അ. ൪. വ, ൧൨: ലൂ. അ. ൪. വ. ൧൪: യോഹ. അ. ൪. വ. ൪൩.]

൧൫. അവൻ അരുളിച്ചെയ്യുന്നു: സമയം പൂൎത്തിയായി; ദൈവരാജ്യം സമീപിച്ചിരിക്കുന്നു; നിങ്ങൾ പശ്ചാത്തപിച്ചു സുവിശേഷത്തിൽ വിശ്വസിക്കുവിൻ.

൧൬. അവൻ ഗ്ലീലാക്കടലോരങ്ങളിൽ നടക്കുകയിൽ ശെമ്ഓനും അവൻെറ സഹോദരനായ അന്ത്രേയോസും കടലിൽ വലകൾ ഇടുന്നതു കണ്ടു. എന്തുകൊണ്ടെന്നാൽ അവർ മീൻപിടിത്തക്കാരായിരുന്നു. [മത്താ. അ. ൪. വ. ൧൮: ലൂ. അ. ൫. വ. ൨.]

൧൭. ഈശോ അവരോടു: എൻെറ പിന്നാലെ വരുവിൻ; ഞാൻ നിങ്ങളെ മനുഷ്യപ്പിടിത്തക്കാരാക്കാം എന്നു അരുളിച്ചെയ്തു.

൧൮. ആകയാൽ അവർ ഉടനെ തങ്ങളുടെ വലകൾ ഉപേക്ഷിച്ചു അവൻെറ പിന്നാലെ പോയി.

൧൯. പിന്നെ കുറെ മുന്നോട്ടു ചെന്നപ്പോൾ സബ്ദൈയുടെ പുത്രനായ യാക്കോബിനെയും അവൻെറ സഹോദരനായ യോഹന്നാനെയും,— തങ്ങളുടെ വലകൾ നന്നാക്കുന്നതായിത്തന്നെ ഇവരെയും— പടവിൽ അവൻ കണ്ടു.

൨൦. അവൻ അവരെയും വിളിച്ചു. ആകയാൽ അവർ ഉടനെ തങ്ങളുടെ പിതാവായ സബ്ദൈയെ വേലക്കാരോടുകൂടി പടവിൽ വിട്ടുകൊണ്ടു അവൻെറ പിന്നാലെ പോയി.

൨൧. പിന്നെ അവൻ ക്പർനാഹോമിൽ പ്രവേശിച്ച് ഉടനെ ശാബതനാളുകളിൽ അവരുടെ സംഘങ്ങളിൽ ഉപദേശിച്ചിരുന്നു. [മത്താ. അ. ൪. വ. ൧൩: ലൂ. അ. ൪. വ. ൩൧.]

൨൨. അവൻെറ ഉപദേശത്തെപ്പററി അവർ വിസ്മയിച്ചുമിരുന്നു. എന്തുകൊണ്ടെന്നാൽ അവരുടെ നിയമജ്ഞന്മാരെപ്പോലെയല്ല, അധികാരമുള്ളവനെപ്പോലെയത്രേ അവൻ അവരോടു ഉപദേശിച്ചിരുന്നതു്. [മത്താ. അ. ൭. വ. ൨൮: ലൂ. അ. ൪. വ. ൩൨.]

൨൩. അപ്പോൾ അശുദ്ധാത്മാവുള്ള ഒരു മനുഷ്യൻ അവരുടെ സംഘത്തിലുണ്ടായിരുന്നു. അവൻ നിലവിളിച്ച്, [ലൂ. അ. ൪. വ. ൩൩.]

൨൪. (ഇങ്ങനെ) പറഞ്ഞു: നസ്രായനായ ഈശോ, ഞങ്ങൾക്കും നിനക്കും എന്തു? നീ ഞങ്ങളെ നശിപ്പിക്കുവാൻ വന്നിരിക്കുന്നുവോ? നീ ആരാകുന്നു എന്നു ഞാൻ അറിയുന്നു: ദൈവത്തിൻെറ പരിശുദ്ധൻ.

൨൫. അപ്പോൾ ഈശോ അവനെ ശകാരിച്ച്: നിൻെറ വായ് അടയ്ക്കുക, അവനെ വിട്ടു പുറപ്പെടുക എന്നു അരുളിച്ചെയ്തു.

൨൬. അശുദ്ധാത്മാവോ അവനെ മറിച്ചിട്ടു്, ഉയൎന്നസ്വരത്തിൽ നിലവിളിച്ചുകൊണ്ടു അവനെ വിട്ടു പോയി.

൨൭. അപ്പോൾ അവരെല്ലാവരും വിസ്മയിച്ച്: ഇതെന്താകുന്നു! (ഈ) പുതിയ ഉപദേശവുമെന്തു? ഇവൻ അധികാരത്തോടുകൂടി അശുദ്ധാത്മാ

ക്കളോടും കല്പിക്കകയും അവർ അവനെ അനുസരിക്കകയും ചെയ്യുന്നുവല്ലൊ എന്നു പറഞ്ഞു തമ്മിൽതമ്മിൽ അന്വേഷിച്ചിരുന്നു.

൨൮. അവന്റെ കീൎത്തി ഗ്ലീലാദേശമെങ്ങും ഉടനേ പരന്നു.

൨൯. അനന്തരം അവൻ സംഘത്തിൽനിന്നു പുറപ്പെട്ട് യാക്കോബും യോഹന്നാനുമൊരുമിച്ചു ശെമ്ഓന്റെയും അന്ത്രെയോസിന്റെയും വീട്ടിൽ വന്നു. [മത്താ. അ. ൮. വ. ൧൪: ലൂ. അ. ൪. വ. ൩൮.]

൩൦. അപ്പോൾ ശെമ്ഓന്റെ അമ്മായിയമ്മ പനിപിടിച്ച് കിടപ്പിലായിരുന്നു. അവർ അവളെപ്പററി അവനോടു പറഞ്ഞു.

൩൧. അകയാൽ അവൻ അടുത്തുചെന്നു അവളുടെ കൈക്കുപിടിച്ചു അവളെ എഴുന്നേല്പിച്ചു. അപ്പോൾ പനി ഉടനെ അവളെ വിട്ടുമാറി. അവൾ അവൎക്കു ശുശ്രൂഷ ചെയ്കയും ചെയ്തു.

൩൨. വൈകുന്നേരം സൂൎയ്യാസ്തമയത്തിൽ, അവർ സുഖഹീനരായ സകലരേയും, പിശാചുബാധയുള്ളവരേയും അവന്റെ അടുക്കൽ കൊണ്ടുവന്നു.

൩൩. മാത്രമല്ല, പട്ടണംമുഴുവൻ വാതിക്കൽ വന്നുകൂടിയിരുന്നു.

൩൪. പലവിധരോഗങ്ങളാൽ കഠിനമായി ബാധിക്കപ്പെട്ടിരുന്ന വളരെപ്പേരെ അവൻ സുഖപ്പെടുത്തി; വളരെ പിശാചുക്കളെ പുറത്താക്കി. തങ്ങൾ അവനെ അറിഞ്ഞിരുന്നു എന്നു പറയുവാൻ പിശാചുക്കൾക്കു അവൻ അനുവദിച്ചുമില്ല. [ലൂ. അ. ൪. വ. ൪൧.]

൩൫. പിന്നെ അവൻ അതിരാവിലേതന്നെ എഴുന്നേററു വനപ്രദേശത്തേക്കുപോയി അവിടെ പ്രാൎത്ഥിച്ചിരുന്നു.

൩൬. ശെമ്ഓനും അവനോടുകൂടിയുള്ളവരും അവനെ അന്വേഷിച്ചുമിരുന്നു.

൩൭. ഒടുവിൽ അവർ അവനെ കണ്ടെത്തിയപ്പോൾ: സകല മനുഷ്യരും നിന്നെ അന്വേഷിക്കുന്നു എന്നു അവർ അവനോടു പറയുന്നു.

൩൮. അവൻ അവരോടു: അടുത്ത പട്ടണങ്ങളിലേക്കും നഗരങ്ങളിലേക്കും നിങ്ങൾ പോകുവിൻ; അവിടെയും ഞാൻ പ്രസംഗിക്കേണ്ടതാകുന്നു; ഇതിനായിട്ടാണല്ലൊ ഞാൻ വന്നിരിക്കുന്നതു് എന്നരുളിച്ചെയ്യുന്നു.

൩൯. ഇങ്ങനെ അവൻ ഗ്ലീലായിലെങ്ങും അവരുടെ സകല സംഘങ്ങളിലും പ്രസംഗിക്കകയും പിശാചുക്കളെ പുറത്താക്കകയും ചെയ്തിരുന്നു.

൪൦. അപ്പോൾ ഒരു കുഷ്ഠരോഗി അവന്റെ അടുക്കൽ വന്നു് അവന്റെ കാലുകളിൽ വീണു അവനോടു: നിനക്കു മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധനാക്കുവാൻ നിനക്കു കഴിയും എന്നു പറഞ്ഞു അവനോടു പ്രാൎത്ഥിച്ചിരുന്നു. [മത്താ. അ. ൮. വ. ൨: ലൂ. അ. ൫. വ. ൧൨.]

൪൧. ഈശോയോ അവന്റെമേൽ കനിഞ്ഞു തന്റെ കൈനീട്ടി അവനെ തൊട്ട്: എനിക്കു മനസ്സുണ്ട്, നീ ശുദ്ധനാകുക എന്നു അരുളിച്ചെയ്തു.

൪൨. ആ നാഴികയിൽതന്നെ അവന്റെ കുഷ്ഠം അവനെ വിട്ടുമാറുകയും അവൻ ശുദ്ധനാവുകയും ചെയ്തു.

൪൩. അവനോ അവനു മുടക്കുകല്പിച്ച് അവനെ പറഞ്ഞയച്ചു.

൪൪. എന്തെന്നാൽ: നോക്കു, നി

ആരോടും പറയരുത്; എന്നാൽ നീ ചെന്നു പുരോഹിതന്മാൎക്കു നിന്നെത്തന്നെ കാണിച്ചു, അവരുടെ സാക്ഷ്യത്തിനായി മൂശെ കല്പിച്ചിരിക്കുന്നതുപോലെ നിൻെറ ശുദ്ധീകരണത്തിനുവേണ്ടി കാഴ്ച സമൎപ്പിക്കുക എന്നു അവൻ അവനോടു അരുളിച്ചെയ്തു. [ആച. അ. ൧൪. വ. ൨.]

൪൫. എന്നാൽ അവൻ പുറപ്പെട്ടപ്പോൾ, ഈശോയിക്കു പുറത്തു മരുഭൂമിയിൽ പാൎക്കുവാനല്ലാതെ പരസ്യമായി പട്ടണത്തിൽ പ്രവേശിക്കുവാൻ കഴിയാതാകത്തക്കവണ്ണം, അവൻ അധികമായി ഘോഷിക്കുവാനും വസ്തുത പ്രസിദ്ധമാക്കുവാനും തുടങ്ങി. ആകയാൽ എല്ലാ സ്ഥലത്തുനിന്നും (ജനങ്ങൾ) അവൻെറ അടുക്കൽ വന്നുകൊണ്ടിരുന്നു.

## വ്യാഖ്യാനം.

൬. "കാട്ടുകിഴങ്ങുകളും കാട്ടുതേനും": മത്താ. അ. ൩. വ. ൪. വ്യാ. നോക്കുക.

൧൩. "(ദൈവ)ദൂതന്മാർ അവനു സേവചെയ്തുമിരുന്നു": പരീക്ഷകളും വിജയവും കഴിഞ്ഞശേഷം. മത്താ. അ. ൪. വ. ൧൧.ൽ നിന്നു ഇതു വിശദമാകുന്നുണ്ടു്.

## അദ്ധ്യായം ൨.

മ്ശീഹാ പക്ഷവാതക്കാരനെ സുഖപ്പെടുത്തുന്നതും,
മത്തായിയെ വിളിക്കുന്നതും, തൻെറ ശിഷ്യന്മാരെപ്പററി
ഒഴിവുപറയുന്നതും.

പിന്നെ കുറെ ദിവസങ്ങളുടെ ശേഷം ഈശോ വീണ്ടും ക്പർനാഹോമിൽ പ്രവേശിച്ചു. [മത്താ. അ. ൯. വ. ൧.]

൨. അവൻ വീട്ടിലുണ്ടെന്നു കേട്ടപ്പോൾ വാതിലിൻെറ മുൻവശത്തിനുകൂടിയും ഒതുക്കുവാൻ വഹിയാത്തവണ്ണം വളരെയാളുകൾ വന്നുകൂടി. അവൻ അവരോടു (തിരു) വചനം പ്രസ്താവിച്ചുകൊണ്ടിരുന്നു.

൩. അവർ അവൻെറ അടുക്കൽ വരികയും, നാലാളുകളാൽ വഹിക്കപ്പെട്ടവനായി ഒരു പക്ഷവാതക്കാരനെ അവൻെറ പക്കൽ കൊണ്ടുവരികയും ചെയ്തു. [മത്താ. അ. ൯. വ. ൨: ലൂ. അ. ൫. വ. ൧൮.]

൪. എന്നാൽ ജനക്കൂട്ടം നിമിത്തം അവൻെറ പക്കൽ അടുത്തു ചെല്ലുവാൻ അവൎക്കു സാധിക്കായ്കകൊണ്ടു അവർ പുരമുകളിൽ കയറി, ഈശോ ഇരുന്നിരുന്ന സ്ഥലത്തെ മേൽത്തട്ടുമാററി പക്ഷവാതക്കാരൻ കിടന്നിരുന്ന കട്ടിൽ ഇറക്കി.

൫. അവരുടെ വിശ്വാസം കണ്ടാറെ ഈശോ ആ പക്ഷവാതക്കാരനോടു: മകനേ, നിൻെറ പാപങ്ങൾ നിന്നോടു ക്ഷമിക്കപ്പെട്ടിരിക്കുന്നു എന്നു അരുളിച്ചെയ്തു.

൬. എന്നാൽ നിയമജ്ഞന്മാരിലും പ്രീശരിലും ചിലർ അവിടെ ഇരിക്കുന്നുണ്ടായിരുന്നു. അവരോ തങ്ങളുടെ മനസ്സിൽ: (൭)

൭. ഇവൻ (ദൈവ) ദൂഷണം പറയുന്നതെന്തു? ദൈവം ഒരുവൻ അല്ലാതെ പാപങ്ങൾ ക്ഷമിക്കുവാൻ കഴിയുന്നവൻ ആരാകുന്നു? എന്നു (൬) «വിചാരിച്ചിരുന്നു». [ഇയോ. അ. ൧൪. വ. ൪: ഏശ. അ. ൪൩. വ. ൨൫.]

൮. ഈശോയാകട്ടെ അവർ ത

ങ്ങളുടെ ഉള്ളിൽ ഇവ വിചാരിക്കു ന്നു എന്നു തന്റെ മനസ്സിൽ ഗ്രഹിച്ച് അവരോടു അരുളിച്ചെയ്തു: നിങ്ങൾ നിങ്ങളുടെ ഹൃദയങ്ങളിൽ ഇവ വിചാരിക്കുന്നതെന്തു?

൯. പക്ഷവാതക്കാരനോടു നിന്റെ പാപങ്ങൾ നിന്നോടു ക്ഷമിക്കപ്പെട്ടിരിക്കുന്നു എന്നു പറയുന്നതൊ, നീ എഴുന്നേറ്റു നിന്റെ കട്ടിൽ എടുത്തു നടക്കുക എന്നു പറയുന്നതൊ ഏതാണു എളുപ്പം?

൧൦. എന്നാൽ ഭൂമിയിൽ പാപങ്ങൾ ക്ഷമിക്കുവാൻ മനുഷ്യപുത്രനു അധികാരമുണ്ടു് എന്നു നിങ്ങൾ അറിയേണ്ടതിനായി— അവൻ പക്ഷവാതക്കാരനോടു അരുളിച്ചെയ്തു–:

൧൧. ഞാൻ നിന്നോടു പറയുന്നു: നീ എഴുന്നേറ്റു നിന്റെ കട്ടിൽ എടുത്തു നിന്റെ വീട്ടിലേക്കു പോകുക.

൧൨. അപ്പോൾ അവൻ, എല്ലാവരും ആശ്ചൎയ്യപ്പെടുകയും,ഇതു പോലെ നാം ഒരിക്കലും കണ്ടിട്ടില്ല എന്നു പറഞ്ഞു ദൈവത്തെ സ്തുതിക്കുകയും ചെയ്യുമാറു, ഉടനെ എഴുന്നേറ്റു തന്റെ കട്ടിൽ എടുത്തു അവരെല്ലാവരും കാൺകെ പുറപ്പെട്ടുപോയി.

൧൩. അനന്തരം അവൻ വീണ്ടും കടലരികിലേക്കു പോയി. ജനക്കൂട്ടം മുഴുവൻ അവന്റെ അടുക്കൽ വന്നിരുന്നു. അവൻ അവരോടുപദേശിക്കയും ചെയ്തിരുന്നു.

൧൪. അവൻ കടന്നുപോകയിൽ ഹൽപൈയുടെ പുത്രനായ ലേവി ചുങ്കസ്ഥലത്തു ഇരിക്കുന്നതു കണ്ടു് അവനോടു്: എന്റെ പിന്നാലെ വരിക എന്നു അരുളിച്ചെയ്തു. അവൻ എഴുന്നേറ്റു അവന്റെ പിന്നാലെ പോയി. [മത്താ. അ. ൯. വ. ൯: ലൂ. അ. ൫. വ. ൨൭.]

൧൫. പിന്നെ സംഭവിച്ചതെന്തെന്നാൽ: അവൻ അവന്റെ വീട്ടിൽ ഭക്ഷണത്തിനിരിക്കയിൽ ഈശോയോടുകൂടിയും അവന്റെ ശിഷ്യന്മാരോടുകൂടിയും വളരെ ചുങ്കക്കാരും പാപികളും പന്തിയിൽ ഇരുന്നിരുന്നു. എന്തുകൊണ്ടെന്നാൽ അവന്റെ പിന്നാലെ വന്നവർ വളരെയായിരുന്നു.

൧൬. അപ്പോൾ നിയമജ്ഞന്മാരും ഫ്രീശരും അവൻ ചുങ്കക്കാരോടുകൂടിയും പാപികളോടുകൂടിയും ഭക്ഷിക്കുന്നതു കണ്ടു് അവന്റെ ശിഷ്യന്മാരോടു: അവൻ ചുങ്കക്കാരോടും പാപികളോടുംകൂടി ഭക്ഷിക്കയും പാനം ചെയ്കയും ചെയ്യുന്നതു എന്തുകൊണ്ടാകുന്നു? എന്നു ചോദിച്ചു.

൧൭. എന്നാൽ ഈശോ (ഇതു)കേട്ടാറെ അവരോടു: (രോഗങ്ങളാൽ) കഠിനമായി ബാധിക്കപ്പെട്ടിരിക്കുന്നവൎക്കല്ലാതെ സൌഖ്യമുള്ളവൎക്കു വൈദ്യനെക്കൊണ്ടു ആവശ്യമില്ല; ഞാൻ പാപികളെയല്ലാതെ നീതിമാന്മാരെ വിളിക്കുവാനല്ല വന്നിരിക്കുന്നതു എന്നു അരുളിച്ചെയ്തു. [൧. തിമൊ. അ. ൧. വ. ൧൫.]

൧൮. യോഹന്നാന്റെയും ഫ്രീശരുടെയും ശിഷ്യന്മാർ ഉപവസിച്ചിരുന്നു. ആകയാൽ അവർ വന്നു അവനോടു്: യോഹന്നാന്റെയും ഫ്രീശരുടെയും ശിഷ്യന്മാർ ഉപവസിക്കയും നിന്റെ ശിഷ്യന്മാർ ഉപവസിക്കാതിരിക്കയും ചെയ്യുന്നതു എന്തുകൊണ്ടു എന്നു ചോദിക്കുന്നു.

൧൯. ഈശോ അവരോടു അരുളിച്ചെയ്യുന്നു: മണവാളൻ തങ്ങളോടുകൂടിയുള്ള കാലത്തോളം മണവറക്കാൎക്കു ഉപവസിക്കുവാൻ കഴിയുമൊ? ഇല്ല.

൨൦. എന്നാൽ മണവാളൻ അവരിൽനിന്നു എടുക്കപ്പെടുവാനിരിക്കുന്ന

ദിവസങ്ങൾ വരും. അപ്പോൾ, ആ നാളിൽ, അവർ ഉപവസിക്കും. [മത്താ. അ. ൯.വ. ൧൫: ലൂ. അ. ൫.വ. ൩൫.]

൨൧. കോടിത്തുണിക്കഷണം ആരും പഴയവസ്ത്രത്തിൽവെച്ചു തുന്നുമാറില്ല. അല്ലാഞ്ഞാൽ അതിൻെറ ആ പുതിയപൂർണ്ണത പഴയതിൽനിന്നു വലിച്ചെടുക്കുകയും കീറൽ വലുതാകുകയും ചെയ്യും.

൨൨. പുതിയവീഞ്ഞു പഴയതോൽക്കുടങ്ങളിൽ ആരും ഒഴിച്ചുവെക്കാറുമില്ല. അല്ലാഞ്ഞാൽ വീഞ്ഞു തോല്ക്കുടങ്ങൾ പിളർക്കുകയും, തോല്ക്കുടങ്ങൾ നഷ്ടമാകുകയും, വീഞ്ഞു ഒഴുകിപ്പോകുകയും ചെയ്യും. മറിച്ച്, പുതിയവീഞ്ഞു പുതിയതോൽക്കുടങ്ങളിലേ ഒഴിച്ചുവെക്കാറുള്ളു.

൨൩. പിന്നെ സംഭവിച്ചതെന്തെന്നാൽ: ഈശോ ശാബതത്തിൽ ഒരു വിളഭൂമിയിൽകൂടി പോകയിൽ അവൻെറ ശിഷ്യന്മാർ നടന്നുപോകവെ കതിരുകൾ പറിച്ചിരുന്നു. [മത്താ. അ. ൧൨.വ. ൧: ലൂ. അ. ൬. വ. ൧.]

൨൪. അപ്പോൾ പ്രീശർ അവനോടു: നോക്കു, പാടില്ലാത്ത കാര്യം ശാബതത്തിൽ ഇവർ ചെയ്യുന്നതെന്തു്? എന്നു ചോദിക്കുന്നു.

൨൫. ഈശോ അവരോടു അരുളിച്ചെയ്യുന്നു: ദാവീദ് തനിക്കും തൻെറ കൂടെയുണ്ടായിരുന്നവർക്കും മുട്ടുപാടുണ്ടാവുകയും വിശക്കുകയും ചെയ്തപ്പോൾ എന്തുചെയ്തു എന്നു നിങ്ങൾ ഒരിക്കലും വായിച്ചിട്ടില്ലയൊ? [൧. ശ്മൂ. അ. ൨൧. വ. ൬.]

൨൬. അവൻ, അബീസാർ പ്രധാനാചാര്യനായിരിക്കയിൽ, ദേവാലയത്തിൽ പ്രവേശിച്ചു പുരോഹിതന്മാർക്കു മാത്രമല്ലാതെ ഭക്ഷിക്കുവാൻ പാടില്ലാത്തതായ കർത്താവിൻെറ മേശയിലെ അപ്പം ഭക്ഷിക്കയും തൻെറ കൂടെയുണ്ടായിരുന്നവർക്കുകൂടി കൊടുക്കയും ചെയ്തതെങ്ങനെ? [അച. അ. ൨൪. വ. ൯.]

൨൭. അവൻ പിന്നെയും അവരോടു അരുളിച്ചെയ്തു: ശാബതം മനുഷ്യനുവേണ്ടി സൃഷ്ടിക്കപ്പെട്ടതാകുന്നു. അല്ലാതെ മനുഷ്യൻ ശാബതത്തിനു വേണ്ടിയല്ല.

൨൮. ആകയാൽ മനുഷ്യപുത്രൻ ശാബതത്തിൻെറയും കർത്താവാകുന്നു.

## വ്യാഖ്യാനം.

൧. "കുറെ ദിവസങ്ങളുടെശേഷം": 'ദിവസങ്ങളുടെ ശേഷം' എന്നു പദാർത്ഥം. ദിവസങ്ങൾ എന്നുമാത്രമുള്ള സുറി. പ്രയോഗത്തിനു 'വളരെയും തീരെ കുറച്ചുമല്ലാത്ത ദിവസങ്ങൾ' എന്നു അർത്ഥം ഗ്രഹിക്കേണ്ടതാണ്. സം. അ. ൯. വ. ൨൦. വ്യ. നോക്കുക.

൧൪. "ലേവി": വി. മത്തായിസുവിശേഷം പ്രാരംഭപ്രസ്താവന നോക്കുക.

൧൮–൨൨. മത്താ. അ. ൯. വ. ൧൪, ൧൭. വ്യ. നോക്കുക.

൨൩. "ശാബതത്തിൽ": പുറ. അ. ൨൦. വ. ൮. വ്യ. നോക്കുക.

൨൬. "അബീസാർ": ൧. ശ്മൂ. അ. ൨൧-ൽ 'അഹിമല്ക്കു' എന്നു പറഞ്ഞിരിക്കുന്നതു ഇതിനു വിരോധമല്ല. അബീസാർ തൻെറ പിതാവായ അഹീമല്ക്കിൻെറ കാലത്തു തന്നെ പ്രധാനാചാര്യൻെറ ജോലിയിൽ സഹായകൃത്യങ്ങൾ ചെയ്തിരുന്നു. അതിനാൽ യഥാർത്ഥത്തിൽ അഹീമല്ക്കിൻെറ കാലത്തു സംഭവിച്ചതു ഒരർത്ഥത്തിൽ അബീസാറിൻെറ കാലത്തു സംഭവിച്ചു എന്നു പറയാം.— ഈ ഇരുനാമങ്ങളും പിതാവിനും പുത്രനും ഉണ്ടായിരുന്നതിനാൽ ചിലപ്പോൾ ഒരുവിധത്തിലും

മററുചിലപ്പോൾ മററുവിധത്തിലും പറയുന്നു എന്നും വരാം.— പുത്രൻ പിതാവിനെക്കാൾ പ്രസിദ്ധനായിത്തീൎന്നതുകൊണ്ടു നമ്മുടെ കൎത്താവു പിതൃവിൻെറ ആയുഷ്കാലത്തുതന്നെ പുത്രനെ പ്രധാനാചാൎയ്യൻ എന്നു വിളിക്കുന്നു എന്നു ചിലർ പറയുന്നു.— 'അബ്യാസാർ പ്രധാനാചാൎയ്യനായിരിക്കയിൽ' എന്നതു പകൎപ്പെഴുത്തിൽ വന്ന പിശകാണെന്നാണു മററു ചിലരുടെ അഭിപ്രായം. പല പ്രതികളിൽ ഇതു കാണുന്നുമില്ല.— 'പ്രധാനാചാൎയ്യൻ' എന്ന സംജ്ഞ പ്ര. ആചാൎയ്യൻെറ കുടുംബാംഗങ്ങളെ ഉദ്ദേശിച്ചു പു. നിയമത്തിൽ വ്യാപകാൎത്ഥത്തിൽ പ്രയോഗിക്കുക സാധാരണമാണെന്നുള്ളതും ഇത്തരുണത്തിൽ ഓൎമ്മിക്കേണ്ടതാണ്. മത്താ. അ. ൨൬. വ. ൨൮. വ്യ. നോക്കുക.— "കൎത്താവിൻെറ മേശയിലെ അപ്പം": കാഴ്ചയപ്പം. പുറ. അ. ൨൫. വ. ൩൦. വ്യ. നോക്കുക.

## അദ്ധ്യായം ൩.

മ്ശീഹാ ശോഷിച്ചകൈ സുഖപ്പെടുത്തുന്നതും, പന്ത്രണ്ടുശിഷ്യന്മാരെ തിരഞ്ഞെടുക്കുന്നതും, ഫ്രീശരുടെ ദൂഷണങ്ങൾ ഖണ്ഡിക്കുന്നതും.

**അ**നന്തരം ഈശോ വീണ്ടും സംഘത്തിൽ പ്രവേശിച്ചു. അപ്പോൾ അവിടെ കൈശോഷിച്ച ഒരു മനുഷ്യൻ ഉണ്ടായിരുന്നു. [മത്താ. അ. ൧൨. വ. ൯, ൧൦: ലൂ. അ. ൬. വ. ൬.]

൨. അവനിൽ കുററം ചുമത്തേണ്ടതിനായി ശാബതത്തിൽ അവനെ സുഖപ്പെടുത്തുമൊ എന്നു അവർ അവനെ സൂക്ഷിച്ചുകൊണ്ടുമിരുന്നു.

൩. അപ്പോൾ അവൻ കൈശോഷിച്ച ആ മനുഷ്യനോടു: നടുവിൽ എഴുന്നേററു നില്ക്കുക എന്നു അരുളിച്ചെയ്തു.

൪. പിന്നെ അവൻ അവരോടു ചോദിച്ചു: ശാബതത്തിൽ ചെയ്യുവാൻ പാടുള്ളതു് നന്മയൊ, തിന്മയൊ? പ്രാണനെ രക്ഷിക്കുകയൊ, നശിപ്പിക്കുകയൊ? എന്നാൽ അവർ മിണ്ടാതിരുന്നു.

൫. അപ്പോൾ അവരുടെ ഹൃദയകാഠിന്യം നിമിത്തം ദുഃഖിതനായിട്ടു അവൻ കോപത്തോടുകൂടി അവരെ നോക്കി. അനന്തരം ആ മനുഷ്യനോടു: നിൻെറ കൈ നീട്ടുക എന്നു അരുളിച്ചെയ്തു. അവൻ നീട്ടി; അവൻെറ കൈ സുഖപ്പെടുകയുംചെയ്തു.

൬. ആകയാൽ ഫ്രീശർ ഹേറോദേസ് കക്ഷികളുമൊരുമിച്ച് ഉടനെ പുറപ്പെട്ടുപോയി അവനെ നശിപ്പിക്കേണ്ടതിനു അവനു വിരോധമായി ആലോചനചെയ്തു. [മത്താ. അ. ൧൨. വ. ൧൪.]

൭. ഈശോയോ തൻെറ ശിഷ്യന്മാരോടുകൂടി കടലിന്നരികിലേക്കു പോയി. വളരെ ജനങ്ങൾ ഗ്ലീലായിൽനിന്നും, യൂദായിൽനിന്നും, (൮)

൮. ഒറെശ്ലെമ്മിൽനിന്നും, ആദോമിൽനിന്നും, യോർദ്ദാൻെറ അക്കരെനിന്നും, സോറിൽനിന്നും, സൈദാനിൽനിന്നും, (൭) «അവനോടുചേൎന്നിരുന്നു». അവൻ ചെയ്യുന്നവയെല്ലാം കേട്ടിരുന്ന വളരെ ജനക്കൂട്ടങ്ങൾ അവൻെറ അടുക്കൽവന്നു.

൯. ആകയാൽ ജനക്കൂട്ടങ്ങൾ തന്നെ തിക്കാതിരിക്കേണ്ടതിനു, അവർ നിമിത്തം തനിക്കു ഒരു പടവുകൊണ്ടു വരുവാൻ അവൻ തൻെറ ശിഷ്യന്മാരോടു അരുളിച്ചെയ്തു.

൧൦. എന്തെന്നാൽ അവനെ തൊടേണ്ടതിനു അവൻെറമേൽ ജനങ്ങൾ മറിഞ്ഞുവീഴുമാറു് അത്ര വള

രെയാളുകളെ അവൻ സുഖപ്പെടുത്തിയിരുന്നു.

൧൧. അശുദ്ധാത്മാക്കളുടെ ബാധയുണ്ടായിരുന്നവർ അവനെ കാണുമ്പോൾ വീഴുകയും, നീ ദൈവപുത്രനാകുന്നു എന്നു നിലവിളിച്ചു പറയുകയും ചെയ്തിരുന്നു.

൧൨. അവനോ തന്നെ വെളിപ്പെടുത്താതിരിക്കുവാൻ അവൎക്കു കഠിനമുടക്കു കല്പിച്ചുമിരുന്നു.

൧൩. പിന്നെ അവൻ മലയിൽ കയറി തനിക്കു തിരുവുള്ളമായവരെ വിളിച്ചു; അവർ അവന്റെ അടുക്കൽ വരികയും ചെയ്തു. [മത്താ. അ. ൧൦. വ. ൧: ലൂ. അ. ൬. വ. ൧൩; അ. ൯. വ. ൧.]

൧൪. തന്നോടുകൂടിയിരിക്കേണ്ടതിനും, പ്രസംഗിക്കുവാൻ താൻ അയക്കേണ്ടതിനും, (൧൫)

൧൫. രോഗങ്ങൾ സുഖപ്പെടുത്തുവാനും പിശാചുക്കളെ പുറത്താക്കുവാനും അധികാരം പ്രാപിക്കേണ്ടതിനുമായി (൧൪) «പന്ത്രണ്ടുപേരെ അവൻ തിരഞ്ഞെടുത്തു».

൧൬. ശെമ്ഓനു കേപ്പാ എന്നു അവൻ പേർവിളിച്ചു.

൧൭. സബ്ദെയുടെ പുത്രനായ യാക്കോബിനും യാക്കോബിന്റെ സഹോദരനായ യോഹന്നാനുമോ — അവൎക്കു — ഇടിയുടെ പുത്രന്മാർ എന്നു (അൎത്ഥം) ഉള്ള ബ്‌നൈറെഗ്ഗുശ് എന്നു പേർവിളിച്ചു.

൧൮. പിന്നെ അന്ത്രേയോസും, പീലിപ്പോസും, ബർതുൽമൈയും, മത്തായിയും, തോമായും, ഹൽപൈയുടെ പുത്രനായ യാക്കോബും, തദൈയും, എരിവുകാരനായ ശെമ്ഓനും,

൧൯. അവനെ ഒററിക്കൊടുത്തവനായ യൂദാസ്കറിയോത്തായും.

൨൦. അനന്തരം അവർ വീട്ടിൽ വന്നു. അപ്പം ഭക്ഷിക്കുവാൻ അവൎക്കു നിവൃത്തിയില്ലാതാകുമാറു ജനക്കൂട്ടങ്ങൾ പിന്നെയും വന്നുകൂടി.

൨൧. അവന്റെ ചാർച്ചക്കാരോ (ഇതു) കേട്ടു അവനെ പിടിക്കുവാൻ വന്നു. എന്തുകൊണ്ടെന്നാൽ അവനു സുബോധം പോയി എന്നു അവർ പറഞ്ഞിരുന്നു.

൨൨. ഓറെശ്ലെമ്മിൽനിന്നു വന്നവരായ നിയമജ്ഞന്മാരാകട്ടെ അവനു ബ്‌എൽസ്ബോബ് ഉണ്ടു; പിശാചുക്കളുടെ തലവനെക്കൊണ്ടു അവൻ പിശാചുക്കളെ പുറത്താക്കുന്നു എന്നു പറഞ്ഞിരിക്കുന്നു. [മത്താ. അ. ൯. വ. ൩൪; അ. ൧൨. വ. ൨൪.]

൨൩. ഈശോയോ അവരെ വിളിച്ചു അവരോടു ഉപമകളിൽ (ഇങ്ങനെ) അരുളിച്ചെയ്തു: സാത്താനു സാത്താനെ പുറത്താക്കുവാൻ കഴിയുന്നതെങ്ങനെ?

൨൪. എന്തുകൊണ്ടെന്നാൽ ഒരു രാജ്യം തനിക്കുതന്നെ വിരോധമായി ഭിന്നിക്കുന്നെങ്കിൽ ആ രാജ്യത്തിനു നിലനില്ക്കുവാൻ സാധിക്കയില്ല.

൨൫. ഒരു വീടു തനിക്കുതന്നെ വിരോധമായി ഭിന്നിക്കുന്നെങ്കിൽ ആ വീടിനു നിലനില്ക്കുവാൻ സാധിക്കയില്ല.

൨൬. സാത്താൻ തനിക്കുതന്നെ വിരോധമായി എതിൎക്കുകയും ഭിന്നിക്കുകയും ചെയ്യുന്നെങ്കിൽ അവനും നിലനില്ക്കുവാൻ സാധിക്കയില്ല; മറിച്ച്, അവന്റെ അവസാനം അടുത്തു.

൨൭. ആദ്യമേ ബലവാനെ ബന്ധിക്കാതെ ബലവാന്റെ വീട്ടിൽ കടന്നു അവന്റെ സാമാനങ്ങൾ കൊള്ളയിടുവാൻ ആൎക്കും കഴികയില്ല. (അവനെ ബന്ധിച്ചാൽ) അപ്പോൾ അവന്റെ വീടു കവർച്ചചെയ്യാം.

൨൮. ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു: സകല പാപങ്ങളും, മനുഷ്യർ ദൂഷിച്ചുപറയുന്ന ദൂഷണങ്ങളും അവരോടു ക്ഷമിക്കപ്പെടും. [മത്താ. അ. ൧൨. വ. ൩൧: ലൂ. അ. ൧൨. വ. ൧൦: ൧. യോഹ. അ. ൫. വ. ൧൬.]

൨൯. എന്നാൽ പരിശുദ്ധാത്മാവിനു വിരോധമായി ആരെങ്കിലും ദൂഷണം പറഞ്ഞാൽ അവനു ഒരിക്കലും മോചനമില്ല. മറിച്ച്, അവൻ നിത്യവിധിക്കു അർഹനാകുന്നു.

൩൦. എന്തുകൊണ്ടെന്നാൽ അവനിൽ അശുദ്ധാത്മാവുണ്ടെന്നു അവർ പറഞ്ഞിരുന്നു.

൩൧. അപ്പോൾ അവന്റെ അമ്മയും അവന്റെ സഹോദരന്മാരും വന്നു പുറത്തുനിന്നുകൊണ്ടു അവനെ തങ്ങളുടെ അടുക്കലേക്കു വിളിക്കുവാൻ ആളുകളെ അയച്ചു. [മത്താ. അ. ൧൨. വ. ൪൬: ലൂ. അ. ൮. വ. ൧൯.]

൩൨. ജനക്കൂട്ടമോ അവന്റെ ചുറ്റും ഇരുന്നിരുന്നു. അവർ അവനോടു: ഇതാ! നിന്റെ അമ്മയും നിന്റെ സഹോദരന്മാരും പുറത്തു നിന്നെ അന്വേഷിക്കുന്നു എന്നു പറഞ്ഞു.

൩൩. അതിനു അവൻ അവരോടു ഉത്തരമായി അരുളിച്ചെയ്തു: എന്റെ അമ്മ ആരാകുന്നു, എന്റെ സഹോദരന്മാരും ആരാകുന്നു?

൩൪. പിന്നെ അവൻ തന്റെ അടുക്കൽ ഇരുന്നിരുന്നവരെ നോക്കി അരുളിച്ചെയ്തു: ഇതാ! എന്റെ അമ്മ, ഇതാ! എന്റെ സഹോദരന്മാർ.

൩൫. എന്തെന്നാൽ ദൈവത്തിന്റെ (തിരു) മനസ്സു ചെയ്യുന്നവൻ ആരോ അവനാകുന്നു എന്റെ സഹോദരനും, എന്റെ സഹോദരിയും, എന്റെ അമ്മയും.

## വ്യാഖ്യാനം.

൪. "അവൻ . . . ചോദിച്ചു": മത്താ. അ. ൧൨. വ. ൧൦-ൽ അവർ ചോദിച്ചു എന്നാണു പറയുന്നത്. രണ്ടും ശരിതന്നെ. ശാബതത്തിൽ സുഖപ്പെടുത്തുവാൻ പാടുണ്ടോ എന്നു ഒരു പ്രത്യേകപ്രവൃത്തിയെപ്പറ്റി ആദ്യമായി അവർ ചോദിച്ചു. മ്ശീഹാ അവരുടെ ഉദ്ദേശ്യം അറിഞ്ഞു, നന്മയൊ തിന്മയൊ ആയ പ്രവൃത്തികളെപ്പറ്റി പൊതുവായ ഒരു ചോദ്യം ചെയ്തു അവരെ വാക്കുമുട്ടിച്ചു.

൧൬. "ശെമ്ഓന്നു കേപ്പാ എന്നു അവൻ പേർവിളിച്ചു": മത്താ. അ. ൧൬. വ. ൧൮. വ്യാ. നോക്കുക.

൧൭. "ബ്നൈറെഗ്ഗശ്": ബ്നൈ=പുത്രന്മാർ + റെഗ്ഗശ്=സ്ഫുടബോധം, മുഴക്കം: ക്ഷണത്തിൽ സ്ഫുരിക്കുകയും മുഴക്കമുണ്ടാക്കുകയും ചെയ്യുന്നവർ. ഇങ്ങനെയുള്ളവർ ഇടിക്കു തുല്യരാകയാൽ വാക്യത്തിൽതന്നെ പറഞ്ഞിരിക്കുന്നതുപോലെ 'ഇടിയുടെ പുത്രന്മാർ' എന്നർത്ഥം. യാക്കോബും യോഹന്നാനും ഭക്തിതീക്ഷ്ണതകൊണ്ടു ഇടിപോലെ മുഴക്കമുണ്ടാക്കുന്നവരായിരുന്നു. അവർ ജീവിതപരിശുദ്ധിയും അത്ഭുതപ്രവൎത്തനവുംകൊണ്ടു മിന്നൽപോലെയും, വാക്കുകളുടെ ഫലസിദ്ധികൊണ്ടു ഇടിപോലെയും ശക്തിയുക്തരായി സുവിശേഷം സൎവ്വത്ര പ്രചരിപ്പിച്ചു. യാക്കോബിന്റെ ശക്തിയേറിയ മുഴക്കം മൂലം അദ്ദേഹം മററു ശ്ലീഹന്മാരെക്കാൾ മുമ്പായി അഗ്രീപ്പായുടെയും യഹൂദപ്രധാനികളുടെയും കോപത്തിനു പാത്രീഭൂതനായി നിഗ്രഹിക്കപ്പെട്ടു. യോഹന്നാന്റെ മുഴക്കം അദ്ദേഹം എഴുതിയ സുവിശേഷത്തിന്റെ ആരംഭത്തിലും ലേഖനങ്ങളിലും വെളിപാടിലും നിന്നു വിശദമാകുന്നുണ്ടല്ലൊ. അവരിരുവരും ഭക്തിതീക്ഷ്ണതകൊണ്ടു ക്ഷണത്തിൽ സ്ഫുരിക്കുന്നവരായിരുന്നു എന്ന വ

സ്സുത ശമ്റായനഗരത്തെ തീയിറക്കി നശിപ്പിക്കുവാൻ വിചാരിച്ചതിൽനിന്നു (ലൂ. അ. ൯. വ. ൫൪.) സ്പഷ്ടമാകുന്നുമുണ്ട്.

൨൮-൨൯. മത്താ. അ. ൧൨. വ. ൩൧, ൩൨. വ്യ. നോക്കുക.

൩൧. "സഹോദരന്മാരും": മത്താ. അ. ൧൨. വ. ൪൬. വ്യ. നോക്കുക.

൩൩. "എന്റെ അമ്മ ആരാകുന്നു": മത്താ. അ. ൧൨. വ. ൪൮. വ്യ. നോക്കുക.

## അദ്ധ്യായം ൪.

വിതയ്ക്കുന്നവന്റെ ഉപമ മ്ശീഹാ ക്ഷോഭിച്ച സമുദ്രത്തെ ശാന്തമാക്കുന്നതു്.

൧എന്നാൽ അവൻ പിന്നെയും കടൽത്തിരത്തു വെച്ചു ഉപദേശിക്കുവാൻതുടങ്ങി. വളരെ ജനക്കൂട്ടങ്ങൾ അവന്റെ അടുക്കൽ വന്നുകൂടിയതുകൊണ്ടു അവൻ കടലിൽ പടവിൽ കയറിയിരുന്നു. ജനക്കൂട്ടം മുഴുവനുമോ കടൽത്തിരത്തു കരയിൽ നിന്നിരുന്നു. [മത്താ. അ. ൧൩. വ. ൨: ലൂ. അ. ൮. വ. ൪.]

൨. അപ്പോൾ അവൻ പല കാൎയ്യങ്ങൾ ഉപമകളായി അവരോടു ഉപദേശിച്ചിരുന്നു. തന്റെ ഉപദേശത്തിൽ അവൻ (ഇങ്ങനെ) അരുളിച്ചെയ്തു:

൩. കേട്ടുകൊൾവിൻ: ഇതാ! വിതയ്ക്കുന്നവൻ വിതയ്ക്കുവാൻ പുറപ്പെട്ടു.

൪. അവൻ വിതയ്ക്കുകയിൽ ചിലതു വഴിയരികിൽ വീണു. അപ്പോൾ പക്ഷിവന്നു അതു തിന്നുകളഞ്ഞു.

൫. മറ്റു ചിലതു പാറമേൽ, അധികം മണ്ണില്ലാത്ത സ്ഥലത്തുവീണു. മണ്ണിനു ആഴമില്ലാതിരുന്നതുകൊണ്ടു അതു ക്ഷണത്തിൽ മുളച്ചുപൊങ്ങി.

൬. എന്നാൽസൂൎയ്യൻഉദിച്ചപ്പോൾ ചൂടുതട്ടുകയും, അതിനു വേരില്ലാതിരുന്നതുകൊണ്ടു അതു ഉണങ്ങിപ്പോകയും ചെയ്തു.

൭. മറ്റുചിലതു മുള്ളുകളുടെ ഇടയിൽ വീണു. മുള്ളുകൾ വളൎന്നു അതിനെ ഞെക്കിക്കളഞ്ഞു. അതു ഫലങ്ങൾ തന്നുമില്ല.

൮. മറ്റുചിലതോ നല്ലസ്ഥലത്തു വീണു. അതു മുളച്ചുപൊങ്ങി വളൎന്നു ചിലതു മുപ്പതുമേനിയും, ചിലതു അറുപതുമേനിയും, ചിലതു നൂറുമേനിയും ഫലങ്ങൾ നൽകി.

൯. കേൾക്കുവാൻ ചെവികൾ ഉള്ളവൻ കേൾക്കട്ടെ എന്നു അവൻ അരുളിച്ചെയ്തിരുന്നു.

൧൦. എന്നാൽ അവർ തനിയേ ആയിരിക്കയിൽ അവന്റെ പന്ത്രണ്ടുപേരുമൊരുമിച്ചു അവനോടുകൂടിയുണ്ടായിരുന്നവർ ആ ഉപമയെപ്പറ്റി അവനോടു ചോദിച്ചു.

൧൧. അപ്പോൾ ഈശോ അവരോടു അരുളിച്ചെയ്തു: ദൈവരാജ്യത്തിന്റെ രഹസ്യങ്ങൾ അറിയുവാൻ നിങ്ങൾക്കു (വരം) നൽകപ്പെട്ടിരിക്കുന്നു. പുറത്തുള്ളവൎക്കോ എല്ലാം ഉപമകളിൽ ആയിരിക്കുന്നു.

൧൨. അവർ (മനസ്സു) തിരിയുകയും അവരുടെ പാപങ്ങൾ അവരോടു ക്ഷമിക്കപ്പെടുകയും ചെയ്യാതിരിക്കേണ്ടതിനു അവർ തീൎച്ചയായും കണ്ടാലും കാണാതിരിക്കയും, തീൎച്ചയായും കേട്ടാലും ഗ്രഹിക്കാതിരിക്കയും ചെയ്യുവാൻ തന്നെ. [ഏശ. അ. ൬. വ. ൯: മത്താ. അ. ൧൩. വ.

൧൨: യോഹ. അ. ൧൨. വ. ൪൦: നട. അ. ൨൮. വ. ൨൬: റോമ. അ. ൧൧. വ. ൮.]

൧൩. പിന്നെ അവൻ അവരോടു അരുളിച്ചെയ്തു: ഈ ഉപമ നിങ്ങൾക്കു മനസ്സിലാകുന്നില്ലയൊ? അങ്ങനെയെങ്കിൽ ഉപമകളെല്ലാം നിങ്ങൾക്കു എങ്ങനെ മനസ്സിലാകും?

൧൪. വിതെച്ച വിതക്കാരൻ വചനമാകുന്ന വിതെച്ചതു.

൧൫. വഴിയരികിലേവ തങ്ങളിൽ വചനം വിതെക്കപ്പെട്ടവരാകുന്നു. അവർ കേട്ടശേഷം ഉടനെ സാത്താൻവന്നു അവരുടെ ഹൃദയങ്ങളിൽ വിതെക്കപ്പെട്ട വചനം എടുത്തുകളയുന്നു.

൧൬. പാറമേൽ വിതെക്കപ്പെട്ടവയോ വചനം കേൾക്കുമ്പോൾ ഉടനെ സന്തോഷത്തോടുകൂടി അതിനെ സ്വീകരിക്കുന്നവരാകുന്നു.

൧൭. എന്നാൽ താല്ക്കാലികങ്ങളായിരിക്കുന്നതല്ലാതെ തങ്ങളിൽതന്നെ അവെക്കു വേരില്ല. ആകയാൽ വചനം നിമിത്തം ഞെരുക്കമൊ പീഡയൊ ഉണ്ടാകുമ്പോൾ അവർ ഉടനെ ഇടറിപ്പോകുന്നു.

൧൮. മുള്ളുകളുടെ ഇടയിൽ വിതെക്കപ്പെട്ടവയോ വചനം കേൾക്കുന്നവരാകുന്നു.

൧൯. എന്നാൽ ഈ ലോകത്തിന്റെ ചിന്തയും, ധനത്തിന്റെ വഞ്ചനയും, മറ്റു ദുരാശകൾ മുതലായവയും പ്രവേശിച്ചു വചനത്തെ ഞെരുക്കുകകൊണ്ടു അതു ഫലങ്ങളില്ലാതെ തീരുന്നു. [൧. തിമൊ. അ. ൬. വ. ൯.]

൨൦. നല്ലനിലത്തു വിതെക്കപ്പെട്ടവയോ വചനംകേട്ടു സ്വീകരിച്ചു മുപ്പതുമേനിയും അറുപതുമേനിയും നൂറുമേനിയും ഫലങ്ങൾ നൽകുന്നവരാകുന്നു.

൨൧. അവൻ വീണ്ടും അവരോടു അരുളിച്ചെയ്തു: വിളക്ക്, പീഠത്തിന്മേൽ വെക്കപ്പെടുകയല്ലാതെ പറയുടെ കീഴിലൊ കട്ടിലിന്റെ കീഴിലൊ വെക്കപ്പെടുവാൻ ഇടയാകുന്നുണ്ടൊ? [മത്താ. അ. ൫. വ. ൧൫: ലൂ. അ. ൮. വ. ൧൬; അ. ൧൧. വ. ൩൩.]

൨൨. എന്തുകൊണ്ടെന്നാൽ വെളിപ്പെടുത്തപ്പെടാതെ മറഞ്ഞിരിക്കുന്നതു ഒന്നുമില്ല. വെളിച്ചത്തുവരാതെ ഗൂഢമായി ഒന്നും സംഭവിക്കുന്നുമില്ല. [മത്താ. അ. ൧൦. വ. ൨൬: ലൂ. അ. ൮. വ. ൧൭.]

൨൩. കേൾക്കുവാൻ ആൎക്കെങ്കിലും ചെവികൾ ഉണ്ടെങ്കിൽ കേൾക്കട്ടെ.

൨൪. അവൻ വീണ്ടും അവരോടു അരുളിച്ചെയ്തു: നിങ്ങൾ കേൾക്കുന്നതു എന്തെന്നു സൂക്ഷിക്കുവിൻ: നിങ്ങൾ അളക്കുന്ന അളവുകൊണ്ടു നിങ്ങൾക്കു അളക്കപ്പെടും. കേൾക്കുന്നവരായ നിങ്ങൾക്കു അധികമായും നൽകപ്പെടും. [മത്താ. അ. ൭. വ. ൨: ലൂ. അ. ൬. വ. ൩൮.]

൨൫. എന്തുകൊണ്ടെന്നാൽ ആൎക്കുണ്ടോ അവനു കൊടുക്കപ്പെടും. എന്നാൽ ആൎക്കു ഇല്ലാതിരിക്കുന്നുവോ അവനുള്ളതു കൂടെയും അവനിൽനിന്നു എടുക്കപ്പെടും. [മത്താ. അ. ൧൩. വ. ൧൨; അ. ൨൫. വ. ൨൯: ലൂ. അ. ൮. വ. ൧൮; അ. ൧൯. വ. ൨൬.]

൨൬. വീണ്ടും അവൻ(ഇങ്ങനെ) അരുളിച്ചെയ്തിരുന്നു: ദൈവരാജ്യം, ഒരു മനുഷ്യൻ നിലത്തു വിത്തു എറിഞ്ഞിട്ടു (൨൭)

൨൭. ഉറങ്ങുകയും, രാവും പകലും എഴുന്നേല്ക്കുകയും ചെയ്കയിൽ വിത്തുഅവൻ അറിയാതെ വളൎന്നു

നിളുന്നതു (൨൩) «പോലെയാകുന്നു».

൨൮. എന്തെന്നാൽ ഭൂമി അവനു ഫലം പുറപ്പെടുത്തുന്നു: ഒന്നാമതായിട്ടോ ഞാറും, അതിനുശേഷം കതിരും, ഒടുവിൽ കതിരിൽ നിറഞ്ഞ മണിയും ഉണ്ടാകുന്നു.

൨൯. ഫലങ്ങൾ തുടം വെക്കുമ്പോഴോ, കൊയിത്തു അടുത്തതുകൊണ്ടു ഉടനെ അരിവാൾ വരുന്നു.

൩൦. വീണ്ടും അവൻ അരുളിച്ചെയ്തു: ദൈവരാജ്യം നാം എന്തിനോടു സദൃശമാക്കും? ഏതു ഉപമകൊണ്ടു അതിനെ നാം ഉപമിക്കും?

൩൧. അതു കടുകുമണിപോലെയാകുന്നു: അതു ഭൂമിയിൽ വിതയ്ക്കപ്പെടുമ്പോൾ ഭൂമിയിലെ സകലവിത്തുകളിലുംവെച്ചു ചെറുതാകുന്നു. [മത്താ. അ. ൧൩. വ. ൩൧: ലൂ. അ. ൧൩. വ. ൧൯.]

൩൨. എന്നാൽ അതു വിതയ്ക്കപ്പെട്ടപ്പോൾ ഉയൎന്നു സകല ചെടികളേയുംകാൾ വലുതാകയും അതിന്റെ തണലിൽ പക്ഷികൾ വസിക്കുവാൻ കഴിയത്തക്കവണ്ണംവലിയ കൊമ്പുകൾ പുറപ്പെടുത്തുകയും ചെയ്യുന്നു.

൩൩. ഇങ്ങനെയുള്ള ഉപമകളായി—അവൎക്കു കേൾക്കുവാൻ കഴിയുന്ന ഉപമകളായി—ഈശോ അവരോടു അരുളിച്ചെയ്തിരുന്നു.

൩൪. ഉപമകളായിട്ടല്ലാതെ അവൻ അവരോടു സംസാരിച്ചിരുന്നില്ല. തന്റെ ശിഷ്യന്മാരോടാകട്ടെ,താനും അവരും മാത്രമായിരിക്കുമ്പോൾ, അവൻ സകലവും വ്യാഖ്യാനിച്ചുമിരുന്നു.

൩൫. അനന്തരം ആ ദിവസം വൈകുന്നേരം അവൻ അവരോടു: നമുക്കു അക്കരക്കു കടക്കാം എന്നു അരുളിച്ചെയ്തു.

൩൬. ഇങ്ങനെ അവൻജനക്കൂട്ടങ്ങളെ വിട്ടു. അവൻ പടവിൽ ഇരിക്കെ അവർ അവനെകൊണ്ടുപോയി. വേറെപടവുകളും അവരോടു കൂടിയുണ്ടായിരുന്നു. [മത്താ. അ. ൮. വ. ൨൩: ലൂ. അ. ൮. വ. ൨൨.]

൩൭. അപ്പോൾ വലിയ തിരയും കാററുമുണ്ടായി. ഓളങ്ങൾ പടവിൽ വെട്ടിവീണു അതു നിറയാറായി.

൩൮. ഈശോയാകട്ടെ പടവിന്റെ അമരത്തു ഒരു തലയിണയിന്മേൽ ഉറങ്ങുകയായിരുന്നു. ആകയാൽ അവർ വന്നു അവനെ ഉണൎത്തി അവനോടു: ഞങ്ങളുടെറബ്ബി, ഞങ്ങൾ നശിച്ചു പോകുന്നതിൽ നിനക്കു വിചാരമില്ലയൊ എന്നു ചോദിക്കുന്നു.

൩൯. അപ്പോൾ അവൻ എഴുന്നേററു കാററിനെ ശകാരിക്കയും, കടലിനോടു: അടങ്ങുക, ശാന്തയാകുക എന്നു അരുളിച്ചെയ്കയും ചെയ്തു. അപ്പോൾ കാററ് അടങ്ങി, വലിയ ശാന്തതയുണ്ടായി.

൪൦. പിന്നെ അവൻ അവരോടു: നിങ്ങൾ എന്തുകൊണ്ടു ഇങ്ങനെ ഭീരുക്കളായി, നിങ്ങളിൽ വിശ്വാസമില്ലാതായതു എന്തുകൊണ്ടു? എന്നുചോദിച്ചു.

൪൧. അവരോ വളരെ ഭയപ്പെട്ടു: ഇവൻ ആർ? കാററുകളും കടലും ഇവനു കീഴടങ്ങുന്നുവല്ലൊ എന്നു തമ്മിൽ പറഞ്ഞിരുന്നു.

വ്യാഖ്യാനം

൨. "ഉപമകളായി . . . ഉപദേശിച്ചിരുന്നു": മത്താ. അ. ൧൩. വ. ൩. വ്യം നോക്കുക.

൧൦. "അവൻെറ പന്ത്രണ്ടുപേരുമൊരുമിച്ചു അവനോടുകൂടിയുണ്ടായിരുന്ന വർ": എഴുപത്തിരണ്ടു ശിഷ്യന്മാർ.

൧൨. "കണ്ടാലും കാണാതിരിക്കയും . . . . കേട്ടാലും, ഗ്രഹിക്കാതിരിക്കയും ചെയ്യുവാൻ": അവരുടെ മാനസാന്തരത്തിനായി അവൎക്കു കൊടുക്കമായിരുന്ന കൃപാവരവും പ്രകാശവും അവർ മനഃപൂൎവ്വം 'കണ്ണുകൾ . . . അടച്ചുകളഞ്ഞതിനു (മത്താ. അ. ൧൩. വ. ൧൫.) ശിക്ഷയായി ദൈവം ന്യായപൂൎവ്വം തടഞ്ഞു. ശ്രോതാക്കൾ കേട്ടു മാനസാന്തരപ്പെടാതിരിക്കേണ്ടതിനു അവർ ഗ്രഹിക്കാതിരിക്കുവാൻ ഉപമകളായി മ്ശിഹാ അരുളിച്ചെയ്തു എന്നു ഈ വാക്യത്തിലും ഇതുപോലെയുള്ള വാക്യങ്ങളിലും നിന്നു അൎത്ഥമാക്കരുതു്. ഇവയുടെ ശരിയായ അൎത്ഥം മത്താ. അ. ൧൩. ലും, നട. അ. ൨൮.ലും കാണുന്ന ഇതുപോലെയുള്ള വാക്യങ്ങളിലും നിന്നു ഗ്രഹിക്കേണ്ടതാണു്. അവിടെ ന. കൎത്താവും, വി. പൌലോസും "അവരുടെ കണ്ണുകൾ കൊണ്ടു കാണുകയും, അവരുടെ ചെവികൾകൊണ്ടു കേൾക്കുകയും, അവരുടെ ഹൃദയംകൊണ്ടു ഗ്രഹിക്കുകയും, അവർ (മനസ്സു) തിരിയുകയും ഞാൻ അവരെ സുഖപ്പെടുത്തുകയും ചെയ്യാതിരിക്കേണ്ടതിനു . . . അവരുടെ കണ്ണുകൾ അവർ അടച്ചു" എന്നാണു പ്രസ്താവിച്ചിരിക്കുന്നതു്. ഇതിൽനിന്നു്, മനഃപൂൎവ്വവും ദുശ്ശാഠ്യത്തോടുകൂടിയതുമായ അവരുടെ അവിശ്വാസത്തിൻെറ സാക്ഷാത്തായ കാരണം, കേൾക്കുവാനും ഗ്രഹിക്കുവാനും മനസ്സുതിരിയുവാനും ഇങ്ങനെ ദൈവം അവരോടു ക്ഷമിക്കുവാനും മനസ്സില്ലാതിരുന്ന അവർ തന്നെയല്ലാതെ ഉപമാരൂപത്തിലെ കഥനമല്ലെന്നു വിശദമാകുന്നു. ശ്ലീഹന്മാരേ കൂടാതെ വേറെയും പലർ കേൾക്കുകയും ഗ്രഹിക്കുകയും ചെയ്തിട്ടുള്ളതാണല്ലൊ.

൨൫. "ആൎക്കുണ്ടോ അവനു കൊടുക്കപ്പെടും": മത്താ. അ. ൧൩. വ ൧൨. വ്യ. നോക്കുക.

൨൬-൨൯. നിലത്തു വിതച്ച വിത്തു കൃഷകൻ പകൽ ഉണരുകയും രാത്രി ഉറങ്ങുകയും ചെയ്താലും അവൻ അറിയാതെ താനേ മുളച്ചു വളൎന്നു ഫലം ചെയ്യുന്നതുപോലെ സുവിശേഷബീജം, മതവിരോധികളുടെ ഉപദ്രവകാലത്തു ദൈവവും മ്ശിഹായും സ്വൎഗ്ഗത്തിൽ ഉറങ്ങുന്നതുപോലെ കാണപ്പെട്ടാലും മുളച്ചു വളൎന്നു ഭൂമി മുഴുവൻ നിറയുകയും ഫലം നൽകുകയും ചെയ്യുന്നു. കൃഷിഫലം വിളയുന്ന സമയമായ ജീവിതാന്ത്യത്തിൽ മരണമാകുന്ന അരിവാൾ വന്നു അറുത്തു കൊതുമ്പുമണികളാകുന്ന ഗുണവാന്മാരെ സ്വൎഗ്ഗീയകളപ്പുരകളിൽ ശേഖരിക്കുന്നു.

## അദ്ധ്യായം ൫.

മ്ശിഹാ പിശാചുക്കളുടെ കൂട്ടത്തെ
പുറത്താക്കുന്നതും, രക്തസ്രവം സുഖപ്പെടുത്തുന്നതും, യോആറാശിൻെറ
മകളെ ഉയിൎപ്പിക്കുന്നതും.

**അ**വൻ കടലിൻെറ അക്കരെ ഗെദ്റായരുടെ ദേശത്തുവന്നു. [മത്ത. അ. ൮. വ. ൨൮: ലൂ. അ. ൮. വ. ൨൬.]

൨. അവൻ പടവിൽനിന്നു ഇറങ്ങിയപ്പോൾ അശുദ്ധാത്മാവുള്ള ഒരു മനുഷ്യൻ പ്രേതാലയങ്ങളിൽനിന്നു അവനു എതിരേ വന്നു.

൩. അവൻ പ്രേതാലയങ്ങളിൽ പാൎത്തിരുന്നു. ചങ്ങലകൾകൊണ്ടു (പോലും) അവനെ ബന്ധിക്കുവാൻ ആൎക്കും കഴിഞ്ഞിരുന്നില്ല.

൪. എന്തുകൊണ്ടെന്നാൽ വിലങ്ങുകൾകൊണ്ടും ചങ്ങലകൾകൊണ്ടും ബന്ധിക്കപ്പെട്ടപ്പോഴെല്ലാം അവൻ ചങ്ങലകൾപൊട്ടിക്കുകയും വിലങ്ങു

കൾ തകൎക്കുകയും ചെയ്തിരുന്നു. അതിനാൽ അവനെ അമൎത്തുവാൻ ആൎക്കും കഴിഞ്ഞിരുന്നില്ല.

൫. അവൻ രാവുംപകലും എപ്പോഴും പ്രേതാലയങ്ങളിലും മലകളിലും ആയിരുന്നു. അവൻ നിലവിളിക്കുകയും കല്ലുകൾകൊണ്ടു തന്നെത്താൻ മുറിപ്പെടുത്തുകയും ചെയ്തിരുന്നു.

൬. എന്നാൽ അവൻ ഈശോയെ ദൂരെനിന്നു കണ്ടപ്പോൾ ഓടിവന്നു അവനെ ആരാധിച്ച്,

൭. വലിയ സ്വരത്തിൽ: ഉന്നതനായ ദൈവത്തിൻെറ പുത്രനായ ഈശോയേ, എനിക്കും നിനക്കും എന്തു? എന്നെ നീ പീഡിപ്പിക്കരുതെന്നു ദൈവത്തെചൊല്ലി നിന്നോടു ഞാൻ അപേക്ഷിക്കുന്നു എന്നു നിലവിളിച്ചു പറഞ്ഞു.

൮. എന്തുകൊണ്ടെന്നാൽ: അശുദ്ധാത്മാവേ, (ഈ) മനുഷ്യനെ വിട്ടു പോകുക എന്നു അവനോടു അവൻ അരുളിച്ചെയ്തിരുന്നു.

൯. നിൻെറ പേർ എന്താകുന്നു എന്നു അവനോടു അവൻ ചോദിച്ചു. ഞങ്ങൾ പലരാകകൊണ്ടു ഞങ്ങളുടെപേർ ലെഗിയോൻ എന്നു അവൻ അവനോടു പറയുന്നു.

൧൦. തന്നെ (ആ) നാട്ടിനുവെളിയിൽ വിട്ടുകളയാതിരിക്കുവാൻ അവൻ അവനോടു വളരെയൊക്കെ അപേക്ഷിച്ചിരുന്നു.

൧൧. എന്നാൽ അവിടെ മലയരികിൽ പന്നികളുടെ ഒരു വലിയ കൂട്ടം മേഞ്ഞുനില്ക്കുന്നുണ്ടായിരുന്നു. [മത്താ. അ. ൮. വ. ൩൦: ലൂ. അ. ൮. വ. ൩൨.]

൧൨. അകയാൽ ആ പിശാചുക്കൾ അവനോടു: ഞങ്ങൾ ആ പന്നികളിൽ പ്രവേശിക്കേണ്ടതിനു ഞങ്ങളെ അവയിലേക്കു വിടുക എന്നു അപേക്ഷിച്ചു പറഞ്ഞിരുന്നു.

൧൩. അവൻ അവൎക്കു അനുവാദം കൊടുത്തു. അപ്പോൾ ആ അശുദ്ധാത്മാക്കൾ പുറപ്പെട്ടു പന്നികളിൽ പ്രവേശിച്ചു. ഉദ്ദേശം രണ്ടായിരം വരുന്ന ആ (പന്നി) കൂട്ടമോ പാറയിലേക്കോടി കടലിൽവീണു വെള്ളത്തിൽ ശ്വാസംമുട്ടിച്ചത്തു.

൧൪. അപ്പോൾ, അവയെ മേയിച്ചിരുന്നവർ ഭയപ്പെട്ടോടിച്ചെന്നു പട്ടണത്തിലും ഗ്രാമങ്ങളിലും പറഞ്ഞു. ആകയാൽ സംഭവിച്ചതു കാണുവാനായി അവർ പുറപ്പെട്ടു.

൧൫. അവർ ഈശോയുടെ അടുക്കൽവന്നു, പിശാചുക്കൾ ബാധിച്ചിരുന്നവൻ— ലെഗിയോൻ ഉണ്ടായിരുന്നവൻ— വസ്ത്രം ധരിച്ചും വിനയമുള്ളവനായും ഇരിക്കുന്നതു കണ്ടു ഭയപ്പെട്ടു.

൧൬. കണ്ടിരുന്നവർ പിശാചുബാധിതനു എന്തു സംഭവിച്ചെന്നും, ആ പന്നികളെപ്പററിയും അവരോടു അറിയിച്ചു.

൧൭. അപ്പോൾ അവർ അവനോടു തങ്ങളുടെ അതിൎത്തിയിൽനിന്നു പോകുവാൻ അപേക്ഷിച്ചുതുടങ്ങി.

൧൮. അവൻ പടവുകയറുകയിൽ പിശാചുക്കൾ ബാധിച്ചിരുന്നവൻ താനും അവനോടുകൂടിയിരിക്കുവാൻ അപേക്ഷിച്ചിരുന്നു.

൧൯. എന്നാൽ അവൻ അവനോടു: നീ നിൻെറ വീട്ടിൽ നിൻെറ ആളുകളുടെ അടുക്കൽചെന്ന് കൎത്താവു നിനക്കു ചെയ്തതും നിന്നോടു കരുണ കാണിച്ചതും അവരെ അറിയിക്കുക എന്നു അരുളിച്ചെയ്തതല്ലാതെ അവനു അനുവാദം നൽകിയില്ല.

൨൦. അതുകൊണ്ടു അവൻ പോയി, ഈശോ അവനു ചെയ്തതെല്ലാം

ദശഗ്രാമങ്ങളിൽ പ്രസ്താവിക്കുവാൻ തുടങ്ങി. ആകയാൽ എല്ലാവരും വിസ്മയിച്ചിരുന്നു.

൨൧. പിന്നെ ഈശോ പടവിൽ ഇക്കരെ കടന്നു കടലരികിൽ ആയിരിക്കയിൽ വളരെ ജനക്കൂട്ടങ്ങൾ വീണ്ടും അവന്റെ അടുക്കൽ വന്നുകൂടി.

൨൨. സംഘപ്രമാണികളിൽ യോആറാശ് എന്നുപേരുള്ള ഒരുത്തനും വന്നു. അവൻ ഈശോയെ കണ്ടപ്പോൾ അവന്റെ കാലുകളുടെ അടുക്കൽ വീണു്, [മത്താ. അ. ൯. വ. ൧൮: ലൂ. അ. ൮. വ. ൪൧.]

൨൩. അവനോടു: എന്റെ മകൾ അവശതയിൽ ആയിരിക്കുന്നു. നീ വന്നു അവളുടെമേൽ നിന്റെ കൈവെക്കുക. എന്നാൽ അവൾ സുഖപ്പെട്ടു ജീവിക്കും എന്നുപറഞ്ഞു അവനോടു വളരെയൊക്കെ അപേക്ഷിച്ചിരുന്നു.

൨൪. അതുകൊണ്ടു ഈശോ അവനോടുകൂടെപ്പോയി. വളരെ ജനക്കൂട്ടവും അവനോടുകൂടിച്ചേർന്നു അവനെ തിക്കിയിരുന്നു.

൨൫. പന്ത്രണ്ടു വത്സരങ്ങളായിട്ടു രക്തസ്രവമുള്ളവളായി, (൨൬)

൨൬. പല വൈദ്യന്മാരിൽ നിന്നും വളരെയൊക്കെ സഹിക്കയും തനിക്കുള്ളതെല്ലാം ചെലവു ചെയ്കയും ചെയ്തിട്ടും അധികമായി പീഡിപ്പിക്കപ്പെട്ടതല്ലാതെ യാതൊരു സഹായവും ലഭിക്കാത്തവളായിരുന്ന (൨൫) «ഒരു സ്ത്രീ»

൨൭. ഈശോയെപ്പററി കേട്ടപ്പോൾ ജനക്കൂട്ടത്തിന്റെ തിക്കലിൽ അവന്റെ പിറകിൽക്കൂടിവന്നു അവന്റെ വസ്ത്രത്തിൽ തൊട്ടു.

൨൮. എന്തുകൊണ്ടെന്നാൽ, ഞാൻ അവന്റെ വസ്ത്രമെങ്കിലും തൊട്ടാൽ ഞാൻ രക്ഷപ്പെടും എന്നു അവൾ പറഞ്ഞിരുന്നു.

൨൯. അവളുടെ രക്തത്തിന്റെ ഉറവ തൽക്ഷണം വററി. തന്റെ ബാധയിൽനിന്നു താൻ സുഖപ്പെടുത്തപ്പെട്ടു എന്നു തന്റെ ശരീരത്തിൽ അവൾ സ്പർശിക്കയും ചെയ്തു.

൩൦. ഈശോയാകട്ടെ തന്നിൽനിന്നു ശക്തിപുറപ്പെട്ടു എന്നു തന്നിൽതന്നെ ഉടനെ അറിഞ്ഞിട്ടു ജനക്കൂട്ടത്തിന്റെ അടുക്കലേക്കു തിരിഞ്ഞു്: എന്റെ വസ്ത്രങ്ങൾ തൊട്ടതു ആർ? എന്നു ചോദിച്ചു.

൩൧. അവന്റെ ശിഷ്യന്മാർ അവനോടു: ജനക്കൂട്ടങ്ങൾ നിന്നെ തിക്കുന്നു എന്നു നീ കാണുന്നുവല്ലൊ. എന്നിരിക്കെ എന്നെ തൊട്ടതു ആർ എന്നു നീ ചോദിക്കുന്നുവൊ? എന്നു ചോദിക്കുന്നു.

൩൨. അവനോ ഇതു ചെയ്തതു ആരെന്നു കാണുവാൻ ചുററും നോക്കിയിരുന്നു.

൩൩. ആ സ്ത്രീയാകട്ടെ, തനിക്കു സംഭവിച്ചതു അറിഞ്ഞു ഭയന്നു വിറച്ചുകൊണ്ടു്, വന്നു അവന്റെ സന്നിധിയിൽ വീണു സത്യം മുഴുവൻ അവനോടു പറഞ്ഞു.

൩൪. അവനോ അവളോടു: എന്റെ മകളേ, നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു; നീ സമാധാനത്തോടുകൂടിപോകുക, നിന്റെ ബാധയിൽനിന്നു സ്വസ്ഥയായിരിക്കുകയും ചെയ്യുക എന്നു അരുളിച്ചെയ്തു. [ലൂ. അ. ൭. വ. ൫൦; അ.൮. വ.൪൮.]

൩൫. അവൻ സംസാരിച്ചുകൊണ്ടിരിക്കയിൽതന്നെ സംഘപ്രമാണിയുടെ വീട്ടിലുള്ളവരിൽ നിന്നു (ചിലർ) വന്നു: നിന്റെ മകൾ മരിച്ചുപോയി; ഇനി ഗുരുവിനെ നീ ബുദ്ധിമുട്ടിക്കുന്നതെന്തിനു? എന്നു പറയുന്നു.

൩൬. എന്നാൽ ഈശോ അവർ പറഞ്ഞ വാക്കുകേട്ടു ആ സംഘപ്ര

മാണിയോടു: നീ ഭയപ്പെടേണ്ടാ, വിശ്വസിക്കുകമാത്രം ചെയ്യുക എന്നു അരുളിച്ചെയ്തു.

൩൭. ശെമ്ഓൻകേപ്പായും, യാക്കോബും, യാക്കോബിന്റെ സഹോദരനായ യോഹന്നാനുമല്ലാതെ ഒരു മനുഷ്യനും തന്നോടുകൂടെ ചെല്ലുവാൻ അവൻ സമ്മതിച്ചില്ല.

൩൮. പിന്നെ അവർ ആ സംഘപ്രമാണിയുടെ വീട്ടിൽ വന്നു. അപ്പോൾ ഉഴറുന്നവരെയും കരയുന്നവരെയും മുറയിടുന്നവരെയും അവൻ കണ്ടു.

൩൯. അവൻ അകത്തുപ്രവേശിച്ചു അവരോടു: നിങ്ങൾ ഉഴറുന്നതും കരയുന്നതും എന്തിനു? പെൺകുട്ടി ഉറങ്ങുകയല്ലാതെ മരിച്ചിട്ടില്ല എന്നു അരുളിച്ചെയ്തു.

൪൦. അവരോ അവനെ പരിഹസിച്ചിരുന്നു. ഈശോയാകട്ടെ എല്ലാവരെയും പുറത്താക്കി പെൺകുട്ടിയുടെ അപ്പനേയും അവളുടെ അമ്മയേയും തന്നോടുകൂടിയുണ്ടായിരുന്നവരേയും കൂട്ടിക്കൊണ്ടു പെൺകുട്ടി കിടന്നിരുന്ന സ്ഥലത്തു പ്രവേശിച്ചു,

൪൧. പെൺകുട്ടിയുടെ കൈക്കു പിടിച്ചുകൊണ്ടു അവളോടു: ത്ത്ലീസാ ക്കുമി എന്നു അരുളിച്ചെയ്തു.

൪൨. ഉടനെ പെൺകുട്ടി എഴുന്നേററു നടന്നിരുന്നു; എന്തെന്നാൽ അവൾക്കു പന്ത്രണ്ടു വയസ്സുണ്ടായിരുന്നു. അപ്പോൾ അവർ അത്യന്തം വിസ്മയിച്ചു.

൪൩. ഒരു മനുഷ്യനും ഇതു അറിയരുതെന്നു അവൻ അവരോടു വളരെയൊക്കെ കല്പിക്കയും അവൾക്കു ഭക്ഷിപ്പാൻ കൊടുക്കുവാൻ അരുളിച്ചെയ്കയും ചെയ്തു.

## വ്യാഖ്യാനം.

൨. "ഒരു മനുഷ്യൻ": മത്താ. അ. ൮. വ. ൨൮. വ്യാ. നോക്കുക.

൯. "ലെഗിയോൻ": ന്നൂന്നൂറു പടയാളികൾ ഉള്ള ഒരു റോമാപ്പട്ടാളവകുപ്പിനാണു 'ലെഗിയോൻ' എന്നു പറയുന്നതു്. ഇവിടെ നിശ്ചിതസംഖ്യ അനിശ്ചിതസംഖ്യ കാണിക്കുവാൻ പ്രയോഗിച്ചിരിക്കുന്നു. വളരെ എന്നൎത്ഥം.

൨൩. "എന്റെ മകൾ അവശതയിൽ ആയിരിക്കുന്നു": മത്താ. അ. ൯. വ. ൧൮.ൽ "എന്റെ മകൾ ഇപ്പോൾതന്നെ മരിച്ചുപോയി" എന്നാണു പറഞ്ഞിരിക്കുന്നതു്. മൎക്കോസു്, ബാലികയുടെ അപ്പന്റെ വാക്കുകളും, മത്തായി അവന്റെ വിചാരവും രേഖപ്പെടുത്തിയിരിക്കുന്നു എന്നല്ലാതെ ഈ വാക്യങ്ങൾ തമ്മിൽ വിരുദ്ധമല്ല. അപ്പൻ മകളെ വിട്ടുപോന്ന സമയം അവൾ ആസന്നമരണയായിരുന്നെന്നു ലൂ. അ. ൮. വ. ൪൨.ൽ നിന്നു നാമറിയുന്നു. ഈ അവസ്ഥയിൽ ഇരുന്ന മകൾ താൻ മ്ശിഹായുടെ സന്നിധിയിൽ എത്തി സംസാരിക്കുന്നനേരം കൊണ്ടു മരണം പ്രാപിച്ചിരിക്കണം എന്നായിരുന്നു അവന്റെ വിചാരം. അപ്പൻ പുറപ്പെട്ട സമയം ബാലിക മരിച്ചിരുന്നില്ല എന്നതു പിന്നീടുണ്ടായ മരണഅറിയിപ്പിൽനിന്നു ഗ്രാഹ്യമാണല്ലോ.

൨൮. "വസ്ത്രമെങ്കിലും തൊട്ടാൽ": മത്താ. അ. ൯. വ. ൨൦-ൽ 'വസ്ത്രത്തിന്റെ വിളുമ്പു' എന്നും, ലൂ. അ. ൮. വ. ൪൪-ൽ 'വസ്ത്രത്തിന്റെ അററം' എന്നുമാണു കാണുന്നതു്. വിളുമ്പു് അഥവാ അററം യഹൂദാചാരം അനുസരിച്ചു വസ്ത്രത്തിൽ ഉണ്ടായിരുന്ന പൊടിപ്പു അഥവാ തൊങ്ങൽ ആണു്. (സം. അ. ൧൫. വ. ൩൮. വ്യാ. നോക്കുക.) സൎവ്വശക്തനായ ദൈവം തന്റെ വിശുദ്ധന്മാരുടെയും വിശ്വസ്തശുശ്രൂഷികളുടെയും അവശിഷ്ടങ്ങൾക്കും അവർ ഉപയോഗിച്ചിരുന്ന വസ്തുക്കൾക്കും ഒരു ശക്തിവിശേഷം ചിലപ്പോൾ നൽകാറുണ്ടു്. വി. പത്രോസിന്റെ നി

ഴല്യം (നട. അ. ൭. വ. ൧൭), വി. പൌലോസിന്റെ ശരീരം സ്പശിച്ച വസ്ത്രങ്ങളും (നട. അ. ൧൯. വ. ൧൨.) മൂലം രോഗശാന്തിയും പിശാചുബാധയിൽനിന്നു വിമോചനവും, എലീശാനിബ്യായുടെ അസ്ഥിസ്പശനത്താൽ മൃതനു ഉത്ഥാനവും (൨. രാജ. അ. ൧൩. വ. ൨൧.) ഉണ്ടായതായി നാം വായിക്കുന്നു. രക്തസ്രവമുള്ള സ്ത്രീ മ്ശീഹായുടെ വസ്ത്രപുച്ഛം മാത്രമേ സ്പശിച്ചുള്ളു എങ്കിലും രോഗശമനത്തിനുള്ള ശക്തി മ്ശീഹായിൽ നിന്നു പുറപ്പെട്ടു എന്നു വ. ൩൦.ൽ പറഞ്ഞിരിക്കുന്നു. ഇങ്ങനെ തന്നെ വിശുദ്ധന്മാർ തങ്ങളുടെ അവശിഷ്ടങ്ങളോ തങ്ങൾ ഉപയോഗിച്ച വസ്തുക്കളോ മൂലം അത്ഭുതങ്ങൾ പ്രവത്തിക്കുമ്പോഴും അവർ ആ അത്ഭുതങ്ങൾക്കു ഒരുപകരണം മാത്രമായിരിക്കുന്നതേയുള്ളു. ദൈവവരവും ശക്തിയും പുറപ്പെടുന്നതു ന. രക്ഷകനിൽനിന്നു മാത്രമാണു. ഇരുമ്പിനെ ആകഷിക്കുവാൻ കാന്തത്തിനു ശക്തി നൽകിയ സവ്വശക്തൻ വിശ്വാസപൂവ്വം തൊട്ടവൎക്കു സുഖമുണ്ടാവാനുള്ള ശക്തി വസ്ത്രത്തിനു പ്രദാനം ചെയ്തു.

൩൬. "വിശ്വസിക്കുകമാത്രം ചെയ്യുക": ഇതും ഇതുപോലെയുള്ള വാക്യങ്ങളും തെററായി വ്യാഖ്യാനിച്ചുകൊണ്ടു നീതീകരണത്തിനു വിശ്വാസം മാത്രം മതിയെന്നു പാഷണ്ഡികൾ പറയുന്നു. എന്നാൽ താൻ അത്ഭുതം പ്രവത്തിക്കണമെങ്കിൽ തന്റെ സവ്വശക്തിയിൽ വിശ്വാസമുണ്ടായിരിക്കണമെന്നും, ഈ വിശ്വാസമില്ലാതിരുന്നാൽ താൻ യാതൊരു അത്ഭുതവും പ്രവത്തിക്കുകയില്ലെന്നും മാത്രമേ ദൈവം അരുളിച്ചെയ്യുന്നുള്ളു. അ. ൩. വ. ൭. നോക്കുക.

൩൯. "പെൺകുട്ടി ഉറങ്ങുകയല്ലാതെ മരിച്ചിട്ടില്ല": അവൾ യഥാത്ഥത്തിൽ മരിച്ചുപോയിരുന്നു. (വ. ൩൫.) എങ്കിലും അവളുടെ ജീവകാലം അവസാനിച്ചിട്ടില്ലാതിരുന്നതിനാൽ. ന. കത്താവു് അവളുടെ മരണത്തെ ഉറക്കത്തോടു സമമാക്കുന്നു.

൪൧. "ത്ത്ലീസാ ക്രൂമി": സുറിയാനിപദങ്ങൾ. (ത്ത്ലീസാ=ബാലിക + ക്രൂമി=എഴുന്നേല്ക്കുക.) ബാലേ, എഴുന്നേല്ക്കുക എന്നത്ഥം. അന്യഭാഷകളിൽ ഉച്ചാരണസൌഗമ്യത്തിനായി ആദ്യപദത്തോടു ഒരു 'അ'കാരം ചേക്കുക നിമിത്തം 'തലീത്താ' എന്നു രൂപാന്തരപ്പെടുവാനിടയായിട്ടുണ്ടു്. 'ത'യും 'സ'യും സുറിയാനിയിലെ ഒരേ അക്ഷരത്തിന്റെ മൃദുഖരോച്ചാരണങ്ങൾ മാത്രമാണു്. അവസാനപദത്തിന്റെ അന്ത്യാക്ഷരമായ 'യോദ്' രണ്ടാംശതാബ്ദംവരെ 'ഇ'കാരം ചേത്തു 'ക്രൂമി' എന്നു ശബ്ദിച്ചിരുന്നു. അന്യഭാഷകളിലെ ഉദ്ധാരണത്തിൽ 'ക്രൂമി' എന്നു കാണുന്നതിന്റെ ഹേതു ഇതാണു്. രണ്ടാംശതാബ്ദത്തിനു ശേഷമാകട്ടെ 'ക്രൂമ്' എന്നേ സുറിയാനിയിൽ അതു ശബ്ദിക്കാറുള്ളു. 'ക്രൂമ്' എന്ന ശബ്ദരീതിയും ചില ആധുനിക വിവത്തനങ്ങളിൽ സ്വീകരിച്ചുതുടങ്ങിയിരിക്കുന്നതായി കാണുന്നു. പഴയക്രൈസ്തവസുറിയാനിക്കാരുടെ സുറിയാനിശബ്ദമാണു പുതിയനിയമഗ്രന്ഥങ്ങൾ എഴുതപ്പെട്ടകാലത്തു നടപ്പിലിരുന്നതെന്നു 'ത്ത്ലീസ' ശബ്ദം തെളിയിക്കുന്നുണ്ടല്ലൊ.

## അദ്ധ്യായം ൬.

മ്ശീഹാ നസ്രസിൽ ഉപദേശിക്കുന്നു; പന്ത്രണ്ടു ശ്ലീഹന്മാരെ അയയ്ക്കുന്നു; അഞ്ചു് അപ്പംകൊണ്ടു് അയ്യായിരംപേൎക്കു ഭക്ഷണം കൊടുക്കുന്നു; കടലിൻമീതെ നടക്കുന്നു.

അനന്തരം അവൻ അവിടെനിന്നു പുറപ്പെട്ടു തന്റെ പട്ടണത്തിൽ വന്നു. അവന്റെ ശിഷ്യന്മാരും അവനോടുകൂടിപ്പോയിരുന്നു. [മത്താ. അ. ൧൩. വ. ൫൪: ലൂ. അ. ൪. വ. ൧൬.]

൨. ശാബതം ആയപ്പോൾ അവൻ സംഘത്തിൽ ഉപദേശിക്കുവാൻ തുടങ്ങി. കേട്ടിരുന്ന പലരും ആശ്ചൎയ്യപ്പെട്ടു (ഇങ്ങനെ) പറഞ്ഞിരുന്നു: ഇവന്നു ഇവ എവിടെനിന്നു? ഇവന്റെ കൈകളാൽ ഇപ്രകാരമുള്ള അത്ഭുതങ്ങൾ സംഭവിക്കുവാൻ തക്കവണ്ണം ഇവന്നു നൽകപ്പെട്ടിരിക്കുന്ന ജ്ഞാനം എങ്ങനെയുള്ളതു?

൩. ഇവൻ മറിയത്തിന്റെ മകനും യാക്കോബിന്റെയും യോസേയുടെയും യൂദായുടെയും ശെമ്ഓന്റെയും സഹോദരനുമായ തച്ചനല്ലയോ? ഇതാ! ഇവന്റെ സഹോദരികൾ ഇവിടെ നമ്മോടുകൂടി ഇല്ലയൊ? ഇങ്ങനെ അവർ അവനിൽ ഇടറൽപ്പെട്ടിരുന്നു. [യോ. അ. ൬. വ. ൪൨.]

൪. അപ്പോൾ ഈശോ അവരോടു: പ്രവാചകൻ തന്റെ നഗരത്തിലും, തന്റെ ചാൎച്ചക്കാരുടെ ഇടയിലും, തന്റെ ഭവനത്തിലുമല്ലാതെ അവമതിക്കപ്പെട്ടവൻ ആകുന്നില്ല എന്നു അരുളിച്ചെയ്തു. [മത്താ. അ. ൧൩. വ. ൫൭: ലൂ. അ. ൪. വ. ൨൪: യോഹ. അ. ൪. വ. ൪൪.]

൫. ഏതാനും രോഗികളുടെമേൽ തന്റെ കൈവെച്ചു സുഖപ്പെടുത്തുവാനല്ലാതെ ഒരു അത്ഭുതം പോലും അവിടെ പ്രവൎത്തിക്കുവാൻ അവന്നു കഴിഞ്ഞില്ല.

൬. അവരുടെ വിശ്വാസക്കുറവു നിമിത്തം അവൻ വിസ്മയിച്ചിരുന്നു. നഗരങ്ങളിൽ ഉപദേശിച്ചുകൊണ്ടു അവൻ ചുററിസ്സഞ്ചരിച്ചുമിരുന്നു.

൭. അനന്തരം അവൻ തന്റെ പന്ത്രണ്ടുപേരേയും വിളിച്ചു ഇരുവരിരുവരായി അവരെ അയസ്സുവാൻ തുടങ്ങി. അവർ പുറത്താക്കേണ്ടിയിരുന്ന അശുദ്ധാത്മാക്കളുടെമേൽ അവൎക്കു അധികാരവും കൊടുത്തു. [മത്താ. അ. ൧൦. വ. ൧: മൎക്കോ. അ. ൩. വ. ൧൩-൧൫: ലൂ. അ. ൯. വ. ൧.]

൮. അവൻ അവരോടു: വഴിക്കു വടിമാത്രമല്ലാതെ, ഭാണ്ഡമൊ, അപ്പമൊ, തങ്ങളുടെ മടിശ്ശീലകളിൽ പണമൊ ഒന്നും അവർ എടുക്കരുതു്, (൯)

൯. എന്നാൽ അവൎക്കു ചെരിപ്പുകൾ ധരിക്കാം, എങ്കിലും രണ്ടുഉടുപ്പുകൾ ധരിക്കരുതു (൮) «എന്നുകല്പിച്ചു». [നട. അ. ൧൨. വ. ൮.]

൧൦. അവൻ വീണ്ടും അവരോടു അരുളിച്ചെയ്തു: നിങ്ങൾ ഏതു വീട്ടിൽ പ്രവേശിക്കുന്നുവോ അവിടെനിന്നു പുറപ്പെടുന്നതുവരെ നിങ്ങൾ അവിടെ പാൎക്കുവിൻ.

൧൧. എന്നാൽ ആരെങ്കിലും നിങ്ങളെ സ്വീകരിക്കാതെയും നിങ്ങളുടെ വാക്കു കേൾക്കാതെയുമിരുന്നാൽ നിങ്ങൾ അവിടെ നിന്നു പുറപ്പെടുമ്പോൾ നിങ്ങളുടെ കാലുകളുടെ അടിയിലെപൊടി അവൎക്കു സാക്ഷ്യത്തിനായി തട്ടിക്കളയുവിൻ. വിധിദിവസത്തിൽ സ്ദോമിനും ആമോറായിക്കും ആ പട്ടണത്തെക്കാൾ ആശ്വാസമുണ്ടായിരിക്കുമെന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു. [മത്താ. അ. ൧൦. വ. ൧൪: ലൂ. അ. ൯. വ. ൫. നട. അ. ൧൩. വ. ൫൧; അ. ൧൮. വ. ൬.]

൧൨. ഇങ്ങനെ അവർ പുറപ്പെട്ടുപോയി പശ്ചാത്തപിക്കുവാൻ (ജനങ്ങളോടു) പ്രസംഗിച്ചിരുന്നു.

൧൩. അവർ വളരെ പിശാചുക്കളെ പുറത്താക്കുകയും വളരെ രോഗികളെ തൈലം പൂശി സുഖപ്പെടുത്തുകയും ചെയ്തിരുന്നു. [യാക്കോ. അ. ൫. വ. ൧൪.]

൧൪. ഇങ്ങനെ ഈശോയുടെപേർ

തനിക്ക അറിയപ്പെട്ടതായിത്തിരുക യാൽ ഹേറോദേസ് രാജാവും അവ നെപ്പററി കേട്ടിട്ട: സ്നാപകയോഹ ന്നാൻ മരിച്ചവരിൽനിന്ന ഉയിൎത്തു; അതുകൊണ്ടാകുന്ന അവൻമൂലം അ ത്ഭുതങ്ങൾ നടക്കുന്നതു എന്ന പറ ഞ്ഞിരുന്നു. [മത്താ. അ. ൧൪. വ. ൧, ൨: ലൂ. അ. ൯. വ. ൭.]

൧൫. അവൻ ഏലിയാ ആകുന്ന എ ന്ന മററു ചിലരും, അവൻ പ്രവാചക ന്മാരിൽ ഒരുത്തനെപ്പോലെ ഒരു പ്ര വാചകനാകുന്ന എന്ന വേറെ ചില രും പറഞ്ഞിരുന്നു.

൧൬. എന്നാൽ ഹേറോദേസ് (വ ൎത്തമാനം) കേട്ടപ്പോൾ: ഞാൻ ആരു ടെ തലവെട്ടിയോ ആ യോഹന്നാൻ തന്നെ മരിച്ചവരിൽനിന്ന ഉയിൎത്തി രിക്കുന്നു എന്നുപറഞ്ഞു.

൧൭. ഹേറോദേസാകട്ടെ താൻ പ രിഗ്രഹിച്ചിരുന്നവളായി തന്റെ സ ഹോദരൻ പീലിപ്പോസിന്റെ ഭാ ൎയ്യയായ ഹേറോദിയാ നിമിത്തം ആ ളയച്ചു യോഹന്നാനെ പിടിച്ചു അവ നെ കാരാഗൃഹത്തിലാക്കിയിരുന്നു. [ലൂ. അ. ൩. വ. ൧൯.]

൧൮. എന്തുകൊണ്ടെന്നാൽ നി ന്റെ സഹോദരന്റെ ഭാൎയ്യയെ പ രിഗ്രഹിക്കുവാൻ നിനക്ക പാടില്ല. എന്ന യോഹന്നാൻ ഹേറോദേസി നോട പറഞ്ഞിരുന്നു. [ആച. അ. ൧൮. വ. ൧൬.]

൧൯. ഈ ഹേറോദിയായോ അ വനെ ദ്വേഷിക്കയും അവനെ കൊ ല്ലുവാൻ ആഗ്രഹിക്കയും ചെയ്തിരുന്നു, എങ്കിലും അവൾക്ക സാധിച്ചിരുന്നി ല്ല.

൨൦. എന്തുകൊണ്ടെന്നാൽ യോ ഹന്നാൻ നീതിമാനും പരിശുദ്ധനു മാകുന്ന എന്നറിയുകകൊണ്ട ഹേറോ ദേസ് അവനെ ഭയപ്പെടുകയും, അ വനെ കാത്തുകൊൾകയും, വളരെ കാൎയ്യങ്ങളിൽ അവന്റെ വാക്കകേട്ട പ്രവൎത്തിക്കുകയും, സന്തോഷത്തോട കൂടി അവന്റെ വചനം അനുസ രിക്കുകയും ചെയ്തിരുന്നു.

൨൧. എന്നാൽ ഹേറോദേസ് ത ന്റെ പ്രമാണികൾക്കും, സഹസ്രാ ധിപന്മാൎക്കും, ഗലീലായിലെ തലവ ന്മാൎക്കും തന്റെ ജനനോത്സവത്തിൽ അത്താഴം കൊടുത്തിരുന്ന പ്രസിദ്ധ ദിവസം വന്നു.

൨൨. അപ്പോൾ ഹേറോദിയായു ടെമകൾ പ്രവേശിച്ചു നൃത്തംചെ യ്തു ഹേറോദേസിനെയും അവനോ ടുകൂടി വിരുന്നിന് ഇരുന്നിരുന്നവ രെയും പ്രസാദിപ്പിച്ചു. ആകയാൽ രാജാവു ബാലികയോട: നിനക്കിഷ്ട മുള്ളതു എന്നോട ചോദിക്കുക; നിന ക്ക ഞാൻ തരാം എന്നുപറഞ്ഞു.

൨൩. എന്നോട നീ ചോദിക്കുന്ന തു് എന്തും, എന്റെ രാജ്യത്തിന്റെ പകുതിവരെയും, നിനക്ക ഞാൻ ത രാം എന്ന അവൻ അവളോട സത്യം ചെയ്തു.

൨൪. അവളോ പുറപ്പെട്ടുപോയി: ഞാൻ അവനോട എന്തുചോദിക്ക ണം എന്ന തന്റെ അമ്മയോട ചോ ദിക്കുന്നു. സ്നാപകയോഹന്നാന്റെ ത ല എന്നുഅവൾഅവളോട പറയുന്നു.

൨൫. അവൾ ഉടനെ ഉത്സാഹ പൂൎവ്വം രാജാവിന്റെ അടുക്കൽ പ്ര വേശിച്ചു അവനോട: സ്നാപകയോ ഹന്നാന്റെ തല ഒരു താലത്തിൽ ഈ നാഴികയിൽ എനിക്ക നീ തരണമെ ന്ന ഞാൻ ആഗ്രഹിക്കുന്നു എന്ന പറ യുന്നു.

൨൬. അപ്പോൾ രാജാവു വളരെ ദുഃഖിച്ചു. എങ്കിലും ആണകൾ നിമി ത്തവും ഭക്ഷണത്തിനിരുന്നിരുന്നവർ നിമിത്തവും (അതു) അവൾക്ക നി

ഷേധിക്കുവാൻ അവന്നു മനസ്സുണ്ടായില്ല.

൨൭. മറിച്ചു്, രാജാവു ഉടനെ ആയുധധാരിയായ ഒരു സേവകനെ അയച്ചു യോഹന്നാന്റെ തലകൊണ്ടുവരുവാൻ കല്പിച്ചു. ആകയാൽ അവൻ പോയി കാരാഗൃഹത്തിൽ വെച്ചു യോഹന്നാന്റെ തലവെട്ടി,

൨൮. ഒരു താലത്തിൽ കൊണ്ടുവന്നു ബാലികക്കു കൊടുക്കുകയും ആ ബാലിക അവളുടെ അമ്മക്കുകൊടുക്കുകയും ചെയ്തു.

൨൯. അനന്തരം അവന്റെ ശിഷ്യന്മാർ (അതു) കേട്ടുവന്നു അവന്റെ പ്രേതം എടുത്തു കല്ലറയിൽ വെച്ചു. [മത്താ. അ. ൧൪. വ. ൧൨.]

൩൦. പിന്നെ ശ്ലീഹന്മാർ ഈശോയുടെ അടുക്കൽ വന്നുകൂടി തങ്ങൾ ചെയ്തതൊക്കെയും തങ്ങൾ ഉപദേശിച്ചതുമെല്ലാം അവനോടു പറഞ്ഞു. [ലൂ. അ. ൯. വ. ൧൦.]

൩൧. അപ്പോൾ അവൻ അവരോടു: വരുവിൻ, നമുക്കു തനിയേ വിജനസ്ഥലത്തേക്കു പോകാം, നിങ്ങൾ അല്പം വിശ്രമിക്കുവിൻ എന്നു അരുളിച്ചെയ്തു. എന്തുകൊണ്ടെന്നാൽ പോകുന്നവരും വരുന്നവരും വളരെയായിരുന്നു; അതിനാൽ അവക്കു ഭക്ഷണം കഴിക്കുവാൻപോലും സൌകൎയ്യമുണ്ടായിരുന്നില്ല. [മത്താ. അ. ൧൪. വ. ൧൩: ലൂ. അ. ൯. വ. ൧൦: യോഹ. അ. ൬. വ. ൧.]

൩൨. ഇങ്ങനെ അവർ തനിയേ പടവുവഴി ഒരു വിജനസ്ഥലത്തേക്കു പോയി.

൩൩. എന്നാൽ പലരും അവർ പോകുന്നതു കണ്ടു് അവരെ അറിഞ്ഞു് എല്ലാ പട്ടണങ്ങളിൽനിന്നും കരവഴി ഓടി അവന്നു മുമ്പേ അവിടെ എത്തി.

൩൪. ഈശോയാകട്ടെ പുറപ്പെട്ടു് ഇടയനില്ലാത്ത ആടുകൾക്കു സമമായിരുന്ന ജനക്കൂട്ടങ്ങളെ കണ്ടിട്ടു അവരുടെമേൽ മനസ്സലിഞ്ഞു് വളരെ കാൎയ്യങ്ങൾ അവരെ പഠിപ്പിക്കുവാൻ തുടങ്ങി. [മത്താ. അ. ൯. വ. ൩൬; അ. ൧൪. വ. ൧൪.]

൩൫. പിന്നെ നേരം വൈകിയപ്പോൾ അവന്റെ ശിഷ്യന്മാർ അവന്റെ പക്കൽ അടുത്തു അവനോടു പറയുന്നു: ഇതു ഒരു വിജനസ്ഥലമാകുന്നു, നേരവും വൈകി.

൩൬. അവക്കു ഭക്ഷിക്കുവാൻ യാതൊന്നും ഇല്ലാത്തതുകൊണ്ടു ചുററുമുള്ള പറമ്പുകളിലും ഗ്രാമങ്ങളിലും ചെന്നു തങ്ങൾക്കായി അപ്പം വാങ്ങുവാൻ അവരെ പിരിച്ചുവിടുക. [ലൂ. അ. ൯. വ. ൧൨.]

൩൭. അതിനു അവൻ അവരോടു: നിങ്ങൾ അവക്കു ഭക്ഷിക്കുവാൻ കൊടുക്കുവിൻ എന്നു അരുളിച്ചെയ്തു. അവർ അവനോടു: ഞങ്ങൾ പോയി ഇരുനൂറു ദേനാറാകൾക്കു അപ്പം വാങ്ങി അവക്കു ഭക്ഷിക്കുവാൻ കൊടുക്കാം എന്നു പറയുന്നു.

൩൮. അവനോ അവരോടു: നിങ്ങൾക്കു ഇവിടെ എത്ര അപ്പങ്ങളുണ്ടെന്നു നിങ്ങൾ പോയി നോക്കുവിൻ എന്നു അരുളിച്ചെയ്തു. അവർ നോക്കീട്ടു: അഞ്ചു അപ്പങ്ങളും രണ്ടു മത്സ്യങ്ങളും എന്നു അവനോടു പറയുന്നു. [മത്താ. അ. ൧൪. വ. ൧൭.]

൩൯. അപ്പോൾ അവൻ അവരോടു അവരേവരെയും പുല്ലിന്മേൽ പന്തിപന്തിയായി ഇരുത്തുവാൻ കല്പിച്ചു. [യോഹ. അ. ൬. വ. ൧൦.

൪൦. ആകയാൽ അവർ നൂറുവിതവും അമ്പതുവിതവും പന്തിപന്തിയായി ഇരുന്നു.

൪൧. പിന്നെ അവൻ ആ അഞ്ചു

അപ്പങ്ങളും ഇരുമത്സ്യങ്ങളും എടുത്തു, സ്വൎഗ്ഗത്തിലേക്ക നോക്കി ആശീൎവ്വദിച്ചു, അപ്പംമുറിച്ചു അവൎക്ക വിളമ്പുവാനായി തന്റെ ശിഷ്യന്മാൎക്ക കൊടുത്തു. ആ രണ്ടു മത്സ്യങ്ങളും അവൎക്കെല്ലാം അവൻ ഭാഗിച്ചുകൊടുത്തു.

൪൨. എല്ലാവരും ഭക്ഷിച്ചു തൃപ്തരായി.

൪൩. കഷണങ്ങളും മീൻനുറുക്കകളും പന്ത്രണ്ടുകൊട്ട നിറച്ചു അവർ എടുക്കകയും ചെയ്തു.

൪൪. അപ്പം ഭക്ഷിച്ചവരോ അയ്യായിരം പുരുഷന്മാരായിരുന്നു.

൪൫. താൻ ജനക്കൂട്ടങ്ങളെ പിരിച്ചുവിടുന്നതിനിടക്ക പടവിൽ കയറി തനിക്ക മുമ്പായി മറുകരെ ബേസ്സയ്യാദായിലേക്ക പോകുവാൻ തന്റെ ശിഷ്യന്മാരെ അവൻ ഉടനെ നിഷ്കൎഷിച്ചു.

൪൬. അവരെ പിരിച്ചുവിട്ട ശേഷം പ്രാൎത്ഥിക്കുവാനായി അവൻ മലയിലേക്ക പോയി.

൪൭. എന്നാൽ വൈകുന്നേരമായപ്പോൾ പടവു് നടുക്കടലിലും അവൻ മാത്രം കരയിലും ആയിരുന്നു.

൪൮. അവർ തണ്ടു വലിച്ചു വലയുന്നതു അവൻ കണ്ടു. എന്തുകൊണ്ടെന്നാൽ കാറ്റു അവൎക്ക വിരോധമായിരുന്നു. രാത്രിയുടെ നാലാം യാമത്തിലോ ഈശോ വെള്ളത്തിന്മേൽ നടന്നു അവരുടെ അടുക്കൽവന്നു് അവരെ കടന്നുപോകുവാൻ ഭാവിച്ചു. [മത്താ. അ. ൧൪ വ. ൨൫.]

൪൯. എന്നാൽ അവൻ വെള്ളത്തിന്മേൽ നടക്കുന്നതു കണ്ടു അതു വ്യാജദൎശനമാണെന്നു കരുതി അവർ നിലവിളിച്ചു.

൫൦. എന്തുകൊണ്ടെന്നാൽ എല്ലാവരും അവനെ കണ്ടു ഭയപ്പെട്ടു. ഉടനെ അവൻ അവരോടു സംസാരിച്ചു: നിങ്ങൾ ധൈൎയ്യപ്പെടുവിൻ, ഞാനാകുന്നു, ഭയപ്പെടേണ്ടാ എന്നു അവരോടു അരുളിച്ചെയ്തു.

൫൧. പിന്നെ അവൻ പടവിൽ അവരുടെ അടുക്കൽ കയറി. അപ്പോൾ കാറ്റു ശമിച്ചു. അവരോ ഉള്ളിൽ വളരെ ആശ്ചൎയ്യപ്പെട്ടു പരിഭ്രമിച്ചിരുന്നു.

൫൨. എന്തുകൊണ്ടെന്നാൽ അവരുടെ ഹൃദയം കടുത്തിരുന്നതിനാൽ ആ അപ്പത്തിൽനിന്നു അവർ ഗ്രഹിച്ചിരുന്നില്ല.

൫൩. അവർ കര കടന്നപ്പോൾ ഗേനേസാർ ദേശത്തു വന്നു. [മത്താ. അ. ൧൪. വ. ൩൪.]

൫൪. അവർ കപ്പലിൽനിന്നു ഇറങ്ങിയ ഉടനെ ആ സ്ഥലത്തെ ജനങ്ങൾ അവനെ അറിഞ്ഞു.

൫൫. അവർ ആ ദേശത്തെല്ലാം ഓടി (രോഗങ്ങളാൽ) കഠിനമായി ബാധിക്കപ്പെട്ടിരുന്നവരെ കട്ടിലുകളിൽ എടുത്തു് അവൻ ഉണ്ടെന്നു കേട്ടിരുന്ന സ്ഥലത്തേക്ക അവരെ കൊണ്ടുവരുവാൻ തുടങ്ങി.

൫൬. പട്ടണങ്ങളിലും ഗ്രാമങ്ങളിലും അവൻ പ്രവേശിച്ചിരുന്ന സ്ഥലത്തെല്ലാം രോഗികൾ തെരുവുകളിൽ കിടത്തപ്പെട്ടിരുന്നു. അവന്റെ വസ്ത്രത്തിന്റെ വിളുമ്പെങ്കിലും തൊടുന്നതിനു അവർ അവനോടു അപേക്ഷിച്ചിരുന്നു. അവനെ തൊടുന്നവരെല്ലാം സുഖം പ്രാപിക്കയും ചെയ്തിരുന്നു.

## വ്യാഖ്യാനം.

൩. "സഹോദരൻ": ചാൎച്ചക്കാരൻ. മ്യ. അ. ൧൨. വ. ൧൬. വ്യ. നോക്കുക.

൫. "അവനു കഴിഞ്ഞില്ല": അവനു മനസ്സുണ്ടായില്ല എന്നർത്ഥം. അത്ഭുത പ്രവൎത്തനത്തിനു: ൧. പ്രവൎത്തകന് അതിനുള്ള ശക്തിയും, ൨. ആൎക്കുവേണ്ടി പ്രവൎത്തിക്കുന്നുവോ അവനിൽ വിശ്വാസവും ഇങ്ങനെ രണ്ടു കാൎയ്യങ്ങൾ ആവശ്യമാണ്. ഇവിടെപ്പറയുന്ന ജനങ്ങൾക്കു വിശ്വാസമില്ലാതിരുന്നതുകൊണ്ടു അയോഗ്യരായ അവൎക്കുവേണ്ടി അത്ഭുതം പ്രവൎത്തിക്കുവാൻ മ്ശീഹായിക്കു മനസ്സുണ്ടായില്ല.

൮. "വടി": മത്താ. അ. ൧൦. വ. ൧൦. വ്യ. നോക്കുക.

൧൧. "വിധിദിവസത്തിൽ . . . പറയുന്നു": ഈ ഭാഗം ലത്തീൻ പ്രതിയിൽ മാത്രം കാണുന്നില്ല.

൧൩. "രോഗികളെ തൈലംപൂശി സുഖപ്പെടുത്തുക": യോഹന്നാന്റെ മാമോദീസാ മ്ശീഹായുടെ മാമോദീസായുടെ മുൻഛായയായിരുന്നതുപോലെ, ഇവിടെപ്പറയുന്ന ലേപനം മ്ശീഹാ സ്ഥാപിക്കുവാനിരുന്ന അന്ത്യലേപനത്തിന്റെ മുൻഛായയായിരുന്നു. ഇതു ആരുടെ ആജ്ഞാനുസരണം ചെയ്യപ്പെട്ടുവോ ആ മ്ശീഹായുടെ ശക്തിമൂലമാണ് രോഗശമനങ്ങൾ സംഭവിച്ചത്.

൨൦. "അവനെ കാത്തു": ഹേറോദിയായുടെ ശത്രുതയിൽ നിന്നു സംരക്ഷിച്ചു. ഹേറോദേസ് ജനങ്ങളെപ്പററിയുള്ള ഭയം നിമിത്തം യോഹന്നാനെ കൊല്ലിക്കുവാൻ മടിച്ചിരുന്നു. എന്നാൽ ഹേറോദിയാ അദ്ദേഹത്തെ കൊല്ലിക്കുവാൻ കരുതുകയും തക്ക അവസരം നേരിട്ടപ്പോൾ അതു സാധിക്കുകയുംചെയ്തു.

൨൬. "ആണകൾ നിമിത്തവും": മത്താ. അ. ൧൪. വ. ൯. വ്യ. നോക്കുക.

## അദ്ധ്യായം ൭.

മ്ശീഹാ ഫ്രീശരെ ശകാരിക്കുന്നതും
ക്നാൻകാരിയുടെ പുത്രിയെയും ചെകിടനും ഊമനുമായ മനുഷ്യനെയും
സുഖപ്പെടുത്തുന്നതും.

അനന്തരം ഓറെശ്ലെമ്മിൽനിന്നു വന്നിരുന്ന ഫ്രീശരും നിയമജ്ഞന്മാരും അവന്റെ അടുക്കൽ വന്നുകൂടി.

൨. അവന്റെ ശിഷ്യന്മാരിൽ ചിലർ തങ്ങളുടെ കൈകൾ കഴുകാതെ അപ്പം ഭക്ഷിക്കുന്നതുകണ്ടു അവർ കുററം പറഞ്ഞു. [മത്താ. അ. ൧൫. വ. ൨.]

൩. എന്തുകൊണ്ടെന്നാൽ യൂദന്മാരും ഫ്രീശരുമെല്ലാം പൂൎവ്വന്മാരുടെ പാരമ്പൎയ്യമൎയ്യാദ അനുസരിക്കുന്നതുകൊണ്ടു, തങ്ങളുടെ കൈകൾ ശ്രദ്ധാപൂൎവ്വം കഴുകീട്ടല്ലാതെ ഭക്ഷിക്കാറില്ല.

൪. ചന്തയിൽനിന്നു (വരുമ്പോഴും) കുളിച്ചില്ലെങ്കിൽ അവർ ഭക്ഷിക്കുകയില്ല. പാനപാത്രങ്ങളുടെയും ഭരണികളുടെയും ചെമ്പുപാത്രങ്ങളുടെയും കട്ടിലുകളുടെയും ക്ഷാളനങ്ങൾ ഇങ്ങനെ അവർ കൈക്കൊണ്ടു ആചരിച്ചുവരുന്ന വേറെ പലതുമുണ്ട്.

൫. ആകയാൽ നിയമജ്ഞന്മാരും ഫ്രീശരും അവനോടു: നിന്റെ ശിഷ്യന്മാർ പൂൎവ്വന്മാരുടെ പാരമ്പൎയ്യമൎയ്യാദപ്രകാരം നടക്കാതെ തങ്ങളുടെ കൈകൾ കഴുകാതിരിക്കെ അപ്പം ഭക്ഷിക്കുന്നതെന്തു എന്നു ചോദിച്ചു.

൬. അതിനു അവൻ അവരോടു അരുളിച്ചെയ്തു: കപടഭക്തന്മാരേ, ഏശായാനിബ്യാ നിങ്ങളെപ്പററി ശരിയായി പ്രവചിച്ചിരിക്കുന്നു. എഴുതപ്പെട്ടിരിക്കുന്നതുപോലെതന്നെ ഈ ജനം അതിന്റെ അധരങ്ങൾ കൊ-

ണ്ടാകുന്നു എന്നെ ബഹുമാനിക്കുന്നേതു്. അവരുടെ ഹൃദയമോ എന്നിൽനിന്നു വളരെ അകന്നിരിക്കുന്നു. [ഏശ. അ. ൨൯. വ. ൧൩.]

൭. മനുഷ്യകല്പനകളാകുന്ന ഉപദേശങ്ങൾ പഠിപ്പിച്ചുകൊണ്ടു അവർ വ്യൎത്ഥമായി എന്നെ സേവിക്കുന്നു.

൮. എന്തുകൊണ്ടെന്നാൽ നിങ്ങൾ ദൈവകല്പന വിട്ടുകൊണ്ടു മനുഷ്യരുടെ പാരമ്പൎയ്യമൎയ്യാദകളും, പാനപാത്രങ്ങളുടെയും ഭരണികളുടെയും ക്ഷാളനങ്ങളും, ഇവക്കു തുല്യങ്ങളായ മററുപലതും സ്വീകരിച്ചിരിക്കുന്നു.

൯. അവൻ പിന്നെയും അവരോടു അരുളിച്ചെയ്തു: നിങ്ങളുടെ പാരമ്പൎയ്യമൎയ്യാദ സ്ഥാപിക്കുവാൻവേണ്ടി നിങ്ങൾ ദൈവകല്പന അവഗണിക്കുന്നതുകൊള്ളാം!

൧൦. എന്തെന്നാൽ: നിന്റെ അപ്പനേയും നിന്റെ അമ്മയേയും നീ ബഹുമാനിക്കുക, അപ്പനേയൊ അമ്മയേയൊ അധിക്ഷേപിക്കുന്നവൻ തീൎച്ചയായും മരിക്കണം എന്നു മൂശെ പറഞ്ഞിരിക്കുന്നു. [പുറ. അ. ൨൦. വ. ൧൨: ആവൎത്ത. അ. ൫. വ. ൧൬: എപ്പെ. അ. ൬. വ. ൨.— പുറ. അ. ൨൧. വ. ൧൭: ആച. അ. ൨൦. വ. ൯: സുഭ. അ. ൨൦. വ. ൨൦.]

൧൧. നിങ്ങളോ: എന്നിൽനിന്നു നിനക്കു ആദായമായി വരേണ്ടതു എന്റെ കുർബാൻ (ആകുന്നു) എന്നു തന്റെ അപ്പനോടോ തന്റെ അമ്മയോടോ ആരെങ്കിലും പറഞ്ഞാൽ (അവൻ കടമനിൎവ്വഹിച്ചു) എന്നു പറയുന്നു.

൧൨. തന്റെ അപ്പനുവേണ്ടിയൊ തന്റെ അമ്മക്കുവേണ്ടിയൊ എന്തെങ്കിലും ചെയ്യുവാൻ നിങ്ങൾ അവനു സമ്മതം നൽകുന്നുമില്ല.

൧൩. ഇങ്ങനെ നിങ്ങൾ ഉപദേശിക്കുന്ന നിങ്ങളുടെ പാരമ്പൎയ്യമൎയ്യാദ നിമിത്തം ദൈവത്തിന്റെ വചനം നിങ്ങൾ അവഗണിച്ചുകളയുന്നു. ഇവക്കു സമമായ പലതും നിങ്ങൾ ചെയ്യുന്നുണ്ട്.

൧൪. പിന്നെ ഈശോ ജനക്കൂട്ടം മുഴുവനെയും വിളിച്ചു അവരോടു അരുളിച്ചെയ്തു: നിങ്ങളെല്ലാവരും കേട്ടു ഗ്രഹിച്ചുകൊൾവിൻ: [മത്താ. അ. ൧൫. വ. ൧൦.]

൧൫. മനുഷ്യനിൽ പ്രവേശിച്ചു അവനെ അശുദ്ധനാക്കുവാൻ കഴിയുന്നതായി അവനു വെളിയിൽ ഉള്ള യാതൊന്നുമില്ല. എന്നാൽ അവനിൽനിന്നു പുറപ്പെടുന്നതെന്തോ അതാകുന്നു മനുഷ്യനെ അശുദ്ധനാക്കുന്നതു്.

൧൬. കേൾക്കുവാൻ ചെവികൾ ഉള്ളവൻ കേൾക്കട്ടെ.

൧൭. എന്നാൽ ഈശോ ജനക്കൂട്ടം വിട്ടു വീട്ടിൽ പ്രവേശിച്ചപ്പോൾ അവന്റെ ശിഷ്യന്മാർ ആ ഉപമയെപ്പററി അവനോടു ചോദിച്ചു.

൧൮. അവൻ അവരോടു അരുളിച്ചെയ്യുന്നു: നിങ്ങളും അത്ര മൂഢന്മാരാകുന്നുവൊ? പുറത്തുനിന്നു മനുഷ്യനിൽ പ്രവേശിക്കുന്നേ യാതൊന്നിനും അവനെ അശുദ്ധനാക്കുവാൻ സാധിക്കുകയില്ലെന്നു നിങ്ങൾ അറിയുന്നില്ലെ?

൧൯. എന്തെന്നാൽ അതു അവന്റെ വയററിൽ അല്ലാതെ അവന്റെ ഹൃദയത്തിൽ പ്രവേശിക്കുന്നില്ല. ഭക്ഷണം മുഴുവനെയും ശുദ്ധികരിക്കുന്ന വിസൎജ്ജനംമൂലം അതു ബഹിഷ്കരിക്കപ്പെടുകയും ചെയ്യുന്നു.

൨൦. എന്നാൽ മനുഷ്യനിൽനിന്നു പുറപ്പെടുന്നതെന്തോ അതാകുന്നു മനുഷ്യനെ അശുദ്ധനാക്കുന്നതു്.

൨൧. ഉള്ളിൽനിന്നാകട്ടെ, മനുഷ്യ

രുടെ ഹൃദയത്തിൽ നിന്നു, ദുർവ്വിചാരങ്ങൾ, വ്യഭിചാരം, വേശ്യാവൃത്തി, മോഷണം, കൊല, (൨൨) [സ്കൃ. അ. ൬. വ. ൭.]

൨൨. പിടിച്ചുപറി, ദുഷ്ടത, ചതി, വിഷയാസക്തി, ദുർന്നയനം, ദൂഷണം, അഹങ്കാരം, മൂഢത എന്നിവ (൨൩) «പുറപ്പെടുന്നു».

൨൩. ഈ ദോഷങ്ങളെല്ലാം ഉള്ളിൽ നിന്നാകുന്നു പുറപ്പെടുന്നതു്. അവ മനുഷ്യനെ അശുദ്ധനാക്കുകയും ചെയ്യുന്നു.

൨൪. ഈശോ അവിടെനിന്നു എഴുന്നേററു സോറിൻെറയും സൈദാൻെറയും അതിർത്തിയിൽ വന്നു് ഒരു വീട്ടിൽ പ്രവേശിച്ചു. ആരും തന്നെ അറിയുവാൻ അവൻ ഇച്ഛിച്ചിരുന്നില്ല. എങ്കിലും മറഞ്ഞിരിക്കുവാൻ അവനു കഴിഞ്ഞില്ല. [മത്താ. അ. ൧൫. വ. ൨൧.]

൨൫. എന്തെന്നാൽ അശുദ്ധാത്മാവു ബാധിച്ച മകളുള്ള ഒരു സ്ത്രീ അവനെപ്പററി കേട്ടു് ഉടനെവന്നു അവൻെറ കാലുകളുടെ മുമ്പാകെ വീണു.

൨൬. ഈ സ്ത്രീയോ സുറിയായുടെ ഫെവുനിക്കേയിൽ നിന്നുള്ള ഒരു പുറജാതിക്കാരിയായിരുന്നു. തൻെറ മകളിൽ നിന്നു പിശാചിനെ പുറത്താക്കണമെന്നു അവനോടു അവൾ പ്രാർത്ഥിക്കയും ചെയ്തിരുന്നു.

൨൭. ഈശോയോ അവളോടു: മക്കൾ ആദ്യം തൃപ്തരാകട്ടെ, മക്കളുടെ അപ്പം എടുത്തു നായ്ക്കൾക്കു ഇട്ടുകൊടുക്കുന്നതു നന്നല്ലല്ലൊ എന്നു അരുളിച്ചെയ്തു.

൨൮. എന്നാൽ അവൾ ഉത്തരമായി അവനോടു: അതേ, എൻെറ കർത്താവേ, നായ്ക്കളും മേശകളുടെ താഴെനിന്നു മക്കളുടെ (അപ്പത്തിൻെറ) കഷണങ്ങൾ തിന്നുന്നുണ്ടല്ലോ എന്നു പറയുന്നു.

൨൯. ഈശോ അവളോടു: നി പൊയ്ക്കൊൾക, ഈ വാക്കു നിമിത്തം പിശാചു നിൻെറ മകളെ വിട്ടുപോയിരിക്കുന്നു എന്നു അരുളിച്ചെയ്തു.

൩൦. ആകയാൽ അവൾ തൻെറ വീട്ടിലേക്കു പോയി. തൻെറ മകൾ കട്ടിലിൽ കിടക്കുന്നതും, അവളുടെ പിശാചു അവളെ വിട്ടുപോയിരിക്കുന്നതും അവൾ കണ്ടു.

൩൧. ഈശോ വീണ്ടും സോറിൻെറയും സൈദാൻെറയും അതിർത്തിയിൽനിന്നു പുറപ്പെട്ടു ദശഗ്രാമങ്ങളുടെ അതിർത്തിയിൽ ഗ്ലീലാക്കടലിങ്കലേക്കു വന്നു.

൩൨. അപ്പോൾ ഊമനായ ഒരു ചെകിടനെ അവൻെറ അടുക്കൽ അവർ കൊണ്ടുവന്നു് അവൻെറമേൽ കൈവെക്കണമെന്നു അവനോടു അപേക്ഷിച്ചിരുന്നു. [മത്താ. അ. ൯. വ. ൩൨: ലൂ. അ. ൧൧. വ. ൧൪.]

൩൩. ആകയാൽ അവൻ ജനക്കൂട്ടത്തിൽനിന്നു അവനെ തനിയേ മാററിക്കൊണ്ടു പോയി അവൻെറ ചെവികളിൽ തൻെറ വിരലുകൾ ഇടുകയും, തുപ്പി അവൻെറ നാവിനെ തൊടുകയും ചെയ്തു.

൩൪. മാത്രമല്ല, അവൻ സ്വർഗ്ഗത്തിലേക്കുനോക്കി നെടുവീർപ്പിട്ടു അവനോടു എസ്പസ്ഹ് എന്നു അരുളിച്ചെയ്തു.

൩൫. ആ സമയത്തു തന്നെ അവൻെറ ചെവികൾ തുറക്കപ്പെടുകയും, അവൻെറ നാവിൻെറ കെട്ടുഅഴികയും, അവൻ തെളിവായി സംസാരിക്കുകയും ചെയ്തു.

൩൬. ഒരു മനുഷ്യനോടും പറയരുതെന്നു അവൻ അവരോടു കല്പി

൩൬. എന്നാൽ അവൻ എത്ര അധികമായി അവരോടു കല്പിച്ചിരുന്നുവോ അത്ര അധികമായി അവർ പ്രസ്താവിച്ചിരുന്നു.

൩൭. അവൻ എല്ലാകാര്യവും നന്നായി ചെയ്യുന്നു; ചെകിടർ കേൾക്കമാറും സംസാരിക്കാത്തവർ സംസാരിക്കമാറും ആക്കുന്നു എന്നു പറഞ്ഞു അവർ അധികമായി വിസ്മയിക്കുകയും ചെയ്തിരുന്നു.

## വ്യാഖ്യാനം.

൭. "മനുഷ്യകല്പനകളാകുന്ന ഉപദേശങ്ങൾ": മത്താ. അ. ൧൫. വ. ൯. വ്യ; വ. ൧൧. വ്യ. നോക്കുക.

൧൧. "എന്നിൽനിന്നു നിനക്കു ആദായമായി വരേണ്ടതു എൻെറ കുർബാൻ": 'കുർബാൻ' സുറി. പദം. വഴിപാടു എന്നർത്ഥം. മത്താ. അ. ൧൫. വ. ൫. വ്യ. നോക്കുക.

൧൯. "ഭക്ഷണം മുഴുവനെയും ശുദ്ധീകരിക്കുന്ന വിസൎജ്ജനം": ഉപജീവിച്ച വസ്തുക്കളിലെ കിട്ടാംശം വിസൎജ്ജിക്കപ്പെട്ടമ്പോൾ ശേഷിക്കുന്ന ഭക്ഷണസാധനങ്ങൾ സാരാംശവും ശുദ്ധാംശവുമായിട്ടാണല്ലൊ പരിണമിക്കുന്നതു്.

൨൫. ഈശോ വീട്ടിലായിരിക്കുമ്പോൾ ഫെവ്യനീക്കിയാക്കാരിവന്നു എന്നു ഇവിടെപ്പറയുന്നതു മ്ശീഹാ വഴിനടന്നുപോകയിൽ അവൾ പിറകെവന്നു എന്നു മത്താ. അ. ൧൫. വ. ൨൨, ൨൩.ൽ പറയുന്നതിനു വിരോധമല്ല. മ്ശീഹാ വീട്ടിലായിരിക്കുമ്പോൾ ആ സ്ത്രീ അപേക്ഷിച്ചു. എന്നാൽ മത്തായി പ്രസ്താവിക്കുന്നതുപോലെ അവൻ ഉത്തരംപറയാതെ ഇറങ്ങിപ്പോകയിൽ അവളും പിറകേ ചെന്നു. അവിടെ വെച്ചു അപേക്ഷ സാധിക്കുകയുംചെയ്തു.

൨൬. "സുറിയായുടെ ഫെവ്യനീക്കേയിൽനിന്നുള്ള": ഈശോബർനോൻ ഈ സ്ഥലം പിടിച്ചടക്കുന്നതിനുമുമ്പു ക്നാൻകാർ ഇതു കൈവശംവെച്ചുകൊണ്ടിരുന്നതിനാൽ എബ്രായക്കാർ ഇതിലെ ജനങ്ങളെ ക്നാൻകാർ എന്നാണു നാമകരണം ചെയ്തിരുന്നതു്. ഗ്രീക്കുകാരാകട്ടെ അവരെ ഫെവ്യനീക്കിയർ എന്നു വിളിച്ചിരുന്നു. ആധുനിക എബ്രായഭാഷയായ സുറിയാനിയിൽ സുവിശേഷം എഴുതിയ മത്തായി ക്നാൻകാരിയെന്നും (അ. ൧൫. വ. ൨൨.) ഗ്രീക്കിൽ എഴുതിയ മർക്കോസു് ഫെവ്യനീക്കിയ എന്നും ഈ സ്ത്രീയെപ്പററി പറയുന്നതിൻെറ കാരണം ഇതാണു്. ഫെവ്യനീക്കേ അക്കാലത്തു സുറിയായുടെ ഒരു ഭാഗമായിരുന്നതുകൊണ്ടാണു് 'സുറിയായുടെ ഫെവ്യനീക്കേയിൽ' എന്നു കാണുന്നതു്. ആഫ്റിക്കായിലെ കാർത്തെയ്ജ്കാരും ഫെവ്യനീക്കേയിൽനിന്നു കുടിയേറിപ്പാർത്തവരാണു്. അവരിൽനിന്നു ഇവരെ വേർതിരിക്കുവാൻ കൂടിയാണു് 'സുറിയാ' ശബ്ദം പ്രയോഗിച്ചിരിക്കുന്നതു്.

൩൨. "ഊമനായ": ഗ്രീക്കുമൂലത്തിൽ 'വിക്കനായ' എന്നു കാണുന്നു. സുഖപ്പെട്ടശേഷം അവൻ 'തെളിവായി' അഥവാ തടവില്ലാതെ സംസാരിച്ചു എന്നു (വ. ൩൫.) പറഞ്ഞിരിക്കുന്ന ഭാഗം ഈ അർത്ഥത്തെ ബലപ്പെടുത്തുന്നുമുണ്ടു്. 'ഊമൻ' കേവലം ഊമനല്ലായിരുന്നു എന്നാണു ഇതിൽനിന്നു സിദ്ധിക്കുന്നതു്.

൩൪. "എസ്പസ്ഫ്": സുറിയാനിപദം. തുറക്കപ്പെടുക, തുറക്കപ്പെടട്ടെ എന്നർത്ഥം.

൩൬. "കല്പിച്ചു": ഇങ്ങനെയുള്ള കല്പന സുവിശേഷങ്ങളിൽ പലസ്ഥലങ്ങളിലും നാം കാണുന്നുണ്ടു്. ഇതു, താൻ സാക്ഷാൽ വ്യർത്ഥബഹുമാനം അന്വേഷിക്കുന്നില്ലെന്നു സകലരും അറിയേണ്ടതിനുള്ള ഒരു വിനയലക്ഷണം മാത്രമല്ലാതെ യഥാർത്ഥത്തിലുള്ള ഒരു മുടക്കല്ല. വിപരീതമായി പ്രവൎത്തിച്ചവർ കുററക്കാരായിത്തീരാത്തതിൻെറ കാരണം ഇതാണു്.

# അദ്ധ്യായം ൮

മ്ശിഹാ നാലായിരംപേരെ ഭക്ഷണംകൊണ്ടു തൃപ്തരാക്കുന്നതും, ഒരു കുരുടനു കാഴ്ചനല്കുന്നതും, തന്റെ പീഡകളെപ്പറ്റി മുൻകൂറായി അറിയിക്കുന്നതും.

൧ എന്നാൽ ആ നാളുകളിൽ വളരെ ജനക്കൂട്ടം ഉണ്ടായിരിക്കയും അവൎക്കു ഭക്ഷിക്കുവാൻ ഒന്നും ഇല്ലാതിരിക്കയും ചെയ്കയിൽ അവൻ തന്റെ ശിഷ്യന്മാരെ വിളിച്ചു അവരോടു അരുളിച്ചെയ്തു: [മത്താ. അ. ൧൫.൩൨.൩൮.]

൨. ഈ ജനക്കൂട്ടത്തിന്മേൽ എനിക്കു മനസ്സലിവു തോന്നുന്നു. എന്തുകൊണ്ടെന്നാൽ ഇതാ! അവർ മൂന്നു ദിവസം എന്റെ അടുക്കൽ താമസിച്ചു. അവൎക്കു ഭക്ഷിക്കുവാൻ ഒന്നുമില്ല.

൩. ഞാൻ അവരെ പട്ടിണിയായി അവരുടെ വീടുകളിലേക്കു വിട്ടയച്ചാൽ വഴിയിൽ അവർ തളൎന്നു പോകും. അവരിൽ ചിലർ ദൂരത്തുനിന്നുള്ളവരാണല്ലൊ.

൪. അവന്റെ ശിഷ്യന്മാർ അവനോടു: ഇവരെയെല്ലാം ഇവിടെ, ഈ മരുഭൂമിയിൽവെച്ച്, അപ്പംകൊണ്ടു തൃപ്തരാക്കുവാൻ ആൎക്കെങ്കിലും എവിടെ നിന്നു സാധിക്കും എന്നു ചോദിക്കുന്നു.

൫. അതിനു അവൻ അവരോടു: നിങ്ങൾക്കു എത്ര അപ്പങ്ങളുണ്ട് എന്നു ചോദിച്ചു. ഏഴ് എന്നു അവർ അവനോടു പറയുന്നു.

൬. അപ്പോൾ അവൻ ജനക്കൂട്ടങ്ങളോടു നിലത്തു ഇരിക്കുവാൻ കല്പിച്ചു. പിന്നെ അവൻ ആ ഏഴു അപ്പങ്ങളും എടുത്തു അശീൎവ്വദിച്ചു മുറിച്ച് വിളമ്പുവാനായി തന്റെ ശിഷ്യന്മാരുടെ പക്കൽ കൊടുത്തു. അവർ ജനക്കൂട്ടങ്ങൾക്കു വിളമ്പുകയും ചെയ്തു.

൭. കുറെ മത്സ്യങ്ങളും ഉണ്ടായിരുന്നു. അവൻ അവയും അശീൎവ്വദിച്ച് അവയും അവർ വിളമ്പുവാൻ കല്പിച്ചു.

൮. അവർ ഭക്ഷിച്ചു തൃപ്തരായി. ഏഴുകുട്ട ശേഷിച്ചകഷണങ്ങൾ അവർ എടുക്കുകയും ചെയ്തു.

൯. ഭക്ഷിച്ചമനുഷ്യരോ ഉദ്ദേശം നാലായിരമായിരുന്നു. അവൻ അവരെ പിരിച്ചുവിട്ടു.

൧൦. പിന്നെ അവൻ തന്റെ ശിഷ്യന്മാരോടുകൂടി ഉടനെ പടവിൽ കയറി ദൽമാനൂസാ ദേശത്തുവന്നു.

൧൧. അപ്പോൾ ഫ്രീശർ പുറപ്പെട്ടു അവനുമായി തൎക്കിക്കുവാൻ തുടങ്ങി. അവർ അവനെ പരീക്ഷിച്ചുകൊണ്ടു സ്വൎഗ്ഗത്തിൽനിന്നു ഒരടയാളം അവനോടു ചോദിച്ചിരുന്നു. [മത്താ. അ. ൧൬. വ. ൧: ലൂ. അ. ൧൧. വ. ൧൬.]

൧൨. ആകയാൽ അവൻ തന്റെ ആത്മാവിൽ നെടുവീൎപ്പിട്ട്: ഈ തലമുറ അടയാളം ചോദിക്കുന്നതെന്ത്? ഈ തലമുറക്കു അടയാളം കൊടുക്കപ്പെടുകയില്ലെന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു എന്നു അരുളിച്ചെയ്തു.

൧൩. പിന്നെ അവൻ അവരെ വിട്ടു പടവിൽ കയറി ആ മറുകരക്കു പോയി.

൧൪. എന്നാൽ അവർ അപ്പം എടുക്കുവാൻ മറന്നുപോയിരുന്നു. ഒരപ്പമല്ലാതെ പടവിൽ അവരുടെ കൈവശം ഉണ്ടായിരുന്നുമില്ല. [മത്താ. അ. ൧൬. വ. ൫.]

൧൫. അപ്പോൾ അവൻ അവരോ

ട്ട കല്പിച്ചു: അവരോട്ട (ഇങ്ങനെ) അരുളിച്ചെയ്തു: നോക്കുവിൻ, പ്രീശരുടെ പുളിച്ചമാവിൽ നിന്നും ഹേറോദേസിൻെറ പുളിച്ച മാവിൽ നിന്നും (ഭക്ഷിക്കാതിരിക്കുവാൻ) സൂക്ഷിച്ചു കൊള്ളുവിൻ.

൧൬. അവരോ നമുക്ക അപ്പം ഇല്ലാത്തതുകൊണ്ട (ആയിരിക്കും) എന്നു തമ്മിൽ വിചാരിച്ചു പറഞ്ഞിരുന്നു.

൧൭. എന്നാൽ ഈശോ (ഇതു) അറിഞ്ഞു അവരോട്ട അരുളിച്ചെയ്തു: നിങ്ങൾക്ക അപ്പം ഇല്ലായ്കകൊണ്ട നിങ്ങൾ വിചാരിക്കുന്നതെന്തു? ഇതുവരെയും നിങ്ങൾ അറിയുന്നില്ലയൊ, ഗ്രഹിക്കുന്നുമില്ലയൊ? ഇതുവരെയും ഒരു കട്ടത്ത ഹൃദയമാകുന്നുവൊ നിങ്ങൾക്കുള്ളതു?

൧൮. നിങ്ങൾക്ക കണ്ണുകൾ ഉണ്ടായിരുന്നിട്ടും നിങ്ങൾ കാണുന്നില്ലയൊ? നിങ്ങൾക്ക ചെവികൾ ഉണ്ടായിരുന്നിട്ടും നിങ്ങൾ കേൾക്കുന്നുമില്ലയൊ? നിങ്ങൾ ഓൎമ്മിക്കുന്നില്ലെ. [മൎക്കോ. അ. ൬. വ. ൪൧: യോഹ: അ. ൬. വ. ൧൧.]

൧൯. അയ്യായിരം പേൎക്കായി ആ അഞ്ചു അപ്പങ്ങൾ ഞാൻ മുറിച്ചപ്പോൾ നിങ്ങൾ കഷണങ്ങൾ എത്ര കൊട്ടനിറച്ചു എടുത്തു? പന്ത്രണ്ട് എന്നു അവർ അവനോട്ട പറയുന്നു.

൨൦. അവൻ അവരോട്ട ചോദിക്കുന്നു: നാലായിരം പേൎക്കായി ഏഴ (മുറിച്ച) അപ്പോഴും നിങ്ങൾ കഷണങ്ങൾ എത്ര ക്കുടനിറച്ചെടുത്തു? ഏഴ് എന്നു അവർ പറയുന്നു.

൨൧. അവൻ അവരോട്ട ചോദിക്കുന്നു: എങ്ങനെയാണ ഇതുവരെയും നിങ്ങൾ ഗ്രഹിക്കാതിരിക്കുന്നതു?

൨൨. അനന്തരം അവൻ ബേസ്സയ്ദായിൽ വന്നു. അപ്പോൾ അവർ ഒരു കുരുടനെ അവൻെറ അട്ടുക്കൽ കൊണ്ടുവന്ന് അവനെ തൊടണമെന്ന് അവനോട്ട അപേക്ഷിച്ചിരുന്നു.

൨൩. അവനോ കുരുടൻെറ കൈക്കുപിടിച്ചു അവനെ ഗ്രാമത്തിനു പുറത്തുകൊണ്ടുപോയി അവൻെറ കണ്ണുകളിൽ തുപ്പി തൻെറ കൈവെച്ചു അവനോട്ട എന്തു കാണുന്നു എന്നു ചോദിച്ചു.

൨൪. അവൻ നോക്കീട്ടു: വൃക്ഷങ്ങൾപോലെ മനുഷ്യർ നടക്കുന്നതു ഞാൻ കാണുന്നു എന്നു പറഞ്ഞു.

൨൫. അവൻ വീണ്ടും തൻെറ കൈ അവൻെറ കണ്ണുകളിന്മേൽ വെച്ചു. അപ്പോൾ അവൻ സുഖം പ്രാപിച്ചു. അവൻ സകല വസ്തുക്കളും തെളിവായി കണ്ടിരുന്നു.

൨൬. പിന്നെ അവൻ അവൻെറ വീട്ടിലേക്ക അവനെ അയച്ചുകൊണ്ട അവനോട്ട: നീ ഗ്രാമത്തിൽ പ്രവേശിക്കുകയും അരുതു, ഗ്രാമത്തിൽ ഒരു മനുഷ്യനോടും പറയുകയും അരുതു എന്നു അരുളിച്ചെയ്തു.

൨൭. അനന്തരം ഈശോയും അവൻെറ ശിഷ്യന്മാരും പീലിപ്പോസിൻെറ കേസറിയാ ഗ്രാമത്തിലേക്ക പുറപ്പെട്ടു. വഴിയിൽവെച്ചു അവൻ തൻെറ ശിഷ്യന്മാരോട്ട: ഞാൻ ആരാകുന്നു എന്നാണമനുഷ്യർ എന്നെപ്പറ്റിപ്പറയുന്നതു എന്നു അന്വേഷണം ചെയ്തു ചോദിച്ചിരുന്നു. [മത്താ. അ. ൧൬. വ. ൧൩.– ലൂ. അ. ൯. വ. ൧൮.]

൨൮. അതിനു അവർ അവനോട്ട: സ്നാപകയോഹന്നാൻ എന്നും, മറ്റു ചിലർ ഏലിയാ എന്നും, വേറെ ചിലർ പ്രവാചകന്മാരിൽ ഒരുത്തൻ എന്നും, എന്നു പറഞ്ഞു.

൨൯. ഈശോ അവരോട്ട ചോദിക്കുന്നു: എന്നാൽ ഞാൻ ആരാകുന്നു

എന്നാണ് എന്നെപ്പററി നിങ്ങൾ പറയുന്നതു്? ശെമ്ഓൻ മറുപടിയായി അവനോടു പറഞ്ഞു: നീ ജീവനുള്ള ദൈവത്തിൻെറ പുത്രനായ മ്ശിഹായാകുന്നു.

൩൦. അപ്പോൾ അവൻ തന്നെക്കുറിച്ചു ആരോടും പറയരുതെന്നു അവൎക്കു മുടക്കു കല്പിച്ചു.

൩൧. മാത്രമല്ല, മനുഷ്യപുത്രൻ വളരെയൊക്കെ പീഡ അനുഭവിക്കുകയും, മൂപ്പന്മാരാലും പ്രധാനാചാൎയ്യന്മാരാലും നിയമജ്ഞന്മാരാലും പരിത്യജിക്കപ്പെട്ടു കൊല്ലപ്പെടുകയും, മൂന്നാംദിവസം ഉയിൎത്തെഴുന്നേല്ക്കുകയും ചെയ്യുവാനിരിക്കുന്നെന്നു അവൻ അവരോടു ഉപദേശിക്കുവാൻ തുടങ്ങി.

൩൨. അവനോ ഈ കാൎയ്യം തുറന്നു പ്രസ്താവിച്ചിരുന്നു. അപ്പോൾ കേപ്പാ അവനെ (തനിയേ) കൂട്ടിക്കൊണ്ടുപോയി അവനെ വിലക്കിപ്പറയുവാൻ തുടങ്ങി. [മത്താ. അ. ൧൬. വ. ൨൨.]

൩൩. എന്നാൽ അവൻ തിരിഞ്ഞു തൻെറ ശിഷ്യന്മാരെ നോക്കീട്ടു ശെമ്ഓനെ ശകാരിച്ചു്: സാത്താനേ, നീ എൻെറ പിന്നിൽ പോകുക; എന്തെന്നാൽ, നീ മാനുഷികമായിട്ടുള്ളതല്ലാതെ ദൈവികമായിട്ടുള്ളതല്ല വിചാരിക്കുന്നതു് എന്നു അരുളിച്ചെയ്തു.

൩൪. പിന്നെ ഈശോ തൻെറ ശിഷ്യന്മാരോടുകൂടി ജനക്കൂട്ടങ്ങളെ വിളിച്ചു അവരോടു അരുളിച്ചെയ്തു: എൻെറ പിന്നാലെ വരുവാൻ മനസ്സുള്ളവൻ തന്നെത്തന്നെ പരിത്യജിച്ചു, തൻെറ കുരിശു എടുത്തുകൊണ്ടു് എൻെറ പിന്നാലെ വരട്ടെ. [മത്താ. അ. ൧൦. വ. ൩൮; അ.൧൬.വ.൨൪: ലൂ. അ. ൯. വ. ൨൩; അ. ൧൪. വ. ൨൭.]

൩൫. എന്തുകൊണ്ടെന്നാൽ തൻെറ ജീവനെ രക്ഷിക്കുവാൻ ആഗ്രഹിക്കുന്ന ഏവനും അതു നശിപ്പിക്കും; എന്നെക്കുറിച്ചും എൻെറ സുവിശേഷത്തെക്കുറിച്ചും തൻെറ ജീവനെ നശിപ്പിക്കുന്ന ഏവനുമോ അതിനെ രക്ഷിക്കും. [ലൂ. അ. ൯. വ. ൨൪; അ. ൧൭. വ. ൩൩: യോഹ. അ. ൧൨. വ. ൨൫.]

൩൬. എന്തെന്നാൽ ഒരു മനുഷ്യൻ ലോകം മുഴുവൻ അവകാശപ്പെടുത്തിയാലും തൻെറ ആത്മാവിനെ നഷ്ടമാക്കിയാൽ അവനു എന്തുപകാരമുണ്ടാകും?

൩൭. അല്ലെങ്കിൽ ഒരു മനുഷ്യൻ തൻെറ ആത്മാവിനു പകരമായി എന്തു കൊടുക്കും?

൩൮. എന്തുകൊണ്ടെന്നാൽ, പാപമുള്ളതും വ്യഭിചരിക്കുന്നതുമായ ഈ തലമുറയിൽ എന്നെക്കുറിച്ചും എൻെറ വചനങ്ങളെക്കുറിച്ചും ആരെങ്കിലും ലജ്ജിച്ചാൽ അവനെക്കുറിച്ചു മനുഷ്യപുത്രനും, അവൻ തൻെറ പിതാവിൻെറ മഹത്വത്തിൽ തൻെറ പരിശുദ്ധ ദൂതന്മാരോടുകൂടി വരുമ്പോൾ, ലജ്ജിക്കും. [മത്താ.അ.൧൦.വ.൩൩: ലൂ. അ. ൯. വ. ൨൬; അ. ൧൨. വ. ൯.]

൩൯. അവൻ പിന്നെയും അവരോടു: ദൈവരാജ്യം ശക്തിയോടെ വന്നതായി തങ്ങൾ കാണുവോളം മരണം ആസ്വാദിക്കയില്ലാത്ത ചിലർ ഇവിടെ നില്ക്കുന്നവരിലുണ്ടു എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു എന്നു അരുളിച്ചെയ്തിരുന്നു. [മത്താ. അ. ൧൬. വ. ൨൮: ലൂ. അ. ൯. വ. ൨൭.]

## വ്യാഖ്യാനം.

൧൦. "ദൽമാനുസാ": മത്ത്. അ. ൧൫. വ. ൩൯.ൽ 'മഗ്ദോയുടെ അതിത്തി' എന്നാണ കാണുന്നത്. ദൽമാനുസായും മഗ്ദോയും ഒരേ നഗരത്തിന്റെ തന്നെ രണ്ടുപേരുകളാണെന്ന ചിലരും, ഇവരണ്ടും സമീപനഗരങ്ങളായിരുന്നതിനാൽ, രണ്ടിനോട്ടും അടുത്ത തീരത്തു ഈശോ വന്നിറങ്ങുകമൂലം, മത്തായി ഒരു നഗരത്തിന്റെയും മക്കോസ് മറേറനഗരത്തിന്റെയും പേർ പറയുന്നു എന്ന വേറെ ചിലരും പറയുന്നു. മഗ്ദോ സ്ഥിതി ചെയ്തിരുന്ന പ്രദേശത്തിന്റെ നാമമാണ ദൽമാനുസാ എന്നാണ ഭൂരിപക്ഷാഭിപ്രായം.

൨൯. "ശെമ്ഓൻ മറുപടിയായി അവനോട്ട പറഞ്ഞു": മത്താ. അ. ൧൬. വ. ൧൬. വ്യ. നോക്കുക.

൩൧. "വിലക്കിപ്പറയുവാൻതുടങ്ങി": മത്താ. അ. ൧൬. വ. ൨൨. വ്യ. നോക്കുക.

൩൩. "സാത്താനെ": മത്താ. അ. ൧൬. വ. ൨൩. വ്യ. നോക്കുക.

൩൫. "തന്റെ ജീവനെ . . . നശിപ്പിക്കും": മത്താ. അ. ൧൦. വ. ൩൯. വ്യ. നോക്കുക.

൩൯. "രാജ്യം": മത്താ. അ. ൧൬. വ. ൨൮. വ്യ. നോക്കുക. ഈ വാക്യം ലത്തീൻ, കൽദായസുറിയാനി ഈ ഇരുപ്രതികൾ നീക്കി അന്തിയോക്കിയാസുറിയാനി ഉൾപ്പെടെയുള്ള എല്ലാ പ്രതികളിലും ൯-ാം അദ്ധ്യായത്തിന്റെ ആരംഭമായിട്ടാണ കാണുന്നത്.

## അദ്ധ്യായം ൯.

മ്ശിഹായുടെ രൂപാന്തരീകരണം. അവൻ ഊമനായ ദുരാത്മാവിനെ പുറത്താക്കുന്നത്. വിനയത്തെയും ഇടർച്ചക്ക ഹേതുവാകാതിരിക്കേണ്ടതിനെയും സംബന്ധിച്ചുള്ള ഉപദേശം.

പിന്നെ ആറുദിവസങ്ങളുടെശേഷം ഈശോ കേപ്പായെയും യാക്കോബിനെയും യോഹന്നാനെയുംക്രട്ടിഅവരെ തനിയേ ഉയൎന്ന ഒരു മലയിൽ കയററിക്കൊണ്ടുപോയി അവരുടെ കൺമുമ്പാകെ രൂപാന്തരപ്പെട്ടു. [മത്താ. അ. ൧൭. വ. ൧: ലൂ. അ. ൯. വ. ൨൮.]

൨. അപ്പോൾ അവന്റെ വസ്ത്രങ്ങൾ പ്രകാശിക്കുകയും, ഭൂമിയിൽ ഒരു മനുഷ്യനും വെളുപ്പിക്കുവാൻ കഴിയാത്തവണ്ണം മഞ്ഞുപോലെ അത്യന്തം ധവളമാകയും ചെയ്തിരുന്നു.

൩. ഏലിയായും മൂശെയും ഈശോയോട്ട സംസാരിക്കുന്നതായും അവൎക്ക കാണപ്പെട്ടു.

൪. അപ്പോൾ കേപ്പാ അവനോട്ട: റബ്ബീ, നാം ഇവിടെ ഇരിക്കുന്നതു നല്ലതാകുന്നു. ഞങ്ങൾ മൂന്നുകൂടാരങ്ങൾ ഉണ്ടാക്കാം; നിനക്ക ഒന്ന്, മൂശെക്കും ഒന്ന്, ഏലിയായിക്കുംഒന്ന് എന്ന പറഞ്ഞു.

൫. എന്നാൽ താൻ എന്തു പറയുന്നു എന്ന അവൻ അറിഞ്ഞിരുന്നില്ല. എന്തുകൊണ്ടെന്നാൽ അവർ ഭയപ്പെട്ടുപോയിരുന്നു.

൬. ഒരു മേഘവും വന്നു അവരെ മറച്ചിരുന്നു. മേഘത്തിൽനിന്ന്: എന്റെ പ്രിയപുത്രൻ ഇവനാകുന്നു; ഇവന്റെ വാക്ക കേൾക്കുവിൻ എന്ന പറയുന്ന ഒരു സ്വരമുണ്ടാകയും ചെയ്തു.

൭. ഉടനെ ശിഷ്യന്മാർ നോക്കിയപ്പോൾ തങ്ങളോട്ടക്രടി ഈശോയെ

മാത്രമല്ലാതെ ഒരുത്തനെയും അവർ കണ്ടില്ല.

൯. പിന്നെ അവർ മലയിൽ നിന്നു ഇറങ്ങുകയിൽ, അവർ കണ്ട കാൎയ്യം മനുഷ്യപുത്രൻ മരിച്ചവരിൽ നിന്നു ഉയിൎക്കുമ്പോളല്ലാതെ ഒരുത്തനോടും പറയരുതെന്നു അവൻ അവരോടു കല്പിച്ചിരുന്നു. [മത്താ. അ. ൧൭. വ. ൯.]

൧൦. ആകയാൽ (ആ)കാൎയ്യം തങ്ങളുടെ ഉള്ളിൽ അടക്കിവെച്ചിട്ടു മരിച്ചവരിൽ നിന്നു ഉയിൎക്കുമ്പോൾ എന്ന ഈ വാക്ക എന്താകുന്നു എന്നു അവർ അന്വേഷിച്ചിരുന്നു.

൧൧. പിന്നെ അവർ അവനോടു (ഇങ്ങനെ) ചോദിച്ചിരുന്നു: അവർ പറയുന്നു: എന്നാൽ ഏലിയാ മുമ്പേ വരേണ്ടതാകുന്നു എന്നു നിയമജ്ഞന്മാർ പറയുന്നതെന്തു? [മാല. അ. ൪. വ. ൫.]

൧൨. അവൻ അവരോടു അരുളിച്ചെയ്തു: മനുഷ്യപുത്രൻ വളരെയൊക്കെ സഹിക്കകയും പരിത്യജിക്കപ്പെടുകയും ചെയ്യുമെന്നു എഴുതപ്പെട്ടിരിക്കുന്നതുപോലെതന്നെ എല്ലാം ശരിപ്പെടുത്തുവാൻ ഏലിയാ ആദ്യമേ വരും. [ഏശ. അ. ൫൩. വ. ൩., ൪.]

൧൩. എന്നാൽ ഞാൻ നിങ്ങളോടു പറയുന്നു: ഏലിയായും വന്നുകഴിഞ്ഞു. അവനെപ്പററി എഴുതപ്പെട്ടിരിക്കുന്നതുപോലെ അവൎക്ക ഇഷ്ടപ്പെട്ടതെല്ലാം അവനോടു അവർ ചെയ്കയും ചെയ്തു. [മത്താ. അ. ൧൭. വ. ൧൩.]

൧൪. അനന്തരം അവൻ തൻെറ ശിഷ്യന്മാരുടെ അടുക്കൽ വന്നപ്പോൾ അവരുടെ അടുക്കൽ ഒരു വലിയ ജനക്കൂട്ടത്തെയും നിയമജ്ഞന്മാർ അവരോടു തൎക്കിക്കുന്നതും കണ്ടു.

൧൫. ജനക്കൂട്ടം മുഴുവൻ അവനെ കണ്ടമാത്രയിൽ പരിഭ്രമിച്ചു ഓടിച്ചെന്നു അവനു സ്വസ്തി പറഞ്ഞു.

൧൬. അവൻ നിയമജ്ഞന്മാരോടു: നിങ്ങൾ അവരുമായി തൎക്കിക്കുന്നതെന്തു എന്നു ചോദിച്ചിരുന്നു.

൧൭. അപ്പോൾ ജനക്കൂട്ടത്തിൽ ഒരുത്തൻ ഉത്തരമായി പറഞ്ഞു: ഗുരോ, ഊമനായ ആത്മാവുള്ള എൻെറ മകനെ നിൻെറ അടുക്കലേക്ക ഞാൻ കൊണ്ടുവന്നിരിക്കുന്നു. [ലൂ. അ. ൯. വ. ൩൮.]

൧൮. ആത്മാവു അവനെ എവിടെവെച്ചു പിടികൂടിയാലും അവനെ തള്ളിയിടുന്നു. പിന്നെ അവൻ നുരപുറപ്പെടുത്തുകയും അവൻെറ പല്ലുകൾ കടിക്കുകയും വാടിത്തളൎന്നുപോകുകയുംചെയ്യുന്നു. അതിനെ പുറപ്പെടുത്തുവാൻ നിൻെറ ശിഷ്യന്മാരോടു ഞാൻ പറഞ്ഞു; അവൎക്ക കഴിഞ്ഞില്ല.

൧൯. ഈശോ ഉത്തരമായി അവരോടു: ഹാ! വിശ്വാസമില്ലാത്ത തലമുറയേ! ഞാൻ എത്രത്തോളം നിങ്ങളോടുകൂടിയിരിക്കും! ഞാൻ എത്രത്തോളം നിങ്ങളോടു ക്ഷമിക്കും! അവനെ എൻെറ അടുക്കൽ കൊണ്ടുവരുവിൻ എന്നു അരുളിച്ചെയ്തു.

൨൦. അവൻെറ അടുക്കൽ അവർ കൊണ്ടുവന്നു. അവനെ കണ്ടയുടനെ ആത്മാവു അവനെ തള്ളിയിട്ടു. അവൻ നിലത്തുവീണു (തന്നെത്താൻ) മറിവേല്പിക്കുയും നുരപുറപ്പെടുത്തുകയും ചെയ്തിരുന്നു.

൨൧. പിന്നെ ഈശോ അവൻെറ അപ്പനോടു: ഇങ്ങനെ ആയിട്ടു ഇപ്പോൾ എത്രകാലമായി എന്നു ചോദിച്ചു. അവൻ പറയുന്നു: അവൻെറ ചെറുപ്പംമുതൽതന്നെ.

൨൨. അവനെ നശിപ്പിക്കുവാനായി പലപ്രാവശ്യം തീയിലും വെള്ള

ത്തിലും അവനെ അതു തള്ളിയിട്ടിട്ടുണ്ട്. എന്നാൽ നിനക്കു കഴിയുന്ന വിധത്തിൽ എന്നെ സഹായിക്കണമേ, എന്റെമേൽ കനിവു തോന്നണമേ.

൨൨. ഈശോ അവനോടു: നിനക്കു വിശ്വസിക്കുവാൻ കഴിയുമെങ്കിൽ; വിശ്വസിക്കുന്നവനു ഏതുകാൎയ്യവും സംഭവിക്കുവാൻ കഴിയും എന്നു അരുളിച്ചെയ്തു.

൨൩. ബാലന്റെ അപ്പൻ ഉടനെ നിലവിളിച്ച്: ഞാൻ വിശ്വസിക്കുന്നു, എന്റെ വിശ്വാസക്കുറവിനെ നീ സഹായിക്കണമേ എന്നു പറഞ്ഞു.

൨൪. എന്നാൽ ഈശോ ജനങ്ങൾ തന്റെ അടുക്കൽ ഓടിക്കൂടുന്നതു കണ്ടു് ആ അശുദ്ധാത്മാവിനെ ശകാരിച്ച് അതിനോടു: സംസാരിക്കാത്ത ഊമയായ ആത്മാവേ, അവനെ വിട്ടുപോകുക, ഇനി അവനിൽ നീ പ്രവേശിക്കരുതു് എന്നു നിന്നോടു ഞാൻ കല്പിക്കുന്നു എന്നു അരുളിച്ചെയ്തു.

൨൫. അപ്പോൾ ആ പിശാചു വളരെ നിലവിളിച്ചു അവനെ പീഡിപ്പിച്ചു അവനെ വിട്ടു പുറത്തുപോയി. അവൻ മരിച്ചുപോയി എന്നു പലരും പറയുവാൻ തക്കവണ്ണം അവൻ മരിച്ചവനെപ്പോലെയായി.

൨൬. ഈശോയോ അവന്റെ കൈയ്ക്കുപിടിച്ചു അവനെ എഴുന്നേല്പിച്ചു.

൨൭. എന്നാൽ ഈശോയുടെ ശിഷ്യന്മാർ അവൻ വീട്ടിൽ പ്രവേശിച്ച് അവർ തനിയേ ആയിരിക്കയിൽ അവനോടു: ഞങ്ങൾക്കു അതിനെ പുറത്താക്കുവാൻ കഴിയാഞ്ഞതു എന്തുകൊണ്ടു് എന്നു ചോദിച്ചു.

൨൮. അവൻ അവരോടു: ഉപവാസവും പ്രാൎത്ഥനയും കൊണ്ടല്ലാതെ ഈ വൎഗ്ഗം ഒന്നുകൊണ്ടും പുറപ്പെടുവാൻ കഴികയില്ല എന്നു അരുളിച്ചെയ്തു.

൨൯. അവർ അവിടെനിന്നു പുറപ്പെട്ടു് ഗ്ലീലായിൽക്കൂടി കടന്നുപോയിരുന്നു. ഒരുത്തനും തന്നെ അറിയണമെന്നു അവൻ ഇച്ഛിച്ചിരുന്നുമില്ല.

൩൦. എന്നാൽ അവൻ തന്റെ ശിഷ്യന്മാരോടു: മനുഷ്യപുത്രൻ മനുഷ്യരുടെ കൈകളിൽ ഏല്പിക്കപ്പെടുകയും, അവർ അവനെ കൊല്ലുകയും, കൊല്ലപ്പെട്ടമ്പോൾ മൂന്നാംദിവസം അവൻ ഉയിൎത്തെഴുന്നേല്ക്കുകയുംചെയ്യും എന്നു പറഞ്ഞു് അവരെ പഠിപ്പിച്ചിരുന്നു. [മത്താ. അ. ൧൭. വ. ൨൧: ലൂ. അ. ൯. വ. ൨൨,൨൪.]

൩൧. അവരോ ആ വചനം ഗ്രഹിച്ചിരുന്നില്ല. അവനോടു ചോദിക്കുവാൻ അവർ ഭയപ്പെട്ടുമിരുന്നു.

൩൨. പിന്നെ അവർ ക്പർനാഹോമിൽവന്നു. അവൻ വീട്ടിൽ പ്രവേശിച്ചപ്പോൾ, നിങ്ങൾ വഴിയിൽവെച്ചു നിങ്ങളുടെ ഉള്ളിൽ എന്തു വിചാരിച്ചിരുന്നു എന്നു് അവരോടു ചോദിച്ചു.

൩൩. അവരോ മിണ്ടാതിരുന്നു. എന്തുകൊണ്ടെന്നാൽ തങ്ങളിൽ വലിയവൻ ആരാകുന്നു എന്നു വഴിയിൽവെച്ചു അവർ തമ്മിൽ തൎക്കിച്ചിട്ടുണ്ടായിരുന്നു. [മത്താ. അ. ൧൮. വ. ൧: ലൂ. അ. ൯. വ. ൪൬.]

൩൪. പിന്നെ ഈശോ ഇരുന്നിട്ടു പന്ത്രണ്ടുപേരെയും വിളിച്ചു അവരോടു: ഒന്നാമനാകുവാൻ ഇച്ഛിക്കുന്നവൻ എല്ലാവരിലും അവസാനത്തവനും എല്ലാവരുടെയും ശുശ്രൂഷകനും ആയിരിക്കണം എന്നു അരുളിച്ചെയ്തു.

൩൫. അനന്തരം അവൻ ഒരു പൈതലിനെ എടുത്തു അവനെ നടു

വിൽ നിറുത്തി തൻെറ കൈകളിൽ അവനെ വഹിച്ചുകൊണ്ടു അവരോടു അരുളിച്ചെയ്തു.

൩൬. ഈ പൈതലിനെപ്പോലെ (ഉള്ളവനെ) എൻെറ നാമത്തിൽ സ്വീകരിക്കുന്ന ഏവനും എന്നെയാകുന്നു സ്വീകരിക്കുന്നത്. എന്നെ സ്വീകരിക്കുന്നവനോ എന്നെ അയച്ചവനെയല്ലാതെ എന്നെയല്ല സ്വീകരിക്കുന്നത്.

൩൭. യോഹന്നാൻ അവനോടു: റബ്ബീ, ഒരുത്തൻ നിൻെറ നാമത്തിൽ പിശാചുക്കളെ പുറത്താക്കുന്നതു ഞങ്ങൾ കണ്ടു. എന്നാൽ അവൻ നമ്മോടു ചേരാത്തതുകൊണ്ടു ഞങ്ങൾ അവനെ മുടക്കി എന്നു പറയുന്നു. [ലൂ. അ. ൯. വ. ൪൯.]

൩൮. ഈശോ അവരോടു അരുളിച്ചെയ്യുന്നു: നിങ്ങൾ അവനെ മുടക്കേണ്ടാ. എന്തുകൊണ്ടെന്നാൽ എൻെറ നാമത്തിൽ അത്ഭുതങ്ങൾ പ്രവർത്തിച്ചിട്ട് ഉടനെ എന്നെപ്പററി തിന്മപറയുവാൻ കഴിയുന്നവൻ ആരുമില്ല. [൧. കോറ. അ. ൧൨. വ. ൩.]

൩൯. ആകയാൽ നിങ്ങൾക്കു വിരോധിയല്ലാത്തവൻ നിങ്ങൾക്കു വേണ്ടിയുള്ളവനാകുന്നു.

൪൦. നിങ്ങൾ മ്ശിഹായിക്കുള്ളവർ എന്ന ഈ നാമത്തിൽ ആരെങ്കിലും ഒരു പാനപാത്രം വെള്ളംമാത്രം നിങ്ങൾക്കു കുടിക്കുവാൻ തന്നാൽ അവനു അവൻെറ പ്രതിഫലം നഷ്ടമായിപ്പോകയില്ല എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു. [മത്താ. അ. ൧൦. വ. ൪൨.]

൪൧. എന്നിൽ വിശ്വസിക്കുന്ന ഈ ചെറിയവരിൽ ഒരുത്തനു ഇടർച്ചവരുത്തുന്നവൻ ഏവനോ അവൻെറ കഴുത്തിൽ കഴുതയുടെ തിരികല്ലു കെട്ടി അവൻ കടലിൽ എറിയപ്പെട്ടാൽ അവനു നന്നായിരുന്നു. [മത്താ. അ. ൧൮. വ. ൬: ലൂ. അ. ൧൭. വ. ൨.]

൪൨. എന്നാൽ നിൻെറകൈ നിനക്കു ഇടർച്ച വരുത്തുന്നു എങ്കിൽ നി അതു വെട്ടിക്കളയുക. നീ ഇരുകൈകളും ഉള്ളവനായി നരകത്തിലേക്കു പോകുന്നതിനെക്കാൾ അംഗഹീനനായി ആയുസ്സിലേക്കു പ്രവേശിക്കുന്നതു നിനക്കു നല്ലതാകുന്നു. [മത്താ. അ. ൫. വ. ൩൦; അ. ൧൮. വ. ൮.]

൪൩. അവിടെ അവരുടെ പുഴ ചാകുന്നില്ല, അവരുടെ തീ കെടുന്നുമില്ല.

൪൪. നിൻെറ കാൽ നിനക്കു ഇടർച്ച് വരുത്തുന്നു എങ്കിൽ നീ അതു വെട്ടിക്കളയുക. നീ ഇരുകാലുകളും ഉള്ളവനായി നരകത്തിൽ വീഴുന്നതിനെക്കാൾ മുടന്തനായി ആയുസ്സിലേക്കു പ്രവേശിക്കുന്നതു നിനക്കു നല്ലതാകുന്നു.

൪൫. അവിടെ അവരുടെ പുഴ ചാകുന്നില്ല, അവരുടെ തീ കെടുന്നുമില്ല. [ഏശ. അ. ൬൬. വ. ൨൪.]

൪൬. നിൻെറ കണ്ണു നിനക്കു ഇടർച്ച വരുത്തുന്നു എങ്കിൽ നീ അതു ചൂഴന്നെടുത്തുകളയുക. നീ ഇരുകണ്ണുകളും ഉള്ളവനായി തീനരകത്തിൽ വീഴുന്നതിനെക്കാൾ ഒരു കണ്ണോടുകൂടി ദൈവരാജ്യത്തിൽ പ്രവേശിക്കുന്നതു നിനക്കു നല്ലതാകുന്നു.

൪൭. അവിടെ അവരുടെ പുഴ ചാകുന്നില്ല, അവരുടെ തീകെടുന്നുമില്ല.

൪൮. എന്തുകൊണ്ടെന്നാൽ എല്ലാം തീകൊണ്ട് ഉറക്കൂട്ടപ്പെടും. ഏതുബലിയും ഉപ്പുകൊണ്ട് ഉറക്കൂട്ടപ്പെടും. [ആച. അ. ൨. വ. ൧൩.]

൪൯. ഉപ്പു നല്ലതാകുന്നു. എന്നാൽ

ഉപ്പു ഉറകെട്ടുപോയാൽ അതിനു എന്തുകൊണ്ടു ഉറക്കൂട്ടും? ഉപ്പു നിങ്ങളിൽ ഉണ്ടായിരിക്കട്ടെ. അന്യോന്യം സമാധാനത്തോടുക്കൂടിയിരിക്കയും ചെയ്യുവിൻ. [മത്താ. അ. ൫. വ. ൧൩.; ലൂ. അ. ൧൪. വ. ൩൪.]

## വ്യാഖ്യാനം.

൧൭. "ഊമനായ ആത്മാവുള്ള": മത്താ. അ. ൧൭. വ. ൧൫.ൽ ചന്ദ്രരോഗിയെന്നു പറഞ്ഞിരിക്കുന്നു. മൎക്കോസുതന്നെ ഇവിടെ ചെയ്യുന്ന വിവരണത്തിൽ നിന്നു അങ്ങനെ ഗ്രഹിക്കാവുന്നതുമാണ്. ഈ മനുഷ്യനു ഈ രോഗം പിശാചിന്റെ ഉപദ്രവം മൂലം ഉണ്ടായതല്ലാതെ പ്രകൃതിവശാലുണ്ടായതല്ലായിരുന്നു എന്നാണു അനുമാനിക്കേണ്ടിയിരിക്കുന്നത്. വി. ലൂക്കാ. അ. ൯. വ. ൩൯. ഈ അനുമാനത്തെ ബലപ്പെടുത്തുകയും ചെയ്യുന്നു.

൨൨. "വിശ്വസിക്കുന്നവനു ഏതു കാൎയ്യവും സംഭവിക്കുവാൻ കഴിയും": സ്ഥിരവും സജീവവുമായ വിശ്വാസമുള്ളവനുവേണ്ടി ദൈവശക്തി എന്തുതന്നെയും പ്രവൎത്തിക്കും.

൩൭. "ഒരുത്തൻ": പിശാചുക്കളെ പുറത്താക്കിയ ഈ മനുഷ്യൻ മ്ശിഹാ യിൽ വിശ്വസിച്ചിരുന്നെങ്കിലും ശ്ലീഹന്മാരുടെ ദാരിദ്ര്യാവസ്ഥ കണ്ടിട്ടു അവരെപ്പോലെ എല്ലാമുപേക്ഷിച്ചു മ്ശിഹായെ അനുഗമിച്ചില്ല. ഇങ്ങനെയുള്ള ഒരാൾ തങ്ങളുടെ ഗുരുവിന്റെ നാമത്തിൽ അത്ഭുതങ്ങൾ പ്രവൎത്തിക്കുവാൻ അയോഗ്യനെന്നു ശ്ലീഹന്മാർ കരുതി.

൪൧. "കഴുതയുടെ തിരികല്ലു": മത്താ. അ. ൧൮. വ. ൬. വ്യാ. നോക്കുക.

൪൮. "എല്ലാം തീകൊണ്ടു് ഉറക്കൂട്ടപ്പെടും. ഏതുബലിയും ഉപ്പുകൊണ്ടു് ഉറക്കൂട്ടപ്പെടും": 'അവരുടെ പുഴ ചാകുന്നില്ല, അവരുടെ തീ കെടുന്നതുമില്ല' എന്നു മുകളിൽ പറഞ്ഞിരിക്കുന്നതിനോടു യോജിപ്പിച്ചു നരകശിക്ഷയെപ്പററിയാണു ചിലർ ഈ വാക്കുകൾ വ്യാഖ്യാനിക്കുന്നത്. പദാൎത്ഥങ്ങൾ ശൈഥില്യത്തിൽ നിന്നു ഉപ്പുകൊണ്ടു സംരക്ഷിക്കപ്പെടുന്നതുപോലെ ദുഷ്ടരുടെ ആത്മാക്കൾ നരകതീയിൽ ദഹിച്ചുപോകാതെ പീഡിതരായിത്തന്നെ കാക്കപ്പെടും. ഈ ആത്മാക്കൾ ദൈവനീതിയുടെയും പ്രതീകാരത്തിന്റെയും ബലിവസ്തുക്കളാണ്. ബലിവസ്തുവിൽ ഉപ്പു ചേൎക്കണമെന്നു ആച. അ. ൨. വ. ൧൩.ൽ പ്രസ്താവിച്ചിട്ടുണ്ടു്. ആകയാൽ ഈ ബലിവസ്തുക്കൾ അഗ്നിയാകുന്ന ഉപ്പിൽ നശിക്കാതെ കിടന്നു പീഡ സഹിക്കും. — മററു ചിലരാകട്ടെ ഇടൎച്ചയെപ്പററി മേൽപ്രസ്താവിച്ചിട്ടുള്ള വാക്യങ്ങളോടു ഇതിനെ സംഘടിപ്പിച്ചുകൊണ്ടു ആശാനിഗ്രഹത്തെ ഉദ്ദേശിച്ചു ഈ വാക്കുകൾക്കു അൎത്ഥം ഗ്രഹിക്കുന്നു. കൈ, കാൽ, കണ്ണു ഇവയെ ഉപേക്ഷിച്ചുകളയുന്നതുപോലെ ആശാനിഗ്രഹമെന്ന അഗ്നിയിൽ ദഹിച്ചു, ബലിവസ്തുക്കൾക്കു കൂടിയേതീരു എന്നു് ആചാൎയ്യഗ്രന്ഥത്തിൽ കല്പിക്കപ്പെട്ടിരിക്കുന്ന വിവേകാദിസുകൃതങ്ങളായ ഉപ്പു ഇട്ടു ദൈവത്തിനു ബലിവസ്തുവായിത്തീരണം എന്നു താല്പൎയ്യം.

൪൯. "ഉപ്പു ഉറകെട്ടുപോയാൽ അതിനു എന്തുകൊണ്ടു ഉറക്കൂട്ടും": ശ്ലീഹന്മാർ ലോകത്തിന്റെ ഉപ്പു് ആകുന്നു. ശ്ലീഹന്മാരും അവരെപ്പോലെയുള്ളവരും തങ്ങളുടെ നില വിട്ടുപോയാൽ അവരെ നന്നാക്കുവാൻ മാൎഗ്ഗമില്ല. — "ഉപ്പു് നിങ്ങളിൽ ഉണ്ടായിരിക്കട്ടെ. അന്യോന്യം സമാധാനത്തോടുക്കൂടിയിരിക്കയും ചെയ്യുവിൻ": വിവേകം, വിനയം ആദിയായ സുകൃതങ്ങൾ നിങ്ങളിൽ ഉണ്ടായിരിക്കട്ടെ. ഇങ്ങനെ തമ്മിൽ തമ്മിൽ സമാധാനത്തോടുക്കൂടി വൎത്തിക്കുവിൻ. 'ഉപ്പു' എന്ന പദം യഥാൎത്ഥ ഉപ്പിനെയും, വിവേകാദിസൽഗുണങ്ങളെയും, ഈ ഗുണങ്ങളുള്ളവരെയും ഉദ്ദേശിച്ചു വ്യത്യസ്താൎത്ഥങ്ങളിലാണു ഈ വാക്യങ്ങളിൽ പ്രയോഗിച്ചിരിക്കുന്നതു്.

## അദ്ധ്യായം ൧൦.

വിവാഹത്തിൻെറ അവിഭേദ്യത. അൎത്ഥം കൊണ്ടുള്ള അനൎത്ഥം. സബ്ദൈപുത്രന്മാരുടെ അത്യാഗ്രഹം. കുരുടനായ ഒരു മനുഷ്യനു കാഴ്ച ലഭിക്കുന്നതു്.

**അ**നന്തരം അവൻ അവിടെ നിന്നു എഴുന്നേററു യോർദ്ദ്നാൻെറ അക്കരെ യൂദായുടെ അതിൎത്തിയിലേക്ക വന്നു. വളരെ ജനക്കൂട്ടങ്ങൾ അവിടെ അവൻെറ അടുക്കലേക്ക ചെന്നു. ആകയാൽ അവൻ പതിവുപോലെ വീണ്ടും അവരോട്ട് ഉപദേശിച്ചിരുന്നു. [മത്താ. അ. ൧൯. വ. ൧.]

൨. അപ്പോൾ പ്രീശർ അടുത്തു വന്നു അവനെ പരീക്ഷിച്ചുകൊണ്ടു: പുരുഷനു തൻെറ ഭാൎയ്യയെ ഉപേക്ഷിക്കുവാൻ പാടുണ്ടൊ എന്നു ചോദിക്കുന്നു.

൩. അവൻ അവരോടു ചോദിക്കുന്നു: മൂശെ നിങ്ങളോടു എന്തു കല്പിച്ചിരിക്കുന്നു?

൪. അതിനു അവർ പറയുന്നു: ഉപേക്ഷചീട്ടു എഴുതി പിരിച്ചുവിടുവാൻ മൂശെ ഞങ്ങൾക്ക സമ്മതിച്ചിരിക്കുന്നു. [ആവൎത്ത. അ. ൨൪. വ. ൧.]

൫. അപ്പോൾ ഈശോ ഉത്തരമായി അവരോടു അരുളിച്ചെയ്തു: നിങ്ങളുടെ ഹൃദയകാഠിന്യം നിമിത്തം അവൻ നിങ്ങൾക്ക ഈ കല്പന എഴുതി.

൬. എന്നാൽ ആദിയിൽ ദൈവം അവരെ ആണും പെണ്ണുമായി ഉണ്ടാക്കി. [സൃ. അ. ൧. വ. ൨൭.]

൭. അതിനാൽ പുരുഷൻ തൻെറ അപ്പനേയും തൻെറ അമ്മയേയും വിട്ടു തൻെറ ഭാൎയ്യയോടു ചേൎന്നിരിക്കും. [സൃ. അ. ൨. വ. ൨൪: മത്താ. അ. ൧൯. വ. ൫: ൧. കോറ. അ. ൭. വ. ൧൦: അപ്പെ. അ. ൫. വ. ൩൧.]

൮. അവരിരുവരും ഒരു ജഡമായിത്തീരും. ഇങ്ങനെ അവർ ഒരു ജഡമല്ലാതെ രണ്ടല്ല. [൧. കോറ. അ. ൬. വ. ൧൬.]

൯. അതുകൊണ്ടു ദൈവം യോജിപ്പിച്ചതു മനുഷ്യൻ വേർതിരിക്കരുതു്.

൧൦. പിന്നെ വീട്ടിൽവെച്ചു അവൻെറ ശിഷ്യന്മാർ വീണ്ടും ഇതിനെപ്പററി അവനോടു ചോദിച്ചു.

൧൧. അപ്പോൾ അവൻ അവരോടു അരുളിച്ചെയ്തു: തൻെറ ഭാൎയ്യയെ ഉപേക്ഷിച്ചു വേറൊരുത്തിയെ പരിഗ്രഹിക്കുന്ന ഏവനും വ്യഭിചാരം ചെയ്യുന്നു.

൧൨. തൻെറ ഭൎത്താവിനെ ഉപേക്ഷിച്ചു വേറൊരുത്തനു ഭാൎയ്യയായിത്തീൎന്നാൽ ഭാൎയ്യയും വ്യഭിചാരം ചെയ്യുന്നു.

൧൩. അവൻ പൈതങ്ങളെതൊടേണ്ടതിനായി അവരെ അവൻെറ അടുക്കൽ അവർ കൊണ്ടുവന്നിരുന്നു. എന്നാൽ അവരെ കൊണ്ടുവന്നിരുന്നവരെ അവൻെറ ശിഷ്യന്മാർ ശകാരിച്ചിരുന്നു.

൧൪. ഈശോയാകട്ടെ (ഇതു) കണ്ടു നീരസപ്പെട്ടു അവരോടു അരുളിച്ചെയ്തു: പൈതങ്ങൾ എൻെറ അടുക്കലേക്ക വരുവാൻ നിങ്ങൾ സമ്മതിക്കുവിൻ: നിങ്ങൾ അവരെ തടയേണ്ടാ. എന്തുകൊണ്ടെന്നാൽ ദൈവരാജ്യം ഇവരെപ്പോലെയുള്ളവരുടേതു ആണല്ലൊ.

൧൫. പൈതൽ (എങ്ങനെയൊ അതു)പോലെ ദൈവരാജ്യം സ്വീകരിക്കാത്ത ഒരുത്തനും അതിൽ പ്രവേശിക്കയില്ല എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു.

൧൬. പിന്നെ അവൻ തന്റെ കൈകളിൽ അവരെ എടുത്തു് അവരുടെമേൽ തന്റെ കൈവെച്ചു് അവരെ അനുഗ്രഹിച്ചു.

൧൭. അനന്തരം അവൻ വഴിനടന്നുപോകയിൽ ഒരുത്തൻ ഓടി(വന്നു) തന്റെ മുട്ടുകളിൽ വീണു അവനോടു: ഗുണവാനായ ഗുരോ, നിത്യായുസ്സിനെ അവകാശമാക്കുവാൻ ഞാൻ എന്തുചെയ്യണം എന്നു ചോദ്യം ചെയ്തുപറഞ്ഞിരിരുന്നു. [മത്താ. അ. ൧൯. വ. ൧൬: ലൂ. അ. ൧൮. വ. ൧൮.]

൧൮. ഈശോ അവനോടു അരുളിച്ചെയ്യുന്നു: നീ എന്തുകൊണ്ടു എന്നെ ഗുണവാനേ എന്നു വിളിക്കുന്നു? ദൈവം ഒരുവനല്ലാതെ ഗുണവാനില്ല.

൧൯. കല്പനകൾ നീ അറിയുന്നു: നീ വ്യഭിചാരം ചെയ്യരുതു്, നീ മോഷ്ടിക്കരുതു്; നീ കൊല്ലരുതു്; നീ കള്ളസ്സാക്ഷി പറയരുതു്; നീ ദ്രോഹിക്കരുതു്; നിന്റെ അപ്പനേയും നിന്റെ അമ്മയേയും നീ ബഹുമാനിക്കുക. [പുറ. അ. ൨൦. വ. ൧൨.]

൨൦. അവൻ ഉത്തരമായി അവനോടു: ഗുരോ, ഇവയെല്ലാം എന്റെ ബാല്യം മുതൽ ആചരിച്ചിരിക്കുന്നു എന്നു പറഞ്ഞു.

൨൧. ഈശോയോ അവനെ നോക്കി, അവനെ സ്നേഹിച്ചു്, അവനോടു: ഒരുകാൎയ്യം നിനക്കു കുറവുണ്ടു്. നീ പോയി നിനക്കുള്ളതെല്ലാം വിറ്റു ദരിദ്രൎക്കു കൊടുക്കുക. എന്നാൽ സ്വൎഗ്ഗത്തിൽ നിനക്കു നിക്ഷേപമുണ്ടാകും. പിന്നെ നിന്റെ കുരിശു എടുത്തു എന്റെ പിന്നാലെ വരിക എന്നു അരുളിച്ചെയ്തു.

൨൨. എന്നാൽ അവൻ ഈ വചനംമൂലം ദുഃഖിച്ചു വിഷാദത്തോടുകൂടി പൊയ്ക്കളഞ്ഞു. എന്തുകൊണ്ടെന്നാൽ അവനു വളരെ സമ്പത്തുകളുണ്ടായിരുന്നു.

൨൩. ഈശോയാകട്ടെ തന്റെ ശിഷ്യന്മാരെനോക്കി അവരോടു: സമ്പത്തുകൾ ഉള്ളവൎക്കു ദൈവരാജ്യത്തിൽ പ്രവേശിക്കുവാൻ എത്രപ്രയാസം! എന്നു അരുളിച്ചെയ്തു.

൨൪. ശിഷ്യന്മാരോ അവന്റെ വചനങ്ങളെപ്പറ്റി വിസ്മയിച്ചിരുന്നു. ഈശോ വീണ്ടും അവരോടു തുടൎന്നു അരുളിച്ചെയ്തു: എന്റെ മക്കളേ, തങ്ങളുടെ സമ്പത്തുകളിൽ ആശ്രയിച്ചിരിക്കുന്നവൎക്കു ദൈവരാജ്യത്തിൽ പ്രവേശിക്കുവാൻ എത്ര പ്രയാസം!

൨൫. ധനവാൻ ദൈവരാജ്യത്തിൽ പ്രവേശിക്കുന്നതിനെക്കാൾ ഒട്ടകം സൂചിക്കുഴയിലൂടെ കടക്കുന്നതു് എളുപ്പമാകുന്നു.

൨൬. അവരോ കൂടുതലായി വിസ്മയിച്ചു്: രക്ഷപെടുവാൻ ആൎക്കു കഴിയും എന്നു തമ്മിൽ പറഞ്ഞിരുന്നു.

൨൭. എന്നാൽ ഈശോ അവരെ നോക്കി അവരോടു: ദൈവത്തിനല്ലാതെ മനുഷ്യനു ഇതു സാദ്ധ്യമല്ല; ദൈവത്തിനോ എല്ലാം സാദ്ധ്യമാകുന്നു എന്നു അരുളിച്ചെയ്തു.

൨൮. അപ്പോൾ കേപ്പാ: ഇതാ! ഞങ്ങൾ സകലവും ഉപേക്ഷിച്ചു നിന്നോടു ചേൎന്നിരിക്കുന്നുവല്ലൊ എന്നു പറയുവാൻ തുടങ്ങി. [മത്താ. അ. ൧൯. വ. ൨൭: ലൂ. അ. ൧൮. വ. ൨൮.]

൨൯. ഈശോ ഉത്തരമായി അരുളിച്ചെയ്തു: ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു: എന്നെക്കുറിച്ചും, എന്റെ സുവിശേഷത്തെക്കുറിച്ചും വീടുകളേയൊ, സഹോദരന്മാരേയൊ, സഹോദരിമാരേയൊ, അപ്പനേയൊ, അമ്മയേയൊ, ഭാൎയ്യയേയൊ,

മക്കളേയൊ, പട്ടണങ്ങളേയൊ വിട്ടു പേക്ഷിച്ചാൽ, (൩൦)

൩൦. ഞെരുക്കത്തോടുകൂടി ഇപ്പോൾ ഇക്കാലത്തുതന്നെ ഒന്നിനു നൂറായി വീടുകളേയും, സഹോദരന്മാരേയും, സഹോദരിമാരേയും, അമ്മമാരേയും, മക്കളേയും, പട്ടണങ്ങളേയും, വരുവാനിരിക്കുന്ന ലോകത്തിൽ നിത്യജീവനും പ്രാപിക്കാത്തവൻ (ആൻ) «ഒരുത്തനുമില്ല».

൩൧. എന്നാൽ മുമ്പന്മാർ പിമ്പന്മാരും, പിമ്പന്മാർ മുമ്പന്മാരും ആയിത്തിരുന്നവർ പലർ (ഉണ്ടു്). [മത്താ. അ. ൧൯. വ. ൩൦.]

൩൨. അവർ വഴിയിൽകൂടി ഓറെശ്ലെമിലേക്കു കയറിപ്പോകുകയിൽ ഈശോ അവരുടെ മുമ്പിൽ നടന്നിരുന്നു. അവരോ അത്ഭുതപ്പെട്ടും ഭയപ്പെട്ടും അവൻെറ പിന്നാലെ പോയിരുന്നു. ഇങ്ങനെ അവൻ തൻെറ പന്ത്രണ്ടുപേരെയും കൂട്ടിക്കൊണ്ടുപോയി തനിക്കു സംഭവിക്കാനിരിക്കുന്നതു അവരോടു പ്രസ്താവിക്കുവാൻ തുടങ്ങി: [ലൂ. അ. ൧൮. വ. ൩൧.]

൩൩. ഇതാ! നാം ഓറെശ്ലെമിലേക്കു കയറിച്ചെല്ലുന്നു. മനുഷ്യപുത്രൻ പ്രധാനാചാൎയ്യന്മാൎക്കും നിയമജ്ഞന്മാൎക്കും കൈയേല്പിക്കപ്പെട്ടും, അവർ അവനെ മരണത്തിനു വിധിക്കുകയും പുറജാതികൾക്കു അവനെ ഏല്പിച്ചുകൊടുക്കുകയും ചെയ്യും.

൩൪. അവർ അവനെ പരിഹസിച്ചു് അവനെ (ചമ്മട്ടി കൊണ്ടു) അടിച്ചു് അവൻെറ മുഖത്തു തുപ്പി അവനെ കൊല്ലും. എന്നാൽ മൂന്നാം നാൾ അവൻ ഉയിൎത്തെഴുന്നേല്ക്കും.

൩൫. പിന്നെ സബ്ദൈയുടെ പുത്രന്മാരായ യാക്കോബും യോഹന്നാനും അവൻെറ പക്കൽ അടുത്തുവന്നു് അവനോടു: ഗുരോ ഞങ്ങൾ അപേക്ഷിക്കുന്നതെല്ലാം നീ ഞങ്ങൾക്കു ചെയ്തുതരണമെന്നു ഞങ്ങൾ ആഗ്രഹിക്കുന്നു എന്നു പറയുന്നു. [മത്താ. അ. ൨൦. വ. ൨൦.]

൩൬. അവൻ അവരോടു: ഞാൻ നിങ്ങൾക്കു എന്തു ചെയ്തുതരുവാനാണു നിങ്ങൾ ആഗ്രഹിക്കുന്നതു് എന്നു ചോദിക്കുന്നു.

൩൭. അവർ അവനോടു: നിൻെറ മഹത്വത്തിൽ ഞങ്ങളിൽ ഒരുത്തൻ നിൻെറ വലത്തുവശത്തും ഒരുത്തൻ നിൻെറ ഇടത്തുവശത്തും ഇരിക്കുവാൻ ഞങ്ങൾക്കു നീ വരം നൽകണം എന്നു പറയുന്നു.

൩൮. അതിനു അവൻ അവരോടു: നിങ്ങൾ അപേക്ഷിക്കുന്നതു എന്തെന്നു നിങ്ങൾ അറിയുന്നില്ല. ഞാൻ കുടിക്കുന്ന പാനപാത്രം കുടിക്കുവാനും, ഞാൻ മുങ്ങുവാനിരിക്കുന്ന മാമോദീസാ മുങ്ങുവാനും നിങ്ങൾക്കു കഴിയുമൊ എന്നു ചോദിച്ചു.

൩൯. ഞങ്ങൾക്കു കഴിയും എന്നു അവർ അവനോടു പറയുന്നു. ഈശോ അവരോടു അരുളിച്ചെയ്യുന്നു: ഞാൻ കുടിക്കുന്ന പാനപാത്രം നിങ്ങൾ കുടിക്കും; ഞാൻ മുങ്ങുന്ന മാമോദീസാ നിങ്ങൾ മുങ്ങുകയും ചെയ്യും.

൪൦. എന്നാലും എൻെറ വലത്തുവശത്തും എൻെറ ഇടത്തുവശത്തും നിങ്ങൾ ഇരിക്കുന്നതിനുള്ള വരം, അതു ആൎക്കായി ഒരുക്കപ്പെട്ടിരിക്കുന്നുവോ അവൎക്കല്ലാതെ നൽകുന്നതു് എൻെറ കാൎയ്യമല്ല.

൪൧. (ശേഷം) പത്തുപേർ (ഇതു) കേട്ടപ്പോൾ യാക്കോബിൻെറയും യോഹന്നാൻെറയും നേരെ കോപിക്കുവാൻ തുടങ്ങി.

൪൨. അപ്പോൾ ഈശോ അവരെ വിളിച്ചു അവരോടു അരുളിച്ചെ

ഷ്ടു: പുറജാതികളുടെ തലവന്മാർ എന്നു കരുതപ്പെടുന്നവർ അവരുടെ മേൽ കർതൃത്വം നടത്തുന്നവരാകുന്നു എന്നും, അവരുടെ പ്രധാനികൾ അവരുടെമേൽ സ്വാതന്ത്ര്യഭരണം നടത്തുന്നു എന്നും നിങ്ങൾ അറിയുന്നുവല്ലൊ. [ലൂ. അ. ൨൨. വ. ൨൫.]

൪൩. എന്നാൽ നിങ്ങളുടെ ഇടയിൽ ഇങ്ങനെയാകരുതു്, മറിച്ചു്, നിങ്ങളിൽ പ്രധാനിയാകുവാൻ ഇച്ഛിക്കുന്നവൻ നിങ്ങളുടെ ശുശ്രൂഷകൻ ആയിരിക്കണം.

൪൪. നിങ്ങളിൽ ഒന്നാമനാകുവാൻ ഇച്ഛിക്കുന്നവൻ എല്ലാവരുടെയും ദാസനുമായിരിക്കണം.

൪൫. മനുഷ്യപുത്രൻതന്നെയും ശുശ്രൂഷ ചെയ്യുവാനും വളരെപ്പേരുടെ വീണ്ടെടുപ്പുവിലയായി തൻെറ ജീവനെ കൊടുക്കുവാനുമല്ലാതെ ശുശ്രൂഷിക്കപ്പെടുവാൻ വന്നിട്ടുള്ളതല്ലല്ലൊ.

൪൬. അനന്തരം അവർ ഈറിഹോയിൽ വന്നു. പിന്നെ ഈശോ—അവനും അവൻെറ ശിഷ്യന്മാരും വളരെ ജനക്കൂട്ടവും— ഈറീഹോയിൽനിന്നു പുറപ്പെട്ടു പോകുമ്പോൾ തിമൈയുടെ പുത്രനായ തിമൈ എന്ന ഒരു കുരുടൻ ഭിക്ഷയാചിച്ചുകൊണ്ടു വഴിയരികിൽ ഇരുന്നിരുന്നു. [മത്താ. അ. ൨൦. വ. ൨൯: ലൂ. അ. ൧൮. വ. ൩൫.]

൪൭. നസ്രായനായ ഈശോയാകുന്നു എന്നു കേട്ടു അവൻ: ദാവിദിൻെറ പുത്രാ, എൻെറമേൽ കരുണ തോന്നണമേ എന്നു നിലവിളിച്ചുപറയുവാൻ തുടങ്ങി.

൪൮. അവൻ മിണ്ടാതിരിക്കേണ്ടതിനായി പലരും അവനെ ശകാരിച്ചിരുന്നു. അവനോ: ദാവീദിൻെറ പുത്രാ, എൻെറമേൽ കരുണ തോന്നണമേ എന്നു അധികമായി നിലവിളിച്ചു പറഞ്ഞിരുന്നു.

൪൯. അപ്പോൾ ഈശോ നിന്നു് അവനെ വിളിക്കുവാൻ കല്പിച്ചു. ആകയാൽ അവർ കുരുടനെ വിളിച്ചു അവനോടു: ധൈര്യപ്പെടുക, എഴുന്നേല്ക്കുക, അവൻ നിന്നെ വിളിക്കുന്നു എന്നു പറഞ്ഞു.

൫൦. കുരുടനോ തൻെറ പുറങ്കുപ്പായം എറിഞ്ഞുകളഞ്ഞു, എഴുന്നേററു് ഈശോയുടെ അടുക്കൽവന്നു.

൫൧. ഈശോ അവനോടു: ഞാൻ നിനക്കു് എന്തു ചെയ്യുവാനാണു നീ ആഗ്രഹിക്കുന്നതു് എന്നു ചോദിക്കുന്നു. അതിനു കുരുടൻ അവനോടു: റബ്ബി, ഞാൻ കാണുവാൻ (വരം നൽകുവാൻ) എന്നുപറഞ്ഞു.

൫൨. അപ്പോൾ ഈശോ അവനോടു: നീ പൊയ്ക്കൊള്ളുക. നിൻെറ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു എന്നു അരുളിച്ചെയ്തു. ഉടനെ അവനു കാഴ്ചയുണ്ടായി. അവൻ വഴിയേ പോകയും ചെയ്തിരുന്നു.

## വ്യാഖ്യാനം.

൪. "ഉപേക്ഷിച്ചിട്ടു": മത്താ. അ. ൧൯. വ. ൭. വ്യ. നോക്കുക.

൧൭. "ഗുണവാനായ ഗുരോ": മ്ശിഹാ ഗുണവാനായ ഒരുത്തൻ എന്നുമാത്രം കരുതിയാണു അവൻ ആലോചന ചോദിക്കുവാൻ വന്നതു്. മ്ശിഹാ അതിലുപരിയായ അറിവിലേക്കു അവനെ നയിക്കുന്നു.

൧൮. "ദൈവം ഒരുവനല്ലാതെ ഗുണവാനില്ല": മത്താ. അ. ൧൯. വ. ൧൭. വ്യ. നോക്കുക.

൨൧. "അവനെ സ്നേഹിച്ചു്": അവൻെറ പേരിൽ സ്നേഹഭാവം പ്രദശി

ല്പിച്ച് തൻെറ ഉപദേശം സ്വീകരിച്ചു തദനുസരണം പ്രവൎത്തിക്കാതിരുന്നവനെ മ്ശീഹാ സ്നേഹിച്ചതെങ്ങനെ? അവൻെറ പൂൎവ്വനടപടികളെയും യഹൂദനിയമത്തിൻെറ സൂക്ഷ്മാനുഷ്ഠാനത്തെയുംപററി മാത്രമാണ മ്ശീഹാ അവനെ സ്നേഹിച്ചത്.

൨൫. "ഒട്ടകം സൂചിക്കുഴയിലൂടെ കടക്കുന്നത്": മത്താ. അ. ൧൯. വ. ൨൪. വ്യ. നോക്കുക.

൩൦. "ഞെരുക്കത്തോടുകൂടി": മ്ശീഹായെപ്രതി സ്വജനങ്ങളെ പരിത്യജിക്കുന്നവൻ ഞെരുക്കങ്ങളുടെ മദ്ധ്യത്തിൽ സ്ഥിതി ചെയ്കയും അവരിൽനിന്നു പൂൎണ്ണമായി അകന്നിരിക്കയും ചെയ്താലും സ്വജനങ്ങളെക്കാൾ അധികമാളുകൾ അപ്പൻ, അമ്മ, സഹോദരന്മാർ ഇവരെപ്പോലെ അവനെ സഹായിക്കുവാനുണ്ടാകും.—മ്ശീഹായെപ്രതി ഞെരുക്കങ്ങൾ സഹിക്കുക ഒരനുഗ്രഹമാണല്ലൊ. (പീലിപ്പോ. അ. ൧. വ. ൨൯.) ഈ അനുഗ്രഹവുംകൂടി പ്രതിഫലമായിട്ടു ലഭിക്കുമെന്നും ചിലർ വ്യാഖ്യാനിക്കുന്നുണ്ട്.

൩൮. "പാനപാത്രം" "മാമോദീസാ": മത്താ. അ. ൨൦. വ. ൨൨,൨൩. വ്യ. നോക്കുക.

൪൦. "നിങ്ങൾ ഇരിക്കുന്നതിനുള്ള വരം . . . നൽകുന്നത് എൻെറ കാൎയ്യമല്ല": മത്താ. അ. ൨൦. വ. ൨൩. വ്യ. നോക്കുക.

൪൫. "ഒരു കരുടൻ": മത്താ. അ. ൨൦. വ. ൩൦. വ്യ. നോക്കുക.

## അദ്ധ്യായം ൧൧.

മ്ശീഹാ കഴുതപ്പുറത്തു കയറി ഓറെശ്ലെത്തു
പ്രവേശിക്കുന്നത്. കായില്ലാത്ത അത്തിവൃക്ഷത്തെ ശപിക്കുന്നത്. കച്ചവടക്കാരെ
ദേവാലയത്തിൽനിന്നു പുറത്താക്കുന്നത്.

അനന്തരം അവൻ സൈത്തുകളുടെ മലയുടെ അരികെ ബേസ്പാഗേയുടെയും ബേസ്അനിയായുടെയും സമീപത്തു ഓറെശ്ലെത്തിനു അടുത്തപ്പോൾ തൻെറ ശിഷ്യന്മാരിൽ രണ്ടുപേരെ അയച്ചുകൊണ്ട്, [മത്താ. അ. ൨൧. വ. ൧: ലൂ. അ. ൧൯. വ. ൨൯.]

൨. അവരോട് അരുളിച്ചെയ്തു: നിങ്ങൾക്കെതിരേയുള്ള ആ ഗ്രാമത്തിലേക്കു നിങ്ങൾ പോകുവിൻ. നിങ്ങൾ അതിൽ പ്രവേശിക്കുമ്പോൾ മനുഷ്യരിൽ ആരും കയറിട്ടില്ലാത്തതായി കെട്ടപ്പെട്ടിരിക്കുന്ന ഒരു കഴുതക്കുട്ടിയെ നിങ്ങൾ ഉടനെ കണ്ടെത്തും. അതിനെ അഴിച്ചുകൊണ്ടുവരുവിൻ.

൩. എന്നാൽ ആരെങ്കിലും നിങ്ങളോടു: നിങ്ങൾ ഇതു ചെയ്യുന്നതെന്തു എന്നു ചോദിച്ചാൽ: ഞങ്ങളുടെ കൎത്താവിനു അതുകൊണ്ടു ആവശ്യമുണ്ടു എന്നു അവനോടു പറയുവിൻ. അപ്പോൾ അവൻ അതിനെ ഇവിടേക്കു ഉടനെ വിട്ടയയ്ക്കും.

൪. ആകയാൽ അവർപോയി പുറത്തു തെരുവിൽ വാതിലിനടുത്തു കെട്ടപ്പെട്ടിരുന്ന കഴുതക്കുട്ടിയെ കണ്ടു.

൫. അവർ അതിനെ അഴിക്കുകയിൽ (അവിടെ) നിന്നിരുന്നവരിൽ ചിലർ അവരോടു: നിങ്ങൾ ചെയ്യുന്നതെന്ത്? നിങ്ങൾ കഴുതക്കുട്ടിയെ അഴിക്കുന്നല്ലൊ എന്നു പറഞ്ഞു.

൬. അവരോ ഈശോ തങ്ങളോടു കല്പിച്ചിരുന്നതുപോലെ അവരോടുപറഞ്ഞു: അപ്പോൾ അവർ അവരെ വിട്ടയച്ചു.

൭. ഇങ്ങനെ അവർ കഴുതക്കുട്ടി

യെ ഈശോയുടെ അടുക്കൽ കൊണ്ടു വന്ന് അതിന്മേൽ തങ്ങളുടെ വസ്ത്രങ്ങൾ ഇട്ടു. ഈശോ അതിന്മേൽ കയറിയിരുന്നു. [യോഹ. അ. ൧൨. വ. ൧൪.]

൮. വളരെപ്പേർ തങ്ങളുടെ വസ്ത്രങ്ങൾ വഴിയിൽ വിരിച്ചു. മററുള്ളവരോ വൃക്ഷങ്ങളിൽനിന്നു കൊമ്പുകൾ വെട്ടി വഴിയിൽ നിരത്തി.

൯. അവന്റെ മുമ്പിലുള്ളവരും അവന്റെ പിമ്പിലുള്ളവരും (ഇങ്ങനെ) ആർത്തു പറഞ്ഞിരുന്നു: ഓശാനാ! [സങ്കി. ൧൧൭. വ. ൨൬: മത്താ. അ. ൨൧. വ. ൯: ലൂ. അ. ൧൯. വ. ൩൮.]

൧൦. കർത്താവിന്റെ നാമത്തിൽ വരുന്നവൻ അനുഗ്രഹിതനാകുന്നു; നമ്മുടെ പിതാവായ ദാവീദിന്റെ-വരുന്നതായ-രാജ്യം അനുഗ്രഹിതമാകട്ടെ; ഉന്നതങ്ങളിൽ ഓശാനാ!

൧൧. ഇങ്ങനെ ഈശോ ഓറെശ്ലെത്തു ദേവാലയത്തിൽ പ്രവേശിച്ചു. അവൻ എല്ലാം (നോക്കി) കണ്ടു. എന്നാൽ വൈകുന്നേരമായപ്പോൾ അവൻ പന്ത്രണ്ടുപേരോടുംകൂടി ബേസ്അനിയായിലേക്കു പോയി. [മത്താ. അ. ൨൧. വ. ൧൦.]

൧൨. പിറേറന്നാൾ ബേസ്അനിയായിൽ നിന്നു പുറപ്പെട്ടപ്പോൾ അവനു വിശന്നു.

൧൩. അപ്പോൾ ഇലകളുള്ള ഒരു അത്തിവൃക്ഷം ദൂരെനിന്നു അവൻ കണ്ടു. അതിൽ വല്ലതും കണ്ടുകിട്ടുമൊ എന്നുവെച്ച് അവൻ അതിന്റെ അടുക്കൽ വന്നു. എന്നാൽ അവൻ വന്നപ്പോൾ അതിൽ ഇലകൾ അല്ലാതെ ഒന്നുംകണ്ടില്ല. എന്തുകൊണ്ടെന്നാൽ അതു അത്തിപ്പഴങ്ങളുടെ സമയമായിരുന്നില്ല. [മത്താ. അ. ൨൧. വ. ൧൯.]

൧൪. ആകയാൽ അവൻ അതിനോടു: ഇനി ഒരു കാലത്തും ഒരുത്തനും നിന്നിൽനിന്നു ഫലങ്ങൾ ഭക്ഷിക്കാതിരിക്കട്ടെ എന്നു അരുളിച്ചെയ്തു. ശിഷ്യന്മാർ അതുകേട്ടു.

൧൫. പിന്നെ അവർ ഓറെശ്ലെത്തുവന്നു. ഈശോ ദേവാലയത്തിൽ പ്രവേശിച്ച് ദേവാലയത്തിൽ വാങ്ങുകയും വില്ക്കുകയും ചെയ്തിരുന്നവരെ പുറത്താക്കുവാൻ തുടങ്ങി. നാണയമാററക്കാരുടെ മേശകളും പ്രാവുകളെ വിററിരുന്നവരുടെ പീഠങ്ങളും അവൻ തട്ടിമറിച്ചു.

൧൬. ദേവാലയത്തിൽകൂടെ ആരും പാത്രങ്ങൾകൊണ്ടുപോകുവാൻ അവൻ സമ്മതിച്ചിരുന്നില്ല.

൧൭. അവൻ അവരോട്: എന്റെ ഭവനം സകല ജാതികൾക്കും പ്രാർത്ഥനാലയം എന്നു വിളിക്കപ്പെടും എന്നു എഴുതപ്പെട്ടിട്ടില്ലയൊ? നിങ്ങളോ അതു മോഷ്ടാക്കളുടെ ഗുഹയാക്കിത്തീർത്തിരിക്കുന്നു എന്നു ഉപദേശിച്ച് അരുളിച്ചെയ്തിരുന്നു. [ഏശ. അ. ൫൬. വ. ൭: ഏറ. അ. ൭. വ. ൧൧.]

൧൮. പ്രധാനാചാര്യന്മാരും നിയമജ്ഞന്മാരും (ഇതു) കേട്ടിട്ട് അവനെ നശിപ്പിക്കേണ്ടതു എങ്ങനെ എന്നു അന്വേഷിച്ചിരുന്നു. എന്തുകൊണ്ടെന്നാൽ സകല ജനങ്ങളും അവന്റെ ഉപദേശത്തെപ്പററി വിസ്മയിച്ചിരുന്നതുകൊണ്ടു അവർ അവനെ ഭയപ്പെട്ടിരുന്നു.

൧൯. വൈകുന്നേരമായപ്പോൾ അവർ പട്ടണത്തിനു വെളിയിൽ പോയി.

൨൦. രാവിലെ അവർ കടന്നുപോകുമ്പോൾ ആ അത്തിവൃക്ഷം അതിന്റെ വേരോടെ ഉണങ്ങിപ്പോയിരിക്കുന്നതായി അവർ കണ്ടു.

൨൧. അപ്പോൾ ശെമ്ഓനു ഓർമ്മ

വന്നു: റബ്ബി, ഇതാ! നീ ശപിച്ച അത്തിവൃക്ഷം ഉണങ്ങിപ്പോയിരിക്കു ന്നു എന്നു അവൻ അവനോടു പറ ഞ്ഞു.

൨൨. ഈശോയോ ഉത്തരമായി അവരോടു അരുളിച്ചെയ്തു: നിങ്ങളിൽ ദൈവവിശ്വാസം ഉണ്ടായിരിക്കട്ടെ. [മത്താ. അ. ൨൧. വ. ൨൧.]

൨൩. എന്തുകൊണ്ടെന്നാൽ ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു: ആരെങ്കിലും ഈ മലയോടു അതു മാ റിപ്പോയി കടലിൽ വീഴുവാൻ പറയു കയും, താൻ പറയുന്നതു സംഭവിക്കു മെന്നു തന്റെ ഹൃദയത്തിൽ സംശ യിക്കാതെ വിശ്വസിക്കയും ചെയ്താൽ അവൻ പറയുന്നതു അവനു സംഭ വിക്കും.

൨൪. അതിനാൽ ഞാൻ നിങ്ങ ളോടു പറയുന്നു: നിങ്ങൾ പ്രാൎത്ഥിക്കു കയും യാചിക്കുകയും ചെയ്യുന്നതൊ ക്കെയും നിങ്ങൾക്കു ലഭിക്കുമെന്നു നി ങ്ങൾ വിശ്വസിക്കുവിൻ: അപ്പോൾ (അതു) നിങ്ങൾക്കുണ്ടാകും. [മത്താ. അ. ൭. വ. ൭; അ. ൨൧. വ. ൨൨.]

൨൫. നിങ്ങൾ പ്രാൎത്ഥിക്കുവാൻ നി ല്ക്കുമ്പോൾ, സ്വൎഗ്ഗത്തിലുള്ള നിങ്ങളു ടെ പിതാവു് നിങ്ങളുടെ തെറ്റുകൾ നിങ്ങളോടും ക്ഷമിക്കേണ്ടതിന്, ആ ൎക്കെങ്കിലും വിരോധമായി നിങ്ങൾ ക്കു എന്തെങ്കിലും ഉള്ളതു നിങ്ങൾ ക്ഷമിക്കുവിൻ. [മത്താ. അ. ൬. വ. ൧൪; അ. ൧൮. വ. ൩൫.]

൨൬. എന്നാൽ നിങ്ങൾ ക്ഷമിക്കു കയില്ലെങ്കിൽ സ്വൎഗ്ഗത്തിലുള്ള നിങ്ങ ളുടെ പിതാവു് നിങ്ങളുടെ തെറ്റു കൾ നിങ്ങളോടും ക്ഷമിക്കുകയില്ല.

൨൭. പിന്നെ അവർ വീണ്ടും ദേ വാലയത്തിൽ വന്നു. അവൻ ദേവാല യത്തിൽ നടക്കുകയിൽ പ്രധാനാചാ ൎയ്യന്മാരും, നിയമജ്ഞന്മാരും, മൂപ്പ ന്മാരും അവന്റെ അടുക്കൽ വന്നു്, [ലൃ. അ. ൨൦. വ. ൧.]

൨൮. അവനോടു: നീ ഏതു അധി കാരംകൊണ്ടു് ഇവ ചെയ്യുന്നു? ഇവ ചെയ്യുവാൻ നിനക്കു ഈ അധികാ രം തന്നതാർ? എന്നു ചോദിക്കുന്നു. [മത്താ. അ. ൨൧. വ. ൨൩: ലൃ. അ. ൨൦. വ. ൨.]

൨൯. അതിന്നു് ഈശോ അവ രോടു അരുളിച്ചെയ്തു: നിങ്ങൾ എ ന്നോടു (മറുപടി) പറയേണ്ടതിനായി ഞാനും ഒരു കാൎയ്യം നിങ്ങളോടു ചോ ദിക്കാം. ഞാൻ ഏതു അധികാരംകൊ ണ്ടു ഇവ ചെയ്യുന്നു എന്നു പിന്നെ ഞാൻ നിങ്ങളോടു പറയാം.

൩൦. യോഹന്നാന്റെ മാമോദീ സാ എവിടെ നിന്നാകുന്നു? സ്വൎഗ്ഗ ത്തിൽ നിന്നോ? അതോ, മനുഷ്യ രിൽ നിന്നോ? എന്നോടു പറയു വിൻ.

൩൧. അപ്പോൾ അവർ തങ്ങ ളിൽ ആലോചിച്ചു് (ഇങ്ങനെ) പറ ഞ്ഞു: സ്വൎഗ്ഗത്തിൽനിന്നു എന്നു നാം അവനോടു പറഞ്ഞാൽ, പിന്നെ എ ന്തുകൊണ്ടു നിങ്ങൾ അവനെ വിശ്വ സിച്ചില്ല എന്നു അവൻ നമ്മോടു ചോദിക്കും.

൩൨. മനുഷ്യരിൽനിന്നു എന്നു നാം പറഞ്ഞാലോ ജനങ്ങളെ ഭയ പ്പെടണം. എന്തുകൊണ്ടെന്നാൽ യോ ഹന്നാൻ സാക്ഷാൽ ഒരു പ്രവാചക നാകുന്നു എന്നു് എല്ലാവരും കരുതി യിരുന്നു.

൩൩. ആകയാൽ അവർ ഈ ശോയോടു: ഞങ്ങൾ അറിയുന്നില്ല എന്നു മറുപടി പറയുന്നു. അവൻ അ വരോടു: ഞാൻ ഇവ ഏതു അധികാ രംകൊണ്ടു ചെയ്യുന്നു എന്നു ഞാനും നിങ്ങളോടു പറയുന്നില്ല എന്നു അരു ളിച്ചെയ്യുന്നു.

## വ്യാഖ്യാനം.

൧൨, ൧൩. അത്തിവൃക്ഷത്തിൽ ഫലങ്ങളില്ലെന്നു മ്ശിഹാ അറിഞ്ഞിരുന്നു; അതു അത്തിപ്പഴങ്ങളുടെ കാലമായിരുന്നുമില്ല. 'അതിൽ വല്ലതും കണ്ടുകിട്ടുമൊ എന്നുവെച്ച്' എന്നതു ചില ശിഷ്യന്മാരുടെ വിചാരം മാത്രമായിരുന്നു. അത്തിവൃക്ഷങ്ങൾ കായിച്ചശേഷമാണു തളിക്കുന്നതു്. കാലത്തിനു മുമ്പേയുള്ള ദലബാഹുല്യം ആ വൃക്ഷത്തിനു അതിന്റെ ഇനത്തിൽപെട്ട മറ്റു വൃക്ഷങ്ങളെക്കാൾ കൂടുതലായ പാലനം ലഭിച്ചിരുന്നു എന്നു വിശദമാക്കുന്നു. ഇങ്ങനെ ഇലകൾ നിറഞ്ഞു കാണപ്പെട്ടതുകൊണ്ടു അതിൽ കായ്കൾ ഉണ്ടോ എന്നു നോക്കുവാൻ കാരണമുണ്ടായിരുന്നതുമാണ്. മ്ശിഹായിക്കു വിശപ്പ് ഉണ്ടായിരുന്നു എന്നതു ശരിതന്നെ. ബേസ്അനിയായിൽ മത്തായുടെയും മറിയത്തിന്റെയും വീട്ടിൽ തലേനാൾ അത്താഴംകഴിച്ച മ്ശിഹായിക്കു ഇത്ര രാവിലെ സഹിക്കവയ്യാത്ത വിശപ്പുണ്ടായെന്നു വിചാരിക്കുവാൻ വഴി കാണുന്നില്ല. കുറെ അപ്പങ്ങൾകൊണ്ടുമാത്രം വളരെ ആയിരം ജനങ്ങൾക്കു തൃപ്തിയാകുമാറു ഭക്ഷണംകൊടുത്ത ഒരാൾക്കു സ്വന്ത വിശപ്പടക്കുവാൻ നിവൃത്തിയില്ലാതിരുന്നുമില്ല. അത്തിവൃക്ഷത്തെ ശപിച്ചതു തന്റെ വിശപ്പിന്റെ അവസരംപിടിച്ചു യഹൂദന്മാരെയും സ്വന്തശിഷ്യന്മാരെയും ഒരു പുതിയ പാഠം പഠിപ്പിക്കുവാൻമാത്രമായിരുന്നു. പരിപാലനത്തിനു തനിക്കുള്ള ശക്തി പല അവസരങ്ങളിൽ അദ്ദേഹം പ്രത്യക്ഷപ്പെടുത്തി. സംഹാരത്തിനുള്ള ശക്തിയും തനിക്കുണ്ടെന്നു ഇപ്പോൾ ആദ്യമായി പ്രത്യക്ഷപ്പെടുത്തുന്നു. അത്തിവൃക്ഷം യഹൂദസഭയുടെ സാദൃശ്യവും, മ്ശിഹായുടെ വിശപ്പു ആ സഭയിൽ സുകൃതഫലങ്ങൾ കാണുവാനുള്ള അതിയായ വാഞ്ഛയുമായിരുന്നു. വൃക്ഷങ്ങൾക്കു ഫലം പുറപ്പെടുത്തുവാനും പുറപ്പെടുത്താതിരിക്കുവാനും കാലഭേദങ്ങളുണ്ടെങ്കിലും, സൽപ്രവൃത്തികൾ ചെയ്യുക എന്ന കൃത്യത്തിൽനിന്നു ദൈവസേവകന്മാർ ഒഴിവാക്കപ്പെടുന്ന കാലമോ സമയമോ ഇല്ല. അത്തിവൃക്ഷത്തിലെ ദലബാഹുല്യം, യഹൂദസഭയിലെ ബാഹ്യാചാരങ്ങളുടെയും ആഭ്യന്തരചൈതന്യമില്ലാതെയുള്ള നിയമാനുഷ്ഠാനങ്ങളുടെയും കോലാഹലത്തെയാണു സൂചിപ്പിക്കുന്നതു്. വൃക്ഷത്തിന്റെ വേരോടെയുള്ള ഉണക്ക് യഹൂദസഭയുടെ തിരസ്കാരത്തേയും പൂർണ്ണവിനാശത്തേയും പ്രദ്യോതിപ്പിക്കുന്നു.

൧൫. "വാങ്ങുകയും വില്ക്കുകയും": ബലിക്കു ആവശ്യമായിരുന്ന മൃഗങ്ങളെയാണു ക്രയവിക്രയം ചെയ്തിരുന്നതു്. — "നാണയമാററം": ദേവാലയത്തിൽ ഓരോരുത്തൻ കൊടുക്കേണ്ടിയിരുന്നതു അരമസ്ക്കാലാ ആയിരുന്നു. ഭക്തന്മാർ കൊണ്ടുവന്നിരുന്ന ഗ്രിക്കറോമാ നാണയങ്ങൾ മസ്ക്കാലായായി കൊടുത്തിരുന്നതായിരുന്നു ഈ നാണയമാററം.

൧൬. "പാത്രങ്ങൾ": ദേവാലയത്തിലെ ഉപയോഗത്തിനല്ലാതെയുള്ള ഉപകരണങ്ങൾ.

൨൩. "മലയോടു . . . മാറിപ്പോയി കടലിൽവീഴുവാൻ പറയുക . . . സംഭവിക്കും": നവകേസറിയായിലെ അത്ഭുതപ്രവർത്തകനായ വി. ഗ്രിഗോറിയോസ് ഒരു ദേവാലയസ്ഥാപനത്തിനു പ്രതിബന്ധമായിരുന്ന ഒരുമല പ്രാർത്ഥനമൂലം സ്ഥലം മാററിയതായി സഭാചരിത്രങ്ങളിൽ പ്രസ്താവിക്കപ്പെടുന്നുണ്ട്.

൨൬. "നിങ്ങൾ ക്ഷമിക്കുകയില്ലെങ്കിൽ . . . പിതാവു . . . നിങ്ങളോടും ക്ഷമിക്കുകയില്ല": ആകയാൽ പാപശാന്തിക്കു വിശ്വാസംമാത്രം പോരാ; നമ്മുടെ അയൽക്കാരുടെ തെററുകളെ നാം ഹൃദയപൂർവ്വം ക്ഷമിക്കുകകൂടിവേണം.

൨൮. "നീ ഏതു അധികാരംകൊണ്ട് ഇവ ചെയ്യുന്നു? ഇവ ചെയ്യുവാൻ നിനക്കു ഈ അധികാരം തന്നതാർ?": മത്താ. ൨൧. ൨൩. ൨. ൨൭. വ്യ. നോക്കുക.

## അദ്ധ്യായം ൧൨.

മുന്തിരിത്തോട്ടത്തിന്റെയും കൃഷിക്കാരുടെയും ഉപമ. കേസറിനു നികുതിയിന്മേലുള്ള അവകാശം. ഈശോ സദ്ദുക്കായരെ വാക്കുമുട്ടിക്കുന്നതു്. ഒന്നാമത്തെ കല്പന. വിധവയുടെ കൊച്ചുകാശു്.

അനന്തരം അവൻ ഉപമകളിൽ അവരോടു സംസാരിക്കുവാൻ തുടങ്ങി. ഒരു മനുഷ്യൻ ഒരു മുന്തിരിത്തോട്ടം നട്ടുപിടിപ്പിച്ചു്, അതിനു ചുറ്റുംവേലികെട്ടി; അതിൽ ഒരു ചക്കു കുഴിച്ചിട്ടു; അതിൽ ഒരു ഗോപുരവും പണിതു. പിന്നെ അതു കൃഷിക്കാരെ ഏല്പിച്ചിട്ടു അവൻ വഴിയാത്രപോയി. [ഏശ. അ. ൫. വ. ൧: ഏറ. അ. ൨. വ. ൨൧: മത്താ. അ. ൨൧. വ. ൩൩: ലൂ. അ. ൨൦. വ. ൯.]

൨. അനന്തരം മുന്തിരിത്തോട്ടത്തിലെ ഫലങ്ങളിൽനിന്നു (തന്റെ അവകാശം) വാങ്ങുവാൻ(തക്ക) സമയത്തു അവൻ കൃഷിക്കാരുടെ അടുക്കൽ തന്റെ ദാസനെ അയച്ചു.

൩. അവരോ അവനെ അടിക്കയും അവനെ വെറുതെ വിടുകയും ചെയ്തു.

൪. അവൻ വീണ്ടും വേറൊരു ദാസനെ അവരുടെ അടുക്കൽ അയച്ചു. അവർ അവനെയും കല്ലെറിയുകയും, അവനെയും മുറിവേല്പിക്കയും, അവനെയും അവമാനിച്ചുവിടുകയും ചെയ്തു.

൫. അവൻ വീണ്ടും ഒരുവനെ അയച്ചു. അവനെ അവർ കൊല്ലുകപോലുംചെയ്തു. പിന്നെ അവൻ വേറെ പല ദാസന്മാരെ അയച്ചു; അവരിൽ ചിലരെ അവർ അടിച്ചു; അവരിൽ ചിലരെയോ അവർ കൊന്നുകളഞ്ഞു.

൬. എന്നാൽ ഒടുവിൽ അവനു ഒരു പ്രിയപുത്രൻ ഉണ്ടായിരുന്നു. ആകയാൽ അവനെ അവരുടെ അടുക്കൽ അവസാനമായി അവൻ അയച്ചു. എന്തുകൊണ്ടെന്നാൽ എന്റെ പുത്രനെ തീർച്ചയായും അവർ ശങ്കിക്കും എന്നു അവൻ പറഞ്ഞു.

൭. കൃഷിക്കാരോ: ഇവനാകുന്നു അവകാശി, വരുവിൻ, നമുക്കു ഇവനെ കൊല്ലാം, എന്നാൽ അവകാശം നമ്മുടെതാകും എന്നു തമ്മിൽ പറഞ്ഞു.

൮. ഇങ്ങനെ അവർ അവനെ പിടിച്ചുകൊന്നു മുന്തിരിത്തോട്ടത്തിനു വെളിയിൽ അവനെ എറിഞ്ഞുകളഞ്ഞു.

൯. ആകയാൽ മുന്തിരിത്തോട്ടത്തിന്റെ ഉടമസ്ഥൻ എന്തുചെയ്യും? അവൻ വന്നു് ആ കൃഷിക്കാരെ നശിപ്പിക്കുകയും മുന്തിരിത്തോട്ടം വേറെയാളുകൾക്കു കൊടുക്കുകയും ചെയ്യും.

൧൦. പണിക്കാർ ഉപേക്ഷിച്ചു കളഞ്ഞ കല്ലുതന്നെ മൂലയിലെ തല(ക്കല്ലു) ആയിത്തീർന്നു. (൧൧) [സങ്കി. ൧൧൭. വ. ൨൨, ൨൩: ഏശ. അ. ൨൮. വ. ൧൬: മത്താ. അ. ൨൧. വ. ൪൨: നട. അ. ൪. വ. ൧൧: റോമ. അ. ൯. വ. ൩൩: ൧. പത്രോ. അ. ൨. വ. ൭.]

൧൧. ഇതു കർത്താവിൽനിന്നു സംഭവിച്ചതും നമ്മുടെ കണ്ണുകൾക്കു ആശ്ചര്യവുമാകുന്നു (൧൦) «എന്ന ഈ തിരുവെഴുത്തുകൂടെയും നിങ്ങൾ വായിച്ചിട്ടില്ലയൊ?»

൧൨. അവർ അവനെ പിടിക്കുവാൻ നോക്കിയിരുന്നു. എങ്കിലും ജനത്തെ അവർ ഭയപ്പെട്ടു. എന്തുകൊണ്ടെന്നാൽ അവൻ തങ്ങളെക്കുറിച്ചു

ഈ ഉപമ പറഞ്ഞു എന്ന് അവർ ഗ്രഹിച്ചു. അതുകൊണ്ടു അവർ അവനെ വിട്ടുപോയി.

൧൩. പിന്നെ, അവനെ വാക്കിൽ കുടുക്കേണ്ടതിനായി നിയമജ്ഞന്മാരിൽനിന്നും ഹേറോദേസ് കക്ഷിക്കാരിൽനിന്നും ചിലരെ അവന്റെ അടുക്കൽ അവർ അയച്ചു. [മത്താ. അ. ൨൨. വ. ൧൫: ലൂ. അ. ൨൦. വ. ൨൦.]

൧൪. അകയാൽ അവർ വന്നു അവനോടു: ഗുരോ, നീ സത്യവാനാണെന്നും, നീ സാക്ഷാൽ ദൈവത്തിന്റെ വഴി പഠിപ്പിക്കുകയല്ലാതെ മനുഷ്യരുടെ മുഖം നോക്കാത്തതുകൊണ്ടു ആരുടെപേരിലും ദാക്ഷിണ്യം ഭാവിക്കുന്നില്ലെന്നും ഞങ്ങൾ അറിയുന്നു. കേസറിനു തലവരികൊടുക്കുവാൻ പാടുണ്ടൊ ഇല്ലയൊ? ഞങ്ങൾ കൊടുക്കണമൊ കൊടുക്കാതിരിക്കണമൊ? എന്നു ചോദിച്ചു.

൧൫. എന്നാൽ അവൻ അവരുടെ വഞ്ചന ഗ്രഹിച്ച് അവരോടു: നിങ്ങൾ എന്നെ പരീക്ഷിക്കുന്നതെന്തു? നിങ്ങൾ ഒരു ദേനാറാ എന്റെ അടുക്കൽകൊണ്ടുവരുവിൻ, ഞാൻ കാണട്ടെ എന്നു അരുളിച്ചെയ്തു.

൧൬. അവർ അവന്റെ അടുക്കൽ കൊണ്ടുചെന്നു. അവൻ അവരോട്: ഈ പ്രതിമയും എഴുത്തും ആരുടെതാകുന്നു എന്നു ചോദിക്കുന്നു. അവരോ: കേസറിന്റേതു എന്നു പറഞ്ഞു.

൧൭. ഈശോ അവരോടു: കേസറിന്റേതു കേസറിനും, ദൈവത്തിന്റേതു ദൈവത്തിനും കൊടുക്കുവിൻ എന്നു അരുളിച്ചെയ്യുന്നു. ആകയാൽ അവർ അവനെപ്പററി അത്ഭുതപ്പെട്ടിരുന്നു. [റോമ. അ. ൧൩. വ. ൭.]

൧൮. അനന്തരം, ഉയിൎപ്പില്ല എന്നു പറയുന്നവരായ സദ്ദൂക്കായർ അവന്റെ അടുക്കൽവന്നു അവനോടു ചോദ്യം ചെയ്തിരുന്നു. അവർ പറയുന്നു: [മത്താ. അ. ൨൨. വ. ൨൩: ലൂ. അ. ൨൦. വ. ൨൭.]

൧൯. ഗുരോ, ഒരുത്തന്റെ സഹോദരൻ മരിക്കയും ഭാൎയ്യശേഷിച്ചിരിക്കയും മക്കളില്ലാതിരിക്കയും ചെയ്താൽ അവന്റെ സഹോദരൻ അവന്റെ ഭാൎയ്യയെ പരിഗ്രഹിച്ചു തന്റെ സഹോദരനു സന്താനം ഉല്പാദിപ്പിക്കണം എന്നു മൂശെ ഞങ്ങൾക്കു എഴുതിത്തന്നിരിക്കുന്നു. [അവ്ത്. അ. ൨൫. വ. ൫.]

൨൦. ഏഴു സഹോദരന്മാർ ഉണ്ടായിരുന്നു. ഒന്നാമൻ വിവാഹം ചെയ്തശേഷം സന്താനമില്ലാതെ മരിച്ചുപോയി.

൨൧. പിന്നെ രണ്ടാമൻ അവളെ പരിഗ്രഹിച്ചു. അവനും സന്താനമില്ലാതിരിക്കയിൽ മരിച്ചു. മൂന്നാമനും അങ്ങനെതന്നെ.

൨൨. ഇങ്ങനെ അവർ ഏഴുപേരും അവളെ പരിഗ്രഹിച്ചു. എങ്കിലും അവൎക്കു സന്താനം ഇല്ലായിരുന്നു. എല്ലാവരുടെയും അവസാനത്തിൽ അ സ്ത്രീയും മരിച്ചു.

൨൩. ആകയാൽ ഉയിൎപ്പിൽ അവൾ അവരിൽ ആരുടെ ഭാൎയ്യയായിരിക്കും? അവർ ഏഴുപേരും അവളെ വിവാഹം ചെയ്തിട്ടുണ്ടല്ലൊ.

൨൪. ഈശോ അവരോടു അരുളിച്ചെയ്തു: (വിശുദ്ധ) ഗ്രന്ഥങ്ങളും ദൈവത്തിന്റെ ശക്തിയും ഗ്രഹിക്കാത്തതുകൊണ്ടല്ലയൊ നിങ്ങൾക്കു തെററിപ്പോകുന്നതു?

൨൫. എന്തുകൊണ്ടെന്നാൽ അവർ ഉയിൎത്തെഴുന്നേല്ക്കുമ്പോൾ സ്വൎഗ്ഗത്തിലെ ദൂതന്മാരെപ്പോലെ ആയിരിക്കുന്നതല്ലാതെ വിവാഹം ചെയ്കയുമില്ല, സ്ത്രീകൾ പുരുഷന്മാൎക്കു ഭാൎയ്യമാരായിരിക്കയുമില്ല.

൨൬. എന്നാൽ മരിച്ചവർ ഉയിൎത്തെഴുന്നേല്ക്കും എന്നതിനെപ്പററി മൂശെയുടെ പുസ്തകത്തിൽ, ദൈവം മുൾപ്പടൎപ്പിൽനിന്നു അവനോടു അരുളിച്ചെയ്തതു എങ്ങനെ എന്നു നിങ്ങൾ വായിച്ചിട്ടില്ലയൊ? (അവൻ ഇങ്ങനെ അരുളിച്ചെയ്തു:) ഞാൻ അബ്രാഹത്തിൻെറ ദൈവവും, ഇസ്ഹാക്കിൻെറ ദൈവവും, യാക്കോബിൻെറ ദൈവവും ആകുന്നു. [പുറ.അ. ൩.വ.൬:മത്താ.അ. ൨൨. വ. ൩൨.]

൨൭. അവൻ ജീവിക്കുന്നവരുടെയല്ലാതെ മരിച്ചവരുടെ ദൈവമല്ല. ആകയാൽ നിങ്ങൾക്കു വളരെ തെററിപ്പോയിരിക്കുന്നു.

൨൮. പിന്നെ നിയമജ്ഞന്മാരിൽ ഒരുത്തൻ അടുത്തുവന്ന്, അവർ തൎക്കിക്കുന്നതു കേൾക്കയും അവൻ അവരോടു ഭംഗിയായി മറുപടി പറയുന്നതു കാണുകയും ചെയ്കയാൽ അവനോട്: എല്ലാററിലുംവെച്ചു ഒന്നാമത്തെ കല്പന ഏതാകുന്നു എന്നു ചോദിച്ചു. [മത്താ. അ. ൨൨. വ. ൩൫.]

൨൯. ഈശോ അവനോടു അരുളിച്ചെയ്തു: എല്ലാകല്പനകളിലുംവെച്ചു ഒന്നാമത്തേതു (ഇതാകുന്നു): ഇസ്രായേലേ, കേൾക്കുക: നമ്മുടെ ദൈവമായ കൎത്താവു ഏകകൎത്താവാകുന്നു: [ആവൎത്ത. അ.൬.വ.൪.]

൩൦. നിൻെറ ദൈവമായ കൎത്താവിനെ നിൻെറ മുഴുഹൃദയത്തോടുകൂടിയും, നിൻെറ മുഴുവാത്മാവോടുകൂടിയും, നിൻെറ മുഴുമനസ്സോടുകൂടിയും, നിൻെറ സൎവ്വശക്തിയോടുകൂടിയും നീ സ്നേഹിക്കണം എന്നതും. ഇതാകുന്നു ഒന്നാമത്തെ കല്പന.

൩൧. അതിനു സദൃശമായ രണ്ടാമത്തേത്: നിന്നെപ്പോലെ നിൻെറ അയൽക്കാരനേയും നീ സ്നേഹിക്കണം എന്നത്. ഇവയിൽ വലുതായ വേറൊരു കല്പനയില്ല. [ആച. അ. ൧൯. വ. ൧൮: മത്താ. അ. ൨൨. വ. ൩൯: റോ. അ. ൧൩.വ.൯: ഗാല. അ. ൫. വ.൧൪:യാക്കോ.അ.൨.വ.൮.]

൩൨. ആ നിയമജ്ഞൻ അവനോടുപറഞ്ഞു: കൊള്ളാം, റബ്ബി, നീ സത്യംപറഞ്ഞു. എന്തെന്നാൽ അവൻ ഒരുവനാകുന്നു. അവനു പുറമേ വേറൊരുവനില്ല.

൩൩. ഒരു മനുഷ്യൻ തൻെറ മുഴുഹൃദയത്തോടുകൂടിയും, തൻെറ മുഴുമനസ്സോടുകൂടിയും, തൻെറ മുഴുവാത്മാവോടുകൂടിയും, തൻെറ സൎവ്വശക്തിയോടുകൂടിയും അവനെ സ്നേഹിക്കുന്നതും, തന്നെപ്പോലെ തന്നെ തൻെറ അയൽക്കാരനെ സ്നേഹിക്കുന്നതും സകല ദഹനബലികളേയും,ബലികളേയുംകാൾ വലുതാകുന്നു.

൩൪. ഈശോയാകട്ടെ, അവൻ ബുദ്ധിപൂൎവ്വം മറുപടി പറഞ്ഞു എന്നു കണ്ടു് ഉത്തരമായി അവനോട്: നീ ദൈവരാജ്യത്തിൽനിന്നു അകന്നവനല്ല എന്നു അരുളിച്ചെയ്തു. പിന്നെ അവനോടു ചോദ്യം ചെയ്‌വാൻ ആരും തുനിഞ്ഞുമില്ല.

൩൫. അനന്തരം ഈശോ ദേവാലയത്തിൽ ഉപദേശിച്ചുകൊണ്ടിരിക്കയിൽ മറുപടിയായി അരുളിച്ചെയ്തു: മ്ശിഹാ ദാവീദിൻെറപുത്രനാകുന്നു എന്നു നിയമജ്ഞന്മാർ പറയുന്നതെങ്ങനെ?

൩൬. ഞാൻ നിൻെറ ശത്രുക്കളെ നിൻെറ പാദങ്ങളുടെ കീഴ് പീഠം ആക്കുവോളം നീ എൻെറ വലത്തുവശത്തു ഇരിക്കുക എന്നു കൎത്താവു എൻെറ കൎത്താവിനോടു അരുളിച്ചെയ്തു എന്നു ദാവീദുതന്നെ പരിശുദ്ധാത്മാവിൽ പറഞ്ഞിരിക്കുന്നുവല്ലൊ. [സങ്കീ. ൧൧൦. വ. ൧: മത്താ. അ. ൨൨. വ. ൪൪: ലൂ. അ. ൨൦ വ. ൪൨.]

൩൭. ആകയാൽ ദാവീദ് തന്നെ എൻെറ കർത്താവ് എന്നു അവനെ വിളിക്കുന്നു. പിന്നെ അവൻ അവൻെറ പുത്രനായിരിക്കുന്നതു എങ്ങനെ? ജനക്കൂട്ടം മുഴുവൻ അവൻെറ വചനങ്ങൾ രസത്തോടുകൂടി കേട്ടിരുന്നു.

൩൮. പിന്നെ അവൻ തൻെറ ഉപദേശത്തിൽ അവരോടു (ഇങ്ങനെ) അരുളിച്ചെയ്തിരുന്നു: നീണ്ടകുപ്പായങ്ങളോടുകൂടി നടക്കുവാൻ ഇച്ഛിക്കുകയും, തെരുവീഥികളിൽ വന്ദനവും, (൩൯,൪൦) [മത്താ. അ. ൨൩.വ.൬: ലൂ. അ. ൧൧. വ. ൪൩; അ. ൨൦. വ. ൪൬.]

൩൯. സംഘങ്ങളിൽ പ്രധാനപീഠവും, വിരുന്നുകളിൽ മുൻഇരിപ്പും (൩൮) «ആഗ്രഹിക്കുകയും»,

൪൦. തങ്ങളുടെ പ്രാർത്ഥനകൾ ദീർഘിപ്പിക്കുക ഹേതുവായി വിധവകളുടെ ഭവനങ്ങൾ തിന്നുകളയുകയും ചെയ്യുന്ന (൩൮) «നിയമജ്ഞന്മാരിൽനിന്നു (നാശം ഭവിക്കാതിരിക്കുവാൻ) സൂക്ഷിച്ചുകൊള്ളുവിൻ». ഇവർക്കു വലുതായ ന്യായവിധി വന്നുകൂടും.

൪൧. പിന്നെ ഈശോ ഭണ്ഡാരത്തിനുനേരേ ഇരിക്കുകയിൽ ജനക്കൂട്ടങ്ങൾ ഭണ്ഡാരത്തിൽ പണം ഇടുന്നതു എങ്ങനെ എന്നു നോക്കിക്കൊണ്ടിരുന്നു. ധനവാന്മാർ പലരും വളരെ ഇട്ടിരുന്നു. [ലൂ. അ. ൨൧. വ. ൧.]

൪൨. ദരിദ്രയായ ഒരു വിധവയും വന്ന് ചെറുതുട്ടുകളായ രണ്ടുകൊച്ചുകാശ് ഇട്ടു.

൪൩. അപ്പോൾ ഈശോ തൻെറ ശിഷ്യന്മാരെ വിളിച്ച് അവരോടു അരുളിച്ചെയ്തു: ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു: ദരിദ്രയായ ഈ വിധവ ഭണ്ഡാരത്തിൽ ഇടുന്ന (മററു) സകല മനുഷ്യരെയുംകാൾ അധികം ഇട്ടിരിക്കുന്നു.

൪൪. എന്തുകൊണ്ടെന്നാൽ(മററു) എല്ലാവരും തങ്ങൾക്കു മിച്ചമായി ഉണ്ടായിരുന്നതിൽനിന്നു ഇട്ടു. ഇവളോ തൻെറ മുട്ടുപാടിൽനിന്നു, തനിക്കുണ്ടായിരുന്നതെല്ലാം, തൻെറ സമ്പാദ്യം മുഴുവൻ ഇട്ടിരിക്കുന്നു.

## വ്യാഖ്യാനം.

൧൯. "തൻെറ സഹോദരനു സന്താനം ഉല്പാദിപ്പിക്കണം": ആവർത്ത. അ. ൨൫. വ. ൫. വ്യാ. നോക്കുക.

൨൬. മത്താ. അ. ൨൨. വ. ൩൨. വ്യാ. നോക്കുക.

൪൦. "പ്രാർത്ഥനകൾ ദീർഘിപ്പിക്കുക ഹേതുവായി വിധവകളുടെ ഭവനങ്ങൾ തിന്നുകളയുക": മത്താ. അ. ൨൩. വ. ൧൩. വ്യാ. നോക്കുക.

## അദ്ധ്യായം ൧൩.

ദേവാലയത്തിൻെറ നാശത്തെപ്പററിയുള്ള പ്രവാചകം. വിധിദിവസത്തിനുമുമ്പു കാണപ്പെടുന്ന അടയാളങ്ങൾ.

പിന്നെ ഈശോ ദേവാലയത്തിൽനിന്നു പുറപ്പെട്ടപ്പോൾ അവൻെറ ശിഷ്യന്മാരിൽ ഒരുത്തൻ അവനോടു: ഗുരോ, ഇതാ! നോക്കുക, എങ്ങനെയുള്ള കല്ലുകൾ! എങ്ങനെയുള്ള പണികൾ! എന്നു പറഞ്ഞു. [മത്താ. അ. ൨൪. വ. ൧.]

൨. ഈശോയോ അവനോടു: മഹത്തായ ഈ പണികൾ നീ കാണുന്നുണ്ടല്ലോ; തകർക്കപ്പെടാത്തതായി

കല്ലിന്മേൽകല്ല് ഇവിടെ ശേഷിക്കയില്ല എന്നു അരുളിച്ചെയ്തു. [ലൂ. അ. ൧൯. വ. ൪൪; അ. ൨൧. വ. ൬.]

൩. പിന്നെ ഈശോ സൈത്തുകളുടെ മലയിൽ ദേവാലയത്തിനു നേരേ ഇരിക്കുമ്പോൾ കേപ്പായും, യാക്കോബും, യോഹന്നാനും, അന്ത്രേയോസും തനിച്ചു അവനോടു ചോദിച്ചു:

൪. ഇവ എപ്പോൾ സംഭവിക്കുമെന്നും, ഇവയെല്ലാം പൂൎത്തിയാകാറാകുമ്പോളുള്ള അടയാളം എന്താകുന്നു എന്നും ഞങ്ങളോടു അരുളിച്ചെയ്യുക.

൫. ആകയാൽ ഈശോ അവരോടു അരുളിച്ചെയ്യുവാൻതുടങ്ങി: ആരെങ്കിലും നിങ്ങളെ തെററിക്കാതിരിക്കുവാൻ നോക്കിക്കൊൾവിൻ. [എഫെ. അ. ൫. വ. ൬: ൨. തെസ. അ. ൨. വ. ൩.]

൬. എന്തുകൊണ്ടെന്നാൽ പലർ എന്റെ നാമത്തിൽവന്ന് ഞാനാകുന്നു എന്നു പറഞ്ഞു പലരെയും തെററിക്കും.

൭. എന്നാൽ യുദ്ധങ്ങളും യുദ്ധങ്ങളുടെ ശ്രുതിയും ബന്ധിച്ചു കേൾക്കുമ്പോൾ നിങ്ങൾ ഭയപ്പെടരുത്. എന്തുകൊണ്ടെന്നാൽ അതു സംഭവിക്കുവാനിരിക്കുന്നതാകുന്നു. എങ്കിലും അതുവരെയും അവസാനമായിട്ടില്ല.

൮. എന്തെന്നാൽ ജനം ജനത്തിനെതിരായും, രാജ്യം രാജ്യത്തിനെതിരായും എഴുന്നേല്ക്കും. ഭൂകമ്പങ്ങൾ അവിടവിടെയുണ്ടാകും. ക്ഷാമങ്ങളും കലഹങ്ങളും ഉണ്ടാകയും ചെയ്യും. ഇവ വേദനകളുടെ ആരംഭമാകുന്നു.

൯. നിങ്ങളോ നിങ്ങളെത്തന്നെ നോക്കിക്കൊൾവിൻ. എന്തുകൊണ്ടെന്നാൽ അവർ നിങ്ങളെ ന്യായാധിപന്മാൎക്കു കൈയേല്പിക്കും. അവരുടെ സംഘങ്ങളിൽവെച്ചു (ചമ്മട്ടികൊണ്ടു) നിങ്ങൾ അടിക്കപ്പെടും. രാജാക്കന്മാരുടെയും നാടുവാഴികളുടെയും മുമ്പാകെ അവൎക്കു സാക്ഷ്യത്തിനായിട്ട് എന്നെക്കുറിച്ചു നിങ്ങൾ നില്ക്കും.

൧൦. എന്നാൽ എന്റെ സുവിശേഷം മുമ്പേ സകല ജാതികളോടും പ്രസംഗിക്കപ്പെടുവാനിരിക്കുന്നു.

൧൧. നിങ്ങളെ കൈയേല്പിക്കുവാനായി അവർ നിങ്ങളെക്കൊണ്ടുപോകുമ്പോൾ എന്തു പറയേണ്ടു എന്നു നിങ്ങൾ മുൻകൂട്ടി വിചാരപ്പെടുകയും ചിന്തിക്കുകയും വേണ്ടാ. പിന്നെയൊ ആ നാഴികയിൽ നിങ്ങൾക്കു തരപ്പെടുന്നതു എന്തോ അതു പറയുവിൻ. എന്തുകൊണ്ടെന്നാൽ പരിശുദ്ധാത്മാവല്ലാതെ നിങ്ങളല്ല പറയുന്നത്. [മത്താ. അ. ൧൦. വ. ൧൯: ലൂ. അ. ൧൨. വ. ൧൧; അ. ൨൧. വ. ൧൪.]

൧൨. സഹോദരൻ തന്റെ സഹോദരനേയും, അപ്പൻ തന്റെ മകനേയും മരണത്തിനു ഏല്പിച്ചുകൊടുക്കും. മക്കൾ തങ്ങളുടെ മാതാപിതാക്കന്മാൎക്കെതിരായി എഴുന്നേററു അവരെ കൊല്ലും.

൧൩. നിങ്ങൾ എന്റെ നാമം നിമിത്തം സകല മനുഷ്യരാലും ദ്വേഷിക്കപ്പെട്ടവരായിത്തീരും. എന്നാൽ അവസാനംവരെ സഹിച്ചുനില്ക്കുന്നവൻ ആരോ അവൻ രക്ഷപ്രാപിക്കും.

൧൪. എന്നാൽ ദാനിയേൽനിബ്യായാൽ പറയപ്പെട്ടിരിക്കുന്നതായ നാശത്തിന്റെ അശുദ്ധലക്ഷണം വിഹിതമല്ലാത്ത സ്ഥലത്തുനില്ക്കുന്നതായി നിങ്ങൾ കാണുമ്പോൾ—വായിക്കുന്നവൻ ഗ്രഹിച്ചുകൊള്ളട്ടെ— അപ്പോൾ യൂദായിലുള്ളവർ മലയിലേക്കു ഓടിപ്പോകട്ടെ. [ദാനി. അ. ൯. വ. ൨൭: മത്താ. അ. ൨൪. വ. ൧൫: ലൂ. അ. ൨൧. വ. ൨൦.]

൧൫. പുരമുകളിലുള്ളവൻ ഇറങ്ങു

കയും തൻെറ വീട്ടിൽനിന്നു എന്തെങ്കിലും എടുക്കുവാൻ പ്രവേശിക്കുകയുമരുത്.

൧൬. വയലിലുള്ളവൻ തൻെറ വസ്ത്രം എടുക്കുവാൻ തൻെറ പിന്നിലേക്കു തിരിച്ചുവരരുത്.

൧൭. എന്നാൽ ആ നാളുകളിൽ ഗർഭിണികൾക്കും മുലകുടിപ്പിക്കുന്നവക്കും ഹാ! കഷ്ടം!

൧൮. എന്നാൽ നിങ്ങളുടെ ഓടിപ്പോക്ക് വർഷകാലത്തിലാകാതിരിക്കുവാൻ പ്രാർത്ഥിക്കുവിൻ.

൧൯. എന്തുകൊണ്ടെന്നാൽ ദൈവം സൃഷ്ടിച്ച സൃഷ്ടിയുടെ ആരംഭംമുതൽ ഇപ്പോൾവരെ അതുപോലെ ഉണ്ടായിട്ടില്ലാത്തതും (മേലാൽ) ഉണ്ടാകയില്ലാത്തതുമായ ഞെരുക്കം ആ നാളുകളിൽ ഉണ്ടാകും.

൨൦. കർത്താവ് ആ നാളുകൾ ചുരുക്കാതിരുന്നെങ്കിൽ യാതൊരു ജഡവും ജീവിക്കുകയില്ലായിരുന്നു. എന്നാൽ താൻ തിരഞ്ഞെടുത്ത തിരഞ്ഞെടുക്കപ്പെട്ടവരെക്കുറിച്ചു അവൻ ആ ദിവസങ്ങൾ ചുരുക്കിയിരിക്കുന്നു.

൨൧. അപ്പോൾ ആരെങ്കിലും നിങ്ങളോടു: ഇതാ! മ്ശീഹാ ഇവിടെ ഉണ്ട്; ഇതാ! അവിടെ എന്നു പറഞ്ഞാൽ നിങ്ങൾ വിശ്വസിക്കരുത്. [മത്താ. അ. ൨൪. വ. ൨൩: ലൂ. അ. ൧൭. വ. ൨൩; അ. ൨൧. വ. ൮.]

൨൨. എന്തുകൊണ്ടെന്നാൽ കള്ള മ്ശീഹാക്കളും വ്യാജപ്രവാചകന്മാരും പുറപ്പെടുകയും, അടയാളങ്ങളും അത്ഭുതങ്ങളും, കാണിക്കുകയും, കഴിയുമെങ്കിൽ തിരഞ്ഞെടുക്കപ്പെട്ടവരെക്കൂടിയും തെററിക്കുകയും ചെയ്യും.

൨൩. നിങ്ങളോ സൂക്ഷിച്ചുകൊൾവിൻ: ഇതാ! ഞാൻ എല്ലാം നിങ്ങളോടു മുൻകൂട്ടി പറഞ്ഞിരിക്കുന്നു.

൨൪. ആ ദിവസങ്ങളിൽ ആ ഞെരുക്കത്തിൻെറശേഷം സൂര്യൻ ഇരുണ്ടുപോകും, ചന്ദ്രൻ അതിൻെറ പ്രകാശം തരികയില്ല. [ഏശ. അ. ൧൩. വ. ൧൦: ഹസ്കി. അ. ൩൨. വ. ൭: യൂയെ. അ. ൨. വ. ൧൦.]

൨൫. നക്ഷത്രങ്ങൾ ആകാശത്തുനിന്നുവീഴും, ആകാശശക്തികൾ ഇളകുകയും ചെയ്യും.

൨൬. അപ്പോൾ മനുഷ്യപുത്രൻ വലിയ ശക്തിയോടുകൂടിയും മഹത്വത്തോടുകൂടിയും മേഘങ്ങളിൽ വരുന്നതു അവർ കാണും.

൨൭. അപ്പോൾ അവൻ തൻെറ ദൂതന്മാരെ അയച്ച് ഭൂമിയുടെ അററംമുതൽ ആകാശത്തിൻെറ അററംവരെ നാലു വായുക്കളിൽ നിന്നും തൻെറ തിരഞ്ഞെടുക്കപ്പെട്ടവരെ കൂട്ടിച്ചേർക്കും. [മത്താ. അ. ൨൪. വ. ൩൧.]

൨൮. എന്നാൽ അത്തിവൃക്ഷത്തിൽനിന്നു നിങ്ങൾ ഒരുപമ പഠിച്ചുകൊള്ളുവിൻ. അതിൻെറ കൊമ്പുകൾ ഇളതായി അതിൻെറ ഇലകൾ തളിക്കുമ്പോൾ വേനൽക്കാലം അടുത്തു എന്നു നിങ്ങൾ അറിയുന്നുവല്ലൊ.

൨൯. ഇങ്ങനെതന്നെ ഇവ സംഭവിക്കുന്നതായി കാണുമ്പോൾ കാര്യം വാതിലിന്നടുക്കൽ വന്നെത്തിയിരിക്കുന്നു എന്നു നിങ്ങളും അറിഞ്ഞുകൊള്ളുവിൻ.

൩൦. ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു: ഇവയെല്ലാം സംഭവിക്കുന്നതുവരെ ഈ തലമുറ കടന്നുപോകയില്ല.

൩൧. ആകാശവും ഭൂമിയും കടന്നുപോകും, എന്നാൽ എൻെറ വചനങ്ങൾ കടന്നുപോകയില്ല.

൩൨. എന്നാൽ ആ ദിവസത്തെക്കുറിച്ചും ആ നാഴികയെക്കുറിച്ചും പിതാവല്ലാതെ, ആരും, സ്വർഗ്ഗത്തിലെ

ദൂതന്മാർപോലും, പുത്രൻതന്നെയും അറിയുന്നില്ല.

൩൩. സമയം എപ്പോഴാകുന്നു എന്നു നിങ്ങൾ അറിയാത്തതുകൊണ്ടു സൂക്ഷിച്ചുകൊള്ളുവിൻ, ഉണൎന്നിരിക്കുവിൻ, പ്രാൎത്ഥിക്കുവിൻ. [മത്താ. അ. ൨൪. വ. ൪൨.]

൩൪. എന്തുകൊണ്ടെന്നാൽ തന്റെ ദാസന്മാൎക്കു അധികാരവും ഓരോരുത്തനും അവനവന്റെ ജോലിയും കൊടുക്കുകയും, വാതില്ക്കാരനോടു ഉണൎന്നിരിക്കുവാൻ കല്പിക്കുകയുംചെയ്തിട്ടു തന്റെ വീടുവിട്ടു ദൂരയാത്രപോയ ഒരു മനുഷ്യനെപ്പോലെയാകുന്നു.

൩൫. ആകയാൽ വീട്ടധികാരി സന്ധ്യക്കോ, അൎദ്ധരാത്രിക്കോ, പൂവൻകോഴി കൂകുമ്പോഴോ, രാവിലെയോ എപ്പോൾവരുന്നു എന്നു നിങ്ങൾ അറിയാത്തതുകൊണ്ട്, (൩൬)

൩൬. അവൻ പെട്ടെന്നുവന്നു നിങ്ങളെ ഉറങ്ങുന്നവരായി കണ്ടെത്താതിരിക്കേണ്ടതിനു (൩൫) «ഉണൎന്നിരിക്കുവിൻ».

൩൭. എന്നാൽ ഞാൻ നിങ്ങളോടു പറയുന്നതു നിങ്ങളെല്ലാവരോടുമാകുന്നു ഞാൻ പറയുന്നത്: നിങ്ങൾ ഉണൎച്ചയുള്ളവരായിരിക്കുവിൻ.

## വ്യാഖ്യാനം.

൨. "കല്ലിന്മേൽ കല്ല്": മത്താ. അ. ൨൪. വ. ൨. വ്യാ. നോക്കുക.
൫. "അരുളിച്ചെയ്യുവാൻ തുടങ്ങി": മത്താ. അ. ൨൪. വ. ൪. വ്യാ. നോക്കുക.
൯. "സാക്ഷ്യത്തിനായിട്ട്": മത്താ. അ. ൧൦. വ. ൧൮. വ്യാ. നോക്കുക.
൨൫. "നക്ഷത്രങ്ങൾ . . . വീഴും": മത്താ. അ. ൨൪. വ. ൨൯. വ്യാ. നോക്കുക.
൨൭. "നാലുവായുക്കളിൽ നിന്നും": മത്താ. അ. ൨൪. വ. ൩൧. വ്യാ. നോക്കുക.
൩൨. "പുത്രൻ തന്നെയും": മത്താ. അ. ൨൪. വ. ൩൬. വ്യാ. നോക്കുക.

# അദ്ധ്യായം ൧൪.

മ്ശീഹായുടെ പീഡാനുഭവചരിത്രത്തിന്റെ
ആദ്യഭാഗം.

എന്നാൽ രണ്ടു ദിവസങ്ങളുടെ ശേഷം പുളിപ്പില്ലാത്ത അപ്പങ്ങളുടെ പെസ്ഹാആയിരുന്നു. പ്രധാനാചാൎയ്യന്മാരും നിയമജ്ഞന്മാരുമാകട്ടെ അവനെ ചതിയാൽ പിടിക്കുകയും അവനെ കൊല്ലുകയും ചെയ്യേണ്ടതു എങ്ങനെ എന്നു അന്വേഷിച്ചുകൊണ്ടിരുന്നു. [മത്താ. അ. ൨൬. വ. ൨: ലൂ. അ. ൨൨. വ. ൧.]

൨. എന്നാൽ ജനത്തിൽ കലഹമുണ്ടാകാതിരിക്കേണ്ടതിനു തിരുനാളിൽ വേണ്ടാ എന്നു അവർ പറഞ്ഞിരുന്നു.

൩. പിന്നെ അവൻ ബേസ് അനിയായിൽ, കുഷ്ഠരോഗിയായ ശെമ്ഓന്റെ വീട്ടിൽ അയിരിക്കയിൽ അവൻ ഭക്ഷണത്തിനു ഇരിക്കുമ്പോൾ, ഒരുകുപ്പി വിലയേറിയ മേൽത്തരം നാർദിൻ സുഗന്ധദ്രവ്യം തന്റെ പക്കലുള്ള ഒരു സ്ത്രീ വന്നു അതു തുറന്നു അതു ഈശോയുടെ തലയിൽ ഒഴിച്ചു. [മത്താ. അ. ൨൬. വ. ൬: യോഹ. അ. ൧൨. വ. ൧.]

൪. എന്നാൽ തങ്ങളുടെ ഉള്ളിൽ അതൃപ്തി തോന്നിയ ചിലർ ശിഷ്യന്മാരിൽ ഉണ്ടായിരുന്നു. അവർ പറ

ഞ്ഞു: ഈ സുഗന്ധദ്രവ്യത്തിന്റെ നഷ്ടം എന്തിനായിരുന്നു?

൫. ഇതു മുന്നൂറിലധികം ദേനാറായിക്കു വിററു ദരിദ്രൎക്കു കൊടുക്കാമായിരുന്നു. മാത്രമല്ല, അവർ അതൃപ്തിയോടെ അവളെ നോക്കുകയും ചെയ്തിരുന്നു.

൬. എന്നാൽ ഈശോ അരുളിച്ചെയ്തു: അവളെ വിടുവിൻ. നിങ്ങൾ അവളെ ഉപദ്രവിക്കുന്നതെന്തു? അവൾ എന്റെ അടുക്കൽ നല്ല പ്രവൃത്തി ചെയ്തിരിക്കുന്നു.

൭. എന്തുകൊണ്ടെന്നാൽ ദരിദ്രർ എപ്പോഴും നിങ്ങളോടുകൂടിയുണ്ട്. നിങ്ങൾ ഇച്ഛിക്കുമ്പോൾ അവൎക്കു നന്മചെയ്യുവാൻ നിങ്ങൾക്കു കഴിയും. ഞാനോ എപ്പോഴും നിങ്ങളുടെ അടുക്കൽ ഉണ്ടായിരിക്കയില്ല.

൮. അവൾക്കു ഉണ്ടായിരുന്നതു എന്തോ അതു അവൾ ചെയ്തു. ശവസംസ്കാരത്തിന്നെന്നവണ്ണം അവൾ മുൻകൂട്ടി എന്റെ ദേഹം തൈലംകൊണ്ടു പൂശി.

൯. ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു: എന്റെ ഈ സുവിശേഷം പ്രസംഗിക്കപ്പെടുന്ന ഏതു സ്ഥലത്തും, ലോകമെങ്ങും, ഇവൾ ചെയ്ത കാൎയ്യവും ഇവളുടെ ഓൎമ്മക്കായി പ്രസ്താവിക്കപ്പെടും.

൧൦. എന്നാൽ പന്ത്രണ്ടുപേരിൽ ഒരുത്തനായ യൂദാസ്കറിയോത്താ പ്രധാനാചാൎയ്യന്മാൎക്കു ഈശോയെ ഒററിക്കൊടുക്കേണ്ടതിനായി അവരുടെ അടുക്കൽ ചെന്നു. [മത്താ. അ. ൨൬. വ. ൧൪.]

൧൧. അവരോ (അതു)കേട്ടപ്പോൾ സന്തോഷിച്ചു അവനു പണം കൊടുക്കാമെന്നു വാഗ്ദാനംചെയ്തു. പിന്നെ അവനെ ഒററിക്കൊടുക്കുവാൻ അവൻ അവസരം അന്വേഷിച്ചുകൊണ്ടിരുന്നു.

൧൨. യൂദന്മാർ പെസ്ഹാബലി സമൎപ്പിക്കുന്നതായ പുളിപ്പില്ലാത്ത അപ്പങ്ങളുടെ ഒന്നാം ദിവസം അവന്റെ ശിഷ്യന്മാർ അവനോടു: നിപെസ്ഹാ ഭക്ഷിക്കേണ്ടതിനു ഞങ്ങൾ എവിടെച്ചെന്നു നിനക്കായി ഒരുക്കുവാനാണു നീ ഇച്ഛിക്കുന്നതു എന്നു ചോദിക്കുന്നു. [മത്താ. അ. ൨൬. വ. ൧൭: ലൂ. അ. ൨൨. വ. ൭.]

൧൩. അപ്പോൾ അവൻ തന്റെ ശിഷ്യന്മാരിൽ രണ്ടുപേരെ അയച്ചു അവരോടു അരുളിച്ചെയ്തു: നിങ്ങൾ പട്ടണത്തിലേക്കു പോകുവിൻ; ഇതാ! ഒരു ജലപാത്രം ചുമന്നുകൊണ്ടു ഒരു മനുഷ്യൻ നിങ്ങൾക്കു എതിരേ വരും. നിങ്ങൾ അവന്റെ പിന്നാലെ പോകുവിൻ.

൧൪. അവൻ പ്രവേശിക്കുന്ന ഇടത്തു വീട്ടധികാരിയോടു: എന്റെ ശിഷ്യന്മാരോടുകൂടി ഞാൻ പെസ്ഹാ ഭക്ഷിക്കേണ്ടതിനുള്ള വാസസ്ഥലം എവിടെയാകുന്നു എന്നു ഞങ്ങളുടെ റബ്ബി ചോദിക്കുന്നു എന്നു പറയുവിൻ.

൧൫. അപ്പോൾ ഇതാ! സൌകൎയ്യപ്പെടുത്തിട്ടുള്ളതും ഒരുക്കിയിരിക്കുന്നതുമായ ഒരു വലിയ മാളിക അവൻ നിങ്ങൾക്കു കാണിച്ചുതരും. അവിടെ നമുക്കായി നിങ്ങൾ ഒരുക്കുവിൻ.

൧൬. ഇങ്ങനെ അവന്റെ ശിഷ്യന്മാർ പുറപ്പെട്ടു പട്ടണത്തിൽവന്നു അവൻ തങ്ങളോടു അരുളിച്ചെയ്തിരുന്നതുപോലെ കാണുകയും പെസ്ഹാ ഒരുക്കുകയും ചെയ്തു.

൧൭. പിന്നെ സന്ധ്യയായപ്പോൾ അവൻ തന്റെ പന്ത്രണ്ടുപേരോടുകൂടിവന്നു. [മത്താ. അ.൨൬.വ.൨൦: ലൂ. അ. ൨൨. വ. ൧൪.]

൧൮. അവർ ഭക്ഷണത്തിനിരുന്ന ഭക്ഷിക്കകയിൽ ഈശോ: എന്നോട്ട ക്രുടി ഭക്ഷിക്കുന്ന നിങ്ങളിൽ ഒരുത്തൻതന്നെ എന്നെ ഒററിക്കൊടുക്കും എന്ന ഞാൻ സത്യമായിട്ട നിങ്ങളോട്ട പറയുന്നു എന്ന അരുളിച്ചെയ്തു. [യോഹ. അ. ൧൩. വ. ൧൮, ൨൧.]

൧൯. അതിങ്കൽ അവർ വ്യസനിച്ച്: ഞാനോ? എന്ന ഓരോരുത്തനും അവനോട്ട ചോദിക്കുവാൻ തുടങ്ങി.

൨൦. അതിന്ന അവൻ അവരോട്ട അരുളിച്ചെയ്തു: എന്നോട്ടക്രുടി താലത്തിൽ മുക്കുന്നവനായ പന്ത്രണ്ടിലൊരുത്തൻ.

൨൧. മനുഷ്യപുത്രനോ തന്നെക്കുറിച്ചു എഴുതപ്പെട്ടിരിക്കുന്നതുപോലെ പോകുന്നു. എന്നാൽ മനുഷ്യപുത്രൻ ആരാൽ ഒററിക്കൊടുക്കപ്പെടുന്നുവോ ആ മനുഷ്യന്ന ഹാ! കഷ്ടം! ആ മനുഷ്യൻ ജനിക്കാതിരുന്നെങ്കിൽ അവന്ന നന്നായിരുന്നു. [സങ്കി. അ. ൪൧. വ. ൯: നട. അ. ൧. വ. ൧൬.]

൨൨. അവർ ഭക്ഷിച്ചുകൊണ്ടിരിക്കയിൽ ഈശോ അപ്പം എടുത്തു, അശീൎവ്വദിച്ചു മുറിച്ചു, അവൎക്കു കൊടുത്തുകൊണ്ടു: വാങ്ങിക്കൊൾവിൻ, ഇതു എന്റെ ശരീരമാകുന്നു എന്ന അവരോട്ട അരുളിച്ചെയ്തു. [മത്താ. അ. ൨൬. വ. ൨൬: ൧. കോറ. അ. ൧൧. വ. ൨൪.]

൨൩. പിന്നെ അവൻ പാനപാത്രം എടുത്തു, സ്തോത്രം ചെയ്ത്, അശീൎവ്വദിച്ചു അവൎക്കു കൊടുത്തു. അവരെല്ലാവരും അതിൽനിന്ന കുടിച്ചു.

൨൪. അവൻ അവരോട്ട അരുളിച്ചെയ്തു: ഇതു പലൎക്കുവേണ്ടി ചിന്തപ്പെടുന്ന പുതിയനിയമത്തിലെ എന്റെ രക്തമാകുന്നു.

൨൫. ഞാൻ സത്യമായിട്ട് നിങ്ങളോട്ട പറയുന്നു: മുന്തിരിയുടെ ഈ ഫലത്തിൽ നിന്നു, ദൈവത്തിന്റെ രാജ്യത്തിൽ ഞാൻ പുതുതായി അതു കുടിക്കുന്ന ആ ദിവസംവരെ, ഇനി ഞാൻ കുടിക്കുകയില്ല.

൨൬. അനന്തരം സ്തോത്രം ചെയ്തിട്ട അവർ സൈത്തുകളുടെ മലയിലേക്ക പുറപ്പെട്ടു.

൨൭. പിന്നെ ഈശോ അവരോട്ട അരുളിച്ചെയ്തു: നിങ്ങളെല്ലാവരും ഈ രാത്രി എന്നിൽ ഇടറൽപ്പെട്ടും. എന്തുകൊണ്ടെന്നാൽ: ഇടയനെ ഞാൻ അടിക്കും,. അപ്പോൾ അവന്റെ ആട്ടുകൾ ചിതറിപ്പോകും എന്ന എഴുതപ്പെട്ടിരിക്കുന്നു. [മത്താ. അ. ൨൬. വ. ൩൧: യോഹ. അ. ൧൬. വ. ൩൨: സ്ഖറി. അ. ൧൩. വ. ൭.]

൨൮. എന്നാൽ ഞാൻ ഉയിൎത്തെഴുന്നേല്ക്കുമ്പോൾ നിങ്ങൾക്ക മുമ്പായി ഞാൻ ഗ്ലീലായിലേക്ക പോകും.

൨൯. കേപ്പാ അവനോട്ട പറയുന്നു: എല്ലാവരും ഇടറൽപ്പെട്ടാലും ഞാൻ (ഇടറൽപ്പെടുക) ഇല്ല.

൩൦. ഈശോ അവനോട്ട അരുളിച്ചെയ്യുന്നു: ഞാൻ സത്യമായിട്ട നിന്നോട്ട പറയുന്നു. നീ ഇന്ന്, ഈ രാത്രി പൂവൻകോഴി രണ്ടു പ്രാവശ്യം കൂകുന്നതിനുമുമ്പ മൂന്ന പ്രാവശ്യം എന്നെ നിഷേധിച്ചു പറയും.

൩൧. അവനോ: ഞാൻ നിന്നോട്ട ക്രുടി മരിക്കേണ്ടിവന്നാലും, എന്റെ കൎത്താവേ, ഞാൻ നിന്നെ നിഷേധിച്ചു പറയുകയില്ല എന്ന അധികമായി പറഞ്ഞിരുന്നു. അവനെപ്പോലെ തന്നെ ശിഷ്യന്മാരെല്ലാവരും പറഞ്ഞു.

൩൨. പിന്നെ അവർ ഗദ്സേമാൻ എന്ന പറയപ്പെടുന്ന സ്ഥലത്തു വന്നു. അപ്പോൾ അവൻ തന്റെ ശിഷ്യന്മാരോട്ട: ഞാൻ പ്രാൎത്ഥിക്കുവോളം നിങ്ങൾ ഇവിടെ ഇരിക്ക

വിൻ എന്നു അരുളിച്ചെയ്തു. [മത്താ. അ. ൨൬. വ. ൩൬: ലൂ. അ. ൨൨. വ. ൪൦.]

൩൩. പിന്നെ കേപ്പായേയും, യാക്കോബിനേയും, യോഹന്നാനേയും തന്നോടുകൂടി കൂട്ടിക്കൊണ്ടുപോയി അവൻ ദുഃഖിക്കുവാനും വ്യസനിക്കുവാനും തുടങ്ങി.

൩൪. അവൻ അവരോടു: എന്റെ ആത്മാവു മരണംവരെ ദുഃഖിതയായിരിക്കുന്നു. നിങ്ങൾ ഇവിടെ ഇരിക്കുവിൻ, ഉണൎന്നിരിക്കുവിൻ എന്നു അരുളിച്ചെയ്തു.

൩൫. പിന്നെ അവൻ അല്പം അടുത്തു നിലത്തു വീണ് കഴിവുണ്ടെങ്കിൽ (ആ) നാഴിക തന്നെക്കടന്നുപോകട്ടെ എന്നു പ്രാൎത്ഥിച്ചിരുന്നു:

൩൬. ആബാ, എന്റെ പിതാവേ, നിനക്കു എല്ലാം കഴിയും; ഈ പാനപാത്രം എന്നിൽനിന്നു കടത്തിവിടണമേ; എങ്കിലും എന്റെ ഇഷ്ടമല്ല, മറിച്ച് നിന്റേതു് (നിവൃത്തിയാകട്ടെ) എന്നു അവൻ പറഞ്ഞു.

൩൭. അനന്തരം അവൻ വന്ന് അവർ ഉറങ്ങുന്നതു കണ്ടു കേപ്പായോടു അരുളിച്ചെയ്തു: ശെമ്ഓനേ, നീ ഉറങ്ങിയൊ? ഒരുമണി നേരം ഉണൎന്നിരിക്കുവാൻ നിനക്കു കഴിഞ്ഞില്ലയൊ?

൩൮. നിങ്ങൾ പരീക്ഷയിൽ ഉൾപ്പെടാതിരിക്കുവാൻ ഉണൎന്നിരുന്നു പ്രാൎത്ഥിക്കുവിൻ. ആത്മാവു മനസ്സുള്ളതും ഒരുക്കമുള്ളതുമായിരിക്കുന്നു, ശരീരമോ ബലഹീനം.

൩൯. അവൻ പോയി വീണ്ടും അതേ വചനം പറഞ്ഞു പ്രാൎത്ഥിച്ചു.

൪൦. അവൻ വീണ്ടും മടങ്ങിവന്നപ്പോൾ അവർ ഉറങ്ങുന്നതു കണ്ടു. എന്തുകൊണ്ടെന്നാൽ അവരുടെ കണ്ണുകൾ ഭാരപ്പെട്ടിരുന്നു. അവനോടു എന്തുപറയണമെന്നു അവർ അറിഞ്ഞിരുന്നില്ല.

൪൧. പിന്നെ മൂന്നാം പ്രാവശ്യം അവൻവന്നു അവരോടു അരുളിച്ചെയ്തു: ഇനി നിങ്ങൾ ഉറങ്ങി ആശ്വസിച്ചുകൊള്ളുവിൻ. അവസാനം അടുത്തു, നാഴികവന്നു. ഇതാ! മനുഷ്യപുത്രൻ പാപികളുടെ കൈകളിൽ ഏല്പിക്കപ്പെടുന്നു.

൪൨. എഴുന്നേല്പുവിൻ; നമുക്കു പോകാം. ഇതാ! എന്നെ ഒററിക്കൊടുക്കുന്നവൻ അടുത്തിരിക്കുന്നു.

൪൩. അവൻ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾതന്നെ പന്ത്രണ്ടുപേരിൽ ഒരുത്തനായ യൂദാസ്കറിയോത്തായും, പ്രധാനാചാൎയ്യന്മാരുടെയും നിയമജ്ഞന്മാരുടെയും മൂപ്പന്മാരുടെയും അടുക്കൽനിന്നു വാളുകളും വടികളുമായി വളരെ ജനങ്ങളും വന്നെത്തി. [മത്താ. അ. ൨൬. വ. ൪൭: ലൂ. അ. ൨൨. വ. ൪൭: യോഹ. അ. ൧൮. വ. ൩.]

൪൪. ഒററിക്കൊടുത്തിരുന്നവൻ: ഞാൻ ആരെ ചുംബിക്കുന്നുവോ അവൻ തന്നെയാകുന്നു; അവനെ നിങ്ങൾ സൂക്ഷത്തോടെ പിടിച്ച് അവനെ കൊണ്ടുപൊയ്ക്കൊള്ളുവിൻ എന്നു അവൎക്കു അടയാളം പറഞ്ഞുകൊടുത്തിരുന്നു.

൪൫. ആകയാൽ അവൻ ഉടനെ അടുത്തുവന്നു അവനോടു: റബ്ബീ, റബ്ബീ എന്നു പറഞ്ഞു അവനെ ചുംബിച്ചു.

൪൬. അവരോ അവന്റെമേൽ കൈകൾവെച്ച് അവനെ പിടിച്ചു.

൪൭. നിന്നിരുന്നവരിൽ ഒരുത്തനാകട്ടെ വാളൂരി പ്രധാനാചാൎയ്യന്റെ ഭൃത്യനെവെട്ടി അവന്റെ ചെവി ഛേദിച്ചു.

൪൮. ഈശോയോ അവരോടു

ഉത്തരമായി അരുളിച്ചെയ്തു: ഒരു കള്ളന്റെ നേരേ എന്നപോലെ എന്നെപ്പിടിക്കുവാൻ വാളുകളോടും വടികളോടുംകൂടി നിങ്ങൾ പുറപ്പെട്ടിരിക്കുന്നുവല്ലൊ.

൪൯. ഞാൻ ദേവാലയത്തിൽ പഠിപ്പിച്ചുകൊണ്ടു എല്ലാദിവസവും നിങ്ങളുടെ അടുക്കൽ ആയിരുന്നു. എങ്കിലും എന്നെ നിങ്ങൾ പിടിച്ചില്ല. എന്നാൽ (വിശുദ്ധ) ഗ്രന്ഥങ്ങൾ നിവൃത്തിയാകുവാൻ ഇതു സംഭവിച്ചിരിക്കുന്നു.

൫൦. അപ്പോൾ അവന്റെ ശിഷ്യന്മാർ അവനെവിട്ടു ഓടിപ്പോയി. [മത്താ. അ. ൨൬. വ. ൫൬.]

൫൧. എന്നാൽ ഒരു യുവാവ് അവന്റെ പിന്നാലെ പോയിരുന്നു. നഗ്നനായ അവൻ ഒരു പുതപ്പു പുതച്ചിരുന്നു. അവർ അവനെ പിടിച്ചു.

൫൨. അവനോ പുതപ്പ് ഉപേക്ഷിച്ചു നഗ്നനായി ഓടിപ്പോയി.

൫൩. അവർ ഈശോയെ പ്രധാനാചാൎയ്യനായ കയ്യാപ്പായുടെ അടുക്കലേക്കു കൊണ്ടുപോയി. സകല പ്രധാനാചാൎയ്യന്മാരും നിയമജ്ഞന്മാരും മൂപ്പന്മാരും അവന്റെ അടുക്കൽ വന്നുകൂടി. [മത്താ. അ. ൨൬. വ. ൫൭: ലൂ. അ. ൨൨. വ. ൫൪: യോഹ. അ. ൧൮. വ. ൧൩, ൨൪.]

൫൪. എന്നാൽ ശെമ്ഓൻ പ്രധാനാചാൎയ്യന്റെ നടുമുററത്തിനുള്ളിൽ വരെ ദൂരെക്കൂടെ അവന്റെ പിന്നാലെ വന്ന് ദാസന്മാരോടുകൂടി തീയ്യരികിൽ തീകാഞ്ഞിരുന്നിരുന്നു.

൫൫. പ്രധാനാചാൎയ്യന്മാരും അവരുടെ കൂട്ടം മുഴുവനുമാകട്ടെ ഈശോയെ കൊല്ലിക്കുവാൻ അവനു വിരോധമായി സാക്ഷ്യം അന്വേഷിച്ചിരുന്നു. എന്നാൽ അവർ കണ്ടെത്തിയില്ല. [മത്താ. അ. ൨൬. വ. ൬൦.]

൫൬. എന്തെന്നാൽ പലർ അവനു വിരോധമായി സാക്ഷിപറഞ്ഞെങ്കിലും അവരുടെ സാക്ഷ്യങ്ങൾ ഒത്തിരുന്നില്ല.

൫൭. എന്നാൽ ചിലർ അവനു വിരോധമായി കള്ളസ്സാക്ഷിനിന്നു പറഞ്ഞു:

൫൮. ഞാൻ കൈകളുടെ പണിയായ ഈ ദേവാലയം പൊളിച്ച് കൈകളുടെ പണിയല്ലാത്ത വേറൊന്നു മൂന്നുദിവസംകൊണ്ടു പണിയും എന്നു ഇവൻ പറഞ്ഞതു ഞങ്ങൾ കേട്ടു. [യോഹ. അ. ൨. വ. ൧൯.]

൫൯. ഇങ്ങനെപോലും അവരുടെ സാക്ഷ്യം ഒത്തിരുന്നില്ല.

൬൦. അപ്പോൾ പ്രധാനാചാൎയ്യൻ നടുവിൽ എഴുന്നേററ് ഈശോയോടു: നീ ഉത്തരം പറയുന്നില്ലയൊ? ഇവർ നിനക്കു വിരോധമായി സാക്ഷ്യപ്പെടുത്തുന്നതു എന്ത്? എന്നു ചോദിച്ചു.

൬൧. അവനോ മിണ്ടാതിരുന്നു; അവനോടു ഉത്തരം ഒന്നും അരുളിച്ചെയ്തില്ല. ആകയാൽ പ്രധാനാചാൎയ്യൻ വീണ്ടുംഅവനോടു: നീ അനുഗ്രഹിക്കപ്പെട്ടവന്റെ പുത്രനായ മ്ശിഹാ ആകുന്നുവൊ? എന്നു ചോദിച്ചു.

൬൨. അതിനു ഈശോ അവനോടു: ഞാനാകുന്നു. മനുഷ്യപുത്രൻ ശക്തിയുടെ വലത്തുഭാഗത്തു ഇരിക്കുന്നതും, വാനമേഘങ്ങളിൽ വരുന്നതും നിങ്ങൾ കാണും എന്നു അരുളിച്ചെയ്തു. [മത്താ. അ. ൨൪. വ. ൩൦; അ. ൨൬. വ. ൬൪.]

൬൩. പ്രധാനാചാൎയ്യനോ തന്റെ കുപ്പായം കീറിക്കൊണ്ടു പറഞ്ഞു: ഇനി സാക്ഷികളെക്കൊണ്ടു നമുക്കു എന്താവശ്യം?

൬൪. ഇതാ! ഇവന്റെ വായിൽ നിന്നുതന്നെ (ദൈവ) ദൂഷണം നിങ്ങൾ കേട്ടുവല്ലൊ. നിങ്ങൾക്കു എന്തു തോന്നുന്നു? അവൻ മരണത്തിനു അർഹനാകുന്നു എന്നു അവരെല്ലാവരും വിധിച്ചു.

൬൫. പിന്നെ ചിലർ അവന്റെ മേൽ തുപ്പുവാനും, അവന്റെ മുഖം മൂടികൊണ്ടു അവനെ (കൈചുരുട്ടി) കുത്തുവാനും, പ്രവചിക്കുക എന്നു പറയുവാനുംതുടങ്ങി. സേവകന്മാർ അവന്റെ കന്നങ്ങളിൽ അടിച്ചിരുന്നു.

൬൬. ശെമ്ഓൻ താഴെ മുററത്തു (ഇരിക്കുന്ന) സമയം പ്രധാനാചാൎയ്യന്റെ ഒരു ദാസിവന്നു, [മത്താ. അ. ൨൬. വ. ൬൯: ലൂ: അ. ൨൨. വ. ൫൫: യോഹ. അ. ൧൮. വ. ൧൬.]

൬൭. അവൻ തീകായുന്നതു കണ്ടു, അവനെനോക്കി: നീയും നസ്രായനായ ഈശോയോടുകൂടി ആയിരുന്നുവല്ലൊ എന്നു അവനോടു പറയുന്നു.

൬൮. എന്നാൽ അവൻ നിഷേധിച്ചു: നീ പറയുന്നതു എന്തെന്നുഞാൻ അറിയുന്നില്ല എന്നു പറഞ്ഞു. പിന്നെ അവൻ പുറത്തു പടിവാതില്ക്കലേക്കു പുറപ്പെട്ടു. അപ്പോൾ പൂവൻകോഴി കൂകി.

൬൯. ആ ദാസി അവനെ വീണ്ടും കണ്ടു (അവിടെ)നിന്നിരുന്നവരോടു: ഇവനും അവരിൽ ഉൾപ്പെട്ടവൻആകുന്നു എന്നു പറയുവാൻതുടങ്ങി. [മത്താ. അ. ൨൬. വ. ൭൧.]

൭൦. എന്നാൽ അവൻ നിഷേധിച്ചു. അല്പംകഴിഞ്ഞു വീണ്ടും (അവിടെ) നിന്നിരുന്നവർ കേപ്പായോടു: സത്യമായിട്ടു നീയും അവരിൽ ഉൾപ്പെട്ടവൻ ആകുന്നു. എന്തെന്നാൽ നീയും ഗ്ലീലായൻ ആകുന്നു. നിന്റെ സംസാരംകൂടെയും ഒത്തിരിക്കുന്നു എന്നു പറഞ്ഞു. [മത്താ. അ. ൨൬. വ. ൭൩: ലൂ. അ. ൨൨. വ. ൫൯: യോഹ. അ. ൧൮. വ. ൨൬.]

൭൧. അവനോ: നിങ്ങൾ പറയുന്ന ഈ മനുഷ്യനെ ഞാൻ അറിയുകയില്ല എന്നു ശപഥപൂൎവ്വം സത്യം ചെയ്യുവാനും ആണയിടുവാനും തുടങ്ങി.

൭൨. ആ സമയത്തുതന്നെപൂവൻകോഴി രണ്ടാംപ്രാവശ്യം കൂകുകയും ചെയ്തു. പൂവൻകോഴി രണ്ടുപ്രാവശ്യം കൂകുന്നതിൻമുമ്പു നീ മൂന്നുപ്രാവശ്യം എന്നെ നിഷേധിച്ചുപറയും എന്നു ഈശോ തന്നോടു അരുളിച്ചെയ്തിരുന്നവചനം ശെമ്ഓൻ അപ്പോൾ ഓൎത്തു. ആകയാൽ അവൻ കരയുവാൻ തുടങ്ങി. [മത്താ. അ. ൨൬. വ. ൭൫: യോഹ. അ. ൧൩. വ. ൩൮.]

## വ്യാഖ്യാനം.

൧. "പ്രധാനാചാൎയ്യന്മാരും": മത്താ. അ. ൨൬. വ. ൩. വ്യ. നോക്കുക.

൩. "തലയിൽ ഒഴിച്ചു": മത്താ. അ. ൨൬. വ. ൭. വ്യ. നോക്കുക.

൭. "ഞാനോ എപ്പോഴും നിങ്ങളുടെ അടുക്കൽ ഉണ്ടായിരിക്കയില്ല": മത്താ. അ. ൨൬. വ. ൧൧. വ്യ. നോക്കുക.

൧൨. "പെസ്ഹാ" – "പുളിപ്പില്ലാത്ത അപ്പങ്ങളുടെ ഒന്നാംദിവസം": മത്താ. അ. ൨൬. വ. ൧൭. വ്യ. നോക്കുക.

൨൨. "ഇതു എന്റെ ശരീരമാകുന്നു": മത്താ. അ. ൨൬. വ. ൨൬. വ്യ. നോക്കുക.

൨൩. "അവരെല്ലാവരും അതിൽനിന്നുകുടിച്ചു": മത്താ. അ. ൨൬. വ. ൨൭. വ്യ. നോക്കുക.

൨൪. "പലൎക്കുവേണ്ടി" – "പുതിയ നിയമത്തിലെ എന്റെരക്തം": മത്താ. അ. ൨൬. വ. ൨൮. വ്യാ. നോക്കുക.

൨൫. "മുന്തിരിയുടെ ഈ ഫലത്തിൽനിന്നു": മത്താ. അ. ൨൬. വ. ൨൯. വ്യാ. നോക്കുക.

൨൭. "എന്നിൽ ഇടറൽപ്പെട്ടും": മത്താ. അ. ൨൬. വ. ൩൧. വ്യാ: നോക്കുക.

൩൦. "കോഴി രണ്ടുപ്രാവശ്യം കൂകുന്നതിനുമുമ്പു": മത്താ. അ. ൨൬. വ. ൩൪. വ്യാ. നോക്കുക.

൩൨. "ഗദ്സേമാൻ": മത്താ. അ. ൨൬. വ. ൩൬. വ്യാ. നോക്കുക.

൩൫. "അട്ടുത്തു": മുമ്പോട്ടു അട്ടുത്തു. ഇതിനാൽ മറ്റു പ്രതികളിൽ 'മുമ്പോട്ടുപോയി' എന്നു കാണുന്നു.

൩൬. "ആബ്ബാ, എന്റെ പിതാവേ": റോമ. അ. ൮. വ. ൧൫. വ്യാ. നോക്കുക. – "എന്നിൽനിന്നു കടത്തിവിടണമേ": മത്താ. അ. ൨൬. വ. ൩൯. വ്യാ. നോക്കുക.

൫൧. "ഒരുയുവാവു": തോട്ടത്തിന്റെ ഉടമസ്ഥനൊ, ഉടമസ്ഥന്റെ മകനൊ ആയിരുന്നിരിക്കാം. ഇവൻ കലഹംകേട്ടു പുറത്തിറങ്ങിവന്നതായിരുന്നു. – "നഗ്നനായ": ഉള്ളുടുപ്പുകൾമാത്രം ധരിച്ചിരുന്നു.

൬൩. "കുപ്പായം കീറി": മത്താ. അ. ൨൬. വ. ൬൫. വ്യാ. നോക്കുക.

൬൬. "ആ ദാസി": മത്താ. അ. ൨൬. വ. ൬൯, ൭൦, ൭൧. വ്യാ. നോക്കുക.

## അദ്ധ്യായം ൧൫.

### പീഡാനുഭവചരിത്രം തുടൎച്ച.

പിന്നെ, ഉടനെ, ഉഷസ്സിലേ തന്നെ, പ്രധാനാചാൎയ്യന്മാർ മൂപ്പന്മാരോടും, നിയമജ്ഞന്മാരോടും, സംഘം മുഴുവനോടുംകൂടി ആലോചിച്ച്, ഈശോയെബന്ധിച്ച് അവനെക്കൊണ്ടുപോയി, പീലാത്തോസിനു അവനെ ഏല്പിച്ചു. [മത്താ. അ. ൨൭. വ. ൧, ൨: ലൂ. അ. ൨൩. വ. ൧: യോഹ. അ. ൧൮. വ. ൨൮.]

൨. അപ്പോൾ പീലാത്തോസ് അവനോടു: നീ യൂദന്മാരുടെ രാജാവാകുന്നുവോ? എന്നു ചോദിച്ചു. അവനോ ഉത്തരമായി അവനോട്: നീ പറഞ്ഞുവല്ലൊ എന്നു അരുളിച്ചെയ്തു. [യോഹ. അ. ൧൮. വ. ൩൩.]

൩. പ്രധാനാചാൎയ്യന്മാരാകട്ടെ വളരെകാൎയ്യങ്ങളിൽ അവനെ കുററം ചുമത്തിയിരുന്നു. [മത്താ. അ. ൨൭. വ. ൧൨: ലൂ. അ. ൨൩. വ. ൨.]

൪. പീലാത്തോസോ പിന്നെയും അവനോടു ചോദിച്ചു: നീ ഉത്തരം പറയുന്നില്ലയൊ? അവർ നിനക്കു വിരോധമായി എത്രയധികം സാക്ഷ്യം വഹിക്കുന്നു എന്നു നോക്കുക എന്നു അവൻ അവനോടു പറഞ്ഞു.

൫. ഈശോയാകട്ടെ മറുപടി ഒന്നും നൽകിയില്ല. ആകയാൽ പീലാത്തോസ് ആശ്ചൎയ്യപ്പെട്ടു.

൬. എന്നാൽ എല്ലാ തിരുനാളിലും അവർ ചോദിക്കുന്ന ഒരു തടവുകാരനെ അവൎക്കു വിട്ടുകൊടുക്കുക പതിവായിരുന്നു.

൭. കലഹത്തിൽ കൊല്ലചെയ്ത ആ കലഹക്കാരോടുകൂടി ബന്ധിക്കപ്പെട്ടിരുന്നവനായ ബർഅബ്ബാ എന്നു വിളിക്കപ്പെട്ട ഒരുത്തൻ ഉണ്ടായിരുന്നു.

൮. ജനങ്ങൾ നിലവിളിച്ച്, പതിവായിരുന്നതുപോലെ അവൻ ത

ങ്ങളോടു ചെയ്യണമെന്നു ചോദിക്കു വാൻ തുടങ്ങി.

൯. അതിനു പീലാത്തോസ് ഉത്തരമായി: യൂദന്മാരുടെ രാജാവിനെ ഞാൻ നിങ്ങൾക്കു വിട്ടുതരുന്നതിനു നിങ്ങൾ ഇച്ഛരിക്കുന്നുവൊ? എന്നു ചോദിച്ചു.

൧൦. എന്തുകൊണ്ടെന്നാൽ പ്രധാനാചാൎയ്യന്മാർ അസൂയനിമിത്തമാണ് അവനെ ഏല്പിച്ചുകൊടുത്തതെന്നു പീലാത്തോസ് അറിഞ്ഞിരുന്നു.

൧൧. പ്രധാനാചാൎയ്യന്മാരോ അവൻ ബർഅബ്ബായെ തങ്ങൾക്കു വിട്ടുകൊടുക്കേണ്ടതിനു (ചോദിക്കുവാൻ) ജനക്കൂട്ടത്തെ അധികമായി ഉത്സാഹിപ്പിച്ചുകൊണ്ടിരുന്നു.

൧൨. പീലാത്തോസ് അവരോട്: ആകയാൽ യൂദന്മാരുടെ രാജാവ് എന്നു നിങ്ങൾ വിളിക്കുന്ന ഇവനോടു ഞാൻ എന്തു ചെയ്യുവാനാണു നിങ്ങൾ ഇച്ഛരിക്കുന്നത്? എന്നു ചോദിച്ചു. [മത്താ. അ. ൨൭. വ. ൨൨: ലൂ. അ. ൨൩. വ. ൧൭.]

൧൩. അതിനു: അവനെ കുരിശിൽ തറെക്കുക എന്നു അവർ വീണ്ടും നിലവിളിച്ചു പറഞ്ഞു. [യോഹ. അ. ൧൯. വ. ൭൦.]

൧൪. പീലാത്തോസ് അവരോട്: എന്നാൽ അവൻ എന്തു തിന്മ ചെയ്തു? എന്നുചോദിച്ചു. അവരോ കൂട്ടതലായി നിലവിളിച്ച്: അവനെ കുരിശിൽ തറെക്കുക എന്നു പറഞ്ഞിരുന്നു.

൧൫. പീലാത്തോസോ ജനക്കൂട്ടത്തിന്റെ ഇഷ്ടം പ്രവൎത്തിക്കുവാൻ ഇച്ഛരിച്ചു ബർഅബ്ബായെ അവൎക്കു വിട്ടുകൊടുക്കയും, ഈശോയെ കുരിശിൽ തറെക്കുവാൻ (ചമ്മട്ടികൊണ്ട്) അടിക്കപ്പെട്ടവനായി അവരെ ഏല്പിക്കയും ചെയ്തു. [മത്താ. അ. ൨൭. വ. ൨൬: യോഹ. അ. ൧൯. വ. ൧.]

൧൬. പടയാളികൾ അവനെ പ്രത്തോറിൻ ആകുന്ന മുററത്തിനുള്ളിൽ കൊണ്ടുപോയി പട്ടാളം മുഴുവൻ വിളിച്ചുകൂട്ടി, [മത്താ. അ. ൨൭. വ. ൨൭: യോഹ. അ. ൧൯. വ. ൨.]

൧൭. അവനെ ധൂമ്രവസ്ത്രങ്ങൾ ധരിപ്പിച്ച്, മുള്ളുകൾകൊണ്ടുള്ള ഒരു കിരീടം മുടഞ്ഞ് അവനെ ചൂടിച്ചു.

൧൮. യൂദന്മാരുടെ രാജാവേ, സ്വസ്തി! എന്നു അവർ അവനോടു സ്വസ്തിപറയുവാനും തുടങ്ങി.

൧൯. അവർ ഞാങ്ങണകൊണ്ട് അവന്റെ തലയിൽ അടിച്ചിരുന്നു; അവന്റെ മുഖത്തു തുപ്പിയിരുന്നു; തങ്ങളുടെ മുട്ടുകൾ കുത്തി അവനെ വന്ദിക്കയും ചെയ്തിരുന്നു.

൨൦. ഇങ്ങനെ അവർ അവനെ പരിഹസിച്ചശേഷം അവന്റെ ധൂമ്രവസ്ത്രങ്ങൾ ഉരിഞ്ഞ് അവന്റെ വസ്ത്രങ്ങൾ അവനെ ധരിപ്പിച്ച് അവനെ കുരിശിൽ തറയ്ക്കുവാനായി കൊണ്ടുപോയി.

൨൧. ആലേക്സന്ത്രോസിന്റെയും റോപ്പോസിന്റെയും അപ്പനായി, വയലിൽനിന്നുവന്ന് (ആവഴി) കടന്നുപോയിരുന്ന കെവുറിൻകാരനായ ശെമ്ഓൻ എന്ന ഒരുത്തനെ അവന്റെ കരിശു എടുക്കുവാൻ അവർ നിഷ്കൎഷിച്ചു. [മത്താ. അ. ൨൭. വ. ൩൨: ലൂ. അ. ൨൩. വ. ൨൬.]

൨൨. പിന്നെ അവർ കപാലം എന്നൎത്ഥമുള്ള സ്ഥലമായ ഗാഗുൽത്തായിലേക്കു അവനെ കൊണ്ടുവന്നു.

൨൩. മൂറാ കലൎത്തിയ വീഞ്ഞ് അവനു കുടിക്കുവാൻ അവർകൊടുത്തു. എന്നാൽ അവൻ സ്വീകരിച്ചില്ല.

൨൪. അനന്തരം അവർ അവനെ കുരിശിൽ തറച്ചശേഷം അവന്റെ

ഉടുപ്പുകൾ ഭാഗിച്ചു: ആർ ഏതു എടുക്കണം എന്നു അവയിന്മേൽ അവർ ചിട്ടിയിട്ടു. [മത്താ. അ.൨൭. വ.൩൫: ലൂ. അ. ൨൩.വ.൩൪: യോഹ. അ. ൧൯. വ. ൨൩.]

൨൫. അവർ അവനെ കുരിശിൽ തറച്ചപ്പോൾ മൂന്നാം മണിയായിരുന്നു.

൨൬. ഇവൻ യൂദന്മാരുടെ രാജാവാകുന്നു എന്നു അവന്റെ മരണത്തിന്റെ കാരണം മേലെഴുത്തായി എഴുതപ്പെട്ടുകയും ചെയ്തു.

൨൭. അവനോടുകൂടെ രണ്ടു കള്ളന്മാരെയും, ഒരുത്തനെ അവന്റെ വലത്തുവശത്തും ഒരുത്തനെ അവന്റെ ഇടത്തുവശത്തുമായി, അവർ കുരിശിൽ തറച്ചു.

൨൮. ദുഷ്ടന്മാരോടുകൂടി അവൻ എണ്ണപ്പെട്ടു എന്നു പറയുന്ന തിരുവെഴുത്തു ഇങ്ങനെ നിവൃത്തിയായി. [ഏശ. അ. ൫൩. വ. ൧൨.]

൨൯. കടന്നുപോയിരുന്നവർ കൂടെയും അവനെ ദൂഷിച്ച് തങ്ങളുടെ തലകൾകുലുക്കിക്കൊണ്ടു: ഹാ! (ദൈവത്തിന്റെ) ആലയം പൊളിച്ചു മൂന്നുദിവസംകൊണ്ട് അതു പണിയുന്നവനേ, (൩൦) [യോഹ. അ. ൨. വ. ൧൯.]

൩൦. നിന്നെത്തന്നെ രക്ഷിക്ക, കുരിശിൽനിന്നു ഇറങ്ങുക എന്നു (൨൯) «പറഞ്ഞിരുന്നു».

൩൧. അപ്രകാരംതന്നെ പ്രധാനാചാൎയ്യന്മാരും നിയമജ്ഞന്മാരും ഒരുത്തൻ മറെറാരുത്തനോടു ചേൎന്നു പരിഹസിച്ച് (ഇങ്ങനെ) പറഞ്ഞിരുന്നു: ഇവൻ മററുള്ളവരെ രക്ഷിച്ചു, തന്നെത്തന്നെ രക്ഷിക്കുവാൻ ഇവനു സാധിക്കുന്നില്ല.

൩൨. ഇസ്രായേലിന്റെ രാജാവായ മ്ശിഹാ, നാം കണ്ടു അവനിൽ വിശ്വസിക്കേണ്ടതിന്, ഇപ്പോൾ കുരിശിൽനിന്നു ഇറങ്ങട്ടെ. അവനോടുകൂടി കുരിശിൽ തറയ്ക്കപ്പെട്ടിരുന്നവർകൂടെയും അവനെ പരിഹസിച്ചിരുന്നു.

൩൩. പിന്നെ ആറാംമണിയായപ്പോൾ ഒമ്പതാംമണിവരെയും ഭൂമിയിലെങ്ങും അന്ധകാരമുണ്ടായി.

൩൪. ഒമ്പതാംമണിക്ക് ഈശോ ഉയൎന്ന സ്വരത്തിൽ: ഏൽ, ഏൽ, ല്മാനാശ്ബക്ത്താനി, എന്നുവെച്ചാൽ, എന്റെ ദൈവമേ, എന്റെ ദൈവമേ, നീ എന്നെ കൈവിട്ടതു എന്ത്? എന്നു നിലവിളിച്ചു പറഞ്ഞു. [സങ്കി. ൨൨. വ. ൧: മത്താ. അ. ൨൭. വ. ൪൬.]

൩൫. (അവിടെ) നിന്നിരുന്നവരിൽ (ഇതു) കേട്ടചിലർ: ഇവൻ ഏലിയായെവിളിച്ചു എന്നു പറഞ്ഞിരുന്നു.

൩൬. എന്നാൽ ഒരുത്തൻ ഓടിച്ചെന്നു ചൊറുക്കാകൊണ്ടു നീപ്പഞ്ഞി നിറച്ച് അവനെ കുടിപ്പിക്കുവാനായി ഒരു ഞാങ്ങണമേൽ വെച്ചുകെട്ടി. (മററുള്ള) അവരോ: നില്ലുവിൻ, ഏലിയാ അവനെ ഇറക്കുവാൻ വരുമൊ എന്നു നാം കാണട്ടെ എന്നുപറഞ്ഞു.

൩൭. എന്നാൽ ഈശോ ഉയൎന്ന സ്വരത്തിൽ നിലവിളിച്ചു മരിച്ചു.

൩൮. അപ്പോൾ ദേവാലയത്തിലെ തിരശില മുകൾമുതൽ അടിവരെ രണ്ടായി കീറിപ്പോയി.

൩൯. അവന്റെ സമീപത്തു നിന്നിരുന്ന ആ ശതാധിപൻ അവൻ ഇപ്രകാരം നിലവിളിച്ചു മരിച്ചതുകണ്ടപ്പോൾ: ഈ മനുഷ്യൻ സത്യമായിട്ടു ദൈവപുത്രനായിരുന്നു എന്നു പറഞ്ഞു.

൪൦. മഗ്ദലായിത്താമറിയവും, ചെറിയ യാക്കോബിന്റെയും യോസേയു

ടെയും അമ്മയായ മറിയവും, ശാലോമും എന്നിങ്ങനെ ദൂരത്തുനിന്നു നോക്കിനിന്നിരുന്ന സ്ത്രീകളും ഉണ്ടായിരുന്നു. [മത്താ. അ. ൨൭. വ. ൫൫, ൫൬.]

൪൧. ഇവർ, അവൻ ഗ്ലീലായിൽ (ആയിരിക്കയിൽ), അവനെ അനുഗമിക്കയും അവനു ശുശ്രൂഷചെയ്കയും ചെയ്തിരുന്നു. അവനോടുകൂടി ഓറെശ്ലെമിലേക്കു വന്നിരുന്ന മററുപല സ്ത്രീകളും (ഉണ്ടായിരുന്നു). [ലൂ. അ. ൨൩. വ. ൨.]

൪൨. പിന്നെ, ശാബതത്തിനു മുമ്പുള്ള വെള്ളിയാഴ്ചയുടെ വൈകുന്നേരം ആയപ്പോൾ, [മത്താ. അ. ൨൭. വ. ൫൭: ലൂ. അ. ൨൩. വ. ൫൪: യോഹ. അ. ൧൯. വ. ൩൧.]

൪൩. മാന്യസംഘാംഗവും, ദൈവരാജ്യത്തെ കാത്തിരുന്നയാൾകൂടിയുമായി റാംസാക്കാരനായ ആ യൌസേപ്പുവന്നു ധൈര്യത്തോടെ പീലാത്തോസിന്റെ അടുക്കൽചെന്ന് ഈശോയുടെ ശരീരം ചോദിച്ചു.

൪൪. എന്നാൽ, അവൻ മരിച്ചുകഴിഞ്ഞുവൊ എന്നു പീലാത്തോസ് ആശ്ചര്യപ്പെട്ട്, ശതാധിപനെ വിളിച്ച്: സമയത്തിനു മുമ്പായി അവൻ മരിച്ചുവൊ എന്നു അവനോടു ചോദിച്ചു.

൪൫. (വസ്തുത) ഗ്രഹിച്ചപ്പോൾ അവന്റെ ശരീരം യൌസേപ്പിനു അവൻ കൊടുത്തു.

൪൬. യൌസേപ്പാകട്ടെ അതു(കുരിശിൽനിന്നു) ഇറക്കി, ഒരു വക്കശീല വാങ്ങിച്ചു അതിൽ അതു് പൊതിഞ്ഞു്, പാറയിൽ കുഴിക്കപ്പെട്ടതായ ഒരു പ്രേതാലയത്തിൽ അതു വെച്ചിട്ടു് പ്രേതാലയത്തിന്റെ വാതില്ക്കൽ ഒരു കല്ലു് ഉരുട്ടിവെച്ചു.

൪൭. മഗ്ദലയിത്താ മറിയവും യോസേയുടെ (അമ്മയായ) ആ മറിയവും അവൻ വെക്കപ്പെട്ടസ്ഥലം കണ്ടു.

## വ്യാഖ്യാനം.

൧൫. "(ചമ്മട്ടികൊണ്ട്) അടിക്കപ്പെട്ടവനായി": മത്താ. അ. ൨൭. വ. ൨൬. വ്യാ. നോക്കുക.

൧൭. "ധൂമ്റവസ്ത്രങ്ങൾ": മത്താ. അ. ൨൭. വ. ൨൮. വ്യാ. നോക്കുക.

൨൨. "കപാലം": മത്താ. അ. ൨൭. വ. ൩൩. വ്യാ. നോക്കുക.

൨൫. "മൂന്നാംമണി": മത്താ. അ. ൨൭. വ. ൪൫. വ്യാ. നോക്കുക.

൩൪. "ശ്ബക്ക്ത്താനി": അ. ൫. വ. ൪൧. വ്യാ. നോക്കുക.

൩൮. "തിരശീല": പുറ. അ. ൨൬. വ. ൧. വ്യാ. നോക്കുക.

൪൨. "വെള്ളിയാഴ്ച": ചില പ്രതികളിൽ 'ഒരുക്കനാൾ' എന്നാണു വിവർത്തനം ചെയ്തിരിക്കുന്നതു്. ശാബതദിവസത്തിൽ വേലകൾ മുടക്കപ്പെട്ടിരുന്നതിനാൽ ആ ദിവസത്തേക്കു വേണ്ടവയെല്ലാം തലേദിവസം ഒരുക്കിവെച്ചിരുന്നതുകൊണ്ടാണ് ഇങ്ങനെ പേർപറയുവാൻ ഇടയായതു്. (പുറ. അ. ൨൦. വ. ൮. വ്യാ. നോക്കുക.) എല്ലാ വെള്ളിയാഴ്ചകൾക്കും ഒരുക്കനാൾ എന്നു പറഞ്ഞിരുന്നു. എന്നാൽ ഇതു പെസ്ഹായിക്കു മുമ്പുള്ള വെള്ളിയാഴ്ചയാകയാൽ പെസ്ഹായുടെ വെള്ളിയാഴ്ച അഥവാ ഒരുക്കനാൾ എന്നു യോഹ. അ. ൧൯. വ. ൧൪.ൽ പറഞ്ഞിരിക്കുന്നു.

൪൪. "മരിച്ചുകഴിഞ്ഞുവൊ എന്നു . . . ആശ്ചര്യപ്പെട്ടു്": കുരിശിൽ തറക്കപ്പെട്ടിരുന്നവരുടെ വ്യഥ ചിലപ്പോൾ ഒരു ദിവസത്തിലധികം ദീർഘിച്ചിരുന്നു. എന്നാൽ മ്ശീഹാ അത്യധികമായ പീഡ അനുഭവിച്ചതുകൊണ്ടു കുരിശിലെ ദുസ്സഹവേദന മൂന്നുമണിക്കൂറിലധികംനേരം സഹിക്കുവാൻ ശക്തനായില്ല.

## അദ്ധ്യായം ൧൬.

മ്ശിഹായുടെ പുനരുത്ഥാനവും സ്വർഗ്ഗാരോഹണവും.

പിന്നെ ശാബതം കഴിഞ്ഞപ്പോൾ മഗ്ദലയിത്താമറിയവും യാക്കോബിന്റെ (അമ്മയായ) മറിയവും, ശാലോമും ചെന്നു അവനെ പൂശേണ്ടതിന്നായി സുഗന്ധദ്രവ്യങ്ങൾ വാങ്ങി. [മത്താ. അ. ൨൮. വ. ൧: ലൂ. അ. ൨൪. വ. ൧: യോഹ. അ. ൨൦. വ. ൧, ൧൧.]

൨. ആഴ്ചവട്ടത്തിലെ ഒന്നാംദിവസം ഉഷസ്സിൽ സൂര്യൻ ഉദിച്ചപ്പോൾ അവർ പ്രേതാലയത്തിലേക്ക വന്നു.

൩. പ്രേതാലയത്തിന്റെ വാതില്ക്കൽനിന്നു കല്ല് നമുക്കായി ആർ ഉരുട്ടിമാററും എന്നു അവർ തമ്മിൽ പറഞ്ഞിരുന്നു.

൪. അവർ നോക്കി. ആ കല്ല് ഉരുട്ടിമാററിയിരിക്കുന്നതായി അവർ കണ്ടു. എന്തെന്നാൽ അതു വളരെ വലുതായിരുന്നു.

൫. അവർ പ്രേതാലയത്തിൽ പ്രവേശിച്ചു. അപ്പോൾ വെള്ളവസ്ത്രം ധരിച്ച ഒരു യുവാവ് വലത്തുവശത്ത് ഇരിക്കുന്നതുകണ്ട് അവർ ഭ്രമിച്ചു. [മത്താ. അ. ൨൮. വ. ൫: ലൂ. അ. ൨൪. വ. ൪: യോഹ. അ. ൨൦. വ. ൧൨.]

൬. അവൻ അവരോട്ട പറഞ്ഞു: നിങ്ങൾ ഭയപ്പെടേണ്ടാ. നിങ്ങൾ കുരിശിൽ തറയ്ക്കപ്പെട്ട നസ്രായനായ ഈശോയെ അന്വേഷിക്കുന്നുവല്ലൊ. അവൻ ഉയിത്തെഴുന്നേററു. അവൻ ഇവിടെയില്ല. ഇതാ! അവൻ വെക്കപ്പെട്ടിരുന്ന സ്ഥലം!

൭. എന്നാൽ, നിങ്ങൾപോയി: ഇതാ! അവൻ നിങ്ങൾക്കുമുമ്പായി ഗ്ലീലായിലേക്കപോകുന്നു; അവൻ നിങ്ങളോട്ട അരുളിച്ചെയ്തിരുന്നതുപോലെ അവിടെ അവനെ നിങ്ങൾ കാണും എന്നു അവന്റെ ശിഷ്യന്മാരോട്ടം കേപ്പായോട്ടം പറയുവിൻ. [മക്കോ. അ. ൧൪. വ. ൨൮.]

൮. (ഇതു) കേട്ടപ്പോൾ പ്രേതാലയത്തിൽനിന്ന് അവർ ഭയന്നോടിയിറങ്ങി. എന്തുകൊണ്ടെന്നാൽ ഭ്രമവും വിറയലും അവരെ ബാധിച്ചിരുന്നു. അവർ ഭയപ്പെട്ടിരുന്നതുകൊണ്ട് ആരോട്ടം ഒന്നും പറഞ്ഞില്ല.

൯. അവൻ ആഴ്ചവട്ടത്തിലെ ഒന്നാംദിവസം രാവിലെ ഉയിത്തെഴുന്നേററ്, താൻ ആരിൽനിന്നു ഏഴു പിശാചുക്കളെ പുറത്താക്കിയിട്ടുണ്ടായിരുന്നുവൊ ആ മഗ്ദലയിത്താമറിയത്തിനു ആദ്യമേ കാണപ്പെട്ടു. [യോഹ. അ. ൨൦. വ. ൧൬.]

൧൦. അവൾപോയി അവനോട്ടകൂടി ഉണ്ടായിരുന്നവരായി വിലപിച്ചുകൊണ്ടും കരഞ്ഞുകൊണ്ടും ഇരുന്നവരോട്ട് അറിയിച്ചു.

൧൧. എന്നാൽ അവൻ ജീവിച്ചിരിക്കുന്നെന്നും തങ്ങൾക്ക കാണപ്പെട്ടെന്നും അവർ പറയുന്നതുകേട്ടപ്പോൾ അവരെ അവർ വിശ്വസിച്ചില്ല.

൧൨. ഇവയുടെശേഷം അവരിൽ രണ്ടുപേർ ഗ്രാമത്തിലേക്ക നടന്നുപോകുമ്പോൾ അവൻ വേറൊരു ഛായയിൽ അവർക്ക കാണപ്പെട്ടു. [ലൂ. അ. ൨൪. വ. ൧൩.]

൧൩. അപ്പോൾ അവർ പോയി ശേഷമുള്ളവരോട്ട പറഞ്ഞു. അവരേയും അവർ വിശ്വസിച്ചില്ല.

൧൪. ഒടുവിൽ, അവൻ പതിനൊന്നുപേൎക്കും, അവർ ഭക്ഷണത്തിനിരിക്കുമ്പോൾ, കാണപ്പെട്ട് താൻ ഉയിത്തെഴുന്നേററതു കണ്ടവരെ വി

ശ്വസിക്കാതിരുന്നതുകൊണ്ടു അവരുടെ വിശ്വാസക്കുറവിനെയും അവരുടെ ഹൃദയകാഠിന്യത്തെയും ശാസിച്ചു.

൧൫. അവൻ അവരോടു അരുളിച്ചെയ്തു: നിങ്ങൾ ലോകമെങ്ങും പോയി സകല സൃഷ്ടിയിലും എന്റെ സുവിശേഷം അറിയിക്കുവിൻ.

൧൬. വിശ്വസിച്ചു സ്നാനപ്പെടുന്നവൻ രക്ഷപ്രാപിക്കും; വിശ്വസിക്കാത്തവനോ കുററക്കാരനായി വിധിക്കപ്പെടും.

൧൭. വിശ്വസിക്കുന്നവരോടോ ഈ അടയാളങ്ങൾ ചേർന്നിരിക്കും. അവർ എന്റെ നാമത്തിൽ പിശാചുക്കളെ പുറത്താക്കും; പുതിയ ഭാഷകളിൽ സംസാരിക്കും; [നട. അ. ൧൬. വ. ൧൮.— ടി. അ. ൨. വ. ൪; അ. ൧൦. വ. ൪൬.]

൧൮. സർപ്പങ്ങളെ പിടിച്ചെടുക്കും; മരണകരമായ വിഷം കുടിച്ചാൽ അതു അവൎക്കു ദോഷം വരുത്തുകയില്ല; രോഗികളുടെമേൽ അവരുടെ കൈകൾവെക്കും, അവർ സുഖം പ്രാപിക്കയും ചെയ്യും. [നട. അ. ൨൮. വ. ൫.— ടി. അ. ൨൮. വ. ൮.]

൧൯. നമ്മുടെ കത്താവായ ഈശോയാകട്ടെ അവരോടു (ഇവ) അരുളിച്ചെയ്തശേഷം സ്വർഗ്ഗത്തിലേക്കു കയറി ദൈവത്തിന്റെ വലത്തുഭാഗത്തു് ഇരുന്നു. [ലൂ.അ. ൨൪.വ.൫൧.]

൨൦. അവരോ പുറപ്പെട്ടു് എല്ലായിടത്തും പ്രസംഗിച്ചു. നമ്മുടെ കത്താവു അവരെ സഹായിക്കയും, അവർ പ്രവത്തിച്ചിരുന്ന അത്ഭുതങ്ങളാൽ അവരുടെ വാക്കുകളെ ഉറപ്പിക്കയും ചെയ്തിരുന്നു.

## വ്യാഖ്യാനം.

൨. "സൂര്യൻ ഉദിച്ചപ്പോൾ": നീതിസൂര്യനായ മ്ശിഹാ ഉദിച്ചപ്പോൾ, എന്നുവെച്ചാൽ, ഉത്ഥാനംചെയ്തപ്പോൾ എന്നു അലങ്കാരാത്ഥത്തിലും ഇതു ഗ്രഹിക്കാം.

൫. "ഒരു യുവാവു്": യുവാവിന്റെ രൂപം ധരിച്ച ദൈവദൂതൻ. മത്താ. അ. ൨൮. വ. ൨. വ്യ. നോക്കുക.

൯. "ആദ്യമേ": മത്താ. അ. ൨൮. വ. ൯. വ്യ. നോക്കുക.

൧൨. "രണ്ടുപേർ ഗ്രാമത്തിലേക്കു നടന്നുപോകുമ്പോൾ . . . അവൎക്കു കാണപ്പെട്ടു": ഈ സംഭവത്തെപ്പററി ലൂ. അ. ൨൪.ൽ വിസ്താരമായി കാണാവുന്നതാണു്.

൧൪. "പതിനൊന്നുപേൎക്കും": വി. തോമാശ്ലീഹാ ഈ ദശ്നവേളയിൽ സന്നിഹിതനായിരുന്നില്ല. ശ്ലീഹന്മാരുടെ സംഘം എന്ന അത്ഥത്തിൽ മാത്രം 'പതിനൊന്നുപേൎക്കും' എന്നു പറയുന്നതാണു്.

൧൫. "സകല സൃഷ്ടിയിലും": സകല ജാതികളുടെ ഇടയിലും.

൧൬. "വിശ്വസിച്ചു സ്നാനപ്പെടുന്നവൻ രക്ഷപ്രാപിക്കും": വിശ്വാസം സൽപ്രവൃത്തികളാൽ പിൻതാങ്ങപ്പെടുന്നെങ്കിൽ മാത്രം. എന്തെന്നാൽ വാക്കുകളിൽ വിശ്വസിക്കുന്നതു പ്രവൃത്തികളിൽ നിഷേധിക്കാതിരിക്കുന്നതു മാത്രമാണു സാക്ഷാത്തായ വിശ്വാസം.

൧൭. "വിശ്വസിക്കുന്നവരോടോ ഈ അടയാളങ്ങൾ ചേൎന്നിരിക്കും": എല്ലാവരോടുമല്ല, ആവശ്യവും ഉപകാരവും അനുസരിച്ചു ചിലരോടു്.

൧൯. "ദൈവത്തിന്റെ വലത്തുഭാഗത്തു് ഇരുന്നു": ദൈവത്തിനു ശരീരമോ വലത്തുഭാഗമോ ഇടത്തുഭാഗമോ ഇല്ല. മനുഷ്യബോധത്തിനു ദുർഗ്രഹമായ സംഗതികൾ വി. ഗ്രന്ഥം മനുഷ്യസമ്പ്രദായത്തിൽ പറയുന്നു എന്നേയുള്ളു. മ്ശിഹായിക്കു മനുഷ്യൻ എന്ന നിലയിൽ സ്വൎഗ്ഗത്തിൽ സിദ്ധിച്ചിരിക്കുന്ന മഹിമ, അധികാരം ഇത്യാദികളെയാണു ഈ വാക്യം നിർദ്ദേശിക്കുന്നതു്.

# വിശുദ്ധ ലൂക്കാ

## എഴുതിയ സുവിശേഷം.

വി. ലൂക്കാ സുറിയായുടെ തലസ്ഥാനപട്ടണമായ അന്തിയോക്കിയായിലാണ് ജനിച്ചത്. വൈദ്യമായിരുന്നു ഇദ്ദേഹത്തിന്റെ തൊഴില്. ചിത്രമെഴുത്തില് ഇദ്ദേഹം വളരെ സമര്ത്ഥനായിരുന്നെന്നു ചില പ്രാചീന ഗ്രന്ഥകാരന്മാര് രേഖപ്പെടുത്തിട്ടുണ്ട്. വി. പൗലോസ് ശ്ലീഹായാണ് ഇദ്ദേഹത്തെ മാനസാന്തരപ്പെടുത്തിയതെന്നു പറയപ്പെടുന്നു. മാനസാന്തരശേഷം ഇദ്ദേഹം വി. പൗലോസിന്റെ ശിഷ്യനും, യാത്രകളില് സഹചാരനും, സുവിശേഷപ്രസംഗജോലിയില് സഹായിയുമായിരുന്നു.— വി. ലൂക്കാ ന. കര്ത്താവിന്റെ സ്വര്ഗ്ഗാരോഹണാനന്തരം ഉദ്ദേശം ൬൨-ാം സംവത്സരത്തില് ഗ്രീക്കുഭാഷയില് ഈ സുവിശേഷം എഴുതി. ഇദ്ദേഹത്തിനു ഗ്രീക്കുഭാഷയില് ധാരാളം പാണ്ഡിത്യമുണ്ടായിരുന്നു എന്നതിനു ഇദ്ദേഹം എഴുതിയ ഈ സുവിശേഷവും ശ്ലീഹന്മാരുടെ നടപടി ഗ്രന്ഥവും സാക്ഷ്യം വഹിക്കുന്നു. സുറിയായിലും ഗ്രീസിലും വെളക്കാറന്നു തുടങ്ങിയ അബദ്ധസുവിശേഷങ്ങളെ ഖണ്ഡിക്കണമെന്നും, ന. കര്ത്താവിന്റെയും സ്നാപകയോഹന്നാന്റെയും ജനനം മുതലായ സംഗതികളും മററു സുവിശേഷകന്മാര് പ്രസ്താവിക്കാതെ വിട്ടുകളഞ്ഞിട്ടുള്ള ന. കര്ത്താവിന്റെ വാക്കുകളും പ്രവൃത്തികളും യഥാക്രമം ക്രോഡീകരിക്കണമെന്നുമായിരുന്നു വി. ലൂക്കായുടെ ഉദ്ദേശ്യം. തന്മൂലം ന. കര്ത്താവിന്റെ പീഡാനുഭവം, ഉത്ഥാനം, സ്വര്ഗ്ഗാരോഹണം ഇവയെപ്പററി കൂടുതല് വിവരങ്ങള് ഈ സുവിശേഷത്തില് കാണാവുന്നതാണ്.

### അദ്ധ്യായം ൧.

സ്നാപകയോഹന്നാനെയും ഈശോമിശിഹായെയും
ഗര്ഭംധരിക്കുന്നതു്. പ. കന്യകയുടെ സന്ദര്ശനവും സ്തോത്രഗീതവും.
സ്നാപകയോഹന്നാന്റെ പിറവി. സഖറിയായുടെ
സ്തോത്രഗീതം.

൧, ൨. ആദ്യം തുടങ്ങിത്തന്നെ അതോചനത്തിന്റെ സാക്ഷികളും ശുശ്രൂഷകന്മാരും ആയിരുന്നവര് നാങ്ങളെ ഭരമേല്പിച്ചതുപോലെ, നങ്ങള്ക്കു സംഗതം വന്നിരിക്കുന്ന കാര്യങ്ങളുടെ വിവരങ്ങള് എഴുതുവാന് പലരും ഇച്ഛിച്ചതിനാല്,

൩, ൪. പ്രാബല്യമുള്ള തെയോഫിലേ! നീ ശിക്ഷപ്പെട്ടിരിക്കുന്ന വചനങ്ങളുടെ സത്യത്തെ നീ അറിയേണ്ടതിന്, എല്ലാത്തിലും ആദ്യം ശ്രദ്ധയോടെ അന്വേഷിച്ചു സമ്പാദിച്ചിരിക്കുന്ന ഞാന്, എല്ലാം അതിന്റെ ക്രമാനുസരിച്ചു നിനക്കെഴുതുവാന് എ

ഴുതുവാൻ എനിക്കും തോന്നിയിരിക്കുന്നു.

൫. യൂദന്മാരുടെ രാജാവായ ഹേറോദേസിന്റെ നാളുകളിൽ അബിയാക്കുടുംബത്തിന്റെ ശുശ്രൂഷയിൽ സ്കറിയാ എന്നുപേരുള്ള ഒരു പുരോഹിതൻ ഉണ്ടായിരുന്നു. ഏലീശ്ബാ എന്നു പേരോടുകൂടി അഹറോന്റെ പുത്രിമാരിൽ ഒരുത്തി (ആയിരുന്നു) അവന്റെ ഭാര്യ. [൧. ബെർയ. അ. ൨൪. വ. ൧൦.]

൬. അവരിരുവരും ദൈവസന്നിധിയിൽ നീതിമാന്മാരായിരുന്നു. അവർ കർത്താവിന്റെ എല്ലാകല്പനകളിലും അവന്റെ നീതിയിലും കുററമില്ലാത്തവരായി വ്യാപരിച്ചും വന്നിരുന്നു.

൭. എന്നാൽ ഏലീശ്ബാ മച്ചിയായിരുന്നതുകൊണ്ട് അവർക്കു പുത്രൻ ഉണ്ടായിരുന്നില്ല. അവർ ഇരുവരും വയസ്സുചെന്നവരുമായിരുന്നു.

൮. അവൻ തന്റെ ശുശ്രൂഷയുടെ ക്രമപ്രകാരം ദൈവസന്നിധിയിൽ പൌരോഹിത്യം നടത്തിവരുമ്പോൾ സംഭവിച്ചതെന്തെന്നാൽ:

൯. പൌരോഹിത്യമുറപ്രകാരം അവൻ ധൂപം സമർപ്പിക്കാറായി. ആകയാൽ അവൻ കർത്താവിന്റെ ഭവനത്തിൽ പ്രവേശിച്ചു.

൧൦. ജനക്കൂട്ടം മുഴുവനുമോ ധൂപനത്തിന്റെ സമയത്തു വെളിയിൽ പ്രാർത്ഥിച്ചുകൊണ്ടിരുന്നു. [പുറ. അ. ൩൦. വ. ൭: ആച. അ. ൧൬. വ. ൧൭.]

൧൧. അപ്പോൾ കർത്താവിന്റെ ദൂതൻ സുഗന്ധബലിപീഠത്തിന്റെ വലത്തുവശത്തു നില്ക്കുന്നവനായി സ്കറിയായിക്കു കാണപ്പെട്ടു.

൧൨. അവനെ കണ്ടപ്പോൾ സ്കറിയാ കലങ്ങി; അവൻ ഭയപരവശനായി.

൧൩. അപ്പോൾ ദൂതൻ അവനോടു പറഞ്ഞു: സ്കറിയാ, നീ ഭയപ്പെടേണ്ടാ. എന്തുകൊണ്ടെന്നാൽ നിന്റെ പ്രാർത്ഥന കേൾക്കപ്പെട്ടിരിക്കുന്നു. നിന്റെ ഭാര്യയായ ഏലീശ്ബാ നിനക്കു ഒരു പുത്രനെ പ്രസവിക്കും. അവനു യോഹന്നാൻ എന്നു നീ പേർ വിളിക്കണം.

൧൪. നിനക്കു സന്തോഷവും ആനന്ദവും ഉണ്ടാകും. അവന്റെ ജനനത്തിൽ വളരെപ്പേർ സന്തോഷിക്കും.

൧൫. എന്തുകൊണ്ടെന്നാൽ കർത്താവിന്റെ സന്നിധിയിൽ അവൻ വലിയവൻ ആയിരിക്കും. വീഞ്ഞും മദ്യവും അവൻ കുടിക്കയില്ല. തന്റെ അമ്മയുടെ ഗർഭത്തിൽ ആയിരിക്കുമ്പോൾതന്നെ അവൻ പരിശുദ്ധാത്മാവുകൊണ്ടു നിറയും.

൧൬. ഇസ്രായേൽമക്കളിൽ വളരെപ്പേരെ അവരുടെ ദൈവമായ കർത്താവിന്റെ പക്കലേക്കു അവൻ തിരിക്കും.

൧൭. പിതാക്കന്മാരുടെ ഹൃദയങ്ങളെ മക്കളിലേക്കും, അനുസരണമില്ലാത്തവരെ നീതിമാന്മാരുടെ ബോധത്തിലേക്കും തിരിച്ച് പൂർണ്ണതയുള്ള ഒരു ജനത്തെ കർത്താവിനു തയ്യാറാക്കുവാനായി ഏലിയാനിബ്യായുടെ ആത്മാവോടും ശക്തിയോടുംകൂടി അവന്റെ മുമ്പിൽ അവൻ പോകും. [മാല. അ. ൪. വ. ൬: മത്താ. അ. ൧൧. വ. ൧൪.]

൧൮. അപ്പോൾ സ്കറിയാ ദൂതനോടു: ഞാൻ ഇതു എങ്ങനെ അറിയും? എന്തുകൊണ്ടെന്നാൽ ഞാൻ വയസ്സനാകുന്നു; എന്റെ ഭാര്യയും പ്രായം ചെന്നവൾ ആകുന്നു എന്നു പറഞ്ഞു.

൧൯. അതിനു ദൂതൻ ഉത്തരമായി അവനോടു പറഞ്ഞു: ഞാൻ ദൈ

വസന്നിധിയിൽ നില്ക്കുന്ന ഗബ്രി യേൽ ആകുന്നു. നിന്നോട്ട സംസാരി ക്കുവാനും, ഇവ നിന്നെ അറിയിക്ക വാനുമായി ഞാൻ അയയ്ക്കപ്പെട്ടിരി ക്കുന്നു.

൨൦. അവയുടെ കാലത്തു പൂൎത്തി യാകുവാനിരിക്കുന്ന എൻെറ ഈ വാ ക്കുകൾ നീ വിശ്വസിക്കാതിരുന്നതു കൊണ്ട് നീ ഇതുമുതൽ മൌനിയാ യിരിക്കും; ഇവ സംഭവിക്കുന്ന ദിവ സംവരെ സംസാരിക്കുവാൻ നിനക്കു സാധിക്കയില്ല.

൨൧. ജനമോ സ്കറിയായെ പാ ൎത്തു പുറത്തുനിന്നിരുന്നു. ദേവാലയ ത്തിലെ അവൻെറ താമസത്തെപ്പ റ്റി അവർ ആശ്ചൎയ്യപ്പെട്ടിരുന്നു.

൨൨. എന്നാൽ സ്കറിയാ പുറത്തു വന്നപ്പോൾ അവരോട്ട സംസാരിക്കു വാൻ അവനു കഴിഞ്ഞിരുന്നില്ല. അ തുകൊണ്ട് ദേവാലയത്തിൽവെച്ചു അവൻ ദൎശനംകണ്ടു എന്നു അവർഗ്ര ഹിച്ചു. അവൻ അവരോട്ട ആംഗ്യം കാണിക്കുകതന്നെ ചെയ്തിരുന്നു. ഇ ങ്ങനെ അവൻ ഊമനായിരുന്നു.

൨൩. പിന്നെ തൻെറ ശുശ്രൂഷ യുടെ ദിവസങ്ങൾ തികഞ്ഞപ്പോൾ അവൻ തൻെറ വീട്ടിലേക്കുപോയി.

൨൪. ആ നാളുകളുടെശേഷം സം ഭവിച്ചതെന്തെന്നാൽ: അവൻെറ ഭാ ൎയ്യയായ ഏലിശ്ബാ ഗൎഭംധരിച്ചു. അ വൾ അഞ്ചുമാസം തന്നെത്തന്നെ മറ ച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞിരുന്നു:

൨൫. മനുഷ്യരുടെ ഇടയിലുള്ള എൻെറ ആക്ഷേപം നീക്കുവാൻ ക ൎത്താവു എന്നെ കടാക്ഷിച്ച നാളുക ളിൽ ഇവ എന്നോട്ട ചെയ്തിരിക്കുന്നു.

൨൬. ആറാംമാസത്തിലോ ഗബ്രി യേൽ ദൂതൻ ദൈവത്തിൻെറ അടു ക്കൽനിന്നു് ഗ്ലീലായിൽ നസ്രസ് എ ന്നുപേരുള്ള പട്ടണത്തിൽ, (൨൭)

൨൭. ദാവിദിൻെറ ഗോത്രത്തിൽ പെട്ട യൌസേപ്പ് എന്നു പേരുള്ള (ഒരു) പുരുഷനോട്ട വിവാഹംചെ യ്യപ്പെട്ടിരുന്ന കന്യകയുടെ അടുക്ക ലേക്കു (൨൬) «അയയ്ക്കപ്പെട്ടു». (ആ) കന്യകയുടെ പേരാകട്ടെ മറിയം (എ ന്നായിരുന്നു).

൨൮. ദൂതൻ അവളുടെ അടുക്കൽ പ്രവേശിച്ച് അവളോട്: നന്മനിറ ഞ്ഞവളേ, നിനക്കു സ്വസ്തി! സ്ത്രീക ളിൽ അനുഗ്രഹിക്കപ്പെട്ടവളേ, ഞ ങ്ങളുടെ കൎത്താവ് നിന്നോട്ടകൂടെ (ഉണ്ട്) എന്നു പറഞ്ഞു.

൨൯. എന്നാൽ അവൾ (അവനെ) കണ്ടപ്പോൾ അവൻെറ വാക്കുമൂലം കലങ്ങി. ഈ സ്വസ്തി എന്താകുന്നു എ ന്നു അവൾ വിചാരിച്ചിരുന്നു.

൩൦. അപ്പോൾ ദൂതൻ അവളോ ട്ട പറഞ്ഞു: മറിയമേ, നീ ഭയപ്പെ ടേണ്ട. എന്തുകൊണ്ടെന്നാൽ ദൈ വത്തിൻെറ അടുക്കൽ നീ കൃപക ണ്ടെത്തിയിരിക്കുന്നു.

൩൧. എന്തെന്നാൽ, ഇതാ! നീ ഗൎഭം ധരിച്ച്, പുത്രനെ പ്രസവി ക്കും. അവനു ഈശോ എന്നു നീ പേർ വിളിക്കണം. [ഏശ. അ. ൭. വ. ൧൪.– ലൂ. അ. ൨. വ. ൨൧.]

൩൨. ഇവൻ വലിയവൻ ആയി രിക്കും. അത്യുന്നതൻെറ പുത്രൻ എ ന്നു വിളിക്കപ്പെടും. അവൻെറ പി താവായ ദാവീദിൻെറ സിംഹാസ നം ദൈവമായ കൎത്താവു അവനു കൊടുക്കും. യാക്കോബിൻെറ ഭവന ത്തിന്മേൽ അവൻ എന്നേക്കും ഭര ണം നടത്തും. [ദാനി. അ. ൭. വ. ൧൪, ൨൭: മിക. അ. ൪. വ. ൭.]

൩൩. അവൻെറ രാജ്യത്തിനു് അതിൎത്തിയുണ്ടാകയുമില്ല.

൩൪. മറിയം ദൂതനോട്: പുരു ഷൻ എനിക്കു അറിയപ്പെടാത്തവ

നായിരിക്കയാൽ ഇതു് എങ്ങനെ സംഭവിക്കും എന്നു ചോദിക്കുന്നു.

൩൫. ദൂതൻ ഉത്തരമായി അവളോടു പറഞ്ഞു: പരിശുദ്ധാത്മാവു വരും, അത്യുന്നതൻെറ ശക്തി നിൻെറമേൽ ആവസിക്കും. ഇതിനാൽ, നിന്നിൽനിന്നു പിറക്കുന്നവൻ പരിശുദ്ധനാകുന്നു, ദൈവത്തിൻെറ പുത്രൻ എന്നു അവൻ വിളിക്കപ്പെടുകയും ചെയ്യും.

൩൬. ഇതാ! നിൻെറ ചാർച്ചക്കാരിയായ ഏലീശ്ബായും— (അതെ) അവളും— അവളുടെ വാർദ്ധക്യത്തിൽ ഒരു പുത്രനെ ഗർഭം ധരിച്ചിരിക്കുന്നു. മച്ചി എന്നു വിളിക്കപ്പെട്ടിരുന്ന അവൾക്കു ഇതു ആറാംമാസം (ആകുന്നു).

൩൭. ദൈവത്തിനു ഒരുകാര്യവും പ്രയാസമുള്ളതല്ലല്ലോ.

൩൮. മറിയം പറയുന്നു: ഇതാ! ഞാൻ കർത്താവിൻെറ ദാസി. നിൻെറ വാക്കുപോലെ എന്നിൽ ഭവിക്കട്ടെ. അപ്പോൾ ദൂതൻ അവളുടെ അടുക്കൽനിന്നു പോയി.

൩൯. മറിയമാ ആ നാളുകളിൽ തന്നെ എഴുന്നേററു മലയിൽ യൂദായുടെ പട്ടണത്തിലേക്കു ഉത്സാഹത്തോടെ പോയി,

൪൦. സ്കറിയായുടെ വീട്ടിൽ പ്രവേശിച്ചു് ഏലീശ്ബായിക്കു സമാധാനം പറഞ്ഞു.

൪൧. ഏലീശ്ബാ മറിയത്തിൻെറ സമാധാനം കേട്ടപ്പോൾ പ്രജ അവളുടെ ഉദരത്തിൽ കുതിച്ചുചാടി. ഏലീശ്ബാ പരിശുദ്ധാത്മാവുകൊണ്ടു നിറയപ്പെടുകയും ചെയ്തു.

൪൨. അവൾ മറിയത്തോടു ഉച്ചസ്വരത്തിൽ നിലവിളിച്ചു പറഞ്ഞു: നീ സ്ത്രീകളിൽ അനുഗ്രഹിക്കപ്പെട്ടവളാകുന്നു; നിൻെറ ഉദരത്തിൻെറ ഫലവും അനുഗ്രഹിക്കപ്പെട്ടവൻ ആകുന്നു.

൪൩. എൻെറ കർത്താവിൻെറ അമ്മ എൻെറ അടുക്കൽ വരുവാനുള്ള ഇതു് എനിക്കു് എവിടെനിന്നു്?

൪൪. എന്തുകൊണ്ടെന്നാൽ ഇതാ! നിൻെറ സമാധാനത്തിൻെറ സ്വരം എൻെറ ചെവികളിൽ വീണപ്പോൾ പ്രജ എൻെറ ഉദരത്തിൽ വലിയ സന്തോഷത്തോടുകൂടി കുതിച്ചുചാടി.

൪൫. കർത്താവിൻെറ പക്കൽനിന്നു തന്നോടു അരുളിച്ചെയ്യപ്പെട്ടവയ്ക്കു നിവൃത്തിയുണ്ടാകും എന്നു വിശ്വസിച്ചവൾ ഭാഗ്യവതി.

൪൬. അപ്പോൾ മറിയംപറഞ്ഞു: എൻെറ ആത്മാവു കർത്താവിനെ മഹത്വപ്പെടുത്തുന്നു.

൪൭. എൻെറ ആത്മാവു് എന്നെ ജീവിപ്പിക്കുന്ന ദൈവത്തിൽ ആനന്ദിച്ചു.

൪൮. എന്തുകൊണ്ടെന്നാൽ അവൻ തൻെറ ദാസിയുടെ താഴ്മയെ തൃക്കൺപാർത്തു. ഇതാ! ഇതുമുതൽ എല്ലാ തലമുറകളും എന്നെ ഭാഗ്യവതി എന്നു വാഴ്ത്തും.

൪൯. ശക്തനായവൻ എൻെറ അടുക്കൽ വലിയകാര്യങ്ങൾ ചെയ്തിരിക്കുന്നുവല്ലൊ. അവൻെറ നാമം പരിശുദ്ധം (ആകുന്നു).

൫൦. അവൻെറ കരുണ അവനെ ഭയപ്പെടുന്നവരുടെമേൽ പുരുഷാന്തരങ്ങളും തലമുറകളുംവരെ (ഇരിക്കുന്നു).

൫൧. തൻെറ ഭുജംകൊണ്ടു് അവൻ വിജയംനേടി. തങ്ങളുടെ ഹൃദയവിചാരത്തിൽ അഹങ്കരിക്കുന്നവരെ അവൻ ചിതറിച്ചു. [ഏശ. അ. ൫൧. വ. ൯; സങ്കി. ൩൩. വ. ൧൦.]

൫൨. അവൻ ശക്തന്മാരെ സിം-

ഹാസനങ്ങളിൽനിന്നു തട്ടിമറിച്ചിട്ട് താഴ്മയുള്ളവരെ കരേററി.

൫൩. അവൻ വിശപ്പുള്ളവരെ നന്മകൾകൊണ്ടു തൃപ്തരാക്കി, ധനവാന്മാരെ വൃഥാ അയച്ചു. [൧. ശമൂ. അ. ൨. വ. ൫: സങ്കീ. ൩൪. വ. ൯, ൧൦.]

൫൪. അവൻ തന്റെ ദാസനായ ഇസ്രായേലിനെ തുണച്ചു; തന്റെ കരുണ ഓർക്കകയും ചെയ്തു.

൫൫. നമ്മുടെ പിതാക്കന്മാരോടു— അബ്രാഹത്തിനോടും അവന്റെ സന്തതിയോടും— എന്നേക്കമായി അവൻ അരുളിച്ചെയ്തിരുന്നതുപോലെ തന്നെ. [സ്റ്റ. അ. ൧൭. വ. ൧൯; അ. ൨൨. വ. ൧൮: സങ്കീ. ൧൩൨. വ. ൧൧: ഏശ. അ. ൪൧. വ. ൮.]

൫൬. മറിയമോ ഏലീശ്ബായുടെ അടുക്കൽ ഉദ്ദേശം മൂന്നുമാസം താമസിച്ചിട്ട് തന്റെ വീട്ടിലേക്കു മടങ്ങിപ്പോയി.

൫൭. ഏലിശ്ബായിക്കാകട്ടെ പ്രസവിക്കുവാനുള്ള സമയം ആയി. അവൾ ഒരു പുത്രനെ പ്രസവിച്ചു.

൫൮. ദൈവം തന്റെ കരുണ അവളുടെ അടുക്കൽ വർദ്ധിപ്പിച്ചിരിക്കുന്നു എന്ന് അവളുടെ അയൽക്കാരും അവളുടെ ചാർച്ചക്കാരും കേട്ട് അവളോടുകൂടി സന്തോഷിച്ചിരുന്നു.

൫൯. പിന്നെ എട്ടാംനാളിൽ സംഭവിച്ചതു എന്തെന്നാൽ: അവർ പൈതലിനെ പരിച്ഛേദനം ചെയ്യുവാൻ വന്നു; അവന്റെ അപ്പന്റെ പേർ അനുസരിച്ചു സ്സറിയാ എന്നു അവർ അവനെ വിളിച്ചിരുന്നു.

൬൦. എന്നാൽ അവന്റെ അമ്മ ഉത്തരമായി അവരോട്: അങ്ങനെയല്ല, പിന്നെയൊ, അവൻ യോഹന്നാൻ എന്നു വിളിക്കപ്പെടണം എന്നു പറയുന്നു.

൬൧. അപ്പോൾ അവർ അവളോട്: നിന്റെ ചാർച്ചയിൽ ഈ പേർ വിളിക്കപ്പെടുന്ന ഒരുത്തനും ഇല്ലല്ലൊ എന്നു പറഞ്ഞു.

൬൨. പിന്നെ, അവനെ എങ്ങനെ പേർവിളിക്കുവാൻ താൻ ഇച്ഛിക്കുന്നു എന്നു അവന്റെ അപ്പനോടു അവർ ആംഗ്യം കാണിച്ചു (ചോദിച്ചു).

൬൩. അപ്പോൾ അവൻ ഒരു എഴുത്തുപലക ചോദിച്ച്: യോഹന്നാൻ എന്നാകുന്നു അവന്റെ പേർ എന്നു എഴുതി പ്രസ്താവിച്ചു. ആകയാൽ എല്ലാവരും വിസ്മയിച്ചു. [ലൂ. അ. ൧. വ. ൧൩.]

൬൪. ഉടനെ അവന്റെ വായും അവന്റെ നാവും തുറക്കപ്പെട്ടു. അവൻ സംസാരിക്കുകയും ദൈവത്തെ പുകഴ്ത്തുകയും ചെയ്തു.

൬൫. ആകയാൽ അവരുടെ അയൽക്കാർക്കെല്ലാം ഭയമുണ്ടായി. യൂദായിലെ മലനാട്ടിലെങ്ങും ഇവ പ്രസ്താവിക്കപ്പെടുകയും ചെയ്തിരുന്നു.

൬൬. കേട്ടവരെല്ലാം: ഈ പൈതൽ എങ്ങനെയുള്ളവൻ ആയിത്തീരും എന്നു തങ്ങളുടെ ഹൃദയത്തിൽ വിചാരിക്കുകയും പറയുകയും ചെയ്തിരുന്നു. ദൈവത്തിന്റെ കൈ അവനോടുകൂടിയുണ്ടായിരുന്നു.

൬൭. അവന്റെ അപ്പനായ സ്സറിയാ പരിശുദ്ധാത്മാവുകൊണ്ടു നിറഞ്ഞു പ്രവാചകമായി പറഞ്ഞു:

൬൮. തന്റെ ജനത്തെ സന്ദർശിക്കയും, അതിനു രക്ഷയുണ്ടാക്കുകയും, (൬൯) [സങ്കീ. ൧൧൧. വ. ൯.]

൬൯, ൭൦, ൭൧. നമ്മുടെ ശത്രുക്കളിൽനിന്നും നമ്മെ ദ്വേഷിക്കുന്ന സകലരുടെയും കൈയ്യിൽനിന്നും നമ്മെ രക്ഷിക്കുമെന്ന്, ആദിമുതലുള്ള തന്റെ വിശുദ്ധ പ്രവാചകന്മാരുടെ

വായാൽ താൻ അരുളിച്ചെയ്തിരുന്ന തുപോലെ, തന്റെ ദാസനായ ദാവിദിന്റെ ഭവനത്തിൽ രക്ഷയുടെ കൊമ്പ് നമുക്കായിഉയൎത്തുകയും,[എറ. അ. ൨൩. വ. ൩; അ. ൩൦. വ. ൧൦.– സങ്കീ. ൧൩൧. വ. ൧൭.]

൭൨, ൭൩, ൭൪, ൭൫. നമ്മുടെപിതാക്കന്മാരോടു കരുണചെയ്യുകയും, തന്റെ വിശുദ്ധ ഉടമ്പടികളും, നമ്മുടെ ശത്രുക്കളുടെ കൈയിൽനിന്നു നാം രക്ഷിക്കപ്പെടുവാനും നമ്മുടെ നാളുകളിലെല്ലാം നീതിയോടുംവിശുദ്ധിയോടുംകൂടി ഭയമില്ലാതെ തന്റെ സന്നിധിയിൽ നാം സേവചെയ്യുവാനും നമുക്കു കൃപനൽകുമെന്നു നമ്മുടെ പിതാവായ അബ്രാഹത്തിനോടു ചെയ്തു സത്യവാചകങ്ങളും ഓൎക്കുകയും (ചെയ്തു) «ചെയ്തു ഇസ്രായേലിന്റെ ദൈവമായകൎത്താവ് അനുഗ്രഹിക്കപ്പെട്ടവനാകുന്നു». [സ്റ്റ. അ. ൨൨. വ. ൧൬: എറ. അ. ൩൧. വ. ൩൩: എബ്രാ. അ. ൬. വ. ൧൩, ൧൭.]

൭൬, ൭൭, ൭൮, ൭൯. നീയോ പൈതലെ, അത്യുന്നതന്റെ പ്രവാചകൻ എന്നു വിളിക്കപ്പെടും. എന്തുകൊണ്ടെന്നാൽ, സമാധാനത്തിന്റെ വഴിയിൽ നമ്മുടെ കാലുകളെ നടത്തുവാൻ ഇരുട്ടിലും മരണത്തിന്റെ നിഴലുകളിലും ഇരിക്കുന്നവരെ പ്രകാശിപ്പിക്കേണ്ടതിന് ഉയരത്തിൽനിന്നുള്ള ഉദയം നമ്മെ സന്ദൎശിക്കുമാറാക്കിയ നമ്മുടെ ദൈവത്തിന്റെ കരളലിവുമൂലം കൎത്താവു തന്റെ ജനത്തിന് അവരുടെ പാപങ്ങളുടെ ശാന്തിയാൽ ആയുസ്സിന്റെ ബോധം നൽകുമാറ് അവന്റെവഴി ഒരുക്കുവാൻ അവന്റെ മുമ്പിൽ നീ പോകും. [സ്കറി. അ. ൩. വ. ൮; അ. ൬. വ. ൧൨: മാല. അ. ൪. വ. ൨.—മാല.അ.൪. വ. ൫: ലൂ. അ. ൧. വ.൧൭.]

൮൦. പൈതലോ കട്ടെ വളൎന്നും ആത്മാവിൽ ബലപ്പെട്ടും വന്നിരുന്നു. ഇസ്രായേലിന്റെ അടുക്കലുള്ള തന്റെ പ്രത്യക്ഷീകരണത്തിന്റെ നാൾവരെ അവൻ മരുഭൂമയിൽ പാൎത്തിരുന്നു.

## വ്യാഖ്യാനം.

൧, ൨. “ഞങ്ങൾക്കു സമ്മതംവന്നിരിക്കുന്ന”: ഗ്രീക്കുപദത്തിന്റെ അൎത്ഥാന്തരം അനുസരിച്ചു “ഞങ്ങളിൽ നിവൃത്തിയായിരിക്കുന്ന” എന്നു ചില പ്രതികൾ വിവൎത്തനം ചെയ്തിരിക്കുന്നു.

൩, ൪. “തെയോഫിലാ”: ‘ദൈവഭക്തൻ’ എന്നു ശബ്ദാൎത്ഥം. വി. ലൂക്കാ സുവിശേഷവും ‘നടപടിയും’ എഴുതിയതു് ഇദ്ദേഹത്തിനായിട്ടാണു്. ഇദ്ദേഹം അന്തിയോക്കിയാ ദേശീയനായ ഒരുമുഖ്യനൊ ഭരണാധികാരിയൊ ആയിരുന്നു എന്നും, വി. പത്രോസ്സു് തന്റെ സഹായകനായ വി. ലൂക്കാവഴി ഇദ്ദേഹത്തെ മാനസാന്തരപ്പെടുത്തുകയും ഇദ്ദേഹത്തിന്റെഭവനം ദേവാലയമായി രൂപാന്തരപ്പെടുത്തി അവിടെ തന്റെ സിംഹാസനം ആദ്യമായി സ്ഥാപിക്കയുംചെയ്തു എന്നും ചിലർ പ്രസ്താവിക്കുന്നു. തെയോഫിലായുടെ ദേശീയത്വവും ജാതീയത്വവും ബന്ധിച്ചു ഭിന്നാഭിപ്രായം ഇല്ലാതെയുമില്ല.

൫. “ഹേറോദേസിന്റെ”: മത്താ. അ. ൨. വ. ൧. വ്യ. നോക്കുക.– “അബിയാകുടുംബത്തിന്റെ ശുശ്രൂഷയിൽ”: ദാവീദിന്റെ പുതിയനിയമനം അനുസരിച്ച് (മത്താ. അ. ൨൬. വ. ൩. വ്യ.) അഹറോന്റെ സന്താനങ്ങൾ ൨൪ കുടുംബങ്ങളായി വിഭജിക്കപ്പെട്ടിരുന്നു. അവയിൽ ൮–ാമത്തേതായിരുന്നു അബിയാകുടുംബം. ഈ കുടുംബാംഗമായ സ്കറിയാ തന്റെ ശുശ്രൂഷയുടെ ആഴ്ചയനുസരിച്ചായിരുന്നു കൎമ്മം നിൎവ്വഹിച്ചിരുന്നതു്.

൬. "അവർ കർത്താവിൻെറ എല്ലാ കല്പനകളിലും അവൻെറ നീതിയിലും കുററമില്ലാത്തവരായി വ്യാപരിച്ചുംവന്നിരുന്നു": ചില ആധുനികന്മാർ പറയുന്നതുപോലെ പ്രമാണങ്ങളെല്ലാം അനുസരിക്കുക അസാദ്ധ്യമല്ല, പ്രസ്തുത സജ്ജനങ്ങൾ അവയെല്ലാം അനുസരിക്കുന്നു എന്നും, വിശ്വാസംകൊണ്ടോ മ്ശിഹായുടെ യോഗ്യത കണക്കാക്കുകകൊണ്ടോ മാത്രമല്ല, പ്രമാണങ്ങളുടെ അനുസരണംകൊണ്ടുകൂടിയാണ് മനുഷ്യൻ നീതീകരിക്കപ്പെടുന്നതെന്നും, പ്രമാണങ്ങളുടെ അനുസരണത്തിലാണ് മ്ശിഹാമൂലമുള്ള നീതീകരണം സാക്ഷാൽ സ്ഥിതി ചെയ്യുന്നതെന്നുമുള്ള മൂന്നു കാര്യങ്ങൾ ഈ വാക്യത്തിൽനിന്നു വിശദമാകുന്നുണ്ട്.

൧൩. "യോഹന്നാൻ": എബ്രാ., സുറി. ഭാഷകളിൽ ഈ നാമത്തിനു 'ദൈവകാരുണ്യം' എന്നർത്ഥം.

൧൯. "ഗബ്രിയേൽ": എബ്രാ., സുറി. ഭാഷകളിൽ ഈ നാമത്തിനുള്ള അർത്ഥം 'ദൈവപുരുഷൻ', 'ദൈവശക്തി' എന്നാണ്.

൪൮. "എല്ലാതലമുറകളും എന്നെ ഭാഗ്യവതി എന്നു പുകഴ്ത്തും": കത്തോലിക്കാസഭ എല്ലാക്കാലത്തും പ. കന്യകക്കു നൽകേണ്ട പുകഴ്ചയെപ്പററിയുള്ള പ്രവാചകമാണ് ഇതു്. ഈ പ്രവാചകം ഏതെങ്കിലും വിധത്തിൽ തങ്ങളെ സംബന്ധിക്കുന്നുവൊ എന്നു പ്രോട്ടസ്റ്റാൻറുകാരായ സഹോദരങ്ങൾ ആലോചിക്കേണ്ടതാണ്.

൫൧. "ഭുജംകൊണ്ടു്": ഭുജം ശക്തിയുടെ അടയാളമാണ്. 'ശക്തികൊണ്ടു്' എന്നർത്ഥം.

൬൯–൭൧. "രക്ഷയുടെ കൊമ്പു്": മൃഗങ്ങൾക്കു അവയുടെ കൊമ്പു് ബലമാകയാൽ 'കൊമ്പു്' എന്ന പദത്തിനു ബലം, ബലംകൊണ്ടു പ്രാപിക്കാവുന്ന മഹത്വം, രാജത്വം ഇത്യാദി അർത്ഥം. ശക്തിയുള്ള രക്ഷയെന്നു താല്പര്യം.

൭൮–൭൯. "ഉദയം": ഇതു ലോകത്തിൻെറ സത്യപ്രകാശവും നീതിസൂര്യനുമായ മ്ശിഹായുടെ ഒരു നാമധേയമാണ്.

൮൦. "ഇസ്രായേലിൻെറ അടുക്കലുള്ള തൻെറ പ്രത്യക്ഷീകരണത്തിൻെറ നാൾവരെ അവൻ മരുഭൂമിയിൽപാർത്തു": സ്നാപകയോഹന്നാൻ മുപ്പതാമത്തെ വയസ്സിൽ ഇസ്രായേൽജനങ്ങളുടെ മുമ്പാകെ പ്രത്യക്ഷപ്പെട്ടു് അനുതാപം പ്രസംഗിക്കുവാൻ തുടങ്ങിയതുവരെ മരുഭൂമിയിൽ പാർത്തിരുന്നു. യോഹന്നാൻെറ ജനനാവസരത്തിലെ വിശേഷസംഭവങ്ങൾ കേട്ടറിഞ്ഞിരുന്ന ഹേറോദേസ് മ്ശിഹായുടെ ജനനത്തിൽ ശിശുക്കളെ കൊല്ലിച്ച സമയം, ബേത്ല്ഹെമിനു സമീപത്തിലൊ തൻെറ അധികാരസീമയിലൊ ഉൾപ്പെടാത്ത അദ്ദേഹത്തെയും കൊല്ലിക്കുമെന്ന ഭയംമൂലം ഏലീശ്ബാ ആ ശിശുവിനെ മരുഭൂമിയിൽകൊണ്ടുപോയി ഗുഹയിൽ ഒളിച്ചു സൂക്ഷിച്ചു. നാല്പതുദിവസങ്ങളുടെ ശേഷം ഏലീശ്ബാ ഗുഹയിൽവെച്ചു ചരമംപ്രാപിച്ചു: അനന്തരം ദൈവദൂതന്മാരൊ, ഏലീശ്ബായുടെ പരിചാരജനങ്ങളൊ അദ്ദേഹത്തെ സംരക്ഷിച്ചുപോന്നു: യോഹന്നാനെ മറച്ചു സൂക്ഷിക്കുകനിമിത്തം ഹേറോദേസ് രാജാവു് സ്കറിയായെ ദേവാലയത്തിനും ബലിപീഠത്തിനും മദ്ധ്യെവെച്ചു നിഗ്രഹിച്ചു: യഹൂദസഭയിലെ നിയമം അനുസരിച്ചു പ്രസംഗത്തിനുള്ള പ്രായമായ മുപ്പതു വയസ്സായപ്പോൾ യോഹന്നാൻ അനുതാപപ്രസംഗത്തിനായി ഇസ്രായേൽജനതാമദ്ധ്യത്തിൽ പ്രത്യക്ഷനായി: ഇങ്ങനെയെല്ലാമാണ് ബറോനിയുസ് തുടങ്ങിയുള്ള ഗ്രന്ഥകാരന്മാർ പ്രസ്താവിച്ചിരിക്കുന്നതു്. എന്നാൽ ദേവാലയത്തിനും ബലിപീഠത്തിനും മദ്ധ്യേ വധിക്കപ്പെട്ട സ്കറിയാ സ്നാപകൻെറ പിതാവു തന്നെയൊ, വേറെ സ്കറിയായൊ എന്ന കാര്യത്തിൽ വ്യാഖ്യാതാക്കളുടെ ഇടയിൽ അഭിപ്രായവ്യത്യാസമുണ്ടെന്നുള്ള വസ്തുതയും ഇവിടെ ഓർമ്മിക്കേണ്ടതാണ്.

## അദ്ധ്യായം ൨.

മ്ശിഹായുടെ പിറവി. മ്ശിഹാ ദേവാലയത്തിൽ കാഴ്ചവെക്കപ്പെടുന്നത്. ശെമ്ഓന്റെ പ്രവാചകം. മ്ശിഹാ പന്ത്രണ്ടു വയസ്സുള്ളവനായിരിക്കയിൽ വേദശാസ്ത്രികളോടു കൂടി കാണപ്പെടുന്നത്.

പിന്നെ ആ നാളുകളിൽ സംഭവിച്ചത് എന്തെന്നാൽ: തന്റെ അധികാരത്തിൽപെട്ട ജനമെല്ലാം പേരെഴുതിക്കണം എന്ന് അഗുസ്തൂസ് കേസറിന്റെ ഒരു കല്പന പുറപ്പെട്ടു.

൨. കെവുറീനോസ് സുറിയായിൽ നാടുവാഴിയായിരിക്കുമ്പോൾ ഈ ഒന്നാമത്തെ പേരെഴുത്തു നടന്നു.

൩. സ്വന്തഗ്രാമത്തിൽ പേരെഴുതപ്പെടേണ്ടതിനായി ഓരോരുത്തനും പോയിരുന്നു.

൪, ൫. യൗസേപ്പും, താൻ ദാവീദിന്റെ ഗോത്രത്തിലും വംശത്തിലും ഉള്ളവൻ ആകയാൽ ഗലീലായിലെ പട്ടണമായ നസ്രത്തിൽനിന്നു യൂദായിൽ ബേത്‌ലഹേം എന്നു വിളിക്കപ്പെടുന്ന ദാവീദിന്റെ പട്ടണത്തിലേക്ക്, അവിടെ പേരെഴുതപ്പെടേണ്ടതിനായി, ഗർഭിണിയായ മറിയം എന്ന തന്റെ ഭാര്യയോടുകൂടി പോയി. [മീക. അ. ൫. വ. ൨: മത്താ. അ. ൨. വ. ൬: ൧. ശമൂ. അ. ൧൬. വ. ൬.]

൬. എന്നാൽ അവർ അവിടെയായിരിക്കുമ്പോൾ സംഭവിച്ചത് എന്തെന്നാൽ: അവൾക്കു പ്രസവിക്കുവാനുള്ള ദിവസങ്ങൾ തികഞ്ഞു.

൭. ആകയാൽ അവൾ തന്റെ കടിഞ്ഞൂൽ പുത്രനെ പ്രസവിച്ച് അവനെ പിള്ളക്കച്ചകൾകൊണ്ടു ചുററി അവർ പാർത്തിരുന്ന ഇടത്ത് അവൎക്കു സ്ഥലം ഇല്ലാതിരുന്നതിനാൽ പുൽത്തൊട്ടിയിൽ അവനെ കിടത്തി.

൮. എന്നാൽ അവർ പാർത്തിരുന്ന സ്ഥലത്തുതന്നെ തങ്ങളുടെ ആട്ടിൻകൂട്ടങ്ങളുടെമേൽ രാത്രിയാമം കാത്തിരുന്ന ഇടയന്മാർ ഉണ്ടായിരുന്നു.

൯. അപ്പോൾ ഇതാ! ദൈവത്തിന്റെ ദൂതൻ അവരുടെ അടുക്കൽ വന്നു. കർത്താവിന്റെ മഹത്വം അവരുടെമേൽ പ്രകാശിച്ചു. അവർ വളരെ ഭയപ്പെട്ടു.

൧൦. അപ്പോൾ ദൂതൻ അവരോടു പറഞ്ഞു: നിങ്ങൾ ഭയപ്പെടേണ്ടാ. എന്തുകൊണ്ടെന്നാൽ ഇതാ! സർവ്വ ജനത്തിനും ഉണ്ടാകുവാനിരിക്കുന്ന ഒരു മഹാസന്തോഷം നിങ്ങളെ ഞാൻ അറിയിക്കുന്നു.

൧൧. മ്ശിഹാ കർത്താവായിരിക്കുന്ന രക്ഷിതാവ് ദാവീദിന്റെ പട്ടണത്തിൽ നിങ്ങൾക്കായി ഇന്നു പിറന്നിരിക്കുന്നു.

൧൨. നിങ്ങൾക്കു ഇതു അടയാളം (ആയിരിക്കും). പിള്ളക്കച്ചകൾകൊണ്ടു ചുററി പുൽത്തൊട്ടിയിൽ കിടത്തപ്പെട്ടിരിക്കുന്ന ഒരു ശിശുവിനെ നിങ്ങൾ കാണും.

൧൩. അപ്പോൾ പെട്ടെന്നു വളരെ സ്വൎഗ്ഗീയ സൈന്യങ്ങൾ ദൂതനോടുകൂടി കാണപ്പെട്ടു ദൈവത്തെ സ്തുതിച്ച്: (൧൪)

൧൪. അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം, ഭൂമിയിൽ സമാധാനം, മനുഷ്യൎക്കു നല്ല ശരണം എന്നു (൧൩) «പറയുന്നു».

൧൫. പിന്നെ ദൂതന്മാർ അവരുടെ അടുക്കൽ നിന്നു സ്വൎഗ്ഗത്തിലേക്കു

പോയപ്പോൾ സംഭവിച്ചത് എന്തെന്നാൽ: നമുക്ക ബേത്ല്ഹെംവരെ പോകണ, കൎത്താവു നമ്മെ അറിയിച്ചതുപോലെ നടന്ന ഈ സംഭവം നമുക്ക കാണണം എന്നു പറഞ്ഞു ഇടയന്മാർ അന്യോന്യം സംഭാഷണം ചെയ്തു.

൰൬. ഇങ്ങനെ അവർവേഗം ചെന്ന് മറിയത്തിനെയും, യൌസേപ്പിനെയും, പുൽത്തൊട്ടിയിൽ കിടത്തപ്പെട്ടിരുന്ന ശിശുവിനെയും കണ്ടു.

൰൭. കണ്ടശേഷമോ ശിശുവിനെപ്പറ്റി തങ്ങളോടു പറയപ്പെട്ട കാൎയ്യം അവർ (മറ്റുള്ളവരെ) അറിയിച്ചു.

൰൮. കേട്ടവരെല്ലാം ഇടയന്മാർ തങ്ങളോടു പറഞ്ഞവയെപ്പറ്റി വിസ്മയിച്ചു.

൰൯. എന്നാൽ മറിയം ഈ കാൎയ്യങ്ങളെല്ലാം തന്റെ ഹൃദയത്തിൽ സൂക്ഷിച്ചുകൊണ്ട് ഒപ്പിച്ചുനോക്കിയിരുന്നു.

൨൰. തങ്ങളോടു പറയപ്പെട്ടതുപോലെ തങ്ങൾ കാണുകയും കേൾക്കയും ചെയ്തതിനെയെല്ലാം പറ്റി ദൈവത്തെ സ്തുതിച്ചുകൊണ്ടും പുകഴ്ത്തിക്കൊണ്ടും ആ ഇടയന്മാർ മടങ്ങിപ്പോയി.

൨൰൧. പിന്നെ, ശിശുവിനു പരിച്ഛേദനം ചെയ്യുവാനുള്ള എട്ടുദിവസങ്ങൾ തികഞ്ഞപ്പോൾ, അവൻ ഉദരത്തിൽ ഗൎഭം ധരിക്കപ്പെടുന്നതിനുമുമ്പ ദൂതനാൽ വിളിക്കപ്പെട്ട ഈശോ എന്നപേർ അവനു വിളിക്കപ്പെട്ടു. [സൃ. അ. ൧൭. വ. ൰൨: അച. അ. ൰൨. വ. ൩.—മത്താ. അ. ൧. വ. ൨൧: ലൂ. അ. ൧. വ. ൩൧.]

൨൰൨, ൨൰൩, ൨൰൪. മൂശെയുടെ നിയമപ്രകാരം അവരുടെ ശുദ്ധീകരണത്തിന്റെ ദിവസങ്ങൾ തികഞ്ഞപ്പോൾ, ഗൎഭപാത്രം തുറക്കുന്ന ആണൊക്കെയും കൎത്താവിന്റെ പരിശുദ്ധൻ എന്നു വിളിക്കപ്പെടും എന്നു കൎത്താവിന്റെ നിയമത്തിൽ എഴുതപ്പെട്ടിരിക്കുന്നതുപോലെ, കൎത്താവിന്റെ സന്നിധിയിൽ അവനെ നിറുത്തേണ്ടതിനും, കൎത്താവിന്റെ നിയമത്തിൽ പറയപ്പെട്ടിരിക്കുന്നതുപോലെ രണ്ടു ചെങ്ങാലികളേയോ, രണ്ടു പ്രാവിൻകുഞ്ഞുങ്ങളേയോ ബലികഴിക്കേണ്ടതിനും അവനെ ഓറെശ്ലേമിലേക്ക അവർ കൊണ്ടുപോയി. [പുറ. അ. ൰൩. വ. ൨.—ലേവ. അ. ൰൨. വ. ൨: സം. അ. ൮. വ. ൰൬ —അച. അ. ൰൨. വ. ൮.]

൨൰൫. എന്നാൽ ശെമ്ഓൻ എന്നു പേരുള്ള ഒരു മനുഷ്യൻ ഓറെശ്ലേമിൽ ഉണ്ടായിരുന്നു. ഈ മനുഷ്യനോ നീതിമാനും പരിശുദ്ധനാം ആയിരുന്നു; അവൻ ഇസ്രായേലിന്റെ ആശ്വാസം പ്രതീക്ഷിച്ചുകൊണ്ടിരുന്നു; പരിശുദ്ധാത്മാവും അവന്റെ മേൽ ഉണ്ടായിരുന്നു.

൨൰൬. കൎത്താവിന്റെ മ്ശിഹായെ കാണുന്നതുവരെ അവൻ മരിക്കയില്ലെന്നു പരിശുദ്ധാത്മാവിനാൽ അവനോടു പറയപ്പെട്ടിരുന്നു.

൨൰൭. ഇവനാം ആത്മാവിനാൽ (പ്രേരിതനായി) ദേവാലയത്തിൽ വന്നിരുന്നു. നിയമത്തിൽ കല്പിക്കപ്പെട്ടിരിക്കുന്നതുപോലെ പൈതലായ ഈശോയിക്കവേണ്ടി ചെയ്യുവാൻ അവന്റെ മാതാപിതാക്കന്മാർ അവനെ അകത്തുകൊണ്ടുചെന്നപ്പോൾ,

൨൰൮. ഇവൻ അവനെ തന്റെ കൈകളിൽ എടുത്തു ദൈവത്തെ വാഴ്ത്തിപ്പറഞ്ഞു:

൨൰൯. എന്റെ കൎത്താവേ, നിന്റെ വചനംപോലെ നിന്റെ ദാസനെ ഇപ്പോൾ നീ സമാധാനത്തിൽ വിടുന്നു.

൩൦, ൩൧, ൩൨. ജാതികൾക്ക
വെളിപ്പെടുവാനുള്ള പ്രകാശവും, നി
ന്റെ ജനമായ ഇസ്രായേലിനുള്ള
മഹത്വവുമായി സകല ജാതികളു
ടെയും മുമ്പിൽ നീ ഒരുക്കിയിരിക്കുന്ന
നിന്റെ കരുണായെ ഇതാ! എന്റെ
കണ്ണുകൾ കണ്ടിരിക്കുന്നു.

൩൩. യൌസേപ്പും അവന്റെ
അമ്മയുമാകട്ടെ അവനെക്കുറിച്ചു പ
റയപ്പെട്ടിരുന്നവയെപ്പററി ആശ്ചര്യ്യ
പ്പെട്ടിരുന്നു.

൩൪. പിന്നെ ശെമ്ഓൻ അവ
രെ അനുഗ്രഹിച്ച് അവന്റെ അമ്മ
യായ മറിയത്തിനോടു പറഞ്ഞു: ഇ
താ! ഇവൻ ഇസ്രായേലിൽ പല
രുടെയും വീഴ്ച്ചയ്ക്കും, എഴുന്നേല്പിനും,
തൎക്കത്തിന്റെ അടയാളത്തിനുമായി
വെക്കപ്പെട്ടിരിക്കുന്നു.[ഏശ. അ. ൮.
വ. ൧൪: റോമ. അ. ൯ വ. ൩൩:
൧. പത്രോ. അ. ൨. വ. ൭.]

൩൫. നിന്റെ സ്വന്ത ആത്മാവിൽ
കൂടിയും, പലരുടെയും ഹൃദയങ്ങളു
ടെ വിചാരങ്ങൾ വെളിപ്പെടുമാറു്
ഒരു കുന്തം കടക്കും.

൩൬. ആശേറിന്റെ ഗോത്രത്തി
ലെ പ്നുവേലിന്റെ മകളായി ഹ
ന്നാ എന്നൊരു പ്രവാചിക (ഉണ്ടാ
യിരുന്നു). ഇവൾ വയസ്സുചെന്നവ
ളും തന്റെ കന്യാത്വംമുതൽ ഏഴു
വത്സരം തന്റെ ഭൎത്താവിനോടുകൂ
ടി ജീവിച്ചവളുമായിരുന്നു.

൩൭. ഇവൾ ഉദ്ദേശം എണ്പത്തി
നാലു സംവത്സരങ്ങളായി വിധവ
യായിരുന്നു. ഇവൾ ദേവാലയം വിട്ടു
പോകാതെ ഉപവാസത്തിലും പ്രാ
ൎത്ഥനയിലും പകലും രാവും (ദൈവ
ത്തെ) സേവിച്ചിരുന്നു.

൩൮. ഇവളും ആ നാഴികയിൽ
തന്നെ എഴുന്നേററു കൎത്താവിനെ സ്തു
തിച്ചു. ഓറെശ്ലെത്തിന്റെ രക്ഷയെ
പ്രതിക്ഷിച്ചു കൊണ്ടിരുന്നവരൊക്കെ
യോടും അവനെക്കുറിച്ചു ഇവൾ പ
റയുകയും ചെയ്തിരുന്നു.

൩൯. പിന്നെ കൎത്താവിന്റെ നി
യമത്തിലെപ്പോലെ എല്ലാം നിവ
ൎത്തിച്ചു കഴിഞ്ഞപ്പോൾ അവർ ഗ്ലീ
ലായിൽ തങ്ങളുടെ നഗരമായ ന
സ്രസിലേക്ക മടങ്ങിപ്പോയി.

൪൦. പൈതലോ വളൎന്നു, ആ
ത്മാവിൽ ബലപ്പെട്ടും, വിവേകംകൊ
ണ്ടു നിറഞ്ഞും വന്നിരുന്നു. ദൈവ
ത്തിന്റെ കൃപയും അവന്റെമേൽ
ഉണ്ടായിരുന്നു.

൪൧. അവന്റെ അളുകൾ ആണ്ടു
തോറും പെസ്ഹാതിരുനാളിനു ഓ
റെശ്ലെത്തേക്ക പോയിരുന്നു. [പുറ.
അ. ൨൩. വ. ൧൫; അ. ൩൪. വ.
൧൮: ആവൎത്ത. അ. ൧൬. വ. ൧.]

൪൨. ഇങ്ങനെ, അവനു പന്ത്രണ്ടു
വയസ്സായിരിക്കയിൽ പതിവായിരു
ന്നതുപോലെ അവർ തിരുനാളിനു
പോയി.

൪൩. പിന്നെ (തിരുനാൾ) ദിവ
സങ്ങൾ തികഞ്ഞപ്പോൾ അവർ മ
ടങ്ങിപ്പോന്നു. എന്നാൽ പൈതലാ
യ ഈശോ ഓറെശ്ലെത്തു പാൎത്തു.
യൌസേപ്പും അവന്റെ അമ്മയും
(ഇതു) അറിഞ്ഞുമില്ല.

൪൪. എന്തെന്നാൽ അവൻ തങ്ങ
ളുടെ കൂട്ടുയാത്രക്കാരുടെ കൂടെയാകു
ന്നു എന്നു അവർ വിചാരിച്ചിരുന്നു.
ഇങ്ങനെ അവർ ഒരുദിവസത്തെ വ
ഴി പോന്നശേഷം സ്വജനങ്ങളുടെ
ഇടയിലും, തങ്ങളെ അറിയുന്നവരുടെ
ഇടയിലും അവനെ അന്വേഷിച്ചു;

൪൫. എന്നാൽ അവനെ കണ്ടെ
ത്തിയില്ല. ആകയാൽ അവർ വീണ്ടും
ഓറെശ്ലെത്തേക്ക തിരിച്ചുപോയി അ
വനെ അന്വേഷിച്ചിരുന്നു.

൪൬. പിന്നെ മൂന്നുദിവസങ്ങളു

ടെശേഷം, ദേവാലയത്തിൽ, ഉപദേഷ്ടാക്കളുടെ നടുവിൽ ഇരുന്ന് അവരുടെ വാക്കുകേൾക്കുകയും അവരോട ചോദിക്കുകയും ചെയ്യുന്നവനായി അവനെ അവർ കണ്ടെത്തി.

൪൭. അവൻെറ വാക്കുകേട്ടിരുന്നവരെല്ലാം അവൻെറ വിവേകത്തെയും അവൻെറ മറുപടികളെയും കുറിച്ചു ആശ്ചൎയ്യപ്പെട്ടിരുന്നു.

൪൮. ഇങ്ങനെ അവനെ കണ്ടപ്പോൾ അവർ വിസ്മയിച്ചു. അവൻെറ അമ്മ അവനോട്: എൻെറ മകനേ, നീ ഞങ്ങളോട ഇങ്ങനെ ചെയ്തതെന്തു്? ഇതാ! ഞാനും നിൻെറ അപ്പനും വളരെ വേദനയോടുകൂടി നിന്നെ അന്വേഷിക്കുകയായിരുന്നല്ലോ എന്നു പറഞ്ഞു.

൪൯. അവൻ അവരോട: നിങ്ങൾ എന്നെ അന്വേഷിച്ചിരുന്നതു് എന്തിനു്? ഞാൻ എൻെറ പിതാവിൻെറ ഭവനത്തിൽ ആയിരിക്കേണ്ടതാകുന്നു എന്നു നിങ്ങൾ അറിയുന്നില്ലേ? എന്നു ചോദിക്കുന്നു.

൫൦. എന്നാൽ അവൻ തങ്ങളോട പറഞ്ഞ വാക്കു അവർ ഗ്രഹിച്ചില്ല.

൫൧. പിന്നെ അവൻ അവരോടുകൂടി ഇറങ്ങി നസ്രസിൽവന്ന് അവൎക്കു കീഴ്വഴങ്ങിയിരുന്നു. അവൻെറ അമ്മയോ കാൎയ്യങ്ങളെല്ലാം അവളുടെ ഹൃദയത്തിൽ സൂക്ഷിച്ചുവരുന്നു.

൫൨. ഈശോയാകട്ടെ തൻെറ ഉയരത്തിലും, തൻെറ വിവേകത്തിലും, ദൈവത്തിൻെറയും മനുഷ്യരുടെയും മുമ്പിൽ കൃപയിലും വളൎന്നുവന്നു.

## വ്യാഖ്യാനം.

൩. "സ്വന്തനഗരത്തിൽ പേരെഴുതപ്പെടേണ്ടതിനായി": 'ഗോത്രവും, കുടുംബവും അനുസരിച്ചായിരുന്നു യഹൂദന്മാരുടെ ഇടയിലെ പേരെഴുത്തുപതിവു്. ദാവീദിൻെറ ഗോത്രത്തിൽ ജനിച്ചവരായ യൌസേപ്പും മറിയവും ദാവീദിൻെറ നഗരമായ ബേത്ല്ഹെമിലേക്കു പോകുവാനുള്ള കാരണം ഇതാണു്.

൪, ൫. "ബേത്ല്ഹെം": സ്യ. അ. ൩൫. വ. ൧൯. വ്യ. നോക്കുക.

൭. "കടിഞ്ഞൂൽപുത്രനെ": മത്താ. അ. ൧. വ. ൨൫. വ്യ. നോക്കുക.—"അവർ പാൎത്തിരുന്നഇടത്തു്": അറ.ലും 'അവർ താമസിച്ചിരുന്നഇടത്തു്' എന്നാണു കാണുന്നതു്. ക്രുശായ. 'അവരുടെ താമസസ്ഥലത്തു്' എന്നും, ഗ്രീ., ല. പ്രതികളിൽ 'താമസസ്ഥലത്തു്' എന്നു മാത്രവും കാണുന്നു. പേഷ്യൻ 'അവർ വന്നുചേൎന്ന സ്ഥലത്തു പിള്ളത്തൊട്ടികൾ ഇല്ലാതിരുന്നതുകൊണ്ടു്' എന്നാണു പറഞ്ഞിരിക്കുന്നതു്. 'സ്ഥലം ഇല്ലാതിരുന്നതിനാൽ' എന്ന കാരണം 'പുൽത്തൊട്ടിയിൽ അവനെ കിടത്തി'യതിൻെറതായിട്ടല്ലാതെ, അവരുടെ അവിടത്തെ താമസത്തിൻെറതായിട്ടല്ല പറഞ്ഞിരിക്കുന്നതെന്ന വാസ്തവവും 'പാൎത്തിരുന്ന ഇടം' എന്ന അൎത്ഥത്തെ മാത്രം പിൻതാങ്ങുന്നതായി തോന്നുന്നു. താമസസ്ഥലം പ്രധാനമായി സത്രം അഥവാ വഴിയമ്പലം ആകയാൽ ആയിരിക്കാം 'വഴിയമ്പലത്തിൽ' എന്നു വിവൎത്തനം കാണുവാനിടയാകുന്നതു്.

൧൪. ഈ വാക്യം ല. നീക്കിയുള്ള പ്രതികളിലെല്ലാം സുറിയാനിയിലെപ്പോലെ തന്നെ കാണുന്നു: 'ശരണം' എന്നതിൻെറ സ്ഥാനത്തു പേഷ്യൻ 'ശരണം' എങ്കിലും, അറ. 'സന്തോഷം' എന്നും, മറ്റു പ്രതികളിൽ 'മനസ്സ്' എന്നും ഒരു വ്യത്യാസം മാത്രമുണ്ടു്. ല.ൽ 'അത്യുന്നതങ്ങളിൽ ദൈവത്തിനു സ്തുതി, ഭൂമിയിൽ നല്ല മനസ്സുള്ള മനുഷ്യൎക്കു സമാധാനം' എന്നാണു വിവൎത്തനം. 'നല്ലമനസ്സ്' എന്നതിൻെറ ഗ്രീക്കുമൂലപദം (എൻഡോക്കിയാ) മനുഷ്യമനസ്സിനെയല്ല, ദൈവത്തിൻെറ മനസ്സിനെ ഉദ്ദേശിച്ചേ പ്രയോഗിക്കാറുള്ളൂ. ക്രുശായപ്രതിയിൽ 'അവൻെറ മനസ്സ്' എന്നു തിരിച്ചു പറയുന്നുമുണ്ടു്. ഇത്ര മഹത്തായ ദാനം അവൎക്കു നൽകുവാൻ ദൈവ

ത്തിനു തിരുവുള്ളമുണ്ടായോ ആ മനുഷ്യർക്കു ദൈവികസന്മനസ്സിന്റെ സമാധാനം എന്നാണു ഇതിൽനിന്നു ഗ്രഹിക്കേണ്ടതു്. തൻമൂലം ല.ലെ ഈ വാചകത്തിലും മററു ഭാഷാപ്രതികളിലെപ്പോലെ മൂന്നുഭാഗങ്ങൾ ഉൾപ്പെട്ടിരിക്കുന്നു എന്നു ഫേയ്ഡക്ക് പ്രസ്താവിക്കുന്നു. ചില ഗ്രീക്കു കൈയെഴുത്തുപ്രതികളിലും മററും ലത്തീനിലെപ്പോലെതന്നെയും കാണുന്നുണ്ടു്. 'എൻഡോക്കിയാ' ശബ്ദം ദൈവത്തിന്റെ നല്ല മനസ്സിനെ ഉദ്ദേശിച്ചാണു സാധാരണ പ്രയോഗിക്കാറുള്ളതെങ്കിലും മനുഷ്യമനസ്സിനെയും അതു ചിലപ്പോഴെല്ലാം നിർദ്ദേശിക്കുന്നുമുണ്ടു്. (പീലിപ്പോ. അ. ൧. വ. ൧൫: റോമ. അ. ൧൦. വ. ൧.) എങ്കിലും വിവിധ ഗ്രീക്കു പാഠാന്തരങ്ങളിൽ വിശദവും ഉത്തമവുമായ അർത്ഥം 'അത്യുന്നതങ്ങളിൽ ദൈവത്തിനു സ്തുതി, ഭൂമിയിൽ സമാധാനം, മനുഷ്യരിൽ (ദൈവത്തിന്റെ) സന്നദ്ധമായ തിരുവുള്ളം' എന്നാകുന്നു എന്നാണു് ചിലർ അഭിപ്രായപ്പെടുന്നതു്.

൧൯. "മറിയം . . . ഒപ്പിച്ചു നോക്കിയിരുന്നു": മ്ശീഹായെക്കുറിച്ചു പ്രവാചകന്മാർ പറഞ്ഞിട്ടുള്ളവയും തന്നിൽ സംഭവിച്ചവയും തമ്മിൽ.

൨൧. "ഈശോ": സം. അ. ൧൩. വ. ൧൬. വ്യ. നോക്കുക.

൩൪. "വീഴ്ചക്കു": മ്ശീഹാ സകലരുടെയും രക്ഷക്കായിട്ടാണു വന്നതു്. എന്നാൽ വളരെപ്പേർ അദ്ദേഹത്തെ സ്വീകരിക്കാതെയും അദ്ദേഹത്തിനു കീഴ്പ്പെടാതെയും മനഃപൂർവ്വം അന്ധന്മാരും ദുശ്ശാഠ്യന്മാരുമായിരിക്കുമെന്നും തൻമൂലം വീഴുമെന്നും ദീർഘദൃഷ്ട്യാ കാണുകകൊണ്ടു ശെമ്ഒൻ ഈവിധം പ്രവചിക്കുന്നതാണു്.— "തർക്കത്തിന്റെ അടയാളത്തിനു": യഹൂദന്മാർക്കു നാനാവിധ തർക്കങ്ങൾ കൊണ്ടുചെന്നു ചാടിക്കേണ്ട ഒരു സ്ഥാനമായി.

൪൦. "വിവേകംകൊണ്ടു നിറഞ്ഞും വന്നിരുന്നു": മ്ശീഹാ ദൈവമായിരുന്നതിനാൽ വിവേകാദിസൽഗുണങ്ങളിൽ ആദിമുതൽതന്നെ അദ്ദേഹം സർവ്വസംപൂർണ്ണനായിരുന്നു, എന്നാൽ പ്രായം അനുസരിച്ചു അവയും അവയുടെ അടയാളങ്ങളും കൂടുതലായി പ്രത്യക്ഷപ്പെട്ടുവന്നിരുന്നു.

൪൧. "അവന്റെ ആളുകൾ": അവന്റെ മാതാപിതാക്കന്മാർ

൪൩. "ഉത്സവദിവസങ്ങൾ കഴിഞ്ഞുപോന്നശേഷം": യൂദാരാജ്യത്തിന്റെ ദൂരസ്ഥലങ്ങളിൽനിന്നു പുരുഷന്മാരും സ്ത്രീകളും വെവ്വേറെ കൂട്ടങ്ങളായിട്ടാണു ഓറെശ്ലെമ്മിലേക്കു പോയിരുന്നതു്. കുട്ടികൾക്കു ഏതു കൂട്ടത്തിലെങ്കിലും ചേർന്നു നില്ക്കാമായിരുന്നു. ഈശോ, മറിയത്തോടുകൂടിയുണ്ടെന്നു യൗസേപ്പും, യൗസേപ്പിനോടുകൂടിയെന്നു മറിയവും കരുതി.

൪൯. "എന്റെ പിതാവിന്റെ ഭവനത്തിൽ": പെശീത്താ പ്രതിയിലും ഇങ്ങനെതന്നെ. ഗ്രീ., ല.., അറ.. ക്രൂശ. പ്രതികളിൽ 'എന്റെ പിതാവിന്റെ കാര്യങ്ങളിൽ' എന്നാണു കാണുന്നതു്. ഗ്രീക്കുപദത്തിലെ ചില അക്ഷരങ്ങൾ വിട്ടുപോയതുകൊണ്ടാണു് 'പിതാവിന്റെ കാര്യങ്ങളിൽ' എന്നു വന്നുകൂടിയതു്. സുറിയാനിയാണു ശരിയെന്നു ചിലർ അഭിപ്രായപ്പെടുന്നുണ്ടു്.

൫൨. "ഈശോ . . . വിവേകത്തിലും . . . കൃപയിലും വളർന്നുവന്നു": വ. ൪൦. വ്യ. നോക്കുക.

## അദ്ധ്യായം ൩.

യോഹന്നാന്റെ പ്രസംഗം. മ്ശീഹായുടെ മാമോദീസാ.

തീബേറിയോസ് കേസറിന്റെ വാഴ്ചയുടെ പതിനഞ്ചാമാണ്ടിൽ, പന്തിയോസ് പീലാത്തോസ് യൂദാ നാടുവാഴുകയിൽ, ഹേറോദേസ് ഗ്ലീലായിൽ നാലാംകൂറധികാരിയും, അവന്റെ സഹോദരനായ പീലിപ്പോസ് ഇത്തൂറിയായിലും ത്രാക്കോനാ പ്രദേശത്തും നാലാംകൂറധികാരിയും, ലുസാനിയാ അബിലാനേയിൽ നാലാംകൂറധികാരിയും ആയിരിക്കയിൽ,

൧൫. മ്ശിഹാ ഒരു പക്ഷേ ഇവൻ ആകുന്നുവൊ എന്നു യോഹന്നാനെപ്പററി ജനം ചിന്തിക്കയും എല്ലാവരും തങ്ങളുടെ ഹൃദയങ്ങളിൽ ആലോചിക്കയും ചെയ്തുകൊണ്ടിരിക്കുമ്പോൾ,

൧൬. യോഹന്നാൻ ഉത്തരമായി അവരോടു പറഞ്ഞു: ഇതാ! ഞാൻ നിങ്ങളെ വെള്ളംകൊണ്ടു സ്നാനപ്പെടുത്തുന്നു. എന്നാൽ എന്നെക്കാൾ ബലവാൻ വരുന്നുണ്ട്. അവന്റെ ചെരിപ്പുകളുടെ കെട്ടുകൾ അഴിക്കുവാൻ ഞാൻ യോഗ്യനല്ല. അവൻ പരിശുദ്ധാത്മാവുകൊണ്ടും അഗ്നികൊണ്ടും നിങ്ങളെ സ്നാനപ്പെടുത്തും. [മത്താ. അ. ൩. വ. ൧൧: മർക്കോ. അ. ൧. വ. ൮: യോഹ. അ. ൧. വ. ൨൬.– മത്താ. അ. ൩. വ. ൧൧: ൩ട. അ. ൧. വ. ൫; അ. ൧൧. വ. ൧൬; അ. ൧൯. വ. ൪.]

൧൭. മുറം തന്റെ കൈയിൽ അവൻ പിടിച്ചിരിക്കുന്നു. അവൻ തന്റെ കളങ്ങൾ വെടിപ്പാക്കി, കോതമ്പുകൾ തന്റെ കളപ്പുരകളിൽ ശേഖരിക്കയും പതിര് കെടാത്ത തീയിൽ ദഹിപ്പിക്കയും ചെയ്യും. [മത്താ. അ. ൩. വ. ൧൨.]

൧൮. വേറെയും പലതും അവൻ ജനത്തോടു ഉപദേശിക്കയും പ്രസംഗിക്കയും ചെയ്തിരുന്നു.

൧൯. എന്നാൽ ഹേറോദേസ് തെത്ത്റാർക്കാ, അവന്റെ സഹോദരനായ പീലിപ്പോസിന്റെ ഭാൎയ്യ ഹേറോദിയായെപ്പററിയും അവൻ ചെയ്തിരുന്ന സകല തിന്മകൾ നിമിത്തവും യോഹന്നാനാൽ ശകാരിക്കപ്പെട്ടിരുന്നതിനാൽ, [മത്താ. അ. ൧൪. വ. ൪: മർക്കോ. അ. ൬. വ. ൧൭.]

൨൦. അവയെല്ലാം പുറമേ അവൻ യോഹന്നാനെ കാരാഗൃഹത്തിൽ ഇട്ടടയ്ക്കുകകൂടിച്ചെയ്തു.

൨൧. എന്നാൽ ജനമെല്ലാം സ്നാനപ്പെട്ടപ്പോൾ ഈശോയും സ്നാനപ്പെടുകയുണ്ടായി. പിന്നെ അവൻ പ്രാൎത്ഥിക്കുകയിൽ സ്വൎഗ്ഗം തുറക്കപ്പെട്ടു. [മത്താ. അ. ൩. വ. ൧൩: മർക്കോ. അ. ൧. വ. ൯: യോഹ. അ. ൧. വ. ൩൨.]

൨൨. പരിശുദ്ധാത്മാവു പ്രാവിന്റെ ശരീരാകൃതിയിൽ അവന്റെ മേൽ ഇറങ്ങി. എനിക്കു പ്രസാദിച്ചിരിക്കുന്ന എന്റെ പ്രിയപുത്രൻ നീയാകുന്നു എന്നു പറയുന്ന ഒരുസ്വരം സ്വൎഗ്ഗത്തിൽനിന്നുണ്ടാകയും ചെയ്തു. [മത്താ. അ. ൩. വ. ൧൭; അ. ൧൭. വ. ൫: ലൂ. അ. ൯. വ. ൩൫: ൨. പത്രോ. അ. ൧. വ. ൧൭.]

൨൩. ഈശോയാകട്ടെ ഉദ്ദേശം മുപ്പതു വയസ്സുള്ളവനായിരുന്നു. അവൻയൌസേപ്പിന്റെ പുത്രനായി കരുതപ്പെട്ടുമിരുന്നു. യൌസേപ്പ് ഹേലിയുടെ പുത്രനും,

൨൪. ഹേലി മത്ത്ത്താസിന്റെ പുത്രനും, മത്ത്ത്താസ് ലേവിയുടെ പുത്രനും, ലേവി മൽക്കിയുടെ പുത്രനും, മൽക്കി യാനിയുടെ പുത്രനും, യാനി യൌസേപ്പിന്റെ പുത്രനും,

൨൫. യൌസേപ്പ് മത്ത്സായുടെ പുത്രനും, മത്ത്സാ അമ്മോസിന്റെ പുത്രനും, അമ്മോസ് നാഹോമിന്റെ പുത്രനും, നാഹോം ഹസ്ലിയുടെ പുത്രനും, ഹസ്ലി നഗ്ഗിയുടെ പുത്രനും,

൨൬. നഗ്ഗി മാഅസിന്റെ പുത്രനും, മാഅസ് മത്തസിന്റെ പുത്രനും, മത്തസ് ശമ്ഇയുടെ പുത്രനും, ശമ്ഇ യൌസേപ്പിന്റെ പുത്രനും, യൌസേപ്പ് യൂദായുടെ പുത്രനും,

൨൭. യൂദാ യോഹന്നാന്റെ പുത്ര

നും, യോഹന്നാൻ റാസായുടെ പുത്രനും, റാസാ സൊർബാബേലിന്റെ പുത്രനും, സൊർബാബേൽ ശേലസ്ഏലിന്റെ പുത്രനും, ശേലസ്ഏൽ നേറിയുടെ പുത്രനും,

൨൮. നേറി മൽക്കിയുടെ പുത്രനും, മൽക്കി അട്ടിയുടെ പുത്രനും, അട്ടി കോസാമിന്റെ പുത്രനും, കോസാം അൽമോദാദിന്റെ പുത്രനും, അൽമോദാദ് ഈറന്റെ പുത്രനും,

൨൯. ഈർ യോസേയുടെ പുത്രനും, യോസേ ഏലിആസറിന്റെ പുത്രനും, ഏലിആസർ യോറാമിന്റെ പുത്രനും, യോറാം മത്തിസായുടെ പുത്രനും, മത്തിസാ ലേവിയുടെ പുത്രനും,

൩൦. ലേവി ശെമ്ഓന്റെ പുത്രനും, ശെമ്ഓൻ യൂദായുടെ പുത്രനും, യൂദാ യൌസേപ്പിന്റെ പുത്രനും, യൌസേപ്പ് യോനാമിന്റെ പുത്രനും, യോനാം ഏലിയാക്കിമിന്റെ പുത്രനും,

൩൧. ഏലിയാക്കിം മല്‌യായുടെ പുത്രനും, മല്‌യാ മാനിയുടെ പുത്രനും, മാനി മത്ത്സായുടെ പു നും, മത്ത്സാ നാസാന്റെ പുത്രനും, നാസാൻ ദാവീദിന്റെ പുത്രനും,

൩൨. ദാവീദ് ഈശൈയുടെ പുത്രനും, ഈശൈ ഓബീദിന്റെ പുത്രനും, ഓബീദ് ബാആസിന്റെ പുത്രനും, ബാആസ് സൽമോന്റെ പുത്രനും, സൽമോൻ നെഹ്ശോന്റെ പുത്രനും,

൩൩. നെഹ്ശോൻ അമീനാദാബിന്റെ പുത്രനും, അമീനാദാബ് ആറാമിന്റെ പുത്രനും, ആറാം ഹെസ്റോന്റെ പുത്രനും, ഹെസ്റോൻ പറ്സിന്റെ പുത്രനും, പറ്സ് യൂദായുടെ പുത്രനും,

൩൪. യൂദാ യാക്കോബിന്റെ പുത്രനും, യാക്കോബ് ഇസ്ഹാക്കിന്റെ പുത്രനും, ഇസ്ഹാക്ക് അബ്രാഹത്തിന്റെ പുത്രനും, അബ്രാഹം തറ്ഹിന്റെ പുത്രനും, തറ്ഹ് നാഹോറിന്റെ പുത്രനും,

൩൫. നാഹോർ സാറോഗിന്റെ പുത്രനും, സാറോഗ് അറ്ഓായുടെ പുത്രനും, അറ്ഓാ പാലാഗിന്റെ പുത്രനും, പാലാഗ് ആബാറിന്റെ പുത്രനും, ആബാർ ശാലാഹിന്റെ പുത്രനും,

൩൬. ശാലാഹ് കൈനാന്റെ പുത്രനും, കൈനാൻ അർപക്ശാഓായുടെ പുത്രനും, അർപക്ശാഓ ശേമിന്റെ പുത്രനും, ശേം നോഹിന്റെ പുത്രനും, നോഹ് ലമ്ക്കിന്റെ പുത്രനും,

൩൭. ലമ്ക്ക് മത്തുശ്ലഹിന്റെ പുത്രനും, മത്തുശ്ലഹ് ഹ്നോക്കിന്റെ പുത്രനും, ഹ്നോക്ക് യറ്ദിന്റെ പുത്രനും, യറ്ദ് മഹ്ലാലായെലിന്റെ പുത്രനും, മഹ്ലാലായേൽ കൈനാന്റെ പുത്രനും,

൩൮. കൈനാൻ ആനോശിന്റെ പുത്രനും, ആനോശ് ശേസിന്റെ പുത്രനും, ശേസ് ദൈവത്തിൽനിന്നുള്ള ആദത്തിന്റെ പുത്രനും (ആയിരുന്നു).

## വ്യാഖ്യാനം.

൮. "ഈ കല്ലുകളിൽനിന്നു അബ്രാഹത്തിനു മക്കളെ പുറപ്പെടുവിക്കുവാൻ": മത്താ. അ. ൩. വ. ൯. വ്യാ. നോക്കുക.

൧൯. "തെത്ത്റാക്കാ": മത്താ. അ. ൧൪. വ. ൧. വ്യാ. നോക്കുക.

൨൩ – ൩൮. "യൌസേപ്പ് ഹേലിയുടെ പുത്രനും, ഹേലി മത്ത്ത്തസിന്റെ പുത്രനും . . .": 'ഹേലി' മുതലായ നാമങ്ങളുടെ ആവത്തനം മലയാളഭാഷാ

രീതിയിൽ ആവശ്യമായി വരികയാൽ വിവൎത്തനത്തിൽ ചേൎത്തിട്ടുള്ളതല്ലാതെ മൂല ത്തിൽ ഇല്ല.—വി. മത്തായി അ. ൧. വ. ൨—൧൬—ൽ കാണുന്ന ജനനവഴിയും ഇതും തമ്മിൽ ചില വ്യത്യാസങ്ങളുള്ളതായി പ്രഥമദൃഷ്ടിക്കു തോന്നിയേക്കാം. അവ യുടെ ശരിയായ അറിവിനായി ചിലതെല്ലാം ഇവിടെ പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ൧. വി. ഗ്രന്ഥഭാഷയിൽ 'ജനിപ്പിച്ചു' എന്ന പദം പുത്രൻ ആദിയായി അടുത്തോ, പൌത്രൻ ആദിയായി അകന്നോ ഉള്ള അനന്തരവരെ ഉദ്ദേശിച്ചു പ്രയോഗിച്ചിരി ക്കുന്നു. വി. മത്തായി എഴുതിയിരിക്കുന്ന ജനനവഴിയിൽ പല അനന്തരവരെയും വിട്ടുകളഞ്ഞിരിക്കുന്നതു ഇതുകൊണ്ടാണ്. ൨. 'ജനിപ്പിച്ചു' എന്ന പദം പ്രകൃതിമുറയ നുസരിച്ചുള്ള അനന്തരവരെ മാത്രമല്ല, നിയമമുറ (ആവൎത്ത. അ. ൨൫. വ. ൫. ൬.) യനുസരിച്ചുള്ള അനന്തരവരെയും നിൎദ്ദേശിക്കുന്നു. ൩. ഒരാൾ ആരുടെയെ ങ്കിലും ഏകപുത്രിയെ വിവാഹം ചെയ്താൽ, വിവാഹം ചെയ്തവൻ യഹൂദനിയമം അ നുസരിച്ചു മറ്റവന്റെ പുത്രനായിത്തീൎന്നിരുന്നു. എബ്രായക്കാർ സ്ത്രീകളെ ജനനവ ഴിയിൽ ഉൾപ്പെടുത്തിയിരുന്നില്ല. ഒരു കുടുംബത്തിൽ സ്ത്രീ സന്താനം മാത്രം ശേഷി ച്ചാൽ ആ സ്ത്രീയെ ജനനവഴിയിൽ ചേൎക്കാതെ അവളുടെ ഭൎത്താവിനെ അവളുടെ പിതാവിന്റെ നിയമപുത്രനായി ചേൎക്കുകയാണു ചെയ്തിരുന്നത്.— വി. മത്തായി അബ്രാഹം മുതൽ, പ. ക. മറിയത്തിന്റെ ഭൎത്താവായ യൌസേപ്പുവരെ കീഴേക്കുള്ള ജനനവഴി വിവരിക്കുകയിൽ 'പുത്രൻ' എന്ന പദം ജനനം മൂലമെന്നുള്ള ശരിയായ അൎത്ഥത്തിൽ പ്രയോഗിച്ചിരിക്കുന്നു. വി. ലൂക്കായാകട്ടെ, മ്ശിഹായിൽനിന്നു ദൈ വംവരെ മേല്പോട്ടു വിവരിക്കുന്ന ജനനവഴിയിൽ 'പുത്രൻ' എന്ന പദം ശരിയായൊ അല്ലാതെയൊ ഉള്ള അൎത്ഥത്തിലാണു പ്രയോഗിച്ചിരിക്കുന്നത്. തന്മൂലം വി. ലൂക്കാ 'ഹേലിയുടെതായിരുന്ന യൌസേപ്പ്' എന്നിങ്ങനെയല്ലാതെ വി. മത്തായി ചെയ്തിട്ടു ള്ളതുപോലെ 'ജനിപ്പിച്ചു' എന്ന പദം പ്രയോഗിക്കുന്നില്ല. വി. ലൂക്കാ ജനനമൂലേ നയുള്ള യഥാൎത്ഥപുത്രനെയല്ല എപ്പോഴും നിൎദ്ദേശിക്കുന്നതെന്നു ആദ്യവാസനങ്ങളി ലെ അദ്ദേഹത്തിന്റെ പ്രസ്താവത്തിൽനിന്നു വിശദമാകുന്നുമുണ്ട്. എന്തെന്നാൽ യൌ സേപ്പ് മ്ശിഹായുടെ മാതാവായ മറിയത്തിന്റെ ഭൎത്താവായിരുന്നതുകൊണ്ടു മ്ശി ഹാ അദ്ദേഹത്തിന്റെ പുത്രനെന്നു കരുതപ്പെട്ടിരുന്നതും, ആദം സൃഷ്ടി മൂലം മാത്രം ദൈവത്തിന്റെ പുത്രനായിരുന്നതുമേയുള്ളൂ.— പ. ക. മറിയത്തിന്റെ ഭൎത്താവായ വി. യൌസേപ്പ് യാക്കോബിന്റെ പുത്രനായിരുന്നു എന്നാണു വി. മത്തായി പറഞ്ഞിട്ടു ള്ളത് അദ്ദേഹം ഹേലിയുടെ പുത്രനായിരുന്നു എന്നു വി. ലൂക്കാ പറയുന്നതു മേൽ ൨—ാം ലക്കത്തിൽ കാണിച്ചിട്ടുള്ള ന്യായം അനുസരിച്ചാണ്. ഹേലിയും യാക്കോ ബും ഒരേ മാതാവിന്റെ പുത്രന്മാരായിരുന്നു. ജ്യേഷ്ഠനായ ഹേലി സന്താനമില്ലാതെ മരിക്കകനിമിത്തം സഹോദരനായ യാക്കോബ് അദ്ദേഹത്തിന്റെ വിധവയെ പ രിഗ്രഹിച്ചു ജ്യേഷ്ഠനു സന്താനം ഉല്പാദിപ്പിച്ചു. തന്മൂലം യൌസേപ്പ് യാക്കോബിന്റെ പ്രകൃതിപുരനും ഹേലിയുടെ നിയമപുത്രനുമായിരുന്നു. ഹേലിക്ക് എലിയാക്കിം. യോ വാക്കിം എന്നുകൂടി പേരുകളുണ്ട്. പ. ക. മറിയത്തിന്റെ പിതാവായ യോവാക്കിം ഇദ്ദേഹം തന്നെ എന്നും, യൌസേപ്പ് യോവാക്കീമിന്റെ ഏകസ്ത്രീസന്താനത്തിന്റെ ഭൎത്താവായിത്തീൎന്നതിനാൽ മേൽ ൩—ാം ലക്കത്തിൽ പറയുന്ന ന്യായം അനുസരിച്ചു ഹേലിയുടെ പുത്രനെന്നു ഇവിടെ പറയുന്നു എന്നും അഭിപ്രായമുള്ളവരും ഇല്ലാതില്ല. യോക്കനിയായുടെ പുത്രനെന്നു വി. മത്തായി പറഞ്ഞിരിക്കുന്ന ശെലാസ്ഥിയേലിനെ നേ രിയുടെ പുത്രനെന്നു വി. ലൂക്കാ പറയുന്നതു മേൽ ൩—ാം ലക്കം അനുസരിച്ചാണെന്നു ചിലരും. അല്ല ഇരുജനനവഴികളിലും പറയുന്ന ശെലസ്ഥിയേലും സൊൎബാബേലും വെവ്വേറെയാളുകളാണെന്നു വേറെ ചിലരും പറയുന്നു.— മ്ശിഹായെപ്പറ്റിയുള്ള വാ ഗ്ദാനം യഹൂദന്മാരോടായിരുന്നതുകൊണ്ടു വി. മത്തായി അബ്രാഹംവരെയും, അതു സകലജനങ്ങളോടുമായിരുന്നതുകൊണ്ടു വി. ലൂക്കാ ആദംവരെയും മ്ശിഹായുടെ

ജനനവഴി വിവരിക്കുന്നു.— യൌസേപ്പിൻെറയും മറിയത്തിൻെറയും ഉല്പത്തിസ്ഥാനം ഒന്നുതന്നെ. സൊർബാബേലിൻെറ മൂത്തപുത്രനായ അബിയോദിൽനിന്നുള്ള യാക്കോബിൻെറ പുത്രനാണ യൌസേപ്പ്: സൊർബാബേലിൻെറ ഇളയപുത്രനായ റാസായിൽ നിന്നുള്ള യോവാക്കിമിൻെറ പുത്രിയാണ മറിയം. ദാവീദിൻെറ രാജവംശത്തിൽ നിന്ന യൌസേപ്പ് ശ്ലേമോൻവഴിക്കും, മറിയം ശ്ലേമോൻെറ സഹോദരനായ നാസാൻ വഴിക്കും ജനിച്ചു. വി. മത്തായി ആദ്യവഴിയും വി. ലൂക്കാ അവസാനവഴിയും സ്വീകരിച്ചിരിക്കുന്നു. സൊർബാബേലിൻെറ പിതാവായ ശേലസ്ഥ്യേൽ വഴിക്ക യൌസേപ്പും മറിയവും ശ്ലേമോനിൽനിന്നും, സൊർബാബേലിൻെറ അമ്മ, എന്നുവെച്ചാൽ ശേലസ്ഥ്യേലിൻെറ ഭാൎയ്യ, വഴിക്ക അവരിരുവരും നാസാനിൽനിന്നുള്ളവരാണ്.— ജനനവഴികളിൽ നേരിടുന്ന വിഷമതകൾ എവ്വതന്നെയായിരുന്നാലും അവ യഹൂദന്മാരുടെ നിയമങ്ങളിലും നടപടിയിലും ഭാഷാപ്രയോഗത്തിലും നമുക്കുള്ള അപൂൎണ്ണജ്ഞാനവും, പ്രഥമദൃഷ്ട്യാ കാണപ്പെടുന്ന വൈരുദ്ധ്യങ്ങൾ തമ്മിൽ യോജിപ്പിക്കുവാനുള്ള ശരിയായ വഴിയിൽ നമുക്കുള്ള പരിജ്ഞാനമില്ലായ്മയും, മൂല വാക്യങ്ങളിൽ കാലാന്തരത്തിൽ വന്നുകൂടിയിരിക്കാവുന്ന മാററങ്ങളുംമൂലം അങ്ങനെ കാണപ്പെടുകമാത്രം ചെയ്യുന്നു എന്നു തീൎച്ചയാണ്. സുവിശേഷസംബന്ധമായ ഈ ചരിത്രത്തിനെതിരായി പൂൎവ്വാപരവിരുദ്ധതയൊ മാററമൊ ആരോപിക്കുവാൻ സുവിശേഷത്തിൻെറ ശത്രുക്കളായ ആദിമയുഗത്തിലെ യഹൂദന്മാൎക്കൊ, ക്രിസ്ത്യേതരന്മാൎക്കോപോലും സാധിച്ചിട്ടില്ലെന്നുള്ളതിനു അക്കാലത്തെ അവരുടെ മൌനംതന്നെ മതിയായ ഒരു സാക്ഷിയായിരിക്കുന്നു.

## അദ്ധ്യായം ൪.

ഈശോയുടെ ഉപവാസവും പരീക്ഷയും.
ഈശോ നസ്രസിൽ പീഡിപ്പിക്കപ്പെടുന്നതു്. ക്‌പർനാഹോമിൽ
ഈശോ ചെയ്ത അത്ഭുതങ്ങൾ.

൧. പിന്നാൽ ഈശോ പരിശുദ്ധാത്മാവുകൊണ്ടു നിറഞ്ഞവനായി യോൎദ്ദാനിൽനിന്നു മടങ്ങി. അപ്പോൾ ആത്മാവ്, (൨) «അവൻ പിശാചിനാൽ പരീക്ഷിക്കപ്പെടുവാൻ നാല്പതുദിവസത്തേക്ക» അവനെ മരുഭൂമിയിലേക്ക കൂട്ടികൊണ്ടുപോയി. [മത്താ. അ. ൪. വ. ൧: മൎക്കോ. അ. ൧. വ. ൧൨.]

൨. (൧) ആ ദിവസങ്ങളിൽ അവൻ ഒന്നും ഭക്ഷിച്ചില്ല. അവ പൂൎത്തിയാക്കിയപ്പോൾ ഒടുവിൽ അവനു വിശന്നു.

൩. അപ്പോൾ പിശാചു അവനോടു: നീ ദൈവത്തിൻെറ പുത്രനാകുന്നു എങ്കിൽ ഈ കല്ലിനോടു അപ്പമായിത്തീരുവാൻ പറയുക എന്നു പറഞ്ഞു.

൪. ഈശോ ഉത്തരമായി അവനോടു: ദൈവത്തിൻെറ സകല വചനംകൊണ്ടുമല്ലാതെ അപ്പംകൊണ്ടുമാത്രമല്ല മനുഷ്യൻ ജീവിക്കുന്നതു് എന്നു എഴുതപ്പെട്ടിരിക്കുന്നു എന്നു അരുളിച്ചെയ്തു. [ആവൎത്ത. അ. ൮. വ. ൩: മത്താ. അ. ൪. വ. ൪.]

൫. പിന്നെ പിശാച് ഉയൎന്ന ഒരു മലയിലേക്ക അവനെ കയററിക്കൊണ്ടുപോയി, ഭൂമിയിലെ സകല രാജ്യങ്ങളും അല്പ നിമിഷത്തിനുള്ളിൽ അവനെ കാണിച്ചു.

൬. പിശാച് അവനോടു പറഞ്ഞു: ഈ അധികാരമൊക്കയും അതിൻെറ മഹത്വവും നിനക്ക ഞാൻ തരാം. എ

ന്നുകൊണ്ടെന്നാൽ അതു എനിക്ക ഏല്പിക്കപ്പെട്ടിരിക്കുന്നു; എനിക്ക ഇഷ്ടമുള്ളവൻ ആരോ അവനു ഞാൻ അതു കൊടുക്കുകയും ചെയ്യുന്നു.

൭. ആകയാൽ നീ എന്റെമുമ്പിൽ വീണു ആരാധിക്കുമെങ്കിൽ അതെല്ലാം നിന്റേതായിരിക്കും.

൮. ഈശോയോ മറുപടിയായി അവനോടു: നിന്റെ ദൈവമായ കർത്താവിനെ നീ ആരാധിക്കണം, അവനെമാത്രം നീ സേവിക്കണം എന്നു എഴുതപ്പെട്ടിരിക്കുന്നു എന്ന് അരുളിച്ചെയ്തു. [ആവർത്ത. അ. ൬. വ. ൧൩; അ ൧൦. വ. ൨൦.]

൯. അനന്തരം അവൻ ഓറെശ്ലേത്തേക്ക അവനെ കൊണ്ടുവന്ന്, ദേവാലയത്തിന്റെ അഗ്രത്തിൽ അവനെ നിറുത്തിക്കൊണ്ട് അവനോടു പറഞ്ഞു: നീ ദൈവപുത്രനാകുന്നുഎങ്കിൽ ഇവിടെനിന്നു താഴേക്കചാടുക.

൧൦. നിന്നെ കാത്തുകൊള്ളുവാൻ അവൻ നിന്നെക്കുറിച്ചു തന്റെ ദൂതന്മാരോടു കല്പിച്ചു എന്നും, (൧൧) [സങ്കി. ൯൧. വ. ൧൧, ൧൨.]

൧൧. നിന്റെ കാൽ കല്ലിന്മേൽ ഉതപ്പാതിരിക്കുവാൻ അവർ തങ്ങളുടെ ഭുജങ്ങളിൽ നിന്നെ താങ്ങുമെന്നും (൧൦) «എഴുതപ്പെട്ടിരിക്കുന്നുവല്ലൊ».

൧൨. അതിനു ഈശോ ഉത്തരമായി അവനോടു: നിന്റെ ദൈവമായ കർത്താവിനെ നീ പരീക്ഷിക്കരുതു എന്നു പറയപ്പെട്ടിരിക്കുന്നു എന്നു അരുളിച്ചെയ്തു. [ആവർത്ത. അ. ൬. വ. ൧൬.]

൧൩. ഇങ്ങനെ പിശാചു അവന്റെ സകല പരീക്ഷകളും അവസാനിപ്പിച്ചപ്പോൾ അവൻ തൽക്കാലത്തേക്ക അവന്റെ അടുക്കൽനിന്നു മാറിപ്പോയി.

൧൪. ഈശോയോ (പരിശുദ്ധ) ആത്മാവിന്റെ ശക്തിയോടുകൂടി ഗ്ലീലായിലേക്ക തിരികെപ്പോന്നു. അവനെപ്പററിയുള്ള ശ്രുതി അതിനു ചുററുമുള്ള സ്ഥലങ്ങളിലെല്ലാം പരന്നു. [മത്താ. അ. ൪. വ. ൧൨: മാർക്കോ. അ. ൧. വ. ൧൪.]

൧൫. അവൻ അവരുടെ സംഘങ്ങളിൽ ഉപദേശിച്ചിരുന്നു. സകലരാലും അവൻ പുകഴ്ത്തപ്പെട്ടുമിരുന്നു.

൧൬. അവൻ, താൻ വളൎത്തപ്പെട്ട സ്ഥലമായ നസ്രസിലേക്ക വന്ന് തനിക്ക പതിവായിരുന്നതുപോലെ ശാബതനാളിൽ സംഘത്തിൽ പ്രവേശിച്ച് വായിക്കുവാനായി എഴുന്നേററുനിന്നു. [മത്താ. അ. ൧൩. വ. ൫൪: മർക്കോ. അ. ൬. വ. ൧: യോഹ. അ. ൪. വ. ൪൪ ]

൧൭. അപ്പോൾ ഏശായാനിബ്യായുടെ പുസ്തകം അവനു കൊടുക്കപ്പെട്ടു. ഈശോ പുസ്തകം തുറന്നപ്പോൾ: (൧൮)

൧൮. കർത്താവിന്റെ ആത്മാവു എന്റെമേൽ (ഉണ്ട്). ഇതിനാൽ ദരിദ്രന്മാരോടു സുവിശേഷം അറിയിക്കുവാൻ അവൻ എന്നെ അഭിഷേകംചെയ്തു. ഹൃദയംതകൎന്നവരെ സുഖപ്പെടുത്തുവാനും, (൧൯) [ഏശ. അ. ൬൧. വ. ൧.]

൧൯. അടിമപ്പെട്ടവൎക്ക വിടുതലും കുരുടന്മാൎക്ക കാഴ്ചയും അറിയിക്കുവാനും, തകൎന്നവരെ വിടുതലിൽ ഉറപ്പിക്കുവാനും, കർത്താവിനു സ്വീകാൎയ്യമായ വത്സരം പ്രസംഗിക്കുവാനും (൧൮) «അവൻ എന്നെ അയച്ചു» (൧൭) «എന്നെഴുതപ്പെട്ടിരിക്കുന്ന സ്ഥലം അവൻ കണ്ടു».

൨൦. പിന്നെ അവൻ പുസ്തകം അടച്ചു ശുശ്രൂഷകനു അതു കൊടുത്തശേഷം പോയി ഇരുന്നു. സംഘത്തി

ലുള്ള സകലരുടെയും കണ്ണുകൾ അവനെ നോക്കിക്കൊണ്ടിരുന്നു.

൨൧. അവനോ അവരോടു: ഈ തിരുവെഴുത്തു നിങ്ങളുടെ ചെവികളിൽ ഇന്നു നിവൃത്തിയായിരിക്കുന്നു എന്നു അരുളിച്ചെയ്യുവാൻ തുടങ്ങി.

൨൨. എല്ലാവരും അവനെ സാക്ഷിപ്പെടുത്തുകയും, അവന്റെ വായിൽനിന്നു പുറപ്പെട്ടിരുന്ന ഭംഗിയുള്ള വചനങ്ങളെക്കുറിച്ചു വിസ്മയിക്കുകയും. ഇവൻ യൌസേപ്പിന്റെ മകൻ അല്ലയൊ എന്നു പറയുകയും ചെയ്തിരുന്നു.

൨൩. ഈശോ അവരോടു അരുളിച്ചെയ്യുന്നു: വൈദ്യാ, നിന്നെത്തന്നെ സുഖപ്പെടുത്തുകഎന്ന ഈ പഴഞ്ചൊല്ലും, നീ ക്‌പർനാഹോമിൽ ചെയ്തതായി ഞങ്ങൾ കേട്ടതെല്ലാം നിന്റെ നഗരമായ ഇവിടെയും നീ ചെയ്യുകഎന്നും നിങ്ങൾ ഒരു പക്ഷേ എന്നോടു പറയും.

൨൪. എന്നാൽ അവൻ അരുളിച്ചെയ്തു: സ്വന്ത പട്ടണത്തിൽ സ്വീകരിക്കപ്പെടുന്ന പ്രവാചകൻ ഇല്ല എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു.

൨൫. എന്തുകൊണ്ടെന്നാൽ ഞാൻ നിങ്ങളോടു സത്യം പറയുന്നു: ഏലിയാനിബ്യായുടെ ദിവസങ്ങളിൽ ആകാശം മൂന്നു സംവത്സരങ്ങളും ആറു മാസവും തടയപ്പെടുകയും ഭൂമിയിലെങ്ങും വലിയ ക്ഷാമം ഉണ്ടാവുകയും ചെയ്യുമ്പോൾ ഇസ്രായേൽ ഗോത്രത്തിൽ വളരെ വിധവകൾ ഉണ്ടായിരുന്നു.

൨൬. എങ്കിലും സൈദാനിൽ സപ്ലസിലെ വിധവസ്ത്രീയുടെ അടുക്കലേക്കല്ലാതെ അവരിൽ ഒരുത്തിയുടെ അടുക്കലേക്കും ഏലിയാ അയക്കപ്പെട്ടില്ല. [൩. രാജ. അ. ൧൭. വ. ൯.]

൨൭. ഏലീശാനിബ്യായുടെ നാളുകളിൽ ഇസ്രായേൽഗോത്രത്തിൽ വളരെ കുഷ്ഠരോഗികൾ ഉണ്ടായിരുന്നു. എങ്കിലും ആറാമായനായ നാമാൻ അല്ലാതെ അവരിൽ ഒരുത്തനും ശുദ്ധനാക്കപ്പെട്ടില്ല. [൨. രാജ. അ. ൫. വ. ൧൪.]

൨൮. ഇവ കേട്ടിരുന്നപ്പോൾ സംഘത്തിലുണ്ടായിരുന്നവർ എല്ലാവരും കോപംകൊണ്ടു നിറഞ്ഞു.

൨൯. അവർ എഴുന്നേററു അവനെ പട്ടണത്തിനു പുറത്താക്കി, അവനെ പാറയിൽനിന്നു തള്ളിയിടേണ്ടതിനായി, അവരുടെ പട്ടണം പണിയപ്പെട്ടിരുന്ന മലയുടെ ഉച്ചിവരെ അവനെ കൊണ്ടുവന്നു.

൩൦. എന്നാൽ അവൻ അവരുടെ ഇടയിൽക്കൂടെ കടന്നുപോയി.

൩൧. പിന്നെ അവൻ ഗ്ലീലായുടെ പട്ടണമായ ക്‌പർനാഹോമിൽ ചെന്നു ശാബതനാളുകളിൽ അവരോടു ഉപദേശിച്ചിരുന്നു. [മത്താ. അ. ൪. വ. ൧൩: മക്കോ. അ. ൧. വ. ൨൧.]

൩൨. അവന്റെ വാക്ക് അധികാരമുള്ളതായിരുന്നതുകൊണ്ടു് അവന്റെ ഉപദേശത്തേക്കുറിച്ചു അവർ വിസ്മയിച്ചിരുന്നു. [മത്താ. അ. ൭. വ. ൨൮.]

൩൩. തന്നിൽ അശുദ്ധപിശാചിന്റെ ആത്മാവുള്ള ഒരു മനുഷ്യൻ സംഘത്തിൽ ഉണ്ടായിരുന്നു. അവൻ ഉച്ചസ്വരത്തിൽ നിലവിളിച്ച്, [മക്കോ. അ. ൧. വ. ൨൩.]

൩൪. നസ്രായനായ ഈശോയേ, എന്നെ വിടുക, ഞങ്ങൾക്കും നിനക്കും എന്തു്? നീ ഞങ്ങളെ നശിപ്പിക്കുവാൻ വന്നിരിക്കുന്നുവൊ? നി

ആരാകുന്നു എന്ന് ഞാൻ അറിയുന്നു: ദൈവത്തിന്റെ പരിശുദ്ധൻ എന്നു പറഞ്ഞു.

൩൫. അപ്പോൾ ഈശോ അവനെ ശകാരിച്ച്: നിന്റെ വായ് അടയ്ക്കുക, അവനെ വിട്ടു പുറപ്പെടുക എന്നരുളിച്ചെയ്തു. ആകയാൽ പിശാച് അവനെ നടുവിൽ തള്ളിയിട്ട് അവനു കേടൊന്നും വരുത്താതെ അവനെ വിട്ടു പുറപ്പെട്ടു.

൩൬. അപ്പോൾ സകല മനുഷ്യരും വിസ്മയിച്ച്: ഈ വചനം എന്താകുന്നു? അതു അധികാരത്തോടും ശക്തിയോടുംകൂടി അശുദ്ധാത്മാക്കളോടു കല്പിക്കുകയും അവർ പുറപ്പെടുകയും ചെയ്യുന്നുവല്ലൊ എന്നു തമ്മിൽ പറഞ്ഞിരുന്നു.

൩൭. അതിനു ചുറ്റുമുള്ള നാട്ടിലെങ്ങും അവനെപ്പറ്റി കീൎത്തിപരന്നു.

൩൮. അനന്തരം ഈശോ സംഘത്തിൽനിന്നു പുറപ്പെട്ടപ്പോൾ ശെമ്ഓന്റെ വീട്ടിൽ പ്രവേശിച്ചു. അപ്പോൾ ശെമ്ഓന്റെ അമ്മായിഅമ്മ കഠിനപനിപിടിപെട്ടു വലഞ്ഞിരിക്കയായിരുന്നു. ആകയാൽ അവർ അവളെപ്പറ്റി അവനോടു പ്രാൎത്ഥിച്ചു. [മത്താ. അ ൮ വ. ൧൪: മൎക്കൊ. അ. ൧. വ ൩൦.]

൩൯. അപ്പോൾ അവൻ അവളുടെ അടുക്കൽനിന്നുകൊണ്ട് അവളുടെ പനിയെ ശകാരിച്ചു; അതു അവളെ വിട്ടുമാറി. അവൾ ഉടനെ എഴുന്നേററ് അവൎക്കു ശുശ്രൂഷ ചെയ്തിരുന്നു.

൪൦. സൂൎയ്യാസ്തമയത്തിലോ, പലവിധ രോഗങ്ങളാൽ ബാധിക്കപ്പെട്ടവർ ഉണ്ടായിരുന്നവരെല്ലാം അവരെ അവന്റെ അടുക്കൽകൊണ്ടുവന്നിരുന്നു. അവൻ അവരിൽ ഓരോരുത്തന്റെയുംമേൽ തന്റെ കൈ വെക്കുകയും അവരെ സുഖപ്പെടുത്തുകയും ചെയ്തിരുന്നു.

൪൧. പിശാചുക്കൾകൂടിയും നീ ദൈവത്തിന്റെ പുത്രനായ മ്ശിഹാ ആകുന്നു എന്നു നിലവിളിച്ചു പറഞ്ഞുകൊണ്ട് പലരിൽനിന്നും പുറപ്പെട്ടുപോയിരുന്നു. എന്നാൽ അവൻ അവരെ ശകാരിച്ചിരുന്നു. താൻ മ്ശിഹാ ആകുന്നു എന്നു തങ്ങൾ അറിയുന്നതായി പറയുവാൻ അവയെ അവൻ സമ്മതിച്ചിരുന്നുമില്ല. [മൎക്കൊ. അ. ൧. വ. ൩൪.]

൪൨. പിന്നെ (പിറെറ) ദിവസം രാവിലെ അവൻ ഒരു വിജനസ്ഥലത്തേക്കു പുറപ്പെട്ടുപോയി. ജനക്കൂട്ടങ്ങളോ അവനെ അന്വേഷിച്ചിരുന്നു. അവർ അവന്റെ അടുക്കൽവരെ വന്ന് അവൻ തങ്ങളുടെ അടുക്കൽ നിന്നു പോകാതിരിക്കുവാൻ അവനെ തടഞ്ഞു.

൪൩. എന്നാൽ ഈശോ അവരോടു: മററു നഗരങ്ങളിൽകൂടെയും ഞാൻ ദൈവരാജ്യം പ്രസംഗിക്കേണ്ടതാകുന്നു. ഇതിനായിട്ടാകുന്നു ഞാൻ അയക്കപ്പെട്ടിരിക്കുന്നതു എന്നു അരുളിച്ചെയ്തു.

൪൪. ഇങ്ങനെ അവൻ ഗ്ലീലായിലെ സംഘങ്ങളിൽ പ്രസംഗിച്ചിരുന്നു.

## വ്യാഖ്യാനം.

൧. "പരിക്ഷിക്കപ്പെടുവാൻ": മത്താ. അ. ൪. വ. ൧. വ്യാ. നോക്കുക.
൨. "ഒടുവിൽ അവന്നു വിശന്നു": മത്താ. അ. ൪. വ. ൨. വ്യാ. നോക്കുക.
൩. "സകലരാജ്യങ്ങളും . . . കാണിച്ചു": മത്താ. അ. ൪. വ. ൮. വ്യാ. നോക്കുക.

൧൯. "കൎത്താവിനു സ്വീകാൎയ്യമായ വത്സരം": അടിമകൾക്കു സ്വാതന്ത്ര്യം പ്രാപ്യമാകുന്ന 'പിന്തിരി'വിന്റെ വത്സരം. ആച. അ. ൨൫. വ. ൧൦. വ്യ. നോക്കുക.
൨൨. "എല്ലാവരും അവനെ സാക്ഷിപ്പെടുത്തുകയും": അവൻ നന്നായി സംസാരിച്ചെന്നു സകലരും സമ്മതിച്ചു പറയുകയും.

## അദ്ധ്യായം ൫.

അത്ഭുതകരമായ മീൻപിടിത്തം.
കുഷ്ഠരോഗിയേയും തളർവാതക്കാരനേയും സുഖപ്പെടുത്തുന്നതും
മത്തായിയെ വിളിക്കുന്നതും.

എന്നാൽ സംഭവിച്ചതെന്തെന്നാൽ: ജനക്കൂട്ടം ദൈവവചനം കേൾക്കുവാൻ അവന്റെ അടുക്കൽ വന്നുകൂടിയപ്പോൾ അവൻ ഗേനേസാർ തടാകത്തിന്റെ കരയിൽ നില്ക്കുകയായിരുന്നു.

൨. അപ്പോൾ തടാകത്തിന്റെ കരക്കടുത്തു നില്ക്കുന്ന രണ്ടു പടവുകളെയും, അവയിൽനിന്നു കയറി തങ്ങളുടെ വലകൾ കഴുകുന്ന മീൻപിടിത്തക്കാരെയും അവൻ കണ്ടു. [മത്താ. അ. ൪. വ. ൧൮: മൎക്കോ. അ. ൧. വ. ൧൬.]

൩. അവയിൽ ഒന്നു ശെമ്ഓൻ കേപ്പായുടേതു ആയിരുന്നു. ഈശോ അതിൽ കയറിയിരുന്നു, അതു കരയിൽനിന്നു വെള്ളത്തിലേക്കു കുറെ നീക്കുവാൻ അരുളിച്ചെയ്തു. അവൻ ഇരുന്നുകൊണ്ടു് പടവിൽനിന്നു ജനക്കൂട്ടങ്ങളോടു ഉപദേശിച്ചിരുന്നു.

൪. അവൻ തന്റെ സംസാരം നിറുത്തിയപ്പോൾ ശെമ്ഓനോടു: നീ ആഴത്തിലേക്കു നീക്കി മീൻ പിടിക്കുവാനായി നിങ്ങളുടെ വലയിടുവിൻ എന്നു അരുളിച്ചെയ്തു.

൫. ശെമ്ഓൻ ഉത്തരമായി അവനോടു: റബ്ബീ, ഞങ്ങൾ രാത്രി മുഴുവൻ അദ്ധ്വാനിച്ചിട്ടും ഒന്നുംപിടിച്ചില്ല. എങ്കിലും നിന്റെ വാക്കനുസരിച്ചു ഞാൻ വലയിടുന്നു എന്നു പറഞ്ഞു.

൬. അവർ ഇതു ചെയ്തപ്പോൾ വളരെ മത്സ്യങ്ങൾ അവർ പിടിച്ചു; അതിനാൽ അവരുടെ വല കീറിപ്പോയിരുന്നു.

൭. ആകയാൽ, വന്നു തങ്ങളെ സഹായിക്കുവാൻ വേറെ പടവിലുള്ള തങ്ങളുടെ കൂട്ടുകാൎക്കു് അവർ അടയാളം കാണിച്ചു. അവർ വന്നപ്പോൾ ആ ഇരുപടവുകളും മുങ്ങുവാനടുക്കുമാറു അവർ നിറച്ചു.

൮. എന്നാൽ ശെമ്ഓൻകേപ്പാ (ഇതു) കണ്ടപ്പോൾ ഈശോയുടെ കാലുകളുടെ മുമ്പാകെ വീണു് അവനോടു: എന്റെ കൎത്താവേ, ഞാൻ പാപിയായ മനുഷ്യനാകകൊണ്ടു നീ എന്നിൽനിന്നു അകന്നുപോകണമേ എന്നു നിന്നോടു ഞാൻ പ്രാൎത്ഥിക്കുന്നു എന്നു പറഞ്ഞു.

൯. എന്തുകൊണ്ടെന്നാൽ അവർ പിടിച്ച ആ മീൻപിടിത്തത്തെപ്പറ്റി അവനും അവനോടുകൂടിയുള്ള എല്ലാവരും വിസ്മയിച്ചുപോയിരുന്നു.

൧൦. ശെമ്ഓന്റെ പങ്കുകാരായിരുന്ന സബ്ദൈ പുത്രന്മാരായ യാക്കോബും യോഹന്നാനും കൂടെയും അങ്ങനെതന്നെ. ഈശോയോ ശെമ്ഓനോടു: നീ ഭയപ്പെടേണ്ടാ, നീ ഇതുമുതൽ ആയുസ്സിലേക്കായി മനുഷ്യരെ പിടിക്കുന്നവൻ ആയിത്തീരും എന്നു അരുളിച്ചെയ്തു.

൧൧. പിന്നെ അവർ ആ പടവു

കൾ കരക്ക അടുപ്പിച്ചിട്ട് എല്ലാം ഉപേക്ഷിച്ചു അവൻെറ പിന്നാലെ പോന്നു.

൧൨. അനന്തരം ഈശോ ഒരു പട്ടണത്തിൽ ആയിരിക്കയിൽ മുഴുവൻ കുഷ്ഠംനിറഞ്ഞ ഒരു മനുഷ്യൻവന്നു ഈശോയെ കണ്ടു കവിഴ്ന്നുവീണു അവനോടു: എൻെറ കത്താവേ, നിനക്ക മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധനാക്കുവാൻ നിനക്ക കഴിയും എന്നു പറഞ്ഞു അവനോടു പ്രാത്ഥിച്ചിരുന്നു. [മത്താ. അ. ൮. വ. ൨: മക്കോ. അ. ൧. വ. ൪൦.]

൧൩. ആകയാൽ ഈശോ തൻെറ കൈനീട്ടി, അവനെ തൊട്ട് അവനോടു: എനിക്ക മനസ്സുണ്ട്, നീ ശുദ്ധനാകുക എന്നു അരുളിച്ചെയ്തു. ഉടൻതന്നെ അവൻെറ കുഷ്ഠം അവനിൽനിന്നു മാറിപ്പോയി.

൧൪. പിന്നെ അവൻ അവനോടു: നീ ആരോടും പറയരുത്. എന്നാൽ നീ ചെന്ന് പുരോഹിതന്മാൎക്ക നിന്നെത്തന്നെ കാണിച്ചു, അവരുടെ സാക്ഷ്യത്തിനായി മൂശെ കല്പിച്ചിരിക്കുന്നതുപോലെ നിൻെറ ശുദ്ധികരണത്തിനുവേണ്ടി കാഴ്ച സമപ്പിക്കുക എന്നു കല്പിച്ചു. [ആച. അ. ൧൪. വ. ൪.]

൧൫. എന്നാൽ അവനെക്കുറിച്ചുള്ള കീൎത്തി അധികമായി പരന്നു. അതുകയാൽ അവൻെറ വാക്കുകേൾക്കുവാനും തങ്ങളുടെ രോഗങ്ങളിൽനിന്നു സുഖം പ്രാപിക്കുവാനുമായി വളരെ ജനങ്ങൾ വന്നുകൂടിയിരുന്നു.

൧൬. അവനോ വിജനപ്രദേശത്തേക്ക മാറിപ്പോയി പ്രാത്ഥിച്ചുകൊണ്ടിരുന്നു.

൧൭. പിന്നെ സംഭവിച്ചതു എന്തെന്നാൽ: ഒരു ദിവസം ഈശോ ഉപദേശിച്ചുകൊണ്ടിരിക്കയിൽ ഗ്ലീലായിലേയും യൂദായിലേയും സകല ഗ്രാമങ്ങളിലും ഓറെശ്ലേത്തും നിന്നു വന്നിരുന്ന ഫ്രീശരും നിയമോപദേഷ്ടാക്കന്മാരും ഇരുന്നിരുന്നു. അവരെ സുഖപ്പെടുത്തുവാൻ കത്താവിൻെറ ശക്തിയും ഉണ്ടായിരുന്നു.

൧൮. അപ്പോൾ ചില ആളുകൾ പക്ഷവാതക്കാരനായ ഒരു മനുഷ്യനെ കട്ടിലിൽ എടുത്തുകൊണ്ടുവന്ന് അവൻെറ മുമ്പാകെ അവനെ വെക്കേണ്ടതിനായി അകത്തു കടത്തുവാൻ ശ്രമിച്ചിരുന്നു. [മത്താ. അ. ൯. വ. ൨: മക്കോ. അ. ൨. വ. ൩.]

൧൯. എന്നാൽ ജനക്കൂട്ടം നിമിത്തം, അവനെ അകത്തു കടത്തേണ്ടതു എങ്ങനെയെന്നു കാണായ്കയാൽ അവർ പുരമുകളിൽ കയറി ഈശോയുടെ മുമ്പിൽ നടുവിലേക്ക മേൽതട്ടിൽനിന്നു അവൻെറ കട്ടിലോടുകൂടി അവനെ ഇറക്കി.

൨൦. അവരുടെ വിശ്വാസം കണ്ടാറെ ഈശോ ആ പക്ഷവാതക്കാരനോടു: മനുഷ്യാ, നിൻെറ പാപങ്ങൾ നിന്നോടു ക്ഷമിക്കപ്പെട്ടിരിക്കുന്നു എന്നു അരുളിച്ചെയ്തു.

൨൧. അപ്പോൾ നിയമജ്ഞന്മാരും ഫ്രീശരും: (ദൈവ)ദൂഷണം പറയുന്ന ഇവൻ ആരാകുന്നു? ദൈവത്തിനു മാത്രമല്ലാതെ പാപങ്ങൾ ക്ഷമിക്കുവാൻ കഴിയുന്നവൻ ആരാകുന്നു? എന്നു വിചാരിക്കുവാനും പറയുവാനും തുടങ്ങി.

൨൨. ഈശോയാകട്ടെ അവരുടെ വിചാരങ്ങൾ അറിഞ്ഞ് മറുപടിയായി അവരോടു അരുളിച്ചെയ്തു: നിങ്ങൾ നിങ്ങളുടെ ഹൃദയത്തിൽ വിചാരിക്കുന്നതെന്ത്?

൨൩. നിൻെറ പാപങ്ങൾ നിന്നോടു ക്ഷമിക്കപ്പെട്ടിരിക്കുന്നു എന്നു പറയുന്നതൊ, നീ എഴുന്നേററു നട

ക്കുക എന്നു പറയുന്നതൊ ഏതാണു എളുപ്പം?

൨൪. എന്നാൽ ഭൂമിയിൽ പാപങ്ങൾ ക്ഷമിക്കുവാൻ മനുഷ്യപുത്രനു അധികാരമുണ്ട് എന്നു നിങ്ങൾ അറിയേണ്ടതിനായി — അവൻ പക്ഷവാതക്കാരനോടു അരുളിച്ചെയ്തു — ഞാൻ നിന്നോടു പറയുന്നു: നീ എഴുന്നേററു നിൻെറ കട്ടിൽ എടുത്തു നിൻെറ വീട്ടിലേക്കു പോകുക.

൨൫. അപ്പോൾ അവൻ ഉടനെ അവരുടെ കൺമുമ്പാകെ എഴുന്നേററു് തൻെറ കട്ടിൽ എടുത്തു ദൈവത്തെ സ്തുതിച്ചുകൊണ്ടു തൻെറ വീട്ടിലേക്കു പോയി.

൨൬. എല്ലാവരും വിസ്മയിച്ചു ദൈവത്തെ സ്തുതിച്ചിരുന്നു. അവർ ഭയംകൊണ്ടു നിറഞ്ഞു്: ഞങ്ങൾ ഇന്നു അത്ഭുതങ്ങൾ കണ്ടു എന്നു പറയുന്നു.

൨൭. ഇവയുടെശേഷം ഈശോ പുറപ്പെട്ടു ലേവി എന്നു പേരുള്ള ഒരു ചുങ്കക്കാരൻ ചുങ്കസ്ഥലത്തു ഇരിക്കുന്നതുകണ്ടു് അവനോടു്: എൻെറ പിന്നാലെ വരിക എന്നു അരുളിച്ചെയ്തു. [മത്താ. അ. ൯. വ. ൯: മർക്കോ. അ. ൨. വ. ൧൪.]

൨൮. അവൻ സകലവും ഉപേക്ഷിച്ചു എഴുന്നേററു അവൻെറ പിന്നാലെ പോയി.

൨൯. ലേവി തൻെറ വീട്ടിൽ അവനായി ഒരു വലിയ വിരുന്നു നടത്തി. അവരോടുകൂടി പന്തിയിൽ ഇരുന്നിരുന്ന ചുങ്കക്കാരുടെയും മററാളുകളുടെയും ഒരു വലിയകൂട്ടം ഉണ്ടായിരുന്നു.

൩൦. ആകയാൽ നിയമജ്ഞന്മാരും ഫ്രീശരും അവൻെറ ശിഷ്യന്മാരോടു: നിങ്ങൾ ചുങ്കക്കാരോടും പാപികളോടുംകൂടി ഭക്ഷിക്കുകയും പാനം ചെയ്യുകയും ചെയ്യുന്നതെന്തു്? എന്നു പിറുപിറുത്തു പറഞ്ഞിരുന്നു. [മർക്കോ. അ. ൨. വ. ൧൬.]

൩൧. അപ്പോൾ ഈശോ അവരോടു മറുപടിയായി അരുളിച്ചെയ്തു: കഠിനരോഗങ്ങൾ ബാധിച്ചിരിക്കുന്നവർക്കല്ലാതെ സുഖമുള്ളവർക്കു വൈദ്യനെക്കൊണ്ടു ആവശ്യമില്ല.

൩൨. പശ്ചാത്താപത്തിനു പാപികളെ (വിളിക്കുവാൻ) അല്ലാതെ നീതിമാന്മാരെ വിളിക്കുവാനല്ല ഞാൻ വന്നിരിക്കുന്നതു്.

൩൩. അവരോ അവനോടു: യോഹന്നാൻെറയും ഫ്രീശരുടെയും ശിഷ്യന്മാർ എപ്പോഴും ഉപവസിക്കയും പ്രാൎത്ഥിക്കയും, നിൻെറ ശിഷ്യന്മാർ ഭക്ഷിക്കയും പാനംചെയ്കയും ചെയ്യുന്നതെന്തു? എന്നു ചോദിക്കുന്നു. [മർക്കോ. അ. ൨. വ. ൧൮.]

൩൪. അതിനു അവൻ അവരോടു അരുളിച്ചെയ്തു: മണവാളൻ തങ്ങളോടുകൂടിയുള്ള കാലത്തോളം മണവറക്കാരെക്കൊണ്ടു ഉപവസിപ്പിക്കുവാൻ നിങ്ങൾക്കു കഴികയില്ല.

൩൫. എന്നാൽ മണവാളൻ അവരിൽനിന്നു ഉയൎത്തപ്പെടുവാനിരിക്കുന്ന ദിവസങ്ങൾ വരും; അപ്പോൾ, ആ ദിവസങ്ങളിൽ, അവർ ഉപവസിക്കും.

൩൬. പിന്നെ അവൻ ഒരുപമ അവരോടു അരുളിച്ചെയ്തു: ആരും കോടിത്തുണിയിൽനിന്നു കണ്ടം കീറിയെടുത്തു പഴയവസ്ത്രത്തിനു വെക്കാറില്ല. അല്ലാഞ്ഞാൽ അവൻ പുതിയ തുണി കീറുകയും, പുതിയതിൽനിന്നുള്ള കണ്ടം പഴയതിനു ചേരാതിരിക്കയും ചെയ്യും.

൩൭. പുതിയ വീഞ്ഞു പഴയതോല്ക്കുടങ്ങളിൽ ആരും ഒഴിച്ചുവെക്കാറു

മില്ല. അല്ലാഞ്ഞാലോ പുതിയ വീഞ്ഞു പഴയതോൽക്കുടങ്ങൾ പിളക്കയും, വീഞ്ഞു ഒഴുകിപ്പോകയും, തോല്ക്കുടങ്ങൾ നഷ്ടമാകയും ചെയ്യും.

൩൮. ഒരിച്ച്, പുതിയവീഞ്ഞു പുതിയ തോൽക്കുടങ്ങളിലേ ഒഴിച്ചുവെക്കാറുള്ളു. അപ്പോൾ അവ രണ്ടും കേടുകൂടാതിരിക്കും.

൩൯. ആരും പഴയവീഞ്ഞു കുടിക്കയും ഉടനെ പുതിയതു അന്വേഷിക്കയും ചെയ്യുന്നില്ല. എന്തുകൊണ്ടെന്നാൽ പഴയതു രുചിയുള്ളതാകുന്നു എന്നു അവൻ പറയുന്നു.

## വ്യാഖ്യാനം.

൩. "അവയിൽ ഒന്നു ശെമ്ഓൻകേപ്പായുടേതു ആയിരുന്നു. ഈശോ അതിൽ കയറിയിരുന്ന്": പത്രോസിന്റെ പടവു തിരുസഭയുടെ മുൻഛായയും, പടവിൽ മ്ശിഹായുടെ ഇരിപ്പ് സഭയിൽ മ്ശിഹായുടെ സിംഹാസനത്തിന്റെ ലക്ഷ്യവുമാണെന്നു പ്രാചീനന്മാരായ പല വ്യാഖ്യാതാക്കൾ പറയുന്നു.

൨൭. "ലേവി": വി മത്തായി സുവിശേഷം പ്രാരംഭപ്രസ്താവന നോക്കുക.

൩൪—൩൫. മത്താ. അ. ൯. വ. ൧൫, ൧൬. വ്യ. നോക്കുക.

## ആറാമദ്ധ്യായം ൬.

മ്ശിഹാ തന്റെ ശിഷ്യന്മാരെ കുററത്തിൽനിന്നു ഒഴിവാക്കുന്നതു്. ശാബതനാളിൽ സുഖപ്പെടുത്തുന്നതു്. പന്ത്രണ്ടുപേരെ തിരഞ്ഞെടുക്കുന്നതു്. അവരോടു ചെയ്ത ഉപദേശം.

൧. എന്നാൽ സംഭവിച്ചതെന്തെന്നാൽ: ഈശോ ശാബതത്തിൽ ഒരു വിളഭൂമിയിൽക്കൂടി നടന്നുപോകുമ്പോൾ അവന്റെ ശിഷ്യന്മാർ കതിരുകൾ പറിച്ചു തങ്ങളുടെ കൈകൾകൊണ്ടു തിരുമ്മി തിന്നുരുന്നു. [മത്താ. അ. ൧൨. വ. ൧: മർക്കോ. അ. ൨. വ. ൨൩.]

൨. ഫ്രീശരിൽ ചിലർ അവരോടു: ശാബതത്തിൽ ചെയ്യുവാൻ പാടില്ലാത്തതു നിങ്ങൾ ചെയ്യുന്നതു എന്ത്? എന്നു ചോദിക്കുന്നു.

൩. ഈശോ അവരോടു ഉത്തരമായി അരുളിച്ചെയ്തു: ദാവീദ് തനിക്കും തന്റെ കൂടെയുണ്ടായിരുന്നവർക്കും വിശന്നപ്പോൾ ചെയ്ത ഇക്കാര്യം കൂടെയും നിങ്ങൾ വായിച്ചിട്ടില്ലയൊ?

൪. എന്തെന്നാൽ അവൻ ദേവാലയത്തിൽ പ്രവേശിച്ച്, പുരോഹിതന്മാർക്ക് മാത്രമല്ലാതെ തനിക്കു ഭക്ഷിക്കുവാൻ പാടില്ലാതിരുന്ന കത്താവിന്റെ ദേശയിലെ അപ്പം എടുത്തു ഭക്ഷിക്കയും തന്റെ കൂടെയുണ്ടായിരുന്നവർക്കു കൊടുക്കയും ചെയ്തു. [പുറ. അ. ൨൯. വ. ൩൨: ആച. അ. ൨൪. വ. ൯.— ൧. ശ്മൂ. അ. ൨൧. വ. ൬.]

൫. മനുഷ്യപുത്രൻ ശാബതത്തിന്റെ കത്താവാകുന്നു എന്നും അവൻ അവരോടു അരുളിച്ചെയ്തു.

൬. മറെറാരു ശാബതത്തിൽ സംഭവിച്ചതെന്തെന്നാൽ: അവൻ സംഘത്തിൽ പ്രവേശിച്ചു ഉപദേശിച്ചുകൊണ്ടിരുന്നു. അപ്പോൾ അവിടെ വലത്തുകൈ ശോഷിച്ചതായിരുന്ന ഒരു മനുഷ്യൻ ഉണ്ടായിരുന്നു. [മത്താ. അ. ൧൨. വ. ൧൦: മർക്കോ. അ. ൩. വ. ൧.]

൭. നിയമജ്ഞന്മാരും ഫ്രീശരും അവനിൽ കുററം ചുമത്തുവാൻ തങ്ങൾക്കു കഴിയേണ്ടതിന് അവൻ ശാബതത്തിൽ സുഖപ്പെടുത്തുമൊ എ

ന്നു അവനെ സൂക്ഷിച്ചുകൊണ്ടിരുന്നു.

൮. അവനോ അവരുടെ വിചാരങ്ങൾ അറിഞ്ഞിരുന്നതുകൊണ്ടു കൈശോഷിച്ച ആ മനുഷ്യനോട്: എഴുന്നേറ്റു സംഘത്തിന്റെ നടുവിൽ വരിക എന്നു അരുളിച്ചെയ്തു: അവൻ വന്നു നിന്നപ്പോൾ,

൯. ഈശോ അവരോടു അരുളിച്ചെയ്തു: ഞാൻ നിങ്ങളോടു ഒന്നു ചോദിക്കട്ടെ: ശാബതത്തിൽ ചെയ്യുവാൻ പാടുള്ളതു ഏതു? നന്മയൊ, തിന്മയൊ? പ്രാണനെ രക്ഷിക്കുകയൊ, നശിപ്പിക്കുകയൊ?

൧൦. പിന്നെ അവൻ അവരെയെല്ലാവരെയും സൂക്ഷിച്ചു നോക്കീട്ടു അവനോടു: നിന്റെ കൈ നീട്ടുക എന്നരുളിച്ചെയ്തു അവൻ നീട്ടി; അവന്റെ കൈ മറ്റതിന്റെ ഉണ്ണപോലെ സുഖപ്പെടുകയും ചെയ്തു.

൧൧. എന്നാൽ അവർ അസൂയ കൊണ്ടു നിറഞ്ഞു, ഈശോയോടു തങ്ങൾ എന്തു ചെയ്യേണ്ടു എന്നു തമ്മിൽ പറഞ്ഞിരുന്നു:

൧൨. പിന്നെ ആ ദിവസങ്ങളിൽ സംഭവിച്ചതെന്തെന്നാൽ: ഈശോ പ്രാൎത്ഥിക്കുവാനായി മലയിലേക്കു പുറപ്പെട്ടുപോയി, അവിടെ ദൈവത്തോടുള്ള പ്രാൎത്ഥനയിൽ ഉഷസ്സുവരെ കഴിച്ചു.

൧൩. ഉഷസ്സായപ്പോഴോ അവൻ തന്റെ ശിഷ്യന്മാരെ വിളിച്ചു അവരിൽനിന്നു പന്ത്രണ്ടുപേരെ തിരഞ്ഞെടുത്തു അവൎക്കു ശ്ലീഹന്മാർ എന്നു പേർ വിളിച്ചു. [മത്താ. അ. ൧൦. വ. ൧: മൎക്കോ. അ. ൩. വ. ൧൩.]

൧൪. (അവർ) കേപ്പാ എന്നു അവൻ പേർവിളിച്ച ശെമഓനും, അവന്റെ സഹോദരനായ അന്ത്രയോസും, യാക്കോബും, യോഹന്നാനും, പീലിപ്പോസും, ബൎത്തുൽമൈയും,

൧൫. മത്തായിയും, തോമായും, ഹൽപൈയുടെ പുത്രനായ യാക്കോബും, എരിവുകാരൻ എന്നു വിളിക്കപ്പെടുന്ന ശെമഓനും,

൧൬. യാക്കോബിന്റെ പുത്രനായ യൂദായും, ഒറ്റുകാരനായിത്തീൎന്ന യൂദാസ്കറിയോത്തായും (തന്നെ).

൧൭. പിന്നെ ഈശോ അവരോടുകൂടി ഇറങ്ങി മൈതാനത്തിൽനിന്നു. അവന്റെ ശിഷ്യന്മാരുടെ വലിയക്കൂട്ടവും, യൂദാ മുഴുവനിൽനിന്നും ഓറെശ്ലേത്തുനിന്നും സോറിന്റെയും സൈദാന്റെയും കടല്ക്കരകളിൽനിന്നും അവന്റെ വചനം കേൾക്കുവാനും തങ്ങളുടെ രോഗങ്ങളിൽനിന്നു സൌഖ്യമാക്കപ്പെടുവാനും വന്ന ഒരു വലിയ ജനക്കൂട്ടവും (ഉണ്ടായിരുന്നു).

൧൮. അശുദ്ധാത്മാക്കളാൽ അലട്ടപ്പെട്ടിരുന്നവർ സുഖമാക്കപ്പെട്ടിരുന്നു.

൧൯. അവനിൽനിന്നു ശക്തി പുറപ്പെടുകയും എല്ലാവരെയും സുഖപ്പെടുത്തുകയും ചെയ്തിരുന്നതുകൊണ്ടു ജനക്കൂട്ടം മുഴുവനും അവന്റെ അടുക്കൽചെല്ലുവാൻ ശ്രമിച്ചിരുന്നു.

൨൦. അപ്പോൾ അവൻ തന്റെ ശിഷ്യന്മാരുടെമേൽ തന്റെ കണ്ണുകൾ ഉയൎത്തി അരുളിച്ചെയ്തു: ദരിദ്രരായ നിങ്ങൾ ഭാഗ്യവാന്മാർ; എന്തുകൊണ്ടെന്നാൽ ദൈവരാജ്യം നിങ്ങളുടെതാകുന്നു.[മത്താ. അ. ൫. വ.൩.]

൨൧. ഇപ്പോൾ വിശപ്പു സഹിക്കുന്നവരായ നിങ്ങൾ ഭാഗ്യവാന്മാർ; എന്തുകൊണ്ടെന്നാൽ നിങ്ങൾ തൃപ്തരാകും. ഇപ്പോൾ കരയുന്ന നിങ്ങൾ ഭാഗ്യവാന്മാർ: എന്തുകൊണ്ടെന്നാൽ നിങ്ങൾ ചിരിക്കും. [മത്താ. അ. ൫. വ. ൬.]

൨൨. മനുഷ്യപുത്രൻ നിമിത്തം മനുഷ്യർ നിങ്ങളെ ദ്വേഷിക്കുകയും,

നിങ്ങളെ ഭ്രഷ്ടന്മാരാക്കുകയും, നിങ്ങളെ നിന്ദിക്കുകയും, ദുഷ്ടന്മാരെയെന്ന പോലെ നിങ്ങളുടെ പേരു് പുറത്താക്കിക്കളയുകയും ചെയ്യുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ. [മത്താ. അ. ൫. വ. ൧൧.]

൨൩. ആ ദിവസത്തിൽ നിങ്ങൾ ആനന്ദിച്ചു കുതിച്ചു ചാടുവിൻ. എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗത്തിൽ നിങ്ങളുടെ പ്രതിഫലം വൎദ്ധിച്ചിരിക്കുന്നു. പ്രവാചകന്മാരോടു അവരുടെ പിതാക്കന്മാർ അങ്ങനെതന്നെ ചെയ്തിരുന്നുവല്ലൊ.

൨൪. എങ്കിലും ധനവാന്മാരായ നിങ്ങൾക്കു ഹാ! കഷ്ടം! എന്തുകൊണ്ടെന്നാൽ നിങ്ങളുടെ ആശ്വാസം നിങ്ങൾ പ്രാപിച്ചുകഴിഞ്ഞു. [ബർസി. അ. ൩൧. വ. ൮.]

൨൫. തൃപ്തരായ നിങ്ങൾക്കു ഹാ! കഷ്ടം! എന്തുകൊണ്ടെന്നാൽ നിങ്ങൾക്കു വിശക്കും. ഇപ്പോൾ ചിരിക്കുന്ന നിങ്ങൾക്കു ഹാ! കഷ്ടം! എന്തുകൊണ്ടെന്നാൽ നിങ്ങൾ കരയുകയും മുറയിടുകയും ചെയ്യും. [ഏശ. അ. ൬൫. വ. ൧൩.]

൨൬. മനുഷ്യർ നിങ്ങളെക്കുറിച്ചു നല്ലകാൎയ്യങ്ങൾ പറയുമ്പോൾ നിങ്ങൾക്കു ഹാ! കഷ്ടം!; എന്തുകൊണ്ടെന്നാൽ അവരുടെ പിതാക്കന്മാർ വ്യാജപ്രവാചകന്മാരോടു അങ്ങനെതന്നെ ചെയ്തിരുന്നു.

൨൭. എന്നാൽ കേൾക്കുന്നവരായ നിങ്ങളോടു ഞാൻ പറയുന്നു: നിങ്ങളുടെ ശത്രുക്കളെ നിങ്ങൾ സ്നേഹിക്കുവിൻ; നിങ്ങളെ ദ്വേഷിക്കുന്നവൎക്കു നിങ്ങൾ നന്മ ചെയ്യുവിൻ. [മത്താ. അ. ൫. വ. ൪൪.]

൨൮. നിങ്ങളെ ശപിക്കുന്നവരെ നിങ്ങൾ അനുഗ്രഹിക്കുവിൻ; നിങ്ങളെ ബലംചെയ്തു കൊണ്ടുപോകുന്നവൎക്കുവേണ്ടി നിങ്ങൾ പ്രാൎത്ഥിക്കുവിൻ.

൨൯. നിന്റെ ഒരു ചെകിട്ടത്തു അടിക്കുന്നവനു മററതും കാണിച്ചുകൊടുക്കുക: നിന്റെ പുറങ്കുപ്പായം എടുക്കുന്നവനിൽനിന്നു നിന്റെ അങ്കിയും നീ തടയരുതു്. [മത്താ. അ. ൫. വ. ൩൯: ൧. കോറ. അ. ൬. വ. ൭.]

൩൦. നിന്നോടു ചോദിക്കുന്ന ഏവനും നീ കൊടുക്കുക. നിന്റേതു എടുക്കുന്നവനോടു തിരികെ ചോദിക്കരുതു്.

൩൧. മനുഷ്യർ നിങ്ങളോടു എങ്ങനെ ചെയ്യണമെന്നു നിങ്ങൾ ആഗ്രഹിക്കുന്നുവൊ അങ്ങനെതന്നെ അവരോടു നിങ്ങളും ചെയ്യുവിൻ. [തോബി. അ. ൪ വ. ൧൬: മത്താ. അ. ൭. വ. ൧൨.]

൩൨. നിങ്ങളെ സ്നേഹിക്കുന്നവരെ നിങ്ങൾ സ്നേഹിച്ചാൽ നിങ്ങളുടെ നന്മ എന്തു്? എന്തുകൊണ്ടെന്നാൽ പാപികളും തങ്ങളെ സ്നേഹിക്കുന്നവരെ സ്നേഹിക്കുന്നു. [മത്താ. അ. ൫. വ. ൪൬.]

൩൩. നിങ്ങൾക്കു ഉപകാരംചെയ്യുന്നവൎക്കു നിങ്ങൾ നന്മചെയ്താൽ നിങ്ങളുടെ നന്മ എന്തു്? എന്തുകൊണ്ടെന്നാൽ പാപികളും ഇങ്ങനെതന്നെ ചെയ്യുന്നു.

൩൪. തിരിച്ചുകിട്ടുമെന്നു നിങ്ങൾ വിചാരിക്കുന്നവനു നിങ്ങൾ കടം കൊടുത്താൽ നിങ്ങളുടെ നന്മ എന്തു്? എന്തുകൊണ്ടെന്നാൽ ഇപ്രകാരം തിരികെ കിട്ടേണ്ടതിനായി പാപികളും പാപികൾക്കു കടം കൊടുക്കുന്നു. [ആവൎത്ത. അ. ൧൫. വ. ൮.]

൩൫. നിങ്ങളോ നിങ്ങളുടെ ശത്രുക്കളെ സ്നേഹിക്കുവിൻ, അവൎക്കു നന്മചെയ്യുവിൻ; കടം കൊടുക്കുവിൻ, ആൎക്കും ഇച്ഛാഭംഗം വരുത്താതിരിക്കുവിൻ: അപ്പോൾ നിങ്ങളുടെ പ്ര

തിഫലം വളരെയാകും; നിങ്ങൾ, ദുഷ്ടന്മാരോടും പുറജാതികളോടും മധുരശീലനായിരിക്കുന്ന അത്യുന്നതന്റെ മക്കളായിത്തീരുകയും ചെയ്യും.

൩൬. ആകയാൽ നിങ്ങളുടെ പിതാവു് കരുണയുള്ളവനായിരിക്കുന്നതു പോലെ നിങ്ങളും കരുണയുള്ളവരാകുവിൻ.

൩൭. നിങ്ങൾ വിധിക്കരുതു്, എന്നാൽ നിങ്ങളും വിധിക്കപ്പെടുകയില്ല; നിങ്ങൾ കുററം ചുമത്തരുതു്, എന്നാൽ നിങ്ങളിലും കുററം ചുമത്തപ്പെടുകയില്ല; വിട്ടയക്കുവിൻ, എന്നാൽ നിങ്ങളും വിട്ടയയ്ക്കപ്പെടും. [മത്താ. അ. ൭. വ. ൧.]

൩൮. കൊടുക്കുവിൻ, എന്നാൽ നിങ്ങൾക്കും തരപ്പെടും; നല്ലതും തിക്കിക്കൊള്ളിച്ചതും കവിഞ്ഞു വീഴുന്നതുമായ അളവിൽ നിങ്ങളുടെ മടികളിൽ അവർ ചൊരിയും. എന്തുകൊണ്ടെന്നാൽ നിങ്ങൾ അളക്കുന്ന അളവുകൊണ്ടുതന്നെ നിങ്ങൾക്കും അളക്കപ്പെടും. [മത്താ. അ. ൭. വ. ൨: മർക്കോ. അ. ൪. വ. ൨൪.]

൩൯. അവൻ ഒരു ഉപമയും അവരോടു അരുളിച്ചെയ്തിരുന്നു: കുരുടനു കുരുടനെ വഴിനടത്തുവാൻ കഴിയുമൊ? അവർ ഇരുവരും കുഴിയിൽ വീഴുകയില്ലയൊ?

൪൦. തന്റെ ഗുരുവിനെക്കാൾ വലിയ ശിഷ്യൻ ഇല്ല. പരിപൂർണ്ണനായ ഏവനും അവന്റെ ഗുരുവിനെപ്പോലെ ആയിരിക്കും. [മത്താ. അ. ൧൦. വ. ൨൪: യോഹ. അ. ൧൩. വ. ൧൬.]

൪൧. നിന്റെ കണ്ണിലുള്ള തുലാം നിനക്കു കാണപ്പെടാതിരിക്കെ നിന്റെ സഹോദരന്റെ കണ്ണിലെ തുരുമ്പു നീ നോക്കുന്നതെന്തു്? [മത്താ. അ. ൭. വ. ൩.]

൪൨. അല്ലെങ്കിൽ, ഇതാ! നിന്റെ കണ്ണിൽ തന്നെയുള്ള തുലാം നിനക്കു കാണപ്പെടാതിരിക്കെ, നിന്റെ സഹോദരനോടു: എന്റെ സഹോദരാ, നിൽക്കു, നിന്റെ കണ്ണിൽനിന്നു ഞാൻ തുരുമ്പു എടുത്തുകളയട്ടെ എന്നു പറയുവാൻ നിനക്കു കഴിയുന്നതു എങ്ങനെ? കപടഭക്താ, ആദ്യമേ തന്നെ നിന്റെ കണ്ണിൽനിന്നു തുലാം എടുത്തുകളയുക, അപ്പോൾ നിന്റെ സഹോദരന്റെ കണ്ണിൽനിന്നു തുരുമ്പു എടുത്തുകളയുവാൻ നിനക്കു കാണാറാകും.

൪൩. ചീത്തഫലങ്ങൾ കായ്ക്കുന്ന നല്ലവൃക്ഷമില്ല; നല്ലഫലങ്ങൾ കായ്ക്കുന്ന ചീത്തവൃക്ഷവുമില്ല. [മത്താ. അ. ൭. വ. ൧൭; അ. ൧൨. വ. ൩൩.]

൪൪. എന്തുകൊണ്ടെന്നാൽ ഏതു വൃക്ഷവും അതിന്റെ ഫലങ്ങൾകൊണ്ടാകുന്നു അറിയപ്പെടുന്നതു്. മുള്ളുകളിൽനിന്നു അത്തിപ്പഴങ്ങൾ പറിക്കുകയൊ, ഞെരിഞ്ഞിലിൽനിന്നു മുന്തിരിപ്പഴങ്ങൾ ശേഖരിക്കുകയൊ ചെയ്യാറില്ലല്ലൊ.

൪൫. നല്ലമനുഷ്യൻ തന്റെ ഹൃദയത്തിലെ നല്ലനിക്ഷേപങ്ങളിൽനിന്നു നല്ലവ പുറപ്പെടുത്തുന്നു: ദുഷ്ടമനുഷ്യനോ തന്റെ ഹൃദയത്തിലെ ദുർന്നിക്ഷേപങ്ങളിൽനിന്നു തീയവ പുറപ്പെടുത്തുന്നു. ഹൃദയത്തിന്റെ കവിച്ചിലുകളിൽ നിന്നാണല്ലൊ ചുണ്ടുകൾ സംസാരിക്കുന്നതു്.

൪൬. നിങ്ങൾ, എന്റെ കർത്താവേ, എന്റെ കർത്താവേ, എന്നു എന്നെ വിളിക്കയും ഞാൻ പറയുന്നതു ചെയ്യാതിരിക്കയും ചെയ്യുന്നതെന്തു്? [മത്താ. അ. ൭. വ. ൨൧: റോമ. അ. ൨. വ. ൧൩: യാക്കോ. അ. ൧. വ. ൨൨.]

൪൭. എന്റെ അടുക്കൽ വന്നു് എ

ന്റെ വചനങ്ങൾകേട്ട് അവ ചെയ്യുന്ന ഏവനും എന്തിനു സദൃശനാകുന്നു എന്നു ഞാൻ നിങ്ങൾക്കു കാണിച്ചുതരാം.

൪൮. ആഴത്തിൽകുഴിച്ചു പാറമേൽ അടിസ്ഥാനംവെച്ചു വീടുപണിത മനുഷ്യനോടുസദൃശനാകുന്നു. വെള്ളപ്പൊക്കമുണ്ടായപ്പോൾ ഒഴുക്ക് ആ വീട്ടിന്മേൽതട്ടി; എങ്കിലും അതിനെ ഇളക്കുവാൻ കഴിഞ്ഞില്ല. എന്തുകൊണ്ടെന്നാൽ അതിന്റെ അടിസ്ഥാനം പാറമേൽ വെക്കപ്പെട്ടിരുന്നു.

൪൯. കേട്ടിട്ടു ചെയ്യാത്തവനോ അടിസ്ഥാനമില്ലാതെ പൂഴിമേൽ തന്റെ വീടുപണിത മനുഷ്യനോടു സദൃശനാകുന്നു. നദി അതിന്മേൽ പാഞ്ഞു. ഉടനെ അതു വീണു. ആ വീടിന്റെ വീഴ്ചയോ വലുതായിരുന്നു.

## വ്യാഖ്യാനം.

൧. "ശാബതത്തിൽ": ഗ്രീ., ല. പ്രതികളിൽമാത്രം 'രണ്ടാമത്തെ ഒന്നാംശാബതത്തിൽ' എന്നുകൂടി കാണുന്നു. ദുർഗ്രഹമായ ഈ ഭാഗത്തിനു വ്യാഖ്യാതാക്കൾ പലവിധത്തിലാണ് അർത്ഥം പറയുന്നതു്. പ്രധാനങ്ങളായി തോന്നിയ ചിലതുമാത്രം താഴെ കാണിക്കാം: പെന്തക്കുസ്താ, ദനഹാ അഥവാ എപ്പീഫനി ഈ ഇരുതിരുന്നാളുകളിൽ നിന്നു നാം ഞായറാഴ്ചകൾ എണ്ണുന്നതുപോലെ, യഹൂദന്മാർ പെസഹായുടെയും പുളിപ്പില്ലാത്ത അപ്പങ്ങളുടെയും തിരുനാളിന്റെ രണ്ടാംദിവസത്തിൽ നിന്നാണു ശാബതങ്ങൾ എണ്ണിയിരുന്നതു്. രണ്ടാംദിവസശേഷം ൧–ാംശാബതം, രണ്ടാംദിവസശേഷം ൨–ാംശാബതം എന്നിങ്ങനെയായിരുന്നു അവരുടെ ഗണനരീതി. (ആച. അ. ൨൩. ൧. ൧൧. വ്യ.) ആകയാൽ പുളിപ്പില്ലാത്ത അപ്പങ്ങളുടെ ൨–ാംദിവസം കഴിഞ്ഞുള്ള ഒന്നാം ശാബതം എന്നു ഗ്രഹിക്കണം എന്നു ചിലർ പറയുന്നു.– ൨. യഹൂദന്മാർക്കു പെസഹായുടെയും പുളിപ്പില്ലാത്ത അപ്പങ്ങളുടെയും തിരുനാൾ, പെന്തക്കുസ്താതിരുനാൾ, കൂടാരത്തിരുനാൾ ഇങ്ങനെ പ്രധാനമായി മൂന്നുതിരുനാളുകളാണുണ്ടായിരുന്നതു്. പെസഹാ ഒന്നാമത്തെ ഒന്നാമത്തേതും, പെന്തക്കുസ്താ രണ്ടാമത്തെ ഒന്നാമത്തേതും, കൂടാരത്തിരുനാൾ മൂന്നാമത്തെ ഒന്നാമത്തേതുമാകയാൽ പെന്തക്കുസ്തായുടെ ശേഷമുള്ള ശാബതം എന്നു ഇവിടെ ധരിക്കണമെന്നു മറ്റു ചിലർ പറയുന്നു.– ൩. പെസഹായുടെ ആഘോഷം ഏഴു ദിവസത്തേക്കും, ഏഴാംദിവസം ആദ്യദിവസംപോലെ പ്രധാനവുമായിരുന്നതിനാൽ ഏഴാംദിവസത്തെ ഇവിടെ ഉദ്ദേശിക്കുന്നു എന്നാണ് ഇനിയും ചിലരുടെ അഭിപ്രായം.– ൪. ശാബതവും പ്രധാന തിരുനാളും തൊട്ടടുത്തുവന്നാൽ അതു ഇരട്ടത്തിരുനാളും ഇരട്ടശാബതവുമാണെന്നും ഇങ്ങനെ രണ്ടാമതായി വരുന്ന ദിവസത്തെയാണു പ്രസ്തുത വാക്യാംശം ലക്ഷീകരിക്കുന്നതെന്നും വേറെ ചിലർ പറയുന്നു.– ൫. ഗ്രീക്കുമൂലപദങ്ങൾക്കു 'മുൻവരുന്ന' എന്നേ അർത്ഥമുള്ളു എന്നും, ൬–ാംവാക്യത്തിൽ രണ്ടാമതായി പറയുന്ന ശാബതത്തിനു മുൻവരുന്ന ശാബതം എന്നേ ഇവിടെ അർത്ഥമാക്കേണ്ടതുള്ളു എന്നും പറയുന്നവരുമുണ്ട്.

൩൰. "നിന്നോടു ചോദിക്കുന്ന ഏവനും നീ കൊടുക്കുക": അപേക്ഷ ഒരിക്കലും തിരസ്കരിക്കരുതെന്നല്ല മ്ശിഹാ ഉപദേശിക്കുന്നതു്. അപേക്ഷ ന്യായപൂർവ്വമായിരിക്കയും നമുക്കോ നമ്മുടെ കുടുംബത്തിനോ ദോഷകരമല്ലാതിരിക്കയും ചെയ്യുമ്പോൾ എന്നു മാത്രമേ അർത്ഥമുള്ളു. ന്യായപൂർവ്വമല്ലാതെ ചോദിക്കുന്നതു ന്യായപൂർവ്വം തിരസ്കരിക്കാം.– "തിരികെ ചോദിക്കരുതു്": എടുത്തുകൊണ്ടുപോയവനു അതു അവശ്യാവശ്യമെങ്കിൽ തിരികെ ചോദിക്കരുതെന്നുള്ളതു കല്പനയും, അല്ലെങ്കിൽ ഉപദേശം മാത്രവുമാണ്.

൩൰൪. "നിങ്ങളൊ . . . കടം കൊടുക്കുവിൻ, ആർക്കും ഇച്ഛാഭംഗം വരുത്താ

തിരിക്കുവിൻ: അപ്പോൾ നിങ്ങളുടെ പ്രതിഫലം വളരെയാകും": അറ., പേഷ്യൻ പ്രതികളിലും ഇങ്ങനെതന്നെ. ഗ്രീ., ല., ക്രൂശ. പ്രതികളിൽ 'കടം, അതിൽനിന്നു യാതൊന്നും പ്രതീക്ഷിക്കാതെ, നിങ്ങൾ കൊടുക്കുവിൻ' എന്നാണു കാണുന്നതു്. സുറി. ലെ ഈ വ്യത്യാസം പലിശ വാങ്ങുക ന്യായമുള്ളതാക്കിത്തീർക്കുവാൻ ചെയ്യപ്പെട്ടതാണെന്നു ഉദിയംപേത്രൂർ സൂനഹദോസു തെററിദ്ധരിച്ചു. അറ., പേഷ്യൻ പ്രതികളും സുറി.പോലെയാണല്ലൊ. കത്തോലിക്കരായ സുറിയാനിക്കാർ മുതലായവർ ഇന്നു ഈ സുറിയാനിപ്രതികളെയാണു ഉപയോഗിക്കുന്നതു്.

## അദ്ധ്യായം ൭.

മ്ശിഹാ ശതാധിപൻെറ ഭൃത്യനെ സുഖപ്പെടുത്തുന്നതും, വിധവയുടെ മകനെ ഉയിർപ്പിക്കുന്നതും, യോഹന്നാൻ അയച്ച ആളുകൾക്കു മറുപടി നൽകുന്നതും, പശ്ചാത്തപിച്ച പാപിനിയെ മോചിക്കുന്നതും.

ജനം കേൾക്കെ ഈ വചനങ്ങളെല്ലാം അവസാനിപ്പിച്ച ശേഷം ഈശോ ക്പർന്നാഹോമിൽ പ്രവേശിച്ചു. [മത്താ അ. ൮. വ. ൫.]

൨. ഒരു ശതാധിപനു ഇഷ്ടമുള്ളവനായ ഒരു ഭൃത്യൻ ദീനംപിടിപെട്ടു മരിക്കാറായിരുന്നു.

൩. അവൻ ഈശോയെപ്പററി കേട്ടപ്പോൾ, അവൻ വന്നു തൻെറ ദാസനെ രക്ഷിക്കേണ്ടതിനു യഹൂദമൂപ്പന്മാരെ അവൻെറ പക്കൽ അയച്ച് അവനോടു അപേക്ഷിച്ചിരുന്നു.

൪. അവരോ ഈശോയുടെ അടുക്കൽ വന്നപ്പോൾ അവനോടു: നീ അവനുവേണ്ടി ഇതു ചെയ്യുവാൻ അവൻ യോഗ്യനാകുന്നു. (൫)

൫ എന്തുകൊണ്ടെന്നാൽ അവൻ നമ്മുടെ ജനത്തെ സ്നേഹിക്കുന്നു. അവൻ നമുക്ക് ഒരു സംഘാലയവും പണിയിച്ചുതന്നിരിക്കുന്നു (൪) «എന്നു ഉത്സാഹത്തോടെ അപേക്ഷിച്ചു പറഞ്ഞിരുന്നു »

൬ ഈശോയോ അവരോടുകൂടി പോയിരുന്നു. എന്നാൽ അവൻ വീട്ടിൽനിന്നു വളരെ അകലെ അല്ലാതിരിക്കയിൽ ശതാധിപൻ തൻെറ സ്നേഹിതന്മാരെ അവൻെറ അടുക്കൽ അയച്ചു അവനോടു: എൻെറ കർത്താവേ, നീ ബുദ്ധിമുട്ടേണ്ട. എന്തുകൊണ്ടെന്നാൽ നീ എൻെറ മേൽക്കൂരയിൻ കീഴേ പ്രവേശിക്കുവാൻ ഞാൻ യോഗ്യനല്ല (൮)[മത്താ. അ ൮. വ.൮.]

൭ അതുകൊണ്ടു നിൻെറ അടുക്കൽ വരുവാൻ ഞാൻ യോഗ്യനായിരുന്നില്ല. എന്നാൽ നീ ഒരു വാക്കു അരുളിച്ചെയ്യുക അപ്പോൾ എൻെറ ഭൃത്യൻ സുഖം പ്രാപിക്കും.

൮. എന്തുകൊണ്ടെന്നാൽ ഞാനും അധികാരത്തിനു കീഴ്പ്പെട്ടിരിക്കുന്ന ഒരു മനുഷ്യനാകുന്നു. എൻെറ അധികാരത്തിൻ കീഴും ഭടന്മാരുണ്ടു്. ഞാൻ ഇവനോടു: പോകുക എന്നു പറയുമ്പോൾ ഇവൻ പോകുന്നു; വേറെ ഒരുവനോടു: വരിക എന്നു (പറയുമ്പോൾ) അവൻ വരുന്നു; എൻെറ ഭൃത്യനോടു: ഇതു ചെയ്യുക എന്നു (പറയുമ്പോൾ) അവൻ ചെയ്യുന്നു (൬) «എന്നു പറഞ്ഞു».

൯. ഈശോയോ ഇവ കേട്ടപ്പോൾ അവനെപ്പററി അത്ഭുതപ്പെട്ടു്. തിരിഞ്ഞു തൻെറ പിന്നാലെ വന്നിരുന്ന ജനക്കൂട്ടത്തോടു: ഇസ്രായേൽഗോത്രത്തിൽ പോലും ഇതുപോലെയുള്ള വിശ്വാസം ഞാൻ കണ്ടിട്ടില്ല എന്നു ഞാൻ നിങ്ങളോടു പറയുന്നു എന്നു അരുളിച്ചെയ്തു.

൧൦. അയയ്ക്കപ്പെട്ടിരുന്നവർ വീട്ടിലേക്ക മടങ്ങിച്ചെന്നപ്പോൾ, രോഗിയായിരുന്ന ആ ഭൃത്യനെ സുഖമുള്ളവനായി കണ്ടു.

൧൧. പിറെറന്നാൾ സംഭവിച്ചതു എന്തെന്നാൽ: അവൻ നായേൻ എന്നുപേരുള്ള പട്ടണത്തിലേക്ക പോകുകയായിരുന്നു. അവൻെറ ശിഷ്യന്മാരും വളരെ ജനക്കൂട്ടവും അവനോടുകൂടി (പോയിരുന്നു).

൧൨. അവൻ പട്ടണത്തിൻെറവാതിലിനു സമീപിച്ചപ്പോൾ തൻെറ അമ്മക്ക ഏകപുത്രനായിരുന്ന മരിച്ചുപോയ ഒരുത്തനെ എടുത്തുകൊണ്ടുവരുന്നതു കണ്ടു. അവൻെറഅമ്മയോ വിധവയായിരുന്നു. പട്ടണവാസികളായ വളരെ ജനക്കൂട്ടവും അവളോടുകൂടി (ഉണ്ടായിരുന്നു).

൧൩. ഈശോ അവളെ കണ്ടാറെ അവളുടെമേൽ മനസ്സലിഞ്ഞു അവളോടു: കരയേണ്ടാ എന്ന് അരുളിച്ചെയ്തു.

൧൪. പിന്നെ അവൻചെന്നു മഞ്ചം തൊട്ടു; അതു ചുമന്നിരുന്നവർ നിന്നു. അപ്പോൾ അവൻ: ബാലകാ, നിന്നോടു ഞാൻ പറയുന്നു, എഴുന്നേല്ക്കുക എന്നു അരുളിച്ചെയ്തു.

൧൫. ആ മരിച്ചവൻ അപ്പോൾഎഴുന്നേററിരുന്നു സംസാരിക്കുവാൻ തുടങ്ങി. അവൻ അവനെ അവൻെറ അമ്മക്ക ഏല്പിച്ചുകൊടുക്കുകയും ചെയ്തു.

൧൬. ഇതിനാൽ എല്ലാമനുഷ്യരും ഭയപ്പെട്ടു: ഒരു വലിയ പ്രവാചകൻ നമ്മിൽ എഴുന്നേററിരിക്കുന്നു; ദൈവം തൻെറ ജനത്തെ സന്ദർശിച്ചിരിക്കുന്നു എന്നു പറഞ്ഞു ദൈവത്തെ സ്തുതിച്ചിരുന്നു. [ലൂ.അ.൨൪ വ.൨൯: യോഹ. അ. ൪. വ. ൧൯.]

൧൭. അവനെപ്പററി ഈ കാര്യം യൂദാ മുഴുവനിലും അതിനു ചുററുമുള്ള നാടൊക്കെയിലും പരന്നു.

൧൮. യോഹന്നാൻെറ ശിഷ്യന്മാർ ഇവയെല്ലാം അവനെ അറിയിച്ചു.

൧൯. ആകയാൽ യോഹന്നാൻ തൻെറ രണ്ടുശിഷ്യന്മാരെ വിളിച്ച്, അവരെ ഈശോയുടെ അടുക്കൽ അയച്ച്: വരുവാനിരിക്കുന്നവൻ നീയാകുന്നുവൊ, അതോ, മറെറാരുവനെയാകുന്നുവൊ ഞങ്ങൾ കാത്തിരിക്കേണ്ടതു? എന്നു ചോദിച്ചു. [മത്താ.അ. ൧൧. വ. ൨.]

൨൦. അവർ ഈശോയുടെ അടുക്കൽ വന്നു അവനോടു: സ്നാപകയോഹന്നാൻ നിൻെറ അടുക്കൽ ഞങ്ങളെ അയച്ചിരിക്കുന്നു: വരുവാനിരിക്കുന്നവൻ നീയാകുന്നുവൊ, അതോ, മറെറാരുവനെയാകുന്നുവൊ ഞങ്ങൾ കാത്തിരിക്കേണ്ടതു? എന്നു അവൻ ചോദിക്കുന്നു എന്നു പറഞ്ഞു.

൨൧. എന്നാൽ ആ നാഴികയിൽ തന്നെ അവൻ വളരെയാളുകളെ രോഗങ്ങളിൽനിന്നും ദുരാത്മാക്കളിൽനിന്നും സുഖപ്പെടുത്തുകയും, വളരെ കുരുടന്മാൎക്ക കാഴ്ച നൽകുകയും ചെയ്തു.

൨൨. പിന്നെ ഈശോ ഉത്തരമായി അവരോടു അരുളിച്ചെയ്തു: നിങ്ങൾ പോയി, കുരുടന്മാർ കാണുന്നു, മുടന്തന്മാർ നടക്കുന്നു, കുഷ്ഠരോഗികൾ ശുദ്ധരാക്കപ്പെടുന്നു, ചെകിടർ കേൾക്കുന്നു, മരിച്ചവർ ഉയിൎക്കുന്നു, ദരിദ്രരോടു സുവിശേഷം അറിയിക്കപ്പെടുന്നു എന്നിങ്ങനെ നിങ്ങൾ കാണുകയും കേൾക്കുകയും ചെയ്തതെല്ലാം യോഹന്നാനോടു പറയുവിൻ. [ഏശ. അ. ൩൫. വ. ൫.]

൨൩. ആകയാൽ എന്നിൽ ഇടറാത്തവൻ ഭാഗ്യവാനാകുന്നു.

൨൪. എന്നാൽ യോഹന്നാൻെറ

ശിഷ്യന്മാർ പോയപ്പോൾ അവൻ യോഹന്നാനെപ്പററി ജനക്കൂട്ടങ്ങളോടു അരുളിച്ചെയ്യുവാൻ തുടങ്ങി: നിങ്ങൾ എന്തുകാണ്മവാനായി മരുഭൂമിയിലേക്ക പുറപ്പെട്ടു? കാററുകൊണ്ടു് ഇളകുന്ന ഞാങ്ങണയെയൊ?

൨൫. (അതു) അല്ലെങ്കിൽ, (പിന്നെ) എന്തുകാണ്മവാനായി നിങ്ങൾ പുറപ്പെട്ടു? മൃദുവസ്ത്രങ്ങൾ ധരിച്ചിരിക്കുന്ന മനുഷ്യനെയൊ? ഇതാ! മാന്യതയും മോടിയുമുള്ള വസ്ത്രങ്ങൾ ധരിച്ചിരിക്കുന്നവർ രാജാക്കന്മാരുടെ കൊട്ടാരങ്ങളിലാകുന്നു.

൨൬. (അതും) അല്ലെങ്കിൽ, (പിന്നെ) എന്തുകാണ്മവാനായി നിങ്ങൾ പുറപ്പെട്ടു? പ്രവാചകനെയൊ? അതേ, പ്രവാചകനിലും വലിയവനെ തന്നെ എന്നു ഞാൻ നിങ്ങളോടു പറയുന്നു.

൨൭. ഇതാ! നിന്റെ മുമ്പിൽ വഴിതയ്യാറാക്കുവാനായി എന്റെ ദൂതനെ നിന്റെ മുമ്പാകെ ഞാൻ അയയ്ക്കുന്നു എന്നു ആരെക്കുറിച്ചു എഴുതപ്പെട്ടിരിക്കുന്നുവൊ അവൻ ഇവനാകുന്നു. [മാല. അ. ൩. വ. ൧: മത്താ. അ. ൧൧. വ. ൧൦: മർക്കോ. അ. ൧. വ. ൨.]

൨൮. ഞാൻ നിങ്ങളോടു പറയുന്നു: സ്ത്രീകളിൽനിന്നു ജനിച്ചവരിൽ സ്നാപകയോഹന്നാനെക്കാൾ വലിയ പ്രവാചകൻഇല്ല. എന്നാൽ ദൈവരാജ്യത്തിലെ ചെറിയവൻ അവനെക്കാൾ വലിയവനാകുന്നു.

൨൯. ആകയാൽ കേട്ട ജനങ്ങളൊക്കയും ചുങ്കക്കാരും, തങ്ങൾ യോഹന്നാന്റെ സ്നാനം ഏററിരുന്നതിനാൽ ദൈവത്തെ നീതീകരിച്ചു.

൩൦. എന്നാൽ പ്രീശരും നിയമജ്ഞന്മാരും, അവനിൽനിന്നു സ്നാനം സ്വീകരിച്ചിട്ടില്ലാതിരുന്നതുകൊണ്ടു, ദൈവത്തിന്റെ ഇഷ്ടം തങ്ങളിൽ നിരസിച്ചു കളഞ്ഞു.

൩൧. എന്നാൽ ഈ തലമുറയിലെ ആളുകളെ ആരോടാണു ഞാൻ ഉപമിക്കേണ്ടതു്? ആരോടാണു അവർ തുല്യരായിരിക്കുന്നതു്? [മത്താ. അ. ൧൧. വ. ൧൬.]

൩൨. തെരുവിൽ ഇരുന്നുകൊണ്ടു തങ്ങളുടെ കൂട്ടുകാരെ കൂകിവിളിച്ചു് ഞങ്ങൾ നിങ്ങൾക്കായി പാടി; എന്നാൽ നിങ്ങൾ നൃത്തം ചെയ്തില്ല: ഞങ്ങൾ നിങ്ങൾക്കായി വിലപിച്ചു; എന്നാൽ നിങ്ങൾ കരഞ്ഞില്ല എന്നു പറയുന്ന കുട്ടികളോടു അവർ സദൃശരാകുന്നു.

൩൩. എന്തുകൊണ്ടെന്നാൽ സ്നാപകയോഹന്നാൻ അപ്പം ഭക്ഷിക്കാത്തവനും വീഞ്ഞുകുടിക്കാത്തവനുമായിട്ടുവന്നു; അപ്പോൾ അവനു പിശാചുണ്ടു് എന്നു നിങ്ങൾ പറയുന്നു. [മത്താ. അ. ൩. വ. ൪; അ. ൧൧. വ. ൧൮: മർക്കോ. അ. ൧. വ. ൬.]

൩൪. മനുഷ്യപുത്രൻ ഭക്ഷിക്കുന്നവനും പാനംചെയ്യുന്നവനുമായിട്ടുവന്നു; അപ്പോൾ, ഇതാ! ഭോജനപ്രിയനും, വീഞ്ഞുകുടിയനും, ചുങ്കക്കാരുടെയും പാപികളുടെയും സ്നേഹിതനുമായ മനുഷ്യൻ എന്നു നിങ്ങൾ പറയുന്നു.

൩൫. എങ്കിലും ജ്ഞാനം അതിന്റെ സകല മക്കളാലും നീതീകരിക്കപ്പെട്ടിരിക്കുന്നു.

൩൬. എന്നാൽ പ്രീശരിൽ ഒരുത്തൻവന്നു് തന്നോടുകൂടി ഭക്ഷണം കഴിക്കുവാൻ അവനെ ക്ഷണിച്ചു. ആകയാൽ അവൻ ആ പ്രീശന്റെ വീട്ടിൽ പ്രവേശിച്ചു ഭക്ഷണത്തിനിരുന്നു.

൩൭. ആ പട്ടണത്തിൽ പാപിനിയായ ഒരു സ്ത്രീയുണ്ടായിരുന്നു. അ

വൻ പ്രീശൻെറവീട്ടിൽ ഭക്ഷണത്തി നിരിക്കന്നു എന്നു അറിഞ്ഞപ്പോൾ അവൾ ഒരു കുപ്പി സുഗന്ധദ്രവ്യംഎ ടുത്തു്, [മത്താ. അ. ൨൬. വ. ൭: മ ക്കോ. അ. ൧൪. വ. ൩: യോഹ. അ. ൧൧. വ. ൨; അ. ൧൨. വ. ൩.]

൩൮. അവൻെറ പിറകിൽ അ വൻെറ കാലുകളുടെ അട്ടക്കൽ നി ന്നു കരഞ്ഞിരുന്നു. അവൾ തൻെറ കണ്ണുനീർകൊണ്ടു് അവൻെറ കാലു കൾ കഴുകുവാനും, തൻെറ തലമു ടികൊണ്ടു് അവ തുടെയ്ക്കുവാനും തുട ങ്ങി. അവൾ അവൻെറ കാലുകൾ ചുംബിക്കുകയും സുഗന്ധദ്രവ്യംകൊ ണ്ടു പൂശുകയും ചെയ്തിരുന്നു.

൩൯. എന്നാൽ അവനെ ക്ഷണി ച്ച ആ പ്രീശൻ (ഇതു)കണ്ടപ്പോൾ: ഇവൻ പ്രവാചകനായിരുന്നെങ്കിൽ അവൾ ആരെന്നും അവളുടെ കീർത്തി എന്തെന്നും അറിയുമായിരുന്നു. അവ നെ തൊട്ട ആ സ്ത്രീ പാപിനിയാണ ല്ലൊ എന്നു തൻെറ ഉള്ളിൽ വിചാ രിച്ചു പറഞ്ഞു.

൪൦. ഈശോയോ ഉത്തരമായി അവനോട്ട്: ശെമ്ഓനേ, എനിക്കു നിന്നോട്ടു ഒരു സംഗതി പറയുവാനു ണ്ടു് എന്നു അരുളിച്ചെയ്തു. അതിനു അവൻ റബ്ബി, അരുളിച്ചെയ്യുക എന്നു അവനോട്ടു പറഞ്ഞു ഈശോ അവനോട്ടു അരുളിച്ചെയ്യുന്നു:

൪൧. കടംകൊടുക്കുന്ന ഒരുത്തനു രണ്ടു കടക്കാർ ഉണ്ടായിരുന്നു. ഒരു ത്തൻ അഞ്ഞൂറു ദേനാറാകളും മററ വൻ അമ്പതു ദേനാറാകളും കടപ്പെ ട്ടിരുന്നു.

൪൨. എന്നാൽ കൊടുത്തുവീട്ടുവാൻ അവർക്കില്ലാതിരുന്നതുകൊണ്ടു് അവ രിരുവർക്കും അവൻ ഇളച്ചുകൊടുത്തു. ആകയാൽ അവരിൽ ആർ അവനെ അധികം സ്നേഹിക്കും?

൪൩. ശെമ്ഓൻ ഉത്തരമായി: അവൻ ആർക്കു അധികം ഇളച്ചുകൊ ടുത്തുവോ അവൻ എന്നു ഞാൻ കരു തുന്നു എന്നു പറഞ്ഞു. നീ ശരിയായി വിധിച്ചു എന്നു ഈശോ അവനോട്ടു അരുളിച്ചെയ്തു.

൪൪. പിന്നെ ഈശോ ആ സ്ത്രീയു ടെ നേരെ തിരിഞ്ഞു ശെമ്ഓനോട്ടു അരുളിച്ചെയ്തു: നീ ഈ സ്ത്രീയെ കാ ണുന്നുവൊ? ഞാൻ നിൻെറ വീട്ടിൽ പ്രവേശിച്ചു; നീ എൻെറ കാലുകൾ ക്കു വെള്ളം തന്നില്ല: ഇവളോ അവ ളുടെ കണ്ണുനീർകൊണ്ടു എൻെറ കാ ലുകൾ കഴുകുകയും അവളുടെ (ത ല) മുടികൊണ്ടു അവ തുടെയ്ക്കുകയും ചെയ്തു.

൪൫. നീ എന്നെ ചുംബിച്ചില്ല: ഇവളോ ഇതാ! ഇവൾ പ്രവേശിച്ച തുമുതൽ എൻെറ കാലുകൾ ചുംബി ക്കുന്നതിൽ നിന്നു വിരമിച്ചിട്ടില്ല.

൪൬. നീ എൻെറ തലക്കു തൈ ലം പൂശിയില്ല: ഇവളോ പരിമള തൈലംകൊണ്ടു് എൻെറ കാലുകൾ പൂശി.

൪൭. ഇതിനാൽ ഞാൻ നിന്നോട്ടു പറയുന്നു: അവൾ വളരെ സ്നേഹിച്ച തുകൊണ്ടു് അവളുടെ വളരെയായ പാപങ്ങൾ അവളോട്ടു ക്ഷമിക്കപ്പെ ട്ടിരിക്കുന്നു. ആരോട്ടു അല്പം ക്ഷമിക്ക പ്പെടുന്നുവോ അവൻ അല്പംസ്നേഹി ക്കുന്നു.

൪൮. പിന്നെ അവൻ ആ സ്ത്രീ യോട്ടു: നിൻെറ പാപങ്ങൾ നിന്നോ ട്ടു ക്ഷമിക്കപ്പെട്ടിരിക്കുന്നു എന്നു അരു ളിച്ചെയ്തു. [മത്താ. അ. ൯. വ. ൨.]

൪൯. എന്നാൽപന്തിയിൽ ഇരുന്നി രുന്നവർ: പാപങ്ങൾ പോലുംക്ഷമി ക്കുന്ന ഇവൻ ആരാകുന്നു എന്നു ത ങ്ങളിൽ പറയുവാൻ തുടങ്ങി.

൫൰. ഈശോയാകട്ടെ ആ സ്ത്രീയോട്: നിൻെറ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു: സമാധാനത്തോടു കൂടിപോകുക എന്നരുളിച്ചെയ്തു.

## വ്യാഖ്യാനം.

൩. "യഹൂദമൂപ്പന്മാരെ . . . അയച്ചു": ഇവർ ശതാധിപൻെറ ആൾപ്പേരായിരുന്നതുകൊണ്ടു വി. മത്തായി (അ. ൮.) സംഗതി ചുരുക്കേണ്ടതിന്നു ശതാധിപൻ എന്നുതന്നെ പറഞ്ഞിരിക്കുന്നു.—'നീ എൻെറ മേൽക്കൂട്ടിന്നു കീഴെ പ്രവേശിക്കുവാൻ ഞാൻ യോഗ്യനല്ല' എന്ന വാക്കുകളും (വാ. ൬: മത്താ. അ. ൮. വാ. ൮.) 'അവൻ വന്നു തൻെറ ദാസനെ രക്ഷിക്കേണ്ടതിന്' (വാ. ൩.) എന്നതും തമ്മിൽ വിരോധമല്ല. 'വന്നു' എന്നതിന്നു മറ്റുകാര്യങ്ങൾ വിട്ടു ഈ കാര്യത്തിൽ 'ശ്രദ്ധപതിച്ചു' എന്നോമറ്റോ ധരിക്കേണ്ടതുള്ളൂ. (സ്തു. അ. ൨൦: സം. ബാ. ൨൨: അറ്യത്ത്. ബാ. ൩൩.) 'യോഹന്നാൻ ഭക്ഷിക്കാത്തവനും പാനംചെയ്യാത്തവനുമായിട്ടുവന്നു' (മത്താ. അ. ൧൧. വ. ൧൮.) എന്നു പറഞ്ഞാൽ തന്നെത്തന്നെ ജനങ്ങൾക്കു പ്രത്യക്ഷപ്പെടുത്തി, ജീവിതം നയിച്ചു എന്നൊക്കെയാണല്ലൊ മനസ്സിലാക്കേണ്ടതു്.

൨൩. "എന്നിൽ ഇടറാത്തവൻ": മത്താ. അ. ൧൧. വ. ൬. റ്. നോക്കുക.

൨൮. "സ്നാപകയോഹന്നാനേക്കാൾ വലിയ പ്രവാചകനില്ല": മത്താ. അ. ൧൧. വ. ൧൧. റ്യ. നോക്കുക.

൨൯. "നീതീകരിച്ചു": ദൈവത്തിൻെറ ദയ, സംരക്ഷണം, നീതി ഇത്യാദികളെ പുകഴ്ത്തി.

൩൫. "ജ്ഞാനം അതിൻെറ സകല മക്കളാലും നീതീകരിക്കപ്പെട്ടിരിക്കുന്നു": മത്താ. അ. ൧൧. വ. ൧൯. റ്യ. നോക്കുക.

൪൭. "അവൾ വളരെ സ്നേഹിച്ചതുകൊണ്ടു് അവളുടെ വളരെയായ പാപങ്ങൾ അവളോടു ക്ഷമിക്കപ്പെട്ടിരിക്കുന്നു": ഒരു കാര്യത്തിന്നു പല കാരണങ്ങളുണ്ടായിരുന്നാലും ഒരു കാരണംമാത്രം വി. ഗ്രന്ഥങ്ങളിൽ ചിലടത്തു കാണിക്കാറുണ്ടു്. ഈ സ്ത്രീ വളരെ സ്നേഹിച്ചതുകൊണ്ടു് അവളുടെ പാപങ്ങൾ ക്ഷമിച്ചിരിക്കുന്നു എന്നു ഈ വാക്യത്തിൽ പറയുന്നു. എന്നാൽ വാ. ൫൰.ൽ 'നിൻെറ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു' എന്നു മ്ശിഹാ അവളോടു അരുളിച്ചെയ്യുന്നുമുണ്ടു്. യഥാർത്ഥമാനസാന്തരത്തിൽ വിശ്വാസം, ശരണം, സ്നേഹം, പശ്ചാത്താപം ആദിയായ പല ലക്ഷണങ്ങളും ഒരുമിച്ചിരിക്കും.

## അദ്ധ്യായം ൮.

വിത്തുകളുടെ ഉപമ. മ്ശിഹാ കടലിലെ പിശർ ശമിപ്പിക്കുന്നതും, ലെഗിയോനെ പുറത്താക്കുന്നതും, രക്തസ്രാവം സഖപ്പെടുത്തുന്നതും, യോഅറാശിൻെറ പുത്രിയെ ഉയർപ്പിക്കുന്നതും.

ഇവയുടെശേഷം സംഭവിച്ചതു എന്തെന്നാൽ, ഈശോ പട്ടണങ്ങളിലും ഗ്രാമങ്ങളിലും ചുറ്റിസ്സഞ്ചരിച്ചു ദൈവരാജ്യം പ്രസംഗിക്കയും അറിയിക്കയും ചെയ്തിരുന്നു. അവനോടുകൂടി അവൻെറ പന്ത്രണ്ടുപേരും,

൨. രോഗങ്ങളിൽനിന്നും ദുരാത്മാക്കളിൽനിന്നും സുഖപ്പെടുത്തപ്പെട്ട ആ സ്ത്രീകളും, ആരിൽനിന്നു ഏഴുപിശാചുക്കൾ പുറപ്പെട്ടുപോയോ മഗ്ദലായിത്താ എന്നു വിളിക്കപ്പെടുന്ന ആ മറിയവും, [മർക്കോ. അ. ൧൬. വ. ൯.]

൩. ഹേറോദേസിൻെറ വീട്ടുധികാരിയായ ക്യൂസായുടെ ഭാര്യ യോഹന്നം, ശോശന്നം, തങ്ങളുടെ സമ്പാ

ദ്യങ്ങൾകൊണ്ടു അവർക്ക ശുശ്രൂഷ ചെയ്തുപോന്ന മററുപല സ്ത്രീകളും ഉണ്ടായിരുന്നു).

൪. വളരെ ജനക്കൂട്ടങ്ങൾ കൂടുകയും എല്ലാപട്ടണങ്ങളിൽനിന്നും അവൻെറ അടുക്കലേക്കവരികയും ചെയ്യുരുന്നപ്പോൾ അവൻ ഉപമകളിൽ അരുളചെയ്തു:

൫. വിതെക്കുന്നവൻ തൻെറ വിത്തു വിതെക്കുവാൻ പുറപ്പെട്ടു. അവൻ വിതെക്കുകയിൽ ചിലതു വഴിയരികിൽ വീണു. അതു ചവട്ടപ്പെട്ടുകയും പക്ഷി അതു തിന്നുകളയുകയും ചെയ്തു. [മത്താ. അ. ൧൩. വ. ൩: മർക്കോ. അ. ൪. വ. ൩.]

൬. മററുചിലതു പാറമേൽ വീണു. അതു ഉടനെ മുളച്ചു. എന്നാൽ അതിനു തണുപ്പ് ഇല്ലായിരുന്നതുകൊണ്ടു അതു ഉണങ്ങിപ്പോയി.

൭. മററുചിലതു മുള്ളുകളുടെ ഇടയിൽവീണു. മുള്ളുകൾ അതിനോടുകൂടി മുളച്ചു അതിനെ ഞെക്കിക്കളഞ്ഞു.

൮. മററുചിലതോ നല്ലതും കൊള്ളാവുന്നതുമായ സ്ഥലത്തുവീണു. അതു മുളച്ചു ഒന്നിനുനൂറായി ഫലംചെയ്തു; അവൻ ഇവഅരുളിച്ചെയ്കയിൽ: കേൾക്കവാൻ ചെവികൾ ഉള്ളവൻ കേൾക്കട്ടെ എന്നു വിളിച്ചു പറഞ്ഞിരുന്നു.

൯. ഈ ഉപമ എന്താകുന്നു എന്നു അവൻെറ ശിഷ്യന്മാർ അവനോടു പിന്നിട്ടു ചോദിച്ചു.

൧൦. അതിനു അവൻ അവരോടു അരുളിച്ചെയ്തു: ദൈവരാജ്യത്തിൻെറ രഹസ്യങ്ങൾ അറിയുവാൻ നിങ്ങൾക്കാകുന്നു (വരം) നൽകപ്പെട്ടിരിക്കുന്നതു്. മററുള്ളവരോടോ, കണ്ടിട്ടും കാണാതെയും കേട്ടിട്ടും ഗ്രഹിക്കാതെയും ഇരിക്കവാൻ വേണ്ടി ഉപമകളിൽ പറയപ്പെടുന്നു. [ഏശ. അ. ൬. വ. ൯: മത്താ. അ. ൧൩. വ. ൧൪: മർക്കോ. അ. ൪. വ. ൧൨: യോഹ. അ. ൧൨. വ. ൪൦: നട. അ. ൨൮. വ. ൨൬: റോമ. അ. ൧൧. വ. ൮.]

൧൧. എന്നാൽ ഇതാകുന്നു ഉപമ: വിത്തു ദൈവവചനമാകുന്നു.

൧൨. വഴിയരികിലുള്ളവർ വചനം കേൾക്കുന്നവരെങ്കിലും അവർ വിശ്വസിച്ചു രക്ഷപ്രാപിക്കാതിരിക്കേണ്ടതിനു ശത്രു വന്നു അവരുടെ ഹൃദയത്തിൽനിന്നു വചനം എടുത്തുകളയുന്നവരാകുന്നു.

൧൩. പാറമേലുള്ളവരൊ കേൾക്കുമ്പോൾ സന്തോഷത്തോടുകൂടി വചനം സ്വീകരിക്കയും, അവരുടെ വിശ്വാസം താല്ക്കാലികമായിരിക്കുന്നതല്ലാതെ അവക്കു വേരില്ലാതിരിക്കയും, ഇതിനാൽ പരിക്ഷയുടെ സമയത്തു ഇടറിപ്പോകയും ചെയ്യുന്നവരാകുന്നു.

൧൪. മുള്ളുകളുടെ ഇടയിൽ വീണതോ വചനം കേൾക്കുന്നെങ്കിലും ചിന്താകുലതയാലും, ധനത്താലും, ലൌകികദുരാശകളാലും ഞെരുക്കപ്പെടുകയാൽ ഫലം നൽകാത്തവരാകുന്നു.

൧൫. നല്ലനിലത്തേതോ ശുദ്ധവും നല്ലതുമായ ഹൃദയത്തോടുകൂടി വചനംകേട്ടു സംഗ്രഹിച്ചു ക്ഷമയോടുകൂടി ഫലങ്ങൾ നൽകുന്നവരാകുന്നു.

൧൬. വിളക്കകൊളുത്തി, പ്രവേശിക്കുന്ന ഏവനും അതിൻെറ വെളിച്ചം കാണേണ്ടതിനു വിളക്കപീഠത്തിൻെറ മുകളിൽ അതു വെക്കുകയല്ലാതെ, ആരും അതു പാത്രം കൊണ്ടു മറെക്കുകയൊ കട്ടിലിൻെറ കീഴ അതു വെക്കുകയൊ ചെയ്യാറില്ല. [മത്താ. അ. ൫. വ. ൧൫: മർക്കോ. അ. ൪. വ. ൨൧.]

൧൭. എന്തുകൊണ്ടെന്നാൽ വെളിപ്പെട്ടത്തപ്പെടാതെ മറഞ്ഞിരിക്കുന്നതു ഒന്നുമില്ല; അറിയപ്പെടാതെയും വെളിക്കവരാതെയും ഗ്രഢമായിരിക്കുന്നതും ഇല്ല. [മത്താ. അ. ൧൦. വ. ൨൬: മക്കോ. അ ൪. വ. ൨൨.]

൧൮. നിങ്ങൾ എങ്ങനെ കേട്ടിരിക്കുന്നു എന്നു സൂക്ഷിച്ചുകൊള്ളുവിൻ. എന്തുകൊണ്ടെന്നാൽ അക്കുണ്ടോ അവനു കൊടുക്കപ്പെടും; അക്ക് ഇല്ലാതിരിക്കുന്നുവോ തനിക്കു ഉണ്ടെന്നു അവൻ കരുതുന്നതുക്കൂടിയും അവനിൽ നിന്നു എടുക്കപ്പെടും. [മത്താ. അ. ൧൩. വ ൧൨; അ. ൨൫. വ. ൨൯.]

൧൯. അവൻെറ അമ്മയും അവൻെറ സഹോദരന്മാരും അവൻെറ അട്ടക്കൽ വന്നാറെ ജനക്കൂട്ടം നിമിത്തം അവനോട്ട സംസാരിക്കവാൻ അവക്കു കഴിഞ്ഞില്ല. [മത്താ. അ. ൧൨. വ. ൪൬: മക്കോ. അ. ൩. വ. ൩൧.]

൨൦. അപ്പോൾ അവർ അവനോട്ട: നിൻെറ അമ്മയും നിൻെറ സഹോദരന്മാരും പുറത്തുനില്ക്കുന്നു; നിന്നെ കാണ്മവാൻ ആഗ്രഹിക്കുന്നു എന്നു പറഞ്ഞു.

൨൧. അതിനു അവൻ ഉത്തരമായി അവരോട്ട: ദൈവവചനം കേട്ടു അതു ചെയ്യുന്ന ഇവരാകുന്നു എൻെറ അമ്മയും എൻെറ സഹോദരന്മാരും എന്നു അരുളിച്ചെയ്തു.

൨൨. പിന്നെ ഒരു ദിവസം സംഭവിച്ചതു എന്തെന്നാൽ: അവൻ തൻെറ ശിഷ്യന്മാരുമായി പടവിൽ കയറി ഇരുന്ന്: നമുക്കു കടലിൻെറ അക്കരെക്കു പോകാം എന്നു അവരോട്ട അരുളിച്ചെയ്തു. [മത്താ. അ. ൮. വ. ൨൩: മക്കോ. അ. ൪. വ. ൩൫.]

൨൩. അവർ യാത്രചെയ്കയിൽ ഈശോ ഉറങ്ങി. അപ്പോൾ പടവു മുങ്ങുമാറാകത്തക്കവണ്ണം കടലിൽ ചുഴലിക്കാറ്റുണ്ടായി.

൨൪. അപ്പോൾ അവർ അട്ടത്തു ചെന്ന് അവനെ ഉണത്തി അവനോട്ട: ഞങ്ങളുടെ റബ്ബി, ഞങ്ങളുടെ റബ്ബീ, ഞങ്ങൾ നശിക്കാറായിരിക്കുന്നു എന്നു പറയുന്നു. അവനോ എഴുന്നേററു കാററിനേയും വെള്ളത്തിൻെറ ഇളക്കത്തേയും ശകാരിച്ചു. അവ അടങ്ങി; ശാന്തതയുണ്ടായി.

൨൫. പിന്നെ അവൻ അവരോട്ട: നിങ്ങളുടെ വിശ്വാസം എവിടെയാകുന്നു എന്നു ചോദിച്ചു. അവരോ ഭയപ്പെട്ടു: ഇവൻ ആരാകുന്നു? ഇവൻ കാററുകളോട്ടും പിശറുകളോട്ടും കടലിനോട്ടും കല്പിക്കുകയും അവ അവനു കിഴടങ്ങുകയും ചെയ്യുന്നുവല്ലൊ എന്നു തമ്മിൽ പറഞ്ഞു വിസ്മയിച്ചിരുന്നു.

൨൬. അനന്തരം അവർ ഗ്ലിലായിക്കു നേരെ അക്കരെയുള്ള ഗെദ്റായരുടെ ദേശത്തേക്കു യാത്രചെയ്തു.

൨൭. അവൻ കരക്ക് ഇറങ്ങിയപ്പോൾ വളരെക്കാലമായി തന്നിൽ പിശാചുണ്ടായിരുന്ന ഒരു മനുഷ്യൻ പട്ടണത്തിൽനിന്നു അവൻെറ നേരെ വന്നു. അവൻ വസ്ത്രം ധരിച്ചിരുന്നില്ല; പ്രേതാലയങ്ങളിൽ അല്ലാതെ വീട്ടിൽ പാത്തിരുന്നുമില്ല.

൨൮. അവൻ ഈശോയെ കണ്ടപ്പോൾ നിലവിളിച്ചു അവൻെറ മുമ്പാകെ വീണ്: ഉന്നതനായ ദൈവത്തിൻെറ പുത്രനായ ഈശോയേ, ഞങ്ങൾക്കും നിനക്കും എന്ത്? എന്നെ പീഡിപ്പിക്കരുതെന്നു നിന്നോട്ട ഞാൻ പ്രാത്ഥിക്കുന്നു എന്നു ഉയന്നസ്വരത്തിൽ പറഞ്ഞു.

൨൯. എന്തെന്നാൽ (അ) മനുഷ്യനിൽ നിന്നു പുറപ്പെട്ടു പോകുവാൻ ഈശോ അശുദ്ധാത്മാവിനോട്ട കല്പി

ച്ചിരുന്നു. അവൻ അതിന്നു അടിമയായിത്തീൎന്നിട്ടോ ഇതാ! വളരെകാലമായിരുന്നു. അവർ ചങ്ങലകൾകൊണ്ടു ബന്ധിക്കപ്പെട്ടുകയും കാൽവിലങ്ങുകളാൽ സൂക്ഷിക്കപ്പെട്ടുകയും ചെയ്തിരുന്നു. എങ്കിലും അവൻ തന്റെ ബന്ധനങ്ങൾ തകൎക്കുകയും പിശാചിനാൽ മരുഭൂമിയിലേക്ക കൂട്ടികൊണ്ടുപോകപ്പെട്ടുകയും ചെയ്തിരുന്നു.

൩൦. ഈശോ അവനോട്: നിന്റെ പേർ എന്ത്? എന്നു ചോദിച്ചു. വളരെ പിശാചുക്കൾ അവനിൽ പ്രവേശിച്ചിരുന്നതുകൊണ്ട്: ലെഗിയോൻ എന്നു അവൻ അവനോടു പറയുന്നു.

൩൧. പാതാളത്തിലേക്ക പോകുവാൻ തങ്ങളോടു കല്പിക്കരുതെന്നു അവ അവനോടു അപേക്ഷിച്ചിരുന്നു.

൩൨. എന്നാൽ അവിടെ മലയിൽ മേഞ്ഞുനിന്നിരുന്ന വളരെ പന്നികളുടെ ഒരു കൂട്ടം ഉണ്ടായിരുന്നു. ആകയാൽ പന്നികളിൽ പ്രവേശിക്കുവാൻ തങ്ങൾക്ക അനുവാദം കൊടുക്കണമെന്നു അവ അവനോടു അപേക്ഷിച്ചിരുന്നു. അവൻ അവക്ക അനുവാദം കൊടുത്തു.

൩൩. അപ്പോൾ പിശാചുക്കൾ (ആ) മനുഷ്യനിൽനിന്നു പുറപ്പെട്ടു പന്നികളിൽ പ്രവേശിച്ചു. ആ കൂട്ടം മുഴുവൻ പാറയുടെ മുകളിലേക്ക നേരെ പാഞ്ഞു കടലിൽ വീഴുകയും വെള്ളത്തിൽ ശ്വാസംമുട്ടിച്ചാകുകയും ചെയ്തു.

൩൪. മേയിപ്പുകാർ (ഈ) സംഭവിച്ചതു കണ്ടപ്പോൾ ഭയപ്പെട്ട് ഓടിച്ചെന്നു പട്ടണങ്ങളിലും ഗ്രാമങ്ങളിലും അറിയിച്ചു.

൩൫. ആകയാൽ സംഭവിച്ചതു കാണുവാൻ ചിലർ പുറപ്പെട്ടു. അവർ ഈശോയുടെ അടുക്കൽവന്നു, പിശാചുക്കൾ പുറപ്പെട്ടുപോയ ആ മനുഷ്യൻ വസ്ത്രംധരിച്ചും വിനയമുള്ളവനായും ഈശോയുടെ പാദങ്ങളുടെ സമീപത്തു ഇരിക്കുന്നതു കണ്ടു ഭയപ്പെട്ടു.

൩൬. പിശാചുബാധിച്ചിരുന്ന ആ മനുഷ്യൻ എങ്ങനെ സുഖപ്പെടുത്തപ്പെട്ടു എന്നു കണ്ടിരുന്നവർ അവരെ അറിയിക്കയും ചെയ്തു.

൩൭. അപ്പോൾ ഗെദ്റായക്കാരുടെ കൂട്ടം മുഴുവൻ അവനോടു തങ്ങളുടെ അടുക്കൽനിന്നു പോകണം എന്നു അപേക്ഷിച്ചിരുന്നു. എന്തുകൊണ്ടെന്നാൽ അവർ വളരെ ഭയപ്പെട്ടു. ഈശോ പടവുകയറി അവരുടെ അടുക്കൽനിന്നു മടങ്ങിപ്പോകയും ചെയ്തു.

൩൮. പിശാചുക്കൾ പുറപ്പെട്ടുപോയ ആ മനുഷ്യനോ അവന്റെ കൂടെ ഇരിക്കുവാനു അവനോടു അപേക്ഷിച്ചിരുന്നു. എന്നാൽ ഈശോ അവനെ പറഞ്ഞുവിട്ട് അവനോടു അരുളിച്ചെയ്തു:

൩൯. നീ നിന്റെ വീട്ടിലേക്ക മടങ്ങിച്ചെന്ന് ദൈവം നിനക്ക ചെയ്തതു അറിയിക്കുക. ആകയാൽ അവൻ പോയി ഈശോ തനിക്ക ചെയ്തതു പട്ടണത്തിലെങ്ങും അറിയിച്ചിരുന്നു.

൪൦. ഈശോ മടങ്ങിവന്നപ്പോൾ വലിയ ജനക്കൂട്ടം അവനെ കൈക്കൊണ്ടു. എന്തുകൊണ്ടെന്നാൽ എല്ലാവരും അവനെ നോക്കിയിരിക്കയായിരുന്നു.

൪൧. യോആറാശ് എന്നു പേരുള്ള സംഘപ്രമാണിയായ ഒരു മനുഷ്യൻ ഈശോയുടെ കാലുകളുടെ അടുക്കൽ വീണു തന്റെ വീട്ടിൽ പ്രവേശിക്കണമെന്നു അവനോടു അ-

പേക്ഷിച്ചിരുന്നു. [മത്താ. അ. ൯. വ. ൧൮: മർക്കൊ. അ. ൫. വ. ൨൨.]

൪൨. എന്തുകൊണ്ടെന്നാൽ അവന്നു ഉദ്ദേശം പന്ത്രണ്ടു വയസ്സുള്ള ഏകയായ ഒരു പുത്രിയുണ്ടായിരുന്നു: അവൾ മരിക്കാറായിരുന്നു. ഇങ്ങനെ ഈശോ അവനോടുകൂടി പോകുമ്പോൾ വലിയജനക്കൂട്ടം അവനെ തിക്കിയിരുന്നു.

൪൩. പന്ത്രണ്ടു സംവത്സരങ്ങളായിട്ടു രക്തസ്രാവമുള്ളവളും, തൻ്റെ മുതലെല്ലാം വൈദ്യന്മാരുടെ ഇടയിൽ ചെലവാക്കീട്ടും ആരാലും സുഖപ്പെട്ടുത്തപ്പെട്ടുവാൻ കഴിയാത്തവളുമായ ഒരു സ്ത്രീ,

൪൪. അവൻ്റെ പിറകിൽ കൂടി അടുത്തു അവൻ്റെ വസ്ത്രത്തിൻ്റെ അറ്റത്തു തൊട്ടു. ഉടനെ അവളുടെ രക്തസ്രാവം നിലച്ചു.

൪൫. അപ്പോൾ ഈശോ എന്നെ തൊട്ടതാർ ? എന്നു ചോദിച്ചു. എല്ലാവരും നിഷേധിച്ചു പറയുകയിൽ ശെമ്ഓൻകേപ്പായും അവനോടുകൂടിയുള്ളവരും അവനോടു: ഞങ്ങളുടെ റബ്ബി, ജനക്കൂട്ടങ്ങൾ നിന്നെ ഞെക്കുകയും തിക്കുകയും ചെയ്യുന്നു. എന്നിരിക്കെ എന്നെ തൊട്ടതാർ? എന്നു നീ ചോദിക്കുന്നുവൊ എന്നു ചോദിച്ചു.

൪൬. എന്നാൽ അവൻ: ഒരാൾ എന്നെ തൊട്ടിട്ടുണ്ടു്. എന്തുകൊണ്ടെന്നാൽ എന്നിൽനിന്നു ശക്തി പുറപ്പെട്ടു എന്നു ഞാൻ അറിഞ്ഞു എന്നു അരുളിച്ചെയ്തു.

൪൭. ആ സ്ത്രീയാകട്ടെ, സംഗതി അവൻ അറിയാതെ പോയില്ല എന്നു കണ്ടപ്പോൾ വിറച്ചുകൊണ്ടു, വന്നു അവനെ ആരാധിച്ചു് ഏതുകാരണം നിമിത്തം താൻ തൊട്ടു എന്നും എപ്രകാരം ഉടനെ സുഖപ്പെട്ടുത്തപ്പെട്ടു എന്നും സകല ജനങ്ങളുടെയും മുമ്പാകെ പറഞ്ഞു.

൪൮. ഈശോ അവളോടു: എൻ്റെ മകളേ, ധൈര്യത്തോടിരിക്കുക, നിൻ്റെ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു. സമാധാനത്തോടെ പോകുക എന്നു അരുളിച്ചെയ്തു.

൪൯. അവൻ സംസാരിച്ചുകൊണ്ടിരിക്കയിൽതന്നെ സംഘപ്രമുഖിയുടെ വീട്ടിലുള്ളവരിൽ ഒരാൾവന്നു്: നിൻ്റെ മകൾ മരിച്ചുപോയി; ഗുരുവിനെ നീ ബുദ്ധിമുട്ടിക്കേണ്ടാ എന്നു അവനോടു പറഞ്ഞു.

൫൦. എന്നാൽ ഈശോ (ഇതു കേട്ടു് പെൺകുട്ടിയുടെ അപ്പനോടു: നീ ഭയപ്പെടേണ്ടാ; വിശ്വസിക്കുകമാത്രം ചെയ്യുക എന്നാൽ അവൾ ജീവിക്കും എന്നു അരുളിച്ചെയ്തു.

൫൧. ഈശോ വീട്ടിൽവന്നു. ശെമ്ഓനും യാക്കോബും യോഹന്നാനും പെൺകുട്ടിയുടെ അപ്പനും അവളുടെ അമ്മയുമല്ലാതെ ആരും തന്നോടുകൂടി പ്രവേശിക്കുവാൻ അവൻ സമ്മതിച്ചില്ല.

൫൨. എല്ലാവരുമോ അവളെപ്പറ്റി കരയുകയും വിലപിക്കുകയും ചെയ്തിരുന്നു. ഈശോയാകട്ടെ: നിങ്ങൾ കരയേണ്ടാ, എന്തുകൊണ്ടെന്നാൽ അവൾ ഉറങ്ങുകയല്ലാതെ മരിച്ചിട്ടില്ല എന്നു അരുളിച്ചെയ്തു.

൫൩. അവരോ അവൾ മരിച്ചുപോയി എന്നു അറിഞ്ഞിരുന്നതുകൊണ്ടു അവനെ പരിഹസിച്ചിരുന്നു. എന്നാൽ അവൻ എല്ലാവരെയും പുറത്താക്കീട്ടു്,

൫൪. അവളുടെ കൈയ്യുപിടിച്ചു അവളെ വിളിച്ചു്: ബാലേ, എഴുന്നേല്ക്കുക എന്നു അരുളിച്ചെയ്തു.

൫൫. അപ്പോൾ അവളുടെ ആത്മാവു മടങ്ങിവന്നു; അവൾ ഉടനെ

എഴുന്നേററു. അവൾക്കു ഭക്ഷിപ്പാൻ കൊടുക്കുവാൻ അവൻ കല്പിച്ചു.

൫൬. അവളുടെ മാതാപിതാക്കന്മാർ വിസ്മയിച്ചു. അവനോ സംഭവിച്ചതു ആരോടും പറയരുതെന്നു അവരോടു കല്പിച്ചു.

## വ്യാഖ്യാനം.

൧൦. "കണ്ടിട്ടും കാണാതെയും കേട്ടിട്ടും ഗ്രഹിക്കാതെയും ഇരിക്കുവാൻ": മർക്കോ. അ. ൪. വ. ൧൨. വ്യാ. നോക്കുക.

൧൭. "മറഞ്ഞിരിക്കുന്നതു്": മത്താ. അ. ൧൦. വ. ൨൬. വ്യാ. നോക്കുക.

൧൮. "ആൎക്കുണ്ടോ അവനു കൊടുക്കപ്പെട്ടും . . . എടുക്കപ്പെട്ടും": മത്താ. അ. ൧൩. വ. ൧൨. വ്യാ. നോക്കുക.

൧൯. "സഹോദരന്മാർ": മത്താ. അ. ൧൨. വ. ൪൬. വ്യാ. നോക്കുക.

൨൭. "ഒരു മനുഷ്യൻ": മത്താ. അ. ൮. വ. ൨൮. വ്യാ. നോക്കുക.

൩൦. "ലെഗിയോൻ": മർക്കോ. അ. ൫. വ. ൯. വ്യാ. നോക്കുക.

൪൪. "വസ്ത്രത്തിന്റെ അററത്തു": മർക്കോ. അ. ൫. വ. ൨൮. വ്യാ. നോക്കുക.

൫൦. "വിശ്വസിക്കുകമാത്രം ചെയ്യുക": മർക്കോ. അ. ൫. വ. ൩൬. വ്യാ. നോക്കുക.

# അദ്ധ്യായം ൯.

മ്ശിഹാ തന്റെ ശ്ലീഹന്മാരെ അയക്കുന്നതും, അഞ്ചു അപ്പംകൊണ്ടു് അയ്യായിരംപേരെ തൃപ്തരാക്കുന്നതും, രൂപാന്തരപ്പെടുന്നതും, ഒരു പിശാചിനെ പുറത്താക്കുന്നതും.

അനന്തരം ഈശോ തന്റെ പന്ത്രണ്ടുപേരെ വിളിച്ചു സകല പിശാചുക്കളുടെമേലും, രോഗങ്ങൾ സുഖപ്പെടുത്തുവാനും അവൎക്കു ശക്തിയും അധികാരവും കൊടുത്തു്, [മത്താ. അ. ൧൦. വ. ൧: മർക്കോ. അ. ൩. വ. ൧൫.]

൨. ദൈവരാജ്യം പ്രസംഗിക്കുവാനും രോഗികളെ സുഖപ്പെടുത്തുവാനും അവരെ അയച്ചുകൊണ്ടു്,

൩. അവരോടു അരുളിച്ചെയ്തു: നിങ്ങൾ വഴിക്കു വടിയോ, ഭാണ്ഡമോ, അപ്പമോ, പണമോ ഒന്നും എടുക്കരുതു്. രണ്ടു കുപ്പായങ്ങളും നിങ്ങൾക്കുണ്ടാകരുതു്. [മത്താ. അ. ൧൦. വ. ൯: മർക്കോ. അ. ൬. വ. ൮.]

൪. നിങ്ങൾ ഏതുവീട്ടിൽ പ്രവേശിക്കുന്നുവോ അവിടെ പാൎക്കുവിൻ; അവിടെ നിന്നു പുറപ്പെടുകയും ചെയ്യുവിൻ.

൫. എന്നാൽ ആരെങ്കിലും നിങ്ങളെ സ്വീകരിക്കാതിരുന്നാൽ നിങ്ങൾ ആ പട്ടണത്തിൽ നിന്നു പുറപ്പെടുമ്പോൾ നിങ്ങളുടെ കാലുകളിലെ പൊടിക്കുടിയും അവൎക്കു വിരോധമായി സാക്ഷ്യത്തിനായി തട്ടിക്കളയുവിൻ. [നട. അ. ൧൩. വ. ൫൧.]

൬. ഇങ്ങനെ ശ്ലീഹന്മാർ പുറപ്പെട്ടു പട്ടണങ്ങളിലും ഗ്രാമങ്ങളിലും ചുററിനടന്നു പ്രസംഗിക്കുകയും എല്ലാ ഇടത്തും സുഖപ്പെടുത്തുകയുംചെയ്തിരുന്നു.

൭. എന്നാൽ അവൻമൂലം സംഭവിച്ചവയെല്ലാം കേട്ടു ഹേറോദേസ് തെത്രാൎക്കാ വിസ്മയിച്ചിരുന്നു. എന്തുകൊണ്ടെന്നാൽ യോഹന്നാൻ മരിച്ചവരിൽനിന്നു ഉയിൎത്തു എന്നു ചി

ലർ പറഞ്ഞിരുന്നു.[മത്താ. അ. ൧൪. വ. ൧: മർക്കോ. അ. ൬. വ. ൧൪.]

൮. എന്നാൽ ഏലിയാ കാണപ്പെട്ടു എന്നു മററു ചിലരും, പണ്ടത്തെ പ്രവാചകന്മാരിൽ ഒരു പ്രവാചകൻ ഉയിർത്തു എന്നു വേറെ ചിലരും പറഞ്ഞിരുന്നു.

൯. ഹേറോദേസോ: യോഹന്നാൻെറ തല ഞാൻ വെട്ടി, എന്നാൽ ഞാൻ ഇവ കേൾക്കുന്ന ഇവൻ ആരാകുന്നു എന്നു പറഞ്ഞു; അവനെകാണ്മാൻ ആഗ്രഹിച്ചിരുന്നു.

൧൦ പിന്നെ ശ്ലീഹന്മാർ മടങ്ങി വന്നപ്പോൾ തങ്ങൾ ചെയ്തതെല്ലാം അവർ ഈശോയെ അറിയിച്ചു. അപ്പോൾ അവൻ ബേത്സയ്ദായിലെ ഒരു വിജനസ്ഥലത്തേക്കു അവരെ തനിയേ കൂട്ടിക്കൊണ്ടുപോയി.

൧൧. എന്നാൽ ജനക്കൂട്ടങ്ങൾ (ഇതു) അറിഞ്ഞപ്പോൾ അവൻെറ പിന്നാലെ പോയി. അവൻ അവരെ കൈക്കൊണ്ടു ദൈവരാജ്യത്തെപ്പററി അവരോടു സംസാരിക്കയും, രോഗശാന്തി ആവശ്യപ്പെട്ടിരുന്നവരെ സുഖപ്പെടുത്തുകയും ചെയ്തിരുന്നു.

൧൨. പകൽ ചാഞ്ഞുതുടങ്ങിയപ്പോഴോ അവൻെറ ശിഷ്യന്മാർ അടുത്തു: നാം വിജനസ്ഥലത്തു ആയിരിക്കകൊണ്ടു ജനക്കൂട്ടങ്ങൾ നമുക്കു ചുററുമുള്ള പട്ടണങ്ങളിലേക്കും നാട്ടിൻപുറങ്ങളിലേക്കും പോയി അവിടങ്ങളിൽ പാർക്കുവാനും തങ്ങൾക്കു ഭക്ഷണസാധനം കണ്ടെത്തുവാനുമായി അവരെ പിരിച്ചുവിടുക എന്നു അവനോടു പറയുന്നു. [മത്താ. അ. ൧൪. വ. ൧൫: മർക്കോ. അ. ൬. വ. ൩൬.]

൧൩. ഈശോ അവരോടു: നിങ്ങൾ തന്നെ അവർക്കു ഭക്ഷിക്കുവാൻ കൊടുക്കുവിൻ എന്നു അരുളിച്ചെയ്തു. അവരാ: ഞങ്ങൾ പോയി ഈ ജനത്തിനെല്ലാംവേണ്ടി ഭക്ഷണസാധനം വാങ്ങിക്കാഞ്ഞാൽ അഞ്ചപ്പങ്ങളിലും രണ്ടുമത്സ്യങ്ങളിലും കൂടുതലായി ഞങ്ങളുടെ പക്കൽ ഇല്ല എന്നു പറയുന്നു. [യോഹ. അ. ൬. വ. ൯.]

൧൪. എന്തുകൊണ്ടെന്നാൽ ഉദ്ദേശം അയ്യായിരം പുരുഷന്മാരുണ്ടായിരുന്നു. ഈശോ അവരോടു: പന്തിയിൽ അമ്പതുപേർവീതം പന്തികളായി അവരെ ഇരുത്തുവിൻ എന്നു അരുളിച്ചെയ്യുന്നു.

൧൫. ശിഷ്യന്മാർ അങ്ങനെ ചെയ്തു: എല്ലാവരെയും ഇരുത്തി.

൧൬. അനന്തരം ഈശോ ആ അഞ്ചപ്പങ്ങളും രണ്ടുമത്സ്യങ്ങളും എടുത്തു സ്വർഗ്ഗത്തിലേക്കു നോക്കി ആശീർവ്വദിച്ചു മുറിച്ചു ജനക്കൂട്ടത്തിനു വിളമ്പുവാനായി തൻെറ ശിഷ്യന്മാർക്കു കൊടുത്തു.

൧൭. എല്ലാവരും ഭക്ഷിച്ചു തൃപ്തരായി. ശേഷിച്ച കഷണങ്ങൾ അവർ പന്ത്രണ്ടു കൊട്ട എടുത്തു.

൧൮. പിന്നെ അവൻ തനിയേ പ്രാർത്ഥിക്കകയിൽ, അവൻെറ ശിഷ്യന്മാരും അവനോടുകൂടെ (ഉണ്ടായിരിക്കെ), അവൻ അവരോടു: ഞാൻ ആരാകുന്നു എന്നാണു ജനക്കൂട്ടങ്ങൾ എന്നെപ്പററിപ്പറയുന്നതു് എന്നു അന്വേഷണംചെയ്തു ചോദിച്ചു. [മത്താ. അ. ൧൬. വ. ൧൩: മർക്കോ. അ. ൮. വ. ൨൭.]

൧൯. അവർ ഉത്തരമായി: സ്നാപകയോഹന്നാൻ എന്നും, മററു ചിലർ ഏലിയാ എന്നും, വേറെ ചിലരോ പണ്ടത്തെ പ്രവാചകന്മാരിൽ ഒരു പ്രവാചകൻ ഉയിർത്തു എന്നും (പറയുന്നു എന്നു) പറയുന്നു.

൨൦. അവൻ അവരോടു ചോദി
ക്കുന്നു: എന്നാൽ ഞാൻ ആരാകുന്നു
എന്നാണു നിങ്ങൾ പറയുന്നതു്? ശെ
മ്ഓൻ ഉത്തരമായി പറഞ്ഞു: ദൈ
വത്തിന്റെ മ്ശിഹാ.

൨൧. അവനോ ഇതു ആരോടും
പറയരുതെന്നു അവരെ മുടക്കുകയും
അവരോടു കല്പിക്കുകയും ചെയ്തു.

൨൨. മാത്രമല്ല, മനുഷ്യപുത്രൻ
വളരെയൊക്കെ വിധ അനുഭവിക്കു
കയും, മൂപ്പന്മാരാലും പ്രധാനാചാര്യ
ന്മാരാലും നിയമജ്ഞന്മാരാലും പരി
ത്യജിക്കപ്പെടുകയും, അവർ അവനെ
കൊല്ലുകയും, അവൻ മൂന്നാംദിവസം
ഉയിർത്തെഴുന്നേല്ക്കുകയും ചെയ്യുവാ
നിരിക്കുന്നു എന്നു അവൻ അവരോടരു
ളിച്ചെയ്തു. [മത്താ. അ. ൧൬. വ.
൨൧: മർക്കോ. അ. ൮. വ. ൩൧; അ.
൯. വ. ൩൦.]

൨൩. പിന്നെ അവൻ എല്ലാവ
രുടെയും മുമ്പാകെ (ഇങ്ങനെ) അരു
ളിച്ചെയ്തു: എന്റെ പിന്നാലെ
വരുവാൻ മനസ്സുള്ളവൻ തന്നെത്താ
ന്നെ പരിത്യജിച്ചു എല്ലാദിവസവും
തന്റെ കുരിശു എടുത്തുകൊണ്ടു എ
ന്റെപിന്നാലെ വരട്ടെ. [മത്താ. അ.
൧൦. വ. ൩൮: അ. ൧൬. വ. ൨൪:
മർക്കോ. അ. ൮. വ. ൩൪: ലൂ. അ.
൧൪. വ. ൨൭.]

൨൪. എന്തുകൊണ്ടെന്നാൽ ത
ന്റെ ജീവനെ രക്ഷിക്കുവാൻ ആഗ്ര
ഹിക്കുന്നവൻ അതു നശിപ്പിക്കും:
എന്നെക്കുറിച്ചു തന്റെ ജീവനെ ന
ശിപ്പിക്കുന്നവൻ ആരോ അവൻ അ
തു രക്ഷിക്കും. [ലൂ. അ. ൧൭. വ.
൩൩: യോഹ. അ. ൧൨. വ. ൨൫.]

൨൫. എന്തുകൊണ്ടെന്നാൽ ഒരു മ
നുഷ്യൻ ലോകംമുഴുവൻ അവകാശ
പ്പെടുത്തീട്ടു് തന്റെ ആത്മാവിനെ
നശിപ്പിക്കുകയൊ നഷ്ടമാക്കുകയൊ
ചെയ്താൽ അവനു എന്തുപ്രയോജന
മുണ്ടാകുന്നു?

൨൬. എന്നാൽ എന്നെക്കുറിച്ചും
എന്റെ വചനങ്ങളെക്കുറിച്ചും ആ
രെങ്കിലും ലജ്ജിച്ചാൽ അവനെക്കുറി
ച്ചു മനുഷ്യപുത്രൻ, അവൻ തന്റെ
പിതാവിന്റെ മഹത്വത്തിൽ ത
ന്റെ പരിശുദ്ധ ദൂതന്മരോടുകൂടി
വരുമ്പോൾ, ലജ്ജിക്കും. [മത്താ. അ.
൧൦. വ. ൩൩: മർക്കോ. അ. ൮. വ.
൩൮: ൨ തിമൊ. അ. ൨. വ. ൧൨.]

൨൭. ഞാൻ നിങ്ങളോടു സത്യം
പറയുന്നു: തങ്ങൾ ദൈവരാജ്യം കാ
ണുവോളം മരണം ആസ്വദിക്കയി
ല്ലാത്ത ചിലർ ഇവിടെ നില്ക്കുന്നവ
രിലുണ്ടു്. [മത്താ. അ. ൧൬. വ. ൨൮:
മർക്കോ. അ. ൮. വ. ൩൯.]

൨൮. ഈ വാക്കുകളുടെശേഷം ഉ
ദ്ദേശം എട്ടുദിവസങ്ങൾ കഴിഞ്ഞു
സംഭവിച്ചതു എന്തെന്നാൽ: ഈശോ
ശെമ്ഓനെയും, യാക്കോബിനെയും,
യോഹന്നാനെയും കൂട്ടികൊണ്ടുപോ
യി. അവൻ പ്രാർത്ഥിക്കുവാനായി ഒരു
പർവ്വതത്തിൽ കയറി. [മത്താ. അ.
൧൭. വ. ൧: മർക്കോ. അ. ൯. വ. ൧.]

൨൯. അവൻ പ്രാർത്ഥിക്കുകയിൽ
അവന്റെ മുഖഭാവം മാറി; അവ
ന്റെ വസ്ത്രങ്ങൾ വെള്ളയായി പ്ര
കാശിച്ചിരുന്നു.

൩൦. ഇതാ! രണ്ടുമനുഷ്യർ അവ
നോടുകൂടി സംസാരിച്ചുകൊണ്ടിരു
ന്നു. അവർ (൩൧) «മഹത്വത്തോടു
കൂടി കാണപ്പെട്ട» മൂശെയും ഏലി
യായും ആയിരുന്നു.

൩൧. (൩൦) അവരോ ഓറെശ്ലെ
മ്മിൽ നിവൃത്തിയാകുവാനിരുന്ന അവ
ന്റെ നിര്യാണത്തെപ്പറ്റി സംസാ
രിച്ചുകൊണ്ടിരുന്നു.

൩൨. ശെമ്ഓനും അവനോടു
കൂടിയുള്ളവരും ഉറക്കത്താൽ ഭാര

പ്പെട്ടിരുന്നു. അവർ എല്ലാം ഉണരുകയും അവന്റെ മഹത്വവും അവന്റെ അടുക്കൽ നിന്നിരുന്ന ആ രണ്ടു മനുഷ്യരെയും കാണുകയും ചെയ്തു.

൩൩. പിന്നെ അവർ അവനിൽനിന്നു അകലുവാൻ തുടങ്ങിയപ്പോൾ ശെമ്ഓൻ ഈശോയോടു: റബ്ബി, നാം ഇവിടെ ഇരിക്കുന്നതു നല്ലതാകുന്നു. ഞങ്ങൾ മൂന്നു കൂടാരങ്ങൾ ഉണ്ടാക്കാം; നിനക്കു ഒന്നു, മൂശെക്കും ഒന്നു, ഏലിയായിക്കും ഒന്നു എന്നു പറഞ്ഞു. താൻ എന്തു പറയുന്നു എന്നു അവൻ അറിഞ്ഞിരുന്നുമില്ല.

൩൪. അവൻ ഇവ പറഞ്ഞപ്പോൾ ഒരു മേഘം വന്നു അവരെ മറച്ചു. മൂശെയും ഏലിയായും മേഘത്തിലേക്കു പ്രവേശിച്ചതു കണ്ടു് അവർ ഭയപ്പെട്ടു.

൩൫. മേഘത്തിൽനിന്നു്: എന്റെ പ്രിയപുത്രൻ ഇവനാകുന്നു: ഇവന്റെ വാക്കുകേൾക്കുവിൻ എന്നു പറയുന്ന ഒരു സ്വരമുണ്ടാകയും ചെയ്തു. [൨. പത്രോ. അ. ൧. വ. ൧൭.]

൩൬. സ്വരം ഉണ്ടായപ്പോൾ ഈശോ മാത്രം കാണപ്പെട്ടു. അവരോ മൌനം കാത്തു; തങ്ങൾ കണ്ടകാര്യം ആ നാളുകളിൽ ആരോടും അവർ പറഞ്ഞില്ല.

൩൭. അതിന്റെ പിറേറ്റിവസം സംഭവിച്ചതു എന്തെന്നാൽ: അവർ പർവ്വതത്തിൽനിന്നു ഇറങ്ങുകയിൽ വളരെ ജനക്കൂട്ടം അവനു എതിരേ ചെന്നു.

൩൮. അപ്പോൾ ആ ജനക്കൂട്ടത്തിൽനിന്നു ഒരു മനുഷ്യൻ നിലവിളിച്ചു പറഞ്ഞു: ഗുരോ, എന്നെ കടാക്ഷിക്കേണമേ എന്നു നിന്നോടു ഞാൻ അപേക്ഷിക്കുന്നു: എനിക്കുള്ള ഏകമകനെ, [മത്താ. അ. ൧൭. വ. ൧൪: മർക്കോ. അ. ൯. വ. ൧൭.]

൩൯. ഒരാത്മാവു ബാധിച്ചു; അവൻ പെട്ടെന്നു നിലവിളിക്കുകയും, അവന്റെ പല്ലുകൾ കടിക്കുകയും, നുര പുറപ്പെടുത്തുകയും ചെയ്യുന്നു. അതു അവനെ പിഡിപ്പിച്ചു കഴിയുമ്പോൾ അല്പമെന്നു അവനെ വിട്ടു മാറുന്നു.

൪൦. അതിനെ പുറത്താക്കുവാൻ നിന്റെ ശിഷ്യന്മാരോടു ഞാൻ അപേക്ഷിച്ചു; അവർക്കു കഴിഞ്ഞില്ല.

൪൧. ഈശോയോ മറുപടിയായി: ഹാ! വിശ്വാസമില്ലാത്ത ദുഷിച്ച തലമുറയേ! ഞാൻ എത്രത്തോളം നിങ്ങളുടെ അടുക്കൽ ഉണ്ടായിരിക്കും? നിങ്ങളോടു ക്ഷമിക്കും? നിന്റെ മകനെ ഇവിടെ കൊണ്ടുവരിക എന്നു അരുളിച്ചെയ്തു.

൪൨. അവൻ അവനെ കൊണ്ടുവരുമ്പോൾതന്നെ ആ പിശാചു അവനെ തള്ളിയിട്ടു് അവനെ അലട്ടി.

൪൩. ഈശോയോ ആ അശുദ്ധാത്മാവിനെ ശകാരിക്കുകയും, ബാലനെ സുഖപ്പെടുത്തുകയും, അവനെ അവന്റെ അപ്പനു കൊടുക്കുകയും ചെയ്തു.

൪൪. ദൈവത്തിന്റെ മഹത്വത്തെപ്പററി എല്ലാവരും വിസ്മയിച്ചു. ഇങ്ങനെ ഈശോ ചെയ്യുന്ന സകലത്തെയുംകുറിച്ചു ഏവനും വിസ്മയിച്ചിരിക്കയിൽ അവൻ തന്റെ ശിഷ്യന്മാരോട്: നിങ്ങൾ ഈ വചനങ്ങൾ നിങ്ങളുടെ ചെവികളിൽ സംഗ്രഹിച്ചുകൊള്ളുവിൻ: എന്തുകൊണ്ടെന്നാൽ മനുഷ്യപുത്രൻ മനുഷ്യരുടെ കൈകളിൽ ഏല്പിക്കപ്പെടുവാനിരിക്കുന്നു എന്നു അരുളിച്ചെയ്തു.

൪൫. എന്നാൽ അവർ ഈ വാക്കു ഗ്രഹിച്ചില്ല. എന്തുകൊണ്ടെന്നാൽ അവർ അതു അറിയാതിരിക്കത്തക്കവണ്ണം അവരിൽനിന്നു അതു മറഞ്ഞിരു

ന്നു. ഈ വാക്കിനെപ്പററിത്തന്നെ അവനോട്ട ചോദിക്കുവാൻ അവർ ഭയപ്പെട്ടുമിരുന്നു.

൪൬. തങ്ങളിൽ വലിയവൻ ആരാകുന്നു എന്നൊരു വിചാരവും അവരിൽ കടന്നുകൂടി. [മത്താ. അ. ൧൮. വ. ൧: മർക്കോ. അ. ൯. വ. ൩൩.]

൪൭. എന്നാൽ ഈശോ അവരുടെ ഹൃദയങ്ങളുടെ വിചാരം അറിഞ്ഞ് ഒരു പൈതലിനെ എടുത്തു അവനെ തൻെറ അടുക്കൽ നിറുത്തി:

൪൮. ഇവനെപ്പോലെയുള്ള ഒരു പൈതലിനെ എൻെറ നാമത്തിൽ സ്വീകരിക്കുന്ന ഏവനും എന്നെയാകുന്നു സ്വീകരിക്കുന്നത്. എന്നെ സ്വീകരിക്കുന്നവനോ എന്നെ അയച്ചവനെ സ്വീകരിക്കുന്നു. എന്തുകൊണ്ടെന്നാൽ നിങ്ങളേവരിലും ചെറിയവൻ ആരോ അവൻ വലിയവനായിരിക്കും എന്നു അവരോട്ട അരുളിച്ചെയ്തു.

൪൯. അപ്പോൾ യോഹന്നാൻ ഉത്തരമായി: ഞങ്ങളുടെ റബ്ബീ, ഒരുത്തൻ നിൻെറ നാമത്തിൽ പിശാചുക്കളെ പുറത്താക്കുന്നതു ഞങ്ങൾ കണ്ടു. എന്നാൽ അവൻ ഞങ്ങളോട്ട കൂടി നിൻെറ പിന്നാലെ വരായ്കകൊണ്ടു ഞങ്ങൾ അവനെ മുടക്കി എന്നു പറഞ്ഞു.

൫൦. ഈശോ അവരോട്ട അരുളിച്ചെയ്യുന്നു: നിങ്ങൾമുടക്കേണ്ടാ. എന്തുകൊണ്ടെന്നാൽ നിങ്ങൾക്കു വിരോധിയല്ലാത്തവൻ നിങ്ങൾക്കുവേണ്ടിയുള്ളവനാകുന്നു.

൫൧. പിന്നെ സംഭവിച്ചതു എന്തെന്നാൽ: അവൻെറ ആരോഹണത്തിൻെറ നാളുകൾ പൂർത്തിയായിവരവേ അവൻ ഓറെശ്ലെമിലേക്കു പോകുവാൻ ഉറപ്പായി നിശ്ചയിച്ച്,

൫൨. തനിക്കു മുമ്പായി ദൂതന്മാരെ അയച്ചു. അവർപോയി അവനുവേണ്ടി തയ്യാർചെയ്യുവാൻ ശമ്റായക്കാരുടെ ഒരു പട്ടണത്തിൽ പ്രവേശിച്ചു.

൫൩. എന്നാൽ, അവൻ ഓറെശ്ലെമിലേക്കു പോകുവാൻ നിശ്ചയിച്ചിരുന്നതുകൊണ്ട്, അവർ അവനെ കൈക്കൊണ്ടില്ല.

൫൪. അവൻെറ ശിഷ്യന്മാരായ യാക്കോബും യോഹന്നാനും (ഇതു) കണ്ടപ്പോൾ: ഞങ്ങളുടെ കർത്താവേ, ഏലിയാ കൂടിയും ചെയ്തതുപോലെ, ആകാശത്തുനിന്നു തീ ഇറങ്ങി അവരെ ദഹിപ്പിക്കുവാൻ ഞങ്ങൾ പറയുന്നതിനു നിനക്കു ഇഷ്ടമുണ്ടോ? എന്നു അവനോട്ട ചോദിക്കുന്നു.

൫൫. അപ്പോൾ അവൻ തിരിഞ്ഞു അവരെ ശകാരിച്ച് അരുളിച്ചെയ്തു: നിങ്ങൾ ഏതു ആത്മാവുള്ളവർ ആകുന്നു എന്നു നിങ്ങൾ അറിയുന്നില്ല.

൫൬. എന്തുകൊണ്ടെന്നാൽ മനുഷ്യപുത്രൻ ആത്മാക്കളെ രക്ഷിക്കുവാനല്ലാതെ നശിപ്പിക്കുവാനല്ല വന്നിരിക്കുന്നത്. പിന്നെ അവർ വേറൊരു പട്ടണത്തിലേക്കു പോയി. [യോഹ. അ. ൩. വ. ൧൭; അ. ൧൨. വ. ൪൭.]

൫൭. അവർ വഴിയേ പോകയിൽ ഒരു മനുഷ്യൻ അവനോട്ട: എൻെറ കർത്താവേ, നീ പോകുന്ന ഇടത്തേക്കു നിൻെറ പിന്നാലെ ഞാനുംപോരട്ടെയൊ? എന്നു ചോദിച്ചു.

൫൮. ഈശോ അവനോട്ട: കുറുനരികൾക്കു അളകളും ആകാശപ്പറവകൾക്കു കൂടുമുണ്ട്. എന്നാൽ മനുഷ്യപുത്രനു തൻെറ തലചാരുവാൻ സ്ഥലമില്ല എന്നു അരുളിച്ചെയ്യുന്നു. [മത്താ. അ. ൮. വ. ൨൦.]

൫൯. പിന്നെ അവൻ വേറൊരുത്തനോട്ട: എൻെറ പിന്നാലെ വരി

ക എന്ന അരുളിച്ചെയ്തു. എന്നാൽ അവൻ: എന്റെ കർത്താവേ, ഞാൻ ആദ്യമേ പോയി എന്റെ അപ്പനെ സംസ്കരിക്കുവാൻ എനിക്ക അനുവാദം തരണമേ എന്ന അവനോട്ട അപേക്ഷിച്ചു.

൬൦. ഈശോ അവനോട്ട: മരിച്ചവർ തങ്ങളുടെ മരിച്ചവരെ സംസ്കരിച്ചുകൊള്ളട്ടെ, നീ പോയി ദൈവരാജ്യം പ്രസംഗിക്കുക എന്ന അരുളിച്ചെയ്തു.

൬൧. വേറൊരുത്തൻ അവനോട്ട: എന്റെ കർത്താവേ, ഞാൻ നിന്റെ പിന്നാലെ വരാം. എന്നാൽ ഞാൻ ആദ്യമേ പോയി എന്റെ വീട്ടുകാരോട്ട സലാമ്പറഞ്ഞുപോരുവാൻ എനിക്ക അനുവാദം തരണമേ എന്ന പറഞ്ഞു.

൬൨. ഈശോ അവനോട്ട: കലപ്പകൊഴുവിന്മേൽ തന്റെ കൈവെച്ചശേഷം തന്റെ പിമ്പിലേക്ക തിരിഞ്ഞുനോക്കുന്ന ഒരുത്തനും ദൈവരാജ്യത്തിന്ന തക്കവനല്ല എന്ന അരുളിച്ചെയ്തു.

## വ്യാഖ്യാനം.

൩. "വടി": മത്താ. അ. ൧൦. വ. ൧൦. വ്യാ. നോക്കുക.

൪. "അവിടെനിന്ന പുറപ്പെടുക": സാധാരണ ഗ്രീ. പ്രതികളിലും ഇങ്ങനെയാണ കാണുന്നത്. ല. മുതലായ വേറെ ചില ഭാഷാപ്രതികളിൽ 'അവിടെനിന്ന പുറപ്പെടരുത്' എന്ന പറഞ്ഞിരിക്കുന്നു. ഒരു നഗരത്തിൽ ചെന്നാൽ വീട്ടുമാറിമാറിപ്പോകാതെ അവിടെ താമസിക്കുന്ന കാലത്തോളം അതേ വീട്ടിൽതന്നെ താമസിക്കുവാനാണ് മ്ശിഹാ ശിഷ്യരോട്ടുപദേശിച്ചതെന്ന മറ്റു സുവിശേഷങ്ങളിൽ (മത്താ. അ. ൧൦. വ. ൧൧: മർക്കോ. അ. ൬. വ. ൧൦.) നിന്ന വിശദമാകുന്നു. അതിനാൽ വി. ലൂക്കായുടെ ഈ വാക്യത്തിൽ നിഷേധാർത്ഥം ജനിപ്പിക്കുന്ന പദം ഇല്ലെന്നിരുന്നാലും മറ്റു സുവിശേഷങ്ങളിലെ അർത്ഥം തന്നെയാണ വ്യാഖ്യാതാക്കൾ ഇവിടെയും ഗ്രഹിക്കുന്നത്. 'അവിടെ പാർക്കുവിൻ; അവിടെനിന്ന പുറപ്പെടുകയും ചെയ്യുവിൻ' എന്നതിന്ന നഗരം വിട്ടുപോകുമ്പോൾ ആ വീട്ടിൽനിന്ന പുറപ്പെട്ടുവാൻ തക്കവണ്ണം അവിടെത്തന്നെ പാർക്കുവിൻ എന്ന അർത്ഥം ഗ്രഹിക്കേണ്ടതാണ്.

൭. "തെത്ത്റാർക്കാ": മത്താ. അ. ൧൪. വ. ൧. വ്യാ. നോക്കുക.

൨൦. "ശെമ്ഓൻ ഉത്തരമായിപറഞ്ഞു": മത്താ. അ. ൧൬. വ. ൧൬. വ്യാ. നോക്കുക.

൨൪. "തന്റെ ജീവനെ രക്ഷിക്കുവാൻ ആഗ്രഹിക്കുന്നവൻ അതു നശിപ്പിക്കുന്നു": മത്താ. അ. ൧൦. വ. ൩൯. വ്യാ. നോക്കുക.

൨൭. "ദൈവരാജ്യം": മത്താ. അ. ൧൬. വ. ൨൮. വ്യാ. നോക്കുക.

൨൮. "ഉദ്ദേശം എട്ടു ദിവസങ്ങൾ കഴിഞ്ഞു": മത്താ. അ. ൧൭. വ. ൧. വ്യാ. നോക്കുക.

൪൯. "ഒരുത്തൻ": മർക്കോ. അ. ൯. വ. ൩൮. വ്യാ. നോക്കുക.

൫൧. "ഓറെശ്ലെമിലേക്ക പോകുവാൻ ഉറപ്പായി നിശ്ചയിച്ചു": സുറി., ഗ്രീ., ല., എത്തിയോപ്പിയൻ പ്രതികളിലെ അനുപദമായ അർത്ഥം "ഓറെശ്ലെമിലേക്ക പോകുവാൻ അവൻ തന്റെ മുഖം ഉറപ്പിച്ചു" എന്നാണ. ഇതു ഒരു എബ്രായ കഥനാരീതിയെന്നേയുള്ളു. മിക്കവാറും ഈവിധമുള്ള കഥനങ്ങൾ ൨. രാജ. അ. ൧൨. വ. ൧൭: ഏറ. അ. ൪൨. വ. ൧൫: ഹസ്കി. അ. ൪. വ. ൩. ഇവയിലും കാണാം. പേഷ്യൻപ്രതി വിവർത്തനം ചെയ്തിരിക്കുന്നതുപോലെ 'ദൃഢനിശ്ചയം ചെയ്തു' എന്നേ അർത്ഥമുള്ളു. 'മുഖം തിരിച്ചു' എന്ന അറ.ൽ കാണുന്നതും മേൽ കാണിച്ച അ

ത്ഥത്തിൽ നിന്നു വിഭിന്നമല്ലെന്നു ആലോചനകൊണ്ടറിയാവുന്നതാണല്ലൊ. ൫൧-ലെ പദാൎത്ഥവും 'അവന്റെ മുഖം തിരിഞ്ഞിരുന്നു' എന്നാണ്.

൫൩. "കൈക്കൊണ്ടില്ല": ശമ്റായക്കാർ ഗർസീം പൎവ്വതത്തിലാണ ആരാധന നടത്തിയിരുന്നതു്. യഹൂദന്മാരോടും അവരുടെ ആരാധനാസ്ഥലത്തോടും അവൎക്കു വിരോധമുണ്ടായിരുന്നു. അതിനാലാണ ഓറെശ്ലെമത്തെക്ക പോയിരുന്ന ഈശോയെയും ശിഷ്യന്മാരെയും അവർ കൈക്കൊള്ളാതിരുന്നതു്.

൫൪. "ഏലിയാ . . . ചെയ്തതുപോലെ": ഈ വാക്കുകൾ ഗ്രീ. മുതലായ പല പ്രതികളിലും ഉള്ളതാണ്. ല. വിവൎത്തനത്തിൽ ഈ വാക്കുകൾ കാണുന്നില്ല.— യാക്കോബിന്റെയും യോഹന്നാന്റെയും തീക്ഷ്ണതമൂലമായിരിക്കാം അവൎക്കു "ബ്നൈറെഗ്ഗെശ്" എന്നു പേരുണ്ടായതു്. മൎക്കൊ. അ. ൩. വ. ൧൭. ൻ്യ. നോക്കുക.

൬൦. "മരിച്ചവർ . . . മരിച്ചവരെ സംസ്കരിച്ചുകൊള്ളട്ടെ": മത്താ. അ. ൮. വ. ൨൨. ൻ്യ. നോക്കുക.

൬൨. "കലപ്പ . . . കൈവെച്ചശേഷം": പഴഞ്ചൊല്ലും അലങ്കാരപ്രയോഗവുമാണ്.

## അദ്ധ്യായം ൧൦.

മ്ശിഹാ തന്റെ എഴുപത്തുരണ്ടു ശിഷ്യന്മാരെ
അയയ്ക്കുന്നതും അവൎക്കു നൽകിയ ഉപദേശവും.
ഗുണവാനായ ശമ്റായൻ.

ഇവയുടെ ശേഷം ഈശോ തന്റെ ശിഷ്യന്മാരിൽനിന്നു വേറെ എഴുപതുപേരെ വേർതിരിച്ചു, താൻ പോകുവാനിരുന്ന എല്ലാ സ്ഥലങ്ങളിലേക്കും നഗരങ്ങളിലേക്കും തനിക്കു മുമ്പെ അവരെ ഈരണ്ടുപേരായി അയച്ചുകൊണ്ടു്,

൨. അവരോടു അരുളിച്ചെയ്തു: കൊയിത്തു വലുതു; വേലക്കാരോ ചുരുക്കം. അതുകൊണ്ടു തന്റെ കൊയിത്തിനു വേലക്കാരെ അയയ്ക്കുവാൻ കൊയിത്തിന്റെ ഉടമസ്ഥനോടു നിങ്ങൾ പ്രാൎത്ഥിക്കുവിൻ. [മത്താ. അ. ൯ വ. ൩൭.]

൩. പോകുവിൻ. ഇതാ! ചെന്നായ്ക്കളുടെ ഇടയിൽ കുഞ്ഞാടുകളെപ്പോലെ നിങ്ങളെ ഞാൻ അയയ്ക്കുന്നു. [മത്താ. അ. ൧൦. വ. ൧൬.]

൪. സഞ്ചികളൊ, ഭാണ്ഡങ്ങളൊ, ചെരിപ്പുകളൊ നിങ്ങൾക്കായി നിങ്ങൾ എടുക്കരുതു്. വഴിയിൽവെച്ചു നിങ്ങൾ ആരോടും സ്വസ്തി പറയുകയും അരുതു്. [മത്താ. അ. ൧൦. വ. ൧൦: മൎക്കൊ. അ. ൬. വ. ൮. ൪. രാജ. അ. ൪. വ. ൨൯.]

൫. നിങ്ങൾ ഏതൊരു ഭവനത്തിലും (വീട്ടിൽ) പ്രവേശിക്കുമ്പോൾ: ഈ വീട്ടിനു സമാധാനം എന്നു ആദ്യമെ പറയുവിൻ.

൬. സമാധാനപുത്രൻ അവിടെയുണ്ടെങ്കിൽ നിങ്ങളുടെ സമാധാനം അവന്മേൽ വസിക്കും. ഇല്ലെങ്കിലോ നിങ്ങളുടെ സമാധാനം നിങ്ങളിലേക്കു മടങ്ങും.

൭. അവരുടെ വകയിൽ നിന്നു ഭക്ഷിച്ചും പാനംചെയ്തുംകൊണ്ടു അതേ വീട്ടിൽ തന്നെ പാൎക്കുവിൻ. എന്തുകൊണ്ടെന്നാൽ വേലക്കാരൻ തന്റെ കൂലിക്ക് അർഹനാകുന്നു. നിങ്ങൾ (ഒരു) വീട്ടിൽനിന്നു (മറ്റൊരു) വീട്ടിലേക്കു മാറിപ്പോകരുതു്. [ആവൎത്ത. അ. ൨൪. വ. ൧൪: മത്താ. അ. ൧൦. വ. ൧൦: ൧ തിമൊ. അ. ൫. വ. ൧൮.]

൮. നിങ്ങൾ ഏതെങ്കിലും പട്ട

ണത്തിൽ പ്രവേശിക്കുകയും നിങ്ങളെ അവർ കൈക്കൊള്ളുകയും ചെയ്യുമ്പോൾ നിങ്ങൾക്കു വിളമ്പപ്പെടുന്നതു നിങ്ങൾ ഭക്ഷിക്കുവിൻ.

൯. അതിൽ രോഗബാധിതരായിരിക്കുന്നവരെ സുഖപ്പെടുത്തുവിൻ; ദൈവരാജ്യം നിങ്ങൾക്കു സമീപിച്ചിരിക്കുന്നു എന്നു അവരോടു പറയുകയും ചെയ്യുവിൻ.

൧൦. എന്നാൽ നിങ്ങൾ ഏതെങ്കിലും പട്ടണത്തിൽ പ്രവേശിക്കയും നിങ്ങളെ അവർ കൈക്കൊള്ളാതിരിക്കയും ചെയ്യുമ്പോൾ നിങ്ങൾ തെരുവീഥിയിൽ ഇറങ്ങി: (൧൧)

൧൧. നിങ്ങളുടെ പട്ടണത്തിൽ നിന്നു ഞങ്ങളുടെ കാലുകളിൽ പററിയ പൊടികൂടിയും നിങ്ങൾക്കായി ഞങ്ങൾ കുടഞ്ഞിടുന്നു; എങ്കിലും ദൈവരാജ്യം നിങ്ങൾക്കു സമീപിച്ചിരിക്കുന്നു എന്നു ഇതു നിങ്ങൾ അറിഞ്ഞുകൊള്ളുവിൻ (൧൦) «എന്നു പറയുവിൻ». [നട. അ. ൧൩. വ. ൫൧.]

൧൨. ആ ദിവസത്തിൽ സ്ദോമിനു ആ പട്ടണത്തെക്കാൾ ആശ്വാസമുണ്ടായിരിക്കുമെന്നു ഞാൻ നിങ്ങളോടു പറയുന്നു.

൧൩. കൊറസിൻ, നിനക്കു ഹാ! കഷ്ടം! ബേസ്സയ്ദാ, നിനക്കു ഹാ! കഷ്ടം! എന്തെന്നാൽ നിങ്ങളിൽ നടന്ന ആ അത്ഭുതങ്ങൾ സോറിലും സൈദാനിലും നടന്നിരുന്നെങ്കിൽ അവ പണ്ടേതന്നെ ചാക്കിലും ചാരത്തിലും തപസ്സു ചെയ്യുമായിരുന്നു. [മത്താ. അ. ൧൧. വ. ൨൧.]

൧൪. എന്നാൽ വിധിദിവസത്തിൽ സോറിനും സൈദാനും നിങ്ങളെക്കാൾ ആശ്വാസമുണ്ടായിരിക്കും.

൧൫. ആകാശത്തോളം ഉയർത്തപ്പെട്ട കഫർനാവോമേ, നീ പാതാളത്തോളം താഴ്ത്തപ്പെടും.

൧൬. നിങ്ങളുടെ വാക്കു കേൾക്കുന്നവൻ എന്റെ വാക്കു കേൾക്കുന്നു; നിങ്ങളെ നിരസിക്കുന്നവൻ എന്നെയാകുന്നു നിരസിക്കുന്നതു; എന്നെ നിരസിക്കുന്നവനോ എന്നെ അയച്ചവനെ നിരസിക്കുന്നു [മത്താ. അ. ൧൦. വ. ൪൦: യോഹ. അ. ൧൩. വ. ൨൦.]

൧൭. അവൻ അയച്ചിരുന്ന ആ എഴുപതുപേർ വലിയ സന്തോഷത്തോടെ മടങ്ങിവന്നു: ഞങ്ങളുടെ കർത്താവേ. പിശാചുക്കൾ കൂടെയും നിന്റെ നാമത്തിൽ ഞങ്ങൾക്കു കിഴടങ്ങുന്നു എന്നു അവനോടു പറയുന്നു.

൧൮. അവനോ അവരോടു അരുളിച്ചെയ്തു: സാത്താൻ ഇടിമിന്നൽപോലെ ആകാശത്തിനിന്നു വീഴുന്നതു ഞാൻ കണ്ടിരുന്നു.

൧൯. ഇതാ! പാമ്പുകളെയും, തേളുകളെയും, ശത്രുവിന്റെ സകല ശക്തിയെയും ചവിട്ടുവാൻ ഞാൻ നിങ്ങൾക്കു അധികാരം തരുന്നു. യാതൊന്നും നിങ്ങൾക്കു ദോഷം വരുത്തുകയുമില്ല.

൨൦. എങ്കിലും പിശാചുക്കൾ നിങ്ങൾക്കു കിഴടങ്ങുന്നു എന്നു ഇതിൽ നിങ്ങൾ സന്തോഷിക്കേണ്ടാ. മറിച്ച്, നിങ്ങളുടെ പേരുകൾ സ്വർഗ്ഗത്തിൽ എഴുതപ്പെട്ടിരിക്കുന്നതു കൊണ്ടു നിങ്ങൾ സന്തോഷിക്കുവിൻ.

൨൧. ആ നാഴികയിൽതന്നെ ഈശോ പരിശുദ്ധാത്മാവിൽ ആനന്ദിച്ചു അരുളിച്ചെയ്തു: സ്വർഗ്ഗത്തിന്റെയും ഭൂമിയുടെയും കർത്താവായ എന്റെ പിതാവെ, നീ ഇവ ജ്ഞാനികളിലും വിവേകികളിലുംനിന്നു മറച്ച് ശിശുക്കൾക്കു ഇവ വെളിപ്പെടുത്തിയതിനാൽ നിന്നെ ഞാൻ പുകഴ്ത്തുന്നു. അതേ, എന്റെ പിതാവേ, എന്തുകൊണ്ടെന്നാൽ നിന്റെ സന്നി-

ധിയിൽ ഇപ്രകാരമായിരുന്നു തിരുവുള്ളം. [മത്താ. അ. ൧൧. വ. ൨൬.]

൨൨. പിന്നെ അവൻ തന്റെ ശിഷ്യന്മാരുടെ പക്കലേക്കു തിരിഞ്ഞ് അവരോടു: സകലവും എന്റെ പിതാവിനാൽ എനിക്കു ഏല്പിക്കപ്പെട്ടിരിക്കുന്നു: പിതാവല്ലാതെ ഒരുത്തനും പുത്രൻ ആരാകുന്നു എന്നും, പുത്രനും, ആർക്കെങ്കിലും വെളിപ്പെടുത്തുവാൻ പുത്രൻ ഇച്ഛിക്കുമെങ്കിൽ അവനും അല്ലാതെ പിതാവാരാകുന്നു എന്നും അറിയുന്നില്ല എന്നു അരുളിച്ചെയ്തു.

൨൩. പിന്നെ അവൻ തന്റെ ശിഷ്യന്മാരുടെ പക്കലേക്കു മാത്രം തിരിഞ്ഞു അരുളിച്ചെയ്തു: നിങ്ങൾ കാണുന്നവ കാണുന്നകണ്ണുകൾ ഭാഗ്യമുള്ളവ. [മത്താ. അ. ൧൩. വ. ൧൬.]

൨൪. എന്തുകൊണ്ടെന്നാൽ ഞാൻ നിങ്ങളോടു പറയുന്നു: വളരെ പ്രവാചകന്മാരും രാജാക്കന്മാരും നിങ്ങൾ കാണുന്നവ കാണുവാൻ ആഗ്രഹിച്ചു, എങ്കിലും കണ്ടില്ല; നിങ്ങൾ കേൾക്കുന്നവ കേൾക്കുവാനും (ആഗ്രഹിച്ചു), എങ്കിലും കേട്ടില്ല.

൨൫. അനന്തരം ഇതാ! ഒരു നിയമജ്ഞൻ അവനെ പരീക്ഷിക്കുവാൻ എഴുന്നേറ്റ്: ഗുരോ, നിത്യായുസ്സു അവകാശപ്പെടുത്തുവാൻ ഞാൻ എന്തു ചെയ്യണം? എന്നു ചോദിച്ചു. [മത്താ. അ. ൨൨. വ. ൩൫: മർക്കോ. അ. ൧൨. വ. ൨൮.]

൨൬. അതിനു ഈശോ അവനോടു: നിയമത്തിൽ എങ്ങനെ എഴുതപ്പെട്ടിരിക്കുന്നു? നീ എങ്ങനെ വായിക്കുന്നു? എന്നു ചോദിച്ചു.

൨൭. അവൻ അവനോടു ഉത്തരമായി പറഞ്ഞു: നിന്റെ ദൈവമായ കർത്താവിനെ നിന്റെ മുഴുഹൃദയത്തോടുകൂടിയും, നിന്റെ മുഴുവാത്മാവോടുകൂടിയും, നിന്റെ സർവ്വശക്തിയോടുകൂടിയും, നിന്റെ മുഴുമനസ്സോടുകൂടിയും, നിന്റെ അയൽക്കാരനെ നിന്നെപ്പോലെയും നീ സ്നേഹിക്കണം എന്ന്. [ആവർത്ത. അ. ൬. വ. ൫.]

൨൮. ഈശോ അവനോടു അരുളിച്ചെയ്യുന്നു: നീ ശരിയായി പറഞ്ഞു; നീ ഇതു ചെയ്യുക, എന്നാൽ നീ രക്ഷപ്രാപിക്കും.

൨൯. എന്നാൽ അവൻ തന്നെത്തന്നെ നീതീകരിക്കുവാൻ ആഗ്രഹിച്ചിട്ട്: എന്നാൽ എന്റെ അയൽക്കാരൻ ആരാകുന്നു എന്നു അവനോടു ചോദിച്ചു.

൩൦. ഈശോ അവനോടു അരുളിച്ചെയ്യുന്നു: ഒരു മനുഷ്യൻ ഓറെശ്ലേത്തു നിന്നു ഈറിഹോയിലേക്കു പോകുകയായിരുന്നു. അപ്പോൾ കള്ളന്മാർ അവന്റെമേൽ പാഞ്ഞുവീണു. അവർ അവന്റെ വസ്ത്രങ്ങൾ ഉരിഞ്ഞെടുത്ത് അവനെ അടിച്ച് അല്പശ്വാസംമാത്രം അവനിൽശേഷിച്ചിരിക്കെ അവനെ വിട്ടുപോയി.

൩൧. അപ്പോൾ ഒരു പുരോഹിതൻ ആ വഴിയെ പോകുവാൻ ഇടയായി. അവൻ അവനെ കണ്ടു. എങ്കിലും കടന്നുപൊയ്ക്കളഞ്ഞു.

൩൨. അങ്ങനെതന്നെ ഒരു ലെവായനും വന്ന് ആ സ്ഥലത്തിനടുത്ത് അവനെ കണ്ടു. എങ്കിലും അവനും കടന്നുപോയി.

൩൩. എന്നാൽ ശമ്റായനായ ഒരു മനുഷ്യൻ യാത്രചെയ്കയിൽ അവൻ കിടന്നിരുന്ന സ്ഥലത്തുവന്ന് അവനെ കണ്ടാറെ അവന്റെമേൽ മനസ്സലിഞ്ഞു.

൩൪. അവൻ അടുത്തുചെന്ന് അവന്റെ മുറിവുകൾ വെച്ചുകെട്ടി, അവയിൽ വീഞ്ഞും എണ്ണയും ഒഴിച്ചു:

മാത്രമല്ല, അവനെ തൻെറ കഴുതപ്പുറത്തു കയററി സത്രത്തിലേക്ക അവനെ കൊണ്ടുവന്ന് അവൻെറ കാൎയ്യം അന്വേഷിച്ചു.

൩൫. പിന്നെ (അടുത്ത) നാൾ രാവിലെ അവൻ രണ്ടു ദേനാറാ എടുത്തു സത്രക്കാരനു കൊടുത്ത് അവനോട്: അവൻെറ കാൎയ്യം നോക്കിക്കൊള്ളണം; കൂടുതലായി എന്തെങ്കിലും നീ ചെലവുചെയ്യാൽ ഞാൻ മടങ്ങിവരുമ്പോൾ നിനക്ക തന്നുകൊള്ളാം എന്നു പറഞ്ഞു.

൩൬. ആകയാൽ കള്ളന്മാരുടെ കൈകളിൽ അകപ്പെട്ട ആ മനുഷ്യനു ഈ മൂവരിൽ ആർ അയൽക്കാരനായിരുന്നു എന്നാണ് നിനക്ക തോന്നുന്നത്?

൩൭. അതിനു അവൻ: അവൻെറമേൽ മനസ്സലിഞ്ഞവൻ എന്നു പറഞ്ഞു. ഈശോ അവനോടു: നീയും പോയി അങ്ങനെതന്നെ ചെയ്യുക എന്നു അരുളിച്ചെയ്യുന്നു.

൩൮. പിന്നെ സംഭവിച്ചതു എന്തെന്നാൽ: അവൻ വഴിയേ യാത്ര ചെയ്കയിൽ അവൻ ഒരു ഗ്രാമത്തിൽ പ്രവേശിച്ചു. അപ്പോൾ മൎത്താ എന്നു പേരുള്ള ഒരു സ്ത്രീ തൻെറ വീട്ടിൽ അവനെ കൈക്കൊണ്ടു.

൩൯. അവൾക്ക മറിയം എന്നു പേരുള്ള ഒരു സഹോദരിയുണ്ടായിരുന്നു. അവൾ വന്നു നമ്മുടെ കൎത്താവിൻെറ പാദങ്ങളുടെ സമീപത്തിരുന്ന് അവൻെറ വചനങ്ങൾ കേട്ടിരുന്നു.

൪൦. മൎത്തായോ വളരെ ശുശ്രൂഷകളിൽ ജോലിപ്പെട്ടിരുന്നു. ആകയാൽ അവൾ വന്നു അവനോട്: എൻെറ കൎത്താവേ, ശുശ്രൂഷചെയ്യുവാൻ എന്നെത്തനിയേ എൻെറ സഹോദരി വിട്ടിരിക്കുന്നതിൽ നിനക്ക വിചാരമില്ലയൊ? എന്നെ സഹായിക്കുവാൻ അവളോടു പറയുക എന്നു പറയുന്നു.

൪൧. ഈശോ ഉത്തരമായി അവളോടു അരുളിച്ചെയ്തു: മൎത്താ, മൎത്താ, നീ വളരെക്കാൎയ്യങ്ങളെപ്പററി വിചാരപ്പെട്ടും കലങ്ങിയുമിരിക്കുന്നു.

൪൨. എന്നാൽ ഒരു കാൎയ്യമാണ് ആവശ്യപ്പെട്ടിരിക്കുന്നത്. മറിയമോ തന്നിൽനിന്നു എടുക്കപ്പെട്ടുപോകാത്ത നല്ലഭാഗം തനിക്കായിതിരഞ്ഞെടുത്തിരിക്കുന്നു.

## വ്യാഖ്യാനം.

൧. "എഴുപതുപേരെ": മിക്ക ഗ്രീക്ക പ്രതികളിലും സുറി., അറ. പ്രതികളിലും 'എഴുപതു' എന്നും, മററു പ്രതികളിൽ 'എഴുപത്തുരണ്ടു' എന്നുമാണു കാണുന്നതു്. മൂശെയുടെ സഹായികളായി തിരഞ്ഞെടുക്കപ്പെട്ട വിധികൎത്താക്കൾ "നാദാബും, അബീഹോയും, ഇസ്രായേലിലെ മൂപ്പന്മാരിൽ എഴുപതുപേരും" ആയിരുന്നു. (പുറ. അ. ൨൪. വ. ൧.) എങ്കിലും ൭൦ പേർ എന്നു വി. ഗ്രന്ഥത്തിൽതന്നെ അവരെപ്പററി പറയുന്നുണ്ട്. (സം. അ. ൧൧. വ. ൧൬.) ഇതിനാലും, ൭൨ പേരുടെ വി. ഗ്രന്ഥവിവൎത്തനത്തിനു ൭൦ പേരുടെ വിവൎത്തനം എന്നു സാമാന്യമായി പറയാറുള്ളതുപോലെ ൭൨—നെ മൊത്തത്തുകയാക്കിയും ൭൦ എന്നു പറയുന്നു എന്നു കരുതാവുന്നതാണ്. ൭൨—നെ ൭൦ എന്നു പറയുമെങ്കിലും ൭൦—നെ ൭൨ എന്നു പറയാറില്ലാത്തതിനാൽ സാക്ഷാൽ സംഖ്യ ൭൨ ആയിരുന്നു എന്നാണു അനുമാനിക്കേണ്ടിയിരിക്കുന്നതു്.

൪. "വഴിയിൽവെച്ചു . . . സലാമ് പറയുകയും അരുതു്": ഇതൊരു പഴഞ്ചൊല്ലാണ്. പൌരസ്ത്യരുടെ അഭിവന്ദനങ്ങൾക്ക ഷോഡശോപചാരങ്ങൾപോലെ വളരെ ചടങ്ങുകളുണ്ടായിരുന്നു. ഉപചാരക്രിയകൾ വേണ്ടെന്നല്ല, വ്യൎത്ഥഭാഷണം, ബ

ഉച്ചിന്ത, താമസം ഇവ പരിത്യജിക്കണമെന്നു മാത്രമാണ ഈ വാക്യത്തിൽ നിന്നു ധരിക്കേണ്ടതു്.

൧൮. "സാത്താൻ . . . വീണതു ഞാൻ കണ്ടിരുന്നു": ഈ വാക്കുകൾ പലരും പല വിധത്തിൽ വ്യാഖ്യാനിക്കുന്നു. അത്ഭുതപ്രവൃത്തനത്തെപ്പററി അഹങ്കരിക്കരുതെന്നും, സ്വർഗ്ഗീയന്മാര അഹങ്കാരംമൂലം അധഃപതിച്ചതുപോലെ നിങ്ങളും അധഃപതിക്കാതെ സൂക്ഷിച്ചുകൊള്ളണമെന്നും മ്ശീഹാ ഇവിടെ ഉപദേശിക്കുന്നു എന്നുള്ള വ്യാഖ്യാനമാണ കൊർനേലിയും തിരീനിയും പ്രധാനമായി കരുതുന്നതു്.

൩൭. "അവൻെറമേൽ മനസ്സലിഞ്ഞവൻ": അവൻെറമേൽ മനസ്സലിഞ്ഞ ശമ്റായൻ മുറിവേററ യഹൂദൻെറ അയൽക്കാരനാണെങ്കിൽ, 'അയൽക്കാരൻ' എന്നതു പരസ്പരസംബന്ധ (correlative) പദമാകയാൽ മുറിവേററു കിടക്കുന്ന യഹൂദൻ മനസ്സലിഞ്ഞ ശമ്റായൻെറ അയൽക്കാരനുമാണ്. യഹൂദന്മാരും ശമ്റായരുമാകട്ടെ ജന്മശത്രുക്കളായിരുന്നു. യഹൂദന്മാരോ അയൽക്കാരനെ സ്നേഹിക്കണം എന്ന പ്രമാണത്തിൽ അയൽക്കാരനായി സ്വജാതിയിലും മതത്തിലും ഉൾപ്പെട്ടവരെ, അതുമല്ല, അവരിൽ നീതിമാന്മാരെ, മാത്രം പരിഗണിക്കയും അവർക്കു മാത്രമേ നന്മ ചെയ്യേണ്ടതുള്ളു എന്നു കരുതുകയുമാണ ചെയ്തിരുന്നതു്. അവരുടെ ഈ അഭിപ്രായം ശരിയല്ലെന്നും, തമ്മിൽ ബദ്ധവൈരികളായിരുന്നിട്ടും ശമ്റായൻ യഹൂദനെ അയൽക്കാരനായി കരുതി സഹായിച്ചതുപോലെ ഇഷ്ടജനങ്ങളെ മാത്രമല്ല സകല മനുഷ്യരെയും, തങ്ങളുടെ സഹായം ആവശ്യപ്പെടുന്ന ഏവനേയും, ശത്രുവിനെപ്പോലും, ശമ്റായനെ അനുകരിച്ച് അയൽക്കാരനായി കരുതുകയും അപ്രകാരം അവരോടു വർത്തിക്കയും ചെയ്യണമെന്നുമാണ് മ്ശീഹാ ഇവിടെ ഉപദേശിക്കുന്നതു്. ഈ ഉപമയുടെ വാക്കുകൾ മാത്രം നാം പരിഗണിക്കുന്നെങ്കിൽ, മുറിവേററ മനുഷ്യനെ സഹായിക്കാതിരുന്ന പുരോഹിതനും ലെവായനും അവൻെറ അയൽക്കാരല്ലെന്നും, സഹായംചെയ്ത ശമ്റായൻ മാത്രമാണ അയൽക്കാരനെന്നും തോന്നിയേക്കാം. എങ്കിലും സകല മനുഷ്യരും അയൽക്കാരാണെന്നു പഠിപ്പിക്കുകയാണ ഈ ഉപമയുടെ ഉദ്ദേശ്യമെന്നു സഭാപിതാക്കന്മാർ അഭിപ്രായപ്പെടുന്നു.

൪൨. "ഒരുകാര്യമാണ ആവശ്യപ്പെട്ടിരിക്കുന്നതു്": നിത്യരക്ഷയുടെ കാര്യംമാത്രം.

## അദ്ധ്യായം ൧൧.

മ്ശീഹാ പ്രാർത്ഥിക്കുവാൻ തൻെറ ശിഷ്യന്മാരെ
പഠിപ്പിക്കുന്നതും, ഊമനായ ഒരു പിശാചിനെ പുറത്താക്കുന്നതും, ഫ്രീശരെ
മട്ടപ്പിക്കുന്നതും, അവരുടെ കപടഭക്തിനിമിത്തം
അവർക്കു ശാപങ്ങൾ പ്രസ്താവിക്കുന്നതും.

പിന്നെ സംഭവിച്ചതു എന്തെന്നാൽ: അവൻ ഒരു സ്ഥലത്തു പ്രാർത്ഥിച്ചു അവസാനിപ്പിച്ചപ്പോൾ അവൻെറ ശിഷ്യന്മാരിൽ ഒരുത്തൻ അവനോടു: ഞങ്ങളുടെ കർത്താവേ, യോഹന്നാൻ തൻെറ ശിഷ്യന്മാരെ പഠിപ്പിച്ചതുപോലെ തന്നെ ഞങ്ങളെയും പ്രാർത്ഥിക്കുവാൻ പഠിപ്പിക്കണമേ എന്നു അപേക്ഷിച്ചു.

൨. ഈശോ അവരോടു അരുളിച്ചെയ്തു: നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ ഇപ്രകാരം പറയുവിൻ: സ്വർഗ്ഗത്തിലുള്ള ഞങ്ങളുടെ പിതാവേ, നിൻെറ നാമം ശുദ്ധീകരിക്കപ്പെടട്ടെ. നിൻെറ രാജ്യം വരട്ടെ. നിൻെറ തിരുമനസ്സു സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും ആകട്ടെ. [മത്താ. അ. ൬. വ. ൯.]

൩. ഞങ്ങൾക്കു ആവശ്യമുള്ള ആഹാരം എന്നും ഞങ്ങൾക്കു തരണമേ.

൪. ഞങ്ങളുടെ പാപങ്ങൾ ഞങ്ങളോടു ക്ഷമിക്കണമേ. എന്തുകൊണ്ടെന്നാൽ ഞങ്ങളോടു തെറ്റു ചെയ്യുന്ന ഏവനോടും ഞങ്ങളും ക്ഷമിച്ചിരിക്കുന്നു. ഞങ്ങളെ പരീക്ഷയിൽ ഉൾപ്പെടുത്തല്ലേ. മറിച്ച്, ദുഷ്ടനിൽനിന്നു ഞങ്ങളെ രക്ഷിച്ചുകൊള്ളണമേ.

൫. അവൻ വീണ്ടും അവരോടു അരുളിച്ചെയ്തു: തനിക്കു ഒരു സ്നേഹിതനുള്ളവൻ നിങ്ങളിൽ ആരാണ്? അവൻ അദ്ധ്വരാത്രിയിൽ അവൻെറ അടുക്കൽവന്നു അവനോട്: എൻെറ സ്നേഹിതാ, മൂന്നു കഷണം അപ്പം എനിക്കു വായ്പ തരണം. (൬)

൬. എന്തുകൊണ്ടെന്നാൽ ഒരുസ്നേഹിതൻ വഴിയാത്രയിൽ എൻെറ അടുക്കൽ വന്നിരിക്കുന്നു; അവൻെറ മുമ്പിൽ വെക്കുവാൻ എനിക്കു ഒന്നുമില്ല (൫) «എന്നു പറഞ്ഞാൽ»,

൭. അവൻെറ ആ സ്നേഹിതൻ അകത്തുനിന്നു ഉത്തരമായി അവനോട്: എന്നെ അസഹ്യപ്പെടുത്തരുതേ, എന്തുകൊണ്ടെന്നാൽ ഇതാ! വാതിൽ അടയ്ക്കപ്പെട്ടിരിക്കുന്നു; എൻെറ കുട്ടികളും എൻെറ കൂടെ കട്ടിലിൽ (കിടക്കുന്നു); എഴുന്നേറ്റു നിനക്കു തരുവാൻ എനിക്കു സാധിക്കുകയില്ല എന്നു പറഞ്ഞാലും,

൮. അവൻ സ്നേഹം നിമിത്തം അവനു കൊടുക്കുകയില്ലെങ്കിലും അവൻെറ മുട്ടിപ്പു നിമിത്തം എഴുന്നേറ്റു അവനു ആവശ്യമുള്ളിടത്തോളം അവനു കൊടുക്കുമെന്നു ഞാൻ നിങ്ങളോടു പറയുന്നു.

൯. അത്രയുമല്ല, ഞാൻ നിങ്ങളോടുപറയുന്നു: ചോദിക്കുവിൻ, എന്നാൽ നിങ്ങൾക്കു തരപ്പെടും; അന്വേഷിക്കുവിൻ, എന്നാൽ നിങ്ങൾ കണ്ടെത്തും; മുട്ടുവിൻ, എന്നാൽ നിങ്ങൾക്കു തുറക്കപ്പെടും. [മത്താ. അ. ൭. വ. ൭; അ. ൨൧. വ. ൨൨: മർക്കോ. അ. ൧൧. വ. ൨൪: യോഹ. അ: ൧൪. വ. ൧൩: യാക്കോ. അ. ൧. വ. ൫, ൬.]

൧൦. എന്തുകൊണ്ടെന്നാൽ ചോദിക്കുന്ന ഏവനും കിട്ടുന്നു; അന്വേഷിക്കുന്നവൻ കണ്ടെത്തുന്നു; മുട്ടുന്നവനു തുറക്കപ്പെടുകയും ചെയ്യുന്നു.

൧൧. തൻെറ മകൻ തന്നോടു അപ്പം ചോദിച്ചാൽ അവനു കല്ലു നീട്ടിക്കൊടുക്കുന്ന ഒരു അപ്പൻ നിങ്ങളിൽ ആർ? അല്ലെങ്കിൽ തന്നോടു ഒരു മത്സ്യം ചോദിച്ചാൽ മത്സ്യത്തിനു പകരം അവൻ ഒരു പാമ്പിനെ അവനു നീട്ടിക്കൊടുക്കുമൊ? [മത്താ. അ ൭. വ. ൯.]

൧൨. അവനോടു ഒരു മുട്ട ചോദിച്ചാൽ അവൻ ഒരു തേളിനെ അവനു നീട്ടിക്കൊടുക്കുമൊ?

൧൩. ദോഷികളായിരിക്കുന്ന നിങ്ങൾ നിങ്ങളുടെ മക്കൾക്കു നല്ല ദാനങ്ങൾ കൊടുക്കുവാൻ അറിഞ്ഞിരിക്കുന്നെങ്കിൽ നിങ്ങളുടെ പിതാവു തന്നോടു ചോദിക്കുന്നവർക്കു സ്വർഗ്ഗത്തിൽനിന്നു എത്രയധികമായി പരിശുദ്ധാത്മാവിനെ നൽകും!

൧൪. പിന്നെ അവൻ ഊമനായ ഒരു പിശാചിനെ പുറത്താക്കിയപ്പോൾ സംഭവിച്ചതു എന്തെന്നാൽ: ആ പിശാചു പുറപ്പെട്ടുപോയപ്പോൾ ആ ഊമൻ സംസാരിക്കയും ജനക്കൂട്ടങ്ങൾ വിസ്മയിക്കയും ചെയ്തു. [മത്താ. അ. ൯. വ. ൩൨; അ. ൧൨. വ. ൨൨.]

൧൫. എന്നാൽ അവരിൽ ചിലർ: ഇവൻ പിശാചുക്കളുടെ തലവനായ ബ്എൽസ് ബോബിനെക്കൊണ്ടു പിശാചുക്കളെ പുറത്താക്കുന്നു എന്നു പറഞ്ഞു. [മത്താ. അ. ൯. വ. ൩൪: മർക്കോ. അ. ൩. വ. ൨൨.]

൧൬. മറ്റു ചിലരോ: അവനെ പ

രീക്ഷിച്ചുകൊണ്ടു സ്വർഗ്ഗത്തിൽനിന്നു ഒരു അടയാളം അവനോടു ചോദിച്ചിരുന്നു.

൧൭. എന്നാൽ അവരുടെ വിചാരങ്ങൾ അറിഞ്ഞിരുന്ന ഈശോ അവരോടു അരുളിച്ചെയ്തു: തനിക്കു തന്നെ വിരോധമായി ഭിന്നിക്കുന്ന ഏതു രാജ്യവും നശിക്കും. തനിക്കുതന്നെ വിരോധമായി ഭിന്നിക്കുന്ന ഭവനവും വിഌപോകുന്നു.

൧൮. സാത്താൻ തനിക്കു തന്നെ വിരോധമായി ഭിന്നിക്കുന്നെങ്കിൽ അവൻെറ രാജ്യം എങ്ങനെ നിലനില്ക്കും? ഞാൻ ബ്എൽസ്ബോബിനെക്കൊണ്ടു പിശാചുക്കളെ പുറത്താക്കുന്നു എന്നു നിങ്ങൾ പറയുന്നുവല്ലൊ.

൧൯. ഞാൻ ബ്എൽസ്ബോബിനെക്കൊണ്ടു പിശാചുക്കളെ പുറത്താക്കുന്നെങ്കിൽ നിങ്ങളുടെ മക്കൾ എന്തുകൊണ്ടു പുറത്താക്കുന്നു? ആകയാൽ അവർ നിങ്ങളുടെ വിധികർത്താക്കളായിരിക്കും.

൨൦. എന്നാൽ ഞാൻ ദൈവത്തിൻെറ വിരൽകൊണ്ടു പിശാചുക്കളെ പുറത്താക്കുന്നെങ്കിൽ ദൈവരാജ്യം നിങ്ങൾക്കു സമീപിച്ചിരിക്കുന്നു.

൨൧. ബലവാനായ ഒരുത്തൻ ആയുധം ധരിച്ചു തൻെറ മുററം കാക്കുമ്പോൾ അവൻെറ സമ്പാദ്യം സമാധാനത്തിൽ ഇരിക്കുന്നു.

൨൨. എന്നാൽ അവനെക്കാൾ ബലവാനായ ആരെങ്കിലും വന്നു അവനെ ജയിച്ചാൽ അവൻ ആശ്രയിച്ചിരുന്ന ആയുധമെല്ലാം അവൻ പിടിച്ചടക്കുകയും അവൻെറ കൊള്ളവസ്തു ഭാഗിക്കുകയും ചെയ്യുന്നു.

൨൩. എന്നോടുകൂടിയല്ലാത്തവൻ എനിക്കു വിരോധിയാകുന്നു; എന്നോടുകൂടി ശേഖരിക്കാത്തവൻ ചിതറിക്കുകതന്നെ ചെയ്യുന്നു.

൨൪. അശുദ്ധാത്മാവു് ഒരു മനുഷ്യനിൽനിന്നു പുറപ്പെട്ടപ്പോൾ അതുപോയി വെള്ളമില്ലാത്ത സ്ഥലങ്ങളിൽ ചുററിസ്സഞ്ചരിച്ചു തനിക്കു ആശ്വാസം അന്വേഷിക്കുന്നു. കണ്ടെത്താത്തപ്പോൾ: ഞാൻ പുറപ്പെട്ടുപോന്ന എൻെറ വീട്ടിലേക്കു ഞാൻ തിരിച്ചുചെല്ലും എന്നു പറയുന്നു. [മത്താ. അ. ൧൨. ൪. ൪൩.]

൨൫. അതുവന്നു് അതുഅടിച്ചുവാരി അലങ്കരിക്കപ്പെട്ടതായി കണ്ടെത്തിയാൽ,

൨൬. അപ്പോൾ അതുപോയി തന്നെക്കാൾ ദുഷ്ടരായ വേറെ ഏഴു ആത്മാക്കളെ കൂട്ടിക്കൊണ്ടുവന്നു് അവർ അവിടെ കയറിപ്പാർക്കുന്നു. ഇങ്ങനെ ആ മനുഷ്യൻെറ അവസാനം അവൻെറ ആദ്യത്തേതിനെക്കാൾ നികൃഷ്ടമായിത്തീരുന്നു.

൨൭. അവൻ ഇവ അരുളിച്ചെയ്തുകൊണ്ടിരിക്കയിൽ ജനക്കൂട്ടത്തിൽനിന്നു ഒരുസ്ത്രീ തൻെറ സ്വരമുയർത്തി അവനോടു: നിന്നെ ചുമന്നഉദരത്തിനും നിന്നെ കുടിപ്പിച്ച മുലകൾക്കും ഭാഗ്യം! എന്നു പറഞ്ഞു.

൨൮. അവൻ അവളോടു: ദൈവത്തിൻെറ വചനം കേൾക്കുകയും അതു അനുസരിക്കുകയും ചെയ്യുന്നവർക്കു ഭാഗ്യം! എന്നരുളിച്ചെയ്തു.

൨൯. പിന്നെ ജനക്കൂട്ടങ്ങൾ കൂടിക്കൂടി വരികയിൽ അവൻ (ഇങ്ങനെ) അരുളിച്ചെയ്യുവാൻ തുടങ്ങി: ഈ ദുഷിച്ച തലമുറ ഒരു അടയാളം അന്വേഷിക്കുന്നു. എന്നാൽ യൌനാൻനിബ്യായുടെ അടയാളമല്ലാതെ (വേറെ) ഒരടയാളം അതിനു കൊടുക്കപ്പെടുകയില്ല. [മത്താ. അ. ൧൨. ൪. ൩൯.]

൩൦. എന്തുകൊണ്ടെന്നാൽ യൌനാൻ നിന്വേക്കാർക്കു അടയാളമായി

ത്തിന്നുപോലെതന്നെ ഈ തലമുറക്കു മനുഷ്യപുത്രനും ആയിരിക്കും. [യൌന. അ. ൨. വ. ൧.]

൩൧. തെക്കിന്റെ രാജ്ഞി വിധിയിൽ ഈ തലമുറയിലെ ആളുകളോടുകൂടി എഴുന്നേറ്റു അവരെ കുറ്റം വിധിക്കും. എന്തുകൊണ്ടെന്നാൽ അവൾ ശ്ലേമോന്റെ ജ്ഞാനം കേൾക്കുവാനായി ഭൂമിയുടെ അതിൎത്തിയിൽ നിന്നു വന്നു. എന്നാൽ ഇതാ! ഇവിടെ ശ്ലേമോനെക്കാൾ വലിയവൻ. [൧. രാജ. അ. ൧൦. വ. ൧: ൨. ബെർയ. അ. ൯. വ. ൧.]

൩൨. നിനിവേക്കാരായ മനുഷ്യർ വിധിയിൽ ഈ തലമുറയോടുകൂടി എഴുന്നേറ്റു ഇതിനെ കുറ്റം വിധിക്കും. എന്തുകൊണ്ടെന്നാൽ അവർ യൌനാന്റെ പ്രസംഗംമൂലം പശ്ചാത്തപിച്ചു; എന്നാൽ ഇതാ! ഇവിടെ യൌനാനെക്കാൾ വലിയവൻ. [യൌന. അ. ൩. വ. ൫.]

൩൩. വിളക്കു കൊളുത്തി ഒളിവായോ പറയിൻകീഴോ ആരും അതു വെക്കാറില്ല. മറിച്ച്, പ്രവേശിക്കുന്നവർ അതിന്റെ വെളിച്ചം കാണേണ്ടതിനു വിളക്കു പീഠത്തിന്മേലത്രേ (വെക്കുന്നതു്). [മത്താ. അ. ൫. വ. ൧൫: മൎക്കോ. അ. ൪. വ. ൨൧.]

൩൪. നിന്റെ ശരീരത്തിന്റെ വിളക്കു നിന്റെ കണ്ണാകുന്നു. അതുകൊണ്ടു നിന്റെ കണ്ണു കലൎച്ചയില്ലാത്തതായിരിക്കുമ്പോൾ നിന്റെ ശരീരം മുഴുവൻകൂടെ പ്രകാശമുള്ളതായിരിക്കുന്നു. എന്നാൽ അതു ദുഷ്ടമായിരുന്നാൽ നിന്റെ ശരീരവും ഇരുട്ടുള്ളതായിരിക്കും. [മത്താ. അ. ൬. വ. ൨൨.]

൩൫. ആകയാൽ നിന്നിലുള്ള വെളിച്ചം ഇരുളാകാതിരിക്കുവാൻ സൂക്ഷിച്ചുകൊള്ളുക.

൩൬. നിന്റെ ശരീരം മുഴുവൻ പ്രകാശമുള്ളതായും ഇരുളുള്ള അംശമൊന്നും അതിൽ ഇല്ലാതെയും ഇരിക്കുന്നെങ്കിലോ, തന്റെ വെളിച്ചംകൊണ്ടു നിന്നെ പ്രകാശിപ്പിക്കുന്ന വിളക്കുപോലെ, അതു മുഴുവൻ പ്രകാശമുള്ളതായിരിക്കും.

൩൭. എന്നാൽ അവൻ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു പ്രീശൻ തന്റെ അടുക്കൽ അവൻ ഭക്ഷണം കഴിക്കണമെന്നു അവനോടു അപേക്ഷിച്ചു. ആകയാൽ അവൻ പ്രവേശിച്ചു ഭക്ഷണത്തിനിരുന്നു.

൩൮. ആ പ്രീശനാകട്ടെ അവൻ തന്റെ ഭക്ഷണത്തിനുമുമ്പു (കൈ) കഴുകാതിരുന്നതു കണ്ടപ്പോൾ ആശ്ചര്യപ്പെട്ടു.

൩൯. ഈശോയോ അവനോടു അരുളിച്ചെയ്തു: അല്ലയൊ പ്രീശരേ, നിങ്ങൾ പാനപാത്രത്തിന്റെയും കോപ്പയുടെയും പുറം ശുദ്ധമാക്കുന്നു; എന്നാൽ നിങ്ങളുടെ ഉള്ളു കവർച്ചയും തിന്മയുംകൊണ്ടു നിറഞ്ഞിരിക്കുന്നു. [മത്താ. അ. ൨൩. വ. ൨൫.]

൪൦. മൂഢന്മാരേ, പുറമേയുള്ളതു ഉണ്ടാക്കിയവൻ ആരോ അവൻതന്നെയല്ലയൊ അകമേയുള്ളതും ഉണ്ടാക്കിയതു്?

൪൧. കൊള്ളാം, ഉള്ളതു ഭിക്ഷയായി കൊടുക്കുവിൻ; അപ്പോൾ ഇതാ! എല്ലാം നിങ്ങൾക്കു ശുദ്ധമായിരിക്കും.

൪൨. എന്നാൽ പ്രീശരേ, നിങ്ങൾക്കു ഹാ! കഷ്ടം! എന്തുകൊണ്ടെന്നാൽ നിങ്ങൾ തുളസിയിലും അരുതയിലും സകല സസ്യത്തിലും ദശാംശം കൊടുക്കുന്നു; എങ്കിലും നീതിയും ദൈവസ്നേഹവും വിട്ടു നിങ്ങൾ കടന്നുകളയുകയും ചെയ്യുന്നു. എന്നാൽ നിങ്ങൾ ഇവ ചെയ്കയും അവ വിട്ടുകളയാതിരിക്കയും ചെയ്യേണ്ടിയിരുന്നു.

൪൩. പ്രീശരേ, നിങ്ങൾക്ക ഹാ! കഷ്ടം! എന്തുകൊണ്ടെന്നാൽ നിങ്ങൾ സംഘങ്ങളിൽ പ്രധാനപീഠവും തെരുവീഥികളിൽ വന്ദനവും ഇച്ഛിക്കുന്നു. [മത്താ. അ. ൨൩. വ. ൬: മർക്കോ. അ. ൧൨. വ. ൩൮: ലൂ. അ. ൨൦. വ. ൪൬.]

൪൪. കപടഭക്തരായ നിയമജ്ഞരേ, പ്രീശരേ, നിങ്ങൾക്ക ഹാ! കഷ്ടം! എന്തുകൊണ്ടെന്നാൽ നിങ്ങൾ അറിയപ്പെടാത്ത കല്ലറകൾ പോലെയാകുന്നു. മനുഷ്യർ അറിയാതെ അവയിന്മേൽ നടക്കകയും ചെയ്യുന്നു.

൪൫. അപ്പോൾ നിയമജ്ഞന്മാരിൽ ഒരുത്തൻ ഉത്തരമായി അവനോട്ട: ഗുരോ, നീ ഇവ പറയുമ്പോൾ ഞങ്ങളെക്കൂടെയും നീ അവമാനിക്കുന്നു എന്നു പറഞ്ഞു.

൪൬. അതിന്നു അവൻ അരുളിച്ചെയ്തു: നിയമജ്ഞന്മാരേ, നിങ്ങൾക്കും ഹാ! കഷ്ടം! എന്തുകൊണ്ടെന്നാൽ നിങ്ങൾ ഭാരമുള്ള ചുമടുകൾ മനുഷ്യരുടെമേൽ ചുമത്തുന്നു; നിങ്ങളുടെ വിരലുകളിൽ ഒന്നുകൊണ്ടുപോലും ആ ചുമടുകൾ നിങ്ങൾ തൊടുന്നുമില്ല. [മത്താ. അ. ൨൩. വ. ൪.]

൪൭. നിങ്ങളുടെ പിതാക്കന്മാർ കൊന്ന പ്രവാചകന്മാരുടെ കല്ലറകൾ പണിയുന്ന നിങ്ങൾക്ക ഹാ! കഷ്ടം!

൪൮. ആകയാൽ നിങ്ങളുടെ പിതാക്കന്മാരുടെ പ്രവൃത്തികൾക്ക നിങ്ങൾ സാക്ഷ്യം വഹിക്കയും സമ്മതിക്കയും ചെയ്യുന്നു: എന്തുകൊണ്ടെന്നാൽ അവർ അവരെ കൊന്നു; നിങ്ങൾ അവരുടെ കല്ലറകൾ പണിയുന്നു.

൪൯. അതുകൊണ്ട ദൈവത്തിന്റെ വിജ്ഞാനംതന്നെയും (ഇങ്ങനെ) പറഞ്ഞിരിക്കുന്നു: ഇതാ! പ്രവാചകന്മാരെയും ശ്ലീഹന്മാരെയും അവരക്കായി ഞാൻ അയയ്ക്കും; അവരിൽ ചിലരെ അവർ ഉപദ്രവിക്കകയും കൊല്ലുകയും ചെയ്യും.

൫൦. ലോകം സൃഷ്ടിക്കപ്പെട്ടതു മുതൽ ചിന്തപ്പെട്ടിട്ടുള്ള സകല പ്രവാചകന്മാരുടെയും രക്തത്തിന്നു ഈ തലമുറയോട്ട പ്രതികാരം ചെയ്യപ്പെട്ടും.

൫൧. അതേ, ഞാൻ നിങ്ങളോട്ട പറയുന്നു: ഹാബേലിന്റെ രക്തം മുതൽ ദേവാലയത്തിന്നും ബലിപീഠത്തിന്നും മദ്ധ്യേവെച്ചു കൊല്ലപ്പെട്ട സ്സറിയായുടെ രക്തംവരെ ഈ തലമുറയോട്ട പ്രതികാരം ചെയ്യപ്പെട്ടും. [സൃ. അ. ൪. വ. ൮.— ൨. ബെർയ. അ. ൨൪. വ. ൨൨.]

൫൨. നിയമജ്ഞന്മാരേ, നിങ്ങൾക്ക ഹാ! കഷ്ടം! എന്തുകൊണ്ടെന്നാൽ, അറിവിന്റെ താക്കോലുകൾ നിങ്ങൾ എടുത്തുകളഞ്ഞു: നിങ്ങൾ പ്രവേശിച്ചുമില്ല; പ്രവേശിച്ചിരുന്നവരെ നിങ്ങൾ തടയുകയുംചെയ്തു.

൫൩. അവൻ അവരോട്ട ഇവ അരുളിച്ചെയ്തിരുന്നപ്പോൾ നിയമജ്ഞന്മാൎക്കും പ്രീശൎക്കും രസക്ഷയമുണ്ടാകുവാൻ തുടങ്ങി. അവർ കോപത്താൽ എരിയുകയും, അവന്റെ വചനങ്ങളെപ്പററി ആക്ഷേപം പറയുകയും,

൫൪. അവനിൽ കുററം ചുമത്തുവാൻ തങ്ങൾക്ക കഴിയേണ്ടതിന്നു അവന്റെ വായിൽനിന്നു എന്തെങ്കിലും പിടികിട്ടുവാൻ അന്വേഷിച്ചുകൊണ്ട പലരിലും അവനു കണിവെക്കകയുംചെയ്തു.

## വ്യാഖ്യാനം.

൪. "ഞങ്ങളെ പരീക്ഷയിൽ ഉൾപ്പെടുത്തല്ലേ": മത്താ. അ. ൬. വ. ൧൩. വ്യ. നോക്കുക.

൧൦. "ചോദിക്കുന്ന ഏവനും കിട്ടുന്നു": വേണ്ടവിധത്തിൽ ചോദിക്കുകയും, ചോദിക്കുന്ന കാര്യം നമുക്കു ഉപകാരപ്രദമായിരിക്കയും ചെയ്യുന്നെങ്കിൽ.

൨൩. "എന്നോടുകൂടിയല്ലാത്തവൻ എനിക്കു വിരോധിയാകുന്നു": മ്ശീഹാ മനുഷ്യവർഗ്ഗത്തിനുവേണ്ടി പിശാചിനോടു നിത്യസമരം ചെയ്കയാൽ എല്ലാമനുഷ്യരും മ്ശീഹായോടു ചേൎന്നു നില്ക്കേണ്ടതാണ്. എന്നാൽ ആരെങ്കിലും മ്ശീഹായോടു ചേൎന്നു നിൽക്കുന്നില്ലെങ്കിൽ അവൻ ശത്രുവായ പിശാചിന്റെ പക്ഷക്കാരനാണെന്നു സ്പഷ്ടമാകുന്നു. "നിങ്ങൾക്കു വിരോധിയല്ലാത്തവൻ നിങ്ങൾക്കു വേണ്ടിയുള്ളവനാകുന്നു" (മർക്കോ. അ. ൯. വ. ൩൯: ലൂ. അ. ൯. വ. ൫൦.) എന്നു മ്ശീഹാതന്നെ അരുളിച്ചെയ്തിട്ടുള്ളതു, കാര്യത്തിലും പഠനത്തിലും യോജിച്ചും എങ്കിലും ആ വസ്തുത ബാഹ്യമായി പ്രത്യക്ഷപ്പെടുത്താതെയും ഇരിക്കുന്നവരെപ്പററി ഗ്രഹിക്കേണ്ടതാണ്.

൨൬. "ഏഴു": മത്താ. അ. ൧൨. വ. ൪൫. വ്യ. നോക്കുക.

൨൮. "ദൈവത്തിന്റെ വചനം കേൾക്കുകയും അതു അനുസരിക്കുകയും ചെയ്യുന്നവർക്കു ഭാഗ്യം": മ്ശീഹാ സ്ത്രീയുടെ വാക്കുകളെ നിഷേധിക്കുകയല്ല അവയെ ഉറപ്പിക്കുകതന്നെയാണു ചെയ്യുന്നതു്. ദൈവവചനം കേൾക്കുന്നതുകൊണ്ടു അവൎക്കു എത്ര മഹത്തായ ഗുണം സിദ്ധിക്കുന്നു എന്നു മ്ശീഹാ തന്റെ ശ്രോതാക്കൾക്കു വെളിപ്പെടുത്തുന്നു. തന്റെ ഹൃദയത്തിലും സ്നേഹത്തിലും മ്ശീഹാ സ്ഥിതിചെയ്തിരുന്നതു, തന്റെ ഉദരത്തിൽ അദ്ദേഹത്തെ ഗൎഭം ധരിച്ചതിൽ കൂടുതലായി പ. ക. മറിയത്തിന്നു ഭാഗ്യഹേതുകമായിത്തീൎന്നു എന്നാണു വി. അഗുസ്തീനോസിന്റെ പ്രസ്താവം.

൩൪. "നിന്റെ ശരീരത്തിന്റെ വിളക്കു നിന്റെ കണ്ണാകുന്നു": മത്താ. അ. ൬. വ. ൨൨. വ്യ. നോക്കുക.

൪൧. "അപ്പോൾ . . . എല്ലാം നിങ്ങൾക്കു ശുദ്ധമായിരിക്കും": നിത്യരക്ഷക്കു ആവശ്യമായിരിക്കുന്ന മററു കാൎയ്യങ്ങൾകൂടി ധൎമ്മദാനംമൂലം ദൈവം നൽകും. ഇങ്ങനെ എല്ലാം ശുദ്ധമായിത്തീരും.

൪൨. "തുളസി": മത്താ. അ. ൨൩. വ. ൨൩. വ്യ. നോക്കുക.

൪൭. "കല്ലറകൾ പണിയുന്ന": മത്താ. അ. ൨൩. വ. ൨൯. വ്യ. നോക്കുക.

൫൧. "ഹാബേലിന്റെ രക്തം മുതൽ . . . സ്കറിയായുടെ രക്തംവരെ": മത്താ. അ. ൨൩. വ. ൩൫. വ്യ. നോക്കുക.

൫൨. "താക്കോലുകൾ . . . എടുത്തുകളഞ്ഞു": സ്വൎഗ്ഗരാജ്യത്തിലേക്കുള്ള വഴി കാണിച്ചുകൊടുക്കുകയും, ഞാൻ സാക്ഷാൽ മ്ശീഹാ ആണെന്നു വിശദമാക്കുകയും ചെയ്യുന്ന വി. ഗ്രന്ഥങ്ങൾ വ്യാഖ്യാനിക്കുകയും പഠിപ്പിക്കുകയും ചെയ്യുവാനുള്ള അധികാരവും ഉദ്യോഗവും നിങ്ങൾ സ്വന്തമാക്കിക്കളഞ്ഞു.

## അദ്ധ്യായം ൧൨.

കപടഭക്തി, ലോകഭയം, അത്യാഗ്രഹം
ഇവയിൽ ഉൾപ്പെടാതിരിക്കുവാനും, എപ്പോഴും കാത്തുകൊണ്ടിരിക്കുവാനും
മ്ശീഹാ ഉപദേശിക്കുന്നു.

ഒരുത്തൻ മറെറാരുത്തനെ ചവിട്ടുവാൻ തക്കവണ്ണം വളരെ ജനക്കൂട്ടങ്ങളിലായി പല ആയിരങ്ങൾ തിക്കിക്കൂടിയപ്പോൾ ഈശോ തന്റെ ശിഷ്യന്മാരോടു (ഇങ്ങനെ) അരുളിച്ചെയ്യുവാൻതുടങ്ങി: പ്രീശരുടെ പു

ളിച്ചമാവായ കപടഭക്തിയിൽനിന്നു നിങ്ങളെത്തന്നെ നിങ്ങൾ ആത്മമായി സൂക്ഷിച്ചുകൊള്ളുവിൻ. [മത്താ. അ. ൧൬. വ. ൬: മർക്കോ. അ. ൮. വ. ൧൫.]

൨. എന്നാൽ വെളിപ്പെടുത്തപ്പെടാതെ മറഞ്ഞിരിക്കുന്നതും, അറിയപ്പെടാതെ ഗൂഢമായിരിക്കുന്നതും ഒന്നുമില്ല. [മത്താ. അ. ൧൦. വ. ൨൬: മർക്കോ. അ. ൪. വ. ൨൨.]

൩. എന്തുകൊണ്ടെന്നാൽ നിങ്ങൾ ഇരുട്ടത്തു പറഞ്ഞതെല്ലാം വെളിച്ചത്തു കേൾക്കപ്പെടും; നിങ്ങൾ അറകളിൽവെച്ചു ചെവികളിൽ മന്ത്രിച്ചതു പുരമുകളുകളിൽ നിന്നു പ്രസംഗിക്കപ്പെടും.

൪. എന്നാൽ എന്റെ സ്നേഹിതന്മാരായ നിങ്ങളോടു ഞാൻ പറയുന്നു: ശരീരത്തെ കൊന്നിട്ടു പിന്നെ അധികമായി ഒന്നും ചെയ്യുവാൻ തങ്ങൾക്ക് ഇല്ലാത്തവരെ നിങ്ങൾ ഭയപ്പെടേണ്ടാ.

൫. എന്നാൽ നിങ്ങൾ ആരെ ഭയപ്പെടണമെന്നു ഞാൻ നിങ്ങൾക്കു കാണിച്ചുതരാം: കൊന്നശേഷം നരകത്തിൽ തള്ളിക്കളയുവാൻ അധികാരമുള്ളവനെ—അതേ, അവനെ—നിങ്ങൾ ഭയപ്പെടുവിൻ എന്നു ഞാൻ നിങ്ങളോടു പറയുന്നു.

൬. രണ്ടുകാശിനു അഞ്ചു കുരികിലുകൾ വില്ക്കപ്പെടുന്നില്ലയൊ? എങ്കിലും അവയിൽ ഒന്നുപോലും ദൈവസന്നിധിയിൽ ഓർമ്മപ്പെടാതെ പോകുന്നില്ല.

൭. നിങ്ങളുടെ തലയിലെ മുടികളുടെ ഇഴകൾ കൂടെയുമോ എല്ലാം എണ്ണപ്പെട്ടിരിക്കുന്നു. ആകയാൽ നിങ്ങൾ ഭയപ്പെടേണ്ടാ. കുരികിലുകളുടെ കൂട്ടത്തെക്കാൾ നിങ്ങൾ ശ്രേഷ്ഠതയുള്ളവരാണല്ലൊ.

൮. എന്നാൽ ഞാൻ നിങ്ങളോടു പറയുന്നു: ആരെങ്കിലും മനുഷ്യരുടെ മുമ്പിൽ എന്നെ സ്വീകരിച്ചു പറഞ്ഞാൽ മനുഷ്യപുത്രനും ദൈവത്തിന്റെ ദൂതന്മാരുടെ മുമ്പിൽ അവനെ സ്വീകരിച്ചുപറയും. [മത്താ. അ. ൧൦. വ. ൩൨: മർക്കോ. അ. ൮. വ. ൩൮: ൨. തിമാ. അ. ൨. വ. ൧൨.]

൯. ആരെങ്കിലും മനുഷ്യരുടെ മുമ്പിൽ എന്നെ നിഷേധിച്ചു പറഞ്ഞാലോ ദൈവത്തിന്റെ ദൂതന്മാരുടെ മുമ്പിൽ അവനും നിഷേധിക്കപ്പെടും.

൧൦. ആരെങ്കിലും മനുഷ്യപുത്രനു വിരോധമായി ഒരു വാക്കു പറഞ്ഞാൽ അതു അവനോടു ക്ഷമിക്കപ്പെടും. എന്നാൽ പരിശുദ്ധാത്മാവിനു വിരോധമായി ദൂഷണം പറയുന്നവനോടു ക്ഷമിക്കപ്പെടുകയില്ല. [മത്താ. അ. ൧൨. വ. ൩൧, ൩൨: മർക്കോ. അ. ൩. വ. ൨൮, ൨൯.]

൧൧. എന്നാൽ അവർ നായകന്മാരുടെയും അധികാരികളുടെയും മുമ്പിൽ സംഘങ്ങളിൽ നിങ്ങളെ കൊണ്ടുപോകുമ്പോൾ എങ്ങനെ സമാധാനം പറയണം, അല്ലെങ്കിൽ എന്തു പ്രതിവാദിക്കണം എന്നു നിങ്ങൾ വിചാരപ്പെടേണ്ടാ.

൧൨. എന്തുകൊണ്ടെന്നാൽ നിങ്ങൾ പറയേണ്ടതു പരിശുദ്ധാത്മാവു ആ നാഴികയിൽ നിങ്ങളെ പഠിപ്പിക്കും.

൧൩. ആ ജനക്കൂട്ടത്തിൽ ഒരുത്തൻ അവനോടു: ഗുരോ, ഞാനുമായി അവകാശം ഭാഗിക്കുവാൻ എന്റെ സഹോദരനോടു കല്പിക്കുക എന്നു പറഞ്ഞു.

൧൪. അതിനു ഈശോ അവനോടു: മനുഷ്യാ, എന്നെ വിധികർത്താവും ഭാഗം ചെയ്യുന്നവനുമായി നിങ്ങളു-

ടെമേൽ ആരാണ നിശ്ചയിച്ചത്? എന്നു ചോദിച്ചു.

൧൫. പിന്നെ അവൻ തന്റെ ശിഷ്യന്മാരോട്: സകല അത്യാഗ്രഹങ്ങളിൽനിന്നും സൂക്ഷിച്ചുകൊള്ളുവിൻ; എന്തുകൊണ്ടെന്നാൽ സമ്പത്തുകളുടെ സമൃദ്ധിയിലല്ല ആയുസ്സു നിലകൊള്ളുന്നത് എന്നു അരുളിച്ചെയ്തു.

൧൬. ഒരുപമയും അവൻ അവരോടു അരുളിച്ചെയ്തു: ധനവാനായ ഒരു മനുഷ്യന്റെ വയൽ അവനു ധാരാളം വിളവുകൾ നൽകി. [ബർസി. അ. ൧൧. വ. ൧൮.]

൧൭. അപ്പോൾ അവൻ: ഞാൻ എന്തു ചെയ്യും? എന്റെ വിളവുകൾ ശേഖരിക്കുവാൻ എനിക്കു സ്ഥലമില്ലല്ലൊ എന്നു തന്റെ ഉള്ളിൽ വിചാരിച്ചു പറഞ്ഞിരുന്നു.

൧൮. പിന്നെ അവൻ (ഇങ്ങനെ) പറഞ്ഞു: ഞാൻ ഇതു ചെയ്യും: ഞാൻ എന്റെ കളപ്പുരകൾ പൊളിച്ചു അവ വലുതാക്കിപ്പണിയും. എന്റെ കോതമ്പും എന്റെ സാമാനങ്ങളും മുഴവൻ അവിടെ ഞാൻ ശേഖരിക്കും.

൧൯. പിന്നെ ഞാൻ എന്റെ ആത്മാവിനോട്: എന്റെ ആത്മാവേ, നിനക്കു വളരെ ആണ്ടുകളിലേക്കായി അനവധി സാമാനങ്ങൾ വെക്കപ്പെട്ടിട്ടുണ്ട്; നീ ആശ്വസിക്കുക. തിന്നുക, കുടിക്കുക, ആനന്ദിക്കുക എന്നു പറയും.

൨൦. ദൈവമോ അവനോടു: മൂഢാ. ഈ രാത്രിയിൽ നിന്റെ പ്രാണനെ നിന്നിൽനിന്നു തിരികെ ചോദിക്കുന്നു. അപ്പോൾ നീ ഒരുക്കിയിരിക്കുന്ന ഇവ ആരുടെതായിരിക്കും? എന്നു ചോദിക്കുന്നു.

൨൧. ദൈവത്തിൽ സമ്പന്നനാകാതെ തനിക്കായി നിക്ഷേപം വെക്കുന്നവൻ ഇപ്രകാരമാകുന്നു.

൨൨. പിന്നെ അവൻ തന്റെ ശിഷ്യന്മാരോടു അരുളിച്ചെയ്തു: അതുകൊണ്ടു ഞാൻ നിങ്ങളോടു പറയുന്നു: എന്തുതിന്നും എന്നു നിങ്ങളുടെ ജീവനെ സംബന്ധിച്ചോ, എന്തു ഉടുക്കും എന്നു നിങ്ങളുടെ ശരീരത്തെ സംബന്ധിച്ചോ നിങ്ങൾ വിചാരപ്പെടേണ്ടാ. [സങ്കീ. ൫൪. വ. ൨൨: മത്താ. അ. ൬. വ. ൨൫: ൧. പത്രോ. അ. ൫. വ. ൭.]

൨൩. ഭക്ഷണത്തെക്കാൾ ജീവനും, ഉടുപ്പിനെക്കാൾ ശരീരവും ശ്രേഷ്ഠമാണല്ലൊ.

൨൪. കാക്കകളെ നോക്കുവിൻ. അവ വിതയ്ക്കുന്നില്ല, കൊയ്യുന്നില്ല, പത്തായങ്ങളും കളപ്പുരകളും അവയ്ക്കില്ല. എങ്കിലും ദൈവം അവയെ പോററുന്നു. ആകയാൽ പക്ഷികളേക്കാൾ നിങ്ങൾ എത്ര ശ്രേഷ്ഠതയുള്ളവരാകുന്നു!

൨൫. വിചാരപ്പെടുന്നതുകൊണ്ടു തന്റെ ഉയരം ഒരു മുഴംകൂടി വർദ്ധിപ്പിക്കുവാൻ നിങ്ങളിൽ ആൎക്കു കഴിയും?

൨൬. എന്നാൽ ചെറിയതുകൂടിയും നിങ്ങൾക്കു കഴികയില്ലെങ്കിൽ ശേഷമുള്ളതിനെപ്പററി നിങ്ങൾ വിചാരപ്പെടുന്നതെന്തു്?

൨൭. ശോശന്നകൾ എങ്ങനെ വളരുന്നു എന്നു പരിശോധിക്കുവിൻ. അവ അദ്ധ്വാനിക്കുന്നില്ല, നൂല്ക്കുന്നുമില്ലല്ലൊ. എങ്കിലും ശ്ലേമോൻപോലും, അവന്റെ സൎവ്വമഹത്വത്തിൽ തന്നെയും, അവയിൽ ഒന്നുപോലെ അലങ്കരിക്കപ്പെട്ടില്ല എന്നു ഞാൻ നിങ്ങളോടു പറയുന്നു.

൨൮. ആകയാൽ, ഇന്നുവയലിൽ ഉണ്ടായിരിക്കുന്നതും നാളെ അടുപ്പിൽ വീഴുന്നതുമായ പുല്ലിനെ ദൈവം ഇപ്രകാരം അണിയിക്കുന്നെങ്കിൽ, അല്ല

വിശ്വാസികളേ, നിങ്ങളെ എത്രയധികമായി (അണിയിക്കും)!

൨൯. ആകയാൽ എന്തുതിന്നും എന്നോ, എന്തുകുടിക്കും എന്നോനിങ്ങൾ അന്വേഷിക്കേണ്ടാ; ഇവയിൽ നിങ്ങളുടെ ബോധം ചഞ്ചലപ്പെട്ടുകയും വേണ്ടാ

൩൦. എന്തുകൊണ്ടെന്നാൽ ലോകത്തിലെ പുറജാതികളാകുന്നു ഇവയെല്ലാം അന്വേഷിക്കുന്നത്. നിങ്ങൾക്കും ഇവ ആവശ്യമാകുന്നു എന്നു നിങ്ങളുടെ പിതാവ് അറിഞ്ഞിരിക്കുന്നു.

൩൧. നിങ്ങളോ ദൈവത്തിന്റെ രാജ്യം അന്വേഷിക്കുവിൻ. അപ്പോൾ ഇവയെല്ലാംക്രൂട്ടിച്ചേർത്തു നിങ്ങൾക്കു തരപ്പെടും.

൩൨. ചെറിയ ആട്ടിൻക്രൂട്ടമേ, ഭയപ്പെടേണ്ടാ. എന്തുകൊണ്ടെന്നാൽ നിങ്ങൾക്കു രാജ്യം തരുവാൻ നിങ്ങളുടെ പിതാവിനു പ്രസാദിച്ചിരിക്കുന്നു.

൩൩. നിങ്ങളുടെ സമ്പാദ്യം വിററു ഭിക്ഷകൊടുക്കുവിൻ. കള്ളൻ അടുക്കാത്തതും ചിതൽ നശിപ്പിക്കാത്തതുമായ സ്വർഗ്ഗത്തിൽ പഴകിപ്പോകാത്തസഞ്ചികളും തിൻപോകാത്ത നിക്ഷേപവും നിങ്ങൾക്കായി നിങ്ങൾ ഉണ്ടാക്കികൊൾവിൻ. [മത്താ. അ. ൬. വ. ൨൦.-ടി.അ. ൧൯. വ. ൨൧.]

൩൪. എന്തുകൊണ്ടെന്നാൽ നിങ്ങളുടെ നിക്ഷേപം എവിടെ ഇരിക്കുന്നുവോ അവിടെ നിങ്ങളുടെ ഹൃദയവും ഇരിക്കും.

൩൫. നിങ്ങളുടെ അരകൾ കെട്ടപ്പെട്ടും നിങ്ങളുടെ വിളക്കുകൾ കത്തികൊണ്ടും ഇരിക്കട്ടെ.

൩൬. തങ്ങളുടെ എജമാനൻവന്നു മുട്ടുമ്പോൾ ഉടനെ അവനു (വാതിൽ) തുറന്നുകൊടുക്കേണ്ടതിനു അവൻ വിരുന്നുശാലയിൽ നിന്നു എപ്പോൾ മടങ്ങിവരും എന്നു കാത്തുനില്ക്കുന്ന മനുഷ്യരോടു നിങ്ങൾ തുല്യരായിരിക്കുവിൻ.

൩൭. തങ്ങളുടെ എജമാനൻ വരുമ്പോൾ ഉണൎന്നിരിക്കുന്നവരായി അവൻ കാണുന്ന ഭൃത്യന്മാർ ഭാഗ്യവാന്മാർ! അവൻ തന്റെ അരകെട്ടി അവരെ ഭക്ഷണത്തിനിരുത്തുകയും, കടന്നുചെന്നു അവൎക്കു ശുശ്രൂഷചെയ്കയും ചെയ്യുമെന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു.

൩൮. അവൻ രണ്ടാമത്തെയൊ മൂന്നാമത്തെയൊ യാമത്തിൽ വന്നാലും ഇപ്രകാരം കാണുമെങ്കിൽ ആ ഭൃത്യന്മാർ ഭാഗ്യവാന്മാർ!

൩൯. എന്നാൽ ഇതു മനസ്സിലാക്കികൊള്ളുവിൻ: കള്ളൻ ഏതു യാമത്തിൽ വരുമെന്നു വീട്ടുടമസ്ഥൻ അറിഞ്ഞിരുന്നെങ്കിൽ അവൻ ഉണൎന്നിരിക്കയും, തന്റെ വീടു തുരക്കപ്പെടുവാൻ സമ്മതിക്കാതിരിക്കയും ചെയ്യുമായിരുന്നു. [മത്താ. അ. ൨൪. വ. ൪൩.]

൪൦. ഇതിനാൽ നിങ്ങൾ വിചാരിക്കാത്ത നാഴികയിൽ മനുഷ്യപുത്രൻ വരുന്നതുകൊണ്ടു,നിങ്ങളുംഒരുങ്ങിയിരിക്കുവിൻ. [വെളി. അ. ൧൬. വ. ൧൫.]

൪൧. ശെമ്ഓൻ കേപ്പാ അവനോടു: ഞങ്ങളുടെ കൎത്താവേ, നീ ഈ ഉപമ അരുളിച്ചെയ്യുന്നതുഞങ്ങളോടൊ, അതൊ, സകല മനുഷ്യരോടുംക്രൂടിയൊ? എന്നു ചോദിക്കുന്നു.

൪൨. ഈശോ അവനോടു അരുളിച്ചെയ്യുന്നു: തക്കസമയത്തു ഭക്ഷണംകൊടുക്കേണ്ടതിനായി സ്വന്തഎജമാനൻ തന്റെ ശുശ്രൂഷക്കാൎയ്യത്തിന്മേൽ നായകനായി നിയമിച്ചാക്കേണ്ടിയ വിശ്വസ്തനും ബുദ്ധിമാനുമാ

യ വീട്ടുകാൎയ്യസ്ഥൻ ആരാകുന്നു? [മത്താ. അ. ൨൪. വ. ൪൫.)

൪൩. തന്റെ എജമാനൻ വരുമ്പോൾ ഇപ്രകാരം ചെയ്യുന്നതായി അവൻ കാണുന്ന ആ ഭൃത്യൻ ഭാഗ്യവാൻ!

൪൪. അവൻ തന്റെ സകല സമ്പാദ്യത്തിന്മേലും അവനെ നിയമിച്ചാക്കുമെന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു.

൪൫. എന്നാൽ ആ ഭൃത്യൻ: എന്റെ എജമാനൻ വരുവാൻ താമസിക്കുന്നു എന്നു തന്റെ ഹൃദയത്തിൽ പറയുകയും, തന്റെ എജമാനന്റെ ദാസന്മാരെയും ദാസികളെയും അടിക്കുവാൻ തുടങ്ങുകയും, തിന്നുവാനും കുടിക്കുവാനും ലഹരി പിടിക്കുവാനും ആരംഭിക്കുകയും ചെയ്താൽ,

൪൬. ആ ഭൃത്യന്റെ എജമാനൻ, അവൻ വിചാരിക്കാത്ത ദിവസത്തിലും അറിയാത്ത നാഴികയിലും വന്നു, അവനെ വേർപെടുത്തുകയും അവന്റെ അവകാശം അവിശ്വാസികളോടുകൂടിയാക്കുകയും ചെയ്യും.

൪൭. തന്റെ എജമാനന്റെ ഇഷ്ടം അറിഞ്ഞിട്ടു അവന്റെ ഇഷ്ടം അനുസരിച്ചു അവനു തയ്യാറാകാത്ത ഭൃത്യൻ വളരെ അടികൊള്ളും.

൪൮. അറിയാതെ അടികൾക്കു യോഗ്യമായ എന്തെങ്കിലും ചെയ്യുന്നവനോ, കുറെ അടികൾ (മാത്രം) കൊള്ളും. എന്തുകൊണ്ടെന്നാൽ ആൎക്കു അധികം കൊടുക്കപ്പെട്ടുവോ അവനിൽനിന്നു അധികം തിരികെ ചോദിക്കപ്പെടും; ആൎക്കു അധികം ഏല്പിച്ചു കൊടുക്കപ്പെട്ടുവോ അവന്റെ കൈയിൽനിന്നു അധികമായി തിരിച്ചു ആവശ്യപ്പെടുകയുംചെയ്യും.

൪൯. ഞാൻ ഭൂമിയിൽ തീ ഇടുവാൻ വന്നിരിക്കുന്നു; അതു പണ്ടേ തന്നെ കത്തിയിരുന്നെങ്കിൽ കൊള്ളാമായിരുന്നു എന്നല്ലാതെ ഞാൻ എന്തു ഇച്ഛിക്കുന്നു!

൫൦. എങ്കിലും എനിക്കു ഒരു മാമോദീസാ മുക്കേണ്ടതായുണ്ടു; അതു നിവൃത്തിയാകുന്നതുവരെ ഞാൻ വളരെ ഞെരുങ്ങുന്നു.

൫൧. ഞാൻ ഭൂമിയിൽ സമാധാനം സ്ഥാപിക്കുവാൻ വന്നിരിക്കുന്നു എന്നു നിങ്ങൾ വിചാരിക്കുന്നുവൊ? (സമാധാനം) അല്ല, മറിച്ചു, ഭിന്നതകൾ എന്നു ഞാൻ നിങ്ങളോടു പറയുന്നു. [മത്താ. അ. ൧൦. വ. ൩൪.]

൫൨. എന്തുകൊണ്ടെന്നാൽ ഇനിമേൽ മൂന്നുപേർ രണ്ടുപേൎക്കു വിരോധമായും, രണ്ടുപേർ മൂന്നുപേൎക്കു വിരോധമായും ഭിന്നിച്ചിരിക്കുന്ന അഞ്ചുപേർ ഒരു വീട്ടിൽ ഉണ്ടായിരിക്കും.

൫൩. എന്തുകൊണ്ടെന്നാൽ അപ്പൻ തന്റെ മകനു വിരോധമായും, മകൻ തന്റെ അപ്പനു വിരോധമായും, അമ്മ അവളുടെ മകൾക്കു വിരോധമായും, മകൾ അവളുടെ അമ്മക്കു വിരോധമായും, അമ്മായിഅമ്മ അവളുടെ മരുമകൾക്കു വിരോധമായും, മരുമകൾ അവളുടെ അമ്മായിഅമ്മക്കു വിരോധമായും ഭിന്നിക്കും.

൫൪. പിന്നെ അവൻ ജനക്കൂട്ടങ്ങളോടു അരുളിച്ചെയ്തു: പടിഞ്ഞാറു നിന്നു മേഘം ഉയരുന്നതുനിങ്ങൾ കാണുമ്പോൾ മഴവരുന്നു എന്നു ഉടനെ നിങ്ങൾ പറയുന്നു; അതു അങ്ങനെ സംഭവിക്കുകയും ചെയ്യുന്നു. [മത്താ. അ. ൧൬. വ. ൨.]

൫൫. തെക്കൻകാററു ഊതുമ്പോഴോ, ചൂടു ഉണ്ടാകും എന്നു നിങ്ങൾ പറയുന്നു; അതും സംഭവിക്കുന്നു.

൫൬. കപടബുദ്ധികളേ, ഭൂമിയുടെയും ആകാശത്തിന്റെയും ഭാവം

തിരിച്ചറിയുവാൻ നിങ്ങൾ അറിയു ന്നു. പിന്നെ ഈ സമയം നിങ്ങൾ തിരിച്ചറിയാതിരിക്കുന്നതു എങ്ങനെ?

൫൭. സത്യം (ഇന്നതെന്നു) നിങ്ങൾതന്നെ വിധിക്കാത്തതെന്ത്?

൫൮. നിന്റെ ശത്രു ന്യായാധിപന്റെ അടുക്കലേക്കു നിന്നെ വലിച്ചു കൊണ്ടുപോകയും, ന്യായാധിപൻ സേവകനു നിന്നെ ഏല്പിക്കയും, സേവകൻ നിന്നെ കാരാഗൃഹത്തിൽ അടക്കുകയും ചെയ്യാതിരിക്കേണ്ടതിനു, അവനോടുകൂടി അധികാരിയുടെ അടുക്കലേക്കു നീ പോകുമ്പോൾ, വഴിയിൽ ആയിരിക്കുമ്പോൾ തന്നെ, ഏല്പാടു തീൎത്തു അവനിൽ നിന്നു അകന്നുപൊയ്ക്കൊള്ളുക. [മത്താ. അ. ൫. വ. ൨൫.]

൫൯. അല്ലാഞ്ഞാൽ ഒടുവിലത്തെ കാശു (കൂടെയും) കൊടുത്തുവീട്ടുവോളം നീ അവിടെനിന്നു പുറത്തു വരികയില്ല എന്നു ഞാൻ നിന്നോടു പറയുന്നു.

## വ്യാഖ്യാനം.

൨. "മറഞ്ഞിരിക്കുന്നതും . . . ഗ്രദ്ധമായിരിക്കുന്നതും": മത്താ. അ. ൧൦. വ. ൨൬. വ്യ. നോക്കുക.

൩. "പുരമുകളുകളിൽ": മത്താ. അ. ൧൦. വ. ൨൭. വ്യ. നോക്കുക.

൧൦. മത്താ. അ. ൧൨. വ. ൩൧, ൩൨. വ്യ. നോക്കുക.

൧൪. "ആരാണു നിശ്ചയിച്ചതു്?": വിധിക്കുവാനുള്ള അധികാരം തനിക്കോ തന്റെ സഭക്കോ ഇല്ലെന്നല്ല മ്ശീഹാ അരുളിച്ചെയ്യുന്നതു്. അവിടന്നു രാജാധിരാജാവും സൎവ്വത്തിന്റെ നാഥനും ന്യായാധിപനുമായി പരമപിതാവിനാൽ നിയുക്തനാണല്ലൊ. ആ അധികാരം പ്രവൎത്തിക്കുന്നതിൽ തന്നെ നിർബന്ധിക്കുവാൻ ആൎക്കും കഴികയില്ലെന്നേ അവിടന്നു അരുളിച്ചെയ്യുന്നുള്ളു. ഇതിലും മറ്റു ലൌകിക കാൎയ്യങ്ങളിലും ഉൾപ്പെടുവാൻ മ്ശീഹായിക്കു മനസ്സില്ലാതെയായതു: ൧. തന്റെരാജ്യം ഭൌമികമായിരിക്കുമെന്നു യഹൂദന്മാൎക്കുണ്ടായിരുന്ന അഭിപ്രായത്തെ അനുകൂലിക്കാതിരിക്കുവാനും, ൨. ഭൌമികരാജ്യവും തിരുസഭയും വ്യത്യസ്തങ്ങളെന്നു പഠിപ്പിക്കുവാനും, ൩. സുവിശേഷത്തിന്റെ മറപിടിച്ചു സ്വലാഭത്തിന്റെ പിറകേ പോകുവാൻ സ്വജനങ്ങൾക്കു കാരണം കൊടുക്കാതിരിക്കുവാനും, ൪. തന്റെ ഉപദേശവും ഉദ്യോഗവും സ്വൎഗ്ഗീയ അവകാശത്തെയല്ലാതെ ഭൌമികാവകാശത്തെ ഉദ്ദേശിക്കുന്നില്ല എന്നു ഉദാഹരണംകൊണ്ടു കാണിക്കുവാനും ആയിരുന്നു. വിശ്വാസികളുടെ സമാധാനമൊ, പരസ്നേഹമൊ, ഭക്തിസംവൎദ്ധനമൊ ആവശ്യപ്പെടുമ്പോൾ ഇങ്ങനെയുള്ള കാൎയ്യങ്ങളിൽ ഏൎപ്പെടുന്നതിനു വിരോധിക്കുന്നില്ല. ഈ കാരണങ്ങൾ നിമിത്തം മുൻകാലങ്ങളിൽ വൈദികാധികാരികൾ വിശ്വാസികളുടെ തൎക്കങ്ങൾക്കു തീരുമാനം കല്പിച്ചിരുന്നതായി കാണുന്നു. വി. ആഗുസ്തീനോസു് ഈ വിധത്തിൽ ചെയ്തതായി അദ്ദേഹംതന്നെ പ്രസ്താവിക്കുന്നുണ്ടു്. മലങ്കരനസ്രാണികളുടെ വൈദികാധികാരികൾ വിശ്വാസികളുടെ തൎക്കവാദങ്ങൾക്കു തീൎപ്പു കല്പിച്ചിരുന്നതായി ചരിത്രങ്ങൾ ഘോഷിക്കുന്നുമുണ്ടല്ലൊ.

൫൧. "(സമാധാനം) അല്ല, മറിച്ചു്, ഭിന്നതകൾ": മത്താ. അ. ൧൦. വ. ൩൪, ൩൫, ൩൬. വ്യ. നോക്കുക.

# അദ്ധ്യായം ൧൩.

തപസ്സിൻെറ ആവശ്യകത. കായിക്കാത്ത
അത്തിവൃക്ഷം. ഒരു സ്ത്രീയുടെ രോഗം ശമിപ്പിക്കുന്നതു്.
ഓറെശ്ലെമ്മേക്കുള്ള പ്രയാണം.

൧എന്നാൽ ആ സമയത്തു ചിലയാളുകൾ വന്നു, പീലാത്തോസ് ആരുടെ ബലികളോടുകൂടി അവരുടെ ചോരയും കലത്തിയോ ആ ഗ്ലീലായരെപ്പററി അവനോടു പറഞ്ഞു.

൨. അപ്പോൾ ഈശോ ഉത്തരമായി അവരോടു അരുളിച്ചെയ്തു: അവർ ഇപ്രകാരം ആയിത്തീർന്നതുകൊണ്ടു ആ ഗ്ലീലായർ സകല ഗ്ലീലായരിലും വെച്ചു അധികം പാപികളായിരുന്നു എന്നു നിങ്ങൾ വിചാരിക്കുന്നുവോ?

൩. അല്ല, എന്നാൽ പശ്ചാത്തപിക്കകയില്ലെങ്കിൽ നിങ്ങളുമെല്ലാം ഇങ്ങനെ തന്നെ നശിച്ചുപോകുമെന്നു ഞാൻ നിങ്ങളോടു പറയുന്നു.

൪. അല്ലെങ്കിൽ, ശീലോഹായിൽ വെച്ചു ഗോപുരം വീണു മൃതിപ്പെടുത്തിയ ആ പതിനെട്ടുപേർ ഓറെശ്ലെമ്മു പാൎക്കുന്ന സകല മനുഷ്യരിലുംവെച്ചു അധികം പാപികളായിരുന്നു എന്നു നിങ്ങൾ വിചാരിക്കുന്നുവൊ?

൫. അല്ല, പശ്ചാത്തപിക്കകയില്ലെങ്കിൽ അവരെപ്പോലെ നിങ്ങളുമെല്ലാം നശിച്ചുപോകുമെന്നു ഞാൻ നിങ്ങളോടു പറയുന്നു.

൬. അനന്തരം അവൻ ഈ ഉപമ അരുളിച്ചെയ്തു: ഒരു മനുഷ്യനു തൻെറ മുന്തിരിത്തോട്ടത്തിൽ നടപ്പെട്ടിരുന്ന ഒരു അത്തിവൃക്ഷം ഉണ്ടായിരുന്നു. അവൻ വന്നു അതിൽ ഫലങ്ങൾ അന്വേഷിച്ചു: എന്നാൽ കണ്ടില്ല.

൭. അതിനാൽ അവൻ കൃഷിക്കാരനോടു: ഇതാ! മൂന്നുവത്സരമായി ഞാൻ വന്നു ഈ അത്തിവൃക്ഷത്തിൽനിന്നു ഫലങ്ങൾ അന്വേഷിക്കുന്നു; എന്നാൽ ഞാൻ കാണുന്നില്ല. അതു വെട്ടിക്കളയുക; അതു നിലം പാഴാക്കുന്നതെന്തിന്? എന്നു പറഞ്ഞു.

൮. കൃഷിക്കാരൻ അവനോടു പറയുന്നു: എൻെറ എജമാനനേ,ഞാൻ അതിൻെറ ചുവടുകിളച്ചു അതിനു വളമിടുവോളം ഈയാണ്ടുകൂടി അതു നിറുത്തണമേ.

൯. അതു ഫലങ്ങൾ നൽകിയെങ്കിലോ (ആയി). ഇല്ലെങ്കിൽ വരുന്നയാണ്ടു നീ അതു വെട്ടിക്കളഞ്ഞുകൊള്ളുക.

൧൦. ഒരു ശാബതത്തിൽ ഈശോ ഒരു സംഘത്തിൽ ഉപദേശിക്കുമ്പോൾ,

൧൧. പതിനെട്ടു വത്സരങ്ങളായി രോഗാത്മാവുള്ളവളും അതുകൊണ്ടു നിവിരുവാൻ തീരെ നിവൃത്തിയില്ലാതെ കുനിഞ്ഞിരുന്നവളുമായ ഒരു സ്ത്രീ അവിടെയുണ്ടായിരുന്നു.

൧൨. ഈശോയോ അവളെ കണ്ടു് അവളെ വിളിച്ചു അവളോടു്: സ്ത്രീ, നിൻെറ രോഗത്തിൽനിന്നു നീ മോചിക്കപ്പെട്ടിരിക്കുന്നു എന്നു അരുളിച്ചെയ്തിട്ടു്,

൧൩. അവളുടെമേൽ തൻെറ കൈവെച്ചു. ഉടനെ അവൾ നിവിൎന്നു; അവൾ ദൈവത്തെ സ്തുതിക്കയും ചെയ്തു.

൧൪. എന്നാൽ ഈശോ ശാബതത്തിൽ സുഖപ്പെടുത്തിയതുകൊണ്ടു സംഘപ്രമാണിക്ക എരിച്ചിൽകൊണ്ടു് അവൻ ഉത്തരമായി ജനക്കൂട്ട

ത്തോട്: വേലചെയ്യുവാൻ പാട്ടുള്ള ദിവസങ്ങൾ ആറുണ്ട്; അവയിൽ വന്നു സൌഖ്യം പ്രാപിച്ചുകൊള്ളുവിൻ; ശാബതദിവസത്തിൽ വേണ്ടാ എന്നു പറഞ്ഞു.

൧൫. ഈശോയോ ഉത്തരമായി അവനോട്ടു അരുളിച്ചെയ്തു: കപടഭക്താ, നിങ്ങളിൽ ഓരോരുത്തനും ശാബതത്തിൽ തന്റെ കാളയെയൊ തന്റെ കഴുതയെയൊ തൊഴുത്തിൽനിന്നു അഴിച്ചു വെള്ളം കുടിപ്പിക്കുവാൻ കൊണ്ടുപോകുന്നില്ലയൊ?

൧൬. എന്നാൽ അബ്രാഹത്തിന്റെ മകളും, ഇതാ! പതിനെട്ടു വത്സരങ്ങളായി പിശാചു ബന്ധിച്ചിരുന്നവളുമായ ഇവൾ ഈ ബന്ധനത്തിൽനിന്നു ശാബതദിവസത്തിൽ മോചിക്കപ്പെടേണ്ടതല്ലായിരുന്നുവൊ?

൧൭. അവൻ ഇവ അരുളിച്ചെയ്തിരുന്നപ്പോൾ അവനു വിരോധമായി നിന്നിരുന്നവരെല്ലാം നാണിക്കുകയും അവന്റെ കൈകൾമൂലം സംഭവിച്ചിരുന്ന സകല അത്ഭുതങ്ങളെയും പററി ജനം മുഴുവൻ സന്തോഷിക്കുകയും ചെയ്തിരുന്നു.

൧൮. ഈശോയാകട്ടെ(ഇങ്ങനെ) അരുളിച്ചെയ്തിരുന്നു: ദൈവരാജ്യം എന്തിനോട്ടു സദൃശമാകുന്നു? ഞാൻ അതിനെ എന്തിനോട്ടു സദൃശമാക്കും?

൧൯. അതു ഒരു മനുഷ്യൻ എടുത്തു തന്റെ തോട്ടത്തിൽ ഇട്ട കടുകുമണിയോട്ടു സദൃശമാകുന്നു: അതു വളൎന്നു വലിയ വൃക്ഷമായിത്തീൎന്നു. ആകാശത്തിലെ പക്ഷി അതിന്റെ കൊമ്പുകളിൽ കൂട്ടുകെട്ടുകയും ചെയ്തു. [മത്താ. അ. ൧൩. വ. ൩൧: മക്കോ. അ. ൪. വ. ൩൧.]

൨൦. വീണ്ടും ഈശോ അരുളിച്ചെയ്തു: ദൈവരാജ്യം ഞാൻ എന്തിനോട്ടു സദൃശമാക്കും?

൨൧. അതു, മൂന്നിടങ്ങഴിമാവിൽ, അതു മുഴുവൻ പുളിക്കുവോളം ഒരു സ്ത്രീ എടുത്തു കുഴിച്ചുവെച്ച പുളിച്ച മാവിനു സദൃശമാകുന്നു. [മത്താ. അ. ൧൩. വ. ൩൩.]

൨൨. പിന്നെ അവൻ പട്ടണങ്ങളിലും ഗ്രാമങ്ങളിലും സഞ്ചരിച്ചു പഠിപ്പിച്ചുകൊണ്ടു ഓറശ്ലേമ്മത്തേക്കു യാത്രചെയ്തിരുന്നു.

൨൩. എന്നാൽ ഒരു മനുഷ്യൻ അവനോട്ടു: രക്ഷപെടുന്നവർ ചുരുക്കമാണൊ? എന്നു ചോദിച്ചു.

൨൪. അതിനു ഈശോ അവരോട്ട് അരുളിച്ചെയ്തു: ഇടുങ്ങിയ വാതിലിൽ കൂടെ പ്രവേശിക്കുവാൻ പോരാട്ടുവിൻ. എന്തുകൊണ്ടെന്നാൽ വളരെപ്പേർ പ്രവേശിക്കുവാൻ നോക്കും, എന്നാൽ അവൎക്കു സാധിക്കയില്ല എന്നു ഞാൻ നിങ്ങളോട്ടു പറയുന്നു. [മത്താ. അ. ൭. വ. ൧൩.]

൨൫. വീട്ടുടമസ്ഥൻ എഴുന്നേററു കതകു അടെക്കുന്ന നാഴികമുതൽ നിങ്ങൾ പുറത്തുനിന്നു കതകിൽ മുട്ടി: ഞങ്ങളുടെ കൎത്താവേ, ഞങ്ങളുടെ കൎത്താവേ, ഞങ്ങൾക്കു തുറന്നുതരണമേ എന്നു പറയുവാൻ തുടങ്ങുമ്പോൾ അവൻ ഉത്തരമായി നിങ്ങളോട്ടു: നിങ്ങൾ എവിടെനിന്നാകുന്നു എന്നു ഞാൻ അറിയുന്നില്ല എന്നു നിങ്ങളോട്ടു ഞാൻ പറയുന്നു എന്നു പറയും. [മത്താ. അ. ൨൫. വ. ൧൦.]

൨൬. അപ്പോൾ നിങ്ങൾ: നിന്റെമുമ്പിൽ ഞങ്ങൾ ഭക്ഷിക്കയും പാനംചെയ്കയും, ഞങ്ങളുടെ തെരുവീഥികളിൽ നീ പഠിപ്പിക്കയും ചെയ്തുവല്ലൊ എന്നു പറയുവാൻ തുടങ്ങും.

൨൭. അവനോ നിങ്ങളോട്ടു: നിങ്ങൾ എവിടെ നിന്നാകുന്നു എന്നു

ഞാൻ അറിയുന്നില്ല. അനീതി പ്രവൎത്തിക്കുന്നവരേ, നിങ്ങൾ എന്നിൽനിന്നു അകന്നു പോകുവിൻ എന്നു പറയും. [മത്താ. അ.൭. വ. ൨൩.–സങ്കി. ൬. വ. ൯: മത്താ. അ. ൨൫. വ. ൪൧.]

൨൮. അവിടെ, അബ്രാഹത്തെയും ഇസ്ഹാക്കിനെയും യാക്കോബിനെയും പ്രവാചകന്മാരേവരെയും ദൈവരാജ്യത്തിൽ നിങ്ങൾ കാണുമ്പോൾ കരച്ചിലും പല്ലുകടിയും ഉണ്ടാകും. നിങ്ങളോ പുറത്തു തള്ളപ്പെട്ടും.

൨൯. കിഴക്കുനിന്നും പടിഞ്ഞാറുനിന്നും തെക്കുനിന്നും വടക്കുനിന്നും (ആളുകൾ) വന്നു ദൈവത്തിന്റെ രാജ്യത്തിൽ ഭക്ഷണത്തിനു ഇരിക്കുകയും ചെയ്യും.

൩൦. ഇതാ! മുമ്പന്മാരാകുവാനിരിക്കുന്ന പിമ്പന്മാരുണ്ട്; പിമ്പന്മാരാകുവാനിരിക്കുന്ന മുമ്പന്മാരുമുണ്ട്. [മത്താ. അ. ൧൯. വ. ൩൦; അ. ൨൦. വ. ൧൬: മൎക്കോ. അ. ൧൦. വ. ൩൧.]

൩൧. ആ ദിവസം തന്നെ ഫ്രീശരിൽ ചിലർ അടുത്തുചെന്നു അവനോട്: ഇവിടംവിട്ടു പുറപ്പെട്ടു പൊയ്ക്കൊൾക, എന്തെന്നാൽ ഹേറോദേസ് നിന്നെ കൊല്ലുവാൻ ഇച്ഛിക്കുന്നു എന്നു പറയുന്നു.

൩൨. ഈശോ അവരോടു അരുളിച്ചെയ്യുന്നു: നിങ്ങൾ പോയി ഈ കുറുക്കനോടു: ഹാ! ഞാൻ ഇന്നും നാളെയും പിശാചുക്കളെ പുറത്താക്കുകയും, രോഗശാന്തികൾവരുത്തുകയും, മൂന്നാംദിവസം സമാപ്തനാക്കപ്പെടുകയും ചെയ്യുന്നു എന്നു പറയുവിൻ.

൩൩. എങ്കിലും ഞാൻ ഇന്നുംനാളെയും വേല ചെയ്കയും അടുത്തദിവസം പോകയും ചെയ്യേണ്ടിയിരിക്കുന്നു. ഓറെശ്ലെത്തിനു വെളിയിൽവെച്ചു പ്രവാചകൻ നശിക്കുവാൻ നിവൃത്തിയില്ലല്ലൊ.

൩൪. ഓറെശ്ലെമേ, ഓറെശ്ലെമേ, പ്രവാചകന്മാരെ കൊല്ലുന്നവളേ, തന്റെ അടുക്കലേക്കു അയയ്ക്കപ്പെടുന്നവരെ കല്ലെറിയുന്നവളേ, തന്റെ കുഞ്ഞുങ്ങളെ തന്റെ ചിറകുകളിൻകിഴ ചേൎക്കുന്ന പിടക്കോഴിയെപ്പോലെ നിന്റെ മക്കളെ ചേൎത്തുകൊള്ളുവാൻ ഞാൻ എത്രയോ പ്രാവശ്യം അഗ്രഹിച്ചു: എന്നാൽ നിങ്ങൾ സമ്മതിച്ചില്ല. [മത്താ. അ. ൨൩. വ. ൩൭].

൩൫. ഇതാ! നിങ്ങളുടെ ഭവനം നിങ്ങൾക്കായി ശൂന്യാവസ്ഥയിൽ കൈവിടപ്പെട്ടിരിക്കുന്നു. എന്തുകൊണ്ടെന്നാൽ കൎത്താവിന്റെ നാമത്തിൽ വരുന്നവൻ അനുഗ്രഹിക്കപ്പെട്ടവനാകുന്നു എന്നു നിങ്ങൾ പറയുംവരെ നിങ്ങൾ എന്നെ കാണുകയില്ല എന്നു ഞാൻ നിങ്ങളോടു പറയുന്നു.

## വ്യാഖ്യാനം.

൧. "ബലികളോടുകൂടി അവരുടെ ചോരയും കലൎത്തി": ദൈവജനം പുറജാതിക്കാരനായ കേസറിനു നികുതി കൊടുക്കേണ്ടതില്ലെന്നു വാദിച്ചു കലഹമുണ്ടാക്കിയ ഗ്ലീലായനായ യൂദായോടു ചേൎന്നു നിന്നവരിൽ ചിലർ ഗർസീമിൽ ബലിസമൎപ്പിക്കുവാൻ വന്നപ്പോൾ, ബലിസമൎപ്പണസമയത്തു തന്നെ, പീലാത്തോസ് അവരെ കൊല്ലിക്കയും അവരുടെ രക്തം അവരുടെ ബലിയോടുകൂടി കലരുകയും ചെയ്ത സംഭവം ഈ വാക്യം സൂചിപ്പിക്കുന്നു എന്നാണു ഭൂരിപക്ഷാഭിപ്രായം. അവരുടെ മഹാപാപം നിമിത്തം ഇങ്ങനെ സംഭവിച്ചു എന്നായിരുന്നു പൊതുജനങ്ങൾ പറഞ്ഞിരുന്നതു്.

൩൪. "അവൻ സാധിക്കയില്ല": രക്ഷ പ്രാപിക്കുവാൻ ആഗ്രഹിക്കും, എങ്കിലും വേണ്ട പ്രയത്നം ചെയ്യായ്കകൊണ്ടും മനഃപൂൎവ്വം സ്ഥിരോത്സാഹികളായിരിക്കായ്കകൊണ്ടും അവൻ സാധിക്കാതെയാകുന്നു.

൩൨. "കരച്ചിലും പല്ലുകടിയും": മത്താ. അ. ൮. ൨. ൧൨. ൨൮. നോക്കുക.

൩൨. "കുറുക്കൻ": ചതിയനായ പതിയിരിപ്പുകാരൻ. എബ്രായപ്രവാചകന്മാർ ജനപ്രധാനികൾ, അധികാരികൾ, രാജാക്കന്മാർ ഇവരെപ്പോലും സ്വാതന്ത്ര്യപൂൎവ്വം പരസ്യമായി ശകാരിക്കുക പതിവായിരുന്നതിനാൽ ഹേറോദേസിന്റെ പ്രകൃതി വെളിപ്പെടുത്തുവാനായി മ്ശിഹാ ഈ പദം പ്രയോഗിക്കുന്നതിൽ ആശ്ചൎയ്യത്തിനു അവകാശമില്ല— "ഇന്നും നാളെയും": കുറെക്കാലം.— "മൂന്നാംദിവസം": ഉദ്യോഗം നിൎവ്വഹിച്ചശേഷം.— "സമാപ്തനാക്കപ്പെടുക": പ്രതാപപൂൎണ്ണമായ കുരിശുമരണം അനുഭവിക്കുക.

൩൩. "ഓറെശ്ലെത്തിനു വെളിയിൽവെച്ചു പ്രവാചകൻ നശിക്കുവാൻ നിവൃത്തിയില്ലല്ലൊ": പ്രവാചകന്മാരെല്ലാം ഓറെശ്ലെത്തു് അന്തരിച്ചു എന്നു ഇതിൽനിന്നു ഗ്രഹിക്കേണ്ടതില്ല. അവരിൽ അധികംപേരും അവിടെ മരിച്ചതുകൊണ്ടു ഇങ്ങനെ പ്രസ്താവിക്കുന്നു എന്നേയുള്ളു. പ്രവാചകമുഖ്യനും യഹൂദജനങ്ങൾക്കു വാഗ്ദാനം ചെയ്യപ്പെട്ട മ്ശിഹായുമായ താൻ ഓറെശ്ലെത്തു മരിക്കുമെന്നു ഇതൊരു പ്രവാചകവുമാണു്:

## അദ്ധ്യായം ൧൪.

മ്ശിഹാ ഒരു മഹോദരരോഗിയെ സുഖപ്പെടുത്തുന്നതു്.
അത്താഴത്തിനു വിളിക്കപ്പെട്ടവരുടെ ഉപമ. മ്ശിഹായെ അനുഗമിക്കുന്നവർ സകലവും പരിത്യജിക്കണം.

പിന്നെ സംഭവിച്ചതു് എന്തെന്നാൽ: പ്രീശരിൽ പ്രധാനിയായ ഒരുത്തന്റെ വീട്ടിൽ ഭക്ഷണം കഴിക്കുവാനായി ശാബതദിവസത്തിൽ അവൻ പ്രവേശിച്ചപ്പോൾ അവർ അവനെ ഉററുസൂക്ഷിച്ചുകൊണ്ടിരുന്നു.

൨. അപ്പോൾ ഇതാ! മഹോദരരോഗിയായ ഒരു മനുഷ്യൻ അവന്റെ മുമ്പിൽ ഉണ്ടായിരുന്നു.

൩. ഈശോയാകട്ടെ നിയമജ്ഞന്മാരോടും പ്രീശരോടും: ശാബതത്തിൽ സുഖപ്പെടുത്തുവാൻ പാടുണ്ടോ? എന്നു ഉത്തരമായി ചോദിച്ചു.

൪. എന്നാൽ അവർ മിണ്ടാതിരുന്നു. അവനോ അവനെ പിടിച്ചു, അവനെ സുഖപ്പെടുത്തുകയും അവനെ വിട്ടയയ്ക്കുകയും ചെയ്തു.

൫. പിന്നെ അവൻ അവരോടു:തന്റെ മകനോ തന്റെ കാളയോ ശാബതദിവസത്തിൽ കിണററിൽ വീണാൽ അവനെ ഉടനെ എടുത്തു കയററാത്തവൻ നിങ്ങളിൽ ആരുണ്ടു്? എന്നു ചോദിച്ചു.

൬. അവർക്കോ ഇതിനെപ്പററി അവനോടു മറുപടി പറയുവാൻ കഴിഞ്ഞില്ല.

൭. അവിടെ ക്ഷണിക്കപ്പെട്ടിരുന്നവർ മുന്നിരിപ്പിനുള്ള സ്ഥലങ്ങൾ തിരഞ്ഞെടുക്കുന്നതു കണ്ടിരുന്നതിനാൽ അവൻ അവരോടു ഒരു ഉപമ അരുളിച്ചെയ്തു:

൮. നീ ഒരു വിരുന്നുശാലയിലേക്കു ആരാലെങ്കിലും ക്ഷണിക്കപ്പെട്ടപ്പോൾ പന്തിത്തലയ്ക്കൽ പോയി ഇരിക്കരുതു്. അല്ലാഞ്ഞാൽ ക്ഷണിക്ക

പ്പെട്ട ആരെങ്കിലും നിന്നെക്കാൾ മാന്യനായി അവിടെ ഉണ്ടായിരിക്കാം.

൯. അപ്പോൾ അവനെയും നിന്നെയും വിളിച്ചവൻ വന്നു നിന്നോടു: ഇവനു സ്ഥലം കൊടുക്കുക എന്നു പറയും; നീ എഴുന്നേററു അവസാന സ്ഥലം പിടിക്കുമ്പോൾ നിനക്കു ലജ്ജ തോന്നുകയും ചെയ്യും.

൧൦. മറിച്ചു്, നീ ക്ഷണിക്കപ്പെട്ടുമ്പോൾ നിന്നെ വിളിച്ചവൻ വന്നു: എൻെറ സ്നേഹിതാ, കയറി ഇരിക്കുക എന്നു നിന്നോടു പറയേണ്ടതിനായി നീ അവസാനത്തിൽ പോയിരിക്കുക. അപ്പോൾ നിന്നോടുകൂടി ഭക്ഷണത്തിനിരിക്കുന്ന എല്ലാവരുടെയും മുമ്പാകെ നിനക്കു ബഹുമാനമുണ്ടാകും. [സുഭ. അ. ൨൫. വ. ൬.]

൧൧. എന്തുകൊണ്ടെന്നാൽ തന്നെത്താൻ ഉയൎത്തുന്ന ഏവനും താഴ്ത്തപ്പെടും; തന്നെത്താൻ താഴ്ത്തുന്ന ഏവനും ഉയൎത്തപ്പെടുകയും ചെയ്യും. [മത്താ. അ. ൨൩. വ. ൧൨: ലൂ. അ. ൧൮. വ. ൧൪.]

൧൨. തന്നെ വിളിച്ചവനോടും അവൻ അരുളിച്ചെയ്തു: നീ മുത്താഴമോ അത്താഴമോ നടത്തുമ്പോൾ നിൻെറ സ്നേഹിതന്മാരെയൊ, നിൻെറ സഹോദരന്മാരെയൊ, നിൻെറ ചാൎച്ചക്കാരെയൊ, ധനവാന്മാരായ നിൻെറ അയൽക്കാരെയൊ നീ വിളിക്കരുതു്. അല്ലാഞ്ഞാൽ അവരും നിന്നെ വിളിക്കയും ഇതു നിനക്കു പ്രതിഫലമായിത്തീരുകയുംചെയ്യും. [തോബി. അ. ൪. വ. ൭: സുഭ. അ. ൩. വ. ൯.]

൧൩. മറിച്ചു്, നീ ഒരു വിരുന്നു നടത്തുമ്പോൾ ദരിദ്രരെയും, വലച്ചിലുള്ളവരെയും, മുടന്തരെയും, കുരുടന്മാരെയും വിളിക്കുക.

൧൪. തനിക്കു പ്രതിഫലം നൽകുവാൻ അവൎക്കു ഇല്ലാത്തതുകൊണ്ടു അപ്പോൾ നീ ഭാഗ്യവാനായിരിക്കും. നിനക്കുള്ള പ്രതിഫലം നീതിമാന്മാരുടെ ഉടമ്പടിയിൽ ആയിരിക്കുമല്ലൊ.

൧൫. ഭക്ഷണത്തിനിരുന്നവരിൽ ഒരുത്തൻ ഇവ കേട്ടാറെ: ദൈവരാജ്യത്തിൽ അപ്പം ഭക്ഷിക്കുന്നവൻ ഭാഗ്യവാൻ എന്നു അവനോടു പറഞ്ഞു.

൧൬. ഈശോ അവനോടു അരുളിച്ചെയ്യുന്നു: ഒരു മനുഷ്യൻ ഒരു വലിയ അത്താഴം നടത്തി, വളരെ പേരെ വിളിച്ചു. [മത്താ. അ. ൨൨. വ. ൨: വെളി. അ. ൧൯. വ. ൯.]

൧൭. അത്താഴത്തിനുള്ള സമയത്തു്: ഇതാ! നിങ്ങൾക്കായി എല്ലാം തയ്യാറായിരിക്കുന്നു, വരുവിൻ എന്നു വിളിക്കപ്പെട്ടവരോടു പറയുവാൻ അവൻ തൻെറ ദാസനെ അയച്ചു.

൧൮. എന്നാൽ ഒന്നാമൻമുതൽ എല്ലാവരും ഒഴിവുപറയുവാൻ തുടങ്ങി. ഒന്നാമൻ അവനോടു: ഞാൻ ഒരു നിലംവാങ്ങി, ചെന്നു് അതു കാണുവാൻ ഞാൻ നിബന്ധിക്കപ്പെടുന്നു. ഞാൻ ഒഴിവു ചോദിക്കുന്നതു എന്നോടു ക്ഷമിക്കണമെന്നു നിന്നോടു ഞാൻ അപേക്ഷിക്കുന്നു എന്നു പറയുന്നു.

൧൯. മറെറാരുത്തൻ: ഞാൻ അഞ്ചേർ കാളകൾ വാങ്ങി. ഞാൻ അവയെ പരീക്ഷിക്കുവാൻ പോകുന്നു. ഞാൻ ഒഴിവു ചോദിക്കുന്നതു എന്നോടു ക്ഷമിക്കണമെന്നു നിന്നോടു ഞാൻ അപേക്ഷിക്കുന്നു എന്നു പറയുന്നു.

൨൦. വേറൊരുത്തൻ: ഞാൻ വിവാഹം ചെയ്തു അതുകൊണ്ടു് വരുവാൻ എനിക്കു നിവൃത്തിയില്ല എന്നു പറയുന്നു.

൨൧. ആകയാൽ ആ ദാസൻ വന്നു ഇവ തൻെറ എജമാനനോടു പറഞ്ഞു. അപ്പോൾ വീട്ടെജമാനൻകോപിച്ചു തൻെറ ദാസനോടു: നീ പ

ട്ടണത്തിന്റെ തെരുവീഥികളിലേക്കം പുറഭാഗങ്ങളിലേക്കം ഉടനെപ്പുറപ്പെട്ടുചെന്ന് ദരിദ്രരെയും, കഷ്ടത അനുഭവിക്കുന്നവരെയും, അംഗഹീനരെയും, കുരുടരെയും ഇവിടേക്ക പ്രവേശിപ്പിക്കുക എന്നു പറഞ്ഞു.

൨൨. പിന്നെ ദാസൻ: എന്റെ എജമാനനേ, നീ കല്പിച്ചതുപോലെ ആയി: എങ്കിലും ഇനിയും സ്ഥലമുണ്ടു എന്നു പറഞ്ഞു.

൨൩. അപ്പോൾ എജമാനൻ തന്റെ ദാസനോടു പറഞ്ഞു: നീ വഴികളിലേക്കം വേലികളുടെ ഇടയിലേക്കം പുറപ്പെട്ടുചെന്ന് എന്റെ വീടു നിറയേണ്ടതിനായി പ്രവേശിക്കുവാൻ (കാണുന്നവരെ) നിർബന്ധിക്കുക.

൨൪. എന്തുകൊണ്ടെന്നാൽ ക്ഷണിക്കപ്പെട്ടിരുന്ന ആ മനുഷ്യരിൽ ഒരുത്തൻപോലും എന്റെ അത്താഴം ആസ്വാദിക്കയില്ല എന്നു ഞാൻ നിങ്ങളോടു പറയുന്നു.

൨൫. വളരെ ജനക്കൂട്ടങ്ങൾ അവനോടുകൂടി പോകുമ്പോൾ അവൻ തിരിഞ്ഞു അവരോടു അരുളിച്ചെയ്തു:

൨൬. എന്റെ അടുക്കൽ വരികയും, തന്റെ അപ്പനെയും തന്റെ അമ്മയെയും തന്റെ സഹോദരന്മാരെയും തന്റെ സഹോദരികളെയും തന്റെ ഭാര്യയെയും തന്റെ മക്കളെയും തന്നെത്തന്നെയും ദ്വേഷിക്കാതിരിക്കയും ചെയ്യുന്നവനു എന്റെ ശിഷ്യനായിരിക്കുവാൻ സാധിക്കയില്ല. [മത്താ. അ ൧൦. വ. ൩൭]

൨൭. തന്റെ കുരിശ് എടുത്തുകൊണ്ടു എന്റെ പിന്നാലെ വരാത്തവനു എന്റെ ശിഷ്യനായിരിക്കുവാൻ സാധിക്കയില്ല. [മത്താ. അ. ൧൦. വ. ൩൮; അ. ൧൬. വ. ൨൪: മർക്കോ. അ. ൮. വ. ൩൪.]

൨൮. എന്തുകൊണ്ടെന്നാൽ ഒരു ഗോപുരം പണിയുവാൻ ഇച്ഛിച്ചാൽ, (൩൦)

൨൯. അടിസ്ഥാനമിടുകയും മുഴുവനാക്കുവാൻ തനിക്കു കഴിയാതെ വരികയും ചെയ്തിട്ടു കാണുന്നവരെല്ലാംതന്നെ ആക്ഷേപിക്കയും: (൩൦)

൩൦. ഈ മനുഷ്യൻ പണിയുവാൻ തുടങ്ങി, മുഴുവനാക്കുവാൻ അവനു കഴിഞ്ഞില്ല എന്നു പറയുകയും (൨൯) «ചെയ്യാതിരിക്കേണ്ടതിനായി– (൨൮) അതു മുഴുവനാക്കുവാൻ തനിക്കു വകയുണ്ടോ എന്നു അതിന്റെ ചെലവിനെപ്പറ്റി ആദ്യമേ തന്നെ ഇരുന്നു കണക്കു നോക്കാത്തവൻ നിങ്ങളിൽ ആരുണ്ട്?»

൩൧. അല്ലെങ്കിൽ, തന്റെ കൂട്ടുകാരനായ ഒരു രാജാവിനോടു യുദ്ധം ചെയ്യുവാൻ പോകുമ്പോൾ ഇരുപതിനായിരങ്ങളോടുകൂടി തനിക്കു വിരോധമായി വരുന്നവനോടു പതിനായിരങ്ങൾകൊണ്ടു എതിർക്കുവാൻ തനിക്കു സാധിക്കുമോ എന്നു ആദ്യമേ തന്നെ ആലോചിക്കാതിരിക്കുന്ന ഒരു രാജാവു ആരുണ്ട്?

൩൨. (സാധിക്കുക) ഇല്ലെങ്കിലോ അവൻ തന്നിൽ നിന്നു അകന്നിരിക്കുമ്പോൾ തന്നെ അവൻ പ്രതിനിധികളെ അയച്ചു സമാധാനത്തിനായി അപേക്ഷിക്കുന്നു.

൩൩. ഇങ്ങനെ തന്നെ നിങ്ങളിൽ, തന്റെ സമ്പാദ്യമെല്ലാം ഉപേക്ഷിക്കാത്ത ഒരുത്തനും എന്റെ ശിഷ്യനായിരിക്കുവാൻ സാധിക്കുകയില്ല.

൩൪. ഉപ്പു നല്ലതാകുന്നു. എന്നാൽ ഉപ്പുതന്നെയും ഉറകെട്ടുപോയാൽ അതിനു എന്തുകൊണ്ടു ഉറക്കൂട്ടും? [മത്താ. അ. ൫. വ. ൧൩: മർക്കോ. അ. ൯. വ. ൪൯.]

൩൫. നിലത്തിനും വളത്തിനും പുറത്തു ഇട്ടുകളയുന്നു. കേൾക്കുവാൻ അതു ഉപകരിക്കുന്നില്ല. അതിനെ ചെവികൾ ഉള്ളവൻ കേൾക്കട്ടെ.

## വ്യാഖ്യാനം.

൧൨. "സ്നേഹിതന്മാരെ . . . വിളിക്കരുതു്": സ്നേഹിതന്മാരെയും ബന്ധുജനങ്ങളെയും വിളിക്കരുതെന്നോ, ഉപചാരക്രിയകളാകട്ടെ സ്വീകൃതമായ ഉപകാരത്തെപ്രതിയുള്ള കൃതജ്ഞതാപ്രകാശനമാകട്ടെ പാടില്ലെന്നോ മ്ശീഹാ കല്പിക്കുന്നില്ല. അങ്ങനെ ചെയ്യുന്നപക്ഷം പരസ്നേഹവും ഐക്യവും സർവ്വപ്രധാനമായി പരിഗണിക്കുന്ന തൻെറ സിദ്ധാന്തങ്ങൾക്കും അഭിപ്രായങ്ങൾക്കും തന്നെ അതു നേരെ വിരോധമായിരിക്കും. സമസൃഷ്ടികളുടെ, വിശിഷ്യ ദരിദ്രരുടെ, പേരിൽ നാം പ്രദർശിപ്പിക്കുവാൻ കടപ്പെട്ടിരിക്കുന്ന പരസ്നേഹം സ്നേഹിതന്മാർ ബന്ധുജനങ്ങൾ ആദിയായവരുടെ നേൎക്കു കാണിക്കുന്ന സാമാന്യപ്രവൃത്തികൾകൊണ്ടു പ്രത്യക്ഷമാകുന്നില്ലെന്നു പഠിപ്പിക്കണമെന്നും, പ്രതിഫലം പ്രതീക്ഷിക്കുവാൻ മാൎഗ്ഗമില്ലാത്ത ദരിദ്രന്മാൎക്കു ദാനം ചെയ്യുന്നതു കൂടുതൽ ഫലപ്രദമാണെന്നു കാണിച്ചുകൊണ്ടു പരസ്നേഹകൃത്യങ്ങളിലെ നമ്മുടെ ഉദ്ദേശ്യങ്ങളെ ശുദ്ധീകരിക്കണമെന്നും മാത്രമേ അവിടന്നു കരുതുന്നുള്ളു.

൧൮. "എല്ലാവരും ഒഴിവു പറയുവാൻ തുടങ്ങി": 'ലോകത്തിലുള്ളവയെല്ലാം ശരീരത്തിൻെറ ദുരാശയും, കണ്ണുകളുടെ ദുരാശയും, ജീവിതത്തിൻെറ ഗർവ്വും ആകുന്നു' എന്നു വി. യോഹന്നാൻ പറഞ്ഞിരിക്കുന്നതിനോടു ഈ മൂന്നുപേരുടെയും ഒഴികഴിവുകൾ പൂൎണ്ണമായി യോജിക്കുന്നു. 'ഞാൻ വിവാഹം ചെയ്തു' (വ. ൨൦.) എന്നു ഒരുത്തൻ പറയുന്നു. ശരീരത്തിൻെറ ദുരാശയെയാണു ഇതിൽനിന്നും നാം ഗ്രഹിക്കേണ്ടതു്. മററൊരുത്തൻ 'ഞാൻ അഞ്ചേർകാളകൾ വാങ്ങി' (വ. ൧൯.) എന്നു പറയുന്നതു കണ്ണുകളുടെ ദുരാശയെ നിർദ്ദേശിക്കുന്നു. ഇനിയും ഒരുത്തൻ ഒഴികഴിവായി പറയുന്ന 'നിലംവാങ്ങൽ' (വ. ൧൮.) ജീവിതത്തിൻെറ ഗർവ്വിനെ സൂചിപ്പിക്കുകയും ചെയ്യുന്നു.

൨൬. "അപ്പനെ . . . ദ്വേഷിക്ക": അപ്പനെ, എന്നല്ല, ശത്രുക്കളെപ്പോലും ദ്വേഷിക്കുവാൻ മ്ശീഹായുടെ പ്രമാണം അനുവദിക്കുന്നില്ല. മ്ശീഹായെ അനുഗമിക്കുന്നതിൽ നമുക്കു വിഘ്നമായിത്തീരാവുന്ന നമുക്കു എത്ര തന്നെ അടുത്തവയും പ്രേമഭാജനങ്ങളുമായിരുന്നാലും അവയെ പരിത്യജിക്കുവാൻ നാം സർവ്വദാ സന്നദ്ധരായിരിക്കണം എന്നു മാത്രമാണു ഈ വാക്യത്തിൻെറ അൎത്ഥം. 'ദ്വേഷിക്ക' എന്ന പദം മ്ശീഹായുടെ തന്നെ വാക്കുകൾക്കു (മത്താ. അ. ൧൦. വ. ൩൭.) അനുസരണമായിട്ടല്ലാതെ, അതിൻെറ പ്രത്യക്ഷമായ അൎത്ഥത്തിൽ ഗ്രഹിക്കേണ്ടതല്ല. ഒരുത്തനും ദൈവത്തെക്കാൾ മേലായി അപ്പനെ . . . സ്നേഹിക്കരുതു എന്നുമാത്രമാണു താല്പൎയ്യം.

൩൪. "ഉപ്പുതന്നെയും ഉറകെട്ടുപോയാൽ അതിനു എന്തുകൊണ്ടു ഉറ കൂട്ടും?": മൎക്കോ. അ. ൯. വ. ൪൯. വ്യ. നോക്കുക.

## അദ്ധ്യായം ൧൫.

കാണാതെപോയ ആടിൻെറയും, നാണയത്തിൻെറയും,
മുടിയനായ പുത്രൻെറയും ഉപമകൾ.

ചുങ്കക്കാരും പാപികളും അവൻെറ വാക്കു കേൾക്കുവാൻ അവൻെറ അടുക്കൽ വന്നിരുന്നു.

൨. നിയമജ്ഞന്മാരും ഫ്രീശരുമാകട്ടെ: ഇവൻ പാപികളെ സ്വീകരിക്കയും അവരോടുകൂടി ഭക്ഷിക്കയും

ചെയ്യുന്നു എന്നു പിറുപിറുത്തു പറഞ്ഞിരുന്നു.

൩. ആകയാൽ ഈശോ അവരോടു ഈ ഉപമ അരുളിച്ചെയ്തു:

൪. തനിക്കു നൂറുആടുകൾ ഉണ്ടായിരുന്നിട്ടു അവയിൽ ഒന്നു കാണാതെപോയാൽ തൊണ്ണൂറ്റൊമ്പതിനെയും മരുഭൂമിയിൽ വിട്ടു, കാണാതെപോയതിനെ കണ്ടെത്തുവോളം അതിനെ അന്വേഷിച്ചുപോകാത്ത ഒരു മനുഷ്യൻ നിങ്ങളിൽ ആരുണ്ട്? [മത്താ. അ. ൧൮. വ. ൧൨.]

൫. അതിനെ കണ്ടെത്തുമ്പോൾ അവൻ സന്തോഷിക്കുകയും, അതിനെ തന്റെ ചുമലുകളിൽ എടുത്ത്,

൬. തന്റെ വീട്ടിൽചെന്നു തന്റെ സ്നേഹിതന്മാരെയും തന്റെ അയല്ക്കാരെയും വിളിച്ച് അവരോടു: കാണാതെപോയിരുന്ന എന്റെ ആടിനെ ഞാൻ കണ്ടെത്തിയതിനാൽ നിങ്ങൾ എന്നോടുകൂടി സന്തോഷിക്കുവിൻ എന്നു പറയുകയും ചെയ്യുന്നു.

൭. ഇങ്ങനെതന്നെ അനുതാപംകൊണ്ടു ആവശ്യമില്ലാത്ത തൊണ്ണൂറ്റൊമ്പതു നീതിമാന്മാരെപ്പറ്റി എന്നതിലധികമായി അനുതപിക്കുന്ന ഒരു പാപിയെപ്പറ്റി സ്വർഗ്ഗത്തിൽ സന്തോഷമുണ്ടാകും എന്നു ഞാൻ നിങ്ങളോടു പറയുന്നു.

൮. അല്ലെങ്കിൽ, പത്തു കാശ് ഉണ്ടായിരിക്കയും അവയിൽ ഒന്നു നഷ്ടമാകുകയും ചെയ്തിട്ടു വിളക്കുകത്തിച്ചു വീടു അടിച്ചുവാരി അതു കണ്ടെത്തുവോളം ഉത്സാഹത്തോടുകൂടി അതിനെ അന്വേഷിക്കാത്ത ഒരു സ്ത്രീ ആരുണ്ട്?

൯. അതു കണ്ടെത്തുമ്പോൾ അവൾ തന്റെ സ്നേഹിതകളെയും തന്റെ അയൽക്കാരെയും വിളിച്ചു അവരോടു: കാണാതെ പോയിരുന്ന എന്റെ കാശു ഞാൻ കണ്ടെത്തിയതിനാൽ നിങ്ങൾ എന്നോടുകൂടി സന്തോഷിക്കുവിൻ എന്നു പറയുന്നു.

൧൦. ഇങ്ങനെ തന്നെ അനുതപിക്കുന്ന ഒരു പാപിയെപ്പറ്റി ദൈവത്തിന്റെ ദൂതന്മാരുടെ സന്നിധിയിൽ സന്തോഷം ഉണ്ടാകും എന്നു ഞാൻ നിങ്ങളോടു പറയുന്നു.

൧൧. ഈശോ വീണ്ടും അവരോടു (ഇങ്ങനെ) അരുളിച്ചെയ്തിരുന്നു: ഒരു മനുഷ്യനു രണ്ടു പുത്രന്മാരുണ്ടായിരുന്നു.

൧൨. അവന്റെ ഇളയ പുത്രൻ അവനോടു: എന്റെ അപ്പാ, നിന്റെ വീട്ടിൽനിന്നു എനിക്കു വരേണ്ടിയ ഭാഗം എനിക്കു തരിക എന്നു പറഞ്ഞു. ആകയാൽ അവൻ തന്റെ മുതൽ അവർക്കായി ഭാഗിച്ചു.

൧൩. പിന്നെ കുറെ ദിവസങ്ങളുടെശേഷം അവന്റെ ആ ഇളയ പുത്രൻ തനിക്കു കിട്ടിയവയെല്ലാം ശേഖരിച്ചു ദൂരദേശത്തേക്കു പോയി, അവിടെ മിതമില്ലാതെ ജീവിച്ചു തന്റെ മുതലെല്ലാം ചിതറിച്ചു കളഞ്ഞു.

൧൪. അവനുണ്ടായിരുന്നതെല്ലാം തീർത്തുകഴിഞ്ഞപ്പോൾ ആ സ്ഥലത്തു ഒരു വലിയ ക്ഷാമം ഉണ്ടാകയാൽ അവനു മുട്ടുപാടു നേരിട്ടു തുടങ്ങി.

൧൫. അതുകൊണ്ടു അവൻ പോയി ആ ദേശത്തിലെ പട്ടണവാസികളിൽ ഒരുത്തനോടു ചേർന്നു. അവൻ അവനെ വയലിൽ പന്നികളെ മേയിക്കുവാൻ അയച്ചു.

൧൬. പന്നികൾ തിന്നിരുന്ന അമരത്തവിടുകൊണ്ടു തന്റെ വയർ നിറയ്ക്കുവാൻ അവൻ വളരെ ആഗ്രഹിച്ചിരുന്നു; എങ്കിലും ആരും അവനു കൊടുത്തിരുന്നില്ല.

൧൭. പിന്നെ അവന്നു സുബോധം വന്നപ്പോൾ അവൻ പറഞ്ഞു: തങ്ങൾക്കു അപ്പം മിച്ചമുള്ള എത്ര കൂലിക്കാർ ഇപ്പോൾ എന്റെ അപ്പന്റെ വീട്ടിലുണ്ടു്! ഞാനോ ഇവിടെ എന്റെ വിശപ്പുമൂലം നശിക്കുന്നു.

൧൮. ഞാൻ എഴുന്നേറ്റു എന്റെ അപ്പന്റെ അടുക്കൽ ചെന്നു അവനോടു: എന്റെ അപ്പാ, സ്വർഗ്ഗത്തിനെതിരായും നിന്റെ മുമ്പാകെയും ഞാൻ പാപംചെയ്തുപോയി. (൧൯.)

൧൯. ഇനി നിന്റെ മകൻ എന്നു വിളിക്കപ്പെടുവാൻ ഞാൻ യോഗ്യനല്ല നിന്റെ കൂലിക്കാരിൽ ഒരുത്തനെപ്പോലെ എന്നെ ആക്കണമേ(൧൮) «എന്നുപറയും».

൨൦. ഇങ്ങനെ അവൻ എഴുന്നേറ്റു അവന്റെ അപ്പന്റെ അടുക്കലേക്കുവന്നു. അവൻ ദൂരെയായിരിക്കുമ്പോൾതന്നെ അവന്റെ അപ്പൻ അവനെകണ്ടു് അവന്റെമേൽ മനസ്സലിഞ്ഞു ഓടിച്ചെന്നു് അവന്റെ കഴുത്തിൽവീണു് അവനെ ചുംബിച്ചു.

൨൧. അപ്പോൾ അവന്റെ മകൻ അവനോടു: എന്റെ അപ്പാ, സ്വർഗ്ഗത്തിനെതിരായും നിന്റെ മുമ്പാകെയും ഞാൻ പാപംചെയ്തുപോയി. ഇനി നിന്റെമകൻ എന്നു വിളിക്കപ്പെടുവാൻ ഞാൻ യോഗ്യനല്ല എന്നു പറഞ്ഞു.

൨൨. അവന്റെ അപ്പനോ തന്റെ ഭൃത്യന്മാരോടു പറഞ്ഞു: നിങ്ങൾ വിലയേറിയ വസ്ത്രം എടുത്തു ഇവനെ ഉടുപ്പിക്കുവിൻ; ഇവന്റെ കൈയിൽ മോതിരം ഇടുവിൻ; ഇവനെ ചെരിപ്പുകൾ ധരിപ്പിക്കുവിൻ.

൨൩. മെഴുത്ത കാളയെക്കൊണ്ടുവന്നു കൊല്ലുവിൻ. നമുക്കു ഭക്ഷിച്ചു ആനന്ദിക്കാം.

൨൪. എന്തുകൊണ്ടെന്നാൽ എന്റെ ഈ മകൻ മരിച്ചവനായിരുന്നു; അവൻ വീണ്ടും ജീവിച്ചു:കാണാതെ പോയിരുന്നു; കണ്ടെത്തപ്പെട്ടു. ഇങ്ങനെ അവർ ആനന്ദിക്കുവാൻ തുടങ്ങി.

൨൫. അവന്റെ മൂത്തമകനോ വയലിൽ ആയിരുന്നു. അവൻവന്നു വീട്ടിനു അടുത്തപ്പോൾ വളരെപ്പേരുടെ സംഗീതസ്വരം കേട്ടു.

൨൬. അപ്പോൾ അവൻ ഭൃത്യന്മാരിൽ ഒരുത്തനെ വിളിച്ചു്: ഇതു എന്താണു് എന്നു അവനോടു ചോദിച്ചു.

൨൭. അവൻ അവനോടു: നിന്റെ സഹോദരൻ വന്നു. അവനെ സൌഖ്യമുള്ളവനായി കിട്ടിയതുകൊണ്ടു നിന്റെ അപ്പൻ മെഴുത്തകാളയേകൊന്നു എന്നു പറയുന്നു.

൨൮. അപ്പോൾ അവൻ കോപിച്ചു. അകത്തു കടക്കുവാൻ അവന്നു മനസ്സുണ്ടായിരുന്നില്ല. അതുകൊണ്ടു അവന്റെ അപ്പൻ പുറത്തുചെന്നു അവനോടു അപേക്ഷിച്ചു.

൨൯. അതിനു അവൻ തന്റെ അപ്പനോടു പറഞ്ഞു: ഹാ! എത്ര ആണ്ടുകളായി ഞാൻ നിനക്കു അടിമവേല ചെയ്യുന്നു. നിന്റെ കല്പന ഞാൻ ഒരിക്കലും ലംഘിച്ചിട്ടുമില്ല. എങ്കിലും എന്റെ സ്നേഹിതന്മാരോടുകൂടി ആനന്ദിക്കുവാൻ ഒരു ആട്ടിൻകുട്ടിയെ നീ ഒരിക്കലും എനിക്കു തന്നിട്ടില്ല.

൩൦. നിന്റെ ഈ മകനുവേണ്ടിയോ, അവൻ വേശ്യകളോടുകൂടി നിന്റെ മുതൽ ചിതറിച്ചുകളഞ്ഞു വന്നപ്പോൾ, ഇവനുവേണ്ടി മെഴുത്ത കാളയെ നീ അറുത്തുവല്ലോ.

൩൧. അവന്റെ അപ്പൻ അവനോടു പറയുന്നു: എന്റെ മകനേ, നീ എപ്പോഴും എന്നോടുകൂടിയാണു

ല്ലൊ. എന്റെതെല്ലാം നിന്റെതു ആകുന്നു.

൩൨. നിന്റെ ഈ സഹോദരനോ മരിച്ചവനായിരുന്നു; അവൻ വീണ്ടും ജീവിച്ചു: കാണാതെ പോയിരുന്നു; കണ്ടെത്തപ്പെട്ടു: അതുകൊണ്ടു നാം ആനന്ദിക്കയും സന്തോഷിക്കയും ചെയ്യുക യുക്തമായിരുന്നു.

## വ്യാഖ്യാനം.

൭. "തൊണ്ണൂറെറാമ്പതു നീതിമാന്മാരെപ്പററി എന്നതിലധികമായി അനുതപിക്കുന്ന ഒരു പാപിയെപ്പററി സ്വൎഗ്ഗത്തിൽ സന്തോഷമുണ്ടാകും": ഐഹികസന്തോഷങ്ങൾ, അവ അനുഭവിക്കുന്ന ഇന്ദ്രിയങ്ങളുടെ ശക്തി ക്രമേണകുറച്ചുകളയുന്നതുകൊണ്ടു ദീൎഘനാളായി നിരന്തരം അനുഭവിച്ചുകൊണ്ടിരിക്കുന്ന മേൽത്തരങ്ങളായ സന്തോഷങ്ങളെക്കാൾ നവമായും അവിചാരിതമായും ഉണ്ടാകുന്ന കീഴ്ത്തരം സന്തോഷങ്ങൾ പ്രധാനമായി കരുതുന്നതു ലോകസ്വഭാവമാണല്ലൊ. ഈ പ്രകൃതിയനുസരിച്ചും, നമ്മുടെ ബുദ്ധിയുടെ പരിമിതമായ ശക്തിക്കു ഗ്രാഹ്യമാക്കത്തക്കവിധത്തിലുമാണു മ്ശീഹാ എപ്പോഴും, വിശിഷ്യ, ഉപമകളിലും സംസാരിക്കുന്നതു്. തൊണ്ണൂറെറാമ്പതു നീതിമാന്മാരെപ്പററിയുള്ളതിൽ കൂടുതലായ സന്തോഷം അനുതാപിയായ ഒരു പാപിയെപ്പററിയുണ്ടാകുമെന്നു ഇവിടെപ്പറയുന്നതു ഈ വിധത്തിലാണു്.— നീതിമാന്മാർ പാപബന്ധമില്ലാതെ നീതിമാൎഗ്ഗത്തിൽ സഞ്ചരിക്കുന്നവരെങ്കിലും സുകൃതത്തിൽ പുരോഗമനം ചെയ്യാതെ പലപ്പോഴും നിരുത്സാഹികളായിത്തീരുന്നുണ്ടു്. മാനസാന്തരപ്പെട്ട പാപിയാകട്ടെ തന്റെ പൂൎവ്വപാപങ്ങൾ പരിഹരിക്കേണ്ടതിനും, നഷ്ടമായിപ്പോയ കാലം വീണ്ടെടുക്കേണ്ടതിനുമായി തീക്ഷ്ണതാപൂൎവ്വം പരിശ്രമിക്കുന്നു. ഇങ്ങനെ തീവ്രയത്നം ചെയ്യുന്ന ഒരു അനുതാപി മേൽപറഞ്ഞവിധത്തിലുള്ള തൊണ്ണൂറെറാമ്പതു നീതിമാന്മാരേക്കാൾ സ്വൎഗ്ഗസമക്ഷം കൂടുതൽ സന്തോഷകാരണമാകുന്നു എന്നും ഈ വാക്യത്തിനു അൎത്ഥം പറഞ്ഞുകാണുന്നുണ്ടു്.— താപസന്മാരുടെ സകല തപക്രിയകളെയുംകാൾ സ്വൎഗ്ഗസന്നിധിയിൽ അധികം സന്തോഷം ഉളവാക്കീട്ടുള്ള നീതിമാന്മാരുണ്ടെന്നുള്ള വസ്തുതയും ഇവിടെ വിസ്മരിക്കേണ്ടതല്ല.

൧൦. "ദൈവത്തിന്റെ ദൂതന്മാരുടെ സന്നിധിയിൽ സന്തോഷം ഉണ്ടാകും": ഭൂവാസികളായ നമ്മുടെ കാൎയ്യത്തിൽ സ്വൎഗ്ഗത്തിലെ അശരീരികൾക്കു ശ്രദ്ധയും നമ്മുടെ മാനസാന്തരത്തിൽ സന്തോഷവുമുണ്ടെന്നും, തന്മൂലം അവയെപ്പററി അവർ അറിയുന്നു എന്നും ഈ വാക്യത്തിൽനിന്നു വിശദമാകുന്നുണ്ടല്ലോ.

൨൮. "അവൻ കോപിച്ചു": മൂത്തമകൻ, ദീൎഘകാലത്തേക്കു ദൈവസേവനത്തിനായി തെരഞ്ഞെടുക്കപ്പെട്ടിരുന്ന യഹൂദസഭയെയും, ഇളയമകൻ വളരെ ശതാബ്ദങ്ങളായി വിഗ്രഹാരാധനയിൽ ലയിച്ചിരുന്ന പുറജാതികളെയുമാണു സൂചിപ്പിക്കുന്നതു്. തങ്ങൾ എന്നും ദൈവത്തിനു കീഴ്പ്പെട്ടിരുന്നെന്നും വിശ്വാസപൂൎവ്വം ദൈവസേവനം ചെയ്തിരുന്നെന്നും യഹൂദസഭ ഘോഷിക്കുന്നു. ഇതു വ്യൎത്ഥാഭിമാനം മൂലമുള്ള ഒരു വ്യാജോക്തിയാണു്. തങ്ങൾമാത്രം പരിശുദ്ധരെന്നു കല്പിച്ച യഹൂദസഭ പുറജാതികളെ അത്യന്തം നിന്ദാപൂൎവ്വം കരുതുകയും, അവൎക്കു രക്ഷാമാൎഗ്ഗം തുറക്കപ്പെടുന്നതിൽ അസഹിഷ്ണുക്കളായി വൎത്തിക്കുകയും ചെയ്തിരുന്നു. പാപികളുടെ മാനസാന്തരം സ്വൎഗ്ഗസമക്ഷം സന്തോഷാവഹമാണെങ്കിലും യഹൂദന്മാൎക്കു അതിൽ വിരസം തോന്നി അവർ പിറുപിറുത്തു (വ. ൧, ൨). അവരുടെ പിറുപിറുപ്പു ന്യായപൂൎവ്വമല്ലെന്നു കാണിക്കുവാൻ ഈ അവസരം ഉപയോഗിച്ചുകൊണ്ടു മ്ശീഹാ ഈ ഉപമ അരുളിച്ചെയ്യുന്നു.— അനുതപിക്കുന്ന പാപികളെ നീതിമാന്മാൎക്കുപോലും അസൂയ ജനിക്കുമാറു ദൈവം വാത്സല്യപൂൎവ്വം സ്വീകരിക്കുന്നു എന്നും ഈ വാക്യം വിശദമാക്കുന്നു എന്നുകൂടി ചിലർ വ്യാഖ്യാനിക്കുന്നുണ്ടു്.

# അദ്ധ്യായം ൧൬.

അനീതിക്കാരനായ കാൎയ്യസ്ഥന്റെയും, ധനവാൻ ലാജരസർ എന്നിവരുടെയും ഉപമകൾ.

**പി**ന്നെ അവൻ തന്റെ ശിഷ്യന്മാരോടു ഒരു ഉപമ അരുളിച്ചെയ്തു: ധനവാനായ ഒരു മനുഷ്യൻ ഉണ്ടായിരുന്നു; അവനു ഒരു വീട്ടുകാൎയ്യസ്ഥനും ഉണ്ടായിരുന്നു. അവന്റെ സമ്പാദ്യം അവൻ ചിതറിച്ചുകളയുന്നു എന്നു അവന്റെ പക്കൽ കുററം ചുമത്തപ്പെട്ടു.

൨. അപ്പോൾ അവന്റെ എജമാനൻ അവനെ വിളിച്ചു അവനോടു: നിന്നെപ്പററി ഞാൻ കേൾക്കുന്ന ഇതെന്താണ്? നിന്റെ വീട്ടുകാൎയ്യസ്ഥതയുടെ കണക്കു എനിക്കു തരിക. എന്തുകൊണ്ടെന്നാൽ ഇനി നീ എനിക്ക് വീട്ടുകാൎയ്യസ്ഥനായിരിക്കുവാൻ പാടില്ല എന്നു പറഞ്ഞു.

൩. ആ വീട്ടുകാൎയ്യസ്ഥൻ തന്റെയുള്ളിൽ പറയുന്നു: ഞാൻ എന്തുചെയ്യും! എന്റെ എജമാനൻ വീട്ടുകാൎയ്യസ്ഥത എന്നിൽനിന്നു എടുത്തുകളയുന്നുവല്ലൊ. കിളയ്ക്കുവാൻ എനിക്കു സാധിക്കയില്ല ഭിക്ഷ ഇരക്കുവാൻ എനിക്കു നാണം തോന്നുന്നു.

൪. ഞാൻ വീട്ടുകാൎയ്യസ്ഥതവിട്ടു പുറപ്പെടുമ്പോൾ അവർ തങ്ങളുടെ വീടുകളിൽ എന്നെ കൈക്കൊള്ളേണ്ടതിനു എന്തുചെയ്യണമെന്നു എനിക്കറിയാം.

൫. പിന്നെ അവൻ തന്റെ എജമാനന്റെ കടക്കാരെ ഓരോരുത്തനേയും വിളിച്ച് ഒന്നാമനോടു: നീ എന്റെ എജമാനനു എന്തു കടപ്പെട്ടിരിക്കുന്നു? എന്നു ചോദിച്ചു.

൬. നൂറുകുടം എണ്ണ എന്നു അവൻ അവനോടുപറയുന്നു. അവൻ അവനോടു: നിന്റെ പ്രമാണം വാങ്ങി വേഗം ഇരുന്നു അമ്പതുകുടം എന്നു എഴുതുക എന്നു പറയുന്നു.

൭. പിന്നെ അവൻ മറെറാരുത്തനോടു: നീ എന്റെ എജമാനനു എന്തുകടപ്പെട്ടിരിക്കുന്നു? എന്നു ചോദിച്ചു. നൂറുപറകോതമ്പു എന്നു അവൻ അവനോടു പറയുന്നു. അവൻ അവനോടു നിന്റെ പ്രമാണം വാങ്ങി ഇരുന്നു എണ്പതുപറ എന്നെഴുതുക എന്നു പറയുന്നു.

൮. അനീതിയുള്ള വീട്ടുകാൎയ്യസ്ഥൻ വിവേകത്തോടുകൂടി പ്രവൎത്തിച്ചതുകൊണ്ടു നമ്മുടെ എജമാനൻ അവനെപ്പുകഴ്ത്തി. ഈലോകത്തിന്റെ മക്കൾ തങ്ങളുടെ ഈ തലമുറയിൽ വെളിച്ചത്തിന്റെ മക്കളെക്കാൾ വിവേകമുള്ളവരാണല്ലൊ.

൯. ഞാനും നിങ്ങളോടു പറയുന്നു: അനീതിയുടെ ഈ മാമോനാ തീൎന്നപോകുമ്പോൾ തങ്ങളുടെ നിത്യകൂടാരങ്ങളിൽ നിങ്ങളെ അവർ കൈക്കൊള്ളേണ്ടതിനായി അതുകൊണ്ടു നിങ്ങൾക്കു സ്നേഹിതന്മാരെ ഉണ്ടാക്കിക്കൊള്ളുവിൻ.

൰. അല്പത്തിൽ വിശ്വസ്തൻ അധികത്തിലും വിശ്വസ്തനാകുന്നു; അല്പത്തിൽ നീതിയില്ലാത്തവൻ അധികത്തിലും നീതിയില്ലാത്തവനാകുന്നു.

൰൧. ആകയാൽ അനീതിയുള്ള മാമോനായിൽ നിങ്ങൾ വിശ്വസ്തരായിരിക്കുന്നില്ലെങ്കിൽ സത്യമായതു നിങ്ങളെ ആർ വിശ്വസിച്ചേല്പിക്കും?

൰൨. നിങ്ങളുടെതല്ലാത്തതിൽ നിങ്ങൾ വിശ്വസ്തരായി കാണപ്പെട്ടില്ലെങ്കിൽ നിങ്ങളുടെതു ആർ നിങ്ങൾക്കു തരും?

൧൩. രണ്ടു് എജമാനന്മാരെ സേവിക്കുവാൻ കഴിയുന്ന ഭൃത്യനില്ല. എന്തുകൊണ്ടെന്നാൽ അവൻ ഒന്നുകിൽ ഒരുത്തനെ ദ്വേഷിക്കുകയും മററവനെ സ്നേഹിക്കുകയും ചെയ്യും; അല്ലെങ്കിൽ ഒരുത്തനെ ബഹുമാനിക്കുകയും മററവനെ നിന്ദിക്കുകയും ചെയ്യും. ദൈവത്തെയും മാമോനായെയും സേവിക്കുവാൻ നിങ്ങൾക്കു സാധിക്കയില്ല. [മത്താ. അ. ൬. വ. ൨൪.]

൧൪. എന്നാൽ ഫ്രീശർ, പണത്തെ സ്നേഹിച്ചിരുന്നതുകൊണ്ടു, ഇവയെല്ലാം കേട്ടപ്പോൾ അവനെ പരിഹസിച്ചിരുന്നു.

൧൫. അതിനാൽ ഈശോ അവരോടു അരുളിച്ചെയ്തു: മനുഷ്യരുടെ മുമ്പാകെ നിങ്ങളെത്തന്നെ നീതികരിക്കുന്നവരാകുന്നു നിങ്ങൾ. എന്നാൽ ദൈവം നിങ്ങളുടെ ഹൃദയങ്ങളെ അറിയുന്നു. എന്തുകൊണ്ടെന്നാൽ മനുഷ്യരുടെ ഇടയിൽ ഉന്നതമായിരിക്കുന്നതു ദൈവസന്നിധിയിൽ അശുദ്ധമാകുന്നു.

൧൬. നിയമവും പ്രവാചകന്മാരും യോഹന്നാൻവരെ (ആയിരുന്നു). അതുമുതൽ ദൈവരാജ്യം പ്രസംഗിക്കപ്പെടുന്നു; അകത്തുകടക്കുവാനായി എല്ലാവരും അതിനോടു ബലം പ്രയോഗിക്കുന്നു. [മത്താ. അ. ൧൧. വ. ൧൨.]

൧൭. എന്നാൽ നിയമത്തിൽനിന്നു ഒരു പുള്ളി വീണുപോകുന്നതിനെക്കാൾ ആകാശവും ഭൂമിയും കടന്നുപോകുന്നതു എളുപ്പമാകുന്നു. [മത്താ. അ. ൫. വ. ൧൮.]

൧൮. തന്റെ ഭാര്യയെ ഉപേക്ഷിച്ചു മറെറാരുത്തിയെ പരിഗ്രഹിക്കുന്ന എവനും വ്യഭിചാരംചെയ്യുന്നു; ഉപേക്ഷിക്കപ്പെട്ടവളെ പരിഗ്രഹിക്കുന്നവനുമേവനും വ്യഭിചാരം ചെയ്യുന്നു. [മത്താ. അ. ൫. വ. ൩൨: മർക്കോ. അ. ൧൦. വ. ൧൧: ൧ കോറ. അ. ൭. വ. ൧൦, ൧൧.]

൧൯. ധനവാനായ ഒരു മനുഷ്യൻ ഉണ്ടായിരുന്നു. അവൻ വക്കം ധൂമ്രവസ്ത്രവും ധരിച്ചിരുന്നു. എല്ലാദിവസവും ആഡംബരത്തോടുകൂടി ആനന്ദിച്ചുകൊണ്ടുമിരുന്നു.

൨൦. ലാസർ എന്നുപേരുള്ള ഒരു ദരിദ്രനും ഉണ്ടായിരുന്നു. അവൻ വ്രണങ്ങളാൽ ബാധിക്കപ്പെട്ടവനായി ആ ധനവാന്റെ പടിവാതില്ക്കൽ കിടത്തപ്പെട്ടിരുന്നു.

൨൧. ആ ധനവാന്റെ മേശയിൽനിന്നുവീഴുന്ന കഷണങ്ങൾകൊണ്ടു തന്റെ വയർനിറയ്ക്കുവാൻ അവൻ ആഗ്രഹിച്ചിരുന്നു. മാത്രമല്ല, നായ്ക്കൾവന്നു അവന്റെ വ്രണങ്ങൾ നക്കിയുമിരുന്നു.

൨൨. എന്നാൽ സംഭവിച്ചതെന്തെന്നാൽ: ആ ദരിദ്രൻ മരിച്ചു. (ദൈവ) ദൂതന്മാർ അവനെ അബ്രാഹത്തിന്റെ മടിയിലേക്കു കൊണ്ടുപോയി. ആ ധനവാനും മരിച്ചു് അടക്കപ്പെട്ടു.

൨൩. അവൻ നരകത്തിൽ പീഡിപ്പിക്കപ്പെട്ടപ്പോൾ ദൂരെനിന്നു തന്റെ കണ്ണുകൾ ഉയർത്തി അബ്രാഹത്തെയും അവന്റെ മടിയിൽ ലാസറിനെയും കണ്ടു.

൨൪. അപ്പോൾ അവൻ: എന്റെ പിതാവായ അബ്രാഹമേ, എന്റെമേൽ കനിവുണ്ടാകണമേ; ലാസർ തന്റെ വിരലിന്റെ അററം വെള്ളത്തിൽ മുക്കി എന്റെ നാവു തണുപ്പിക്കേണ്ടതിനു അവനെ അയയ്ക്കണമേ; എന്തുകൊണ്ടെന്നാൽ ഇതാ! ഞാൻ ഈ അഗ്നിജ്വാലയിൽ പീഡിപ്പിക്കപ്പെടുന്നു എന്നു ഉയർന്ന സ്വരത്തിൽ വിളിച്ചുപറഞ്ഞു.

൨൫. അബ്രാഹം അവനോടു പ

റയുന്നു: എന്റെ മകനേ, നിന്റെ ആയുസ്സിൽ നീ നിന്റെ നന്മകളും, ലാശറസ് അവന്റെ തിന്മകളും കൈക്കൊണ്ടു എന്നും, അതുകൊണ്ടു ഇപ്പോൾ ഇതാ! അവൻ ഇവിടെ ആശ്വസിക്കുകയും നീ പീഡിപ്പിക്കപ്പെടുകയും ചെയ്യുന്നു എന്നും ഓൎക്കുക.

൨൬. മാത്രമല്ല, ഇവയെല്ലാം പുറമേ ഞങ്ങൾക്കും നിങ്ങൾക്കും ഇടക്കു ഒരുവലിയ ആഴവും വെയ്ക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ടു ഇവിടെനിന്നു നിങ്ങളുടെ അടുക്കലേക്കു കടക്കുവാൻ ആഗ്രഹിക്കുന്നവൎക്കു സാധിക്കയില്ല; അവിടെനിന്നു ഞങ്ങളുടെ അടുക്കലേക്കു കടക്കുവാനും പാടില്ല.

൨൭. അവൻ അവനോടു പറയുന്നു: എന്നാൽ എന്റെ പിതാവേ! അവനെ എന്റെ അപ്പന്റെ വീട്ടിലേക്കു അയയ്ക്കണമെന്നു നിന്നോടു ഞാൻ അപേക്ഷിക്കുന്നു.

൨൮. എന്തുകൊണ്ടെന്നാൽ എനിക്കു അഞ്ചു സഹോദരന്മാരുണ്ടു്. അവരും ഈ പീഡനസ്ഥലത്തു വരാതിരിക്കേണ്ടതിനു അവൻപോയി അവരോടു സാക്ഷ്യംപറയട്ടെ.

൨൯. അബ്രാഹം അവനോടു: അവൎക്കു മൂശെയും പ്രവാചകന്മാരുമുണ്ടല്ലൊ; അവരുടെവാക്കു അവർ കേൾക്കട്ടെ എന്നു പറയുന്നു.

൩൦. അതിനു അവൻ അവനോടു: അല്ല, എന്റെ പിതാവായ അബ്രാഹമേ, എന്നാൽ മരിച്ചവരിൽ ഒരുത്തൻ അവരുടെ അടുക്കൽ ചെന്നാൽ അവർ മാനസാന്തരപ്പെടും എന്നു പറഞ്ഞു.

൩൧. അബ്രാഹം അവനോടു പറയുന്നു: അവർ മൂശെയുടെയും പ്രവാചകന്മാരുടെയും വാക്കു കേൾക്കയില്ലെങ്കിൽ മരിച്ചവരിൽനിന്നു ഒരുത്തൻ എഴുന്നേററാൽ അവനെയും അവർ വിശ്വസിക്കുകയില്ല.

## വ്യാഖ്യാനം.

൬. "പറ": 'കോർ' എന്ന പദമാണു എല്ലാപ്രതികളിലും പ്രയോഗിച്ചിരിക്കുന്നതു്. ആച. അ. ൧൯. വ. ൩൩. ൨൭. നോക്കുക.

൮. "നമ്മുടെ എജമാനൻ": 'നമ്മുടെ എജമാനൻ അഥവാ നമ്മുടെ കൎത്താവു്' എന്നു സുറിയാനിയിലും, 'ദൈവം' എന്നു ക്രൂശായപ്രതിയിലും പറഞ്ഞിരിക്കുന്നു. മററു പ്രതികളിലെല്ലാം 'എജമാനൻ' എന്നു മാത്രമേ കാണുന്നുള്ളു. 'എജമാനൻ' മ്ശിഹാ ആണെന്നു അഭിപ്രായപ്പെടുന്നവരുണ്ടു്. വോൾട്ടൻ അങ്ങനെ സ്വീകരിക്കുന്നതായും തോന്നുന്നു. എങ്കിലും ഇവിടെപ്പറയുന്ന വീട്ടുകാൎയ്യസ്ഥന്റെ എജമാനൻ എന്നുമാത്രം ധരിക്കണമെന്നാണു സാഹചൎയ്യങ്ങൾകൊണ്ടു പ്രത്യക്ഷപ്പെടുന്നതും കൊർനേലിയും തിരീനിയും പ്രസ്താവിക്കുന്നതും. — "ബുദ്ധി": അവന്റെ ദുഷ്പ്രവൃത്തിയെയല്ല, പ്രവൃത്തിയിൽ പ്രദൎശിപ്പിച്ച വിവേകത്തെ. — "ഈലോകത്തിന്റെ മക്കൾ": ഇരുട്ടിന്റെമക്കൾ, എന്നുവെച്ചാൽ ലൌകികംമാത്രം അന്വേഷിക്കുന്നവർ. — "തങ്ങളുടെ ഈ തലമുറയിൽ": എബ്രായശൈലി: തങ്ങളുടെ കാൎയ്യങ്ങളിൽ എന്നൎത്ഥം. 'തങ്ങളുടെ കാലത്തുള്ള മനുഷ്യരുടെ ഇടയിൽ' എന്നു ഗ്രഹിക്കുന്നവരുമുണ്ടു്.

൯. "അനീതിയുടെ ഈ മാമോനാ": 'മാമോനാ' എന്ന സുറി. പദത്തിനു ധനം എന്നൎത്ഥം. ധനം: ൧) പലപ്പോഴും നീതിവിരുദ്ധമായി സമ്പാദിക്കപ്പെടുന്നതുകൊണ്ടും, ൨) വ്യൎത്ഥവും, ചതിയുള്ളതും, നിലനില്ക്കാത്തതും, ഒരുത്തനെവിട്ടു ക്ഷണത്തിൽ മറെറാരുത്തനോടു ചേരുന്നതുമാകകൊണ്ടും, ൩) അനീതിക്കു ഹേതുവും മോക്ഷണത്തിനു സാധനവുമാകയാലും, ൪) നീതിയില്ലാത്തവർ സാക്ഷാത്തായ സ്വൎഗ്ഗീയധനത്തെപ്പററി വിചാരിക്കാതെ ലൌകികധനത്തെ പ്രധാനമായി കരുതുന്നതു

നിമിത്തവുമാണ് അതിനെപ്പററി അനീതിയുടെ ധനം എന്നു പറഞ്ഞിരിക്കുന്നത്.– "മാമോനാ തീൎന്നുപോകുമ്പോൾ": ചിലപ്രതികളിൽ ഇങ്ങനെയും, ചിലതിൽ 'നിങ്ങൾ ക്ഷയിക്കുമ്പോൾ' എന്നും കാണുന്നു. നിങ്ങൾ ക്ഷയിക്കുമ്പോൾ നിങ്ങളുടെ ധനവും നിങ്ങൾക്കു ക്ഷയിക്കുകയാൽ രണ്ടും കാൎയ്യത്തിൽ ഒന്നുതന്നെ.

൧൩. "രണ്ടു് എജമാനന്മാരെ": മത്താ. അ. ൬. വ. ൨൪. വ്യ. നോക്കുക.

൨൨. "അബ്രാഹത്തിന്റെ മടി": മ്ശീഹാ തന്റെ മരണംകൊണ്ടു സ്വൎഗ്ഗവാതിൽ തുറന്നതുവരെ വിശുദ്ധന്മാരുടെ ആത്മാക്കൾ പാൎത്തിരുന്ന വിശ്രമസ്ഥാനം. ന. കൎത്താവു ഇറങ്ങിയതായി വിശ്വാസപ്രമാണത്തിൽ പറഞ്ഞിരിക്കുന്ന 'പാതാളം' ഇതാണു്. യഹൂദന്മാർ വലിയ ഭാഗ്യവും പാരത്രികസന്തോഷവും വിരുന്നിനോടാണ് ഉപമിച്ചു പറഞ്ഞിരുന്നതു്. അവരും മററു ചില പൌരസ്ത്യജനങ്ങളും ഭക്ഷണസമയത്തു ഒരുത്തൻ തന്റെ അടുത്തുള്ള മറെറാരുത്തന്റെ മടിയിൽ ചാരിക്കിടന്നിരുന്നു. ഏററവും സ്നേഹഭാജനമായ ആൾ വിരുന്നിലെ പ്രധാനിയുടെ മടിയിലായിരുന്നു ചാരിക്കിടന്നിരുന്നതു്. (യോഹ. അ. ൧൩. വ. ൨൩. വ്യ.) ഇതുപോലെയൊ, മക്കൾ മാതാപിതാക്കന്മാരുടെ മടിയിൽ വിശ്രമിക്കുന്നതുപോലെയൊ അബ്രാഹത്തിന്റെ വിശ്വാസവും ദൈവഭക്തിയും അനുകരിച്ചവരെല്ലാം അബ്രാഹത്തോടൊരുമിച്ചു ഇവിടെ വിശ്രമിക്കുകനിമിത്തം ഈ സ്ഥലത്തിനു 'അബ്രാഹത്തിന്റെ മടി' എന്നു പേർപറയുവാനിടയായി. – "ധനവാനും മരിച്ചു് അടക്കപ്പെട്ടു": ധനവാന്റെ ആത്മാവു പീഡനസ്ഥലത്തേക്കു പോയെന്നു എല്ലാപ്രതികളിലും പിൻവരുന്നവാക്യംകൊണ്ടു തെളിയുന്നുണ്ടു്. ല.ൽ 'നരകത്തിൽ അടക്കപ്പെട്ടു' എന്നുകൂടി ഈ (൨൨–ാം) വാക്യത്തിൽ പറഞ്ഞിരിക്കുന്നു. നരകത്തിൽ അടക്കപ്പെട്ടതു അവന്റെ ആത്മാവാണെന്നു സ്പഷ്ടമാണല്ലൊ.

൨൪. "നാവു". ആത്മാവിനു നാവില്ലെങ്കിലും മനുഷ്യബോധത്തിനു ഗ്രാഹ്യമാകുവാൻവേണ്ടി ഇങ്ങനെ പറയുന്നതാണു്. ശരീരോത്ഥാനം കഴിഞ്ഞുള്ള പീഡകളേക്കൂടി കാണിക്കുന്നു എന്നും കരുതാം. – ദൈവത്തിന്റെ വിശുദ്ധന്മാരും ഗോത്രപിതാക്കന്മാരും മററുള്ളവൎക്കുവേണ്ടി മാദ്ധ്യസ്ഥം വഹിക്കയും അവരെ സഹായിക്കയും ചെയ്യുന്നു എന്നു യഹൂദന്മാർ വിശ്വസിച്ചിരുന്നതായി ഈ വാക്യം സൂചിപ്പിക്കുന്നു.

## അദ്ധ്യായം ൧൭.

ഇടൎച്ചക്കു കാരണമാകരുതു്. വിശ്വാസത്തിന്റെ ശക്തി.
പത്തുകുഷ്ഠരോഗികൾ. മ്ശീഹാ വരുന്നവിധം.

**പി**ന്നെ ഈശോ തന്റെ ശിഷ്യന്മാരോടു (ഇങ്ങനെ) അരുളിച്ചെയ്തിരുന്നു: ഇടൎച്ചകൾ വരാതിരിക്കുവാൻ നിവൃത്തിയില്ല: എന്നാൽ ആർ മൂലം അവവരുന്നുവൊ അവനു ഹാ! കഷ്ടം! [മത്താ. അ. ൧൮. വ. ൭: മൎക്കോ. അ. ൯. വ. ൪൧.]

൨. ഈ ചെറിയവരിൽ ഒരുത്തനു ഇടൎച്ചവരുത്തുന്നതിനെക്കാൾ അവന്റെ കഴുത്തിൽ കഴുതയുടെ തിരികല്ലു കെട്ടിത്തൂക്കി അവൻ സമുദ്രത്തിൽ എറിയപ്പെട്ടാൽ അവനു നന്നായിരുന്നു.

൩. നിങ്ങളെത്തന്നെ നിങ്ങൾ സൂക്ഷിച്ചുകൊൾവിൻ. നിന്റെ സഹോദരൻ തെററുചെയ്താൽ അവനെ കുററപ്പെടുത്തുക: അവൻ അനുതപിക്കുമെങ്കിൽ അവനോടു ക്ഷമിക്കുക. [അച. അ. ൧൯. വ. ൧൭: ബെൻസി. അ. ൧൯. വ. ൧൩: മത്താ. അ. ൧൮. വ. ൧൫.]

൪. അവൻ ദിവസത്തിൽ ഏഴു

പ്രാവശ്യംനിന്നെ ദ്രോഹിക്കകയും,ദിവസത്തിൽ ഏഴുപ്രാവശ്യം നിൻെറ അടുക്കൽ തിരിച്ചുവന്ന്: ഞാൻ അനുതപിക്കുന്നു എന്നു നിന്നോടു പറയുകയും ചെയ്യുമെങ്കിൽ അവനോടു ക്ഷമിക്കുക.

൫. അനന്തരം ശ്ലീഹന്മാർ നമ്മുടെ കർത്താവിനോടു: ഞങ്ങൾക്കു വിശ്വാസം വർദ്ധിപ്പിക്കണമേ എന്നു പറഞ്ഞു.

൬. അവൻ അവരോടു അരുളിച്ചെയ്യുന്നു. നിങ്ങൾക്കു ഒരു കടുകുമണിപോലെ (ഉള്ള) വിശ്വാസം ഉണ്ടായിരുന്നെങ്കിൽ ഈ തൂസാവൃക്ഷത്തോടു: വേരോടെ പറിഞ്ഞു കടലിൽ നടപ്പെടുക എന്നു നിങ്ങൾ പറഞ്ഞാൽ അതുനിങ്ങളെ അനുസരിക്കമായിരുന്നു. [മത്താ. ൨. ൧൭. ൨൦.]

൭. ഉഴുകയൊ ആടുകളെ മേയിക്കയൊ ചെയ്യുന്ന ഒരു ഭൃത്യൻ തനിക്കുണ്ടായിരിക്കെ, അവൻ വയലിൽ നിന്നു തിരിച്ചു വന്നാൽ ഉടനെ അവനോടു: കടന്നു വന്നു ഭക്ഷണത്തിനു ഇരിക്കുക എന്നു പറയുന്ന ഒരുത്തൻ നിങ്ങളിൽ ആരുണ്ട്?

൮. മറിച്ച്, അവനോട്: എനിക്കു അത്താഴം കഴിക്കുവാനുള്ളതു തയ്യാറാക്കുക; ഞാൻ ഭക്ഷിച്ചും പാനംചെയ്തും കഴിയുവോളം നിൻെറ അരകെട്ടി എനിക്കു ശുശ്രൂഷ ചെയ്യുക: പിന്നെ നീയും ഭക്ഷിക്കയും പാനംചെയ്കയും ചെയ്തുകൊൾക എന്നു പറയുന്നു.

൯. തന്നോടു കല്പിക്കപ്പെട്ടതു ആ ദാസൻ ചെയ്തതുകൊണ്ടു അവനോടു അവൻ നന്ദിപറയുമൊ? ഇല്ല, എന്നു ഞാൻ വിചാരിക്കുന്നു.

൧൦. ഇങ്ങനെ തന്നെ നിങ്ങളും നിങ്ങളോടു കല്പിക്കപ്പെട്ടവയെല്ലാം ചെയ്തശേഷം: ഞങ്ങൾ പ്രയോജനമില്ലാത്ത ഭൃത്യന്മാരാകുന്നു; എന്തുകൊണ്ടെന്നാൽ ഞങ്ങൾ ചെയ്യേണ്ടിയിരുന്നതേ ഞങ്ങൾ ചെയ്തിട്ടുള്ളു എന്നു പറയുവിൻ.

൧൧. പിന്നെ സംഭവിച്ചതെന്തെന്നാൽ: ഈശോ ഓറെശ്ലേത്തേക്കു യാത്രചെയ്കയിൽ ശ്മറായരുടെയും ഗ്ലീലായുടെയും ഇടയിൽക്കൂടി അവൻ കടന്നു പോയിരുന്നു.

൧൨. അവൻ ഒരു ഗ്രാമത്തിൽ പ്രവേശിക്കുവാൻ അടുത്തപ്പോൾ കുഷ്ഠരോഗികളായ പത്തു മനുഷ്യർ അവനു എതിർപെട്ടു ദൂരത്തു നിന്നുകൊണ്ട്,

൧൩. തങ്ങളുടെ സ്വരം ഉയർത്തി: ഞങ്ങളുടെ റബ്ബിയായ ഈശോയേ, ഞങ്ങളുടെമേൽ കനിയണമേ എന്നു പറയുന്നു.

൧൪. അവനോ അവരെ കണ്ടപ്പോൾ: നിങ്ങൾപോയി പുരോഹിതന്മാർക്കു നിങ്ങളെത്തന്നെ കാണിക്കുവിൻ എന്നു അവരോടു അരുളിച്ചെയ്തു. ഇങ്ങനെ അവർ പോകയിൽ അവർ ശുദ്ധരാക്കപ്പെട്ടു. [അച. ൨. ൧൪. ൮. ൨.]

൧൫. അവരിൽ ഒരുത്തൻ താൻ ശുദ്ധനാക്കപ്പെട്ടു എന്നു കണ്ടു് തിരികെ വന്നു ഉയൎന്നസ്വരത്തിൽ ദൈവത്തെ സ്തുതിച്ചിരുന്നു.

൧൬. അവൻ ഈശോയോടു നന്ദിപറഞ്ഞുകൊണ്ടു അവൻെറ കാലുകളുടെ മുമ്പാകെ കവിഴ്ന്നുവീണു. ഇവനോ ശ്മറായനായിരുന്നു.

൧൭. ഈശോയാകട്ടെ മറുപടിയായി അരുളിച്ചെയ്തു: ശുദ്ധരാക്കപ്പെട്ടവർ പത്തുപേർ ആയിരുന്നില്ലെ? ഒമ്പതുപേർ എവിടെയാകുന്നു?

൧൮. പുറജാതിയിൽ നിന്നുള്ളവനായ ഇവൻ അല്ലാതെയുള്ളവർ വ

ന്നു ദൈവത്തെ സ്തുതിക്കാതെ പൊയ്ക്കളഞ്ഞുവൊ?

൧൯. പിന്നെ അവനോടു: നീ എഴുന്നേററു പൊയ്ക്കൊള്ളുക; നിൻെറ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു എന്ന് അരുളിച്ചെയ്തു.

൨൦. അനന്തരം ഫ്രീശരിൽ ചിലർ ഈശോയോടു: ദൈവരാജ്യം എപ്പോൾ വരും? എന്നു ചോദിച്ചപ്പോൾ അവൻ അവരോടു ഉത്തരമായി അരുളിച്ചെയ്തു: ദൈവരാജ്യം നോക്കിയിരിപ്പുകളോടുകൂടിയല്ല വരുന്നതു്.

൨൧. ഇതാ! അതു ഇവിടെയാകുന്നു, ഇതാ! അതു അവിടെയാകുന്നു എന്നു അവർ പറയുകയുമില്ല. എന്തുകൊണ്ടെന്നാൽ ഇതാ! ദൈവരാജ്യം നിങ്ങളുടെ ഇടയിൽ തന്നെയുണ്ടു്.

൨൨. പിന്നെ അവൻതൻെറ ശിഷ്യന്മാരോടു അരുളിച്ചെയ്തു. നിങ്ങൾ മനുഷ്യപുത്രൻെറ ഒരു ദിവസം കാണ്മാൻ ആഗ്രഹിക്കുന്നദിവസങ്ങൾ വരും; എങ്കിലും കാണ്കയില്ല:

൨൩. ഇതാ! അവൻ ഇവിടെയുണ്ടു; അല്ലെങ്കിൽ ഇതാ! അവൻ അവിടെയുണ്ടു് എന്നു അവർ നിങ്ങളോടുപറഞ്ഞാൽ നിങ്ങൾ പോകരുതു്. [മത്താ. അ. ൨൪. വ. ൨൩: മർക്കോ. അ. ൧൩. വ. ൨൧.]

൨൪. എന്തുകൊണ്ടെന്നാൽ മിന്നൽ ആകാശത്തിൽനിന്നു തിളങ്ങി ആകാശത്തിനു കീഴുള്ളതെല്ലാം പ്രകാശിപ്പിക്കുന്നതു എങ്ങനെയൊ അങ്ങനെതന്നെ ആയിരിക്കും തൻെറ ദിവസത്തിൽ മനുഷ്യപുത്രൻ.

൨൫. എന്നാൽ അവൻ ആദ്യം വളരെ പീഡകൾ സഹിക്കയും ഈ തലമുറയാൽ ഉപേക്ഷിക്കപ്പെടുകയും ചെയ്യുവാനാരിക്കുന്നു.

൨൬. നോഹിൻെറ നാളുകളിൽ സംഭവിച്ചതു എങ്ങനെയൊ അങ്ങനെതന്നെ മനുഷ്യപുത്രൻെറ നാളുകളിലും സംഭവിക്കും. [സൃ. അ. ൭. വ. ൭: മത്താ. അ. ൨൪. വ. ൩൭.]

൨൭. നോഹ് പെട്ടകത്തിൽ പ്രവേശിക്കയും ജലപ്രളയംവന്നു സകലമനുഷ്യരെയും നശിപ്പിക്കയും ചെയ്യുനാൾവരെ അവർ ഭക്ഷിക്കയും പാനംചെയ്കയും, വിവാഹംചെയ്കയും ചെയ്യിക്കയും ചെയ്തിരുന്നല്ലൊ.

൨൮. ലോത്തിൻെറ നാളുകളിൽ സംഭവിച്ചതുപോലെയുംതന്നെ. അവർ ഭക്ഷിക്കയും പാനംചെയ്കയും, വാങ്ങിക്കയും വിൽക്കയും, നടുകയും, പണികയും ചെയ്തിരുന്നല്ലൊ. [സൃ. അ. ൧൯. വ. ൨൫.]

൨൯. എന്നാൽ ലോത്ത് സ്ദോമിൽനിന്നു പുറപ്പെട്ടനാളിൽ കർത്താവ് ആകാശത്തിൽനിന്നു തീയും ഗന്ധകവും പെയ്യിച്ച് എല്ലാവരെയും നശിപ്പിച്ചുകളഞ്ഞു.

൩൦. മനുഷ്യപുത്രൻ പ്രത്യക്ഷപ്പെടുന്ന നാളിലും ഇങ്ങനെ തന്നെ സംഭവിക്കും.

൩൧. ആദിവസത്തിൽ ഒരുത്തൻ പുരമുകളിലും അവൻെറ സാമാനങ്ങൾ വീട്ടിലും ആയിരുന്നാൽ അവ എടുക്കുവാൻ അവൻ ഇറങ്ങരുതു്. വയലിൽ ആയിരിക്കുന്നവൻ തൻെറ പിറകിലേക്കു തിരിയുകയുമരുതു്.

൩൨. ലോത്തിൻെറഭാര്യയെ നിങ്ങൾ ഓർക്കുവിൻ.

൩൩. തൻെറ ജീവനെ രക്ഷിക്കുന്നവൻ അതു നശിപ്പിക്കും: തൻെറ ജീവനെ നശിപ്പിക്കുന്നവനോ അതിനെ രക്ഷിക്കും. [മത്താ. അ. ൧൦. വ. ൩൯: മർക്കോ. അ. ൮. വ. ൩൫: ലൂ. അ. ൯. വ. ൨൪: യോഹ. അ. ൧൨. വ. ൨൫.]

൩൪. ഞാൻ നിങ്ങളോടു പറയുന്നു: ആ രാത്രിയിൽ രണ്ടുപേർ ഒരു കട്ടിലിൽ ആയിരിക്കും; ഒരുത്തൻ കൂട്ടിക്കൊണ്ടു പോകപ്പെടും, മററവൻ ഉപേക്ഷിക്കപ്പെടും. [മത്താ. അ. ൨൪. വ. ൪൦.]

൩൫. രണ്ടു സ്ത്രീകൾ ഒരുമിച്ചു പൊടിച്ചുകൊണ്ടിരിക്കും; ഒരുവൾ കൂട്ടിക്കൊണ്ടു പോകപ്പെടും, മററവൾ ഉപേക്ഷിക്കപ്പെടും. രണ്ടുപേർ വയലിൽ ആയിരിക്കും; ഒരുത്തൻ കൂട്ടിക്കൊണ്ടു പോകപ്പെടും, മററവൻ ഉപേക്ഷിക്കപ്പെടും.

൩൬. അവർ ഉത്തരമായി അവനോടു: ഞങ്ങളുടെ കർത്താവേ, എവിടേക്കു? എന്നു ചോദിക്കുന്നു.

൩൭. അവൻ അവരോടു അരുളിച്ചെയ്യുന്നു: പ്രേതം എവിടെയൊ അവിടെ കഴുകന്മാരും ചെന്നുകൂട്ടും. [മത്താ. അ. ൨൪. വ. ൨൮.]

## വ്യാഖ്യാനം.

൧. "ഇടർച്ചകൾ വരാതിരിക്കുവാൻ നിവൃത്തിയില്ല": മത്താ. അ. ൧൮. വ. ൭. വ്യ. നോക്കുക.

൨. "കഴുതയുടെ തിരികല്ലു": മത്താ. അ. ൧൮. വ. ൬. വ്യ. നോക്കുക.

൪. "ഏഴുപ്രാവശ്യം": മത്താ. അ. ൧൮. വ. ൨൨. വ്യ. നോക്കുക.

൬. "കടുകുമണിപോലെ (ഉള്ള) വിശ്വാസം": മത്താ. അ. ൧൭. വ. ൧൯. വ്യ. നോക്കുക.— "ത്തുസാവൃക്ഷം": വി. നാട്ടിലെ ഒരു വൃക്ഷമാണിതു്. വി.മത്തായി അ. ൧൭. വ. ൧൯-ൽ 'മല' എന്നു പറഞ്ഞിരിക്കുന്നു. ഇവ രണ്ടും രണ്ടവസരങ്ങളിൽ മ്ശിഹാ അരുളിച്ചെയ്തവയായിരിക്കാം. മുഖവുര നോക്കുക.

൧൮. "പുറജാതി": യോഹ. അ. ൪. വ. ൧൯. വ്യ. നോക്കുക.

൨൦. "നോക്കിയിരിപ്പുകളോടുകൂടി": ദൃഷ്ടിഗോചരീഭവിക്കത്തക്കവിധത്തിൽ രാജകീയങ്ങളായ വലിയ ശക്തികളോടും ബാഹ്യാഡംബരങ്ങളോടുംകൂടി. മ്ശിഹായുടെ ആഗമനവും യഹൂദരാജ്യത്തിൻെറ പുനഃസ്ഥാപനവും അത്യധികമായ ലൌകികപ്രഭയോടുകൂടിയായിരിക്കുമെന്നു യഹൂദന്മാർ കരുതിയിരുന്നു. അങ്ങനെയല്ല, ദൃഷ്ടിക്കു ഗോചരീഭവിക്കാതെ, അറിയാത്ത മട്ടിൽ തന്നെ വരും എന്നാണു മ്ശിഹാ അരുളിച്ചെയ്യുന്നതു്.

൨൧. "ദൈവരാജ്യം നിങ്ങളുടെ ഇടയിൽ തന്നെയുണ്ടു": നിങ്ങളുടെ പ്രതീക്ഷാവിഷയമായ മ്ശിഹാരാജാവു വന്നുകഴിഞ്ഞിരിക്കുന്നു. ദൈവരാജ്യം നിങ്ങളോടു പ്രസംഗിക്കപ്പെടുകയും ചെയ്യുന്നു.

൩൨. "ലോത്തിൻെറ ഭാര്യയെ നിങ്ങൾ ഓർക്കുവിൻ": അനുസരണക്കേടുമൂലം നാശം നേരിടാതെ സൂക്ഷിക്കുവിൻ. സൃ. അ. ൧൯. വ. ൨൬. വ്യ. നോക്കുക.

൩൩. "തൻെറ ജീവനെ രക്ഷിക്കുന്നവൻ അതു നശിപ്പിക്കും": മത്താ. അ. ൧൦. വ. ൩൯. വ്യ. നോക്കുക.

൩൪. "രാത്രി": മുകളിൽ പല വാക്യങ്ങളിൽ 'ദിവസം' എന്നും, 'നാഴിക' എന്നും വിവിധപ്രതികളിൽ പറഞ്ഞിരിക്കുന്ന സമയത്തെപ്പററിത്തന്നെ ഇവിടെ 'രാത്രി' എന്നു എല്ലാ പ്രതികളും പറയുന്നു. ചന്ദ്രസൂര്യാദികൾ ഇരുണ്ടുപോകുന്നതും, രാത്രി ഭയത്തിൻെറ സമയമായിരിക്കുന്നതുപോലെ ഇതു ഭയാനകമായിരിക്കുന്നതും, രാത്രിയിൽ വേല ചെയ്യുവാൻ കഴിയാത്തവണ്ണം വിധിയുടെശേഷം നന്മ ചെയ്യുവാൻ ആക്കും സാധിക്കാത്തതുംകൊണ്ടാണു് ഇങ്ങനെ പറയുന്നതു്.

## അദ്ധ്യായം ൧൮.

നാം എപ്പോഴും പ്രാൎത്ഥിക്കണം. പ്രീശനും ചുങ്കക്കാരനും. ധനംകൊണ്ടുള്ള അനൎത്ഥം. കുരുടനു കാഴ്ചനൽകുന്നത്.

അവർ മടുപ്പു തോന്നാതെ എപ്പോഴും പ്രാൎത്ഥിക്കണമെന്നതിനു അവൻ അവരോടു ഒരുപമയും അരുളിച്ചെയ്തു: [൧ തെസ. അ. ൫. വ. ൧൭.]

൨. ദൈവത്തെ ഭയപ്പെടാതെയും മനുഷ്യരുടെ മുമ്പിൽ നാണിക്കാതെയും ഇരുന്ന ഒരു ന്യായാധിപൻ ഒരു പട്ടണത്തിലുണ്ടായിരുന്നു.

൩. ആ പട്ടണത്തിൽ ഒരു വിധവയും ഉണ്ടായിരുന്നു. അവൾ അവന്റെ അടുക്കൽ വന്ന്: എന്റെ ശത്രുവിനോടു പ്രതികാരം ചെയ്തു എന്നെ രക്ഷിക്കണമേ എന്നു പറഞ്ഞിരുന്നു.

൪. എന്നാൽ വളരെക്കാലത്തേക്കു അവനു മനസ്സില്ലായിരുന്നു. എങ്കിലും പിന്നെ അവൻ തന്റെ ഉള്ളിൽ പറഞ്ഞു: ഞാൻ ദൈവത്തെ ഭയപ്പെടുന്നില്ല, മനുഷ്യരുടെ മുമ്പിൽ നാണിക്കുന്നുമില്ല; എങ്കിലും,

൫. ഈ വിധവ എന്നെ അലട്ടുന്നതുകൊണ്ടുമാത്രം, അവൾ എപ്പോഴും വന്നു എന്നെ ഉപദ്രവിക്കാതിരിക്കുവാൻ, ഞാൻ പ്രതികാരം ചെയ്തു അവളെ രക്ഷിക്കും.

൬. പിന്നെ നമ്മുടെ കൎത്താവു അരുളിച്ചെയ്തു: അനീതിക്കാരനായ ന്യായാധിപൻ പറഞ്ഞത് എന്തെന്നു കേൾക്കുവിൻ.

൭. എന്നാൽ ദൈവം, പകലും രാവും തന്റെ പക്കൽ നിലവിളിക്കുന്ന തന്റെ തിരഞ്ഞെടുക്കപ്പെട്ടവൎക്കു വേണ്ടി കൂടുതലായി പ്രതികാരം ചെയ്കയില്ലയൊ? അവരുടെ കാൎയ്യത്തിൽ ദീൎഘശാന്തതയുള്ളവനായിരിക്കുമൊ?

൮. അവൻ അവൎക്കുവേണ്ടി വേഗത്തിൽ പ്രതികാരം ചെയ്യുമെന്നു ഞാൻ നിങ്ങളോടു പറയുന്നു. എങ്കിലും മനുഷ്യപുത്രൻ വരും. അപ്പോൾ അവൻ ഭൂമിയിൽ വിശ്വാസം കണ്ടെത്തുമൊ?

൯. തങ്ങൾ നീതിമാന്മാരാകുന്നു എന്നുവെച്ചു തങ്ങളെത്തന്നെ ആശ്രയിക്കയും (മററു) സകല മനുഷ്യരെയും നിന്ദിക്കയും ചെയ്യുന്ന ആളുകൾക്കു വിരോധമായി അവൻ ഈ ഉപമ അരുളിച്ചെയ്തിരുന്നു:

൧൦. രണ്ടു മനുഷ്യർ പ്രാൎത്ഥിക്കുവാനായി ദേവാലയത്തിൽ കയറി: ഒരുത്തൻ പ്രീശൻ; മററവൻ ചുങ്കക്കാരൻ.

൧൧. ആ പ്രീശൻ തനിയേ നിന്നുകൊണ്ടു ഇവ പ്രാൎത്ഥിച്ചിരുന്നു: ദൈവമേ, ഞാൻ പിടിച്ചുപറിക്കാരും, ഞെരുക്കുന്നവരും, വ്യഭിചാരികളുമായ മററു മനുഷ്യരെപ്പോലെയൊ, ഈ ചുങ്കക്കാരനെപ്പോലെയൊ അല്ലാത്തതുകൊണ്ടു നിനക്കു നന്ദി പറയുന്നു.

൧൨. മറിച്ച്, ഞാൻ ആഴ്ചയിൽ രണ്ടു പ്രാവശ്യം ഉപവസിക്കുന്നു; എനിക്കുള്ളതിന്റെ എല്ലാം ദശാംശം കൊടുക്കുകയും ചെയ്യുന്നു.

൧൩. ആ ചുങ്കക്കാരനോ ദൂരത്തു നിന്നിരുന്നു; തന്റെ കണ്ണുകൾ സ്വൎഗ്ഗത്തിലേക്ക് ഉയൎത്തുവാൻ പോലും അവനു മനസ്സുണ്ടായിരുന്നില്ല. മറിച്ച്, അവൻ തന്റെ മാറത്തു ഇടിച്ചുകൊണ്ടു: ദൈവമേ പാപിയായ എന്റെ മേൽ കരുണതോന്നണമേ എന്നു പറഞ്ഞിരുന്നു.

൧൪. ഇവൻ ആ പ്രീശനെക്കാൾ

നീതീകരിക്കപ്പെട്ടവനായി തന്റെ വീട്ടിലേക്ക പോയി: എന്തുകൊണ്ടെന്നാൽ തന്നെത്താൻ ഉയൎത്തുന്ന ഏവനും താഴ്ത്തപ്പെടും; തന്നെത്താൻ താഴ്ത്തുന്ന ഏവനും ഉയൎത്തപ്പെടുകയും ചെയ്യും എന്നു ഞാൻ നിങ്ങളോടു പറയുന്നു. [മത്താ. അ. ൨൩. വ. ൧൨: ലൂ. അ. ൧൪. വ. ൧൧.]

൧൫. ശിശുക്കളെ അവൻ തൊടേണ്ടതിനായി അവരെ അവന്റെ അടുക്കൽ അവർ കൊണ്ടുവന്നിരുന്നു. അവന്റെ ശിഷ്യന്മാരോ അവരെ കണ്ടപ്പോൾ ശകാരിച്ചു. [മത്താ. അ. ൧൯. വ. ൧൩: മൎക്കോ. അ. ൧൦. വ. ൧൩.]

൧൬. ഈശോയാകട്ടെ അവരെ വിളിച്ചു അവരോടു അരുളിച്ചെയ്തു: പൈതങ്ങൾ എന്റെ അടുക്കലേക്ക വരുവാൻ നിങ്ങൾ സമ്മതിക്കുവിൻ; നിങ്ങൾ അവരെ തടയേണ്ടാ. എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗരാജ്യം ഇവരെപ്പോലെയുള്ളവരുടേതു— (അതേ) അവരുടേതു— ആണല്ലൊ.

൧൭. പൈതൽ (എങ്ങനെയൊ അതു) പോലെ ദൈവരാജ്യം സ്വീകരിക്കാത്തവൻ അതിൽ പ്രവേശിക്കയില്ല എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു.

൧൮. അനന്തരം പ്രധാനികളിൽ ഒരുത്തൻ അവനോടു: ഗുണവാനായ ഗുരോ, നിത്യായുസ്സു അവകാശപ്പെടുത്തുവാൻ ഞാൻ എന്തുചെയ്യണം എന്നു ചോദ്യമായി പറഞ്ഞു. [മത്താ. അ. ൧൯. വ. ൧൬.]

൧൯. ഈശോ അവനോടു അരുളിച്ചെയ്യുന്നു: നീ എന്തുകൊണ്ടു എന്നെ ഗുണവാനേ എന്നു വിളിക്കുന്നു? ദൈവം ഒരുവനല്ലാതെ(ഗുണവാൻ) ഇല്ല.

൨൦. നീ കൊല്ലരുതു്; നീ വ്യഭിചാരം ചെയ്യരുതു്; നീ മോഷ്ടിക്കരുതു്; നീ കള്ളസ്സാക്ഷി പറയരുതു്; നിന്റെ അപ്പനെയും നിന്റെ അമ്മയെയും ബഹുമാനിക്കുക എന്ന പ്രമാണങ്ങൾ നീ അറിയുന്നുവല്ലൊ. [പുറ. അ. ൨൦. വ. ൧൨.]

൨൧. അവൻ അവനോടു: ഇവയെല്ലാം എന്റെ ബാല്യം മുതൽ ഞാൻ ആചരിച്ചിരിക്കുന്നു എന്നു പറയുന്നു.

൨൨. ഈശോയോ (ഇതു) കേട്ടപ്പോൾ അവനോടു: നിനക്ക ഒരു കാൎയ്യം കുറവുണ്ടു്. നിനക്കുള്ളതെല്ലാം വിററു ദരിദ്രൎക്കുകൊടുക്കുക. എന്നാൽ നിനക്ക സ്വൎഗ്ഗത്തിൽ നിക്ഷേപമുണ്ടാകും. പിന്നെ എന്റെ പിന്നാലെ വരിക എന്നു അരുളിച്ചെയ്തു.

൨൩. അവനോ ഇവ കേട്ടപ്പോൾ ദുഃഖിച്ചു. എന്തുകൊണ്ടെന്നാൽ അവൻ വളരെ ധനവാൻ ആയിരുന്നു.

൨൪. അവനു ദുഃഖമുണ്ടായി എന്നു കണ്ടു് ഈശോ അരുളിച്ചെയ്തു: ധനമുള്ളവൎക്കു ദൈവരാജ്യത്തിൽ പ്രവേശിക്കുവാൻ എത്ര പ്രയാസം!

൨൫. ധനവാൻദൈവരാജ്യത്തിൽ (പ്രവേശിക്കുക) എന്നതിനെക്കാൾ ഒട്ടകം സൂചിക്കുഴയിലൂടെ കടക്കുക എളുപ്പമാകുന്നു.

൨൬. (ഇതു) കേട്ടവർ അവനോടു: ഇങ്ങനെയെങ്കിൽ രക്ഷപ്രാപിക്കുവാൻ ആൎക്കു കഴിയും എന്നു ചോദിക്കുന്നു.

൨൭. അതിനു ഈശോ: മനുഷ്യൎക്കു സാദ്ധ്യമല്ലാത്തവ ദൈവത്താൽ സംഭവിക്കുവാൻ സാധിക്കുന്നവയാകുന്നു എന്നു അരുളിച്ചെയ്തു.

൨൮. ശെമ്ഓൻ കേപ്പാ അവനോടു: ഇതാ! ഞങ്ങൾ സൎവ്വവും ഉപേക്ഷിച്ചു് നിന്റെ പിന്നാലെ വന്നിരിക്കുന്നുവല്ലൊ എന്നു പറയുന്നു.

൨൯. ഈശോ അവരോട്ട അരുളിച്ചെയ്യുന്നു: ഞാൻ സത്യമായിട്ട നിങ്ങളോട്ടപറയുന്നു: ദൈവരാജ്യത്തെക്കുറിച്ചു വീട്ടുകളെയൊ, മാതാപിതാക്കന്മാരെയൊ, സഹോദരന്മാരെയൊ, ഭാൎയ്യയെയൊ, മക്കളെയൊ വിട്ടുപേക്ഷിച്ചാൽ, (൩൦)

൩൦. ഇക്കാലത്തു വളരെമടങ്ങും, വരുവാനിരിക്കുന്ന ലോകത്തിൽ നിത്യജീവനുംപ്രാപിക്കാത്തവൻ(൨൯) «ഒരുത്തനുമില്ല».

൩൧. പിന്നെ ഈശോ തന്റെ പന്ത്രണ്ടുപേരെ കൂട്ടിക്കൊണ്ടുപോയി അവരോട്ട അരുളിച്ചെയ്തു: ഇതാ! നാം ഓറെശ്ലെമ്ത്തെക്ക കയറിച്ചെല്ലുന്നു. മനുഷ്യപുത്രനെപ്പററി പ്രവാചകന്മാരാൽ എഴുതപ്പെട്ടിരിക്കുന്നവയെല്ലാം നിവൃത്തിയാകും. [മത്താ. അ. ൨൦. വ. ൧൭: മൎക്കോ. അ. ൧൦. വ. ൩൨.]

൩൨. എന്തുകൊണ്ടെന്നാൽ അവൻ പുറജാതികൾക്ക ഏല്പിക്കപ്പെട്ടും. അവർ അവനെ പരിഹസിക്കയും, അവന്റെ മുഖത്തുതുപ്പുകയും,

൩൩. അവനെ (ചമ്മട്ടികൊണ്ടു) അടിക്കയും, അവനെ അവമാനിക്കയും, അവനെ കൊല്ലുകയും ചെയ്യും. എന്നാൽ മൂന്നാംദിവസം അവൻ ഉയിൎത്തെഴുന്നേല്ക്കും.

൩൪. എന്നാൽ ഇവയിൽ ഒന്നുപോലും അവർ ഗ്രഹിച്ചില്ല. പിന്നെയൊ ഈ വചനം അവരിൽനിന്നു മറയ്ക്കപ്പെട്ടതായിരുന്നു. തങ്ങളോട്ട പറയപ്പെട്ട ഇവ അവർ അറിഞ്ഞിരുന്നുമില്ല.

൩൫. പിന്നെ അവൻ ഈറീഹോയിക്ക അടുക്കലായിരിക്കയിൽ ഒരു കുരുടൻ ഭിക്ഷയാചിച്ചുകൊണ്ടു വഴിയരികിൽ ഇരുന്നിരുന്നു. [മത്താ. അ. ൨൦. വ. ൨൯: മൎക്കോ അ. ൧൦. വ. ൪൬.]

൩൬. കടന്നുപോകുന്ന ജനക്കൂട്ടത്തിന്റെ സ്വരംകേട്ടിട്ടു: ഇവൻ ആരാകുന്നു എന്നു അവൻ ചോദിച്ചിരുന്നു.

൩൭. നസ്രായനായ ഈശോ കടന്നുപോകുന്നു എന്നു അവർ അവനോട്ടപറയുന്നു.

൩൮. അപ്പോൾ അവൻ: ദാവിദിന്റെ പുത്രനായ ഈശോയേ, എന്റെമേൽ കരുണതോന്നണമേ എന്നു നിലവിളിച്ചുപറഞ്ഞു.

൩൯. ഈശോയുടെ മുമ്പുപോയിരുന്നവർ അവൻ മിണ്ടാതിരിക്കുവാൻ അവനെ ശകാരിച്ചിരുന്നു. അവനോ: ദാവിദിന്റെ പുത്രാ, എന്റെമേൽ കരുണതോന്നണമേ എന്നു അധികമായി നിലവിളിച്ചിരുന്നു.

൪൦. അപ്പോൾ ഈശോ നിന്ന് അവനെ തന്റെ അടുക്കൽ കൊണ്ടുവരുവാൻ കല്പിച്ചു. അവൻ അടുത്തുവന്നപ്പോൾ അവനോട്ട ചോദിച്ചു;

൪൧. അവൻ അവനോട്ട അരുളിച്ചെയ്തു: ഞാൻ നിനക്ക എന്തു ചെയ്യുവാനാണ നീ ആഗ്രഹിക്കുന്നത്? അവനോ: എന്റെ കൎത്താവേ, ഞാൻ കാണേണ്ടതിനു (വരം നൽകുവാൻ) എന്നു പറഞ്ഞു.

൪൨. അപ്പോൾ ഈശോ അവനോട്ട: കാണുക, നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു എന്നു അരുളിച്ചെയ്തു.

൪൩. ഉടനെ അവൻ കണ്ടു. അവൻ അവന്റെ പിന്നാലെ വന്നു ദൈവത്തെ സ്തുതിച്ചിരുന്നു. (ഇതു) കണ്ട ജനമൊക്കെയും ദൈവത്തെ പുകഴ്ത്തുകയും ചെയ്തിരുന്നു.

## വ്യാഖ്യാനം.

൧. "എപ്പോഴും പ്രാൎത്ഥിക്കണം": ഇടവിടാതെ, തുടൎച്ചയായി പ്രാൎത്ഥിക്കണമെന്നല്ല ഉപദേശിക്കുന്നതു്. അതു അസാദ്ധ്യമാണു്. പ്രാൎത്ഥന കേൾക്കുന്നതുവരെ വിട്ടുമാറാതെ, സ്ഥിരതയോടുകൂടി പ്രാൎത്ഥിക്കണം എന്നാണു ഇതിൽനിന്നു ഗ്രഹിക്കേണ്ടതു്.

൮. "മനുഷ്യപുത്രൻ വരും. അപ്പോൾ അവൻ ഭൂമിയിൽ വിശ്വാസം കണ്ടെത്തുമൊ?": പൊതുവിധിദിവസത്തിലെ വരവും പൂൎണ്ണവിശ്വാസവും എന്നാണു ഉദ്ദേശിക്കപ്പെട്ടിരിക്കുന്ന അൎത്ഥം. പ്രാൎത്ഥനയെ സംബന്ധിച്ചാണല്ലൊ മുകളിൽ പ്രസ്താവിച്ചിട്ടുള്ളതു്. മ്ശിഹാ മനുഷ്യദൃഷ്ടിക്കു കാണപ്പെടാതെ ദീൎഘകാലം കഴിയുമ്പോൾ മനുഷ്യരുടെ വിശ്വാസം കുറയുകയും ക്ഷയിക്കുകയും ചെയ്യും. നിങ്ങൾക്കും അങ്ങനെ സംഭവിക്കാതെ നിങ്ങളുടെ വിശ്വാസം വൎദ്ധിപ്പിക്കുവാൻ പ്രാൎത്ഥിക്കണം.— വിശ്വാസം കുറയുമ്പോൾ ഇടൎച്ചകളുണ്ടാവുകയും പീഡകൾ നേരിടുകയുംചെയ്യും. അവയ്ക്കെതിരായി പ്രാൎത്ഥനകൊണ്ടു നിങ്ങളെത്തന്നെ ബലപ്പെടുത്തണം.— പ്രാൎത്ഥനയുടെ അടിസ്ഥാനമായിരിക്കുന്നതും വിശ്വാസമാണല്ലൊ. വിശ്വാസത്തെപ്പറ്റി മ്ശിഹാ ഇവിടെ പ്രസ്താവിക്കുന്നതു ഈ കാരണങ്ങൾ നിമിത്തമാണു്.

൧൪. "ഫ്രീശനേക്കാൾ നീതീകരിക്കപ്പെട്ടവനായി": ഇതു ഒരു എബ്രായശൈലിയാണു്. എബ്രായക്കാർ രണ്ടു കാൎയ്യങ്ങൾ തമ്മിൽ താരതമ്യപ്പെടുത്തുമ്പോൾ 'മിൻ' (מִן) = കാൾ എന്ന പദം പ്രയോഗിക്കുന്നു. നന്മയിലെ കൂടുതൽകുറവൊ, അഥവാ ഒരു ഭാഗത്തു നന്മയും എതിർഭാഗത്തു അതിന്റെ പ്രാതികൂല്യവുമൊ കാണിക്കുവാൻ അവർ പലപ്പോഴും ഇങ്ങനെ താരതമ്യപ്പെടുത്താറുണ്ടു്. ചുങ്കക്കാരൻ നീതിമാനായും ഫ്രീശൻ അനീതിമാൻ അഥവാ അധികം അനീതിമാൻ ആയും മടങ്ങിപോയി എന്നു താല്പൎയ്യം.

൧൯. "ദൈവം ഒരുവനല്ലാതെ (ഗുണവാൻ) ഇല്ല": മത്താ. അ. ൧൯. വ. ൧൭. വ്യ. നോക്കുക.

൨൫. "ഒട്ടകം സൂചിക്കുഴയിലൂടെ കടക്കുക": മത്താ. അ. ൧൯. വ. ൨൪. വ്യ. നോക്കുക.

൩൫. "ഈറീഹോയിക്കു അടുക്കലായിരിക്കയിൽ": 'ഈറീഹോയിൽ നിന്നു പുറപ്പെട്ടപ്പോൾ' എന്നാണു വി. മത്തായിയും (അ. ൨൦. വ. ൨൯), വി. മൎക്കോസും (അ. ൧൦. വ. ൪൬.) പറയുന്നതു്. ഈറീഹോയിൽനിന്നു പുറപ്പെട്ടശേഷം തിരിച്ചുചെന്നു എന്നും, അ. ൧൯. വ. ൧. ൽ കാണുന്ന പ്രവേശനം ഈ തിരിച്ചുവരവാണെന്നും, ഈ അവസരത്തിലാണു കുരുടനെ കണ്ടതെന്നുമാണു് കരുതപ്പെടുന്നതു.— "ഒരു കുരുടൻ": മത്താ. അ. ൨൦. വ. ൩൦. വ്യ. നോക്കുക.

## അദ്ധ്യായം ൧൯.

സക്കൈ മ്ശിഹായെ സ്വീകരിക്കുന്നതു്.
മന്യാകളുടെ ഉപമ. മ്ശിഹാ കഴുതപ്പുറത്തുകയറി എഴുന്നെള്ളുന്നതും, ഓറെശ്ലെമിനെക്കുറിച്ചു കരയുന്നതും.

അനന്തരം ഈശോ ഈറീഹോയിൽ പ്രവേശിച്ചു കടന്നു പോകുമ്പോൾ,

൨. സക്കൈ എന്നു പേരുള്ള ഒരു മനുഷ്യൻ (അവിടെയുണ്ടായിരുന്നു). അവൻ ധനവാനും ചുങ്കക്കാരിൽ പ്രധാനിയുമായിരുന്നു.

൩. ഈശോ ആരാകുന്നു എന്നു കാ

ന്നുവാൻ അവൻ അഗ്രഹിച്ചുമിരു
ന്നു. എന്നാൽ സക്കൈ ഉയരത്തിൽ
കുറഞ്ഞവൻ ആയിരുന്നതുകൊണ്ടു ജ
നക്കൂട്ടം നിമിത്തം അവനു കഴിഞ്ഞി
ല്ല.

൪. അതിനാൽ അവൻ ഓടി ഈ
ശോയിക്കു മുമ്പു കടന്ന് അവനെ
കാണുവാനായി ഒരു കാട്ടത്തിമേൽ
കയറി. എന്തുകൊണ്ടെന്നാൽ അവൻ
അങ്ങനെ കടന്നുപോകുവാനിരുന്നു.

൫. ഈശോ ആ സ്ഥലത്തു വന്ന
പ്പോഴേ അവനെ നോക്കി അവനോ
ട്: സക്കൈ, വേഗം ഇറങ്ങിവരിക,
എന്തുകൊണ്ടെന്നാൽ ഞാൻ ഇന്നു നി
ന്റെ വീട്ടിൽ പാർക്കേണ്ടിയിരിക്കുന്നു
എന്നു അരുളിച്ചെയ്തു.

൬. ആകയാൽ അവൻ വേഗം
ഇറങ്ങി സന്തോഷത്തോടുകൂടി അവ
നെ സ്വീകരിച്ചു.

൭. എന്നാൽ എല്ലാവരും (ഇതു)
കണ്ടപ്പോൾ: അവൻ പാപിയായ
ഒരുത്തന്റെ പക്കൽ കയറിപ്പാർക്കു
ന്നു എന്നു പിറുപിറുത്തു പറഞ്ഞിരു
ന്നു.

൮. സക്കൈയാകട്ടെ എഴുന്നേററു
ഈശോയോട്: ഇതാ! എന്റെ ക
ർത്താവേ, എന്റെ വസ്തുവകകളുടെ
പാതിഭാഗം ദരിദ്രർക്കു ഞാൻ കൊടു
ക്കുന്നു; ഞാൻ അപഹരിച്ചിട്ടുള്ളതിനു
നാലുമടങ്ങായി എല്ലാവർക്കും ഞാൻ
പകരം വീട്ടുന്നു എന്നു പറഞ്ഞു.

൯. ഈശോ അവനോടു അരുളി
ച്ചെയ്യുന്നു: ഇന്നു ഈ വീട്ടിനു രക്ഷ
യുണ്ടായി. എന്തുകൊണ്ടെന്നാൽ ഇവ
നും അബ്രാഹത്തിന്റെ മകനാകു
ന്നു.

൧൦. നശിച്ചുപോയിരുന്നതിനെ
അന്വേഷിച്ചു രക്ഷിക്കുവാനാണല്ലൊ
മനുഷ്യപുത്രൻ വന്നിരിക്കുന്നതു്. [മ
ത്താ. അ. ൧൮. വ. ൧൧.]

൧൧. അവർ ഇവ കേട്ടുകൊണ്ടിരി
ക്കുമ്പോൾ, അവൻ ഓറെശ്ലെമിനു
സമീപത്തു ആയിരിക്കയാലും ദൈവ
രാജ്യം ആ നാഴികയിൽ വെളിപ്പെ
ടുത്തപ്പെടുവാനിരിക്കുന്നു എന്നു അ
വർ വിചാരിച്ചിരുന്നതിനാലും, ഒരു
പമകൂടി അവൻ പ്രസ്താവിച്ചു;

൧൨. അവൻ അരുളിച്ചെയ്തു: ശ്രേ
ഷ്ഠകുടുംബക്കാരനായ ഒരു മനുഷ്യൻ,
തനിക്കായി രാജത്വം പ്രാപിച്ചു തി
രിച്ചു വരുവാൻ ദൂരദേശത്തേക്കുപോ
യി. [മത്താ. അ. ൨൫. വ. ൧൪.]

൧൩. അപ്പോൾ അവൻ തന്റെ
പത്തു ഭൃത്യന്മാരെ വിളിച്ചു പത്തുമ
ന്യാകൾ അവർക്കു കൊടുത്തുകൊ
ണ്ടു: ഞാൻ വരുവോളം നിങ്ങൾ
വ്യാപാരം ചെയ്യുവിൻ എന്നു അവ
രോടു പറഞ്ഞു.

൧൪. അവന്റെ പട്ടണവാസിക
ളോ അവനെ ദ്വേഷിച്ചിരുന്നു. അതി
നാൽ അവർ അവന്റെ പിന്നാലെ
പ്രതിനിധികളെ അയച്ച്: ഇവൻ ഞ
ങ്ങളുടെമേൽ ഭരണം നടത്തുവാൻ
ഞങ്ങൾക്കു മനസ്സില്ല എന്നു പറയു
ന്നു.

൧൫. പിന്നെ അവൻ രാജത്വം
പ്രാപിച്ചു മടങ്ങി വന്നപ്പോൾ താൻ
പണം കൊടുത്തിട്ടുള്ള തന്റെ ആ ഭൃ
ത്യന്മാരിൽ ഓരോരുത്തനും വ്യാപാ
രം ചെയ്ത് എന്തു നേടി എന്നറിയു
വാൻ അവരെ തന്റെ അടുക്കൽ വി
ളിക്കുവാൻ പറഞ്ഞു.

൧൬. അപ്പോൾ ഒന്നാമൻ വന്ന്:
എന്റെ എജമാനനേ, നിന്റെ മ
ന്യാ പത്തു മന്യാകൾ നേടിയി
രിക്കുന്നു എന്നു പറഞ്ഞു.

൧൭. അവൻ അവനോടു: കൊ
ള്ളാം, ഗുണവാനായ ഭൃത്യാ, അല്പ
ത്തിൽ നീ വിശ്വസ്തനായി കാണപ്പെ
ട്ടതുകൊണ്ടു നീ പത്തു നഗരങ്ങളുടെ

മേൽ അധികാരിയായിത്തിരും എന്നു പറഞ്ഞു.

൧൮. പിന്നെ രണ്ടാമൻ വന്നു: എൻെറ എജമാനനേ, നിൻെറ മന്യാ അഞ്ചുമന്യാകൾ നേടിയിരിക്കുന്നു എന്നു പറഞ്ഞു.

൧൯. അവൻ ഇവനോടും: നീയും അഞ്ചു നഗരങ്ങളുടെമേൽ അധികാരിയായിത്തിരും എന്നു പറഞ്ഞു.

൨൦. എന്നാൽ വേറൊരുത്തൻ വന്നു പറഞ്ഞു: എൻെറ എജമാനനേ, ഉറുമാലിൽ പൊതിയപ്പെട്ടു എൻെറ പക്കലുണ്ടായിരുന്ന നിൻെറ മന്യാ ഇതാ!

൨൧. എന്തുകൊണ്ടെന്നാൽ നീ കഠിന മനുഷ്യനും, വെക്കാത്തതു എടുക്കുകയും വിതയ്ക്കാത്തതു കൊയ്യുകയും ചെയ്യുന്നവനും ആകകൊണ്ടു ഞാൻ നിന്നെ ഭയപ്പെട്ടു.

൨൨. അവൻ അവനോടു പറയുന്നു: ദുഷ്ടഭൃത്യാ, നിൻെറ വായിൽനിന്നു തന്നെ ഞാൻ നിന്നെ വിധിക്കും. ഞാൻ കഠിനമനുഷ്യനാകുന്നു എന്നും, ഞാൻ വെക്കാത്തതു എടുക്കുകയും ഞാൻ വിതയ്ക്കാത്തതു കൊയ്യുകയും ചെയ്യുന്നു എന്നും നീ അറിഞ്ഞിരുന്നുവല്ലൊ.

൨൩. നീ എൻെറ പണം പലിശക്കു കൊടുക്കാതിരുന്നതു എന്തുകൊണ്ടു? എങ്കിൽ ഞാൻവന്നു അതിൻെറ പലിശകളോടുകൂടി അതു വാങ്ങിക്കുമായിരുന്നല്ലൊ.

൨൪. പിന്നെ അവൻ തൻെറ മുമ്പാകെ നില്ക്കുന്നവരോടു:(ആ) മന്യാ അവനിൽനിന്നെടുത്തു തൻെറ പക്കൽ പത്തു മന്യാകൾ ഉള്ളവനു കൊടുക്കുവിൻ എന്നു പറഞ്ഞു.

൨൫. അവർ അവനോടു: ഞങ്ങളുടെ എജമാനനേ, അവൻെറ പക്കൽ പത്തു മന്യാകൾ ഉണ്ടല്ലൊ എന്നു പറയുന്നു.

൨൬. അവൻ അവരോടു പറയുന്നു: ഉള്ളവൻ ആരോ അവനു കൊടുക്കപ്പെടും. എന്നാൽ ആക്കു ഇല്ലാതിരിക്കുന്നുവോ അവനുള്ളതുകൂടെയും അവനിൽ നിന്നു എടുക്കപ്പെടും എന്നു ഞാൻ നിങ്ങളോടു പറയുന്നു [മത്താ: അ. ൧൩. വ. ൧൨;അ. ൨൫. വ ൨൯: മർക്കോ. അ. ൪. വ. ൨൫: ലൂ. അ. ൮. വ. ൧൮.]

൨൭. എന്നാൽ തങ്ങളുടെ മേൽ ഞാൻ ഭരണംനടത്തുവാൻ മനസ്സില്ലാതിരുന്ന എൻെറ ശത്രുക്കളെകൊണ്ടുവരുവിൻ. അവരെ എൻെറ മുമ്പാകെവെച്ചു കൊന്നുകളയുവിൻ.

൨൮. ഈശോ ഇവ അരുളിച്ചെയ്തിട്ടു ഓറെശ്ലെമിലേക്കു പോകുവാനായി മുന്നോട്ടു പുറപ്പെട്ടു.

൨൯. അവൻ സൈത്തുകളുടെ ഇടം എന്നു വിളിക്കപ്പെടുന്ന മലയുടെ അരികെ ബേസ്പാഗേക്കും ബേസ്അനിയായിക്കും സമീപിച്ചപ്പോൾ തൻെറ ശിഷ്യന്മാരിൽ രണ്ടുപേരെ അയച്ചു, [മത്താ. അ. ൨൧. വ. ൧: മർക്കോ. അ. ൧൧. വ. ൧.]

൩൦. അവരോടു അരുളിച്ചെയ്തു: നമുക്കെതിരായുള്ള ആ ഗ്രാമത്തിലേക്കു നിങ്ങൾ പോകുവിൻ. നിങ്ങൾ അതിൽ പ്രവേശിക്കുമ്പോൾ ഇതാ! ഒരു മനുഷ്യനും ഒരിക്കലും കയറീട്ടില്ലാത്തതായി കെട്ടപ്പെട്ടിരിക്കുന്ന ഒരു കഴുതക്കുട്ടിയെ നിങ്ങൾ കണ്ടെത്തും. അതിനെ അഴിച്ചുകൊണ്ടുവരുവിൻ.

൩൧. എന്നാൽ ആരെങ്കിലും നിങ്ങളോടു: നിങ്ങൾഅതിനെ അഴിക്കുന്നതു എന്തിനു? എന്നു ചോദിച്ചാൽ: ഞങ്ങളുടെ കർത്താവിനു അതുകൊണ്ടു ആവശ്യമുണ്ടു എന്നിങ്ങനെ അവനോടു പറയുവിൻ.

൩൨. ആകയാൽ അയയ്ക്കപ്പെട്ട വർപോയി തങ്ങളോട്ട അരുളിച്ചെ യ്തിരുന്നതുപോലെ കണ്ടു.

൩൩. അവർ കഴുതക്കുട്ടിയെ അ ഴിക്കുമ്പോൾ അതിൻെറ ഉടമസ്ഥ ന്മാർ അവരോട്ട: നിങ്ങൾ ആ കഴു തക്കുട്ടിയെ അഴിക്കുന്നതെന്തു്? എന്നു ചോദിക്കുന്നു.

൩൪. അപ്പോൾ അവർ അവ രോട്ട: ഞങ്ങളുടെ കർത്താവിനു അ തുകൊണ്ടു ആവശ്യമുണ്ടു എന്നു പറ ഞ്ഞു.

൩൫. ഇങ്ങനെ അവർ കഴുതക്കു ട്ടിയെ ഈശോയുടെ അട്ടുക്കൽ കൊ ണ്ടുവന്നു് അതിന്മേൽ തങ്ങളുടെ വ സ്ത്രങ്ങൾ ഇട്ട് ഈശോയെ അതി ന്മേൽ കയററിയിരുത്തി. [യോഹ. അ. ൧൨. വ. ൧൪.]

൩൬. അവൻ പോകുമ്പോഴോ അവർ വഴിയിൽ തങ്ങളുടെ വസ്ത്ര ങ്ങൾ വിരിച്ചിരുന്നു.

൩൭. അവൻ സൈത്തുകളുടെ ഇടം എന്ന മലയുടെ ഇറക്കത്തിനു സമീപിച്ചപ്പോൾ ശിഷ്യന്മാരുടെ ക്കൂ ട്ടം മുഴവൻ തങ്ങൾ കണ്ടിരുന്ന സ കല വിഴ്ച്ചപ്രവൃത്തികളെയും കുറിച്ചു സന്തോഷിച്ചു ദൈവത്തെ ഉയന്ന സ്വരത്തിൽ സ്തുതിക്കുവാൻ തുടങ്ങി.

൩൮. കർത്താവിൻെറ നാമത്തിൽ വരുന്ന രാജാവു് അനുഗ്രഹിതനാകു ന്നു! സ്വർഗ്ഗത്തിൽ സമാധാനം! ഉന്ന തങ്ങളിൽ മഹത്വം! എന്നു അവർ പറഞ്ഞിരുന്നു.

൩൯. എന്നാൽജനക്കൂട്ടത്തിൻെറ ഇടയിലെ ഫ്രീശരിൽ ചിലർ അവ നോട്ട: റബ്ബി, നിൻെറ ശിഷ്യ ന്മാരെ ശകാരിക്കുക എന്നു പറയുന്നു.

൪൦. അവൻ അവരോട്ട: ഇവർ മിണ്ടാതിരുന്നാൽ കല്ലുകൾ ആർത്തു വിളിക്കും എന്നു ഞാൻ നിങ്ങളോട്ട പറയുന്നു എന്നു അരുളിച്ചെയ്തു.

൪൧. അവൻ അടുത്തുവന്നു പട്ട ണം കണ്ടപ്പോൾ അതിനെക്കുറിച്ചു കരഞ്ഞുകൊണ്ടു്,

൪൨. അരുളിച്ചെയ്തു: നിൻെറസ മാധാനത്തിനുള്ളവ നിൻെറ ഈ ദിവസത്തിലെങ്കിലും നീ അറിഞ്ഞി രുന്നെങ്കിൽ നന്നായിരുന്നു. എന്നാൽ ഇപ്പോൾ അവ നിൻെറ കണ്ണുക ളിൽനിന്നു മറയ്ക്കപ്പെട്ടിരിക്കുന്നു.

൪൩, ൪൪. എന്നാൽ നിൻെറ സ ന്ദശനത്തിൻെറ സമയം നീ അറി യാതിരുന്നതുകൊണ്ടു നിൻെറ ശത്രു ക്കൾ നിന്നെ വളയുകയും, എല്ലാസ്ഥ ലത്തു നിന്നും നിന്നെ പിഡിപ്പിക്കുക യും, നിന്നെയും നിന്നിലുള്ള നിൻെറ മക്കളെയും അടിയോടെ നശിപ്പിക്കു കയും, നിന്നിൽ കല്ലിന്മേൽ കല്ലു ശേ ഷിപ്പിക്കാതിരിക്കുകയും ചെയ്യുന്നദിവ സങ്ങൾ നിനക്കു വരുമല്ലോ. [മ ത്താ. അ. ൨൪. വ. ൨: മക്കോ. അ. ൧൩. വ. ൨: ലൂ. അ. ൨൧. വ. ൬.]

൪൫. പിന്നെ അവൻ ദേവാലയ ത്തിൽ പ്രവേശിച്ചപ്പോൾ അതിൽ വാങ്ങുകയും വില്ക്കുകയും ചെയ്തിരുന്ന വരെ പുറത്താക്കുവാൻ തുടങ്ങി. [മ ത്താ. അ. ൨൧. വ. ൧൨: മക്കോ. അ. ൧൧. വ. ൧൫.]

൪൬. അവൻ അവരോട്ട്: എ ൻെറ ഭവനം പ്രാത്ഥനാലയമാകുന്നു എന്നു എഴുതപ്പെട്ടിരിക്കുന്നു; നിങ്ങ ളോ അതു മോഷ്ടാക്കളുടെ ഗുഹയാ ക്കിത്തീത്തിരിക്കുന്നു എന്നു അരുളി ച്ചെയ്തു. [ഏശ. അ. ൫൬. വ. ൭: ഏറ. അ. ൭. വ. ൧൧.]

൪൭. അവൻ എല്ലാദിവസവും ദേവാലയത്തിൽ ഉപദേശിച്ചിരുന്നു. എന്നാൽ പ്രധാനാചാര്യന്മാരും, നി

യമജ്ഞന്മാരും, ജനത്തിലെ മൂപ്പന്മാരും അവനെ നശിപ്പിക്കുവാൻ വഴി നോക്കിയിരുന്നു.

൪൮. എങ്കിലും ജനംമുഴുവൻ അവന്റെ വചനം കേൾക്കുവാൻ അവനോടു ചേൎന്നിരുന്നതുകൊണ്ടു അവനോടു എന്തുചെയ്യണമെന്നു അവർ കണ്ടെത്തിയിരുന്നില്ല.

## വ്യാഖ്യാനം.

൪. "കാട്ടത്തി": ഫലങ്ങൾക്കു 'സ്വാദില്ലാത്തഅത്തി' എന്നാണു ശരിയായ പദാൎത്ഥം.

൮. "നാലുമടങ്ങായി": പുറ. അ. ൨൨. വ. ൧.ൽ അജ്ഞാപിച്ചിട്ടുള്ളതു ഇങ്ങനെയാണ്. എന്നാൽ ന്യായാധിപന്റെ വിധിക്കുശേഷമേ ഇങ്ങനെ ചെയ്യേണ്ടിയിരുന്നുള്ളു. സക്കെയാകട്ടെ ഭക്തിതീക്ഷ്ണതമൂലം താനേ ഇതു ചെയ്യുവാൻ നിശ്ചയിച്ചു.

൧൩. "മന്യാ": ഒരു നാണയത്തിന്റെ പേരാണിതു്. എബ്രാ., സുറി. ഭാഷകളിൽ മ്നാ (ܡܢܐ) = എണ്ണി എന്നതിൽ നിന്നാണു ഇതിന്റെ ഉല്പത്തി. ദാനിയേൽ അ. ൫. വ. ൨൫.ൽ കാണുന്ന മ്നെ (Mane) എന്ന പദവും ഇതുതന്നെ. അതിന്റെ അൎത്ഥം അവിടെ വ. ൨൬.ൽ പറഞ്ഞിട്ടുമുണ്ടു്.

൨൬. "ഉള്ളവൻ ആരോ അവനു കൊടുക്കപ്പെടും": മത്താ. അ. ൧൩. വ. ൧൨. വ്യാ. നോക്കുക.

൪൧. "കരഞ്ഞു": മ്ശീഹാ പൂൎണ്ണമനുഷ്യനുമായിരുന്നു. മനുഷ്യക്ഷോഭങ്ങളെല്ലാം അദ്ദേഹത്തിനുമുണ്ടായിരുന്നു. എന്നാൽ അവയുടെ കുറവുകൾ അദ്ദേഹത്തെ സ്പൎശിക്കപോലും ചെയ്തിട്ടുമില്ല.

൪൩, ൪൪. "കല്ലിന്മേൽ കല്ലു": മത്താ. അ. ൨൪. വ. ൨. വ്യാ. നോക്കുക.

# അദ്ധ്യായം ൨൦.

കൃഷിക്കാരന്റെ ഉപമ. കേസറിനുള്ള നികുതി.
മരിച്ചവരുടെ ഉയിൎപ്പു്.

പിന്നെ സംഭവിച്ചതെന്തെന്നാൽ: അവൻ ഒരു ദിവസം ദേവാലയത്തിൽ ജനത്തോടു ഉപദേശിക്കയും സുവിശേഷം അറിയിക്കയും ചെയ്കയിൽ പ്രധാനാചാൎയ്യന്മാരും, മൂപ്പന്മാരോടുകൂടി നിയമജ്ഞന്മാരും അവനു വിരോധമായി എഴുന്നേററു്, [മത്താ. അ. ൨൧. വ. ൨൩: മൎക്കോ. അ. ൧൧. വ. ൨൭.]

൨. അവനോടു: നീ ഏതു അധികാരംകൊണ്ടു് ഇവ ചെയ്യുന്നു? നിനക്ക് ഈ അധികാരം തന്നവൻ ആർ? എന്നു ഞങ്ങളോടു പറയുക എന്നു പറയുന്നു.

൩. ഈശോ അവരോടു മറുപടിയായി അരുളിച്ചെയ്തു: ഞാനും ഒരു കാൎയ്യം നിങ്ങളോടു ചോദിക്കാം; എന്നോടു പറയുവിൻ:

൪. യോഹന്നാന്റെ മാമോദീസാ സ്വൎഗ്ഗത്തിൽ നിന്നായിരുന്നൊ? അതോ, മനുഷ്യരിൽനിന്നൊ?

൫. അവരോ തങ്ങളിൽ തന്നെ ആലോചിച്ച് (ഇങ്ങനെ) പറഞ്ഞിരുന്നു: സ്വൎഗ്ഗത്തിൽനിന്നു എന്നു നാം പറഞ്ഞാൽ, പിന്നെ എന്തുകൊണ്ടു നിങ്ങൾ അവനെ വിശ്വസിച്ചില്ല എന്നു അവൻ നമ്മോടു ചോദിക്കും.

൬. മനുഷ്യരിൽനിന്നു എന്നു നാം

പറഞ്ഞാലോ ജനംമുഴവൻനമ്മെ കല്ലെറിയും. യോഹന്നാൻ ഒരു പ്രവാചകനാകുന്നു എന്നു അവർ സമ്മതിച്ചിരിക്കയാണല്ലൊ.

൭. ആകയാൽ അവർ അവരോടു: എവിടെനിന്നാകുന്നു എന്നു ഞങ്ങൾ അറിയുന്നില്ല എന്നു പറഞ്ഞു.

൮. ഈശോ അവരോടു: ഞാൻ ഇവ ഏതു അധികാരംകൊണ്ടു ചെയ്യുന്നു എന്നു ഞാനും നിങ്ങളോടു പറയുന്നില്ല എന്നു അരുളിച്ചെയ്തു.

൯. പിന്നെ അവൻ ജനത്തോടു ഈ ഉപമ അരുളിച്ചെയ്യുവാൻ തുടങ്ങി: ഒരുമനുഷ്യൻ ഒരു മുന്തിരിത്തോട്ടം നട്ടുപിടിപ്പിച്ച് അതു കൃഷിക്കാരെ ഏല്പിച്ചിട്ടു വളരെക്കാലത്തേക്കു ദൂരദേശത്തുപോയിപ്പാർത്തു. [ഏശ. അ. ൫. വ. ൧: ഏറ. അ. ൨. വ. ൨൧. മത്താ. അ. ൨൧. വ. ൩൩: മർക്കോ. അ. ൧൨. വ. ൧.]

൧൦. കൃഷിക്കാർ മുന്തിരിത്തോട്ടത്തിന്റെ ഫലങ്ങളിൽനിന്നു (തന്റെ അവകാശം) കൊടുക്കേണ്ടതിനായി (തക്ക) സമയത്തു അവൻ തന്റെ ദാസനെ അവരുടെ അടുക്കൽ അയച്ചു. കൃഷിക്കാരോ അവനെ അടിച്ച്, അവനെ വെറുതെ വിട്ടു.

൧൧. അവൻ വീണ്ടും തന്റെ വേറൊരു ദാസനെ അയച്ചു. അവരോ അവനെയും അടിക്കയും, അവനെയും അപമാനിക്കയും, അവനെയും വെറുതെ വിടുകയും ചെയ്തു.

൧൨. അവൻ വീണ്ടും മൂന്നാമനായി ഒരുത്തനെ അയച്ചു. അവരോ അവനെയും മുറിവേല്പിച്ചു; അവനെയും പുറത്താക്കിക്കളഞ്ഞു.

൧൩. മുന്തിരിത്തോട്ടത്തിന്റെ ഉടമസ്ഥൻ: ഞാൻ എന്തുചെയ്യേണ്ടു? എന്റെ പ്രിയ പുത്രനെ ഞാൻ അയയ്ക്കും. അവർ തീർച്ചയായും അവനെ കണ്ടു് അവനെ ശങ്കിക്കും എന്നു പറയുന്നു.

൧൪. എന്നാൽ കൃഷിക്കാർ അവനെ കണ്ടപ്പോൾ: ഇവനാകുന്നു അവകാശി, വരുവിൻ നമുക്കു ഇവനെ കൊല്ലാം, എന്നാൽ അവകാശം നമ്മുടെതാകും എന്നു തമ്മിൽ ആലോചിച്ചു പറഞ്ഞിരുന്നു.

൧൫. ഇങ്ങനെ അവർ അവനെ മുന്തിരിത്തോട്ടത്തിനു പുറത്തുകൊണ്ടുപോയി, അവനെ കൊന്നു കളഞ്ഞു. ആകയാൽ മുന്തിരിത്തോട്ടത്തിന്റെ ഉടമസ്ഥൻ അവരോടു എന്തുചെയ്യും?

൧൬. അവൻ വന്നു ആ കൃഷിക്കാരെ നശിപ്പിക്കയും, മുന്തിരിത്തോട്ടം വേറെ ആളുകൾക്കു കൊടുക്കയും ചെയ്യും. അവരോ (ഇതു) കേട്ടപ്പോൾ: ഇതു സംഭവിക്കാതിരിക്കട്ടെ എന്നു പറഞ്ഞു.

൧൭. എന്നാൽ അവൻ അവരെ സൂക്ഷിച്ചു നോക്കീട്ടു അരുളിച്ചെയ്തു: പണിക്കാർ ഉപേക്ഷിച്ച കളഞ്ഞ കല്ലു തന്നെ മൂലയിലെ തല(ക്കല്ലു) ആയിത്തീർന്നു എന്നു എഴുതപ്പെട്ടിരിക്കുന്നതു എന്താകുന്നു? [സങ്കീ. ൧൧൭. വ. ൨൨: ഏശ. അ. ൨൮. വ. ൧൬: മത്താ. അ. ൨൧. വ. ൪൨: നട. അ. ൪. വ. ൧൧. റോമ. അ. ൯. വ. ൩൩: ൧. പത്രോ. അ. ൨. വ. ൭.]

൧൮. ആ കല്ലിന്മേൽ വീഴുന്ന ഏവനും തകൎന്നുപോകും; അതു ആരുടെമേൽ വീഴുമോ അവനെ അതു പൊടിയാക്കിക്കളയും.

൧൯. എന്നാൽ അവൻ ഈ ഉപമ തങ്ങളെപ്പറ്റി അരുളിച്ചെയ്തു എന്നറിയുകകൊണ്ടു പ്രധാനാചാൎയ്യന്മാരും നിയമജ്ഞന്മാരും ആ നാഴികയിൽതന്നെ അവന്റെമേൽ കൈ വെക്കുവാൻ അന്വേഷിച്ചിരുന്നു; എ

ങ്കിലും അവർ ജനത്തെ ഭയപ്പെട്ടു.

൨൦. പിന്നെ അവർ, അവനെ വാക്കിൽ പിടികൂടി ന്യായവിധിക്കും നാടുവാഴിയുടെ അധികാരത്തിലും അവനെ ഏല്പിക്കേണ്ടതിനു നീതിമാന്മാരുടെ ഭാവത്തിലുള്ള ഒറ്റുകാരെ അവന്റെ അടുക്കൽ അയച്ചു. [മത്താ. അ. ൨൨. വ. ൧൫: മൎക്കോ. അ. ൧൨. വ. ൧൩.]

൨൧. അവരോ അവനോടു ചോദിച്ചു, അവനോടു പറയുന്നു: ഗുരോ, നീ നേരായിട്ടു സംസാരിക്കയും ഉപദേശിക്കയും ചെയ്യുന്നു എന്നും, സാക്ഷാൽ ദൈവത്തിന്റെ വഴി പഠിപ്പിക്കുകയല്ലാതെ മുഖം നോക്കുന്നില്ലെന്നും ഞങ്ങൾ അറിയുന്നു.

൨൨. കേസറിനു തലവരി കൊടുക്കുവാൻ ഞങ്ങൾക്കു പാടുണ്ടോ ഇല്ലയൊ?

൨൩. എന്നാൽ അവൻ അവരുടെ ഉപായം ഗ്രഹിച്ച് അവരോടു അരുളിച്ചെയ്തു: നിങ്ങൾ എന്നെ പരീക്ഷിക്കുന്നതെന്തു്?

൨൪. ഒരു ദേനാറാ നിങ്ങൾ എന്നെ കാണിക്കുവിൻ. അതിലെ പ്രതിമയും എഴുത്തും ആരുടേതു്? അവരോ: കേസറിന്റേതു് എന്നു പറയുന്നു.

൨൫. ഈശോ അവരോടു: അങ്ങനെയെങ്കിൽ കേസറിന്റേതു കേസറിനും ദൈവത്തിന്റേതു ദൈവത്തിനും കൊടുക്കുവിൻ എന്നു അരുളിച്ചെയ്യുന്നു. [റോമ. അ. ൧൩. വ. ൭.]

൨൬. ഇങ്ങനെ ജനത്തിന്റെ മുമ്പാകെ വെച്ച് അവനിൽ നിന്നു വാക്കുപിടിക്കുവാൻ അവൎക്കു കഴിഞ്ഞില്ല. അവർ അവന്റെ വാക്കിനെപ്പറ്റി വിസ്മയിച്ചു മിണ്ടാതിരുന്നു.

൨൭. എന്നാൽ ഉയിർപ്പില്ല എന്നു പറയുന്ന സദ്ദുക്കായരിൽ ചിലർ അടുത്തുവന്ന് അവനോടു ചോദ്യം ചെയ്തു: [മത്താ. അ. ൨൨. വ. ൨൩: മൎക്കോ. അ. ൧൨. വ. ൧൮.]

൨൮. അവർ അവനോടു പറയുന്നു: ഗുരോ, ഒരുത്തന്റെ സഹോദരനായ ഒരാൾ മക്കളില്ലാതെ ഭാൎയ്യയുള്ളവനായി മരിച്ചാൽ അവന്റെ സഹോദരൻ അവന്റെ ഭാൎയ്യയെ പരിഗ്രഹിച്ചു തന്റെ സഹോദരനു സന്താനം ഉല്പാദിപ്പിക്കണം എന്നു മൂശെ ഞങ്ങൾക്കു എഴുതിത്തന്നിരിക്കുന്നു. [ആവൎത്ത. അ. ൨൫. വ. ൫.]

൨൯. എന്നാൽ ഏഴു സഹോദരന്മാർ ഉണ്ടായിരുന്നു. ഒന്നാമൻ വിവാഹം ചെയ്തശേഷം മക്കളില്ലാതെ മരിച്ചുപോയി.

൩൦. പിന്നെ രണ്ടാമൻ തന്റെ ഭാൎയ്യയായി അവളെ പരിഗ്രഹിച്ചു. ഇവനും മക്കളില്ലാതെ മരിച്ചു.

൩൧. വീണ്ടു, മൂന്നാമനും അവളെ പരിഗ്രഹിച്ചു. ഇങ്ങനെ തന്നെ അവർ ഏഴുപേരും. ഒടുവിൽ അവർ മരിച്ചു, എങ്കിലും അവൎക്കു മക്കൾ ഇല്ലായിരുന്നു.

൩൨. അവസാനത്തിൽ സ്ത്രീയും മരിച്ചു.

൩൩. ആകയാൽ ഉയിർപ്പിൽ അവൾ അവരിൽ ആരുടെ ഭാൎയ്യയായിരിക്കും? അവർ ഏഴുപേരും അവളെ വിവാഹം ചെയ്തിട്ടുണ്ടല്ലൊ.

൩൪. ഈശോ അവരോടു അരുളിച്ചെയ്യുന്നു: ഈ ലോകത്തിന്റെ പുത്രന്മാർ വിവാഹം ചെയ്കയും സ്ത്രീകൾ പുരുഷന്മാൎക്കു ഭാൎയ്യമാരായിരിക്കയും ചെയ്യുന്നു.

൩൫. ആ ലോകത്തിനും മരിച്ചവരുടെ ഇടയിൽ നിന്നുള്ള ഉയിർപ്പിനും പാത്രമായവരോ വിവാഹം ചെയ്യുന്നുമില്ല, സ്ത്രീകൾ പുരുഷന്മാൎക്കു ഭാൎയ്യമാരായിരിക്കുന്നുമില്ല.

൩൬. വീണ്ടും മരിക്കുവാൻ അ

വക്കു കഴികയുമില്ല. എന്തുകൊണ്ടെന്നാൽ അവർ (ദൈവ) ദൂതന്മാരെപ്പോലെയാകുന്നു. ഉയിപ്പിൻെറ മക്കളായിത്തീന്നുകൊണ്ടു അവർ ദൈവത്തിൻെറ മക്കളുമാകുന്നു.

൩൭. എന്നാൽ മരിച്ചവർ ഉയിൎത്തെഴുന്നേല്ക്കുന്നു എന്നതു മൂശെ തന്നെയും തെളിയിച്ചിരിക്കുന്നു. എന്തുകൊണ്ടെന്നാൽ: അബ്രാഹത്തിൻെറ ദൈവവും, ഇസ്ഹാക്കിൻെറ ദൈവവും, യാക്കോബിൻെറ ദൈവവും ആയ കൎത്താവു് എന്നു അരുളിച്ചെയ്യുന്നതായി മുൾപ്പടപ്പിൽ അവൻ ഓൎമ്മപ്പെടുത്തിയിരിക്കുന്നു. [പുറ. അ. ൩. വ. ൬.]

൩൮. എന്നാൽ ദൈവം മരിച്ചവരുടെയല്ല, ജീവിക്കുന്നവരുടെയാകുന്നു. എല്ലാവരും അവനു ജീവിച്ചിരിക്കുന്നുവല്ലൊ.

൩൯. അപ്പോൾ നിയമജ്ഞന്മാരിൽ ചിലർ ഉത്തരമായി: ഗുരോ, നീ നന്നായി സംസാരിക്കുന്നു എന്നു പറയുന്നു.

൪൰. പിന്നെ ഏതിനെയെങ്കിലും പററി അവനോടു ചോദിക്കുവാൻ അവർ വീണ്ടും തുനിഞ്ഞുമില്ല.

൪൧. എന്നാൽ അവൻ അവരോടു: മ്ശിഹാ ദാവീദിൻെറ പുത്രനാകുന്നു എന്നു അവനെപ്പററി നിയമജ്ഞന്മാർ പറയുന്നതെങ്ങനെ? (൪൪)

൪൨, ൪൩. ദാവീദു് തന്നെ സങ്കീൎത്തനങ്ങളുടെ പുസ്തകത്തിൽ: ഞാൻ നിൻെറ ശത്രുക്കളെ നിൻെറ പാദങ്ങളുടെ കീഴ് ആക്കുവോളം നീ എൻെറ വലത്തുഭാഗത്തു ഇരിക്കുക എന്നു കൎത്താവു് എൻെറ കൎത്താവിനോടു അരുളിച്ചെയ്തു എന്നു പറഞ്ഞിട്ടുണ്ടല്ലൊ. [സങ്കീ. ൧൰൯. വ. ൧: മത്താ. അ. ൨൨. വ. ൪൪: മൎക്കോ. അ. ൧൨. വ. ൩൬.]

൪൪. ആകയാൽ ദാവീദു് അവനെ എൻെറ കൎത്താവെന്നു വിളിക്കുന്നെങ്കിൽ അവൻ അവൻെറ പുത്രനാകുന്നതു് എങ്ങനെ? (൪൧) «എന്നു ചോദിച്ചിരുന്നു».

൪൫. പിന്നെ ജനമെല്ലാം കേൾക്കെ അവൻ തൻെറ ശിഷ്യന്മാരോടു അരുളിച്ചെയ്തു:

൪൬. നീണ്ട കുപ്പായങ്ങളോടുകൂടി നടക്കുവാൻ ഇച്ഛിക്കയും, തെരുവീഥികളിൽ വന്ദനവും പ്രധാനപീഠവും വിരുന്നുകളിൽ മുൻഇരുപ്പും ആഗ്രഹിക്കയും, (൪൭) [മത്താ. അ. ൨൩. വ. ൬: മൎക്കോ. അ. ൧൨. വ. ൩൮, ൩൯: ലൂ. അ. ൧൧. വ. ൪൩.]

൪൭. തങ്ങളുടെ പ്രാൎത്ഥന ദീൎഘിപ്പിക്കുക ഹേതുവായി വിധവകളുടെ ഭവനങ്ങൾ തിന്നുകളകയും ചെയ്യുന്ന(൪൬) «നിയമജ്ഞന്മാരിൽനിന്നു (നാശം ഭവിക്കാതിരിക്കുവാൻ) സൂക്ഷിച്ചു കൊള്ളുവിൻ». ഇവക്കു വലുതായ ന്യായവിധി വന്നുകൂടും.

## വ്യാഖ്യാനം.

൨. "നീ ഏതു അധികാരംകൊണ്ടു് ഇവ ചെയ്യുന്നു? നിനക്കു് ഈ അധികാരം തന്നവൻ ആർ?": മത്താ. അ. ൨൧. വ. ൨൩. വ്യ. നോക്കുക.

൨൮. "തൻെറ സഹോദരനു സന്താനം ഉല്പാദിപ്പിക്കണം": ആവൎത്ത. അ. ൨൫. വ. ൫. വ്യ. നോക്കുക.

൩൭. "അബ്രാഹത്തിൻെറ ദൈവവും": മത്താ. അ. ൨൨. വ. ൩൨. വ്യ. നോക്കുക.

൪൭. "വിധവകളുടെ ഭവനങ്ങൾ തിന്നുകളയുക": മത്താ. അ. ൨൩. വ. ൧൪. വ്യ. നോക്കുക.

## അദ്ധ്യായം ൨൧.

വിധവയുടെ കൊച്ചുകാശ്. ഓറെശ്ലേമിന്റെ നാശത്തിനും, ലോകത്തിന്റെ അവസാനത്തിനും മുമ്പായി കാണപ്പെടുവാനിരിക്കുന്ന അടയാളങ്ങൾ.

൧എന്നാൽ ഈശോ ഭണ്ഡാരത്തിൽ തങ്ങളുടെ വഴിപാടുകൾ ഇട്ടുകൊണ്ടിരുന്ന ധനവാന്മാരെ നോക്കി. [മർക്കോ. അ. ൧൨. വ. ൪൧.]

൨. ദരിദ്രയായ ഒരു വിധവ രണ്ടു കൊച്ചുകാശുകൾ ഇട്ടതും അവൻ കണ്ടു.

൩. അപ്പോൾ അവൻ അരുളിച്ചെയ്തു: ഞാൻ നിങ്ങളോടു സത്യം പറയുന്നു: ദരിദ്രയായ ഈ വിധവ (മററു) എല്ലാവരെയുംകാൾ അധികം ഇട്ടിരിക്കുന്നു.

൪. എന്തുകൊണ്ടെന്നാൽ ഇവരെല്ലാം തങ്ങൾക്കു മിച്ചമായുണ്ടായിരുന്നതിൽനിന്നു ദൈവത്തിന്റെ നേർച്ചപ്പെട്ടിയിൽഇട്ടു. ഇവളോ തന്റെ മുട്ടുപാടിൽനിന്നു തന്റെ സമ്പാദ്യം മുഴുവൻ ഇട്ടിരിക്കുന്നു.

൫. ചിലർ ദേവാലയത്തെപ്പററി, അതു മനോഹരമായ കല്ലുകൾകൊണ്ടും വഴിപാടുകൾകൊണ്ടും അലങ്കരിക്കപ്പെട്ടിരിക്കുന്നു എന്നു പറഞ്ഞിരുന്നപ്പോൾ ഈശോ അവരോടു അരുളിച്ചെയ്തു:

൬. നിങ്ങൾകാണുന്ന ഇവയിൽതകർക്കപ്പെടാത്തതായി കല്ലിന്മേൽ കല്ലുശേഷിക്കാത്ത ദിവസങ്ങൾവരും. [മത്താ. അ. ൨൪. വ. ൨: മർക്കോ. അ. ൧൩. വ. ൨: ലൂ. അ. ൧൯. വ. ൪൪.]

൭. ഗുരോ, ഇവ എപ്പോൾ സംഭവിക്കും? ഇവ സംഭവിക്കാറാകുമ്പോഴുള്ള അടയാളം എന്താകുന്നു? എന്നു അവർ അവനോടു ചോദിച്ചിരുന്നു.

൮. അതിനു അവൻ അവരോടു അരുളിച്ചെയ്തു: നിങ്ങൾ തെററിപ്പോകാതിരിക്കുവാൻ നോക്കികൊള്ളുവിൻ: എന്തുകൊണ്ടെന്നാൽ പലർ എന്റെ നാമത്തിൽവന്ന് മ്ശിഹാ ഞാനാകുന്നു എന്നും, സമയം അടുത്തിരിക്കുന്നു എന്നും പറയും. എന്നാൽ നിങ്ങൾ അവരുടെ പിന്നാലെ പോകരുത്.

൯. യുദ്ധങ്ങളും കലഹങ്ങളും ബന്ധിച്ചു കേൾക്കുമ്പോൾ നിങ്ങൾ ഭയപ്പെടരുത്. എന്തുകൊണ്ടെന്നാൽ ഇവ മുമ്പേതന്നെ സംഭവിക്കുവാനിരിക്കുന്നവയാകുന്നു. എങ്കിലും അതുവരെയും അവസാനം അടുത്തിട്ടില്ല.

൧൦. എന്തുകൊണ്ടെന്നാൽ ജനം ജനത്തിനെതിരായും, രാജ്യം രാജ്യത്തിനെതിരായും എഴുന്നേല്ക്കും.

൧൧. വലിയ ഭൂകമ്പങ്ങളും, ക്ഷാമങ്ങളും, പകർച്ചവ്യാധികളും അവിടവിടെയുണ്ടാകും. ഭയങ്കരകാഴ്ചകളും, ഭീതികളും ഉണ്ടാകും. ആകാശത്തിൽ നിന്നു വലിയ അടയാളങ്ങൾ കാണപ്പെടും. അതിവൃഷ്ടികളും ഉണ്ടാകും.

൧൨. എന്നാൽ ഇവയെല്ലാം മുമ്പായി എന്റെ നാമം നിമിത്തം അവർ നിങ്ങളുടെമേൽ കൈകൾ വെയ്ക്കയും, നിങ്ങളെ പീഡിപ്പിക്കയും, സംഘങ്ങളിലും കാരാഗൃഹങ്ങളിലും നിങ്ങളെ ഏല്പിക്കയും, രാജാക്കന്മാരുടെയും നാടുവാഴികളുടെയും മുമ്പാകെ നിങ്ങളെ കൊണ്ടുപോകയും ചെയ്യും.

൧൩. എന്നാൽ അതു നിങ്ങൾക്കു

സാക്ഷ്യത്തിനു (തക്ക അവസരം) ആയിരിക്കും.

൧൪. എന്നാൽ സമാധാനം പറയേണ്ടതിനു പഠിപ്പിക്കപ്പെടാതിരിക്കുവാൻ നിങ്ങൾ മനസ്സിൽ ഉറച്ചുകൊള്ളുവിൻ.

൧൫. എന്തുകൊണ്ടെന്നാൽ നിങ്ങളുടെ ശത്രുക്കളിൽ ആൎക്കും എതിൎത്തുനില്ക്കുവാൻവഹിയാത്ത വായും ജ്ഞാനവും നിങ്ങൾക്കു ഞാൻ തരും.

൧൬. നിങ്ങളുടെ മാതാപിതാക്കന്മാരും, നിങ്ങളുടെ സഹോദരന്മാരും, നിങ്ങളുടെ ചാർച്ചക്കാരും, നിങ്ങളുടെ സ്നേഹിതന്മാരും നിങ്ങളെ ഏല്പിച്ചുകൊടുക്കും; നിങ്ങളിൽ ചിലരെ അവർ കൊല്ലും.

൧൭. നിങ്ങൾ, എന്റെ നാമം നിമിത്തം, സകല മനുഷ്യരാലും ദ്വേഷിക്കപ്പെട്ടവരായിത്തീരുകയും ചെയ്യും.

൧൮. എങ്കിലും നിങ്ങളുടെ തലയിലെ ഒരു രോമംപോലും നശിച്ചുപോകയില്ല.

൧൯. നിങ്ങൾ നിങ്ങളുടെ സഹനംകൊണ്ടു നിങ്ങളുടെ ആത്മാക്കളെ നേടും.

൨൦. എന്നാൽ സൈന്യം ഓറെശ്ലേമിനെ വളഞ്ഞിരിക്കുന്നതായി നിങ്ങൾ കാണുമ്പോൾ അതിന്റെ നാശം അതിനു അടുത്തിരിക്കുന്നു എന്നു അപ്പോൾ നിങ്ങൾ അറിഞ്ഞുകൊള്ളുവിൻ. [ദാനി. അ. ൯. വ. ൨൭: മത്താ. അ. ൨൪. വ. ൧൫: മൎക്കോ. അ. ൧൩. വ. ൧൪.]

൨൧. അപ്പോൾ യൂദായിലുള്ളവർ മലയിലേക്കു ഓടിപ്പോകട്ടെ. അതിനുള്ളിലുള്ളവർ ഓടിയകലട്ടെ. ഗ്രാമങ്ങളിലുള്ളവർ അതിൽ പ്രവേശിക്കാതിരിക്കട്ടെ.

൨൨. എന്തുകൊണ്ടെന്നാൽ ഇവ, എഴുതപ്പെട്ടിരിക്കുന്നതെല്ലാം നിവൃത്തിയാകുവാനുള്ള പ്രതികാരത്തിന്റെ ദിവസങ്ങളാകുന്നു.

൨൩. എന്നാൽ ആ നാളുകളിൽ ഗൎഭം ധരിച്ചിരിക്കുന്നവൎക്കും മുല കുടിപ്പിക്കുന്നവൎക്കും ഹാ! കഷ്ടം! എന്തുകൊണ്ടെന്നാൽ (ആ) ദേശത്തിന്മേൽ വലിയ ഞെരുക്കവും ഈ ജനത്തിന്മേൽ കോപവും ഉണ്ടാകും.

൨൪. അവർ വാളിന്റെ വായ്ത്തലയാൽ വീഴുകയും, എല്ലാ സ്ഥലങ്ങളിലേക്കും അടിമകളായി കൊണ്ടുപോകപ്പെടുകയും, പുറജാതികളുടെ കാലങ്ങൾ പൂൎത്തിയാകുന്നതുവരെ ഓറെശ്ലേം പുറജാതികളാൽ ചവിട്ടപ്പെടുകയും ചെയ്യും.

൨൫. സൂൎയ്യനിലും, ചന്ദ്രനിലും, നക്ഷത്രങ്ങളിലും അടയാളങ്ങളും, ഭൂമിയിൽ ജാതികൾക്കു ഞെരുക്കവും, കടലിന്റെ മുഴക്കംമൂലമുള്ള പരിഭ്രമംകൊണ്ടു കൈകൊട്ടും, (൨൬) [ഏശ. അ. ൧൩. വ. ൧൦: ഹസ്കി. അ. ൩൨. വ. ൭: യൊവെ. അ. ൨. വ. ൧൦; അ. ൩. വ. ൧൫: മത്താ. അ. ൨൪. വ. ൨൯: മൎക്കോ. അ. ൧൩. വ. ൨൪.]

൨൬. ഭൂമിമേൽ എന്തോ സംഭവിക്കുവാനിരിക്കുന്നു എന്ന ഭയംകൊണ്ടു മനുഷ്യരുടെ പ്രാണങ്ങളെ പുറപ്പെടുത്തത്തക്ക ഇളക്കവും (൨൫) «ഉണ്ടാകും». ആകാശശക്തികൾ ഇളകുകയുംചെയ്യും.

൨൭. അപ്പോൾ മനുഷ്യപുത്രൻ വളരെ ശക്തിയോടും വലിയ മഹത്വത്തോടുംകൂടി മേഘങ്ങളിൽ വരുന്നതു അവർ കാണും.

൨൮. ഇവ സംഭവിക്കുവാൻ തുടങ്ങുമ്പോഴോ നിങ്ങൾ ധൈൎയ്യപ്പെടുവിൻ, നിങ്ങളുടെ തലകൾ ഉയൎത്തുകയും ചെയ്യുവിൻ. എന്തുകൊണ്ടെ

ന്നാൽ നിങ്ങളുടെ രക്ഷ അടുത്തിരിക്കുന്നു. [റോമ. അ. ൮. വ. ൨൩.]

൨൯. പിന്നെ അവൻ ഒരുപമ അവരോട് അരുളിച്ചെയ്തിരുന്നു: അത്തിവൃക്ഷത്തെയും (മററു) എല്ലാവൃക്ഷങ്ങളെയും നോക്കുവിൻ.

൩൦. അവ തളിർക്കുമ്പോൾ വേനൽക്കാലം അടുത്തു എന്നു അവയിൽ നിന്നു നിങ്ങൾ ഉടനെ അറിയുന്നുവല്ലോ.

൩൧. ഇങ്ങനെ തന്നെ ഇവ സംഭവിക്കുന്നതായി കാണുമ്പോൾ ദൈവരാജ്യം അടുത്തിരിക്കുന്നു എന്നും നിങ്ങൾ അറിഞ്ഞുകൊള്ളുവിൻ.

൩൨. ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു: ഇവയെല്ലാം സംഭവിക്കുന്നതുവരെ ഈ തലമുറ കടന്നു പോകയില്ല.

൩൩. ആകാശവും ഭൂമിയും കടന്നുപോകും, എന്നാൽ എന്റെ വചനങ്ങൾ കടന്നു പോകയില്ല.

൩൪. എന്നാൽ അമിതഭോജനത്താലും ലഹരിയാലും (ഈ) ലോകചിന്തയാലും നിങ്ങളുടെ ഹൃദയം വല്ലപ്പോഴും ഭാരപ്പെടുകയും, ആ ദിവസം പെട്ടെന്നു നിങ്ങളുടെമേൽ വരികയും ചെയ്യാതിരിക്കുവാൻ നിങ്ങളെക്കുറിച്ചുതന്നെ നിങ്ങൾ സൂക്ഷിച്ചുകൊള്ളുവിൻ.

൩൫. എന്തുകൊണ്ടെന്നാൽ ഭൂമി മുഴുവന്റെയും ഉപരിഭാഗത്തു വസിക്കുന്ന സകലരുടെമേലും അതു കണി പോലെ പെട്ടെന്നു വിഴും.

൩൬. ആകയാൽ സംഭവിക്കുവാനിരിക്കുന്ന ഇവയിൽനിന്നു ഓടി രക്ഷപെടുവാനും, മനുഷ്യപുത്രന്റെ മുമ്പിൽ നില്ക്കുവാനും നിങ്ങൾ യോഗ്യരാകേണ്ടതിനായി എപ്പോഴും ഉണർന്നിരുന്നു പ്രാർത്ഥിക്കുവിൻ.

൩൭. അവൻ പകൽ ദേവാലയത്തിൽ ഉപദേശിച്ചിരുന്നു; രാത്രിയിലോ സൈത്തുകളുടെ ഇടം എന്നു വിളിക്കപ്പെടുന്ന മലയിലേക്കു പുറപ്പെട്ടുപോയി പാർക്കുകയും ചെയ്തിരുന്നു.

൩൮. ജനം മുഴുവൻ അവന്റെ വാക്കുകൾ കേൾക്കുവാൻ അതിരാവിലേതന്നെ ദേവാലയത്തിൽ അവന്റെ അടുക്കൽ വന്നുകൂടിയുമിരുന്നു.

## വ്യാഖ്യാനം.

൬. "കല്ലിന്മേൽ കല്ലു": മത്താ. അ. ൨൪. വ. ൨. വ്യാ. നോക്കുക.

൮. "അരുളിച്ചെയ്തു": മത്താ. അ. ൨൪. വ. ൪. വ്യാ. നോക്കുക.

൧൧. "ഭയങ്കരകാഴ്ചകളും . . . ആകാശത്തിൽനിന്നു വലിയ അടയാളങ്ങൾ കാണപ്പെടും": ടൈററസ് ഓറെശ്ലേം നശിപ്പിച്ച യുദ്ധത്തെപ്പററി ഫ്ളാവിയസ് യൌസേപ്പു എഴുതിയ ചരിത്രത്തിൽ ആ നിർഭാഗ്യനഗരത്തിന്റെ ഭയങ്കരനാശത്തിനു മുമ്പു നടന്ന പല കാര്യങ്ങൾ പ്രസ്താവിച്ചിട്ടുണ്ട്. ജ്വലിക്കുന്ന വാളിന്റെ ഛായയിൽ ഒരു കൊള്ളിമീൻ പട്ടണത്തിന്റെ മേൽഭാഗത്തു ഒരു വത്സരം മുഴുവൻ കാണപ്പെട്ടിരുന്നു. വളരെ രഥങ്ങളുടെയും അസംഖ്യം പടയാളികളുടെയും ഛായ വായുമണ്ഡലത്തിൽ കാണപ്പെട്ടു. കൂടിക്കലർന്ന ഒരു സ്വരത്തിനുശേഷം, 'നമുക്കു ഇവിടെ നിന്നു പോകാം' എന്ന വിശദമായ വാക്കുകൾ പന്തെക്കുസ്താദിവസം രാത്രി പുരോഹിതന്മാർ കേൾക്കുകയുണ്ടായി. ഇതു, അതുവരെ വിശുദ്ധനഗരത്തെ കാക്കയും സംരക്ഷിക്കയും, അപ്പോൾ അവിടംവിട്ടു പോകയും ചെയ്തിരുന്ന ദൈവദൂതന്മാരുടെ വാക്കുകളായിരുന്നു എന്നാണു കരുതപ്പെടുന്നതു്. യൌസേപ്പാകട്ടെ ഓറെശ്ലേം നിരോധിക്കപ്പെട്ടിരിക്കയിൽ, പട്ടണത്തിന്റെ മുൻഭാഗത്തു റോമാപ്പാളയത്തിൽ ഉണ്ടായിരുന്നയാളും ആ അവസരത്തിലെ സംഭവങ്ങളുടെ ദൃക്സാക്ഷിയുമാണ്.

൨൪. "ഓറെശ്ലേം പുറജാതികളാൽ ചവിട്ടപ്പെടുകയും": പുറജാതികൾ ഓറെശ്ലേമിനെ കീഴടക്കി ദാസ്യാവസ്ഥയിലാക്കുകമാത്രമല്ല, അവിടെ കുടിപാൎക്കുകകൂടി ചെയ്തു. റോമാക്കാർ പട്ടണം പിടിച്ചുനശിപ്പിച്ചശേഷം അതിന്റെ നഷ്ടശിഷ്ടങ്ങൾ കൊണ്ടു്, ഏലിയുസ്ആഡ്റിയാൻ (Aelius Adrian) ചക്രവൎത്തിയുടെ നാമസ്മരണയ്ക്കായി ഏലിയാ (Aelia) എന്ന അഭിധാനത്തിൽ വേറൊരു പട്ടണം പണിയുകകൂടിയുണ്ടായി. പുറജാതിക്കാരും ഏതാനും ക്രിസ്ത്യാനികളുമാണു് അതിൽ പാൎത്തിരുന്നതു്. രണ്ടുമൂന്നുശതാബ്ദങ്ങളിലധികം കാലത്തേക്കു യഹൂദന്മാൎക്കു അതിന്റെ സമീപത്തു ചെല്ലുവാൻ കൂടി വിരോധിക്കപ്പെട്ടിരുന്നു. ദൂരെനിന്നുകൊണ്ടെങ്കിലും അതു നോക്കിക്കാണുവാനും, പുരാതനവും ഭഗ്നവുമായ അവരുടെ രാജ്യത്തിന്റെ ചാമ്പലിന്മേൽ ഒരു തുള്ളികണ്ണുനീർവീഴ്ത്തുവാനുമുള്ള അനുവാദം വലിയ വിലകൊടുത്തു അവർ വാങ്ങിച്ചിരുന്നതായി തെൎത്തുലിയൻ പ്രസ്താവിക്കുന്നു. ഓറെശ്ലേം മെത്രാനെ ഉദ്ദേശിച്ചു ഏലിയായുടെ മെത്രാൻ എന്നു നിക്കിയാസൂനഹദോസു് പേർ പറഞ്ഞിരിക്കുന്നതു ഓറെശ്ലേമിനു റോമാക്കാർ കൊടുത്ത ഈ പേരനുസരിച്ചാണു്. മത്താ. അ. ൨൪. വ. ൧൫. വ്യ. നോക്കുക.

## അദ്ധ്യായം ൨൨.

യൂദായുടെ ഗുരുദ്രോഹം. ഒടുവിലത്തെ അത്താഴം.
പീഡാനുഭവചരിത്രം ആദ്യഭാഗം.

എന്നാൽ പെസ്ഹാഎന്നുപറയപ്പെടുന്ന പുളിപ്പില്ലാത്ത അപ്പങ്ങളുടെ തിരുനാൾ അടുത്തിരുന്നു. [മത്താ. അ. ൨൬. വ. ൨: മൎക്കോ. അ. ൧൪. വ. ൧.]

൨. അപ്പോൾ പ്രധാനാചാൎയ്യന്മാരും, നിയമജ്ഞന്മാരും അവനെ എങ്ങനെ കൊല്ലണമെന്നു അന്വേഷിച്ചിരുന്നു. എന്തുകൊണ്ടെന്നാൽ അവർ ജനത്തെ ഭയപ്പെട്ടിരുന്നു.

൩. എന്നാൽ പന്ത്രണ്ടുപേരുടെ എണ്ണത്തിൽ ഉൾപ്പെട്ടിരുന്ന സ്കറിയോത്താ എന്നു വിളിക്കപ്പെട്ട യൂദായിൽ സാത്താൻ പ്രവേശിച്ചിരുന്നു. [മത്താ. അ. ൨൬. വ. ൧൪: മൎക്കോ. അ. ൧൪. വ. ൧൦.]

൪. അവൻപോയി പ്രധാനാചാൎയ്യന്മാൎക്കും, നിയമജ്ഞന്മാൎക്കും ദേവാലയസേനകളുടെ നായകന്മാൎക്കും അവനെ ഏല്പിച്ചുകൊടുക്കേണ്ടതിനായി അവരോടു സംസാരിച്ചു.

൫. അവരോ സന്തോഷിച്ചു അവനു പണം കൊടുക്കാമെന്നു ഉടമ്പടി ചെയ്തു.

൬. അവൻ അവരോടു വാഗ്ദാനവും ചെയ്തു. പിന്നെ ജനക്കൂട്ടം വിട്ടു അവനെഅവൎക്കു ഒററിക്കൊടുക്കുവാൻ അവൻ അവസരം അന്വേഷിച്ചുകൊണ്ടിരുന്നു.

൭. അനന്തരം പെസ്ഹാ ബലി ചെയ്യുക പതിവായിരുന്ന പുളിപ്പില്ലാത്ത അപ്പങ്ങളുടെ ദിവസം അടുത്തു.

൮. അപ്പോൾ ഈശോ കേപ്പായെയും, യോഹന്നാനെയും അയച്ചു അവരോടു: നിങ്ങൾ പോയി നാം പെസ്ഹാ ഭക്ഷിക്കേണ്ടതിനു ഒരുക്കുവിൻ എന്നു അരുളിച്ചെയ്തു.

൯. അവരോ അവനോടു: ഞങ്ങൾ എവിടെ ഒരുക്കുവാനാണു നീ ഇച്ഛിക്കുന്നതു്? എന്നു ചോദിച്ചു.

൧൦. അവൻ അവരോടു അരുളിച്ചെയ്യുന്നു: ഇതാ! നിങ്ങൾ പട്ടണത്തിലേക്കു പ്രവേശിക്കുമ്പോൾ ഒരു

ജലപാത്രം ചുമന്നുകൊണ്ടു ഒരു മനുഷ്യൻ നിങ്ങൾക്കു എതിരേ വരും. നിങ്ങൾ അവന്റെ പിന്നാലെ പോകുവിൻ. അവൻ പ്രവേശിക്കുന്ന ഇടത്തു്,

൧൧. വീട്ടധികാരിയോട്: എന്റെ ശിഷ്യന്മാരോടുകൂടി ഞാൻ പെസ്ഹാ ഭക്ഷിക്കേണ്ടതിനുള്ള വാസസ്ഥലം ഏതാകുന്നു എന്നു ഞങ്ങളുടെ റബ്ബി ചോദിക്കുന്നു എന്നു പറയുവിൻ.

൧൨. അപ്പോൾ ഇതാ! സൌകര്യപ്പെടുത്തിയിട്ടുള്ള ഒരു വലിയ മാളിക അവൻ നിങ്ങൾക്കു കാണിച്ചുതരും. അവിടെ ഒരുക്കുവിൻ.

൧൩. ഇങ്ങനെ അവർ പോയി, അവൻ തങ്ങളോടു കല്പിച്ചതുപോലെ കാണുകയും പെസ്ഹാ ഒരുക്കുകയും ചെയ്തു.

൧൪. പിന്നെ സമയമായപ്പോൾ ഈശോ വന്നു ഭക്ഷണത്തിനിരുന്നു. പന്ത്രണ്ടു ശ്ലീഹന്മാരും അവനോടുകൂടെ (ഉണ്ടായിരുന്നു). [മത്താ. അ. ൨൬. വ. ൨൦: മക്കോ. അ. ൧൪. വ. ൧൭.]

൧൫. അപ്പോൾ അവൻ അവരോടു അരുളിച്ചെയ്തു: ഞാൻ പീഡ സഹിക്കുന്നതിനുമുമ്പു് ഈ പെസ്ഹാ നിങ്ങളോടുകൂടി ഭക്ഷിക്കുവാൻ ഞാൻ വാഞ്ഛയോടെ ആഗ്രഹിച്ചു.

൧൬. എന്തുകൊണ്ടെന്നാൽ ദൈവരാജ്യത്തിൽ ഇതു പൂർത്തിയാകുന്നതുവരെ ഇതു മുതൽ നിങ്ങളോടുകൂടി ഞാൻ ഇതു ഭക്ഷിക്കുകയില്ലെന്നു നിങ്ങളോടു ഞാൻ പറയുന്നു.

൧൭. പിന്നെ അവൻ പാനപാത്രം എടുത്തു സ്തോത്രംചെയ്തു് അരുളിച്ചെയ്തു: ഇതു വാങ്ങി നിങ്ങൾ തമ്മിൽ ഭാഗിക്കുവിൻ.

൧൮. എന്തുകൊണ്ടെന്നാൽ നിങ്ങളോടു ഞാൻ പറയുന്നു: ദൈവരാജ്യം വരുന്നതുവരെ മുന്തിരിയുടെ ഫലത്തിൽ നിന്നു ഞാൻ കുടിക്കുകയില്ല.

൧൯. പിന്നെ അവൻ അപ്പം എടുത്തു, സ്തോത്രംചെയ്തുമുറിച്ചു്, അവൎക്കു കൊടുത്തുകൊണ്ടു അരുളിച്ചെയ്തു: ഇതു, നിങ്ങൾക്കായി നൽകപ്പെടുന്ന എന്റെ ശരീരമാകുന്നു; ഇതു എന്റെ ഓർമ്മയ്ക്കായി നിങ്ങൾ ചെയ്യുവിൻ. [൧. കോറ. അ. ൧൧. വ. ൨൪.]

൨൦. അവർ അത്താഴം കഴിച്ചശേഷം, ഇങ്ങനെതന്നെ പാനപാത്രത്തെപ്പററിയും അവൻ അരുളിച്ചെയ്തു: ഈ പാനപാത്രം, നിങ്ങൾക്കുവേണ്ടി ചിന്തപ്പെടുന്ന എന്റെ രക്തംകൊണ്ടുള്ള പുതിയ നിയമം (ആകുന്നു).

൨൧. എങ്കിലും ഇതാ! എന്നെ ഒററികൊടുക്കുന്നവന്റെ കൈ മേശമേൽ (ഉണ്ടു്). [മത്താ. അ. ൨൬. വ. ൨൧: മക്കോ. അ. ൧൪. വ. ൨൦: യോഹ. അ. ൧൩. വ. ൧൮, ൨൧.]

൨൨. മനുഷ്യപുത്രനോ നിശ്ചയിക്കപ്പെട്ടിരിക്കുന്നതുപോലെ പോകുന്നു. എന്നാൽ അവൻ ആരാൽ ഒററികൊടുക്കപ്പെടുന്നുവോ ആ മനുഷ്യനു ഹാ! കഷ്ടം! [സങ്കീ. ൪൧. വ. ൯.]

൨൩. അപ്പോൾ, ഇതു ചെയ്യുവാനിരിക്കുന്നവൻ തങ്ങളിൽ ആർ ആയിരിക്കും എന്നു അവർ തമ്മിൽ അന്വേഷിച്ചുതുടങ്ങി.

൨൪. എന്നാൽ തങ്ങളിൽ ആരാകുന്നു വലിയവൻ എന്നു ഒരു തർക്കവും അവരുടെ ഇടയിൽ ഉണ്ടായിരുന്നു.

൨൫. ഈശോയോ അവരോടു അരുളിച്ചെയ്തു: പുറജാതികളുടെ രാജാക്കന്മാർ അവരുടെമേൽ കർത്തൃത്വം നടത്തുന്നവരാകുന്നു; അവരുടെമേൽ സ്വാതന്ത്ര്യഭരണം നടത്തുന്നവർ നന്മ

കൾ ചെയ്യുന്നവരെന്നു വിളിക്കപ്പെടുകയുംചെയ്യുന്നു. [മത്താ. അ. ൨൦. വ. ൨൫: മർക്കോ. അ. ൧൦. വ. ൪൨.]

൨൬. എന്നാൽ നിങ്ങൾ ഇങ്ങനെയല്ല; മറിച്ച്, നിങ്ങളിൽ വലിയവൻ ചെറിയവനെപ്പോലെയും, തലവനായിരിക്കുന്നവൻ ശുശ്രൂഷകനെപ്പോലെയും ആയിരിക്കണം.

൨൭. എന്തെന്നാൽ ആരാണു വലിയവൻ? ഭക്ഷണത്തിനു ഇരിക്കുന്നവനൊ? അതോ, ശുശ്രൂഷിക്കുന്നവനൊ? ഭക്ഷണത്തിനു ഇരിക്കുന്നവൻ അല്ലയൊ? ഞാനോ നിങ്ങളുടെ ഇടയിൽ ശുശ്രൂഷിക്കുന്നവനെപ്പോലെയാകുന്നു.

൨൮. നിങ്ങളാകുന്നു എൻെറ പരീക്ഷകളിൽ എന്നോടുകൂടി നിലനിന്നവർ.

൨൯. എൻെറ പിതാവ് എനിക്കു രാജ്യം പറഞ്ഞൊത്തിരിക്കുന്നതുപോലെ ഞാൻ നിങ്ങൾക്കും പറഞ്ഞൊക്കുന്നു.

൩൦. നിങ്ങൾ എൻെറ രാജ്യത്തിലെ മേശയിങ്കൽ ഭക്ഷിക്കയും പാനം ചെയ്കയും സിംഹാസനങ്ങളിൽ ഇരുന്നു ഇസ്രായേലിലെ പന്ത്രണ്ടു ഗോത്രങ്ങളെ വിധിക്കയും ചെയ്യും.

൩൧. പിന്നെ ഈശോ ശെമ്ഓനോടു അരുളിച്ചെയ്തു: ശെമ്ഓനേ, ഇതാ! സാത്താൻ നിങ്ങളെ കോതമ്പുകൾ എന്നപോലെ കൊഴിക്കുവാൻ അന്വേഷിക്കുന്നു.

൩൨. ഞാനോ, നിൻെറ വിശ്വാസം ക്ഷയിച്ചു പോകാതിരിക്കുവാൻ നിന്നെക്കുറിച്ചു പ്രാർത്ഥിച്ചു. നീയും ഒരിക്കൽ നിൻെറ സഹോദരന്മാരെ വീണ്ടും ഉറപ്പിക്കുക.

൩൩. അതിനു ശെമ്ഓൻ അവനോടു: എൻെറ കർത്താവേ, നിന്നോടുകൂടി കാരാഗൃഹത്തിലേക്കും മരണത്തിലേക്കും പോരുവാൻ ഞാൻ ഒരുങ്ങിയിരിക്കുന്നു എന്നു പറഞ്ഞു.

൩൪. ഈശോ അവനോടു അരുളിച്ചെയ്യുന്നു: ശെമ്ഓനേ ഞാൻ സത്യമായിട്ടു നിന്നോടു പറയുന്നു: നീ എന്നെ അറിയുന്നില്ല എന്നു മൂന്നുപ്രാവശ്യം നിഷേധിച്ചു പറയുന്നതുവരെ ഇന്നു പൂവൻകോഴി കൂകുകയില്ല. [മത്താ. അ. ൨൬. വ. ൩൪: മർക്കോ. അ. ൧൪. വ. ൩൦.]

൩൫. പിന്നെ അവൻ അവരോടു: ഞാൻ നിങ്ങളെ മടിശ്ശീലകളില്ലാതെയും, ഭാണ്ഡങ്ങളും ചെരിപ്പുകളുമില്ലാതെയും അയച്ചപ്പോൾ നിങ്ങൾക്ക് എന്തെങ്കിലും കുറവുണ്ടായൊ? എന്നു ചോദിച്ചു. ഒന്നുമില്ല എന്നു അവർ അവനോടു പറയുന്നു. [മത്താ. അ. ൧൦. വ. ൯.]

൩൬. അവൻ അവരോടു അരുളിച്ചെയ്യുന്നു: ഇപ്പോൾ മുതൽ മടിശ്ശീലയുള്ളവൻ (അതു) എടുക്കട്ടെ; ഇങ്ങനെ തന്നെ ഭാണ്ഡവും. വാളില്ലാത്തവൻ തൻെറ കുപ്പായം വിറ്റ് തനിക്കായി വാൾ വാങ്ങിക്കട്ടെ.

൩൭. എന്തുകൊണ്ടെന്നാൽ: ദുഷ്ടന്മാരുടെകൂടെ ഞാൻ എണ്ണപ്പെട്ടു എന്നു എഴുതപ്പെട്ടിരിക്കുന്ന ഇതുകൂടെയും എന്നിൽ നിവൃത്തിയാകേണ്ടിയിരിക്കുന്നു എന്നു ഞാൻ നിങ്ങളോടു പറയുന്നു. എന്തുകൊണ്ടെന്നാൽ എന്നെ സംബന്ധിച്ചുള്ളവയെല്ലാം നിവൃത്തിയായിരിക്കുന്നു. [ഏശ. അ. ൫൩. വ. ൧൨.]

൩൮. അവരോ അവനോടു: ഞങ്ങളുടെ കർത്താവേ, ഇതാ! ഇവിടെ രണ്ടു വാളുകൾ ഉണ്ടു എന്നു പറയുന്നു. അവൻ അവരോടു: മതി, എന്നു അരുളിച്ചെയ്യുന്നു.

൩൯. പിന്നെ അവൻ പുറപ്പെട്ടു പതിവായിരുന്നതുപോലെ സൈ

ത്തുകളുടെ സ്ഥലമായ മലയിലേക്ക പോയി. അവന്റെ ശിഷ്യന്മാരും അവന്റെ പിന്നാലെ പോയി. [മത്താ. അ. ൨൬. വ. ൩൬: മക്കോ. അ. ൧൪. വ. ൩൨: യോഹ. അ. ൧൮. വ. ൧.]

൪൦. അവൻ (ആ) സ്ഥലത്തു എത്തിയപ്പോൾ അവരോടു: നിങ്ങൾ പരീക്ഷയിൽ ഉൾപ്പെടാതിരിക്കവാൻ പ്രാൎത്ഥിക്കുവിൻ എന്നു അരുളിച്ചെയ്തു.

൪൧. അവനോ അവരിൽനിന്നു ഒരു കല്ലേറു അകലെമാറി, മുട്ടുകുത്തി പ്രാൎത്ഥിച്ചിരുന്നു: [മത്താ. അ. ൨൬. വ. ൩൯: മക്കോ. അ. ൧൪. വ. ൩൫.]

൪൨. പിതാവേ, നിനക്കു ഇഷ്ടമുണ്ടെങ്കിൽ ഈ പാനപാത്രം എന്നെ കടന്നുപോകട്ടെ. എങ്കിലും എന്റെ ഇഷ്ടമല്ല, മറിച്ച്, നിന്റേതു നിവൃത്തിയാകട്ടെ എന്നു അവൻ പറഞ്ഞിരുന്നു.

൪൩. അപ്പോൾ അവനെ ശക്തിപ്പെടുത്തുവാൻ സ്വൎഗ്ഗത്തിൽ നിന്നു ഒരു ദൂതൻ അവനു പ്രത്യക്ഷനായി. അവനോ ഭയത്തോടുകൂടിയിരുന്നതുകൊണ്ടു നിർബന്ധപൂൎവ്വം പ്രാൎത്ഥിച്ചിരുന്നു.

൪൪. അപ്പോൾ അവന്റെ വിയർപ്പു രക്തത്തുള്ളികൾപോലെയായി നിലത്തുവീണു.

൪൫. പിന്നെ അവൻ തന്റെ പ്രാൎത്ഥനവിട്ടു എഴുന്നേറ്റു തന്റെശിഷ്യന്മാരുടെ അടുക്കൽവന്ന്, അവർ ദുഃഖംനിമിത്തം ഉറങ്ങുന്നതു കണ്ടിട്ട്,

൪൬. അവരോട്: നിങ്ങൾ ഉറങ്ങുന്നതെന്ത്? പരീക്ഷയിൽ ഉൾപ്പെടാതിരിക്കുവാൻ എഴുന്നേറ്റു പ്രാൎത്ഥിക്കുവിൻ എന്നു അരുളിച്ചെയ്തു.

൪൭. അവൻ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ തന്നെ ഇതാ! ജനക്കൂട്ടവും, അവരുടെ മുമ്പിൽ പന്ത്രണ്ടുപേരിൽ ഒരുത്തനായ യൂദാ എന്നു വിളിക്കപ്പെടുന്നവനും വരുന്നു. അവൻ ഈശോയുടെ അടുക്കൽവന്നു അവനെ ചുംബിച്ചു. എന്തുകൊണ്ടെന്നാൽ, ഞാൻ ആരെ ചുംബിക്കുന്നുവൊ അവൻ തന്നെയാകുന്നു എന്ന ഈ അടയാളം അവൎക്കു അവൻ പറഞ്ഞുകൊടുത്തിരുന്നു. [മത്താ. അ. ൨൬. വ. ൪൭: മക്കോ. അ. ൧൪. വ. ൪൩: യോഹ. അ. ൧൮. വ. ൩.]

൪൮. ഈശോ അവനോടു: യൂദാ, നീ മനുഷ്യപുത്രനെ ചുംബനംകൊണ്ടു ഒററിക്കൊടുക്കുന്നുവൊ? എന്നു ചോദിക്കുന്നു.

൪൯. അവനോടുകൂടിയുള്ളവരോ സംഭവിച്ചകാൎയ്യം കണ്ടിട്ട്: ഞങ്ങളുടെ കൎത്താവേ, ഞങ്ങൾ വാളുകൾകൊണ്ടു അവരെ വെട്ടട്ടെയൊ? എന്നു അവനോടു ചോദിക്കുന്നു.

൫൦. അവരിൽ ഒരുത്തൻ പ്രധാനാചാൎയ്യന്റെ ഭൃത്യനെവെട്ടി അവന്റെ വലത്തുചെവി ഛേദിക്കയും ചെയ്തു.

൫൧. എന്നാൽ ഈശോ ഉത്തരമായി: ഇതുവരെ (പോയതു) മതി എന്നു അരുളിച്ചെയ്തു. പിന്നെ അവൻ വെട്ടേററവന്റെ ചെവി തൊട്ട് അതു സുഖപ്പെടുത്തി.

൫൨. അനന്തരം ഈശോ, തനിക്കെതിരായിവന്ന പ്രധാനാചാൎയ്യന്മാർ, മൂപ്പന്മാർ ദേവാലയസേനകളുടെ നായകന്മാർ എന്നവരോടു അരുളിച്ചെയ്തു: ഒരു കള്ളന്റെ നേരെ എന്നപോലെ എന്നെപ്പിടിക്കുവാൻ വാളുകളോടും വടികളോടുംകൂടി എനിക്കു വിരോധമായി നിങ്ങൾ പുറപ്പെട്ടിരിക്കുന്നുവല്ലൊ.

൫൩. ഞാൻ എല്ലാദിവസവും നി

ങ്ങളോട്ടുക്കൂടി ദേവാലയത്തിൽ ആയിരുന്നു. എങ്കിലും എൻെറമേൽ നിങ്ങൾ കൈകൾ നീട്ടിയില്ല. എന്നാൽ ഇതു നിങ്ങളുടെ നാഴികയും അന്ധകാരത്തിൻെറ ശക്തിയും ആകുന്നു.

൫൪. അവർ അവനെ പിടിച്ചു പ്രധാനാചാൎയ്യൻെറ വീട്ടിലേക്കകൊണ്ടുപോയി. എന്നാൽ ശെമ്ഓൻ ദൂരെക്കൂടെ അവൻെറ പിന്നാലെ വന്നിരുന്നു. [മത്താ. അ. ൨൬. വ. ൫൭: മൎക്കൊ. അ. ൧൪. വ. ൫൩: യോഹ. അ. ൧൮. വ. ൧൨, ൨൪.]

൫൫. എന്നാൽ അവർ നട്ടമുററത്തു തീ കത്തിച്ചു അതിനു ചുററും ഇരുന്നിരുന്നു. ശെമ്ഓൻക്കൂടെയും അവരുടെഇടയിൽ ഇരുന്നിരുന്നു. [മത്താ. അ. ൨൬. വ. ൬൯: മൎക്കൊ.അ.൧൪. വ. ൬൬: യോഹ.അ.൧൮. വ.൨൫.]

൫൬. അപ്പോൾ ഒരു ദാസി അവൻ തീയ്യരികെ ഇരിക്കുന്നതുകണ്ടു് അവനെ നോക്കി: ഇവനും അവനോട്ടുക്കൂടിയുണ്ടായിരുന്നു എന്നു പറയുന്നു.

൫൭. എന്നാൽ അവൻ നിഷേധിച്ചു്: സ്ത്രീ, ഞാൻ അവനെ അറിയുകയില്ല എന്നു പറഞ്ഞു.

൫൮. അല്പം കഴിഞ്ഞു മറെറാരുത്തൻ അവനെ കണ്ടു് അവനോട്ടു: നീയും അവരിൽ ഉൾപ്പെട്ടവനാകുന്നു എന്നു പറഞ്ഞു. കേപ്പായോ: ഞാനല്ല എന്നു പറഞ്ഞു.

൫൯. പിന്നെ ഒരു നാഴികക്ക പിമ്പു മറെറാരുത്തൻ അവനെ നോക്കി: സത്യമായിട്ടു ഇവനും അവനോട്ടുക്കൂടിയുണ്ടായിരുന്നു; എന്തെന്നാൽ ഇവനും ഗ്ലിലായൻ ആകുന്നു എന്നു തക്കിച്ചു പറഞ്ഞിരുന്നു. [യോഹ.അ.൧൮. വ. ൨൬.]

൬൦. മനുഷ്യാ, നീ പറയുന്നതു എന്തെന്നു ഞാൻ അറിയുന്നില്ല എന്നു കേപ്പാ പറയുന്നു. ഉടനെ, അവൻ സംസാരിച്ചുകൊണ്ടിരിക്കയിൽ തന്നെ, പൂവൻകോഴി കൂകി.

൬൧. അപ്പോൾ ഈശോ തിരിഞ്ഞു കേപ്പായെ നോക്കി: പൂവൻകോഴി കൂകുന്നതിനു മുമ്പു നീ മൂന്നുപ്രാവശ്യം എന്നെ നിഷേധിച്ചുപറയും എന്നു നമ്മുടെ കൎത്താവു തന്നോട്ടു അരുളിച്ചെയ്തിരുന്ന വചനം ശെമ്ഓൻ അപ്പോൾ ഓൎത്തു. [മത്താ. അ. ൨൬. വ. ൩൪: മൎക്കൊ. അ. ൧൪. വ. ൩൦: യോഹ. അ. ൧൩. വ. ൩൮.]

൬൨. ആകയാൽ ശെമ്ഓൻ പുറത്തേക്ക പോയി വ്യസനപൂൎവ്വം കരഞ്ഞു.

൬൩. ഈശോയെ പിടിച്ചിരുന്ന മനുഷ്യരോ അവനെ പരിഹസിച്ചിരുന്നു.

൬൪. അവർ അവനെ മൂടി, അവൻെറ മുഖത്തു അടിച്ചുകൊണ്ടു്: നിന്നെ അടിച്ചവൻ ആരാകുന്നു എന്നു പ്രവചിക്കുക എന്നു പറഞ്ഞിരുന്നു.

൬൫. അവർ വേറെയും വളരെയെല്ലാം അവനെപ്പററി ദൂഷിച്ചു പറഞ്ഞിരുന്നു.

൬൬. പിന്നെ ഉഷസ്സായപ്പോൾ മൂപ്പന്മാരും, പ്രധാനാചാൎയ്യന്മാരും, നിയമജ്ഞന്മാരും ഒരുമിച്ചുക്കൂടി അവരുടെ സംഘസ്ഥാനത്തിലേക്ക അവനെ കയററിക്കൊണ്ടുപോയി. [മത്താ. അ. ൨൭. വ. ൧: മൎക്കൊ. അ. ൧൫. വ. ൧: യോഹ. അ. ൧൮. വ. ൨൮.]

൬൭. അവനോട്ടു: നീ മ്ശിഹാ ആകുന്നെങ്കിൽ ഞങ്ങളോട്ടു പറയുക എന്നു പറയുന്നു. അവൻ അവരോട്ടു അരുളിച്ചെയ്യുന്നു: ഞാൻ നിങ്ങളോട്ടു പറഞ്ഞാൽ നിങ്ങൾ എന്നെ വിശ്വസിക്കയില്ല.

൬൮. ഞാൻ നിങ്ങളോടു ചോദിച്ചാൽ നിങ്ങൾ എന്നോടു മറുപടി പറയുകയൊ എന്നെ വിട്ടയയ്ക്കുകയൊ ചെയ്യുകയുമില്ല.

൬൯. ഇപ്പോൾമുതൽ മനുഷ്യപുത്രൻ ദൈവശക്തിയുടെ വലത്തുഭാഗത്തു ഇരിക്കും.

൭൦. അതിനു എല്ലാവരും: ആകയാൽ നീ ദൈവപുത്രനാകുന്നുവൊ? എന്നു ചോദിക്കുന്നു. ഈശോ അവരോടു: ഞാനാകുന്നു എന്നു നിങ്ങൾ പറയുന്നുവല്ലൊ എന്നു അരുളിച്ചെയ്യുന്നു.

൭൧. അവർ: ഇനി നമുക്കു സാക്ഷികളെക്കൊണ്ടു എന്താവശ്യം? അവൻെറ വായിൽനിന്നു നാം തന്നെ കേട്ടുവല്ലൊ എന്നു പറയുന്നു.

## വ്യാഖ്യാനം.

൧. "പെസ്ഹാ എന്നു പറയപ്പെടുന്ന പുളിപ്പില്ലാത്ത അപ്പങ്ങളുടെ തിരുനാൾ": മത്താ. അ. ൨൬. വ. ൧൭. വ്യ. നോക്കുക.

൨. "പ്രധാനാചാൎയ്യന്മാരും": മത്താ. അ. ൨൬. വ. ൩. വ്യ. നോക്കുക.

൧൯. "ഇതു . . . . എൻെറ ശരീരമാകുന്നു": മത്താ. അ. ൨൬. വ. ൨൬. വ്യ. നോക്കുക.— "ഇതു എൻെറ ഓൎമ്മയ്ക്കായി നിങ്ങൾ ചെയ്യുവിൻ": ഈ ബലിയും കുൎബാനയും മ്ശിഹായുടെ മരണം കാണിക്കുവാനായി അവിടന്നു വരുന്നതുവരെ തിരുസഭയിൽ ലോകാവസാനപൎയ്യന്തം നിലനില്ക്കേണ്ടതാണ്. എന്നാൽ മ്ശിഹായുടെ മരണത്തെ പ്രതിനിധീകരിക്കുന്ന കുൎബാനസംബന്ധമായ ഈ തിരശീലകളിലുള്ള അവിടത്തെ ശരീരരക്തങ്ങളുടെ സത്യസാന്നിദ്ധ്യത്തിനു ഈ ഓൎമ്മ ഒരുവിധത്തിലും യോജിക്കാത്തതല്ല; മറിച്ച്, നാം ഏവയാൽ വീണ്ടെടുക്കപ്പെട്ടുവൊ, ആ ശരീരരക്തങ്ങളെ ബലിയിൽ സമൎപ്പിച്ചുകൊണ്ടും കുൎബാനയിൽ സ്വീകരിച്ചുകൊണ്ടും തൻെറ മരണം ഓൎമ്മിക്കുക എന്നതാണു അവിടന്നു തന്നെ കല്പിച്ചിട്ടുള്ളവിധം.

൨൦. "എൻെറ രക്തംകൊണ്ടുള്ള പുതിയനിയമം": മത്താ. അ. ൨൬. വ. ൨൮. വ്യ. നോക്കുക.

൩൨. "വീണ്ടും": എത്പൻ (ܐܬܦܢܝ) എന്ന പദമാണ് സുറി.ൽ പ്രയോഗിച്ചിരിക്കുന്നത്. ഇതിനു 'മാനസാന്തരപ്പെട്ടു', 'വീണ്ടും', 'തിരിഞ്ഞു', 'കടാക്ഷിച്ചു', 'കാൎയ്യാന്വേഷണം നടത്തി' എന്നെല്ലാം അൎത്ഥമുണ്ട്. ചില മലയാളതൎജ്ജമകളിലും സുറിയാനിവ്യാഖ്യാനങ്ങളിലും 'മാനസാന്തരപ്പെട്ടു' എന്ന അൎത്ഥം സ്വീകരിച്ചും കാണുന്നു. എന്നാൽ 'വീണ്ടും' എന്ന അർത്ഥമാണു ഇവിടെ സാഹചൎയ്യങ്ങൾക്കു അനുയോജ്യമായിരിക്കുന്നത്. ഗ്രീ., ല. മുതലായ പ്രതികളിൽ പ്രയോഗിച്ചിരിക്കുന്ന പദങ്ങൾക്കും 'വീണ്ടും' എന്ന അൎത്ഥം വരാവുന്നതും, 'മാനസാന്തരപ്പെട്ടു' എന്നു തന്നെ അൎത്ഥം ജനിച്ചേ തീരു എന്നില്ലാത്തതുമാണ്. ചില ആധുനികവ്യാഖ്യാതാക്കൾ 'മാനസാന്തരപ്പെട്ടു' എന്ന അൎത്ഥം തിരസ്കരിക്കയും, 'വീണ്ടും' എന്നതു സ്വീകരിക്കയും ചെയ്യുന്നു. ഗ്രീ.പദം സകൎമ്മകമൊ അകൎമ്മകമൊ ആകാം; എന്നുവെച്ചാൽ 'തിരിച്ചു' എന്നോ, 'തിരിഞ്ഞു' എന്നോ അൎത്ഥം ജനിപ്പിക്കാം. സുറി.പദം സകൎമ്മകവുമാകാമെന്നു നിഘണ്ടുവിൽ കാണുന്നുണ്ടെങ്കിലും പ്രയോഗത്തിൽ നടപ്പില്ല. എങ്കിലും 'വീണ്ടും' എന്ന അൎത്ഥം സകൎമ്മകാൎത്ഥത്തെ സൂചിപ്പിക്കുന്നതായി തോന്നുന്നു.

൩൪. "കോഴികൂകുക": മത്താ. അ. ൨൬. വ. ൩൪. വ്യ. നോക്കുക.

൫൬. "ഒരുദാസി": മത്താ. അ. ൨൬. വ. ൬൯, ൭൧, ൭൨. വ്യ. നോക്കുക.

# അദ്ധ്യായം ൨൩.

പീഡാനുഭവചരിത്രം തുടൎച്ച.

പിന്നെ അവരുടെ കൂട്ടമുഴുവൻ എഴുന്നേററു അവനെ പീലാത്തോസിന്റെ അടുക്കൽ കൊണ്ടുവന്ന്:

൨. ഇവൻ ഞങ്ങളുടെ ജാതിയെ വഴിതെററിക്കകയും, കേസറിനു തലവരി കൊടുക്കേണ്ടാ എന്നുവിരോധിക്കകയും, മ്ശിഹാരാജാവാകുന്നു എന്നു തന്നെപ്പററിത്തന്നെ പറയുകയും ചെയ്യുന്നതായി ഞങ്ങൾ കണ്ടു എന്നു അവന്റെമേൽ കുററം ചുമത്തിപ്പറയുവാൻതുടങ്ങി. [മത്താ. അ. ൨൭. വ. ൧൨: മൎക്കോ. അ. ൧൫. വ. ൩.]

൩. പീലാത്തോസോ അവനോടു: നീ യൂദന്മാരുടെ രാജാവാകുന്നുവൊ? എന്നു ചോദിച്ചു. അവൻ അവനോടു: നീ പറഞ്ഞുവല്ലൊ എന്നു അരുളിച്ചെയ്യുന്നു. [മത്താ. അ. ൨൭. വ. ൧൧: മൎക്കോ. അ. ൧൫. വ. ൨: യോഹ. അ. ൧൮. വ. ൩൩.]

൪. അനന്തരം പീലാത്തോസ് പ്രധാനാചാൎയ്യന്മാരോടും ജനക്കൂട്ടത്തോടും: ഞാൻ ഈ മനുഷ്യനിൽ കുററമൊന്നും കാണുന്നില്ല എന്നു പറഞ്ഞു.

൫. അവരോ: അവൻ ഗ്ലീലായിൽ തുടങ്ങി ഇവിടംവരെ യൂദായിൽ എങ്ങും പഠിപ്പിച്ചു ഞങ്ങളുടെ ജനത്തെ കലഹിപ്പിച്ചു എന്നു അൎത്ഥപറഞ്ഞുകൊണ്ടിരുന്നു.

൬. എന്നാൽ പീലാത്തോസ് ഗ്ലീലാ എന്ന പേർ കേട്ടപ്പോൾ (ഈ)മനുഷ്യൻ ഗ്ലീലായനാണൊ എന്നു ചോദിച്ചു.

൭. അവൻ ഹേറോദേസിന്റെ അധികാരത്തിൻ കീഴുള്ളവനാകുന്നു എന്നു അറിഞ്ഞപ്പോൾ, ഹേറോദേസ് ആ നാളുകളിൽ ഓറെശ്ലെമ്മിൽ ഉണ്ടായിരുന്നതുകൊണ്ടു, അവന്റെ അടുക്കലേക്ക് അവനെ അയച്ചു.

൮. ഹേറോദേസോ ഈശോയെ കണ്ടപ്പോൾ അധികമായി സന്തോഷിച്ചു. എന്തുകൊണ്ടെന്നാൽ അവനെപ്പററി വളരെക്കാൎയ്യങ്ങൾ കേട്ടിരുന്നതുകൊണ്ടു അവനെക്കാണുവാൻ വളരെക്കാലമായിട്ടു അവൻ ആഗ്രഹിച്ചിരുന്നു. അവനിൽനിന്നു എന്തെങ്കിലും അടയാളം കാണാമെന്നു അവൻ ആശിച്ചുമിരുന്നു.

൯. ആകയാൽ അവൻ വളരെ വാക്കുകളാൽ അവനോടു ചോദിച്ചിരുന്നു; ഈശോയോ മറുപടി ഒന്നും അവനു നൽകിയില്ല.

൧൦. എന്നാൽ പ്രധാനാചാൎയ്യന്മാരും നിയമജ്ഞന്മാരും അവന്റെമേൽ ബലമായി കുററം ചുമത്തിക്കൊണ്ടുനിന്നിരുന്നു.

൧൧. ഹേറോദേസാകട്ടെ— അവനും അവന്റെ സേവകന്മാരും— അവനെ ഭോഷനാക്കി ആക്ഷേപിച്ച് അവനെ ചുവപ്പു കുപ്പായങ്ങൾ ധരിപ്പിക്കയും, പീലാത്തോസിന്റെ അടുക്കലേക്കു അവനെ (തിരികെ) അയയ്ക്കുകയും ചെയ്തു.

൧൨. ആ ദിവസത്തിൽ പീലാത്തോസും ഹേറോദേസും തമ്മിൽ സ്നേഹിതന്മാരായിത്തീൎന്നു. മുമ്പാകട്ടെ അവർ തമ്മിൽ ശത്രുതയുണ്ടായിരുന്നു.

൧൩. പീലാത്തോസോ പ്രധാനാചാൎയ്യന്മാരെയും ജനപ്രമാണികളെയും വിളിച്ച്,

൧൪. അവരോടു പറഞ്ഞു: നിങ്ങളുടെ ജനത്തെ ദുഷിപ്പിക്കുന്നവനാ

യിട്ടു ഈ മനുഷ്യനെ എന്റെ അടുക്കൽ നിങ്ങൾ കൊണ്ടുവന്നിരിക്കുന്നുവല്ലൊ. ഇതാ! നിങ്ങളുടെ കൺമുമ്പാകെ അവനോടു ഞാൻ ചോദിച്ചു. എങ്കിലും നിങ്ങൾ അവനിൽ ചുമത്തുന്ന കുററങ്ങളിൽ യാതൊന്നും ഈ മനുഷ്യനിൽ ഞാൻ കണ്ടില്ല. [യോഹ. അ. ൧൮. വ. ൩൮; അ. ൧൯. വ. ൪.]

൧൫. എന്നുവേണ്ടാ, ഹേറോദേസും കണ്ടില്ല. ഇവനെ അവന്റെ അടുക്കൽ ഞാൻ അയച്ചുവല്ലൊ. എങ്കിലും! ഇതാ മരണത്തിനു യോഗ്യമായ ഒന്നും ഇവനോടു ചെയ്യപ്പെട്ടിട്ടില്ല.

൧൬. അതുകൊണ്ട് ഇവനെ ഞാൻ ശിക്ഷിച്ചു വിട്ടയയ്ക്കും.

൧൭. എന്നാൽ തിരുനാളിൽ ഒരുത്തനെ അവൎക്കു വിട്ടുകൊടുക്കുക പതിവുണ്ടായിരുന്നു.

൧൮. ആകയാൽ ജനക്കൂട്ടം മുഴുവൻ നിലവിളിച്ച്: ഇവനെ നീക്കിക്കളയുക; ബർഅബ്ബായെ ഞങ്ങൾക്കു വിട്ടുതരിക എന്നു പറഞ്ഞു.

൧൯. അവൻ നഗരത്തിലുണ്ടായ കലഹവും കൊലയും നിമിത്തം കാരാഗ്രഹത്തിൽ ആക്കപ്പെട്ടവനായിരുന്നു.

൨൦. എന്നാൽ പീലാത്തോസ് ഈശോയെ വിട്ടയയ്ക്കുവാൻ ഇച്ഛിച്ചിട്ടു വീണ്ടും അവരോടു സംസാരിച്ചു.

൨൧. അവരോ: അവനെ കുരിശിൽ തറയ്ക്കുക, അവനെ കുരിശിൽ തറയ്ക്കുക എന്നു നിലവിളിച്ചുപറഞ്ഞിരുന്നു.

൨൨. അതിനു അവൻ മൂന്നാംപ്രാവശ്യവും അവരോടു: എന്നാൽ ഇവൻ എന്തു തിന്മ ചെയ്തു? മരണത്തിനു യോഗ്യമായ കുററമൊന്നും അവനിൽ ഞാൻ കണ്ടില്ല. അതുകൊണ്ടു ഇവനെ ഞാൻ ശിക്ഷിച്ചുവിട്ടയയ്ക്കും എന്നു പറഞ്ഞു. [മത്താ. അ. ൨൭. വ. ൨൩: മർക്കോ. അ. ൧൫. വ. ൧൪.]

൨൩. അവരോ അവനെ കുരിശിൽ തറയ്ക്കുവാൻ ഉയർന്നസ്വരത്തിൽ നിഷ്കൎഷിച്ചു ചോദിച്ചിരുന്നു. അവരുടെയും പ്രധാനാചാൎയ്യന്മാരുടെയും സ്വരം ബലപ്പെട്ടും വന്നിരുന്നു.

൨൪. അതിനാൽ അവരുടെ അപേക്ഷ നടക്കട്ടെ എന്നു പീലാത്തോസ് കല്പിച്ചു.

൨൫. ഇങ്ങനെ കലഹവും കൊലയും നിമിത്തം കാരാഗ്രഹത്തിൽ ആക്കപ്പെട്ടിരുന്നവനായി അവർ അപേക്ഷിച്ചവനെ അവൎക്കു വിട്ടുകൊടുക്കയും, ഈശോയെ അവരുടെ ഇഷ്ടത്തിനു ഏല്പിക്കയും ചെയ്തു.

൨൬. അവർ അവനെ കൊണ്ടുപോകയിൽ വയലിൽനിന്നു വരുന്ന കെവുറിൻകാരനായ ശെമഓനെ അവർ പിടിക്കൂടി, കുരിശു ഈശോയുടെ പിന്നാലെ ചുമക്കുവാൻ അവന്റെമേൽ വെച്ചു. [മത്താ. അ. ൨൭. വ. ൩൨: മർക്കോ. അ. ൧൫. വ. ൨൧.]

൨൭. ഒരു ജനക്കൂട്ടവും; അവനെക്കുറിച്ചു വിലപിക്കയും മുറയിടുകയും ചെയ്തിരുന്ന സ്ത്രീകളും അവന്റെ പിന്നാലെ വന്നിരുന്നു.

൨൮. ഈശോ അവരുടെ പക്കലേക്കു തിരിഞ്ഞു അരുളിച്ചെയ്തു: ഓറെശ്ലേം പുത്രിമാരേ, എന്നെക്കുറിച്ചു നിങ്ങൾ കരയേണ്ടാ; മറിച്ച്, നിങ്ങളെക്കുറിച്ചും നിങ്ങളുടെ മക്കളെക്കുറിച്ചും നിങ്ങൾ കരഞ്ഞുകൊൾവിൻ.

൨൯. എന്തുകൊണ്ടെന്നാൽ മച്ചികൾക്കും, പ്രസവിക്കാത്ത ഉദരങ്ങൾക്കും, കുടിപ്പിക്കാത്ത മുലകൾക്കും ഭാ

ഗ്യം! എന്നു അവർ പറയുന്ന ദിവസങ്ങൾ ഇതാ! വരുന്നു.

൩൦. അപ്പോൾ മലകളോടു: ഞങ്ങളുടെമേൽ വീഴുവിൻ എന്നും, കുന്നുകളോടു: ഞങ്ങളെ മൂടിക്കളയുവിൻ എന്നും നിങ്ങൾ പറയുവാൻ തുടങ്ങും. [ഏശ. അ. ൨. വ. ൧൯: ഹോശ. അ. ൧൦. വ. ൮: വെളി. അ. ൬. വ: ൧൬.]

൩൧. പച്ചമരത്തോടു അവർ ഇവ ചെയ്യുന്നെങ്കിൽ ഉണങ്ങിയതിൽ സംഭവിക്കുന്നതെന്തു്?

൩൨. ദുഷ്പ്രവൃത്തിക്കാരായ വേറെ രണ്ടുപേരും കൊല്ലപ്പെടേണ്ടതിനായി അവനോടുകൂടി വന്നിരുന്നു.

൩൩. ഇങ്ങനെ അവർ കപാലം എന്നു പറയപ്പെടുന്ന ഒരു സ്ഥലത്തു വന്നപ്പോൾ, അവനെയും അവനോടുകൂടി, ഒരുത്തനെ അവന്റെ വലത്തുവശത്തും ഒരുത്തനെ അവന്റെ ഇടത്തുവശത്തുമായി, ആ ഇരു ദുഷ്പ്രവൃത്തിക്കാരെയും അവിടെ അവർ കുരിശിൽ തറച്ചു. [മത്താ. അ. ൨൭. വ. ൩൩: മർക്കോ. അ. ൧൫. വ. ൨൨: യോഹ. അ. ൧൯. വ. ൧൭.]

൩൪. എന്നാൽ ഈശോ: പിതാവേ, തങ്ങൾ ചെയ്യുന്നതെന്തെന്നു ഇവർ അറിയായ്കകൊണ്ടു ഇവരോടു ക്ഷമിക്കണമേ എന്നു അരുളിച്ചെയ്തിരുന്നു. അവരോ അവന്റെ വസ്ത്രങ്ങൾ ഭാഗിച്ചെടുക്കുകയും അവയിന്മേൽ ചിട്ടിയിടുകയും ചെയ്തു.

൩൫. ജനം നോക്കിക്കൊണ്ടു നിന്നിരുന്നു. ഇവൻ മററുള്ളവരെ രക്ഷിച്ചുവല്ലൊ; ഇവൻ ദൈവത്തിന്റെ തിരഞ്ഞെടുക്കപ്പെട്ടവനായ മ്ശിഹാ ആകുന്നെങ്കിൽ തന്നെത്തന്നെ രക്ഷിക്കട്ടെ എന്നു പറഞ്ഞു പ്രമാണികളും അവനെ പരിഹസിച്ചിരുന്നു.

൩൬. പടയാളികളും അവന്റെ അടുക്കൽ വന്നു അവനു ചൊറുക്കാ കൊടുത്തുകൊണ്ടു്: (൩൭)

൩൭. നീ യൂദന്മാരുടെ രാജാവാകുന്നു എങ്കിൽ നിന്നെത്തന്നെ രക്ഷിക്കുക എന്നു അവനോടു പറഞ്ഞു് (൩൬) «അവനെ പരിഹസിച്ചിരുന്നു».

൩൮. ഇവൻ യൂദന്മാരുടെ രാജാവാകുന്നു എന്നു ഗ്രീക്കിലും ലത്തീനിലും എബ്രായയിലും എഴുതപ്പെട്ട ഒരു എഴുത്തും അവന്റെ മീതെ ഉണ്ടായിരുന്നു.

൩൯. എന്നാൽ അവനോടുകൂടി കുരിശിൽ തറയ്ക്കപ്പെട്ടിരുന്ന ആ ദുഷ്പ്രവൃത്തിക്കാരിൽ ഒരുത്തൻ അവനെ ദുഷിച്ചു്: നീ മ്ശിഹായാകുന്നെങ്കിൽ നിന്നെത്തന്നെ രക്ഷിക്കുക; ഞങ്ങളെയും രക്ഷിക്കുക എന്നു പറഞ്ഞിരുന്നു.

൪൦. അവന്റെ കൂട്ടുകാരനോ അവനെ ശകാരിച്ചു് അവനോടു പറഞ്ഞു: നീ ദൈവത്തെപ്പോലും ഭയപ്പെടുന്നില്ലയൊ? നീയും അതേ ശിക്ഷാവിധിയിൽ തന്നെ ഉൾപ്പെട്ടിരിക്കുന്നല്ലൊ.

൪൧. നാം ന്യായമായിട്ടു,നാം അർഹിച്ചതുപോലെയും നാം പ്രവർത്തിച്ചതുപോലെയും, ശിക്ഷിക്കപ്പെട്ടിരിക്കുന്നു. ഇവനോ ദോഷിക്കത്തക്കതു് ഒന്നും പ്രവർത്തിച്ചിട്ടില്ല.

൪൨. പിന്നെ അവൻ ഈശോയോടു: എന്റെ കർത്താവേ, നീ നിന്റെ രാജ്യത്തിൽ വരുമ്പോൾ എന്നെ ഓർക്കണമേ എന്നു അപേക്ഷിച്ചു.

൪൩. ഈശോ അവനോടു: നീ ഇന്നു എന്നോടുകൂടി പർദൈസായിൽ ആയിരിക്കും എന്നു ഞാൻ സത്യമായിട്ടു നിന്നോടു പറയുന്നു എന്നു അരുളിച്ചെയ്യുന്നു.

൪൪. ഉദ്ദേശം ആറാംമണിയായിരുന്നു. ഒമ്പതാംമണിവരെ ഭൂമിയിലെങ്ങും അന്ധകാരമുണ്ടായി.

൪൫. സൂര്യൻ ഇരുണ്ടു. ദേവാലയത്തിലെ തിരശ്ശീല നടുവേകീറിപ്പോയി.

൪൬. ഈശോയോ ഉയൎന്നസ്വരത്തിൽ നിലവിളിച്ച്: എന്റെ പിതാവേ, നിന്റെ കൈകളിൽ എന്റെ പ്രാണനെ ഞാൻ ഏല്പിക്കുന്നു എന്നു അരുളിച്ചെയ്തു. ഇതു അരുളിച്ചെയ്തിട്ടു അവൻ മരിച്ചു. [സങ്കീ. ൩൦. വ. ൬.]

൪൭. എന്നാൽ ശതാധിപൻ(ഈ) സംഭവിച്ചതു കണ്ടപ്പോൾ ദൈവത്തെ സ്തുതിച്ചുകൊണ്ടു: ഈ മനുഷ്യൻ സത്യമായിട്ടു നീതിമാനായിരുന്നു എന്നു പറഞ്ഞു.

൪൮. ഈ കാഴ്ചക്കു കൂടിയിരുന്ന ജനക്കൂട്ടങ്ങളുമെല്ലാം (ഈ) സംഭവിച്ചതു കണ്ടിട്ടു തങ്ങളുടെ മാറത്തു അടിച്ചുകൊണ്ടു മടങ്ങിപ്പോയി.

൪൯. ഈശോയുടെ പരിചയക്കാരും അവനോടുകൂടി ഗലീലായിൽനിന്നു വന്നിരുന്ന സ്ത്രീകളുമെല്ലാം ഇവ നോക്കിക്കൊണ്ടു ദൂരത്തു നിന്നിരുന്നു.

൫൦. യൂദായിലെ ഒരു പട്ടണമായ റാംസായിൽനിന്നുള്ള സംഘാംഗമായ യൌസേപ്പ് എന്നുപേരുള്ള ഒരു മനുഷ്യനോ ഗുണവാനും നീതിമാനുമായ ഒരു മനുഷ്യനായിരുന്നു. [മത്താ. അ. ൨൭. വ. ൫൭: മൎക്കോ. അ. ൧൫. വ. ൪൨: യോഹ. അ. ൧൯. വ. ൩൮.]

൫൧. ഇവൻ അവരുടെ ഇച്ഛക്കും അവരുടെ പ്രവൃത്തിക്കും സമ്മതിച്ചിരുന്നില്ല; മാത്രമല്ല, ദൈവരാജ്യത്തെ പ്രതീക്ഷിച്ചുകൊണ്ടുമിരുന്നു.

൫൨. ഇവൻ പീലാത്തോസിന്റെ അടുക്കൽ ചെന്ന് ഈശോയുടെ ശരീരം ചോദിച്ചു.

൫൩. പിന്നെ അതു ഇറക്കി വക്കശീലയിൽ അതു പൊതിഞ്ഞ്, കുഴിച്ചുപ്പെട്ടിട്ടു അതുവരെ ആരെയും വെച്ചിട്ടില്ലാതിരുന്ന ഒരു പ്രേതാലയത്തിൽ അതു വെച്ചു.

൫൪. (ആ) ദിവസമോ വെള്ളിയാഴ്ചയായിരുന്നു; ശാബതദിവസം പ്രകാശിക്കുകയും ചെയ്തിരുന്നു.

൫൫. എന്നാൽ ഗലീലായിൽനിന്നു അവനോടുകൂടി വന്നിരുന്ന ആ സ്ത്രീകൾ അടുത്തുണ്ടായിരുന്നു. അവർ പ്രേതാലയവും അവന്റെ ശരീരം എങ്ങനെ വെയ്ക്കപ്പെട്ടു എന്നും കണ്ടു.

൫൬. പിന്നെ അവർ മടങ്ങിവന്ന് പരിമളങ്ങളും സുഗന്ധദ്രവ്യങ്ങളും ഒരുക്കി. ശാബതത്തിലോ കല്പിക്കപ്പെട്ടിരിക്കുന്നതുപോലെ അവർ വിശ്രമിച്ചു.

## വ്യാഖ്യാനം.

൧൧. "ചുവപ്പു കുപ്പായങ്ങൾ ധരിപ്പിക്കയും": വി. ലൂക്കാമാത്രമേ ഈ സംഗതി പ്രസ്താവിച്ചു കാണുന്നുള്ളൂ. അദ്ദേഹം ഗ്രീക്കുഭാഷയിലാണല്ലോ സുവിശേഷം എഴുതിയതു്. ആ മൂലഗ്രന്ഥത്തിൽ കാണുന്ന പദത്തിനു 'ഭാസുരമായ', 'തിളങ്ങുന്ന', 'ഭംഗിയുള്ള', 'ശ്രേഷ്ഠമായ' ഇത്യാദി അൎത്ഥങ്ങളുണ്ടു്. ഈ ലക്ഷണങ്ങളോടുകൂടിയ ഒരു വസ്ത്ര വെളുത്തതോ ചുവന്നതോ ആകാം. ഇന്നനിറമെന്നു മൂലത്തിലെ പദം പരിച്ഛേദിച്ചു കാണിക്കുന്നില്ല. ലത്തീൻ പ്രതിയിൽ 'വെള്ള'യെന്നും, എത്തിയോപ്പിയൻപ്രതിയിൽ 'ശുദ്ധ' എന്നുമാണു കാണുന്നതു്. അവ രണ്ടും മിക്കവാറും ഒരൎത്ഥംതന്നെ. രണ്ടും ഗ്രീക്കുപദത്തിന്റെ ഒരു സ്വാതന്ത്ര്യതൎജ്ജമമാത്രമാണു്. ഭാസുരം എന്നതിനു പ്രഥമദൃഷ്ടിയിൽ സാധാരണന്മാർ കല്പിക്കുന്ന അൎത്ഥവും ഇതുതന്നെ. മ്ശീഹാ

കേവലം ഒരു ലൌകികരാജാവായിരിക്കുമെന്നു ധരിച്ചിരുന്ന യഹൂദന്മാർ തങ്ങളുടെ പ്രതീക്ഷക്കു വിരോധമായവയായിരുന്നു അദ്ദേഹത്തിൽകണ്ടതു്. ഒരു അർദ്ധയഹൂദനായിരുന്ന ഹേറോദേസിൻെറ മനഃസ്ഥിതിയും യഹൂദന്മാരുടെതിൽനിന്നു ഒട്ടും വ്യത്യസ്തമല്ലായിരുന്നു. തൻമൂലം ന. കർത്താവിനെ അധിക്ഷേപിക്കുവാനായി വളരെ വിശേഷമായ ഒരു രാജവസ്ത്രമാണു് ഹേറോദേസ് അദ്ദേഹത്തെ ധരിപ്പിച്ചതു്. രാജകീയവസ്ത്രം ചുവപ്പുവർണ്ണമുള്ളതാകയാൽ മ്ശിഹായെ ധരിപ്പിച്ചവസ്ത്രം ചുവപ്പായിരുന്നെന്നു് അനുമാനിക്കാം. പേഷ്യൻ, അറബി, സുറിയാനി ഈ പ്രതികൾ ഈ അഭിപ്രായത്തെ സ്ഥിരപ്പെടുത്തുകയും ചെയ്യുന്നു. ഏതായാലും ഇതു മൂലത്തിലെ ഒരു പദത്തിൻെറ തർജ്ജമകളിൽ കാണുന്ന വൈപരീത്യമല്ലാതെ, ഒരേസംഗതി ബന്ധിച്ചു വേദപുസ്തകത്തിൻെറ പലഭാഗങ്ങളിലുമുള്ള വൈരുദ്ധ്യമല്ലാത്തതുകൊണ്ടു ഇതു ഗുരുതരമായ ഒരു കാൎയ്യമായി നാം കരുതേണ്ടതില്ല; വേദഗ്രന്ഥങ്ങളുടെ പരിശുദ്ധിക്കു ഇതു ബാധകവുമല്ല.

൧൬. "ശിക്ഷിച്ചു": ചമ്മട്ടികൊണ്ടു അടിപ്പിച്ചു. മത്താ. അ. ൨൭. വ. ൨൬. വ്യ. നോക്കുക.

൨൮—൩൧. ഓറെശ്ലേമിനു അധികകാലം കഴിയുന്നതിനു മുമ്പായിത്തന്നെ വന്നുകൂടുവാനിരുന്ന ഭയങ്കരശിക്ഷയെപ്പററിയാണു ഈശോ അരുളിച്ചെയ്യുന്നതു്. മത്താ. അ. ൨൪. വ. ൨൧. വ്യ. നോക്കുക. വളരെ നീരൊഴുകിക്കൊണ്ടിരിക്കുന്ന പച്ചമരം സാക്ഷാൽ ആയുസ്സായിരിക്കുന്ന ഈശോ തന്നെയാണു്. ഉണക്കമരം ദൈവേഷ്ടത്തെ നഷ്ടമാക്കിയ ആത്മാവിനെ ലക്ഷീകരിക്കുന്നു.

൩൩. "കപാലം": മത്താ. അ. ൨൭. വ. ൩൩. വ്യ. നോക്കുക.

൪൩. "പർദൈസായിൽ": അബ്രാഹത്തിൻെറ മടിയിൽ. (അ. ൧൬. വ. ൨൨. വ്യ. നോക്കുക.) ന. കർത്താവു് അവിടേക്കു എഴുന്നെള്ളുകയാൽ അതു പർദൈസായായി രൂപാന്തരപ്പെട്ടു.

൪൪. "ആറാംമണി": മത്താ. അ. ൨൭. വ. ൪൫. വ്യ. നോക്കുക. — "അന്ധകാരമുണ്ടായി": മത്താ. അ. ൨൭. വ. ൪൫. വ്യ. നോക്കുക.

൪൫. "തിരശീല": പുറ. അ. ൨൬. വ. ൩. വ്യ. നോക്കുക.

൫൪. "വെള്ളിയാഴ്ച": മർക്കോ. അ. ൧൫. വ. ൪൨. വ്യ. നോക്കുക. — "ശാബതദിവസം പ്രകാശിക്കുക": ആരംഭിക്കുക എന്നൎത്ഥം. പ്രകൃതിദിവസം സൂൎയ്യോദയത്തിൽ ആരംഭിക്കുമ്പോഴാണല്ലൊ പ്രകാശം വീശിത്തുടങ്ങി എന്നുപറയാറുള്ളതു്. യഹൂദന്മാരുടെ തിരുനാളുകളും ശാബതങ്ങളുമെല്ലാം സൂൎയ്യാസ്തമയത്തിലാണു് ആരംഭിക്കുന്നതു്. എങ്കിലും, അവയെപ്പററിയും ആരംഭിക്കുന്നു എന്ന അൎത്ഥത്തിൽ, പ്രകൃതിദിവസങ്ങളെപ്പററി എന്നപോലെ, ഇവിടെയും, മത്താ. അ. ൨൮. വ. ൧.ലും പ്രകാശിക്കുന്നു എന്നു പറഞ്ഞിരിക്കുന്നു.

## അദ്ധ്യായം ൨൪.

മ്ശിഹാ ഉയിൎത്തെഴുന്നേൽക്കുന്നതും ശിഷ്യന്മാൎക്കു പ്രത്യക്ഷനാകുന്നതും.

൧എന്നാൽ ആഴ്ചവട്ടത്തിലെ ഒന്നാംദിവസം രാവിലേ ഇരുട്ടായിരിക്കയിൽ തന്നെ അവർ പ്രേതാലയത്തിങ്കൽ വന്നു. ഒരുക്കിയിരുന്ന സുഗന്ധദ്രവ്യങ്ങളും അവർ കൊണ്ടുവന്നു. അവരോടുകൂടി മററു സ്ത്രീകളുമുണ്ടായിരുന്നു. [മത്താ. അ. ൨൮. വ. ൧: മർക്കോ. അ. ൧൬. വ. ൧,൨: യോഹ. അ. ൨൦. വ. ൧, ൧൧.]

൨. അപ്പോൾ പ്രേതാലയത്തിൽ

നിന്നു കല്ലുരുട്ടി മാററപ്പെട്ടിരിക്കുന്ന തായി അവർകണ്ടു.

൩. അവർ അകത്തുകടന്നു. എന്നാൽ ഈശോയുടെ ശരീരം അവർ കണ്ടില്ല.

൪. അവർ ഇതിനെക്കുറിച്ചു വിസ്മയിക്കുകയിൽ സംഭവിച്ചതെന്തെന്നാൽ: ഇതാ! രണ്ടു പുരുഷന്മാർ അവരുടെ സമീപത്തു(വന്നു)നിന്നു. അവരുടെ വസ്ത്രമോ തിളങ്ങിയിരുന്നു.

൫. അതിനാൽ അവർ ഭയപ്പെട്ട് തങ്ങളുടെ മുഖം നിലത്തേക്കു കുനിച്ചു. അപ്പോൾ അവർ അവരോടു പറയുന്നു: ജീവനോടുകൂടിയിരിക്കുന്നവനെ മരിച്ചവരുടെ ഇടയിൽ നിങ്ങൾ അന്വേഷിക്കുന്നതെന്ത്?

൬. അവൻ ഇവിടെയില്ല. അവൻ ഉയിർത്തെഴുന്നേററു. അവൻ ഗ്ലീലായിൽ (ആയിരിക്കയിൽ) നിങ്ങളോടു അരുളിച്ചെയ്തതു ഓക്കുവിൻ:

൭. മനുഷ്യപുത്രൻ പാപികളായ മനുഷ്യരുടെ കൈകളിൽ ഏല്പിക്കപ്പെടുവാനും, കുരിശിൽ തറയ്ക്കപ്പെടുവാനും, മൂന്നാംദിവസം ഉയിർത്തെഴുന്നേല്ക്കുവാനുമിരിക്കുന്നു എന്നു അവൻ അരുളിച്ചെയ്തിരുന്നുവല്ലൊ. [മത്താ. അ. ൧൬. വ. ൨൧; അ. ൧൭.വ. ൨൧: മർക്കോ. അ. ൮. വ. ൩൧; അ. ൯. വ. ൩൦: ലൂ.അ. ൯. വ. ൨൨.]

൮. അപ്പോൾ അവർ അവന്റെ വാക്കുകൾ ഓത്തു.

൯. അവർ പ്രേതാലയത്തിൽ നിന്നുമടങ്ങിപ്പോയി പതിനൊന്നു പേരോടും മററും ഇവയെല്ലാം പറഞ്ഞു.

൧൦. എന്നാൽ (അവിടെ) മഗ്ദലയിത്താമറിയവും, യോഹന്നും, യാക്കോബിന്റെ അമ്മയായ മറിയവും, അവരോടുകൂടിയുള്ള മററാളുകളും ഉണ്ടായിരുന്നു. ഇവർ ശ്ലീഹന്മാരോടും പറഞ്ഞു.

൧൧. എന്നാൽ അവരുടെ കണ്ണുകളിൽ ഈ വാക്കുകൾ പിച്ചുപറച്ചിലുകൾപോലെ കാണപ്പെട്ടതല്ലാതെ അവർ അവരെ വിശ്വസിച്ചില്ല.

൧൨. എന്നാൽ ശെമ്ഓൻ എഴുന്നേററു പ്രേതാലയത്തിങ്കലേക്കു ഓടിച്ചെന്ന് അകത്തേക്കു നോക്കിയാറെ വസ്ത്രശീലകൾ തനിയേ വെയ്ക്കപ്പെട്ടിരിക്കുന്നതു കണ്ടു സംഭവിച്ചതിനെപ്പററി തന്റെ ഉള്ളിൽ വിസ്മയിച്ചുകൊണ്ടു (മടങ്ങി)പോയി.

൧൩. എന്നാൽ ഇതാ! ആ ദിവസം തന്നെ അവരിൽ രണ്ടുപേർ അമ്മാവോസ് എന്നുപേരുള്ളതും ഓറെശ്ലെത്തുനിന്നു അറുപതു എസ്ദാകൾ ദൂരെയുള്ളതുമായ ഒരു നഗരത്തിലേക്കു യാത്ര ചെയ്തിരുന്നു. [മർക്കോ. അ. ൧൬. വ. ൧൨.]

൧൪. ഈ സംഭവിച്ചവയെ എല്ലാം പററി അവർ തമ്മിൽ സംസാരിച്ചുമിരുന്നു.

൧൫. അവർ സംസാരിക്കയും തമ്മിൽ ചോദിക്കയും ചെയ്കയിൽ ഈശോതന്നെ അവരുടെ അടുക്കൽവന്നു ചേർന്ന് അവരോടുകൂടി നടന്നിരുന്നു.

൧൬. എന്നാൽ അവർ അവനെ അറിയാതിരിക്കത്തക്കവണ്ണം അവരുടെ കണ്ണുകൾ അടയ്ക്കപ്പെട്ടിരുന്നു.

൧൭. അവനോ അവരോടു: നിങ്ങൾ ദുഃഖമുള്ളവരായി നടന്നുപോകയിൽ തമ്മിൽ സംസാരിക്കുന്ന ഈ കാര്യങ്ങൾ എന്താകുന്നു എന്നുചോദിച്ചു.

൧൮. അവരിൽ ഒരുത്തനായ കലിയോപ്പാ എന്നു പേരുള്ളവൻ ഉത്തരമായി അവനോടു: ഈ ദിവസങ്ങളിൽ ഓറെശ്ലെത്തു സംഭവിച്ചകാര്യം നീ അറിയാതിരിക്കുകകൊണ്ടു നീ മാത്രം അതിൽ പെടാത്ത ഒരു പരദേശിയായിരിക്കുമൊ? എന്നു ചോദിച്ചു.

൧൯. എന്ത്? എന്നു അവൻ അവ

രോട്ടു ചോദിക്കന്നു. അവർ അവനോട്ടു പറയുന്നു: ഒരു പ്രവാചകനായിരുന്നായാലും, ദൈവത്തിൻെറ മുമ്പാകെയും സകല ജനത്തിൻെറ മുമ്പാകെയും വചനത്തിലും പ്രവൃത്തികളിലും ശക്തനായിരുന്നവനുമായ നസ്രസിൽ നിന്നുള്ള ആ ഈശോയെക്കുറിച്ചു തന്നെ.

൨൰. പ്രധാനാചാൎയ്യന്മാരും മൂപ്പന്മാരും അവനെ മരണവിധിക്കു ഏല്പിച്ച് അവനെ കുരിശിൽതറച്ചു.

൨൧. ഞങ്ങളോ ഇസ്രായേലിനെ രക്ഷിക്കുവാനിരിക്കുന്നവൻ ഇവനാകുന്നു എന്നു വിചാരിച്ചിരുന്നു. എന്നാൽ ഇതാ! ഇവയെല്ലാം സംഭവിച്ചിട്ടു അയ്യോ! മൂന്നുദിവസങ്ങൾ (ആയിരിക്കുന്നു).

൨൨. മാത്രമല്ല, ഞങ്ങളുടെ കൂട്ടത്തിലുള്ള (ചില) സ്ത്രീകളും ഞങ്ങളെ പരിഭ്രമിപ്പിച്ചു. എന്തുകൊണ്ടെന്നാൽ അവർ അതിരാവിലെ പ്രേതാലയത്തിങ്കൽ പോയിരുന്നു.

൨൩. എന്നാൽ അവൻെറ ശരീരം കാണാഞ്ഞിട്ടു (മടങ്ങി) വന്ന്: ഞങ്ങൾ അവിടെ (ദൈവ) ദൂതന്മാരെകണ്ടു; അവൻ ജീവിച്ചിരിക്കുന്നു എന്നു അവനെപ്പററി അവർ പറയുന്നു എന്നു ഞങ്ങളോട്ടു പറയുന്നു.

൨൪. ഞങ്ങളിൽ ചിലയാളുകളും പ്രേതാലയത്തിങ്കലേക്കുപോയി സ്ത്രീകൾ പറഞ്ഞതുപോലെതന്നെ കണ്ടു. അവനെയോ അവർ കണ്ടുമില്ല.

൨൫. അപ്പോൾ ഈശോ അവരോട്ടു അരുളിച്ചെയ്തു: അയ്യോ! വിചാരംകുറഞ്ഞവരേ, പ്രവാചകന്മാർ പറഞ്ഞിട്ടുള്ളവയെല്ലാം വിശ്വസിക്കുന്നതിൽ ഹൃദയകാഠിന്യമുള്ളവരേ,

൨൬. മ്ശിഹാ ഇവയെല്ലാം സഹിച്ച് തൻെറ മഹത്വത്തിൽ പ്രവേശിക്കുവാനിരുന്നതല്ലെ?

൨൭. പിന്നെ അവൻ മൂശെയിൽ നിന്നും സകല പ്രവാചകന്മാരിൽ നിന്നും ആരംഭിച്ചു സകല പുസ്തകങ്ങളിലും നിന്നു തന്നെക്കുറിച്ചു അവരോട്ടു വ്യാഖ്യാനിച്ചു പറഞ്ഞു.

൨൮. അവർ പോയിരുന്ന ആ ഗ്രാമത്തോട്ടു അവർ അടുത്തിരുന്നു. അപ്പോൾ അവൻ ദൂരസ്ഥലത്തേക്കു പൊയ്ക്കൊണ്ടിരുന്നതുപോലെ അവൎക്കു തോന്നിച്ചിരുന്നു.

൨൯. ആകയാൽ അവർ അവനോട്ടു: ഇപ്പോൾ പകൽ ഇരുട്ടിലേക്കു ചാഞ്ഞിരിക്കുകകൊണ്ടു ഞങ്ങളോട്ടുകൂടിപ്പാൎക്കുക എന്നുപറഞ്ഞു അവനെ നിൎബ്ബന്ധിച്ചു. ഇങ്ങനെ അവൻ അവരോട്ടുകൂടി പാൎക്കുവാൻ കയറി.

൩൰. പിന്നെ സംഭവിച്ചതെന്തെന്നാൽ: അവൻ അവരോട്ടുകൂടി ഭക്ഷണത്തിനിരിക്കയിൽ അപ്പം എടുത്ത്, ആശിൎവ്വദിച്ചു മുറിച്ച്, അവൎക്കു കൊടുത്തു.

൩൧. ഉടനെ അവരുടെ കണ്ണുകൾ തുറക്കപ്പെട്ടു; അവർ അവനെ അറിഞ്ഞു: അവൻ അവരിൽനിന്നു മാറിപ്പോകയും ചെയ്തു.

൩൨. അവൻ വഴിയിൽ വെച്ചു നമ്മോട്ടു സംസാരിക്കയും തിരുവെഴുത്തുകൾ നമ്മോട്ടു വ്യാഖ്യാനിച്ചു പറയുകയും ചെയ്തപ്പോൾ നമ്മുടെ ഉള്ളിൽ നമ്മുടെ ഹൃദയം ഭാരപ്പെട്ടിരുന്നില്ലയൊ എന്നു അവർ തമ്മിൽ പറഞ്ഞിരുന്നു.

൩൩. അവർ ആ നാഴികയിൽ തന്നെ എഴുന്നേററു ഓറെശ്ലെമ്മിലേക്കു മടങ്ങിവന്ന് ഒരുമിച്ചുകൂടിയിരുന്ന പതിനൊന്നു പേരെയും അവരോട്ടുകൂടിയുള്ളവരെയും: (൩൪)

൩൪. നമ്മുടെ കൎത്താവു സത്യമായിട്ട് ഉയിൎത്തെഴുന്നേററു, ശെമ്ഓനു പ്രത്യക്ഷനായി, എന്നു അവർ

പറഞ്ഞുകൊണ്ടിരിക്കുമ്പോൾ(൩൩) «കണ്ടു».

൩൫. മാത്രമല്ല, വഴിയിൽവെച്ചു സംഭവിച്ചവയും, അപ്പം മുറിക്കുകയിൽ അവൻ തങ്ങൾക്കു എപ്രകാരം അറിയപ്പെട്ടു എന്നതും ഇവർ വിവരിക്കുകയും ചെയ്തു.

൩൬. അവർ ഇവ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ഈശോ അവരുടെ മദ്ധ്യേ (വന്നു) നിന്ന്: നിങ്ങൾക്കു സമാധാനം! ഞാനാകുന്നു, നിങ്ങൾ ഭയപ്പെടേണ്ടാ എന്നു അവരോടു അരുളിച്ചെയ്തു. [മർക്കോ. അ. ൧൬. വ. ൧൪: യോഹ. അ. ൨൦. വ. ൧൯.]

൩൭. എന്നാൽ അവർ ഞെട്ടി ഭയപ്പെട്ടു. എന്തുകൊണ്ടെന്നാൽ ഒരു ഭൂതത്തെ കാണുന്നു എന്നു അവർ വിചാരിച്ചിരുന്നു.

൩൮. ഈശോ അവരോടു അരുളിച്ചെയ്യുന്നു: നിങ്ങൾ ചഞ്ചലപ്പെടുന്നതെന്തു്? നിങ്ങളുടെ ഹൃദയങ്ങളിൽ വിചാരങ്ങൾ ഉയൎന്നുവരുന്നതുമെന്തു്?

൩൯. ഞാനാകുന്നു എന്നതിനു എന്റെ കൈകളും എന്റെ കാലുകളും കാണുവിൻ. എന്നെ തൊട്ടുനോക്കി അറിയുവിൻ. എനിക്കുള്ളതായി നിങ്ങൾ കാണുന്നതുപോലെ ഭൂതത്തിനു മാംസവും അസ്ഥികളും ഇല്ലല്ലൊ.

൪൦. ഇവ അരുളിച്ചെയ്തിട്ടു അവൻ തന്റെ കൈകളും തന്റെ കാലുകളും അവരെ കാണിച്ചു.

൪൧. എന്നാൽ അവരുടെ സന്തോഷം നിമിത്തം അവർ ഇതുവരെയും വിശ്വസിക്കാതിരിക്കയും അത്ഭുതപ്പെടുകയും ചെയ്കയാൽ അവരോടു: ഭക്ഷിക്കുവാൻ വല്ലതും ഇവിടെ നിങ്ങളുടെപക്കൽ ഉണ്ടോ? എന്നു ചോദിച്ചു.

൪൨. അവരോ ഒരു കഷണം വറുത്തമീനും കുറെ തേൻകട്ടയും അവനു കൊടുത്തു.

൪൩. അവൻ വാങ്ങി അവർ കാൺകെ ഭക്ഷിച്ചു.

൪൪. പിന്നെ അവൻ അവരോടു: മൂശെയുടെ നിയമത്തിലും പ്രവാചകന്മാരിലും സങ്കീൎത്തനങ്ങളിലും എന്നെക്കുറിച്ചു എഴുതപ്പെട്ടവയെല്ലാം നിവൃത്തിയാകേണ്ടിയിരിക്കുന്നു എന്നു ഞാൻ നിങ്ങളുടെ അടുക്കൽ ആയിരുന്നപ്പോൾ നിങ്ങളോടു പറഞ്ഞ വചനങ്ങൾ ഇവയാകുന്നു എന്നു അരുളിച്ചെയ്തു.

൪൫. തിരുവെഴുത്തുകൾ ഗ്രഹിക്കുവാനായി അവരുടെ ബോധം അപ്പോൾ അവൻ തുറന്നു.

൪൬. അവൻ വീണ്ടും അവരോടു അരുളിച്ചെയ്തു: ഇങ്ങനെ മ്ശിഹാ പീഡകൾ അനുഭവിക്കുകയും, മരിച്ചവരിൽനിന്നു മൂന്നാംനാൾ ഉയിൎത്തെഴുന്നേല്ക്കുകയും, (൪൭) [സങ്കീ. ൧൯. വ. ൫.]

൪൭. പാപങ്ങളുടെ മോചനത്തിനായിട്ടു സകല ജാതികളിലും അവന്റെ നാമത്തിൽ അനുതാപം പ്രസംഗിക്കപ്പെടുകയും, (അതിന്റെ) ആരംഭം ഓറെശ്ലെമ്മിൽ ആയിരിക്കുകയും (൪൬) «ചെയ്യുന്നതു യുക്തമായിരുന്നു എന്നിങ്ങനെ എഴുതപ്പെട്ടുമിരിക്കുന്നു».

൪൮. നിങ്ങൾ ഇവയുടെ സാക്ഷികളാകുന്നു. [നട. അ. ൧. വ. ൮.]

൪൯. എന്റെ പിതാവിന്റെ വാഗ്ദാനം നിങ്ങളുടെമേൽ ഞാൻ അയയ്ക്കും. നിങ്ങളോ ഉയരത്തിൽനിന്നു ശക്തി ധരിക്കുവോളം ഓറെശ്ലെം പട്ടണത്തിൽ പാൎക്കുവിൻ. [യോഹ. അ. ൧൪. വ. ൨൬.]

൫൦. അനന്തരം അവൻ ബേസ്

അനിയാവരെ അവരെ കൂട്ടിക്കൊണ്ടു പോയി തൻെറ കൈകൾ ഉയൎത്തി അവരെ അനുഗ്രഹിച്ചു.

൫൧. പിന്നെ സംഭവിച്ചതെന്തെന്നാൽ: അവരെ അനുഗ്രഹിക്കുകയിൽ അവൻ അവരെ പിട്ടുപിരിഞ്ഞു സ്വൎഗ്ഗത്തിലേക്കു കയറി. [മൎക്കോ. അ. ൧൬. വ. ൧൯: നട. അ. ൧. വ. ൯.]

൫൨. അവരോ, അവനെ ആരാധിച്ചു: പിന്നെ വലിയ സന്തോഷത്തോട്ടുകൂടി ഓറെശ്ലെമ്മിലേക്കു മടങ്ങിവന്നു,

൫൩. ദൈവത്തെ സ്തുതിക്കുകയും വാഴ്ത്തുകയും ചെയ്തുകൊണ്ടു എപ്പോഴും ദേവാലയത്തിൽ ഇരുന്നിരുന്നു. ആമേൻ.

## വ്യാഖ്യാനം.

൪. "രണ്ടു പുരുഷന്മാർ": പുരുഷരൂപത്തിലുള്ള രണ്ടു ദൈവദൂതന്മാർ. മത്താ. അ. ൨൮. വ. ൨. വ്യ. നോക്കുക.

൧൨. "എസ്സ്ദാകൾ": മത്താ. അ. ൧൪. വ. ൨൪. വ്യ. നോക്കുക.

൩൨. "ഭാരപ്പെട്ടിരുന്നില്ലയൊ?": പേഷ്യൻപ്രതിയിലും ഇങ്ങനെതന്നെ. അന്തിയോക്കിയാ സുറി. ഉൾപ്പെടെയുള്ള മററെല്ലാപ്രതികളിലും 'എരിഞ്ഞിരുന്നില്ലയൊ?' എന്നാണു കാണുന്നത്. ലിപിസമത്വവും ബിന്ദുസ്ഥാനഭേദവുംകൊണ്ടുണ്ടായതാണു ഈ വ്യത്യാസമെന്നു കരുതാം.

൩൩. "പതിനൊന്നുപേരെ": ശ്ലീഹന്മാരുടെ സംഘത്തെ എന്നേ അൎത്ഥമുള്ളു എന്നു യോഹ.അ.൨൦.വ. ൧൯—൨൪.ൽ നിന്നു വിശദമാകുന്നു. ൧. കോറ. അ. ൧൫. വ. ൫.ൽ ല. നീക്കിയുള്ള പ്രതികളിലെല്ലാം 'പന്ത്രണ്ടുപേർ' എന്നു പറഞ്ഞിരിക്കുന്നതും 'ഈ അൎത്ഥത്തിൽതന്നെ ഗ്രഹിക്കേണ്ടതാണ്.

൪൩. ലത്തീൻ, അറബി, എത്തിയോപ്പിയൻ പ്രതികളിൽ മാത്രം 'ശേഷിച്ചവ അവൻ എടുത്തു അവൎക്കു കൊടുത്തു' എന്നുകൂടി വാക്യശേഷമായി കാണുന്നുണ്ട്.

൪൫. "തിരുവെഴുത്തുകൾ ഗ്രഹിക്കുവാനായി അവരുടെ ബോധം . . . . തുറന്നു": ന. കൎത്താവിൻെറ തിരുവായിൽനിന്നു തന്നെ അസാധാരണ ഉപദേശങ്ങൾ ലഭിച്ചശേഷവും വി. ഗ്രന്ഥങ്ങൾ ഗ്രഹിക്കുവാൻ ബോധത്തിനു വെളിച്ചം നൽകുന്ന പ്രത്യേകവരം ശ്ലീഹന്മാൎക്കു നൽകേണ്ട ആവശ്യം നേരിട്ടെങ്കിൽ, വേദവാക്യങ്ങളെ ഹിതാനുസരണം വ്യാഖ്യാനിക്കുവാൻ സൎവ്വദാ സന്നദ്ധരായിരിക്കുന്ന സ്വയം പ്രകാശിതരായ നിരവധി ആധുനികന്മാരുടെ സാഹസപ്രവൃത്തികളെപ്പററി എന്താണു പറയുക! കേവലം അജ്ഞന്മാരായ ഇവർ ലൌകികസാഹിത്യത്തിലെ നിസ്സാരമായ വല്ല സംശയഭാഗങ്ങളും വ്യാഖ്യാനിക്കുവാൻ ഒരുമ്പെട്ടിരുന്നെങ്കിൽ അവരുടെ അഭിപ്രായം ആരും വകവെക്കുകയില്ലായിരുന്നു എന്നു തന്നെയല്ല, അറിയുന്നവരെല്ലാം അവരെപ്പററി ചിരിക്കുകകൂടി ചെയ്യുമായിരുന്നു.— ഈ വാക്യത്തിൽനിന്നു രണ്ടു കാൎയ്യങ്ങൾ വിശദമാകുന്നുണ്ട്: ൧. വി. ഗ്രന്ഥങ്ങൾ ഒരു വ്യാഖ്യാതാവിൻെറ സഹായംകൂടാതെ ആരും എല്ലാഭാഗവും ഗ്രഹിക്കത്തക്കവണ്ണം വിശദമല്ല, എന്നും, ൨. മ്ശിഹാ ശ്ലീഹന്മാൎക്കു നൽകിയതും, ശ്ലീഹന്മാരിൽനിന്നു തിരുസഭക്കു സിദ്ധിച്ചതും, തിരുസഭയിൽ നിന്നു നാം പ്രാപിക്കേണ്ടതുമായ, അറൂപി'യിലും അൎത്ഥത്തിലുമല്ലാതെ സ്വന്ത 'അറൂപി'യും ഹിതവും അനുസരിച്ചല്ല വി. ഗ്രന്ഥങ്ങൾ വ്യാഖ്യാനിക്കേണ്ടതു എന്നുംതന്നെ.

൪൭. "ആരംഭം ഓറെശ്ലെമ്മു ആയിരിക്കുകയും": ശ്ലീഹന്മാർ ആദ്യം ഓറെശ്ലെമ്മു യഹൂദന്മാരോടും, പിന്നീടു സകല പുറജാതികളോടും പ്രസംഗിക്കുകയും.

൪൯. "പിതാവിൻെറ വാഗ്ദാനം": തൻെറ പിതാവും താനും അയയ്ക്കുമെന്നു മ്ശിഹാ വാഗ്ദാനം ചെയ്തിരിക്കുന്ന പരിശുദ്ധാത്മാവ്.

൫൩. "ആമേൻ": സം. അ. ൭. വ. ൧൫. വ്യ. നോക്കുക.

# വിശുദ്ധ യോഹന്നാൻ

## എഴുതിയ സുവിശേഷം.

---

ശ്ലീഹായും സുവിശേഷകനുമായ വി. യോഹന്നാൻ ഗ്ലീലായിലെ ബേസ്സയ്ദാ നഗരത്തിലാണ ജനിച്ചതു്. ഇദ്ദേഹം സബ്ദൈയുടേയും ശാലോമിന്റേയും പുത്രനും, വി. വലിയയാക്കോബ് ശ്ലീഹായുടെ സഹോദരനുമായിരുന്നു. ശാലോമും വി. ചെറിയയാക്കോബ് ശ്ലീഹായുടെ അമ്മയും സഹോദരികളാകയാൽ വി. ചെറിയയാക്കോബും ഇദ്ദേഹത്തിന്റെ സഹോദരൻ തന്നെ. മീൻപിടിത്തമായിരുന്നു തൊഴിൽ. യോഹന്നാൻ മറെറല്ലാ ശ്ലീഹന്മാരിലും പ്രായം കുറഞ്ഞവനായി ശ്ലൈഹികസംഘത്തിൽ ചേൎന്നു. ആജീവനാന്തം അവിവാഹിതനായിരുന്നു എന്നാണ സഭാപിതാക്കന്മാരുടെ അഭിപ്രായം.

വി. യോഹന്നാനെ ന. കൎത്താവു് വിശേഷവിധിയായി സ്നേഹിച്ചിരുന്നു. 'ഈശോ സ്നേഹിച്ചിരുന്ന ശിഷ്യൻ' എന്നു ഇദ്ദേഹം തന്നെക്കുറിച്ചു തന്നെ പറയുന്നുണ്ടു്. ന. കൎത്താവു് വി. യോഹന്നാനും അദ്ദേഹത്തിന്റെ സഹോദരനായ വി. യാക്കോബിനും 'ഇടിയുടെമക്കൾ' എന്നൎത്ഥമായ "ബ്നൈറെഗ്ഗശ്" (മക്കോ.അ.൩.വ.൧൭.വ്യ. നോക്കുക.) എന്ന അപരനാമം നൽകി. താബോർമലയിലെ രൂപാന്തരീകരണസമയം വി. യോഹന്നാൻ സന്നിഹിതനായിരുന്നു. ഒടുവിലത്തെ അത്താഴത്തിൽ ന. കൎത്താവിന്റെ മാറിൽ ചാരിയിരുന്നതു ഇദ്ദേഹമാണ്. ഗദ്സേമാൻ തോട്ടത്തിലെ പ്രാൎത്ഥനയുടെ നേരത്തു ന. കൎത്താവിൽനിന്നു ഒരു കല്ലേറകലെ ഉണ്ടായിരുന്ന മൂന്നു ശ്ലീഹന്മാരിൽ ഒരാൾ ഇദ്ദേഹമായിരുന്നു. ഈശോയുടെ പീഡാനുഭവകാലത്തു അദ്ദേഹത്തെ വിട്ടുപിരിയാതെനിന്ന ഏക ശിഷ്യൻ ഇദ്ദേഹമാണ്. കയ്യാപ്പായുടെ വീട്ടുവരെ ഈശോയെ അനുഗമിച്ചതായി സുവിശേഷത്തിൽ പറയുന്ന 'മറേറ ശിഷ്യൻ' വി. യോഹന്നാൻ ആയിരുന്നു എന്നാണ പറയപ്പെടുന്നതു്. വി. പത്രോസ് കയ്യാപ്പായുടെ കച്ചേരിവളപ്പിനുള്ളിൽ പ്രവേശിച്ചതു് വി. യോഹന്നാന്റെ ശുപാൎശമൂലമാണ്. ന. കൎത്താവു് കുരിശിൽ തൂങ്ങിക്കിടക്കുമ്പോൾ വി. യോഹന്നാൻ കുരിശിന്റെ ചുവട്ടരികിൽ നിന്നിരുന്നു. മ്ശിഹാ തന്റെ കന്യകാമാതാവിനെ പ്രത്യേകം ഭരമേല്പിച്ചുകൊടുത്തതും വി. യോഹന്നാനുതന്നെ.

മ്ശിഹായുടെ സ്വൎഗ്ഗാരോഹണാനന്തരം വി. യോഹന്നാൻ അപ്പെസോസിലെ മെത്രാനായിത്തീൎന്നു. ഡൊമീഷ്യൻചക്രവൎത്തി ഇദ്ദേഹത്തെ റോമായിൽ വരുത്തി തിളച്ചുപൊങ്ങുന്ന എണ്ണക്കിടാരത്തിൽ ഇട്ടു. എങ്കിലും ഇദ്ദേഹം യാതൊരു കേടും തട്ടാതെ അതിൽനിന്നു പുറത്തുവന്നു. വി. യോഹന്നാൻ പിന്നീടു പാത്തേമോസ് ദ്വീപത്തിലേക്കു നാടുകടത്തപ്പെ

ട്ടു. അവിടെനിന്നു വീണ്ടും അപ്പെസോസിൽ വരികയും അവിടെ വയോവൃദ്ധനായി ചരമം പ്രാപിക്കയും ചെയ്തു.

വി. യോഹന്നാൻ പാത്തേമോസിൽ ദേശഭ്രഷ്ടനായിരിക്കയിൽ 'വെളിപാട്ട്'ഗ്രന്ഥം എഴുതി. അവിടെനിന്നു തിരിച്ചെത്തിയശേഷമാണ് ഈ സുവിശേഷം എഴുതിയതു്. വി. യോഹന്നാൻ എഴുതീട്ടുള്ള മൂന്നു ലേഖനങ്ങൾകൂടി പുതിയനിയമസംഖ്യയത്തിലുണ്ട്. എന്നാൽ തൻെറ ചരമവത്സരത്തോടടുത്തു എഴുതിട്ടുള്ള സുവിശേഷമാണു ഇദ്ദേഹത്തിൻെറ അവസാനകൃതി. വി. ഗ്രന്ഥങ്ങളിൽ ഒടുവിൽ എഴുതപ്പെട്ടതും ഈ സുവിശേഷമാണ്.

മ്ശീഹായുടെ ദൈവത്വം നിഷേധിക്കുന്ന ചില പാഷണ്ഡതകൾ ആ കാലത്തു ലോകത്തിൽ പ്രത്യക്ഷപ്പെട്ടുതുടങ്ങി. അവയെ ഖണ്ഡിക്കുവാൻ ചെറിയ ഏഷ്യായിലെ മെത്രാന്മാരുടെ അപേക്ഷയനുസരിച്ചും, പൊതുവും ദീഘവുമായ പ്രാത്ഥനയുടെയും ഉപവാസത്തിൻെറയും ശേഷവും, ന. കത്താവിൻെറ സ്വർഗ്ഗാരോഹണാനന്തരം ഉദ്ദേശം ൯൨-ാംവത്സരത്തിൽ ഇതു എഴുതപ്പെട്ടു. മൂലഭാഷ ഗ്രീക്കാണെങ്കിലും എബ്രായ ആശയഗതി ഇതിൽ ധാരാളം കാണാവുന്നതാണ്. മുമ്പേതന്നെ എഴുതപ്പെട്ടിരുന്ന മററു മൂന്നുസുവിശേഷങ്ങളും വി. യോഹന്നാൻ വായിച്ചിട്ടുണ്ടായിരുന്നു എന്നാണ് പൊതു അഭിപ്രായം. ആ മൂന്നു സുവിശേഷങ്ങളിലും മ്ശീഹായുടെ മനുഷ്യത്വത്തെ പുരസ്സരിച്ചാണു പ്രസ്താവിച്ചിരിക്കുന്നതു്. വി. യോഹന്നാൻ എഴുതിയ സുവിശേഷത്തിലാകട്ടെ മ്ശീഹായുടെ ദൈവത്വത്തെ മുഖ്യമായി പ്രദ്യോതിപ്പിക്കുന്നു. മററു മൂന്നു സുവിശേഷകന്മാരും പറഞ്ഞിട്ടുള്ള പല പ്രധാന കാൎയ്യങ്ങളും സാഹചൎയ്യങ്ങളും വി. യോഹന്നാൻ വിട്ടുകളഞ്ഞിട്ടുണ്ട്. എന്നാൽ അവർ പ്രസ്താവിച്ചിട്ടില്ലാത്ത പലതും ഇദ്ദേഹം രേഖപ്പെടുത്തുന്നുമുണ്ട്.

സാഹിത്യഗുണത്തിൽ ഈ സുവിശേഷം മററവ മൂന്നിനോടും സമപ്പെടുന്നില്ല എന്നാണ് പറയപ്പെടുന്നതു്. എന്നാൽ ഏററം ഉന്നതങ്ങളായ സത്യങ്ങളെ വിശദീകരിക്കുന്നതിലുള്ള നിസ്തുലലാളിത്യംകൊണ്ടും, പ്രകൃത്യതീതമായ പ്രകാശംകൊണ്ടും, അഗാധദിവ്യരഹസ്യങ്ങൾകൊണ്ടും, പ്രതിപാദിതവിഷയത്തിൻെറ ഔൽകൃഷ്ട്യംകൊണ്ടും, ആശയഗുരുത്വംകൊണ്ടും, ഉപദേശങ്ങളുടെ പ്രാധാന്യംകൊണ്ടും അവ മൂന്നിനെയുംകാൾ ഇതു ശ്രേഷ്ഠമാകുന്നു. മൂലപ്രതി ഏഴാമത്തെയൊ, ചുരുങ്ങിയാൽ നാലാമത്തെയൊ ശതാബ്ദംവരെ അപ്പെസോസ് സഭയിൽ സൂക്ഷിക്കപ്പെട്ടിരുന്നു.

പ്രവാചകന്മാരിൽ ഏശായാ മുഖ്യനായിരിക്കുന്നതുപോലെ, സുവിശേഷകന്മാരിൽ വി. യോഹന്നാനു മുഖ്യസ്ഥാനമുണ്ട്. വി. യോഹന്നാൻ സുവിശേഷത്തിൻെറ ആരംഭത്തിൽ തന്നെ, രാജാളിയെപ്പോലെ പറന്നു, സൃഷ്ടമായ സകലത്തിനും മേല്പയന്നു, ദൈവസിംഹാസനംവരെ എത്തുന്നതുകൊണ്ട് അദ്ദേഹം രാജാളിയോടു ഉപമിക്കപ്പെടുന്നു. ഈ സുവിശേഷത്തിലെ, വിശിഷ്യ ആദ്യ അദ്ധ്യായത്തിലെ, സംഗതിയുടെ സ്വഭാവം നിമിത്തം സഭാപിതാക്കന്മാർ വി. യോഹന്നാനു 'വേദാന്തി' എന്നു പേർ പറയുന്നുമുണ്ട്.

# അദ്ധ്യായം ൧.

മ്ശീഹായുടെ ദൈവത്വവും മനുഷ്യാവതാരവും.
യോഹന്നാൻ മ്ശീഹായെക്കുറിച്ചു സാക്ഷിപ്പെടുത്തുന്നതും മ്ശീഹാ ശിഷ്യന്മാരെ ചേൎക്കുവാൻ ആരംഭിക്കുന്നതും.

ആദിയിൽ വചനം ഉണ്ടായിരുന്നു; ഈ വചനം ദൈവത്തോടു കൂടിയായിരുന്നു; ദൈവമായിരുന്നു ഈ വചനം.

൨. ഇവൻ ആദിയിൽ ദൈവത്തോടു കൂടിയായിരുന്നു.

൩. സകലവും അവന്റെ കൈയാൽ ഉണ്ടായി. ഉണ്ടായിട്ടുള്ളതൊന്നും അവനെ കൂടാതെ ഉണ്ടായതല്ല.

൪. അവനാൽ ആയുസ്സ് ഉണ്ടായി. ആയുസ്സോ മനുഷ്യരുടെ വെളിച്ചമാകുന്നു.

൫. ഈ വെളിച്ചം ഇരുളിൽ പ്രകാശിക്കുന്നു. ഇരുൾ അതിനെ ഗ്രഹിച്ചില്ല.

൬. ദൈവത്താൽ അയയ്ക്കപ്പെട്ട ഒരു മനുഷ്യൻ ഉണ്ടായിരുന്നു. അവന്റെ പേർ യോഹന്നാൻ. [മത്താ. അ. ൩. വ. ൧: മർക്കോ. അ. ൧. വ. ൨.]

൭. താൻ വഴിയായി സകല മനുഷ്യരും വിശ്വസിക്കേണ്ടതിനു വെളിച്ചത്തെപ്പററി സാക്ഷ്യം പറയുവാൻ സാക്ഷ്യത്തിനായി ഇവൻ വന്നു.

൮. ഇവൻ വെളിച്ചത്തെപ്പററി സാക്ഷ്യം പറയുന്നവനല്ലാതെ വെളിച്ചം ആയിരുന്നില്ല.

൯. എന്നാൽ ലോകത്തിലേക്കു വരുന്ന ഏതു മനുഷ്യനെയും പ്രകാശിപ്പിക്കുന്ന സത്യവെളിച്ചം ഉണ്ടായിരുന്നു. [യോഹ. അ. ൩. വ. ൧൯.]

൧൦. അതു ലോകത്തിൽ ആയിരുന്നു. ലോകം അവന്റെ കൈയാൽ ഉണ്ടാകയും ചെയ്തു. എന്നാൽ ലോകം അവനെ അറിഞ്ഞില്ല. [എബ്രെ. അ. ൧൧. വ. ൩.]

൧൧. അവൻ തന്റെ സ്വന്തത്തിലേക്കു വന്നു. എങ്കിലും അവന്റെ സ്വന്തം അവനെ കൈക്കൊണ്ടില്ല.

൧൨. എന്നാൽ അവനെ കൈക്കൊണ്ടവൎക്ക്, (എന്നു വെച്ചാൽ) അവന്റെ നാമത്തിൽ വിശ്വസിക്കുന്നവൎക്ക്, ദൈവത്തിന്റെ മക്കൾ ആകുവാൻ അവൻ അധികാരം കൊടുത്തു.

൧൩. അവർ ജനിച്ചതു ദൈവത്തിൽ നിന്നല്ലാതെ രക്തത്തിൽ നിന്നല്ല, ജഡത്തിന്റെ ഇച്ഛയിൽ നിന്നല്ല, പുരുഷന്റെ ഇച്ഛയിൽ നിന്നുമല്ല.

൧൪. വചനം മാംസമായി നമ്മിൽ വസിച്ചു. നന്മയും നിതിയും നിറഞ്ഞതായി, പിതാവിൽ നിന്നുള്ള ഏകജാതന്റെ മഹിമയായി, അവന്റെ മഹിമ നാം കാണുകയും ചെയ്തു. [മത്താ. അ. ൧. വ. ൧൩: ലൂ. അ. ൨. വ. ൭.]

൧൫. യോഹന്നാൻ അവനെക്കുറിച്ചു സാക്ഷിപ്പെടുത്തി നിലവിളിച്ചു പറഞ്ഞു: എന്റെ പിന്നാലെ വരുന്നു, എന്നാൽ അവൻ എന്നെക്കാൾ മുമ്പുള്ളവനാകുന്നതുകൊണ്ടു എനിക്കു മുമ്പനായി എന്നു ഞാൻ പറഞ്ഞവൻ ഇവനാകുന്നു.

൧൬. അവന്റെ പൂൎണ്ണതയിൽ നിന്നു നാമേവരും പ്രാപിച്ചിരിക്കുന്നു. കൃപയെക്കുറിച്ചു കൃപ. [൧. തിമാ. അ. ൬. വ. ൧൫.]

൧൭. എന്തുകൊണ്ടെന്നാൽ നിയമം മൂശെ വഴിയായി നൽകപ്പെട്ടു. സത്യവും നന്മയുമാകട്ടെ ഈശോമ്ശീഹാ വഴിയായി ഉണ്ടായി.

൧൮. ഒരു മനുഷ്യനും ദൈവത്തെ ഒരിക്കലും കണ്ടിട്ടില്ല. തന്റെ പിതാവിന്റെ മടിയിൽ ഇരിക്കുന്ന ഏക ജാതനായ ആ ദൈവം തന്നെ അറിയിച്ചു. [൧. തിമാ. അ. ൬. വ. ൧൬: ൧. യോഹ. അ. ४. വ. ൧൨.]

൧൯. യോഹന്നാന്റെ സാക്ഷി ഇതാകുന്നു: നീ ആരാകുന്നു എന്നു അവനോടു ചോദിക്കുവാനായി ഓറെശ്ലേമിൽനിന്നു ആചാൎയ്യന്മാരെയും ലേവായക്കാരെയും യൂദന്മാർ അവന്റെ പക്കൽ അയച്ചപ്പോൾ,

൨൦. അവൻ ഏറ്റുപറഞ്ഞു; അവൻ നിഷേധിച്ചില്ല. ഞാൻ മ്ശിഹാ അല്ലെന്ന് അവൻ ഏറ്റുപറഞ്ഞു.

൨൧. അപ്പോൾ അവർ വീണ്ടും അവനോടു: പിന്നെ എന്ത്? നീ ഏലിയാ ആണൊ? എന്നുചോദിച്ചു. ഞാനല്ല എന്നു അവൻ പറഞ്ഞു. നീ പ്രവാചകനാണൊ? അല്ല എന്നു അവൻ പറഞ്ഞു.

൨൨. അപ്പോൾ അവർ അവനോടു: പിന്നെ നീ ആരാകുന്നു? ഞങ്ങളെ അയച്ചവരോടു ഞങ്ങൾ മറുപടി പറയണമല്ലൊ. നിന്നെക്കുറിച്ചു തന്നെ നീ എന്തുപറയുന്നു? എന്നു ചോദിച്ചു.

൨൩. അവൻ: ഏശായാ നിബ്യാ പറഞ്ഞിട്ടുള്ളതുപോലെ കൎത്താവിന്റെ വഴി നിരപ്പാക്കുവിൻ എന്നു മരുഭൂമിയിൽ വിളിച്ചുപറയുന്നവന്റെ ശബ്ദം (ആകുന്നു) ഞാൻ എന്നു പറയുന്നു. [ഏശ. അ. ४൦. വ. ൩: മത്താ. അ. ൩. വ. ൩: മൎക്കോ. അ. ൧. വ. ൩: ലൂ. അ. ൩. വ. ४.]

൨४. അയക്കപ്പെട്ടിരുന്നവരോപ്രീശരിൽ നിന്നുള്ളവരായിരുന്നു.

൨൫. ആകയാൽ അവർ അവനോടു: നീ മ്ശിഹായുമല്ല, ഏലിയായുമല്ല, പ്രവാചകനുമല്ല എങ്കിൽ പിന്നെ എന്തുകൊണ്ടു നീ സ്നാനപ്പെടുത്തുന്നു? എന്നു ചോദ്യം ചെയ്തു പറഞ്ഞിരുന്നു.

൨൬. യോഹന്നാൻ ഉത്തരമായി അവരോടു പറഞ്ഞു: ഞാൻ വെള്ളം കൊണ്ടു സ്നാനപ്പെടുത്തുന്നു. എന്നാൽ നിങ്ങൾ അറിയാത്തവൻ നിങ്ങളുടെ ഇടയിൽ നില്ക്കുന്നുണ്ട്. [മത്താ. അ. ൩. വ. ൧൧: നട. അ. ൧. വ. ൫; അ. ൧൧. വ. ൧൬; അ. ൧൯. വ. ४.]

൨൭. എന്റെ പിന്നാലെ വരുന്നവൻ ഇവനാകുന്നു. എന്നാൽ അവൻ എന്നെക്കാൾ മുമ്പുള്ളവനാകുന്നു. അവന്റെ ചെരിപ്പുകളുടെ കെട്ടുകൾ അഴിക്കുവാൻ ഞാൻ യോഗ്യനല്ല. [മൎക്കോ. അ. ൧. വ. ൭: ലൂ. അ. ൩. വ. ൧൬: നട. അ. ൧. വ. ൫; അ. ൧൧. വ. ൧൬; അ. ൧൯. വ. ४.]

൨൮. ഇവ, യോർദ്ദ്നാന്റെ അക്കരെ യോഹന്നാൻ സ്നാനപ്പെടുത്തി കൊണ്ടിരുന്ന ഇടമായ ബേസ്അനിയായിൽ സംഭവിച്ചു.

൨൯. അതിന്റെ പിറേറന്നാൾ ഈശോ തന്റെ അടുക്കലേക്കു വരുന്നതു കണ്ടിട്ടു യോഹന്നാൻ പറഞ്ഞു: ഇതാ! ലോകത്തിന്റെ പാപം വഹിക്കുന്ന ദൈവത്തിന്റെ കുഞ്ഞാട്.

൩൦. എന്റെ പിന്നാലെ ഒരു പുരുഷൻ വരുന്നു; എന്നാൽ അവൻ എന്നെക്കാൾ മുമ്പുള്ളവനാകുന്നതുകൊണ്ടു എനിക്കു മുമ്പനായി എന്നു ഞാൻ ആരെക്കുറിച്ചു പറഞ്ഞുവൊ അവൻ ഇവനാകുന്നു.

൩൧. അവൻ ഇസ്രായേലിനു അറിയപ്പെടേണ്ടതിനല്ലാതെ അവനെ ഞാൻ അറിഞ്ഞിരുന്നില്ല. ഇതിനായിട്ടു വെള്ളംകൊണ്ടു സ്നാനപ്പെടുത്തുവാൻ ഞാൻ വന്നിരിക്കുന്നു.

൩൨. യോഹന്നാൻ പിന്നെയും

സാക്ഷിപ്പെടുത്തിപ്പറഞ്ഞു: ആത്മാവു പ്രാവുപോലെ സ്വൎഗ്ഗത്തിൽ നിന്നു ഇറങ്ങുന്നതും അവൻെറമേൽ വസിക്കുന്നതും ഞാൻ കണ്ടു. [മത്താ. അ. ൩. വ. ൧൬: മൎക്കോ. അ. ൧. വ. ൧൦: ലൂ. അ. ൩. വ. ൨൨.]

൩൩. ഞാനോ അവനെ അറിഞ്ഞിരുന്നില്ല. എങ്കിലും വെള്ളംകൊണ്ടു സ്നാനപ്പെടുത്തുവാൻ എന്നെ അയച്ചവൻ എന്നോട്: ആത്മാവു ഇറങ്ങി ആരുടെമേൽ വസിക്കുന്നതായി നീ കാണുമൊ ഇവനാകുന്നു പരിശുദ്ധാത്മാവുകൊണ്ടു സ്നാനപ്പെടുത്തുന്നവൻ എന്നു പറഞ്ഞു.

൩൪. (ഇങ്ങനെ) ഞാൻ കാണുകയും, ഇവൻ ദൈവത്തിൻെറ പുത്രനാകുന്നു എന്നു സാക്ഷിപ്പെടുത്തുകയും ചെയ്തിരിക്കുന്നു.

൩൫. പിന്നെ വേറൊരു ദിവസം യോഹന്നാൻ തൻെറ ശിഷ്യന്മാരിൽ രണ്ടുപേരുമായി നിന്നിരുന്നു.

൩൬. അപ്പോൾ അവൻ ഈശോ നടന്നു പോകുന്നതു നോക്കി: ഇതാ! ദൈവത്തിൻെറ കുഞ്ഞാട് എന്നു പറഞ്ഞു.

൩൭. അവൻ പറഞ്ഞപ്പോൾ അവൻെറ ആ രണ്ടു ശിഷ്യന്മാരും കേട്ടു. അവർ ഈശോയുടെ പിന്നാലെ പോയി.

൩൮. അപ്പോൾ ഈശോ തിരിഞ്ഞു അവർ തൻെറ പിന്നാലെ വരുന്നതുകണ്ടു അവരോടു: നിങ്ങൾ എന്ത് അന്വേഷിക്കുന്നു? എന്നു ചോദിച്ചു. അവർ അവനോടു: ഞങ്ങളുടെ റബ്ബീ, നീ എവിടെ പാൎക്കുന്നു? എന്നു ചോദിച്ചു.

൩൯. അവൻ അവരോടു: വരുവിൻ, അപ്പോൾ നിങ്ങൾക്കുകാണാം എന്നു അരുളിച്ചെയ്യുന്നു. അവരോ വന്നു അവൻ വസിക്കുന്ന ഇടം കാണുകയും ആ ദിവസം അവനോടുകൂടി താമസിക്കയുംചെയ്തു. അപ്പോൾ ഉദ്ദേശം പത്താംമണിനേരമായിരുന്നു.

൪൦. യോഹന്നാനിൽ നിന്നു കേട്ടിട്ടു ഈശോയുടെ പിന്നാലെ പോയവരിൽ ഒരുത്തനോ ശെമ്ഓൻെറ സഹോദരനായ അന്ത്രേയോസ് ആയിരുന്നു.

൪൧. ഇവൻ തൻെറ സഹോദരനായ ശെമ്ഓനെ ആദ്യം കണ്ടു അവനോടു: ഞങ്ങൾ മ്ശിഹായെ കണ്ടു എന്നു പറഞ്ഞു,

൪൨. അവനെ ഈശോയുടെ അടുക്കൽ കൊണ്ടുവന്നു. ഈശോയോ അവനെ സൂക്ഷിച്ചുനോക്കി: നീ യോനായുടെ പുത്രനായ ശെമ്ഓൻ ആകുന്നു; നീ കേപ്പാ എന്നു വിളിക്കപ്പെടും എന്നു അരുളിച്ചെയ്തു.

൪൩. പിന്നെ വേറൊരു ദിവസം ഗ്ലീലായിലേക്കു പുറപ്പെടുവാൻ ഈശോ തിരുവുള്ളമായി. അപ്പോൾ അവൻ പീലിപ്പോസിനെകണ്ടു അവനോടു: എൻെറ പിന്നാലെ വരിക എന്നു അരുളിച്ചെയ്തു.

൪൪. ഈ പീലിപ്പോസാകട്ടെ ബേസ്സയ്ദായിൽ നിന്ന്— അന്ത്രേയോസിൻേറയും ശെമ്ഓൻേറയും നഗരത്തിൽനിന്ന്— ഉള്ളവനായിരുന്നു.

൪൫. പീലിപ്പോസ് നസ്നിയേലിനെകണ്ടു അവനോടു: നിയമത്തിൽ മൂശെയും, പ്രവാചകന്മാരിലും ആരെക്കുറിച്ചു എഴുതിയിരിക്കുന്നുവൊ അവൻ യൌസേപ്പിൻെറ പുത്രനായ നസ്രസിൽ നിന്നുള്ള ഈശോയാകുന്നു എന്നു ഞങ്ങൾ കണ്ടെത്തിയിരിക്കുന്നു എന്നു പറഞ്ഞു. [സ്റ്റാ. അ. ൪൯. വ. ൧൦: ആവൎത്ത. അ. ൧൮. വ. ൧൮.– ഏശ. അ. ൪൦. വ. ൧൦; അ. ൪൫. വ. ൮: ഏറ. അ. ൨൩.]

വ. ൫: ഹസ്സി. അ. ൩൪. വ. ൨൩; അ. ൩൭. വ. ൨൪: ദാനി. അ. ൯. വ. ൨൪, ൨൫.]

൪൬. നസ്നിയേൽ അവനോടു: നസ്രസിൽനിന്നു നന്മയായിട്ടുള്ള എന്തെങ്കിലും ഉണ്ടാകുവാൻ കഴിയുമൊ? എന്നു ചോദിക്കുന്നു. പീലിപ്പോസു അവനോടു: വരിക, അപ്പോൾ നിനക്കു കാണാം എന്നു പറയുന്നു.

൪൭. നസ്നിയേൽ തന്റെ അടുക്കലേക്കുവരുന്നതു ഈശോ കണ്ടു: ഇതാ! കപടമില്ലാത്ത സാക്ഷാൽ ഇസ്രായേൽപുത്രൻ എന്നു അവനെപ്പററി അരുളിച്ചെയ്തു.

൪൮. നസ്നിയേൽ അവനോടു: നീ എന്നെ എവിടെവെച്ചു അറിയുന്നു എന്നു ചോദിക്കുന്നു. ഈശോ അവനോടു: പീലിപ്പോസു നിന്നെ വിളിക്കും മുമ്പു നീ അത്തിവൃക്ഷത്തിന്റെ കീഴിൽ ഇരിക്കയിൽ നിന്നെ ഞാൻ കണ്ടു എന്നു അരുളിച്ചെയ്യുന്നു.

൪൯. നസ്നിയേൽ ഉത്തരമായി അവനോടു: റബ്ബീ, നീ ഇസ്രായേലിന്റെ രാജാവാകുന്നു എന്നു പറഞ്ഞു.

൫൦. ഈശോ അവനോടു: അത്തിവൃക്ഷത്തിന്റെ കീഴിൽ നിന്നെക്കണ്ടു എന്നു ഞാൻ നിന്നോടു പറഞ്ഞതുകൊണ്ടു നീ വിശ്വസിക്കുന്നുവല്ലൊ. ഇവയെക്കാൾ വലിയവ നീ കാണും എന്നു അരുളിച്ചെയ്യുന്നു.

൫൧. ഈശോ അവനോടു (വീണ്ടും) അരുളിച്ചെയ്യുന്നു: ഞാൻ സത്യം സത്യമായിട്ടു നിങ്ങളോടുപറയുന്നു: സ്വർഗ്ഗം തുറന്നിരിക്കുന്നതും ദൈവദൂതന്മാർ മനുഷ്യപുത്രന്റെ അടുക്കലേക്കു കയറുകയും ഇറങ്ങുകയും ചെയ്യുന്നതും ഇനിമേൽ നിങ്ങൾ കാണും.

## വ്യാഖ്യാനം.

൧. “ആദിയിൽ”: ‘പിതാവിൽ’ എന്നു ചിലർ അർത്ഥംപറയുന്നുണ്ടു. സാമാന്യമായി ഇതിനു പറയുന്ന അർത്ഥമാകട്ടെ ‘മററുസമസ്തവസ്തുക്കൾക്കും ആരംഭമുണ്ടായിത്തുടങ്ങിയതിനുമുമ്പു, സകല സൃഷ്ടികൾക്കുംമുമ്പു, എന്നുവെച്ചാൽ നിത്യം മുതൽ’ എന്നാണു. — “വചനം”: സുതനായ സർവ്വേശ്വരൻ, ത്രിത്വത്തിലെ രണ്ടാമത്തെ ആൾ. — “ദൈവത്തോടുകൂടി”: പിതാവായ ദൈവത്തോടുകൂടി.

൩. “കൈയാൽ”: സൂ. അ. ൧൧. വ. ൫. വ്യാ. നോക്കുക.

൧൪. “മാംസമായി”: മനുഷ്യനായി. ഇതു ഒരു എബ്രായകഥനാരീതിയാണു.

൧൬. “കൃപയെക്കുറിച്ചുകൃപ”: മ്ശീഹായിക്കു ദൈവത്തിൻപക്കലുള്ളതും, നാം ദൈവത്തിങ്കൽ കൃപക്കു പാത്രമാകേണ്ടതിനായി നമുക്കുവേണ്ടി സമ്പാദിച്ചിട്ടുള്ളതുമായ കൃപനിമിത്തം നാം കൃപ പ്രാപിച്ചിരിക്കുന്നു എന്നർത്ഥം. — കൃപമേൽകൃപ, എന്നുവെച്ചാൽ, ധാരാളമായ കൃപ എന്നും ഗ്രീക്കുപദങ്ങൾക്കു അർത്ഥമാകാമെന്നു ചിലർ പറയുന്നു. — സകലകൃപയും എന്നു അർത്ഥം ഗ്രഹിക്കുന്നവരുമുണ്ടു.

൨൪. “ഫ്രീശർ”: മത്താ. അ. ൩. വ. ൭. വ്യാ. നോക്കുക.

൩൭. “അവൻ പറഞ്ഞപ്പോൾ . . . . . അവർ ഈശോയുടെ പിന്നാലെ പോയി”: അവരിൽ ഒരാൾ അന്ത്രയോസായിരുന്നു. (വ. ൪൦.) ആ ശിഷ്യന്മാരിരുവരും അന്നു ഈശോയോടുകൂടി പാർത്തശേഷം (വ. ൩൯.) തങ്ങളുടെ പതിവുള്ള ജോലിക്കായി മടങ്ങിപ്പോന്നു. പിന്നെ കുറെമാസങ്ങൾ കഴിഞ്ഞപ്പോൾ ഈശോ അന്ത്രയോസിനേയും ശെമ്ഓനേയും വിളിച്ചു. ഈ വിളിയെപ്പററിയാണു മത്താ. അ.

൪൭. വ. ൧൪–൨൦, മർക്കോ. അ. ൧. വ. ൧൬–൧൪, ലൂ. അ. ൫. വ. ൨, ൧൧.ൽ പ്രസ്താവിച്ചിരിക്കുന്നതു്.

൪൨. "കേപ്പാ": മത്താ. അ. ൧൬. വ. ൧൪. വ്യാ. നോക്കുക.

൪൯. "നീ ഇസ്രായേലിന്റെ രാജാവാകുന്നു": അന്തിയോക്കിയാസുറിയാനി ഉൾപ്പെടെയുള്ള മററു പ്രതികളിലെല്ലാം 'നീ ദൈവത്തിന്റെ പുത്രനാകുന്നു, നീ ഇസ്രായേലിന്റെ രാജാവാകുന്നു' എന്നാണു കാണുന്നതു്.

## അദ്ധ്യായം ൨.

മ്ശീഹാ വെള്ളം വീഞ്ഞാക്കിപ്പകർത്തുന്നതും കച്ചവടക്കാരെ ദേവാലയത്തിൽ നിന്നു പുറത്താക്കുന്നതും.

പിന്നെ മൂന്നാംദിവസം ഗ്ലീലായിലെ ഒരു പട്ടണമായ കത്ത്നേയിൽ ഒരു കല്യാണവിരുന്നു നടന്നു. ഈശോയുടെ അമ്മയും അവിടെ ഉണ്ടായിരുന്നു.

൨. ഈശോയും അവന്റെ ശിഷ്യന്മാരുംകൂടി ആ വിരുന്നിനു വിളിക്കപ്പെട്ടിരുന്നു.

൩. അപ്പോൾ വീഞ്ഞു പോരാതെയായി. ആകയാൽ ഈശോയുടെ അമ്മ അവനോട്ട്: അവക്കു വീഞ്ഞില്ല എന്നു പറയുന്നു.

൪. ഈശോ അവളോട്ടു: സ്ത്രീ, എനിക്കും നിനക്കും എന്തു്? എന്റെ നാഴിക ഇതുവരെ വന്നിട്ടില്ല എന്നു അരുളിച്ചെയ്യുന്നു.

൫. അവന്റെ അമ്മ ശുശ്രൂഷകന്മാരോട്ട്: അവൻ നിങ്ങളോട്ടു പറയുന്നതു നിങ്ങൾ ചെയ്യുവിൻ എന്നു പറയുന്നു.

൬. എന്നാൽ ഈരണ്ടോ (മുമ്) മൂന്നോ കുടം കൊള്ളുന്നവയായി യൂദന്മാരുടെ ശുദ്ധീകരണത്തിനു വെക്കപ്പെട്ടിരുന്ന ആറു കൽഭരണികൾ അവിടെയുണ്ടായിരുന്നു.

൭. ഈശോ അവരോട്ട്: ആ ഭരണികളിൽ വെള്ളം നിറയ്ക്കുവിൻ എന്നു അരുളിച്ചെയ്യുന്നു. അവർ അവ വക്കോളം നിറച്ചു.

൮. ഈശോ അവരോട്ട്: ഇപ്പോൾ നിങ്ങൾ കോരി പന്തിത്തലവന്റെ അടുക്കൽ കൊണ്ടുചെല്ലുവിൻ എന്നു അരുളിച്ചെയ്യുന്നു. അവർ കൊണ്ടുചെന്നു.

൯. എന്നാൽ ആ പന്തിത്തലവൻ വീഞ്ഞായിതീൎന്ന ആ വെള്ളം രസിച്ചു നോക്കുകയും, അതു എവിടെ നിന്നായിരുന്നു എന്നു അറിയാതിരിക്കയും ചെയ്കയാൽ—എന്നാൽ ആ വെള്ളം കോരിയ ശുശ്രൂഷകന്മാർ അറിഞ്ഞിരുന്നു— പന്തിത്തലവൻ മണവാളനെ വിളിച്ച്,

൧൦. അവനോട്ട്: എല്ലാ മനുഷ്യരും ആദ്യം നല്ല വീഞ്ഞും, ലഹരി പിടിച്ചു കഴിയുമ്പോൾ താഴ്ന്ന തരത്തിലുള്ളതും കൊണ്ടുവരുന്നു. എന്നാൽ നീ നല്ലവീഞ്ഞു ഇപ്പോൾ വരെ സൂക്ഷിച്ചു വെച്ചുവല്ലോ എന്നു പറഞ്ഞു.

൧൧. ഈശോ ഗ്ലീലായിലെ കത്ത്നേയിൽവെച്ചു ചെയ്തു തന്റെ മഹത്വം അറിയിച്ച ഇതു ഒന്നാമത്തെ അടയാളമാകുന്നു. അവന്റെ ശിഷ്യന്മാർ അവനിൽ വിശ്വസിക്കയും ചെയ്തു.

൧൨. ഇതിന്റെ ശേഷം അവനും, അവന്റെ അമ്മയും, അവന്റെ സഹോദരന്മാരും, അവന്റെ ശിഷ്യന്മാരും ക്പർനാഹോമിലേക്കു പോ

യി അവിടെ കുറേദിവസങ്ങൾ പാത്തു.

൧൩. അപ്പോൾ യൂദന്മാരുടെ പെസ്ഹാ അടുത്തിരുന്നു. അതുകൊണ്ടു ഈശോ ഓറെശ്ലേമിലേക്കു പോയി.

൧൪. ദേവാലയത്തിൽ കാളകളും ആടുകളും പ്രാവുകളും വില്ക്കുന്നവരെയും (അവിടെ) ഇരിക്കുന്ന നാണയമാററക്കാരെയും കണ്ടിട്ട്, [മത്താ. അ. ൨൧. വ. ൧൨: മർക്കോ. അ. ൧൧. വ. ൧൫: ലൂ. അ. ൧൯. വ. ൪൫.]

൧൫. അവൻ കയറുകൊണ്ടു ഒരു ചമ്മട്ടിയുണ്ടാക്കി ദേവാലയത്തിൽ നിന്നു അവരെയെല്ലാവരെയും, ആടുകളെയും, കാളകളെയും, നാണയമാററക്കാരെയും പുറത്താക്കുകയും, അവരുടെ നാണയം തൂകിക്കളയുകയും, അവരുടെ മേശകൾ തട്ടിമറിക്കുകയും ചെയ്തു.

൧൬. പ്രാവുകളെ വിററിരുന്നവരോട്ട്: ഇവ ഇവിടെനിന്നു എടുത്തുകൊണ്ടുപോകുവിൻ; എൻെറ പിതാവിൻെറ ഭവനം നിങ്ങൾ കച്ചവടസ്ഥലമാക്കരുത് എന്നു അരുളിച്ചെയ്തു.

൧൭. അപ്പോൾ അവൻെറ ശിഷ്യന്മാർ: നിൻെറ ഭവനത്തെക്കുറിച്ചുള്ള തീക്ഷ്ണത എന്നെ തിന്നുകളഞ്ഞു എന്നു എഴുതപ്പെട്ടിരിക്കുന്നതു ഓത്തു. [സങ്കീ. ൬൮. വ. ൧൦.]

൧൮. എന്നാൽ യൂദന്മാർ ഉത്തരമായി അവനോടു: നീ ഞങ്ങൾക്കു എന്തു അടയാളം കാണിച്ചു തരുന്നു? നീ ഇവ ചെയ്യുന്നുണ്ടല്ലൊ എന്നു പറഞ്ഞു.

൧൯. ഈശോ ഉത്തരമായി അവരോടു: നിങ്ങൾ ഈ ആലയം തകക്കുവിൻ; മൂന്നുദിവസംകൊണ്ടു ഞാൻ അതു സ്ഥാപിക്കും എന്നു അരുളിച്ചെയ്തു. [മത്താ. അ. ൨൬. വ. ൬൧; അ ൨൭. വ. ൪൦: മർക്കോ. അ. ൧൪. വ. ൫൮; അ. ൧൫. വ. ൨൯.]

൨൦. യൂദന്മാർ അവനോട്ട്: ഈ ആലയം നാല്പത്താറു വത്സരംകൊണ്ടു പണിയപ്പെട്ടു. എന്നിരിക്കെ നീ മൂന്നുദിവസംകൊണ്ടു അതു സ്ഥാപിക്കുമൊ? എന്നു ചോദിക്കുന്നു.

൨൧. അവനോ തൻെറ ശരീരം എന്ന ആലയത്തെപ്പററി പറഞ്ഞിരുന്നു.

൨൨. അവൻ മരിച്ചവരുടെ ഇടയിൽ നിന്നു ഉയിർത്തെഴുന്നേററപ്പോൾ അവൻ ഇതു പറഞ്ഞിരുന്നു എന്നു അവൻെറ ശിഷ്യന്മാർ ഓക്കുകയും, തിരുവെഴുത്തുകളും ഈശോ അരുളിച്ചെയ്തവാക്കും വിശ്വസിക്കയും ചെയ്തു. [സങ്കീ. ൧൫. വ. ൧൦; ൭. വ. ൭.]

൨൩. ഈശോ പെസ്ഹാ തിരുനാളിൽ ഓറെശ്ലേമ്മിൽ ആയിരിക്കയിൽ വളരെപ്പേർ അവൻ ചെയ്തിരുന്ന അടയാളങ്ങൾ കണ്ടിട്ടു അവനിൽ വിശ്വസിച്ചു.

൨൪. എങ്കിലും സകലമനുഷ്യരെയും താൻ അറിഞ്ഞിരുന്നതുകൊണ്ടു ഈശോ തന്നെത്തന്നെ അവക്കു വിശ്വസിച്ചേല്പിച്ചിരുന്നില്ല.

൨൫. മനുഷ്യനിൽ ഉള്ളതു എന്താകുന്നു എന്നു അവൻ അറിഞ്ഞിരുന്നതുകൊണ്ടു ഒരു മനുഷ്യനെക്കുറിച്ചും ആരെങ്കിലും അവനോടു സാക്ഷിപ്പെടുത്തുവാൻ ആവശ്യമുണ്ടായിരുന്നമില്ല.

## വ്യാഖ്യാനം.

൪. "സ്ത്രീ, എനിക്കും നിനക്കും എന്തു്?": മ്ശീഹാ അമ്മ എന്നു വിളിക്കാതെ സ്ത്രീ എന്നു വിളിച്ചതു, ദൈവത്തിൻെറ പ്രതിനിധിയെന്ന നിലയിൽ തൻെറ

ദൈവികശക്തികളുടെ പ്രവൎത്തനം മനുഷ്യപ്രേരണമൂലം താൻ ആരംഭിക്കുകയില്ല എന്നു കാണിക്കുവാനായിരുന്നു എന്നു ചിലർ വ്യാഖ്യാനിക്കുന്നു.— മ്ശീഹാ തന്റെ അമ്മയോടു അരുളിച്ചെയ്ത ഈ വാക്കുകൾ കുറെ കഠിനങ്ങളെന്നു കരുതുന്നവരും പലരുണ്ട്. എന്നാൽ വിവൎത്തനങ്ങളെയല്ല മൂലത്തെയാണു നാം ആധാരമാക്കി ആലോചിക്കേണ്ടതു്. (പഞ്ചഗ്രന്ഥി, 'പ്ശീത്താ' നോക്കുക.) പ്രസ്തുതവാക്യാംശത്തിൽ 'സ്ത്രീ' എന്നുള്ള സംബുദ്ധി പരസ്പരബന്ധമോ ബഹുമാനമോ സൂചിപ്പിക്കുന്നില്ല എന്നു വിവൎത്തനങ്ങൾകൊണ്ടു നമുക്കു തോന്നിയേക്കാം. എന്നാൽ മൂലമായ ഗ്രീക്കിൽ പ്രയോഗിച്ചിരിക്കുന്ന ഗുനൈ (Gunai) എന്ന പദം ഒരുവിധത്തിലും അനാദരം കാണിക്കുന്നില്ല. ലിഡെൽ, സ്കോട്ട് (Liddell, Scott) എന്ന പ്രോട്ടസ്റ്റൻറുപണ്ഡിതന്മാർ പ്രസിദ്ധപ്പെടുത്തിയ ഗ്രീക്കുനിഘണ്ടുവിൽ ഗുനൈ (Gunai) ക്കു സ്വാമിനി (Lady) എന്നു അൎത്ഥം പറയുകയും, ആ പദം അനാദരത്തെയല്ല ബഹുമാനത്തെയാണു കാണിക്കുന്നതെന്നു പ്രസ്താവിക്കുകയും ചെയ്തിരിക്കുന്നു. സുപ്രസിദ്ധപണ്ഡിതനായ ഡോക്ടർ വെസ്റ്റ്കോട്ട് (Dr. Westcott) ഗ്രീക്കിൽ പ്രയോഗിച്ചിരിക്കുന്ന 'സ്ത്രീ' എന്ന ഈ പദത്തിനു ശകാരത്തിന്റെയൊ കാഠിന്യത്തിന്റെയൊ സ്പൎശലേശംപോലുമില്ല, ഈ സംബുദ്ധി മൎയ്യാദയോടുകൂടിയ ബഹുമാനത്തിന്റെയും വാത്സല്യത്തിന്റെയുംകൂടെയുമാകുന്നു എന്നാണു പറയുന്നതു്. (Vide Catholic Dictionary, Addis, etc., p. 604.) ഡബ്ളിനിലെ റിച്ചാർഡ് ഹെയ്റ്റ്ലി (Richard Whately) എന്ന പ്രോട്ടസ്റ്റൻറു മെത്രാപ്പോലീത്താ അച്ചടിച്ചു പ്രസിദ്ധീകരിച്ചിട്ടുള്ള ഒരു പ്രസംഗത്തിൽ: "വീഞ്ഞു കുറവായപ്പോൾ അവൾ അവന്റെ അടുക്കൽ അറിയിച്ചു. അവന്റെ ഉത്തരം തീർച്ചയായും, 'സ്ത്രീ' എന്ന പദത്തിന്റെ പ്രയോഗം അനുസരിച്ചു നമ്മുടെ ഇംഗ്ലീഷ്‌വിവൎത്തനങ്ങൾ കല്പിക്കുന്നവിധത്തിൽ കൎക്കശമായിരുന്നില്ല. മൂലത്തിലെ പദം അനാദരം കാണിക്കുന്ന ഒന്നല്ല, രാജ്ഞികളെ ഉദ്ദേശിച്ചുപോലും സാഹിത്യഗുണമുള്ള ഗ്രീക്കുകൃതികളിൽ അതു പ്രയോഗിച്ചിട്ടുള്ളതാണു്" എന്നു കാണുന്നു. (Sermons on various subjects, by Richard Whately, Archbishop of Dublin: Sermons IX., p. 226. Cfr. S. Vaughan "Concerning the Holy Bible, Its Use and Abuse" Ch. V.) സുറിയാനിയിൽ ഉപയോഗിച്ചിരിക്കുന്ന അത്ത്സാ (ܐܢ̈ܬܬܐ) ഗ്രീക്കിലെപ്പോലെ തന്നെ ബഹുമാനസൂചകമായ ഒരു പദമാണ്. ന. കൎത്താവു് സുറിയാനിയിലാണല്ലൊ സംസാരിച്ചതു്. ഗാഗുൽത്താമലയിൽ കുരിശിൽ തൂങ്ങിക്കിടക്കുകയിൽ തന്റെ മാതാവിനെ സമാശ്വസിപ്പിക്കുവാൻ മ്ശീഹാ പ്രയോഗിച്ചപദവും ഇതുതന്നെയാണല്ലൊ. ഏതു പദത്തിനും അതു പ്രയോഗിക്കുന്ന സാഹചൎയ്യങ്ങൾക്കനുസരണമായിട്ടാണു അൎത്ഥം കല്പിക്കേണ്ടതു്. "എനിക്കും നിനക്കും എന്തു്?" എന്നതു് നിന്ദയോ കോപമൊ സൂചിപ്പിക്കുവാൻ വി. ഗ്രന്ഥങ്ങളിൽ പലേടത്തും പ്രയോഗിച്ചിട്ടുണ്ടെന്നുള്ളതു ശരിതന്നെ. അതുകൊണ്ടു ആ അൎത്ഥങ്ങൾ മാത്രമേ ആ പദങ്ങൾക്കു വരു എന്നു അനുമാനിക്കുന്നതു അബദ്ധമായിരിക്കും. സാഹചൎയ്യങ്ങളും സ്വരവ്യത്യാസവും വക്താവിന്റെ ഭാവഭേദങ്ങളും ഒക്കെക്കൂടി ആലോചിച്ചുവേണം ഒരു ഭാഷണത്തിന്റെ അൎത്ഥം നിൎണ്ണയിക്കുവാൻ. 'അവൻ സമൎത്ഥൻതന്നെ' എന്നു പറഞ്ഞാൽ സ്വരഭേദങ്ങളും മററുംകൊണ്ടു ബഹുമാനമൊ നിന്ദയൊ സൂചിപ്പിക്കുന്ന വിപരീതാർത്ഥങ്ങൾ ജനിക്കുമല്ലൊ. 'അവൻ ഒരു ഗവൎമ്മെണ്ടുദ്യോഗസ്ഥനാണു്' എന്നു ആരെങ്കിലും പറയുമ്പോൾ അതു കേൾക്കുന്നയാൾ ആങ്ഹാ! എന്നും, 'ഗവൎമ്മെൻറുദ്യോഗസ്ഥൻ എന്നുവെച്ചാൽ അഞ്ചൽപ്യൂൺ' എന്നു വീണ്ടുംപറയുമ്പോൾ ആങ്ഹാ! എന്നും പറയുന്നു എന്നു വെക്കുക. പദം ഒന്നുതന്നെയെങ്കിലും അൎത്ഥം എത്ര വ്യത്യസ്തം! ഉച്ചാരണാദികളുടെഭേദംകൊണ്ടു ആശ്ചൎയ്യവും അവജ്ഞയും ഒരേ പദംതന്നെ ജനിപ്പിക്കുന്നു. മ്ശീഹായുടെ വാക്കുകൾക്കു അൎത്ഥമെന്തെന്നു തീർച്ചയാക്കുന്നതിലേക്കു

സാഹചര്യസ്വരഭാവഭേദങ്ങളെല്ലാംക്രൂടി നാം ആലോചിക്കേണ്ടതാണ്. അവിടന്നു ഈ പദങ്ങൾ ഉച്ചരിച്ച സമയം നമ്മിൽ ആരും സന്നിഹിതരായിരുന്നില്ല. അവ കേട്ട മറിയമാകട്ടെ അവിടെ നിന്നിരുന്ന പരിചാരകന്മാരോട് "അവൻ നിങ്ങളോടു പറയുന്നതു നിങ്ങൾ ചെയ്യുവിൻ" (വ. ൫.) എന്നാണു പറയുന്നത്. മ്ശിഹാ കോപത്തോടൊ നിന്ദയോടൊ ക്രൂടിയല്ല ഇവ അരുളിച്ചെയ്തതെന്നും അവിടത്തെ സമയം ഇനിയും ആസന്നമായിട്ടില്ലെങ്കിലും തന്റെ ആഗ്രഹം അനുസരിച്ചു പ്രവൎത്തിക്കുമെന്നും മറിയം ഗ്രഹിച്ചു എന്നാണു ഈ വചനങ്ങളിൽനിന്നു സ്പഷ്ടമാകുന്നത്. അവളുടെ ബോധം അബദ്ധമായിരുന്നില്ലെന്നു അനന്തരം നടന്ന അത്ഭുതപ്രവൎത്തനം വിശദമാക്കുകയും ചെയ്യുന്നു. സാധുജനങ്ങളുടെ അത്യാവശ്യാവസരത്തിൽ അവരെ സഹായിക്കണമെന്നു പരസ്നേഹത്തെമാത്രം മുൻനിറുത്തിക്കൊണ്ടുചെയ്ത ഈ അപേക്ഷയെപ്പററി ശകാരിക്കുവാൻ കാരണമില്ലാത്തതുമാണല്ലൊ.

൧൦. "ലഹരിപിടിച്ചു": ബോധശക്തി നഷ്ടമായി എന്നല്ല, മനോല്ലാസം ജനിച്ചു എന്നുമാത്രം ഗ്രഹിക്കണം. ലഹരി എന്ന പദം ഈ അൎത്ഥത്തിൽ വി. ഗ്രന്ഥങ്ങളിൽ പലേടത്തും പ്രയോഗിച്ചിട്ടുള്ളതാണ്.

## അദ്ധ്യായം ൩.

മ്ശിഹാ നിക്കാദേമോസിനോടുചെയ്ത സംഭാഷണം.
യോഹന്നാന്റെ സാക്ഷ്യം.

എന്നാൽ അവിടെ പ്രീശരുടെ ക്രൂട്ടത്തിൽ യൂദന്മാരുടെ പ്രമാണിയായി നിക്കാദേമോസ് എന്നു പേരുള്ള ഒരു മനുഷ്യൻ ഉണ്ടായിരുന്നു.

൨. ഇവൻ രാത്രിയിൽ ഈശോയുടെ അടുക്കൽ വന്ന് അവനോട്: റബ്ബി, നീ ദൈവത്താൽ ഉപദേഷ്ടാവായി അയയ്ക്കപ്പെട്ടിരിക്കുന്നു എന്നു ഞങ്ങൾ അറിയുന്നു. ദൈവം തന്നോടുക്രൂടിയുള്ളവനല്ലാതെ നീ ചെയ്യുന്ന ഈ അടയാളങ്ങൾ ചെയ്യുവാൻ ഒരു മനുഷ്യനും കഴികയില്ലല്ലൊ എന്നു പറഞ്ഞു.

൩. ഈശോ ഉത്തരമായി അവനോട്: സത്യം സത്യമായി ഞാൻ നിന്നോടു പറയുന്നു: ഒരു മനുഷ്യൻ വീണ്ടും ജനിക്കുന്നില്ല എങ്കിൽ ദൈവരാജ്യം കാണുവാൻ അവനു കഴികയില്ല എന്നു അരുളിച്ചെയ്തു.

൪. നിക്കാദേമോസ് അവനോട്: വൃദ്ധനായ ഒരു മനുഷ്യനു ജനിയ്ക്കുവാൻ കഴിയുന്നതെങ്ങനെ? തന്റെ അമ്മയുടെ ഉദരത്തിൽ വീണ്ടു രണ്ടാമതും പ്രവേശിച്ചു ജനിക്കുവാൻ അവനു കഴിയുമൊ? എന്നു ചോദിച്ചു.

൫. ഈശോ ഉത്തരമായി അവനോടു അരുളിച്ചെയ്തു: സത്യം സത്യമായി ഞാൻ നിന്നോടു പറയുന്നു: ഒരു മനുഷ്യൻ വെള്ളത്താലും ആത്മാവിനാലുംജനിക്കുന്നില്ല എങ്കിൽ ദൈവരാജ്യത്തിൽ പ്രവേശിക്കുവാൻ അവനു കഴികയില്ല.

൬. ജഡത്താൽ ജനിച്ചതു ജഡമാകുന്നു. ആത്മാവിനാൽ ജനിച്ചതു ആത്മാവുമാകുന്നു.

൭. നിങ്ങൾ വീണ്ടും ജനിക്കണം എന്നു ഞാൻ നിന്നോടു പറഞ്ഞതുകൊണ്ടു നീ ആശ്ചൎയ്യപ്പെടേണ്ടാ.

൮. കാററ് അതിനു ഇഷ്ടമുള്ള ഇടത്ത് ഊതുന്നു, അതിന്റെ സ്വരം നീ കേൾക്കുകയുംചെയ്യുന്നു. എന്നാൽ അതു എവിടെ നിന്നു വരുന്നു എന്നും എവിടേക്കു പോകുന്നു എന്നും നീ അറിയുന്നില്ല. ഇപ്രകാരമാകുന്നു ആത്മാവിനാൽ ജനിച്ച ഏവനും. [സങ്കീ ൧൩൮. വ. ൭.]

൯. നിക്കോദേമോസ് ഉത്തരമായി അവനോട്: ഇവ സംഭവിക്കുവാൻ കഴിയുന്നതു എങ്ങനെ? എന്നു ചോദിച്ചു.

൧൦. ഈശോ ഉത്തരമായി അവനോടു അരുളിച്ചെയ്തു: നീ ഇസ്രായേലിന്റെ ഉപദേഷ്ടാവാണല്ലോ. എന്നിട്ടും നീ ഇവ അറിയുന്നില്ലയൊ?

൧൧. സത്യം സത്യമായി ഞാൻനിന്നോടു പറയുന്നു: ഞങ്ങൾ അറിയുന്നതു പറയുകയും ഞങ്ങൾ കണ്ടതു സാക്ഷിപ്പെടുത്തുകയും ചെയ്യുന്നു. എങ്കിലും ഞങ്ങളുടെ സാക്ഷ്യം നിങ്ങൾ സ്വീകരിക്കുന്നില്ല.

൧൨. ഭൂമിയിലുള്ളതു നിങ്ങളോടു ഞാൻ പറഞ്ഞിട്ടു നിങ്ങൾ വിശ്വസിക്കുന്നില്ലെങ്കിൽ സ്വർഗ്ഗത്തിലുള്ളതു നിങ്ങളോടു ഞാൻ പറഞ്ഞാൽ നിങ്ങൾ എന്നെ എങ്ങനെ വിശ്വസിക്കും?

൧൩. സ്വർഗ്ഗത്തിൽനിന്നു ഇറങ്ങിവന്നവൻ— സ്വർഗ്ഗത്തിൽ ഇരിക്കുന്ന ആ മനുഷ്യപുത്രൻ— അല്ലാതെ ഒരു മനുഷ്യനും സ്വർഗ്ഗത്തിലേക്കു കയറിട്ടില്ല.

൧൪. മൂശെ മരുഭൂമിയിൽ വെച്ചു സർപ്പത്തെ ഉയർത്തിയതു എങ്ങനെയൊ അങ്ങനെതന്നെ മനുഷ്യപുത്രനും ഉയർത്തപ്പെടുവാനിരിക്കുന്നു. [സം. അ. ൨൧. വ. ൯.]

൧൫. അവനിൽ വിശ്വസിക്കുന്ന ഒരു മനുഷ്യനും നശിച്ചുപോകാതെ, അവനു നിത്യജീവൻ ഉണ്ടാകേണ്ടതിനുതന്നെ.

൧൬. എന്തുകൊണ്ടെന്നാൽ തന്റെ ഏകപുത്രനിൽ വിശ്വസിക്കുന്ന ഒരുത്തനും നശിച്ചുപോകാതെ അവനു നിത്യജീവൻ ഉണ്ടാകേണ്ടതിനു അവനെ നൽകുവാൻ തക്കവണ്ണം ദൈവം ലോകത്തെ അത്രമാത്രം സ്നേഹിച്ചു. [൧. യോഹ. അ. ൪. വ. ൯.]

൧൭. ദൈവം തന്റെ പുത്രനെ ലോകത്തിലേക്കു അയച്ചിരിക്കുന്നതു അവൻമൂലം ലോകം രക്ഷപ്രാപിക്കേണ്ടതിനല്ലാതെ ലോകത്തെ ശിക്ഷാവിധി ചെയ്യുവാനല്ലല്ലൊ.

൧൮. അവനിൽ വിശ്വസിക്കുന്നവൻ ശിക്ഷക്കു വിധിക്കപ്പെടുന്നില്ല, വിശ്വസിക്കാത്തവനൊ, ദൈവത്തിന്റെ ഏകപുത്രന്റെ നാമത്തിൽ വിശ്വസിക്കായ്കയാൽ, പണ്ടേതന്നെ ശിക്ഷക്കു വിധിക്കപ്പെട്ടിരിക്കുന്നു.

൧൯. ശിക്ഷാവിധിയോ, വെളിച്ചം ലോകത്തിൽവന്നു, എങ്കിലും തങ്ങളുടെ പ്രവൃത്തികൾ ചീത്തയായിരുന്നതുകൊണ്ടു മനുഷ്യർ വെളിച്ചത്തെക്കാൾ അധികമായി ഇരുളിനെ സ്നേഹിച്ചു എന്നു ഇതാകുന്നു. [യോഹ. അ. ൧. വ. ൯.]

൨൦. എന്തുകൊണ്ടെന്നാൽ ദ്വേഷിക്കത്തക്കവ പ്രവർത്തിക്കുന്ന ഏവനും വെളിച്ചത്തെ ദ്വേഷിക്കുന്നു. തന്റെ പ്രവൃത്തികൾ ആക്ഷേപിക്കപ്പെടാതിരിക്കേണ്ടതിനായി വെളിച്ചത്തിന്റെ അടുക്കലേക്കു അവൻ വരുന്നുമില്ല.

൨൧. സത്യം പ്രവർത്തിക്കുന്നവനൊ ദൈവത്തിൽ ചെയ്യപ്പെട്ട തന്റെ പ്രവൃത്തികൾ അറിയപ്പെടേണ്ടതിനായി വെളിച്ചത്തിന്റെ അടുക്കലേക്കു വരുന്നു.

൨൨. ഇവയുടെ ശേഷം ഈശോ തന്റെ ശിഷ്യന്മാരുമായി യൂദാദേശത്തുവന്നു, അവരോടുകൂടി അവിടെ സഞ്ചരിച്ചു സ്നാനപ്പെടുത്തിയിരുന്നു. [യോഹ. അ. ൪. വ. ൨.]

൨൩. യോഹന്നാനും, ശാലീമിനു അടുത്തുള്ള ഏൻയോനിൽ വെള്ളം ധാരാളമുണ്ടായിരുന്നതിനാൽ അ

വിടെ സ്നാനപ്പെടുത്തികൊണ്ടിരുന്നു. (ജനങ്ങൾ) വന്നു സ്നാനപ്പെടുകയും ചെയ്തിരുന്നു.

൨൪. എന്തുകൊണ്ടെന്നാൽ യോഹന്നാൻ അതുവരെ തടവിൽ ആക്കപ്പെട്ടിരുന്നില്ല.

൨൫. യോഹന്നാന്റെ ശിഷ്യന്മാരിൽ ഒരുത്തനും ഒരു യൂദനുമായി ശുദ്ധീകരണത്തെപ്പററി ഒരു വാദമുണ്ടായിരുന്നു.

൨൬. അവർ യോഹന്നാന്റെ അടുക്കൽവന്നു അവനോടു: ഞങ്ങളുടെ റബ്ബി, യോർദ്നാന്റെ അക്കരെ നിന്നോടുകൂടിയുണ്ടായിരുന്നവൻ—നീ ആരെപ്പററി സാക്ഷ്യം വഹിച്ചുവോ അവൻതന്നെ—ഇതാ! അവനും സ്നാനപ്പെടുത്തുന്നു; വളരെപ്പേർ അവന്റെ അടുക്കൽ വരികയും ചെയ്യുന്നു എന്നു പറഞ്ഞു. [യോഹ. അ. ൧. വ. ൧൯.]

൨൭. യോഹന്നാൻ ഉത്തരമായി അവരോടു പറഞ്ഞു: സ്വർഗ്ഗത്തിൽനിന്നു മനുഷ്യനു കൊടുക്കപ്പെട്ടാൽ അല്ലാതെ താനേ ഒന്നും പ്രാപിക്കുവാൻ അവനു കഴികയില്ല.

൨൮. ഞാൻ മ്ശിഹാ അല്ല, പിന്നെയൊ അവനു മുമ്പേ അയയ്ക്കപ്പെട്ടിരിക്കുന്നവനാകുന്നു എന്നു ഞാൻ പറഞ്ഞു എന്നതിനു നിങ്ങൾതന്നെ എനിക്കു സാക്ഷ്യം വഹിക്കുന്നു. [യോഹ. അ. ൧. വ. ൨൦.]

൨൯. മണവാട്ടിയുള്ളവൻ മണവാളനാകുന്നു. (അടുത്തു) നിന്നുകൊണ്ടു അവന്റെ സ്വരം കേൾക്കുന്ന മണവാളസ്നേഹിതനോ മണവാളന്റെ സ്വരംനിമിത്തം വളരെ സന്തോഷിക്കുന്നു. ആകയാൽ എന്റെ ഈ സന്തോഷം ഇതാ! പൂർത്തിയായിരിക്കുന്നു.

൩൦. അവൻ വളരുകയും ഞാൻ കുറയുകയും വേണം.

൩൧. എന്തുകൊണ്ടെന്നാൽ മേലിൽനിന്നു വന്നവൻ എല്ലാവർക്കും മേലാകുന്നു. ഭൂമിയിൽ നിന്നുള്ളവൻ ഭൂമിയിൽ നിന്നാകുന്നു; ഭൂമിയിൽനിന്നു (എന്നപോലെ) സംസാരിക്കുകയും ചെയ്യുന്നു. സ്വർഗ്ഗത്തിൽനിന്നു വന്നവൻ എല്ലാവർക്കും മേലാകുന്നു.

൩൨. അവൻ കാണുകയും കേൾക്കുകയും ചെയ്തതു സാക്ഷിപ്പെടുത്തുന്നു. എങ്കിലും അവന്റെ സാക്ഷ്യം ഒരു മനുഷ്യനും സ്വീകരിക്കുന്നില്ല.

൩൩. അവന്റെ സാക്ഷ്യം സ്വീകരിച്ചവനോ ദൈവം സത്യവാനാകുന്നു എന്നതിനു മുദ്രവെച്ചു. [റോമ. അ. ൩. വ. ൪.]

൩൪. എന്തുകൊണ്ടെന്നാൽ ദൈവം അയച്ചവൻ ദൈവത്തിന്റെ വാക്കുകൾ പറയുന്നു. ദൈവം ആത്മാവിനെ അളവു കൂടാതെയാണല്ലൊ കൊടുത്തിട്ടുള്ളതു്.

൩൫. പിതാവു പുത്രനെ സ്നേഹിക്കുന്നു. സകലവും അവന്റെ കൈകളിൽ കൊടുക്കുകയും ചെയ്തിരിക്കുന്നു.

൩൬. പുത്രനിൽ വിശ്വസിക്കുന്നവൻ ആരോ അവനു നിത്യജീവനുണ്ടു. പുത്രനെ അനുസരിക്കാത്തവനോ ജീവനെ കാണുകയില്ല. മറിച്ച്, ദൈവത്തിന്റെ കോപം അവന്റെമേൽ വസിക്കും. [൧. യോഹ. അ. ൫. വ. ൧൦.]

## വ്യാഖ്യാനം.

൫. "ആത്മാവിനാലും": പരിശുദ്ധാത്മാവിനാലും എന്നു വിശദമാണല്ലൊ.— ല., കൃശായപ്രതികളിൽ ഇങ്ങനെ വ്യക്തമായി കാണുന്നുമുണ്ടു്.

൧൧. "ഞങ്ങൾ": പിതാവും പുത്രനും എന്നു ചിലരും, അക്കാലത്തു ഗ്രീക്കഭാഷയിൽ ഏകവചനവും ബഹുവചനവും വ്യത്യാസമില്ലാതെ പ്രയോഗിച്ചിരുന്നതുകൊണ്ടു 'ഞങ്ങൾ' എന്നു ബ. വ. പ്രയോഗിച്ചിരിക്കുന്നു എന്നു വേറെ ചിലരും, സ്ഥാനമഹത്വം നിമിത്തം ഇങ്ങനെ (plural of majesty) പ്രയോഗിച്ചിരിക്കുന്നു എന്നു ഇനിയും ചിലരും പറയുന്നു.

൧൮. "വിശ്വസിക്കുന്നവൻ": ദൈവസ്നേഹം മൂലം പ്രവൎത്തിക്കുന്ന വിശ്വാസമുള്ളവൻ.

൧൯. "ശിക്ഷാവിധിയോ": ശിക്ഷാവിധിക്കുള്ള കാരണമോ എന്നൎത്ഥം.

൨൧. "സത്യം": ദൈവപ്രമാണം എന്നു ധരിക്കേണ്ടതാണ്.

൨൨. "യൂദാദേശത്തുവന്നു": ഇവിടെ യൂദാദേശം എന്നു അതിന്റെ തലസ്ഥാനപട്ടണമായ ഓറെശ്ലേമിൽനിന്നു വ്യത്യാസപ്പെടുത്തിപ്പറയുന്നതേയുള്ളു. മൎക്കോ. അ. ൩. വ. ൭, ൮ നോക്കുക.

൩൧. "ഭൂമിയിൽനിന്നാകുന്നു": ഭൌമികൻ, അബലനായ മനുഷ്യൻ, ആകുന്നു.— "ഭൂമിയിൽനിന്നു (എന്നപോലെ) സംസാരിക്കുക": ഭൌമികങ്ങളെ അതിലംഘിച്ച ഉന്നതകാൎയ്യങ്ങൾ പറയുവാൻ അശക്തനാകുക.

## അദ്ധ്യായം ൪.

മ്ശിഹാ ശമ്റായസ്ത്രീയോടു സംഭാഷണം ചെയ്യുന്നതും രാജാവിന്റെ ഭൃത്യന്റെ മകനെ സുഖപ്പെടുത്തുന്നതും.

എന്നാൽ താൻ വളരെപ്പേരെ ശിഷ്യന്മാരാക്കിയെന്നും, യോഹന്നാനെക്കാൾ കൂടുതലായി സ്നാനപ്പെടുത്തിയെന്നും ഫ്രീശർകേട്ടു എന്നു ഈശോ അറിഞ്ഞു. [യോഹ. അ. ൩. വ. ൨൨.]

൨. തന്റെ ശിഷ്യന്മാരല്ലാതെ ഈശോതന്നെ സ്നാനപ്പെടുത്തിയിരുന്നില്ലതാനും.

൩. പിന്നെ അവൻ യൂദാവിട്ടു വീണ്ടും ഗ്ലീലായിലേക്കുപോയി.

൪. എന്നാൽ അവൻ ശമ്രായക്കാരുടെ സ്ഥലത്തുകൂടെ കടന്നു വരേണ്ടിയിരുന്നു.

൫. ഇങ്ങനെ അവൻ, ശാക്കാർ എന്നു വിളിക്കപ്പെടുന്ന ശമ്രായക്കാരുടെ പട്ടണത്തിൽ, യാക്കോബ് തന്റെ മകനായ യൌസേപ്പിനു കൊടുത്തിരുന്ന പറമ്പിനരികെ എത്തി. (സൃ. അ. ൩൩. വ. ൧൯; അ. ൪൮. വ. ൨൨: ബർനോ. അ. ൨൪. വ. ൩൨.]

൬. അവിടെ യാക്കോബിന്റെനീറുറവയുണ്ടായിരുന്നു. ഈശോയാകട്ടെ വഴിയാത്രയുടെ അദ്ധ്വാനംകൊണ്ടു ക്ഷീണിച്ച് ഉറവയ്ക്കരികെ ഇരുന്നിരുന്നു. ആറാംമണിനേരവുമായിരുന്നു.

൭. അപ്പോൾ ശമ്രേനിൽ നിന്നു ഒരു സ്ത്രീ വെള്ളംകോരുവാൻവന്നു. ഈശോ അവളോട്: എനിക്കു കുടിക്കുവാൻ (കുറെ) വെള്ളം തരിക എന്നു അരുളിച്ചെയ്തു.

൮. അവന്റെ ശിഷ്യന്മാരാകട്ടെ തങ്ങൾക്കു ഭക്ഷണസാധനം വാങ്ങുവാനായി പട്ടണത്തിൽ പ്രവേശിച്ചിരുന്നു.

൯. ശമ്രായക്കാരിയായ ആ സ്ത്രീ അവനോടു: നീ യൂദനായിരിക്കെ ശമ്റായസ്ത്രീയായ എന്നോടു കുടിക്കുവാൻ ചോദിക്കുന്നതു എങ്ങനെ? യൂദന്മാൎക്ക് ശമ്രായക്കാരുമായി കൂട്ടുകെട്ട് ഇല്ലല്ലൊ എന്നു പറയുന്നു.

൧൦. ഈശോ ഉത്തരമായി അവളോട്: നീ ദൈവത്തിൻെറ ദാനവും, എനിക്ക കുടിക്കുവാൻ തരിക എന്ന നിന്നോട് പറഞ്ഞ ഇവൻ ആരാകുന്നു എന്നും അറിഞ്ഞിരുന്നെങ്കിൽ നീ അവനോട ചോദിക്കുകയും അവൻ ജീവനുള്ളവെള്ളം നിനക്ക തരികയും ചെയ്യുമായിരുന്നു എന്ന അരുളിച്ചെയ്തു.

൧൧. ആ സ്ത്രീ അവനോട ചോദിക്കുന്നു: എൻെറ കൎത്താവേ, നിനക്ക പാളയില്ല, കിണറോ ആഴമുള്ളത്, ജീവനുള്ളവെള്ളം നിനക്ക എവിടെ നിന്നു (കിട്ടും)?

൧൨. ഈ കിണർ ഞങ്ങൾക്ക തരികയും, താൻതന്നെയും, തൻെറ മക്കളും, തൻെറ ആടുകളും അതിൽനിന്നു കുടിക്കുകയും ചെയ്തു എന്ന ഞങ്ങളുടെ പിതാവായ ആ യാക്കോബിനെക്കാൾ ഒരു പക്ഷേ നീ വലിയവനാണൊ?

൧൩. ഈശോ ഉത്തരമായി അവളോട അരുളിച്ചെയ്തു: ഈ വെള്ളംകുടിക്കുന്ന ഏവനും വീണ്ടുംദാഹിക്കുന്നു.

൧൪. എന്നാൽ ഞാൻ കൊടുക്കുന്ന വെള്ളം കുടിക്കുന്നഒരുത്തനും ഒരിക്കലും ദാഹിക്കുകയില്ല. മറിച്ച്, ഞാൻ അവനു കൊടുക്കുന്നവെള്ളം അവനിൽ നിത്യജീവൻആയി പൊങ്ങിവരുന്ന നിറവുറവയായിത്തീരും.

൧൫. ആ സ്ത്രീ അവനോട്: എൻെറ കൎത്താവേ, എനിക്ക വീണ്ടും ദാഹിക്കാതെയും ഇവിടെനിന്നു വെള്ളം കോരുവാൻ ഞാൻ വരാതെയും ഇരിക്കേണ്ടതിനു ആ വെള്ളം എനിക്കുതരിക എന്നു പറയുന്നു.

൧൬. ഈശോ അവളോട്: നീ പോയി നിൻെറ ഭൎത്താവിനെ വിളിച്ചുകൊണ്ടു ഇവിടെ വരിക എന്നു അരുളിച്ചെയ്യുന്നു.

൧൭. അവൾ എനിക്ക ഭൎത്താവില്ല എന്നു അവനോട പറയുന്നു: ഈശോ അവളോട അരുളിച്ചെയ്യുന്നു: എനിക്ക ഭൎത്താവില്ല എന്നു നീ പറഞ്ഞതു ശരി.

൧൮. എന്തുകൊണ്ടെന്നാൽ അഞ്ചു ഭൎത്താക്കന്മാർ നിനക്കുണ്ടായിരുന്നു. ഇപ്പോൾ നിനക്കുള്ള ഇവനോ നിൻെറ ഭൎത്താവല്ല. നീ പറഞ്ഞതു സത്യം തന്നെ.

൧൯. ആ സ്ത്രീ അവനോട പറയുന്നു: എൻെറ കൎത്താവേ, നീ ഒരു പ്രവാചകനാണെന്നു ഞാൻ കാണുന്നു.

൨൦. ഞങ്ങളുടെ പിതാക്കന്മാർ ഈ മലയിൽ ആരാധന ചെയ്തു; നിങ്ങളോ ആരാധന ചെയ്യേണ്ട സ്ഥലം ഓറെശ്ലെത്തു ആകുന്നു എന്നു പറയുന്നു. [ആവൎത്ത. അ. ൧൨. വ. ൫.]

൨൧. ഈശോ അവളോട അരുളിച്ചെയ്യുന്നു: സ്ത്രീ, നിങ്ങൾ പിതാവിനെ ആരാധിക്കുന്നതു ഈ മലയിലും അല്ല, ഓറെശ്ലെത്തും അല്ല എന്ന നാഴിക വരും എന്ന എൻെറ വാക്ക വിശ്വസിക്കുക.

൨൨. നിങ്ങൾ അറിയാത്തതിനെ നിങ്ങൾ ആരാധിക്കുന്നു; ഞങ്ങളോ ഞങ്ങൾ അറിയുന്നതിനെ ആരാധിക്കുന്നു. ആയുസ്സ് യൂദന്മാരിൽ നിന്നാണല്ലൊ. [൪. രാജ. അ. ൧൭. വ. ൨൯.]

൨൩. എന്നല്ല, സത്യാരാധകന്മാർ പിതാവിനെ ആത്മാവിലും സത്യത്തിലും ആരാധിക്കുന്ന നാഴികവരുന്നു, ഇപ്പോൾ അതു ആയിരിക്കയും ചെയ്യുന്നു. ഇവരെപ്പോലെയുള്ള ആരാധകന്മാരെയാണല്ലൊ പിതാവും അന്വേഷിക്കുന്നത്.

൨൪. എന്തുകൊണ്ടെന്നാൽ ദൈവം ആത്മാവാകുന്നു; അവനെ ആരാധിക്കുന്നവർ ആത്മാവിലും സത്യ

ത്തിലും ആരാധിക്കുവാൻ ആവശ്യമാകുന്നു. [൧. കോറ. അ. ൩. വ. ൧൭.]

൨൫. ആ സ്ത്രീ അവനോടു: മ്ശിഹാ വരുന്നു എന്നും അവൻ വന്നുകഴിയുമ്പോൾ സകല കാൎയ്യങ്ങളും അവൻ ഞങ്ങളെ പഠിപ്പിക്കുമെന്നും ഞാനറിയുന്നു എന്നു പറയുന്നു.

൨൬. ഈശോ അവളോടു: നിന്നോടു സംസാരിക്കുന്ന ഞാൻതന്നെയാകുന്നു എന്നു അരുളിച്ചെയ്യുന്നു.

൨൭. ഇങ്ങനെ അവൻ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ അവൻെറ ശിഷ്യന്മാർവന്നു. അവൻ സ്ത്രീയോടു സംസാരിക്കുന്നതുകണ്ടിട്ടു അവർ വിസ്മയിച്ചിരുന്നു. എങ്കിലും: നീ എന്തു അന്വേഷിക്കുന്നു എന്നോ, നീ അവളോടു എന്തു സംസാരിക്കുന്നു എന്നോ ആരും ചോദിച്ചില്ല.

൨൮. സ്ത്രീയോ തൻെറ കുടം വെച്ചിട്ടു പട്ടണത്തിൽചെന്നു ജനങ്ങളോടു പറയുന്നു:

൨൯. ഞാൻ ചെയ്തിട്ടുള്ളതെല്ലാം എന്നോടു പറഞ്ഞ ഒരു മനുഷ്യനെ നിങ്ങൾ വന്നു കാണുവിൻ. അവൻ പക്ഷെ മ്ശിഹാ ആയിരിക്കുമോ?

൩൦. ആകയാൽ പട്ടണത്തിൽനിന്നു ആളുകൾ പുറപ്പെട്ടു അവൻെറ അടുക്കൽ വന്നുകൊണ്ടിരുന്നു.

൩൧. ഇതിനിടക്കു അവൻെറ ശിഷ്യന്മാർ അവനോടു: ഞങ്ങളുടെ റബ്ബി, ഭക്ഷണം കഴിച്ചാലും എന്നു അപേക്ഷിക്കുകയും അവനോടു പറയുകയും ചെയ്തിരുന്നു.

൩൨. അതിനു അവൻ അവരോട്: എനിക്കു ഭക്ഷിക്കുവാൻ നിങ്ങൾ അറിയാത്ത ഭക്ഷണമുണ്ട് എന്നു അരുളിച്ചെയ്തു.

൩൩. ആരെങ്കിലും ഭക്ഷിക്കുവാൻ വല്ലതും അവനു കൊണ്ടുവന്നിരിക്കുമോ എന്നു ശിഷ്യന്മാർ തമ്മിൽ പറയുന്നു.

൩൪. ഈശോ അവരോടു അരുളിച്ചെയ്യുന്നു: എന്നെ അയച്ചവൻെറ ഇഷ്ടം പ്രവൎത്തിക്കുന്നതും അവൻെറ ജോലി പൂൎത്തിയാക്കുന്നതുമാകുന്നു എൻെറ ഭക്ഷണം.

൩൫. നാലുമാസങ്ങളുടെശേഷം കൊയിത്തു വരുന്നു എന്നു നിങ്ങൾ പറയുന്നില്ലെ? ഇതാ! ഞാൻ നിങ്ങളോടു പറയുന്നു: നിങ്ങളുടെ കണ്ണുകൾ ഉയൎത്തി നിലങ്ങൾ പണ്ടേതന്നെ വെളുത്ത് കൊയിത്തിനു അടുത്തിരിക്കുന്നതു കാണുവിൻ. [മത്താ. അ. ൯. വ. ൩൭: ലൂ. അ. ൧൦. വ. ൨.]

൩൬. കൊയ്യുന്നവൻ കൂലികൈക്കൊള്ളുകയും നിത്യായുസ്സിലേക്കു ഫലങ്ങൾ ശേഖരിക്കുകയും ചെയ്യുന്നു. ഇങ്ങനെ വിതെക്കുന്നവനും കൊയ്യുന്നവനും ഒരുമിച്ചു സന്തോഷിക്കുന്നു.

൩൭. വിതയ്ക്കുന്നതു ഒരുത്തൻ, കൊയ്യുന്നതു മറെറാരുത്തൻ എന്ന വാക്യം ഇതിൽ സത്യമായിരിക്കുന്നുവല്ലൊ.

൩൮. നിങ്ങൾ അദ്ധ്വാനിച്ചിട്ടില്ലാതിരുന്നതു കൊയ്യുവാൻ നിങ്ങളെ ഞാൻ അയച്ചു. അദ്ധ്വാനിച്ചതു മററുള്ളവരാണല്ലൊ. അവരുടെ അദ്ധ്വാനത്തി (ൻെറ ഫലത്തി) ലേക്കു നിങ്ങൾ പ്രവേശിച്ചിരിക്കുന്നു.

൩൯. എന്നാൽ ഞാൻ ചെയ്തിട്ടുള്ളതെല്ലാം അവൻ എന്നോടു പറഞ്ഞു എന്നു സാക്ഷിപ്പെടുത്തിയിരുന്ന ആ സ്ത്രീയുടെ വാക്കു നിമിത്തം ആ പട്ടണത്തിലെ പല ശമ്രായക്കാർ അവനിൽ വിശ്വസിച്ചു.

൪൦. ആ ശമ്രായക്കാർ അവൻെറ അടുക്കൽ വന്നപ്പോഴോ അവൻ തങ്ങളുടെ അടുക്കൽ പാൎക്കണമെന്നു

അവനോട്ട അപേക്ഷിച്ചു. അതിനാൽ അവൻ രണ്ടുദിവസം അവരുടെ അടുക്കൽ പാൎത്തു.

൪൧. അവന്റെ വാക്ക നിമിത്തം വളരെപ്പേർ അവനിൽ വിശ്വസിക്കയും ചെയ്തു.

൪൨. അവർ ആ സ്ത്രീയോട്ട്: ഇനി നിന്റെ വാക്കനിമിത്തമല്ല ഞങ്ങൾ അവനിൽ വിശ്വസിക്കുന്നത്; എന്തുകൊണ്ടെന്നാൽ ഇവൻ സത്യമായിട്ട ലോകരക്ഷകനായ മ്ശീഹാ ആകുന്നു എന്നു ഞങ്ങൾതന്നെ കേൾക്കുകയും അറിയുകയും ചെയ്തിരിക്കുന്നു എന്നു പറഞ്ഞിരുന്നു.

൪൩. പിന്നെ രണ്ടുദിവസങ്ങളുടെശേഷം ഈശോ അവിടെനിന്നു പുറപ്പെട്ടു ഗ്ലീലായിലേക്കുപോയി.

൪൪. പ്രവാചകൻ തന്റെ പട്ടണത്തിൽ ബഹുമാനിക്കപ്പെടുന്നില്ല എന്നു ഈശോതന്നെ സാക്ഷിപ്പെടുത്തി. [മത്താ. അ. ൧൩. വ. ൫൭: മൎക്കോ. അ. ൬. വ. ൪: ലൂ. അ. ൪. വ. ൨൪.]

൪൫. അവൻ ഗ്ലീലായിൽവന്നപ്പോൾ, ഗ്ലീലാക്കാർ, തങ്ങൾക്കൂടിയും തിരുനാളിനു വന്നിരുന്നതിനാൽ തിരുനാളിൽ ഓറെശ്ലെമ്മിൽ അവൻ ചെയ്ത അടയാളങ്ങളെല്ലാം കണ്ടതുകൊണ്ടു, അവനെ സ്വീകരിച്ചു. [മത്താ. അ. ൪. വ. ൧൨: മൎക്കോ. അ. ൧. വ. ൧൪: ലൂ. അ. ൪. വ. ൧൪.]

൪൬. ഈശോ, താൻ വെള്ളംവീഞ്ഞാക്കിയ സ്ഥലമായ ഗ്ലീലായിലെ കാത്ത്നേയിൽ വീണ്ടും വന്നു. തന്റെ മകൻ രോഗിയായിരുന്ന ഒരു രാജഭൃത്യൻ ക്പർനാഹോമിൽ ഉണ്ടായിരുന്നു. [യോഹ. അ. ൨. വ. ൯.]

൪൭. ഇവൻ, ഈശോ യൂദായിൽനിന്നു ഗ്ലീലായിൽ വന്നിരിക്കുന്നു എന്നു കേട്ടിട്ട്, അവന്റെ അടുക്കൽചെന്ന് തന്റെ മകൻ മരിക്കാറായിരിക്കകൊണ്ടു ചെന്ന് അവനെ സുഖപ്പെടുത്തണമെന്നു അവനോട്ട അപേക്ഷിച്ചിരുന്നു.

൪൮. ഈശോ അവനോട്ട: നിങ്ങൾ അടയാളങ്ങളും അത്ഭുതങ്ങളും കാണുന്നില്ലെങ്കിൽ വിശ്വസിക്കുകയില്ലല്ലൊ എന്നു അരുളിച്ചെയ്യുന്നു.

൪൯. ആ രാജഭൃത്യൻ അവനോട്ട്: എന്റെ കൎത്താവേ, പൈതൽ മരിക്കുന്നതിനു മുമ്പ വരണമേ എന്നു അപേക്ഷിക്കുന്നു.

൫൦. ഈശോ അവനോട്ട: നീ പൊയ്ക്കൊൾക; നിന്റെ മകൻ ജീവനോടിരിക്കുന്നു എന്നു അരുളിച്ചെയ്യുന്നു. ഈശോ തന്നോട്ട അരുളിച്ചെയ്ത വാക്ക വിശ്വസിച്ചു ആ മനുഷ്യൻ പോയി.

൫൧. എന്നാൽ അവൻ പോകുമ്പോൾ അവന്റെ ദാസന്മാർ അവന് എതിരെവന്ന്: നിന്റെ മകൻ ജീവനോടിരിക്കുന്നു എന്നു അവനോട്ട പറഞ്ഞ് അവനെ അറിയിച്ചു.

൫൨. അവൻ ഏതുസമയത്തു സുഖംപ്രാപിച്ചു എന്നു അവൻ അവരോട്ട ചോദിച്ചു. ഇന്നലെ ഏഴുമണിക്ക് പനി അവനെ വിട്ടുമാറി എന്നു അവർ അവനോട്ട പറയുന്നു.

൫൩. ഇങ്ങനെ, നിന്റെ മകൻ ജീവനോടിരിക്കുന്നു എന്നു ഈശോ തന്നോട്ട അരുളിച്ചെയ്ത ആ നാഴികയിൽതന്നെ (ഇതുസംഭവിച്ചു) എന്നു അവന്റെ അപ്പൻ അറിഞ്ഞ് അവനും അവന്റെ കുടുംബം മുഴുവനും വിശ്വസിച്ചു.

൫൪. ഈശോ യൂദായിൽനിന്നു ഗ്ലീലായിൽ വന്നപ്പോൾ ഈ രണ്ടാമത്തെ അടയാളം വീണ്ടുംചെയ്തു.

## വ്യാഖ്യാനം.

൧൨. "ഞങ്ങളുടെ പിതാവായ . . . യാക്കോബിനെക്കാൾ": യാക്കോബ് യഥാൎത്ഥത്തിൽ ശമ്റായക്കാരുടെ പിതാവല്ല. ശൽമാനേസർരാജാവ് ഇസ്രായേൽക്കാരെ അസ്സോറിലേക്കു അടിമകളായികൊണ്ടുപോയപ്പോൾ ബാബേൽമുതലായ പല സ്ഥലങ്ങളിൽനിന്നു ആളുകളെകൊണ്ടുവന്നു ശമ്റേനിൽ കുടിപാൎപ്പിച്ചു. അവർ ദൈവഭയമില്ലാതെ ജീവിക്കുക നിമിത്തം ദൈവം അവൎക്കെതിരായി സിംഹങ്ങളെ അയയ്ക്കുകയും അവ അവരിൽ പലരേയും കൊല്ലുകയും ചെയ്തു. താൻ കുടിപാൎപ്പിച്ച ജനങ്ങൾക്കു ആ രാജ്യത്തിലെ ദൈവപ്രമാണങ്ങൾ അറിവില്ലാതിരിക്കമൂലം സിംഹോപദ്രവമുണ്ടായി എന്നു രാജാവു കേട്ട് തടവുകാരായികൊണ്ടുപോകപ്പെട്ടിരുന്ന പുരോഹിതന്മാരിൽ ഒരുത്തനെ ആ ജനങ്ങളോടു ദൈവപ്രമാണം ഉപദേശിക്കുവാൻ തിരികെ അയച്ചു. വിവിധദേശക്കാരായ ആ ജനങ്ങൾ താന്താങ്ങളുടെ ദേവന്മാൎക്കു അമ്പലങ്ങളുണ്ടാക്കി വന്ദിച്ചിരുന്നു എങ്കിലും പ്രസ്തുത പുരോഹിതനിൽനിന്നു മൂശയുടെ പഞ്ചഗ്രന്ഥി സ്വീകരിക്കുകയും, തങ്ങളുടെ ദേവന്മാരോടുകൂടിത്തന്നെ സത്യദൈവത്തെയും ആരാധിക്കുകയും ചെയ്തു. ഇങ്ങനെ സത്യദൈവത്തേയും കള്ളദേവന്മാരേയും ഒരുമിച്ചുസേവിച്ചിരുന്ന ഒരു ജനമായിരുന്നു ശമ്റായക്കാർ. അവർ പുറജാതിക്കാരല്ലാതെ യഹൂദന്മാരായിരുന്നില്ല. (൨. രാജ. അ. ൧൭.) യൂദാരാജ്യാംശത്തിൽ പാൎക്കുകയും, യഹൂദമതസിദ്ധാന്തങ്ങൾ ഒട്ടെല്ലാം സ്വീകരിക്കുകയും ചെയ്തതുകൊണ്ടുമാത്രമാണ് യാക്കോബിനെപ്പററി ഞങ്ങളുടെ പിതാവ് എന്നു ആ ശമ്റായസ്ത്രീ പറയുന്നത്. ശമ്റായക്കാരുടെ നന്നാച്ചുരുക്കം ചില കുടുംബങ്ങൾ അവരുടെ പുരാതനമുറകൾ അനുസരിച്ചുകൊണ്ടു ഇന്നും നിലനില്ക്കുന്നുണ്ട്. ശമ്റായക്കാർ സ്വീകരിച്ച പഞ്ചഗ്രന്ഥി, ഇസ്രായേൽരാജ്യം രണ്ടായിപ്പിരിഞ്ഞശേഷം ശമ്റേൻ ഉൾപ്പെട്ടിരുന്ന ഇസ്രായേൽരാജ്യത്തിലെ നിവാസികൾ ചില മാററങ്ങൾ ചെയ്തിരുന്ന പ്രതിയായിരുന്നു. 'ശമ്റായപഞ്ചഗ്രന്ഥി' എന്നു അറിയപ്പെടുന്ന ഈ പ്രതിമാത്രമാണു പുരാതന എബ്രായ അക്ഷരങ്ങളിൽ ഇന്നു ശേഷിച്ചിരിക്കുന്നത്. എബ്രായഅക്ഷരങ്ങളെന്നു ഇക്കാലത്തു സാമാന്യം അറിയപ്പെടുന്നവയാകട്ടെ അടിമത്തം കഴിഞ്ഞതിൽപിന്നെ സ്വീകരിക്കപ്പെട്ട കൽദായഅക്ഷരങ്ങളാണെന്നും, വി. മത്തായിയുടെ സുവിശേഷം എബ്രായ അക്ഷരങ്ങളിൽ എഴുതപ്പെട്ടു എന്നു പറയുന്നത് ഈ കൽദായഅക്ഷരങ്ങളിലായിരുന്നു എന്നുമാണു പറയപ്പെടുന്നത്.

൨൰. "ഈ മല": ശമ്റായക്കാരുടെ ആരാധനസ്ഥലം സ്ഥിതി ചെയ്തിരുന്ന ഗർസീംമല.

൨൰൭. "അവൻ സ്ത്രീയോടു സംസാരിക്കുന്നതു കണ്ടിട്ടു അവർ വിസ്മയിച്ചിരുന്നു": 'ഒരു മനുഷ്യൻ പരസ്യസ്ഥലത്തുവെച്ചു തൻെറ ഭാൎയ്യയോടുപോലും കുശലപ്രശ്നം ചെയ്യരുത്' എന്നായിരുന്നു യഹൂദപണ്ഡിതന്മാരുടെ ഉപദേശം.

൩൰൫. "കൊയിത്തിനു അടുത്തിരിക്കുന്നതു കാണുവിൻ": മാനസാന്തരമെന്ന ആദ്ധ്യാത്മിക കൊയിത്തിനെയാണ് മ്ശീഹാ ഇവിടെ ഉദ്ദേശിക്കുന്നത്.

## അദ്ധ്യായം ൫.

മുപ്പത്തെട്ടുവത്സരം രോഗിയായിരുന്ന മനുഷ്യനെ
മ്ശീഹാ ശാബതനാളിൽ സുഖപ്പെടുത്തുന്നതും ഈ അവസരത്തിൽ
അവൻ ചെയ്ത സംഭാഷണവും.

ഇവയുടെ ശേഷം യൂദന്മാരുടെ
തിരുനാളായിരുന്നു. അതിനാൽ ഈൻ

ശോ ഓറെശ്ലേത്തേക്കുപോയി.
൨. അവിടെ, ഓറെശ്ലേത്തു ബേ

സ്ഹെസ്ദാ എന്നു എബ്രായയിൽ പറയപ്പെടുന്ന ഒരു കുളിസ്ഥലം ഉണ്ടായിരുന്നു; അവിടെ അഞ്ചു മണ്ഡപങ്ങളുമുണ്ടായിരുന്നു.

൩. ഇവയിൽ രോഗികളും, കുരുടന്മാരും, മുടന്തന്മാരും, (കൈ) ശോഷിച്ചവരുമായി വളരെ ആളുകൾ വെള്ളത്തിന്റെ ഇളക്കം കാത്തുകൊണ്ടു കിടന്നിരുന്നു.

൪. എന്തുകൊണ്ടെന്നാൽ, (കർത്താവിന്റെ) ദൂതൻ ചിലപ്പോൾ ആ കുളത്തിൽ ഇറങ്ങി ആ വെള്ളം ഇളക്കിയിരുന്നു. വെള്ളത്തിന്റെ ഇളക്കത്തിനുശേഷം ഒന്നാമതായി ഇറങ്ങുന്നവൻ തനിക്കുണ്ടായിരുന്ന സകല വ്യാധികളിലും നിന്നു സുഖപ്പെടുത്തപ്പെട്ടുമിരുന്നു.

൫. എന്നാൽ മുപ്പത്തെട്ടു വത്സരങ്ങളായിട്ടു രോഗിയായി കിടന്നിരുന്ന ഒരു മനുഷ്യൻ അവിടെയുണ്ടായിരുന്നു.

൬. ഇവൻ കിടക്കുന്നതു ഈശോ കണ്ട്, അവനു (രോഗം പിടിപെട്ടിട്ടു) വളരെക്കാലം ആയിരിക്കുന്നു എന്നറിഞ്ഞു അവനോടു: നിനക്കു സുഖം പ്രാപിക്കുവാൻ ആഗ്രഹമുണ്ടോ? എന്നു ചോദിച്ചു.

൭. ആ രോഗി ഉത്തരമായി: എന്റെ കർത്താവേ, ഉണ്ട്. എന്നാൽ വെള്ളം ഇളകുമ്പോൾ എന്നെ കുളത്തിലാക്കുവാൻ എനിക്കു ആരുമില്ല. അതുമല്ല, ഞാൻ ചെല്ലുമ്പോൾ വേറൊരുത്തൻ എനിക്കു മുമ്പായി ഇറങ്ങുന്നു എന്നു പറഞ്ഞു.

൮. ഈശോ അവനോടു: നീ എഴുന്നേററു നിന്റെ കട്ടിൽ എടുത്തു നടക്കുക എന്നു അരുളിച്ചെയ്യുന്നു.

൯. ഉടനെ ആ മനുഷ്യൻ സുഖം പ്രാപിച്ച് എഴുന്നേററു തന്റെ കട്ടിൽ എടുത്തു നടന്നു. എന്നാൽ ആ ദിവസം ശാബതം ആയിരുന്നു.

൧൦. ആകയാൽ യൂദന്മാർ സുഖം പ്രാപിച്ചവനോടു: ശാബതമാണ്; നിന്റെ കട്ടിൽ എടുക്കുവാൻ നിനക്കു പാടില്ല എന്നു പറയുന്നു. [പുറ. അ. ൨൦. വ. ൧൧: ഏറ. അ. ൧൭. വ. ൨൪.]

൧൧. അവനോ ഉത്തരമായി അവരോട്: എന്നെ സുഖപ്പെടുത്തിയവൻ തന്നെ: നിന്റെ കട്ടിൽ എടുത്തു നടക്കുക എന്നു എന്നോടു പറഞ്ഞിരിക്കുന്നു എന്നു പറഞ്ഞു.

൧൨. അപ്പോൾ അവർ അവനോടു: നിന്റെ കട്ടിൽ എടുത്തു നടക്കുവാൻ നിന്നോടു പറഞ്ഞ ഈ മനുഷ്യൻ ആരാണ്? എന്നു ചോദിച്ചു.

൧൩. എന്നാൽ ആ സ്ഥലത്തുണ്ടായിരുന്ന വലിയ ജനക്കൂട്ടത്തിൽ ഈശോ മറഞ്ഞുകളഞ്ഞതുകൊണ്ടു അവൻ ആരാകുന്നു എന്നു സുഖം പ്രാപിച്ചവൻ അറിഞ്ഞിരുന്നില്ല.

൧൪. പിന്നീടു ഈശോ അവനെ ദേവാലയത്തിൽ വെച്ചുകണ്ട് അവനോടു: ഇതാ! നീ സൌഖ്യമുള്ളവനായിരിക്കുന്നു. മുമ്പത്തേതിൽ തിന്മയായി എന്തെങ്കിലും നിനക്കു സംഭവിക്കാതിരിക്കുവാൻ ഇനി നീ പാപം ചെയ്യരുതു എന്നു അരുളിച്ചെയ്തു.

൧൫. ആ മനുഷ്യൻ പോയിതന്നെ സുഖപ്പെടുത്തിയവൻ ഈശോയാകുന്നു എന്നു യൂദന്മാരോടു പറഞ്ഞു.

൧൬. ഇതു നിമിത്തം യൂദന്മാർ ഈശോയെ ഉപദ്രവിക്കുകയും, അവൻ ശാബതത്തിൽ ഇവ ചെയ്തിരുന്നതുകൊണ്ടു അവനെ കൊല്ലുവാൻ അന്വേഷിക്കുകയും ചെയ്തിരുന്നു.

൧൭. എന്നാൽ ഈശോ അവരോട്: എന്റെ പിതാവു ഇപ്പോൾവരെ

പ്രവൎത്തിക്കുന്നു; ഞാനും പ്രവൎത്തിക്കുന്നു എന്നു അരുളിച്ചെയ്തു.

൧൮. ഇതിനാൽ, അവൻ ശാബതം ലംഘിച്ചിരുന്നതുകൊണ്ടു മാത്രമല്ല, ദൈവത്തെപ്പററി അവൻ തൻെറ പിതാവാകുന്നു എന്നു പറഞ്ഞിരുന്നതുകൊണ്ടും, തന്നെത്തന്നെ ദൈവത്തോടു സമമാക്കിയതുകൊണ്ടും അവനെ കൊല്ലുവാൻ യൂദന്മാർ അധികമായി അന്വേഷിച്ചിരുന്നു.

൧൯. എന്നാൽ ഈശോ ഉത്തരമായി അവരോടു അരുളിച്ചെയ്തു: സത്യം സത്യമായി ഞാൻ നിങ്ങളോടു പറയുന്നു: പിതാവു ചെയ്തുകാണുന്നതല്ലാതെപുത്രനുസ്വതേ ഒന്നും ചെയ്യുവാൻ കഴിയുകയില്ല. പിതാവു ഏതെല്ലാം ചെയ്യുന്നുവോ അവ പുത്രനും അവനെപ്പോലെ ചെയ്യുന്നു.

൨൦. എന്തുകൊണ്ടെന്നാൽ പിതാവ് തൻെറ പുത്രനെ സ്നേഹിക്കുകയും താൻ ചെയ്യുന്നതൊക്കെയും അവനെ കാണിച്ചുകൊടുക്കുകയും ചെയ്യുന്നു. നിങ്ങൾ അശ്ചൎയ്യപ്പെടുമാറു ഈ പ്രവൃത്തികളെക്കാൾ വലിയവയും അവനെ കാണിച്ചുകൊടുക്കും.

൨൧. പിതാവ് മരിച്ചവരെ ഉയിൎപ്പിച്ച് അവരെ ജീവിപ്പിക്കുന്നതുപോലെതന്നെ പുത്രനും താൻ ഇച്ഛിക്കുന്നവരെ ജീവിപ്പിക്കുന്നു.

൨൨. എന്തുകൊണ്ടെന്നാൽ പിതാവ് ഒരുത്തനെയും വിധിക്കുന്നില്ല; പിന്നെയൊ വിധിമുഴുവൻ പുത്രനു കൊടുത്തിരിക്കുന്നു.

൨൩. (ഇതു) എല്ലാവരും പിതാവിനെ ബഹുമാനിക്കുന്നതുപോലെ തന്നെ പുത്രനെയും ബഹുമാനിക്കേണ്ടതിനുതന്നെ. പുത്രനെ ബഹുമാനിക്കാത്തവൻ അവനെ അയച്ച പിതാവിനെയും ബഹുമാനിക്കുന്നില്ല.

൨൪. സത്യം സത്യമായി ഞാൻ നിങ്ങളോടു പറയുന്നു: എൻെറ വചനം കേൾക്കുകയും എന്നെ അയച്ചവനെ വിശ്വസിക്കുകയും ചെയ്യുന്നവൻ ആരോ അവനു നിത്യജീവനുണ്ട്. അവൻ വിധിക്കു കീഴ്പ്പെടുന്നില്ലം മറിച്ച്, അവൻ മരണത്തിൽനിന്നു ജീവനിലേക്കു കടന്നിരിക്കുന്നു.

൨൫. സത്യംസത്യമായി ഞാൻ നിങ്ങളോടുപറയുന്നു: മരിച്ചവർ ദൈവപുത്രൻെറ സ്വരം കേൾക്കുകയും, കേൾക്കുന്നവർ ജീവിക്കുകയും ചെയ്യുന്നനാഴിക വരുന്നു; ഇപ്പോൾ തന്നെ അതു ആയിരിക്കുന്നു.

൨൬. എന്തുകൊണ്ടെന്നാൽ പിതാവിനു തന്നിൽതന്നെ ജീവൻ ഉള്ളതുപോലെതന്നെ, തന്നിൽതന്നെ ജീവൻ ഉണ്ടാകേണ്ടതിനായി പുത്രനും അവൻ കൊടുത്തിരിക്കുന്നു.

൨൭. അവൻ മനുഷ്യപുത്രനാകകൊണ്ടു വിധികൎത്താവ് ആകുവാനും അവനു അധികാരം നൽകിയിരിക്കുന്നു.

൨൮. നിങ്ങൾ ഇതിങ്കൽ അശ്ചൎയ്യപ്പെടേണ്ടാ. എന്തുകൊണ്ടെന്നാൽ കല്ലറകളിൽ ഉള്ളവരെല്ലാം അവൻെറ സ്വരം കേൾക്കുകയും, (൨൯)

൨൯. നന്മകൾ ചെയ്തിട്ടുള്ളവർ ആയുസ്സിൻെറ ഉയിൎപ്പിനും തിന്മകൾ ചെയ്തിട്ടുള്ളവർ വിധിയുടെ ഉയിൎപ്പിനുമായി പുറപ്പെടുകയും (൨൮) «ചെയ്യുന്ന നാഴിക വരുന്നു». [മത്താ. അ. ൨൫. വ. ൪൬.]

൩൦. എനിക്കു സ്വതേ ഒന്നുംചെയ്യുവാൻ സാധിക്കയില്ല. പിന്നെയൊ, ഞാൻ കേൾക്കുന്നതുപോലെ വിധിക്കുന്നു; എന്നെ അയച്ചവൻെറ ഇഷ്ടമല്ലാതെ എൻെറ ഇഷ്ടം ഞാൻ അന്വേഷിക്കാത്തതുകൊണ്ടു എൻെറവിധി നീതിയുള്ളതായുമിരിക്കുന്നു.

൩൧. ഞാൻ എന്നെക്കുറിച്ചുതന്നെ

സാക്ഷിപ്പെടുത്തിയാൽ എന്റെ സാക്ഷ്യം സത്യമല്ല.

൩൨. എന്നെക്കുറിച്ചു സാക്ഷിപ്പെടുത്തുന്നതു മറെറാരുത്തൻ ആകുന്നു. അവൻ എന്നെക്കുറിച്ചു സാക്ഷിപ്പെടുത്തുന്ന അവന്റെ സാക്ഷ്യം സത്യമാണെന്നു ഞാൻ അറിയുന്നു. [മത്താ. അ. ൩. വ. ൧൭: യോഹ. അ. ൧. വ. ൧൫.]

൩൩. നിങ്ങൾ യോഹന്നാന്റെ അടുക്കൽ (ആൾ) അയച്ചു; അവൻ സത്യത്തെപ്പററി സാക്ഷിപ്പെടുത്തുകയും ചെയ്തു.

൩൪. ഞാനോ മനുഷ്യരിൽനിന്നല്ല സാക്ഷ്യം സ്വീകരിക്കുന്നതു്. പിന്നെയൊ, നിങ്ങൾ ജീവിക്കേണ്ടതിനായി ഇവ പറയുന്നു.

൩൫. അവൻ ജ്വലിച്ചു പ്രകാശിക്കുന്ന വിളക്ക് ആയിരുന്നു. അവന്റെ പ്രകാശത്തിൽ അല്പസമയത്തേക്കു മഹത്വപ്പെടുവാൻ നിങ്ങൾ ഇച്ഛിക്കയും ചെയ്തു.

൩൬. എനിക്കോ യോഹന്നാന്േറതിനെക്കാൾ വലിയ സാക്ഷ്യമുണ്ടു്. ഞാൻ നിവൃത്തിയാക്കുവാനായി പിതാവു് എനിക്കു തന്ന പ്രവൃത്തികൾ, ഞാൻ ചെയ്യുന്ന പ്രവൃത്തികൾ തന്നെ; പിതാവു് എന്നെ അയച്ചിരിക്കുന്നു എന്നു എന്നെക്കുറിച്ചു സാക്ഷിപ്പെടുത്തുന്നുണ്ടല്ലൊ.

൩൭. മാത്രമല്ല, എന്നെ അയച്ച പിതാവുതന്നെയും എന്നെക്കുറിച്ചു സാക്ഷിപ്പെടുത്തിയിരിക്കുന്നു. നിങ്ങൾ അവന്റെ സ്വരം ഒരിക്കലും കേട്ടിട്ടില്ല; അവന്റെ രൂപം കണ്ടിട്ടില്ല; [മത്താ. അ. ൩. വ. ൧൭; അ. ൧൭. വ. ൫.– ആവത്ത. അ. ൪. വ. ൧൨.]

൩൮. അവന്റെ വചനം നിങ്ങളിൽ വസിക്കുന്നുമില്ല. എന്തുകൊണ്ടെന്നാൽ അവൻ അയച്ചവനെ നിങ്ങൾ വിശ്വസിക്കുന്നില്ല.

൩൯. നിങ്ങൾ തിരുവെഴുത്തുകൾ പരിശോധിക്കുവിൻ. അവയിൽ നിങ്ങൾക്കു നിത്യജീവൻ ഉണ്ടെന്നു നിങ്ങൾ കരുതുന്നുണ്ടല്ലൊ. അവയും എന്നെക്കുറിച്ചു സാക്ഷിപ്പെടുത്തുന്നു.

൪൦. എങ്കിലും നിങ്ങൾക്കു നിത്യജീവൻ ഉണ്ടാകേണ്ടതിനായി എന്റെ അടുക്കലേക്കു വരുവാൻ നിങ്ങൾക്കു മനസ്സില്ല.

൪൧. ഞാൻ മനുഷ്യരിൽനിന്നു ബഹുമാനം സ്വീകരിക്കുന്നില്ല.

൪൨. എന്നാലും നിങ്ങളിൽ ദൈവസ്നേഹം ഇല്ല എന്നു ഞാൻ അറിഞ്ഞിരിക്കുന്നു.

൪൩. ഞാൻ എന്റെ പിതാവിന്റെ നാമത്തിൽ വന്നിരിക്കുന്നു; എങ്കിലും എന്നെ നിങ്ങൾ കൈക്കൊള്ളുന്നില്ല. മറെറാരുത്തൻ സ്വന്തനാമത്തിൽ വന്നാൽ അവനെ നിങ്ങൾ കൈക്കൊള്ളും.

൪൪. ഒരുത്തൻ മററവനിൽ നിന്നു ബഹുമാനം സ്വീകരിക്കയും ദൈവത്തിൽനിന്നു മാത്രമുള്ള ബഹുമാനം അന്വേഷിക്കാതിരിക്കയും ചെയ്യുന്ന നിങ്ങൾക്കു എങ്ങനെ വിശ്വസിക്കുവാൻ കഴിയും? [൧. കോറ. അ. ൪. വ. ൩.]

൪൫. ഞാൻ പിതാവിന്റെ സന്നിധിയിൽ നിങ്ങളെ കുററം ചുമത്തുന്നു എന്നു നിങ്ങൾ വിചാരിക്കുന്നുവൊ? നിങ്ങളെ കുററം ചുമത്തുന്നവൻ ഉണ്ടു്; നിങ്ങൾ ആരിൽ പ്രത്യാശ വെച്ചിരിക്കുന്നുവോ ആ മൂശെ തന്നെ.

൪൬. നിങ്ങൾ മൂശയെ വിശ്വസിച്ചിരുന്നെങ്കിൽ എന്നെയും വിശ്വസിക്കുമായിരുന്നു. മൂശെ എന്നെക്കു

റിച്ചു എഴുതിയിരിക്കുന്നുവല്ലൊ. [സ്ലൂ അ. ൩. വ. ൧൫; അ. ൨൨. വ. ൧൮; അ. ൪൯. വ. ൧൦: ആവത്ത. അ. ൧൮. വ. ൧൫.]

൪൭. എന്നാൽ അവൻെറ എഴുത്തുകൾ നിങ്ങൾ വിശ്വസിക്കുന്നില്ലെങ്കിൽ എൻെറ വാക്കുകൾ എങ്ങനെ വിശ്വസിക്കും?

## വ്യാഖ്യാനം.

൨൯. "വിധിയുടെ ഉയിപ്പിന്ന": നിത്യനാശത്തിലേക്കുള്ള ഉയിപ്പിന്നു.

൩൧. "എൻെറ സാക്ഷ്യം സത്യമല്ല": എൻെറ സാക്ഷ്യം സത്യമല്ല എന്നു നിങ്ങൾക്കു പറയാമായിരുന്നു എന്നത്ഥം. എന്നാൽ ഈശോ തന്നെപ്പററിത്തന്നെ പറയുന്ന സാക്ഷ്യം സത്യമാണെന്നു അ. ൮. വ. ൧൪.ൽ അവിടന്നുതന്നെ പ്രസ്താവിക്കുന്നുണ്ടു്.

൩൯. "തിരുവെഴുത്തുകൾ പരിശോധിക്കുവിൻ": മൂലമായ ഗ്രീ.ൽ 'നിങ്ങൾ പരിശോധിക്കുന്നു' എന്നോ, 'നിങ്ങൾ പരിശോധിക്കുവിൻ' എന്നോ അത്ഥം വരാം. രണ്ടാമത്തെഅത്ഥമാണു് ഉത്തമം. ഇതു എല്ലാവരും തിരുവെഴുത്തുകൾ പരിശോധിക്കണം എന്നൊരു കല്പനയല്ല. പരിശോധിച്ചാൽ അവ സാക്ഷിപ്പെടുത്തും എന്നേ അത്ഥമുള്ളു. തിരുവെഴുത്തുകൾ വായിക്കുകയും അവയിൽ നിത്യജീവൻ കണ്ടെത്താമെന്നു കരുതുകയും ചെയ്തിരുന്ന ഫ്രീശർ, ആ തിരുവെഴുത്തുകളെല്ലാം സാക്ഷിപ്പെടുത്തുകയും അവക്കു നിത്യജീവൻെറ ഉറവയായിരിക്കയും ചെയ്യുന്നവനെ സ്വീകരിക്കാതിരിക്കുന്നതിനെപ്പററിയുള്ള ഒരു ശകാരമാണിതു്.

## അദ്ധ്യായം ൬.

മ്ശിഹാ അഞ്ചപ്പംകൊണ്ടു അയ്യായിരംപേക്കു ഭക്ഷണംകൊടുക്കുന്നതും, കടലിന്മേൽ നടക്കുന്നതും, ജീവൻെറ അപ്പത്തെപ്പററി സംഭാഷണം ചെയ്യുന്നതും.

൧. ഇവയുടെ ശേഷം ഈശോ തേബറിയോസ് എന്ന ഗ്ലീലാക്കടലിൻെറ അക്കരക്കുപോയി. [മത്താ. അ. ൧൪. വ. ൧൩: മക്കോ.അ.൬.വ.൩൨: ലൂ.അ.൯.വ.൧൦.]

൨. അവൻ രോഗികളിൽ ചെയ്യുന്ന അടയാളങ്ങൾ കണ്ടിരുന്നതിനാൽ വളരെ ജനക്കൂട്ടങ്ങളും അവൻെറ പിന്നാലെപോയി.

൩. ഈശോ മലയിൽ കയറി തൻെറ ശിഷ്യന്മാരോടുകൂടി അവിടെ ഇരുന്നിരുന്നു.

൪. യൂദന്മാരുടെ പെസ്ഹാ തിരുനാൾ അടുത്തിരുന്നു.

൫. ഈശോ തൻെറ കണ്ണുകൾ ഉയത്തി വലിയ ജനക്കൂട്ടം തൻെറ അടുക്കലേക്കു വരുന്നതുകണ്ടു പീലിപ്പോസിനോടു്: ഇവക്കു ഭക്ഷിക്കുവാൻ അപ്പം നാം എവിടെ നിന്നു വാങ്ങും? എന്നു ചോദിച്ചു.

൬. എന്നാൽ ഇതു അവനെ പരീക്ഷിച്ചുകൊണ്ടു ചോദിച്ചതാണു്. താൻ എന്തുചെയ്യുവാനിരിക്കുന്നു എന്നു അവൻ അറിഞ്ഞിരുന്നുവല്ലൊ.

൭. പീലിപ്പോസു് അവനോടു്: അവരിൽ ഓരോരുത്തൻ അല്പം അല്പം എടുത്താലും ഇരുനൂറു ദേനാറാകളുടെ അപ്പം അവക്കു മതിയാകയില്ല എന്നു പറയുന്നു.

൮. അവൻെറ ശിഷ്യന്മാരിൽ ഒരുത്തൻ, ശെമ്ഓൻ കേപ്പായുടെ സഹോദരനായ അന്ത്രയോസു്, അവനോടു പറയുന്നു:

൯. വാൽകോതമ്പുകൊണ്ടുള്ള അ

ത്തപ്പങ്ങളും രണ്ടു മത്സ്യങ്ങളും തന്റെ പക്കലുള്ള ഒരു ബാലൻ ഇവിടെയുണ്ട്. എന്നാൽ ഇവ ഇവൎക്കെല്ലാം എന്തുള്ളു?

൧൦. ഈശോ അവരോട്: ആളുകളെയെല്ലാം ഇരുത്തുവിൻ എന്നു അരുളിച്ചെയ്യുന്നു. ആ സ്ഥലത്തോ വളരെ പുല്ലുണ്ടായിരുന്നു. എണ്ണത്തിൽ അയ്യായിരം പുരുഷന്മാർ ഇരുന്നു.

൧൧. അനന്തരം ഈശോ അപ്പം എടുത്തു വാഴ്ത്തി, ഇരുന്നിരുന്നവൎക്കായി ഭാഗിച്ചുകൊടുത്തു. ഇങ്ങനെതന്നെ മത്സ്യങ്ങളിൽ നിന്നും അവൎക്കു ഇഷ്ടമുള്ളിടത്തോളം (കൊടുത്തു).

൧൨. അവർ തൃപ്തരായപ്പോൾ അവൻ തന്റെ ശിഷ്യന്മാരോട്: ഒന്നും നഷ്ടപ്പെട്ടുപോകാതിരിക്കേണ്ടുതിനു അധികം വന്നിരിക്കുന്ന കഷണങ്ങൾ ശേഖരിക്കുവിൻ എന്നു അരുളിച്ചെയ്തു.

൧൩. ആകയാൽ അഞ്ചു വാൽകോതമ്പു അപ്പങ്ങളിൽ നിന്നു അയ്യായിരം പേർ ഭക്ഷിച്ച് അധികംവന്ന കഷണങ്ങൾ അവർ ശേഖരിച്ചു പന്ത്രണ്ടു കൊട്ടകൾ നിറച്ചു.

൧൪. ഈശോ ചെയ്ത അടയാളം കണ്ടജനങ്ങളോ: ലോകത്തിലേക്കു വരുവാനിരുന്ന പ്രവാചകൻ സത്യമായിട്ട് ഇവൻ ആകുന്നു എന്നു പറഞ്ഞിരുന്നു.

൧൫. എന്നാൽ അവർ തന്നെ പിടിച്ചു തന്നെ രാജാവാക്കുവാൻ വരുവാനിരിക്കുന്നു എന്നു ഈശോ അറിഞ്ഞ് അവൻ തനിയേ മലയിലേക്കു മാറിക്കളഞ്ഞു. [മത്താ. അ. ൧൪. വ. ൨൩: മൎക്കോ. അ. ൬. വ. ൪൬.]

൧൬. പിന്നെ വൈകുന്നേരമായപ്പോൾ അവന്റെ ശിഷ്യന്മാർ കടലിങ്കലേക്കു ഇറങ്ങി,

൧൭. പടവിൽ ഇരുന്ന് അക്കരെ ക്പർനാഹോമിലേക്കു വരികയായിരുന്നു. അപ്പോൾ നേരം ഇരുട്ടി. ഈശോ അവരുടെ അടുക്കലേക്കു വന്നിരുന്നുമില്ല.

൧൮. കടലോ കൊടുങ്കാറ്റു അടിക്കയാൽ അവൎക്കു വിരോധമായി ഇളകി.

൧൯. അവർ ഇരുപത്തഞ്ചൊ മുപ്പതൊ എസ്ത്ദാകളോളം മുമ്പോട്ടു പോയപ്പോൾ ഈശോ കടലിന്മേൽ നടക്കുന്നതുകണ്ടു. അവൻ അവരുടെ കപ്പലിനു അടുത്തപ്പോൾ അവർ ഭയപ്പെട്ടു.

൨൦. എന്നാൽ ഈശോ അവരോടു: ഞാനാകുന്നു, നിങ്ങൾ ഭയപ്പെടേണ്ട എന്നു അരുളിച്ചെയ്തു.

൨൧. അവർ അവനെ പടവിൽ കയറുവാൻ ഇച്ഛിച്ചിരുന്നു. അക്ഷണത്തിൽതന്നെ ആ പടവ്, അവർ എവിടേക്കു പോയിരുന്നുവോ ആ കരയുടെ അടുക്കലായി.

൨൨. അതിന്റെ പിറേറന്നാൾ കടലിന്റെ അക്കരെ നിന്നിരുന്ന ആ ജനക്കൂട്ടം ശിഷ്യന്മാർ കയറിയ ആ പടവ് അല്ലാതെ അവിടെ വേറെ ഇല്ലായിരുന്നെന്നും, ഈശോ തന്റെ ശിഷ്യന്മാരോടുകൂടി പടവിൽ കയറിയിരുന്നില്ലെന്നുംകണ്ടു.

൨൩. എന്നാൽ തേബെറിയോസിൽ നിന്നു വേറെ പടവുകൾ, ഈശോ വാഴ്ത്തിയപ്പോൾ അവർ അപ്പം ഭക്ഷിച്ച സ്ഥലത്തിനു അരികെ വന്നിരുന്നു.

൨൪. ഈശോയും അവന്റെ ശിഷ്യന്മാരും അവിടെയില്ല എന്നു ആ ജനക്കൂട്ടം കണ്ടപ്പോൾ അവർ ആ പടവുകളിൽ കയറി ക്പർനാഹോമിൽവന്ന് ഈശോയെ അന്വേഷിച്ചിരുന്നു.

൨൫. ഒടുവിൽ കടലിനു അക്കരെ അവനെ കണ്ടെത്തിയപ്പോൾ അ

വർ അവനോട്ട: ഞങ്ങളുടെ റബ്ബീ, നീ എപ്പോൾ ഇവിടെവന്നു? എന്നു ചോദിക്കുന്നു.

൨൬. ഈശോ ഉത്തരമായി അവരോട്ട അരുളിച്ചെയ്തു: സത്യം സത്യമായി ഞാൻ നിങ്ങളോട്ട പറയുന്നു: അപ്പംഭക്ഷിച്ചു തൃപ്തരായതുകൊണ്ടല്ലാതെ അടയാളങ്ങൾ കണ്ടതുകൊണ്ടല്ല നിങ്ങൾ എന്നെ അന്വേഷിക്കുന്നത്.

൨൭. നിത്യജീവങ്കൽവരെ നിലനില്ക്കുന്നതായി മനുഷ്യപുത്രൻ നിങ്ങൾക്ക തരുന്ന ആഹാരത്തിനായിട്ടല്ലാതെ നശിച്ചുപോകുന്ന ആഹാരത്തിനായി നിങ്ങൾ അദ്ധ്വാനിക്കേണ്ടാ. പിതാവായ് ദൈവം ഇവനു മുദ്രവെച്ചിരിക്കുന്നുവല്ലൊ. [മത്താ. അ. ൩. വ. ൧൭; അ. ൧൭. വ. ൫: യോഹ. അ. ൧. വ. ൩൨.]

൨൮. അവർ അവനോട്ട: ദൈവത്തിന്റെ പ്രവൃത്തികൾക്കായി അദ്ധ്വാനിക്കേണ്ടതിനു ഞങ്ങൾ എന്തു ചെയ്യണം? എന്നു ചോദിക്കുന്നു.

൨൯. ഈശോ ഉത്തരമായി അവരോട്ട: ദൈവത്തിന്റെ പ്രവൃത്തി അവൻ അയച്ചവനിൽ നിങ്ങൾ വിശ്വസിക്കണം എന്ന ഇതാകുന്നു എന്നു അരുളിച്ചെയ്തു. [൧. യോഹ. അ. ൩. വ. ൨൩.]

൩൦. അവർ അവനോട്ട പറയുന്നു: ഞങ്ങൾകണ്ടു് നിന്നിൽ വിശ്വസിക്കേണ്ടതിനു നീ എന്തു അടയാളം ചെയ്യുന്നു? നീ എന്തു പ്രവൎത്തിക്കുന്നു?

൩൧. അവൎക്ക ഭക്ഷിക്കുവാൻ സ്വൎഗ്ഗത്തിൽനിന്നു് അവൻ അപ്പം കൊടുത്തു എന്നു എഴുതപ്പെട്ടിരിക്കുന്നതുപോലെ ഞങ്ങളുടെ പിതാക്കന്മാർ മരുഭൂമിയിൽവെച്ചു മന്നാ ഭക്ഷിച്ചുവല്ലൊ. [പുറ. അ. ൧൬. വ. ൧൪: സം. അ. ൧൧. വ. ൭: സങ്കീ. ൭൮. വ. ൨൪: ജ്ഞാ. അ. ൧൬. വ. ൨൦.]

൩൨. ഈശോ അവരോട്ട അരുളിച്ചെയ്യുന്നു: സത്യം സത്യമായി ഞാൻ നിങ്ങളോട്ട പറയുന്നു: മൂശെയല്ല സ്വൎഗ്ഗത്തിൽനിന്നു നിങ്ങൾക്ക അപ്പം തന്നതു്. എന്നാൽ എന്റെ പിതാവു് സ്വൎഗ്ഗത്തിൽനിന്നു സത്യമായ അപ്പം നിങ്ങൾക്ക തരുന്നു.

൩൩. ദൈവത്തിന്റെ അപ്പമോ സ്വൎഗ്ഗത്തിൽനിന്നു ഇറങ്ങിവരികയും ലോകത്തിനു ജീവൻ നല്കുകയും ചെയ്യുന്നവൻ ആകുന്നു.

൩൪. അവർ അവനോട്ട: ഞങ്ങളുടെ കൎത്താവേ, ഈ അപ്പം ഞങ്ങൾക്ക എപ്പോഴും തരണമേ എന്നു പറയുന്നു.

൩൫. ഈശോ അവരോട്ട അരുളിച്ചെയ്യുന്നു: ഞാനാകുന്നു ജീവന്റെ അപ്പം. എന്റെ അടുക്കൽ വരുന്നവനു വിശക്കുകയില്ല; എന്നിൽ വിശ്വസിക്കുന്നവനു ഒരിക്കലും ദാഹിക്കയുമില്ല. [ബർസി. അ. ൨൪. വ. ൨൯.]

൩൬. എന്നാൽ നിങ്ങൾ എന്നെ കണ്ടു എങ്കിലും നിങ്ങൾ വിശ്വസിക്കുന്നില്ല എന്നു നിങ്ങളോട്ട ഞാൻ പറഞ്ഞുവല്ലൊ.

൩൭. എന്റെ പിതാവു് എനിക്ക തന്നവരെല്ലാം എന്റെ അടുക്കൽവരും; എന്റെ അടുക്കൽ വരുന്നവനെ ഞാൻ പുറത്തുതള്ളിക്കളയുകയുമില്ല.

൩൮. ഞാൻ സ്വൎഗ്ഗത്തിൽ നിന്നു ഇറങ്ങിവന്നിരിക്കുന്നതു് എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്യുവാനല്ലാതെ എന്റെ ഇഷ്ടം ചെയ്യുവാനല്ല.

൩൯. എന്നെ അയച്ചവന്റെ ഇഷ്ടമോ അവൻ എനിക്ക തന്നവരിൽ ഒരുത്തനെയും അവനിൽനിന്നു ഞാൻ നശിപ്പിച്ചുകളയാതെ അവസാനനാളിൽ അവനെ ഞാൻ ഉയിൎപ്പിക്കണം എന്ന ഇതാകുന്നു.

൪൦. എന്തുകൊണ്ടെന്നാൽ പുത്രനെ കാണുകയും അവനിൽ വിശ്വസിക്കയും ചെയ്യുന്നവൻ ആരോ അവനു നിത്യജീവൻ ഉണ്ടാകണം എന്നു ഇതാകുന്നു എന്റെ പിതാവിന്റെ ഇഷ്ടം. അവസാനനാളിൽ അവനെ ഞാൻ ഉയിൎപ്പിക്കയും ചെയ്യും.

൪൧. എന്നാൽ, ഞാൻ സ്വൎഗ്ഗത്തിൽനിന്നു ഇറങ്ങിയഅപ്പം ആകുന്നു എന്നു അവൻ അരുളിച്ചെയ്തുകൊണ്ടു് യൂദന്മാർ അവനെപ്പററി പിറുപിറുത്തു്:

൪൨. ഇവൻ യൌസേപ്പിന്റെ മകനായ ഈശോ അല്ലയൊ? അവന്റെ അപ്പനെയും അവന്റെ അമ്മയെയും നാം അറിയുന്നുവല്ലൊ. പിന്നെ ഞാൻ സ്വൎഗ്ഗത്തിൽ നിന്നു ഇറങ്ങിവന്നു എന്നു ഇവൻ പറയുന്നതു എങ്ങനെ? എന്നു പറഞ്ഞിരുന്നു. [മത്താ. അ. ൧൩. വ. ൫൫: മൎക്കോ. അ. ൬. വ. ൩.]

൪൩. ഈശോ ഉത്തരമായി അവരോടു അരുളിച്ചെയ്തു: നിങ്ങൾ തമ്മിൽ തമ്മിൽ പിറുപിറുക്കേണ്ടാ.

൪൪. എന്നെ അയച്ച പിതാവു് ആകൎഷിച്ചിട്ടല്ലാതെ ഒരു മനുഷ്യനും എന്റെ അടുക്കൽ വരുവാൻ കഴികയില്ല. അവസാനനാളിൽ അവനെ ഞാൻ ഉയിൎപ്പിക്കയുംചെയ്യും.

൪൫. എല്ലാവരും ദൈവത്താൽ പഠിപ്പിക്കപ്പെട്ടവരാകും എന്നു പ്രവാചകനിൽ എഴുതപ്പെട്ടിരിക്കുന്നുവല്ലൊ. ആകയാൽ പിതാവിൽനിന്നു കേൾക്കുകയും അവനിൽനിന്നു പഠിക്കുകയും ചെയ്യുന്ന ഏവനും എന്റെ അടുക്കലേക്കു വരുന്നു. [ഏശ. അ. ൫൪. വ. ൧൩.]

൪൬. പിതാവിനെ ആരെങ്കിലും കാണുന്നു എന്നല്ല; പിന്നെയോ ദൈവത്തിൽനിന്നുള്ളവൻ ആരോ അവൻമാത്രം പിതാവിനെ കാണുന്നു. [മത്താ. അ. ൧൧. വ. ൨൭.]

൪൭. സത്യം സത്യമായി ഞാൻ നിങ്ങളോടു പറയുന്നു: എന്നിൽ വിശ്വസിക്കുന്നവനു നിത്യജീവൻ ഉണ്ടു്.

൪൮. ഞാൻ ജീവന്റെ അപ്പം ആകുന്നു.

൪൯. നിങ്ങളുടെ പിതാക്കന്മാർ മരുഭൂമിയിൽവെച്ചു മന്നാ ഭക്ഷിച്ചു. എങ്കിലും അവർ മരിച്ചു. [പുറ. അ. ൧൬. വ. ൧൫.]

൫൦. ഇതോ, ഇതിൽനിന്നു ഭക്ഷിക്കുന്നവൻ മരിക്കാതിരിക്കേണ്ടതിനായി സ്വൎഗ്ഗത്തിൽനിന്നു ഇറങ്ങിയ അപ്പം ആകുന്നു.

൫൧. സ്വൎഗ്ഗത്തിൽനിന്നു ഇറങ്ങിയ ജീവനുള്ള അപ്പം ഞാനാകുന്നു.

൫൨. ഈ അപ്പത്തിൽനിന്നു ആരെങ്കിലും ഭക്ഷിച്ചാൽ അവൻ എന്നേക്കും ജീവിക്കും. ഞാൻ കൊടുക്കുവാനിരിക്കുന്ന അപ്പമോ ലോകത്തിന്റെ ജീവനുവേണ്ടി ഞാൻ കൊടുക്കുന്ന എന്റെ ശരീരമാകുന്നു.

൫൩. എന്നാൽ യൂദന്മാർ: നമുക്കു തന്റെ ശരീരം ഭക്ഷിക്കുന്നതിനു തരുവാൻ ഇവനു എങ്ങനെ കഴിയും? എന്നുപറഞ്ഞു തമ്മിൽ വാദിച്ചിരുന്നു.

൫൪. ആകയാൽ ഈശോ അവരോടു അരുളിച്ചെയ്തു: സത്യം സത്യമായി ഞാൻ നിങ്ങളോടു പറയുന്നു: നിങ്ങൾ മനുഷ്യപുത്രന്റെ ശരീരം ഭക്ഷിക്കയും അവന്റെ രക്തം പാനംചെയ്കയും ചെയ്യാതിരുന്നാൽ നിങ്ങൾക്കു നിങ്ങളിൽതന്നെ ജീവനില്ല.

൫൫. എന്റെ ശരീരം ഭക്ഷിക്കയും എന്റെരക്തം പാനംചെയ്കയും ചെയ്യുന്നവനോ അവനു നിത്യജീവൻഉണ്ടു്. അവസാന നാളിൽ അ

വനെ ഞാൻ ഉയിൎപ്പിക്കയും ചെയ്യും.

൫൬. എന്തുകൊണ്ടെന്നാൽ എ ൻെറ ശരീരം സാക്ഷാൽ ഭക്ഷണമാകുന്നു; എൻെറ രക്തം സാക്ഷാൽ പാനീയവുമാകുന്നു. [൧. കോറ. അ. ൧൧. വ. ൨൭.]

൫൭. ആകയാൽ എൻെറ ശരീരം ഭക്ഷിക്കയും എൻെറ രക്തം പാനം ചെയ്കയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു.

൫൮. ജീവിക്കുന്നവനായ പിതാവ് എന്നെ അയക്കുകയും ഞാൻ പിതാവുമൂലം ജീവിക്കയും ചെയ്യുന്നതുപോലെതന്നെ എന്നെ ഭക്ഷിക്കുന്നവൻ ഏവനോ അവനും ഞാൻമൂലം ജീവിക്കും.

൫൯. സ്വൎഗ്ഗത്തിൽനിന്നു ഇറങ്ങിയ അപ്പം ഇതാകുന്നു. നിങ്ങളുടെ പിതാക്കന്മാർ മന്നാ ഭക്ഷിച്ചു മരിച്ചതുപോലെയല്ല; ഈ അപ്പം ഭക്ഷിക്കുന്നവൻ എന്നേക്കും ജീവിക്കും.

൬൦. അവൻ ക്പർനാഹോമിൽ ഉപദേശിച്ചു കൊണ്ടിരിക്കുമ്പോൾ സംഘത്തിൽവെച്ചു ഇവ അരുളിച്ചെയ്തു.

൬൧. അവൻെറ ശിഷ്യന്മാരിൽ (ഇവ) കേട്ട പലരും: ഈ വാക്കു കഠിനമാകുന്നു; അവൻെറ വാക്കു കേൾക്കുവാൻ ആൎക്കു കഴിയും? എന്നു പറയുന്നു.

൬൨. എന്നാൽ ഇതിനെപ്പററി തൻെറ ശിഷ്യന്മാർ പിറുപിറുക്കുന്നു എന്നു ഈശോ തന്നിൽതന്നെ അറിഞ്ഞിട്ടു അവരോടു അരുളിച്ചെയ്തു: ഇതു നിങ്ങളെ ഇടറൽപ്പെടുത്തുന്നുവൊ?

൬൩. അങ്ങനെയെങ്കിൽ, മനുഷ്യപുത്രൻ താൻ ആദിയിലേ ഇരുന്നിരുന്ന സ്ഥലത്തേക്കു കയറുന്നതു നിങ്ങൾ കണ്ടാലൊ? [യോഹ. അ. ൩. വ. ൧൩.]

൬൪. ആത്മാവാകുന്നു ജീവിപ്പിക്കുന്നതു്. ശരീരം ഒന്നിനും ഉപകരിക്കുന്നില്ല. ഞാൻ നിങ്ങളോടു പറഞ്ഞ വാക്കുകൾ ആത്മാവാകുന്നു; ജീവനുമാകുന്നു.

൬൫. എന്നാൽ വിശ്വസിക്കാതിരിക്കുന്ന ചിലർ നിങ്ങളുടെ ഇടയിൽ ഉണ്ടു്.— എന്തുകൊണ്ടെന്നാൽ വിശ്വസിക്കാതിരിക്കുന്നവർ ആരെല്ലാമാകുന്നു എന്നും, തന്നെ ഒററിക്കൊടുക്കുന്നവൻ ആരാകുന്നു എന്നും ഈശോ ആദിമുതൽതന്നെ അറിഞ്ഞിരുന്നു.—

൬൬. ഒരു മനുഷ്യനും, എൻെറ പിതാവിനാൽ അവനു (വരം) നൽകപ്പെട്ടില്ലെങ്കിൽ, എൻെറ അടുക്കൽ വരുവാൻ കഴികയില്ല എന്നു നിങ്ങളോടു ഞാൻ പറഞ്ഞതു ഇതിനാൽ ആകുന്നു എന്നും അവൻ അവരോടു അരുളിച്ചെയ്തിരുന്നു.

൬൭. ഈ വചനം നിമിത്തം അവൻെറ ശിഷ്യന്മാരിൽ പലരും പിന്മാറി പൊയ്ക്കളഞ്ഞു; അവർ പിന്നെ അവനോടുകൂടി നടന്നിരുന്നില്ല.

൬൮. ആകയാൽ ഈശോ തൻെറ പന്ത്രണ്ടുപേരോടു: നിങ്ങളും പോകുവാൻ ഇച്ഛിക്കുന്നുവൊ? എന്നു ചോദിച്ചു.

൬൯. ശെമ്ഓൻ കേപ്പാ ഉത്തരമായി പറഞ്ഞു: എൻെറ കൎത്താവേ, ഞങ്ങൾ ആരുടെ അടുക്കൽപോകും? നിത്യജീവൻെറ വചനങ്ങൾ നിനക്കുണ്ടു്.

൭൦. മാത്രമല്ല, നീ ജീവനുള്ളദൈവത്തിൻെറ പുത്രനായ മ്ശീഹാ ആകുന്നു എന്നു ഞങ്ങൾ വിശ്വസിച്ചും അറിഞ്ഞും ഇരിക്കുന്നു. [മത്താ. അ. ൧൬. വ. ൧൬: മൎക്കോ. അ. ൮. വ. ൨൯: ലൂ. അ. ൯. വ. ൨൦.]

൭൧. ഈശോ അവരോടു അരുളിച്ചെയ്യുന്നു: ഞാൻ അല്ലയൊ നിങ്ങ

ളെ പന്ത്രണ്ടുപേരെ തിരഞ്ഞെടുത്തത്? എങ്കിലും നിങ്ങളിൽ ഒരുത്തൻ സാത്താൻ ആകുന്നു.

൭൨. ശെമ്ഓൻ്റെ പുത്രനായ യൂദാസ്സ്കറിയോത്തായെക്കുറിച്ചാണ അവൻ പറഞ്ഞിരുന്നത്. പന്ത്രണ്ടു പേരിൽ ഒരുത്തനായ ഇവൻ അവനെ ഒററിക്കൊടുക്കുവാനിരുന്നല്ലൊ.

## വ്യാഖ്യാനം.

൫. "അപ്പം . . . എവിടെനിന്നു വാങ്ങും": മത്താ. ൧൪. ൧൬. വ. ൧൬.ൽ "നിങ്ങൾ അവൎക്കു ഭക്ഷിക്കുവാൻ കൊടുക്കുവിൻ" എന്നാണ കാണുന്നത്. ഇവ തമ്മിൽ വിരുദ്ധമല്ല. അവൎക്കു ഭക്ഷിക്കുവാൻ കൊടുക്കുവാൻ ഈശോ ആദ്യം അരുളിച്ചെയ്തു. അനന്തരം ശിഷ്യന്മാരുടെ ബലക്ഷയാവസ്ഥയോടു തന്നെത്തന്നെ അനുയോജിപ്പിച്ചുകൊണ്ടു അപ്പം എവിടെനിന്നു വാങ്ങും എന്നു അരുളിച്ചെയ്യുന്നു.

൬. "പരീക്ഷിച്ചുകൊണ്ടു": ദൈവത്തിലുള്ള മനോവിശ്വാസം അളന്നുനോക്കിക്കൊണ്ടു.

൧൦. "അയ്യായിരം പുരുഷന്മാർ": സ്ത്രീകളും കുട്ടികളും ഒഴികെ എന്നുകൂടി വി. മത്തായി പറയുന്നുണ്ട്. ഇവരുടെ സംഖ്യയും ഉദ്ദേശം ഇതുതന്നെ വന്നിരിക്കാമെന്നാണ കരുതപ്പെടുന്നത്.

൨൧. "അവനെ പടവിൽ കയററുവാൻ ഇച്ഛിച്ചിരുന്നു": മത്താ. ൧൪. ൩൨. വ. ൩൨.ലും, മൎക്കോ. ൬. ൫൧. വ. ൫൧.ലും ഈശോ പടവിൽ കയറിയതായി പറഞ്ഞിരിക്കുന്നു. വി. യോഹന്നാൻ ഇതു നിഷേധിക്കുന്നില്ല. പടവു ഉടനെ കരയ്ക്കടുത്തു എന്ന സംഭവം മററു സുവിശേഷകന്മാർ വിട്ടുകളഞ്ഞിരുന്നതുകൂടി പ്രസ്താവിക്കുന്നതേയുള്ളൂ.— 'അവനെ പടവിൽ കയററുവാൻ ഇച്ഛിച്ചിരുന്നു' എന്നതിൻ്റെ മൂലപദങ്ങൾക്കു 'അവനെ സന്തോഷപൂൎവ്വം ആഗ്രഹത്തോടും സ്വീകരിച്ചിരുന്നു' എന്നാണ അൎത്ഥം എന്നു പറയുന്നവരുമുണ്ട്.

൨൭. "ഇവനു മുദ്രവെച്ചിരിക്കുന്നു": മ്ശീഹാ പിതാവിൻ്റെ നാമത്തിൽ ഇത്രയധികം അത്ഭുതങ്ങൾ ചെയ്തിരിക്കയാൽ പിതാവുതന്നെയും അവനെ അനുകൂലിച്ചു സാക്ഷിപ്പെടുത്തുകയും, താൻ ലോകത്തിലേക്കു അയച്ച തൻ്റെ പുത്രനാണ മ്ശീഹാ എന്നു മുദ്രകൊണ്ടെന്നപോലെ ഉറപ്പിക്കയും ചെയ്തിരിക്കുന്നു.

൩൧. "ഞങ്ങളുടെ പിതാക്കന്മാർ മരുഭൂമിയിൽവെച്ചു മന്നാ ഭക്ഷിച്ചു": ഞങ്ങൾ വിശ്വസിക്കേണ്ടതിനു നീ എന്തു അടയാളം തരുന്നു എന്നാണല്ലൊ മേൽവാക്യത്തിൽ യൂദന്മാർ ചോദിക്കുന്നത്. അപ്പംപെരുക്കിയതു അടയാളമായി നീ ചൂണ്ടിക്കാണിക്കുമായിരിക്കും. നീ ഒരിക്കൽ ഭൌമികഅപ്പംപെരുക്കി ൫൦൦൦ പേൎക്കു ഭക്ഷണം കൊടുത്തു എന്നതു ശരിതന്നെ. എന്നാൽ മൂശെ ൬൦൦,൦൦൦ പേൎക്കു ൪൦ സംവത്സരത്തേക്കു ആകാശത്തുനിന്നു മന്നാ കൊടുത്തിട്ടുണ്ടല്ലൊ. അയാൾ ദൈവമായിരുന്നില്ല; അങ്ങനെ വിശ്വസിക്കണം എന്നു അയാൾ ആവശ്യപ്പെട്ടുമില്ല. നീ വിശേഷാൽ എന്തടയാളം തരുന്നു? ഇതാണ അവർ കൊണ്ടുവരുന്ന യുക്തി.

൪൪. "പിതാവു ആകൎഷിച്ചിട്ടല്ലാതെ": പിതാവു നിൎബന്ധംകൊണ്ടോ സ്വതന്ത്രമനസ്സിനെ ഏതെങ്കിലും നിഷ്കൎഷത്തിനു കീഴ്പെടുത്തിക്കൊണ്ടോ അല്ല, തൻ്റെ സ്വൎഗ്ഗീയവരം മൂലമുള്ള ശക്തിമത്തും മധുരവുമായ വികാരങ്ങൾകൊണ്ടുമാത്രം. പിടിച്ചുകൊണ്ടുപോകയല്ല, ക്ഷണിക്കുകമാത്രം ചെയ്യുന്നു.

൫൨. "ലോകത്തിൻ്റെ ജീവനുവേണ്ടി ഞാൻ കൊടുക്കുന്ന": ഇതിലെ 'ഞാൻ കൊടുക്കുന്ന' എന്ന ഭാഗം മിക്കവാറും എല്ലാ ഗ്രീക്കുപ്രതികളിലും, ല., ക്ലൂശായനീക്കിയുള്ള മററു സകല പ്രതികളിലും ഉള്ളതാണ്.

൫൩. "ഇവനു എങ്ങനെ കഴിയും?": ക്പർനാഹോമിലെ യഹൂദന്മാർ 'നമുക്കു തൻ്റെ ശരീരം ഭക്ഷിക്കുന്നതിനു തരുവാൻ ഇവനു എങ്ങനെ കഴിയും?' എന്നു ചോ

ദിച്ചുകൊണ്ടു മ്ശിഹായുടെ വാക്കുകളെപ്പററി ഇടറൽപ്പെട്ടുന്നു. ശിഷ്യന്മാരിൽതന്നെ പലരും അവൻെറ വാക്കുകൾ അസാദ്ധ്യം, കഠിനം, വിശ്വസിക്കുവാൻ പ്രയാസം എന്നു പറഞ്ഞു അവനെ വിട്ടുപോകുന്നു. മ്ശിഹാ ഛായാൎത്ഥത്തിൽമാത്രമാണ് ഇങ്ങനെ സംസാരിച്ചിരുന്നതെങ്കിൽ, തൻെറ വാക്കുകളെ അക്ഷരാൎത്ഥത്തിൽ ഗ്രഹിച്ച യഹൂദന്മാരുടെയും ശിഷ്യരുടെയും പിൽകാലത്തെ സൎവ്വസഭയുടെയും തെററിദ്ധാരണ തിരുത്തുവാൻ അത്യാവശ്യമായ ഒരു സമയമായിരുന്നു ഇതു്. എങ്കിലും അവിടുന്നു അങ്ങനെ ചെയ്യാതെ തൻെറ വാക്കുകളെ ഒന്നുകൂടി ശപഥപൂൎവ്വം സ്ഥിരപ്പെടുത്തുന്നതേയുള്ളു. "സത്യം സത്യമായി ഞാൻ നിങ്ങളോടു പറയുന്നു: നിങ്ങൾ മനുഷ്യപുത്രൻെറ ശരീരം ഭക്ഷിക്കയും അവൻെറ രക്തം പാനം ചെയ്കയും ചെയ്യാതിരുന്നാൽ നിങ്ങൾക്കു നിങ്ങളിൽതന്നെ ജീവനില്ല" (വ. ൫൪), "എന്തുകൊണ്ടെന്നാൽ എൻെറ ശരീരം സാക്ഷാൽ ഭക്ഷണമാകുന്നു; എൻെറ രക്തം സാക്ഷാൽ പാനീയവുമാകുന്നു" (വ.൫൬), ഇങ്ങനെയാണു അവിടുന്നു ആവൎത്തിച്ചും അരുളിച്ചെയ്യുന്നതു്. വി. കുബ്ബാനയിലെ മ്ശിഹായുടെ സത്യസാന്നിദ്ധ്യത്തിലുള്ള സാൎവ്വത്രികമായ വിശ്വാസം അവിടുന്നു പേൎത്തുപേൎത്തു അരുളിച്ചെയ്തിട്ടുള്ള സ്ഥിരീകരണവാക്കുകൾകൊണ്ടു ഉണ്ടായിട്ടുള്ളതാകയാൽ ആ വിശ്വാസം അബദ്ധമാണെങ്കിൽ മ്ശിഹാതന്നെ നമ്മെ അബദ്ധക്കുണ്ടിൽ ചാടിച്ചു എന്നു പറയേണ്ടിവരും. അതു ദൈവദൂഷണമാണല്ലൊ. ആ വിശ്വാസം വി. ശ്ലീഹന്മാരും ഉറപ്പിക്കയാൽ അവരും കുററക്കാരാണെന്നു വന്നുകൂടും. അങ്ങനെ പറയുവാനും കരുതുവാനും നിവൃത്തിയില്ലാത്തതുമാണ്.— 'എങ്ങനെ കഴിയും?' എന്നു ചോദിക്കുന്നുവൊ? ഉപജീവിക്കുന്ന ആഹാരങ്ങളിൽനിന്നു ശരീരരക്തങ്ങളും, ഭൂമിയുടെയും ആകാശത്തിൻെറയും പ്രവൃത്തിയിൽനിന്നു ഫലമൂലാദികളും ഉണ്ടാകുവാൻ എങ്ങനെ കഴിയുന്നു? പ്രകൃതിയുടെ ശക്തിയെക്കാൾ അതിൻെറ കൎത്താവിൻെറ വചനങ്ങൾ എത്ര ശക്തിയേറിയവയാണ്! പ്രകൃതിശക്തികൾ കൂടെയും ദൈവവചനങ്ങൾകൊണ്ടു വ്യത്യാസപ്പെടുന്നില്ലെ? അത്ഭുതകരമായ വളരെ മാററങ്ങൾ പ്രകൃതിയിൽ വരുത്തുവാൻ മൂശെ ശക്തനായിത്തീൎന്നെങ്കിൽ കൎത്താവിൻെറ വചനങ്ങൾതന്നെ പ്രവൃത്തി നിൎവ്വഹിക്കുന്ന 'കൂദാശചെയ്യു'ലിനെപ്പററി നാം എന്തുപറയണം? വി. കുബ്ബാനയിൽ കൎത്താവിൻെറ അതേവാക്കുകൾതന്നെയാണല്ലൊ പ്രവൃത്തി നിൎവ്വഹിക്കുന്നതു്. ഏലിയായുടെ വാക്കുകൾക്കു സ്വൎഗ്ഗത്തിൽനിന്നു തീ ഇറക്കുവാൻ കഴിഞ്ഞു: കൎത്താവിൻെറ വാക്കുകൾക്കു വസ്തുഭേദം വരുത്തുവാൻ കഴികയില്ലന്നൊ? മ്ശിഹായുടെ വചനങ്ങൾ അഭാവത്തിൽനിന്നു ഭാവത്തിലേക്കു മാറുവാൻ ശക്തിയുള്ളവയായിരിക്കെ സ്ഥിതി ചെയ്യുന്ന ഒരു വസ്തുവിനെ മറെറാന്നായി മാററുവാൻ അശക്തങ്ങളായി ഭവിക്കുമൊ? കന്യകയിൽനിന്നു മ്ശിഹാ ജനിച്ചതു പ്രകൃതിയുടെ ക്രമം അനുസരിച്ചായിരുന്നുവൊ? തീൎച്ചയായും അല്ലല്ലൊ. പിന്നെ എന്തിനു പ്രകൃതിയുടെ ക്രമത്തെപ്പററി ഇവിടെ ഇത്രയധികം ആലോചിക്കുന്നു?— 'എങ്ങനെ കഴിയും?' എന്ന ചോദ്യം ഇവിടെ ദൈവത്തിൻെറ അഗ്രാഹ്യമായ സൎവ്വശക്തിയെ ബാധിക്കുന്ന ഒന്നാണ്. അതു ഏതു അത്ഭുതങ്ങളും ദിവ്യരഹസ്യങ്ങളും വിശ്വസിക്കുന്ന വിഷയത്തിൽ ചോദ്യക്കാൎക്കു വിഘാതമായി നില്ക്കുന്നു. അഞ്ചു അപ്പംകൊണ്ടു അയ്യായിരംപേരെ തൃപ്തരാക്കി ശേഷിപ്പിച്ചതും, വെള്ളം വീഞ്ഞായിപ്പകൎത്തിയതും എങ്ങനെ എന്നും അവൎക്കു ചോദിക്കാം. ദൈവത്തെ സംബന്ധിച്ചു 'എങ്ങനെ?' അഥവാ 'അവനു എങ്ങനെ കഴിയും?' എന്നു ചോദിക്കുന്നതു കേവലം മൌഢ്യമാണ്.— പൂൎവ്വപിതാക്കന്മാരിൽ ആരും സത്യസാന്നിദ്ധ്യം ഒരിക്കലും നിഷേധിച്ചിട്ടില്ല; മ്ശിഹായുടെ ശരീരത്തിൻെറ ഛായമാത്രമായി സ്വീകരിക്കപ്പെടുന്നെന്നു അവരിൽ ഒരുത്തൻപോലും ഒരിക്കലും പറഞ്ഞിട്ടുമില്ല. 'നിൻെറ പല്ലുകളും വയറും നീ ഒരുക്കുന്നതു് എന്തിനു? എന്നിൽ വിശ്വസിക്കുക, അപ്പോൾ നീ എന്നെ ഭക്ഷിച്ചുകഴിഞ്ഞു' എന്നു വി. അഗുസ്തീനോസു് പറഞ്ഞിട്ടുള്ള വാക്കുകൾ സത്യസാന്നിദ്ധ്യത്തിനു വി

രോധമായ ഒരു സാക്ഷിയായി ചിലർ കൊണ്ടുവരാറുണ്ടു. എന്നാൽ അദ്ദേഹം പറയുന്നതു യഹൂദന്മാൎക്കു മ്ശീഹായിൽ ഉണ്ടാകേണ്ടിയിരുന്ന വിശ്വാസത്തെപ്പററിമാത്രമാണ്. യഹൂദന്മാർ നിത്യജീവന്റെ അപ്പം ആവശ്യപ്പെട്ടപ്പോൾ അതു താൻതന്നെയാകുന്നു എന്നു മ്ശീഹാ അരുളിച്ചെയ്തു. എങ്കിലും അവർ വിശ്വസിച്ചില്ല. മ്ശീഹായിൽ നിങ്ങൾ വിശ്വസിക്കുവിൻ, അദ്ദേഹം ജീവന്റെ അപ്പമാകകൊണ്ടു, നിങ്ങൾ വിശ്വസിക്കുമ്പോൾ ഈ അപ്പം നിങ്ങൾ ഭക്ഷിച്ചു കഴിഞ്ഞു എന്നാണു പ്രസ്തുതവാക്കുകൾ പ്രസ്താവിക്കുന്നത്. സത്യസാന്നിദ്ധ്യത്തെപ്പററി വിശുദ്ധൻ തുടൎന്നുപറയുന്നുമുണ്ടു. ഈശോ ആരായിരുന്നു എന്നു അറിവില്ലാതിരുന്ന ക്പർനാഹോംകാർ കുററക്കാരായി തീൎന്നെങ്കിൽ, വി. ഗ്രന്ഥത്തിന്റെ തെളിവായ വാക്കുകൾക്കും, എല്ലാക്കാലത്തും എവിടെയുമുള്ള ക്രിസ്തീയസഭകളുടെയെല്ലാം ഏകീഭവിച്ചുള്ള സമ്മതത്തിനും, അധികാരത്തിനും എതിരായി വി. കുർബാനയിലെ മ്ശീഹായുടെ സത്യസാന്നിദ്ധ്യത്തിൽ അവിശ്വസിക്കുന്ന ക്രിസ്ത്യാനികൾ അധികം ആക്ഷേപാൎഹന്മാരാണെന്നുള്ളതു നിസ്സംശയം തന്നെ. (മത്താ. അ. ൨൬. വ. ൨൬. വ്യ. നോക്കുക.)

൫൰൪. "മനുഷ്യപുത്രന്റെ ശരീരം ഭക്ഷിക്കയും അവന്റെ രക്തം പാനം ചെയ്കയും": ശരീരരക്തങ്ങൾ വേർതിരിക്കപ്പെടുവാൻ വഹിയാത്തവണ്ണം തമ്മിൽ യോജിച്ചിരിക്കയാൽ അവയിൽ ഒന്നു മററതിലും സ്ഥിതി ചെയ്യുന്നതുകൊണ്ടു ശരീരം ഭക്ഷിക്കയും രക്തം പാനം ചെയ്കയും ചെയ്യണമെന്നു ഈ വാക്യത്തിൽ സൂചിപ്പിച്ചിരിക്കുന്ന ദൈവകല്പന നിവൎത്തിക്കുന്നതിനു ഒരു വിശ്വാസി ഒരു സാദൃശ്യത്തിൽമാത്രം അവ സ്വീകരിച്ചാൽ മതിയാകും. ൫൰, ൫൧, ൫൮ വാക്യങ്ങളിൽ ഒരു സാദൃശ്യത്തിൽമാത്രം സ്വീകരിക്കുന്നവൎക്കു നിത്യജീവൻ വാഗ്ദാനം ചെയ്യുന്നുമുണ്ട്. (മത്താ. അ. ൨൬. വ. ൨൬. വ്യ. നോക്കുക.)

൬൰൩. "ശരീരം ഒന്നിനും ഉപകരിക്കുന്നില്ല": ആത്മാവിൽനിന്നു വേർപെട്ട ശരീരം എന്നാണു യഹൂദന്മാർ മനസ്സിലാക്കിയത്. അങ്ങനെയുള്ള ശരീരം ഒന്നിനും ഉപകരിക്കുന്നില്ല. മ്ശീഹായുടെ ആത്മാവിനും വചനത്തിനും കീഴ്പ്പെടാതെ മത്സരിച്ചു നില്ക്കുന്ന മനുഷ്യശരീരവും, എന്നുവെച്ചാൽ, മനുഷ്യന്റെ പ്രകൃതിജന്യവും ജഡികവുമായ ശക്തിയും ഒന്നിനും ഉപകരിക്കുന്നില്ല. മ്ശീഹായുടെ ശരീരം തന്നെയും ദൈവആളിനോടു സംയുക്തമായിരുന്നില്ലെങ്കിൽ ഒന്നിനും ഉപകരിക്കുകയില്ലായിരുന്നു. എന്നാൽ മ്ശീഹായുടെ ആത്മാവോടും ദൈവത്വത്തോടുംകൂടിയതായി വി. കുർബാനയിൽ നാം സ്വീകരിക്കുന്ന ജീവശ്ശരീരം ഒന്നിനും ഉപകരിക്കുന്നില്ല എന്നു പറഞ്ഞാൽ മഹാ ദൈവദൂഷണമായിരിക്കും. ആ ശരീരം ഒന്നിനും ഉപകരിക്കുന്നില്ലെങ്കിൽ അവിടുന്നു നമുക്കുവേണ്ടി മനുഷ്യശരീരം എടുക്കുകയൊ, ആ ശരീരത്തിൽ പീഡകളനുഭവിക്കുകയോ, മരിക്കുകയോ ചെയ്കയില്ലായിരുന്നു.

൬൰൮. "ശെമ്ഓൻകേപ്പാ ഉത്തരമായി പറഞ്ഞു": മത്താ. അ. ൧൬. വ. ൧൬. വ്യ. നോക്കുക.

൭൰. "സാത്താൻ": ചില പ്രതികളിൽ പിശാചു എന്നു വിവൎത്തനം ചെയ്തിരിക്കുന്നു. മത്താ. അ. ൧൬. വ. ൨൩. വ്യ. നോക്കുക.

## അദ്ധ്യായം ൭.

മ്ശീഹാ കൂടാരത്തിരുനാളിനു പോകുന്നതും, ദേവാലയത്തിൽ ഉപദേശിക്കുന്നതും.

ഇവയുടെ ശേഷം ഈശോ ഗ്ലീ വാൻ അന്വേഷിച്ചിരുന്നതുകൊണ്ടു ലായിൽ സഞ്ചരിച്ചിരുന്നു. എന്തുകൊ യൂദായിൽ സഞ്ചരിക്കുന്നതിനു അവ ണ്ടെന്നാൽ യൂദന്മാർ തന്നെ കൊല്ലു ന്നു മനസ്സുണ്ടായിരുന്നില്ല.

൨. അപ്പോൾ യൂദന്മാരുടെ ക്കൂടാരങ്ങളുടെ തിരുനാൾ അടുത്തുമിരുന്നു. [ആച. അ. ൨൩. വ. ൩൪.]

൩. ആകയാൽ ഈശോയുടെ സഹോദരന്മാർ അവനോടു പറഞ്ഞു: നീ ചെയ്യുന്ന പ്രവൃത്തികൾ നിൻെറ ശിഷ്യന്മാർ കാണേണ്ടതിനു നീ ഇവിടംവിട്ടു യൂദായിലേക്ക് പോകുക.

൪. എന്തെങ്കിലും രഹസ്യത്തിൽ ചെയ്കയും അതു പ്രസിദ്ധമായിത്തീരുവാൻ ആഗ്രഹിക്കയും ചെയ്യുന്ന മനുഷ്യൻ ഇല്ലല്ലൊ. നി ഇവ ചെയ്യുന്നെങ്കിൽ നിന്നെത്തന്നെ ലോകത്തിനു കാണിക്കുക.

൫. —എന്തുകൊണ്ടെന്നാൽ ഈശോയുടെ സഹോദരന്മാർപോലും അവനിൽ വിശ്വസിച്ചിരുന്നില്ല.—

൬. ഈശോ അവരോടു അരുളിച്ചെയ്യുന്നു: എൻെറ സമയം ഇതുവരെയും വന്നിട്ടില്ല. നിങ്ങളുടെ സമയമോ എപ്പോഴുംഒരുങ്ങിയിരിക്കുന്നു.

൭. ലോകത്തിനു നിങ്ങളെ ദ്വേഷിക്കുവാൻ കഴികയില്ല; എന്നാൽ അതിൻെറ പ്രവൃത്തികൾ ചീത്തയാകുന്നു എന്നു അതിനെക്കുറിച്ചു ഞാൻ സാക്ഷിപ്പെടുത്തുന്നതുകൊണ്ടു അതു എന്നെ ദ്വേഷിക്കുന്നു.

൮. നിങ്ങൾ ഈ തിരുനാളിനു പോകുവിൻ. എൻെറ സമയം ഈതുവരെ പൂർത്തിയായിട്ടില്ലാത്തതുകൊണ്ടു ഈ തിരുനാളിനു ഞാൻ ഇപ്പോൾ പോകുന്നില്ല.

൯. ഇവ അരുളിച്ചെയ്തിട്ടു അവൻ ഗ്ലീലായിൽതന്നെ പാർത്തു.

൧൦. അവൻെറ സഹോദരന്മാർ തിരുനാളിനു പോയിരുന്ന സമയത്തോ, അപ്പോൾ, പരസ്യമായിട്ടല്ല പിന്നെയൊ രഹസ്യമായിട്ടു എന്നപോലെ, അവനും പോയി.

൧൧. യൂദന്മാരോ തിരുനാളിൽ അവനെ അന്വേഷിച്ചുകൊണ്ടു അവൻ എവിടെയാകുന്നു? എന്നു ചോദിച്ചിരുന്നു.

൧൨. ജനക്കൂട്ടത്തിൽ അവനെപ്പററി വലിയ കുശുകുശുപ്പും ഉണ്ടായി. എന്തുകൊണ്ടെന്നാൽ അവൻ നല്ലവനാകുന്നു എന്നു പറയുന്ന ചിലർ ഉണ്ടായിരുന്നു. മററുള്ളവരോ: അല്ല, മറിച്ച്, അവൻ ജനത്തെ വഴിപിഴപ്പിക്കുന്നു എന്നു പറഞ്ഞിരുന്നു.

൧൩. എങ്കിലും യൂദന്മാരെക്കുറിച്ചുള്ള ഭയംനിമിത്തം അവനെപ്പററി ആരും പരസ്യമായി സംസാരിച്ചിരുന്നില്ല.

൧൪. തിരുനാളിൻെറ ദിവസങ്ങൾ പാതിയായപ്പോഴോ ഈശോ ദേവാലയത്തിൽ കയറി ഉപദേശിച്ചിരുന്നു.

൧൫. അപ്പോൾ യൂദന്മാർ: (ഒന്നും) പഠിച്ചിട്ടില്ലാതിരിക്കെ ഇവൻ (വിശുദ്ധ) ഗ്രന്ഥം അറിയുന്നത് എങ്ങനെ? എന്നു വിസ്മയിച്ചുപറഞ്ഞിരുന്നു.

൧൬. ഈശോ ഉത്തരമായി അരുളിച്ചെയ്തു: എൻെറ ഉപദേശം, എന്നെ അയച്ചവൻെറതല്ലാതെ എൻെറതല്ല.

൧൭. അവൻെറ ഇഷ്ടം ചെയ്യുവാൻ ഇച്ഛിക്കുന്നവൻ എൻെറ ഉപദേശം ദൈവത്തിൽനിന്നാകുന്നുവൊ, അതോ, ഞാൻതന്നെ സ്വയമായി പറയുന്നുവൊഎന്നു ഗ്രഹിക്കുന്നു.

൧൮. സ്വയമായി പറയുന്നവൻ തനിക്കുതന്നെ മഹത്വം അന്വേഷിക്കുന്നു. തന്നെ അയച്ചവൻെറ മഹത്വം അന്വേഷിക്കുന്നവനോ സത്യവാനാകുന്നു, അവൻെറ ഹൃദയത്തിൽ അനീതിയില്ല.

൧൯. മൂശെ നിങ്ങൾക്കു നിയമം തന്നിട്ടില്ലയൊ? എങ്കിലും നിങ്ങളിൽ

ആരും നിയമം അനുസരിക്കുന്നില്ല ല്ലൊ. [പുറ. അ. ൨൪. വ. ൩.]

൨൦. നിങ്ങൾ എന്നെ കൊല്ലു വാൻ അന്വേഷിക്കുന്നതെന്തു്? ജന ക്കൂട്ടം ഉത്തരമായി: നിനക്കു പിശാ ചുണ്ടു്. ആർ നിന്നെ കൊല്ലുവാൻ അന്വേഷിക്കുന്നു? എന്നു പറയുന്നു. [യോഹ. അ. ൫. വ. ൧൮.]

൨൧. ഈശോ ഉത്തരമായി അവ രോടു അരുളിച്ചെയ്തു: ഞാൻ ഒരു പ്ര വൃത്തിചെയ്തു; നിങ്ങളേവരും ആശ്ച ര്യപ്പെടുന്നു.

൨൨. മൂശെ നിങ്ങൾക്കു പരി ഛേദനം തന്നതുനിമിത്തം— അതു മൂശെയിൽ നിന്നുതന്നെയുള്ളതല്ല, മ റിച്ചു്, പിതാക്കന്മാരിൽനിന്നുള്ളതാ കുന്നു. അതുകൊണ്ടു– ശാബതത്തിൽ കൂടെയും നിങ്ങൾ ഒരു മനുഷ്യനെ പരിഛേദനം ചെയ്യുന്നു. [ആച. അ. ൧൨. വ. ൩.– സൃ. അ. ൧൭. വ. ൧൦.]

൨൩. മൂശെയുടെ നിയമം ലംഘി ക്കപ്പെടാതിരിക്കുവാൻ ഒരുമനുഷ്യൻ ശാബതനാളിൽ പരിഛേദനം ചെയ്യപ്പെടുന്നെങ്കിൽ ഞാൻ ശാബ തനാളിൽ ഒരുമനുഷ്യനെ മുഴുവൻ സുഖപ്പെടുത്തിയതുകൊണ്ടു നിങ്ങൾ എന്നെക്കുറിച്ചു പിറുപിറുക്കുന്നുവൊ?

൨൪. നിങ്ങൾ മുഖം നോക്കി വി ധിക്കരുതു്. മറിച്ചു്, നീതിയുള്ള വി ധി ചെയ്യുവിൻ. [ആവർത്ത. അ. ൧. വ. ൧൬.]

൨൫. അപ്പോൾ ഓറെശ്ലെമ്മുനി ന്നുള്ള ചില മനുഷ്യർ (ഇങ്ങനെ) പ റഞ്ഞിരുന്നു: അവർ കൊല്ലുവാൻ അ ന്വേഷിക്കുന്നവൻ ഇവൻഅല്ലയൊ?

൨൬. എന്നാൽ ഇതാ! അവൻ പരസ്യമായി സംസാരിക്കുന്നു. അവർ അവനോടു ഒന്നും പറയുന്നുമില്ല. ഇ വൻ സാക്ഷാൽ മ്ശിഹാ ആകുന്നു എന്നു നമ്മുടെ മൂപ്പന്മാർ ഗ്രഹിച്ചി രിക്കുമൊ?

൨൭. എന്നാൽ ഇവൻ എവിടെ നിന്നാകുന്നു എന്നു നാം അറിയുന്നു. മ്ശിഹാ വരുമ്പോഴോ അവൻ എ വിടെനിന്നാകുന്നു എന്നു ഒരു മനുഷ്യ നും അറിയുകയില്ല.

൨൮. ആകയാൽ, ഈശോ ദേവാ ലയത്തിൽ ഉപദേശിച്ചുകൊണ്ടിരി ക്കുമ്പോൾ തന്റെ സ്വരംഉയർത്തി അരുളിച്ചെയ്തു: നിങ്ങൾ എന്നെയും അറിയുന്നു, ഞാൻ എവിടെനിന്നാകു ന്നു എന്നും അറിയുന്നു. ഞാനോ സ്വ യമായിവന്നതല്ല, എന്നാൽ എന്നെ അയച്ചവൻ സത്യവാൻ ആകുന്നു. അവനെ നിങ്ങൾ അറിയുന്നില്ല.

൨൯. എങ്കിലും ഞാൻ അവന്റെ അടുക്കൽ നിന്നാകകൊണ്ടും അവൻ എന്നെ അയച്ചതുകൊണ്ടും ഞാൻ അവനെ അറിയുന്നു.

൩൦. അപ്പോൾ അവർ അവനെ പിടിക്കുവാൻ അന്വേഷിച്ചു. എങ്കി ലും അവന്റെ നാഴിക അതുവരെ വന്നിട്ടില്ലാതിരുന്നതിനാൽ ആരുംഅ വന്റെമേൽ കൈകൾ വെച്ചില്ല.

൩൧. ജനക്കൂട്ടത്തിൽ വളരെപ്പേ രാകട്ടെ അവനിൽ വിശ്വസിച്ചു്: ഇ വൻ ചെയ്യുന്ന ഈ അടയാളങ്ങളിൽ കൂടുതലായവ മ്ശിഹാ വരുമ്പോൾ അവൻ ചെയ്യുമൊ എന്നു പറയുന്നു.

൩൨. ജനക്കൂട്ടങ്ങൾ അവനെ കുറിച്ചു ഇങ്ങനെ പറയുന്നു എന്നു പ്രീശർ കേട്ടാറെ അവരും പ്രധാനാ ചാര്യന്മാരും അവനെ പിടിക്കുവാൻ സേവകരെ അയച്ചു.

൩൩. അപ്പോൾ ഈശോ അരു ളിച്ചെയ്തു: ഞാൻ ഇനിയും അല്പ സമയം നിങ്ങളോടുകൂടിയിരിക്കുന്നു. പിന്നെ എന്നെ അയച്ചവന്റെ അ ടുക്കലേക്കു ഞാൻ പോകുന്നു.

൩൪. അപ്പോൾ നിങ്ങൾ എന്നെ അന്വേഷിക്കും; എന്നാൽ നിങ്ങൾ എന്നെ കണ്ടെത്തുകയില്ല. ഞാൻ ഇരിക്കുന്ന ഇടത്തേക്കു വരുവാൻ നിങ്ങൾക്കു കഴിയുകയുമില്ല. [യോഹ. അ. ൧൩. വ. ൩൩.]

൩൫. യൂദന്മാർ തമ്മിൽ പറയുന്നു: നാം അവനെ കണ്ടെത്താത്തവണ്ണം എവിടേക്കാണു ഇവൻ പോകുവാനിരിക്കുന്നത്? പുറജാതികളുടെ സ്ഥലങ്ങളിൽപോയി പുറജാതികളോടു ഉപദേശിക്കുവാൻ ഇരിക്കുകയായിരിക്കുമോ?

൩൬. നിങ്ങൾ എന്നെ അന്വേഷിക്കും; എന്നാൽ നിങ്ങൾ എന്നെ കണ്ടെത്തുകയില്ല. ഞാൻ ഇരിക്കുന്ന ഇടത്തേക്കു വരുവാൻ നിങ്ങൾക്കു കഴിയുകയുമില്ല എന്നു പറഞ്ഞ ഈ വാക്കു എന്താകുന്നു?

൩൭. തിരുനാളിൻെറ അവസാനമായ മഹാദിവസത്തിലോ ഈശോ നിന്നുകൊണ്ടു (ഇങ്ങനെ) വിളിച്ചു പറഞ്ഞിരുന്നു: ആക്കെങ്കിലും ദാഹിക്കുന്നെങ്കിൽ അവൻ എൻെറ അടുക്കൽവന്നു കുടിക്കട്ടെ. [ആച. അ. ൨൩. വ. ൨൭.]

൩൮. എന്നിൽ വിശ്വസിക്കുന്നവരുടെയും ഉദരത്തിൽ നിന്ന്, തിരുവെഴുത്തുകൾ പ്രസ്താവിച്ചിട്ടുള്ളതുപോലെ, ജീവജലത്തിൻെറ നദികൾ ഒഴുകും. [ഏശ. അ. ൪൪. വ. ൩; അ. ൫൮. വ. ൧൧: യൗയെ. അ. ൨. വ. ൨൮: നട. അ. ൨. വ. ൧൭.]

൩൯. തന്നിൽ വിശ്വസിക്കുന്നവർ സ്വീകരിക്കുവാനിരുന്ന ആത്മാവിനെക്കുറിച്ചാണു അവൻ ഇതു അരുളിച്ചെയ്തതു. ഈശോ അതുവരെ മഹത്വീകരിക്കപ്പെട്ടിരുന്നില്ല. അതുകൊണ്ടു അതുവരെ ആത്മാവു നൽകപ്പെട്ടിരുന്നുമില്ലല്ലൊ.

൪൦. ജനക്കൂട്ടത്തിൽ, അവൻെറ വാക്കുകൾ കേട്ട പലരും: ഇവൻ സത്യമായിട്ടു പ്രവാചകൻ ആകുന്നു എന്നു പറഞ്ഞിരുന്നു.

൪൧. മററു ചിലർ: ഇവൻ മ്ശിഹാ ആകുന്നു എന്നു പറഞ്ഞിരുന്നു. വേറെ ചിലർ: ഗ്ലീലായിൽ നിന്നോ മ്ശിഹാ വരുന്നതു്?(൪൨)

൪൨. ദാവീദിൻെറ സന്തതിയിൽ നിന്നും ദാവീദിൻെറതന്നെ പട്ടണമായ ബേത്ല്ഹെത്തു നിന്നും മ്ശിഹാ വരുന്നു എന്നല്ലെ തിരുവെഴുത്തു പറഞ്ഞിട്ടുള്ളതു്? (൪൧) «എന്നു ചോദിക്കുന്നു». [മിക്. അ. ൫. വ. ൨: മത്താ. അ. ൨. വ. ൬.]

൪൩. അവനെക്കുറിച്ചു ജനക്കൂട്ടത്തിൽ ഒരു ഭിന്നത ഉണ്ടായിക്കൊണ്ടിരുന്നു.

൪൪. അവനെ പിടിക്കുവാൻ ഇച്ഛിച്ചിരുന്ന ആളുകളും അവരിൽ ഉണ്ടായിരുന്നു. എങ്കിലും ഒരു മനുഷ്യനും അവൻെറമേൽ കൈകൾ വെച്ചില്ല.

൪൫. ആ സേവകർ പ്രധാനാചാര്യന്മാരുടെയും ഫ്രീശരുടെയും അടുക്കൽ (മടങ്ങി) വന്നു. അപ്പോൾ ആചാര്യന്മാർ അവരോടു: നിങ്ങൾ അവനെ കൊണ്ടുവരാഞ്ഞതു എന്തുകൊണ്ടു്? എന്നു ചോദിച്ചു.

൪൬. സേവകന്മാർ അവരോടു: ഈമനുഷ്യൻ സംസാരിക്കുന്നതുപോലെ ആരും ഒരിക്കലും സംസാരിച്ചിട്ടില്ല എന്നു പറയുന്നു.

൪൭. ഫ്രീശർ അവരോടു പറയുന്നു: നിങ്ങൾക്കും തെററിപ്പോയൊ?

൪൮. തലവന്മാരിലൊ ഫ്രീശരിലൊ ആരെങ്കിലും അവനിൽ വിശ്വസിച്ചിട്ടുണ്ടോ?

൪൯. നിയമം അറിഞ്ഞുകൂടാത്ത ഈ ജനം മാത്രമല്ലയൊ? (വിശ്വ

സിച്ചതു്?) അവർ ശപിക്കപ്പെട്ടവർ ആകുന്നു.

൫൦. അവരിൽ ഒരുത്തനായി, രാത്രിയിൽ ഈശോയുടെ അടുക്കൽ വന്നിട്ടുള്ളവനായിരുന്ന നിക്കൊദേമോസ് അവരോടു ചോദിക്കുന്നു: [യോഹ. അ. ൩. വ. ൨.]

൫൧. ഒരു മനുഷ്യൻ ചെയ്യുന്നതു എന്തെന്നു ആദ്യമേ അവനിൽനിന്നു കേട്ടറിഞ്ഞിട്ടല്ലാതെ നമ്മുടെ നിയമം അവനെ വിധിക്കുന്നുണ്ടോ? [ആവർത്ത. അ. ൧൭. വ. ൮; അ. ൧൯. വ. ൧൫.]

൫൨. അവർ ഉത്തരമായി അവനോടു: നീയും ഗ്ലീലായനാണൊ? ഗ്ലീലായിൽ നിന്നു പ്രവാചകൻ എഴുന്നേല്ക്കുന്നില്ല എന്നു പരിശോധിച്ചു കാണുക എന്നു പറയുന്നു.

൫൩. ആകയാൽ ഓരോരുത്തനും തന്റെ വീട്ടിലേക്കു പോയി.

## വ്യാഖ്യാനം.

൨. "കൂടാരങ്ങളുടെ തിരുനാൾ": ആച. അ. ൨൩. വ. ൨. വ്യ. നോക്കുക.

൩. "ഈശോയുടെ സഹോദരന്മാർ": മത്താ. അ. ൧൨. വ. ൪൬. വ്യ. നോക്കുക.

൮. "തിരുനാളിനു ഞാൻ ഇപ്പോൾ പോകുന്നില്ല": ഇപ്പോൾ, ഈ ഒന്നാം ദിവസംതന്നെ, നിങ്ങൾ ഇച്ഛിക്കുന്ന വിധത്തിൽ, നിങ്ങളോടുകൂടി, ആഘോഷപൂർവ്വം പോകുന്നില്ല.

൨൧. "ഞാൻ ഒരു പ്രവൃത്തി ചെയ്തു": മുപ്പത്തെട്ടു സംവത്സരക്കാലമായി രോഗിയായി കിടന്നിരുന്നവനെ ബേസ്ഹെസ്ദാ എന്ന കുളത്തിങ്കൽ വെച്ചു സുഖപ്പെടുത്തിയതിനെയാണ് ഇവിടെ സൂചിപ്പിക്കുന്നതു്. (അ. ൫. നോക്കുക.).

൩൭. "ആരെങ്കിലും ദാഹിക്കുന്നെങ്കിൽ അവൻ എന്റെ അടുക്കൽ വന്നു കുടിക്കട്ടെ": തിരുനാളിൽ ജനങ്ങൾ ബേസ്ഹെസ്ദായിൽനിന്നു വെള്ളം കോരി പുരോഹിതന്മാരുടെ അടുക്കൽ കൊണ്ടുചെല്ലുകയും, അവർ അതു നൈവേദ്യവീഞ്ഞിനോടു കലർത്തി ബലിപീഠത്തിൽ ഒഴിക്കുകയും ചെയ്യുന്ന ഒരു പതിവുണ്ടായിരുന്നു. ഈ ആചാരമുറയുടെ അവസരം പിടിച്ചുകൊണ്ടായിരിക്കാം ഈശോ ഇങ്ങനെ അരുളിച്ചെയ്യുന്നതു്.

൩൮. "ജീവജലത്തിന്റെ നദികൾ ഒഴുകും": വിശ്വാസികൾക്കു വാഗ്ദാനം ചെയ്യപ്പെട്ടിരിക്കുന്ന പരിശുദ്ധാത്മാവിന്റെ ദാനങ്ങളെ ഈ ജീവജലം നിർദ്ദേശിക്കുന്നു.

൩൯. "ഈശോ അതുവരെ മഹത്വീകരിക്കപ്പെട്ടിരുന്നില്ല": ഉയിർപ്പും സ്വർഗ്ഗാരോഹണവുംകൊണ്ടും പരിശുദ്ധാത്മാവിന്റെ ആഗമനംകൊണ്ടും മഹത്വീകരിക്കപ്പെട്ടിരുന്നില്ല. – "അതുവരെ ആത്മാവു നൽകപ്പെട്ടിരുന്നുമില്ല": പ്രത്യേകവും അസാധാരണവുമായ വിധത്തിൽ നൽകപ്പെട്ടിരുന്നില്ല.

# അദ്ധ്യായം ൮.

വ്യഭിചാരത്തിൽ പിടിക്കപ്പെട്ട സ്ത്രീ. മ്ശിഹാ തന്റെ ഉപദേശങ്ങളെ നീതീകരിക്കുന്നതു്.

ഈശോയോ ഒലീവുകളുടെ മലയിലേക്കു പോയി.

൨. എന്നാൽ അവൻ ഉഷസ്സിലേ വീണ്ടും ദേവാലയത്തിലേക്കു വന്നു. ജനം മുഴുവൻ അവന്റെ അടുക്കലേക്കു വന്നിരുന്നു. അവൻ ഇരുന്നു്

അവരോട്ട ഉപദേശിച്ചുകൊണ്ടിരിക്കുമ്പോൾ,

൩. പ്രീശരും നിയമജ്ഞന്മാരും വ്യഭിചാരത്തിൽ പിടിക്കപ്പെട്ട ഒരു സ്ത്രീയെ കൊണ്ടുവന്ന് അവളെ നടുവിൽ നിറുത്തി,

൪. അവനോട്ട പറയുന്നു: ഗുരോ, ഈ സ്ത്രീ വ്യഭിചാരവൃത്തിയിൽ തന്നെ പരസ്യമായി പിടിക്കപ്പെട്ടിരിക്കുന്നു.

൫. ഇങ്ങനെയുള്ളവരെ കല്ലെറിയണം എന്ന മൂശെയുടെ നിയമത്തിൽ കല്പിച്ചുമിരിക്കുന്നു. ആകയാൽ നീ എന്തു പറയുന്നു? [ആച. അ. ൨൦. വ. ൧൦.]

൬. ഇത് അവനെ കുററം ചുമത്തുവാൻ തങ്ങൾക്ക് (ഹേതു) ഉണ്ടാകേണ്ടതിനു അവനെ പരീക്ഷിച്ചു കൊണ്ടു ചോദിച്ചതായിരുന്നു. ഈശോയോ താഴേക്ക കുനിഞ്ഞു തൻെറ വിരൽകൊണ്ടു നിലത്തു എഴുതികൊണ്ടിരുന്നു.

൭. എന്നാൽ അവർ വിടാതെ അവനോട്ട ചോദിച്ചുകൊണ്ടിരിക്കയിൽ അവൻ നിവിന്ന് അവരോട്: നിങ്ങളിൽ പാപം ഇല്ലാതിരിക്കുന്നവൻ അവളുടെമേൽ ഒന്നാമനായി കല്ലെറിയട്ടെ എന്നരുളിച്ചെയ്തു. [ആവത്ത. അ. ൧൭. വ. ൭.]

൮. പിന്നെ അവൻ വീണ്ടും കുനിഞ്ഞു നിലത്തു എഴുതികൊണ്ടിരുന്നു.

൯. (ഇത്) കേട്ടപ്പോഴോ മൂപ്പന്മാർ തുടങ്ങി ഓരോരുത്തനായി അവർ പുറപ്പെട്ടു പോയിരുന്നു. ഒട്ടവിൽ ഈശോ മാത്രവും, നടുവിൽ നില്ക്കുന്ന സ്ത്രീയും ശേഷിച്ചു.

൧൦. എന്നാൽ ഈശോ നിവിന്നപ്പോൾ അവളോട്ട: സ്ത്രീ, അവർ എവിടെയാകുന്നു? ഒരു മനുഷ്യനും നിന്നെ വിധിച്ചില്ലെ? എന്നു ചോദിച്ചു.

൧൧. അവളോ: കത്താവേ, ഒരു മനുഷ്യനും ഇല്ല എന്നു പറഞ്ഞു. ഈശോ അവളോട്: ഞാനും നിന്നെ വിധിക്കുന്നില്ല. നീ പൊയ്ക്കൊള്ളുക. ഇതുമുതൽ വീണ്ടും പാപം ചെയ്യരുത് എന്നരുളിച്ചെയ്തു.

൧൨. ഈശോ പിന്നെയും അവരോട്ട. സംസാരിച്ചു: ഞാൻ ലോകത്തിൻെറ വെളിച്ചമാകുന്നു. എൻെറ പിന്നാലെ വരുന്നവൻ ഇരുളിൽ നടക്കുന്നില്ല. മറിച്ച്, ജീവൻെറ വെളിച്ചം തനിക്കായി അവൻ കണ്ടെത്തും എന്നരുളിച്ചെയ്തു. [൧. യോഹ. അ. ൧. വ. ൫.]

൧൩. പ്രീശർ അവനോട്: നീ നിന്നെക്കുറിച്ചു തന്നെ സാക്ഷിപ്പെടുത്തുന്നു; നിൻെറ സാക്ഷ്യം സത്യമല്ല എന്നു പറയുന്നു.

൧൪. ഈശോ ഉത്തരമായി അവരോട് അരുളിച്ചെയ്തു: ഞാൻ എന്നെക്കുറിച്ചുതന്നെ സാക്ഷിപ്പെടുത്തിയാലും എൻെറ സാക്ഷ്യം സത്യമാകുന്നു. എന്തുകൊണ്ടെന്നാൽ ഞാൻ എവിടെനിന്നുവന്നു എന്നും എവിടേക്കുപോകുന്നു എന്നും ഞാൻ അറിയുന്നു. നിങ്ങളോ ഞാൻ എവിടെനിന്നു വന്നു എന്നോ, എവിടേക്കുപോകുന്നു എന്നോ, അറിയുന്നില്ല.

൧൫. നിങ്ങൾ ജഡപ്രകാരം വിധിക്കുന്നു. ഞാൻ ആരെയും വിധിക്കുന്നില്ല.

൧൬. എന്നാൽ ഞാൻ വിധിച്ചാലും എൻെറ വിധി സത്യമാകുന്നു. എന്തുകൊണ്ടെന്നാൽ ഞാനും എന്നെ അയച്ച എൻെറ പിതാവും (കൂടി) അല്ലാതെ ഞാൻ തനിയേയല്ല (വിധിക്കുന്നത്).

൧൭. രണ്ടുപേരുടെ സാക്ഷ്യം സത്യമാകുന്നു എന്നു നിങ്ങളുടെ നിയമത്തിൽ തന്നെയും എഴുതപ്പെട്ടിട്ടുമു

ണ്ടല്ലൊ. [ആവൎത്ത. അ. ൧൭. വ. ൬; അ. ൧൯. വ. ൧൫: മത്താ. അ. ൧൮. വ. ൧൬: ൨. കോറ. അ. ൧൩. വ. ൧: എബ്രെ. അ. ൧൦. വ. ൨൮.]

൧൮. എന്നെക്കുറിച്ചുതന്നെ സാക്ഷിപ്പെടുത്തുന്നതു ഞാൻ ആകുന്നു. എന്നെ അയച്ച എന്റെ പിതാവും എന്നെക്കുറിച്ചു സാക്ഷിപ്പെടുത്തുന്നു.

൧൯. അവർ അവനോടു: നിന്റെ പിതാവു എവിടെയാകുന്നു? എന്നു ചോദിക്കുന്നു. ഈശോ ഉത്തരമായി അവരോടു: നിങ്ങൾ എന്നെയാകട്ടെ എന്റെ പിതാവിനെയാകട്ടെ അറിയുന്നില്ല. നിങ്ങൾ എന്നെ അറിഞ്ഞിരുന്നു എങ്കിൽ എന്റെ പിതാവിനെയും അറിയുമായിരുന്നു എന്നു അരുളിച്ചെയ്തു.

൨൦. അവൻ ദേവാലയത്തിൽ ഉപദേശിക്കുമ്പോൾ ഭണ്ഡാരസ്ഥലത്തുവെച്ചു ഈ വാക്കുകൾ അരുളിച്ചെയ്തു. അവന്റെ നാഴിക അതുവരെ വന്നിട്ടില്ലാതിരുന്നതിനാൽ ഒരു മനുഷ്യനും അവനെ പിടിച്ചില്ല.

൨൧. ഈശോ പിന്നെയും അവരോടു: ഞാൻ പോകുന്നു; നിങ്ങൾ എന്നെ അന്വേഷിക്കും. നിങ്ങളുടെ പാപങ്ങളിൽ നിങ്ങൾ മരിക്കുകയും ചെയ്യും. ഞാൻ പോകുന്നഇടത്തേക്കു വരുവാൻ നിങ്ങൾക്കു കഴികയുമില്ല എന്നു അരുളിച്ചെയ്തു.

൨൨. യൂദന്മാർ: അവൻ പക്ഷെ തന്നെത്തന്നെ കൊല്ലുമൊ? ഞാൻ പോകുന്ന ഇടത്തേക്കു വരുവാൻ നിങ്ങൾക്കു കഴികയില്ല എന്നു അവൻ പറയുന്നുവല്ലൊ എന്നു പറയുന്നു.

൨൩. ആകയാൽ അവൻ അവരോടു അരുളിച്ചെയ്തു: നിങ്ങൾ കീഴിൽ നിന്നു ആകുന്നു; ഞാനോ മുകളിൽ നിന്നു ആകുന്നു. നിങ്ങൾ ഈ ലോകത്തിൽ നിന്നു ആകുന്നു. ഞാൻ ഈ ലോകത്തിൽ നിന്നല്ല.

൨൪. നിങ്ങളുടെ പാപങ്ങളിൽ നിങ്ങൾ മരിക്കും എന്നു ഞാൻ നിങ്ങളോടു പറഞ്ഞുവല്ലൊ. ഞാനാകുന്നു (വാഗ്ദാനം ചെയ്യപ്പെട്ടവൻ) എന്നു നിങ്ങൾ വിശ്വസിക്കയില്ലെങ്കിലോ നിങ്ങളുടെ പാപങ്ങളിൽ നിങ്ങൾ മരിക്കും.

൨൫. യൂദന്മാർ: നീ ആരാകുന്നു? എന്നു ചോദിക്കുന്നു. ഈശോ അവരോടു അരുളിച്ചെയ്യുന്നു: ഞാൻ നിങ്ങളോടു സംസാരിക്കുവാൻ തുടങ്ങി, എങ്കിലും:

൨൬. എനിക്കു, നിങ്ങൾക്കു വിരോധമായി വളരെ സംസാരിക്കുവാനും വിധിക്കുവാനും ഉണ്ടു. എന്നാൽ എന്നെ അയച്ചവൻ സത്യവാനാകുന്നു. അവനിൽ നിന്നു കേട്ടവതന്നെയാകുന്നു ലോകത്തിൽ ഞാൻ പറയുന്നതു. [റോ. അ. ൩. വ. ൪.]

൨൭. പിതാവിനെക്കുറിച്ചാകുന്നു അവൻ തങ്ങളോടു സംസാരിച്ചതു എന്നു അവർ ഗ്രഹിച്ചുമില്ല.

൨൮. ഈശോ പിന്നെയും അവരോടു അരുളിച്ചെയ്യുന്നു: നിങ്ങൾ മനുഷ്യപുത്രനെ ഉയൎത്തിക്കഴിയുമ്പോൾ, ഞാൻ ആകുന്നു (വാഗ്ദാനം ചെയ്യപ്പെട്ടവൻ) എന്നും, ഞാൻ സ്വയമായി ഒന്നും ചെയ്യുന്നില്ല എന്നും, മറിച്ചു, എന്റെ പിതാവു എന്നെ പഠിപ്പിച്ചിട്ടുള്ളതു എങ്ങനെയോ അതുപോലെയാകുന്നു ഞാൻ പറയുന്നതു എന്നും അപ്പോൾ നിങ്ങൾ അറിയും.

൨൯. എന്നെ അയച്ചവൻ എന്നോടുകൂടിയുണ്ടു; പിതാവിനു പ്രസാദിക്കുന്നതു ഞാൻ എപ്പോഴും ചെയ്യുന്നതുകൊണ്ടു അവൻ എന്നെ ഏകനായി വിട്ടുകളഞ്ഞില്ല.

൩൦. അവൻ ഇവ അരുളിച്ചെയ്തുകൊണ്ടിരിക്കുമ്പോൾ പലരും അവനിൽ വിശ്വസിച്ചു.

൩൧. തന്നിൽ വിശ്വസിച്ച അയ്യൂദന്മാരോടു ഈശോ അപ്പോൾ അരുളിച്ചെയ്തു: നിങ്ങൾ എന്റെ വചനത്തിൽ നിലനില്ക്കുമെങ്കിൽ നിങ്ങൾ സാക്ഷാൽ എന്റെ ശിഷ്യന്മാരാകുന്നു.

൩൨. ഇങ്ങനെ നിങ്ങൾ സത്യം അറികയും, ആ സത്യം നിങ്ങളെ സ്വതന്ത്രരാക്കുകയും ചെയ്യും.

൩൩. അവർ അവനോട്: ഞങ്ങൾ അബ്രാഹത്തിന്റെ സന്തതി ആകുന്നു. ഞങ്ങൾ ഒരിക്കലും ആർക്കും ദാസന്മാർ ആയിരുന്നിട്ടില്ല. നിങ്ങൾ സ്വതന്ത്രരാകും എന്നു നീ പറയുന്നതു എങ്ങനെ? എന്നു ചോദിക്കുന്നു.

൩൪. ഈശോ അവരോടു അരുളിച്ചെയ്യുന്നു: സത്യം സത്യമായി ഞാൻ നിങ്ങളോടു പറയുന്നു: പാപം ചെയ്യുന്ന ഏവനും പാപത്തിന്റെ ദാസൻ ആകുന്നു. [റോമ. അ. ൬. വ. ൧൬, ൨൦: ൨. പത്രോ. അ. ൨. വ. ൧൯.]

൩൫. ദാസനോ എന്നേക്കും വീട്ടിൽ പാർക്കുന്നില്ല; എന്നാൽ പുത്രൻ എന്നേക്കും പാർക്കുന്നു.

൩൬. ആകയാൽ പുത്രൻ നിങ്ങളെ സ്വതന്ത്രരാക്കുമെങ്കിൽ നിങ്ങൾ സാക്ഷാൽ സ്വതന്ത്രരാകും.

൩൭. നിങ്ങൾ അബ്രാഹത്തിന്റെ സന്തതിയാകുന്നു എന്നു ഞാൻ അറിയുന്നു. എങ്കിലും നിങ്ങൾ എന്റെ വചനത്തിനു തക്കവരല്ലാത്തതുകൊണ്ടു എന്നെ കൊല്ലുവാൻ അന്വേഷിക്കുന്നു.

൩൮. ഞാൻ എന്റെ പിതാവിന്റെ അടുക്കൽ കേട്ടിട്ടുള്ളതു സംസാരിക്കുന്നു; നിങ്ങളോ, നിങ്ങളുടെ പിതാവിന്റെ അടുക്കൽ കണ്ടിട്ടുള്ളതു പ്രവർത്തിക്കുന്നു.

൩൯. അവർ ഉത്തരമായി അവനോടു: ഞങ്ങളുടെ പിതാവു അബ്രാഹം ആകുന്നു എന്നു പറയുന്നു. ഈശോ അവരോടു അരുളിച്ചെയ്യുന്നു: നിങ്ങൾ അബ്രാഹത്തിന്റെ മക്കൾ ആയിരുന്നെങ്കിൽ അബ്രാഹത്തിന്റെ പ്രവൃത്തികൾ ചെയ്യുമായിരുന്നു.

൪൦. എന്നാൽ, ഇതാ! ദൈവത്തിൽനിന്നു കേട്ട സത്യം നിങ്ങളോടു പറഞ്ഞ ആളായ എന്നെ കൊല്ലുവാൻ നിങ്ങൾ ഇപ്പോൾ അന്വേഷിക്കുന്നു. അബ്രാഹം ഇതു ചെയ്തില്ലല്ലൊ.

൪൧. നിങ്ങളോ നിങ്ങളുടെ പിതാവിന്റെ പ്രവൃത്തികൾ ചെയ്യുന്നു. അവർ അവനോടു: ഞങ്ങൾ വ്യഭിചാരത്തിൽ നിന്നുള്ളവർ അല്ല; ഞങ്ങൾക്കു ഒരു പിതാവേ ഉള്ളു; ദൈവം, എന്നു പറയുന്നു.

൪൨. ഈശോ അവരോടു അരുളിച്ചെയ്യുന്നു: ദൈവം ആയിരുന്നു നിങ്ങളുടെ പിതാവു് എങ്കിൽ നിങ്ങൾ എന്നെ സ്നേഹിക്കുമായിരുന്നു. എന്തുകൊണ്ടെന്നാൽ ഞാൻ ദൈവത്തിൽനിന്നു പുറപ്പെട്ടു വന്നിരിക്കുന്നു. അവൻ എന്നെ അയച്ചതല്ലാതെ ഞാൻ സ്വയമേ വന്നിട്ടുള്ളതുമല്ല.

൪൩. നിങ്ങൾ എന്റെ വചനം ഗ്രഹിക്കാത്തതു എന്തുകൊണ്ടു? നിങ്ങൾക്കു എന്റെ വചനം കേൾക്കുവാൻ വഹിയാത്തതുകൊണ്ടുതന്നെ.

൪൪. നിങ്ങൾ പിശാചു് എന്ന പിതാവിൽ നിന്നു (ഉള്ളവർ) ആകുന്നു, നിങ്ങളുടെ പിതാവിന്റെ ഇഷ്ടം ചെയ്യുവാൻ നിങ്ങൾ ഇച്ഛിക്കുകയും ചെയ്യുന്നു. അവൻ ആദിമുതൽ കൊലപാതകൻ ആകുന്നു അവനിൽ സത്യം ഇല്ലായ്കകൊണ്ടു

അവൻ സത്യത്തിൽ നില്ക്കുന്നില്ല.അവൻ നുണ പറയുമ്പോൾ സ്വന്തത്തിൽ നിന്നാകുന്നു അവൻ പറയുന്നത്. അവൻ നുണയനും അതിൻെറ പിതാവും ആണല്ലൊ. [൧. യോഹ. അ. ൩. വ. ൮.]

൪൫. എന്നാൽ ഞാൻ സത്യം പറയുന്നതുകൊണ്ടു നിങ്ങൾ എന്നെ വിശ്വസിക്കുന്നില്ല.

൪൬. നിങ്ങളിൽ ആർ ആകുന്നു പാപത്തെക്കുറിച്ചു എന്നിൽ കുററം ചുമത്തുന്നതു? ഞാൻ സത്യം പറയുന്നു എങ്കിൽ നിങ്ങൾ എന്നെ വിശ്വസിക്കാതിരിക്കുന്നതു എന്തുകൊണ്ടു?

൪൭. ദൈവത്തിൽ നിന്നുള്ളവൻ ആരോ അവൻ ദൈവത്തിൻെറ വചനങ്ങൾ കേൾക്കുന്നു. നിങ്ങൾ ദൈവത്തിൽ നിന്നല്ല എന്ന ഇതുകൊണ്ടുതന്നെ നിങ്ങൾ കേൾക്കുന്നില്ല. [൧. യോഹ. അ. ൪. വ. ൬.]

൪൮. യൂദന്മാർ ഉത്തരമായി അവനോടു: നീ ഒരു ശമ്രായക്കാരൻ ആകുന്നു എന്നും, നിനക്കു പിശാചുണ്ടു എന്നും ഞങ്ങൾ പറയുന്നതു ശരിയല്ലെ? എന്നു ചോദിക്കുന്നു.

൪൯. ഈശോ അവരോടു അരുളിച്ചെയ്യുന്നു: എനിക്കു പിശാചു ഇല്ല, പിന്നെയൊ, ഞാൻ എൻെറ പിതാവിനെ ബഹുമാനിക്കുന്നു. നിങ്ങളോ എന്നെ അവമാനിക്കുന്നു.

൫൦. ഞാൻ എൻെറ സ്തുതി അന്വേഷിക്കുന്നില്ല. അന്വേഷിക്കയും വിധിക്കയും ചെയ്യുന്നവൻ ഉണ്ടു.

൫൧. സത്യം സത്യമായി ഞാൻ നിങ്ങളോടു പറയുന്നു: എൻെറ വചനം കാക്കുന്നവൻ ഒരിക്കലും മരണം കാണുകയില്ല.

൫൨. യൂദന്മാർ അവനോടു പറയുന്നു നിനക്കു പിശാചു ഉണ്ടെന്നു ഇപ്പോൾ ഞങ്ങൾക്കു മനസ്സിലായി. അബ്രാഹവും പ്രവാചകന്മാരും മരിച്ചു. എങ്കിലും: എൻെറ വചനം കാക്കുന്നവൻ ഒരിക്കലും മരണം ആസ്വാദിക്കയില്ല എന്നു നീ പറയുന്നു.

൫൩. ഞങ്ങളുടെ പിതാവായ മരിച്ചുപോയ അബ്രാഹത്തെക്കാളും, മരിച്ചുപോയ പ്രവാചകന്മാരെക്കാളും നീ വലിയവനായിരിക്കുമൊ? നീ നിന്നെത്തന്നെ ആർ ആക്കിത്തീക്കുന്നു?

൫൪. ഈശോ അവരോടു അരുളിച്ചെയ്യുന്നു: ഞാൻ എന്നെത്തന്നെ സ്തുതിക്കുന്നു എങ്കിൽ എൻെറ സ്തുതി ഒന്നുമില്ല. എന്നെ സ്തുതിക്കുന്നതു: ഞങ്ങളുടെ ദൈവമാകുന്നു എന്നു നിങ്ങൾ പറയുന്ന എൻെറ പിതാവാകുന്നു.

൫൫. നിങ്ങൾ അവനെ അറിഞ്ഞിട്ടില്ല. ഞാനോ അവനെ അറിയുന്നു. അവനെ അറിയുന്നില്ല എന്നു ഞാൻ പറഞ്ഞാൽ ഞാൻ, നിങ്ങളെപ്പോലെ നുണയനാകും. എന്നാൽ ഞാൻ അവനെ അറിയുന്നു. അവൻെറ വാക്കു കാക്കുകയും ചെയ്യുന്നു.

൫൬. നിങ്ങളുടെ പിതാവായ അബ്രാഹം എൻെറ ദിവസം കാണുവാൻ ആഗ്രഹിച്ചിരുന്നു. അവൻ കണ്ടു സന്തോഷിക്കുകയും ചെയ്തു.

൫൭. യൂദന്മാർ അവനോടു: നിനക്കു ഇനിയും അൻപതു വയസ്സായിട്ടില്ല. എന്നിരിക്കെ നീ അബ്രാഹത്തെ കണ്ടുവൊ? എന്നു ചോദിക്കുന്നു.

൫൮. ഈശോ അവരോടു: സത്യം സത്യമായി ഞാൻ നിങ്ങളോടു പറയുന്നു: അബ്രാഹം ഉണ്ടാകുന്നതിനു മുമ്പു ഞാൻ ഉണ്ടു എന്നു അരുളിച്ചെയ്യുന്നു.

൫൯. അപ്പോൾ അവർ അവനെ എറിയുവാൻ കല്ലുകൾ എടുത്തു. എന്നാൽ ഈശോ മറഞ്ഞു (ദൈവ)ആലയത്തിൽനിന്നു പുറപ്പെട്ടു അവരുടെ ഇടയിൽക്കൂടെ കടന്നുപോയി.

## വ്യാഖ്യാനം.

൨൫. "ഞാൻ നിങ്ങളോടു സംസാരിക്കുവാൻ തുടങ്ങി, എങ്കിലും": അറ.ലും ഇങ്ങനെ കാണുന്നു. ഗ്രീ., ല. പ്രതികളിൽ 'ആദിമൂലം; അതു അഥവാ അവൻ തന്നെ നിങ്ങളോടു സംസാരിക്കുന്നു' എന്നും, പേഷ്യനിൽ 'ഞാൻ ആരെ (ന്നു) ആദി മുതൽ നിങ്ങളോടു പറഞ്ഞുവൊ അവൻ ആകുന്നു' എന്നും, ക്രൂശായയിൽ 'ആദ്യആൾ; (ഇതു) നിങ്ങളോടു പറയുകയും ചെയ്യുവല്ലൊ' എന്നുമാണു കാണുന്നതു്. മൂലവും അതിലെ പദപ്രയോഗവും വ്യക്തമല്ല. ഞാൻ ആദിമൂലം, ആദ്യത്തെ ആൾ അഥവാ ദൈവം ആകുന്നു, ആ ആൾതന്നെ നിങ്ങളോടു സംസാരിക്കുന്നു, അഥവാ ആ വസ്തുത നിങ്ങളോടു പറഞ്ഞുകഴിഞ്ഞു എന്നും, ഞാൻ ആരാകുന്നു എന്നു നിങ്ങളോടു പറഞ്ഞുവൊ ആ (ദൈവ) ആൾതന്നെ എന്നും ഇങ്ങനെയാണു ഈ പ്രതികൾക്കു ചിലർ അൎത്ഥം പറഞ്ഞുകാണുന്നതു്. ഗ്രീക്കപദത്തിനു 'ആദിയിൽ', 'ആദിയിൽനിന്നു' എന്നാണു അൎത്ഥമെന്നും, 'ആദിയിലേ സ്ഥിതിചെയ്യുന്നവൻ', 'ആദിയായ പിതാവിൽനിന്നു പുറപ്പെട്ടവൻ' എന്നിങ്ങനെ ധരിക്കണം എന്നുമാണു സാമാന്യമായ അഭിപ്രായം. സുറി., അറ. പ്രതികളിൽ 'ഞാൻ ആരാകുന്നു എന്ന വസ്തുതയെപ്പറ്റി തന്നെയാണു ഞാൻ നിങ്ങളോടു സംസാരിക്കുവാൻ തുടങ്ങിയതു്, എന്നു വെച്ചാൽ, തുടക്കം മുതൽ സംസാരിച്ചതു്; എങ്കിലും 'നീ ആർ ആകുന്നു?' എന്നു നിങ്ങൾ ചോദിക്കുന്നുവൊ?' എന്നാണു താല്പൎയ്യം. ഇവതമ്മിൽ കാൎയ്യത്തിൽ ഭേദമില്ലെന്നു ആലോചിച്ചാൽ ഗ്രഹിക്കാവുന്നതാണല്ലൊ.

൪൧. "വ്യഭിചാരത്തിൽ നിന്നുള്ളവർ": വ്യഭിചാരസന്തതി. വിഗ്രഹാരാധനക്കാർ എന്നാണു ഇവിടെ ഗ്രഹിക്കേണ്ടതു്. (ആച. അ. ഹൃ. വ. ൨൧. വ്യ. നോക്കുക.) 'ഞങ്ങൾക്കു ഒരു പിതാവേ ഉള്ളൂ; ദൈവം' എന്നു അവർ പറയുന്നതിൽനിന്നു ഇതു വ്യക്തമാകുന്നുമുണ്ടു്.

൪൩. "വഹിയാത്തതുകൊണ്ടു": ദുശ്ശാഠ്യം മൂലം മനസ്സില്ലാത്തതുകൊണ്ടു്.

## അദ്ധ്യായം ൯.

ഈശോ പിറവിക്കുരുടനു കാഴ്ചനൽകുന്നതു്.

അവൻ കടന്നുപോകുമ്പോൾ തന്റെ അമ്മയുടെ ഉദരത്തിൽനിന്നു തന്നെ കുരുടനായ ഒരു മനുഷ്യനെ കണ്ടു.

൨. അപ്പോൾ അവന്റെ ശിഷ്യന്മാർ അവനോടു: ഞങ്ങളുടെ റബ്ബീ, ഇവൻ കുരുടനായിപ്പിറക്കുവാൻ ആരാണു പാപം ചെയ്തതു്? ഇവനൊ, ഇവന്റെ മാതാപിതാക്കന്മാരൊ? എന്നു ചോദിക്കുന്നു.

൩. ഈശോ അവരോടു അരുളിച്ചെയ്യുന്നു: ദൈവത്തിന്റെ പ്രവൃത്തികൾ ഇവനിൽ കാണപ്പെടേണ്ടതിനല്ലാതെ ഇവനൊ ഇവന്റെ മാതാപിതാക്കന്മാരൊ പാപം ചെയ്തിട്ടില്ല.

൪. എന്നെ അയച്ചവന്റെ പ്രവൃത്തികൾ പകൽ ഉള്ളതുവരെ ഞാൻ ചെയ്യേണ്ടതാകുന്നു. ആൎക്കും വേല ചെയ്യുവാൻ കഴിയാത്ത രാത്രിവരുന്നു.

൫. ഞാൻ ലോകത്തിൽ ഇരിക്കുമ്പോൾ ലോകത്തിന്റെ വെളിച്ചം ആകുന്നു.

൬. ഇവ അരുളിച്ചെയ്തിട്ടു അവൻ നിലത്തുതുപ്പി തന്റെ തുപ്പൽകൊണ്ടു ചേറുണ്ടാക്കി ആ കുരുടന്റെ കണ്ണുകളിന്മേൽപൂശി,

൭. അവനോട്ടു: നീ പോയി ശീലോഹാക്കുളത്തിൽ കഴുകുക എന്നു അരുളിച്ചെയ്തു. അവൻ പോയി കഴുകി, കാഴ്ചയുള്ളവനായിവന്നു.

൮. എന്നാൽ അവന്റെ അയൽക്കാരും അവൻ ഭിക്ഷ ഇരന്നിരുന്നതു മുമ്പു കണ്ടിട്ടുള്ളവരും: ഇരുന്നു ഭിക്ഷ ഇരന്നിരുന്നവൻ ഇവൻ അല്ലയൊ എന്നു ചോദിച്ചിരുന്നു. ഇവനാകുന്നു എന്നു പറഞ്ഞിരുന്നവരുണ്ടു്.

൯. അല്ല. ഇവൻ അവനെപ്പോലെതന്നെ ഇരിക്കുന്നതേയുള്ളൂ എന്നു പറഞ്ഞിരുന്നവരും ഉണ്ടു്. അവനോ: ഞാൻ തന്നെ എന്നു പറഞ്ഞിരുന്നു.

൧൦. അവർ അവനോട്ടു: നിന്റെ കണ്ണുകൾ തുറക്കപ്പെട്ടതു എങ്ങനെ? എന്നു ചോദിക്കുന്നു.

൧൧. അവൻ ഉത്തരമായി അവരോട്ടു: ഈശോ എന്നു പേരുള്ള ഒരു മനുഷ്യൻ ചേറുണ്ടാക്കി എന്റെ കണ്ണുകളിന്മേൽ പൂശി, എന്നോട്ടു: നീ പോയി, ശീലോഹായിലെ വെള്ളത്തിൽ കഴുകുക എന്നു പറഞ്ഞു. ഞാൻ പോയി കഴുകി, ഇങ്ങനെ ഞാൻ കാഴ്ച പ്രാപിച്ചു എന്നു പറഞ്ഞു.

൧൨. അവൻ എവിടെയാകുന്നു? എന്നു അവർ അവനോട്ടു ചോദിക്കുന്നു. എനിക്കു അറിഞ്ഞുകൂടാ എന്നു അവൻ അവരോട്ടു പറയുന്നു.

൧൩. അനന്തരം, മുമ്പു കുരുടനായിരുന്നവനെ അവർ പ്രീശരുടെ അടുക്കൽ കൊണ്ടുവന്നു.

൧൪. ഈശോ ചേറുണ്ടാക്കി അവന്റെ കണ്ണുകൾ തുറന്ന ദിവസമോ ശാബതം ആയിരുന്നു.

൧൫. ആകയാൽ വീണ്ടും പ്രീശർ അവനോട്ടു: നീ കാഴ്ചപ്രാപിച്ചതു എങ്ങനെ? എന്നു ചോദിച്ചു. അവനോ അവരോട്ടു: അവൻ എന്റെ കണ്ണുകളിന്മേൽ ചേറുതേച്ചു; ഞാൻ കഴുകി, അപ്പോൾ ഞാൻ കാഴ്ച പ്രാപിച്ചു എന്നു പറഞ്ഞു.

൧൬. അപ്പോൾ പ്രീശരിൽ ചിലർ: ശാബതം ആചരിക്കാത്ത ഈ മനുഷ്യൻ ദൈവത്തിൽ നിന്നുള്ളവൻ അല്ല എന്നു പറഞ്ഞിരുന്നു. മററുള്ളവരോ: പാപിയായ ഒരു മനുഷ്യനു ഈ അടയാളങ്ങൾ ചെയ്യുവാൻ കഴിയുന്നതു എങ്ങനെ? എന്നു പറഞ്ഞിരുന്നു. ഇങ്ങനെ അവരുടെ ഇടയിൽ ഒരു ഭിന്നതയുണ്ടായിരുന്നു.

൧൭. അവർ വീണ്ടും ആ കുരുടനോട്ടു: നിന്റെ കണ്ണുകൾ തുറന്നവനെപ്പററി നീ എന്തു പറയുന്നു? എന്നു ചോദിക്കുന്നു. അവൻ ഒരു പ്രവാചകൻ ആകുന്നു എന്നാണു ഞാൻ പറയുന്നതു എന്നു അവൻ അവരോട്ടു പറയുന്നു.

൧൮. എന്നാൽ അവൻ കുരുടനായിരുന്നു എന്നും, കാഴ്ചപ്രാപിച്ചു എന്നും, കാഴ്ചപ്രാപിച്ചവന്റെ മാതാപിതാക്കന്മാരെ വിളിക്കുവോളം യൂദന്മാർ അവനെപ്പററി വിശ്വസിച്ചിരുന്നില്ല.

൧൯. അവർ അവരോട്ടു: കുരുടനായി ജനിച്ചു എന്നു നിങ്ങൾ പറയുന്ന നിങ്ങളുടെ മകൻ ഇവനാണൊ? ഇവൻ ഇപ്പോൾ കാഴ്ചപ്രാപിച്ചതു എങ്ങനെ? എന്നു ചോദിച്ചു.

൨൦. അവന്റെ മാതാപിതാക്കന്മാരോ ഉത്തരമായിപ്പറഞ്ഞു: ഇവൻ ഞങ്ങളുടെ മകൻ ആകുന്നു എന്നും കുരുടനായി ജനിച്ചു എന്നും ഞങ്ങൾ അറിയുന്നു.

൨൧. എന്നാൽ ഇപ്പോൾ കാഴ്ച പ്രാപിച്ചിരിക്കുന്നതു എങ്ങനെ എന്നൊ, ഇവന്റെ കണ്ണുകൾ തുറന്നതു

ആരാകുന്നു എന്നൊ ഞങ്ങൾ അറിയു ന്നില്ല. ഇവനും തൻെറ പ്രായപൂത്തിയിൽ എത്തീട്ടുണ്ടല്ലൊ. ഇവനോട്ട ചോദിക്കുവിൻ. ഇവൻ തന്നെ തന്നെക്കുറിച്ചു പറയട്ടെ.

൨൨. യൂദന്മാരെ ഭയപ്പെട്ടിരുന്നതുകൊണ്ടാണ് അവൻെറ മാതാപിതാക്കന്മാർ ഇവ പറഞ്ഞത്. എന്തുകൊണ്ടെന്നാൽ അവൻ മ്ശിഹാ ആകുന്നു എന്നു ആരെങ്കിലും ഏററു പറഞ്ഞാൽ അവനെ സംഘത്തിൽനിന്നു പുറത്താക്കണമെന്നു യൂദന്മാർ തിർച്ചയാക്കിയിരുന്നു.

൨൩. ഇതിനാലാണ് അവൻെറ മാതാപിതാക്കന്മാർ: ഇവൻ തൻെറ പ്രായപൂത്തിയിൽ എത്തീട്ടുണ്ടല്ലൊ. ഇവനോട്ട ചോദിക്കുവിൻ എന്നു പറഞ്ഞത്.

൨൪. അവർ, കുരുടനായിരുന്ന ആ മനുഷ്യനെ പിന്നെ രണ്ടാംപ്രാവശ്യവും വിളിച്ചു അവനോട്ട: ദൈവത്തെ മഹത്വപ്പെടുത്തുക. എന്തുകൊണ്ടെന്നാൽ ഈ മനുഷ്യൻ പാപിയാകുന്നു എന്നു ഞങ്ങൾഅറിയുന്നു എന്നു പറയുന്നു.

൨൫. അവൻ ഉത്തരമായി അവരോട്ട: അവൻ പാപിയാകുന്നുവൊ എന്നു എനിക്കു അറിഞ്ഞുകൂടാ. എന്നാൽ ഞാൻ കുരുടനായിരുന്നു; എങ്കിലും ഇപ്പോൾ ഇതാ! കാണുന്നു എന്നു ഒന്നു ഞാൻ അറിയുന്നു എന്നു പറഞ്ഞു.

൨൬. അവർ പിന്നെയും അവനോട്ട: അവൻ നിനക്കു എന്തു ചെയ്തു? നിൻെറ കണ്ണുകൾ അവൻ എങ്ങനെ തുറന്നു? എന്നു ചോദിക്കുന്നു.

൨൭. അവൻ അവരോട്ട: ഞാൻ നിങ്ങളോട്ട പറഞ്ഞുവല്ലൊ. എന്നിട്ടും നിങ്ങൾ കേട്ടില്ല. വീണ്ടും കേൾക്കുവാൻ ഇച്ഛരിക്കുന്നത് എന്തു? നിങ്ങളും അവൻെറ ശിഷ്യന്മാരാകുവാൻ ആഗ്രഹിക്കുന്നുവൊ? എന്നു ചോദിക്കുന്നു.

൨൮. അതിനു അവർ അവനെ ശകാരിച്ചു അവനോട്ട പറയുന്നു: നീയാകുന്നു അവൻെറ ശിഷ്യൻ; ഞങ്ങളോ മൂശെയുടെ ശിഷ്യന്മാരാകുന്നു.

൨൯. മൂശെയോട്ട ദൈവം സംസാരിച്ചു എന്നു ഞങ്ങൾ അറിയുന്നു; ഇവനോ എവിടെ നിന്നാകുന്നു എന്നു ഞങ്ങൾ അറിയുന്നില്ല.

൩൦. ആ മനുഷ്യൻ ഉത്തരമായി അവരോട്ട പറഞ്ഞു: അവൻ എൻെറ കണ്ണുകൾ തുറന്നിട്ടും അവൻ എവിടെനിന്നാകുന്നു എന്നു നിങ്ങൾ അറിയാതിരിക്കുന്ന ഇതിൽ ആണ് എന്നാൽ ആശ്ചയ്യപ്പെടേണ്ടത്.

൩൧. ദൈവം, തന്നെ ഭയപ്പെട്ടകയും തൻെറ ഇഷ്ടം പ്രവത്തിക്കകയും ചെയ്യുന്നവൻ ആരോ അവൻെറ പ്രാത്ഥനയാകുന്നു കേൾക്കുന്നത്. അല്ലാതെ പാപികളുടെ സ്വരം കേൾക്കുന്നില്ല എന്നു നാം അറിയുന്നുവല്ലൊ.

൩൨. കുരുടനായി പിറന്നവൻെറ കണ്ണുകൾ ആരെങ്കിലും തുറന്നതായി ഒരുനാളും കേട്ടിട്ടില്ല.

൩൩. ഇവൻ ദൈവത്തിൽനിന്ന് അല്ലായിരുന്നെങ്കിൽ ഇതു ചെയ്യുവാൻ ഇവനു സാധിക്കുകയില്ലായിരുന്നു.

൩൪. അവർ ഉത്തരമായി അവനോട്ട: നീ മുഴുവൻ പാപങ്ങളിൽ പിറന്നവനാകുന്നു. എന്നിരിക്കെ നീ ഞങ്ങളോട്ട ഉപദേശിക്കുന്നുവൊ? എന്നു പറഞ്ഞു അവനെ പുറത്താക്കിക്കളഞ്ഞു.

൩൫. അവനെ പുറത്താക്കിയെന്നു ഈശോ കേട്ടു. പിന്നെ അവൻ അവനെ കണ്ടപ്പോൾ അവനോട്ട:

നീ ദൈവപുത്രനിൽ വിശ്വസിക്കുന്നുവൊ? എന്നു ചോദിച്ചു.

൩൬. സുഖപ്പെട്ടത്തപ്പെട്ടവൻ ഉത്തരമായി അവനോടു: എന്റെ കൎത്താവേ, ഞാൻ അവനിൽ വിശ്വസിക്കേണ്ടതിന്നു അവൻ ആരാകുന്നു? എന്നു ചോദിച്ചു.

൩൭. ഈശോ അവനോടു: നീ അവനെ കണ്ടിട്ടുണ്ടു്; നിന്നോടു സംസാരിക്കുന്നവൻ അവൻ തന്നെ എന്നു അരുളിച്ചെയ്തു.

൩൮. അവനോ: എന്റെ കൎത്താവേ, ഞാൻ വിശ്വസിക്കുന്നു എന്നു പറഞ്ഞു വീണു് അവനെ ആരാധിച്ചു.

൩൯. അപ്പോൾ ഈശോ: കാണാതിരിക്കുന്നവർ കാണുകയും, കാണുന്നവർ കുരുടരാകയും ചെയ്യേണ്ടതിന്നു ഈ ലോകത്തിന്റെ ന്യായവിധിക്കായി ഞാൻ വന്നിരിക്കുന്നു എന്നു അരുളിച്ചെയ്തു.

൪൦. ഫ്രീശരിൽ അവനോടുകൂടിയുണ്ടായിരുന്നവർ ഇവ കേട്ടിട്ടു: ഞങ്ങളും കുരുടന്മാർ ആകുന്നുവൊ? എന്നു അവനോടു ചോദിച്ചു.

൪൧. ഈശോ അവരോടു: നിങ്ങൾ കുരുടന്മാരായിരുന്നുഎങ്കിൽ നിങ്ങൾക്കു പാപം ഇല്ലാതിരിക്കുമായിരുന്നു. എന്നാൽ ഇപ്പോൾ: ഞങ്ങൾ കാണുന്നു എന്നു നിങ്ങൾ പറയുന്നു. അതുകൊണ്ടു നിങ്ങളുടെ പാപം നില്ക്കുന്നു എന്നു അരുളിച്ചെയ്യുന്നു.

## വ്യാഖ്യാനം.

൨൪. "ദൈവത്തെ മഹത്വപ്പെടുത്തുക": എബ്രായക്കാരുടെ ഇടയിൽ സത്യം ചെയ്യിക്കുന്ന ഒരു വാചകരീതിയാണു ഇതു്. ദൈവമഹത്വത്തിനായി സത്യം പറയുക എന്നൎത്ഥം.

൨൭. "നിങ്ങൾ കേട്ടില്ല": ല.ൽ മാത്രം 'നിങ്ങൾകേട്ടു' എന്നു കാണുന്നു. ല. പ്രതി വെറുംകേൾവിയേയും മററുപ്രതികൾ ഗ്രഹണം, സമ്മതം ഇവയേയും ലക്ഷീകരിക്കുന്നു.

൩൧. "ദൈവം . . . പാപികളുടെ സ്വരം കേൾക്കുന്നില്ല": പാപികളെയും അവരുടെ ഉപദേശങ്ങളെയും പിൻതാങ്ങത്തക്കവണ്ണം അത്ഭുതങ്ങൾ പ്രവൎത്തിക്കുമാറു ഇത്ര പ്രത്യേകമായ വിധത്തിൽ ദൈവം അവരുടെ പ്രാൎത്ഥന സ്വീകരിക്കുന്നില്ല.

൩൯. "കാണുന്നവർ കുരുടരാകയും ചെയ്യേണ്ടതിന്നു": കാണുന്നവരെ കുരുടരാക്കേണമെന്നു മ്ശിഹായുടെ വരവിനു ഉദ്ദേശ്യമില്ല. യഹൂദന്മാർ അദ്ദേഹത്തിന്റെ വരവിനെ നിഷേധിക്കയും അദ്ദേഹത്തെ സ്വീകരിക്കാതിരിക്കയും ചെയ്ത നിമിത്തം കുരുടതയുടെ ന്യായവിധി തങ്ങളുടെമേൽ താനേ വരുത്തിക്കൂട്ടിയതാണു്. — "ലോകത്തിന്റെ ന്യായവിധിക്കായി ഞാൻ വന്നിരിക്കുന്നു": അ. ൩. വ. ൧൭.ൽ 'ദൈവം തന്റെ പുത്രനെ ലോകത്തിലേക്കു അയച്ചിരിക്കുന്നതു . . . ലോകത്തെ ശിക്ഷാവിധി ചെയ്യുവാനല്ല.' എന്നും, അ. ൧൨. വ. ൪൭.ൽ ഇതുതന്നെ ആവൎത്തിച്ചും പറയുന്നതു മേൽ പറഞ്ഞതിന്നു വിരോധമല്ല. ഈ വാക്യത്തിൽ പറയുന്നതിന്റെ അൎത്ഥം താൻ വിധികൎത്താവിന്റെ ഉദ്യോഗം നിൎവ്വഹിക്കുവാൻ വന്നു എന്നല്ല, യഹൂദന്മാർ തന്നിൽ വിശ്വസിക്കാതിരുന്നതുകൊണ്ടു അവരുടെ മനഃപൂൎവ്വമായ കുരുടത്വത്തിന്നു നീതിപൂൎവ്വമായ കഠിനവിധി തന്റെ വരവിന്റെ ഫലമായി അവൎക്കുണ്ടാകും എന്നു മാത്രമാണു.

൪൧. "നിങ്ങൾ കുരുടന്മാരായിരുന്നു എങ്കിൽ": അപരിഹാൎയ്യമായ വിധത്തിൽ നിങ്ങൾ അജ്ഞന്മാരായിരിക്കയും, വി. ഗ്രന്ഥങ്ങൾ വായിക്കുകയൊ ഞാൻ പ്രവൎത്തിച്ച അത്ഭുതങ്ങൾ കാണുകയൊ ചെയ്യാതിരിക്കയും ചെയ്തിരുന്നെങ്കിൽ നിങ്ങളുടെ

അവിശ്വാസം കുററമായിത്തീരുകയില്ലായിരുന്നു. എന്നാൽ വി. ഗ്രന്ഥജ്ഞാനമുണ്ടെന്നു നിങ്ങൾ തന്നെ സമ്മതിക്കുന്നതുകൊണ്ടു നിങ്ങൾക്കു ഒഴികഴിവില്ല.

## അദ്ധ്യായം ൧൦.

മ്ശിഹാ വാതിലും നല്ല ഇടയനും ആകുന്നു. അവനും പിതാവും ഒന്നാകുന്നു.

സത്യം സത്യമായി ഞാൻ നിങ്ങളോടു പറയുന്നു: ആട്ടിൻതൊഴുത്തിലേക്കു വാതിലിൽകൂടി പ്രവേശിക്കാതെ വേറെ സ്ഥലത്തുകൂടി കയറുന്നവൻ ആരോ അവൻ കള്ളനും കവൎച്ചക്കാരനും ആകുന്നു.

൨. വാതിലിൽകൂടി പ്രവേശിക്കുന്നവനോ ആട്ടുകളുടെ ഇടയൻ ആകുന്നു.

൩. ഇവനു വാതിൽകാവൽക്കാരൻ വാതിൽ തുറന്നുകൊടുക്കുന്നു; ആട്ടുകൾ ഇവൻെറ സ്വരംകേൾക്കുന്നു; ഇവൻ തൻെറ ആട്ടുകളെ അവയുടെ പേരുകൾചൊല്ലി വിളിക്കുകയും അവയെ പുറത്തുകൊണ്ടുപോകയും ചെയ്യുന്നു.

൪. തൻെറ ആട്ടുകളെ പുറത്തു കൊണ്ടുപോയശേഷം അവൻ അവയ്ക്കു മുമ്പേ പോകുന്നു. അവൻെറ ആട്ടുകളോ അവൻെറ സ്വരം അറിയുന്നതുകൊണ്ടു അവൻെറ പിന്നാലെ പോകുന്നു.

൫. എന്നാൽ അന്യൻെറ സ്വരം അറിയായ്കകൊണ്ടു ആട്ടുകൾ അന്യൻെറ പിന്നാലെ പോകാതെ അവനിൽനിന്നു ഓടിപ്പോകുന്നു.

൬. ഈ ഉപമ ഈശോ അവരോടു അരുളിച്ചെയ്തു. എന്നാൽ അവൻ തങ്ങളോടു എന്തു സംസാരിക്കുന്നു എന്നു അവർ ഗ്രഹിച്ചില്ല.

൭. അതിനാൽ ഈശോ പിന്നെയും അവരോടു അരുളിച്ചെയ്യുന്നു: സത്യം സത്യമായി ഞാൻ നിങ്ങളോടു പറയുന്നു: ആട്ടുകളുടെ വാതിൽ ഞാനാകുന്നു.

൮. (എനിക്കുമുമ്പേ) വന്നവരെല്ലാം കള്ളന്മാരും കവൎച്ചക്കാരും ആകുന്നു. എന്നാൽ ആട്ടുകൾ അവരുടെ സ്വരം കേട്ടില്ല.

൯. ഞാൻ വാതിൽ ആകുന്നു. എന്നിൽകൂടെ ആരെങ്കിലും പ്രവേശിക്കുന്നെങ്കിൽ അവൻ ജീവിക്കും; അവൻ അകത്തുപ്രവേശിക്കയും പുറത്തുപോകയും മേച്ചിൽ കണ്ടെത്തുകയും ചെയ്യും.

൧൦. മോഷ്ടിക്കുവാനും, കൊല്ലുവാനും, നശിപ്പിക്കുവാനും അല്ലാതെ കള്ളൻവരുന്നില്ല. അവയ്ക്കു ജീവൻ ഉണ്ടാകുവാനും സമൃദ്ധിയായിട്ടുള്ളതു് അവയ്ക്കു ഉണ്ടാകുവാനും ആകുന്നു ഞാൻ വന്നിരിക്കുന്നതു്.

൧൧. ഞാൻ നല്ല ഇടയനാകുന്നു. നല്ല ഇടയൻ തൻെറ ആട്ടുകൾക്കു വേണ്ടിതൻെറ ജീവൻ കൊടുക്കുന്നു. [ഏശ. അ. ൪൦. വ. ൧൧: ഹെസ്സ്കി. അ. ൩൪. വ. ൨൩; അ. ൩൭. വ. ൨൪.]

൧൨. ഇടയനല്ലാത്തുള്ളവനും ആട്ടുകൾ തൻെറതല്ലാതിരിക്കുന്നവനുമായ കൂലിക്കാരനോ ചെന്നായ് വരുന്നതു കാണുമ്പോൾ ആട്ടുകളെ വിട്ടു ഓടിപ്പോകുന്നു; ചെന്നായ് വന്നു ആട്ടുകളെ പിടിച്ചു അവയെ ചിതറിച്ചു കളയുകയും ചെയ്യുന്നു.

൧൩. കൂലിക്കാരൻ ഓടിപ്പോകുന്നതോ അവൻ കൂലിക്കാരൻ ആക

കൊണ്ടും ആട്ടുകളെപ്പററി അവന്നു വിചാരമില്ലാത്തതുകൊണ്ടും ആകുന്നു.

൧൪. ഞാൻ നല്ല ഇടയനാകുന്നു. ഞാൻ എനിക്കുള്ളവ അറിയുകയും എനിക്കുള്ളവയാൽ ഞാൻ അറിയപ്പെടുകയും ചെയ്യുന്നു.

൧൫. എന്റെ പിതാവു എന്നെ അറിയുകയും ഞാൻ എന്റെ പിതാവിനെ അറിയുകയും ചെയ്യുന്നതു പോലെ തന്നെ. മാത്രമല്ല, ഞാൻ ആട്ടുകൾക്കുവേണ്ടി എന്റെ ജീവനെ കൊടുക്കുന്നു. [മത്താ. അ. ൧൧. വ. ൨൭: ലൂ. അ. ൧൦. വ. ൨൨.]

൧൬. എന്നാൽ ഈ തൊഴുത്തിൽ ഉള്ളവയല്ലാത്ത വേറെ ആട്ടുകളും എനിക്കുണ്ടു. അവയേയും ഞാൻ കൊണ്ടുവരേണ്ടതാകുന്നു. അവ എന്റെ സ്വരം കേൾക്കും. ഇങ്ങനെ ആട്ടിൻകൂട്ടം മുഴുവൻ ഒന്നും, ഒരിടയനും ആകും.

൧൭. എന്റെ ജീവനെ വീണ്ടും പ്രാപിക്കേണ്ടതിന്നായി ഞാൻ അതു കൊടുക്കുന്നു എന്നിതുകൊണ്ടു എന്റെ പിതാവു എന്നെ സ്നേഹിക്കുന്നു. [ഏശ. അ. ൫൩. വ. ൭.]

൧൮. ആരും അതു എന്നിൽനിന്നു എടുത്തുകളയുകയല്ല, മറിച്ച്, ഞാൻ അതു എന്റെ മനസ്സാലെ കൊടുക്കുകയാകുന്നു. എന്തുകൊണ്ടെന്നാൽ അതു കൊടുക്കുവാൻ എനിക്കു അധികാരമുണ്ടു; അതു വീണ്ടും എടുക്കുവാനും എനിക്കു അധികാരമുണ്ടു. എന്തെന്നാൽ ഈ കല്പന എന്റെ പിതാവിൽ നിന്നു ഞാൻ സ്വീകരിച്ചിരിക്കുന്നു.

൧൯. ഈ വചനങ്ങൾ നിമിത്തം യൂദന്മാരുടെ ഇടയിൽ പിന്നെയും ഭിന്നതയുണ്ടായി.

൨൦. അവരിൽ പലരും: അവന്നു പിശാചു ഉണ്ടു; അവന്നു ഭ്രാന്തു തന്നെ പിടിച്ചിരിക്കുന്നു; നിങ്ങൾ അവന്റെ വാക്കു കേൾക്കുന്നതു എന്തിന്നു? എന്നു പറഞ്ഞിരുന്നു.

൨൧. മററുള്ളവരോ: ഈ വാക്കുകൾ പിശാചു ബാധിച്ചവന്റെതല്ല; പിശാചിന്നു കുരുടന്റെ കണ്ണുകൾ തുറക്കുവാൻ കഴിയുമൊ? എന്നു പറഞ്ഞിരുന്നു.

൨൨. ഓറെശ്ലെമ്മിൽ പ്രതിഷ്ഠയുടെ തിരുനാൾ ആയിരുന്നു; വഷകാലവും ആയിരുന്നു. [൧. മക്ക്ബ. അ. ൪. വ. ൫൨, ൫൯.]

൨൩. ഈശോ ദേവാലയത്തിൽ, ശ്ലേമോന്റെ മണ്ഡപത്തിൽ നടന്നുകൊണ്ടിരുന്നു.

൨൪. അപ്പോൾ യൂദന്മാർ അവനെ വളഞ്ഞു. അവനോടു: നീ ഞങ്ങളുടെ മനസ്സിനെ സംശയസ്ഥിതിയിൽ എത്രത്തോളം വെച്ചുകൊണ്ടിരിക്കും? നീ മ്ശിഹാ ആകുന്നു എങ്കിൽ ഞങ്ങളോടു തെളിവായി പറയുക എന്നു പറയുന്നു.

൨൫. ഈശോ ഉത്തരമായി അവരോടു അരുളിച്ചെയ്തു: ഞാൻ നിങ്ങളോടു പറഞ്ഞുവല്ലൊ. എങ്കിലും നിങ്ങൾ വിശ്വസിക്കുന്നില്ല. എന്റെ പിതാവിന്റെ നാമത്തിൽ ഞാൻ ചെയ്യുന്ന പ്രവൃത്തികൾ തന്നെ എന്നെക്കുറിച്ചു സാക്ഷിപ്പെടുത്തുന്നുണ്ടു.

൨൬. എങ്കിലും, ഞാൻ നിങ്ങളോടു പറഞ്ഞതുപോലെ നിങ്ങൾ എന്റെ ആട്ടുകളിൽപെട്ടവർ അല്ലാത്തതുകൊണ്ടു, നിങ്ങൾ വിശ്വസിക്കുന്നില്ല.

൨൭. എന്റെ ആട്ടുകൾ എന്റെ സ്വരംകേൾക്കുന്നു; ഞാൻ അവയെ അറിയുന്നു; അവ എന്റെ പിന്നാലെ വരികയും ചെയ്യുന്നു.

൨൮. ഞാൻ അവയ്ക്കു നിത്യജീ

വൻ കൊടുക്കുന്നു; അവ ഒരുനാളും നശിച്ചുപോകയില്ല; അവയെ എന്റെ കൈകളിൽനിന്നു ആരും പിടിച്ചുപറിക്കയുമില്ല.

൨൯. എന്തുകൊണ്ടെന്നാൽ (അവയെ) തന്നിരിക്കുന്ന എന്റെ പിതാവ് എല്ലാവരിലും വലിയവനാകുന്നു. എന്റെ പിതാവിന്റെ കൈയിൽനിന്നു പിടിച്ചുപറിക്കുവാൻ ആൎക്കും സാധിക്കയില്ല.

൩൦. ഞാനും എന്റെ പിതാവും ഒന്നാകുന്നു.

൩൧. അപ്പോൾ യൂദന്മാർ അവനെ എറിയുവാൻ വീണ്ടും കല്ലുകൾ എടുത്തു.

൩൨. ഈശോ അവരോടു: എന്റെ പിതാവിന്റെ അടുക്കൽ നിന്നു പല നല്ല പ്രവൃത്തികൾ നിങ്ങളെ ഞാൻ കാണിച്ചിട്ടുണ്ടല്ലൊ. അവയിൽ ഏതു പ്രവൃത്തിനിമിത്തമാണ് നിങ്ങൾ എന്നെ കല്ലെറിയുന്നത്? എന്നു ചോദിക്കുന്നു.

൩൩. യൂദന്മാർ അവനോടു: നീ (ദൈവ)ദൂഷണം പറയുന്നതുകൊണ്ടും, നീ മനുഷ്യൻ ആയിരിക്കെ നിന്നെത്തന്നെ ദൈവം ആക്കുന്നതുകൊണ്ടും അല്ലാതെ നല്ലപ്രവൃത്തികൾനിമിത്തമല്ല ഞങ്ങൾ നിന്നെ കല്ലെറിയുന്നത് എന്നു പറയുന്നു.

൩൪. ഈശോ അവരോടു അരുളിച്ചെയ്യുന്നു: നിങ്ങൾ ദൈവങ്ങൾ ആകുന്നു എന്നു ഞാൻ പറഞ്ഞു എന്നിങ്ങനെ നിങ്ങളുടെ നിയമത്തിൽ എഴുതപ്പെട്ടിട്ടില്ലെ? [സങ്കി. ൮൧. ൬.]

൩൫. അവരുടെ അടുക്കൽ ദൈവവചനം ഉണ്ടായിരിക്കയും തിരുവെഴുത്തു അഴിവാക്കപ്പെടുവാൻ വഹിയാതിരിക്കയും ചെയ്കകൊണ്ടു അവരെ ദൈവങ്ങൾ എന്നു അവൻ വിളിച്ചു എങ്കിൽ,

൩൬. ഞാൻ ദൈവത്തിന്റെ പുത്രൻ ആകുന്നു എന്നു നിങ്ങളോടു ഞാൻ പറഞ്ഞതുകൊണ്ടു: നീ (ദൈവ)ദൂഷണം പറയുന്നു എന്നു പിതാവു ശുദ്ധീകരിച്ചു ലോകത്തിലേക്കു അയച്ചിരിക്കുന്നവനോടു നിങ്ങൾ പറയുന്നുവൊ?

൩൭. ഞാൻ എന്റെ പിതാവിന്റെ പ്രവൃത്തികൾ ചെയ്യുന്നില്ലെങ്കിൽ നിങ്ങൾ എന്നെ വിശ്വസിക്കേണ്ടാ.

൩൮. ഞാൻ ചെയ്യുന്നു എങ്കിലോ എന്നെ വിശ്വസിക്കാതിരുന്നാലും, എന്റെ പിതാവു എന്നിലും ഞാൻ എന്റെ പിതാവിലും (ആകുന്നു) എന്നു നിങ്ങൾ അറിയുകയും വിശ്വസിക്കുകയും ചെയ്യേണ്ടതിനു ആ പ്രവൃത്തികളെ വിശ്വസിക്കുവിൻ.

൩൯. അവർ പിന്നെയും അവനെ പിടിക്കുവാൻ അന്വേഷിച്ചിരുന്നു. അവനോ അവരുടെ കൈകളുടെ ഇടയിൽനിന്നു പുറപ്പെട്ടു,

൪൦. യോർദ്ദാന്റെ അക്കരെ, സ്നാനപ്പെടുത്തിക്കൊണ്ടിരിക്കയിൽ യോഹന്നാൻ മുമ്പു ആയിരുന്ന സ്ഥലത്തേക്കുപോയി, അവിടെ പാൎത്തു.

൪൧. അപ്പോൾ വളരെ ആളുകൾ അവന്റെ അടുക്കൽ വന്നു. യോഹന്നാൻ ഒററ അടയാളംപോലും ചെയ്തിട്ടില്ല; (൪൨)

൪൨. എങ്കിലും ഈ മനുഷ്യനെക്കുറിച്ചു യോഹന്നാൻ പറഞ്ഞിട്ടുള്ളതെല്ലാം സത്യം ആകുന്നു. (൪൧) «എന്നു അവർ പറഞ്ഞിരുന്നു». വളരെപ്പേർ അവനിൽ വിശ്വസിക്കയും ചെയ്തു.

## വ്യാഖ്യാനം.

൮. "വന്നവരെല്ലാം": ദൈവത്താൽ അയയ്ക്കപ്പെടാതെ സ്വമനസ്സാ വന്നവരെല്ലാം, പ്രവാചകന്മാർ ദൈവത്താൽ അയയ്ക്കപ്പെട്ടവരായിരുന്നു.

൯. "അകത്തു പ്രവേശിക്കയും പുറത്തു പോകയും": നിർഭയാവസ്ഥ, മനോവിശ്വാസം, എവിടെയും സഞ്ചരിക്കുന്നതിനും സ്വന്ത ജോലികൾ നിർവ്വഹിക്കുന്നതിനും ഏതു കാര്യവും ചെയ്യുന്നതിനുമുള്ള സ്വാതന്ത്ര്യം ഇവയാണു ഈ വാക്കുകൾ നിർദ്ദേശിക്കുന്നതു്. സം. അ. ൨൭. വ. ൧൭. ൨൧. നോക്കുക.

൨൨. "പ്രതിഷ്ഠയുടെ തിരുനാൾ": അന്തിയാക്കോസ് എപ്പിപ്പാനിയോസ് അശുദ്ധമാക്കിയ ദേവാലയവും ബലിപീഠവും യൂദാമക്കബൈ ശുദ്ധീകരിച്ചു വീണ്ടും പ്രതിഷ്ഠിച്ചതിന്റെ സ്മരണക്കായി എബ്രായക്കാർ ഏർപ്പെടുത്തി ആഘോഷിച്ചുവന്നതാണു് ദേവാലയശുദ്ധീകരണത്തിന്റെ അഥവാ ദേവാലയപ്രതിഷ്ഠയുടെ ഈ തിരുനാൾ. (ആച. അ. ൨൩. വ. ൨. ൨൧. നോക്കുക.) ഈ തിരുനാളാഘോഷം വർഷക്കാലത്തായിരുന്നതുകൊണ്ടു 'വർഷകാലവും ആയിരുന്നു' എന്നു വാക്യത്തിൽ പറഞ്ഞിരിക്കുന്നു.

൨൯. "തന്നിരിക്കുന്ന എന്റെ പിതാവു് എല്ലാവരിലും വലിയവൻ ആകുന്നു": ല. നീക്കിയുള്ള പ്രതികളിലെല്ലാം ഈ വിശേഷം ദാതാവിനെ ഉദ്ദേശിക്കുന്നതായിട്ടാണു കാണുന്നതു്. ലത്തീനിലാകട്ടെ "എന്റെ പിതാവു എനിക്കു തന്നിരിക്കുന്നതു എല്ലാററിലും വലിയതു ആകുന്നു" എന്നു ദാനത്തെ ഉദ്ദേശിച്ചു പറഞ്ഞിരിക്കുന്നു.

൩൦. "ഞാനും എന്റെ പിതാവും ഒന്നാകുന്നു": ദൈവസ്വഭാവത്തിൽ ഒന്നു്; ആൾ രണ്ടു്.

## അദ്ധ്യായം ൧൧.

മ്ശിഹാ ലാസറിനെ ഉയിർപ്പിക്കുന്നതും, അധികാരികൾ മ്ശിഹായെ കൊല്ലുവാൻ തീർച്ചയാക്കുന്നതും.

മറിയത്തിന്റെയും മർത്തായുടെയും സഹോദരനായി ബെസ്അനിയാഗ്രാമക്കാരനായ ലാസർ എന്ന ഒരു രോഗിയുണ്ടായിരുന്നു.

൨. —ഈ മറിയമോ ഈശോയുടെ കാലുകൾ സുഗന്ധദ്രവ്യംകൊണ്ടു പൂശുകയും, തന്റെ തലമുടികൊണ്ടു തുടയ്ക്കുകയും ചെയ്യുവൾ ആയിരുന്നു. രോഗിയായിരുന്ന ലാസർ ഇവളുടെ സഹോദരൻ ആയിരുന്നു. [മത്താ. അ. ൨൬. വ. ൭: ലൂ. അ. ൭. വ. ൩൭: യോഹ. അ. ൧൨. വ. ൩.]—

൩. അവന്റെ ഇരുസഹോദരിമാരും ഈശോയുടെ അടുക്കൽ (ആൾ) അയച്ചു്: ഞങ്ങളുടെ കർത്താവേ, ഇതാ! നീ സ്നേഹിക്കുന്നവൻ രോഗിയായിക്കിടക്കുന്നു എന്നു പറയുന്നു.

൪. അതിനു ഈശോ: ഈ രോഗം, അവൻ നിമിത്തം ദൈവപുത്രൻ മഹത്വപ്പെടേണ്ടതിനു് ദൈവമഹത്വത്തിനായിട്ടല്ലാതെ മരണകരമായിട്ടുള്ളതു അല്ല എന്നു അരുളിച്ചെയ്തു.

൫. ഈശോയോ മർത്തായെയും, മറിയത്തെയും, ലാസറിനെയും സ്നേഹിച്ചിരുന്നു.

൬. അവൻ രോഗിയായിക്കിടക്കുന്നു എന്നു കേട്ടിട്ടും താൻ ഇരുന്നിരുന്ന സ്ഥലത്തു രണ്ടുദിവസം അവൻ താമസിച്ചു.

൭. അതിന്റെശേഷം അവൻ തന്റെ ശിഷ്യന്മാരോടു: വരുവിൻ; നമുക്ക വീണ്ടും യൂദായിലേക്ക പോകാം എന്ന അരുളിച്ചെയ്തു.

൮. അവന്റെ ശിഷ്യന്മാർ അവനോടു: ഞങ്ങളുടെ റബ്ബി, യൂദന്മാർ ഇപ്പോൾ തന്നെ നിന്നെ കല്ലെറിയുവാൻ അന്വേഷിച്ചിരുന്നുവല്ലൊ. എന്നിരിക്കെ നീ വീണ്ടും അവിടേക്ക പോകുന്നുവൊ? എന്ന ചോദിക്കുന്നു.

൯. ഈശോ അവരോടു അരുളിച്ചെയ്യുന്നു: പകലിനു പന്ത്രണ്ടു മണിക്കൂറുകൾ ഇല്ലയൊ? ആരെങ്കിലും പകൽ നടക്കുന്നു എങ്കിൽ ഈ ലോകത്തിന്റെ വെളിച്ചം കാണുന്നതുകൊണ്ടു അവൻ ഇടറൽപ്പെടുന്നില്ല.

൧൦. എന്നാൽ ആരെങ്കിലും രാത്രിയിൽ നടന്നാൽ അവനു വെളിച്ചം ഇല്ലാത്തതുകൊണ്ടു അവൻ ഇടറൽപ്പെടുന്നു.

൧൧. ഈശോ ഇവ അരുളിച്ചെയ്തു ശേഷം അവരോടു: നമ്മുടെ സ്നേഹിതനായ ലാആസർ ഉറങ്ങി; എന്നാൽ ഞാൻ അവനെ ഉണർത്തുവാൻ പോകുന്നു എന്ന അരുളിച്ചെയ്തു.

൧൨. അവന്റെ ശിഷ്യന്മാർ അവനോടു: ഞങ്ങളുടെ കർത്താവേ, അവൻ ഉറങ്ങിയെങ്കിൽ അവനു സുഖമുണ്ടാകും എന്ന പറയുന്നു.

൧൩. ഈശോ അരുളിച്ചെയ്തതോ അവന്റെ മരണത്തെക്കുറിച്ചായിരുന്നു. എന്നാൽ നിദ്രയെന്ന ഉറക്കത്തെക്കുറിച്ചു അവൻ അരുളിച്ചെയ്തു എന്ന അവർ വിചാരിച്ചു.

൧൪. ആകയാൽ ഈശോ തെളിവായിട്ടു അവരോടു അരുളിച്ചെയ്തു: ലാആസർ മരിച്ചുപോയി.

൧൫. എങ്കിലും നിങ്ങൾ വിശ്വസിക്കേണ്ടതിന്നു ഞാൻ അവിടെ ഇല്ലാതിരുന്നതുകൊണ്ടു നിങ്ങളെക്കുറിച്ചു ഞാൻ സന്തോഷിക്കുന്നു. ആകട്ടെ അവിടേക്ക നടക്കുവിൻ.

൧൬. താമാ എന്ന പറയപ്പെടുന്ന തോമാ തന്റെ കൂട്ടുകാരായ ശിഷ്യന്മാരോടു: അവനോടൊന്നിച്ചു മരിക്കേണ്ടതിനായി നമുക്കുംകൂടി പോകാം എന്ന പറയുന്നു.

൧൭. ഇങ്ങനെ ഈശോ ബേസ്അനിയായിൽ വന്നു. അപ്പോൾ, അവൻ കല്ലറയിൽ ആയിട്ടു നാലു ദിവസങ്ങളായി എന്ന അവൻ കണ്ടു.

൧൮. ബേസ്അനിയായോ ഓറെശ്ലെത്തിനു അരികെ അതിൽനിന്നു ഉദ്ദേശം പതിനഞ്ചു എസ്സ്ദാകൾ അകലെയായിരുന്നു.

൧൯. ആകയാൽ മാർത്തായെയും മറിയത്തെയും അവരുടെ സഹോദരനെക്കുറിച്ചു ആശ്വസിപ്പിക്കുവാൻ പല യൂദന്മാരും അവരുടെ അടുക്കലേക്ക വന്നിരുന്നു.

൨൦. ഈശോ വന്നു എന്നു കേട്ടപ്പോൾ മർത്താ അവനു എതിരേ പുറപ്പെട്ടുചെന്നു; മറിയമോ വീട്ടിൽ ഇരുന്നിരുന്നു.

൨൧. മർത്താ ഈശോയോടു പറഞ്ഞു: എന്റെ കർത്താവേ, നീ ഇവിടെയുണ്ടായിരുന്നു എങ്കിൽ എന്റെ സഹോദരൻ മരിക്കുകയില്ലായിരുന്നു.

൨൨. എങ്കിലും ഇപ്പോഴും നീ ദൈവത്തോടു ചോദിക്കുന്നിടത്തോളം അവൻ നിനക്ക തരുന്നു എന്ന ഞാൻ അറിയുന്നു.

൨൩. ഈശോ അവളോടു: നിന്റെ സഹോദരൻ ഉയിർത്തെഴുന്നേല്ക്കും എന്ന അരുളിച്ചെയ്യുന്നു.

൨൪. മർത്താ അവനോടു: അവസാനനാളിലെ പുനരുത്ഥാനത്തിൽ

അവൻ ഉയിൎത്തെഴുന്നേല്ക്കും എന്നു ഞാൻ അറിയുന്നു എന്നുപറയുന്നു. [ലൂ അ. ൧൪. വ. ൧൪: യോഹ. അ. ൫. വ. ൨൯.]

൨൫. ഈശോ അവളോടു അരുളിച്ചെയ്യുന്നു: പുനരുത്ഥാനവും ജീവനും ഞാനാകുന്നു എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും. [യോഹ. അ. ൬. വ. ൪൦.]

൨൬. ജീവനോടിരിക്കയും എന്നിൽ വിശ്വസിക്കയും ചെയ്യുന്ന ഒരുത്തനും നിത്യമായി മരിക്കയില്ല. നീ ഇതു വിശ്വസിക്കുന്നുവൊ?

൨൭. അവൾ അവനോടു: ഉവ്വ്, എന്റെ കൎത്താവേ, ലോകത്തിലേക്കു വരുവാനിരുന്ന ദൈവപുത്രനായ മ്ശീഹാ നീയാകുന്നു എന്നു ഞാൻ വിശ്വസിക്കുന്നു എന്നു പറഞ്ഞു.

൨൮. അവൾ ഇവ പറഞ്ഞശേഷം പോയി തന്റെ സഹോദരിയായ മറിയത്തെ രഹസ്യത്തിൽ വിളിച്ചു അവളോടു: നമ്മുടെ റബ്ബി വന്നിരിക്കുന്നു; നിന്നെ വിളിക്കുന്നു എന്നു പറയുന്നു.

൨൯. മറിയം (ഇതു) കേട്ടപ്പോൾ ഉടനെ എഴുന്നേററു അവന്റെ അടുക്കലേക്കു വന്നിരുന്നു.

൩൦. ഈശോയോ മൎത്താ തനിക്കു എതിരേ വന്ന ആ സ്ഥലത്തു തന്നെ ആയിരുന്നതല്ലാതെ അതുവരെ ഗ്രാമത്തിൽ വന്നെത്തിയിരുന്നില്ല.

൩൧. വീട്ടിൽ അവളോടുകൂടി ഇരുന്നു അവളെ ആശ്വസിപ്പിച്ചിരുന്ന ആ യൂദന്മാരും മറിയം പെട്ടെന്നു എഴുന്നേററു പുറപ്പെട്ടതു കണ്ടിട്ടു അവർ കല്ലറയിങ്കൽ കരയുവാൻ പോകുന്നു എന്നു വിചാരിക്കകൊണ്ടു അവളുടെ പിന്നാലെ പോയി.

൩൨. മറിയമോ ഈശോ ഇരുന്നിരുന്ന സ്ഥലത്തുവന്നു അവനെ കണ്ടപ്പോൾ അവന്റെ കാലുകളുടെ അടുക്കൽവീണു അവനോടു: എന്റെ കൎത്താവേ, നീ ഇവിടെ ഉണ്ടായിരുന്നു എങ്കിൽ എന്റെ സഹോദരൻ മരിക്കകയില്ലായിരുന്നു എന്നു പറയുന്നു.

൩൩. അവൾ കരയുന്നതും അവളോടുകൂടിവന്ന ആ യൂദന്മാർ കരയുന്നതും ഈശോ കണ്ടപ്പോൾ അവൻ തന്റെ ആത്മാവിൽ നെടുവീൎപ്പുവിടുകയും തന്നെത്തന്നെ കലക്കുകയും ചെയ്തിട്ടു:

൩൪. നിങ്ങൾ അവനെ എവിടെ വെച്ചു? എന്നുചോദിച്ചു അവർ അവനോടു: ഞങ്ങളുടെ കൎത്താവേ, വന്നുകാണുക എന്നു പറയുന്നു.

൩൫. അപ്പോൾ ഈശോയുടെ കണ്ണുനീർ പുറപ്പെട്ടുകൊണ്ടിരുന്നു.

൩൬. ആകയാൽ യൂദന്മാർ: അവൻ അവനെ എത്രമാത്രം സ്നേഹിച്ചിരുന്നു എന്നു നോക്കുവിൻ എന്നു പറഞ്ഞിരുന്നു.

൩൭. അവരിൽ ചിലരോ: ആ കുരുടന്റെ കണ്ണുകൾതുറന്ന ഇവനു ഇവൻ മരിക്കാതിരിക്കുവാൻ ഇടയാക്കുവാനും കഴിഞ്ഞില്ലയൊ? എന്നു ചോദിച്ചു. [യോഹ. അ. ൯. വ. ൬.]

൩൮. എന്നാൽ ഈശോ തന്നിൽ തന്നെ നെടുവീൎപ്പുവിട്ടുകൊണ്ടു കല്ലറയിങ്കൽവന്നു. ഈ കല്ലറയോ ഒരു ഗുഹയായിരുന്നു. അതിന്റെ വാതിലുക്കൽ ഒരു കല്ലു വെക്കപ്പെട്ടുമിരുന്നു.

൩൯. ഈ കല്ലു നീക്കുവിൻ എന്നു ഈശോ അരുളച്ചെയ്തു. മരിച്ചുപോയവന്റെ സഹോദരിയായ മൎത്താ അവനോടു: എന്റെ കൎത്താവേ, അവൻപണ്ടേതന്നെ അഴുകികഴിഞ്ഞു; നാലുദിവസങ്ങൾ ആയല്ലൊ എന്നു പറയുന്നു.

൪൦. ഈശോ അവളോടു: നീ വി

ശ്വസിക്കുമെങ്കിൽ ദൈവത്തിന്റെ മഹത്വം നീ കാണും എന്നു ഞാൻ നിന്നോടു പറഞ്ഞില്ലയൊ? എന്നു അരുളിച്ചെയ്യുന്നു.

൪൰൧. ആകയാൽ അവർ ആ കല്ലു നീക്കി. അപ്പോൾ ഈശോ തന്റെ കണ്ണുകൾ മേല്പോട്ടുയർത്തി അരുളിച്ചെയ്തു: പിതാവേ, നീ എന്റെ പ്രാർത്ഥന കേട്ടതുകൊണ്ടു ഞാൻ നിന്നെ സ്തുതിക്കുന്നു.

൪൰൨. നീ എപ്പോഴും എന്റെ പ്രാർത്ഥന കേൾക്കുന്നു എന്നു ഞാൻ അറിഞ്ഞിരിക്കുന്നു. എങ്കിലും നീ എന്നെ അയച്ചു എന്നു (ഇവിടെ) നില്ക്കുന്ന ഈ ജനക്കൂട്ടം വിശ്വസിക്കേണ്ടതിനായി അവർ നിമിത്തം ഞാൻ ഇവ പറയുന്നു.

൪൰൩. ഇവ അരുളിച്ചെയ്തശേഷം അവൻ ഉയർന്ന സ്വരത്തിൽ നിലവിളിച്ചു: ലാസറേ, പുറത്തു വരിക എന്നു അരുളിച്ചെയ്തു.

൪൰൪. അപ്പോൾ, ആ മരിച്ചവൻ തന്റെ കൈകളും തന്റെ കാലുകളും പ്രേതശീലകളാൽ കെട്ടപ്പെട്ടും, തന്റെ മുഖം റുമാൽകൊണ്ടു മൂടപ്പെട്ടും പുറത്തുവന്നു. ഈശോ അവരോട്: അവനെ അഴിച്ചു വിടുവിൻ; അവൻ പോകട്ടെ എന്നരുളിച്ചെയ്യുന്നു.

൪൰൫. മറിയത്തിന്റെ അടുക്കൽ വന്നിരുന്ന യൂദന്മാരിൽ പലരുമോ ഈശോ ചെയ്തതു കണ്ടിട്ടു അവനിൽ വിശ്വസിച്ചു.

൪൰൬. എന്നാൽ അവരിൽ ചിലർ ഫ്രീശരുടെ അടുക്കൽ പോയി ഈശോ ചെയ്തതു് അവരോടു പറഞ്ഞു.

൪൰൭. അപ്പോൾ പ്രധാനാചാര്യന്മാരും ഫ്രീശരുംഒരുമിച്ചു കൂടി: നാം എന്തു ചെയ്യേണ്ടു? ഈ മനുഷ്യൻ വളരെ അടയാളങ്ങൾ ചെയ്യുന്നവല്ലൊ. (൪൰൮)

൪൰൮. നാം അവനെ ഇങ്ങനെ വിട്ടാൽ എല്ലാമനുഷ്യരും അവനിൽ വിശ്വസിക്കും. അപ്പോൾ റോമാക്കാർ വന്നു നമ്മുടെ ദേശത്തെയും നമ്മുടെ ജനത്തെയും പിടിച്ചടക്കും(൪൰൯) «എന്നു പറഞ്ഞിരുന്നു».

൪൰൯. അവരിൽ കയ്യാപ്പാ എന്നു പേരുള്ള ഒരുത്തനോ ആ വത്സരത്തിലെ പ്രധാനാചാര്യൻ ആയിരുന്നു. അവൻ അവരോട് പറഞ്ഞു: നിങ്ങൾക്കു ഒന്നും അറിഞ്ഞുകൂടാ. [യോഹ. അ. ൧൮. വ. ൧൪.]

൫൰. ജനം മുഴുവൻ നശിക്കാതെ ജനത്തിനുവേണ്ടി ഒരു മനുഷ്യൻ മരിക്കുന്നതു നമുക്കു നന്ന് എന്നു നിങ്ങൾ വിചാരിക്കുന്നുമില്ല.

൫൰൧. എന്നാൽ ഇതു്, അവൻ ആ വത്സരത്തിലെ പ്രധാനാചാര്യൻ ആയിരുന്നതിനാൽ ഈശോ ജനത്തിനു വേണ്ടി മരിക്കുവാനിരിക്കുന്നു എന്നു പ്രവചിച്ചതല്ലാതെ അവൻ സ്വയമായിപ്പറഞ്ഞതല്ല.

൫൰൨. ചിതറിക്കിടക്കുന്ന ദൈവമക്കളെ ഒന്നായിട്ടു ചേർക്കേണ്ടതിനു കൂടിയല്ലാതെ ജനത്തിനുവേണ്ടി മാത്രവുമല്ല.

൫൰൩. ഇങ്ങനെ ആ ദിവസം മുതൽ അവർ അവനെ കൊല്ലുവാൻ ആലോചിച്ചിരുന്നു.

൫൰൪. ഈശോയോ യൂദന്മാരുടെ ഇടയിൽ പരസ്യമായി സഞ്ചരിക്കാതെ അവിടെ നിന്നു മരുഭൂമിക്കടുത്തു അപ്രേമിന്റെ പട്ടണം എന്നു പറയപ്പെടുന്ന സ്ഥലത്തേക്കുപോയി. തന്റെ ശിഷ്യന്മാരുമായി അവിടെ സഞ്ചരിച്ചിരുന്നു.

൫൰൫. എന്നാൽ യൂദന്മാരുടെ പെസ്ഹാ അടുത്തിരുന്നു. അതുകൊണ്ടു

ഗ്രാമങ്ങളിൽനിന്ന പലരും തങ്ങളെ തന്നെ ശുദ്ധീകരിക്കുവാൻ തിരുനാളിനുമുമ്പേ ഓറെശ്ലെമ്മേക്ക പോയി.

൫൬. അവർ ഈശോയെ അന്വേഷിച്ചിരുന്നു. നിങ്ങൾക്ക എന്തു തോന്നുന്നു? അവൻ തിരുനാളിനു വരികയില്ലെന്നൊ? എന്ന ദേവാലയത്തിൽ വെച്ചു അവർ തമ്മിൽ പറഞ്ഞിരുന്നു.

൫൭. പ്രധാനാചാര്യന്മാരും ഫ്രീശരുമാകട്ടെ അവനെ പിടിക്കേണ്ടതിന്നു അവൻ എവിടെയാകുന്നു എന്നു ആരെങ്കിലും അറിഞ്ഞാൽ തങ്ങൾക്ക അറിവു കൊടുക്കണമെന്നു കല്പിച്ചുമിരുന്നു.

## വ്യാഖ്യാനം.

൫൧. "കയ്യാപ്പാ . . . ആ വത്സരത്തിലെ പ്രധാനാചാര്യൻ ആയിരുന്നു": ലൂ. അ. ൩. വി. ൨.ൽ 'ഹന്നാൻെറയും കയ്യാപ്പായുടെയും പ്രധാനാചാര്യത്വത്തിൽ' എന്നു പറഞ്ഞിരിക്കുന്നു. കയ്യാപ്പായും അവൻെറ അമ്മായിഅപ്പനായ ഹന്നാനും മാറിമാറി ആചാര്യകർമ്മങ്ങൾ നിർവ്വഹിച്ചിരുന്നു എന്നാണു കരുതപ്പെടുന്നതു്.– "ആ വത്സരത്തിലെ": റോമാ അധികാരികൾ പ്രതിവത്സരം പ്ര. ആചാര്യനെ മാററിയിരുന്നതായി ചിലർ പറയുന്നുണ്ടല്ലോ. (മത്താ. അ. ൨൬ വ. ൩. വ്യ.) ഇങ്ങനെ ആ വത്സരത്തിലേക്ക റോമാക്കാരാൽ നിയമിതനായിരുന്ന പ്ര. ആചാര്യൻ എന്നോ, ന. കർത്താവിൻെറ മരണം സംഭവിച്ച സ്മരണീയമായ ആ വത്സരത്തിലെ പ്രധാനാചാര്യൻ എന്നോ ധരിക്കാം.

൫൨. "പ്രവചിച്ചതല്ലാതെ": ബെൽആം പ്രവചിച്ചതുപോലെ തന്നെ. മത്താ. അ. ൭. വ. ൨൨. വ്യ. നോക്കുക.

## അദ്ധ്യായം ൧൨.

മ്ശീഹായുടെ പാദങ്ങൾ അഭിഷേകം ചെയ്യുന്നതു്.
മ്ശീഹാ കഴുതപ്പുറത്തുകയറി ഓറെശ്ലെമ്മേക്ക ചെയ്ത പ്രവേശനം.
സ്വർഗ്ഗത്തിൽനിന്നുള്ള സ്വരം.

൧. എന്നാൽ മരിച്ചവരുടെ ഇടയിൽ നിന്നു ഈശോ ഉയിർപ്പിച്ച ലാആസർ പാർത്തിരുന്ന ബേസ്അനിയായിലേക്ക പെസ്ഹായക്ക ആറു ദിവസം മുമ്പേ ഈശോ വന്നു. [മത്താ. അ. ൨൬. വ. ൬: മർക്കോ. അ. ൧൪. വ. ൩.]

൨. അവിടെ അവർ അവന്നു ഒരു അത്താഴം ഒരുക്കി. മർത്താ ശുശ്രൂഷ ചെയ്തിരുന്നു. ലാആസറോ അവനോടുകൂടി ഇരുന്നവരിൽ ഒരുത്തൻ ആയിരുന്നു.

൩. എന്നാൽ മറിയം ഒരു കുപ്പി വിലയേറിയ മേൽത്തരം നാർദീൻ സുഗന്ധദ്രവ്യം എടുത്തു ഈശോയുടെ കാലുകൾ പൂശുകയും തൻെറ തലമുടികൊണ്ടു അവൻെറ കാലുകൾ തുടയ്ക്കുകയും ചെയ്തു. അപ്പോൾ സുഗന്ധദ്രവ്യത്തിൻെറ പരിമളം കൊണ്ടു വീടു നിറഞ്ഞു. [മത്താ. അ. ൨൬. വ. ൭: മർക്കോ. അ. ൧൪. വ. ൩: ലൂ. അ. ൭. വ. ൩൭: യോഹ. അ. ൧൧. വ. ൨.]

൪. ആകയാൽ അവൻെറ ശിഷ്യന്മാരിൽ ഒരുത്തനായി, അവനെ ഒററിക്കൊടുക്കുവാനിരുന്ന യൂദാ സ്കറിയോത്താ: (൫)

൫. ഈ സുഗന്ധദ്രവ്യം മുന്നൂറു

ദേനാറാകൾക്ക വിററു ദരിദ്രർക്ക കൊടുക്കപ്പെടാത്തതു എന്തുകൊണ്ട്? (൫) «എന്നു ചോദിച്ചു».

൬. ഇവ ചോദിച്ചതോ, അവൻ കള്ളനായിരുന്നതുകൊണ്ടും, പണസ്സഞ്ചി അവന്റെ പക്കൽ ആയിരുന്നതുകൊണ്ടും, അതിൽ വീണിരുന്നതു അവൻ കൊണ്ടുനടന്നിരുന്നതുകൊണ്ടും അല്ലാതെ ദരിദ്രരെപ്പററി അവന്നു വിചാരം ഉണ്ടായിരുന്നതുകൊണ്ടല്ല.

൭. ഈശോയോ (ഇങ്ങനെ) അരുളിച്ചെയ്തു: അവളെ തടയേണ്ടാ; എന്റെ ശവസംസ്കാരദിവസത്തേക്കായി അവൾ അതു സൂക്ഷിച്ചിരുന്നു.

൮. ദരിദ്രർ എപ്പോഴും നിങ്ങളോടുകൂടിയുണ്ടല്ലൊ. ഞാനോ എപ്പോഴും നിങ്ങളോടുകൂടി ഉണ്ടായിരിക്കയില്ല.

൯. ഈശോ അവിടെയുണ്ടെന്നു കേട്ട യൂദന്മാരിൽനിന്നു വളരെ ജനക്കൂട്ടങ്ങൾ ഈശോ നിമിത്തം മാത്രമല്ല പിന്നെയോ മരിച്ചവരുടെ ഇടയിൽനിന്നു അവൻ ഉയിർപ്പിച്ച ലാജറുസിനെ കാണുവാനായിട്ടുംകൂടെ വന്നു.

൧൦. ലാജറുസിനെക്കൂടെയും കൊല്ലുവാൻ പ്രധാനാചാര്യന്മാർ ആലോചിച്ചിരുന്നു.

൧൧. എന്തുകൊണ്ടെന്നാൽ അവൻ നിമിത്തം യൂദന്മാരിൽ പലരുംപോയി ഈശോയിൽ വിശ്വസിച്ചിരുന്നു.

൧൨. പിറേറന്നാൾ, തിരുനാളിന്നു വന്നിരുന്ന ആ വലിയ ജനക്കൂട്ടം ഈശോ ഓറെശ്ലേമിലേക്ക വരുന്നു എന്നു കേട്ടിട്ട്:

൧൩. ഈത്തപ്പനകളുടെ കൈകൾ എടുത്തുകൊണ്ട് അവന്നെതിരേ പുറപ്പെട്ടു ചെന്ന്: ഓശാനാ! കർത്താവിന്റെ നാമത്തിൽ വരുന്ന ഇസ്രായേൽരാജാവു അനുഗ്രഹീതനാകുന്നു! എന്നു ആർത്തുപറഞ്ഞിരുന്നു. [സങ്കീ. ൧൧൭. വ. ൨൬: മത്താ. അ. ൨൧. വ. ൯: മർക്കോ. അ. ൧൧. വ. ൧൦: ലൂ. അ. ൧൯. വ. ൩൮.]

൧൪. ഈശോയോ ഒരു കഴുതയെ കണ്ടിട്ട അതിന്മേൽ ഇരുന്നു. (൧൫)

൧൫. സെഹിയോൻ പുത്രി, നീ ഭയപ്പെടേണ്ടാ, ഇതാ! നിന്റെ രാജാവു കഴുതയുടെ ആൺകുട്ടിയുടെ പുറത്തു കയറി നിന്റെ അടുക്കലേക്ക വരുന്നു (൧൬) «എന്നു എഴുതപ്പെട്ടിരിക്കുന്നതുപോലെ തന്നെ». [ഏശ. അ. ൬൨. വ. ൧൧: സ്കറി. അ. ൯. വ. ൯: മത്താ. അ. ൨൧. വ. ൫: മർക്കോ. അ. ൧൧. വ. ൭: ലൂ. അ. ൧൯. വ. ൩൫.]

൧൬. എന്നാൽ അവന്റെ ശിഷ്യന്മാർ ആ സമയത്തു ഇവ അറിഞ്ഞില്ല. എങ്കിലും ഈശോ മഹത്വീകരിക്കപ്പെട്ടപ്പോൾ അവനെക്കുറിച്ചു ഇവ എഴുതപ്പെട്ടിരുന്നു എന്നും തങ്ങൾ അവന്നു ഇവ ചെയ്തു എന്നും അവന്റെ ശിഷ്യന്മാർ ഓർത്തു.

൧൭. അവൻ ലാജറുസിനെ കല്ലറയിൽ നിന്നു വിളിക്കയും, മരിച്ചവരുടെ ഇടയിൽ നിന്നു അവനെ ഉയിർപ്പിക്കയും ചെയ്തു എന്നു അവനോടുകൂടിയുണ്ടായിരുന്ന ആ ജനക്കൂട്ടം സാക്ഷിപ്പെടുത്തിയുമിരുന്നു.

൧൮. ഇതിനാൽ അവൻ ഈ അടയാളം ചെയ്തു എന്നുകേട്ട വളരെ ജനക്കൂട്ടങ്ങൾ അവന്നെതിരേ പുറപ്പെട്ടുചെന്നു.

൧൯. അകയാൽ ഫ്രീശർ: നിങ്ങൾക്ക ഒന്നും സാധിക്കുന്നില്ല എന്നു നിങ്ങൾ കാണുന്നില്ലേ; ഇതാ! ലോകം മുഴുവൻ അവന്റെ പിന്നാലെ പോയിക്കഴിഞ്ഞല്ലൊ എന്നു തമ്മിൽ പറഞ്ഞിരുന്നു.

൨൦. എന്നാൽ തിരുനാളിൽ ആരാധിക്കുവാൻ വന്നവരായി പുറജാതികളിൽ നിന്നും ചിലയാളുകൾ ഉണ്ടായിരുന്നു.

൨൧. ഇവർ ഗ്ലീലായിലെ ബേസ്സയ്ദായിൽ നിന്നുള്ള പീലിപ്പോസിൻെറ പക്കൽ അടുത്തുവന്നു അവനോട്: എൻെറ എജമാനനേ, ഞങ്ങൾ ഈശോയെ കാണുവാൻ ആഗ്രഹിക്കുന്നു എന്നു പറഞ്ഞ് അവനോടു ആവശ്യപ്പെട്ടു.

൨൨. ആകയാൽ പീലിപ്പോസവന് അന്ത്രേയോസിനോടു പറഞ്ഞു. പിന്നെ അന്ത്രേയോസും പീലിപ്പോസുംകൂടി ഈശോയോടു പറഞ്ഞു.

൨൩. ഈശോയോ ഉത്തരമായി അവരോടു അരുളിച്ചെയ്തു: മനുഷ്യപുത്രൻ മഹത്വീകരിക്കപ്പെടുവാനുള്ള നാഴിക വന്നിരിക്കുന്നു.

൨൪. സത്യംസത്യമായി ഞാൻ നിങ്ങളോടു പറയുന്നു: ഗോതമ്പുമണി നിലത്തുവീണു അഴിയുന്നില്ല എങ്കിൽ അതു തനിയേ ഇരിക്കുന്നു; അതു അഴിയുന്നു എങ്കിലോ വളരെ ഫലങ്ങൾ ഉളവാക്കുന്നു.

൨൫. തൻെറ ജീവനെ സ്നേഹിക്കുന്നവൻ അതു നശിപ്പിക്കും; ഈ ലോകത്തിൽവെച്ചു തൻെറ ജീവനെ ദ്വേഷിക്കുന്നവനോ നിത്യജീവനിലേക്കായി അതു കാക്കും. [മത്താ. അ. ൧൦. വ. ൩൯; അ. ൧൬. വ. ൨൫: മർക്കോ. അ. ൮. വ. ൩൫: ലൂ. അ. ൯. വ. ൨൪; അ. ൧൭. വ. ൩൩.]

൨൬. ആരെങ്കിലും എനിക്കു ശുശ്രൂഷചെയ്യുന്നു എങ്കിൽ അവൻ എൻെറ പിന്നാലെ വരട്ടെ. അപ്പോൾ ഞാൻ ഇരിക്കുന്ന ഇടത്തു എൻെറ ശുശ്രൂഷകനും ഇരിക്കും. എനിക്കു ശുശ്രൂഷചെയ്യുന്നവനെ പിതാവു ബഹുമാനിക്കും.

൨൭. ഇപ്പോൾ ഇതാ! എൻെറ ഉള്ളു കലങ്ങിയിരിക്കുന്നു. ഞാൻ എന്തു പറയേണ്ടു? എൻെറ പിതാവേ, ഈ നാഴികയിൽനിന്ന് എന്നെ രക്ഷിക്കണമേ. എങ്കിലും ഇതു നിമിത്തമാകുന്നു ഈ നാഴികയിലേക്കു ഞാൻ വന്നിരിക്കുന്നത്.

൨൮. പിതാവേ, നിൻെറ നാമം മഹത്വപ്പെടുത്തണമേ. അപ്പോൾ സ്വർഗ്ഗത്തിൽനിന്നു: ഞാൻ മഹത്വപ്പെടുത്തിയിരിക്കുന്നു. ഇനിയും മഹത്വപ്പെടുത്തും എന്നൊരു സ്വരം കേൾക്കപ്പെട്ടു.

൨൯. (അവിടെ) നിന്നിരുന്ന ജനക്കൂട്ടം (അതു) കേട്ടിട്ട്. ഇടിയുണ്ടായി എന്നു പറയുന്നു; മറ്റുള്ളവരോ: ഒരു (ദൈവ)ദൂതൻ അവനോടു സംസാരിച്ചു എന്നു പറയുന്നു.

൩൦. ഈശോ ഉത്തരമായി അവരോടു അരുളിച്ചെയ്തു: ഈ സ്വരമുണ്ടായതു നിങ്ങൾ നിമിത്തമല്ലാതെ ഞാൻ നിമിത്തമല്ല.

൩൧. ഇപ്പോൾ ഈ ലോകത്തിൻെറ ന്യായവിധിയാകുന്നു; ഇപ്പോൾ ഈ ലോകത്തിൻെറ പ്രമാണി പുറത്തുതള്ളപ്പെടുന്നു.

൩൨. എന്നാൽ ഞാൻ ഭൂമിയിൽനിന്നു ഉയർത്തപ്പെടുമ്പോൾ സകല മനുഷ്യരെയും എൻെറ അടുക്കലേക്കു ഞാൻ ആകർഷിക്കും.

൩൩. താൻ ഏതുവിധമരണം മരിക്കുവാനിരിക്കുന്നു എന്നു കാണിക്കുവാനാകുന്നു അവൻ ഇതു അരുളിച്ചെയ്തത്.

൩൪. ജനക്കൂട്ടങ്ങൾ അവനോടു: മ്ശിഹാ എന്നേക്കും നിലനില്ക്കുന്നു എന്നു നിയമത്തിൽ നിന്നു ഞങ്ങൾ കേട്ടിരിക്കുന്നു. മനുഷ്യപുത്രൻ ഉയർത്തപ്പെടുവാനിരിക്കുന്നു എന്നു നീ പറയുന്നത് എങ്ങനെ? ഈ മനുഷ്യപു

ത്രൻ ആരാണ്? എന്നു ചോദിക്കുന്നു. [സങ്കീ. ൧൧൦. വ. ൪; ൧൧൭. വ. ൨: ഏശ. അ. ൪൦. വ. ൮: ഹസ്കി. അ. ൩൭. വ. ൨൫.]

൩൫. ഈശോ അവരോടു അരുളിച്ചെയ്യുന്നു: ഇനിയും കുറെക്കാലത്തേക്കു വെളിച്ചം നിങ്ങളോടുകൂടിയിരിക്കുന്നു. ഇരുൾ നിങ്ങളെ പിടികൂടാതിരിക്കുവാൻ നിങ്ങൾക്കു വെളിച്ചം ഉള്ളപ്പോൾ നിങ്ങൾ നടന്നുകൊൾവിൻ. ഇരുളിൽ നടക്കുന്നവനോ താൻ എവിടേക്കുപോകുന്നു എന്നു അറിയുന്നില്ലല്ലോ.

൩൬. നിങ്ങൾവെളിച്ചത്തിന്റെ മക്കൾ ആകേണ്ടതിനു നിങ്ങൾക്കു വെളിച്ചം ഉള്ളപ്പോൾ വെളിച്ചത്തിൽ വിശ്വസിക്കുവിൻ. ഈശോ ഇവ അരുളിച്ചെയ്തശേഷം പോയി അവരിൽനിന്നു മറഞ്ഞു.

൩൭. എന്നാൽ അവൻ അവരുടെ മുമ്പാകെ ഈ അടയാളങ്ങളെല്ലാം ചെയ്തിട്ടും അവർ അവനിൽ വിശ്വസിച്ചില്ല.

൩൮. എന്റെ കർത്താവേ, ഞങ്ങളുടെ കേൾപ്പിക്കലിനെ ആർ വിശ്വസിച്ചിരിക്കുന്നു? കർത്താവിന്റെ ഭുജം ആർക്കു വെളിപ്പെടുത്തപ്പെട്ടിരിക്കുന്നു? എന്നു പറഞ്ഞ ഏശായാനിബ്യായുടെ വചനം നിവൃത്തിയാകുവാൻ തന്നെ. [ഏശ. അ. ൫൩. വ. ൧: റോമ. അ. ൧൦. വ. ൧൬.]

൩൯. അവർക്കു വിശ്വസിക്കുവാൻ കഴിയാഞ്ഞതു ഇതുകൊണ്ടാകുന്നു; എന്തെന്നാൽ ഏശായാ വീണ്ടും പറഞ്ഞിരിക്കുന്നു:

൪൦. അവരുടെ കണ്ണുകൾകൊണ്ടുകാണുകയും, അവരുടെ ഹൃദയംകൊണ്ടു ഗ്രഹിക്കുകയും, ഇങ്ങനെ അവർ തിരിഞ്ഞിട്ടു അവരെ ഞാൻ സുഖപ്പെടുത്തുകയും ചെയ്യാതിരിക്കേണ്ടതിനു അവർ തങ്ങളുടെ കണ്ണുകൾ കുരുടാക്കുകയും, തങ്ങളുടെ ഹൃദയം ഇരുളാക്കുകയും ചെയ്തുകളഞ്ഞു. [ഏശ. അ. ൬. വ. ൯: മത്താ. അ. ൧൩. വ. ൧൪: മർക്കോ. അ. ൪. വ. ൧൨: ലൂ. അ. ൮. വ. ൧൦: നട. അ. ൨൮. വ. ൨൬: റോമ. അ. ൧൧. വ. ൮.]

൪൧. ഏശായാ അവന്റെ മഹത്വംകണ്ടു് അവനെക്കുറിച്ചു സംസാരിച്ചപ്പോൾ ആകുന്നു ഇവ പറഞ്ഞതു്.

൪൨. എന്നാൽ പ്രമാണികളിൽ തന്നെയും പലർ അവനിൽ വിശ്വസിച്ചു; എങ്കിലും സംഘത്തിനു പുറത്തു ആകാതിരിക്കുവാൻ പ്രീശർ നിമിത്തം അവർ ഏററു പറഞ്ഞിരുന്നില്ല.

൪൩. എന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ സ്തുതിയെക്കാൾ അധികമായി മനുഷ്യരുടെസ്തുതി അവർ സ്നേഹിച്ചു.

൪൪. ഈശോയോ നിലവിളിച്ചു അരുളിച്ചെയ്തു: എന്നിൽ വിശ്വസിക്കുന്നവൻ എന്നെ അയച്ചവനിൽ അല്ലാതെ എന്നിലല്ല വിശ്വസിക്കുന്നതു.

൪൫. എന്നെക്കാണുന്നവനോ എന്നെ അയച്ചവനെ കാണുന്നു.

൪൬. എന്നിൽവിശ്വസിക്കുന്ന ഒരുത്തനും ഇരുളിൽ വസിക്കാതിരിക്കുവാൻ ഞാൻ വെളിച്ചമായിട്ടു ലോകത്തിലേക്കു വന്നിരിക്കുന്നു.

൪൭. എന്റെവചനങ്ങൾ കേട്ടിട്ടു് അവ കാക്കാതിരിക്കുന്നവനെ ഞാൻ വിധിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ ലോകത്തെ ജീവിപ്പിക്കുവാൻ അല്ലാതെ ലോകത്തെ വിധിക്കുവാനല്ല ഞാൻ വന്നിരിക്കുന്നതു്.

൪൮. എന്നെ നിരസിക്കുകയും എന്റെ വചനങ്ങൾ സ്വീകരിക്കാതി

രിക്കുകയും ചെയ്യുന്നവനെ വിധിക്കു ന്നവൻ ഉണ്ട്. ഞാൻ പറഞ്ഞ വചനം തന്നെ അവസാനനാളിൽ അവനെ വിധിക്കും. [മൎക്കോ. അ. ൧൬. വ. ൧൬.]

൪൯. എന്തുകൊണ്ടെന്നാൽ ഞാൻ പറഞ്ഞതു സ്വയമായിട്ടല്ല; പിന്നെയൊ, എന്നെ അയച്ചപിതാവു തന്നെ ഞാൻ എന്തുപറയണം, എന്തുസംസാരിക്കണം എന്നു എനിക്കു കല്പനതന്നിരിക്കുന്നു.

൫൦. അവൻെറ കല്പന നിത്യജീവൻ ആകുന്നു എന്നു ഞാൻ അറിയുകയും ചെയ്യുന്നു. ആകയാൽ ഞാൻ പറയുന്നവ എൻെറ പിതാവ് എങ്ങനെ എന്നോടു അരുളിച്ചെയ്തിരിക്കുന്നുവോ അങ്ങനെതന്നെ ഞാൻ പറയുന്നു.

## വ്യാഖ്യാനം.

൩. "നാർദീൻ": നളദം അഥവാ രാമച്ചം എന്ന ഇൻഡ്യൻ സുഗന്ധസസ്യം.

൮. "ഞാനോ എപ്പോഴും നിങ്ങളോടുകൂടി ഉണ്ടായിരിക്കയില്ല": മത്താ. അ. ൨൬. വ. ൧൧. വ്യ. നോക്കുക.

൧൯. "നിങ്ങൾക്കു ഒന്നും സാധിക്കുന്നില്ല": ഫ്രീശരിൽതന്നെ മ്ശിഹായിൽ വിശ്വസിച്ചിരുന്നവരൊ, മ്ശിഹായോടു ചാച്ചിൽ ഉണ്ടായിരുന്നവരൊ ഇങ്ങനെ പറയുന്നു എന്നാണു 'നിങ്ങൾക്കു' എന്ന പദം ആധാരമാക്കി ചിലർ പറയുന്നതു്. ല., അറ. പ്രതികളിൽ 'നമുക്കു ഒന്നും സാധിക്കുന്നില്ല' എന്നു കാണുന്നു. മ്ശിഹായുടെ ശത്രുക്കൾ പറയുന്നു എന്നാണു 'നമുക്കു' എന്ന പദം ആസ്പദമാക്കി മററു ചിലർ ചെയ്യുന്ന വ്യാഖ്യാനം. മ്ശിഹായോടു അനുഭാവമില്ലാത്ത ഒരു ഫ്രീശനുപോലും 'നിങ്ങൾക്കു' എന്നു ശ്രോതാക്കളെ ഉദ്ദേശിച്ചു പറയുവാൻ വിരോധമുള്ളതായി തോന്നുന്നില്ല എന്നുകൂടി പ്രസ്താവിച്ചുകൊള്ളട്ടെ.

൨൫. "തൻെറ ജീവനെ സ്നേഹിക്കുന്നവൻ അതു നശിപ്പിക്കും": മത്താ. അ. ൧൦. വ. ൩൯. വ്യ. നോക്കുക.

൪൦. "അവർ . . . കുരുടാക്കുകയും . . . ഇരുളാക്കുകയും ചെയ്തു": അവൎക്കു വിശ്വസിക്കുവാൻ കഴിയാതെപോയതിൻെറ കാരണം അവർതന്നെയാണെന്നു ഇതിൽ നിന്നു സ്പഷ്ടമാണല്ലൊ. ചില പ്രതികളിൽ 'അവൻ . . . കുരുടാക്കുകയും . . . ഇരുളാക്കുകയും ചെയ്തു' എന്നാണു കാണുന്നതു്. രണ്ടിനും അൎത്ഥം ഒന്നുതന്നെയെന്നു മൎക്കോ. അ. ൪. വ. ൧൨. വ്യ.ൽ നിന്നു ഗ്രഹിക്കാവുന്നതാണ്. പുറ. അ. ൪. വ. ൨൧. വ്യ. കൂടി നോക്കുക.

## അദ്ധ്യായം ൧൩.

മ്ശിഹാ തൻെറ ശിഷ്യന്മാരുടെ കാലുകൾ കഴുകുന്നതു്. യൂദായുടെ ഗുരുദ്രോഹം. സ്നേഹത്തിൻെറ പുതിയ പ്രമാണം.

എന്നാൽ താൻ ഈലോകം വിട്ടു തൻെറ പിതാവിൻെറ അടുക്കലേക്കു പോകുവാനുള്ള നാഴിക അടുത്തു എന്ന് പെസ്ഹാതിരുനാളിനു മുമ്പേ ഈശോ അറിഞ്ഞിരുന്നു. അവൻ ഈലോകത്തിലുള്ള തൻെറ ആളുകളെ സ്നേഹിച്ചു; അവസാനംവരെ അവരെ സ്നേഹിച്ചു. [മത്താ. അ. ൨൬. വ. ൨: മൎക്കോ. അ. ൧൪. വ. ൧: ലൂ. അ. ൨൨. വ. ൧.]

൨. അത്താഴം ആയപ്പോൾ സാത്താൻ, ശെമഓൻ സ്കറിയോത്താ

യുടെ മകനായ യൂദായുടെ ഹൃദയത്തിൽ അവനെ ഒററിക്കൊടുക്കുവാൻ തോന്നിച്ചിരുന്നു.

൩. ഈശോയോ പിതാവു സകലവും തൻെറ കൈകളിൽ ഏല്പിച്ചിരിക്കുന്നു എന്നും, താൻ ദൈവത്തിൽ നിന്നു പുറപ്പെട്ടു വന്നു എന്നും, ദൈവത്തിൻെറ അടുക്കലേക്കു പോകുന്നു എന്നും അറിഞ്ഞിരുന്നതുകൊണ്ട്,

൪. അത്താഴത്തിൽ നിന്ന് എഴുന്നേററ്, തൻെറ വസ്ത്രങ്ങൾ മാററിവെച്ച് ഒരു കച്ച തൻെറ അരയിൽ ചുററി,

൫. ഒരു തട്ടത്തിൽ വെള്ളം ഒഴിച്ചു തൻെറ ശിഷ്യന്മാരുടെ കാലുകൾ കഴുകുവാൻ തുടങ്ങി. തൻെറ അരയിൽ ചുററിയിരുന്ന കച്ചകൊണ്ടു അവൻ തുടച്ചുമിരുന്നു.

൬. എന്നാൽ അവൻ ശെമ്ഓൻ കേപ്പായുടെ അടുക്കൽ വന്നപ്പോൾ ശെമ്ഓൻ അവനോടു: എൻെറ കർത്താവേ, നീ എൻെറ കാലുകൾ കഴുകുന്നുവൊ? എന്നു ചോദിക്കുന്നു.

൭. ഈശോ ഉത്തരമായി അവനോടു: ഞാൻ ചെയ്യുന്നതു നീ ഇപ്പോൾ അറിയുന്നില്ല; എന്നാൽ പിന്നീടു അറിയും എന്നു അരുളിച്ചെയ്തു.

൮. ശെമ്ഓൻ കേപ്പാ അവനോടു: നീ ഒരുനാളും എൻെറ കാലുകൾ കഴുകേണ്ടാ എന്നുപറയുന്നു. ഈശോ അവനോടു: ഞാൻ നിന്നെ കഴുകാതിരുന്നാൽ നിനക്കു എന്നോടുകൂടി പങ്കില്ല എന്നു അരുളിച്ചെയ്യുന്നു.

൯. ശെമ്ഓൻകേപ്പാ അവനോട്: എൻെറ കർത്താവേ, അങ്ങനെയെങ്കിൽ എൻെറ കാലുകൾ മാത്രമല്ല, എൻെറ കൈകളും, എൻെറ തലയും കൂടി കഴുകണമേ എന്നു പറയുന്നു.

൧൦. ഈശോ അവനോടു: കുളിച്ചിരിക്കുന്നവനു അവൻെറ കാലുകൾ മാത്രമല്ലാതെ കഴുകുവാൻ ആവശ്യമില്ല; എന്തുകൊണ്ടെന്നാൽ അവൻ മുഴുവൻ ശുദ്ധിയുള്ളവൻ ആകുന്നു. നിങ്ങളും ശുദ്ധിയുള്ളവരാകുന്നു; എങ്കിലും നിങ്ങളെല്ലാവരുമല്ല എന്നു അരുളിച്ചെയ്തു.

൧൧. എന്തുകൊണ്ടെന്നാൽ തന്നെ ഒററിക്കൊടുക്കുവാനിരുന്നവനെ ഈശോ അറിഞ്ഞിരുന്നു. ഇതിനാലാകുന്നു: നിങ്ങളെല്ലാവരും ശുദ്ധിയുള്ളവരല്ല എന്നു അവൻ അരുളിച്ചെയ്തത്.

൧൨. അവരുടെ കാലുകൾ കഴുകിയ ശേഷമോ അവൻ തൻെറ വസ്ത്രങ്ങൾ ധരിച്ചു വീണ്ടും ഇരുന്ന് അവരോടു അരുളിച്ചെയ്തു: ഞാൻ നിങ്ങളോടു ചെയ്തതു ഇന്നതെന്നു നിങ്ങൾ അറിയുന്നുവൊ?

൧൩. നിങ്ങൾ എന്നെ: ഞങ്ങളുടെ റബ്ബീ, ഞങ്ങളുടെ കർത്താവേ, എന്നു വിളിക്കുന്നു. നിങ്ങൾ പറയുന്നതു ശരി. എന്തെന്നാൽ ഞാൻ (അങ്ങനെ) ആകുന്നു.

൧൪. ആകയാൽ നിങ്ങളുടെ കർത്താവും നിങ്ങളുടെ റബ്ബിയും ആയിരിക്കുന്ന ഞാൻ നിങ്ങളുടെ കാലുകൾ കഴുകിയെങ്കിൽ നിങ്ങളും ഒരുത്തർ മറെറാരുത്തൻെറ കാലുകൾ കഴുകുവാൻ എത്രയോ കടപ്പെട്ടിരിക്കുന്നു!

൧൫. എന്തുകൊണ്ടെന്നാൽ ഞാൻ നിങ്ങളോടു ചെയ്തതുപോലെ നിങ്ങളും ചെയ്യേണ്ടതിനു ഈ ദൃഷ്ടാന്തം നിങ്ങൾക്കു ഞാൻ തന്നിരിക്കുന്നു.

൧൬. സത്യം സത്യമായി ഞാൻ നിങ്ങളോടു പറയുന്നു: തൻെറ യജമാനനെക്കാൾ വലിയ ഭൃത്യനില്ല; തന്നെ അയച്ചവനെക്കാൾ വലിയപ്രേ

ഷിതനുമില്ല. [മത്താ. അ. ൧൦. വ. ൨൪: ലൂ. അ. ൬. വ. ൪൦: യോഹ. അ. ൧൫. വ. ൨൦.]

൧൭. ഇവ നിങ്ങൾ അറിയുന്നു എങ്കിൽ ഇവ ചെയ്താൽ നിങ്ങൾ ഭാഗ്യവാന്മാർ.

൧൮. നിങ്ങളെയെല്ലാവരെയും കുറിച്ചല്ല ഞാൻ പറയുന്നത്. എന്തുകൊണ്ടെന്നാൽ ഞാൻ തിരഞ്ഞെടുത്തിരിക്കുന്നവരെ ഞാൻ അറിയുന്നു. എന്നാൽ എന്നോടുകൂടി അപ്പം ഭക്ഷിക്കുന്നവൻ അവൻെറ കുതികാൽ എനിക്കു വിരോധമായി ഉയൎത്തി എന്ന തിരുവെഴുത്തു നിവൃത്തിയാകുവാൻ (തന്നെ). [സങ്കീ. ൪൧. വ. ൯.]

൧൯. ഇതുസംഭവിക്കുമ്പോൾ, (വരുവാനിരുന്നവൻ) ഞാൻ ആകുന്നു എന്നു നിങ്ങൾ വിശ്വസിക്കേണ്ടതിന്നായി സംഭവിക്കുന്നതിനുമുമ്പ, ഇപ്പോൾതന്നെ, നിങ്ങളോടു ഞാൻ പറയുന്നു.

൨൦. സത്യം സത്യമായി ഞാൻ നിങ്ങളോടു പറയുന്നു: ഞാൻ അയയ്ക്കുന്നവനെ സ്വീകരിക്കുന്നവൻ എന്നെ സ്വീകരിക്കുന്നു; എന്നെ സ്വീകരിക്കുന്നവനോ എന്നെ അയച്ചവനെ സ്വീകരിക്കുന്നു. [മത്താ. അ. ൧൦. വ. ൪൦: ലൂ. അ. ൧൦. വ. ൧൬.]

൨൧. ഇവ അരുളിച്ചെയ്തശേഷം ഈശോ തൻെറ ആത്മാവിൽ നെടുവിൎപ്പുവിട്ടു: സത്യംസത്യമായി ഞാൻ നിങ്ങളോടു പറയുന്നു: നിങ്ങളിൽ ഒരുത്തൻ എന്നെ ഒററിക്കൊടുക്കും എന്നു സാക്ഷിപ്പെടുത്തി അരുളിച്ചെയ്തു. [മത്താ. അ.൨൬. വ.൨൧: മൎക്കോ.അ. ൧൪. വ. ൧൮: ലൂ. അ.൨൨. വ. ൨൧.]

൨൨. എന്നാൽ അവൻ ആരെക്കുറിച്ചു അരുളിച്ചെയ്തു എന്നു അറിയാതിരുന്നതുകൊണ്ടു ശിഷ്യന്മാർ തമ്മിൽ തമ്മിൽ നോക്കി.

൨൩. ഈശോയുടെ ശിഷ്യന്മാരിലോ ഈശോ സ്നേഹിക്കുന്നവനായി അവൻെറ മടിയിൽ ചാരിക്കിടന്നിരുന്ന ഒരുത്തൻ ഉണ്ടായിരുന്നു.

൨൪. അവൻ അരുളിച്ചെയ്തതു ആരെക്കുറിച്ചാകുന്നു എന്നു അവനോടു ചോദിക്കുവാൻ ശെമ്ഓൻ കേപ്പാ ഇവനെ കണ്ണുകാണിച്ചു.

൨൫. അപ്പോൾ ആ ശിഷ്യൻ ഈശോയുടെ നെഞ്ചോടുചാഞ്ഞു അവനോടു: എൻെറ കൎത്താവേ, ഇവൻ ആരാകുന്നു? എന്നു ചോദിച്ചു.

൨൬. ഈശോ ഉത്തരമായി: ഞാൻ അപ്പംമുക്കി ആൎക്കുകൊടുക്കുന്നുവോ അവൻ തന്നെ എന്നു അരുളിച്ചെയ്തു. പിന്നെ ഈശോ അപ്പം മുക്കി ശെമ്ഓൻ സ്കറിയോത്തായുടെ മകനായ യൂദായിക്കു കൊടുത്തു.

൨൭. അപ്പത്തിൻെറ പിറകേ അപ്പോൾ സാത്താൻ അവനിൽ പ്രവേശിച്ചു. ഈശോയോ അവനോടു: നീ ചെയ്യുന്നതു വേഗം ചെയ്യുക എന്നു അരുളിച്ചെയ്തു.

൨൮. എന്നാൽ അവൻ എന്തിന്നെക്കുറിച്ചു ഇതു അവനോടു അരുളിച്ചെയ്തു എന്നു ഇരുന്നിരുന്നവരിൽ ആരും അറിഞ്ഞില്ല.

൨൯. എന്തുകൊണ്ടെന്നാൽ, പണസ്സഞ്ചി യൂദായുടെ പക്കൽ ആയിരുന്നതുകൊണ്ടു തിരുനാളിനു ആവശ്യമുള്ളതു വാങ്ങുവാനെന്നൊ, ദരിദ്രൎക്കു വല്ലതും കൊടുക്കുവാനെന്നൊ അവൻ അവനോടു കല്പിക്കുകതന്നെ ചെയ്തു എന്നു ചിലർ വിചാരിച്ചു.

൩൦. എന്നാൽ യൂദാ ഉടനെ അപ്പം വാങ്ങീട്ടു പുറത്തേക്കുപോയി. അവൻ പുറത്തു പോയപ്പോഴോ രാത്രിയായിരുന്നു.

൩൧. അപ്പോൾ ഈശോ അരുളിച്ചെയ്തു: ഇപ്പോൾ മനുഷ്യപുത്രൻ

മഹത്വപ്പെട്ടിരിക്കുന്നു; അവനിൽ ദൈവവും മഹത്വപ്പെട്ടിരിക്കുന്നു.

൩൨. ദൈവം അവനിൽ മഹത്വപ്പെട്ടിരിക്കുന്നു എങ്കിൽ ദൈവവും തന്നിൽ തന്നെ അവനെ മഹത്വപ്പെടുത്തും; ഉടനെ തന്നെ അവനെ മഹത്വപ്പെടുത്തും.

൩൩. എന്റെ മക്കളേ, ഞാൻ ഇനി അല്പ കാലംമാത്രം നിങ്ങളോടു കൂടി ഇരിക്കും. പിന്നെ നിങ്ങൾ എന്നെ അന്വേഷിക്കും. എന്നാൽ, ഞാൻ പോകുന്ന ഇടത്തേക്കു വരുവാൻ നിങ്ങൾക്കു കഴികയില്ല എന്നു ഞാൻ യൂദന്മാരോടു പറഞ്ഞതുപോലെ ഇപ്പോൾ നിങ്ങളോടും ഞാൻ പറയുന്നു. [യോഹ. അ. ൭. വ. ൩൪.]

൩൪. നിങ്ങൾ തമ്മിൽതമ്മിൽ സ്നേഹിക്കണം എന്ന ഒരു പുതിയ കല്പന നിങ്ങൾക്കു ഞാൻ തരുന്നു. ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും തമ്മിൽതമ്മിൽ സ്നേഹിക്കുവിൻ. [അച. അ. ൧൯. വ. ൧൮: മത്താ. അ. ൨൨. വ. ൩൯: യോഹ. അ. ൧൫. വ. ൧൨.]

൩൫. നിങ്ങൾക്കു തമ്മിൽതമ്മിൽ സ്നേഹമുണ്ടെങ്കിൽ ഇതുകൊണ്ടു, നിങ്ങൾ എന്റെ ശിഷ്യന്മാരാകുന്നു എന്നു എല്ലാവരും അറിയും.

൩൬. ശെമ്ഓൻകേപ്പാ അവനോടു: ഞങ്ങളുടെ കർത്താവേ, നീ എവിടേക്കുപോകുന്നു? എന്നു ചോദിക്കുന്നു. ഈശോ ഉത്തരമായി അവനോടു: ഞാൻ പോകുന്ന ഇടത്തേക്കു ഇപ്പോൾ എന്റെ പിന്നാലെ വരുവാൻ നിനക്കു കഴികയില്ല; എന്നാൽ ഒടുവിൽ നീ വരും എന്നരുളിച്ചെയ്തു.

൩൭. ശെമ്ഓൻകേപ്പാ അവനോട്: എന്റെ കർത്താവേ, ഇപ്പോൾ നിന്റെ പിന്നാലെ വരുവാൻ എനിക്കു കഴിയാത്തത് എന്തുകൊണ്ട്? ഞാൻ നിനക്കുവേണ്ടി എന്റെ ജീവൻ ഉപേക്ഷിക്കും എന്നു പറയുന്നു. [മത്താ. അ. ൨൬. വ. ൩൩: മർക്കോ. അ. ൧൪. വ. ൨൯: ലൂ. അ. ൨൨. വ. ൩൩.]

൩൮. ഈശോ അവനോടു: നീ എനിക്കുവേണ്ടി നിന്റെ ജീവൻ ഉപേക്ഷിക്കുമൊ? സത്യം സത്യമായി ഞാൻ നിന്നോടു പറയുന്നു: നീ മൂന്നു പ്രാവശ്യം എന്നെ നിഷേധിച്ചു പറയുന്നതുവരെ പൂവൻകോഴി കൂകുകയില്ല എന്നു അരുളിച്ചെയ്യുന്നു.

## വ്യാഖ്യാനം.

൧. "പെസ്ഹാ": മത്താ. അ. ൨൬. വ. ൧൭. നോക്കുക.

൧൪. "നിങ്ങളും . . . കഴുകുവാൻ എത്രയോ കടപ്പെട്ടിരിക്കുന്നു!": ഇതു താഴ്മയുടെ ഒരു ദൃഷ്ടാന്തമായി മാത്രം നിശ്ചയിച്ചതല്ലാതെ അക്ഷരാർത്ഥത്തിൽ കാണുന്നതുപോലെതന്നെ നിലനില്ക്കുന്ന ഒരു പ്രമാണമല്ല. പല സഭകളിലും വിവിധവൈദികാദ്ധ്യക്ഷന്മാരും, ക്രിസ്തീയ ഭൂപാലന്മാരും പ്രതിവത്സരം ഇതു അക്ഷരാർത്ഥത്തിൽ തന്നെ അനുസരിച്ചുവരുന്നുമുണ്ട്.

൨൩. "അവന്റെ മടിയിൽ ചാരിക്കിടന്നിരുന്ന": പൌരാണികന്മാർ ആദിമകാലങ്ങളിൽ നമ്മെപ്പോലെ ഇരുന്നാണു ഭക്ഷണം കഴിച്ചിരുന്നതു്. എന്നാൽ പിൽക്കാലത്തു പേഴ്സ്യാക്കാർ, കൽദായക്കാർ, ഗ്രീക്കുകാർ, റോമാക്കാർ മുതലായവരും ഇവരെ അനുകരിച്ചു എബ്രായക്കാരും കിടന്നു ഭക്ഷിക്കുവാനും തുടങ്ങി. ഭക്ഷണമേശയോടടുത്തു രണ്ടോ മൂന്നോ നാലോ പേർക്കു കിടക്കാൻതക്ക ശയ്യകൾ ഇട്ടിരിക്കുന്നവയിൽ, ഭക്ഷിക്കുന്നയാൾ ഇടത്തുമൻകൈമേൽ താങ്ങിയും തല അല്പം ഉയർത്തിയും കവിഴ്ന്നു കിടക്കുകയാണു ചെയ്തിരുന്നതു്. കാലുകൾ ശയ്യയുടെ പിൻ അരി

കിൽ ആയിരിക്കയാൽ കിടക്കുന്നവൻെറ ശരീരത്തിൽ, അടുത്തുവരുന്നവരോട്ട ഏററം സമീപിച്ച ഭാഗം അവയായിരുന്നു. മേശയുടെ മുഖ്യസ്ഥാനത്തു ഇരുന്നിരുന്ന ന. കത്താവിനോട്ട അടുത്തുതന്നെ വി. യോഹന്നാൻ മേൽകാണിച്ചവിധം കിടന്നിരുന്നതുകൊണ്ടു അദ്ദേഹത്തിൻെറ തല ഈശോയുടെ മടിയിലേക്കു ചാഞ്ഞുയന്നു നിന്നിരുന്നു. മടിയിൽ ചാരംകിടന്നിരുന്നു എന്നു വാക്യത്തിൽ പറയുന്നതു് മേൽ പറഞ്ഞവിധം തല തിരുമടിയിലേക്കു ചാഞ്ഞു നിന്നിരുന്നു എന്ന അത്ഥത്തിലല്ലാതെ യഥാത്ഥത്തിൽ മടിയിൽ ചാരംകിടന്നിരുന്നു എന്നു ഗ്രഹിക്കേണ്ടതല്ല.— ഇടത്തുകൈയിൽ താങ്ങിയിരുന്ന യോഹന്നാൻെറ തല ന. കത്താവിൻെറ നെഞ്ചിലേക്കു ചാഞ്ഞുയന്നു നിന്നിരുന്നതിൽനിന്നു അദ്ദേഹം കത്താവിൻെറ വലത്തുവശത്തും, പത്രോസ് ഇടത്തുവശത്തുമായിരുന്നു എന്നു സിദ്ധിക്കുന്നു. പൌരസ്ത്യക്കു ഇടത്തുവശം മുഖ്യസ്ഥാനമാകയാൽ ന. കത്താവു കഴിച്ചാലുള്ള മുഖ്യസ്ഥാനമാണു പത്രോസിനു ലഭിച്ചിരുന്നതു എന്നു ഇതിൽനിന്നു വിശദമാകുന്നുണ്ടു്. ചില പ്രോട്ടസ്റ്റൻറു ഗ്രന്ഥകാരന്മാരും ഈ സംഗതി പ്രസ്താവിച്ചു കാണുന്നു. ഡ്റമ്മണ്ട് (Drummond) പറയുന്നതു കേൾക്കുക: "വെസ്റ്റുകോട്ട് (Westcott) ചൂണ്ടിക്കാണിക്കുന്നതുപോലെ, ഈ സംഭവം, ഭക്ഷണസമയത്തു കിടക്കുന്ന സമ്പ്രദായം ആസ്പദമാക്കി നാം ആലോചിക്കുന്നപക്ഷം, ഈശോ കഴിഞ്ഞിട്ടു ഒന്നാം സ്ഥാനത്തു പത്രോസും രണ്ടാം സ്ഥാനത്തു യോഹന്നാനും ഇരുന്നിരുന്നെന്നു സാക്ഷാൽ പ്രത്യക്ഷപ്പെടുത്തുന്നു." (Character and authorship of the 4th Gospel, p. 395 sqq.)

൨൫. "നെഞ്ചോട്ട ചാഞ്ഞു്": 'നെഞ്ചിന്മേൽവീണു്' എന്നു ശബ്ദാത്ഥം. രഹസ്യത്തിൽ ഈശോയോട്ട ചോദിക്കുവാനും മറുപടി കേൾക്കുവാനുമായി തല ഉയത്തി അദ്ദേഹത്തിൻെറ നെഞ്ചോട്ട അടുപ്പിച്ച് എന്നു താല്പയ്യം.

൨൭. "നീ ചെയ്യുന്നതു വേഗം ചെയ്യുക": ഇതു ഗുരുദ്രോഹകൃത്യം ചെയ്യുവാനുള്ള ഒരു കല്പനയൊ അനുവാദമെങ്കിലുമൊ അല്ല; അവൻ ചെയ്യുവാനിരുന്നതു ഇഷ്ടംപോലെ വേഗം ചെയ്യുന്നതിനു താൻ വിരോധിക്കുന്നില്ലെന്നും, മനുഷ്യരക്ഷക്കായി മരിക്കുവാൻ സവ്വസന്നദ്ധതയോടെ താൻ ആഗ്രഹിക്കുന്നു എന്നുമുള്ള ഒരു അറിയിപ്പു മാത്രമാണു്.

൩൪. "തമ്മിൽ സ്നേഹിക്കണം എന്ന ഒരു പുതിയ കല്പന": 'നിന്നെപ്പോലെ നിൻെറ അയൽക്കാരനെയും സ്നേഹിക്കുക' എന്ന കല്പന പഴയനിയമത്തിലും ഉണ്ടായിരുന്നിരിക്കെ 'ഒരു പുതിയ കല്പന' എന്നു ഇവിടെപ്പറയുന്നതു എങ്ങനെ? പരസ്പരം സ്നേഹിക്കണം എന്നു മാത്രമേ പഴയനിയമത്തിൽ കല്പിക്കപ്പെട്ടിരുന്നുള്ളു. പുതിയനിയമത്തിലാകട്ടെ മ്ശിഹാ നമ്മെ സ്നേഹിച്ചതുപോലെ നാം പരസ്പരം സ്നേഹിക്കണം എന്നു കൂടി കല്പിച്ചിരിക്കുന്നു. മാത്രമല്ല, സമസൃഷ്ടികൾ എന്ന നിലയിൽ മാത്രമുള്ള സ്നേഹമായിരുന്നു പഴയനിയമത്തിലേതു്. എന്നാൽ പുതിയനിയമത്തിൽ നാമേവരും അത്യുന്നതൻെറ മക്കൾ എന്ന നിലയിൽ സ്നേഹത്തിൽ യോജിച്ചു ആ പരമപിതാവിൻെറ ഏകപുത്രനു ഭ്രാതാക്കന്മാരായിത്തീന്നു. ആ നമ്മുടെ സ്വൎഗ്ഗീയഭ്രാതാവു നമ്മുടെ പേരിൽ പ്രദശിപ്പിച്ച സ്നേഹം തന്നെ ഏവരോടും നാമും പ്രദശിപ്പിക്കണമെന്നു കല്പിക്കുന്നു. ഈ കല്പനയുടെ നവത്വം മററു കാരണങ്ങൾകൊണ്ടു സ്ഥാപിക്കുന്നവരുമുണ്ടു്.

൩൮. "നീ മൂന്നുപ്രാവശ്യം എന്നെ നിഷേധിച്ചുപറയുന്നതുവരെ പൂവൻകോഴി കൂകുകയില്ല": മത്താ. അ. ൨൬. വ. ൩൪. വ്യ. നോക്കുക.

## അദ്ധ്യായം ൧൪.

ഒടുവിലത്തെ അത്താഴം കഴിഞ്ഞു മ്ശിഹാ ചെയ്ത സംഭാഷണം.

നിങ്ങളുടെ ഹൃദയം കലങ്ങേണ്ടാ. നിങ്ങൾ ദൈവത്തിൽ വിശ്വസിക്കുവിൻ, എന്നിലും വിശ്വസിക്കുവിൻ.

൨. എന്റെ പിതാവിന്റെ ഭവനത്തിൽ വളരെ വാസസ്ഥലങ്ങൾ ഉണ്ടു്. ഇല്ലാതിരുന്നുവെങ്കിലോ നിങ്ങളോടു ഞാൻ പറയുമായിരുന്നു. നിങ്ങൾക്കു സ്ഥലം ഒരുക്കുവാനാണല്ലോ ഞാൻ പോകുന്നതു്.

൩. ഞാൻ പോയി നിങ്ങൾക്കു സ്ഥലം ഒരുക്കിയാൽ, ഞാൻ ഇരിക്കുന്നിടത്തു നിങ്ങളും ഇരിക്കേണ്ടതിനായി, ഞാൻ വീണ്ടും വന്നു നിങ്ങളെ എന്റെ അടുക്കലേക്കു കൂട്ടിക്കൊണ്ടുപോകും.

൪. ഞാൻപോകുന്ന ഇടം നിങ്ങൾ അറിയുന്നു, വഴിയും നിങ്ങൾ അറിയുന്നു.

൫. തോമാ അവനോടു: ഞങ്ങളുടെ കർത്താവേ, നീ പോകുന്ന ഇടം ഞങ്ങൾ അറിയുന്നില്ല, പിന്നെ വഴിയറിയുവാൻ ഞങ്ങൾക്കു കഴിയുന്നതു എങ്ങനെ? എന്നു ചോദിക്കുന്നു.

൬. ഈശോ അവനോടു അരുളിച്ചെയ്യുന്നു: വഴിയും, സത്യവും, ജീവനും ഞാനാകുന്നു. ഞാൻ വഴിയായിട്ടല്ലാതെ ഒരുത്തനും എന്റെ പിതാവിന്റെ അടുക്കലേക്കു വരുന്നില്ല.

൭. നിങ്ങൾ എന്നെ അറിഞ്ഞിരുന്നു എങ്കിൽ എന്റെ പിതാവിനെയും അറിയുമായിരുന്നു. ഇപ്പോൾ മുതൽ അവനെ നിങ്ങൾ അറിയുന്നു; അവനെ കാണുകയും ചെയ്തിരിക്കുന്നു.

൮. പീലിപ്പോസ് അവനോടു: ഞങ്ങളുടെ കർത്താവേ, പിതാവിനെ ഞങ്ങൾക്കു കാണിച്ചുതരണമേ, എന്നാൽ ഞങ്ങൾക്കുമതി എന്നു പറയുന്നു.

൯. ഈശോ അവനോടു അരുളിച്ചെയ്യുന്നു: ഈ കാലമെല്ലാം ഞാൻ നിങ്ങളോടുകൂടി ഇരിക്കുന്നു. എങ്കിലും, പീലിപ്പാ, നീ എന്നെ അറിഞ്ഞില്ലയോ? എന്നെ കാണുന്നവൻ പിതാവിനെ കാണുന്നു. പിന്നെ, പിതാവിനെ ഞങ്ങൾക്കു കാണിച്ചുതരിക എന്നു നീ പറയുന്നതു എങ്ങനെ?

൧൦. ഞാൻ എന്റെ പിതാവിലും എന്റെ പിതാവു എന്നിലും (ആകുന്നു) എന്നും, ഞാൻ പറയുന്ന വാക്കുകൾ ഞാൻ സ്വയമായിട്ടല്ല പറയുന്നതു് എന്നും, എന്നിൽവസിക്കുന്ന എന്റെ പിതാവു തന്നെ ഈ പ്രവൃത്തികൾ ചെയ്യുന്നു എന്നും നീ വിശ്വസിക്കുന്നില്ലയോ?

൧൧. ഞാൻ എന്റെ പിതാവിലും എന്റെ പിതാവു എന്നിലും (ആകുന്നു) എന്നു നിങ്ങൾ വിശ്വസിക്കുവിൻ; അല്ലെങ്കിൽ പ്രവൃത്തികൾ നിമിത്തമെങ്കിലും വിശ്വസിക്കുവിൻ.

൧൨. സത്യം സത്യമായി ഞാൻ നിങ്ങളോടു പറയുന്നു: എന്നിൽ വിശ്വസിക്കുന്നവൻ ഏവനോ അവനും ഞാൻ ചെയ്യുന്ന പ്രവൃത്തികൾ ചെയ്യും; ഞാൻ പിതാവിന്റെ അടുക്കലേക്കു പോകുന്നതുകൊണ്ടു ഇവയെക്കാൾ വലിയവയും ചെയ്യും.

൧൩. നിങ്ങൾ എന്റെ നാമത്തിൽ അപേക്ഷിക്കുന്നതു്, പിതാവു തന്റെ പുത്രനിൽ മഹത്വപ്പെടേണ്ടതിനായി, നിങ്ങൾക്കു ഞാൻ ചെയ്തുതരും. [മത്താ. അ. ൭. വ. ൭; അ. ൨൧. വ. ൨൨: മർക്കോ. അ. ൧൧.

൨. ൨൪: യോഹ. ൧. ൧൩. ൨. ൨൩.]

൧൪. നിങ്ങൾ എന്റെ നാമത്തിൽ എന്നോടു അപേക്ഷിച്ചാൽ ഞാൻ നിങ്ങൾക്കു ചെയ്തുതരും.

൧൫. നിങ്ങൾ എന്നെ സ്നേഹിക്കുന്നു എങ്കിൽ എന്റെ കല്പനകൾ കാക്കുവിൻ.

൧൬. ഞാൻ എന്റെ പിതാവിനോടു ചോദിക്കും. അവൻ, നിങ്ങളോടു കൂടി എന്നും ഇരിക്കേണ്ടതിന്നായി, വേറൊരു പാരക്ലേത്തായെ നിങ്ങൾക്കു തരും.

൧൭. ലോകത്തിനു സ്വീകരിക്കുവാൻ കഴിയാത്ത ആ സത്യാത്മാവിനെത്തന്നെ. എന്തുകൊണ്ടെന്നാൽ അതു അവനെ കണ്ടിട്ടില്ല, അവനെ അറിഞ്ഞിട്ടുമില്ല. നിങ്ങളോ, അവൻ നിങ്ങളോടുകൂടി വസിക്കയും നിങ്ങളിൽ ഇരിക്കയും ചെയ്യുന്നതുകൊണ്ടു, അവനെ അറിയുന്നു.

൧൮. ഞാൻ നിങ്ങളെ അനാഥരായി വിട്ടുകളയുന്നില്ല; എന്തുകൊണ്ടെന്നാൽ ഞാൻ നിങ്ങളുടെ അടുക്കലേക്കു വരും.

൧൯. ഇനി അല്പം (കഴിഞ്ഞാൽ), പിന്നെ ലോകം എന്നെ കാണുകയില്ല. നിങ്ങളോ എന്നെ കാണും. എന്തുകൊണ്ടെന്നാൽ ഞാൻ ജീവനോടിരിക്കുന്നു, നിങ്ങളും ജീവിച്ചിരിക്കും.

൨൦. ഞാൻ എന്റെ പിതാവിൽ (ആകുന്നു) എന്നും, നിങ്ങൾ എന്നിലാകുന്നു എന്നും, ഞാൻ നിങ്ങളിലാകുന്നു എന്നും ആ ദിവസത്തിൽ നിങ്ങളറിയും.

൨൧. എന്റെ കല്പനകൾ തന്നോടുകൂടിയുണ്ടായിരിക്കയും, അവ കാക്കയും ചെയ്യുന്നവൻ ആരോ അവൻ തന്നെ എന്നെ സ്നേഹിക്കുന്നവൻ. എന്നെ സ്നേഹിക്കുന്നവനോ എന്റെ പിതാവിനാൽ സ്നേഹിക്കപ്പെടും. ഞാനും അവനെ സ്നേഹിക്കയും എന്നെത്തന്നെ അവനു കാണിച്ചുകൊടുക്കയും ചെയ്യും.

൨൨. സ്കറിയോത്താ അല്ലാത്ത യൂദാ അവനോട്: എന്റെ കർത്താവേ, നീ നിന്നെത്തന്നെ ഞങ്ങൾക്കു കാണിച്ചു തരുവാനിരിക്കുന്നു, ലോകത്തിനല്ല, എന്നതു എന്താകുന്നു? എന്നു ചോദിക്കുന്നു.

൨൩. ഈശോ ഉത്തരമായി അവനോടു അരുളിച്ചെയ്തു: എന്നെ സ്നേഹിക്കുന്നവൻ എന്റെ വചനം കാക്കുന്നു; അപ്പോൾ എന്റെ പിതാവു അവനെ സ്നേഹിക്കുകയും, ഞങ്ങൾ അവന്റെ അടുക്കൽവന്ന് ഞങ്ങളുടെ വാസസ്ഥലം അവന്റെ അടുക്കൽ ആക്കുകയും ചെയ്യും.

൨൪. എന്നാൽ എന്നെ സ്നേഹിക്കാത്തവൻ എന്റെ വചനം കാക്കുന്നില്ല. നിങ്ങൾ കേൾക്കുന്ന ഈ വചനമോ എന്നെ അയച്ച പിതാവിന്റേതു അല്ലാതെ എന്റേതു അല്ല.

൨൫. ഞാൻ നിങ്ങളുടെ അടുക്കൽ ആയിരിക്കയിൽ ഇവ നിങ്ങളോടു പറഞ്ഞിരിക്കുന്നു.

൨൬. എങ്കിലും എന്റെ പിതാവ് എന്റെ നാമത്തിൽ അയക്കുന്ന പരിശുദ്ധാത്മാവായ പാരക്ലേത്താ തന്നെ നിങ്ങളെ സകലവും പഠിപ്പിക്കുകയും, ഞാൻ നിങ്ങളോടു പറഞ്ഞതെല്ലാം നിങ്ങളെ ഓർമ്മപ്പെടുത്തുകയും ചെയ്യും.

൨൭. സമാധാനം നിങ്ങൾക്കായി ഞാൻ വിട്ടിരിക്കുന്നു; എന്റെ സമാധാനം നിങ്ങൾക്കു ഞാൻ തരുന്നു. ലോകം തരുന്നതുപോലെയല്ല ഞാൻ നിങ്ങൾക്കു തരുന്നത്. നിങ്ങളുടെ ഹൃദയം കലങ്ങേണ്ടാ, ഭയപ്പെടുകയും വേണ്ടാ.

൨൮. ഞാൻ പോകുന്നു എന്നും പിന്നെ നിങ്ങളുടെ അടുക്കലേക്കു വരുന്നു എന്നും ഞാൻ പറഞ്ഞതു നിങ്ങൾ കേട്ടുവല്ലൊ. നിങ്ങൾ എന്നെ സ്നേഹിച്ചിരുന്നു എങ്കിൽ ഞാൻ എൻെറ പിതാവിൻെറ അടുക്കലേക്കു പോകുന്നതുകൊണ്ടു നിങ്ങൾ സന്തോഷിക്കുമായിരുന്നു. എന്തുകൊണ്ടെന്നാൽ എൻെറ പിതാവു് എന്നെക്കാൾ വലിയവൻ ആകുന്നു.

൨൯. അതു സംഭവിക്കുമ്പോൾ നിങ്ങൾ വിശ്വസിക്കേണ്ടതിനായി ഇതാ! ഇപ്പോൾ, സംഭവിക്കുന്നതിനു മുമ്പേ, നിങ്ങളോടു ഞാൻ പറഞ്ഞിരിക്കുന്നു.

൩൦. ഞാൻ ഇനി നിങ്ങളോടു വളരെ സംസാരിക്കയില്ല; എന്തുകൊണ്ടെന്നാൽ ലോകത്തിൻെറ പ്രമാണി വരുന്നു. എങ്കിലും അവനു എന്നിൽ ഒന്നുമില്ല.

൩൧. എങ്കിലും ഞാൻ എൻെറ പിതാവിനെ സ്നേഹിക്കുന്നു എന്നും, എൻെറ പിതാവു എന്നോടു കല്പിച്ചതുപോലെ തന്നെ ഞാൻ ചെയ്യുന്നു എന്നും ലോകം അറിയേണ്ടതിനു, എഴുന്നേല്പുവിൻ, നമുക്കു ഇവിടെ നിന്നു പോകാം. [നട. അ.൨.വ.൨൩.]

## വ്യാഖ്യാനം.

൧൬. "നിങ്ങൾ എൻെറ നാമത്തിൽ അപേക്ഷിക്കുന്നതു്": ല.ൽ മാത്രം 'പിതാവിനോടു' എന്നു കൂടി കാണുന്നുണ്ടു്.

൧൬. "പാരക്ലേത്താ": ഇതു ന. കൎത്താവു പരിശുദ്ധാത്മാവിനു നല്കിയിരിക്കുന്ന ഒരു നാമധേയമാണു്. ഉപദേഷ്ടാവു, സംരക്ഷകൻ, വക്കീൽ, ആശ്വാസപ്രദൻ ഇങ്ങനെയാണു ഇതിൻെറ അൎത്ഥം. വി. യോഹന്നാൻ ഈ നാമംതന്നെ ന. കൎത്താവിനെ ഉദ്ദേശിച്ചു പ്രയോഗിക്കുന്നു. ൧. യോഹ. അ. ൨. വ. ൧ നോക്കുക. എങ്കിലും ഈ പദം പരിശുദ്ധാത്മാവിനെ ഉദ്ദേശിച്ചാണു മുഖ്യമായി പ്രയോഗിക്കാറുള്ളതു്.

൧൭. "നിങ്ങളോടുകൂടി വസിക്കയും നിങ്ങളിൽ ഇരിക്കയും": സത്യാത്മാവു സഭയോടുകൂടി ഇരിക്കുന്നതുകൊണ്ടു സഭ സകല അബദ്ധങ്ങളിലും 'ഇടൎച്ചകളിലും' നിന്നു വിമുക്തയായിരിക്കും.

൨൬. "നിങ്ങളെ സകലവും പഠിപ്പിക്കുകയും": ഇതു ശ്ലീഹന്മാരെമാത്രം ഉദ്ദേശിച്ചു പ്രസ്താവിക്കുന്നതല്ലെന്നു 'നിങ്ങളോടുകൂടി എന്നും ഇരിക്കേണ്ടതിനായി' എന്നു വ. ൧൬.ൽ പറയുന്നതിൽനിന്നു തെളിയുന്നു. ആകയാൽ പരിശുദ്ധാത്മാവു ശ്ലീഹന്മാരുടെ അനുഗാമികളെയും പഠിപ്പിച്ചുകൊണ്ടു് എന്നും അവരോടുകൂടിയും സ്ഥിതിചെയ്യുന്നുണ്ടു്. സത്യത്തിൻെറ ആത്മാവിനാൽതന്നെ എന്നും ഉപദേശിക്കപ്പെടുന്ന സഭ ഒരുകാലത്തും വഴിപിഴക്കുകയില്ല എന്നു നിസ്സംശയമാണല്ലൊ.

൨൮. "പിതാവു് എന്നെക്കാൾ വലിയവർ ആകുന്നു": മനുഷ്യൻ എന്ന നിലയിലാണു മ്ശിഹാ ഇതു അരുളിച്ചെയ്യുന്നതു്.

## അദ്ധ്യായം ൧൫.

മ്ശിഹാ ശിഷ്യന്മാരോടുചെയ്ത സംഭാഷണത്തിൻെറ തുടൎച്ച.

ഞാൻ സാക്ഷാത്തായ മുന്തിരിവള്ളിയും എൻെറ പിതാവു കൃഷിക്കാരനും ആകുന്നു.

൨. എന്നിൽ ഫലങ്ങൾ തരാത്ത കൊമ്പുകളെയും അവൻ നീക്കികളയുന്നു; ഫലങ്ങൾ തരുന്നതിനെയോ,

അധികം ഫലങ്ങൾ ഉളവാക്കേണ്ടതിന്നു, അവൻ (വെട്ടി) ശുദ്ധിവരുത്തുകയും ചെയ്യുന്നു.

൩. ഞാൻ നിങ്ങളോടു പറഞ്ഞ വചനം നിമിത്തം നിങ്ങൾ പണ്ടേ തന്നെ ശുദ്ധിയുള്ളവരാകുന്നു. [യോഹ. അ. ൧൩. വ. ൧൦.]

൪. നിങ്ങൾ എന്നിൽ വസിപ്പിൻ; ഞാനും നിങ്ങളിൽ (വസിക്കും). കൊമ്പു മുന്തിരിവള്ളിയിൽ ഇരിക്കുന്നില്ലെങ്കിൽ ഫലങ്ങൾ തരുവാൻ അതിന്നു തനിയേ കഴിയാത്തതുപോലെ എന്നിൽ വസിക്കുന്നില്ലെങ്കിൽ നിങ്ങൾക്കും (കഴിയുക) ഇല്ല.

൫. ഞാൻ മുന്തിരിവള്ളിയും നിങ്ങൾ കൊമ്പുകളും ആകുന്നു. ആർ എന്നിലും, ഞാൻ അവനിലും വസിക്കുന്നുവോ അവൻ വളരെ ഫലങ്ങൾ പുറപ്പെടുത്തും. എന്തുകൊണ്ടെന്നാൽ എന്നെക്കൂടാതെ നിങ്ങൾക്കു ഒന്നും ചെയ്യുവാൻ കഴികയില്ല.

൬. എന്നാൽ ആരെങ്കിലും എന്നിൽ വസിക്കുന്നില്ലെങ്കിൽ അവൻ ഉണങ്ങിയ കൊമ്പുപോലെ പുറത്തു ഇടപ്പെടുകയും എരിയേണ്ടതിന്നായി ജനങ്ങൾ അതു എടുത്തു തീയിൽ ഇടുകയും ചെയ്യുന്നു.

൭. നിങ്ങൾ എന്നിൽ വസിക്കയും എന്റെ വചനങ്ങൾ നിങ്ങളിൽ വസിക്കയും ചെയ്യുമെങ്കിലോ നിങ്ങൾ അപേക്ഷിക്കുവാൻ ഇച്ഛിക്കുന്നതെല്ലാം നിങ്ങൾക്കുണ്ടാകും.

൮. നിങ്ങൾ വളരെ ഫലങ്ങൾ പുറപ്പെടുത്തുകയും എന്റെ ശിഷ്യന്മാരായിരിക്കയും ചെയ്യുക എന്ന ഇതിൽ പിതാവു മഹത്വപ്പെടുന്നു.

൯. എന്റെ പിതാവു എന്നെ സ്നേഹിച്ചതുപോലെ തന്നെ ഞാനും നിങ്ങളെ സ്നേഹിച്ചു. നിങ്ങൾ എന്റെ സ്നേഹത്തിൽ വസിപ്പിൻ.

൧൦. ഞാൻ എന്റെ പിതാവിന്റെ കല്പനകൾ കാത്തു് അവന്റെ സ്നേഹത്തിൽ വസിക്കുന്നതുപോലെ നിങ്ങൾ എന്റെ കല്പനകൾ കാത്താൽ എന്റെ സ്നേഹത്തിൽ വസിക്കും.

൧൧. എന്റെ സന്തോഷം നിങ്ങളിൽ ആയിരിക്കുവാനും നിങ്ങളുടെ സന്തോഷം പൂർത്തിയാകുവാനുമാകുന്നു ഞാൻ ഇവ നിങ്ങളോടു പറഞ്ഞതു്.

൧൨. ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കേണം എന്നിതാകുന്നു എന്റെ കല്പന. [യോഹ. അ. ൧൩. വ. ൩൪: അപ്പൊ. അ. ൫. വ. ൨: ൧. തെസ. അ. ൪. വ. ൯.]

൧൩. ഒരു മനുഷ്യൻ തന്റെ സ്നേഹിതന്മാൎക്കുവേണ്ടി തന്റെ ജീവൻ ഉപേക്ഷിക്കുക എന്നതിൽ വലുതായ സ്നേഹം ഇല്ല.

൧൪. ഞാൻ നിങ്ങളോടു കല്പിക്കുന്നവയെല്ലാം നിങ്ങൾ ചെയ്യുമെങ്കിൽ നിങ്ങൾ എന്റെ സ്നേഹിതന്മാർ ആകുന്നു.

൧൫. ഞാൻ ഇനി നിങ്ങളെ ദാസന്മാർ എന്നു വിളിക്കയില്ല; തന്റെ എജമാനൻ ചെയ്യുന്നതു എന്തെന്നു ദാസൻ അറിയുന്നില്ലല്ലൊ. എന്നാൽ എന്റെ പിതാവിൽ നിന്നു കേട്ടതെല്ലാം നിങ്ങളെ ഞാൻ അറിയിച്ചതുകൊണ്ടു എന്റെ സ്നേഹിതന്മാർ എന്നു നിങ്ങളെ ഞാൻ വിളിച്ചിരിക്കുന്നു.

൧൬. നിങ്ങൾ എന്നെ തിരഞ്ഞെടുത്തതല്ല; പിന്നെയൊ ഞാൻതന്നെ നിങ്ങളെ തിരഞ്ഞെടുത്തു. നിങ്ങളും പോയി ഫലങ്ങൾ ഉളവാക്കുവാനും നിങ്ങളുടെ ഫലങ്ങൾ നിലനില്ക്കുവാനുമായി നിങ്ങളെ ഞാൻ നിയമിക്കയും ചെയ്തിരിക്കുന്നു. നിങ്ങൾ എന്റെ നാമത്തിൽ എന്റെ പിതാ

പിനോടു അപേക്ഷിക്കുന്നതെല്ലാം അവൻ നിങ്ങൾക്കു തരുവാനായിട്ടു തന്നെ. [മത്താ. അ. ൧൮. വ. ൧൯.]

൧൭. നിങ്ങൾ തമ്മിൽ തമ്മിൽ സ്നേഹിക്കേണ്ടതിനാകുന്നു ഞാൻ ഇവ നിങ്ങളോടു കല്പിക്കുന്നതു്. [൧. യോഹ. അ. ൩. വ. ൧൧; അ. ൪. വ. ൭.]

൧൮. ലോകം നിങ്ങളെ ദ്വേഷിക്കുന്നു എങ്കിൽ അതു നിങ്ങൾക്കു മുമ്പേ എന്നെ ദ്വേഷിച്ചു എന്നു അറിയുവിൻ.

൧൯. നിങ്ങൾ ലോകത്തിൽനിന്നുള്ളവർ ആയിരുന്നു എങ്കിൽ ലോകം അതിന്റെ സ്വന്തത്തെ സ്നേഹിക്കുമായിരുന്നു. എന്നാൽ, ഞാൻ നിങ്ങളെ ലോകത്തിൽ നിന്നു തിരഞ്ഞെടുത്തുകൊണ്ടു നിങ്ങൾ ലോകത്തിൽ നിന്നുള്ളവർ അല്ല. ഇതിനാൽ ആകുന്നു ലോകം നിങ്ങളെ ദ്വേഷിക്കുന്നതു്.

൨൦. തന്റെ എജമാനനെക്കാൾ വലിയ ഭൃത്യൻ ഇല്ല എന്നു ഞാൻ നിങ്ങളോടു പറഞ്ഞ വചനം ഓർക്കുവിൻ. അവർ എന്നെ പീഡിപ്പിച്ചു എങ്കിൽ നിങ്ങളെയും പീഡിപ്പിക്കും; എന്റെ വചനം കാത്തു എങ്കിൽ നിങ്ങളുടെതും കാക്കും. [മത്താ. അ. ൧൦. വ. ൨൪: യോഹ. അ. ൧൩. വ. ൧൬.— മത്താ. അ. ൨൪. വ. ൯.]

൨൧. എന്നാൽ എന്നെ അയച്ചവനെ അറിയായ്കകൊണ്ടു എന്റെ നാമം നിമിത്തം ഇവയെല്ലാം നിങ്ങളോടു അവർ ചെയ്യും.

൨൨. ഞാൻ വന്നു അവരോടു പറയാതിരുന്നു എങ്കിൽ അവൎക്കു പാപം ഉണ്ടാകയില്ലായിരുന്നു. ഇപ്പോഴോ തങ്ങളുടെ പാപങ്ങളെക്കുറിച്ചു അവൎക്കു ഒഴികഴിവില്ല.

൨൩. എന്നെ ദ്വേഷിക്കുന്നവൻ എന്റെ പിതാവിനെയും ദ്വേഷിക്കുന്നു.

൨൪. മറ്റാരും ചെയ്യിട്ടില്ലാത്ത പ്രവൃത്തികൾ അവരുടെ കൺമുമ്പാകെ ഞാൻ ചെയ്യിരുന്നില്ല എങ്കിൽ അവൎക്കു പാപം ഉണ്ടാകയില്ലായിരുന്നു. ഇപ്പോഴോ അവർ കാണുകയും എന്നെയും എന്റെ പിതാവിനെയും ദ്വേഷിക്കുകയും ചെയ്യിരിക്കുന്നു.

൨൫. അവർ വൃഥാ എന്നെ ദ്വേഷിച്ചു എന്നു അവരുടെ നിയമത്തിൽ എഴുതപ്പെട്ടിരിക്കുന്ന വചനം നിവൃത്തിയാകുവാൻതന്നെ. [സങ്കീ. ൨൫. വ. ൧൯.]

൨൬. എന്റെ പിതാവിന്റെ അടുക്കൽ നിന്നു നിങ്ങൾക്കു ഞാൻ അയക്കുന്ന പാരക്ലേത്താ— എന്റെ പിതാവിന്റെ അടുക്കൽ നിന്നു പുറപ്പെടുന്ന ആ സത്യാത്മാവു്— വരുമ്പോഴോ അവൻ എന്നെക്കുറിച്ചു സാക്ഷിപ്പെടുത്തും. [ലൂ. അ. ൨൪. വ. ൪൯.]

൨൭. നിങ്ങൾ ആദിമുതൽ എന്നോടുകൂടി ഇരിക്കകൊണ്ടു നിങ്ങളും സാക്ഷിപ്പെടുത്തും.

## വ്യാഖ്യാനം.

൧൦. "എന്റെ കല്പനകൾ കാത്താൽ": കല്പനകൾ കാക്കേണ്ടതിനെപ്പററി പലപ്പോഴും കാണുന്ന ഈ ഉപദേശങ്ങൾ, ക്രിസ്തീയജീവിതം വിശ്വാസത്തിൽ മാത്രമല്ല, പ്രമാണങ്ങളുടെ ആചരണത്തിലും കൂടിയാണു സ്ഥിതി ചെയ്യുന്നതു് എന്നു വ്യക്തമാക്കുന്നു.

൨൬. "പിതാവിന്റെ അടുക്കൽ നിന്നു പുറപ്പെടുന്ന ആ സത്യാത്മാവു്": അധുനികയൌനായസഭ പരിശുദ്ധാത്മാവു പിതാവിൽനിന്നു മാത്രം പുറപ്പെടുന്നു എന്നു ഈ വാക്യത്തിൽനിന്നു തെററിധരിക്കുന്നു: എന്നാൽ പിതാവിൽനിന്നും പുത്ര

നിൽനിന്നും പുറപ്പെടുന്നു എന്നാണ് ഇതിൽനിന്നു തെളിയുന്നതു്. "ഞാൻ അയയ്ക്കുന്ന പാരക്ലേത്താ" എന്നുകൂടി മ്ശിഹാ പ്രസ്താവിക്കുന്നുണ്ടല്ലൊ. പരിശുദ്ധാത്മാവു തന്നിൽനിന്നു പുറപ്പെടുന്നെന്നു മ്ശിഹാ ഇവിടെ പരോക്ഷമായി പ്രസ്താവിക്കയാണു ചെയ്യുന്നതു്. ദൈവിക ആളുകളിൽ ആരും, ആയാൾ ആരിൽനിന്നു പുറപ്പെടുന്നുവോ ആയാളിനാലല്ലാതെ അയയ്ക്കപ്പെടുന്നില്ല. പിതാവു് ആരിൽനിന്നും പുറപ്പെടാത്തതുകൊണ്ടു പിതാവിനെപ്പററി അയയ്ക്കപ്പെടുന്നു എന്നു ഒരിക്കലും പറയുന്നില്ല. പുത്രൻ പിതാവിനാൽ അയയ്ക്കപ്പെടുന്നു എന്നു പറയുന്നുണ്ടെങ്കിലും പരിശുദ്ധാത്മാവിനാൽ അയയ്ക്കപ്പെടുന്നു എന്നു പറയുന്നില്ല. പരിശുദ്ധാത്മാവാകട്ടെ പിതാവിനാലും പുത്രനാലും അയയ്ക്കപ്പെടുന്നു എന്നു പറയപ്പെടുന്നുണ്ടു്. എന്തെന്നാൽ ഇവരിരുവരിലും നിന്നു്, ഒരു മൂലത്തിൽ (Principium) നിന്നു് എന്നപോലെ, പരിശുദ്ധാത്മാവു പുറപ്പെടുന്നു.— ഫ്ളോറെൻസ് സാർവ്വത്രികസംഘത്തിൽ സമ്മേളിച്ച ലത്തീൻപിതാക്കന്മാരും യൌനായപിതാക്കന്മാരും ഈ വാക്യത്തിനു ഗ്രഹിച്ച അർത്ഥം മേൽ കാണിച്ചതുപോലെയാണു്. ആ സംഘത്തിൽവെച്ചു യൌനായസഭ കത്തോലിക്കാസഭയോടു പുനഃസംഘടിപ്പിക്കുകയും, പരിശുദ്ധാത്മാവു പിതാവിൽനിന്നും പുത്രനിൽനിന്നും പുറപ്പെടുന്നു എന്നു യൌനായ പിതാക്കന്മാർ സമ്മതിക്കയുംചെയ്തു. (Vide Card. Bessarion, in Orat. pro unione, cap. VII.) ആകയാൽ, നിക്യാവിശ്വാസപ്രമാണത്തിൽ 'പരിശുദ്ധാത്മാവിൽ ഞാൻ വിശ്വസിക്കുന്നു' എന്നു മാത്രം പറഞ്ഞിരുന്നതിൽ 'പിതാവിൽനിന്നു പുറപ്പെടുന്ന' എന്നുകൂടി കൊൻസ്റ്റാൻറിനോപ്പിൾ സംഘം കൂട്ടിച്ചേർത്തിരുന്നതിനോടു്, പുത്രനിൽനിന്നു കൂടിയൊ? എന്നു തർക്കം ഉത്ഭവിച്ചപ്പോൾ, ഫ്ളോറെൻസ് സംഘം (Sess. 7.) പഠിപ്പിക്കുന്നതുപോലെ, 'പുത്രനിൽനിന്നും' എന്നു തിരുസഭ ചേർക്കുകയും ചെയ്തു.— അടുത്ത അദ്ധ്യായം ൧൫-ാംവാക്യത്തിൽ "പിതാവിനുള്ളതെല്ലാം എന്റേതു് ആകുന്നു. ഇതുകൊണ്ടാകുന്നു അവൻ എന്റേതിൽ നിന്നെടുത്തു നിങ്ങൾക്കു കാണിച്ചുതരും എന്നു ഞാൻ നിങ്ങളോടു പറഞ്ഞതു്" എന്നു മ്ശിഹാ അരുളിച്ചെയ്തിരിക്കുന്ന വാക്കുകളിൽനിന്നും ഇതു വിശദമാകുന്നുണ്ടു്. പിതാവിനുള്ളതെല്ലാം പുത്രന്റേതുമാണെങ്കിൽ പരിശുദ്ധാത്മാവിന്റെ മൂലമായിരിക്കുക എന്നതു പുത്രനുമുള്ളതാണല്ലൊ. പ്രസ്തുത ഫ്ളോറെൻസ് സംഘപിതാക്കന്മാരെല്ലാം ഈ വാക്യത്തിനു ഗ്രഹിച്ച അർത്ഥവും ഇങ്ങനെയാണു്. ആകയാൽ പുനഃസംഘടനയെ സംബന്ധിച്ചുള്ള സാധനത്തിൽ ആ സാർവ്വത്രികസംഘം ഒന്നാകെ താഴെക്കാണുന്നതുപോലെ പ്രസ്താവിച്ചിരിക്കുന്നു: 'പിതാവിനുള്ളവയെല്ലാം, പിതാവായിരിക്കുക എന്നിതൊഴികെ, പിതാവുതന്നെ തന്റെ ഏകജാതനു നൽകിയിരിക്കകൊണ്ടു, പരിശുദ്ധാത്മാവു പുത്രനിൽനിന്നു പുറപ്പെടുന്നു എന്നതു് പുത്രൻ ആദിയിലേ ആരാൽ ജനിപ്പിക്കപ്പെട്ടുവോ ആ പിതാവിൽനിന്നു ആദിയിലേ ഉള്ളതാകുന്നു'. പരിശുദ്ധാത്മാവു് തന്നിൽനിന്നു സ്വീകരിക്കുന്നു എന്നും മ്ശിഹാ അരുളിച്ചെയ്തിരിക്കുന്നുവല്ലൊ. പരിശുദ്ധാത്മാവു പുത്രനിൽനിന്നു പുറപ്പെടുന്നില്ലെങ്കിൽ പിന്നെ എന്തു സ്വീകരിക്കുന്നു?— പരിശുദ്ധാത്മാവു പിതാവിൽനിന്നു മാത്രം പുറപ്പെട്ടിരുന്നെങ്കിൽ പുത്രനിൽനിന്നു വ്യത്യസ്തനാകയില്ലായിരുന്നു. ദൈവിക ആളുകളിൽ ഒരാൾക്കു മററൊരാളിൽനിന്നുള്ള പരസ്പരബന്ധഭേദം (Relationis oppositio) അഥവാ പുറപ്പാടു നീക്കിയാൽ പിന്നെയെല്ലാം ഒന്നുതന്നെയാണു്— പരിശുദ്ധാത്മാവു തന്നിൽനിന്നു പുറപ്പെടുന്നകാര്യം വിട്ടുകൊണ്ടു പിതാവിൽനിന്നു പുറപ്പെടുന്നു എന്നു മാത്രം മ്ശിഹാ പ്രസ്താവിക്കുന്നതു ചില പ്രത്യേക കാരണങ്ങൾ നിമിത്തമാണു്: ൧. പിതാവു പരിശുദ്ധാത്മാവിന്റെ ആദിമൂലം (primum Principium) ആകുന്നു; ൨. മ്ശിഹാ തനിക്കുള്ളവയെല്ലാം പിതാവിന്റേതായി പറയുകയാകുന്നു പതിവു്; ൩. "എന്നിൽനിന്നു പുറപ്പെടുന്ന" എന്നു പ്രത്യക്ഷമായി പ്രസ്താവിച്ചിരുന്നെങ്കിൽ 'അവൻ എന്നെക്കുറിച്ചു സാക്ഷിപ്പെടുത്തും' എന്നു ഉടനെ ചേർത്തുപറയ്ക അയുക്തമാകുമായിരുന്നു. ആരിൽ നിന്നെ

ങ്കിലും പുറപ്പെടുന്നയാൾ താൻ ആരിൽനിന്നു പുറപ്പെടുന്നുവോ അവനെക്കുറിച്ചു സാക്ഷിപ്പെടുത്തിയാൽ അതു മനുഷ്യദൃഷ്ടിയിൽ വിശ്വാസയോഗ്യമായിരിക്കയില്ലല്ലൊ.

ആധുനികയാക്കോബായക്കാരും യൌനായക്കാരെ അനുകരിച്ചു പരിശുദ്ധാത്മാവു പുത്രനിൽനിന്നു പുറപ്പെടുന്നില്ല എന്നു പ്രസ്താവിച്ചു തുടങ്ങീട്ടുണ്ട്. എന്നാൽ പരിശുദ്ധാത്മാവു പുത്രനിൽനിന്നു സാരാംശസംബന്ധമായി (ഉസ്യോയീസ്) എടുക്കുന്നു എന്നു ക്സുസ്തോന്റെ തക്കസായിലും, തനിക്കു സാരാംശത്തിലുള്ളത് പുത്രനിൽനിന്നു എടുക്കുന്നു എന്നു മത്തായിറാമായുടെ തക്കസായിലും യാക്കോബായക്കാർതന്നെ പ്രസ്താവിക്കുന്നു. കൂടാതെയും പരിശുദ്ധാത്മാവു പുത്രന്റെ ആത്മാവു (റൂഹോക്ക്) ആണെന്നും അവരുടെ ചില പ്രാർത്ഥനകളിൽ കാണുന്നുണ്ട്. പുത്രനിൽനിന്നു തന്റെ സാരാംശം എടുക്കുന്നവനും പുത്രന്റെ ആത്മാവു ആയിരിക്കുന്നവനും പുത്രനിൽനിന്നു പുറപ്പെടേണ്ടതല്ലയൊ?

## അദ്ധ്യായം ൧൬.

### മ്ശീഹാ ശിഷ്യന്മാരോടു ചെയ്ത സംഭാഷണത്തിന്റെ അവസാനം.

നിങ്ങൾ ഇടറൽപ്പെടാതിരിക്കേണ്ടതിന്നായി ഇവ നിങ്ങളോടു ഞാൻ പറഞ്ഞിരിക്കുന്നു.

൨. എന്തുകൊണ്ടെന്നാൽ അവർ നിങ്ങളെ തങ്ങളുടെ സംഘങ്ങളിൽനിന്നു പുറത്താക്കും. നിങ്ങളെ കൊല്ലുന്ന ഏവനും താൻ ദൈവത്തിനു ബലി സമർപ്പിക്കുന്നു എന്നു വിചാരിക്കുന്ന നാഴിക വരികയുംചെയ്യും.

൩. എന്നാൽ അവർ എന്റെ പിതാവിനെയാകട്ടെ എന്നെയാകട്ടെ അറിയായ്കകൊണ്ടു ഇങ്ങനെ ചെയ്യും.

൪. അവയുടെ നാഴികവരുമ്പോൾ ഞാൻ അവ നിങ്ങളോടു പറഞ്ഞിട്ടുണ്ടെന്നു നിങ്ങൾ ഓർക്കേണ്ടതിനു ഇവ നിങ്ങളോടു പറഞ്ഞിരിക്കുന്നു. എന്നാൽ ഞാൻ നിങ്ങളോടുകൂടിയുണ്ടായിരുന്നതുകൊണ്ടു നിങ്ങളോടു ഇവ മുമ്പേ ഞാൻ പറഞ്ഞില്ല.

൫. ഇപ്പോഴോ, ഞാൻ എന്നെ അയച്ചവന്റെ അടുക്കലേക്കു പോകുന്നു. നീ എവിടേക്കു പോകുന്നു എന്നു നിങ്ങളിൽ ഒരുത്തനും എന്നോടു ചോദിക്കുന്നില്ല.

൬. ഞാൻ നിങ്ങളോടു ഇവ പറഞ്ഞതുകൊണ്ടു ദുഃഖം വന്നു നിങ്ങളുടെ ഹൃദയങ്ങൾ നിറച്ചിരിക്കുന്നു.

൭. എന്നാൽ സത്യം ഞാൻ നിങ്ങളോടു പറയുന്നു: ഞാൻ പോകുന്നതു നിങ്ങൾക്കു നന്ന്. ഞാൻ പോകുന്നില്ലെങ്കലോ പാരക്ലേത്താ നിങ്ങളുടെ അടുക്കലേക്കു വരികയില്ല. എന്നാൽ ഞാൻ പോയാൽ അവനെ നിങ്ങളുടെ അടുക്കലേക്കു ഞാൻ അയയ്ക്കും.

൮. അവൻ വന്നു കഴിയുമ്പോൾ പാപത്തെക്കുറിച്ചും, നീതിയെക്കുറിച്ചും, ന്യായവിധിയെക്കുറിച്ചും അവൻ ലോകത്തെ കുറ്റപ്പെടുത്തും.

൯. അവർ എന്നിൽ വിശ്വസിക്കാതിരിക്കുന്നതുകൊണ്ടു പാപത്തെക്കുറിച്ച്.

൧൦. ഞാൻ എന്റെ പിതാവിന്റെ അടുക്കലേക്കു പോകയും നിങ്ങൾ ഇനി എന്നെ കാണാതിരിക്കയും ചെയ്യുന്നതുകൊണ്ടു നീതിയെക്കുറിച്ച്.

൧൧. ഈ ലോകത്തിന്റെ അധികാരി വിധിക്കപ്പെട്ടിരിക്കകൊണ്ടു ന്യായവിധിയെക്കുറിച്ച്.

൧൨. എനിക്ക നിങ്ങളോട്ട ഇനിയും വളരെപ്പറയുവാനുണ്ട്. എന്നാൽ (അവ) ഗ്രഹിക്കുവാൻ ഇപ്പോൾ നിങ്ങൾക്ക കഴികയില്ല.

൧൩. എന്നാൽ സത്യാത്മാവു വന്നു കഴിയുമ്പോൾ അവൻ സകല സത്യത്തിലും നിങ്ങളെ നടത്തും. എന്തുകൊണ്ടെന്നാൽ അവൻ സ്വന്തമായി പറയുകയില്ല; പിന്നെയൊ അവൻ കേൾക്കുന്നതെല്ലാം പറയുകയും വരുവാനിരിക്കുന്നവ നിങ്ങളെ അറിയിക്കുകയും ചെയ്യും.

൧൪. മാത്രമല്ല, അവൻ എന്റേതിൽ നിന്നെടുത്തു നിങ്ങൾക്ക കാണിച്ചുതരുന്നതുകൊണ്ടു എന്നെയും മഹത്വപ്പെടുത്തും.

൧൫. എന്റെ പിതാവിനുള്ളതെല്ലാം എന്റേത് ആകുന്നു. ഇതുകൊണ്ടാകുന്നു അവൻ എന്റേതിൽ നിന്നെടുത്തു നിങ്ങൾക്ക കാണിച്ചുതരും എന്നു ഞാൻ നിങ്ങളോട്ട പറഞ്ഞത്.

൧൬. അല്പം (കഴിഞ്ഞാൽ), പിന്നെ നിങ്ങൾ എന്നെ കാണുകയില്ല; വീണ്ടും അല്പം (കഴിഞ്ഞാൽ), പിന്നെ നിങ്ങൾ എന്നെ കാണും. എന്തെന്നാൽ ഞാൻ എന്റെ പിതാവിന്റെ അടുക്കലേക്ക പോകുന്നു.

൧൭. അപ്പോൾ അവന്റെ ശിഷ്യന്മാർ: അല്പം (കഴിഞ്ഞാൽ), പിന്നെ നിങ്ങൾ എന്നെ കാണുകയില്ല; വീണ്ടും അല്പം (കഴിഞ്ഞാൽ), പിന്നെ നിങ്ങൾ എന്നെ കാണും എന്നും, ഞാൻ എന്റെ പിതാവിന്റെ അടുക്കലേക്ക പോകുന്നു എന്നും നമ്മോട്ട അരുളിച്ചെയ്യു ഇതു എന്താകുന്നു? എന്നു തമ്മിൽ തമ്മിൽ ചോദിച്ചിരുന്നു.

൧൮. അവൻ അരുളിച്ചെയ്യു ഈ അല്പം എന്താകുന്നു? അവൻ എന്തു അരുളിച്ചെയ്യുന്നു എന്നു നാം അറിയുന്നില്ല എന്നും അവർ പറഞ്ഞിരുന്നു.

൧൯. എന്നാൽ, തന്നോട്ട ചോദിക്കുവാൻ അവർ ആഗ്രഹിക്കുന്നു എന്നു അറിഞ്ഞ് ഈശോ അവരോട്ട അരുളിച്ചെയ്യു: അല്പം (കഴിഞ്ഞാൽ), പിന്നെ നിങ്ങൾ എന്നെ കാണുകയില്ല; വീണ്ടും അല്പം (കഴിഞ്ഞാൽ), പിന്നെ നിങ്ങൾ എന്നെ കാണും എന്നു ഞാൻ നിങ്ങളോട്ട പറഞ്ഞതുകൊണ്ട് ഇതിനെക്കുറിച്ചു നിങ്ങൾ തമ്മിൽ തമ്മിൽ ചോദിക്കുന്നുവൊ?

൨൦. സത്യം സത്യമായി ഞാൻ നിങ്ങളോട്ട പറയുന്നു: നിങ്ങൾ കരഞ്ഞു വിലപിക്കും; ലോകമോ സന്തോഷിക്കും: നിങ്ങൾക്ക ദുഃഖം നേരിടും, എന്നാൽ നിങ്ങളുടെ ദുഃഖം സന്തോഷത്തിനായി ഭവിക്കും.

൨൧. ഒരു സ്ത്രീ പ്രസവിക്കുമ്പോൾ അവളുടെ പ്രസവത്തിന്റെ ദിവസം അടുത്തതുകൊണ്ടു അവൾ ദുഃഖമുള്ളവൾ ആയിരിക്കുന്നു. കുട്ടിയെ പ്രസവിച്ചശേഷമോ ഒരു മനുഷ്യൻ ലോകത്തിൽ ജനിച്ചു എന്ന സന്തോഷം നിമിത്തം അവൾ തന്റെ ഞെരുക്കം ഓൎക്കുന്നില്ല.

൨൨. ഇപ്പോൾ നിങ്ങളും ദുഃഖമുള്ളവർ ആയിരിക്കുന്നു. എന്നാൽ ഞാൻ വീണ്ടും നിങ്ങളെ കാണും. അപ്പോൾ നിങ്ങളുടെ ഹൃദയം സന്തോഷിക്കും; നിങ്ങളുടെ സന്തോഷം നിങ്ങളിൽ നിന്ന് ആരും എടുത്തുകളയുകയുമില്ല.

൨൩. ആ ദിവസത്തിൽ നിങ്ങൾ എന്നോട്ട ഒന്നും ചോദിക്കുകയില്ല. സത്യം സത്യമായി ഞാൻ നിങ്ങളോട്ട പറയുന്നു: നിങ്ങൾ എന്റെ നാമത്തിൽ എന്റെ പിതാവിനോട്ട ചോദിക്കുന്നതൊക്കെയും അവൻ നിങ്ങൾക്കു തരും. [മത്താ. അ. ൭. വ. ൭; അ. ൨൧. വ. ൨൨: മൎക്കോ. അ. ൧൧. വ. ൨൪: ലൂ. അ. ൧൧. വ. ൯: യോഹ.

അ. ൧൪. വ. ൧൩.: യാക്കോ. അ. ൧. വ. ൫.]

൨൪. ഇതുവരെ നിങ്ങൾ എന്റെ നാമത്തിൽ ഒന്നും ചോദിച്ചിട്ടില്ല. ചോദിക്കുവിൻ, എന്നാൽ നിങ്ങളുടെ സന്തോഷം പൂൎണ്ണമാകുമാറു നിങ്ങൾക്കു ലഭിക്കും.

൨൫. ഞാൻ ഉപമകളായി ഇവ നിങ്ങളോടു പറഞ്ഞു.. എന്നാൽ ഞാൻ നിങ്ങളോടു ഉപമകളായിപ്പറയാതെ, പിതാവിനെ സംബന്ധിച്ചു നിങ്ങളോടു തെളിവായി അറിയിക്കുന്ന നാഴികവരുന്നു.

൨൬. (അന്നു) എന്റെ നാമത്തിൽ നിങ്ങൾ ചോദിക്കുന്ന ദിവസത്തിൽ തന്നെ: അല്ലാതെ, നിങ്ങൾക്കുവേണ്ടി പിതാവിനോടു ഞാൻ ചോദിക്കും എന്നു നിങ്ങളോടു ഞാൻ പറയുന്നില്ല.

൨൭. എന്തുകൊണ്ടെന്നാൽ നിങ്ങൾ എന്നെ സ്നേഹിക്കുകയും ഞാൻ പിതാവിന്റെ അടുക്കൽനിന്നു പുറപ്പെട്ടുവന്നു എന്നു വിശ്വസിക്കുകയും ചെയ്യതുകൊണ്ടു പിതാവുതന്നെയും നിങ്ങളെ സ്നേഹിക്കുന്നു.

൨൮. ഞാൻ പിതാവിന്റെ അടുക്കൽനിന്നു പുറപ്പെട്ടു ലോകത്തിലേക്കുവന്നു; ഞാൻ വീണ്ടും ലോകത്തെ വിട്ടു പിതാവിന്റെ അടുക്കലേക്കു പോകുന്നു.

൨൯. അവന്റെ ശിഷ്യന്മാർ അവനോടു പറയുന്നു: ഇതാ! ഇപ്പോൾ നീ വെളിവായി സംസാരിക്കുന്നു; ഉപമ ഒന്നുപോലും നീ അരുളിച്ചെയ്യുന്നില്ല.

൩൦. നീ സകലവും അറിയുന്നു എന്നും, ആരും നിന്നോടു ചോദിക്കുവാൻ നിനക്കു ആവശ്യമില്ല എന്നും ഇപ്പോൾ ഞങ്ങൾ അറിയുന്നു. നീ ദൈവത്തിൽനിന്നു പുറപ്പെട്ടുവന്നിരിക്കുന്നു എന്നു ഇതിനാൽ ഞങ്ങൾ വിശ്വസിക്കുന്നു.

൩൧. ഈശോ അവരോടു അരുളിച്ചെയ്യുന്നു: നിങ്ങൾ വിശ്വസിക്കുവിൻ.

൩൨. എന്തുകൊണ്ടെന്നാൽ നിങ്ങൾ ഓരോരുത്തനും തന്റെ സ്ഥലത്തേക്കു ചിതറിക്കപ്പെടുകയും, എന്നെ ഏകനായി നിങ്ങൾ വിട്ടുകളയുകയും ചെയ്യുന്ന നാഴിക ഇതാ! വരുന്നു; ഇപ്പോൾ വന്നുമിരിക്കുന്നു. എങ്കിലും പിതാവു എന്നോടുകൂടിയുള്ളതിനാൽ ഞാൻ ഏകനല്ല [മത്താ. അ. ൨൬. വ. ൩൧: മർക്കോ. അ. ൧൪. വ. ൨൭.]

൩൩. നിങ്ങൾക്കു എന്നിൽ സമാധാനമുണ്ടാകേണ്ടതിനായി ഞാൻ നിങ്ങളോടു ഇവ പറഞ്ഞിരിക്കുന്നു. ലോകത്തിൽ നിങ്ങൾക്കു ഞെരുക്കമുണ്ടാകും. എങ്കിലും ധൈൎയ്യപ്പെടുവിൻ, ഞാൻ ലോകത്തെ ജയിച്ചിരിക്കുന്നു.

## വ്യാഖ്യാനം.

൫. "ചോദിക്കുന്നില്ല": ശെമ്ഓൻ കേപ്പായും (അ. ൧൩. വ. ൩൬.), തോമായും (അ. ൧൪. വ. ൫.) ഈ സംഗതി ബന്ധിച്ചു ഈശോയോടു ചോദ്യം ചെയ്തിട്ടുള്ളതാണ്. അതുകൊണ്ട് യാത്രയെപ്പററി പൂൎണ്ണമായും വ്യക്തമായും അറിയുവാൻ ചോദിക്കുന്നില്ല എന്നു മാത്രമാണു ഇവിടെ ധരിക്കേണ്ടതു്.

൮. "കുററപ്പെടുത്തും": 'ബോധം വരുത്തും' എന്നു ചില പ്രതികളിൽ കാണുന്നു. എങ്കിലും സുറിയാനിയിലെ അൎത്ഥത്തിൽതന്നെ ചിലർ ഭാഷാന്തരം ചെയ്യുന്നുമുണ്ട്.

൧൩. "സകല സത്യത്തിലും നിങ്ങളെ നടത്തും": 'എന്നും' എന്നുകൂടി

അ. ൧൪. വ. ൧൬. പറഞ്ഞിട്ടുണ്ട്. സത്യാത്മാവിനാൽ എന്നും സകല സത്യത്തിലും നടത്തപ്പെടുന്ന സഭ എപ്പോഴെങ്കിലും ഏതു വിശ്വാസവിഷയത്തിലെങ്കിലും തെററിൽ ഉൾപ്പെടുന്നതെങ്ങനെ? സഭ തെററിൽ ഉൾപ്പെട്ടു എന്നു വന്നാൽ മ്ശിഹായുടെ വാഗ്ദാനം വ്യർത്ഥമാകയും, പരിശുദ്ധാത്മാവു സത്യാത്മാവു എന്ന സംജ്ഞ നഷ്ടമാക്കുകയും ചെയ്യു എന്നു വരികയില്ലേ? ഇവ സംഭവ്യമല്ലല്ലൊ. അ. ൧൪. വ. ൧൬. വ്യ; വ. ൧൬. വ്യ നോക്കുക.

൧൫. "പിതാവിനുള്ളതെല്ലാം എൻെറതു് ആകുന്നു": പിതാവിനോടൊന്നിച്ചു ഒരേസ്വഭാവവും ഒരേസത്തയും (essence) പുത്രനും ഉണ്ടെന്നും ഇങ്ങനെ പിതാവും പുത്രനും ഒരേ ദൈവമാകുന്നു എന്നുമാണ് ഈ വാക്കുകളുടെ പ്രത്യക്ഷമായ അർത്ഥം. എന്നാൽ "ഇതുകൊണ്ടാകുന്നു അവൻ (പ. ആത്മാവു) എൻെറതിൽനിന്നെടുത്തു" എന്നു മ്ശിഹാ ഉടനെ അനുബന്ധിച്ചു പ്രസ്താവിക്കുന്നതിനാൽ പ. ത. ത്രിത്വത്തിലെ മൂന്നാമത്തെ ആൾ പിതാവിലും പുത്രനിലും നിന്നു പുറപ്പെടുന്നു എന്ന് അവിടന്നു ഇവിടെ നമ്മെ പഠിപ്പിക്കുന്നു. അ. ൧൫. വ. ൨൬. വ്യ. നോക്കുക.

## അദ്ധ്യായം ൧൭.

### മ്ശീഹാ തൻെറ ശിഷ്യന്മാൎക്കുവേണ്ടി ചെയ്ത പ്രാൎത്ഥന.

ഇവ പ്രസ്താവിച്ചിട്ട് ഈശോ സ്വൎഗ്ഗത്തിലേക്കു തൻെറ കണ്ണുകൾ ഉയൎത്തി അരുളിച്ചെയ്തു: എൻെറ പിതാവേ, നാഴിക വന്നിരിക്കുന്നു. നിൻെറ പുത്രൻ നിന്നെ മഹത്വപ്പെടുത്തേണ്ടതിനായി നിൻെറ പുത്രനെ നീ മഹത്വപ്പെടുത്തണമേ.

൨. നീ അവനു കൊടുത്തിട്ടുള്ളതിനെല്ലാം അവൻ നിത്യജീവൻ നല്കേണ്ടതിനു നീ സകലജഡത്തിന്മേലു അവനു അധികാരം കൊടുത്തിരിക്കുന്നുവല്ലൊ. [മത്താ. അ. ൨൮. വ. ൧൮.]

൩. നീ മാത്രമാകുന്ന സത്യദൈവം എന്നും, നീ അയച്ച ഈശോമ്ശിഹാ ആർ (ആകുന്നു) എന്നും അറിയുന്നതാകുന്നു നിത്യജീവൻ.

൪. ഞാൻ ഭൂമിയിൽ നിന്നെ മഹത്വപ്പെടുത്തി; ഞാൻ ചെയ്യുവാനായി നീ എനിക്കു തന്ന വേല ഞാൻ പൂൎത്തിയാക്കി.

൫. ആകയാൽ എൻെറ പിതാവേ, ലോകം ഉണ്ടാകുന്നതിനു മുമ്പേ എനിക്കു നിൻെറ അടുക്കൽ ഉണ്ടായിരുന്ന മഹത്വംകൊണ്ടു ഇപ്പോൾ നിൻെറ അടുക്കൽ എന്നെ നീ മഹത്വപ്പെടുത്തണമേ.

൬. നീ ലോകത്തിൽനിന്നു എനിക്കു തന്ന മനുഷ്യരെ നിൻെറ നാമം ഞാൻ അറിയിച്ചു. അവർ നിൻെറതായിരുന്നു; അവരെ നീ എനിക്കു തന്നു; അവർ നിൻെറ വചനം കാക്കുകയും ചെയ്തു.

൭. നീ എനിക്കു തന്നതെല്ലാം നിൻെറ പക്കൽ നിന്നാകുന്നു എന്നു ഇപ്പോൾ ഞാൻ അറിഞ്ഞു.

൮. നീ എനിക്കു തന്ന വചനങ്ങൾ ഞാൻ അവൎക്കു കൊടുക്കുകയും അവർ സ്വീകരിക്കുകയും ചെയ്തുകൊണ്ടു, ഞാൻ നിൻെറ അടുക്കൽ നിന്നു പുറപ്പെട്ടുവന്നിരിക്കുന്നു എന്നു അവർ സത്യമായിട്ടു അറിയുകയും, നീ എന്നെ അയച്ചു എന്നു വിശ്വസിക്കുകയും ചെയ്തിരിക്കുന്നു.

൯. ഞാൻ അവൎക്കുവേണ്ടി പ്രാൎത്ഥിക്കുന്നു; ലോകത്തിനുവേണ്ടിയല്ല

ഞാൻ പ്രാൎത്ഥിക്കുന്നതു്. പിന്നെയോ, നീ എനിക്കു തന്നിട്ടുള്ളവർ നിന്റെ താകകൊണ്ടു അവൎക്കുവേണ്ടി ഞാൻ പ്രാൎത്ഥിക്കുന്നു.

൧൦. എനിക്കുള്ളതെല്ലാം നിനക്കുള്ളതാകുന്നു; നിനക്കുള്ളതെല്ലാം എനിക്കുള്ളതുമാകുന്നു. അവയിൽ ഞാൻ മഹത്വപ്പെട്ടുകയും ചെയ്യുന്നു.

൧൧. ഇനിമേൽ ഞാൻ ലോകത്തിൽ അല്ല. ഇവരോ ലോകത്തിൽ ഇരിക്കുന്നു. ഞാൻ നിന്റെ അടുക്കലേക്കു വരുന്നു. പരിശുദ്ധനായ പിതാവേ, അവർ നമ്മെപ്പോലെ ഒന്നായിരിക്കേണ്ടതിനു (അവരെ) എനിക്കു തന്ന നീ നിന്റെ നാമത്തിൽ അവരെ കാത്തുകൊള്ളണമേ.

൧൨. അവരോടുകൂടി ലോകത്തിൽ ഇരുന്നപ്പോൾ ഞാൻ അവരെ നിന്റെ നാമത്തിൽ കാത്തുകൊണ്ടിരുന്നു; നീ എനിക്കു തന്നവരെ ഞാൻ സൂക്ഷിച്ചു; തിരുവെഴുത്തു നിവൃത്തിയാകേണ്ടതിനു ആ നാശപുത്രൻ അല്ലാതെ അവരിൽ ആരും നശിച്ചുപോയിട്ടില്ല. [യോഹ. അ. ൬. വ. ൻ.–സങ്കി. ൧൦൯. വ. ൮.]

൧൩. ഇപ്പോഴോ ഞാൻ നിന്റെ അടുക്കലേക്കു വരുന്നു. എന്റെ സന്തോഷം അവരിൽ പൂൎണ്ണമായിരിക്കേണ്ടതിനു ലോകത്തിൽവെച്ചു് ഇവ ഞാൻ പറയുന്നു.

൧൪. നിന്റെ വചനം ഞാൻ അവൎക്കു കൊടുത്തിരിക്കുന്നു. ഞാൻ ലോകത്തിൽനിന്നു അല്ലാത്തതുപോലെ അവരും ലോകത്തിൽനിന്നു അല്ലാത്തതുകൊണ്ടു ലോകം അവരെ ദ്വേഷിച്ചു.

൧൫. അവരെ ദുഷ്ടനിൽനിന്നു കാത്തുകൊള്ളണം എന്നല്ലാതെ ലോകത്തിൽനിന്നു അവരെ നീ എടുക്കണം എന്നല്ല ഞാൻ പ്രാൎത്ഥിക്കുന്നതു്.

൧൬. ഞാൻ ലോകത്തിൽനിന്നല്ലാതിരിക്കുന്നതുപോലെ അവരും ലോകത്തിൽനിന്നല്ലല്ലൊ.

൧൭. പിതാവേ, നിന്റെ വചനം സത്യമായിരിക്കകൊണ്ടു നിന്റെ സത്യത്തിൽ അവരെ വിശുദ്ധീകരിക്കണമേ.

൧൮ നീ എന്നെ ലോകത്തിലേക്കു അയച്ചതുപോലെ ഞാൻ അവരെയും ലോകത്തിലേക്കു അയച്ചിരിക്കുന്നു.

൧൯. അവരും സത്യത്തിൽ വിശുദ്ധീകരിക്കപ്പെട്ടവർ ആകേണ്ടതിനു് അവൎക്കുവേണ്ടി ഞാൻ എന്നെത്തന്നെ വിശുദ്ധീകരിക്കുന്നു.

൨൦. ഇവൎക്കുവേണ്ടിമാത്രമല്ല, പിന്നെയൊ, ഇവരുടെ വചനംമൂലം എന്നിൽ വിശ്വസിക്കുന്നവൎക്കുവേണ്ടിക്കൂടിയുമാകുന്നു ഞാൻ പ്രാൎത്ഥിക്കുന്നതു്.

൨൧. നീ എന്നെ അയച്ചിരിക്കുന്നു എന്നു ലോകം വിശ്വസിക്കുവാൻ അവർ എല്ലാവരും ഒന്നാകേണ്ടതിനു്, എന്റെ പിതാവേ, നീ എന്നിലും ഞാൻ നിന്നിലും എന്നപോലെ, അവരും നമ്മിൽ ഒന്നാകേണ്ടതിനു തന്നെ.

൨൨. നാം ഒന്നായിരിക്കുന്നതുപോലെ അവരും ഒന്നാകേണ്ടതിനു, നീ എനിക്കുതന്ന മഹത്വം ഞാൻ അവൎക്കു കൊടുത്തിരിക്കുന്നു.

൨൩. അവർ ഐക്യത്തിൽ പരിപൂൎണ്ണരാകേണ്ടതിനും, നീ എന്നെ അയച്ചിരിക്കുന്നു എന്നും നീ എന്നെ സ്നേഹിച്ചതുപോലെ ഞാൻ അവരെയും സ്നേഹിച്ചു എന്നും ലോകം അറിയേണ്ടതിനും ഞാൻ അവരിലും നീ എന്നിലും (ഇരിക്കുന്നു).

൨൪. പിതാവേ, ലോകസ്ഥാപനത്തിനുമുമ്പേ നീ എന്നെ സ്നേഹിച്ച

തുകൊണ്ടു നീ എനിക്കു തന്നിട്ടുള്ളഎ ൻെറ മഹത്വം നീ എനിക്കു തന്നിരിക്കുന്നവർ കാണേണ്ടതിനു ഞാൻ ഇരിക്കുന്നേടത്തു അവരും എന്നോടുകൂടിയിരിക്കേണം എന്നു ഞാൻ ഇച്ഛിക്കുന്നു.

൨൫. നീതിമാനായ എൻെറ പിതാവേ, ലോകം നിന്നെ അറിഞ്ഞിട്ടില്ല; ഞാനോ നിന്നെ അറിഞ്ഞിരിക്കുന്നു; നീ എന്നെ അയച്ചിരിക്കുന്നു എന്നു ഇവരും അറിഞ്ഞിരിക്കുന്നു.

൨൬. നീ എന്നെ സ്നേഹിച്ച സ്നേഹം അവരിൽ ഉണ്ടാകുവാനും, ഞാൻ അവരിൽ ഇരിക്കുവാനുംവേണ്ടി നിൻെറ നാമം ഞാൻ അവരെ അറിയിച്ചിരിക്കുന്നു, അറിയിക്കയും ചെയ്യും.

## വ്യാഖ്യാനം.

൩. മൂലത്തിൽ ഈ വാക്യത്തിനു 'ഏകസത്യദൈവം നീയാകുന്നു' എന്നും, 'നീ മാത്രമാകുന്ന സത്യദൈവം' എന്നും അൎത്ഥം വരാം. എന്നാൽ രണ്ടാമത്തെ അൎത്ഥം ദുർവ്യാഖ്യാനം ചെയ്തുകൊണ്ടു ആര്യൻപാഷണ്ഡികൾ പിതാവു മാത്രമല്ലാതെ പുത്രൻ ദൈവമല്ലെന്നു അബദ്ധോപദേശം ചെയ്തു. സുറി. വിവൎത്തനം ആര്യൻപാഷണ്ഡതയുണ്ടാകുന്നതിനു മുമ്പു ചെയ്യപ്പെട്ടതാകയാൽ 'നീ മാത്രമാകുന്ന സത്യദൈവം' എന്നു ദുർവ്യാഖ്യാനശങ്കകൂടാതെ മൂലത്തിലെ അൎത്ഥം സ്വീകരിക്കുന്നതിനിടയായതാണു്. പുത്രനും പരിശുദ്ധാത്മാവും ഏകസത്യദൈവമാണെന്നു സുവിശേഷത്തിൻെറ മറ്റു ഭാഗങ്ങളിൽനിന്നു വിശദമാകുന്നുണ്ടു്. വി. ഗ്രന്ഥത്തിലെ ഓരോ വാക്യത്തിനും സംശയരഹിതങ്ങളായ മറ്റു വാക്യങ്ങളോടു അനുയോജിപ്പിച്ചാണല്ലൊ അൎത്ഥം കല്പിക്കേണ്ടതു്.

൬. "ഞാൻ അറിഞ്ഞു": പേഷ്യൻ പ്രതിയിലും ഇങ്ങനെയാണു കാണുന്നതു് മറ്റു പ്രതികളിലെല്ലാം 'അവർ അറിഞ്ഞു' എന്നു കാണുന്നു.

൯. "ഞാൻ അവൎക്കുവേണ്ടി പ്രാൎത്ഥിക്കുന്നു; ലോകത്തിനുവേണ്ടിയല്ല ഞാൻ പ്രാൎത്ഥിക്കുന്നതു്": ഈ പ്രാൎത്ഥന ശ്ലീഹന്മാരായി നിയമിക്കപ്പെട്ടവൎക്കു അവരുടെ ഉദ്യോഗനിൎവ്വഹണത്തിനു വേണ്ടിയ പ്രത്യേക അനുഗ്രഹങ്ങളും സഹായങ്ങളും ഉണ്ടാകുവാൻ വേണ്ടിയായിരുന്നു. തന്നിൽ വിശ്വസിക്കുന്ന ഏവൎക്കും വേണ്ടിയും മ്ശിഹാ മറ്റു സമയത്തു പ്രാൎത്ഥിച്ചിട്ടുണ്ടു്. (വ. ൨൦.) തന്നെ കുരിശിൽ തറച്ച ശത്രുജനങ്ങൾക്കുവേണ്ടിയും അവിടന്നു പ്രാൎത്ഥിച്ചു എന്നും നാം അറിയുന്നു. (ലൂ. അ. ൨൩. വ. ൩൪.)

൧൨. "തിരുവെഴുത്തു നിവൃത്തിയാകേണ്ടതിനു": യൂദായിക്കു സംഭവിച്ചതു പ്രവാചകങ്ങൾക്കു അനുസരണമായിട്ടായിരുന്നു എന്നല്ലാതെ, പ്രവാചകങ്ങൾ അവൻെറ നാശത്തിനു കാരണമായെന്നൊ, അവൻ നശിക്കണമെന്നതു ദൈവചിത്തമായിരുന്നെന്നൊ ഈ വാക്കുകൾ ഒരുവിധത്തിലും കാണിക്കുന്നില്ല. യൂദായിക്കു മനസ്സുണ്ടായിരുന്നെങ്കിൽ ഈ ദ്രോഹകൃത്യം ചെയ്യാതിരിക്കാമായിരുന്നു. യൂദാ സ്വതന്ത്രമനസ്സോടുകൂടി ചെയ്യുവാനിരുന്ന ദുഷ്കൃത്യം ദൈവം മുൻകൂട്ടി വിശദമായി കണ്ടു പ്രവാചകം മുഖേന വെളിപ്പെടുത്തി എന്നേയുള്ളു.

൨൩. "ഞാൻ അവരേയും സ്നേഹിച്ചു": അറ., പേഷ്യൻ, കുശായ പ്രതികളിലും 'ഞാൻ' എന്നുതന്നെ കാണുന്നു. ഗ്രീ., ല. പ്രതികളിലാകട്ടെ 'നീ അവരെയും സ്നേഹിച്ചു' എന്നാണു കാണുന്നതു്. സ്വരബിന്ദുക്കളിലെ നിസ്സാരഭേദംകൊണ്ടു ഈ വ്യത്യാസം സംഭവിച്ചു എന്നു കരുതാവുന്നതാണു്.

## അദ്ധ്യായം ൧൮.

മ്ശീഹായുടെ പീഡാനുഭവചരിത്രം.

ഇവ അരുളിച്ചെയ്തിട്ടു ഈശോ തന്റെ ശിഷ്യന്മാരുമൊന്നിച്ചു ഖെദ്രോൻ തോട്ടിന്നക്കരെയ്ക്കു പുറപ്പെട്ടു. അവിടെ ഒരു തോട്ടം ഉണ്ടായിരുന്നു; അതിൽ അവനും അവന്റെ ശിഷ്യന്മാരും പ്രവേശിച്ചു. [വ. ശ്മൂ. അ. ൧൫. വ. ൨൩: മത്താ. അ. ൨൬. വ. ൩൬: മർക്കോ. അ. ൧൪. വ. ൩൨: ലൂ. അ. ൨൨. വ. ൩൯.]

൨. എന്നാൽ ഈശോ തന്റെ ശിഷ്യന്മാരുമായി പലപ്രാവശ്യം അവിടെ ഒരുമിച്ചുകൂടിയിരുന്നതുകൊണ്ടു ഒററിക്കൊടുക്കുന്ന യൂദായും ആ സ്ഥലം അറിഞ്ഞിരുന്നു.

൩. ആകയാൽ യൂദാ പട്ടാളത്തെ കൂട്ടിക്കൊണ്ടും, പ്രധാനാചാര്യന്മാരുടെയും ഫ്രീശരുടെയും അടുക്കൽ നിന്നു സേവകരെ കൂട്ടിക്കൊണ്ടും, വിളക്കുകളും പന്തങ്ങളും ആയുധവുമായി അവിടേക്കു വന്നു. [മത്താ അ. ൨൬. വ. ൪൭: മർക്കോ. അ. ൧൪. വ. ൪൩: ലൂ. അ. ൨൨. വ. ൪൭.]

൪. തന്റെമേൽ വന്നുകൂടുവാനിരുന്നതെല്ലാം അറിഞ്ഞിരുന്ന ഈശോയോ പുറപ്പെട്ടുചെന്ന് അവരോട്: നിങ്ങൾ ആരെ അന്വേഷിക്കുന്നു? എന്നു ചോദിച്ചു.

൫. നസ്രായനായ ഈശോയെ എന്നു അവർ അവനോടു പറയുന്നു. ഈശോ അവരോടു: ഞാൻ ആകുന്നു എന്നു അരുളിച്ചെയ്യുന്നു. ഒററിക്കൊടുക്കുന്ന യൂദായും അവരോടുകൂടി നിന്നിരുന്നു.

൬. ഞാൻ ആകുന്നു എന്നു ഈശോ അവരോടു അരുളിച്ചെയ്തപ്പോൾ അവർ പിന്നോക്കംപോയി നിലത്തു വീണു.

൭. നിങ്ങൾ ആരെ അന്വേഷിക്കുന്നു? എന്നു ഈശോ വീണ്ടും അവരോടു ചോദിച്ചു. നസ്രായനായ ഈശോയെ എന്നു അവർ പറഞ്ഞു.

൮. ഈശോ അവരോടു: ഞാൻ ആകുന്നു എന്നു നിങ്ങളോടു പറഞ്ഞുവല്ലൊ. എന്നെയാകുന്നു നിങ്ങൾ അന്വേഷിക്കുന്നതെങ്കിൽ ഇവർ പൊയ്ക്കൊള്ളുവാൻ സമ്മതിക്കുവിൻ എന്നു അരുളിച്ചെയ്യുന്നു.

൯. നീ എനിക്കു തന്നവരിൽ ഒരുത്തനെപ്പോലും ഞാൻ നശിപ്പിച്ചില്ല എന്നു അവൻ അരുളിച്ചെയ്ത വചനം നിവൃത്തിയാകുവാൻ തന്നെ. [യോഹ. അ. ൧൭. വ. ൧൨.]

൧൦. ശെമ്ഓൻ കേപ്പായിക്കു തന്റെ പക്കൽ ഒരു വാൾ ഉണ്ടായിരുന്നു. അവൻ അതു ഊരി പ്രധാനാചാര്യന്റെ ഭൃത്യനെ വെട്ടി അവന്റെ വലത്തുകാതു ഛേദിച്ചുകളഞ്ഞു. (ആ) ഭൃത്യന്റെ പേരോ മാലേക് (എന്നായിരുന്നു).

൧൧. അപ്പോൾ ഈശോ കേപ്പായോടു: വാൾ അതിന്റെ ഉറയിൽ ഇടുക. എന്റെ പിതാവ് എനിക്കു തന്ന പാനപാത്രം ഞാൻ കുടിക്കേണ്ടയൊ? എന്നു അരുളിച്ചെയ്തു.

൧൨. ആ സമയത്തു പട്ടാളവും, സഹസ്രാധിപന്മാരും, യൂദന്മാരുടെ സേവകരും ഈശോയെ പിടിച്ച് അവനെ ബന്ധിച്ചു.

൧൩. പിന്നെ അവർ ഹന്നാന്റെ അടുക്കൽ അവനെ അദ്യമായി കൊണ്ടുപോയി. എന്തുകൊണ്ടെന്നാൽ അവൻ ആ വത്സരത്തിലെ പ്രധാനാചാര്യനായിരുന്ന കയ്യാപ്പായുടെ അ

മ്മായിഅപ്പൻ ആയിരുന്നു. [ലൂ. അ. ൩. വ. ൨.]

൧൪. കയ്യാപ്പായോ, ജനത്തിനു വേണ്ടി ഒരു മനുഷ്യൻ മരിക്കുന്നതു നല്ലതാകുന്നു എന്നു യൂദന്മാൎക്ക ആലോചന നൽകിയവൻ ആയിരുന്നു. [യോഹ. അ. ൧൧. വ. ൫൦.]

൧൫. ശെമ്ഓൻ കേപ്പായും മററു ശിഷ്യന്മാരിൽ ഒരുത്തനും ഈശോയുടെ പിന്നാലെ വന്നിരുന്നു. ആ ശിഷ്യനെയോ പ്രധാനാചാൎയ്യനു പരിചയമുണ്ടായിരുന്നു. അതിനാൽ അവൻ ഈശോയോടുകൂടി നടുമുററത്തു പ്രവേശിച്ചു.

൧൬. എന്നാൽ ശെമ്ഓൻ വാതില്ക്കൽ പുറത്തു നിന്നിരുന്നു. അപ്പോൾ പ്രധാനാചാൎയ്യനു പരിചയമുണ്ടായിരുന്ന മറേറശിഷ്യൻ പുറപ്പെട്ടുവന്നു വാതിൽ കാവൽക്കാരിയോടു പറഞ്ഞു ശെമ്ഓനെ അകത്തു പ്രവേശിപ്പിച്ചു. [മത്താ. അ. ൨൬. വ. ൫൮: മർക്കോ. അ. ൧൪. വ. ൫൪: ലൂ. അ. ൨൨. വ. ൫൫.]

൧൭. വാതിൽകാവൽക്കാരിയായ ബാലികയോ ശെമ്ഓനോടു: നീയും ഈ മനുഷ്യൻെറ ശിഷ്യരിൽ ഉൾപ്പെട്ടവൻ അല്ലയോ? എന്നു ചോദിച്ചു. അല്ല, എന്നു അവൻ അവളോടു പറയുന്നു.

൧൮. കുളിർ ആയിരുന്നതുകൊണ്ടു ഭൃത്യന്മാരും സേവകരും കായുവാനായി തീ കൂട്ടിക്കൊണ്ടുനിന്നിരുന്നു. ശെമ്ഓനും അവരോടുകൂടി നിന്നു തീ കാഞ്ഞിരുന്നു.

൧൯. പ്രധാനാചാൎയ്യൻ ഈശോയോടു അവൻെറ ശിഷ്യന്മാരെയും അവൻെറ ഉപദേശത്തെയും പററി ചോദിച്ചു.

൨൦. അപ്പോൾ ഈശോ അവനോടു അരുളിച്ചെയ്തു: ഞാൻ ജനത്തോടു പരസ്യമായി സംസാരിച്ചിരിക്കുന്നു. സകല യൂദന്മാരും വന്നുകൂടുന്ന സംഘത്തിലും ദേവാലയത്തിലും ഞാൻ എപ്പോഴും ഉപദേശിച്ചു. ഞാൻ രഹസ്യമായി ഒന്നും സംസാരിച്ചിട്ടില്ല.

൨൧. നീ എന്നോടു ചോദിക്കുന്നതു എന്തു്? ഞാൻ അവരോടു പറഞ്ഞതു് എന്തെന്നു കേട്ടവരോടു ചോദിക്കുക; ഞാൻ പറഞ്ഞതെല്ലാം ഇതാ! അവർ അറിഞ്ഞിരിക്കുന്നു.

൨൨. അവൻ ഇവ അരുളിച്ചെയ്തപ്പോൾ സേവകരിൽ (അവിടെ) നിന്നിരുന്ന ഒരുത്തൻ: പ്രധാനാചാൎയ്യനോടു ഇങ്ങനെയോ നീ ഉത്തരം പറയുന്നതു്? എന്നു ഈശോയോടു ചോദിച്ചുകൊണ്ടു് അവൻെറ കന്നത്തു് അടിച്ചു.

൨൩. ഈശോ ഉത്തരമായി അവനോടു: ഞാൻ ദോഷമായി സംസാരിച്ചു എങ്കിൽ ദോഷത്തെപ്പററി സാക്ഷപ്പെടുത്തുക; എന്നാൽ നന്നായിട്ടു എങ്കിൽ നീ എന്നെ അടിച്ചതു എന്തു് എന്നു അരുളിച്ചെയ്തു.

൨൪. ഹന്നാനോ ഈശോയെ കെട്ടപ്പെട്ടവനായി പ്രധാനാചാൎയ്യനായ കയ്യാപ്പായുടെ അടുക്കലേക്കു അയച്ചു. [മത്താ. അ. ൨൬. വ. ൫൭: മർക്കോ. അ. ൧൪. വ. ൫൩: ലൂ. അ. ൨൨. വ. ൫൪.]

൨൫. ശെമ്ഓൻ കേപ്പായാകട്ടെ തീ കാഞ്ഞുകൊണ്ടു നിന്നിരുന്നു. അപ്പോൾ അവർ അവനോടു: നീയും അവൻെറ ശിഷ്യന്മാരിൽ ഒരുത്തൻ അല്ലയൊ? എന്നു ചോദിക്കുന്നു. അവൻ നിഷേധിച്ചു്: ഞാൻ അല്ല എന്നു പറഞ്ഞു. [മത്താ. അ. ൨൬. വ. ൬൯: മർക്കോ. അ. ൧൪. വ. ൬൭: ലൂ. അ. ൨൨. വ. ൫൮.]

൨൬. പ്രധാനാചാൎയ്യൻെറ ഭൃത്യ

ന്മാരിൽ ശെമ്ഓൻ കാതു് ഛേദിച്ചവന്റെ ചാർച്ചക്കാരനായ ഒരുത്തൻ അവനോടു: ഞാൻ നിന്നെ അവനോടുകൂടി തോട്ടത്തിൽ കണ്ടില്ലയൊ? എന്നു ചോദിക്കുന്നു.

൨൭. അപ്പോൾ ശെമ്ഓൻ വീണ്ടും നിഷേധിച്ചു. ആ നാഴികയിൽ തന്നെ പൂവൻകോഴി കൂകുകയും ചെയ്തു

൨൮. എന്നാൽ അവർ ഈശോയെ കയ്യാപ്പായുടെ അടുക്കൽ നിന്നു പ്രത്തോറിനിലേക്കു കൊണ്ടുവന്നു. അപ്പോൾ ഉഷസ്സ് ആയിരുന്നു. പെസഹാ ഭക്ഷിക്കുവോളം തങ്ങൾ അശുദ്ധപ്പെടാതിരിക്കേണ്ടതിനു അവർ പ്രത്തോറീനിൽ പ്രവേശിച്ചുമില്ല. [മത്താ. അ. ൨൭ വ. ൨: മർക്കോ. അ. ൧൫ വ. ൧: ലൂ അ. ൨൩. വ. ൧.—൩൮ അ. ൧൦. വ. ൨൮; അ. ൧൧. വ. ൩.]

൨൯. അതിനാൽ പീലാത്തോസ് വെളിയിൽ അവരുടെ അടുക്കലേക്കു പുറപ്പെട്ടുചെന്നു അവരോടു: ഈ മനുഷ്യനു വിരോധമായി എന്തു ദോഷാരോപണമാകുന്നു നിങ്ങൾക്കുള്ളതു്? എന്നു ചോദിച്ചു.

൩൦. അവർ ഉത്തരമായി അവനോടു്: അവൻ ദുഷ്പ്രവൃത്തിക്കാരൻ അല്ലായിരുന്നു എങ്കിൽ ഞങ്ങൾ അവനെ നിനക്കു ഏല്പിക്കുകയേ ഇല്ലായിരുന്നു എന്നു പറയുന്നു.

൩൧. പീലാത്തോസ് അവരോടു്: നിങ്ങൾ അവനെ കൊണ്ടുപോയി നിങ്ങളുടെ നിയമപ്രകാരം അവനെ വിധിക്കുവിൻ എന്നു പറയുന്നു. യൂദന്മാർ അവനോടു്: ആരെയും കൊല്ലുവാൻ ഞങ്ങൾക്കു അധികാരമില്ല എന്നു പറയുന്നു.

൩൨. താൻ ഏതു മരണത്താൽ മരിക്കുവാനിരിക്കുന്നു എന്നു അറിയിക്കുകയിൽ ഈശോ അരുളിച്ചെയ്ത വചനം നിവൃത്തിയാകേണ്ടതിനു തന്നെ. [മത്താ. അ. ൨൦. വ. ൧൯.]

൩൩. പീലാത്തോസ് പ്രത്തോറീനിൽ പ്രവേശിച്ചു ഈശോയെ വിളിച്ചു അവനോടു: നീ യൂദന്മാരുടെ രാജാവാകുന്നുവൊ? എന്നു ചോദിച്ചു [മത്താ. അ. ൨൭ വ. ൧൧: മർക്കോ. അ. ൧൫ വ. ൨: ലൂ. അ. ൨൩. വ. ൩.]

൩൪. ഈശോ അവനോടു്: ഇതു നീ സ്വയമായി പറഞ്ഞുവൊ, അതോ, എന്നെക്കുറിച്ചു മററുള്ളവർ നിന്നോടു പറഞ്ഞുവൊ? എന്നു ചോദിക്കുന്നു.

൩൫. പീലാത്തോസ് അവനോടു്: ഞാൻ ഒരു യൂദനാകുന്നുവൊ? നിന്റെ ജനത്തിലെ ആളുകളും പ്രധാനാചാര്യന്മാരും ആകുന്നു നിന്നെ എനിക്കു ഏല്പിച്ചതു് നീ എന്തു ചെയ്തു? എന്നു ചോദിക്കുന്നു.

൩൬. ഈശോ അവനോടു്: എന്റെ രാജ്യം ഈലോകത്തിൽ നിന്നല്ല എന്റെ രാജ്യം ഈലോകത്തിൽ നിന്നു ആയിരുന്നു എങ്കിൽ ഞാൻ യൂദന്മാൎക്കു ഏല്പിക്കപ്പെടാതിരിക്കുവാൻ എന്റെ ശുശ്രൂഷക്കാർ പോരാടുമായിരുന്നു എന്നാൽ ഇപ്പോൾ എന്റെ രാജ്യം ഇവിടെനിന്നല്ല എന്നു അരുളിച്ചെയ്യുന്നു

൩൭. പീലാത്തോസ് അവനോടു്: അകയാൽ നീ രാജാവ് ആകുന്നുവൊ? എന്നു ചോദിക്കുന്നു. ഈശോ അവനോടു: ഞാൻ രാജാവ് ആകുന്നു എന്നു നീ പറഞ്ഞുവല്ലൊ. ഇതിനായിട്ടു ഞാൻ ജനിച്ചിരിക്കുന്നു ഇതിനായിട്ടു—സത്യത്തെപ്പററി സാക്ഷ്യപ്പെടുത്തുവാനായിട്ടു—ഞാൻ ലോകത്തിൽ വന്നുമിരിക്കുന്നു. സത്യത്തിൽ നിന്നുള്ള ഏവനും എന്റെ സ്വരം കേൾക്കുന്നു എന്നു അരുളിച്ചെയ്യുന്നു.

൩൮. പീലാത്തോസ് അവനോടു: സത്യം എന്താകുന്നു? എന്നു ചോദിക്കുന്നു. അവൻ ഇതു ചോദിച്ചിട്ടു യൂദന്മാരുടെ അടുക്കലേക്കു വീണ്ടും പുറപ്പെട്ടുചെന്നു് അവരോടു പറഞ്ഞു: ഞാൻ അവനിൽ ഒരു കുററം പോലും കാണുന്നില്ല.

൩൯. എന്നാൽ പെസ്ഹായിൽ ഞാൻ ഒരുത്തനെ നിങ്ങൾക്കു വിട്ടുതരിക എന്ന ഒരു പതിവു നിങ്ങൾക്കുണ്ടല്ലൊ. ആകയാൽ യൂദന്മാരുടെ ഈ രാജാവിനെ നിങ്ങൾക്കു വിട്ടുതരുവാൻ നിങ്ങൾ ഇച്ഛിക്കുന്നുവൊ? [മത്താ. അ. ൨൭. വ. ൧൫: മർക്കോ. അ. ൧൫. വ. ൬: ലൂ. അ. ൨൩. വ. ൧൭.]

൪൦. അപ്പോൾ എല്ലാവരും: ഇവനെ വേണ്ടാ, പിന്നെയൊ ബർഅബ്ബായെ എന്നു നിലവിളിച്ചു പറയുന്നു. ഈ ബർഅബ്ബായോ ഒരു കള്ളൻ ആയിരുന്നു.

## വ്യാഖ്യാനം.

൧൩. "ഹന്നാൻ": അ. ൧൧. വ. ൪൯. വ്യ. നോക്കുക.

൧൭. "വാതിൽകാവൽക്കാരിയായ ബാലിക": മത്താ. അ. ൨൬. വ. ൬൯, ൭൦, ൭൧, വ്യ. നോക്കുക.

൨൪. "അയച്ചു": മുമ്പേതന്നെ അയച്ചിരുന്നു എന്നു ഗ്രീ., സുറി. പ്രതികളിൽ അർത്ഥം ജനിക്കാം. ൧൯ മുതലുള്ള വാക്യങ്ങളിൽ പറയുന്ന പ്രധാനാചാര്യൻ കയ്യാപ്പാ ആയിരുന്നു എന്നുള്ള ചിലരുടെ വാദം ഇതുകൊണ്ടു സ്ഥാപിതവുമാകാം.

൨൮. "പെസ്ഹാ ഭക്ഷിക്കുവോളം": പെസ്ഹാകുഞ്ഞാടിനെ തലേരാത്രി തന്നെ ഭക്ഷിച്ചിരിക്കാവുന്നതിനാൽ ഇവിടെപ്പറയുന്ന പെസ്ഹാ, പെസ്ഹാ തിരുനാൾ അവസരത്തിൽ സമപ്പിക്കപ്പെടുന്ന മററുബലി എന്നു ധരിക്കേണ്ടതായിവരാം. പുറ. അ. ൧൨. വ. ൧൧. വ്യ: ആവർത്ത. അ. ൧൬. വ. ൨. വ്യ. നോക്കുക.

# അദ്ധ്യായം ൧൯.

### മ്ശിഹായുടെ പീഡാനുഭവചരിത്രം തുടർച്ച.

അപ്പോൾ പീലാത്തോസ് ഈശോയെ (ചമ്മട്ടികൊണ്ടു) അടിച്ചു. [മത്താ. അ. ൨൭. വ. ൨൬: മർക്കോ. അ. ൧൫. വ. ൧൫.]

൨. പടയാളികളോ മുള്ളുകൾകൊണ്ടു ഒരു കിരീടം മുടഞ്ഞ് അതു അവന്റെ തലയിൽ വെച്ച്, അവനെ ധൂമ്രവസ്ത്രങ്ങളും ധരിപ്പിച്ച്:

൩. യൂദന്മാരുടെ രാജാവേ, നിനക്കു സ്വസ്തി! എന്നു പറയുകയും അവന്റെ കന്നങ്ങളിൽ അടിക്കുകയും ചെയ്തിരുന്നു.

൪. അനന്തരം പീലാത്തോസ് വീണ്ടും വെളിയിൽ പുറപ്പെട്ടുവന്നു അവരോടു: ഞാൻ അവനു വിരോധമായി ഒരുകുററംപോലും കാണുന്നില്ല എന്നു നിങ്ങൾ അറിയേണ്ടതിനു അവനെ വെളിയിൽ നിങ്ങളുടെ അടുക്കൽ ഇതാ! കൊണ്ടുവരുന്നു എന്നു പറഞ്ഞു.

൫. ഇങ്ങനെ ഈശോ മുള്ളുകൾകൊണ്ടുള്ള കിരീടവും ധൂമ്രവസ്ത്രങ്ങളും ധരിച്ചവനായി പുറത്തുവന്നു. അപ്പോൾ പീലാത്തോസ് അവരോട്: ഇതാ! മനുഷ്യൻ എന്നു പറഞ്ഞു.

൬. എന്നാൽ പ്രധാനാചാര്യന്മാരും സേവകരും അവനെ കണ്ടപ്പോൾ: അവനെ കുരിശിൽ തറയ്ക്കുക, അവ

ന്നെ കുരിശിൽ തറയ്ക്കുക എന്നു നിലവിളിച്ചു പറയുന്നു. പീലാത്തോസ് അവരോടു: നിങ്ങൾ കൊണ്ടുപോയി അവനെ കുരിശിൽ തറയ്ക്കുവിൻ. എന്തുകൊണ്ടെന്നാൽ ഞാൻ അവനിൽ കുററം കാണുന്നില്ല എന്നു പറയുന്നു.

൭. യൂദന്മാർ അവനോടു: ഞങ്ങൾക്കു ഒരു നിയമം ഉണ്ട്; അവൻ തന്നെത്തന്നെ ദൈവപുത്രൻ ആക്കിയതുകൊണ്ടു ഞങ്ങളുടെ നിയമത്തിലേറ് അനുസരിച്ച് അവൻ മരണത്തിന് അർഹനാകുന്നു എന്നു പറയുന്നു.

൮. എന്നാൽ ഈ വചനം കേട്ടപ്പോൾ പീലാത്തോസ് അധികമായിട്ടു ഭയപ്പെട്ടു.

൯. ആകയാൽ അവൻ വീണ്ടും പ്രത്തോറീനിൽ പ്രവേശിച്ചു ഈശോയോടു: നീ എവിടെനിന്നു ആകുന്നു? എന്നു ചോദിച്ചു. എന്നാൽ ഈശോ അവനു മറുപടി നൽകിയില്ല.

൧൦. പീലാത്തോസ് അവനോടു: നീ എന്നോടു സംസാരിക്കുന്നില്ലയോ? നിന്നെ വിട്ടയയ്ക്കുവാൻ എനിക്കു അധികാരമുണ്ടെന്നും, നിന്നെ കുരിശിൽ തറയ്ക്കുവാൻ എനിക്കു അധികാരമുണ്ടെന്നും നീ അറിയുന്നില്ലയോ? എന്നു ചോദിക്കുന്നു.

൧൧. ഈശോ അവനോടു: മേലിൽനിന്നു നിനക്കു തരപ്പെടാതിരുന്നു എങ്കിൽ നിനക്കു എന്റെമേൽ ഒരധികാരവും ഉണ്ടാകയില്ലായിരുന്നു. അതുകൊണ്ട് എന്നെ നിനക്കു ഏല്പിച്ചു തന്നവന്റെ പാപം നിന്റെതിനെക്കാൾ വലുതാകുന്നു എന്നു അരുളിച്ചെയ്തു.

൧൨. ഇതു നിമിത്തം പീലാത്തോസ് അവനെ വിട്ടയയ്ക്കുവാൻ ഇച്ഛിച്ചിരുന്നു. എന്നാൽ യൂദന്മാർ: നീ ഇവനെ വിട്ടയയ്ക്കുന്നു എങ്കിൽ നീ കേസറിന്റെ സ്നേഹിതൻ അല്ല; എന്തുകൊണ്ടെന്നാൽ തന്നെത്താൻ രാജാവാക്കുന്ന ഏവനും കേസറിന്റെ ശത്രുവാകുന്നു എന്നു നിലവിളിച്ചു പറഞ്ഞിരുന്നു.

൧൩. ഈ വാക്കു കേട്ടപ്പോൾ പീലാത്തോസ് ഈശോയെ പുറത്തു കൊണ്ടുവന്ന് കൽത്തളം, എബ്രായയിലോ ഗ്ബീഥാ, എന്നു വിളക്കപ്പെടുന്ന സ്ഥലത്തു ന്യായാസനത്തിൽ ഇരുന്നു.

൧൪. പെസ്ഹായുടെ വെള്ളിയാഴ്ചയായിരുന്നു. ഉദ്ദേശം ആറാംമണി നേരവും ആയിരുന്നു. അപ്പോൾ അവൻ യൂദന്മാരോട്: ഇതാ! നിങ്ങളുടെ രാജാവ് എന്നു പറഞ്ഞു.

൧൫. എന്നാൽ അവർ: അവനെ കൊണ്ടുപോകുക, അവനെ കൊണ്ടുപോകുക; അവനെ കുരിശിൽ തറയ്ക്കുക, അവനെ കുരിശിൽ തറയ്ക്കുക എന്നു നിലവിളിച്ചു പറഞ്ഞിരുന്നു. പീലാത്തോസ് അവരോടു: നിങ്ങളുടെ രാജാവിനെ ഞാൻ കുരിശിൽ തറയ്ക്കണമൊ? എന്നു ചോദിക്കുന്നു. പ്രധാനാചാര്യന്മാർ: കേസർ അല്ലാതെ ഞങ്ങൾക്കു രാജാവ് ഇല്ല എന്നു പറയുന്നു.

൧൬. അപ്പോൾ, അവനെ കുരിശിൽ തറയ്ക്കേണ്ടതിനായി അവൻ അവർക്കു അവനെ ഏല്പിച്ചുകൊടുത്തു. അവരോ ഈശോയെ കൈയേററ്, (൧൭)

൧൭. അവൻ തന്റെ കുരിശു വഹിച്ചിരിക്കെ, കപാലം എന്നു വിളിക്കപ്പെടുന്ന — എബ്രായയിലോ ഗാഗുൽത്താ എന്നു പറയപ്പെടുന്ന— സ്ഥലത്തേക്കു (൧൭) «അവനെക്കൂട്ടികൊണ്ടുപോയി». [മത്താ. അ. ൨൭. വ. ൩൩: മർക്കോ. അ. ൧൫. വ. ൨൨: ലൂ. അ. ൨൩. വ. ൩൩.]

൰൮. അവിടെ അവർ അവനെയും, അവനോടുകൂടി വേറെ രണ്ടു ആളുകളെയും, ഒരുത്തനെ അപ്പുറത്തും ഒരുത്തനെ ഇപ്പുറത്തും ഈശോയെ നടുവിലുമായി, കുരിശിൽ തറച്ചു.

൰൯. പീലാത്തോസ് ഒരു പലകയും എഴുതി അവന്റെ കുരിശിന്മേൽ വെച്ചു. (അതിൽ:) ഇവൻ നസ്രായൻ ഈശോ, യൂദന്മാരുടെ രാജാവ് എന്നിങ്ങനെ എഴുതപ്പെട്ടിരുന്നു.

൨൰. ഈശോയെ കുരിശിൽ തറച്ച സ്ഥലം പട്ടണത്തിനു സമീപം ആയിരുന്നതിനാൽ യൂദന്മാരിൽ പലരും ഈ പലക വായിച്ചു. അതു എബ്രായയിലും, ഗ്രീക്കിലും, ലത്തീനിലും എഴുതപ്പെട്ടുമിരുന്നു.

൨൰൧. ആകയാൽ പ്രധാനാചാര്യന്മാർ പീലാത്തോസിനോടു: ഞാൻ യൂദന്മാരുടെ രാജാവ് ആകുന്നു എന്നു അവൻ പറഞ്ഞു എന്നല്ലാതെ യൂദന്മാരുടെ രാജാവ് ആകുന്നു എന്നു നീ എഴുതരുത് എന്നു പറഞ്ഞു.

൨൰൨. ഞാൻ എഴുതിയതു എഴുതി എന്നു പീലാത്തോസ് പറയുന്നു.

൨൰൩. പടയാളികൾ ഈശോയെ കുരിശിൽ തറച്ചശേഷം അവന്റെ വസ്ത്രങ്ങൾ എടുത്ത് പടയാളികളിൽ ഓരോരുത്തനും ഓരോ ഭാഗമായിട്ടു നാലു ഭാഗങ്ങളാക്കി. അവന്റെ അങ്കിയോ മേൽതൊട്ടു മുഴുവൻ നെയ്യു അല്ലാതെ തൈയ്ക്കപ്പെട്ടതു അല്ലായിരുന്നു. [മത്താ. അ. ൨൭. വ. ൩൫: മർക്കോ. അ. ൰൫. വ. ൨൪: ലൂ. അ. ൨൩. വ. ൩൪.]

൨൰൪. ആകയാൽ അവർ: അതു നാം കീറേണ്ടാ; പിന്നെയൊ അതു ആൎക്കു ഇരിക്കണമെന്നു നമുക്കു അതിന്മേൽ ചിട്ടിയിടുകതന്നെ ചെയ്യാം എന്നു തമ്മിൽ പറഞ്ഞു. എന്റെ വസ്ത്രങ്ങൾ അവർ തമ്മിൽ ഭാഗിച്ചെടുത്തു, എന്റെ ഉടുപ്പിനായി അവർ ചിട്ടിയിട്ടു എന്നു പറഞ്ഞിട്ടുള്ള തിരുവെഴുത്തു ഇങ്ങനെ നിവൃത്തിയായി. പടയാളികൾ ഇവയൊക്കെയും ചെയ്തു. [സങ്കി. ൨൨. വ. ൰൮.]

൨൰൫. എന്നാൽ ഈശോയുടെ കുരിശിന്നടുത്തു അവന്റെ അമ്മയും, അവന്റെ അമ്മയുടെ സഹോദരിയും, കലിയോപ്പാ എന്ന മറിയവും, മഗ്ദലയിത്താ മറിയവും നിന്നിരുന്നു.

൨൰൬. ഈശോയോ തന്റെ അമ്മയെയും താൻ സ്നേഹിച്ചിരുന്നവനായി (അവിടെ) നില്ക്കുന്ന ശിഷ്യനെയും കണ്ടിട്ടു തന്റെ അമ്മയോടു: സ്ത്രീ, ഇതാ! നിന്റെ മകൻ എന്നു അരുളിച്ചെയ്തു.

൨൰൭. പിന്നെ ആ ശിഷ്യനോട്: ഇതാ! നിന്റെ അമ്മ എന്നു അരുളിച്ചെയ്തു. ആ നാഴികമുതൽ ആ ശിഷ്യൻ അവളെ തന്റെ അടുക്കൽ സ്വീകരിക്കയും ചെയ്തു.

൨൰൮. ഇവയുടെ ശേഷം, സകലവും നിവൃത്തിയാക്കപ്പെട്ടിരിക്കുന്നു എന്നു ഈശോ അറിഞ്ഞിട്ട് തിരുവെഴുത്തു പൂൎണ്ണമാക്കപ്പെടേണ്ടതിനായി; എനിക്കു ദാഹിക്കുന്നു എന്നു അരുളിച്ചെയ്തു. [സങ്കി. ൬൮. വ. ൨൭.]

൨൰൯. ചൊറുക്കാ നിറഞ്ഞ ഒരു പാത്രം (അവിടെ) വെക്കപ്പെട്ടിരുന്നു. അവരോ ഒരു നീർപ്പഞ്ഞി ചൊറുക്കാകൊണ്ടു നിറച്ച് ഒരു സോപ്പാമേൽവെച്ചു അവന്റെ വായോടു അടുപ്പിച്ചു.

൩൰. എന്നാൽ ഈശോ ആ ചൊറുക്കാ സ്വീകരിച്ചശേഷം ഇതാ! നിവൃത്തിയാക്കപ്പെട്ടിരിക്കുന്നു എന്നു അരുളിച്ചെയ്ത് തന്റെ തല ചായിച്ച് ആത്മാവിനെ ഏല്പിച്ചുകൊടുത്തു.

൩൰൧. യൂദന്മാരോ വെള്ളിയാഴ്ച

യായിരുന്നതുകൊണ്ടു: ശാബതം പ്രകാശിക്കുന്നതിനാൽ ഈ ശരീരങ്ങൾ അവയുടെ കുരിശുകളിൽ രാത്രി കിടക്കരുതു എന്നു പറയുന്നു.– എന്തുകൊണ്ടെന്നാൽ ആ ശാബതനാൾ വലിയനാൾ ആയിരുന്നു.– അനന്തരം കുരിശിൽ തറയ്ക്കപ്പെട്ടവരുടെ കണങ്കാലുകൾ തകൎത്തു അവരെ ഇറക്കണം എന്നു പീലാത്തോസിനോടു അവർ അപേക്ഷിച്ചു.

൩൨. ആകയാൽ പടയാളികൾ വന്നു ഒന്നാമത്തവന്റെയും അവനോടുകൂടി കുരിശിൽ തറയ്ക്കപ്പെട്ട മററവന്റെയും കണങ്കാലുകൾ തകൎത്തു.

൩൩. പിന്നെ അവർ ഈശോയുടെ അടുക്കൽ വന്നപ്പോൾ അവൻ പണ്ടേതന്നെ മരിച്ചുപോയിരിക്കുന്നു എന്നു കണ്ടു. അതിനാൽ അവന്റെ കണങ്കാലുകൾ അവർ തകൎത്തില്ല.

൩൪. എങ്കിലും പടയാളികളിൽ ഒരുത്തൻ കുന്തംകൊണ്ടു അവന്റെ വിലാപ്പുറത്തു അവനെ കുത്തി. അപ്പോൾ ഉടനെ ചോരയും വെള്ളവും പുറപ്പെട്ടു.

൩൫. (ഇതു) കണ്ടവൻ സാക്ഷിപ്പെടുത്തിയിരിക്കുന്നു. അവന്റെ സാക്ഷ്യം സത്യം ആകുന്നു. നിങ്ങളും വിശ്വസിക്കേണ്ടതിനു താൻ സത്യം പറഞ്ഞു എന്നു അവൻ അറിയുകയും ചെയ്യുന്നു.

൩൬. എന്നാൽ [illegible]യൊക്കെയും: അവനിൽ അസ്ഥി തക[illegible]പ്പെടുകയില്ല എന്നു പറഞ്ഞ[illegible]രിക്ക[illegible] തിരുവെഴുത്തും. (൩൧) [പുറ. അ[illegible] ൯ന്നു: സം. അ. ൯. ൨[illegible]

[illegible]

ത്തു [illegible]

ഴുത്തും (൩൭)«നിവൃത്തിയാകുവാൻ സംഭവിച്ചു». [സ്ക്കറി. അ. ൧൨. വ. ൧൦.]

൩൮. ഇവയുടെ ശേഷം റാംസാക്കാരനായ ആ യൌസേപ്പ് ഈശോയുടെ ശരീരം എടുക്കുവാൻ പീലാത്തോസിനോട് (അനുവാദം) അപേക്ഷിച്ചു. എന്തുകൊണ്ടെന്നാൽ ഇവൻ ഈശോയുടെ ശിഷ്യൻ ആയിരുന്നു; എങ്കിലും യൂദന്മാരെക്കുറിച്ചുള്ള ഭയം നിമിത്തം പരസ്യപ്പെടാത്തവനായിരുന്നു. പീലാത്തോസ് സമ്മതിച്ചു. ആകയാൽ അവൻ വന്നു ഈശോയുടെ ശരീരം എടുത്തു. [മത്താ. അ. ൨൭. വ. ൫൭: മൎക്കോ. അ. ൧൫. വ. ൪൩: ലൂ. അ. ൨൩. വ. ൫൦.]

൩൯. ആദ്യം രാത്രിയിൽ ഈശോയുടെ അടുക്കൽ വന്നിരുന്ന നിക്കോദേമോസും വന്നു. അവൻ, മൂറായും ചെന്നിനായകവും കൊണ്ടുള്ള സുഗന്ധക്കൂട്ടു ഉദ്ദേശം നൂറു റാത്തൽ തന്നോടുകൂടി കൊണ്ടുവരികയും ചെയ്തു. [യോഹ. അ. ൩. വ. ൨.]

൪൦. അനന്തരം അവർ ഈശോയുടെ ശരീരം എടുത്തു് യൂദന്മാർ ശവസംസ്കാരം ചെയ്യുന്ന പതിവുപോലെ ശീലകളും പരിമളവൎഗ്ഗങ്ങളുംകൊണ്ടു അതു പൊതിഞ്ഞു.

൪൧. എന്നാൽ ഈശോ കുരി[illegible] തറയ്ക്കപ്പെട്ട സ്ഥലത്തുതന്നെ [illegible] ട്ടവും, ആ തോട്ടത്തിൽ ഒര[illegible] നും അതുവരെ വെ[illegible] തിരുന്ന ഒരു പുതിയ[illegible] [illegible]യിരുന്നു.

൪൨. ആക[illegible]

## വ്യാഖ്യാനം.

൧. "(ചമ്മട്ടികൊണ്ടു) അടിച്ചു": മത്താ. അ. ൨൭. വ. ൨൬. വ്യ. നോക്കുക.

൨. "ധൂമ്രവസ്ത്രങ്ങളും": മത്താ. അ. ൨൭. വ. ൨൮. വ്യ. നോക്കുക.

൧൩. "എബ്രായയിൽ": എബ്രായജനങ്ങൾ അക്കാലത്തു സംസാരിച്ചിരുന്ന പുതിയ എബ്രായ എന്നുകൂടി പറയപ്പെടുന്ന സുറിയാനിയിൽ.

൧൪. "വെള്ളിയാഴ്ച": മക്കോ. അ. ൧൫. വ. ൪൨. വ്യ. നോക്കുക.– "ആറാം മണി": മത്താ. അ. ൨൭. വ. ൪൫. വ്യ. നോക്കുക.

൧൭. "ഗാഗുൽത്താ": മത്താ. അ. ൨൭. വ. ൩൩. വ്യ. നോക്കുക.

൨൬. "സ്ത്രീ": അ. ൨. വ. ൪. വ്യ. നോക്കുക. – വി. യോഹന്നാൻ ഇവിടെ സമസ്ത ക്രിസ്ത്യാനികളുടെയും പ്രാതിനിധ്യം വഹിക്കുന്നു. മറിയം അദ്ദേഹത്തിൽ നാമേവരെയും സ്വന്തമക്കളായി സ്വീകരിക്കയും ചെയ്യുന്നു.

൨൯. "സോപ്പാമേൽ": മത്താ. അ. ൨൭. വ. ൪൮.ലും, മക്കോ. അ. ൧൫. വ. ൩൬.ലും "ഞാങ്ങണമേൽ" എന്നു വ്യത്യസ്തമായിട്ടാണു പറഞ്ഞിരിക്കുന്നത്. ഒരേ വാക്യത്തിന്റെ വിവിധഭാഷാവിവർത്തനങ്ങളിൽ തന്നെയും ഈ വ്യത്യാസം കാണുന്നുണ്ട്. മൂലപദത്തിനു 'ഞാങ്ങണ'യെന്നോ മറേറതെങ്കിലും ചെടിയുടെ തണ്ടെന്നോ അർത്ഥമുള്ളതിനാൽ ഇങ്ങനെ വരുവാൻ ഇടയായി എന്നാണു ചിലർ ഇതിനു പറയുന്ന സമാധാനം. നീർപ്പഞ്ഞി ചൊറുക്കായിൽമുക്കി സോപ്പാകമ്പുകളിൽ വെച്ച് ഞാങ്ങണമേൽ കെട്ടിയുറപ്പിച്ചു നീട്ടിക്കൊടുത്തതിനാൽ ഇങ്ങനെ കാണുന്നു എന്നു വേറെ ചിലർ പറയുന്നു. സോപ്പാരസം ചൊറുക്കായിൽ കലർത്തി നീർപ്പഞ്ഞിയിൽ ഞാങ്ങണമേൽ ഉയർത്തിക്കൊടുത്തതിനാൽ ഇങ്ങനെ വ്യത്യാസപ്പെട്ടു കാണുവാൻ സംഗതിയായി എന്നു പറയുന്നവരുമുണ്ടു. ചില പ്രതികളിൽ കുന്തത്തിന്മേൽ എന്നും കാണുന്നു. ഞാങ്ങണപോലെയുള്ള കുന്തം എന്നാണു ഇതുകൊണ്ടു അർത്ഥമാക്കപ്പെടുന്നത്. എന്നാൽ ഇതു ചുരുക്കം ചില പ്രതികളിൽ മാത്രമാകയാൽ പിശകായി വന്നതു മാത്രമാണെന്നാണ് വിദഗ്ദ്ധജനങ്ങളുടെ അഭിപ്രായം.

൩൦. "തല ചായിച്ച് ആത്മാവിനെ ഏല്പിച്ചുകൊടുത്തു": പ്രാണൻ പിരിഞ്ഞുകഴിയുമ്പോഴാണു തല ചായുന്നത്. എന്നാൽ മ്ശിഹാ മരണത്തിന്റെയും നാഥനാകയാൽ സ്വമനസ്സാ മരണത്തിനു കീഴ്പ്പെടുന്നു എന്നു കാണിക്കുവാൻ ആദ്യമായി തല ചായിക്കുകയും അനന്തരം പ്രാണൻ വിടുകയും ചെയ്യുന്നു.

൩൧. "ആ ശാബതനാൾ വലിയനാൾ ആയിരുന്നു": വലിയ ദിവസമായ പെസ്ഹായോടു അടുത്തുള്ള ശാബതമായിരുന്നതാണു ഇതിനുള്ള കാരണം.

[൩]൪. "ചോരയും വെള്ളവും പുറപ്പെട്ടു": യൌവനയുക്തനും, അരോഗദൃ...
...രം ആയി മരിച്ച ഒരാളുടെ കുത്തേററ വിലാപ്പുറത്തു നിന്ന് താഴെപ്പറയുന്ന
...ങ്ങളിലല്ലാതെ കട്ടകെട്ടിയ രക്തവും വെള്ളവും ...പ്പെടുകയില്ലെന്നാണ്
...ന്മാരുടെ അഭിപ്രായം. അത്യധികമായ മനോവ്യഥനിമിത്തം ഹൃദ...
... ന. കർത്താവു മരിച്ചത്. ഹൃദയത്തെ ...ആവരണം ചെയ്തിരുന്ന സ...
...ണ്ടായിരുന്ന ര...ം വന്നുവീണ് ...ലരക്തങ്ങളായി തിരിഞ്ഞു
...കൊണ്ടു സ... ...വഹിക്കയാണുണ്ടായത്. ഹൃ...
... ...ന. കർത്താ... മരിച്ചിട്ടി...
... ... ഇതുകൊ...
... Fact?
... വി.

ത്തിന്റെ പാർശ്വത്തിൽ നിന്നു പണ്ട് എങ്ങനെ പുറപ്പെട്ടുവോ അതുപോലെ തിരുസഭ കുരിശിൽ മരണഉറക്കത്തിൽ കിടക്കുന്ന കർത്താവിന്റെ തുറക്കപ്പെട്ട പാർശ്വത്തിൽ നിന്നു പുറപ്പെട്ടു എന്നു സഭാപിതാക്കന്മാർ പ്രസ്താവിക്കുന്നതു്. യഥാർത്ഥത്തിൽ തിരുസഭയാകുന്ന വിശ്വാസികളെല്ലാം മാമോദീസായാൽ ജനിക്കയും വി. കുർബാനയാൽ പോഷിപ്പിക്കപ്പെടുകയും ചെയ്യുന്നു.

൩൯. "ഉദ്ദേശം നൂറുറാത്തൽ": ശവലേപനത്തിനു ഇത്രയധികം സുഗന്ധക്കൂട്ടു ആവശ്യമുണ്ടായിരുന്നില്ല. ഇതു മുഴുവൻ അഭിഷേചനത്തിനു ഉപയോഗിക്കാതെ വലിയ ശവസംസ്കാരങ്ങളിൽ സുഗന്ധവർഗ്ഗങ്ങളും പരിമളവസ്തുക്കളുംകൊണ്ടു ശരീരം മൂടുന്ന യഹൂദമുറയനുസരിച്ച സംസ്കാരത്തിനായും ഉപയോഗിച്ചിരിക്കാം.

## അദ്ധ്യായം ൨൦.

### മ്ശിഹാ ഉയിർത്തെഴുന്നേൽക്കുന്നതും ശിഷ്യന്മാർക്കു പ്രത്യക്ഷനാകുന്നതും.

ആഴ്ചവട്ടത്തിലെ ഒന്നാം ദിവസം രാവിലെ ഇരുട്ടായിരിക്കയിൽതന്നെ മഗ്ദലയിത്താമറിയം പ്രേതാലയത്തിങ്കൽവന്നു. അപ്പോൾ പ്രേതാലയത്തിങ്കൽനിന്നു കല്ലു മാററപ്പെട്ടിരിക്കുന്നതായി അവൾകണ്ടു. [മത്താ. അ. ൨൮.വ. ൧: മർക്കോ. അ. ൧൬.വ. ൧: ലൂ. അ. ൨൪. വ. ൧.]

൨. ആകയാൽ അവൾ ഓടി ശെമ്ഓൻ കേപ്പായുടെ അടുക്കലും ഈശോ സ്നേഹിച്ചിരുന്ന മറേറ ശിഷ്യന്റെ അടുക്കലും ചെന്നു അവരോടു: നമ്മുടെ കർത്താവിനെ ആ പ്രേതാലയത്തിൽനിന്നു അവർ എടുത്തുകൊണ്ടുപോയി, അവർ അവനെ എവിടെ വെച്ചു എന്നു ഞാൻ അറിയുന്നില്ല എന്നു പറയുന്നു.

൩. അപ്പോൾ ശെമ്ഓനും ആ മറേറശിഷ്യനും പുറപ്പെട്ടു പ്രേതാലയത്തിങ്കലേക്കു വന്നിരുന്നു.

൪. മാത്രമല്ല, അവ[...] ഇരുവരും ഒരുമിച്ചു ഓടിയിരുന്നു. [...] ശിഷ്യൻ ശെമ്ഓന്റെ[...]ടി ഒന്നാമനായി പ്രേത[...] വന്നു,

൫. നോക്കി, വക്കശ്[...] [...]ട്ടിരിക്ക[...]

എങ്കിലും അവൻ പ്രവേശിച്ചതേയില്ല.

൬. എന്നാൽ ശെമ്ഓൻ അവന്റെ പിന്നാലെ വന്നു പ്രേതാലയത്തിൽ പ്രവേശിച്ചു്, വക്കശീലകൾ മാററിവെക്കപ്പെട്ടിരിക്കുന്നതും, (൭)

൭. അവന്റെ തലയിൽ കെട്ടപ്പെട്ടിരുന്ന റുമാൽ വക്കശീലകളോടു കൂടിയല്ലാതെ ചുരുട്ടി തനിയേ ഒരിടത്തു വെക്കപ്പെട്ടിരിക്കുന്നതും (൬) «കണ്ടു».

൮. അപ്പോൾ ഒന്നാമനായി വന്ന ആ മറേറ ശിഷ്യനും പ്രേതാലയത്തിൽ പ്രവേശിച്ചു കണ്ടു വിശ്വസിച്ചു.

൯. എന്തുകൊണ്ടെന്നാൽ അവൻ മരിച്ചവരിൽ നിന്നു ഉയി[...]ല്കുവാനിരുന്നു എന്നു തിരു[...] കളിൽനിന്നു അതുവരെ [...]റിഞ്ഞിരുന്നില്ല.

൧൦. പിന്നെ [...] ങ്ങളുടെ സ്ഥ[...] [...]ി.

അ. ൨൮. വ. ൧: മൎക്കോ. അ. ൧൬.
വ. ൯: ലൂ. അ. ൨൪. വ. ൪.]

൧൨. അപ്പോൾ വെള്ള ഉടുപ്പുക
ളിൽ രണ്ടു (ദൈവ) ദൂതന്മാർ, ഈ
ശോയുടെ ശരീരം വെക്കപ്പെട്ടിരുന്ന
സ്ഥലത്തു് ഒരുത്തൻ അവൻെറ തല
യിണയ്ക്കൂടുത്തും ഒരുത്തൻ അവൻെറ
കാലുകൾക്കടുത്തും ഇരിക്കുന്നതു അ
വൾ കണ്ടു.

൧൩. അവർ അവളോടു: സ്ത്രീ,
നീ കരയുന്നതു് എന്തു്? എന്നു ചോ
ദിക്കുന്നു. അവൾ അവരോടു്: അവർ
എൻെറ കൎത്താവിനെ എടുത്തുകൊ
ണ്ടുപോയതുകൊണ്ടു്; അവർ അവ
നെ എവിടെ വെച്ചു എന്നും ഞാൻ
അറിയുന്നില്ല എന്നു പറയുന്നു.

൧൪. ഇതു പറഞ്ഞിട്ടു അവൾ ത
ൻെറ പിന്നിലേക്കു തിരിഞ്ഞപ്പോൾ
ഈശോ നില്ക്കുന്നതു കണ്ടു. എങ്കിലും
(അതു) ഈശോ ആകുന്നു എന്നു അ
വൾ അറിഞ്ഞിരുന്നില്ല.

൧൫. ഈശോ അവളോടു: സ്ത്രീ,
നീ കരയുന്നതു് എന്തു്? നീ ആരെ
അന്വേഷിക്കുന്നു? എന്നു ചോദിക്കു
ന്നു. അവളോ അവൻ തോട്ടക്കാരൻ
ആകുന്നു എന്നു വിചാരിച്ചു. ആക
യാൽ അവനോടു്: എൻെറ എജമാ
നനേ, നീ അവനെ എടുത്തുകൊണ്ടു
പോയെങ്കിൽ അവനെ എവിടെവെ
[illegible] എന്നോടു പറയുക; ഞാൻ
അവനെ എടുത്തുകൊള്ളാം
[illegible]യുന്നു.

[illegible]ശോ അവളെ: മറിയം!
അപ്പോൾ അവൾ
[illegible] പറയപ്പെടുന്ന
[illegible]എബ്രായ[illegible]

നാൽ നീ എന്നെ തൊടരുതു്. എ
ന്നാൽ നീ എൻെറ സഹോദരന്മാരു
ടെ അടുക്കൽ ചെന്നു: ഞാൻ എൻെറ
പിതാവിൻെറയും നിങ്ങളുടെ പിതാ
വിൻെറയും, എൻെറ ദൈവത്തിൻെറ
യും നിങ്ങളുടെ ദൈവത്തിൻെറയും
അടുക്കലേക്കു കരേറുന്നു എന്നു അവ
രോടു പറയുക എന്നു അരുളിച്ചെ
യ്യുന്നു.

൧൮. അപ്പോൾ മഗ്ദലയിത്താ മ
റിയം വന്നു താൻ നമ്മുടെ കൎത്താ
വിനെ കണ്ടു എന്നും അവൻ തന്നോ
ടു ഇവ അരുളിച്ചെയ്തു എന്നും ശിഷ്യ
ന്മാരെ അറിയിച്ചു.

൧൯. ആഴ്ചവട്ടത്തിലെ ഒന്നാം നാ
ളായ ആ ദിവസം വൈകുന്നേരം ആ
യപ്പോൾ ശിഷ്യന്മാർ ഇരുന്നിരുന്ന
സ്ഥലത്തിൻെറ കതകുകൾ, യൂദന്മാ
രെക്കുറിച്ചുള്ള ഭയം നിമിത്തം, അട
ച്ചിരിക്കെ ഈശോ വന്നു അവരുടെ
ഇടയിൽ നിന്നുകൊണ്ടു അവരോടു:
നിങ്ങൾക്കു സമാധാനം! എന്നു അരു
ളിച്ചെയ്തു. [മൎക്കോ. അ. ൧൬. വ. ൧൪:
ലൂ. അ. ൨൪. വ. ൩൬: ൧ കോറ.
അ. ൧൫. വ. ൫.]

൨൦. അവൻ ഇതു അരുളിച്ചെയ്തി
ട്ടു തൻെറ കൈകളും തൻെറ വിലാ
പ്പുറവും അവരെക്കാണിച്ചു. ശിഷ്യ
ന്മാരോ നമ്മുടെ കൎത്താവിനെ കണ്ട
തുകൊണ്ടു സന്തോഷിച്ചു.

൨൧. ഈശോ വീണ്ടും അവരോ
ടു: നിങ്ങൾക്കു സമാധാനം! എൻെറ
പിതാവു് എന്നെ അയച്ചതുപോലെ
ഞാനും നി[illegible]ങ്ങളെ അയയ്ക്കുന്നു എന്നു
അരുളിച്ചെയ്തു.

[illegible]വ് അരുളിച്ചെയ്തിട്ടു അ
[illegible]രുടെമേൽ [illegible]തി അവ
[illegible]ങ്ങൾ പരിശുദ്ധാത്മാവി
[illegible]രിക്കുവിൻ, (൨൩)
[illegible]ങ്ങൾ [illegible]

പാപങ്ങൾ മോചിച്ചാൽ അവ അവനു മോചിക്കപ്പെട്ടും; എന്നാൽ ആരുടെതു് എങ്കിലും നിങ്ങൾ ബന്ധിച്ചാൽ അവ ബന്ധിക്കപ്പെട്ടവയായിരിക്കും (൨൩) «എന്നു അരുളിച്ചെയ്തു». [മത്താ. അ. ൧൮. വ. ൧൮.]

൨൪. എന്നാൽ പന്ത്രണ്ടുപേരിൽ ഒരുവനായ താമാ എന്നു പറയപ്പെടുന്ന തോമാ ഈശോ വന്നപ്പോൾ അവരോടുകൂടി അവിടെയുണ്ടായിരുന്നില്ല.

൨൫. ആകയാൽ ശിഷ്യന്മാർ അവനോടു: ഞങ്ങൾ നമ്മുടെ കർത്താവിനെ കണ്ടു എന്നു പറയുന്നു. എന്നാൽ അവൻ അവരോടു: ഞാൻ അവൻെറ കൈകളിൽ ആണികളുടെ പഴുതുകൾ കാണുകയും, അവയിൽ എൻെറ വിരലുകൾ കടത്തുകയും, അവൻെറ വിലാപ്പുറത്തു എൻെറ കൈ ഇടുകയും ചെയ്യാതിരുന്നാൽ ഞാൻ വിശ്വസിക്കയില്ല എന്നു പറഞ്ഞു.

൨൬. പിന്നെ എട്ടുദിവസങ്ങളുടെ ശേഷം ശിഷ്യന്മാർ വീണ്ടും, അവരോടുകൂടി തോമായും അകത്തു ഇരുന്നിരുന്നു. അപ്പോൾ, കതകുകൾ അടച്ചിരിക്കെ, ഈശോ വന്നു (അവരുടെ) മദ്ധ്യത്തിൽ നിന്നുകൊണ്ടു അവരോടു: നിങ്ങൾക്കു സമാധാനം! എന്നു അരുളിച്ചെയ്തു.

൨൭. അനന്തരം തോമായോടു: നിൻെറ വിരൽ ഇവിടെ കൊണ്ടുവരിക, എൻെറ കൈകൾ കാണുക; നിൻെറ കൈ കൊണ്ടുവന്നു എൻെറ വിലാപ്പുറത്തു ഇടുക; നീ അവിശ്വാസിയാകാതെ വിശ്വാസിയായിരിക്കുക എന്നു അരുളിച്ചെയ്തു.

൨൮. അപ്പോൾ തോമാ ഉത്തരമായി അവനോടു്: എൻെറ കർത്താവേ, എൻെറ ദൈവമേ എന്നു പറഞ്ഞു.

൨൯. ഈശോ അവനോടു്: ഇപ്പോൾ നീ എന്നെ കണ്ടതുകൊണ്ടു വിശ്വസിച്ചു. എന്നെ കാണാതെ വിശ്വസിച്ചവർ ഭാഗ്യവാന്മാർ! എന്നു അരുളിച്ചെയ്തു.

൩൦. ഈ പുസ്തകത്തിൽ എഴുതപ്പെട്ടിട്ടില്ലാത്ത മററു വളരെ അടയാളങ്ങളും ഈശോ തൻെറ ശിഷ്യന്മാരുടെ മുമ്പാകെ ചെയ്തു. [യോഹ. അ. ൨൧. വ. ൨൫.]

൩൧. എഴുതപ്പെട്ടിരിക്കുന്ന ഇവ തന്നെയുമോ ഈശോ ദൈവപുത്രനായ മ്ശീഹാ ആകുന്നു എന്നു നിങ്ങൾ വിശ്വസിക്കേണ്ടതിനും, നിങ്ങൾ വിശ്വസിച്ചിട്ടു അവൻെറ നാമത്തിൽ നിങ്ങൾക്കു നിത്യജീവൻ ഉണ്ടാകേണ്ടതിനും അത്രേ.

## വ്യാഖ്യാനം.

൧൨. "രണ്ടു (ദൈവ) ദൂതന്മാർ": മത്താ. അ. ൨൮. വ. ൨. വ്യ.

൧൪. "ഈശോ നില്ക്കുന്നതു കണ്ടു": മത്താ. അ. ൨൮. വ. ൯.

൧൭. "നീ എന്നെ തൊടരുതു്": ഞാൻ ഇപ്പോൾ നിന്നെ

പിതാവിൻെറ അടുക്കലേക്കു ഇപ്പോൾ കരേറുന്നുമില്ല. പിതാവി

കുന്നതിനുമുമ്പു ഞാൻ കാലം നിങ്ങളോടുകൂടിയിരിക്കും.

ആശ്ലേഷിക്കുവാൻ പിന്നീടു സമയമുണ്ടാകും.

യും പാദാശ്ലേ യം വ്യയം ചെയ്യാതെ

അടുക്കലേക്കു തന്നെ ചെന്നു എ

റിയിച്ചു എൻെറ വവും മരണവും മൂലം

൧൯. "കതകുകൾ . . . അടച്ചിരിക്കെ ഈശോ വന്നു അവരുടെ ഇടയിൽ നിന്നു": ന. കർത്താവിൻെറ ശരീരം മുഴുവൻ കതകുകളിൽക്കൂടി കടത്തിവിടുവാൻ സാധിച്ച ദൈവശക്തിക്കു ആ ശരീരംതന്നെ മുഴുവൻ വി. കുർബാനയിൽ സാക്ഷാൽ സന്നിഹിതമാക്കുവാനും നിസ്സംശയം സാധിക്കും. ഇവ രണ്ടും നമ്മുടെ ബോധശക്തിക്കു മേല്പെട്ടവതന്നെ.

൨൧. "എൻെറ പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയയ്ക്കുന്നു": പ്രസംഗിക്കുവാനും സ്നാനപ്പെടുത്തുവാനും ശ്ലീഹന്മാരെ ലോകമെങ്ങും അയച്ച സമയം മ്ശിഹാ തൻെറ അധികാരം എടുത്തുപ്രസ്താവിക്കുകയുണ്ടായി. അതുപോലെതന്നെ പാപം മോചിക്കുവാനുള്ള അധികാരം തൻെറ ശ്ലീഹന്മാർക്കു കൊടുക്കുന്ന ഈ ഘട്ടത്തിലും മ്ശിഹാ തൻെറ അധികാരം കാണിക്കുന്നു. തന്മൂലം പ്രസംഗിക്കുവാനും, സ്നാനപ്പെടുത്തുവാനും, പാപങ്ങൾ മോചിക്കുവാനും ശ്ലീഹന്മാർക്കും അവരുടെ അനുയായികൾക്കും അർഹത ഇല്ല എന്നു വാദിക്കുന്നവർ ഈ അധികാരം മ്ശിഹായിക്കും ഇല്ല എന്നു പറയേണ്ടിവരും.

൨൩. "നിങ്ങൾ ബന്ധിച്ചാൽ അവ ബന്ധിക്കപ്പെട്ടവയായിരിക്കും": പാപിയുടെ സ്ഥിതിഭേദങ്ങൾ അനുസരിച്ചു പാപങ്ങൾ മോചിക്കുവാനൊ മോചിക്കാതിരിക്കുവാനൊ പുരോഹിതന്മാർക്കു അധികാരം കൊടുക്കുന്നു എന്നാണ് ഈ വാക്യം പ്രസ്താവിക്കുന്നത്. മനുഷ്യരുടെ സകല പാപങ്ങളെയുംപററി വിധി ചെയ്തു മോചിക്കുകയൊ മോചിക്കാതിരിക്കുകയൊ ചെയ്യുവാനുള്ള ഒരു പുതിയ ന്യായാസനം മ്ശിഹാ ഇവിടെ സ്ഥാപിക്കുന്നു എന്നു വിശദമാണല്ലൊ. എന്നാൽ പാപിയുടെ തന്നെ ഏററുപറച്ചിൽ കൊണ്ടല്ലാതെ അവൻെറ മനസ്സാക്ഷി മുഴുവൻ ഈ ആദ്ധ്യാത്മിക വിധികർത്താവിനു പ്രത്യക്ഷപ്പെടുവാൻ വഹിയാസ്കയാൽ ഈ അധികാരപ്രവൃത്തനത്തിനായി മ്ശിഹാ 'കുമ്പസാര'വും ഇതിനാൽതന്നെ ഇവിടെ ഏപ്പെടുത്തുകയും, സകല പാപികളും അതു അനുഷ്ഠിക്കുവാൻ കല്പിക്കുകയും ചെയ്യുന്നു. 'കുമ്പസാരം' കേൾക്കുന്നയാൾ ആദ്ധ്യാത്മികവിധികർത്താവും വൈദ്യനുമാണ്. ശരിയായി വിധി പ്രസ്താവിക്കുവാൻ വിധികർത്താവു 'കേസ്' അറിയണം; തക്ക ഔഷധങ്ങൾ നിശ്ചയിക്കുവാൻ വൈദ്യൻ രോഗവും അറിയണം.

## അദ്ധ്യായം ൨൧.

മ്ശിഹാ കടൽത്തീരത്തുവെച്ചു തൻെറ
ശിഷ്യന്മാർക്കു പ്രത്യക്ഷനാകുന്നതും, തൻെറ ആട്ടിൻക്കൂട്ടത്തിൻെറ ഭരണം
കേപ്പായെ ഏല്പിക്കുന്നതും.

...യുടെ ശേഷം തേബെറിയോ
...ൽത്തീരത്തുവെച്ചു ഈശോവീ
...ശിഷ്യന്മാർക്കു പ്രത്യക്ഷ
... ഇപ്രകാരം പ്രത്യ

...ം, താ
...ായും,
...ിന്നു
...ദൈയു
...ൽ വേ

...റെ രണ്ടുപേരും ഒരുമിച്ചു ഇരുന്നിരുന്നു.

൩. ശെമ്ഓൻകേപ്പാ അവരോടു: ഞാൻ മീൻപിടിക്കുവാൻ പോകുന്നു എന്നു പറ...ു. അവർ അവനോടു: നിന്നോ... ഞങ്ങളും പോരുന്നു എന്നുപ... ...ങ്ങനെ അവർ പുറപ്പെട്ടുവ... ...വിൽ കയറി. എന്നാൽ അ... ...ൽ ത... നും ...

൪. ഉഷസ്സായപ്പോഴോ ഈശോ കടൽത്തിരത്തു (വന്നു) നിന്നു. ഈശോ ആകുന്നു എന്നു ശിഷ്യന്മാർ അറിഞ്ഞില്ല.

൫. ഈശോ അവരോടു: കുഞ്ഞുങ്ങളേ, നിങ്ങൾക്കു ഭക്ഷിക്കുവാൻ വല്ലതും ഉണ്ടോ? എന്നു ചോദിച്ചു. ഇല്ല എന്നു അവർ അവനോടു പറയുന്നു.

൬. അവൻ അവരോടു: നിങ്ങളുടെ വല പടവിൻെറ വലത്തുവശത്തു വീശുവിൻ, എന്നാൽ നിങ്ങൾക്കു കിട്ടും എന്നു അരുളിച്ചെയ്യുന്നു. ആകയാൽ അവർ വീശി; അപ്പോൾ, അകപ്പെട്ട മത്സ്യങ്ങളുടെ പെരുപ്പം നിമിത്തം വല വലിച്ചുകയററുവാൻ അവൎക്കു കഴിഞ്ഞില്ല.

൭. അപ്പോൾ, ഈശോ സ്നേഹിച്ചിരുന്ന ശിഷ്യൻ കേപ്പായോടു: ഇവൻ നമ്മുടെ കൎത്താവു് ആകുന്നു എന്നുപറഞ്ഞു. ശെമ്ഓനോ നമ്മുടെ കൎത്താവു് ആകുന്നുഎന്നു കേട്ടപ്പോൾ, താൻ നഗ്നനായിരുന്നതുകൊണ്ടു തൻെറ അങ്കിയെടുത്തു തൻെറ അരയിൽ ചുററി, (വ്വ)

വ്വ. ഈശോയുടെ അടുക്കലേക്കു വരുവാനായി (൭) «കടലിലേക്കു ചാടി». മറേറ ശിഷ്യന്മാരോ കരയിൽനിന്നു ഉദ്ദേശം ഇരുനൂറു മുഴം അല്ലാതെ അധികം ദൂരത്തല്ലാതിരുന്നതിനാൽ മത്സ്യങ്ങളുള്ള അ വലയും വലിച്ചുകൊണ്ടു പടവുവഴി വന്നു.

൯. അവർ കരയിൽ കയറിയപ്പോൾ തീക്കനലുകൾ കൂട്ടിയിരിക്കുന്നതും, അവയിന്മേൽ മത്സ്യംവെച്ചിരിക്കുന്നതും, അ[illegible]ണ്ടു.

൧൦. അപ്പോ[illegible]ാ അവരോ[illegible]ങ്ങൾ [illegible] പിടിച്ച മ[illegible]ളിൽ [illegible]കൊണ്ടുവരു

൧൧. ശെമ്ഓൻകേപ്പാ കയറി നൂററി അമ്പത്തിമൂന്നു വലിയ മത്സ്യങ്ങൾകൊണ്ടു നിറഞ്ഞിരുന്ന വല കരയിലേക്കു വലിച്ചുകയററി. ഈ ഭാരമെല്ലാംകൊണ്ടു അ വല കീറിപ്പോയുമില്ല.

൧൨. അപ്പോൾ ഈശോ അവരോടു: നിങ്ങൾ വന്നു പ്രാതൽകഴിക്കുവിൻ എന്നു അരുളിച്ചെയ്തു. എന്നാൽ നമ്മുടെ കൎത്താവു് ആകുന്നു എന്നു അറിഞ്ഞിരുന്നതുകൊണ്ടു (നീ) ആരാകുന്നു? എന്നു അവനോടു ചോദിക്കുവാൻ ശിഷ്യന്മാരിൽ ആരും തുനിഞ്ഞിരുന്നില്ല.

൧൩. ഈശോയോ അടുത്തു അപ്പവും മത്സ്യങ്ങളും എടുത്തു അവൎക്കു കൊടുത്തു.

൧൪. ഈശോ മരിച്ചവരുടെ ഇടയിൽനിന്നു ഉയിൎത്തെഴുന്നേററിട്ടു തൻെറ ശിഷ്യന്മാൎക്കു മൂന്നാമത്തെ പ്രാവശ്യം ഇങ്ങനെ പ്രത്യക്ഷനായി.

൧൫. എന്നാൽ അവർ പ്രാതൽ കഴിച്ചശേഷം ഈശോ ശെമ്ഓൻ കേപ്പായോടു: യോനായുടെ പുത്രനായ ശെമ്ഓനേ, നീ ഇവരിൽ അധികമായി എന്നെ സ്നേഹിക്കുന്നുവോ? എന്നു ചോദിച്ചു. അവൻ അവനോടു: എൻെറ കൎത്താവേ, ഉവ്വ്, ഞാൻ നിന്നെ സ്നേഹിക്കുന്നു എന്നു നീ അറിയുന്നുവല്ലൊ എന്നു പറയുന്നു[illegible] വൻ അവനോടു അരുളിച്ചെ[illegible] എൻെറ കുഞ്ഞാടുകളെ എ[illegible] നീ മേയിക്കുക.

൧൬. അവൻ [illegible] വീണ്ടും അവനോ[illegible] ത്രനായ [illegible] സ്നേഹി[illegible] ന്നു. [illegible] ത്താവേ, [illegible] ഹിക്കുന[illegible]

...ന്നു പറയുന്നു. ഈശോ അവനോടു അരുളിച്ചെയ്യുന്നു: എന്റെ ആടുകളെ എനിക്കായി നീ മേയിക്കുക.

൧൭. അവൻ മൂന്നാംപ്രാവശ്യം അവനോടു: യോനായുടെ പുത്രനായ ശെമ്ഓനേ, നീ എന്നെ സ്നേഹിക്കുന്നുവോ? എന്നു ചോദിക്കുന്നു. എന്നാൽ നീ എന്നെ സ്നേഹിക്കുന്നുവൊ എന്നു മൂന്നാം പ്രാവശ്യം അവൻ തന്നോടു ചോദിച്ചതുകൊണ്ടു കേപ്പാ ദുഃഖിച്ചു. ആകയാൽ അവൻ അവനോട്: ...ന്റെ കർത്താവേ, നീ എല്ലാം തിരിച്ചറിയുന്നു. ഞാൻ നിന്നെ സ്നേഹിക്കുന്നു എന്നു നീ അറിയുന്നുവല്ലൊ എന്നു പറഞ്ഞു. ഈശോ അവനോടു അരുളിച്ചെയ്യുന്നു: എന്റെ പെണ്ണാടുകളെ എനിക്കായി നീ മേയിക്കുക.

൧൮. സത്യം സത്യമായി ഞാൻ നിന്നോടു പറയുന്നു: നീ ചെറുപ്രായക്കാരൻ ആയിരുന്നപ്പോൾ നീ തന്നെ നിന്റെ അരകൾ കെട്ടിയിരുന്നു, നിനക്കു ഇഷ്ടമുള്ള ഇടത്തേക്കു നീ നടക്കുകയും ചെയ്തിരുന്നു; നീ വയസ്സൻ ആകുമ്പോഴോ നീ നിന്റെ കൈകൾ നീട്ടുകയും മറ്റൊരുത്തൻ നിന്റെ അരകൾ കെട്ടി നീ ഇച്ഛിക്കാത്ത സ്ഥലത്തേക്കു നിന്നെ കൊണ്ടുപോകയും ചെയ്യും. [൨. പത്രോ. അ... വ. ൧൪.]

... എന്നാൽ ഇതു, അവൻ ഏ... മരണത്താൽ ദൈവത്തെ ...ടുത്തുവാനിരിക്കുന്നു എന്നു ... അവൻ അരുളിച്ചെ... ചെയ്തിട്ട് അവനോ... ...വരിക എന്നു ...

...തിരി...ഞ്ഞപ്പോൾ ഈശോ സ്നേഹിച്ചിരുന്നവനായി അത്താഴത്തിൽ ഈശോയുടെ നെഞ്ചോടുചാഞ്ഞു: എന്റെ കർത്താവേ, നിന്നെ ഒററികൊടുക്കുന്നവൻ ആരാകുന്നു? എന്നു ചോദിച്ച ആ ശിഷ്യൻ തന്റെ പിന്നാലെ വരുന്നതു കണ്ടു. [യോഹ. അ. ൧൩. വ. ൨൫.]

൨൧. ഇവനെ കണ്ടപ്പോൾ കേപ്പാ ഈശോയോട്: എന്റെ കർത്താവേ, ഇവനെന്ത്? എന്നു ചോദിച്ചു.

൨൨. ഈശോ അവനോടു: ഞാൻ വരുന്നതുവരെ ഇവൻ നില്ക്കുന്നതിനു ഞാൻ ഇച്ഛിക്കുന്നു എങ്കിൽ നിനക്കെന്തു? നീ എന്റെ പിന്നാലെ വരിക എന്നു അരുളിച്ചെയ്യുന്നു.

൨൩. ഈവചനമോ ആ ശിഷ്യൻ മരിക്കുകയില്ല എന്നായി സഹോദരന്മാരുടെ ഇടയിൽ പരന്നു. എന്നാൽ, ഞാൻ വരുന്നതുവരെ ഇവൻ നില്ക്കുന്നതിനു ഞാൻ ഇച്ഛിക്കുന്നു എങ്കിൽ നിനക്കെന്തു? എന്നല്ലാതെ അവൻ മരിക്കുകയില്ല എന്നല്ല ഈശോ അരുളിച്ചെയ്തതു്.

൨൪. ഇവയൊക്കെയെയുംകുറിച്ചു സാക്ഷിപ്പെടുത്തുകയും ഇവ എഴുതുകയും ചെയ്ത ആ ശിഷ്യൻ ഇവനാകുന്നു; ഇവന്റെ സാക്ഷ്യം സത്യം ആകുന്നു എന്നു നാം അറിയുകയുംചെയ്യുന്നു.

൨൫. എന്നാൽ ഈശോ ചെയ്ത മററു പലതും ക്രൂടിയുണ്ടു. അവ ഓരോന്നം എഴുതപ്പെട്ടിരുന്നു എങ്കിൽ എഴുതപ്പെട്ടിരുന്ന... പുസ്തകങ്ങൾക്കു ലോകം ത...യാകയില്ലായിരുന്നു എ...ത്തുന്നു. [യോഹ. അ. ൨൦ ...]

## വ്യാഖ്യാനം.

...വോൻ പോകുന്നു" ...

...വൻ സ...ർഗ്ഗരാജ്യത്ത...

# ശ്ലീഹന്മാരുടെ നടപടി.

ആദിമ ശതാബ്ദം മുതൽ തന്നെ "ശ്ലീഹന്മാരുടെ നടപടി" എന്നു പറയപ്പെടുന്ന ഈ പുസ്തകം, ഭൂലോകത്തിൻെറ നാനാഭാഗങ്ങളിലേക്കും വേദപ്രസംഗത്തിനായി പുറപ്പെട്ട സകല ശ്ലീഹന്മാരുടേയും പ്രവൃത്തികളെപ്പററി പ്രതിപാദിക്കുന്ന ഒരു ചരിത്രമായി ഗ്രഹിക്കേണ്ടതില്ല. ഇതു ക്രിസ്തീയ സഭയുടെ അദിമ സ്ഥാപനത്തിൻെറ ഒരു ചുരുങ്ങിയ വിവരണം മാത്രമാണ്. ഇതിലെ ആദ്യത്തെ ൧൨ അദ്ധ്യായങ്ങളിൽ വി. പത്രോസിൻെറ പ്രസംഗത്തിൻെറയും പ്രവൃത്തികളുടെയും ഒരു ഭാഗവും, ബാക്കി അദ്ധ്യായങ്ങളിൽ വി. പൌലോസിൻെറ പ്രേഷിത പ്രവൃത്തികളും പ്രതിപാദിക്കപ്പെടുന്നു. സുവിശേഷകനായ വി. ലൂക്കായാണ് ഇതിൻെറ കൎത്താവ്; ഗ്രീക്കു ഭാഷയിലാണു ഇതു വിരചിതമായതു്. (ലൂ. സുവി. മുഖവുര നോക്കുക.) റോമായിൽവെച്ചു എഴുതപ്പെട്ടു എന്നാണ് സംഭവ്യതമമായ അഭിപ്രായം. ന. ക. ഈശോമ്ശീഹായുടെ സ്വൎഗ്ഗാരോഹണം മുതൽ ൩൨-ാം വത്സരം വരെയുള്ള ൩൦ വത്സരങ്ങളിലെ ചരിത്രസംഗ്രഹം ഇതിൽ അടങ്ങിയിരിക്കുന്നു. സ്വൎഗ്ഗാരോഹണാനന്തരം ൩൨-ാം വത്സരത്തിലാണ് ഇതു എഴുതപ്പെട്ടതു്. നാലു സുവിശേഷങ്ങളിലും ന. കൎത്താവിൻെറ ഉപദേശങ്ങളും പ്രവൃത്തികളും വിവരിക്കപ്പെടുന്നതുപോലെ, ഈ നടപടി ഗ്രന്ഥത്തിൽ പരിശുദ്ധാത്മാവു ശ്ലീഹന്മാരിലും ശ്ലീഹന്മാർ വഴിയായും സാധിച്ചിട്ടുള്ളവ വിവരിക്കപ്പെടുന്നതുകൊണ്ടു് "പരിശുദ്ധാത്മാവിനെപ്പററിയുള്ള വിശ്വാസസത്യങ്ങൾ", "പരിശുദ്ധാത്മാവിൻെറ സുവിശേഷം" എന്നിങ്ങനെ സഭാപിതാക്കന്മാരിൽ ചിലർ ഇതിനു പേർ പറഞ്ഞു കാണുന്നുണ്ട്.

## അദ്ധ്യായം ൧.

### മ്ശീഹായുടെ സ്വൎഗ്ഗാരോഹണം.

### യൂദായുടെ സ്ഥാനത്തു മത്തിയാ തിരഞ്ഞെടുക്കപ്പെടുന്നതു്.

൧, ൨. അല്ലയോ തെയോഫിലാ, നമ്മുടെ കൎത്താവു് ഈശോമ്ശീഹാ, പരിശുദ്ധാത്മാവിനാൽ താൻ തിരഞ്ഞെടുത്ത ശ്ലീഹന്മാൎക്ക് കല്പന നൽകിയ ശേഷം (സ്വൎഗ്ഗത്തിലേക്കു) എടുക്കപ്പെട്ട ആ ദിവസംവരെ പ്രവൃത്തിക്കുവാനും പഠിപ്പിക്കുവാനും തുടങ്ങിയ സകലത്തേയുംപററി ആദ്യ പുസ്തകം ഞാൻ എഴുതീട്ടുണ്ടല്ലോ.

൩. അവൻ നാല്പതു നാളുകളോളം അവൎക്ക് പ്രത്യക്ഷനായികൊണ്ടും, ദൈവരാജ്യത്തെപ്പററി സംസാരിച്ചുകൊണ്ടും, പീഡയനുഭവിച്ച ശേഷം താൻ ജീവനോടിരിക്കുന്നവനായി വളരെ അടയാളങ്ങളാൽ തന്നെത്തന്നെ അവൎക്കു കാണിച്ചു.

൪. ഇങ്ങനെ അവൻ അവരോടു കൂടി അപ്പം ഭക്ഷിച്ചിട്ട് അവരോട് (ഒ): അവർ (നിങ്ങൾ) ഓറെശ്ലെമ്മിൽനിന്നു അകലെപ്പോകാതെ, എന്നിൽ

നിന്നു നിങ്ങൾ കേട്ട പിതാവിൻെറ വാഗ്ദാനം പാൎത്തിരിക്കണം; [ലൂ. അ. ൨൪. വ. ൪൯: യോഹ. അ. ൧൪. വ. ൨൬. – മത്താ. അ. ൩. വ. ൧൧: മൎക്കോ. അ. ൧. വ. ൮: ലൂ. അ. ൩. വ. ൧൬: യോഹ. അ. ൧. വ. ൨൬.]

൫. എന്തുകൊണ്ടെന്നാൽ യോഹന്നാൻ വെള്ളം കൊണ്ടു സ്നാനപ്പെടുത്തി. നിങ്ങളോ വളരെ നാളുകൾ കഴിയുന്നതിനു മുമ്പായി പരിശുദ്ധാത്മാവിനാൽ സ്നാനപ്പെടും എന്നു (൪) «കല്പിച്ചു».

൬. അവരോ ഒരുമിച്ചു കൂടിയിരിക്കയിൽ അവനോട് (ഇങ്ങനെ) ചോദിച്ചു; അവർ അവനോടു പറയുന്നു: ഞങ്ങളുടെ കൎത്താവേ, നീ ഇക്കാലത്തോ ഇസ്രായേലിനു രാജ്യം തിരിയെ കൊടുക്കുന്നതു്?

൭. അവൻ അവരോടു അരുളിച്ചെയ്യുന്നു: പിതാവു തൻെറ അധികാരത്തിൽ വെച്ചിരിക്കുന്ന സമയമൊ സമയങ്ങളൊ അറിയുന്നതു നിങ്ങളുടെ കാൎയ്യമല്ല.

൮. എന്നാൽ പരിശുദ്ധാത്മാവു നിങ്ങളുടെമേൽ വരുമ്പോൾ നിങ്ങൾ ശക്തി പ്രാപിക്കും. അപ്പോൾ നിങ്ങൾ ഓറെശ്ലെമ്മിലും, യൂദാമുഴുവനിലും, ശമ്രായരുടെ സ്ഥലത്തും, ഭൂമിയുടെ അതിൎത്തികൾ വരെയും എനിക്കു സാക്ഷികൾ ആകും. [നട. അ. ൨. വ. ൨.- ലൂ. അ. ൨൪. വ. ൪൮.]

൯. അവൻ ഇവ അരുളിച്ചെയ്തശേഷം, അവർ അവനെ നോക്കി നില്ക്കവെ, അവൻ (സ്വൎഗ്ഗത്തിലേക്ക്) എടുക്കപ്പെട്ടു. ഒരു മേഘം അവനെ സ്വീകരിക്കുകയും അവൻ അവരുടെ ദൃഷ്ടികളിൽ നിന്നു മറയ്ക്കപ്പെടുകയും ചെയ്തു.

൧൦. അവൻ പോകുകയിൽ, അവർ സ്വൎഗ്ഗത്തിലേക്കു ഉററു നോക്കിക്കൊണ്ടു നില്ക്കുമ്പോൾ, വെള്ളവസ്ത്രങ്ങളിൽ രണ്ടു പുരുഷന്മാർ അവരുടെ അടുക്കൽ നില്ക്കുന്നതായി കാണപ്പെട്ടു.

൧൧. അവർ അവരോടു പറയുന്നു: ഗ്ലീലായരായ പുരുഷന്മാരേ, നിങ്ങൾ ആകാശത്തിലേക്കു ഉററുനോക്കിക്കൊണ്ടു നില്ക്കുന്നതെന്തു? നിങ്ങളിൽനിന്നു സ്വൎഗ്ഗത്തിലേക്കു എടുക്കപ്പെട്ട ഈ ഈശോ സ്വൎഗ്ഗത്തിലേക്കു കയറിപ്പോകുന്നതു നിങ്ങൾ കണ്ടതുപോലെ തന്നെ അവൻ വരും.

൧൨. അനന്തരം അവർ, ഓറെശ്ലെത്തിനു അടുത്തുള്ളതും, അതിൽനിന്നു ഉദ്ദേശം ഏഴു എസ്ട്ദാകൾ അകലെയുള്ളതുമായ സൈത്തുകളുടെ സ്ഥലം എന്നു വിളിക്കപ്പെടുന്ന മലയിൽ നിന്നു ഓറെശ്ലെത്തേക്കു മടങ്ങിപ്പോയി.

൧൩. അവർ പ്രവേശിച്ചശേഷം പത്രോസും, യോഹന്നാനും, യാക്കോബും, അന്ത്രയോസും, പീലിപ്പോസും, തോമായും, മത്തായിയും, ബൎത്തുൽമൈയും, ഹൽപൈയുടെ പുത്രനായ യാക്കോബും, എരിവുകാരനായ ശെമ്ഓനും, യാക്കോബിൻെറ പുത്രനായ യൂദായും തങ്ങൾ പാൎത്തിരുന്ന മാളികയിലേക്കു കയറി.

൧൪. ഇവരെല്ലാവരും സ്ത്രീകളോടും ഈശോയുടെ അമ്മയായ മറിയത്തോടും അവൻെറ സഹോദരന്മാരോടുംകൂടെ ഒരുമിച്ച് ഏകമനസ്സോടെ പ്രാൎത്ഥനയിൽ സ്ഥിരപ്പെട്ടിരുന്നു.

൧൫. ആ ദിവസങ്ങളിൽ ശെമ്ഓൻ കേപ്പാ ശിഷ്യന്മാരുടെ നടുവിൽ– അവിടെയാകട്ടെ ഉദ്ദേശം നൂററിരുപതു ആളുകളുടെ കൂട്ടം ഉണ്ടായിരുന്നു– എഴുന്നേററുനിന്നു പറഞ്ഞു:

൧൬. ഞങ്ങളുടെ സഹോദരന്മാരായ പുരുഷന്മാരേ, ഈശോയെ

പിടിച്ചവൎക്കു വഴികാട്ടിയായിത്തീൎന്ന യൂദായെപ്പററി പരിശുദ്ധാത്മാവ് ദാവീദിൻെറ വായാൽ മുമ്പേതന്നെ അരുളിച്ചെയ്തിരുന്ന തിരുവെഴുത്തു നിവൃത്തിയാകപ്പെടേണ്ടതു യുക്തമായിരുന്നു. [സങ്കീ. ൪൧. വ. ൯: യോഹ. അ. ൧൩. വ. ൧൮.]

൧൭. അവൻ നമ്മോടുകൂടി എണ്ണപ്പെട്ടിരുന്നതുകൊണ്ട് ഈ ശുശ്രൂഷയിൽ അവനു പങ്കുണ്ടായിരുന്നു.

൧൮. പാപത്തിൻെറ പ്രതിഫലംകൊണ്ടു തനിക്കായി നിലം സമ്പാദിച്ചവൻ ഇവനാകുന്നു. ഇവൻ മുഖംകുത്തി നിലത്തു വീണു നടുവേ പിളൎന്നു. ഇവൻെറ കുടലെല്ലാം ചിതറുകയും ചെയ്തു. [മത്താ. അ. ൨൭. വ. ൫.]

൧൯. ഇതു ഓറെശ്ലേമിൽ പാൎക്കുന്നവൎക്കെല്ലാം അറിയപ്പെട്ടിരിക്കുന്നു. ഇങ്ങനെ ആ നിലത്തിനു രക്തത്തിൻെറ നിലം എന്നൎത്ഥമായ ഹ്ക്കൽദ്മാ എന്നു നാട്ടുഭാഷയിൽ പേർ പറയപ്പെട്ടുമിരിക്കുന്നു.

൨൦. എന്തുകൊണ്ടെന്നാൽ: അവൻെറ വാസസ്ഥലം പാഴായിപ്പോകട്ടെ, അതിൽ കുടിപാൎപ്പുകാരൻ ഇല്ലാതാകട്ടെ, അവൻെറ ശുശ്രൂഷ മറെറാരുത്തൻ സ്വീകരിക്കട്ടെ എന്നു സങ്കീൎത്തനപുസ്തകത്തിൽ എഴുതപ്പെട്ടിരിക്കുന്നു. [സങ്കീ. ൬൯. വ. ൨൫.– ടി. ൧൦൯. വ. ൮.]

൨൧, ൨൨. ആകയാൽ നമ്മുടെ കൎത്താവായ ഈശോ യോഹന്നാൻെറ സ്നാനം മുതൽ നമ്മുടെ പക്കൽ നിന്നു (സ്വൎഗ്ഗത്തിലേക്കു) എടുക്കപ്പെട്ട ദിവസം വരെ നമ്മുടെ മുമ്പാകെ സഞ്ചരിച്ച ഇക്കാലമെല്ലാം നമ്മോടുകൂടിയിരുന്ന ഈ പുരുഷന്മാരിൽ ഒരുത്തൻ അവൻെറ ഉയിൎപ്പിനു നമ്മോടു കൂടി സാക്ഷിയാകേണ്ടതു ആവശ്യമാകുന്നു.

൨൩. ഇങ്ങനെ അവർ യൂസ്തോസ് എന്നു മറുപേരുള്ള ബർശബ്ബാ എന്നു വിളിക്കപ്പെട്ടിരുന്ന യൌസേപ്പ്, മത്തിയാ എന്ന രണ്ടുപേരെ നിറുത്തി.

൨൪, ൨൫. പിന്നെ അവർ: കൎത്താവേ, സകലരുടേയും ഹൃദയങ്ങളിൽ ഉള്ളതു് നീ അറിയുന്നു. തൻെറ സ്ഥലത്തേക്കു പോകേണ്ടതിനു യൂദാ വിട്ടൊഴിഞ്ഞ ശുശ്രൂഷയുടെ പങ്കും ശ്ലൈഹികസ്ഥാനവും സ്വീകരിക്കുവാൻ ഈ ഇരുവരിൽ നീ തിരഞ്ഞെടുക്കുന്ന ഒരുത്തൻ ആരെന്നു കാണിക്കണമേ എന്നു പറഞ്ഞു പ്രാൎത്ഥിച്ചു.

൨൬. അനന്തരം അവർ ചിട്ടി ഇട്ടു. അതു മത്തിയായിക്കു വീഴുകയും ഇങ്ങനെ അവൻ പതിനൊന്നു ശ്ലീഹന്മാരോടുകൂടി എണ്ണപ്പെടുകയും ചെയ്തു.

## വ്യാഖ്യാനം.

൧, ൨. "തെയോഫിലാ": ലൂ. അ. ൧. വ. ൩, ൪. വ്യാ. നോക്കുക.— "പരിശുദ്ധാത്മാവിനാൽ താൻ തിരഞ്ഞെടുത്ത": വാക്യവിഭജനമോ വിരാമങ്ങളോ ഇല്ലാതെയാണ് വി. ഗ്രന്ഥം ആദ്യം എഴുതപ്പെട്ടതു്. തൻമൂലം ഈ വാക്യത്തിൻെറ അന്വയം സംശയാസ്പദമായിരിക്കുന്നു; 'പരിശുദ്ധാത്മാവിനാൽ' എന്ന പദങ്ങൾ ഏതിനോടാണ് യോജിക്കേണ്ടതു എന്നു തീർച്ചയാക്കിക്കൂടാ. 'പരിശുദ്ധാത്മാവിനാൽ അവൻ എടുക്കപ്പെട്ടു' എന്നു അന്വയം വരാം. എന്നാൽ ഇതു സ്വീകാൎയ്യമായി മിക്കവാറും ആരും കരുതുന്നില്ല. 'അവൻ തൻെറ കല്പനകൾ പരിശുദ്ധാത്മാവിനാൽ തൻെറ ശിഷ്യന്മാൎക്കു നൽകി' എന്നുവെച്ചാൽ 'അവൻ പരിശുദ്ധാത്മാവിൽ നിന്നോ, തൻെറ പരിശുദ്ധമായ ആത്മാവിൽ നിന്നോ ഉള്ള ആദ്ധ്യാത്മികകല്പനകൾ അവൎക്കു

നൽകി' എന്നും അന്വയിക്കാം. ഗ്രീ., ല., അറ. പ്രതികൾ 'കല്പന നൽകി' എന്നതിനോടാണു സംഘടിപ്പിച്ചിരിക്കുന്നത്. 'അവൻ തൻെറ പ്രത്യേക കല്പനകൾ തൻെറ ശ്ലീഹന്മാൎക്കു അഥവാ തൻെറ ശ്ലീഹന്മാരായിരിക്കുവാൻ പരിശുദ്ധാത്മാവിനാൽ, അല്ലെങ്കിൽ, തൻെറ പരിശുദ്ധമായ ആത്മാവിനാൽ താൻ തിരഞ്ഞെടുത്തവൎക്കു നൽകി' എന്നുമാകാം. ഇതാണു സംഭവ്യതമമായി കരുതപ്പെടുന്ന അന്വയം. സുറി., ക്രൂശായ പ്രതികൾ ഈവിധം അന്വയിച്ചിരിക്കുന്നു.— "എടുക്കപ്പെട്ട": എടുക്കപ്പെട്ടതു പരശക്തികൊണ്ടല്ല, മ്ശിഹായുടെ ദൈവത്വം ഉത്ഥാനം ചെയ്ത ശരീരത്തിനു നൽകിയ ശക്തികൊണ്ടാണ്.

൪. "എന്നിൽ നിന്നു നിങ്ങൾ കേട്ട പിതാവിൻെറ വാഗ്ദാനം": യോഹ. അ. ൧൪. വ. ൨൬-ൽ പിതാവു ഞാൻവഴി നിങ്ങൾക്കു വാഗ്ദാനം ചെയ്തിരിക്കുന്ന പരിശുദ്ധാത്മാവ്.

൯. ൻ. കൎത്താവ് സ്വൎഗ്ഗാരോഹണം ചെയ്ത സമയം നിന്നിരുന്ന പാറയിൽ തൃപ്പാദങ്ങളുടെ ഛായ പതിഞ്ഞതായി പ്രമുഖന്മാരായ പല ഗ്രന്ഥകാരന്മാരും രേഖപ്പെടുത്തിയിരിക്കുന്നു.

൧൦. "രണ്ടു പുരുഷന്മാർ": പുരുഷവേഷത്തിൽ രണ്ടു ദൈവദൂതന്മാർ.

൧൨. "എസ്റ്റ്ദാ": മത്താ. അ. ൧൪. വ. ൨൪. വ്യ. നോക്കുക. മറ്റു പ്രതികളിലെല്ലാം 'ഒരു ശാബതദിവസത്തെ വഴിദൂരം' എന്നു കാണുന്നു. സുറി. അതുതന്നെ ഉദ്ദേശം ഇത്ര എസ്റ്റ്ദാകൾ എന്നു പറയുന്നു എന്നേയുള്ളൂ.

൧൩. "അവർ പ്രവേശിച്ചശേഷം": ഗ്രീ., അറ. പ്രതികളിലും ഇങ്ങനെ തന്നെ. പട്ടണത്തിലും ഭവനത്തിലും പ്രവേശിച്ചശേഷം എന്നൎത്ഥം. ല., ക്രൂശായപ്രതികളിൽ 'അവർ മാളികയിൽ പ്രവേശിച്ചശേഷം . . . പാൎത്തിരുന്നിടത്തേക്കു കയറി' എന്നു കാണുന്നു. എങ്കിലും സുറി.ലെ അൎത്ഥത്തിൽ തന്നെയാണ് ല.ലെ വാക്യം വ്യാഖ്യാനിച്ചു കാണുന്നത്.— "യാക്കോബിൻെറ പുത്രനായ യൂദാ": അറ., ക്രൂശായപ്രതികളിലും യാക്കോബിൻെറ പുത്രൻ എന്നുതന്നെ കാണുന്നു. ഗ്രീ., ല. പ്രതികളിലാകട്ടെ 'യാക്കോബിൻെറ യൂദാ' എന്നേ കാണുന്നുള്ളൂ. കൊർനേലിയും വെസ്റ്റ്മിൻസ്റ്റർ വിവൎത്തകന്മാരും 'യാക്കോബിൻെറ സഹോദരൻ' എന്നു ഇതിനു വ്യാഖ്യാനം പറയുന്നു. എന്നാൽ പ്രസ്തുത പ്രാചീനവിവൎത്തനങ്ങളിൽ പുത്രൻ എന്നു കാണുന്നതിനാലും, വി. ലൂക്കാ സുറിയാനി ആശയം അനുസരിച്ച് എഴുതിയിരിക്കയാലും ഗ്രീ., ല. പ്രതികളിലെ അവ്യക്തമായ ഈ ഭാഗത്തിന് 'പുത്രൻ' എന്നുതന്നെ അൎത്ഥം കല്പിക്കേണ്ടതാണ്.

൧൪. "അവൻെറ സഹോദരന്മാർ": മത്താ. അ. ൧. വ. ൨൫. വ്യ. നോക്കുക.

൧൮. "പ്രതിഫലം കൊണ്ടു തനിക്കായി നിലം സമ്പാദിച്ചു": വാസ്തവത്തിൽ യൂദാ നിലം സമ്പാദിച്ചില്ല. അവൻ പണം തിരിയെ കൊടുത്തു. അവൻെറ പണം കൊണ്ടു നിലം വാങ്ങിയതിനാൽ മാത്രമാണ് ഇങ്ങനെ പറഞ്ഞിരിക്കുന്നത്.— "മുഖം കുത്തി നിലത്തുവീണു നടുവേ പിളൎന്നു": ഗ്രീ., അറ., ക്രൂശായപ്രതികളിലും ഇങ്ങനെ തന്നെയെങ്കിലും ല.ൽ 'കെട്ടിഞാണു' എന്നു പറഞ്ഞിരിക്കുന്നു. മത്താ. അ. ൨൭. വ. ൫-ൽ കാണുന്നതും 'കെട്ടിഞാണു ചത്തു' എന്നാണ്. യൂദാ കിഴുക്കാംതൂക്കായ മലഞ്ചെരിവിലെ വൃക്ഷത്തിൽ കെട്ടിഞാണിട്ടു ബന്ധമറ്റുപോകയാൽ മുഖം കുത്തി കീഴെ വീണു എന്തിലോ അടിച്ചു വയർ പിളൎന്നു ചത്തു എന്നുവരാം. മത്തായി ഈ സംഭവത്തിൻെറ ആദ്യഭാഗവും ലൂക്കാ അവസാനഭാഗവും പറയുന്നു എന്നേയുള്ളൂ. തമ്മിൽ വിരുദ്ധമല്ല. യൂദാ കെട്ടിഞാണിട്ടു അതുകൊണ്ടു മരിക്കാതെ കയർ പൊട്ടി വീഴുകയും കൎത്താവിൻെറ ഉത്ഥാനാനന്തരം കിഴുക്കാംതൂക്കിൽ ചാടിച്ചാകുകയും ചെയ്തു എന്നു പറയുന്നവരുമുണ്ട്.

൧൯. "ഹക്കൽദമാ": ഹക്കൽ (ܚܩܠ) = നിലം + ദമാ (ܕܡܐ) = രക്തം. രക്തത്തിൻെറ നിലം എന്നത്ഥം.

൨൦. "അവൻെറ വാസസ്ഥലം": ഗ്രീ., അറ. പ്രതികളിലും 'അവൻെറ' എന്നു തന്നെ. വെസ്റ്റ്മിൻസ്റ്റർ വിവത്തനത്തിലും 'അവൻെറ' എന്നു കാണുന്നു. എന്നാൽ ല., ക്ലൂശായ പ്രതികളിൽ കാണുന്നതു് 'അവരുടെ' എന്നാണു്. സങ്കീത്തനത്തിൽ സകല പ്രതികളിലും കാണുന്നതും 'അവരുടെ' എന്നു തന്നെ.

൨൧, ൨൨. "നമ്മുടെ മുമ്പാകെ സഞ്ചരിച്ച": 'നമ്മുടെ മുമ്പാകെ കയറുകയും ഇറങ്ങുകയും ചെയ്തു' എന്നു പദാത്ഥം. സം. അ. ൨൭. വ. ൧൩. വ്യ. നോക്കുക. ഭരിച്ചുനടത്തുക എന്നും ഇതിനത്ഥമുണ്ടു്. ആവത്ത്. അ. ൩൧. വ. ൨. നോക്കുക.

## അദ്ധ്യായം ൨.

ശിഷ്യന്മാർ പരിശുദ്ധാത്മാവിനെ കൈക്കൊള്ളുന്നതു്. പത്രോസ്സ് ജനങ്ങളോടു ചെയ്ത പ്രസംഗം. ആദ്യക്രിസ്ത്യാനികളുടെ ഭക്തി.

പെന്തക്കസ്തായുടെ ദിവസങ്ങൾ പൂത്തിയായപ്പോൾ, അവരെല്ലാവരും ഒരുമിച്ച് കൂടിയിരിക്കെ,

൨. പെട്ടെന്നു ആകാശത്തുനിന്നു കൊടുങ്കാററിൻെറതുപോലെ ഒരു സ്വരം ഉണ്ടായി. അവർ ഇരുന്നിരുന്ന വീടു മുഴുവൻ അതുകൊണ്ടു നിറഞ്ഞു.

൩. മാത്രമല്ല, അഗ്നിപോലെ പിളന്നിരുന്ന നാവുകൾ അവക്കു കാണപ്പെട്ടു. അവ അവരിൽ ഓരോരുത്തൻെറയും മേൽ ഇരുന്നു.

൪. അപ്പോൾ അവരെല്ലാവരും പരിശുദ്ധാത്മാവിനാൽ നിറയുകയും, സംസാരിക്കുവാൻ ആത്മാവു് അവക്കു് (വരം) നൽകിയിരുന്നതുപോലെ അവർ പല ഭാഷകളിൽ സംസാരിച്ചു തുടങ്ങുകയും ചെയ്തു. [മത്താ. അ. ൩. വ. ൧൧: മക്കോ. അ. ൧. വ. ൮: ലൂ. അ. ൩. വ. ൧൬: യോഹ. അ. ൧. വ. ൩൩: നട. അ. ൧. വ. ൮; അ. ൧൧. വ. ൧൬; അ. ൧൯. വ. ൬.]

൫. ആകാശത്തിൻകീഴുള്ള സകല ജാതികളുടെ ഇടയിൽനിന്നുമുള്ളവരായി ഓരെരുശ്ലേമിൽ പാക്കുന്ന ദൈവഭയമുള്ള യൂദന്മാരായ പുരുഷന്മാർ ഉണ്ടായിരുന്നു.

൬. ആ സ്വരമുണ്ടായപ്പോൾ ജനം മുഴുവൻ ഒരുമിച്ചുകൂടി; തങ്ങളുടെ ഭാഷകളിൽ അവർ സംസാരിക്കുന്നതു അവരിൽ ഓരോരുത്തനും കേൾക്കകൊണ്ടു കലങ്ങി.

൭. അവരെല്ലാവരും ഭ്രമിച്ചു് ആശ്ചയ്യപ്പെട്ടുകൊണ്ടു് തമ്മിൽ (ഇങ്ങനെ) പറഞ്ഞിരുന്നു: ഇതാ! ഈ സംസാരിക്കുന്നവരെല്ലാം ഗ്ലീലായർ അല്ലയോ?

൮. നാമോരോരുത്തനും നാം ജനിച്ച ഭാഷകളിൽ കേൾക്കുന്നതു എങ്ങനെ?

൯. പാത്ഥിയാക്കാരും, മാദാക്കാരും, ആലാംകാരും, ബേസ്നഹ്റീനിൽ പാക്കുന്നവരും, യൂദന്മാരും, കാപ്പദൂക്കാക്കാരും, പൻതോസിലും അസിയായിലും നിന്നുള്ളവരും,

൧൦. പ്രോഗിയായിലും, പംപെവുലിയായിലും, മെസ്രേനിലും, കെവുറീനായോടു അടുത്തുള്ള ലെവുബെ ദേശങ്ങളിലും നിന്നുള്ളവരും, റോമായിൽനിന്നു വന്നവരും— യൂദന്മാരും യൂദവേദം അനുസരിച്ചവരും,—

൧൧. ക്രേത്തേയിലും, അറബിയായിലും നിന്നുള്ളവരും ആകുന്ന നാം

ഇതാ! ദൈവത്തിന്റെ വിസ്മയകാൎയ്യങ്ങൾ നമ്മുടെ സ്വന്തഭാഷകളിൽ അവർ പറയുന്നതായി കേൾക്കുന്നുവല്ലൊ.

൧൨. ഇക്കാൎയ്യം എന്തായിരിക്കും എന്നു തമ്മിൽ പറഞ്ഞു എല്ലാവരും ആശ്ചൎയ്യപ്പെട്ടു ഭ്രമിച്ചിരുന്നു.

൧൩. മററു ചിലരോ അവരെ ആക്ഷേപിച്ച്: ഇവർ പുതു വീഞ്ഞു കുടിച്ചതുകൊണ്ടു ഇവൎക്കു ലഹരി പിടിച്ചു എന്നു പറഞ്ഞിരുന്നു.

൧൪. അനന്തരം ശെമ്ഓൻകേപ്പാ പതിനൊന്നു ശ്ലീഹന്മാരോടുകൂടി എഴുന്നേററുനിന്ന് തന്റെ സ്വരം ഉയൎത്തി അവരോടു പറഞ്ഞു: യൂദന്മാരായ പുരുഷന്മാരെ, ഓറെശ്ലെമ്മിൽ വസിക്കുന്ന സകലരുമായുള്ളവരെ, ഇതു നിങ്ങൾ അറിഞ്ഞിരിക്കട്ടെ, എന്റെ വാക്കുകൾ ശ്രദ്ധിക്കുവിൻ:

൧൫. എന്തുകൊണ്ടെന്നാൽ നിങ്ങൾ വിചാരിക്കുന്നതുപോലെ ഇവർ ലഹരി പിടിച്ചവരല്ല; ഇതാ! ഇപ്പോൾ വരെ മൂന്നാംമണിയായതേയുള്ളുവല്ലൊ.

൧൬. മറിച്ച്, യൂയേൽ നിബ്യായാൽ പറയപ്പെട്ടതാകുന്നു ഇത്. (അവൻ പറഞ്ഞത്:)

൧൭. ദൈവം അരുളിച്ചെയ്യുന്നു: അവസാന ദിവസങ്ങളിൽ സംഭവിക്കുന്നതെന്തെന്നാൽ: ഞാൻ സകല ജഡത്തിന്മേലും എന്റെ ആത്മാവിനെ ചിന്തും. അപ്പോൾ നിങ്ങളുടെ പുത്രന്മാരും നിങ്ങളുടെ പുത്രിമാരും പ്രവചിക്കും. നിങ്ങളുടെ യുവാക്കന്മാർ ദൎശനങ്ങൾ ദൎശിക്കും. നിങ്ങളുടെ വൃദ്ധന്മാർ സ്വപ്നങ്ങൾ കാണും. [ഏശ. അ. ൪൪. വ. ൩: യൂയേ. അ. ൨. വ. ൨൮.]

൧൮. മാത്രമല്ല, എന്റെ ദാസന്മാരുടെമേലും, എന്റെ ദാസികളുടെ മേലും എന്റെ ആത്മാവിനെ ആ ദിവസങ്ങളിൽ ഞാൻ ചിന്തും. അവർ പ്രവചിക്കും.

൧൯. ഞാൻ ആകാശത്തിൽ അടയാളങ്ങളും ഭൂമിയിൽ ധീരകൃത്യങ്ങളും കാണിക്കും; ചോരയും, തീയും, പുകയാവിയും തന്നെ.

൨൦. കൎത്താവിന്റെ മഹത്തും ഭയങ്കരവുമായ ദിവസം വരുന്നതിനു മുമ്പ് സൂൎയ്യൻ ഇരുളായും ചന്ദ്രൻ രക്തമായും മാറിപ്പോകും.

൨൧. കൎത്താവിന്റെ നാമം വിളി(ച്ചപേക്ഷി)ക്കുന്ന ഏവനും രക്ഷപ്രാപിക്കും. [യൂയേ. അ. ൨. വ. ൩൨: റോമ. അ. ൧൦. വ. ൧൩.]

൨൨. ഇസ്രായേൽ മക്കളായ പുരുഷന്മാരേ, ഈ വചനങ്ങൾ കേട്ടുകൊൾവിൻ. ദൈവത്തിൽ നിന്നുള്ള പുരുഷനായ നസ്രായൻ ഈശോ, നിങ്ങൾ അറിയുന്നതുപോലെ, ദൈവം അവന്റെ കൈയാൽ നിങ്ങളുടെ ഇടയിൽ ചെയ്ത ശക്തികളോടും, അടയാളങ്ങളോടും, ധീരകൃത്യങ്ങളോടുംകൂടെ നിങ്ങളുടെ അടുക്കൽ പ്രത്യക്ഷനായി.

൨൩. ദൈവത്തിന്റെ മുന്നറിവിനാലും തിരുമനസ്സിനാലും ഇതിനായിത്തന്നെ വേൎതിരിക്കപ്പെട്ടിരുന്ന ഇവനെ നിങ്ങൾ ദുഷ്ടന്മാരുടെ കൈകളിൽ ഏല്പിച്ചു കൊടുക്കുകയും കുരിശിൽ തറെക്കുകയും കൊല്ലുകയും ചെയ്തു.

൨൪. എന്നാൽ അവൻ പാതാളത്തിൽ ബന്ധിക്കപ്പെടുക അസാദ്ധ്യമായിരുന്നതുകൊണ്ട് ദൈവം അവനെ ഉയിൎപ്പിക്കുകയും പാതാളത്തിന്റെ ദുഃഖങ്ങൾ മോചിക്കുകയും ചെയ്തു. [സങ്കീ. ൧൬. വ. ൮.]

൨൫. എന്തുകൊണ്ടെന്നാൽ ദാവീദ് അവനെപ്പററി (ഇങ്ങനെ) പറഞ്ഞി

രിക്കുന്നു: ഞാൻ കൎത്താവിനെ എപ്പോഴും എൻെറ മുമ്പിൽ കണ്ടുകൊണ്ടിരിക്കുന്നു. എന്തെന്നാൽ ഞാൻ ഇളകാതിരിക്കേണ്ടതിന് അവൻ എൻെറ വലത്തു വശത്തുണ്ട്. [സങ്കീ. ൧൬. ൨. ൮.]

൨൬. ഇതിനാൽ എൻെറ ഹൃദയം സന്തോഷിച്ചു. എൻെറ മഹത്വം ആനന്ദിച്ചു. എൻെറ ജഡംകൂടെയും പ്രതീക്ഷയോടുകൂടി വസിക്കും.

൨൭. എന്തുകൊണ്ടെന്നാൽ എൻെറ ആത്മാവിനെ പാതാളത്തിൽ നീ വിട്ടുകളകയില്ല; നിൻെറ പരിശുദ്ധൻ അഴിവു കാണ്മാൻ നീ സമ്മതിക്കയുമില്ല.

൨൮. ആയുസ്സിൻെറ വഴി എനിക്കു നീ വെളിപ്പെടുത്തി. നിന്നോടുകൂടി ആനന്ദംകൊണ്ട് എന്നെ നീ നിറയ്ക്കും.

൨൯. ഞങ്ങളുടെ സഹോദരന്മാരായ പുരുഷന്മാരേ, പിതാക്കന്മാരുടെ തലയായിരുന്ന ദാവീദിനെക്കുറിച്ച്, അവൻ മരിച്ച് അടക്കപ്പെട്ടു; അവൻെറ പ്രേതാലയം ഇന്നുവരെ നമ്മുടെ ഇടയിലുണ്ട് എന്നു നിങ്ങളുടെ അടുക്കൽ പരസ്യമായി പറഞ്ഞുകൊള്ളട്ടെ [൧. രാജ. അ. ൨. ൨. ൧൦].

൩൦. അവൻ പ്രവാചകനായിരുന്നു. നിൻെറ ഉള്ളിൽനിന്നുള്ള ഫലങ്ങളിൽനിന്നു (ഒരുത്തനെ) നിൻെറ സിംഹാസനത്തിൽ ഞാൻ ഇരുത്തും എന്നു ദൈവം തന്നോടു ആണയിട്ടു സത്യം ചെയ്തു എന്നു അവൻ അറിഞ്ഞിരുന്നു. [സങ്കീ. ൧൩൧. ൨. ൧൧.]

൩൧. ആകയാൽ: അവൻ പാതാളത്തിൽ കൈവിടപ്പെട്ടില്ല; അവൻെറ ശരീരം അഴിവു കണ്ടുമില്ല എന്ന് മ്ശിഹായുടെ ഉയിൎപ്പിനെക്കുറിച്ച് അവൻ മുൻകൂട്ടി കണ്ടു പറഞ്ഞിരിക്കുന്നു. [സങ്കീ. ൧൬. ൨. ൧൦: നട. അ. ൧൩. ൨. ൩൫.]

൩൨. ഈ ഈശോയെ ദൈവം ഉയിൎപ്പിച്ചു. ഞങ്ങളെല്ലാം ഇതിനു സാക്ഷികൾ (ആകുന്നു).

൩൩. ദൈവത്തിൻെറ വലത്തു കൈയാൽ ഉയൎത്തപ്പെടുകയും, പരിശുദ്ധാത്മാവിനെക്കുറിച്ചുള്ള വാഗ്ദാനം പിതാവിൽ നിന്നു പ്രാപിക്കയും, ഇതാ! നിങ്ങൾ കാണുകയും കേൾക്കുകയും ചെയ്യുന്ന ഈ ദാനം ചിന്തുകയും ചെയ്തതു ഇവൻ ആകുന്നു.

൩൪. ദാവീദ് സ്വൎഗ്ഗത്തിലേക്ക് കയറീട്ടില്ലല്ലോ. എന്തുകൊണ്ടെന്നാൽ (൩൫):

൩൫. ഞാൻ നിൻെറ ശത്രുക്കളെ നിൻെറ പാദങ്ങൾക്കു പീഠമാക്കി വെക്കുവോളം (൩൪) «നീ എൻെറ വലത്തു ഭാഗത്തു ഇരിക്കുക എന്നു കൎത്താവു എൻെറ കൎത്താവിനോടു അരുളിച്ചെയ്തു എന്നു അവൻ പറഞ്ഞിരിക്കുന്നു». [സങ്കീ. ൧൦൦. ൨. ൧.]

൩൬. ആകയാൽ നിങ്ങൾ കുരിശിൽ തറച്ച ഈ ഈശോയെ ദൈവം കൎത്താവും മ്ശിഹായുമാക്കിയിരിക്കുന്നു എന്നു ഇസ്രായേൽ ഗോത്രം മുഴുവൻ നിശ്ചയമായി അറിയട്ടെ.

൩൭. അവർ ഇവ കേട്ടപ്പോൾ തങ്ങളുടെ ഉള്ളിൽ അനുതപിച്ച് ശെമ്ഓനോടും ശേഷം ശ്ലീഹന്മാരോടും: ഞങ്ങളുടെ സഹോദരന്മാരേ, ഞങ്ങൾ എന്തു ചെയ്യേണ്ടു? എന്നു ചോദിച്ചു.

൩൮. ശെമ്ഓൻ അവരോടു പറയുന്നു: പരിശുദ്ധാത്മാവിൻെറ ദാനം ലഭിക്കേണ്ടതിനായി നിങ്ങൾ പശ്ചാത്തപിക്കുകയും, പാപങ്ങളുടെ ശാന്തിക്കായി നിങ്ങളിൽ ഓരോരുത്തനും കൎത്താവായ ഈശോയുടെ നാമത്തിൽ സ്നാനപ്പെടുകയും ചെയ്യുവിൻ.

൩൯. എന്തുകൊണ്ടെന്നാൽ വാഗ്ദാനം നിങ്ങളോടും, നിങ്ങളുടെ മക്ക

ളോടും, ദൈവം വിളിച്ചു വരുത്തുവാനിരിക്കുന്ന ദൂരസ്ഥരായ ഏവരോടുമുള്ളതാകുന്നു.

൪൦. അവൻ മററു വളരെ വാക്കുകളാലും അവക്കു സാക്ഷ്യം നൽകുകയും, ഈ ദുഷിച്ച തലമുറയിൽനിന്നു അകന്നു ജീവിക്കുവിൻ എന്നു അവരോടു അപേക്ഷിച്ചു പറയുകയും ചെയ്തിരുന്നു.

൪൧. അവരിൽ ചിലർ ഉത്സാഹത്തോടെ അവൻെറ വാക്കു സ്വീകരിക്കയും വിശ്വസിച്ചു സ്നാനപ്പെട്ടുകയും ചെയ്തു. ഇങ്ങനെ ഉദ്ദേശം മൂവായിരം ആളുകൾ ആ ദിവസം ചേക്കപ്പെട്ടു.

൪൨. അവർ ശ്ലീഹന്മാരുടെ ഉപദേശത്തിൽ സ്ഥിരപ്പെട്ടും, പ്രാത്ഥനയിലും ഏവുക്കാറെസ്തിയാ മുറിക്കുന്നതിലും പങ്കുകൊണ്ടും ഇരുന്നു.

൪൩. എല്ലാ മനുഷ്യരിലും ഭയം ഉളവായിക്കൊണ്ടിരുന്നു. ശ്ലീഹന്മാർ മൂലം ഓറെശ്ലേത്തു വളരെ അടയാളങ്ങളും ധീരകൃത്യങ്ങളും സംഭവിച്ചുകൊണ്ടുമിരുന്നു.

൪൪. വിശ്വസിച്ചിരുന്നവരെല്ലാം ഒരുമിച്ചുകൂടിയിരുന്നു; അവക്കുണ്ടായിരുന്നതെല്ലാം പൊതുവിലുള്ളതായിരുന്നു.

൪൫. സമ്പാദ്യമുണ്ടായിരുന്നവർ അതു വിററു ഓരോരുത്തനും ആവശ്യമായിരുന്നതുപോലെ ഭാഗിച്ചുകൊടുത്തിരുന്നു.

൪൬. അവർ എല്ലാദിവസവും ഏക മനസ്സോടെ ദേവാലയത്തിൽ ദീഘനേരം ചെലവിടുകയും, വീട്ടിൽ ബലിയപ്പം മുറിക്കുകയും, സന്തോഷത്തോടും ഹൃദയനിഷ്കപടതയോടും കൂടി ഭക്ഷണം കഴിക്കയും,

൪൭. ദൈവത്തെ സ്തുതിക്കയും, സകലജനത്തിൻെറയും കൃപ അനുഭവിക്കയും ചെയ്തിരുന്നു. നമ്മുടെ കത്താവു രക്ഷ പ്രാപിക്കേണ്ടവരെ എല്ലാദിവസവും സഭയിൽ വദ്ധിപ്പിച്ചുകൊണ്ടുമിരുന്നു.

## വ്യാഖ്യാനം.

൧. "പെന്തക്കുസ്താ": ഗ്രീക്കുപദം. ൫൦-ാമത്തെ എന്നത്ഥം. പെസ്ഹായുടെശേഷം ൫൦-ാംദിവസം. ആച. അ. ൨൩. വ. ൨. വ്യ. നോക്കുക.

൩. "നാവുകൾ": എബ്രായജനങ്ങൾ കൂത്തിരിക്കുന്ന ഏതു വസ്തുവിനെപ്പററിയും 'നാവു' എന്നു പറയാറുണ്ട്. ഒരു ഉപദ്വീപത്തെ ഭൂമിയുടെ നാവു എന്നാണു അവർ പറയുക. 'അഗ്നിപോലെ പിളന്നിരുന്ന നാവു' എന്നുവെച്ചാൽ നാവിൻെറ ഛായയിൽ അഗ്നിപോലെയുള്ള ഒരു വസ്തു. അഗ്നിനാവുകൊണ്ടു സൂചിപ്പിക്കുന്നതു ശ്ലീഹന്മാരുടെ പ്രസംഗത്തിൻെറ സാഫല്യവും ഭാഷകൾ സംസാരിക്കുവാൻ അവക്കു സിദ്ധിച്ച അനുഗ്രഹവിശേഷവുമാണ്.

൫. "ആകാശത്തിൻകീഴുള്ള സകല ജാതികളുടെ ഇടയിൽനിന്നു": ഇക്കാലത്തു റോമാ എങ്ങനെയോ അതുപോലെ പുരാതനകാലത്തു ഓറെശ്ലേം വൈദികലോകത്തിൻെറ കേന്ദ്രമായിരുന്നു. തഗ്ലത്ത്പ്ലസറിൻെറയും (൨. രാജ. അ. ൧൫. വ. ൨൯.), ന്ബുകദ്നാസറിൻെറയും (൨. രാജ. അ. ൨൫.), അന്തിയാക്കൊസു എപ്പിപ്പാനിയോസിൻെറയും (൧. മക്ക്ബ. അ. ൧.) കാലങ്ങളിൽ ലോകത്തിൻെറ നാനാഭാഗങ്ങളിലേക്കും ചിതറിക്കപ്പെട്ട പുറജാതികളുടെ ഇടയിൽ പാത്തിരുന്ന യഹൂദന്മാരിൽ അസംഖ്യം പേർ പെസ്ഹാഘോഷം സംബന്ധിച്ചു തീത്ഥയാത്രക്കാരായി പ്രതിവത്സരം ഓറെശ്ലേത്തു എത്തുകയും പെന്തക്കുസ്താ കഴിയുന്നതുവരെ ആഴ്ച അവിടെ താമസിക്കുകയും പതിവായിരുന്നതാണ്. ആകാശത്തിൻകീഴുള്ള സകല ജാതികളുടെ

ഇടയിൽനിന്നു എന്നു ഇവിടെ പറഞ്ഞിരിക്കുന്നതു് മുഖ്യവും പ്രധാനവുമായ ജാതികളുടെ ഇടയിൽനിന്നു എന്ന അർത്ഥത്തിലല്ലാതെ ഒന്നൊഴിയാതെ എല്ലാ ജാതികളുടെയും ഇടയിൽനിന്നു എന്ന അർത്ഥത്തിൽ ഗ്രഹിക്കേണ്ടതല്ല. ഇങ്ങനെ വന്നിരുന്നവർ മുഖേന ആരംഭം മുതൽ തന്നെ സുവിശേഷം ലോകത്തിൽ സർവ്വത്ര അറിയപ്പെടുവാനും തിരുസഭയ്ക്കു സാർവ്വത്രികത സിദ്ധിക്കുവാനും ഇടയായി.

൯. "ആലാം": പേർഷ്യാ ഉൾക്കടലിനു വടക്കുള്ള ഒരു രാജ്യം.— "ബേസ്നഹ്റീൻ": നദികളുടെ മദ്ധ്യം എന്നർത്ഥം. മെസൊപ്പൊത്താമിയാ എന്നാണു ഇവിടെ ധരിക്കേണ്ടതു്. സ്മൃ. അ. ൨൮, വ. ൧൦. വ്യ. നോക്കുക. — "യൂദന്മാരും, കാപ്പദ്ക്കാക്കാരും": മററു പ്രതികളിലെല്ലാം 'യൂദിയായിലും കപ്പദോക്കിയായിലും' വസിക്കുന്നവർ എന്നാണു കാണുന്നതു്. 'യൂദന്മാർ' എന്നു അടുത്ത വാക്യത്തിൽ വീണ്ടും പറഞ്ഞിരിക്കകൊണ്ടു് 'യൂദിയാ' എന്നു ഇവിടെ കാണുന്നതു് ഇൻഡ്യാ എന്നോ മററോ ധരിക്കേണ്ടതാണെന്നു പലരും അഭിപ്രായപ്പെടുന്നു. ഇൻഡ്യാ പൌരാണികകാലം മുതൽ തന്നെ യഹൂദന്മാരുടെ ഒരു കുടിയേററസ്ഥലമായിത്തീർന്നിട്ടുള്ളതുമാണല്ലൊ.— "ആസിയാ": ഈജിയൻ സമുദ്രതീരം എന്നാണ് 'നടപടി'ഗ്രന്ഥത്തിൽ ഈ പദംകൊണ്ടു ഗ്രഹിക്കേണ്ടതു്.

൧൦. "കെവുറീനാ": അഥവാ കെവുറീൻ അലക്സാന്ത്രിയായുടെയും കാർത്തേജിന്റെയും മിക്കവാറും മദ്ധ്യത്തിൽ, ഇപ്പോഴത്തെ ട്രിപ്പൊലിയുടെ സ്ഥാനത്തുണ്ടായിരുന്ന ഒരു ചെറിയ പ്രദേശത്തിന്റെ തലസ്ഥാനനഗരം. ന. കർത്താവിന്റെ കുരിശുചുമന്ന ശെമ്ഓന്റെ ജന്മനഗരം ഇതാണെന്നാണ് പറയപ്പെടുന്നതു്. മത്താ. അ. ൨. വ. ൧൩. വ്യ. നോക്കുക. ശെമ്ഓന്റെ ജനനസ്ഥലം സൈപ്രസിലുള്ള കെവുറീനായാണെന്നും, സുറിയായിലുള്ള കെവുറീനായാണെന്നും പറയുന്നവരുമുണ്ടു്.— "ലെവുബെ": ലീബിയാ.— "യൂദന്മാരും യൂദവേദം അനുസരിച്ചവരും": മുൻ പറഞ്ഞിട്ടുള്ളവരെയെല്ലാം ഗ്രന്ഥകാരൻ രണ്ടു ഇനക്കാരായി തിരിക്കുന്നു എന്നും, അടുത്തു പ്രസ്താവിച്ചിരിക്കുന്ന രണ്ടു സ്ഥലനാമങ്ങൾ ഗ്രന്ഥകാരന്റെ പുനരാലോചനാഫലമായി ചേർക്കപ്പെട്ടവയാകുന്നു എന്നും ചിലർ പറയുന്നു.

൧൫. "മൂന്നാംമണി": നമ്മുടെ കണക്കനുസരിച്ചു് കാലത്തു ഒമ്പതാംമണി. മത്താ. അ. ൨൦. വ. ൪൭. വ്യ. നോക്കുക. യഹൂദന്മാർ സാമാന്യമായും തിരുനാളുകളിൽ മുഖ്യമായും ൯–ാംമണി, എന്നുവെച്ചാൽ, ഉച്ചവരെ ഉപവസിച്ചിരുന്നു. അതിനാലാണ് ഇത്രരാവിലെ മദോന്മത്തരാകുവാൻ വഴിയില്ലെന്നു കേപ്പാ പ്രസ്താവിക്കുന്നതു്.

൨൩. "ദൈവത്തിന്റെ മുന്നറിവിനാലും തിരുമനസ്സിനാലും": മ്ശീഹാ കയ്യേല്പിക്കപ്പെട്ടതും കൊല്ലപ്പെട്ടതും അസംഗതമായോ യഹൂദന്മാരുടെ ശക്തികൊണ്ടോ അല്ല. ദൈവപിതാവു സ്വപുത്രനെ കൈയേല്പിച്ചു. പുത്രൻ നമ്മെപ്രതിയും നമ്മുടെ രക്ഷയെപ്രതിയും സ്വയമെ കൈയേല്പിച്ചു. ആകയാൽ മ്ശീഹാ കൈയേല്പിക്കപ്പെട്ടു എന്ന ഈ പ്രവൃത്തി പരിശുദ്ധവും ദൈവതിരുമനസ്സുമായിരുന്നു. എന്നാൽ ഇതു യഹൂദന്മാരുടെ ദുർമ്മനസ്സിനെ ദൈവം തടയാഞ്ഞതുകൊണ്ടാണ്, അവനെ ഒററിക്കൊടുക്കയും കുരിശിൽ തറയ്ക്കയും ചെയ്തവർ സ്വന്ത ദുർമ്മനസ്സിനെയും പിശാചിന്റെ പ്രേരണയെയുമാണ് അനുഗമിച്ചതു്. അവരുടെ ദുഷ്ടതയ്ക്കു ദൈവം ഒരുവിധത്തിലും കാരണമല്ല. മനുഷ്യരക്ഷ എന്ന മഹാ നന്മ അതുമൂലം ഉളവാക്കുക ദൈവത്തിനു സാദ്ധ്യമായിരുന്നതുകൊണ്ടു് അതിനെ തടയാതിരിക്കുകമാത്രമേ ചെയ്തിട്ടുള്ളൂ.

൨൪. "പാതാളത്തിന്റെ ദുഃഖങ്ങൾ": ല.യും ഇങ്ങനെ തന്നെ. ഗ്രീ., അറ. പ്രതികളിൽ 'മരണത്തിന്റെ ദുഃഖങ്ങൾ' എന്നാണു കാണുന്നതു്. പാതാളം, മരണം എന്ന ഇരുപദങ്ങളും ഒരേ അർത്ഥം തന്നെ സൂചിപ്പിക്കുന്നു. പഴയനിയമകാലത്തു മരിച്ചവ

രെല്ലാം പാതാളത്തിലേക്കാണു പോയിരുന്നതു്. അതിനാൽ 'പാതാളത്തിൻെറ ദുഃഖങ്ങ'ളെന്നും 'മരണത്തിൻെറ ദുഃഖങ്ങ'ളെന്നും പറയുന്നതിൽ കാര്യഭേദമില്ല. ദുഃഖങ്ങൾ ബന്ധനങ്ങൾപോലെ ഒരുത്തനെ നിസ്സ്വതന്ത്രനാക്കുന്നതിനാൽ ക്രൂശായപ്രതിയിൽ 'മരണത്തിൻെറ ബന്ധനങ്ങൾ' എന്നു വിവൎത്തനം ചെയ്തിരിക്കുന്നു. 'ഹെബെൽ' (ܚܶܒܶܠ) എന്ന എബ്രായപദത്തിനു ദുഃഖം, പാശം ഈ ഇരു അൎത്ഥങ്ങളുമുണ്ടു്. സുറിയാനിയിൽ 'ഹ്ബൽ' (ܚܒܰܠ) ധാതുവിൽനിന്നുത്ഭവിച്ചിട്ടുള്ള 'ഹെബ്ലാ' (ܚܶܒܠܳܐ) എന്ന രൂപത്തിന് 'ദുഃഖം' എന്നും, 'ഹബ്ലാ' (ܚܰܒܠܳܐ) രൂപത്തിന് പാശം, ബന്ധനം, കണി എന്നും അൎത്ഥമുള്ളതുമാണ്. സുറിയാനിവാക്യത്തിന് 'പാതാളത്തിൻെറ ബന്ധനങ്ങൾ' എന്നും ചിലർ അൎത്ഥം പറഞ്ഞുകാണുന്നുണ്ടു്.

൨൬. "മഹത്വം": എബ്രായയിലും 'മഹത്വം' എന്നാണു കാണുന്നതു്. ഇതു ആത്മാവിനെ ഉദ്ദേശിച്ച് പ്രയോഗിക്കാറുള്ള ഒരു പദമാണെന്ന് വെസ്റ്റ്മിൻസ്റ്റർ പ്രതിയിൽ പറഞ്ഞിരിക്കുന്നു. മററു പ്രതികളിലെല്ലാം 'നാവു' എന്നാണു വിവൎത്തനം.

൩൨. "ഇതിനു": ഇവനു, എന്നുവെച്ചാൽ, മ്ശീഹായിക്കു അഥവാ ദൈവത്തിനു എന്നും എബ്രാ., സുറി. ഭാഷകളിൽ അൎത്ഥം വരാം.

൩൯. "ദൂരസ്ഥരായ": ദൈവത്തിലും, സഭയിലും, വിശ്വാസത്തിലും, രക്ഷയിലും നിന്നു അകന്നിരിക്കുന്ന പുറജാതികൾ.

൪൪. "അവക്കുണ്ടായിരുന്നതെല്ലാം പൊതുവിലുള്ളതായിരുന്നു": അ. ൪. വ. ൩൨. വ്യ. നോക്കുക.

൪൬. "ബലിയപ്പം": ഇവിടെയും അ. ൨൦. വ. ൭-ലും ഗ്രീ., ല., അറ. പ്രതികളിൽ 'അപ്പം' എന്നു മാത്രമെ കാണുന്നുള്ളു. സുറിയാനിയിൽ വെറും അപ്പം എന്ന അൎത്ഥത്തിൽ ലഹ്മാ (ܠܰܚܡܳܐ) എന്ന പദമാണ് പ്രയോഗിക്കപ്പെടുന്നതു് എങ്കിലും ഇവിടെ പ്രിസ്സാ (ܦܪܺܝܣܬܳܐ) എന്ന പദമാണ് പ്രയോഗിച്ചിരിക്കുന്നതു്. പ്രിശ്ത്താ ബലിസംബന്ധമായ അപ്പത്തെ പ്രധാനമായി സൂചിപ്പിക്കുന്നു എന്നു നിഘണ്ടുക്കളിൽ കാണുന്നു. 'ബലിയപ്പം' എന്നു ഇവിടെ വിവൎത്തനം ചെയ്തതിൻെറ കാരണം ഇതാണ്. ക്രൂശ. പ്രതിയിൽ ഇവിടെയും അ. ൨൦. വ. ൭-ലും 'മേശവാഴ്ത്തൽ' എന്നാണു കാണുന്നതു്. അവിടെ സുറി-ൽ കാണുന്നതു് 'എവുക്കാറെസ്റ്റിയാ' എന്ന പദമാണ്. ഈ പദം വി. കുബ്ബാനയെ മാത്രം ഉദ്ദേശിച്ച് ആദിമകാലം മുതൽ തന്നെ പ്രയോഗിക്കപ്പെടുന്നതിനാൽ പാരമ്പൎയ്യം അനുസരിച്ച് കുബ്ബാനയെ ഉദ്ദേശിച്ചു തന്നെ ഗ്രഹിക്കേണ്ടതാണ്. വി. അഗുസ്തീനോസ് (Epist. 86.) അപ്പം എന്ന പദംകൊണ്ടു് അ. ൨൦. വ. ൭-ൽ വി. കുബ്ബാനയപ്പം എന്നു ഗ്രഹിക്കുന്നു. കാൽവിൻ ഈ പദം ഈ അൎത്ഥത്തിൽ തന്നെ ഇവിടെ സ്വീകരിക്കുന്നുമുണ്ടു്.

൪൭. "രക്ഷ പ്രാപിക്കേണ്ടവർ": ഗ്രീക്കുപദത്തിന് 'രക്ഷ പ്രാപിക്കേണ്ടവർ' എന്നും, 'രക്ഷ പ്രാപിച്ചവർ' എന്നും അൎത്ഥം വരാം. ആദ്യത്തെ അൎത്ഥമാണു മററു പ്രതികളിലെല്ലാം കാണുന്നതു്. ചില പാഷണ്ഡികൾ ൨-ാമത്തെ അൎത്ഥം മാത്രം സ്വീകരിക്കുന്നു. സഭ രക്ഷ പ്രാപിച്ചവരുടെ മാത്രം സംഘമാണെന്നാണ് അവരുടെ വാദം. രക്ഷ പ്രാപിച്ചവർ പാപമില്ലാത്തവരും, പാപമില്ലാത്തവർ ആരെല്ലാമെന്നു നമുക്കു കാണുവാൻ വഹിയാത്തതിനാൽ സഭ അദൃശ്യവുമാണെന്നാണ് അവർ പറയുന്നതു്. പാപമില്ലാത്തവർ സഭയിലുള്ളതുകൊണ്ടു് പാപികൾ സഭയിലില്ലെന്ന് സിദ്ധിക്കുന്നില്ല. ആകയാൽ സഭയിലുള്ളവരെല്ലാം പാപമില്ലാത്തവരും തന്മൂലം സഭ അദൃശ്യവുമാ

ണെന്നുള്ള വാദം ന്യായശാസ്ത്രസിദ്ധാന്തങ്ങൾക്കു വിരോധമാകുന്നു.– ഗ്രീക്കുപദത്തിന് 'രക്ഷ പ്രാപിക്കേണ്ടവർ' എന്നും അർത്ഥമുണ്ടെന്നു പാഷണ്ഡികളും സമ്മതിക്കുന്നുണ്ട്. രണ്ടർത്ഥങ്ങളുള്ള ഒരു പദം ഒരു പ്രത്യേക സ്ഥലത്തു ഏതർത്ഥത്തിൽ സ്വീകരിക്കണമെന്നതു മറ്റു വിവർത്തനങ്ങളും സഭാപാരമ്പര്യങ്ങളുംമറ്റും കൂടി ആലോചിച്ചു നിർണ്ണയിക്കേണ്ടതാണല്ലോ.– 'രക്ഷ പ്രാപിച്ചവർ' എന്നുതന്നെയാണ് അർത്ഥം എന്നിരിക്കട്ടെ. എന്നാലും സഭ അദൃശ്യമെന്നു വരുന്നില്ല. ഗതിഹീനനായ ഒരാൾ ഒരു രക്ഷാമാർഗ്ഗത്തിൽചെന്നു പററിയാൽ അവൻ രക്ഷ പ്രാപിച്ചു എന്നു നാം പറയാറുണ്ട്. ഇങ്ങനെ തന്നെ നിത്യരക്ഷ പ്രാപിക്കുവാൻ ഒരു വഴിയും ഇല്ലാതിരുന്നവൻ അതു പ്രാപിക്കുവാനുള്ള വഴിയിൽ ചെന്നു ചേരുമ്പോൾ അവൻ രക്ഷ പ്രാപിച്ചവനായി. ഇതുകൊണ്ടു അവൻ രക്ഷ പ്രാപിച്ചുകഴിഞ്ഞു എന്നല്ല, രക്ഷ പ്രാപിക്കുവാനുള്ള വഴിയിലായി, ശ്രമിച്ചാൽ രക്ഷ പ്രാപിക്കാം എന്നുമാത്രമേ അർത്ഥമാക്കേണ്ടതുള്ളു.

## അദ്ധ്യായം ൩.

### വി. പത്രോസ് ഒരു മുടന്തനെ സുഖപ്പെടുത്തുന്നതും തൻമൂലം പലർ മാനസാന്തരപ്പെടുന്നതും.

പിന്നെ സംഭവിച്ചതെന്തെന്നാൽ: ഒമ്പതാംമണിക്കുള്ള പ്രാർത്ഥനയുടെ നേരത്തു് ശെമ്ഓൻകേപ്പായും യോഹന്നാനുംകൂടി ദേവാലയത്തിലേക്കു കയറിപ്പോകുമ്പോൾ,

൨. തൻെറ മാതാവിൻെറ ഉദരത്തിൽനിന്നു തന്നെ മുടന്തനായ ഒരു മനുഷ്യനെ ഇതാ! ചില മനുഷ്യർ ചുമന്നുകൊണ്ടുവന്നിരുന്നു. ദേവാലയത്തിലേക്കു പ്രവേശിക്കുന്നവരോട് അവൻ ഭിക്ഷ ചോദിക്കേണ്ടതിനു ശപ്പീറാ എന്നു പറയപ്പെടുന്ന ദേവാലയ വാതില്ക്കൽ അവനെ അവർ കൊണ്ടുവന്നു വെക്കുക പതിവായിരുന്നു.

൩. ഇവൻ ശെമ്ഓനും യോഹന്നാനും ദേവാലയത്തിലേക്ക് പ്രവേശിക്കുന്നതു കണ്ടപ്പോൾ തനിക്കു ഭിക്ഷ കൊടുക്കണമെന്നു അവരോട് അപേക്ഷിച്ചിരുന്നു.

൪. അപ്പോൾ ശെമ്ഓനും യോഹന്നാനും അവനെ ഉററുനോക്കി അവനോടു: ഞങ്ങളുടെ നേരെ സൂക്ഷിച്ചു നോക്കുക എന്നു പറഞ്ഞു.

൫. അവനോ അവരിൽ നിന്നു എന്തെങ്കിലും കിട്ടുമെന്നു കരുതി അവരെ സൂക്ഷിച്ചുനോക്കി.

൬. ശെമ്ഓൻ അവനോട്: പൊന്നും വെള്ളിയും എനിക്കില്ല; എന്നാൽ എനിക്കുള്ളതു് നിനക്കു തരുന്നു: നസ്രായനായ ഈശോ മ്ശിഹായുടെ നാമത്തിൽ നീ എഴുന്നേററു നടക്കുക എന്നു പറയുന്നു.

൭. പിന്നെ അവൻ അവൻെറ വലത്തു കൈക്കു പിടിച്ചു അവനെ എഴുന്നേല്പിച്ചു. ആ നാഴികയിൽതന്നെ അവൻെറ കാലുകളും അവൻെറ കുതികാലുകളും ബലം പ്രാപിച്ചു.

൮. അവൻ കുതിച്ചെഴുന്നേററു നടന്നു. നടന്നും കുതിച്ചു ചാടിയും ദൈവത്തെ പുകഴ്ത്തിയുംകൊണ്ട് അവൻ അവരോടുകൂടി ദേവാലയത്തിൽ പ്രവേശിച്ചു.

൯. അവൻ നടക്കുന്നതും ദൈവത്തെ സ്തുതിക്കുന്നതും ജനമെല്ലാം കണ്ടു.

൰. ശപ്പീറാ എന്നു പറയപ്പെട്ടുന്ന ദേവാലയവാതില്ക്കൽ എല്ലാ ദിവസവും ഇരുന്നു ഭിക്ഷ ചോദിച്ചിരുന്ന ആ ഭിക്ഷു ഇവനാകുന്നു എന്നു അറി

ഞ്ഞ് സംഭവിച്ചതിനെപ്പററി അവർ പരിഭ്രമവും വിസ്മയവും കൊണ്ടു നിറഞ്ഞു.

൧൧. അവൻ ശെമ്ഓനോടും യോഹന്നാനോടും ചേൎന്നു നില്ക്കുമ്പോൾ ജനമെല്ലാം വിസ്മയം പൂണ്ടു ശ്ലേമൊൻെറതു എന്നു പറയപ്പെടുന്ന മണ്ഡപത്തിങ്കൽ അവരുടെ അടുക്കൽ ഓടിക്കൂടി.

൧൨. ശെമ്ഓൻ (ഇതു) കണ്ടു അവരോടു ഉത്തരമായി പറഞ്ഞു: ഇസ്രായേൽ മക്കളായ പുരുഷന്മാരേ, നിങ്ങൾ ഇതിൽ എന്തിനെപ്പററിയാകുന്നു വിസ്മയിക്കുന്നതു്? അല്ലെങ്കിൽ ഇവൻ നടക്കുമാറു് ഞങ്ങളുടെ സ്വന്തശക്തികൊണ്ടോ, ഞങ്ങളുടെ അധികാരംകൊണ്ടൊ ഞങ്ങൾ ഇതു ചെയ്തു എന്ന മട്ടിൽ നിങ്ങൾ ഞങ്ങളെ ഉററു നോക്കുന്നതെന്തു്?

൧൩. അബ്രാഹത്തിൻേറയും, ഇസ്ഹാക്കിൻേറയും, യാക്കോബിൻേറയും ദൈവമായ നമ്മുടെ പിതാക്കന്മാരുടെ ദൈവം തന്നെ തൻെറ പുത്രനായ ഈശോയെ മഹത്വപ്പെടുത്തി. അവനെ നിങ്ങൾ ഏല്പിച്ചു കൊടുക്കുകയും, അവനെ വിട്ടയയ്ക്കുകയുക്തമെന്നു പീലാത്തോസു നിശ്ചയിച്ചപ്പോൾ അവൻെറ മുമ്പാകെ വെച്ചു നിങ്ങൾ അവനെ നിഷേധിച്ചു പറയുകയും ചെയ്തു.

൧൪. നിങ്ങളോ പരിശുദ്ധനും നീതിമാനുമായവനെ നിഷേധിച്ചു പറഞ്ഞുകൊണ്ടു് കൊലപാതകനായ മനുഷ്യനെ നിങ്ങൾക്കു വിട്ടുതരുവാൻ ചോദിച്ചു. [മത്താ. അ. ൨൭. വ. ൨൦: മർക്കോ. അ. ൧൫. വ. ൧൧: ലൂ. അ. ൨൩. വ. ൧൮: യോഹ. അ. ൧൮. വ. ൪൦.]

൧൫. ഇങ്ങനെ ആയുസ്സിൻെറ നായകനെ നിങ്ങൾ കൊന്നു. അവനെ ദൈവം മരിച്ചവരുടെ ഇടയിൽനിന്നു ഉയിൎപ്പിച്ചു. ഇതിനു ഞങ്ങളെല്ലാം സാക്ഷികൾ ആകുന്നു.

൧൬. തൻെറ നാമത്തിലുള്ള വിശ്വാസംനിമിത്തം, നിങ്ങൾ കണ്ടും അറിഞ്ഞുംഇരിക്കുന്ന ഇവനെ അവൻ ബലപ്പെടുത്തുകയും സുഖപ്പെടുത്തുകയും ചെയ്തു. അവനിലുള്ള വിശ്വാസം നിങ്ങളുടെയെല്ലാം മുമ്പാകെവെച്ചു അവനു ഈ ആരോഗ്യം നൽകി.

൧൭. എന്നാൽ ഇപ്പോൾ എൻെറ സഹോദരന്മാരേ, നിങ്ങളുടെ പ്രമാണികൾ ചെയ്തതുപോലെ നിങ്ങളും അബദ്ധവശാൽ ഇതു ചെയ്തു എന്നു ഞാൻ അറിയുന്നു.

൧൮. ദൈവമോ തൻെറ മ്ശിഹാ പീഡയനുഭവിക്കും എന്നു പ്രവാചകന്മാരുടെയെല്ലാം വായാൽ മുൻകൂട്ടി അറിയിച്ചിരുന്നതുപോലെ തന്നെ നിവൃത്തിയാക്കി.

൧൯. ആകയാൽ നിങ്ങളുടെ പാപങ്ങൾ മായിക്കപ്പെടേണ്ടതിനു നിങ്ങൾ പശ്ചാത്തപിക്കുകയും, മാനസാന്തരപ്പെടുകയും ചെയ്യുവിൻ. അപ്പോൾ കൎത്താവിൻെറ സന്നിധിയിൽനിന്നു സമാധാനത്തിൻെറ കാലങ്ങൾ നിങ്ങൾക്കു വന്നുചേരും.

൨൦. നിങ്ങൾക്കായി തയാറാക്കപ്പെട്ടവനായിരുന്ന ഈശോമ്ശിഹായെ അവൻ നിങ്ങൾക്കായി അയയ്ക്കുകയും ചെയ്യും.

൨൧. അവനെ, സമയങ്ങളുടെ, (എന്നു വെച്ചാൽ) ആദിമുതലുള്ള തൻെറ പരിശുദ്ധ പ്രവാചകന്മാരുടെ വായാൽ ദൈവം നിങ്ങളോടു അരുളിച്ചെയ്തിട്ടുള്ളവയുടെയെല്ലാം, പൂൎത്തീകരണം വരെ സ്വൎഗ്ഗം സ്വീകരിക്കേണ്ടതാകുന്നു.

൨൨. എന്തുകൊണ്ടെന്നാൽ മൂശെ (ഇങ്ങനെ) പറഞ്ഞിരിക്കുന്നു: കൎത്താ

വ്‌ നിങ്ങളുടെ സഹോദരന്മാരിൽനിന്നു എന്നെപ്പോലെ ഒരു പ്രവാചകനെ നിങ്ങൾക്കായി സ്ഥാപിക്കും. അവൻ നിങ്ങളോടു പറയുന്ന സകല കാൎയ്യത്തിലും നിങ്ങൾ അവന്റെ വാക്ക കേൾക്കണം. [ആവൎത്ത. അ. ൧൮. വ. ൧൫.]

൨൩. ആ പ്രവാചകന്റെ വാക്ക കേൾക്കാത്തവൻ ഏവനോ അവൻ തന്റെ ജനത്തിൽനിന്നു നശിക്കവാൻ ഇടയാകും.

൨൪. മാത്രമല്ല, ശ്മൂയേൽ മുതലും അവന്റെ പിന്നാലെയും ഉണ്ടായിട്ടുള്ള എല്ലാ പ്രവാചകന്മാരും ആ ദിവസങ്ങളെപ്പററി പ്രസ്താവിക്കയും അറിയിക്കയും ചെയ്തിരിക്കുന്നു.

൨൫. നിങ്ങൾ പ്രവാചകന്മാരുടേയും, ഭൂമിയിലെ സകല വംശങ്ങളും നിന്റെ സന്തതിയിൽ അനുഗ്രഹിക്കപ്പെടും എന്നു ദൈവം അബ്രാഹത്തോടു അരുളിച്ചെയ്തുകൊണ്ടു നമ്മുടെ പിതാക്കന്മാരോടു ചെയ്ത ഉടമ്പടിയുടേയും മക്കളാകുന്നു. [സൃ. അ. ൧൨. വ. ൩.]

൨൬. ദൈവം ആദ്യമെ നിങ്ങളോടു ഉടമ്പടി ചെയ്തു; അനന്തരം, നിങ്ങളുടെ ദുഷ്ടതയിൽനിന്നു നിങ്ങൾ തിരിയുകയും പശ്ചാത്തപിക്കകയും ചെയ്യുമെങ്കിൽ നിങ്ങളെ അനുഗ്രഹിച്ചുകൊണ്ടു തന്റെ പുത്രനെ അയച്ചു.

## വ്യാഖ്യാനം.

൧. "ഒമ്പതാംമണിക്കുള്ള പ്രാൎത്ഥനയുടെ നേരത്തു്": മത്താ. അ. ൨൭. വ. ൪൬. വ്യാ. നോക്കുക. ദിവസത്തിൽ മൂന്നു പ്രാവശ്യം പ്രാൎത്ഥിക്കുന്ന പതിവു യഹൂദന്മാരുടെ ഇടയിൽ പ്രാചീനകാലം മുതലേയുള്ളതാണ്. ദാനിയേൽ ബാബേലിൽ ആയിരിക്കയിൽ ഓറെശ്ലേം ദേവാലയത്തിന്റെ നേരെയുള്ള കിളിവാതിൽ തുറന്നു കൎത്താവിന്റെ സന്നിധിയിൽ പ്രതിദിനം മൂന്നുപ്രാവശ്യം മുട്ടുകുത്തി പ്രാൎത്ഥിച്ചിരുന്നു. (ദാനി. അ. ൬. വ. ൧൦.) മനുഷ്യാവതാരരഹസ്യത്തിന്റെ ബഹുമാനാൎത്ഥമുള്ള 'കൎത്താവിന്റെ മാലാഖാ' എന്ന ജപം ചെയ്യുവാനുള്ള സമയം കത്തോലിക്കരാജ്യങ്ങളിൽ കാലത്തും, ഉച്ചക്കും, സന്ധ്യക്കും മണിയടിച്ചു അറിയിക്കുക പതിവാണ്. ഈ മണിനാദം കേൾക്കുന്ന ഏവനും, ഗൃഹത്തിലോ, വയലിലോ എവിടെയെങ്കിലും ആയിരുന്നാലും, ഏതെല്ലാം ജോലികളിൽ ഉൾപ്പെട്ടിരുന്നാലും, ഉടനെ ആ ജപം ചൊല്ലിവരുന്നു. ഇതും ഇതുപോലെയുള്ള മററു ഭക്തികൃത്യങ്ങളും ഇക്കാലത്തെ കത്തോലിക്കരോടു എത്രതന്നെ ഉത്സാഹപൂൎവ്വം ഉപദേശിച്ചാലും അധികമായെന്നു വരികയില്ല. ലൌകികവിഷയങ്ങളിൽ വ്യാപൃതമായി ക്ഷണേന ബഹുചിന്തകളിൽ ഉൾപ്പെട്ടുപോകുന്ന മനുഷ്യാത്മാവിനെ അതിന്റെ ആദിമൂലവും പരമാന്ത്യവുമായ ദൈവത്തിലേക്കു ആനയിക്കുവാൻ ഇവ വളരെ ഉപയുക്തങ്ങളാണ്.

൧൬. "തന്റെ നാമത്തിലുള്ള വിശ്വാസം": തന്നിലുള്ള വിശ്വാസം. പുറ. അ. ൨൦. വ. ൨൧. വ്യാ. നോക്കുക.

൨൧. "സമയങ്ങളുടെ . . . പൂൎത്തീകരണം വരെ": അറ.ലും ഇങ്ങനെയാണു കാണുന്നതു്. നീതിന്യായങ്ങളുടെ നടത്തിപ്പിനു് ദൈവം നിശ്ചയിച്ചു അറിയിച്ചിരിക്കുന്ന ക്രിയകളും അവയ്ക്കുള്ള സമയവും പൂൎത്തിയാകയും അവയുടെ ശേഷം സകലവും യഥാവിധം സ്ഥാപിതമാകയും ചെയ്യുന്ന കാലംവരെ എന്നൎത്ഥം. തൻമൂലം ഗ്രീ., ല., ക്രൂശായപ്രതികളിൽ 'യഥാസ്ഥാനപ്പെടുത്തുന്നകാലംവരെ' എന്നു കാണുന്നു.

൨൪. "ആ ദിവസങ്ങൾ": ക്രൂശായയിലും ആ ദിവസങ്ങൾ എന്നുതന്നെയാണു കാണുന്നതു്. വരുവാനിരിക്കുന്ന ആ ദിവസങ്ങൾ എന്നൎത്ഥം, പ്രവാചകന്മാർ പറ

ഞ്ഞിട്ടുള്ളതായി ഇവിടെ മുകളിൽ സൂചിപ്പിച്ചതിനെ ഉദ്ദേശിച്ചു ഗ്രീ., ല., അറ. പ്രതികളിൽ 'ഈ ദിവസങ്ങൾ' എന്നു പറഞ്ഞിരിക്കുന്നു.

൨൬. "നിങ്ങളോടു ഉടമ്പടി ചെയ്തു": 'അക്കീം' (ܐܩܝܡ) എന്ന പദമാണു സുറി.ൽ പ്രയോഗിച്ചിരിക്കുന്നതു്. ഇതിനു സ്ഥാപിച്ചു, ഉടമ്പടി ചെയ്തു, എഴുന്നേല്പിച്ചു നിറുത്തി, ഉയിർപ്പിച്ചു എന്നിങ്ങനെ അർത്ഥങ്ങളുണ്ടു്. അബ്രാഹത്തോടുള്ള വാഗ്ദാനത്തെ (സ്റ്റ. അ. ൧൨. വ. ൩.) ഉദ്ദേശിച്ചു 'നിങ്ങളോടുഉടമ്പടി ചെയ്തു' എന്നോ, മൂശെയുടെ പ്രവാചകത്തെ (ആവർത്ത. അ. ൧൮. വ. ൧൮.) സൂചിപ്പിച്ചു നിങ്ങൾക്കായി എഴുന്നേല്പിച്ചു നിറുത്തി അഥവാ സ്ഥാപിച്ചു എന്നോ ആണു ഇവിടെ ധരിക്കേണ്ടതെന്നു സുറിയാനിയിലെ വാചകഘടനകൊണ്ടു തോന്നുന്നു. മററു പ്രതികളിൽ സ്ഥാപിച്ചു, ഉയിർപ്പിച്ചു എന്ന അർത്ഥങ്ങളിൽ ഏതും ജനിക്കാം.— "അനുഗ്രഹിച്ചുകൊണ്ടു": സുറിയാനി പിതാവിനെ ഉദ്ദേശിച്ചും, മററു പ്രതികൾ മ്ശീഹായെ ഉദ്ദേശിച്ചും ഈ പദങ്ങൾ പ്രയോഗിച്ചിരിക്കുന്നു.

## അദ്ധ്യായം ൪.

പത്രോസും യോഹന്നാനും ബന്ധിക്കപ്പെട്ടതു്. അവരുടെ സ്ഥിരത. സഭയുടെ വളർച്ച.

൧, ൨. ഇങ്ങനെ അവർ ജനത്തോടു ഈ വചനങ്ങൾ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ, അവർ ജനത്തോടു ഉപദേശിക്കുകകൊണ്ടും മരിച്ചവരുടെ ഇടയിൽനിന്നുള്ള ഉയിർപ്പിനെപ്പററി മ്ശീഹാ (യുടെ ദൃഷ്ടാന്തം) മൂലം പ്രസംഗിക്കുകകൊണ്ടും, ആചാര്യന്മാരും സട്ടുക്കായരും ദേവാലയ പ്രമാണികളും അവരുടെ മേൽ കോപം കൊണ്ടു് എരിഞ്ഞു അവർക്കു വിരോധമായി എതിർത്തു.

൩. അവർ അവരുടെമേൽ കൈകൾ വെക്കയും സന്ധ്യ അടുത്തിരുന്നതിനാൽ പിറേറദിവസത്തേക്കു അവരെ സൂക്ഷിക്കുകയും ചെയ്തു.

൪. എന്നാൽ (ദൈവ) വചനം കേട്ടിരുന്ന പലരും വിശ്വസിച്ചിരുന്നു. അവർ സംഖ്യയിൽ ഉദ്ദേശം അയ്യായിരം പുരുഷന്മാർ ആയിരുന്നു.

൫. പിന്നെ അടുത്ത ദിവസം പ്രമാണികളും, മൂപ്പന്മാരും, നിയമജ്ഞന്മാരും, (൬)

൬. പ്രധാനാചാര്യനായ ഹന്നാൻ തന്നെയും, കയ്യാപ്പായും, യോഹന്നാനും, അലെക്സന്ത്രോസും, പ്രധാനാചാര്യന്മാരുടെ വംശത്തിലുള്ളവരും (൫) «ഒരുമിച്ചുകൂടി».

൭. അനന്തരം അവർ അവരെ നടുവിൽ നിറുത്തീട്ടു: നിങ്ങൾ ഏതു അധികാരംകൊണ്ടു, അല്ലെങ്കിൽ ഏതു നാമത്തിൽ ഇതു ചെയ്തു എന്നു അവരോടു ചോദിച്ചിരുന്നു.

൮. അപ്പോൾ ശെമ്ഓൻ കേപ്പാ പരിശുദ്ധാത്മാവു കൊണ്ടു നിറഞ്ഞു് അവരോടു പറഞ്ഞു: ജനത്തിന്റെ പ്രമാണികളേ, ഇസ്രായേൽ ഗോത്രത്തിലെ മൂപ്പന്മാരേ, കേട്ടുകൊൾവിൻ:

൯. രോഗിയായ ഈ മനുഷ്യനു ഉണ്ടായ ഉപകാരം നിമിത്തം, ഇവൻ എന്തിനാൽ സുഖപ്പെടുത്തപ്പെട്ടു എന്നു ഞങ്ങൾ ഇന്നു നിങ്ങളാൽ വിസ്തരിക്കപ്പെടുന്നെങ്കിൽ,

൧൦. നിങ്ങൾ കുരിശിൽ തറയ്ക്കുകയും, ദൈവം മരിച്ചവരുടെ ഇടയിൽ നിന്നു ഉയിർപ്പിക്കുകയും ചെയ്ത നസ്രായനായ ഈശോ മ്ശീഹായുടെ നാമത്തിൽ, അതെ അതിനാൽ

തന്നെ, ഇതാ! ഇവൻ നിങ്ങളുടെ മുമ്പിൽ സൌഖ്യമുള്ളവനായി നില്ക്കുന്നു എന്ന ഇതു നിങ്ങളും ഇസ്രായേൽ ജനം മുഴുവനും അറിഞ്ഞിരിക്കട്ടെ.

൧൧. പണിക്കാരായ നിങ്ങൾ ഉപേക്ഷിച്ചു കളഞ്ഞിട്ടു മൂലയിലെ തലയായിത്തീൎന്ന കല്ലു ഇവനാകുന്നു. [സങ്കി. ൧൧൮. വ. ൨൨: ഏശ. അ. ൨൮. വ. ൧൬: മത്താ. അ. ൨൧. വ. ൪൨: മൎക്കോ. അ. ൧൨. വ. ൧൦: ലൂ. അ. ൨൦. വ. ൧൭: റോമ. അ. ൯. വ. ൩൨: ൧. പത്രോ. അ. ൨. വ. ൭.]

൧൨. വേറൊരുവൻമൂലവും രക്ഷയില്ല. എന്തുകൊണ്ടെന്നാൽ രക്ഷ പ്രാപിക്കേണ്ടുവാൻ മനുഷ്യൎക്കു നൽകപ്പെട്ടതായി ആകാശത്തിൻകീഴ് വേറെ നാമമില്ല.

൧൩. അവർ, ശെമ്ഓനും യോഹന്നാനും പരസ്യമായി പറഞ്ഞ വാക്കു കേട്ടപ്പോൾ, അവർ പുസ്തകജ്ഞാനമില്ലാത്തവരും അറിവില്ലാത്തവരുമാണെന്ന് ഗ്രഹിച്ചിരുന്നതിനാൽ, അവരെപ്പററി വിസ്മയിച്ചു; അവർ ഈശോയോടുകൂടി സഞ്ചരിച്ചിരുന്നു എന്നു അറിയുകയും ചെയ്തു.

൧൪. എന്നാൽ സുഖപ്പെടുത്തപ്പെട്ട മുടന്തൻ അവരോടുകൂടി നിന്നിരുന്നതു കാണുകകൊണ്ടു അവൎക്കു വിരോധമായി എന്തെങ്കിലും പറയുവാൻ അവൎക്കു കഴിഞ്ഞിരുന്നില്ല.

൧൫. അപ്പോൾ അവർ തങ്ങളുടെ സംഘത്തിൽ നിന്ന് അവരെ പുറത്തു കൊണ്ടുപോകുവാൻ കല്പിച്ചശേഷം തമ്മിൽ (ഇങ്ങനെ) പറഞ്ഞിരുന്നു:

൧൬. ഈ മനുഷ്യരോടു നാം എന്തു ചെയ്യേണ്ടു! എന്തുകൊണ്ടെന്നാൽ, ഇതാ! അവരുടെ കൈകളാൽ നടന്ന തെളിവായ അത്ഭുതം ഓറെശ്ലേമിൽ പാൎക്കുന്നവൎക്കെല്ലാം അറിയപ്പെട്ടിരിക്കുന്നു. (അതു്) നിഷേധിക്കുവാൻ നമുക്ക് സാധിക്കയുമില്ല.

൧൭. എങ്കിലും, ഈ ശ്രുതി ജനത്തിൽ അധികമായി പരക്കാതിരിക്കേണ്ടതിനു, മേലാൽ മനുഷ്യരിൽ ഒരുത്തനോടും ഈ നാമത്തിൽ സംസാരിക്കാതിരിക്കുവാൻ നമുക്കു അവരെ ഭയപ്പെടുത്താം.

൧൮. പിന്നെ അവർ അവരെ വിളിച്ചു ഈശോയുടെ നാമത്തിൽ യാതൊന്നും സംസാരിക്കയും പഠിപ്പിക്കയും ചെയ്യരുതെന്നു അവരോടു കല്പിച്ചു.

൧൯. ശെമ്ഓൻ കേപ്പായും യോഹന്നാനും ഉത്തരമായി അവരോടു പറഞ്ഞു: ഞങ്ങൾ ദൈവത്തേകാൾ അധികമായി നിങ്ങളെ അനുസരിക്കുന്നതു് ദൈവത്തിൻെറ മുമ്പാകെ ന്യായമോ എന്നു നിങ്ങൾ വിധിക്കുവിൻ.

൨൦. ഞങ്ങൾ കണ്ടും കേട്ടും അറിഞ്ഞിരിക്കുന്നതു പ്രസ്താവിക്കാതിരിക്കുവാൻ ഞങ്ങൾക്കു പാടില്ലല്ലൊ.

൨൧. സംഭവിച്ച കാൎയ്യത്തെപ്പററി എല്ലാ മനുഷ്യരും ദൈവത്തെ സ്തുതിച്ചിരുന്നതിനാൽ, അവരുടെ തലയിൽ കുററം ചുമത്തുവാൻ ജനം നിമിത്തം അവൎക്കു കഴിയായ്കകൊണ്ടു്, അവർ അവരെ ഭയപ്പെടുത്തി ഒടുവിൽ അവരെ വിട്ടയച്ചു.

൨൨. എന്തെന്നാൽ ഈ അത്ഭുതരോഗശമനം ആരിൽ സംഭവിച്ചുവൊ ആ മനുഷ്യൻ നാല്പതിലധികം വയസ്സുള്ളവനായിരുന്നു.

൨൩. ഇങ്ങനെ അവർ വിട്ടയക്കപ്പെട്ടു് തങ്ങളുടെ സഹോദരന്മാരുടെ അടുക്കൽ വന്നപ്പോൾ പുരോഹിതന്മാരും മൂപ്പന്മാരും പറഞ്ഞതെല്ലാം അവർ അവരെ അറിയിച്ചു.

൨൪. അവരോ (ഇതു) കേട്ടപ്പോൾ ദൈവത്തിൻെറ പക്കൽ ഒന്നാകെ

തങ്ങളുടെ സ്വരമുയർത്തി (ഇങ്ങനെ) പറഞ്ഞു: കർത്താവേ, ആകാശവും, ഭൂമിയും, സമുദ്രങ്ങളും, അവയിലുള്ളതുമെല്ലാം സൃഷ്ടിച്ച ദൈവം നീയാകുന്നു.

൨൫. നീയാകുന്നു നിന്റെ ദാസനായ ദാവീദിന്റെ വായാൽ പരിശുദ്ധാത്മാവ് വഴിയായി (ഇങ്ങനെ) അരുളിച്ചെയ്തതു്: പുറജാതികൾ കോപിച്ചതും ജനങ്ങൾ വ്യർത്ഥകാര്യം ചിന്തിച്ചതും എന്തിന്? [സങ്കീ. ൨. ൨. ൧.]

൨൬. ഭൂമിയിലെ രാജാക്കന്മാരും അധികാരികളും കർത്താവിനും അവന്റെ മ്ശീഹാക്കും വിരോധമായി എഴുന്നേററു കൂടിയാലോചന ചെയ്തു.

൨൭. എന്തുകൊണ്ടെന്നാൽ നീ അഭിഷേകം ചെയ്ത നിന്റെ പരിശുദ്ധപുത്രനായ ഈശോയിക്കു വിരോധമായി ഹേറോദേസും പീലാത്തോസും പുറജാതികളോടും ഇസ്രായേൽ കൂട്ടത്തോടുംകൂടി ഈ പട്ടണത്തിൽ സാക്ഷാൽ ഒരുമിച്ചുകൂടിയിരിക്കുന്നു.

൨൮. സംഭവിക്കേണ്ടതായി നിന്റെ കൈയും നിന്റെ ഇഷ്ടവും മുൻകൂട്ടി അടയാളപ്പെടുത്തിയിരിക്കുന്നതെല്ലാം ചെയ്യുവാനായിട്ടു തന്നെ.

൨൯. മാത്രമല്ല, കർത്താവേ, അവരുടെ ഭീഷണികളെ നീ ഇപ്പോൾ നോക്കിക്കാണണമെ. (൩൦)

൩൦. നിന്റെ പരിശുദ്ധപുത്രനായ ഈശോയുടെ നാമത്തിൽ രോഗശാന്തികളും, ധീരകൃത്യങ്ങളും, അടയാളങ്ങളും സംഭവിക്കുവാനായി നിന്റെ കൈ നീട്ടിക്കൊണ്ടു് (൨൯) «നിന്റെ വചനം പരസ്യമായി അറിയിക്കുവാൻ നിന്റെ ദാസന്മാക്കു (വരം) നൽകണമെ».

൩൧. ഇങ്ങനെ അവർ പ്രാർത്ഥിക്കുകയും അപേക്ഷിക്കുകയും ചെയ്തപ്പോൾ അവർ കൂടിയിരുന്ന സ്ഥലം ഇളകി; അവരെല്ലാവരും പരിശുദ്ധാത്മാവു കൊണ്ടു നിറഞ്ഞു് ദൈവവചനം പരസ്യമായി സംസാരിച്ചിരുന്നു.

൩൨. വിശ്വസിച്ചിരുന്ന ജനക്കൂട്ടത്തിനോ ഒരാത്മാവും ഒരു മനസ്സും ആയിരുന്നു. അവരിൽ ആരും താൻ സമ്പാദിച്ചിരുന്ന സമ്പാദ്യങ്ങളെപ്പററി അവ തന്റേതാകുന്നു എന്നു പറഞ്ഞിരുന്നില്ല. മറിച്ച്, അവക്കുണ്ടായിരുന്നതെല്ലാം പൊതുവിലുള്ളതായിരുന്നു.

൩൩. ഈ ശ്ലീഹന്മാർ ഈശോമ്ശീഹായുടെ ഉയിർപ്പിനെപ്പററി വലിയ ശക്തിയോടു കൂടി സാക്ഷിപ്പെടുത്തിയിരുന്നു. എല്ലാവരോടും കൂടി വലിയ കൃപാവരവും ഉണ്ടായിരുന്നു.

൩൪. അവരിൽ മുട്ടുപാടുള്ളവനായി ഒരുത്തനും ഉണ്ടായിരുന്നില്ല. എന്തുകൊണ്ടെന്നാൽ പറമ്പുകളും വീടുകളും ഉണ്ടായിരുന്നവർ (അവ) വിററു് വിററതിന്റെ വില കൊണ്ടുവന്നു്

൩൫. ശ്ലീഹന്മാരുടെ പാദങ്ങളുടെ അടുക്കൽ വെക്കയും, അതു ഓരോരുത്തനും അവനു ആവശ്യമായിരുന്നതുപോലെ കൊടുക്കപ്പെടുകയും ചെയ്തിരുന്നു.

൩൬. ആശ്വാസത്തിന്റെ പുത്രൻ എന്നർത്ഥമാക്കപ്പെടുന്ന ബർനബാ എന്നു ശ്ലീഹന്മാരാൽ മറുനാമം വിളിക്കപ്പെട്ടവനായി കെവുപ്രൊസ് ദേശത്തുനിന്നുള്ള ലേവായക്കാരനായ യൌസേപ്പിനു

൩൭. ഒരു പറമ്പുണ്ടായിരുന്നു. അവൻ അതു വിററു അതിന്റെ വില കൊണ്ടുവന്നു് ശ്ലീഹന്മാരുടെ പാദങ്ങളുടെ മുമ്പാകെ വെച്ചു.

## വ്യാഖ്യാനം.

൧. "സദ്ദുക്കായർ": മത്താ. അ. ൩. വാ. ൭. വ്യാ. നോക്കുക.— "ദേവാലയപ്രമാണികൾ": ദേവാലയസൂക്ഷക്കാരായ പട്ടാളക്കാരുടെ നായകന്മാർ. മത്താ. അ. ൨൭. വ. ൬൫. വ്യാ. നോക്കുക.

൪. "അയ്യായിരം പുരുഷന്മാർ": വി. പത്രോസിന്റെ ആദ്യപ്രസംഗംകൊണ്ടു മാനസാന്തരപ്പെട്ട മൂവായിരത്തിനു പുറമെ, ഈ പ്രസംഗം കൊണ്ടു തന്നെ മനസ്സു തിരിഞ്ഞവരുടെ സംഖ്യയാണു് ഇവിടെ പറയുന്നതു്.

൨൮. "മുൻകൂട്ടി അടയാളപ്പെടുത്തിയിരിക്കുന്നതെല്ലാം": അ. ൨. വ. ൨൩. വ്യാ. നോക്കുക.

൩൨. "അവർക്കുണ്ടായിരുന്നതെല്ലാം പൊതുവിലുള്ളതായിരുന്നു": മാളിയേക്കൽ തോമാ റമ്പാന്റെ പാട്ടിൽ: ദക്ഷിണഭാരതത്തിലെ ആദ്യക്രിസ്ത്യാനികൾ 'അവരുടെ ആസ്തികൾ സകലത്തേയും ഏല്പിച്ചു അവർ ശ്ലീഹായെ' എന്നും ശ്ലീഹാ 'ഗുരുപത്തൊന്നു പ്രഭുക്കന്മാർക്കായ് പൊതുമുതൽ പരിപാലന നൽകി' എന്നും കാണുന്നുണ്ടു്. എന്നാൽ ആദ്യക്രിസ്ത്യാനികൾ എവിടെയും നിഷ്കർഷാപൂർവ്വമായ സാമുദായികജീവിതം നയിച്ചിരുന്നെന്നു ഈ വേദവാക്യത്തിൽനിന്നു അനുമാനിക്കരുതു്. ഇവിടെ കാണുന്ന സാക്ഷ്യങ്ങളെല്ലാം കൂട്ടിയാലോചിച്ചാൽ അങ്ങനെ അനുമാനിക്കുന്നതിനു നിവൃത്തിയില്ലെന്നു കാണാം: ൧. 'എല്ലാം' എന്ന പദം കുറേ സ്വാതന്ത്ര്യാർത്ഥത്തിലല്ലാതെ, ഒട്ടൊഴിയാതെ എന്ന അർത്ഥത്തിലല്ല വി. ലൂക്കാ പ്രയോഗിക്കാറുള്ളതു്. അ. ൨. വ. ൫. വ്യാ: വ. ൯-൧൧. എല്ലാ വീടുകളും വിററു എന്നു ഈ വാക്യങ്ങളിൽ നിന്നു തന്നെയും അനുമാനിച്ചുകൂടാ.— ൨. 'ആരും . . . സമ്പാദ്യങ്ങളെപ്പററി അവ തന്റേതാകുന്നു എന്നു പറഞ്ഞിരുന്നില്ല' എന്ന വാക്കുകളിൽ നിന്നു അവകാശത്തെപ്പററി ആരും നിഷ്കർഷിച്ചിരുന്നില്ല എന്നല്ലാതെ അവകാശം ഉപേക്ഷിച്ചുകളഞ്ഞു എന്നു സിദ്ധിക്കുന്നില്ല.— ൩. അ. ൫. വ. ൪-ൽ കാണുന്ന പത്രോസിന്റെ വാക്കുകൾകൊണ്ടു സംഗതി വിശദമാകുന്നുണ്ടു്. വസ്തു വില്ക്കുവാനെ, വിററ വില കൊണ്ടുചെല്ലുവാനൊ ഹനനിയായിക്കു കടമയുണ്ടായിരുന്നില്ല എന്നാണല്ലൊ അവിടെ പറഞ്ഞിരിക്കുന്നതു്. ആകയാൽ വില്പനയും വിലയർപ്പണവും ചെയ്യേ തീരൂ എന്നില്ലായിരുന്നു.— ൪. ബർനബായുടെ വസ്തുവില്പന (വ. ൩൬.) ഒരു പ്രത്യേകസംഭവം എന്ന നിലയിൽ രേഖപ്പെടുത്തിയിരിക്കുന്നു എന്നേയുള്ളൂ.— ൫. അ. ൬. വ. ൧-ൽ കാണുന്ന വിധവകളുടെ സംരക്ഷണം അവരുടെമാത്രം സംരക്ഷണമെന്നല്ലാതെ പൊതുമുതൽ കൊണ്ടുള്ള സകലരുടേയും സംരക്ഷണം എന്നു കരുതേണ്ടതില്ല.— ൬. ഓരോരുത്തന്റെ സ്വന്തമായ വീടുകളെപ്പററി അ. ൧൨. വ. ൧൨-ലും, അ. ൨൧. വ. ൧൬-ലും കാണുന്നുമുണ്ടു്.— ൭. ഓറെശ്ലേമത്തു അല്ലാതെ മറെറാരിടത്തും ഒന്നും സാക്ഷാൽ പൊതുവായിരുന്നതായി വി. ഗ്രന്ഥത്തിൽ കാണുന്നില്ല. അ. ൧൧. വ. ൨൯: ൧. കോറ. അ. ൧൬. വ. ൧; ൨. കോറ. അ. ൮, ൯: ൧. യോഹ. അ. ൩. വ. ൧൭.— 'പൊന്നും വെള്ളിയും എനിക്കില്ല' എന്നു അ. ൩. വ. ൬-ൽ പത്രോസു പറയുന്നതു ശ്ലീഹന്മാരും, പക്ഷെ മററു ചിലരും അനുസരിച്ചിരുന്ന സുവിശേഷദാരിദ്ര്യത്തെയും (മത്താ. അ. ൧൯. വ. ൨൧...) ശ്ലീഹന്മാർ ക്രൈസ്തവജനങ്ങളാൽ സംരക്ഷിക്കപ്പെട്ടിരുന്നു എന്ന വസ്തുതയെയും (൧. കോറ. അ. ൯.) സൂചിപ്പിക്കുന്നു എന്നു വരാവുന്നതാണു്. തോമാ റമ്പാന്റെ പാട്ടിൽ പറയുന്ന ദക്ഷിണഭാരതത്തിലെ പൊതുമുതൽക്കാര്യവും ഓറെശ്ലേമത്തേതുപോലെ ഗ്രഹിക്കേണ്ടതാണെന്നു തോന്നുന്നു. മേൽ പ്രസ്താവിച്ചവയിൽനിന്നു ഇവിടെ കാണുന്ന പൊതുമുതൽ ഏർപ്പാടു് കാറൽ മാർക്സിന്റെ (Karl Marx) ദാസ് കാപ്പിററൽ (Das Kapital) അനുസരിച്ചുള്ള ഇക്കാലത്തെ സ്ഥിതിസമത്വവാദം ആദിയായവ അല്ലായിരുന്നെന്നു വിശദമാണല്ലൊ.

## അദ്ധ്യായം ൫.

ഹനനിയായിക്കും ശപ്പീറായിക്കും ഉണ്ടായ ദൈവശിക്ഷ, ശ്ലീഹന്മാർ കാരാഗൃഹത്തിലാക്കപ്പെടുന്നതു്.

൧എന്നാൽ ഹനനിയാ എന്ന പേരുള്ള ഒരു പുരുഷൻ ശപ്പീറാ എന്ന പേരുള്ള തന്റെ ഭാൎയ്യയോടു കൂടി തന്റെ പറമ്പു വിററിട്ടുണ്ടായിരുന്നു.

൨. അവനോ തന്റെ ഭാൎയ്യ അറികെ അതിന്റെ വിലയിൽ കുറേ എടുത്തു മറച്ചുവെച്ചുകൊണ്ടു് പണത്തിൽ ഒരു ഭാഗം കൊണ്ടുവന്നു ശ്ലീഹന്മാരുടെ പാദങ്ങളുടെ മുമ്പാകെ വെച്ചു.

൩. അപ്പോൾ ശെമ്ഓൻ അവനോടു പറഞ്ഞു: ഹനനിയാ, നീ പരിശുദ്ധാത്മാവിനോടു കളവു പറയുവാനും, പറമ്പിന്റെ വിലപ്പണത്തിൽ ഒരു ഭാഗം മറച്ചുവെക്കുവാനും തക്കവണ്ണം നിന്റെ ഹൃദയത്തെ സാത്താൻ ഇപ്രകാരം നിറച്ചതെന്താകുന്നു?

൪. അതു വില്ക്കപ്പെടുന്നതിനു മുമ്പു് നിന്റേതു ആയിരുന്നില്ലേ? വില്ക്കപ്പെട്ട ശേഷം പിന്നെയും അതിന്റെ വിലയിന്മേൽ നിനക്കു് അധികാരം ഉണ്ടായിരുന്നു. ഇക്കാൎയ്യം ചെയ്യുവാൻ നീ മനസ്സിൽ കരുതിയതു എന്തിനു? നീ മനുഷ്യരോടല്ല, ദൈവത്തോടാകുന്നു കളവു പറഞ്ഞിരിക്കുന്നതു്.

൫. ഹനനിയാ ഈ വാക്കുകൾ കേട്ടപ്പോൾ വീണു മരിച്ചു. (ഇതു) കേട്ടവരിലെല്ലാം വലിയ ഭയം ഉളവായി.

൬. അവരിലെ ചെറുപ്രായക്കാർ എഴുന്നേററു് അവനെ പൊതിഞ്ഞു പുറത്തുകൊണ്ടുപോയി അവനെ കുഴിച്ചിട്ടു.

൭. പിന്നെ മൂന്നു മണിക്കൂറുകളായ പിമ്പു്, അവന്റെ ഭാൎയ്യയും, എന്തു സംഭവിച്ചു എന്നറിയാതെ, അകത്തു വന്നു.

൮. ശെമ്ഓൻ അവളോടു: ഈ വിലക്കുതന്നെയോ നിങ്ങൾ പറമ്പു വിററതു എന്നു എന്നോടു പറയുക എന്നു പറയുന്നു. അവളോ: അതെ, ഈ വിലക്കുതന്നെ എന്നു പറഞ്ഞു.

൯. ശെമ്ഓൻ അവളോടു: കൎത്താവിന്റെ ആത്മാവിനെ പരീക്ഷിക്കുവാൻ നിങ്ങൾ തമ്മിൽ യോജിച്ചതുകൊണ്ടു് ഇതാ! നിന്റെ ഭൎത്താവിനെ കുഴിച്ചിട്ടവരുടെ കാലുകൾ വാതില്ക്കൽ (ഉണ്ടു്). അവർ നിന്നെയും പുറത്തുകൊണ്ടുപോകും എന്നു പറയുന്നു.

൧൦. ആ നാഴികയിൽതന്നെ അവൾ അവരുടെ കാലുകളുടെ മുമ്പാകെ വീണു മരിച്ചു. അപ്പോൾ ആ ചെറുപ്പക്കാർ അകത്തു പ്രവേശിച്ചു് അവളെ മരിച്ചവളായിക്കണ്ടു് എടുത്തു പുറത്തു കൊണ്ടുപോയി അവളുടെ ഭൎത്താവിന്റെ അടുക്കൽ അവളെ കുഴിച്ചിട്ടു.

൧൧. ആകയാൽ സഭ മുഴുവനിലും, (ഇതു) കേട്ട എല്ലാവരിലും വലിയ ഭയമുണ്ടായി.

൧൨. ശ്ലീഹന്മാർവഴി ജനത്തിന്റെ ഇടയിൽ വളരെ അടയാളങ്ങളും ധീരകൃത്യങ്ങളും സംഭവിച്ചുകൊണ്ടിരുന്നു. അവരെല്ലാവരും ശ്ലേമോന്റെ മണ്ഡപത്തിൽ ഒരുമിച്ചു കൂടിയുമിരുന്നു.

൧൩. മററുള്ളവരിൽ ആരും അവരുടെ പക്കൽ അടുക്കുവാൻ തുനിഞ്ഞിരുന്നില്ല; മറിച്ചു, ജനം അവരെ പുകഴ്ത്തിയിരുന്നു.

൰൪. കർത്താവിൽ വിശ്വസിച്ചിരുന്ന പുരുഷന്മാരുടേയും സ്ത്രീകളുടേയും കൂട്ടം അധികമായി വർദ്ധിച്ചു വന്നിരുന്നു.

൰൫. ഇതിനാൽ ശെമ്ഓൻ വരുമ്പോൾ അവന്റെ നിഴലെങ്കിലും രോഗികളുടെമേൽ വീഴേണ്ടതിനായി ജനങ്ങൾ അവരെ കട്ടിലുകളിൽ കിടത്തി പുറത്തു തെരുവീഥികളിലേക്കു കൊണ്ടുവന്നിരുന്നു.

൰൬. വളരെപ്പേരാകട്ടെ ഓറെശ്ലെത്തിനു ചുററുമുള്ള മററു നഗരങ്ങളിൽ നിന്നു രോഗികളെയും അശുദ്ധാത്മാക്കൾ ഉണ്ടായിരുന്നവരെയും കൂട്ടിക്കൊണ്ടു അവരുടെ അടുക്കൽ വന്നിരുന്നു. അവരെല്ലാവരും സുഖപ്പെടുത്തപ്പെടുകയും ചെയ്തിരുന്നു.

൰൭. ആകയാൽ പ്രധാനാചാര്യനും അവനോടുകൂടി ഉണ്ടായിരുന്നവരും അസൂയകൊണ്ടു നിറഞ്ഞു. എന്തുകൊണ്ടെന്നാൽ അവർ സദൂക്കായരുടെ മതസിദ്ധാന്തങ്ങൾ ഉള്ളവരായിരുന്നു.

൰൮. അവർ ശ്ലീഹന്മാരുടെമേൽ കൈകൾവെച്ച്, അവരെ പിടിച്ചു കാരാഗൃഹത്തിൽ ബന്ധിച്ചു.

൰൯. അപ്പോൾ രാത്രിയിൽ കർത്താവിന്റെ ദൂതൻ കാരാഗൃഹത്തിന്റെ വാതിൽ തുറന്നു, അവരെ പുറത്തു കൊണ്ടുവന്ന്, അവരോടു (ഇങ്ങനെ) പറഞ്ഞു:

൨൰. നിങ്ങൾപോയി ദേവാലയത്തിൽ നിന്നുകൊണ്ട് ആയുസ്സിന്റെ ഈ വചനങ്ങളെല്ലാം ജനത്തോടു പറയുവിൻ.

൨൰൧. ഇതിനാൽ അവർ ഉഷഃകാലത്തു പുറപ്പെട്ടു ദേവാലയത്തിൽ പ്രവേശിച്ചു ഉപദേശിച്ചിരുന്നു. പ്രധാനാചാര്യനും അവനോടുകൂടിയുണ്ടായിരുന്നവരുമാകട്ടെ തങ്ങളുടെ കൂട്ടുകാരേയും ഇസ്രായേലിലെ മൂപ്പന്മാരേയും വിളിച്ചു (കൂട്ടി) ശ്ലീഹന്മാരേ കൂട്ടിക്കൊണ്ടു വരുവാൻ കാരാഗൃഹത്തിലേക്ക് (ആൾ) അയച്ചു.

൨൰൨. അവരാൽ അയയ്ക്കപ്പെട്ടവർ ചെന്നപ്പോൾ കാരാഗൃഹത്തിൽ അവരെ കാണാതെ തിരിച്ചുവന്ന്

൨൰൩. പറയുന്നു: കാരാഗൃഹം ഭദ്രമായി ബന്ധിക്കപ്പെട്ടിരിക്കുന്നതും കാവൽക്കാർ വാതിലുകൾക്കടുത്തു നില്ക്കുന്നതുമായി ഞങ്ങൾ കണ്ടു. എന്നാൽ തുറന്നപ്പോൾ അവിടെ ആരേയും ഞങ്ങൾ കണ്ടില്ല.

൨൰൪. പ്രധാനാചാര്യന്മാരും ദേവാലയപ്രമാണികളും ഈ വാക്കുകൾ കേട്ടപ്പോൾ അവയെപ്പററി ആശ്ചര്യപ്പെടുകയും ഇതെന്താകുന്നു എന്നു വിചാരിക്കയും ചെയ്തിരുന്നു.

൨൰൫. ഇങ്ങനെയിരിക്കെ ഒരുത്തൻ വന്ന് അവരോട്: നിങ്ങൾ കാരാഗൃഹത്തിലാക്കിയ ആ മനുഷ്യർ ഇതാ! ദേവാലയത്തിൽ നിന്നുകൊണ്ടു ജനത്തോടു ഉപദേശിക്കുന്നു എന്നറിയിച്ചു.

൨൰൬. അപ്പോൾ, ബലാൽക്കാരം കൂടാതെ അവരെ കൂട്ടിക്കൊണ്ടുവരുവാനായി പ്രമാണികൾ സേവകന്മാരോടുകൂടി പോയി. എന്തുകൊണ്ടെന്നാൽ ജനം ഒരുപക്ഷെ തങ്ങളെ കല്ലെറിയുമെന്നു അവർ ഭയപ്പെട്ടിരുന്നു.

൨൰൭. അവർ അവരെ കൊണ്ടുവന്നു കൂട്ടം മുഴുവന്റെയും മുമ്പാകെ നിറുത്തിയപ്പോൾ പ്രധാനാചാര്യൻ അവരോടു (ഇങ്ങനെ) പറയുവാൻ തുടങ്ങി:

൨൰൮. ഈ നാമത്തിൽ ആരോടും ഉപദേശിക്കരുത് എന്നു ഞങ്ങൾ ഖണ്ഡിതമായി നിങ്ങളോടു കല്പിച്ചിരുന്നില്ലേ? എന്നാൽ നിങ്ങൾ നിങ്ങളുടെ ഉപദേശം കൊണ്ടു ഓറെശ്ലെ

ത്തെ നിറച്ചിരിക്കുന്നു. ഈ മനുഷ്യ
ന്റെ രക്തം ഞങ്ങളുടെമേൽ വരുത്തു
വാൻ നിങ്ങൾ ഇച്ഛിക്കയും ചെ
യ്യുന്നു.

൨൯. ശെമ്ഓൻ ശ്ലീഹന്മാരോ
ടുകൂടി ഉത്തരമായി അവരോടു പറ
ഞ്ഞു: ഞങ്ങൾ മനുഷ്യരെക്കാൾ അ
ധികമായി ദൈവത്തെ അനുസരി
ക്കേണ്ടതാകുന്നു.

൩൦. നിങ്ങൾ മരത്തിൽ തൂക്കി
ക്കൊന്ന ഈശോയെ നമ്മുടെ പിതാ
ക്കന്മാരുടെ ദൈവം ഉയിൎപ്പിച്ചു.

൩൧. ഇസ്രായേലിനു പശ്ചാത്താ
പവും പാപങ്ങളുടെ മോചനവും
നൽകേണ്ടതിനു ദൈവം ഇവനെ
ത്തന്നെ നായകനും ജീവിപ്പിക്കുന്നവ
നുമായി സ്ഥാപിക്കയും തന്റെ വല
ത്തുകൈ കൊണ്ട് അവനെ ഉയൎത്തുക
യും ചെയ്തു.

൩൨. ഈ കാൎയ്യങ്ങൾക്കു ഞങ്ങ
ളും, ദൈവം തന്നിൽ വിശ്വസിക്കു
ന്നവൎക്ക് നൽകിയിരിക്കുന്ന പരിശു
ദ്ധാത്മാവും സാക്ഷികളാകുന്നു.

൩൩. ഈ വാക്കുകൾ കേട്ടിരുന്ന
പ്പോൾ അവർ കോപം കൊണ്ടു എരി
യുകയും അവരെ കൊല്ലുവാൻ ആ
ലോചിക്കുകയും ചെയ്തിരുന്നു.

൩൪. അപ്പോൾ നിയമോപദേ
ഷ്ടാവും സകല ജനത്താലും ബഹു
മാനിക്കപ്പെട്ടിരുന്നവനുമായ ഗമ്ലി
യേൽ എന്ന പേരുള്ള ഒരു ഫ്രീശൻ
എഴുന്നേറ്റു, ശ്ലീഹന്മാരെ അല്പസമ
യത്തേക്ക് പുറത്താക്കുവാൻ കല്പി
ച്ചിട്ട്,

൩൫. അവരോടു പറഞ്ഞു: ഇസ്രാ
യേൽമക്കളായ പുരുഷന്മാരേ, നിങ്ങ
ളെത്തന്നെ നിങ്ങൾ സൂക്ഷിച്ചുകൊ
ള്ളുവിൻ; ഈ മനുഷ്യരോടു നിങ്ങൾ
ചെയ്യേണ്ടതു എന്തെന്നും നോക്കിക്കൊ
ള്ളുവിൻ.

൩൬. ഈ സമയത്തിനു മുമ്പ്
തെവുദാ ഉയൎന്നുവന്നുവല്ലോ. താൻ
ആരോ ഒരു വലിയവനാകുന്നു എന്നു
തന്നെക്കുറിച്ച് തന്നെ അവൻ പറ
ഞ്ഞു. ഉദ്ദേശം നാനൂറുപേർ അവ
ന്റെ പിന്നാലെ പോയി. എന്നാൽ
അവൻ കൊല്ലപ്പെട്ടുകയും, അവ
ന്റെ പിന്നാലെ പോയവർ ചിതറി
ക്കപ്പെട്ടുകയും, അവർ ഒന്നുമില്ലാത്ത
തുപോലെ ആയിത്തീരുകയും ചെയ്തു.

൩൭. അവനുശേഷം തലവരി
ക്കായി മനുഷ്യർ പേരെഴുതപ്പെട്ടിരു
ന്ന നാളുകളിൽ ഗ്ലീലായനായ യൂദാ
പുറപ്പെട്ടു. അവൻ വളരെ ജനത്തെ
തന്റെ പിന്നാലെ വഴിതെറ്റിച്ചു
(കൊണ്ടുപോയി). അവനും മരിച്ചു.
അവന്റെ പിന്നാലെ പോയിരുന്നവ
രെല്ലാം ചിതറിക്കപ്പെട്ടുകയും ചെയ്തു.

൩൮. ആകയാൽ ഇപ്പോൾ നിങ്ങ
ളോടു ഞാൻ പറയുന്നു: നിങ്ങൾ ഈ
മനുഷ്യരിൽ നിന്നു അകലുവിൻ, അ
വരെ വിട്ടയയ്ക്കുവിൻ. എന്തുകൊണ്ടെ
ന്നാൽ ഈ ആലോചനയും ഈ പ്രവൃ
ത്തിയും മനുഷ്യരിൽ നിന്നാകുന്നു എ
ങ്കിൽ അവ അഴിഞ്ഞു ശൂന്യമായി
ക്കൊള്ളും.

൩൯. അതു ദൈവത്തിൽ നിന്നു
ള്ളതാണെങ്കിലോ അതിനെ നശിപ്പി
ക്കുവാൻ നിങ്ങളുടെ കൈകൾക്കു
സാധിക്കയില്ല. ദൈവത്തിനു വിരോ
ധമായി നിങ്ങൾ നില്ക്കുന്നു എന്നു
കാണപ്പെടാതിരിക്കുവാൻ (സൂക്ഷിച്ചു
കൊള്ളുവിൻ).

൪൦. അവർ അവനെ അനുസരി
ച്ചു. പിന്നെ അവർ ശ്ലീഹന്മാരെ
വിളിച്ച് അവരെ അടിപ്പിച്ചശേഷം,
ഈശോയുടെ നാമത്തിൽ സംസാരി
ക്കരുതു എന്നു അവരോടു കല്പിച്ചുകൊ
ണ്ടു് അവരെ വിട്ടയച്ചു.

൪൧. തിരുനാമത്തെക്കുറിച്ച് അ

വമാനിക്കപ്പെടുവാൻ യോഗ്യരായിത്തീർന്നതു നിമിത്തം സന്തോഷിച്ചുകൊണ്ട് അവർ അവരുടെ സന്നിധിയിൽ നിന്നു പുറപ്പെട്ടുപോയി.

൪൨. മാത്രമല്ല, ദിവസംതോറും ദേവാലയത്തിലും ഭവനത്തിലും ഉപദേശിക്കുന്നതിനും നമ്മുടെ കർത്താവായ ഈശോമ്ശീഹായെപ്പററി പ്രസംഗിക്കുന്നതിനും അവർ മുടക്കം വരുത്തിയിരുന്നുമില്ല.

## വ്യാഖ്യാനം.

൩. "സാത്താൻ . . . . നിറച്ചതു്": ഗ്രീ., അറ., ക്രൂശായ പ്രതികളിലും 'നിറച്ചതു്' എന്നുതന്നെ കാണുന്നു. പിശാചു അവൻെറ ദുരാലോചനകൊണ്ടു നിറയ്ക്കുവാൻ നീ അനുവദിച്ചതു് എന്നത്ഥം. ല.-ൽ 'സാത്താൻ . . . . . പരീക്ഷിച്ചതു്' എന്നാണു കാണുന്നതു്.

൧൩. "മററുള്ളവരിൽ ആരും അവരുടെ പക്കൽ അടുക്കുവാൻ തുനിഞ്ഞിരുന്നില്ല": ഗ്രീ., ല., അറ. പ്രതികളിൽ 'മററുള്ളവരിൽ ആരും അവരോടു ചേരുവാൻ തുനിഞ്ഞിരുന്നില്ല' എന്നു കാണുന്നതും കാൎയ്യത്തിൽ വിഭിന്നമല്ലല്ലൊ. ഈ വാക്കുകളുടെ അത്ഥം ദുർഗ്രഹമാണു്. 'മററുള്ളവർ' ആർ? ഹനനിയായെപ്പോലെയുള്ള പ്രധാനന്മാരിലും ധനാഢ്യന്മാരിലും ആരും സ്വലാഭത്തിനായി ശ്ലീഹന്മാരോടു ചേരുവാൻ തുനിഞ്ഞിരുന്നില്ല എന്നു ചിലർ ഗ്രഹിക്കുന്നു.— പുതുതായി ക്രിസ്തുമതം സ്വീകരിച്ചവർ അധികാരികളെക്കുറിച്ചുള്ള ഭയവും ശ്ലീഹന്മാരുടെ പേരിലുള്ള ഭക്ത്യാദരങ്ങളും നിമിത്തം ശ്ലീഹന്മാരോട്ട് അധികം സമീപിച്ചിരുന്നില്ല എന്നു മററു ചിലർ അത്ഥം പറയുന്നു.— ക്രിസ്ത്യാനികളും യഹൂദന്മാരുമായി മണ്ഡപത്തോടടുത്തുണ്ടായിരുന്നവരിൽ ആരും മണ്ഡപത്തിൽ ഒരുമിച്ചുകൂടിയിരുന്ന ശ്ലീഹന്മാരോടു, മേല്പറഞ്ഞ കാരണങ്ങളാൽ, സമീപിച്ചിരുന്നില്ല എന്നു ഇനിയും ചിലർ വ്യാഖ്യാനിക്കുന്നു.— ക്രൂശായ പ്രതിയിലാകട്ടെ 'അതുമുതൽ അവരെ അമർത്തുന്നതിനു തുനിയുവാൻ ആരും ഉണ്ടായിരുന്നില്ല' എന്നാണു വിവത്തനം ചെയ്തിരിക്കുന്നതു്. ഹനനിയായിക്കു നേരിട്ട കഠിനശിക്ഷയും ശ്ലീഹന്മാർമൂലം സംഭവിച്ചുകൊണ്ടിരുന്ന അടയാളങ്ങളും ധീരകൃത്യങ്ങളും നിമിത്തം യഹൂദന്മാരിൽ ആരും ശ്ലീഹന്മാരെ ഉപദ്രവിക്കുവാൻ സ്വല്പകാലത്തേക്കു് തുനിഞ്ഞിരുന്നില്ല എന്നു ഇവിടെ അത്ഥം ജനിക്കരുതൊ?

൧൫. "നിഴലെങ്കിലും": 'എന്നിൽ വിശ്വസിക്കുന്നവൻ . . . ഞാൻ ചെയ്യുന്ന പ്രവൃത്തികൾ ചെയ്യും . . . ഇവയെക്കാൾ വലിയവയും ചെയ്യും' (യോഹ. അ. ൧൪. വ. ൧൨.) എന്നു ന. കർത്താവു അരുളിച്ചെയ്തിട്ടുള്ളതിൻെറ ഒരു പൂത്തീകരണമാണിതു്. വി. പത്രോസിൻെറ നിഴൽ മൂലം അത്ഭുതങ്ങൾ സംഭവിക്കാമെങ്കിൽ വിശുദ്ധന്മാരുടെ അവശിഷ്ടങ്ങളും അവർ ഉപയോഗിച്ചിരുന്ന വസ്തുക്കളും മൂലം അത്ഭുതങ്ങൾ സംഭവിക്കുവാൻ പാടില്ലെന്നു വരുമോ? വി. അഗുസ്തീനോസ്, ഇപ്പോൾ സ്വൎഗ്ഗത്തിൽ ആനന്ദം അനുഭവിക്കുന്ന വിശുദ്ധന്മാർ പ്രവത്തിക്കുന്ന അത്ഭുതങ്ങളെപ്പററി പറയുകയിൽ 'പത്രോസിൻെറ ശരീരത്തിൻെറ നിഴൽ സഹായം നൽകുവാൻ ശക്തമായ സ്ഥിതിക്കു, ഇപ്പോൾ അദ്ദേഹത്തിൻെറ പൂണ്ണമായ ശക്തിക്കു എത്രയധികം ശക്യമാകും?' എന്നു ചോദിക്കുന്നു. (Serm. 39, de Sanctis.) മക്കോ. അ. ൬. വ. ൫൬. വ്യ. കൂടി നോക്കുക.

൧൭. "സദൂക്കായരുടെ മതസിദ്ധാന്തങ്ങൾ": മത്താ. അ. ൩. വ. ൭. വ്യ. നോക്കുക.

൧൮. "കാരാഗൃഹത്തിൽ ബന്ധിച്ചു": ക്രൂശായപ്രതിയിലും ഇത്രമാത്രമേ പറയുന്നുള്ളു. മററു പ്രതികളിലാകട്ടെ 'പൊതു കാരാഗൃഹത്തിൽ ബന്ധിച്ചു' എന്നുകൂടി കാണുന്നു.

൩൪. "ഗമ്ലിയേൽ": വി. പൌലോസ്, ബർനബാ, എസ്തപ്പാനോസ് ഇവരുടെ ഗുരുവായിരുന്നു ഇദ്ദേഹം.

൩൯. "ദൈവത്തിൽനിന്നുള്ളതാണെങ്കിലോ അതിനെ നശിപ്പിക്കുവാൻ നിങ്ങളുടെ കൈകൾക്കു സാധിക്കയില്ല": ക്രിസ്തീയസഭയുടെ ദീൎഘകാലനിലനിൽപ്പും വിജയങ്ങളും അതു ദൈവത്തിൽ നിന്നുള്ളതാണെന്നു പ്രത്യക്ഷമാക്കുന്നു. യഹൂദന്മാരുടെ ശക്തിയും, ഇതരമതസ്ഥരായ രാജാക്കന്മാർ മൂലമുണ്ടായ പീഡനങ്ങളും, ആഭ്യന്തരശത്രുക്കളുടെയും ഇടതുട്ടുകാരുടെയും സീസ്സക്കാരുടെയും ദുർവൃത്തന്മാരുടെയും പരിശ്രമങ്ങളും അതിനു വിരോധമായി പ്രബലപ്പെടുവാൻ മതിയായില്ല. ഇക്കാലത്തു സഭ പീഡിപ്പിക്കപ്പെടുന്നതുകൊണ്ടോ, പാഷണ്ഡതകൾ നിലനില്ക്കുന്നതുകൊണ്ടോ കത്തോലിക്കരിൽ ആരും അധൈര്യപ്പെടേണ്ട. റോമായിലേയും പേഷ്യായിലേയും മതപീഡനങ്ങൾ മെക്സിക്കോയിലേയും, റഷ്യയിലേയും, ജർമ്മനിയിലേയും, സ്പെയിനിലേയും പീഡനങ്ങളെക്കാൾ ദീൎഘിച്ചുനിന്നു. ആര്യൻ മുതലായ പാഷണ്ഡതകൾ ഇക്കാലത്തുള്ളവയെക്കാൾ അധികകാലം നിലനിന്നവയാണ്. രാജകീയമായ സകല സഹായങ്ങളും അവക്കുണ്ടായിരുന്നു. എങ്കിലും അവയെല്ലാം നശിച്ചു. കത്തോലിക്കാമതമായിരുന്നു ആദ്യത്തേത്. അതു തന്നെയായിരിക്കും അവസാനത്തേതും.

## അദ്ധ്യായം ൬.

ഏഴു ശുശ്രൂഷകന്മാർ നിയമിക്കപ്പെടുന്നത്.
എസ്തപ്പാനോസിൻെറ തീക്ഷ്ണത.

എന്നാൽ ആ നാളുകളിൽ ശിഷ്യന്മാർ വൎദ്ധിച്ചപ്പോൾ യൌനായക്കാരായ ശിഷ്യന്മാർ തങ്ങളുടെ വിധവകൾ പ്രതിദിന ശുശ്രൂഷയിൽ അവഗണിക്കപ്പെട്ടു എന്നു എബ്രായക്കാൎക്കു വിരോധമായി പിറുപിറുത്തിരുന്നു.

൨. ആകയാൽ പന്ത്രണ്ടു ശ്ലീഹന്മാരും ശിഷ്യന്മാരുടെ കൂട്ടം മുഴുവനെയും വിളിച്ച് അവരോടു പറഞ്ഞു: ഞങ്ങൾ ദൈവത്തിൻെറ വചനം വിട്ടു മേശകളിൽ ശുശ്രൂഷ ചെയ്യുന്നതു നല്ലതല്ല.

൩. അതുകൊണ്ട്, എൻെറ സഹോദരന്മാരേ നിങ്ങൾ (നല്ല) സാക്ഷ്യമുള്ളവരും കൎത്താവിൻെറ ആത്മാവും വിവേകവും നിറഞ്ഞവരുമായ ഏഴുപേരെ നിങ്ങളിൽനിന്നു അന്വേഷിച്ചു തിരഞ്ഞെടുക്കുവിൻ. അവരെ ഇക്കാൎയ്യത്തിനായി ഞങ്ങൾ നിയമിക്കാം.

൪. ഞങ്ങളോ പ്രാൎത്ഥനയിലും വചനത്തിൻെറ ശുശ്രൂഷയിലും വിടാതെ ശ്രദ്ധിച്ചുകൊണ്ടിരിക്കാം.

൫. ഈ വാക്കു ജനത്തിനെല്ലാം ഇഷ്ടപ്പെട്ടു. അതിനാൽ വിശ്വാസവും പരിശുദ്ധാത്മാവും നിറഞ്ഞിരുന്ന ആളായ എസ്തപ്പാനോസിനേയും, പീലിപ്പോസിനേയും, പ്രാകാറോസിനേയും, നിക്കാനോറിനേയും, തീമോനേയും, പർമേനായേയും, യൂദവേദം സ്വീകരിച്ച അന്തിയോക്കിയാക്കാരനായ നിക്കാലേവോസിനേയും അവർ തിരഞ്ഞെടുത്തു.

൬. ഇവർ ശ്ലീഹന്മാരുടെ മുമ്പാകെ നിന്നു. അപ്പോൾ അവർ പ്രാൎത്ഥിച്ചശേഷം ഇവരുടെ മേൽ കൈവെച്ചു.

൭. അനന്തരം ദൈവവചനം പരക്കുകയും, ഓറെശ്ലെമ്മു ശിഷ്യന്മാരുടെ സംഖ്യ വളരെ വൎദ്ധിക്കുകയും, യൂദന്മാരിൽനിന്നു വളരെ

ജനം വിശ്വാസത്തിനു കീഴ്പെട്ടുകയും ചെയ്തിരുന്നു.

൮. എസ്തപ്പാനോസാകട്ടെ കൃപാവരവും ശക്തിയും നിറഞ്ഞവനായിരുന്നു. അവൻ ജനത്തിൽ അടയാളങ്ങളും അത്ഭുതങ്ങളും ചെയ്തുകൊണ്ടുമിരുന്നു.

൯. അപ്പോൾ ലേബത്തീനോകളുടേയും, കെവുറീൻകാരുടേയും, അലക്സാന്ത്രിയാക്കാരുടേയും, കിലീക്കിയായിൽ നിന്നും ആസിയായിൽ നിന്നുമുള്ളവരുടേയും എന്നു പറയപ്പെട്ടുന്ന സംഘത്തിലെ ചില ആളുകൾ എഴുന്നേററു് എസ്തപ്പാനോസിനോടു തക്കിച്ചിരുന്നു.

൧൦. എന്നാൽ (അവൻെറ) ജ്ഞാനത്തോടും അവനിൽ സംസാരിച്ചിരുന്ന (പരിശുദ്ധ) ആത്മാവിനോടും എതിർത്തു നില്പുവാൻ അവക്കു കഴിഞ്ഞിരുന്നില്ല.

൧൧. അപ്പോൾ അവർ, മൂശെയ്ക്കു വിരോധമായും ദൈവത്തിനു വിരോധമായും അവൻ ദൂഷണ വാക്കുകൾ പറഞ്ഞതു ഞങ്ങൾ കേട്ടു എന്നു പറയുവാൻ ചില ആളുകളെ പഠിപ്പിച്ചു അവരെ അയച്ചു.

൧൨. അവർ ജനത്തേയും പുരോഹിതന്മാരേയും നിയമജ്ഞന്മാരേയും ഇളക്കി. ആകയാൽ അവർ വന്നു് അവനോടു എതിർത്തു് അവനെ പിടിച്ചു സംഘത്തിൻെറ നടുവിൽ കൊണ്ടുവന്നു.

൧൩. ഈ മനുഷ്യൻ നിയമത്തിനെതിരായും ഈ വിശുദ്ധ സ്ഥലത്തിനു വിരോധമായും വാക്കുകൾ നിറുത്താതെ സംസാരിക്കുന്നു (൧൪);

൧൪. എന്തെന്നാൽ നസ്രായനായ ഈ ഈശോ ഈ സ്ഥലം നശിപ്പിക്കും, മൂശെ നിങ്ങൾക്കു ഏൽപ്പിച്ചു തന്നിട്ടുള്ള മര്യാദകൾ അവൻ ഭേദപ്പെടുത്തും എന്നു അവൻ പറഞ്ഞതു ഞങ്ങൾ കേട്ടു (൧൩) «എന്നു പറയുന്നതിനായി അവർ കള്ളസ്സാക്ഷികളെ നിറുത്തുകയും ചെയ്തു».

൧൫. അതിനാൽ സംഘത്തിൽ ഇരുന്നിരുന്നവരെല്ലാം അവനെ സൂക്ഷിച്ചുനോക്കി. അപ്പോൾ അവൻെറ മുഖം ഒരു മാലാകായുടെ മുഖം പോലെ അവർ കണ്ടു.

## വ്യാഖ്യാനം.

൧. "യൌനായക്കാർ": 'യൌനായ' അഥവാ 'ഗ്രീക്കു' ശബ്ദം സാമാന്യമായി നിർദ്ദേശിക്കുന്നതു യഹൂദമതസ്ഥന്മാരല്ലാത്ത എന്നാണു്. ഇവിടെയാകട്ടെ ഈ ശബ്ദം കൊണ്ടു ഗ്രീക്കരാജ്യാതിർത്തികൾക്കുള്ളിൽ ജനിച്ചുവളന്നു് ഗ്രീക്കുഭാഷ സംസാരിച്ചും ഗ്രീക്കു മര്യാദകൾ അനുചരിച്ചും വന്നിരുന്ന ക്രിസ്തു മതാനുയായികളായ യഹൂദന്മാർ എന്നാണു ധരിക്കേണ്ടതു്. ഇവക്കു ഗ്രീസ് എന്ന രാജ്യനാമത്തിൽ നിന്നു 'ഗ്രെസിസ്റ്റ്സ്', (Grecists) എന്നും, ഗ്രീസിനു് 'ഹെല്ലാസ്' (Hellas) എന്നുകൂടി തദ്ദേശഭാഷയിൽ പേർ പറയാറുള്ളതിൽനിന്നു 'ഹെല്ലെനിസ്റ്റ്സ്' (Hellenists) എന്നും കൂടി നാമധേയങ്ങൾ ഉത്ഭവിച്ചു.— "എബ്രായക്കാർ": പലസ്തീനായിൽ ജനിച്ചുവളന്നു യഹൂദാചാരങ്ങൾ അനുസരിച്ചും, യഹൂദന്മാരുടെ അക്കാലത്തെ ഭാഷയായ ആധുനിക എബ്രായ എന്നുകൂടി പറയപ്പെടുന്ന അറമായിക്കു് (Aramaic) അഥവാ സുറിയാനി സംസാരിച്ചും വന്നിരുന്ന ക്രിസ്തുമതാനുസാരികളായ യഹൂദന്മാർ.

൬. "കൈവെച്ചു": ലൌകിക കാര്യാന്വേഷണം മാത്രമല്ല വൈദികവൃത്തിക്രിയും ഇവക്കുണ്ടായിരുന്നു. അവർ കർത്താവിൻെറ ആത്മാവു നിറഞ്ഞവരായിരിക്കണം എന്ന വ്യവസ്ഥകൊണ്ടും, നടപടി ഗ്രന്ഥത്തിലും വി. പൌലോസിൻെറ ലേഖ

നങ്ങളിലും കാണുന്ന ഇവരുടെ ശുശ്രൂഷകൾകൊണ്ടും, പൂർവ്വപിതാക്കന്മാരുടെ പ്രസ്താവങ്ങൾകൊണ്ടും ഇതു വിശദമാകുന്നുണ്ട്.

൭. "യൂദന്മാരിൽനിന്നു വളരെ ജനം": സീനൈവിവൎത്തനത്തിലും പ്രാമാണികത്വമുള്ള മററു ചുരുക്കം ചിലതുകളിലുംകൂടി ഇങ്ങനെ കാണുന്നു. എന്നാൽ ഗ്രീ., ല., അറ., കൂശായ പ്രതികളിലെല്ലാം കാണുന്നതു് 'പുരോഹിതന്മാരിൽ നിന്നു വലിയ ഒരു കൂട്ടം' എന്നാണ്.

൯. "ലേബത്തീനോകൾ": അറ. പ്രതിയിൽ "കോറന്തോസ്കാർ" എന്നാണു വിവൎത്തനം. മററു പ്രതികളിലെല്ലാം 'ലിബെൎത്തീനർ' തന്നെ. 'ലിബെൎത്തീനർ' ആരാണു എന്നതിനെപ്പററി ഭിന്നാഭിപ്രായമാണുള്ളതു്. ൧. കെവുറീൻ, മെസ്രേൻ അഥവാ എജീപ്തു് ഇവയുടെ മദ്ധ്യേയുള്ള ലീബിയാ (Libya) അല്ലെങ്കിൽ ലീബിയേസ് (Libyes) എന്ന സ്ഥലത്തെ ജനങ്ങൾ എന്നു ചിലർ അഭിപ്രായപ്പെടുന്നു. ആഫ്റീക്കാക്കാരായ കെവുറീൻകാരുടെയും അലെക്സാന്ത്രിയാക്കാരുടെയും സംഘങ്ങളോടു ഇവരുടേതിനേയും വി. ലൂക്കാ ചേൎത്തു പറയുകയും, കിലീക്കിയാക്കാരുടേതും ആസിയാക്കാരുടേതും മേൽപറഞ്ഞവയിൽ നിന്നു വാചകഘടനകൊണ്ടു വേൎതിരിക്കയും ചെയ്യുന്നതിനാൽ ലേബത്തീനോകളും ആഫ്റീക്കാക്കാരായിരിക്കുവാൻ വഴിയുണ്ട്; 'ലിബിൎത്തീനരുടെ (Libyrtinorum) അഥവാ 'ലിബിസ്തീനരുടെ' (Libystinorum) എന്നു വരേണ്ടതു് 'ലിബെൎത്തീനരുടെ' (Libertinorum) എന്നു മാറിപ്പോയതു പിശകാണ് എന്നൊക്കെയാണു ഇവരുടെ വാദം. എന്നാൽ ഗ്രീ., ല. പ്രതികളിലെല്ലാം 'ലിബെൎത്തീനരുടെ' (Libertinorum) എന്നേ കാണുന്നുള്ളൂ. അതിനാൽ മേൽപറഞ്ഞ അഭിപ്രായം സ്വീകാൎയ്യമായി ആരും കരുതുന്നില്ല.— ൨. ലിബെൎത്തീനർ എന്നൊരു ജാതിയുണ്ടായിരുന്നതായി വേറെ ചിലർ പറയുന്നു. കാൎത്തേജിലെ സൂനഹദോസിൽ (c 116) ലിബെൎത്തീൻപള്ളിയുടെ മെത്രാൻ (Episcopus Ecclesiae Libertinensis) എന്നു രണ്ടാളുകൾ പേർ പറഞ്ഞിരിക്കകൊണ്ടു് ലിബെൎത്തീനാ (Libertina) എന്നൊ മററൊ ഒരു സ്ഥലം ഉണ്ടായിരുന്നെന്നു് തീൎച്ചയാണ്.— ൩. പ്ടോലെമിഫിലഡെൽഫസ് (Ptolemy Philadelphus) എജീപ്തിലെ യഹൂദത്തടവുകാൎക്കെല്ലാം സ്വാതന്ത്ര്യം നൽകിയെന്ന വാൎത്ത ഒന്നൊഴിയാതെ എല്ലാപേൎക്കും എന്ന അൎത്ഥത്തിൽ നാം വിശ്വസിക്കാതിരുന്നാലും, ഉദാരനായ ആ രാജാവിൽ നിന്നു വളരെ യഹൂദന്മാരും യഹൂദകുടുംബങ്ങളും സ്വാതന്ത്ര്യം പ്രാപിച്ചു എന്നതു സത്യമെന്നു കരുതാം. ഇങ്ങനെ സ്വാതന്ത്ര്യം പ്രാപിച്ചവരുടെ സന്താനങ്ങളായി എജീപ്തിൽ പാൎത്തിരുന്നവൎക്കു ലത്തീനിലെ ലിബെൎത്തീനി (Libertini താഴെ കാണുക.) അനുസരിച്ചു് നാമം ഉത്ഭവിച്ചു എന്നു വരാവുന്നതാണ്.— ൪. 'ലിബെൎത്തീനൊ' ശബ്ദം പാൎശ്വഭാഗത്തു (ad latus) എന്നൎത്ഥമുള്ള 'ലെയിബർ' അഥവാ 'ലിബർ' എന്ന എബ്രായ പദവും, രണ്ടു, ഇരട്ട എന്നൎത്ഥമുള്ള 'ത്തിൻ' എന്ന കൽദായ പദവും കൂടിച്ചേൎന്നുള്ളതാണെന്നും, അതിനാൽ 'ലേബത്തീനോകളുടെ സംഘം' എന്നതു യൂദായുടേയും സുറിയായുടേയും ഇരുപാൎശ്വങ്ങളിലും സ്ഥാപിക്കപ്പെട്ടിരുന്നതും വി. ലൂക്കാ പലപ്പോഴും പ്രസ്താവിക്കുന്നതുമായ നാലു ജാതികളുടെ സിനഗോഗ് ആണെന്നുമാണു ഇനിയും ചിലർ പറയുന്നതു്. 'കെവുറീൻകാരും അലക്സാന്ത്രിയാക്കാരും കിലീക്കിയായിൽനിന്നും ആസിയായിൽ നിന്നുമുള്ളവരുമായി ലേബത്തീനൊ എന്നു പറയപ്പെടുന്ന സംഘത്തിലെ ചിലയാളുകൾ എഴുന്നേററു എസ്തപ്പാനോസിനോടു തൎക്കിച്ചിരുന്നു' എന്ന സുറിയാനി വാക്യത്തിനു വരാവുന്ന വിശദമായ അൎത്ഥം ഇതിനെ അനുകൂലിക്കുന്നതായും കാണുന്നു.— ൫. പോംപെയ് (Pompey) മുതലായ സേനാനായകന്മാർ സുറിയായുദ്ധത്തിൽ ക്രി. മു. ൬൩-ാമാണ്ടിടക്ക റോമായിലേക്കു കൊണ്ടുപോയി അടിമകളാക്കി വിററ യഹൂദന്മാരുടെ സന്തതികൾ സ്വാതന്ത്ര്യം പ്രാപിച്ചു പലസ്തീനായിലേക്ക് മടങ്ങിവരികയുണ്ടായി

ട്ടുണ്ട്. ഇവരെ ലിബെത്തീനർ എന്ന വിളിച്ചിരുന്നു എന്നും ലിബെർ (liber) സ്വത ന്ത്രൻ എന്ന ലത്തീൻ പദത്തിൽനിന്നാണ ഈ നാമത്തിൻെറ ഉല്പത്തിയെന്നും വാക്യ ത്തിൽ കാണുന്ന ലിബെത്തീനർ ഇവർ തന്നെയെന്നുമുള്ളതാണ് ഈ സംഗതിയിൽ മുഖ്യമായി സ്വീകരിക്കപ്പെടുന്ന അഭിപ്രായം.— "കെവുറീൻകാർ": അ. ൨. വ. ൧൦. വ്യ. നോക്കുക.— "ആസിയാ": അ. ൨. വ.൯. വ്യ. നോക്കുക.— ക്രിസ്റ്റീയലോ കത്തിൽ ഇന്നു റോമായിക്കുള്ള സ്ഥാനമാണ് അന്നു ഓറെശ്ലെമ്മിനുണ്ടായിരുന്നതു്. ബാ ബേലിലെ അടിമത്തശേഷം യഹൂദന്മാർ ലോകത്തിൻെറ നാനാഭാഗങ്ങളിലേക്കും ചിത റിപ്പോയതിൽ പിന്നെയും അവർ ഓറെശ്ലെമ്മത്തെ മറന്നുകളയാതെ ആ വിശുദ്ധ നഗര ത്തെ സദാപി സ്മരിച്ചിരുന്നു. അവരുടെ സന്തോഷത്തിൻെറ കേന്ദ്രമായിരുന്നു അതു്. എ ന്നാൽ അന്യജാതിക്കാരുടെ ഇടയിൽ പാൎത്തിരുന്ന യഹൂദന്മാരെ മററു യഹൂദന്മാർ കുറവു ള്ളവരായി കരുതുകകൊണ്ടും അലക്സാന്ത്രിയായഹൂദന്മാർ ഗ്രീക്കുസപ്തതിവിവൎത്തനം ഉപയോഗിക്കുകൊണ്ടും അവർ ഓറെശ്ലെമ്മത്തു തങ്ങൾക്കായി ജപസ്ഥാനങ്ങൾ സ്ഥാപിക്കേ ണ്ടതായി വന്നു. വിവിധഗണക്കാർ ഒരേ ജപസ്ഥാനം തന്നെ സ്ഥാപിക്കുക സംഭവ്യമല്ല ല്ലൊ. വിശുദ്ധ നഗരം സന്ദൎശിക്കുന്ന അവസരങ്ങളിൽ, ദേവാലയത്തിലെ കൎമ്മങ്ങളിൽ സംബന്ധിക്കുന്നതിനുംപുറമെ, ഈ ജപസ്ഥാനങ്ങളും അവർ ഉപയോഗിച്ചിരുന്നു. ചിത റിക്കിടന്നിരുന്ന യഹൂദന്മാർ തങ്ങളുടെ മക്കളെ അക്കാലത്തു വേദത്തിൻെറയും വിശ്വാ സത്തിൻെറയും ശാസ്ത്രത്തിൻെറയും കേന്ദ്രമായിരുന്ന ഓറെശ്ലെമ്മത്തുക്കു ദൈവശാസ്ത്രവും നിയമവും അഭ്യസിക്കുവാൻ അയച്ചിരുന്നതാണ്. ജൎമ്മൻകാർ, ഇംഗ്ലീഷ്കാർ, സ്കോ ട്ടുകാർ, മാറാനായക്കാർ, ഗ്രീക്കുകാർ ഇവൎക്കു ഏതുദ്ദേശ്യത്തോടുകൂടി റോമായിൽ കോ ളേജുകൾ സ്ഥാപിക്കപ്പെട്ടിരിക്കുന്നുവോ, ആ ഉദ്ദേശ്യത്തോടുകൂടിയുമാണ് ഭിന്നയഹൂദ ന്മാരുടെ ഓരോ കൂട്ടവും സിനഗോഗുകൾ എന്നു പറയപ്പെട്ടിരുന്ന കോളേജുകൾ അ ന്നു ഓറെശ്ലെമ്മത്തു സ്ഥാപിച്ചതു്. വി. ലൂക്കാ ഈ വാക്യത്തിൽ നാലൊ അഞ്ചൊ സിന ഗോഗുകളെ സൂചിപ്പിക്കുന്നുണ്ട്.

## അദ്ധ്യായം ൭.

എസ്തപ്പാനോസ് സംഘത്തിൻെറ മുമ്പാകെ ചെയ്ത പ്രസംഗവും അദ്ദേഹത്തിൻെറ രക്തസാക്ഷിത്വവും.

൧. അപ്പോൾ പ്രധാനാചാൎയ്യൻ: ഇ വ ഇപ്രകാരം ആകുന്നുവൊ? എന്നു അവനോടു ചോദിച്ചു.

൨. അതിനു അവൻ പറഞ്ഞു: ഞ ങ്ങളുടെ സഹോദരരും ഞങ്ങളുടെ പിതാക്കന്മാരുമായ മനുഷ്യരേ, കേൾ ക്കുവിൻ: നമ്മുടെ പിതാവായ അ ബ്രാഹം ഹാറാനിൽ വന്നു പാൎക്കുന്ന തിനു മുമ്പ് ബേസ്നഹ്റീനിൽ അ യിരിക്കയിൽ മഹത്വത്തിൻെറ ദൈ വം അവനു പ്രത്യക്ഷനായി,

൩. അവനോടു: നീ നിൻെറ ദേ ശത്തുനിന്നും നിൻെറ ചാൎച്ചക്കാ രുടെ അടുക്കൽനിന്നും പുറപ്പെട്ടു ഞാൻ നിനക്കു കാണിച്ചുതരുന്ന ദേ ശത്തേക്കു വരിക എന്നു അരുളി ചെയ്തു. [സൃ. അ. ൧൨. വ. ൧.]

൪. അപ്പോൾ അബ്രാഹം കൽദാ യരുടെ ദേശത്തുനിന്നു പുറപ്പെട്ടു ഹാറാനിൽ വന്നു പാൎത്തു. പിന്നെ അവൻെറ പിതാവു് മരിച്ചപ്പോൾ ദൈവം അവനെ അവിടെനിന്നു നിങ്ങൾ ഇന്നു വസിക്കുന്ന ഈ ദേശ ത്തേക്കു മാററി.

൫. എന്നാൽ ഇതിൽ ഒരു കാലടി (നിലം) പോലും അവകാശമായി

അവനു കൊടുത്തില്ല. എങ്കിലും ഇതിനെ അവകാശപ്പെടുത്തുവാൻ തക്കവണ്ണം അവനും അവന്റെ സന്തതിക്കും ഇതു കൊടുക്കമെന്നു, അവനു പുത്രനില്ലാതിരിക്കയിൽതന്നെ, അവനോടു വാഗ്ദാനം ചെയ്തു.

൬. ദൈവം വീണ്ടും അവനോടു സംസാരിച്ചു: നിന്റെ സന്തതി അന്യദേശത്തു പരദേശിയായിത്തീരും, അവർ ഇവരെ അടിമപ്പെടുത്തുകയും നാനൂറു സംവത്സരങ്ങൾ ഇവരെ പീഡിപ്പിക്കുകയും ചെയ്യും. (൧) [സ്രു. അ. ൧൫. വ. ൧൩.]

൭. എന്നാൽ ഇവർ ആക്ക അടിമവേല ചെയ്യുമോ ആ ജനത്തെ ഞാൻ വിധിക്കും എന്നു ദൈവമായ ഞാൻ പറയുന്നു. പിന്നെ ഇവയുടെ ശേഷം ഇവർ പുറപ്പെട്ടു പോന്നു ഈ സ്ഥലത്തു എന്നെ സേവിക്കും (൬) «എന്നു അവനോടു അരുളിച്ചെയ്തു».

൮. അവൻ പരിഛേദനത്തിന്റെ പ്രമാണവും അവനു കൊടുത്തു. അനന്തരം അവൻ ഇസ്ഹാക്കിനെ ജനിപ്പിച്ച് എട്ടാംനാളിൽ അവനെ പരിഛേദനം ചെയ്തു. ഇസ്ഹാക്ക് യാക്കോബിനെ ജനിപ്പിച്ചു. യാക്കോബ് നമ്മുടെ പന്ത്രണ്ടു പിതാക്കന്മാരെ ജനിപ്പിച്ചു. [സ്രു. അ. ൧൭. വ. ൧൦.— അ. ൨൧. വ. ൨.— അ. ൨൫. വ. ൨൬.— അ. ൩൫. വ. ൨൨—൨൬.]

൯. ഈ നമ്മുടെ പിതാക്കന്മാരക്ക യൌസേപ്പിനോടു അസൂയ തോന്നി അവനെ മെസ്രേനിലേക്ക വിററുകളഞ്ഞു. എന്നാൽ ദൈവം അവനോടു കൂടിയുണ്ടായിരുന്നു. [സ്രു. അ. ൨൭. വ. ൨൮.]

൧൦. അവൻ അവനെ ഞെരുക്കിയിരുന്ന സകലരിലും നിന്നു അവനെ രക്ഷിക്കുകയും, മെസ്രേൻ രാജാവായ പെറ്ഓന്റെ സന്നിധിയിൽ അവനു കൃപയും ജ്ഞാനവും നൽകുകയും ചെയ്തു. ആകയാൽ അവൻ മെസ്രേൻ മുഴുവന്റെ മേലും തന്റെ ഭവനത്തിന്മേലും അവനെ അധിപതിയാക്കി. [സ്രു. അ. ൪൧. വ. ൩൭, ൪൦—൪൩.]

൧൧. പിന്നെ മെസ്രേൻ മുഴുവനിലും ക്നാൻ ദേശത്തും ക്ഷാമവും വലിയ ഞെരുക്കവും ഉണ്ടായി. നമ്മുടെ പിതാക്കന്മാൎക്ക് തൃപ്തിപ്പെടുവാൻ (വക) ഇല്ലാതെയുമായി.

൧൨. എന്നാൽ മെസ്രേനിൽ കോതമ്പ് ഉണ്ടു് എന്നു കേട്ടപ്പോൾ യാക്കോബ് നമ്മുടെ പിതാക്കന്മാരെ ഒന്നാം പ്രാവശ്യം അയച്ചു. [സ്രു. അ. ൪൨. വ. ൨.]

൧൩. പിന്നെ രണ്ടാം പ്രാവശ്യവും അവർ പോയപ്പോൾ യൌസേപ്പു തന്നെത്തന്നെ തന്റെ സഹോദരന്മാരെ അറിയിച്ചു. യൌസേപ്പിന്റെ കുടുംബം പെറ്ഓനു അറിയപ്പെടുകയുംചെയ്തു. [സ്രു. അ. ൪൫. വ. ൩, ൧൬.]

൧൪. അനന്തരം യൌസേപ്പ് (ആൾ) അയച്ച് തന്റെ പിതാവായ യാക്കോബിനേയും അവന്റെ കുടുംബം മുഴുവനേയും വരുത്തി. അവരോ സംഖ്യയിൽ എഴുപത്തഞ്ചു ആളുകളായിരുന്നു.

൧൫. ഇങ്ങനെ യാക്കോബ് മെസ്രേനിലേക്കപോയി. അവനും നമ്മുടെ പിതാക്കന്മാരും അവിടെ മരിച്ചു. [സ്രു. അ. ൪൬. വ. ൬.— അ. ൪൯. വ. ൩൩.]

൧൬. പിന്നീടു അവൻ ശ്കേമിലേക്ക മാററപ്പെടുകയും, ഹ്മോറിന്റെ മക്കളിൽനിന്നു അബ്രാഹം പണത്തിനു വാങ്ങിയിരുന്ന കല്ലറയിൽ വെക്കപ്പെടുകയും ചെയ്തു. [സ്രു. അ. ൨൩. വ. ൧൬; അ. ൫൦. വ. ൫, ൧൩: ബർനൊ. അ. ൨൪. വ. ൩൨.]

൧൭. ൧൮. ദൈവം അബ്രാഹത്തോട ശപഥങ്ങളോടുകൂടി വാഗ്ദാനം ചെയ്തിരുന്ന കാൎയ്യത്തിൻെറ സമയം അടുത്തു വന്നിരുന്നപ്പോഴേ, യൌസേപ്പിനെ അറിയാത്ത വേറൊരു രാജാവു മെസ്രേനിൽ വാഴുന്നതുവരെ, ജനം മെസ്രേനിൽ പെരുകിയും ശക്തിപെട്ടും വന്നിരുന്നു. [പുറ. അ. ൧. വ. ൭.]

൧൯. അവൻ നമ്മുടെ കുടുംബത്തോട ഉപായം പ്രയോഗിക്കയും, നമ്മുടെ പിതാക്കന്മാരെ പീഡിപ്പിക്കയും, അവരുടെ കുട്ടികൾ ജീവിക്കാതിരിക്കേണ്ടതിന്ന അവരെ അവർ എറിഞ്ഞു കളയണമെന്ന കല്പിക്കുകയും ചെയ്തു.

൨൦. അക്കാലത്തുതന്നെ മൂശെ ജനിച്ചു. അവൻ ദൈവത്തിന്ന ഇഷ്ടപ്പെട്ടവനായിരുന്നു. അവൻ മൂന്ന മാസം തൻെറ പിതാവിൻെറ വീട്ടിൽ വളൎത്തപ്പെട്ടു. [പുറ. അ. ൨. വ. ൨: എബ്ര. അ. ൧൧. വ. ൨൩.]

൨൧. ഒടുവിൽ തൻെറ അമ്മയാൽ അവൻ പുറത്തിടപ്പെട്ടപ്പോൾ പെറ്ഓൻെറ പുത്രി അവനെ കണ്ടു തനിക്കുവേണ്ടി പുത്രനായി അവനെ വളൎത്തി.

൨൨. ഇങ്ങനെ മൂശെ മെസ്രേൻകാരുടെ സകല ജ്ഞാനത്തിലും അഭ്യസിപ്പിക്കപ്പെട്ടു. തൻെറ വാക്കുകളിലും തൻെറ പ്രവൃത്തികളിലും അവൻ സമൎദ്ധിയുള്ളവനായിരുന്നു.

൨൩. അവൻ നാല്പതുവയസ്സുള്ളവനായിരിക്കയിൽ തൻെറ സഹോദരന്മാരായ ഇസ്രായേൽമക്കളെ ചെന്നു കാണണം എന്ന അവൻെറ മനസ്സിൽ തോന്നി.

൨൪. തൻെറ വംശക്കാരിലൊരുത്തൻ പീഡിപ്പിക്കപ്പെടുന്നതു കണ്ടു അവനുവേണ്ടി പ്രതികാരം ചെയ്കയും, അവനുവേണ്ടി നീതി നടത്തുകയും, അവനെ ദ്രോഹിച്ചിരുന്ന മെസ്രേൻകാരനെ കൊല്ലുകയും ചെയ്തു. [പുറ. അ. ൨. വ. ൧൨.]

൨൫. ദൈവം തൻെറ കൈയാൽ അവൎക്ക രക്ഷ നൽകുമെന്നു തൻെറ സഹോദരന്മാരായ ഇസ്രായേൽമക്കൾ അറിയുന്നതായി അവൻ വിചാരിച്ചു. എങ്കിലും അവർ (അതു) അറിഞ്ഞില്ല.

൨൬. പിറേറ ദിവസം അവർ തന്നെ തമ്മിൽ കലഹിച്ചുകൊണ്ടിരിക്കുമ്പോൾ അവൻ അവരുടെ അടുക്കൽ ചെന്നുനിന്ന്: പുരുഷന്മാരേ, നിങ്ങൾ സഹോദരന്മാരാകുന്നുവല്ലൊ; നിങ്ങൾ തമ്മിൽ ദ്രോഹിക്കുന്നതെന്തിന്നു? എന്ന പറഞ്ഞു സമാധാനപ്പെടുവാൻ അവരോട അപേക്ഷിച്ചിരുന്നു. [പുറ. അ. ൨. വ. ൧൩.]

൨൭. എന്നാൽ തൻെറ കൂട്ടുകാരനോട ദ്രോഹം പ്രവൎത്തിച്ചിരുന്നവൻ തൻെറ അടുക്കൽ നിന്നു അവനെ തള്ളിമാററി അവനോട (ഇങ്ങനെ) ചോദിച്ചു: നിന്നെ ഞങ്ങളുടെ മേൽ തലവനും വിധികൎത്താവുമായി നിശ്ചയിച്ചതാരാണ്?

൨൮. നീ ഇന്നലെ മെസ്രേൻകാരനെ കൊന്നതുപോലെ എന്നെയും കൊല്ലുവാൻ അന്വേഷിക്കുകയാണോ?

൨൯. ഈ വചനം നിമിത്തം മൂശെ ഓടിപ്പോയി. പിന്നെ അവൻ മെദ്യാനിൽ ഒരു പരദേശിയായിരുന്നു. അവന്നു രണ്ടു പുത്രന്മാർ ഉണ്ടാകയും ചെയ്തു.

൩൦. പിന്നെ അവിടെ നാല്പതു സംവത്സരങ്ങൾ അവന്നു പൂൎത്തിയായപ്പോൾ കൎത്താവിൻെറ ദൂതൻ സീനൈമലയുടെ മരുഭൂമിയിൽ, മുൾപ്പടൎപ്പിൽ, എരിയുന്ന തീയിൽ അവന്നു പ്രത്യക്ഷനായി. [പുറ.അ.൩. വ.൨.]

൩൧. മൂശെ (അതു) കണ്ടപ്പോൾ (ആ) കാഴ്ചയെപ്പററി വിസ്മയിച്ചു. കാണ്മാനായി അവൻ അടുത്തു ചെല്ലുകയിൽ കൎത്താവു (ഉയൎന്ന) സ്വരത്തിൽ അവനോടു അരുളിച്ചെയ്തു:

൩൨. ഞാൻ നിന്റെ പിതാക്കന്മാരുടെ ദൈവം ആകുന്നു; അബ്രാഹത്തിന്റേയും, ഇസ്ഹാക്കിന്റേയും, യാക്കോബിന്റേയും ദൈവം തന്നെ. അപ്പോൾ മൂശെ വിറച്ചിരുന്നതുകൊണ്ട് കാഴ്ചയിലേക്ക് നോക്കുവാൻ അവൻ തുനിഞ്ഞില്ല.

൩൩. കൎത്താവ് വീണ്ടും അവനോടു അരുളിച്ചെയ്തു: നീ നില്ക്കുന്ന സ്ഥലം വിശുദ്ധമാകയാൽ നിന്റെ കാലുകളിൽ നിന്ന് ചെരിപ്പുകൾ അഴിക്കുക.

൩൪. മെസ്രേനിലുള്ള എന്റെ ജനത്തിന്റെ പീഡ തീൎച്ചയായി ഞാൻ കണ്ടു; അവരുടെ നെടുവീൎപ്പുകളും ഞാൻ കേട്ടു. അവരെ രക്ഷിക്കുവാൻ ഞാൻ ഇറങ്ങിവന്നിരിക്കുന്നു. ആകയാൽ ഇപ്പോൾ നീ വരിക, മെസ്രേനിലേയ്ക്കു നിന്നെ ഞാൻ അയയ്ക്കാം.

൩൫. നിന്നെ ഞങ്ങളുടെമേൽ തലവനും വിധികൎത്താവുമായി നിയമിച്ചതാരാണ്? എന്നു ചോദിച്ചുകൊണ്ടു അവർ നിഷേധിച്ചു കളഞ്ഞ ഈ മൂശെയെത്തന്നെ ദൈവം മുൾപ്പടൎപ്പിൽ അവനു പ്രത്യക്ഷനായ മാലാക്കാവഴി അവരുടെ തലവനും രക്ഷകനുമായി അയച്ചു.

൩൬. മെസ്രേൻദേശത്തും, സോപ്കടലിലും, നാല്പതു സംവത്സരങ്ങൾ മരുഭൂമിയിലും അടയാളങ്ങളും, അത്ഭുതങ്ങളും, ധീരകൃത്യങ്ങളും ചെയ്തു അവരെ പുറപ്പെടുത്തിയവൻ ഇവനാകുന്നു. [പുറ. അ. ൭. വ. ൩; അ. ൯. വ. ൧൦; അ. ൧൪. വ. ൨൧.]

൩൭. ദൈവമായ കൎത്താവു, നിങ്ങളുടെ സഹോദരന്മാരിൽ നിന്നു എന്നെപ്പോലെ ഒരു പ്രവാചകനെ നിങ്ങൾക്കായി സ്ഥാപിക്കും; അവന്റെ വാക്കു നിങ്ങൾ കേൾക്കുവിൻ എന്നു ഇസ്രായേൽ മക്കളോടു പറഞ്ഞ മൂശെ ഇവനാകുന്നു. [ആവൎത്ത. അ. ൧൮. വ. ൧൫.]

൩൮. തന്നോടു സംസാരിച്ചിരുന്ന മാലാക്കായോടു കൂടിയും സീനൈ മലയിൽ നമ്മുടെ പിതാക്കന്മാരോടു കൂടിയും മരുഭൂമിയിൽ സംഘത്തിൽ ഉണ്ടായിരുന്നവനും, നമുക്കു തരുവാനായി ജീവനുള്ള വചനങ്ങൾ ലഭിച്ചവനും ഇവനാകുന്നു. [പുറ. അ. ൧൯. വ. ൩.]

൩൯. നമ്മുടെ പിതാക്കന്മാരോ അവന്ന് കീഴ്പെടുവാൻ മനസ്സില്ലാതെ അവനെ ഉപേക്ഷിച്ച് തങ്ങളുടെ ഹൃദയങ്ങൾകൊണ്ടു മെസ്രേനിലേക്കു പിന്തിരിഞ്ഞ്,

൪൦. അഹറോനോടു: ഞങ്ങളുടെ മുമ്പാകെ പോകുവാൻ ഞങ്ങൾക്കായി ദേവന്മാരെ ഉണ്ടാക്കുക. എന്തുകൊണ്ടെന്നാൽ മെസ്രേൻദേശത്തു നിന്നു ഞങ്ങളെ പുറപ്പെടുത്തിയ ഈ മൂശെക്കു എന്തു സംഭവിച്ചു എന്നു ഞങ്ങൾ അറിയുന്നില്ല എന്നു പറഞ്ഞു. [പുറ. അ. ൩൨. വ. ൧.]

൪൧. ഇങ്ങനെ ആ നാളുകളിൽ അവർ തങ്ങൾക്കായി ഒരു കാളക്കിടാവിനെ ഉണ്ടാക്കി, വിഗ്രഹങ്ങൾക്കു ബലികൾ സമൎപ്പിച്ച് തങ്ങളുടെ കൈകളുടെ വേലയിൽ ആനന്ദിച്ചു.

൪൨. ദൈവവും തിരിഞ്ഞുകളയുകയും, ആകാശത്തിലെ സൈന്യങ്ങൾക്കു സേവ ചെയ്യുവാൻ അവരെ കൈവിടുകയും ചെയ്തു. ഇസ്രായേൽ മക്കളേ, നിങ്ങൾ മരുഭൂമിയിൽ നാല്പതു വത്സരത്തേക്കു ബലിവസ്തു

വോ ബലിയോ എനിക്ക സമപ്പിച്ചിട്ടു ണ്ടോ? (൪൩.).

൪൩. മറിച്ച്, ആരാധിക്കുവാനായി നിങ്ങൾ ഉണ്ടാക്കിയ സ്വരൂപങ്ങളായ മൽക്കോമിന്റെ കൂടാരവും റപ്പാൻദേവന്റെ നക്ഷത്രവും നിങ്ങൾ ചുമന്നുകൊണ്ടു നടന്നുവല്ലൊ. ഞാൻ നിങ്ങളെ ബാബേലിന്നപ്പുറം കടത്തും (൪൨) «എന്നു പ്രവാചകന്മാരുടെ പുസ്തകത്തിൽ എഴുതപ്പെട്ടിരിക്കുന്നതുപോലെ തന്നെ». [ആമോ. അ. ൫. വ. ൨൫, ൨൭.]

൪൪. ഇതാ! നമ്മുടെ പിതാക്കന്മാരുടെ സാക്ഷ്യകൂടാരം, മൂശെയോടു അരുളിച്ചെയ്തവൻ താൻ അവനെ കാണിച്ചുകൊടുത്ത മാതൃകയനുസരിച്ച് അതുണ്ടാക്കണം എന്നു കല്പിച്ചതുപോലെ, മരുഭൂമിയിൽ ഉണ്ടായിരുന്നു. [പുറ. അ. ൨൫. വ. ൪൦.]

൪൫. മാത്രമല്ല, ഈ കൂടാരത്തെത്തന്നെ, ദൈവം തങ്ങളുടെ മുമ്പിൽനിന്നു തള്ളിക്കളഞ്ഞ ജാതികളിൽനിന്നു തങ്ങൾക്കു അവകാശമായി കൊടുത്ത ദേശത്തിലേക്ക് നമ്മുടെ പിതാക്കന്മാർ ഈശോയോടൊന്നിച്ച് പ്രവേശിപ്പിക്കുകകൂടി ചെയ്തു. അതു ദാവീദിന്റെ നാളുകൾവരെ നിലനില്ക്കുകയും ചെയ്തു. [ബർനൊ. അ. ൩. വ. ൧൪: എബ്രാ. അ. ൮. വ. ൯.]

൪൬. അവൻ ദൈവത്തിന്റെ മുമ്പാകെ കൃപ കണ്ടെത്തി. യാക്കോബിന്റെ ദൈവത്തിനായി ഒരു കൂടാരം കാണുവാൻ അവൻ പ്രാൎത്ഥിച്ചു. [൧. ശ്മൂ. അ. ൧൬. വ. ൧൩.— സങ്കീ. ൧൩൧. വ. ൫.]

൪൭. എന്നാൽ ശ്ലേമോൻ അവനു ഒരാലയം പണിതു. [൧. രാജ. അ. ൬. വ. ൧: ൨. ബെൎയ. അ. ൧൫. വ. ൧൨.]

൪൮. എങ്കിലും അത്യുന്നതൻ കൈകളുടെ പണിയായിട്ടുള്ളതിൽ വസിക്കുന്നില്ല. പ്രവാചകൻ പറഞ്ഞിരിക്കുന്നതുപോലെ: [നട. അ. ൧൭. വ. ൨൪.]

൪൯. സ്വൎഗ്ഗം എന്റെ സിംഹാസനം; ഭൂമി എന്റെ കാലുകൾക്കു കീഴെയുള്ള പീഠം. നിങ്ങൾ എനിക്കായി പണിയുന്ന ഭവനം ഏതാകുന്നു? അല്ലെങ്കിൽ ഏതാകുന്നു എന്റെ വിശ്രമത്തിന്റെ സ്ഥലം? (൫൦)

൫൦. ഇതാ! എന്റെ കൈ അല്ലയോ ഇവയെല്ലാം ഉണ്ടാക്കിയതു്? (൪൯) «എന്നു കൎത്താവു അരുളിച്ചെയ്യുന്നു». [ഏശ. അ. ൬൬. വ. ൧, ൨.]

൫൧. അല്ലയോ പിടലി കടുത്തവരും തങ്ങളുടെ ഹൃദയത്തിലും തങ്ങളുടെ കേൾവിയിലും പരിച്ഛേദനം ഇല്ലാത്തവരുമായവരേ, നിങ്ങൾ എപ്പോഴും പരിശുദ്ധാത്മാവിനു എതിരായി നില്ക്കുന്നു. നിങ്ങളുടെ പിതാക്കന്മാരേപ്പോലെ തന്നെ നിങ്ങളും.

൫൨. എന്തുകൊണ്ടെന്നാൽ പ്രവാചകന്മാരിൽ ആരെയാണു നിങ്ങളുടെ പിതാക്കന്മാർ പീഡിപ്പിക്കുകയും കൊല്ലുകയും ചെയ്യാതിരുന്നിട്ടുള്ളതു്? അതോ, നിങ്ങൾ ഏല്പിച്ചുകൊടുക്കുകയും കൊല്ലുകയും ചെയ്ത നീതിമാന്റെ വരവിനെപ്പററി മുമ്പുകൂട്ടി വെളിപ്പെടുത്തിയവരെത്തന്നെ.

൫൩. നിങ്ങൾ മാലാഖാമാരുടെ സന്ദൎശനം മൂലം നിയമം സ്വീകരിച്ചു. എങ്കിലും നിങ്ങൾ അതു അനുസരിച്ചില്ല.

൫൪. എന്നാൽ ഇവ കേട്ടിരുന്നപ്പോൾ അവർ തങ്ങളുടെ ഉള്ളിൽ ഉഗ്രകോപം കൊണ്ടു നിറയുകയും, തങ്ങളുടെ പല്ലുകൾ അവന്റെ നേരെ കടിക്കുകയും ചെയ്തിരുന്നു.

൫൫. അവനോ വിശ്വാസവും പരിശുദ്ധാത്മാവും നിറഞ്ഞവനായി സ്വൎഗ്ഗത്തിലേക്ക ഉററുനോക്കി ദൈവത്തിൻെറ മഹത്വവും ദൈവത്തിൻെറ വലത്തു വശത്തു ഈശോ നില്ക്കുന്നതും കണ്ടിട്ട്:

൫൬. ഇതാ! സ്വൎഗ്ഗം തുറന്നിരിക്കുന്നതും ദൈവത്തിൻെറ വലത്തുവശത്തു മനുഷ്യപുത്രൻ നില്ക്കുന്നതും ഞാൻ കാണുന്നു എന്നു പറഞ്ഞു.

൫൭. അപ്പോൾ അവരെല്ലാവരും ഉയൎന്നസ്വരത്തിൽ നിലവിളിച്ചു, തങ്ങളുടെ ചെവികൾ പൊത്തിക്കൊണ്ട് അവൻെറ നേരെ പാഞ്ഞ്,

൫൮. അവനെ പിടിച്ചു പട്ടണത്തിനു പുറത്തു കൊണ്ടുപോയി അവനെ കല്ലെറിഞ്ഞിരുന്നു. അവനു വിരോധമായി സാക്ഷ്യം വഹിച്ചവരോ തങ്ങളുടെ വസ്ത്രങ്ങൾ ശാവോൽ എന്നു വിളിക്കപ്പെട്ടിരുന്ന ഒരു ചെറുപ്പക്കാരൻെറ കാല്ക്കളുടെ അടുക്കൽ വെച്ചു.

൫൯. ഞങ്ങളുടെ കൎത്താവായ ഈശോ, എൻെറ ആത്മാവിനെ കൈക്കൊള്ളണമേ, എന്നു പറഞ്ഞു എസ്തപ്പാനോസ് പ്രാൎത്ഥിക്കുകയിൽ അവർ അവനെ കല്ലെറിഞ്ഞിരുന്നു.

൬൦. പിന്നെ അവൻ മുട്ടുകുത്തി: ഞങ്ങളുടെ കൎത്താവേ, ഈ പാപം അവരുടെമേൽ നീ ചുമത്തരുതേ, എന്നു ഉയൎന്ന സ്വരത്തിൽ നിലവിളിച്ചു പറഞ്ഞു. ഇതു പറഞ്ഞിട്ടു അവൻ നിദ്രപ്രാപിച്ചു. ശാവോലോ അവൻെറ കൊലയിൽ മനസ്സുവെച്ചിരുന്നു; പങ്കുകൊള്ളുകയും ചെയ്തിരുന്നു.

## വ്യാഖ്യാനം.

൨, ൩. "അബ്രാഹം ഹാറാനിൽ വന്നു പാൎക്കുന്നതിനുമുമ്പ് ബേസ്നഹ്റീനിൽ ആയിരിക്കയിൽ . . . ദൈവം . . . അവനോടു: നീ നിൻെറ ദേശത്തുനിന്നു . . . പുറപ്പെട്ടു . . . . വരിക എന്നു അരുളിച്ചെയ്തു": അബ്രാഹം ഹാറാനിൽ വന്നു പാൎത്തശേഷം ദൈവം അയാളെ വിളിച്ചതായിട്ടാണ് സൃ. അ. ൧൧. വ. ൩൧; അ. ൧൨. വ. ൧-ൽ പറഞ്ഞിരിക്കുന്നത്. ഈ വ്യത്യാസത്തിനു ചിലർ പറയുന്ന സമാധാനം ഇങ്ങനെയാണ്: അബ്രാഹം കൽദായക്കാരുടെ ഊറിൽ ആയിരിക്കയിൽ ദൈവം അയാളെ ആദ്യം വിളിച്ചു എന്നു വിചാരിക്കുന്നതിൽ അസാംഗത്യമില്ല. സൃ. അ. ൧൫. വ. ൭-ൽ "കൽദായക്കാരുടെ ഊറിൽ നിന്നു നിന്നെ പുറപ്പെടുത്തിയ കൎത്താവു ഞാനാകുന്നു" എന്നു കാണുന്നുമുണ്ട്. സൃ. അ. ൧൧. വ. ൩൧-ൽ തന്നെയും "കൽദായക്കാരുടെ ഊറിൽ നിന്നു ക്നാൻദേശത്തിലേക്കു പോകുന്നതിനായിട്ടു . . . പുറപ്പെട്ടു . . . ഹാറാൻ വരെ വന്ന് അവിടെ പാൎത്തു" എന്നു പറഞ്ഞിരിക്കുന്നതുകൊണ്ട് ഊറിൽ നിന്നു പുറപ്പെട്ടപ്പോൾ തന്നെ ചെന്നെത്തുവാൻ ഉദ്ദേശിച്ചിരുന്ന സ്ഥലം ക്നാൻ ആയിരുന്നു എന്നു വിശദമാണല്ലൊ. 'നിൻെറ ദേശത്തുനിന്ന്" എന്നു ഊറിനെപ്പററി പറയുകയാണ് അധികം ന്യായയുക്തമായി കാണപ്പെടുന്നതും.— മററു ചിലരാകട്ടെ താഴെ കാണുംപോലെ പ്രസ്താവിക്കുന്നു: ബേസ്നഹ്റീനിൽ നിന്നു എന്നു എസ്തപ്പാനോസും, കൽദായക്കാരുടെ ഊറിൽ നിന്നു എന്നു 'സൃഷ്ടി'യും പറയുന്നതു് ഒരേ സ്ഥലത്തെ ഉദ്ദേശിച്ചു തന്നെ: ബേസ്നഹ്റീൻ എന്നു പറയുന്നതു യഹൂദന്മാൎക്കു വാഗ്ദാനം ചെയ്യപ്പെട്ടിരുന്ന ക്നാൻ നീക്കി പ്രാസ് നദിക്കപ്പുറമുള്ള സ്ഥലങ്ങളെയെല്ലാം ഉൾപ്പെടുത്തി വ്യാപകാൎത്ഥത്തിലാണ്. വ. ൪-ൽ 'അപ്പോൾ അബ്രാഹം കൽദായരുടെ ദേശത്തുനിന്നു പുറപ്പെട്ടു' എന്നു പറയുന്നുണ്ടല്ലോ.— ഇനിയും ചിലർ താഴെ വരുംപോലെ വ്യാഖ്യാനിക്കുന്നു: എസ്തപ്പാനോസിനു അപ്രമാദിത്വമില്ലായിരുന്നു എന്നു സമ്മതിക്കുന്നതിനും വിരോധം കാണുന്നില്ല.

൩൪. "ഞാൻ കണ്ടു . . . ഇറങ്ങി വന്നിരിക്കുന്നു": പുറ. അ. ൨. വ. ൨൪, ൨൫. വ്യാ. നോക്കുക.

൩൬. "സോപ്കടൽ": അതിത്തിക്കടൽ, ചെങ്കടൽ. സം. അ. ൨൧. വ. ൧൪. വ്യാ. നോക്കുക.

൩൮. മററു പ്രതികളിൽ "സീനൈ മലയിൽ തന്നോടു സംസാരിച്ചിരുന്ന മാലാകായോടുകൂടിയും, നമ്മുടെ പിതാക്കന്മാരോടുകൂടിയും . . ." എന്നാണു കാണുന്നത്. അറ. പ്രതിയിൽ 'പിതാക്കന്മാരെ'പ്പററി ഒന്നും പറയുന്നുമില്ല.

൪൨. "ആകാശത്തിലെ സൈന്യങ്ങൾ": സൂർയ്യചന്ദ്രാദികൾ. സം. അ. ൪. വ. ൩. വ്യാ. നോക്കുക.

൪൩. "മൽക്കോം": ആച. അ. ൧൮. വ. ൨൧. വ്യാ. നോക്കുക.– "റപ്പാൻ": വേനൂസ് നക്ഷത്രം.

൪൫. "ഈശോ": നോന്റെ പുത്രനായ ഈശോ അഥവാ ഈശോബർനോൻ. സം. അ. ൧൩. വ. ൧൭. വ്യാ. നോക്കുക.– "ദാവീദിന്റെ നാളുകൾവരെ നിലനില്ക്കുകയും ചെയ്തു." ദാവീദിന്റെ നാളുകൾവരെ, എന്നുവെച്ചാൽ ഉൾപ്പെടെ, പ്രമാണപ്പലകകൾ മുതലായവ അടങ്ങിയ പെട്ടകം തൽക്കാലകൂടാരത്തിലാണു വെച്ചിരുന്നത്. (പുറ. അ. ൨൬. വ. ൧. വ്യാ. നോക്കുക.) ദാവീദിന്റെ പുത്രനായ ശ്ലേമോൻ ദേവാലയം പണിയിച്ചപ്പോൾ പെട്ടകം ദേവാലയത്തിൽ സ്ഥാപിക്കപ്പെടുകയും കൂടാരത്തിന്റെ ആവശ്യകത ഇല്ലാതാകയും ചെയ്തു.

൪൮. "അത്യുന്നതൻ കൈകളുടെ പണിയായിട്ടുള്ളതിൽ വസിക്കുന്നില്ല": വിശുദ്ധസ്ഥലത്തിനെതിരായി സംസാരിച്ചു എന്നാണല്ലോ യഹൂദന്മാർ എസ്തപ്പാനോസിൽ ചുമത്തിയ ഒരു കുററം. ഓറെശ്ലേം ദൈവത്തിനു അത്യന്തം ഇഷ്ടമുള്ളതെന്നും, ദൈവം അതിൽമാത്രമെന്ന കണക്കെ അവിടെ വസിക്കുന്നെന്നും, തൻമൂലം തങ്ങൾ കീഴടക്കപ്പെടുവാൻ വഹിയാത്തവരെന്നും യഹൂദന്മാർ വിചാരിച്ചിരുന്നു. അവരുടെ ഈ വിചാരം അബദ്ധവും ദൈവം സർവ്വവ്യാപിയുമാണെന്നും, ദൈവത്തിനു വസിക്കുവാൻ അവർ വിചാരിക്കുന്നതുപോലെയുള്ള ഒരു ഭവനം ആവശ്യമില്ലാത്തതുകൊണ്ടു പ്രവാചകന്മാർ പറഞ്ഞിട്ടുള്ളതുപോലെ അതു നശിപ്പിക്കപ്പെടുവാനും അവർ കീഴടക്കപ്പെടുവാനും കഴിയുമെന്നുമാണു എസ്തപ്പാനോസ് പറയുന്നത്. ദൈവം സർവ്വവ്യാപിയെങ്കിലും അവിടുന്നു തന്നെത്തന്നെ സ്വർഗ്ഗവാസികൾക്കു പ്രത്യക്ഷനാക്കി അവരെ ആനന്ദിപ്പിക്കുന്നതിനാൽ ദൈവം സ്വർഗ്ഗത്തിൽ വസിക്കുന്നെന്നും, പരസ്യമായ ആരാധനാകൃത്യങ്ങൾ ദേവാലയങ്ങളിൽ നടത്തുന്നതും ദൈവത്തിന്റെ പ്രത്യേകകടാക്ഷം അവയിന്മേൽ ഉള്ളതും കൊണ്ടു ദേവാലയങ്ങൾ പ്രത്യേകവിധമായി ദൈവഭവനങ്ങളാണെന്നും പറയപ്പെടുന്നു.

൫൧. "പിടലി കടുത്ത": നുകത്തിനു കീഴ്പ്പെടാത്ത, അനുസരണമില്ലാത്ത.– "പരിച്ഛേദനം ഇല്ലാത്ത": പുറ. അ. ൬. വ. ൧൨. വ്യാ; ആച. അ. ൨൬. വ. ൪൧. വ്യാ. നോക്കുക.

൫൨. "നീതിമാൻ": മ്ശിഹാ.

൬൦. "നിദ്ര പ്രാപിച്ചു": ലത്തീനിൽമാത്രം 'കർത്താവിൽ' എന്നുകൂടി കാണുന്നുണ്ടു്. എല്ലാ പ്രതികളിലെയും അർത്ഥം ഇതുതന്നെയെന്നു സ്പഷ്ടമാണല്ലോ.– ഗ്രീ–ലും വാക്യം ൬൦ തന്നെ. മുൻവാക്യങ്ങളുടെ വിഭജനഭേദം നിമിത്തം ല.ൽ വാക്യസംഖ്യ ൫൯–ം, മാറ., അറ., കൂശ. പ്രതികളിൽ ൬൧–ം ആണ്.

പിടിച്ചവൎക്കു വഴികാട്ടിയായിത്തീൎന്ന യൂദായെപ്പററി പരിശുദ്ധാത്മാവു് ദാവീദിന്റെ വായാൽ മുമ്പേതന്നെ അരുളിച്ചെയ്തിരുന്ന തിരുവെഴുത്തു നിവൃത്തിയാകപ്പെടേണ്ടതു യുക്തമായിരുന്നു. [സങ്കീ. ൪൧. വ. ൯: യോഹ. അ. ൧൩. വ. ൧൮.]

൧൭. അവൻ നമ്മോട്ടുകൂടി എണ്ണപ്പെട്ടിരുന്നതുകൊണ്ടു് ഈ ശുശ്രൂഷയിൽ അവനു പങ്കുണ്ടായിരുന്നു.

൧൮. പാപത്തിന്റെ പ്രതിഫലം കൊണ്ടു തനിക്കായി നിലം സമ്പാദിച്ചവൻ ഇവനാകുന്നു. ഇവൻ മുഖം കുത്തി നിലത്തു വീണു നടുവേ പിളൎന്നു. ഇവന്റെ കുടലെല്ലാം ചിതറുകയും ചെയ്തു. [മത്താ. അ. ൨൭. വ. ൭.]

൧൯. ഇതു ഓറെശ്ലെത്തു പാൎക്കുന്നവൎക്കെല്ലാം അറിയപ്പെട്ടിരിക്കുന്നു. ഇങ്ങനെ ആ നിലത്തിനു രക്തത്തിന്റെ നിലം എന്നൎത്ഥമായ ഹ്ക്കൽദ്മാ എന്നു നാട്ടുഭാഷയിൽ പേർ പറയപ്പെട്ടുമിരിക്കുന്നു.

൨൦. എന്തുകൊണ്ടെന്നാൽ: അവന്റെ വാസസ്ഥലം പാഴായിപ്പോകട്ടെ, അതിൽ കുടിപാൎപ്പുകാരൻ ഇല്ലാതാകട്ടെ, അവന്റെ ശുശ്രൂഷ മറെറാരുത്തൻ സ്വീകരിക്കട്ടെ എന്നു സങ്കീൎത്തനപുസ്തകത്തിൽ എഴുതപ്പെട്ടിരിക്കുന്നു. [സങ്കീ. ൬൯. വ. ൨൫.– ൧൦൯. വ. ൮.]

൨൧, ൨൨. ആകയാൽ നമ്മുടെ കൎത്താവായ ഈശോ യോഹന്നാന്റെ സ്നാനം മുതൽ നമ്മുടെ പക്കൽ നിന്നു (സ്വൎഗ്ഗത്തിലേക്കു) എടുക്കപ്പെട്ട ദിവസം വരെ നമ്മുടെ മുമ്പാകെ സഞ്ചരിച്ച ഇക്കാലമെല്ലാം നമ്മോട്ടുകൂടിയിരുന്ന ഈ പുരുഷന്മാരിൽ ഒരുത്തൻ അവന്റെ ഉയിൎപ്പിനു നമ്മോട്ടു ടി സാക്ഷിയാകേണ്ടതു ആവശ്യമാകുന്നു.

൨൩. ഇങ്ങനെ അവർ യൂസ്തോസ് എന്ന മറുപേരുള്ള ബർശബ്ബാ എന്നു വിളിക്കപ്പെട്ടിരുന്ന യൌസേപ്പ്, മത്തിയാ എന്ന രണ്ടുപേരെ നിറുത്തി.

൨൪, ൨൫. പിന്നെ അവർ: കൎത്താവേ, സകലരുടേയും ഹൃദയങ്ങളിൽ ഉള്ളതു് നീ അറിയുന്നു. തന്റെ സ്ഥലത്തേക്കു പോകേണ്ടതിനു യൂദാ വിട്ടൊഴിഞ്ഞ ശുശ്രൂഷയുടെ പങ്കും ശ്ലൈഹികസ്ഥാനവും സ്വീകരിക്കുവാൻ ഈ ഇരുവരിൽ നീ തിരഞ്ഞെടുക്കുന്ന ഒരുത്തൻ ആരെന്നു കാണിക്കണമേ എന്നു പറഞ്ഞു പ്രാൎത്ഥിച്ചു.

൨൬. അനന്തരം അവർ ചിട്ടി ഇട്ടു. അതു മത്തിയായിക്കു വീഴുകയും ഇങ്ങനെ അവൻ പതിനൊന്നു ശ്ലീഹന്മാരോട്ടുകൂടി എണ്ണപ്പെടുകയും ചെയ്തു.

## വ്യാഖ്യാനം.

൧, ൨. "തെയോഫിലാ": ലൂ. അ. ൧. വ. ൩, ൪. വ്യാ. നോക്കുക.— "പരിശുദ്ധാത്മാവിനാൽ താൻ തിരഞ്ഞെടുത്ത": വാക്യവിഭജനമോ വിരാമങ്ങളോ ഇല്ലാതെയാണ് വി. ഗ്രന്ഥം ആദ്യം എഴുതപ്പെട്ടതു്. തൻമൂലം ഈ വാക്യത്തിന്റെ അന്വയം സംശയാസ്പദമായിരിക്കുന്നു; 'പരിശുദ്ധാത്മാവിനാൽ' എന്ന പദങ്ങൾ ഏതിനോടാണ് യോജിക്കേണ്ടതു എന്നു തീർച്ചയാക്കിക്കൂടാ. 'പരിശുദ്ധാത്മാവിനാൽ അവൻ എടുക്കപ്പെട്ടു' എന്നു അന്വയം വരാം. എന്നാൽ ഇതു സ്വീകാൎയ്യമായി മിക്കവാറും ആരും കരുതുന്നില്ല. 'അവൻ തന്റെ കല്പനകൾ പരിശുദ്ധാത്മാവിനാൽ തന്റെ ശിഷ്യന്മാൎക്കു നൽകി' എന്നുവെച്ചാൽ 'അവൻ പരിശുദ്ധാത്മാവിൽ നിന്നോ, തന്റെ പരിശുദ്ധമായ ആത്മാവിൽ നിന്നോ ഉള്ള ആദ്ധ്യാത്മികകല്പനകൾ അവൎക്കു

# അദ്ധ്യായം ൮.

**പീലിപ്പോസ് ശമ്റായക്കാരെ മാനസാന്തരപ്പെടുത്തുന്നതും ഷണ്ഡനെ സ്നാനപ്പെടുത്തുന്നതും.**

ആ ദിവസത്തിൽ ഓറെശ്ലെത്തെ സഭക്ക ഒരു വലിയ പീഡയുണ്ടായി. അപ്പോൾ ശ്ലീഹന്മാർ മാത്രം ഒഴികെ എല്ലാവരും യൂദായിലെ ഗ്രാമങ്ങളിലും ശമ്റായക്കാരുടെ സ്ഥലത്തും ചിതറിപ്പോയി.

൨. വിശ്വാസികളായ പുരുഷന്മാർ എസ്തപ്പാനോസിനെ എടുത്തു സംസ്കരിക്കകയും അവനെക്കുറിച്ചു വലുതായി വിലപിക്കകയും ചെയ്തു.

൩. എന്നാൽ ശാവോൽ വീടുകളിൽ കടന്നു പുരുഷന്മാരെയും സ്ത്രീകളെയും വലിച്ചിഴച്ചു കാരാഗൃഹത്തിൽ ഏല്പിച്ചുകൊണ്ടു ദൈവത്തിൻെറ സഭയെ പീഡിപ്പിച്ചിരുന്നു.

൪. ചിതറിപ്പോയവർ ചുററിസ്സഞ്ചരിച്ചു ദൈവവചനം പ്രസംഗിച്ചുമിരുന്നു.

൫. പീലിപ്പോസാകട്ടെ ശമ്രായക്കാരുടെ പട്ടണത്തിലേക്ക ചെന്നു മ്ശീഹായെപ്പററി അവരോടു പ്രസംഗിച്ചിരുന്നു.

൬. അവിടത്തെ ആളുകൾ അവൻെറ വചനം കേട്ടപ്പോൾ, അവൻ ചെയ്തിരുന്ന അടയാളങ്ങൾ കാണുക നിമിത്തം, അവൻെറ വാക്ക ശ്രദ്ധിക്കകയും അവൻ പറഞ്ഞിരുന്നതെല്ലാം അനുസരിക്കകയും ചെയ്തു.

൭. എന്തുകൊണ്ടെന്നാൽ അശുദ്ധാത്മാക്കൾ ബാധിച്ചിരുന്ന വളരെപ്പേർ ഉയൎന്ന സ്വരത്തിൽ നിലവിളിക്കയും, അവ അവരിൽനിന്നു പുറപ്പെട്ടു പോകയും ചെയ്തിരുന്നു. പക്ഷവാതക്കാരും മുടന്തന്മാരുമായ മററാളുകളും സുഖപ്പെടുത്തപ്പെട്ടു.

൮. ഇങ്ങനെ ആ പട്ടണത്തിൽ വലിയ സന്തോഷമുണ്ടായി.

൯. എന്നാൽ വളരെക്കാലമായിട്ടു ആ പട്ടണത്തിൽ തന്നെ പാൎക്കകയും, തന്നെത്തന്നെ മഹത്വപ്പെടുത്തിക്കൊണ്ടു്: ഞാൻ മഹാനാകുന്നു എന്നു പറഞ്ഞു തൻെറ ക്ഷുദ്രങ്ങൾ മൂലം ശമ്രായക്കാരായ ജനത്തെ അബദ്ധത്തിൽ ഉൾപ്പെടുത്തുകയും ചെയ്തിരുന്ന സീമോൻ എന്നു പേരുള്ള ഒരു മനുഷ്യൻ അവിടെയുണ്ടായിരുന്നു.

൧൦. ആകയാൽ പ്രധാനികളും സാധാരണ ജനങ്ങളുമെല്ലാം ദൈവത്തിൻെറ മഹാശക്തി ഇവനാകുന്നു എന്നു പറഞ്ഞുകൊണ്ടു് അവൻെറ പക്കലേക്ക ചാഞ്ഞു നില്ക്കുകയും,

൧൧. അവൻ വളരെക്കാലമായിട്ടു തൻെറ ക്ഷുദ്രങ്ങൾകൊണ്ടു അവരെ വിസ്മയിപ്പിച്ചിരുന്നതിനാൽ അവൻെറ വാക്ക അനുസരിക്കകയും ചെയ്തിരുന്നു.

൧൨. എന്നാൽ നമ്മുടെ കൎത്താവായ ഈശോമ്ശീഹായുടെ നാമത്തിൽ ദൈവരാജ്യം പ്രസംഗിച്ചിരുന്ന പീലിപ്പോസിനെ അവർ വിശ്വസിച്ചപ്പോൾ പുരുഷന്മാരും സ്ത്രീകളും സ്നാനപ്പെട്ടു.

൧൩. അപ്പോൾ സീമോൻതന്നെയും വിശ്വസിച്ചു സ്നാനപ്പെടുകയും അനന്തരം പീലിപ്പോസിനോടുചേൎന്നു നില്ക്കുകയും ചെയ്തു. അവൻ വഴി സംഭവിച്ചിരുന്ന അടയാളങ്ങളും വലിയ ശക്തികളും കണ്ടിരുന്നപ്പോൾ അവൻ വിസ്മയിക്കയും ആശ്ചൎയ്യപ്പെടുകയും ചെയ്തിരുന്നു.

൧൪. ഇങ്ങനെ ശമ്രായക്കാരായ ജനം ദൈവത്തിൻെറ വചനം സ്വീകരിച്ചു എന്നു ഓറെശ്ലെത്തെ ശ്ലീഹന്മാർ കേട്ടപ്പോൾ അവർ ശെമ്ഓൻ കേപ്പായേയും യോഹന്നാനേയും അവരുടെ അടുക്കൽ അയച്ചു.

൧൫. അവർ ചെന്ന് അവർ പരിശുദ്ധാത്മാവിനെ പ്രാപിക്കേണ്ടതിന്നു അവൎക്കവേണ്ടി പ്രാൎത്ഥിച്ചു.

൧൬. എന്തെന്നാൽ അതുവരെ അവരിൽ ഒരുത്തൻെറമേലും (പരിശുദ്ധാത്മാവ്) ഉണ്ടായിരുന്നില്ല. അവർ നമ്മുടെ കൎത്താവായ ഈശോയുടെ നാമത്തിൽ സ്നാനപ്പെട്ടിരുന്നതേയുള്ളു.

൧൭. അപ്പോൾ അവർ അവരുടെ മേൽ കൈ വെക്കകയും അവർ പരിശുദ്ധാത്മാവിനെ പ്രാപിക്കുകയും ചെയ്തിരുന്നു.

൧൮. ഇങ്ങനെ ശ്ലീഹന്മാരുടെ കൈവെപ്പുമൂലം പരിശുദ്ധാത്മാവു നൽകപ്പെടുന്നതു സീമോൻ കണ്ടപ്പോൾ അവൻ അവൎക്ക പണം കൊടുത്തുകൊണ്ട്:

൧൯. ഞാൻ ആരുടെമേൽ കൈ വെക്കുമോ അവൻ പരിശുദ്ധാത്മാവിനെ പ്രാപിക്കേണ്ടതിന് ഈ അധികാരം എനിക്കും നിങ്ങൾ തരണം എന്നു പറയുന്നു.

൨൦. ശെമ്ഓൻ കേപ്പാ അവനോടു പറയുന്നു: ദൈവത്തിൻെറ ദാനം (ഈ) ലോകത്തിൻെറ ധനം കൊണ്ടു സമ്പാദിക്കപ്പെടുന്നു എന്നു നീ വിചാരിച്ചതിനാൽ നിൻെറ പണം നിന്നോടുകൂടി നശിക്കട്ടെ.

൨൧. നിൻെറ ഹൃദയം ദൈവത്തിൻെറ മുമ്പാകെ ചൊവ്വുള്ളതല്ലാത്തതുകൊണ്ട് ഈ വിശ്വാസത്തിൽ നിനക്ക പങ്കമില്ല, ഓഹരിയുമില്ല.

൨൨. എങ്കിലും നിൻെറ ദുഷ്ടതയെക്കുറിച്ച് അനുതപിച്ച്, നിൻെറ ഹൃദയത്തിൻെറ ചതി ഒരു പക്ഷെ നിന്നോടു ക്ഷമിക്കപ്പെടേണ്ടതിന്നായി ദൈവത്തോടു പ്രാൎത്ഥിക്കുക.

൨൩. എന്തുകൊണ്ടെന്നാൽ നീ കഠിന കോപത്തിലും അനീതിയുടെ ബന്ധനങ്ങളിലും ഇരിക്കുന്നു എന്നു ഞാൻ കാണുന്നു.

൨൪. സീമോൻ ഉത്തരമായി: നിങ്ങൾ പറഞ്ഞ ഇവയിൽ യാതൊന്നും എൻെറമേൽ വരാതിരിക്കുവാൻ നിങ്ങൾ എനിക്കുവേണ്ടി ദൈവത്തോടു പ്രാൎത്ഥിക്കുവിൻ എന്നു പറഞ്ഞു.

൨൫. ശെമ്ഓനും യോഹന്നാനുമാകട്ടെ അവൎക്ക സാക്ഷ്യം നൽകുകയും ദൈവത്തിൻെറ വചനം ഉപദേശിക്കുകയും ചെയ്തശേഷം ഓറെശ്ലെത്തേക്ക തിരികെപ്പോയി. ശമ്രായക്കാരുടെ പല ഗ്രാമങ്ങളിൽ അവർ പ്രസംഗിക്കുകയും ചെയ്തു.

൨൬. അനന്തരം കൎത്താവിൻെറ ദൂതൻ പീലിപ്പോസിനോടു സംസാരിച്ചു. അവൻ അവനോടു: നീ എഴുന്നേററു ഓറെശ്ലെത്തുനിന്നും ഗസ്സായിലേക്ക പോകുന്ന മരുഭൂമിവഴിയിൽ കൂടി തെക്കോട്ടു പോകുക എന്നു പറഞ്ഞു.

൨൭. ആകയാൽ അവൻ എഴുന്നേററു പോയി. അപ്പോൾ കൂശായരുടെ രാജ്ഞിയായ കൻദെക്കിൻെറ ഒരു അധികാരിയും അവളുടെ സകല ഭണ്ഡാരത്തിനും മേൽവിചാരകനുമായ കൂശിൽ നിന്നു വന്നിരുന്ന ഒരു ഷണ്ഡൻ അവനു എതിരേ വന്നു. അവൻ ഓറെശ്ലെത്തു ആരാധിക്കുവാൻ വന്നതായിരുന്നു.

൨൮. പിന്നെ പോകുവാനായി പിന്തിരിഞ്ഞപ്പോൾ അവൻ വണ്ടിയിൽ ഇരുന്നുകൊണ്ടു എശായാനിബ്യായുടെ പുസ്തകം വായിക്കുകയായിരുന്നു.

൨൯. അപ്പോൾ (പരിശുദ്ധ) ആത്മാവു പീലിപ്പോസിനോടു: നീ

അടുത്തു ചെന്നു വണ്ടിയോടു ചേരുക എന്നു പറഞ്ഞു.

൩൦. അടുത്തു ചെന്നപ്പോൾ അവൻ ഏശായാ നിബ്യായുടെ പുസ്തകം വായിക്കുന്നതു കേട്ട് അവനോട്: നീ വായിക്കുന്നതു ഗ്രഹിക്കുന്നുവൊ? എന്നു ചോദിച്ചു.

൩൧. അതിനു അവൻ: ആരെങ്കിലും എനിക്ക് ഉപദേശിച്ചു തരാഞ്ഞാൽ ഗ്രഹിക്കുവാൻ എനിക്കു എങ്ങനെ സാധിക്കും? എന്നു പറഞ്ഞു. അനന്തരം അവൻ പീലിപ്പോസിനോടു കയറി തന്നോടുകൂടിയിരിക്കുവാൻ അപേക്ഷിച്ചു.

൩൨. അവൻ വായിച്ചിരുന്ന തിരുവെഴുത്തുഭാഗം ഇതായിരുന്നു: ഒരു കുഞ്ഞാടിനെപ്പോലെ ബലി അറപ്പിനായി അവൻ കൊണ്ടുപോകപ്പെട്ടു. രോമം കത്രിക്കുന്നവൻെറ മുമ്പിൽ ഒരു ആടു എന്നപോലെ അവൻ മൌനിയായിരുന്നു. അങ്ങനെതന്നെ അവനും തൻെറ വായ് തുറന്നില്ല.

൩൩. അവൻെറ താഴ്മയിൽ കാരാഗൃഹത്തിൽനിന്നും ന്യായവിധിയിൽ നിന്നും അവൻ കൊണ്ടുപോകപ്പെട്ടു. എന്നാൽ അവൻെറ ജിവൻ ഭൂമിയിൽ നിന്നു എടുക്കപ്പെടുന്നതുകൊണ്ട് അവൻെറ സന്തതിയെ ആർ വിവരിക്കും? [ഏശ. അ. ൫൩. വ. ൭, ൮.]

൩൪. അനന്തരം ആ ഷണ്ഡൻ പീലിപ്പോസിനോടു: പ്രവാചകൻ ഇതു ആരെക്കുറിച്ചാകുന്നു പറഞ്ഞിരിക്കുന്നത്. തന്നെക്കുറിച്ചൊ, അതൊ, മററാരുത്തനെക്കുറിച്ചൊ? (എന്നു പറഞ്ഞു തരണം) എന്നു നിന്നോടു ഞാൻ അപേക്ഷിക്കുന്നു എന്നു പറഞ്ഞു.

൩൫. അപ്പോൾ പീലിപ്പോസ് തൻെറ വായ് തുറന്ന് നമ്മുടെ കർത്താവായ ഈശോയെപ്പററി അവനോടു പ്രസംഗിക്കുവാൻ ഈ തിരുവെഴുത്തിൽനിന്നുതന്നെ തുടങ്ങി.

൩൬. ഇങ്ങനെ അവർ വഴിയെ പോകുമ്പോൾ വെള്ളമുള്ള ഒരു സ്ഥലത്തോടു അവർ അടുത്തു. അപ്പോൾ ആ ഷണ്ഡൻ: ഇതാ! വെള്ളം; ഞാൻ സ്നാനപ്പെടുന്നതിന് എന്താണു തടസ്സം എന്നു ചോദിച്ചു.

[37. അപ്പോൾ പീലിപ്പോസ്: നിൻെറ മുഴു ഹൃദയത്തോടുകൂടി നീ വിശ്വസിക്കുന്നെങ്കിൽ ആകാം എന്നു പറഞ്ഞു. അവനൊ ഉത്തരമായി: ഈശോമ്ശിഹാ ദൈവത്തിൻെറ പുത്രനാകുന്നു എന്നു ഞാൻ വിശ്വസിക്കുന്നു എന്നു പറഞ്ഞു.]

൩൮. ആകയാൽ അവൻ വണ്ടി നില്ക്കുവാൻ കല്പിച്ചു. അവരിരുവരും വെള്ളത്തിലിറങ്ങി. പീലിപ്പോസ് ആ ഷണ്ഡനെ സ്നാനപ്പെടുത്തുകയും ചെയ്തു.

൩൯. പിന്നെ അവർ വെള്ളത്തിൽ നിന്നു കയറിയപ്പോൾ കർത്താവിൻെറ ആത്മാവ് പീലിപ്പോസിനെ എടുത്തുകൊണ്ടുപോയി. അവനെ ആ ഷണ്ഡൻ പിന്നെ കണ്ടിട്ടുമില്ല. മറിച്ച്, അവൻ സന്തോഷിച്ചുകൊണ്ടു തൻെറ വഴിക്കു പോകയും ചെയ്തു.

൪൦. എന്നാൽ പീലിപ്പോസ് അസോത്തോസിൽ കണ്ടെത്തപ്പെട്ടു. അവിടെ നിന്നു കേസറിയായിൽ എത്തുവോളം അവൻ സകല പട്ടണങ്ങളിലും ചുററിസ്സഞ്ചരിച്ചു പ്രസംഗിച്ചിരുന്നു.

## വ്യാഖ്യാനം.

൫. ഈ വാക്യത്തിൻെറ യഥാസ്ഥാനം ൨-ാം വാക്യത്തിൻെറയും ൩-ാംവാക്യത്തിൻെറയും മദ്ധ്യമാണെന്നും ഇതു ഇവിടെ വരുവാൻ ഇടയായതു അബദ്ധവശാൽ

ആണെന്നും ചിലർ അഭിപ്രായപ്പെടുന്നു.— "ശമ്റായക്കാർ": യോഹ. അ. ൪. വ. ൧൨. വ്യ. നോക്കുക.

൫. "പീലിപ്പോസ്": പീലിപ്പോസ്ശ്ലീഹാ അല്ല; ഏഴു ശുശ്രൂഷകന്മാരിൽ ഒരാളായ പീലിപ്പോസ്. (അ. ൬. വ. ൫.) ഇദ്ദേഹം ശമ്റേനിൽ പ്രസംഗിക്കയും ഷണ്ഡനെ മാനസാന്തരപ്പെടുത്തുകയും ചെയ്തശേഷം ഒടുവിൽ കേസറിയായിൽ പാർത്തിരുന്നു. അവിടെ ഇദ്ദേഹം വി. പൌലോസിനു ആതിഥ്യം നൽകുകയും ഇദ്ദേഹത്തിന്റെ നാലു പുത്രികൾ പ്രവചിക്കുകയും ചെയ്തതായി നട. അ. ൨൧. വ. ൮, ൯-ൽ കാണാം. ശമ്റേനിലും മറ്റും സുവിശേഷപ്രസംഗം ചെയ്തതുകൊണ്ടാണ് 'സുവിശേഷകൻ' എന്നു ഇദ്ദേഹത്തെപ്പറ്റി അവിടെ പറഞ്ഞിരിക്കുന്നതു്.

൧൨. "ദൈവരാജ്യം": മത്താ. അ. ൩. വ. ൨. വ്യ. നോക്കുക.

൧൩. "സീമോൻതന്നെയും വിശ്വസിച്ചു സ്നാനപ്പെട്ടുകയും": മ്ശീഹായിൽ വിശ്വസിച്ചു സ്നാനപ്പെട്ടിരുന്ന മിക്കവാറും എല്ലാപേരും ഭാഷാവരവും അത്ഭുതപ്രവൎത്തനവരവും പ്രാപിച്ചിരുന്നതു കാണുകയാൽ ആ വരങ്ങൾ ലഭിക്കുവാനായി സീമോൻ ബാഹ്യമായി വിശ്വാസഭാവം നടിക്കുകയും സ്നാനം സ്വീകരിക്കയും ചെയ്തു. വി. ഗ്രന്ഥം മനുഷ്യരുടെ സമ്പ്രദായത്തിൽ പലപ്പോഴും പ്രസ്താവിക്കുക പതിവാണ്. (സ്ര അ. ൧൧. വ. ൫. വ്യ: പുറ. അ. ൨. വ. ൨൪, ൨൫. വ്യ.) മനുഷ്യർ ബാഹ്യലക്ഷണങ്ങൾ നോക്കിയാണല്ലോ പറയുക. ഇതുപോലെതന്നെ വി. ഗ്രന്ഥവും ഇവിടെ ബാഹ്യലക്ഷണങ്ങൾ മാത്രം നോക്കി സീമോൻ വിശ്വസിച്ചു എന്നു പറയുന്നു.

൧൪. "അവർ ശെമ്ഓൻകേപ്പായേയും യോഹന്നാനേയും അവരുടെ അടുക്കൽ അയച്ചു": പത്രോസും യോഹന്നാനും ഉൾപ്പെടെയുള്ള ശ്ലൈഹികസംഘമാണ് ഇവർ പോകണമെന്നു തീരുമാനിച്ചതു്. മറ്റു ശ്ലീഹന്മാർ പത്രോസിനെ കല്പിച്ചല്ല, അപേക്ഷിച്ചു് അയച്ചതാണ്. പത്രോസിന്റെ പരമാധികാരത്തിനു വിരോധമായി ഈ വാക്യം ഒന്നും തെളിയിക്കുന്നില്ല. പരമാധികാരം മറ്റു വാക്യങ്ങൾ (മത്താ. അ. ൧൬. വ. ൧൭-൧൯: യോഹ. അ. ൨൧. വ. ൧൫-൧൭ മുതലായവ) കൊണ്ടു ധാരാളം വിശദമാണല്ലോ. മറിച്ചു്, പരമാധികാരത്തെ ഈ വാക്യം പിന്താങ്ങുകയത്രെ ചെയ്യുന്നതു്. എന്തെന്നാൽ ശമ്റായക്കാർ യഹൂദന്മാരോടു അത്യന്തം വൈരത്തോടുകൂടി വൎത്തിച്ചിരുന്ന പുറജാതിക്കാരും, പരിശുദ്ധാത്മാവിൽ വിശ്വാസമില്ലാതിരുന്ന ശീശ്മക്കാരുമായിരുന്നു. പാഷണ്ഡമതത്തലവനായിത്തീരുവാനിരുന്ന സീമോനും അവിടെയുണ്ടായിരുന്നു. അതിനാൽ പുറജാതിയെ സഭയിൽ സ്വീകരിക്കുവാനും, അവരുടെ ശീശ്മ തച്ചുടയ്ക്കുവാനും, സീമോനെ പരാജിതനാക്കുവാനുമായി പരമാധികാരിയായ പത്രോസിനെത്തന്നെ അവിടേക്കു അയച്ചു എന്നു വിചാരിക്കുക യുക്തിപൂൎവ്വമായിരിക്കും.

൧൬. "അവരിൽ ഒരുത്തന്റെമേലും (പരിശുദ്ധാത്മാവു്) ഉണ്ടായിരുന്നില്ല": മാമോദീസായിൽ ലബ്ധമാകുന്ന ദൈവപ്രസാദം, നീതീകരണം, പരിശുദ്ധി ഇവയെല്ലാം അവൎക്കും ലഭിച്ചിരുന്നു. വിശ്വാസത്തോടും സ്വാതന്ത്ര്യപൂൎവ്വവും മ്ശീഹായെ ഏറ്റുപറയുവാനുള്ള ആത്മബലവും, കൈവെപ്പുമൂലം അക്കാലത്തു വിശ്വാസികൾക്കു സാമാന്യമായി നൽകപ്പെട്ടിരുന്ന പ്രകൃത്യതീതങ്ങളും അത്ഭുതപ്രവൎത്തനത്തെ സംബന്ധിക്കുന്നവയുമായ വരങ്ങളും അവൎക്കു ഇല്ലാതിരുന്നു. പീലിപ്പോസ് ൬-ാംപട്ടം മാത്രം ഉള്ളയാളായിരുന്നതിനാലാണ് അദ്ദേഹം കൈവെക്കാഞ്ഞതു്.— "ഈശോയുടെ നാമത്തിൽ സ്നാനപ്പെട്ടിരുന്നതേയുള്ളു": ഒരുത്തന്റെ നാമത്തിൽ, എന്നു പറഞ്ഞാൽ അവന്റേതായിട്ടു്, അവന്റെ അധികാരത്തോടുകൂടി, എന്നാണൎത്ഥം. ശമ്റായക്കാരുടെ സ്നാനം സ്നാപകയോഹന്നാന്റേതല്ല, ഈശോമ്ശീഹായുടേതായിരുന്നു. മ്ശീഹായുടെ സ്നാനമാകട്ടെ പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിലുള്ളതാണ്. (മത്താ. അ. ൨൮. വ. ൧൯.)

൧൮, ൧൯. സീമോൻെറ ഈ പാപകൃത്യത്തിൽനിന്നാണ് ആത്മികകാൎയ്യങ്ങളെ വിലയ്ക്കു കൊടുക്കൽവാങ്ങൽ ചെയ്യുന്ന കുററത്തിനു സിമോനിയാ (Simonia) എന്നു പേരുണ്ടായത്.

൨൧. "വിശ്വാസത്തിൽ": ഗ്രീ., ല., അറ., പേർഷ്യൻ പ്രതികളിൽ 'കാൎയ്യത്തിൽ' (Sermon) എന്നാണു കാണുന്നത്. എങ്കിലും വി. ക്ലെമെൻറ്, വി. അഗുസ്തീനോസ്, വി. അംബ്രോസീസ് എന്നിവരും ചില ആധുനികന്മാരും 'വിശ്വാസത്തിൽ' എന്നു തന്നെ പറയുന്നു.

൨൨. "ഒരുപക്ഷേ": അനുതാപിയോടു ദൈവം ക്ഷമിക്കുമെന്നു തീർച്ചയാണ്. അനുതപിക്കുമോ എന്ന സന്ദേഹമാണു 'പക്ഷേ' കാണിക്കുന്നത്.– അനുതാപിയോടു നിത്യശിക്ഷ ക്ഷമിച്ച ശേഷവും കാലത്തിനടുത്ത ശിക്ഷ ദൈവം ക്ഷമിക്കാതിരിക്കുന്നുണ്ടെന്നു് ദാവീദിൻെറയും മററും ദൃഷ്ടാന്തം തെളിയിക്കുന്നുണ്ടല്ലോ. ഇങ്ങനെ സീമോനു യോജിച്ച കാലത്തിനടുത്ത ശിക്ഷയെയാണു 'പക്ഷേ' എന്ന പദം ഉദ്ദേശിക്കുന്നതെന്നു അഭിപ്രായമുള്ളവരുമുണ്ട്.– സുറിയാനിയിൽ 'ദൽമാ' (ܕܠܡܐ) എന്ന പദമാണു പ്രയോഗിച്ചിരിക്കുന്നത്. അതിനു 'തീർച്ചയായി', 'പക്ഷേ' എന്നിങ്ങനെ വ്യത്യസ്ഥാൎത്ഥങ്ങളുണ്ട്. സുറിയാനി ആശയം ഗ്രീക്കിൽ പ്രസ്താവിച്ച സുറിയാനിക്കാരനായ വി. ലൂക്കാ 'തീർച്ചയായി' എന്ന അൎത്ഥത്തിലാണ് ഗ്രീക്കുപദം പ്രയോഗിച്ചിരിക്കുന്നതെന്നു വരാം. പുതിയനിയമത്തിൻെറ ഗ്രീക്ക് സുറിയാനി ആശയം കലൎന്നതാണെന്നുള്ളതു സൎവ്വസമ്മതമാണല്ലോ. ഇങ്ങനെയെങ്കിൽ ഈ വാക്യത്തിൻെറ അൎത്ഥം വിശദമായിത്തീരുന്നു. എന്നാൽ മററു പ്രതികളെല്ലാം ഗ്രീക്കിൻെറ സാധാരണ അൎത്ഥം അനുസരിച്ചു 'പക്ഷേ' എന്നു വിവൎത്തനം ചെയ്തിരിക്കകൊണ്ടു ഈ വിവൎത്തനത്തിലും സുറിയാനിപദത്തിനുള്ളതായ 'പക്ഷേ' എന്ന അൎത്ഥം സ്വീകരിച്ചിരിക്കുന്നു എന്നേയുള്ളു.

൨൩. "കഠിനകോപത്തിലും അനീതിയുടെ ബന്ധനങ്ങളിലും ഇരിക്കുന്നു": അഹങ്കാരം, അൎത്ഥാഗ്രഹം, അസൂയ, അന്ധവിശ്വാസം, ക്ഷുദ്രം, ദൈവദൂഷണം ആദിയായ നിരവധി പാപങ്ങൾകൊണ്ടു നിറഞ്ഞും അവയാൽ ബന്ധിക്കപ്പെട്ടും ഇരിക്കുന്നു. ആവൎത്ത. അ. ൨൯. വ. ൧൮. വ്യ. നോക്കുക.

൨൬. "മരുഭൂമിവഴിയിൽക്കൂടി": മരുഭൂമി, വിജനമായ, എന്ന അൎത്ഥം ജനിപ്പിക്കുന്ന ഗ്രീ., ല., പേർഷ്യൻ പദങ്ങൾ ഗസ്സാ പട്ടണത്തെയൊ, വഴിയെയൊ വിശേഷിപ്പിക്കാം. ഗസ്സാ അലക്സാണ്ഡർ നശിപ്പിച്ചുകളഞ്ഞ പഴയതും, പുതിയതും എന്നു രണ്ടാകയാൽ 'മരുഭൂമി'ശബ്ദം നശിപ്പിക്കപ്പെട്ട പഴയ ഗസ്സായെ വിശേഷിപ്പിക്കുന്നു എന്നു ചിലർ പറയുന്നു. ഗസ്സായിലേക്കു ജനവാസമുള്ളതും ഇല്ലാത്തതുമായി രണ്ടു വഴികളുണ്ട്, വി. ഗ്രന്ഥപാരായണസൌകൎയ്യത്തിനായി ഷണ്ഡൻ ജനവാസമില്ലാത്തതിനെ തിരഞ്ഞെടുത്തു, ഇങ്ങനെ തിരഞ്ഞെടുത്ത വഴിയെയാണ് മരുഭൂമിശബ്ദം വിശേഷിപ്പിക്കുന്നതു എന്നാണ് വേറെ ചിലർ വ്യാഖ്യാനിക്കുന്നത്. സുറി., ക്രൂശായ പ്രതികൾ ഈ രണ്ടാമത്തെ അഭിപ്രായത്തെ അനുകൂലിക്കുന്നു.

൨൭. "കൻദക്ക്": ഇതു ഒരു പ്രത്യേക സംജ്ഞയല്ല. ഫെറവോൻ മുതലായ നാമങ്ങൾപോലെ (സൃ. അ. ൧൨. വ. ൧൭. വ്യ.) സ്ഥാനസംജ്ഞയാണ്. എജിപ്തിലെ റാണികൾക്ക് ക്ലയോപറൎറാ (Cleopatra) എന്നാണല്ലോ പൊതുപ്പേർ. ക്രൂശിലെ ഭരണം നിൎവ്വഹിച്ചിരുന്ന മഹതികൾക്കു പൊതുവിൽ കൻദക്ക് എന്നാണു പറഞ്ഞുവന്നത്.— "ഷണ്ഡൻ": സൃ. അ. ൩൭. വ. ൩൬. വ്യ. നോക്കുക.

൩൧. "ആരെങ്കിലും . . . . ഉപദേശിച്ചുതരാഞ്ഞാൽ ഗ്രഹിക്കുവാൻ . . . എങ്ങനെ സാധിക്കും": വേദപുസ്തകത്തിൻെറ ശരിയായ അൎത്ഥം പറഞ്ഞുതരുവാൻ അധികാരമുള്ള ഒരു വ്യാഖ്യാതാവു വേണമെന്നും, വേദപുസ്തകം മാത്രമാണ് വിശ്വാസാ

ത്തിന്റെ മട്ടം എന്ന വാദം അൎത്ഥശൂന്യമാണെന്നും ഈ വാക്യം സ്പഷ്ടമാക്കുന്നു. വേദപുസ്തകം ആൎക്കും, ഏതു ഭാഗവും ഗ്രഹിക്കത്തക്കവണ്ണം സുഗമമല്ലെന്നു ഈ വാക്യത്തിൽനിന്നു ഗ്രാഹ്യമാണല്ലൊ. പു. നി. മുഖവുര പുറം VII, VIII നോക്കുക.

൩൨, ൩൩. മ്ശിഹായുടെ പീഡാനുഭവങ്ങളെപ്പററിയുള്ള പ്രവാചകമാണ് ഈ വാക്യങ്ങളിൽ അടങ്ങിയിരിക്കുന്നതു്.

൩൩. "അവന്റെ താഴ്മയിൽ . . . കൊണ്ടുപോകപ്പെട്ടു": വിനീതനായി സ്വയരക്ഷണാൎത്ഥം ഒന്നും ചെയ്യാതിരുന്ന ഈശോ കാരാഗൃഹത്തിൽനിന്നും പ്രധാനാചാൎയ്യന്മാരുടെയും പീലാത്തോസിന്റെയും അന്യായവിധിയിൽനിന്നും കുരിശുമരണത്തിനായി കൊണ്ടുപോകപ്പെട്ടു.— "എന്നാൽ": ഗ്രീ., അറ. പ്രതികളിലും ഇങ്ങനെ കാണുന്നുണ്ടു്.— "അവന്റെ ജീവൻ ഭൂമിയിൽനിന്നു എടുക്കപ്പെടുന്നതുകൊണ്ടു്": അവൻ മരിച്ചു ജയശാലിയായി പിതാവിന്റെ പക്കൽ ചെന്നെത്തുന്നതുകൊണ്ടു്.— "അവന്റെ സന്തതിയെ ആർ വിവരിക്കും?": വിത്തു നിലത്തു വീണു് അഴിഞ്ഞാൽ അതു ഫലം ചെയ്യുന്നു. മ്ശിഹാ പീഡകൾ സഹിച്ചു മരിച്ചു. അവൻ പിതാവിന്റെ പക്കൽ ചെന്നെത്തിയുമിരിക്കുന്നു. തന്മൂലം അവൻ ഫലം ചെയ്യും എന്നു തീൎച്ചതന്നെ. ഇങ്ങനെ അവന്റെ ഫലമായുണ്ടാകുന്ന അവന്റെ സന്തതി, എന്നുവെച്ചാൽ, അവന്റെ അനുയായികൾ, സംഖ്യാതീതമായിരിക്കയാൽ അവരെ വൎണ്ണിക്കുവാൻ ആൎക്കും സാധിക്കുകയില്ല.— 'സന്തതി' എന്നതിന്റെ എബ്രായപദമായ 'ദാറാ' (ܕܳܪܳܐ) യിക്കു ജനനം, ജനാവലി, യുഗങ്ങൾ എന്നിങ്ങനെയും അൎത്ഥാന്തരങ്ങളുണ്ടു്. അതിനാൽ 'ജനനം' എന്ന അൎത്ഥത്തിൽ അതു സ്വീകരിച്ചു കൊണ്ടു യഹൂദന്മാർ ഇത്ര നിഷ്ഠുരമായി നിഗ്രഹിച്ച മ്ശിഹായിക്കു പിതാവിൽനിന്നു നിത്യതചത്തിലും കന്യകമറിയത്തിൽനിന്നു കാലപൂൎത്തിയിലും ഉള്ള അത്ഭുതാവഹമായ ജനനം ആദിയായ ഉൽകൃഷ്ട്യങ്ങൾ വൎണ്ണിക്കുവാൻ ആൎക്കു സാധിക്കും എന്നു ചിലർ വ്യാഖ്യാനിക്കുന്നു.— മററു ചിലരാകട്ടെ 'ജനാവലി' എന്ന വിവക്ഷയിൽ ഗ്രഹിച്ചുകൊണ്ടു അവന്റെ കാലത്തിലെ ജനങ്ങളുടെ ക്രൂരത ശരിയായി വൎണ്ണിക്കുവാൻ ആൎക്കു സാധിക്കും എന്നു അൎത്ഥമാക്കുന്നു.— ഇനിയും ചിലരോ 'യുഗങ്ങൾ' എന്ന അൎത്ഥത്തിൽ നിത്യകാലത്തേക്കുള്ള അവന്റെ പ്രതാപത്തെ വിവരിക്കുവാൻ ആൎക്കു കഴിയും എന്നു അൎത്ഥസങ്കല്പം ചെയ്യുന്നു.

37. ഈ വാക്യം സുറി., ക്രൂശായപ്രതികളിലും, ഉത്തമങ്ങളായ കൈയെഴുത്തുകളിലും, സമ്മതി ലഭിച്ചിട്ടുള്ള വി. ഗ്രന്ഥപ്രതികളിലും കാണുന്നില്ല. ഗ്രീക്കു മൂലത്തിലും വി. ഈറാനിമോസിന്റെ ലത്തീൻ വുൾഗാത്തയിൽ തന്നെയും ഉണ്ടായിരുന്നതായി പ്രത്യക്ഷപ്പെടുന്നുമില്ല. വെസ്റ്റ്മിൻസ്റ്റർ (Westminster) വിവൎത്തനത്തിലും ഈ വാക്യം വിട്ടിരിക്കയാണു്. ക്ലെമെന്റു മാൎപ്പാപ്പാ പ്രസിദ്ധീകരിച്ച ലത്തീൻ വുൾഗാത്തയിൽ ഈ വാക്യവും കാണുന്നുണ്ടു്. രണ്ടാം നൂററാണ്ടിന്റെ ഉത്തരാൎദ്ധത്തിൽ ജീവിച്ചിരുന്ന വി. ഇറെനേയോസിനു ഈ വാക്യം അജ്ഞാതമല്ലായിരുന്നു എന്നതിലേക്കു ലക്ഷ്യമുള്ളതാണു്. ഈ വാക്യം ആദിമകാലങ്ങളിൽതന്നെ വിട്ടുപോയി എന്നു അനുമാനിക്കപ്പെടുന്നു. സുറിയാനിയിൽ ഇല്ലാത്തതു ലത്തീനിൽനിന്നു എടുത്തു ചേൎത്തിരിക്കുന്നു എന്നു സൂചിപ്പിക്കുവാനാണു് കോഷ്ഠത്തി (Sq. bracket)ലും ലത്തീൻ അക്കത്തിലും ഇവിടെ ചേൎത്തിരിക്കുന്നതു്.— "വിശ്വസിക്കുന്നെങ്കിൽ ആകാം": പല കാൎയ്യങ്ങൾ ആവശ്യപ്പെടുന്ന സ്ഥലങ്ങളിൽ ഒരു കാൎയ്യം മാത്രം പ്രസ്താവിക്കുക വി. ഗ്രന്ഥങ്ങളിൽ സാധാരണയാണു്. മററുള്ളവ ഊഹിക്കപ്പെടുന്നതെയുള്ളു. ഈ വിധത്തിലാണു് ഇവിടെ വിശ്വാസം മാത്രം ആവശ്യപ്പെടുന്നതു്. മനുഷ്യാവതാരം, പീഡാനുഭവം, മരണം, ഉത്ഥാനം, ലോകരക്ഷകന്റെ ന്യായാധിപസ്ഥാനം ഇവയിലുള്ള വിശ്വാസം, പാപശാന്തി ലഭിക്കുമെന്നുള്ള പ്രതീക്ഷ, ദൈവസ്നേഹം ഇത്യാദി രക്ഷക്കു അവശ്യാവശ്യങ്ങളായവ

യെല്ലാം പ്രസ്തുത വാക്കിൽ അന്തർലീനമായിരിക്കുന്നുണ്ട്. സ്നാനം ആവശ്യപ്പെടുന്നതിൽ നിന്നു അനുതാപം മുതലായവ വിശദമാണല്ലൊ. പൂൎണ്ണഹൃദയത്തോടുകൂടിയ വിശ്വാസത്തിൽ രക്ഷക്കു ആവശ്യമായവയെല്ലാം ഉൾപ്പെട്ടിരിക്കും. മൎക്കോ. അ. ൫. വ. ൩൪. വ്യ; അ. ൧൧. വ. ൨൪. വ്യ: ലൂ. അ. ൭. വ. ൪൭. വ്യ. നോക്കുക.

# അദ്ധ്യായം ൯.

പൌലോസിന്റെ മാനസാന്തരവും തീക്ഷ്ണതയും. പത്രോസ് അനിയാസിനെ സുഖപ്പെടുത്തുന്നതും ത്ബീസായെ ഉയിൎപ്പിക്കുന്നതും.

എന്നാൽ ശാവോൽ അതുവരെയും നമ്മുടെ കൎത്താവിന്റെ ശിഷ്യന്മാരുടെ നേരെ ഭീഷണിയും നിഗ്രഹകോപവും നിറഞ്ഞവനായിരുന്നു. [ഗാല. അ. ൧. വ. ൧൩.]

൨. ആകയാൽ ഈ മാൎഗ്ഗത്തിലൂടെ നടക്കുന്ന പുരുഷന്മാരെയൊ സ്ത്രീകളെയൊ താൻ കണ്ടാൽ അവരെ ബന്ധിച്ചു ഓറെശ്ലേത്തേക്കു കൊണ്ടുവരേണ്ടതിനു ദമ്മസോക്കിലെ സംഘങ്ങൾക്കായി തനിക്കു എഴുത്തുകൾ കൊടുക്കണമെന്നു പ്രധാനാചാൎയ്യനോടു അവൻ അപേക്ഷിച്ചു.

൩. ഇങ്ങനെ അവൻ പ്രയാണം ചെയ്തു ദമ്മസോക്കിനു സമീപിക്കാറായപ്പോൾ ആകാശത്തിൽനിന്നു ഒരു വെളിച്ചം പെട്ടെന്നു അവന്റെമേൽ പ്രകാശിച്ചു. [നട. അ. ൨൨. വ. ൬; അ. ൨൬. വ. ൧൨: ൧ കോറ. അ. ൧൫. വ. ൮: ൨ കോറ. അ. ൧൨. വ. ൨.]

൪. അപ്പോൾ അവൻ നിലത്തു വീണു. മാത്രമല്ല: ശാവോൽ, ശാവോൽ, നീ എന്നെ പീഡിപ്പിക്കുന്നതെന്തു? (൫)

൫. മുള്ളുകളുടെ നേരെ ഉതെക്കുന്നതു നിനക്കു കഠിനമാകുന്നു (൪) «എന്നു തന്നോടു പറയുന്ന ഒരു സ്വരം അവൻ കേൾക്കുകയും ചെയ്തു». അവൻ ഉത്തരമായി: എന്റെ കൎത്താവേ, നീ ആരാകുന്നു? എന്നു ചോദിച്ചു. അപ്പോൾ നമ്മുടെ കൎത്താവു അരുളിച്ചെയ്തു: ഞാൻ, നീ പീഡിപ്പിക്കുന്ന നസ്രായനായ ഈശോയാകുന്നു.

൬. എന്നാൽ നീ എഴുന്നേററു പട്ടണത്തിൽ പ്രവേശിക്കുക. നീ ചെയ്യേണ്ടതിനെപ്പററി അവിടെ നിന്നോടു പറയപ്പെടും.

൭. അവനോടുകൂടി വഴിയേ പോയിരുന്ന ആളുകളോ സ്വരം മാത്രം കേൾക്കയും ആരും അവക്കു കാണപ്പെടാതിരിക്കയും ചെയ്കയാൽ വിസ്മയിച്ചു നിന്നിരുന്നു.

൮. അനന്തരം ശാവോൽ നിലത്തു നിന്നു എഴുന്നേററു. അവന്റെ കണ്ണുകൾ തുറന്നിരുന്നിട്ടും അവൻ ഒന്നും കണ്ടിരുന്നില്ല. ആകയാൽ അവർ അവന്റെ കൈകളിൽ പിടിച്ചു (നടത്തി) ദമ്മസോക്കിൽ അവനെ പ്രവേശിപ്പിച്ചു.

൯. പിന്നെ മൂന്നു ദിവസത്തേക്കു അവൻ (ഒന്നും) കണ്ടിരുന്നില്ല; ഭക്ഷിച്ചുമില്ല, പാനം ചെയ്തുമില്ല.

൧൦. എന്നാൽ ദമ്മസോക്കിൽ ഹനനിയാ എന്നു പേരുള്ള ഒരു ശിഷ്യൻ ഉണ്ടായിരുന്നു. കൎത്താവു ഒരു ദൎശനത്തിൽ അവനെ: ഹനനിയാ, എന്നു വിളിച്ചു. അതിനു അവൻ: എന്റെ കൎത്താവേ, ഇതാ! ഞാൻ എന്നു വിളികേട്ടു. [നട. അ. ൨൨. വ. ൧൨.]

൧൧. അപ്പോൾ നമ്മുടെ കൎത്താവ് അവനോടു: നീ എഴുന്നേററു് ത്രീസാ എന്നു വിളിക്കപ്പെടുന്ന തെരുവിലേക്കു ചെന്നു് താർസോസ്സ് പട്ടണക്കാരനായ ശാവോലിനെ യൂദായുടെ വീട്ടിൽ അന്വേഷിക്കുക എന്നു അരുളിച്ചെയ്തു.– അവനോ ഇതാ! പ്രാൎത്ഥിക്കുകയിൽ,

൧൨. ഹനനിയാ എന്നു പേരുള്ള ഒരു പുരുഷൻ പ്രവേശിച്ചു തന്റെ കണ്ണുകൾ തുറക്കപ്പെടേണ്ടതിനായി തന്റെമേൽ കൈവെച്ചതു ഒരു ദൎശനത്തിൽ കണ്ടു.–

൧൩. അതിനു ഹനനിയാ പറഞ്ഞു: എന്റെ കൎത്താവേ, ഈ മനുഷ്യൻ ഓറെശ്ലെമ്മു നിന്റെ വിശുദ്ധന്മാരെ എത്രമാത്രം തിന്മകൾ അനുഭവിപ്പിച്ചു എന്നു ഇവനെപ്പററി പലരിൽനിന്നും ഞാൻ കേട്ടിരിക്കുന്നു.

൧൪. മാത്രമല്ല, ഇതാ! നിന്റെ നാമം വിളിക്കുന്നവരെയെല്ലാം ബന്ധിക്കുവാൻ പ്രധാനാചാൎയ്യന്മാരിൽ നിന്നു ഇവിടെയും അവനു അധികാരമുണ്ടു്.

൧൫. കൎത്താവു അവനോടു അരുളിച്ചെയ്യുന്നു: നീ എഴുന്നേററു പോകുക. എന്തുകൊണ്ടെന്നാൽ അവൻ പുറജാതികളുടെ ഇടയിലും, രാജാക്കന്മാരുടെ ഇടയിലും, ഇസ്രായേൽ മക്കളുടെ ഇടയിലും എന്റെ നാമം വഹിച്ചുകൊണ്ടുപോകുവാൻ എനിക്കു തിരഞ്ഞെടുക്കപ്പെട്ട പാത്രമാകുന്നു.

൧൬. എന്തെന്നാൽ, എന്റെ നാമത്തെക്കുറിച്ചു് അവൻ എത്രമാത്രം സഹിക്കുവാനിരിക്കുന്നു എന്നു് ഞാൻ അവനെ കാണിക്കും.

൧൭. അപ്പോൾ ഹനനിയാ (ആ) വീട്ടിൽ അവന്റെ അടുക്കൽ ചെന്നു് അവന്റെമേൽ കൈവെച്ചു് അവനോടു്: എന്റെ സഹോദരനായ ശാവോൽ, നീ വരുമ്പോൾ വഴിയിൽ നിനക്കു കാണപ്പെട്ട നമ്മുടെ കൎത്താവായ ഈശോ, നിന്റെ കണ്ണുകൾ തുറക്കപ്പെടുവാനും നീ പരിശുദ്ധാത്മാവിനാൽ നിറയുവാനുമായി എന്നെ അയച്ചിരിക്കുന്നു എന്നു പറഞ്ഞു.

൧൮. ഉടനെ അവന്റെ കണ്ണുകളിൽ നിന്നു ചെതുമ്പലുകൾ പോലെയുള്ള ഒരു വസ്തു വീഴുകയും, അവന്റെ കണ്ണുകൾ തുറക്കപ്പെടുകയും, അവൻ എഴുന്നേററു സ്നാനപ്പെടുകയുംചെയ്തു.

൧൯. പിന്നെ അവൻ ഭക്ഷണം കഴിച്ചു ശക്തി പ്രാപിച്ചു. അവൻ ദമ്മസോക്കിലുണ്ടായിരുന്ന ശിഷ്യന്മാരുടെ അടുക്കൽ കുറെ ദിവസങ്ങൾ പാൎത്തു.

൨൦. ഈശോതന്നെയാകുന്നു ദൈവത്തിന്റെ പുത്രൻ എന്നു യൂദന്മാരുടെ സംഘങ്ങളിൽ ഉടനെ അവൻ പ്രസംഗിച്ചിരുന്നു.

൨൧. ആകയാൽ അവന്റെ പ്രസംഗം കേട്ടിരുന്നവരെല്ലാം വിസ്മയിച്ചു്: ഓറെശ്ലെമ്മു ഈ നാമം വിളി(ച്ചു പ്രാൎത്ഥി)ച്ചിരുന്നവരെയെല്ലാം പീഡിപ്പിച്ചിരുന്നവൻ ഇവൻ അല്ലയോ? ഇതാ! ഇവിടെയ്ക്കും, അവരെ ബന്ധിച്ചു പ്രധാനാചാൎയ്യന്മാരുടെ പക്കൽ കൊണ്ടുപോകേണ്ടതിനായിത്തന്നെ അയയ്ക്കപ്പെട്ടിരുന്നവൻ അല്ലയോ? എന്നു പറഞ്ഞിരുന്നു.

൨൨. ശാവോലോ കൂടുതൽ ശക്തി പ്രാപിച്ചിരുന്നു; ഇവനാകുന്നു മ്ശീഹാ എന്നു കാണിച്ചുകൊണ്ടു് ദമ്മസോക്കിൽ പാൎത്തിരുന്ന യൂദന്മാരെയെല്ലാം ഇളക്കുകയും ചെയ്തിരുന്നു.

൨൩. ഇങ്ങനെ അവൻ അവിടെയായിട്ടു വളരെ ദിവസങ്ങളായപ്പോൾ യൂദന്മാർ അവനെ കൊല്ലുവാൻ അവനു വിരോധമായി ചതി പ്രയോഗിച്ചു.

൨൪. എന്നാൽ ശാവോലിനു വിരോധമായി അവർ വെക്കുവാൻ നോക്കിയിരുന്ന കണി അവനു വെളിപ്പെടുത്തപ്പെട്ടു. അവരോ അവനെ കൊല്ലുവാൻ പകലും രാവും പട്ടണത്തിന്റെ വാതിലുകൾ കാത്തുകൊണ്ടിരിക്കുകയായിരുന്നു. [൨. കോറ. അ. ൧൧. വ. ൩൨.]

൨൫. അപ്പോൾ ശിഷ്യന്മാർ അവനെ ഒരു കൊട്ടയിൽ ഇരുത്തി രാത്രി മതിലിൽനിന്ന അവനെ ഇറക്കിവിട്ടു.

൨൬. ഇങ്ങനെ അവൻ ഓറെശ്ലെത്തിനു പോയി. അവൻ ശിഷ്യന്മാരോടു ചേരുവാൻ ഇച്ഛിച്ചിരുന്നു. എന്നാൽ എല്ലാവരും അവനെ ഭയപ്പെട്ടിരുന്നു. അവൻ ഒരു ശിഷ്യനാകുന്നു എന്ന് അവർ വിശ്വസിച്ചിരുന്നില്ല.

൨൭. എന്നാൽ ബർനബാ അവനെ പിടിച്ചു ശ്ലീഹന്മാരുടെ അടുക്കൽ അവനെ കൊണ്ടുവന്ന് അവൻ വഴിയിൽവെച്ച് എപ്രകാരം കർത്താവിനെ കണ്ടു എന്നും, അവൻ എപ്രകാരം അവനോടു അരുളിച്ചെയ്തു എന്നും, ദമ്മസോക്കിൽ ഈശോയുടെ നാമത്തിൽ എപ്രകാരം പരസ്യമായി സംസാരിച്ചു എന്നും അവരോടു വിവരിച്ചു പറഞ്ഞു.

൨൮. പിന്നെ അവൻ ഓറെശ്ലെത്തു അവരോടുകൂടി അകത്തേക്കു പ്രവേശിക്കയും പുറത്തേക്കു പോകയും ചെയ്തിരുന്നു. ഈശോയുടെ നാമത്തിൽ പരസ്യമായി സംസാരിക്കയും ചെയ്തുപോന്നു.

൨൯. മാത്രമല്ല, യൌനായ ഭാഷയറിയാവുന്ന യൂദന്മാരോടു അവൻ തൎക്കിച്ചിരുന്നു. അവരോ അവനെ കൊല്ലുവാൻ ഇച്ഛിച്ചിരുന്നു.

൩൦. എന്നാൽ സഹോദരന്മാർ ഇതു അറിഞ്ഞപ്പോൾ രാത്രി അവനെ കേസറിയായിലേക്കു കൊണ്ടുവരികയും അവിടെ നിന്നു തർസോസിലേക്ക് അവനെ അയയ്ക്കുകയും ചെയ്തു.

൩൧. ഇങ്ങനെ യൂദാ മുഴുവനിലേയും ഗ്ലീലായിലേയും ശമ്രേനിലേയും സഭയിൽ സമാധാനമുണ്ടായി, അതു അഭിവൃദ്ധിപ്പെട്ടും ദൈവഭയത്തിൽ വ്യാപരിച്ചും പരിശുദ്ധാത്മാവിന്റെ ആശ്വാസത്താൽ വളൎന്നും വന്നിരുന്നു.

൩൨. പിന്നെ സംഭവിച്ചതെന്തെന്നാൽ: ശെമ്ഓൻ പട്ടണങ്ങളിൽ ചുററിസ്സഞ്ചരിക്കയിൽ ലോദ് പട്ടണത്തിൽ പാൎക്കുന്ന വിശുദ്ധന്മാരുടെ അടുക്കലും ചെന്നു.

൩൩. അപ്പോൾ, എട്ടു വത്സരമായിട്ടു പക്ഷവാതക്കാരനായി കട്ടിലിൽ കിടന്നിരുന്ന അനിയാസ് എന്നുപേരുള്ള ഒരു മനുഷ്യനെ അവൻ കണ്ടു.

൩൪. ശെമ്ഓൻ അവനോടു: അനിയാ, ഈശോമ്ശീഹാ നിന്നെ സുഖപ്പെടുത്തുന്നു; നീ എഴുന്നേററ് നിന്റെ കട്ടിൽ വിരിക്കുക എന്നു പറഞ്ഞു. അപ്പോൾ ഉടനെതന്നെ അവൻ എഴുന്നേററു.

൩൫. ലോദിലും സാറോനായിലും പാൎത്തിരുന്നവരെല്ലാം അവനെ കണ്ടു ദൈവത്തിൻ പക്കലേക്കു തിരിഞ്ഞു.

൩൬. യോപ്പേ പട്ടണത്തിൽ ത്ബിസാ എന്നു പേരുള്ള ഒരു ശിഷ്യയുണ്ടായിരുന്നു. ഇവൾ താൻ ചെയ്തിരുന്ന സൽപ്രവൃത്തികളിലും ധൎമ്മദാനങ്ങളിലും സമ്പന്നയായിരുന്നു.

൩൭. എന്നാൽ ആ ദിവസങ്ങളിൽ അവൾ രോഗംപിടിപെട്ടു മരിച്ചു. അവർ അവളെ കുളിപ്പിച്ചു മാളികയിൽ കിടത്തി.

൩൮. ശെമ്ഓൻ യോപ്പേക്കു സമീപത്തുള്ള ലോദ് പട്ടണത്തിൽ ഉണ്ട് എന്നു ശിഷ്യന്മാർ കേട്ടിരുന്നു.

ആകയാൽ തങ്ങളുടെ അടുക്കൽ വരുവാൻ മടുപ്പു തോന്നരുതെന്നു അവനോട്ട് അപേക്ഷിക്കുവാൻ രണ്ടു പേരെ അവന്റെ അടുക്കൽ അവർ അയച്ചു.

൩൯. ആകയാൽ ശെമ്ഓൻ എഴുന്നേററു അവരോടുകൂടെ ചെന്നു. അവൻ എത്തിയപ്പോൾ അവർ മാളിക യിലേക്കു അവനെ കയററിക്കൊണ്ടു പോയി. വിധവകളെല്ലാം കരഞ്ഞു കൊണ്ടും ത്ബീസാ ജീവിച്ചിരുന്നപ്പോൾ തങ്ങൾക്കു കൊടുത്തിരുന്ന അങ്കികളും പുറങ്കുപ്പായങ്ങളും അവനെ കാണിച്ചു കൊണ്ടും അവനു ചുററും കൂടി നിന്നു.

൪൦. എന്നാൽ ശെമ്ഓൻ എല്ലാ മനുഷ്യരേയും പുറത്താക്കീട്ടു മുട്ടുകുത്തി പ്രാൎത്ഥിച്ചു. പിന്നെ അവൻ ശവത്തിന്റെ നേരെ തിരിഞ്ഞു്: ത്ബീസാ, എഴുന്നേല്ക്കുക എന്നു പറഞ്ഞു. അവളോ തന്റെ കണ്ണുകൾ തുറന്നു; ശെമ്ഓനെ കണ്ടപ്പോൾ എഴുന്നേററിരുന്നു.

൪൧. അപ്പോൾ അവൻ തന്റെ കൈ അവൾക്കു നീട്ടിക്കൊടുത്തു്. അവളെ എഴുന്നേല്പിച്ചു. അനന്തരം വിശുദ്ധന്മാരെയും വിധവകളെയും വിളിച്ചു അവളെ ജീവനുള്ളവളായി അവൎക്കു ഏല്പിച്ചു കൊടുത്തു.

൪൨. പട്ടണം മുഴുവനിലും ഇതു പ്രസിദ്ധമായി; വളരെപ്പേർ നമ്മുടെ കൎത്താവിൽ വിശ്വസിച്ചു.

൪൩. പിന്നെ അവൻ തോൽ കൊല്ലനായ ശെമ്ഓന്റെ വീട്ടിൽ പാൎത്തുകൊണ്ടു് അനല്പ ദിവസങ്ങൾ യോപ്പേയിൽ തന്നെയായിരുന്നു.

## വ്യാഖ്യാനം.

൫–൬. "മുള്ളുകളുടെ നേരെ ഉതയ്ക്കുന്നതു നിനക്കു കഠിനമാകുന്നു": ഈ ഭാഗം എല്ലാ പ്രതികളിലും ൫-ാം വാക്യത്തിലാണെങ്കിലും സുറി.ൽ 'പീഡിപ്പിക്കുന്നതെന്തു?' എന്നതിനെ തുടൎന്നും, ക്രൂശായ ഉൾപ്പെടെയുള്ള മററു പ്രതികളിലെല്ലാം 'നീ പീഡിപ്പിക്കുന്ന ഈശോയാകുന്നു' എന്നതിനെ തുടൎന്നുമാകുന്നു കാണുന്നതു്. ക്രൂശായയിൽ 'നീ ചൊല്ലുള്ളതിനെ പീഡിപ്പിക്കുന്നതു നിനക്കു അനൎത്ഥകാരിയാകുന്നു' എന്നു വാഗ്ഭേദമുണ്ടു്. വെസ്റ്റുമിൻസ്റ്റെർ (Westminster) വിവൎത്തനത്തിൽ ഈ ഭാഗം കാണുന്നില്ല. ഇതിന്റെ അഭാവം നീക്കിയാൽ ആ വിവൎത്തനവും സുറിയാനിയും തമ്മിൽ യോജിക്കുന്നു. ക്ലെമെന്റു മാപ്പാപ്പായുടെ വുൾഗാത്തയിൽ 'മുള്ളിനോടു ഉതയ്ക്കുന്നതു നിനക്കു കഠിനമാകുന്നു' എന്നതിനെ തുടൎന്നു: വ. ൬. "അപ്പോൾ അവൻ വിറച്ചുകൊണ്ടും പരിഭ്രമിച്ചുകൊണ്ടും: കൎത്താവേ, ഞാൻ എന്തു ചെയ്യുവാനാകുന്നു നീ ഇച്ഛിക്കുന്നതു്? എന്നു ചോദിച്ചു. വ. ൭. അതിനു കൎത്താവു അവനോടു്: നീ എഴുന്നേററു്" (ശേഷം സുറി. വ. ൬-ലെ പോലെ) എന്നുകൂടി ചേൎത്തിരിക്കുന്നു. ഈ വാക്കുകൾ വി. ഈറാനിമോസിന്റെ വുൾഗാത്തയിലോ ഉത്തമകൈയെഴുത്തു പ്രതികളിലോ കാണുന്നില്ല; ഇതിനെ സാധൂകരിക്കുവാൻ ഗ്രീ.ൽ യാതൊരു ലക്ഷ്യവും തന്നെ ഉള്ളതായി കാണപ്പെടുന്നില്ല എന്നു വെസ്റ്റ്മിൻസ്റ്റെർ വിവൎത്തനം വ. ൫-൬- വ്യാ.ൽ പറയുന്നു. ഈ വാക്കുകൾ പല പ്രതികളിലും, പൂൎവ്വലത്തീൻ തൎജ്ജമകളിലും വിട്ടിരിക്കുന്നു; വി. ക്രിസോസ്റ്റോമോസും മററു പിതാക്കന്മാരും ഈ ഭാഗത്തെപ്പററി പ്രതിപാദിക്കുകയിൽ ഈ വാക്കുകൾ വിട്ടുകളയുന്നു എന്നും, എങ്കിലും ഇവ സാക്ഷാൽ പറയപ്പെട്ടവയും ഇവിടെ വരേണ്ടവയുമാണെന്നു മററു സ്ഥലങ്ങളിൽ (നട. അ. ൨൨. വ. ൧൦.) നിന്നു വിശദമാകുന്നു എന്നും കൊർനേലിയുടെ വ്യാഖ്യാനത്തിൽ ഒരു സൂചനത്തിലും പറഞ്ഞിരിക്കുന്നു. എങ്കിലും വോൾട്ടനിൽ (Walton) സുറി. നിക്കി ഗ്രീക്ക് ഉൾപ്പെടെയുള്ള എല്ലാ

പ്രതികളിലും ഈ വാക്കുകൾ കാണുന്നുണ്ട്. ക്രൂശായയിലെ പദഭേദത്തെപ്പററി മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. സുറി., വെസ്റ്റ്മിൻസ്റ്റർ ഇവയും മററു പ്രതികളും തമ്മിൽ വാക്യഭേദമുണ്ടെന്നു മേൽ പ്രസ്താവിച്ചവയിൽനിന്ന് പ്രസ്പഷ്ടമാണ്.— "മുള്ളുകളുടെ നേരെ ഉതയ്ക്കുന്നതു നിനക്കു കഠിനമാകുന്നു": ഗ്രീക്കു ലത്തീൻ ഭാഷകളിലെ ഒരു ആപ്തവാക്യമാണിതു്. കീഴ്പെടാത്ത കുതിര മുതലായ മൃഗങ്ങളെ കുതിരമുള്ള ആദിയായവകൊണ്ടു കുത്തി നടത്തുന്നു. ആ മൃഗങ്ങൾ മുള്ളുകളോടു ഉതയ്ക്കുന്നപക്ഷം മുള്ളുകൾ ആഴത്തിൽ തറച്ചുകയറി പീഡ വൎദ്ധിപ്പിക്കും. വളരെ അത്ഭുതങ്ങൾകൊണ്ടും, എസ്തപ്പാനോസിന്റെയും ശ്ലീഹന്മാരുടെയും മററും യുക്തികൾ മുതലായവകൊണ്ടും, ദിവ്യപ്രേരണയും ആഭ്യന്തരപ്രകാശവും മനസ്സാക്ഷിയുടെ കടിയുംകൊണ്ടും നിന്നെ ഞാൻ കുത്തി. ഇവയെല്ലാം നീ അവഗണിക്കുമെങ്കിൽ ഞാൻ നിന്നെ കഠിനമായി പീഡിപ്പിക്കും. ക്രൂശായയിലെ പദങ്ങളുടെ അൎത്ഥവും കാൎയ്യത്തിൽ ഇതുതന്നെയാണല്ലൊ.— "കൎത്താവേ, നീ ആരാകുന്നു?": മ്ശിഹാ മഹത്വത്തോടുകൂടി പ്രത്യക്ഷനായി. ഉത്ഥാനം ചെയ്ത മ്ശിഹായെ കണ്ടവരുടെ കൂട്ടത്തിൽ ശ്ലീഹാ തന്നെത്തന്നെയും ചേൎത്തു പറയുന്നുണ്ട്. (വ. ൧൭, ൨൭: ൧.കോറ. അ. ൯. വ. ൧; അ. ൧൫. വ. ൮.)— "നീ പീഡിപ്പിക്കുന്ന നസ്രായനായ ഈശോ": ഈശോ ശിരസ്സും ക്രിസ്ത്യാനികൾ അംഗങ്ങളുമാകയാൽ അംഗങ്ങളുടെ പീഡ ശിരസ്സിന്റേതുമാകുന്നു.— "നസ്രായനായ ഈശോ": സുറിയാനി, ക്രൂശായ നീക്കിയുള്ള പ്രതികളിൽ ഈശോ എന്നുമാത്രമെ കാണുന്നുള്ളു.

൬. "നീ ചെയ്യേണ്ടതിനെപ്പററി അവിടെ നിന്നോടു പറയപ്പെടും": മ്ശിഹാ തന്റെ ഉപദേശങ്ങളുടെ ഭണ്ഡാരമായി സഭയെ സ്ഥാപിച്ചശേഷം ഈ അസാധാരണ വിളിയിൽപോലും തന്റെ നിയമത്തിൽ നിന്നു വ്യതിചലിക്കുവാൻ ഇച്ഛിക്കുന്നില്ല. നിയമാനുസരണമുള്ള വഴിയിൽക്കൂടി പൌലോസിനെ സഭയിൽ സ്വീകരിക്കേണ്ടതിനു തന്റെ ശുശ്രൂഷകന്റെ അടുക്കൽ അദ്ദേഹത്തെ അയക്കുന്നതേയുള്ളു. സ്വൎഗ്ഗത്തിൽ നിന്നു നേരിട്ടു പ്രകാശം ലഭിക്കുന്നു എന്നു ഭാവിക്കുന്ന ഇക്കാലത്തെ സ്വയം പ്രേരിതരുടെ കാൎയ്യത്തിൽ ഈ സംഗതികൂടി ആലോചനാവിഷയമാകേണ്ടതാണ്. സുവിശേഷചൈതന്യത്തിനു ഇങ്ങനെയുള്ള വഞ്ചനകളെക്കാൾ വിപരീതമായി വേറൊന്നില്ല. "പൌലോസ് ദൈവികവും സ്വൎഗ്ഗീയവുമായ ശബ്ദംമൂലം നിലംപതിക്കയും പഠിപ്പിക്കപ്പെടുകയും ചെയ്തു എങ്കിലും കൂദാശകൾ സ്വീകരിക്കുവാനും സഭയോടു ചേൎക്കപ്പെടുവാനും ഒരു മനുഷ്യന്റെ പക്കൽ അയയ്ക്കപ്പെട്ടു" എന്നു മഹാനായ വി. അഗുസ്തീനോസ് പറയുന്നതു ശ്രദ്ധേയമാണ്.

൭. "സ്വരം മാത്രം കേൾക്കയും": ക്രൂശായപ്രതിയിൽ 'സ്വരം കേട്ടില്ല' എന്നു കാണുന്നു. അ. ൨൨. വ. ൯-ൽ പറഞ്ഞിരിക്കുന്നതും 'സ്വരം കേട്ടില്ല' എന്നു തന്നെയാണ്. ഇവ തമ്മിൽ വിരുദ്ധമല്ല. യോഹ. അ. ൧൨. വ. ൨൮, ൨൯-ലെപ്പോലെ അവ്യക്തമായിട്ടുമാത്രം കേട്ടു, വ്യക്തമായി കേട്ടില്ല. പൌലോസിന്റെ വചനങ്ങൾ കേട്ടു, മ്ശിഹായുടെ വചനങ്ങൾ കേട്ടില്ല എന്നു വ്യാഖ്യാനിക്കുന്നവരുമുണ്ട്. മൂലമായ ഗ്രീക്കിൽ പ്രയോഗിച്ചിരിക്കുന്ന 'കേട്ടു' എന്നൎത്ഥമുള്ള പദത്തിനു അതിന്റെ കൎമ്മമായി വരുന്ന പദത്തിന്റെ വിഭക്തിഭേദം അനുസരിച്ചു 'കേട്ടു' എന്നും, 'ഗ്രഹിച്ചു' എന്നും അൎത്ഥാന്തരങ്ങളുണ്ടാകും. ഇതിനാൽ 'സ്വരം കേട്ടു' എന്നതിനു 'ശബ്ദം കേട്ടു' എന്നും, 'അൎത്ഥം ഗ്രഹിച്ചു' എന്നും അൎത്ഥഭേദം വരും. ഈ അൎത്ഥവ്യത്യാസം നോക്കാതെ വിവൎത്തകന്മാർ ശബ്ദം കേട്ടു എന്ന ഒരേ അൎത്ഥം തന്നെ ഇരു സ്ഥാനങ്ങളിലും കൊള്ളിച്ചിരിക്കുന്നതാണ് വിവിധപ്രതികളിലേയും വാക്യങ്ങളിലേയും ഈ വ്യത്യാസത്തിനു കാരണമെന്നു കരുതുവാൻ വഴിയുണ്ട്.— "നിന്നിരുന്നു": 'എല്ലാവരും നിലത്തുവീണു' എന്നു അ. ൨൬. വ. ൧൪-ൽ പറയുന്നുണ്ട്. മററുള്ളവരെല്ലാം ഉടനെ എഴുന്നേററുനിന്നു.

പൌലോസു മാത്രം വീണപടി കിടന്നിരുന്നു. 'നിന്നിരുന്നു' എന്ന പദം പുരോഗമനം ചെയ്യാതെ അതേസ്ഥലത്തു തന്നെയായിരുന്നു എന്ന അൎത്ഥത്തിലും ഗ്രഹിക്കാം.

൧൦. "ഹനനിയാ": ദൈവത്തിൻെറ അനുഗ്രഹം എന്നാണ് എബ്ര., സുറി. ഭാഷകളിൽ അൎത്ഥം.

൧൧. "ത്രീസാ": ചൊവ്വുള്ള എന്നാണ് എബ്ര., സുറി. ഭാഷകളിലെ അൎത്ഥം. ദൈൎഘ്യവും ചൊവ്വുമുള്ളതു്.— "അവനോ ഇതാ! പ്രാൎത്ഥിക്കുകയിൽ": വ. ൧൨. ലൂക്കായുടെ ചരിത്രകഥനമാണ്. ഈ ഭാഗവും ലൂക്കായുടേതായിട്ടാണ് സുറി, അറ. പ്രതികളിൽ കാണുന്നതു്. ഗ്രീ, ല. പ്രതികളിലാകട്ടെ ഇതു മ്ശിഹായുടെതായിട്ട കാണുന്നു. ക്രൂശായ പ്രതിയിൽ ഈ വാക്കുകൾ കാണുന്നില്ല.

൧൩. "വിശുദ്ധന്മാർ": ക്രിസ്ത്യാനികൾ. ബാഹ്യവും ആഭ്യന്തരവുമായി പരിശുദ്ധനായിരിക്കുന്ന മ്ശിഹായുടെ ശരീരത്തിൻെറ അംഗങ്ങൾ. ഈ പ്രയോഗം 'നടപടി' പല സ്ഥലങ്ങളിലും, വി. പൌലോസിൻെറ ലേഖനങ്ങളിലും, വെളിപാടിലുമുള്ളതാണ്.

൧൫. "പാത്രം": മൂലപദത്തിനു സംഗീതക്കരു, യുദ്ധോപകരണം, വസ്ത്രം ഇത്യാദി പല അൎത്ഥങ്ങളുമുണ്ടു്.

൧൯. "കുറെ ദിവസങ്ങൾ": 'ദിവസങ്ങൾ' എന്നാണു സുറിയാനിയിലെ ശബ്ദാൎത്ഥം. സം. അ. ൻ. വ. ൨൦. വ്യ. നോക്കുക.

൨൨. "ഇളക്കുക": ഗ്രീക്കിലും ശബ്ദാൎത്ഥം ഇതുതന്നെ. എന്തു സമാധാനം പറയണം എന്നറിയുവാൻ കഴിയാതാകത്തക്കവണ്ണം പരിഭ്രമിപ്പിക്കുക. തൻമൂലം പല പ്രതികളിലും 'തോല്പിക്കുക' എന്നു വിവൎത്തനം ചെയ്തിരിക്കുന്നു.

൨൮. "അകത്തേക്കു പ്രവേശിക്കയും പുറത്തേക്കു പോകയും": സ്വതന്ത്രനായി സഞ്ചരിക്കുക എന്നൎത്ഥം. സം. അ. ൨൧. വ. ൧൧ വ്യ. നോക്കുക.

൨൯. "യൌനായഭാഷയറിയാവുന്ന യൂദന്മാർ": ഗ്രെസിസ്റ്റ്സ് അഥവാ ഹെല്ലെനിസ്റ്റ്സ്. അ. ൬. വ. ൧. വ്യ. നോക്കുക 'പുറജാതികളും യഹൂദന്മാരും' എന്നു ല, ക്രൂശായ പ്രതികളിൽ കാണുന്നുണ്ട്. 'പുറജാതി' എന്ന പദം ക്ലെമെൻറിൻെറ പ്രതിയിലും മററു ലത്തീൻപ്രതികളിലുമുണ്ടെങ്കിലും ഗ്രീക്ക്, അറബി, ലത്തീനൊ-ഗോത്തിക്ക് പ്രതികളിലാകട്ടെ, ബീഡിൻേറയും ക്രിസോസ്റ്റോമോസ് തുടങ്ങിയ ഗ്രീക്കപിതാക്കന്മാരുടേയും വ്യാഖ്യാനങ്ങളിലാകട്ടെ കാണുന്നില്ല. ഗ്രീക്കുകാർ പുറജാതികളായിരുന്നതിനാൽ ഗ്രീക്കുകാർ എന്നും പുറജാതികൾ എന്നും പൎയ്യായപദങ്ങളായി അക്കാലത്തു പ്രയോഗിച്ചിരുന്നു. ഗ്രീക്കുകാരുടെ ഇടയിൽ ജനിച്ചുവളൎന്ന യഹൂദന്മാരെ നിർദ്ദേശിക്കുവാൻ 'പുറജാതി'ശബ്ദം കൂടി വ്യാഖ്യാനരൂപേണ ല., ക്രൂശായ പ്രതികൾ ചേൎത്തു പറയുന്നു എന്നാണ് കരുതപ്പെടുന്നതു്.– 'പുറജാതി' എന്നതു സാക്ഷാൽ പുറജാതി എന്നുതന്നെ അൎത്ഥമാക്കുന്നപക്ഷം വി. പൌലോസ് അവരുമായി വിവാദം നടത്തിയതു് വി. പത്രോസ് കൊർനേലിയോസിനെ സഭയിൽ സ്വീകരിച്ചു പുറജാതിക്കാൎക്കു സഭയുടെ വാതിൽ തുറന്ന ശേഷമുണ്ടായ സംഭവമായിട്ട മാത്രമേ ഗ്രഹിക്കേണ്ടതുള്ളു.

൩൦. "രാത്രി": സുറിയാനിയിൽ മാത്രമല്ലാതെ മററു പ്രതികളിൽ ഈ പദം കാണുന്നില്ല.

൩൬. "ത്ബീസാ": എബ്ര., സുറി. ഭാഷകളിൽ ഈ പദത്തിനു പേടമാൻ എന്നാണൎത്ഥം. തൻമൂലം ഗ്രീ., ല., ക്രൂശായ പ്രതികളിൽ പേടമാൻ എന്നൎത്ഥമുള്ള ദോൎക്കാസ് (Dorcas) എന്ന ഗ്രീക്കപദവും, അറ.-ൽ അതേ അൎത്ഥമുള്ള വേറൊരു പദവും കൂടി വ്യാഖ്യാനരൂപേണ പ്രയോഗിച്ചിരിക്കുന്നു.– ധൎമ്മക്രിയകളുടെ ഫലം ത്ബീസായുടെ സംഗതിയിൽ സ്പഷ്ടമായി കാണാം. അതു മറുലോകംവരെ ചെന്നെത്തുന്നു.

൩൭. "മാളികയിൽ": അടിനിലയിൽ എന്നുകൂടി ക്രൂശായ പ്രതിയിൽ കാണുന്നുണ്ട്.

# അദ്ധ്യായം ൧൦.

കർന്നേലിയോസ് സഭയിൽ സ്വീകരിക്കപ്പെടുന്നതു്.
പത്രോസിനുണ്ടായ ദർശനം.

കേസറിയായിൽ ഇത്താലിക്കേ എന്നു പറയപ്പെടുന്ന പട്ടാളവകുപ്പിൽ ശതാധിപനായി കർന്നേലിയോസ് എന്നു പേരുള്ള ഒരു മനുഷ്യൻ ഉണ്ടായിരുന്നു.

൨. അവൻ നീതിമാനും ദൈവത്തെ ഭയപ്പെടുന്നവനും ആയിരുന്നു. അവനും അവന്റെ കുടുംബം മുഴുവനും (ഇങ്ങനെ തന്നെ). അവൻ യൂദജനത്തിനു വളരെ ധർമ്മദാനങ്ങൾ ചെയ്യുിരുന്നു; എപ്പോഴും ദൈവത്തോടു പ്രാർത്ഥിച്ചുമിരുന്നു.

൩. അവൻ പകൽ ഉദ്ദേശം ഒമ്പതാം മണിക്കു ഒരു ദർശനത്തിൽ തന്റെ അടുക്കൽ പ്രവേശിച്ച് കർന്നേലിയാ, എന്നു തന്നെ വിളിച്ച ഒരു ദൈവദൂതനെ തെളിവായിക്കണ്ടു.

൪. അപ്പോൾ അവൻ അവനെ ഉററുനോക്കി ഭയപ്പെട്ട്: എന്റെ കർത്താവേ, എന്തു്? എന്നു ചോദിച്ചു. അതിനു ദൂതൻ അവനോടു പറഞ്ഞു: നിന്റെ പ്രാർത്ഥനകളും നിന്റെ ധർമ്മദാനങ്ങളും ഓർമ്മക്കായി ദൈവത്തിന്റെ സന്നിധിയിൽ എത്തിയിരിക്കുന്നു.

൫. ആകയാൽ ഇപ്പോൾ യോപ്പേ പട്ടണത്തിലേക്കു ആളുകളെ അയച്ച് കേപ്പാ എന്നു വിളിക്കപ്പെടുന്ന ശെമ്ഓനെ വരുത്തുക.

൬. ഇതാ! അവൻ കടൽ തീരത്തു താമസിക്കുന്ന തോൽകൊല്ലനായ ശെമ്ഓന്റെ വീട്ടിൽ പാർക്കുന്നു.

൭. തന്നോടു സംസാരിച്ച ദൂതൻ പോയശേഷം അവൻ തന്റെ വീട്ടിൽപെട്ട രണ്ടുപേരെയും തനിക്കു കീഴ്പെട്ടിരുന്ന ദൈവഭീതിയുള്ള ഒരു സേവകനെയും വിളിച്ച്,

൮. താൻ കണ്ടതെല്ലാം അവരോടു വിവരിച്ചു പറഞ്ഞിട്ടു അവരെ യോപ്പേയിലേക്കു അയച്ചു.

൯. പിറേറന്നാൾ അവർ വഴി നടന്നു പട്ടണത്തിനു സമീപിക്കയിൽ ശെമ്ഓൻ ആറാം മണിക്കു പ്രാർത്ഥിക്കുവാനായി പുരമുകളിൽ കയറി.

൧൦. അപ്പോൾ അവനു വിശക്കുകയാൽ ഭക്ഷണം കഴിക്കുവാൻ ഇച്ഛിച്ചിരുന്നു. എന്നാൽ അവർ അവന്നായി തയ്യാറാക്കുകയിൽ അവനു ഒരു വിവശതയുണ്ടായി.

൧൧. ആകാശം തുറന്നിരിക്കുന്നതും വലിയൊരു വക്കുശീലപോലെയുള്ള ഒരു പാത്രം നാലു കോണുകളിലും കെട്ടപ്പെട്ടതായി ആകാശത്തുനിന്നു ഭൂമിയിലേക്കു ഇറങ്ങി വരുന്നതും അവൻ കണ്ടു.

൧൨. അതിൽ ഭൂമിയിലെ സകല നാല്ക്കാലികളും ഇഴജന്തുക്കളും, ആകാശത്തിലെ പക്ഷികളും ഉണ്ടായിരുന്നു.

൧൩. ശെമ്ഓനേ, എഴുന്നേററു അറുത്തു ഭക്ഷിക്കുക എന്നു പറയുന്ന ഒരു സ്വരവും അവന്റെ പക്കൽ എത്തി.

൧൪. അതിനു ശെമ്ഓൻ: എന്റെ കർത്താവേ, ഇതു സംഭവിക്കാതിരിക്കട്ടെ. എന്തുകൊണ്ടെന്നാൽ മലിനവും അശുദ്ധവുമായ ഒന്നും ഞാൻ ഒരിക്കലും ഭക്ഷിച്ചിട്ടില്ല എന്നു പറഞ്ഞു.

൧൫. ദൈവം ശുദ്ധീകരിച്ചവ നീ മലിനമാക്കരുതു് എന്നു പിന്നെ രണ്ടാം പ്രാവശ്യവും അവന്റെ അടുക്കൽ സ്വരമുണ്ടായി.

൧൬. ഇതോ മൂന്നു പ്രാവശ്യം സം ഭവിച്ചു. പിന്നെ (ആ) പാത്രം ആ കാശത്തിലേക്ക ഉയൎത്തപ്പെട്ടു.

൧൭. എന്നാൽ ശെമ്ഓൻ താൻ കണ്ട ദൎശനം എന്തായിരിക്കും എന്നു തൻെറ ഉള്ളിൽ ആശ്ചൎയ്യപ്പെട്ടുകൊ ണ്ടിരിക്കുമ്പോൾ കൎന്നേലിയോസി നാൽ അയക്കപ്പെട്ട ആളുകൾ എത്തി ശെമ്ഓൻ പാൎക്കുന്ന വീട് അന്വേ ഷിച്ചുവന്നു പടിവാതില്ക്കൽ നിന്നു കൊണ്ട്:

൧൮. കേപ്പാ എന്നു വിളിക്കപ്പെടുന്ന ശെമ്ഓൻ ഇവിടെ പാൎക്കുന്നുണ്ടോ എ ന്നുഅവിടെ നിന്നു വിളിച്ചു ചോദിച്ചു.

൧൯. ശെമ്ഓൻ ദൎശനത്തെപ്പ ററി ചിന്തിച്ചുകൊണ്ടിരിക്കുമ്പോഴെ (പരിശുദ്ധ) ആത്മാവു അവനോടു (ഇ ങ്ങനെ) അരുളിച്ചെയ്തു: ഇതാ! മൂന്നു മനുഷ്യർ നിന്നെ അന്വേഷിക്കുന്നു.

൨൦. നീ ഒന്നും സംശയിക്കാതെ എഴുന്നേററു ഇറങ്ങി അവരോടു കൂടി പോകുക. എന്തുകൊണ്ടെന്നാൽ അ വരെ അയച്ചിരിക്കുന്നതു ഞാനാകുന്നു.

൨൧. അപ്പോൾ ശെമ്ഓൻ ആ മനുഷ്യരുടെ അടുക്കൽ ഇറങ്ങിച്ചെ ന്ന് അവരോട്: നിങ്ങൾ അന്വേഷി ക്കുന്നവൻ ഞാനാകുന്നു; നിങ്ങൾ വ ന്നിരിക്കുന്ന സംഗതി എന്താണ്? എന്നു ചോദിച്ചു.

൨൨. അവർ അവനോട്: ദൈ വത്തെ ഭയപ്പെടുന്ന നീതിമാനും (ഗു ണവാനെന്നു) സകല യൂദജനവും സാക്ഷിപ്പെടുത്തുന്നവനുമായി കൎന്നേ ലിയോസ് എന്നു പേരുള്ള ശതാധി പനായ ഒരു മനുഷ്യനോടു നിന്നെ (ആൾ) അയച്ചു തൻെറ വീട്ടിൽ വരു ത്തി നിന്നിൽനിന്നു (ദൈവ) വച നം കേൾക്കുവാൻ പരിശുദ്ധദൂത നാൽ ദൎശനത്തിൽ പറയപ്പെട്ടിരിക്കു ന്നു എന്നു പറഞ്ഞു.

൨൩. ആകയാൽ ശെമ്ഓൻ അ വരെ അകത്തു കയററി താൻ പാ ൎത്തിരുന്ന സ്ഥലത്തു (അതിഥികളായി) അവരെ സ്വീകരിച്ചു. പിന്നെ പി റേറന്നാൾ എഴുന്നേററു പുറപ്പെട്ടു അ വരോടുകൂടി പോയി. യോപ്പേയിലെ സഹോദരന്മാരിൽ ചിലരും അവ നോടുകൂടിപ്പോയി.

൨൪. പിറേറന്നാൾ അവർ കേ സറിയായിൽ പ്രവേശിച്ചു. കൎന്നേ ലിയോസാകട്ടെ തൻെറ കുടുംബക്കാ രായ സകലരേയും തനിക്കുണ്ടായിരു ന്ന പ്രത്യേക സ്നേഹിതന്മാരേയും ത ൻെറ അടുക്കൽ വിളിച്ചുകൂട്ടി അവ രെ പാൎത്തിരുന്നിരുന്നു.

൨൫. ശെമ്ഓൻ അകത്തേക്കു പ്ര വേശിക്കയിൽ കൎന്നേലിയോസ് അ വനെതിരേ വന്നു അവൻെറ കാലു കളുടെ അടുക്കൽ വീണ് ആരാധിച്ചു.

൨൬. ശെമ്ഓനോ അവനോടു: എഴുന്നേല്ക്കുക, ഞാനും ഒരു മനുഷ്യ നാകുന്നു എന്നു പറഞ്ഞു അവനെ എ ഴുന്നേല്പിച്ചു.

൨൭. പിന്നെ അവൻ അവനോടു സംസാരിച്ചുകൊണ്ടു അകത്തു പ്രവേ ശിച്ചു വളരെപ്പേർ അവിടെ വന്നു കൂടിയിരിക്കുന്നതു കണ്ടിട്ട്

൨൮. അവരോടു പറഞ്ഞു: യൂദ നായ ഒരാൾക്കു തൻെറ വംശക്കാര നല്ലാത്ത അന്യനായ ഒരു മനുഷ്യ നോടു ചേരുന്നതിനു പാടില്ല എന്നു നിങ്ങൾ അറിയുന്നുവല്ലൊ. എന്നാൽ ഒരു മനുഷ്യനെയും പററി അശുദ്ധ നൊ, മലിനനൊ എന്നു ഞാൻ പറ യരുതെന്നു ദൈവം എനിക്കു കാണി ച്ചുതന്നു.

൨൯. ഇതിനാൽ നിങ്ങൾ എൻെറ അടുക്കൽ (ആൾ) അയച്ചപ്പോൾ ഞാൻ ഉത്സാഹത്തോടെ വന്നിരിക്കു ന്നു. എന്നാൽ നിങ്ങൾ എൻെറ അടു

കൾ (ആൾ) അയച്ചതെന്തിനു എന്നു നിങ്ങളോടു ഞാൻ ചോദിച്ചുകൊള്ളട്ടെ.

൩൦. കുർനേലിയോസ് അവനോടു പറയുന്നു: ഞാൻ ഉപവസിച്ചു തുടങ്ങീട്ട് ഇതാ! ഈ നേരം വരെ നാലു ദിവസമായിരിക്കുന്നു. ഒമ്പതാം മണിക്കു ഞാൻ എൻെറ വീട്ടിൽ പ്രാൎത്ഥിച്ചുകൊണ്ടിരിക്കയിൽ വെള്ളവസ്ത്രങ്ങൾ ധരിച്ച ഒരാൾ എൻെറ മുമ്പാകെ വന്നുനിന്ന്

൩൧. എന്നോടു (ഇങ്ങനെ) പറഞ്ഞു: കുർനേലിയോ, നിൻെറ പ്രാൎത്ഥന കേൾക്കപ്പെട്ടു; നിൻെറ ധൎമ്മദാനങ്ങളെപ്പററി ദൈവത്തിൻെറ മുമ്പാകെ ഓൎമ്മയുണ്ടായി.

൩൨. എന്നാൽ യോപ്പേ പട്ടണത്തിലേക്ക് (ആൾ) അയച്ചു കേപ്പാ എന്നു വിളിക്കപ്പെടുന്ന ശെമ്ഓനെ വരുത്തുക. ഇതാ! അവൻ കടൽത്തീരത്തു തോൽകൊല്ലനായ ശെമ്ഓൻെറ വീട്ടിൽ പാൎക്കുന്നു. അവൻ വന്നു നിന്നോടു സംസാരിക്കും.

൩൩. ആകയാൽ ഞാൻ ഉടനെ നിൻെറയടുക്കൽ (ആൾ) അയച്ചു. നീ വന്നതു നന്നായി. ഇതാ! ഞങ്ങളെല്ലാവരും നിൻെറ മുമ്പിൽ (നില്ക്കുന്നു). ദൈവത്തിൻ പക്കൽ നിന്നു നിന്നോടു കല്പിക്കപ്പെട്ടതെല്ലാം കേൾക്കുവാൻ ഞങ്ങൾ ഇച്ഛിക്കുന്നു.

൩൪. അതിനു ശെമ്ഓൻ തൻെറ വായ് തുറന്നു പറഞ്ഞു: ദൈവം മുഖം നോക്കുന്നവനല്ല, (൩൫) [ആവൎത്ത. അ. ൧൦. വ. ൧൭: ൨. ദിനവൃ. അ. ൧൯. വ. ൭: ഈയോ. അ. ൩൪. വ. ൧൯: സുജ്ഞ. അ. ൬. വ. ൭: ബർസീ. അ. ൩൫. വ. ൧൫: റോമ. അ. ൨. വ. ൧൧: ഗാല. അ. ൨. വ. ൬: അഫ്സെ. അ. ൬. വ. ൯: കൊലൊ. അ. ൩. വ. ൨൫: ൧. പത്രോ. അ. ൧. വ. ൧൭.]

൩൫. മറിച്ച്, സകലജാതികളിലും അവനെ ഭയപ്പെടുകയും നീതി പ്രവൎത്തിക്കുകയും ചെയ്യുന്നവൻ അവൻെറ അടുക്കൽ സ്വീകരിക്കപ്പെട്ടവനാകുന്നു എന്നു (൩൪.) «സത്യമായിട്ടു ഞാൻ ഗ്രഹിച്ചു».

൩൬. എന്തുകൊണ്ടെന്നാൽ അവൻ സൎവ്വത്തിൻേറയും കൎത്താവായ ഈശോമ്ശീഹാ വഴിയായി ഇസ്രായേൽമക്കൾക്ക് അയയ്ക്കുകയും അവൎക്കു സ്വസ്ഥിയും സമാധാനവും അറിയിക്കുകയും ചെയ്ത വചനം,

൩൭, ൩൮. (അതായതു) നസ്രസിൽ നിന്നുള്ള ഈശോയെപ്പററി: ദൈവം പരിശുദ്ധാത്മാവു കൊണ്ടും ശക്തികൊണ്ടും അവനെ അഭിഷേകം ചെയ്തുവെന്നും, ചുററി സഞ്ചരിച്ച് ദുഷ്ടനാൽ ഉപദ്രവിക്കപ്പെട്ടവരെ സുഖപ്പെടുത്തിയിരുന്നവൻ ഇവനാകുന്നു, എന്തുകൊണ്ടെന്നാൽ ദൈവം അവനോടുകൂടി ഉണ്ടായിരുന്നു എന്നും, യോഹന്നാൻ പ്രസംഗിച്ച സ്നാനത്തിനുശേഷം ഗ്ലീലായിൽ തുടങ്ങി യൂദാ മുഴുവനിലും ഉണ്ടായ വൎത്തമാനം നിങ്ങളും അറിഞ്ഞിരിക്കുന്നുവല്ലൊ. [ലൂ. അ. ൪. വ. ൧൪.]

൩൯. യൂദാദേശം മുഴുവനിലും ഓറെശ്ലെമ്മിലും അവൻ ചെയ്ത സകല കാൎയ്യത്തെപ്പററിയും ഞങ്ങൾ അവൻെറ സാക്ഷികൾ (ആകുന്നു). ഇവനെ യൂദന്മാർ മരത്തിന്മേൽ തൂക്കി കൊന്നു.

൪൦. എങ്കിലും ദൈവം മൂന്നാംദിവസം അവനെ ഉയിൎപ്പിക്കുകയും പ്രത്യക്ഷനായി കാണപ്പെടുവാൻ അവനു ഇടയാക്കുകയും ചെയ്തു.

൪൧. എന്നാൽ (ഇതു) സകല ജനത്തിനുമല്ല: അവനു സാക്ഷികളാകു

വാൻ ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ടുകയും മരിച്ചവരുടെ ഇടയിൽനിന്നുള്ള അവന്റെ ഉയിർപ്പിനുശേഷം അവനോടുകൂടി ഭക്ഷിക്കയും പാനം ചെയ്കയും ചെയ്തവരായ ഞങ്ങൾക്കത്രെ.

൪൨. ജീവിക്കുന്നവരുടേയും മരിച്ചവരുടേയും ന്യായാധിപതിയായി ദൈവത്താൽ നിയമിക്കപ്പെട്ടവൻ ഇവനാകുന്നു എന്നു പ്രസംഗിക്കുവാനും ജനത്തിനു സാക്ഷിപ്പെടുത്തുവാനും അവൻ ഞങ്ങളോടു കല്പിക്കുകയും ചെയ്തു.

൪൩. അവന്റെ നാമത്തിൽ വിശ്വസിക്കുന്ന ഏവനും പാപമോചനം ലഭിക്കുമെന്നു പ്രവാചകന്മാരെല്ലാം അവനെപ്പറ്റി സാക്ഷ്യം പറഞ്ഞിരിക്കുന്നു. [ഏറ. അ. ൫൩. വ. ൫൪: മിക്. അ. ൭. വ. ൧൮.]

൪൪. ശെമ്ഓൻ ഈ വചനങ്ങൾ പറയുമ്പോൾ തന്നെ വചനം കേട്ടുകൊണ്ടിരുന്ന സകലരുടെമേലും പരിശുദ്ധാത്മാവ് ആവസിച്ചു.

൪൫. ഇങ്ങനെ പരിശുദ്ധാത്മാവിന്റെ ദാനം പുറജാതികളുടെമേലും ചിന്തപ്പെട്ടതുകൊണ്ട് അവനോടുകൂടി വന്നിരുന്ന പരിച്ഛേദനം ചെയ്യപ്പെട്ട സഹോദരന്മാർ വിസ്മയിക്കയും അത്ഭുതപ്പെടുകയും ചെയ്തു.

൪൬. എന്തുകൊണ്ടെന്നാൽ അവർ പല ഭാഷകൾ സംസാരിക്കുന്നതും ദൈവത്തെ മഹത്വപ്പെടുത്തുന്നതും അവർ കേട്ടിരുന്നു.

൪൭. അപ്പോൾ ശെമ്ഓൻ: ഇവർ സ്നാനപ്പെടാതിരിക്കേണ്ടതിനു വെള്ളം വിലക്കുവാൻ ആർക്കെങ്കിലും കഴിയുമോ? ഇതാ! നമ്മെപ്പോലെ തന്നെ ഇവരും പരിശുദ്ധാത്മാവിനെ പ്രാപിച്ചിരിക്കുന്നുവല്ലൊ എന്നു പറഞ്ഞു.

൪൮. അപ്പോൾ അവൻ അവരോടു നമ്മുടെ കർത്താവായ ഈശോമ്ശീഹായുടെ നാമത്തിൽ സ്നാനപ്പെടുവാൻ കല്പിച്ചു. അവൻ കുറെനാൾ തങ്ങളുടെ അടുക്കൽ പാർക്കണമെന്ന് അവർ അവനോടു അപേക്ഷിക്കുകയും ചെയ്തു.

## വ്യാഖ്യാനം.

൩. "ഒമ്പതാം മണി": മത്താ. അ. ൨൭. വ. ൪൫. വ്യ. നോക്കുക.

൪. "ഓർമ്മക്കായി": വി. ഗ്രന്ഥം മനുഷ്യസമ്പ്രദായം അനുസരിച്ചു ചിലപ്പോഴെല്ലാം പ്രസ്താവിക്കുന്നതിന്റെ ഒരു ദൃഷ്ടാന്തമാണിത്. ബലികളേയും മറ്റും പറ്റി 'ദൈവത്തിനു ഓർമ്മക്കു' എന്നു പഴയനിയമഗ്രന്ഥങ്ങളിൽ കാണുന്നുണ്ട്. ദൈവം മുമ്പു മറന്നിരുന്നതുപോലെയും ഇപ്പോൾ ഓർമ്മിച്ചതുപോലെയും അനുഭവപ്പെട്ടു എന്നേ ഇതിനു അർത്ഥമുള്ളു. കർനേലിയോസിന്റെ പ്രാർത്ഥനകളും ധർമ്മദാനങ്ങളും ദൈവസന്നിധിയിൽ എത്തി ദൈവം അയാളെ ഓർമ്മിച്ച ഫലം ഉളവാക്കി എന്നാണ് ഇവിടെ ഗ്രഹിക്കേണ്ടത്. സ്ലൂ. അ. ൧൧. വ. ൭. വ്യ. നോക്കുക.

൬. അറ. പ്രതിയിലും ഇത്രമാത്രമേയുള്ളു. മറ്റു പ്രതികളിലാകട്ടെ 'നീ ചെയ്യേണ്ടതെന്തെന്നു ഇവൻ നിന്നോടു പറയും' എന്നുകൂടി കാണുന്നുണ്ട്.

൧൪. "മലിനവും അശുദ്ധവുമായ": ആച. അ. ൧൧. നോക്കുക.

൧൫. "ദൈവം ശുദ്ധീകരിച്ചവ": മൃഗങ്ങളുടെ ശുദ്ധാശുദ്ധവിഭജനവും മൂശെയുടെ പ്രമാണവും പുതിയനിയമംകൊണ്ടു ദൈവം നീക്കിയിരിക്കുന്നു എന്നാണ് ഈ വാക്കുകൾ സൂചിപ്പിക്കുന്നത്.

൩൨. "അവൻ വന്നു നിന്നോടു സംസാരിക്കും": ഗ്രീ., അറ. പ്രതികളിലും ഈ പദങ്ങൾ ഉണ്ടെങ്കിലും ല., ക്രൂശായ പ്രതികളിൽ കാണുന്നില്ല.

൩൪, ൩൫. "ദൈവം മുഖം നോക്കുന്നവനല്ല .... എന്നു .... ഞാൻ ഗ്രഹിച്ചു": ദൈവം മുഖം നോക്കുന്നവനാണെന്നു പത്രോസ് മുമ്പും കരുതിയിരുന്നില്ല. യഹൂദന്മാർ പുറജാതിക്കാരുമായി ഇടകലരാതുള്ള തങ്ങളുടെ അവസ്ഥ പുതിയനിയമത്തിലും പാലിക്കണമെന്നും യഹൂദാചാരങ്ങൾ കാക്കണമെന്നും അദ്ദേഹം വിചാരിച്ചിരുന്നു.— "സകല ജാതികളിലും": ഏതു മതക്കാരനും ദൈവത്തിൻെറ അടുക്കൽ സ്വീകരിക്കപ്പെട്ടവനാകുന്നു എന്നു ചിലർ ഈ വാക്യം ദുർവ്യാഖ്യാനം ചെയ്യുന്നുണ്ട്. ഇവിടെ മതത്തെപ്പററിയല്ല ജാതിയെപ്പററി മാത്രമാണു പറഞ്ഞിരിക്കുന്നതു്. യഹൂദനെന്നോ പുറജാതിയെന്നോ ദൈവം നോക്കുന്നില്ല; ദൈവത്തെ ഭയപ്പെടുകയും നീതി പ്രവത്തിക്കുകയും ചെയ്യുന്ന ഏവനും ദൈവസമക്ഷം സ്വീകാര്യനാകുന്നു. ഇങ്ങനെയുള്ള ഒരാൾ ദൈവഹിതം അനുസരിക്കും. ദൈവഹിതമോ മതംമൂലം വെളിവാക്കപ്പെട്ടിരിക്കുന്നു. സത്യമതം ഒന്നു മാത്രമാകുവാനേ നിവൃത്തിയുള്ളുവല്ലൊ. തൻമൂലം ഇതര മതങ്ങളെല്ലാം അസത്യമെന്നു അവശ്യം വന്നുകൂടുന്നു. അസത്യമതങ്ങൾ സ്വീകരിച്ചിരിക്കുന്നവർ ദൈവഹിതം അനുവത്തിക്കാത്തതുകൊണ്ടു് ദൈവദൃഷ്ടിയിൽ സ്വീകാര്യരല്ല. 'വിശ്വാസം കൂടാതെ ദൈവത്തെ പ്രസാദിപ്പിക്കുവാൻ ആക്കും സാധിക്കയില്ല'. എബ്രാ. അ. ൰൧. വ. ൬. എന്നാൽ ഉത്തമ വിശ്വാസത്തിലാണ് അവരുടെ നിലയെങ്കിൽ അവർ അഗ്രഹത്താൽ സത്യമതത്തിൽ പെട്ടവരാണ്. തൻമൂലം ദൈവം അവരുടെ പ്രവൃത്തികളിൽ പ്രസാദിക്കയും കർനേലിയോസിനെപ്പോലെ സത്യമതത്തിലേക്കു ആകർഷിക്കയും ചെയ്യുന്നു.

## അദ്ധ്യായം ൰൧.

പത്രോസ് താൻ പുറജാതികളെ സഭയിൽ
സ്വീകരിച്ചതിനെപ്പററി ന്യായവാദം ചെയ്യുന്നതു്. അന്തിയോക്കിയായിൽ
വളരെപ്പേർ മാനസാന്തരപ്പെടുന്നതു്.

പുറജാതികളും ദൈവവചനം സ്വീകരിച്ചു എന്നു യൂദായിലുള്ള ശ്ലീഹന്മാരും സഹോദരന്മാരും കേട്ടു.

൨. ആകയാൽ ശെമ്ഓൻ ഓറെശ്ലെത്തു വന്നപ്പോൾ പരിച്ഛേദനക്കാർ അവനോടു വാദിച്ചു്:

൩. അവൻ അഗ്രചർമ്മികളായ മനുഷ്യരുടെ അടുക്കൽ ചെല്ലുകയും അവരോടുകൂടി ഭക്ഷിക്കയും ചെയ്തു എന്നു പറഞ്ഞിരുന്നു.

൪. അതിനു ശെമ്ഓൻ (കാര്യം) ഒന്നിനു പുറകെ ഒന്നായി അവരോടു പറയുവാൻ തുടങ്ങിയതെന്തെന്നാൽ:

൫. ഞാൻ യോപ്പേയിൽ പ്രാർത്ഥിച്ചുകൊണ്ടിരിക്കുമ്പോൾ വക്കശ്ശീലപോലെയുള്ളതും അതിൻെറ നാലു കോണുകളിലും കെട്ടപ്പെട്ടിരുന്നതുമായ ഒരു പാത്രം ഇറങ്ങിവരുന്നതു ഒരു ദശ്ശനത്തിൽ ഞാൻ കണ്ടു. അതു ആകാശത്തു നിന്നിറങ്ങി എൻെറ അടുക്കൽവരെ വന്നു.

൬. ഞാൻ അതിൽ ഉററുനോക്കിയപ്പോൾ ഭൂമിയിലെ നാല്ക്കാലികളും, ഇഴജന്തുക്കളും, ആകാശത്തിലെ പക്ഷികളും അതിലുള്ളതായി കണ്ടു.

൭. ശെമ്ഓനേ, എഴുന്നേററു് അറുത്തു ഭക്ഷിക്കുക എന്നു എന്നോടു പറഞ്ഞിരുന്ന ഒരു സ്വരം ഞാൻ കേൾക്കുകയും ചെയ്തു.

൮. അതിനു ഞാൻ: എൻെറ കത്താവേ, ഇതു സംഭവിക്കാതിരിക്കട്ടെ. എന്തുകൊണ്ടെന്നാൽ അശുദ്ധവും മ

ലിനവുമായിട്ടുള്ളതു് എന്റെ വായി ലേക്ക ഒരിക്കലും പ്രവേശിച്ചിട്ടില്ല എന്നു പറഞ്ഞു.

൯. അപ്പോൾ: ദൈവം ശുദ്ധീകരിച്ചതു നീ മലിനമാക്കരുതു എന്നു് ആകാശത്തു നിന്നു സ്വരം വീണ്ടും എന്നോടു പറഞ്ഞു.

൧൦. ഇതു മൂന്നുപ്രാവശ്യം സംഭവിച്ചു. പിന്നെ എല്ലാം ആകാശത്തിലേക്ക ഉയൎത്തപ്പെട്ടു.

൧൧. ആ നാഴികയിൽ തന്നെ കേസറിയായിൽനിന്നു കൎന്നേലിയോസിനാൽ എന്റെ അടുക്കലേക്കു് അയക്കപ്പെട്ടിരുന്ന മൂന്നു മനുഷ്യർ വന്നു് ഞാൻ പാൎത്തിരുന്ന വീട്ടിന്റെ പടിവാതില്ക്കൽ നിന്നു.

൧൨. അപ്പോൾ (പരിശുദ്ധ) ആത്മാവു എന്നോടു: നീ സംശയംകൂടാതെ അവരോടുകൂടി പോകുക എന്നു അരുളിച്ചെയ്തു. ഈ ആറു സഹോദരന്മാരുംകൂടി എന്നോടൊന്നിച്ചു പോന്നു. ഇങ്ങനെ ഞങ്ങൾ (ആ) മനുഷ്യന്റെ വീട്ടിൽ പ്രവേശിച്ചു.

൧൩. അപ്പോൾ അവൻ: യോപ്പേപട്ടണത്തിലേക്ക (ആൾ) അയച്ചു് കേപ്പാ എന്നു വിളിക്കപ്പെടുന്ന ശെമ്ഓനെ വരുത്തുക, (൧൪.)

൧൪. നീയും നിന്റെ കുടുംബം മുഴുവനും രക്ഷപ്രാപിക്കേണ്ടതിനുള്ള വചനങ്ങൾ അവൻ നിന്നോടു സംസാരിക്കും എന്നു (൧൩) «തന്നോടു് പറഞ്ഞുകൊണ്ടു നിന്നിരുന്ന ഒരു ദൂതനെ തന്റെ വീട്ടിൽ എപ്രകാരം താൻ കണ്ടു എന്നു ഞങ്ങളോടു വിവരിച്ചു പറഞ്ഞു».

൧൫. പിന്നെ ഞാൻ അവിടെ വെച്ചു സംസാരിക്കുവാൻ തുടങ്ങിയപ്പോൾ പരിശുദ്ധാത്മാവു, മുമ്പു നമ്മുടെമേൽ എന്നപോലെ തന്നെ, അവരുടെ മേലും ആവസിച്ചു.

൧൬. അപ്പോൾ: യോഹന്നാൻ വെള്ളം കൊണ്ടു സ്നാനപ്പെടുത്തി, നിങ്ങളോ പരിശുദ്ധാത്മാവിനാൽ സ്നാനപ്പെടുത്തപ്പെടും എന്നു നമ്മുടെ കൎത്താവു അരുളിച്ചെയ്തിരുന്ന വചനം ഞാൻ ഓൎത്തു. [മത്താ. അ. ൩. വ. ൧൧: മൎക്കോ. അ. ൧. വ. ൮: ലൂ. അ. ൩. വ. ൧൬: യോഹ. അ. ൧. വ. ൩൩: നട. അ. ൧. വ. ൫; അ. ൧൯. വ. ൪.]

൧൭. ആകയാൽ നമ്മുടെ കൎത്താവായ ഈശോമ്ശീഹായിൽ വിശ്വസിച്ച പുറജാതികൾക്കും നമുക്കെന്നപോലെ ദാനം തുല്യമായി ദൈവം നൽകിയെങ്കിൽ ദൈവത്തെ മുടക്കുവാൻ കഴിയത്തക്കവണ്ണം ഞാൻ ആരായിരുന്നു?

൧൮. ഈ വാക്കുകൾ കേട്ടപ്പോൾ അവർ അടങ്ങുകയും, ദൈവം ആയുസ്സിന്നായുള്ള അനുതാപം തീൎച്ചയായും പുറജാതികൾക്കും നൽകിയിരിക്കുന്നു എന്നു പറഞ്ഞു ദൈവത്തെ സ്തുതിക്കുകയുംചെയ്തു.

൧൯. എസ്തപ്പാനോസിനെ സംബന്ധിച്ചുണ്ടായ ഞെരുക്കം നിമിത്തം ചിതറിപ്പോയിരുന്നവർ യൂദന്മാരോടു മാത്രമല്ലാതെ മററാരോടും വചനം സംസാരിക്കാതെ ഫേവുനിക്കേയും കെവുപ്രോസ്സ് പ്രദേശവും അന്തിയാക്കിയായും വരെ ചെന്നു പററിയിരുന്നു.

൨൦. അവരിൽ ചിലയാളുകളോ, കെവുപ്രോസിൽ നിന്നും കെവുറീനേയിൽ നിന്നും ഉള്ളവരായിരുന്നു. ഇവർ അന്തിയോക്കിയിൽ പ്രവേശിച്ചു യൌനായക്കാരോടു സംസാരിക്കയും നമ്മുടെ കൎത്താവായ ഈശോയെപ്പററി അറിയിക്കയും ചെയ്തിരുന്നു.

൨൧. കൎത്താവിന്റെ കൈയും അവരോടുകൂടിയുണ്ടായിരുന്നു. അതി

നാൽ വളരെപ്പേർ വിശ്വസിച്ചു ക ൎത്താവിങ്കലേക്ക തിരിഞ്ഞു.

൨൨. ഇക്കാൎയ്യം ഓറെശ്ലെമിലെ സഭക്കാരുടെ ചെവികളിൽ കേൾക്കപ്പെട്ടപ്പോൾ അവർ ബർനബായെ അന്തിയോക്കിയിലേക്ക അയച്ചു.

൨൩. അവൻ അവിടെ വന്നു ദൈവത്തിന്റെ കൃപ കണ്ടപ്പോൾ സന്തോഷിച്ചു. നമ്മുടെ കൎത്താവിനോട്ട തങ്ങളുടെ പൂൎണ്ണഹൃദയത്തോടുകൂടി ചേൎന്നിരിപ്പാൻ അവരോട്ട അവൻ ഉപദേശിച്ചിരുന്നു.

൨൪. എന്തുകൊണ്ടെന്നാൽ അവൻ നല്ല മനുഷ്യനും പരിശുദ്ധാത്മാവിനാലും വിശ്വാസത്താലും നിറഞ്ഞവനുമായിരുന്നു. വളരെ ജനം നമ്മുടെ കൎത്താവിനോട്ട ചേൎക്കപ്പെടുകയും ചെയ്തു.

൨൫. പിന്നെ അവൻ ശാവോലിനെ അന്വേഷിക്കുവാൻ തർസോസിലേക്ക പുറപ്പെട്ടു. അവനെ കണ്ടെത്തിയപ്പോൾ തന്നോടുകൂടി അന്തിയാക്കിയായിലേക്ക അവനെ കൊണ്ടുവന്നു.

൨൬. അനന്തരം അവർ ഒരു വത്സരം മുഴുവൻ സഭയിൽ ഒരുമിച്ചുകൂടി വളരെ ജനങ്ങളോട്ട ഉപദേശിച്ചിരുന്നു. അതു മുതൽ ശിഷ്യന്മാർ അന്തിയോക്കിയിൽ വെച്ച് ക്രിസ്ത്യാനികൾ എന്നു ആദ്യമായി വിളിക്കപ്പെട്ടു.

൨൭. ആ നാളുകളിൽ ഓറെശ്ലെമിൽ നിന്നു പ്രവാചകന്മാർ അവിടേക്കവന്നു.

൨൮. അവരിൽ ആഗാബോസ് എന്നു പേരുള്ള ഒരുത്തൻ എഴുന്നേറ്റു ഭൂമിയിലെങ്ങും ഒരു വലിയ ക്ഷാമം ഉണ്ടാകുമെന്നു (പരിശുദ്ധ) ആത്മാവിനാൽ അവരെ അറിയിച്ചു. ഈ ക്ഷാമം ക്ലാവുദിയോസ് കേസറിന്റെ നാളുകളിൽ ഉണ്ടാകയും ചെയ്തു.

൨൯. അതിനാൽ യൂദായിൽ പാൎക്കുന്ന സഹോദരന്മാരുടെ സഹായത്തിന് അയക്കുവാൻ ശിഷ്യന്മാരിൽ ഓരോരുത്തനും തനിക്കുള്ള വകപോലെ നീക്കിവെച്ച്,

൩൦. അവിടെയുള്ള മൂപ്പന്മാൎക്ക് ബർനബായുടേയും ശാവോലിന്റേയും കൈവഴി കൊടുത്തയച്ചു.

## വ്യാഖ്യാനം.

൨. "വാദിച്ചു": ഈ വാദത്തിന്റെ കാരണകൎത്താവ് സെറിന്തസ് എന്നൊരുവനായിരുന്നെന്നു വി. എപ്പിഫാനിയോസ് പറയുന്നു. ക്ഷുദ്രക്കാരനായ സീമോനുശേഷം (അ. ൮. വ. ൯.) അടുത്തുണ്ടായ പാഷണ്ഡതലവൻ ഇവനായിരുന്നു. വി. പൌലോസിനെ പിടിക്കുവാൻ യഹൂദന്മാരെ ഇളക്കിവിട്ടവനും ഇവൻതന്നെ (അ. ൨൧. വ. ൨൮). ശ്ലീഹന്മാർ ഓറെശ്ലെമിൽ സംഘം കൂടിയതും (അ. ൧൫.) ഇവനു വിരോധമായിട്ടായിരുന്നു.

൨൮. "ഭൂമിയിലെങ്ങും": ഭൂലോകം മുഴുവനിലുമെന്നല്ല, പല ദിക്കുകളിലും എന്നേ ഗ്രഹിക്കേണ്ടതുള്ളൂ. അ. ൪. വ. ൩൨. വ്യ. നോക്കുക.

൨൯. "യൂദായിൽ പാൎക്കുന്ന സഹോദരന്മാരുടെ സഹായത്തിന്": ഓറെശ്ലെമിലെ വിശ്വാസികളിൽ പലരും സാംഗോപാംഗപുണ്യജീവിതം നയിക്കുവാനുള്ള ആഗ്രഹം നിമിത്തം തങ്ങളുടെ വസ്തുവകകൾ വിറ്റു അവയുടെ വില ശ്ലീഹന്മാരെ ഏല്പിച്ചിരുന്നു. ഇങ്ങനെ ചെയ്യാതിരുന്ന പലരുടെയും സ്വത്തുക്കൾ വേദഞെരുക്കത്തിൽ നശിച്ചുപോയിരിക്കാം. തന്മൂലമാണ് ഓറെശ്ലെമിലെ വിശ്വാസികൾക്ക ധൎമ്മസഹായം ആവശ്യമായിത്തീൎന്നത്. ഓറെശ്ലെമിലെ വിശ്വാസികളുടെ ആത്മീയസമ്പത്തിൽ ഭാഗഭാക്കുകളായവർ തങ്ങളുടെ ലൌകികസമ്പത്തുകൊണ്ട് ആവശ്യകാലത്തു അവരെ

സഹായിക്കുക യുക്തമാണല്ലൊ. അന്തിയോക്കിയായിൽ പൊതുമുതൽ ഏപ്പാടില്ലായിരുന്നെന്നു ഈ വാക്യംകൊണ്ടു വിശദമാകുന്നു. അ. ൪. വ. ൩൨. വ്യ. നോക്കുക.

൩൦. "മൂപ്പന്മാർ": വയോവൃദ്ധന്മാർ എന്നല്ല ഈ പദം കൊണ്ടു ഇവിടെയും മറ്റു സ്ഥലങ്ങളിലും ഗ്രഹിക്കേണ്ടതു്. 'പ്രെസ്ബിത്തെറോസ്" എന്നാണ് ഗ്രീക്കുമൂലപദം. ഉദ്യോഗവും ജോലിയുമുള്ളവരായി ദൈവികാധികാരത്തോടുകൂടിയും മേലധികാരത്തിനു വിധേയരായും സഭാഭരണം നിവ്വഹിച്ചിരുന്ന വൈദികന്മാർ എന്നാണു അതിൻെറ അത്ഥം. ആകയാൽ ശ്ലീഹന്മാർ, മെത്രാന്മാർ, പുരോഹിതന്മാർ എന്നിങ്ങനെ അത്ഥമാകാം. ഇവിടെ ശ്ലീഹന്മാർ എന്നു ഗ്രഹിക്കണമെന്നു ചിലർ പറയുന്നുണ്ട്. എന്നാൽ അവർ ഇക്കാലത്തു് ലോകത്തിൻെറ നാനാഭാഗങ്ങളിൽ ചിതറിപ്പോയിരുന്നിരിക്കാം. പൊതുശുശ്രൂഷകന്മാരായ ഏഴു പേരെന്നു വേറെ ചിലരും പറയുന്നു. ശ്ലീഹന്മാരുടെ അസാന്നിദ്ധ്യത്തിൽ സഭാ ഭരണം നിവ്വഹിച്ചിരുന്ന പുരോഹിതന്മാർ എന്നാണു മുഖ്യാഭിപ്രായം. ഈ മൂലപദത്തിനുതന്നെ ലത്തീൻ വുൾഗാത്തയിൽ ചിലപ്പോൾ പുരോഹിതൻ എന്നും, ചിലപ്പോൾ മുഖ്യൻ എന്നും, ചിലപ്പോൾ വയോവൃദ്ധൻ എന്നും അത്ഥം പറഞ്ഞിട്ടുണ്ട്. മെത്രാൻ അഥവാ പുരോഹിതൻ എന്ന അത്ഥത്തിലാണു സാധാരണ പ്രയോഗിച്ചിട്ടുള്ളതു്.

## അദ്ധ്യായം ൧൨.

ഹേറോദേസു് ക്രിസ്ത്യാനികളെ പീഡിപ്പിക്കുന്നതു്. ദൈവദൂതൻവഴി പത്രോസിനുണ്ടായ മോചനം. ഹേറോദേസിനു വന്നുകൂടിയ ദൈവശിക്ഷ.

൧. എന്നാൽ ആ കാലത്തു അഗ്രേപ്പോസ് എന്നു മറുനാമം വിളിക്കപ്പെടുന്ന ഹേറോദേസ് രാജാവു സഭയിലുള്ള ചിലയാളുകളെ ദ്രോഹിക്കുവാനായി അവരുടെമേൽ തൻെറ കൈകൾ നീട്ടി.

൨. യോഹന്നാൻെറ സഹോദരനായ യാക്കോബിനെ അവൻ വാൾകൊണ്ടുകൊന്നു.

൩. ഇതു യൂദന്മാക്കു പ്രസാദിച്ചു എന്നു കണ്ടു് അവൻ ശെമ്ഓൻ കേപ്പായേയും കൂടെ പിടിച്ചു. (അപ്പോൾ) പുളിപ്പില്ലാത്ത അപ്പങ്ങളുടെ തിരുനാൾ ആയിരുന്നു.

൪. ഇങ്ങനെ അവൻ അവനെ പിടിച്ചു, പെസ്ഹായുടെ ശേഷം യൂദജനത്തിനു അവനെ വിട്ടുകൊടുക്കേണ്ടതിനായി അവനെ കാരാഗ്രഹത്തിലാക്കുകയും അവനെ കാക്കുവാൻ പതിനാറു പടയാളികൾക്കു അവനെ ഏല്പിക്കുകയും ചെയ്തു.

൫. എന്നാൽ ശെമ്ഓൻ കാരാഗ്രഹത്തിൽ സൂക്ഷിക്കപ്പെട്ടിരിക്കയിൽ സഭയിൽ നിന്നു ഇടവിടാതെയുള്ള പ്രാത്ഥന അവനുവേണ്ടി ദൈവത്തിനു സമപ്പിക്കപ്പെട്ടിരുന്നു.

൬. അവനെ വിട്ടുകൊടുക്കുവാനിരുന്ന ഉഷസ്സിൻെറ തലേരാത്രിയിൽ തന്നെ ശെമ്ഓൻ രണ്ടു പടയാളികളുടെ നടുവിൽ ഉറങ്ങുകയും, രണ്ടു ചങ്ങലകൾ കൊണ്ടു കെട്ടപ്പെട്ടിരിക്കയും, വേറെയാളുകൾ കാരാഗ്രഹത്തിൻെറ വാതിൽ കാത്തുകൊണ്ടിരിക്കയും ചെയ്കയിൽ,

൭. കത്താവിൻെറ ദൂതൻ അവൻെറ മേൽ ഭാഗത്തു വന്നു നിന്നു. ഒരു വെളിച്ചം (ആ) ഗൃഹം മുഴുവനിലും പ്രകാശിച്ചു. അവൻ അവൻെറ വിലാപ്പുറത്തു തട്ടി അവനെ ഉണത്തി അവനോടു: വേഗം എഴുന്നേല്ക്കുക എന്നു പറഞ്ഞു. അപ്പോൾ ചങ്ങലകൾ അവൻെറ കൈകളിൽനിന്നു വീണു.

൮. പിന്നെ ദൂതൻ അവനോടു: നിന്റെ അരകൾ കെട്ടുക, നിന്റെ ചെരിപ്പുകൾ ഇടുക എന്നു പറഞ്ഞു. അവൻ അങ്ങനെ ചെയ്തു. അവൻ വീണ്ടും അവനോടു: നിന്റെ വസ്ത്രം ധരിച്ചു എന്റെ പിന്നാലെ വരിക എന്നു പറഞ്ഞു.

൯. ആകയാൽ അവൻ പുറപ്പെട്ടു് അവന്റെ പിന്നാലെ പോയിരുന്നു. എങ്കിലും ദൂതൻ മൂലം സംഭവിച്ചിരുന്നതു വാസ്തവമായിരുന്നെന്നു അവൻ അറിഞ്ഞിരുന്നില്ല. എന്തുകൊണ്ടെന്നാൽ താൻ ഒരു ദൎശനം കാണുന്നു എന്ന് അവൻ വിചാരിച്ചിരുന്നു.

൧൦. അവർ ഒന്നാമത്തെയും രണ്ടാമത്തെയും കാവൽ കടന്ന് ഇരുമ്പു വാതില്ക്കൽ വരെ എത്തി. അതു താനേ അവൎക്കു തുറക്കപ്പെട്ടു. പിന്നെ അവർ പുറപ്പെട്ടു ഒരു തെരുവു കടന്നപ്പോൾ ദൂതൻ അവന്റെ പക്കൽ നിന്ന് അകന്നുപോയി.

൧൧. അപ്പോൾ ശെമ്ഓനു അറിവു വന്ന്: കൎത്താവു തന്റെ ദൂതനെ അയച്ച് ഹേറോദേസ് രാജാവിന്റെ കൈയിൽ നിന്നും യൂദന്മാർ എനിക്കു വിരോധമായി ആലോചിച്ചിരുന്നതിൽ നിന്നും എന്നെ രക്ഷിച്ചു എന്നു ഇപ്പോൾ സത്യമായി ഞാൻ അറിഞ്ഞു എന്നു അവൻ പറഞ്ഞു.

൧൨. (ഇതു) അറിഞ്ഞശേഷം അവൻ മൎക്കോസു എന്നു മറുനാമം വിളിക്കപ്പെടുന്ന യോഹന്നാന്റെ അമ്മയായ മറിയത്തിന്റെ വീട്ടിലേക്കു വന്നു. എന്തുകൊണ്ടെന്നാൽ വളരെ സഹോദരന്മാർ അവിടെ ഒരുമിച്ചു കൂടി പ്രാൎത്ഥിച്ചുകൊണ്ടിരുന്നു.

൧൩. അവൻ പടിവാതില്ക്കൽ മുട്ടിയപ്പോൾ റോദാ എന്നു പേരുള്ള ബാലിക വിളികേൾക്കുവാൻ പുറപ്പെട്ടു ചെന്നു.

൧൪. അവൾ ശെമ്ഓന്റെ സ്വരം തിരിച്ചറിഞ്ഞു. എന്നാൽ തന്റെ സന്തോഷം നിമിത്തം അവനു വാതിൽ തുറന്നു കൊടുക്കാതെ അവൾ ഓടി തിരികെച്ചെന്ന്: ശെമ്ഓൻ ഇതാ! പടിവാതില്ക്കൽ നില്ക്കുന്നു എന്നു അവരോടു പറയുന്നു.

൧൫. അവർ അവളോടു: നിനക്കു ഭ്രാന്തുതന്നെ പിടിപെട്ടിരിക്കുന്നു എന്നു പറയുന്നു. അവളോ: ഇതു അങ്ങനെ തന്നെയാകുന്നു എന്നു വാദിച്ചുകൊണ്ടിരുന്നു. അവർ അവളോടു: ഒരുപക്ഷേ അവന്റെ (കാവൽ) ദൂതനാകുന്നു എന്നു പറയുന്നു.

൧൬. എന്നാൽ ശെമ്ഓൻ വാതില്ക്കൽ മുട്ടിക്കൊണ്ടിരുന്നതിനാൽ അവർ പുറപ്പെട്ടുചെന്നു. അവനെ കണ്ടപ്പോൾ അവർ വിസ്മയിച്ചു.

൧൭. അപ്പോൾ അവൻ മിണ്ടാതിരിക്കുവാൻ തന്റെ കൈകൊണ്ടു് അവൎക്ക് ആംഗ്യം കാട്ടീട്ട് അകത്തു പ്രവേശിച്ച് കൎത്താവു കാരാഗൃഹത്തിൽ നിന്നു തന്നെ എപ്രകാരം പുറപ്പെടുവിച്ചു എന്നു അവരെ വിവരിച്ചു അറിയിക്കുകയും ഇവ യാക്കോബിനേയും (ശേഷം) നമ്മുടെ സഹോദരന്മാരേയും അറിയിക്കുവിൻ എന്നു അവരോടു പറയുകയും ചെയ്തു. പിന്നെ അവൻ പുറപ്പെട്ടു വേറൊരു സ്ഥലത്തേക്കു പോയി.

൧൮. ഉഷസ്സായപ്പൊഴോ ശെമ്ഓനു എന്തു സംഭവിച്ചു എന്നതിനെപ്പറ്റി പടയാളികളുടെ ഇടയിൽ വളരെ പരിഭ്രമമുണ്ടായി.

൧൯. എന്നാൽ ഹേറോദേസ് അവനെ അന്വേഷിച്ചിട്ട് അവനെ കണ്ടെത്തായ്കയാൽ ആ കാവൽക്കാരെ ശിക്ഷക്കു വിധിക്കയും കൊല്ലുവാൻ കല്പിക്കയും ചെയ്തു. അനന്തരം അ

വൻ യൂദായിൽ നിന്നു പുറപ്പെട്ടു ചെന്നു കേസറിയായിൽ പാൎത്തു.

൨൦. അവൻ സോർകാരോടും സൈദാൻകാരോടും കോപിച്ചിരുന്നതിനാൽ, തങ്ങളുടെ ദേശത്തിനു വേണ്ടിയ ഭക്ഷണസാധനങ്ങൾ ഹേറോദേസിൻെറ രാജ്യത്തു നിന്നായിരുന്നതുകൊണ്ട്, അവർ ഒരുമിച്ചു ക്രൂട്ടമായി അവൻെറ അടുക്കൽ വന്നു രാജാവിൻെറ പള്ളിയറക്കാരനായ ബ്‌ലെസ്റ്റോസിനെ പറഞ്ഞു വശത്താക്കിക്കൊണ്ടു തങ്ങൾക്കു സമാധാനം ഉണ്ടാകേണ്ടതിനു അവനോടു അപേക്ഷിച്ചു.

൨൧. നിശ്ചയിക്കപ്പെട്ട ദിവസത്തിൽ ഹേറോദേസ് രാജകീയവസ്ത്രം ധരിച്ചു സിംഹാസനത്തിൽ ഇരുന്നുകൊണ്ട് (ജന) ക്രൂട്ടത്തോടു സംസാരിച്ചിരുന്നു.

൨൨. ജനം മുഴുവനുമോ: ഇവ ദൈവത്തിൻെറ ശബ്ദങ്ങളാകുന്നു; അല്ലാതെ മനുഷ്യരുടേതല്ല എന്നു ആൎത്തു പറഞ്ഞിരുന്നു.

൨൩. എന്നാൽ അവൻ ദൈവത്തിനു സ്തുതി നൽകാഞ്ഞതിനാൽ ആ നാഴികയിൽ തന്നെ കൎത്താവിൻെറ ദൂതൻ അവനെ ശിക്ഷിച്ചു; അവൻ കൃമികൾകൊണ്ടു നിറഞ്ഞു ചത്തു.

൨൪. ദൈവത്തിൻെറ സുവിശേഷമാകട്ടെ പ്രസംഗിക്കപ്പെട്ടും വൎദ്ധിച്ചും വന്നിരുന്നു.

൨൫. ബർനബായും ശാവോലും തങ്ങളുടെ ശുശ്രൂഷ പൂൎത്തിയാക്കിയ ശേഷം മൎക്കോസ് എന്നു മറുനാമം വിളിക്കപ്പെടുന്ന യോഹന്നാനേയും തങ്ങളോടു ക്രൂടി ക്രൂട്ടിക്കൊണ്ടു ഓറെശ്ലേത്തു നിന്നു അന്തിയോക്കിയിലേക്കു മടങ്ങിപ്പോരികയും ചെയ്തു. [നട. അ. ൧൧. വ. ൩൦.]

## വ്യാഖ്യാനം.

൧. "അഗ്രേപ്പോസ്": അഥവാ അഗ്രിപ്പാ. മത്താ. അ. ൨. വ. ൧. വ്യാ. നോക്കുക.

൩. "പുളിപ്പില്ലാത്ത അപ്പങ്ങളുടെ തിരുനാൾ": }
൪. "പെസ്ഹാ": } മത്താ. അ. ൨൬. വ. ൧.
വ്യാ. നോക്കുക. തിരുനാളിൻെറ സന്തോഷത്തിനു ഭംഗം നേരിടാതിരിക്കുവാൻ ആ നാളിൽ ആരെയും നിഗ്രഹിക്കുക പതിവില്ലാതിരുന്നതുകൊണ്ടാണ് പത്രോസിൻെറ വധക്കാൎയ്യം നീക്കിവെച്ചതു്.— "വിട്ടുകൊടുക്കേണ്ടതിന്": ഗ്രീക്കു മൂലപദത്തിനു നിറുത്തേണ്ടതിനു എന്നോ, വിട്ടുകൊടുക്കേണ്ടതിനു എന്നോ അൎത്ഥമാകാം. തൻമൂലം മററു പ്രതികളിൽ നിറുത്തേണ്ടതിനു എന്നു വിവൎത്തനം ചെയ്തിരിക്കുന്നു. പ്രതിസ്ഥാനത്തു നിറുത്തേണ്ടതിനു എന്നാണൎത്ഥം.— "പതിനാറു പടയാളികൾ": 'നന്നാലു ഭടന്മാരുള്ള നാലു വകുപ്പുകൾക്ക്' എന്നാണു മററു പ്രതികളിൽ കാണുന്നതു്. രാവും പകലും നന്നാലു യാമങ്ങളായിട്ടായിരുന്നു യഹൂദന്മാരുടെ സമയവിഭജനം. (മത്താ. അ. ൨൧. വ. ൪൫. വ്യാ. നോക്കുക.) ഓരോ യാമത്തിലും ഓരോ വകുപ്പുകാർ കാവൽ കാക്കേണ്ടിയിരുന്നു. അകത്തും പുറത്തും ഈരണ്ടുപേർ കാത്തിരുന്നു എന്നു വ. ൬-ൽനിന്നു സിദ്ധിക്കുന്നുണ്ടല്ലൊ.

൬. "രണ്ടു പടയാളികളുടെ നടുവിൽ ഉറങ്ങുകയും, രണ്ടു ചങ്ങലകൾകൊണ്ടു കെട്ടപ്പെട്ടിരിക്കയും": കാവൽക്കാർ അറിയാതെ തടവുപുള്ളി യാതൊരുവിധത്തിലും രക്ഷപെടാതിരിക്കുവാൻ ചങ്ങലകളിൽ ഓരോന്നും ഇരുപടയാളികളും തങ്ങളോടു ബന്ധിച്ചിരുന്നു എന്നു ചിലർ പറയുന്നു.

൧൩. "ബാലിക": പടികാവൽജോലി പ്രാചീനകാലങ്ങളിൽ സാമാന്യമായി സ്ത്രീകളാണു നടത്തിയിരുന്നത്. എബ്രായക്കാരുടെ ഇടയിലും ഈവിധമാണു നടന്നിരുന്നതെന്ന് മററു പല സ്ഥലങ്ങളിൽ നിന്നും (ലൂ. അ. ൨. വ. ൩൬: യോഹ. അ. ൧൮. വ. ൧൭.) വിശദമാകുന്നുണ്ട്. പുറ. അ. ൩൮. വ. ൮. വ്യ. നോക്കുക. എന്നാൽ വിവർത്തനങ്ങളിൽ പ്രയോഗിച്ചിരിക്കുന്ന പദം കൊണ്ടു ഈ ബാലിക ദാസിയല്ല, വീട്ടുടമസ്ഥൻെറ പുത്രിയോ മററോ ആയിരുന്നു എന്നു ഗ്രഹിക്കാം.

൧൫. "അവൻെറ . . . ദൂതൻ": കാവൽദൂതന്മാരുണ്ടെന്നുള്ള കത്തോലിക്കാവിശ്വാസത്തിനു ഈ വാക്യം ഒരു സാക്ഷ്യമാണല്ലൊ.

൧൯. "കൊല്ലുവാൻ": തടവുകാരൻ രക്ഷപെട്ടുപോയാൽ, അവൻ അനുഭവിക്കേണ്ടിയിരുന്ന ശിക്ഷ കാവൽക്കാരൻ അനുഭവിക്കണം എന്നായിരുന്നു റോമാനിയമം.

൨൩. "അവൻ ദൈവത്തിനു സ്തുതി നൽകാഞ്ഞതിനാൽ": തൻെറ ശബ്ദം ദൈവശബ്ദമാണെന്നു ജനങ്ങൾ മുഖസ്തുതി പറഞ്ഞപ്പോൾ അവരെ ശകാരിക്കാതെ ആ വിധത്തിൽ തന്നെ അതു സ്വീകരിക്കയും ദൈവത്തിനു ന്യായപൂർവ്വം ചെല്ലേണ്ടിയിരുന്ന സ്തുതിയെ സംരക്ഷിക്കാതിരിക്കയും ചെയ്കതിനാൽ.

## അദ്ധ്യായം ൧൩.

പൌലോസും ബർനബായും പരിശുദ്ധാത്മാവിനാൽ
അയയ്ക്കപ്പെട്ടുന്നതും, അവർ കെവുപ്രോസിലും പിസീദിയായിലെ
അന്തിയോക്കിയായിലും പ്രസംഗിക്കുന്നതും.

എന്നാൽ അന്തിയാക്കിയായിലെ സഭയിൽ ബർനബാ, നീഗെർ എന്നു വിളിക്കപ്പെടുന്ന ശെമ്ഓൻ, കെവുറീൻ പട്ടണത്തിൽ നിന്നുള്ള ലൂക്കിയോസ്, ഹേറോദേസ് തെത്ത്റാക്കായോടുകൂടെ വളൎന്ന മാനായേൽ, ശാവോൽ എന്ന പ്രവാചകന്മാരും ഉപദേഷ്ടാക്കളും ഉണ്ടായിരുന്നു.

൨. അവർ ഉപവസിക്കയും ദൈവത്തോടു പ്രാൎത്ഥിക്കയും ചെയ്തുകൊണ്ടിരിക്കുമ്പോൾ പരിശുദ്ധാത്മാവ് അവരോടു: ശാവോലിനേയും ബർനബായേയും, ഞാൻ അവരെ വിളിച്ചിരിക്കുന്ന വേലയ്ക്കുവേണ്ടി, എനിക്കായി, വേർതിരിക്കുവിൻ എന്നു അരുളിച്ചെയ്തു.

൩. ആകയാൽ അവർ ഉപവസിക്കയും പ്രാൎത്ഥിക്കയും ചെയ്തശേഷം അവരുടെ മേൽ കൈ വെച്ച് അവരെ അയച്ചു.

൪. ഇങ്ങനെ അവർ പരിശുദ്ധാത്മാവിനാൽ അയയ്ക്കപ്പെട്ടപ്പോൾ അവർ സെലവുക്കിയായിലേക്ക് പോകയും അവിടെ നിന്നു കെവുപ്രോസ് വരെ കടൽയാത്ര ചെയ്കയും ചെയ്തു.

൫. അവർ സാലാമേനാ പട്ടണത്തിൽ പ്രവേശിച്ച് യൂദന്മാരുടെ സംഘങ്ങളിൽ നമ്മുടെ കൎത്താവിൻെറ വചനം അറിയിച്ചിരുന്നു. യോഹന്നാൻ അവൎക്കു ശുശ്രൂഷചെയ്തുമിരുന്നു.

൬. അവർ പാഫോസ് പട്ടണം വരെ ദ്വീപ് മുഴുവൻ ചുററിസ്സഞ്ചരിച്ചപ്പോൾ ക്ഷുദ്രക്കാരനായ ഒരു യൂദനായി വ്യാജപ്രവാചകനായ ബർയ്യേശുമാ എന്നു പേരുള്ള ഒരു മനുഷ്യനെ കണ്ടു.

൭. ഇവൻ സർഗിയോസ് പൌലോസ് എന്നു വിളിക്കപ്പെടുന്ന ദേശാധിപതിയായ വിവേകമുള്ള ഒരു മനുഷ്യനോടുകൂടിയായിരുന്നു. ദേശാധിപതിയാകട്ടെ ശാവോലിനെയും ബർ

നബായെയും വിളിച്ചുവരുത്തുകയും അവരിൽ നിന്നു ദൈവവചനം കേൾക്കുവാൻ ആഗ്രഹിക്കയും ചെയ്തിരുന്നു.

൮. എന്നാൽ ആല്പമോസ് എന്ന് അവന്റെ നാമം ഭാഷാന്തരം ചെയ്യപ്പെടുന്ന ബർശുമാ എന്ന ഈ ക്ഷുദ്രക്കാരൻതന്നെ ദേശാധിപതിയെ വിശ്വാസത്തിൽ നിന്നു അകററുവാൻ ആഗ്രഹിച്ചിരുന്നതുകൊണ്ടു് അവക്കെതിരായി നിന്നിരുന്നു.

൯. പൌലോസ് എന്നു വിളിക്കപ്പെട്ട ശാവോലോ പരിശുദ്ധാത്മാവിനാൽ പൂരിതനായിട്ടു അവനെ ഉററുനോക്കി,

൧൦. പറഞ്ഞു: ഹേ! സകല വഞ്ചനകളും സകല തിന്മകളും നിറഞ്ഞവനേ, പിശാചിന്റെ മകനേ, സൽനീതിയുടെയും ശത്രുവേ, കത്താവിന്റെ നേർവഴികളെ ദുഷിപ്പിക്കുന്നതിൽ നിന്നു നീ മാറുകയില്ലയൊ?

൧൧. എന്നാൽ ഇപ്പോൾ കത്താവിന്റെ കൈ നിനക്കു വിരോധമായി (നില്ക്കുന്നു). നീ കുരുടനായിത്തീരും. കുറെക്കാലത്തേക്കു നീ സൂൎയ്യനെ കാണുകയില്ല. ആ നാഴികയിൽ തന്നെ തിമിരവും ഇരുട്ടും അവന്റെ മേൽ വന്നുകൂടി. അതിനാൽ അവൻ ചുററി നടന്നു് തന്റെ കൈക്കു പിടിക്കുവാൻ ആരുണ്ടു് എന്നു അന്വേഷിച്ചിരുന്നു.

൧൨. ദേശാധിപതി സംഭവിച്ച കാൎയ്യം കണ്ടു വിസ്മയിക്കയും കത്താവിന്റെ ഉപദേശത്തിൽ വിശ്വസിക്കയും ചെയ്തു.

൧൩. പൌലോസും ബർനബായുമാകട്ടെ പാഫോസ് പട്ടണത്തിൽ നിന്നു കടൽയാത്രചെയ്തു പാംഫൈലിയായിലെ പർഗേ പട്ടണത്തിൽ വന്നു. അപ്പോൾ യോഹന്നാൻ അവരിൽ നിന്നു പിരിഞ്ഞു് ഓറെശ്ലെമിലേക്കു പോയി.

൧൪. അവരോ പർഗേയിൽ നിന്നു പുറപ്പെട്ടു പിസീദിയായിലെ അന്തിയോക്കിയാ പട്ടണത്തിൽ വന്നു് ശാബത നാളിൽ സംഘത്തിൽ കയറിയിരുന്നു.

൧൫. പിന്നെ നിയമവും പ്രവാചകന്മാരും വായിക്കപ്പെട്ടശേഷം സംഘത്തിലെ മൂപ്പന്മാർ അവരുടെ പക്കൽ (ആൾ) അയച്ചു്: ഞങ്ങളുടെ സഹോദരന്മാരായ മനുഷ്യരേ, നിങ്ങൾക്കു ആശ്വാസവചനം (വല്ലതും) ഉണ്ടെങ്കിൽ ജനത്തോടു സംസാരിക്കുവിൻ എന്നു പറഞ്ഞു.

൧൬. അപ്പോൾ പൌലോസ് എഴുന്നേററു തന്റെ കൈകൊണ്ടു് ആംഗ്യം കാണിച്ചിട്ടു പറഞ്ഞു: ഇസ്രായേൽമക്കളായ പുരുഷന്മാരേ, ദൈവത്തെ ഭയപ്പെടുന്നവരേ, കേൾക്കുവിൻ:

൧൭. ഈ ജനത്തിന്റെ ദൈവം നമ്മുടെ പിതാക്കന്മാരെ തിരഞ്ഞെടുത്തു് അവർ മെസ്രേൻദേശത്തു് പരദേശികളായിരുന്നപ്പോൾ അവരെ ഉയത്തുകയും വദ്ധിപ്പിക്കയും ചെയ്തു. പിന്നെ ഉയരമുള്ള കൈത്തണ്ടുകൊണ്ടു അവരെ അവിടെ നിന്നു പുറപ്പെടുവിച്ചു. [പുറ. അ. ൧. വ. ൧.-ടി. അ. ൧൩. വ. ൨൧, ൨൩.]

൧൮. മരുഭൂമിയിൽ നാല്പതു സംവത്സരം അവരെ പോററി. [പുറ. അ. ൧൬. വ. ൧൨.]

൧൯. ക്നാൻദേശത്തിൽ ഏഴു ജാതികളെ നശിപ്പിച്ചു് അവരുടെ ദേശം അവക്കു് അവകാശമായി കൊടുത്തു. [ബർനൊ. അ. ൧൪. വ. ൨.]

൨൦. ഇങ്ങനെ നാനൂററമ്പതു സംവത്സരങ്ങൾ (കഴിഞ്ഞു. പിന്നെ) ശ്മൂയേൽ പ്രവാചകൻവരെ അവ

ൾ ന്യായാധിപന്മാരെ കൊടുത്തു. [ന്യായ. അ. ൩. വ. ൯.]

൨൧. അപ്പോൾ അവർ തങ്ങൾക്കായി ഒരു രാജാവിനെ ചോദിച്ചു. ദൈവം ബെൻയാമേൻ വംശത്തിൽ നിന്നുള്ള മനുഷ്യനായ കീശിന്റെ പുത്രൻ ശാവോലിനെ നാല്പതു സംവത്സരത്തേക്കു അവൎക്കു കൊടുത്തു. [൧. ശ്മൂ. അ. ൮. വ. ൫; അ. ൯. വ. ൧൬; അ. ൧൦. വ. ൧.]

൨൨. പിന്നെ അവൻ അവനെ മാററി ദാവീദിനെ അവൎക്കു രാജാവായി നിയമിക്കയും, ഈശൈയുടെ പുത്രനായ ദാവീദിനെ എന്റെ ഹൃദയത്തിനൊത്ത മനുഷ്യനായി ഞാൻ കണ്ടെത്തിയിരിക്കുന്നു; ഇവൻ എന്റെ ഇഷ്ടമെല്ലാം സാധിക്കും എന്നു അവനെക്കുറിച്ച് സാക്ഷിപ്പെടുത്തി അരുളിച്ചെയ്കയും ചെയ്തു. [൧. ശ്മൂ. അ. ൧൩. വ. ൧൪; അ. ൧൬. വ. ൧൩. —സങ്കി. ൮൯. വ. ൨൦.]

൨൩. ഇവന്റെ സന്തതിയിൽ നിന്ന്, ദൈവം, താൻ വാഗ്ദാനം ചെയ്തിരുന്നതുപോലെ ഇസ്രായേലിനു രക്ഷിതാവായി ഈശോയെ സ്ഥാപിച്ചു. [ഏശ. അ. ൧൧. വ. ൧.]

൨൪. അവന്റെ വരവിനു മുമ്പ് ഇസ്രായേൽ ജനമൊക്കെയോടും അനുതാപത്തിന്റെ സ്നാനം പ്രസംഗിക്കുവാൻ യോഹന്നാനെ അവൻ അയക്കുകയും ചെയ്തു. [മത്താ. അ. ൩. വ. ൧: മൎക്കോ. അ. ൧. വ. ൪: ലൂ. അ. ൩. വ. ൩.]

൨൫. ഇങ്ങനെ യോഹന്നാൻ തന്റെ ശുശ്രൂഷ പൂൎത്തിയാക്കുകയിൽ: ഞാൻ ആരാകുന്നു എന്നു നിങ്ങൾ വിചാരിക്കുന്നുവൊ അവൻ ഞാനല്ല. എന്നാൽ ഇതാ! അവൻ എന്റെ പിന്നാലെ വരുന്നു. അവന്റെ ചെരിപ്പുകളുടെ കെട്ടുകൾ അഴിക്കുവാൻ ഞാൻ യോഗ്യനല്ല എന്നു പറഞ്ഞിരുന്നു. [മത്താ. അ. ൩. വ. ൧൧: മൎക്കോ. അ. ൧. വ. ൭: യോഹ. അ. ൧. വ. ൨൭.]

൨൬. ഞങ്ങളുടെ സഹോദരന്മാരായ മനുഷ്യരേ, അബ്രാഹത്തിന്റെ വംശക്കാരും നിങ്ങളിൽ ദൈവത്തെ ഭയപ്പെടുന്നവരുമായുള്ളവരേ, നിങ്ങൾക്കാകുന്നു രക്ഷയുടെ വചനം അയക്കപ്പെട്ടിരിക്കുന്നത്.

൨൭. എന്തുകൊണ്ടെന്നാൽ, ഓറെശ്ലെത്തെ ഈ നിവാസികളും അവരുടെ പ്രമാണികളും അവനെയോ, ശാബതം തോറും വായിക്കപ്പെടുന്ന പ്രവാചകന്മാരുടെ തിരുവെഴുത്തുകളെയോ അറിയാതെ അവനെ ശിക്ഷക്കു വിധിക്കുകയും എഴുതപ്പെട്ടിരുന്നവയെല്ലാം നിവൃത്തിയാക്കുകയും ചെയ്തു.

൨൮. അവർ, മരണത്തിനുള്ള കാരണമൊന്നും കാണാതിരിക്കെ, തങ്ങൾക്കു അവനെ കൊല്ലണമെന്നു പീലാത്തോസിനോട് അപേക്ഷിച്ചു. [മത്താ. അ. ൨൭. വ. ൨൦, ൨൩: മൎക്കോ. അ. ൧൫. വ. ൧൩: ലൂ. അ. ൨൩. വ. ൨൧, ൨൩: യോഹ. അ. ൧൯. വ. ൧൫.]

൨൯. അവനെക്കുറിച്ച് എഴുതപ്പെട്ടിരുന്നതെല്ലാം നിവൎത്തിച്ചശേഷം അവർ കുരിശിൽ നിന്ന് അവനെ ഇറക്കി ഒരു കല്ലറയിൽ അവനെ വെച്ചു.

൩൦. എന്നാൽ ദൈവം അവനെ മരിച്ചവരിൽ നിന്ന് ഉയിൎപ്പിച്ചു. [മത്താ. അ. ൨൮: മൎക്കോ. അ. ൧൬: ലൂ. അ. ൨൪: യോഹ. അ. ൨൦.]

൩൧. അനന്തരം അവൻ തന്നോടുകൂടി ഗ്ലീലായിൽ നിന്നു ഓറെശ്ലെത്തേക്കു പോയവൎക്കു വളരെ നാൾ പ്രത്യക്ഷനായി. അവർ ഇപ്പോഴും

യൂദജനത്തിൻെറ പക്കൽ അവൻെറ സാക്ഷികളാകുന്നു.

൩൨, ൩൩. ഞങ്ങളും, നമ്മുടെ പിതാക്കന്മാരോടുണ്ടായ വാഗ്ദാനം അവരുടെ മക്കളായ നമുക്കു ദൈവം ഇതാ! നിവൎത്തിച്ചിരിക്കുന്നു എന്നു നിങ്ങളോടു ഇതാ! അറിയിക്കുന്നു. എന്തുകൊണ്ടെന്നാൽ: നീ എൻെറ പുത്രനാകുന്നു, ഞാൻ ഇന്നു നിന്നെ ജനിപ്പിച്ചു എന്നു രണ്ടാം സങ്കീൎത്തനത്തിൽ എഴുതപ്പെട്ടിരിക്കുന്നതു പോലെ അവൻ ഈശോയെ ഉയിൎപ്പിച്ചു. [സങ്കീ. ൨. വ. ൭.]

൩൪. മാത്രമല്ല, ദാവീദിൻെറ വിശ്വസ്തകൃപ നിങ്ങൾക്കു ഞാൻ നൽകും എന്നു താൻ അരുളിച്ചെയ്തിരുന്നതുപോലെ, അവൻ വീണ്ടും അഴിവു കാണുവാൻ തിരികെപ്പോകാത്ത വിധത്തിലാകുന്നു മരിച്ചവരിൽ നിന്നു ദൈവം അവനെ ഉയിൎപ്പിച്ചിരിക്കുന്നതു്. [ഏശ. അ. ൫൫. വ. ൩.]

൩൫. നിൻെറ പരിശുദ്ധനെ അഴിവു കാണുവാൻ നീ വിട്ടുകൊടുത്തില്ല എന്നു വേറൊരു സ്ഥലത്തു വീണ്ടും അവൻ പറഞ്ഞിരിക്കുന്നു. [സങ്കീ. ൧൬. വ. ൧൦.]

൩൬. എന്നാൽ ദാവീദ്ദ് തൻെറ തലമുറയിൽ ദൈവത്തിൻെറ തിരുമനസ്സിനു ശുശ്രൂഷചെയ്തു നിദ്ര പ്രാപിക്കുകയും തൻെറ പിതാക്കന്മാരോടു ചേൎക്കപ്പെടുകയും ചെയ്തു. ഇങ്ങനെ അവൻ അഴിവു കണ്ടു. [൧. രാജ. അ. ൨. വ. ൧൦.]

൩൭. ദൈവം ഉയിൎപ്പിച്ച ഇവനോ അഴിവു കണ്ടില്ല.

൩൮. ആകയാൽ ഞങ്ങളുടെ സഹോദരന്മാരേ, ഇവൻമൂലംതന്നെ പാപങ്ങളുടെ മോചനം നിങ്ങളോടു അറിയിക്കപ്പെടുന്നു എന്നും, (൩൯)

൩൯. മൂശെയുടെ നിയമത്താൽ നീതീകരിക്കപ്പെടുവാൻ നിങ്ങൾക്കു കഴിയാത്ത സകലത്തിൽ നിന്നും വിശ്വസിക്കുന്ന ഏവനും ഇവനാൽ നീതീകരിക്കപ്പെടുന്നു എന്നും (൩൮) «നിങ്ങൾ അറിഞ്ഞുകൊൾവിൻ».

൪൦. ആകയാൽ പ്രവാചകന്മാരിൽ എഴുതപ്പെട്ടിരിക്കുന്നതു വക്ഷേ നിങ്ങളുടെമേൽ വന്നു ഭവിക്കാതിരിക്കുവാൻ സൂക്ഷിച്ചു കൊൾവിൻ:

൪൧. നിന്ദക്കാരേ, നോക്കുവിൻ; ആശ്ചൎയ്യപ്പെട്ടു നശിച്ചു പോകുവിൻ. എന്തുകൊണ്ടെന്നാൽ ആരെങ്കിലും നിങ്ങളോടു വിവരിച്ചാൽ നിങ്ങൾ വിശ്വസിക്കുകയില്ലാത്ത ഒരു പ്രവൃത്തി നിങ്ങളുടെ നാളുകളിൽ ഞാൻ ചെയ്യുന്നു എന്നതു തന്നെ. [ഹബ്. അ. ൧. വ. ൧.]

൪൨. പിന്നെ അവർ അവരുടെ അടുക്കൽ നിന്നു പുറപ്പെട്ടുപോകയിൽ പിറെറ ശാബതത്തിലും തങ്ങളോടു ഈ വചനങ്ങൾ സംസാരിക്കണമെന്നു അവർ അവരോടു അപേക്ഷിച്ചു.

൪൩. സഭ പിരിഞ്ഞപ്പൊഴോ വളരെ യൂദന്മാരും ദൈവത്തെ ഭയപ്പെട്ടിരുന്ന യൂദമതാനുസാരികളും അവരെ അനുഗമിച്ചു. അവർ അവരോടു സംസാരിക്കയും ദൈവത്തിൻെറ കൃപയോടു ചേൎന്നു നില്ക്കുവാൻ (അവരെ) പറഞ്ഞു സമ്മതിപ്പിക്കയും ചെയ്തു.

൪൪. പിന്നെ പിറെറ ശാബതത്തിൽ പട്ടണം മുഴുവൻ ദൈവവചനം കേൾക്കുവാൻ ഒരുമിച്ചുകൂടി.

൪൫. എന്നാൽ യൂദന്മാർ വലിയ (ജന)ക്കൂട്ടം കണ്ടപ്പോൾ അസൂയ നിറഞ്ഞു പൌലോസ്സ് പറഞ്ഞിരുന്ന വചനങ്ങളോടു എതിൎക്കുകയും ദൂഷണം പറയുകയും ചെയ്തിരുന്നു.

൪൬. അതിനു പൌലോസും ബൎനബായും തെളിവായി (ഇങ്ങനെ) പ്ര

സ്ഥാവിച്ചു: ദൈവത്തിന്റെ വചനം നിങ്ങളോടാണ് ആദ്യമായി പറയപ്പെടുവാൻ ആവശ്യമായിരുന്നതു്. എന്നാൽ നിങ്ങളുടെ അടുക്കൽ നിന്നു നിങ്ങൾ അതു തള്ളിക്കളയുകയും നിത്യായുസ്സിനു നിങ്ങൾ യോഗ്യരല്ലെന്നു നിങ്ങൾക്കു തന്നെ വിരോധമായി നിങ്ങൾ തീരുമാനിക്കുകയും ചെയ്കയാൽ ഇതാ! ഞങ്ങൾ പുറജാതികളുടെ അടുക്കലേക്കു തിരിയുന്നു.

൪൭. എന്തുകൊണ്ടെന്നാൽ: നീ ഭൂമിയുടെ അതിൎത്തികൾ വരെ രക്ഷക്ക് ആയിത്തീരേണ്ടതിന് പുറജാതികൾക്കു വെളിച്ചമായി നിന്നെ ഞാൻ വെച്ചിരിക്കുന്നു എന്നു എഴുതപ്പെട്ടിരിക്കുന്നതുപോലെതന്നെ ഞങ്ങളുടെ കൎത്താവു ഞങ്ങളോടു കല്പിച്ചിരിക്കുന്നു. [ഏശ. അ. ൪൯. വ. ൬.]

൪൮. പുറജാതികളോ ഇതു കേട്ടപ്പോൾ സന്തോഷിക്കയും, ദൈവത്തെ മഹത്വപ്പെടുത്തുകയും, നിത്യായുസ്സിനായി നിയമിക്കപ്പെട്ടിരുന്നവർ വിശ്വസിക്കയും ചെയ്തു.

൪൯. ഇങ്ങനെ കൎത്താവിന്റെ വചനം ആ നാട്ടിലെങ്ങും പ്രസ്താവിക്കപ്പെട്ടു വന്നിരുന്നു.

൫൦. എന്നാൽ യൂദന്മാർ പട്ടണത്തിലെ പ്രധാനികളേയും അവരോടുകൂടി ദൈവത്തെ ഭയപ്പെട്ടിരുന്ന ധനികകളായ സ്ത്രീകളേയും ഇളക്കി പൌലോസിനും ബർനബായിക്കും ഉപദ്രവമുണ്ടാക്കി അവരെ തങ്ങളുടെ അതിൎത്തികളിൽ നിന്നു പുറത്താക്കിക്കളഞ്ഞു.

൫൧. ഇങ്ങനെ അവർ പുറപ്പെട്ടപ്പോൾ തങ്ങളുടെ കാലുകളിലെ പൊടി അവൎക്കു വിരോധമായി അവർ തട്ടിക്കളഞ്ഞു. അനന്തരം അവർ ഇക്കാനോൻ പട്ടണത്തിൽ വന്നു. [മത്താ. അ. ൧൦. വ. ൧൪: മൎക്കോ. അ. ൬. വ. ൧൧: ലൂ. അ. ൯. വ. ൫.]

൫൨. അപ്പോൾ ശിഷ്യന്മാർ സന്തോഷവും പരിശുദ്ധാത്മാവും നിറഞ്ഞവരായിത്തീൎന്നു.

## വ്യാഖ്യാനം.

൬. "ബർശുമാ": വ. ൮. വ്യ. നോക്കുക.

൭. "സർഗിയോസ് പൌലോസു്": 'പൌലോസിന്റെ ദേശാധിപത്യത്തിൽ' എന്നു എഴുത്തുള്ള ഒരു രേഖ കണ്ടുകിട്ടുകയുണ്ടായിട്ടുണ്ട്.

൮. "ആലുമോസ് എന്നു് അവന്റെ നാമം ഭാഷാന്തരം ചെയ്യപ്പെടുന്ന ബർശുമാ എന്ന ഈ ക്ഷുദ്രക്കാരൻ": ക്രൂശായപ്രതിയിൽ 'ഏലിമാ എന്നേതാണ്ടു—അതിന്റെ അൎത്ഥപ്രകാരം ക്ഷുദ്രക്കാരൻ എന്നു—വിളിച്ചുവരുന്നവൻ' എന്നും, ഗ്രീ., ല., അറ. പ്രതികളിൽ 'ക്ഷുദ്രക്കാരനായ (എന്തെന്നാൽ ഇങ്ങനെയാണ് അവന്റെ നാമം അൎത്ഥമാക്കപ്പെടുന്നതു്.) ഏലിമാസ്" എന്നുമാണു കാണുന്നതു്.— 'ആലുമോസു്' അഥവാ 'ഏലിമാസ്' എന്ന പദത്തിന്റെ അൎത്ഥം ക്ഷുദ്രക്കാരൻ എന്നാണെന്നു വി. ലൂക്കാ പറയുന്നുണ്ടല്ലോ. ഈ പദത്തിന്റെ ഉല്പത്തിയെപ്പററി വളരെ ഭിന്നാഭിപ്രായമാണു വ്യാഖ്യാതാക്കൾക്കുള്ളതു്. "ബർശുമാ": (വ. ൬-ൽ) ക്രൂശായയിൽ 'തർയേസാ' എന്നും, ഗ്രീ., ല., അറ. പ്രതികളിൽ 'ബർയേശു' എന്നും കാണുന്നു. 'ബർയേയു', 'ബർയേഹു' എന്നുവെച്ചാൽ ബർയെഹോവാ അഥവാ ബർ ജൂപ്പിററർ എന്നു കാണുന്ന പ്രതികളും അത്ര ദുൎല്ലഭമല്ല. 'ബർ' ചേൎന്നുള്ള സമാസങ്ങൾക്കു ഉത്തരപദത്തിന്റെ അൎത്ഥം അനുസരിച്ചു് ഇന്നയാളിന്റെ പുത്രൻ, ഇന്നതൊഴില്ക്കാരൻ,: ഇന്ന പട്ടണത്തിലെ അഥവാ സ്ഥലത്തെ നിവാസി, അതേസമയത്തു്, ഇന്നപ്രായമുള്ള, ഇന്ന

രോഗമുള്ള എന്നിങ്ങനെയെല്ലാമാണ അത്ഥം. ബർയോനാ, ബർസബ്ബാ, ബർശത്താ, ബർഅസറാ ഇത്യാദി ഇതിന്ന ഉദാഹരണങ്ങളാണ്. വേദനിപ്പിച്ചു, മുറിപ്പെടുത്തി എന്നത്ഥമുള്ള ശാം (ܫܪܐ) എന്ന ക്രിയാപദത്തിൽ നിന്നുള്ള നാമരൂപമാണ ശ്ശുമാ ܫܘܪܐ (ܫܪܝܐ, ܫܘܪܝܐ). ശ്ശുമായിക്ക മുറിവു എന്നും ബർശ്ശുമാ എന്നതിന്ന മുറിവിന്റെ പുത്രൻ, എന്നുവെച്ചാൽ മുറിവിന്റെ മനുഷ്യൻ, എന്നും അത്ഥം. ശാരീരികമായി തന്നെയും, ആത്മികവും ശാരീരികവുമായി തന്നെയും അന്യന്മാരെയും മുറിപ്പെടുത്തുന്നവൻ അഥവാ ക്ഷുദ്രക്കാരൻ എന്നാണ ധരിക്കേണ്ടത്. ഉദ്ധരിച്ചിരിക്കുന്ന വാക്കുകൾ തന്നെ ഈ അത്ഥത്തെ സ്ഥിരീകരിക്കുന്നുണ്ട്. എന്തെന്നാൽ 'ആലൂമോസ് എന്നു അവന്റെ നാമം ഭാഷാന്തരം ചെയ്യപ്പെടുന്ന ബർശ്ശുമാ' എന്നു കാണുന്നതിനാൽ ബർശ്ശുമായുടെ അത്ഥം ആലൂമോസ് ആണെന്നു തെളിയുന്നു. ആലൂമോസ് എന്നതിന്ന ക്ഷുദ്രകാരൻ എന്നാണത്ഥമെന്നു മററുപ്രതികളിലെ വാക്യത്തിൽ നിന്നു സിദ്ധിക്കുന്നുമുണ്ടല്ലൊ. ആകയാൽ ബർശ്ശുമാ എന്നതിന്ന ക്ഷുദ്രക്കാരൻ എന്നാണ് അത്ഥമെന്നു വിശദമാകുന്നു. ബർശ്ശുമാ അഥവാ വേദനയുടെ അല്ലെങ്കിൽ മുറിവുകളുടെ പുത്രൻ ഈശോയാണെന്നു പറയുന്നവരുണ്ട്. ഈ അഭിപ്രായപ്രകാരം ബർശ്ശുമാ ഗ്രീ. മുതലായവയിലെ ബർയേശുവോടു മിക്കവാറും യോജിക്കുന്നു. മിക്കവാറും എന്നു പറഞ്ഞതു എന്തെന്നാൽ ബർശ്ശുമായിക്ക യേശു എന്നുമാത്രമേ അത്ഥം ജനിക്കുന്നുള്ളു. ബർയേശു എന്നു വരണമെങ്കിൽ ഒരു 'ബർ' ശബ്ദം കൂടി വരേണ്ടിയിരിക്കുന്നു. ക്ഷുദ്രക്കാരനോടു ഈശോ എന്ന പരിപാവനനാമം ചേക്കപ്പെടുന്നതിലുള്ള വൈമുഖ്യം മൂലം തൽസ്ഥാനത്തു നാമകീത്തിയുള്ള, പ്രസിദ്ധനായ എന്നത്ഥമുള്ളതു പൂജ്യമായി പ്രയോഗിക്കാറുള്ളതുമായ ശോം (ܫܡܐ)= 'നാമം' പ്രയോഗിച്ചുണ്ടായതാണ് ബർശ്ശുമാ എന്നു പറയുന്നവരുമുണ്ട്. നാമം എന്ന അത്ഥത്തിൽ 'ശോം' എന്നു ഒരു ലോപരൂപം കാണുന്നില്ല എന്നുള്ളതും ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. ഗ്രീ., ല., അറ. പ്രതികളിൽ കാണുന്ന ബർയേശു എന്നതിന്ന യേശുവിന്റെ അഥവാ രക്ഷകന്റെ പുത്രൻ എന്നാണല്ലൊ അത്ഥം. ക്ഷുദ്രം കൊണ്ടു പലരേയും സുഖപ്പെടുത്തുകയാൽ അവൻതന്നെ എടുത്തിട്ടുള്ളതാണ ഈ നാമധേയം; അതിനാലാണ് 'തന്റെ നാമം' എന്നു വാക്യത്തിൽ കാണുന്നതു എന്നും ചിലർ പറയുന്നു. ക്ഷുദ്രപാടവം നിമിത്തം അന്യന്മാർ കൊടുത്ത നാമമായാലും കാൎയ്യത്തിൽ ഭേദമില്ലല്ലൊ. ആകയാൽ ഇതും ക്ഷുദ്രക്കാരനെന്നു തന്നെയാണ സൂചിപ്പിക്കുന്നതു്– 'ക്ഷുദ്രക്കാരൻ' എന്നു വാക്യത്തിൽ വീണ്ടും പറയുന്നതു 'ആലൂമോസ്' അഥവാ 'ഏലിമാസ്' പദത്തിന്റെ അത്ഥം ഒന്നുകൂടി സ്പഷ്ടമാക്കുവാൻ മാത്രമാണെന്നാണ് വ്യാഖ്യാതാക്കളുടെ അഭിപ്രായം.– സുറിയാനി നീക്കിയുള്ള പ്രതികളിൽ 'ബർയേശു' എന്നാം മററും ഈ വാക്യത്തിൽ പറയാതെ 'ഏലിമാസ്' എന്നു മാത്രം പറഞ്ഞിരിക്കകൊണ്ട് ഈ ക്ഷുദ്രക്കാരന്റെ പേർ ബർയേശുവൊ ഏലിമാസൊ എന്നു ആ പ്രതികളെമാത്രം ആസ്പദമാക്കി വ്യാഖ്യാനിക്കുന്നവർ സംശയിക്കുന്നു. ബർയേശു ക്ഷുദ്രക്കാരന്റെ പേരും ഏലിമാസ് ക്ഷുദ്രവൃത്തി സൂചിപ്പിക്കുന്ന പദവും എന്നു ചിലരും, മറിച്ച് ഏലിമാസ് ക്ഷുദ്രക്കാരന്റെ പേരും ബർയേശു ക്ഷുദ്രവൃത്തിസൂചകമായ പദവും എന്നു വേറെ ചിലരും അഭിപ്രായപ്പെടുന്നുണ്ട്. സുറിയാനിയിലാകട്ടെ 'ആലൂമോസ് എന്നു തന്റെ നാമം ഭാഷാന്തരം ചെയ്യപ്പെടുന്ന ബർശ്ശുമാ' എന്നു പറഞ്ഞിരിക്കയും ആലൂമോസിന് പ്രസ്തുത പ്രതികളിൽ ക്ഷുദ്രക്കാരൻ എന്നു അത്ഥനിണ്ണയം ചെയ്തിരിക്കയും ചെയ്യുന്നതിൽ നിന്ന് ബർയേശു ആളിന്റെപേരും ഏലിമാസ് തൊഴിൽ സൂചിപ്പിക്കുന്ന ശബ്ദവും എന്നു വിശദമാകുന്നു എന്നാണ കരുതേണ്ടതു്. ബർശ്ശുമാ അഥവാ ബർ

യേശു പിതൃനാമരൂപം വഹിക്കുന്നു എന്നതു ശരിതന്നെ. അതുകൊണ്ടു ആ പദം ഒരു പ്രത്യേകനാമമായിത്തീരുവാൻ പാടില്ലെന്നില്ല. ബർശൂമാ പിതൃനാമമെന്നു തന്നെ ആരെങ്കിലും വാദിക്കുന്നപക്ഷം, ആല്യമോസ് ഉദ്യോഗനാമവുമാകയാൽ, സാക്ഷാൽ നാമം വി. ഗ്രന്ഥകാരൻ ഇവിടെ പ്രസ്താവിച്ചിട്ടില്ലെന്നു സമ്മതിക്കേണ്ടി വന്നുകൂടും.

൯. "പൌലോസ് എന്നു വിളിക്കപ്പെട്ട ശാവോൽ": നടപടി ഗ്രന്ഥത്തിൽ ശാവോൽ എന്ന നാമത്തിന്റെ അവസാനത്തേതും പൌലോസ് എന്നതിന്റെ ആദ്യത്തേതുമായ പ്രയോഗമാണ് ഈ വാക്യത്തിൽ നാം കാണുന്നതു്. ശാവോൽ, താൻ മാനസാന്തരപ്പെടുത്തിയ പ്രസിദ്ധന്മാരിൽ ആദ്യത്തെ ആളായ സർഗിയോസ് പൌലോസിന്റെ പേരിലുള്ള സ്നേഹബഹുമാനങ്ങളെ സൂചിപ്പിക്കുവാൻ സ്വന്തനാമധേയം ഭേദപ്പെടുത്തിയെന്നു വരാം. 'ദേശാധിപതിയെ സ്നാനപ്പെടുത്തിയതു മുതൽ പൌലോസ് എന്ന പേർ വിളിക്കപ്പെട്ട ശാവോൽ' എന്നു സുറി. തിരുനാൾ കാനോനികജപത്തിൽ കാണുന്നു. സാർവ്വലൌകികമതപ്രചാരണോദ്യമത്തിനായി പുറപ്പെട്ട അവസരത്തിൽ, പണ്ടേതന്നെ റോമാപൌരനായിരിക്കുന്ന താൻ, തന്റെ നാമം ഗ്രീക്കുറോമാജാതികൾക്കു കൂടുതൽ പ്രീതിജനകമാക്കുവാൻ പൌലോസ് ശബ്ദത്തോടു മിക്കവാറും തുല്യമായിരുന്ന തന്റെ എബ്രായനാമത്തിൽ അല്പമായ മാററം വരുത്തി എന്നും കരുതാം. ഈ രണ്ടു പേരുകളും മുമ്പേതന്നെ ഉണ്ടായിരുന്നു, അവയിൽ പ്രസ്തുത കാരണങ്ങളാൽ ഒന്നിനെ മുഖ്യമായി സ്വീകരിച്ചു എന്നും കരുതാവുന്നതാണ്.

൰൭. "കുറെക്കാലത്തേക്കു": 'കാലത്തേക്കു' എന്നുമാത്രമാണ് ശബ്ദാർത്ഥം. സം. അ. ൯. വ. ൨൦. വ്യ. നോക്കുക.

൰൮. "പോററി": അറ., ക്രൂശായപ്രതികളും, പ്രമാണികത്വമുള്ള മററു പല പുരാതന പ്രതികളും, ചില പിതാക്കന്മാരും ഇങ്ങനെതന്നെ പറയുന്നു. എന്നാൽ 'നടപടികളെ സഹിച്ചു' എന്നാണു ഗ്രീ., ല. പ്രതികളിൽ കാണുന്നതു്. 'വളത്തമ്മയെപ്പോലെ അവരെ വഹിച്ചു' എന്നും ചില പ്രാമാണികകൈയെഴുത്തുകളിൽ കാണാം. ഗ്രീക്കുപദങ്ങൾക്കു 'പോററുവാൻ കൈയിൽ എടുത്തു' എന്നും അർത്ഥമുണ്ടു്. പോററുക എന്ന അർത്ഥമാണു സാഹചര്യങ്ങളോടു കൂടുതൽ അനുയോജ്യമായിരിക്കുന്നതെന്നു ചില വ്യാഖ്യാതാക്കൾ പ്രസ്താവിക്കുന്നു.

൰൯. "ഏഴു ജാതികളെ": ആവർത്ത. അ. ൧. വ. ൰-൦, വ്യ.-൦ നോക്കുക.

൨൦. "നാനൂററമ്പതു സംവത്സരങ്ങൾ": ഇസ്രായേലിന്റെ വിദേശവാസം, വനസഞ്ചാരം, ക്നാൻകാരോടുള്ള യുദ്ധം ഇവയെല്ലാംകൂടി ഉദ്ദേശം ൪൫൦ സംവത്സരങ്ങൾ ദീർഘിച്ചു. (സ്യ. അ. ൰൪. വ. ൰൩. വ്യ: പുറ. അ. ൰൨. വ. ൪൦. വ്യ.) ഇവിടെ മുൻവാക്യങ്ങളിൽ പറയുന്ന ഈ കാര്യങ്ങൾക്കായി ൪൫൦ സംവത്സരങ്ങൾ കഴിഞ്ഞ ശേഷം എന്ന അർത്ഥം ജനിക്കത്തക്ക വിധത്തിലാണ് പ്രസ്തുത വാക്കുകൾ അന്വയിക്കേണ്ടതു്. ല., ക്രൂശ. പ്രതികളിൽ നിന്നു ഇതു വിശദമാകുന്നുമുണ്ടു്. അറ. പ്രതിയിലാകട്ടെ 'ഇവ നടന്നശേഷം ശ്മൂയേൽപ്രവാചകന്റെ കാലം വരെ ൪൫൦ സംവത്സരത്തേക്കു അവർക്കു ന്യായാധിപന്മാരെ കൊടുത്തു' എന്നാണു കാണുന്നതു്. ഗ്രീ., സുറി. പ്രതികളിലെ പദപ്രയോഗത്തിനു ല., ക്രൂശ. പ്രതികളിലെ അർത്ഥവും ജനിക്കാമെങ്കിലും അറ. പ്രതിയിലെ അർത്ഥം മുഖ്യമായി സ്ഫുരിക്കുന്നു. ന്യായാധിപന്മാരുടെ കാലം ൪൫൦ സംവത്സരങ്ങളെന്നുള്ളതു് കാലഗണനക്കണക്കനുസരിച്ച് ശരിയെന്നു വരാം, എങ്കിലും വാചകഘടനയുടെ വൈഷമ്യം മൂലമായിരിക്കാം ഈവിധം ഗ്രഹിക്കുവാൻ ഇടയായതു്, എങ്ങനെയായിരുന്നാലും '൪൫൦ സംവത്സരങ്ങൾ' മുൻവാക്യങ്ങളിലെ കാര്യങ്ങളോടു ചേർക്കുന്നതിനെ അധികം ആളുകൾ പിൻതാങ്ങുന്നു എന്നാണു വെസ്റ്റ്മിൻസ്റ്റർ വിവർത്തനം (Westminster Version) പ്രസ്താവിക്കുന്നതു്. ഇസ്രായേൽക്കാരുടെ ക്നാൻ

പ്രവേശനം മുതൽ അവസാന ന്യായാധിപനായ ശ്മൂയേലിൻെറ ചരമം വരെയുള്ള കാലം ഉദ്ദേശം ൩൫൦ വത്സരങ്ങളല്ലാതെ ൪൫൦ വത്സരങ്ങൾ ആയിരുന്നില്ല എന്നാണു സാമാന്യമായ അഭിപ്രായം. ൪൫൦ എന്നതു് ൩൫൦-ൻെറ സ്ഥാനത്തു പിശകായി വന്നു കൂടിയതാണു് എന്നു പറയുന്നവരുമുണ്ടു്.

൨൧. "നാല്പതു സംവത്സരത്തേക്കു": പഴയനിയമത്തിൽ ഇങ്ങനെയൊരു കാല സംഖ്യ പറഞ്ഞിട്ടില്ല. പാരമ്പര്യത്തെ അടിസ്ഥാനമാക്കി ആയിരിക്കാം വി. പൌലോസ് ഇങ്ങനെ പറയുന്നതു്. യഹൂദചരിത്രകത്താവായ ഫ്ലാവിയൂസ് യൌസേപ്പും ഇങ്ങനെ തന്നെ പ്രസ്താവിക്കുന്നുണ്ടു്.

൩൨, ൩൩. "നീ എൻെറ പുത്രനാകുന്നു, ഞാൻ ഇന്നു നിന്നെ ജനിപ്പിച്ചു": ദൈവപുത്രൻെറ നിത്യജനനത്തെ ഉദ്ദേശിച്ചാണു് ഇതു മുഖ്യമായി ഗ്രഹിക്കപ്പെടുന്നതു്. എബ്രാ. അ. ൧. വ. ൫-ൽ വി. ശ്ലീഹാ ആ അത്ഥത്തിൽ ഉപയോഗിച്ചിരിക്കുന്നു. ഇവിടെയാകട്ടെ ഉയിപ്പിനെ ഉദ്ദേശിച്ചാണു പ്രയോഗിച്ചിരിക്കുന്നതു്. മ്ശിഹാ ദൈവകുമാരനാകയാൽ അഴിവു കാണുവാൻ വഹിയാ എന്നാണു് ശ്ലീഹാ കൊണ്ടുവരുന്ന അനുമാനം.

൩൪. "ദാവീദിൻെറ വിശ്വസ്തകൃപ": ദാവീദിനോടു നിസ്സംശയം ചെയ്യപ്പെട്ടിരിക്കുന്ന കൃപാപൂൎവ്വമായ വാഗ്ദാനം.

൪൧. ഇതു ഹബ്‌ക്കോക്കു് തൻെറ കാലത്തെ യഹൂദന്മാരോടു കൽദായദാസ്യത്തിൽ അവക്കു വന്നുകൂടുവാനിരുന്ന കഷ്ടതകളെപ്പററി ചെയ്യുന്ന പ്രവാചകമാണു്. യഹൂദന്മാർ മ്ശിഹായിൽ വിശ്വസിക്കാതിരിക്കുമെങ്കിൽ അവക്കു വന്നു ഭവിക്കുവാനിരിക്കുന്ന ദുരാപത്തു്— അവരെ പരിത്യജിച്ചു പുറജാതികളെ തിരഞ്ഞെടുക്കുമെന്ന വസ്തുത— കാണിക്കുവാൻ വി. പൌലോസു് ഇവിടെ പ്രയോഗിക്കുന്നു.

൪൮. "നിത്യായുസ്സിനായി നിയമിക്കപ്പെട്ടിരുന്നവർ": എല്ലാവരും നിത്യായുസ്സിനായി ദൈവത്താൽ വിളിക്കപ്പെട്ടവരാണു്. അതു പ്രാപിക്കുവാൻ പൎയ്യാപ്തമായ വരം ദൈവം എല്ലാവൎക്കും നൽകുകയും ചെയ്യുന്നു. എങ്കിലും നേർബുദ്ധിയുള്ളവരും ഹൃദയധാരാളതയുള്ളവരും മാത്രമേ ദൈവപ്രേരണ അനുസരിക്കയും തദനുസാരം വൎത്തിക്കയും ചെയ്യുന്നുള്ളു. ഇവരാണു് നിത്യായുസ്സിനായി നിയമിക്കപ്പെട്ടിരിക്കുന്നവർ. "വിളിക്കപ്പെട്ടവർ വളരെയാകുന്നു; തിരഞ്ഞെടുക്കപ്പെട്ടവരോ ചുരുക്കം" എന്നു ന. കത്താവു് അരുളിച്ചെയ്യുന്നതു് ഇതിനാലത്രെ. മത്താ. അ. ൨൦. വ. ൧൬. വ്യ. നോക്കുക.

## അദ്ധ്യായം ൧൪.

പൌലോസും ബർനബായും ഇക്കാനോനിലും ലുസ്ത്രായിലും പ്രസംഗിക്കുന്നതു്. പൌലോസു് ഒരു മുടന്തനെ സുഖപ്പെടുത്തുന്നതു്. അവർ ദേവന്മാരെന്നു ജനങ്ങൾ കരുതുന്നതു്. പൌലോസു് കല്ലെറിയപ്പെടുന്നതു്. അവർ ദർബേയിലും പർഗേയിലും പ്രസംഗിച്ചശേഷം അന്തിയോക്കിയായിലേക്കു മടങ്ങിവരുന്നതു്.

ഇങ്ങനെ അവർ വന്നു യൂദന്മാരുടെ സംഘത്തിൽ പ്രവേശിച്ചു് യൂദന്മാരിൽ നിന്നും യൌനായരിൽനിന്നും വളരെപ്പേർ വിശ്വസിപ്പാൻ തക്കവണ്ണം അവരോടു സംസാരിച്ചു.

൨. എന്നാൽ സമ്മതം വരാതിരുന്ന യൂദന്മാർ സഹോദരന്മാരെ ദ്രോഹിക്കുവാൻ പുറജാതികളെ ഇളക്കി.

൩. എങ്കിലും അവർ വളരെക്കാലം അവിടെ പാൎത്തു കത്താവിനെപ്പററി പരസ്യമായി സംസാരിച്ചിരുന്നു. അവൻ, അവരുടെ കൈകളാൽ

പ്രവൎത്തിച്ചിരുന്ന അടയാളങ്ങളും അത്ഭുതങ്ങളും കൊണ്ടു, തന്റെ കൃപയുടെ വചനത്തെപ്പററി സാക്ഷ്യം നൽകിയുമിരുന്നു.

൪. ആകയാൽ പട്ടണത്തിലെ (ജന)ക്കൂട്ടം മുഴുവൻ ഭിന്നിച്ചു: ചിലർ യൂദന്മാരോടുകൂടിയായിരുന്നു; ചിലർ ശ്ലീഹന്മാരോടു ചേൎന്നും നിന്നു.

൫. എന്നാൽ അവരെ അവമാനിക്കണമെന്നും അവരെ കല്ലുകൾകൊണ്ടു എറിയണമെന്നും പുറജാതികളിൽ നിന്നും യൂദന്മാരിൽ നിന്നും അവരുടെ പ്രമാണികളിൽ നിന്നും അവൎക്കു വിരോധമായി ഒരു നിൎണ്ണയമുണ്ടായി.

൬. അവരോ (ഇതു) അറിഞ്ഞപ്പോൾ (അവിടെ നിന്നു) മാറി ലൂക്കാനിയായിലെ ല്യസ്രാ, ദർബേ എന്ന പട്ടണങ്ങളിലും അവയ്ക്കു ചുററുമുള്ള ഗ്രാമങ്ങളിലും സങ്കേതം പ്രാപിച്ചു് അവിടെ പ്രസംഗിച്ചിരുന്നു.

൭. ല്യസ്രാ പട്ടണത്തിൽ തന്റെ കാലുകൾക്കു ബലമില്ലാതെ, തന്റെ അമ്മയുടെ ഉദരത്തിൽ നിന്നു തന്നെ മുടന്തനായി, ഒരിക്കലും നടന്നിട്ടില്ലാത്ത ഒരു മനുഷ്യൻ ഇരുന്നിരുന്നു.

൮. ഇവൻ പൌലോസു സംസാരിക്കുന്നതു കേട്ടു. പൌലോസോ ഇവനെ കണ്ടപ്പോൾ താൻ സുഖം പ്രാപിക്കുമെന്നുള്ള വിശ്വാസം അവനിൽ ഉണ്ടു് എന്നു അറിഞ്ഞിട്ടു്,

൯. അവനോടു്: നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെ നാമത്തിൽ, നിന്റെ കാലുകളിൽ നീ എഴുന്നേററു നില്ക്കുക, എന്നു നിന്നോടു ഞാൻ പറയുന്നു എന്നു ഉയൎന്ന സ്വരത്തിൽ പറഞ്ഞു. അപ്പോൾ അവൻ കുതിച്ചെഴുന്നേററു നടന്നു.

൧൦. ജനക്കൂട്ടമോ പൌലോസു ചെയ്തതു കണ്ടപ്പോൾ: ദേവന്മാർ മനുഷ്യൎക്കു സദൃശരായി നമ്മുടെ അടുക്കൽ ഇറങ്ങി വന്നിരിക്കുന്നു എന്നു നാട്ടുഭാഷയിൽ തങ്ങളുടെ സ്വരമുയൎത്തി പറഞ്ഞു.

൧൧. മാത്രമല്ല, ബർനബായെ ദേവന്മാരുടെ നാഥൻ എന്നും, പൌലോസിനെ, വചനം അവൻ ആരംഭിച്ചിരുന്നതുകൊണ്ടു്, ഹർമീസു് എന്നും അവർ പേർ വിളിച്ചു.

൧൨. പട്ടണത്തിനു വെളിയിലുണ്ടായിരുന്ന ദേവന്മാരുടെ നാഥന്റെ പുരോഹിതൻ കാളകളേയും (പൂ)മുടികളേയും അവർ പാൎത്തിരുന്ന സ്ഥലത്തിന്റെ പടിപ്പാതില്ക്കൽ കൊണ്ടുവരികയും അവൎക്കു ബലികഴിക്കുവാൻ ഇച്ഛിക്കയും ചെയ്തു.

൧൩. എന്നാൽ ബർനബായും പൌലോസും (ഇതു) കേട്ടു് തങ്ങളുടെ വസ്ത്രങ്ങൾ കീറിക്കൊണ്ടു പുരുഷാരത്തിന്റെ പക്കലേക്കു ചാടി പുറപ്പെട്ടു ചെന്നു നിലവിളിച്ചു്,

൧൪. (ഇങ്ങനെ) പറഞ്ഞു: മനുഷ്യരേ, നിങ്ങൾ ചെയ്യുന്നതെന്തു? ഞങ്ങളും നിങ്ങളെപ്പോലെ സഹനങ്ങൾക്കു അധീനരായ മനുഷ്യരാകുന്നു. നിങ്ങൾ ഈ വ്യൎത്ഥകാൎയ്യങ്ങൾ വിട്ടു ആകാശവും ഭൂമിയും കടലുകളും അവയിലുള്ള സമസ്തവും ഉണ്ടാക്കിയ ജീവനുള്ള ദൈവത്തിൻ പക്കലേക്കു തിരിയണം എന്നു ഞങ്ങൾ നിങ്ങളെ അറിയിക്കുന്നു. [സൃ. അ. ൧. വ. ൧: സങ്കി. ൧൪൫. വ. ൬: വെളി. അ. ൧൪. വ. ൭.]

൧൫. അവൻ മുൻ തലമുറകളിൽ സകല ജാതികളും സ്വന്ത വഴികളിൽ നടക്കുവാൻ സമ്മതിച്ചിരുന്നു.

൧൬. എങ്കിലും, ആകാശത്തു നിന്നു അവൎക്കു നന്മകൾ ചെയ്കയും, അവൎക്കായി മഴപെയ്യിക്കയും, ഫലങ്ങളെ അതതിന്റെ കാലങ്ങളിൽ വളൎത്തു

കയും, ആഹാരം കൊണ്ടും സന്തോഷം കൊണ്ടും അവരുടെ ഹൃദയങ്ങളെ നിറയ്ക്കുകയും ചെയ്തിരുന്നതിനാൽ അവൻ തന്നെത്തന്നെ സാക്ഷ്യമില്ലാതെ വിട്ടുകളഞ്ഞില്ല.

൧൮. ഇങ്ങനെ ഇവ പറഞ്ഞുകൊണ്ട് ആരും തങ്ങൾക്കു ബലികഴിക്കാതിരിക്കുവാൻ ജനങ്ങളെ അവർ ഒരു വിധത്തിൽ തടുത്തു.

൧൯. എന്നാൽ ഇക്കാനോനിൽനിന്നും അന്തിയാക്കിയായിൽ നിന്നും യൂദന്മാർ അവിടേക്കു വന്നു അവൎക്കു വിരോധമായി ജനങ്ങളെ ഇളക്കി പൌലോസിനെ കല്ലെറിയുകയും അവൻ മരിച്ചുപോയി എന്നു കരുതുകകൊണ്ട് അവനെ പട്ടണത്തിനു വെളിയിൽ വലിച്ചിടുകയും ചെയ്തു.

൨൦. ശിഷ്യന്മാർ അവനു ചുററും വന്നുകൂടിയപ്പോഴോ അവൻ എഴുന്നേററു പട്ടണത്തിൽ പ്രവേശിച്ചു. പിറേറന്നാൾ അവൻ ബർനബായോടുകൂടി അവിടെ നിന്നു പുറപ്പെടുകയും അവർ ദർബേ പട്ടണത്തിൽ വരികയും ചെയ്തു.

൨൧. അവർ ആ പട്ടണവാസികളോടു പ്രസംഗിച്ചു വളരെപ്പേരെ ശിഷ്യപ്പെടുത്തി. ഒടുവിൽ അവർ പിന്തിരിഞ്ഞു ല്യസ്ത്രാ പട്ടണത്തിലും, ഇക്കാനോനിലും, അന്തിയാക്കിയായിലും വന്ന്

൨൨. ശിഷ്യന്മാരുടെ ആത്മാക്കളെ ഉറപ്പിക്കുകയും, വിശ്വാസത്തിൽ നില നില്ക്കുവാൻ അവരോടു അപേക്ഷിക്കുകയും, വളരെ കഷ്ടതകളിൽകൂടി ദൈവരാജ്യത്തിൽ പ്രവേശിക്കുവാൻ ആവശ്യമാകുന്നു എന്നു അവരോടു പറയുകയും ചെയ്തിരുന്നു.

൨൩. അവർ എല്ലാസഭയിലും, അവരോടുകൂടി ഉപവസിക്കയും പ്രാൎത്ഥിക്കയും ചെയ്തുകൊണ്ട് അവൎക്കായി മൂപ്പന്മാരെ നിയമിച്ച് അവർ വിശ്വസിച്ചിരുന്ന നമ്മുടെ കൎത്താവിനു അവരെ ഭരമേല്പിച്ചിരുന്നു.

൨൪. അനന്തരം അവർ പിസീദിയാ ദേശത്തു ചുററിസ്സഞ്ചരിച്ചിട്ടു പംപെവ്യ്ലിയായിലേക്കു വന്ന്,

൨൫. പർഗേപട്ടണത്തിൽ കൎത്താവിൻെറ വചനം സംസാരിച്ചശേഷം ഇത്താലിയായിലേക്കു പോയി.

൨൬. പിന്നെ അവർ അവിടെനിന്നു കടൽയാത്ര ചെയ്ത് അന്തിയാക്കിയായിലേക്കു വന്നു. തങ്ങൾ നിർവഹിച്ച വേലക്കായി കൎത്താവിൻെറ കൃപയ്ക്കു് അവർ ഭരമേല്പിക്കപ്പെട്ടതു് അവിടെ നിന്നായിരുന്നുവല്ലൊ. [നട. അ. ൧൩. വ. ൧, ൨.]

൨൭. സഭ മുഴുവൻ ഒരുമിച്ചുകൂടിയപ്പോഴോ ദൈവം തങ്ങളോടുകൂടി ചെയ്തതും പുറജാതികൾക്കു വിശ്വാസത്തിൻെറ വാതിൽ തുറന്നതുമെല്ലാം അവർ വിവരിച്ചു.

൨൮. പിന്നെ അവർ വളരെ കാലത്തേക്ക് അവിടെ ശിഷ്യന്മാരുടെ അടുക്കൽ ആയിരുന്നു.

## വ്യാഖ്യാനം.

൯. "നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെ നാമത്തിൽ"– "നിന്നോടു ഞാൻ പറയുന്നു": ഈ വാക്കുകൾ മിക്ക ഗ്രീക്കു പ്രതികളിലും ചില ലത്തീൻ പ്രതികളിലും ഉള്ളതാണെങ്കിലും, ചില ഗ്രീക്കുപ്രതികളിലും മിക്ക ലത്തീൻപ്രതികളിലും അറ., കുശ. പ്രതികളിലും കാണുന്നില്ല.

൧൨. "ദേവന്മാരുടെ നാഥൻ": ഗ്രീക്കുകാരുടെയും റോമാക്കാരുടെയും ദേവന്മാരിൽ ജൂപിററർ ആയിരുന്നു പ്രമുഖൻ. തൻമൂലം ഗ്രീ., ല., അറ. പ്രതികളിൽ

'ജൂപിററർ' എന്നു കാണുന്നു. ക്രൂശ. പ്രതിയിൽ കാണുന്ന 'ദിയാ' (Dia) ലത്തീൻഭാഷയിലെ ജൂപിററർ ആണെന്നു വാക്യത്തിൽതന്നെ പറയുന്നുണ്ട്. വെസ്സ്മിൻസ്റ്റർ വിവൎത്തനത്തിൽ കാണുന്ന ത്സെവൂസ് (Zeus) ജൂപിററിന്റെ വേറൊരു പേരാണ്.— "ഹർമീസു്": ക്രൂശായയിൽ 'ഹെർമെൻ' എന്നും, വെസ്സ്മിൻസ്റ്റർ വിവൎത്തനത്തിൽ 'ഹെർമീസു്' എന്നും തന്നെ കാണുന്നു. ഹർമിസു് മെർക്കുറിദേവനാണ്. അതിനാൽ ഗ്രീ., ല., അറ. പ്രതികളിൽ മെർക്കുറി എന്ന പേരാണ് പ്രയോഗിച്ചിരിക്കുന്നതു്.

൧൩. "മുടികളെയും": മുടികൾ ബലിമൃഗങ്ങൾക്കായിരിക്കാം. മുടിവെച്ചൊ, കൊമ്പുകൾ പൊന്നു കെട്ടിച്ചൊ ആണ് സാധാരണമായി ബലിമൃഗങ്ങളെ കൊണ്ടുവന്നിരുന്നതു്. 'കാളകളേയും മുടികളേയും' എന്നതിനു 'മുടിവെച്ച കാളകളെ' എന്നു അൎത്ഥം ഗ്രഹിക്കാം.

൧൪. "വസ്ത്രങ്ങൾ കീറി": സ്സ. അ. ൩൭. വ. ൨൯. വ്യ. നോക്കുക.

൧൫. "സ്വന്ത വഴികളിൽ നടക്കുവാൻ സമ്മതിച്ചിരുന്നു": യഹൂദന്മാരെപ്പോലെ ബാഹ്യനിയമങ്ങൾകൊണ്ടു പുറജാതികളെ ദൈവം ബന്ധിച്ചിരുന്നില്ല. എങ്കിലും സൃഷ്ടങ്ങളിൽ നിന്നും ദൈവപരിപാലനത്തിന്റെ ദൃശ്യലക്ഷണങ്ങളിൽ നിന്നും സൎവ്വത്തിന്റെയും സ്രഷ്ടാവായ സത്യദൈവത്തെപ്പററി ജ്ഞാനം ലഭിക്കുവാൻ വേണ്ടിയ ബുദ്ധിശക്തിയും സ്വാഭാവികപ്രകാശവും എപ്പോഴും അവൎക്കു കൊടുത്തിരുന്നു.

൨൧. "ദൈവരാജ്യം": മത്താ. അ. ൩. വ. ൨. വ്യ. നോക്കുക.

൨൨. "മൂപ്പന്മാരെ": മെത്രാന്മാരെയും പുരോഹിതന്മാരെയും. അ. ൧൧. വ. ൩൦. വ്യ. നോക്കുക.— "നിയമിച്ച്": അഭിഷേകം ചെയ്തു് എന്നാണ് പ്രയോഗാൎത്ഥം.

൨൪. "ഇത്താലിയാ": ക്രൂശ., അറ. പ്രതികളിലും 'ഇത്താലിയാ' എന്നുതന്നെ കാണുന്നു. വത്താബ്ലസ് (Vatablus) വിവൎത്തനം ചെയ്യുന്നതും 'ഇത്താലിയാ' എന്നാണ്. ഗ്രീ., ല. പ്രതികളിൽ 'അത്താലിയാ' എന്നു കാണുന്നു. വി. പൌലോസു് പിസീദിയായിൽ സഞ്ചരിച്ചശേഷം പംഫൂലിയായിൽ കടന്നു പർഗേ പട്ടണത്തിൽ പ്രസംഗിക്കുന്നതായിട്ടാണല്ലൊ ഇവിടെ നാം കാണുന്നതു്. പർഗേയിൽ നിന്നായിരുന്നു അദ്ദേഹത്തിന്റെ അനന്തരപ്രയാണം. അത്താലിയാ(Attalia ഇപ്പോൾ Adalia)പർഗേയിൽനിന്ന് ഉദ്ദേശം ൧൬ മയിൽ അകലെ പംഫൂലിയായുടെ തീരപ്രദേശത്തു സ്ഥിതിചെയ്യുന്ന ഒരു പട്ടണമാണ്. ആത്തലസ് ദ്വിതീയൻ (Attalus II Philadelphus) സ്ഥാപിച്ചതുകൊണ്ടാണ് ൟ പട്ടണത്തിന് ഇങ്ങനെ പേരുണ്ടായതു്. ൟ വാക്യത്തിൽ പറഞ്ഞിരിക്കുന്ന പൌലോസിന്റെ പ്രയാണം അത്താലിയായിലേക്കായിരുന്നു എന്നല്ലാതെ ഇത്താലിയായിലേക്കായിരുന്നു എന്നു വിചാരിക്കുവാൻ വഴി കാണുന്നില്ല. ഇരുനാമങ്ങളുടെയും ശബ്ദതുല്യതയും ഇത്താലിയായെപ്പററിയുള്ള കൂടുതൽ കേൾവിയും മൂലമുണ്ടായതായിരിക്കാം ൟ വ്യത്യാസം.

## അദ്ധ്യായം ൧൫.

പരിച്ഛേദനത്തെപ്പററിയുണ്ടായ തൎക്കം.

ഓറെശ്ലെം സംഘത്തിന്റെ നിൎണ്ണയവും എഴുത്തും.

൧എന്നാൽ യൂദായിൽനിന്നു ചിലർ വന്ന് സഹോദരന്മാരോട്: നിങ്ങൾ നിയമമുറപ്രകാരം പരിച്ഛേദനം ചെയ്യാതിരുന്നാൽ നിങ്ങൾക്കു രക്ഷ പ്രാപിക്കുവാൻ സാധിക്കയില്ല എന്നു ഉപദേശിച്ചിരുന്നു. [ഗാല. അ. ൫. വ. ൨.]

൨. തൻമൂലം വലിയ കലക്കവും, പൌലോസിനും ബർനബായിക്കും അവരുമായി തൎക്കവുമുണ്ടായി. അതി

നാൽ പൌലോസും ബർനബായും അവരോടുകൂടി മററാളുകളും ഈ തക്കത്തെപ്പററി ഓറെശ്ലെമ്മിലുള്ള ശ്ലീഹന്മാരുടേയും മൂപ്പന്മാരുടേയും അടുക്കൽ പോകുവാൻ സംഗതിവന്നു.

൩. അപ്പോൾ സഭ അനുയാത്ര ചെയ്തു അവരെ അയച്ചു. അവരോ പുറജാതികളുടെ മാനസാന്തരത്തെപ്പററി അറിയിക്കയും സഹോദരന്മാർക്കെല്ലാം വലിയ സന്തോഷം വരുത്തുകയും ചെയ്തുകൊണ്ട് ഫെവുനിക്കേ മുഴവനിലും ശമ്രായരുടെ സ്ഥലത്തും കൂടി യാത്രചെയ്തു.

൪. ഇങ്ങനെ അവർ ഓറെശ്ലെമ്മിൽ വന്നപ്പോൾ സഭയാലും ശ്ലീഹന്മാരാലും മൂപ്പന്മാരാലും സ്വീകരിക്കപ്പെട്ടു. ദൈവം തങ്ങളോടുകൂടി ചെയ്തതെല്ലാം അവരെ അറിയിക്കയും ചെയ്തു.

൫. എന്നാൽ പ്രീശരുടെ ഉപദേശത്തിൽ നിന്നു (വിട്ടുപോന്നു) വിശ്വസിച്ചിരുന്ന ചില മനുഷ്യർ എഴുന്നേററ്: നിങ്ങൾ അവരെ പരിച്ഛേദനം ചെയ്കയും മൂശെയുടെ നിയമം അനുസരിക്കുവാൻ അവരോടു കല്പിക്കയും ചെയ്യേണ്ടതാകുന്നു എന്നു പറഞ്ഞിരുന്നു.

൬. ആകയാൽ ഇക്കാര്യത്തെപ്പററി (ആലോചിച്ചു) കാണുവാൻ ശ്ലീഹന്മാരും മൂപ്പന്മാരും ഒരുമിച്ചുകൂടി.

൭. വലിയ തക്കമുണ്ടായപ്പോൾ ശെമ്ഓൻ എഴുന്നേററു അവരോടു (ഇങ്ങനെ) പറഞ്ഞു: ഞങ്ങളുടെ സഹോദരന്മാരായ മനുഷ്യരേ, പുറജാതികൾ എൻെറ വായിൽ നിന്നു സുവിശേഷവചനം കേട്ടു വിശ്വസിക്കണം എന്നു ആദ്യനാളുകളിൽ ദൈവം നിശ്ചയിച്ചു എന്നു നിങ്ങൾ അറിയുന്നവല്ലൊ. [നട. അ. ൧൦. വ. ൨൦.]

൮. ഹൃദയങ്ങളിലുള്ളവ അറിയുന്ന ദൈവം അവരെപ്പററി സാക്ഷ്യം വഹിക്കയും നമുക്കെന്നതുപോലെ അവക്കും പരിശുദ്ധാത്മാവിനെ നൽകുകയും ചെയ്തു. [നട: അ. ൧൦. വ. ൪൫.]

൯. വിശ്വാസത്താൽ അവരുടെ ഹൃദയങ്ങളെ ശുദ്ധീകരിച്ചിരിക്കകൊണ്ട് നമുക്കും അവക്കും തമ്മിൽ യാതൊരു വേർതിരിവും അവൻ വെച്ചിട്ടില്ല.

൧൦. എന്നിരിക്കെ നമ്മുടെ പിതാക്കന്മാക്കാകട്ടെ നമുക്കാകട്ടെ വഹിക്കുവാൻ കഴിയാതിരുന്ന നുകം ശിഷ്യന്മാരുടെ കഴുത്തുകളിൽ വെക്കുവാനായി നിങ്ങൾ ഇപ്പോൾ ദൈവത്തെ പരീക്ഷിക്കുന്നതെന്തു്?

൧൧. മറിച്ചു്, നമ്മുടെ കത്താവായ ഈശോ മ്ശിഹായുടെ കൃപയാൽ രക്ഷ പ്രാപിക്കുമെന്നു അവരെപ്പോലെ തന്നെ നാമും വിശ്വസിക്കുന്നു.

൧൨. അപ്പോൾ (ജന) ക്കൂട്ടം മുഴവൻ മിണ്ടടങ്ങുകയും പൌലോസും ബർനബായും തങ്ങൾവഴി ദൈവം പുറജാതികളുടെ ഇടയിൽ ചെയ്ത അടയാളങ്ങളും ധീരകൃത്യങ്ങളുമെല്ലാം വിവരിച്ചിരുന്നതു കേട്ടുകൊണ്ടിരിക്കയും ചെയ്തു.

൧൩. അവർ സംസാരം നിറുത്തിയശേഷമോ യാക്കോബ് എഴുന്നേററ് (ഇങ്ങനെ) പറഞ്ഞു: ഞങ്ങളുടെ സഹോദരന്മാരായ മനുഷ്യരേ, എൻെറ വാക്കു കേൾക്കുവിൻ:

൧൪. ദൈവം തൻെറ നാമത്തിനായി പുറജാതികളിൽ നിന്നു ഒരു ജനത്തെ തിരഞ്ഞെടുക്കുവാൻ എപ്രകാരം ആരംഭിച്ചു എന്നു ശെമ്ഓൻ നിങ്ങളെ വിവരിച്ചു അറിയിച്ചുവല്ലൊ.

൧൫, ൧൬, ൧൭. ഇവയുടെശേഷം മററു മനുഷ്യരും, എൻെറ നാമം

തങ്ങളുടെമേൽ വിളിക്കപ്പെട്ടിരിക്കു
ന്ന സകല പുറജാതികളും കൎത്താവി
നെ അന്വേഷിക്കേണ്ടതിനായി ദാവി
ദിന്റെ നിലംപതിച്ച കൂടാരം ഞാൻ
വീണ്ടും സ്ഥാപിക്കും, അതിൽ നിന്നു
വീണു പോയതു ഞാൻ പണിയും,
ഞാൻ അതു ഉയൎത്തി നിറുത്തും എന്നു
ഇവയെല്ലാം ചെയ്യു കൎത്താവ് അരു
ളിച്ചെയ്യുന്നു എന്നു എഴുതപ്പെട്ടിരിക്കു
ന്നതുപോലെ തന്നെ പ്രവാചകന്മാ
രുടെ വചനങ്ങൾ ഇതിനോടു ഒക്കു
കയും ചെയ്യുന്നു. [ഏറ. അ. ൧൨. വ.
൧൫: ആമോ. അ. ൯. വ. ൧൧.]

൧൮. ദൈവത്തിന്റെ പ്രവൃത്തി
കൾ ആദിമുതൽ തന്നെ അറിയപ്പെ
ട്ടവയാണല്ലൊ.

൧൯. ഇതിനാൽ ഞാൻ പറയുന്നു:
പുറജാതികളിൽ നിന്നു് ദൈവത്തി
ന്റെ പക്കലേക്കു തിരിയുന്നവരെ
അസഹ്യപ്പെടുത്തരുതു്.

൨൦. എന്നാൽ ബലി ചെയ്യപ്പെട്ട
തിന്റെ അശുദ്ധിയിൽ നിന്നും, വേ
ശ്യാവൃത്തിയിൽ നിന്നും, ശ്വാസം മുട്ടി
ച്ചു കൊന്നതിൽനിന്നും, രക്തത്തിൽ
നിന്നും അവർ അകന്നിരിക്കുവാൻ
അവൎക്കു (എഴുതു) അയയ്ക്കണം.

൨൧. മൂശെയ്ക്കോ തന്റെ നിയമം
ശാബതങ്ങൾ തോറും വായിക്കുന്ന പ്ര
സംഗകന്മാർ ആദ്യതലമുറകൾ തുട
ങ്ങി എല്ലാ പട്ടണങ്ങളിലും സംഘങ്ങ
ളിലുമുണ്ടു്. [നട. അ. ൧൩. വ. ൨൭.]

൨൨. അപ്പോൾ ശ്ലീഹന്മാരും മൂപ്പ
ന്മാരും സഭ മുഴുവനോടും കൂടി തങ്ങ
ളുടെ കൂട്ടത്തിൽപെട്ട മനുഷ്യരായി
സഹോദരന്മാരിൽ തന്നെ മുഖ്യന്മാ
രായിരുന്ന ബർശബാ എന്നു വിളിക്ക
പ്പെടുന്ന യൂദായേയും ശീലായേയും
തിരഞ്ഞെടുത്തു് പൌലോസിനോടും
ബർനബായോടുംകൂടി അന്തിയോകി
യിലേക്കു് അയച്ചു.

൨൩. ഇവരുടെ കൈവശം അ
വർ ഇങ്ങനെ ഒരെഴുത്തും എഴുതി
അയച്ചു: ശ്ലീഹന്മാരും, മൂപ്പന്മാരും,
സഹോദരന്മാരും പുറജാതികളിൽ
നിന്നുള്ള സഹോദരന്മാരായി അന്തി
യോക്കിയിലും, സുറിയായിലും, കിലി
ക്കിയായിലുമുള്ളവൎക്കു വന്ദനം.

൨൪. ഞങ്ങൾ കല്പിച്ചിട്ടില്ലാത്ത
വരായി ഞങ്ങളിൽ ചിലയാളുകൾ
പുറപ്പെട്ടു്: നിങ്ങൾ പരിച്ഛേദ
നം ചെയ്കയും (മൂശെയുടെ) നിയമം
അനുസരിക്കയും വേണം എന്നു പറ
ഞ്ഞു വചനങ്ങൾ കൊണ്ടു നിങ്ങ
ളെ കലക്കുകയും നിങ്ങളുടെ മനസ്സു
മറിക്കയും ചെയ്തു എന്നു ഞങ്ങൾ കേട്ടു.

൨൫, ൨൬. തന്നിമിത്തം ഞങ്ങൾ
ഒരുമിച്ചു ചേൎന്നു എല്ലാവരുംകൂടിയാ
ലോചിച്ചു ചിലയാളുകളെ തിരഞ്ഞെ
ടുത്തു് ഞങ്ങൾക്കു് ഏററവും പ്രിയപ്പെ
ട്ടവരും നമ്മുടെ കൎത്താവായ ഈശോ
മ്ശീഹായുടെ നാമത്തിനുവേണ്ടി ത
ങ്ങളുടെ പ്രാണങ്ങളെ കൈവിട്ടു
കൊടുത്ത മനുഷ്യരുമായ പൌലോ
സിനോടും ബർനബായോടും കൂടി നി
ങ്ങളുടെ അടുക്കലേക്കു് അയച്ചിരി
ക്കുന്നു.

൨൭. ഇവതന്നെ നിങ്ങളോടു വാ
ക്കാൽ പറയേണ്ടതിനാകുന്നു യൂദാ
യേയും ശീലായേയും അവരോടുകൂടി
ഞങ്ങൾ അയച്ചിരിക്കുന്നതു്.

൨൮, ൨൯. ബലി ചെയ്യപ്പെട്ടവ
യിൽ നിന്നും, രക്തത്തിൽ നിന്നും,
ശ്വാസം മുട്ടിച്ചു കൊന്നതിൽ നിന്നും,
വേശ്യാവൃത്തിയിൽ നിന്നും നിങ്ങൾ
അകന്നിരിക്കണം എന്ന അവശ്യമായ
ഇവയ്ക്കു പുറമേ കൂടുതലായ ഭാരം നി
ങ്ങളുടെ മേൽ വെക്കരുതു് എന്നാണു
പരിശുദ്ധാത്മാവിനുംഞങ്ങൾക്കുമുള്ള
മനസ്സ്. ഇവയിൽ നിന്നു നിങ്ങളെത്ത
ന്നെ കാത്തുകൊണ്ടാൽ നിങ്ങൾക്കു

നന്നായിരിക്കും. നമ്മുടെ കർത്താവിൽ സ്ഥിരതയുള്ളവരായിരിക്കുവിൻ.

൩൦. അയയ്ക്കപ്പെട്ടവരോ അന്തിയാക്കിയായിൽ എത്തി ജനത്തെ മുഴുവൻ കൂട്ടി എഴുത്തു കൊടുത്തു.

൩൧. അവർ (അതു) വായിച്ചപ്പോൾ സന്തോഷിക്കയും ആശ്വാസം പ്രാപിക്കയും ചെയ്തു.

൩൨. യൂദായുടേയും ശീലായുടേയും കൂട്ടുകാർ തന്നെയും പ്രവാചകന്മാർ ആയിരുന്നതുകൊണ്ട് അവർ ധാരാളമായ വചനങ്ങളാൽ സഹോദരന്മാരെ ബലപ്പെടുത്തി അവരെ ഉറപ്പിച്ചു.

൩൩. ഇങ്ങനെ അവർ കുറെക്കാലം അവിടെ താമസിച്ച ശേഷം സഹോദരന്മാർ ശ്ലീഹന്മാരുടെ അടുക്കലേക്ക അവരെ സമാധാനത്തോടു കൂടി വിട്ടയച്ചു.

൩൫. എന്നാൽ പൌലോസും ബർനബായും അന്തിയോക്കിയിൽ താമസിച്ച മററു പലരോടും കൂടി ദൈവവചനം പഠിപ്പിക്കയും പ്രസംഗിക്കയും ചെയ്തിരുന്നു.

൩൬. പിന്നെ കുറെ നാളുകളുടെ ശേഷം പൌലോസു ബർനബായോടു: നമുക്ക തിരിച്ചുപോയി നാം ദൈവവചനം പ്രസംഗിച്ചിട്ടുള്ള സകല പട്ടണങ്ങളിലേയും സഹോദരന്മാരെ സന്ദർശിച്ചു അവർ എങ്ങനെ ഇരിക്കുന്നു എന്നു നോക്കാം എന്നു പറഞ്ഞു.

൩൭. ബർനബായോ മർക്കോസ് എന്നു മറുപേർ വിളിക്കപ്പെടുന്ന യോഹന്നാനെയും കൂടി കൊണ്ടുപോകുവാൻ ഇച്ഛിച്ചിരുന്നു.

൩൮. പൌലോസാകട്ടെ അവർ പംപെവ്ലിയായിൽ ആയിരിക്കയിൽ അവൻ അവരെ വിട്ടു പോകയും അവരോടുകൂടി ചെല്ലാതിരിക്കയും ചെയ്തുകൊണ്ട് അവനെ തങ്ങളോടു കൂടി കൊണ്ടുപോകുവാൻ സമ്മതിച്ചില്ല. [നട. അ. ൧൩. വ. ൧൩.]

൩൯. ഈ തർക്കം നിമിത്തം അവർ തമ്മിൽ പിരിഞ്ഞു. ഇങ്ങനെ ബർനബാ മർക്കോസിനെ കൂട്ടു ചേർക്കയും അവർ കടൽയാത്ര ചെയ്തു കെവ്പ്രോസിലേക്ക പോകുകയും ചെയ്തു.

൪൦. പൌലോസോ ശീലായെ തനിക്കായി തിരഞ്ഞെടുത്ത് സഹോദരന്മാരാൽ ദൈവ കൃപക്ക ഭരമേല്പിക്കപ്പെട്ട ശേഷം പുറപ്പെട്ട്,

൪൧. സുറിയായിലും കിലിക്കിയായിലും സഞ്ചരിച്ച് സഭകളെ ഉറപ്പിച്ചിരുന്നു.

## വ്യാഖ്യാനം.

൧. "നിയമമുറപ്രകാരം പരിച്ഛേദനം ചെയ്യാതിരുന്നാൽ . . . രക്ഷപ്രാപിക്കുവാൻ സാധിക്കയില്ല": പരിച്ഛേദനം എന്ന പദം കൊണ്ടു മൂശെയുടെ നിയമസംഹിത മുഴുവനെയുമാണ് ഉദ്ദേശിക്കുന്നത്. മ്ശിഹാ യഹൂദന്മാർക്കു മാത്രമായി അയയ്ക്കപ്പെട്ടിരിക്കുന്നു എന്നും തൻമൂലം മ്ശിഹാമൂലം രക്ഷപ്രാപിക്കണമെങ്കിൽ ആദ്യമെ യഹൂദനാകയും അനന്തരം മ്ശിഹായെ അനുഗമിക്കയും ചെയ്യണം എന്നുമായിരുന്നു വിവാദകന്മാരുടെ യുക്തി.

൧൦. "വഹിക്കുവാൻ കഴിയാതിരുന്ന നുകം": പ്രമാണം മുഴുവൻ അനുസരിക്കുക അസാദ്ധ്യമെന്നു ചില പാഷണ്ഡികൾ ഈ വാക്യത്തിൽ നിന്നു അനുമാനിക്കുന്നുണ്ട്. എന്നാൽ 'കഴിയാതിരുന്ന' എന്നതിനു പ്രയാസമുള്ളതായിരുന്ന എന്നേ അർത്ഥമുള്ളു. അവത്. അ. ൩൦. വ. ൧൧. വ്യാ. നോക്കുക. സ്കറിയായും ഏലീശ്ബായും

നിയമം മുഴുവൻ അനുസരിച്ചിരുന്നതായി വി. ലൂക്കാ അ. ൧. വ. ൬–ൽ പറയുന്നുണ്ടല്ലോ.– "ശിഷ്യന്മാർ": മ്ശീഹായിക്കു ശിഷ്യപ്പെട്ടവർ. വിശ്വാസികൾ.

൧൧. "അവരെപ്പോലെ തന്നെ നാമും വിശ്വസിക്കുന്നു": വരുവാനിരുന്ന രക്ഷകൻെറ യോഗ്യതകളാൽ രക്ഷപ്രാപിക്കാമെന്ന് പിതാക്കന്മാർ വിശ്വസിച്ചിരുന്നു. അവർക്കുണ്ടായിരുന്ന മ്ശീഹായുടെ യോഗ്യതകൾ നമുക്കുമുള്ളതിനാൽ മൂശെയുടെ നിയമം കൂടാതെ ആ യോഗ്യതകളാൽതന്നെ രക്ഷിതരാകാമെന്നു നാമും വിശ്വസിക്കുന്നു. ഇങ്ങനെയെങ്കിൽ പുറജാതികളും മൂശെയുടെ നിയമം മൂലമല്ല, മ്ശീഹായുടെ വരംകൊണ്ടു മാത്രമേ രക്ഷ പ്രാപിക്കയുള്ളൂ. ദൈവം ഏകനായിരിക്കുന്നതുപോലെ രക്ഷകനും ഏകനാണല്ലോ.

൧൩. "യാക്കോബ് എഴുന്നേററ് പറഞ്ഞു": പത്രോസ് പരമാധികാരിയെന്ന നിലയിൽ വാദവിഷയം സഭയിൽ പ്രസ്താവിക്കയും, തീരുമാനം ചെയ്കയും ചെയ്തു. സഭാംഗങ്ങളെല്ലാവരും സമ്മതിച്ചു മിണ്ടാതെ അടങ്ങി. യാക്കോബ് സ്ഥലത്തെ മെത്രാനും യഹൂദാചാരങ്ങളിൽ പ്രതിപത്തിയുള്ളവർക്കെല്ലാം മതിപ്പുള്ളവനുമാകയാൽ പത്രോസിൻെറ നിർണ്ണയത്തെ പിൻതാങ്ങുകയും വേദോക്തങ്ങൾകൊണ്ടു അവയെ വിശദീകരിക്കുകയും ചെയ്യുന്നു.

൧൫, ൧൬, ൧൭. "വീണ്ടും സ്ഥാപിക്കും": 'ഞാൻ തിരിച്ചുവന്നു സ്ഥാപിക്കും' എന്നാണു മററു പ്രതികളിലെല്ലാം കാണുന്നത്. സുറി. ലും പദാർത്ഥം അങ്ങനെതന്നെ. എന്നാൽ അതു ഒരു പ്രയോഗവിശേഷം മാത്രമാണ്, വീണ്ടും എന്നേ അർത്ഥമുള്ളൂ. വാക്യത്തിലെ മററു പദങ്ങളും 'വീണ്ടും' എന്ന തർജ്ജമയെ അനുകൂലിക്കുന്നുണ്ടല്ലോ.

൧൮. "ദൈവത്തിൻെറ പ്രവൃത്തികൾ ആദിമുതൽ തന്നെ അറിയപ്പെട്ടവയാണല്ലോ": ഈ വാക്യം വിവിധപ്രതികളിൽ കുറെയെല്ലാം വ്യത്യസ്തമായി കാണുന്നു. എങ്കിലും പ്രവാചകത്തിൻെറ നിസ്സംശയമായ പൂർത്തീകരണത്തെയാണ് ഏതു പ്രതിയും പ്രദ്യോതിപ്പിക്കുന്നത്. ഗ്രീ., ല. പ്രതികളിൽ കാണുന്നത് 'ദൈവത്തിൻെറ പ്രവൃത്തികൾ നിത്യം മുതൽതന്നെ അവനു (ദൈവത്തിനു) അറിയപ്പെട്ടവയാകുന്നു' എന്നാണ്. 'തൻെറ പ്രവൃത്തികളെല്ലാം നിത്യം മുതൽ അറിഞ്ഞിരിക്കുന്ന ദൈവമാകുന്നു ഇവ അരുളിച്ചെയ്യുന്നത്; അതിനാൽ അവ സംശയലേശമെന്നിയെ സംഭവിക്കും' എന്നാണു ഈ പ്രതികൾ പറയുന്നത്. സുറി. പ്രതിയാകട്ടെ ആർക്കു അറിയപ്പെട്ടവ എന്നു പറയുന്നില്ല. അതിനാൽ ഗ്രീ., ല. പ്രതികളിലെ അർത്ഥം ജനിക്കാം. മാത്രമല്ല, 'ദൈവത്തിൻെറ പ്രവൃത്തികൾ സന്ദേഹരഹിതങ്ങളാണെന്നു ആദിമുതൽ തന്നെ നമുക്ക് അറിവുള്ളതാണല്ലോ. ഈ പ്രവാചകത്തിൽ സൂചിപ്പിക്കുന്ന പ്രവൃത്തികളും സംശയാസ്പദങ്ങളല്ല, നിസ്സംശയം സംഭവിക്കുന്നവയാണ്' എന്നും അർത്ഥം വരാം.

൨൦. "ബലി ചെയ്യപ്പെട്ടതിൻെറ അശുദ്ധി": വിഗ്രഹങ്ങൾക്കു പൂജിച്ച വസ്തു.— "വേശ്യാവൃത്തി": മിശ്രവിവാഹം എന്നും ചിലർ വ്യാഖ്യാനിക്കുന്നു.— "ശ്വാസം മുട്ടിച്ചു കൊന്നത്": രക്തപാനം നിയമവിരുദ്ധമാണ്. ശ്വാസം മുട്ടി ചത്തതിൽ രക്തം ഉള്ളതിനാൽ അതു പഴയനിയമത്താൽ വിരോധിക്കപ്പെടുന്നു.— "രക്തം": സൃ. അ. ൯. വ. ൪. വ്യ: ആച. അ. ൧൭. വ. ൧൦. വ്യ; വ. ൧൧. വ്യ. നോക്കുക.— മൂശെയുടെ ആചാരങ്ങളിൽ പ്രതിപത്തിയുള്ള യഹൂദക്രിസ്ത്യാനികളും പുറജാതികളിൽനിന്നു ക്രിസ്തുമതം അവലംബിച്ചവരും സാമൂഹ്യനടപടികളിൽ കഴിയുന്നതും യോജിച്ചു ഏകസമുദായമായി സാഹോദര്യത്തോടുകൂടി വർത്തിക്കേണ്ടതിനു ഇരുപക്ഷക്കാരും വിശ്വാസസംബന്ധമല്ലാത്ത കാര്യങ്ങളിൽ ചില വിട്ടുവീഴ്ചകൾ ചെയ്യണമെന്നാണ് ഈ നിയമങ്ങൾ ആവശ്യപ്പെടുന്നത്. യഹൂദക്രിസ്ത്യാനികൾക്കു വിരസം ജനിപ്പിക്കാതിരിക്കുവാൻ പുറജാതിക്രിസ്ത്യാനികൾ മേൽപറഞ്ഞിട്ടുള്ള സംഗതികളെല്ലാം പരിവർജ്ജിക്കണം. പുറജാതികൾക്ക് അതൃപ്തിക്കു കാരണം കൊടുക്കാതിരിക്കുവാൻ യഹൂദക്രിസ്ത്യാനി

കൾ മൂശെയുടെ നിയമത്തിലുള്ള മററു ആചാരമുറകളൊന്നും അവരുടെമേൽ നിഷ്കൎഷയായി ചുമത്താതിരിക്കണം.— ഇവയിൽ ചിലതെല്ലാം അക്കാലത്തെ സാഹചൎയ്യങ്ങളും സമുദായാചാരങ്ങളും മാത്രം ഉദ്ദേശിച്ചു ആയിരുന്നതിനാൽ സാഹചൎയ്യങ്ങളുടെയും ആചാരമുറകളുടെയും മാററത്തോടുകൂടി അവ നടപ്പിൽനിന്നു വിരമിച്ചുപോയി. രക്തപാനത്തെ ലാക്കാക്കിയുള്ള നിയമം വി. അഗുസ്തീനോസിൻെറ കാലത്തുതന്നെ വിരമിച്ചുപോയിരുന്നതായി അദ്ദേഹം പ്രസ്താവിക്കുന്നുണ്ടു്. ഗ്രീക്കുസഭക്കാരാകട്ടെ, ഈ നിയമത്തിൻെറ കൎത്താക്കന്മാരിലുള്ള ബഹുമാനം നിമിത്തം, ഇതു ഇന്നും ആചരിച്ചുവരുന്നു.

൨൧. "മൂശെക്കു.... പ്രസംഗകന്മാർ.... ഉണ്ടു്": ക്രിസ്ത്യാനികളായ നാം മൂശെയുടെ നിയമത്തെ അത്ര മുറുകെ പിടിക്കേണ്ടതില്ല; അങ്ങനെ നിഷ്കൎഷയുള്ളവർ യഹൂദസംഘങ്ങളിൽ ചേൎന്നുകൊള്ളട്ടെ; ആ വക സംഘങ്ങൾ എല്ലാ പട്ടണങ്ങളിലും ഉണ്ടല്ലോ ഇങ്ങനെയാണു ചിലർ ഈ വാക്കുകൾക്കു് അൎത്ഥം ഗ്രഹിക്കുന്നതു്. മററു ചിലരാകട്ടെ, യഹൂദന്മാർ തങ്ങളുടെ സംഘങ്ങളിൽ ഈ നിയമങ്ങൾ ശാബതങ്ങൾതോറും വായിച്ചും അറിഞ്ഞുമിരിക്കയാൽ അവരെ വേദനിപ്പിക്കാതിരിക്കേണ്ടതിന്നു് പുറജാതിക്രിസ്ത്യാനികളും അവ വൎജ്ജിക്കണം എന്നു മേൽപറഞ്ഞ മുടക്കിനുള്ള കാരണമായി ഈ വാക്കുകൾ വ്യാഖ്യാനിക്കുന്നു.

൨൪. "നിങ്ങൾ പരിച്ഛേദനം ചെയ്കയും നിയമം അനുസരിക്കയും വേണം": ഈ വചനങ്ങൾ ഗ്രീ., അറ. പ്രതികളിലുണ്ടു്. ല., ക്രൂശായ പ്രതികളിൽ ഇവ കാണുന്നില്ല.

൩൪. ഇതു മററു പ്രതികളിലെല്ലാം ൩൩-ാംവാക്യമാണു്. ൩൪-ാം വാക്യമായി ഗ്രീ.ൽ 'സീലായിക്കു അവിടെ താമസിക്കുവാൻ തോന്നി' എന്നും, ക്ലെമെൻറു മാൎപ്പാപ്പായുടേതു് എന്നു പ്രസിദ്ധമായ ല-ൽ 'സീലായിക്കു അവിടെ താമസിക്കുവാൻ തോന്നി; യൂദായോ തനിയെ ഓറെശ്ലേത്തേക്കു പോയി' എന്നും, എത്തിയോപ്പിയൻ പ്രതിയിൽ 'പൌലോസു താമസിക്കുവാൻ നിശ്ചയിച്ചു' എന്നും കാണുന്നു. മാറാനായ സുറി., അറ. പ്രതികളിൽ ൩൪-ാംവാക്യമില്ല. ഗ്രീ.ൽമാത്രം കാണുന്ന ഭാഗത്തിനു ബലമേറിയ താങ്ങുള്ളതാണെങ്കിലും ല.ൽ കൂട്ടതലായി കാണുന്നതിനു അത്രതന്നെ പിൻതാങ്ങില്ല. ഈ വാക്യം മൂലപ്രതിയിൽ ഇല്ലായിരുന്നു എന്നതാണു് സംഭവ്യം. വി. ഈറാനിമോസിൻെറ ലത്തീൻവുൾഗാത്തയിലും ഇതു ഇല്ലായിരുന്നു എന്നാണു കരുതപ്പെടുന്നതു്. വ. ൩൯-ൽ സീലാസു് ആ സ്ഥലത്തു തന്നെയുണ്ടായിരുന്നതായി പറയുന്നുണ്ടല്ലോ. അതിൻെറ കാരണം കാണിക്കുവാൻ പിന്നീടു ചേൎത്തതായിരിക്കാം ഈ വാക്യം. മാറാനായ സുറിയാനി, അറബി പ്രതികളും, വെസ്റ്റ്മിൻസ്റ്റെർ വിവൎത്തനവും ഈ വാക്യം വിട്ടുകൊണ്ടു് അടുത്തതു് ൩൫-ാം വാക്യമെന്നു എണ്ണുന്നു. കൽദായ സുറിയാനിയാകട്ടെ മററു പ്രതികളിലെ ൩൫-ാം വാക്യം ൩൪-ാം വാക്യമായി എണ്ണിയിരിക്കുന്നു. തന്മൂലം കൽദ. സുറി. വ. ൩൪ മുതൽ മററു പ്രതികളിൽനിന്നു വാക്യത്തിലും സംഖ്യയിലും വ്യത്യസ്തമാണു്: കൽദ. സുറി. ൪൦ വാക്യങ്ങൾ കൊണ്ടും, മററു പ്രതികളെല്ലാം ൪൧ വാക്യങ്ങൾ കൊണ്ടുമാണു് അദ്ധ്യായം അവസാനിപ്പിച്ചിരിക്കുന്നതു്.

൩൮. "പൌലോസാകട്ടെ..... സമ്മതിച്ചില്ല": പൌലോസു് വിസ്തൃതദേശങ്ങളിൽ പ്രസംഗിക്കുവാൻ നിശ്ചയിച്ചിരുന്നതിനാൽ, മതപീഡനം ഭയന്നോ, ദീൎഘമായ വേലകൾ മടുത്തോ, അക്കാലത്തും ജീവിച്ചിരുന്ന സ്വന്തമാതാവിനെ വിചാരിച്ചോ മുമ്പു തങ്ങളെ വിട്ടുപോയ മൎക്കോസു എന്നു മറുപേർ വിളിക്കപ്പെടുന്ന യോഹന്നാനെ കൂട്ടിക്കൊണ്ടുപോകുന്നതു യുക്തമല്ലെന്നു തീരുമാനിച്ചു.

൩൯. "ഈ തൎക്കം നിമിത്തം അവർ തമ്മിൽ പിരിഞ്ഞു": തൎക്കത്തിൽ ഇരുഭാഗത്തും ന്യായമുള്ളപ്പോൾ ഒരു ഭാഗക്കാരനും തെററുകാരനല്ല. വി. പത്രോസും വി. പൌലോസും തമ്മിലും (ഗാല. അ. ൨.), വി. ഈറാനിമോസും വി. അഗുസ്തീനോസും

തമ്മിലും, വി. ക്രീസൊസ്തോമോസും വി. എപ്പിപ്പാനിയോസും തമ്മിലും, വി. കൊർനേലിയോസും വി. ചിപ്രിയാനോസും തമ്മിലും തൎക്കമുണ്ടായതായി നാമറിയുന്നു. പൌലോസും ബർനബായും വിവിധങ്ങളായ പലേ സ്ഥലങ്ങളിൽ പ്രസംഗിക്കുവാനിടയാകുവാനും, മർക്കോസ് എന്നു മറുപേരുള്ള യോഹന്നാൻ ഈ തൎക്കവും പൌലോസിന്റെ നിഷ്കൎഷയും മൂലം അവമാനം സഹിച്ച് തന്റെ അസ്ഥിരതയും ഭീരുത്വവും പരിത്യജിക്കുവാനും വേണ്ടി ദൈവത്തിന്റെ മുൻവിചാരണയാൽ ഉണ്ടായതാണ് ഈ തൎക്കം. ഈ ഫലം ഉളവാകയും, പൌലോസ് അദ്ദേഹത്തെ വീണ്ടും സ്വീകരിക്കയും, പ്രിയപ്പെട്ടവനും വിശ്വസ്തനുമായ സഹചാരി എന്നു അദ്ദേഹത്തെപ്പററി പ്രസ്താവിക്കയും ചെയ്തിട്ടുണ്ട്. (കൊലൊ. അ. ൪. വ. ൧൦.) തമ്മിലുള്ള സ്നേഹബന്ധം ഭഞ്ജിക്കാതെ, അബ്രാഹവും ലോത്തും എങ്ങനെയോ, അതുപോലെയാണ് ഇവർ തമ്മിൽ പിരിഞ്ഞതു്. വി. പൌലോസും ബർനബായും തമ്മിലുണ്ടായ തൎക്കം വിശ്വാസവിഷയങ്ങളെ സംബന്ധിച്ചല്ലായിരുന്നു എന്നതും നാം ഓൎമ്മിക്കേണ്ടതാണ്.

൪൦. "ഉറപ്പിച്ചിരുന്നു": ഗ്രീ., അറ., ക്രൂശ. പ്രതികളിലും ഇത്രമാത്രമേയുള്ളു. ല. പ്രതിയിൽ മാത്രം "ശ്ലീഹന്മാരുടെയും മൂപ്പന്മാരുടെയും കല്പനകൾ അനുസരിക്കുവാൻ ആജ്ഞാപിച്ചുകൊണ്ടും" എന്നു കൂടി കാണുന്നുണ്ട്. ഈ ഭാഗം അ. ൧൬. വ. ൪-ൽ എല്ലാ പ്രതികളിലുമുള്ളതാണ്.

## അദ്ധ്യായം ൧൬.

പൌലോസ് സഭകളെ സന്ദൎശിക്കുന്നതു്;
മാക്കെദോനിയായിൽ പ്രസംഗിക്കുവാൻ വിളിക്കപ്പെടുന്നതു്; പീലിപ്പോസ്-
പട്ടണത്തിൽവെച്ച് അടിക്കപ്പെടുന്നതു്.

അനന്തരം അവൻ ദർബേ പട്ടണത്തിലും ല്യസ്ത്രായിലും എത്തി. അവിടെ വിശ്വാസിനിയായ ഒരു യൂദസ്ത്രീയുടെമകനായിതിമോത്തേയോസ് എന്നു പേരുള്ള ഒരു ശിഷ്യൻ ഉണ്ടായിരുന്നു. അവന്റെ അപ്പനോ പുറജാതിക്കാരൻ ആയിരുന്നു.

൨. ല്യസ്ത്രാക്കാരുംഇക്കോനോൻകാരുമായ സകല ശിഷ്യന്മാരും ഇവനെപ്പററി (നല്ല) സാക്ഷ്യം നൽകിയിരുന്നു.

൩. പൌലോസു അവനെ തന്നോടുക്രൂടികൊണ്ടുപോകുവാൻ ഇച്ഛിച്ചു. ആകയാൽ അവൻ അവനെ സ്വീകരിച്ച്, അവന്റെ അപ്പൻ പുറജാതിക്കാരൻ ആയിരുന്നു എന്ന് എല്ലാവരും അറിഞ്ഞിരുന്നതിനാൽ, ആ സ്ഥലത്തുണ്ടായിരുന്ന യൂദന്മാർ നിമിത്തം, അവനെ പരിച്ഛേദനം ചെയ്തു.

൪. അവർ പട്ടണങ്ങളിൽ ചെല്ലുകയിൽ ഓറെശ്ലേമിലെ ശ്ലീഹന്മാരും മൂപ്പന്മാരും എഴുതീട്ടുള്ള കല്പനകൾ കാത്തുകൊള്ളുവാൻ അവരോടു പ്രസംഗിക്കയും ഉപദേശിക്കയും ചെയ്തിരുന്നു.

൫. അതിനാൽ സഭകൾ വിശ്വാസത്തിൽ സ്ഥിരപ്പെട്ടും സംഖ്യയിൽ ദിവസേന വൎദ്ധിച്ചും വന്നിരുന്നു.

൬. അവർ പ്രോഗിയാ, ഗാലാത്തിയാ എന്ന പ്രദേശങ്ങളിൽ സഞ്ചരിച്ചു. അപ്പോൾ പരിശുദ്ധാത്മാവു്, ആസിയായിൽ ദൈവവചനം സംസാരിക്കരുതെന്ന് അവരെ വിലക്കി.

൭. പിന്നെ അവർ മൂസിയാപ്രദേശത്തു വന്നപ്പോൾ അവിടെ നിന്നു ബേസോനിയായിലേക്കു പോകുവാൻ ഇച്ഛിച്ചിരുന്നു. എന്നാൽ ഈശോയുടെ ആത്മാവു് അവൎക്കു സമ്മതം നൽകിയില്ല.

൮. ആകയാൽ അവർ മൂസിയായിൽ നിന്നു പുറപ്പെട്ടു ത്രോആസു പ്രദേശത്തു വന്നു.

൯. അപ്പോൾ പൌലോസിനു രാത്രി ഒരു ദശ്നത്തിൽ മാക്കേദോനിയാക്കാരനെപ്പോലെ ഒരാൾ നിന്നു കൊണ്ടു: നീ മാക്കേദോനിയായിലേക്കു വന്നു എന്നെ സഹായിക്കുക എന്നു തന്നോടു അപേക്ഷിച്ചു പറയുന്നതായി കാണപ്പെട്ടു.

൧൦. പൌലോസു ഈ ദശ്നം കണ്ടപ്പോൾ അവരോടു സുവിശേഷം പ്രസംഗിക്കുവാൻ നമ്മുടെ കത്താവു ഞങ്ങളെ വിളിച്ചിരിക്കുന്നു എന്നു ഞങ്ങൾ ഗ്രഹിച്ചതു കൊണ്ടു ഉടനെ മാക്കേദോനിയായിലേക്കു പുറപ്പെടുവാൻ ഞങ്ങൾ ഇച്ഛിച്ചു.

൧൧. ഇങ്ങനെ ഞങ്ങൾ ത്രോആസിൽ നിന്നു യാത്ര ചെയ്തു നേരെ സാമുസ്ത്രാക്കേയിലേക്കു പോയി. പിറേറന്നാൾ അവിടെ നിന്നു നിയാപ്പോലീസ് പട്ടണത്തിലും, (൧൨)

൧൨. അനന്തരം അവിടെ നിന്നു മാക്കേദോനിയായുടെ തലസ്ഥാനമായ പീലിപ്പോസ് പട്ടണത്തിലും (൧൧) «വന്നു». ഇതു ഒരു കുടിപാപ്പുസ്ഥലമാകുന്നു. ഞങ്ങൾ ഈ പട്ടണത്തിൽ തന്നെ കുറെ ദിവസം പാത്തു.

൧൩. ഒരു ശാബതനാളിൽ ഞങ്ങൾ പട്ടണത്തിന്റെ വാതിലിനു വെളിയിൽ നദിയുടെ തീരത്തേക്കു പുറപ്പെട്ടു ചെന്നു. എന്തെന്നാൽ അവിടെ ഒരു ജപസ്ഥാനമുള്ളതായി തോന്നിയിരുന്നു. ഞങ്ങൾ അവിടെ ഇരുന്നു കൊണ്ടു അവിടെ വന്നുകൂടിയിരുന്ന സ്ത്രീകളോടു സംസാരിച്ചിരുന്നു.

൧൪. ധൂമ്രവസ്ത്രവില്പനക്കാരിയും ദൈവത്തെ ഭയപ്പെട്ടിരുന്നവളുമായി ലോദിയാ എന്നു പേരുള്ള തെയൊത്തിറാ പട്ടണക്കാരിയായ ഒരു സ്ത്രീ (അവിടെയുണ്ടായിരുന്നു). നമ്മുടെ കത്താവു ഇവളുടെ ഹൃദയം തുറന്നു. ഇവൾ പൌലോസു പറഞ്ഞിരുന്നതു കേട്ടുകൊണ്ടിരുന്നു.

൧൫. ആകയാൽ അവളും അവളുടെ വീട്ടിലുള്ളവരും സ്നാനപ്പെട്ടു. പിന്നെ അവൾ ഞങ്ങളോടു: ഞാൻ നമ്മുടെ കത്താവിൽ വിശ്വസിച്ചിരിക്കുന്നു എന്നു സത്യമായിട്ടാകുന്നു നിങ്ങൾ കരുതുന്നതെങ്കിൽ നിങ്ങൾ എന്റെ വീട്ടിൽ വന്നു പാക്കുവിൻ എന്നു അപേക്ഷിച്ചു പറഞ്ഞിരുന്നു. ഇങ്ങനെ അവൾ ഞങ്ങളെ വളരെ നിഷ്കഷിച്ചു.

൧൬. അനന്തരം ഞങ്ങൾ ജപസ്ഥാനത്തിലേക്കു പോകുമ്പോൾ വെളിച്ചപ്പാടിന്റെ ഭൂതമുള്ളവളും, താൻ തുള്ളിപ്പറഞ്ഞിരുന്ന വെളിച്ചപ്പാടുവേലകൾ കൊണ്ടു തന്റെ എജമാനന്മാൎക്കു വളരെ ലാഭം വരുത്തിയിരുന്നവളുമായ ഒരു ബാലിക ഞങ്ങൾക്കു എതിരേ വരികയുണ്ടായി.

൧൭. അവൾ പൌലോസിന്റേയും ഞങ്ങളുടേയും പിന്നാലെ വന്നു: ഈ മനുഷ്യർ ഉന്നതനായ ദൈവത്തിന്റെ ദാസന്മാരാകുന്നു; അവർ രക്ഷയുടെ വഴി നിങ്ങളെ അറിയിക്കുന്നു എന്നു വിളിച്ചു പറഞ്ഞിരുന്നു.

൧൮. അവൾ വളരെ നാൾ ഇങ്ങനെ ചെയ്തുപോന്നു. ആകയാൽ പൌലോസു കോപിച്ചു് ആ ഭൂതത്തോടു്: നീ അവളിൽ നിന്നു പുറത്തു പോകുക എന്നു ഈശോമ്ശിഹായുടെ നാമത്തിൽ നിന്നോടു ഞാൻ കല്പിക്കുന്നു എന്നു പറഞ്ഞു. ആ നാഴികയിൽതന്നെ അതു പുറപ്പെട്ടുപോയി.

൧൯. എന്നാൽ അവളുടെ എജമാനന്മാർ തങ്ങളുടെ ലാഭത്തിന്റെ

ആശ അവളിൽനിന്ന പുറപ്പെട്ടുപോയി എന്ന കണ്ടപ്പോൾ പൌലോസിനേയും ശീലായേയും പിടിച്ചു തെരുവിലേക്ക അവരെ വലിച്ചുകൊണ്ടു വന്ന്,

൨൦. അധിപതികളുടെയും പട്ടണത്തിലെ പ്രമാണികളുടെയും അടുക്കൽ അവരെ ഏല്പിച്ചുകൊണ്ട് അവരോട് (ഇങ്ങനെ) പറഞ്ഞു: ഈ മനുഷ്യർ നമ്മുടെ പട്ടണത്തെ കലക്കുന്നു. എന്തെന്നാൽ ഇവർ യൂദന്മാരാകുന്നു;

൨൧. നാം റോമാക്കാരാകയാൽ നമുക്ക സ്വീകരിക്കുവാനും അനുസരിക്കുവാനും അനുവദിക്കപ്പെട്ടിട്ടില്ലാത്ത നടപ്പുകൾ അവർ നമ്മോടു പ്രസംഗിക്കുന്നു.

൨൨. വലിയ (ജന) കൂട്ടവും അവൎക്ക വിരോധമായി ഒരുമിച്ചുകൂടി. അപ്പോൾ അധിപതികൾ അവരുടെ വസ്ത്രങ്ങൾ പറിച്ചുകീറുകയും അവരെ അടിക്കുവാൻ കല്പിക്കുകയും ചെയ്തു. [൨. കോറ. അ. ൧൧. വ. ൨൫: ഫീലി. അ. ൧. വ. ൩൦: ൧. തെസ. അ. ൨. വ. ൨.]

൨൩. അവരെ വളരെ അടിപ്പിച്ചശേഷം അവർ അവരെ കാരാഗൃഹത്തിലാക്കി, കാരാഗൃഹകാവൽക്കാരനോട് അവരെ ജാഗ്രതയോടെ സൂക്ഷിക്കുവാൻ കല്പിച്ചു.

൨൪. അവനോ ഈ കല്പന കിട്ടിയപ്പോൾ അവരെ കാരാഗൃഹത്തിന്റെ അകത്തെ മുറിയിൽ കയററിയടച്ച് അവരുടെ കാലുകൾ ആമം കൊണ്ടു ബന്ധിച്ചു.

൨൫. എന്നാൽ അൎദ്ധരാത്രിയിൽ പൌലോസും ശീലായും പ്രാൎത്ഥിക്കുകയും ദൈവത്തെ സ്തുതിക്കുകയും ചെയ്തിരുന്നു. അവരുടെ സ്വരം തടവുകാർ കേട്ടുകൊണ്ടുമിരുന്നു.

൨൬. അപ്പോൾ പെട്ടെന്ന ഒരു വലിയ ഭൂകമ്പമുണ്ടായി. കാരാഗൃഹത്തിന്റെ അടിസ്ഥാനങ്ങൾ കുലുങ്ങി. വാതിലുകളെല്ലാം ഉടനെ തുറക്കപ്പെട്ടു. സകലരുടെയും ബന്ധനങ്ങൾ അഴിഞ്ഞുവീണു.

൨൭. കാരാഗൃഹകാവൽക്കാരൻ ഉണൎന്ന കാരാഗൃഹത്തിന്റെ വാതിലുകൾ തുറന്നു കിടക്കുന്നതു കണ്ടിട്ടു തടവുകാർ ഓടിപ്പോയി എന്ന വിചാരിച്ചു വാൾ എടുത്തു തന്നെത്താൻ കൊല്ലുവാൻ ഭാവിച്ചു.

൨൮. അപ്പോൾ പൌലോസ് ഉയൎന്ന സ്വരത്തിൽ അവനെ വിളിച്ച് അവനോട്: നിന്നോടു തന്നെ യാതൊരു ദോഷവും നീ ചെയ്യരുത്; എന്തെന്നാൽ ഞങ്ങൾ എല്ലാവരും ഇവിടെയുണ്ട് എന്ന പറഞ്ഞു.

൨൯. ആകയാൽ അവൻ തനിക്കായി ഒരു വിളക്കുകൊളുത്തി വിറച്ചുകൊണ്ടു ചാടി അകത്തു പ്രവേശിച്ചു പൌലോസിന്റെയും ശീലായുടെയും കാലുകളുടെ അടുക്കൽ വീണു.

൩൦. പിന്നെ അവൻ അവരെ പുറത്തുകൊണ്ടുവന്ന അവരോട്: എന്റെ എജമാനന്മാരേ, രക്ഷപ്രാപിക്കുവാൻ ഞാൻ എന്തു ചെയ്യണം? എന്ന ചോദിച്ചു.

൩൧. അതിന അവർ അവനോട്: നമ്മുടെ കൎത്താവായ ഈശോമ്ശീഹായിൽ വിശ്വസിക്കുക; എന്നാൽ നീയും നിന്റെ കുടുംബവും രക്ഷപ്രാപിക്കും എന്ന പറഞ്ഞു.

൩൨. പിന്നെ അവർ അവനോടും അവന്റെ വീട്ടുകാരൊക്കെയോടും കൎത്താവിന്റെ വചനം സംസാരിച്ചു.

൩൩. അവൻ ആ രാത്രിയിൽ, ആ നാഴികയിൽ തന്നെ, അവരെ കൊണ്ടുപോയി അവരുടെ മുറിവു കഴുകി; ആ ക്ഷണത്തിൽ തന്നെ അവ

നും അവൻെറ വീട്ടുകാരെല്ലാവരും സ്ഥാനപ്പെട്ടുകയും ചെയ്തു.

൩൪. മാത്രമല്ല, അവരെ കൂട്ടിക്കൊണ്ടുപോയി തൻെറ വീട്ടിൽ കയററി അവൎക്കു ഭക്ഷണം വിളമ്പി. അവനും അവൻെറ വീട്ടുകാരെല്ലാവരും ദൈവവിശ്വാസത്തിൽ ആനന്ദിച്ചു.

൩൫. പിന്നെ പ്രഭാതമായപ്പോൾ അധിപതികൾ: ആ മനുഷ്യരെ വിട്ടയക്കുക എന്നു കാരാഗൃഹപ്രമാണിയോടു പറയുവാനായി ദണ്ഡുധാരികളെ അയച്ചു.

൩൬. കാരാഗൃഹപ്രമാണിയോ (ഇതു) കേട്ടപ്പോൾ അകത്തു പ്രവേശിച്ച്: നിങ്ങളെ വിട്ടയക്കുവാൻ അധിപതികൾ (ആൾ) അയച്ചിരിക്കുന്നു. ആകയാൽ നിങ്ങൾ ഇപ്പോൾ പുറപ്പെട്ടു സമാധാനത്തോടുകൂടി പോകുവിൻ എന്ന ഈ വചനം തന്നെ പൌലോസിനോടു പറഞ്ഞു.

൩൭. പൌലോസ് അവനോട്: റോമാക്കാരായ ഞങ്ങളെ, കുററമില്ലാതിരിക്കെ, സൎവലോകത്തിൻെറയും മുമ്പാകെ വെച്ച് അവർ അടിപ്പിച്ചു കാരാഗൃഹത്തിലാക്കി. പിന്നെ ഇപ്പോൾ രഹസ്യത്തിൽ ഞങ്ങളെ പുറത്താക്കുന്നുവൊ? അങ്ങനെയല്ല, മറിച്ച്, അവർ വന്ന് അവർ തന്നെ ഞങ്ങളെ പുറത്താക്കട്ടെ എന്നു പറയുന്നു.

൩൮. ആകയാൽ ദണ്ഡുധാരികൾ പോയി തങ്ങളോടു പറയപ്പെട്ട ഈ വാക്കുകൾ അധിപതികളോടു പറഞ്ഞു. റോമാക്കാരാകുന്നു എന്നു കേട്ടപ്പോൾ അവർ ഭയപ്പെട്ടു.

൩൯. ആകയാൽ അവർ അവരുടെ അടുക്കൽ വന്ന്, അവർ പട്ടണം വിട്ടു മാറിപ്പോകണം എന്നു അവരോടു അപേക്ഷിച്ചു.

൪൦. ഇങ്ങനെ അവർ കാരാഗൃഹം വിട്ടിറങ്ങി ലോദിയായുടെ വീട്ടിൽ പ്രവേശിച്ച് അവിടെ വെച്ചു സഹോദരന്മാരെക്കണ്ടു അവരെ ആശ്വസിപ്പിച്ച ശേഷം പുറപ്പെട്ടുപോയി.

## വ്യാഖ്യാനം.

൧. "അനന്തരം അവൻ ദർബേ പട്ടണത്തിലും ലുസ്ത്രായിലും എത്തി": ഈ ഭാഗം മാറാനായസുറിയാനിയിൽ മാത്രം ൧൫-ാം അദ്ധ്യായം അവസാനവാക്യത്തിൻെറ ഭാഗമായിക്കാണുന്നു.

൬. "ആസിയാ": ആസിയാഖണ്ഡം മുഴുവനുമല്ല, ചെറിയആസിയാ മാത്രം. അപ്പെസോസ് തലസ്ഥാനമായി റോമാക്കാരുടെ ആധിപത്യത്തിൽ ഇരുന്നിരുന്ന വിസ്തൃത ദേശവിഭാഗം.— "വിലക്കി": ദൈവവചനം സ്വീകരിക്കുവാൻ മാക്കേദോനിയായെപ്പോലെ ആസിയാ അപ്പോൾ സന്നദ്ധമല്ലായിരുന്നു. അതിനാലാണു വിലക്കിയതു്. കുറെ കഴിഞ്ഞിട്ടു പൌലോസുതന്നെ ആസിയായിൽ ദൈവവചനം പ്രസംഗിക്കയുണ്ടായി. നട. അ. ൧൯. വ. ൧, ൧൦.

൭. "ഈശോയുടെ ആത്മാവ്": പരിശുദ്ധാത്മാവ്. പരിശുദ്ധാത്മാവ് പിതാവിൽ നിന്നും പുത്രനിൽ നിന്നും, എന്നുവെച്ചാൽ ഈശോമ്ശീഹായിൽ നിന്നും, പുറപ്പെടുകയും അവരിരുവൎക്കും സ്വന്തമായും ഇരുവരോടും കൂടി സാരാംശത്തിൽ ഒന്നായും ഇരിക്കുകയും ചെയ്യുന്നതിനാൽ പരിശുദ്ധാത്മാവു പിതാവിൻെറ ആത്മാവായിരിക്കുന്നതുപോലെ തന്നെ ഈശോയുടെയും ആത്മാവാകുന്നു എന്നു പറയപ്പെടുന്നു. പരിശുദ്ധാത്മാവു പിതാവിൽ നിന്നു മാത്രമാണു് പുറപ്പെടുന്നതു എന്നുള്ള ഗ്രീക്കുകാരുടെയും ആധുനികയാക്കോബായക്കാരുടെയും വാദം (യോഹ. അ. ൧൫. വ. ൨൬. വ്യ.) അബദ്ധമാണെന്നു് ഈ വാക്യത്തിൽനിന്നു സ്പഷ്ടമാകുന്നുണ്ടല്ലോ.

൯. "എന്നെ": മററു പ്രതികളിലെല്ലാം 'ഞങ്ങളെ' എന്നു കാണുന്നു. പ്രത്യക്ഷനായതു മാക്കെദോനിയായുടെ കാവൽദൂതൻ ആയിരുന്നു എന്നാണു് കരുതപ്പെടുന്നതു്. 'എന്നെ' ആയാലും 'ഞങ്ങളെ' ആയാലും മാക്കെദോനിയാക്കാരെ എന്നു താല്പര്യം.

൧൨. "മാക്കെദോനിയായുടെ തലസ്ഥാനമായ പീലിപ്പോസ്": ബേസെപ്രതി (Codex Bezae) യും 'തലസ്ഥാനമായ' എന്നു തന്നെ പറയുന്നു. സുറി. ൽ 'ആരംഭമായ', 'തലയായ' എന്നേ ശബ്ദാൎത്ഥമുള്ളു. സുറി. ലെ ഈ ശബ്ദാൎത്ഥം തന്നെയാണു ക്രൂശ. ലും കാണുന്നതു്. ഗ്രീ., ല. പ്രതികളിൽ 'മാക്കെദോനിയാഭാഗത്തിന്റെ ഒന്നാമത്തെ പട്ടണം' എന്നു കാണുന്നു. 'മാക്കെദോനിയാഭാഗത്തിന്റെ' എന്നതിനു 'മാക്കെദോനിയാ എന്ന ഭൂവിഭാഗത്തിന്റെ' എന്നോ, 'മാക്കെദോനിയായുടെ ഉപവിഭാഗത്തിന്റെ' എന്നോ, 'മാക്കെദോനിയാ ആരംഭിക്കുന്ന സ്ഥലത്തെ' എന്നോ, വി. പൌലോസു മുതലായവർ എത്തിയ 'ഒന്നാമത്തെ മാക്കെദോനിയാപ്പട്ടണം' എന്നോ ഒക്കെ അൎത്ഥമാകാം. അറ.ൽ 'മാക്കെദോനിയായുടെ അതിൎത്തിപ്രദേശങ്ങളിലെ പ്രധാനപട്ടണം' എന്നാണു പറഞ്ഞിരിക്കുന്നതു്.— "പീലിപ്പോസു്": മഹാനായ അലക്സാണ്ഡറിന്റെ പിതാവു പീലിപ്പോസിന്റെ നാമസ്മരണാൎത്ഥം നൽകപ്പെട്ടതാണു് ഈ പേർ.— "കുടിപാൎപ്പുസ്ഥലം": റോമാക്കാർ അവിടെ കുടിപാൎത്തിരുന്നു എന്നു വ. ൨൧-ൽ പറയുന്നുണ്ടു്.— "പാൎത്തു": ക്രൂശ. പ്രതിയിലും 'പാൎത്തു' എന്നു തന്നെ. വെസ്റ്റ്മിൻസ്റ്റർ വിവൎത്തനവും 'താമസിച്ചു' എന്ന അൎത്ഥം സ്വീകരിക്കുന്നു. അറ.ൽ 'ചുററിസ്സഞ്ചരിച്ചു പാൎത്തു' എന്നാണു കാണുന്നതു്. ഗ്രീക്കു പദത്തിന്റെ അൎത്ഥാന്തരം അനുസരിച്ചു് ല.ൽ 'കണ്ടു സംസാരിച്ചു' എന്നാണു വിവൎത്തനം.

൧൮. "ആ നാഴികയിൽതന്നെ": പൌരാണികന്മാൎക്കു് 'നാഴിക'യായിരുന്നു ഏററവും ചുരുങ്ങിയ കാലഘട്ടം. 'ആ മാത്രയിൽ', 'ആ ക്ഷണത്തിൽ' എന്നൊക്കെയാണു 'നാഴിക'കൊണ്ടു് ഇവിടെയും മററു പല സ്ഥലങ്ങളിലും ഗ്രഹിക്കേണ്ടതു്.

൩൫. "ദണ്ഡുധാരികൾ": റോമാഅധികാരിയുടെ അധികാരത്തെ സൂചിപ്പിക്കുന്ന ദണ്ഡുകെട്ടു വഹിക്കുന്ന പരിചാരകന്മാർ. അഗ്രത്തിൽ തള്ളിനില്ക്കുന്ന ഒരു കൈക്കോടാലിയോടുകൂടിയ ഈ ദണ്ഡുകെട്ടിനു് ഫാഷെസ് (fasces) എന്നായിരുന്നു പൌരാണികറോമാക്കാർ പേർ പറഞ്ഞിരുന്നതു്. മുസ്സോലീനിയും അദ്ദേഹത്തിന്റെ അനുയായികളും ഐക്യത്തിന്റെയും അധികാരത്തിന്റെയും ലക്ഷ്യമായി ഫാഷെസ് സ്വീകരിച്ചതുകൊണ്ടു് ൧൯൧൯-ൽ സ്ഥാപിതമായ അവരുടെ സംഘത്തെയും ഫാഷിസ്റ്റ്സ് എന്നു അവർ നാമകരണം ചെയ്തു.

൩൭. "റോമാക്കാരായ ഞങ്ങളെ . . . അടിപ്പിച്ചു": റോമാപൌരന്മാരെ അടിക്കുന്നതു നിയമവിരുദ്ധമായിരുന്നു.— "അവർ തന്നെ ഞങ്ങളെ പുറത്താക്കട്ടെ": വീണ്ടും പ്രസംഗം ചെയ്യുവാൻ ഉദ്ദേശിച്ചിരുന്നതിനാൽ അതിനു പ്രതിബന്ധമുണ്ടാകാതിരിക്കുവാനും, നവീനക്രിസ്ത്യാനികളുടെ ക്ഷേമത്തിനു ഭംഗം നേരിടാതിരിക്കുവാനും, കാരാഗൃഹത്തിൽനിന്നു ഒളിച്ചുപൊയ്ക്കളഞ്ഞു എന്നു പിന്നീടു മിഥ്യാപവാദമുണ്ടായി തനിക്കും ശ്ലീഹന്മാൎക്കും പൊതുവെയും ആക്ഷേപവും ബഹുജനങ്ങൾക്കു് ഇടർച്ചയും വന്നുകൂടാതിരിക്കുവാനുമാണു് പൌലോസു ഇങ്ങനെ അല്പമായ ഒരു പരിഹാരം ആവശ്യപ്പെട്ടതു്.

## അദ്ധ്യായം ൧൭.

**പൌലോസു് തെസാലോനിക്കേക്കാരോടും ബേറോയാക്കാരോടും പ്രസംഗിക്കുന്നതു്. ആത്തേനോസിൽ ചെയ്ത പ്രസംഗം.**

പിന്നെ അവർ അംഫിപൊലിസു്, അപ്പൊലോനിയാ എന്ന പട്ടണങ്ങൾ കടന്നു് യൂദന്മാരുടെ ഒരു സംഘം ഉണ്ടായിരുന്ന തെസാലോനിക്കേയിൽ വന്നു.

൨. പൌലോസോ പതിവായിരുന്നതുപോലെ അവരുടെ അടുക്കൽ ചെന്നു തിരുവെഴുത്തു ആധാരമാക്കി മൂന്നു ശാബതങ്ങളിൽ അവരോടു സംസാരിച്ചു്,

൩. മ്ശിഹാ പീഡ സഹിക്കുകയും മരിച്ചവരിൽ നിന്നു് ഉയിക്കുകയും ചെയ്യുവാനിരുന്നു എന്നും, അവൻ ഞാൻ നിങ്ങളോടു അറിയിക്കുന്ന ഈ ഈശോമ്ശിഹാ ആകുന്നു എന്നും തെളിയിച്ചു കാണിച്ചുകൊടുത്തിരുന്നു.

൪. ആകയാൽ അവരിൽ ചിലയാളുകളും, ദൈവത്തെ ഭയപ്പെട്ടിരുന്ന പല യൌനായരും, പ്രസിദ്ധകളായ അനേകം സ്ത്രീകളും വിശ്വസിച്ചു് പൌലോസിനോടും ശീലായോടും ചേൎന്നു.

൫. യൂദന്മാരോ അസൂയ പൂണ്ടു പട്ടണത്തിൻെറ തെരുവുകളിൽ നിന്നു് ദുഷ്ടജനങ്ങളെ തങ്ങളോടു ചേൎത്തു ഒരു വലിയ ജനക്കൂട്ടമുണ്ടാക്കി പട്ടണത്തെ കലക്കുകയും അവർ വന്നു ഇയാസോൻെറ വീടിനോടു എതിൎത്തു അവരെ അവിടെ നിന്നു പുറത്തിറക്കി ജനക്കൂട്ടത്തിനു അവരെ ഏല്പിച്ചുകൊടുക്കുവാൻ ശ്രമിക്കുകയും ചെയ്തിരുന്നു.

൬. എന്നാൽ അവരെ അവിടെ കാണായ്കയാൽ ഇയാസോനെയും അവിടെയുണ്ടായിരുന്ന സഹോദരന്മാരെയും പിടിച്ചു വലിച്ചു അവരെ നഗരാധിപന്മാരുടെ അടുക്കൽ കൊണ്ടുവന്നു (ഇങ്ങനെ) നിലവിളിച്ചു പറഞ്ഞിരുന്നു: ഇവരാകുന്നു ഭൂലോകം മുഴുവൻ കലക്കിയവർ; ഇതാ! ഇവർ വീണ്ടും ഇവിടേക്കു വന്നിരിക്കുന്നു;

൭. ഈ ഇയാസോൻ ആകുന്നു ഇവരെ സ്വീകരിച്ചവൻ; ഈശോ എന്നു മറെറാരു രാജാവുണ്ടു് എന്നു ഇവർ പറയുന്നതുകൊണ്ടു് ഇവരെല്ലാവരും കേസറിൻെറ കല്പനകളോടു് എതിൎത്തു നില്ക്കുന്നു.

൮. ഇവ കേട്ടപ്പോൾ നഗരാധിപന്മാരും ജനം മുഴുവനും കലങ്ങി.

൯. എങ്കിലും അവർ ഇയാസോനിൽ നിന്നും സഹോദരന്മാരിൽ നിന്നും ജാമ്യക്കാരെ സ്വീകരിച്ചുകൊണ്ടു് അപ്പോൾ അവരെ വിട്ടയച്ചു.

൧൦. സഹോദരന്മാരോ, ഉടനെ, ആ രാത്രിയിൽ തന്നെ, പൌലോസിനേയും ശീലായേയും ബേറോയാപ്പട്ടണത്തിലേക്കു പറഞ്ഞുവിട്ടു. അവർ അവിടെ എത്തിയശേഷം യൂദന്മാരുടെ സംഘങ്ങളിൽ ചെന്നുകൂടിയിരുന്നു.

൧൧. അവിടത്തെ യൂദന്മാരാകട്ടെ തെസാലോനിക്കേയിലുണ്ടായിരുന്ന യൂദന്മാരെക്കാൾ ശ്രേഷ്ഠതയുള്ളവരായിരുന്നു. അവർ എല്ലാ ദിവസവും സന്തോഷത്തോടുകൂടി അവരിൽ നിന്നു തിരുവചനം കേൾക്കുകയും ഇവ ഇപ്രകാരമാകുന്നുവൊ എന്നു തിരുവെഴുത്തുകൾ കൊണ്ടു ശോധനചെയ്യുകയും ചെയ്തിരുന്നു.

൧൨. ആകയാൽ അവരിൽ പലരും, അങ്ങനെതന്നെ യവനായരിലും പല പുരുഷന്മാരും, പ്രസിദ്ധകളായ സ്ത്രീകളും വിശ്വസിച്ചു.

൧൩. എന്നാൽ ബേറോയാപ്പട്ടണത്തിൽ പൌലോസിനാൽ ദൈവവചനം പ്രസംഗിക്കപ്പെട്ടു എന്നു തെസാലോനിക്കേക്കാരായ യൂദന്മാർ അറിഞ്ഞപ്പോൾ അവർ അടങ്ങിയിരിക്കാതെ അവിടെയും വന്നു മനുഷ്യരെ ഇളക്കുകയും കലക്കുകയും ചെയ്തു.

൧൪. അതിനാൽ സഹോദരന്മാർ പൌലോസിനെ കടൽവഴി പോകുവാൻ (യാത്ര) അയച്ചു. ശീലായും തിമാത്തേയോസും ആ പട്ടണത്തിൽ തന്നെ താമസിച്ചുമിരുന്നു.

൧൫. പൌലോസിനോടൊന്നിച്ചു പോയിരുന്നവരോ അവനോടുകൂടി ആത്തേനോസ് പട്ടണം വരെ വന്നു. ഒടുവിൽ അവർ അവൻെറ പക്കൽനിന്നു പുറപ്പെട്ടു പോകുമ്പോൾ ശീലായും തിമാത്തേയോസും ഉടനെ അവൻെറ അടുക്കൽ ചെല്ലുന്നതിനു അവൎക്കായി ഒരെഴുത്തും അവനിൽനിന്നു കൈപ്പററി.

൧൬. പൌലോസ് ആത്തേനോസിൽ (അവരെ) പാൎത്തിരിക്കയിൽ പട്ടണം മുഴുവൻ വിഗ്രഹങ്ങൾകൊണ്ടു നിറഞ്ഞിരിക്കുന്നതു കണ്ടിട്ട് തൻെറ മനസ്സിൽ ദുഃഖിച്ചിരുന്നു.

൧൭. അവൻ സംഘത്തിൽ വെച്ചു യൂദന്മാരോടും ദൈവത്തെ ഭയപ്പെട്ടിരുന്നവരോടും, തെരുവിൽ പ്രതിദിനം കണ്ടുകൂടിയിരുന്നവരോടും സംസാരിച്ചും വന്നിരുന്നു.

൧൮. അപ്പിക്കോറോസിൻെറ പാനക്കാരും എസ്തോയിക്കോസ് എന്നു വിളിക്കപ്പെടുന്ന വേറെ ചിലരുമായ തത്വശാസ്ത്രികളും അവനോടു തൎക്കിച്ചിരുന്നു. അവരിൽ ഓരോരുത്തനും: ഈ വിടുവായൻ എന്തു ഇച്ഛിക്കുന്നു? എന്നു പറഞ്ഞിരുന്നു. മററു ചിലരോ, അവൻ ഈശോയെയും അവൻെറ ഉയിൎപ്പിനെയും പററി പ്രസംഗിച്ചിരുന്നതുകൊണ്ട്: അവൻ അന്യദേവന്മാരെ പററി പ്രസംഗിക്കുന്നു എന്നു പറഞ്ഞിരുന്നു.

൧൯. പിന്നെ അവർ അവനെ പിടിച്ചു ആറിയോസ് പാഗോസ് എന്നു പറയപ്പെടുന്ന ന്യായാസനത്തിങ്കൽ അവനെക്കൊണ്ടുവന്ന് അവനോടു ചോദിക്കുന്നു: നീ പ്രസംഗിക്കുന്ന ഈ പുതിയ ഉപദേശം എന്താകുന്നു എന്നു ഞങ്ങൾക്കു അറിയുവാൻ കഴിയുമൊ?

൨൦. കേട്ടിട്ടില്ലാത്ത വാക്കുകൾ ഞങ്ങളുടെ ചെവിയിൽ നീ വിതയ്ക്കുന്നുവല്ലൊ. ആകയാൽ ഇവ എന്താകുന്നു എന്നറിയുവാൻ ഞങ്ങൾ ഇച്ഛിക്കുന്നു.

൨൧. ആത്തേൻകാരിൽ ആകട്ടെ അവിടേക്കു വരുന്ന പരദേശികൾക്കുമോ ആകട്ടെ പുതുതായ എന്തെങ്കിലും പറയുവാനും കേൾക്കുവാനുമല്ലാതെ മററു യാതൊരു കാൎയ്യത്തെപ്പററിയും ശ്രദ്ധയുണ്ടായിരുന്നില്ല.

൨൨. അപ്പോൾ പൌലോസ് ആറിയോസ് പാഗോസിൽ നിന്നുകൊണ്ടു പറഞ്ഞു: ആത്തേൻകാരായ മനുഷ്യരേ, നിങ്ങൾ എല്ലാററിലും ദേവതാഭക്തിയിൽ മികച്ചിരിക്കുന്നതായി ഞാൻ കാണുന്നു.

൨൩. എന്തെന്നാൽ ഞാൻ ചുററി നടന്ന് നിങ്ങളുടെ ദേവന്മാരുടെ ആലയം കാണുകയിൽ മറഞ്ഞിരിക്കുന്ന ദൈവത്തിനേറതു് എന്നു എഴുതീട്ടുള്ള ഒരു ബലിപീഠം കണ്ടു. ആകയാൽ നിങ്ങൾ അറിയാതെതന്നെ

ആൎക്കു സേവനം ചെയ്യുന്നുവോ അവ
നെത്തന്നെ ഞാൻ നിങ്ങളോടു അറി
യിക്കുന്നു.

൨൪. ലോകവും അതിലുള്ളതൊ
ക്കെയും ഉണ്ടാക്കിയവനും ആകാശ
ത്തിന്റെയും ഭൂമിയുടെയും നാഥനു
മായ ദൈവമോ കൈകളുടെ പണി
യായിട്ടുള്ള ആലയങ്ങളിൽ വസിക്കു
ന്നില്ല. [സ്തു. അ. ൧. വ. ൧.– നട.
അ. ൭. വ. ൪൮.]

൨൫. സകല മനുഷ്യൎക്കും ആയു
സ്സും ആത്മാവും അവൻ കൊടുത്തിരി
ക്കയാൽ അവൻ മനുഷ്യരുടെ കൈ
കളാൽ ശുശ്രൂഷിക്കപ്പെടുകയൊ യാ
തൊന്നിനു മുട്ടുപാടുള്ളവനായിരിക്ക
യൊ ചെയ്യുന്നില്ല.

൨൬. അവൻ ഭൂമുഖത്തെങ്ങും
കുടിയിരിക്കുവാൻ ഒരേരക്തത്തിൽ നി
ന്നു മനുഷ്യലോകം മുഴുവൻ ഉള
വാക്കി. മാത്രമല്ല, മനുഷ്യരുടെ വാസ
ത്തിനു തന്റെ കല്പന കൊണ്ടു സമ
യങ്ങൾ നിശ്ചയിക്കയും അതിരുകൾ
വെക്കയും ചെയ്തു.

൨൭. ഇതു അവർ ദൈവത്തേ
അന്വേഷിക്കുകയും, തിരക്കുകയും, അ
വന്റെ സൃഷ്ടികളിൽ നിന്നു അവ
നെ കണ്ടെത്തുകയും ചെയ്യേണ്ടതിനു
തന്നെ. അവൻ നമ്മിൽ ഓരോരുത്ത
നിലും നിന്നു് അകന്നിരിക്കുന്നവനു
മല്ലല്ലൊ.

൨൮. എന്തുകൊണ്ടെന്നാൽ അവ
നിലാകുന്നു നാം ജീവിക്കുകയും, ചരി
ക്കുകയും, ഭവിക്കുകയും ചെയ്യുന്നതു്.
നിങ്ങളുടെ ഇടയിലുള്ള ജ്ഞാനിക
ളിൽ തന്നെ ചിലർ പറഞ്ഞിട്ടുള്ളതു
പോലെ അവനിൽ നിന്നാകുന്നു ന
മ്മുടെ വംശം.

൨൯. ആകയാൽ ദൈവത്തിൽ
നിന്നുള്ള വംശത്തിലെ മനുഷ്യരായ
നാം ദൈവത്വം കൌശലപ്പണി
കൊണ്ടൊ മനുഷ്യവിദ്യകൊണ്ടൊ
കൊത്തപ്പെട്ട പൊന്നിനോടൊ വെ
ള്ളിയോടൊ കല്ലിനോടൊ സദൃശമാ
കുന്നു എന്നു നിരൂപിക്കേണ്ടതല്ല.

൩൦. ദൈവം അറിവില്ലായ്മയുടെ
സമയങ്ങളെ വകവെക്കാതെ കട
ത്തിവിട്ടു; ഈ സമയത്താകട്ടെ ആ
രും എവിടെയും പശ്ചാത്തപിക്കേണ
മെന്നു് സകല മനുഷ്യരോടും കല്പി
ക്കുന്നു.

൩൧. എന്തുകൊണ്ടെന്നാൽ താൻ
നിയമിച്ച പുരുഷൻ വഴിയായി ഭൂമി
മുഴുവനെയും താൻ നീതിയിൽ ന്യാ
യവിധി ചെയ്യുവാനിരിക്കുന്ന ദിവ
സം അവൻ നിശ്ചയിച്ചിരിക്കുന്നു; അ
വനെ മരിച്ചവരിൽ നിന്നു ഉയിൎപ്പി
ച്ചുകൊണ്ടു് സകല മനുഷ്യരെയും ത
ന്നിലുള്ള വിശ്വാസത്തിലേക്കു തിരി
ക്കുകയും ചെയ്തിരിക്കുന്നു.

൩൨. എന്നാൽ മരിച്ചവരുടെ ഉ
യിൎപ്പു് എന്നു കേട്ടപ്പോൾ അവരിൽ
ചിലർ പരിഹസിച്ചിരുന്നു; മററു ചി
ലരോ: ഞങ്ങൾ വേറൊരിക്കൽ ഇ
തിനെപ്പററി നിന്റെ വാക്കു കേൾ
ക്കാം എന്നു പറഞ്ഞിരുന്നു.

൩൩. ഇങ്ങനെ പൌലോസു അ
വരുടെ ഇടയിൽ നിന്നു പുറപ്പെട്ടു
പോയി.

൩൪. എങ്കിലും അവരിൽ ചിലർ
അവനോടു ചേൎന്നു വിശ്വസിച്ചു. അ
വരിൽ ഒരാൾ അറിയോസ് പാഗോ
സ് ന്യായാധിപന്മാരിൽ ഉൾപ്പെട്ട
ദിയാനേവ്യസിയോസ് ആയിരുന്നു.
ദാമാറീസ് എന്നു പേരുള്ള ഒരു സ്ത്രീ
യും, പിന്നെ വേറെയാളുകളും അവ
രോടുകൂടി (ഉണ്ടായിരുന്നു).

## വ്യാഖ്യാനം.

൬. "ലോകം മുഴുവൻ": മിക്ക ഗ്രീക്കുപ്രതികളും, അറ. പ്രതിയും, പല വിവൎത്തകന്മാരും, വെസ്റ്റ്മിൻസ്റ്റർ വിവൎത്തനവും 'ലോകം മുഴുവൻ' എന്നുതന്നെ പറയുന്നുണ്ട്. ല., ക്രൂശ., ചില ഗ്രീക്കു കൈയെഴുത്തുപ്രതികളുമാകട്ടെ 'പട്ടണം മുഴുവൻ' എന്നു പറഞ്ഞിരിക്കുന്നു.— ലോകം മുഴുവൻ എന്നു പറയുന്നതു് വിദ്വേഷം കൊണ്ടാണെങ്കിലും ക്രിസ്തുമതം അന്നുതന്നെ ഒരു ലോകശക്തിയായിത്തീൎന്നിരുന്നു എന്നു അവർ സമ്മതിക്കുകയാണു ചെയ്യുന്നതു്.

൧൮. "അപ്പിക്കോറോസ്": ദൈവം ലോകഭരണത്തിൽ തന്റെ പരിപാലനം മുഖേന ഇടപെടുന്നില്ല; ശരീരത്തിൽ നിന്നു വേർപിരിഞ്ഞ ആത്മാവു് ജീവിക്കുന്നില്ല; തന്മൂലം ഭാവിയിൽ സൽക്രിയകൾക്കു സമ്മാനമൊ ദുഷ്ക്രിയകൾക്കു ശിക്ഷയൊ ഇല്ല; മനുഷ്യരുടെ സൎവ്വനന്മയും സുഖഭോഗങ്ങളിൽ നിക്ഷിപ്തമായിരിക്കുന്നു എന്നിങ്ങനെയൊക്കെയായിരുന്നു ഇവന്റെ തത്വശാസ്ത്രസിദ്ധാന്തങ്ങൾ.— "എസ്തോയിക്കോസു്": ഇവരുടെ ഉപദേശം മനുഷ്യനു പ്രവൃത്തിസ്വാതന്ത്ര്യമില്ല; എല്ലാം അദൃഷ്ടമായും വിധിവശാലും സംഭവിക്കുന്നു; മനുഷ്യന്റെ പരമമായ നന്മ അധികാരത്തിലും സ്വപരിശ്രമങ്ങളിലും അടങ്ങിയിരിക്കുന്നു എന്നായിരുന്നു. ഇവർ ആത്മാവിന്റെ അമൎത്യത സ്വീകരിക്കുന്നുണ്ടു്; മറ്റു തത്വശാസ്ത്രവിഭാഗക്കാരെക്കാൾ ക്രിസ്തീയമതസിദ്ധാന്തങ്ങളോടു അടുത്തുവരികയും ചെയ്യുന്നു.– ഈ ഇരുകൂട്ടരും, ക്രിസ്ത്യന്തരന്മാരായ അക്കാലത്തെ തത്വശാസ്ത്രികളും ശരീരോത്ഥാനം നിഷേധിച്ചിരുന്നു.

൧൯. "ആറിയോസ് പാഗോസു്": ഗ്രീസു മുഴുവനിലെയും ഏററവും പ്രസിദ്ധമായ പരമാധികാരസംഘമാണു ഇതു്. നിയമം, സന്മാൎഗ്ഗം, വിദ്യാഭ്യാസം ഇത്യാദികളുടെയെല്ലാം മേൽനോട്ടം ഈ സംഘത്തിനായിരുന്നു. വലിയ കേയ്സുകളെല്ലാം സംബന്ധിച്ചു് ഈ സംഘമാണു് വിചാരണ നടത്തിയിരുന്നതു് ഈ സംഘം അക്രോപ്പോലീസിനു (Acropolis) പടിഞ്ഞാറുള്ള ആറെസിന്റെ (Ares) അഥവാ മാർസിന്റെ (Mars) കുന്നിൽ സാമാന്യമായി സമ്മേളിച്ചിരുന്നതിൽ നിന്നു അതിനു ഇങ്ങനെ പേരുത്ഭവിച്ചു. 'ആറെസ്കുന്നിലെ സംഘം' എന്നൊ മററൊ ആയിരുന്നു ഇതിന്റെ പൂൎണ്ണമായ നാമം.

൨൩. "ദേവന്മാരുടെ ആലയം": ഗ്രീക്കു പ്രതിയിൽ 'നിങ്ങളുടെ വിശുദ്ധവസ്തുക്കൾ' എന്നും, ല., ക്രൂശ. പ്രതികളിൽ 'നിങ്ങളുടെ വിഗ്രഹങ്ങൾ' എന്നും, അറ.ൽ 'നിങ്ങളുടെ ആരാധന' എന്നുമാണു കാണുന്നതു്.

൨൪. "കൈകളുടെ പണിയായിട്ടുള്ള ആലയങ്ങളിൽ വസിക്കുന്നില്ല": നട. അ. ൭. വ. ൪൮. വ്യാ. നോക്കുക.

൨൮. "ജ്ഞാനികളിൽ . . . ചിലർ": ഗ്രീ., ല., അറ. പ്രതികളിൽ 'കവികളിൽ . . . ചിലർ' എന്നാണു കാണുന്നതു്. അന്യമതസ്ഥന്മാൎക്കു് അവരുടെ കവികൾ വിജ്ഞാനികളും പ്രവാചകന്മാരെപ്പോലെയുള്ളവരും ആയിരുന്നു. ക്രൂശ.ൽ 'നിങ്ങളിൽ ചിലർ' എന്നുമാത്രമേ കാണുന്നുള്ളു.

൨൯. കലാനിൎമ്മിതങ്ങളെ ദൈവമായി കരുതരുതെന്നു മാത്രമാണു് ഇവിടെപ്പറയുന്നതു്. സ്വരൂപവണക്കം വിരോധിക്കുന്നില്ല. സ്വരൂപം, ചിത്രം ഇവയെ സംബന്ധിച്ചു കത്തോലിക്കാസഭയിലുള്ള സാൎവ്വത്രികമായ നടപ്പിനെ ആക്ഷേപിക്കുന്നതു് വലിയ ഒരു മുൻവിധിയും വലുതായ അജ്ഞതയുമാണു്. 'ലിഖിതങ്ങൾ അവ വായിക്കുന്നവൎക്കു ഏതുവിധം ഫലപ്പെടുന്നുവൊ ആ ഫലം തന്നെ അജ്ഞന്മാൎക്കു് ചിത്രങ്ങൾ ഉളവാക്കുന്നു. എന്തുകൊണ്ടെന്നാൽ തങ്ങൾ അനുസരിക്കേണ്ടതു എന്തെന്നു അവർ കാണുന്നു; അക്ഷരവിദ്യ അറിഞ്ഞുകൂടാത്തവർ അവയിൽ വായിക്കുന്നു' എന്നാണു് വി. ഗ്രെഗരി പ്രസ്താവിക്കുന്നതു്.— പുറ. അ. ൨൦. വ. ൪. വ്യാ. നോക്കുക.

൩൧. "അവനെ മരിച്ചവരിൽ നിന്നു ഉയിപ്പിച്ചുകൊണ്ടു് സകല മനുഷ്യരെയും തന്നിലുള്ള വിശ്വാസത്തിലേക്കു തിരിക്കുകയും": 'തന്നിലുള്ള വിശ്വാസത്തിലേക്കു' എന്നതിനു് 'തൻെറ' അഥവാ 'അവൻെറ വിശ്വാസത്തിലേക്കു' എന്നേ ശബ്ദാൎത്ഥമുള്ളു. ഗ്രീ., ല., അറ. പ്രതികളിൽ 'എല്ലാവൎക്കും വിശ്വാസ്യത (ഉറപ്പു) നൽകിക്കൊണ്ടു' എന്നു കാണുന്നതിനാൽ സുറി.ലെ 'വിശ്വാസ'ത്തിനും 'വിശ്വാസ്യത, എന്നുവെച്ചാൽ, ഉറപ്പു്' എന്നാണു ധരിക്കേണ്ടതു്. വിശ്വാസത്തിലേക്കു തിരിക്കുക, വിശ്വാസ്യത ജനിപ്പിക്കുക അഥവാ ഉറപ്പു നൽകുകതന്നെയാണല്ലൊ.— അവനെ ഉയിപ്പിച്ചുകൊണ്ടു അവൻ വിധികൎത്താവായിരിക്കും എന്നു എല്ലാവൎക്കും ഉറപ്പു നൽകി എന്നോ, അവനെ ഉയിപ്പിച്ചുകൊണ്ടു താൻ വാഗ്ദാനങ്ങളിൽ വിശ്വസ്തനാകുന്നു എന്നു കാണിച്ചു എന്നൊ, അവനെ ഉയിപ്പിച്ചുകൊണ്ടു നമ്മെയും അതുപോലെ ഉയിപ്പിക്കുമെന്നു ഉറപ്പു നൽകി എന്നോ, അവനെ ഉയിപ്പിച്ചുകൊണ്ടു തന്നെക്കുറിച്ചും, വിധി പശ്ചാത്താപം ആദിയായി മേൽപറയപ്പെട്ടിരിക്കുന്നവയെപ്പററിയും ഉറപ്പു നൽകി എന്നൊ ഈ വാക്യത്തിനു അൎത്ഥം ഗ്രഹിക്കാം.

## അദ്ധ്യായം ൰൮.

**പൌലോസു് കോറന്തോസിൽ സഭ സ്ഥാപിക്കുന്നതു്.**
**അപ്പെസോസിലും മററു സ്ഥലങ്ങളിലും പ്രസംഗിക്കുന്നതു്.**
**അപ്പലോ കോറന്തോസിലേക്കു പോകുന്നതു്.**

ഇങ്ങനെ പൌലോസു ആത്തേനോസിൽ നിന്നു പുറപ്പെട്ട ശേഷം ക്രുറന്തോസിൽ വന്നു.

൨. പോന്തോസ് ദേശക്കാരനായിരുന്ന ആക്കെലോസ് എന്നു പേരുള്ള യൂദനായ ഒരു മനുഷ്യനെ അവൻ അവിടെ കണ്ടു. യൂദന്മാരെല്ലാം റോമായിൽ നിന്നു പൊയ്ക്കൊള്ളണം എന്നു ക്ലാവ്ദിയോസ് കേസർ കല്പിച്ചിരുന്നതുകൊണ്ടു് ഇവനും ഇവൻെറ ഭാൎയ്യയായ പ്രിസ്കില്ലായും അക്കാലത്തു തന്നെ ഇത്താലിയാദേശത്തുനിന്നു വന്നതായിരുന്നു. ഇവരുടെ അടുക്കൽ അവൻ ചെന്നു.

൩. അവൻ അവരുടെ തൊഴില്ക്കാരൻ തന്നെയായിരുന്നതിനാൽ അവരോടുകൂടി പാൎത്തു അവരോടൊന്നിച്ചു വേല ചെയ്തിരുന്നു. അവരുടെ തൊഴിലിലോ അവർ തോൽപ്പണിക്കാരായിരുന്നു.

൪. എന്നാൽ എല്ലാ ശാബതത്തിലും അവൻ സംഘത്തിൽ സംസാരിച്ചു് യൂദന്മാൎക്കും അന്യജാതിക്കാൎക്കും സമ്മതം വരുത്തിയിരുന്നു.

൫. ശീലായും തിമാത്തോയോസും മാക്കേദോനിയായിൽ നിന്നു വന്നപ്പൊഴോ പൌലോസു വചനം നിമിത്തം ഞെരുക്കപ്പെട്ടവനായിരുന്നു.

൬. എന്തുകൊണ്ടെന്നാൽ, ഈശോ തന്നെയാകുന്നു മ്ശിഹാ എന്നു അവൻ യൂദന്മാൎക്കു സാക്ഷിപ്പെടുത്തിയിരുന്നപ്പോൾ അവർ അവനു വിരോധമായി നില്ക്കുകയും ദൂഷണം പറയുകയും ചെയ്തിരുന്നു. അതിനാൽ അവൻ തൻെറ വസ്ത്രങ്ങൾ കുടഞ്ഞുകൊണ്ടു് അവരോടു: ഇതു മുതൽ ഞാൻ നിൎദ്ദോഷിയാകുന്നു; ഞാൻ പുറജാതികളുടെ അടുക്കലേക്കു പോകുന്നു എന്നു പറഞ്ഞു.

൭. ഇങ്ങനെ അവൻ അവിടെനിന്നു പുറപ്പെട്ടു് ദൈവത്തെ ഭയപ്പെട്ടിരുന്ന തെത്തോസ് എന്നു പേരുള്ള ഒരു മനുഷ്യൻെറ വീട്ടിൽ

കയറി. അവൻെറ വീടോ സംഘത്തോടു തൊട്ടായിരുന്നു.

൮. സംഘപ്രമാണിയായ ക്രീസ്പോസും അവൻെറ കുഡുംബക്കാരെല്ലാവരും നമ്മുടെ കൎത്താവിൽ വിശ്വസിച്ചു. മാത്രമല്ല, കോറന്തോസ്കാർ പലരും കേൾക്കുകയും ദൈവത്തിൽ വിശ്വസിച്ച് സ്നാനപ്പെടുകയും ചെയ്തു.

൯. അപ്പോൾ കൎത്താവു ഒരു ദൎശനത്തിൽ പൌലോസിനോട്: നീ ഭയപ്പെടാതെ സംസാരിക്കുക; മിണ്ടാതിരിക്കരുത് (൧൦).

൧൦. എന്തുകൊണ്ടെന്നാൽ ഞാൻ നിന്നോടുകൂടെയുണ്ട്. അതിനാൽ ഒരു മനുഷ്യനും നിന്നെ ഉപദ്രവിക്കുവാൻ സാധിക്കയില്ല. ഈ പട്ടണത്തിൽ എനിക്കു വളരെ ജനമുണ്ട് (൯) «എന്നു അരുളിച്ചെയ്തു».

൧൧. ആകയാൽ അവൻ ഒരു വത്സരവും ആറുമാസവും കോറന്തോസിൽ പാൎത്തുകൊണ്ട് അവരെ ദൈവവചനം പഠിപ്പിച്ചിരുന്നു.

൧൨. എന്നാൽ ഗാലിയോൻ അക്കായിയായിൽ ദേശാധിപതി ആയിരിക്കയിൽ യൂദന്മാർ പൌലോസിനു വിരോധമായി ഒരുമിച്ചുകൂടി അവനെ ന്യായാസനത്തിൻ മുമ്പാകെ കൊണ്ടുവന്ന്:

൧൩. ഇവൻ നിയമപ്രകാരമല്ലാതെ ദൈവസേവനം ചെയ്യുവാൻ മനുഷ്യരെ സമ്മതിപ്പിക്കുന്നു എന്നു പറയുന്നു.

൧൪. എന്നാൽ പൌലോസ് തൻെറ വായ് തുറന്ന് സംസാരിക്കുവാൻ ഭാവിക്കുകയിൽ ഗാലിയോൻ യൂദന്മാരോടു പറഞ്ഞു: അല്ലയോ യൂദന്മാരേ, തിന്മയൊ, ചതിയൊ, ദ്വേഷമൊ ആയിട്ടുള്ള എന്തിനെയെങ്കിലും പററിയായിരുന്നു നിങ്ങൾ വാദിച്ചിരുന്നതെങ്കിൽ നിങ്ങളെ വേണ്ടവിധത്തിൽ ഞാൻ സ്വീകരിക്കുമായിരുന്നു.

൧൫. എന്നാൽ വാക്കിനെപ്പററിയൊ, പേരുകളെപ്പററിയൊ, നിങ്ങളുടെ നിയമത്തെപ്പററിയൊ ആണ തൎക്കങ്ങളെങ്കിൽ നിങ്ങളുടെ ഇടയിൽ, നിങ്ങൾക്കു തന്നെ അറിയാമല്ലൊ. ഞാനോ ഈ കാൎയ്യങ്ങളുടെ വിധികൎത്താവാകുവാൻ ഇച്ഛിക്കുന്നില്ല.

൧൬. ഇങ്ങനെ അവരെ തൻെറ ന്യായാസനത്തിങ്കൽ നിന്നു അവൻ പുറത്താക്കിക്കളഞ്ഞു.

൧൭. അപ്പോൾ അന്യജാതിക്കാരെല്ലാം കൂടി സംഘത്തിലെ മൂപ്പനായ സൊസ്തേനീസിനെ പിടിച്ചു ന്യായാസനത്തിൻ മുമ്പാകെ വെച്ചു അവനെ അടിച്ചു. എങ്കിലും ഗാലിയോൻ ഇവ കാണാത്തതുപോലെ ഇരുന്നുകളഞ്ഞു.

൧൮. എന്നാൽ പൌലോസു വളരെനാൾ അവിടെ പാൎത്തശേഷം സഹോദരന്മാരോടു യാത്ര പറഞ്ഞ്, താൻ ഒരു നേൎച്ച നേൎന്നിരുന്നതുകൊണ്ട് കൻക്രേയോസിൽ വെച്ചു തൻെറ തല ക്ഷൌരം ചെയ്യിട്ടു സുറിയായിലേക്കു പോകുവാൻ കടൽയാത്ര ചെയ്തു. പ്രീസ്കല്ലായും അക്കെലോസും അവനോടുകൂടിപോന്നു. [സം. അ. ന്നു. വ. ൧൮: നട. അ. ൨൧. വ. ൨൪.]

൧൯. അവർ അപ്പെസോസിൽ എത്തിയപ്പോൾ പൌലോസു സംഘത്തിൽ പ്രവേശിച്ചു യൂദന്മാരോടു സംസാരിച്ചിരുന്നു.

൨൦. അവൻ തങ്ങളുടെ അടുക്കൽ കുറെക്കൂടി താമസിക്കണം എന്നു അവർ അവനോടു അപേക്ഷിച്ചിരുന്നു. എങ്കിലും അവൻ സമ്മതിക്കാതെ:

൨൧. വരുന്ന തിരുനാൾ ഞാൻ ഓറെശ്ലേമത്തു ആചരിക്കുവാൻ തീൎച്ച

യായും ആവശ്യമാകുന്നു. ദൈവത്തിനു ഇഷ്ടമുള്ള പക്ഷം ഞാൻ വീണ്ടും നിങ്ങളുടെ അടുക്കലേക്കു മടങ്ങി വരും എന്നു പറഞ്ഞു.

൨൨. പിന്നെ അക്കെലോസിനെയും പ്രിസ്കില്ലായെയും അപ്പെസോസിൽ വിട്ടുകൊണ്ടു് അവൻ കടൽ യാത്രചെയ്തു കേസറിയായിൽ വന്നു, കയറിച്ചെന്നു് സഭക്കാൎക്കു വന്ദനം പറഞ്ഞിട്ടു അന്തിയോക്കിയിലേക്കു പോയി.

൨൩. അവൻ അവിടെ കുറെ നാൾ പാൎത്തശേഷം പുറപ്പെട്ടു ശിഷ്യന്മാരെയെല്ലാം ഉറപ്പിച്ചുകൊണ്ടു് ഒന്നിനു പിറകൊന്നായി ഫ്രൂഗിയാ ഗാലാത്തിയാ ദേശങ്ങളിൽ സഞ്ചരിച്ചു.

൨൪. അപ്പോൾ ആലേക്‌സന്ത്രിയായിൽ നിന്നുള്ള ഒരു വംശക്കാരനും, വാഗ്വിലാസമുള്ളവനും, തിരുവെഴുത്തുകളിൽ സമൎത്ഥനുമായ അപ്പലോ എന്നു പേരുള്ള ഒരു യൂദൻ അപ്പെസോസിൽ വന്നു.

൨൫. ഇവൻ കൎത്താവിൻെറ മാൎഗ്ഗം പഠിപ്പിക്കപ്പെട്ടവനും ആത്മാവിൽ തീക്‌ഷ്ണതയുള്ളവനും ആയിരുന്നു. അതിനാൽ, യോഹന്നാൻെറ സ്നാനമല്ലാതെ മറെറാന്നും അവൻ അറിഞ്ഞിരുന്നില്ലെങ്കിലും അവൻ ഈശോയെപ്പററി സംസാരിക്കുകയും പൂൎണ്ണമായി ഉപദേശിക്കുകയും ചെയ്തിരുന്നു.

൨൬. അവൻ സംഘത്തിൽ പരസ്യമായി സംസാരിക്കുവാനും തുടങ്ങി. അക്കെലോസും പ്രിസ്കില്ലായും അവൻെറ പ്രസംഗം കേട്ടപ്പോൾ അവനെ തങ്ങളുടെ വീട്ടിൽ കൊണ്ടുവന്നു് കൎത്താവിൻെറ മാൎഗ്ഗം പൂൎണ്ണമായി അവനു കാണിച്ചുകൊടുത്തു.

൨൭. പിന്നെ അവൻ അക്കായിയായിലേക്കു പോകുവാൻ ഇച്ഛിക്കുകയിൽ സഹോദരന്മാർ അവനെ ധൈര്യപ്പെടുത്തുകയും അവനെ സ്വീകരിക്കുവാൻ ശിഷ്യന്മാൎക്കു എഴുതുകയും ചെയ്തു. അവൻ ചെന്നപ്പൊഴോ വരം നിമിത്തം സകല വിശ്വാസികളെയും വളരെ സഹായിച്ചു.

൨൮. എന്തുകൊണ്ടെന്നാൽ ഈശോയാകുന്നു മ്ശിഹാ എന്നതിനെപ്പററി തിരുവെഴുത്തുകളിൽ നിന്നു കാണിച്ചുകൊണ്ടു് യൂദന്മാൎക്കെതിരായി (ജന)ക്കൂട്ടത്തിൻെറ മുമ്പാകെ അവൻ ശക്തിപൂൎവം വാദിച്ചിരുന്നു.

## വ്യാഖ്യാനം.

൧. "കൊറന്തോസ്": ഈ സംജ്ഞയും 'അക്കെലോസ്' എന്ന സംജ്ഞയും ഈ അദ്ധ്യായത്തിൽ തന്നെ വ്യത്യസ്തരീതിയിൽ കാണുന്നു. അതതു വാക്യത്തിൽ കാണുന്ന വിധമാണു് ഇവിടെ തൎജ്ജമ ചെയ്തിരിക്കുന്നതു്.

൩. "തോൽപ്പണി": ഗ്രീക്കിലെ പദത്തിനു ല., അറ. പ്രതികളിൽ 'കൂടാരം പണി' എന്നു വിവൎത്തനം കാണുന്നു. ബേസെപ്രതിയിൽ (Codex Bezae) ഒന്നും പറഞ്ഞിട്ടുമില്ല. പൌലോസിൻെറ തൊഴിൽ എന്തായിരുന്നു എന്നതിനെപ്പററി സൂക്ഷ്മനിരീക്ഷകന്മാർ വളരെ ഭിന്നാഭിപ്രായക്കാരാണു്. എങ്കിലും കൂടാരം പണിയായിരുന്നു അദ്ദേഹത്തിൻെറ തൊഴിൽ എന്നാണു് മുഖ്യാഭിപ്രായം. അധികം പ്രതികളിൽ കാണുന്നതും അങ്ങനെതന്നെ. തോൽപ്പണിയിൽ കൂടാരം പണിയും ഉൾപ്പെടുന്നുണ്ടല്ലോ.— പൌലോസു് ഇങ്ങനെ ഒരു തൊഴിൽ ചെയ്തിരുന്നതു താൻ ആരോടു ഉപദേശിച്ചിരുന്നുവൊ അവൎക്കു താൻ ഒരു ഭാരമാകാതിരിക്കുവാൻവേണ്ടിയായിരുന്നു. ജീവനോപായത്തിനു തക്ക ഒരു തൊഴിൽ മക്കളെ അഭ്യസിപ്പിക്കുക തങ്ങളുടെ ഒരു മുഖ്യ ചുമതലയായിട്ടാണു യഹൂദമാതാപിതാക്കന്മാർ കരുതിയിരുന്നതു്. ഈ കടമ നിൎവ്വഹിക്കാതിരി

ക്കുക അവരെ മോഷണം പഠിപ്പിക്കുകയാണെന്നും അവർ വിചാരിച്ചുപോന്നു. തൻമൂലം അവരിലെ വിദ്വജ്ജനങ്ങൾ അദ്ധ്വാനമുള്ള ഓരോ തൊഴിൽക്കാർ കൂടിയായിരുന്നു. താഴ്ന്ന ജോലിയെന്നോ മാന്യതയുള്ള ജോലിയെന്നോ ഒരു വ്യത്യാസം അവർ അറിഞ്ഞിരുന്നില്ല. ഈ തരഭേദങ്ങളെല്ലാം ആധുനികപരിഷ്കാരവും വ്യർത്ഥാഭിമാനവും നിമിത്തം നമ്മുടെ ഇടയിൽ പില്ക്കാലത്തുണ്ടായിട്ടുള്ളതാണ്. സമസൃഷ്ടങ്ങൾക്ക് ഉപകാരപ്രദവും, സന്മാർഗ്ഗത്തിനും വിനയത്തിനും അനുയോജിച്ചതുമായ ഏതു തൊഴിലും മാന്യമായിട്ടാണ് അവർ കരുതിയിരുന്നത്. മനുഷ്യാവശ്യങ്ങൾക്കു ഒരു തൊഴിൽ എത്രയധികമായി വേണ്ടിയിരുന്നുവൊ അത്രയധികമായി അതു മാന്യവുമായിരുന്നു.

൮. 'കർത്താവായ ഈശോയുടെ പേർ ചേർത്തു' എന്നുകൂടി ലത്തീനിൽമാത്രം കാണുന്നുണ്ട്.

൫. "വചനം നിമിത്തം ഞെരുക്കപ്പെട്ടവനായിരുന്നു": ഗ്രീ.ൽ 'ആത്മാവിൽ കെട്ടപ്പെട്ടവൻ' എന്നും, അറ.ൽ 'പൌലോസിൻെറ ആത്മാവിൽ ദുഃഖം പ്രവേശിച്ചു' എന്നുമാണു കാണുന്നതു്. കൂശ.ൽ 'പൌലോസു പ്രസംഗിച്ചു' എന്നു പറഞ്ഞിരിക്കുന്നു. ല.ൽ 'പൌലോസു നിഷ്കർഷാപൂർവ്വം പ്രസംഗിച്ചിരുന്നു' എന്നാണ് വിവർത്തനം. യഹൂദന്മാരുടെ ഉപദ്രവംമൂലം പ്രസംഗം ചെയ്യുവാൻ പൌലോസിനു വഹിയാതായി എന്നാണു ചിലർ ഇതിനു പറയുന്ന അർത്ഥം. ഈ അർത്ഥത്തെ ഗ്രീ., സുറി., അറ. പ്രതികളും അടുത്ത വാക്യങ്ങളും പിന്താങ്ങുന്നുണ്ട്. മററു ചിലരാകട്ടെ പ്രസംഗം ചെയ്യാതിരിക്കുവാൻ വഹിയാതായി എന്ന അർത്ഥത്തിൽ സ്വീകരിക്കുന്നു. ല., കൂശായപ്രതികൾ ഈ അർത്ഥത്തോടാണു യോജിക്കുന്നതു്. യഹൂദന്മാരുടെ വിരോധം വെല്ലുവാനായി പൂർവ്വാധികം തീക്ഷ്ണതയോടെ പ്രസംഗിച്ചു എന്ന് ല., കൂശ. പ്രതികളും, ഈ ഉദ്യമവും വിഫലമായി എന്നു മററു പ്രതികളും പറയുന്നു എന്നു നമുക്കു കരുതാം.

൬. "ഈശോ തന്നെയാകുന്നു മ്ശിഹാ എന്നു അവൻ യൂദന്മാൎക്കു സാക്ഷിപ്പെടുത്തിയിരുന്നപ്പോൾ": ഈ വാക്കുകൾ മററു പ്രതികളിൽ ൫-ാം വാക്യത്തിൻെറ ഭാഗമാണ്.— 'നിങ്ങളുടെ രക്തം നിങ്ങളുടെ തലയിൽ ഇരിക്കട്ടെ' എന്നുകൂടി മററു പ്രതികളിൽ ഈ വാക്യത്തിൽ കാണുന്നുണ്ട്.

൭. "തെത്തോസ്": ഗ്രീ., കൂശ. പ്രതികളിൽ 'യുസ്തോസ്' എന്നും, ല. ൽ 'തെത്തോസ് യുസ്തോസ്' എന്നും, അറ.ൽ 'യുസ്തോസിൻെറ പുത്രൻ തെത്തോസ്' എന്നുമാണു കാണുന്നതു്. ചില പ്രതികൾ ഇദ്ദേഹത്തിൻെറ സ്വന്ത നാമവും, ചിലതു പിതൃനാമവും മാത്രം പറയുന്നു എന്നു അറ. പ്രതിയിൽ നിന്നു അനുമാനിക്കാം.

൧൭. "അന്യജാതിക്കാരെല്ലാം": ഗ്രീ., അറ. പ്രതികളിൽ 'ഗ്രീക്കുകാർ' എന്നും, കൂശ.ൽ 'പുറജാതികൾ' എന്നും കാണുന്നുണ്ടെങ്കിലും ല. ൽ 'അവർ' എന്നു മാത്രമേ പറയുന്നുള്ളു.— "അടിച്ചു": പൌലോസിൻെറ പേരിലുള്ള കെയ്സു് തള്ളപ്പെട്ടശേഷം പരാതിക്കാരെ കച്ചേരിയിൽനിന്നു പുറത്താക്കുവാൻ അടിച്ചു എന്നു ചിലർ വ്യാഖ്യാനിക്കുന്നു. സുസ്തേനീസ് വേണ്ടവിധം വാദിക്കാതിരുന്നതിനാൽ കെയ്സു് തള്ളിപ്പോയി എന്നു യൂദന്മാർ കരുതി അന്യമതക്കാരായ ഗ്രീക്കുകാർ വഴി അദ്ദേഹത്തെ ദേഹോപദ്രവം ഏല്പിച്ചു എന്നു വേറെ ചിലർ ഗ്രഹിക്കുന്നു. സുസ്തേനീസ് പൌലോസിൻെറ പ്രസംഗത്തിൽ വിശ്വസിച്ചു അതുമൂലം ക്രിസ്തീയനായിരുന്നതാണ്. പൌലോസ് ഇദ്ദേഹത്തെ സഹപ്രവർത്തകനായി സ്വീകരിക്കയും പ്രശംസിക്കയും ചെയ്തിട്ടുണ്ട്. (൧. കോറ. അ. ൧. വ. ൧.)

൧൮. "നേർച്ച നേർന്നിരുന്നതുകൊണ്ടു് കൻക്രേയോസിൽ വെച്ചു തൻെറ തല ക്ഷൌരം ചെയ്തിട്ടു": നസ്രായവ്രതമാണ് ചെയ്തിരുന്നതു്. അതിൻെറ നിയമം അനുസരിച്ചുള്ളതായിരുന്നു ഈ ക്ഷൌരം. സം. അ. ൬. വ. ൨. വ്യാ. നോക്കുക.

൨൧. "വരുന്ന തിരുനാൾ ഞാൻ ഓറെശ്ലെമ്മിൽ ആചരിക്കുവാൻ തീർച്ചയായും ആവശ്യമാകുന്നു": ഗ്രീ., അറ., ബേസെ (Codex Bezae) പ്രതികളിലും ഇങ്ങനെ കാണുന്നുണ്ടു്. വി. ക്രിസോസ്തോമോസു്, വത്താബ്ലസ്, എക്കുമേനിയസു്, കജെററാൻ ആദിയായവരുടെ കൃതികളിലും ഈ ഭാഗം ഉള്ളതാണു്. ല., ക്രൂശ. പ്രതികളിൽ ഈ ഭാഗം കാണുന്നില്ല.

൨൨. "കയറിച്ചെന്നു": 'ക്രിസ്ത്യാനികളുടെ വീട്ടിലേക്കു്' എന്നുകൂടി ക്രൂശ. പ്രതിയിൽ പറഞ്ഞിട്ടുണ്ടു്. ഇന്നതെന്നു തിരിച്ചുകാണിക്കാതെ ക്രിസ്ത്യാനികളുടെ വീട്ടു് എന്നു മാത്രം പറഞ്ഞാൽ ക്രിസ്ത്യാനികളുടെ പ്രഥമവും പ്രധാനവുമായ വീട്ടു്, ഓറെശ്ലെം, എന്നാണല്ലോ ഇവിടെ ധരിക്കേണ്ടതു്. ഓറെശ്ലെമ്മിലേക്കുള്ള ഗമനത്തെപ്പററി കയറിപ്പോകുക എന്നാണു് വി. ഗ്രന്ഥങ്ങളിൽ എപ്പോഴും പറയുക പതിവു്. പൌലോസിൻെറ യാത്രയുടെ ഉദ്ദേശ്യവും ഓറെശ്ലെമ്മിൽ പോകുവാനായിരുന്നു. നസ്രായവ്രതപൂർത്തീകരണവും അവിടെ വെച്ചാണല്ലോ നടത്തേണ്ടിയിരുന്നതു്.

൨൭. "വരം നിമിത്തം": ഗ്രീ., അറ. പ്രതികളിലും ഇങ്ങനെയുള്ളതാണു്. ല.ൽ ഈ വാക്കുകൾ കാണുന്നില്ല. 'ദൈവവരത്തിൽ വിശ്വസിച്ചിരുന്നവരോടു് അധികമായി പ്രസംഗിച്ചു' എന്നാണു് ക്രൂശായ പ്രതിയിൽ പറഞ്ഞിരിക്കുന്നതു്. ദൈവത്തിൻെറ കൃപാവരം നിമിത്തം എന്നും, വിശുദ്ധഗ്രന്ഥജ്ഞാനം, വാഗ്വിലാസം ആദിയായി അപ്പലോയിക്കു ദൈവത്തിൽ നിന്നു സിദ്ധിച്ചിരുന്ന വിശേഷഗുണങ്ങൾ നിമിത്തം എന്നും ഇങ്ങനെ രണ്ടുവിധത്തിൽ ഇതിനെ വ്യാഖ്യാതാക്കൾ ഗ്രഹിക്കുന്നുണ്ടു്.

## അദ്ധ്യായം ൧൯.

### വി. പൌലോസു് അപ്പെസോസിൽ സഭ സ്ഥാപിക്കുന്നതു്. തട്ടാന്മാരുടെ കലഹം.

പിന്നെ അപ്പലൊ കോറന്തോസിൽ ആയിരിക്കയിൽ പൌലോസ് മേൽ പ്രദേശങ്ങളിൽ ചുററിസ്സഞ്ചരിച്ചു് അപ്പെസോസിൽ വന്നു. അവൻ അവിടെ കണ്ട ശിഷ്യന്മാരോടു: (൨)

൨. നിങ്ങൾ വിശ്വസിച്ച ശേഷം പരിശുദ്ധാത്മാവിനെ പ്രാപിച്ചുവൊ? എന്നു (൧) «ചോദിച്ചു». അവർ ഉത്തരമായി അവനോടു: പരിശുദ്ധാത്മാവു് ഉണ്ടെന്നു ഞങ്ങൾ കേൾക്കുക പോലും ചെയ്തിട്ടില്ല എന്നു പറഞ്ഞു.

൩. അവൻ അവരോടു ചോദിക്കുന്നു: നിങ്ങൾ ഏതിലാണു സ്നാനപ്പെട്ടതു്? അവർ പറയുന്നു: യോഹന്നാൻെറ സ്നാനത്തിൽ.

൪. പൌലോസു അവരോടു പറയുന്നു: യോഹന്നാൻ, തൻെറ പിന്നാലെ വരുന്നവനായ ഈശോമ്ശീഹായിൽ വിശ്വസിക്കണം എന്നു പറഞ്ഞുകൊണ്ടു പശ്ചാത്താപത്തിൻെറ സ്നാനത്തിൽ ജനത്തെ സ്നാനപ്പെടുത്തി. [മത്താ. അ. ൩. വ. ൧൧: മർക്കോ. അ. ൧. വ. ൮: ലൂ. അ. ൩. വ. ൧൬: യോഹ. അ. ൧. വ. ൨൬: നട. അ. ൧. വ. ൫; അ. ൧൧. വ. ൧൬.]

൫. ഇവ കേട്ടപ്പോൾ അവർ നമ്മുടെ കർത്താവായ ഈശോമ്ശീഹായുടെ നാമത്തിൽ സ്നാനപ്പെട്ടു.

൬. അനന്തരം പൌലോസു അവരുടെ മേൽ കൈവെച്ചു. അപ്പോൾ പരിശുദ്ധാത്മാവു അവരുടെ മേൽ വന്നു. അവർ പല ഭാഷകളിൽ സംസാരിക്കുകയും പ്രവചിക്കുകയും ചെയ്തിരുന്നു.

൭. അവരോ എല്ലാംകൂടി പന്ത്രണ്ടു ആളുകൾ ആയിരുന്നു.

൮. ഇതിനുശേഷം പൌലോസു സംഘത്തിൽ പ്രവേശിച്ചു മൂന്നുമാസത്തേക്കു പരസ്യമായി സംസാരിക്കകയും ദൈവരാജ്യത്തെപ്പററി സമ്മതിപ്പിക്കകയും ചെയ്തിരുന്നു.

൯. എന്നാൽ അവരിൽ ചിലയാളുകൾ കഠിനരായി വിരോധിച്ചു നില്ക്കകയും പുറജാതിക്കാരായ (ജന) ക്കൂട്ടത്തിൻെറ മുമ്പാകെ വെച്ച് ദൈവത്തിൻെറ മാൎഗ്ഗത്തെപ്പററി ആക്ഷേപം പറയുകയും ചെയ്തിരുന്നു. അപ്പോൾ പൌലോസ് മാറി ശിഷ്യന്മാരെ അവരിൽനിന്നു വേർതിരിച്ചു തുറാനോസ് എന്നു പേരുള്ള ഒരു മനുഷ്യൻെറ പാഠശാലയിൽ പ്രതിദിനം അവരോടു സംസാരിച്ചുപോന്നു.

൧൦. ഇതോ ആസിയായിൽ പാൎക്കുന്ന യൂദന്മാരും പുറജാതികളുമെല്ലാം കൎത്താവിൻെറ വചനം കേൾക്കുന്നതുവരെ രണ്ടു വത്സരത്തേക്കു നടന്നു.

൧൧. ദൈവം പൌലോസു വഴി വലിയ അത്ഭുതങ്ങൾ ചെയ്തുകൊണ്ടുമിരുന്നു.

൧൨. ഇങ്ങനെ അവൻെറ ശരീരത്തിലുള്ള വസ്ത്രങ്ങളിൽ നിന്നു റൂമാലുകളൊ കഷണങ്ങളൊ പോലും അവർ കൊണ്ടുവന്നു രോഗികളുടെമേൽ ഇടുകയും അപ്പോൾ രോഗങ്ങൾ അവരെ വിട്ടുമാറുകയും പിശാചുകൾ കൂടി പുറപ്പെട്ടുപോകയും ചെയ്തിരുന്നു.

൧൩. എന്നാൽ പിശാചുബാധ ഒഴിച്ചുകൊണ്ടു ചുററി നടന്നിരുന്ന യൂദന്മാർ കൂടിയും: പൌലോസു പ്രസംഗിക്കുന്ന ഈശോയുടെ നാമത്തിൽ നിങ്ങളോടു ശപഥപൂൎവ്വം ഞങ്ങൾ അജ്ഞാപിക്കുന്നു എന്നു ഉച്ചരിച്ചുകൊണ്ട് അശുദ്ധാത്മാക്കളുണ്ടായിരുന്നവരോടു നമ്മുടെ കൎത്താവായ ഈശോയുടെ നാമത്തിൽ ആണയിട്ടു പറയുവാൻ ആഗ്രഹിച്ചിരുന്നു.

൧൪. സ്കേവാ എന്നു പേരുള്ള പ്രധാനപുരോഹിതനായ ഒരു യൂദൻെറ ഏഴു പുത്രന്മാർ ഇതു ചെയ്തിരുന്നവരായിരുന്നു.

൧൫. ആ ദുഷ്ടപിശാചു ഉത്തരമായി അവരോട്: ഈശോയെ ഞാൻ അറിയുന്നു, പൌലോസിനെയും ഞാൻ അറിയുന്നു. എന്നാൽ നിങ്ങൾ ആരാകുന്നു? എന്നു ചോദിച്ചു.

൧൬. മാത്രമല്ല, ദുരാത്മാവുണ്ടായിരുന്ന ആ മനുഷ്യൻ അവരുടെ മേൽ ചാടിവീണ്, അവരെ കീഴടക്കി, അവരെ മറിച്ചിട്ടു. ആകയാൽ അവർ നഗ്നന്മാരും മുറിവേററവരുമായി ആ വീട്ടിൽ നിന്നു ഓടിപ്പോയി.

൧൭. ഇതു അപ്പെസോസിൽ പാൎക്കുന്ന സകല യൂദന്മാൎക്കും പുറജാതികൾക്കും അറിയപ്പെട്ടു. അവൎക്കെല്ലാം ഭയം തട്ടി. തൻമൂലം നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെ നാമം മഹിമപ്പെട്ടു വന്നിരുന്നു.

൧൮. വിശ്വസിച്ചിരുന്നവരിൽ പലർ വന്നു തങ്ങളുടെ തെററുകൾ അറിയിക്കകയും തങ്ങൾ ചെയ്തിരുന്നതു ഏററു പറയുകയും ചെയ്തിരുന്നു.

൧൯. ക്ഷുദ്രക്കാരായ പലർ പോലും തങ്ങളുടെ പുസ്തകങ്ങൾ ഒരുമിച്ചു കൂട്ടി കൊണ്ടുവന്ന് എല്ലാവരുടെയും മുമ്പാകെ വെച്ചു അവ ചുട്ടുകളഞ്ഞു. അവയുടെ വില കണക്കുകൂട്ടിയാറെ അമ്പതിനായിരം വെള്ളിനാണയങ്ങൾ വരെ എത്തിയിരുന്നു.

൨൦. ഇങ്ങനെ ദൈവവിശ്വാസം വലിയ ശക്തിയോടുകൂടി ഇത്രമാത്രം ഉറച്ചും വൎദ്ധിച്ചും വന്നിരുന്നു.

൨൧. ഇവ നടന്ന ശേഷമോ പൌലോസു മാക്കേദോനിയായിലും ആക്കായിയായിലുമെല്ലാം ചുററിസ്സഞ്ചരിക്ക

വാനും ഒടുവിൽ ഓറെശ്ലേമിലേക്ക പോകുവാനും തൻെറ മനസ്സിൽ നിശ്ചയിച്ചു. ഞാൻ അവിടെ ചെന്നശേഷം റോമാ കൂടിയും എനിക്ക കാണേണ്ടിയിരിക്കുന്നു എന്നു അവൻ പറയുകയും ചെയ്തു.

൨൨. ആകയാൽ തനിക്ക ശുശ്രൂഷചെയ്തിരുന്നവരിൽ തിമാത്ഥേയോസും ആറേസ്തോസും എന്ന രണ്ടു പേരെ മാക്കേദോനിയായിലേക്ക് അയച്ചിട്ട് അവൻ കുറെക്കാലത്തേക്ക് ആസിയായിൽ താമസിച്ചു.

൨൩. എന്നാൽ ആ കാലത്തു ദൈവത്തിൻെറ മാൎഗ്ഗത്തിനെതിരായി വളരെ കലഹമുണ്ടായി.

൨൪. എങ്ങനെയെന്നാൽ അൎത്തേമീസിൻെറ ക്ഷേത്രരൂപങ്ങൾ വെള്ളികൊണ്ടുണ്ടാക്കി തൻെറ തൊഴിൽക്കാൎക്ക് വലിയ ലാഭം വരുത്തിയിരുന്ന ദേമത്രിയോസ് എന്നു പേരുള്ള ഒരു തട്ടാൻ അവിടെയുണ്ടായിരുന്നു.

൨൫. ഇവൻ തൻെറ തൊഴിൽക്കാരായ എല്ലാവരെയും, അവരോടു കൂടി വേലചെയ്തിരുന്നവരെയും ഒരുമിച്ചുകൂട്ടി അവരോടു പറഞ്ഞു: പുരുഷന്മാരേ, നമ്മുടെ സമ്പാദ്യമെല്ലാം ഈ ജോലിയിൽ നിന്നാകുന്നു എന്നു നിങ്ങൾ അറിയുന്നുവല്ലൊ.

൨൬. മനുഷ്യരുടെ കൈകളാൽ ഉണ്ടാക്കപ്പെടുന്നവർ ദേവന്മാരല്ല എന്നു പറഞ്ഞു കൊണ്ടു ഈ പൌലോസ് അപ്പെസോസ്കാരെ മാത്രമല്ല, ആസിയാ മുഴുവനിലെയും വളരെപ്പേരെ സമ്മതിപ്പിച്ചു മറിച്ചുകളഞ്ഞു എന്നു നിങ്ങളും കേട്ടും കണ്ടുമിരിക്കുന്നുവല്ലൊ.

൨൭. ഇതിനാൽ നമ്മുടെ ഈ കാൎയ്യം ആക്ഷേപിക്കപ്പെടുകയും വ്യൎത്ഥമായിത്തീരുകയും ചെയ്യുമെന്നുതന്നെയല്ല, മഹാദേവിയായ അൎത്തേമീസിൻെറ ക്ഷേത്രംപോലും ഒന്നുമല്ലാത്തതായി കരുതപ്പെടുകയും ആസിയാ മുഴുവനും സകല ജാതികളും ആരാധിക്കുന്ന ഈ ദേവിതന്നെയും നിന്ദിക്കപ്പെടുകയും ചെയ്യും.

൨൮. അവരോ ഇവ കേട്ടപ്പോൾ ക്രോധം നിറഞ്ഞ്: അപ്പെസോസ്കാരുടെ അൎത്തേമീസ് മഹത്വമുള്ളവളാകുന്നു എന്നു ആൎത്തു പറഞ്ഞിരുന്നു.

൨൯. അപ്പോൾ പട്ടണം മുഴുവൻ കലങ്ങി. അവർ രംഗസ്ഥലത്തേക്ക ഒരുമിച്ചു പാഞ്ഞുചെന്നു. പൌലോസിൻെറ കൂട്ടുയാത്രക്കാരായ ഗായിയോസ്, അറേസ്തൎക്കോസ് എന്ന മാക്കേദോനിയാക്കാരെയും പിടിച്ചു തങ്ങളോടുകൂടി കൊണ്ടു ചെന്നു.

൩൦. പൌലോസും രംഗസ്ഥലത്തു ചെന്നു കയറുവാൻ ഇച്ഛിച്ചിരുന്നു; എങ്കിലും ശിഷ്യന്മാർ അവനെ തടഞ്ഞു.

൩൧. ആസിയായിലെ പ്രധാനികളും, അവൻെറ സ്നേഹിതന്മാർ ആയിരുന്നതുകൊണ്ട്, അവൻ രംഗസ്ഥലത്തു പ്രവേശിക്കുവാനായി ചെല്ലരുതെന്നു (ആൾ) അയച്ച് അവനോടു അപേക്ഷിച്ചു.

൩൨. രംഗസ്ഥലത്തുണ്ടായിരുന്ന (ജന) കൂട്ടമോ വളരെ കലങ്ങിയിരുന്നു. ചിലർ ഒരു സംഗതിയും മറ്റു ചിലർ മറ്റു സംഗതിയും വിളിച്ചു പറഞ്ഞിരുന്നു. തങ്ങൾ എന്തിനായി വന്നുകൂടിയിരിക്കുന്നു എന്നു അവരിൽ പലരും അറിഞ്ഞിരുന്നുമില്ല.

൩൩. അവിടെയുണ്ടായിരുന്ന യൂദജനമാകട്ടെ, അലേക്സന്ത്രോസ് എന്നു പേരുള്ള യൂദനായ ഒരു പുരുഷനെ തങ്ങളിൽ നിന്നു നിറുത്തി. അവൻ നിന്നു തൻെറ കൈകൊണ്ട് ആംഗ്യം കാട്ടീട്ട് യൂദജനത്തിനു വേണ്ടി ഒഴിവു പറയുവാൻ ഭാവിച്ചു.

൩൪. എന്നാൽ അവൻ ഒരു യൂദനാകുന്നു എന്നു അറിഞ്ഞപ്പോൾ എല്ലാവരും കൂടി: അപ്പെസോസ്കാരുടെ അർത്തേമിസ് മഹത്വമുള്ളവളാകുന്നു എന്നു രണ്ടുമണിനേരത്തോളം ഏകസ്വരത്തിൽ നിലവിളിച്ചുകൊണ്ടിരുന്നു.

൩൫. പിന്നെ നഗരപ്രമാണി (ഇങ്ങനെ) പറഞ്ഞ് അവരെ സമാധാനപ്പെടുത്തി: അപ്പെസോസ്കാരായ പുരുഷന്മാരേ, അപ്പെസോസ്കാരുടെ പട്ടണം മഹത്വമുള്ള അർത്തേമിസിന്റെ കോവിൽകാവൽക്കാരിയാകുന്നു എന്നും അവളുടെ ബിംബം സ്വർഗ്ഗത്തിൽ നിന്നിറങ്ങിയെന്നും അറിയാത്ത മനുഷ്യൻ ആരാണ്?

൩൬. ആകയാൽ ഇതിനു എതിരായി പറയുവാൻ ഒരു മനുഷ്യനും സാധിക്കാത്തതു കൊണ്ട് നിങ്ങൾ തിടുക്കത്തോടു കൂടി ഒന്നും ചെയ്യാതെ അടങ്ങിയിരിക്കേണ്ടതാകുന്നു.

൩൭. നിങ്ങൾ ഈ പുരുഷന്മാരെ കൂട്ടികൊണ്ടു വന്നിരിക്കുന്നുവല്ലൊ. എന്നാൽ അവർ ക്ഷേത്രങ്ങൾ കവച്ചു ചെയ്യിട്ടുമില്ല; നമ്മുടെ ദേവിയെ ദൂഷിച്ചിട്ടുമില്ല.

൩൮. ഈ ദേമത്രിയോസിനും അവന്റെ തൊഴിൽക്കാൎക്കും വല്ല മനുഷ്യനുമായി തൎക്കമുണ്ടെങ്കിലോ ഇതാ! ദേശാധിപതി പട്ടണത്തിൽ (ഉണ്ട്). തൊഴിൽക്കാരാണല്ലൊ. അടുത്തുചെന്നു ഒരുത്തൻ മററൊരുത്തന്റെ മേൽ വ്യവഹാരം നടത്തട്ടെ.

൩൯. എന്നാൽ മറേറതെങ്കിലും കാൎയ്യമാണു നിങ്ങൾ ആവശ്യപ്പെടുന്നതെങ്കിൽ അതു നിയമങ്ങൾ സഭയ്ക്കായി നിശ്ചയിച്ചിരിക്കുന്ന സ്ഥലത്തു തീരുമാനിക്കപ്പെടും.

൪൦. എന്തുകൊണ്ടെന്നാൽ, നാം വൃഥാ ഒരുമിച്ചുകൂടി കാരണമില്ലാതെ കലങ്ങിയ ഇന്നത്തെ കൂട്ടത്തെപ്പററി സമാധാനം പറയുവാൻ നമുക്കു കഴിയാത്തതു കൊണ്ട് കലഹക്കാരായി കുററം വിധിക്കപ്പെടുവാനുള്ള അപകടത്തിൽ ഇപ്പോൾ തന്നെ നാം ഇരിക്കുന്നു.

൪൧. ഇങ്ങനെ ഇവ പറഞ്ഞു അവൻ (ജന) കൂട്ടത്തെ പിരിച്ചു വിട്ടു.

## വ്യാഖ്യാനം.

൧൦. "ആസിയാ": അ. ൨. വ. ൯. വ്യ. നോക്കുക.

൧൨. "റുമാലുകളൊ കച്ചകളൊ": ദൈവം, വിശുദ്ധന്മാരും രക്തസാക്ഷികളുമായ തന്റെ ദാസന്മാരുടെ പുണ്യത്തിനു സാക്ഷ്യം വഹിക്കുവാനും, അവരെ ബഹുമാനിക്കുകയും അനുകരിക്കുകയും ചെയ്യുവാൻ അന്യന്മാരെ പ്രേരിപ്പിക്കുവാനുമായി അവരുടെ അവശിഷ്ടങ്ങൾമൂലം അത്ഭുതങ്ങൾ പ്രവൎത്തിക്കുന്നതിൽ എന്താണാശ്ചൎയ്യം? മൎക്കോ. അ. ൫. വ. ൨൭. വ്യ. നോക്കുക.

൧൩. "പിശാചുബാധ ഒഴിച്ചുകൊണ്ടു ചുററിനടന്നിരുന്ന യൂദന്മാർ": യഹോവായുടെ നാമം ഉച്ചരിച്ചും ശ്ലേമോൻ വ്യവസ്ഥാപിച്ചിട്ടുള്ള ക്രമം അനുസരിച്ചും യൂദന്മാരും പിശാചുബാധ ഒഴിച്ചിരുന്നതായി ഫ്ലാവിയസ് ജോസെപ്പ് പറയുന്നുണ്ട്. സ്ക്കേവായുടെ പുത്രന്മാർ ഈശോയിൽ വിശ്വസിച്ചിരുന്നില്ലെങ്കിലും ആ തിരുനാമത്തിന്റെ ശക്തിവിശേഷത കണ്ട് ബാധ ഒഴിക്കുന്നതിനായി ആ നാമവും പ്രയോഗിച്ചു.

൧൬. "അവരുടെമേൽ ചാടിവീണ്, അവരെ കീഴടക്കി, അവരെ മറിച്ചിട്ടു": സാമാന്യം എല്ലാ ഗ്രീക്കുപ്രതികളിലും, അറ., കുശ. പ്രതികളിലും 'അവർ' എന്നുതന്നെയെങ്കിലും, ലത്തീൻപ്രതിയിലും ചില ഗ്രീക്കു പ്രതികളിലും, 'അവരിൽ ഇരുവരെ' എന്നാണു കാണുന്നത്.

൨൭. "അൎത്തേമീസ്": ഗ്രീ., ക്രൂശായപ്രതികളിലും 'അൎത്തേമീസ്' എന്നു കാണുന്നു. വെസ്റ്റ്മിൻസ്റ്റെർ വിവൎത്തനത്തിൽ കാണുന്നതും 'അൎത്തേമീസ്' എന്നു തന്നെ. ല. പ്രതിയിൽ പറഞ്ഞിരിക്കുന്നതു് 'ദിയാനാ' (Diana) എന്നാണു്. അറ.ൽ 'വീനസ്സ്' എന്നാണു പേർ പറഞ്ഞിരിക്കുന്നതു്. എപ്പേസോസിലെ അൎത്തേമീസിന്റെ ക്ഷേത്രം ലോകത്തിലെ ഏഴു വിസ്മയവസ്തുക്കളിൽ ഒന്നായിരുന്നു. ൨൨൦ സംവത്സരങ്ങൾ കൊണ്ടാണു് അതിന്റെ പണി പൂൎത്തിയായതു്. ഗ്രീക്കരീതിയനുസരിച്ചായിരുന്നു അതിന്റെ പണി. അതിന്റെ നീളം ൪൨൫ അടിയും, വീതി ൨൨൦ അടിയും ആയിരുന്നു. ൬൦ അടി വീതം ഉയരമുള്ള അതിന്റെ ൧൨൭ തൂണുകളിൽ ഓരോന്നും ഓരോ രാജാക്കന്മാരുടെ വഴിപാടായിരുന്നു എന്നാണു പറയപ്പെടുന്നതു്. ക്ഷേത്രത്തിന്റെ നീളം ൩൪൨ അടിയും, വീതി ൧൬൪ അടിയും, തൂണുകളുടെ ഉയരം ൫൫ അടിയും എന്നും ചിലർ പറയുന്നുണ്ടു്. ബ്രിട്ടീഷ് കൌതുകാഗാരത്തിൽ സൂക്ഷിക്കപ്പെട്ടിരിക്കുന്ന അതിന്റെ ചില ജീൎണ്ണശിഷ്ടങ്ങളിൽ നിന്നു അതിന്റെ വലിപ്പവും ഭംഗിയും ഊഹിക്കാം. തിളങ്ങുന്ന മാർബിൾകൊണ്ടു നിൎമ്മിക്കപ്പെട്ടതും വളരെ ആയിരങ്ങൾക്കുവേണ്ടിയ സ്ഥലവിസ്തീൎണ്ണതയുണ്ടായിരുന്നതുമായ ഈ ക്ഷേത്രത്തിന്റെ പണിവിശേഷത പരിഷ്കൃതലോകത്തിലെ ഒരു ആപ്തവാക്യമായിരുന്നു. വി. പൌലോസുതന്നെയും തന്റെ ലേഖനങ്ങളിലെ ശില്പശാസ്ത്രസംബന്ധമായ പല അലങ്കാരപ്രയോഗങ്ങൾക്കും അതിനെ ആധാരമാക്കുന്നുണ്ടു്. പ്രാബല്യത്തിൽ ഇരുന്നിരുന്ന എപ്പേസോസിന്റെ ധനസമൃദ്ധിയുടെ ഒരു പ്രധാന കാരണം അൎത്തേമീസായിരുന്നു. ദേവിയുടെ ചെറിയ ബിംബം ഉള്ളിൽ പ്രതിഷ്ഠിച്ചിരിക്കുന്നതായി വിവിധസാധനങ്ങൾ കൊണ്ടു പല അളവിൽ ചെറിയ ക്ഷേത്രങ്ങളുണ്ടാക്കി വിററുവന്നിരുന്നു. അവ പല രാജ്യങ്ങളിൽ വീടുകളിലും ആഭരണങ്ങളിലും സ്ഥാപിച്ചു പൂജ്യമായി വണങ്ങിയും വന്നിരുന്നു.

൨൯. "രംഗസ്ഥലം": മിക്ക പട്ടണങ്ങളിലും പൊതുയോഗങ്ങൾ പതിവായി നടന്നിരുന്നതു രംഗസ്ഥലത്താണു്.

൩൩. "നിറുത്തി": ഗ്രീക്ക പദത്തിനു 'മുമ്പുക്കൂട്ടി തയ്യാറാക്കി' എന്നാണൎത്ഥം. വത്താബ്ലസ് (Vatablus) വിവൎത്തനം ചെയ്തിരിക്കുന്നതും ഇങ്ങനെയാണു്. പാഠവും (reading) വിവൎത്തനവും സംശയാസ്പദം എന്നു വെസ്റ്റ്മിൻസ്റ്റെർ പറയുന്നു. ലത്തീനിൽ 'വലിച്ചെടുത്തു' എന്നാണു തൎജ്ജമ ചെയ്തിരിക്കുന്നതു്. മററു പ്രതികളിലും കുറെ വ്യത്യസ്തമായി കാണുന്നുണ്ടു്. 'നിറുത്തി' എന്നോ മറെറാ ഉള്ള അൎത്ഥമാണു സന്ദൎഭത്തിനു യോജിച്ചതെന്നു് വെസ്റ്റ്മിൻസ്റ്റെർ പറയുകയും 'നിറുത്തി' എന്നു ഭാഷാന്തരം ചെയ്കയും ചെയ്യുന്നു. കലഹത്തിൽ തങ്ങൾ ഭാഗഭാക്കുകളല്ലെന്നും, പൌലോസിനോടും ക്രിസ്ത്യാനികളോടും തങ്ങൾ സഹകരിക്കുന്നില്ലെന്നും വാദിച്ചു തങ്ങളെ നീതീകരിക്കുവാൻ യഹൂദന്മാർ തങ്ങളിൽനിന്നു് ഇദ്ദേഹത്തെ ഏല്പ്പെടുത്തി എന്ന വെസ്റ്റ്മിൻസ്റ്റെർ വ്യാഖ്യാനമാണു് സ്വീകാൎയ്യമായി കാണപ്പെടുന്നതു്.

൩൫. "നഗരപ്രമാണി": പട്ടണത്തിലെ പ്രധാനിയായ മനുഷ്യൻ. ഇക്കാലത്തെ മേയർ പോലെയുള്ള ഒരുദ്യോഗസ്ഥനായിരുന്നു ഇദ്ദേഹം. പൊതുയോഗങ്ങളുടെ നിൎണ്ണയങ്ങൾ രേഖപ്പെടുത്തുക, പട്ടണത്തിലുള്ള സൎക്കാർപണം സൂക്ഷിക്കുക, പട്ടണവും റോമാദേശാധിപതിയുമായുള്ള സകല ഏൎപ്പാടുകളും നടത്തുക ഇവയെല്ലാമായിരുന്നു ഇദ്ദേഹത്തിന്റെ ജോലി.— "സ്വൎഗ്ഗത്തിൽനിന്നിറങ്ങി": ഗ്രീ., ല. പ്രതികളിൽ, 'യോവിന്റെ പുത്രി' എന്നും, ക്രൂശ.ൽ 'മഹാ ദേവനായ യോവിനാൽ അയയ്ക്കപ്പെട്ട' എന്നുമാണു കാണുന്നതു്. അറ. പ്രതിയിലാകട്ടെ 'സ്വൎഗ്ഗത്തിൽ നിന്നു ഇറങ്ങിയവർപോലും ഇക്കാൎയ്യത്തിന്റെ സത്യത നിഷേധിക്കുന്നില്ല' എന്നു കാണുന്നു. അൎത്തേമീസു് യോവിന്റെ അഥവാ ജൂപ്പിററിന്റെ പുത്രിയെന്നും, അവളുടെ ബിംബം സ്വൎഗ്ഗത്തിൽ നിന്നു ഇറങ്ങിവന്നതെന്നുമായിരുന്നു പൊതുജനങ്ങളുടെ വിശ്വാസം.— ക്ഷോഭം അമൎത്തു

വാൻ നഗരാധിപൻ ക്രൂട്ടതൽ പറയുന്ന എന്ന സ്പഷ്ടമാണല്ലൊ. സത്യത്തിൻെറ പരിധിയും ചിലപ്പോൾ അദ്ദേഹം അതിലംഘിക്കുന്നുണ്ട്. (വ. ൩൭.)

൩൮. "തൊഴിൽക്കാരാണല്ലൊ": ഗ്രീ., ല. പ്രതികളിൽ 'കച്ചേരികൾ നടക്കുന്നുണ്ടല്ലൊ' എന്നാണ കാണുന്നത്. അറ.ലെ വിവൎത്തനവും മിക്കവാറും ഇങ്ങനെ തന്നെ. ക്രൂശ. ൽ 'വ്യവഹാരം നടത്തട്ടെ' എന്നാണ തൎജ്ജമ. കച്ചേരികൾ പലതായിരുന്നു. മാന്യജനങ്ങളുടെ തൎക്കവാദങ്ങൾ ദേശാധിപതിയുടെ കച്ചേരിയിലും, പൊതുജനങ്ങളുടേതു സാധാരണ കച്ചേരിയിലുമാണ തീരുമാനിക്കപ്പെട്ടിരുന്നത്. കൈത്തൊഴിൽക്കാരുടെ കാൎയ്യങ്ങൾ, ജൎമ്മനിയിലും മററും ഉള്ളതായി പറയപ്പെടുന്ന നടപ്പുപോലെ, അവരിൽ നിന്ന തന്നെയുള്ള ദേശാധിപന്മാരുടെ കച്ചേരിയിൽ കേട്ട തീൎപ്പു ചെയ്യുവന്നിരുന്നു. സങ്കടക്കാർ തട്ടാന്മാരായ തൊഴിൽക്കാരാണല്ലൊ, അവരുടെ സങ്കടത്തിന് അവരുടെ ദേശാധിപന്മാരുടെ കച്ചേരിയിൽ ചെന്ന നിവൃത്തിയുണ്ടാക്കട്ടെ എന്നാണ നഗരപ്രമാണി പറയുന്നത്.

൪൦. "കുററം വിധിക്കപ്പെടുവാനുള്ള അപകടത്തിൽ ഇപ്പോൾ തന്നെ നാം ഇരിക്കുന്നു": പട്ടണത്തിൽ ഒരു സംഘം ക്രൂട്ടുവാൻ റോമാ അധികാരികളുടെ അനുമതി ആവശ്യമായിരുന്നു. അതിനാൽ ഈ സംഘം ന്യായപൂൎവ്വമായിരുന്നില്ല, ക്രൂട്ടുവാൻതക്ക കാരണവും ഇല്ലായിരുന്നു. സംഘം കലഹഭാവത്തിൽ നടന്നത് ഏററവും വലിയ അബദ്ധമായും തീൎന്നിരിക്കുന്നു.

൪൧. ഈ വാക്യം ഗ്രീ., ല. ഒഴികെയുള്ള സകല പ്രതികളിലും ൪൧-ാംവാക്യം തന്നെ. വെസ്റ്റ്മിൻസ്റ്റ്ര് വിവൎത്തനത്തിലും ഇതു ൪൧-ാം വാക്യമാണ്. എന്നാൽ ഗ്രീ., ല. പ്രതികളിൽ ഇതു ൪൦-ാം വാക്യത്തിൽ ലയിച്ചുപോയിരിക്കുന്നു. തൻമൂലം ഈ ഇരു പ്രതികളിലും വാക്യസംഖ്യ നാല്പതു മാത്രമേയുള്ളു.

## അദ്ധ്യായം ൨൦.

പൌലോസ് മാക്കേദോനിയായിലും ഗ്രീസിലും ക്രൂടി കടന്നുപോകുന്നത്. മരിച്ച ഒരു മനുഷ്യനെ ത്രോആസിൽ വെച്ച് അദ്ദേഹം ഉയിൎപ്പിക്കുന്നത്. എപ്പെസോസിലെ വൈദികന്മാരോട് അദ്ദേഹം ചെയ്ത സംഭാഷണം.

ഇങ്ങനെ കലഹം ശമിച്ചശേഷം പൌലോസ ശിഷ്യന്മാരെ വിളിച്ചു അവരെ ആശ്വസിപ്പിക്കുകയും അവരെ ചുംബിക്കുകയും ചെയ്തിട്ടുപുറപ്പെട്ടു മാക്കേദോനിയായിലേക്ക പോയി.

൨. ഈ സ്ഥലങ്ങളിൽ ചുററിസ്സഞ്ചരിക്കയും വളരെ വാക്കുകളാൽ അവരെ ആശ്വസിപ്പിക്കയും ചെയ്തശേഷം അവൻ ഗ്രീസ് പ്രദേശത്തു വന്നു.

൩. അവിടെ മൂന്ന മാസം താമസിച്ചു. എന്നാൽ അവൻ സുറിയായിലേക്ക പോകുവാനിരിക്കയിൽ യൂദന്മാർ അവനു വിരോധമായി ചതിപ്രയോഗം ചെയ്തു. അതിനാൽ മാക്കേദോനിയായിലേക്ക മടങ്ങിപ്പോകുവാൻ അവൻ കരുതി.

൪. ബേറോയാപ്പട്ടണക്കാരനായ സൊപ്പത്രോസും, തെസാലോനിക്കേക്കാരായ അറിസ്റ്റർക്കോസും, സക്കുന്തോസും, ദെർബേ പട്ടണക്കാരനായ ഗായിയോസും, ല്യുസ്ത്രാക്കാരനായ തിമോത്തേയോസും, ആസിയായിൽ നിന്നു തുക്കിക്കോസും, ത്രോപ്പിമോസും ആസിയാവരെ അവനോടു ക്രൂടി പുറപ്പെട്ടു ചെന്നു.

൫. ഇവർ ഞങ്ങൾക്ക മുൻപേ പോയി ത്രോആസിൽ ഞങ്ങളെ കാത്തു നിന്നിരുന്നു.

൬. ഞങ്ങളോ പുളിപ്പില്ലാത്ത അപ്പങ്ങളുടെ ദിവസങ്ങളുടെ ശേഷം മാക്കെദോനിയാക്കാരുടെ ഫിലിപ്പോസ് പട്ടണത്തിൽ നിന്നു പുറപ്പെട്ടു കടൽ യാത്ര ചെയ്തു അഞ്ചു ദിവസം കൊണ്ടു ത്രോവാസിൽ വന്നു ഏഴു ദിവസം അവിടെ പാൎത്തു.

൭. ആഴ്ചവട്ടത്തിലെ ഒന്നാം ദിവസം എവുക്കാറെസ്റ്റിയാ മുറിക്കുവാനായി ഞങ്ങൾ ഒരുമിച്ചു കൂടിയപ്പോൾ പൌലോസ്, പിറേറന്നാൾ പുറപ്പെടുവാനിരുന്നതു കൊണ്ട്, അവരോടു സംസാരിച്ചിരുന്നു. അവൻ അൎദ്ധരാത്രിവരെയും സംസാരം ദീൎഘിപ്പിച്ചു കൊണ്ടുമിരുന്നു.

൮. അവിടെ ഞങ്ങൾ ഒരുമിച്ചു കൂടിയിരുന്ന മാളികയിൽ തീ (കത്തിനിന്നിരുന്ന) വിളക്കുകൾ വളരെയുണ്ടായിരുന്നു.

൯. അപ്പോൾ എവുത്തിക്കോസ് എന്നു പേരുള്ള ഒരു യുവാവ് കേട്ടുകൊണ്ടു കിളിവാതില്ക്കൽ ഇരുന്നിരുന്നു. പൌലോസ് വചനം ദീൎഘിപ്പിച്ചിരുന്നതിനാൽ അവൻ ഗാഢനിദ്രയിലായി. അവൻെറ ഉറക്കത്തിൽ അവൻ മൂന്നാം തട്ടിൽ നിന്നു വീഴുകയും മരിച്ചവനായി എടുക്കപ്പെടുകയും ചെയ്തു.

൰. അപ്പോൾ പൌലോസ് ഇറങ്ങിച്ചെന്ന് അവൻെറമേൽ വീണു അവനെ ആലിംഗനം ചെയ്തുകൊണ്ട്: നിങ്ങൾ പരിഭ്രമിക്കേണ്ട, എന്തെന്നാൽ അവൻെറ ആത്മാവു അവനിലുണ്ട് എന്നു പറഞ്ഞു.

൰൧. കയറിവന്ന ശേഷമോ അവൻ അപ്പം മുറിച്ചു ഭക്ഷിച്ചിട്ടു ഉഷസ്സാകുന്നതുവരെ സംസാരിച്ചുകൊണ്ടിരുന്നു. പിന്നെ കരവഴി പോകുവാനായി അപ്പോൾ അവൻ പുറപ്പെട്ടു.

൰൨. അപ്പോൾ അവർ (ആ) യുവാവിനെ ജീവനുള്ളവനായി കൂട്ടിക്കൊണ്ടു വരികയും അവനെപ്പററി അധികമായി സന്തോഷിക്കയും ചെയ്തു.

൰൩. ഞങ്ങളോ കപ്പൽ കയറി, പൌലോസിനെ തെസോസ് തുറമുഖത്തുവെച്ചു കയററുവാനിരുന്നതു കൊണ്ട് അവിടേക്കു കടൽയാത്ര ചെയ്തു. എന്തുകൊണ്ടെന്നാൽ അവൻ കരവഴി പോയപ്പോൾ ഇങ്ങനെയാണെ ഞങ്ങളോടു ആജ്ഞാപിച്ചിരുന്നത്.

൰൪. തെസോസിൽ വെച്ച് അവനെ കയററിയ ശേഷം ഞങ്ങൾ കപ്പൽ വഴി അവനെ മിത്തൊലീനേയിൽ കൂട്ടിക്കൊണ്ടു വന്നു.

൰൫. പിന്നെ പിറേറദിവസം ഞങ്ങൾ അവിടെ നിന്നു കിയോസ് തുരുത്തിനു നേരെ കടൽയാത്ര ചെയ്തു, വീണ്ടും അടുത്ത ദിവസം സാമോസിൽ വന്നു ത്രൂഗ്ലിയോനിൽ താമസിച്ചു. പിറേറന്നാൾ മിലേത്തോസിൽ വന്നു.

൰൬. എന്തുകൊണ്ടെന്നാൽ കഴിവുണ്ടെങ്കിൽ പന്തേക്കുസ്തെ ദിവസം ഓറെശ്ലെമ്മിൽ ആചരിക്കുവാനായി പൌലോസു ബദ്ധപ്പെട്ടിരുന്നതുകൊണ്ട് അപ്പെസോസിൽ താൻ താമസിച്ചു പോകാതിരിക്കേണ്ടതിനു അവിടം കടന്നു പോകണമെന്നു അവൻ നിശ്ചയിച്ചിരുന്നു.

൰൭. എങ്കിലും മിലേത്തോസിൽ നിന്നു അവൻ (ആൾ) അയച്ചു അപ്പെസോസ് സഭയിലെ മൂപ്പന്മാരെ വരുത്തി.

൰൮, ൰൯. അവർ അവൻെറ അടുക്കൽ വന്നപ്പോൾ അവൻ അവരോട് (ഇങ്ങനെ) പറഞ്ഞു: ഞാൻ ആസിയായിൽ പ്രവേശിച്ച ആദ്യദിവസം മുതൽ വളരെ താഴ്മയോടും, കണ്ണുനീരുകളോടും, യൂദന്മാരുടെ ചതി

കൾമൂലം എനിക്ക നേരിട്ടിരുന്ന കഷ്ട തകളോട്ടം കൂടെ ദൈവത്തെ സേവിച്ചുകൊണ്ടും, (൨൦, ൨൧)

൨൦, ൨൧. ദൈവത്തിങ്കലേക്കുള്ള മാനസാന്തരത്തെയും നമ്മുടെ കത്താവായ ഈശോമ്ശിഹായിലുള്ള വിശ്വാസത്തെയും പററി യൂദന്മാൎക്കും പൃറജാതികൾക്കും സാക്ഷ്യം വഹിച്ചു നിങ്ങളുടെ ആത്മാക്കൾക്ക പ്രയോജനമുള്ളതായിരുന്ന യാതൊന്നും ഉപേക്ഷിച്ചുകളയാതെ തെരുവുകളിലും വീട്ടകളിലും വെച്ചു നിങ്ങളെ അറിയിക്കയും പഠിപ്പിക്കയും ചെയ്തുകൊണ്ടും (൧൮, ൧൯) «നിങ്ങളോട്ടകൂടി എപ്രകാരം എപ്പോഴും ഞാൻ ഇരുന്നിരുന്നു എന്നു നിങ്ങൾ അറിയുന്നുവല്ലൊ».

൨൨. എന്നാൽ ഇപ്പോൾ ഞാൻ ആത്മാവിനാൽ കെട്ടപ്പെട്ടവനായി ഓറെശ്ലേത്തേക്ക പോകുന്നു. അവിടെ എനിക്ക എന്തു നേരിട്ടമെന്നു ഞാൻ അറിയുന്നില്ല.

൨൩. എങ്കിലും ബന്ധനങ്ങളും പീഡകളും നിനക്കായി ഒരുക്കപ്പെട്ടിരിക്കുന്നു എന്നു പരിശുദ്ധാത്മാവു എല്ലാ പട്ടണങ്ങളിലും എന്നോട്ട സാക്ഷിപ്പെടുത്തി അരുളിച്ചെയ്യുന്നുണ്ട്.

൨൪. എന്നാൽ എൻെറ ഓട്ടവും ദൈവകൃപയുടെ സുവിശേഷത്തെ സാക്ഷിപ്പെടുത്തുവാൻ നമ്മുടെ കത്താവായ ഈശോയിൽ നിന്നു ഞാൻ കൈയേററിരിക്കുന്ന ശുശ്രൂഷയും പൂത്തിയാക്കേണ്ടതിനായി എൻെറ പ്രാണനെ എനിക്കവേണ്ടി ഒരു വസ്തുവായി ഞാൻ കരുതുന്നില്ല.

൨൫. ഞാൻ ആരുടെ ഇടയിൽ സഞ്ചരിച്ച് ആരോട്ട (ദൈവ) രാജ്യം അറിയിച്ചുവൊ ആ നിങ്ങളിൽ ആരും എൻെറ മുഖം വീണ്ടും കാണുകയില്ല എന്നു ഇപ്പോൾ ഞാൻ അറിയുകയും ചെയ്യുന്നു.

൨൬. ആകയാൽ നിങ്ങളേവരുടെയും രക്തത്തിൽ നിന്നു ഞാൻ ശുദ്ധനാകുന്നു എന്നു ഇന്നേദിവസം നിങ്ങളോട്ട ഞാൻ സാക്ഷീകരിച്ചു പറയുന്നു.

൨൭. എന്തുകൊണ്ടെന്നാൽ ദൈവത്തിൻെറ ഇഷ്ടം മുഴുവൻ നിങ്ങളെ അറിയിക്കുന്നതിൽ ഞാൻ ഉപേക്ഷ വിചാരിച്ചിട്ടില്ല.

൨൮. ആകയാൽ നിങ്ങളെത്തന്നെയും, മ്ശിഹാ തൻെറ രക്തം കൊണ്ട നേടിയിരിക്കുന്ന അവൻെറ സഭയെ മേയിക്കവാനായി പരിശുദ്ധാത്മാവു നിങ്ങളെ അദ്ധ്യക്ഷന്മാരായി സ്ഥാപിച്ചിരിക്കുന്ന ആട്ടിൻകൂട്ടം മുഴുവനെയും നിങ്ങൾ സൂക്ഷിച്ചുകൊള്ളുവിൻ.

൨൯. എന്തുകൊണ്ടെന്നാൽ ഞാൻ പോയ ശേഷം ആട്ടിൻകൂട്ടത്തിന്മേൽ ദയ തോന്നാത്ത ക്രൂരചെന്നായ്ക്കൾ നിങ്ങളുടെ ഇടയിൽ പ്രവേശിക്കുമെന്നു ഞാൻ അറിയുന്നു.

൩൦. എന്നുവേണ്ട, തങ്ങളുടെ പിന്നാലെ ചെല്ലുവാൻ ശിഷ്യന്മാരെ മറിസ്സുവാനായി ദുഷ്ടകാൎയ്യങ്ങൾ സംസാരിക്കുന്നെ ആളുകൾ നിങ്ങളിൽ നിന്നു തന്നെയും എഴുന്നേല്ക്കും.

൩൧. അതുകൊണ്ട നിങ്ങൾ ഉണൎവ്വുള്ളവരായും, ഞാൻ മൂന്നു സംവത്സരം രാവും പകലും ഇടവിടാതെ കണ്ണുനീരുകളോട്ടകൂടി നിങ്ങളിൽ ഓരോരുത്തനോടും ഉപദേശിച്ചു എന്നു ഓൎമ്മയുള്ളവരായും ഇരിക്കുവിൻ.

൩൨. ഇപ്പൊഴോ ദൈവത്തിനും, നിങ്ങളെ അഭിവൃദ്ധിപ്പെടുത്തുവാനും സകല വിശുദ്ധന്മാരോടും കൂടി നിങ്ങൾക്ക അവകാശം തരുവാനും ശക്തമായിരിക്കുന്ന അവൻെറ കൃപയു

ടെ വചനത്തിനും നിങ്ങളെ ഞാൻ ഭരമേല്പിക്കുന്നു.

൩൩. വെള്ളിയൊ, പൊന്നൊ, വസ്ത്രങ്ങളൊ ഞാൻ മോഹിച്ചിട്ടില്ല.

൩൪. എന്റെ ആവശ്യത്തിനും എന്നോടുകൂടിയുള്ളവൎക്കും എന്റെ ഈ കൈകൾ ശുശ്രൂഷ ചെയ്തു എന്നു നിങ്ങളും അറിയുന്നുവല്ലൊ. [൧. കോറ. അ. ൪. വ. ൧൨: ൧. തെസ. അ. ൨. വ. ൯: ൨. തെസ. അ. ൩. വ. ൮.]

൩൫. ഇപ്രകാരം അദ്ധ്വാനിക്കുകയും, രോഗപ്പെട്ടിരിക്കുന്നവരുടെ കാൎയ്യം അന്വേഷിക്കുകയും, കൊടുക്കുന്നവൻ വാങ്ങുന്നവനെക്കാൾ ഭാഗ്യവാനാകുന്നു എന്നു നമ്മുടെ കൎത്താവായ ഈശോ അരുളിച്ചെയ്തിരിക്കുന്നതുകൊണ്ടു അവന്റെ വചനങ്ങൾ ഓൎക്കുകയും ചെയ്യേണ്ടതാകുന്നു എന്നിങ്ങനെ സകല കാൎയ്യങ്ങളും നിങ്ങൾക്കു ഞാൻ കാണിച്ചു തന്നിരിക്കുന്നു.

൩൬. ഇങ്ങനെ പറഞ്ഞ ശേഷം അവൻ തന്റെ മുട്ടുകൾ കുത്തി പ്രാൎത്ഥിച്ചു. അപ്പോൾ എല്ലാ മനുഷ്യരും അവനോടുകൂടി (പ്രാൎത്ഥിച്ചു).

൩൭. എല്ലാവൎക്കും വലിയ കരച്ചിൽ ഉണ്ടായി. അവർ അവനെ കെട്ടിപ്പിടിച്ചു ചുംബിച്ചിരുന്നു.

൩൮. അവർ തന്റെ മുഖം വീണ്ടും കാണുവാൻ ഇടയാകയില്ല എന്നു അവൻ പറഞ്ഞ ഈ വാക്കു നിമിത്തം അവർ അധികമായി ദുഃഖിച്ചിരുന്നു. അവർ കപ്പൽ വരെ അവനോടുകൂടെ പോയി.

## വ്യാഖ്യാനം.

൧. "ആശ്വസിപ്പിക്കുകയും": ല.ൽ 'ഉപദേശിക്കുകയും' എന്നു കാണുന്നു. ഗ്രീ.ൽ ഒന്നും കാണുന്നില്ല. പിൽക്കാലത്തു വിട്ടുപോയതു കൊണ്ടു ഇങ്ങനെ സംഭവിച്ചു എന്നാണു വ്യാഖ്യാതാക്കളുടെ അഭിപ്രായം.— "ചുംബിക്കുകയും": ഗ്രീ., ല., അറ. പ്രതികളിൽ 'സ്വസ്തി പറയുകയും — യാത്ര പറയുകയും' എന്നാണു കാണുന്നതു്. 'കെട്ടിപ്പിടിക്കുകയും' എന്നു ചിലർ വിവൎത്തനം ചെയ്യുന്നുണ്ടു്. ആദിമക്രിസ്ത്യാനികൾ യാത്ര പോകുമ്പോഴും ദീൎഘകാലം കഴിഞ്ഞു തമ്മിൽ കാണുമ്പോഴും കെട്ടിപ്പിടിച്ചു ചുംബിച്ചു സ്വസ്തിപറയുക പതിവായിരുന്നു. ഈ ആചാരം സന്യാസസഭകളിൽ ഇക്കാലത്തും നടപ്പുള്ളതാണു്.

൩. "മാക്കെദോനിയായിലേക്കു മടങ്ങിപ്പോകുവാൻ": മാക്കെദോനിയാ പ്രാപ്യസ്ഥാനമായിരുന്നില്ല. മാക്കെദോനിയാവഴി പോകുവാനാണു് ഉദ്ദേശിച്ചിരുന്നതു്. തന്മൂലം, 'മാക്കെദോനിയാവഴി' എന്നു മററു പ്രതികളിലെല്ലാം പറഞ്ഞിരിക്കുന്നു.

൪. "ബെറോയാ പട്ടണക്കാരനായ": ഗ്രീ., ല., കൂശ. പ്രതികളിലും ഇങ്ങനെയാണു കാണുന്നതു്. അറ. പ്രതിയിലാകട്ടെ 'ആലെപ്പൊക്കാരനായ' (Alepinus) എന്നാണു വിവൎത്തനം.— "സെവുപത്രോസു്": ലത്തീനിലും മററു ചില പുരാതന പ്രതികളിലും (Cantabrigensi et Alexandrino) 'പീറസിന്റെ (Pyrrhi) പുത്രൻ' എന്നുകൂടി പറഞ്ഞിരിക്കുന്നു.— "ലുസ്ത്രാക്കാരനായ": സുറി.ൽ മാത്രമേ ഇങ്ങനെ കാണുന്നുള്ളു.— "ആസിയാ വരെ": ഗ്രീ., അറ. പ്രതികളിലും പ്രാമാണികങ്ങളായ ചില കൈ എഴുത്തുകളിലും ഈ വാക്കുകൾ ഉള്ളതാണെങ്കിലും വത്തിക്കാൻ കൈയെഴുത്തുപ്രതി, സീനൈ കൈയെഴുത്തുപ്രതി ഇവയിലും, ലത്തീൻ വുൾഗാത്ത കൂശായ പ്രതികളിലും ഇവ കാണുന്നില്ല.

൬. "പുളിപ്പില്ലാത്ത അപ്പങ്ങളുടെ ദിവസങ്ങൾ": മത്താ. അ. ൨൬. വ. ൧൭. വ്യ. നോക്കുക.

൭. "ആഴ്ചവട്ടത്തിലെ ഒന്നാംദിവസം": ഞായറാഴ്ച. എബ്രായക്കാർ ഞായർ, തിങ്കൾ മുതലായ ദിവസങ്ങൾക്ക് ആഴ്ചയിലെ ൧-ാംദിവസം, ൨-ാംദിവസം ഇങ്ങനെയാണ് പേർ പറയുന്നത്. ആദ്യകാലത്തുതന്നെ ശാബതം ഞായറാഴ്ചയായി മാററപ്പെട്ടതായി എന്നു കാണിക്കുവാൻ ചിലർ ഈ വാക്യത്തെ ആധാരമാക്കുന്നുണ്ട്. എന്നാൽ 'അവർ എല്ലാ ദിവസവും . . . . ദേവാലയത്തിൽ ദീർഘനേരം ചെലവിട്ടിരുന്നു' എന്ന് അ. ൨. വ. ൪൬-ൽ കാണുന്നതിനാൽ ഈ വാക്യത്തിൽ നിന്നു ഞായറാഴ്ചസ്ഥാപനത്തെപ്പററി ഒന്നും അനുമാനിച്ചുകൂടാ എന്നു പറഞ്ഞുകൊള്ളട്ടെ. നമ്മുടെ കർത്താവിന്റെ ഉത്ഥാനം ഞായറാഴ്ച സംഭവിച്ചതിനാൽ ആ മഹാസംഭവത്തിന്റെ ബഹുമാനാർത്ഥം ശനിയാഴ്ച ഞായറാഴ്ചയായി മാററി ആചരിക്കുക ആരംഭം മുതൽ തന്നെ സഭയിൽ നടപ്പായി. പത്രോസിന്റെ ശേഷം ൪-ാമത്തെ മാർപ്പാപ്പായായ അനക്ലീററസ് (Anacletus) ഈ ഞായറാഴ്ചയാചരണം പൊതുവായ ഒരു കല്പനമൂലം കടമയായി വ്യവസ്ഥാപിച്ചു. ആദിമകാലങ്ങളിൽ മ്ശീഹായുടെ ദൃഷ്ടാന്തം അനുസരിച്ച് സന്ധ്യാസമയത്തു ഉപദേശം കഴിഞ്ഞായിരുന്നു വി. കുർബാന നടന്നിരുന്നത്. ശാബതം ഞായറാഴ്ചയും, സന്ധ്യാസമയം ഉച്ചക്കുമുമ്പായും മാററിയതു സഭയാണ്; മ്ശീഹായിൽ നിന്നു ലഭിച്ചിട്ടുള്ള അധികാരത്താലുമാണ്.— "എവുക്കാറെസ്സിയാ മുറിക്കുവാനായി": അ. ൨. വ. ൪൬. വ്യാ. നോക്കുക.

൮. "വിളക്കുകൾ വളരെയുണ്ടായിരുന്നു": ഇരുൾ നീക്കുവാൻ മാത്രമല്ല, ഇപ്പോൾ ദേവാലയങ്ങളിൽ കണ്ടുവരാറുള്ളതുപോലെ, വി. കുർബാനയുടെ പേരിലുള്ള ബഹുമാനത്തെ ഉദ്ദേശിച്ചുകൂടിയുമായിരിക്കാം ഇത്ര വളരെ വിളക്കുകൾ കത്തിച്ചിരുന്നത്.

൧൩. "തെസോസ്": അറ. ലും 'തെസോസ്' തന്നെ. ഗ്രീ., ല., ക്രൂശ. പ്രതികളിൽ 'ആസോൻ' (Asson) എന്നു കാണുന്നു.

൧൫. "ത്രഗ്ലിയോൻ": ഗ്രീ., അറ., ബേസെ പ്രതികളും വി. ക്രിസോസ്തോമോസും ഈ സ്ഥലനാമം പറയുന്നുണ്ട്. ല., ക്രൂശ. പ്രതികളിൽ ഈ പ്രത്യേകനാമം പ്രസ്താവിച്ചുകാണുന്നില്ല. ത്രഗ്ലിയോൻ സാമോസ് തുരുത്തിനും മിലേത്തോസിനും മദ്ധ്യേയുള്ള ഒരു മുനമ്പാണ്. അടുത്തുതന്നെയുള്ള ഒരു തുരുത്തിനും ത്രഗ്ലിയോൻ എന്നു പേരുണ്ട്.

൧൭. "മൂപ്പന്മാർ": സഭാദ്ധ്യക്ഷന്മാർ എന്നു വ. ൨൮-ൽ നിന്നു വിശദമാകുന്നു. അ. ൧൧. വ. ൩൦. വ്യാ. നോക്കുക.

൨൨. "ആത്മാവിനാൽ കെട്ടപ്പെട്ടവനായി": പരിശുദ്ധാത്മാവിനാൽ പ്രേരിതനായി.– ഓറെശ്ലേത്തു തന്നെപ്പാർത്തിരിക്കുന്ന ചങ്ങലകളാൽ തന്റെ ആത്മാവിൽ ആകർഷിക്കപ്പെട്ടവനായി എന്നും ചിലർ വ്യാഖ്യാനിക്കുന്നു.

൨൫. "നിങ്ങളിൽ ആരും എന്റെ മുഖം വീണ്ടും കാണുകയില്ല": പൌലോസ് ആസിയായിലെ സഭയെ വീണ്ടും സന്ദർശിച്ചു എന്നു അദ്ദേഹത്തിന്റെ ലേഖനങ്ങളിലെ പല ഭാഗങ്ങളിൽനിന്നും സമ്മതൃർഹന്മാരായ വ്യാഖ്യാതാക്കളുടെ അഭിപ്രായത്തിൽ നിന്നും സിദ്ധിക്കുന്നുണ്ട്. ശത്രുക്കൾ തനിക്കായി ഒരുക്കിയിരുന്ന കണികളിൽ നിന്നു രക്ഷപ്രാപിക്കുക അസാദ്ധ്യമെന്നുള്ള വിശ്വാസവും വിചാരവും മൂലമാണ് അദ്ദേഹം ഇപ്രകാരം പ്രസ്താവിക്കുന്നത്. ഇതുകൊണ്ടു പൌലോസിന്റെ തെററാവരം നിഷേധിക്കേണ്ടതല്ല. വി. ശ്ലീഹന്മാർക്കു വിശ്വാസവും സന്മാർഗ്ഗവും ബന്ധിച്ചുള്ള കാര്യങ്ങളിൽ മാത്രമേ തെററാവരമുള്ളൂ. കേവലം ലൌകികവിഷയങ്ങളിൽ, അവ ശ്ലൈഹികപ്രസംഗങ്ങളിൽ ഇടകലർത്തി പ്രസ്താവിക്കുമ്പോൾ തന്നെയും, അവർക്കു തെററാവരമില്ല.– വിശുദ്ധഗ്രന്ഥങ്ങളുടെ ഈശ്വരപ്രേരണക്കും ഈ ഭാഗം ബാധകമല്ല. പൌലോസ് ഇവ എഴുതുന്നില്ല. ലൂക്കാ പൌലോസിന്റെ കഥനം രേഖപ്പെടുത്തുന്നതിൽ തെററു വരു

ത്തുന്നമില്ല.— 'വീണ്ടും കാണുകയില്ല' എന്നു ഭാവികാലം മുഴുവൻ ഉൾപ്പെടുത്തിപ്പറയുന്നുവൊ, അതൊ, ദീൎഘമായ ഒരു കാലഘട്ടം മാത്രം ഉദ്ദേശിച്ചു പറയുന്നുവൊ എന്നുള്ളതും തൎക്കവിഷയമായിരിക്കുന്നതേയുള്ളൂ. പൌലോസ്, സാധിക്കുമെങ്കിൽ റോമായും സ്പെയിനും സന്ദൎശിക്കുവാൻ കരുതിയിരുന്നു. തൻമൂലം അടുത്തുതന്നെ ആസിയാ വീണ്ടും സന്ദൎശിക്കുക അസാദ്ധ്യമായിട്ടാണു അദ്ദേഹം വിചാരിച്ചിരുന്നതു്.— 'നിങ്ങളിൽ ആരും' എന്നതിനു മൂലഭാഷകളിൽ 'നിങ്ങൾ എല്ലാവരും' എന്നും അൎത്ഥമാകാം. അദ്ദേഹം വീണ്ടും ആസിയാ സന്ദൎശിച്ചാൽ തന്നെയും അന്നത്തെ സംഘത്തിലെ എല്ലാവരെയും ഒരിക്കൽക്കൂടി കാണുകയില്ല എന്നു അദ്ദേഹത്തിനു യഥാൎത്ഥത്തിൽ പറയാമായിരുന്നു.

൨൬. "നിങ്ങളേവരുടെയും രക്തത്തിൽ നിന്നു ഞാൻ ശുദ്ധനാകുന്നു": അലങ്കാരരൂപത്തിൽ പറയുന്നു. രക്തം എന്നതിനു ആപത്തു്, നാശം ഇത്യാദിയാണു ഇവിടെ അൎത്ഥം. ഞാൻ എന്റെ കടമ നിൎവ്വഹിച്ചിട്ടുണ്ടു്. ആരെങ്കിലും നശിച്ചുപോകുന്നെങ്കിൽ അതു അവന്റെ കുററമല്ലാതെ എന്റെ കുററമല്ല.

൨൭. "ദൈവത്തിന്റെ ഇഷ്ടം": നിങ്ങൾ ചെയ്യുവാൻ ദൈവം ഇച്ഛിക്കുന്നതു്. മററു പ്രതികളിൽ 'ദൈവത്തിന്റെ ആലോചന' എന്നാണു കാണുന്നതു്.

൨൮. "മ്ശീഹാ തന്റെ രക്തം കൊണ്ടു നേടിയിരിക്കുന്ന": മാറാനായയിലും കാണുന്നതു ഇങ്ങനെ തന്നെ. മററു പ്രതികളിലെല്ലാം 'ദൈവത്തിന്റെ രക്തംകൊണ്ടു' എന്നാണു്. സുറിയാനിയിലെ ഈ മാററം നെസ്തോറിയൻകാർ വരുത്തിയതാണെന്നു ഉദിയംപേരൂർ സൂനഹദോസു് ഭയപ്പെടുന്നു. ഇതു നെസ്തോറിയൻകാർ വരുത്തിയ മാററമായിരുന്നെങ്കിൽ യാക്കോബായക്കാർ ഉപയോഗിക്കുന്ന വാക്യത്തിൽ മ്ശീഹാ എന്നു കാണുകയില്ലായിരുന്നല്ലൊ. മ്ശീഹാ എന്നു പറയുന്നതു കത്തോലിക്കാവിശ്വാസത്തിനു വിരോധമല്ല. നെസ്തോറിയൻകാർ വേദപുസ്തകത്തിൽ യാതൊരു മാററവും വരുത്തീട്ടില്ലെന്നു പണ്ഡിതന്മാരെല്ലാം സമ്മതിക്കുന്നു. ഇതുപോലെ വേറെ ചില വാക്കുകളെപ്പററിയും ഉദിയംപേരൂർ സൂനഹദോസു് തെററിദ്ധരിച്ചിട്ടുണ്ടു്. അവ യഥാസ്ഥാനങ്ങളിൽ കാണിച്ചുകൊള്ളാം. ഇവയെ സംബന്ധിച്ചു് ഈശോസഭാംഗമായ ഫാദർ ഹോഷെർ (Fr. Hausherr, S. J.) പറയുന്നു: 'നെസ്തോറിയൻകാർ തിരുത്തിയെന്നു പറയുന്ന വേദപുസ്തകവാക്യങ്ങൾ സംബന്ധിച്ചു് ഫാദർ റോസ് എസ്. ജെ. (Fr. Roz, S. J.) കൊണ്ടുവരുന്ന യുക്തി ഇന്നു നമുക്കു വിലയില്ലാത്തതായി കാണപ്പെടുന്നു'. (Orientalia Christiana no. 40. P. 13.) ഉദിയംപേരൂർ സൂനഹദോസിന്റെ നിയമങ്ങൾ നിൎമ്മിച്ചതു ഈ ഫാദർ റോസ് ആണു്. എന്തെന്നാൽ സൂനഹദോസിനു ൫൦-൫൨ വത്സരങ്ങൾ മുമ്പു അദ്ദേഹം എഴുതീട്ടുള്ള ഒരു പ്രബന്ധത്തിൽ കാണുന്നവയെല്ലാമാണു് ഉദിയംപേരൂർ സൂനഹദോസിന്റെ നിയമങ്ങളായി വന്നിട്ടുള്ളതു്. അദ്ദേഹം സൂനഹദോസിലെ പ്രധാന പ്രവൎത്തകനുമായിരുന്നല്ലൊ. സൂനഹദോസിന്റെ നടപടികളെപ്പററി ഫാദർ ഹോഷെർ വീണ്ടും ഇങ്ങനെ പറയുന്നു: 'പാവപ്പെട്ട മാർത്തോമാക്രിസ്ത്യാനികളുടെമേൽ നെസ്തോറിയൻ പാഷണ്ഡത മാത്രമല്ല, എല്ലാവിധ പാഷണ്ഡതകളും മുഖ്യമായി പുരാതന പോർട്ടുഗീസുഗ്രന്ഥകാരന്മാരാൽ ആരോപിക്കപ്പെട്ടു. ഈ ആരോപണങ്ങളുടെ അബദ്ധത്തെ തെളിയിക്കുവാൻ അസ്സെമാനി (Assemani) ബിബ്ലിയോത്തെക്കാ ഒരിയെൻതാലിസ് (Bibliotheca Orientalis) എന്ന ഗ്രന്ഥത്തിൽ ഒരദ്ധ്യായം മുഴുവൻ വിനിയോഗിച്ചിരിക്കുന്നു'. (ibid. P. 12.)

൩൨. "അവന്റെ കൃപയുടെ വചനത്തിനു": എബ്രായശൈലി, അവന്റെ കൃപയ്ക്കു എന്നുമാത്രം താല്പൎയ്യം.

൩൫. "കൊടുക്കുന്നവൻ വാങ്ങുന്നവനെക്കാൾ ഭാഗ്യവാനാകുന്നു എന്നു നമ്മുടെ കൎത്താവായ ഈശോ അരുളിച്ചെയ്തിരിക്കുന്നതു": ഈ വാക്കുകൾ സുവിശേഷങ്ങളിൽ

കാണുന്നില്ല. പൌലോസു ൧. കോറ. അ. ൭. വ. ൧൦-൧൨-ലും കൎത്താവിന്റെ വചനത്തെപ്പററി പറയുന്നുണ്ട്. ഇവ അദ്ദേഹം ശ്ലീഹന്മാരിൽനിന്നു കേട്ടറിഞ്ഞതായിരിക്കാം. കൎത്താവിന്റെ തിരുവചനങ്ങളെല്ലാം എഴുതപ്പെട്ടിട്ടില്ലെന്നും എഴുതപ്പെടാതെ പാരമ്പൎയ്യം മൂലം നമുക്കു സിദ്ധിച്ചിരിക്കുന്ന ദൈവവചനങ്ങളുണ്ടെന്നുമുള്ളതിലേക്കു ഇവ തെളിവുകളാണ്.

## അദ്ധ്യായം ൨൧.

**പൌലോസ് ഓറെശ്ലേമിലേക്കു പോകുന്നതും, യഹൂദന്മാർ ദേവാലയത്തിൽ വെച്ചു അദ്ദേഹത്തെ പിടിക്കുന്നതും.**

ഞങ്ങൾ അവരിൽ നിന്നു പിരിഞ്ഞശേഷം നേരെ കൊദിവിപത്തിലേക്കു കടൽ യാത്ര ചെയ്തു. പിറേറ ദിവസം റോദോസിലും അവിടെനിന്നു പാത്താറായിലും വന്നു.

൨. അപ്പോൾ അവിടെ ഫെനിക്കേയിലേക്കു പോകുന്ന ഒരു കപ്പൽ കണ്ടിട്ട് ഞങ്ങൾ അതിൽ കയറി യാത്ര ചെയ്തു.

൩. ഇങ്ങനെ ഞങ്ങൾ കെപ്രോസ് തുരുത്തുവരെ അടുത്തു. അതിനെ ഇടത്തു വശത്തു വിട്ടു കൊണ്ട് ഞങ്ങൾ സുറിയായിൽ വന്നു. പിന്നെ അവിടെ നിന്നു ഞങ്ങൾ സോറിൽ എത്തി. എന്തുകൊണ്ടെന്നാൽ കപ്പലിനു അവിടെ അതിലെ ചരക്കു ഇറക്കേണ്ടിയിരുന്നു.

൪. അപ്പോൾ അവിടെ ശിഷ്യന്മാരെ കണ്ടതുകൊണ്ട് ഞങ്ങൾ അവരുടെ അടുക്കൽ ഏഴു ദിവസം താമസിച്ചു. ഇവരോ പൌലോസിനോടു ഓറെശ്ലേമിലേക്കു പോകരുതു എന്നു (പ്രവാചക) ആത്മാവുമൂലം പറഞ്ഞിരുന്നു.

൫. പിന്നെ ഈ ദിവസങ്ങളുടെ ശേഷം വഴിയാത്ര ചെയ്യുവാനായി ഞങ്ങൾ പുറപ്പെട്ടു. അപ്പോൾ ഇവരും ഇവരുടെ സ്ത്രീകളും ഇവരുടെ കുട്ടികളുമായി എല്ലാവരും പട്ടണത്തിനു വെളിയിൽ വരെ ഞങ്ങളോടു കൂടി വന്നു കടൽത്തീരത്തു തങ്ങളുടെ മുട്ടുകൾ കുത്തി പ്രാൎത്ഥിച്ചു.

൬. അനന്തരം ഞങ്ങൾ തമ്മിൽ ചുംബിച്ചശേഷം ഞങ്ങൾ കപ്പൽ കയറുകയും ഇവർ തങ്ങളുടെ വീടുകളിലേക്കു മടങ്ങുകയും ചെയ്തു.

൭. ഞങ്ങളോ സോറിൽ നിന്നു യാത്ര ചെയ്തു അക്കൊ പട്ടണത്തിലേക്കു വന്ന് അവിടെയുള്ള സഹോദരന്മാൎക്ക് സ്വസ്തി പറഞ്ഞിട്ടു അവരുടെ അടുക്കൽ ഒരു ദിവസം പാൎത്തു.

൮. പിന്നെ പിറേറ ദിവസം ഞങ്ങൾ പുറപ്പെട്ടു കേസറിയായിൽ വന്നു ഏഴുപേരിൽ ഉൾപ്പെട്ടവനായിരുന്ന സുവിശേഷകനായ പീലിപ്പോസിന്റെ വീട്ടിൽ കയറിപ്പാൎത്തു. [നട. അ. ൬. വ. ൫; അ. ൮. വ. ൫.]

൯. അവനു ആകട്ടെ പ്രവചിച്ചിരുന്ന കന്യകകളായ നാലു പുത്രിമാരുണ്ടായിരുന്നു.

൧൦. ഇങ്ങനെ ഞങ്ങൾ അവിടെ വളരെ ദിവസങ്ങൾ പാൎത്തുവരവെ യൂദായിൽ നിന്നു ആഗാബോസ് എന്നു പേരുള്ള ഒരു പ്രവാചകൻ വന്നു.

൧൧. അവൻ ഞങ്ങളുടെ അടുക്കൽ പ്രവേശിച്ച് പൌലോസിന്റെ അരക്കെട്ടു എടുത്തു തന്റെ കാലുകളും തന്റെ കൈകളും കെട്ടിക്കൊണ്ട്: ഈ കെട്ടിന്റെ ഉടമസ്ഥനായ മനുഷ്യനെ ഓറെശ്ലേമിൽ വെച്ചു യൂദന്മാർ ഇപ്രകാരം കെട്ടി അവനെ പുറജാതികളുടെ കൈകളിൽ ഏല്പിക്കും എന്നിങ്ങനെ പരിശുദ്ധാത്മാവു അരുളിച്ചെയ്യുന്നു എന്നു പറഞ്ഞു.

൧൨. ഞങ്ങൾ ഈ വാക്കുകൾ കേട്ടപ്പോൾ അവൻ ഓറെശ്ലെമ്മിലേക്ക പോകരുത് എന്ന ഞങ്ങളും സ്ഥലവാസികളും അവനോട്ട അപേക്ഷിച്ചു.

൧൩. അപ്പോൾ പൌലോസു ഉത്തരമായി: നിങ്ങൾ ചെയ്യുന്നതെന്തു? നിങ്ങൾ കരഞ്ഞ് എന്റെ ഹൃദയം തകൎക്കുന്നുവല്ലൊ. ഞാനോ നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെ നാമം നിമിത്തം കെട്ടപ്പെടുവാൻ മാത്രമല്ല, പിന്നെയൊ ഓറെശ്ലെമ്മിൽ മരിക്കുവാൻ കൂടെയും ഒരുങ്ങിയിരിക്കുന്നു എന്നു പറഞ്ഞു.

൧൪. ഇങ്ങനെ അവൻ ഞങ്ങളുടെ അപേക്ഷക്ക സമ്മതിക്കായ്കകൊണ്ടു: നമ്മുടെ കൎത്താവിന്റെ ഇഷ്ടം നടക്കട്ടെ എന്നു പറഞ്ഞു ഞങ്ങൾ മിണ്ടാതിരുന്നു.

൧൫. പിന്നെ ഈ ദിവസങ്ങളുടെ ശേഷം ഞങ്ങൾ തയ്യാറായി ഓറെശ്ലെമ്മിലേക്ക പോയി.

൧൬. അപ്പോൾ കേസറിയായിൽ നിന്നു ശിഷ്യന്മാരായ ചിലയാളുകളും, ഞങ്ങളെ തന്റെ വീട്ടിൽ സ്വീകരിക്കേണ്ടതിനു ആദ്യ ശിഷ്യന്മാരിൽ മ്നാസൊൻ എന്നു പേരുള്ളവനും കെവ്രൊസ്കാരനുമായ ഒരു സഹോദരനെയും തങ്ങളുടെ കൂടെ കൂട്ടിക്കൊണ്ട് ഞങ്ങളോടൊന്നിച്ചു പോന്നു.

൧൭. ഞങ്ങൾ ഓറെശ്ലെമ്മിൽ എത്തിയപ്പൊഴേ സഹോദരന്മാർ ഞങ്ങളെ സന്തോഷത്തോടുകൂടി സ്വീകരിച്ചു.

൧൮. പിന്നെ പിറേറന്നാൾ ഞങ്ങൾ പൌലോസിനോടുകൂടി യാക്കോബിന്റെ അടുക്കൽ പ്രവേശിച്ചു. അപ്പോൾ മൂപ്പന്മാരെല്ലാം അവന്റെ അടുക്കൽ ഉണ്ടായിരുന്നു.

൧൯. ഞങ്ങൾ അവൎക്ക സ്വസ്തി പറഞ്ഞു. പൌലോസ് തന്റെ ശുശ്രൂഷയിൽ പുറജാതികളുടെ ഇടയിൽ ദൈവം ചെയ്തവയെല്ലാം ഒന്നിനു പിറകൊന്നായി അവരെ വിവരിച്ചു കേൾപ്പിച്ചു.

൨൦. അവരോ (ഇവ) കേട്ടപ്പോൾ ദൈവത്തെ മഹത്വപ്പെടുത്തിട്ട് അവനോട്ട പറഞ്ഞു: ഞങ്ങളുടെ സഹോദരാ, വിശ്വസിച്ചിരിക്കുന്നവർ യൂദായിൽ എത്ര ആയിരങ്ങളുണ്ടെന്നു നീ കാണുന്നുവല്ലൊ. ഇവരെല്ലാവരും നിയമത്തെപ്പററി തീക്ഷ്ണതയുള്ളവരുമാകുന്നു.

൨൧. എന്നാൽ, തങ്ങളുടെ മക്കളെ പരിച്ഛേദനം ചെയ്യരുതെന്നും, നിയമമുറകൾ അനുസരിച്ചു നടക്കരുതെന്നും പറഞ്ഞു മൂശെയെ വിട്ടകലുവാൻ പുറജാതികളുടെ ഇടയിലുള്ള സകല യൂദന്മാരോടും നീ ഉപദേശിക്കുന്നു എന്നു നിന്നെപ്പററി അവരോട്ട പറയപ്പെട്ടിരിക്കുന്നു.

൨൨. ആകയാൽ നീ ഇവിടെ വന്നിരിക്കുന്നു എന്ന് അവൎക്ക കേൾവിപ്പെട്ടിരിക്കകൊണ്ട്,

൨൩. ഞങ്ങൾ നിന്നോട്ട പറയുന്നതു നീ ചെയ്യുക: നേർച്ച നേൎന്നിട്ടുള്ള നാലു പുരുഷന്മാർ ശുദ്ധീകരിക്കപ്പെടുവാൻ ഞങ്ങൾക്കുണ്ട്.

൨൪. നീ അവരെ കൂട്ടിക്കൊണ്ടു പോയി അവരോടുകൂടി ശുദ്ധീകരിക്കപ്പെടുക. അവരുടെ തലകൾ ക്ഷൌരം ചെയ്യുന്നതിനുള്ള ചെലവുകൾ അവൎക്ക വേണ്ടി നീ വഹിക്കയും ചെയ്യുക. അപ്പോൾ നിന്നെപ്പററി പറയപ്പെട്ടതു കളവാകുന്നു എന്നും നീ നിയമം അനുസരിക്കുകയും കാക്കുകയും ചെയ്യുന്നു എന്നും സകല മനുഷ്യൎക്കും അറിയപ്പെടും. [സം. അ. ൬. വ. ൧൮: നട. അ. ൧൮. വ. ൧൮.]

൨൫. പുറജാതികളിൽ നിന്നു വിശ്വസിച്ചിരിക്കുന്നവരെപ്പററിയോ, അവർ ബലി ചെയ്യപ്പെട്ടതിൽ നിന്നും, വേശ്യാവൃത്തിയിൽ നിന്നും, ശ്വാസം മുട്ടിച്ചു കൊന്നതിൽ നിന്നും, രക്തത്തിൽ നിന്നും തങ്ങളെത്തന്നെ കാത്തുകൊള്ളണമെന്നു നാം എഴുതീട്ടുണ്ടല്ലൊ. [നട. അ. ൧൫. വ. ൨൦, ൨൯.]

൨൬. ആകയാൽ പൌലോസു പിറേറദിവസം ഈ മനുഷ്യരെയും കൂട്ടിക്കൊണ്ടുചെന്നു അവരോടു കൂടി ശുദ്ധീകരിക്കപ്പെട്ടു. അനന്തരം അവൻ പ്രവേശിച്ചു ദേവാലയത്തിൽ ചെന്ന്, അവരിൽ ഓരോരുത്തൻെറയും ബലി സമൎപ്പിക്കപ്പെടുന്നതുവരെ അവരുടെ ശുദ്ധീകരണത്തിൻെറ ദിവസങ്ങളുടെ പൂൎത്തീകരണം എന്നു അവരെ അറിയിച്ചു.

൨൭. ഏഴാംദിവസം അടുത്തപ്പൊഴോ ആസിയായിൽ നിന്നുള്ള യൂദന്മാർ അവനെ ദേവാലയത്തിൽ കണ്ടിട്ട്: (൨൮)

൨൮. ഇസ്രായേൽമക്കളായ മനുഷ്യരേ സഹായിക്കുവിൻ; നമ്മുടെ ജനത്തിനു വിരോധമായും, നിയമത്തിനു വിരോധമായും, ഈ സ്ഥലത്തിനു വിരോധമായും എല്ലായിടത്തും ഉപദേശിക്കുന്ന മനുഷ്യൻ ഇവനാകുന്നു; ഇവൻ പുറജാതിക്കാരെ ദേവാലയത്തിൽ പ്രവേശിപ്പിച്ച് ഈ വിശുദ്ധസ്ഥലത്തെ അശുദ്ധമാക്കുകകൂടി ചെയ്തിരിക്കുന്നു എന്നു വിളിച്ചു പറഞ്ഞുകൊണ്ട് (൨൭) «ജനത്തെയെല്ലാം അവനു വിരോധമായി ഇളക്കി അവൻെറമേൽ കൈകൾ വെച്ചു».

൨൯. അപ്പെസോസ്കാരനായ ത്രോഫിമോസിനെ അവനോടു കൂടി പട്ടണത്തിൽ അവർ മുമ്പേ കണ്ടിരുന്നതിനാൽ അവൻ പൌലോസിനോടു കൂടി ദേവാലയത്തിൽ പ്രവേശിച്ചു എന്നു അവർ വിചാരിച്ചിരുന്നു.

൩൦. ഇങ്ങനെ പട്ടണം മുഴുവൻ കലങ്ങി; യൂദജനമെല്ലാം ഒരുമിച്ചു കൂടി. അവർ പൌലോസിനെ പിടിച്ചു അവനെ ദേവാലയത്തിനു പുറത്തേക്കു വലിച്ചു കൊണ്ടുപോയി. ഉടനെ വാതിലുകൾ അടയ്ക്കപ്പെടുകയും ചെയ്തു.

൩൧. എന്നാൽ (ജന)ക്കൂട്ടം അവനെ കൊല്ലുവാൻ ശ്രമിക്കുകയിൽ പട്ടണം മുഴുവൻ ഇളകിയിരിക്കുന്നു എന്നു പട്ടാളത്തിലെ സഹസ്രാധിപൻെറ പക്കൽ കേൾവിയെത്തി.

൩൨. ആകയാൽ അവൻ ഉടനെ ശതാധിപനെയും വളരെ പടയാളികളെയും കൂട്ടിക്കൊണ്ട് അവരുടെ നേരെ പാഞ്ഞെത്തി. അവരോ സഹസ്രാധിപനെയും . പടയാളികളെയും കണ്ടപ്പോൾ പൌലോസിനെ അടിക്കുന്നതു നിറുത്തി.

൩൩. അപ്പോൾ സഹസ്രാധിപൻ അവൻെറ പക്കൽ അടുത്തുവന്ന് അവനെ പിടിച്ചു. രണ്ടു ചങ്ങലകൾ കൊണ്ട് അവനെ ബന്ധിക്കുവാൻ കല്പിക്കയും ചെയ്തു. പിന്നെ, അവൻ ആരാകുന്നു എന്നും അവൻ എന്തു ചെയ്തു എന്നും അവനെപ്പററി അവൻ ചോദിച്ചു.

൩൪. അതിനു പുരുഷാരത്തിൽ നിന്നു ആളുകൾ അവനു വിരോധമായി വിപരീതകാൎയ്യങ്ങൾ വിളിച്ചു പറഞ്ഞിരുന്നു. എന്നാൽ അവരുടെ നിലവിളി നിമിത്തം ഏതാണു സത്യം എന്നു അറിയുവാൻ സാധിക്കാഞ്ഞതുകൊണ്ട് അവനെ പാളയത്തിലേക്കു കൊണ്ടുപോകുവാൻ അവൻ കല്പിച്ചു.

൩൫. ഇങ്ങനെ പൌലോസ് നടകളുടെ അടുക്കൽ എത്തിയപ്പോൾ

യൂദജനത്തിൻെറ കൈയേററം നിമിത്തം പടയാളികൾ അവനെ ചുമന്നുകൊണ്ടുപോയി.

൩൬. എന്തുകൊണ്ടെന്നാൽ വളരെ യൂദജനങ്ങൾ അവൻെറ പിന്നാലെ വന്ന്: അവനെ മാററിക്കളയുക എന്നു നിലവിളിച്ചു പറഞ്ഞിരുന്നു.

൩൭. പാളയത്തിൽ പ്രവേശിക്കാറായപ്പൊഴോ പൌലോസ് സഹസ്രാധിപനോട്: നിന്നോടു സംസാരിക്കുവാൻ എനിക്കു നീ അനുവദിക്കുമൊ? എന്നു ചോദിച്ചു. അതിനു അവൻ: നിനക്കു യൌനായഭാഷ അറിയാമൊ? (൩൮)

൩൮. ഈ ദിവസങ്ങൾക്കു മുമ്പ് ദുഷ്പ്രവൃത്തിക്കാരായ നാലായിരം പേരെ ഇളക്കി അവരെ മരുഭൂമിയിലേക്കു പുറപ്പെടുത്തികൊണ്ടു പോയ ആ മെസ്രേൻകാരൻ നീ തന്നെയല്ലയൊ? (൩൮) «എന്നു ചോദിച്ചു».

൩൯. പൌലോസു അവനോടു പറയുന്നു: ഞാൻ കിലിക്കിയായിലെ പ്രസിദ്ധ നഗരമായ തർസോസിൽ നിന്നുള്ള യൂദനായ ഒരു മനുഷ്യനാകുന്നു; അതിലാകുന്നു ഞാൻ ജനിച്ചതു്. യൂദജനത്തോടു സംസാരിക്കുവാൻ എനിക്കു അനുവാദം തരണമെന്നു ഞാൻ നിന്നോടു അപേക്ഷിക്കുന്നു.

൪൰. ഒടുവിൽ അവനു അനുവാദം നൽകുകയാൽ പൌലോസു നടകളിന്മേൽ നിന്നു തൻെറ കൈകൊണ്ടു അവൎക്കു ആംഗ്യം കാട്ടി അവർ അടങ്ങിയപ്പോൾ എബ്രായ ഭാഷയിൽ അവരോടു സംസാരിച്ചു. അവൻ (ഇങ്ങനെ) പറഞ്ഞു:

## വ്യാഖ്യാനം.

൪. "പോകരുതു എന്നു (പ്രവാചക) ആത്മാവു മൂലം പറഞ്ഞിരുന്നു": പൌലോസ് ഓറെശ്ലെമത്തേക്കു പോകുവാൻ പരിശുദ്ധാത്മാവിനാൽ പ്രേരിപ്പിക്കപ്പെട്ടു എന്നു അ. ൨൦. വ. ൨൨-ൽ പറഞ്ഞിരിക്കുന്നു. പൌലോസിനു നേരിടുവാനിരുന്ന കഷ്ടതകൾ സോറിലെ ശിഷ്യന്മാൎക്കു അറിയിക്കപ്പെട്ടതും പരിശുദ്ധാത്മാവിനാലാണ്. അവർ അദ്ദേഹത്തിൻെറ പേരിലുള്ള സ്നേഹാതിരേകം നിമിത്തം യാത്ര തടയുന്നു എന്നേയുള്ളു. തടയുന്നതു ദൈവപ്രേരണകൊണ്ടല്ല, സ്നേഹംകൊണ്ടു മാത്രമാണ്.

൫. "തങ്ങളുടെ മുട്ടുകൾകുത്തി പ്രാൎത്ഥിച്ചു": മററു പ്രതികളിലെല്ലാം 'മുട്ടുകുത്തി ഞങ്ങൾ പ്രാൎത്ഥിച്ചു' എന്നു കാണുന്നു. അവർ പ്രാൎത്ഥിച്ച സമയം അവരോടുകൂടി എല്ലാവരും പ്രാൎത്ഥിച്ചു. അതിനാലാണ് 'ഞങ്ങൾ' എന്ന പദം പ്രയോഗിച്ചിരിക്കുന്നതു്.

൬. "തമ്മിൽ ചുംബിച്ചശേഷം": അറ. പ്രതിയിലും 'ചുംബിക്കുക' എന്നു തന്നെ. ഗ്രീ.ൽ 'സമാധാനം പറയുക' എന്നും, ല.ൽ 'യാത്ര പറയുക' എന്നും പറഞ്ഞിരിക്കുന്നു. കുശ. പ്രതിയിൽ 'ഞങ്ങൾ അയയ്ക്കപ്പെട്ടു' എന്നാണു വിവൎത്തനം. അ. ൨൦. വ. ൧. വ്യ. നോക്കുക.

൭. "അക്കൊ പട്ടണത്തിലേക്കു": ഈ പട്ടണത്തിന് 'ഹാക്കോ', 'ആക്കാം', 'പ്തൊലെമായിസു്' എന്നിങ്ങനെയും പേരുകളുണ്ടായിരുന്നതിനാൽ ഗ്രീ., ല., കുശ. പ്രതികളിൽ 'പ്തൊലെമായിസ്' എന്നും, അറ.ൽ 'ആക്കാം' എന്നും പറഞ്ഞിരിക്കുന്നു. ഇക്കാലസംജ്ഞ ഏക്കർ (Acre) എന്നാണ്.

൮. "സുവിശേഷകനായ പീലിപ്പോസു്": അ. ൮. വ. ൫. വ്യ. നോക്കുക.

൯. "പ്രവചിച്ചിരുന്ന": ഭാവികാൎയ്യങ്ങളെപ്പററി സംസാരിച്ചിരുന്ന എന്നൊ, വേദനിയമങ്ങൾ ഉപദേശിച്ചിരുന്ന എന്നൊ, ദൈവസ്തുതികൾ കീൎത്തിച്ചിരുന്ന എന്നൊക്കെ ഈ പദത്തിനു അൎത്ഥമാകാം. പുറ. അ. ൭. വ. ൧. വ്യ. നോക്കുക.

൧൦. "അഗാബോസ്": ക്ലാവുദിയോസ് ചക്രവത്തിയുടെ ഭരണകാലത്തുണ്ടായ ക്ഷാമത്തെപ്പററി പ്രവചിച്ചതു് ഇദ്ദേഹമാണ്. അ. ൧൧. വ. ൨൮. നോക്കുക.

൧൬. "ആദ്യശിഷ്യന്മാരിൽ": നമ്മുടെ കത്താവു് ഭൂമിയിൽ ജീവിച്ചിരുന്ന കാലത്തു് അദ്ദേഹത്തിന്റെ ശിഷ്യപ്പെട്ടവരിൽ എന്നു ചിലർ ഗ്രഹിക്കുന്നു.

൨൧. "പരിച്ഛേദനം ചെയ്യരുതെന്നു . . . . നീ ഉപദേശിക്കുന്നു": ഇതു വെറും അപവാദമാണ്. പൌലോസുതന്നെ തിമൊത്തേയോസിനെ പരിച്ഛേദിച്ചു. (അ. ൧൬. വ. ൩.) യഹൂദമുറകൾ ആചരിച്ചു. (അ. ൨൧. വ. ൧൮.) ഇഷ്ടമുള്ളവൎക്കു് അവ അനുസരിക്കാം നിഷ്കൎഷയില്ല എന്നു മാത്രമേ അദ്ദേഹം ഉപദേശിച്ചിട്ടുള്ളു.

൨൨. "ആകയാൽ നീ ഇവിടെ വന്നിരിക്കുന്നു എന്നു് അവൎക്കു കേൾവിപ്പെട്ടിരിക്കകൊണ്ടു്": മററുപ്രതികളിൽ 'ആകയാൽ എന്താണു വേണ്ടതു്? ജനക്കൂട്ടം തീർച്ചയായും വന്നുകൂടും. നീ വന്നിരിക്കുന്നു എന്നു അവർ അറിയുമല്ലൊ.' ഇങ്ങനെയെല്ലാം കുറെ വ്യത്യസ്തമായി കാണുന്നു. കാര്യത്തിൽ ഭേദമില്ലെന്നു സ്പഷ്ടമാണല്ലൊ.

൨൩, ൨൪. നസ്രായവ്രതത്തെപ്പററിയാണു ഇവിടെപ്പറയുന്നതു്. സം. അ. ൬. വ. ൨. വ്യ.ൽ ആ വ്രതത്തെപ്പററി സവിസ്തരം പ്രതിപാദിച്ചിട്ടുള്ളതാണ്. യഹൂദസഭയെ സബഹുമാനം സംസ്കരിക്കുവാൻവേണ്ടി ആദിമക്രിസ്ത്യാനികൾ പഴയനിയമമുറകളെ ക്രമേണ മാത്രമേ വിട്ടുമാറിയുള്ളു.

൨൫. "ബലി ചെയ്യപ്പെട്ടതിൽനിന്നും. . .": അ. ൧൫. വ. ൨൦. വ്യ. നോക്കുക.

൨൬. "ബലി സമൎപ്പിക്കപ്പെടുന്നതുവരെ അവരുടെ ശുദ്ധീകരണത്തിന്റെ ദിവസങ്ങളുടെ പൂൎത്തീകരണം": ഗ്രീ., ല., അറ. പ്രതികളിലും ഇങ്ങനെയാണു കാണുന്നതു്. ബലിസമൎപ്പണം വരെയുള്ള ദിവസങ്ങൾ ശുദ്ധീകരണദിവസങ്ങളാണ്; ശുദ്ധീകരണം പൂൎത്തിയാകുവാൻ അവ ആചരിക്കുന്നു; ബലിയോടുകൂടി ശുദ്ധീകരണം അവസാനിക്കുകയും ചെയ്യുന്നു എന്നൎത്ഥം. ക്രൂശായപ്രതിയിലാകട്ടെ 'ബലി സമൎപ്പിക്കപ്പെടുന്നതുവരെ തങ്ങളുടെ ശുദ്ധീകരണത്തിനു നിശ്ചയിക്കപ്പെട്ട സമയം പാൎത്തു' എന്നാണു കാണുന്നതു്.

൨൭. "ഏഴാം ദിവസം": മൃതസ്പൎശനമോ മററോ കൊണ്ടു ഉണ്ടായിരിക്കാവുന്ന അശുദ്ധി (സം. അ. ൬. വ. ൨. വ്യ.) നീക്കുവാനുള്ള പാപപരിഹാരജലത്തിന്റെ സേചനത്തെപ്പററിയുള്ളതാണ് ഈ പ്രസ്താവം. സം. അ. ൧൯. വ. ൧൨. വ്യ. നോക്കുക.

൩൩. "രണ്ടു ചങ്ങലകൾ കൊണ്ടു് അവനെ ബന്ധിക്കുവാൻ": അവന്റെ കൈകൾക്കും കാലുകൾക്കും വിലങ്ങിടുവാൻ.

൩൬. "അവനെ മാററിക്കളയുക": ജീവിക്കുന്നവരുടെ ഗണത്തിൽ നിന്നു അവനെ ദൂരെയാക്കുക; കൊല്ലുക.

൪൦. "എബ്രായ ഭാഷയിൽ": അറാമായയിൽ, എന്നുവെച്ചാൽ, കൽദായസുറിയാനിയിൽ.

## അദ്ധ്യായം ൨൨.

പൌലോസു തന്റെ മാനസാന്തരചരിത്രം ജനങ്ങളെ
അറിയിക്കുന്നതും, റോമാപൌരൻ എന്ന അവകാശവാദം കൊണ്ടു്
അടിശിക്ഷയിൽനിന്നു രക്ഷ പ്രാപിക്കുന്നതും.

സഹോദരന്മാരേ, പിതാക്കന്മാരേ, നിങ്ങളുടെ പക്കലുള്ള എന്റെ സമാധാനം കേട്ടുകൊൾവിൻ.

൨. അവൻ എബ്രായഭാഷയിൽ തങ്ങളോടു സംസാരിക്കുന്നു എന്നു കേട്ടപ്പോഴോ അവർ അധികം ശാ

ന്നതയോടിരുന്നു. അപ്പോൾ അവൻ അവരോടു പറഞ്ഞു:

൩. ഞാൻ യൂദനായ ഒരു മനുഷ്യനാകുന്നു. കിലിക്കിയായിലെ തർസോസിൽ ഞാൻ ജനിച്ചു. എന്നാൽ ഈ പട്ടണത്തിൽ ഗമ്ലിയേലിൻെറ കാലുകളുടെ അടുക്കൽ ഞാൻ വളൎത്തപ്പെട്ടു. നമ്മുടെ പിതാക്കന്മാരുടെ നിയമത്തിൽ ഞാൻ പൂൎണ്ണമായി അഭ്യസിപ്പിക്കപ്പെട്ടു. നിങ്ങളേവരും ആയിരിക്കുന്നതു പോലെ തന്നെ ഞാൻ ദൈവത്തെപ്പററി തീക്ഷ്ണതയുള്ളവനുമായിരുന്നു.

൪. ഞാൻ പുരുഷന്മാരെയും സ്ത്രീകളെയും പിടിച്ചുകെട്ടിയും കാരാഗൃഹത്തിൽ ഏല്പിച്ചും ഈ മാൎഗ്ഗത്തെ മരണം വരെ പീഡിപ്പിച്ചു. [നട. അ. ൮. വ. ൩.]

൫. പ്രധാനാചാൎയ്യനും മൂപ്പന്മാരേവരും എന്നെക്കുറിച്ചു സാക്ഷ്യം വഹിക്കുന്നതുപോലെ തന്നെ. എന്തുകൊണ്ടെന്നാൽ ദമ്മസോക്കിലെ സഹോദരന്മാരുടെ അടുക്കൽ ചെന്നു അവിടെയുണ്ടായിരുന്നവരെയും ബന്ധിച്ചു ശിക്ഷയേല്പുവാൻ ഓറെശലേമിലേക്കു കൊണ്ടുവരേണ്ടതിനായി ഞാൻ അവരിൽ നിന്നു എഴുത്തുകൾ വാങ്ങിച്ചു. [നട. അ. ൯. വ. ൨.]

൬. ഇങ്ങനെ ഞാൻ പ്രയാണം ചെയ്തു ദമ്മസോക്കിനു സമീപിക്കാറായപ്പോൾ മദ്ധ്യാഹ്നത്തിൽ ആകാശത്തിൽ നിന്നു വളരെ വെളിച്ചം പെട്ടെന്നു എൻെറമേൽ പ്രകാശിച്ചു.

൭. അപ്പോൾ ഞാൻ നിലത്തു വീണു. മാത്രമല്ല: ശാവോൽ, ശാവോൽ, നീ എന്നെ പീഡിപ്പിക്കുന്നതെന്തു? എന്നു എന്നോടു പറയുന്ന ഒരു സ്വരം ഞാൻ കേൾക്കുകയും ചെയ്തു.

൮. ഞാനോ ഉത്തരമായി: എൻെറ കൎത്താവേ, നീ ആരാകുന്നു? എന്നു ചോദിച്ചു. അതിന്നു അവൻ എന്നോടു: ഞാൻ, നീ പീഡിപ്പിക്കുന്ന നസ്രായനായ ഈശോയാകുന്നു എന്നു അരുളിച്ചെയ്തു.

൯. എന്നോടുകൂടിയുണ്ടായിരുന്ന മനുഷ്യർ വെളിച്ചം കണ്ടു; എന്നാൽ എന്നോടു സംസാരിച്ചിരുന്നവൻെറ സ്വരം കേട്ടില്ല.

൧൦. അപ്പോൾ ഞാൻ: എൻെറ കൎത്താവേ, ഞാൻ എന്തു ചെയ്യണം? എന്നു ചോദിച്ചു. അതിനു നമ്മുടെ കൎത്താവു എന്നോടു: നീ എഴുന്നേററു ദമ്മസോക്കിലേക്കു പോകുക; നീ ചെയ്യുവാൻ കല്പിക്കപ്പെട്ടുന്ന സകലത്തെയും പററി അവിടെ നിന്നോടു പറയപ്പെടും എന്നു അരുളിച്ചെയ്തു.

൧൧. എന്നാൽ ആ വെളിച്ചത്തിൻെറ തേജസ്സു നിമിത്തം ഞാൻ (ഒന്നും) കാണാതിരുന്നതുകൊണ്ടു എന്നോടുകൂടിയുണ്ടായിരുന്നവർ എൻെറ കൈകളിൽ പിടിച്ചു നടത്തി. ഇങ്ങനെ ഞാൻ ദമ്മസോക്കിൽ പ്രവേശിച്ചു.

൧൨. അപ്പോൾ, അവിടെയുള്ള സകല യൂദന്മാരും സാക്ഷിപ്പെടുത്തിയിരുന്നതുപോലെ തന്നെ നിയമപ്രകാരം നീതിമാനായ ഹനനിയാ എന്നു പേരുള്ള ഒരു പുരുഷൻ

൧൩. എൻെറ അടുക്കൽ വന്നു എന്നോടു: എൻെറ സഹോദരനായ ശാവോൽ, നിൻെറ കണ്ണുകൾ തുറക്കുക എന്നു പറഞ്ഞു. ആ നാഴികയിൽ തന്നെ എൻെറ കണ്ണുകൾ തുറക്കപ്പെട്ടു. ഞാൻ അവനെ ഉററുനോക്കുകയും ചെയ്തു.

൧൪. അപ്പോൾ അവൻ എന്നോടു പറഞ്ഞു: നമ്മുടെ പിതാക്കന്മാരുടെ ദൈവം നിന്നെ തൻെറ ഇഷ്ടം അറിയുവാനും, നീതിമാനെ കാണുവാനും, അവൻെറ വായിൽ നിന്നു

സ്വരം കേൾക്കുവാനും നിയമിച്ചിരിക്കുന്നു.

൧൫. ആകയാൽ നീ കാണുകയും കേൾക്കുകയും ചെയ്ത സകല കാൎയ്യത്തെപ്പററിയും എല്ലാ മനുഷ്യരുടെയും അടുക്കൽ നീ അവന്നു സാക്ഷിയായിരിക്കും.

൧൬. എന്നിരിക്കെ, നീ താമസിക്കുന്നതെന്തു്? എഴുന്നേററു അവൻെറ നാമം വിളിച്ചു (പ്രാൎത്ഥിച്ചു)കൊണ്ടു സ്നാനപ്പെട്ടു നിൻെറ പാപങ്ങളിൽനിന്നു ശുദ്ധീകരിക്കപ്പെടുക.

൧൭. അനന്തരം ഞാൻ മടങ്ങി ഇവിടെ ഓറെശ്ലെമ്മു വന്നു ദേവാലയത്തിൽ പ്രാൎത്ഥിച്ചു.

൧൮. അപ്പോൾ: നീ ഓറെശ്ലെമ്മു നിന്നു ബദ്ധപ്പെട്ടു പുറപ്പെടുക; എന്തുകൊണ്ടെന്നാൽ എന്നെപ്പററിയുള്ള നിൻെറ സാക്ഷ്യം അവർ സ്വീകരിക്കയില്ല എന്നു എന്നോടു അരുളിച്ചെയ്യുന്നതായി ഒരു ദൎശനത്തിൽ അവനെ ഞാൻ കണ്ടു.

൧൯. അതിന്നു ഞാൻ: എൻെറ കൎത്താവേ, നിന്നിൽ വിശ്വസിച്ചിരുന്നവരെ ഞാൻ കാരാഗൃഹത്തിൽ ഇടുവിക്കയും സകല സംഘങ്ങളിലും വെച്ചു അടിപ്പിക്കയും ചെയ്തിരുന്നു എന്നും, (൨൦) [നട. അ. ൮. ൩. ൯.].

൨൦. നിൻെറ രക്തസാക്ഷിയായ എസ്തപ്പാനോസിൻെറ രക്തം ചിന്തപ്പെടുകയിൽ ഞാനും അവരോടു കൂടിനില്ക്കുകയും, അവൻെറ ഘാതകന്മാരുടെ ഇഷ്ടത്തിന്നു സമ്മതിക്കുകയും, അവനെ കല്ലെറിഞ്ഞിരുന്നവരുടെ വസ്ത്രങ്ങൾ സൂക്ഷിക്കുകയും ചെയ്തിരുന്നു എന്നും (൧൯) «ഇവരും അറിയുന്നുവല്ലൊ എന്നു പറഞ്ഞു». [നട. അ. ൭. ൨. ൫൮.]

൨൧. അപ്പോൾ അവൻ എന്നോടു: നീ പോകുക; എന്തുകൊണ്ടെന്നാൽ പുറജാതികളോടു പ്രസംഗിക്കുവാൻ ദൂരത്തേക്കു നിന്നെ ഞാൻ അയയ്ക്കുന്നു എന്നു അരുളിച്ചെയ്തു.

൨൨. എന്നാൽ പൌലോസു പറഞ്ഞിരുന്നതു ഈ വാക്കുവരെ കേട്ടശേഷം അവർ തങ്ങളുടെ സ്വരം ഉയൎത്തി: ഇപ്രകാരമുള്ളവൻ ഭൂമിയിൽനിന്നു മാററപ്പെടട്ടെ; എന്തുകൊണ്ടെന്നാൽ അവൻ ജീവനോടിരിക്കുവാൻ യോഗ്യനല്ല എന്നു നിലവിളിച്ചു പറഞ്ഞു.

൨൩. അവർ ഇങ്ങനെ ആൎത്തുവിളിക്കയും, തങ്ങളുടെ വസ്ത്രങ്ങൾ വലിച്ചെറിയുകയും, ആകാശത്തിലേക്കു പൂഴി ഉയൎത്തി വിടുകയും ചെയ്തുകൊണ്ടിരിക്കയിൽ,

൨൪. സഹസ്രാധിപൻ അവനെ പാളയത്തിലേക്കു കൊണ്ടുപോകുവാൻ കല്പിച്ചു. അവർ ഏതു കാരണം നിമിത്തം അവന്നു വിരോധമായി നിലവിളിച്ചിരുന്നു എന്നു അറിയുവാൻ ചമ്മട്ടികൾകൊണ്ടു അന്വേഷിക്കപ്പെടുവാനും അവൻ ആജ്ഞാപിച്ചു.

൨൫. എന്നാൽ അവർ കയറുകൾകൊണ്ടു് അവനെ കെട്ടുകയിൽ പൌലോസു തൻെറ അടുക്കൽ നിന്നിരുന്ന ശതാധിപനോടു: കുററം വിധിക്കപ്പെടാത്ത റോമാക്കാരനായ ഒരു മനുഷ്യനെ ചമ്മട്ടി കൊണ്ടു അടിക്കുവാൻ നിങ്ങൾക്കു അനുവാദമുണ്ടൊ? എന്നു ചോദിച്ചു.

൨൬. ശതാധിപനൊ (ഇതു) കേട്ടപ്പോൾ സഹസ്രാധിപൻെറ പക്കൽ അടുത്തു ചെന്നു് അവനോടു: നീ ചെയ്യുവാൻ പോകുന്നതു എന്തു? ഈ മനുഷ്യൻ റോമാക്കാരൻ ആകുന്നുവല്ലൊ എന്നു പറഞ്ഞു.

൨൭. അപ്പോൾ സഹസ്രാധിപൻ അവൻെറ പക്കൽ അടുത്തു ചെന്നു

അവനോട്: നീ റോമാക്കാരൻ ആകുന്നുവൊ എന്നു എന്നോടു പറയുക എന്നു പറഞ്ഞു. അതിനു അവൻ: അതേ, എന്നു അവനോടു പറഞ്ഞു.

൨൮. അതിന് സഹസ്രാധിപൻ ഉത്തരമായി അവനോട്: ഞാൻ വളരെ പണം കൊണ്ടു റോമാപൌരത്വം വാങ്ങി എന്നു പറഞ്ഞു. പൌലോസു അവനോട്: ഞാനോ അതോടുകൂടി തന്നെ ജനിച്ചിരിക്കുന്നു എന്നു പറയുന്നു.

൨൯. ആകയാൽ അവനെ ചമ്മട്ടികൊണ്ടു അടിക്കുവാൻ ഭാവിച്ചിരുന്നവർ ഉടനെ അവനിൽ നിന്നു അകന്നു പോയി. സഹസ്രാധിപനും, അവൻ റോമാക്കാരനാകുന്നു എന്നു അറിഞ്ഞപ്പോൾ അവനെ ബന്ധിച്ചതുകൊണ്ടു ഭയപ്പെട്ടു.

൩൦. പിന്നെ പിറേറദിവസം, യൂദന്മാർ അവൻെറ മേൽ കൊണ്ടുവന്നിരുന്ന ദോഷാരോപണം എന്താകുന്നു എന്നു സൂക്ഷ്മമായി അറിയുവാൻ ഇച്ഛിച്ചിട്ടു അവൻ അവൻെറ ബന്ധനം നീക്കി; പ്രധാനാചാൎയ്യന്മാരും അവരുടെ എല്ലാ പ്രധാനികളും വരുവാൻ കല്പിച്ചു; പൌലോസിനെയും വരുത്തി അവനെ അവരുടെ മദ്ധ്യേ ഇറക്കി നിറുത്തി.

## വ്യാഖ്യാനം.

൫. "ദമ്മസോക്കിലെ സഹോദരന്മാരുടെ അടുക്കൽ ചെന്ന്": 'ദമ്മസോക്കിലെ സഹോദരന്മാൎക്കായി എഴുത്തുകൾ വാങ്ങിക്കൊണ്ടു' എന്നാണ് അറ., ക്രൂശ. പ്രതികളിൽ കാണുന്നത്. ഗ്രീ., ല. പ്രതികളിലും സുറി. പോലെ 'എഴുത്തുകൾ വാങ്ങിക്കൊണ്ടു ദമ്മസോക്കിലെ സഹോദരന്മാരുടെ അടുക്കലേക്കു പോയി' എന്നാണൎത്ഥം. വെസ്റ്റ്മിൻസ്റ്റർ ഇങ്ങനെ വിവൎത്തനം ചെയ്യുകയും ചെയ്യുന്നു. എങ്കിലും ചില ഇംഗ്ലീഷ് മലയാളവിവൎത്തനങ്ങളിൽ അറ., ക്രൂശ. പ്രതികളിലെ അൎത്ഥമാണ് സ്വീകരിച്ചു കാണുന്നത്. ദമ്മസോക്കിലെ വിശ്വാസികളെ ബന്ധിക്കുന്ന കാൎയ്യത്തിൽ അവിടത്തെ യഹൂദന്മാരുടെ സഹായം അഭ്യൎത്ഥിക്കുന്നവയായിരുന്നു ഈ എഴുത്തുകൾ എന്നാണ് അവരുടെ വ്യാഖ്യാനം.

൯. "സ്വരം കേട്ടില്ല": അ. ൯. വ. ൭. വ്യ. നോക്കുക.

൧൩. "ആ നാഴികയിൽ തന്നെ": അ. ൧൬. വ. ൧൮. വ്യ. നോക്കുക.

൧൪. "നീതിമാനെ": മ്ശീഹായെ. വി. ഗ്രന്ഥങ്ങളിൽ പലേടത്തും മ്ശീഹായെ ഉദ്ദേശിച്ചു ഈ പദം പ്രയോഗിച്ചിട്ടുള്ളതാണ്.

൨൨. "മാററപ്പെടട്ടെ": അ. ൨൧. വ. ൩൬. വ്യ. നോക്കുക.

൨൫. "റോമാക്കാരൻ": റോമാപൌരൻ.– പൌലോസ് തൻെറ അവകാശം കാണിച്ചു ശിക്ഷയിൽനിന്നു ഒഴിയുന്നതു ശിക്ഷ ഭയപ്പെട്ടിട്ടോ, മ്ശീഹായെപ്രതി മരിക്കുവാൻ സന്നദ്ധനല്ലാതിരുന്നതുകൊണ്ടോ അല്ല. സാമാന്യമാൎഗ്ഗം പ്രയോഗിച്ചു കഷ്ടതകളിൽ നിന്നു രക്ഷ പ്രാപിക്കുക ന്യായപൂൎവ്വമാകകൊണ്ടും വേദത്തിനുവേണ്ടി പ്രയത്നിക്കുവാൻ തന്നെത്തന്നെ കാക്കേണ്ടതിനുമായിരുന്നു.

## അദ്ധ്യായം ൨൩.

**പൌലോസു സംഘത്തിൻെറ മുമ്പാകെ നില്ക്കുന്നത്.**
**യൂദന്മാർ അവനെ കൊല്ലുവാൻ ദുരാലോചന ചെയ്യുന്നതും, അവൻ കേസറിയായിലേക്കു അയയ്ക്കപ്പെടുന്നതും.**

പൌലോസാകട്ടെ അവരുടെ സംഘത്തെ ഉററു നോക്കീട്ട്: എൻെറ സഹോദരന്മാരായ മനുഷ്യരേ, ഞാൻ (ഈ) ദിവസം വരെ ദൈവത്തി

ൻെറ സന്നിധിയിൽ എല്ലാത്തിലും നല്ല മനസ്സാക്ഷിയോടു കൂടി വ്യാപരിച്ചിരിക്കുന്നു എന്നു പറഞ്ഞു.

൨. അപ്പോൾ പുരോഹിതനായ ഹനനിയാ തൻെറ അടുക്കൽ നിന്നിരുന്നവരോടു പൌലോസിൻെറ വായിന്മേൽ അടിപ്പൂവാൻ കല്പിച്ചു.

൩. അതിനു പൌലോസു അവനോടു: വെള്ളതേപ്പൂപ്പെട്ട ചുവരേ, ദൈവം നിന്നെ അടിക്കുവാനിരിക്കുന്നു. നീ തന്നെ നിയമം ലംഘിക്കുന്ന സ്ഥിതിക്ക് പ്രമാണത്തിലുള്ളതു പോലെ നീ എന്നെ വിധിക്കുവാനിരിക്കയും എന്നെ അടിക്കുവാൻ കല്പിക്കയും ചെയ്യുന്നുവൊ? എന്നു ചോദിച്ചു.

൪. അപ്പോൾ അവിടെ നിന്നിരുന്നവർ അവനോട്: ദൈവത്തിൻെറ പുരോഹിതനെ നീ ശകാരിക്കുന്നുവൊ? എന്നു ചോദിക്കുന്നു.

൫. പൌലോസു അവരോടു: എൻെറ സഹോദരന്മാരേ, അവൻ പുരോഹിതനാകുന്നു എന്നു ഞാൻ അറിഞ്ഞിരുന്നില്ല; നിൻെറ ജനത്തിൻെറ തലവനെ നീ ശപിക്കരുത് എന്നു എഴുതപ്പെട്ടിരിക്കുന്നുവല്ലൊ എന്നു പറയുന്നു. [പുറ. അ. ൨൨. വ. ൨൮.]

൬. എന്നാൽ (ജന) കൂട്ടത്തിൽ തന്നെ ചിലർ സദ്ദുക്കായരും, അതിൽ തന്നെ ചിലർ പ്രീശരും ആകുന്നു എന്നു പൌലോസ് അറിഞ്ഞപ്പോൾ: എൻെറ സഹോദരന്മാരായ മനുഷ്യരേ, ഞാൻ പ്രീശരുടെ പുത്രനായ ഒരു പ്രീശൻ ആകുന്നു; മരിച്ചവരുടെ ഉയിൎപ്പിനെക്കുറിച്ചുള്ള പ്രത്യാശയെപ്പറ്റി ഞാൻ വിധിക്കപ്പെടുന്നു എന്നു അവൻ (ജന) കൂട്ടത്തിൽ നിലവിളിച്ചു പറഞ്ഞു. [ഫിലിപ്പോ. അ. ൩. വ. ൫.]

൭. അവൻ ഇതു പറഞ്ഞപ്പോഴേ പ്രീശരും സദ്ദുക്കായരും തമ്മിൽ എതിൎത്തു.

൮. എന്തുകൊണ്ടെന്നാൽ സദ്ദുക്കായർ ഉയിൎപ്പും, മാലാഖാമാരും, ആത്മാവും ഇല്ല എന്നു പറയുന്നു. പ്രീശരോ ഇവയെല്ലാം (ഉണ്ടെന്നു) സമ്മതിക്കുന്നു. [മത്താ. അ. ൨൨. വ. ൨൩.]

൯. ഇങ്ങനെ ഒരു വലിയ ഒച്ചപ്പാടുണ്ടായി. അപ്പോൾ പ്രീശരുടെ പാൎശ്വത്തിൽ നിന്നു നിയമജ്ഞന്മാരായ ചില‌യാളുകൾ എഴുന്നേററ്: ഞങ്ങൾ ഈ മനുഷ്യനിൽ ദോഷമായിട്ടുള്ള യാതൊന്നും കാണുന്നില്ല. ആകയാൽ ഒരു ആത്മാവൊ, ഒരു മാലാഖയൊ അവനോടു സംസാരിച്ചിട്ടുണ്ടെങ്കിൽ അതിൽ തന്നെ എന്താണുള്ളത്? എന്നു പറഞ്ഞു അവരോടു തൎക്കിച്ചിരുന്നു.

൧൦. ഇങ്ങനെ അവരുടെയിടയിൽ ഒരു വലിയ കലക്കമുണ്ടായപ്പോൾ അവർ പൌലോസിനെ ചീന്തിക്കളയുമൊ എന്നു സഹസ്രാധിപൻ ഭയപ്പെട്ടു. ആകയാൽ അവരുടെ മദ്ധ്യത്തിൽ നിന്നു അവനെ ബലാൽക്കാരമായി എടുത്തു പാളയത്തിലേക്കു അവനെ പ്രവേശിപ്പിക്കുവാൻ വരേണ്ടതിനു റോമാക്കാരെ അവൻ അയച്ചു.

൧൧. രാത്രി ആയപ്പൊഴേ നമ്മുടെ കൎത്താവു പൌലോസിനു പ്രത്യക്ഷനായി അവനോടു: നീ ധൈൎയ്യത്തോടിരിക്കുക; എന്തുകൊണ്ടെന്നാൽ നീ ഓറെശ്ലേമിൽ എന്നെപ്പററി സാക്ഷിപ്പെടുത്തിയത് എങ്ങനെയൊ അതുപോലെ തന്നെ നീ റോമായിലും സാക്ഷിപ്പെടുത്തുവാനിരിക്കുന്നു എന്നു അരുളിച്ചെയ്തു.

൧൨. പിന്നെ ഉഷസ്സായപ്പോൾ യൂദന്മാരിൽ ചിലർ ഒരുമിച്ചു കൂടുക

യും പൌലോസിനെ കൊന്നുകളയു
ന്നതുവരെ തങ്ങൾ ഭക്ഷിക്കുകയൊ
പാനം ചെയ്യുകയൊ ഇല്ല എന്നു
അവർ ശപഥപൂൎവ്വം നേൎച്ചനേരു
കയും ചെയ്തു.

൧൩. ആണുങ്ങളോടുകൂടി ഈ ഉട
മ്പടി ചെയ്തവരോ നാല്പതുപേരിൽ
അധികം ആയിരുന്നു.

൧൪. പിന്നെ അവർ പുരോഹിത
ന്മാരുടെ പക്കല്ലും മൂപ്പന്മാരുടെ പക്ക
ല്ലും അടുത്തു ചെന്നു അവരോടു പറ
ഞ്ഞു: ഞങ്ങൾ പൌലോസിനെ കൊ
ന്നുകളയുന്നതുവരെ യാതൊന്നും ആ
സ്വാദിക്കയില്ലെന്നു ശപഥപൂൎവ്വം
നേൎച്ച നേൎന്നിരിക്കുന്നു.

൧൫. അതുകൊണ്ടു് ഇപ്പോൾ നി
ങ്ങളും സംഘത്തിന്റെ തലവന്മാരും
അവന്റെ കാൎയ്യത്തെപ്പററി വാസ്തവ
മായി അന്വേഷിക്കുവാൻ ഇച്ഛിക്കുന്നു
എന്ന ഭാവത്തിൽ അവനെ നിങ്ങ
ളുടെ അടുക്കലേക്കു കൊണ്ടുവരുവാൻ
സഹസ്രാധിപനോടു അപേക്ഷിക്കു
വിൻ. ഞങ്ങളോ അവൻ നിങ്ങളുടെ
അടുക്കൽ വന്നുചേരുന്നതിന്നു മുമ്പു
തന്നെ അവനെ കൊല്ലുവാൻ ഒരു
ങ്ങിയിരിക്കുന്നു.

൧൬. എന്നാൽ ഈ കണിയെപ്പ
ററി പൌലോസിന്റെ പെങ്ങളുടെ
മകൻ കേൾക്കുകയാൽ അവൻ പാ
ളയത്തിൽ പ്രവേശിച്ചു് പൌലോ
സിന്നു വെളിപ്പെടുത്തി.

൧൭. അപ്പോൾ പൌലോസ്
(ആൾ) അയച്ചു് ശതാധിപന്മാരിൽ
ഒരുത്തനെ വിളിച്ചു് അവനോടു: ഈ
യുവാവിന്നു സഹസ്രാധിപനോടു ഒരു
കാൎയ്യം പറയുവാനുള്ളതിനാൽ അവ
നെ അദ്ദേഹത്തിന്റെ അടുക്കൽ കൊ
ണ്ടു പോകണം എന്നു പറഞ്ഞു.

൧൮. ആകയാൽ ശതാധിപൻ
യുവാവിനെ കൂട്ടിക്കൊണ്ടുപോയി സ
ഹസ്രാധിപന്റെ അടുക്കൽ അവ
നെ പ്രവേശിപ്പിച്ചിട്ടു് അവനോടു:
തടവുകാരനായ പൌലോസു എന്നെ
വിളിച്ചു ഈ യുവാവിന്നു നിന്നോടു
ഒരു കാൎയ്യം പറയുവാനുള്ളതിനാൽ
അവനെ നിന്റെ അടുക്കൽ കൊ
ണ്ടുവരുവാൻ എന്നോടു അപേക്ഷി
ച്ചിരിക്കുന്നു എന്നു പറഞ്ഞു.

൧൯. അപ്പോൾ സഹസ്രാധിപൻ
യുവാവിന്റെ കൈയ്ക്കു പിടിച്ചു അവ
നെ ഒരു വശത്തേക്കു കൊണ്ടുപോ
യി അവനോടു്: നിനക്കു എന്നോടു
പറയുവാനുള്ളതെന്തു്? എന്നു ചോ
ദിച്ചു.

൨൦. അതിന്നു യുവാവു് അവനോ
ടു പറഞ്ഞു: യൂദന്മാർ പൌലോസിൽ
നിന്നു കൂടുതലായ എന്തെങ്കിലും അറി
യുവാൻ ഇച്ഛിക്കുന്ന ഭാവത്തിൽ
അവരുടെ സംഘത്തിലേക്കു നീ നാ
ളെ അവനെ ഇറക്കിക്കൊണ്ടു ചെല്ലു
ണമെന്നു നിന്നോടു അപേക്ഷിക്കു
വാൻ ദുരാലോചന ചെയ്തിരിക്കുന്നു.

൨൧. ആകയാൽ അവരുടെ അ
പേക്ഷക്കു നീ സമ്മതിക്കരുതു്. എ
ന്തുകൊണ്ടെന്നാൽ ഇതാ! അവരിൽ
നാല്പതിലധികം ആളുകൾ അവനെ
നോക്കി പതിയിരിക്കുന്നു. അവനെ
കൊന്നു കളയുവോളം തങ്ങൾ ഭക്ഷി
ക്കയൊ പാനം ചെയ്കയൊ ഇല്ല എ
ന്നു അവർ ശപഥപൂൎവ്വം നേൎച്ച
നേൎന്നിരിക്കുന്നു. ഇതാ! അവർ ഒരു
ങ്ങി നില്ക്കുന്നു; നിന്റെ വാഗ്ദാനം
പാൎത്തുകൊണ്ടുമിരിക്കുന്നു.

൨൨. അനന്തരം സഹസ്രാധി
പൻ യുവാവിനോടു്: നീ ഇവ എ
നിക്കു വെളിപ്പെടുത്തി എന്നു ഒരു
മനുഷ്യനും അറിയരുതു എന്നു കല്പി
ച്ചു അവനെ പറഞ്ഞയച്ചു.

൨൩. പിന്നെ അവൻ രണ്ടു ശ
താധിപന്മാരെ വിളിച്ചു അവരോടു

പറഞ്ഞു: നിങ്ങൾ ചെന്ന് രാത്രി മൂന്നാം മണിക്ക കേസറിയായിലേക്ക പുറപ്പെട്ടവാൻ ഇരുനൂറു റോമാക്കാരെയും, എഴുപതു കുതിരപ്പടയാളികളെയും, ഇരുനൂറു വില്ലാളികളെയും ഒരുക്കുവിൻ.

൨൪. പൌലോസിനെ കയററി അവനെ നാട്ടവാഴിയായ ഫിലെക്സിൻെറ അടുക്കൽ ക്ഷേമത്തോടെ എത്തിക്കുവാൻ വാഹനമൃഗത്തെയും തയ്യാറാക്കുവിൻ.

൨൫. പിന്നെ അവൻ ഒരെഴുത്തും എഴുതി അവക്കു കൊടുത്തു. അതിൽ ഇപ്രകാരമായിരുന്നു:

൨൬. ക്ലാവുദിയോസ് ലൂസിയോസ് വിജയശാലിയായ നാട്ടവാഴി ഫിലെക്സിനു വന്ദനം.

൨൭. ഈ മനുഷ്യനെ യൂദന്മാർ കൊന്നുകളയുവാനായി പിടികൂടി. എന്നാൽ അവൻ ഒരു റോമാക്കാരനാകുന്നു എന്നറിഞ്ഞപ്പോൾ ഞാൻ റോമാക്കാരോടുകൂടി എതിൎത്തു അവനെ രക്ഷിച്ചു.

൨൮. പിന്നെ ഞാൻ, അവർ ഇവൻെറമേൽ കുററം ചുമത്തിയിരുന്ന സംഗതിയറിയുവാൻ ആഗ്രഹിച്ചിട്ടു അവരുടെ സംഘത്തിലേക്ക് ഇവനെ ഇറക്കിവിട്ടു.

൨൯. എന്നാൽ അവരുടെ നിയമം സംബന്ധിച്ചുള്ള തൎക്കങ്ങളെക്കുറിച്ചു അവർ അവനെ കുററം ചുമത്തിയിരുന്നു എന്നല്ലാതെ, വിലങ്ങുകൾക്കൊ മരണത്തിനൊ അർഹമായ കാരണം അവനിൽ ഉണ്ടായിരുന്നില്ല എന്നു ഞാൻ കണ്ടു.

൩൦. ഒടുവിൽ യൂദന്മാർ അവനു വിരോധമായി പതിയിരിപ്പോടുകൂടി ഒരുക്കിയ ചതി എനിക്കു വെളിപ്പെടുത്തപ്പെട്ടപ്പോൾ അവനെ നിൻെറ അടുക്കലേക്കു ഉടനെ ഞാൻ അയയ്ക്കുകയും, അവനോടുകൂടി നിൻെറ മുമ്പാകെ വന്നു ബോധിപ്പിക്കുവാൻ അവനിൽ കുററം ചുമത്തുന്നവരോട് ഞാൻ കല്പിക്കുകയും ചെയ്തിരിക്കുന്നു. സുഖത്തോടിരിക്കുക.

൩൧. അപ്പോൾ റോമാക്കാർ തങ്ങളോടു കല്പിക്കപ്പെട്ടതുപോലെ പൌലോസിനെ രാത്രിയിൽ കൂട്ടിക്കൊണ്ടുപോയി അന്തിപ്പത്രോസ്പട്ടണത്തിൽ അവനെ കൊണ്ടുവന്നു.

൩൨. പിറേറന്നാളോ കുതിരപ്പടയാളികൾ തങ്ങളുടെ കൂട്ടുകാരായ കാലാൾപ്പടയാളികളെ പാളയത്തിലേക്കു മടങ്ങിപ്പൊയ്ക്കൊള്ളുവാൻ പിരിച്ചുവിട്ടു.

൩൩. ഇങ്ങനെ അവർ കേസറിയായിൽ അവനെ കൊണ്ടുവന്നു നാട്ടവാഴിക്കു എഴുത്തു കൊടുത്തിട്ടു പൌലോസിനെ അവൻെറ മുമ്പാകെ നിറുത്തി.

൩൪. അവനോ എഴുത്തു വായിച്ചശേഷം അവനോട്: ഏതു സംസ്ഥാനക്കാരനാകുന്നു എന്നു ചോദിച്ചു. കിലീക്കിയാക്കാരൻ എന്നറിഞ്ഞപ്പോൾ,

൩൫. അവനോട്: നിൻെറമേൽ കുററം ചുമത്തുന്നവർ വരുമ്പോൾ നിൻെറ കാൎയ്യം ഞാൻ കേൾക്കാം എന്നു പറഞ്ഞു. അവനെ ഹേറോദേസിൻെറ പ്രാത്തോറീനിൽ കാത്തുകൊള്ളുവാൻ കല്പിക്കയും ചെയ്തു.

## വ്യാഖ്യാനം.

൨. "പുരോഹിതനായ ഹനനിയാ": സുറി.ൽ ഈ വാക്യത്തിലും ൪, ൫. വാക്യങ്ങളിലും 'പുരോഹിതൻ' എന്നു മാത്രമേ കാണുന്നുള്ളു. എന്നാൽ മററു പ്രതികളിലെല്ലാം 'പ്രധാന പുരോഹിതൻ' എന്നു പറഞ്ഞിരിക്കുന്നു. സുറി. ൽ തന്നെയും

അ. ൨൫. വ. ൧൯-ൽ മററു പ്രതികളിലെപ്പോലെ 'പ്രധാനാചാര്യൻ' എന്നുതന്നെ കാണുന്നുമുണ്ടു്.

൩. "വെള്ള തേച്ചുപ്പെട്ട ചുവരേ, ദൈവം നിന്നെ അടിക്കുവാനിരിക്കുന്നു": മത്താ. അ. ൨൩. വ. ൨൭-നെയൊ, എസ്കി. അ. ൧൩. വ. ൧൦-൧൬-നെയൊ ആണു ഈ വാക്കുകൾ സൂചിപ്പിക്കുന്നതു്. ഇതു ഒരു ശാപവാക്യമല്ല, പ്രവാചകം മാത്രമാണു്. അതു ഉടനെ നിവൃത്തിയാകയും ചെയ്തു. യുദ്ധാരംഭത്തിൽ ഹനന്നിയാ ഒരു പാത്തിക്കുള്ളിൽ ഒളിച്ചിരിക്കുന്നതു കണ്ടു നിഗ്രഹിക്കപ്പെട്ടു.

൫. "അവൻ പുരോഹിതനാകുന്നു എന്നു ഞാൻ അറിഞ്ഞിരുന്നില്ല": ഹനന്നിയാ പുരോഹിതവേഷത്തിലല്ലായിരുന്നു. പ്രധാനപൌരോഹിത്യം ഇക്കാലത്തു ഒരു കച്ചവട സാധനം മാത്രമേ ആയിരുന്നുള്ളൂ. റോമാഭരണാധികാരികളുടെ ഇഷ്ടം അനുസരിച്ചു പ്രധാനാചാര്യന്മാർ നിയമിക്കപ്പെട്ടുമിരുന്നു. പൌലോസു് വളരെ സംവത്സരങ്ങളായി ഓറെശ്ലേമിൽ നിന്നു അകലെയായിരുന്നതിനാൽ അടുത്ത കാലത്തുണ്ടായ മാററങ്ങൾ അദ്ദേഹം അറിയുവാൻ ഇടയായില്ല.

൭. "പ്രീശരും സദൂക്കായരും": മത്താ. അ. ൩. വ. ൭. വ്യ. നോക്കുക.— ഗ്രീ., ല., അറ. പ്രതികളിലും സുറി. മാറാനായ പ്രതിയിലും "ജനക്കൂട്ടം ഭിന്നിച്ചു" എന്നുകൂടി കാണുന്നുണ്ടു്.

൧൦. "റോമാക്കാരെ": ഈ വാക്യത്തിലും ൨൩, ൨൭, ൩൧ വാക്യങ്ങളിലും മററു പ്രതികളിലെല്ലാം 'പടയാളികളെ' എന്നാണു കാണുന്നതു്. സുറി.ൽ തന്നെയും വ. ൩൧-ൽ 'റോമാക്കാർ' എന്നു പറഞ്ഞിരിക്കുന്നവരെപ്പററി വ. ൩൨-ൽ 'കാലാൾ പടയാളികൾ' എന്നു പറഞ്ഞിരിക്കുന്നതിൽ നിന്നു 'റോമാക്കാർ' എന്നതു 'പടയാളികൾ' എന്നതിൻെറ ഒരു പര്യായശബ്ദമായി പ്രയോഗിച്ചിരിക്കുന്നു എന്നു വിശദമാകുന്നു. റോമാഭരണാധികാരികൾ മുഖ്യമായി (അ. ൨൭. വ. ൧. വ്യ.) സ്വജനങ്ങളെമാത്രം പടയാളികളായി സ്വീകരിച്ചു എന്നും തൻമൂലം റോമാക്കാരും പടയാളികളും പര്യായങ്ങളായിത്തീൎന്നു എന്നും വരാവുന്നതാണു്.

൧൨. "അവർ ശപഥപൂൎവ്വം നേർച്ച നേരുകയും": ആച. അ. ൨൭. വ. ൨൮, ൨൯-ൽ പറഞ്ഞിരിക്കുന്ന 'ഹെർമാ'യാണു് ഈ നേർച്ച. നശിപ്പിക്കുവാൻ നേൎന്ന വസ്തു എന്നു ഇവിടെ അൎത്ഥം. ആച. അ. ൨൭. വ. ൨൮, ൨൯. വ്യ. നോക്കുക. പൌലോസിനെ നിഗ്രഹിക്കാതിരുന്നാൽ പട്ടിണികൊണ്ടും മററും തങ്ങളെത്തന്നെ നശിപ്പിച്ചുകൊള്ളാമെന്നായിരുന്നു ശപഥം. അതിനാൽ 'തങ്ങളുടെമേൽതന്നെ ഹെർമാ വരിച്ചു' എന്നാണു് സുറി.ലെ ശബ്ദാൎത്ഥം.— ന്യായപൂൎവ്വമല്ലാത്ത ഒരു നേർച്ച നേരുന്നതു പാപം; അതനുസരിച്ചു പ്രവൎത്തിക്കുന്നതു് മഹാപാപം. സ്നാപകയോഹന്നാൻെറ കാൎയ്യത്തിൽ ഹേറോദേസു ചെയ്ത ശപഥം ഈ വിധത്തിലുള്ളതായിരുന്നു. മത്താ. അ. ൧൪. വ. ൯. വ്യ. നോക്കുക.

൨൫. ഈ വാക്യം ഗ്രീ., വെസ്റ്റ്മിൻസ്റ്റർ വിവൎത്തനം ഇവയിലും സുറിയാനിയിലെപ്പോലെ തന്നെ കാണുന്നു. അറ. പ്രതിയിലും സുറി. മാറാനായയിലും ഈ വാക്യം കാണുന്നില്ല. ലത്തീനിൽ കാണുന്നതു് 'എന്തുകൊണ്ടെന്നാൽ ഒരു പക്ഷേ യൂദന്മാർ അവനെ ബലാല്ക്കാരമായി പിടിച്ചു കൊണ്ടുപോയി കൊല്ലുകയും പിന്നെ താൻ പണം വാങ്ങിയെന്നു തന്നെക്കുറിച്ചു ദുഷ്യവൎത്തമാനമുണ്ടാകയും ചെയ്യുമെന്നു് അവൻ ഭയപ്പെട്ടിരുന്നു' എന്നു വ്യത്യസ്ഥമായിട്ടാണു്.— വിവിധപ്രതികളിൽ ഇവിടെ (വ. ൨൫, ൨൬) വാക്യഭേദവുമുണ്ടു്.

൩൫. "പ്രാത്തോറീസ്": മത്താ. അ. ൨൭. വ. ൨൭. വ്യ. നോക്കുക.— അവിടെ 'പ്രത്തോറീൻ' എന്നു ഏസാപശബ്ദമാണു്.

## അദ്ധ്യായം ൨൪.

പൌലോസ് പിലെക്സിൻെറ സന്നിധിയിൽ
തൻെറ കററമില്ലായ്മയെപ്പററി വാദിക്കുന്നതും, അദ്ദേഹത്തോടു
വിശ്വാസകാൎയ്യം പ്രസംഗിക്കുന്നതും.

൧. പിന്നെ അഞ്ചു ദിവസങ്ങളുടെ ശേഷം പ്രധാനാചാൎയ്യനായ ഹനനിയാ മൂപ്പന്മാരോടും വാഗ്മിയായ തത്തുല്ലോസിനോടും കൂടെ ചെന്നു. അവർ പൌലോസിനെപ്പററി നാടുവാഴിയെ അറിയിച്ചു.

൨. അവനും വിളിക്കപ്പെട്ടപ്പോൾ തത്തുല്ലോസു അവനെ കററം ചുമത്തിപ്പറഞ്ഞു തുടങ്ങി:

൩. വിജയശാലിയായ പിലെക്സേ, നീ നിമിത്തം ഞങ്ങൾ വളരെ സമാധാനത്തിൽ ജീവിക്കുന്നു; നീ ജോലി കൈയ്യേററതുകൊണ്ട് ഈ ജനത്തിനു വളരെ അഭിവൃദ്ധിയുണ്ടായിട്ടുണ്ട്. ആകയാൽ ഞങ്ങളേവരും എവിടെയും നിനക്കു നന്ദി പറയുന്നു.

൪. എന്നാൽ വളരെക്കാൎയ്യങ്ങൾകൊണ്ടു ഞങ്ങൾ നിന്നെ മുഷിപ്പിക്കാതിരിക്കേണ്ടതിനു വിനീതരായ ഞങ്ങളുടെ ചുരുങ്ങിയ വചനങ്ങൾ കേൾക്കണമെന്ന് നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

൫. ഈ മനുഷ്യൻ ദൂഷിപ്പിക്കുന്നവനും, ഭൂമിയിലെങ്ങുമുള്ള സകല യൂദന്മാരെയും കലഹത്തിനു ഉത്സാഹിപ്പിക്കുന്നവനുമാകുന്നു എന്നു ഞങ്ങൾ കണ്ടിരിക്കുന്നു. എന്തുകൊണ്ടെന്നാൽ അവൻ നസ്രായരുടെ ഉപദേശത്തിൻെറ തലവനാകുന്നു.

൬. ഞങ്ങളുടെ ദേവാലയം അശുദ്ധമാക്കുവാൻ പോലും അവൻ ഇച്ഛിച്ചു. ആകയാൽ ഞങ്ങൾ അവനെ പിടിച്ചപ്പോൾ ഞങ്ങളുടെ നിയമപ്രകാരം അവനെ വിധിക്കുവാൻ ഞങ്ങൾ ഭാവിച്ചു.

൭. എന്നാൽ സഹസ്രാധിപനായ ലൂസിയോസ് വന്നു വളരെ ബലാല്ക്കാരത്താൽ അവനെ ഞങ്ങളുടെ കൈകളിൽ നിന്നു സ്വതന്ത്രനാക്കി നിൻെറ പക്കലേക്കു അവനെ അയച്ചിരിക്കുന്നു.

൮. അവൻെറ മേൽ കററം ചുമത്തുന്നവരോടു നിൻെറ പക്കൽ വരുവാൻ കല്പിക്കയും ചെയ്തിരിക്കുന്നു. ആകയാൽ നീ അവനോടു ചോദിക്കുമ്പോൾ ഞങ്ങൾ അവൻെറമേൽ ചുമത്തുന്ന ഇവയെല്ലാം ബന്ധിച്ചു നിനക്കു അവനിൽ നിന്നു ഗ്രഹിക്കുവാൻ കഴിയും.

൯. ഇവയെല്ലാം ഇങ്ങനെ തന്നെയാകുന്നു എന്നു ആ യൂദന്മാരും അവനു വിരോധമായി നിലവിളിച്ചു പറഞ്ഞു.

൧൦. ആകയാൽ നാടുവാഴി സംസാരിക്കുവാൻ പൌലോസിനു ആംഗ്യം കാണിച്ചു. അപ്പോൾ പൌലോസ് ഉത്തരമായി പറഞ്ഞു: നീ വളരെ സംവത്സരങ്ങളായിട്ട് ഈ ജനത്തിൻെറ ന്യായാധിപതിയാകുന്നു എന്നു ഞാൻ അറിയുന്നു. ഇതിനാൽ എന്നെക്കുറിച്ചു തന്നെ സന്തോഷത്തോടു കൂടി ഞാൻ സമാധാനം പറയാം.

൧൧. എന്തെന്നാൽ ഞാൻ ഓറെശ്ലേത്തു ആരാധിക്കുവാൻ വന്നിട്ടു പന്ത്രണ്ടു ദിവസങ്ങളിൽ അധികമായിട്ടില്ല എന്നു നിനക്കു അറിയാവുന്നതാകുന്നു.

൧൨. മാത്രമല്ല, ദേവാലയത്തിൽ വെച്ച് ആരോടെങ്കിലും സംസാരിക്കുന്നതായിട്ടോ, അവരുടെ സംഘ

സ്ഥലത്തിലാകട്ടെ പട്ടണത്തിലാകട്ടെ കൂട്ടം വിളിച്ച് കൂട്ടുന്നതായിട്ടൊ എന്നെ അവർ കണ്ടിട്ടില്ല.

൧൩. അവർ ഇപ്പോൾ എന്റെ മേൽ ചുമത്തുന്ന യാതൊന്നെങ്കിലും നിന്റെ മുമ്പാകെ തെളിയിക്കുവാൻ അവരുടെ ശക്തിക്ക് എത്തുപെടുകയുമില്ല.

൧൪. എങ്കിലും ഞാൻ ഇതു സമ്മതിച്ചു പറയുന്നു: അവർ പറയുന്ന ഈ വിശ്വാസത്തിൽ— അതേ ഇതിൽ തന്നെ— നിയമത്തിലും പ്രവാചകന്മാരിലും എഴുതപ്പെട്ടിരിക്കുന്നവയെല്ലാം വിശ്വസിച്ചുകൊണ്ടും, (൧൫)

൧൫. മരിച്ചവരിൽ നിന്നു നീതിമാന്മാരുടെയും ദുഷ്ടന്മാരുടെയും ഉയിപ്പ് ഉണ്ടാകുവാനിരിക്കുന്നു എന്നു അവർ തന്നെയും പ്രതീക്ഷിക്കുന്ന പ്രതീക്ഷ ദൈവത്തിൽ എനിക്കുള്ളവനായിട്ടും (൧൪) «എന്റെ പിതാക്കന്മാരുടെ ദൈവത്തെ ഞാൻ സേവിക്കുന്നു».

൧൬. ഇതിനാൽ ദൈവത്തിന്റെ മുമ്പാകെയും മനുഷ്യരുടെ മുമ്പാകെയും പരിശുദ്ധമായ മനസ്സാക്ഷി എനിക്കു നിത്യമായി ഉണ്ടാകുവാൻ ഞാൻ അദ്ധ്വാനിക്കുകയും ചെയ്യുന്നു.

൧൭. ഇപ്പോഴാകട്ടെ ധർമ്മദാനം ചെയ്യുവാനും കാഴ്ച സമർപ്പിക്കുവാനുമായി എന്റെ ജാതിക്കാരായ ആളുകളുടെ അടുക്കലേക്കു വളരെ സംവത്സരങ്ങളുടെ ശേഷം ഞാൻ വന്നിരിക്കുന്നു.

൧൮. ഇവരോ ഞാൻ ശുദ്ധികരിക്കപ്പെട്ടവനായിരിക്കയിൽ ദേവാലയത്തിൽ വെച്ച് എന്നെ കണ്ടു. (ജന) കൂട്ടത്തോടുകൂടിയല്ല, കലഹത്തിലുമല്ല. [നട. അ. ൨൧. വ. ൨൭.]

൧൯. ആസിയായിൽ നിന്നു വന്ന യൂദന്മാരായ ചില മനുഷ്യർ കലഹമുണ്ടാക്കി എന്നേയുള്ളു. അവർ നിന്റെ മുമ്പാകെ എന്നോടുകൂടി നിന്നു അവർക്കു എന്തെങ്കിലും ഉള്ളതു എന്റെമേൽ കുററം ചുമത്തേണ്ടവരായിരുന്നു.

൨൦, ൨൧. അല്ലെങ്കിൽ ഞാൻ അവരുടെ മദ്ധ്യേ നിന്നപ്പോൾ: മരിച്ചവരുടെ ഉയിപ്പിനെപ്പററി നിങ്ങളുടെ മുമ്പാകെ ഇന്നു ഞാൻ വിധിക്കപ്പെടുന്നു എന്നു വിളിച്ചു പറഞ്ഞ ഈ ഒരു വാക്കല്ലാതെ അവരുടെ കൂട്ടത്തിന്റെ മുമ്പിൽ ഞാൻ നിന്നപ്പോൾ എന്നിൽ എന്തു കുററം ഇവർ കണ്ടെത്തി എന്നു ഇവർ തന്നെ പറയട്ടെ. [നട. അ. ൨൩. വ. ൬.]

൨൨. എന്നാൽ പിലെക്സ് ഈ മാർഗ്ഗം ബന്ധിച്ചു പൂർണ്ണമായി അറിഞ്ഞിരുന്നതുകൊണ്ട്: സഹസ്രാധിപൻ വരുമ്പോൾ ഞാൻ നിങ്ങളുടെ കാര്യം കേൾക്കാം എന്നു പറഞ്ഞു അവരെ താമസിപ്പിച്ചു.

൨൩. പൌലോസിനെ ആശ്വാസത്തോടുകൂടി സൂക്ഷിക്കുവാനും, അവനെ അറിയുന്നവരിൽ ആരും അവനു ശുശ്രൂഷ ചെയ്യുന്നതിൽ വിരോധിക്കപ്പെടാതിരിക്കുവാനും ശതാധിപനോടു അവൻ കല്പിക്കുകയും ചെയ്തു.

൨൪. പിന്നെ കുറെ ദിവസങ്ങളുടെ ശേഷം പിലെക്സും അവന്റെ ഭാര്യ യൂദസ്ത്രീയായ ദ്രുസെല്ലായും (ആൾ) അയച്ചു പൌലോസിനെ വിളിച്ചു മ്ശിഹായിലുള്ള വിശ്വാസത്തെപ്പററി അവനിൽ നിന്നു കേട്ടു.

൨൫. എന്നാൽ അവൻ നീതിയെക്കുറിച്ചും, ശുദ്ധതയെക്കുറിച്ചും, വരുവാനിരിക്കുന്ന വിധിയെക്കുറിച്ചും അവരോടു സംസാരിക്കുകയിൽ പിലെക്സ് ഭയംകൊണ്ടു നിറഞ്ഞിട്ട്: ഇപ്പോൾ നീ പോകുക, എനിക്കു സൌകര്യമുള്ളപ്പോൾ നിന്റെ പക്കൽ

ഞാൻ (ആൾ) അയയ്ക്കാം എന്നു പറഞ്ഞു.

൨൬. എന്തുകൊണ്ടെന്നാൽ പൌലോസ് തനിക്കു കൈക്കൂലി കൊടുക്കുമെന്നു അവൻ വിചാരിച്ചിരുന്നു. ഇതു ഹേതുവായിട്ട് അവൻ എപ്പോഴും അവനെ (ആൾ) അയച്ചു വരുത്തി അവനോടു സംസാരിക്കുക ക്രൂടി ചെയ്തിരുന്നു.

൨൭. എന്നാൽ രണ്ടു വത്സരങ്ങൾ പൂർത്തിയായപ്പോൾ പർക്കിയോസ് പേഹേസ്റ്റോസ് എന്നു വിളിക്കപ്പെട്ടിരുന്ന വേറൊരു നാടുവാഴി അവന്റെ സ്ഥാനത്തു വന്നു. പിലെക്സാകട്ടെ യൂദന്മാർക്കു പ്രീതിവരുത്തുവാനായി പൌലോസിനെ തടവുകാരനായിത്തന്നെ വിട്ടുപോയി.

## വ്യാഖ്യാനം.

൫. "നസ്രായർ": മത്താ. ൩. ൨. ൨. ൨൩. വ്യാ. നോക്കുക.

൭. "നിന്റെ പക്കലേക്കു അവനെ അയച്ചിരിക്കുന്നു": ഈ വാക്കുകൾ സുറിയാനിയിലും ചില ഗ്രീക്കു പ്രതികളിലും മാത്രമേ കാണുന്നുള്ളു.

൧൪. "അവർ പറയുന്ന ഈ വിശ്വാസത്തിൽ": ഗ്രീ.ൽ 'പാഷണ്ഡത എന്നു അവർ പറയുന്ന മാർഗ്ഗപ്രകാരം' എന്നും, ല.ൽ 'പാഷണ്ഡത എന്നു പറയുന്ന ശാഖപ്രകാരം' എന്നും, അറ.ൽ 'ശാഖ എന്നു അവർ പറയുന്ന മാർഗ്ഗപ്രകാരം' എന്നും, ക്രൂശ.ൽ 'അവൻ പാഷണ്ഡത ഉപദേശിക്കുന്നു എന്നു എന്നെപ്പററി അവർ പറയുന്നതിനെ സംബന്ധിച്ച്' എന്നുമാണു കാണുന്നതു്.

൧൫. "എന്റെ പിതാക്കന്മാരുടെ ദൈവത്തെ": ഗ്രീ., അറ. പ്രതികളിലും പ്രമുഖന്മാരായ ചില വിവർത്തകന്മാരിലും സുറി. പോലെ തന്നെ കാണുന്നു. ല. പ്രതിയിൽ 'പിതാവിനേയും ദൈവത്തേയും' എന്നാണു വിവർത്തനം. ക്രൂശായപ്രതിയിൽ 'ദൈവത്തെ' എന്നു മാത്രമേ കാണുന്നുള്ളു.

൨൫. "പിലെക്സ് ഭയംകൊണ്ടു നിറഞ്ഞിട്ടു": ദ്രുസെല്ലാ പിലെക്സിന്റെ ന്യായാനുസൃതയായ ഭാര്യ അല്ലായിരുന്നു. സ്നാപകയോഹന്നാൻ ഹേറോദേസിനോടു പ്രസംഗിച്ചതുപോലെ (മർക്കോ. ൬. ൩. ൨. ൧൮.) പൌലോസ് ഇവരോടു ധൈര്യപൂർവ്വം പ്രസംഗിച്ചു. പിലെക്സ് ഭയപരവശനായിത്തീർന്നതിന്റെ ഹേതു ഇതാണു്.

# അദ്ധ്യായം ൨൫.

പൌലോസ് കേസറിന്റെ പക്കൽ
അപ്പീൽ ബോധിപ്പിക്കുന്നതും, ആഗ്രേപ്പോസു രാജാവു് അവന്റെ
വാക്കു കേൾക്കുവാൻ ഇച്ഛിക്കുന്നതും.

ഇങ്ങനെ പേഹേസ്റ്റോസു കേസറിയായിൽ വന്ന ശേഷം മൂന്നു ദിവസങ്ങൾ കഴിഞ്ഞപ്പോൾ അവൻ ഓറെശ്ലെമിലേക്കു പോയി.

൨. അപ്പോൾ പ്രധാനാചാര്യന്മാരും യൂദന്മാരുടെ പ്രമാണികളും പൌലോസിനെപ്പററി അവനെ ബോധിപ്പിച്ചു.

൩. അവർ, അവനെ കൊന്നുകളയുവാൻ വഴിയിൽ പതിയിരിപ്പുകൾ ഏർപ്പെടുത്തിക്കൊണ്ടു്, (ആൾ) അയച്ചു അവനെ ഓറെശ്ലെമിലേക്കു വരുത്തണം എന്ന ഈ കൃപ അവനോടു അപേക്ഷിക്കുകയും അവനോടു യാചിക്കുകയും ചെയ്തു.

൪. അതിനു പേഹേസ്റ്റോസ്:

പൌലോസു കേസറിയായിൽ കാക്ക പ്പെടുന്നു; ഞാൻ പുറപ്പെടുവാൻ തിടുക്കം കൂട്ടുകയാണു്;-(൫)

൫. ആകയാൽ നിങ്ങളിൽ പ്രാപ്തന്മാരായുള്ളവർ ഞങ്ങളോടുകൂടി വന്നു് ആ മനുഷ്യനിലുള്ള സകല തെററുകളെയും പററി കുററം ചുമത്തട്ടെ (൬) «എന്നു മറുപടി നൽകി».

൬. പിന്നെ അവൻ എട്ടോ പത്തോ ദിവസങ്ങൾ അവിടെ താമസിച്ച ശേഷം കേസറിയായിലേക്ക പോയി. പിറേറന്നാൾ അവൻ ന്യായാസനത്തിന്മേൽ ഇരുന്നിട്ടു് പൌലോസിനെ കൊണ്ടുവരുവാൻ കല്പിച്ചു.

൭. അവൻ വന്നപ്പൊഴോ ഓറെശ്ലെത്തു നിന്നു വന്ന യൂദന്മാർ അവനു ചുററും കൂടി തെളിയിക്കവാൻ തങ്ങൾക്ക കഴിയാതിരുന്ന ഘനമുള്ള പല കുററങ്ങൾ അവൻെറ മേൽ ചുമത്തിയിരുന്നു.

൮. എന്നാൽ യൂദന്മാരുടെ നിയമത്തിനെതിരായിട്ടൊ, ദേവാലയത്തിനെതിരായിട്ടൊ, കേസറിനെതിരായിട്ടൊ താൻ ഒരു കുററവും ചെയ്തിട്ടില്ല എന്നു പൌലോസു സമാധാനം പറഞ്ഞപ്പോൾ,

൯. പേഫേസ്തോസു് യൂദന്മാൎക്ക പ്രീതി ജനിപ്പിക്കവാൻ ഇച്ഛിച്ചിരുന്നതുകൊണ്ടു പൌലോസിനോടു: ഓറെശ്ലെത്തേക്ക പോയി ഇവയെപ്പററി അവിടെ എൻെറ മുമ്പാകെ വിസ്തരിക്കപ്പെടുവാൻ നിനക്ക മനസ്സുണ്ടോ? എന്നു ചോദിച്ചു.

൧൦. പൌലോസു ഉത്തരമായി പറഞ്ഞു: കേസറിൻെറ ന്യായാസനത്തിങ്കൽ ഞാൻ നില്ക്കുന്നു. ഇവിടെയാകുന്നു ഞാൻ വിസ്തരിക്കപ്പെടേണ്ടതു്. നീ ധാരാളം അറിഞ്ഞിരിക്കുന്നതുപോലെ യൂദന്മാരോടു ഞാൻ ഒരു ദോഷവും ചെയ്തിട്ടില്ല.

൧൧. (വല്ല) കുററമൊ മരണത്തിനു അർഹമായ എന്തെങ്കിലുമൊ ഞാൻ ചെയ്തിട്ടുണ്ടെങ്കിൽ മരണത്തിൽ നിന്നു ഞാൻ മാറുന്നില്ല. എന്നാൽ അവർ എൻെറമേൽ ചുമത്തുന്ന ഇവയിൽ യാതൊന്നും എൻെറ പക്കൽ ഇല്ലെങ്കിൽ എന്നെ അവൎക്ക ദാനമായി കൊടുക്കവാൻ ഒരു മനുഷ്യനും കഴിയുകയില്ല. കേസറിൻെറ സംരക്ഷണത്തെ ഞാൻ വിളി (ച്ചു പ്രാൎത്ഥി) ക്കുന്നു.

൧൨. അപ്പോൾ പേഫേസ്തോസു് തൻെറ ആലോചനക്കാരുമായി സംസാരിച്ച ശേഷം: കേസറിൻെറ സംരക്ഷണം നീ വിളിച്ചു (പ്രാൎത്ഥിച്ചു) വല്ലൊ; കേസറിൻെറ അടുക്കലേക്ക നീ പൊയ്ക്കൊള്ളണം എന്നു പറഞ്ഞു.

൧൩. പിന്നെ കുറെ ദിവസങ്ങൾ കഴിഞ്ഞ ശേഷം ആഗേർപ്പോസു രാജാവും ബർനിക്കേയും പേഫേസ്തോസിനു വന്ദനം പറയുവാൻ കേസറിയായിൽ വന്നു.

൧൪. അവർ അവൻെറ അടുക്കൽ കുറെ ദിവസങ്ങൾ താമസിക്കുകയിൽ പേഫേസ്തോസു് പൌലോസിൻെറ കാൎയ്യം രാജാവിനോടു ഇങ്ങനെ വിവരിച്ചു പറഞ്ഞു: ഒരു മനുഷ്യൻ പിലെക്സിനാൽ തടവുകാരനായി കൈവിടപ്പെട്ടിരിക്കുന്നു.

൧൫. ഞാൻ ഓറെശ്ലെത്തു ആയിരിക്കയിൽ പ്രധാനാചാൎയ്യന്മാരും യൂദന്മാരുടെ മൂപ്പന്മാരും അവനെപ്പററി എന്നെ അറിയിച്ചു് അവൎക്ക വേണ്ടി അവൻെറ മേൽ ഞാൻ ന്യായവിധി ചെയ്യണമെന്നപേക്ഷിച്ചു.

൧൬. അതിനു: ഒരു മനുഷ്യനെ അവൻെറ ശത്രു ഹാജരായി അവനുമായി നേരിട്ടു വാദം നടത്തി അവൻ കുററം ചുമത്തപ്പെട്ടിരിക്കുന്ന കാൎയ്യത്തെപ്പററി സമാധാനം പറയു

വാൻ അവനു അവസരം നൽകുന്ന തുവരെ കൊലെക്കു ദാനമായി കൊടുക്കുക റോമാക്കാൎക്കു പതിവില്ലെന്നു ഞാൻ അവരോടു പറഞ്ഞു.

൧൭. ഞാൻ ഇവിടെ വന്നപ്പൊഴോ, താമസം കൂടാതെ, പിറേറന്നാൾ തന്നെ, ഞാൻ ന്യായാസനത്തിൽ ഇരുന്ന് (ആ) മനുഷ്യനെ എൻെറ അടുക്കൽ കൊണ്ടുവരുവാൻ കല്പിച്ചു.

൧൮. അവൻെറ മേൽ കുററം ചുമത്തുന്നവരും അവനോടുകൂടി നിന്നു. എങ്കിലും, ഞാൻ വിചാരിച്ചിരുന്നതുപോലെ (ഉള്ള) ദോഷമായ കുററം ചുമത്തലൊന്നും അവനു വിരോധമായി തെളിയിക്കുവാൻ അവൎക്കു കഴിഞ്ഞില്ല.

൧൯. അവരുടെ മതത്തെപ്പററിയും ജീവനോടിരിക്കുന്നു എന്നു പൌലോസു പറഞ്ഞിരുന്ന മരിച്ചുപോയ ഈശോ എന്ന മനുഷ്യനെപ്പററിയുമാണ് അവൎക്കു അവനുമായി പല തൎക്കങ്ങൾ ഉണ്ടായിരുന്നത്.

൨൦. എന്നാൽ ഇവയുടെ വിചാരണ സംബന്ധിച്ച് എനിക്കു നിശ്ചയമില്ലാതിരുന്നതുകൊണ്ട് ഓറെശ്ലെത്തു പോയി ഇവയെപ്പററി അവിടെ വിധിക്കപ്പെടുവാൻ നിനക്കു മനസ്സുണ്ടോ എന്നു പൌലോസിനോടു ഞാൻ ചോദിച്ചു.

൨൧. അവനോ കേസറിൻെറ വിധിക്കായി താൻ കാക്കപ്പെടണമെന്ന് അപേക്ഷിച്ചു. അതുകൊണ്ട് കേസറിൻെറ അടുക്കലേക്കു അയയ്ക്കപ്പെടുന്നതുവരെ അവൻ കാക്കപ്പെടുവാൻ ഞാൻ കല്പിച്ചു.

൨൨. അപ്പോൾ ആഗേർപ്പോസു: ഈ മനുഷ്യൻെറ വാക്കു കേൾക്കുവാൻ ഞാൻ ആഗ്രഹിച്ചിരിക്കയായിരുന്നു എന്നു പറഞ്ഞു. അതിനു പേഫേസ്തോസു: നിനക്കു അവൻെറ വാക്കു നാളെ കേൾക്കാം എന്നു പറഞ്ഞു.

൨൩. പിന്നെ അടുത്ത ദിവസം ആഗേർപ്പോസും ബർനിക്കേയും വളരെ ആഡംബരത്തോടുകൂടി വന്നു ശതാധിപന്മാരോടും പട്ടണത്തിലെ പ്രമാണികളോടും കൂടി ന്യായാസനസ്ഥലത്തു പ്രവേശിച്ചു. പേഫേസ്തോസ് കല്പിക്കുകയാൽ പൌലോസും വന്നു.

൨൪. അപ്പോൾ പേഫേസ്തോസ് പറഞ്ഞു: ആഗേർപ്പോസു രാജാവേ, ഞങ്ങളോടുകൂടി ഇവിടെയുള്ള സകല പുരുഷന്മാരുമായുള്ളവരേ, നിങ്ങൾ കാണുന്ന ഈ മനുഷ്യനെപ്പററി, അവൻ ഇനിയും ജീവനോടിരിക്കേണ്ടവനല്ല എന്നു നിലവിളിച്ചു പറഞ്ഞുകൊണ്ടു യൂദജനം മുഴുവൻ ഓറെശ്ലെത്തും ഇവിടെയും എൻെറ അടുക്കൽ വന്നു.

൨൫. എന്നാൽ മരണത്തിനു അൎഹമായ യാതൊന്നും അവൻ ചെയ്തിട്ടില്ലെന്നു ഞാൻ ഗ്രഹിച്ചു. എങ്കിലും കേസറിൻെറ വിധിയ്ക്കായി താൻ കാക്കപ്പെടണമെന്ന് അവൻ അപേക്ഷിച്ചതുകൊണ്ട് അവനെ അയയ്ക്കുവാൻ ഞാൻ കല്പിച്ചിരിക്കുന്നു.

൨൬. എന്നാൽ അവനെപ്പററി കേസറിനു എന്തു എഴുതണമെന്നു ഞാൻ അറിയുന്നില്ല. ഇതിനാൽ അവൻെറ കാൎയ്യം വിസ്തരിച്ചിട്ടു എന്തെഴുതണം എന്നു ഞാൻ കണ്ടെത്തേണ്ടതിനായി നിങ്ങളുടെ മുമ്പാകെയും, മുഖ്യമായി ആഗേർപ്പോസു രാജാവേ, നിൻെറ മുമ്പാകെയും അവനെ വരുത്തുവാൻ ഞാൻ ആഗ്രഹിച്ചു.

൨൭. തടവുകാരനായ ഒരു മനുഷ്യനെ നാം അയയ്ക്കുമ്പോൾ അവൻെറ കുററം എഴുതി അറിയിക്കാതിരിക്കുന്നതു യുക്തമല്ലല്ലൊ.

## വ്യാഖ്യാനം.

൧൩. "അഗേപ്പോസു": അഥവാ അഗ്രീപ്പാ. മത്താ. അ. ൨. വ. ൧. വ്യാ. നോക്കുക.– "ബർനിക്കേ": അഗേപ്പോസിൻെറ ദുശ്ചരിതയായ സഹോദരി.

൧൫. "കൊലയ്ക്കു ദാനമായി കൊടുക്കുക": ഗ്രീ. പ്രതിയിലും ഇങ്ങനെ തന്നെ. ല., അറ., ക്രൂശ. പ്രതികളിൽ 'കൊലയ്ക്കു വിധിക്കുക' എന്നു കാണുന്നു. രണ്ടും കാൎയ്യത്തിൽ ഭേദമില്ല. വ. ൧൬-ൽ എല്ലാ പ്രതികളിലും 'ദാനമായി കൊടുക്കുക' എന്നാണു കാണുന്നതു്.

൧൭. "ഞാൻ ഇവിടെ വന്നപ്പൊഴേ": മററു പ്രതികളിലെല്ലാം 'അവർ ഇവിടെ വന്നപ്പൊഴേ' എന്നു പറഞ്ഞിരിക്കുന്നു. ഞാൻ വന്നപ്പോൾ അവരും ഇവിടെ എത്തി. അതിനാൽ കാൎയ്യത്തിൽ ഒന്നുതന്നെ.

൨൦. "ഇവയുടെ വിചാരണ സംബന്ധിച്ചു് എനിക്കു നിശ്ചയമില്ലാതിരുന്നതുകൊണ്ടു്": വ്യാജം പറയുന്നു. യൂദന്മാരുടെ പ്രീതി സമ്പാദിക്കുവാനായിരുന്നു അവൻ ശ്രമിച്ചതു്.

## അദ്ധ്യായം ൨൬.

പൌലോസു് തൻെറ ജീവിതം, മാനസാന്തരം, ഉദ്യോഗം ഇവയെപ്പററി അഗ്രീപ്പായെ അറിയിക്കുന്നതു്.

പിന്നെ അഗേർപ്പോസു് പൌലോസിനോടു്: നിന്നെപ്പററി സംസാരിക്കുവാൻ നിനക്കു അനുവാദമുണ്ടു് എന്നു പറഞ്ഞു. അപ്പോൾ പൌലോസു തൻെറ കൈനീട്ടി സമാധാനം പറഞ്ഞു.– അവൻ പറയുന്നു:

൨. അഗേർപ്പാരാജാവേ, യൂദന്മാരാൽ എൻെറ മേൽ കുററം ചുമത്തപ്പെടുന്ന സകല കാൎയ്യങ്ങളെയുംപററി ഞാൻ ഇന്നു നിൻെറസന്നിധിയിൽ സമാധാനം പറയുന്നതുകൊണ്ടു്,–(൩.)

൩. മുഖ്യമായി നീ യൂദന്മാരുടെ സകല തക്കങ്ങളും നിയമങ്ങളും ഗ്രഹിച്ചിരിക്കുന്നവനാകുന്നു എന്നു ഞാൻ അറിയുന്നതു കൊണ്ടു്– (൨) «ഞാൻ ഭാഗ്യവാനാകുന്നു എന്നു എന്നെക്കുറിച്ചു ഞാൻ വിചാരിക്കുന്നു». ആകയാൽ മനഃശാന്തതയോടു കൂടി എൻെറ വാക്കുകൾ കേൾക്കണമെന്നു നിന്നോടു ഞാൻ അപേക്ഷിക്കുന്നു.

൪. ആദിമുതൽ എൻെറ ജനത്തിൻെറ ഇടയിലും ഓറെശ്ലേമ്മിലും എനിക്കുണ്ടായിരുന്ന എൻെറ ചെറുപ്പം മുതലുള്ള എൻെറ നടപടികൾ മനസ്സുണ്ടെങ്കിൽ സാക്ഷിപ്പെടുത്തുവാൻ തക്കവണ്ണം ഈ യൂദന്മാർ തന്നെയും അറിഞ്ഞിരിക്കുന്നു.

൫. എന്തുകൊണ്ടെന്നാൽ ഞാൻ ഫ്രീശരുടെ ഉത്തമമായ ഉപദേശം അനുസരിച്ചു ജീവിച്ചു എന്നു വളരെ മുമ്പു മുതൽ തന്നെ എന്നെപ്പററി അവൻ ഗ്രഹിക്കുകയും അറിയുകയും ചെയ്യുന്നു.

൬. എങ്കിലും ദൈവത്തിൽ നിന്നു ഞങ്ങളുടെ പിതാക്കന്മാൎക്കുണ്ടായ വാഗ്ദാനത്തിൻെറ പ്രത്യാശ നിമിത്തം ഞാൻ ഇപ്പോൾ നില്ക്കുകയും വിസ്തരിക്കപ്പെടുകയും ചെയ്യുന്നു.

൭. ഞങ്ങളുടെ പന്ത്രണ്ടു ഗോത്രങ്ങളും പകലും രാവുമുള്ള ഉത്സാഹപൂൎണ്ണമായ പ്രാൎത്ഥനകൾകൊണ്ടു ചെന്നെത്താമെന്നു പ്രതീക്ഷിക്കുന്ന ഈ പ്രത്യാശയെപ്പററി, അഗേർപ്പാ രാജാവേ, അതേ, ഈ പ്രത്യാശയെപ്പററിത്തന്നെ യൂദന്മാരാൽ ഞാൻ കുററം ചുമത്തപ്പെടുന്നു.

൮. നിങ്ങൾ എന്തു തീരുമാനിക്കുന്നു? ദൈവം മരിച്ചവരെ ഉയിൎപ്പിക്കുമെന്നു ഞങ്ങൾ വിശ്വസിക്കേണ്ടതല്ലെ?

൯. നസ്രായനായ ഈശോയുടെ നാമത്തിന്നെതിരായി വിരോധങ്ങൾ പലതും പ്രവൎത്തിക്കണമെന്നു ഞാൻ തന്നെയും ആദ്യം എന്റെ മനസ്സിൽ കരുതി.

൰. ഇതു ഓറെശ്ലെത്തു ഞാൻ പ്രവൎത്തിക്കുകയും ചെയ്തു. പ്രധാനാചാൎയ്യന്മാരിൽ നിന്നു് എനിക്കു കിട്ടിയ അധികാരത്താൽ പല വിശുദ്ധന്മാരെ ഞാൻ തടവിലാക്കി. അവരിൽ ചിലർ കൊല്ലപ്പെടുകയിൽ അവരെ കുററംവിധിച്ചവരോടുകൂടി ഞാൻ പങ്കുകൊണ്ടു. [നട. അ. ൮. ൧. ൩.]

൰൧. മാത്രമല്ല, ഈശോയുടെ നാമം ദുഷിക്കുവാൻ അവരെ നിഷ്കൎഷിച്ചുകൊണ്ടു് സകല സംഘത്തിലും അവരെ ഞാൻ പീഡിപ്പിച്ചിരുന്നു. അവരുടെ നേരെ എന്നിൽ നിറഞ്ഞിരുന്ന വൎദ്ധിച്ച കോപം ഹേതുവായിട്ടു് അവരെ പിഡിപ്പിക്കുവാൻ മററു പട്ടണങ്ങളിലേക്കും ഞാൻ പുറപ്പെട്ടു.

൰൨. ഇങ്ങനെ പ്രധാനാചാൎയ്യന്മാരുടെ അധികാരത്തോടും അനുവാദത്തോടുംകൂടി ഇതിനായി ദമ്മേസ്സോക്കിലേക്കു ഞാൻ പോകുമ്പോൾ, [നട. അ. ൯. ൧. ൨.]

൰൩. അഗ്രിപ്പാ രാജാവേ, മദ്ധ്യാഹ്നത്തിൽ, വഴിയിൽവെച്ചു്, സൂൎയ്യന്റതിനെക്കാൾ അധികമായ ഒരു വെളിച്ചം ആകാശത്തിൽ നിന്നു എന്റമേലും എന്നോടുകൂടിയുണ്ടായിരുന്ന ഏവരുടെ മേലും പ്രകാശിക്കുന്നതു ഞാൻ കണ്ടു.

൰൪. അപ്പോൾ ഞങ്ങളെല്ലാവരും നിലത്തുവിഴുകയിൽ: ശാവോൽ, ശാവോൽ, നീ എന്നെ പീഡിപ്പിക്കുന്നതെന്തു്? മുള്ളുകളുടെ നേരേ ഉതെക്കുന്നതു നിനക്കു കഠിനമാകുന്നു എന്നു എബ്രായഭാഷയിൽ എന്നോടു പറയുന്ന ഒരു സ്വരം ഞാൻ കേട്ടു.

൰൫. അതിനു ഞാൻ: എന്റെ കൎത്താവേ, നീ ആരാകുന്നു? എന്നു ചോദിച്ചു. അപ്പോൾ നമ്മുടെ കൎത്താവു്: ഞാൻ, നീ പീഡിപ്പിക്കുന്ന നസ്രായനായ ഈശോയാകുന്നു എന്നു എന്നോടു അരുളിച്ചെയ്തു.

൰൬. അവൻ വീണ്ടും എന്നോടു അരുളിച്ചെയ്തു: നീ നിന്റെ കാലുകളിൽ എഴുന്നേററു നില്ക്കുക. എന്തുകൊണ്ടെന്നാൽ ഇതിനായിട്ടു— നീ എന്നെ കണ്ടതും എന്നെ കാണുവാനിരിക്കുന്നതുമായ കാൎയ്യത്തിന്റെ ശുശ്രൂഷകനും സാക്ഷിയുമായി നിന്നെ നിയമിക്കുവാനായിട്ടു—ആകുന്നു ഞാൻ നിനക്കു പ്രത്യക്ഷനായതു്.

൰൭, ൰൮. അതിനാൽ യൂദജനത്തിൽ നിന്നും, എന്നിലുള്ള വിശ്വാസം കൊണ്ടു ഇരുളിൽ നിന്നു വെളിച്ചത്തിലേക്കും സാത്താന്റെ ശക്തിയിൽ നിന്നു ദൈവത്തിലേക്കും തിരിച്ചുവരുവാനും പാപങ്ങളുടെ മോചനവും വിശുദ്ധന്മാരോടുകൂടി ഭാഗവും പ്രാപിക്കുവാനും തക്കവണ്ണം നീ അവരുടെ കണ്ണുകൾ തുറക്കുവാനായി ആരുടെ അടുക്കലേക്കു് നിന്നെ ഞാൻ അയയ്ക്കുവാനിരിക്കുന്നുവൊ ആ അന്യജാതികളിൽ നിന്നും നിന്നെ ഞാൻ രക്ഷിക്കും.

൰൯. ഇതിനാൽ അഗ്രിപ്പാ രാജാവേ, ഞാൻ സ്വൎഗ്ഗീയദൎശനത്തിന്നെതിരായി മത്സരിച്ചു നിന്നില്ല.

൨൰. മറിച്ചു്, ആദ്യം ദമ്മേസ്സോക്കിലുള്ളവരോടും, പിന്നെ ഓറെശ്ലെത്തും യൂദായിലെ സകല പട്ടണങ്ങളിലുമുള്ളവരോടും അവർ പശ്ചാത്തപിച്ചു ദൈവത്തിൻ പക്കലേക്കു തി

രിയണമെന്നും പശ്ചാത്താപത്തിനു യോജ്യമായ പ്രവൃത്തികൾ ചെയ്യണമെന്നും ഞാൻ പ്രസംഗിച്ചു. ഒടുവിൽ പുറജാതികളോടും ഞാൻ (ഇവ) പ്രസംഗിച്ചു. [നട. അ. ൯. വ. ൨൦; അ. ൧൩, ൧൪.]

൨൧. ഇവ ഹേതുവായിട്ട് യൂദന്മാർ ദേവാലയത്തിൽ വെച്ച് എന്നെ പിടിക്കകയും എന്നെ കൊന്നുകളയുവാൻ ശ്രമിക്കകയും ചെയ്തു. [നട. അ. ൨൧. വ. ൩൧.]

൨൨, ൨൩. എന്നാൽ ഈ ദിവസം വരെയും ദൈവം എന്നെ സഹായിച്ചു. ഇപ്പോൾ ഇതാ! ചെറിയവനോടും വലിയവനോടും സാക്ഷിപ്പെടുത്തിക്കൊണ്ടു ഞാൻ നില്ക്കുന്നു. മ്ശിഹാ പീഡ സഹിക്കമെന്നും, മരിച്ചവരിൽ നിന്നുള്ള ഉയിർപ്പിൻെറ ആദ്യനായിരിക്കമെന്നും, യൂദജനത്തോടും പുറജാതികളോടും വെളിച്ചത്തെപ്പററി പ്രസംഗിക്കവാനിരിക്കന്നെന്നും ഇങ്ങനെ സംഭവിക്കവാനിരിക്കന്നവയായി ഇവർ പറയുന്നവയല്ലാതെ മൂശെക്കും പ്രവാചകന്മാർക്കും പുറമേയുള്ള യാതൊന്നും ഞാൻ പറയുന്നില്ല.

൨൪. എന്നാൽ പൌലോസ് ഇങ്ങനെ സമാധാനം പറഞ്ഞുകൊണ്ടിരിക്കുമ്പോൾപേഹേസ്തോസ് ഉയന്ന സ്വരത്തിൽ: പൌലാ, നിനക്കു ഭ്രാന്തു പിടിച്ചിരിക്കുന്നു; വളരെ പുസ്തകങ്ങൾ നിന്നെ ഭ്രാന്തനാക്കിയിരിക്കുന്നു എന്നു നിലവിളിച്ചു പറഞ്ഞു.

൨൫. പൌലോസു അവനോടു പറയുന്നു: ജയശാലിയായ പേഹേസ്തോസേ, എനിക്കു ഭ്രാന്തു പിടിച്ചിട്ടില്ല; മറിച്ച്, സത്യവും ശരിയുമായ വചനങ്ങളാകുന്നു ഞാൻ സംസാരിക്കുന്നതു്.

൨൬. മാത്രമല്ല, ആഗ്രേപ്പോസു രാജാവു തന്നെയും ഇവയെപ്പററി ക്രുടുതലായി അറിയുന്നു. അതിനാലാകുന്നു അവൻെറ സന്നിധിയിൽ ഞാൻ പരസ്യമായി സംസാരിക്കുന്നതു്. എന്തുകൊണ്ടെന്നാൽ ഈ കാൎയ്യങ്ങളിൽ ഒന്നു പോലും അവൻെറ അറിവിൽ പെടാത്തതല്ലെന്നു ഞാൻ വിചാരിക്കുന്നു. ഇവ ഒളിവിൽ ചെയ്യപ്പെട്ടവയുമല്ല.

൨൭. ആഗ്രേപ്പാരാജാവേ, നീ പ്രവാചകന്മാരെ വിശ്വസിക്കുന്നുവൊ? വിശ്വസിക്കുന്നു എന്നു ഞാൻ അറിയുന്നു.

൨൮. ആഗേർപ്പോസ് രാജാവു അവനോട്: ഞാൻ ഒരു ക്രിസ്ത്യാനിയാകുവാൻ അല്പം ഏതാണ്ടു കൊണ്ട് നീ എന്നെ സമ്മതിപ്പിച്ചിരിക്കുന്നു എന്നു പറയുന്നു.

൨൯. അതിനു പൌലോസു: അല്പം കൊണ്ടാകട്ടെ, അധികം കൊണ്ടാകട്ടെ, നീ മാത്രമല്ല, ഇന്നു എൻെറ വചനം കേൾക്കുന്നഎല്ലാവരും തന്നെയും, ഈ വിലങ്ങുകൾ ഒഴികെ, എന്നെപ്പോലെ ആയിത്തീരുവാൻ ഞാൻ ദൈവത്തോടു പ്രാൎത്ഥിക്കുകയായിരുന്നു എന്നു പറഞ്ഞു.

൩൦. അനന്തരം രാജാവും നാടുവാഴിയും ബർനിക്കേയും അവരോടു ക്രുടി ഇരുന്നിരുന്നവരും എഴുന്നേററു.

൩൧. ഇങ്ങനെ അവർ അവിടം വിട്ടു പോകയിൽ: മരണത്തിനൊ, വിലങ്ങുകൾക്കൊ അർഹമായ യാതൊന്നും ഈ മനുഷ്യൻ ചെയ്തിട്ടില്ല എന്നു പറഞ്ഞു അവർ തമ്മിൽ സംസാരിച്ചിരുന്നു.

൩൨. അപ്പോൾ ആഗേർപ്പോസു പേഹേസ്തോസിനോടു: ഈ മനുഷ്യൻ കേസറിൻെറ സംരക്ഷണം വിളി(ച്ചു പ്രാർത്ഥി)ച്ചില്ലായിരുന്നെങ്കിൽ ഇവൻ വിട്ടയയ്ക്കപ്പെടാമായിരുന്നു എന്നു പറഞ്ഞു.

## വ്യാഖ്യാനം.

൧൪. "ഞങ്ങളെല്ലാവരും നിലത്തു വീഴുകയിൽ": അ. ൯. വ. ൭-ൽ 'അവനോടുകൂടി വഴിയേ പോയിരുന്ന ആളുകളോ . . . . വിസ്മയിച്ചു നിന്നിരുന്നു' എന്നു പറഞ്ഞിരിക്കുന്നു. ഇവ തമ്മിൽ വിരുദ്ധമല്ല. അ. ൯. വ. ൭. വ്യ. നോക്കുക.— "മുള്ളുകളുടെ നേരേ ഉതയ്ക്കുന്നതു നിനക്കു കഠിനമാകുന്നു": അ. ൯. വ. ൫, ൬. വ്യ. നോക്കുക.— "എബ്രായഭാഷയിൽ": ആധുനിക എബ്രായ എന്നുകൂടി പറയപ്പെടുന്ന സുറിയാനിയിൽ. അ. ൬. വ. ൧. വ്യ. നോക്കുക.

൧൫. "ഞാൻ, നീ പീഡിപ്പിക്കുന്ന നസ്രായനായ ഈശോയാകുന്നു": അ. ൯. വ. ൫, ൬. വ്യ. നോക്കുക.

൧൬. "നീ എന്നെ കണ്ടതും എന്നെ കാണുവാനിരിക്കുന്നതുമായ കാര്യത്തിന്റെ": മ്ശീഹാ ഉത്ഥാനം ചെയ്ത ശരീരത്തോടുകൂടി പൌലോസിനു പ്രത്യക്ഷനായി. അല്ലായിരുന്നെങ്കിൽ അയാൾ ഉത്ഥാനം ചെയ്ത മ്ശീഹായിക്കു ദൃക്സാക്ഷിയാകുകയില്ലായിരുന്നു. മററു പ്രതികളിലെല്ലാം 'നീ കണ്ടവയും ഞാൻ നിനക്കു കാണിച്ചുതരുവാനിരിക്കുന്നവയുമായ കാര്യങ്ങളുടെ' എന്നാണു കാണുന്നതു്. ഞാൻ നിനക്കു പ്രത്യക്ഷനായപ്പോൾ നീ കണ്ടവയും ഇനി പ്രത്യക്ഷനാകുമ്പോൾ കാണുവാനിരിക്കുന്നവയുമായ ദിവ്യരഹസ്യങ്ങളുടെ എന്നാണു് വ്യാഖ്യാതാക്കൾ ഇതിനു കല്പിക്കുന്ന അർത്ഥം. മ്ശീഹാ പലപ്പോഴും പൌലോസിനു പ്രത്യക്ഷനായി എന്നു ഇതിൽനിന്നു അവർ അനുമാനിക്കുന്നുമുണ്ടു്.

൨൨, ൨൩. "മരിച്ചവരിൽ നിന്നുള്ള ഉയിപ്പിന്റെ ആദ്യനായിരിക്കും": മ്ശീഹായിക്കു മുമ്പുതന്നെ ചിലരെല്ലാം മരിച്ചവരിൽ നിന്നു ഉയിർത്തിട്ടുണ്ടു്. എന്നാൽ മ്ശീഹാ മാത്രമാണു് വീണ്ടും മരിക്കാതിരിക്കുവാൻ തക്കവണ്ണം ഉയിർത്തിട്ടുള്ളതു്. സ്വശക്തിയാൽ ഉയിർത്തതും അദ്ദേഹം മാത്രമാണു്. ഈ കാരണങ്ങൾ നിമിത്തമാകുന്നു മ്ശീഹായെപ്പററി 'ഉയിപ്പിന്റെ ആദ്യൻ' എന്നു ഇവിടെ പറഞ്ഞിരിക്കുന്നതു്. പ്രവാചകന്മാർ മ്ശീഹായെപ്പററി പറയുന്നതും ഈവിധമാണു്.

൩൨. "കേസറിന്റെ സംരക്ഷണം വിളി(ച്ചു പ്രാർത്ഥി)ച്ചില്ലായിരുന്നെങ്കിൽ ഇവൻ വിട്ടയയ്ക്കപ്പെടാമായിരുന്നു": കേസറിനെ ശരണീകരിച്ചിരുന്നാലും പൌലോസിനെ വിട്ടയയ്ക്കുന്നതിനു വിഘ്നമുണ്ടായിരുന്നില്ല. പൌലോസു കേസറിന്റെ സംരക്ഷണം വിളിച്ചുപ്രാർത്ഥിച്ചതു് നിർബ്ബന്ധം മൂലമാണു്; മോചനം ലഭിക്കേണ്ടതിനുമാണു്. പൌലോസിനെ വിമുക്തനാക്കിയിരുന്നെങ്കിൽ അദ്ദേഹത്തിന്റെ അപ്പീൽ അതുകൊണ്ടുതന്നെ പിൻവലിക്കപ്പെട്ടമായിരുന്നു. സാക്ഷാത്തായ കാരണം ഇതല്ല. പൌലോസിനെ വിട്ടയച്ചാൽ യഹൂദന്മാരുടെ അതൃപ്തിക്കിടയാകും. അപ്പീൽ അനുസരിച്ചു് ബദ്ധനായി കേസറിന്റെ പക്കൽ അവനെ അയച്ചാൽ യഹൂദന്മാരുടെ പ്രീതി സമ്പാദിക്കാം. ശരിയായ കാരണം മറച്ചുവെച്ചുകൊണ്ടാണു രാജാവു് ഇങ്ങനെ പറയുന്നതു്.

# അദ്ധ്യായം ൨൭.

പൌലോസിനെ കപ്പലിൽ കയററി റോമായിലേക്കു് അയയ്ക്കുന്നതു്.
കടൽയാത്ര. കപ്പൽനാശം.

ഇങ്ങനെ അവൻ ഇത്താലിയായിൽ കേസറിന്റെ പക്കലേക്കു് അയയ്ക്കപ്പെടണം എന്നു പേഹേസ്തോസ് അവനെ സംബന്ധിച്ചു കല്പിച്ചു. അവൻ പൌലോസിനെയും അവനോടുകൂടി തടവുകാരായ മററാളുകളെയും

സെബസ്തപട്ടാളത്തിലെ ശതാധിപനായ യൂലിയോസു എന്ന പേരുള്ള ഒരു മനുഷ്യനെ ഏല്പിക്കയും ചെയ്തു.

൨. യാത്ര പുറപ്പെടാറായപ്പോൾ അദ്രാമെൻതോസ് പട്ടണത്തിൽ നിന്നുള്ളതും ആസിയാപ്രദേശത്തേക്ക പോകുന്നതുമായ ഒരു കപ്പലിൽ ഞങ്ങൾ കയറി. തെസ്സാലോനിക്കേ പട്ടണക്കാരനായ അരിസ്തർക്കോസു എന്ന മാക്കേദോനിയാക്കാരനും ഞങ്ങളോട കൂടി കപ്പൽ കയറി. [നട. അ. ൧൯. ൨൯; അ. ൨൦. ൪.]

൩. പിറേറ ദിവസം ഞങ്ങൾ സെദാനിൽ എത്തി. ശതാധിപൻ പൌലോസിനോട ദയയോട കൂടി വൎത്തിച്ചു; തന്റെ സ്നേഹിതന്മാരുടെ അടുക്കൽ പോകുവാനും വിശ്രമിക്കവാനും അവനു അനുവാദം കൊടുത്തു.

൪. പിന്നെ ഞങ്ങൾ അവിടെ നിന്നു യാത്രചെയ്തു. എന്നാൽ കാററുകൾ വിരോധമായിരുന്നതിനാൽ ഞങ്ങൾ കെവ്പ്രോസ് തുരുത്തു ചുററി.

൫. അനന്തരം ഞങ്ങൾ കിലിക്കിയായുടെയും പംപെവ്ലിയായുടെയും കടൽ കടന്ന് ലുക്കിയായിലെ മെവ്രാ പട്ടണത്തിൽ എത്തി.

൬. അപ്പോൾ ഇത്താലിയായിലേക്ക പോകുന്ന ഒരു അലേക്സന്ത്രിയാക്കപ്പൽ ശതാധിപൻ അവിടെ കാണുകയാൽ ഞങ്ങളെ അതിൽ കയററി.

൭. പിന്നെ വളരെ ദിവസത്തേക്ക യാത്രചെയ്തിരുന്നതു പ്രയാസത്തോട കൂടിയായിരുന്നതു കൊണ്ട് ഞങ്ങൾ ഒരുവിധത്തിൽ ക്നീദോസുതുരുത്തിനു എതിരേയെത്തി. നേരേ പോകുവാൻ കാററു സമ്മതിക്കാതിരുന്നതിനാൽ ഞങ്ങൾ സാലാമോനാ പട്ടണത്തിനടുത്തു ക്രേത്തേതുരുത്തു ചുററി.

൮. അനന്തരം ഞങ്ങൾ ഒരു വിധത്തിൽ അതിനു ചുററി യാത്രചെയ്ത് ഭംഗിയുള്ളതുറമുഖങ്ങൾ എന്നു വിളിക്കപ്പെടുന്ന സ്ഥലത്തെത്തി. ലാസേയാ എന്നു പേരുള്ള പട്ടണം അതിന്റെ സമീപത്തിൽ ആയിരുന്നു.

൯. യൂദന്മാരുടെ നോമ്പു ദിവസം കൂടെയും കഴിയുംവരെ ഞങ്ങൾ വളരെക്കാലം അവിടെ പാൎത്തു. അപ്പോൾ ആരെങ്കിലും കടലിൽ കൂടി യാത്രചെയ്യുന്നതു അവനു അപകടവുമായിരുന്നു. ആകയാൽ പൌലോസ് അവൎക്ക് ആലോചന നൽകിക്കൊണ്ട്:

൧൦. പുരുഷന്മാരേ, നമ്മുടെ യാത്ര നമ്മുടെ കപ്പലിലെ ചരക്കിനു മാത്രമല്ല, നമ്മുടെ പ്രാണങ്ങൾക്ക കൂടിയും ഞെരുക്കമുള്ളതും വളരെ നഷ്ടം വരുത്തുന്നതുമായിരിക്കമെന്നു ഞാൻ കാണുന്നു എന്നു പറഞ്ഞു.

൧൧. എങ്കിലും ശതാധിപൻ പൌലോസിന്റെ വാക്കുകളെക്കാൾ മാലുമിയുടെയും കപ്പലിന്റെ ഉടമസ്ഥന്റെയും വാക്കുകളെ കൂടുതലായി അനുസരിച്ചിരുന്നു.

൧൨. മാത്രമല്ല, ആ തുറമുഖം അവിടെ (നംക്രൂരം) ഉറപ്പിച്ച ശീതകാലം കഴിക്കവാൻ തക്കതല്ലാതിരുന്നതിനാൽ, ക്രേത്തേയിലുള്ളതും തെക്കോട്ട ദൎശനമായുള്ളതുമായ പെവ്നെക്സ് എന്നു വിളിക്കപ്പെടുന്ന ഒരു തുറമുഖത്തു ചെന്നെത്തി വൎഷകാലം കഴിക്കവാൻ സാധിക്കമെങ്കിൽ അവിടെ നിന്നു പുറപ്പെടണം എന്നു ഞങ്ങളിൽ പലരും ഇച്ഛിച്ചിരുന്നു.

൧൩. അപ്പോൾ തെക്കൻകാററു ഊതുകയും തങ്ങളുടെ ഇഷ്ടംപോലെ ചെന്നടുക്കമെന്നു അവർ വിചാരിക്ക

കയും ചെയ്കയാൽ ഞങ്ങൾ ക്രേത്തേയിക്ക ചുററി യാത്രചെയ്തിരുന്നു.

൧൪. എന്നാൽ അല്പം കഴിഞ്ഞപ്പോൾ തെവുപ്പെവുനിക്കോസ് എവ്വറക്ലിദോൻ എന്ന പറയപ്പെട്ടുന്ന ചുഴലിക്കാററിന്റെ ഇളക്കം ഞങ്ങൾക്ക വിരോധമായുണ്ടായി.

൧൫. ആകയാൽ കപ്പൽ (കാററു) അടിച്ചു കൊണ്ടുപോകപ്പെട്ടു. കാററിനോട്ടു എതിൎത്തു നില്പുവാൻ അതിനു കഴിഞ്ഞില്ല. എന്തോ (സംഭവിക്കുന്നതു) അതിനായി (കപ്പലിനെ) ഞങ്ങൾ വിട്ടു കൊടുത്തു.

൧൬. ഇങ്ങനെ ഞങ്ങൾ കെവ്വദാ എന്നു വിളിക്കപ്പെട്ടുന്ന ഒരു തുരുത്തു കടന്നപ്പോൾ ചെറിയ തോണി കൈവശപ്പെടുത്തുവാൻ പ്രയാസത്തോടെ ഞങ്ങൾക്ക സാധിച്ചു.

൧൭. അതു വലിച്ചുകയററിയ ശേഷമോ ഞങ്ങൾ അതിനെ കപ്പലിനോട്ടു കെട്ടിയുറപ്പിച്ചു. ഞങ്ങൾ കടലിന്റെ ആഴത്തിലേക്ക് വീണു പോകുമൊ എന്നു ഭയപ്പെട്ടിട്ടു പായും ഇറക്കി. ഞങ്ങൾ ഇങ്ങനെ യാത്ര ചെയ്തുകൊണ്ടിരുന്നു.

൧൮. കൊടുങ്കാററു ഞങ്ങൾക്കെതിരായിത്തന്നെ നീണ്ടു നില്പുകയാൽ പിറേറന്നാൾ ഞങ്ങളുടെ സാമാനങ്ങൾ ഞങ്ങൾ കടലിൽ എറിഞ്ഞുകളഞ്ഞു.

൧൯. മൂന്നാം ദിവസമോ കപ്പലിന്റെ സാമാനങ്ങൾ തന്നെയും ഞങ്ങളുടെ കൈകൾ കൊണ്ടു ഞങ്ങൾ എറിഞ്ഞുകളഞ്ഞു.

൨൦. ഇങ്ങനെവൎഷകാലം ആരംഭിച്ചിട്ടു അധികം ദിവസങ്ങൾ ആകുകയും, സൂൎയ്യനൊ ചന്ദ്രനൊ നക്ഷത്രങ്ങളോ കാണപ്പെടാതിരിക്കയും ചെയ്കപ്പോൾ ഞങ്ങളുടെ പ്രാണങ്ങളെപ്പററിയുള്ള ആശ മുഴുവൻ അററു പോയി.

൨൧. എന്നാൽ ഒരു മനുഷ്യനും യാതൊന്നും ഭക്ഷിക്കാതിരിക്കകയിൽ— അതേ അപ്പോൾ— പൌലോസു അവരുടെ നടുവിൽ എഴുന്നേററുനിന്നു കൊണ്ടു പറഞ്ഞു: പുരുഷന്മാരേ, നിങ്ങൾ എന്റെ വാക്കിനു സമ്മതിച്ചിരുന്നെങ്കിൽ നാം ക്രേത്തേയിൽനിന്നു യാത്രചെയ്കയില്ലായിരുന്നു; ഈ നഷ്ടത്തിൽ നിന്നും ഞെരുക്കത്തിൽ നിന്നും നാം രക്ഷിക്കപ്പെടുകയും ചെയ്യുമായിരുന്നു.

൨൨. എങ്കിലും നിങ്ങൾ വ്യസനം കൂടാതിരിക്കവാൻ ഇപ്പോൾ നിങ്ങളോടു ഞാൻ ഉപദേശിക്കുന്നു. എന്തുകൊണ്ടെന്നാൽ കപ്പൽ മാത്രമല്ലാതെ നിങ്ങളിൽ ഒരുത്തൻ പോലും നശിച്ചു പോകയില്ല.

൨൩. എന്തെന്നാൽ ഞാൻ ആൎക്കുള്ളവനാകുന്നുവൊ, ഞാൻ ആൎക്ക സേവ ചെയ്യുന്നുവൊ ആ ദൈവത്തിന്റെ ദൂതൻ ഈ രാത്രിയിൽ എനിക്ക കാണപ്പെട്ടു:

൨൪. പൌലാ, നീ ഭയപ്പെടേണ്ട, എന്തുകൊണ്ടെന്നാൽ നീ കേസറിന്റെ സന്നിധിയിൽ നില്ക്കും. ഇതാ! നിന്നോടുകൂടി യാത്രചെയ്യുന്നവരെയെല്ലാം ദൈവം ദാനമായി നിനക്ക തന്നിരിക്കുന്നു എന്നു എന്നോടു പറഞ്ഞു.

൨൫. ഇതിനാൽ, പുരുഷന്മാരേ; ധൈൎയ്യപ്പെടുവിൻ. എന്തുകൊണ്ടെന്നാൽ എന്നോടു പറയപ്പെട്ടിരിക്കുന്നതുപോലെ തന്നെ സംഭവിക്കുമെന്നു ഞാൻ ദൈവത്തിൽ വിശ്വസിക്കുന്നു.

൨൬. എങ്കിലും നാം ഒരു തുരുത്തിൽ ഇറക്കപ്പെടേണ്ടിയിരിക്കുന്നു.

൨൭. ഞങ്ങൾ ഹെദ്രിയോസ്കട

ലിൽ ഇങ്ങനെ വഴിതെററി അലഞ്ഞു പതിന്നാലു ദിവസങ്ങൾ കഴിഞ്ഞപ്പോൾ, അദ്ധരാത്രിയിൽ, തങ്ങൾ കരയിലേക്കു സമീപിക്കുന്നതായി കപ്പൽകാൎക്കു തോന്നി.

൨൮. അപ്പോൾ അവർ നൂൽ ഇട്ടു നോക്കിയപ്പോൾ ഇരുപതു ആൾ എന്നു കണ്ടു. പിന്നെ കുറെക്കൂടി മുമ്പോട്ടു പോയപ്പോൾ പതിനഞ്ചു ആൾ എന്നു കണ്ടു.

൨൯. പാറകളുള്ള സ്ഥലങ്ങളിൽ അകപ്പെട്ടുപോയേക്കുമൊ എന്നു ഞങ്ങൾ ഭയപ്പെട്ടിരുന്നതുകൊണ്ടു അവർ കപ്പലിന്റെ അമരത്തു നിന്നു നാലു നങ്കൂരങ്ങളിട്ടു പകൽസമയമാകുവാൻ പ്രാൎത്ഥിച്ചുകൊണ്ടിരുന്നു.

൩൦. കപ്പൽകാരാകട്ടെ കപ്പലിൽ നിന്നു ഓടിപ്പോകുവാൻ ഭാവിച്ചു. ആകയാൽ ചെറിയതോണിയിൽ ചെന്നു കപ്പൽ ഭൂമിയോടു ബന്ധിക്കുവാൻ എന്ന ഭാവത്തിൽ അവർ അതിൽ നിന്നു അതു കടലിലേക്കു ഇറക്കി.

൩൧. എന്നാൽ പൌലോസു (ഇതു) കണ്ടപ്പോൾ ശതാധിപനോടും പടയാളികളോടും: ഇവർ കപ്പലിൽ താമസിച്ചില്ലെങ്കിൽ നിങ്ങൾക്കു രക്ഷപെടുവാൻ സാധിക്കയില്ല എന്നു പറഞ്ഞു.

൩൨. അപ്പോൾ പടയാളികൾ കപ്പലിൽ നിന്നു തോണിയുടെ കയറുകൾ അറുത്തു അതു വീഴിച്ചുകളഞ്ഞു.

൩൩. പൌലോസോ ഭക്ഷണം കഴിക്കുവാൻ ഉഷസ്സാകുവോളം എല്ലാവരോടും അപേക്ഷിച്ചിരുന്നു. അവൻ അവരോടു പറയുന്നു: ഇതാ! ഭയം നിമിത്തം നിങ്ങൾ യാതൊന്നും ആസ്വാദിക്കാതെയായിട്ടു ഇന്നു പതിന്നാലാമത്തെ ദിവസം (ആയിരിക്കുന്നു).

൩൪. ഇതിനാൽ നിങ്ങളുടെ പ്രാണങ്ങളുടെ സംരക്ഷണത്തിനായി നിങ്ങൾ ആഹാരം കഴിക്കേണമെന്നു നിങ്ങളോടു ഞാൻ അപേക്ഷിക്കുന്നു. എന്തുകൊണ്ടെന്നാൽ നിങ്ങളിൽ ഒരുത്തന്റെയെങ്കിലും തലയിൽ നിന്നു ഒരു (തല) മുടി പോലും നശിച്ചുപോകയില്ല.

൩൫. ഇവ പറഞ്ഞശേഷം അവൻ അപ്പം എടുത്തു അവരുടെയെല്ലാം മുമ്പാകെ ദൈവത്തിനു സ്തോത്രം ചെയ്തു മുറിച്ചു ഭക്ഷിക്കുവാൻ തുടങ്ങി.

൩൬. അപ്പോൾ എല്ലാവൎക്കും ആശ്വാസമുണ്ടായി അവരും ഭക്ഷണം കഴിച്ചു.

൩൭. കപ്പലിലോ ഞങ്ങൾ ഇരുനൂററി എഴുപത്താറു ആളുകൾ ഉണ്ടായിരുന്നു.

൩൮. ഇങ്ങനെ ഭക്ഷണം കൊണ്ടു തൃപ്തരായപ്പോൾ അവർ കപ്പലിൽ നിന്നു ഭാരം കുറയ്ക്കുകയും കോതമ്പു എടുത്തു കടലിൽ എറിഞ്ഞു കളയുകയും ചെയ്തു.

൩൯. പിന്നെ പകൽ ആയപ്പോൾ (ആ) കര ഏതാകുന്നു എന്നു കപ്പൽക്കാർ അറിഞ്ഞില്ലെങ്കിലും കരയ്ക്കടുത്തു കടലിന്റെ ഒരു കൈവഴി കണ്ടിട്ടു കഴിയുമെങ്കിൽ കപ്പൽ അതിലേക്കു ഓടിച്ചു കയററുവാൻ അവർ വിചാരിച്ചു.

൪൦. ആകയാൽ അവർ കപ്പലിൽ നിന്നു നങ്കൂരം അറുത്തു അവയെ കടലിൽ ഇട്ടു, ചുക്കാനുകളുടെ കെട്ടുകളും അഴിച്ചു, ഊതുന്ന കാററു നോക്കി ചെറിയ പായും വിടിത്തുകെട്ടി; ഇങ്ങനെ ഞങ്ങൾ കരയിലേക്കു ഓടിച്ചുകൊണ്ടിരുന്നു.

൪൧. എന്നാൽ കപ്പൽ കടലിന്റെ രണ്ടു ആഴങ്ങളുടെ ഇടയ്ക്കുള്ള ഉയൎന്ന

ഒരു സ്ഥലത്തു ചെന്നു കയറി അതിൽ ഉറച്ചു. അതിൻെറ മുൻഭാഗം അതിന്മേൽ ഉയൎന്നു ഇളക്കമില്ലാതെ നിന്നു. അതിൻെറ മറുഭാഗമോ തിരമാലകളുടെ ശക്തികൊണ്ടു ഉടഞ്ഞുപോയി. [൨. കോറ. അ. ൧൧. വ. ൨൫.]

൪൨. അപ്പോൾ തടവുകാർ ഇറങ്ങി നീന്തി തങ്ങളിൽ നിന്നു ഓടിപ്പോകാതിരിക്കേണ്ടതിനു അവരെ കൊന്നുകളയുവാൻ പടയാളികൾ ഇച്ഛിച്ചിരുന്നു.

൪൩. എന്നാൽ ശതാധിപൻ അവരെ ഇതിൽ നിന്നു തടഞ്ഞു. എന്തുകൊണ്ടെന്നാൽ പൌലോസിനെ രക്ഷിക്കുവാൻ അവൻ ഇച്ഛിച്ചിരുന്നു. ഇറങ്ങി നീന്തുവാൻ സാധിക്കുന്നവരോട് ഒന്നാമന്മാരായി നീന്തി കരപറ്റി രക്ഷപെടുവാനും അവൻ കല്പിച്ചു.

൪൪. ശേഷമുള്ളവരെ പലകകളിന്മേലും കപ്പലിൻെറ മററു തടികളിന്മേലും അവർ (കരയ്ക്കു) കടത്തി. ഇങ്ങനെ എല്ലാവരും കരയിലെത്തി രക്ഷപെട്ടു.

## വ്യാഖ്യാനം.

൧. "സേബസ്റ്റേ പട്ടാളം": ഗ്രീ., അറ. പ്രതികളിലും ഇങ്ങനെ തന്നെ കാണുന്നു. ല., ക്രുശ. പ്രതികളിലാകട്ടെ 'ഔഗുസ്തോസ് പട്ടാളം' എന്നാണു വിവൎത്തനം. ഔഗുസ്തോസ് ചക്രവൎത്തിയുടെയോ, ചക്രവൎത്തിയായിരുന്നതിനാൽ ഔഗുസ്തോസ് എന്നുകൂടി സ്ഥാനസംജ്ഞയുണ്ടായിരുന്ന നേറോയുടെയോ, ഔഗുസ്താ ചക്രവൎത്തിനിയുടെയോ നാമധേയത്തിൽനിന്ന് ഈ പേരുത്ഭവിച്ചു എന്നാണു ചിലരുടെ അഭിപ്രായം. ഔഗുസ്തോസ് ചക്രവൎത്തിയുടെ ബഹുമാനാൎത്ഥം ശമ്റേനിൽ ഹേറോദേസ് സ്ഥാപിച്ച 'സേബസ്റ്റേ' എന്ന പട്ടണത്തിൽ നിന്നു ഈ നാമം ഉത്ഭവിച്ചു എന്നാണു മററു ചിലരുടെ വാദം. കേസറിയാക്കാരും സേബസ്റ്റേക്കാരുമായ പലയാളുകളും റോമാപട്ടാളത്തിൽ സേവചെയ്തിരുന്നതായി ഫ്ലാവിയൂസ് യൌസേപ്പ് മുതലായ ചിലർ പ്രസ്താവിക്കുന്നുണ്ട്. മേൽപറഞ്ഞ രണ്ടാമത്തെ അഭിപ്രായത്തെയാണ് സുറി., ഗ്രീ., അറ. പ്രതികൾ പിൻതാങ്ങുന്നതു്. സേബസ്റ്റേ പട്ടണം ഔഗുസ്തോസിൻെറ നാമസ്മരണാൎത്ഥം സ്ഥാപിതമാകയാൽ സേബസ്റ്റേ നാമവും ഔഗുസ്തോസു നാമവും ഒന്നിൽ നിന്നുതന്നെ ഉത്ഭവിച്ചു എന്നും പറയാവുന്നതാണല്ലൊ. സേബസ്റ്റേ ശബ്ദത്തിന് സുറിയാനി നിഘണ്ടുക്കളിൽ 'ഔഗുസ്തോസ്' എന്നു അൎത്ഥം പറഞ്ഞു കാണുന്നുമുണ്ട്. ശമ്റേൻ, അൎമേനിയാ എന്ന ദേശങ്ങൾക്കു തന്നെയും 'സേബസ്റ്റേ', 'സേബസ്റ്റിയാ' എന്നു പേർ പറയാറുള്ളതുമാണ്.

൨. "അദ്രാമേൻതോസ് പട്ടണം": ഇതു് ആഫ്റിക്കായിലെ ഒരു പട്ടണമെന്നു ചിലരും, ആസിയായിലേതെന്നു വേറെ ചിലരും പറയുന്നു.

൩. "കെവുപ്രോസ് തുരുത്തു ചുററി": ഗ്രീ., ല. പ്രതികളിൽ 'കെവുപ്രോസ് തുരുത്തിൻെറ മറപററി യാത്ര ചെയ്തു' എന്നും, അറ.ൽ 'കെവുപ്രോസ് തുരുത്തിൽ കപ്പൽ അടുത്തു' എന്നും, ക്രുശ. പ്രതിയിൽ 'ഞങ്ങൾ കെവുപ്രോസ് തുരുത്തിൽ വന്നു' എന്നുമാണു കാണുന്നതു്.

൪. "മെവുറാപ്പട്ടണം": ഗ്രീ. പ്രതിയും, പല പിതാക്കന്മാരും, വെസ്റ്റ്മിൻസ്റ്റർ വിവൎത്തനവും 'മീറാ പട്ടണം' എന്നു തന്നെ പറയുന്നു. ല.ൽ 'ലിസ്ത്രാ' എന്നും, ക്രുശ.ൽ 'ലേസ്റ്റിയാ' എന്നുമാണു കാണുന്നതു്. അറ. പ്രതിയിൽ 'ലൂചിയാപ്രദേശത്തിൻെറ തുറമുഖം' എന്നു മാത്രമേ പറയുന്നുള്ളു.

൫. "ക്നീദോസുതുരുത്തു്": ക്രുശ. പ്രതിയിൽ 'കാൻഡിയാ' എന്നു കാണുന്നു. 'ക്നീദോസ്' ഒരു തുരുത്താണെന്നു സുറിയാനിയിൽ മാത്രമെ പറയുന്നുള്ളു. മററു പ്രതികളിലൊന്നിലും അതു തുരുത്താണെന്നാകട്ടെ ഉപദ്വീപമാണെന്നാകട്ടെ പ്രസ്താവിച്ചി

ട്ടില്ല. ക്രീററിനെതിരേ ആസിയാക്കരയിൽ ഉള്ള ഒരു ഉപദ്വീപത്തിൻെറ അററത്തു സ്ഥിതിചെയ്യുന്ന ഒരു പട്ടണമാണ് ക്നീദോസ്. ഇതു വ്യാഖ്യാതാക്കൾ പ്രസ്താവിക്കുന്നുണ്ട്. സമീപസ്ഥമായിരുന്ന ഏതെങ്കിലും തുരുത്തിനും, അ. ൨൦. വ്വ. ൭ഉ. വ്യൂ.ൽ കാണുന്നതുപോലെ, ക്നീദോസ് എന്നു പേരുണ്ടായിരുന്നു എന്ന് സുറിയാനിപ്രതിയിലെ പ്രസ്താവനയിൽ നിന്നു നമുക്കൂഹിക്കാം. എന്നാൽ സുറി.ൽ പ്രയോഗിച്ചിരിക്കുന്ന പദത്തിനു 'പ്രദേശം' എന്നും അർത്ഥമുള്ളതാണ്.

൮. "ലാസേയാ": ഗ്രീ., അറ. പ്രതികളിലും, വെസ്റ്റ്മിൻസ്റ്റർ വിവർത്തനത്തിലും, വേദപുസ്തകത്തോടു അനുബന്ധിച്ചുള്ള ഭൂപടങ്ങളിലും 'ലാസേയാ' എന്നു തന്നെ കാണുന്നു. ല. പ്രതിയിൽ 'തലാസ്സാ' എന്നും, ക്രൂശ. പ്രതിയിൽ 'താൽസാ' എന്നുമാണു തർജ്ജമ.

൯. "യൂദന്മാരുടെ നോമ്പുദിവസംകൂടെയും കഴിയുംവരെ": ചില ഗ്രന്ഥകാരന്മാരും ഇങ്ങനെതന്നെ പ്രസ്താവിക്കുന്നു. മററു വേദപുസ്തകപ്രതികളിലാകട്ടെ 'യൂദന്മാരുടെ' എന്ന ശബ്ദം കാണുന്നില്ല. തൻമൂലം ഇവിടെ പറയുന്ന നോമ്പു യഹൂദന്മാരുടേതോ, ക്രിസ്ത്യാനികളുടേതോ എന്നു വ്യാഖ്യാതാക്കൾ സംശയിക്കുന്നു. നോമ്പു ആരുടേതായിരുന്നാലും ആ കാലഘട്ടം കപ്പൽയാത്രക്കു തക്കതല്ലായിരുന്നു. ഇങ്ങനെയുള്ള ഒരു സമയത്തിലാണ് നോമ്പു അവസാനിച്ചിരുന്നത് — "ആലോചന നൽകി": ഗ്രീ., അറ. പ്രതികളും സുറി.യോടു യോജിക്കുന്നു. ല., ക്രൂശായപ്രതികളാകട്ടെ 'ആശ്വസിപ്പിച്ചു' എന്നാണ് വിവർത്തനം ചെയ്തിരിക്കുന്നതു്. മൂലപദത്തിനു ഈ അർത്ഥവുമുള്ളതാണ്.

൧൩. സുറി., അറ. നീക്കിയുള്ള പ്രതികളിലെല്ലാം 'ആസ്സോൻ' വിട്ടു എന്നു കൂടി കാണുന്നുണ്ട്. വെസ്റ്റ്മിൻസ്റ്റർ വിവർത്തനവും സുറിയാനിയോടാണു യോജിക്കുന്നതു്.

൧൪. "തെവ്ഫ്പ്പവുനിക്കാസ് എവ്‌റക്ലിദോൻ": സമുദ്രക്ഷോഭമുണ്ടാക്കുന്ന ഒരു വക കാററിനു ഗ്രീക്കിൽ പറയുന്ന പേരാണിതു്. പല ഗ്രീക്കുപ്രതികളിലും പ്രോട്ടസ്റ്റൻറു തർജ്ജമകളിലും 'എവ്റോക്ലിദോൻ' എന്നു തന്നെ പറഞ്ഞിരിക്കുന്നു. 'എവ്റാക്ലിലോൻ' എന്നും ഈ നാമം രൂപാന്തരപ്പെട്ടു കാണുന്നുണ്ട്.

൧൬. "കെവുദാ": ഗ്രീ.ൽ 'ക്ലാവുദാ' എന്നും, ല., ക്രൂശ. പ്രതികളിൽ 'കാവുദാ' എന്നും, അറ.ൽ 'ക്ലാവുദിയൂസ്' എന്നുമാണ് രൂപാന്തരം. മാറാനായസുറിയാനിയിൽ 'ക്ലൗദാ' അഥവാ 'കോറാ' എന്നാണു കാണുന്നതു്. മററു പലരും ഈ തുരുത്തിനു മററു പലവിധത്തിൽ പേർ പറയുന്നുണ്ട്.

൧൭. "അതിനെ കപ്പലിനോടു കെട്ടിയുറപ്പിച്ചു": തോണി കടലിൽ വീണുപോകാതിരിക്കുവാൻ അതിനെ കപ്പലിനോടു ചേർത്തുകെട്ടി എന്നാണു ഇതിൻെറ അർത്ഥം. വ. ൩൦. ഈ അർത്ഥത്തെ ബലപ്പെടുത്തുന്നുമുണ്ട്. ക്രൂശായ നീക്കിയുള്ള മററു പ്രതികളിലെല്ലാം 'കപ്പലിനെ ഉപകരണങ്ങൾ കൊണ്ടു കെട്ടിയുറപ്പിച്ചു' എന്നു പറഞ്ഞിരിക്കുന്നു. 'കപ്പലിനെത്തന്നെ കെട്ടിയുറപ്പിച്ചു' എന്ന അർത്ഥവും സുറിയാനിപദങ്ങളിൽ നിന്നു ജനിക്കാം. ക്രൂശായിലാകട്ടെ 'തോണിയെ കപ്പലിനോടും കപ്പലിനെ തന്നെയും, കെട്ടിയുറപ്പിച്ചു' എന്നു പറഞ്ഞിരിക്കുന്നു.— "ഞങ്ങൾ കടലിൻെറ ആഴത്തിലേക്ക് വീണുപോകുമൊ എന്നു ഭയപ്പെട്ടിട്ടു": ഗ്രീ., ല., ക്രൂശായപ്രതികളിൽ 'കപ്പൽ മണൽത്തിട്ടയിൽ ചെന്നു കയറുമൊ എന്നു ഭയപ്പെട്ടിട്ടു' എന്നും, അറ.ൽ 'കപ്പൽ ചുഴലിക്കാററിൽ ചെന്നകപ്പെടുമൊ എന്നു ഭയപ്പെട്ടിട്ടു' എന്നുമാണു കാണുന്നതു്.

൨൪. "നിന്നോടുകൂടി യാത്രചെയ്യുന്നവരെയെല്ലാം ദൈവം ദാനമായി നിനക്കു തന്നിരിക്കുന്നു": തങ്ങളുടെ പ്രാർത്ഥനകൾകൊണ്ടു നമ്മെ സഹായിക്കുന്ന പരിശുദ്ധന്മാരോടു കൂടിയിരിക്കുന്നതു നമുക്കെത്രയോ ഗുണപ്രദമാണ്! കപ്പലിലുള്ളവരെല്ലാം

രക്ഷപ്പെടണമെന്നു പൌലോസു പ്രാർത്ഥിച്ചു. ആ പ്രാർത്ഥന ദൈവം കേട്ടിരിക്കുന്നു എന്നു ദൂതൻ മുഖേന പൌലോസിനോട് അറിയിക്കപ്പെട്ടു. മരണമുള്ള ശരീരത്തോടുകൂടിയിരുന്ന ശ്ലീഹായുടെ പ്രാർത്ഥന, കപ്പലിലെ ൨൭൬ പേരെ രക്ഷിക്കുന്നതിനു ദൈവം തിരുവുള്ളമാകുവാൻ തക്കവണ്ണം യോഗ്യതയുള്ളതായിത്തീർന്നെങ്കിൽ, സ്വർഗ്ഗത്തിൽ പരമാനന്ദം അനുഭവിച്ചുകൊണ്ടിരിക്കുന്ന വിശുദ്ധന്മാരുടെ പ്രാർത്ഥന ദൈവസമക്ഷം നമുക്കുവേണ്ടി എത്ര ഫലപ്രദമായിരിക്കും!

൩൩. "യാതൊന്നും ആസ്വദിക്കാതെ": ശരിയായിട്ട് ഒന്നും ഭക്ഷിക്കാതെയും പാനം ചെയ്യാതെയും. വല്ലതും വല്ലപ്പോഴും അവർ ആസ്വദിച്ചിരിക്കാം.

൩൭. "ഇരുനൂററിഎഴുപത്താറു ആളുകൾ": പ്രാമാണ്യമുള്ള വത്തിക്കാൻപ്രതിയിൽ മാത്രം "ഉദ്ദേശം എഴുപത്താറു" എന്നു കാണുന്നു. ഈ വ്യത്യാസം ഗ്രീക്കിൽ ഒരക്ഷരത്തിന്റെ ആവർത്തനത്തിന്റെ ഫലമാണ്. ഇതു അബദ്ധവശാൽ സംഭവിച്ചു എന്നാണു കരുതപ്പെടുന്നതു്.

൪൦. "നങ്കൂരം അറുത്തു അവയെ കടലിൽ ഇട്ടു": അറ. പ്രതിയിലും ഇങ്ങനെ കാണുന്നു. വെസ്റ്റ്മിനസ്റ്റർ വിവർത്തനം ഇവയോടു യോജിക്കയും ചെയ്യുന്നു. ഗ്രീ., ല., ക്രൂശ. പ്രതികളിലാകട്ടെ 'നങ്കൂരം വലിച്ചു കയററി' എന്നാണു കാണുന്നതു്. നങ്കൂരം കടലിന്റെ അടിയിലുള്ള പാറകളിലെ ദ്വാരങ്ങളിൽ കൊളുത്തിപ്പിടിക്കുക നിമിത്തം അതു വലിച്ചുകയററുക അസാദ്ധ്യമായിരുന്നതുകൊണ്ടാണു അതിനെ അറുത്തു കടലിൽ വീഴിച്ചുകളഞ്ഞതു്.

൪൧. "കടലിന്റെ രണ്ടു ആഴങ്ങളുടെ ഇടയ്ക്കു": ഗ്രീ., അറ., ക്രൂശായ പ്രതികളും ഇങ്ങനെതന്നെ പ്രസ്താവിക്കുന്നു. ലത്തീനിൽ 'ദിത്താലസ്സുസ്' എന്നാണ് പറഞ്ഞിരിക്കുന്നതു്. അതിനും 'രണ്ടു കടലുകൾ' എന്നുതന്നെയാണർത്ഥം. ഇതു പൌലോസിന്റെ ൪-ാമത്തെ കപ്പൽ നാശമാണ്. ഇതിനു മുമ്പുണ്ടായിട്ടുള്ള ൩ കപ്പൽ നാശങ്ങളെയും പററി ൨. കോറ. അ. ൧൧. വാ. ൨൫-ൽ അദ്ദേഹം പ്രസ്താവിക്കുന്നുണ്ടു്. ഈ നാശം സംഭവിക്കുന്നതിനു വളരെ മുമ്പാണു പ്രസ്തുതലേഖനം അദ്ദേഹം എഴുതിയതു്.

## അദ്ധ്യായം ൨൮.

പൌലോസ് മിലേത്തേയിൽ മൂന്നുമാസം താമസിച്ചശേഷം യാത്രതുടൎന്നു റോമായിൽ എത്തുന്നതു്. അദ്ദേഹം അവിടെവെച്ചു യഹൂദന്മാരോടു ചെയ്ത സംഭാഷണം.

**ആ** തുരുത്തിനു മിലേത്തേ എന്നു പേർ വിളിക്കപ്പെടുന്നു എന്നു പിന്നീടു ഞങ്ങൾ അറിഞ്ഞു.

൨. അതിൽ കുടിപാർത്തിരുന്ന ബബ്ബരന്മാർ ഞങ്ങളുടെ നേരേ വളരെ ദയ കാണിച്ചു. എങ്ങനെയെന്നാൽ വലിയ മഴയും (അപ്പോൾ) ഉണ്ടായിരുന്ന ശീതവും നിമിത്തം അവർ തീ കത്തിച്ചു കായുവാൻ ഞങ്ങളെ വിളിച്ചു

൩. പൌലോസാകട്ടെ വിറകുകളുടെ ഒരു കൂട്ടം എടുത്തു തീയിൽ ഇട്ടു. അപ്പോൾ ഒരു അണലി തീയുടെ ചൂടു നിമിത്തം അവയിൽ നിന്നു പുറപ്പെട്ടു അവന്റെ കൈമേൽ കടിച്ചു.

൪. എന്നാൽ അതു് അവന്റെ കൈമേൽ തൂങ്ങിക്കിടക്കുന്നതു ബബ്ബരന്മാർ കണ്ടപ്പോൾ: പക്ഷേ ഈ മനുഷ്യൻ ഒരു കൊലപാതകിയാകുന്നു; അവൻ കടലിൽ നിന്നു രക്ഷ പ്രാപിച്ചിട്ടും അവൻ ജീവനോടിരിക്കുവാൻ നീതി സമ്മതിക്കുന്നില്ലല്ലോ എന്നു പറഞ്ഞിരുന്നു.

൫. പൌലോസോ തന്റെ കൈ കുടഞ്ഞു അണലിയെ തീയിൽ വീഴിച്ചു; വിരോധമായതൊന്നും അവനു സംഭവിച്ചുമില്ല.

൬. എന്നാൽ അവൻ ആ ക്ഷണത്തിൽ തന്നെ നീർക്കൊണ്ടു മരിച്ചു നിലത്തു വീഴുമെന്നു ബർബ്ബരന്മാർ വിചാരിച്ചിരുന്നു. എങ്കിലും അവർ വളരെ നേരം കാത്തിരുന്നിട്ടും വിരോധമായതൊന്നും അവനു സംഭവിച്ചില്ല എന്നു കണ്ടപ്പോൾ അവർ തങ്ങളുടെ വാക്കുകൾ മാററി: അവൻ ദൈവമാകുന്നു എന്നു പറഞ്ഞു.

൭. ആ തുരുത്തിന്റെ തലവനായിരുന്ന പുബ്ലിയോസു എന്നു പേരുള്ള ഒരു മനുഷ്യനു ആ സ്ഥലത്തു തന്നെ പറമ്പുകൾ ഉണ്ടായിരുന്നു. അവൻ മൂന്നു ദിവസത്തേക്കു ഞങ്ങളെ (അതിഥികളായി) തന്റെ വീട്ടിൽ സന്തോഷത്തോടുകൂടി സ്വീകരിച്ചു.

൮. പുബ്ലിയോസിന്റെ അപ്പനോ പനിയും ഉദരവ്യാധിയും മൂലം രോഗിയായിരിക്കയായിരുന്നു. ആകയാൽ പൌലോസു അവന്റെ അടുക്കൽ പ്രവേശിച്ചു് പ്രാർത്ഥിച്ചു് അവന്റെ മേൽ തന്റെ കൈവെച്ചു് അവനെ സുഖപ്പെടുത്തി.

൯. ഇതു സംഭവിച്ചശേഷം ആ തുരുത്തിൽ രോഗികളായുണ്ടായിരുന്ന മററാളുകളും അവന്റെ പക്കൽ അടുത്തു ചെന്നു സുഖം പ്രാപിച്ചിരുന്നു.

൧൦. അവർ ഞങ്ങളെ വളരെയധികം ബഹുമാനിച്ചു; ഞങ്ങൾ അവിടെ നിന്നു പുറപ്പെടുകയിൽ വഴിക്കുവേണ്ടിയ ഭക്ഷണസാധനങ്ങൾ ഞങ്ങൾക്കു തരികയും ചെയ്തു.

൧൧. ഇങ്ങനെ മൂന്നു മാസങ്ങളുടെ ശേഷം ഞങ്ങൾ പുറപ്പെട്ടു് ആ തുരുത്തിൽ തന്നെ ശീതകാലംകഴിച്ചു കിടന്നിരുന്നതും മിഥുനരാശിയുടെ ചിഹ്നം അതിന്മേലുള്ളതുമായ ഒരു ആലേക്സന്ത്രിയാക്കപ്പലിൽ ഞങ്ങൾ യാത്രചെയ്തു.

൧൨. അനന്തരം ഞങ്ങൾ സാറാക്കോസാ പട്ടണത്തിൽ വന്നു മൂന്നു ദിവസം അവിടെ താമസിച്ചു.

൧൩. പിന്നെ അവിടെ നിന്നു ചുററി (യാത്ര ചെയ്തു) റെഗിയോൻ പട്ടണത്തിൽ എത്തി. ഒരുദിവസത്തിന്റെ ശേഷം ഞങ്ങൾക്കു അനുകൂലമായി തെക്കൻകാററു് ഊതുകയാൽ രണ്ടുദിവസം കൊണ്ടു ഞങ്ങൾ ഇത്താലിയായിലെ പട്ടണമായ പുത്തിയേലോസിൽ വന്നു.

൧൪. സഹോദരന്മാരെ അവിടെ ഞങ്ങൾ കണ്ടു. അവർ ഞങ്ങളോടു അപേക്ഷിക്കുകയാൽ അവരുടെ പക്കൽ ഏഴു ദിവസം ഞങ്ങൾ പാർത്തു. പിന്നെ ഒടുവിൽ ഞങ്ങൾ റോമായിലേക്കു പോയി.

൧൫. അവിടെയുള്ള സഹോദരന്മാരോ (വിവരം) കേട്ടപ്പോൾ ആപ്പിയോസു് പോറോസു് എന്നു വിളിക്കപ്പെടുന്ന തെരുവു വരെയും, മുക്കട വരെയും ഞങ്ങൾക്കെതിരേ പുറപ്പെട്ടുവന്നു. അവരെ കണ്ടപ്പോൾ പൌലോസു് ദൈവത്തെ സ്തുതിക്കുകയും ശക്തി പ്രാപിക്കുകയും ചെയ്തു.

൧൬. അനന്തരം ഞങ്ങൾ റോമായിൽ പ്രവേശിച്ചു. അപ്പോൾ ശതാധിപൻ പൌലോസിനു, തന്നെ കാത്തു വന്നിരുന്ന പടയാളിയോടുകൂടി, താൻ ഇച്ഛിക്കുന്ന സ്ഥലത്തു പാർത്തുകൊള്ളുവാൻ അനുവദിച്ചു.

൧൭. പിന്നെ മൂന്നു ദിവസങ്ങളുടെ ശേഷം പൌലോസു് (ആൾ) അയച്ചു യൂദന്മാരുടെ പ്രമാണികളെ വിളിച്ചു വരുത്തി. അവർ വന്നുകൂടിയപ്പോൾ അവൻ അവരോടു പറഞ്ഞു: എന്റെ സഹോദരന്മാരായ മനുഷ്യ

രേ, ഞാൻ യൂദജനത്തിനൊ, എൻെറ പിതാക്കന്മാരുടെ നിയമത്തിനൊ ഒരു കാൎയ്യത്തിലും വിരോധിച്ചു നിന്നിട്ടില്ലെങ്കിലും ഓറെശ്ലെമ്മു നിന്നു വിലങ്ങുകളോടുകൂടി റോമാക്കാരുടെ കൈയിൽ ഏല്പിക്കപ്പെട്ടു.

൧൮. അവർ എന്നെ വിസ്തരിച്ചപ്പോൾ മരണത്തിനു അൎഹമായ കുററമൊന്നും എനിക്കു വിരോധമായി കാണാഞ്ഞതിനാൽ എന്നെ വിട്ടയക്കുവാൻ ഇച്ഛരിച്ചു.

൧൯. എന്നാൽ യൂദന്മാർ എനിക്കു വിരോധമായി നിന്നിരുന്നതുകൊണ്ടു കേസറിൻെറ സംരക്ഷണം വിളി(ച്ചു പ്രാൎത്ഥി)ക്കുവാൻ ഞാൻ നിബന്ധിക്കപ്പെട്ടു. എനിക്കു എൻെറ ജനത്തെ ഒരു കാൎയ്യത്തിലും കുററംചുമത്തുവാനുണ്ടായിട്ടല്ല താനും.

൨൦. ഇതിനാൽ നിങ്ങളെ കണ്ടു ഇവ നിങ്ങളെ അറിയിക്കേണ്ടതിനായി നിങ്ങൾ വരണമെന്നു നിങ്ങളോടു ഞാൻ അപേക്ഷിച്ചു. എന്തുകൊണ്ടെന്നാൽ ഇസ്രായേലിൻെറ പ്രതീക്ഷ നിമിത്തമാകുന്നു ഈ ചങ്ങലയാൽ ഞാൻ ബന്ധിക്കപ്പെട്ടിരിക്കുന്നതു്.

൨൧. അവർ അവനോടു പറയുന്നു: നിന്നെപ്പററി യൂദായിൽ നിന്നു ഞങ്ങൾക്കു എഴുത്തു കിട്ടിട്ടില്ല; ഓറെശ്ലെമ്മു നിന്നു വന്നിട്ടുള്ള സഹോദരന്മാരിൽ ആരും നിന്നെക്കുറിച്ചു ദോഷമായിട്ടുള്ള എന്തെങ്കിലും ഞങ്ങളോടു പറഞ്ഞിട്ടുമില്ല.

൨൨. എങ്കിലും ഈ ഉപദേശം ഒരു മനുഷ്യനാലും സ്വീകരിക്കപ്പെട്ടന്നില്ല എന്നു ഞങ്ങൾ അറിയുന്നതുകൊണ്ടു് നീ അഭിപ്രായപ്പെടുന്ന കാൎയ്യത്തെപ്പററി നിന്നിൽനിന്നു കേൾക്കുവാൻ ഞങ്ങൾ ഇച്ഛരിക്കുന്നു.

൨൩. ആകയാൽ അവർ അവനു ഒരു ദിവസം നിശ്ചയിച്ചു. വളരെപ്പേർ ഒരുമിച്ചുകൂടി അവൻ പാൎക്കുന്ന സ്ഥലത്തു അവൻെറ അടുക്കൽ വന്നു. അവനോ ഈശോയെപ്പററി മൂശെയുടെ നിയമത്തിൽ നിന്നും പ്രവാചകന്മാരിൽ നിന്നും സാക്ഷിപ്പെടുത്തികൊണ്ടും സമ്മതം വരുത്തികൊണ്ടും ഉഷസ്സുമുതൽ സന്ധ്യവരെ ദൈവരാജ്യത്തെപ്പററി അവരോടു പ്രസ്താവിച്ചു.

൨൪. അവരിൽ ചിലർ അവൻെറ വാക്കുകൾ സമ്മതിച്ചു; എന്നാൽ മററു ചിലർ സമ്മതിച്ചില്ല.

൨൫. ഇങ്ങനെ അവർ തമ്മിൽ യോജിക്കാതെ അവൻെറ അടുക്കൽ നിന്നു പിരിഞ്ഞുപോയി. അപ്പോൾ പൌലോസ് അവരോടു ഈ വാക്കു പറഞ്ഞു: പരിശുദ്ധാത്മാവു നിങ്ങളുടെ പിതാക്കന്മാൎക്കു വിരോധമായി ഏശായാ നിബ്യായുടെ വായാൽ അരുളിച്ചെയ്തു ഒത്തിരിക്കുന്നു.

൨൬. അവൻ അരുളിച്ചെയ്തു്: നീ ഈ ജനത്തിൻെറ അടുക്കൽ ചെന്നു് അവരോടു പറയുക: നിങ്ങൾ കേൾവി കേൾക്കും എങ്കിലും ഗ്രഹിക്കുകയില്ല; നിങ്ങൾ ദൎശിക്കും എങ്കിലും ഉററു നോക്കുകയില്ല. [ഏശ. അ. ൬. വ. ൯: മത്താ. അ. ൧൩. വ. ൧൪. മർക്കോ. അ. ൪. വ. ൧൨: ലൂ. അ. ൮. വ. ൧൦: യോഹ. അ. ൧൨. വ. ൪൦: റോമ. അ. ൧൧. വ. ൮.]

൨൭. എന്തുകൊണ്ടെന്നാൽ അവരുടെ കണ്ണുകൾ കൊണ്ടു കാണുകയും, അവരുടെ ചെവികൾകൊണ്ടു കേൾക്കുകയും, അവരുടെ ഹൃദയം കൊണ്ടു ഗ്രഹിക്കുകയും, അവർ എൻെറ പക്കൽ തിരിച്ചു വരികയും ഞാൻ അവരോടു ക്ഷമിക്കുകയും ചെയ്യാതിരിക്കേണ്ടതിനു് ഈ ജനത്തിൻെറ ഹൃദയം തടിച്ചതായിത്തീരുകയും, അവരുടെ കേൾവി അവർ വി

ക്ഷമതയുള്ളതാക്കുകയും, അവരുടെ കണ്ണുകൾ അവർ അടച്ചു കളയുകയും ചെയ്തിരിക്കുന്നു.

൨൮. ആകയാൽ ഇതു നിങ്ങൾക്കു അറിയപ്പെട്ടതായിരിക്കട്ടെ: ദൈവത്തിന്റെ ഈ രക്ഷ പുറജാതികൾക്കായിട്ടാകുന്നു അയയ്ക്കപ്പെട്ടിരിക്കുന്നതു്; എന്തുകൊണ്ടെന്നാൽ ഇവർ അതു കേൾക്കുകയും ചെയ്യുന്നു.

൩൦. പൌലോസാകട്ടെ തന്റെ സ്വന്തം വക കൊണ്ടു ഒരു വീട്ടു കൂലിക്കെടുത്തു രണ്ടു വത്സരം അതിൽ പാർത്തു. തന്റെ അടുക്കൽ വന്നിരുന്നവരെയെല്ലാം അവിടെ അവൻ സ്വീകരിച്ചുമിരുന്നു.

൩൧. മാത്രമല്ല, അവൻ ദൈവരാജ്യത്തെപ്പററി പ്രസംഗിക്കുകയും, നമ്മുടെ കർത്താവായ ഈശോമ്ശിഹായെപ്പററി വിഘ്നമില്ലാതെ പരസ്യമായി ഉപദേശിക്കുകയും ചെയ്തിരുന്നു.

## വ്യാഖ്യാനം.

൧. "മിലേത്തെ": മോൾററാ.

൨. "ബർബരന്മാർ": ആര്യന്മാർ സംസ്കൃതഭാഷ സംസാരിക്കാത്ത ജനങ്ങളെയെല്ലാം 'മ്ലേച്ഛന്മാർ' എന്നു പറഞ്ഞിരുന്നതുപോലെ ഗ്രീക്കുകാരും റോമാക്കാരും ഗ്രീക്കു ലത്തീൻഭാഷകൾ സംസാരിക്കാത്തവരെയെല്ലാം 'ബർബരന്മാർ' എന്നു പറഞ്ഞിരുന്നു. ഗ്രീക്കുഭാഷ സംസാരിക്കാത്ത ലത്തീൻ ജനതയേയും ഗ്രീക്കുകാർ ആദ്യം ബർബരന്മാർ എന്നാണു് വിളിച്ചുവന്നതു്. എന്നാൽ റോമാക്കാർ ഭൂലോകത്തിന്റെ നായകന്മാരായിത്തീരുകയും ഗ്രീക്കുശാസ്ത്രങ്ങൾ അഭ്യസിക്കുകയും ചെയ്തശേഷം ബർബരന്മാരുടെ ഗണത്തിൽനിന്നു അവർ ഒഴിവാക്കപ്പെട്ടു. ഈ ശബ്ദം ഇവിടെ പ്രയോഗിച്ചിരിക്കുന്നതു് അധിക്ഷേപാർത്ഥത്തിലല്ലെന്നു് ഈ അദ്ധ്യായത്തിലെ പ്രസ്താവനകൾകൊണ്ടു വിശദമാണല്ലൊ.

൭. "പുബ്ലിയോസ്": ഇദ്ദേഹം ക്രിസ്തുമതം സ്വീകരിച്ച മോൾററായിലെ ആദ്യമെത്രാനായിത്തീർന്നു.

൧൧. "മിഥുനരാശിയുടെ ചിഹ്നം": രാശിമണ്ഡലത്തിൽ മിഥുനമാസത്തിന്റെ അടയാളമായി കാണിക്കുന്ന കാസ്റ്റർ (Castor) പോല്ലക്സ് (Pollux) എന്നവരുടെ ഛായ. പൌരാണികരായ കപ്പൽയാത്രക്കാർ ഇവരെ തങ്ങളുടെ രക്ഷാകർത്താക്കളായിട്ടാണു കരുതിപ്പോന്നതു്.

൧൩. "രണ്ടുദിവസം കൊണ്ടു": ഗ്രീ., ല. പ്രതികളിലും ഇങ്ങനെതന്നെ കാണുന്നു. അറ.ൽ 'പിറേറന്നാൾ' എന്നും, ക്രൂശ.ൽ 'മൂന്നാംദിവസം' എന്നുമാണു വിവർത്തനം. അവസാനദിവസങ്ങളിൽ ഒന്നുമാത്രമോ രണ്ടും തന്നെയോ ചില പ്രതികൾ ഉപേക്ഷിക്കുകയും മററ പ്രതികൾ അവ കണക്കിൽ ഉൾപ്പെടുത്തുകയും ചെയ്തതായിരിക്കാം ഈ വ്യത്യാസത്തിന്റെ ഹേതു. മത്താ. അ. ൧൨ വ. ൧ വ്യ. നോക്കുക.

൧൫. "അപ്പിയോസ് ഫോറോസ്": അപ്പിയസിന്റെ ഫോറോസ് (Appii forum) എന്നാണു ഇതിന്റെ അർത്ഥം. റോമാക്കാർ ഫോറോസ് അഥവാ ഫോറും പല കാര്യങ്ങൾക്കായി ഉപയോഗപ്പെടുത്തിയിരുന്നതുകൊണ്ടു് ഏതെല്ലാം കാര്യങ്ങൾക്കായിരുന്നു ഇതിന്റെ ഉപയോഗമെന്നു നിർണ്ണയിച്ചു പറയുക സാദ്ധ്യമല്ല. അതു നീതി നടത്തുന്നതിനുള്ള സ്ഥാനമോ ചന്തസ്ഥലമോ ആയി ഉപയോഗപ്പെടുത്തിയിരിക്കാം. രാജാക്കന്മാരുടേയോ പ്രമുഖ്യമുള്ള മററാളുകളുടേയോ പ്രതിമ സ്ഥാപിച്ചിരുന്ന സ്ഥലങ്ങൾക്കായിരുന്നു ഫോറും എന്നു പേർ പറഞ്ഞിരുന്നതു്. ആകയാൽ അപ്പിയോസ് ഫോറോസ് അപ്പിയോസിന്റെ പ്രതിമ സ്ഥാപിച്ചിരുന്ന സ്ഥലമായിരുന്നു.

അപ്പിയാപാത പണിയിച്ച അപ്പിയൂസ് ക്ലാവുദിയൂസി (Appius Claudius) ന്റെ പ്രതിമ സ്ഥാപിതമായിരുന്ന സ്ഥാനമായിരുന്നു ഇതു്.— "മുക്കട" മൂലപദത്തിന് കട, വിപണി, പണിപ്പുര, പുരമുറി, അർച്ച ഇത്യാദി അർത്ഥങ്ങളുണ്ടു്. ഇതൊരു വിശ്രമസ്ഥാനമായിരുന്നു എന്നും അപ്പിയൻഫോറത്തെക്കാൾ റോമായോടു സമീപസ്ഥമായിരുന്ന ഈ സ്ഥലത്തു പൌലോസിനെ സ്വീകരിക്കുവാൻ വന്ന ക്രിസ്ത്യാനികളിൽ ഭൂരിപക്ഷം താമസിച്ചുകൊണ്ടു് കുറെപ്പേർമാത്രം മുമ്പോട്ടു അപ്പിയൻഫോറം വരെ പോയിരുന്നു എന്നും കാൽമെറ്റു് (Calmet) പറയുന്നു. ഇവയുടെ സ്ഥാനത്താണു നെയ്പ്പിൽസ് സ്ഥിതിചെയ്യുന്നതു്.

൧൬. "തന്നെ കാത്തുവന്നിരുന്ന പടയാളിയോടുകൂടി": പൌലോസിനു ഒരു വാസസ്ഥലം തിരഞ്ഞെടുക്കുവാൻ സ്വാതന്ത്ര്യമുണ്ടായിരുന്നെങ്കിലും, തടവുകാരനായ അദ്ദേഹം ഒളിച്ചോടിപ്പോകാതിരിക്കുവാൻ മാറി മാറി ഒരു പടയാളിയോടുകൂടി എപ്പോഴും ബന്ധിക്കപ്പെട്ടിരുന്നു. കാവൽക്കാരന്റെയും തടവുകാരന്റെയും കൈകൾ തമ്മിലാണു കൂട്ടി ബന്ധിച്ചിരുന്നതു്. ൧൨. ൬. ൨. ൯. വ്യ. നോക്കുക.

൨൦. "ഇസ്രായേലിന്റെ പ്രതീക്ഷ": ഇസ്രായേൽജനങ്ങളുടെ ദീർഘകാലപ്രതീക്ഷാവിഷയമായ മ്ശിഹാ.

൨൫. "നിങ്ങളുടെ പിതാക്കന്മാർക്കു": മററു പ്രതികളിലെല്ലാം 'നമ്മുടെ പിതാക്കന്മാർക്കു' എന്നാണു കാണുന്നതു്. ബലവത്തരങ്ങളായ രേഖകളാൽ പിന്താങ്ങപ്പെടുന്നതു് 'നിങ്ങളുടെ പിതാക്കന്മാർക്കു' എന്ന പാഠമാണെന്നു വെസ്റ്റ്മിൻസ്റ്റർ വിവർത്തനം വ്യാഖ്യാനത്തിൽ പ്രസ്താവിക്കുകയും വാക്യത്തിൽ അങ്ങനെ സ്വീകരിക്കുകയും ചെയ്തിരിക്കുന്നു.

൨൬, ൨൭. മർക്കോ. ൪. ൧൨. ൨. ൬. വ്യ. നോക്കുക.

൨൯. 'അവൻ ഇവ പറഞ്ഞപ്പോൾ യൂദന്മാർ തമ്മിൽ വളരെ തർക്കിച്ചുകൊണ്ടു അവനെ വിട്ടുപോയി' എന്നു ഗ്രീ., ല., അറ. പ്രതികളിലും ചില കൈയെഴുത്തു പ്രതികളിലും, 'അവൻ പറഞ്ഞ ഈ വാക്കുകൾ കേട്ടപ്പോൾ യൂദന്മാർ അവന്റെ വാക്കുകൾ ഗ്രഹിക്കുവാനുള്ള ആഗ്രഹം നിമിത്തം മനസ്സിൽ ആലോചിച്ചുകൊണ്ടു പിരിഞ്ഞുപോയി' എന്നു ക്രൂശ. പ്രതിയിലും കാണുന്നു. വത്തിക്കാൻ, സീനൈ, അലക്സാന്ത്രിയൻ എന്ന ഉത്തമങ്ങളായ മൂന്നു കൈയെഴുത്തുപ്രതികളിലും, പ്ശീത്തായിലും, വി. ഈറോനിമോസിന്റെ വുൾഗാത്തായിലും ഇതു കാണുന്നില്ല. പ്രസിദ്ധന്മാരായ പലരും വെസ്റ്റ്മിൻസ്റ്റർ വിവർത്തകന്മാരും ഇതു വിട്ടുകളഞ്ഞിരിക്കുന്നു. കൽദായസുറിയാനിപ്രതി മററു പ്രതികളിലെ അടുത്ത വാക്യം ൨൯-ാം വാക്യമായി എണ്ണുന്നു. തൻമൂലം കൽദായയിൽ വാക്യസംഖ്യ ൩൦ മാത്രമേയുള്ളൂ.

•••••••••••••••••••••

# വി. പൌലോസ് ശ്ലീഹായുടെ ലേഖനങ്ങൾ.

## വി. പൌലോസ് ശ്ലീഹാ.

ശാവോൽ എന്നായിരുന്നു ഇദ്ദേഹത്തിൻെറ ആദ്യനാമം. പൌലോസ് എന്ന നാമം പില്ക്കാലത്തു സ്വീകരിച്ചിട്ടുള്ളതാണ്. ബെൻയാമേൻ ഗോത്രക്കാരനായിരുന്നു ഈ ശ്ലീഹാ. കിലിക്കിയായിലെ തർസോസ് ആയിരുന്നു ഇദ്ദേഹത്തിൻെറ ജന്മനഗരം. റോമാപൌരത്വം ജന്മനാതന്നെ പൌലോസിനു സിദ്ധിച്ചിരുന്നു. ഗമ്ലിയേലിൻെറ പാദങ്ങളിലാണു ഇദ്ദേഹം യഹൂദമതകാൎയ്യങ്ങൾ അഭ്യസിച്ചതു്. പൌലോസ് യഹൂദന്മാരിലെ ഉത്തമ വിഭാഗമായ ഫ്രീശരുടെ ഗണത്തിൽ ഉൾപ്പെട്ടിരുന്നു. മതതീക്ഷ്ണതയിൽ അത്യധികം മികച്ചവനായ പൌലോസ്, താൻ അബദ്ധമെന്നു കരുതിയ ക്രിസ്തുമതത്തെ അതിൻെറ ആവിർഭാവത്തിൽ ഒട്ടധികം പീഡിപ്പിച്ചു. വി. എസ്തപ്പാനോസിൻെറ വധത്തിൽ ഇദ്ദേഹം ഭാഗഭാക്കായിരുന്നു. ദമ്മസോക്കിലെ ക്രിസ്ത്യാനികളെ പീഡിപ്പിക്കുവാൻ അവിടേക്കു പോകുമ്പോൾ നമ്മുടെ കൎത്താവു് വഴിയിൽ ഇദ്ദേഹത്തിനു പ്രത്യക്ഷനായി ഇദ്ദേഹത്തെ മാനസാന്തരപ്പെടുത്തുകയും, തൻെറ നാമം പുറജാതികളുടേയും രാജാക്കന്മാരുടേയും അടുക്കൽ വഹിച്ചുകൊണ്ടുപോകുവാനുള്ള തിരഞ്ഞെടുക്കപ്പെട്ട പാത്രമായി പകത്തുകയും ചെയ്തു. അനന്തരം യഹൂദന്മാരോടും പുറജാതികളോടും ഇദ്ദേഹം തീക്ഷ്ണതയോടെ സുവിശേഷം പ്രസംഗിച്ചു. വേദപ്രചാരണത്തിനായി അത്യധികം യത്നങ്ങൾ ചെയ്തു. യഹൂദന്മാരിൽ നിന്നും പുറജാതികളിൽ നിന്നും ഇദ്ദേഹം വളരെയൊക്കെ സഹിക്കേണ്ടതായി വന്നു: പല പ്രാവശ്യം തടവിലായി; വിലങ്ങുകളാൽ ബന്ധിക്കപ്പെട്ടു; അനവധി അടി കൊണ്ടു; പലപ്പോഴും പ്രാണാപായത്തിൽ ഉൾപ്പെട്ടു; യഹൂദന്മാരിൽനിന്നു ഒന്നു കുറയെ നാല്പതു അടികൾ അഞ്ചു പ്രാവശ്യംകൊണ്ടു; മൂന്നുപ്രാവശ്യം വടികളാൽ അടിക്കപ്പെട്ടു; ഒരിക്കൽ കല്ലുകളാൽ എറിയപ്പെട്ടു; നാലു തവണ കപ്പൽനാശത്തിൽ ഉൾപ്പെട്ടു; ഒരു രാപകൽ വെള്ളത്തിൽ കഴിച്ചുകൂട്ടി; കടലിലും കരയിലുമായി ദീൎഘയാത്രകൾ ചെയ്തു; കള്ളന്മാരിൽ നിന്നും, സ്വജനങ്ങളിൽ നിന്നും, പുറജാതികളിൽ നിന്നും, കള്ളസ്സഹോദരന്മാരിൽ നിന്നും, നദികളിൽ വെച്ചും, പട്ടണത്തിൽ വെച്ചും, കാട്ടിൽ വെച്ചും, കടലിൽ വെച്ചും കഷ്ടതകൾ നേരിട്ടു; അത്യദ്ധ്വാനം, വിഷമതകൾ, ബുദ്ധിമുട്ടു, ഉറക്കമൊഴിവു്, പൈദാഹങ്ങൾ, ശീതം, നഗ്നത ഇത്യാദി സഹിക്കേണ്ടിവന്നു. പൌലോസിനെ റോമാഅധികാരി വിലങ്ങുവെച്ചു റോമായിലേക്കു അയച്ചു. അവിടെ അദ്ദേഹം സ്വാതന്ത്ര്യം പ്രാപിച്ചശേഷം മതപ്രസംഗാൎത്ഥം പല ദിക്കുകളിലും സഞ്ചരിക്കുകയും ഒടുവിൽ റോമാചക്രവ

ത്തിയാൽ ക്രി. അ. ൬൭—ാമാണ്ടത്തു വി. പത്രോസ്സ്ശ്ലീഹായോടൊരുമിച്ച് റോമായിൽവെച്ച് വധിക്കപ്പെട്ടുകയും ചെയ്തു. വി. പൌലോസു എഴുതിയ പതിന്നാലു ലേഖനങ്ങൾ വി. ഗ്രന്ഥസഞ്ചയത്തിലുണ്ട്. അവയിൽ പ്രസാദവരം, രക്ഷപ്രാപിക്കുന്നവരെപ്പററിയുള്ള മുന്നറിവ്, മനുഷ്യപരിത്രാണം, വിവാഹം, വൈവാഹികാവകാശം, അവിവാഹജീവിതം, വിശുദ്ധകൂദാശകൾ, ദിവ്യബലി, ദൈവദൂതന്മാരുടെ നവവൃന്ദങ്ങൾ, മെത്രാന്മാർ പുരോഹിതന്മാർ ആദിയായവരുടെ കടമ, വൈദികഭരണക്രമം ആദിയായി ക്രിസ്തീയ മതത്തിന് ആധാരഭൂതങ്ങളായ പലേ കാര്യങ്ങളെപ്പററി വിശദമായും ഗൌരവപൂർവ്വവും പ്രതിപാദിച്ചിരിക്കുന്നു.— കൃപാവരവും വി. പൌലോസിൻെറ ലേഖനങ്ങളും തമ്മിലുള്ള ബന്ധം സംബന്ധിച്ചുകൂടി 'സ്തുദിയാ പൌലീനാ' എന്ന അഭിധാനത്തിൽ ഡൊമിനിക്കൻ സഭാംഗമായ ജെ. എം. വോസ്റ്റെ എഴുതീട്ടുള്ള ഗ്രന്ഥത്തിൽനിന്നു (Gratia et Epistolae S. Pauli, 'Studia Paulina' J. M. Voste., O. P., P. 26.) ഇവിടെ അല്പം പ്രസ്താവിച്ചുകൊള്ളട്ടെ. വി. തോമാമല്പാൻ കൃപാവരത്തെപ്പററിയുള്ള വി. പൌലോസിൻെറ ഉപദേശം പ്രത്യേകം നിരീക്ഷണം ചെയ്ത് ആ ലേഖനങ്ങളെ, അവ ഓരോന്നിൻേറയും ഉദ്ദേശ്യം ചൂണ്ടിക്കാണിച്ചുകൊണ്ട്, താഴെക്കാണും വിധം തരംതിരിക്കുന്നു. വി. ശ്ലീഹാ പതിനാലുലേഖനങ്ങൾ എഴുതീട്ടുണ്ട്. അവയിൽ:

ഒമ്പത്, പുറജാതികളുടെ സഭകളേയും,
നാല്, സഭയുടെ അദ്ധ്യക്ഷന്മാർ പ്രമാണികൾ ആദിയായ ഭരണകർത്താക്കളേയും,

ഒന്ന്, ഇസ്രായേൽജനത്തേയും — ഉപദേശിക്കുന്നു.

മ്ശിഹായുടെ കൃപാവരത്തെപ്പററിയാണ് ഈ ഉപദേശം മുഴുവൻ. ഈ കൃപാവരം മൂന്നുവിധത്തിൽ പരിചിന്തനം ചെയ്യപ്പെടാം:

൧. തലയിൽ അഥവാ മ്ശിഹായിൽ സ്ഥിതിചെയ്യുന്ന നിലയിൽ.
൨. നിശ്ശുദ്ധഗാത്രത്തിൻെറ പ്രധാനാവയവങ്ങളിൽ സ്ഥിതിചെയ്യുന്ന നിലയിൽ.
൩. സഭയാകുന്ന നിശ്ശുദ്ധഗാത്രത്തിൽ സ്ഥിതിചെയ്യുന്ന നിലയിൽ.

മ്ശിഹായുടെ കൃപാവരത്തെപ്പററി:

൧. നിശ്ശുദ്ധഗാത്രത്തിൽ സ്ഥിതിചെയ്യുന്നതിനെ സംബന്ധിച്ച്— പുറജാതികൾക്കുള്ള ലേഖനങ്ങൾ പ്രതിപാദിക്കുന്നു.
  ൧.) മ്ശിഹായുടെ കൃപാവരത്തെപ്പററി അതിൻെറ തനി നിലയിൽ— റോമാ......
  ൨.) കൃപാകരകൂദാശകളിൽ സ്ഥിതി ചെയ്യുന്ന നിലയിൽ:
    (൧.) കൂദാശകളെത്തന്നെ സംബന്ധിച്ച്— ൧. കോറ......
    (൨.) ശുശ്രൂഷകന്മാരുടെ സ്ഥാനമഹത്വത്തെ സംബന്ധിച്ച്— ൨. കോറ.......
    (൩.) നിഷ്ക്കളയേണ്ടിയ പ. നിയമകർമ്മങ്ങളെ സംബന്ധിച്ച്— ഗാല......

൩.) കൃപാവരത്തെപ്പററി ഐക്യത്തിൻെറ ഫലം എന്ന നിലയിൽ:
(൧.) ഐക്യത്തിൻെറ കേന്ദ്രമായ സഭയുടെ സ്ഥാപനം സംബന്ധിച്ച്— അപ്പൊ......
(൨.) അതിൻെറ സ്ഥിരീകരണവും അഭിവൃദ്ധിയും സംബന്ധിച്ച്— പിലിപ്പോ......
(൩.) അതിൻെറ സംരക്ഷണത്തെ സംബന്ധിച്ച്:
ക. അബദ്ധങ്ങളിൽ നിന്നുള്ള സംരക്ഷണത്തെ സംബന്ധിച്ച്— കൊലൊ...
ഖ. മതപീഡനങ്ങളിൽ നിന്നുള്ള സംരക്ഷണത്തെ സംബന്ധിച്ച്:
ക.) തൽക്കാലമുള്ളവയെ സംബന്ധിച്ച്— ൧. തെസ....
ഖ.) ഭാവിയിലുള്ളവയെ സംബന്ധിച്ച— ൨. തെസ....
൨. പ്രധാനാവയവങ്ങളിൽ സ്ഥിതി ചെയ്യുന്നതിനെ സംബന്ധിച്ച്— അദ്ധ്യക്ഷന്മാൎക്കുള്ള ലേഖനങ്ങൾ പ്രതിപാദിക്കുന്നു.
൧.) ആത്മികാദ്ധ്യക്ഷന്മാരെ ഉപദേശിക്കുന്നു:
(൧.) സഭാസംബന്ധമായ ഐക്യത്തിനുള്ള സ്ഥാപനത്തെയും ഉപദേശത്തെയും ഭരണത്തെയും സംബന്ധിച്ച് — ൧.തിമാ.
(൨.) മതപീഡകന്മാൎക്കെതിരായി വേണ്ടിയ സ്ഥൈൎയ്യം സംബന്ധിച്ച്— ൨. തിമാ.
(൩.) ശിഷ്യക്കാരിൽ നിന്നുള്ള സംരക്ഷണം സംബന്ധിച്ച്— തെത്തോ.
൨.) ലൌകികാധികാരികളെ ഉപദേശിക്കുന്നു— പിലി......
൩. മ്ശിഹാ എന്ന തലയിൽ സ്ഥിതിചെയ്യുന്നതിനെ സംബന്ധിച്ച്— എബ്ര.

## വി. പൌലോസ്ശ്ലീഹാ
## റോമാക്കാൎക്ക എഴുതിയ ലേഖനം.

യൂദായിലുള്ള ക്രിസ്ത്യാനികൾക്കായി അക്കായിയായിലും മാക്കേദോനിയായിലും നിന്നു ധൎമ്മശേഖരം ചെയ്തിരുന്ന സംഖ്യയുമായി ഓറശ്ലേത്തേക്ക പോകുവാൻ ഒരുങ്ങുന്ന അവസരത്തിൽ ആണെ വി. പൌലോസു ഈ ലേഖനം എഴുതിയതു്. ഇതു കോറിന്തിൽ വെച്ച് നമ്മുടെ കൎത്താവിൻെറ സ്വൎഗ്ഗാരോഹണാനന്തരം ഉദ്ദേശം ൨൮–ാം സംവത്സരത്തിൽ ഗ്രീക്കഭാഷയിൽ എഴുതപ്പെട്ടു. ആ ഭാഷ പരിചയമില്ലാതിരുന്ന ജനങ്ങളുടെ ഉപയോഗത്തിനായി അക്കാലത്തുതന്നെ ഇതു് ലത്തീനിലേക്ക് ഭാഷാന്തരം ചെയ്യപ്പെടുകയുണ്ടായി. പൌലോസിൻെറ ലേഖനങ്ങളിൽ സമയക്രമം അനുസരിച്ച് ഇതു ആദ്യത്തേതല്ല. ഇതിൽ അടങ്ങിയിരിക്കുന്ന കാൎയ്യങ്ങളുടെ ഔൽകൃഷ്ട്യവും, അതു അയയ്ക്കപ്പെട്ട സ്ഥലത്തിൻെറ പ്രാമുഖ്യവും, കത്തോലിക്കാറോമാസഭയുടെ പേരിലുള്ള ആദരവുംനിമിത്തം വി. ഗ്രന്ഥത്തിൽ ഇതു പ്രഥമസ്ഥാനത്തു ചേൎത്തിരിക്കുന്നു എന്നേയുള്ളു.

## അദ്ധ്യായം ൧.

**വി. പൌലോസ് റോമാക്കാരുടെ വിശ്വാസത്തെ പ്രശംസിക്കുന്നു. അവരെ കാണുവാൻ അദ്ദേഹത്തിനുള്ള ആഗ്രഹം, പുറജാതികളുടെ തത്വശാസ്ത്രത്തിൽ വിശ്വാസവും വിനയവും ഇല്ലാത്തതുകൊണ്ട് അവരെ ലജ്ജാവഹമായ പാപങ്ങളിൽ അധഃപതിപ്പിച്ചു എന്ന വസ്തുത.**

൧–൩. ദാവീദിൻെറ വംശക്കാരുടെ സന്താനത്തിൽ നിന്ന് ശരീരത്തോടുകൂടി ജനിച്ചവനും, മരിച്ചവരിൽ നിന്നു ഉയിർത്തുമൂലം ശക്തികൊണ്ടും പരിശുദ്ധാത്മാവുകൊണ്ടും ദൈവപുത്രനായി അറിയപ്പെട്ടവനുമായ നമ്മുടെ കർത്താവ് ഈശോമ്ശീഹാ– തൻെറ പേരിലുള്ള വിശ്വാസം സകല ജാതികളും അനുസരിക്കുവാനായി അവരുടെ ഇടയിൽ കൃപയും പ്രേഷിതത്വവും നാം സ്വീകരിച്ചിരിക്കുന്നതും, നിങ്ങൾ തന്നെയും അവരിൽ നിന്നു വിളിക്കപ്പെട്ടിരിക്കുന്നതും ആർ മൂലമോ ആ ഈശോമ്ശീഹാ– എന്ന തൻെറ പുത്രനെപ്പററി ദൈവം തൻെറ പ്രവാചകന്മാർ മുഖേന വിശുദ്ധഗ്രന്ഥങ്ങളിൽ മുമ്പേ തന്നെ വാഗ്ദാനം ചെയ്തിട്ടുള്ള തൻെറ സുവിശേഷത്തിനായി വേർതിരിക്കപ്പെട്ട് ഈശോമ്ശീഹായുടെ ദാസനും, വിളിക്കപ്പെട്ടവനും, ശ്ലീഹായുമായിരിക്കുന്ന പൌലോസ്, [നട. അ. ൧൩. വ. ൨.]

൭. ദൈവസ്നേഹിതന്മാരും, വിളിക്കപ്പെട്ടവരും, വിശുദ്ധന്മാരുമായി റോമായിലുള്ള ഏവർക്കും (എഴുതുന്നത്). നമ്മുടെ പിതാവായ ദൈവത്തിൽ നിന്നും, നമ്മുടെ കർത്താവായ ഈശോമ്ശീഹായിൽ നിന്നും സമാധാനവും കൃപയും നിങ്ങളോടുകൂടി (ഉണ്ടായിരിക്കട്ടെ).

൮. നിങ്ങളുടെ വിശ്വാസം ലോകമെങ്ങും കേൾവിപെട്ടിരിക്കുന്നതിനാൽ നിങ്ങളേവരേയും കുറിച്ച് ആദ്യം തന്നെ ഈശോമ്ശീഹാ മൂലം എൻെറ ദൈവത്തിനു ഞാൻ സ്തോത്രം ചെയ്യുന്നു.

൯. എന്തുകൊണ്ടെന്നാൽ എൻെറ പ്രാർത്ഥനകളിൽ നിങ്ങളെ ഇടവിടാതെ എപ്പോഴും ഞാൻ ഓർമ്മിക്കുന്നു എന്നതിന് തൻെറ പുത്രൻെറ സുവിശേഷം മൂലം എൻെറ ആത്മാവിൽ ഞാൻ ആർക്കു സേവ ചെയ്യുന്നുവോ ആ ദൈവം എനിക്കു സാക്ഷിയാകുന്നു.

൧൦. ഞാൻ നിങ്ങളുടെ അടുക്കൽ വരേണ്ടതിനു ദൈവേഷ്ടത്താൽ വല്ലപ്പോഴും എനിക്കു വഴി തുറക്കപ്പെടുവാൻ ഞാൻ കൃപ പ്രാർത്ഥിക്കുകയും ചെയ്യുന്നു.

൧൧. എന്തുകൊണ്ടെന്നാൽ നിങ്ങളെക്കാണുവാനും, നിങ്ങൾ സ്ഥിരീകരിക്കപ്പെടുവാനുള്ള (പരിശുദ്ധ) ആത്മാവിൻെറ ദാനം നിങ്ങൾക്കു തരുവാനും, (൧൨)

൧൨. നിങ്ങളുടെയും എൻെറയും വിശ്വാസം കൊണ്ട് നാം ഒരുമിച്ച് ആശ്വാസം പ്രാപിക്കുവാനും (൧൧) «ഞാൻ വളരെ ആഗ്രഹിക്കുന്നു».

൧൩, ൧൪. എൻെറ സഹോദരന്മാരേ, എല്ലാ മനുഷ്യരോടും സുവിശേഷം അറിയിക്കുവാൻ ഞാൻ കടപ്പെട്ടവനാകയാൽ, ഗ്രീക്കുകാരും ബർബ്ബരന്മാരും, വിജ്ഞാനികളും ഭോഷന്മാരുമായ ശേഷം ജാതികളിൽ എന്നപോലെ നിങ്ങളിലും എനിക്കു ഫ

ലം ഉണ്ടാകേണ്ടതിന്നു നിങ്ങളുടെ അടുക്കൽ വരുവാൻ പലപ്പോഴും ഞാൻ ആഗ്രഹിച്ചു എന്നും ഇപ്പോൾ വരെ എനിക്കു വിഘ്നം നേരിട്ടു എന്നും നിങ്ങൾ അറിയുവാൻ ഞാൻ ഇച്ഛിക്കുന്നു.

൧൫. ഇപ്രകാരം റോമായിലുള്ള നിങ്ങളോടും (സുവിശേഷം) പ്രസംഗിക്കുവാൻ ഞാൻ നിഷ്കൎഷിക്കപ്പെടുന്നു.

൧൬. എന്തുകൊണ്ടെന്നാൽ സുവിശേഷത്തെപ്പററി ഞാൻ ലജ്ജിക്കുന്നില്ല. ആദ്യം യൂദന്മാരിൽ നിന്നോ പിന്നീടു പുറജാതികളിൽ നിന്നോ ദൈവത്തിൽ വിശ്വസിക്കുന്നവൎക്കെല്ലാം അതു ആയുസ്സിന്നായുള്ള അവൻെറ ശക്തിയാകുന്നുവല്ലൊ.

൧൭. കാരണം: നീതിമാൻ വിശ്വാസംമൂലം ജീവിക്കുന്നു എന്നു എഴുതപ്പെട്ടിരിക്കുന്നതു പോലെ ദൈവത്തിൻെറ നീതി വിശ്വാസത്തിൽ നിന്നു വിശ്വാസത്തിലേക്ക് അതിനാൽ വെളിപ്പെടുത്തപ്പെടുന്നു. [ഹബ്. അ. ൨. വ. ൪: ഗാല. അ. ൩. വ. ൧൧: എബ്ര. അ. ൧൦. വ. ൩൮.]

൧൮. സത്യമായിട്ടുള്ളതിനെ ദുഷ്ടതകൊണ്ടു തടഞ്ഞു നിറുത്തുന്ന മനുഷ്യരുടെ സകല ദുഷ്ടതയുടേയും അനീതിയുടേയും മേൽ ദൈവത്തിൻെറ കോപം സ്വൎഗ്ഗത്തിൽ നിന്നു വെളിപ്പെടും.

൧൯. എന്തുകൊണ്ടെന്നാൽ ദൈവത്തെപ്പററിയുള്ള അറിവു അവരിൽ വെളിവായിരിക്കുന്നു. ദൈവം അവരിൽ അതു വെളിപ്പെടുത്തിയിരിക്കുന്നുവല്ലൊ.

൨൦. എങ്ങനെയെന്നാൽ ദൈവത്തിൻെറ അദൃശ്യ (ലക്ഷണ) ങ്ങളും, അവൻെറ ശക്തിയും, അവൻെറ നിത്യമായ ദൈവത്വവും ഒഴിവുകഴിവു പറയുവാൻ വഹിയാത്ത വണ്ണം അവൻെറ സൃഷ്ടികൾക്ക് ലോകസ്ഥാപനം മുതൽ ബുദ്ധിമുഖേന കാണപ്പെട്ടുകൊണ്ടിരിക്കുന്നു.

൨൧. എന്തുകൊണ്ടെന്നാൽ അവർ ദൈവത്തെ അറിഞ്ഞു എങ്കിലും അവനെ ദൈവമായിട്ടു സ്തുതിക്കുകയൊ അവന്നു നന്ദി കാണിക്കുകയൊ ചെയ്തില്ല. മറിച്ച്, അവരുടെ വിചാരങ്ങളിൽ അവർ വ്യൎത്ഥരാകയും, ഗ്രഹിക്കാതിരിക്കുവാൻ അവരുടെ ഹൃദയം ഇരുണ്ടു പോകയും ചെയ്തു. [അപ്പെ. അ. ൪. വ. ൧൭.]

൨൨. ഇങ്ങനെ തങ്ങൾ ജ്ഞാനികളാകുന്നു എന്നു തങ്ങളുടെ ഉള്ളിൽ അവർ വിചാരിക്കുകയിൽ അവർ ഭോഷന്മാരായിത്തീൎന്നു.

൨൩. അവർ ക്ഷയമില്ലാത്ത ദൈവത്തിൻെറ മഹത്വത്തെ ക്ഷയമുള്ള മനുഷ്യൻെറ സ്വരൂപത്തിന്നു സദൃശമായും, പക്ഷികൾക്കും നാല്ക്കാലികൾക്കും ഭൂമിയിലെ ഇഴജന്തുക്കൾക്കും സദൃശമായും പകൎത്തി. [സങ്കീ. ൧൦൬. വ. ൨൦: ഏറ. അ. ൧൧. വ. ൧൦.]

൨൪. അതിനാൽ അവർ തങ്ങളുടെ ശരീരങ്ങളെ തങ്ങളിൽ തന്നെ അവമാനിക്കേണ്ടതിന്നു അവരുടെ ഹൃദയത്തിൻെറ അശുദ്ധങ്ങളായ ആശകൾക്കു ദൈവം അവരെ കൈവിട്ടു. [റോമ. അ. ൧. വ. ൨൬; അ. ൬. വ. ൧൯: ഗാല. അ. ൫. വ. ൧൯: അപ്പെ. അ. ൪. വ. ൧൯; അ. ൫. വ. ൩: കൊലൊ. അ. ൩. വ. ൫: ൧. തെസ. അ. ൨. വ. ൩; അ. ൪. വ. ൭.]

൨൫. അവർ ദൈവത്തിൻെറ സത്യം വ്യാജമായി പകൎത്തി; സൃഷ്ടികളെ അവയുടെ സ്രഷ്ടാവിനെക്കാൾ ഭയപ്പെടുകയും സേവിക്കുകയുംചെയ്തു. അവന്നു മഹത്വങ്ങളും പുകഴ്ച

കളും എന്നും എന്നേക്കും (ഉണ്ടാകട്ടെ). ആമേൻ.

൨൬. അതിനാൽ അവമാനമുള്ള വ്യാധികൾക്കു ദൈവം അവരെ കൈവിട്ടു. എങ്ങനെയെന്നാൽ അവരുടെ സ്ത്രീകൾ തങ്ങളുടെ പ്രകൃതിയുടെ ഉപയോഗം മാററി പ്രകൃതിവിരുദ്ധമായതു ഉപയോഗിച്ചു.

൨൭. വീണ്ടും, അവരുടെ പുരുഷന്മാർ പോലും ഇപ്രകാരംതന്നെ സ്ത്രീകളുടെ പ്രകൃതിക്കനുസരണമായ ഉപയോഗം വിട്ട് ഒരുത്തൻ മറെറാരുത്തൻെറമേൽ ദുർമ്മോഹംകൊണ്ടു ജ്വലിക്കുകയും, ആണു ആണിനോടു ലജ്ജാവഹമായതു പ്രവർത്തിക്കുകയും, ഇങ്ങനെ തങ്ങളുടെ തെററിനു യോജ്യമായിരുന്ന പ്രതിഫലം തങ്ങളിൽ തന്നെ കൈക്കൊള്ളുകയും ചെയ്തു.

൨൮. ആകയാൽ ദൈവത്തെ അറിയണമെന്നു അവർ തങ്ങളുടെ ഉള്ളിൽ വിധി ചെയ്യാതിരുന്നതുപോലെ തന്നെ, (൩൧)

൨൯. അവർ സകല ദുഷ്ടതയും, വ്യഭിചാരവും, നീരസവും, തിന്മയും, പിടിച്ചുപറിയും, അസൂയയും, കൊലയും, തർക്കവും, ചതിയും, ദുർവ്വിചാരങ്ങളും, (൩൦.)

൩൦. പിറുപിറുപ്പും, ഏഷണിയും (൨൯) «നിറഞ്ഞവരായും», ദൈവത്തിനു വെറുപ്പുള്ളവരും, അവമാനപ്പെടുത്തുന്നവരും, ആത്മപ്രശംസക്കാരും, അഹങ്കാരികളും, തിന്മകൾ കണ്ടെത്തുന്നവരും, വിചാരശൂന്യന്മാരും, തങ്ങളുടെ പിതാക്കന്മാൎക്ക് അനുസരണമില്ലാത്തവരും,

൩൧. ഉടമ്പടിയും, സ്നേഹവും, സമാധാനവും തങ്ങൾക്കില്ലാത്തവരും, തങ്ങളിൽ കനിവില്ലാത്തവരുമായും (൨൮) «ഉചിതമല്ലാത്തതു ചെയ്യുവാൻ വ്യർത്ഥബോധത്തിനു ദൈവം അവരെ കൈവിട്ടു».

൩൨. ഇവ പോലെയുള്ളവ പ്രവർത്തിക്കുന്നവരെ മരണത്തിനു വിധിക്കുന്ന ദൈവനീതി അറിഞ്ഞിരുന്നിട്ടും അവർ ഇവ പ്രവർത്തിക്കുക മാത്രമല്ല, ഇവ പ്രവർത്തിക്കുന്നവരോടു പങ്കുകൊള്ളുക കൂടി ചെയ്യുന്നു.

## വ്യാഖ്യാനം.

൧-൪. “മരിച്ചവരിൽ നിന്നു ഉയിർത്തു മൂലം ശക്തികൊണ്ടും പരിശുദ്ധാത്മാവു
കൊണ്ടും ദൈവപുത്രനായി അറിയപ്പെട്ടവൻ”: മരിച്ചവരിൽ നിന്നു സ്വയമേയുള്ള
ഉയിർപ്പ്, അത്ഭുതപ്രവർത്തനശക്തി, പരിശുദ്ധാത്മാവു (എന്നുവെച്ചാൽ ചിലരുടെ അ
ഭിപ്രായം അനുസരിച്ച് പരിശുദ്ധമായ ആത്മാവു അഥവാ ആത്മാവിൻെറ പരി
ശുദ്ധി) ഇവ മൂലം ദൈവപുത്രനായി അറിയപ്പെടുകയും, പ്രസ്താവിക്കപ്പെടുകയും, സ
മ്മതിക്കപ്പെടുകയും ചെയ്തിരിക്കുന്നവൻ എന്നാണു സുറിയാനിപ്രതി പറയുന്നത്. ‘അറി
യപ്പെട്ടവൻ’ എന്നതിൻെറ സ്ഥാനത്തു ഗ്രീ.ൽ ‘തീരുമാനിക്കപ്പെട്ടവൻ’ എന്നും, ല.ൽ
‘മുൻകൂട്ടി നിശ്ചയിക്കപ്പെട്ടവൻ’ എന്നും, അറ.ൽ ‘നിശ്ചയിക്കപ്പെട്ടവൻ’ എന്നും,
ക്രൂശ.ൽ ‘പ്രസ്താവിക്കപ്പെട്ടവൻ’ എന്നും കാണുന്നു. സുറിയാനിപ്രതി ഇങ്ങനെ അറിയ
പ്പെട്ടതിൻെറ അടുത്ത കാരണവും, മററു പ്രതികൾ മ്ശിഹാ മനുഷ്യനെന്ന നിലയിൽ
ദൈവപുത്രനായിരിക്കുമെന്നു ആദിയിൽ തന്നെ ദൈവം ചെയ്തിട്ടുള്ള നിശ്ചയമായ അ
കന്ന കാരണവും കാണിക്കുന്നു എന്നല്ലാതെ ഇവ തമ്മിൽ വിരുദ്ധമല്ല. സുറിയാനി
യിൽ പ്രയോഗിച്ചിരിക്കുന്ന പദത്തിനു ‘നിർദ്ദേശിക്കപ്പെട്ടവൻ’, ‘നിശ്ചയിക്കപ്പെട്ടവൻ’
എന്നു അർത്ഥമുള്ളതുമാണ്.

൭. “വിശുദ്ധന്മാരും”: സകല ക്രിസ്ത്യാനികളേയും വിശുദ്ധന്മാർ എന്നു ഒരു
കാലത്തു വിളിച്ചിരുന്നു. അത് അവർ എപ്പോഴും പരിശുദ്ധന്മാരായിരിക്കുന്നു എന്ന

അൎത്ഥത്തിലല്ല; വിളിപ്പ്, ജീവിതാവസ്ഥ, ഉദ്യോഗം, കടമ ഇവമൂലം പ്രസാദവരത്താൽ വിശുദ്ധരാകേണ്ടവർ എന്നേ വിവക്ഷയുള്ളു.

൧൪, ൧൫. "ഗ്രീക്കകാരും ബൎബ്ബരന്മാരും": ഗ്രീക്കകാർ എന്ന ഇവിടെപ്പറയുന്നതു ലത്തീൻകാരെയും ഉൾപ്പെടുത്തിയാണ്. ൧൦. അ. ൨൭ വ. ൨. ൨൭. നോക്കുക.

൧൬. "ആദ്യം യൂദന്മാരിൽനിന്നോ പിന്നീട് പുറജാതികളിൽനിന്നോ": വാഗ്ദാനം യഹൂദന്മാരോടായിരുന്നതിനാൽ സുവിശേഷം അവരോടാണ ആദ്യമായി പ്രസംഗിക്കേണ്ടിയിരുന്നതു്. മ്ശീഹാ യഹൂദന്മാരോടു മാത്രമേ പ്രസംഗിച്ചുള്ളു. തൻെറ ആയുഷ്കാലത്തു മററു ജാതികളോടു പ്രസംഗിക്കരുതെന്നു അദ്ദേഹം സ്വശിഷ്യന്മാരോടു വിരോധിക്കുകയും ചെയ്തു. മ്ശീഹായുടെ സ്വൎഗ്ഗാരോഹണാനന്തരം പൂൎണ്ണാധികാരം ലഭിച്ച ശ്ലീഹന്മാർ യഹൂദന്മാരോടു പ്രസംഗിച്ച് അവരാൽ തിരസ്കൃതരായപ്പോഴാണ പുറജാതികളോടു പ്രസംഗിച്ചതു്. പുറജാതികളോടു പ്രസംഗിക്കുന്നതിനുള്ള സമയവും വിധവും അറിയുവാൻ വി. പത്രോസിനു ഒരു ദിവ്യദൎശനമുണ്ടായി. വി. പൌലോസും എവിടെയും ആദ്യം യഹൂദന്മാരോടും പിന്നീടു പുറജാതികളോടുമാണ പ്രസംഗിച്ചിട്ടുള്ളതു്.— 'ആദ്യം' എന്ന പദം ചില കൈയെഴുത്തുപ്രതികളിൽ കാണുന്നില്ല എന്നതും സ്മൎത്തവ്യമാണ്.

൧൭. "നീതിമാൻ വിശ്വാസം മൂലം ജീവിക്കുന്നു": ദൈവസ്നേഹം, പ്രതീക്ഷ, ആദിയായ സുകൃതങ്ങൾ അടങ്ങിയിരിക്കുന്ന വിശ്വാസം മൂലം.— "വിശ്വാസത്തിൽനിന്നു വിശ്വാസത്തിലേക്ക്": കൂടുതൽ കൂടുതലായ വിശ്വാസത്തിലേക്ക്.— "അതിനാൽ": സുവിശേഷത്താൽ.

൨൪. "അവരെ കൈവിട്ടു": തള്ളിവീഴിച്ചു എന്നല്ല, വിശേഷവരംകൊണ്ടു താങ്ങാതെ വീഴുവാൻ സമ്മതിച്ചു, അനുവദിച്ചു എന്നൎത്ഥം. ഇങ്ങനെ താങ്ങാതിരിക്കുവാനുള്ള കാരണക്കാർ അവർ തന്നെ. പുറ. അ. ൭. വ. ൨൧. വ്യ; അ. ൯. വ. ൧൬. വ്യ. നോക്കുക.

൩൨. ഗ്രീ., അറ., കൂശ. പ്രതികളിലും വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിലും സുറിയാനിയിലെപ്പോലെ തന്നെയാണ ഈ വാക്യം കാണുന്നതു്. ലത്തീനിൽ 'ദൈവത്തിൻെറ നീതി അറിഞ്ഞിട്ടും ഈവിധ പ്രവൃത്തികൾ ചെയ്യുന്നവർ മരണത്തിനു യോഗ്യരാകുന്നു എന്നു അവർ ഗ്രഹിച്ചില്ല; അവ ചെയ്യുന്നവർ മാത്രമല്ല, അവ ചെയ്യുന്നവരെ അനുകൂലിക്കുന്നവർകൂടിയും (മരണത്തിനു യോഗ്യന്മാരാകുന്നു)' എന്നാണ വിവൎത്തനം. ലത്തീനപ്രതിയിൽ മാററം വന്നുപോയി എന്നു ചിലരും, ഗ്രീക്കുപ്രതികളിൽ വ്യത്യാസമുണ്ടാകമൂലം ഇങ്ങനെ കാണുവാനിടയായി എന്നു വേറെ ചിലരും ഇതിനു സമാധാനം പറയുന്നു.

## അദ്ധ്യായം ൨.

പ്രമാണം അനുസരിക്കാതെ അതിനെപ്പററി പ്രശംസിക്കുന്ന യഹൂദന്മാരെ ശ്ലീഹാ ശകാരിക്കുന്നതും സാക്ഷാൽ യഹൂദന്മാർ ആരാകുന്നു എന്നു പ്രസ്താവിക്കുന്നതും.

ഇതുകൊണ്ടു്, അല്ലയോ സ്വന്തക്കൂട്ടുകാരനെ വിധിക്കുന്ന മനുഷ്യാ, നിനക്കു ഒഴിവുകഴിവില്ല. എന്തുകൊണ്ടെന്നാൽ നിൻെറ കൂട്ടുകാരനെ വിധിക്കുന്നതിൽ നിന്നെത്തന്നെ നീ കുററം വിധിക്കുന്നു. വിധിക്കുന്ന നീയും അവയിൽ തന്നെയാണ് വ്യാപരിക്കുന്നതു്. [മത്താ. അ. ൭. വ. ൨.]

൨. ഇവയിൽ വ്യാപരിക്കുന്നവരുടെ മേൽ സത്യത്തിനു അനുസരണമായി ദൈവവിധിയുണ്ടെന്നു നാം അറിയുകയും ചെയ്യുന്നു.

൩. എന്നാൽ, അല്ലയോ ഇവയിൽ വ്യാപരിക്കുന്നവരെ വിധിക്കുന്ന മനുഷ്യാ, നീ എന്തു വിചാരിക്കുന്നു? നീയും ഇവയിൽ തന്നെ വ്യാപരിക്കുകയിൽ ദൈവത്തിന്റെ വിധിയിൽ നിന്നു നീ ഓടി അകലുമൊ?

൪. അല്ലെങ്കിൽ അവന്റെ ദയയുടെ സമ്പത്തിനെതിരായൊ, അവന്റെ ദീൎഘശാന്തതയ്ക്കെതിരായൊ, അവൻ നിനക്കു തന്ന അവസരത്തിനെതിരായൊ നീ മത്സരിക്കുന്നുവോ? ദൈവത്തിന്റെ ദയ പശ്ചാത്താപത്തിലേക്കാണു നിന്നെ കൊണ്ടുപോകുന്നതെന്നു നീ അറിയുന്നില്ലയോ? [സുജ്ഞ. അ. ൧൬. വ. ൨൪; അ. ൧൭. വ. ൨: ൨. പത്രോ. അ. ൩. വ. ൯.]

൫, ൬. എന്നാൽ പശ്ചാത്തപിക്കാതിരിക്കുന്ന നിന്റെ ഹൃദയത്തിന്റെ കാഠിന്യം നിമിത്തം കോപത്തിന്റെ നാളിലേക്കും, സകല മനുഷ്യൎക്കും അവനവന്റെ പ്രവൃത്തികൾക്കു തക്കവണ്ണം പ്രതിഫലം നൽകുന്ന ദൈവത്തിന്റെ നീതിയുള്ള വിധിയുടെ വെളിപാടിലേക്കും കോപത്തിന്റെ നിക്ഷേപം നിനക്കായി നീ സൂക്ഷിച്ചു വെക്കുന്നു. [മത്താ. അ. ൧൬. വ. ൨൭.]

൭. സൽപ്രവൃത്തികളുടെ സ്ഥിരതയോടുകൂടി മഹത്വവും ബഹുമാനവും ക്ഷയമില്ലായ്മയും അന്വേഷിക്കുന്നവൎക്ക് അവൻ നിത്യജീവൻ കൊടുക്കും.

൮. എന്നാൽ മത്സരിച്ചു നില്ക്കുകയും സത്യം അനുസരിക്കാതെ ദുഷ്ടതയനുസരിക്കുകയും ചെയ്യുന്നവൎക്കു കോപവും ക്രോധവും, (൰)

൯. തിന്മകൾ പ്രവൎത്തിക്കുന്ന ഏതു മനുഷ്യനും, അദ്യമായി യൂദന്മാൎക്കും പിന്നീടു പുറജാതികൾക്കും, ഞെരുക്കവും വേദനയും,

൰. നന്മകൾ പ്രവൎത്തിക്കുന്ന ഏതു മനുഷ്യനുമോ, അദ്യമായി യൂദന്മാൎക്കും പിന്നീടു പുറജാതികൾക്കും, മഹിമയും ബഹുമാനവും സമാധാനവും (൮) «അവൻ പ്രതിഫലം നൽകും».

൰൧. എന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ പക്കൽ മുഖം നോട്ടമില്ല. [ആവൎത്ത. അ. ൧൦. വ. ൧൭: ൨. ബെൎയ. അ. ൧൯. വ. ൭: ഈയോ. അ. ൩൪. വ. ൧൯: സുജ്ഞ. അ. ൩. വ. ൮: ബൎസീ. അ. ൩൫. വ. ൧൫: നട. അ. ൧൦. വ. ൩൪: ഗാല. അ. ൨. വ. ൬: അപ്പെ. അ. ൩. വ. ൨൫: കൊലൈ. അ. ൩. വ. ൨൫: ൧. പത്രോ. അ. ൧. വ. ൧൭.]

൰൨. നിയമമില്ലാതെ പാപം ചെയ്യുവർ നിയമമില്ലാതെ തന്നെ നശിക്കും; നിയമത്തിൽ പാപം ചെയ്യുവർ നിയമപ്രകാരം വിധിക്കപ്പെടും.

൰൩. എന്തുകൊണ്ടെന്നാൽ നിയമം കേൾക്കുന്നവരല്ല ദൈവസന്നിധിയിൽ നീതിമാന്മാരായിരിക്കുന്നതു, മറിച്ച്, നിയമം അനുസരിക്കുന്നവരത്രെ നീതീകരിക്കപ്പെടുന്നതു്. [മത്താ. അ. ൭. വ. ൨൧: യാക്കൊ. അ. ൧. വ. ൨൨.]

൰൪. എന്തെന്നാൽ നിയമമില്ലാത്ത പുറജാതികൾ നിയമത്തിലുള്ളതു തങ്ങളുടെ സ്വഭാവത്താൽ തന്നെ ചെയ്യുന്നെങ്കിൽ അവർ തങ്ങൾക്കു നിയമമില്ലാതിരിക്കെ തങ്ങൾക്കുതന്നെ നിയമമായിത്തീൎന്നിരിക്കുന്നു.

൰൫. നിയമത്തിന്റെ പ്രവൃത്തി തങ്ങളുടെ ഹൃദയത്തിന്മേൽ എഴുതപ്പെട്ടിരിക്കുന്നതായി അവർ കാണിക്കുകയും, അവരുടെ വിചാരങ്ങൾ തമ്മിൽ തമ്മിൽ കുററപ്പെടുത്തുകയോ ഒഴിവു പറയുകയോ ചെയ്യുന്നതിനാൽ

അവരുടെ മനസ്സാക്ഷി അവരെപ്പററി സാക്ഷ്യം വഹിക്കകയും ചെയ്യുന്നു.

൧൬. ഈശോമ്ശിഹാ മുഖാന്തരമുള്ള എന്റെ സുവിശേഷം അനുസരിച്ച് മനുഷ്യരുടെ രഹസ്യങ്ങളെ ദൈവം വിധിക്കുന്ന നാളിൽ (ഇതു പ്രത്യക്ഷമാകും).

൧൭, ൧൮. നീ യൂദനെന്നു വിളിക്കപ്പെടുകയും, നിയമത്തിൽ ആശ്വാസം പ്രാപിക്കുകയും, ദൈവത്തിന്റെ ഇഷ്ടം അറിയുന്നവനായി അവനിൽ പ്രശംസിക്കുകയും, നിയമത്താൽ പഠിപ്പിക്കപ്പെട്ടവനായി ഉചിത കാൎയ്യങ്ങൾ തിരിച്ചറിയുകയും,

൧൯, ൨൦. കുരുടന്മാരുടെ നടത്തുകാരനും, ഇരുട്ടിലുള്ളവരുടെ വെളിച്ചവും, മൂഢന്മാരുടെ ഉപദേഷ്ടാവും, ശിശുക്കളുടെ അദ്ധ്യാപകനുമാകുന്നു എന്നും, നിയമം മുഖേന അറിവിന്റെയും സത്യത്തിന്റെയും മാതൃക നിനക്കുണ്ടെന്നും നിന്നെക്കുറിച്ചു തന്നെ നീ ഉറച്ചിരിക്കുകയും ചെയ്യുന്നെങ്കിൽ,

൨൧. ഇങ്ങനെയിരിക്കെ, മററുള്ളവരെ പഠിപ്പിക്കുന്ന നീ നിന്നെത്തന്നെ പഠിപ്പിക്കാതിരിക്കുന്നുവൊ? മോഷ്ടിക്കരുതെന്നു പഠിപ്പിക്കുന്ന നീതന്നെ മോഷ്ടിക്കുന്നുവൊ?

൨൨. വ്യഭിചാരം ചെയ്യരുതെന്നു പറയുന്ന നീതന്നെ വ്യഭിചാരം ചെയ്യുന്നുവൊ? വിഗ്രഹങ്ങളെ വെറുക്കുന്ന നീ വിശുദ്ധസ്ഥലം കവർച്ചചെയ്യുന്നുവൊ?

൨൩. നിയമത്തിൽ പ്രശംസിക്കുന്ന നീ നിയമത്തിന്റെ ലംഘനത്താൽ ദൈവത്തെത്തന്നെ അവമാനിക്കുന്നുവൊ?

൨൪. എന്തുകൊണ്ടെന്നാൽ എഴുതപ്പെട്ടിരിക്കുന്നതുപോലെ ദൈവത്തിന്റെ നാമം നിങ്ങൾ നിമിത്തം പുറജാതികളുടെ ഇടയിൽ ദൂഷിക്കപ്പെടുന്നു. [ഏശ. അ. ൫൨. വ. ൫: എസ്സേ. അ. ൩൬. വ. ൨൦.]

൨൫. നീ നിയമം അനുസരിക്കുന്നു എങ്കിൽ പരിച്ഛേദനം പ്രയോജനമുള്ളതാകുന്നു. നീ പ്രമാണം ലംഘിക്കുന്നുവെങ്കിലോ നിന്റെ പരിച്ഛേദനം അഗ്രചൎമ്മമായിത്തീൎന്നിരിക്കുന്നു.

൨൬. ആകയാൽ അഗ്രചൎമ്മി നിയമത്തിലെ കല്പന കാക്കുന്നുവെങ്കിൽ അഗ്രചൎമ്മം പരിച്ഛേദനമായിത്തന്നെ കരുതപ്പെടുകയില്ലയൊ?

൨൭. സ്വഭാവത്താൽ തന്നെ നിയമം അനുസരിക്കുന്ന അഗ്രചൎമ്മി അക്ഷരത്തിലും പരിച്ഛേദനത്തിലും നിയമം ലംഘിക്കുന്ന നിന്നെ കുററം വിധിക്കും. [മത്താ. അ. ൧൨. വ. ൪൨.]

൨൮. എന്തുകൊണ്ടെന്നാൽ പുറമേ (യൂദൻ) ആയിരിക്കുന്നവനല്ല യൂദൻ; ജഡത്തിൽ കാണപ്പെടുന്നതല്ല പരിച്ഛേദനം. [ഏശ. അ. ൪൮.]

൨൯. മറിച്ച്, രഹസ്യത്തിലുള്ളവനാകുന്നു യൂദൻ. അക്ഷരത്തിലല്ല, ആത്മാവിൽ ഹൃദയത്തിന്റേതായിട്ടുള്ളത് പരിച്ഛേദനം. അതിന്റെ സ്തുതി മനുഷ്യരിൽ നിന്നല്ല, മറിച്ച്, ദൈവത്തിൽ നിന്നാകുന്നു.

## വ്യാഖ്യാനം.

൫, ൬. "കോപത്തിന്റെ നാൾ": ദൈവം അഭക്തന്മാരുടെ നേരേ തന്റെ കോപവും പ്രതികാരവും തുറന്നുവിടുന്ന വിധിദിവസം.

൯. "ആദ്യമായി യൂദന്മാൎക്കും പിന്നീടു പുറജാതികൾക്കും": യഹൂദന്മാർ എഴുതപ്പെട്ടപ്രമാണം സ്വീകരിക്കുകയും ദൈവത്തിന്റെ പ്രത്യേക കടാക്ഷത്തിനു പാത്രീഭൂതരാകയും ചെയ്തിട്ടുള്ളതാണ്. വാഗ്ദാനം ഉണ്ടായിട്ടുള്ളതും അവരോടു തന്നെ.

മ്ശീഹായും ശ്ലീഹന്മാരും ആദ്യമായി പ്രസംഗിച്ചതും അവരോടായിരുന്നു. (അ. ൧. വ. ൧൬. വ്യ. നോക്കുക.) തന്മൂലം യഹൂദന്മാരുടെ തിന്മ പുറജാതികളുടേതിനെക്കാൾ വലുതായിരിക്കയാൽ അവൾക്കു 'ആദ്യമായി' എന്നുവെച്ചാൽ മുഖ്യമായി, ഞെരുക്കവും വേദനയും ശിക്ഷയായി വന്നുക്കൂടും.

൧൨. "നിയമമില്ലാതെ പാപം ചെയ്തവർ നിയമമില്ലാതെ തന്നെ നശിക്കും; നിയമത്തിൽ പാപം ചെയ്തവർ നിയമപ്രകാരം വിധിക്കപ്പെടും": എഴുതപ്പെട്ട നിയമം കൈക്കൊണ്ടിട്ടില്ലാത്ത പുറജാതികൾ "ആ നിയമത്തിൻെറ ലംഘകന്മാരായി ശിക്ഷിക്കപ്പെടാതെ ന്യായബുദ്ധിയും മനസ്സാക്ഷിയും മൂലം തങ്ങൾക്കു വെളിപ്പെടുത്തപ്പെട്ടിരിക്കുന്ന പ്രകൃതിനിയമം അനുസരിച്ചു ശിക്ഷിക്കപ്പെടും. എഴുതപ്പെട്ട നിയമം സ്വീകരിച്ചിട്ടുള്ള യഹൂദന്മാരാകട്ടെ ലിഖിതമായ നിയമം അനുസരിച്ചു ശിക്ഷാർഹന്മാരായിത്തീരും.

൧൪, ൧൫. എഴുതപ്പെട്ട നിയമമില്ലാത്തവർ പ്രമാണത്താൽ കല്പിക്കപ്പെട്ടവ സ്വഭാവത്താൽ തന്നെ, പ്രകൃതിലബ്ധമായ പ്രകാശംകൊണ്ട്, ചെയ്യുമ്പോൾ, പ്രകൃതിനിയമം അവരുടെ ഹൃദയത്തിലുണ്ടെന്നു തെളിയിക്കുന്നു. അവരുടെ മനസ്സാക്ഷിയും, സ്വീകാര്യങ്ങളെന്നോ പരിത്യാജ്യങ്ങളെന്നോ അവർ മനസ്സിൽ ചെയ്യുന്ന നിർണ്ണയങ്ങളും ഇതിനെ വ്യക്തമാക്കുന്ന സാക്ഷ്യങ്ങളാണ്.

൧൬. "എൻെറ സുവിശേഷം": ഞാൻ സുവിശേഷം പ്രസംഗിക്കുന്നവിധം.

൨൪. "ദൈവത്തിൻെറ നാമം നിങ്ങൾ നിമിത്തം പുറജാതികളുടെ ഇടയിൽ ദുഷിക്കപ്പെടുന്നു": യഹൂദന്മാരുടെ മതത്തിൻെറ പരിശുദ്ധിയും അവരുടെ നടപടികളും തമ്മിലുള്ള വ്യത്യാസം മൂലം യഹൂദമതവും ആരാധനയും പുറജാതികൾക്കു ആക്ഷേപവിഷയമായിത്തീർന്നിരിക്കുന്നു എന്നു പ്രവാചകന്മാർ പറഞ്ഞിട്ടുള്ളതു വി. ശ്ലീഹാ ഇവിടെ എടുത്തു പറയുകയാണ്. യഹൂദന്മാരുടെ ഈ ആചാരവൈകല്യം ഹേതുവായിട്ടു പുറജാതികളുടെ ഇടയിൽ ദൈവസ്തുതി കുറഞ്ഞുപോകയും, ഈവിധമുള്ള നിയമലംഘകന്മാരെ ശിക്ഷിക്കുന്നില്ലല്ലൊ എന്നു പറഞ്ഞു ദൈവത്തെ ആക്ഷേപിക്കുകയും ചെയ്യുന്നു.

൨൫. "പ്രമാണം ലംഘിക്കുന്നുവെങ്കിലൊ നിൻെറ പരിച്ഛേദനം അഗ്രചർമ്മമായിത്തീർന്നിരിക്കുന്നു": പ്രമാണം ലംഘിക്കുന്നപക്ഷം പരിച്ഛേദനം ചെയ്യപ്പെട്ടവൻതന്നെയായാലും അഗ്രചർമ്മിയേയും പുറജാതിയേയുംപോലെയായിത്തീർന്നിരിക്കുന്നു.

൨൬. "അഗ്രചർമ്മി നിയമത്തിലെ കല്പന കാക്കുന്നുവെങ്കിൽ അഗ്രചർമ്മം പരിച്ഛേദനമായിത്തന്നെ കരുതപ്പെടുകയില്ലയൊ?": അഗ്രചർമ്മം ദുഷ്ടവും ഹീനവുമായ പ്രവൃത്തിയെ ലക്ഷീകരിക്കുന്നു. ആകയാൽ സാക്ഷാത്തായ പരിച്ഛേദനം ശരീരത്തിൻേറതല്ല, മനസ്സിൻേറതാണ്; പാപങ്ങളുടെ പരിച്ഛേദനം. തന്മൂലം പുറജാതിക്കാരൻ പ്രമാണം കാത്താൽ അഗ്രചർമ്മം അവനു പ്രതികൂലമല്ല, അവൻ പരിച്ഛേദനം സ്വീകരിച്ചവനെപ്പോലെ കരുതപ്പെടും.

൨൭. "അക്ഷരത്തിലും പരിച്ഛേദനത്തിലും": സിദ്ധമായിരിക്കുന്ന രേഖാമൂലമായ പ്രമാണത്തിലും ശരീരത്തിൽ ഏററിട്ടുള്ള മുറിവിലും.

൨൯. "രഹസ്യത്തിലുള്ളവൻ": ബാഹ്യദൃഷ്ടിക്കു കാണപ്പെടാത്ത അന്തരിന്ദ്രിയങ്ങളാൽ, ആത്മാവിലും ഹൃദയത്തിലുമുള്ളവൻ.— "അതിൻെറ സ്തുതി": ഗ്രീക്കിൽ 'അവൻെറ സ്തുതി' എന്നാണു കാണുന്നതു്. മററു പ്രതികളിൽ 'അവൻെറ'യൊ 'അതിൻെറ'യൊ എന്നു വിശദമല്ല.

## അദ്ധ്യായം ൩.

**യഹൂദന്മാരുടെ വിശേഷതകൾ.**

**എല്ലാമനുഷ്യരും പാപികളാകുന്നു. മ്ശീഹായുടെ പ്രസാദവരംകൊണ്ടുമാത്രമല്ലാതെ നിയമാനുഷ്ഠാനംകൊണ്ടു ആരും നീതീകരിക്കപ്പെടുവാൻ വഴിയാ.**

എന്നാൽ ഒരു യൂദന്റെ വിശേഷതയെന്താകുന്നു? അല്ലെങ്കിൽ പരിച്ഛേദനം കൊണ്ടുള്ള പ്രയോജനമെന്തു്?

൨. എല്ലാവിധത്തിലും വളരെ (ഉണ്ടു്). ആദ്യമായിത്തന്നെ ദൈവത്തിന്റെ വചനങ്ങൾ അവൎക്ക ഏല്പിക്കപ്പെട്ടു. [റോമ. അ. ൯. വ. ൪.]

൩. എന്നാൽ അവരിൽ ചിലർ വിശ്വസിച്ചില്ലെങ്കിൽ അവർ വിശ്വസിക്കാതിരുന്നതുകൊണ്ടു് ദൈവത്തിന്റെ വിശ്വസ്തത അവർ ഇല്ലാതാക്കിയൊ? [൨. തിമാ. അ. ൨. വ. ൧൩.]

൪. ഒരിക്കലുമില്ല. എന്തുകൊണ്ടെന്നാൽ നിന്റെ വാക്കുകളിൽ നീ നീതിമാനാകുവാനും അവർ നിന്നെ വിധിക്കുമ്പോൾ നീ ജയിക്കുവാനും എന്നു എഴുതപ്പെട്ടിരിക്കുന്നതു പോലെ ദൈവം സത്യവാനാകുന്നു. സകല മനുഷ്യരുമോ വ്യാജം പറയുന്നവർ. [സങ്കീ. ൫൦. വ. ൪.— യോഹ. അ. ൩. വ. ൩൩: സങ്കീ. ൧൧൫. വ. ൧൧.]

൫. എന്നാൽ നമ്മുടെ ദുഷ്ടത ദൈവത്തിന്റെ നീതിയെ സ്ഥിരപ്പെടുത്തുന്നു എങ്കിൽ നാം എന്തു പറയും? തന്റെ കോപം കാണിക്കുന്ന ദൈവം ദുഷ്ടനാകുന്നു എന്നൊ?— മനുഷ്യരീതിയിലാകുന്നു ഞാൻ പറയുന്നതു്.—

൬. ഒരിക്കലുമില്ല. അല്ലെങ്കിൽ ദൈവം ലോകത്തെ എങ്ങനെ വിധിക്കും?

൭. എന്നാൽ ദൈവത്തിന്റെ സത്യം എന്റെ വ്യാജം കൊണ്ടു അവന്റെതന്നെ മഹത്വത്തിനായി വൎദ്ധിച്ചു എങ്കിൽ, ഈ സ്ഥിതിക്കു, ഞാൻ പാപിയെന്നു വിധിക്കപ്പെടുന്നതെന്തു?

൮. അല്ലെങ്കിൽ നന്മകൾ ഉണ്ടാകുവാനായി നമുക്കു തിന്മകൾ ചെയ്യാം എന്നു ഞങ്ങൾ പറയുന്നു എന്നു പറഞ്ഞുകൊണ്ടു ചിലയാളുകൾ ഞങ്ങളെപ്പററി ദുഷിച്ചു പറയുന്നതുപോലെയൊ? ഇവരുടെ ശിക്ഷാവിധി നീതിക്കായി കാക്കപ്പെട്ടിരിക്കുന്നു.

൯. ആകയാൽ നമുക്കു കൂടുതലായി എന്തു ലഭിച്ചിരിക്കുന്നു? യൂദന്മാരും പുറജാതികളുമെല്ലാം പാപത്തിനു കീഴ്പെട്ടവരാകുന്നു എന്നു അവരെപ്പററി ആദ്യമേ തന്നെ നാം ഖണ്ഡിച്ചു പറഞ്ഞിട്ടുണ്ടല്ലൊ. [ഗാല. അ. ൩. വ. ൨൨.]

൧൦. നീതിമാനില്ല, ഒരുത്തൻപോലുമില്ല. (൧൨.) [സങ്കീ. ൧൩. വ. ൩; ൫൨. വ. ൩.]

൧൧. ഗ്രഹിക്കുന്നവനുമില്ല, ദൈവത്തെ അന്വേഷിക്കുന്നവനുമില്ല.

൧൨. എല്ലാവരും ഒരുപോലെ വഴിപിഴച്ചു പരിത്യജിക്കപ്പെട്ടവരായിത്തീൎന്നു. നന്മ ചെയ്യുന്നവനില്ല, ഒരുത്തൻപോലുമില്ല.

൧൩. അവരുടെ തൊണ്ടകൾ തുറന്ന ശവക്കുഴികൾ; അവരുടെ നാവുകൾ ചതിക്കുന്നവ; അവരുടെ ചുണ്ടുകൾക്കു കീഴെ വിരിയൻപാമ്പിന്റെ വിഷം. [സങ്കീ. ൫. വ. ൯; ൧൩൯. വ. ൩: യാക്കൊ. അ. ൩. വ. ൮.]

൧൪. അവരുടെ വായ് ശാപവും കൈപ്പും നിറഞ്ഞതു്. [സങ്കീ. ൧൦. വ. ൭.]

൧൫. അവരുടെ കാലുകൾ രക്തം ചിന്തുവാൻ ബദ്ധപ്പെട്ടുന്നവ. [സുഭ. അ. ൧. വ. ൧൬: ഏശ. അ. ൫൯. വ. ൭.]

൧൬. അവരുടെ വഴികളിൽ ഞെരുക്കവും കഷ്ടതയും. [ഏശ. അ. ൫൯. വ. ൭.]

൧൭. സമാധാനത്തിൻെറ വഴി അവർ അറിഞ്ഞില്ല. [ഏശ. അ. ൫൯. വ. ൮.]

൧൮. അവരുടെ കണ്ണുകളുടെ മുമ്പിൽ ദൈവഭയമില്ല (൧൦) «എന്നു എഴുതപ്പെട്ടിരിക്കുന്നതുപോലെ തന്നെ». [സങ്കീ. ൩൬. വ. ൧.]

൧൯. എന്നാൽ നിയമം പറഞ്ഞിട്ടുള്ളതു നിയമത്തിലുള്ളവരോടാകുന്നു പറഞ്ഞിട്ടുള്ളതെന്നു നാം അറിയുന്നു. എല്ലാ വായും അടയ്ക്കപ്പെടുവാനും ലോകം മുഴുവൻ ദൈവത്തോടു കടപ്പെടുവാനും തന്നെ.

൨൦. അതുകൊണ്ടു നിയമത്തിൻെറ പ്രവൃത്തികളാൽ യാതൊരു ജഡവും അവൻെറ സന്നിധിയിൽ നീതീകരിക്കപ്പെടുകയില്ല. എന്തുകൊണ്ടെന്നാൽ നിയമത്താൽ പാപം അറിയപ്പെട്ടു. [ഗാല. അ. ൨. വ. ൧൬.]

൨൧. എന്നാൽ ഇപ്പോൾ ദൈവത്തിൻെറ നീതി നിയമം കൂടാതെ വെളിവായിരിക്കുന്നു. നിയമം തന്നെയും പ്രവാചകന്മാരും അതിനെപ്പററി സാക്ഷ്യം വഹിക്കുന്നു.

൨൨. ദൈവത്തിൻെറ നീതിയോ ഈശോമ്ശീഹായിലുള്ള വിശ്വാസം മുഖേനയാകുന്നു എല്ലാ മനുഷ്യർക്കും അവനിൽ വിശ്വസിക്കുന്ന സകല മനുഷ്യരുടെമേലും (ഉണ്ടായിരിക്കുന്നതു്). ഒരു വ്യത്യാസവുമില്ല.

൨൩. എന്തുകൊണ്ടെന്നാൽ എല്ലാവരും പാപം ചെയ്തു് ദൈവമഹത്വം ഇല്ലാത്തവരായിത്തീർന്നു.

൨൪, ൨൫. അവർ സൌജന്യമായി കൃപാവരം കൊണ്ടും, നാം മുമ്പു ചെയ്ത പാപങ്ങൾ നിമിത്തം അവൻെറ രക്തത്തിലെ വിശ്വാസത്താൽ പരിഹാരമായിട്ടു ദൈവം മുമ്പേതന്നെ സ്ഥാപിച്ചിരിക്കുന്ന ഈശോമ്ശീഹായിലുള്ള പരിത്രാണം കൊണ്ടും നീതീകരിക്കപ്പെടുന്നു.

൨൬. താൻ നീതിമാനും നമ്മുടെ കർത്താവു ഈശോമ്ശീഹായുടെ വിശ്വാസത്തിലുള്ളവനെ നീതിയാൽ നീതീകരിക്കുന്നവനുമായിരിക്കുവാൻ വേണ്ടി ഈ സമയത്തു തൻെറ നീതിയുടെ പ്രദർശനത്തിനായി ദൈവം തൻെറ ദീർഘശാന്തതയാൽ നമുക്കു നൽകിയ ക്ഷമകൊണ്ടു തന്നെ.

൨൭. ആകയാൽ പ്രശംസ എവിടെയാകുന്നു? അതു നശിച്ചുപോയി. ഏതു നിയമത്താൽ? പ്രവൃത്തികളുടെയൊ? അല്ല. മറിച്ച്, വിശ്വാസത്തിൻെറ നിയമത്താൽ.

൨൮. ആകയാൽ മനുഷ്യൻ നീതീകരിക്കപ്പെടുന്നതു നിയമത്തിൻെറ പ്രവൃത്തികളാലല്ല, വിശ്വാസത്താലാകുന്നു എന്നു നാം കരുതുന്നു.

൨൯. ദൈവം യൂദന്മാരുടെ മാത്രമാകുന്നു, പുറജാതികളുടെയല്ല എന്നൊ? അതേ, പുറജാതികളുടെയും (അത്രെ).

൩൦. എന്തുകൊണ്ടെന്നാൽ വിശ്വാസം കൊണ്ടു പരിച്ഛേദനത്തേയും, അതേവിശ്വാസത്താൽ തന്നെ അഗ്രചർമ്മത്തേയും നീതീകരിക്കുന്ന ദൈവം ഒരുവൻ തന്നെയാകുന്നു.

൩൧. ആകയാൽ വിശ്വാസത്താൽ നിയമത്തെ നാം നശിപ്പിക്കുന്നുവൊ? ഒരിക്കലുമില്ല. മറിച്ച്, നിയമത്തെ നാം ഉറപ്പിക്കുന്നതേയുള്ളു. [മത്താ. അ. ൫. വ. ൧൭.]

## വ്യാഖ്യാനം.

൪. "നിൻെറ വാക്കുകളിൽ നീ നീതിമാനാകുവാനും": ദാവീദിൻെറ വാക്കുകളാണു ശ്ലീഹാ ഇവിടെ ഉദ്ധരിക്കുന്നതു്. നീ എന്നോടു ചെയ്തിരിക്കുന്ന ഉടമ്പടിയുടെ വാക്കുകളെ അന്വത്ഥമാക്കി തൻമൂലം നീ നീതിമാനും സത്യവാനുമാകുന്നു എന്നു സൎവ്വലോകവും പ്രകീൎത്തിക്കുവാൻ ഇടയാകുവാനും എന്നൎത്ഥം.— "അവർ നിന്നെ വിധിക്കുമ്പോൾ നീ ജയിക്കുവാനും": എൻെറ പാപം നിമിത്തം നീ എന്നോടു ഒരിക്കലും രമ്യപ്പെടുകയില്ലെന്നും എന്നോടു ചെയ്തിട്ടുള്ള വാഗ്ദാനം അനുസരിച്ചു പ്രവൎത്തിക്കുകയില്ലെന്നും ജനങ്ങൾ നിന്നെപ്പററി വിചാരശൂന്യമായി ചെയ്യുന്ന വിധി അബദ്ധമാണെന്നു കാണിക്കുകയും അവരുടെ അനീതിയും വ്യാജവും പ്രത്യക്ഷമാക്കുകയും ചെയ്തുകൊണ്ടു നീ വിജയം നേടുവാനും എന്നു ഗ്രഹിക്കണം.— "ദൈവം സത്യവാനാകുന്നു. സകല മനുഷ്യരുമോ വ്യാജം പറയുന്നവർ": ദൈവം മാത്രമേ സാക്ഷാൽ, പ്രകൃത്യാ തന്നെ, സത്യവാനായിട്ടുള്ളു. മനുഷ്യൻ അവൻെറ പ്രകൃതിക്കു പററിയ ഹാനിയും അവൻെറ പ്രകൃതിവാസനയും നിമിത്തം നുണ പറയുവാനും അബദ്ധം പ്രവൎത്തിക്കുവാനും തക്കവനാണു്; നുണ പറയുവാനുള്ള ശക്തി മനുഷ്യനിൽനിന്നു ഒരിക്കലും നീങ്ങിപ്പോകയില്ല എന്നാണു ഇതിൻെറ അൎത്ഥം. നന്മ പ്രവൎത്തിക്കുന്നതിനെക്കാൾ എളുപ്പമാകുന്നു സത്യം പറയുക. അസത്യം പറയാതെ സത്യം പറയുവാൻ മനുഷ്യനു സാധിക്കുകയില്ലെങ്കിൽ ഒരുത്തൻ എത്രതന്നെ നീതിമാനായിരുന്നാലും തൻെറ സകല പ്രവൃത്തികളിലും അവർ പാപം ചെയ്യുന്നു എന്നു ലൂഥെർ ഈ വാക്യത്തിൽ നിന്നു തെററായി അനുമാനിക്കുന്നു. എന്നാൽ മനുഷ്യൻ സത്യം പറയുവാൻ അശക്തനാണെന്നൊ, അവൻ എപ്പോഴും അസത്യം പറയുന്നു എന്നൊ ശ്ലീഹാ പറയുന്നില്ല. പ്രകൃതിയുടെ ഈ ബലക്ഷയം– നുണ പറയുവാനുള്ള വാസനയും അതിനുള്ള ശീലവും– ദൈവത്തിൻെറ കൃപാബലംകൊണ്ടു ഈ ജീവിതത്തിൽ തന്നെ ചിലരിൽ നിന്നു നിശ്ശേഷം നീങ്ങിപ്പോകുന്നു എന്നതു ശ്ലീഹാ നിഷേധിക്കുന്നുമില്ല. കൃപാവരം കൂടാതെ മനുഷ്യൎക്കു പ്രകൃത്യാ തന്നെ സ്വഭാവാതീതമല്ലാത്ത ചില നന്മപ്രവൃത്തികൾ ചെയ്യാമെന്നുള്ളതും ശ്ലീഹാ നിഷേധിക്കുന്നില്ല.

൫–൮. "നമ്മുടെ ദുഷ്ടത ദൈവത്തിൻെറ നീതിയെ സ്ഥിരപ്പെടുത്തുന്നു എങ്കിൽ": (വ. ൫.) അറ. പ്രതിയിലും ഇങ്ങനെതന്നെ. ഗ്രീ., ല. പ്രതികളിൽ '... ശ്ലാഘ്യമാക്കുന്നു എങ്കിൽ' എന്നും, ക്രൂശായപ്രതിയിൽ 'നമ്മുടെ അനീതിയിൽ ദൈവത്തിൻെറ നീതി സ്ഥിതി ചെയ്യുന്നു എങ്കിൽ' എന്നുമാണു കാണുന്നതു്.— "നാം എന്തു പറയും?" (വ. ൫.) ഇതു ഈ ലേഖനത്തിലെ ഒരു പ്രത്യേക ശൈലിയാണു്. ഈ ലേഖനത്തിൽ തന്നെ ഇതു ഏഴു പ്രാവശ്യം കാണുന്നുണ്ടു്. ഒരു പുതിയ കാൎയ്യത്തിലേക്കു പെട്ടെന്നു കടക്കുന്നു എന്നാണു ഈ വാക്കുകൾ സൂചിപ്പിക്കുന്നതു്. തൻമൂലം അതു ഗ്രഹിക്കുവാൻ പ്രയാസമുള്ളതാക്കിത്തീൎക്കുന്നു.— "മനുഷ്യരീതിയിലാകുന്നു ഞാൻ പറയുന്നതു്": (വ. ൫.) എൻെറ സ്വന്തമായിട്ടല്ല, കേവലം ലൌകികനായ ഒരാളുടെ വാക്കുകളായിട്ടാകുന്നു ഞാൻ പറയുന്നതു്.– "വ്യാജം": (വ. ൭.) പാപം എന്നൎത്ഥം. ഏതു പാപവും സത്യത്തിൽ നിന്നുള്ള വ്യതിയാനമാണല്ലൊ.— "ശിക്ഷാവിധി നീതിക്കായി കാക്കപ്പെട്ടിരിക്കുന്നു": (വ. ൮.) നീതിയായിട്ടുള്ള ശിക്ഷാവിധിയുണ്ടാകുവാനിരിക്കുന്നു.— ദൈവത്തിൻെറ വിശ്വസ്തതയെപ്പററിയുള്ള പ്രതിപാദനം അവസാനിപ്പിച്ചിട്ടു, മനുഷ്യരുടെ 'ദുഷ്ടത ദൈവത്തിൻെറ നീതിയെ സ്ഥിരപ്പെടുത്തു'കയും പ്രസിദ്ധവും വിശദവുമാക്കുകയും, വാഗ്ദാനങ്ങളിലെ 'ദൈവത്തിൻെറ സത്യം ... വ്യാജം കൊണ്ടു അവൻെറ തന്നെ മഹത്വത്തിനായി വൎദ്ധി'ക്കുകയും, എന്നുവെച്ചാൽ, കൂടുതലായി അറിയപ്പെടുകയും സ്തുതിക്കപ്പെടുകയും മഹത്വീകരിക്കപ്പെടുകയും ചെയ്യുന്നെങ്കിൽ, തൻെറ മഹ

ത്വത്തിനു പ്രയോജകീഭവിക്കുന്ന പാപമുള്ള മനുഷ്യരെ കുററം വിധിക്കുകയും ശിക്ഷിക്കുകയും ചെയ്യുന്ന ദൈവം നീതിമാനാണൊ? എന്ന ഒരു എതിർവാദം ശ്ലീഹാ തന്നെ കൊണ്ടുവന്നു് ആ അഭിപ്രായത്തെ താഴെക്കാണുംവിധത്തിൽ ഖണ്ഡിക്കുന്നു: ഈ അഭിപ്രായം ശരിയായിരുന്നാൽ ദൈവത്തിനു ലോകത്തെ വിധിക്കുവാൻ നിവൃത്തിയില്ല (വ. ൬); അതു പാപത്തിൻെറ സാക്ഷാലുള്ള സ്വഭാവത്തെ പാടേ മാററിക്കളയുന്നു. (വ. ൭.) ഈ ന്യായം ഒരു എതിർചോദ്യരൂപത്തിലാണു ശ്ലീഹാ പ്രസ്താവിക്കുന്നതു്. ഉദ്ദേശ്യം ഉപകരണത്തെ നീതീകരിക്കുന്നു എന്ന അബദ്ധതത്വം ഇതിൽ ഇടകലരുന്നു. (വ. ൮.) അനന്തരം ഉദ്ദേശ്യം ഉപകരണത്തെ നീതീകരിക്കുന്നു എന്ന തത്വം ക്രിസ്ത്യാനികളുടെമേൽ തെററായി ചിലർ ആരോപിക്കുന്നുണ്ടു എന്നു ശ്ലീഹാ സഖേദം പ്രസ്താവിക്കയും, ഇങ്ങനെ ദോഷാരോപണം ചെയ്യുന്നവൎക്കു ന്യായപൂൎവ്വമായ ശിക്ഷാവിധിയുണ്ടാകുമെന്നു അറിയിക്കുകയും ചെയ്യുന്നു.

൯. "ആകയാൽ നമുക്കു . . . പറഞ്ഞിട്ടുണ്ടല്ലൊ": വ. ൨-ൽ പറഞ്ഞ കാൎയ്യം തുടൎന്നു പറയുന്നു. പ്രമാണം ലഭിച്ചതുകൊണ്ടും, ഇത്രവളരെ വാഗ്ദാനങ്ങൾ ലഭിച്ചിരിക്കുന്നതുകൊണ്ടും മ്ശീഹായുടെ വിശ്വാസത്തിലേക്കും നീതിയിലേക്കും വിളിക്കപ്പെടുവാൻ പുറജാതികളെക്കാൾ യഹൂദന്മാർ യോഗ്യരായി എന്നു അഭിമാനിക്കുവാൻ വഴിയുണ്ടോ? യഹൂദന്മാരും പുറജാതികളും പാപത്തിനു അധീനരും തന്മൂലം ശിക്ഷക്കു അൎഹന്മാരുമായി എന്നു വ. ൨-ൽ സ്ഥാപിച്ചുകഴിഞ്ഞു. സാമാന്യമായ ഈ അധഃപതനത്തെ പിറകേ ഉദ്ധരിക്കുന്ന ദൈവവാക്യങ്ങൾകൊണ്ടു തുടൎന്നു തെളിയിക്കുന്നു.

൧൦–൧൮. ഇവിടെപ്പറയുന്നതു മ്ശീഹായുടെ കൃപാവരത്തോടുകൂടിയ മനുഷ്യപ്രകൃതിയെപ്പററിയല്ല; പ്രകൃതിനിയമത്തോടൊ മൂശെയുടെഎഴുതപ്പെട്ടനിയമത്തോടൊ കൂടിയ അധഃപതിതമായ പ്രകൃതിയെമാത്രം ഉദ്ദേശിച്ചാണു്. പതിതപ്രകൃതിക്കു സാന്മാൎഗ്ഗികമായ നന്മ (Moraliter bona) വല്ലതും ചെയ്യുവാൻ സാധിക്കുമെങ്കിലും നിത്യായുസ്സു ലഭിക്കുവാൻ ദൈവസന്നിധിയിൽ യോഗ്യതയുള്ള യാതൊന്നും ചെയ്യുവാൻ സാധിക്കുകയില്ല.

൧൯. പാപങ്ങളെപ്പററിയുള്ള മേൽകാണിച്ച വേദവാക്യങ്ങൾ തങ്ങളെയല്ല, പുറജാതികളെയാണു ഉദ്ദേശിക്കുന്നതു എന്നു യഹൂദന്മാർ പറയാതിരിക്കുവാനുള്ള മുൻകരുതലാണു ഈ വാക്യം. ഇവയെല്ലാം നിയമം അഥവാ സങ്കീൎത്തനങ്ങളും പ്രവാചകന്മാരും ഉൾപ്പെടെയുള്ള വി. ഗ്രന്ഥം പറയുന്നവയാണു്. ആകയാൽ ഇവ പുറജാതികളെക്കാൾ നിയമത്തിൽ ഉൾപ്പെട്ടിരിക്കുന്നവരെ– യഹൂദന്മാരെ– ആണു ഉദ്ദേശിക്കുന്നതു്.— "എല്ലാ വായും അടയ്ക്കപ്പെടുവാനും . . . ദൈവത്തോടു കടപ്പെടുവാനും": ഒരുത്തനും നീക്കുപോക്കു പറയുവാൻ വഴിയില്ലാതാകുവാനും, ഞാൻ പാപിയെങ്കിൽ മ്ശീഹായുടെ കൃപാവരംകൂടാതെ മൂശെയുടെ പ്രമാണത്തിൻെറ അനുഷ്ഠാനം കൊണ്ടു രക്ഷ പ്രാപിക്കാമെന്നു യഹൂദൻ പറയാതെ രക്ഷയിന്മേൽ ആഗ്രഹമുള്ളവരെല്ലാം ദൈവത്തോടും മ്ശീഹായോടും കടമയുള്ളവരാകുവാനും, കൃപാവരം പ്രാൎത്ഥിക്കുവാനും തന്നെ.

൨൦. "നിയമത്തിൻെറ പ്രവൃത്തികളാൽ യാതൊരു ജഡവും . . . നീതീകരിക്കപ്പെടുകയില്ല": മേൽ വാക്യത്തിൻെറ കാരണം പറയുന്നു. പാപശാന്തിക്കായി എല്ലാവരും മനുഷ്യാവതാരത്തെ ആശ്രയിക്കണമെന്നാണു ദൈവനിശ്ചയം. അതിനാൽ മ്ശീഹായുടെ വിശ്വാസവും അവിടത്തെ കൃപയും കൂടാതെ നിയമത്തിൻെറ പ്രവൃത്തികളാൽ, അതായതു പഴയനിയമത്തിൻെറ പ്രവൃത്തികളാൽ, യാതൊരു ജഡവും നീതീകരിക്കപ്പെടുകയില്ല.— "നിയമത്താൽ പാപം അറിയപ്പെട്ടു": ചെയ്യേണ്ടവ ഏവ? വൎജ്ജിക്കേണ്ടവ ഏവ? പുണ്യങ്ങൾ ഏവ? പാപങ്ങൾ ഏവ? എന്നുമാത്രം നിയമം കൊണ്ടുനാം അറിയുന്നു. എന്നാൽ പാപം വിട്ടകലുവാനുള്ള വരമാകട്ടെ, പാപത്തിനു പ്രതിശാന്തിയാകട്ടെ നിയമത്താൽ നൽകപ്പെടുന്നില്ല. ഇവ മ്ശീഹാമൂലം മാത്രമാണു സിദ്ധമാകുന്നതു്.

൨൧. "ഇപ്പോൾ": പുതിയനിയമകാലത്തു്.

൨൩. "ദൈവമഹത്വം ഇല്ലാത്തവരായിത്തീൎന്നു": ദൈവത്തെ മഹത്വീകരിക്കുന്ന പ്രസാദവരം ഇല്ലാത്തവരായിത്തീൎന്നു.

൨൬. "ഈ സമയത്തു്": വ. ൨൧. ൨൪. നോക്കുക.

൨൭. "പ്രവൃത്തികളുടെ . . . വിശ്വാസത്തിൻെറ നിയമം": ബാഹ്യകൎമ്മങ്ങൾകൊണ്ടു നിബിഡമായിരിക്കുന്ന പഴയനിയമമാണു പ്രവൃത്തികളുടെ നിയമം. ആഭ്യന്തരപ്രവൃത്തികളെ ക്രമപ്പെടുത്തുന്ന പുതിയനിയമം വിശ്വാസത്തിൻെറ നിയമം. എന്നാൽ വിശ്വാസത്തിൻെറ നിയമം സൽപ്രവൃത്തികൂടാതെയുള്ളതല്ല.

൨൮. "മനുഷ്യൻ നീതീകരിക്കപ്പെടുന്നതു നിയമത്തിൻെറ പ്രവൃത്തികളാലല്ല": പ്രകൃതിനിയമത്തിൻെറയോ മൂശെയുടെ നിയമത്തിൻെറയോ പ്രവൃത്തികളാലല്ല എന്നൎത്ഥം.– "വിശ്വാസത്താലാകുന്നു": ശ്ലീഹാ ഇവിടെപ്പറയുന്ന വിശ്വാസം നീതീകരിക്കപ്പെട്ടുമെന്നുള്ള വെറും ഒരു ആത്മബോധമല്ല; ദൈവം വെളിപ്പെടുത്തിട്ടുള്ളതും വാഗ്ദാനം ചെയ്തിട്ടുള്ളതുമായ സകലത്തിലുമുള്ള സ്ഥിരവും സജീവവുമായ ഒരു വിശ്വാസം (എബ്ര. അ. ൧൧), അഥവാ ഈശോമ്ശിഹായിലുള്ള സ്നേഹത്താൽ പ്രവൎത്തിക്കുന്ന ഒരു വിശ്വാസം (ഗാല. അ. ൫. വ. ൬.) ആണു്. ചുരുക്കിപ്പറഞ്ഞാൽ പ്രതീക്ഷ, സ്നേഹം, ദൈവഭയം, പശ്ചാത്താപം, സൽകൎമ്മങ്ങൾ, കൂദാശകളുടെ ഉപയോഗം ഇവയോടുകൂടിയ വിശ്വാസം എന്നു ധരിക്കണം. എന്തുകൊണ്ടെന്നാൽ ഇവയെല്ലാം വിശ്വാസത്തോടു ചേൎന്നിരിക്കുന്നവയും വിശ്വാസനിയമത്തിൻെറവയുമാണു്. വി. ഗ്രന്ഥത്തിൻെറ ഇതരഭാഗങ്ങളിൽ നമ്മുടെ നീതീകരണം ഇവയുടെതായി പറയുന്നുണ്ടു്. മക്കോ. അ. ൫. വ. ൩൪. ൨൪; ലൂ. അ. ൭. വ. ൫൦. ൨൪. നോക്കുക.— ശ്ലീഹാ വിശ്വാസത്തെപ്പററി മാത്രം ഇവിടെപ്പറയുന്നതു ചില പ്രത്യേക കാരണങ്ങൾ നിമിത്തമാണു്: ൧. അക്കാലത്തു യഹൂദന്മാരോടും പുറജാതികളോടും വിശ്വാസത്തെപ്പററി പറയുവാൻ ആവശ്യമായിരുന്നു. ൨. വിശ്വാസം നീതീകരണത്തിൻെറ ആദിമൂലവും ആരംഭവും അടിസ്ഥാനവുമാണു്. അതു പ്രതീക്ഷ, പശ്ചാത്താപം ഇവയിലേക്കു നമ്മെ കൂട്ടിക്കൊണ്ടുപോകയും ചെയ്യുന്നു. ൩. സജീവമായ വിശ്വാസത്തിൽ ഇവയെല്ലാം ഉൾപ്പെട്ടിരിക്കുന്നുണ്ടു്.

൨൯, ൩൦. പഴയനിയമപ്രവൃത്തികൾകൊണ്ടല്ല, മ്ശിഹായുടെ വിശ്വാസം കൊണ്ടാണു നീതീകരണം ഉണ്ടാകുന്നതെന്നു മേൽ പ്രസ്താവിച്ചതിനെ ഒരു പുതിയ ന്യായം കൊണ്ടു ശ്ലീഹാ ഈ വാക്യങ്ങളിൽ സ്ഥിരപ്പെടുത്തുന്നു. പഴയനിയമപ്രവൃത്തികൾ കൊണ്ടു നാം നീതീകരണം പ്രാപിക്കേണ്ടിയിരുന്നു എങ്കിൽ ആ നിയമം യഹൂദന്മാരുടെതു മാത്രമാകയാൽ അവരെ മാത്രമേ ദൈവം കരുതുന്നുള്ളു എന്നു വന്നുകൂടും. ഇതു അബദ്ധമാണു്. എന്തുകൊണ്ടെന്നാൽ വിശ്വാസം കൊണ്ടു പരിച്ഛേദനത്തെയും എന്നുവെച്ചാൽ, പരിച്ഛേദനമുള്ളവരെ അഥവാ യഹൂദന്മാരെയും, അഗ്രചൎമ്മത്തെയും എന്നുവെച്ചാൽ, അഗ്രചൎമ്മമുള്ളവരെ അഥവാ പുറജാതികളെയും നീതീകരിക്കുന്നതു ഏകദൈവമാകുന്നു.

൩൧. "നിയമത്തെ നാം ഉറപ്പിക്കുന്നതേയുള്ളു": ഈ സംഗതി അടുത്ത അദ്ധ്യായത്തിൽ ശ്ലീഹാ സവിസ്തരം പ്രതിപാദിക്കുന്നുണ്ടു്. അബ്രാഹം പരിച്ഛേദനം സ്വീകരിക്കുന്നതിനുമുമ്പുതന്നെ വിശ്വാസം മൂലം നീതീകരിക്കപ്പെട്ടു എന്നും, അവൻ വിശ്വാസം മൂലം വളരെ ജനങ്ങളുടെ പിതാവായിത്തീരുവാനിരുന്നു എന്നും പ്രസ്താവിക്കുന്നതു ഈ നിയമം തന്നെയാണല്ലൊ. നീതീകരിക്കപ്പെടുവാൻ മ്ശിഹായിൽ വിശ്വസിക്കണമെന്നു നിയമം പറയുന്നു; ഞങ്ങളും അതുതന്നെയാണു പറയുന്നതു്. ആകയാൽ ഞങ്ങൾ നിയമത്തെ ഉറപ്പിക്കുകതന്നെ ചെയ്യുന്നു. മാത്രമല്ല, നിയമം സൂചിപ്പിച്ചിരുന്നവയെ വിശ്വാസം അഥവാ സുവിശേഷം പൂൎത്തിയാക്കുകകൂടി ചെയ്തിരിക്കുന്നു.

# അദ്ധ്യായം ൪.

അബ്രാഹം നീതീകരിക്കപ്പെട്ടതു് സ്വന്തശക്തിയാൽ
ചെയ്ത പ്രവൃത്തികൾ കൊണ്ടല്ല; കൃപാവരവും വിശ്വാസവും മൂലമാണു്.
ഇതുതന്നെയും അദ്ദേഹം പരിച്ഛേദനം സ്വീകരിക്കുന്നതിനു മുമ്പു സംഭവിച്ചു.
പുറജാതിക്കാർ വിശ്വാസം മൂലം അദ്ദേഹത്തിന്റെ മക്കളാകുന്നു.

൧ എന്നിരിക്കെ, പിതാക്കന്മാരുടെ തലവനായ അബ്രാഹം ജഡപ്രകാരം എന്തു കണ്ടെത്തിയെന്നാണു നാം പറയേണ്ടതു്?

൨. എന്തെന്നാൽ അബ്രാഹം പ്രവൃത്തികളാൽ നീതീകരിക്കപ്പെട്ടു എങ്കിൽ അവനു പ്രശംസയുണ്ടു്; എന്നാൽ അതു ദൈവത്തിന്റെ പക്കലല്ല.

൩. എന്നാൽ തിരുവെഴുത്തു് എന്തു പറഞ്ഞിരിക്കുന്നു? അബ്രാഹം ദൈവത്തെ വിശ്വസിച്ചു; അതു അവനു നീതിയ്ക്കായിട്ടു ഗണിക്കപ്പെടുകയും ചെയ്തു എന്നു തന്നെ. [സൃ. അ. ൧൫. വ. ൬: ഗാല. അ. ൩. വ. ൬: യാക്കൊ. അ. ൨. വ. ൨൩.]

൪. വേല ചെയ്യുന്നവനു് അവന്റെ കൂലി കൃപയാൽ എന്ന മട്ടില്ല ഗണിക്കപ്പെടുന്നതു; മറിച്ചു്, അവനു കടപ്പെട്ടിരിക്കുന്നതായിട്ടത്രെ.

൫. വേല ചെയ്യാതെ പാപികളെ നീതീകരിക്കുന്നവനിൽ വിശ്വസിക്കുക മാത്രം ചെയ്യുന്നവനൊ അവന്റെ വിശ്വാസം നീതിയ്ക്കായിട്ടു ഗണിക്കപ്പെടുന്നു.

൬. ദൈവം പ്രവൃത്തികൾ കൂടാതെ നീതി ആൎക്കു ഗണിക്കുന്നുവൊ ആ മനുഷ്യന്റെ ഭാഗ്യത്തെപ്പററി ദാവീദു തന്നെയും പറഞ്ഞിരിക്കുന്നതു പോലെ തന്നെ. അവൻ പറഞ്ഞതു്:

൭. തങ്ങളുടെ ദുഷ്ടത തങ്ങളോടു ക്ഷമിക്കപ്പെടുകയും, തങ്ങളുടെ പാപങ്ങൾ മറയ്ക്കപ്പെടുകയും ചെയ്തവർ ഭാഗ്യവാന്മാർ. [സങ്കീ. ൩൧. വ. ൧.]

൮. ദൈവം ആൎക്കു അവന്റെ പാപം ഗണിക്കാതിരിക്കുന്നുവൊ ആ മനുഷ്യനും ഭാഗ്യവാൻ.

൯. എന്നിരിക്കെ ഈ ഭാഗ്യം പരിച്ഛേദനത്തിലൊ (സ്ഥിതി ചെയ്യുന്നതു്)? അതോ, അഗ്രചൎമ്മത്തിലൊ? അബ്രാഹത്തിനു് അവന്റെ വിശ്വാസം നീതിയ്ക്കായിട്ടു ഗണിക്കപ്പെട്ടു എന്നാണല്ലൊ നാം പറയുന്നതു്.

൧൦. ആകയാൽ അതു അവനു എങ്ങനെ ഗണിക്കപ്പെട്ടു? പരിച്ഛേദനത്തിലൊ? അതോ, അഗ്രചൎമ്മത്തിലൊ? പരിച്ഛേദനത്തിലല്ല, മറിച്ചു്, അഗ്രചൎമ്മത്തിൽ.

൧൧. എന്തുകൊണ്ടെന്നാൽ, പരിച്ഛേദനം, അഗ്രചൎമ്മത്തിൽ നിന്നു വിശ്വസിക്കുന്നവൎക്കു കൂടിയും നീതിയ്ക്കായിട്ടു ഗണിക്കപ്പെടുവാൻ തക്കവണ്ണം താൻ അവൎക്കെല്ലാം പിതാവായിരിക്കുവാൻ വേണ്ടി അതിനെ അടയാളമായിട്ടും അഗ്രചൎമ്മത്തിൽവെച്ചുള്ള തന്റെ വിശ്വാസത്തിന്റെ നീതിയുടെ മുദ്രയായിട്ടും ആകുന്നു അവൻ സ്വീകരിച്ചിരിക്കുന്നതു്. [സൃ. അ. ൧൭. വ. ൧൦, ൧൧.]

൧൨. ആകയാൽ പരിച്ഛേദനത്തിന്റെ പിതാവു് പരിച്ഛേദനത്തിൽ നിന്നുള്ളവരുടെ മാത്രമല്ല, നമ്മുടെ പിതാവായ അബ്രാഹത്തിന്റെ അഗ്രചൎമ്മത്തിലെ വിശ്വാസത്തിന്റെ ചവിട്ടടികളോടു യോജിക്കുന്നവരുടെ കൂടെയും (പിതാവു) ആകുന്നു.

൧൩. എന്തുകൊണ്ടെന്നാൽ ലോകത്തിനു അവകാശിയാകും എന്ന വാ

ദാനം അബ്രാഹത്തോടും അവൻെറ സന്തതിയോടും ഉണ്ടായതു നിയമത്താലല്ല, മറിച്ച്, അവൻെറ വിശ്വാസത്തിൻെറ നീതിയാൽ ആയിരുന്നു. [ഗാല. അ. ൩. വ. ൧൮: എബ്ര. അ. ൧൧. വ. ൯.]

൧൪. എന്നാൽ നിയമത്തിൽ നിന്നുള്ളവരായിരുന്നു അവകാശികൾ എങ്കിൽ വിശ്വാസം വ്യർത്ഥമാകുമായിരുന്നു, വാഗ്ദാനം നിറുത്തലാക്കപ്പെട്ടുകയും ചെയ്യുമായിരുന്നു.

൧൫. എന്തുകൊണ്ടെന്നാൽ നിയമം കോപമുണ്ടാക്കുന്നതാകുന്നു. നിയമം ഇല്ലാത്തിടത്തു നിയമലംഘനവുമില്ലല്ലൊ.

൧൬. ഇതിനാൽ അവൻെറ സന്തതിക്കു മുഴുവൻ, നിയമത്തിൽ നിന്നുള്ളവനു മാത്രമല്ല, നമ്മുടെ ഏവരുടെയും പിതാവായിരിക്കുന്ന അബ്രാഹത്തിൻെറ വിശ്വാസത്തിൽ നിന്നുള്ളവനു കൂടിയും, വാഗ്ദാനം സത്യമായിരിക്കേണ്ടതിനു കൃപയിലുള്ള വിശ്വാസത്താൽ നാം നീതീകരിക്കപ്പെടുന്നു.

൧൭. മരിച്ചവരെ ജീവിപ്പിക്കുകയും ഇല്ലാത്തവയെ ഉള്ളവയെപ്പോലെ വിളിക്കുകയും ചെയ്യുന്നവനായിനി വിശ്വസിച്ച ദൈവത്തിൻെറ സന്നിധിയിൽ പുറജാതികളുടെ കൂട്ടത്തിൻെറ പിതാവായി നിന്നെ ഞാൻ സ്ഥാപിച്ചു എന്നു എഴുതപ്പെട്ടിരിക്കുന്നതു പോലെ തന്നെ. [സ്റ്റ. അ. ൧൭. വ. ൪.]

൧൮. നിൻെറ സന്തതി ഇപ്രകാരമാകും എന്നു എഴുതപ്പെട്ടിരിക്കുന്നതു പോലെ താൻ പുറജാതികളുടെ കൂട്ടത്തിൻെറ പിതാവാകുമെന്നു പ്രതീക്ഷ കൂടാതെ പ്രതീക്ഷയിൽ അവൻ വിശ്വസിച്ചു. [സ്റ്റ. അ. ൧൫. വ. ൫.]

൧൯. താൻ നൂറുവയസ്സുള്ളവനായിരിക്കയാൽ തൻെറ ശരീരം ക്ഷയിച്ചതായും സാറായുടെ ഗർഭപാത്രം ക്ഷയിച്ചതായും ഇരിക്കുന്നു എന്നു കണ്ടിട്ടും തൻെറ വിശ്വാസത്തിൽ അവൻ ബലക്ഷയമുള്ളവനായില്ല.

൨൦. വിശ്വാസശൂന്യനെപ്പോലെ ദൈവത്തിൻെറ വാഗ്ദാനത്തിൽ അവൻ സംശയിച്ചുമില്ല. മറിച്ച്, വിശ്വാസത്തിൽ അവൻ ബലം പ്രാപിക്കുകയും ദൈവത്തെ സ്തുതിക്കുകയും ചെയ്തു.

൨൧. തന്നോടു വാഗ്ദാനം ചെയ്തതു നിവർത്തിക്കുവാൻ ദൈവത്തിനു കഴിയും എന്നു അവൻ തീർച്ചയായി ഉറച്ചു.

൨൨. ഇതിനാൽ അതു അവനു നീതിയ്ക്കായിട്ടു ഗണിക്കപ്പെട്ടു.

൨൩. എന്നാൽ അവൻെറ വിശ്വാസം നീതിയ്ക്കായിട്ടു ഗണിക്കപ്പെട്ടു എന്നു എഴുതപ്പെട്ടിരിക്കുന്നതു അവനെക്കുറിച്ചു മാത്രമല്ല;

൨൪, ൨൫. മറിച്ച്, നമ്മെക്കുറിച്ചു കൂടെയും (ആകുന്നു). നമ്മുടെ പാപങ്ങൾ നിമിത്തം കൈയേല്പിക്കപ്പെട്ടുകയും നമ്മെ നീതീകരിക്കുവാൻ ഉയിർത്തെഴുന്നേല്ക്കുകയും ചെയ്ത നമ്മുടെ കർത്താവായ ഈശോമ്ശിഹായെ മരിച്ചവരിൽ നിന്നു ഉയിർപ്പിച്ചവനിൽ വിശ്വസിക്കുന്നവരായ നമുക്കായിട്ടു കൂടെയും അതു ഗണിക്കുവാനുള്ളതാകുന്നു. [ഏശ. അ. ൫൩. വ. ൫: ൧. പത്രോ. അ. ൧. വ. ൩.—൧. പത്രോ. അ. ൧. വ. ൨൧.]

## വ്യാഖ്യാനം.

൧. "അബ്രാഹം ജഡപ്രകാരം എന്തു കണ്ടെത്തിയെന്നാണ നാം പറയേണ്ടതു്?": മൂശെയുടെ നിയമത്തിലെ പ്രവൃത്തികളാലൊ മ്ശിഹായുടെവിശ്വാസമി

ല്ലാത്ത ഏതു പ്രവൃത്തികളാലൊ നീതീകരിക്കപ്പെടുവാൻ വഹിയാ എന്നു ശ്ലീഹാ കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിച്ചതിനെയാണു ഈ അദ്ധ്യായത്തിൽ തെളിയിക്കുന്നതു്. ഈ ഒന്നാംവാക്യത്തിലെ പദങ്ങൾ പലരും പലവിധത്തിൽ അന്വയിക്കുന്നു. ചിലർ 'ജഡപ്രകാരം കണ്ടെത്തി' എന്നു യോജിപ്പിച്ചുകൊണ്ടു: ദൈവത്തിൻെറ കൃപാവരംകൂടാതെ പ്രകൃതിശക്തികളാൽ അബ്രാഹം എന്തു കണ്ടെത്തി, എന്നുവെച്ചാൽ, പ്രാപിച്ചു എന്നാണു നാം പറയേണ്ടതു? എന്നു ഗ്രഹിക്കുന്നു.— മററു ചിലർ: 'എന്തു കണ്ടെത്തി' എന്നു സംയോജിപ്പിച്ചു് എന്തു്, എന്നുവെച്ചാൽ, ഏതു നീതീകരണം കണ്ടെത്തി? ജഡപ്രകാരമുള്ള നീതീകരണമൊ വിശ്വാസപ്രകാരമുള്ളതൊ എന്നു അൎത്ഥമാക്കുന്നു. വേറെവിധത്തിൽ പറയാം: വി. ഗ്രന്ഥങ്ങളിൽ അബ്രാഹം ദൈവത്താൽ ഇത്രയധികം പ്രശംസിക്കപ്പെടുവാൻ ഹേതുവായി പ്രാപിച്ചിട്ടുള്ള നീതീകരണം യഥാൎത്ഥമാണെന്നു സൎവ്വലോകവും, വിശിഷ്യ യഹൂദന്മാരും സമ്മതിക്കുന്നുണ്ടല്ലൊ. എന്നാൽ യഹൂദന്മാരുടെ പിതാവായ അബ്രാഹം പ്രാപിച്ച നീതീകരണം എപ്രകാരമുള്ളതെന്നാണു നാം പറയേണ്ടതു്? ജഡപ്രകാരമുള്ളതൊ, എന്നുവെച്ചാൽ, മോശെയുടെ നിയമത്തിലെ പ്രവൃത്തികളാലുള്ളതൊ, അതോ, വിശ്വസിക്കുന്ന പുറജാതികൾക്കുകൂടെയും പിതാവായ അവൻെറ നീതീകരണം ആത്മികമായിട്ടുള്ളതുകൂടെയൊ? അതായതു്, വിശ്വാസംകൊണ്ടുള്ളതു കൂടെയൊ എന്നു താല്പൎയ്യം.— 'കണ്ടെത്തി' എന്ന പദം അബദ്ധവശാൽ കടന്നുകൂടീട്ടുള്ളതാണെന്നു മൂന്നാമതു ചിലർ കരുതുകയും, 'ജഡപ്രകാരമുള്ള നമ്മുടെ പിതാവായ അബ്രാഹത്തെപ്പററി എന്താണു നാം പറയേണ്ടതു്? എന്നുവെച്ചാൽ, അബ്രാഹത്തെപ്പററി അവൻെറ നീതീകരണം ബന്ധിച്ചു എന്താണു നാം പറയേണ്ടതു്" എന്നു വ്യാഖ്യാനിക്കുകയും ചെയ്യുന്നു. യഹൂദന്മാരെ അബ്രാഹത്തോടുള്ള സാക്ഷാൽ ചാൎച്ചയിൽ നിന്നു തള്ളിക്കളഞ്ഞിട്ടു പുറജാതികൾക്കു ആ ചാൎച്ചക്കുള്ള വഴിതെളിച്ചുകൊടുക്കുവാനാണു വി. പൌലോസു് ഈ അദ്ധ്യായത്തിൽ ഉദ്യമിക്കുന്നതു്. വിരോധാൎത്ഥത്തിലുള്ള ഈ വാക്യം ഈ ഉദ്ദേശ്യത്തിനു പ്രയോജകീഭവിക്കുന്നുണ്ടു്.

൨, ൩. അബ്രാഹം ബാഹ്യക്രിയകളാൽ മാത്രം നീതീകരിക്കപ്പെട്ടിരുന്നു എങ്കിൽ ബാഹ്യപ്രവൃത്തിമാത്രം കാണുന്ന മനുഷ്യദൃഷ്ടിയിൽ അല്ലാതെ അതു പ്രശംസാൎഹമാകുമായിരുന്നില്ല. അങ്ങനെയെന്നു നിങ്ങൾ പറയുന്നില്ലല്ലൊ. 'അബ്രാഹം ദൈവത്തിൽ വിശ്വസിച്ചു; അതു അവനു നീതിയ്ക്കായിട്ടു ഗണിക്കപ്പെട്ടു' എന്നു വി. ഗ്രന്ഥങ്ങൾ പ്രസ്താവിക്കുകയും ചെയ്യുന്നു. അബ്രാഹം വളരെ സൽപ്രവൃത്തികൾ ചെയ്തിട്ടുണ്ടെങ്കിലും വി. ഗ്രന്ഥം 'വിശ്വാസം' മാത്രമേ അദ്ദേഹത്തിൻെറ നീതീകരണത്തിൻെറ ഹേതുവായി പ്രസ്താവിക്കുന്നുള്ളു. വിശ്വാസമാകട്ടെ ദൈവത്തിൻെറ സൌജന്യവരത്താലുള്ളതുമാണു്. ആകയാൽ നീതീകരണം ദൈവത്തിൽ ആരംഭിക്കുകയും, സൽപ്രവൃത്തികൾ ദൈവദൃഷ്ടിയിൽ നീതിയുടേവയായി ഗണിക്കപ്പെടുവാൻ അവ ദൈവവരത്താൽ സജീവമാക്കപ്പെടുകയും ചെയ്യണം എന്നാണു ശ്ലീഹാ ഇവിടെ ചെയ്യുന്ന യുക്തിവാദം.

൪, ൫. "അവനു കടപ്പെട്ടിരിക്കുന്നതായിട്ടത്രെ": വി. പൌലോസു് താൻ മുൻപറഞ്ഞതിനെ സാധാരണജീവിതത്തിലെ ഒരു ദൃഷ്ടാന്തംകൊണ്ടു ഈ രണ്ടു വാക്യങ്ങളിൽ വ്യക്തമാക്കുന്നു. വേലചെയ്തവനു അതിൻെറ കൂലി സൌജന്യമായിട്ടല്ല, അൎഹതയുള്ളതായിട്ടു ആവശ്യപ്പെടാം. 'അബ്രാഹം ദൈവത്തിൽ വിശ്വസിച്ചു . . . അതു . . . നീതിയ്ക്കായിട്ടു ഗണിക്കപ്പെട്ടു' എന്നല്ലാതെ അവൻെറ പ്രവൃത്തികളെപ്പററി ഒന്നും പ്രസ്താവിക്കാതിരിക്കയും, വിശ്വാസം എപ്പോഴും ദൈവത്തിൻെറ ഒരു സൌജന്യദാനമായിരിക്കയും ചെയ്കയാൽ ഈ നീതീകരണം എഴുതപ്പെട്ട പ്രമാണത്തിൻെറ പ്രവൃത്തികളൊ അവനു സ്വയമായി ചെയ്യുവാൻ സാധിച്ച മറേറതെങ്കിലും പ്രവൃത്തികളൊ കൊണ്ടല്ല, ദൈവത്തിൻെറ കൃപാവരത്തിൻെറ നിശ്ചയപ്രകാരമാണുണ്ടായിട്ടുള്ളതു എന്നു

തെളിയുന്നു. കൃപാവരം കൂടാതെ നീതീകരണത്തിനു അർഹമായി ഒന്നും പ്രവൎത്തിക്കുവാൻ അബ്രാഹം ശക്തനായിരുന്നില്ല. ദൈവം ചെയ്ത വാഗ്ദാനത്തിൽ അവൻ വിശ്വസിച്ചു; അതിനാൽ അവൻ നീതീകരിക്കപ്പെട്ടു. നീതീകരണം എന്നിവിടെ പറയുന്നതു കൃപാവരപ്രാപ്തിയൊ കൃപാവരം സിദ്ധിച്ച അവസ്ഥയൊ ആയി ഗ്രഹിക്കേണ്ടതാണ്.

൬. "ആ മനുഷ്യന്റെ ഭാഗ്യത്തെപ്പററി": ആ മനുഷ്യന്റെ നീതീകരണത്തെപ്പററി.

൭, ൮. പൂൎവ്വക്രിയകൾ പാപമായിരുന്നിട്ടും സൌജന്യമായി ക്ഷമിക്കപ്പെട്ടതായി പഴയനിയമപ്രവൃത്തികൂടാതെയുള്ള നീതീകരണത്തിന്റെ ദൃഷ്ടാന്തമാണു ശ്ലീഹാ ഈ വാക്യങ്ങളിൽ പറയുന്നതു്.– "പാപങ്ങൾ മറയ്ക്കപ്പെട്ടുകയും": ദൈവം പാപങ്ങളെ നീക്കിക്കളയുന്നില്ല, അവയെ മൂടിക്കളയുന്നതേയുള്ളു എന്നു ഈ വാക്യത്തിനു ചില പാഷണ്ഡികൾ അൎത്ഥം പറയുന്നു. ഇതു ശരിയല്ല. വി. അഗുസ്തീനോസു ഇതിനെ ഒരു ദൃഷ്ടാന്തംകൊണ്ടു വ്യക്തമാക്കുന്നുണ്ടു്. അദ്ദേഹം പറയുന്നതു ഇങ്ങനെയാണ്: ഒരു മുറിവു വെച്ചുകെട്ടുന്നതുപോലെയാണു ദൈവം പാപങ്ങളെ മറയ്ക്കുന്നതു്. മുറിവിനുള്ള വെച്ചുകെട്ടു ആ മുറിവിനെ ദൃഷ്ടിപഥത്തിൽനിന്നു മറച്ചുകളയുന്നു; അതിനെ സുഖപ്പെടുത്തുകയും ചെയ്യുന്നു. ഇപ്രകാരംതന്നെ ദൈവം പാപത്തെ മറയ്ക്കുമ്പോൾ അതു ദൃഷ്ടിപഥത്തിൽ നിന്നു മറയുകയും അതു ഇല്ലാതാകയും ചെയ്യുന്നു.

൯. "ഈ ഭാഗ്യം പരിച്ഛേദനത്തിലൊ? അതോ, അഗ്രചൎമ്മത്തിലൊ?": അറമ്യം ഇങ്ങനെതന്നെ കാണുന്നു. മററു പ്രതികളിലാകട്ടെ: 'ഈ ഭാഗ്യം പരിച്ഛേദനത്തിൽ മാത്രമൊ, അതോ, അഗ്രചൎമ്മത്തിലും കൂടിയൊ?' എന്നാണു കാണുന്നതു്. പരിച്ഛേദനത്തിൽ എന്നതിനു പരിച്ഛേദനമുള്ള യഹൂദനിൽ എന്നും, അഗ്രചൎമ്മത്തിൽ എന്നതിനു് അഗ്രചൎമ്മമുള്ള പുറജാതിയിൽ എന്നുമാണു അൎത്ഥം. ഈ നീതീകരണം പുറജാതികൾക്കും ഉണ്ടെന്നാണു ശ്ലീഹാ സമൎത്ഥിക്കുന്നതു്. എന്തെന്നാൽ ദാവീദിന്റെ വാക്കുകൾ യഹൂദനും പുറജാതിക്കും പററുന്നവയും, മൂശെയുടെ നിയമത്തിന്റെയും പ്രകൃതിനിയമത്തിന്റെയും പ്രവൃത്തികളെ സ്പൎശിക്കാത്തവയുമാകുന്നു. ആകയാൽ യഹൂദനു പുറജാതിയെക്കാൾ പ്രാമുഖ്യമില്ല.

൰. അബ്രാഹം പരിച്ഛേദനം സ്വീകരിക്കുന്നതിനു മുമ്പായിട്ടാണു ദൈവം അവന്റെ വിശ്വാസം അംഗീകരിച്ചതു എന്നുള്ള ചരിത്രസംഭവത്തെ ആസ്പദമാക്കിയാണു ശ്ലീഹാ പറയുന്നതു്. അവന്റെ നീതീകരണം പരിച്ഛേദനം കൊണ്ടു ഉറപ്പിക്കപ്പെട്ടെങ്കിലും മ്ശീഹായിലുള്ള വിശ്വാസവും കൃപാവരവും കൊണ്ടല്ലാതെ പരിച്ഛേദനത്താൽ സിദ്ധമായിട്ടുള്ളതല്ല. ഇതുപോലെ യഹൂദനും പുറജാതിക്കും നീതീകരണം പ്രാപിക്കാവുന്നതാണ്.

൰൧, ൰൨. ശ്ലീഹാ മുമ്പു പ്രസ്താവിച്ചവയെ വീണ്ടും തെളിയിക്കുന്നു: അബ്രാഹം അഗ്രചൎമ്മിയായിരിക്കയിൽ തന്നെ വിശ്വസിക്കുകയും തദ്വാരാ നീതീകരിക്കപ്പെട്ടുകയും ഈ നീതീകരണത്തിന്റെ അടയാളവും മുദ്രയുമായി പരിച്ഛേദനം സ്വീകരിക്കുകയുമാണു ചെയ്തതു്. ഇതിനാൽ അവൻ അഗ്രചൎമ്മികളും പരിച്ഛേദനം സ്വീകരിച്ചവരുമായി തന്റെ വിശ്വാസം പിഞ്ചെല്ലുന്ന സമസ്തവിശ്വാസികളുടെയും പിതാവായിത്തീൎന്നു. അബ്രാഹം അഗ്രചൎമ്മിയായിരിക്കുമ്പോൾ വിശ്വാസം കൊണ്ടു നീതീകരിക്കപ്പെട്ടതുപോലെ മ്ശീഹായിലുള്ള അവന്റെ വിശ്വാസം അനുകരിക്കുവാൻ മനസ്സുള്ള ഏതു പുറജാതിക്കും അഗ്രചൎമ്മത്തോടുകൂടിയിരിക്കയിൽതന്നെ നീതീകരിക്കപ്പെടാം. തന്മൂലം അബ്രാഹത്തിന്റെ പരിച്ഛേദനം— അവന്റെ വിശ്വാസം— അനുകരിക്കുന്നവർ യഹൂദന്മാരാകട്ടെ പുറജാതികളാകട്ടെ അവന്റെ സന്തതികളാകുന്നു. പരിച്ഛേദനമല്ല, വിശ്വാസമാണു വേർതിരിവിന്റെ അതിരു്.

൧൬. പരിഛേദനം സ്വീകരിച്ചിട്ടില്ലാതിരുന്ന അബ്രാഹത്തോട ദൈവം നന്മ പറഞ്ഞൊത്തതു വിശ്വാസം ഹേതുവായിട്ടു മാത്രമാണെന്നു ശ്ലീഹാ മുമ്പു പ്രസ്താവിച്ചുവല്ലൊ. അദ്ദേഹത്തിനും അദ്ദേഹത്തിൻെറ സന്തതികൾക്കും ഈ നന്മ സിദ്ധമായതു മൂശെയുടെ നിയമം അനുസരിച്ചുള്ള പ്രവൃത്തികൾമൂലമല്ല, വിശ്വാസം മൂലമാണെന്നാണ ശ്ലീഹാ ഈ വാക്യത്തിൽ പറയുന്നതു്.

൧൩. "വിശ്വാസം വ്യത്ഥമാകുമായിരുന്നു": 'അബ്രാം ദൈവത്തിൽ വിശ്വസിച്ചു; (അതു) അവനു നീതിയ്ക്കായിട്ടു ഗണിക്കപ്പെടുകയും ചെയ്തു' എന്നാണ സൃ. അ. ൧൫. വ. ൬-ൽ പറഞ്ഞിരിക്കുന്നതു്. വി. പൌലോസു മേൽ വ. ൩-ൽ ഉദ്ധരിക്കുന്നതും ഈ വാക്കുകൾ തന്നെ. നിയമത്തിൽ നിന്നുള്ളവർ മാത്രമായിരുന്നു അബ്രാഹത്തിൻെറ അവകാശികളെങ്കിൽ പരിഛേദനത്തിനു മുമ്പുള്ള അബ്രാഹത്തിൻെറ വിശ്വാസം എന്തിനായി ഗണിക്കപ്പെട്ടു? അതു ഫലശൂന്യമായി ഭവിച്ചു. ഇതു ഉദ്ധൃതവാക്യത്തിനു വിപരീതമാണല്ലൊ.– "വാഗ്ദാനം നിറുത്തലാക്കപ്പെട്ടുകയും ചെയ്യുമായിരുന്നു": അബ്രാഹത്തിൽ ഭൂമിയിലെ സകല ജാതികളും അനുഗ്രഹിക്കപ്പെട്ടുമെന്നാണ വാഗ്ദാനം. നിയമത്തിലുള്ളവർമാത്രമല്ലാതെ പുറജാതികൾ അവൻെറ പുത്രന്മാരല്ല എന്നാണെങ്കിൽ ഈ വാഗ്ദാനം നിരത്ഥവും ശിഥിലവുമായി.

൧൫. "എന്തുകൊണ്ടെന്നാൽ നിയമം കോപമുണ്ടാക്കുന്നതാകുന്നു": മേൽവാക്യത്തിൽ പറഞ്ഞിട്ടുള്ള വാഗ്ദാനംനിറുത്തലാക്കൽ യഹൂദന്മാരെ ഉദ്ദേശിച്ചും ഉള്ളതാകുന്നു എന്നാണ 'എന്തുകൊണ്ടെന്നാൽ' എന്ന പദം കൊണ്ടു ശ്ലീഹാ സൂചിപ്പിക്കുന്നതു്. മ്ശീഹായുടെ വിശ്വാസവും കൃപാവരവും ഇല്ലാതിരുന്നാൽ നിയമാനുഷ്ഠാനം സാദ്ധ്യമല്ല. നിയമലംഘനമാകട്ടെ നിയമകത്താവിനു കോപകാരണമായി ഭവിക്കുന്നു. നിയമം അനുസരിക്കുക വാഗ്ദാനപൂത്തീകരണത്തിൻെറ ഒരു വ്യവസ്ഥയായിരിക്കുന്നപക്ഷം അതിൻെറ സാക്ഷാലുള്ള ലംഘനവും തൻമൂലമുള്ള ദൈവകോപവും നിങ്ങളെ ഉദ്ദേശിച്ചും വാഗ്ദാനപൂത്തീകരണത്തിനു വിഘാതമായി നില്ക്കുന്നു.

൧൮. "പ്രതീക്ഷക്കുടാതെ പ്രതീക്ഷയിൽ അവൻ വിശ്വസിച്ചു": പ്രായാധിക്യം നിമിത്തം പ്രകൃത്യനുസരണമായ പ്രതീക്ഷ ഇല്ലാതിരിക്കെ ദൈവത്താൽ ദത്തമായ പ്രതീക്ഷയിൽ അവൻ വിശ്വസിച്ചു.

## അദ്ധ്യായം ൫.

മ്ശീഹായിൽ നമുക്കുള്ള പ്രതീക്ഷയുടെ കാരണങ്ങൾ.
പാപവും മരണവും ആദം മൂലവും, കൃപാവരവും ആയുസ്സും
മ്ശീഹാ മൂലവും ഉണ്ടായി.

ആകയാൽ വിശ്വാസത്താൽ നാം നീതീകരിക്കപ്പെട്ടിരിക്കകൊണ്ടു് നമ്മുടെ കത്താവായ ഈശോമ്ശിഹാ മൂലം ദൈവത്തിൻെറ അടുക്കൽ നമുക്കു സമാധാനം ഉണ്ടായിരിക്കും.

൨. നാം നില്ക്കുന്ന ഈ കൃപയിലേക്കു അവൻ മൂലം വിശ്വാസത്താൽ നാം സമീപിച്ചിരിക്കുന്നു; ദൈവമഹത്വത്തിൻെറ പ്രതീക്ഷയിൽ നാം പ്രശംസിക്കുകയും ചെയ്യുന്നു. [അപ്പൊ. അ. ൨. വ. ൧൮.]

൩. ഇങ്ങനെ തന്നെയുമല്ല, ഞെരുക്കം ക്ഷമയേയും, (൪.) [യാക്കൊ. അ. ൧. വ. ൩.]

൪. ക്ഷമ പരീക്ഷയേയും, പരീക്ഷ പ്രതീക്ഷയേയും (൫.) «നമ്മിൽ പൂണ്ണമാകുന്നു എന്നറിഞ്ഞുകൊണ്ടു് ഞെരുക്കങ്ങളിൽ നാം പ്രശംസിക്കുക കൂടി ചെയ്യുന്നു».

൫. ക്ഷമയോ ലജ്ജിപ്പിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ നമുക്കു നൽകപ്പെട്ടിരിക്കുന്ന പരിശുദ്ധാത്മാവു മൂലം ദൈവത്തിന്റെ സ്നേഹം നമ്മുടെ ഹൃദയങ്ങളിൽ ചിന്തപ്പെട്ടിരിക്കുന്നു.

൬. എന്നാൽ മ്ശിഹാ നമ്മുടെ ബലഹീനത നിമിത്തം പാപികൾക്കു വേണ്ടി ഇക്കാലത്തു മരിച്ചു എങ്കിൽ, [എബ്ര. അ. ൯. വ. ൧൪: ൧. പത്രോ. അ. ൩. വ. ൧൮.]–

൭. പാപികൾക്കു വേണ്ടി ആരെങ്കിലും മരിക്കുക ദുർലഭം. നല്ലവൎക്കു വേണ്ടി മരിക്കുവാൻ പക്ഷേ ആരെങ്കിലും തുനിഞ്ഞേക്കാം.–

൮. നാം പാപികളായിരിക്കയിൽ മ്ശീഹാ നമുക്കുവേണ്ടി മരിച്ചു എങ്കിൽ, ദൈവം തനിക്കു നമ്മോടുള്ള സ്നേഹം ഇവിടെ കാണിക്കുന്നു.

൯. ആകയാൽ ഇപ്പോൾ അവന്റെ രക്തത്താൽ നാം എത്രയധികമായിട്ടു നീതീകരിക്കപ്പെടുകയും കോപത്തിൽ നിന്നു അവൻ മൂലം രക്ഷിക്കപ്പെടുകയും ചെയ്യും?

൧൦. നാം ശത്രുക്കളായിരിക്കയിൽ തന്റെ പുത്രന്റെ മരണം മൂലം ദൈവം നമ്മോടു രമ്യപ്പെട്ടു എങ്കിൽ അവന്റെ രമ്യതയിൽ അവന്റെ ജീവനാൽ നാം എത്രയധികമായി രക്ഷിക്കപ്പെടും?

൧൧. ഇങ്ങനെ തന്നെയുമല്ല, നാം ആർ മൂലം ഇപ്പോൾ രമ്യത പ്രാപിച്ചിരിക്കുന്നുവൊ ആ നമ്മുടെ കൎത്താവു ഈശോമ്ശീഹാ മൂലം ദൈവത്തിൽ നാം പ്രശംസിക്കുക കൂടി ചെയ്യും.

൧൨. എന്തുകൊണ്ടെന്നാൽ ഒരു മനുഷ്യൻ മൂലം പാപവും, പാപം മൂലം മരണവും ലോകത്തിൽ എങ്ങനെ പ്രവേശിച്ചുവൊ അങ്ങനെതന്നെ എല്ലാവരും പാപം ചെയ്യുതു കൊണ്ടു മരണം എല്ലാ മനുഷ്യരിലും കടന്നു കൂടി.

൧൩. നിയമം വരെ, പാപം ലോകത്തിൽ ഉണ്ടായിരുന്നിട്ടും, നിയമം ഇല്ലാതിരുന്നതു കൊണ്ടു്, പാപം ഗണിക്കപ്പെട്ടിരുന്നില്ല.

൧൪. എങ്കിലും വരുവാനിരുന്നവന്റെ പ്രതിരൂപമായ ആദത്തിന്റെ ലംഘനത്തിന്റെ സാദൃശ്യത്തിൽ പാപം ചെയ്യിട്ടില്ലാതിരുന്നവരുടെമേലും ആദം മുതൽ മൂശെവരെ മരണം ഭരണം നടത്തിയിരുന്നു.

൧൫. എന്നാൽ പാപം എങ്ങനെയോ അതുപോലെയല്ല ദാനം. എന്തുകൊണ്ടെന്നാൽ ഒരുത്തന്റെ പാപം നിമിത്തം വളരെപ്പേർ മരിച്ചു എങ്കിൽ, ഈശോമ്ശീഹാ എന്ന ഏക മനുഷ്യൻ മൂലം ദൈവത്തിന്റെ കൃപയും അവന്റെ ദാനവും വളരെപ്പേരിൽ എത്രയധികമായി വൎദ്ധിച്ചിരിക്കും?

൧൬. ഒരുത്തന്റെ പാപം എങ്ങനെയൊ അങ്ങനെയല്ല ദാനം. എന്തുകൊണ്ടെന്നാൽ ഒരുത്തനിൽ നിന്നുണ്ടായ വിധി ശിക്ഷക്കായി ഭവിച്ചു. ദാനമോ വളരെപ്പാപങ്ങളിൽ നിന്നു നീതീകരണത്തിനു (ഹേതു) ആയിത്തീൎന്നു.

൧൭. എന്തുകൊണ്ടെന്നാൽ ഒരുത്തന്റെ പാപം മൂലം മരണം ഭരണം നടത്തിയെങ്കിൽ കൃപയുടേയും ദാനത്തിന്റേയും നീതീകരണത്തിന്റേയും സമൃദ്ധി പ്രാപിച്ചവർ ഈശോമ്ശീഹാ എന്ന ഏകൻ നിമിത്തം ജീവനിൽ അധികമായി ഭരണം നടത്തും.

൧൮. ആകയാൽ ഒരുത്തന്റെ പാപം നിമിത്തം സകല മനുഷ്യൎക്കും ശിക്ഷയുണ്ടായതു എങ്ങനെയൊ അങ്ങനെ തന്നെ ഒരുത്തന്റെ നീതി നിമിത്തം സകല മനുഷ്യൎക്കും ജീവിത

ത്തിനായിട്ടുള്ള നീതികരണവുമുണ്ടാകും.

൧൯. ഒരു മനുഷ്യൻെറ അനുസരണമില്ലായ്മ നിമിത്തം വളരെപ്പേർ പാപികളായതു എങ്ങനെയൊ അങ്ങനെ തന്നെ ഒരുത്തൻെറ അനുസരണം നിമിത്തം വളരെപ്പേർ നീതിമാന്മാരായും തീരുന്നു. [പീലിപ്പോ. അ. ൨. വ. ൮, ൯.]

൨൦. നിയമത്തിനു ലഭിച്ച പ്രവേശനമോ പാപം വൎദ്ധിക്കുവാൻ (ആയിരുന്നു). എന്നാൽ പാപം വൎദ്ധിച്ചതു എവിടെയൊ അവിടെ കൃപയും സമൃദ്ധി പ്രാപിച്ചു.

൨൧. പാപം മരണത്താൽ ഭരണം നടത്തിയതു എങ്ങനെയൊ അതുപോലെ കൃപയും നമ്മുടെ കൎത്താവായ ഈശോമ്ശീഹാ മൂലം നീതിയാൽ നിത്യായുസ്സിനായി ഭരണം നടത്തേണ്ടതിനു തന്നെ.

## വ്യാഖ്യാനം.

൨. "നാം നില്ക്കുന്ന ഈ കൃപ": നമുക്കു സിദ്ധിച്ചിരിക്കുന്നതായി അ. ൪. വ. ൨൫-൨൭-ൽ പറഞ്ഞിട്ടുള്ള നീതികരണം.– "ദൈവമഹത്വത്തിൻെറ പ്രതീക്ഷയിൽ": ദൈവമക്കൾക്കായി ഒരുക്കപ്പെട്ടിരിക്കുന്ന ദൈവമഹത്വത്തിലുള്ള പ്രത്യാശയിൽ.

൬. "ഇക്കാലത്തു": ഗ്രീ. പ്രതിയിൽ 'തക്ക സമയത്തു' എന്നും, ല. പ്രതിയിൽ 'സമയം അനുസരിച്ചു' എന്നും, ക്രുശ. പ്രതിയിൽ 'താൻ മുമ്പുതന്നെ നിശ്ചയിച്ചിരുന്ന സമയത്തു' എന്നും, അറ. പ്രതിയിൽ 'അതേ സമയത്തുതന്നെ' എന്നുമാണു കാണുന്നതു്. പാപങ്ങൾക്കു പരിഹാരം ആവശ്യപ്പെട്ടിരുന്നതും പരമപിതാവു നിശ്ചയിച്ചിരുന്നതുമായി പ്രവാചകന്മാർ മുൻകൂറായി പറഞ്ഞിട്ടുള്ള കാലങ്ങളുടെ പൂൎത്തിയായ ഈ സമയത്തു എന്നു ധരിക്കണം.– "മരിച്ചു എങ്കിൽ": ല. നീക്കിയുള്ള സകല പ്രതികളിലും വെസ്റ്റ് മിൻസ്റ്റർ വിവൎത്തനത്തിലും ഇങ്ങനെതന്നെ കാണുന്നു. ലത്തീനിലാകട്ടെ 'മരിച്ചതു എന്തിനു?' എന്നു ചോദ്യരൂപത്തിലാണു വിവൎത്തനം ചെയ്തിരിക്കുന്നതു്.

൭. "പാപികൾക്കുവേണ്ടി . . . മരിക്കുക": മററു പ്രതികളിലെല്ലാം 'നീതിമാനുവേണ്ടി . . . മരിക്കുക' എന്നു കാണുന്നു. 'പാപികൾക്കു' എന്ന പദമാണു ഇവിടെ സാഹചൎയ്യത്തോടു യോജിക്കുന്നതായി തോന്നുന്നതു്.

൮. "നാം പാപികളായിരിക്കയിൽ": ല.ൽ മാത്രം 'സമയത്തിനു അനുസരിച്ചു നാം പാപികളായിരിക്കയിൽ' എന്നാണു വിവൎത്തനം. 'സമയത്തിനു അനുസരിച്ചു' എന്നതു വ. ൬.ൽ നിന്നു പിശകായി കടന്നുകൂടിയതെന്നാണു ചില വ്യാഖ്യാതാക്കൾ പറയുന്നതു്.

൧൨. "ഒരു മനുഷ്യൻമൂലം പാപവും": ആദംമൂലം ജന്മപാപവും.— "എല്ലാവരും പാപം ചെയ്തതുകൊണ്ടു": അറ.ലും ഇങ്ങനെതന്നെ. ഗ്രീ., ല. പ്രതികളിൽ 'അവനിൽ എല്ലാവരും പാപം ചെയ്തു' എന്നോ സുറിയാനിയിലേതുപോലെയോ അൎത്ഥമാകാം. ക്രുശ. പ്രതിയിൽ 'എല്ലാവരും, ആ പാപം എന്താകുന്നു എന്നു അറിയാത്തവൎക്കുകൂടിയും, ആ പാപം ഗണിക്കപ്പെടുന്നതുകൊണ്ടു' എന്നു അല്പം വ്യത്യസ്തതയുണ്ടു്.

൧൩. "പാപം ലോകത്തിൽ ഉണ്ടായിരുന്നിട്ടും . . . പാപം ഗണിക്കപ്പെട്ടിരുന്നില്ല": ഇതും അടുത്ത വാക്യവും എന്തു സൂചിപ്പിക്കുന്നു എന്നതിനെപ്പററി വ്യാഖ്യാതാക്കളുടെ ഇടയിൽ ഭിന്നാഭിപ്രായമാണുള്ളതു്. എന്നാൽ ഇവ ഉത്ഭവപാപത്തെപ്പററിയാണെന്നുള്ള അഭിപ്രായമാണു സംഭവ്യതരമായിരിക്കുന്നതു്.

൧൪. "വരുവാനിരുന്നവൻെറ പ്രതിരൂപം": മ്ശീഹായുടെ പ്രതിരൂപം.

൧൫. "വളരെപ്പേർ": എല്ലാവരും എന്നു ഇവിടെ ഈ പദത്തിനു അൎത്ഥം. വ. ൧൮-ൽ നിന്നു ഇതു വിശദമാകുന്നുണ്ടു്. മത്താ. അ. ൨൦. വ. ൧൬. ൮. നോക്കുക.–

ഇതുമുതൽ ൮൯ ഉൾപ്പടെയുള്ള ൭ വാക്യങ്ങളിൽ വി. ശ്ലീഹാ ഒരേകാൎയ്യം തന്നെ വ്യത്യസ്തപദങ്ങളിൽ പ്രസ്താവിക്കുന്നു.

൨൦. "നിയമത്തിനു ലഭിച്ച പ്രവേശനമോ പാപം വൎദ്ധിക്കുവാൻ": പാപം വൎദ്ധിക്കുവാനല്ല നിയമം സ്ഥാപിച്ചതു്. മുടക്കപ്പെട്ടതിൽ മനുഷ്യൎക്കു കൂടുതൽ താല്പൎയ്യം ജനിക്കുക സാധാരണമാണല്ലൊ. ഇങ്ങനെ മനുഷ്യരുടെ ദുൎമ്മനസ്സു പാപം വിരോധിക്കുന്ന നിയമങ്ങളെ പാപങ്ങൾ വൎദ്ധിപ്പിക്കുവാൻ ഒരവസരമാക്കിത്തീൎത്തു എന്നേയുള്ളു.

## അദ്ധ്യായം ൬.

ഒരു ക്രിസ്ത്യാനി പാപത്തിനു മരിച്ചു ദൈവത്തിനായി ജീവിക്കണം.

ആകയാൽ നാം എന്തു പറയണം? കൃപ സമൃദ്ധിപ്പെടുവാൻ പാപത്തിൽ തന്നെ നാം നില്ക്കണമൊ?

൨. ഒരിക്കലും അരുതു്. എന്തെന്നാൽ പാപത്തിനു മരിച്ചവരായ നാം വീണ്ടും അതിൽ ജീവിക്കുന്നതു എങ്ങനെ? [൧. പത്രോ. അ. ൨. വ. ൨൪.]

൩. അല്ലെങ്കിൽ ഈശോമ്ശിഹായിൽ സ്നാനപ്പെട്ട നാം അവന്റെ മരണത്തിലാകുന്നു സ്നാനപ്പെട്ടിരിക്കുന്നതു എന്നു നിങ്ങൾ അറിയുന്നില്ലയൊ?

൪. എന്തുകൊണ്ടെന്നാൽ, ഈശോമ്ശിഹാ മരിച്ചവരിൽ നിന്നു തന്റെ പിതാവിന്റെ മഹത്വത്തോടു കൂടി ഉയിൎത്തെഴുന്നേറ്റതുപോലെ നാമും പുതിയ ജീവിതത്തിൽ വ്യാപരിക്കേണ്ടതിനു നാം അവനോടു കൂടി മാമോദീസാമൂലം മരണത്തിനു സംസ്കരിക്കപ്പെട്ടിരിക്കുന്നു. [അപ്പൊ. അ. ൪. വ. ൨൭: എബ്ര. അ. ൧൨. വ. ൧: ൧. പത്രോ. അ. ൨. വ. ൧; അ. ൪. വ. ൨.— ഗാല. അ. ൩. വ. ൨൭: കൊലൊ. അ. ൨. വ. ൧൨.]

൫. അവന്റെ മരണത്തിന്റെ സാദൃശ്യത്തിൽ അവനോടൊരുമിച്ചു നാം സ്ഥാപിക്കപ്പെട്ടു എങ്കിൽ അവന്റെ ഉയിൎപ്പിലും നാം അതുപോലെ ആയിരിക്കും.

൬. നാം പാപത്തിനു വീണ്ടും സേവ ചെയ്യാതിരിക്കുവാൻ പാപത്തിന്റെ ശരീരം നശിച്ചുപോകേണ്ടതിനു് നമ്മുടെ പഴയ മനുഷ്യൻ അവനോടു കൂടി കുരിശിൽ തറയ്ക്കപ്പെട്ടു എന്നു നാം അറിയുന്നുവല്ലൊ.

൭. എന്തുകൊണ്ടെന്നാൽ മരിച്ചവൻ പാപത്തിൽ നിന്നു മോചിക്കപ്പെട്ടിരിക്കുന്നു.

൮. ആകയാൽ നാം മ്ശിഹായോടു കൂടി മരിച്ചു എങ്കിൽ മ്ശിഹായോടു കൂടിത്തന്നെ നാം ജീവിക്കുമെന്നു നമുക്കു വിശ്വസിക്കാം.

൯. മ്ശിഹാ മരിച്ചവരിൽ നിന്നു ഉയിൎത്തെഴുന്നേറ്റു എന്നും, അവൻ വീണ്ടും മരിക്കയില്ലെന്നും, മരണത്തിനു അവന്റെ മേൽ അധികാരമില്ലെന്നും നാം അറിയുന്നുവല്ലൊ.

൧൦. എന്തെന്നാൽ അവൻ മരിച്ചു; പാപത്തിനാകുന്നു ഒരു പ്രാവശ്യം അവൻ മരിച്ചതു്: എന്നാൽ അവൻ ജീവിക്കുന്നു; ദൈവത്തിനാകുന്നു അവൻ ജീവിക്കുന്നതു്.

൧൧. ഇങ്ങനെ തന്നെ നിങ്ങളും, നിങ്ങൾ പാപത്തിനു മരിച്ചവരാകുന്നു എന്നും, നമ്മുടെ കൎത്താവായ ഈശോമ്ശിഹായിൽ ദൈവത്തിനായി ജീവിക്കുന്നവരാകുന്നു എന്നും നിങ്ങളെത്തന്നെ കരുതിക്കൊള്ളുവിൻ.

൧൨. ആകയാൽ പാപം നിങ്ങ

ളുടെ മൃതമായ ശരീരത്തിൽ അതിൻെറ ദുരാശകൾക്കു നിങ്ങൾ വഴിപ്പെടുമാറു ഭരണം നടത്തരുത്.

൧൩. മാത്രമല്ല, നിങ്ങളുടെ അവയവങ്ങളെ ദുഷ്ടതയുടെ ആയുധമായി പാപത്തിനായിട്ടു നിങ്ങൾ തയ്യാറാക്കുകയുമരുത്. മറിച്ച്, മരിച്ചവരിൽനിന്നുജീവിക്കുന്നമനുഷ്യർ എന്ന നിലയിൽ നിങ്ങളെത്തന്നെ ദൈവത്തിനായിട്ടു നിങ്ങൾ തയ്യാറാക്കുവിൻ. നിങ്ങളുടെ അവയവങ്ങൾ ദൈവത്തിൻെറ നീതിക്കു ആയുധമായും തീരട്ടെ. [കൊലൊ. അ. ൩. വ. ൫.]

൧൪. എന്നാൽ പാപം നിങ്ങളുടെ മേൽ അധികാരം നടത്തുകയില്ല നിങ്ങൾ നിയമത്തിനു കീഴല്ല, മറിച്ച്, കൃപയ്ക്കു കീഴല്ലോ ഇരിക്കുന്നത്.

൧൫. അതുകൊണ്ടെന്ത്? നാം നിയമത്തിനു കീഴല്ല, മറിച്ച്, കൃപയ്ക്കു കീഴ (ആകുന്നു) എന്നതുകൊണ്ടു നമുക്കു പാപം ചെയ്യാമൊ? ഒരിക്കലും അരുത്.

൧൬. പാപത്തിനൊ, നീതിയുടെ അനുസരണത്തിനൊ, ഏതിനു അടിമത്തം അനുസരിക്കവാൻ നിങ്ങളെത്തന്നെ നിങ്ങൾ തയ്യാർചെയ്യുന്നുവൊ, നിങ്ങൾ അനുസരിക്കുന്ന അതിൻെറതന്നെ അടിമകളാകുന്നു നിങ്ങൾ എന്നു നിങ്ങൾ അറിയുന്നില്ലയൊ? [യോഹ. അ. ൮. വ. ൩൪: ൨. പത്രോ. അ. ൨. വ. ൧൯.]

൧൭. എന്നാൽ നിങ്ങൾ പാപത്തിൻെറ അടിമകളായിരുന്നു എങ്കിലും നിങ്ങൾക്കു നൽകപ്പെട്ട ഉപദേശത്തിൻെറ രൂപത്തെ നിങ്ങൾ ഹൃദയപൂർവ്വം അനുസരിക്കുകയും, (൧൮)

൧൮. ഇങ്ങനെ പാപത്തിൽ നിന്നു സ്വതന്ത്രരാക്കപ്പെട്ടിട്ടു നീതിക്കു ദാസന്മാരായിത്തീരുകയും (൧൭) «ചെയ്യതിനാൽ ദൈവത്തിനു സ്തുതി».

൧൯. നിങ്ങളുടെ ജഡത്തിൻെറ ബലഹീനത നിമിത്തം മനുഷ്യരുടെ ഇടയിലെ രീതിയിൽ ഞാൻ പറയുന്നു: നിങ്ങളുടെ അവയവങ്ങളെ അശുദ്ധിയുടെയും ദുഷ്ടതയുടെയും അടിമത്തത്തിനായി നിങ്ങൾ എങ്ങനെ തയ്യാറാക്കിയൊ അങ്ങനെ തന്നെ നിങ്ങളുടെ അവയവങ്ങളെ നീതിയുടെയും പരിശുദ്ധിയുടെയും അടിമത്തത്തിനായും ഇപ്പോൾ തയ്യാറാക്കുവിൻ.

൨൦. നിങ്ങൾ പാപത്തിനു അടിമകളായിരുന്നപ്പോൾ നീതിയിൽ നിന്നു സ്വതന്ത്രരായിരുന്നുവല്ലൊ.

൨൧. എന്നാൽ അപ്പോൾ നിങ്ങൾക്കു എന്തു ഫലമാണുണ്ടായിരുന്നത്? ഇന്നു നിങ്ങൾ ഏതിൽ ലജ്ജിക്കുന്നുവൊ അതു തന്നെ. അതിൻെറ അവസാനം മരണമാണല്ലൊ.

൨൨. ഇപ്പോഴാകട്ടെ നിങ്ങൾ പാപത്തിൽ നിന്നു സ്വതന്ത്രരാക്കപ്പെട്ടും ദൈവത്തിൻെറ ദാസന്മാരായും ഇരിക്കുകയാൽ നിങ്ങൾക്കു വിശുദ്ധങ്ങളായ ഫലങ്ങൾ ഉണ്ട്. അവയുടെ അവസാനം നിത്യജീവൻ (ആകുന്നു).

൨൩. എന്തുകൊണ്ടെന്നാൽ, പാപത്തിൻെറ ലാഭം മരണവും, ദൈവത്തിൻെറ ദാനമോ നമ്മുടെ കർത്താവ് ഈശോമ്ശിഹായിൽ നിത്യജീവനും ആകുന്നു.

## വ്യാഖ്യാനം.

൧. "കൃപ സമൃദ്ധിപ്പെടുവാൻ പാപത്തിൽതന്നെ നാം നില്ക്കണമൊ?": അ. ൫. വ. ൨൦-ൽ 'നിയമത്തിനു ലഭിച്ച പ്രവേശനമോ പാപം വർദ്ധിക്കുവാൻ (ആയിരുന്നു).

എന്നാൽ പാപം വൎദ്ധിച്ചതു എവിടെയൊ അവിടെ കൃപയും സമൃദ്ധിപ്രാപിച്ചു' എന്നു പറഞ്ഞിട്ടുള്ളതു തെററിദ്ധരിച്ചു ഉണ്ടാകാവുന്ന ഒരു എതിർവാദമാണു വി. ശ്ലീഹാ ഇവിടെ പ്രസ്താവിക്കുന്നതു്. നാം എത്ര അധികമായി പാപം ചെയ്യുമൊ അത്ര അധികമായി കൃപയും വൎദ്ധിക്കും. ആകയാൽ നമുക്കു മേല്ക്കുമേൽ പാപം ചെയ്യാം എന്നാണല്ലൊ ഈ എതിർവാദത്തിന്റെ സാരം. വി. പൌലോസു ഇതിനു പറയുന്ന സമാധാനം ഇപ്രകാരമാണ്: ഒരിക്കലും അരുതു്. നാം മാമോദീസാമൂലം പാപത്തിനു മൃതരായിരിക്കുന്നു. മാമോദീസാ പാപത്തെ മായിച്ചു; ജഡത്തിന്റെ പ്രവൃത്തികൾ ചെയ്യുവാൻ നമ്മെ പ്രേരിപ്പിക്കുന്ന ദുരാശകളുടെമേൽ നമുക്കു ശക്തി തന്നു. ഈ സ്ഥിതിക്കു, വിളിക്കപ്പെട്ടിരിക്കുന്നതനുസരിച്ചു പ്രകാശത്തിന്റെ മക്കളായി വ്യാപരിക്കുവാൻ നാം ഇച്ഛിക്കുന്നെങ്കിൽ പാപത്തിൽതന്നെ നിലനില്ക്കുവാൻ നമുക്കു കഴിയുന്നതെങ്ങനെ? അ. ൩. വ. ൭-ൽ വി. ശ്ലീഹാ ഈ എതിർവാദം തന്നെ കൊണ്ടുവന്നു ഖണ്ഡിച്ചിട്ടുള്ളതാണ്. അ. ൩. വ. ൫-വ്യ. വ്യ. നോക്കുക.

൬. "പാപത്തിന്റെ ശരീരം": നമ്മിൽ ഭരണം നടത്തിയിരുന്ന പാപങ്ങളും അധൎമ്മങ്ങളും.– "നമ്മുടെ പഴയ മനുഷ്യൻ": പാപത്തിനും ദുരാശകൾക്കും അധീനമായി ആദത്തിൽ നിന്നു നമുക്കു ലഭിച്ചിട്ടുള്ള നമ്മുടെ ദുഷിച്ച അവസ്ഥ. മ്ശിഹായിലും മ്ശിഹായാലും നവീകൃതമായ നമ്മുടെ അവസ്ഥക്കു 'പുതിയ മനുഷ്യൻ' എന്നു പേർ പറയപ്പെടുന്നു.

൭. "മരിച്ചവൻ പാപത്തിൽനിന്നു മോചിക്കപ്പെട്ടിരിക്കുന്നു": പഴയമനുഷ്യൻ കുരിശിൽ തറയ്ക്കപ്പെട്ടു മരിച്ചു. അവൻ പുതിയ ജീവൻ നയിക്കുന്നു. ആകയാൽ അവന്റെമേൽ പാപത്തിനു കർതൃത്വമില്ല. അവൻ സ്വാതന്ത്ര്യനാകുന്നു.

൧൦. "പാപത്തിനാകുന്നു . . . അവൻ മരിച്ചതു്": നമ്മുടെ പാപങ്ങളുടെ നാശത്തിനു ആകുന്നു അവൻ മരിച്ചതു്.– "ദൈവത്തിനാകുന്നു അവൻ ജീവിക്കുന്നതു്": ദൈവത്തിന്റെ മഹത്വം വൎദ്ധിപ്പിക്കുവാനാകുന്നു ഉത്ഥാനത്താൽ അവൻ എന്നേക്കും ജീവിക്കുന്നതു്.

൧൨. "പാപം . . . ഭരണം നടത്തരുതു്": പാപത്തേയും നീതിയേയും രണ്ടു രാജാക്കന്മാരോടൊ സേനാനായകന്മാരോടൊ ഉപമിച്ചാണു വി. ശ്ലീഹാ പറയുന്നതു്.

൧൪. "നിയമത്തിനു": മൂശെയുടെ നിയമത്തിനു.

൧൫. "നമുക്കു പാപം ചെയ്യാമൊ?": വ. ൧-ലെപ്പോലെ വ. ൧൪-ൽ പറഞ്ഞ സംഗതിയിൽ നിന്നു എതിർന്യായം എടുത്തു് വി. ശ്ലീഹാ അതിനെ ഇവിടെ ഖണ്ഡിക്കുന്നു. നാം കൃപക്കു കീഴ്പ്പെട്ടിരിക്കുന്നു എന്ന രക്ഷാകരമായ സ്ഥിതിയും തജ്ജന്യമായ ബലവും ഉന്നതാവസ്ഥയും പാപം ചെയ്യുവാനുള്ള ഒരു അനുമതിയാണോ? ഒരിക്കലുമല്ല എന്നാണു അദ്ദേഹം പറയുന്ന സമാധാനം. മൂശെയുടെ നിയമത്തിനു കീഴ്പെട്ടവരല്ലെങ്കിലും പത്തു പ്രമാണങ്ങൾക്കും മൂശെയുടെ നിയമങ്ങളിൽ പലതും ഉൾപ്പെട്ടിരിക്കുന്ന മ്ശിഹായുടെ നിയമങ്ങൾക്കും നാം കീഴ്പെട്ടവരാണ്. നാം അവ അനുസരിക്കേണ്ടതുമാണ്.

൨൦. "നീതിയിൽ നിന്നു സ്വതന്ത്ര്യരായിരുന്നുവല്ലൊ": നീതിക്കു ഒരു വിധത്തിലും കീഴ്പ്പെടാത്തവരെപ്പോലെയും ദൈവപ്രമാണങ്ങളും കല്പനകളും അനുസരിക്കാതെയും നിങ്ങൾ ജീവിച്ചിരുന്നുവല്ലൊ. നിൎഭാഗ്യമായ ഈ സ്വാതന്ത്ര്യം കഠിനമായ ദാസ്യത്തിലും കഷ്ടംതന്നെ. അതിന്റെ അവസാനം മരണമാണ്.

## അദ്ധ്യായം ൭.

**മ്ശീഹാ നിയമത്തിൽ നിന്നും പാപത്തിൻെറ മാലിന്യത്തിൽ നിന്നും നമ്മെ സ്വതന്ത്രരാക്കി. എങ്കിലും പാപത്തിലേക്കുള്ള ഒരു ആകൎഷണം നമ്മിൽ ശേഷിച്ചിരിക്കുന്നു.**

**അ**ല്ലെങ്കിൽ, എൻെറ സഹോദരന്മാരേ,— നിയമം അറിയുന്നവരോടാണല്ലൊ ഞാൻ സംസാരിക്കുന്നതു്— നിയമത്തിന്, ജീവനോടിരിക്കുന്ന കാലത്തോളം, ഒരു മനുഷ്യൻെറ മേൽ അധികാരമുണ്ടെന്നു നിങ്ങൾ അറിയുന്നില്ലയൊ?

൨. ഒരു ഭാൎയ്യ അവളുടെ ഭൎത്താവിനോടു, അവൻ ജീവനോടിരിക്കുന്ന കാലത്തോളം, നിയമത്താൽ ബന്ധിക്കപ്പെട്ടിരിക്കുന്നതുപോലെ തന്നെ. എന്നാൽ അവളുടെ ഭൎത്താവു മരിച്ചു എങ്കിൽ അവളുടെ ഭൎത്താവിൻെറ നിയമത്തിൽ നിന്നു അവൾ മോചിക്കപ്പെട്ടു. [൧. കോറ. അ. ൭. വ. ൩൯.]

൩. അവളുടെ ഭൎത്താവു ജീവനോടിരിക്കുമ്പോൾ അവൾ അന്യപുരുഷനോടു ചേൎന്നാലോ അവൾ വ്യഭിചാരിണിയായി. എന്നാൽ അവളുടെ ഭൎത്താവു മരിച്ചു എങ്കിൽ നിയമത്തിൽ നിന്നു അവൾ മോചിക്കപ്പെട്ടു. അതിനാൽ അന്യപുരുഷനു (ഭാൎയ്യ) ആയാൽ അവൾ വ്യഭിചാരിണിയാകയില്ല.

൪. ഇങ്ങനെ തന്നെ, എൻെറ സഹോദരന്മാരേ, നിങ്ങളും ദൈവത്തിനു ഫലങ്ങൾ ഉളവാക്കുമാറു്, മരിച്ചവരിൽ നിന്നു ഉയിൎത്തെഴുന്നേററ വേറൊരുവനു (ഉള്ളവർ) ആകേണ്ടതിനു മ്ശീഹായുടെ ശരീരം മൂലം നിയമത്തിനു ഇപ്പോൾ മരിച്ചിരിക്കുന്നു.

൫. എന്തുകൊണ്ടെന്നാൽ നാം ജഡത്തിൽ ആയിരുന്നപ്പോൾ നിയമത്തിലുള്ള പാപങ്ങളുടെ വികാരങ്ങൾ, മരണത്തിനായി നാം ഫലങ്ങൾ ഉളവാക്കേണ്ടതിനു്, നമ്മുടെ അവയവങ്ങളിൽ ഉത്സാഹപൂൎവ്വം പ്രവൎത്തിച്ചുകൊണ്ടിരുന്നു.

൬. ഇപ്പോഴാകട്ടെ, നാം ഇനിമേൽ എഴുത്തിൻെറ പഴക്കത്തിലല്ല, ആത്മാവിൻെറ പുതുക്കത്തിൽ ശുശ്രൂഷ ചെയ്യേണ്ടതിനു നിയമത്തിൽ നിന്നു വിടുതലാക്കപ്പെടുകയും നമ്മെ പിടിച്ചടക്കിയിരുന്നവനു മൃതരാകയും ചെയ്തിരിക്കുന്നു.

൭. ആകയാൽ നാം എന്തു പറയണം? നിയമം പാപമാകുന്നു എന്നൊ? ഒരിക്കലും അരുതു്. എങ്കിലും നിയമം കൊണ്ടല്ലാതെ ഞാൻ പാപം ഗ്രഹിച്ചില്ല. എന്തുകൊണ്ടെന്നാൽ നീ മോഹിക്കരുതു് എന്നു നിയമം പറയാതിരുന്നെങ്കിൽ ഞാൻ മോഹം അറിയുകയില്ലായിരുന്നു. [പുറ. അ. ൨൦. വ. ൧൭: ആവൎത്ത. അ. ൫. വ. ൨൧.]

൮. ഇങ്ങനെ ഈ കല്പനയിൽ പാപം തനിക്കായി ഒരവസരം കണ്ടെത്തി, സകല മോഹവും എന്നിൽ പൂൎണ്ണമായി. നിയമം കൂടാതെ പാപം മൃതമായിരുന്നുവല്ലൊ.

൯. ഞാനോ മുമ്പു നിയമം കൂടാതെ ജീവിച്ചിരുന്നു. എന്നാൽ കല്പന വന്നപ്പോൾ പാപം വീണ്ടും ജീവിക്കുകയും,

൧൦. ഞാൻ മരിക്കുകയും, ജീവൻെറ ആ കല്പന മരണത്തിനു (ഉപകരിക്കുന്നു) എന്നു എനിക്കു കാണപ്പെടുകയും ചെയ്തു.

൧൧. എന്തുകൊണ്ടെന്നാൽ പാപം കല്പന മുഖേന തനിക്കായി കണ്ടെ

ത്തിയ അവസരം മൂലം എന്നെ വഴി തെററിച്ച് അതുകൊണ്ടു എന്നെ മൃതിപ്പെടുത്തി.

൧൨. ആകയാൽ നിയമം പരിശുദ്ധമാകുന്നു. കല്പനയും പരിശുദ്ധവും നീതിയുള്ളതും നല്ലതും തന്നെ. [൧. തിമാ. അ. ൧. വ. ൮.]

൧൩. എന്നാൽ നന്മ എനിക്കു മരണത്തിനു ആയിട്ടാകുന്നുവൊ പരിണമിച്ചത്? ഒരിക്കലുമല്ല. മറിച്ച്, പാപമത്രെ. കല്പന മൂലം പാപം കൂടുതൽ കുററകരമായിത്തീരുമാറു നന്മ മുഖേന എന്നിൽ മരണത്തെ പൂർത്തിയാക്കിയതു പാപമാകുന്നു എന്നു പ്രത്യക്ഷപ്പെടുവാൻ തന്നെ.

൧൪. നിയമം ആത്മീയമാകുന്നു എന്നു നാം അറിയുന്നുവല്ലൊ. ഞാനോ ജഡമയനാകുന്നു; പാപത്തിനായി വില്ക്കപ്പെട്ടിരിക്കുകയും ചെയ്യുന്നു.

൧൫. എന്തുകൊണ്ടെന്നാൽ ഞാൻ പ്രവർത്തിക്കുന്നതു ഞാൻ അറിയുന്നില്ല. ഞാൻ ഇച്ഛിക്കുന്നതല്ല ഞാൻ ചെയ്യുന്നത്. മറിച്ച്, ഞാൻ ദ്വേഷിക്കുന്നതു എന്തോ അതാകുന്നു ഞാൻ ചെയ്യുന്നത്.

൧൬. ഇങ്ങനെ ഞാൻ ഇച്ഛിക്കാത്തതിനെ ഞാൻ ചെയ്യുന്നെങ്കിൽ നിയമത്തെപ്പററി അതു നല്ലതാകുന്നു എന്നു ഞാൻ സാക്ഷ്യം വഹിക്കുന്നു.

൧൭. എന്നാൽ ഇതു പ്രവർത്തിക്കുന്നതു ഞാനല്ല, മറിച്ച്, എന്നിൽ വസിക്കുന്ന പാപമത്രെ.

൧൮. എന്തുകൊണ്ടെന്നാൽ എന്നിൽ, എന്നു വെച്ചാൽ എൻെറ ജഡത്തിൽ, നന്മ വസിക്കുന്നില്ല എന്നു ഞാൻ അറിയുന്നു. എന്തെന്നാൽ നന്മ ഇച്ഛിക്കുക എനിക്കു എളുപ്പമാകുന്നു; അതു പ്രവർത്തിക്കുവാനോ എനിക്കു കഴിയുന്നില്ല.

൧൯. എന്തുകൊണ്ടെന്നാൽ ചെയ്യുവാൻ ഇച്ഛിക്കുന്ന നന്മയല്ല ഞാൻ ചെയ്യുന്നത്; മറിച്ച്, ചെയ്യുവാൻ ഇച്ഛിക്കാത്ത തിന്മ ഏതോ അതു തന്നെ ഞാൻ ചെയ്യുന്നു.

൨൦. ഞാൻ ഇച്ഛിക്കാത്തതു ഞാൻ ചെയ്യുന്നു എങ്കിലോ ചെയ്യുന്നതു ഞാനല്ല, മറിച്ച്, എന്നിൽ വസിക്കുന്ന പാപമാകുന്നു.

൨൧. ആകയാൽ നന്മ ചെയ്യുവാൻ ഇച്ഛിക്കുന്ന എൻെറ മനസ്സിനോടു യോജിക്കുന്ന ഒരു നിയമം ഞാൻ കാണുന്നു. തിന്മ എനിക്കു അടുത്തിരിക്കുന്നല്ലൊ.

൨൨. എന്നാൽ ദൈവത്തിൻെറ നിയമത്തെപ്പററി ആഭ്യന്തര മനുഷ്യനിൽ ഞാൻ സന്തോഷിക്കുന്നു.

൨൩. എങ്കിലും എൻെറ ബുദ്ധിയുടെ നിയമത്തോടു പോരാടുന്നതും എൻെറ അവയവങ്ങളിലുള്ള പാപത്തിൻെറ നിയമത്തിനു എന്നെ അടിമപ്പെടുത്തുന്നതുമായ വേറൊരു നിയമം എൻെറ അവയവങ്ങളിൽ ഞാൻ കാണുന്നു.

൨൪. ഞാൻ നിർഭഗനായ മനുഷ്യൻ ആകുന്നു. മരണമുള്ള ഈ ശരീരത്തിൽ നിന്നു ആർ എന്നെ രക്ഷിക്കും?

൨൫. നമ്മുടെ കർത്താവ് ഈശോമ്ശീഹാ മുഖേന ഞാൻ ദൈവത്തിനു സ്തോത്രം ചെയ്യുന്നു. ആകയാൽ ഞാൻ ഇപ്പോൾ എൻെറ മനസ്സുകൊണ്ടു ദൈവനിയമത്തിൻെറ ദാസനാകുന്നു. എൻെറ ജഡംകൊണ്ടോ ഞാൻ പാപനിയമത്തിൻെറ ദാസനാകുന്നു.

## വ്യാഖ്യാനം.

൧. "ജീവനോടിരിക്കുന്ന കാലത്തോളം": നിയമം ജീവനോടിരിക്കുന്നു, എന്നു വെച്ചാൽ, പ്രാബല്യത്തിലിരിക്കുന്ന കാലത്തോളം എന്നും, മനുഷ്യൻ ജീവനോടിരിക്കുന്നകാലത്തോളം എന്നും അൎത്ഥം വരാം. ഏതെന്നു തൎജ്ജമകളിൽനിന്നു വിശദമാകുന്നില്ല. ഗ്രീക്കിൽ നിയമം പുല്ലിംഗശബ്ദമാകയാൽ അതിൽനിന്നും ഒന്നും നിൎണ്ണയിച്ചുകൂടാ. ഏതുതന്നെ ആയിരുന്നാലും അൎത്ഥഭേദമില്ലെന്നു സ്പഷ്ടമാണല്ലൊ. ഭൎത്താവു ജീവനോടിരിക്കുന്നകാലത്തോളം അവനു ഭാൎയ്യയുടെമേൽ അധികാരമുണ്ട് എന്നാണു ഉദാഹരണരൂപേണ പറഞ്ഞിരിക്കുന്നതു്. ആകയാൽ നിയമത്തെ അധികാരമുള്ള ഭൎത്താവായി പറയുന്നു എന്നു കരുതുക സാഹചൎയ്യങ്ങൾക്കു അധികം അനുയോജ്യമായിരിക്കും.

൬. "നിയമത്തിൽ നിന്നു അവൾ മോചിക്കപ്പെട്ടു": ല., ക്രൂശ. പ്രതികളിൽ മാത്രം 'ഭൎത്താവിന്റെ നിയമത്തിൽ നിന്നു അവൾ മോചിക്കപ്പെട്ടു' എന്നുകൂടി കാണുന്നു. 'ഭൎത്താവിന്റെ' എന്ന പദം വ. ൨-ൽ നിന്നു അബദ്ധവശാൽ കടന്നുകൂടി എന്നാണു വ്യാഖ്യാതാക്കളുടെ അഭിപ്രായം.

൪. "മ്ശീഹായുടെ ശരീരം മൂലം നിയമത്തിനു ഇപ്പോൾ മരിച്ചിരിക്കുന്നു": സശരീരനായ മ്ശീഹായുടെ കുരിശുമരണം നിമിത്തം പഴയനിയമബന്ധത്തിൽ നിന്നു മുക്തരായിരിക്കുന്നു എന്നു ചിലരും, മ്ശീഹായുടെ ശരീരമായ സഭയോടു നിങ്ങളെ യോജിപ്പിച്ച മാമോദീസാ ഹേതുവായിട്ടു പൂൎവ്വനിയമസംഹിതയോടുള്ള നിങ്ങളുടെ ബന്ധം ശിഥിലമായിരിക്കുന്നു എന്നു വേറെ ചിലരും വ്യാഖ്യാനിക്കുന്നു.

൫. "ജഡത്തിൽ ആയിരുന്നപ്പോൾ": മാമോദീസായ്ക്കു മുമ്പു പഴയനിയമം അനുസരിച്ചു ജീവിച്ചിരുന്ന കാലത്തു്. പഴയനിയമകാലത്തു നാം ജഡത്തിൽ ജീവിച്ചിരുന്നു എന്നും, ഇപ്പോൾ ആത്മാവിൽ ജീവിക്കുന്നു എന്നുമാണു പറയുക.— "നിയമത്തിലുള്ള": പ്രവൎത്തിക്കരുതെന്നു നിയമം വിരോധിക്കുകയാൽ നിയന്ത്രിക്കേണ്ടിയിരുന്ന. നിയമം പാപം ഉണ്ടാക്കിയെന്നല്ല, നിയമത്തെപ്പററിയുള്ള നമ്മുടെ അറിവു മൂലം പാപത്തിനു അവസരമുണ്ടായി എന്നാണു ഗ്രഹിക്കേണ്ടതു്. പാപമുണ്ടായതു നിയമം കൊണ്ടല്ലേ, നിയമത്തിന്റെ അവസരം പിടിച്ചു പാപമുണ്ടായി.— "പാപങ്ങളുടെ വികാരങ്ങൾ": പാപകൎമ്മങ്ങൾ ചെയ്യുവാനുള്ള ആകൎഷണങ്ങൾ.– "മരണത്തിനായി നാം ഫലങ്ങൾ ഉളവാക്കേണ്ടതിന്": നിത്യമരണത്തിനു ഇടയാക്കുന്ന ദുഷ്ഫലങ്ങളായ പാപങ്ങൾ ചെയ്യേണ്ടതിന്.

൬. "എഴുത്തിന്റെ പഴക്കത്തിലല്ല": എഴുതപ്പെട്ടതായി ലഭിച്ചിട്ടുള്ള പഴയ നിയമങ്ങൾ അനുസരിക്കുന്നതിലല്ല.

൭. "നിയമംകൊണ്ടല്ലാതെ ഞാൻ പാപം ഗ്രഹിച്ചില്ല": നിയമം ഇല്ലാത്തപ്പോൾ പാപത്തെപ്പററി മിക്കവാറും ബോധം ജനിക്കുകയില്ല; പാപം ആരോപിക്കപ്പെടുകയുമില്ല. നിയമമാകട്ടെ അതിനെ ലംഘിക്കുന്നവൎക്കു തങ്ങളുടെ പ്രവൃത്തിയുടെ തെററിനെപ്പററി ശരിയായ ബോധം ജനിപ്പിക്കുന്നു. ഇതിനാലാണു വ. ൮-ൽ 'നിയമംകൂടാതെ പാപം മൃതമായിരുന്നു' എന്നു ശ്ലീഹാ പ്രസ്താവിക്കുന്നതു്.

൮. "കല്പനയിൽ പാപം തനിക്കായി ഒരവസരം കണ്ടെത്തി": പാപം എന്നു വെച്ചാൽ ദുരാശകൾ. ദുരാശകൾ പാപത്തിൽ നിന്നു ജനിക്കുകയും പാപത്തിലേക്കു നമ്മെ നയിക്കുകയും ചെയ്യുന്നതുകൊണ്ടാണു അവയ്ക്കു പാപം എന്നുകൂടി പേർ പറയപ്പെടുന്നതു്. പാപത്തിന്റെ കാഠിന്യം എന്നെ കാണിച്ചുകൊണ്ടു അതു ചെയ്യരുതെന്നു നിയമം എനിക്കു മുടക്കു കല്പിക്കുമ്പോൾ മുമ്പു് ഉറങ്ങിയപോലെ കിടന്നിരുന്ന ഈ ദുരാശകൾ നിയമം വെക്കുന്ന ഈ മുടക്കിന്റെ അവസരം പിടിച്ചുകൊണ്ടു ഉണരുകയും

പാപത്തിന്ന എന്നെ പ്രേരിപ്പിച്ചു അതിൽ ഉൾപ്പെടുത്തുകയും ചെയ്യുന്നു. പാപം വിട്ടകലണമെന്നു നിയമം കല്പിക്കുന്നുണ്ടെങ്കിലും അതിന്നു ആവശ്യമായ കൃപാവരം വിശ്വാസംമൂലമല്ലാതെ നിയമത്താൽ സിദ്ധമാകുന്നുമില്ലല്ലൊ. ദുരാശകളുടെ ഈ ഉണർച്ചിന്നു നിയമം കാരണമല്ല, അതു സാക്ഷാൽ അവസരം നൽകുന്നുമില്ല. നമ്മുടെമേൽ വെക്കപ്പെടുന്ന നിയമത്തോടു എതിർക്കുവാൻ നമ്മുടെ ദുഷിച്ച സ്വഭാവം അവസരം കണ്ടെത്തുന്നു എന്നേയുള്ളു.

൧൩. "നന്മ മുഖേന എന്നിൽ മരണത്തെ പൂർത്തിയാക്കിയതു പാപമാകുന്നു": നല്ലതായിട്ടുള്ള കല്പനകൂടിയും എനിക്കു മരണം വരുവാൻ തക്ക ഒരവസരമാക്കിത്തീർത്തതു പാപമാകുന്നു.

൧൪. "നിയമം ആത്മീയമാകുന്നു . . . ഞാനോ ജഡമയൻ": നിയമം പരിശുദ്ധമാണ്; നിയമമല്ല, നമ്മുടെ ദുഷിച്ച സ്വഭാവമാണു പാപത്തിനുള്ള കാരണമെന്നു മുൻ പ്രസ്താവിച്ചതിനെ സ്ഥിരീകരിക്കുന്നു.– "പാപത്തിനായി വില്ക്കപ്പെട്ടിരിക്കുകയും ചെയ്യുന്നു.": പാപത്തിന്നു, പാപത്തിലേക്കു നയിക്കുന്ന ദുരാശകൾക്കു, എന്നുവെച്ചാൽ ദുഷിച്ച ജഡവും കൃപാവരത്താൽ പ്രകാശിതമായ ആത്മാവും തമ്മിലുള്ള യുദ്ധങ്ങൾക്കു അധീനനായിരിക്കുകയും ചെയ്യുന്നു. പരിശുദ്ധമായ നിയമവും ജഡമയനായ ഞാനും തമ്മിലുള്ള വ്യത്യാസമാണു കലഹത്തിനുള്ള കാരണം.

൧൫. "ഞാൻ അറിയുന്നില്ല": ഞാൻ സ്വീകരിക്കുന്നില്ല. 'ഞാൻ' എന്ന പദംകൊണ്ടു വി. ശ്ലീഹാ ഈ വാക്യത്തിലും ഇതുപോലെയുള്ള മററു പല വാക്യങ്ങളിലും തന്നെത്തന്നെയല്ല, ഏതു മനുഷ്യനേയുമാണു ഉദ്ദേശിക്കുന്നത്.— "ഞാൻ ഇച്ഛിക്കുന്നതല്ല ഞാൻ ചെയ്യുന്നത്": മനുഷ്യൻ പാപത്തിന്നു വില്ക്കപ്പെട്ടിരിക്കുന്നു എന്നു മുൻവാക്യത്തിൽ പ്രസ്താവിച്ചതിനെ സ്ഥാപിക്കുന്നു. ദുരാശകൾ പലപ്പോഴും മനസ്സിന്നു വിരോധമായി നില്ക്കുന്നുണ്ട്. തൻമൂലം സുകൃതികൾപോലും തങ്ങളുടെ മനസ്സു ദ്വേഷിക്കുന്നതു തങ്ങളുടെ അധമാംശത്തിൽ അനുഭവിക്കുവാൻ ഇടയാകുന്നു. അവരുടെ ആത്മാവും മനസ്സും ഇച്ഛിക്കുന്നവ ചെയ്യുന്ന വിഷയത്തിലും വളരെ വിഘ്നങ്ങൾ നേരിട്ടുകൊണ്ടേയിരിക്കുന്നു. ദുരാശകളുടെ ഈ ക്ഷോഭങ്ങൾ ജന്മപാപത്തിൽനിന്നുത്ഭവിക്കയും പാപം ചെയ്യുവാൻ നമ്മെ ബലേന ആകർഷിക്കയും പ്രേരിപ്പിക്കയും ചെയ്യുന്നതുകൊണ്ടു അവയ്ക്കു പാപം, പാപത്തിൻെറ നിയമം എന്നു പേർ പറയാറുണ്ടെങ്കിലും നമ്മുടെ മനസ്സു അവയ്ക്കു സമ്മതിക്കാത്തകാലത്തോളം അവ പാപമല്ല. ഒരു പ്രവൃത്തി പാപമാകുവാൻ മനസ്സമ്മതം ആവശ്യമാണല്ലൊ.

൧൭. "എന്നിൽ വസിക്കുന്ന പാപം": എന്നിലുള്ള ദുരാശ.

൨൧. "ആകയാൽ നന്മ ചെയ്യുവാൻ ഇച്ഛിക്കുന്ന എൻെറ മനസ്സിനോടു യോജിക്കുന്ന ഒരു നിയമം ഞാൻ കാണുന്നു. തിന്മ എനിക്കു അടുത്തിരിക്കുന്നല്ലൊ": എബ്രായരീതിയനുസരിച്ചുള്ള ഒരു ദുരാന്വയം ഈ വാക്യത്തിലുള്ളതിനാൽ വിവർത്തനങ്ങളിൽ വ്യത്യാസം കാണുന്നു. 'ആകയാൽ നന്മ ചെയ്യുവാൻ എനിക്കു ഇച്ഛയുള്ള സമയം തിന്മ എൻെറകൂടെയുണ്ടു എന്നൊരു നിയമം ഞാൻ കാണുന്നു' എന്നാണു ചില പ്രതികൾ വിവർത്തനം ചെയ്തിരിക്കുന്നത്. 'നിയമം' എന്നു പറയുന്നതു വ്യവസ്ഥാപിതമായ ഒരു ചാച്ചിലാണ്. നന്മ ചെയ്യുവാനുള്ള മനസ്സിനോടുകൂടി തിന്മയിലേക്കുള്ള ചാച്ചിലും ചേർന്നിരിക്കുന്നു എന്നാണു ഈ പ്രതികളിലെ താല്പര്യം. സുറിയാനി തർജ്ജമയും അതിൽനിന്നു വ്യത്യസ്തമല്ല. നന്മ ചെയ്യുവാനുള്ള മനസ്സിന്നു അനുകൂലമായ ഒരു ചാച്ചിൽ എന്നിലുണ്ട്; തിന്മയിലേക്കുള്ള ഒരാകർഷണം എന്നോടു ചേർന്നതന്നെയുള്ളതായി ഇതിന്നു മേൽ പ്രസ്താവിച്ചിട്ടുള്ളതുമാണ്. ആകയാൽ നന്മയിലേക്കുള്ള മനസ്സും തിന്മയിലേക്കുള്ള ചാച്ചിലും എന്നിൽ ഒരുമിച്ചിരിക്കുന്നു എന്നുതന്നെയാണു സുറിയാനിപ്രതിയും പറയുന്നത്.

൨൨. "ആഭ്യന്തരമനുഷ്യനിൽ": ന്യായബോധത്തിലും മനസ്സാക്ഷിയിലും. ഒരേ മനുഷ്യനെപ്പററിത്തന്നെ വ്യത്യസ്തവികാരങ്ങളും പ്രവൃത്തികളും അനുസരിച്ച് ആഭ്യന്തരമനുഷ്യൻ, ആത്മീയമനുഷ്യൻ, പുതിയമനുഷ്യൻ, ആത്മാവ്, മനസ്സ്, ആത്മാവിൻെറ ഉത്തമാംശം എന്നും, ബാഹ്യമനുഷ്യൻ, അധമാംശം, ജഡം, പഴയമനുഷ്യൻ, മൃഗം എന്നും പറയുന്നുണ്ട്. മനസ്സാക്ഷിക്കും, ന്യായബോധത്തിനും, കൃപാവരത്തിനും അനുസരണമായി ആത്മികവും ദൈവികവുമായവയിൽ പ്രസക്തിയോടുകൂടിയിരിക്കയും അവ പ്രവൎത്തിക്കയും ചെയ്യുമ്പോൾ 'ആഭ്യന്തരമനുഷ്യൻ' ഇത്യാദി പേരുകൾ ഒരുത്തനെപ്പററി പറയുന്നു. ജഡസംബന്ധമായ കാൎയ്യങ്ങളിലേക്കു ഗമനംചെയ്കയും അങ്ങനെയുള്ളവ പ്രവൎത്തിക്കയും ചെയ്യുന്നവനെപ്പററി 'ബാഹ്യമനുഷ്യൻ' എന്നിങ്ങനെയുള്ള പേരുകളും പറയപ്പെടുന്നു.

൨൩. "അവയവങ്ങളിലുള്ള പാപത്തിൻെറ നിയമം": ദുരാശകളുടെ മൃഗീയമായ ചാച്ചിൽ.

൨൫. "ഞാൻ ദൈവത്തിനു സ്തോത്രം ചെയ്യുന്നു": ഗ്രീ., അറ. പ്രതികളിലും സുറിയാനിയിലെപ്പോലെതന്നെ കാണുന്നു. ക്രമ. പ്രതിയിൽ ക്രിയാപദമില്ലാതെ 'ദൈവത്തിനു സ്തോത്രം' എന്നു മാത്രമാണു തൎജ്ജമ. സ്തോത്രം എന്നതിൻെറ മൂലപദത്തിനു 'കൃപാവരം' എന്നു അൎത്ഥമുണ്ട്. തൻമൂലം ലത്തീൻപ്രതി വ. ൨൪-ലെ 'ആർ എന്നെ രക്ഷിക്കും?' എന്ന ചോദ്യത്തിൻെറ ഉത്തരമായി 'ദൈവത്തിൻെറ കൃപാവരം' എന്നു വിവൎത്തനം ചെയ്യുന്നു. വിശുദ്ധന്മാരും മഹാന്മാരുമായ പലർ ഈ തൎജ്ജമയെ അനുഗമിക്കുന്നുമുണ്ട്. എന്നാൽ മൂലമായ ഗ്രീക്കിൽ 'ദൈവത്തിനു' എന്ന ഉദ്ദേശികാവിഭക്തിയാണ്, 'ദൈവത്തിൻെറ' എന്ന സംബന്ധികാവിഭക്തിയല്ല പ്രയോഗിച്ചിരിക്കുന്നത്. വിശുദ്ധന്മാരും പ്രസിദ്ധന്മാരുമായ പലർ ഈ അൎത്ഥത്തെ അനുകൂലിക്കയും ചെയ്യുന്നു. വെസ്റ്റ്മിൻസ്റ്റർ വിവൎത്തനം സ്വീകരിക്കുന്നതും 'ദൈവത്തിനു' എന്ന അൎത്ഥം തന്നെ.

## അദ്ധ്യായം ൮.

**ശരീരേച്ഛകൾക്കു അനുസരണമായി വ്യാപരിക്കാതെ മ്ശിഹായിൽ നീതീകരിക്കപ്പെട്ട് ആത്മികമായി ജീവിക്കുന്നവൎക്കു നിത്യനാശം സംഭവിക്കുകയില്ല. അവരുടെ സ്ഥിരമായ പ്രതീക്ഷയും ദൈവസ്നേഹവും.**

ശാരീരികമായിട്ടാകാതെ, ഈശോമ്ശിഹായിൽ വ്യാപരിക്കുന്നവൎക്കു ഇനിമേൽ ശിക്ഷാവിധിയില്ല.

൨. എന്തുകൊണ്ടെന്നാൽ ഈശോമ്ശിഹായിലുള്ള ആയുസ്സിൻെറ ആത്മാവിൻെറ നിയമം പാപത്തിൻെറയും മരണത്തിൻെറയും നിയമത്തിൽനിന്നു നിന്നെ സ്വതന്ത്രനാക്കിയിരിക്കുന്നു.

൩. എന്തെന്നാൽ ജഡത്തിൻെറ രോഗം നിമിത്തം നിയമം ബലക്ഷയമുള്ളതായിരുന്നതിനാൽ ദൈവം തൻെറ പുത്രനെ, അവൻ പാപത്തെ തൻെറ ശരീരത്താൽ ശിക്ഷാവിധി ചെയ്യുവാൻ, പാപമയമായ ശരീരത്തിൻെറ സാദൃശ്യത്തിൽ പാപം നിമിത്തം അയച്ചു. [നട. അ. ൧൩. വ. ൩൮; അ. ൧൫. വ. ൧൦: എബ്രാ. അ. ൻ. വ. ൧൫.]

൪. ജഡത്തിലല്ല, മറിച്ച്, ആത്മാവിൽ വ്യാപരിക്കുന്ന നമ്മിൽ നിയമത്തിൻെറ നീതി പൂൎത്തിയാകേണ്ടതിനു തന്നെ.

൫. എന്തുകൊണ്ടെന്നാൽ ജഡികന്മാരായിരിക്കുന്നവർ ജഡികമായിട്ടുള്ളതു ചിന്തിക്കുന്നു; ആത്മികന്മാരാ

യിരിക്കുന്നവരോ ആത്മികമായിട്ടുള്ളു ചിന്തിക്കുന്നു.

൬. എന്നാൽ ജഡത്തിന്റെ ചിന്ത മരണവും, ആത്മാവിന്റെ ചിന്ത ആയുസ്സും സമാധാനവുമാകുന്നു.

൭. എന്തുകൊണ്ടെന്നാൽ ജഡത്തിന്റെ ചിന്ത ദൈവത്തിനു എതിരായ ശത്രുതയാകുന്നു. ദൈവത്തിന്റെ നിയമത്തിനു അതു കീഴ്പെടുന്നില്ലല്ലൊ. അതിനു സാധിക്കുകയുമില്ലല്ലൊ. [൧. കോറ. അ. ൨. വ. ൧൪.]

൮. ജഡികന്മാരായിരിക്കുന്നവൎക്കു ദൈവത്തെ പ്രസാദിപ്പിക്കുവാൻ സാധിക്കയില്ല.

൯. നിങ്ങളോ, ദൈവത്തിന്റെ ആത്മാവു സത്യമായിട്ടു നിങ്ങളിൽ വസിക്കുന്നു എങ്കിൽ, ജഡികന്മാരല്ല, മറിച്ച്, ആത്മികന്മാർ അത്രെ. എന്നാൽ ആൎക്കെങ്കിലും തന്നിൽ മ്ശിഹായുടെ ആത്മാവു ഇല്ലെങ്കിൽ ഇവൻ അവനുള്ളവനല്ല.

൧൦. മ്ശിഹാ നിങ്ങളിൽ (ഉണ്ടു) എങ്കിലോ ജഡം പാപം നിമിത്തം മരിച്ചിരിക്കുന്നു എങ്കിലും ആത്മാവു നീതി നിമിത്തം ജീവനുള്ളതാകുന്നു.

൧൧. നമ്മുടെ കൎത്താവു് ഈശോ മ്ശിഹായെ മരിച്ചവരിൽ നിന്നു ഉയിപ്പിച്ചവന്റെ ആത്മാവു നിങ്ങളിൽ വസിക്കുന്നു എങ്കിൽ ഈശോമ്ശിഹായെ മരിച്ചവരിൽ നിന്നു ഉയിപ്പിച്ചവൻ നിങ്ങളുടെ മൃതശരീരങ്ങളെയും നിങ്ങളിൽ വസിക്കുന്ന അവന്റെ ആത്മാവിനെക്കൊണ്ടു ജീവിപ്പിക്കും. [നട. അ. ൩. വ. ൧൫; അ. ൫. വ. ൩൦: റോമ. അ. ൪. വ. ൨൪: ൧. കോറ. അ. ൬. വ. ൧൪.]

൧൨. ആകയാൽ, എന്റെ സഹോദരന്മാരേ, നാം ജഡികമായി വ്യാപരിക്കേണ്ടതിനു ജഡത്തിനു കടപ്പെട്ടവരല്ല.

൧൩. എന്തുകൊണ്ടെന്നാൽ നിങ്ങൾ ജഡികമായി ജീവിക്കുന്നു എങ്കിൽ നിങ്ങൾ മരിച്ചുപോകും; ജഡത്തിന്റെ പ്രവൃത്തികളെ ആത്മാവിനാൽ മരിപ്പിക്കുന്നു എങ്കിലോ നിങ്ങൾ ജീവിക്കും.

൧൪. ദൈവത്തിന്റെ ആത്മാവിനാൽ നടത്തപ്പെടുന്നവർ ആരോ അവരാകുന്നുവല്ലൊ ദൈവത്തിന്റെ മക്കൾ.

൧൫. എന്തെന്നാൽ അടിമത്തത്തിന്റെ ആത്മാവിനെയല്ല ഭയത്തിനായി നിങ്ങൾ വീണ്ടും കൈക്കൊണ്ടിരിക്കുന്നതു്; മറിച്ച്, (ദൈവത്തെ) ആബാ,—ഞങ്ങളുടെ പിതാവേ,—എന്നു നാം വിളിക്കുന്ന പുത്രസ്വീകാരത്തിന്റെ ആത്മവിനെയത്രെ നിങ്ങൾ കൈക്കൊണ്ടിരിക്കുന്നതു്. [൨. തിമാ. അ. ൧. വ. ൭.— ഗാല. അ. ൪. വ. ൫.]

൧൬. നാം ദൈവത്തിന്റെ മക്കളാകുന്നു എന്നു ഈ ആത്മാവു നമ്മുടെ ആത്മാവിനു സാക്ഷ്യം നൽകുകയും ചെയ്യുന്നു.

൧൭. മക്കൾ എങ്കിലോ അവകാശികളും (ആകുന്നു). ദൈവത്തിന്റെ അവകാശികളും, ഈശോമ്ശിഹായുടെ കൂട്ടവകാശികളും അത്രെ. നാം അവനോടു കൂടി പീഡയനുഭവിക്കുമെങ്കിൽ അവനോടു കൂടി മഹത്വം പ്രാപിക്കേണ്ടതിനു തന്നെ.

൧൮. എന്തുകൊണ്ടെന്നാൽ ഈ കാലത്തിലെ പീഡകൾ നമ്മിൽ വെളിപ്പെടുത്തപ്പെടുവാനിരിക്കുന്ന മഹത്വത്തിനു തുല്യമല്ല എന്നു ഞാൻ വിചാരിക്കുന്നു.

൧൯. എന്തെന്നാൽ സമസ്ത സൃഷ്ടിയും ദൈവമക്കളുടെ വെളിപാടിനെ പ്രതീക്ഷിക്കുകയും നോക്കിയിരിക്കുകയും ചെയ്യുന്നു.

൨൦. സൃഷ്ടി വ്യൎത്ഥതയ്ക്കു അടിമ

പ്പെട്ടിരിക്കുന്നതു സ്വമനസ്സാ അല്ല, മ
റിച്ച്, അതിനെ അടിമപ്പെടുത്തി
യവൻ നിമിത്തം, (൨൧.)

൨൧. ഈ സൃഷ്ടി തന്നെയും ക്ഷ
യത്തിൻെറ അടിമത്തത്തിൽ നിന്നു
ദൈവമക്കളുടെ മഹത്വത്തിൻെറ
സ്വാതന്ത്ര്യത്തിലേക്കു വിടുതലാക്കപ്പെ
ടും എന്നു (൨൦) «പ്രതീക്ഷ ഹേതു
വായിട്ടാകുന്നുവല്ലൊ».

൨൨. എന്തുകൊണ്ടെന്നാൽ സക
ല സൃഷ്ടികളും ഈ ദിവസം വരെ
നെടുവീൎപ്പുവിടുകയും പ്രസവവേദന
അനുഭവിക്കുകയും ചെയ്യുന്നു എന്നു
നാമറിയുന്നു.

൨൩. ഇവ മാത്രവുമല്ല, പിന്നെ
യോ, ആത്മാവിൻെറ ആദ്യഫലം
നമ്മിൽ ഉള്ളവരായ നാം തന്നെയും
നമ്മുടെ ശരീരങ്ങളുടെ രക്ഷക്കായി
നമ്മുടെ ഉള്ളിൽ നെടുവീൎപ്പുവിടുക
യും പുത്രസ്വീകാരത്തെ പാൎത്തിരി
ക്കുകയും ചെയ്യുന്നു.

൨൪. എന്തുകൊണ്ടെന്നാൽ പ്രതീ
ക്ഷയിലാകുന്നു നമ്മുടെ രക്ഷ. എ
ന്നാൽ കാണപ്പെടുന്ന പ്രതീക്ഷ പ്രതീ
ക്ഷയല്ല. എന്തെന്നാൽ അതിനെ നാം
കാണുന്നു എങ്കിൽ നാം അതിനെ
പ്രതീക്ഷിക്കുന്നതു എന്തിനു?

൨൫. കാണപ്പെടാത്ത എന്തിനെ
യെങ്കിലുമാണു നാം പ്രതീക്ഷിക്കുന്ന
തെങ്കിലോ നാം ക്ഷമയോടുകൂടി
പാൎത്തിരിക്കുന്നു.

൨൬. ഇങ്ങനെ ഈ ആത്മാവു
തന്നെയും നമ്മുടെ ബലക്ഷയത്തെ
സഹായിക്കുന്നു. വേണ്ടിയിരിക്കുന്നതു
പോലെ എന്തു പ്രാൎത്ഥിക്കണമെന്നു
നാം അറിയുന്നില്ലല്ലൊ. എന്നാൽ
ഈ ആത്മാവു പറയപ്പെടുവാൻ വഹി
യാത്ത നെടുവീൎപ്പുകളോടുകൂടി നമ്മെ
പ്രതി പ്രാൎത്ഥിക്കുന്നു.

൨൭. എന്നാൽ ഹൃദയങ്ങളെ സ്പ
ൎശിക്കുന്നവൻ ആരൊ അവൻ ആ
ത്മാവിൻെറ വിചാരം എന്താകുന്നു എ
ന്നു അറിയുന്നു. എന്തുകൊണ്ടെന്നാൽ
ദൈവത്തിൻെറ ഇഷ്ടം അനുസരി
ച്ചാകുന്നു അവൻ വിശുദ്ധന്മാൎക്കുവേ
ണ്ടി പ്രാൎത്ഥിക്കുന്നതു്.

൨൮. ദൈവത്തെ സ്നേഹിക്കുന്ന
വൎക്കു, വിളിക്കപ്പെട്ടവരാകുവാൻ അ
വൻ മുൻകൂട്ടി നിശ്ചയിച്ചിട്ടുള്ളവൎക്കു
തന്നെ, സകലത്തിലും അവൻ നന്മ
ക്കായി സഹായം ചെയ്യുന്നു എന്നു
നാം അറിയുന്നുവല്ലൊ.

൨൯. അവൻ ആദിമുതൽ അവ
രെ അറിയുകയും, തൻെറ പുത്രൻ
വളരെ സഹോദരന്മാരിൽ കടിഞ്ഞൂ
ലാകുവാൻ അവൻെറ ഛായയുടെ
സാദൃശ്യം കൊണ്ടു അവരെ അടയാ
ളപ്പെടുത്തുകയും ചെയ്തു.

൩൦. അവൻ മുൻകൂട്ടി ആരെ
അടയാളപ്പെടുത്തിയൊ അവരെ വി
ളിച്ചു; ആരെ വിളിച്ചുവൊ അവരെ
നീതീകരിച്ചു; ആരെ നീതീകരിച്ചു
വൊ അവരെ മഹത്വപ്പെടുത്തി.

൩൧. ആകയാൽ ഇവയെപ്പററി
നാം എന്തു പറയണം? ദൈവം നമു
ക്കു വേണ്ടി എങ്കിൽ നമുക്കു വിരോധി
ആർ?

൩൨. തൻെറ പുത്രനോടു ക്ഷമി
ക്കാതെ നാമേവരേയും പ്രതി അവ
നെ ഏല്പിച്ചു കൊടുത്തു എങ്കിൽ അ
വനോടു കൂടി സമസ്തവും അവൻ
നമുക്കു തരാതിരിക്കുന്നതെങ്ങനെ?

൩൩. ദൈവത്തിൻെറ തിരഞ്ഞെ
ടുക്കപ്പെട്ടവരോടു ആർ എതിൎക്കും? നീ
തീകരിക്കുന്നവൻ ദൈവം.

൩൪. ആർ കുററം ചുമത്തും? മ്ശീ
ഹാ മരിച്ച് ഉയിൎത്ത് ദൈവത്തി
ൻെറ വലത്തുഭാഗത്തു ഇരുന്നു കൊ
ണ്ടു നമുക്കു വേണ്ടി പ്രാൎത്ഥിക്കുന്നു.

൩൫. മ്ശിഹായുടെ സ്നേഹ

ത്തിൽ നിന്നു ആർ എന്നെ വേർതിരിക്കും? ഞെരുക്കമൊ? അല്ലെങ്കിൽ ബന്ധനമൊ? അല്ലെങ്കിൽ പീഡനമൊ? അല്ലെങ്കിൽ പട്ടിണിയൊ? അല്ലെങ്കിൽ നഗ്നതയൊ? അല്ലെങ്കിൽ ആപത്തൊ? അല്ലെങ്കിൽ വാളൊ?

൩൬. നിന്നെപ്രതി ഞങ്ങൾ പ്രതിദിനം മരിക്കുന്നു; അറക്കുവാനുള്ള ആടുകളെപ്പോലെ ഞങ്ങൾ എണ്ണപ്പെട്ടു എന്നു എഴുതിയിരിക്കുന്നതു പോലെ തന്നെ. [സങ്കി. ൪൪. വ. ൨൨.]

൩൭. എന്നാൽ നമ്മെ സ്നേഹിക്കുന്നവൻ മൂലം ഇവയിലെല്ലാം നാം ജയം പ്രാപിക്കുന്നു.

൩൮. എന്തുകൊണ്ടെന്നാൽ മരണത്തിനാകട്ടെ, ആയുസ്സിനാകട്ടെ, മാലാക്കാമാർക്കാകട്ടെ, അധികാരങ്ങൾക്കാകട്ടെ, ശക്തികൾക്കാകട്ടെ, ഇപ്പോൾ ഉള്ളവസ്തുക്കാകട്ടെ, ഉണ്ടാകുവാനിരിക്കുന്നവസ്തുക്കാകട്ടെ, (൩൯.)

൩൯. ഉയരത്തിനാകട്ടെ, ആഴത്തിനാകട്ടെ, മററു (ഏതെങ്കിലും) സൃഷ്ടിക്കുപോലുമാകട്ടെ നമ്മുടെ കർത്താവായ ഈശോമ്ശീഹായിലുള്ള ദൈവസ്നേഹത്തിൽ നിന്നു എന്നെ വേർതിരിക്കുവാൻ സാധിക്കയില്ല (൩൮.) «എന്നു എനിക്കു നിശ്ചയമുണ്ടു്».

## വ്യാഖ്യാനം.

൧. "ശിക്ഷാവിധിയില്ല": പൊതുശിക്ഷാവിധി. ആദത്തിന്റെ സന്തതിക്കുള്ള പൊതുശിക്ഷാവിധി മാമോദീസാ സ്വീകരിച്ചു മ്ശീഹായിൽ ജീവിക്കുന്നവക്കു നീക്കപ്പെട്ടുപോയിരിക്കുന്നു.– അ. ൭-ൽ പറഞ്ഞിട്ടുള്ള 'പാപത്തിന്റെ നിയമം' ഉണ്ടെന്നിരുന്നാലും പാപത്തിൽ നിന്നും ശിക്ഷയിൽ നിന്നും രക്ഷ പ്രാപിക്കുവാൻ തക്കതായ ഒരു പുതിയജീവിതം ഈശോയുടെ കൃപയാൽ നമുക്കു സാദ്ധ്യമായിട്ടുണ്ടു്. ഇവയാണു ശ്ലീഹാ ഈ അദ്ധ്യായത്തിൽ വിവരിക്കുന്നതു്. എന്നാൽ ഈ അവസ്ഥയിൽ നിന്നു പാപം നിമിത്തം അധഃപതിക്കുന്നവക്കു ശിക്ഷയുണ്ടാകുന്നതാണു്.

൨. "ആത്മാവിന്റെ": പരിശുദ്ധാത്മാവിന്റെ.

൯. "ആക്കെങ്കിലും തന്നിൽ മ്ശീഹായുടെ ആത്മാവു ഇല്ലെങ്കിൽ ഇവൻ അവനുള്ളവനല്ല": ചാവുദോഷത്തിൽ ഇരിക്കുന്ന ഒരാൾ തന്റെ ഉള്ളിൽനിന്നു പരിശുദ്ധാത്മാവിനെ പുറത്തു കളഞ്ഞിരിക്കുന്നു എന്നതു ശരിതന്നെ. എങ്കിലും അവൻ സഭയുടെ–മ്ശീഹായുടെ– അംഗം തന്നെയാണു്. (൧. കോറ. അ. ൬. വ. ൧൫: അപ്പെ. അ. ൫. വ. ൩൦.) അവൻ തൽക്കാലത്തേക്കു മൃതമായ ഒരംഗം മാത്രമായിരിക്കുന്നു. അവൻ അനുതപിക്കാതിരുന്നാൽ പുറത്തു തള്ളപ്പെട്ടു വാടിപ്പോകയും തീയിൽ ഇടപ്പെടുകയും ചെയ്യും. (യോഹ. അ. ൧൫. വ. ൬.)

൧൫. "ആബാ": ഗ്രീക്കുഭാഷയിൽ ഈ ലേഖനം എഴുതിയ വി. ശ്ലീഹാ 'ആബാ' എന്ന കൽദായസുറിയാനിപദം തന്നെ ഇവിടെ പ്രയോഗിക്കുകയും 'പിതാവെ' എന്നു അതിന്റെ അത്ഥം ഗ്രീക്കുപദം കൊണ്ടു പ്രസ്താവിക്കുകയും ചെയ്തിരിക്കുന്നു. ഇതിനാലാണു വിവത്തനങ്ങളിലെല്ലാം 'ആബാ', 'പിതാവേ', 'ഞങ്ങളുടെ പിതാവേ' എന്നിങ്ങനെ കാണുവാൻ ഇടയായിട്ടുള്ളതു്. വി. മക്കോസു അ. ൧൪. വ. ൩൬-ൽ 'ആബാ' 'എന്റെ പിതാവേ' എന്നു കാണുന്നതിന്റെ കാരണവും ഇതുതന്നെ.

൧൬. "ഈ ആത്മാവു നമ്മുടെ ആത്മാവിനു സാക്ഷ്യം നൽകുകയും": തങ്ങളുടെ ഉള്ളിലുണ്ടാകുന്ന ദൈവസ്നേഹത്തിന്റെ ഇളക്കങ്ങളും മനസ്സമാധാനവുംകൊണ്ടു ദൈവത്തിന്റെ കടാക്ഷം തങ്ങളുടെമേൽ ഉണ്ടെന്നു ദൈവമക്കൾക്കു ഒരുവിധം സാക്ഷ്യം ലഭിക്കുന്നു. തൻമൂലം നീതീകരണത്തേയും രക്ഷയേയും പററി അവക്കു പ്രതീക്ഷയുണ്ടാകയും ചെയ്യുന്നു. എങ്കിലും പൂണ്ണമായ ഒരു നിശ്ചയമല്ല. അതു ഈ ജീവി

ത്തിൽ പ്രായേണ അൎത്ഥം നൽകപ്പെടുന്നില്ല. ഇതിനാലാണ് നമ്മുടെ രക്ഷയുടെ കാൎയ്യം പേടിയോടും വിറയലോടും കൂടി നാം സാധിക്കണമെന്നു ശ്ലീഹാ ഉപദേശിക്കുന്നത്. (ഫീലിപ്പോ. അ. ൨. വ. ൧൨.) നില്ക്കുന്നു എന്നു കരുതുന്നവൻ വീഴാതിരിക്കുവാൻ സൂക്ഷിച്ചുകൊള്ളട്ടെ എന്നും അദ്ദേഹം ഉപദേശിക്കുന്നുണ്ട്. (൧. കോറ. അ. ൧൦. വ. ൧൨.– റോമ. അ. ൧൧. വ. ൨൦–൨൧ കൂടി നോക്കുക.)

൧൯. "സമസ്തസൃഷ്ടിയും ദൈവമക്കളുടെ വെളിപാടിനെ പ്രതീക്ഷിക്കുകയും നോക്കിയിരിക്കുകയും ചെയ്യുന്നു": ഈ വാക്യത്തിലും അടുത്ത വാക്യങ്ങളിലും 'സൃഷ്ടി' എന്ന പദം എന്തിനെ നിൎദ്ദേശിക്കുന്നു എന്നതിനെപ്പററി വളരെ തൎക്കമുണ്ട്. ദൈവദൂതന്മാൎക്കും മനുഷ്യൎക്കും കീഴുള്ള സൃഷ്ടിജാലം മുഴുവൻ എന്നു അൎത്ഥമാക്കണമെന്നാണു ചിലരുടെ അഭിപ്രായം. പൂൎണ്ണതയുടെ മാററമില്ലാത്ത ഒരവസ്ഥയും കൂടുതൽ ഭാഗ്യമുള്ള ഒരു സ്ഥിതിയും ലോകാവസാനത്തിൽ തങ്ങൾക്കുണ്ടാകുവാനിരിക്കുന്നു എന്നു അവ അറിയുന്നു എന്നവിധത്തിൽ ശ്ലീഹാ പ്രസ്താവിക്കുന്നു എന്നാണു ഇവർ പറയുന്നത്. – മററു ചിലരാകട്ടെ മനുഷ്യരുടെ ഉപയോഗത്തിനും ശുശ്രൂഷക്കുമായി സൃഷ്ടിക്കപ്പെട്ടിട്ടുള്ളവയും, മനുഷ്യരുടെ പാപം നിമിത്തം മായയ്ക്കു, എന്നുവെച്ചാൽ, നിരന്തരമായ അസ്ഥിരതയ്ക്കു അധീനമായി ശൈഥില്യത്തിലേക്കും മററു ന്യൂനതകളിലേക്കും ഉൻമുഖമായിരിക്കുന്നതുമായ സ്ഥൂലലോകത്തെപ്പററി ശ്ലീഹാ പറയുന്നു എന്നു അഭിപ്രായപ്പെടുന്നു. അവ നെടുവീൎപ്പുവിടുകയും പ്രസവവേദന അനുഭവിക്കുകയും വെളിപാടിനെ പ്രതീക്ഷിക്കുകയും നോക്കിയിരിക്കുകയും ചെയ്യുന്നു എന്നു അവയ്ക്കു വിശേഷബുദ്ധിയുണ്ടായിരുന്നാലെന്നപോലെ അലങ്കാരരൂപത്തിൽ പറയുന്നതാണ്. മനുഷ്യപാപം മൂലം വന്നുകൂടിയ ഈ അവസ്ഥാന്തരം, പാപം ഇല്ലാതാകയും, മരണത്തിന്റെ ആധിപത്യം നീങ്ങുകയും, ദൈവം മനുഷ്യശരീരങ്ങളെ ഉയിൎപ്പിച്ചു അവ മേലിൽ ഒരിക്കലും വേൎപിരിയാത്തവിധത്തിലും സ്വൎഗ്ഗത്തിൽ നിത്യാനന്ദം അനുഭവിക്കുമാറും അവയുടെ ആത്മാക്കളോടു യോജിപ്പിക്കുകയും ചെയ്യുമ്പോഴാണു, നീങ്ങുന്നത്. തങ്ങൾ സേവിച്ച എജമാനന്മാരോടുകൂടി അനന്തപൂൎണ്ണത പ്രാപിക്കാമെന്നു ആ സൃഷ്ടികൾ പ്രതീക്ഷിക്കുന്നതായിട്ടാണു സങ്കല്പം. തൻമൂലം തങ്ങളുടെ അധഃപതനം നീങ്ങിക്കിട്ടേണ്ടതിനായി ദൈവമക്കളുടെ വെളിപാടിനെ– അവർ ദൈവത്തിന്റെ മക്കളും അവകാശികളുമാകുന്നു എന്നു പ്രത്യക്ഷപ്പെടുന്ന അവസാനവിധിയുടെ സമയത്തെ– സൃഷ്ടികൾ അത്യാശയാ പാൎത്തിരിക്കുന്നു എന്നു ശ്ലീഹാ പ്രസ്താവിക്കുന്നു എന്നാണ് ഇക്കൂട്ടർ ഈ വാക്യത്തിനു പറയുന്ന വ്യാഖ്യാനം. അലങ്കാരരൂപത്തിൽ പറഞ്ഞിരിക്കുന്നതു യഥാൎത്ഥത്തിൽ സംഭവിക്കണമെന്നില്ലല്ലൊ.— 'സൃഷ്ടി' എന്ന പദം മനുഷ്യവൎഗ്ഗത്തെ എന്നല്ല ക്രിസ്ത്യാനികളെമാത്രം ഉദ്ദേശിച്ചു പ്രയോഗിച്ചിരിക്കുന്നു എന്നു അഭിപ്രായപ്പെടുന്നവരും ഇല്ലാതില്ല. ആത്മാവിന്റെ ആദ്യഫലം പ്രാപിച്ചു ദിവ്യസ്നാനത്താൽ ദൈവപുത്രരായിത്തീൎന്നിരിക്കുന്നവരെങ്കിലും ഈലോകത്തിലെ മായകളുടെ മദ്ധ്യേ ശൈഥില്യത്തിന്റെ ദാസ്യത്തിൽ മരണമുള്ള ഈ ജീവിതത്തിലെ കഷ്ടതകളുടെയും പാപപരീക്ഷകളുടെയും കീഴ് ഞെരുങ്ങുന്ന ഇവർ സ്വൎഗ്ഗത്തിൽ അനന്തജീവനും അക്ഷയഭാഗ്യവും അനുഭവിക്കുമാറു ആത്മശരീരങ്ങൾ ഒരുമിച്ചു ചേരേണ്ടതിനായി തങ്ങളുടെ ശരീരങ്ങളുടെ വീണ്ടെടുപ്പോടുകൂടിയ പൂൎണ്ണമായ ഒരു പുത്രസ്വീകാരം അത്യാശയോടുകൂടി പാൎത്തിരിക്കുന്നു എന്നാണു ഇവർ ഈ വാക്യംകൊണ്ടു അൎത്ഥമാക്കുന്നത്.— മേൽ രണ്ടാമതായി പറഞ്ഞിട്ടുള്ള വ്യാഖ്യാനത്തിനു സാമാന്യമായ ഒരു സ്വീകരണം സിദ്ധിച്ചിട്ടുള്ളതായി കാണുന്നു.

൨൦. "വ്യൎത്ഥത": ഇടവിടാതുള്ള മാററം, ന്യൂനത, ക്ഷയം ആദിയായവ.— "അതിനെ അടിമപ്പെടുത്തിയവൻ": ആദത്തിന്റെ വീഴ്ച ഹേതുവായിട്ടു കീഴ്പെടുത്തിയ ദൈവം.

൨൩. "ഇവ മാത്രവുമല്ല": മേൽപറഞ്ഞ സ്ഥൂലസൃഷ്ടിജാലം മാത്രവുമല്ല.— "ആത്മാവിൻെറ ആദ്യഫലം നമ്മിൽ ഉള്ളവരായ നാം": പരിശുദ്ധാത്മാവിൻെറ പ്രഥമവും പ്രധാനവും വിശിഷ്ടവുമായ നീതീകരണവരം എന്ന ഫലവും അതോടെയുള്ള വളരെ പുണ്യങ്ങളും ദാനങ്ങളും ആശ്വാസങ്ങളും സ്വൎഗ്ഗീയസഹായങ്ങളും പ്രാപിച്ചിരിക്കുന്ന നമ്മിൽ ആ പരിശുദ്ധാത്മാവിൻെറ ഇപ്പോഴത്തെ വാസം ഭാവിയിൽ നമ്മിലുണ്ടാകുവാനിരിക്കുന്ന പൂൎണ്ണമായ നിവാസത്തിൻെറ ഒരു അച്ചാരം മാത്രമാണ്. ഇവയൊന്നുകൊണ്ടും നാം തൃപ്തരാകുന്നില്ല. നമ്മുടെ ശരീരങ്ങൾക്കുകൂടി മരണം, ദുരാശാബന്ധം, ഈ ജീവിതത്തിലെ അനൎത്ഥങ്ങൾ ഇവയിൽ നിന്നു മുക്തി ലഭിച്ചു പൂൎണ്ണമായ ഭാഗ്യം സിദ്ധമാകത്തക്ക പുത്രസ്വീകാരം ഉണ്ടാകുവാൻ അത്യാശയോടുകൂടി നാം ആഗ്രഹിക്കുന്നു.

൨൬. "ഈ ആത്മാവു തന്നെയും . . . പറയപ്പെടുവാൻ വഹിയാത്ത നെടുവീൎപ്പുകളോടുകൂടി . . . പ്രാൎത്ഥിക്കുന്നു": പരിശുദ്ധാത്മാവു വിവരിക്കുവാൻ വഹിയാത്ത തീക്ഷ്ണതയോടും ഉത്സാഹത്തോടും കൂടി പ്രാൎത്ഥനക്കു നമ്മെ പ്രേരിപ്പിക്കുകയും നെടുവീൎപ്പോടുകൂടി പ്രാൎത്ഥിക്കുവാൻ നമ്മെ പഠിപ്പിക്കുകയും ചെയ്യുന്നു.

൨൭. "ഹൃദയങ്ങളെ സ്പൎശിക്കുന്നവൻ": ദൈവപിതാവ്.— "വിശുദ്ധന്മാൎക്കു": മ്ശിഹായുടെ വിശ്വസ്ത ശിഷ്യന്മാൎക്ക്.

൨൮. "മുൻകൂട്ടി നിശ്ചയിച്ചിട്ടുള്ള": നിൎണ്ണയപ്രകാരം, നിയോഗപ്രകാരം എന്നു ചില ഭാഷാപ്രതികളിൽ കാണുന്നതിനും ദൈവത്തിൻെറ മുന്നറിവു എന്നാണു അൎത്ഥം ഗ്രഹിക്കേണ്ടതു്.— ല.ൽ 'വിശുദ്ധന്മാർ' എന്നുകൂടി കാണുന്നുണ്ടു്. മറ്റു ഭാഷാപ്രതികളിൽ ഇല്ലാത്ത ഈ പദം ഈ ലേഖനത്തിൻെറ ആരംഭത്തിൽ വിശുദ്ധന്മാൎക്കു എന്നു ശ്ലീഹാ എഴുതിയിരിക്കുന്നതിൽ നിന്നു വിവൎത്തകൻ ചേൎത്തതായിട്ടാണു വ്യാഖ്യാതാക്കൾ കരുതുന്നതു്.— "സകലത്തിലും അവൻ നന്മയ്ക്കായി സഹായം ചെയ്യുന്നു": ഗ്രീ., ല., അറ. പ്രതികളിൽ 'സകലവും നന്മയ്ക്കായി പ്രയോജകീഭവിക്കുന്നു' എന്നു കാണുന്നു. കൂശ. പ്രതിയിലാകട്ടെ 'നന്മയ്ക്കായി ദൈവം സഹായം ചെയ്യുന്നു' എന്നാണു വിവൎത്തനം. ഗ്രീ.ലെ പദങ്ങൾ സുറിയാനിയിലെ അൎത്ഥത്തിലും വിവൎത്തനം ചെയ്യപ്പെടാവുന്നതാണ്. കഷ്ടതകൾ മുതലായ സകലവും പരിശുദ്ധാത്മാവു തന്നെ സ്നേഹിക്കുന്നവരുടെ നന്മയ്ക്കായി ഉപകരിപ്പിക്കുന്നു എന്നു താല്പൎയ്യം.

൨൯. "അവൻ ആദിമുതൽ അവരെ അറിയുകയും . . . അവരെ അടയാളപ്പെടുത്തുകയും ചെയ്തു": തൻെറ തിരഞ്ഞെടുക്കപ്പെട്ടവരെല്ലാം സ്വപുത്രൻെറ ഛായയുടെ സാദൃശമാകണമെന്നു ദൈവം ആദിയിലേ നിശ്ചയിച്ചു. നിത്യകാലത്തിൽ ദൈവം ചെയ്തിട്ടുള്ള നിഗൂഢമായ ഈ തിരഞ്ഞെടുപ്പിനെപ്പറ്റി അന്വേഷണം നടത്തുവാൻ നാം തുനിയേണ്ടതില്ല. കാലത്തിലും നിത്യത്വത്തിലുമുള്ള നമ്മുടെ സൎവ്വനന്മയും ദൈവത്തിൻെറ സൌജന്യനന്മയിൽ നിന്നും, നമ്മുടെ ദോഷമെല്ലാം നമ്മുടെ സ്വതന്ത്രമനസ്സിൽ നിന്നും വരുന്നു എന്നു നാം ദൃഢമായി വിശ്വസിക്കണം.

൩൩. "നീതീകരിക്കുന്നവൻ ദൈവം": നീതീകരിക്കുന്നവൻ ദൈവമായിരിക്കെ തിരഞ്ഞെടുക്കപ്പെട്ടവർ നീതിമാന്മാരും കളങ്കരഹിതരുമെന്നു ദൈവം പ്രസ്താവിക്കുമ്പോൾ അവരുടെ പേരിൽ കുറ്റം ചുമത്തുവാൻ ആർ തുനിയും?

൩൪. "ആർ കുറ്റം ചുമത്തും? മ്ശിഹാ . . . ഉയിൎത്തു് . . . പ്രാൎത്ഥിക്കുന്നു": സുറി. നീക്കിയുള്ള മറ്റു പ്രതികളിലെല്ലാം 'ആർ കുറ്റം ചുമത്തും?' എന്ന ചോദ്യത്തിനു ഉത്തരമായി 'ഉയിൎത്ത മ്ശിഹാ' എന്നു പറയുകയും, എന്നാൽ മ്ശിഹാ വിധിക്കുകയില്ലെന്നു മാത്രമല്ല, അദ്ദേഹം നമുക്കുവേണ്ടി മാദ്ധ്യസ്ഥ്യം വഹിക്കുകകൂടി ചെയ്യുന്നു എന്നു പ്രസ്താവിക്കുകയും ചെയ്യുന്നു.— സുറി.യിലാകട്ടെ വ. ൩൩-ലെപ്പോലെ മ്ശിഹാ മരിച്ചു്

ഉയിർത്തു നമുക്കവേണ്ടി പ്രാൎത്ഥിക്കുന്നതിനാൽ നമ്മെ വിധിക്കുവാൻ ആരും ഉണ്ടാക യില്ല എന്നാകുന്നു പറയുന്നതു്.

൩൭. "സ്നേഹിക്കുന്നവൻ മൂലം": ഗ്രീ., അറ. പ്രതികളിലും ഇങ്ങനെ കാണുന്നു. സ്നേഹിക്കുന്നവൻെറ സഹായംകൊണ്ടു എന്നൎത്ഥം. ക്രുശ.ൽ 'അവൻ നമ്മെ സ്നേഹിക്കുന്ന തു കൊണ്ടു' എന്നു കാണുന്നതും കാൎയ്യത്തിൽ വ്യത്യസ്തമല്ല. ലത്തീനിൽ 'സ്നേഹിക്കുന്നവ നറെ ബലിയെ' എന്നാകുന്നു വിവൎത്തനം. സ്നേഹിക്കുന്നവനെപ്പററിയുള്ള സ്നേഹവും അവൻെറ ദൃഷ്ടാന്തവും മൂലം എന്നു ധരിക്കണം. സ്നേഹിക്കുന്നവൻ നിമിത്തം, സ്നേഹിക്കുന്നവൻെറ സഹായത്താൽ എന്നും അൎത്ഥമാകാം.

൩൮. "അധികാരങ്ങൾക്കാകട്ടെ, ശക്തികൾക്കാകട്ടെ": വാക്യത്തിൽ പ്രയോ ഗിച്ചിരിക്കുന്ന പദങ്ങൾക്കു ദൈവദൂതന്മാരിലെ നാഥകൃത്യന്മാരും ബലവത്തുക്കളും എന്ന രണ്ടു ഗണങ്ങളെന്നും അൎത്ഥം ജനിക്കാം. അശരീരിശക്തികളായ ദൈവദൂതന്മാരോ പിശാചുക്കളോ ശ്രമിച്ചാലും സാധിക്കുകയില്ല എന്നാകുന്നു ഈ അൎത്ഥത്തിൽ നാം ഗ്രഹി ക്കേണ്ടതു്.— 'ധൈൎയ്യത്തിനാകട്ടെ' എന്നുകൂടി ല-ൽമാത്രം കാണുന്നുണ്ടു്. വി. ശ്ലീഹാ ഇവിടെ പ്രസ്താവിച്ചിട്ടുള്ളവയെല്ലാം ആയുസ്സു, മരണം എന്നിങ്ങനെ ഇരട്ടയായിട്ടാണു്. ഇതൊന്നുമാത്രം ഒററയായി കാണുന്നു എന്നുള്ളതു സംശയത്തവ്യമായിരിക്കുന്നു.

## അദ്ധ്യായം ൯.

**വിശുദ്ധശ്ലീഹായിക്കു യഹൂദന്മാരുടെപേരിലുള്ള ശ്രദ്ധ.**

ദൈവത്തിൻെറ തിരഞ്ഞെടുപ്പു സ്വതന്ത്രമായിരുന്നു.

അതു യഹൂദജാതിയെ മാത്രം ഉദ്ദേശിക്കുന്നതായിരുന്നില്ല.

എനിക്കു വലിയ ദുഃഖമുണ്ടു്, എൻെറ ഹൃദയത്തിൽ നിന്നു വ്യാധി ശമിക്കുന്നില്ല എന്നു മ്ശിഹായിൽ ഞാൻ സത്യം പറയുന്നു, ഞാൻ വ്യാ ജം പറയുന്നില്ല. പരിശുദ്ധാത്മാവു മൂലം എൻെറ മനസ്സാക്ഷി എന്നെപ്പ ററി സാക്ഷ്യം നൽകുകയും ചെയ്യുന്നു.

൨, ൩. എന്തുകൊണ്ടെന്നാൽ ഇ സ്രായേൽമക്കൾ ആയിരിക്കുന്ന എ ൻെറ സഹോദരന്മാൎക്കും ജഡപ്രകാര മുള്ള എൻെറ ചാൎച്ചക്കാൎക്കും വേണ്ടി മ്ശിഹായിൽ നിന്നു ഞാൻ തന്നെ ഒരു ഹെൎമായാകുവാൻ ഞാൻ പ്രാ ൎത്ഥിക്കമായിരുന്നു. പുത്രസ്വീകാരവും, മഹത്വവും, ഉടമ്പടികളും, നിയമ വും, ആരാധനക്രമവും, വാഗ്ദാന ങ്ങളും, (൫) «പിതാക്കന്മാരും» അ വരുടെതായിരുന്നുവല്ലൊ. [നട. അ. ൯. വ. ൨: ൧. കോറ. അ. ൧൫. വ. ൯.]

൫. (൪) സൎവ്വത്തിനും മേൽ ദൈവ മായിരിക്കുന്ന മ്ശിഹാ ശരീരത്തിൽ പ്രത്യക്ഷനായതും അവരിൽ നിന്നു തന്നെ. അവനു എന്നും എന്നേക്കും മഹത്വങ്ങളും പുകഴ്ച്ചകളും ഉണ്ടാ യിരിക്കട്ടെ. ആമേൻ.

൬. എന്നാൽ ദൈവത്തിൻെറ വചനം തീരെ വീണുപോയില്ല. എ ന്തുകൊണ്ടെന്നാൽ ഇസ്രായേലിൽനി ന്നുള്ളവരെല്ലാം ഇസ്രായേൽ അല്ല.

൭. അബ്രാഹത്തിൻെറ സന്തതി യിൽ നിന്നുള്ളവരായതുകൊണ്ടു അവ രെല്ലാം പുത്രന്മാരുമല്ല. ഇസ്ഹാ ക്കിൽ നിന്നു (ഉള്ളവർ) നിൻെറ സ ന്തതി (എന്നു) വിളിക്കപ്പെടും എന്നാ ണല്ലൊ പറയപ്പെട്ടിരിക്കുന്നതു്. [സ്റ്റ. അ. ൨൧. വ. ൧൨.]

൮. അതായതു് ജഡത്തിൻെറ മ ക്കൾ ദൈവത്തിൻെറ മക്കളല്ല; മറി ച്ചു്, വാഗ്ദത്തത്തിൻെറ മക്കൾ സ

ന്തതിയായി കരുതപ്പെടുന്നു. [ഗാല. അ. ൪. വ. ൨൪.]

൯. വാഗ്ദത്തത്തിന്റെ വചനമോ ഇതാകുന്നു: ഈ സമയത്തു ഞാൻ വരും, അപ്പോൾ സാറായിക്ക ഒരു പുത്രൻ ഉണ്ടായിരിക്കും. [സൃ. അ. ൧൮. വ. ൧൦.]

൧൦. ഇവൾ മാത്രമല്ല, പിന്നെയൊ, റബ്ക്കായും. നമ്മുടെ പിതാവായ ഇസ്ഹാക്ക് എന്ന ഏകനോടുകൂടി [സൃ. അ. ൨൫. വ. ൨൪.]

൧൧. അവൾക്ക സംഗമമുണ്ടായപ്പോൾ, അവളുടെ മക്കൾ പിറക്കാതെയും അവർ നന്മയാകട്ടെ തിന്മയാകട്ടെ ചെയ്യാതെയും ഇരിക്കെ, ദൈവത്തിന്റെ തിരഞ്ഞെടുപ്പു പ്രവൃത്തികളിലല്ല, മറിച്ച്, വിളിച്ചവന്റെ കൈയിലാകുന്നു ഇരിക്കുന്നതു എന്നു ആദ്യമേതന്നെ അറിയപ്പെട്ടു.

൧൨. മൂത്തവൻ ഇളയവനു സേവകനായിരിക്കും എന്നു പറയപ്പെട്ടുവല്ലൊ. [സൃ. അ. ൨൫. വ. ൨൩.]

൧൩. ഞാൻ യാക്കോബിനെ സ്നേഹിച്ചു, ഏസോവിനെ ദ്വേഷിച്ചു എന്നു എഴുതപ്പെട്ടിരിക്കുന്നതുപോലെ തന്നെ. [മാല. അ. ൧. വ. ൨.]

൧൪. ആകയാൽ നാം എന്തു പറയണം? പക്ഷേ ദൈവത്തിന്റെ പക്കൽ അനീതിയുണ്ടായിരിക്കുമൊ? ഒരിക്കലുമില്ല.

൧൫. ഇതാ! മൂശെയോടു തന്നെയും: എനിക്ക കനിവുതോന്നുന്നവനോടു ഞാൻ കനിവു കാണിക്കും; എനിക്ക കരുണതോന്നുന്നവനോടു ഞാൻ കരുണ ചെയ്യും എന്നു അവൻ അരുളിച്ചെയ്യിരിക്കുന്നു. [പുറ. അ. ൩൩. വ. ൧൯.]

൧൬. ആകയാൽ ഇച്ഛിക്കുന്നവന്റെ കൈകളിലുമല്ല, ഓടുന്നവന്റെ കൈകളിലുമല്ല, മറിച്ച്, കരുണ ചെയ്യുന്നവനായ ദൈവത്തിന്റെ കൈകളിലത്രെ (തിരഞ്ഞെടുപ്പു സ്ഥിതിചെയ്യുന്നതു്).

൧൭. എന്തുകൊണ്ടെന്നാൽ ഫെറ്ഓനോടു: നിന്നെ ഞാൻ നിറുത്തിയിരിക്കുന്നതു് ഇതിനായിട്ടുതന്നെയാകുന്നു: നിന്നിൽ എന്റെ ശക്തി കാണിക്കുന്നതിനും എന്റെ നാമം ഭൂമിയിലെങ്ങും പ്രസിദ്ധീകരിക്കപ്പെടുന്നതിനുംവേണ്ടിത്തന്നെ എന്നു തിരുവെഴുത്തിൽ അവൻ അരുളിച്ചെയ്യിരിക്കുന്നു. [പുറ. അ. ൯. വ. ൧൬.]

൧൮. ഇങ്ങനെ തനിക്ക മനസ്സുതോന്നുന്നവനോടു അവനു കരുണ തോന്നുന്നു; തനിക്ക മനസ്സു തോന്നുന്നവനെ അവൻ കഠിനനാക്കുകയും ചെയ്യുന്നു.

൧൯. അങ്ങനെയെങ്കിൽ അവൻ കുററപ്പെടുത്തുന്നതെന്തിന്? എന്തെന്നാൽ അവന്റെ ഇഷ്ടത്തോടു എതിൎത്തു നില്ക്കുന്നവർ ആർ? എന്നു ഒരു പക്ഷേ നീ ചോദിക്കുമായിരിക്കും.

൨൦. അല്ലയൊ മനുഷ്യാ, എന്നാൽ ദൈവത്തോടു ഉത്തരം പറയുവാൻ നീ ആരാകുന്നു? മനയപ്പെട്ട വസ്തു തന്നെ മനഞ്ഞവനോടു: നീ എന്തുകൊണ്ടു എന്നെ ഇങ്ങനെ മനഞ്ഞു? എന്നു ചോദിക്കുമൊ?

൨൧. അല്ല, കുശവനു അതേ പിണ്ഡത്തിൽ നിന്നുതന്നെ പാത്രങ്ങൾ, ഒന്നു ബഹുമാനത്തിനും ഒന്നു അവമാനത്തിനുമായി ഉണ്ടാക്കുവാൻ തന്റെ മണ്ണിന്മേൽ അധികാരം ഇല്ലയൊ? [സുജ്ഞ. അ. ൧൫. വ. ൭: ഏശ. അ. ൪൫. വ. ൯: ഏറ. അ. ൧൮. വ. ൬.]

൨൨. എന്നാൽ ദൈവം തന്റെ കോപം പ്രത്യക്ഷമാക്കേണ്ടതിനും, തന്റെ ശക്തി അറിയിക്കേണ്ടതിനുമായി നാശപൂൎണ്ണങ്ങളായിരിക്കുന്ന കോ

പപാത്രങ്ങളിന്മേൽ തൻെറ ശാന്തശീലത്തിൻെറ ആധിക്യത്തോടു കൂടി കോപം കാണിക്കുവാനും, (൨൩, ൨൪.)

൨൩, ൨൪. യഹൂദന്മാരിൽ നിന്നു മാത്രമല്ല, പിന്നെയൊ പുറജാതികളിൽ നിന്നു കൂടിയും വിളിക്കപ്പെട്ടു മഹത്വത്തിനു വേണ്ടി ദൈവത്തിനായി തയ്യാറാക്കപ്പെട്ടിരുന്ന കൃപാപാത്രങ്ങളായിരിക്കുന്ന നമ്മിൽ തൻെറ കരുണ ചൊരിയുവാനും (൨൨) «ഇച്ഛിച്ചു എങ്കിൽ (എന്തു?) ».

൨൫. ഹോശായിലും അവൻ അരുളിച്ചെയ്തിരിക്കുന്നതുപോലെ തന്നെ: (അതായതു്) എൻെറ ജനമല്ലാതിരുന്നവരെ എൻെറ ജനമെന്നും, സ്നേഹിക്കപ്പെടാതിരുന്നവളെ സ്നേഹിക്കപ്പെട്ടവളെന്നും ഞാൻ വിളിക്കും. [ഹോശ. അ. ൨. വ. ൨൩: ൧. പത്രോ. അ. ൨. വ. ൧൦.]

൨൬. എന്തുകൊണ്ടെന്നാൽ എൻെറ ജനമല്ലാത്തവർ എന്നു അവർ പറയപ്പെട്ടിരുന്ന സ്ഥലത്തു് — അതേ, അവിടെത്തന്നെ — ജീവനുള്ള ദൈവത്തിൻെറ പുത്രന്മാർ എന്നു അവർ വിളിക്കപ്പെടുവാൻ ഇടയാകും. [ഹോശ. അ. ൧. വ. ൧൦.]

൨൭. ഏശായാ ആകട്ടെ ഇസ്രായേൽമക്കളെപ്പററി (ഇങ്ങനെ) അറിയിച്ചു: ഇസ്രായേൽമക്കളുടെ സംഖ്യ സമുദ്രത്തിലെ മണൽത്തരിപോലെ ആകുമെങ്കിൽ അവരിൽ നിന്നുള്ള ശിഷ്ടം രക്ഷ പ്രാപിക്കും.

൨൮. അവൻ വചനം നിർണ്ണയിക്കുകയും തീർച്ചയാക്കുകയും [ചെയ്തിരിക്കുന്നു; കർത്താവു ഭൂമിയിൽ അതു നിവൃത്തിയാക്കുകയും ചെയ്യും. [ഏശ. അ. ൧൦. വ. ൨൨.]

൨൯. സൈന്യങ്ങളുടെ കർത്താവു നമുക്കു സന്തതി ശേഷിപ്പിച്ചില്ലെങ്കിൽ നാം സ്ദോംപോലെ ആകുമായിരുന്നു; ആമോറായിക്കു സദൃശമാകുകയും ചെയ്യുമായിരുന്നു എന്നു ഈ ഏശായാ മുൻകൂട്ടി പറഞ്ഞിട്ടുള്ളതുപോലെതന്നെ. [ഏശ. അ. ൧. വ. ൯.]

൩൦. ആകയാൽ നാം എന്തു പറയണം? നീതിയുടെ പിന്നാലെ ഓടാതിരുന്ന പുറജാതികൾ നീതി— അതോ വിശ്വാസത്തിൽ നിന്നുള്ള നീതി— പ്രാപിച്ചു എന്നു തന്നെ.

൩൧. നീതിയുടെ നിയമത്തിൻെറ പിന്നാലെ ഓടിയിരുന്ന ഇസ്രായേലോ നീതിയുടെനിയമംപ്രാപിച്ചില്ല.

൩൨. എന്തുകൊണ്ടു? കാരണം, വിശ്വാസത്തിൽ നിന്നല്ല, മറിച്ചു്, നിയമത്തിൻെറ പ്രവൃത്തികളിൽ നിന്നായിരുന്നു (അവർ നീതി അന്വേഷിച്ചിരുന്നതു്). എന്തുകൊണ്ടെന്നാൽ ഇടർച്ചയുടെ കല്ലിന്മേൽ അവർ തട്ടി ഇടറി.

൩൩. ഇതാ! ഇടർച്ചയുടെ കല്ലും തടവിൻെറ പാറയും സെഹിയോനിൽ ഞാൻ വെക്കുന്നു. അതിൽ വിശ്വസിക്കുന്നവൻ ലജ്ജിക്കുകയില്ല എന്നു എഴുതപ്പെട്ടിരിക്കുന്നതു പോലെ തന്നെ. [ഏശ. അ. ൨൮. വ. ൧൬: ൧. പത്രോ. അ. ൨. വ. ൬.]

## വ്യാഖ്യാനം.

൧, ൨. "എനിക്കു വലിയ ദുഃഖമുണ്ടു്": വി. പൌലോസു ഈ അദ്ധ്യായം കൊണ്ടു തൻെറ ലേഖനത്തിൻെറ രണ്ടാംഭാഗം ആരംഭിക്കുന്നു. അടുത്ത രണ്ടു അദ്ധ്യായങ്ങളും ഈ രണ്ടാം ഭാഗം തന്നെയാണ്. ക്രിസ്ത്യാനികൾക്കു മ്ശീഹായിലുള്ള സമ്പത്തിനെപ്പററി അദ്ദേഹം പ്രതിപാദിച്ചുകഴിഞ്ഞു. തൻെറ സ്വന്ത ജനമായ ഇസ്രായേലിനു എന്തു്? അവർ ഏസോവിനെപ്പോലെ ജന്മാവകാശം നഷ്ടമാക്കിയൊ?

അവർ ദൈവജനമല്ലേ? എന്നിങ്ങനെയുള്ള വിചാരം അദ്ദേഹത്തിൻെറ മനസ്സിൽ ഉദിക്കുന്നു. യഥാർത്ഥ യഹൂദനായ വി. പൌലോസിനു ഈ വിചാരം അസഹ്യമായ മനോവേദനക്കു ഹേതുവായി ഭവിച്ചു. ഈ അദ്ധ്യായത്തിൻെറ ആദ്യവാക്യങ്ങളിൽ അദ്ദേഹം പ്രദർശിപ്പിക്കുന്ന ദുഃഖത്തിൻെറ കാരണം ഇതാണ്.

൩, ൪. "മ്ശീഹായിൽ നിന്നു . . . ഹെർമായാകുവാൻ ഞാൻ പ്രാർത്ഥിക്കുമായിരുന്നു": നിഗ്രഹം, വിനാശം, ദൈവത്തിനു പ്രതിഷ്ഠിച്ച വസ്തു, നശിപ്പിക്കുവാൻ നേർന്നുവിട്ട സാധനം എന്നൊക്കെയാണു ഹെർമാ എന്ന പദത്തിൻെറ അർത്ഥം. ആച. അ. ൨൭. ൨൨. ൨൩, ൨൯. ൨൬. നോക്കുക. സ്വജനങ്ങളായ യഹൂദന്മാർ മ്ശീഹായോടു ചേരുവാൻവേണ്ടി ആവശ്യമെങ്കിൽ ദൈവദ്രോഹിയാകാതെ താൻ മ്ശിഹായിൽനിന്നു ഒരു ശാപവസ്തു എന്നപോലെ അകലുവാനൊ, എന്തെങ്കിലും നാശം സഹിക്കുവാനൊ ആഗ്രഹിക്കത്തക്കവണ്ണം അത്യധികമായ സ്നേഹവും ശ്രദ്ധയും തനിക്കു അവരുടെ പേരിൽ ഉണ്ടെന്നാണു ശ്ലീഹാ പ്രസ്താവിക്കുന്നതു്. അദ്ദേഹം ആഗ്രഹിക്കുന്ന വേർപാടു മ്ശീഹായുടെ സ്നേഹത്തിൽനിന്നുള്ളതല്ല, മ്ശീഹായോടുകൂടിയുള്ള സഹസ്ഥിതിഭാഗ്യത്തിൽ നിന്നുള്ളതുമാത്രമാണ്.

൬, ൭. "ദൈവത്തിൻെറ വചനം തീരെ വീണുപോയില്ല": ഉടമ്പടികളും മറ്റും ഇസ്രായേലിനോടായിരുന്നു എന്നു പറഞ്ഞുവല്ലോ. ഇപ്പോൾ അവർ പരിത്യക്തരായതുകൊണ്ടു ദൈവവചനം കേവലം നിഷ്ഫലമായിപ്പോയില്ല. ഇസ്രായേലിൽ തന്നെ ഒരു ഭാഗം സ്വീകരിക്കപ്പെട്ടിട്ടുണ്ടു്. പുറജാതികളിൽനിന്നു വിളിക്കപ്പെട്ടവരും ഇസ്രായേൽതന്നെ. എന്തെന്നാൽ ഇസ്രായേലിൽ നിന്നുള്ളവരെല്ലാം ഇസ്രായേലും, അബ്രാഹത്തിൻെറ സന്തതിയിൽനിന്നുള്ളവരായതുകൊണ്ടു അവരെല്ലാം പുത്രന്മാരുമല്ല: അതായതു് ഇസ്രായേലിൽ നിന്നും അബ്രാഹത്തിൽ നിന്നും ശാരീരികമായിമാത്രം ജനിച്ചിട്ടുള്ളവരെയെല്ലാം പുത്രന്മാരായി ദൈവം കരുതുന്നില്ല. ദൈവം സൌജന്യകൃപാവരംകൊണ്ടു ഇസ്ഹാക്കിനെ ഇസ്മായേലിനും യാക്കോബിനെ ഏസോവിനും മേലായി തിരഞ്ഞെടുത്തതുപോലെതന്നെ, അതേ സൌജന്യകൃപാവരവും കരുണയും തിരഞ്ഞെടുപ്പുംകൊണ്ടു അബ്രാഹത്തിനും ഇസ്രായേലിനും പുറജാതികളിൽനിന്നു വിശ്വാസത്താലുള്ള ആത്മികസന്താനങ്ങളെ, ജഡികന്മാരായ യഹൂദന്മാർക്കുമേലായി നിയമിക്കുവാൻ അവിടേക്കു കഴിയും, അങ്ങനെ നിയമിക്കുകയും ചെയ്തിരിക്കുന്നു. യഹൂദന്മാർ അബ്രാഹത്തിൻെറ സന്തതികളാണെന്നു ഘോഷിക്കുന്നുവല്ലോ. ഇസ്ഹാക്കിനെപ്പോലെ ഇസ്മായേൽ അബ്രാഹത്തിൻെറയും യാക്കോബിനെപ്പോലെ ഏസോവ് ഇസ്ഹാക്കിൻെറയും സന്തതികളായിരുന്നു. ദൈവത്തിൻെറ തിരഞ്ഞെടുപ്പാണു അവരിൽ വ്യത്യാസം വരുത്തിയതു്.— "ഇസ്ഹാക്കിൽ നിന്നു (ഉള്ളവർ) നിൻെറ സന്തതി (എന്നു) വിളിക്കപ്പെടും": ഇതു എബ്രായഭാഷയിലെ ഒരു പ്രയോഗവിശേഷമാണ്. ഇസ്ഹാക്കും അവനിൽ നിന്നുള്ളവരും നിൻെറ സന്തതിയെന്നു വിളിക്കപ്പെടും എന്നർത്ഥം.

൧൦, ൧൧. "ഇവർ മാത്രമല്ല": സാറാ മാത്രമല്ല.— "റപ്ക്കായും": ഇസ്ഹാക്കിനെ ഇസ്മായേലിനു മേലായി ദൈവം തിരഞ്ഞെടുത്തതു ഇസ്ഹാക്കു അബ്രാഹത്തിൻെറ ധർമ്മപത്നിയായ സാറായുടെ പുത്രനായിരുന്നതുകൊണ്ടാണെന്നു യഹൂദന്മാർ എതിർ പറയാതിരിക്കുവാൻ വി. ശ്ലീഹാ റപ്ക്കായുടെ കാര്യം ഇവിടെ പ്രസ്താവിക്കുന്നു. തിരഞ്ഞെടുപ്പു ദൈവത്തിൻെറ സ്വതന്ത്രമനസ്സിൻെറ പ്രവൃത്തിയാണെന്നു സാറായുടെ കാര്യത്തിൽ നിന്നു വിശദമാകുന്നതിൽ കൂടുതലായി റപ്ക്കായുടെ സംഗതിയിൽ നിന്നു വിശദമാകുന്നുണ്ടു്. ഇസ്ഹാക്കിനും ഇസ്മായേലിനും അപ്പൻ ഒന്നായിരുന്നെങ്കിലും അമ്മ രണ്ടായിരുന്നു. യാക്കോബിനും ഏസോവിനുമാകട്ടെ അപ്പനും അമ്മയും ഒന്നുതന്നെ. ഇസ്മായേലിൻെറ ജനനശേഷമാണു തിരഞ്ഞെടുപ്പു പ്രഖ്യാപി

ക്കപ്പെട്ടതു്. യാക്കോബും ഏസാവും മാതൃഗർഭത്തിൽ ഇരിക്കുകയിൽ, അവർ എന്തെങ്കിലും നന്മയോ തിന്മയോ പ്രവർത്തിക്കുന്നതിനുമുമ്പുതന്നെ, തിരഞ്ഞെടുപ്പു പ്രസ്താവിക്കപ്പെട്ടു. ഇതുകൊണ്ടു വി. ശ്ലീഹാ ഇവിടെ കാണിക്കുന്നതു: തിരഞ്ഞെടുപ്പു്, ദയ, കൃപാവരം ഇവയുടെ പ്രവർത്തനത്തിൽ, യഹൂദന്മാർ കരുതുന്നതുപോലെ, ഒരു പ്രത്യേക ജാതിയെയോ, പൂർവ്വജത്വത്തെയോ, മറ്റേതെങ്കിലും യോഗ്യതകളെയോ ദൈവം നോക്കുന്നില്ല എന്നാണു്. തന്റെ കൃപാവരം പ്രാപിക്കുന്നതിനുമുമ്പു ദൈവം എല്ലാവരെയും രക്ഷയ്ക്കു അനർഹന്മാരായിട്ടു കാണുന്നു. ഈ അവസ്ഥയിൽതന്നെ ഇരുന്നുകൊള്ളട്ടെ എന്നു വെക്കുവാൻ ദൈവത്തിനു പാടില്ലാത്തവനായി ഒരുത്തനുമില്ല. ആകയാൽ ദൈവം ആരെയെങ്കിലും രക്ഷിക്കുന്നു എങ്കിൽ അതു ദൈവത്തിന്റെ കരുണകൊണ്ടു മാത്രമാകുന്നു. അവിടുന്നു ആരെയെങ്കിലും കൈവിട്ടുകളയുന്നു എങ്കിൽ അതു കൈവിടപ്പെടുന്നവന്റെ പാപംമൂലമത്രെ.

൧൩. "ഏസാവിനെ ദ്വേഷിച്ചു": കുറച്ചുമാത്രം സ്നേഹിച്ചു എന്നർത്ഥം. ലൂ. അ. ൧൪. വ. ൨൬. വ്യ. നോക്കുക.

൧൫. "എനിക്കു കനിവുതോന്നുന്നവനോടു": കനിവുതോന്നുവാൻ എനിക്കു ഇഷ്ടമുള്ളവനോടു.

൧൬. "ഓടുന്നവന്റെ": സ്വകൃത്യം നിർവ്വഹിച്ചുകൊണ്ടിരിക്കുന്നവന്റെ. വി. പൌലോസു പലപ്പോഴും പ്രയോഗിക്കാറുള്ള ഒരു അലങ്കാരമാണിതു്.

൧൭. "നിന്നെ ഞാൻ നിറുത്തിയിരിക്കുന്നതു്": പുറ. അ. ൯. വ. ൧൬. വ്യ. നോക്കുക.

൧൮. "കഠിനനാക്കുക": ദൈവം പാപത്തിന്റെ കാരണകർത്താവാകുന്നില്ല. അവിശ്വസ്തനു തന്റെ കൃപാവരം പ്രദാനം ചെയ്യാതിരിക്കുന്നതേയുള്ളു. ഇങ്ങനെ കൃപാവരം ഇല്ലാതെവരികയാൽ അവൻ കഠിനനാകുന്നു. ദൈവകൃപയെ പലപ്പോഴും ത്യജിച്ചുകളഞ്ഞ അവിശ്വസ്തൻ തന്നെ ഈ കാഠിന്യത്തിന്റെ കാരണക്കാരൻ. പുറ. അ. ൪. വ. ൨൧ വ്യ നോക്കുക.

൨൧. "കുശവനു": സ്രഷ്ടാവിനോടു നാം തർക്കിക്കരുതെന്നും ഒരാൾക്കു നൽകുന്നതുപോലെയുള്ള കൃപാവരം വേറൊരാൾക്കു നൽകാത്തതിനെപ്പററി നാം ന്യായവാദം ചെയ്യരുതെന്നും കാട്ടുവാനാണു വി. ശ്ലീഹാ ഈ ഉപമ ഇവിടെ പ്രയോഗിച്ചിരിക്കുന്നതു്. നാം ഉണ്ടാക്കപ്പെട്ടിരിക്കുന്ന കളിമണ്ണിന്റെ ക്രമ്പാരം മുഴുവൻ പാപംമൂലം ദുഷിച്ചുപോയിരിക്കുന്നതിനാൽ അതിൽ നിന്നു ഇത്രവളരെ ബഹുമാനപാത്രങ്ങൾ ദൈവം ഉണ്ടാക്കുന്നതു അവിടത്തെ നന്മയും കൃപയും കൊണ്ടു മാത്രമാണു്. മററുള്ളവർ അനുതപിക്കാത്തുള്ള തങ്ങളുടെ പാപങ്ങൾനിമിത്തം അവമാനപാത്രങ്ങളായിത്തീരുവാൻ അവിടുന്നു കൈവിടുന്നതിൽ ന്യായവിരുദ്ധതയൊന്നുമില്ല. മനുഷ്യനു സ്വാതന്ത്ര്യമനസ്സില്ല എന്നു ഇതിൽ നിന്നു അനുമാനിക്കരുതെന്നു വി. ക്രിസോസ്തോമോസു നമ്മോടുപദേശിക്കുന്നു.

൨൨. "നാശപൂർണ്ണങ്ങളായിരിക്കുന്ന കോപപാത്രങ്ങളിന്മേൽ തന്റെ ശാന്തശീലത്തിന്റെ ആധിക്യത്തോടു കൂടി കോപം കാണിക്കുവാനും": മററു പ്രതികളിൽ 'നാശയോഗ്യങ്ങളായ പാത്രങ്ങളെ ദീർഘക്ഷമയോടുകൂടി സഹിച്ചു' എന്നാണു കാണുന്നതു്. ദൈവം നാശപാത്രങ്ങൾക്കു ദീർഘശാന്തതയുടെശേഷവും ദീർഘശാന്തതയോടുകൂടിയും നൽകിയ ശിക്ഷയെ സുറിയാനിപ്രതിയും, ആ ശിക്ഷ നൽകുന്നതിനുമുമ്പായി പ്രദർശിപ്പിച്ച ദീർഘക്ഷമയെ മററു പ്രതികളും പുരസ്കരിച്ചു പ്രസ്താവിക്കുന്നു എന്നല്ലാതെ കാര്യത്തിൽ അവ തമ്മിൽ ഭേദമില്ല.

൨൫. "എന്റെ ജനമല്ലാതിരുന്നവരെ എന്റെ ജനമെന്നും, സ്നേഹിക്കപ്പെടാതിരുന്നവളെ സ്നേഹിക്കപ്പെട്ടവളെന്നും ഞാൻ വിളിക്കും": 'കൃപ കണ്ടെത്താതിരുന്നവളെ കൃപ കണ്ടെത്തിയവളെന്നും' എന്നുകൂടി ലത്തീൻമാത്രം കാണുന്നുണ്ടു്. എബ്രാ.,

സുറി.ഭാഷകളിൽ 'സ്നേഹിക്കപ്പെടാതിരുന്നവളെ സ്നേഹിക്കപ്പെട്ടവളെന്നും' എന്ന ഏതു പദങ്ങൾക്കു അത്ഥം വരുന്നുവൊ ആ പദങ്ങൾക്കുതന്നെ 'കൃപ കണ്ടെത്താതിരുന്നവളെ കൃപ കണ്ടെത്തിയവളെന്നും' എന്നുകൂടി അത്ഥമുള്ളതാണ്.

൨൬. "എന്നു അവർ പറയപ്പെട്ടിരുന്ന സ്ഥലത്തു്": കൃശ. പ്രതിയിലും 'അവർ' എന്നുതന്നെ. മററു പ്രതികളിൽ 'എന്നു നിങ്ങൾ പറയപ്പെട്ടിരുന്ന സ്ഥലത്തു്' എന്നാണു കാണുന്നതു്.

൨൭. "ഇസ്രായേൽമക്കളുടെ സംഖ്യ സമുദ്രത്തിലെ മണൽത്തരിപോലെ ആകുമെങ്കിൽ അവരിൽനിന്നുള്ള ശിഷ്ടം രക്ഷ പ്രാപിക്കും": ജഡപ്രകാരമുള്ള ഇസ്രായേൽ മക്കൾ വളരെയായിരുന്നാലും ചുരുങ്ങിയ സംഖ്യമാത്രം മ്ശീഹായിലേക്കു തിരിയുന്നതിനാൽ അവർമാത്രം രക്ഷ പ്രാപിക്കും. വലിയഭാഗമാകട്ടെ വ. ൩൨, ൩൩-ൽ പറയുന്ന മ്ശീഹാ എന്ന കല്ലിന്മേൽ ഉതച്ചുപോയി.— "ശിഷ്ടം രക്ഷ പ്രാപിക്കും": ഇതു ശ്ലീഹാ ഇസ്രായേൽക്കാരെമാത്രം ഉദ്ദേശിച്ചു പറയുന്നതാണ്. ചിലരാകട്ടെ ഏതുമതത്തിൽനിന്നും ഒരു ഭാഗം രക്ഷിക്കപ്പെട്ടുമെന്നു ഇതിനു അത്ഥം ഗ്രഹിക്കുന്നു. ഇങ്ങനെ ഗ്രഹിക്കുന്നതു അബദ്ധമാണ്. യഹൂദന്മാരെ പരിത്യജിച്ചു പുറജാതികളെ ദൈവം വിളിക്കും എന്ന സംഗതിയാണു ശ്ലീഹാ ഇവിടെ പ്രസ്താവിക്കുന്നതു്. യഹൂദന്മാരിൽ ചിലർ മാത്രം മാനസാന്തരപ്പെട്ടുമെന്നു അദ്ദേഹം പറയുന്നു. പഴയതും പുതിയതുമായ നിയമങ്ങളിൽ ഒരിടത്തും ഏതു മതക്കാരനും എന്നു പറയുന്നില്ല; ഒരു ക്രിസ്ത്യാനിക്കു ഏതു ശാഖയിൽ ഉൾപ്പെട്ടിരുന്നാലും രക്ഷ പ്രാപിക്കാം എന്ന മതസമത്വം പ്രസ്താവിക്കുന്നുമില്ല.

൨൮. അറ.ൽ 'ഈ വചനം നീതിയോടുകൂടി തീർച്ചയാക്കപ്പെട്ടതും ഖണ്ഡിതവുമാകുന്നു; സംശയമില്ല' എന്നു കാണുന്നതും സുറി.യോടു യോജിക്കുന്നു. ഗ്രീ., ല., കൃശ.പ്രതികളിൽ ഈ വാക്യം സുഗ്രാഹ്യമല്ല. 'ഇസ്രായേലിലെ ഒരംശം ശേഷിപ്പിക്കുന്ന കാര്യം ഖണ്ഡിതമായി തീരുമാനിച്ചിരിക്കുന്നു; ദൈവം അതു പ്രവൎത്തിക്കും' എന്നാണു ഏതിലേയും കാര്യം. ഇതു അടുത്ത വാക്യത്തിൽ നിന്നു വിശദമാകുന്നുമുണ്ടു്.

൩൨. "ഇടർച്ചയുടെ കല്ലു": നമ്മുടെ കൎത്താവുമ്ഈശോമ്ശീഹാ. യഹൂദന്മാർ മഹിമയുടെ രാജാവായി മ്ശീഹായെ പ്രതീക്ഷിച്ചിരുന്നു. അദ്ദേഹത്തിൻെറ വിനയം, ദാരിദ്ര്യം, കുരിശുമരണം, ഉപദേശങ്ങൾ ഇത്യാദികൾ നിമിത്തം അവർ ഇടറി.

൩൩. ദൈവം മ്ശീഹാ എന്ന പാറയെ അടിസ്ഥാനക്കല്ലായി സെഹിയോനിൽ സ്ഥാപിച്ചു. ഈ പാറയിന്മേൽ പണിയുന്നവൻ ലജ്ജിക്കുകയില്ല; അതിന്മേൽ പണിയാത്തവൻ വീഴും. ഇതു പാറയുടെ കുററംകൊണ്ടല്ല, പണിയാത്തവരുടെ കുററംകൊണ്ടുമാത്രം.

## അദ്ധ്യായം ൧൦.

നിയമത്തിൻെറ പരമാന്ത്യം മ്ശീഹായിലുള്ള വിശ്വാസമാകുന്നു. യഹൂദന്മാർ ഇതിനു കീഴ്പെടുവാൻ വിരോധിക്കുക നിമിത്തം നീതീകരിക്കപ്പെടുവാൻ നിവൃത്തിയില്ല.

൧ എൻെറ സഹോദരന്മാരേ, എൻെറ ഹൃദയത്തിൻെറ വാഞ്ഛയും ദൈവത്തിൻെറ അടുക്കൽ അവൎക്കു വേണ്ടിയുള്ള എൻെറ പ്രാൎത്ഥനയും അവർ രക്ഷിക്കപ്പെടണം എന്നു തന്നെ.

൨. എന്തുകൊണ്ടെന്നാൽ ദൈവത്തെക്കുറിച്ചുള്ള തീക്ഷ്ണത അവരിൽ ഉണ്ടു്, എന്നാൽ അതു് അറിവിനൊത്തവിധമല്ല എന്നു അവരേപ്പററി ഞാൻ സാക്ഷ്യം നൽകുന്നു.

൩. എന്തെന്നാൽ അവർ ദൈവത്തിന്റെ നീതി അറിഞ്ഞില്ല; മറിച്ച്, തങ്ങളുടെ നീതി സ്ഥാപിക്കുവാൻ ശ്രമിച്ചു. ഇതിനാൽ ദൈവത്തിന്റെ നീതിക്കു അവർ കീഴ്പെട്ടില്ല.

൪. വിശ്വസിക്കുന്ന ഏവനും നീതിക്കായിട്ടു നിയമത്തിന്റെ അന്ത്യം മ്ശീഹായാകുന്നുവല്ലൊ.

൫. എന്തുകൊണ്ടെന്നാൽ നിയമത്താലുള്ള നീതിയെ(പ്പറ്റി) മൂശെ ഇങ്ങനെ എഴുതിയിരിക്കുന്നു: അവ അനുസരിക്കുന്നവൻ അവ മൂലം ജീവിക്കും. [ആച. അ. ൧൮. വ. ൫: ഹസ്കി. അ. ൨൦. വ. ൧൧: ഗാല. അ. ൩. വ. ൧൨.]

൬. വിശ്വാസത്താലുള്ള നീതിയോ ഇങ്ങനെ പറയുന്നു: സ്വർഗ്ഗത്തിലേക്കു കയറി മ്ശീഹായെ ആർ ഇറക്കി? (൭.) [ആവത്. അ. ൩൦. വ. ൧൨.]

൭. പാതാളത്തിന്റെ ആഴത്തിലേക്കു ഇറങ്ങി മരിച്ചവരിൽ നിന്നു മ്ശീഹായെ ആർ കയററി? (൬.) «എന്നു നിന്റെ ഹൃദയത്തിൽ നീ പറയരുത്».

൮. എന്നാൽ അതു എന്തു പറഞ്ഞിരിക്കുന്നു? വചനം നിന്നോട്— നിന്റെ വായോടും നിന്റെ ഹൃദയത്തോടും— അടുത്തിരിക്കുന്നു. ഇതാകുന്നു ഞങ്ങൾ പ്രസംഗിക്കുന്ന വിശ്വാസ വചനം. [ആവത്. അ. ൩൦. വ. ൧൪.]

൯. നമ്മുടെ കർത്താവ് ഈശോയെ നിന്റെ വായ്കൊണ്ടു നീ ഏററു പറയുകയും, ദൈവം അവനെ മരിച്ചവരിൽ നിന്നു ഉയിർപ്പിച്ചു എന്നു നിന്റെ ഹൃദയം കൊണ്ടു നീ വിശ്വസിക്കുകയും ചെയ്യുമെങ്കിലോ നീ രക്ഷ പ്രാപിക്കും.

൧൦. എന്തുകൊണ്ടെന്നാൽ അവനിൽ വിശ്വസിക്കുന്ന ഹൃദയം നീതീകരിക്കപ്പെടുന്നു; അവനെ ഏററു പറയുന്ന വായ് രക്ഷ പ്രാപിക്കുകയും ചെയ്യുന്നു.

൧൧. അവനിൽ വിശ്വസിക്കുന്ന ഒരുത്തനും ലജ്ജിക്കയില്ല എന്നു തിരുവെഴുത്തു പറഞ്ഞിരിക്കുന്നുവല്ലൊ. [ഏശ. അ. ൨൮. വ. ൧൬.]

൧൨. ഇതിൽ യൂദന്മാരെയൊ പുറജാതികളെയൊ അവൻ വ്യത്യാസപ്പെടുത്തിയില്ല. എന്തുകൊണ്ടെന്നാൽ എല്ലാവരുടെയും കർത്താവ് ഏകനാകുന്നു. അവൻ തന്നെ വിളി(ച്ചു പ്രാർത്ഥി)ക്കുന്ന എല്ലാവരിലും (നന്മ വർഷിക്കുവാൻ തക്കവണ്ണം) സമ്പന്നൻ (അത്രെ).

൧൩. കർത്താവിന്റെ നാമം വിളി(ച്ചു പ്രാർത്ഥി)ക്കുന്ന ഏവനും രക്ഷ പ്രാപിക്കുമല്ലൊ. [യൂയെ. അ. ൨. വ. ൩൨: നട. അ. ൨. വ. ൨൧.]

൧൪. എന്നാൽ തങ്ങൾ വിശ്വസിച്ചിട്ടില്ലാത്തവനെ അവർ എങ്ങനെ വിളി(ച്ചു പ്രാർത്ഥി)ക്കും? അല്ലെങ്കിൽ തങ്ങൾ കേട്ടിട്ടില്ലാത്തവനിൽ അവർ എങ്ങനെ വിശ്വസിക്കും? അല്ലെങ്കിൽ പ്രസംഗിക്കുന്നവൻ ഇല്ലാതെ അവർ എങ്ങനെ കേൾക്കും?

൧൫. അല്ലെങ്കിൽ തങ്ങൾ അയയ്ക്കപ്പെടുന്നില്ലെങ്കിൽ അവർ എങ്ങനെ പ്രസംഗിക്കും? സമാധാനം അറിയിക്കുന്നവരുടെയും നന്മകൾ അറിയിക്കുന്നവരുടെയും പാദങ്ങൾ എത്ര സുന്ദരങ്ങൾ! എന്നു എഴുതപ്പെട്ടിരിക്കുന്നതുപോലെ തന്നെ. [ഏശ. അ. ൫൨. വ. ൭: നാഹോം. അ. ൧. വ. ൧൫.]

൧൬. എങ്കിലും സുവിശേഷത്തിന്റെ അറിയിപ്പ് എല്ലാവരും അനുസരിച്ചില്ല. എന്റെ കർത്താവേ, ഞങ്ങളുടെ സ്വരം ആർ വിശ്വസിച്ചു

എന്നു ഏശായാ പറഞ്ഞിരിക്കുന്നുവല്ലൊ. [ഏശ. അ. ൫൩. വ. ൧: യോഹ. അ. ൧൨. വ. ൩൮.]

൧൭. ആകയാൽ വിശ്വാസം കേൾവിയാലും, കേൾവിയൊ ദൈവത്തിന്റെ വചനത്താലും ആകുന്നു.

൧൮. എന്നാൽ ഒരു പക്ഷേ അവർ കേട്ടില്ലയൊ? എന്നു ഞാൻ ചോദിക്കുന്നു. (ഉവ്വ്,) ഇതാ! അവരുടെ സ്വരം ഭൂമിയിലെങ്ങും, അവരുടെ വചനങ്ങൾ ഭൂമിയുടെ അതിരുകൾ വരെയും ചെന്നെത്തിയിരിക്കുന്നു. [സങ്കീ. ൧൮. വ. ൫.]

൧൯. എന്നാൽ ഒരു പക്ഷേ ഇസ്രായേൽ അറിഞ്ഞില്ലയൊ? എന്നു ഞാൻ ചോദിക്കുന്നു. ജനമല്ലാത്ത ജനത്തെക്കൊണ്ടു നിങ്ങൾക്കു ഞാൻ എരിവു വരുത്തും; അനുസരണമില്ലാത്ത ജനത്തെക്കൊണ്ടു നിങ്ങളെ ഞാൻ കോപിപ്പിക്കും എന്നിങ്ങനെ മൂശെ ഒന്നാമനായി പറഞ്ഞിരിക്കുന്നു. [ആവർത്ത. അ. ൩൨. വ. ൨൧: ഏറ. അ. ൧൦. വ. ൧൯.]

൨൦. ഏശായാ ആകട്ടെ: എന്നെ അന്വേഷിക്കാത്തവരാൽ ഞാൻ കാണപ്പെട്ടു; എന്നെപ്പററി ചോദിക്കാത്തവരാൽ ഞാൻ കണ്ടെത്തപ്പെട്ടു എന്നു ധൈര്യപൂർവം പറഞ്ഞിരിക്കുന്നു. [ഏശ. അ ൬൫ വ. ൧]

൨൧. ഇസ്രായേലിനോടോ: തർക്കിക്കുന്നതും അനുസരിക്കാത്തതുമായ ജനത്തിന്റെ പക്കലേക്കു ഞാൻ ദിവസം മുഴുവൻ എന്റെ കൈകൾ നീട്ടി എന്നു അവൻ പറഞ്ഞിരിക്കുന്നു. [ഏശ. അ. ൬൫. വ. ൨.]

## വ്യാഖ്യാനം.

൩. "ദൈവത്തിന്റെ നീതി": ദൈവം മ്ശീഹാ മുഖേന നമുക്കു തരുന്ന നീതി.— "തങ്ങളുടെ നീതി": മ്ശീഹായിൽ വിശ്വാസംകൂടാതെ മൂശെയുടെ നിയമത്തിന്റെ അനുസരണംകൊണ്ടു തങ്ങളുടെ സ്വന്തശക്തിയാൽ പ്രാപിക്കാമെന്നു യഹൂദന്മാർ വമ്പുഭാവിച്ചിരുന്ന നീതി. നിയമം അനുസരിക്കുകകൊണ്ടു അതിനുള്ള പ്രതിഫലമായി നീതീകരണം അവകാശപ്പെടുവാൻ അവർ ആഗ്രഹിച്ചു. എന്നാൽ എല്ലാ നീതീകരണത്തിന്റെയും അടിസ്ഥാനവും നാരായവേരുമായ വിശ്വാസം കൊണ്ടു നീതീകരണം മനുഷ്യർ ദാനമായി പ്രാപിക്കണമെന്നായിരുന്നു ദൈവത്തിന്റെ നിശ്ചയം.

൫. "അവ അനുസരിക്കുന്നവൻ അവമൂലം ജീവിക്കും": മൂശെയുടെ നിയമത്തിൽ പറഞ്ഞിരിക്കുന്ന നീതിയനുസരിക്കുന്നവർക്കു, നിയമലംഘകന്മാർക്കു ആ നിയമം നിശ്ചയിച്ചിരിക്കുന്ന മരണശിക്ഷ വന്നുചേരാതെ, ആ നിയമത്തിൽ തന്നെ വാഗ്ദാനം ചെയ്തിട്ടുള്ള ക്ഷേമങ്ങളോടുകൂടി ഈ ലോകത്തിൽ ദീർഘകാലം ജീവിക്കുവാൻ ഇടയാകും. മ്ശീഹായുടെ വിശ്വാസം സ്വീകരിക്കുന്നവരാകട്ടെ ഈലോകത്തിൽ നീതിപ്രകാരം ജീവിക്കുകയും, മറുലോകത്തിൽ നിത്യജീവൻ പ്രാപിക്കുകയും ചെയ്യും എന്ന മറുഭാഗം ശ്ലീഹാ സ്പഷ്ടമായി പ്രസ്താവിക്കുന്നില്ല. ഇങ്ങനെയാണു ചിലർ ഈ വാക്യത്തിനു പറയുന്ന വ്യാഖ്യാനം.— മൂശെയുടെ നിയമം അനുസരിക്കുന്നവർ അവമൂലം ജീവിക്കുമെന്നു യഹൂദന്മാർ എതിർവാദം ചെയ്യുന്നതായി വി. ശ്ലീഹാ പ്രസ്താവിക്കുകയും, അതിനു മറുപടിയായി: ആ നിയമം നടപ്പിൽ ഇരുന്നകാലത്തു അതു ശരിതന്നെ, എങ്കിലും ആ നിയമം നീക്കപ്പെട്ടു് അതിനെക്കാൾ സുഗമമായ ഒരു നിയമം നിങ്ങളെ ഞാൻ അറിയിച്ചുകഴിഞ്ഞിരിക്കുന്നു എന്നു പറയുകയും ചെയ്യുന്നു എന്നു വേറെ ചിലർ അഭിപ്രായപ്പെടുന്നു.

൬-൮. മൂശെ പഴയനിയമാനുഷ്ഠാനത്തിനു യഹൂദജനത്തെ പ്രോത്സാഹിപ്പിച്ചുകൊണ്ടു്: അതു അവർക്കു എത്തിപ്പെടാത്തവിധം ഉയരത്തിലൊ അവരിൽനിന്നു ദൂര

ത്തിലൊ അല്ല; അതു കടലിനക്കരെയുമല്ല; പ്രത്യുത അതു അവരോടടുത്തു്, അവരുടെ വായിലും ഹൃദയത്തിലും, ഇരിക്കുന്നു; അതു അനുസരിക്കുവാൻ അവൎക്കു സാധിക്കും എന്നു ഉപദേശിച്ചു. (ആവൎത്ത. അ. ൩൦. വ. ൧൧-൧൪.) വി. ശ്ലീഹാ മ്ശിഹായുടെ നിയമാനുഷ്ഠാനത്തിൻെറ സൌകൎയ്യം കാണിക്കുവാൻ മൂശെയുടെ പ്രസ്തുതവാക്കുകൾ ഇവിടെ എടുത്തു പറയുന്നു.

൧൩. "കൎത്താവിൻെറ നാമം വിളി (ച്ചു പ്രാൎത്ഥി) ക്കുന്ന ഏവനും രക്ഷ പ്രാപിക്കും": മ്ശിഹാ എന്നൊരാൾ ഉണ്ടെന്നുള്ള ഒരു വെറും വിശ്വാസം കൊണ്ടോ, മ്ശിഹായെ വിളിച്ചുപ്രാൎത്ഥിച്ചതുകൊണ്ടോ മാത്രം ആരും രക്ഷ പ്രാപിക്കയില്ല. മ്ശിഹായുടെ ഉപദേശങ്ങളൊക്കെയും നാം വിശ്വസിക്കയും അവ അനുസരിക്കയുംകൂടി വേണം. വ. ൯-ൽ പറയുന്ന വിശ്വാസത്തിൽ ഇവയെല്ലാംകൂടി ഉൾപ്പെട്ടിരിക്കുന്നു. 'സ്വൎഗ്ഗത്തിലുള്ള എൻെറ പിതാവിൻെറ ഇഷ്ടം ചെയ്യുന്നവനല്ലാതെ, എൻെറ കൎത്താവേ, എൻെറ കൎത്താവേ, എന്നു എന്നെ വിളിക്കുന്ന ഏവനുമല്ല സ്വൎഗ്ഗരാജ്യത്തിൽ പ്രവേശിക്കുന്നതു്' എന്നു (മത്താ. അ. ൭. വ. ൨൧.) മ്ശിഹാ തന്നെ അരുളിച്ചെയ്തിട്ടുണ്ടല്ലൊ.

൧൪, ൧൫. വി. പൌലോസു പുറജാതികളോടു സുവിശേഷം പ്രസംഗിച്ചിരുന്നതിൽ യഹൂദന്മാർ അസൂയാലുക്കളായി പല പ്രതിബന്ധങ്ങൾ അദ്ദേഹത്തിനു വരുത്തിയിരുന്നു. അവരുടെ വിരോധം ന്യായപൂൎവ്വമല്ലെന്നാണു ഈ വാക്യങ്ങളിൽ ശ്ലീഹാ പ്രസ്താവിക്കുന്നതു്. പുറജാതികൾക്കും മ്ശിഹായിൽ രക്ഷയും നീതീകരണവും പറഞ്ഞൊക്കപ്പെട്ടിട്ടുണ്ടെന്നു പ്രവാചകന്മാരിൽ നിന്നു വ്യക്തമാകുന്നു. ആ രക്ഷ അവൎക്കു ലഭിക്കുവാൻ അവർ മ്ശിഹായുടെ നാമം വിളിച്ചു പ്രാൎത്ഥിക്കണം. വിളിച്ചുപ്രാൎത്ഥിക്കണമെങ്കിൽ അവനിൽ അവൎക്കു വിശ്വാസമുണ്ടാകേണ്ടതാണു്. കേട്ടിട്ടില്ലാത്തവനിൽ അവൎക്കു വിശ്വാസമുണ്ടാകുവാൻ നിവൃത്തിയില്ല. പ്രസംഗകനില്ലാതെ കേൾക്കുവാനും വഴിയില്ലല്ലൊ. പ്രസംഗിക്കുവാനാകട്ടെ ആരെങ്കിലും നിയുക്തനാകേണ്ടിയുമിരിക്കുന്നു. ഇങ്ങനെ പുറജാതികളോടു പ്രസംഗിക്കുവാൻ താൻ നിയമിക്കപ്പെട്ടിരിക്കുന്നു എന്നു പൊതുസമ്മതവും, സഭയുടെ സാക്ഷ്യവും, ദൈവം ഇക്കാൎയ്യത്തിൽ ചെയ്തുവരുന്ന അത്ഭുതങ്ങളുംകൊണ്ടു സൎവ്വവിദിതമാണു്. ആകയാൽ പുറജാതികളോടു താൻ പ്രസംഗിക്കുന്നതിൽ അവൎക്കു വിരോധമുണ്ടാകേണ്ടതല്ല എന്നു ശ്ലീഹാ അനുമാനിക്കുന്നു.— "അയക്കപ്പെടുന്നില്ലെങ്കിൽ അവർ എങ്ങനെ പ്രസംഗിക്കും?": 'എൻെറ പിതാവു് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയക്കുന്നു' (യോഹ. അ. ൨൦. വ. ൨൧.) എന്നു മ്ശിഹാ ആരോടു അരുളിച്ചെയ്തുവൊ, ആ ശ്ലീഹന്മാരിൽ നിന്നു ക്രമാനുഗതമായി സിദ്ധിച്ചിട്ടുള്ള ന്യായാധികാരം കൂടാതെ വൈദികാധികാരം സ്വയമേ കൈയേല്ക്കുന്ന അപ്രനവോപദേഷ്ടാക്കന്മാൎക്കു വിരോധമായുള്ള വിശദമായ ഒരു രേഖയാണിതു്. ഇവരെപ്പററി ഏറമിയാ ഇങ്ങനെ പറഞ്ഞിരിക്കുന്നു: 'ഇസ്രായേലിൻെറ ദൈവമായ ശക്തനായ കൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു: നിങ്ങളുടെ ഇടയിലുള്ള പ്രവാചകന്മാരും നിങ്ങളുടെ ശകുനക്കാരും നിങ്ങളെ വഴി തെററിക്കരുതു്. നിങ്ങൾ കാണുന്ന നിങ്ങളുടെ സ്വപ്നങ്ങൾ നിങ്ങൾ അനുസരിക്കയുമരുതു്. എന്തുകൊണ്ടെന്നാൽ അവർ എൻെറ നാമത്തിൽ നിങ്ങളോടു വഞ്ചന പ്രവചിക്കുന്നു. എന്നാൽ ഞാൻ അവരെ അയച്ചിട്ടില്ല എന്നു കൎത്താവു അരുളിച്ചെയ്യുന്നു'. (ഏറ. അ. ൨൯. വ. ൮, ൯.)— ദൈവം അസാധാരണം സാധാരണം ഇങ്ങനെ രണ്ടുവിധത്തിലാണു ഒരുത്തനെ പ്രസംഗത്തിനായി അയക്കുന്നതു്. അസാധാരണം ആഭ്യന്തരനിവേശംകൊണ്ടാകുന്നു. വി. സ്നാപകയോഹന്നാൻ, പ്രവാചകന്മാർ എന്നിവർ അസാധാരണവിധത്തിൽ അയക്കപ്പെട്ടവരായിരുന്നു. ഇങ്ങനെ അയക്കപ്പെടുന്നവർ തങ്ങൾ ദൈവത്താൽ നിയുക്തരായിരിക്കുന്നു എന്നതിനു അസാധാരണമായ ലക്ഷ്യം കാണിക്കേണ്ടതാണു്. എന്നാൽ വ്യവസ്ഥാപി

തമായ സഭ ഇപ്പോൾ ഉള്ളതുകൊണ്ടും ദൈവവെളിപാട്ട അവസാനിച്ചിരിക്കുന്നതുകൊണ്ടും പരസ്യമായ വെളിപാടിനുവേണ്ടി അസാധാരണപ്രേഷിതരെ ദൈവം അയയ്ക്കുകയില്ല. അതെക്കെങ്കിലും രഹസ്യമായ വെളിപാടുണ്ടാകുന്നപക്ഷം അതു സഭാധികാരത്തിനു വിധേയമായിരിക്കേണ്ടതാണ്. സാധാരണം മ്ശിഹായിൽ നിന്നും അവിടുന്നു ഭൂമിയിൽ തൻെറ പ്രതിനിധികളായി ഏല്പ്പെടുത്തീട്ടുള്ള ശ്ലീഹന്മാരിലും അവരുടെ അനന്തരഗാമികളിലും നിന്നും സിദ്ധിക്കുന്നു. മത്താ. അ. ൨൮. വ. ൨൯. വ്യ. നോക്കുക.

൧൯-൨൧. പുറജാതികളോട്ട പ്രസംഗിക്കുന്നതിൽ യഹൂദന്മാർ കാണിക്കുന്ന വിരോധം ക്ഷന്തവ്യമല്ലെന്നും, ഈ പ്രസംഗത്തെപ്പററി മൂശെയും, ഏശായായും പ്രവചിച്ചിട്ടുള്ളതാണെന്നും, യഹൂദന്മാരുടെ വിരോധം ഈ വസ്തുത അറിയാത്തതുകൊണ്ടല്ല, പ്രത്യുത അനുസരണമില്ലായ്മയും മത്സരബുദ്ധിയും കൊണ്ടുമാത്രമാണെന്നും ശ്ലീഹാ എതിർവാദം കൊണ്ടുവന്നു അതിൻെറ മറുപടിരൂപേണ ഈ വാക്യങ്ങളിൽ തെളിയിക്കുന്നു.

## അദ്ധ്യായം ൧൧.

**ദൈവം ഇസ്രായേൽജനങ്ങളെ ഒന്നാകെ തള്ളിക്കളഞ്ഞിട്ടില്ല. പുറജാതികൾ അഹങ്കരിക്കാതെ വിശ്വാസത്തോടും ഭയത്തോടുംകൂടി വ്യാപരിക്കണം.**

൧. എന്നാൽ ഞാൻ ചോദിക്കുന്നു: ഒരു പക്ഷേ ദൈവം തൻെറ ജനത്തെ തള്ളിക്കളഞ്ഞുവൊ? ഒരുനാളുമില്ല. എന്തെന്നാൽ ഞാൻ തന്നെയും അബ്രാഹത്തിൻെറ സന്തതിയിൽ നിന്നും ബെൻയാമേൻ വംശത്തിൽ നിന്നും (ഉള്ള) ഒരു ഇസ്രായേൽക്കാരനാകുന്നു.

൨. ദൈവം മുമ്പുമുതൽ തനിക്കു അറിയപ്പെട്ടിരുന്ന തൻെറ ജനത്തെ തള്ളിക്കളഞ്ഞിട്ടില്ല. അല്ല, അവൻ എന്തു അരുളിച്ചെയ്തിരിക്കുന്നു എന്നു ഏലിയായെപ്പററിയുള്ള തിരുവെഴുത്തു മൂലം നിങ്ങൾ അറിയുന്നില്ലയൊ? അവൻ ഇസ്രായേലിനു വിരോധമായി ദൈവത്തോട്ട വാദിച്ച്, (൩):

൩. എൻെറ കർത്താവേ, നിൻെറ പ്രവാചകന്മാരെ അവർ കൊന്നു, നിൻെറ ബലിപീഠങ്ങൾ അവർ തട്ടിമറിച്ചു, ശേഷിച്ചിരിക്കുന്നതു ഞാൻ മാത്രമാകുന്നു, എൻെറ ജീവനെയും അവർ അന്വേഷിക്കുന്നു എന്നു (൨.) «പറഞ്ഞപ്പോൾ», [൩. രാജ. അ. ൧൯. വ. ൧൦.]

൪. ഇതാ! ബാലായിക്കു തങ്ങളുടെ മുട്ടുകൾ കുത്താത്തവരും ആരാധന ചെയ്യാത്തവരുമായ ഏഴായിരം ആളുകളെ എനിക്കായി ഞാൻ ശേഷിപ്പിച്ചിരിക്കുന്നു എന്നു വെളിപാടിൽ അവനോട്ട പറയപ്പെട്ടു. [൩. രാജ. അ. ൧൯. വ. ൧൮.]

൫. അപ്രകാരം തന്നെ ഇക്കാലത്തും കൃപയാലുള്ള തിരഞ്ഞെടുപ്പു മൂലം ഒരു ബാക്കി ശേഷിച്ചിരിക്കുന്നു.

൬. കൃപയാലെങ്കിലോ പ്രവൃത്തികളാലല്ല, അല്ലെങ്കിൽ കൃപ കൃപയല്ല; പ്രവൃത്തികളാലെങ്കിലോ കൃപയാലല്ല, അല്ലെങ്കിൽ പ്രവൃത്തി പ്രവൃത്തിയല്ല.

൭. ആകയാൽ എന്ത്? ഇസ്രായേൽ അന്വേഷിച്ചിരുന്നതു കണ്ടെത്തിയില്ല; തിരഞ്ഞെടുപ്പു കണ്ടെത്തി. ശേഷമുള്ളവരോ, (൮.)

൮. ദൈവം അവൎക്കു മൂഢാത്മാവും കാണാതിരിക്കത്തക്ക കണ്ണുകളും കേൾക്കാതിരിക്കത്തക്ക ചെവികളും കൊടുത്തു എന്നു എഴുതപ്പെട്ടിരിക്കുന്നതുപോലെ ഇന്നേദിവസം വരെ

(൧.) «തങ്ങളുടെ ഹൃദയത്തിൽ അന്ധരാക്കപ്പെട്ടു». [ആവൎത്ത. അ. ൨൯. വ. ൪: ഏശ. അ. ൬. വ. ൯, ൰ ; അ. ൨൯. വ. ൰: മത്താ. അ. ൰൩. വ. ൰൪: മൎക്കോ. അ. ൪. വ. ൰൨: ലൂ. അ. ൮. വ. ൰: യോഹ. അ. ൰൨. വ. ൪൰: നട. അ. ൨൮. വ. ൨൬.]

൯. പിന്നെയും, ദാവീദും (ഇങ്ങനെ) പറഞ്ഞിരിക്കുന്നു: അവരുടെ മേശ അവരുടെ മുമ്പിൽ കണിയും, അവരുടെ പ്രതികാരം ഇടൎച്ച്യയും ആയിത്തീരട്ടെ.

൰. അവർ കാണാതിരിക്കുവാൻ അവരുടെ കണ്ണുകൾ ഇരുണ്ടുപോകട്ടെ. അവരുടെ മുതുക് എപ്പോഴും കുനിഞ്ഞിരിക്കട്ടെ. [സങ്കീ. ൬൯. വ. ൨൩.]

൰൧. എന്നാൽ ഞാൻ ചോദിക്കുന്നു: ഒരു പക്ഷേ വീഴുവാനാകുന്നുവൊ അവർ ഇടറിയതു്? ഒരിക്കലുമല്ല. മറിച്ച്, അവരുടെ തീക്ഷ്ണ്ണത (ജ്വലി)ക്കാനായിട്ടു അവരുടെ ഇടൎച്ച മൂലം പുറജാതികൾക്കു രക്ഷയുണ്ടായി.

൰൨. ഇങ്ങനെ അവരുടെ ഇടൎച്ച ലോകത്തിനു ധനവും, അവരുടെ ശിക്ഷാവിധി പുറജാതികൾക്കു സമ്പത്തും ആയിത്തീൎന്നെങ്കിൽ അവരുടെ പൂൎണ്ണത എത്രയധികം?

൰൩. എന്നാൽ പുറജാതികളായ നിങ്ങളോടു ഞാൻ പറയുന്നു: പുറജാതികളുടെ ശ്ലീഹാ ആയിരിക്കുന്ന ഞാൻ (൰൪.) [നട. അ. ൯. വ. ൰൫: ഗാല. അ. ൨. വ. ൧.]

൰൪. എന്റെ ചാൎച്ചക്കാൎക്കു ഒരു പക്ഷേ തീക്ഷ്ണ്ണതയുണ്ടാക്കി അവരിൽ ചിലരെ രക്ഷിക്കാമെങ്കിലോ എന്നു വെച്ചു (൰൩.) «എന്റെ ശുശ്രൂഷയെ പുകഴ്ത്തുന്നു».

൰൫. എന്തുകൊണ്ടെന്നാൽ അവരുടെ തിരസ്കാരം ലോകത്തിനു രമ്യതയായിത്തീൎന്നെങ്കിൽ അവരുടെ തിരിച്ചുവരവു് എത്രയധികമായിട്ടു മരിച്ചവരിൽ നിന്നുള്ള ജീവൻ തന്നെ (ആയിരിക്കും)?

൰൬. ആദ്യഫലം വിശുദ്ധമെങ്കിൽ പിണ്ഡവും (വിശുദ്ധം). വേരു് വിശുദ്ധമാകുന്നു എങ്കിൽ കൊമ്പുകളും (അങ്ങനെ തന്നെ).

൰൭. കൊമ്പുകളിൽ ചിലതു വെട്ടപ്പെട്ടിട്ടു കാട്ടു സൈത്തു് ആയിരിക്കുന്ന നീ അവയുടെ സ്ഥാനങ്ങളിൽ ഒട്ടിക്കപ്പെട്ടുകയും സൈത്തുമരത്തിന്റെ വേരിന്റെയും അതിന്റെ പുഷ്ടിയുടെയും പങ്കുകാരനായിത്തീരുകയും ചെയ്താൽ,

൰൮. കൊമ്പുകൾക്കെതിരായി നീ പ്രശംസിക്കരുതു്. നീ പ്രശംസിക്കുന്നു എങ്കിലോ നീ വേരിനെ താങ്ങുകയല്ല, മറിച്ച്, ആ വേരു നിന്നെ താങ്ങുന്നു (എന്നു ഓൎക്കുക).

൰൯. എന്നാൽ കൊമ്പുകളുടെ സ്ഥാനങ്ങളിൽ ഞാൻ ഒട്ടിക്കപ്പെടേണ്ടതിനായി അവ വെട്ടപ്പെട്ടിരിക്കുന്നു എന്നു നീ പറയുമായിരിക്കും.

൨൰. കൊള്ളാം. അവർ വിശ്വസിക്കാതിരുന്നതു കൊണ്ടു വെട്ടപ്പെട്ടു. നീയോ വിശ്വാസത്തിൽ നില്ക്കുന്നു. നിന്റെ വിചാരത്തിൽ നീ അഹങ്കരിക്കേണ്ട. മറിച്ച്, ഭയപ്പെട്ടുക.

൨൰൧. എന്തുകൊണ്ടെന്നാൽ ദൈവം സ്വാഭാവിക കൊമ്പുകളോടു കരുണകാണിച്ചില്ലെങ്കിൽ ഒരുപക്ഷേ നിന്നോടും കരുണകാണിക്കുകയില്ല.

൨൰൨. ആകയാൽ ദൈവത്തിന്റെ ദയയും കാഠിന്യവും നോക്കുക. (അതായതു്) വീണവരോടു കാഠിന്യം; നിന്നോടൊ ആ ദയയിൽ തന്നെ നീ നി

ലനില്ക്കമെങ്കിൽ ദയ. അല്ലാഞ്ഞാൽ നീയും വെട്ടപ്പെട്ടും.

൨൩. അവർതന്നെയും തങ്ങളുടെ വിശ്വാസമില്ലായ്മയിൽ നില്പനില്ക്കയില്ലെങ്കിൽ അവരും ഒട്ടിക്കപ്പെട്ടും. അവരെ വീണ്ടും ഒട്ടിക്കവാൻ ദൈവം ശക്തനാണല്ലൊ.

൨൪. എന്തുകൊണ്ടെന്നാൽ നിന്റെ സ്വഭാവത്താൽതന്നെ ആ കാട്ടുസൈത്തുമരത്തിൽ നിന്നുള്ളവനായിരിക്കുന്ന നീ വെട്ടപ്പെട്ടു നിന്റെ സ്വഭാവത്തിനു വിരോധമായി നല്ല സൈത്തുമരത്തിൽ ഒട്ടിക്കപ്പെട്ടു എങ്കിൽ തങ്ങളുടെ സ്വഭാവപ്രകാരമുള്ള സൈത്തിൽ അവർ എത്ര അധികമായിട്ടു ഒട്ടിക്കപ്പെട്ടും?

൨൫. എന്റെ സഹോദരന്മാരേ, പുറജാതികളുടെ പൂൎണ്ണത പ്രവേശിക്കവോളം ഇസ്രായേലിനു കുറെയിടക്ക ഹൃദയാന്ധതയുണ്ടായി എന്ന ഈ രഹസ്യം നിങ്ങളുടെതന്നെ വിചാരത്തിൽ നിങ്ങൾ ജ്ഞാനികളാകാതിരിക്കേണ്ടതിനു നിങ്ങൾ അറിയണമെന്നു ഞാൻ ആഗ്രഹിക്കുന്നു. [സുഭ. അ. ൩. വ. ൭: എശ. അ. ൫. വ. ൨൧.]

൨൬. ഇങ്ങനെ, സെഹിയോനിൽ നിന്നു രക്ഷകൻ വരും, അവൻ യാക്കോബിൽ നിന്നു ദുഷ്ടത മാററും, (൨൭.)

൨൭. അപ്പോൾ അവരുടെ പാപങ്ങൾ ഞാൻ അവരോടു ക്ഷമിക്കുമ്പോൾ എന്റെ അടുക്കൽ നിന്നുള്ള ഉടമ്പടി അവൎക്കുണ്ടാകും (൨൬.) «എന്നു എഴുതപ്പെട്ടിരിക്കുന്നതുപോലെ ഇസ്രായേൽ മുഴുവൻ അപ്പോൾ രക്ഷപ്രാപിക്കും». [എശ. അ. ൨൭. വ. ൯; അ. ൫൯. വ. ൨൦.]

൨൮. എന്നാൽ സുവിശേഷം സംബന്ധിച്ചു നിങ്ങൾ നിമിത്തം അവർ ശത്രുക്കളാകുന്നു; തിരഞ്ഞെടുപ്പു സംബന്ധിച്ചു പിതാക്കന്മാർ നിമിത്തം അവർ പ്രിയന്മാരുമാകുന്നു.

൨൯. ദൈവം തന്റെ ദാനത്തിലും തന്റെ വിളിയിലും നിന്നു വ്യതിചലിക്കുന്നില്ലല്ലൊ.

൩൦. എന്തുകൊണ്ടെന്നാൽ നിങ്ങളും മുമ്പേ ദൈവത്തെ അനുസരിക്കാതിരുന്നിട്ടു അവരുടെ അനുസരണമില്ലായ്മയാൽ ഇപ്പോൾ കരുണ പ്രാപിച്ചിരിക്കുന്നതു എങ്ങനെയൊ,

൩൧. അങ്ങനെ തന്നെ, അവരുടെമേലും കരുണയുണ്ടാകേണ്ടതിനു നിങ്ങളുടെ മേലുള്ള കരുണയെ അവരും ഇപ്പോൾ അനുസരിക്കാതിരിക്കുന്നു.

൩൨. എന്തെന്നാൽ ദൈവം എല്ലാമനുഷ്യരോടും കരുണചെയ്യേണ്ടതിനു എല്ലാ മനുഷ്യരെയും അനുസരണമില്ലായ്മയിൽ ബന്ധിച്ചു.

൩൩. ഹാ! ദൈവത്തിന്റെ സമ്പത്തിന്റെയും, ജ്ഞാനത്തിന്റെയും, ബുദ്ധിയുടെയും ആഴം! എന്തുകൊണ്ടെന്നാൽ അവന്റെ വിധികളെ ഒരു മനുഷ്യനും സ്പൎശിച്ചിട്ടില്ല. അവന്റെ വഴികളോ പരിശോധിക്കപ്പെട്ടുവാൻ വഹിയാത്തവ.

൩൪. എന്തെന്നാൽ കൎത്താവിന്റെ മനസ്സു അറിഞ്ഞവർ ആരുണ്ടു? അല്ലെങ്കിൽ അവന്റെ ആലോചനക്കാരനായിരുന്നവൻ ആരാണ്? [സുജ്ഞ. അ. ൯. വ. ൧൩: എശ. അ. ൪൦. വ. ൧൩: ൧. കോറ. അ. ൨. വ. ൧൬.]

൩൫. അവനു (എന്തെങ്കിലും) മുമ്പേ കൊടുത്തിട്ടു പിന്നെ അവനിൽ നിന്നു വാങ്ങിച്ചവനും ആർ? [ഈയോ. അ. ൪൧. വ. ൨.]

൩൬. എന്തുകൊണ്ടെന്നാൽ എല്ലാം അവനിൽ നിന്നും, എല്ലാം അ

വനിലും, എല്ലാം അവനാലും അ തികളും പുകഴ്ചകളും (ഉണ്ടായിരിക്കട്ടെ. അവനു എന്നും എന്നേക്കും സ്തു ട്ടെ). ആമേൻ.

## വ്യാഖ്യാനം.

൨. "അവൻ എന്തു അതല്ലിച്ചെയ്തിരിക്കുന്നു എന്നു ഏലിയായെപ്പററിയുള്ള തിരുവെഴുത്തു മൂലം": ഗ്രീ., ല. പ്രതികളിൽ 'ഏലിയായെപ്പററി തിരുവെഴുത്തു എന്തു പറയുന്നു എന്നു' എന്നും, അറ.ൽ 'ഏലിയായുടെ ചരിത്രത്തിൽ തിരുവെഴുത്തു എന്തു പറയുന്നു എന്നു' എന്നും, ക്രുശ ൽ 'ഏലിയാ എന്തു പറയുന്നു എന്നു' എന്നുമാണു കാണുന്നതു്.— "ഇസ്രായേലിനു വിരോധമായി": ശ്ലേമാന്റെ കാലശേഷം ഉണ്ടായ ഇസ്രായേൽ രാജ്യത്തിനു വിരോധമായി.

൪. "ബോലാ": ബ്എൽ അഥവാ ബാൽ എന്നൊക്കെയും നാമാന്തരങ്ങളുണ്ടു്. ഈറാൻ ഹെബ്രായിക്കാരുടെയും കൽദായക്കാരുടെയും മോവാബ്കാരുടെയും ദേവനായിരുന്നു. സ്ലൂ. അ. ൧൦. വ. ൮. ൧൮: സം. അ. ൨൭. ൨. ൩. ൧൮. നോക്കുക.— "ഏഴായിരം ആളുകളെ": ഏഴ എന്ന സംഖ്യ വളരെ എന്ന അൎത്ഥത്തിൽ വി. ഗ്രന്ഥങ്ങളിൽ പലപ്പോഴും പ്രയോഗിക്കാറുണ്ടു്. വളരെ ആയിരങ്ങൾ എന്നാണു ഇവിടെ ഗ്രഹിക്കേണ്ടതു്.

൬. "പ്രവൃത്തികളാലല്ല": വിശ്വാസവും ദൈവകൃപയും കൂടാതെ സ്വാഭാവികമായുള്ള പ്രവൃത്തികളാലെങ്കിൽ കൃപയാലല്ല, അർഹതയാൽ എന്നുവരും. ഇങ്ങനെയുള്ള നിർജ്ജീവ പ്രവൃത്തികൾക്കു നിത്യരക്ഷ ലഭിക്കുവാനുള്ള വില ദൈവസന്നിധിയിൽ ഇല്ല. കൃപയോടുകൂടിയും കൃപയാലുമുള്ള പ്രവൃത്തികൾ ഈവിധമല്ല. അവയ്ക്കു ദൈവം നിത്യരക്ഷ വാഗ്ദാനം ചെയ്തിരിക്കുന്നു.— "അല്ലെങ്കിൽ കൃപ കൃപയല്ല": കൃപ എന്ന പദത്തിന്റെ അൎത്ഥംതന്നെ സൌജന്യദാനം എന്നാണല്ലോ.— "പ്രവൃത്തികളാലെങ്കിലോ കൃപയാലല്ല, അല്ലെങ്കിൽ പ്രവൃത്തി പ്രവൃത്തിയല്ല": ലത്തീൻ ക്രുശായപ്രതികളിൽമാത്രം ഈ ഭാഗം കാണുന്നില്ല.

൭. "ഇസ്രായേൽ അന്വേഷിച്ചിരുന്നതു കണ്ടെത്തിയില്ല": ഇസ്രായേൽ നിയമം അനുസരിച്ചുള്ള പ്രവൃത്തികളാൽമാത്രം നീതീകരണം അന്വേഷിച്ചതുകൊണ്ടു അതു പ്രാപിച്ചില്ല — "തിരഞ്ഞെടുപ്പു കണ്ടെത്തി": തിരഞ്ഞെടുക്കപ്പെട്ടവർ മ്ശിഹായിൽ വിശ്വാസത്തോടുകൂടി നീതീകരണം അന്വേഷിക്കനിമിത്തം അതു പ്രാപിച്ചു.

൮. "ദൈവം അവൎക്കു മൂഢാത്മവും . . . കൊടുത്തു": മക്കോ. അ. ൪. വ. ൧൨. റ്യ. നോക്കുക. പുറ. അ. ൪. വ. ൨൧. റ്യ. കൂടി നോക്കുക.

൯. "അവരുടെ മേശ ... കണിയും": നാനാവിധ വിഭവങ്ങൾ നിറഞ്ഞ ഭക്ഷണമേശപോലെ അവരെ പരിപോഷിപ്പിച്ചിരുന്ന ആത്മികമേശയായ നിയമങ്ങളും തിരുവെഴുത്തുകളും അവയുടെ ദുഷ്പ്രയോഗംമൂലം അവൎക്കു നാശകാരണമായി.

൧൧. "വീഴുവാനാകുന്നുവോ അവർ ഇടറിയതു്?": ഒരിക്കലും എഴുന്നേല്ക്കാത്തവിധം വീഴുവാനാകുന്നുവൊ യഹൂദന്മാർ ഇടറിയതു? അല്ല. യഹൂദന്മാർ ഖണ്ഡിതമായും മുഴുവനായും തള്ളപ്പെട്ടിട്ടില്ല. വളരെ ആയിരങ്ങൾ ആദ്യമെ തന്നെ മാനസാന്തരപ്പെട്ടു. ഒരു ഭാഗംമാത്രമാണു വീണിട്ടുള്ളതു്. ആ വീഴ്ച എന്നേക്കുമായിട്ടുമല്ല.— യഹൂദന്മാർ ഇടറിയപ്പോൾ ദൈവം പുറജാതികൾക്കു രക്ഷയുണ്ടാകുമാറു അവരെ തിരഞ്ഞെടുത്തു. ഇതു യഹൂദന്മാൎക്കു തീക്ഷ്ണത ജ്വലിക്കുവാൻ കാരണമായിത്തീൎന്നു. അ. ൧൦ വ. ൧൯-ൽ ഉദ്ധരിച്ചിട്ടുള്ള മൊവത്ത. ആ. ൩൨. വ. ൨൧.നെയാണു പൌലോസു ഇവിടെ സൂചിപ്പിക്കുന്നതു്.

൧൨. "അവരുടെ പൂൎണ്ണത എത്രയധികം!": യഹൂദന്മാരുടെ ഇടൎച്ചയും, അവ

രിൽ കുറെപ്പേർമാത്രം സ്വീകൃതരായിട്ടു ഭൂരിപക്ഷം തള്ളപ്പെട്ട ശിക്ഷാവിധിയും പുറജാതികൾക്കു ഇത്ര ഗുണപ്രദമായിത്തീർന്നിരിക്കെ യഹൂദന്മാർ മുഴുവൻ വിശ്വസിച്ചിരുന്നെങ്കിൽ അവരുടെ സന്മാതൃക പുറജാതികൾക്കു എത്ര വലിയ ഗുണമാകുമായിരുന്നു!

൧൪. "എന്റെ ശുശ്രൂഷയെ പുകഴ്ത്തുന്നു": പുറജാതികളെ മാനസാന്തരപ്പെടുത്തി തദ്വാരാ സ്വജാതിക്കാരെ ഉണർത്താമെന്നുവെച്ചു പുറജാതികളോടുള്ള പ്രസംഗത്തിൽ ഞാൻ നിസ്തന്ദ്രം ഉദ്യുക്തനായിരിക്കുന്നു.

൧൫–൨൪. യഹൂദന്മാരെ മ്ശിഹായുടെ സഭയോടു ചേർക്കുക അസംഭവ്യമല്ലെന്നു മാത്രമല്ല, സംഗതികളുടെ സ്വഭാവം ആലോചിച്ചാൽ വളരെ സംഭവ്യവുമാണെന്നും, ഗോത്രപിതാക്കന്മാരോടു അവർക്കുള്ള പ്രത്യേക ബന്ധംമൂലം അവരുടെ പുനരാഗമനം പുറജാതികളുടെ സ്വീകരണംപോലെ ദൈവത്തിനു തൃപ്തികരമായിരിക്കുമെന്നുമാണു ശ്ലീഹാ ഈ വാക്യങ്ങളിൽ പ്രസ്താവിക്കുന്നതു്.

൧൬. "ആദ്യഫലം": യഹൂദഗോത്രപിതാക്കന്മാർ, മുഖ്യമായി അബ്രാഹം. വേരും അവർ തന്നെ. ആദ്യഫലം എന്നു ഇവിടെപ്പറയുന്നതു സം. അ. ൧൫. വ. ൧൯–൨൧–നെ സൂചിപ്പിച്ചാണു്. പിണ്ഡത്തിൽ നിന്നു ഒരു ഭാഗം സമർപ്പിക്കുകകൊണ്ടു പിണ്ഡം മുഴുവൻ വിശുദ്ധമെന്നു കരുതപ്പെട്ടു. ഇങ്ങനെതന്നെ ആദ്യഫലവും വേരുമായ പിതാക്കന്മാർമൂലം ജനം മുഴുവൻ പ്രതിഷ്ഠിതമായിരിക്കുന്നു.

൨൦. "നീയോ വിശ്വാസത്തിൽനില്ക്കുന്നു . . . ഭയപ്പെടുക": വിശ്വാസത്തിൽ നില്ക്കുന്നവനു വീഴ്ച സംഭവിക്കാമെന്നും, അതിനാൽ ഭയത്തോടുകൂടി വ്യാപരിക്കണമെന്നും, മനസ്സുറപ്പോടും നിർഭയാവസ്ഥയിലും ഇരിക്കാമെന്നു ആധുനികന്മാരായ ചില പാഷണ്ഡികൾ പറയുന്നതു ശരിയല്ലെന്നുമാണു ഈ വാക്യം നമ്മെ പഠിപ്പിക്കുന്നതു്.

൨൫. "പുറജാതികളുടെ പൂർണ്ണത പ്രവേശിക്കുവോളം": പുറജാതികളിൽ ഒരു വലിയ ഭാഗം മ്ശിഹായുടെ അജഗണത്തിൽ ഉൾപ്പെടുന്നതുവരെ.

൨൮. "സുവിശേഷം സംബന്ധിച്ചു നിങ്ങൾനിമിത്തം അവർ ശത്രുക്കളാകുന്നു": ഞാൻ നിങ്ങളോടു സുവിശേഷം പ്രസംഗിക്കുകയും, നിങ്ങൾ അതു സ്വീകരിക്കുകയും, ദൈവം അവരെ തൽക്കാലത്തേക്കു വിട്ടുകളയുകയുംചെയ്കനിമിത്തം അവർ എന്നോടും നിങ്ങളോടും ദൈവത്തോടും ശത്രുഭാവത്തിൽ വർത്തിക്കുന്നു.— "തിരഞ്ഞെടുപ്പു സംബന്ധിച്ചു പിതാക്കന്മാർ നിമിത്തം അവർ പ്രിയന്മാരുമാകുന്നു": ദൈവം ഒരിക്കൽ അവരെ തിരഞ്ഞെടുത്തിട്ടുള്ളതിനാലും, ഗോത്രപിതാക്കന്മാരെ ദൈവം അനുസ്മരിക്കുന്നതുകൊണ്ടും ദൈവത്തിൽ അവർ ഇഷ്ടജനങ്ങളാകുന്നു.

൩൦. "അവരുടെ അനുസരണമില്ലായ്കയാൽ . . . കരുണ പ്രാപിച്ചിരിക്കുന്നു:" അവരുടെ അനുസരണമില്ലായ്ക പ്രസംഗകന്മാരെ നിങ്ങളുടെ അടുക്കൽ അയയ്ക്കുന്നതിനുള്ള ഒരവസരമായിരുന്നു. നിങ്ങളുടെ രക്ഷയുടെ സാക്ഷാത്തായ കാരണം ദൈവത്തിന്റെ കരുണ മാത്രമാണു്.

൩൨. "അനുസരണമില്ലായ്കയിൽ ബന്ധിച്ചു": രക്ഷ തങ്ങളിൽ നിന്നല്ല, ദൈവകൃപയുടെ ഫലമാണു എന്നു എല്ലാവരും അറിയുവാൻ യഹൂദന്മാരും പുറജാതികളുമായ എല്ലാവരും വിവിധകാലങ്ങളിൽ അധഃപതിക്കുവാൻ ദൈവം അനുവദിച്ചു. അവിശ്വാസത്തിലും പാപത്തിലും ദൈവം അവരെ തള്ളിയിട്ടതല്ല, അവരുടെ സ്വതന്ത്രമനസ്സിന്റെ ദുഷ്പ്രയോഗംകൊണ്ടു അവർ തന്നെ ചെന്നുൾപ്പെട്ടതാണു്. പുറ. അ. ൪. വ. ൨൧. വ്യ. നോക്കുക. ഇങ്ങനെ പാപത്തിൽ ഉൾപ്പെട്ടിരിക്കുന്നതായി കണ്ടവരെ ദൈവം തന്റെ കരുണമൂലം വിളിക്കുകയും തിരഞ്ഞെടുക്കുകയും ചെയ്തു.

൩൩. "സമ്പത്തിന്റെയും, ജ്ഞാനത്തിന്റെയും, ബുദ്ധിയുടെയും ആഴം": ഗ്രീ., അറ. പ്രതികളിൽ 'ബുദ്ധിയുടെ' എന്നതിന്റെ സ്ഥാനത്തു് 'അറിവിന്റെ' എന്നു കാണുന്നു. ല., ക്രൂശ. പ്രതികളിലാകട്ടെ 'ജ്ഞാനത്തിന്റെയും അറിവിന്റെയും സ

മ്പത്തിൻെറയും ആഴം' എന്നാണ കാണുന്നത്. ഗ്രീ. മുതലായ പ്രതികളിലെ അൎത്ഥവും ല., ക്രൂശ. പ്രതികളിലെ പദങ്ങൾക്ക ജനിക്കാം.— "സമ്പത്തു": കരുണാധിക്യം എന്നൎത്ഥം.

൩൪. "ആലോചനക്കാരൻ": ആലോചന നൽകുന്നവൻ എന്നുതന്നെയല്ല, ആലോചന അറിയുന്നവൻ എന്നും ഗ്രീക്കപദത്തിനു അൎത്ഥമുണ്ട്.

## അദ്ധ്യായം ൧൨.

### ക്രിസ്തീയപുണ്യങ്ങളുടെ പാഠം.

൧. ആകയാൽ, എൻെറ സഹോദരന്മാരേ, ദൈവത്തിൻെറ കരുണയെ പ്രതി നിങ്ങളോടു ഞാൻ അപേക്ഷിക്കുന്നതെന്തെന്നാൽ: നിങ്ങൾ നിങ്ങളുടെ ശരീരങ്ങളെ ജീവനുള്ളതും, പരിശുദ്ധവും, ദൈവത്തിനു സ്വീകാൎയ്യവുമായ ബലിയായി ബുദ്ധിപൂൎവ്വകമായ ശുശ്രൂഷമൂലം സമൎപ്പിക്കുവിൻ. [ഫീലിപ്പോ. അ. ൪. വ. ൧൮.]

൨. നിങ്ങൾ ഈ ലോകത്തിനു അനുരൂപരാകരുത്. മറിച്ച്, നിങ്ങളുടെ ബോധങ്ങളുടെ നവീകരണത്താൽ രൂപാന്തരപ്പെടുവിൻ. നല്ലതും, സ്വീകാൎയ്യവും, പൂൎണ്ണവുമായ ദൈവതിരുമനസ്സ് ഏതാകുന്നു എന്നു വിവേചിച്ചറിയുകയും ചെയ്യുവിൻ. [എപ്പെ. അ. ൫. വ. ൧൭: ൧. തെസ. അ. ൪. വ. ൩.]

൩. നിങ്ങൾ വിചാരിക്കേണ്ടതിലധികം വിചാരിക്കരുത്. മറിച്ച്, നിങ്ങൾ ഓരോരുത്തനും, ദൈവം അളവിൻപ്രകാരം അവനു വിശ്വാസം പങ്കിട്ടുകൊടുത്തിരിക്കുന്നതനുസരിച്ചു താഴ്മയോടുകൂടി വിചാരിക്കണം എന്ന് എനിക്കു നൽകപ്പെട്ടിരിക്കുന്ന കൃപയാൽ നിങ്ങളേവരോടും ഞാൻ പറയുന്നു. [൧. കോറ. അ. ൧൨. വ. ൧൧: എപ്പെ. അ. ൪. വ. ൭.]

൪. എന്തുകൊണ്ടെന്നാൽ നമുക്കു ഒരേശരീരത്തിൽ പല അവയവങ്ങൾ ഉണ്ടായിരിക്കുകയും, എല്ലാ അവയവങ്ങൾക്കും ഒരേപ്രവൃത്തിയല്ലാതിരിക്കുകയും ചെയ്യുന്നതു എങ്ങനെയൊ,

൫. അങ്ങനെ തന്നെ പലരായിരിക്കുന്ന നാമും മ്ശീഹായിൽ ഒരേശരീരമാകുന്നു. നമ്മിൽ ഓരോരുത്തനുമോ ഒരുത്തൻ മറെറാരുത്തൻെറ അവയവങ്ങളുമാകുന്നു.

൬. എന്നാൽ, നമുക്കു നൽകപ്പെട്ടിരിക്കുന്ന കൃപക്കു തക്കവണ്ണം, നമുക്കു വ്യത്യാസപ്പെട്ട ദാനങ്ങളുണ്ട്. ഒരുത്തൻെറ വിശ്വാസത്തിൻെറ അളവു അനുസരിച്ചു പ്രവാചകത്തിൻേറതുണ്ട്.

൭. തൻെറ ശുശ്രൂഷയിൽ ശുശ്രൂഷിയുടേതുള്ളവൻ ഉണ്ട്. തൻെറ പഠനംകൊണ്ടു ഉപദേഷ്ടാവ് ആയിരിക്കുന്നവൻ ഉണ്ട്.

൮. തൻെറ ആശ്വസിപ്പിക്കൽകൊണ്ടു ആശ്വസിപ്പിക്കുന്നവനും, ധാരാളതയാൽ ദാനം ചെയ്യുന്നവനും, ഉത്സാഹത്തോടുകൂടി തലവനായിരിക്കുന്നവനും, സന്തോഷത്തോടുകൂടി കരുണകാണിക്കുന്നവനും ഉണ്ട്.

൯. നിങ്ങളുടെ സ്നേഹം വഞ്ചനയുള്ളതായിരിക്കരുത്. മറിച്ച്, നിങ്ങൾ തിന്മകളെ ദ്വേഷിക്കുകയും നന്മകളോടു ചേൎന്നിരിക്കുകയും ചെയ്യുവിൻ. [ആമോ. അ. ൫. വ. ൧൫.]

൧൦. നിങ്ങൾ നിങ്ങളുടെ സഹോദരന്മാരെ സ്നേഹിക്കുകയും അന്യോന്യം ഉപവിയോടുകൂടി വൎത്തിക്കുക

യും ചെയ്യുവിൻ. പരസ്പരം ബഹുമാനിക്കുന്നതിൽ നിങ്ങൾ മുന്നിട്ടുവിൻ. [അപ്പൊ. അ. ൪. വ ൩൨: ൧. പത്രോ. അ. ൨. വ. ൧൭.]

൧൧. ഉത്സാഹികളും മടിയില്ലാത്തവരുമായിരിക്കുവിൻ. ആത്മാവിൽ എരിവുള്ളവരായിരിക്കുവിൻ. നിങ്ങളുടെ കർത്താവിനെ സേവിക്കുവിൻ.

൧൨. നിങ്ങളുടെ പ്രതീക്ഷയിൽ നിങ്ങൾ സന്തോഷിക്കുവിൻ. നിങ്ങളുടെ ഞെരുക്കങ്ങൾ സഹിക്കുവിൻ. പ്രാർത്ഥനയിൽ സ്ഥിരതയുള്ളവരായിരിക്കുവിൻ.

൧൩. വിശുദ്ധന്മാരുടെ മുട്ടുപാടിൽ പങ്കുകൊള്ളുവിൻ. അതിഥികളെ സ്നേഹിക്കുവിൻ. [എബ്രാ. അ. ൧൩. വ. ൨: ൧. പത്രോ. അ. ൪. വ. ൯.]

൧൪. നിങ്ങളെ പീഡിപ്പിക്കുന്നവരെ അനുഗ്രഹിക്കുവിൻ. അനുഗ്രഹിക്കുവിൻ, അല്ലാതെ ശപിക്കരുത്.

൧൫. സന്തോഷിക്കുന്നവരോടുകൂടി സന്തോഷിക്കുവിൻ; കരയുന്നവരോടുകൂടി കരയുവിൻ.

൧൬. നിങ്ങളെപ്പററി നിങ്ങൾ വിചാരിക്കുന്നതു നിങ്ങളുടെ സഹോദരന്മാരെപ്പററിയും (വിചാരിക്കുവിൻ). ഉയർന്നവിചാരം നിങ്ങൾ വിചാരിക്കേണ്ട. മറിച്ച്, താഴ്മയുള്ളവരോടു യോജിക്കുകയും, സ്വന്തവിചാരത്തിൽ തന്നെ വിവേകികൾ ആകാതിരിക്കുകയും ചെയ്യുവിൻ.

൧൭. നിങ്ങൾ ആരോടും തിന്മക്കു പകരം തിന്മ ചെയ്യരുത്. മറിച്ച്, സകല മനുഷ്യരുടെയും മുമ്പിൽ നന്മ ചെയ്യുവാൻ നിങ്ങൾക്കു ശ്രദ്ധയുണ്ടായിരിക്കട്ടെ. [൨. കോറ. അ. ൮. വ. ൨൧.]

൧൮. കഴിയുമെങ്കിൽ നിങ്ങളാൽ ആവോളം സകലമനുഷ്യരോടും സമാധാനത്തോടുകൂടി വർത്തിക്കുവിൻ. [എബ്രാ. അ. ൧൨. വ ൧൪.]

൧൯. എൻെറ പ്രിയപ്പെട്ടവരേ, നിങ്ങൾതന്നെ പ്രതികാരം ചെയ്യരുത്. പിന്നെയൊ, കോപത്തിനു ഇടം കൊടുക്കുവിൻ. എന്തുകൊണ്ടെന്നാൽ നീ നിനക്കുവേണ്ടി ന്യായവിധിചെയ്യുകയില്ലെങ്കിൽ നിൻെറ ന്യായവിധി ഞാൻ ചെയ്യും എന്നു ദൈവം അരുളിച്ചെയ്യുന്നതായി എഴുതപ്പെട്ടിരിക്കുന്നു. [മത്താ. അ. ൫. വ. ൩൯.– ആവർത്ത. അ. ൩൨. വ. ൩൫: എബ്രാ. അ. ൧൦. വ. ൩൦.]

൨൰. എന്നാൽ നിൻെറ ശത്രുവിനു വിശക്കുന്നു എങ്കിൽ അവനെ നീ തീററുക; അവനു ദാഹിക്കുന്നു എങ്കിൽ അവനെ കുടിപ്പിക്കുക. നീ അവനോടു ഇവ ചെയ്യുമെങ്കിലോ അവൻെറ തലയിൽ നീ തീക്കനലുകൾ കൂട്ടും. [സുഭ. അ. ൨൫. വ. ൨൧.]

൨൧. തിന്മ നിങ്ങളെ ജയിക്കരുത്, മറിച്ച്, നിങ്ങൾ നന്മകൊണ്ടു തിന്മയെ ജയിക്കുവിൻ.

## വ്യാഖ്യാനം.

൧. വി. പൌലോസ് ഈ അദ്ധ്യായം കൊണ്ടു തൻെറ ലേഖനത്തിൻെറ മൂന്നാം ഭാഗം ആരംഭിക്കുന്നു. ലേഖനത്തിൻെറ അവസാനം വരെയുള്ള ഈ ഭാഗത്തിലെ പ്രതിപാദ്യവിഷയം നാം മ്ശിഹായിലും നമ്മുടെ വിളിപ്പിനും അനുയോജ്യമായ പുതിയ ജീവിതം നയിക്കണമെന്നുള്ള ഉപദേശമാണ്.— "നിങ്ങളുടെ ശരീരങ്ങളെ ജീവനുള്ള . . . ബലിയായി . . . സമർപ്പിക്കുവിൻ": മാംസേച്ഛമൂലമുള്ള പാപങ്ങളെയാണു വി. ശ്ലീഹാ മുഖ്യമായി ഉദ്ദേശിക്കുന്നത്. മനുഷ്യർ തങ്ങളുടെ യാനപാത്രം ക്ഷണത്തിൽ തള്ളിയുടക്കുന്നതു ഈ പാറയിലാണല്ലോ.

൧൬. "നിങ്ങൾ വിചാരിക്കേണ്ടതിലധികം വിചാരിക്കരുതു്": നിങ്ങളെപ്പററി ത്തന്നെ വേണ്ടതിൽ ക്രൂടതലായ മതിപ്പു നിങ്ങൾക്കുണ്ടാകരുതു്.— "എനിക്കു നൽകപ്പെട്ടിരിക്കുന്ന കൃപയാൽ": എൻെറ പ്രേഷിതോദ്യോഗത്തിൻെറ അധികാരത്താൽ.

൧൩. "വിശുദ്ധന്മാരുടെ മുട്ടുപാടിൽ പങ്കുകൊള്ളുവിൻ": നിങ്ങൾക്കുള്ളവകൊണ്ടു അവരേയും സഹായിക്കുവിൻ.

൧൬. "നിങ്ങളെപ്പററി നിങ്ങൾ വിചാരിക്കുന്നതു നിങ്ങളുടെ സഹോദരന്മാരെപ്പററിയും (വിചാരിക്കുവിൻ)": ഗ്രീ., ല. പ്രതികളിൽ 'പരസ്പരം ഒരേകാര്യംതന്നെ വിചാരിക്കുവിൻ' എന്നും, അറ. പ്രതിയിൽ 'ഒരുത്തൻ മററൊരുത്തനെപ്പററി ഈ ഒരു അഭിപ്രായംതന്നെയുള്ളവരാകുവിൻ' എന്നും, ക്രൂശ. പ്രതിയിൽ 'നിങ്ങളുടെ സഹോദരന്മാരോടു യോജിച്ചു വിചാരിക്കുവിൻ' എന്നും കാണുന്നു. തമ്മിൽ ഐകമത്യത്തോടുകൂടി വർത്തിക്കണമെന്നാണു എല്ലാ പ്രതികളിലേയും താല്പര്യം.

൧൭. "സകല മനുഷ്യരുടെയും മുമ്പിൽ": ഗ്രീ., അറ. പ്രതികളിലും ഇങ്ങനെയാണു കാണുന്നതു്. ക്രൂശായയിൽ 'നിങ്ങളുടെ സഹോദരന്മാരോടു സൽഭാഷണം ചെയ്യുക' എന്നാണു വിവർത്തനം. സുഭാഷിതങ്ങൾ അ. ൩. വ. ൪. പുരസ്കരിച്ചാണു വി. പൌലോസു ഇവിടെ പ്രസ്താവിക്കുന്നതു്. അവിടെ 'ദൈവത്തിൻെറയും മനുഷ്യരുടെയും മുമ്പിൽ' എന്നു പറഞ്ഞിട്ടുള്ളതിനാൽ ലത്തീൻപ്രതിയിൽ മാത്രം 'ദൈവത്തിൻെറയും സകല മനുഷ്യരുടെയും മുമ്പിൽ' എന്നു വിവർത്തനം ചെയ്യപ്പെട്ടിരിക്കുന്നു.

൧൮. "കഴിയുമെങ്കിൽ": സത്യം, നീതി മുതലായവയ്ക്കു അനുയോജ്യമായി സാധിക്കുമെങ്കിൽ.

൧൯. "കോപത്തിനു ഇടം കൊടുക്കുവിൻ": കോപിക്കുന്നവനോടു കലശൽ കൂട്ടാതെ, അവൻ കോപിച്ചുകൊള്ളട്ടെ എന്നു വെക്കുവിൻ. വ്യക്തിപരമായ സംഗതികളെപ്പററിയാണു ഇവിടെപ്പറയുന്നതു്. അധികാരികൾ പ്രതികാരം ചെയ്യുവാൻ ചുമതലയുള്ളവരാണല്ലൊ. പ്രതികാരത്തിനുള്ള അവരുടെ അധികാരം ദൈവത്തിൽ നിന്നുതന്നെയാകുന്നു.— "നീ നിനക്കുവേണ്ടി ന്യായവിധിചെയ്യുകയില്ലെങ്കിൽ നിൻെറ ന്യായവിധി ഞാൻ ചെയ്യും": 'പ്രതികാരം എൻെറതാകുന്നു, ഞാൻ പ്രതികാരം ചെയ്യും' എന്നു ഗ്രീ., ല., അറ. പ്രതികളിലും, 'ഞാൻ പ്രതികാരം ചെയ്യും' എന്നു മാത്രം ക്രൂശ. പ്രതിയിലും കാണുന്നതു കാര്യത്തിൽ ഒന്നുതന്നെ എന്നു ആലോചനകൊണ്ടു അറിയാവുന്നതാണല്ലൊ.

൨൦. "അവൻെറ തലയിൽ നീ തീക്കനലുകൾ കൂട്ടും": തിന്മക്കു പകരമായി ചെയ്യുന്ന നന്മ ശത്രുവിനെ ലജ്ജിപ്പിക്കുകയും, അവൻെറ ഹൃദയം ദ്രവിപ്പിക്കുകയും, അവൻ പശ്ചാത്തപിക്കുവാൻ ഇടയാക്കുകയും ചെയ്യും.

## അദ്ധ്യായം ൧൩.

### അദ്ധ്യക്ഷന്മാരോടുള്ള അനുസരണവും പരസ്പരസ്നേഹവും സംബന്ധിച്ചുള്ള പാഠങ്ങൾ.

൧ഏതു മനുഷ്യനും ശ്രേഷ്ഠാധികാരങ്ങൾക്കു കീഴ്പെട്ടിരിക്കട്ടെ. എന്തുകൊണ്ടെന്നാൽ ദൈവത്തിൽ നിന്നുള്ളതായിട്ടല്ലാതെ അധികാരമില്ല. ഉള്ള അധികാരങ്ങൾ ദൈവത്താൽ ഏല്പെടുത്തപ്പെട്ടുമിരിക്കുന്നു. [സുജ്ഞ. അ. ൬. വ. ൪: ൧. പത്രോ. അ. ൨. വ. ൧൩.]

൨. ആകയാൽ അധികാരത്തോടു എതിർത്തുനില്ക്കുന്നവൻ ദൈവത്തിൻെറ കല്പനയോടു എതിർത്തുനില്ക്കുന്നു. അവയോടു എതിർത്തുനില്ക്കുന്ന

വർ ശിക്ഷാവിധി പ്രാപിക്കുകയും ചെയ്യും.

൩. വിധികൎത്താക്കന്മാർ സൽപ്രവൃത്തികൾക്കല്ല, മറിച്ചു്, ദുഷ്പ്രവൃത്തികൾക്കാണല്ലൊ ഭയ(കാരണ)മായിരിക്കുന്നതു്. ആകയാൽ നീ അധികാരത്തെ പേടിക്കാതിരിക്കുവാൻ ഇച്ഛിക്കുന്നുവൊ? നന്മ ചെയ്യുക. അപ്പോൾ അതിൽ നിന്നു നിനക്കു മഹത്വമുണ്ടാകും.

൪. എന്തുകൊണ്ടെന്നാൽ അവൻ ദൈവത്തിൻെറ ശുശ്രൂഷകനാകുന്നു. എന്നാൽ നിൻെറ നന്മക്കായിട്ടുതന്നെ നീ തിന്മ ചെയ്യുന്നെങ്കിലോ ഭയപ്പെടുക. എന്തുകൊണ്ടെന്നാൽ അവൻ വാളിനോടു ബന്ധിക്കപ്പെട്ടിരിക്കുന്നതു വൃഥാ അല്ല. അവൻ ദൈവത്തിൻെറ ശുശ്രൂഷകനും തിന്മ ചെയ്യുന്നവരോടു കോപത്തിൻെറ പ്രതികാരം ചെയ്യുന്നവനുമാണല്ലൊ.

൫. ഇതിനാൽ കോപത്തെക്കുറിച്ചു മാത്രമല്ല, പിന്നെയൊ നമ്മുടെ മനസ്സാക്ഷിയെക്കുറിച്ചു കൂടെയും കീഴ്പെടുവാൻ നമുക്കു ആവശ്യമാകുന്നു.

൬. ഇതിനാൽ നിങ്ങൾ തലവരിയും കൊടുക്കുന്നു. അവർ ഇവസ്സായി നിയമിക്കപ്പെട്ടിരിക്കുന്ന ദൈവശുശ്രൂഷികളാണല്ലൊ.

൭. ആകയാൽ ഓരോരുത്തനും കടപ്പെട്ടിരിക്കുന്നതു പോലെ എല്ലാ മനുഷ്യൎക്കും കൊടുത്തു വിട്ടുവിൻ. തലവരി കൊടുക്കേണ്ടവനു തലവരി, ചുങ്കം കൊടുക്കേണ്ടവനു ചുങ്കം, ഭയം കാണിക്കേണ്ടവനു ഭയം, ബഹുമാനം കാണിക്കേണ്ടവനു ബഹുമാനം. [മത്താ. അ. ൨൨. വ. ൨൧.]

൮. ഒരുത്തൻ മറെറാരുത്തനെ സ്നേഹിക്കണം എന്നതല്ലാതെ നിങ്ങൾ ഒരു മനുഷ്യനോടും ഒന്നും കടപ്പെട്ടിരിക്കരുതു്. തൻെറ കൂട്ടുകാരനെ സ്നേഹിക്കുന്നവൻ നിയമം നിവൃത്തിയാക്കിയിരിക്കുന്നുവല്ലൊ.

൯. എന്തെന്നാൽ നീ കൊല്ലരുതു്, നീ വ്യഭിചാരം ചെയ്യരുതു്, നീ മോഷ്ടിക്കരുതു്, നീ മോഹിക്കരുതു് എന്നു പറയപ്പെട്ടിരിക്കുന്നതും ഇനിയും വേറെ പ്രമാണമുണ്ടെങ്കിൽ (അതും) നിന്നെപ്പോലെ നിൻെറ അയൽക്കാരനെയും നീ സ്നേഹിക്കുക എന്ന ഈ വചനത്താൽ പൂൎണ്ണമാക്കപ്പെടുന്നു. [പുറ. അ. ൨൦. വ. ൧൩: ആവൎത്ത. അ. ൫. വ. ൧൭.– ആച. അ. ൧൯. വ. ൧൮: മത്താ. അ. ൨൨. വ. ൩൯: മൎക്കൊ. അ. ൧൨. വ. ൩൧: ഗാല. അ. ൫. വ. ൧൪: യാക്കൊ. അ. ൨. വ. ൮.]

൧൦. സ്നേഹം നിയമത്തിൻെറ പൂൎത്തീകരണമായിരിക്കുന്നതു കൊണ്ടു സ്നേഹം അയൽക്കാരനു ദോഷം ചെയ്യുന്നില്ല.

൧൧. മാത്രമല്ല, ഇതുകൂടെയും നിങ്ങൾ അറിഞ്ഞുകൊൾവിൻ: നാം ഇനി നമ്മുടെ ഉറക്കത്തിൽ നിന്നു ഉണരേണ്ടിയ സമയമായിരിക്കുന്നു, നാഴികയുമായിരിക്കുന്നു. എന്തുകൊണ്ടെന്നാൽ നാം വിശ്വസിച്ചിരുന്നപ്പോഴത്തേതിൽ അധികമായി ഇപ്പോൾ രക്ഷ നമ്മോടു അടുത്തിരിക്കുന്നു.

൧൨. ഇപ്പോൾ രാത്രി കടന്നുപോയി, പകൽ അടുത്തിരിക്കുന്നു. ആകയാൽ നമുക്കു ഇരുട്ടിൻെറ പ്രവൃത്തികളെ നമ്മിൽനിന്നു നീക്കിവെച്ചു് വെളിച്ചത്തിൻെറ ആയുധം ധരിക്കാം.

൧൩. പകൽ സമയത്തു എന്നപോലെ മൎയ്യാദയോടു കൂടി നമുക്കു നടക്കാം. (തെറി) പാട്ടിലല്ല, മദ്യപാനത്തിലല്ല, അശുദ്ധശയനത്തിലല്ല, അസൂയയിലല്ല, തൎക്കത്തില്ല

മല്ലു. [ല്യൂ. അ. ൨൧. വ. ൩൪.]

൧൪. പിന്നെയൊ, നിങ്ങൾ നമ്മുടെ കൎത്താവായ ഈശോമ്ശീഹായെ ധരിക്കുവിൻ. ദുൎമ്മോഹങ്ങൾക്കായി നിങ്ങളുടെ ശരീരത്തെപ്പറ്റി വിചാരപ്പെടാതെയും ഇരിക്കുവിൻ. [ഗാല. അ. ൫. വ. ൧൬: ൧. പത്രോ. അ. ൨. വ. ൧൧.]

## വ്യാഖ്യാനം.

൫. "കോപത്തെക്കുറിച്ചു": പ്രമാണം ലംഘിക്കുന്നവരുടെമേൽ അതൃപ്തിയും അവൎക്കു ശിക്ഷയുമുണ്ടാകുമെന്ന ഭയം നിമിത്തം.

൮. "തൻെറ കൂട്ടുകാരനെ സ്നേഹിക്കുന്നവൻ നിയമം നിവൃത്തിയാക്കിയിരിക്കുന്നു": തൻെറ അയൽക്കാരനെ യഥാവിധി സ്നേഹിക്കുന്നവൻ അവനെ ദൈവത്തെപ്രതി സ്നേഹിക്കുന്നതുകൊണ്ടു ദൈവത്തെ സ്നേഹിക്കണം എന്ന മറേറ കല്പനയും അവൻ അനുസരിക്കുന്നു. ഈ ഇരുകല്പനകളിലാണല്ലൊ, ന. കൎത്താവു നമ്മോടു ഉപദേശിച്ചിരിക്കുന്നതുപോലെ (മത്താ. അ. ൨൨. വ. ൪൦), സകല നിയമങ്ങളും പ്രവാചകന്മാരും ആശ്രയിച്ചിരിക്കുന്നതു്.

൧൧. "നാം വിശ്വസിച്ചിരുന്നപ്പോഴത്തേതിൽ അധികമായി ഇപ്പോൾ രക്ഷ നമ്മോടു അടുത്തിരിക്കുന്നു": മ്ശീഹാ വരുവാനിരിക്കുന്നു എന്നു നാം വിശ്വസിച്ചിരുന്ന സമയത്തേതിൽ കൂടുതലായി സുവിശേഷം പ്രസംഗിക്കപ്പെടുകയും മ്ശീഹാ തൻെറ കൃപാവരം നമുക്കു തന്നുകൊണ്ടിരിക്കയും ചെയ്യുന്ന ഇക്കാലത്തു നമ്മുടെ രക്ഷ നമുക്കു സമീപിച്ചിരിക്കുന്നു എന്നു ഈ വാക്യാംശം ചിലർ വ്യാഖ്യാനിക്കുന്നു. മററു ചിലരാകട്ടെ നമ്മുടെ ആയുസ്സു കഴിയുന്തോറും നാം ദൈവത്തിൻെറ വിധിയോടും നമുക്കു സ്വൎഗ്ഗത്തിൽ വാഗ്ദാനം ചെയ്യപ്പെട്ടിരിക്കുന്ന രക്ഷയോടും കൂടുതലായി അടുക്കുന്നു എന്നാണു ഇതിൽ നിന്നു ഗ്രഹിക്കുന്നതു്.

൧൪. "ദുൎമ്മോഹങ്ങൾക്കായി നിങ്ങളുടെ ശരീരത്തെപ്പററി വിചാരപ്പെടാതെയും ഇരിക്കുവിൻ": ദുരാശകൾ വൎദ്ധിക്കുമാറു ശരീരത്തെ ലാളിക്കാതെയും അതിനെപ്പററി ശ്രദ്ധിക്കാതെയും ഭക്ഷണപാനീയങ്ങളിൽ മിതത്വം കവിയാതെയും ശരീരേച്ഛകളെ യഥാക്രമം നിയന്ത്രിക്കുവിൻ.

## അദ്ധ്യായം ൧൪.

ബലവാന്മാർ ബലഹീനന്മാരോടു ക്ഷമയോടുകൂടി വൎത്തിക്കണം. വിധിചെയ്യാതെയും ഇടർച്ചവരുത്താതെയും ഇരിക്കുവാൻ സൂക്ഷിക്കേണ്ടവ.

വിശ്വാസത്തിൽ ബലമില്ലാത്തവനു നിങ്ങൾ കൈ കൊടുക്കുവിൻ. നിങ്ങളുടെ വിചാരങ്ങളിൽ നിങ്ങൾ സംശയിക്കരുതു്.

൨. തനിക്കു എന്തും ഭക്ഷിക്കാമെന്നു വിശ്വസിക്കുന്നവനുണ്ടു്. ബലഹീനനോ സസ്യം ഭക്ഷിക്കുന്നു.

൩. എന്നാൽ ഭക്ഷിക്കുന്നവൻ ഭക്ഷിക്കാത്തവനെ നിരസിക്കരുതു്. ഭക്ഷിക്കാത്തവൻ ഭക്ഷിക്കുന്നവനെ വിധിക്കയുമരുതു്. ദൈവം അവനെ സമീപിപ്പിച്ചിരിക്കുന്നുവല്ലൊ.

൪. നിൻേറതല്ലാത്ത ദാസനെ വിധിക്കുന്ന നീ ആരാകുന്നു? അവൻ നില്ക്കുന്നു എങ്കിൽ അവൻെറ എജമാനനുവേണ്ടി നില്ക്കുന്നു. അവൻ വീഴുന്നു എങ്കിലോ അവൻെറ എജമാനനുവേണ്ടി വീഴുന്നു. അവൻ നില്ക്കുകതന്നെ ചെയ്യും. അവനെ നിറുത്തുവാൻ അവൻെറ കൎത്താവി

നു കഴിയുമല്ലൊ. [യാക്കൊ. അ. ൪. വ. ൧൨.]

൫. (ഒരു) ദിവസത്തെ (മററൊരു) ദിവസത്തെക്കാൾ (വിശുദ്ധമെന്നു) വിധിക്കുന്നവരുണ്ട്. എല്ലാ ദിവസങ്ങളും (വിശുദ്ധമെന്നു) വിധിക്കുന്നവരുമുണ്ട്. എന്നാൽ ഏതു മനുഷ്യനും തൻെറ സ്വന്ത ബോധത്തിൽ ഉറച്ചു നില്ക്കട്ടെ.

൬. ദിവസത്തിൻെറ കാൎയ്യം വിചാരിക്കുന്നവൻ തൻെറ കൎത്താവിനു വേണ്ടി വിചാരിക്കുന്നു. ദിവസത്തിൻെറ കാൎയ്യം വിചാരിക്കാത്ത ഏവനുംതന്നെയും തൻെറ കൎത്താവിനു വേണ്ടിവിചാരിക്കാതിരിക്കുന്നു. ഭക്ഷിക്കുന്നവൻ തൻെറ കൎത്താവിനുവേണ്ടി ഭക്ഷിക്കുകയും ദൈവത്തിനു നന്ദി പറയുകയും ചെയ്യുന്നു. ഭക്ഷിക്കാതിരിക്കുന്നവനും തൻെറ കൎത്താവിനുവേണ്ടി ഭക്ഷിക്കാതിരിക്കുകയും ദൈവത്തിനു നന്ദി പറയുകയും ചെയ്യുന്നു.

൭. എന്തെന്നാൽ തനിക്കുവേണ്ടിത്തന്നെ ജീവിക്കുന്നവൻ നമ്മിൽ ഒരുത്തനുമില്ല; തനിക്കുവേണ്ടിത്തന്നെ മരിക്കുന്നവനും ഒരുത്തനുമില്ല.

൮. എന്തുകൊണ്ടെന്നാൽ നാം ജീവിക്കുന്നു എങ്കിൽ നമ്മുടെ കൎത്താവിനു വേണ്ടിയാകുന്നു ജീവിക്കുന്നതു്. നാം മരിക്കുന്നു എങ്കിൽ നമ്മുടെ കൎത്താവിനുവേണ്ടിയാകുന്നു മരിക്കുന്നതു്. അതുകൊണ്ടു നാം ജീവിക്കുന്നു എങ്കിലും മരിക്കുന്നു എങ്കിലും നാം നമ്മുടെ കൎത്താവിനുള്ളവരാകുന്നു.

൯. ഇതിനാൽ മരിച്ചവൎക്കും ജീവിക്കുന്നവൎക്കും കൎത്താവായിരിക്കുവാൻ മ്ശിഹാ തന്നെയും മരിക്കുകയും ജീവിച്ചു് എഴുന്നേല്ക്കുകയും ചെയ്തു.

൧൦. എന്നാൽ നീ നിൻെറ സഹോദരനെ വിധിക്കുന്നതെന്തിനു? എന്നല്ല, നിൻെറ സഹോദരനെ നിരസിക്കുന്നതും എന്തിനു? നാമെവരും മ്ശിഹായുടെ ന്യായാസനത്തിൻ മുമ്പാകെ നില്ക്കേണ്ടിവരുമല്ലൊ. [൨. കോറ. അ. ൫. വ. ൧൦.]

൧൧. ഞാൻ ജീവിക്കുന്നു; എല്ലാ മുഴങ്കാലും എൻെറ മുമ്പിൽ മടങ്ങും, എല്ലാ നാവുകളും എന്നെ സ്തുതിക്കും എന്നു കൎത്താവു് അരുളിച്ചെയ്യുന്നു എന്നു എഴുതപ്പെട്ടിരിക്കുന്നതു പോലെ തന്നെ. [ഏശ. അ. ൪൫. വ. ൨൩: പീലിപ്പോ. അ. ൨. വ. ൧൦.]

൧൨. ആകയാൽ നമ്മിൽ ഓരോരുത്തനും തന്നെക്കുറിച്ചുതന്നെ ദൈവത്തിനു കണക്കു കൊടുക്കേണ്ട വരും.

൧൩. ഇനിമേൽ നിങ്ങൾ ഒരുത്തൻ മററൊരുത്തനെ വിധിക്കരുതു്. മറിച്ചു്, നിൻെറ സഹോദരനു ഇടൎച്ച വരുത്താതിരിക്കേണ്ടകാൎയ്യം പ്രധാനമായി നിൎണ്ണയിച്ചുകൊള്ളുവിൻ.

൧൪. എന്തെന്നാൽ സ്വയമേതന്നെ അശുദ്ധമായി യാതൊന്നുമില്ലെന്നും, മറിച്ചു്, അശുദ്ധമെന്നു ഏതിനെയെങ്കിലുംപററി ആരെങ്കിലും വിചാരിക്കുന്നുവൊ അവനു മാത്രമാകുന്നു അതു് അശുദ്ധമെന്നും കൎത്താവായ ഈശോയിൽ ഞാൻ അറിയുകയും എനിക്കു സമ്മതം വരികയും ചെയ്തിരിക്കുന്നു.

൧൫. എന്നാൽ ഭക്ഷണം നിമിത്തം നിൻെറ സഹോദരനെ നീ വ്യസനിപ്പിക്കുന്നു എങ്കിൽ നീ വ്യാപരിക്കുന്നതു സ്നേഹപ്രകാരമല്ല. മ്ശിഹാ ആരെപ്രതി മരിച്ചുവൊ അവനെ നിൻെറ ഭക്ഷണംകൊണ്ടു നീ നശിപ്പിക്കരുതു്. [൧. കോറ. അ. ൮. വ. ൧൧.]

൧൬. നമ്മുടെ നന്മ ദൂഷിക്കപ്പെടാതിരിക്കട്ടെ.

൧൭. ദൈവരാജ്യം ഭക്ഷണവും പാനവുമല്ല, പിന്നെയോ, നീതി

യും, സമാധാനവും, പരിശുദ്ധാത്മാവിലുള്ള സന്തോഷവുമാണല്ലൊ.

൧൮. എന്തുകൊണ്ടെന്നാൽ ഇവയിൽ മ്ശിഹായിക്ക സേവചെയ്യുന്നവൻ ദൈവത്തിനു ഇഷ്ടപ്പെട്ടുന്നു; മനുഷ്യരുടെ മുമ്പാകെ യോഗ്യനുമാകുന്നു.

൧൯. ആകയാൽ സമാധാനത്തിന്റെ പിന്നാലെയും അന്യോന്യ സന്മാതൃകയുടെ പിന്നാലെയും നമുക്ക ഓടാം.

൨൦. ഭക്ഷണത്തെക്കുറിച്ചു ദൈവത്തിന്റെ വേല നാം തകൎത്തുകളയരുതു്. എല്ലാം ശുദ്ധമാണല്ലൊ. എങ്കിലും ഇടൎച്ച വരുത്തുമാറു ഭക്ഷിക്കുന്ന മനുഷ്യനു അതു തിന്മയാകുന്നു. [തെത്തോ: അ. ൧. വ. ൧൫.]

൨൧. മാംസം ഭക്ഷിക്കാതിരിക്കുന്നതും, വീഞ്ഞും നമ്മുടെ സഹോദരനു ഇടൎച്ച വരുന്ന യാതൊന്നും പാനം ചെയ്യാതിരിക്കുന്നതും നല്ലതാകുന്നു. [൧. കോറ. അ. ൮. വ. ൧൩.]

൨൨. വിശ്വാസമുള്ളവനായ നീ അതിനെ ദൈവസന്നിധിയിൽ നിന്നിൽതന്നെ വിടാതെ വെച്ചുസൂക്ഷിക്കുക. താൻ വേൎതിരിക്കുന്ന വസ്തുവിൽ തന്നെത്തന്നെ വിധിക്കാത്തവൻ ഭാഗ്യവാൻ.

൨൩. സംശയിച്ചുകൊണ്ടു ഭക്ഷിക്കുന്നവനോ, അതു വിശ്വാസത്തിൽ നിന്നല്ലാത്തതുകൊണ്ടു, കുററക്കാരനായിരിക്കുന്നു. എന്തെന്നാൽ വിശ്വാസത്തിൽ നിന്നല്ലാത്തതൊക്കെയും പാപമാകുന്നു.

## വ്യാഖ്യാനം.

൧. "വിശ്വാസത്തിൽ ബലമില്ലാത്തവൻ": 'വിശ്വാസം' എന്ന പദം മിക്കവാറും മനസ്സാക്ഷി എന്ന അൎത്ഥത്തിൽ വി. പൌലോസു ഈ അദ്ധ്യായത്തിൽ പ്രയോഗിച്ചിരിക്കുന്നു. ഉറപ്പില്ലാത്ത മനസ്സാക്ഷിയോടുകൂടിയവനും, ഭക്ഷണം പാനം ആദിയായവയുടെ സാധനത്തെപ്പററിയുള്ള നിസ്സാരതൎക്കംമൂലം മനസ്സു കലങ്ങിയിരിക്കുന്നവനും എന്നാണു ഇവിടെ ഗ്രഹിക്കേണ്ടതു്. – പുറജാതികളെ സഭയിൽ സ്വീകരിച്ച ആദ്യനാളുകളിൽ ഭക്ഷ്യപാനീയങ്ങളെ സംബന്ധിച്ചു വളരെ തൎക്കങ്ങളുണ്ടായിട്ടുണ്ടു്. ഒറെശ്ലെം സൂനഹദോസ് (നട. അ. ൧൫.) പരിച്ഛേദനക്കാൎയ്യം തീരമാനിച്ചെങ്കിലും, യഹൂദന്മാരിൽനിന്നു മതനസാന്തരപ്പെട്ടവരെ വേദനിപ്പിക്കാതിരിക്കുവാൻ വിഗ്രഹങ്ങൾക്ക പൂജിച്ചവ വൎജ്ജിക്കണമെന്നു പ്രസ്താവിച്ചു. ഇങ്ങനെ യഹൂദന്മാരുടെ പൂൎവ്വാചാരം നിലനിന്നു. അവ അങ്ങനെ നിലനില്ക്കുവാൻ വി. പൌലോസു സമ്മതിക്കുകയും, അദ്ദേഹം തന്നെ പരിച്ഛേദനം (നട. അ. ൧൬. വ. ൩.) മുതലായ ചില പൂൎവ്വാചാരങ്ങൾ അനുസരിക്കുകയും ചെയ്തു. എങ്കിലും എന്തും യഹൂദമയമാക്കുന്നതിൽ അദ്ദേഹത്തിനു സമ്മതമുണ്ടായിരുന്നില്ല. യഹൂദന്മാരിൽനിന്നു മാനസാന്തരപ്പെട്ടവരാകട്ടെ ദീൎഘകാലത്തെ നടപ്പുമൂലം തങ്ങളുടെ ഹൃത്തടങ്ങളിൽ പ്രതിഷ്ഠിതങ്ങളായിരുന്ന ഈവക നിസ്സാരപൂൎവ്വാചാരങ്ങൾ അനുഷ്ഠിക്കണമെന്നു നിഷ്കൎഷിക്കുകയും അവ അനുസരിക്കാത്തവരെ കുററം വിധിക്കുകയും ചെയ്തിരുന്നു. ക്രിസ്തീയവിശ്വാസത്തിൽ ഏതെല്ലാമാണു സാരഭൂതവിഷയങ്ങൾ എന്നു അവർ ഗ്രഹിച്ചിരുന്നില്ല. ഇവരെയാണു് 'ബലമില്ലാത്തവർ' എന്നു ശ്ലീഹാ നാമകരണം ചെയ്യുന്നതു്. എന്നാൽ ക്രിസ്തീയവിശ്വാസകാൎയ്യങ്ങളിൽ പൂൎണ്ണശിക്ഷണം പ്രാപിച്ചിരുന്ന 'ബലവാന്മാ'രായ പുറജാതി ക്രിസ്ത്യാനികളും മററും ഈ പൂൎവ്വാചാരങ്ങളെ വകവെച്ചിരുന്നില്ല. ഇങ്ങനെ യഹൂദക്രിസ്ത്യാനികൾ പുറജാതിക്രിസ്ത്യാനികളെ നിയമം അനുസരിക്കാത്തവർ എന്നു ദോഷാരോപണം ചെയ്തിരുന്നു. പുറജാതി ക്രിസ്ത്യാനികളോ യഹൂദക്രിസ്ത്യാനികളെ മാംസവൎജ്ജനം മുതലാ

യവയെപ്പററി കുററം വിധിച്ചുമിരുന്നു. വി. ശ്ലീഹാ ഇരുഭാഗക്കാരുടെയും അബദ്ധബോധം തിരുത്തി തമ്മിൽ യോജിപ്പിക്കുവാനാണു ഈ അദ്ധ്യായത്തിൽ ശ്രമിക്കുന്നതു്. 'ബലവാന്മാർ' ക്രിസ്റ്റീയസ്വാതന്ത്ര്യം ഉപയോഗിക്കുന്നതിനെപ്പററി കുററം പറയരുതെന്നു 'ബലമില്ലാത്തവ'രോടും, 'ബലമില്ലാത്തവ'രെ തങ്ങൾക്കു വിഹിതമല്ലെന്നു അവർ കരുതുന്ന ഭക്ഷണപാനീയങ്ങൾ ഉപയോഗിക്കുവാൻ നിഷ്കർഷിക്കയോ മതത്യാഗത്തിനു കാരണമാക്കാവുന്ന യാതൊന്നെങ്കിലുംകൊണ്ടു മുഷിപ്പിക്കയൊ തിരസ്ക്കരിക്കയോ ചെയ്യാതെ അവരെ സ്വീകരിച്ചു ക്രിസ്റ്റീയ വിശ്വാസവും സ്വാതന്ത്ര്യവും പഠിപ്പിക്കണമെന്നു 'ബലവാന്മാ'രോടും ഉപദേശിക്കുന്നു. ഈ അദ്ധ്യായത്തിലെ കാൎയ്യം ഗ്രഹിക്കുവാൻ മേൽപ്രസ്താവിച്ചവ ഓൎമ്മയിൽ ഉണ്ടായിരിക്കേണ്ടതാണു്.— "നിങ്ങൾ കൈകൊടുക്കുവിൻ": നിങ്ങളുടെ കൂട്ടത്തിൽ സ്വീകരിക്കുവിൻ.— "നിങ്ങളുടെ വിചാരങ്ങളിൽ നിങ്ങൾ സംശയിക്കരുതു്": ഏതുഭാഗക്കാരുടെ അഭിപ്രായം ശരിയെന്നുള്ള സന്ദേഹവും തൎക്കവും ഭിന്നിപ്പും നിങ്ങൾക്കുണ്ടാകരുതു്.

൨. "എന്തും ഭക്ഷിക്കാം": മൂശെയുടെ നിയമപ്രകാരമുള്ള മൃഗങ്ങളുടെ ശുദ്ധാശുദ്ധഭേദം വകവെക്കാതെ എന്തും ഭക്ഷിക്കാം. മൂശെയുടെ നിയമം മൃതമായിത്തീൎന്നുവല്ലൊ.

൩. "ദൈവം അവനെ സമീപിപ്പിച്ചിരിക്കുന്നു": ദൈവം വിശ്വാസത്തിലേക്കും കൃപാവരത്തിലേക്കും അവനെ വിളിക്കുകയും കൈക്കൊള്ളുകയും ചെയ്തിരിക്കുന്നു.

൪. "അവൻ നില്ക്കുന്നു എങ്കിൽ അവൻെറ എജമാനനുവേണ്ടി നില്ക്കുന്നു. അവൻ വീഴുന്നു എങ്കിലോ അവൻെറ എജമാനനുവേണ്ടി വീഴുന്നു": അവൻെറ പ്രവൃത്തി ശരിയൊ തെററൊ ഏതായിരുന്നാലും അവൻെറ കാൎയ്യം അവൻെറ എജമാനൻെറ തീരുമാനത്തിനു ചെന്നെത്തേണ്ടതാണു്. അവൻ അവനെ മോചിക്കുകയൊ ശിക്ഷിക്കുകയൊ ചെയ്തുകൊള്ളും. ഭക്ഷിക്കുന്നവനെ കുററം പറയുന്ന ഭക്ഷിക്കാത്തവനോടുള്ള കഥനമാണിതു്.— "അവൻ നില്ക്കുകതന്നെ ചെയ്യും": പ്രമാണം നിവൃത്തലാക്കപ്പെട്ടുപോയിരിക്കയാൽ പ്രമാണം ലംഘിച്ചിട്ടില്ലാത്തതുകൊണ്ടു അവൻ മോചിക്കപ്പെടും.

൫. "(ഒരു) ദിവസത്തെ (മറെറാരു) ദിവസത്തെക്കാൾ (വിശുദ്ധമെന്നു) വിധിക്കുന്നവരുണ്ടു്": ഗ്രീ., ല. പ്രതികളിൽ 'ചിലർ ദിവസത്തിനും ദിവസത്തിനും മദ്ധ്യേ വിധിക്കുന്നു' എന്നും, അറ.ൽ 'ഒരുത്തൻ ദിവസത്തിൽനിന്നു ദിവസത്തിലേക്കു വിധിക്കുന്നു' എന്നും, ക്രൂശ.ൽ '(ഒരു) ദിവസത്തെ (മറെറാരു) ദിവസത്തെക്കാൾ ഭക്തിപൂൎവ്വം ആചരിക്കുന്നവരുണ്ടു' എന്നുമാണു കാണുന്നതു്.– ശാബതങ്ങളും നിയമപ്രകാരമുള്ള ഉപവാസദിവസങ്ങളും നോമ്പിനും ഉപവാസത്തിനുമായി പ്രത്യേകം നിശ്ചയിക്കപ്പെട്ടിരിക്കുന്നു എന്നു കരുതുകയും അപ്രകാരം ആചരിക്കുകയും ചെയ്യുന്നവരുണ്ടു് എന്നൎത്ഥം. മേൽ. വ. ൧. വ്യാ.ൽ പറഞ്ഞിട്ടുള്ള 'ബലമില്ലാത്തവ'രാണു ഇവർ.– "എല്ലാദിവസങ്ങളും (വിശുദ്ധമെന്നു) വിധിക്കുന്നവരുമുണ്ടു്": എല്ലാദിവസങ്ങളും വിശുദ്ധങ്ങളെന്നും തൻമൂലം ഇഷ്ടാനുസരണം അവയിൽ ഉപവസിക്കുകയോ ഭക്ഷിക്കുകയൊ ചെയ്യാമെന്നും കരുതുന്നവരുമുണ്ടു്. വ. ൧. വ്യാ.ൽ പറഞ്ഞിരിക്കുന്ന 'ബലവാന്മാർ' ഇവരാണു്.– "ഏതു മനുഷ്യനും തൻെറ സ്വന്ത ബോധത്തിൽ ഉറച്ചുനില്ക്കട്ടെ": ആരും തൻെറ മനസ്സാക്ഷിയെപ്പററി സംശയിക്കാതിരിക്കയും അതിനെ തൻെറ മാൎഗ്ഗദൎശിയായി സ്വീകരിക്കയും ചെയ്യട്ടെ.— ക്രിസ്ത്യാനികൾ ചില ദിവസങ്ങളിൽ ഉപവസിക്കുകയും ചില ഭക്ഷണങ്ങൾ വൎജ്ജിക്കുകയും ചെയ്യണമെന്നു നിഷ്കർഷിക്കുവാൻ പാടില്ല എന്നു ചിലർ ഈ വാക്യത്തിൽനിന്നു അനുമാനിക്കുന്നതു അബദ്ധമാണു്. വി. ശ്ലീഹാ മൂശെയുടെ നിയമത്തിലെ മൃഗങ്ങളുടെ ശുദ്ധാശുദ്ധ വ്യത്യാസത്തെയും നോമ്പുതിരുനാളുകൾ ഇവയെയുംപററിമാത്രമേ ഇവിടെ പ്രസ്താവിക്കുന്നുള്ളു. കത്തോലിക്കാസഭക്കു നോമ്പിനും

ഉപവാസത്തിനുമായി ദിവസങ്ങൾ നിശ്ചയിക്കുവാൻ പാടില്ലെന്നു ഇതിൽനിന്നു സിദ്ധിക്കുന്നില്ല. ആക്കം എന്തെങ്കിലും വിശ്വസിക്കാമെന്നു ഈ വാക്യത്തിൽനിന്നു ചിലർ അനുമാനിക്കുന്നതും ശരിയല്ല. എന്തെന്നാൽ വിശ്വാസരഹസ്യങ്ങൾ ദൈവപ്രമാണത്താൽ ഉറപ്പിക്കപ്പെട്ടിട്ടുണ്ട്. അവയിൽനിന്നു ഒഴിഞ്ഞുമാറുവാൻ ആക്കം സാധിക്കുകയില്ല. ക്രിസ്ത്യാനികളുടെ ഇടയിൽ യാതൊരു നിയമത്താലും കല്പിക്കപ്പെടാത്തുള്ള ഗുണമൊ ദോഷമൊ അല്ലാത്ത കാര്യങ്ങളെപ്പററിമാത്രമാണു ശ്ലീഹാ ഇവിടെ പ്രസ്താവിക്കുന്നതു്.

൬. "ദിവസത്തിൻെറ കാര്യം വിചാരിക്കാത്ത ഏവനുംതന്നെയും തൻെറ കർത്താവിനുവേണ്ടി വിചാരിക്കാതിരിക്കുന്നു": ഈ ഭാഗം സുറിയാനിയിലെപ്പോലെ ഗ്രീ., അറ. പ്രതികളിലും ഉള്ളതാണെങ്കിലും ല., ക്രുശ. പ്രതികളിൽ കാണുന്നില്ല.– സാമാന്യദിവസത്തിൽനിന്നു നോമ്പുദിവസമൊ ഉപവാസദിവസമൊ വേർതിരിച്ചു അവ ആചരിക്കുന്നവൻ ദൈവം മുമ്പു നൽകീട്ടുള്ള നിയമം അനുസരിച്ചുപ്രവൎത്തിക്കുവാൻ ഇച്ഛിക്കുന്നതിനാൽ അവൻ ദൈവസ്തുതി അന്വേഷിക്കുന്നു. യാതൊരുദിവസഭേദവും നോക്കാതെ ഏതുദിവസത്തിലും ഭക്ഷിക്കുന്നവൻ, സുവിശേഷംമൂലം ദൈവം നൽകിയ സ്വാതന്ത്ര്യം ഉപയോഗിക്കുന്നതുകൊണ്ടു, ഇവനും ദൈവസ്തുതി അന്വേഷിക്കുന്നു. ഭക്ഷിക്കുന്നവൻ തനിക്കു നൽകപ്പെട്ട സകലത്തേയുംപററി ദൈവത്തിനു നന്ദി പറയുന്നു. ഭക്ഷിക്കാത്തവൻ നിയമംമൂലം അനുവദിക്കപ്പെട്ടവയെപ്പററി ദൈവത്തിനു കൃതജ്ഞത പ്രദൎശിപ്പിക്കുന്നു. ആകയാൽ ഇരുപേരും പാപത്തിൽ നിന്നു ഒഴിവാക്കപ്പെടുന്നു. ഇരുപേരും ദൈവത്തിൻെറ പ്രമാണങ്ങളെ വിശ്വസ്തഭൃത്യന്മാരെപ്പോലെ അനുസരിക്കുന്നതേയുള്ളു. തൻമൂലം ഒരുത്തൻ മററവനെ കുററം പറയേണ്ടതില്ല.

൧൧. "ഞാൻ ജീവിക്കുന്നു": എൻെറ ജീവനെ സാക്ഷിയാക്കി ഞാൻ പറയുന്നു.

൧൪. "സ്വയമേതന്നെ അശുദ്ധമായി യാതൊന്നുമില്ല": മ്ശീഹായുടെ നിയമത്തിൽ യാതൊരു ഭക്ഷ്യപദാൎത്ഥവും അശുദ്ധമെന്നു പ്രസ്താവിച്ചിട്ടില്ല. ആരെങ്കിലും അജ്ഞതമൂലം ചില പദാൎത്ഥങ്ങൾ വല്ല നിയമത്താലും വിലക്കപ്പെട്ടവയും തൻമൂലം അശുദ്ധങ്ങളുമെന്നു അസംഗതമായി വിചാരിച്ചാൽ അവ അവനു അശുദ്ധങ്ങളായിരിക്കും. എന്തെന്നാൽ മനസ്സാക്ഷിയാണു പ്രവൎത്തകൻെറ ഭാഗത്തു പ്രവൃത്തിക്കുള്ള അവസാനമാനദണ്ഡം. ഏതുപ്രവൃത്തിയിലും തത്സമയം നമുക്കുള്ള മനസ്സാക്ഷിയുടെ വെളിച്ചം നാം അനുഗമിക്കണം. ഇങ്ങനെ ചെയ്യാതിരിക്കുന്നവൻ തന്നെത്തന്നെ കുററക്കാരനാക്കുകയാകുന്നു ചെയ്യുന്നതു്. ഇതുകൊണ്ടു ശരിയായ മനസ്സാക്ഷിയുണ്ടാകുവാൻ ശ്രമിക്കേണ്ടതു അവശ്യാവശ്യമാണല്ലൊ. മത്താ. അ. ൧൫. വ. ൧൧. വ്യാ. നോക്കുക.

൧൫. "അവനെ നിൻെറ ഭക്ഷണംകൊണ്ടു നീ നശിപ്പിക്കരുതു്": ഭക്ഷണം പാടില്ലെന്നു കരുതുന്നവൻെറ ദൃഷ്ടിപഥത്തിൽവെച്ചു നീ ഭക്ഷിച്ചാൽ നിന്നെപ്പററി പരസ്നേഹത്തിനു വിരോധമായി അവൻ ദുൎവ്വിധി ചെയ്യുവാനൊ, നീ നൽകുന്ന ഉതപ്പുമൂലം അവനും അപ്രകാരമുള്ള പ്രവൃത്തിയിൽ ഉൾപ്പെടുവാനൊ ഇടയാക്കുകയും ഇങ്ങനെ അവനെ നാശത്തിൽ നീ കൊണ്ടുചെന്നു ചാടിക്കുകയും ചെയ്യും.

൧൬. "നമ്മുടെ നന്മ": മ്ശീഹാ നമുക്കു തന്നരുളിയ സ്വാതന്ത്ര്യത്തിൻെറ ഉപയോഗം.

൧൭. "ദൈവരാജ്യം": മത്താ. അ. ൩. വ. ൨. വ്യാ. നോക്കുക.

൨൨. "വിശ്വാസമുള്ളവനായ നീ": നിത്യസത്യങ്ങളെപ്പററിയുള്ള വിശ്വാസം എന്നല്ല, മുമ്പു മുടക്കപ്പെട്ടിരുന്ന ഭക്ഷണപദാൎത്ഥം ഇപ്പോൾ ആകാം എന്നുള്ള ബോധവും മനസ്സാക്ഷിയുടെ സമ്മതവും എന്നുമാത്രം അൎത്ഥം.– "അതിനെ": വിശ്വാസത്തെ.– "വേർതിരിക്കുന്ന": സ്വീകരിക്കുന്ന.– "തന്നെത്തന്നെ വിധിക്കാത്തവൻ": മനസ്സാക്ഷിയിൽ സംശയിക്കാത്തവൻ.

൨൩. "അതു വിശ്വാസത്തിൽനിന്നല്ലാത്തതുകൊണ്ടു": താൻ ചെയ്യുന്നതു ശരിയാണെന്നുള്ള മനസ്സാക്ഷി ഇല്ലായ്കയാൽ.— "വിശ്വാസത്തിൽനിന്നല്ലാത്തതൊക്കെയും": മനസ്സാക്ഷിസമ്മതം നൽകാത്തതെല്ലാം.

## അദ്ധ്യായം ൧൫.

**എല്ലാവരും ഐകമത്യത്തോടുകൂടിയിരിക്കുവാൻ വി. ശ്ലീഹാ ഉപദേശിക്കുന്നു. അവരെ സന്ദർശിക്കുമെന്നു അദ്ദേഹം വാഗ്ദാനം ചെയ്യുന്നു.**

**ആ**കയാൽ ബലവാന്മാരായ നാം ബലമില്ലാത്തവരുടെ ബലഹീനത വഹിക്കണം. നാം നമ്മെത്തന്നെ പ്രസാദിപ്പിക്കരുതു്.

൨. മറിച്ചു്, നമ്മിൽ ഓരോരുത്തനും തൻെറ അയൽക്കാരനെ സന്മാതൃകക്കായിട്ടു നന്മകളിൽ പ്രസാദിപ്പിക്കണം.

൩. എന്തെന്നാൽ നിന്നെ നിന്ദിക്കുന്നവരുടെ നിന്ദ എൻെറമേൽ വീണു എന്നു എഴുതപ്പെട്ടിരിക്കുന്നതുപോലെയല്ലാതെ മ്ശീഹാ തന്നെയും തന്നെത്താന്നെ പ്രസാദിപ്പിച്ചില്ല. [സങ്കീ. ൬൮. വ. ൯.]

൪. മുമ്പിനാൽ എഴുതപ്പെട്ടിരിക്കുന്നതെല്ലാം ക്ഷമയാലും തിരുവെഴുത്തുകളുടെ ആശ്വാസത്താലും നമുക്കു പ്രതീക്ഷയുണ്ടാകേണ്ടതിനു നമ്മുടെ പഠനത്തിനായിട്ടാകുന്നുവല്ലൊ എഴുതപ്പെട്ടിരിക്കുന്നതു്.

൫. എന്നാൽ നിങ്ങൾ മറെറാരുത്തനെപ്പററി ഈശോമ്ശീഹായിൽ ഐകമത്യത്തോടുകൂടി വിചാരിക്കുവാൻ ക്ഷമയുടെയും ആശ്വാസത്തിൻെറയും ദൈവം നിങ്ങൾക്കു (കൃപ) നൽകട്ടെ. [൧. കോറ. അ. ൧. വ. ൧൦.]

൬. നമ്മുടെ കർത്താവു് ഈശോമ്ശീഹായുടെ പിതാവായ ദൈവത്തെ ഏകമനസ്സോടുകൂടിയും ഒരു വായ് ആയിട്ടും നിങ്ങൾ മഹത്വീകരിക്കേണ്ടതിനു തന്നെ.

൭. ഇതിനാൽ മ്ശീഹാ തന്നെയും ദൈവത്തിൻെറ മഹത്വത്തിനായി നിങ്ങളെ സമീപിപ്പിച്ചതുപോലെ നിങ്ങൾ അന്യോന്യം സമീപിപ്പിക്കയും വഹിക്കുകയും ചെയ്യുവിൻ.

൮. എന്നാൽ പിതാക്കന്മാരോടുള്ള ഉടമ്പടി ഉറപ്പിക്കുവാൻ ദൈവത്തിൻെറ സത്യം നിമിത്തം ഈശോമ്ശീഹാ പരിച്ഛേദനത്തിനു ശുശ്രൂഷ ചെയ്തു എന്നും, (൯.)

൯. പുറജാതികൾ തങ്ങളുടെ മേലുണ്ടായ കരുണനിമിത്തം ദൈവത്തെ സ്തുതിക്കുമെന്നും (൮.) «ഞാൻ പറയുന്നു». പുറജാതികളിൽ നിന്നെ ഞാൻ ഏററു പറയും, നിൻെറ നാമം ഞാൻ കീർത്തിക്കും എന്നു എഴുതപ്പെട്ടിരിക്കുന്നതുപോലെതന്നെ. [൨. ശ്മൂ. അ. ൨൨. വ. ൫൦: സങ്കീ. ൧൭. വ. ൪൯.]

൧൦. പുറജാതികളെ! അവൻെറ ജനത്തോടുകൂടി നിങ്ങൾ ആനന്ദിക്കുവിൻ എന്നു അവൻ വീണ്ടും പറഞ്ഞിരിക്കുന്നു.

൧൧. സകല പുറജാതികളുമായുള്ളവരേ! കർത്താവിനെ സ്തുതിക്കുവിൻ; സകല വംശങ്ങളുമേ! അവനെ മഹത്വീകരിക്കുവിൻ എന്നു അവൻ പിന്നെയും പറഞ്ഞിരിക്കുന്നു. [സങ്കീ. ൧൧൬. വ. ൧.]

൧൨. വീണ്ടും, ഈശൈയിക്കു ഒരു വേരുണ്ടാകും, എഴുന്നേല്പാനിരിക്കുന്നവൻ പുറജാതികൾക്കു തലവനായിരിക്കും, പുറജാതികൾ അവനിൽ പ്രതീക്ഷിക്കും എന്നു ഏശായാ

യും പറഞ്ഞിരിക്കുന്നു. [ഏശ. അ. ൧൧. വ. ൧൦.]

൧൩. എന്നാൽ പ്രതീക്ഷയുടെ ദൈവം പരിശുദ്ധാത്മാവിന്റെ ശക്തിയാൽ തന്റെ പ്രതീക്ഷയിൽ നിങ്ങൾ വൎദ്ധിക്കേണ്ടതിനു വിശ്വാസം മൂലം എല്ലാ സന്തോഷവും സമാധാനവും കൊണ്ടു നിങ്ങളെ നിറയ്ക്കട്ടെ.

൧൪. എന്റെ സഹോദരന്മാരേ, നിങ്ങൾ തന്നെ നന്മകൊണ്ടു നിറഞ്ഞവരും സകല അറിവുകൊണ്ടും പൂൎണ്ണരും മററുള്ളവരെയും കൂടി ഉപദേശിക്കുവാൻ കഴിയുന്നവരുമാകുന്നു എന്നു നിങ്ങളെപ്പററി എനിക്കും സമ്മതം വന്നിട്ടുണ്ട്.

൧൫. എങ്കിലും എന്റെ സഹോദരന്മാരേ, ദൈവത്താൽ എനിക്കു നൽകപ്പെട്ടിരിക്കുന്ന കൃപ നിമിത്തം നിങ്ങളെ ഓൎമ്മപ്പെടുത്തുവാൻ തക്കവണ്ണം കുറെ തുനിവോടുകൂടി നിങ്ങൾക്കു ഞാൻ എഴുതിയിരിക്കുന്നു.

൧൬. (അതു) പുറജാതികളുടെ ബലി സ്വീകാൎയ്യവും പരിശുദ്ധാത്മാവിനാൽ ശുദ്ധീകരിക്കപ്പെട്ടതും ആയിരിക്കേണ്ടതിനു ഞാൻ പുറജാതികളുടെ ഇടയിൽ ഈശോമ്ശിഹായുടെ ശുശ്രൂഷകൻ ആയിരിക്കുവാനും ദൈവത്തിന്റെ സുവിശേഷത്തിനായി വേലചെയ്യുവാനും തന്നെ.

൧൭. ആകയാൽ ദൈവത്തിന്റെ അടുക്കൽ ഈശോമ്ശിഹായിൽ എനിക്കു പ്രശംസയുണ്ട്.

൧൮, ൧൯. എന്തുകൊണ്ടെന്നാൽ ഞാൻ ഓറെശ്ലെത്തു നിന്നു എല്ലോറിക്കോൻ വരെ ചുററിസ്സഞ്ചരിച്ച മ്ശിഹായുടെ സുവിശേഷം പൂൎത്തിയാക്കുമാറു പുറജാതികളുടെ അനുസരണത്തിനായി വചനത്താലും പ്രവൃത്തികളാലും അടയാളങ്ങളുടെയും അത്ഭുതങ്ങളുടെയും ശക്തിയാലും ദൈവാത്മാവിന്റെ ശക്തിയാലും മ്ശിഹാ എന്റെ കൈകൾ മൂലം പ്രവൎത്തിച്ചിട്ടില്ലാത്തയാതൊന്നും പറയുവാൻ ഞാൻ തുനിയുന്നില്ല.

൨൦. ഞാൻ അന്യ അടിസ്ഥാനത്തിന്മേൽ പണിയാതിരിക്കേണ്ടതിനു മ്ശിഹായുടെ നാമം വിളി(ച്ചു പ്രാൎത്ഥി)ക്കപ്പെട്ട ഇടത്തിലല്ല, (൨൧)

൨൧. മറിച്ച്, അവനെപ്പററി ആരോടു പറയപ്പെട്ടിട്ടില്ലയൊ അവർ അവനെ കാണും, കേട്ടിട്ടില്ലാത്തവർ അനുസരിക്കും എന്നു എഴുതപ്പെട്ടിരിക്കുന്നതുപോലെയത്രെ (൨൦.) «സുവിശേഷം അറിയിക്കുവാൻ ഞാൻ ഉത്സാഹിക്കുന്നത്». [ഏശ. അ. ൫൨. വ. ൧൫.]

൨൨. ഇതിനാൽ നിങ്ങളുടെ അടുക്കൽ വരുന്നതിനു പല പ്രാവശ്യം ഞാൻ തടയപ്പെട്ടു.

൨൩. എന്നാൽ ഇപ്പോൾ ഈ ദിക്കുകളിൽ എനിക്കു സ്ഥലമില്ലാത്തതുകൊണ്ടും, നിങ്ങളുടെ അടുക്കൽ വരുവാൻ വളരെ വത്സരങ്ങൾ മുമ്പു മുതൽ ഞാൻ ആഗ്രഹിച്ചിരിക്കുകകൊണ്ടും,

൨൪. ഞാൻ എസ്പാനിയായിലേക്കു പോകുമ്പോൾ വന്നു നിങ്ങളെ കാണാമെന്നും നിങ്ങളുടെ കാഴ്ചകൊണ്ടു ഏറെക്കുറെ ആനന്ദിച്ചശേഷം നിങ്ങൾ എന്നെ അവിടേക്കു യാത്ര അയയ്ക്കുമെന്നും ഞാൻ പ്രതീക്ഷിക്കുന്നു.

൨൫. ഇപ്പൊഴോ വിശുദ്ധന്മാൎക്കു ശുശ്രൂഷചെയ്യുവാൻ ഞാൻ ഓറെശ്ലെത്തേക്കു പോകുന്നു.

൨൬. എന്തുകൊണ്ടെന്നാൽ ഓറെശ്ലെത്തുള്ള ദരിദ്രരായ വിശുദ്ധന്മാരോടു തങ്ങൾക്കു പങ്കുണ്ടാകുവാൻ മാക്കെദോനിയായിലും അക്കായിയായിലുമുള്ളവർ മനസ്സു വെച്ചിരിക്കുന്നു.

൨൭. അവർ മനസ്സു വെച്ചതു അവർ അവരോടു കടപ്പെട്ടുന്നതുകൊണ്ടുകൂടിയാണ്. പുറജാതികൾ ആത്മികകാൎയ്യങ്ങളിൽ അവരോടുകൂടി പങ്കുകൊള്ളുന്നു എങ്കിൽ ശാരീരികകാൎയ്യങ്ങളിൽ അവൎക്കു ശുശ്രൂഷചെയ്യുവാനും കടപ്പെട്ടിരിക്കുന്നു. [൧. കോറ. അ. ൯. വ. ൧൧.]

൨൮. ആകയാൽ ഞാൻ ഇതു നിൎവ്വഹിക്കുകയും ഈ ഫലം അവൎക്കു കൊടുത്തു തീൎക്കുകയും ചെയ്തശേഷം നിങ്ങളുടെ പക്കൽകൂടി എസ്പാനിയായിലേക്കു കടന്നുപോകും.

൨൯. ഞാൻ നിങ്ങളുടെ അടുക്കൽ വരുമ്പോൾ മ്ശിഹായുടെ സുവിശേഷത്തിൻെറ അനുഗ്രഹപൂൎണ്ണതയോടുകൂടിയാകുന്നു വരുന്നതെന്നു ഞാൻ അറിയുന്നു.

൩൦. എന്നാൽ എൻെറ സഹോദരന്മാരേ, ദൈവത്തിൻെറ പക്കൽ എനിക്കുവേണ്ടിയുള്ള പ്രാൎത്ഥനയിൽ എന്നോടുകൂടി നിങ്ങൾ ജോലിപ്പെട്ടിരിക്കണമെന്നു നമ്മുടെ കൎത്താവു ഈശോമ്ശിഹായെക്കുറിച്ചും (പരിശുദ്ധ) ആത്മാവിൻെറ സ്നേഹത്തെക്കുറിച്ചും നിങ്ങളോടു ഞാൻ അപേക്ഷിക്കുന്നു.

൩൧. യൂദായിലുള്ള അനുസരണമില്ലാത്തവരിൽ നിന്നു ഞാൻ രക്ഷിക്കപ്പെടുവാനും, ഞാൻ വഹിക്കുന്ന ശുശ്രൂഷ ഓറെശ്ലെമ്മിലുള്ള വിശുദ്ധന്മാൎക്കു ശരിയായി സ്വീകാൎയ്യമാകുവാനും,

൩൨. ദൈവത്തിൻെറ ഇഷ്ടത്താൽ ഞാൻ സന്തോഷത്തോടുകൂടി നിങ്ങളുടെ അടുക്കൽ വന്നു നിങ്ങളോടുകൂടി ആശ്വസിക്കുവാനും തന്നെ.

൩൩. സമാധാനത്തിൻെറ ദൈവം നിങ്ങളേവരോടുംകൂടിയുണ്ടായിരിക്കട്ടെ. ആമേൻ.

## വ്യാഖ്യാനം.

**വ, ൯.** "ഈശോമ്ശിഹാ പരിച്ഛേദനത്തിനു ശുശ്രൂഷ ചെയ്തു": ഈശോമ്ശിഹാ പരിച്ഛേദനം സ്വീകരിക്കുകയും യഹൂദാചാരങ്ങൾ അനുസരിക്കുകയും ചെയ്തു എന്നു വ്യാഖ്യാനിക്കുന്നവരുണ്ട്. എന്നാൽ മഹാഭൂരിപക്ഷം വ്യാഖ്യാതാക്കൾ ഇതിൽനിന്നു ഗ്രഹിക്കുന്നതു മ്ശിഹാ പരിച്ഛേദനമുള്ളവൎക്കു ശുശ്രൂഷചെയ്തു എന്നാണ്. അബ്രാഹം പരിച്ഛേദത്തിൻെറ പിതാവാകുന്നു എന്നു പറയുന്നതു പരിച്ഛേദനമുള്ളവരുടെ പിതാവാകുന്നു എന്ന അൎത്ഥത്തിലാണല്ലൊ. അതുപോലെതന്നെ മ്ശിഹാ പരിച്ഛേദനത്തിനു ശുശ്രൂഷ ചെയ്തു എന്നതിനും പരിച്ഛേദനമുള്ളവൎക്കു അഥവാ യഹൂദന്മാൎക്കു ശുശ്രൂഷ ചെയ്തു, എന്നുവെച്ചാൽ അവരുടെ പേരിലുള്ള തൻെറ കടമ നിൎവ്വഹിച്ചു എന്നാണു അൎത്ഥമാക്കേണ്ടതു്. യഹൂദക്രിസ്ത്യാനികളെയും പുറജാതികളിൽനിന്നു ക്രിസ്തുവേദം സ്വീകരിച്ചവരെയും തമ്മിൽ യോജിപ്പിക്കുവാനായി വി. ശ്ലീഹാ ഇവിടെപ്പറയുന്നതു ദൈവം പിതാക്കന്മാരോടുള്ള ഉടമ്പടിപ്രകാരം യഹൂദന്മാരെയും, തൻെറ കരുണനിമിത്തം പുറജാതികളെയും വിളിച്ചിരിക്കുന്നു എന്നാണ്.

**൨൯.** "സുവിശേഷത്തിൻെറ": ഈ പദം ശ്ശീമായിലും ചില കൈയെഴുത്തു പ്രതികളിലും കാണുന്നില്ല.

**൩൦.** "എനിക്കുവേണ്ടിയുള്ള പ്രാൎത്ഥനയിൽ എന്നോടുകൂടി . . . ജോലിപ്പെട്ടിരിക്കണമെന്നു . . . ഞാൻ അപേക്ഷിക്കുന്നു": ദൈവമതഹത്തിനും ദൈവാരാധനക്കും ഭംഗമില്ലാതെ റോമായിലെ ക്രിസ്ത്യാനികളുടെ പ്രാൎത്ഥന വി. പൌലൊസുശ്ലീഹായിക്കു ആവശ്യപ്പെടാമെങ്കിൽ സ്വൎഗ്ഗത്തിൽ മ്ശിഹായോടുകൂടി ഭാഗ്യം അനുഭവി

ക്കന്നവരുടെ പ്രാൎത്ഥനയും സഹായവും, ദൈവമഹത്വത്തിന്ന ഹാനി തട്ടാതെതന്നെ, നമുക്കും ആവശ്യപ്പെടാം.

൩൧. "അനുസരണമില്ലാത്തവർ": ക്രിസ്തീയവിശ്വാസം അനുസരിക്കാത്തവർ, അവിശ്വാസികൾ.

## അദ്ധ്യായം ൧൬.

വി. ശ്ലീഹാ വന്ദനം പറഞ്ഞുകൊണ്ടും അവർ പഠിച്ചറിഞ്ഞ ഉപദേശങ്ങൾക്ക വിരോധമായി പറയുന്ന എല്ലാവരെയും വിട്ടകലണമെന്ന കല്പിച്ചുകൊണ്ടും ലേഖനം അവസാനിപ്പിക്കുന്നു.

൧, ൨. എന്നാൽ കാൻക്രേയോസ് സഭയിലെ ശുശ്രൂഷകയായ നമ്മുടെ സഹോദരി പെവ്വബെയെ, വിശുദ്ധന്മാൎക്ക യോഗ്യമാംവണ്ണം നമ്മുടെ കൎത്താവിൽ നിങ്ങൾ അവളെ സ്വീകരിക്കുകയും അവൾ നിങ്ങളോട്ട ആവശ്യപ്പെടുന്ന എല്ലാ കാൎയ്യത്തിലും നിങ്ങൾ അവളെ സഹായിക്കുകയും ചെയ്യേണ്ടതിനായി, നിങ്ങൾക്ക ഞാൻ ഭരമേല്പിക്കുന്നു. എന്തെന്നാൽ അവളും പലൎക്കും എനിക്കും സഹായകാരിയായിരുന്നു.

൩. ഈശോമ്ശിഹായിൽ എന്നോടുകൂടി വേലക്കാരായ പ്രിസ്കില്ലായിക്കും ആക്കെലോസിനും വന്ദനം പറവിൻ. [നട. അ. ൧൮. ൨, ൨൬.]

൪. എന്തുകൊണ്ടെന്നാൽ എന്റെ ജീവനുവേണ്ടി അവർ തങ്ങളുടെ കഴുത്തുകൾകൊടുത്തു. അവൎക്ക ഞാൻ മാത്രമല്ല, പിന്നെയൊ പുറജാതികളുടെ സകല സഭകളുംകൂടെ നന്ദി പറയുന്നു.

൫. അവരുടെ വീട്ടിലുള്ള സഭയ്ക്കും നിങ്ങൾ വന്ദനം പറവിൻ. മ്ശിഹായിൽ അകായിയായിലെ ആദ്യഫലമായി എന്റെ പ്രിയനായ അപ്പേൻതോസിനു വന്ദനം പറവിൻ.

൬. നിങ്ങൾക്കുവേണ്ടി വളരെ അദ്ധ്വാനിച്ചവളായ മറിയായിക്ക വന്ദനം പറവിൻ.

൭. എന്നോടുകൂടി തടവുകാരായിരുന്ന എന്റെ ചാൎച്ചക്കാരായ അൻദ്രോനിക്കോസിനും ദിയോനിയായിക്കും വന്ദനം പറവിൻ. അവർ ശ്ലീഹന്മാരുടെ ഇടയിൽ പ്രസിദ്ധന്മാരും മ്ശിഹായിൽ (വിശ്വസിക്കുന്നതിൽ) എനിക്ക മുമ്പന്മാരായിത്തീൎന്നവരുമാകുന്നു.

൮. നമ്മുടെ കൎത്താവിൽ എന്റെ പ്രിയനായ അംപ്ലേയോസിനു വന്ദനം പറവിൻ.

൯. മ്ശിഹായിൽ ഞങ്ങളോട്ടകൂടിയുള്ള വേലക്കാരനായ ഉൎബാനോസിനും, എന്റെ പ്രിയനായ എസ്താക്കിയോസിനും വന്ദനം പറവിൻ.

൧൦. നമ്മുടെ കൎത്താവിൽ തിരഞ്ഞെടുക്കപ്പെട്ടവനായ അപ്പലേയിക്ക വന്ദനം പറവിൻ. അറേസ്റ്റാബൊലോസിന്റെ വീട്ടുകാൎക്ക വന്ദനം പറവിൻ.

൧൧. എന്റെ ചാൎച്ചക്കാരനായ ഹേറോദിയോനു വന്ദനം പറവിൻ. നൎക്കേസോസിന്റെ വീട്ടുകാരായി നമ്മുടെ കൎത്താവിലുള്ളവൎക്ക വന്ദനം പറവിൻ.

൧൨. നമ്മുടെ കൎത്താവിൽ അദ്ധ്വാനിക്കുന്നവരായ ത്രൊപ്പെനായിക്കും ത്രൊപ്പെസായിക്കും വന്ദനം പറവിൻ. നമ്മുടെ കൎത്താവിൽ വളരെ അദ്ധ്വാനിച്ച എന്റെ പ്രിയപ്പെ

ട്ടവളായ പർസെസിനു വന്ദനം പറയുവിൻ.

൧൩. നമ്മുടെ കൎത്താവിൽ തിരഞ്ഞെടുക്കപ്പെട്ടവനായ റോപ്പോസിനും അവൻെറയും എൻെറയും അമ്മയ്ക്കും വന്ദനം പറയുവിൻ. [മക്കോ. അ. ൧൫. വ. ൨൧.]

൧൪. ആസ്യൻക്രേത്തോസിനും, ആപ്ലേലേഗോനും, ഹമ്മായിക്കും, പത്രാബായിക്കും, ഹൎമ്മേയിക്കും, അവരോടു കൂടിയുള്ള സഹോദരന്മാൎക്കും വന്ദനം പറയുവിൻ.

൧൫. പിലാലാഗോസിനും, ദിയോലിയായിക്കും, നേറോസിനും, അവൻെറ സഹോദരിക്കും, ആല്യംപായിക്കും, അവരോടു കൂടിയുള്ള സകല വിശുദ്ധന്മാൎക്കും വന്ദനം പറയുവിൻ.

൧൬. വിശുദ്ധ ചുംബനംകൊണ്ടു നിങ്ങൾ അന്യോന്യം വന്ദനം പറയുവിൻ. മ്ശിഹായുടെ സകല സഭകളും നിങ്ങൾക്കു വന്ദനം പറയുന്നു.

൧൭. എന്നാൽ എൻെറ സഹോദരന്മാരേ, നിങ്ങൾ പഠിച്ചിട്ടുള്ള ഉപദേശം വിട്ടു ഭിന്നതകളും ഇടൎച്ചകളും ഉണ്ടാക്കുന്നവരിൽ നിന്നു (നാശം നേരിടാതെ) സൂക്ഷിച്ചുകൊള്ളണം; നിങ്ങൾ അവരിൽ നിന്നു അകന്നു പോകണം എന്നു നിങ്ങളോടു ഞാൻ അപേക്ഷിക്കുന്നു. [൨. തെസ. അ. ൩. വ. ൧൪.]

൧൮. എന്തെന്നാൽ ഇപ്രകാരമുള്ളവർ തങ്ങളുടെ ഉദരത്തെയല്ലാതെ നമ്മുടെ കൎത്താവു് ഈശോമ്ശിഹായെ സേവിക്കുന്നില്ല. അവർ മധുരവചനങ്ങളും അനുഗ്രഹങ്ങളുംകൊണ്ടു നിഷ്കളങ്കന്മാരുടെ ഹൃദയങ്ങളെ വഴിതെററിച്ചു കളയുന്നു.

൧൯. എന്നാൽ നിങ്ങളുടെ അനുസരണം എല്ലാ മനുഷ്യൎക്കും പ്രസിദ്ധമായിരിക്കുന്നു. അകയാൽ നിങ്ങൾ നിമിത്തം ഞാൻ സന്തോഷിക്കുന്നു. നിങ്ങൾ നന്മകളിൽ ജ്ഞാനികളും തിന്മകളിൽ കളങ്കമില്ലാത്തവരും ആകണം എന്നു ഞാൻ ഇച്ഛിക്കുന്നു.

൨൦. സമാധാനത്തിൻെറ ദൈവമോ വേഗത്തിൽ സാത്താനെ നിങ്ങളുടെ കാലുകളുടെ കീഴിൽ തകൎത്തുകളയും. നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെ കൃപ നിങ്ങളോടു കൂടിയുണ്ടായിരിക്കട്ടെ.

൨൧. എന്നോടു കൂടിയുള്ള വേലക്കാരനായ തിമാത്തേയോസും, എൻെറ ചാൎച്ചക്കാരായ ലൂക്കിയോസും, യാസോനും, സൂസിപത്രോസും നിങ്ങൾക്കു വന്ദനം പറയുന്നു. [നട. അ. ൧൬. വ. ൧.]

൨൨. നമ്മുടെ കൎത്താവിൽ (ഈ) ലേഖനം എഴുതിയ തൎത്തിയോസ് എന്ന ഞാൻ നിങ്ങൾക്കു വന്ദനം പറയുന്നു.

൨൩. എന്നെയും സൎവ സഭയെയും (അതിഥികളായി) സ്വീകരിച്ചിരിക്കുന്ന ഗായിയോസ് നിങ്ങൾക്കു വന്ദനം പറയുന്നു. പട്ടണത്തിലെ മുതൽപിടിക്കാരനായ ആറേസ്തോസും സഹോദരനായ കൎഅത്തോസും നിങ്ങൾക്കു വന്ദനം പറയുന്നു.

൨൪ — ൨൬. നിത്യകാലങ്ങൾ മുതൽ മറഞ്ഞിരുന്നതും എന്നാൽ പ്രവാചകന്മാരുടെ എഴുത്തുകളും ദൈവത്തിൻെറ നിത്യ കല്പനയും മൂലം ഇക്കാലത്തു വെളിവാക്കപ്പെട്ടിട്ട് വിശ്വാസത്തിൻെറ അനുസരണത്തിനായി സകല പുറജാതികൾക്കും അറിയപ്പെട്ടിരിക്കുന്നതുമായ രഹസ്യത്തിൻെറ വെളിപാടു അനുസരിച്ചു ഈശോമ്ശിഹായേപ്പററി പ്രസംഗിക്കപ്പെട്ട എൻെറ സുവിശേഷത്താൽ നിങ്ങളെ സ്ഥിരപ്പെടുത്തുവാൻ കഴിയുന്നവനായി ഏക ജ്ഞാനിയായിരി

ക്കുന്ന ദൈവത്തിനു ഈശോമ്ശിഹാ മുഖാന്തരം എന്നും എന്നേക്കും സ്തുതി (ഉണ്ടായിരിക്കട്ടെ) ആമേൻ.

൨൪. സമ്മുടെ കർത്താവായ ഈശോമ്ശിഹായുടെ കൃപ നിങ്ങളേവരോടും കൂടി (ഇരിക്കട്ടെ) ആമേൻ.

## വ്യാഖ്യാനം.

൧, ൨. "ശുശ്രൂഷക": ആദിമസഭയിലെയും ഇന്നുമുള്ള ചില പൌരസ്ത്യസഭകളിലെയും നടപ്പുപോലെ കന്യകകൾ, വിധവകൾ, സഭയിൽനിന്നു സംരക്ഷണം നടത്തിയിരുന്ന ദരിദ്രകൾ ആദിയായ സ്ത്രീകളുടെ കാര്യം അന്വേഷിച്ചിരുന്നവൾ. ഇങ്ങനെയുള്ളവർ അനൌദ്യോഗികമായി വേദപാഠം പഠിപ്പിക്കുകയും സ്ത്രീകളുടെ മാമോദീസായിൽ സാഹായ്യകർമ്മം വഹിക്കുകയുംകൂടി ചെയ്തിരുന്നു.- "നമ്മുടെ സഹോദരി": നമ്മുടെ എന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു പൌലോസിൻെറമാത്രം സഹോദരിയല്ല എന്നു സിദ്ധിക്കുന്നുണ്ട്. രക്തബന്ധംകൊണ്ടല്ല, വിശ്വാസബന്ധംകൊണ്ടാണു ഇവൾ സഹോദരിയായിരുന്നതു്. ആദിമക്രിസ്ത്യാനികൾ വിശ്വാസികളായ പുരുഷന്മാരെയെല്ലാം സഹോദരന്മാരെന്നും സ്ത്രീകളെ സഹോദരികളെന്നും വിളിക്കുകയായിരുന്നു പതിവു്.- "വിശുദ്ധന്മാൎക്കു യോഗ്യമാംവണ്ണം": വിശുദ്ധൻ എന്ന പദത്തിനു ഇവിടെ ക്രിസ്ത്യാനി എന്നാണു അൎത്ഥം. (നട. അ. ൯. വ. ൧൩. വ്യ.) ക്രിസ്ത്യാനികൾക്കു ചേൎച്ചയായവിധത്തിൽ.

൫. "അവരുടെ വീട്ടിലുള്ള സഭ": ആരംഭകാലത്തു ദേവാലയങ്ങൾ ഉണ്ടായിരുന്നില്ല. ചില ക്രിസ്തീയഭവനങ്ങളിലാണു ദിവ്യകൎമ്മാദികൾ നിൎവ്വഹിച്ചിരുന്നതു്. ഇങ്ങനെ അവരുടെ വാസസ്ഥലത്തു ചെന്നുകൂടിയിരുന്ന ക്രിസ്ത്യാനികൾ എന്നാണു ഇവിടെ ഗ്രഹിക്കേണ്ട അൎത്ഥം.- "അകായിയാ": ഗ്രീക്കു അറബിപ്രതികളിൽ കാണുന്നതും ഇങ്ങനെതന്നെ. ലത്തീൻ, സുറിയാനിപ്രതികളിൽ 'ആസിയാ' എന്നു കാണുന്നു. ആസിയായിൽ അകായിയാ പ്രദേശം എന്നു ഗ്രഹിക്കണം. വിവിധപ്രതികൾ തമ്മിൽ വിരുദ്ധമല്ലെന്നു ഇതിൽനിന്നു വിശദമാണല്ലൊ.

൭. "എൻെറ ചാൎച്ചക്കാർ": യഹൂദന്മാർ എന്നുമാത്രമായിരിക്കാം.

൧൩. "എൻെറയും അമ്മ": തനിക്കും സഭ മുഴുവനും അവളിൽ നിന്നു ലബ്ധമായ സഹായംമൂലം ബഹുമാനവും കൃതജ്ഞതയും പ്രത്യക്ഷമാക്കുവാൻ സ്വന്ത അമ്മ എന്നു പറയുന്നതാണു്.

൧൭. "നിങ്ങൾ പഠിച്ചിട്ടുള്ള ഉപദേശം വിട്ടു": വി. ഗ്രന്ഥങ്ങൾക്കു വിരോധമായി ഭിന്നതകളും ഇടൎച്ചകളും ഉണ്ടാക്കിയെന്നല്ല, പഠിച്ചിട്ടുള്ള ഉപദേശം വിട്ടു എന്നാണു വി. ശ്ലീഹാ പറയുന്നതു്, ആകയാൽ ഈ വാക്യം 'പാരമ്പൎയ്യ'ത്തെ അനുകൂലിക്കുന്നു.

൧൮. "തങ്ങളുടെ ഉദരത്തെ": ഭക്ഷണപദാൎത്ഥങ്ങളുടെ തരഭേദങ്ങൾ സംബന്ധിച്ചുള്ള തൎക്കമായിരിക്കാം ശ്ലീഹാ സൂചിപ്പിക്കുന്നതു്.

൨൨. "(ഈ) ലേഖനം എഴുതിയ തൎത്തിയോസു് എന്ന ഞാൻ": വി. ശ്ലീഹാ പറഞ്ഞുതന്ന സമയം അദ്ദേഹത്തിൻെറ വാക്കുകൾ രേഖപ്പെടുത്തിയ തൎത്തിയോസു് എന്ന ഞാൻ.

൨൫-൨൬. "രഹസ്യം": ദൈവം തൻെറ സത്യതയാൽ അബ്രാഹത്തിനോടു ചെയ്ത ഉടമ്പടിയുടെ പങ്കുകാരായി ദൈവകൃപയാൽ പുറജാതികൾ വിശ്വാസംമൂലം വിളിക്കപ്പെട്ട വസ്തുത.

൨൪. ഈ വാക്യം ഗ്രീ., ക്ലെമെൻറ് മാർപ്പാപ്പായുടെ ലത്തീൻ വുൾഗാത്താ (ഈറോനിമോസിൻെറയല്ല)., അറ. ഈ പ്രതികളിൽ ൨൫-ാം വാക്യമായിട്ടാണു കാണുന്നതു്.

ഇതു ൨൦-ാംവാക്യത്തിന്റെ ആവൎത്തനമായതുകൊണ്ടായിരിക്കാം ക്രൂശായപ്രതിയിലും ചില കൈയെഴുത്തുപ്രതികളിലും ഈ വാക്യം കാണുന്നില്ല. ചില ആധുനികന്മാരും ഇതു ൨൪-ാം വാക്യമായി സ്വീകരിക്കുന്നില്ല. തന്മൂലം വിവിധപ്രതികളിൽ വാക്യങ്ങളുടെ സംഖ്യ ഭേദപ്പെടുവാൻ ഇടയായിട്ടുണ്ട്. മാറാനായ സുറിയാനിയിൽ ഇതു അദ്ധ്യായത്തിന്റെ അവസാനത്തിലാണെങ്കിലും അതിനെ ൨൪-ാംവാക്യമെന്നു ക്രമംവിട്ടു എണ്ണിയിരിക്കുന്നു. ൨൫-൨൭ വാക്യങ്ങൾ പല ഗ്രീക്കുപ്രതികളിൽ ൧൪-ാം അദ്ധ്യായത്തിന്റെ അവസാനത്തിൽ ചേൎത്തുകാണുന്നുമുണ്ട്. അറ.പ്രതിയിൽ ൨൪-ാംവാക്യം കൊണ്ടു അദ്ധ്യായം അവസാനിക്കുന്നു.

# വി. പൌലോസ് ശ്ലീഹാ കോറന്തോസ്കാൎക്കു എഴുതിയ

## ഒന്നാം ലേഖനം.

അക്കായിയായുടെ തലസ്ഥാനപട്ടണമായ കോറന്തോസിൽ വി. പൌലോസ് ഒന്നര സംവത്സരം സുവിശേഷപ്രസംഗംചെയ്തു വളരെപ്പേരെ മാനസാന്തരപ്പെടുത്തി (നട. അ. ൧൮). അദ്ദേഹം അവിടം വിട്ടുപോയശേഷം അവരുടെ ഇടയിൽ പല തൎക്കങ്ങളും ഭിന്നതകളും ഉത്ഭവിച്ചിരിക്കുന്നു (അ. ൧. വ. ൧൧.) എന്നു അവിടെ നിന്നു അദ്ദേഹത്തിനു കിട്ടിയ ഒരെഴുത്തുമൂലം അറിയുകയാൽ (അ. ൭. വ. ൧.) ഈ ലേഖനം അവൎക്കായി എഴുതി, കോറന്തോസിൽ നിന്നു എഴുത്തു കൊണ്ടുവന്ന എസ്തപ്പാനോസ്, ഫൎത്തുനാത്തോസ്, ആക്കായിക്കോസ് എന്നവർവശം തന്നെ അയച്ചു. (അ. ൧൬. വ. ൧൭). നമ്മുടെ കൎത്താവിന്റെ സ്വൎഗ്ഗാരോഹണാനന്തരം ഉദ്ദേശം ൨൪-ാം വത്സരത്തിലും, എപ്പെസോസിൽ വെച്ചും, ഗ്രീക്കുഭാഷയിലുമാണു് ഇതു എഴുതപ്പെട്ടതു്. അവരോടു് പ്രസംഗിക്കുകയും അവരെ സ്നാനപ്പെടുത്തുകയും ചെയ്യുവരുടെ യോഗ്യതകളെപ്പററി അവരുടെ ഇടയിലുണ്ടായ ഭിന്നത തീൎക്കുകയും സദാചാര സംബന്ധമായ പല കാൎയ്യങ്ങൾക്കു തീൎപ്പു ചെയ്യുകയും ചെയ്യണമെന്നുള്ളതായിരുന്നു ഈ ലേഖനത്തിന്റെ ഉദ്ദേശ്യം. വിശ്വാസവും സന്മാൎഗ്ഗവും സംബന്ധിച്ചുള്ള പല കാൎയ്യങ്ങളും ഇതിൽ പ്രതിപാദിക്കപ്പെടുന്നുണ്ടു്.

# അദ്ധ്യായം ൧.

കോറന്തോസ്കാക്കു അവരുടെ ഉപദേഷ്ടാക്കളെക്കുറിച്ചുണ്ടായ അഭിപ്രായ വ്യത്യാസത്തെപ്പററി വി. ശ്ലീഹാ അവരെ കുററപ്പെടുത്തുന്നു. ലോകം മാനുഷികവിജ്ഞാനത്താലൊ വാഗ്വിലാസത്താലൊ അല്ല, കുരിശിനെപ്പററിയുള്ള പ്രസംഗത്താലാണ് രക്ഷിക്കപ്പെടേണ്ടിയിരുന്നതു്.

ദൈവത്തിൻെറ തിരുമനസ്സുമൂലം ഈശോമ്ശിഹായുടെ വിളിക്കപ്പെട്ടവനും ശ്ലീഹായുമായ പൌലോസും സഹോദരനായ സൊസ്തേനീസും,

൨. ഈശോമ്ശിഹായാൽ ശുദ്ധീകരിക്കപ്പെട്ട വിളിക്കപ്പെട്ടവരും വിശുദ്ധന്മാരുമായ കോറന്തോസിലെ ദൈവസഭയ്ക്കും, അവരുടെയും നമ്മുടെയും എല്ലാ സ്ഥലത്തും നമ്മുടെ കത്താവായ ഈശോമ്ശിഹായുടെ നാമം വിളി(ച്ചു പ്രാൎത്ഥി)ക്കുന്ന എല്ലാവൎക്കും (എഴുതുന്നതു്):

൩. നമ്മുടെ പിതാവായ ദൈവത്തിൽ നിന്നും, നമ്മുടെ കത്താവായ ഈശോമ്ശിഹായിൽ നിന്നും കൃപയും, സമാധാനവും നിങ്ങളോടുകൂടി (ഉണ്ടായിരിക്കട്ടെ).

൪. ഈശോമ്ശിഹായിൽ നിങ്ങൾക്കു നൽകപ്പെട്ട ദൈവകൃപ നിമിത്തം ഞാൻ നിങ്ങളെക്കുറിച്ചു എൻെറ ദൈവത്തിനു എപ്പോഴും സ്തോത്രം ചെയ്യുന്നു.

൫, ൬. എന്തുകൊണ്ടെന്നാൽ മ്ശിഹായുടെ സാക്ഷ്യം നിങ്ങളിൽ ഉറപ്പിക്കപ്പെട്ടതുപോലെ തന്നെ അവൻ സകലത്തിലും സകല വചനത്തിലും സകല അറിവിലും അവനിൽ നിങ്ങളെ സമൃദ്ധിപ്പെടുത്തിയിരിക്കുന്നു.

൭. ആകയാൽ അവൻെറ ദാനങ്ങളിൽ ഒന്നിൽപോലും നിങ്ങൾക്കു കുറവു വന്നിട്ടില്ല, മറിച്ചു്, നമ്മുടെ കത്താവു് ഈശോമ്ശിഹായുടെ വെളിപാടിനെ നിങ്ങൾ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നു.

൮. നമ്മുടെ കത്താവു് ഈശോമ്ശിഹായുടെ നാളിൽ നിങ്ങൾ കുററമില്ലാതിരിക്കേണ്ടതിനു് അവസാനം വരെ അവൻ നിങ്ങളെ ഉറപ്പിക്കും.

൯. തൻെറ പുത്രനായ നമ്മുടെ കത്താവു് ഈശോമ്ശിഹായുടെ സഖ്യത്തിലേക്കു നിങ്ങൾ ആരാൽ വിളിക്കപ്പെട്ടുവൊ ആ ദൈവം വിശ്വസ്തനാകുന്നു. [൧. തെസ. അ. ൫. വ. ൨൪.]

൧൦. എന്നാൽ എൻെറ സഹോദരന്മാരേ, നിങ്ങൾക്കെല്ലാവൎക്കും ഒരേ വചനം തന്നെ ആയിരിക്കണമെന്നും, നിങ്ങളിൽ ഭിന്നതകൾ ഉണ്ടാകരുതു്, മറിച്ചു്, ഒരേമനസ്സോടും, ഒരേ വിചാരത്തോടുംകൂടി നിങ്ങൾ പൂൎണ്ണരായിരിക്കണമെന്നും നമ്മുടെ കത്താവായ ഈശോമ്ശിഹായുടെ നാമത്തിൽ ഞാൻ നിങ്ങളോടു അപേക്ഷിക്കുന്നു.

൧൧. എന്തുകൊണ്ടെന്നാൽ എൻെറ സഹോദരന്മാരേ, നിങ്ങളുടെ ഇടയിൽ തക്കങ്ങളുള്ളതായി ക്ലായേയുടെ വീട്ടുകാരിൽ ചിലർ നിങ്ങളെപ്പററി എനിക്കു (എഴുത്തു) അയച്ചിരിക്കുന്നു.

൧൨. എന്നാൽ ഞാൻ ഇതു നിങ്ങളോടു പറയുന്നു: ഞാൻ പൌലോസിനുള്ളവനാകുന്നു എന്നു പറയുന്ന ചിലർ നിങ്ങളിലുണ്ടു്; ഞാൻ അപ്പലോയിക്കുള്ളവനാകുന്നു എന്നു പറയുന്ന

ചിലർ നിങ്ങളിലുണ്ടു്; ഞാൻ കേപ്പായിക്കുള്ളവനാകുന്നു എന്നു പറയുന്ന ചിലർ നിങ്ങളിലുണ്ടു്; ഞാൻ മ്ശിഹായിക്കുള്ളവനാകുന്നു എന്നു പറയുന്ന ചിലരും നിങ്ങളിലുണ്ടു്. [നട. അ. ൧൮. വ. ൨൪.]

൧൩. മ്ശിഹാ ഒരു പക്ഷേ ഭാഗിക്കപ്പെട്ടിരിക്കുന്നുവൊ? അല്ലെങ്കിൽ പൌലോസു ഒരു പക്ഷെ നിങ്ങൾക്കുവേണ്ടി കുരിശിൽ തറയ്ക്കപ്പെട്ടുവൊ? അല്ലെങ്കിൽ പൌലോസിൻെറ നാമത്തിൽ നിങ്ങൾ സ്നാനം ഏററുവൊ?

൧൪, ൧൫. എൻെറ നാമത്തിൽ ഞാൻ സ്നാനം ചെയ്യിച്ചു എന്നു് ഒരു മനുഷ്യനും പറയാതിരിക്കത്തക്കവണ്ണം ക്രീസ്പോസിനെയും ഗായിയൊസിനെയുമല്ലാതെ നിങ്ങളിൽ ഒരു മനുഷ്യനെയും ഞാൻ സ്നാനപ്പെടുത്തിട്ടില്ലാത്തതിനാൽ എൻെറ ദൈവത്തിനു ഞാൻ നന്ദിപറയുന്നു. [നട. അ. ൧൮. വ. ൮.]

൧൬. എന്നാൽ എസ്തപ്പാനായുടെ വീട്ടുകാരെയും ഞാൻ സ്നാനപ്പെടുത്തിട്ടുണ്ടു്. പിന്നെ ആരെയെങ്കിലും ഞാൻ സ്നാനപ്പെടുത്തിയൊ എന്നു് എനിക്കു അറിഞ്ഞുകൂടാ.

൧൭. എന്തുകൊണ്ടെന്നാൽ സ്നാനപ്പെടുത്തുവാനല്ല, മറിച്ച്, പ്രസംഗിക്കുവാനത്രെ മ്ശിഹാ എന്നെ അയച്ചിരിക്കുന്നതു്. (അതു) മ്ശിഹായുടെ കുരിശു വ്യർത്ഥമാകാതിരിക്കേണ്ടതിനു വചനങ്ങളുടെ വിജ്ഞാനത്തോടുകൂടിയല്ലതാനും. [൧. കോറ. അ. ൨. വ. ൧, ൪, ൧൩: ൨. പത്രോ. അ. ൧. വ. ൧൬.]

൧൮. കുരിശിൻെറ വചനമോ നശിച്ചുപോകുന്നവൎക്കു ഭോഷത്വമാകുന്നു; രക്ഷ പ്രാപിക്കുന്ന നമുക്കു് അതു ദൈവത്തിൻെറ ശക്തിയുമാകുന്നു. [റോമ. അ. ൧. വ. ൧൬.]

൧൯. ജ്ഞാനികളുടെ ജ്ഞാനം ഞാൻ നശിപ്പിക്കും; ബുദ്ധിമാന്മാരുടെ വിചാരം ഞാൻ നീക്കിക്കളയും എന്നു എഴുതപ്പെട്ടിരിക്കുന്നുവല്ലൊ. [ഏശ. അ. ൨൯. വ. ൧൪.]

൨൦. ജ്ഞാനി എവിടെയാകുന്നു? അല്ലെങ്കിൽ നിയമജ്ഞൻ എവിടെയാകുന്നു? അല്ലെങ്കിൽ ഈ ലോകത്തിൻെറ താൎക്കികൻ എവിടെയാകുന്നു? ഇതാ! ഈ ലോകത്തിൻെറ ജ്ഞാനത്തെ ദൈവം ഭോഷത്വമാക്കിയില്ലയൊ! [ഏശ. അ. ൩൩. വ. ൧൮.]

൨൧. എന്തുകൊണ്ടെന്നാൽ ദൈവത്തിൻെറ ജ്ഞാനത്തിൽ ലോകം ജ്ഞാനത്താൽ ദൈവത്തെ അറിയായ്കകൊണ്ടു വിശ്വസിക്കുന്നവരെ പ്രസംഗത്തിൻെറ ഭോഷത്വത്താൽ രക്ഷിക്കുവാൻ ദൈവം ഇച്ഛിച്ചു.

൨൨. എന്തെന്നാൽ യൂദന്മാർ അടയാളങ്ങൾ ചോദിക്കുന്നു; പുറജാതികൾ ജ്ഞാനം അന്വേഷിക്കുന്നു.

൨൩. ഞങ്ങളോ യൂദന്മാൎക്കു ഇടൎച്ചയും പുറജാതികൾക്കു ഭോഷത്വവുമായ കുരിശിൽ തറയ്ക്കപ്പെട്ട മ്ശിഹായെ (പററി) പ്രസംഗിക്കുന്നു.

൨൪. എന്നാൽ വിളിക്കപ്പെട്ട യൂദന്മാൎക്കും പുറജാതികൾക്കും മ്ശിഹാ ദൈവത്തിൻെറ ശക്തിയും ദൈവത്തിൻെറ ജ്ഞാനവുമാകുന്നു.

൨൫. എന്തുകൊണ്ടെന്നാൽ ദൈവത്തിൻെറ ഭോഷത്വം മനുഷ്യരെക്കാൾ ജ്ഞാനമുള്ളതാകുന്നു. ദൈവത്തിൻെറ ബലക്ഷയം മനുഷ്യരെക്കാൾ ബലമുള്ളതുമാകുന്നു.

൨൬. എൻെറ സഹോദരന്മാരേ, നിങ്ങളുടെ വിളിതന്നെയും നിങ്ങൾ നോക്കുവിൻ. നിങ്ങളിൽ ജഡപ്രകാരം ജ്ഞാനികൾ വളരെയില്ല; നിങ്ങളിൽ ശക്തന്മാർ വളരെയില്ല; നി

ങ്ങളിൽ വലിയ കുടുംബക്കാരും വളരെയില്ല.

൨൭. എന്നാൽ ദൈവം ജ്ഞാനികളെ ലജ്ജിപ്പിക്കുവാൻ ലോകത്തിലെ ഭോഷന്മാരെ തിരഞ്ഞെടുത്തു; ശക്തന്മാരെ ലജ്ജിപ്പിക്കുവാൻ ലോകത്തിലെ ബലഹീനന്മാരെയും തിരഞ്ഞെടുത്തു.

൨൮. ഉള്ളവയെ ലജ്ജിപ്പിക്കുവാൻ ലോകത്തിലെ താഴ്ന്ന കുടുംബക്കാരായുള്ളവരെയും നിന്ദിക്കപ്പെട്ടവരെയും ഇല്ലാതിരിക്കുന്നവരെയും ദൈവം തിരഞ്ഞെടുത്തു.

൨൯. തന്റെ സന്നിധിയിൽ ഒരു ജഡവും പ്രശംസിക്കാതിരിക്കുവാൻ തന്നെ.

൩൦. എന്നാൽ നിങ്ങളും ദൈവത്തിൽ നിന്നു നമുക്കു ജ്ഞാനവും, നീതിയും, വിശുദ്ധിയും, രക്ഷയുമായിരിക്കുന്ന ഈശോമ്ശീഹാമൂലം അവനിൽ നിന്നുള്ളവരാകുന്നു. [ഏറ. അ. ൨൩. വ. ൬.]

൩൧. പ്രശംസിക്കുന്നവൻ കർത്താവിൽ പ്രശംസിക്കട്ടെ എന്നു എഴുതപ്പെട്ടിരിക്കുന്നതുപോലെതന്നെ. [ഏറ. അ. ൯. വ. ൨൩, ൨൪: ൨. കോറ. അ. ൧൦. വ. ൧൭.]

## വ്യാഖ്യാനം.

൬, ൭. "മ്ശീഹായുടെ സാക്ഷ്യം": മ്ശീഹായെപ്പററിയുള്ള സാക്ഷ്യം.

൧൭. "സ്നാനപ്പെടുത്തുവാനല്ല, മറിച്ച്, പ്രസംഗിക്കുവാനത്രെ മ്ശീഹാ എന്നെ അയച്ചിരിക്കുന്നതു": പുറജാതികളുടെയും രാജാക്കന്മാരുടെയും യഹൂദന്മാരുടെയും സന്നിധിയിൽ പ്രസംഗിക്കുകയായിരുന്നു വി. പൌലോസിന്റെ വിളിപ്പിന്റെ പ്രഥമവും പ്രധാനവുമായ ഉദ്ദേശ്യം. സ്നാനപ്പെടുത്തുക ഏവക്കും പൊതുവായ ഒരു ക്രിയയാണ്; പ്രസംഗം ചെയ്യുകയോ ഒരു പ്രേഷിതന്റെ തനതായ പ്രവൃത്തിയത്രെ.

൧൮. "കുരിശിന്റെ വചനം": മ്ശീഹായുടെ പീഡാനുഭവങ്ങളെപ്പററിയുള്ള പ്രസംഗം.

൨൦. "ജ്ഞാനി": പുറജാതികളുടെ തത്വജ്ഞൻ.– "നിയമജ്ഞൻ": യഹൂദന്മാരുടെ ഇടയിലെ നിയമപണ്ഡിതൻ.– "ഈലോകത്തിന്റെ താർക്കികൻ": പ്രകൃതിശക്തികളെ നിരീക്ഷണം ചെയ്യുന്നവൻ.– "ഭോഷത്വമാക്കിയില്ലയൊ?": ഭോഷത്വമെന്നു വിശദമാക്കിയില്ലയൊ?

൨൧. "ദൈവത്തിന്റെ ജ്ഞാനത്തിൽ": ദൈവജ്ഞാനത്തിന്റെ പ്രവൃത്തികളും, ലോകത്തിലെ ദൃശ്യങ്ങളായ സൃഷ്ടികളും, ദൈവികപരിപാലനത്തിന്റെ ഫലങ്ങളും കൊണ്ട്.– "ലോകം ജ്ഞാനത്താൽ ദൈവത്തെ അറിയായ്കകൊണ്ടു": പാടുണ്ടായിരുന്നതും വേണ്ടിയിരുന്നതും പോലെ ദൈവത്തെ അറിയുവാനും ആരാധിക്കുവാനും കഴിയാതെപോയതുകൊണ്ടു.— "വിശ്വസിക്കുന്നവരെ പ്രസംഗത്തിന്റെ ഭോഷത്വത്താൽ രക്ഷിക്കുവാൻ ദൈവം ഇച്ഛിച്ചു": മനുഷ്യദൃഷ്ടിയിൽ ഭോഷത്വമായി കാണപ്പെടുന്ന കുരിശിൽതറയ്ക്കപ്പെട്ട മ്ശീഹായെപ്പററി പ്രസംഗിക്കുവാൻ പഠിപ്പില്ലാത്തവരെ അയച്ച് ഇങ്ങനെ തന്റെ ശക്തി പ്രത്യക്ഷമാക്കിക്കൊണ്ട് ഈ വിശ്വാസത്താൽ മനുഷ്യരെ രക്ഷപെടുത്തുവാൻ ദൈവത്തിനു തിരുവുള്ളമുണ്ടായി.

൨൨. "യൂദന്മാർ അടയാളങ്ങൾ ചോദിക്കുന്നു": അത്ഭുതങ്ങൾ കാട്ടിക്കൊടുക്കുവാൻ ആവശ്യപ്പെടുന്നു.– "പുറജാതികൾ ജ്ഞാനം അന്വേഷിക്കുന്നു": ദൈവികകാര്യങ്ങളുടെ ശാസ്ത്രീയമായ പ്രതിപാദനം ആഗ്രഹിക്കുന്നു.

൨൫. "ദൈവത്തിന്റെ ഭോഷത്വം മനുഷ്യരെക്കാൾ ജ്ഞാനമുള്ളതാകുന്നു": ദൈവത്തിന്റെ വഴികളിൽ ഭോഷത്വമെന്നു മനുഷ്യർക്കു കാണപ്പെടുന്നവ ഏററവും

ജ്ഞാനമുള്ളതാകുന്നു.— "ദൈവത്തിൻെറ ബലക്ഷയം മനുഷ്യരെക്കാൾ ബലമുള്ളതുമാകുന്നു": ബലഹീനങ്ങളെന്നു തോന്നുന്നവ മനുഷ്യരുടെ സകല ശക്തികളെയും ധാരണകളെയുംകാൾ ബലമേറിയതുമാകുന്നു.

൨൬. "നിങ്ങളുടെ വിളി": പരിച്ഛേദനമുള്ളവരെപ്പററി പരിച്ഛേദനം എന്നും, അഗ്രചർമ്മമുള്ളവരെപ്പററി അഗ്രചർമ്മം എന്നും (റോമ. അ. ൩. വ. ൩൦.), തിരഞ്ഞെടുക്കപ്പെട്ടവരെപ്പററി തിരഞ്ഞെടുപ്പ എന്നും (റോമ. അ. ൧൧. വ. ൭.) പറയുന്നതുപോലെ വിളിക്കപ്പെട്ട നിങ്ങൾ എന്ന അത്ഥത്തിൽ നിങ്ങളുടെ വിളി എന്നു ഇവിടെപ്പറഞ്ഞിരിക്കുന്നു.— "നിങ്ങളിൽ വലിയ കുടുംബക്കാരും വളരെയില്ല": ആദ്യക്രിസ്ത്യാനികളിൽ ഭൂരിപക്ഷം അടിമകളായിരുന്നു.

൨൮. "ഇല്ലാതിരിക്കുന്നവരെ": കേവലം നിസ്സാരന്മാരായി, ഇല്ലായ്മപോലെ കാണപ്പെടുന്നവരെ. ഇങ്ങനെ വിനീതാവസ്ഥയിലുള്ളവരെക്കൊണ്ടാണ ദൈവം മഹാന്മാരെ സുവിശേഷത്തിനു കീഴ്പെടുത്തിയത്.

൩൦. "അവനിൽനിന്നുള്ളവരാകുന്നു": അവൻെറ കൃപമൂലം ഉള്ളവരാകുന്നു.

## അദ്ധ്യായം ൨.

ശ്ലീഹായുടെ പ്രസംഗം പദങ്ങളുടെ മേന്മയോടുകൂടിയായിരുന്നില്ല; ആത്മാവിലും ശക്തിയിലുമുള്ളതായിരുന്നു. ലൌകികജ്ഞാനികൾക്കും വിഷയേച്ഛുക്കൾക്കും അഗ്രാഹ്യവും ആത്മികമനുഷ്യർക്കുമാത്രം ഗ്രാഹ്യവുമായിരുന്നു അദ്ദേഹം പ്രസംഗിച്ച വിഷയം.

ഞാനും, എൻെറ സഹോദരന്മാരേ, നിങ്ങളുടെ അടുക്കൽ വന്നപ്പോൾ ദൈവത്തിൻെറ രഹസ്യം നിങ്ങളോടു പ്രസംഗിച്ചതു മേന്മയുള്ള ഭാഷണത്താലല്ല, ജ്ഞാനത്താലുമല്ല. [൧. കോറ. അ. ൧. വ. ൧൭.]

൨. ഈശോമ്ശിഹായെ, അതും കുരിശിൽ തറയ്ക്കപ്പെട്ടവനെ, അല്ലാതെ മററൊന്നും ഞാൻ അറിയുന്നതായി നിങ്ങളുടെ ഇടയിൽ എന്നെത്തന്നെ ഞാൻ വിധിച്ചുമില്ല.

൩. ഞാൻ വളരെ ഭയത്തോടും വിറയലോടും കൂടി നിങ്ങളുടെ ഇടയിൽ ഇരുന്നിരുന്നു.

൪. എൻെറ വചനവും എൻെറ പ്രസംഗവും ജ്ഞാനത്തിൻെറ വചനങ്ങളുടെ വശീകരണത്തോടുകൂടിയല്ല, മറിച്ച്, ആത്മാവിൻെറയും ശക്തിയുടെയും പ്രദശനത്തോടുകൂടിയത്രെ ആയിരുന്നത്. [൨. പത്രോ. അ. ൧. വ. ൧൬.]

൫. (അത്) നിങ്ങളുടെ വിശ്വാസം മനുഷ്യരുടെ ജ്ഞാനത്തിലല്ല, പിന്നെയൊ ദൈവത്തിൻെറ ശക്തിയിൽ ആയിരിക്കുവാൻ തന്നെ.

൬. എന്നാൽ പരിപൂണ്ണരുടെ ഇടയിൽ ഞങ്ങൾ ജ്ഞാനം സംസാരിക്കുന്നു. (ആ) ജ്ഞാനമോ ഈ ലോകത്തിൻെറതല്ല, ഈ ലോകത്തിലെ നശിച്ചുപോകുന്ന ശക്തന്മാരുടെതുമല്ല.

൭. മറിച്ച്, മറക്കപ്പെട്ടിരുന്നതും ലോക(ആരംഭ)ങ്ങൾക്കു മുമ്പേതന്നെ നമ്മുടെ മഹത്വത്തിനായി ദൈവം നിശ്ചയിച്ചതുമായ ദൈവത്തിൻെറ ജ്ഞാനമാകുന്നു ഞങ്ങൾ രഹസ്യത്തിൽ സംസാരിക്കുന്നത്.

൮. അതു ലോകത്തിലെ ശക്തന്മാരിൽ ഒരുത്തനും അറിഞ്ഞിട്ടില്ല. അവർ അതു അറിഞ്ഞിരുന്നു എങ്കിലോ മഹത്വത്തിൻെറ കത്താവിനെ അവർ കുരിശിൽ തറയ്ക്കുകയില്ലായിരുന്നു.

൯. എന്നാൽ എഴുതപ്പെട്ടിരിക്കുന്നതുപോലെ ദൈവം തന്നെ സ്നേഹിക്കുന്നവൎക്കായി ഒരുക്കീട്ടുള്ളതു കണ്ണു കണ്ടിട്ടില്ല, ചെവി കേട്ടിട്ടില്ല, മനുഷ്യൻെറ ഹൃദയത്തിൽ തോന്നീട്ടുമില്ല. [ഏശ. അ. ൬൪. വ. ൪.]

൧൦. നമുക്കോ ദൈവം തൻെറ ആത്മാവിനാൽ വെളിപ്പെടുത്തിയിരിക്കുന്നു. ആത്മാവു സകലവും, ദൈവത്തിൻെറ ആഴങ്ങൾ കൂടിയും, ആരായുന്നുവല്ലൊ.

൧൧. എന്തെന്നാൽ മനുഷ്യനിലുള്ളതു അവനിലെ മനുഷ്യാത്മാവല്ലാതെ ഏതു മനുഷ്യനാകുന്നു അറിയുന്നതു്? ഇങ്ങനെ തന്നെ ദൈവത്തിലുള്ളതും ദൈവാത്മാവല്ലാതെ ഒരുമനുഷ്യനും അറിയുന്നില്ല.

൧൨. നാമോ ലോകത്തിൻെറ ആത്മാവിനെയല്ല പ്രാപിച്ചിരിക്കുന്നതു്, മറിച്ചു്, ദൈവത്തിൽ നിന്നു നമുക്കു ദാനങ്ങൾ നൽകപ്പെട്ടിരിക്കുന്നു എന്നു അറിയേണ്ടതിനു ദൈവത്തിൽ നിന്നുള്ള ആത്മവിനെയത്രെ.

൧൩. ഞങ്ങൾ ഇവ മനുഷ്യജ്ഞാനത്തിൻെറ വചനങ്ങളുടെ പഠിപ്പോടുകൂടിയല്ല, പിന്നയൊ ആത്മാവിൻെറ പഠിപ്പോടുകൂടിത്തന്നെ സംസാരിക്കുകയും, ആത്മികന്മാൎക്കു ആത്മികമായവ ഒപ്പിക്കുകയും ചെയ്യുന്നു. [൧. കോറ. അ. ൧. വ. ൧൭; അ. ൨. വ. ൧, ൪: ൨. പത്രോ. അ. ൧. വ. ൧൬.]

൧൪. എന്തുകൊണ്ടെന്നാൽ മൃഗീയനായിരിക്കുന്ന മനുഷ്യൻ ആത്മികമായവ കൈക്കൊള്ളുന്നില്ല. (അവ) അവനു ഭോഷത്വമാകുന്നു. ആത്മാവിനാൽ വിധിക്കപ്പെടുന്നതുകൊണ്ടു അവ അറിയുവാൻ അവനു കഴികയുമില്ല.

൧൫. ആത്മികനാകട്ടെ ഏതിനെയും വിധിക്കുന്നു. അവൻ ഒരുത്തനാലും വിധിക്കപ്പെടുന്നുമില്ല.

൧൬. എന്തുകൊണ്ടെന്നാൽ അവനെ പഠിപ്പിക്കുവാൻ തക്കവണ്ണം കൎത്താവിൻെറ മനസ്സു അറിഞ്ഞവൻ ആരാകുന്നു? എന്നാൽ മ്ശീഹായുടെ മനസ്സു ഞങ്ങൾക്കുണ്ടു്. [സുജ്ഞ. അ. ൯. വ. ൧൩: ഏശ. അ. ൪൦. വ. ൧൩: റോമ. അ. ൧൧. വ. ൩൪.]

## വ്യാഖ്യാനം.

൧. "ജ്ഞാനത്താലുമല്ല": മാനുഷികജ്ഞാനത്താലുമല്ല. വ. ൪—ൽ 'ജ്ഞാനത്തിൻെറ' എന്നു കാണുന്നിടത്തു ക്രുശ. പ്രതിയിലും ഇത്രമാത്രമേ പറയുന്നുള്ളു എങ്കിലും ഗ്രീ., ല., അറ. പ്രതികളിൽ 'മാനുഷികജ്ഞാനത്തിൻെറ' എന്നു വ്യക്തമായി കാണുന്നുണ്ടു്.

൪. "ആത്മാവിൻെറയും ശക്തിയുടെയും പ്രദൎശനത്തോടുകൂടിയത്രെ ആയിരുന്നതു്": വിശ്വസിച്ചവൎക്കു നൽകപ്പെട്ട പരിശുദ്ധാത്മാവിൻെറ ദാനങ്ങളും, പ്രേഷിതന്മാർമൂലം ദൈവം ചെയ്ത അത്ഭുതങ്ങളുമായിരുന്നു ലോകത്തെ മാനസാന്തരപ്പെടുത്തുവാൻ ദൈവം പ്രയോഗിച്ച മാൎഗ്ഗങ്ങൾ. ഇവ മാനുഷികവാഗ്വിലാസത്തെക്കാൾ ശക്തിയുള്ളവയാണു്.

൬. "പരിപൂൎണ്ണരുടെ ഇടയിൽ": വിശ്വാസത്തിലും സുകൃതങ്ങളിലും ദാൎഢ്യം പ്രാപിച്ചിട്ടുള്ളവരുടെ അടുക്കൽ.— "ജ്ഞാനം സംസാരിക്കുന്നു": ക്രിസ്തീയവിശ്വാസത്തിലെ മേല്പട്ടകാൎയ്യങ്ങൾ പ്രസ്താവിക്കുന്നു.

൭. "രഹസ്യത്തിൽ": പരിപൂൎണ്ണരായ ചുരുക്കംപേരോടുമാത്രം. ഈ പദം 'ജ്ഞാനം' എന്നതിനോടു ചേൎത്തു 'ദൈവത്തിൻെറ നിഗൂഢജ്ഞാനം' എന്നും അൎത്ഥമാക്കാം. പരിപൂൎണ്ണരായ ചിലരോടുമാത്രം സംസാരിക്കുന്നതു മേല്പട്ടകാൎയ്യങ്ങളാകയാൽ ഏതായാലും കാൎയ്യത്തിൽ ഒന്നുതന്നെ.

൧൫. "ആത്മികന്മാർക്കു ആത്മികമായവ ഒപ്പിക്കുകയും": ആത്മികന്മാരായ കേൾവിക്കാരോടു അവരുടെ സ്ഥിതിക്കു യോജിച്ചവയായ ആത്മികകാര്യങ്ങൾ പ്രസ്താവിക്കുകയും.– 'ആത്മികമായവ ആത്മികമായവയോടു ഒപ്പിക്കുകയും' എന്നും ചില പ്രതികളിൽ കാണുന്നുണ്ടു്. ഞങ്ങൾ ഉപദേശിക്കുന്ന ആദ്ധ്യാത്മികസംഗതികൾ വി. ഗ്രന്ഥങ്ങളിലുംമററും പറയപ്പെട്ടിരിക്കുന്നവയോടു യോജിക്കുന്നതായി കാണിക്കുകയും എന്നാണു ഇതിനു അൎത്ഥം ഗ്രഹിക്കേണ്ടതു്.

൧൪. "മൃഗീയനായിരിക്കുന്ന മനുഷ്യൻ": ലൌകികസുഖാനുഭവങ്ങളിൽമാത്രം പ്രസക്തിയോടുകൂടിയവൻ എന്നോ, പ്രകൃതിസിദ്ധമായ ബുദ്ധിയുടെ പ്രകാശംമാത്രം അനുഗമിക്കുന്നവനെന്നോ അൎത്ഥമാകാം. ഇങ്ങനെയുള്ളവൻ ആത്മികകാര്യങ്ങളെ നിരത്ഥങ്ങളായി കരുതുന്നു. അവനു ആത്മികകാര്യങ്ങളെപ്പററി ബോധമില്ല; അതിനു മാൎഗ്ഗവുമില്ല. എന്തെന്നാൽ അവ ആത്മികമായിത്തന്നെ പരിശോധിച്ചു അറിയേണ്ടവയാണല്ലൊ.

൧൫. "ആത്മികനാകട്ടെ എതിനെയും വിധിക്കുന്നു. അവൻ ഒരുത്തനാലും വിധിക്കപ്പെടുന്നുമില്ല": ആത്മികകാര്യങ്ങളിൽ സ്വബുദ്ധിയെ മാൎഗ്ഗദർശിയാക്കാതെ, അവൻ കേൾക്കണമെന്നും അനുസരിക്കണമെന്നും മ്ശിഹായാൽ കല്പിക്കപ്പെട്ടിരിക്കുന്ന തിരുസഭയുടെ വിധികൾക്കു സ്വന്തവിധികളെ കീഴ്പെടുത്തുന്നവനാണു് ആത്മികൻ. മ്ശിഹാ ലോകാവസാനംവരെ സഭയോടുകൂടിയിരിക്കയും പരിശുദ്ധാത്മാവു അതിനെ നടത്തുകയും ചെയ്യുന്നതുകൊണ്ടു സഭ ഒരിക്കലും തെററിൽ ഉൾപ്പെടുകയില്ല. ഇങ്ങനെയുള്ള സഭയോടു ആത്മികൻ പൂൎണ്ണമായി യോജിച്ചിരിക്കുന്നതിനാൽ അവൻ എതിനെയുംപററി ശരിയായി വിധിക്കുന്നു. തൻമൂലം അവനോടു ന്യായവാദം ചെയ്യുവാനോ അവനിൽ കുററം ആരോപിക്കുവാനോ ആൎക്കും സാധിക്കയില്ല.

൧൬. "എന്തുകൊണ്ടെന്നാൽ അവനെ പഠിപ്പിക്കുവാൻതക്കവണ്ണം കൎത്താവിന്റെ മനസ്സു അറിഞ്ഞവൻ ആരാകുന്നു? എന്നാൽ മ്ശിഹായുടെ മനസ്സു ഞങ്ങൾക്കുണ്ടു്": ആത്മികൻ ആരാലും വിധിക്കപ്പെടുന്നില്ല എന്നു ൧൫-ാംവാക്യത്തിൽ പറഞ്ഞതിന്റെ കാരണമാണു ശ്ലീഹാ ഇവിടെ പ്രസ്താവിക്കുന്നതു്. 'കൎത്താവിന്റെ മനസ്സു അറിഞ്ഞവൻ' എന്നതു 'കൎത്താവിന്റെ മനസ്സു അറിഞ്ഞ മൃഗീയൻ' എന്ന അൎത്ഥത്തിൽ ഗ്രഹിക്കണം. ഇവൻ ആദ്ധ്യാത്മികകാര്യങ്ങൾ ആരാഞ്ഞറിയുവാൻ ശക്തനാകുന്നില്ല എന്നു മുകളിൽ പ്രസ്താവിച്ചിട്ടുള്ളതാണല്ലൊ. ആകയാൽ ആത്മികന്റെ ന്യായങ്ങൾ ഗ്രഹിക്കുവാനും അവനെ ഉപദേശിക്കുവാനും ഇവനു സാധിക്കയില്ല. കോറന്തോസ്കാരുടെ ലൌകികജ്ഞാനം വിസ്തൃതമായ ക്രിസ്തീയജ്ഞാനത്തിന്റെ മുമ്പിൽ വളരെ തുച്ഛമെന്നും, പ്ലേയ്റോ, അറിസ്റ്റോട്ടൽ, പിത്താഗൊറാസ് ആദിയായ അവരുടെ തത്വജ്ഞന്മാരുടെ ജ്ഞാനത്തെക്കാൾ മഹത്തായ മ്ശിഹായുടെ മനസ്സു, എന്നുവെച്ചാൽ, മ്ശിഹായുടെ ജ്ഞാനം, ശ്ലീഹന്മാൎക്കും മററു സുവിശേഷപ്രസംഗകന്മാൎക്കും ഉണ്ടെന്നുമാണു ശ്ലീഹാ ഇവിടെ പ്രസ്താവിക്കുന്നതു്.

## അദ്ധ്യായം ൩.

ഉപദേഷ്ടാക്കളെപ്പററി തൎക്കിക്കരുതു്. അവർ ദൈവത്തിന്റെ ശുശ്രൂഷികളും ദൈവത്തെ കണക്കുബോധിപ്പിക്കേണ്ടവരുമാകുന്നു. അവരുടെ പ്രവൃത്തികൾ അഗ്നിയാൽ പരിശോധിക്കപ്പെടും.

എനിക്കോ, എന്റെ സഹോദരന്മാരേ, നിങ്ങളോടു്, ജഡികന്മാരോടു എന്നപോലെയും മ്ശിഹായിൽ ശിശുക്കളോടു് എന്നപോലെയുമല്ലാതെ ആത്മികന്മാരോടു് എന്നപോലെ സംസാരിക്കുവാൻ കഴിഞ്ഞില്ല.

൨. ഞാൻ നിങ്ങളെ പാൽ കുടിപ്പിച്ചു; അല്ലാതെ (ഗുരു) ഭക്ഷണം നിങ്ങൾക്ക ഞാൻ തന്നില്ല. എന്തുകൊണ്ടെന്നാൽ അതുവരെ നിങ്ങൾ (അതിനു) പ്രാപ്തന്മാരല്ലായിരുന്നു. എന്നല്ല, ഇപ്പോൾ തന്നെയും നിങ്ങൾ പ്രാപ്തരായിട്ടില്ല.

൩. നിങ്ങൾ ഇപ്പോഴും ജഡികന്മാരാണല്ലൊ. ഹാ! നിങ്ങളുടെ ഇടയിൽ അസൂയയും തക്കവും ഭിന്നതകളും ഉണ്ടായിരിക്കെ നിങ്ങൾ ജഡികന്മാരല്ലയൊ? ശാരീരികമായിട്ടല്ലയൊ നിങ്ങൾ വ്യാപരിക്കുന്നതും?

൪. എന്തുകൊണ്ടെന്നാൽ നിങ്ങളിൽ ഒരുത്തൻ: ഞാൻ പൌലോസിനുള്ളവനാകുന്നു എന്നു പറയുകയും, മറെറാരുത്തൻ ഞാൻ അപ്പലോയിക്കുള്ളവനാകുന്നു എന്നു പറയുകയും ചെയ്യുമ്പോൾ ഹേ! നിങ്ങൾ ജഡികന്മാരല്ലയൊ?

൫. എന്തെന്നാൽ നിങ്ങൾ ആർ മൂലം വിശ്വസിച്ചുവൊ ആ ശുശ്രൂഷികളല്ലാതെ പൌലോസു ആരാകുന്നു? അല്ലെങ്കിൽ അപ്പലൊ ആരാകുന്നു? ഓരോരുത്തനും തനിക്ക കത്താവു നൽകിയതുപോലെയും മാത്രം.

൬. ഞാൻ നട്ടു, അപ്പലൊ നനച്ചു, എന്നാൽ ദൈവം വളത്തി.

൭. ആകയാൽ വളത്തുന്ന ദൈവം അല്ലാതെ നടുന്നവനാകട്ടെ നനയ്ക്കുന്നവനാകട്ടെ ഏതുമല്ല.

൮. എന്നാൽ നടുന്നവനും നനയ്ക്കുന്നവനും ഒന്നാകുന്നു. ഓരോരുത്തനും തൻെറ അദ്ധ്വാനത്തിനു തക്കവണ്ണം തൻെറ കൂലി കൈക്കൊള്ളുകയും ചെയ്യുന്നു. [മത്താ. അ. ൧൬. വ. ൨൭: റോമ. അ. ൨. വ. ൬: ഗാല. അ. ൬. വ. ൫.]

൯. എന്തെന്നാൽ ഞങ്ങൾ ദൈവത്തോടുകൂടി വേല ചെയ്യുന്നു. ദൈവത്തിൻെറ കൃഷിയും ദൈവത്തിൻെറ വീട്ടുപണിയും നിങ്ങളാകുന്നു.

൧൦. എനിക്ക നൽകപ്പെട്ട ദൈവകൃപക്കൊത്തവണ്ണം ജ്ഞാനിയായ ഒരു പണിക്കാരനെപ്പോലെ ഞാൻ അടിസ്ഥാനം ഇട്ടു. മറെറാരുത്തൻ അതിന്മേൽ പണിയുന്നു. എന്നാൽ താൻ അതിന്മേൽ എങ്ങനെ പണിയുന്നു എന്നു ഓരോരുത്തനും നോക്കിക്കൊള്ളട്ടെ.

൧൧. എന്തുകൊണ്ടെന്നാൽ ഈശോമ്ശിഹാ എന്ന വെക്കപ്പെട്ട ഈ അടിസ്ഥാനമൊഴികെ വേറൊന്നു വെക്കവാൻ ആക്കും സാധിക്കയില്ല.

൧൨. എന്നാൽ ആരെങ്കിലും ഈ അടിസ്ഥാനത്തിന്മേൽ പൊന്നൊ, വെള്ളിയൊ, വിലയേറിയ കല്ലുകളൊ, മരങ്ങളൊ, പുല്ലൊ, വയ്ക്കോലൊ (കൊണ്ടു) പണിയുന്നു എങ്കിൽ,

൧൩. ഓരോരുത്തൻെറയും പണി വെളിപ്പെടും. അതു തീയാൽ വെളിവാക്കപ്പെടുന്നതുകൊണ്ടു ആ ദിവസം അതിനെ വെളിവാക്കും. ഓരോരുത്തൻെറയും പ്രവൃത്തി എങ്ങനെയാകുന്നു എന്നു തീ വേർതിരിക്കും.

൧൪. പണിയുന്ന ആരുടെ പണി നിലനില്ക്കുമോ അവൻ തൻെറ കൂലി കൈക്കൊള്ളും.

൧൫. എന്നാൽ ആരുടെ പണി വെന്തുപോകുമോ അവൻ നഷ്ടം സഹിക്കും. അവനോ രക്ഷിക്കപ്പെടും; എന്നാൽ തീയിൽക്കൂടിയെന്നപോലെയത്രെ.

൧൬. നിങ്ങൾ ദൈവത്തിൻെറ ആലയമാകുന്നു എന്നും, ദൈവാത്മാവു നിങ്ങളിൽ വസിക്കുന്നു എന്നും നിങ്ങൾ അറിയുന്നില്ലയൊ?

൧൭. ദൈവത്തിൻെറ ആലയം അശുദ്ധമാക്കുന്നവൻ ആരോ അവനെ ദൈവം നശിപ്പിക്കും. എന്തു

കൊണ്ടെന്നാൽ ദൈവത്തിന്റെ ആലയം വിശുദ്ധമാകുന്നു. അതു നിങ്ങൾ തന്നെ. [൧. കോറ. അ. ൬. വ. ൧൯: ൨. കോറ. അ. ൬. വ. ൧൬.]

൧൮. ആരും തന്നെത്തന്നെ വഞ്ചിക്കരുതു്. നിങ്ങളിൽ ഈ ലോകത്തിൽ ജ്ഞാനിയാകുന്നു എന്നു വിചാരിക്കുന്നവൻ ജ്ഞാനിയാകേണ്ടതിനു ഭോഷനായിത്തീരട്ടെ.

൧൯. എന്തെന്നാൽ ഈ ലോകത്തിന്റെ ജ്ഞാനം ദൈവത്തിന്റെ സന്നിധിയിൽ ഭോഷത്വമാകുന്നു. ജ്ഞാനികളെ അവരുടെ കൌശലത്തിൽ അവൻ പിടിക്കുന്നു എന്നും, (൨൦) [ഈയോ. അ. ൫. വ. ൧൩.]

൨൦. വീണ്ടും, ജ്ഞാനികളുടെ വിചാരങ്ങൾ വ്യൎത്ഥമാകുന്നു എന്നു കൎത്താവു അറിയുന്നു എന്നും (൧൯.) «എഴുതപ്പെട്ടിരിക്കുന്നുവല്ലോ». [സങ്കീ. ൯൩. വ. ൧൧.]

൨൧. ഇതിനാൽ ആരും മനുഷ്യരിൽ പ്രശംസിക്കരുതു്.

൨൨. എന്തെന്നാൽ എല്ലാം നിങ്ങളുടെതാകുന്നു. പൌലോസാകട്ടെ, അപ്പലൊയാകട്ടെ, കേപ്പയാകട്ടെ, ലോകമാകട്ടെ, ജീവനാകട്ടെ, മരണമാകട്ടെ, ഇപ്പൊഴുള്ളവയാകട്ടെ, വരുവാനിരിക്കുന്നവയാകട്ടെ എല്ലാം നിങ്ങളുടെതാകുന്നു.

൨൩. നിങ്ങളോ മ്ശീഹായുടേതു്, മ്ശീഹാ ദൈവത്തിന്റേതും.

## വ്യാഖ്യാനം.

൨. "ഞാൻ നിങ്ങളെ പാൽ കുടിപ്പിച്ചു; അല്ലാതെ (ഗുരു)ഭക്ഷണം നിങ്ങൾക്കു ഞാൻ തന്നില്ല": വിശ്വാസത്തിൽ ശിശുപ്രായന്മാരായ നിങ്ങളോടു വിശ്വാസത്തിലെ സുഗമങ്ങളായ കാൎയ്യങ്ങളല്ലാതെ ഗുരുതരങ്ങളും നിഗൂഢങ്ങളുമായ രഹസ്യങ്ങൾ ഉപദേശിച്ചില്ല.

൫. "ഓരോരുത്തനും തനിക്കു കൎത്താവു നൽകിയതുപോലെ": ഈ ഭാഗം പൌലോസിനെയും അപ്പലൊയെയും ഉദ്ദേശിക്കുന്നു എന്നു അറ. പ്രതിയിൽനിന്നു വിശദമാകുന്നു. 'അതുതന്നെയും അവരിരുവരിൽ (പൌലോസും അപ്പലോയും) ഓരോരുത്തനും തനിക്കു ദൈവം നൽകിയതുപോലെ' എന്നാണു അതിൽ കാണുന്നതു്. പൌലോസും അപ്പലോയും ശുശ്രൂഷകന്മാരാണു, അതുതന്നെയും ദൈവം അവൎക്കു നിശ്ചയിച്ച ശുശ്രൂഷയുടെ പരിധിയനുസരിച്ചമാത്രവുമാണ് എന്നൎത്ഥം.

൮. "നടുന്നവനും നനയ്ക്കുന്നവനും ഒന്നാകുന്നു": ഒരേനിലയിൽ ശുശ്രൂഷികൾ മാത്രമാകുന്നു.

൯. "ദൈവത്തിന്റെ വീടുപണി": ദൈവത്തിന്റെ വീടു എന്നുമാത്രം അൎത്ഥം. വ. ൧൬–ൽ 'നിങ്ങൾ ദൈവത്തിന്റെ ആലയമാകുന്നു' എന്നു പറയുന്നുണ്ടല്ലൊ.

൧൨–൧൫. "ഈ അടിസ്ഥാനത്തിന്മേൽ . . .": ദുൎഗ്രഹമായ ഒരു ഭാഗമാണിതു്. അൎത്ഥമെന്തു? എന്തിനെ ഉദ്ദേശിക്കുന്നു എന്നതിൽ ഭിന്നാഭിപ്രായമുണ്ടു്. പൂൎവ്വികസഭാപിതാക്കന്മാരിൽ പലരും, ഇക്കാലത്തെ പല വ്യാഖ്യാതാക്കളും, താഴെക്കാണുംപ്രകാരം പ്രസ്താവിക്കുന്നു: അടിസ്ഥാനം മ്ശീഹായും അദ്ദേഹത്തിന്റെ ഉപദേശവും, എന്നുവെച്ചാൽ സ്നേഹത്തോടുകൂടി പ്രവൃത്തി ചെയ്യുന്നതായി മ്ശീഹായിലുള്ള സത്യവിശ്വാസവുമാകുന്നു. ഇതിന്മേൽ പണിയുന്ന പൊന്നു, വെള്ളി, വിലയേറിയ കല്ലുകൾ ഇവ കൂടുതൽ പൂൎണ്ണതയുള്ള പ്രസംഗവും സുവിശേഷങ്ങളുടെ അനുസരണവുമത്രെ. മരവും, പുല്ലും, വയ്ക്കോലും കോറന്തോസ്കാരുടേതുപോലെയുള്ള വാഗ്വിലാസത്തോടും ചമൽക്കാരത്തോടും കൂടിയ പ്രസംഗവും, വളരെ അപൂൎണ്ണതകളും ലഘുപാപ

ങ്ങളും കലൎന്നുള്ള ആചാരവുമാണ്. ഓരോരുത്തന്റെയും പണി ഏതുവിധമുള്ളതായിരുന്നെന്നു ജീവകാലത്തു നിശ്ചയിക്കുവാൻ പ്രയാസമെങ്കിലും കൎത്താവിന്റെ നാളിലും മരണാനന്തരം തീകൊണ്ടുള്ള പരിശോധനയിലും പ്രത്യക്ഷപ്പെട്ടും. എന്തെന്നാൽ അപ്പോൾ കൎത്താവിന്റെ വിധിയുടെ അഗ്നി ഓരോരുത്തന്റെയും പ്രവൃത്തികളെ ശോധന ചെയ്യും. ആരുടെ പണി മരം, പുല്ലു, വയ്ക്കോൽ ഇവപോലെ അഗ്നിയിൽ ദഹിക്കാതെനില്പവാൻ അശക്തമായിരിക്കുമോ അവൎക്കു നാശം നേരിടും. എന്തെന്നാൽ ഈ പ്രവൃത്തികൾ വിലയില്ലാത്തവയായിരിക്കും. എങ്കിലും അവർ ശരിയായ അടിസ്ഥാനത്തിന്മേൽ പണുതതുകൊണ്ടു്, എന്നുവെച്ചാൽ കുറെയെല്ലാം അപൂൎണ്ണതയോടെയെങ്കിലും സത്യവിശ്വാസത്തോടും കൃപാവരത്തോടുംകൂടി ജീവിക്കുകയും മരിക്കുകയും ചെയ്കതുകൊണ്ടു, അവർ രക്ഷപ്രാപിക്കാതിരിക്കയില്ല. എങ്കിലും ഇതു അഗ്നികൊണ്ടുമാത്രം, അതായതു പണിയിൽ അവർ കലൎത്തിയ മരവും, പുല്ലും, വയ്ക്കോലുംനിമിത്തം ശുദ്ധീകരസ്ഥലത്തിലെ ശിക്ഷകു അവർ അധീനരാകും. വി. ആഗുസ്തീനോസ് ഉൾപ്പെടെ പല പിതാക്കന്മാരും ശുദ്ധീകരസ്ഥലത്തിൽ യഥാൎത്ഥമായ അഗ്നിയുണ്ടെന്നു ഇതിൽനിന്നു അനുമാനിക്കുന്നു.

൧൮. "ഭോഷനായിത്തീരട്ടെ": ലോകാഭിപ്രായത്തിൽ ഭോഷത്വമെങ്കിലും ദൈവസമക്ഷം ജ്ഞാനമായിരിക്കുന്ന വിശ്വാസം, വിനയം, കുരിശു ഇവ സ്വീകരിച്ചുകൊണ്ടു ബുദ്ധിഹീനനായി കാണപ്പെടട്ടെ.

൨൧. "ആരും മനുഷ്യരിൽ പ്രശംസിക്കരുതു്": പൌലോസിന്റെ പക്ഷക്കാരനെന്നൊ, അപ്പലോയുടെ പക്ഷക്കാരനെന്നൊ, കേപ്പായുടെ പക്ഷക്കാരനെന്നൊ പ്രശംസിക്കുകയും തൎക്കിക്കുകയും അരുതു്.

## അദ്ധ്യായം ൪.

ദൈവത്തിന്റെ ശുശ്രൂഷികളെപ്പററി വിധിചെയ്യരുതു്. തങ്ങളുടെ ഉപദേഷ്ടാക്കളെപ്പററി പ്രശംസിക്കുന്ന കോറന്തോസുകാരെ വി. പൌലോസ് ശകാരിക്കുകയും ശ്ലീഹന്മാൎക്കു എവിടെയുമുണ്ടായ സ്വീകരണത്തിന്റെ വൃത്താന്തം വിവരിക്കുകയും ചെയ്യുന്നു.

ഞങ്ങൾ മ്ശിഹായുടെ ശുശ്രൂഷികളും ദൈവരഹസ്യങ്ങളുടെ വീട്ടുകാൎയ്യസ്ഥന്മാരുമായി നിങ്ങളാൽ കരുതപ്പെടണം. [൨. കോറ. അ. ൬. വ. ൪.]

൨. വീട്ടുകാൎയ്യസ്ഥന്മാരിൽ ഏവനും വിശ്വസ്ഥനായി കാണപ്പെടണം എന്നാണു ഇനി ഇവിടെ ആവശ്യമായിരിക്കുന്നതു്.

൩. എന്നാൽ നിങ്ങളാലൊ ഏതു മനുഷ്യനാലുമൊ ഞാൻ വിധിക്കപ്പെടുന്നതു എനിക്കു നിസ്സാരകാൎയ്യമാകുന്നു. എന്നല്ല, ഞാൻ എന്നെത്തന്നെ വിധിക്കുന്നുമില്ല.

൪. എന്തെന്നാൽ എനിക്കു ഒന്നിനെപ്പററിയും ബോധമില്ല. എങ്കിലും ഇതിനാൽ ഞാൻ നീതികരിക്കപ്പെട്ടിട്ടില്ല. എന്നെ വിധിക്കുന്നവൻ കൎത്താവു് ആകുന്നുവല്ലൊ.

൫. ഇതിനാൽ ഇരുട്ടിൽ മറഞ്ഞിരിക്കുന്നവയെ പ്രകാശിപ്പിക്കുകയും, ഹൃദയങ്ങളുടെ വിചാരങ്ങൾ വെളിവാക്കുകയും ചെയ്യുന്ന കൎത്താവു വരുന്നതുവരെ സമയത്തിനു മുമ്പു നിങ്ങൾ വിധിക്കരുതു്. അപ്പോൾ ഓരോരുത്തനും ദൈവത്തിൽ നിന്നു പുകഴ്ചയുണ്ടാകും.

൬. എന്നാൽ എന്റെ സഹോദരന്മാരേ, ഞാൻ ഇവ എന്റെമേൽ തന്നെയും അപ്പലോയുടെമേലും സ്ഥാ

പിച്ചതു നിങ്ങൾ നിമിത്തമാകുന്നു: എഴുതപ്പെട്ടിരിക്കുന്നതിൽ അധികമായി വിചാരിക്കാതിരിക്കുവാൻ ഞങ്ങളിൽ നിന്നു നിങ്ങൾ പഠിക്കേണ്ടതിനും, ഒരുത്തനും ആരെങ്കിലും നിമിത്തം തന്റെ കൂട്ടുകാരന്റെ മേൽ വലിമ ഭാവിക്കാതിരിക്കേണ്ടതിനും തന്നെ.

൭. എന്തുകൊണ്ടെന്നാൽ നിന്നെ ആർ ശ്രദ്ധിച്ചുനോക്കുന്നു? അല്ലെങ്കിൽ നീ കൈക്കൊണ്ടിട്ടില്ലാത്തതായി നിനക്ക് എന്തുണ്ട്? നീ കൈക്കൊണ്ടു എങ്കിലൊ കൈക്കൊണ്ടിട്ടില്ലാത്തവനെപ്പോലെ നീ പ്രശംസിക്കുന്നതെന്ത്?

൮. നിങ്ങൾ പണ്ടേതന്നെ തൃപ്തന്മാരും സമ്പന്നന്മാരുമായി; ഞങ്ങളെക്കൂടാതെ നിങ്ങൾ ഭരണം നടത്തുകയും ചെയ്തു. നിങ്ങളോടു കൂടി ഞങ്ങളും ഭരണം നടത്തത്തക്കവണ്ണം നിങ്ങൾ ഭരിച്ചിരുന്നെങ്കിൽ കൊള്ളാമായിരുന്നു.

൯. എന്നാൽ ഞങ്ങൾ ലോകത്തിനും, മാലാകാമാർക്കും, മനുഷ്യർക്കും (വിനോദ) കാഴ്ചയായിത്തീന്നിരിക്കയാൽ ദൈവം ശ്ലീഹന്മാരായ ഞങ്ങളെ മരണത്തിനു എന്നപോലെ അവസാനത്തവരായിട്ടാണു നിറുത്തിയിരിക്കുന്നതു എന്നു എനിക്കു തോന്നുന്നു.

൧൦. ഞങ്ങൾ മ്ശിഹായെ പ്രതി ഭോഷന്മാർ, നിങ്ങളോ മ്ശിഹായിൽ വിവേകികൾ; ഞങ്ങൾ ബലഹീനന്മാർ, എന്നാൽ നിങ്ങൾ ബലവാന്മാർ; നിങ്ങൾ പുകഴ്ത്തപ്പെടുന്നു, ഞങ്ങളാകട്ടെ അവമാനിക്കപ്പെടുന്നു.

൧൧. ഈ നാഴികവരെയും ഞങ്ങൾക്കു വിശക്കുന്നു, ദാഹിക്കുന്നു; ഞങ്ങൾ നഗ്നന്മാരായിരിക്കുന്നു, (കൈചുരുട്ടി) കുത്തപ്പെടുന്നു. പാർപ്പിടം കൂടി ഞങ്ങൾക്കില്ല.

൧൨. സ്വന്തകൈകളാൽ വേല ചെയ്തു ഞങ്ങൾ അദ്ധ്വാനിക്കുന്നു. അവർ ഞങ്ങളെ അധിക്ഷേപിക്കുന്നു; എങ്കിലും ഞങ്ങൾ ആശിർവദിക്കുന്നു. അവർ ഞങ്ങളെ പീഡിപ്പിക്കുന്നു; എങ്കിലും ഞങ്ങൾ സഹിക്കുന്നു. [നട. അ. ൨൦. വ. ൩൪: ൧. തെസ. അ. ൨. വ. ൯: ൨. തെസ. അ. ൩. വ. ൮.]

൧൩. അവർ ഞങ്ങളെ ദൂഷണം പറയുന്നു; എങ്കിലും ഞങ്ങൾ അവരോടു പ്രാത്ഥിക്കുന്നു. ഞങ്ങൾ ഇപ്പോൾ വരെയും ലോകത്തിന്റെ ചവറു പോലെയും സകല മനുഷ്യരുടെയും അഴുക്കപോലെയും ആയിത്തീന്നിരിക്കുന്നു.

൧൪. ഞാൻ ഇവ എഴുതുന്നതു നിങ്ങളെ ലജ്ജിപ്പിക്കുവാനല്ല; മറിച്ച്, വാത്സല്യ പുത്രന്മാരെ എന്നപോലെ നിങ്ങളെ ഉപദേശിക്കുകയത്രെ ഞാൻ ചെയ്യുന്നത്.

൧൫. നിങ്ങൾക്കു മ്ശിഹായിൽ പതിനായിരം ഉപദേഷ്ടാക്കളുണ്ടായാലും പിതാക്കന്മാർ വളരെയില്ല. എന്തെന്നാൽ സുവിശേഷം കൊണ്ടു മ്ശിഹായിൽ നിങ്ങളെ ജനിപ്പിച്ചതു ഞാനാകുന്നു.

൧൬. ആകയാൽ നിങ്ങൾ എന്നെപ്പോലെ ആകണം എന്നു ഞാൻ നിങ്ങളോടു അപേക്ഷിക്കുന്നു.

൧൭. ഇതിനാൽ എന്റെ സ്നേഹപുത്രനും കത്താവിൽ വിശ്വസ്തനും ആയിരിക്കുന്ന തിമാത്തേയോസിനെ, സർവസഭകളിലും ഞാൻ ഉപദേശിക്കുന്നതുപോലെ മ്ശിഹായിലുള്ള എന്റെ വഴികൾ നിങ്ങളെ ഓർമ്മപ്പെടുത്തുവാനായി, നിങ്ങളുടെ അടുക്കലേയ്ക്കു ഞാൻ അയച്ചിരിക്കുന്നു.

൧൮. ഞാൻ നിങ്ങളുടെ അടുക്കലേക്കു വരികയില്ല എന്നപോലെ നിങ്ങളിൽ ചിലർ അഹങ്കരിച്ചു.

൧൯. എന്നാൽ കൎത്താവു തിരുവുള്ളമാകുന്നു എങ്കിൽ ഞാൻ വേഗം നിങ്ങളുടെ പക്കൽ വരികയും താനേ അഹങ്കരിച്ചവരുടെ വചനമല്ല, മറിച്ച്, അവരുടെ ശക്തി ഞാൻ അറിയുകയും ചെയ്യും.

൨൦. എന്തുകൊണ്ടെന്നാൽ ദൈവത്തിൻെറ രാജ്യം വചനത്തിലല്ല, പിന്നെയൊ ശക്തിയിലാകുന്നു സ്ഥിതി ചെയ്യുന്നതു്.

൨൧. നിങ്ങൾ എങ്ങനെയാണ് ഇച്ഛിക്കുന്നതു്? ഞാൻ നിങ്ങളുടെ അടുക്കൽ വടിയോടുകൂടി വരണമൊ? അതോ സ്നേഹത്തോടും സൌമ്യാത്മാവോടും കൂടിയൊ?

## വ്യാഖ്യാനം.

൩, ൪. "ഞാൻ എന്നെത്തന്നെ വിധിക്കുന്നുമില്ല. എന്തെന്നാൽ എനിക്കു ഒന്നിനെപ്പററിയും ബോധമില്ല. എങ്കിലും ഇതിനാൽ ഞാൻ നീതീകരിക്കപ്പെട്ടിട്ടില്ല. എന്നെ വിധിക്കുന്നവൻ കൎത്താവു് ആകുന്നുവല്ലൊ": ഞാൻ പ്രേഷിതവൃത്തിയിൽ ഒരു തെററും ചെയ്തതായി എനിക്കു ബോധമില്ലെങ്കിലും എൻെറ ആത്മാവസ്ഥ സുരക്ഷിതമാണെന്നൊ, ഞാൻ നീതീകരിക്കപ്പെട്ടിരിക്കുന്നുവെന്നൊ ഞാൻ കരുതുന്നില്ല. എന്തെന്നാൽ സൎവ്വജ്ഞനും ഹൃദയങ്ങളെ ശോധന ചെയ്യുന്നവനുമായ ദൈവമാകുന്നു എൻെറ വിധികൎത്താവു്. മനസ്സാക്ഷിയുടെ മൌനം ഒരുത്തൻ പ്രസാദവരത്തോടുകൂടിയിരിക്കുന്നു എന്നതിനു സ്വതേ അപ്രമാദമായ സാക്ഷ്യമല്ല. വഞ്ചന സംഭവിക്കാൻ വഴിയുണ്ടു്. എങ്കിലും പരിഭ്രമം ഇല്ലാതിരിക്കുവാൻ മാത്രമുള്ള ഒരു ഉറപ്പു സാധാരണമുറക്കു പറഞ്ഞാൽ നമുക്കു ലഭിക്കുവാൻ പാടുണ്ടു്. ആത്മസ്നേഹംനിമിത്തം ഞാൻ കാണാതിരിക്കുന്ന വല്ല കുററവും അവിടന്നു എന്നിൽ കണ്ടു എന്നുവരാം. പുറജാതികളുടെ പ്രേഷിതനായ വി. പൌലോസു തൻെറ കടമകൾ ലംഘിച്ചതായി തനിക്കു ബോധമില്ലെന്നിരുന്നാലും തന്നെത്തന്നെ നീതിമാൻ എന്നു വിളിക്കുവാൻ തുനിയുന്നില്ല. താൻ നീതീകരിക്കപ്പെട്ടിരിക്കുന്നു എന്നു ഒരുത്തൻ വിശ്വസിച്ചാൽ അങ്ങനെ ആയിക്കഴിഞ്ഞു എന്നു പഠിപ്പിക്കുന്ന സ്വയം പ്രകാശിതരായ വ്യാജോപദേഷ്ടാക്കളുടെയും വി. ശ്ലീഹായുടെയും പ്രവൃത്തികൾ തമ്മിൽ എത്ര വ്യത്യാസം!

൬. "എൻെറമേൽതന്നെയും അപ്പൊലോയുടെമേലും സ്ഥാപിച്ചതു": ഉപദേഷ്ടാക്കളുടെ യോഗ്യതായോഗ്യതകളെ സംബന്ധിച്ചായിരുന്നല്ലൊ കോറന്തോസ്കാരുടെ തൎക്കം. വി. ശ്ലീഹാ ആൎക്കും മനോവേദനക്കു കാരണമുണ്ടാകാതിരിക്കേണ്ടതിനു ആ ഉപദേഷ്ടാക്കളിൽ ആരുടെയും പേർ പ്രസ്താവിക്കാതെ തൻെറതന്നെയും അപ്പൊലോയുടെയും കേപ്പായുടെയും പേരുകൾ ഉദാഹരണരൂപത്തിൽ പ്രസ്താവിക്കുന്നു എന്നാണു പറയുന്നതു്.– "എഴുതപ്പെട്ടിരിക്കുന്നതിൽ അധികമായി": മുൻ അദ്ധ്യായങ്ങളിൽ ഞാൻ എഴുതീട്ടുള്ളതിൽ കൂടുതലായി.– "ഒരുത്തനും ആരെങ്കിലും നിമിത്തം തൻെറ കൂട്ടുകാരൻെറമേൽ വലിമ ഭാവിക്കാതിരിക്കേണ്ടതിനു": ആരും താൻ ഇന്നയാളിൻെറ ശിഷ്യനാണു; അതിനാൽ ഇന്നയാളിൻെറ ശിഷ്യനെക്കാൾ താൻ ശ്രേഷ്ഠനാണ് എന്നു അഹങ്കരിക്കാതിരിക്കേണ്ടതിനു.

൭. "നിന്നെ ആർ ശ്രദ്ധിച്ചുനോക്കുന്നു?": ഹേ! വ്യാജഗുരോ, മററുള്ളവരിൽ കൂടുതൽ ശ്രേഷ്ഠതയുള്ളവനായി നിന്നെ ആർ വകവെക്കുന്നു? അവരിൽ ഉത്തമനായി നിന്നെ ആർ വേർതിരിക്കുന്നു? നിനക്കു മേന്മ കല്പിക്കുന്നതാർ?– "നീ കൈക്കൊണ്ടിട്ടില്ലാത്തതായി നിനക്കു് എന്തുണ്ടു്?": നിനക്കു എന്തെങ്കിലും ഗുണമുണ്ടെങ്കിൽ അതെല്ലാം ദൈവത്തിൽ നിന്നു കിട്ടിയതുമാത്രം.

൮. "നിങ്ങൾ . . . തൃപ്തന്മാരും സമ്പന്നന്മാരുമായി": അലങ്കാരപ്രയോഗം. വിപരീതാൎത്ഥം.

൧൦. "ഞങ്ങൾ മ്ശിഹായെപ്രതി ഭോഷന്മാർ, നിങ്ങളോ മ്ശിഹായിൽ വിവേകികൾ": അലങ്കാരം. അൎത്ഥം വിപരീതം.

൧൩. "ഞങ്ങൾ അവരോടു പ്രാൎത്ഥിക്കുന്നു": ശാന്തതയോടും പ്രാൎത്ഥിക്കുന്നവരുടെ അവസ്ഥയിലും ഞങ്ങൾ അവരോടു മറുപടി പറയുന്നു.

൧൬. "നിങ്ങൾ എന്നെപ്പോലെ ആകണം": അറ., ക്രൂശ. പ്രതികളിൽ കാണുന്നതും ഇങ്ങനെതന്നെ. ഗ്രീക്കിൽ 'നിങ്ങൾ എന്നെ അനുകരിക്കുന്നവരാകണം' എന്നു കാണുന്നു. ല-ൽ 'ഞാൻ മ്ശിഹായുടെ എന്നപോലെ നിങ്ങൾ എന്റെ അനുകാരികളാകണം' എന്നാണു തൎജ്ജമ. വി. ഈറാനിമോസിന്റെ വുൾഗാത്തായിലും 'ഞാൻ മ്ശിഹായുടെ എന്നപോലെ' എന്ന ഭാഗം കാണുന്നില്ല. ഇതു അ. ൧൧. വ. ൧-ൽ നിന്നു ചേൎത്തിട്ടുള്ളതാണ്.

## അദ്ധ്യായം ൫.

**വി. ശ്ലീഹാ ഒരുവ്യഭിചാരിയെ സഭാഭ്രഷ്ടനാക്കുന്നതും പഴയ പുളിമാവു വിസൎജ്ജിക്കുവാൻ അവരോടു ഉപദേശിക്കുന്നതും.**

**അ**വസാനമായി നിങ്ങളുടെ ഇടയിൽ വ്യഭിചാരം (ഉണ്ടെന്നു) കേൾക്കപ്പെടുന്നു. ഈ വ്യഭിചാരമോ, മകൻ തന്റെ അപ്പന്റെ ഭാൎയ്യയെ പോലും വെച്ചുകൊള്ളുന്നതായി പുറജാതികളുടെ ഇടയിൽ കൂടിയും പേർ പറയപ്പെടാത്ത വിധത്തിലുള്ളത്. [ആച. അ. ൧൮. വ. ൭, ൮; അ. ൨൦. വ. ൧൧.]

൨. എന്നിട്ടും നിങ്ങൾ അഹങ്കരിക്കുന്നു. അല്ലാതെ, ഈ പ്രവൃത്തി ചെയ്യുവൻ നിങ്ങളുടെ ഇടയിൽ നിന്നു നീക്കപ്പെടേണ്ടതിനായി നിങ്ങൾ വിലാപത്തോടുകൂടി അത്ര ഇരുന്നിട്ടുമില്ല.

൩. ഞാനോ ശരീരംകൊണ്ടു നിങ്ങളിൽ നിന്നു അകന്നിരിക്കുന്നവനും, എങ്കിലും ആത്മാവുകൊണ്ടു നിങ്ങൾക്കു അടുത്തിരിക്കുന്നവനും ആയിരിക്കെ അടുത്തിരിക്കുന്നവനെപ്പോലെ, ഈ പ്രവൃത്തി ചെയ്യുന്നവനെപ്പററി പണ്ടേതന്നെ (ഇപ്രകാരം) വിധിച്ചിരിക്കുന്നു: [കൊലൊ. അ. ൨. വ. ൫.]

൪. നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെ ശക്തിയോടുകൂടി ഞാനും ആത്മാവുകൊണ്ടു നിങ്ങളോടൊന്നിച്ച് (ഉണ്ടായിരിക്കെ) നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെ നാമത്തിൽ നിങ്ങളേവരും ഒരുമിച്ചുകൂടുകയും,

൫. നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെ നാളിൽ അവൻ ആത്മാവിൽ ജീവിക്കേണ്ടതിനു അവനെ അവന്റെ ശരീരത്തിന്റെ നാശത്തിനായിട്ട് സാത്താനു ഏല്പിക്കുകയും ചെയ്യണം (എന്നുതന്നെ).

൬. നിങ്ങളുടെ പ്രശംസ നന്നല്ല. അല്പം പുളിമാവു പിണ്ഡം മുഴുവനെയും പുളിപ്പിക്കുന്നു എന്നു നിങ്ങൾ അറിയുന്നില്ലയൊ? [ഗാല. അ. ൫. വ. ൯.]

൭. നിങ്ങൾ പുളിപ്പില്ലാത്തവരായിരിക്കുന്നതുപോലെ പുതിയ പിണ്ഡം ആകേണ്ടതിനു പഴയ പുളിമാവു നിങ്ങളിൽ നിന്നു നീക്കിക്കളയുവിൻ. എന്തുകൊണ്ടെന്നാൽ നമുക്കുവേണ്ടി അറക്കപ്പെട്ട മ്ശിഹാ ആകുന്നു നമ്മുടെ പെസ്ഹാ.

൮. ഇതിനാൽ പഴയ പുളിമാവു കൊണ്ടല്ല, ദുഷ്ടതയുടെയും കൈപ്പിന്റെയും പുളിമാവുകൊണ്ടുമല്ല, മറിച്ച്, സ്വച്ഛതയുടെയും വിശുദ്ധിയുടെയും പുളിപ്പില്ലാത്ത മാവുകൊണ്ടു നമുക്കു തിരുനാൾ ആഘോഷിക്കാം.

൯. വ്യഭിചാരികളോടു നിങ്ങൾ സംസൎഗ്ഗം ചെയ്യരുതെന്നു ലേഖനത്തിൽ നിങ്ങൾക്കു ഞാൻ എഴുതീട്ടുണ്ടല്ലൊ.

൧൦. എന്നാൽ ഈ ലോകത്തിലെ വ്യഭിചാരികളോടു കൂടി (സംസൎഗ്ഗം ചെയ്യരുതു) എന്നൊ, അത്യാഗ്രഹികളെപ്പററിയൊ, പിടിച്ചുപറിക്കാരെപ്പററിയൊ, വിഗ്രഹാരാധനക്കാരെപ്പററിയൊ അല്ല ഞാൻ പറയുന്നതു്. അല്ലെങ്കിൽ നിങ്ങൾ ഈലോകത്തിൽനിന്നു കൂടിയും പുറത്തു പോകേണ്ടിവരും.

൧൧. എന്നാൽ നിങ്ങൾ സംസൎഗ്ഗം ചെയ്യരുതു് എന്നിങ്ങനെ നിങ്ങൾക്കു ഞാൻ എഴുതിയതു, സഹോദരൻ എന്നു വിളിക്കപ്പെടുന്നവനായി വ്യഭിചാരിയൊ, അത്യാഗ്രഹിയൊ, വിഗ്രഹങ്ങളെ ആരാധിക്കുന്നവനൊ, ആക്ഷേപവാദിയൊ, മദ്യപാനിയൊ, പിടിച്ചുപറിക്കാരനൊ ആയ ഒരുത്തൻ ഉണ്ടായിരുന്നാൽ ഇപ്രകാരമുള്ളവനോടു കൂടി അപ്പം ഭക്ഷിക്കുകപോലും അരുതു് (എന്നു ഗ്രഹിക്കണം).

൧൨. എന്തുകൊണ്ടെന്നാൽ പുറത്തുള്ളവരെ വിധിക്കുവാൻ എനിക്കെന്തു്? നിങ്ങളോ അകത്തുള്ളവരെ വിധിക്കുവിൻ.

൧൩. പുറത്തുള്ളവരെയോ ദൈവം വിധിക്കുന്നു. നിങ്ങളുടെ ഇടയിൽ നിന്നു ദുഷ്ടനെ നീക്കിക്കളയുവിൻ.

## വ്യാഖ്യാനം.

൧. "മകൻ തന്റെ അപ്പന്റെ ഭാൎയ്യയെപോലും വെച്ചുകൊള്ളുന്നതായി": അപ്പന്റെ പുനർവിവാഹത്തിലെ ഭാൎയ്യയെ മുൻവിവാഹത്തിലെ മകൻ, അപ്പന്റെ ജീവകാലത്തുതന്നെ, വെച്ചുകൊണ്ടിരുന്ന ഒരു സംഭവമാണു വി. ശ്ലീഹാ ഇവിടെ പറയുന്നതു്. ഇവൻ കോറന്തോസ് സഭയിലെ ഒരു ശിഷ്യത്തലവനും ഒരു പ്രസിദ്ധ വാഗ്മിയുമായിരുന്നു; വാഗ്മിത്വത്തിന്മേലുള്ള സ്നേഹംമൂലം, കോറന്തോസ്കാർ ഈ മനുഷ്യന്റെ പ്രസിദ്ധമായ ദുഷ്പ്രവൃത്തി കാണാത്തമട്ടിൽ വിട്ടുകളഞ്ഞു എന്നു വി. ക്രിസോസ്തോമോസ് മുതലായ ചിലർ പ്രസ്താവിക്കുന്നു. സ്ത്രീയെപ്പററി വി. ശ്ലീഹാ ഒന്നും പ്രസ്താവിച്ചിട്ടില്ലാത്തതിനാൽ അവൾ പുറജാതിക്കാരിയായിരുന്നു എന്നു അനുമാനിക്കാം.

൨. "നിങ്ങളുടെ ഇടയിൽനിന്നു നീക്കപ്പെടേണ്ടതിന്നു": സഭയിൽനിന്നു ഭ്രഷ്ടാക്കേണ്ടതിന്നു.

൩. "വിധിച്ചിരിക്കുന്നു": തീരുമാനിച്ചിരിക്കുന്നു.

൫. "ശരീരത്തിന്റെ നാശത്തിനായിട്ടു": രക്ഷിക്കുവാൻമാത്രമല്ല, ശിക്ഷിക്കുവാനും ശ്ലീഹന്മാൎക്കു അധികാരമുണ്ടായിരുന്നു. മഹറോൻചൊല്ലി സഭയിൽനിന്നു പുറത്താക്കിയവരെ പിശാചോ, ശരീരരോഗങ്ങളോ ബാധിക്കുക അസാധാരണമായിരുന്നില്ല. ഇങ്ങനെ രോഗങ്ങൾമൂലമൊ ബഹിഷ്കാരംകൊണ്ടുളവാകുന്ന ലജ്ജ മൂലമൊ വിഷയേച്ഛ ക്ഷയിച്ചു, മാനസാന്തരപ്പെട്ടു രക്ഷ പ്രാപിക്കുവാൻ.– സഭയിൽനിന്നു പുറത്താക്കുന്നതും പിശാചിന്നു ഏല്പിച്ചുകൊടുക്കുന്നതും രണ്ടും ഒന്നല്ല, രണ്ടു കാൎയ്യങ്ങളാണു്.

൭. "നിങ്ങൾ പുളിപ്പില്ലാത്തവരായിരിക്കുന്നതുപോലെ": മാമോദീസാകൊണ്ടു നിങ്ങൾ പുളിപ്പില്ലാത്തവരായിത്തീൎന്നിട്ടുള്ളതുപോലെ. എബ്രായപ്രയോഗരീതിക്കു് 'നിങ്ങൾ പുളിപ്പില്ലാത്തവരായിരിക്കേണ്ടതുപോലെ' എന്നും അൎത്ഥമുണ്ടു്.– "പെസ്ഹാ":

പെസഹാകഞ്ഞാട് എന്നൎത്ഥം. പുറ. അ. ൧൨. വ. ൧൧. വ്യ. നോക്കുക. പെസ്ഹാതിരുനാളിനോടടുത്താണ ശ്ലീഹാ ഈ ലേഖനം എഴുതിയതു്. പെസ്ഹായുടെ നാളുകളിൽ യഹൂദന്മാർ പുളിപ്പുള്ളതെല്ലാം മാററിക്കളയേണ്ടിയിരുന്നു. പെസ്ഹാകുഞ്ഞാടുകളാൽ രൂപവൽക്കരിക്കപ്പെട്ടിരുന്ന സാക്ഷാൽ ദൈവകുഞ്ഞാടായ മ്ശിഹാ അറക്കപ്പെട്ടിരിക്കയാൽ അവർ സകല പുളിപ്പും വൎജ്ജിക്കണം, എന്നുവെച്ചാൽ പഴയ ജീവിതരീതി പരിത്യജിച്ചു പരിശുദ്ധമായ പുതിയ ജീവിതം ആരംഭിക്കണം എന്നാണ ശ്ലീഹാ പറയുന്നതു്.

൮. "പുളിപ്പില്ലാത്ത മാവുകൊണ്ടു": ക്രൂശായപ്രതിയിൽ ഈ ഭാഗം മററു പദങ്ങളിൽ അന്തർലീനമായിരിക്കുന്നതേയുള്ളു. മാറാനായസുറിയാനി ഉൾപ്പെടെയുള്ള മററു പ്രതികളിലെല്ലാം 'പുളിപ്പില്ലാത്ത മാവു' എന്നുതന്നെ കാണുന്നു. കൽദായസുറിയാനിലാകട്ടെ 'പുളിച്ച മാവു' എന്നാണ കാണുന്നതു്. റോമാ, മാന്നാനം, പുത്തമ്പള്ളി ഈ സ്ഥലങ്ങളിൽ അച്ചടിച്ചിട്ടുള്ള കൽദായസുറിയാനിതക്സാകളിലുമെല്ലാം 'പുളിപ്പില്ലാത്ത' എന്നു കാണുന്ന സ്ഥിതിക്കു മോസൽ അടിപ്പിലെ ഈ വ്യത്യാസം അച്ചടിയിൽ വന്നുകൂടിയ അബദ്ധമെന്നാണ കരുതേണ്ടതു്. ദുഷ്ടതയുടെയും മററും പുളിയല്ല, വിശുദ്ധിയുടെ വീഴ്ച എന്നു കൽദായയിലെ ഈ പദപ്രയോഗത്തിനു അൎത്ഥമാക്കാമെന്നും തോന്നുന്നു.– "തിരുനാൾ ആഘോഷിക്കാം": തിരുനാൾബലികൾ വിരുന്നിൽ അവസാനിച്ചിരുന്നതിനാൽ ചില പ്രതികളിൽ 'വിരുന്നു കഴിക്കാം' എന്നു കാണുന്നു.

൯. "ലേഖനത്തിൽ നിങ്ങൾക്കു ഞാൻ എഴുതീട്ടുണ്ടല്ലൊ": വി. ശ്ലീഹാ അപ്പെസോസിൽനിന്നു മുമ്പ ഒരു ലേഖനം അയച്ചിരുന്നു എന്നും അതു നഷ്ടമായിപ്പോയി എന്നും പറയപ്പെടുന്നു. മേൽ വ. ൨-ൽ പറഞ്ഞിട്ടുള്ളതിനെയാണ ശ്ലീഹാ ഇവിടെ സൂചിപ്പിക്കുന്നതു എന്നു പറയുന്നവരുമുണ്ടു്.

൧൦. "ഈലോകത്തിലെ വ്യഭിചാരികൾ": ക്രിസ്ത്യാനികളല്ലാത്ത വ്യഭിചാരികൾ.

൧൨. "വിധിക്കുവിൻ": ചില പ്രതികളിൽ 'വിധിക്കുന്നില്ലയൊ?' എന്നാണ കാണുന്നതു്. കാൎയ്യത്തിൽ ഒന്നുതന്നെ; അകത്തുള്ളവരെ നിങ്ങൾ വിധിക്കുന്നില്ലയൊ? ഉണ്ടല്ലൊ. അതുപോലെ ഇവനെയും വിധിക്കുവിൻ എന്നു താല്പൎയ്യം.

## അദ്ധ്യായം ൬.

അവിശ്വാസികളുടെ ന്യായാസനത്തിങ്കൽ പോകുന്നതിനെപ്പററി ശ്ലീഹാ ശകാരിക്കുന്നു. സ്വൎഗ്ഗരാജ്യപ്രവേശനം തടയുന്ന പാപങ്ങൾ. വ്യഭിചാരത്തിന്റെ തിന്മ.

നിങ്ങളിൽ ആൎക്കെങ്കിലും തന്റെ സഹോദരനുമായി തൎക്കമുണ്ടാകുമ്പോൾ അവൻ വിശുദ്ധന്മാരുടെ മുമ്പാകെയല്ല, ദുഷ്ടന്മാരുടെ മുമ്പാകെ വിസ്താരം നടത്തുവാൻ തുനിയുന്നുവൊ?

൨. അല്ല, വിശുദ്ധന്മാർ ലോകത്തെ വിധിക്കുമെന്നു നിങ്ങൾ അറിയുന്നില്ലയൊ? ലോകം നിങ്ങളാൽ വിധിക്കപ്പെടുന്നു എങ്കിൽ നിസ്സാരതൎക്കങ്ങൾക്കു തീൎപ്പു ചെയ്യുവാൻ നിങ്ങൾ അയോഗ്യരാകുന്നുവൊ?

൩. നാം മാലാഖാമാരെ വിധിക്കും എന്നു നിങ്ങൾ അറിയുന്നില്ലയൊ? (അങ്ങനെയെങ്കിൽ) ഈലോക സംബന്ധമായിരിക്കുന്നവയെ എത്രയധികമായിട്ടു?

൪. എന്നാൽ ലോകസംബന്ധമായതിനെപ്പററി നിങ്ങൾക്കു തൎക്കമുണ്ടെങ്കിൽ സഭയിൽ ഗണ്യന്മാരല്ലാത്തവരെ ന്യായവിധിക്കായി നിങ്ങൾക്കുവേണ്ടി നിങ്ങൾ ഇരുത്തിക്കൊള്ളുവിൻ.

൫. എന്നാൽ നിങ്ങളുടെ ലജ്ജ

ക്കായിട്ട തന്നെ നിങ്ങളോട്ട ഞാൻ ചോദിക്കുന്നു: ഇങ്ങനെയൊ? ഒരു സഹോദരനെ അവൻെറ സഹോദരനുമായി രമ്യപ്പെടുത്തുവാൻ കഴിയുന്ന ഒരു ജ്ഞാനിപോലും നിങ്ങളുടെ ഇടയിൽ ഇല്ലയൊ?

൬. അല്ല, സഹോദരൻ തൻെറ സഹോദരനുമായി ന്യായവാദം ചെയ്യുന്നു; അതും അവിശ്വാസികളുടെ മുമ്പാകെ.

൭. ആകയാൽ നിങ്ങൾക്ക തമ്മിൽ തൎക്കമുണ്ടാകുന്നതുതന്നെ നിങ്ങൾക്ക കുററമായിക്കഴിഞ്ഞു. എന്തെന്നാൽ നിങ്ങൾ ദ്രോഹം സഹിച്ചു കൊള്ളാത്തതു എന്തുകൊണ്ടു? നഷ്ടം ഏററുകൊള്ളാത്തത് എന്തുകൊണ്ട്? [മത്താ. അ. ൫. വ. ൩൯: ലൃ. അ. ൬. വ. ൨൯: റോമ. അ. ൧൨. വ. ൧൭: ൧. തെസ. അ. ൪. വ. ൬.]

൮. മറിച്ച്, നിങ്ങൾ നിങ്ങളുടെ സഹോദരന്മാരോട്ട തന്നെയും അക്രമം പ്രവൎത്തിക്കയും അവൎക്ക നഷ്ടം വരുത്തുകയും ചെയ്യുന്നു.

൯. അല്ല, ദുഷ്ടന്മാർ ദൈവരാജ്യം അവകാശപ്പെടുത്തുകയില്ല എന്നു നിങ്ങൾ അറിയുന്നില്ലയൊ? നിങ്ങൾക്ക വഴി തെററേണ്ട. വേശ്യാസംഗം ചെയ്യുന്നവരാകട്ടെ, വിഗ്രഹങ്ങളെ ആരാധിക്കുന്നവരാകട്ടെ, വ്യഭിചാരികളാകട്ടെ, ദൂഷകന്മാരാകട്ടെ, ആണുങ്ങളോട്ടക്കൂടി ശയിക്കുന്നവരാകട്ടെ,

൧൦. അത്യാഗ്രഹികളാകട്ടെ, മോഷ്ടാക്കളാകട്ടെ, മദ്യപന്മാരാകട്ടെ, ദൂഷ്യവാദികളാകട്ടെ, പിടിച്ചുപറിക്കാരാകട്ടെ ഇവർ (ആരും) ദൈവരാജ്യം അവകാശപ്പെടുത്തുകയില്ല.

൧൧. ഇവ നിങ്ങളിൽ ചിലരിലും ഉണ്ടായിരുന്നു. എന്നാൽ നിങ്ങൾ നമ്മുടെ കൎത്താവായ ഈശോമ്ശീഹായുടെ നാമത്തിലും നമ്മുടെ ദൈവത്തിൻെറ ആത്മാവിലും കഴുകി ശുദ്ധീകരിക്കപ്പെട്ടുകയും നീതീകരിപ്പെട്ടുകയും ചെയ്തിരിക്കുന്നു.

൧൨. എല്ലാം എനിക്ക പാട്ടുണ്ട്, എങ്കിലും എല്ലാം എനിക്ക നന്നല്ല; എല്ലാം എനിക്ക പാട്ടുണ്ട്, എന്നാൽ ഒരുത്തനും എൻെറ മേൽ അധികാരപ്പെട്ടുകയില്ല.

൧൩. ഭക്ഷണം ഉദരത്തിൻെറത്, ഉദരമോ ഭക്ഷണത്തിൻെറത്. എന്നാൽ ദൈവം അവ രണ്ടും നശിപ്പിക്കും. ശരീരമാകട്ടെ വ്യഭിചാരത്തിനല്ല, മറിച്ച്, നമ്മുടെ കൎത്താവിനു (ഉള്ളതു) അത്രെ. നമ്മുടെ കൎത്താവു ശരീരത്തിനും.

൧൪. എന്നാൽ ദൈവം നമ്മുടെ കൎത്താവിനെ ഉയൎപ്പിച്ചു, നമ്മെയും തൻെറ ശക്തിയാൽ ഉയൎപ്പിക്കും.

൧൫. നിങ്ങളുടെ ശരീരങ്ങൾ മ്ശീഹായുടെ അവയവങ്ങൾ ആകുന്നു എന്നു നിങ്ങൾ അറിയുന്നില്ലയൊ? നാം മ്ശീഹായുടെ അവയവം എടുത്ത് അതു വേശ്യയുടെ അവയവമാക്കുകയൊ? ഒരുനാളും പാടില്ല.

൧൬. അല്ലെങ്കിൽ വേശ്യയോട്ട ചേരുന്നവൻ (അവളോട്ടക്കൂടി) ഒരു ജഡം ആയിത്തീരുന്നു എന്നു നിങ്ങൾ അറിയുന്നില്ലയൊ? അവർ ഇരുവരും ഒരു ജഡം ആയിത്തീരും എന്നു പറയപ്പെട്ടിരിക്കുന്നുവല്ലൊ. [സൃ. അ. ൨. വ. ൨൪: മത്താ. അ. ൧൯. വ. ൫: മൎക്കോ. അ. ൧൦. വ. ൮: അപ്പെ. അ. ൫. വ. ൩൧.]

൧൭. നമ്മുടെ കൎത്താവിനോട്ട ചേരുന്നവനോ അവനോട്ടക്കൂടി ഏകാത്മാവായിത്തീരുന്നു.

൧൮. വേശ്യാദോഷത്തിൽ നിന്നു ഓടിയകലുവിൻ. എന്തെന്നാൽ മനുഷ്യൻ ചെയ്യുന്ന (മററു) പാപമെല്ലാം

അവൻെറ ശരീരത്തിനു വെളിയിലാകുന്നു. വേശ്യാദോഷം ചെയ്യുന്നവനോ സ്വന്തശരീരത്തിലാകുന്നു പാപം ചെയ്യുന്നതു്.

൧൯. അല്ലെങ്കിൽ, നിങ്ങളുടെ ശരീരം, ദൈവത്തിൽ നിന്നു നിങ്ങൾ പ്രാപിച്ചതായി നിങ്ങളിൽ വസിക്കുന്ന പരിശുദ്ധാത്മാവിൻെറ ആലയമാകുന്നു എന്നു നിങ്ങൾ അറിയുന്നില്ലയൊ? നിങ്ങൾ നിങ്ങളുടെ സ്വന്തമല്ല. [൧. കോറ. അ. ൩. വ. ൧൬: ൨. കോറ. അ. ൬. വ. ൧൬.]

൨൦. എന്തുകൊണ്ടെന്നാൽ നിങ്ങൾ വിലയ്ക്കു വാങ്ങിക്കപ്പെട്ടവരാകുന്നു. ആകയാൽ ദൈവത്തിൻെറതു് ആയിരിക്കുന്ന നിങ്ങളുടെ ശരീരംകൊണ്ടും നിങ്ങളുടെ ആത്മാവുകൊണ്ടും നിങ്ങൾ ദൈവത്തെ സ്തുതിക്കവിൻ. [൧. കോറ. അ. ൭. വ. ൨൩: ൧. പത്രോ. അ. ൧. വ. ൧൮.]

## വ്യാഖ്യാനം.

൧. "വിശുദ്ധന്മാരുടെ": ക്രിസ്തീയമതം സ്വീകരിച്ചിട്ടുള്ളവരുടെ. റോമ. അ. ൧. വ. ൭. വ്യ. നോക്കുക.— "ദുഷ്ടന്മാരുടെ": അവിശ്വാസികളുടെ വ. ൬. നോക്കുക.— യഹൂദന്മാരുടെ തക്കവാദങ്ങൾ അവരിൽപെട്ട വിധികത്താക്കൾ തന്നെ തീൎത്തുകൊള്ളുവാൻ റോമാക്കാർ അനുവദിച്ചിരുന്നു. ക്രിസ്ത്യാനികൾ, വിശിഷ്യ യഹൂദക്രിസ്ത്യാനികൾകൂടി ഈ സ്വാതന്ത്ര്യം ഉപയോഗിച്ചുമിരുന്നു. എങ്കിലും കോറന്തോസുകാരായ ചിലർ ക്രിസ്തീയവിധികത്താക്കളെവിട്ടു അവിശ്വാസികളുടെ അടുക്കലാണു വിസ്താരം നടത്തിയിരുന്നതു്.— ഈ വാക്യത്തിനും പൂൎവ്വനടപ്പിനും അനുസരണമായി സഭാഭരണകൎത്താക്കൾ മുൻകാലങ്ങളിൽ വിശ്വാസികളുടെ തക്കവാദങ്ങൾക്കു തീൎപ്പു ചെയ്തിരുന്നു. ലൂ. അ. ൧൨. വ. ൧൪. വ്യ. നോക്കുക.

൨. "വിശുദ്ധന്മാർ ലോകത്തെ വിധിക്കും":
൩. "നാം മാലാകാമാരെ വിധിക്കും": } ദുഷ്ടന്മാരായ എല്ലാവരെയും, അധഃപതിച്ച മാലാകാമാരെയും, വിധിദിവസത്തിൽ അവക്കെതിരായി മ്ശിഹാ പ്രസ്താവിക്കുന്ന തീൎപ്പു് സ്വീകരിച്ചുകൊണ്ടു വിധിക്കും. മത്താ. അ. ൧൯. വ. ൨൮. നോക്കുക.

൪. "സഭയിൽ ഗണ്യന്മാരല്ലാത്തവരെ ന്യായവിധിക്കായി . . . ഇരുത്തിക്കൊള്ളുവിൻ": സഭയ്ക്കു പുറമേയുള്ള ന്യായാധിപൻെറ പക്കൽ പോകുന്നതിൽനിന്നു സഭയിലെ ഏററവും നിസ്സാരൻെറ വിധി സമ്പാദിക്കുവാൻ പോകുകയാണു്. 'ഇരുത്തിക്കൊള്ളുവിൻ' എന്നതു 'ഇരുത്തിക്കൊള്ളുന്നുവൊ?' എന്നു ചോദ്യമായും ചിലർ വിവൎത്തനം ചെയ്യുന്നുണ്ടു്. സഭയിൽ ഗണ്യന്മാരല്ലാത്ത പുറജാതികളെ ഇരുത്തുന്നുവൊ എന്നൎത്ഥം.

൫. "നിങ്ങളുടെ ലജ്ജക്കായിട്ടു": നിങ്ങൾക്കു ലജ്ജയുണ്ടാകുവാനായിട്ടു.

൭. "തമ്മിൽ തക്കമുണ്ടാകുന്നതുതന്നെ നിങ്ങൾക്കു കുററമായിക്കഴിഞ്ഞു": വ്യവഹാരങ്ങളിൽ ഒരു ഭാഗത്തോ മറുഭാഗത്തോ കുററമുണ്ടാകാതിരിക്കുക ദുർല്ലഭമാണ്. പലപ്പോഴും ഇരുഭാഗങ്ങളിലും കുററമുണ്ടാകാറുമുണ്ടു്.— വ്യവഹാരം നടത്തുക വിരോധിക്കപ്പെട്ടതല്ലെന്നു മേൽവാക്യങ്ങളിൽനിന്നു വിശദമാകുന്നു. അതു പുറജാതികളുടെ ന്യായാസനത്തിങ്കലല്ല, വിശ്വാസികളുടെ മുമ്പാകെയാണു നടത്തേണ്ടതു എന്നാണു ശ്ലീഹാ ഇവിടെപ്പറയുന്നതു്. കോറന്തോസ്കാർ വ്യവഹാരം നടത്തിയിരുന്നതു നീതിപരിപാലനത്തെ ലാക്കാക്കിയല്ല, പരസ്പരവിരോധം, ആദായം, വ്യവഹാരപ്രിയം ഇവയെ ഉദ്ദേശിച്ചായിരുന്നു. അവരുടെ വ്യവഹാരം പലപ്പോഴും വിശ്വാസികൾക്കു തന്നെ വിരോധമായിട്ടായിരുന്നു എന്നു വ. ൮-ൽ നിന്നു തെളിയുന്നുണ്ടു്. ഇതു മററു വിശ്വാസികൾക്കും പുറജാതികൾക്കുതന്നെയും ഇടർച്ചയായിരുന്നു. അല്ലാത്തപക്ഷ

പൊതുവോ തനതോ ആയ ആവശ്യമുള്ളപ്പോൾ പുറജാതികളുടെ ന്യായാസനത്തിൻ മുമ്പാകെതന്നെയും വ്യവഹാരം നടത്തുവാൻ പാടുള്ളതാണ്. കേസറിൻെറ സന്നിധിയിലേക്ക പൌലോസ്തന്നെ അപ്പീൽ ബോധിപ്പിച്ചതിൽനിന്ന ഈ സംഗതി സ്പഷ്ടമാണല്ലൊ.

൯. "ദൂഷകന്മാർ": സ്വയംഭോഗംകൊണ്ടു തങ്ങളെത്തന്നെ ദൂഷിപ്പിക്കുന്നവർ എന്നാണ ഇവിടെ ഗ്രഹിക്കേണ്ടത്.

൧൨. "എല്ലാം എനിക്ക പാടുണ്ട്, എങ്കിലും എല്ലാം എനിക്ക നന്നല്ല; എല്ലാം എനിക്ക പാടുണ്ട്, എന്നാൽ ഒരുത്തനും എൻെറമേൽ അധികാരപ്പെടുകയില്ല": 'ഒരുത്തനും' എന്ന ആളിനെ ഉദ്ദേശിച്ച സുറി.ലും, 'യാതൊന്നും' എന്ന ഏതിനെയും ഉദ്ദേശിച്ച ഗ്രീ., ല., അറ. പ്രതികളിലും പറഞ്ഞിരിക്കുന്നു. ക്രൂശായയിൽ: 'ഞാൻ ആരുടെമേലും അദ്ധ്യക്ഷനാകയില്ല' എന്ന അല്പം വ്യത്യസ്തമായിട്ടാണ കാണുന്നത്. സുറി-ലെ 'അധികാരപ്പെടുകയില്ല' എന്നത് 'അധികാരപ്പെടാതിരിക്കട്ടെ' എന്നും തർജ്ജമ ചെയ്യാവുന്നതാണ്.– വി. ശ്ലീഹാ ഇതു എന്തു ഉദ്ദേശിച്ച പറയുന്ന എന്നതിൽ വ്യാഖ്യാതാക്കൾക്ക ഭിന്നാഭിപ്രായമാണുള്ളത്: ക്രിസ്തീയപരിപൂൎണ്ണതയെ പുരസ്കരിക്കുന്ന എന്ന ചിലർ പറയുന്നു. എല്ലാം, എന്നുവെച്ചാൽ പാപമല്ലാത്ത ഏതും, എനിക്ക പാടുണ്ട്, എന്നാൽ സാഹചൎയ്യഭേദങ്ങളാൽ അവയെല്ലാം ചെയ്യുക നന്നല്ല. പാടുള്ള ഏതുതന്നെയും ചെയ്താൽ അതു ഘനപാപമാകയില്ല, കൂടിയാൽ ലഘുപാപം മാത്രമായിത്തീരും. ഇങ്ങനെയുള്ളതും ചെയ്യുക എനിക്ക യുക്തമല്ല. ഞാൻ പരിപൂൎണ്ണതയെ ലാക്കാക്കിയിരിക്കയാണല്ലൊ. ഈ സ്ഥിതിയിലുള്ള ഞാൻ ഇപ്രകാരമുള്ള ഏതെങ്കിലും ചെയ്താൽ അതു എൻെറ ബലക്ഷയത്തെ തെളിയിക്കും. ഇങ്ങനെ ക്രമവിരുദ്ധമായി ഞാൻ ഏതിനെ ആഗ്രഹിക്കുമൊ അതിന ഞാൻ അധീനനാകയും ചെയ്യും. ഇങ്ങനെ ഒന്നിനും ഞാൻ കീഴ്പ്പെടുകയില്ല.– മററുചിലർ താഴെക്കാണുംവിധമാണ പറയുന്നത്: 'എല്ലാം എനിക്ക പാടുണ്ട്' എന്നതു കോറന്തോസ്കാരിൽ ചിലർ എതിരായി കൊണ്ടുവരുന്ന ഒരു മൂലതത്വമാണ്. യഹൂദനിയമം, മൎയ്യാദകൾ ഇവയുടെ ആചരണത്തിലുള്ള സ്വാതന്ത്ര്യവും, വിഗ്രഹങ്ങൾക്ക പൂജിച്ച വസ്തുക്കൾ ഇടർച്ചക്ക കാരണമാകാതെ ഭക്ഷിക്കുന്നതിനുള്ള സ്വാതന്ത്ര്യവും സൂചിപ്പിക്കുന്നിടത്തോളം വി. പൌലോസു ഈ തത്വം സമ്മതിച്ചിട്ടുള്ളതുമാണ്. വിഗ്രഹങ്ങൾക്ക പൂജിച്ചവ ഭക്ഷിക്കാമെന്ന തത്വം, വിഗ്രഹാരാധനയോടു സംബന്ധിച്ചും ഭക്ഷിക്കാമെന്ന അൎത്ഥത്തിൽ ചില കോറന്തോസ്കാർ വ്യാഖ്യാനിച്ചു. ക്രിസ്തീയമായ ഈ സ്വാതന്ത്ര്യം അങ്ങേ അററംവരെ ഉപയോഗിക്കുക എപ്പോഴും നന്നല്ലെന്നും, എങ്കിലും ബലഹീനന്മാരെപ്പററിയുള്ള വിചാരംമൂലം, പണ്ടേ നിറുത്തലാക്കപ്പെട്ടുപോയിരിക്കുന്ന മുറകളെ വാസ്തവകടമകളാക്കിത്തീൎക്കരുതെന്നും അദ്ദേഹം ഇവിടെ സൂചിപ്പിക്കുന്നു. ഗുണമോ ദോഷമോ അല്ലാതെ മേൽപറഞ്ഞവിധത്തിലുള്ളവയെ സംബന്ധിക്കുന്ന ഈ മൂലതത്വം ചില കോറന്തോസ്കാർ ശുദ്ധത (Purity) യെപ്പററിയും ധരിച്ചുപ്രവൎത്തിച്ചിരുന്നതുകൊണ്ടു അവ തമ്മിൽ വേർതിരിച്ചുകാണിക്കണമെന്നാണ ഇവിടെ ശ്ലീഹായുടെ മുഖ്യോദ്ദേശ്യം. ൰. ൧൨– ൨൰.ൽ കാണുന്നതിൽ കൂടുതൽ വിശിഷ്ടമായ ഒരു പ്രതിപാദനം വി. ഗ്രന്ഥങ്ങളിൽ വിഷയവിരക്തിയെപ്പററി ഇല്ലെന്നാണ റിക്കബി (Rickaby) പറയുന്നത്.– ഇനിയും ഒരു കൂട്ടർ ധരിക്കുന്നതും ഇതു കോറന്തോസ്കാരിൽ ചിലരുടെ എതിർവാദം എന്നുതന്നെയാണ്. എതിർവാദം ശ്ലീഹാതന്നെ കൊണ്ടുവന്നിട്ടു അതിന്റെ സമാധാനം പറയുന്നു. പുറജാതികളുടെ ന്യായാസനത്തിങ്കൽ പോകുന്നതു പ്രകൃതിനിയമത്താൽ വിരോധിക്കപ്പെട്ടതല്ല; പിന്നെ എന്തിന ആ സംഗതി ബന്ധിച്ച കുററം പറയുന്നു? എന്നാണ അവരുടെ ചോദ്യം. ഇതിനുള്ള ശ്ലീഹായുടെ സമാധാനം ഇങ്ങനെയാണ്: നിയമാനുസൃതമായിട്ടുള്ളതൊന്നും വിരോധിക്കപ്പെട്ടതല്ല; ശരിതന്നെ. എങ്കിലും പലപ്പോഴും അവ യുക്തമല്ല.

വ്യവഹാരങ്ങളുടെ കാൎയ്യവും ഇങ്ങനെയാണ്. എന്തെന്നാൽ ഞാനൊ നിങ്ങളൊ അന്യരുടെ അധികാരത്തിലാകുന്നതിൽ എനിക്കു സമ്മതമില്ല. വിശിഷ്യ ക്രമവിരുദ്ധമായ ഏതെങ്കിലും മനോഭാവത്തിനു, അതു എത്രതന്നെ നിൎദ്ദോഷമായിരുന്നാലും, നാം അടിമകളായിത്തീരുന്നതു കേവലം അയുക്തമാകുന്നു.

൧൩. "ഭക്ഷണം ഉദരത്തിന്റേതു്, ഉദരമോ ഭക്ഷണത്തിന്റേതു്": വ്യവഹാരം പാടുണ്ടു എന്നതിലേക്കു കോറന്തോസ്കാർ കൊണ്ടുവരുന്ന വേറൊരു എതിൎവാദത്തിന്റെ ഖണ്ഡനമാണിതു്. ഉദരം ഭക്ഷണത്തിനും ഭക്ഷണം ഉദരത്തിനുമുള്ളതാകയാൽ ഉദരപൂരണത്തിനു വേണ്ടിയവ രക്ഷിക്കുവാൻ വ്യവഹാരം നടത്താം എന്നാണു അവരുടെ യുക്തി. ഇതിനു ശ്ലീഹാ പറയുന്ന മറുപടി ഇങ്ങനെയാണ്: നിങ്ങളുടെ ഉദരവും അതിനുള്ള ഭക്ഷണങ്ങളുമെല്ലാം നിസ്സാരങ്ങൾ, അവയെ ദൈവം ഒരിക്കൽ ഇല്ലാതാക്കും. ആകയാൽ നിങ്ങളുടെ ശരീരത്തിന്റെ ശാശ്വതനന്മക്കായി നിങ്ങൾ ശ്രദ്ധിച്ചിരുന്നെങ്കിൽ നന്നായിരുന്നു. അതിനെ വ്യഭിചാരം കൊണ്ടു നികൃഷ്ടമാക്കരുതു്. ശരീരം വ്യഭിചാരത്തിനു നിൎദ്ദിഷ്ടമല്ല. അതു കൎത്താവിനുള്ളതാകുന്നു. കൎത്താവു അതിന്റെ തല, നാം അവയവങ്ങൾ. ആകയാൽ പരിശുദ്ധമായ തലയോടു യോജിക്കുന്ന അവയവങ്ങളും പരിശുദ്ധമായിരിക്കട്ടെ.— ഭക്ഷണസാധനങ്ങൾ ഉപയോഗിക്കുന്നതിലുള്ള സ്വാതന്ത്ര്യം കാണിക്കുവാൻ കോറന്തോസ്കാർ ഇങ്ങനെ പറയുന്നതാണു എന്നു വ്യഖ്യാനിക്കുന്നവരുമുണ്ട്. ഭക്ഷണം ഉദരത്തിനും ഉദരം ഭക്ഷണത്തിനുമാകയാൽ ഭക്ഷ്യങ്ങളായ ഏതു വസ്തുവും അനുഭവിക്കുവാൻ ഞങ്ങൾക്കു സ്വാതന്ത്ര്യമുണ്ടു് എന്നാണു അവർ പറയുന്നതു്.

൨൦. "വിലക്കു വാങ്ങിക്കപ്പെട്ടവർ": ല.ൽ മാത്രം "വലിയ വിലക്കു . . ." എന്നു കാണുന്നു.— "നിങ്ങളുടെ ആത്മാവുകൊണ്ടും": ല., ക്രുശ. പ്രതികളിൽമാത്രം ഈ വാക്കുകൾ കാണുന്നില്ല.— "സ്തുതിക്കുവിൻ": ല.ൽ മാത്രം 'സ്തുതിക്കുകയും വഹിക്കുകയും ചെയ്യുവിൻ' എന്നു വിവൎത്തനം ചെയ്തിരിക്കുന്നു.

## അദ്ധ്യായം ൭.

വിവാഹത്തേയും വിഷയവിരക്തിയേയും സംബന്ധിച്ചുള്ള പാഠങ്ങൾ.
കന്യാത്വം വിവാഹജീവിതത്തെക്കാൾ നല്ലതാകുന്നു.

ഇനി, നിങ്ങൾ എനിക്ക് എഴുതിയവയെ സംബന്ധിച്ചു (പറയുന്നതായാൽ): സ്ത്രീയോട്ട് അടുക്കാതിരിക്കുന്നതാകുന്നു പുരുഷനു നല്ലതു്.

൨. എങ്കിലും വേശ്യാദോഷ (ഭയ)ം നിമിത്തം ഓരോരുത്തനും സ്വന്ത ഭാൎയ്യയെ വെച്ചുകൊള്ളട്ടെ. ഭാൎയ്യ തന്റെ ഭൎത്താവിനെയും വെച്ചുകൊള്ളട്ടെ.

൩. ഭൎത്താവു തന്റെ ഭാൎയ്യക്കു കടപ്പെട്ടിരിക്കുന്ന കടമ നിൎവ്വഹിക്കട്ടെ. അങ്ങനെ തന്നെ ഭാൎയ്യയും തന്റെ ഭൎത്താവിനു (നിൎവ്വഹിക്കട്ടെ). [൧. പത്രോ. അ. ൩. വ. ൭.]

൪. ഭാൎയ്യയുടെ ശരീരത്തിന്മേൽ അവളുടെ ഭൎത്താവിനല്ലാതെ അവൾക്ക് അധികാരമില്ല; അങ്ങനെതന്നെ ഭൎത്താവിന്റെ ശരീരത്തിന്മേൽ അവന്റെ ഭാൎയ്യക്കല്ലാതെ അവനും അധികാരമില്ല.

൫. ആകയാൽ ഉപവാസത്തിലൊ പ്രാൎത്ഥനയിലൊ ഉൾപ്പെട്ടിരിക്കുവാനായി തൽക്കാലത്തേയ്ക്കു ഇരുവരും സമ്മതിക്കുന്ന കാലത്തല്ലാതെ നിങ്ങൾ തമ്മിൽ വേൎപിരിയരുതു്. എന്നാൽ നിങ്ങളുടെ ശരീരങ്ങളുടെ മോഹം നിമിത്തം സാത്താൻ നിങ്ങളെ പരീക്ഷിക്കാതിരിക്കുവാൻ അതേ

കാൎയ്യത്തിലേക്കു തന്നെ നിങ്ങൾ വി ണ്ടും പിന്തിരിഞ്ഞു കൊള്ളുവിൻ.

൬. ഇതു് ഞാൻ ബലഹീനന്മാരോട് എന്നപോലെ പറയുന്നതാകുന്നു; കല്പനയായിട്ടല്ല.

൭. എന്തെന്നാൽ സകല മനുഷ്യരും ശുദ്ധതയിൽ എന്നെപ്പോലെ ആയിരിക്കണമെന്നാണ് ഞാൻ ആഗ്രഹിക്കുന്നതു്. എങ്കിലും ഒരു വിധത്തിലുള്ളതായിട്ടും മററൊരു വിധത്തിലുള്ളതായിട്ടും ഓരോരുത്തനും ദൈവത്തിൽ നിന്നു് ദാനം നൽകപ്പെട്ടിട്ടുണ്ട്.

൮. എന്നാൽ ഭാൎയ്യമാരില്ലാത്തവരോടും വിധവകളോടും ഞാൻ പറയുന്നു: അവർ എന്നെപ്പോലെ ഇരിക്കുന്നതു് അവൎക്കു നല്ലതാകുന്നു.

൯. അവർ തങ്ങളെത്തന്നെ നിയന്ത്രിക്കുന്നില്ലെങ്കിലോ വിവാഹം ചെയ്യട്ടെ. കാമത്താൽ എരിയുന്നതിനെക്കാൾ നല്ലതു് ഭാൎയ്യയെ സ്വീകരിക്കുന്നതാകുന്നു.

൧൦. ഭാൎയ്യമാരുള്ളവരോടു ഞാൻ—ഞാനല്ല, എൻെറ കൎത്താവു തന്നെ—കല്പിക്കുന്നു: ഭാൎയ്യ തൻെറ ഭൎത്താവിൽ നിന്നു വേൎപിരിയരുതു്. [മത്താ. അ. ൫. വ. ൩൨; അ. ൧൯. വ. ൯: മൎക്കോ. അ. ൧൦. വ. ൯: ലൂ. അ. ൧൬. വ. ൧൮.]

൧൧. അവൾ വേൎപിരിയുന്നെങ്കിൽ പുരുഷനെ കൂടാതെ പാൎക്കുകയൊ സ്വന്തഭൎത്താവിനോടു രമ്യപ്പെടുകയൊ ചെയ്യണം. പുരുഷനും തൻെറ ഭാൎയ്യയെ ഉപേക്ഷിക്കരുതു്.

൧൨. എന്നാൽ ശേഷമുള്ളവരോട് എൻെറ കൎത്താവല്ല, ഞാൻ തന്നെ പറയുന്നു: അവിശ്വാസിനിയായ ഭാൎയ്യയുള്ള ഒരു സഹോദരൻ ഉണ്ടായിരിക്കയും, അവൾ അവനോടു കൂടി പാൎപ്പാൻ ഇച്ഛിക്കുകയും ചെയ്യുന്നു എങ്കിൽ അവൻ അവളെ ഉപേക്ഷിക്കരുതു്.

൧൩. അവിശ്വാസിയായ ഭൎത്താവുള്ള സ്ത്രീയും അവൻ അവളോടു കൂടി പാൎപ്പാൻ ഇച്ഛിക്കുന്നെങ്കിൽ തൻെറ ഭൎത്താവിനെ ഉപേക്ഷിക്കരുതു്.

൧൪. എന്തുകൊണ്ടെന്നാൽ അവിശ്വാസിയായ ഭൎത്താവു് വിശ്വാസിനിയായ ഭാൎയ്യമൂലം ശുദ്ധീകരിക്കപ്പെട്ടിരിക്കുന്നു. അവിശ്വാസിനിയായ ഭാൎയ്യ വിശ്വാസിയായ ഭൎത്താവുമൂലവും ശുദ്ധീകരിക്കപ്പെട്ടിരിക്കുന്നു. അല്ലാത്തപക്ഷം അവരുടെ മക്കൾ അശുദ്ധരാകുമായിരുന്നു. ഇപ്പോഴാകട്ടെ അവർ ശുദ്ധരായിത്തന്നെയിരിക്കുന്നു.

൧൫. എന്നാൽ അവിശ്വാസി വേൎപിരിയുന്നെങ്കിൽ വേൎപിരിഞ്ഞു കൊള്ളട്ടെ. സഹോദരനോ സഹോദരിയോ ഇവയിൽ അടിമയാക്കപ്പെടുന്നില്ല. സമാധാനത്തിലേക്കാകുന്നു ദൈവം നമ്മെ വിളിച്ചിരിക്കുന്നതു്.

൧൬. എന്തെന്നാൽ ഹേ സ്ത്രീ, നിൻെറ ഭൎത്താവിനെ നീ രക്ഷിക്കുമൊ എന്നു് നീ എങ്ങനെ അറിയുന്നു? അല്ലെങ്കിൽ ഹേ പുരുഷാ, നിൻെറ ഭാൎയ്യയെ നീ രക്ഷിക്കുമൊ എന്നു് നീ അറിയുന്നുവൊ?

൧൭. എന്നാൽ ഓരോരുത്തനും കൎത്താവു് അവനു വിഭജിച്ചു കൊടുത്തിരിക്കുന്നതുപോലെയും, ഓരോരുത്തനും ദൈവം അവനെ വിളിച്ചിരിക്കുന്നതുപോലെയും നടക്കട്ടെ. എല്ലാ സഭകളോടും ഞാൻ ഇപ്രകാരമാകുന്നു കല്പിക്കുന്നതു്.

൧൮. ഒരുത്തൻ പരിച്ഛേദനം ചെയ്യപ്പെട്ടവനായിരിക്കെ വിളിക്കപ്പെട്ടു എങ്കിൽ അവൻ അഗ്രചൎമ്മത്തിലേക്കു പിന്തിരിയരുതു്; അഗ്രച

മ്മത്തിൽ വിളിക്കപ്പെട്ടു എങ്കിൽ അവൻ പരിച്ഛേദനം ചെയ്യുമരുത്.

൧൯. എന്തെന്നാൽ പരിച്ഛേദനം ഒന്നുമല്ല; അഗ്രചമ്മവും അങ്ങനെ തന്നെ. എന്നാൽ ദൈവപ്രമാണങ്ങളുടെ അനുസരണം (സാരമായ കാൎയ്യം).

൨൦. ഓരോരുത്തനും വിളിക്കപ്പെട്ട വിളിയിൽ തന്നെ നിലനില്ക്കട്ടെ. [അപ്പൊ. അ. ൪. വ. ൧.]

൨൧. നീ ദാസനായിരിക്കെ വിളിക്കപ്പെട്ടു എങ്കിൽ വിചാരപ്പെടേണ്ട. എന്നല്ല, സ്വതന്ത്രനാകുവാൻ നിനക്കു കഴിയുമെങ്കിലും ശുശ്രൂഷചെയ്യുവാൻ തിരഞ്ഞെടുത്തുകൊള്ളുക.

൨൨. എന്തുകൊണ്ടെന്നാൽ നമ്മുടെ കൎത്താവിൽ ദാസനായി വിളിക്കപ്പെട്ടവൻ ദൈവത്തിൻെറ സ്വതന്ത്രനാകുന്നു. അപ്രകാരം തന്നെ സ്വതന്ത്രനായി വിളിക്കപ്പെട്ടവൻ മ്ശിഹായുടെ ദാസനാകുന്നു.

൨൩. നിങ്ങൾ വിലയ്ക്കു വാങ്ങിക്കപ്പെട്ടവരാകുന്നു. നിങ്ങൾ മനുഷ്യരുടെ അടിമകളാകരുത്. [൧. കോറ. അ. ൬. വ. ൨൦: ൧. പത്രോ. അ. ൧. വ. ൧൮.]

൨൪. എൻെറ സഹോദരന്മാരേ, ഓരോരുത്തനും ഏതിൽ വിളിക്കപ്പെട്ടുവൊ അതിൽ തന്നെ ദൈവസന്നിധിയിൽ നിലനില്ക്കട്ടെ.

൨൫. എന്നാൽ കന്യാത്വത്തെപ്പറ്റി ദൈവത്തിൽ നിന്ന് എനിക്കു കല്പന കിട്ടീട്ടില്ല. എങ്കിലും വിശ്വസ്തനായിരിക്കുവാൻ ദൈവത്താൽ അനുഗ്രഹിക്കപ്പെട്ട ഒരു മനുഷ്യൻ എന്ന നിലയിൽ ഞാൻ ആലോചന തരുന്നു:

൨൬. തല്ക്കാലത്തെ അവശ്യങ്ങൾ നിമിത്തം ഇതുകൊള്ളാം; ഇങ്ങനെയിരിക്കുന്നതു മനുഷ്യനു നല്ലതാകുന്നു എന്നു ഞാൻ വിചാരിക്കുന്നു.

൨൭. നീ ഭാൎയ്യയോടു ബന്ധിക്കപ്പെട്ടിരിക്കുന്നുവൊ? മോചനം അന്വേഷിക്കേണ്ട. നീ ഭാൎയ്യയിൽ നിന്നു മോചിക്കപ്പെട്ടവനാകുന്നുവൊ? ഭാൎയ്യയെ അന്വേഷിക്കേണ്ട.

൨൮. നീ ഭാൎയ്യയെ സ്വീകരിക്കുന്നെങ്കിൽ നീ അപരാധം ചെയ്യുന്നില്ല. കന്യക ഒരു പുരുഷനു ഭാൎയ്യയാകുന്നെങ്കിൽ അവളും അപരാധം ചെയ്യുന്നില്ല. എന്നാൽ ഇപ്രകാരമുള്ളവൎക്ക് ശരീരത്തിൽ ക്ലേശമുണ്ടാകും. എനിക്കോ നിങ്ങളേപ്പറ്റി കരുണ തോന്നുന്നു.

൨൯. എൻെറ സഹോദരന്മാരേ, സമയം ചുരുങ്ങിയിരിക്കുന്നു എന്നും, ഭാൎയ്യമാരുള്ളവർ ഇല്ലാത്തവരെപ്പോലെയും, (൩൦.)

൩൦. കരയുന്നവർ കരയാത്തവരെപ്പോലെയും, സന്തോഷിക്കുന്നവർ സന്തോഷിക്കാത്തവരെപ്പോലെയും, വിലയ്ക്കു വാങ്ങിക്കുന്നവർ കൈവശപ്പെടുത്താത്തവരെപ്പോലെയും (൩൧) «ആയിരിക്കണം എന്നും ഇതു് ഞാൻ പറയുന്നു».

൩൧. ഈലോകത്തെ ഉപയോഗിക്കുന്നവർ ഉപയോഗത്തിൻെറ നിയമം കവിഞ്ഞു (പോകരുത്). എന്തുകൊണ്ടെന്നാൽ ഈലോകത്തിൻെറ രൂപം കടന്നുപോകുന്നു.

൩൨. ഇതിനാൽ നിങ്ങൾ ചിന്താകുലത കൂടാതിരിക്കണമെന്നു ഞാൻ ഇച്ഛിക്കുന്നു. ഭാൎയ്യയില്ലാത്തവൻ തൻെറ കൎത്താവിനെ എങ്ങനെ പ്രസാദിപ്പിക്കാം എന്നു വെച്ചു തൻെറ കൎത്താവിനെ സംബന്ധിക്കുന്നവ വിചാരിക്കുന്നു.

൩൩. ഭാൎയ്യയുള്ളവനോ തൻെറ ഭാൎയ്യയെ എങ്ങനെ പ്രസാദിപ്പിക്കാം എന്നുവെച്ച് ലോകസംബന്ധമായവയെപ്പറ്റി വിചാരപ്പെടുന്നു.

൩൪. എന്നാൽ ഭാൎയ്യക്കും കന്യകക്കും തമ്മിൽ വ്യത്യാസമുണ്ടു്. പുരുഷനു ഭാൎയ്യയായിത്തീൎന്നിട്ടില്ലാത്തവൾ തന്റെ ശരീരത്തിലും തന്റെ ആത്മാവിലും പരിശുദ്ധയായിരിക്കേണ്ടതിനു തന്റെ കൎത്താവിനെപ്പററി ചിന്തിക്കുന്നു. ഭൎത്താവുള്ളവളോ തന്റെ ഭൎത്താവിനെ എങ്ങനെ പ്രസാദിപ്പിക്കാം എന്നുവെച്ചു ലോകത്തെപ്പററി ചിന്തിക്കുന്നു.

൩൫. എന്നാൽ നിങ്ങളുടെതന്നെ ഉപകാരത്തിനായിട്ടാകുന്നു ഞാൻ ഇതു പറയുന്നതു്. ഞാൻ നിങ്ങൾക്കു കണി വെക്കുകയല്ല, മറിച്ചു്, നിങ്ങൾ ലോകത്തെപ്പററി ചിന്തിക്കാതെ നിങ്ങളുടെ കൎത്താവിന്റെ പക്കൽ ഭംഗിയായ വേഷത്തിൽ ഉറപ്പുള്ളവരായി നില്ക്കേണ്ടതിനത്രെ.

൩൬. എന്നാൽ തക്ക സമയം കടന്നിട്ടും പുരുഷനു വിവാഹംചെയ്തുകൊടുക്കാത്തുള്ള തന്റെ കന്യക മൂലം താൻ ആക്ഷേപിക്കപ്പെടുന്നു എന്നും, അവളെ വിവാഹംചെയ്തുകൊടുക്കേണ്ടതു് ആവശ്യമെന്നും ഒരു മനുഷ്യൻ വിചാരിക്കുന്നെങ്കിൽ താൻ ഇച്ഛിക്കുന്നതുപോലെ അവൻ ചെയ്തുകൊള്ളട്ടെ. അവൻ തെററു ചെയ്യുന്നില്ല. അവൾ വിവാഹം ചെയ്യപ്പെടട്ടെ.

൩൭. തന്റെ മനസ്സിൽ ഉറപ്പായിട്ടു തീരുമാനിക്കയും, (യാതൊരു) കാൎയ്യം അവനെ നിൎബ്ബന്ധിക്കാതിരിക്കയും, തന്റെ മനസ്സിന്മേൽ അധികാരമുള്ളവനായിരിക്കയും, തന്റെ കന്യകയെ കാത്തുകൊള്ളാമെന്നിങ്ങനെ തന്റെ ഉള്ളിൽ തീരുമാനിക്കയും ചെയ്യുന്നവൻ ശരിയായി പ്രവൎത്തിക്കുന്നു.

൩൮. ആകയാൽ തന്റെ കന്യകയെ വിവാഹം കഴിപ്പിച്ചുകൊടുക്കുന്നവൻ ശരിയായി പ്രവൎത്തിക്കുന്നു; തന്റെ കന്യകയെ വിവാഹം കഴിപ്പിച്ചുകൊടുക്കാത്തവനോ അധികം ശരിയായി പ്രവൎത്തിക്കുന്നു.

൩൯. ഭാൎയ്യ, തന്റെ ഭൎത്താവു ജീവനോടിരിക്കുന്ന കാലത്തോളം നിയമത്താൽ കെട്ടപ്പെട്ടവളാകുന്നു. എന്നാൽ അവളുടെ ഭൎത്താവു് ഉറങ്ങിയെങ്കിൽ താൻ ഇച്ഛിക്കുന്നവനു്, നമ്മുടെ കൎത്താവിൽ മാത്രം, ഭാൎയ്യയാകുവാൻ അവൾ സ്വതന്ത്രയാകുന്നു. [റോമ. അ. ൭. വ. ൨.]

൪൦. എങ്കിലും എന്റെ അഭിപ്രായപ്രകാരം, അപ്രകാരം തന്നെ പാൎത്തുകൊണ്ടാൽ അവൾക്കു ഭാഗ്യം. എന്തെന്നാൽ ദൈവാത്മാവു് എന്നിലും ഉണ്ടെന്നു ഞാൻ വിചാരിക്കുന്നു.

## വ്യാഖ്യാനം.

൨. "ഓരോരുത്തനും സ്വന്ത ഭാൎയ്യയെ വെച്ചുകൊള്ളട്ടെ": യഹൂദന്മാരായ ചില ഉപദേഷ്ടാക്കൾപോലും അക്കാലത്തു ഉപദേശിച്ചിരുന്ന ബഹുഭാൎയ്യാത്വമാണു് ഈ വാക്കുകൾ വിരോധിക്കുന്നതു്. ഏതു പുരുഷനും ഏതു സ്ത്രീയും വിവാഹം ചെയ്യണമെന്നു് ഈ വാക്കുകൾക്കു അൎത്ഥമില്ല. ഇവ വിവാഹിതരോടല്ലാതെ സകലരോടും പറയുന്ന വാക്കുകളുമല്ല. അവിവാഹിതരോടുള്ള വാക്കുകൾ വ. ൮-ൽ ആരംഭിക്കുന്നു.

൫. "ഉപവാസത്തിലൊ": ല., ക്രൂശ. പ്രതികളിൽ മാത്രം ഈ പദം കാണുന്നില്ല.

൯. "തങ്ങളെത്തന്നെ നിയന്ത്രിക്കുന്നില്ലെങ്കിലോ വിവാഹം ചെയ്യട്ടെ": വ്രതം ചെയ്തിട്ടുള്ളവരോ വിവാഹം ചെയ്വാൻ മററുവിധത്തിൽ അപ്രാപ്തന്മാരോ ആയിട്ടുള്ളവരെയല്ല, വിവാഹസ്വാതന്ത്ര്യമുള്ളവരെയാണു് ഈ വാക്കുകൾ ഉദ്ദേശിക്കുന്നതു്. നി

ത്യകന്യാത്വം അനുഷ്ഠിച്ചവർ വിവാഹം ചെയ്താൽ അവരുടെ 'ആദ്യവിശ്വാസം' അഥവാ ദൈവത്തോടുള്ള വാഗ്ദാനം ഭഞ്ജിക്കുന്നതുകൊണ്ട് അവർ ശിക്ഷാവിധിയിൽ ഉൾപ്പെടുന്നു എന്ന് വി. പ്ലീഹാതന്നെ ൧. തിമാ. അ. ൫. വ. ൧൨-ൽ പറയുന്നുണ്ട്. വ്രതസ്ഥന്മാർ വേണ്ട മാർഗ്ഗം പ്രയോഗിക്കുമെങ്കിൽ കന്യാത്വം എന്ന ദാനം ദൈവം അവർക്കു നൽകാതിരിക്കയില്ല.— 'തങ്ങളെത്തന്നെ നിയന്ത്രിക്കുന്നില്ലെങ്കിലോ' എന്നതു 'തങ്ങളെത്തന്നെ നിയന്ത്രിക്കുവാൻ വഹിയാ എങ്കിലോ' എന്നു ചിലർ തർജ്ജമ ചെയ്യുന്നുണ്ട്. അതു ശരിയല്ല.

൧൦. "ഞാൻ-ഞാനല്ല, എന്റെ കർത്താവു തന്നെ – കല്പിക്കുന്നു": കർത്താവു തന്നെ ഈ നിയമം സൃഷ്ടിക്കുകയും തന്റെ ജീവകാലത്തുതന്നെ അതു പ്രസിദ്ധീകരിക്കുകയും ചെയ്തു. ആകയാൽ ഇതു പൌലോസിന്റെ ദൈവനിവേശിതമായ വാക്കുകൾ മാത്രമല്ല, മ്ശീഹായുടെ തിരിച്ചുള്ള കല്പനയുമാണ്.

൧൧. "അവൾ വേർപിരിയുന്നെങ്കിൽ പുരുഷനെ കൂടാതെ പാർക്കയൊ . . . ചെയ്യണം": വേർപിരിവു തീരെ മുടക്കുന്നില്ല. ദമ്പതിമാരിൽ ഒരാൾ ജീവനോടിരിക്കെ മറ്റെയാൾ വേറെ വിവാഹം ചെയ്യരുതെന്നു ഖണ്ഡിതമായി മുടക്കുന്നു. ന്യായമായ കാരണത്താൽ വേർപിരിവുണ്ടായാലും വിവാഹബന്ധം ശിഥിലമാകുന്നില്ലെന്നു ഇതിൽനിന്നു തെളിയുന്നുണ്ടല്ലൊ. മത്താ. അ. ൧൯. വ. ൯. വ്യാ. നോക്കുക.

൧൨. "എന്റെ കർത്താവല്ല, ഞാൻതന്നെ പറയുന്നു": കർത്താവു നിയമം സൃഷ്ടിച്ചു, പ്രസിദ്ധീകരിച്ചില്ല; ഞാൻ അതു പ്രസിദ്ധീകരിക്കുന്നു എന്നു ചിലർ വ്യാഖ്യാനിക്കുന്നു. കർത്താവു ഒരിടത്തും തിരിച്ചുപറയാത്തതു കർത്താവിന്റെ അധികാരത്താൽ ഞാൻ പ്രസ്താവിക്കുന്നു എന്നാണു വേറെ ചിലർ ഈ പദങ്ങൾകൊണ്ടു ഗ്രഹിക്കുന്നത്. ഏതും നമുക്കു ഒരുപോലെ വിലയുള്ളതുതന്നെ.

൧൪. "അവിശ്വാസിയായ ഭർത്താവു വിശ്വാസിനിയായ ഭാര്യമൂലം ശുദ്ധീകരിക്കപ്പെട്ടിരിക്കുന്നു": ഭാര്യയുടെയോ ഭർത്താവിന്റെയോ വിശ്വാസം മറെറയാളിനെയോ കുട്ടികളെയോ കൃപാവരത്തിലും രക്ഷാമാർഗ്ഗത്തിലുമാക്കുവാൻ സ്വതേ മതിയാകുമെന്നല്ല ഈ വാക്യത്തിന്റെ അർത്ഥം. മറിച്ച്, സത്യവിശ്വാസത്തിലേക്കു അവരെ സമീപിപ്പിച്ചുകൊണ്ടു അവരുടെ വിശുദ്ധീകരണത്തിനു പലപ്പോഴും അതു ഒരു അവസരമായിത്തീരുന്നു എന്നുമാത്രമാണു ഇതിൽനിന്നു ഗ്രഹിക്കേണ്ടതു്.

൧൫. "അവിശ്വാസി വേർപിരിയുന്നെങ്കിൽ വേർപിരിഞ്ഞുകൊള്ളട്ടെ": പൌലോസിന്റെ പ്രസിദ്ധമായ വിശിഷ്ടവരം (Privilegium Paulinum) ആണിതു്. ദമ്പതിമാരിൽ ക്രിസ്ത്യാനിയല്ലാത്തയാൾ സഹവാസത്തിനു സമ്മതിക്കാതിരിക്കയോ, ക്രിസ്തീയമതാനുസരണത്തെയൊ കുട്ടികളുടെ നല്ല വളർത്തലിനെയൊ വിരോധിക്കുകയോ, ക്രൂരപ്രവൃത്തികൾമൂലം സഹവാസം മിക്കവാറും അസാദ്ധ്യമാക്കിത്തീർക്കുകയോ ചെയ്യുമ്പോൾ ക്രിസ്ത്യാനിക്കു വേറെ വിവാഹം ചെയ്യാം. ആ വിവാഹം കൊണ്ടു മുൻവിവാഹത്തിന്റെ ബന്ധം അററുപോകുകയും ചെയ്യും. ആധുനികസിവിൽനിയമം ഈ സ്വാതന്ത്ര്യം സ്വീകരിക്കുന്നില്ലെന്നു പറയേണ്ടതില്ലല്ലൊ.

൧൬. "രക്ഷിക്കുമൊ എന്ന് നീ എങ്ങനെ അറിയുന്നു?": അവിശ്വാസി വേർപിരിയുന്നെങ്കിൽ വേർപിരിഞ്ഞുകൊള്ളട്ടെ എന്നതിനുള്ള കാരണമാണു ഇവിടെ പറയുന്നതു്. ദൈവം നമ്മെ വിളിച്ചിരിക്കുന്നതു സമാധാനത്തിലേക്കാണ്. ദൈവദൂഷകനും, കലഹക്കാരനും, നിർബന്ധബുദ്ധിയുമായ അവിശ്വാസിയോടുകൂടി പാർത്താൽ അവനെ രക്ഷിക്കുവാൻ സാധിക്കുമൊ എന്നു നിശ്ചയമില്ല. തൻമൂലം അവൻ പിരിഞ്ഞുപൊയ്ക്കൊള്ളട്ടെ.

൧൭. "ഓരോരുത്തനും കർത്താവ് അവനു വിഭജിച്ചുകൊടുത്തിരിക്കുന്നതുപോലെ

യും, ഓരോരുത്തനും ദൈവം അവനെ വിളിച്ചിരിക്കുന്നതുപോലെയും നടക്കട്ടെ”: വിവാഹമോചനം ചിലപ്പോൾ പാടുണ്ടെന്നു പറഞ്ഞുവല്ലൊ. എന്നാൽ വിവാഹത്തിന്റെ സാധാരണ ഭാരം നീക്കുവാനോ, കേമമായ വേറൊരു വിവാഹം നടത്തുവാനോ, അടിമത്തംവിട്ടു സ്വാതന്ത്ര്യം പ്രാപിക്കുവാനോ, യഹൂദമതംവിട്ടു പുറജാതിയോ അഥവാ പുറജാതിമതംവിട്ടു യഹൂദനോ ആകുവാനോ ആയി വിവാഹമോചനം ചെയ്യരുത്, ദൈവം ഏതു സ്ഥിതിയിലും ജോലിയിലും നിന്നു ഒരാളെ വിളിച്ചുവൊ ആ സ്ഥിതിയിലും ജോലിയിലും തന്നെ ഇരിക്കണം, പരിച്ഛേദനമൊ അഗ്രചർമ്മമൊ സാരമുള്ള കാര്യമല്ല എന്നാണു ശ്ലീഹാ ഇതിലും അടുത്തവാക്യങ്ങളിലും പ്രസ്താവിക്കുന്നതു്.

൨൧. “സ്വാതന്ത്ര്യനാകുവാൻ നിനക്കു കഴിയുമെങ്കിലും ശുശ്രൂഷചെയ്യുവാൻ തിരഞ്ഞെടുത്തുകൊള്ളുക”: അറ. പ്രതിയിലും ഇങ്ങനെതന്നെ. ഗ്രീ., ല. പ്രതികളിൽ ‘സ്വാതന്ത്ര്യനാകുവാൻ നിനക്കു കഴിയുമെങ്കിൽ (അതുതന്നെ) നീ അധികം ഉപയോഗിച്ചുകൊള്ളുക’ എന്നാണു കാണുന്നതു്. അടിമത്തംതന്നെ ഉപയോഗിച്ചുകൊള്ളുക എന്നും, സ്വാതന്ത്ര്യം ഉപയോഗിച്ചുകൊള്ളുക എന്നും ഇതിനു അൎത്ഥം ഗ്രഹിക്കുന്നുണ്ടു്. ക്രൂശ. പ്രതി ഗ്രീ., ല. പ്രതികളോടു യോജിക്കുന്നു. ഗ്രീക്കു പദങ്ങളുടെ അൎത്ഥാന്തരങ്ങൾനിമിത്തം വി. ശ്ലീഹാ അടിമയോടു എന്തുപദേശിക്കുന്നു: സ്വാതന്ത്ര്യം സ്വീകരിക്കുവാനൊ? അതോ ഉപേക്ഷിച്ചുകളയുവാനൊ? എന്നതിൽ അഭിപ്രായവ്യത്യാസമുണ്ടെന്നു മുകളിൽ പ്രസ്താവിച്ചുവല്ലൊ. സ്വാതന്ത്ര്യത്തിന്റെ സകല പ്രത്യാശകളും വിട്ടുകളയുവാൻ വി. ശ്ലീഹാ ഒരു ക്രിസ്ത്യയഅടിമയോടു ഉപദേശിക്കുന്നു എന്നു വിശ്വസിക്കുക പ്രയാസം. എങ്കിലും അവ്യക്തപ്രതികൾ എന്തുദ്ദേശിക്കുന്നു എന്നതു തെളിവായി പറയുന്ന പ്രതികളിൽനിന്നാണല്ലൊ നാം ഗ്രഹിക്കേണ്ടതു്. ആകയാൽ സുറി., അറ. പ്രതികളിലെ അൎത്ഥത്തിൽ ഈ വാക്യം ഗ്രഹിക്കുക യുക്തമെന്നു തോന്നുന്നു. ക്രിസ്തീയ പരിപൂൎണ്ണതയെ ഉദ്ദേശിച്ചു അടിമത്തത്തിൽതന്നെ ഇരിക്കുവാൻ ശ്ലീഹാ ഉപദേശിക്കുന്നു എന്നു കരുതാം. ഇതു ഒരു കല്പനയല്ല, ഉപദേശം മാത്രമാണ്. സ്വാതന്ത്ര്യനോ അടിമയോ ആയിരിക്കുന്നതിനെയല്ല ശ്ലീഹാ ഇവിടെ മുഖ്യമായി ഉദ്ദേശിക്കുന്നതു്; ഏതു നിലയിലായാലും ‘വിചാരപ്പെടേണ്ട’ എന്നതുമാത്രമാണു്.

൨൨. “സ്വാതന്ത്ര്യനായി വിളിക്കപ്പെട്ടവൻ മ്ശീഹായുടെ ദാസനാകുന്നു”: അക്കാലഘട്ടത്തിൽ അടിമകൾ പ്രഭുക്കന്മാരുടെ ബഹുമാനമായിരുന്നു. പ്രഭുക്കന്മാരിൽനിന്നു ആ വിചാരം കളയുവാൻ എല്ലാവരും മ്ശിഹായുടെ ദാസന്മാരാകുന്നു എന്നു ശ്ലീഹാ ഈ വാക്യത്തിൽ പറയുന്നു. നിങ്ങൾ മനുഷ്യദൃഷ്ടിയിൽ ദാസന്മാരായിരുന്നാലും, ക്രിസ്ത്യാനികളാകയാൽ ദൈവദൃഷ്ടിയിൽ നിങ്ങൾ സ്വാതന്ത്ര്യന്മാരാകുന്നു. സ്വാതന്ത്ര്യരായി ക്രിസ്തീയമതത്തിലേക്കു വിളിക്കപ്പെട്ടവരോ അവരും മ്ശിഹായുടെ ദാസന്മാർതന്നെ. ദൈവസന്നിധിയിൽ സ്വാതന്ത്ര്യനെന്നോ ദാസനെന്നോ വ്യത്യാസമില്ല.

൨൩. “നിങ്ങൾ മനുഷ്യരുടെ അടിമകളാകരുതു്”: മനുഷ്യോദ്ദേശ്യങ്ങൾമൂലം അടിമകളാകരുതു്; മ്ശിഹായിൽ സ്വാതന്ത്ര്യരാക്കപ്പെട്ടവർ എന്ന നിലക്കു ദൈവസേവനത്തിനും ഭംഗം വരുത്തുകയുമരുതു്.

൨൪. “തൽക്കാലത്തെ ആവശ്യങ്ങൾനിമിത്തം”: സംസാരജീവിതത്തിന്റെ ഭാരങ്ങൾനിമിത്തം എന്നു ചിലർ വ്യാഖ്യാനിക്കുന്നു.– ലോകത്തെ വിധിക്കുവാനായിട്ടുള്ള മ്ശീഹായുടെ രണ്ടാമത്തെ ആഗമനം സമീപിച്ചിരിക്കുന്നു എന്ന വിശ്വാസത്തെ ഉദ്ദേശിച്ചു വി. ശ്ലീഹാ ഇതു പറയുന്നു എന്നു അഭിപ്രായമുള്ളവരുമുണ്ടു്.– ഏതായാലും ഏതു ക്രിസ്ത്യാനിയുടെയും ദൃഷ്ടിയിൽ അവന്റെ തനതുവിധി എപ്പോഴും ഇരിക്കുന്നു. ദിവസമോ നാഴികയോ അറിയാത്തതുകൊണ്ടു ആ വിധി എപ്പോഴും ആസന്നമായിട്ടുള്ളതുമാണല്ലൊ.

൨൮. "ശരീരത്തിൽ ക്ലേശമുണ്ടാകും": സ്യ. അ. ൧. വ. ൩൩. നോക്കുക.
൨൯. "സമയം": ഓരോരുത്തൻെറയും ആയുഷ്കാലം.
൩൩. "ലോകസംബന്ധമായവയെപ്പററി വിചാരപ്പെടുന്നു": ഗ്രീ., അറ. പ്രതികളിലും പലേ പിതാക്കന്മാരിലും ഇത്രമാത്രമേ കാണുന്നുള്ളു. ല., ക്രൂശ. പ്രതികളിലാകട്ടെ 'വിഭജിക്കപ്പെട്ടുമിരിക്കുന്നു' എന്നുകൂടി കാണുന്നുണ്ട്. എന്നാൽ ഇതു മേൽ പറഞ്ഞ പ്രതികളിൽ: 'എന്നാൽ ഭാൎയ്യയ്ക്കും കന്യകക്കും തമ്മിൽ വ്യത്യാസമുണ്ട്' എന്നിങ്ങനെ പിൻവാക്യത്തോടാണു ചേൎത്തിരിക്കുന്നതു്.
൩൭. "(യാതൊരു) കാൎയ്യം അവനെ നിഷ്കൎഷിക്കാതിരിക്കയും": നിൎദ്ധനത്വം, അവമാനം, വിവാഹം ചെയ്യുവാൻ ആൾ കണ്ടെത്താഴ്ക ഇത്യാദികാരണങ്ങളാൽ അല്ലാതെ സുകൃതത്തെപ്രതിമാത്രം വിവാഹം നടത്താതിരിക്കയും.– "തൻെറ മനസ്സിന്മേൽ അധികാരമുള്ളവനായിരിക്കയും": കന്യകാവസ്ഥയിൽതന്നെ ഇരിക്കുവാൻ പുത്രി സമ്മതിക്കുകനിമിത്തം കന്യാത്വത്തിൽ അവളെ ഇരുത്തുവാൻ പിതാവിനു സ്വാതന്ത്ര്യമുണ്ടായിരിക്കുകയും.
൩൯. "ഉറങ്ങിയെങ്കിൽ": മരിച്ചെങ്കിൽ എന്നൎത്ഥം. വിശ്വാസി ഉയിൎപ്പിൽ എഴുന്നേല്ക്കുന്നതിനാൽ അവൻെറ മരണം ഒരു ദീൎഘനിദ്രയായിട്ടാണു കരുതപ്പെടുന്നതു്.– "നമ്മുടെ കൎത്താവിൽമാത്രം": ക്രിസ്തീയനിയമങ്ങൾ അനുസരിച്ചുമാത്രം.
൪൦. "അപ്രകാരംതന്നെ": വൈധവ്യാവസ്ഥയിൽതന്നെ.– "ദൈവാത്മാവ് എന്നിലും ഉണ്ടെന്നു ഞാൻ വിചാരിക്കുന്നു": മററു ശ്ലീഹന്മാരെപ്പോലെ താനും ദൈവാത്മാവു പ്രാപിച്ചവനും അധികാരമുള്ളവനുമാകുന്നു എന്നു വി. ശ്ലീഹാ വിനയപൂൎവ്വം പ്രസ്താവിക്കുന്നു.

## അദ്ധ്യായം ൮.

വിഗ്രഹം ഒന്നുമല്ല. എങ്കിലും അതിനു അൎപ്പിച്ച വസ്തുക്കൾ ഇടൎച്ചക്കു കാരണമാകത്തക്കവിധത്തിൽ ഭക്ഷിക്കരുതു്.

വിഗ്രഹങ്ങൾക്കുള്ള ബലിവസ്തുക്കളെപ്പററിയാകട്ടെ നമുക്കെല്ലാവൎക്കും അറിവുണ്ടെന്നു നാമറിയുന്നു. അറിവോ ഗൎവ്വ് ഉണ്ടാക്കുന്നു. സ്നേഹമാകട്ടെ സുകൃതത്തിൽ അഭിവൃദ്ധി ഉണ്ടാക്കുന്നു.

൨. എന്നാൽ താൻ എന്തെങ്കിലും അറിഞ്ഞിരിക്കുന്നു എന്നു ആരെങ്കിലും വിചാരിക്കുന്നെങ്കിൽ അവൻ അറിയേണ്ടിയിരിക്കുന്നതുപോലെ ഇതുവരെയും ഒന്നും അറിഞ്ഞിട്ടില്ല.

൩. ഒരുത്തൻ ദൈവത്തെ സ്നേഹിക്കുന്നെങ്കിലോ അവൻ ഇവനാൽ അറിയപ്പെട്ടിരിക്കുന്നു.

൪. ആകയാൽ വിഗ്രഹങ്ങളുടെ ബലിവസ്തുക്കളായ ഭക്ഷണത്തെക്കുറിച്ചു (പറഞ്ഞാൽ) വിഗ്രഹം ലോകത്തിൽ ഒന്നുമല്ലെന്നും, ഏകനല്ലാതെ വേറെ ദൈവം ഇല്ലെന്നും നാമറിയുന്നു.

൫. എന്തുകൊണ്ടെന്നാൽ വളരെ ദേവന്മാരും പല കൎത്താക്കന്മാരും ഉണ്ടായിരുന്നാൽ എന്ന പോലെ ആകാശത്തിലൊ ഭൂമിയിലൊ ദേവന്മാർ എന്നു വിളിക്കപ്പെടുന്നവർ ഉണ്ടെങ്കിലും,

൬. നമുക്കു പിതാവായ ഏകൻ മാത്രമാകുന്നു നമ്മുടെ ദൈവം. എല്ലാം അവനിൽ നിന്നു് (ഉണ്ടായി). നാമും അവനിൽ (സ്ഥിതി ചെയ്യുന്നു). ഈശോമ്ശിഹാ എന്ന ഏകൻ കൎത്താവും (ആകുന്നു). സകലവും അവനാൽ (ഉണ്ടായി). നാമും അവനാൽ (ഉണ്ടായവരാകുന്നു).

൭. എന്നാൽ എല്ലാ മനുഷ്യരിലും (ഈ) അറിവില്ല. എന്തുകൊണ്ടെ

ന്നാൽ വിഗ്രഹങ്ങളെപ്പററി ഇപ്പോൾ വരെ തങ്ങൾക്കുള്ള മനസ്സാക്ഷി മൂലം ബലിചെയ്യപ്പെട്ടവ എന്നപോലെ ഭക്ഷിക്കുന്ന ചിലരുണ്ട്. അവരുടെ മനസ്സാക്ഷി ബലഹീനമാകയാൽ അതു അശുദ്ധമാകയും ചെയ്യുന്നു.

൮. എന്നാൽ ഭക്ഷണം നമ്മെ ദൈവത്തോടു അടുപ്പിക്കുന്നില്ല. എന്തെന്നാൽ നാം ഭക്ഷിക്കുന്നെങ്കിൽ നമുക്കു വൎദ്ധനമുണ്ടാകുന്നില്ല; നാം ഭക്ഷിക്കാതിരുന്നാൽ നമുക്കു കുറവും സംഭവിക്കുന്നില്ല.

൯. എങ്കിലും നിങ്ങളുടെ ഈ സ്വാതന്ത്ര്യം ബലഹീനന്മാൎക്കു ഒരു പക്ഷേ ഇടൎച്ചയായിത്തീരാതിരിക്കുവാൻ നോക്കിക്കൊള്ളുവിൻ.

൧൦. എന്തെന്നാൽ അറിവുള്ളവനായ നീ വിഗ്രഹങ്ങളുടെ സ്ഥാനത്തു ഭക്ഷണത്തിനു ഇരിക്കുന്നതായി ആരെങ്കിലും നിന്നെ കണ്ടാൽ അവൻ ബലഹീനനായിരിക്കകൊണ്ടു ബലിവസ്തുക്കൾ ഭക്ഷിക്കുവാൻ ഇതാ! അവന്റെ മനസ്സാക്ഷി ബലം പ്രാപിക്കയില്ലയൊ?

൧൧. ഇങ്ങനെ, മ്ശിഹാ ആൎക്കു വേണ്ടി മരിച്ചുവൊ ആ ബലഹീനൻ നിന്റെ അറിവു നിമിത്തം നശിച്ചു പോകുന്നു. [റോമ. അ. ൧൪. വ. ൧൫.]

൧൨. എന്നാൽ നിങ്ങൾ നിങ്ങളുടെ സഹോദരന്മാരോടു ഇപ്രകാരം അപരാധം ചെയ്തു അവരുടെ ദുൎബ്ബല മനസ്സാക്ഷിയെ ദണ്ഡിപ്പിക്കുന്നെങ്കിൽ മ്ശിഹായോടാകുന്നു നിങ്ങൾ അപരാധം ചെയ്യുന്നതു്.

൧൩. ഇതിനാൽ, ഭക്ഷണം എന്റെ സഹോദരനു ഇടൎച്ച് വരുത്തുന്നു എങ്കിൽ, എന്റെ സഹോദരനു ഇടൎച്ച് വരുത്താതിരിക്കേണ്ടതിനായി, ഞാൻ ഒരിക്കലും മാംസം ഭക്ഷിക്കുകയില്ല. [റോമ. അ. ൧൪. വ. ൨൧.]

## വ്യാഖ്യാനം.

൧. **"വിഗ്രഹങ്ങൾക്കുള്ള ബലിവസ്തുക്കൾ"**: ബലിവസ്തുക്കളിൽ ഒരു പ്രധാനഭാഗം പുരോഹിതന്മാരുടെ അവകാശമായിരുന്നു. അവർ ഇഷ്ടജനങ്ങളോടുകൂടി അതു സദ്യയിൽ ചെലവാക്കുകയും വിററു പണം ഈടാക്കുകയുമാണു ചെയ്തിരുന്നതു്. ഇങ്ങനെ വില്ക്കപ്പെട്ട ബലിവസ്തു ആൎക്കും വാങ്ങി ഭക്ഷിക്കത്തക്കവണ്ണം കച്ചവടസ്ഥലങ്ങളിൽ സുലഭമായിരുന്നു. ബലികൎമ്മംതന്നെയും സദ്യയിലാണു അവസാനിച്ചിരുന്നതു്. ഈ സദ്യകളിൽ സംബന്ധിക്കുക, സദ്യയുടെ സ്ഥലസാഹചൎയ്യങ്ങളും മററുംനിമിത്തം, വിഗ്രഹാരാധനയിൽ സംബന്ധിക്കുന്നതുപോലെ കരുതപ്പെട്ടിരുന്നു. സദ്യ ബലിയുടെ ഒരു പൂൎത്തീകരണമായിട്ടാണു കരുതിപ്പോന്നതു്. കോറന്തോസ്കാരായ നവീനക്രിസ്ത്യാനികളും ഈ സദ്യകളിൽ ക്ഷണിക്കപ്പെടുകയും അവയിൽ സംബന്ധിക്കുകയും ചെയ്യുക ദുൎല്ലഭമായിരുന്നില്ല. വിഗ്രഹങ്ങൾ ഒന്നുമല്ലെന്നും അവക്കു ബലി ചെയ്യപ്പെട്ട വസ്തുക്കൾക്കു വിശേഷതയൊന്നും ഇല്ലെന്നും അറിഞ്ഞിരുന്നവർ പരസ്നേഹമില്ലാതെ ബലഹീനന്മാൎക്കുണ്ടാകാവുന്ന ഇടൎച്ച വിചാരിക്കാതെയും, അവരെപ്പററി നിന്ദാഭാവത്തിലും, തങ്ങൾ അറിവുള്ളവർ എന്ന അഹങ്കാരത്തോടുകൂടിയും ഭക്ഷിക്കുകയാൽ, അന്യന്മാരെ സന്മാതൃക കൊണ്ടു സുകൃതത്തിൽ അഭിവൃദ്ധിപ്പെടുത്തേണ്ടിയിരുന്ന ഇവർ വളരെ ദോഷഫലം ഉളവാക്കിയിരുന്നു. ഇങ്ങനെയുള്ള ബലിവസ്തുഭക്ഷണം അനുവദിക്കപ്പെട്ടതൊ എന്നു തൎക്കം ഉത്ഭവിച്ചു. ഓറെശ്ലെം സൂനഹദോസ് ഈവക വസ്തുക്കളുടെ ഉപയോഗം നിശ്ശേഷം വിരോധിക്കുകയുണ്ടായിട്ടുണ്ടു്. (നട. അ. ൧൫.) എന്നാൽ ആ സൂനഹദോസന്റെ നിൎണ്ണയം അന്തിയോക്കിയാക്കാരെയും അവരുടെ സമീപസ്ഥന്മാരെയും മാത്രമേ ഉദ്ദേശിച്ചിരുന്നുള്ളൂ. (നട. അ. ൧൫. വ. ൨൩.) അതു യഹൂദന്മാരും പുറജാതികളും

തമ്മിൽ യോജിപ്പുണ്ടാകണമെന്ന ഉദ്ദേശ്യത്തോടുകൂടിയായിരുന്നതുമേയുള്ളൂ. (നട. അ. ൧൫. വ. ൨൦ വ്യ.) മാത്രമല്ല സൂനഹദോസിൻെറ നിശ്ചയം തൽക്കാലത്തേക്കുള്ള ഒരു നിയമംമാത്രമാണ് ആയിരുന്നത്. ബലിവസ്തുഭക്ഷണം സാഹചര്യങ്ങൾകൊണ്ടുമാത്രം പാപമായിത്തീർന്നിരുന്നതല്ലാതെ സ്വതേ പാപമായിരുന്നില്ല. ഇങ്ങനെയുള്ള ബലിവസ്തുഭക്ഷണം വിരോധിക്കപ്പെട്ടതോ അല്ലയോ എന്നു കോറന്തോസ്കാർ എഴുതിചോദിച്ചതിനുള്ള വി. ശ്ലീഹായുടെ മറുപടിയാണ് ഈ അദ്ധ്യായത്തിൽ കാണുന്നത്.— "നമുക്കെല്ലാവൎക്കും അറിവുണ്ടെന്നു നാമറിയുന്നു": ഇതു കോറന്തോസ്കാരുടെ എഴുത്തിലെ ഭാഗമോ വി. ശ്ലീഹാ വിപരീതാൎത്ഥത്തിൽ പറയുന്നതോ ആണെന്നാണ് വ്യാഖ്യാതാക്കൾ പറയുന്നത്.— "അറിവോ ഗർവ്വ് ഉണ്ടാക്കുന്നു": പരസ്നേഹവും വിനയവും കൂടാതെയുള്ള അറിവു അഹങ്കാരം ജനിപ്പിക്കുന്നു.

൨. "അറിയേണ്ടിയിരിക്കുന്നതുപോലെ . . . ഒന്നും അറിഞ്ഞിട്ടില്ല": അറിവിൻെറ ഉദ്ദേശ്യം, പ്രയോഗം, പ്രയോഗവിധം ഇവകൂടി അറിഞ്ഞെങ്കിൽമാത്രമേ അറിവുകൊണ്ടു ഫലമുള്ളൂ. ഇവിടെപ്പറയുന്നതു ക്രിസ്തീയവും പ്രായോഗികവുമായ അറിവിനെപ്പററിയാണ്. ഈ അറിവിൻെറ പ്രധാനമായ ഉദ്ദേശ്യം അതു ദൈവമഹത്വത്തിനും പൊതുനന്മക്കും പ്രയോജകീഭവിപ്പിക്കുകയാണ്. തൻെറ അറിവിനെപ്പററി അഹങ്കരിക്കുകയും പരന്മാൎക്കു വീഴ്ചക്കും നാശത്തിനും കാരണമാക്കുകയും ചെയ്യുന്നവൻ ഈ ഉദ്ദേശ്യം അനുസരിച്ചു പ്രവൎത്തിക്കുന്നില്ല.

൩. ദൈവത്തെ സ്നേഹിക്കാതെ അറിയുകമാത്രം ചെയ്യുന്നവനെ ദൈവം സ്വീകരിക്കുന്നില്ല. ദൈവത്തെ സ്നേഹിക്കുന്നവനാകട്ടെ അയൽക്കാരനെയും സ്നേഹിക്കും. ബലിവസ്തുഭക്ഷണാദികളാൽ അവനു ഇടർച്ചവരുത്തുകയില്ല, പ്രത്യുത, അവൻ ആദ്ധ്യാത്മികമായി അഭിവൃദ്ധി പ്രാപിക്കുവാൻ വേണ്ട സഹായം ചെയ്യും. ഇങ്ങനെയുള്ളവൻ ദൈവത്താൽ അറിയപ്പെട്ടിരിക്കുന്നു, എന്നുവെച്ചാൽ, അംഗീകരിക്കപ്പെട്ടിരിക്കുന്നു.

൫. "ദേവന്മാർ എന്നു വിളിക്കപ്പെടുന്നവർ ഉണ്ടെങ്കിലും": പുറജാതികളുടെ വിശ്വാസം അനുസരിച്ചു പല ദേവന്മാർ ഉണ്ടെങ്കിലും.

൬. "പിതാവായ ഏകൻ മാത്രമാകുന്നു നമ്മുടെ ദൈവം": പിതാവു മാത്രമാകുന്നു ദൈവം, പുത്രൻ ദൈവമല്ല എന്നു ആര്യന്മാരും സോചീനിയന്മാരും ഇതിൽനിന്നു അനുമാനിച്ചു. ഏകൻ എന്ന പദംകൊണ്ടു പുത്രനെയും പരിശുദ്ധാത്മാവിനെയുമല്ല നീക്കം ചെയ്യുന്നതു്; അവർ പിതാവിനോടുകൂടി ഏകദൈവംതന്നെ: കള്ളദേവന്മാരെയാണ് നിഷ്കാസനം ചെയ്യുന്നതു്. പിതാവു മാത്രമാണ് ദൈവം, പുത്രനും പരിശുദ്ധാത്മാവും ദൈവമല്ല എന്നു ഈ പദങ്ങളിൽനിന്നു അനുമാനിക്കുന്നെങ്കിൽ, 'ഈശോമ്ശിഹാ എന്ന ഏകൻ കൎത്താവും' എന്നു ഈ വാക്യത്തിൽതന്നെ കാണുന്ന പദങ്ങളിൽ നിന്നു പിതാവും പരിശുദ്ധാത്മാവും കൎത്താവല്ല എന്നു തുല്യന്യായേന അനുമാനിക്കേണ്ടിവരും. അതു ആരും സമ്മതിക്കുന്നതല്ലല്ലോ.— "നാമും അവനിൽ": ഗ്രീ., ക്രൂശ. പ്രതികളിലും ഇങ്ങനെതന്നെ കാണുന്നു. അറ. 'നാം അവൻെറ സന്നിധിയിൽ' എന്നു വിവൎത്തനം ചെയ്തിരിക്കുന്നതും പ്രസ്തുത പ്രതികളോടു യോജിക്കുന്നുണ്ട്. ലത്തീൻ പ്രതിയിൽ 'നാം അവനുവേണ്ടി' എന്നാണ് തൎജ്ജമ. അവൻെറ മഹത്വത്തിനായി എന്നു താല്പര്യം.

൭. "വിഗ്രഹങ്ങളെപ്പററി . . . തങ്ങൾക്കുള്ള മനസ്സാക്ഷിമൂലം": വിഗ്രഹങ്ങൾ എന്തോ സാരവസ്തുക്കളാണെന്നു അവൎക്കുള്ള ബോധംനിമിത്തം.

൮. "വൎദ്ധനമുണ്ടാകുന്നില്ല . . . കുറവും സംഭവിക്കുന്നില്ല": ദൈവദൃഷ്ടിയിൽ യോഗ്യത കൂടുകയോ കുറയുകയോ ചെയ്യുന്നില്ല.

൧൩. "ഭക്ഷണം എൻെറ സഹോദരനു ഇടർച്ച വരുത്തുന്നു എങ്കിൽ": ഞാൻ ഭക്ഷിക്കുന്നതു എൻെറ സഹോദരനു പാപകാരണമാകുന്നെങ്കിൽ.

## അദ്ധ്യായം ൯.

**താൻ ആരോട് പ്രസംഗിച്ചുവോ അവരുടെ ചെലവിൽ സംരക്ഷിക്കപ്പെടുന്നതിനു തനിക്കുണ്ടായിരുന്ന അർഹത, സുവിശേഷത്തിനു വിഘ്നം വരുത്താതിരിക്കുവാൻ, വി. ശ്ലീഹാ ഉപേക്ഷിച്ചുകളയുന്നു. ഓട്ടക്കളത്തിലെ ഓട്ടവും വിരുതു ലഭിക്കുവാനുള്ള യത്നവും.**

ഞാൻ സ്വതന്ത്രനല്ലയൊ? അല്ലെങ്കിൽ ഞാൻ ശ്ലീഹാ അല്ലയൊ? അല്ലെങ്കിൽ നമ്മുടെ കത്താവായ ഈശോമ്ശിഹായെ ഞാൻ കണ്ടിട്ടില്ലയൊ? അല്ലെങ്കിൽ നിങ്ങൾ എന്റെ കത്താവിലുള്ള എന്റെ പ്രവൃത്തി (ഫലം) അല്ലയൊ?

൨. ഞാൻ മററുള്ളവൎക്കു ശ്ലീഹാ അല്ലെങ്കിൽ എങ്ങനെയെങ്കിലും നിങ്ങൾക്കു ഞാൻ (ശ്ലീഹാ) ആകുന്നു. അതിനാൽ നിങ്ങളാകുന്നു എന്റെ ശ്ലീഹാസ്ഥാനത്തിന്റെ മുദ്ര.

൩. എന്നെ കുററം വിധിക്കുന്നവരോടുള്ള എന്റെ പ്രതിവാദം ഇതാകുന്നു.

൪. ഭക്ഷിക്കുവാനും പാനം ചെയ്യുവാനും ഞങ്ങൾക്കുഅഹ്ഹതയില്ലയൊ?

൫. ശേഷം ശ്ലീഹന്മാരെപ്പോലെയും, നമ്മുടെ കത്താവിന്റെ സഹോദരന്മാരെപ്പോലെയും, കേപ്പായെപ്പോലെയും സഹോദരിയായ ഒരു സ്ത്രീയെ ഞങ്ങളോടുകൂടി കൊണ്ടു നടക്കുവാൻ ഞങ്ങൾക്കു അധികാരമില്ലയൊ?

൬. അല്ലെങ്കിൽ വേല ചെയ്യാതിരിക്കുവാൻ ഞങ്ങൾക്കു — എനിക്കും ബർനബായിക്കും മാത്രം — അധികാരമില്ലയൊ?

൭. സ്വന്തചെലവുകളിൽ യുദ്ധസേവനം ചെയ്യുന്നവൻ ആരുണ്ടു? അല്ലെങ്കിൽ മുന്തിരിത്തോട്ടം നട്ടുപിടിപ്പിച്ചിട്ടു അതിന്റെ ഫലങ്ങൾ ഭക്ഷിക്കാത്തവൻ ആരുണ്ടു? അല്ലെങ്കിൽ ആടുകളെ മേയിച്ചിട്ടു തന്റെ ആട്ടിൻകൂട്ടത്തിന്റെ പാലിൽകുറെ അനുഭവിക്കാത്തവൻ ആരുണ്ടു?

൮. മനുഷ്യനെപ്പോലെയാകുന്നുവൊ ഞാൻ ഇവ പറയുന്നതു? ഇതാ! നിയമവും ഇവതന്നെ പറഞ്ഞിരിക്കുന്നു.

൯. എന്തെന്നാൽ: മെതിക്കുന്ന കാളയുടെ വായ് നീ കെട്ടരുതു് എന്നു മൂശെയുടെ നിയമത്തിൽ തന്നെയും എഴുതപ്പെട്ടിരിക്കുന്നു. ദൈവത്തിനു കാളയെക്കുറിച്ചു (ഇത്ര) ശ്രദ്ധയുണ്ടോ? [ആവത്ത. അ. ൨൫. വ. ൪: ൧. തിമാ. അ. ൫. വ. ൧൮.]

൧൦. മറിച്ചു്, നമ്മെക്കുറിച്ചാകുന്നു പറഞ്ഞിരിക്കുന്നതു എന്നും, നമ്മെക്കുറിച്ചു അതു എഴുതപ്പെട്ടിരിക്കുന്നു എന്നും സ്പഷ്ടമാകുന്നു. എന്തുകൊണ്ടെന്നാൽ ഉഴുന്നവൻ ആശയോടെ ഉഴുകയും മെതിക്കുന്നവൻ പ്രതിഫലത്തിന്റെ ആശയോടെ (മെതിക്കുകയും) ചെയ്യേണ്ടതാകുന്നു.

൧൧. ഞങ്ങൾ ആത്മികമായവ നിങ്ങളിൽ വിതച്ചിട്ടു ശാരീരികമായവ നിങ്ങളിൽ നിന്നു കൊയ്യുന്നു എങ്കിൽ അതു വലിയ കാൎയ്യമാകുന്നുവൊ? [റോമ. അ. ൧൫. വ. ൨൭.]

൧൨. നിങ്ങളുടെമേൽ മററുള്ളവൎക്കു അധികാരമുണ്ടെങ്കിൽ ഞങ്ങൾക്കു കൂടുതലായി വേണ്ടതല്ലയൊ? എങ്കിലും മ്ശിഹായുടെ സുവിശേഷത്തിനു യാതൊന്നുകൊണ്ടും ഞങ്ങൾ വിഘ്നം വരുത്താതിരിക്കുവാൻ ഞങ്ങൾ

ഈ അധികാരം പ്രയോഗിക്കാതെ എല്ലാം സഹിക്കുന്നു.

൧൩. വിശുദ്ധസ്ഥലത്തു സേവ ചെയ്യുന്നവർ വിശുദ്ധസ്ഥലത്തു നിന്നു ഉപജീവിക്കുന്നു എന്നും, ബലിപീഠത്തിനു സേവചെയ്യുന്നവർ ബലിപീഠത്തോടുകൂടി ഓഹരി പററുന്നു എന്നും നിങ്ങൾ അറിയുന്നില്ലയൊ? [ആവത്ത. അ. ൧൮. വ. ൧.]

൧൪. ഇപ്രകാരം തന്നെ നമ്മുടെ കത്താവും തൻെറ സുവിശേഷം അറിയിക്കുന്നവർ തൻെറ സുവിശേഷം കൊണ്ടു ജീവിക്കണം എന്നു കല്പിച്ചിരിക്കുന്നു.

൧൫. എന്നാൽ ഞാൻ ഇവയിൽ ഒന്നുപോലും പ്രയോഗിച്ചില്ല. ഇങ്ങനെ എനിക്കു കിട്ടണം എന്നു വെച്ചു അതിനായി ഞാൻ എഴുതിയതുമല്ല. എന്തെന്നാൽ ആരെങ്കിലും എൻെറ പ്രശംസ വ്യത്ഥമാക്കുന്നതിനെക്കാൾ മരിക്കുകതന്നെയാകുന്നു എനിക്കു നല്ലതു്.

൧൬. എന്നാൽ ഞാൻ സുവിശേഷം അറിയിക്കുന്നതുകൊണ്ടും എനിക്കു പ്രശംസയില്ല. എന്തെന്നാൽ എൻെറമേൽ ചുമതലവെക്കപ്പെട്ടിരിക്കുന്നു. ഞാൻ സുവിശേഷം അറിയിച്ചില്ലങ്കിലോ എനിക്കു ഹാ! കഷ്ടം!

൧൭. എന്തുകൊണ്ടെന്നാൽ ഞാൻ എൻെറ മനസ്സാലെ ഇതു ചെയ്യുന്നെങ്കിൽ എനിക്കു പ്രതിഫലമുണ്ടു്; എന്നാൽ എൻെറ മനസ്സാലെ അല്ലെങ്കിൽ വീട്ടുകാര്യ്വാന്വേഷണം എനിക്കു ഏല്പിക്കപ്പെട്ടിരിക്കുന്നുവല്ലൊ.

൧൮. ആകയാൽ എൻെറ പ്രതിഫലം എന്താകുന്നു? ഞാൻ സുവിശേഷം അറിയിക്കുമ്പോൾ മ്ശിഹായുടെ സുവശേഷപ്രസംഗം ചെലവുകൂടാതെ നിവ്വഹിക്കുകയും സുവിശേഷം എനിക്കു നൽകീട്ടുള്ള അധികാരം ഞാൻ പ്രയോഗിക്കാതിരിക്കുകയുംചെയ്യുന്നതു തന്നെ.

൧൯. എന്തുകൊണ്ടെന്നാൽ എല്ലാററിലും നിന്നു ഞാൻ സ്വതന്ത്രനായിരിക്കെ പലരെയും നേടുവാൻ എല്ലാവക്കും എന്നെത്തന്നെ ഞാൻ ദാസനാക്കി.

൨൦. ഇങ്ങനെ യൂദന്മാരെ നേടേണ്ടതിനു ഞാൻ യൂദന്മാരോടുകൂടി യൂദനെപ്പോലെയായി. നിയമത്തിൻ കീഴുള്ളവരെ നേടേണ്ടതിനു ഞാൻ നിയമത്തിൻ കീഴുള്ളവരോടുകൂടി നിയമത്തിൻ കീഴുള്ളവനെപ്പോലെയായി.

൨൧. ഞാൻ ദൈവത്തിനു നിയമം ഇല്ലാത്തവനാകാതെ മ്ശിഹായുടെ നിയമത്തിൽ ആയിരിക്കെ നിയമം ഇല്ലാതുള്ളവരെയും നേടേണ്ടതിനു നിയമം ഇല്ലാത്തവക്കു ഞാൻ നിയമം ഇല്ലാത്തവനെപ്പോലെയായി.

൨൨. ബലഹീനന്മാരെ നേടേണ്ടതിനു ഞാൻ ബലഹീനന്മാരോടുകൂടി ബലഹീനനെപ്പോലെയായി. എല്ലാവരെയും രക്ഷിക്കേണ്ടതിനു ഞാൻ എല്ലാ മനുഷ്യക്കും എല്ലാമായി.

൨൩. എന്നാൽ സുവിശേഷത്തിൽ പങ്കുകാരനാകുവാനായി ഞാൻ ഇവ ചെയ്യുന്നു.

൨൪. ഓട്ടക്കളത്തിൽ ഓടുന്നവർ എല്ലാവരുമാകുന്നു ഓടുന്നതു്. എങ്കിലും വിരുതു ലഭിക്കുന്നതു ഒരുവനാകുന്നു എന്നു നിങ്ങൾ അറിയുന്നില്ലയൊ? നിങ്ങൾ (വിരുതു) ലഭിക്കുവാൻ തക്കവണ്ണം ഓടുവിൻ.

൨൫. മല്ലുപിടിക്കുന്ന ഏതു മനുഷ്യനും സകലത്തിൽ നിന്നും തൻെറ ബോധം ഒതുക്കിനിറുത്തുന്നു. എന്നാൽ ഇവർ നശിച്ചുപോകുന്ന കിരീടവും നാമോ നശിച്ചു പോകാത്തതിനെയും ലഭിക്കുവാൻ ഓടുന്നു.

൨൬. ആകയാൽ ഞാൻ ഓടുന്നതു ഇപ്രകാരമാകുന്നു — അറിയപ്പെടാത്ത വസ്തുവിൻെറ പക്കലേക്ക എന്നപോലെയല്ല: ഇപ്രകാരമാകുന്നു ഞാൻ യുദ്ധം ചെയ്യുന്നതു — വായുവിനെ അടിക്കുന്നവനെപ്പോലെയല്ല.

൨൭. മറിച്ച്, മററുള്ളവരോടുപ്രസംഗിച്ചവനായ ഞാൻ — അതേ ഞാൻ തന്നെ — പരിത്യജിക്കപ്പെട്ടു പോകാതിരിക്കേണ്ടതിനു എൻെറ ശരീരത്തെത്തന്നെ അടക്കുകയും കീഴ്പെടുത്തുകയുമത്രേ ചെയ്യുന്നതു്.

## വ്യാഖ്യാനം.

൫. "സഹോദരിയായ ഒരു സ്ത്രീയെ": ചില സ്ത്രീകൾ ന. കർത്താവിനെ സ്വന്തവകകൊണ്ടു സംരക്ഷിച്ചിരുന്നതായി സുവിശേഷങ്ങളിൽ (ലൂ. അ. ൮. വ. ൨, ൩) നാം കാണുന്നുണ്ടു്. ഇതുപോലെയുള്ള ഏതോ ഒരു നടപടിയാണു ശ്ലീഹാ ഇവിടെ സൂചിപ്പിക്കുന്നതു്. പൌലോസു വിവാഹിതനായിരുന്നെന്നു ഇതിൽനിന്നു സിദ്ധിക്കുന്നില്ല. ശ്ലീഹന്മാരിൽ പത്രോസു മാത്രമേ വിവാഹിതനായിരുന്നതായി നാമറിയുന്നുള്ളു. ഇവിടെ വിവാഹത്തെപ്പററിയല്ല, സംരക്ഷണത്തെപ്പററിയാണു പറയുന്നതു്. സഹോദരി എന്നതിനു വിശ്വാസം അവലംബിച്ചിരുന്ന സ്ത്രീ എന്നേ ഗ്രഹിക്കേണ്ടതുള്ളു. 'സ്ത്രീ' എന്നതിൻെറ ഗ്രീക്കു പദത്തിനു 'ഭാര്യ' എന്നു ചിലപ്പോൾ അർത്ഥം ജനിക്കാമെങ്കിലും ലൂക്കാ ൧൮-ാം അ. ൨൮-൩൦ വാക്യങ്ങളും, പൌലോസു മേൽ ആവർത്തിച്ചിരിക്കുന്നതായി വിവാഹത്തെപ്പററിയുള്ള ന. കർത്താവിൻെറ ഉപദേശങ്ങളും മററു സാഹചര്യങ്ങളും ആലോചിച്ചാൽ 'ഭാര്യ' എന്നു ഇവിടെ വിവർത്തനം ചെയ്യുന്നതു ശരിയല്ല.

൭. "വേല ചെയ്യാതിരിക്കുവാൻ": വേല ചെയ്യാതെ ചെലവിനുവേണ്ട വക ആവശ്യപ്പെടുവാൻ.— "ബർണബാ": വി. പൌലോസും വി. ബർണബായും തമ്മിലുണ്ടായ തർക്കവും വേർപാടും (നട. അ. ൧൫. വ. ൩൬-൩൯) അവസാനിച്ചു എന്നു ഈ വാക്യംകൊണ്ടു ഗ്രഹിക്കാം.

൯. "ദൈവത്തിനു കാളയെക്കുറിച്ചു (ഇത്ര) ശ്രദ്ധയുണ്ടോ?": ആകാശത്തിലെ പക്ഷികളെ പോററുന്ന ദൈവം കാളകളെപ്പററിയും ശ്രദ്ധിക്കുന്നുണ്ടു്. എന്നാൽ ദൈവത്തിനു അവയുടെമേൽ മനുഷ്യരുടെമേലുള്ളതുപോലെ പ്രത്യേക ശ്രദ്ധയില്ല. മനുഷ്യൻ അവയെക്കാൾ വിലയുള്ളവനാണല്ലൊ. (മത്താ. അ. ൬. വ. ൨൬.) പ്രമാണം പ്രഥമമായി മനുഷ്യനെയാണുദ്ദേശിക്കുന്നതു്.

൧൫-൧൮. സുവിശേഷപ്രസംഗം നവീനക്രിസ്ത്യാനികൾക്കു ഭാരവും ചെലവും വരുത്താതെ നിർവ്വഹിക്കുകയും ഈ സംഗതിയിൽ സുവിശേഷം നൽകീട്ടുള്ള അധികാരം പ്രയോഗിക്കാതിരിക്കുകയും ചെയ്യുന്നതാണു തൻെറ പ്രതിഫലം എന്നു വ. ൧൮-ൽ ശ്ലീഹാ പറയുന്നു. ഇങ്ങനെ സുവിശേഷം അറിയിക്കുന്നതുതന്നെയാണു അദ്ദേഹത്തിൻെറ പ്രശംസയും. ഇതു കൂടുതൽ യോഗ്യതയുള്ളതുമാകുന്നു. ആരെങ്കിലും ചെലവു വഹിച്ചാൽ ഈ പ്രശംസ വ്യർത്ഥമാക്കുകയാണ് ചെയ്യുന്നതു്. അതിനെക്കാൾ മരിക്കുകയാണു തനിക്കു നല്ലതെന്നു ശ്ലീഹാ കരുതുന്നു (വ. ൧൫). ചെലവു പററി പ്രസംഗിക്കുന്നതു അത്രതന്നെ പ്രശംസാർഹമല്ല. (വ. ൧൬.) എന്തെന്നാൽ കാര്യാന്വേഷണം അഥവാ മററു പ്രവൃത്തികളിൽ കാണുന്നതുപോലെ നടത്തൽ, അല്ലെങ്കിൽ ഭാരവാഹിത്വം, തനിക്കു ഏല്പിച്ചിരിക്കുന്നതാണ് (വ. ൧൭). സുവിശേഷപ്രസംഗജോലി മ്ശിഹാ നേരിട്ടുതന്നെ വി. പൌലോസിനെ ഏല്പിച്ചിട്ടുള്ളതാണല്ലൊ. (നട. അ. ൯.) അതു വിശ്വാസപൂർവ്വം നിർവ്വഹിക്കേണ്ടിയിരിക്കുന്നു. താൻ സുവിശേഷം അറിയിച്ചില്ലെങ്കിലോ തനിക്കു ഹാ! കഷ്ടം! എന്നു അദ്ദേഹംതന്നെ പറയുന്നു (വ. ൧൬). അതുമാത്രം ചെയ്യുന്നെങ്കിൽ, പ്രതിഫലമുണ്ടെന്നിരുന്നാലും, കടമ നിവർത്തിക്കുന്നതു മാത്രമേയുള്ളു (ലൂ. അ. ൧൭. വ. ൧൦). ശ്ലീ

ഷായിക്ക എല്ലാവരെയും നേടുവാനായി കൂടുതൽ കഷ്ടത സഹിക്കേണ്ടതിനു ന്യായാവകാശങ്ങളെ പരിത്യജിച്ചും സാമനസ്സാ തീക്ഷ്ണതയോടുകൂടി പ്രയത്നിക്കുന്നതിലാണ പ്രശംസ. അതിനാണ കൂടുതൽ പ്രതിഫലം (വ. ൧൮).

൧൯. "എല്ലാററിലുംനിന്നു ഞാൻ സ്വതന്ത്രനായിരിക്കെ": ആരോടും ഒരു കാര്യത്തിലും ഞാൻ കടപ്പെട്ടവനാകാതിരിക്കെ.

൨൦. "നിയമത്തിൻകീഴുള്ളവർ": യഹൂദന്മാർ.

൨൧. "നിയമം ഇല്ലാത്തുള്ളവർ": പുറജാതികൾ.

൨൩. "സുവിശേഷത്തിൽ": സുവിശേഷംകൊണ്ടുള്ള അനുഭവത്തിൽ, നിത്യജീവനിൽ എന്നാണ ഇവിടെ അത്ഥം. ശ്ലീഹാ തന്നെപ്പററിത്തന്നെ പറയുന്നു. സുവിശേഷത്തെ പ്രതിഫലം എന്ന നിലയിലുമാണ പ്രസ്താവിക്കുന്നതു്. ആകയാൽ 'സുവിശേഷ'ത്തിനു ഇവിടെയുള്ള അത്ഥം പ്രസംഗമെന്നോ ഉപദേശമെന്നോ അല്ല.

൨൪. "ഓട്ടക്കളത്തിൽ ഓടുന്നവർ": കോറന്തോസിനടുത്തു മൂന്നാമാണ്ടുതോറും നടന്നിരുന്ന ഒരു കളിയെ (Isthumian games) ആണ ശ്ലീഹാ സൂചിപ്പിക്കുന്നതു്.

൨൫. "ബോധം ഒതുക്കിനിറുത്തുന്നു": വിജയപ്രാപ്തിക്ക പ്രതിപ്രബന്ധമാകത്തക്കവണ്ണം ദേഹശക്തി ക്ഷയിപ്പിക്കുന്നതോ മറേറാ ആയ സകലത്തിൽനിന്നും ഒഴിഞ്ഞുമാറുന്നു. വി. ശ്ലീഹാ ഇവിടെ സൂചിപ്പിക്കുന്നതു ഒലിമ്പിക്ക് (Olympic), ഇസ്ത്തുമിയൻ (Isthumian) എന്ന കളികളിൽ വിജയത്തിനായി ചെയ്തിരുന്ന മുൻകരുതലുകളെയാണ്.

൨൭. "എൻെറ ശരീരത്തെത്തന്നെ അടക്കുകയും കീഴ്പെടുത്തുകയും": ശരീരത്തെയും അതിൻെറ ദുരാശകളെയും ജയിക്കുവാൻ സ്വേച്ഛാനിയന്ത്രണം അഭിധായവ ആവശ്യമാണെന്നു ഇതിൽനിന്നു വിശദമാകുന്നു.

## അദ്ധ്യായം ൧൦.

വി. ശ്ലീഹാ, ഇസ്രായെൽജനങ്ങളുടെ ദൃഷ്ടാന്തം കാണിച്ചുകൊണ്ടു്, ലബ്ധമായ അനുഗ്രഹങ്ങളിൽ അധികം ആശ്രയിക്കരുതെന്നും അവരുടെ പാപകൃത്യങ്ങൾ വജ്ജിക്കുകയും വിഗ്രഹങ്ങളിലും വിഗ്രഹങ്ങൾക്ക അപ്പിച്ച വസ്തുക്കളിലുംനിന്നു ഓടിയകലുകയും ചെയ്യണമെന്നും ഉപദേശിക്കുന്നു.

എന്നാൽ എൻെറ സഹോദരന്മാരേ, നിങ്ങൾ (ഇതു) അറിയണമെന്നു ഞാൻ ആഗ്രഹിക്കുന്നു. നമ്മുടെ പിതാക്കന്മാരെല്ലാം മേഘത്തിൻ കീഴ് ആയിരുന്നു. അവരെല്ലാവരും കടലിൽ കൂടി കടന്നു. [പുറ. അ. ൧൩. വ. ൨൧: സം. അ. ൯. വ. ൨൧.— പുറ. അ. ൧൪. വ. ൨൨.]

൨. അവരെല്ലാവരുംമൂശെ മുഖേന മേഘത്തിലും കടലിലും സ്നാനംചെയ്തു.

൩. അവരെല്ലാവരും ഒരേ ആത്മീയഭക്ഷണം ഭക്ഷിച്ചു. [പുറ. അ. ൧൬. വ. ൧൫.]

൪. അവരെല്ലാവരും ഒരേആത്മീയപാനീയം അനുഭവിക്കുകയും ചെയ്തു. എന്തെന്നാൽ അവരോടുകൂടി വന്നിരുന്ന ആത്മീയശിലയിൽനിന്നാകുന്നു അവർ കുടിച്ചിരുന്നതു്. ആ ശിലയാകട്ടെ മ്ശിഹാ തന്നെയായിരുന്നു [പുറ. അ. ൧൭. വ. ൬: സം. അ. ൨൦. വ. ൧൧.]

൫. എങ്കിലും അവരിൽ മിക്കവരിലും ദൈവം പ്രസാദിച്ചില്ല. അവർ മരുഭൂമിയിൽ വീണുവല്ലൊ. [സം. അ. ൨൬. വ. ൬൪, ൬൫.]

൬. ഇവയാകട്ടെ അവർ ആഗ്ര

ഹിച്ചതുപോലെ നാം തിന്മകൾ ആഗ്രഹിക്കാതിരിക്കേണ്ടതിനു നമുക്ക ദൃഷ്ടാന്തമായിട്ടാകുന്നു സംഭവിച്ചതു്. [സങ്കീ. ൧൰൬. വ. ൧൪.]

൭. ജനം തിന്നുവാനും കുടിക്കുവാനും ഇരുന്നു, കളിക്കുവാൻ എഴുന്നേററു എന്നു എഴുതപ്പെട്ടിരിക്കുന്ന പ്രകാരം അവരിൽ ചിലർ ചെയ്തതുപോലെ നാമും വിഗ്രഹങ്ങളുടെ ആരാധകന്മാർ ആകരുതു്. [പുറ. അ. ൩൨. വ. ൬.]

൮. അവരിൽ ചിലർ വ്യഭിചാരം ചെയ്തതുപോലെ നാമും വ്യഭിചാരം ചെയ്യരുതു്. അവർ ഒരേദിവസത്തിൽ ഇരുപത്തിമൂവായിരം പേർ വീണു. [സം. അ. ൨൫. വ. ൯.]

൯. അവരിൽ ചിലർ പരീക്ഷിച്ചതുപോലെ നാം മ്ശീഹായെ പരീക്ഷിക്കരുതു്. സൎപ്പങ്ങൾ അവരെ നശിപ്പിച്ചു. [സം. അ. ൨൧. വ. ൫, ൬.]

൧൦. അവരിൽ ചിലർ പിറുപിറുത്തതുപോലെ നിങ്ങൾ പിറുപിറുക്കയുമരുതു്. നാശകന്റെ കൈകളാൽ അവർ നശിച്ചു. [സം. അ. ൧൧. വ. ൧; അ. ൧൪. വ ൧.]

൧൧. എന്നാൽ അവൎക്കു സംഭവിച്ച ഇവയെല്ലാം നമുക്ക ദൃഷ്ടാന്തത്തിനുവേണ്ടിയായിരുന്നു. ലോകങ്ങളുടെ അവസാനം നമുക്ക അടുത്തിരിക്കുന്നതിനാൽ നമ്മുടെ പഠനത്തിനായി എഴുതപ്പെടുകയും ചെയ്തിരിക്കുന്നു.

൧൨. നില്ക്കുന്നു എന്നു വിചാരിക്കുന്നവൻ ഇനി വിഴാതെ സൂക്ഷിച്ചുകൊള്ളട്ടെ.

൧൩. മാനുഷികമല്ലാത്ത പരീക്ഷ നിങ്ങൾക്ക നേരിട്ടിട്ടില്ല. എന്നാൽ ദൈവം വിശ്വസ്തനാകുന്നു. നിങ്ങൾക്ക കഴിയുന്നതിൽ അധികമായി നിങ്ങൾ പരീക്ഷിക്കപ്പെടുവാൻ ദൈവം നിങ്ങളെ കൈവിടുകയില്ല. എന്നല്ല, സഹിക്കുവാൻ നിങ്ങൾക്ക കഴിയത്തക്കവണ്ണം നിങ്ങളുടെ പരീക്ഷക്ക അവൻ നീക്കുപോക്ക് ഉണ്ടാക്കുകയും ചെയ്യും.

൧൪. ഇതിനാൽ എനിക്ക് ഏററവും പ്രിയമുള്ളവരേ, വിഗ്രഹങ്ങളുടെ ആരാധന വിട്ടകലുവിൻ.

൧൫. വിവേകികളോടു എന്നപോലെ ഞാൻ പറയുന്നു: ഞാൻ പറയുന്നതിനെ നിങ്ങൾതന്നെ വിവേചിച്ചു നോക്കുവിൻ.

൧൬. നാം ആശീൎവ്വദിക്കുന്ന സ്തോത്രത്തിന്റെ ആ പാനപാത്രം മ്ശീഹായുടെ രക്തത്തിന്റെ പങ്കുകൊള്ളൽ അല്ലയൊ? നാം മുറിക്കുന്ന ആ അപ്പം മ്ശീഹായുടെ ശരീരത്തിന്റെ പങ്കുകൊള്ളലും അല്ലയൊ?

൧൭. ആകയാൽ ആ അപ്പം ഒന്നുതന്നെയായിരിക്കുന്നതു എങ്ങനെയൊ അങ്ങനെതന്നെ നാമേവരും ഒരേ ശരീരമാകുന്നു. എന്തുകൊണ്ടെന്നാൽ നാമേവരും ആ ഒരേഅപ്പത്തിൽനിന്നു തന്നെയാകുന്നു സ്വീകരിക്കുന്നതു്.

൧൮. ജഡപ്രകാരമുള്ള ഇസ്രായേലിനെ നോക്കുവിൻ. ബലിവസ്തുക്കൾ ഭക്ഷിക്കുന്നവർ ബലിപീഠത്തിന്റെ പങ്കുകാരാകുന്നില്ലയൊ?

൧൯. ആകയാൽ ഞാൻ പറയുന്നതു എന്തു? വിഗ്രഹം എന്തെങ്കിലുമാണെന്നൊ? അല്ലെങ്കിൽ വിഗ്രഹത്തിനുള്ള ബലിവസ്തു എന്തെങ്കിലുമാകുന്നു എന്നൊ? അല്ല.

൨൦. മറിച്ച്, പുറജാതികൾ ബലികഴിക്കുന്നതു പിശാചുകൾക്കാകുന്നു ബലികഴിക്കുന്നതു്; ദൈവത്തിനല്ല. എന്നാൽ നിങ്ങൾ പിശാചുകളുടെ കൂട്ടുകാരാകുവാൻ എനിക്ക ഇഷ്ടമില്ല.

൨൧. നമ്മുടെ കൎത്താവിൻെറ പാനപാത്രവും പിശാചുക്കളുടെ പാനപാത്രവും (ഒരുമിച്ച) കുടിക്കുവാൻ നിങ്ങൾക്ക സാധിക്കയില്ല ; നമ്മുടെ കൎത്താവിൻെറ മേശയിലും പിശാചുക്കളുടെ മേശയിലും (ഒരുമിച്ച) പങ്കുകൊള്ളുവാനും നിങ്ങൾക്ക സാധിക്കയില്ല.

൨൨. അല്ല, നമ്മുടെ കൎത്താവിനെ നാം ഒരുപക്ഷേ എരിയിക്കുക തന്നെ ചെയ്യുന്നുവൊ? നാം ഒരുപക്ഷേ അവനെക്കാൾ ബലവാന്മാരാകുന്നുവൊ? എല്ലാം എനിക്ക പാടുണ്ട്, എങ്കിലും എല്ലാം നന്നല്ല. [൧. കോറ. അ. ൬. വ. ൧൨.]

൨൩. എല്ലാം എനിക്ക പാടുണ്ടു, എങ്കിലും എല്ലാം ആത്മികവൎദ്ധനം ഉണ്ടാക്കുന്നില്ല.

൨൪. ഒരുമനുഷ്യനും സ്വന്തകാൎയ്യം (മാത്രം) അന്വേഷിക്കരുത്. മറിച്ച്, ഏതു മനുഷ്യനും തൻെറ കൂട്ടുകാരൻെറ കാൎയ്യം കൂടെയും (അന്വേഷിക്കണം).

൨൫. കടയിൽ വില്ക്കപ്പെടുന്ന എന്തുതന്നെയും മനസ്സാക്ഷിയെപ്പററിയുള്ള അന്വേഷണം കൂടാതെ ഭക്ഷിച്ചുകൊള്ളുവിൻ.

൨൬. ഭൂമിയും അതിൻെറ പൂൎണ്ണതയും കൎത്താവിൻെറതാകുന്നുവല്ലൊ. [സങ്കി. ൨൪. വ. ൧.]

൨൭. പുറജാതികളിൽ ആരെങ്കിലും നിങ്ങളെ ക്ഷണിക്കുകയും നിങ്ങൾ പോകുവാൻ ഇച്ഛിക്കുകയും ചെയ്താൽ നിങ്ങളുടെ മുമ്പിൽ വെക്കപ്പെടുന്നതൊക്കെയും മനസ്സാക്ഷിയെപ്പററിയുള്ള അന്വേഷണം കൂടാതെ ഭക്ഷിച്ചുകൊള്ളുവിൻ.

൨൮. എങ്കിലും ഒരുത്തൻ: ഇതു(വിഗ്രഹത്തിനു) അൎപ്പിച്ചതാകുന്നു എന്നു നിങ്ങളോടു പറഞ്ഞാൽ നിങ്ങളോടു പറഞ്ഞവൻ നിമിത്തവും മനസ്സാക്ഷി നിമിത്തവും നിങ്ങൾ ഭക്ഷിക്കരുത്.

൨൯. മനസ്സാക്ഷി എന്നു ഞാൻ പറയുന്നതോ നിങ്ങളുടെതല്ല, പിന്നെയൊ പറയുന്നവൻെറതാകുന്നു. മററുള്ളവരുടെ മനസ്സാക്ഷികൊണ്ടു എൻെറ സ്വാതന്ത്ര്യം വിധിക്കപ്പെടുന്നതെന്തിന്?

൩൦. ഞാൻ നന്ദിയോടു കൂടി ഉപയോഗിക്കുന്നെങ്കിൽ ഞാൻ സ്തോത്രം ചെയ്യുന്ന സാധനത്തെപ്പററി ഞാൻ ദൂഷ്യം പറയപ്പെടുന്നതെന്തിന്?

൩൧. ആകയാൽ നിങ്ങൾ ഭക്ഷിക്കുന്നു എങ്കിലും, പാനം ചെയ്യുന്നു എങ്കിലും, എന്തെങ്കിലും പ്രവൎത്തിക്കുന്നു എങ്കിലും എല്ലാം ദൈവത്തിൻെറ മഹത്വത്തിനായി ചെയ്യുവിൻ. [കൊലൊ. അ. ൩. വ. ൧൭.]

൩൨. നിങ്ങൾ യൂദന്മാൎക്കും, പുറജാതികൾക്കും, ദൈവത്തിൻെറ സഭയ്ക്കും ഇടൎച്ച കൂടാതിരിക്കുവിൻ.

൩൩. ഞാൻ തന്നെയും എല്ലാവരെയും എല്ലാററിലും പ്രസാദിപ്പിക്കയും, വളരെപ്പേർ രക്ഷ പ്രാപിക്കുവാൻ അവൎക്ക ഉപകാരമുള്ളതിനെയല്ലാതെ എനിക്ക ഉപകാരമുള്ളതിനെ അന്വേഷിക്കാതിരിക്കയും ചെയ്യുന്നതുപോലെതന്നെ.

## വ്യാഖ്യാനം.

**൨-൪. "മൂശെ മുഖേന": മൂശെ, മനുഷ്യവൎഗ്ഗത്തെ പിശാചിൻെറ ദാസ്യത്തിൽനിന്നു രക്ഷിച്ച മ്ശീഹായുടെയും, മേഘം പരിശുദ്ധാത്മാവിൻെറയും, സമുദ്രം സ്നാനജലത്തിൻെറയും, മന്നാ സ്വൎഗ്ഗത്തിൽനിന്നു ഇറങ്ങിവന്ന സാക്ഷാൽ അപ്പത്തിൻെറയും, ശില സ്വപാൎശ്വത്തിൽനിന്നു വെള്ളം ഒഴുക്കിയ മ്ശീഹായുടെയും ഛായകളായിരുന്നു.**

ഇതിനാലാണ അവയെപ്പററി 'ആത്മീയ'ങ്ങൾ എന്നു ഇവിടെപ്പറഞ്ഞിരിക്കുന്നത്. മൂല ത്തിലെ പദത്തിനു 'പ്രകൃത്യതീതമായ', 'ആശ്ചര്യാവഹമായ' എന്നാണ അൎത്ഥം. മൂശെ ഇസ്രായേൽജനത്തെ മെസ്രേനിലെ അടിമത്തത്തിൽ നിന്നു പുറപ്പെടുത്തി മേഘത്തിൻ കീഴും സമുദ്രത്തിലുംകൂടി കടത്തിയപ്പോൾ അവർ ഛായാത്രപത്തിൽ സ്നാനം ഏററു. മന്നാ ഭക്ഷിക്കുകയും പാറയിൽനിന്നുള്ള വെള്ളം കുടിക്കുകയും ചെയ്തപ്പോൾ മ്ശിഹായു ടെ മാംസരക്തങ്ങളിലും അവർ ഛായാത്രപത്തിൽ പങ്കുകാരായി.— "അവരോടുകൂടി വന്നിരുന്ന ആത്മീയശില": പലേ സ്ഥലങ്ങളിലും പാറയിൽനിന്നു വെള്ളം കിട്ടുക യാൽ പാറ അവരോടുകൂടി ചെന്നിരുന്നു എന്നു ഒരുവിധത്തിൽ പറയാം എന്നു ചിലർ വ്യാഖ്യാനിക്കുന്നു. — ശിലയും ജലവും സ്ഥൂലവസ്തുക്കളും (materials) മ്ശിഹായുടെ മുൻഅടയാളങ്ങളുമായിരുന്നു. ഈ ശിലയാൽ ലക്ഷീകരിക്കപ്പെട്ട ആത്മീയശില മ്ശി ഹാ തന്നെ. ശിലയിൽനിന്നുള്ള ജലം മ്ശിഹാ സന്നിഹിതനായിരിക്കുന്നു എന്നും ഇ സ്രായേലിനോടുകൂടി സഞ്ചരിക്കുന്നു എന്നുമുള്ള അടയാളവും ലക്ഷ്യവുമായിരുന്നു എന്നു വേറെ ചിലർ ഗ്രഹിക്കുന്നു.

൭. "ജനം തിന്നുവാനും . . . എഴുന്നേററു": പുറ. അ. ൩൨. വ. ൬. വ്യ. നോ ക്കുക.

൮. "ഇരുപത്തിമൂവായിരംപേർ": പുറ. അ. ൩൨. വ. ൨൮ വ്യ: സം. അ. ൨൫. വ. ൯. വ്യ. നോക്കുക.

൧൦. "നാശകൻ": കൊറ്ഹ് മുതലായവരുടെ മത്സരാവസരത്തിൽ ഇസ്രാ യേൽജനങ്ങളെ മഹാമാരികൊണ്ടു ശിക്ഷിക്കുവാൻ ദൈവം അയച്ച ദൂതൻ. (സം. അ. ൧൬.)

൧൧. "ലോകങ്ങളുടെ അവസാനം നമുക്കു അടുത്തിരിക്കുന്നതിനാൽ": പഴയ നിയമം അവസാനിച്ച്, പഴയനിയമത്തിലെ അടയാളങ്ങളും ഛായകളും പുതിയ നിയമത്തിൽ നിവൃത്തിയായി, വാഗ്ദാനങ്ങളുടെ ആശ്വാസം നമ്മിൽ വന്നുചേൎന്നിരിക്കു ന്നതിനാൽ എന്നു ചിലർ വ്യാഖ്യാനിക്കുന്നു. — പാപികൾക്കു ദൈവം നൽകിയ ശിക്ഷ കളുടെയെല്ലാം ദൃഷ്ടാന്തം കാണാവുന്നതായ ലോകത്തിന്റെ ഈ അവസാനകാലത്തു എന്നു വേറെ ചിലർ ഗ്രഹിക്കുന്നു. — വെളിപാടുകളുടെ ഈ അവസാനകാലത്തു എന്നു വ്യാഖ്യാനിക്കുന്നവരുമുണ്ട്.

൧൩. "മാനുഷികമല്ലാത്ത": മനുഷ്യസഹജമല്ലാത്ത; മനുഷ്യനു ദൈവകൃപ യോടുകൂടി ജയിക്കുവാൻ വഹിയാത്ത. — "നേരിട്ടിട്ടില്ല": മിക്ക ഗ്രീക്കു പ്രതികളിലും പ്രാചീനങ്ങളായ പലേ ലത്തീൻ വ്യാഖ്യാനങ്ങളിലും ഇങ്ങനെയാണ കാണുന്നത്. മൂലം വിശദമല്ല. 'നേരിടാതിരിക്കട്ടെ' എന്നും മൂലത്തിനു അൎത്ഥമാവാം. വുൾഗാത്ത ഈ അ ൎത്ഥമാണ സ്വീകരിച്ചിരിക്കുന്നത്.

൧൬. "നാം ആശീൎവ്വദിക്കുന്ന": വി. കുർബാനയിൽ മ്ശിഹായുടെ മാംസര ക്തങ്ങളിൽ പങ്കുകൊള്ളുകയും തൻമൂലം മ്ശിഹായോടുകൂടി അദൃശ്യമായ ഏക ശരീര മാകയും ചെയ്യുന്നതിനെയാണ വി. ശ്ലീഹാ ഇവിടെ ഓൎമ്മപ്പെടുത്തുന്നത്. കുൎബ്ബാന യിൽ മ്ശിഹായുടെ ഭാഗഭാക്കുകളായവർ പിശാചുക്കൾക്കു അൎപ്പിച്ചവ ഭക്ഷിച്ചു അവ രുടെ ഭാഗഭാക്കുകളാകരുതെന്നു വ. ൨൧-ൽ ഉപദേശിക്കുന്നു.

൧൭. "അപ്പം ഒന്നുതന്നെയായിരിക്കുന്നതു എങ്ങനെയൊ അങ്ങനെതന്നെ നാമേ വരും ഒരേശരീരമാകുന്നു": വി. കുൎബ്ബാനയുടെ സ്വീകരണംമൂലം നാം മ്ശിഹായോടു കൂടിയും തദ്വാരാ നാം തമ്മിൽ തമ്മിലും ഏകീഭവിക്കുന്നു. ഇങ്ങനെ, പലേ കോതമ്പു മണികളുടെ മാവു തമ്മിൽ യോജിച്ചു ഒരു അപ്പമായിത്തീരുന്നതുപോലെ, നാം തമ്മിൽ യോജിക്കുന്നതുകൊണ്ടാണ നാമേവരും അദൃശ്യമായ ഒരേശരീരമാകുന്നു എന്നു പറയു ന്നത്.

൧൮. "ജഡപ്രകാരമുള്ള ഇസ്രായേൽ": മനസ്സുതിരിയാത്തുള്ള ഇസ്രായേലാണു ജഡപ്രകാരമുള്ള ഇസ്രായേൽ. മനസ്സുതിരിഞ്ഞവരെ 'ദൈവത്തിന്റെ ഇസ്രായേൽ' എന്നു പറയുന്നു. (ഗാല᾽. ൬. വ. ൧൬.) – "ബലിപീഠത്തിന്റെ": അലങ്കാരപ്രയോഗം, ബലിപീഠത്തിൽ അൎപ്പിക്കപ്പെടുന്ന വസ്തുവിന്റെ എന്നൎത്ഥം. വിഗ്രഹാൎച്ചിതങ്ങളുടെ ഭക്ഷണമാണു ഈ വാക്യം വിരോധിക്കുന്നതു്. ജഡപ്രകാരമുള്ള ഇസ്രായേൽദേവാലയത്തിൽ ബലിചെയ്ത വസ്തുക്കൾ ഭക്ഷിക്കുമ്പോൾ ബലിപീഠത്തിൽ ചെയ്ത ബലിയുടെ പങ്കുകാരായിത്തീരുന്നു. വി. കുൎബാന സ്വീകരിക്കുമ്പോൾ വി. ബലിയുടെ പങ്കുകാരായിത്തീരുന്നു. ഇങ്ങനെതന്നെ വിഗ്രഹങ്ങൾക്കു അൎപ്പിക്കപ്പെട്ട വസ്തുക്കൾ അയുക്തസ്ഥാനത്തുവെച്ചു ഭക്ഷിക്കുമ്പോൾ വിഗ്രഹത്തിനുള്ള ബലിയിൽ പങ്കുകാരായിത്തീരുന്നു. ബലിവസ്തുക്കളുടെ ഭക്ഷണം ബലിയുടെ പൂൎത്തീകരണമാണല്ലോ.

൧൯. "വിഗ്രഹം എന്തെങ്കിലുമാണെന്നൊ?": വിഗ്രഹം ഒന്നുമല്ല എന്നു മുമ്പു അ. ൮. വ. ൪-ൽ പറഞ്ഞുകഴിഞ്ഞു. എങ്കിലും ബലഹീനന്മാൎക്കു ഇടൎച്ചയാകാതിരിക്കുവാൻ ഭക്ഷിക്കരുതു്. എല്ലാം പാടുണ്ടു്, എന്നാൽ എല്ലാം നന്നല്ല. (വ. ൨൨, ൨൩.) അ. ൬. വ. ൧൨. വ്യ. നോക്കുക.

൨൯. "മറവുള്ളവരുടെ മനസ്സാക്ഷികൊണ്ടു എന്റെ സ്വാതന്ത്ര്യം വിധിക്കപ്പെടുന്നതെന്തിനു്?": വിഗ്രഹത്തിനു അൎപ്പിച്ച വസ്തുവാണെന്നു ആരെങ്കിലും പറഞ്ഞറിഞ്ഞശേഷവും ഞാൻ ഭക്ഷിച്ചാൽ ഞാൻ അകൃത്യം ചെയ്തു എന്നു അവിശ്വാസികളും ബലഹീനന്മാരും വിധിക്കും. എന്തും ഭക്ഷിക്കുവാനുള്ള എന്റെ സ്വാതന്ത്ര്യത്തെപ്പറ്റി അവരുടെ അബദ്ധമനസ്സാക്ഷികൊണ്ടു ഇങ്ങനെ വിധി ചെയ്യിക്കുന്നതെന്തിനു്?

## അദ്ധ്യായം ൧൧.

### സ്ത്രീകൾ തലമൂടി ധരിക്കണം.

കോറന്തോസ്കാരുടെ സ്നേഹസൂചകമായ വിരുന്നിലെ ദൂഷ്യങ്ങളെപ്പറ്റി
വി. ശ്ലീഹാ ആക്ഷേപം പറയുന്നു; അതോടുകൂടി
വി. കുൎബാനയെപ്പറ്റി പ്രതിപാദിക്കുന്നു.

ഞാൻ തന്നെയും മ്ശിഹായിക്കു (സദൃശനായിരിക്കുന്നു) എന്നതുപോലെ നിങ്ങൾ എനിക്കു സദൃശരാകുവിൻ.

൨. എന്റെ സഹോദരന്മാരേ, നിങ്ങൾ എല്ലാക്കാൎയ്യത്തിലും എന്നെ ഓൎക്കുകയും, കല്പനകൾ ഞാൻ നിങ്ങൾക്കു ഏല്പിച്ചിരിക്കുന്നതുപോലെ അനുസരിക്കുകയും ചെയ്യുന്നതുകൊണ്ടു നിങ്ങളെ ഞാൻ പുകഴ്ത്തുന്നു.

൩. എന്നാൽ ഏതു പുരുഷന്റെയും തല മ്ശീഹായാകുന്നു എന്നും, സ്ത്രീയുടെ തല പുരുഷനാകുന്നു എന്നും, മ്ശീഹായുടെ തല ദൈവമാകുന്നു എന്നും നിങ്ങൾ അറിയണമെന്നു ഞാൻ ആഗ്രഹിക്കുന്നു. [അപ്പൊ. അ. ൫. വ. ൨൩.]

൪. തന്റെ തല മൂടിയതായി പ്രാൎത്ഥിക്കുകയൊ പ്രവചിക്കുകയൊ ചെയ്യുന്ന ഏതു പുരുഷനും തന്റെ തലയെ അവമാനിക്കുന്നു.

൫. തന്റെ തല മൂടാത്തതായി പ്രാൎത്ഥിക്കുകയൊ പ്രവചിക്കുകയൊ ചെയ്യുന്ന ഏതു സ്ത്രീയും തന്റെ തലയെ അവമാനിക്കുന്നു. അവൾ തന്റെ തല ക്ഷൌരംചെയ്യപ്പെട്ടവൾക്കു തുല്യയാകുന്നു.

൬. സ്ത്രീ (യുടെ തല) മൂടപ്പെടുന്നില്ലെങ്കിലോ മുടി കത്രിക്കപ്പെടുകകൂടി ചെയ്യട്ടെ. മുടി കത്രിക്കപ്പെടുന്നതോ ക്ഷൌരം ചെയ്യപ്പെടുന്നതോ സ്ത്രീക്കു അഭംഗിയെങ്കിൽ മൂടപ്പെടട്ടെ.

൭. എന്തുകൊണ്ടെന്നാൽ പുരുഷൻ ദൈവത്തിന്റെ സാദൃശ്യവും

മഹിമയുമാക കൊണ്ടു അവൻെറ തല മൂടുവാൻ ആവശ്യമില്ല. സ്ത്രീയോ പുരുഷൻെറ മഹിമയാകുന്നു. [സ്റ്റ. അ. ൧. വ. ൨൬.]

൮. പുരുഷൻ സ്ത്രീയിൽ നിന്നല്ല, മറിച്ച്, സ്ത്രീ പുരുഷനിൽ നിന്നാണല്ലൊ ഉണ്ടായത്.

൯. പുരുഷൻ സ്ത്രീക്ക വേണ്ടിയല്ല, പിന്നെയൊ സ്ത്രീ പുരുഷനുവേണ്ടിയത്രേ സൃഷ്ടിക്കപ്പെട്ടതും. [സ്റ്റ. അ. ൨. വ. ൨൨.]

൧൦. ഇതിനാൽ സ്ത്രീക്ക മാലാഖാമാർ നിമിത്തം തൻെറ തലയിന്മേൽ അധികാര (സൂചന)ം ഉണ്ടായിരിക്കുവാൻ ആവശ്യമാകുന്നു.

൧൧. എങ്കിലും നമ്മുടെ കൎത്താവിൽ പുരുഷൻ സ്ത്രീക്ക പുറമേയല്ല; സ്ത്രീ പുരുഷനു പുറമേയുമല്ല.

൧൨. എന്തെന്നാൽ സ്ത്രീ പുരുഷനിൽ നിന്നു എങ്ങനെയൊ അങ്ങനെ തന്നെ പുരുഷനും സ്ത്രീ മൂലമായിട്ടു, എന്നാൽ എല്ലാം ദൈവത്തിൽ നിന്ന് (ഉണ്ടായി).

൧൩. നിങ്ങൾ തന്നെ വിധിക്കുവിൻ: സ്ത്രീ തലമൂടാത്തതായി ദൈവത്തോടു പ്രാൎത്ഥിക്കുന്നതു ചേൎച്ചയൊ?

൧൪. പുരുഷൻെറ തലമുടി നില്ക്കുന്നതു അവനു അവമാനമാകുന്നു എന്നും, (൧൫.)

൧൫. സ്ത്രീയുടെ തലമുടി മൂടുപടത്തിനു പകരം അവൾക്ക കൊടുക്കപ്പെട്ടിരിക്കയാൽ അവളുടെ തലമുടി വളൎത്തപ്പെടുമ്പോൾ അതു അവൾക്ക മഹിമയാകുന്നു എന്നും (൧൪.) «പ്രകൃതി തന്നെ നിങ്ങളെ പഠിപ്പിക്കുന്നില്ലയൊ?».

൧൬. എന്നാൽ ആരെങ്കിലും ഇവയ്ക്കെതിരായി തൎക്കിക്കുന്നു എങ്കിൽ ഇങ്ങനെയുള്ള പതിവുകൾ ഞങ്ങൾക്കാകട്ടെ ദൈവത്തിൻെറ സഭകൾക്കാകട്ടെ ഇല്ല.

൧൭. ഞാൻ നിങ്ങളോടു കല്പിക്കുന്ന ഈ സംഗതിയോ ഞാൻ നിങ്ങളെ പുകഴ്ത്തുന്ന വിധത്തിലല്ല. എന്തുകൊണ്ടെന്നാൽ നിങ്ങൾ അഭിവൃദ്ധി പ്രാപിക്കുകയല്ല, മറിച്ച്, കുറച്ചിലിലേക്ക ഇറങ്ങുകയത്രേ ചെയ്തിട്ടുള്ളത്.

൧൮. എന്തെന്നാൽ ആദ്യമായിത്തന്നെ നിങ്ങൾ സഭയിൽ ഒരുമിച്ചുകൂടുമ്പോൾ നിങ്ങളുടെ ഇടയിൽ ഭിന്നതകൾ ഉണ്ടെന്നു ഞാൻ കേൾക്കുന്നു. കുറെയെല്ലാം ഞാൻ വിശ്വസിക്കയും ചെയ്യുന്നു.

൧൯. നിങ്ങളിൽ ശോധനചെയ്യപ്പെട്ടവർ അറിയപ്പെടേണ്ടതിനു നിങ്ങളുടെ ഇടയിൽ ഭിന്നതകളും ഉണ്ടാകുവാനുള്ളതാണല്ലൊ.

൨൦. നിങ്ങൾ ഒരുമിച്ചുകൂടുമ്പോൾ നമ്മുടെ കൎത്താവിൻെറ ദിവസത്തിനു യോജിക്കുന്ന വിധത്തിലല്ല നിങ്ങൾ ഭക്ഷിക്കയും പാനംചെയ്കയും ചെയ്യുന്നത്.

൨൧. മറിച്ച്, ഓരോരുത്തനും അവനവൻെറ അത്താഴം മുമ്പുകൂട്ടി കഴിക്കുന്നു. ഇങ്ങനെ ഒരുത്തൻ വിശന്നും മറെറാരുത്തൻ ലഹരിപിടിച്ചും ഇരിക്കുന്നു.

൨൨. ഭക്ഷിക്കുവാനും പാനംചെയ്യുവാനും നിങ്ങൾക്ക ഒരുപക്ഷേ വീടുകൾ ഇല്ലയൊ? അല്ല, നിങ്ങൾ ദൈവത്തിൻെറ ഭവനത്തെ നിന്ദിക്കുകയും ഇല്ലാത്തവരെ ലജ്ജിപ്പിക്കുകയും ചെയ്യുന്നുവൊ? ഞാൻ നിങ്ങളോടു എന്താണു പറയേണ്ടത്? നിങ്ങളെ പുകഴ്ത്തുകയൊ? ഇക്കാൎയ്യത്തിൽ ഞാൻ പുകഴ്ത്തുന്നില്ല.

൨൩. ഞാൻ നിങ്ങൾക്ക ഏല്പിച്ചു തന്നിട്ടുള്ളതു നമ്മുടെ കൎത്താവിൽ നിന്നു എനിക്ക കിട്ടീട്ടുള്ളതാകുന്നു. അതെന്തന്നാൽ നമ്മുടെ കൎത്താവായ

ഈശോ, താൻ ഒററിക്കൊടുക്കപ്പെട്ട ആ രാത്രിയിൽ, അപ്പം എടുത്തു്,

൨൪. ആശിർവദിച്ചു മുറിച്ചിട്ടു: നിങ്ങൾ വാങ്ങി ഭക്ഷിക്കുവിൻ; ഇതു നിങ്ങൾക്കു വേണ്ടി മുറിക്കപ്പെടുന്ന എൻെറ ശരീരമാകുന്നു; എൻെറ ഓൎമ്മക്കായിട്ടു ഇപ്രകാരം നിങ്ങൾ ചെയ്യുവിൻ എന്നു അരുളിച്ചെയ്തു. [മത്താ. അ. ൨൬. വ. ൨൬: മൎക്കോ. അ. ൧൪. വ. ൨൨: ലൂ. അ. ൨൨. വ. ൧൯.]

൨൫. ഇപ്രകാരം തന്നെ അവർ അത്താഴം കഴിച്ചശേഷം അവൻ പാനപാത്രവും കൊടുത്തിട്ടു: ഈ പാനപാത്രം എൻെറ രക്തംകൊണ്ടുള്ള പുതിയനിയമം ആകുന്നു; നിങ്ങൾ പാനം ചെയ്യുമ്പോഴെല്ലാം എൻെറ ഓൎമ്മക്കായി ഇപ്രകാരം ചെയ്യുവിൻ എന്നു അരുളിച്ചെയ്തു.

൨൬. എന്തുകൊണ്ടെന്നാൽ നിങ്ങൾ ഈ അപ്പം ഭക്ഷിക്കയും ഈ പാനപാത്രം പാനംചെയ്കയും ചെയ്യുമ്പോഴെല്ലാം നമ്മുടെ കൎത്താവിൻെറ മരണമാകുന്നു അവൻെറ വരവുവരെ നിങ്ങൾ ഓൎമ്മിക്കുന്നതു്.

൨൭. ആകയാൽ കൎത്താവിൻെറ അപ്പത്തിൽ നിന്നു ഭക്ഷിക്കുകയും അവൻെറ പാനപാത്രത്തിൽ നിന്നു പാനംചെയ്കയും അതിനു യോഗ്യനല്ലാതിരിക്കുകയും ചെയ്യുന്നവൻ കൎത്താവിൻെറ രക്തത്തോടും അവൻെറ ശരീരത്തോടും അപരാധിയായിരിക്കുന്നു. [യോഹ. അ. ൬. വ. ൫൯.]

൨൮. ഇതിനാൽ ഏതു മനുഷ്യനും തന്നെത്തന്നെ പരിശോധിക്കുകയും പിന്നെ ഈ അപ്പത്തിൽ നിന്നു ഭക്ഷിക്കുകയും ഈ പാനപാത്രത്തിൽ നിന്നു പാനംചെയ്കയും ചെയ്യട്ടെ. [൨. കോറ. അ. ൧൩. വ. ൫.]

൨൯. എന്തുകൊണ്ടെന്നാൽ യോഗ്യനല്ലാതെ അതിൽ നിന്നു ഭക്ഷിക്കയും പാനംചെയ്കയും ചെയ്യുന്നവൻ കൎത്താവിൻെറ ശരീരത്തെ വിവേചിക്കാത്തതു കൊണ്ടു തനിക്കു തന്നെയുള്ള ശിക്ഷാവിധിയാകുന്നു ഭക്ഷിക്കയും പാനംചെയ്കയും ചെയ്യുന്നതു്.

൩൦. ഇതിനാൽ നിങ്ങളിൽ പലരും ബലഹീനന്മാരും രോഗികളും (ആയിത്തീൎന്നിരിക്കുന്നു). നിദ്രപ്രാപിക്കുന്നവരും വളരെ.

൩൧. നാം നമ്മെത്തന്നെ വിധിച്ചിരുന്നെങ്കിലോ ശിക്ഷിക്കപ്പെടുകയില്ലായിരുന്നു.

൩൨. എന്നാൽ നമ്മുടെ കൎത്താവിനാൽ നാം വിധിക്കപ്പെടുമ്പോൾ നാം ലോകത്തോടുകൂടി ശിക്ഷാവിധി ഏല്ക്കാതിരിക്കേണ്ടതിനു നാം ശിക്ഷിക്കപ്പെടുക തന്നെ ചെയ്യുന്നു.

൩൩. എൻെറ സഹോദരന്മാരേ, ഇനി ഭക്ഷണംകഴിക്കുവാൻ നിങ്ങൾ ഒരുമിച്ചുകൂടുമ്പോൾ അന്യോന്യം കാത്തിരിക്കുവിൻ.

൩൪. എന്നാൽ വിശക്കുന്നവൻ, നിങ്ങൾ ശിക്ഷാവിധിക്കായി ഒരുമിച്ചുകൂടാതിരിക്കേണ്ടതിനു, അവൻെറ വീട്ടിൽവെച്ചു ഭക്ഷിക്കട്ടെ. ശേഷം കാൎയ്യങ്ങളെ സംബന്ധിച്ചോ ഞാൻ വരുമ്പോൾ നിങ്ങളോടു കല്പിച്ചുകൊള്ളാം.

## വ്യാഖ്യാനം.

൧. ഈ വാക്യം ൮, ൯, ൧൦. അദ്ധ്യായങ്ങളിലെ കാൎയ്യങ്ങളെ സമാഹരിക്കുന്നതാകയാൽ അ. ൧൦ — ൻെറ അവസാനത്തിൽ വരേണ്ടതാണ്.

൨. കോറന്തോസിലെ സ്ത്രീകൾ സുവിശേഷം മൂലം തങ്ങൾക്കു പുത്തനായി ലഭിച്ച സ്വാതന്ത്ര്യവും പുരുഷന്മാരോടു തങ്ങൾ സാന്മാൎഗ്ഗികമായി തുല്യരാണെന്നുള്ള

പ്രസ്താവനയും മൂലമുളവായ സന്തോഷാധിക്യത്താൽ ആ സ്വാതന്ത്ര്യത്തിന്റെ അതിരു കവിഞ്ഞും പ്രവർത്തിച്ചിരുന്നു. ദേവന്മാൎക്കു ബലി കഴിക്കുമ്പോൾ പുരുഷന്മാർ തല മൂടിയിരുന്നു. സ്ത്രീകളാകട്ടെ പുരുഷന്മാരെ ആകൎഷിക്കുവാൻ തല മൂടാതെയാണു നടന്നിരുന്നത്. ദേശീയമായ ഈ അനാചാരം ക്രിസ്തുമതാവലംബികളുടെ പൊതു സമ്മേളനങ്ങളിലും ദേവാലയങ്ങളിലും കൂടി കടന്നുകൂടിയിരുന്നതുമാണ്. ഈ ദുരാചാരങ്ങൾ തിരുത്തണമെന്ന ഉദ്ദേശ്യമാണു സ്ത്രീപുരുഷന്മാർ തമ്മിലുള്ള ബന്ധത്തെപ്പററിയുള്ള ചുരുങ്ങിയ ഈ വിമൎശനത്തിൽ വി. പൌലോസിനു പ്രധാനമായുംഭായിരുന്നത്. – “പുരുഷന്റെ . . . തല”: തലവൻ, മേലാവ്. – “സ്ത്രീയുടെ തല പുരുഷനാകുന്നു”: പുരുഷൻ സ്ത്രീയുടെ തലവനായിട്ടാണു സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്. സ്ത്രീ അവന്റെ വാരിയെല്ലിൽ നിന്നും അവനുവേണ്ടിയും സൃഷ്ടിക്കപ്പെട്ടവളാണല്ലൊ. സ്ത്രീ പുരുഷനു അധീനയായി സൃഷ്ടിക്കപ്പെട്ടു. പുരുഷൻ സ്ത്രീക്കു വേണ്ടിയല്ല, സ്ത്രീ പുരുഷനു വേണ്ടിയത്രേ ഉണ്ടാക്കപ്പെട്ടത്. പ്രകൃതിസംബന്ധവും സഭാസംബന്ധവുമായ നിലയിൽ സ്ത്രീകൾ പുരുഷന്മാൎക്കു അധീനരായിട്ടാണു സ്ഥിതി ചെയ്യുന്നത്. – “മ്ശിഹായുടെ തല ദൈവമാകുന്നു”: മ്ശിഹായുടെ പരിശുദ്ധമായ മനുഷ്യത്വം പരമപിതാവിനു അധീനമാകുന്നു.

൪. “പ്രവചിക്ക”: പഠിപ്പിക്കുക, സഭയിൽ പരസ്യമായി വായിക്കുക, പാടുക, വിശുദ്ധഗ്രന്ഥഭാഗം വിവരിച്ചു പറയുക ഇത്യാദി അൎത്ഥം. പുറ. അ. ൭. വ. ൧. വ്യ. നോക്കുക. – “തലയെ അവമാനിക്കുന്നു”: തല ഉത്തമാംഗമാണ്. അതു മൂടുന്നതു തന്റെ മേലാവായി ഒരാളുണ്ടെന്നു വരുത്തുകയാകുന്നു. സന്നിഹിതരായിരിക്കുന്നവരെല്ലാം സമന്മാരും കീഴുള്ളവരും മാത്രമേ ആയിരിക്കുന്നുള്ളു. അതിനാൽ പുരുഷൻ തല മൂടുന്നതു തന്നെത്തന്നെ അവമാനിക്കുകയാകുന്നു. – അക്കാലഘട്ടത്തിലെ നടപ്പനുസരിച്ചാണു വി. ശ്ലീഹാ ഇവിടെപ്പറയുന്നത്. സ്ത്രീകൾ തല മൂടുന്നതും പുരുഷന്മാർ മൂടാതിരിക്കുന്നതും യഹൂദന്മാരുടെയും പരിഷ്കൃതരായ പുറജാതികളുടെയും അക്കാലത്തെ നടപ്പായിരുന്നു. നീണ്ടമുടി പ്രകൃതി മൂടുപടമായി സ്ത്രീകൾക്കു നൽകിയിരിക്കുന്നു എന്നാണു ശ്ലീഹാ പറയുന്നത്. പുരുഷൻ തല മൂടാതിരിക്കുന്നതു സ്വാതന്ത്ര്യലക്ഷ്യമായിട്ടാണു അക്കാലത്തു ഗണിക്കപ്പെട്ടിരുന്നതെങ്കിലും ഇപ്പോൾ അതു മാറി വിധേയത്വത്തിന്റെ അടയാളമായിത്തീൎന്നിരിക്കുകയാണല്ലൊ.

൫. “മൂടപ്പെടുന്നില്ലെങ്കിലോ മുടി കത്രിക്കപ്പെടുക കൂടി ചെയ്യട്ടെ”: ഗ്രീക്കിലും ഇങ്ങനെതന്നെ കാണുന്നു. ല., കൂശ. പ്രതികളിൽ ‘കത്രിക്കട്ടെ’ എന്നു മാത്രമേ കാണുന്നുള്ളു. അറ. ൽ ‘അങ്ങനെയെങ്കിൽ കത്രിക്കപ്പെടട്ടെ’ എന്നാണു ഭാഷാന്തരം. മൂടാതിരിക്കുന്നതും കത്രിക്കുന്നതും അവമാനമാണ്. ആ സ്ഥിതിക്കു മൂടുന്നില്ലെങ്കിൽ കത്രിക്കുക കൂടി ചെയ്യട്ടെ എന്നു താല്പൎയ്യം.

൭. “പുരുഷൻ ദൈവത്തിന്റെ സാദൃശ്യം”: സ്ത്രീയും അമൎത്യമായ ആത്മാവു മൂലം ദൈവത്തിന്റെ സാദൃശ്യമാകുന്നു. എന്നാൽ ഈ സാദൃശ്യം മുഖ്യമായി പുരുഷനിലാണുള്ളത്. എന്തെന്നാൽ ദൈവം സകല സൃഷ്ടികളുടെയും നായകനായിരിക്കുന്നതുപോലെ ഭൂമിയിലുള്ള സകലത്തിന്മേലും പുരുഷനു നായകത്വം കൂടി നൽകപ്പെട്ടിരിക്കുന്നു. ഇതിനാലാകുന്നു അവൻ ദൈവത്തിന്റെ മഹിമയാകുന്നു എന്നു പറഞ്ഞിരിക്കുന്നത്. – “സ്ത്രീയോ പുരുഷന്റെ മഹിമയാകുന്നു”: ശരിയായി ഭരണം നടത്തുന്ന ഒരാളിനെ മററുള്ളവർ അനുസരിക്കുമ്പോൾ അവർ അവന്റെ മഹിമയാകുന്നു. ക്രിസ്തീയ കുടുംബത്തിൽ ഭാൎയ്യ ഭൎത്താവിനു കീഴ്പെടുമ്പോൾ അവൾ അവന്റെ മഹിമ തന്നെ.

൧൦. “മാലാകാമാർ നിമിത്തം”: തിരുകൎമ്മസമയങ്ങളിൽ സന്നിഹിതരായിരിക്കുന്ന ദൈവദൂതന്മാർ മൂലം എന്നു ചിലർ വ്യാഖ്യാനിക്കുന്നു. – ‘മാലാകാ’ അഥവാ ദൂതൻ എന്ന പദം എബ്രായ ഗ്രീക്കു ഭാഷകളിൽ വ്യാപകമായ അൎത്ഥത്തിലാണു പ്രയോ

ഗിക്കാറുള്ളതു്. പുരോഹിതന്മാർ, ശുശ്രൂഷകന്മാർ എന്ന അൎത്ഥത്തിലാണ ഈ പദം വെളിപാടുഗ്രന്ഥത്തിൽ പ്രയോഗിച്ചിട്ടുള്ളതും. (ഇതിനെപ്പററിയും തൎക്കമില്ലാതില്ല.) ആകയാൽ ഇവിടെപ്പറഞ്ഞിരിക്കുന്ന മാലാഖാമാർ ദൈവത്തിൻെറ പുരോഹിതന്മാരും ശുശ്രൂഷകന്മാരും എന്നു ഗ്രഹിക്കണമെന്നാണ വേറെ ചിലരുടെ അഭിപ്രായം. സാധാരണയായി സ്വീകരിക്കപ്പെട്ടിരിക്കുന്നതും ഈ അഭിപ്രായം തന്നെ. – തിരുകൎമ്മസമയങ്ങളിൽ സന്നിഹിതരാകുന്ന ഗുണവാന്മാരായ ഏവരെയും ഈ പദം സൂചിപ്പിക്കുന്നു എന്നു പറയുന്നവരുമുണ്ടു്. – "അധികാരം": ഗ്രീ., ല., അറ. പ്രതികളിലും 'അധികാരം' എന്നുതന്നെ. ഗ്രീക്ക പദത്തിനു 'തലമൂടി' എന്നും അൎത്ഥമുണ്ടു്. ക്രൂശ. ൽ 'തല മൂടണം' എന്നാണ വിവൎത്തനം. 'അധികാരം' എന്നു ഇവിടെപ്പറയുന്നതു കാരണം ഫലത്തിൻെറ സ്ഥാനത്തു പ്രയോഗിക്കാറുള്ള ഒരു അലങ്കാര പ്രയോഗമാണ്. പുരുഷനു സ്ത്രീയുടെമേലുള്ള അധികാരത്തിൻെറ – സ്ത്രീ പുരുഷനു അധീനയാണെന്നുള്ളതിൻെറ – ചിഹ്നം, തലമൂടി, ഉണ്ടായിരിക്കണം എന്നുതന്നെയാണ ഏതു പ്രതിയിലെയും അൎത്ഥം. റപ്ക്കാ ഇസ്ഹാക്കിനെ കണ്ടമാത്രയിൽ മൂടുപടം എടുത്തു പുതച്ചതും (സൃ. അ. ൨൪. വ. ൬൫.) താൻ ഇസ്ഹാക്കിനു അധീനയാണെന്നുള്ളതിൻെറ ലക്ഷ്യമായിട്ടായിരുന്നു.

൧൧. "പുരുഷൻ സ്ത്രീക്കു പുറമേയല്ല ; സ്ത്രീ പുരുഷനു പുറമേയുമല്ല": സ്ത്രീ പുരുഷനു അധീനയെന്നു പറഞ്ഞതുകൊണ്ടു പുരുഷനു സ്ത്രീയുടെ പേരിലുണ്ടാകേണ്ട സ്നേഹത്തിനും ശ്രദ്ധക്കും ഭംഗം വന്നുകൂടരുതു്. എന്തെന്നാൽ വ. ൧൨–ൽ പറഞ്ഞിരിക്കുന്നതുപോലെ സ്ത്രീ പുരുഷനെ കൂടാതെ ഉണ്ടായവളല്ല, അപ്രകാരം തന്നെ പുരുഷൻ സ്ത്രീമൂലമല്ലാതെ ഉണ്ടായവനുമല്ല. – വി. ക്രിസോസ്തോമോസ് താഴെക്കാണുംവിധം പ്രസ്താവിച്ചിരിക്കുന്നു: "ഭൎത്താവും ഭാൎയ്യയും തമ്മിൽ സ്ഥിതിഭേദമുണ്ടു്. ഭൎത്താവു മേല്പെട്ടും, അവനെ സ്വീകരിക്കയും ബഹുമാനിക്കയും ചെയ്യേണ്ട ഭാൎയ്യ കീഴ്പെട്ടുമിരിക്കയാൽ അവൎക്കു സ്ഥിതി സമത്വമില്ലെന്നുള്ളതാണ് ഇതിൻെറ കാരണം. എന്നാൽ സ്നേഹം കൊണ്ടു് ഈ അസമത്വം ഇല്ലാതാകയും അവർ സമന്മാരായിത്തീരുകയും ചെയ്യുന്നു. എന്തെന്നാൽ ബഹുമാനപൂൎവം ഭാൎയ്യതന്നെത്തന്നെ താഴ്ത്തുകയും ഭൎത്താവിനു കീഴ്പെടുകയും ചെയ്യുമ്പോൾ, ഭൎത്താവു സ്നേഹം മൂലം തന്നെത്തന്നെ താഴ്ത്തുകയും അവളെ ഉയൎത്തുകയും അവളെ തൻെറ സമക്കാരിയും തുല്യയുമാക്കിത്തീൎക്കയും ചെയ്കയാൽ, ഭൎത്താവിൻെറ സ്നേഹം ഭാൎയ്യയുടെ ബഹുമാനത്തിനു തുല്യമായി ഭവിക്കുന്നു. ആകയാൽ ഭൎത്താവിൻെറ സ്നേഹം ഭാൎയ്യയുടെ ബഹുമാനത്തോടും അധീനതയോടും ശരിയാകയും (അവനെ) അവളോടു സമനാക്കിത്തീൎക്കയും ചെയ്യുന്നു. ഇങ്ങനെ ഭാൎയ്യാഭൎത്താക്കന്മാരുടെ ഇടയിൽ അസമത്വത്തിൽ ഒരു സമത്വവും, വ്യത്യാസഭാരത്തിൽ തുല്യതുക്കവുമുണ്ടാകുന്നു." (Homil ൨൬.)

൧൭. "ഞാൻ നിങ്ങളോടു കല്പിക്കുന്ന ഈ സംഗതി": ദേവാലയങ്ങളിൽ നടന്നിരുന്ന പൊതു ഭക്ഷണത്തെപ്പററിയാണ ശ്ലീഹാ പറയുവാൻ തുടങ്ങുന്നതു്. ന. കൎത്താവു വി. കുൎബാന സ്ഥാപിക്കുന്നതിനു മുമ്പു ശിഷ്യരോടൊന്നിച്ചു സാധാരണ അത്താഴം കഴിച്ചതുപോലെ പൂൎവ ക്രിസ്ത്യാനികൾ പല സ്ഥലങ്ങളിലും വീടുകളിൽ നിന്നു ഭക്ഷണ പദാൎത്ഥങ്ങൾ കൊണ്ടുവന്നൊ, ധനവാന്മാരുടെ ചെലവിലൊ, പള്ളിക്കാൎയ്യത്തിൽ നിന്നൊ വി. കുൎബാനക്കു മുമ്പു (പിമ്പും) പരസ്പര സ്നേഹത്തിൻെറ ലക്ഷ്യമായി ഒരുമിച്ചു അത്താഴം കഴിക്കുന്ന ഒരു പതിവുണ്ടായിരുന്നു. ഈ അത്താഴത്തിനു ആഗപെ (Agape) എന്നു വെച്ചാൽ സ്നേഹം എന്നായിരുന്ന പേർ പറഞ്ഞിരുന്നതു്. ഈ സമ്പ്രദായം ആദിമ കാലത്തുതന്നെ നിന്നുപോകയും ഉപവാസത്തോടു കൂടി വി. കുൎബാന സ്വീകരിക്കുക നടപ്പിൽ വരികയും ചെയ്തു. ഈ അത്താഴവേളയിൽ കോറന്തോസ്കാരുടെ ഇടയിൽ വളരെ ദുരാചാരങ്ങൾ നടന്നുകൊണ്ടിരുന്നു. പൊതുവായി കഴിക്കേണ്ടിയിരുന്ന ഈ അത്താഴം, കൊണ്ടുവരുന്നവർ തന്നെ മററാളുകൾ വന്നു ചേരുന്നതിനു മുമ്പായി കഴി

ക്കുകയും, ബലവാന്മാർക്കും, ധനവാന്മാർക്കും സമൃദ്ധിയായി ലഭിക്കുകയും, ദരിദ്രന്മാർക്കു ഒന്നും കിട്ടാതാകയും ചെയ്തിരുന്നു. മാത്രമല്ല, ഈ അത്താഴസമയം പരസ്പര മത്സരത്തിന്റെ പ്രദൎശനത്തിനുള്ള ഒരവസരമായും തീൎന്നിരുന്നു. ഈ തെറ്റുകളെയാണു വി. ശ്ലീഹാ തിരുത്തുന്നതു്. — ദേവാലയങ്ങളിലെ നേർച്ചകളും അപ്പം ദേവാലയത്തിൽ കൊണ്ടുചെന്നു ആശീർവദിപ്പിച്ചു കൊണ്ടുപോകുന്നതായി നമ്മുടെ ഇടയിലുള്ള നടപ്പും പ്രസ്തുത അത്താഴത്തിന്റെ ഭാവാന്തരമാണെന്നു പറയാം.

൧൯. "ഭിന്നതകളും ഉണ്ടാകുവാനുള്ളതാണല്ലോ": ദൈവതിരുമനസ്സോ നിശ്ചയമോ കൊണ്ടല്ല, മനുഷ്യന്റെ അഹങ്കാരവും ഹൃദയദുഷ്ടതയുംകൊണ്ടാണു ഭിന്നതകൾ ഉണ്ടാകുന്നതു്. എങ്കിലും ദൈവം ഇവയിൽ നിന്നു നന്മയുളവാക്കുവാൻ ശക്തനാകുന്നു. സ്ഥിരതയും ഉണർവുമുള്ള ക്രിസ്ത്യാനികൾ ആരെല്ലാമെന്നു ദൈവം ഈ അവസരത്തിൽ പ്രത്യക്ഷപ്പെടുത്തുകയും അവരുടെ വിശ്വാസം പ്രസിദ്ധമാക്കുകയും ചെയ്യുന്നു.

൨൦. "കർത്താവിന്റെ ദിവസത്തിനു": ഗ്രീ., ല., അറ. പ്രതികളിൽ 'കർത്താവിന്റെ അത്താഴത്തിനു' എന്നും, ക്രൂശായയിൽ 'തിരുനാളിനു' എന്നുമാണു കാണുന്നതു്. ചില പ്രതികൾ വിശ്വാസികൾ സമ്മേളിച്ചിരുന്ന ദിവസത്തെയും മറ്റു പ്രതികൾ അന്നത്തെ കർമ്മത്തെയും പുരസ്കരിച്ചു പറയുന്നു എന്നല്ലാതെ അവ തമ്മിൽ വിരുദ്ധമല്ല.— 'കർത്താവിന്റെ അത്താഴം' എന്നു വി. ശ്ലീഹാ ഇവിടെപ്പറയുന്നതു കോറന്തോസ്കാരുടെ പൊതുഅത്താഴമാണെന്നാണു സാമാന്യാഭിപ്രായം. വി. കുർബ്ബാനയെ ഉദ്ദേശിച്ചു വി. ശ്ലീഹാ പറയുന്നു എന്നു അഭിപ്രായമുള്ളവരുമുണ്ടു്.

൨൪. "നിങ്ങൾക്കുവേണ്ടി മുറിക്കപ്പെടുന്ന": ഗ്രീ., അറ. പ്രതികളിലും 'മുറിക്കപ്പെടുന്ന' എന്നുതന്നെ. ല-ൽ 'ഏല്പിക്കപ്പെടുന്ന' എന്നും, ക്രൂശ.ൽ 'നൽകപ്പെടുന്ന' എന്നുമാണു വിവൎത്തനം. — "ഇതു . . . എന്റെ ശരീരമാകുന്നു": മത്താ. അ. ൨൬. വ. ൨൬. വ്യ: യോഹ. അ. ൬. വ. ൫൧. വ്യ. നോക്കുക. — ഈ വാക്കുകൾ അക്ഷരാൎത്ഥത്തിലല്ല, സാദൃശ്യാൎത്ഥത്തിൽമാത്രമാണു ന. കർത്താവു അരുളിച്ചെയ്തതെങ്കിൽ ൨൪ സംവത്സരങ്ങളുടെശേഷം പുറജാതി പുതുക്രിസ്തുവൎക്കു എഴുതുന്ന വി. ശ്ലീഹാ സാദൃശ്യാൎത്ഥമെന്നു സൂചിപ്പിക്കുന്ന ഒററ വാക്കുപോലും പ്രയോഗിക്കാതെ സത്യസാന്നിദ്ധ്യം കാണിക്കുന്ന പദങ്ങൾമാത്രം പ്രയോഗിക്കുന്നതെന്തു്? സത്യസാന്നിദ്ധ്യമില്ലെങ്കിൽ സാധാരണ അപ്പത്തിൽനിന്നു ഇതിനെ വിവേചിച്ചില്ല എന്ന അപരാധത്തിനു നിദാനമെന്തു്? ഈ അപ്പം യോഗ്യതകൂടാതെ ഭക്ഷിക്കുന്നവൻ കർത്താവിന്റെ ശരീരത്തോടു അപരാധിയാകുന്നതെങ്ങനെ? ഭക്ഷണത്തിനുമുമ്പായി ഇത്ര നിഷ്കൎഷയോടുകൂടി ആത്മവിചാരണ നടത്തുന്നതെന്തിനു്? അയോഗ്യമായ സ്വീകരണം ശിക്ഷാവിധിയാകുന്നതും, രോഗമരണങ്ങൾക്കു കാരണമാകുന്നതും എന്തുകൊണ്ടു്? ആകയാൽ വി. പൌലോസിന്റെ ഈ പ്രസ്താവം വി. കുർബ്ബാനയിലെ സത്യസാന്നിദ്ധ്യത്തിനു നിസ്തുൎക്കമായ ഒരു സാക്ഷിയാണെന്നു സമ്മതിച്ചേ തീരൂ.

൨൫. "എന്റെ രക്തംകൊണ്ടുള്ള പുതിയനിയമം": മത്താ. അ. ൨൬. വ. ൨൮. വ്യ. നോക്കുക.

൨൭. "കർത്താവിന്റെ അപ്പത്തിൽ നിന്നു ഭക്ഷിക്കുകയും അവന്റെ പാനപാത്രത്തിൽ നിന്നു പാനംചെയ്കയും": അറ., ക്രൂശ. പ്രതികളിലും ഇങ്ങനെതന്നെ. ഗ്രീ., ല. പ്രതികളിലാകട്ടെ '. . . ഭക്ഷിക്കുകയോ . . . പാനം ചെയ്കയോ' എന്നാണു കാണുന്നതു്.

൨൮. "തന്നെത്തന്നെ പരിശോധിക്കുക": ആത്മശോധനയും പാപോച്ചാരണവും ചെയ്യുക.— "ഈ പാനപാത്രത്തിൽനിന്നു പാനം . . . ചെയ്യട്ടെ": ഇതു കല്പനയല്ല, നടപ്പുള്ളിടത്തും നടപ്പുള്ളപ്പോഴും ചെയ്യുവാനുള്ള അനുവാദംമാത്രം. മത്താ. അ. ൨൬. വ. ൨൯. വ്യ. നോക്കുക.

൩൦. "ഇതിനാൽ": വി. കുർബാനയോടുള്ള ആചാരക്കുറവുമൂലം. — "നിദ്രപ്രാപിക്കുന്നവർ": മരിച്ചവർ. അ. ൧. വ. ൩൯. വ്യ. നോക്കുക. നിത്യരക്ഷക്കു വിഘാതമല്ലാത്ത മരണത്തെപ്പറ്റിയാണു വി. ഗ്രന്ഥം ഈ പദം പ്രയോഗിക്കാറുള്ളതു്. ആകയാൽ ലഘുപാപങ്ങളെ ഉദ്ദേശിച്ചാണു വി. പൌലോസു ഇവിടെ പറയുന്നതെന്നു സിദ്ധിക്കുന്നു.

## അദ്ധ്യായം ൧൨.

**ആത്മികവരങ്ങളുടെ നാനാത്വം. അദൃശ്യശരീരത്തിൻെറ അവയവങ്ങൾ പ്രകൃതിശരീരത്തിൻേറവപോലെ പരസ്പരം സഹായിക്കണം.**

**എ**ന്നാൽ എൻെറ സഹോദരന്മാരേ, ആത്മികകാൎയ്യങ്ങളെപ്പറ്റി നിങ്ങൾ (ഇവ) അറിയണമെന്നു ഞാൻ ആഗ്രഹിക്കുന്നു:

൨. നിങ്ങൾ പുറജാതികളായിരുന്നു. ശബ്ദമില്ലാത്ത വിഗ്രഹങ്ങളുടെ അടുക്കലേക്കു തിരിച്ചറിവില്ലാതെ നിങ്ങൾ കൊണ്ടുപോകപ്പെട്ടുമിരുന്നു.

൩. ഇതിനാൽ ദൈവാത്മാവോടുകൂടി സംസാരിക്കുന്ന ഒരുത്തനും ഈശോ ശപിക്കപ്പെട്ടവനാകുന്നു എന്നു പറയുകയില്ല; പരിശുദ്ധാത്മാവിനോടുകൂടിയല്ലാതെ ഈശോ കൎത്താവാകുന്നു എന്നു പറയുവാൻ ഒരുത്തനും കഴികയുമില്ല എന്നു ഞാൻ നിങ്ങളെ അറിയിക്കുന്നു. [മക്കോ. അ. ൯. വ. ൩൯.]

൪. എന്നാൽ വരങ്ങളിൽ വ്യത്യാസങ്ങളുണ്ടു്, എങ്കിലും ആത്മാവു ഒന്നേയുള്ളു.

൫. ശുശ്രൂഷകളിൽ വ്യത്യാസങ്ങളുണ്ടു്, എങ്കിലും കൎത്താവു ഒരുവനേയുള്ളു.

൬. ശക്തികളിൽ വ്യത്യാസങ്ങളുണ്ടു്, എങ്കിലും എല്ലാവരെക്കൊണ്ടും എല്ലാം പ്രവൎത്തിപ്പിക്കുന്ന ദൈവം ഒരുവനേയുള്ളു.

൭. എന്നാൽ ആത്മാവിൻെറ വെളിപാടു ഓരോരുത്തനും അവനു പ്രയോജനകരമായ വിധത്തിൽ നൽകപ്പെടുന്നു.

൮. ആത്മാവിനാൽ ജ്ഞാനത്തിൻെറ വചനം നൽകപ്പെടുന്നവനുണ്ടു്. വേറൊരുവനു അതേആത്മാവിനാൽ തന്നെ അറിവിൻെറ വചനവും,

൯. വേറൊരുവനു അതേആത്മാവിനാൽ തന്നെ വിശ്വാസവും, വേറൊരുവനു അതേആത്മാവിനാൽ തന്നെ രോഗശാന്തിയുടെ വരങ്ങളും,

൧൦. വേറൊരുവനു ശക്തികളും, വേറൊരുവനു പ്രവാചകത്വവും, വേറൊരുവനു ആത്മാക്കളുടെ വിവേചനവും, വേറൊരുവനു പലവിധ ഭാഷകളും, വേറൊരുവനു ഭാഷകളുടെ വ്യാഖ്യാനവും (നൽകപ്പെടുന്നു).

൧൧. എന്നാൽ ഇവയെല്ലാം പ്രവൎത്തിക്കുന്നതും താൻ ഇച്ഛിക്കുന്നതുപോലെ എല്ലാവൎക്കും ഭാഗിച്ചുകൊടുക്കുന്നതും ഒരേആത്മാവുതന്നെയാകുന്നു. [റോമ. അ. ൧൨. വ. ൩, ൬: അപ്പെ. അ. ൪. വ. ൭.]

൧൨. എന്തെന്നാൽ ശരീരം ഒന്നായിരിക്കയും അതിൽ പല അവയവങ്ങൾ ഉണ്ടായിരിക്കയും ചെയ്യുന്നു എങ്കിലും ശരീരത്തിൻെറ അവയവങ്ങൾ പലതായിരിക്കെ ഒരേശരീരമായിരിക്കുന്നതെങ്ങനെയൊ അങ്ങനെ തന്നെ (ആകുന്നു) മ്ശിഹായും.

൧൩. എന്തുകൊണ്ടെന്നാൽ നാം തന്നെയും, യൂദന്മാരാകട്ടെ, പുറജാതികളാകട്ടെ, അടിമകളാകട്ടെ, സ്വ

തന്ത്രരാകട്ടെ, എല്ലാവരും, ഒരേആത്മാവിൽ ഏകശരീരമായിട്ടു സ്നാനം ഏല്ക്കുകയും നാമെല്ലാവരും ഒരേആത്മാവിനെ പാനംചെയ്യുകയും ചെയ്യിരിക്കുന്നു.

൧൪. ശരീരം തന്നെയുമോ ഒരു അവയവമല്ല, പിന്നെയൊ പലതാകുന്നു.

൧൫. ഞാൻ കൈ അല്ലാത്തതിനാൽ ഞാൻ ശരീരത്തിലുള്ളതല്ല എന്നു കാൽ പറയുന്നു എങ്കിൽ ഇതു കൊണ്ടു അതു ശരീരത്തിലുള്ളതല്ലെന്നു വരികയില്ല.

൧൬. ഞാൻ കണ്ണു അല്ലാത്തതിനാൽ ഞാൻ ശരീരത്തിലുള്ളതല്ല എന്നു ചെവി പറയുന്നു എങ്കിൽ ഇതു കൊണ്ടു അതും ശരീരത്തിലുള്ളതല്ലെന്നു വരികയില്ല.

൧൭. ശരീരം മുഴുവൻ കണ്ണുകൾ ആയിരുന്നെങ്കിൽ ശ്രവണം എവിടെയാകുമായിരുന്നു? മുഴുവൻ ശ്രവണമായിരുന്നെങ്കിൽ എങ്ങനെ ഘ്രാണിക്കുമായിരുന്നു?

൧൮. എന്നാൽ ഇപ്പോൾ ദൈവം അവയവങ്ങളിൽ ഓരോന്നും താൻ ഇച്ഛിച്ചതുപോലെ ശരീരത്തിൽ സ്ഥാപിച്ചിരിക്കുന്നു.

൧൯. എന്നാൽ അവയെല്ലാം ഒരു അവയവമായിരുന്നെങ്കിൽ ശരീരം എവിടെയാകുമായിരുന്നു?

൨൦. ഇപ്പോഴാകട്ടെ അവയവങ്ങൾ പലതുണ്ടു്, എങ്കിലും ശരീരം ഒന്നുതന്നെയാകുന്നു.

൨൧. കണ്ണിനു കൈയോടു: എനിക്കു നിന്നെക്കൊണ്ടു ആവശ്യമില്ല എന്നു പറയുവാൻ നിവൃത്തിയില്ല. തലക്കു കാലുകളോടു: എനിക്കു നിങ്ങളെക്കൊണ്ടു ആവശ്യമില്ല എന്നു പറയുവാനും നിവൃത്തിയില്ല.

൨൨. മറിച്ചു്, ബലഹീനങ്ങൾ എന്നു കരുതപ്പെടുന്ന അവയവങ്ങൾ ഏവയോ അവയെക്കൊണ്ടാകുന്നു അധികം ആവശ്യം.

൨൩. ശരീരത്തിൽ മാനം കുറഞ്ഞവയാകുന്നു എന്നു നാം കരുതുന്നവ ഏവയോ അവയ്ക്കു ബഹുമാനം കൂടുതലായി നാം വർദ്ധിപ്പിക്കുന്നു. ലജ്ജാവഹങ്ങളായിരിക്കുന്നവയ്ക്കു നാം അധികം ഭംഗി വരുത്തുകയും ചെയ്യുന്നു.

൨൪, ൨൫. എന്നാൽ നമ്മിലുള്ള മാന്യാവയവങ്ങൾക്കു ബഹുമാനം ആവശ്യമില്ല. എന്തെന്നാൽ ദൈവം ശരീരത്തെ കൂട്ടിച്ചേർത്തപ്പോൾ, ശരീരത്തിൽ ഭിന്നതയുണ്ടാകാതെ എല്ലാം അവയവങ്ങളും പരസ്പരം ഒരുപോലെ ശ്രദ്ധയോടുകൂടിയിരിക്കേണ്ടതിനു, ചെറിയ അവയവത്തിനു കൂടുതൽ മാന്യത നൽകിയിരിക്കുന്നു.

൨൬. ഇതിനാൽ ഒരു അവയവം വേദന അനുഭവിക്കുമ്പോൾ എല്ലാ (അവയവങ്ങളു)ം പീഡ സഹിക്കുന്നു. ഒരു അവയവം സ്തുതിക്കപ്പെട്ടന്നെങ്കിൽ എല്ലാ അവയവങ്ങളും സ്തുതിക്കപ്പെടുകയും ചെയ്യുന്നു.

൨൭. എന്നാൽ നിങ്ങൾ മ്ശിഹായുടെ ശരീരവും നിങ്ങളുടെ സ്ഥാനത്തേ അവയവങ്ങളുമാകുന്നു.

൨൮. എന്തെന്നാൽ ദൈവം തൻെറ സഭയിൽ ആദ്യമേ ശ്ലീഹന്മാരെയും, അവക്കു പിമ്പേ പ്രവാചകന്മാരെയും, അവക്കു പിമ്പേ ഉപദേഷ്ടാക്കളെയും, അവക്കു പിമ്പേ ശക്തി പ്രവൎത്തിക്കുന്നവരെയും, അവക്കു പിമ്പേ രോഗശാന്തിയുടെ വരങ്ങളെയും, സഹായികളെയും, നായകന്മാരെയും, ഭാഷകളുടെ വിവിധത്വത്തെയും സ്ഥാപിച്ചിരിക്കുന്നു. [അപ്പെ. അ. ൪. വ. ൧൧.]

൨൯. എല്ലാവരും ശ്ലീഹന്മാരോ?

എല്ലാവരും പ്രവാചകന്മാരോ? എല്ലാവരും ഉപദേഷ്ടാക്കളോ?

൩൦. എല്ലാവരും ശക്തികൾ പ്രവൎത്തിക്കുന്നവരോ? എല്ലാവൎക്കും രോഗശാന്തിയുടെ വരങ്ങളുണ്ടോ? എല്ലാവരും (പല) ഭാഷകളിൽ സംസാരിക്കുന്നുവോ? അല്ലെങ്കിൽ എല്ലാവരും വ്യാഖ്യാനിക്കുന്നുവോ?

൩൧. എന്നാൽ വലിയ വരങ്ങളിൽ നിങ്ങൾ തീക്ഷ്ണതയോടിരിക്കുന്നെങ്കിൽ ശ്രേഷ്ഠമായ വഴി ഞാൻ ഇനിയും നിങ്ങൾക്കു കാണിച്ചുതരാം.

## വ്യാഖ്യാനം.

൧. "ആത്മികകാൎയ്യങ്ങളെപ്പററി": പ്രവാചകവരം, ബഹുഭാഷാവരം, രോഗശാന്തിക്കുള്ള വരം ആദിയായി ദൈവം നൽകുന്ന സൌജന്യവരങ്ങളെപ്പററിയാണു ശ്ലീഹാ ഇവിടെപ്പറയുന്നതു്. പെന്തക്കുസ്താദിവസത്തിൽ വി. ശ്ലീഹന്മാൎക്കു നൽകപ്പെട്ടവപോലെയുള്ള വരങ്ങൾ സഭയുടെ ആരംഭകാലത്തു വിശ്വാസികൾക്കും പലപ്പോഴും നൽകപ്പെട്ടിരുന്നു. ഇങ്ങനെയുള്ള വരങ്ങൾ ലഭിച്ച കോറന്തോസ്കാർ അവയെപ്പററി പ്രശംസിക്കുകയും, ക്രമവിരുദ്ധമായി അവ പ്രയോഗിക്കുകയും, അവ ലഭിക്കാത്തുള്ളവർ തങ്ങൾക്കു അവ ഇല്ലാത്തതുകൊണ്ടു ദുഃഖിക്കുകയും ചെയ്തിരുന്നതുകൊണ്ടാണു വി. ശ്ലീഹാ ഈ സംഗതി ബന്ധിച്ചു ഇവിടെ പ്രസ്താവിക്കുന്നതു്.

൨–൩. ശബ്ദമില്ലാത്ത വിഗ്രഹങ്ങളെ നിങ്ങൾ ഇതുവരെ സേവിച്ചിരുന്നു. ഇപ്പോൾ നിങ്ങൾക്കു സിദ്ധമായിരിക്കുന്ന വിവിധവരങ്ങൾ നിങ്ങൾക്കു തരുവാൻ ഊമകളായ ആ വിഗ്രഹങ്ങൾക്കു സാധിക്കയില്ലല്ലൊ. ആ വിഗ്രഹങ്ങളെ വിട്ടുമാറിയിരിക്കയാൽ നിങ്ങൾ മതപീഡനത്തിനു വിധേയരായിത്തീൎന്നിട്ടുണ്ടു്. നിങ്ങൾ ക്രിസ്തുമതാനുയായികളൊ എന്നു തിരിച്ചറിയേണ്ടതിനു ഈശോയെ ശപിക്കുവാൻ പല അവസരങ്ങളിലും നിങ്ങൾ നിഷ്കൎഷിക്കപ്പെടുകയും ചെയ്യുന്നു. ആകയാൽ സൂക്ഷിക്കുവിൻ. ഏതു പീഡ നേരിട്ടാലും ദൈവാത്മാവുള്ള ഒരുവൻ ഈശോയെ ശപിക്കയൊ നിഷേധിച്ചുപറകയൊ ചെയ്കയില്ല എന്നു ഓൎമ്മിക്കുവിൻ. ഇപ്പോൾ നിങ്ങൾക്കു സിദ്ധമായിരിക്കുന്ന വരങ്ങൾ പരിശുദ്ധാത്മാവിനാൽ നൽകപ്പെട്ടവയാകുന്നു. ആ ആത്മാവിന്റെ സഹായംകൂടാതെ ആദ്ധ്യാത്മികയോഗ്യതയോടുകൂടി ഈശോ എന്നു ഉച്ചരിക്കുവാൻകൂടി നിങ്ങൾക്കു സാധിക്കയില്ല. ആത്മാവിന്റെ വരങ്ങളോ ബഹുവിധമത്രേ. ഇഷ്ടാനുസാരവും പ്രയോജനം നോക്കിയും ആത്മാവു അവയെ പ്രദാനം ചെയ്യുന്നു. ഇങ്ങനെയെല്ലാമാണു വി. ശ്ലീഹാ ഈ വാക്യങ്ങളിൽ ഉൽബോധിപ്പിക്കുന്നതു്.– "വ്യത്യാസങ്ങളുണ്ടു്": വിഭാഗങ്ങളുണ്ടു് എന്നു അക്ഷരാൎത്ഥം.

൬. "ശക്തികളിൽ": അത്ഭുതപ്രവൎത്തനത്തിനുള്ള ശക്തികളിൽ.– "എല്ലാവരെക്കൊണ്ടും എല്ലാം പ്രവൎത്തിപ്പിക്കുന്ന": ഗ്രീ., ല., അറ. പ്രതികളിൽ 'എല്ലാററിലും എല്ലാം പ്രവൎത്തിക്കുന്ന' എന്നാണു കാണുന്നതു്. പ്രവൎത്തിപ്പിക്കുന്നവൻ പ്രവൎത്തിക്കുന്നവൻ തന്നെയാണല്ലൊ.

൭. "ആത്മാവിന്റെ വെളിപാടു": ആത്മാവിന്റെ സാന്നിദ്ധ്യം വെളിപ്പെടുത്തുന്ന വരം.– "ഓരോരുത്തനും അവനു പ്രയോജനകരമായവിധത്തിൽ": അറ. ഇങ്ങനെതന്നെ. ഗ്രീ., ല. പ്രതികളിൽ 'പ്രയോജനത്തിനായിട്ടു' എന്നുമാത്രം കാണുന്നു. ക്രൂശായപ്രതിയിൽ 'ഓരോരുത്തനും, അവനു ഉപകാരപ്രദമായവിധത്തിൽ, പരിശുദ്ധാത്മാവിനെ കൊടുക്കുന്നു' എന്നാണു വിവൎത്തനം.– തനിക്കും, അന്യനും, സഭയ്ക്കും, സമുദായത്തിനും ഉപകാരപ്രദമായവിധത്തിൽ എന്നു ധരിക്കണം.

൮. "ജ്ഞാനത്തിന്റെ", "അറിവിന്റെ": അറിവുകൊണ്ടു സൂചിപ്പിക്കുന്നതിൽ കൂടുതലായി ദൈവരഹസ്യങ്ങളെപ്പററിയുള്ള അറിവിനെയാണു ജ്ഞാനം സൂചിപ്പിക്കുന്നതു്.

൯. "വിശ്വാസം": മലകളെയും മാറ്റുവാൻകഴിയുന്ന വിശ്വാസം.

൧൦. "വിവേചനവും", "ഭാഷകളും", "വ്യാഖ്യാനവും": വിവേചനത്തിനുള്ള വരം, പല ഭാഷകൾ സംസാരിക്കുവാനുള്ള വരം, വ്യാഖ്യാനിക്കുവാനുള്ള വരം ഇത്യാദി അർത്ഥം.

൧൨. "അങ്ങനെതന്നെ (ആകുന്നു) മ്ശിഹായും": മ്ശിഹായുടെ അദൃശ്യശരീരം, അഥവാ സഭ. ശ്ലീഹാ മ്ശിഹായുടെ അദൃശ്യശരീരമായ സഭയെ മനുഷ്യന്റെ പ്രകൃതിശരീരത്തോടു ഉപമിച്ചുകൊണ്ടു പഠിപ്പിക്കുന്നതു ഇപ്രകാരമാണ്: ൧. എല്ലാ അവയവങ്ങളും എല്ലാ ഭാഗങ്ങളുംകൂടിച്ചേർന്നു ഒരേ ശരീരമുണ്ടാകുന്നു. ഇങ്ങനെതന്നെ മ്ശിഹാ, എന്നുവെച്ചാൽ മ്ശിഹായുടെ അദൃശ്യശരീരമായ സഭ.– ൨. മനുഷ്യശരീരത്തിന്റെ എല്ലാഭാഗങ്ങളും ഒരേ ആത്മാവിനാൽതന്നെ ജീവിപ്പിക്കപ്പെടുന്നതുപോലെ സഭയിൽ ഏവരും മാമോദീസായിലും രക്ഷകനായ മ്ശിഹാ സ്ഥാപിച്ച മററു കൂദാശകളിലും ഒരേ ആത്മാവിനെ പാനംചെയ്കയും ആ ദൈവാത്മാവുമൂലം ജീവിക്കുകയും ചെയ്യുന്നു.– ൩. വ്യത്യസ്തജോലികളും ഉദ്യോഗങ്ങളുമുള്ള അവയവങ്ങൾ എല്ലാംകൂടി ഏകശരീരംമാത്രം ആകുന്നതുപോലെതന്നെയാകുന്നു മ്ശിഹായുടെ സഭയിലും.– ൪. മനുഷ്യശരീരത്തിൽ അപ്രധാനങ്ങളെന്നു തോന്നുന്ന ഭാഗങ്ങൾ ശരീരം മുഴുവന്റെയും നിലനില്പിനും യോജിപ്പിനും ആവശ്യമായിരിക്കുന്നതും ഒന്നിനു മറെറാന്നിന്റെ സഹായം വേണ്ടിയിരിക്കുന്നതും എങ്ങനെയൊ മ്ശിഹായുടെ സഭയിലും അങ്ങനെതന്നെ.– ൫. പ്രകൃതിശരീരത്തിൽ മാന്യതകുറഞ്ഞഭാഗങ്ങളെ ശ്രദ്ധാപൂർവ്വമായ വസ്ത്രധാരണാദികൾകൊണ്ടു നാം കൂടുതലായി ബഹുമാനിക്കുന്നവിധംതന്നെ മ്ശിഹായുടെ അദൃശ്യശരീരത്തിലെ ബലഹീനരായ ദരിദ്രർ, പഠിപ്പില്ലാത്തവർ ആദിയായവരോടു കൂടുതൽ ശ്രദ്ധ കാണിക്കുന്നു; ഭിന്നതയുണ്ടാകാതെ സാഹോദര്യം നിലനില്ക്കുവാൻ അവരുടെമേൽ പ്രത്യേക സ്നേഹം പ്രദർശിപ്പിക്കപ്പെടുന്നു; ഒരാൾ കഷ്ടത അനുഭവിക്കുന്നെങ്കിൽ മററാളുകൾ സഹതപിക്കുന്നു.

൨൩. "മാനംകുറഞ്ഞ . . . വസ്തു ബഹുമാനം . . . വർദ്ധിപ്പിക്കുന്നു": മുഖം ശ്രേഷ്ഠമായിട്ടുള്ളതാണ്. അതു നഗ്നമായിത്തന്നെ നാം കാക്കുന്നു. താഴ്മയുള്ള ഭാഗങ്ങളെ വസ്ത്രാഭരണങ്ങൾകൊണ്ടു നാം മോടിപിടിപ്പിക്കുന്നു.

൨൭. "നിങ്ങളുടെ സ്ഥാനത്തെ അവയവങ്ങളും": വ. ൮–൧൦.ൽ പല വരങ്ങളുള്ളവരെയും അവരുടെ സ്ഥാനഭേദങ്ങളെയുംപററി വി. ശ്ലീഹാ പറയുന്നുണ്ടല്ലൊ. ഇങ്ങനെ മ്ശിഹായുടെ അദൃശ്യശരീരമാകുന്ന സഭയിൽ നിങ്ങൾക്കു ഏതു സ്ഥാനം ലഭിച്ചിരിക്കുന്നുവോ ആ സ്ഥാനത്തുള്ള അവയവങ്ങൾ എന്നു അർത്ഥമാകാം. മ്ശിഹായുടെ അദൃശ്യശരീരമായ സഭ സാർവ്വഭൌമികമാണല്ലൊ. അതിന്റെ അവയവങ്ങൾ എല്ലാദിക്കുകളിലുമുണ്ട്. ഇങ്ങനെ അതിനു നിങ്ങളുടെ സ്ഥാനത്തു, സ്ഥലത്തു അഥവാ ദേശത്തു ഉള്ള അവയവങ്ങൾ എന്നും ആകാം. ഗ്രീ., ല., അറ. പ്രതികളിൽ ഈ രണ്ടാമത്തെ അർത്ഥമാണു സ്ഫുരിക്കുന്നത്. ഗ്രീ.ൽ 'ഒരു ഭാഗം അവയവങ്ങൾ' എന്നും, ല.ൽ 'അവയവത്തിന്റെ അവയവങ്ങൾ' എന്നും, അറ.ൽ 'അതിന്റെ ചില ഭാഗങ്ങളുടെ അവയവങ്ങൾ' എന്നും കാണുന്നു. കോറന്തോസ്സഭ മ്ശിഹായുടെ അദൃശ്യശരീരമായ സഭയുടെ ഒരു ഭാഗം അഥവാ അവയവവും, കോറന്തോസ്കാർ ആ ഭാഗത്തിന്റെ അഥവാ അവയവത്തിന്റെ അവയവങ്ങളുമാണെന്നാണല്ലൊ ഈ പ്രതികൾ പറയുന്നത്. ഏതുസ്ഥാനത്തുള്ള അവയവമായാലും മ്ശിഹായുടെ അദൃശ്യശരീരത്തിന്റെ അവയവങ്ങൾതന്നെ. അതിനാൽ കൂശായപ്രതിയിൽ 'അവന്റെ (മ്ശിഹായുടെ) അവയവങ്ങൾ' എന്നുമാത്രം പറഞ്ഞിരിക്കുന്നു.

൨൮. "രോഗശാന്തിയുടെ വരങ്ങളെയും": വരങ്ങളുള്ളവരെയും എന്നിങ്ങനെ

ഗ്രഹിക്കണം.– "ഭാഷകളുടെ വിവിധത്വത്തെയും"; ഗ്രീക്കകൈയെഴുത്തുകളിലും ലത്തീനിച്ചുംമാത്രം 'പ്രസംഗങ്ങളുടെ വ്യാഖ്യാനങ്ങളെയും' എന്നുകൂടി അവസാനമായി കാണുന്നുണ്ട്.

൩൧. "വലിയ വരങ്ങളിൽ": സൌജന്യവരങ്ങളെപ്പററിയാണല്ലൊ വി. ശ്ലീഹാ ഇതുവരെ പ്രസ്താവിച്ചതു്. ഇവയെക്കാൾ ശ്രേഷ്ഠമാണ വിശ്വാസം, പ്രതീക്ഷ, സ്നേഹം ഇവ. സ്നേഹം ദൈവത്തിങ്കലേക്കും നിത്യായുസ്സിലേക്കും അനന്തമഹിമയിലേക്കും ആനയിക്കുന്ന വഴിയാണ്. ഇതിനെപ്പററി ഇനി പ്രസ്താവിക്കാം.

## അദ്ധ്യായം ൧൩.

സ്നേഹം മറെറല്ലാവരങ്ങളെയുംകാൾ മുഖ്യമായി ഗണിക്കപ്പെടേണ്ടതാകുന്നു.

ഞാൻ മനുഷ്യരുടെയും മാലാഖാമാരുടെയും സകല ഭാഷകളിലും സംസാരിച്ചാലും എന്നിൽ സ്നേഹമില്ലെങ്കിൽ ഞാൻ മുഴങ്ങുന്ന ചെമ്പൊ ചിലമ്പുന്ന കൈത്താളമൊ ആയിപ്പോകും.

൨. എന്നിൽ പ്രവാചകത്വം ഉണ്ടായിരിക്കയും സകല രഹസ്യങ്ങളും സകല ജ്ഞാനവും ഞാൻ ഗ്രഹിക്കയും ചെയ്താലും, മലകളെ മാററുവാൻ തക്കവണ്ണം സകല വിശ്വാസവും എന്നിലുണ്ടായാലും എനിക്ക സ്നേഹമില്ലെങ്കിൽ ഞാൻ ഒന്നുമല്ല.

൩. എനിക്കുള്ളതെല്ലാം ദരിദ്രർക്ക ഭക്ഷിക്കവാൻ ഞാൻ കൊടുത്താലും, ദഹിക്കവാനായി എൻെറ ശരീരം ഏല്പിച്ചാലും എന്നിൽ സ്നേഹമില്ലെങ്കിൽ എനിക്ക ഒരു പ്രയോജനവുമില്ല.

൪. സ്നേഹം ദീർഘശാന്തതയുള്ളതും ദയയുള്ളതുമാകുന്നു. സ്നേഹം അസൂയപ്പെടുന്നില്ല. സ്നേഹം കലഹിക്കുന്നില്ല, അഹങ്കരിക്കുന്നില്ല.

൫. അതു ലജ്ജാവഹമായതു പ്രവൎത്തിക്കുന്നില്ല, തൻകാൎയ്യം അന്വേഷിക്കുന്നില്ല, കോപിക്കുന്നില്ല, തിന്മയായിട്ടുള്ളതു വിചാരിക്കുന്നില്ല.

൬. അതു അനീതിയിൽ സന്തോഷിക്കാതെ സത്യത്തിൽ സന്തോഷിക്കുന്നു.

൭. അതു സകലവും സഹിക്കുന്നു, സകലവും വിശ്വസിക്കുന്നു, സകലവും പ്രതീക്ഷിക്കുന്നു, സകലവും അനുഭവിക്കുന്നു.

൮. സ്നേഹം ഒരിക്കലും വീണുപോകുന്നില്ല. പ്രവാചകങ്ങളോ ഇല്ലാതാകും, ഭാഷകൾ നിന്നുപോകും, ജ്ഞാനം ക്ഷയിച്ചുപോകും.

൯. എന്തെന്നാൽ വളരെക്കാൎയ്യങ്ങളിൽ വെച്ചു കുറച്ചു മാത്രമാകുന്നു നാം അറിയുന്നതു്. വളരെക്കാൎയ്യങ്ങളിൽ വെച്ചു കുറച്ചു മാത്രം നാം പ്രവചിക്കുകയും ചെയ്യുന്നു.

൧൦. എന്നാൽ പൂൎണ്ണത എപ്പോൾ വരുമോ അപ്പോൾ കുറച്ചുമാത്രമായിരുന്നതു ഇല്ലാതാകും.

൧൧. ഞാൻ ശിശുവായിരുന്നപ്പോൾ ശിശുവിനെപ്പോലെ സംസാരിക്കയും, ശിശുവിനെപ്പോലെ വിചാരിക്കയും, ശിശുവിനെപ്പോലെ ആലോചിക്കയും ചെയ്തിരുന്നു. എന്നാൽ ഞാൻ പുരുഷനായിത്തിൎന്നപ്പോൾ ചെറുപ്രായത്തിൻെറതായ ഇവ വിട്ടുകളഞ്ഞു.

൧൨. ഇപ്പോഴാകട്ടെ കണ്ണാടിയിൽക്കൂടി എന്നപോലെ ഉപമയിൽ നാം കാണുന്നു. അപ്പൊഴോ ആഭിമുഖമായി (നാം കാണും). ഇപ്പോൾ വളരെ

കാൎയ്യങ്ങളിൽ വെച്ച കുറച്ചുമാത്രം ഞാൻ അറിയുന്നു. എന്നാൽ അപ്പോൾ ഞാൻ അറിയപ്പെട്ടിരിക്കുന്നതുപോലെ ഞാൻ അറിയും.

൧൩. എന്തെന്നാൽ നിലനില്ക്കുന്നവ ഇവ മൂന്നുമാകുന്നു: വിശ്വാസം, പ്രതീക്ഷ, സ്നേഹം. ഇവയിൽ പ്രധാനമായതോ സ്നേഹം തന്നെ.

## വ്യാഖ്യാനം.

൨. "സകലവിശ്വാസവും എന്നിലുണ്ടായാലും എനിക്കു സ്നേഹമില്ലെങ്കിൽ ഞാൻ ഒന്നുമല്ല": സൽപ്രവൃത്തികൾ, വിശിഷ്യ ദൈവത്തിന്റെയും സമസൃഷ്ടികളുടെയും പേരിലുള്ള സ്നേഹം കൂടാതെ വിശ്വാസം നിത്യരക്ഷക്കു മതിയാകയില്ലെന്നു ഇതിൽനിന്നു സിദ്ധിക്കുന്നു. വിശ്വാസവും സ്നേഹവും അവശ്യാവശ്യങ്ങളാണ്.

൫. "ലജ്ജാവഹമായതു പ്രവൎത്തിക്കുന്നില്ല": ഗ്രീക്കു മുതലായി ലത്തീൻ നീക്കിയുള്ള മററു പ്രതികളിൽ കാണുന്നതും മിക്കവാറും ഇങ്ങനെതന്നെ. വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിൽ 'അതു തെററായി പ്രവൎത്തിക്കുന്നില്ല' എന്നാണു ഭാഷാന്തരം. 'ഒന്നിനെപ്പററിയും ലജ്ജിക്കുന്നില്ല' എന്നു ചില പിതാക്കന്മാർ ഗ്രഹിക്കുന്നുമുണ്ട്. ലത്തീൻ പ്രതിയിലാകട്ടെ 'അതു അത്യാഗ്രഹിയല്ല' എന്നാണു വിവൎത്തനം ചെയ്തിരിക്കുന്നതു്.

൧൨. "അപ്പോൾ ഞാൻ അറിയപ്പെട്ടിരുന്നതുപോലെ ഞാൻ അറിയും": ദൈവം തന്നിൽതന്നെയും ഞാൻ എപ്രകാരമിരിക്കുന്നുവോ അങ്ങനെയും എന്നെ അറിഞ്ഞിരിക്കുന്നതുപോലെ അപ്പോൾ ദൈവത്തിൽ തെളിവായി ഞാൻ അറിയും.

൧൩. "ഇവയിൽ പ്രധാനമായതോ സ്നേഹം": കാണുവാൻ സാധിക്കാത്തവയെപ്പററിയാണു വിശ്വാസം. അനുഭവിക്കുവാനുള്ള നന്മകളെപ്പററിയാണു പ്രതീക്ഷ. ഇവ രണ്ടും ഈ ലോകത്തിൽ മാത്രമേയുള്ളു. സ്വൎഗ്ഗത്തിൽ അവയ്ക്കു സ്ഥാനമില്ല. സ്നേഹമാകട്ടെ സ്വൎഗ്ഗത്തിലും നിലനില്ക്കുകയും അഭിവൃദ്ധിപ്രാപിക്കുകയും ചെയ്യുന്നു. ആകയാൽ വിശ്വാസത്തെയും, പ്രതീക്ഷയെയും, ഏതു സൌജന്യവരത്തെയുംകാൾ ശ്രേഷ്ഠമാകുന്നു സ്നേഹം.

# അദ്ധ്യായം ൧൪.

### പ്രവാചകവരം അന്യഭാഷകൾസംസാരിക്കുവാനുള്ള വരത്തെക്കാൾ മുഖ്യമാകുന്നു.

സ്നേഹത്തിന്റെ പിന്നാലെ ഓടുവിൻ. ആത്മികവരങ്ങളിൽ, എന്നാൽ മുഖ്യമായി പ്രവചിക്കുവാൻ, നിങ്ങൾ തീക്ഷ്ണതയുള്ളവരായിരിക്കുവിൻ.

൨. എന്തുകൊണ്ടെന്നാൽ (അന്യ) ഭാഷയിൽ സംസാരിക്കുന്നവൻ മനുഷ്യരോടല്ല, മറിച്ച്, ദൈവത്തോടാകുന്നു സംസാരിക്കുന്നതു്. അവൻ സംസാരിക്കുന്നതിനെ ആരും തിരിച്ചറിയുന്നില്ലല്ലൊ. എങ്കിലും അവൻ ആത്മാവുമൂലം രഹസ്യം സംസാരിക്കുന്നു.

൩. എന്നാൽ പ്രവചിക്കുന്നവൻ ആത്മികവൎദ്ധനത്തിനും, ഉപദേശത്തിനും, ആശ്വാസത്തിനുമായി മനുഷ്യരോടു സംസാരിക്കുന്നു.

൪. (അന്യ) ഭാഷയിൽ സംസാരിക്കുന്നവൻ തനിക്കു തന്നെയാകുന്നു ആത്മികവൎദ്ധനം വരുത്തുന്നതു്. പ്രവചിക്കുന്നവനോ സഭക്കു വൎദ്ധനം വരുത്തുന്നു.

൫. എന്നാൽ നിങ്ങളെല്ലാവരും (പല) ഭാഷകളിൽ സംസാരിക്കുവാനും, എങ്കിലും മുഖ്യമായി പ്രവചിക്കുവാനും, ഞാൻ ആഗ്രഹിക്കുന്നു.

എന്തുകൊണ്ടെന്നാൽ (അന്യ) ഭാഷയിൽ സംസാരിക്കുന്നവൻ വ്യാഖ്യാനിക്കുന്നില്ലെങ്കിൽ പ്രവചിക്കുന്നവൻ അവനെക്കാൾ വലിയവനാകുന്നു. വ്യാഖ്യാനിക്കുന്നു എങ്കിലോ അവൻ സഭക്കു ആത്മികവൎദ്ധനം വരുത്തുന്നു.

൬. കൊള്ളാം, എന്റെ സഹോദരന്മാരേ, ഞാൻ നിങ്ങളുടെ അടുക്കൽ വന്ന് വെളിവായിട്ടൊ, ജ്ഞാനത്തോടുകൂടിയൊ, പ്രവചനമായിട്ടൊ, ഉപദേശമായിട്ടൊ നിങ്ങളോടു സംസാരിച്ചാലല്ലാതെ (പല) ഭാഷകളിൽ നിങ്ങളോടു സംസാരിച്ചാൽ ഞാൻ നിങ്ങൾക്കു എന്തു പ്രയോജനം വരുത്തും?

൭. എന്തെന്നാൽ ശബ്ദം പുറപ്പെടുവിക്കുന്നവയും നിൎജ്ജീവങ്ങളുമായ കുഴലൊ വീണയൊ ഏതു കരുക്കളും അതിന്റെ ഇണയിൽ നിന്നു സ്വരഭേദം വരുത്തുന്നില്ലെങ്കിൽ ഊതുന്ന വസ്തുവൊ കൊട്ടുന്ന വസ്തുവൊ എങ്ങനെ തിരിച്ചറിയും?

൮. കാഹളം വ്യത്യാസമില്ലാത്ത ശബ്ദം പുറപ്പെടുവിച്ചാൽ യുദ്ധത്തിനു ആർ ഒരുങ്ങും?

൯. ഇങ്ങനെ തന്നെ നിങ്ങളും (അന്യ) ഭാഷയിൽ വാക്കു പറഞ്ഞിട്ടു അതു വ്യഖ്യാനിക്കപ്പെടാതിരുന്നാൽ നിങ്ങൾ പറയുന്നതു എങ്ങനെ തിരിച്ചറിയും? നിങ്ങൾ കാററിനോടു സംസാരിക്കുന്നതുപോലെയാകുമല്ലൊ.

൧൦. എന്തുകൊണ്ടെന്നാൽ ഇതാ! ലോകത്തിൽ പലതരം ഭാഷകളുണ്ട്. അവയിൽ ശബ്ദമില്ലാത്തതായി ഒന്നുമില്ല.

൧൧. ഞാൻ ശബ്ദത്തിന്റെ അൎത്ഥം ഗ്രഹിക്കാതിരുന്നാൽ സംസാരിക്കുന്നവനു ഞാൻ ബൎബ്ബരൻ ആയിരിക്കും; സംസാരിക്കുന്നവൻ എനിക്കും ബൎബ്ബരൻ ആയിരിക്കും.

൧൨. ഇങ്ങനെ തന്നെ നിങ്ങളും ആത്മികവരങ്ങളെപ്പററി തീക്ഷ്ണതയുള്ളവരായിരിക്കകൊണ്ടു സഭയുടെ ആത്മികവൎദ്ധനത്തിനായി അഭിവൃദ്ധി പ്രാപിക്കുവാൻ നോക്കുവിൻ.

൧൩. ആകയാൽ (അന്യ) ഭാഷയിൽ സംസാരിക്കുന്നവൻ വ്യാഖ്യാനിക്കുവാൻ (വരം ലഭിക്കുവാനായി) പ്രാൎത്ഥിക്കട്ടെ.

൧൪. ഞാൻ (അന്യ) ഭാഷയിൽ പ്രാൎത്ഥിക്കുന്നു എങ്കിൽ എന്റെ ആത്മാവാകുന്നു പ്രാൎത്ഥിക്കുന്നതു്. എന്റെ ബുദ്ധിയോ ഫലങ്ങളില്ലാതെ ഇരിക്കുന്നു.

൧൫. ആകയാൽ ഞാൻ എന്തു ചെയ്യും? ഞാൻ എന്റെ ആത്മാവുകൊണ്ടു പ്രാൎത്ഥിക്കും, എന്റെ ബുദ്ധികൊണ്ടും പ്രാൎത്ഥിക്കും. ഞാൻ എന്റെ ആത്മാവുകൊണ്ടു പാടും, എന്റെ ബുദ്ധികൊണ്ടും പാടും.

൧൬. അല്ലെങ്കിൽ നീ ആത്മാവുകൊണ്ടു സ്തോത്രം ചെയ്യുന്ന പക്ഷം അറിവില്ലാത്തവന്റെ സ്ഥാനം പ്രാപിച്ചിരിക്കുന്നവൻ നിന്റെ സ്തോത്രത്തിനു എങ്ങനെ ആമേൻ എന്നു പറയും? നീ പറയുന്നതു എന്തെന്നു അവൻ ഗ്രഹിക്കുന്നില്ലല്ലൊ.

൧൭. എന്തെന്നാൽ നീ നന്നായി സ്തോത്രംചെയ്യുന്നു; എങ്കിലും നിന്റെ കൂട്ടുകാരനു ആത്മികവൎദ്ധനം ഉണ്ടാകുന്നില്ല.

൧൮. നിങ്ങളെല്ലാവരെയുംകാൾ അധികമായി ഞാൻ (പല) ഭാഷകളിൽ സംസാരിക്കുന്നതുകൊണ്ട് ഞാൻ ദൈവത്തിനു സ്തോത്രംചെയ്യുന്നു.

൧൯. എങ്കിലും (അന്യ) ഭാഷയിൽ പതിനായിരം വാക്കുകളെ (സംസാരിക്കുന്നതിനെ)ക്കാൾ, മററുള്ളവരെയും പഠിപ്പിക്കേണ്ടതിനു, സ്വബുദ്ധിയോടുകൂടി സഭയിൽ അഞ്ചു വാക്കുകളെ

സംസാരിക്കുവാൻ ഞാൻ ക്രൂടുതലായി ആഗ്രഹിക്കുന്നു.

൨൦. എൻെറ സഹോദരന്മാരേ, നിങ്ങൾ നിങ്ങളുടെ വിചാരങ്ങളിൽ ചെറുപ്പക്കാരാകരുതു്. മറിച്ച്, നിങ്ങൾ തിന്മകൾക്കു ശിശുക്കളായിരിക്കുവിൻ, നിങ്ങളുടെ വിചാരങ്ങളിൽ പരിപൂർണ്ണരായുമിരിക്കുവിൻ.

൨൧. സ്വന്തമല്ലാത്ത വാക്കിലും അന്യഭാഷയിലും ഞാൻ ഈ ജനത്തോടു സംസാരിക്കും. ഇങ്ങനെപോലും അവർ എൻെറ വാക്കു കേൾക്കുകയില്ല എന്നു കർത്താവു അരുളിച്ചെയ്യുന്നു എന്നു നിയമത്തിൽ എഴുതപ്പെട്ടിരിക്കുന്നു. [ഏശ. അ. ൨൮. വ. ൧൧.]

൨൨. അതുകൊണ്ടു (പല) ഭാഷകൾ വിശ്വാസികൾക്കല്ല, മറിച്ച്, അവിശ്വാസികൾക്കു, അടയാളമായിട്ടു വെക്കപ്പെട്ടിരിക്കുന്നു. പ്രവചനങ്ങളാകട്ടെ അവിശ്വാസികൾക്കല്ല, മറിച്ച്, വിശ്വാസികൾക്കുവേണ്ടിയത്രേ.

൨൩. ആകയാൽ സഭ മുഴുവൻ ഒരുമിച്ചുക്രൂടുകയും, എല്ലാവരും (പല) ഭാഷകളിൽ സംസാരിക്കുകയും, അറിവില്ലാത്തവരൊ അവിശ്വാസികളൊ അകത്തു പ്രവേശിക്കുകയും ചെയ്താൽ: ഇവൎക്കു ഭ്രാന്തു പിടിച്ചിരിക്കുന്നു എന്നു അവർ പറയുകയില്ലയോ?

൨൪. എന്നാൽ നിങ്ങളെല്ലാവരും പ്രവചിക്കുകയും അറിവില്ലാത്തവനോ അവിശ്വാസിയോ നിങ്ങളുടെ അടുക്കൽ പ്രവേശിക്കുകയും ചെയ്താൽ അവൻ നിങ്ങളെല്ലാവരാലും പരിശോധിക്കപ്പെടുകയും നിങ്ങളെല്ലാവരാലും കുററപ്പെടുത്തപ്പെടുകയും ചെയ്യും.

൨൫. അവൻെറ ഹൃദയത്തിലെ രഹസ്യങ്ങളും വെളിപ്പെടും. അപ്പോൾ അവൻ കവിഴ്ന്നുവീണു്: സത്യമായിട്ടു ദൈവം നിങ്ങളിലുണ്ടു് എന്നു പറഞ്ഞു ദൈവത്തെ ആരാധിക്കും.

൨൬. ആകയാൽ എൻെറ സഹോദരന്മാരേ, ഞാൻ പറയുന്നു: നിങ്ങൾ ഒരുമിച്ചുക്രൂടുമ്പോൾ നിങ്ങളിൽ സങ്കീൎത്തനമുള്ളവൻ ഉച്ചരിക്കട്ടെ. ഉപദേശമുള്ളവനും, വെളിപാടുള്ളവനും, (അന്യ) ഭാഷയുള്ളവനും, വ്യാഖ്യാനമുള്ളവനും (തൻെറ വരം ഉപയോഗിക്കട്ടെ). സകലവും ആത്മിക വൎദ്ധനത്തിനു പ്രയോജനപ്പെടട്ടെ.

൨൭. (അന്യ) ഭാഷയിൽ ആരെങ്കിലും സംസാരിക്കുന്നെങ്കിൽ രണ്ടു പേരോ ഏറിയാൽ മൂന്നുപേരോ സംസാരിക്കട്ടെ. ഓരോരുത്തനായി സംസാരിക്കുകയും ഒരുത്തൻ വ്യാഖ്യാനിക്കുകയും ചെയ്യട്ടെ.

൨൮. വ്യാഖ്യാനിക്കുന്നവൻ ഇല്ലെങ്കിലോ (അന്യ) ഭാഷ സംസാരിക്കുന്നവൻ സഭയിൽ മിണ്ടാതിരിക്കുകയും താനും ദൈവവും തമ്മിൽ സംസാരിക്കുകയും ചെയ്യട്ടെ.

൨൯. പ്രവാചകന്മാർ രണ്ടോ മൂന്നോ പേർ സംസാരിക്കുകയും ശേഷം പേർ വിവേചിക്കുകയും ചെയ്യട്ടെ.

൩൦. ഇരിക്കുന്ന വേറൊരുവനു വെളിപാടുണ്ടായാൽ ആദ്യത്തെയാൾ മിണ്ടാതിരിക്കട്ടെ.

൩൧. എല്ലാവരും പഠിക്കുവാനും എല്ലാവരും ആശ്വസിപ്പിക്കപ്പെടുവാനും വേണ്ടി ഓരോരുത്തനായി പ്രവചിക്കുവാൻ നിങ്ങൾക്കെല്ലാവൎക്കും കഴിയുമല്ലൊ.

൩൨. എന്തുകൊണ്ടെന്നാൽ പ്രവാചകന്മാരുടെ ആത്മാവു പ്രവാചകന്മാൎക്കു കീഴ്പെട്ടിരിക്കുന്നു.

൩൩. എന്തെന്നാൽ ദൈവം, വി

ശുദ്ധന്മാരുടെ സൎവ്വസഭകളിലെയും പോലെ, കലഹത്തിന്റെ (ദൈവം) അല്ല, പിന്നെയൊ സമാധാനത്തിന്റെ (ദൈവം) ആകുന്നു.

൩൪. നിങ്ങളുടെ സ്ത്രീകൾ സഭയിൽ മിണ്ടാതിരിക്കട്ടെ. നിയമം തന്നെയും പറഞ്ഞിരിക്കുന്നതു പോലെ കീഴ്പെട്ടിരിക്കുവാനല്ലാതെ സംസാരിക്കുവാൻ അവൎക്കു അനുവാദമില്ലല്ലൊ. [സൃ. അ. ൩. വ. ൧൬.]

൩൫. അവർ എന്തെങ്കിലും പഠിക്കുവാൻ ആഗ്രഹിക്കുന്നെങ്കിൽ തങ്ങളുടെ വീട്ടുകളിൽവെച്ചു തങ്ങളുടെ ഭൎത്താക്കന്മാരോടു ചോദിക്കട്ടെ. എന്തുകൊണ്ടെന്നാൽ സ്ത്രീകൾ സഭയിൽ സംസാരിക്കുന്നതു ലജ്ജാവഹമാകുന്നു.

൩൬. അല്ല, ദൈവത്തിന്റെ വചനം ഒരുപക്ഷേ നിങ്ങളിൽ നിന്നാണോ പുറപ്പെട്ടതു്? അല്ലെങ്കിൽ നിങ്ങളുടെ അടുക്കൽ മാത്രമാണോ അതു വന്നുചേൎന്നിട്ടുള്ളതു്?

൩൭. നിങ്ങളിൽ ആരെങ്കിലും താൻ പ്രവാചകനാകുന്നു, അല്ലെങ്കിൽ ആത്മികനാകുന്നു എന്നു വിചാരിക്കുന്നു എങ്കിലോ ഞാൻ നിങ്ങൾക്കു എഴുതുന്ന ഇവ നമ്മുടെ കൎത്താവിന്റെ കല്പനകളാകുന്നു എന്നു അവൻ ഗ്രഹിച്ചുകൊള്ളട്ടെ.

൩൮. എന്നാൽ ആരെങ്കിലും അറിയുന്നില്ലെങ്കിൽ അവൻ അറിയാതിരുന്നുകൊള്ളട്ടെ.

൩൯. ആകയാൽ, എന്റെ സഹോദരന്മാരേ, നിങ്ങൾ പ്രവചിക്കുവാൻ തീക്ഷ്ണതയുള്ളവരാകുവിൻ. (പല) ഭാഷകളിൽ സംസാരിക്കുന്നതിനെ നിങ്ങൾ മുടക്കുകയും അരുതു്.

൪൦. എന്നാൽ സകലതും ഭംഗിയായും ക്രമമായും ഇരിക്കട്ടെ.

## വ്യാഖ്യാനം.

൧. "പ്രവചിക്കുവാൻ": വിശ്വാസരഹസ്യങ്ങളെ വിവരിക്കുവാൻ പുറ. അ. ൭. വ. ൧. വ്യാ. നോക്കുക.

൨. "മനുഷ്യരോടല്ല . . . ദൈവത്തോടാകുന്നു സംസാരിക്കുന്നതു് . . . ആരും തിരിച്ചറിയുന്നില്ല": അന്യഭാഷയിൽ ഒരാൾ സംസാരിക്കുമ്പോൾ സംസാരിക്കുന്നവൻ തന്നെയൊ (വ. ൧൪, ൧൭.) കേൾക്കുന്നവരൊ അതു ഗ്രഹിക്കുന്നില്ല. അത്ഭുതാവഹമായ ഈ അന്യഭാഷാവരം പ്രസംഗത്തിനല്ല, പ്രാൎത്ഥനക്കാണു ഉപയുക്തമായിരുന്നതു്. അന്യഭാഷയിൽ സംസാരിച്ചിരുന്നതു ദൈവത്തോടായിരുന്നു. ദൈവത്തിന്റെ അത്ഭുതപ്രവൃത്തികളിൽ ഒന്നിന്റെ പ്രദൎശനം മാത്രമായിരുന്നു ഈ വരം. അന്യഭാഷയിൽ സംസാരിച്ചതു എന്തെന്നു വെളിവാക്കുവാൻ വ്യാഖ്യാനവരം എന്ന വേറൊന്നുകൂടിവേണ്ടിയിരുന്നു. തൻമൂലം ഭാഷാവരം വക്താവിന്റെ ആത്മികാഭിവൃദ്ധിക്കല്ലാതെ സഭക്കു ഉപയുക്തമായിരുന്നില്ല. പ്രവചനവരമാകട്ടെ എന്നും വളരെ ഉപകാരപ്രദമായിരുന്നതാണു്. (വ. ൧൯, ൪.)

൧൧. "ബൎബ്ബരൻ": ഗ്രീക്കുകാർ അന്യഭാഷ സംസാരിക്കുന്ന ഏവരെയും, റോമാക്കാർ ലത്തീൻഗ്രീക്കുഭാഷകൾ സംസാരിക്കുന്നവരെനീക്കി ഏവരെയും ബൎബ്ബരന്മാർ എന്നാണു വിളിച്ചുവന്നതു്. പിന്നീട്ടു നാട്ടുഭാഷയല്ലാതെ ഏതും സംസാരിക്കുന്നവരെയെല്ലാം ബൎബ്ബരന്മാർ എന്നു പേർപറയുക നടപ്പായി. അവർ സംസാരിക്കുന്ന ഭാഷ മനസ്സിലാകാതിരുന്നതാണു ഇതിനുള്ള കാരണം. ആകയാൽ ബൎബ്ബരശബ്ദത്തിനു അറിയാത്ത ഭാഷ സംസാരിക്കുന്നവൻ എന്നേ ഗ്രഹിക്കേണ്ടതുള്ളൂ. നട. അ. ൨൮. വ. ൨. വ്യാ. നോക്കുക.

൧൪. "(അന്യ) ഭാഷയിൽ . . . എൻെറ ആത്മാവാകുന്നു പ്രാർത്ഥിക്കുന്നതു്. എൻെറ ബുദ്ധിയോ ഫലങ്ങളില്ലാതെ ഇരിക്കുന്നു": ആത്മാവു പരിശുദ്ധാത്മാവിൻെറ പ്രേരണാശക്തിയാൽ ജപം സമർപ്പിക്കുകയും ആനന്ദം അനുഭവിക്കുകയും ചെയ്യുന്നു. എന്നാൽ ബുദ്ധി, എന്നുവെച്ചാൽ കേവലം പ്രകൃത്യനുസരണമായിരിക്കുന്ന അവസ്ഥയിൽ അതേ ആത്മാവുതന്നെ, അതു ഗ്രഹിക്കുന്നില്ല, ആശ്വാസം പ്രാപിക്കുന്നുമില്ല. പ്രാർത്ഥനകൊണ്ടു അന്യന്മാർക്കും പഠനം, ഉപദേശം, ആശ്വാസം ഇവ സിദ്ധിക്കുകയും ആത്മികവർദ്ധനം ഉണ്ടാവുകയും ചെയ്യണമെന്നാണു വി. ശ്ലീഹായുടെ ഉദ്ദേശ്യം. അന്യന്മാർക്കു അറിഞ്ഞുകൂടാത്തഭാഷയിൽ ചെയ്യുന്ന പ്രാർത്ഥനകൊണ്ടു അവർക്കുണ്ടാകണമെന്നു പ്രാർത്ഥകൻ ഉദ്ദേശിക്കേണ്ടിയ ഫലങ്ങൾ സിദ്ധമാകാതെപോകുന്നു. അങ്ങനെയുള്ള പ്രാർത്ഥന അറിയാത്തഭാഷയിൽ ചെയ്യുന്ന പ്രസംഗത്തിനു തുല്യമാണു്. പ്രസംഗിച്ചു എന്നു ആത്മാവിൽ സന്തോഷം ജനിക്കാം. എന്നാൽ പ്രസംഗംകൊണ്ടു പ്രാപിക്കേണ്ടതായി ബുദ്ധിക്കുണ്ടാകേണ്ട ഉദ്ദേശ്യങ്ങൾ പ്രാപ്യങ്ങളാകുന്നില്ല.

൧൫. "ആത്മാവുകൊണ്ടു പ്രാർത്ഥിക്കും . . . ബുദ്ധികൊണ്ടും പ്രാർത്ഥിക്കും": ആത്മാവിൻെറ ഫലങ്ങളും ബുദ്ധി ഉദ്ദേശിക്കുന്നവയുടെ സിദ്ധിയും ഉണ്ടാകുമാറു് – എല്ലാവർക്കും അറിയാവുന്ന ഭാഷയിൽ – പ്രാർത്ഥിക്കും.

൧൬. "ആമേൻ": സം. അ. ൭. വ. ൧൫. വ്യ. നോക്കുക. – "നീ പറയുന്നതു എന്തെന്നു അവൻ ഗ്രഹിക്കുന്നില്ലല്ലൊ": അന്യഭാഷയുടെ പ്രയോഗത്തെയൊ ദുഷ്പ്രയോഗത്തെയൊപററി വി. ശ്ലീഹാ ഇവിടെ പറയുന്നതു സഭയുടെ പരസ്യാരാധനയിൽ ഉപയോഗിക്കുന്ന കർമ്മഭാഷയെപ്പററിയല്ല. കോറന്തോസ്ക്രിസ്ത്യാനികളുടെ ചില സമ്മേളനങ്ങളെപ്പററിയാണു ശ്ലീഹാ പറയുന്നതു്. ആ സമ്മേളനങ്ങളിൽ വിശ്വാസികൾ ഒരുമിച്ചു കൂടുകയും സഭയുടെ ആരംഭകാലത്തു അവർക്കു സാമാന്യമായി ലഭിച്ചിരുന്ന പരിശുദ്ധാത്മാവിൻെറ വരങ്ങളെ അവർ പരസ്പരം അറിയിക്കുകയും ചെയ്തിരുന്നു. ആ വരങ്ങളിൽ ഭാഷാവരത്തെക്കാൾ പൊതുജനങ്ങൾക്കു ആത്മിക വർദ്ധനത്തിനു കൂടുതൽ ഉപയുക്തമായിരുന്ന പ്രവചനവരത്തെ ശ്ലീഹാ മുഖ്യമായി ഗണിക്കുന്നു.

൧൮. "നിങ്ങളെല്ലാവരെയുംകാൾ അധികമായി ഞാൻ (പല) ഭാഷകളിൽ സംസാരിക്കുന്നതുകൊണ്ടു്": ഗ്രീക്കിലും ഇങ്ങനെതന്നെ. വി. ക്രിസൊസ്തോം, ഈറാനിമോസ് ആദിയായവർ സ്വീകരിച്ചിരിക്കുന്നതും ഇങ്ങനെയാണു്. അറ – ൽ 'നിങ്ങളെല്ലാവരെയുംകാൾ നന്നായി ഞാൻ ഭാഷകൾ സംസാരിക്കുന്നതുകൊണ്ടു്' എന്നും, ക്രൂശ – ൽ 'ഞാൻ നിങ്ങളേവരെയും കുറിച്ചു ദൈവത്തിനു സ്തോത്രം ചെയ്കയും ദേശഭാഷകളിൽ സംസാരിക്കുകയും ചെയ്യുന്നു' എന്നുമാണു വിവർത്തനം. ലത്തീനിൽ 'നിങ്ങളെല്ലാവരുടെയും ഭാഷയിൽ ഞാൻ സംസാരിക്കുന്നതുകൊണ്ടു' എന്നാണു കാണുന്നതു്. ഈ തർജ്ജമ ശരിയല്ലെന്നു കാത്തൊലിക്ക് ട്രൂത്ത് സൊസയെററിയുടെ പ്രസിദ്ധീകരണത്തിൽ പറഞ്ഞിരിക്കുന്നു.

൨൧. "നിയമത്തിൽ": ഏശായായുടെ ഗ്രന്ഥമാണു ഇവിടെ ഉദ്ദേശിച്ചിരിക്കുന്നതു്. മൂശെയുടെ പഞ്ചഗ്രന്ഥിക്കു മാത്രമല്ല, പ്രവാചകന്മാരുടെ ഗ്രന്ഥങ്ങൾക്കും, പഴയനിയമം മുഴുവനുംതന്നെയും നിയമം എന്നു ചിലപ്പോൾ പേർപറയാറുള്ളതാണു്.

൨൨. "ഭാഷകൾ വിശ്വാസികൾക്കല്ല, മറിച്ചു്, അവിശ്വാസികൾക്കു . . . പ്രവചനങ്ങളാകട്ടെ അവിശ്വാസികൾക്കല്ല, മറിച്ചു്, വിശ്വാസികൾക്കു": ബഹുഭാഷാവരം കണ്ടു അവിശ്വാസികൾക്കു ക്രിസ്തുമതത്തിൻെറ ദിവ്യത്വത്തിൽ ബോധം ജനിക്കുകയും, പ്രവചനങ്ങൾ ഉപദേശംകൊണ്ടു ക്രിസ്ത്യാനികൾക്കു ആത്മികവർദ്ധനം ഉണ്ടാക്കുകയുമാണു പ്രധാനമായി സംഭവിക്കുന്നതു്. എങ്കിലും ഭാഷകൊണ്ടു വിശ്വാസിക്കും പ്രവചനംകൊണ്ടു അവിശ്വാസിക്കും പ്രയോജനമുണ്ടാകുന്നില്ലെന്നുമില്ല.

൨൩. "ഭ്രാന്തുപിടിച്ചിരിക്കുന്നു": വി. പൌലോസ് ബഹുഭാഷാവരത്തിൻെറ അവിവേകപ്രയോഗവും ദുഷ്പ്രയോഗവും സംബന്ധിച്ചു ആക്ഷേപം പറയുന്നതല്ലാതെ ഭാഷകൾ സംസാരിക്കുവാനുള്ള വരത്തെ ആക്ഷേപിക്കുന്നില്ലെന്നു വ. ൫ — ൽ നിന്നു വിശദമാകുന്നുണ്ട്. കയറിവരുന്ന അവിശ്വാസി പ്രബോധിപ്പിക്കപ്പെടേണ്ടതിനു പകരം അവൻ ഒന്നും ഗ്രഹിക്കാതിരിക്കത്തക്ക വിധത്തിൽ എല്ലാവരും ഒരുമിച്ചു ഭാഷകൾ സംസാരിക്കുന്ന സഭകളെ മാത്രമാണു അദ്ദേഹം ആക്ഷേപിക്കുന്നതു്. പ്രവാചകവരം, വ്യാഖ്യാനവരം, ബഹുഭാഷാവരം ഇവ എങ്ങനെയാണു ശരിയായി ഉപയോഗിക്കേണ്ടതു എന്നു ശ്ലീഹാ ഈ അദ്ധ്യായത്തിൽ ഉപദേശിക്കുന്നു.

൨൪. "അവൻ നിങ്ങളെല്ലാവരാലും പരിശോധിക്കപ്പെട്ടുകയും . . . കുററപ്പെടുത്തപ്പെട്ടുകയും": അറിവില്ലാത്തവനൊ അവിശ്വാസിയൊ നിങ്ങളുടെ പ്രവചനം, എന്നുവെച്ചാൽ വേദവാക്യവിവരണം, ഉപദേശം ഇത്യാദി കേൾക്കുമ്പോൾ അവൻ സ്വാത്മാവസ്ഥയെപ്പററി താനേതന്നെ പരിശോധിക്കുകയും സ്വന്ത കുററങ്ങളെപ്പററി സ്വയമേ കുററപ്പെടുത്തുകയും ചെയ്യും. ഇതു നിങ്ങളുടെ പ്രവൃത്തിഫലമായി സംഭവിക്കുന്നതാകയാൽ ഇതു ചെയ്യുന്നവർ നിങ്ങൾ തന്നെ.— നിങ്ങൾ നേരിട്ടു ഇവ ചെയ്യും എന്നും അർത്ഥമാക്കാവുന്നതാണ്.

൨൯. "ശേഷംപേർ വിവേചിക്കുകയും ചെയ്യട്ടെ": പ്രവചിക്കുന്നവർ സാക്ഷാൽ പ്രവാചകന്മാരൊ, അവർ പ്രസ്താവിക്കുന്ന കാര്യങ്ങൾ ശരിയായ തത്വങ്ങളൊ എന്നു ആത്മവിവേചനാവരം ലഭിച്ചിട്ടുള്ളവർ പരിശോധിക്കുകയും വിധിക്കുകയും ചെയ്യട്ടെ.

൩൦. "ഇരിക്കുന്ന വേറൊരുവനു": പ്രാർത്ഥനാസംഘങ്ങളിൽ നിയമം, പ്രവചനവായനകൾ, പ്രസംഗങ്ങൾ ഇവ കേൾക്കുമ്പോൾ കൂട്ടം ഇരുന്നിരുന്നു. വായിക്കുന്നവനും പ്രസംഗകനും നില്ക്കുകയായിരിക്കാം ചെയ്തിരുന്നതു്.

൩൨. "പ്രവാചകന്മാരുടെ ആത്മാവു പ്രവാചകന്മാർക്കു കീഴ്പെട്ടിരിക്കുന്നു": സാക്ഷാൽ പ്രവാചകത്തിൽ പ്രവാചകന്മാർക്കുള്ള ആത്മികവരങ്ങൾക്കു, വെളിച്ചപ്പാടുതുള്ളലിലെപ്പോലെ നിലകേടില്ല.

൩൩. "സർവ്വസഭകളിലെയുംപോലെ": ലത്തീനിൽമാത്രം 'സർവ്വസഭകളിലും ഞാൻ ഉപദേശിക്കുന്നതുപോലെ' എന്നു കാണുന്നു. 'ഞാൻ ഉപദേശിക്കുന്നതു' എന്ന പദങ്ങൾ മററു പ്രതികളിലാകട്ടെ പ്രാമാണ്യമുള്ള കൈയെഴുത്തുകളിലാകട്ടെ കാണുന്നില്ല.— 'വിശുദ്ധന്മാരുടെ സർവ്വസഭകളിലെയുംപോലെ' എന്നതു അടുത്ത വാക്യത്തോടു ചേർത്തു അന്വയിക്കുന്നവരുമുണ്ട്.

൩൬. "ദൈവത്തിൻെറ വചനം . . . നിങ്ങളിൽനിന്നാണോ പുറപ്പെട്ടതു്?": സമ്മേളനനടപടികളെയും, മുഖ്യമായി സ്ത്രീകൾ സഭയിൽ മൌനം അവലംബിക്കണം എന്നതിനെയുംപററി വി. ശ്ലീഹാ ചെയ്ത ഉപദേശത്തിനെതിരായി കോറന്തോസ്കാർ കൊണ്ടുവന്ന വാദത്തെ ശ്ലീഹാ ഇവിടെ ഖണ്ഡിക്കുന്നു. കോറന്തോസ് ക്രിസ്തീയമതത്തിൻെറ കേന്ദ്രസ്ഥാനമല്ല, മററുസ്ഥലങ്ങളിലും ക്രിസ്തുമതം പ്രസംഗിക്കപ്പെട്ടിട്ടുണ്ട്, അവിടെയെങ്ങും ഇങ്ങനെയുള്ള പതിവില്ല എന്നൊക്കെയാണു ശ്ലീഹാ അവരെ ധരിപ്പിക്കുന്നതു്.

൩൭. "നിങ്ങളിൽ ആരെങ്കിലും താൻ പ്രവാചകനാകുന്നു . . . എന്നു വിചാരിക്കുന്നു എങ്കിലോ": ഈ വാക്യവും എതിർവാദഖണ്ഡനംതന്നെ. എനിക്കുള്ള പ്രവാചകത്വവും ആത്മികവരവും ദൈവത്തിൽനിന്നു സിദ്ധമായിട്ടുള്ളവയാണു, പിന്നെ എന്തിനു അവ ഇന്നയിന്നവിധത്തിലെ പ്രയോഗിക്കാവൂ എന്നു നീ നിഷ്കർഷിക്കുന്നു എന്നാണു കോറന്തോസ്കാരുടെ ചോദ്യം. ഇതിനു പൌലോസു പറയുന്ന മറുപടി താൻ അയക്കുന്ന കല്പനകൾ ദൈവത്തിൻെറവയാകുന്നു എന്നു അവർ അറിഞ്ഞിരിക്കണമെന്നാണ്.

൩൮. "അറിയുന്നില്ലെങ്കിൽ അവൻ അറിയാതിരുന്നുകൊള്ളട്ടെ": 'അറിയാതിരുന്നുകൊള്ളട്ടെ' എന്നും 'അറിയപ്പെടാത്തവനായിരിക്കട്ടെ' എന്നും രണ്ടുവിധത്തിൽ ഗ്രീക്കപദങ്ങൾ വിവൎത്തനം ചെയ്തുകാണുന്നു. 'അറിയാതിരുന്നുകൊള്ളട്ടെ' എന്ന അൎത്ഥം പ്രാമാണ്യമുള്ളതാണെന്നു വെസ്റ്റ്മിൻസ്റ്റർ വിവൎത്തനസൂചനകളിൽ പറഞ്ഞുകാണുന്നുമുണ്ട്. 'അറിയാതിരുന്നുകൊള്ളട്ടെ' എന്ന അൎത്ഥമാണു അറാ.ല്യം സ്വീകരിച്ചിരിക്കുന്നത്. ക്രൂശ.ൽ 'അറിയാതിരിക്കും' എന്നാണു വിവൎത്തനം. 'അറിയപ്പെടാത്തവനായിരിക്കട്ടെ' എന്ന ഗ്രീക്കിലെ മറെറ അൎത്ഥത്തോടു 'അറിയപ്പെടുകയില്ല' എന്ന ലത്തീൻ തൎജ്ജമ യോജിക്കുന്നു. — 'അറിയുന്നില്ലെങ്കിൽ' എന്നതിനു മേൽപറഞ്ഞ കല്പനകളുടെ ഉല്പത്തിസ്ഥാനവും പ്രാമാണ്യവും സ്വീകരിക്കുന്നില്ലെങ്കിൽ എന്നൎത്ഥം. ഇങ്ങനെ അവൻ അറിയുന്നില്ലെങ്കിൽ 'അവൻ അറിയാതിരുന്നുകൊള്ളട്ടെ'. അപ്പോൾ അവൻ അറിയപ്പെടുകയില്ല, മ്ശിഹാ അവനെയും അറിയാതിരിക്കും. 'എന്റെ കൎത്താവേ, എന്റെ കൎത്താവേ, നിന്റെ നാമത്തിൽ ഞങ്ങൾ പ്രവചിക്കയും . . . അത്ഭുതങ്ങൾ പ്രവൎത്തിക്കയും ചെയ്തില്ലയൊ എന്നു ചോദിക്കുമ്പോൾ: 'നിങ്ങളെ ഞാൻ ഒരിക്കലും അറിഞ്ഞിട്ടില്ല' (മത്താ. അ. ൭. വ. ൨൨, ൨൩.) എന്നു മ്ശിഹാ മറുപടി പറയും. അവൻ ശിക്ഷാവിധിയിൽ ഉൾപ്പെടുമെന്നു താല്പൎയ്യം. അവൻ അറിയാതിരുന്നുകൊള്ളട്ടെ, എങ്കിലും മനഃപൂൎവ്വവും ശിക്ഷാൎഹവുമായ അജ്ഞതമൂലം എന്റെ വാക്കു കേൾക്കാത്തവൻ എന്നെ അയച്ചവനെയാകുന്നു അനുസരിക്കാതിരിക്കുന്നതെന്നു (ലൂ. അ. ൧൦. വ. ൧൬.) അവൻ ഓൎമ്മിക്കണം. അവൻ അറിയാതിരുന്നുകൊള്ളട്ടെ എന്നതിനു നിങ്ങൾ അവനെ വകവെക്കേണ്ട എന്നും അൎത്ഥം ഗ്രഹിക്കാം.

## അദ്ധ്യായം ൧൫.

മ്ശിഹായുടെയും നമ്മുടെയും ഉയിപ്പ്. നമ്മുടെ ഉയിപ്പിന്റെ അവസ്ഥ.

൧എന്നാൽ എന്റെ സഹോദരന്മാരേ, ഞാൻ നിങ്ങളെ അറിയിച്ചതും, നിങ്ങൾ സ്വീകരിച്ചതും, നിങ്ങൾ ആശ്രയിച്ചിരിക്കുന്നതുമായ സുവിശേഷത്തെ ഞാൻ നിങ്ങളെ ഓൎമ്മപ്പെടുത്തുന്നു. [ഗാല. അ. ൧. വ. ൧൧.]

൨. നിങ്ങൾ അതുമൂലം രക്ഷ പ്രാപിക്കും. (അത്) നിങ്ങൾ വിശ്വസിച്ചതു വൃഥാ അല്ലെങ്കിൽ, ഏതു വചനത്താലാണു ഞാൻ നിങ്ങളെ അറിയിച്ചതെന്നു നിങ്ങൾ ഓൎക്കുമെങ്കിൽ മാത്രം.

൩. ഞാൻ സ്വീകരിച്ചതുപോലെ തന്നെ മുമ്പു നിങ്ങൾക്കു ഏല്പിച്ചുതന്നിട്ടുണ്ടല്ലൊ. അതായതു്: മ്ശിഹാ, എഴുതപ്പെട്ടിരിക്കുന്ന പ്രകാരം, നമ്മുടെ പാപങ്ങൾക്കുവേണ്ടി മരിക്കുകയും, [ഏശ. അ. ൫൩. വ. ൫.]

൪. എഴുതപ്പെട്ടിരിക്കുന്നതുപോലെ, സംസ്കരിക്കപ്പെടുകയും, മൂന്നാം ദിവസം ഉയിൎത്തെഴുന്നേല്ക്കുകയും, [യൌന. അ. ൨. വ. ൧.]

൫. കേപ്പായിക്കും അതിനുശേഷം പന്ത്രണ്ടുപേൎക്കും പ്രത്യക്ഷനാവുകയും ചെയ്തു. [യോഹ. അ. ൨൦. വ. ൧൯.]

൬. അതിനുശേഷം ഒരുമിച്ചിരുന്ന അഞ്ഞൂറിലധികം സഹോദരന്മാൎക്കു പ്രത്യക്ഷനായി. അവരിൽ പലരും ഇപ്പോൾവരെ ജീവനോടുകൂടിയിരിക്കുന്നു. ചിലരോ നിദ്രപ്രാപിച്ചുപോയി.

൭. ഇവയുടെ ശേഷം യാക്കോ

ബിനും, അതിനു ശേഷം ശ്ലീഹന്മാ ക്കെല്ലാവക്കും അവൻ പ്രത്യക്ഷനായി.

൮. എല്ലാവക്കും ഒടുവിലായി അ കാലപ്രജക്ക എന്നപോലെ എനി ക്കും പ്രത്യക്ഷനായി. [നട. അ. ൯. വ. ൩.]

൯. ഞാൻ ശ്ലീഹന്മാരിൽ ചെറി യവനാകുന്നു. ദൈവത്തിൻെറ സഭ യെ പീഡിപ്പിച്ചതുകൊണ്ടു ശ്ലീഹാ എന്നു വിളിക്കപ്പെടുവാൻ ഞാൻ യോഗ്യനുമല്ല. [അപ്പൊ. അ. ൩. വ. ൮.]

൧൦. എന്നാൽ ഞാൻ എന്തായിരി ക്കുന്നുവോ, ദൈവത്തിൻെറ കൃപ യാൽ അത്രേ അതായിരിക്കുന്നതു്. എ ന്നിലുള്ള അവൻെറ കൃപ വ്യത്ഥമാ യിപ്പോയുമില്ല. മറിച്ചു്, അവരെല്ലാ വരെയുംകാൾ അധികമായി ഞാൻ— ഞാനല്ല, എന്നോടുകൂടിയുള്ള അവ ൻെറ കൃപ — അദ്ധ്വാനിച്ചിട്ടുണ്ടു്.

൧൧. ആകയാൽ ഞങ്ങൾ — ഞാനാ കട്ടെ അവരാകട്ടെ — ഇപ്രകാരം പ്ര സംഗിക്കുന്നു. ഇപ്രകാരം നിങ്ങൾ വിശ്വസിച്ചുമിരിക്കുന്നു.

൧൨. എന്നാൽ മ്ശിഹാ മരിച്ച വരിൽ നിന്നു ഉയിത്തെഴുന്നേററു എ ന്നു പ്രസംഗിക്കപ്പെടുന്നു എങ്കിൽ മരി ച്ചവരുടെ ഉയിപ്പില്ല എന്നു പറയുന്ന ചിലർ നിങ്ങളിൽ ഉണ്ടായിരിക്കുന്ന തെങ്ങനെ?

൧൩. മരിച്ചവരുടെ ഉയിപ്പില്ലെ ങ്കിൽ മ്ശിഹായും ഉയിത്തിട്ടില്ല.

൧൪. മ്ശിഹാ ഉയിത്തിട്ടില്ലെ ങ്കിലോ ഞങ്ങളുടെ പ്രസംഗം വ്യത്ഥ മാകുന്നു, നിങ്ങളുടെ വിശ്വാസവും വ്യത്ഥം.

൧൫. മാത്രമല്ല, മ്ശിഹായെ ഉയി പ്പിച്ചിട്ടില്ലാതിരിക്കെ ഉയിപ്പിച്ചു എന്നു ഞങ്ങൾ ദൈവത്തെപ്പററി സാക്ഷി പ്പെടുത്തിയതുകൊണ്ടു ഞങ്ങൾ ദൈ വത്തിൻെറ കള്ളസ്സാക്ഷികളായിപ്പോ ലും കാണപ്പെടുന്നു.

൧൬. മരിച്ചവർ ഉയിക്കുന്നില്ലെ ങ്കിലോ മ്ശിഹായും ഉയിത്തിട്ടില്ല.

൧൭. മ്ശിഹാ ഉയിത്തിട്ടില്ലെ ങ്കിൽ നിങ്ങളുടെ വിശ്വാസം പാഴാ കുന്നു; നിങ്ങൾ ഇതുവരെയും നി ങ്ങളുടെ പാപങ്ങളിൽ തന്നെ ഇരി ക്കുന്നു.

൧൮. മ്ശിഹായിൽ നിദ്രപ്രാപി ച്ചവർ കൂടെയും ഒരുപക്ഷേ നശിച്ചു പോകയും ചെയ്തിരിക്കുന്നു.

൧൯. നാം ഈ ജീവിതത്തിൽ മാ ത്രമാണു മ്ശിഹായിൽ പ്രത്യാശ വെച്ചിരിക്കുന്നതെങ്കിൽ (മററു) സ കല മനുഷ്യരെയുംകാൾ നാം ദുർഭഗ ന്മാരാകുന്നു.

൨൦. എന്നാൽ മ്ശിഹാ മരിച്ച വരുടെ ഇടയിൽ നിന്നു ഉയിത്തു് നിദ്ര പ്രാപിച്ചവരുടെ ആദ്യഫലമായിത്തീ ന്നിരിക്കുന്നു.

൨൧. മനുഷ്യൻ മൂലം മരണം ഉണ്ടായതു എങ്ങനെയൊ അങ്ങ നെ തന്നെ മനുഷ്യൻ മൂലം മരിച്ചവ രുടെ ഉയിപ്പും ഉണ്ടാകുന്നു. [കൊലൊ. അ. ൧. വ. ൧൮: വെളി. അ. ൧. വ. ൫.]

൨൨. എന്തെന്നാൽ ആദംമൂലം സകല മനുഷ്യരും മരിക്കുന്നതു എങ്ങ നെയൊ അങ്ങനെതന്നെ മ്ശിഹാ മൂലം സകലരും ജീവിക്കുന്നു.

൨൩. ഓരോരുത്തനും അവനവ ൻെറ ക്രമം അനുസരിച്ചു്: ആദ്യ ഫലം മ്ശിഹാ ആയിരുന്നു. അതിനു ശേഷം മ്ശിഹായുടെ വരവിൽ അവനുള്ളവർ. [൧. തെസ. അ. ൪. വ. ൧൬.]

൨൪. അപ്പോൾ — അവൻ രാജ്യം പിതാവായ ദൈവത്തിനു ഏല്പിക്കു മ്പോൾ, സകല വാഴ്ചകളും സകല

അധികാരങ്ങളും സകല ശക്തികളും നശിച്ചു പോകുമ്പോൾ — അവസാനം വരും.

൨൫. എന്തെന്നാൽ തൻെറ സകല ശത്രുക്കളെയും തൻെറ പാദങ്ങളുടെ കീഴിൽ അവൻ ആക്കുവോളം അവൻ വാഴുവാനിരിക്കുന്നു. [സങ്കീ. ൧൦. വ. ൧: എബ്ര. അ. ൧. വ. ൧൩; അ. ൧൦. വ. ൧൩.]

൨൬. അവസാന ശത്രുവായ മരണവും നശിപ്പിക്കപ്പെടും. എന്തെന്നാൽ അവൻ സകലവും അവൻെറ പാദങ്ങളുടെ കിഴിലാക്കിയിരിക്കുന്നു. [സങ്കീ. ൭. വ. ൬: എബ്ര. അ. ൨. വ. ൭.]

൨൭. എന്നാൽ സകലവും അവനു കീഴ്പെട്ടിരിക്കുന്നു എന്നു പറഞ്ഞാൽ സമസ്തവും അവനു കീഴ്പെടുത്തിയവൻ ഒഴികെ (ഉള്ളവ) എന്നു സ്പഷ്ടമാകുന്നു.

൨൮. എല്ലാം അവനു കീഴ്പെട്ട ശേഷമോ, ദൈവം സകലത്തിലും സകലവും ആകേണ്ടതിനു, പുത്രൻ തന്നെയും സകലവും തനിക്കു കീഴ്പെടുത്തിയവനു അപ്പോൾ കീഴ്പെടും.

൨൯. അല്ലെങ്കിൽ മരിച്ചവർ ഉയിക്കാത്ത പക്ഷം മരിച്ചവൎക്കുവേണ്ടി സ്നാനപ്പെടുന്നവർ ചെയ്യുന്നതെന്തു്? അവർ മരിച്ചവൎക്കുവേണ്ടി സ്നാനപ്പെടുന്നതെന്തിന്നു്?

൩൦. എന്നല്ല, ഞങ്ങളും എല്ലാ നാഴികയിലും അപകടത്തിൽ ഇരിക്കുന്നതെന്തിന്നു്?

൩൧. എൻെറ സഹോദരന്മാരേ, ഞാൻ എല്ലാ ദിവസവും മരിക്കുന്നു എന്നു നമ്മുടെ കൎത്താവായ ഈശോമ്ശിഹായിൽ എനിക്കു നിങ്ങളെപ്പറ്റിയുള്ള പ്രശംസയെ ആധാരമാക്കി ഞാൻ ശപഥം ചെയ്യുന്നു.

൩൨. ഞാൻ അപ്പെസോസിൽ വെച്ചു മനുഷ്യരുടെ ഇടയിലെപ്പോലെ മൃഗങ്ങൾക്കു ഇട്ടുകൊടുക്കപ്പെട്ടു എങ്കിൽ എനിക്കു എന്തു പ്രയോജനം? മരിച്ചവർ ഉയിക്കുന്നില്ലെങ്കിൽ നമുക്കു ഭക്ഷിക്കുകയും പാനംചെയ്കയും ചെയ്യാം. നാളെ നാം മരിച്ചുപോകുമല്ലൊ. [സുജ്ഞ. അ. ൨. വ. ൬: ഏശ. അ. ൨൨. വ. ൧൩; അ. ൫൬. വ. ൧൨.]

൩൩. നിങ്ങൾ വഴിപിഴച്ചുപോകരുതു്. ചീത്തയായ സംഭാഷണങ്ങൾ നല്ല വിചാരങ്ങളെ ദൂഷിപ്പിച്ചുകളയുന്നു.

൩൪. നിങ്ങളുടെ ഹൃദയം നീതിയോടെ ഉണൎത്തുവിൻ. നിങ്ങൾ പാപം ചെയ്യാതെയും ഇരിക്കുവിൻ. എന്തുകൊണ്ടെന്നാൽ ദൈവത്തെക്കുറിച്ചു അറിവില്ലാത്ത ചിലയാളുകളുണ്ടു്. നിങ്ങളുടെ ലജ്ജക്കായിട്ടാകുന്നു ഞാൻ പറയുന്നതു്.

൩൫. മരിച്ചവർ ഉയിക്കുന്നതെങ്ങനെ? അവർ ഏതു ശരീരത്തോടുകൂടി വരും? എന്നു നിങ്ങളിൽ ആരെങ്കിലും ചോദിച്ചേക്കാം.

൩൬. ഭോഷാ, നീ വിതക്കുന്ന വിത്തു അഴിയുന്നില്ലെങ്കിൽ ജീവിക്കുന്നില്ല.

൩൭. നീ വിതക്കുന്നതോ കോതമ്പുകളുടെയൊ യവങ്ങളുടെയൊ മററു വിത്തുകളുടെയൊ വെറും മണിയല്ലാതെ ഉണ്ടാകുവാൻ പോകുന്ന ആ ശരീരമല്ല നീ വിതക്കുന്നതു്.

൩൮. എന്നാൽ ദൈവം അതിനു താൻ ഇച്ഛിക്കുന്നതുപോലെയുള്ള ശരീരം കൊടുക്കുന്നു. വിത്തുകളിൽ ഓരോന്നിനും അതതിൻെറ പ്രകൃതിയനുസരിച്ചുള്ള ശരീരം (കൊടുക്കുന്നു).

൩൯. എല്ലാ ശരീരവും ഒരുപോലെയല്ലല്ലൊ. എന്തെന്നാൽ മനുഷ്യ

ൻെറ ശരീരം വേറെയാകുന്നു. മൃഗത്തിൻെറതു വേറെ, പക്ഷികളുടെതു വേറെ, മത്സ്യങ്ങളുടെതും വേറെ.

൪൦. സ്വർഗ്ഗീയശരീരങ്ങളുണ്ടു്, ഭൌമിക ശരീരങ്ങളുമുണ്ടു്. എന്നാൽ സ്വർഗ്ഗീയശരീരങ്ങളുടെ തേജസ്സു വേറെയാകുന്നു, ഭൌമികങ്ങളുടെതും വേറെ.

൪൧. സൂൎയ്യൻെറ തേജസ്സു വേറെയാകുന്നു, ചന്ദ്രൻെറ തേജസ്സും വേറെയാകുന്നു. നക്ഷത്രങ്ങളുടെ തേജസ്സും വേറെ. ഒരു നക്ഷത്രം മറെറാരു നക്ഷത്രത്തെ തേജസ്സിൽ അതിശയിക്കുകയും ചെയ്യുന്നു.

൪൨. മരിച്ചവരുടെ ഉയിൎപ്പും ഇപ്രകാരംതന്നെ. ക്ഷയത്തിൽ വിതക്കപ്പെടുന്നു, ക്ഷയമില്ലാത്തതായി ഉയിൎക്കുന്നു.

൪൩. അവമാനത്തിൽ വിതക്കപ്പെടുന്നു, മഹത്വത്തിൽ ഉയിൎക്കുന്നു. ബലഹീനതയിൽ വിതക്കപ്പെടുന്നു, ശക്തിയിൽ ഉയിൎക്കുന്നു.

൪൪. മൃഗീയശരീരം വിതക്കപ്പെടുന്നു, ആത്മികശരീരം ഉയിൎക്കുന്നു. എന്തുകൊണ്ടെന്നാൽ മൃഗീയശരീരമുണ്ടു്, ആത്മിക ശരീരവുമുണ്ടു്.

൪൫. ആദ്യ മനുഷ്യനായ ആദാം ജീവൽപ്രാണിയായിത്തീൎന്നു എന്നിങ്ങനെ എഴുതപ്പെട്ടുമിരിക്കുന്നു. അവസാനത്തെ ആദാമാകട്ടെ ജീവിപ്പിക്കുന്ന ആത്മാവായും (തീൎന്നു). [സൃ. അ. ൨. വ ൭.]

൪൬. എന്നാൽ ആദ്യം ഉണ്ടായതു ആത്മികനല്ലായിരുന്നു, പിന്നെയൊ മൃഗീയൻ. അതിനു ശേഷം ആത്മികൻ (ഉണ്ടായി).

൪൭. ആദ്യത്തെ മനുഷ്യൻ ഭൂമിയിൽ നിന്നുള്ള പൊടികൊണ്ടുള്ളവൻ. രണ്ടാമത്തെ മനുഷ്യൻ സ്വൎഗ്ഗത്തിൽ നിന്നുള്ള കൎത്താവു്.

൪൮. പൊടികൊണ്ടുള്ളവൻ എങ്ങനെയാകുന്നുവൊ പൊടികൊണ്ടുള്ളവരും അങ്ങനെതന്നെ. സ്വൎഗ്ഗത്തിൽ നിന്നുള്ളവൻ എങ്ങനെയാകുന്നുവൊ സ്വൎഗ്ഗീയന്മാരും അങ്ങനെ തന്നെ.

൪൯. നാം പൊടിയിൽ നിന്നുള്ളവൻെറ സാദൃശ്യം എങ്ങനെ ധരിച്ചുവൊ അങ്ങനെ തന്നെ സ്വൎഗ്ഗത്തിൽ നിന്നുള്ളവൻെറ സാദൃശ്യവും ധരിക്കും.

൫൦. എന്നാൽ എൻെറ സഹോദരന്മാരേ, ശരീരത്തിനും രക്തത്തിനും സ്വൎഗ്ഗരാജ്യത്തെ അവകാശപ്പെടുത്തുവാൻ സാധിക്കയില്ല, ക്ഷയം അക്ഷയത്വത്തെ അവകാശപ്പെടുത്തുകയുമില്ല എന്നിതു ഞാൻ പറയുന്നു.

൫൧. ഇതാ! ഞാൻ ഒരു രഹസ്യം നിങ്ങളോടു പറയുന്നു: നാമെല്ലാവരും നിദ്രപ്രാപിക്കയില്ല, എന്നാൽ, (൫൨)

൫൨. അവസാന കാഹളം ഊതുമ്പോൾ, കണ്ണിമക്കുന്നതുപോലെ ഝടിതിയിൽ (൫൧) «നാമെല്ലാവരും രൂപാന്തരപ്പെടും». അപ്പോൾ മരിച്ചവർ ക്ഷയമില്ലാത്തവരായി ഉയിൎത്തെഴുന്നേല്ക്കയും നാം രൂപാന്തരപ്പെടുകയും ചെയ്യും.

൫൩. എന്തെന്നാൽ ക്ഷയമുള്ള ഇതു അക്ഷയത്വത്തെ ധരിക്കുവാനും, മരണമുള്ള ഇതു മരണമില്ലായ്മയെ ധരിക്കുവാനും ഇരിക്കുന്നു.

൫൪. ക്ഷയമുള്ള ഇതു അക്ഷയത്വത്തെയും, മരണമുള്ള ഇതു മരണമില്ലായ്മയെയും ധരിക്കുമ്പോഴോ– അപ്പോൾ:– മരണം വിജയത്താൽ വിഴുങ്ങപ്പെട്ടു എന്നു എഴുതപ്പെട്ടിരിക്കുന്ന ആ വചനം നിവൃത്തിയാകും. [ഹോശ. അ. ൧൩. വ. ൧൪: എബ്ര. അ. ൨. വ. ൧൪.]

൫൫. മരണമേ, നിൻെറ മുള്ള എവിടെയാകുന്നു? നരകമേ, നിൻെറ ജയം എവിടെയാകുന്നു?

൫൬. മരണത്തിൻെറ മുള്ളാകട്ടെ പാപമാകുന്നു; പാപത്തിൻെറ ശക്തി നിയമവുമാകുന്നു.

൫൭. നമ്മുടെ കൎത്താവായ ഈശോ മ്ശിഹാമൂലം നമുക്ക ജയം തന്ന ദൈവത്തിനു സ്തോത്രം. [൧. യോഹ. അ. ൫. വ. ൫.]

൫൮. ഇനി, എൻെറ സഹോദരന്മാരേ, എനിക്ക ഏററം പ്രിയമുള്ളവരേ, നിങ്ങൾ ഉറപ്പുള്ളവരായിരിക്കുവിൻ. നിങ്ങൾ ഇളകിപ്പോകരുതു്. മറിച്ച്, നിങ്ങളുടെ പ്രയത്നം കൎത്താവിൽ വ്യൎത്ഥമല്ല എന്നറിഞ്ഞുകൊണ്ടു കൎത്താവിൻെറ പ്രവൃത്തിയിൽ എപ്പോഴും അഭിവൃദ്ധി പ്രാപിക്കുവിൻ.

## വ്യാഖ്യാനം.

൫. "പന്ത്രണ്ടുപേൎക്കും": ഗ്രീ., അറ., കൂശ. പ്രതികളിൽ കാണുന്നതും ഇങ്ങനെയാണു്. യൂദാ മരിച്ചുപോയി, മത്തിയാ തിരഞ്ഞെടുക്കപ്പെട്ടുമില്ല. അതിനാൽ ആകെ ൧൧ പേർ മാത്രമേ ഉണ്ടായിരുന്നുള്ളു. എങ്കിലും ശ്ലീഹന്മാരുടെ സംഘം എന്ന അൎത്ഥത്തിൽ 'പന്ത്രണ്ടുപേർ' എന്നു പറഞ്ഞിരിക്കുന്നു. പത്തുപേർ മാത്രമുള്ളപ്പോഴും പതിനൊന്നുപേർ എന്നു പറയുന്നതും ഈ അൎത്ഥത്തിൽതന്നെ. മൎക്കോ. അ. ൧൬. വ. ൧൪. വ്യാ: ലൂ. അ. ൨൪. വ. ൩൩. വ്യാ. ലത്തിൻപ്രതിയിൽമാത്രം പതിനൊന്നു എന്നു പറഞ്ഞിരിക്കുന്നു. അതു തൽക്കാലസംഖ്യയെ സൂചിപ്പിക്കുവാനാണു്.

൧൨. "മ്ശിഹാ മരിച്ചവരിൽനിന്നു ഉയിൎത്തെഴുന്നേററു . . . എങ്കിൽ മരിച്ചവരുടെ ഉയിൎപ്പില്ല എന്നു പറയുന്ന . . . തെങ്ങനെ?": നാം മ്ശിഹായുടെ അവയവങ്ങളാണു്. ആകയാൽ നാമും ഉയിൎക്കുകയില്ലെങ്കിൽ മ്ശിഹായുടെ അവയവങ്ങൾ ഉയിൎത്തില്ല എന്നു വരും. തന്മൂലം മരണത്തിന്മേൽ മ്ശിഹായിക്കു സിദ്ധിച്ച വിജയം അപൂൎണ്ണമായിരിക്കും. എന്നാൽ മ്ശിഹാ മരണത്തെ പൂൎണ്ണമായി കീഴടക്കീട്ടുള്ളതാണല്ലൊ.

൧൫. "മ്ശിഹായെ ഉയിൎപ്പിച്ചിട്ടില്ലാതിരിക്കെ": ഈ വാക്കുകൾക്കുമുമ്പായി 'മരിച്ചവർ ഉയിൎക്കുന്നില്ലെങ്കിൽ' എന്നുകൂടി മററു പ്രതികളിലെല്ലാം കാണുന്നുണ്ടു്. ഇതു പിൻവാക്യത്തിൽനിന്നു ആ പ്രതികളിലെല്ലാം സംക്രമിച്ചതൊ, പിൻവാക്യത്തിലുള്ളതുകൊണ്ടു സുറിയാനിപ്രതി വിട്ടുകളഞ്ഞതൊ മൂലമുണ്ടായ വ്യത്യാസമായിരിക്കാം. — "ദൈവത്തിൻെറ കള്ളസ്സാക്ഷികൾ": ദൈവത്തെപ്പററയുള്ള കള്ളസ്സാക്ഷികൾ.

൨൩. "മ്ശിഹായുടെ വരവിൽ": മ്ശിഹായുടെ വരവിൽ 'വിശ്വസിച്ചവർ' എന്നുകൂടി ലത്തീനിൽ മാത്രം കാണുന്നു.

൨൪. "അവൻ രാജ്യം പിതാവായ ദൈവത്തിനു ഏല്പിക്കുമ്പോൾ": രാജ്യം എന്ന മട്ടിൽ താൻ ഭരിച്ചിരുന്ന നീതിമാന്മാരുടെ സഭയെ തൻെറ ജയചിഹ്നമായി പൊതുവിധിയുടെശേഷം ദൈവപിതാവിനു സമൎപ്പിക്കുമ്പോൾ. — "വാഴ്ചകളും . . . അധികാരങ്ങളും . . . ശക്തികളും": ദൈവദൂതന്മാരുടെ ഗണങ്ങളുടെ പേരുകളാണിവ. ആ ഗണങ്ങളിൽനിന്നു അധഃപതിച്ചവരെ ഉദ്ദേശിച്ചും ഈ പേരുകൾതന്നെ പറയപ്പെടുന്നു. തന്മൂലം ദൈവദൂതന്മാരെയൊ പിശാചുക്കളെയൊ ഈ പദങ്ങൾ നിൎദ്ദേശിക്കാം. ഏതിനെ ഉദ്ദേശിക്കുന്നു എന്നുള്ളതു സാഹചൎയ്യംകൊണ്ടാണു നിൎണ്ണയിക്കേണ്ടതു്. പിശാചുക്കളെയാണു ഇവിടെ സൂചിപ്പിക്കുന്നതെന്നു വിദിതമാണല്ലൊ. — "അവസാനം": ലോകാവസാനം.

൨൫. "തന്റെ പാദങ്ങളുടെ കീഴിൽ അവൻ ആക്കുവോളം": പുത്രന്റെ കാല്ക്കീഴ പിതാവു ആക്കുവോളം. – "അവൻ വാഴുവാനിരിക്കുന്നു": മ്ശീഹാ വാഴുവാനിരിക്കുന്നു.

൨൬. "അവസാന ശത്രുവായ മരണവും നശിപ്പിക്കപ്പെട്ടും": മ്ശീഹായുടെ കുരിശുമരണംമൂലം പിശാച്ചു പണ്ടേതന്നെ പരാജിതനായി. പാപവും ദൈവസഹായത്തോടുകൂടി വിശ്വാസികളാൽ ജയിക്കപ്പെട്ടു. അവസാനനാളിലെ ഉയിപ്പുമൂലം മരണവും ഒടുവിൽ നശിച്ചുപോകും. ആ നാൾ കഴിഞ്ഞാൽ മരണത്തിനു ആരുടെമേലും ആധിപത്യം ഉണ്ടായിരിക്കയില്ല.

൨൮. "ദൈവം സകലത്തിലും സകലവും ആകേണ്ടതിനു": ദൈവത്തിന്റെ പരമാധിപത്യം പ്രസിദ്ധീകരിക്കപ്പെടുകയും, എല്ലാവരാലും – മനുഷ്യനായ പുത്രനാൽ കൂടിയും – സ്വീകരിക്കപ്പെടുകയും ചെയ്യേണ്ടതിന്. – "പുത്രൻതന്നെയും . . . കീഴ്പെടും": മ്ശീഹാ മനുഷ്യൻ എന്ന നിലയിൽ, സകലവും കീഴ്പെടുത്തുവാനും മനുഷ്യരുടെമേൽ തന്റെ രാജ്യം സ്ഥാപിക്കുവാനുമായി പ്രത്യേകവും താൽകാലികവുമായ ഒരു ജോലി ഭരമേല്പിക്കപ്പെട്ടു. ഈ ജോലി ലോകാവസാനത്തിലാണു പൂൎണ്ണമായി നിവൃത്തിയാകുന്നത്. (വ. ൨൪.) താൻ കീഴടക്കിയ രാജ്യം മ്ശീഹാ പരിശുദ്ധമായ മനുഷ്യത്വത്തിൽ പിതാവിന്റെ പാദങ്ങളിൽ സമൎപ്പിച്ചുകൊണ്ട് തന്റെ പ്രജകളുടെമേലുള്ള ആധിപത്യംവിടാതെ അവരോടുകൂടി തന്നെത്തന്നെയും കീഴ്പെടുത്തും. പുത്രൻ ദൈവം എന്ന നിലയിൽ പിതാവിനോടും പരിശുദ്ധാത്മാവിനോടും സമനും അവരോടുകൂടി നിത്യം ഭരണം നടത്തുന്നവനുമാണ്. ഈ അവസ്ഥയിൽ ആൎക്കും കീഴ്പെടുന്നില്ല. മനുഷ്യൻ എന്ന നിലയിലാകട്ടെ മ്ശീഹാ പിതാവിനു അധീനനാകുന്നു. 'പിതാവു എന്നെക്കാൾ വലിയവൻ ആകുന്നു' (യോഹ. അ. ൧൪. വ. ൨൮.) എന്നു മ്ശീഹാതന്നെ അരുളിച്ചെയ്യുന്നതു ഈ അൎത്ഥത്തിലാണ്.

൨൯. "മരിച്ചവൎക്കുവേണ്ടി സ്നാനപ്പെടുന്നവർ": വിഷമതയേറിയ ഒരു വാക്യമാണിത്. തൻമൂലം പലരും പലവിധത്തിൽ ഇതിനെ വ്യാഖ്യാനിക്കുന്നു. അവയിൽ ചിലതുമാത്രം താഴെ കാണിക്കാം: ൧. സ്നാനാൎത്ഥിയായിരുന്ന ഒരാൾ അതു ഏല്ക്കുന്നതിനു മുമ്പു മരിച്ചുപോകുന്നതായാൽ അയാളുടെ ഒരു സ്നേഹിതൻ അഥവാ സ്നേഹിത അയാൾക്കുവേണ്ടി ഒരുവിധസ്നാനം ഏററിരുന്നു. മരിച്ചയാളിനു വിശ്വാസവും ആഗ്രഹംമൂലമുള്ള സ്നാനവും ഉണ്ടായിരുന്നെന്നും, തൻമൂലം മഹിമയുള്ള ഉയിപ്പിന്റെ പ്രതീക്ഷയോടുകൂടി സംസ്കരിക്കപ്പെടാമെന്നുമുള്ളതിനെയാണു ഇതു സാക്ഷിപ്പെടുത്തിയിരുന്നത്. ഈ മാമോദീസായെ ഒരു അടയാളമായിമാത്രമേ ഗ്രഹിക്കേണ്ടതുള്ളു. വി. പൌലോസു ഈ നടപ്പിനെ സ്വീകരിക്കയൊ ആക്ഷേപിക്കയൊ ചെയ്യാതെ ഉയിപ്പിലുള്ള വിശ്വാസത്തിന്റെ ഒരു ദൃഷ്ടാന്തമായിമാത്രം ഇവിടെ എടുത്തു പറയുന്നു. — ൨. മരിച്ചുപോയവൎക്കുവേണ്ടി ആദിമക്രിസ്ത്യാനികൾ ചെയ്തുവന്നിരുന്ന ജപങ്ങളും തപഃക്രിയകളുമാണു ഇവിടെപ്പറയുന്ന സ്നാനം. – ൩. വി. ക്രിസോസ്തോമോസും അദ്ദേഹത്തെ അനുഗമിക്കുന്ന ഗ്രീക്കുസഭയിലെ വ്യാഖ്യാതാക്കളും പറയുന്നത് തങ്ങളും മരിച്ച സകലരും ഉയിൎത്തെഴുന്നേല്ക്കും എന്ന പ്രതീക്ഷയോടുകൂടി സ്നാനപ്പെടുന്നവർ എന്നാണ്. ഈ പ്രതീക്ഷമൂലം ഉയിപ്പിൽ വിശ്വസിക്കുന്നതായി സ്നാനസമയത്തു അവർ വിശ്വാസപ്രഖ്യാപനം ചെയ്തിരുന്നു. ഇങ്ങനെ വിശ്വാസപ്രഖ്യാപനം ചെയ്തവർ ഉയിപ്പിനു വിരോധം പറഞ്ഞുകൂടാ എന്നാണു വി. ശ്ലീഹാ പറയുന്നത്. – ൪. മരണാപത്തിൽ ഇരിക്കുകനിമിത്തം സ്നാനം ഏല്ക്കുവാൻ ആഗ്രഹിച്ചപേക്ഷിക്കുകയും, ഭാഗ്യമായ ശരീരോത്ഥാനം ലഭിക്കുമെന്ന പ്രതീക്ഷ ഹേതുവായിട്ടു സ്നാനം കൂടാതെ മരിക്കുവാൻ മനസ്സില്ലാതിരിക്കയുംചെയ്തവർ എന്നാണു വേറൊരഭിപ്രായം. അതിനാൽ മരിച്ചവൎക്കുവേണ്ടി സ്നാനപ്പെടുക

എന്നതു അവർ പ്രാപിക്കുവാനിരുന്ന മരണസ്ഥിതിയെ ഉദ്ദേശിച്ചു പറയുന്നതാണ്.— ൯. മരിച്ചവർക്കുവേണ്ടിയുള്ള പൂജകൾക്കുമുമ്പു സ്നാനം ചെയ്തിരുന്നതിനാൽ പൂജകൾ മൃതന്മാർക്കുവേണ്ടി സമർപ്പിക്കുന്നതെന്തിന്? എന്നും ചിലർ വ്യാഖ്യാനിക്കുന്നുണ്ട്.

൩൨. "മനുഷ്യരുടെ ഇടയിലെപ്പോലെ": ഗ്രീ., ല. പ്രതികളിൽ 'മനുഷ്യമുറക്കു' എന്നും, അറ.ൽ 'മനുഷ്യനു യോജിച്ചവിധം' എന്നും, ക്രശ.ൽ 'മനുഷ്യരെ പ്രസാദിപ്പിക്കുവാൻ' എന്നും കാണുന്നു. വെറും മനുഷ്യനായിട്ടും, കേവലം മാനുഷികമായ ഉദ്ദേശ്യത്തോടുകൂടിയും, ശ്മശാനത്തിനപ്പുറത്തു യാതൊരു പ്രതീക്ഷയും ഇല്ലാതെയുമല്ല എന്നത്ഥം. ദുഷ്ടന്മാരെ മനുഷ്യർ സാമാന്യമായി 'മൃഗങ്ങൾ' എന്നു പറയാറുണ്ടല്ലൊ. ഇങ്ങനെ മനുഷ്യരുടെ ഇടയിലെ നടപ്പുപോലെ ഞാൻ അവരെ 'മൃഗങ്ങൾ' എന്നു പറയുന്നു എന്നു വ്യാഖ്യാനിക്കുന്നവരുമുണ്ട്. — "മൃഗങ്ങൾക്കു ഇട്ടുകൊടുക്കപ്പെട്ടു": മൃഗതുല്യം ക്രൂരരും ദുഷ്ടരുമായ അവിശ്വാസികൾക്കു ഇട്ടുകൊടുക്കപ്പെട്ടു. റോമാപൌരൻ മൃഗങ്ങൾക്കു ഇട്ടുകൊടുക്കപ്പെടുക അസംഭവ്യമാണ്. — സാക്ഷാൽ മൃഗത്തിനുതന്നെ ഇട്ടുകൊടുക്കപ്പെട്ടു എന്നു പറയുന്നവരും ഇല്ലാതില്ല.

൩൩. "ചീത്തയായ സംഭാഷണങ്ങൾ നല്ല വിചാരങ്ങളെ ദുഷിപ്പിച്ചുകളയുന്നു": ഉയിർപ്പിനേയും മറ്റും സംബന്ധിച്ചുള്ള ഈ അബദ്ധാഭിപ്രായങ്ങൾ അവരുടെ ഇടയിലുള്ള അന്യമതസ്ഥന്മാരായ തത്വജ്ഞന്മാരോടുള്ള സംസഗ്ഗവശാൽ കടന്നുകൂടിയതാണെന്നാണു വി. ശ്ലീഹാ സൂചിപ്പിക്കുന്നതു്. വ. ൩൨-ൽ 'നമുക്കു ഭക്ഷിക്ക . . .' എന്നു പറഞ്ഞിരിക്കുന്നതു ഇതിനാലാണ്.

൩൪. "നിങ്ങളുടെ ഹൃദയം നീതിയോടെ ഉണത്തുവിൻ": ഗ്രീ.ൽ 'നിങ്ങൾ നീതിയോടെ ഉണരുവിൻ' എന്നും ല.ൽ 'നീതിമാന്മാരേ, (Justi) ഉണരുവിൻ' എന്നുമാണു കാണുന്നതു്. നീതിമാന്മാർ (Justi) എന്നതിനു നീതിമാന്മാരായിട്ടു, നീതിമാന്മാക്കു അനുയോജ്യമായവിധത്തിൽ, അതായതു നീതിയോടുകൂടി എന്നു വ്യാഖ്യാതാക്കൾ അത്ഥം ഗ്രഹിക്കുന്നു. അറ.ൽ 'വേണ്ടിയ ഉണവ്വോടുകൂടി ഉണരുവിൻ' എന്നും, ക്രശ.ൽ 'നീതിക്കായിട്ടു ഉണരുവിൻ' എന്നുമാണു വിവത്തനം. എല്ലാം കായ്യത്തിൽ ഒന്നു തന്നെയാണല്ലൊ. — "ദൈവത്തെക്കുറിച്ചു അറിവില്ലാത്ത": ദൈവത്തിനു മൃതന്മാരെ ഉയിർപ്പിക്കുവാൻകഴിയുമെന്നു അറിവില്ലാത്ത.

൪൪. "ആത്മികശരീരം": ഭക്ഷണപാനങ്ങൾ ആവശ്യമില്ലാത്തതും ലഘുത്വമുള്ളതും വസ്തുക്കളിൽകൂടി കടന്നു പോകാവുന്നതും ആത്മാവിനുള്ള ലക്ഷണങ്ങളോടുകൂടിയതുമായ ശരീരം. വി. പൌലോസിന്റെ ഈ വാക്കുകളെ ആധാരമാക്കിയാണു ഉയിത്ത ശരീരങ്ങൾക്കു സൂക്ഷ്മം, അക്ഷയത്വം, ദീപ്തി, ലഘുത്വം എന്ന നാലു ലക്ഷണങ്ങളുണ്ടെന്നു സഭാപിതാക്കന്മാർ നിർണ്ണയിച്ചിരിക്കുന്നതു്.

൪൭. "പൊടികൊണ്ടുള്ളവൻ": അറ.ലും ഇങ്ങനെതന്നെ. ഗ്രീ., ല., ക്രശ. പ്രതികളിൽ 'പൊടികൊണ്ടുള്ളവൻ' എന്നതിന്റെ സ്ഥാനത്തു 'ഭൌമികൻ' എന്നു കാണുന്നു. — "സ്വർഗ്ഗത്തിൽനിന്നുള്ള കത്താവു": ല., ക്രശ. പ്രതികളിൽ 'സ്വർഗ്ഗത്തിൽ നിന്നുള്ള സ്വർഗ്ഗീയൻ' എന്നാണു വിവത്തനം.

൫൧, ൫൨. "നാമെല്ലാവരും നിദ്രപ്രാപിക്കയില്ല, എന്നാൽ, നാമെല്ലാവരും രൂപാന്തരപ്പെടും": സുറിയാനിയിലെ ൫൧-ാം വാക്യം ഇങ്ങനെയാണ്. ഗ്രീക്കു അറബി പ്രതികളിൽ കാണുന്നതും ഇങ്ങനെ തന്നെ. ഗ്രീക്കു പ്രതിയിലെ വാക്യം ഈ വിധമാണെന്നുള്ളതിൽ കത്തോലിക്കരിലാകട്ടെ അകത്തോലിക്കരിലാകട്ടെ ഭിന്നാഭിപ്രായമുള്ളവരില്ല. വത്തിക്കാൻ പ്രതിയും, അദ്ധ്യായങ്ങളൊ വാക്യങ്ങളൊ ഭേദപ്പെടുത്താതെ ചതുരാകൃതിയിൽ ആദ്യവസാനം വലിയ അക്ഷരങ്ങളിൽ ൧൦-ാം ശതാബ്ദം വരെയുള്ള കാലങ്ങളിൽ എഴുതപ്പെട്ടിട്ടുള്ള ൧൦ന്നു (uncials) കൈയെഴുത്തു പ്രതികളിൽ മിക്കവയും, ൧൦-ാം ശതാബ്ദത്തിനുശേഷം അച്ചടി നടപ്പായതു വരെയുള്ള കാലഘട്ടത്തിൽ

ആദ്യംമാത്രം വലിയ അക്ഷരം ഉപയോഗിച്ചു ചെറിഞ്ഞ അക്ഷരങ്ങളിൽ എഴുതപ്പെട്ടിട്ടുള്ള ഉദ്ദേശം ൨൦൦൦ (cursive) കൈയെഴുത്തു പ്രതികളിൽ മിക്കവാറും എല്ലാം തന്നെയും, തർജ്ജമകളിൽ ഭൂരിപക്ഷവും ഗ്രീക്കിനെ അനുകൂലിക്കുന്നു. തുലോം പുരാതനമായ സുറിയാനി 'മരിച്ചവർക്കായുള്ള ഒപ്പീസു' പുസ്തകത്തിൽ കാണുന്ന ഭാഗവും ഇവിടെ ഉദ്ധരിച്ചുകൊള്ളട്ടെ. 'മ്ശിഹാ ആകുന്ന രാജാവു പ്രത്യക്ഷനാകുന്ന ദിവസത്തിൽ അവൻ മരിച്ചവരെ ജീവിപ്പിക്കുകയും, ജീവനോടുകൂടിയിരിക്കുന്നവരെ രൂപാന്തരപ്പെടുത്തുകയും ചെയ്യുന്നു. നീതിമാന്മാർ ആകാശത്തിൽ അവനെ എതിരേല്പാൻ പറന്നു ചെല്ലുന്നു'. വീണ്ടും വേറൊരു സ്ഥലത്തു ഇങ്ങനെ കാണുന്നു: 'മ്ശിഹായിൽ മരിച്ചവർ കാഹളസ്വരത്താൽ ആദ്യമേ തന്നെ ഉയിർത്തെഴുന്നേല്ക്കുന്നു. അനന്തരം തൻെറ ദൂതന്മാരുടെ സേനകളോടുകൂടി നമ്മുടെ രക്ഷകൻ പ്രത്യക്ഷനാകുന്നു. ശരീരത്തോടുകൂടി ശേഷിച്ചിരിക്കുന്ന തിരഞ്ഞെടുക്കപ്പെട്ടവർ അവനെ എതിരേല്പാൻ ആകാശത്തിലേക്കു ഉയർത്തപ്പെടുന്നു'. — ക്രൂശായ പ്രതിയിലാകട്ടെ: 'നാമെല്ലാവരും മരിക്കും, എന്നാൽ നാമെല്ലാവരും രൂപാന്തരപ്പെടുകയില്ല' എന്നാണു ഭാഷാന്തരം. സീനൈ (Sinaitic) പ്രതിയും, മൂന്നോ നാലോ മററു വലിയ അക്ഷരപ്രതികളും, ഒരു ചെറിയ അക്ഷരപ്രതിയും (no. 17) ക്രൂശായ പ്രതിയെ പിൻതാങ്ങുന്നു. ഇത്രയും പ്രസ്താവിച്ചതിൽ നിന്നു ഗ്രീക്കു സുറിയാനി പ്രതികൾക്കു കൂടുതൽ പിൻബലമുണ്ടെന്നു സ്പഷ്ടമാണല്ലൊ. മേൽ കാണിച്ച രണ്ടാമത്തെ ഭാഷാന്തരം വി. പൌലോസിൻെറ ഉദ്ദേശ്യം തെററിദ്ധരിക്കുകമൂലം ഉണ്ടായതാണെന്നാണു ചിലർ പറയുന്നതു് (Pe're Prat I. 193). ജീവിച്ചിരിക്കുന്നവരും മരിച്ചവരുമായ സകല നീതിമാന്മാരും തേജശ്ശരീരികളാകും എന്നുള്ള വി. പൌലോസിൻെറ ആശയം രൂപാന്തരത്തിൽ പാപികൾക്കു പങ്കില്ല എന്നു ധരിക്കുവാൻ സംഗതിയായി. — 'നാമെല്ലാവരും ഉയിർക്കും, എന്നാൽ നാമെല്ലാവരും രൂപാന്തരപ്പെടുകയില്ല' എന്നാണു എല്ലാ ലത്തീൻ പ്രതികളിലെയും, ബേസെ പ്രതി (Codex Bezae) യിലെയും പാഠാന്തരം. ബേസെ പ്രതി മിക്കവാറും സാഹസികമായ ഒരു വിവരണമാണെന്നും അതു ശരിയായ ഒരു പാഠമായി കരുതുവാൻ യോഗ്യതയുള്ളതല്ലെന്നുമാണു പറയപ്പെടുന്നതു്. വി. ഇറാനിമോസ് തൻെറ വുൾഗാത്തയിൽ ചേർത്തിരിക്കുന്നതു ഈ മൂന്നാമതു കാണിച്ചിട്ടുള്ള വിധത്തിലാണ്. — വെസ്റ്റ്മിൻസ്റ്റർ വിവർത്തനം (Westminster version) ഗ്രീ., സുറി., അറ. പ്രതികളിലെ അർത്ഥം സ്വീകരിക്കുകയും ഒന്നാം അനുബന്ധത്തിൽ അതിനെ വളരെ ശക്തിപൂർവ്വം പിന്താങ്ങുകയും ചെയ്യുന്നു. അതിൻെറ ചുരുക്കം ഇവിടെ കാണിക്കാം: ശരീരം ഇപ്പോഴത്തെ അതിൻെറ നശ്വരാവസ്ഥയിൽ സ്വർഗ്ഗം പ്രാപിക്കുക അസാദ്ധ്യമാണെന്നു മുൻവാക്യത്തിൽ വി. ശ്ലീഹാ പ്രസ്താവിച്ചു. അങ്ങനെയെങ്കിൽ അവസാനനാളിൽ ജീവനോടിരിക്കുന്നവർക്കു എന്തു സംഭവിക്കുമെന്നു ഒരു ചോദ്യം ജനിക്കുന്നു. അതിനുത്തരമായിട്ടാണു വി. ശ്ലീഹാ ഒരു രഹസ്യം വെളിപ്പെടുത്തുന്നതു്. അവസാനനാളിൽ ജീവിച്ചിരിക്കുന്ന നീതിമാന്മാർ മരിക്കയില്ലെങ്കിലും അവരുടെ ശരീരം മഹത്വം പ്രാപിക്കും. സകല നീതിമാന്മാരും — സജീവരും മൃതരും — രൂപാന്തരപ്പെടും. മരിച്ചവർ അക്ഷയത്വത്തോടുകൂടി ഉയിർക്കുമ്പോൾ ജീവനോടിരിക്കുന്നവരിൽ വ്യത്യാസം സംഭവിക്കും; അവരുടെ ക്ഷയമുള്ള ശരീരം അക്ഷയത്വം ധരിക്കും ഇതാണു ആ മഹാരഹസ്യം. ഈ അർത്ഥം ജനിപ്പിക്കുന്ന പാഠം സ്വീകരിക്കേണ്ടതു സന്ദർഭത്തിനു ആവശ്യവുമാണ്. ലത്തീൻവിവർത്തനം വ. ൫൦, ൫൧ ഇവയും വ. ൫൧, ൫൨ ഇവയും തമ്മിലുള്ള ബന്ധം നശിപ്പിക്കുകയും 'രഹസ്യം' നിരർത്ഥമാക്കുകയും ചെയ്യുന്നു. ഇവിടെ സ്വീകരിച്ചിരിക്കുന്ന അർത്ഥം മാത്രമേ വി. പൌലോസിൻെറ ഭാഷാരീതി ഉപദേശം ഇവയോടു പൊരുത്തവായും, മററു ചില പുതിയനിയമഭാഗത്തോടും വിശ്വാസപ്രമാണങ്ങളോടും

യോജിക്കുന്നുള്ളു. — മേൽ കാണിച്ചിട്ടുള്ള ലത്തീൻ പാഠം വി. ഈറാനിമോസ് എഴുതിയ കാലം മുതൽ ഇന്നുവരെയും വുൾഗാത്തയിൽ മാററമില്ലാതെ നിലനില്ക്കുന്നതാണു എന്നതു ശരി തന്നെ. എന്നാൽ വുൾഗാത്തയിൽ അബദ്ധപാഠങ്ങൾ കടന്നുകൂടീട്ടുണ്ടെന്നുള്ളതു പ്രസിദ്ധവും സൎവ്വരാലും സമ്മതിക്കപ്പെട്ടിട്ടുള്ളതുമാണ്. കേവലം നിസ്സാര വ്യത്യാസങ്ങൾ നോക്കുന്നപക്ഷം അവ ധാരാളമുണ്ട്. ഇപ്പോൾ പ്രാമാണികമായിരിക്കുന്ന ക്ലെമെൻറിൻെറ വുൾഗാത്തയെക്കാൾ വി. ഈറാനിമോസിൻെറതു കുറേക്കൂടി നല്ലതായിരുന്നു. "സൃഷ്ടി" അ. ൩. വ. ൧൭. ലെപ്പോലെയുള്ള ചില വ്യത്യാസങ്ങൾ സൎവ്വപ്രധാനങ്ങളായിത്തീൎന്നിട്ടുണ്ട്. അവിടെ 'അവൻ' അഥവാ 'അതു' എന്നതിനു പകരം 'അവൾ' എന്നു വന്നിരിക്കുന്നതു എബ്രായയോടു യോജിക്കുന്നില്ലെന്നു കത്തോലിക്കാ വ്യാഖ്യാതാക്കൾ (Knabenbauer, Hetzenauer etc) ധാരാളം സമ്മതിക്കുന്നതാണ്. ട്രെൻറിലെ പിതാക്കന്മാർ വുൾഗാത്തയെ പ്രാമാണികമെന്നു പ്രഖ്യാപനം ചെയ്തുകൊണ്ടു അതിനെ സഭയുടെ ഔദ്യോഗിക വിവൎത്തനമായി നിശ്ചയിച്ചപ്പോൾ അതിലെ പാഠങ്ങളെല്ലാം ശരിയാണെന്നു ഉറപ്പു തരുവാൻ ഒരു വിധത്തിലും അവർ ഉദ്ദേശിച്ചിട്ടില്ല. പ്രസ്തുത ഈ സംഗതി ബാധിച്ചു റോമായിൽ തൎക്കമുത്ഭവിച്ചു. സൂനഹദോസിൻെറ തീരുമാനത്തിനു മാൎപ്പാപ്പായുടെ അംഗീകരണം ലഭിക്കുവാൻ: വുൾഗാത്തയെ ഔദ്യോഗിക വിവൎത്തനമായി സ്വീകരിച്ചതു അതിൽ തെററായ പാഠങ്ങൾ ഇല്ലാതിരിക്കുന്നതുകൊണ്ടല്ല, അതിൽ അബദ്ധപാഠം ഉള്ളതായി ഒരിക്കലും സ്ഥാപിക്കപ്പെട്ടിട്ടില്ലാത്തതുകൊണ്ടാണു എന്നു സംഘത്തിൽ നിന്നു മാൎപ്പാപ്പായുടെ പ്രതിനിധികൾ മാൎപ്പാപ്പായെ അറിയിക്കേണ്ടതായി വന്നു. (Pallavicino, Istoria del concilio di trento, lib. VI. cap. XVII.)— ഈ സംഗതി ഇടപെടുന്നതു ഈ ഭാഗത്തു മാത്രമല്ല. ഇതേകാൎയ്യം തന്നെ പ്രതിപാദിക്കുന്ന മററു ഭാഗങ്ങളിൽ (നട. അ. ൧൦. വ. ൪൨: ൨. കോറ. അ. ൫. വ. ൧ — ൧൦: ൧. തെസ. അ. ൪. വ. ൧൫ — ൧൭: ൨. തിമാ. അ. ൪. വ. ൧: ൧. പത്രോ. അ. ൪. വ. ൫.) വുൾഗാത്തയും ഗ്രീക്കുപ്രതിയും തമ്മിൽ പാഠഭേദമില്ല. അതിനാൽ വുൾഗാത്തയിലെ ഈ ൫൧-ാം വാക്യം അവസാനദിവസത്തിൽ സകല നീതിമാന്മാരും മരിച്ചവരിൽ നിന്നു ഉയിൎക്കണം എന്ന അൎത്ഥത്തിൽ വ്യാഖ്യാനിക്കുന്നപക്ഷം അതു ഈശ്വര പ്രേരിതമായ വാക്യത്തിനും വിശ്വാസപ്രമാണങ്ങൾക്കും മാത്രമല്ല, വുൾഗാത്തക്കു തന്നെയും വിരുദ്ധമായിരിക്കും. — വുൾഗാത്തയിൽ കാണുന്ന അൎത്ഥത്തിൽ തന്നെ ആ വാക്യം ഗ്രഹിക്കേണ്ട ആവശ്യവുമില്ല. അതു കാണുന്നപടി തന്നെ ശരിയായ അൎത്ഥത്തിൽ (orthodox interpretation) ഗ്രഹിക്കാവുന്നതാണ്. 'നാമെല്ലാവരും വീണ്ടും ഉയിൎക്കും' എന്നു പറഞ്ഞാൽ വിശുദ്ധ ഗ്രന്ഥത്തിൽ കാണാറുള്ളവിധം, അവസാനനാളിൽ ജീവനോടിരിക്കുന്ന വളരെ ചുരുക്കം ചിലരെ ഉൾപ്പെടുത്താതെ, മനുഷ്യവൎഗ്ഗം മുഴുവൻ എന്നു അൎത്ഥമാക്കാം. ക്രീററുകാരെ സംബന്ധിച്ചുള്ള വി. പൌലോസിൻെറ പ്രസ്താവം (തെമോതാ. അ. ൧. വ. ൧൨ — ൧൩.) ഇതിലേക്കു ഉത്തമ ദൃഷ്ടാന്തമാണ്. എബ്ര. അ. ൯. വ. ൨൭. നു കല്പിക്കേണ്ട അൎത്ഥവും മേൽകാണിച്ച വിധത്തിൽ തന്നെ. 'നാമെല്ലാവരും രൂപാന്തരപ്പെടുകയില്ല' എന്ന വാക്കുകൾ രൂപാന്തരീഭാവത്തിൽ ദുഷ്ടന്മാരെ ഒഴിവാക്കണം എന്നു ഗ്രഹിക്കേണ്ടതാണ്. — പാഠാന്തരത്തിൻെറ ഈ വ്യാഖ്യാനം സന്ദൎഭത്തിനു അനുയോജ്യമല്ല എന്നതു സമ്മതിക്കുന്നു. എന്നാൽ മററു ഏതു വ്യാഖ്യാനവും ഇവിടെയും മററു സ്ഥലങ്ങളിലുമുള്ള വി. പൌലോസിൻെറ ഉപദേശത്തോടും, പുതിയ നിയമത്തോടു പൊതുവിലും, വിശ്വാസപ്രമാണങ്ങളോടും ഇതുപോലെതന്നെ യോജിക്കാത്തതാണ്. — വി. ഈറാനിമോസ് പഴയ ലത്തീൻ വാക്യം നിൎഭാഗ്യവശാൽ ഈ ഭാഗത്തു നിന്നു വിട്ടുകളയാതിരുന്നതിനാൽ വേദാന്തികളുടെ ഇടയിൽ ചില അഭിപ്രായവ്യത്യാസമുണ്ടാകുവാനിടയായി. വി. അഗുസ്തീനോസ്, വി. തോമാ, സ്വാരേസ്

ആദിയായവർ ഈ വാക്യത്തിന്മേൽ മുഖ്യമായി ആശ്രയിച്ചുകൊണ്ടു ഒന്നൊഴിയാതെ എല്ലാവരും മരിക്കുമെന്ന അഭിപ്രായം കൂടുതൽ സ്വീകാൎയ്യമായി കരുതി. എങ്കിലും ഇവിടെ മേൽകാണിച്ചിട്ടുള്ള അഭിപ്രായത്തെ അവർ തള്ളിക്കളയുന്നുമില്ല. ഇവിടെ നാം സ്വീകരിച്ചിട്ടുള്ള അഭിപ്രായമാകട്ടെ വേദപുസ്തകത്തെ സംബന്ധിച്ചുള്ള ഇക്കാലത്തെ ശാസ്ത്രീയപഠനം മുതലായവയുടെ പുരോഗമനം മൂലം സ്ഥിരപ്രതിഷ്ഠിതമായിത്തീൎന്നിരിക്കുന്നു. തിരുസഭാപിതാക്കന്മാരിൽ വി. പൌലോസിന്റെ ഏററം പ്രാമാണിക വ്യാഖ്യാതാവായ വി. ക്രിസോസ്തോമൊസിന്റെയും ഗ്രീക്കുപിതാക്കന്മാർ മിക്കവാറും ഏവരുടെയും പിൻതാങ്ങുള്ളതും ഈ വ്യാഖ്യാനത്തിനു തന്നെ. റോമായിലും മററു സ്ഥലങ്ങളിലുമുള്ള ദീൎഘകാലത്തെ അദ്ധ്യാപകവൃത്തികൊണ്ടും പ്രസിദ്ധീകരിച്ചിട്ടുള്ള വ്യാഖ്യാനങ്ങൾ കൊണ്ടും ഈ വാക്യത്തിന്റെ ശരിയായ ജ്ഞാനം ഫാദർ കോർനെലി എസ്. ജെ. അവർകൾ പ്രചരിപ്പിക്കയും ചെയ്തിരിക്കുന്നു. (Prat. I. 111 , 112; II. 504: Pesch, Praelectiones Dogmaticae. Tom. IX. Prop. XXXII) വെസ്റ്റ്മിൻസ്റ്റെറിന്റെ ഈ അഭിപ്രായത്തിനെതിരാണു കൊർനേലി-അ-ലാപ്പിദെയും തിരീനിയും. അവർ വുൾഗാത്തയിലെ അൎത്ഥത്തെ പിൻതാങ്ങുകയും ഗ്രീക്കു പ്രതിയിലെ അൎത്ഥത്തെ അതിനെ അനുകൂലിക്കുന്നവരുടെ പ്രാമാണ്യം വിചാരിച്ചിട്ടു തിരസ്കരിക്കുന്നില്ല എന്നു പ്രസ്താവിക്കുകയും ചെയ്യുന്നു. അവരുടെ കാലത്തിലെ രേഖകളും ശാസ്ത്രനിലയും ആധാരമാക്കി അവർ ഇങ്ങനെ പറയുന്നു എന്നേ കരുതുവാനുള്ളു. ഗ്രീക്കുപ്രതിയിലെ അൎത്ഥത്തെത്തന്നെ കാത്തൊലിക്ക് ട്രൂത്ത് സൊസയെററിയുടെ പ്രസിദ്ധീകരണവും പിൻതാങ്ങുന്നുണ്ട്. വ. ൫൧-ൽ "മരിച്ചവർ ക്ഷയമില്ലാത്തവരായി ഉയിൎത്തെഴുന്നേല്ക്കയും നാം രൂപാന്തരപ്പെടുകയും ചെയ്യും" എന്നു പറഞ്ഞിരിക്കുന്നതിൽ നിന്നു മരിച്ചവരും മരണം പ്രാപിക്കാത്തവരും ഇങ്ങനെ രണ്ടിനക്കാരുണ്ടെന്നു കാണുന്നതും ഗ്രീക്കു, സുറി. പ്രതികളിലെ അൎത്ഥത്തെ ബലപ്പെടുത്തുന്നതായി തോന്നുന്നു. – അവസാനദിവസത്തിലെ രൂപാന്തരീഭാവംകൊണ്ടു നശ്വരത്വം നീങ്ങി അനശ്വരത്വം പ്രാപ്തമാവുകയാണല്ലൊ ചെയ്യുന്നതു്. ഇതു അന്നും ജീവനോടിരിക്കുന്നവരുടെ മരണമായി ചിലർ പറയുന്നുണ്ടു്. ക്ഷണനേരം കൊണ്ടു മരണവും ഉയിൎപ്പും കഴിയുന്നതിനാൽ 'ജീവനോടിരിക്കുന്നവ'രായി ചിലർ കരുതുന്നു എന്നു ചിലർ അഭിപ്രായപ്പെടുന്നു. ക്ഷണത്തിലുള്ള ഈ മരണവും മേൽപറഞ്ഞ വിധത്തിലുള്ള രൂപാന്തരീഭാവമെന്നാണു കരുതേണ്ടതു്. ആകയാൽ 'എല്ലാ മനുഷ്യരും മരിക്കും' എന്നുള്ള വി. പൌലോസിന്റെ വാക്കുകൾ എല്ലാവരെയും ഉൾപ്പെടുത്തുന്നതായി ഗ്രഹിച്ചാൽത്തന്നെയും മേൽപറഞ്ഞ അൎത്ഥത്തിനു പ്രതികൂലമല്ലെന്നു തോന്നുന്നു. ഉദിയംപേരൂർ സൂനഹദോസിനു ശേഷം കേരളീയസുറിയാനിക്കാരെ ഭരിച്ചിരുന്ന ലത്തീൻമെത്രാന്മാർ വിശുദ്ധഗ്രന്ഥജ്ഞാനത്തിന്റെ കുറവു നിമിത്തം സുറിയാനിതക്സായിലുള്ള വേദപുസ്തകഭാഗങ്ങളിൽ വുൾഗാത്ത അനുസരിച്ചു പല മാററങ്ങളും ചെയ്തിട്ടുണ്ടു്. അതിലൊന്നു ഈ ൫൧-ാം വാക്യമാണ്.

൫൩. "ക്ഷയമുള്ള ഇതു അക്ഷയത്വത്തെയും": ഈ വാക്കുകൾ ലത്തീൻ ക്രൂശായ പ്രതികളിൽമാത്രം കാണുന്നില്ല.

൫൫. "മുള്ളു": അറ. പ്രതിയിൽ 'മഹാശക്തി' എന്നാണു കാണുന്നതു്. – "നരകമേ": ല., ക്രൂശ. പ്രതികളിൽ 'മരണമേ' എന്നുതന്നെ ആവൎത്തിച്ചു പറഞ്ഞിരിക്കുന്നു. 'ശിയോൽ' (ܫܝܘܿܠ) എന്ന എബ്രായപദത്തിനു പാതാളം , ശവക്കുഴി , നരകം എന്നിങ്ങനെ അൎത്ഥാന്തരങ്ങളുള്ളതിനാൽ ഗ്രീക്കുപ്രതിയിൽ 'ശവക്കുഴി' എന്നാണു കാണുന്നതു്. (സ്കൃ. അ. ൩൭. വ.൧൦. വ്യ. നോക്കുക.)

## അദ്ധ്യായം ൧൬.

ധൎമ്മപ്പിരിവു്, ഉപദേശം, വന്ദനം.

വിശുദ്ധന്മാൎക്കവേണ്ടി പിരിവെടുക്കുന്നതിനെപ്പററിയോ ഗാലാത്തിയായിലെ സഭകളോടു ഞാൻ കല്പിച്ചിട്ടുള്ളതുപോലെ നിങ്ങളും ചെയ്യുവിൻ.

൨. ഞാൻ വന്നശേഷം ആ സമയത്തു പിരിവുകൾ നടത്താതിരിക്കേണ്ടതിനു, ഞായറാഴ്ചതോറും നിങ്ങളിൽ ഓരോരുത്തനും തനിക്കു കഴിവുള്ളതു തൻെറ വീട്ടിൽ നീക്കിവെച്ചു സൂക്ഷിക്കണം.

൩. ഞാൻ വന്നശേഷം നിങ്ങൾ തിരഞ്ഞെടുക്കുന്നവരെത്തന്നെ നിങ്ങളുടെ ധൎമ്മം ഓറെശ്ലേത്തേക്കു കൊണ്ടുപോകുവാനായി എഴുത്തോടുകൂടി ഞാൻ അയക്കാം.

൪. എന്നാൽ ഞാനുംകൂടി പോകുവാൻ തക്കതാണു കാൎയ്യമെങ്കിൽ അവർ എന്നോടുകൂടി പോരട്ടെ.

൫. ഞാൻ മാക്കേദോനിയായിലേക്കു പോകയാകകൊണ്ടു മാക്കേദോനിയാ വിടുമ്പോൾ നിങ്ങളുടെ അടുക്കൽ വരാം.

൬. ഞാൻ പോകുന്നിടത്തേക്കു നിങ്ങൾ എന്നോടുകൂടി പോരുവാൻ തക്കവണ്ണം ഞാൻ ഒരുപക്ഷേ നിങ്ങളുടെ അടുക്കൽ താമസിക്കയൊ ശീതകാലം നിങ്ങളുടെകൂടെ കഴിക്കയൊ ചെയ്യേക്കാം.

൭. ഒരു വഴിയാത്രക്കാരനെപ്പോലെ ഇപ്പോൾ നിങ്ങളെ സന്ദൎശിക്കുവാൻ ഞാൻ ഇച്ഛിക്കുന്നില്ല. എന്തെന്നാൽ എൻെറ കൎത്താവു എനിക്കു അനുവദിക്കുന്നു എങ്കിൽ കുറെക്കാലം നിങ്ങളുടെ അടുക്കൽ താമസിക്കാമെന്നു ഞാൻ പ്രതീക്ഷിക്കുന്നു.

൮. പന്തെക്കുസ്തെവരെ ഞാൻ അപ്പെസോസിൽ താമസിക്കും.

൯. എന്തെന്നാൽ കാൎയ്യങ്ങൾകൊണ്ടു നിറഞ്ഞിട്ടുള്ള ഒരു വലിയ വാതിൽ എനിക്കു തുറക്കപ്പെട്ടിരിക്കുന്നു. എതിരാളികളും വളരെ (ഉണ്ടു്).

൧൦. തിമാത്തേയോസ് നിങ്ങളുടെ അടുക്കൽ വരുന്നു എങ്കിലോ അവൻ നിങ്ങളുടെ ഇടയിൽ നിൎഭയനായിരിക്കുവാൻ നോക്കിക്കൊള്ളുവിൻ. അവൻ എന്നെപ്പോലെ കൎത്താവിൻെറ ജോലി നിൎവഹിക്കുന്നുവല്ലൊ.

൧൧. ആകയാൽ ആരും അവനെ നിന്ദിക്കരുതു്. മറിച്ചു്, അവൻ എൻെറ അടുക്കൽ വരേണ്ടതിനു നിങ്ങൾ സമാധാനത്തോടെ അവനെ യാത്രഅയക്കുവിൻ. എന്തുകൊണ്ടെന്നാൽ ഞാൻ സഹോദരന്മാരോടുകൂടി അവനെ കാത്തിരിക്കുകയാകുന്നു.

൧൨. എൻെറ സഹോദരന്മാരേ, സഹോദരന്മാരോടുകൂടി നിങ്ങളുടെ അടുക്കൽ വരുവാൻ അപ്പലൊയോടു ഞാൻ വളരെ അപേക്ഷിച്ചു. നിങ്ങളുടെ അടുക്കൽ വരുവാൻ (അവനു) ഒരുപക്ഷേ ഇഷ്ടമില്ലായിരുന്നിരിക്കാം. എന്നാൽ അവനു അവസരമുണ്ടാകുമ്പോൾ അവൻ നിങ്ങളുടെ അടുക്കൽ വരും.

൧൩. നിങ്ങൾ ഉണൎന്നിരിക്കുവിൻ, വിശ്വാസത്തിൽ നിലനില്ക്കുവിൻ, പൌരുഷത്തോടുകൂടി വൎത്തിക്കുവിൻ, ശക്തി പ്രാപിക്കുവിൻ.

൧൪. നിങ്ങളുടെ സകല കാൎയ്യങ്ങളും സ്നേഹത്തോടുകൂടിയിരിക്കട്ടെ.

൧൫. എന്നാൽ എൻെറ സഹോദരന്മാരേ, എസ്തെപ്പാനായുടെ ഭവനത്തെക്കുറിച്ചു്: അവർ ആക്കായിയായിലെ ആദ്യഫലമാകുന്നു എന്നും, അവർ വിശുദ്ധന്മാരുടെ ശുശ്രൂഷ

ക്കായി തങ്ങളെത്തന്നെ സമർപ്പിച്ചു എന്നും നിങ്ങൾ അറിയുന്നതുകൊണ്ട് (൧൬)

൧൬. ഇപ്രകാരമുള്ളവരെയും ഞങ്ങളോടുകൂടി അദ്ധ്വാനിക്കുകയും (ഞങ്ങളെ) സഹായിക്കുകയും ചെയ്യുന്ന എല്ലാവരെയും നിങ്ങളും അനുസരിക്കണമെന്നു (൧൫) «നിങ്ങളോടു ഞാൻ അപേക്ഷിക്കുന്നു».

൧൭. എസ്തപ്പാനായുടെയും പത്തുനാത്തോസിൻെറയും ആകായിക്കോസിൻെറയും വരവിനെക്കുറിച്ചു ഞാൻ സന്തോഷിക്കുന്നു. എന്തെന്നാൽ നിങ്ങൾ എൻെറ അടുക്കൽ കുറവു വരുത്തിയതു അവർ പരിഹരിച്ചിരിക്കുന്നു.

൧൮. അവർ എൻെറയും നിങ്ങളുടെയും ആത്മാവിനെ ആശ്വസിപ്പിച്ചിരിക്കുന്നുവല്ലൊ. ആകയാൽ ഇപ്രകാരമുള്ളവരെ നിങ്ങൾ തിരിച്ചറിയുവിൻ.

൧൯. ആസിയായിലുള്ള സകല സഭകളും നിങ്ങൾക്കു വന്ദനം പറയുന്നു. ആകെലോസും പ്രിസ്കില്ലായും അവരുടെ വീട്ടിലുള്ള സഭയോടുകൂടി നമ്മുടെ കർത്താവിൽ നിങ്ങൾക്കു വളരെ വന്ദനം പറയുന്നു.

൨൦. സകല സഹോദരന്മാരും നിങ്ങൾക്കു വന്ദനം പറയുന്നു. വിശുദ്ധചുംബനം കൊണ്ടു നിങ്ങൾ അന്യോന്യം വന്ദനംപറയുവിൻ.

൨൧. പൌലോസായ എൻെറ സ്വന്തം കൈയെഴുത്താൽ വന്ദനം.

൨൨. നമ്മുടെ കർത്താവായ ഈശോമ്ശീഹായെ സ്നേഹിക്കാതിരിക്കുന്നവൻ ശപിക്കപ്പെട്ടവനാകട്ടെ. മാറൻ എസ്സാ.

൨൩. നമ്മുടെ കർത്താവായ ഈശോമ്ശിഹായുടെ കൃപ നിങ്ങളോടുകൂടി (ഇരിക്കുമാറാകട്ടെ). മ്ശിഹാ ആയ ഈശോയിൽ എൻെറ സ്നേഹവും നിങ്ങളെല്ലാവരോടും കൂടി(ഉണ്ടായിരിക്കട്ടെ). ആമേൻ.

## വ്യാഖ്യാനം.

൧. "വിശുദ്ധന്മാൎക്കു": റോമ. അ. ൧. വ. ൭. വ്യാ. നോക്കുക.

൨. "ഞായറാഴ്ചതോറും": ഇതിലും ഇതുപോലെയുള്ള മറ്റു സ്ഥലങ്ങളിലുംനിന്നു വി. ശ്ലീഹന്മാർ ശനിയാഴ്ചക്കുപകരം ഞായറാഴ്ച നിശ്ചയിച്ചു എന്നു തെളിയുന്നു. എന്നാൽ ഈ മാററത്തെപ്പററി വി. ഗ്രന്ഥങ്ങളിൽ ഒരിടത്തും പ്രസ്താവിച്ചുകാണുന്നില്ല. ആകയാൽ ശ്ലീഹന്മാർ കല്പിച്ചിട്ടുള്ളവയെല്ലാം എഴുതപ്പെട്ടിട്ടില്ല, വാങ്മൂലം പഠിപ്പിച്ചതായി വേറെ സംഗതികളുണ്ടു എന്നു സിദ്ധിക്കുന്നു. ഇവയാണു ശ്ലൈഹികപാരമ്പൎയ്യങ്ങൾ എന്നു പറയപ്പെടുന്നവ. ശ്ലീഹന്മാരുടെ എഴുതപ്പെട്ട നിയമങ്ങളോടൊപ്പം ഈ പാരമ്പൎയ്യങ്ങൾക്കും വിലയുള്ളതാണ്.

൯. "വലിയവാതിൽ എനിക്കു തുറക്കപ്പെട്ടിരിക്കുന്നു": പ്രസംഗം ചെയ്യുന്നതിനും മാനസാന്തരപ്പെടുത്തുന്നതിനും നല്ല ഒരവസരം വന്നിരിക്കുന്നു. നട. അ. ൧൯. വ. ൨൬. നോക്കുക.

൧൫. "എസ്തപ്പാനായുടെ ഭവനത്തെക്കുറിച്ചു": ഗ്രീക്കിലും, പ്രാചീനങ്ങളായ മററു വിവൎത്തനങ്ങളിലും, പ്രാമാണ്യമുള്ള സകല കൈയെഴുത്തുപ്രതികളിലും ഇത്രമാത്രമേയുള്ളു. വുൾഗാത്തയിലാകട്ടെ 'ഫൊർത്തുനാത്തുസിൻെറയും അക്കാച്ചിയുസിൻെറയും' എന്നുകൂടി കാണുന്നുണ്ട്.

൧൭. "നിങ്ങൾ എൻെറ അടുക്കൽ കുറവു വരുത്തിയതു അവർ പരിഹരിച്ചിരിക്കുന്നു": ക്രൂശായയിലും ഇങ്ങനെതന്നെ. ഗ്രീ., അറ.പ്രതികളിൽ 'നിങ്ങളുടെ കുറവു'

എന്നും, ലത്തീനിൽ 'നിങ്ങൾക്കു കുറവായിരുന്നതു്' എന്നും കാണുന്നു. ഈ വാക്യത്തിൽ പറയുന്നവരാണു കോറന്തോസ്കാരുടെ എഴുത്തു വി. ശ്ലീഹായുടെ അടുക്കൽ കൊണ്ടുചെന്നതു്. (മുഖവുര നോക്കുക.) നിങ്ങൾക്കു എൻെറ അടുക്കൽ വരുവാനും തദ്വാരാ എനിക്കു സന്തോഷം ജനിപ്പിക്കുവാനും സാധിച്ചില്ല. നിങ്ങൾക്കുവേണ്ടി ഇവർ വന്നു. ആകയാൽ നിങ്ങൾ ചെയ്യാതെ വിട്ടുകളഞ്ഞതിനാലുണ്ടായ കുറവു ഇവർ പരിഹരിച്ചിരിക്കുന്നു. – നിങ്ങളുടെ പ്രവൃത്തി മാതൃകാപരമല്ലാതിരുന്നതിനാൽ അതു എനിക്കു സന്തോഷപ്രദമായിരുന്നില്ല. എന്നാൽ എനിക്കു തരുവാൻ നിങ്ങൾക്കു സാധിക്കാതെപോയ സന്തോഷം ഇവർ തങ്ങളുടെ മാതൃകാപരമായ പ്രവൃത്തികൊണ്ടു എനിക്കുളവാക്കിയിരിക്കുന്നു.– ഞാൻ സന്നിഹിതനല്ലായ്കയാൽ നിങ്ങൾക്കുള്ള പോരായ്മ പ്രമുഖന്മാരായ ഇവരുടെ സാന്നിദ്ധ്യംമൂലം നീങ്ങിപ്പോയിരിക്കുന്നു. – നിങ്ങളുടെ ഇടയിലുള്ള മത്സരങ്ങളും തർക്കങ്ങളും മററും ബന്ധിച്ചു നിങ്ങൾ എനിക്കു അറിവു തരേണ്ടതായിരുന്നു. നിങ്ങൾ ചെയ്യാതെ വിട്ടുകളഞ്ഞതു ഇവർമൂലം പരിഹരിക്കപ്പെട്ടിരിക്കുന്നു. ഈ വ്യാഖ്യാനങ്ങളിൽ ചിലതു ചില പ്രതികളോടും മററു ചിലതു മററു ചില പ്രതികളോടും വിശേഷാൽ യോജിക്കുന്നു എന്നു കാണാവുന്നതാണല്ലോ.

൧൯. "ആസിയാ": അപ്പെസോസ് തലസ്ഥാനമായിട്ടുള്ള റോമാപ്രദേശം. – "അവരുടെ വീട്ടിലുള്ള സഭ": റോമ. അ. ൧൬. വ. ൫. വ്യ. നോക്കുക.

൨൧. "എൻെറ സ്വന്തം കൈയെഴുത്താൽ": വേറൊരാളെക്കൊണ്ടു എഴുതിച്ചിരുന്ന വി. ശ്ലീഹാ ഈ ഭാഗം സ്വന്ത കൈകൊണ്ടുതന്നെ എഴുതി എന്നാണു വ്യാഖ്യാതാക്കൾ പറയുന്നതു്.

൨൨. "മാറൻ എസ്സാ": ഇവ കൽദായസുറിയാനിപദങ്ങളാണു്. ആമെൻ, ഓശാനാ, ഹല്ലേലൂയ്യാ ഇത്യാദികൾപോലെ ഇതു ഒരു മുദ്രാവാക്യമായിത്തീർന്നിരുന്നതിനാൽ ഗ്രീക്കുഭാഷയിൽ ഈ ലേഖനം എഴുതിയ വി. ശ്ലീഹാ ഈ കൽദായസുറിയാനിപദങ്ങൾതന്നെ ഇവിടെ പ്രയോഗിച്ചിരിക്കുന്നു. 'മാറൻ' (ܡܪܢ) = നമ്മുടെ കർത്താവു, 'എസ്സാ' (ܐܬܐ) = വന്നു, അഥവാ തീർച്ചയായും വരും = നമ്മുടെ കർത്താവു വന്നു അല്ലെങ്കിൽ നിശ്ചയമായി വരും എന്നർത്ഥം. 'നമ്മുടെ കർത്താവു വന്നു' എന്ന അറ.ൽ അർത്ഥംകൂടി ചേർത്തിട്ടുമുണ്ടു്. വെസ്റ്റ്മിൻസ്റ്റർ വിവർത്തനത്തിൽ മാറാനാ (Marana) താ (tha) എന്നു പദം മുറിക്കുകയും 'ഞങ്ങളുടെ കർത്താവേ, വരണമേ' എന്നു അർത്ഥം പറയുകയും ചെയ്തിരിക്കുന്നതു ശരിയല്ല. 'മാറൻ എസ്സാ' തന്നെയും ഈ അപേക്ഷാരൂപത്തിൽ ചിലർ വ്യാഖ്യാനിച്ചുകാണുന്നുണ്ടു്. എബ്രായക്കാർ ക്രിയകളുടെ കാലങ്ങൾ വ്യത്യസ്താർത്ഥത്തിൽ ഉപയോഗിക്കാറുണ്ടു് എന്നാണു അവർ പറയുന്ന സമാധാനം. എന്നാൽ ഭൂതകാലാർത്ഥമൊ സുനിശ്ചിതമായ ഭാവികാലാർത്ഥമൊ അല്ലാതെ ഈ പ്രയോഗത്തിനു അപേക്ഷാരൂപത്തിൻെറ അർത്ഥമില്ലെന്നു പറഞ്ഞുകൊള്ളട്ടെ.– ഉയിർപ്പിനെപ്പററി സംശയിക്കുന്നവരോടുള്ള ഒരുപദേശമായിട്ടാണു വി. ശ്ലീഹാ ഇങ്ങനെ പ്രസ്താവിക്കുന്നതു്. എബ്രായക്കാർ, വരുവാനിരിക്കുന്ന വിധിയും ദൈവശിക്ഷയുംകൂടി ചേർത്തു ശാപവാക്യം ഉച്ചരിക്കുക നടപ്പായിരുന്നു. മ്ശിഹായെ സ്നേഹിക്കുവാനും സുകൃതങ്ങൾ അഭ്യസിക്കുവാനുമുള്ള ഒരു പ്രേരകമായി, മ്ശിഹാ നമ്മോടുള്ള സ്നേഹാതിരേകത്താൽ മനുഷ്യശരീരം എടുത്തു അവതീർണ്ണനായി എന്നും ഇങ്ങനെ നമ്മെ സ്നേഹിച്ചയാളിനെ സ്നേഹിക്കാത്തവനു ഒഴിവുകഴിവില്ല, അവൻ ശപിക്കപ്പെട്ടവനാകും എന്നും, ഇങ്ങനെയുള്ളവനെ ശിക്ഷാവിധി ചെയ്യുവാനായി നമ്മുടെ കർത്താവു ശിക്ഷാകർത്താവായി വന്നുകഴിഞ്ഞിരിക്കുന്നു, അഥവാ തീർച്ചയായുംവരും എന്നുമാണു വി. ശ്ലീഹാ പ്രസ്താവിക്കുന്നതു്. ആകയാൽ 'മാറൻ എസ്സാ' എന്നതു എബ്രായരുടെ ഇടയിൽ നടപ്പുള്ള

ഒരു ശാപവാക്യമാകുന്നു അഥവാ ശാപത്രപത്തിലുള്ള ഉപദേശമാകുന്നു എന്നു വ്യാഖ്യാതാക്കൾ പറയുന്നു. 'നമ്മുടെ കർത്താവിനെ സ്നേഹിക്കാത്തവൻ നമ്മുടെ കർത്താവിൻെറ വരവിൽ ശപിക്കപ്പെട്ടവനാകട്ടെ' എന്നു ക്രൂശായയിൽ കാണുന്ന വിവർത്തനം മേൽ പറഞ്ഞതിനെ സ്ഥിരപ്പെടുത്തുന്നുമുണ്ട്. – 'മാറൻ എസ്സാ' എന്ന ശബ്ദമാണു പ്രാചീന വിവർത്തനങ്ങളിലെല്ലാം കാണുന്നത്. ഇതിൽനിന്നു ഈ ലേഖനസൃഷ്ടിയുടെ കാലത്തു സുറിയാനിയുടെ ശബ്ദം മാറാനായ രീതിയിലല്ല, പ്രത്യുത, കേരളത്തിലെ കൽദായ സുറിയാനിക്കാരുടെ ശബ്ദരീതിയിലായിരുന്നു നടപ്പായിരുന്നതു എന്നു കാണാവുന്നതാണല്ലൊ.

൨൩. മാറാനായസുറിയാനി ഉൾപ്പെടെയുള്ള മററെല്ലാ പ്രതികളിലും ഈ വാക്യം ൨൩, ൨൪ എന്നു രണ്ടു വാക്യങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. തൻമൂലം കൽദായസുറിയാനിയും മററു പ്രതികളും തമ്മിൽ വാക്യസംഖ്യയിൽ വ്യത്യാസമുണ്ട്.

---

# വി. പൌലോസ്ശ്ലീഹാ കോറന്തോസ്കാർക്കു എഴുതിയ

## രണ്ടാം ലേഖനം.

വി. പൌലോസ് ഈ ലേഖനംമൂലം, തൻെറ ആദ്യലേഖനത്തിലെ ഉപദേശം അനുസരിച്ചു തങ്ങളുടെ നടപടികൾ തിരുത്തിയവരെ ആശ്വസിപ്പിക്കുകയും, വ്യഭിചാരം നിമിത്തം താൻ സഭയിൽ നിന്നു മുമ്പു ബഹിഷ്കരിച്ചിരുന്നയാൾ പശ്ചാത്തപിക്കുകയാൽ അവനു മോചനം നൽകുകയും ചെയ്യുന്നു. ഈയവസരം ഉപയോഗിച്ചുകൊണ്ടു സാക്ഷാത്തായ അനുതാപത്തെയും പുതിയനിയമത്തിലെ ഉപദേഷ്ടാക്കളുടെ സ്ഥാനവിശേഷതയെയും പററി അദ്ദേഹം പ്രതിപാദിക്കുന്നുണ്ടു്. അബദ്ധോപദേശം ചെയ്യുന്നവരെയും ക്രിസ്ത്യേതരന്മാരുമായുള്ള സംസർഗ്ഗത്തെയും വിട്ടകലുവാൻ അദ്ദേഹം വിശ്വാസികളോടു ഉപദേശിക്കുന്നു. വ്യാജോപദേഷ്ടാക്കൾ പൌലോസിൻെറപേരിൽ ജനങ്ങൾക്കുള്ള ബഹുമാനം നശിപ്പിച്ചു തങ്ങളെത്തന്നെ ഉയർത്തുവാൻ ശ്രമിച്ചിരുന്നതുകൊണ്ടു് അദ്ദേഹം തനിക്കു നേരിട്ട കഷ്ടപ്പാടുകളും ദൈവം തനിക്കു നൽകിയ കൃപയും അനുഗ്രഹങ്ങളും സംബന്ധിച്ചു പ്രസ്താവിക്കുന്നു. അഭിമാനിക്കുവാൻ തനിക്കാണു അർഹതയുള്ളതെന്നാണു

അദ്ദേഹം ഇതുകൊണ്ടു വെളിപ്പെടുത്തുന്നതു്. ഈ ലേഖനം എഴുതിയ സ്ഥലത്തെയും കാലത്തെയും പററി അഭിപ്രായവ്യത്യാസമുണ്ടു്. ആദ്യലേഖനം എഴുതിയ ആണ്ടിൽ തന്നെ, മാക്കേദോനിയായിലെ പിലിപ്പോസ് പട്ടണത്തിൽ വെച്ചു ഇതെഴുതപ്പെട്ടു എന്നുള്ളതാണു ഭൂരിപക്ഷക്കാരുടെ അഭിപ്രായം. ഗ്രിക്കു ഭാഷയിലാണു ഈ ലേഖനം സൃഷ്ടമായതു്. എഴുത്തുകാരൻ തിമാതേയോസും, കോറന്തോസിലേക്കു ഈ ലേഖനം കൊണ്ടുപോയതു തെത്തോസ്, ലൂക്കാ എന്നിവരുമായിരുന്നു.

## അദ്ധ്യായം ൧.

വി. ശ്ലീഹാ ആസിയായിൽ തനിക്കു നേരിട്ട കഷ്ടപ്പാടുകളെപ്പററി പ്രസ്താവിക്കുകയും, താൻ കോറന്തോസിലേക്കു ചെല്ലാതിരുന്നതു ശ്രദ്ധക്കുറവു കൊണ്ടല്ല എന്നു അറിയിക്കുകയും ചെയ്യുന്നു. അദ്ദേഹത്തിൻെറ ഉപദേശത്തിൻെറ സ്ഥിരതയും നിഷ്കപടതയും.

൧ ദൈവത്തിൻെറ തിരുമനസ്സുമൂലം ഈശോമ്ശിഹായുടെ ശ്ലീഹായായ പൌലോസും സഹോദരനായ തിമാതേയോസും കോറന്തോസിലുള്ള ദൈവസഭക്കും അക്കായിയാ മുഴുവനിലുമുള്ള സകല വിശുദ്ധന്മാൎക്കും (എഴുതുന്നതു്):

൨. നമ്മുടെ പിതാവായ ദൈവത്തിൽ നിന്നും നമ്മുടെ കൎത്താവായ ഈശോമ്ശിഹായിൽ നിന്നും കൃപയും സമാധാനവും നിങ്ങളോടു കൂടി (ഉണ്ടായിരിക്കട്ടെ).

൩, ൪. ഞങ്ങൾ ദൈവത്താൽ ഏതുമൂലം ആശ്വസിപ്പിക്കപ്പെടുന്നുവോ ആ ആശ്വാസം കൊണ്ടു സകല ഞെരുക്കങ്ങളിലുമുള്ളവരെ ആശ്വസിപ്പിക്കുവാൻ ഞങ്ങൾക്കും കഴിയേണ്ടതിനു ഞങ്ങളുടെ സകല ഞെരുക്കങ്ങളിലും ഞങ്ങളെ ആശ്വസിപ്പിക്കുന്നവനായി, കരുണയുടെ പിതാവും എല്ലാ ആശ്വാസങ്ങളുടെയും ദൈവവുമായി, നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെ പിതാവായിരിക്കുന്ന ദൈവം അനുഗ്രഹീതനാകുന്നു. [അപ്പൊ. അ. ൧. വ. ൩: ൧. പത്രോ. അ. ൧. വ. ൩.]

൫. എന്തുകൊണ്ടെന്നാൽ മ്ശിഹായുടെ പീഡകൾ ഞങ്ങളിൽ വൎദ്ധിച്ചിരിക്കുന്നതു എങ്ങനെയൊ അങ്ങനെ തന്നെ മ്ശിഹാ മൂലം ഞങ്ങളുടെ ആശ്വാസവും വൎദ്ധിക്കുന്നു.

൬. എന്നാൽ ഞങ്ങൾ ഞെരുക്കം സഹിക്കുന്നെങ്കിൽ നിങ്ങളുടെ ആശ്വാസത്തെക്കുറിച്ചും നിങ്ങളുടെ രക്ഷയെക്കുറിച്ചുമാകുന്നു ഞങ്ങൾ ഞെരുക്കം സഹിക്കുന്നതു്.

൭. ഞങ്ങൾ ആശ്വാസം അനുഭവിക്കുന്നെങ്കിലോ (അതു) നിങ്ങൾ ആശ്വാസം അനുഭവിക്കുവാനും, ഞങ്ങൾകൂടി സഹിക്കുന്ന പീഡകൾ തന്നെ സഹിക്കുവാൻ നിങ്ങൾക്കു ഉത്സാഹമുണ്ടാകുവാനും വേണ്ടിയാകുന്നു. നിങ്ങളിലുള്ള ഞങ്ങളുടെ പ്രത്യാശയാകട്ടെ ഉറപ്പുള്ളതാകുന്നു. എന്തുകൊണ്ടെന്നാൽ നിങ്ങൾ പീഡകളിൽ പങ്കുകാരാകുന്നു എങ്കിൽ ആശ്വാസത്തിലും നിങ്ങൾ പങ്കുകാരാകുന്നു എന്നു ഞങ്ങൾ അറിയുന്നു.

൮. എൻെറ സഹോദരന്മാരേ, ആസിയായിൽ ഞങ്ങൾക്കു നേരിട്ട ഞെരുക്കങ്ങളെപ്പററി നിങ്ങൾ അറിയണമെന്നു ഞങ്ങൾ ആഗ്രഹിക്കുന്നു.

ഞങ്ങളുടെ ശക്തിയെ കവിഞ്ഞു, ഞങ്ങളുടെ ജീവൻ അവസാനിക്കുവാൻ അടുക്കുവോളം, അധികമായി ഞങ്ങൾ ഞെരുക്കപ്പെട്ടു.

൯. അതിനാൽ മരിച്ചവരെ ഉയിൎപ്പിക്കുന്ന ദൈവത്തിൽ അല്ലാതെ ഞങ്ങളിൽതന്നെ ഞങ്ങൾക്കു ആശ്രയമില്ലാതിരിക്കേണ്ടതിനായി ഞങ്ങൾ മരണം തന്നെ ഞങ്ങൾക്കു തീൎച്ചയാക്കി.

൧൦. അവൻ ബലാല്ക്കാരത്താലുള്ള മരണങ്ങളിൽ നിന്നു ഞങ്ങളെ രക്ഷിച്ചു. (൧൧)

൧൧. ഞങ്ങളിലുള്ള അവന്റെ ദാനം വളരെപ്പേൎക്കു വേണ്ടി ചെയ്യപ്പെട്ട കൃപയായിത്തിരുവാനും ഞങ്ങളെക്കുറിച്ചു വളരെപ്പേർ അവനെ സ്തുതിക്കുവാനും വേണ്ടി ഞങ്ങൾക്കു വേണ്ടിയുള്ള നിങ്ങളുടെ പ്രാൎത്ഥനയുടെ സഹായത്താൽ (൧൦) «അവൻ ഞങ്ങളെ രക്ഷിക്കുമെന്നു ഞങ്ങൾ ഇനിയും പ്രതീക്ഷിക്കുന്നു».

൧൨. എന്തെന്നാൽ ഞങ്ങൾ ലോകത്തിലും പ്രത്യേകിച്ചു നിങ്ങളുടെ അടുക്കലും ശാരീരികജ്ഞാനത്തോടു കൂടിയല്ല, പരമാൎത്ഥതയോടും, ശുദ്ധിയോടും, ദൈവകൃപയോടും കൂടിയാകുന്നു വ്യാപരിച്ചതു എന്നു ഞങ്ങളുടെ മനസ്സാക്ഷി — അതേ — ഇതാകുന്നു ഞങ്ങളുടെ പ്രശംസ.

൧൩. നിങ്ങൾ അറിഞ്ഞിരിക്കുന്നതും ഗ്രഹിച്ചിരിക്കുന്നതുമായ കാൎയ്യങ്ങളല്ലാതെ മററു കാൎയ്യങ്ങൾ നിങ്ങൾക്കു ഞങ്ങൾ എഴുതുന്നില്ല. എന്നാൽ, (൧൪)

൧൪. നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെ നാളിൽ നിങ്ങൾ ഞങ്ങളുടെ എന്നപോലെ തന്നെ ഞങ്ങൾ നിങ്ങളുടെയും പ്രശംസ (ആയിരിക്കും) എന്നു നിങ്ങൾ ഏറെക്കുറെ ഗ്രഹിച്ചിരിക്കുന്ന പ്രകാരം (൧൩) «അവസാനംവരെ നിങ്ങൾ ഗ്രഹിക്കുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു».

൧൫. ഈ പ്രതീക്ഷയോടു കൂടി, നിങ്ങൾ ഇരട്ടിയായിട്ടു കൃപ പ്രാപിക്കേണ്ടതിനായി നിങ്ങളുടെ അടുക്കലേക്കു വരണമെന്നും, (൧൬)

൧൬. നിങ്ങളുടെ അടുക്കൽ കൂടി മാക്കേദോനിയായിലേക്കു കടന്നിട്ടു മാക്കേദോനിയായിൽ നിന്നു വീണ്ടും നിങ്ങളുടെ അടുക്കൽ തന്നെ വരണമെന്നും, നിങ്ങൾ എന്നെ യൂദായിലേക്കു യാത്ര അയക്കണമെന്നും (൧൫) «പണ്ടേതന്നെ ഞാൻആഗ്രഹിച്ചിരുന്നു».

൧൭. എന്നാൽ ഞാൻ ഇതു വിചാരിച്ചതു ദ്രുതഗതിക്കാരനെപ്പോലെയാകുന്നുവൊ വിചാരിച്ചതു? അല്ലെങ്കിൽ ഞാൻ വിചാരിക്കുന്നവ ഒരു പക്ഷേ ശാരീരികങ്ങളാകുന്നുവൊ? ഇവയിൽ (ചിലപ്പോൾ) അതേ, അതേ എന്നും, (ചിലപ്പോൾ) അല്ല, അല്ല എന്നും ആയിരിക്കേണ്ടതാണല്ലൊ.

൧൮. നിങ്ങളോടുള്ള ഞങ്ങളുടെ വചനം (ചിലപ്പോൾ) അതേ എന്നും, (ചിലപ്പോൾ) അല്ല എന്നും ആയിരുന്നില്ല എന്നതിനു ദൈവം വിശ്വസ്തൻ (സാക്ഷി) ആകുന്നു.

൧൯. എന്തുകൊണ്ടെന്നാൽ ഞങ്ങളാൽ — എന്നാലും, സെൽവാനോസിനാലും, തിമാതേയോസിനാലും — നിങ്ങളോടു പ്രസംഗിക്കപ്പെട്ട ദൈവപുത്രനായ ഈശോമ്ശിഹാ (ചിലപ്പോൾ) അതേ എന്നും, (ചിലപ്പോൾ) അല്ല എന്നും ആയിരുന്നില്ല. മറിച്ച്, അവനിൽ (എപ്പോഴും) അതേ എന്നു തന്നെ ആയിരുന്നു.

൨൦. എന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ വാഗ്ദത്തങ്ങളെല്ലാം മ്ശിഹായിൽ അതേ തന്നെ ആയിരുന്നു. ഇതിനാൽ ദൈവത്തിന്റെ മഹത്വ

ത്തിനു അവൻമൂലം ഞങ്ങൾ ആമേൻ പറയുന്നു.

൨൧. ഞങ്ങളെ നിങ്ങളോടു കൂടി മ്ശിഹായിൽ ഉറപ്പിക്കുന്നവൻ നമ്മെ അഭിഷേകം ചെയ്യുകയും, (൨൨)

൨൨. നമുക്കു മുദ്രവെക്കുകയും, തൻെറ ആത്മാവിൻെറ അച്ചാരം നമ്മുടെ ഹൃദയങ്ങളിൽ തരികയും ചെയ്തു (൨൧) «ദൈവമാകുന്നു».

൨൩. എന്നാൽ നിങ്ങളുടെമേൽ എനിക്കു കരുണതോന്നുന്നതുകൊണ്ടാകുന്നു കോറന്തോസിലേക്കു ഞാൻ വരാതിരുന്നതു എന്നതിനു എനിക്കു വേണ്ടി ദൈവത്തെ ഞാൻ സാക്ഷിയാക്കുന്നു.

൨൪. ഞങ്ങൾ നിങ്ങളുടെ വിശ്വാസത്തിനു കർത്താക്കന്മാരല്ല, മറിച്ച്, നിങ്ങളുടെ സന്തോഷത്തിനു സഹായികൾ ആകുന്നു. വിശ്വാസത്തിലാകുന്നുവല്ലൊ നിങ്ങൾ നില്ക്കുന്നത്.

## വ്യാഖ്യാനം.

൧. "വിശുദ്ധന്മാർ": റോമ. അ. ൧. വ. ൭. വ്യ. നോക്കുക.

൩, ൪. "ഞങ്ങൾ . . . ഏതുമൂലം ആശ്വസിപ്പിക്കപ്പെടുന്നുവോ ആ ആശ്വാസംകൊണ്ടു": ലത്തീൻ നീക്കിയുള്ള എല്ലാ പ്രതികളിലും ഇങ്ങനെതന്നെ കാണുന്നു. ലത്തീനിലാകട്ടെ 'ഞങ്ങൾ . . . ഏതുമൂലം ഉപദേശിക്കപ്പെടുന്നുവോ ആ ഉപദേശംകൊണ്ടു' എന്നാണു വിവർത്തനം. വിവർത്തകൻ ഒരേ പദം തന്നെ ചിലപ്പോൾ 'ആശ്വാസം' എന്നും ചിലപ്പോൾ 'ഉപദേശം' എന്നും തർജ്ജമ ചെയ്യുന്നുണ്ട്. ദൈവത്തിൻെറ ആശ്വാസം പലപ്പോഴും ഉപദേശമാകുന്നു എന്നു വി. അൻസേൽമോസ് പറയുന്നു.

൫. "മ്ശിഹായുടെ പീഡകൾ ഞങ്ങളിൽ വർദ്ധിച്ചിരിക്കുന്നതു": ഞങ്ങളുടെ പീഡകൾ മ്ശിഹായുടേതാകുന്നതു അദ്ദേഹത്തിൻെറ അവയവങ്ങളായ ഞങ്ങളിൽ അദ്ദേഹം സഹിക്കുന്നതുകൊണ്ടാണ്.

൬, ൭. ഈ വാക്യങ്ങളുടെ വിഭജനം കൽദായസുറിയാനിയിൽമാത്രം മറ്റു പ്രതികളിൽനിന്നു വ്യത്യസ്തമായിക്കാണുന്നു. ഇവിടെ വാക്യങ്ങൾ മിശ്രമായിക്കിടക്കുന്നു എന്നാണു വെസ്റ്റ്മിൻസ്റ്റർ വിവർത്തകന്മാർ പറയുന്നത്. 'ഞങ്ങൾ ഉപദേശിക്കപ്പെടുന്നെങ്കിൽ' എന്നുകൂടി വുൾഗാത്തയിൽമാത്രം കാണുന്നുണ്ട്. ഇതു മുമ്പു പറഞ്ഞിട്ടുള്ളതുതന്നെ അബദ്ധവശാൽ കടന്നുകൂടിയ ഒരു ആവർത്തനംമാത്രമാകയാൽ വിട്ടുകളയേണ്ടതാണെന്നു കാത്തോലിക്ക് ട്രൂത്ത്സൊസൈററിയുടെ പ്രസിദ്ധീകരണം പ്രസ്താവിക്കുന്നു.

൧൧. ഗ്രീക്കു, ലത്തീൻപ്രതികളിൽ ഈ വാക്യത്തിലെ വാക്കുകളും വാചകഘടനയും വ്യക്തമല്ലെന്നു ഹെയ്ഡക്ക് പറയുന്നു. കൊർനേലി - അ - ലാപ്പിദെ ഇതിൽ ചില തിരുത്തലുകൾ ചെയ്യുന്നുമുണ്ട്. അറ. പ്രതിയിലും വ്യക്തമല്ല. — "ഞങ്ങൾക്കുവേണ്ടിയുള്ള നിങ്ങളുടെ പ്രാർത്ഥനയുടെ സഹായത്താൽ": വി. പൌലോസ്ശ്ലീഹാ കോറന്തോസ്കാരുടെ പ്രാർത്ഥനയുടെ സഹായം ആവശ്യപ്പെടുന്നു. ഇതു മ്ശിഹായുടെ മാദ്ധ്യസ്ഥ്യത്തിനൊ, ദൈവത്തിൽ തനിക്കുള്ള പ്രതീക്ഷക്കൊ വിരോധമായിട്ടുള്ള ഒരു ദോഷമായി അദ്ദേഹം കരുതുന്നുമില്ല. സ്വർഗ്ഗവാസികളായ വിശുദ്ധന്മാരുടെ സഹായം പ്രാർത്ഥിക്കുന്നതു ഭൂമിയിലെ പാപികളുടെ സഹായം പ്രാർത്ഥിക്കുന്നതിനെക്കാൾ ദൈവത്തിനു ആക്ഷേപകരമായിത്തീരുമൊ? 'ഭൂമിയിലുള്ള സമസൃഷ്ടികൾ വഹിക്കുന്ന മാദ്ധ്യസ്ഥ്യം സ്വർഗ്ഗത്തിൽ ഭാഗ്യവീക്ഷണം അനുഭവിക്കുന്നവരുടേതിനെക്കാൾ ദൈവസമക്ഷം കൂടുതൽ വിലയുള്ളതെന്നു വിചാരിക്കുവാൻ നിവൃത്തിയുണ്ടോ?' എന്നു വി. ഈറാനിമോസ് ചോദിക്കുന്നു.

൧൫. "നിങ്ങൾ ഇരട്ടയായിട്ടു കൃപ പ്രാപിക്കേണ്ടതിനായി": മററു പ്രതികളിൽ 'നിങ്ങൾ രണ്ടാമത്തെ കൃപ പ്രാപിക്കേണ്ടതിനായി' എന്നാണ കാണുന്നതു്. വി. ശ്ലീഹാ രണ്ടാമതും അവരെ സന്ദശിക്കുന്നതു ആദ്യത്തേതുപോലെ വേറൊരു കൃപയാണു്. തൻമൂലം കൃപ ഇരട്ടിയാകുന്നു.

൧൭. വി. ശ്ലീഹാ കോറന്തോസിലേക്കു ചെല്ലാതിരുന്നതിനു സമാധാനം പറയുന്നു. ഞാൻ വിചാരിച്ചതു വ്യത്ഥമായിട്ടല്ല, കപടമായിട്ടുമല്ല. വാക്കുവ്യത്യാസവും വഞ്ചനയും വരാവുന്ന ലോകരീതിയിലൊ, സ്വാത്ഥോദ്ദേശ്യകമായൊ, ശാരീരികമായൊ അല്ല. അങ്ങനെയുള്ള ലൌകികവിചാരം ചിലപ്പോൾ അതേ എന്നും മററു ചിലപ്പോൾ അല്ല എന്നും – അസ്ഥിരമായി – വരാം. വാക്കിലൊന്നും പ്രവൃത്തിയിൽ വേറൊന്നുമായും വരാം. – "ആയിരിക്കേണ്ടതാണല്ലൊ": മനുഷ്യരുടെ സമ്പ്രദായവും സാധാരണസംഭവങ്ങളും ആലോചിച്ചാൽ അങ്ങനെ ആയിരിക്കേണ്ടതാണു്. ആയിരിക്കാവുന്നതാണ എന്നത്ഥം.

൧൮. ഈ വാക്യത്തിൻെറ ശരിയായ തർജ്ജമ: 'ദൈവം വിശ്വസ്തനാകുന്നു. നിങ്ങളോടുള്ള ഞങ്ങളുടെ വചനം . . . എന്നും ആയിരുന്നില്ല' എന്നാണു്. ദൈവത്തെ സാക്ഷിയാക്കിപ്പറയുന്ന ഒരു സത്യവാചകം അഥവാ ആണയാണ ഇതു്. 'ഞാൻ ജീവിക്കുന്നു' എന്നു സ്വജീവനെ സാക്ഷിയാക്കി ദൈവം അരുളിച്ചെയ്യുന്നതും, 'ദൈവം ജീവനോടിരിക്കുന്നു' എന്നു ദൈവായുസ്സിനെ സാക്ഷിയാക്കി മററുള്ളവർ പറയുന്നതുമായ സത്യവാചകങ്ങൾ പഴയനിയമഗ്രന്ഥങ്ങളിൽ കാണാവുന്നതാണു്. (൧. രാജ. അ. ൧൭. വ. ൧൨.)

൧൯. "സെൽവാനോസ്": ശീലാ (Silas). – "ഈശോമ്ശിഹാ (ചിലപ്പോൾ) അതേ എന്നും, (ചിലപ്പോൾ) അല്ല എന്നും ആയിരുന്നില്ല . . . അവനിൽ (എപ്പോഴും) അതേ എന്നു തന്നെ ആയിരുന്നു": ഈശോയെപ്പററിയുള്ള ഞങ്ങളുടെ പ്രസംഗം മാററമില്ലാതെ എപ്പോഴും ഒന്നുതന്നെ ആയിരുന്നു. ഒരിക്കൽ ഒന്നും മറെറാരിക്കൽ വേറൊന്നും ഞങ്ങൾ പ്രസംഗിച്ചിട്ടില്ല. അവനിൽ 'അതേ' മാത്രം, എന്നുവെച്ചാൽ അവനിലും, ഞങ്ങൾ പ്രസംഗിച്ചിട്ടുള്ള അവൻെറ ഉപദേശത്തിലും മാററമില്ലാതെ എല്ലാം 'അതേ' തന്നെ. പ്രേഷിതന്മാരുടെ പ്രസംഗത്തിൽ, വ്യാജോപദേഷ്ടാക്കളുടേതിലെപ്പോലെ, ഒരിക്കൽ 'ഇങ്ങനെ' എന്നും മറെറാരിക്കൽ 'അങ്ങനെ' എന്നും ആയിരുന്നില്ല. മ്ശിഹായെപ്പററിയുള്ള പ്രേഷിതന്മാരുടെ പ്രസംഗം പൂവ്വാപരവിരുദ്ധതയില്ലാതെ എപ്പോഴും 'അതേ' തന്നെ – ഒന്നുതന്നെ – ആയിരുന്നു. മ്ശിഹായിൽ ഒരു 'ആമേൻ' എന്നുവെച്ചാൽ ഒരേ സത്യം മാത്രമേ ആയിരുന്നുള്ളു.

൨൦. "ദൈവത്തിൻെറ വാഗ്ദത്തങ്ങളെല്ലാം മ്ശിഹായിൽ അതേതന്നെ ആയിരുന്നു": സ്ഥിരതയും, ചൊവ്വും, സത്യതയുമുള്ളതുതന്നെ ആയിരുന്നു. അവയെല്ലാം അവനിൽ നിവൃത്തിയായി. – "ആമേൻ": അങ്ങനെതന്നെ. സം. അ. ൭. വ. ൧൫. വ്യ. നോക്കുക.

൨൨. "ആത്മാവിൻെറ അച്ചാരം": ബാക്കി പണമൊ സാമാനമൊക്കൂടി കൊടുത്തുതീത്തുകൊള്ളാമെന്നതിൻെറ ലക്ഷ്യമായി കൊടുക്കുന്ന പണത്തിൻെറയൊ സാമാനങ്ങളുടെയൊ ചെറിയ തുക എന്നാണ ഗ്രീക്കിൽ ഇവിടെ പ്രയോഗിച്ചിരിക്കുന്ന പദത്തിൻെറ അത്ഥം. നിത്യജീവിതം തന്നുകൊള്ളാമെന്നതിൻെറ ലക്ഷ്യമായി പരിശുദ്ധാത്മാവിനെ നമുക്കു നൽകിയിരിക്കുന്നു എന്നാണ ഇവിടെ ധരിക്കേണ്ടതു്.

൨൩. "കരുണതോന്നുന്നതുകൊണ്ടാകുന്നു . . . വരാതിരുന്നതു": നിങ്ങളിൽ പലരിലുമുള്ള ദുഷ്കൃത്യങ്ങളെപ്പററി എൻെറ ശ്ലൈഹികമായ അധികാരം പ്രയോഗിക്കാതിരിക്കുവാനാണ വരാതിരുന്നതു്. – "എനിക്കുവേണ്ടി ദൈവത്തെ ഞാൻ സാക്ഷി

യാക്കുന്നു": 'എനിക്കെതിരായി ദൈവത്തെ ഞാൻ സാക്ഷിയാക്കുന്നു' എന്നു പദാൎത്ഥം. ഞാൻ കളവു പറയുന്നെങ്കിൽ ദൈവം എന്നെ നശിപ്പിച്ചുകളയട്ടെ എന്നു സാരം.

൨൪. ലത്തീൻ ഒഴികെയുള്ള പ്രാചീനപ്രതികളിലും വാക്യസംഖ്യ ൨൪ ആണു്. വെസ്റ്റ്മിൻസ്റ്റെർ വിവൎത്തനത്തിലും ൨൪ വാക്യങ്ങളുണ്ടു്. ലത്തീനിൽമാത്രം ൨൩, ൨൪ വാക്യങ്ങൾ ഒരുമിച്ചു ൨൩-ാം വാക്യമായി വിവൎത്തനം ചെയ്തിരിക്കുന്നു.

# അദ്ധ്യായം ൨.

വ്യഭിചാരിയായ കോറന്തോസ്കാരൻ പശ്ചാത്തപിക്കുകയാൽ
വി. ശ്ലീഹാ അവനു മാപ്പു കൊടുക്കുന്നു.

എന്നാൽ ഞാൻ വീണ്ടും ദുഃഖത്തോടുകൂടി നിങ്ങളുടെ അടുക്കലേക്കു വരരുതു എന്നിതു എൻെറ ഉള്ളിൽ തീർച്ചയാക്കി.

൨. എന്തുകൊണ്ടെന്നാൽ ഞാൻ നിങ്ങളെ ദുഃഖിപ്പിക്കുന്നു എങ്കിൽ ഞാൻ ആരെ ദുഃഖിപ്പിച്ചുവോ അവനല്ലാതെ ആരാകുന്നു എന്നെ സന്തോഷിപ്പിക്കുന്നതു്?

൩. ഞാൻ വരുമ്പോൾ എന്നെ സന്തോഷിപ്പിക്കേണ്ടവർ തന്നെ എന്നെ ദുഃഖിപ്പിക്കാതിരിക്കുവാനാകുന്നു ഇതുതന്നെയും നിങ്ങൾക്കു ഞാൻ എഴുതിയതു്. എന്നാൽ എൻെറ സന്തോഷം നിങ്ങളെല്ലാവരുടെയും സന്തോഷമാകുന്നു എന്നു നിങ്ങളെല്ലാവരെയും പററി ഞാൻ ഉറച്ചിരിക്കുന്നു.

൪. വലിയ ഞെരുക്കം നിമിത്തവും ഹൃദയദുഃഖം മൂലവും വളരെ കണ്ണുനീരുകളോടുകൂടി ഞാൻ നിങ്ങൾക്കു ഇവ എഴുതിയതു നിങ്ങളെ ദുഃഖിപ്പിക്കുവാനല്ല, മറിച്ചു്, എനിക്കു നിങ്ങളോടുള്ള അധികമായ സ്നേഹം നിങ്ങൾ അറിയേണ്ടതിനാകുന്നു.

൫. എന്നാൽ ആരെങ്കിലും (എന്നെ) ദുഃഖിപ്പിച്ചു എങ്കിൽ അവൻ എന്നെയല്ല, പിന്നെയൊ, കുറെപ്പേരൊഴികെ നിങ്ങളെല്ലാവരെയുമാകുന്നു ദുഃഖിപ്പിച്ചതു്. വചനം നിങ്ങളുടെമേൽ ഭാരപ്പെടേണ്ടതല്ലല്ലൊ.

൬. എന്നാൽ വളരെപ്പേരിൽ നിന്നുള്ള ശകാരം ഇവനു മതിയായിരിക്കുന്നു.

൭. ഇപ്രകാരമുള്ളവൻ അധികമായ ദുഃഖത്താൽ ഒരുപക്ഷേ വിഴുങ്ങപ്പെട്ടു പോകാതിരിക്കേണ്ടതിനു നിങ്ങൾ ഇനി വേറെ വിധത്തിൽ—അവനോടു ക്ഷമിക്കുകയും അവനെ ആശ്വസിപ്പിക്കുകയും— ആണു ചെയ്യേണ്ടതു്.

൮. ഇതിനാൽ നിങ്ങളുടെ സ്നേഹം അവനിൽ സ്ഥിരപ്പെടുത്തണമെന്നു നിങ്ങളോടു ഞാൻ അപേക്ഷിക്കുന്നു.

൯. നിങ്ങൾ സകലത്തിലും അനുസരണമുള്ളവരാകുന്നുവൊ എന്നു പരീക്ഷകൊണ്ടു അറിയുവാൻ കൂടിയാകുന്നു ഞാൻ എഴുതിയതു്.

൧൦. നിങ്ങൾ ആരോടു ക്ഷമിക്കുന്നുവോ അവനോടു ഞാനും (ക്ഷമിക്കുന്നു). എന്തുകൊണ്ടെന്നാൽ ഞാൻ തന്നെയും ആരോടു ക്ഷമിച്ചുവോ (അവനോടു) എന്തെങ്കിലും ക്ഷമിച്ചതു മ്ശിഹായുടെ പ്രതിപുരുഷസ്ഥാനത്തിൽ നിങ്ങളെക്കുറിച്ചാകുന്നു ക്ഷമിച്ചതു്.

൧൧. (അതു) സാത്താൻ നമ്മെ തോല്പിക്കാതിരിക്കേണ്ടതിനു തന്നെ. അവൻെറ വിചാരങ്ങൾ നാം അറിഞ്ഞിരിക്കുന്നുവല്ലൊ.

൧൨. മ്ശിഹായുടെ സുവിശേഷപ്രസംഗത്തിനായി ഞാൻ ത്രോഗാ

സിൽ വരികയും കർത്താവുമൂലം എനിക്കു വാതിൽ തുറക്കപ്പെട്ടുകയും ചെയ്യപ്പോൾ,

൧൩. എൻെറ സഹോദരനായ തെത്തോസിനെ കാണായ്കയാൽ എനിക്കു മനസ്സിൽ സമാധാനമുണ്ടായിരുന്നില്ല. മാത്രമല്ല, ഞാൻ അവരെ വിട്ടുപിരിഞ്ഞു മാക്കേദോനിയായിലേക്കു പുറപ്പെട്ടു.

൧൪. മ്ശിഹായിൽ ഞങ്ങൾക്കു എപ്പോഴും വിജയം വരുത്തുകയും തൻെറ ജ്ഞാനത്തിൻെറ സുഗന്ധം ഞങ്ങൾമൂലം എല്ലായിടത്തും പുറപ്പെടുത്തുകയും ചെയ്യുന്ന ദൈവത്തിനു സ്തോത്രം.

൧൫. എന്തുകൊണ്ടെന്നാൽ രക്ഷപ്രാപിക്കുന്നവരുടെ ഇടയിലും നശിച്ചുപോകുന്നവരുടെ ഇടയിലും ഞങ്ങൾ മ്ശിഹാമൂലം ദൈവത്തിനു മധുരസുഗന്ധമാകുന്നു.

൧൬. മരണത്തിൻെറ ഗന്ധമുള്ളവക്കു മരണത്തിനായും, രക്ഷയുടെ ഗന്ധമുള്ളവക്കു രക്ഷക്കായും തന്നെ. ഇവയ്ക്കു ആരാകുന്നു യോഗ്യൻ?

൧൭. എന്തെന്നാൽ ഞങ്ങൾ ദൈവത്തിൻെറ വചനങ്ങളിൽ കൂട്ടുചേക്കുന്ന മററുള്ളവരെപ്പോലെയല്ല. മറിച്ച്, സാക്ഷാലുള്ളതുപോലെയും, ദൈവത്തിൽ നിന്നുള്ള പ്രകാരത്തിലും, ദൈവത്തിൻെറ സന്നിധിയിൽ മ്ശിഹായിൽ ഞങ്ങൾ സംസാരിക്കുന്നു.

## വ്യാഖ്യാനം.

൧. "ദുഃഖത്തോടുകൂടി നിങ്ങളുടെ അടുക്കലേക്കു വരരുതു എന്നിതു . . . തീർച്ചയാക്കി": വി. ശ്ലീഹാ കോറന്തോസിലേക്കു ചെല്ലാതിരുന്നതിൻെറ കാരണം തുടന്നു പറയുന്നു. 'ഞങ്ങൾ നിങ്ങളുടെ വിശ്വാസത്തിനു കർത്താക്കന്മാരല്ല, മറിച്ച്, നിങ്ങളുടെ സന്തോഷത്തിനു സഹായികൾ ആകുന്നു' (അ. ൧. വ. ൨൪.) എന്നു അദ്ദേഹം മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. കോറന്തോസ്കാരിൽ തിരുത്തേണ്ടതായ എന്തെങ്കിലും തെററുള്ളപ്പോൾ അതു തിരുത്തുവാനും അവരെ ശിക്ഷിക്കുവാനും ഇങ്ങനെ അവക്കു ദുഃഖം നേരിടുവാനും ഇടയാകും. അതിനു സംഗതിയാകാതിരിക്കേണ്ടതിനു അവരെ സന്ദശിക്കാതിരിക്കുവാൻ നിശ്ചയിച്ചു എന്നാണു അദ്ദേഹം പറയുന്നതു്.

൨. "അവനല്ലാതെ ആരാകുന്നു എന്നെ സന്തോഷിപ്പിക്കുന്നതു്?": വ്യഭിചാരിയായ മനുഷ്യനെ ഉദ്ദേശിച്ചു പറയുന്നു. ൩, ൪ വാക്യങ്ങളിൽ അവനെപ്പററി തെളിവായി പറയുന്നുമുണ്ടു്. ശാസന കൊണ്ടു നിങ്ങളെ ഞാൻ ദുഃഖിപ്പിച്ചപ്പോൾ ഞാനും ദുഃഖിച്ചു. അവൻ ശാസനമൂലം തെററുകൾ തിരുത്തി ജീവിതം സംസ്കരിക്കുമ്പോൾ ഞാനും സന്തോഷിക്കും.

൫. "കുറെപ്പേരൊഴികെ നിങ്ങളെല്ലാവരെയും": വ്യഭിചാരി തൻെറ ദുഷ്കൃത്യം കൊണ്ടു ശ്ലീഹായെ മാത്രമല്ല, അവനെ അനുകൂലിച്ചിരുന്ന ചുരുക്കം ചിലരൊഴികെയുള്ള കോറന്തോസ്കാരെല്ലാവരെയും ദുഃഖിപ്പിച്ചു. — "വചനം നിങ്ങളുടെമേൽ ഭാരപ്പെടേണ്ടതല്ലല്ലൊ": ആദ്യലേഖനത്തിൽ 'എന്നിട്ടും നിങ്ങൾ അഹങ്കരിക്കുന്നു. അല്ലാതെ, ഈ പ്രവൃത്തി ചെയ്തവൻ നിങ്ങളുടെ മദ്ധ്യത്തിൽനിന്നു നീക്കപ്പെടേണ്ടതിനായി നിങ്ങൾ വിലാപത്തോടുകൂടി അത്ര ഇരുന്നിട്ടുമില്ല' (അ. ൫. വ. ൨.) എന്നു എല്ലാവരും വ്യഭിചാരിയെ അനുകൂലിക്കുന്ന ഭാവത്തിൽ ശ്ലീഹാ എഴുതിയിരുന്നു. എന്നാൽ ആ വാക്കുകൾ നിങ്ങളെല്ലാവരേയുംപററിയല്ല, കുറെപ്പേരൊഴിച്ചു നിങ്ങളെല്ലാവരും അവൻെറ പാപം നിമിത്തം ദുഃഖിക്കുന്നവരാണു എന്നാണു ശ്ലീഹാ പറയുന്നതു്. — ഈ വാക്യം പ്രാചീനപ്രതികളിൽ പലതിലും ദുർഗ്രഹമാണു്. ഇതിലെ ചില ഭാഗങ്ങൾ വാക്യത്തിൽ കാണുന്നപടി ഗ്രാഹ്യമല്ല എന്നു കാത്തലിക്ക് ട്രൂത്ത് സൊസൈററിയുടെ

പ്രസിദ്ധീകരണം പ്രസ്താവിക്കുന്നു. – 'കുറെപ്പേരൊഴികെ എല്ലാവരെയും' എന്നു ഇവിടെ ഏതിനു അൎത്ഥം പറഞ്ഞിരിക്കുന്നുവോ അതിനു 'എല്ലാവരെയും കുറേശ്ശെ' എന്നും, 'ഒരുവിധത്തിൽ' എന്നും, (വ്യഭിചാരി ശ്ലീഹായുടെ എഴുത്തുമൂലം നേൎവഴിയിൽ ആയതുകൊണ്ടു) 'താൽക്കാലികമായി' എന്നും ചിലർ അൎത്ഥം ഗ്രഹിക്കുന്നുണ്ടു്. – 'വചനം നിങ്ങളുടെമേൽ ഭാരപ്പെടേണ്ടതല്ലല്ലൊ' എന്നതിന്റെ മൂലപദങ്ങൾക്കു 'ഇങ്ങനെ പറയുവാൻ നിങ്ങൾ എനിക്കു അനുവദിക്കുമെങ്കിൽ' എന്നു അൎത്ഥം ഗ്രഹിക്കുന്നവരും ഇല്ലാതില്ല.

൮. "നിങ്ങളുടെ സ്നേഹം": 'നിങ്ങളുടെ' മറ്റു പ്രതികളിൽ ഇല്ല. ഡുവെ (Douai) വിവൎത്തനത്തിലും 'നിങ്ങളുടെ' കാണുന്നുണ്ടു്.

൧൦. "ആരോടു ക്ഷമിച്ചുവോ": ഈ വാക്കുകൾ മറാനായസുറിയാനി, അറ., ക്രൂശ. പ്രതികളിൽ കാണുന്നില്ല. – സഭാഭ്രഷ്ടനാക്കപ്പെട്ടിരുന്ന വ്യഭിചാരിക്കു പാപത്തിനു അൎഹമായിരുന്ന അനിത്യശിക്ഷയുടെ ഒരു ഭാഗം വി. ശ്ലീഹാ മ്ശീഹായുടെ പ്രതിപുരുഷസ്ഥാനത്തിലും അധികാരത്താലും ക്ഷമിക്കുന്നു. – "മ്ശീഹായുടെ പ്രതിപുരുഷസ്ഥാനത്തിൽ": ഗ്രീ., സുറി. പദങ്ങൾക്കു 'മ്ശിഹായുടെ സന്നിധിയിൽ' എന്നും, 'മ്ശീഹായെക്കുറിച്ചു' എന്നും അൎത്ഥം വരാം. പ്രാചീനങ്ങളുൾപ്പെടെയുള്ള വിവൎത്തനങ്ങളിൽ 'സന്നിധിയിൽ' എന്നും കാണുന്നുണ്ടു്.

൧൨. "എനിക്കു വാതിൽ തുറക്കപ്പെട്ടുകയും": ൧. കോറ. അ. ൧൬. വ. ൯. വ്യ. നോക്കുക.

൧൩. "തെത്തോസിനെ കാണായ്കയാൽ എനിക്കു . . . സമാധാനമുണ്ടായിരുന്നില്ല": ആദ്യലേഖനം എങ്ങനെ സ്വീകരിക്കപ്പെട്ടു എന്നും മറ്റും അറിയുവാൻ വി. ശ്ലീഹാ തെത്തോസിനെ കോറന്തോസിലേക്കു അയച്ചിരുന്നു. വിവരം അറിയായ്കയാൽ സമാധാനമില്ലാതായി.

൧൬. "മരണത്തിന്റെ ഗന്ധമുള്ളവൎക്കു മരണത്തിനായും, രക്ഷയുടെ ഗന്ധമുള്ളവൎക്കു രക്ഷക്കായും": ഗ്രീ., ല., അറ. പ്രതികളിൽ 'ചിലൎക്കു ആയുസ്സിനായിട്ടു ആയുസ്സിന്റെ ഗന്ധം, മറ്റു ചിലൎക്കു മരണത്തിനായിട്ടു മരണത്തിന്റെ ഗന്ധം' എന്നാണു കാണുന്നതു്. ക്രൂശ. പ്രതിയിലാകട്ടെ 'മരണത്തിൽ നിന്നു മരണത്തിലേക്കുള്ള ചിലരുണ്ടു്. ആയുസ്സിൽ നിന്നു ആയുസ്സിലേക്കുള്ള ചിലരുമുണ്ടു്' എന്നാണു വിവൎത്തനം. തിന്മയിൽനിന്നു തിന്മയിലേക്കും നന്മയിൽ നിന്നു നന്മയിലേക്കുമുള്ള പുരോഗമനത്തെയാണു ഇതു കാണിക്കുന്നതു്. വെസ്റ്റുമിൻസ്റ്റർ ഈ വിവൎത്തനത്തെ അനുഗമിക്കുകയും പ്രാമാണ്യമുള്ള ഗ്രീക്കു കൈയെഴുത്തുപ്രതികളും, ക്രൂശ. പ്രതിയും, ആദിമപിതാക്കന്മാരിൽ പലരും ഇതിനെ അനുകൂലിക്കുന്നു എന്നു ഡോക്ടർ മക്റോറി (Dr. Mac Rory) യെ ആധാരമാക്കി പ്രസ്താവിക്കുകയും ചെയ്യുന്നു. — പ്രേഷിതന്റെ പ്രസംഗം അതിന്റെ സുഗന്ധത്താൽ പലരെയും ജീവനിലേക്കു കൊണ്ടുവന്നു, മറ്റു ചിലൎക്കോ അവർ ദൈവഹിതത്തോടു എതിൎക്കുകയും മത്സരിക്കുകയും ചെയ്തു എന്ന അവരുടെ കുറ്റം മൂലം അതു മരണകാരണമായിത്തീൎന്നു എന്നു സാരം. – വ. ൧൪-ൽ വിജയത്തെപ്പറ്റി പറഞ്ഞിട്ടുണ്ടല്ലൊ. വിജയോത്സവാവസരത്തിൽ സുഗന്ധദ്രവ്യങ്ങൾ ധൂപിക്കുക പതിവുണ്ടായിരുന്നു. ഇതിനെ സൂചിപ്പിച്ചാണു വി. ശ്ലീഹാ 'ഗന്ധ'ത്തെപ്പറ്റി പ്രസ്താവിക്കുന്നതു്. – "ഇവയ്ക്കു ആരാകുന്നു യോഗ്യൻ?": വളരെപ്പേരുടെ രക്ഷക്കു മാത്രമല്ല, ശിക്ഷക്കുംകൂടെയും കാരണമാകാവുന്ന ഈ ജോലിക്കു്, സുവിശേഷവേലക്കു്, തക്കവൻ ആർ? കേവലം ഉദ്ദേശ്യശുദ്ധിയോടും ദൈവികപ്രേഷിതത്വത്തെപ്പറ്റിയുള്ള ബോധത്തോടും കൂടിയുവൻമാത്രം. മ്ശീഹാ ഈ ജോലിക്കായി ഞങ്ങളെയാണു തിരഞ്ഞെടുത്തിരിക്കുന്നതു്. – വുൾഗാത്തായിൽ 'ഇത്ര' യോഗ്യൻ എന്നുകൂടയുണ്ടു്. മൂലത്തിലും മറ്റു വിവൎത്തനങ്ങളിലും 'ഇത്ര' കാണുന്നില്ല.

## അദ്ധ്യായം ൩.

വി. ശ്ലീഹായിക്ക ശുപാൎശക്കത്തുകൾ ആവശ്യമില്ല. പുതിയനിയമത്തിലെ ശുശ്രൂഷയുടെ മഹത്വം.

൧. ഞങ്ങൾ എങ്ങനെയുള്ളവർ എന്ന വീണ്ടും നിങ്ങളെ കാണിക്കുവാൻ ഞങ്ങൾ പേൎത്തു തുടങ്ങുകയാണൊ? അല്ലെങ്കിൽ മററുള്ളവരെപ്പോലെ ഞങ്ങളെപ്പററി നിങ്ങൾക്ക ശുപാൎശക്കത്തുകൾ എഴുതപ്പെടുവാനൊ, നിങ്ങൾ ഞങ്ങളെപ്പററി ശുപാൎശ എഴുതുവാനൊ ഒരുപക്ഷേ ഞങ്ങൾക്ക ആവശ്യമുണ്ടോ?

൨. എന്തുകൊണ്ടെന്നാൽ ഞങ്ങളുടെ ഹൃദയത്തിൽ എഴുതപ്പെട്ടതും, സകല മനുഷ്യരാലും അറിയപ്പെട്ടതും, വായിക്കപ്പെട്ടതുമായ ഞങ്ങളുടെ കത്തു നിങ്ങളാകുന്നു.

൩. നിങ്ങൾ, ഞങ്ങളാൽ ശുശ്രൂഷിക്കപ്പെട്ടിട്ട്, മഷികൊണ്ടല്ല, പിന്നെയൊ, ജീവനുള്ള ദൈവത്തിൻെറ ആത്മാവുകൊണ്ട്, കൽപലകകളിലല്ല, മറിച്ച്, ശാരീരികങ്ങളായ ഹൃദയപ്പലകകളിൽ എഴുതപ്പെട്ടവയായ മ്ശിഹായുടെ കത്തുകളാകുന്നു എന്നു അറിയപ്പെട്ടിരിക്കുന്നുവല്ലൊ.

൪. ഞങ്ങൾക്ക മ്ശിഹാ മൂലം ദൈവസന്നിധിയിൽ ഇപ്രകാരം ഉറപ്പുണ്ട്.

൫. (അതു) ഞങ്ങളാൽ തന്നെ എന്നപോലെ എന്തെങ്കിലും വിചാരിക്കുവാൻ ഞങ്ങൾ പ്രാപ്തരാകുന്നതുകൊണ്ടല്ല. മറിച്ച്, ഞങ്ങളുടെ ശക്തി ദൈവത്തിൽ നിന്നാകുന്നു.

൬. അവൻ ഞങ്ങളെ അക്ഷരം കൊണ്ടല്ല, മറിച്ച്, ആത്മാവുകൊണ്ട്, പുതിയ നിയമത്തിൻെറ ശുശ്രൂഷകന്മാരാകുവാൻ യോഗ്യരാക്കി. എന്തുകൊണ്ടെന്നാൽ അക്ഷരം കൊല്ലുന്നു, ആത്മാവോ ജീവിപ്പിക്കുന്നു.

൭. എന്നാൽ മരണത്തിൻെറ ശുശ്രൂഷ കല്ലുകളിൽ അക്ഷരമായി കൊത്തപ്പെട്ടുകയും, അതു് ഇസ്രായേൽ മക്കൾക്ക മൂശെയുടെ മുഖത്തു നോക്കുവാൻ അവൻെറ മുഖത്തിൻെറ നശിച്ചുപോയ തേജസ്സു നിമിത്തം കഴിയാതാകത്തക്കവണ്ണം മഹത്വത്തോടുകൂടിയതാവുകയും ചെയ്തു എങ്കിൽ,—

൮. ഈ സ്ഥിതിക്ക് —ആത്മാവിൻെറ ശുശ്രൂഷ അധികമായിട്ടു തേജസ്സോടു കൂടിയതല്ലാതിരിക്കുന്നതു എങ്ങനെ?

൯. ശിക്ഷാവിധിയുടെ ശുശ്രൂഷക്കു തേജസ്സുണ്ടായി എങ്കിൽ നീതിയുടെ ശുശ്രൂഷ എത്ര അധികമായിട്ടു തേജസ്സിൽ വൎദ്ധിച്ചിരിക്കണം!

൧൦. എന്തുകൊണ്ടെന്നാൽ തേജസ്സുള്ളതായ അതുതന്നെയും അധികമായിട്ടുള്ള ഈ തേജസ്സിനോടു ഒപ്പിച്ചു നോക്കുമ്പോൾ ഇതുപോലെ മഹത്വപ്പെട്ടില്ല.

൧൧. നശിപ്പിക്കപ്പെട്ടതു തേജസ്സോടു കൂടിയിരുന്നു എങ്കിലോ നിലനില്ക്കുന്നതു അധികമായിട്ടു തേജസ്സോടു കൂടിയിരിക്കും.

൧൨. ആകയാൽ ഈ പ്രത്യാശ ഞങ്ങൾക്കുള്ളതുകൊണ്ടു ഞങ്ങൾ അധികം പരസ്യമായി വൎത്തിക്കുന്നു.

൧൩. അതു നശിച്ചു പോകുന്നതിൻെറ അന്ത്യത്തിൽ ഇസ്രായേൽ മക്കൾ ഉററു നോക്കാതിരിക്കേണ്ടതിനു തൻെറ മുഖത്തു മൂടുപടം ഇട്ടിരുന്ന മൂശെയെപ്പോലെയുമല്ല. [പുറ. അ. ൩൪. വ. ൩൩.]

൧൪. മാത്രമല്ല, അവരുടെ ബോധം ഇരുട്ടിപ്പോയി. എന്തുകൊണ്ടെ

ന്നാൽ പഴയനിയമം വായിക്കപ്പെട്ട ബോൾ ഇന്നാൾവരെയും അതേമൂട്ട പടം തന്നെ നീക്കപ്പെടാതെ അവരു ടെമേൽ ഇരിക്കുന്നു. അതു മ്ശിഹാ മൂലമായിട്ടാണല്ലൊ നീക്കപ്പെടുന്നതു്.

൧൫. മൂശെയുടെ പുസ്തകം വായി ക്കപ്പെട്ടബോൾ ഇന്നാൾവരെയും മൂട്ട പടം അവരുടെ ഹൃദയത്തിന്മേൽ കിടക്കുന്നു.

൧൬. അവരിൽ ആരെങ്കിലും ക ത്താവിൻെറ അടുക്കലേക്കു തിരിയു മ്പോഴോ മൂട്ടപടം അവനിൽ നിന്നു നീക്കപ്പെടുന്നു.

൧൭. കത്താവാകട്ടെ ആത്മാവു തന്നെയാകുന്നു. കത്താവിൻെറ ആ ത്മാവു ഉള്ളിടത്തു സ്വാതന്ത്ര്യമുണ്ടു്. [യോഹ. അ. ൪. വ. ൨൪.]

൧൮. എന്നാൽ നാമെല്ലാവരും മൂടാത്ത മുഖങ്ങൾ കൊണ്ടു കത്താവി ൻെറ മഹത്വം കണ്ണാടിയിൽ എന്ന പോലെ കാണുന്നു. ആത്മാവാകുന്ന കത്താവിൽ നിന്നു എന്നപോലെ തേ ജസ്സിൽ നിന്നു തേജസ്സിലേക്കു അതേ സാദൃശ്യമായിട്ടു നാം രൂപാന്തരപ്പെട്ട കയും ചെയ്യുന്നു.

## വ്യാഖ്യാനം.

൧. "മററുള്ളവരെപ്പോലെ . . . ശുപാശ്ശക്കത്തുകൾ . . . ഞങ്ങൾക്കു ആവശ്യ മുണ്ടൊ?": പലസ്തീനായിലുംമററും നിന്നു ചെന്നിരുന്ന തൻെറ വിരോധികളായ വ്യാജോ പദേഷ്ടാക്കളെപ്പോലെ അന്യന്മാരിൽനിന്നുള്ള ശുപാശ്ശക്കത്തുകളോടുകൂടി ചെല്ലേണ്ട ആവശ്യം തനിക്കില്ലെന്നു ആ വ്യാജോപദേഷ്ടാക്കളെ തുച്ഛമാക്കി വി. ശ്ലീഹാ പറ യുന്നു.

൩. "ശാരീരികങ്ങളായ ഹൃദയപ്പലകകളിൽ എഴുതപ്പെട്ട": വി. ഗ്രന്ഥങ്ങൾ പരിശുദ്ധാത്മാവിൻെറതാണ്. മ്ശിഹായുടെ ഉപദേശങ്ങളുടെ ശരിയായ ഗ്രന്ഥം ആ പരിശുദ്ധാത്മാവിൻെറ തന്നെ ഇരിപ്പിടമായ മനുഷ്യഹൃദയങ്ങളാകുന്നു. തൻമൂലം വി. ഇറെനേയോസ് ഇങ്ങനെ പറഞ്ഞിരിക്കുന്നു: 'പ്രേഷിതർ എഴുത്തായിട്ടു നമുക്കു ഒന്നും തന്നിട്ടില്ലെന്നുതന്നെയായാലും അവർ പള്ളികളെ ആക്കു ഏല്പിച്ചുകൊടുത്തുവോ അ വക്കു നൽകിയ പാരമ്പര്യത്തിൻെറ മുറ നാം അനുഗമിക്കേണ്ടതല്ലയൊ? മഷികൊണ്ടും കടലാസിലും എഴുതപ്പെട്ട യാതൊന്നുമില്ലാതെതന്നെ എത്ര മ്ളേച്ഛജാതികൾ വിശ്വാ സം സ്വീകരിക്കുകയും ആചരിക്കുകയും ചെയ്തിരിക്കുന്നു!' – "മ്ശിഹായുടെ കത്തുകൾ": മ്ശിഹായുടെ കൈകളാൽ എന്നപോലെ എഴുതപ്പെട്ട ലേഖനങ്ങൾ. വ്യാജോപദേഷ്ടാ ക്കളുടെ ശുപാശ്ശക്കത്തുകൾ മനുഷ്യരുടെ മാത്രം, ഞങ്ങളുടെതോ മ്ശിഹായുടെതു തന്നെ എന്നാണു വി. ശ്ലീഹാ ഇതുകൊണ്ടു പ്രസ്താവിക്കുന്നതു്.

൪. "ഇപ്രകാരം": ഞങ്ങളുടെ ശുപാശ്ശക്കത്തു നിങ്ങളാകുന്നു എന്ന്.

൬. "ഞങ്ങളെ": പുതിയനിയമത്തിലെ ശുശ്രൂഷകന്മാരെ. ദൈവവചനം പ്ര സംഗിക്കുവാൻ ആരാണു യോഗ്യൻ എന്നു അ. ൨. വ. ൧൬-ൽ ചെയ്തിട്ടുള്ള കഥനത്തെ യാണു വി. ശ്ലീഹാ ഇവിടെ സൂചിപ്പിക്കുന്നതു്. – "അക്ഷരംകൊണ്ടല്ല, മറിച്ച് ആ ത്മാവുകൊണ്ടു്": മൂശെ പഴയനിയമം പ്രസിദ്ധീകരിച്ചതുപോലെ നിയമം വായിച്ചു അറിയിക്കുവാൻ മാത്രമല്ല, കൃപാവരം നൽകുവാനുള്ള ശക്തിയും തന്നുകൊണ്ടു്. – "അക്ഷരം കൊല്ലുന്നു, ആത്മാവോ ജീവിപ്പിക്കുന്നു": 'അക്ഷരം' എന്നതിനു ശരി യായി ഗ്രഹിക്കാത്തതും ചൈതന്യരഹിതമായി സ്വീകരിക്കപ്പെട്ടതുമായ ലിപി എന്നു ചിലർ അത്ഥം പറയുന്നുണ്ടു്. – 'അക്ഷരം' നിയമത്തിൻെറ അനുസരണത്തിനു ആവ ശ്യമായ കൃപാവരം നൽകാതെ നിയമംമാത്രം വിളിച്ചറിയിക്കുന്ന പഴയനിയമം എന്നും,

'ആത്മാവു' നിയമാനുഷ്ഠാനത്തിനുവേണ്ടിയ ദൈവികവരങ്ങൾ പ്രദാനം ചെയ്യുന്ന പുതിയനിയമമെന്നുമാണു ഇവിടെ ഗ്രഹിക്കേണ്ടതു്. കൃപാവരം ആത്മാവിൽനിന്നു മാത്രമേ ലബ്ധമാകയുള്ളു. റോമ. അ. ൭. വ. ൮. വ്യാ. നോക്കുക.

൭, ൮. "മരണത്തിന്റെ ശുശ്രൂഷ": മരണംകൊണ്ടു ഭയപ്പെടുത്തുകയും മരണം അനുഭവിപ്പിക്കുകയും ചെയ്തിരുന്ന ശുശ്രൂഷ; പഴയനിയമം. — "ആത്മാവിന്റെ ശുശ്രൂഷ": പ. ആത്മാവിനെയും നീതീകരണത്തെയും നൽകുന്ന ശുശ്രൂഷ; പുതിയനിയമം. — പു. നിയമം പ. നിയമത്തെക്കാൾ മൂന്നു സംഗതികൾകൊണ്ടു ശ്രേഷ്ഠമാണെന്നാണു ശ്ലീഹാ ഇവിടെ പ്രസ്താവിക്കുന്നതു്: ൧. ഫലംകൊണ്ടു്. പ. നിയമം മരണവും, പു. നിയമം ജീവനും പ്രദാനം ചെയ്യുന്നു. ൨. സൂക്ഷിക്കപ്പെടുന്നവിധംകൊണ്ടു്. പ. നിയമം കല്ലിൽ സൂക്ഷിക്കപ്പെട്ടു, പു. നിയമമോ മനുഷ്യഹൃദയത്തിൽ. ഇതു എഴുത്തിൽ മാത്രമല്ല, പരിശുദ്ധാത്മാവിനാൽ പ്രേരിതയായ വി. സഭയുടെ പാരമ്പര്യങ്ങളിലും സൂക്ഷിക്കപ്പെടുന്നു. ൩. പൂർണ്ണതകൊണ്ടു്. പഴയനിയമത്തിന്റെ തേജസ്സ്, മൂശെയുടെ മുഖത്തിലെ തേജസ്സുപോലെ, താൽകാലികമായിരുന്നു. പുതിയനിയമത്തിന്റേതാകട്ടെ നിത്യതേജസ്സിന്റെ പ്രതീക്ഷയെ പ്രദാനം ചെയ്യുന്നു.

൯. "ശിക്ഷാവിധിയുടെ ശുശ്രൂഷ": വ. ൭-ൽ പറഞ്ഞിട്ടുള്ള 'മരണത്തിന്റെ ശുശ്രൂഷ'; പ. നിയമം. — "നീതിയുടെ ശുശ്രൂഷ": വ. ൮-ൽ പറയുന്ന ആത്മാവിന്റെ ശുശ്രൂഷ'; പു. നിയമം. വ. ൭, ൮. വ്യാ. നോക്കുക.

൧൦. "തേജസ്സുള്ളതായ അതു": പഴയനിയമം. — "അധികമായിട്ടുള്ള . . . തേജസ്സിനോടു": പുതിയനിയമത്തോടു. — "ഇതുപോലെ": പുതിയനിയമംപോലെ. പഴയനിയമം പുതിയനിയമംപോലെ തേജസ്വിയായിത്തീർന്നില്ല എന്നു താല്പര്യം. മററു പ്രതികളിൽ ഈ വാക്യത്തിന്റെ ഘടന അവ്യക്തമായിരിക്കുന്നു. കാര്യത്തിൽ ഭേദമില്ല.

൧൩. "നശിച്ചുപോകുന്നതിന്റെ അന്ത്യത്തിൽ": ഗ്രീ., അറ. പ്രതികളിലും 'അന്ത്യം' തന്നെ. വെസ്റ്റ്മിൻസ്റ്റർ വിവർത്തനത്തിലും 'അന്ത്യം' എന്നു കാണുന്നു. ക്രൂശ. പ്രതിയിൽ ഈ വാക്യമില്ല. വുൾഗാത്തയിൽ 'നശിച്ചുപോകുന്നതായ അവന്റെ മുഖത്തു' എന്നാണു വിവർത്തനം. 'മുഖം' അന്ത്യം എന്നതിനുപകരം വന്നുകൂടിയതാണെന്നും പ്രാചീനലത്തീൻപിതാക്കന്മാരും 'അന്ത്യം' തന്നെയാണു സ്വീകരിച്ചിരുന്നതെന്നും കൊർനേലി പറയുന്നു. 'മുഖം' എന്നതിനെക്കാൾ ഉത്തമമായ പാഠം 'അന്ത്യം' എന്നു കാ. ട്രൂ. സൊ. പ്രസിദ്ധീകരണവും പ്രസ്താവിക്കുന്നുണ്ടു്. — 'നശിച്ചുപോകുന്നതു' എന്നു ഇവിടെ പറഞ്ഞിരിക്കുന്നതു നീക്കപ്പെട്ടുപോകുന്ന പഴയനിയമത്തെ ഉദ്ദേശിച്ചാണു്. ദൈവം നിയമം കൊടുത്തപ്പോൾ മുഖം മൂടുവാൻ മൂശെക്കു തോന്നിച്ചതു മ്ശീഹാ വന്നു മൂടുപടം നീക്കുന്നതുവരെ മറഞ്ഞിരിക്കുന്ന എന്തോ ഉണ്ടു എന്നു കാണിക്കുവാനായിരുന്നു. മാത്രമല്ല, മൂശെയുടെ മുഖത്തിലെ തേജസ്സും അതു നീങ്ങിപ്പോകുന്നതും അക്കാലത്തെ ഇസ്രായേൽ ജനങ്ങൾ ഉററുനോക്കാതിരിക്കണം എന്നുകൂടി ഈ മൂടുപടംകൊണ്ടു ദൈവം ഉദ്ദേശിച്ചിരുന്നു. പഴയനിയമം താൽക്കാലികം മാത്രമെന്നുള്ള അവസ്ഥ അന്നു വെളിപ്പെടുത്തുവാൻ ദൈവത്തിനു ഇഷ്ടമുണ്ടായിരുന്നില്ല. — നിയമത്തിന്റെ അന്ത്യം മ്ശീഹായാണു്. എന്തെന്നാൽ പഴയനിയമത്തിലെ ഛായകളും നിഴലുകളുമെല്ലാം മ്ശീഹായിൽ വസ്തുരൂപം ധരിച്ചു.

൧൬. "അവരിൽ ആരെങ്കിലും കർത്താവിന്റെ അടുക്കലേക്കു തിരിയുമ്പോൾ": അറ.ലും ഇങ്ങനെതന്നെ. ക്രൂശ.ൽ 'അവർ . . . തിരിയുമ്പോൾ' എന്നാണു വിവർത്തനം. ഗ്രീ., ല. പ്രതികളിൽ 'അവൻ . . . തിരിയുമ്പോൾ' എന്നു കാണുന്നു. 'അവൻ' ക്രിയയിൽ അസ്പഷ്ടമായിരിക്കുന്നതേയുള്ളു. തൻമൂലം അവൻ 'മൂശെ'യാകുന്നു എന്നു ചിലർ പറയുന്നു. മൂടുപടത്തോടുകൂടിയ മൂശെ നമ്മുടെ കർത്താവിനെ സ്വീകരി

ക്കാത്ത യഹൂദസഭയുടെയും, മൂടുപടം നീക്കിയ മൂശെ മാനസാന്തരപ്പെടുന്ന യഹൂദന്മാരുടെയും ഛായയാണ്. 'അതു . . . തിരിയുമ്പോൾ' എന്നും ഗ്രീക്കുപദങ്ങൾക്കു അൎത്ഥം ജനിക്കാമെന്നു വെസ്റ്റ്മിൻസ്റ്റർ വിവൎത്തനം വ്യാഖ്യാനത്തിൽ പറയുന്നു. വ. ൧൫-ൽ പറഞ്ഞിരിക്കുന്ന 'ഹൃദയം' എന്നാണു 'അതു'കൊണ്ടു ഗ്രഹിക്കേണ്ടതു്.- സുറി., അറ. പ്രതികളിൽ കാണുന്നതുപോലെ 'അവരിൽ ആരെങ്കിലും' ആയാലും, ക്രൂശ.ൽ കാണുന്ന 'അവർ' ആയാലും, ഗ്രീ., ല. പ്രതികളിലെ യഹൂദസഭയെ പ്രതിനിധീകരിക്കുന്ന 'മൂശെ'യായാലും, ഗ്രീക്കിലെ അൎത്ഥാന്തരം അനുസരിച്ചുള്ള 'അതു' അഥവാ 'ഹൃദയം' ആയാലും യഹൂദസഭയെയാണു ഏതും കാണിക്കുന്നതെന്നു സ്പഷ്ടമാണല്ലൊ.

## അദ്ധ്യായം ൪.

വി. പൌലോസിൻെറ പ്രസംഗത്തിൻെറ നിഷ്കപടത. കഷ്ടപ്പാടുകളിൽ അദ്ദേഹത്തിനുള്ള ആശ്വാസം.

ഇതിനാൽ ഞങ്ങളുടെമേൽ ഉണ്ടായ കരുണയനുസരിച്ചു ഞങ്ങൾ കൈയേററിരിക്കുന്ന ഈ ശുശ്രൂഷയിൽ ഞങ്ങൾക്കു മടുപ്പു തോന്നുന്നില്ല.

൨. മറിച്ച്, ലജ്ജാകരങ്ങളായ രഹസ്യങ്ങളെ ഞങ്ങൾ ത്യജിച്ചിരിക്കുന്നു. കുടിലതയോടു കൂടി ഞങ്ങൾ വ്യാപരിക്കുന്നില്ല. ദൈവവചനത്തെ വഞ്ചിക്കുന്നുമില്ല. പിന്നെയൊ, സത്യത്തിൻെറ വെളിപ്പെടുത്തൽകൊണ്ടു ദൈവസമക്ഷം എല്ലാവരുടേയും ബോധത്തിനു ഞങ്ങളെത്തന്നെ ഞങ്ങൾ കാണിച്ചുകൊടുക്കുന്നു.

൩. എന്നാൽ ഞങ്ങളുടെ സുവിശേഷം മറഞ്ഞിരിക്കുന്നതാകുന്നു എങ്കിൽ നശിച്ചുപോകുന്നവൎക്കാകുന്നു മറഞ്ഞതായിരിക്കുന്നതു്.

൪. അവർ വിശ്വസിക്കാതിരിക്കുന്നതുകൊണ്ടു ദൈവത്തിൻെറ പ്രതിമയായ മ്ശീഹായുടെ തേജസ്സാകുന്ന സുവിശേഷത്തിൻെറ പ്രകാശം അവൎക്കു ഉദിക്കാതിരിക്കേണ്ടതിനു ഈ ലോകത്തിൻെറ ദൈവം അവരുടെ ബോധത്തെ ഇരുട്ടാക്കിക്കളഞ്ഞു.

൫. ഞങ്ങൾ പ്രസംഗിക്കുന്നതോ ഞങ്ങളെത്തന്നെപററിയല്ല, മറിച്ച്, നമ്മുടെ കൎത്താവ് ഈശോ ആയ മ്ശീഹായെപ്പററി (ആകുന്നു). ഞങ്ങളെത്തന്നെപററിയാകട്ടെ ഈശോയെ പ്രതി നിങ്ങളുടെ ദാസന്മാരാകുന്നു എന്നത്രേ.

൬. എന്തുകൊണ്ടെന്നാൽ ഇരുട്ടിൽ നിന്നു പ്രകാശം ഉദിക്കട്ടെ എന്നു അരുളിച്ചെയ്ത ദൈവംതന്നെ ഞങ്ങൾ ഈശോമ്ശീഹായിൽ ദൈവതേജസ്സിൻെറ ജ്ഞാനത്താൽ പ്രകാശിപ്പിക്കപ്പെടേണ്ടതിനു ഞങ്ങളുടെ ഹൃദയങ്ങളിൽ ഉദിച്ചിരിക്കുന്നു.

൭. എങ്കിലും ശക്തിയുടെ (ഈ) ആധിക്യം ഞങ്ങളിൽ നിന്നല്ല, ദൈവത്തിൽ നിന്ന്, എന്നു വരേണ്ടതിനു മൺപാത്രത്തിലാകുന്നു ഈ നിക്ഷേപം ഞങ്ങൾക്കു കിട്ടിയിരിക്കുന്നതു്.

൮. സകല കാൎയ്യത്തിലും ഞങ്ങൾ ഞെരുക്കപ്പെടുന്നു; എങ്കിലും ഞങ്ങൾ ശ്വാസംമുട്ടിച്ചാകുന്നില്ല. അലട്ടപ്പെടുന്നു; എങ്കിലും ജയിക്കപ്പെടുന്നില്ല.

൯. പിഡിപ്പിക്കപ്പെടുന്നു; എങ്കിലും ഉപേക്ഷിക്കപ്പെടുന്നില്ല. തട്ടിമറിച്ചിടപ്പെടുന്നു; എങ്കിലും നശിച്ചുപോകുന്നില്ല.

൧൦. എന്തുകൊണ്ടെന്നാൽ ഈശോയുടെ ആയുസ്സു കൂടിയും ഞങ്ങളുടെ ശരീരങ്ങളിൽ വെളിപ്പെടേണ്ടതിനു

ഞങ്ങൾ ഈശോയുടെ മരണം ഞങ്ങളുടെ ശരീരങ്ങളിൽ എപ്പോഴും വഹിക്കുന്നു.

൧൧. ജീവിച്ചിരിക്കുന്ന ഞങ്ങൾ ഈശോയെ പ്രതി മരണത്തിനു ഏല്പിക്കപ്പെടുന്നു എങ്കിലോ അങ്ങനെ തന്നെ ഈശോയുടെ ആയുസ്സും ഞങ്ങളുടെ മരണമുള്ള ഈ ശരീരത്തിൽ വെളിപ്പെടും.

൧൨. ഇപ്പോൾ ഞങ്ങളിൽ മരണവും നിങ്ങളിൽ ജീവനും പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നു.

൧൩. ആകയാൽ: ഞാൻ വിശ്വസിച്ചു, ഇതിനാൽ ഞാൻ സംസാരിക്കുകയും ചെയ്തു എന്നു എഴുതപ്പെട്ടിരിക്കുന്നതുപോലെ ഞങ്ങൾക്കും ഉള്ളതു വിശ്വാസത്തിന്റെ ഒരേആത്മാവു തന്നെയാകകൊണ്ടു ഞങ്ങൾ വിശ്വസിക്കുന്നു; ഇതിനാൽ ഞങ്ങൾ സംസാരിക്കുകയും ചെയ്യുന്നു. [സങ്കി. ൧൧൫. വ. ൧൦.]

൧൪. നമ്മുടെ കൎത്താവായ ഈശോയെ ഉയിൎപ്പിച്ചവൻ ആരോ അവൻ ഈശോമൂലം ഞങ്ങളെയും ഉയിൎപ്പിക്കുമെന്നും, നിങ്ങളോടുകൂടി തന്റെ അടുക്കൽ ഞങ്ങളെ ചേൎത്തുകൊള്ളുമെന്നും ഞങ്ങൾ അറിയുന്നു.

൧൫. എന്തുകൊണ്ടെന്നാൽ പലർമൂലം കൃപ വൎദ്ധിച്ചിട്ടു ദൈവത്തിന്റെ മഹത്വത്തിനു സ്തുതി പെരുകേണ്ടതിനു സകലവും നിങ്ങളെ പ്രതിയാകുന്നു.

൧൬. ഇതിനാൽ ഞങ്ങൾക്കു മടുപ്പു തോന്നുന്നില്ല. എന്തെന്നാൽ ഞങ്ങളുടെ പുറമേയുള്ള മനുഷ്യൻ ക്ഷയിച്ചു പോകുന്നു എങ്കിലും അകമേയുള്ളവൻ നാൾക്കുനാൾ പുതുക്കപ്പെടുന്നു.

൧൭. എന്തുകൊണ്ടെന്നാൽ ഈ സമയത്തിലെ ഞെരുക്കം വളരെ നിസ്സാരവും ലഘുവുമെങ്കിലും അതു അനന്തമായ മഹാതേജസ്സിനെ എന്നും എന്നേക്കുമായി നമുക്കു തയ്യാറാക്കുന്നു.

൧൮. കാണപ്പെടുന്നവയിലല്ല, മറിച്ച്, കാണപ്പെടാത്തവയിലാകുന്നു ഞങ്ങൾ സന്തോഷിക്കുന്നത്. കാണപ്പെടുന്നവ തൽക്കാലത്തേക്കുള്ളവയും, കാണപ്പെടാത്തവയോ എന്നേക്കുമുള്ളവയുമാണല്ലൊ.

## വ്യാഖ്യാനം.

൧. "ഇതിനാൽ": കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിച്ചവിധത്തിലുള്ള പ്രേഷിതത്വം ഞങ്ങൾക്കു ലഭിച്ചിരിക്കയാൽ. ഈ വാക്യവും തുടൎന്നു വരുന്ന ൭ വാക്യങ്ങളും യഥാൎത്ഥത്തിൽ ൩-ാം അദ്ധ്യായത്തോടു ചേരേണ്ടതാണ്.

൨. "ലജ്ജാകരങ്ങളായ രഹസ്യങ്ങളെ": കരിശിന്റെ 'ഭോഷത്വ'ത്തെപ്പററി ലജ്ജിക്കുന്ന വ്യാജോപദേഷ്ടാക്കളുടെ കുടിലപ്രയോഗങ്ങളെ. 'അവർ ഗൂഢമായി പ്രവൎത്തിക്കുന്നതു പറയുവാൻപോലും വെറുപ്പു തോന്നിക്കുന്നതാകുന്നു' (എപ്പെ. അ. ൫. വ. ൧൨.) എന്നു വി. ശ്ലീഹാ തന്നെ പറയുന്നുണ്ട്.

൪. "ഈ ലോകത്തിന്റെ ദൈവം": സാത്താൻ. സാത്താനെപ്പററി 'ലോകത്തിന്റെ പ്രമാണി' എന്നു യോഹ. അ. ൧൨. വ. ൩൧-ൽ പറയുന്നുണ്ടല്ലൊ. – 'സ്വൎഗ്ഗത്തിന്റെ ദൈവം', 'അബ്രാഹത്തിന്റെ ദൈവം' എന്നെല്ലാം പറയുന്നതുപോലെ സാക്ഷാൽ ദൈവം എന്നു ഗ്രീ., ല. പ്രതികളിലെ വാചകഘടനയിൽനിന്നു മററുചിലർ സമൎത്ഥിക്കുന്നു. ക്രുശ.പ്രതി ഇതിനെ അനുകൂലിക്കുകയും ചെയ്യുന്നു. വുൾഗാത്തയിൽ ദൈവം (Deus) എന്ന പദം വലിയ അക്ഷരംകൊണ്ടു ആരംഭിക്കുന്നുമുണ്ട്. അവരുടെ മനസ്സു ഇരുണ്ടുപോകുവാൻ ദൈവം അനുവദിച്ചു എന്നൎത്ഥം. എങ്കിലും ഇംഗ്ലീഷ് വിവൎത്തനങ്ങളിൽ ദൈവം (god) എന്ന ശബ്ദത്തിനു ചെറിയ അക്ഷര

മാണ ഉപയോഗിച്ചുകാണുന്നത്. ആകയാൽ ഈ തർജ്ജമകൾ സാത്താൻ എന്ന അർത്ഥത്തെയാണ പിന്താങ്ങുന്നത്. – ഇനിയും ചിലരാകട്ടെ 'ഈ ലോകത്തിന്റെ' എന്നതു ദൈവത്തോടല്ല, വിശ്വസിക്കാതിരിക്കുന്നവരോടാണ ഘടിപ്പിക്കുന്നത്. ഈ ലോകത്തിലെ അവിശ്വാസികൾ എന്നർത്ഥം. ഇതു ഭാഷയോടു ചെയ്യുന്ന ഒരു കടുംകൈയായി തോന്നുന്നു.

൩. "ഈശോമ്ശിഹായിൽ": 'ഈശോമ്ശിഹായുടെ മുഖത്തു', 'ഈശോമ്ശിഹാ എന്നയാളിൽ' ഇങ്ങനെയാണ സുറിയാനിയുടെ പദാത്ഥം. ഇതു സുറിയാനിയിലെ ഒരു പ്രയോഗവിശേഷം മാത്രമാണ. 'ഈശോമ്ശിഹായിൽ' എന്നേ ധരിക്കേണ്ടതുള്ളൂ. വി. ശ്ലീഹാ സുറിയാനി ആശയം രേഖപ്പെടുത്തിയതുകൊണ്ടു മൂലമായ ഗ്രീക്കിലും, അതിൽനിന്ന വിവത്തനങ്ങളിലും മുഖം, ആൾ എന്നിങ്ങനെ കാണുവാൻ ഇടയായിട്ടുണ്ട്.

൭. "ഈ നിക്ഷേപം": പ്രേഷിതവൃത്തി. കന്യാത്വം എന്നു പലരും ഇവിടെ അത്ഥം ഗ്രഹിക്കുന്നുണ്ട്. ഇവിടെ കന്യാത്വം എന്നല്ല പ്രേഷിതസ്ഥാനം എന്നുതന്നെയാണ അത്ഥമാക്കേണ്ടതു്.

൧൨. "ഞങ്ങളിൽ മരണവും നിങ്ങളിൽ ജീവനും": ജീവൻ എന്നു ഇവിടെ പറയുന്നതു വ. ൧൧-ൽ പറഞ്ഞിട്ടുള്ള 'ഈശോയുടെ ആയുസ്സ്' – കൃപാവരത്തിന്റെ പ്രകൃത്യതീതമായ ജീവൻ – ആണ്. ഞങ്ങൾക്കു ശാരീരികമായ കഷ്ടപ്പാടും നഷ്ടവും, നിങ്ങൾക്കു ആത്മികമായ ആശ്വാസവും ലാഭവും, എന്നുവെച്ചാൽ നിങ്ങൾ ആത്മികമായി ജീവിക്കുവാൻവേണ്ടി ഞങ്ങൾ ശാരീരികമായി മരിക്കുന്നു എന്നർത്ഥം. 'രക്തസാക്ഷികളുടെ രക്തം ക്രിസ്ത്യാനികളുടെ ബീജമാകുന്നു' എന്നു ടെർട്ടലിയൻ (Tertullian) പറഞ്ഞിട്ടുള്ളതു ഇതിനെ അനുസ്മരിച്ചത്രേ.

൧൩. "ഞങ്ങൾക്കും ഉള്ളതു വിശ്വാസത്തിന്റെ ഒരേ ആത്മാവുതന്നെയാകകൊണ്ടു": ൧൧൫-ാം സങ്കീത്തനം എഴുതിയ ദാവീദു നിബ്യായിക്കുണ്ടായിരുന്ന വിശ്വാസത്തിന്റെ ആത്മാവുതന്നെ. ദാവീദു ദൈവത്തിന്റെ പരിപാലനത്തിൽ നിശ്ചഞ്ചലനായി വിശ്വസിച്ചു. 'മരണത്തിന്റെ നിഴലിൽക്കൂടി നടന്നാലും നീ എന്നോടുകൂടിയുള്ളതുകൊണ്ടു അനത്ഥങ്ങളെ ഞാൻ ഭയപ്പെടുകയില്ല' എന്നു അദ്ദേഹം ദൈവത്തോടു പറയുന്നു. ഇങ്ങനെതന്നെ വി. ശ്ലീഹന്മാരും തങ്ങൾക്കു നേരിടുന്ന ഉപദ്രവങ്ങളിൽ ദൈവം തങ്ങളോടു കൂടിയിരിക്കും, തങ്ങളെ അനാഥരായി കൈവിടുകയില്ല എന്നു വിശ്വസിച്ചുകൊണ്ടു ധൈയ്യപൂവ്വം സുവിശേഷം പ്രസംഗിച്ചു.

൧൫. "നിങ്ങളെപ്രതിയാകുന്നു": ഞങ്ങൾ കഷ്ടതകൾ സഹിക്കുകയും അത്യധികമായി പ്രയത്നിക്കുകയും ചെയ്യുന്നതു സ്വന്ത കാര്യംമാത്രം വിചാരിച്ചല്ല, പൊതുഗുണം ഇച്ഛിച്ചുകൂടിയുമാണ്. പലരിൽ ദൈവകൃപ വദ്ധിക്കുമ്പോൾ ദൈവമഹത്വത്തിനു അവരിൽ നിന്നു കൂടുതൽ സ്തുതിയുണ്ടാകും. അപ്പോൾ നിങ്ങളെ തന്റെ സമീപത്തു ചേക്കുന്ന ദൈവം നിങ്ങൾക്കായി പ്രയത്നിച്ച ഞങ്ങളെയും നിങ്ങളോടൊന്നിച്ചു തന്റെ അടുക്കൽ ചേത്തുകൊള്ളുക യുക്തമാണല്ലൊ.

൧൭. "ഈ സമയത്തിലെ ഞെരുക്കം": 'താൽകാലികമായ' എന്നുകൂടി ലത്തീനിൽ മാത്രം കാണുന്നുണ്ട്. ഇതു വിട്ടുകളയേണ്ടതാണെന്നു കാ. ട്രൈ. സൊ. പ്രസിദ്ധീകരണം പറയുന്നു. – "തയ്യാറാക്കുന്നു": മറ്റു പ്രതികളിലെല്ലാം 'പ്രവത്തിക്കുന്നു' എന്നാണ കാണുന്നത്.

൧൮. "കാണപ്പെടുന്നവയിലല്ല . . . ഞങ്ങൾ സന്തോഷിക്കുന്നതു": ക്രൂശ. ൽ 'കാണപ്പെടുന്നവയല്ല, പ്രത്യുത, കാണപ്പെടാത്തവ നിങ്ങളെ നയിക്കട്ടെ' എന്നാണ

തൎജ്ജമ. മാറാനായസുറിയാനിയിൽ 'കാണപ്പെട്ടുന്നവയെയല്ല . . . ഞങ്ങൾ നോക്കുന്നതു്' എന്ന ക്രിയാഭേദം കാണുന്നു. ഗ്രീ., ല., അറ. പ്രതികളിൽ 'കാണപ്പെട്ടുന്നവയെപ്പററിയല്ല . . . ചിന്തിക്കുന്ന ഞങ്ങളിൽ പ്രവൎത്തിക്കുന്നു' (൧൭. ൧൮. വ്യാ. നോക്കുക.) എന്നു മുൻവാക്യത്തോടു ഘടിപ്പിച്ചാണു കാണുന്നതു്. 'ചിന്തിക്കുന്ന' എന്നതിനു് നോക്കുന്ന, വകവെക്കുന്ന, മതിക്കുന്ന എന്നു അൎത്ഥം ധരിക്കണം.

## അദ്ധ്യായം ൫.

വി. ശ്ലീഹാ കൎത്താവിനോടു ചേരുവാൻവേണ്ടി ഐഹികവാസം വെടിയുവാൻ ആഗ്രഹിക്കുന്നു. അദ്ദേഹത്തിനു കോറന്തോസ്കാരോടുള്ള സ്നേഹം.

൧ എന്തെന്നാൽ ഭൂമിയിലുള്ള ഞങ്ങളുടെ ഈ ശാരീരികഭവനം അഴിഞ്ഞുപോയാൽ ദൈവത്താലുള്ള പണിയായി കൈകളുടെ വേലയല്ലാത്ത ഒരു ഭവനം സ്വൎഗ്ഗത്തിൽ എന്നേക്കും ഞങ്ങൾക്കു പിന്നെയുമുണ്ടെന്നു ഞങ്ങൾ അറിയുന്നു.

൨. ഞങ്ങളോ സ്വൎഗ്ഗീയമായ ഞങ്ങളുടെ ഭവനത്തെ ധരിക്കണം എന്ന ഇതിനെപ്പററിക്കൂടെയും നെടുവീൎപ്പുവിടുകയും ആഗ്രഹിക്കുകയും ചെയ്യുന്നു.

൩. അല്ലെങ്കിൽ ധരിച്ചിരിക്കുമ്പോൾ തന്നെയും ഞങ്ങൾ നഗ്നരായി കാണപ്പെട്ടും. [വെളി. അ. ൧൬. വ. ൧൫.]

൪. ഇപ്പോൾ ഈ ഭവനത്തിൽ ഇരിക്കുമ്പോഴാകട്ടെ അതിൻെറ ഭാരം നിമിത്തം ഞങ്ങൾ നെടുവീൎപ്പുവിടുന്നു. മരണം ജീവനാൽ വിഴുങ്ങപ്പെടേണ്ടതിനായി അതിൻെറ മീതെ ധരിക്കുവാനല്ലാതെ അതു ഉരിഞ്ഞുകളയുവാൻ ഞങ്ങൾ ഇച്ഛിക്കുന്നുമില്ല.

൫. ഇതിലേക്കു ഞങ്ങളെ തയ്യാറാക്കുന്നതു തൻെറ ആത്മാവിനെ അച്ചാരമായി ഞങ്ങൾക്കു തന്ന ദൈവമാകുന്നു.

൬. ആകയാൽ ഞങ്ങൾ ശരീരത്തിൽ വസിക്കുന്നിടത്തോളം കാലം നമ്മുടെ കൎത്താവിൽ നിന്നു അകന്നിരിക്കുന്നു എന്നു ഞങ്ങൾ അറിഞ്ഞും സമ്മതിച്ചുമിരിക്കുന്നു.

൭. ഞങ്ങൾ നടക്കുന്നതോ വിശ്വാസം കൊണ്ടാകുന്നു, കാഴ്ചകൊണ്ടല്ല.

൮. ഇതിനാൽ ശരീരത്തിൽ നിന്നു അകന്നു നമ്മുടെ കൎത്താവിൻെറ അടുക്കൽ ആയിരിക്കുവാൻ ഞങ്ങൾ പ്രതീക്ഷിക്കുകയും ആഗ്രഹിക്കുകയും ചെയ്യുന്നു.

൯. എന്നാൽ അകന്നിരിക്കുന്നവരായാലും (അടുത്തു) വസിക്കുന്നവരായാലും അവനെ പ്രസാദിപ്പിക്കുവാൻ ഞങ്ങൾ ഉത്സാഹിക്കുന്നു.

൧൦. എന്തുകൊണ്ടെന്നാൽ നന്മയാകട്ടെ തിന്മയാകട്ടെ ഓരോരുത്തൻ ചെയ്തിട്ടുള്ളതിനു തൻെറ ശരീരത്തിൽ പ്രതിഫലം പ്രാപിക്കുവാനായി മ്ശിഹായുടെ ന്യായാസനത്തിൻ മുമ്പാകെ നമ്മളെല്ലാവരും നില്ക്കുവാനുള്ളതാകുന്നു. [റോമ. അ. ൧൪. വ. ൧൦.]

൧൧. ആകയാൽ നമ്മുടെ കൎത്താവിൻെറ (പേരിൽ വേണ്ടിയ) ഭയം ഞങ്ങൾ അറിയുന്നതുകൊണ്ടു ഞങ്ങൾ മനുഷ്യരെ സമ്മതിപ്പിക്കുന്നു. ദൈവത്തിനോ ഞങ്ങൾ വെളിപ്പെട്ടവരാകുന്നു; നിങ്ങളുടെ മനസ്സാക്ഷികൾക്കുമോ ഞങ്ങൾ വെളിപ്പെട്ടവരാകുന്നു എന്നു ഞാൻ വിചാരിക്കുന്നു.

൧൨. ഞങ്ങൾ വീണ്ടും ഞങ്ങളെത്തന്നെ നിങ്ങളുടെ അടുക്കൽ സ്തുതിക്കുകയല്ല, പിന്നെയൊ, ഹൃദയംകൊണ്ടല്ല, മുഖംകൊണ്ടു പ്രശംസിക്കുന്നവരുടെ അടുക്കൽ ഞങ്ങളെപ്പററി പ്രശംസിക്കുവാൻ നിങ്ങൾക്കു അവസരം തരികയാകുന്നു ചെയ്യുന്നതു്.

൧൩. എന്തുകൊണ്ടെന്നാൽ ഞങ്ങൾ ഭോഷന്മാരാകുന്നു എങ്കിൽ (അതു) ദൈവത്തിനും, ഞങ്ങൾ ക്രമപ്രകാരം ഇരിക്കുന്നു എങ്കിൽ (അതു) നിങ്ങൾക്കും (വേണ്ടിയാകുന്നു).

൧൪. മ്ശിഹായുടെ സ്നേഹമാകട്ടെ ഇതു ചിന്തിക്കുവാൻ ഞങ്ങളെ നിഷ്കർഷിക്കുന്നു: (അതായതു) ഒരുവൻ സകല മനുഷ്യരെയുംകുറിച്ചു മരിച്ചു. അതിനാൽ സകല മനുഷ്യരും മരിച്ചിരിക്കുന്നു എന്നും,

൧൫. സകല മനുഷ്യരെയുംകുറിച്ചു ഒരുവൻ മരിച്ചതു ജീവിക്കുന്നവർ തങ്ങൾക്കായിട്ടല്ല, മറിച്ച്, തങ്ങളെക്കുറിച്ചു മരിച്ച് ഉയിർത്തവനുവേണ്ടി ജീവിക്കേണ്ടതിനാകുന്നു എന്നും തന്നെ.

൧൬. ആകയാൽ ഇനിമേൽ ഞങ്ങൾ ആരെയും ശാരീരികമായി അറിയുന്നില്ല ഞങ്ങൾ മ്ശിഹായെ ശാരീരികമായി അറിഞ്ഞു എങ്കിലും ഇപ്പോൾ മുതൽ ഞങ്ങൾ അറിയുന്നില്ല.

൧൭. അതുകൊണ്ടു മ്ശിഹായിലുള്ള ഏവനും പുതിയ സൃഷ്ടിയാകുന്നു. പഴയവ കഴിഞ്ഞുപോയിരിക്കുന്നു. [ഏശ. അ. ൪൩. വ. ൧൮: വെളി. അ. ൨൧. വ. ൫.]

൧൮. മ്ശിഹാ മൂലം നമ്മെ തന്നോടു രമ്യപ്പെടുത്തുകയും രമ്യതയുടെ ശുശ്രൂഷ ഞങ്ങൾക്കു തരികയും ചെയ്തു ദൈവത്താൽ സകലവും പുത്തനായിത്തീർന്നിരിക്കുന്നു.

൧൯. എന്തുകൊണ്ടെന്നാൽ മ്ശിഹാ മൂലം ലോകത്തെ തൻെറ മഹത്വത്തോടു രമ്യപ്പെടുത്തുകയും, അവരുടെ പാപങ്ങൾ അവരിൽ പരിഗണിക്കാതിരിക്കുകയും, രമ്യതയുടെ വചനം ഞങ്ങളിൽ സ്ഥാപിക്കുകയും ചെയ്തതു ദൈവമാകുന്നു.

൨൦. ആകയാൽ ഞങ്ങൾ മ്ശിഹായിക്കുവേണ്ടിയുള്ള പ്രതിപുരുഷന്മാരാകുന്നു. ദൈവം ഞങ്ങൾ മൂലം നിങ്ങളോടു അപേക്ഷിച്ചാൽ എന്നപോലെ: നിങ്ങൾ ദൈവത്തോടു രമ്യപ്പെടുവിൻ എന്നു മ്ശിഹായിക്കു പകരം ഞങ്ങൾ അപേക്ഷിക്കുന്നു.

൨൧. എന്തെന്നാൽ പാപം അറിഞ്ഞിട്ടില്ലാതിരുന്നവനെ, നാം അവൻ മൂലം ദൈവത്തിൻെറ നീതിയായിത്തീരുവാൻ, നിങ്ങളെക്കുറിച്ചു അവൻ പാപമാക്കി.

## വ്യാഖ്യാനം.

൧. "ഭൂമിയിലുള്ള ഞങ്ങളുടെ ഈ ശാരീരികഭവനം": മരണത്തിനു അധീനമായിരിക്കുന്ന ഈ ശരീരം. — "ദൈവത്താലുള്ള . . . ഭവനം": ഉത്ഥാനംചെയ്ത ശരീരം.

൨. "സ്വർഗ്ഗീയമായ . . . ഭവനത്തെ ധരിക്കണം": മഹിമയെ ധരിക്കണം. ശരീരം എന്ന പദം ൧-ാം വാക്യത്തിൽ മരണമുള്ളതോ ഉത്ഥാനം ചെയ്തതോ ആയ ശരീരത്തെത്തന്നെയും, ഈ ൨-ാം വാക്യത്തിൽ സ്വർഗ്ഗീയ മഹിമയെയും ഉദ്ദേശിച്ചു വി. ശ്ലീഹാ പ്രയോഗിച്ചിരിക്കുന്നു. ആത്മാവു ശരീരത്തെ ധരിക്കുന്നു; ശരീരം ആത്മാവിനു ഭവനമാകുന്നു. ആത്മാവിൻെറ ഭവനമായ ശരീരം സ്വർഗ്ഗീയ മഹിമയാൽ ആവരണം ചെയ്യപ്പെടുന്നു; ഈ മഹിമയാകട്ടെ ആത്മശരീരങ്ങൾക്കു ഭവനമാകുന്നു.

൩. "അല്ലെങ്കിൽ ധരിച്ചിരിക്കുമ്പോൾതന്നെയും ഞങ്ങൾ നഗ്നരായി കാണപ്പെടും": സ്വർഗ്ഗീയമഹിമയെ വസ്ത്രമായി ധരിക്കാതിരുന്നാൽ ഉയിർത്ത ശരീരം ധരിച്ചിരിക്കുമ്പോൾക്കൂടെയും, ആത്മശരീരങ്ങളുടെ വസ്ത്രമായ മഹിമ ഇല്ലായ്കകൊണ്ടു, ഞങ്ങൾ നഗ്നരായിരിക്കും. ആത്മാവും ശരീരവും യോജിച്ചിരിക്കുമ്പോൾ ആത്മാവു ശരീരത്തെ വസ്ത്രംപോലെ ധരിച്ചിരിക്കുന്നു. ഈ ശരീരത്തിന്മീതെ സ്വർഗ്ഗീയമഹിമ വന്നു ചേരുമ്പോൾ നാം മേൽവസ്ത്രത്താൽ ആവരണം ചെയ്യപ്പെട്ടവരായിത്തീരുന്നു. ആത്മാവു ശരീരത്താൽ എന്നപോലെ ശരീരം മഹത്വത്താൽ ഉടുപ്പിക്കപ്പെടുന്നു. ഉത്ഥാനം മൂലം നാം ശരീരം ധരിച്ചിരിക്കുന്നവരാകുമ്പോൾ മഹിമാവസ്ത്രം ഇല്ലായ്കകൊണ്ടു നഗ്നരായിരിക്കാതെ അതിനെ പുറയങ്കിയായി ധരിക്കുവാൻ ആഗ്രഹിക്കുന്നു എന്നാണു വാക്യത്തിൽ പറയുന്നതു്. – ഗ്രീ., ല. പ്രതികളിൽ: 'ഞങ്ങൾ നഗ്നരല്ലാതെ ധരിച്ചിരിക്കുന്നവരായി കാണപ്പെടുമെങ്കിൽ സ്വർഗ്ഗീയമായ ഞങ്ങളുടെ ഭവനം മീതെ ധരിപ്പിക്കപ്പെടുവാൻ ആഗ്രഹിച്ചുകൊണ്ടു ഇതിനെ ഓർത്തു ഞങ്ങൾ നെടുവീർപ്പുവിടുന്നു' എന്നു മേൽ വാക്യത്തോടു ചേർത്താണു അന്വയം. അവസാന വിധിദിവസത്തിൽ മരിക്കാതെ ചിലരുണ്ടായിരിക്കുമെന്നു ൧. കോറ. അ. ൧൫. വ. ൫൧-ൽ പറഞ്ഞിട്ടുണ്ടല്ലൊ. ഇങ്ങനെ ശരീരത്തോടുകൂടി കാണപ്പെടുന്നവരുടെ കൂട്ടത്തിൽ ഉൾപ്പെടുമെന്നു പ്രതീക്ഷിക്കുന്ന നാം മരണം ഇല്ലാതെ സ്വർഗ്ഗീയമഹത്വം പുറങ്കുപ്പായംപോലെ ധരിക്കുവാൻ ആഗ്രഹിക്കുന്നു എന്നർത്ഥം. നമ്മുടെ ഇപ്പോഴത്തെ ശരീരം മാറി മ്ശിഹായെ ധരിച്ചിരിക്കുമെങ്കിൽ സ്വർഗ്ഗീയമഹത്വം നമ്മുടെമേൽ നാം ധരിക്കും എന്നും ചിലർ വ്യാഖ്യാനിക്കുന്നുണ്ടു്. – ലത്തീൻ, ഭൂരിപക്ഷം വിദ്വാന്മാരാൽ അനാദരിക്കപ്പെടുന്ന ഒരു മൂലപാഠത്തെ ആധാരമാക്കിയുള്ളതും ഉത്തമമല്ലാത്തതുമായ ഒരു തർജ്ജമയാകുന്നു എന്നാണു കാ. ട്രൂ. സൊ. പ്രസിദ്ധീകരണം പറയുന്നതു്. വെസ്റ്റ്മിൻസ്റ്റർ വിവർത്തനമാകട്ടെ ഈ തർജ്ജമ മാത്രമാണു ഉത്തമമെന്നു പ്രസ്താവിക്കുന്നു. വോൾട്ടനിലെ ഗ്രീക്കിന്റെ തർജ്ജമയും വുൾഗാത്തതർജ്ജമയും യോജിച്ചു കാണുന്നുമുണ്ടു്.

൪. "മരണം ജീവനാൽ വിഴുങ്ങപ്പെടേണ്ടതിനായി അതിന്റെ മീതെ ധരിക്കുവാനല്ലാതെ അതു ഉരിഞ്ഞുകളയുവാൻ ഞങ്ങൾ ഇച്ഛിക്കുന്നുമില്ല": അവസാന നാളിൽ മരിക്കാതെ, മരണമുള്ള ഈ ശരീരത്തിന്മേൽ മഹത്വം പുറങ്കുപ്പായംപോലെ ധരിക്കുവാനും ഇങ്ങനെ മരണം ജീവനാൽ വിഴുങ്ങപ്പെടുവാനുമാണു ഞങ്ങൾ ആഗ്രഹിക്കുന്നതു്.

൫. "ഇതിലേക്കു": സ്വർഗ്ഗീയഭവനത്തിനായി. – "അച്ചാരമായി": അ. ൧. വ. ൨൨. വ്യാ. നോക്കുക. പന്തക്കുസ്താ ദിവസത്തിൽ ഓറെശ്ലെമ്മു പ്രത്യക്ഷപ്പെട്ട അത്ഭുത പ്രവർത്തനവരങ്ങളെയും മററുമാണു ഇവിടെ സൂചിപ്പിക്കുന്നതു്.

൮. "ശരീരത്തിൽ നിന്നു അകന്നു നമ്മുടെ കർത്താവിന്റെ അടുക്കൽ ആയിരിക്കുവാൻ": ആകയാൽ മരണാനന്തരം ഉടനെ ആത്മാക്കൾ ദൈവത്തെ കാണുന്നുണ്ടു്. 'നമ്മുടെ കർത്താവിന്റെ അടുക്കൽ' എന്നതിനു 'നമ്മുടെ കർത്താവിനോടുകൂടി വീട്ടിൽ' എന്നാണു ഗ്രീക്കിൽ കാണുന്നതു്. 'വീടു' സ്വർഗ്ഗമാണു്; ഈലോകം പരദേശവും, നാം ഇതിൽ യാത്രക്കാരുമാണല്ലൊ. ശരീരം വിട്ടാലും വീട്ടിൽ എത്താതെ അന്യസ്ഥലത്തു പാർക്കേണ്ടിവരുമെങ്കിൽ പരിചയമില്ലാത്ത അന്യസ്ഥലത്തെക്കാൾ സുപരിചിതമായ ശരീരത്തിൽതന്നെ ഇരിക്കുവാൻ ഇച്ഛിക്കുമായിരുന്നു.

൧൦. "തന്റെ ശരീരത്തിൽ പ്രതിഫലം പ്രാപിക്കുവാനായി": മരണാനന്തരം ഉടനെയുള്ള തനതു വിധിയിൽ ആത്മാവു ശരീരത്തിൽ ചെയ്തിട്ടുള്ളതിനു സമ്മാനമോ ശിക്ഷയോ പ്രാപിക്കുന്നു.

൧൧. "മനുഷ്യരെ സമ്മതിപ്പിക്കുന്നു": കർത്താവിനെയും വിധിദിവസത്തെയും

ഭയപ്പെടണമെന്നു ഞങ്ങൾ അറിയുകയാൽ ആ ഭയം മനുഷ്യരിൽ ജനിപ്പിക്കുവാൻ ഞങ്ങൾ പ്രയത്നിക്കുന്നു. ഞങ്ങൾ ദൈവത്തെ ഭയപ്പെടുന്നു എന്നു ദൈവത്തിനു വിശദമാണു്. ആ സംഗതി നിങ്ങൾക്കും അറിയാമെന്നു കരുതുന്നു.

൰൨. "ഹൃദയംകൊണ്ടല്ല, മുഖംകൊണ്ടു പ്രശംസിക്കുന്നവർ": ലജ്ജാകരമായ രഹസ്യങ്ങൾമൂലം (അ. ൪. വ. ൨.) തങ്ങൾ പ്രശംസാർഹന്മാരല്ലെന്നു ഉള്ളിൽ തോന്നുന്ന സമയംതന്നെ, പഠിപ്പും യോഗ്യതയുമുള്ളവരെന്നു പുറമേ കാണിക്കുന്നവർ.

൰൩. "ഞങ്ങൾ ഭോഷന്മാരാകുന്നു എങ്കിൽ (അതു) ദൈവത്തിനു": ഞങ്ങൾ സുബുദ്ധിയില്ലാത്തവണ്ണം ആത്മപ്രശംസ ചെയ്കയും, ഞങ്ങൾക്കു ദൈവം നൽകിയ വിശേഷവരങ്ങളെപ്പററി പ്രസ്താവിക്കുകയും ചെയ്യുന്നെങ്കിൽ അതു ദൈവമഹത്വത്തെ വളർത്തുവാനും, ഞങ്ങൾ ഉൾപ്പടെയുള്ള പ്രേഷിതന്മാർ ദൈവത്താൽ നിയോഗിക്കപ്പെട്ടവരാണെന്നു കാട്ടുവാനും, ആത്മാക്കളെ മ്ശിഹായിലേക്കു ആകർഷിക്കുവാനും ആവശ്യമാകയാലാകുന്നു. – "ഞങ്ങൾ ക്രമപ്രകാരം ഇരിക്കുന്നു എങ്കിൽ (അതു്) നിങ്ങൾക്കു": ഞങ്ങൾ 'വിവേകപൂർവ്വം പ്രവർത്തിക്കുന്നെങ്കിൽ' എന്നു ഗ്രീക്കിലും, 'മിതമുള്ളവരാകുന്നെങ്കിൽ' എന്നു ലത്തീനിലും, 'വിനയമുള്ളവരാകുന്നെങ്കിൽ' എന്നു അറ. ലും, 'കളങ്കരഹിതരാകുന്നെങ്കിൽ' എന്നു ക്രൂശ.ലും കാണുന്നു. ഞങ്ങൾക്കു സിദ്ധമായിരിക്കുന്ന വിശേഷവരങ്ങൾ മറച്ചു, ഞങ്ങളെത്തന്നെ താഴ്ത്തുന്നു എങ്കിൽ അതു നിങ്ങൾക്കു നല്ല ദൃഷ്ടാന്തമായിത്തീരുവാനാകുന്നു എന്നർത്ഥം. – മററുള്ളവരുടെ നന്മയെക്കുറിച്ചുള്ള തീക്ഷ്ണതയാൽ ഞങ്ങളെക്കുറിച്ചുതന്നെ പുകഴ്ചയായിപ്പറയുന്നതു ദൈവമഹത്വത്തെയും ദൈവശുശ്രൂഷകന്മാരുടെ ബഹുമാനത്തേയും ഉദ്ദേശിച്ചും, സ്വന്തപ്രവൃത്തികളെപ്പററി പറയുവാൻ പാടുള്ളവകൂടെയും പറയാതെ വിട്ടുകളയുന്നതു വിനയത്തിൻെറ ദൃഷ്ടാന്തം നിങ്ങൾക്കു തരുവാൻവേണ്ടിയുമാകുന്നു.

൰൪. "മ്ശിഹായുടെ സ്നേഹം": മ്ശിഹായുടെ പേരിൽ നമുക്കുള്ള സ്നേഹമല്ല, മ്ശിഹായിക്കു നമ്മോടുള്ള സ്നേഹം. – "ഒരുവൻ സകല മനുഷ്യരേയുംകുറിച്ചു മരിച്ചു. അതിനാൽ സകല മനുഷ്യരും മരിച്ചിരിക്കുന്നു": മ്ശിഹാ എല്ലാവർക്കുംവേണ്ടി മരിച്ചു എങ്കിൽ എല്ലാവരും പ്രതിപുരുഷൻമൂലം മ്ശിഹായിൽ മരിച്ചു. ഒരാൾ കുട്ടത്തിനുവേണ്ടി സംസാരിച്ചാൽ കൂട്ടം മുഴുവൻ സംസാരിച്ചതുപോലെയാണല്ലൊ. – പാപംമൂലം നാമേവരും മരിച്ചുപോയിരുന്നതിനാൽ നമ്മെ രക്ഷിക്കുവാനാകുന്നു മ്ശിഹാ മരണം സ്വീകരിച്ചതു്. ആകയാൽ ഒരുവൻ – മ്ശിഹാ – എല്ലാവർക്കുംവേണ്ടി മരിച്ചു എങ്കിൽ നാമെല്ലാവരും മരിച്ചിരുന്നു. മ്ശിഹാ നമുക്കുവേണ്ടി വന്നില്ലായിരുന്നെങ്കിൽ നാമെല്ലാവരും നശിച്ചുപോകുമായിരുന്നു എന്നും ചിലർ വ്യാഖ്യാനിക്കുന്നു.

൰൬. "ആരെയും ശാരീരികമായി അറിയുന്നില്ല": ഒരുത്തനു മ്ശിഹായോടുള്ള ബന്ധം നിമിത്തവും, ദൈവസ്നേഹത്തിൻെറ ക്രമം അനുസരിച്ചും, ദൈവത്തിലും ദൈവസ്നേഹത്തെപ്രതി മാത്രവുമല്ലാതെ, അവൻെറ ജാതിയൊ, ഗോത്രമൊ, ബന്ധുക്കളൊ, സ്വാഭാവികസുഖങ്ങളൊ, അവനിൽനിന്നുണ്ടാകാവുന്ന കാര്യലാഭമൊ, നിമിത്തം അവനെപ്പററി ഞങ്ങൾ വിചാരിക്കുന്നില്ല. – "മ്ശിഹായെ ശാരീരികമായി അറിഞ്ഞു": വി. പൌലോസ് പ്രവചനങ്ങൾമൂലമേ മ്ശിഹായെ അറിഞ്ഞിരുന്നുള്ളു. മ്ശിഹായുടെ ജാതിയിൽ തന്നെ താനും ഉൾപ്പെട്ടിരിക്കുന്നു എന്നറിയുകയാൽ എബ്രായരിൽ എബ്രായൻ എന്നു അദ്ദേഹം സ്വയം അഭിമാനിച്ചിരുന്നു. ഈ ജാതിബന്ധം ഒരു വലിയ മഹിമയായി അദ്ദേഹം ഒരിക്കൽ കരുതിയിരുന്നതാണു്. – "എങ്കിലും ഇപ്പോൾമുതൽ . . . അറിയുന്നില്ല": ഈശോ തൻെറ സജാതീയനാകുന്നു എന്നും മററുമുള്ള ശാരീരികചിന്തകൾ അദ്ദേഹം തൻെറ കർത്താവാകുന്നു എന്ന വിചാരത്തിൽ മുമ്പിൽ ഇല്ലാതാകുന്നു. ഈ ലൌകികവിചാരങ്ങളിൽനിന്നു അദ്ദേഹത്തിൻെറ സ്നേഹം ശുദ്ധീകൃതമായിരിക്കുന്നു.

൨൧. "പാപമാക്കി": പാപം എന്ന പദം അതിനു സാമന്യമായി നാം ഗ്രഹിക്കാറുള്ള അൎത്ഥത്തിലും പാപത്തിനുള്ള പരിഹാരബലി എന്ന അൎത്ഥത്തിലും വി. ഗ്രന്ഥങ്ങളിൽ ധാരാളം പ്രയോഗമുള്ളതാണ്. പരിഹാരബലിയാക്കി എന്നാണു ഇവിടെ ഗ്രഹിക്കേണ്ടതു്. 'നാം . . . ദൈവത്തിൻെറ നീതിയായിത്തീരുവാൻ' എന്നു ഈ വാക്യത്തിൽ പറഞ്ഞിരിക്കുന്നതിനു 'നീതിയുള്ളവരായിത്തീരുവാൻ' എന്നാണല്ലൊ അൎത്ഥം. അതേരീതിയിൽ തന്നെ 'പാപപരിഹാരബലി' എന്ന വിവക്ഷയിൽ 'പാപം' എന്നു പറഞ്ഞിരിക്കുന്നു.

## അദ്ധ്യായം ൬.

ദൈവത്തിൻെറ കൃപാവരത്തോടു യോജിച്ചു പ്രവൎത്തിക്കുവാനും, അവിശ്വാസികളോടു കൂട്ടുകൂടാതിരിക്കുവാനും വി. ശ്ലീഹാ കോറന്തോസ്കാരോടു ഉപദേശിക്കുന്നു.

നിങ്ങൾ പ്രാപിച്ചിരിക്കുന്ന ദൈവകൃപ നിങ്ങളിൽ വ്യൎത്ഥമായിത്തീരരുതു് എന്നു സഹായികൾ എന്ന നിലയിൽ നിങ്ങളോടു ഞങ്ങൾ അപേക്ഷിക്കുന്നു.

൨. എന്തുകൊണ്ടെന്നാൽ: സ്വീകരിക്കപ്പെട്ട സമയത്തു ഞാൻ നിനക്കു ഉത്തരം നൽകി, രക്ഷയുടെ ദിവസത്തിൽ ഞാൻ നിന്നെ സഹായിച്ചു എന്നു അവൻ അരുളിച്ചെയ്തിരിക്കുന്നു. ഇതാ! ഇപ്പോൾ സ്വീകരിക്കപ്പെട്ട സമയം! ഇതാ! ഇപ്പോൾ രക്ഷയുടെ ദിവസം! [ഏശ. അ. ൪൯. ൮.]

൩. ഞങ്ങളുടെ ശുശ്രൂഷയിൽ കളങ്കമില്ലാതിരിക്കേണ്ടതിനു നിങ്ങൾ ഒരു കാൎയ്യത്തിലും ആക്ഷേപം ഇടൎച്ചക്കു കാരണം കൊടുക്കരുതു്. [൧. കോറ. അ. ൧൦. ൩൨.]

൪. മറിച്ച്, ഞങ്ങൾ ദൈവത്തിൻെറ ശുശ്രൂഷകന്മാർ ആകുന്നു എന്ന് വളരെ ക്ഷമയാലും, ഞെരുക്കങ്ങളാലും, മുട്ടുപാടുകളാലും, കാരാഗൃഹങ്ങളാലും, (൮) [൧. കോറ. അ. ൪. വ. ൧.]

൫. അടികളാലും, ബന്ധനങ്ങളാലും, കലഹങ്ങളാലും, അദ്ധ്വാനത്താലും, ഉറക്കൊഴിവിനാലും, ഉപവാസത്താലും,

൬. ശുദ്ധതയാലും, ജ്ഞാനത്താലും, ദീൎഘശാന്തതയാലും, സൌമ്യതയാലും, പരിശുദ്ധാത്മാവിനാലും, ചതിയില്ലാത്ത സ്നേഹത്താലും,

൭. സത്യത്തിൻെറ വചനത്താലും, ദൈവത്തിൻെറ ശക്തിയാലും, വലത്തും ഇടത്തുമുള്ള നീതിയുടെ ആയുധത്താലും,

൮. ബഹുമാനത്താലും അവമാനത്താലും, സ്തുതിയാലും നിന്ദയാലും (൪) «സകലത്തിലും ഞങ്ങളെത്തന്നെ പ്രദൎശിപ്പിക്കട്ടെ». (ഞങ്ങൾ) വഞ്ചകന്മാരെപ്പോലെ (കരുതപ്പെടുന്നു), എങ്കിലും സത്യവാന്മാർ (ആകുന്നു);

൯. അറിയപ്പെടാത്തവരെപ്പോലെ (ഇരിക്കുന്നു), എങ്കിലും അറിയപ്പെട്ടവരാകുന്നു; മരിക്കുന്നവരെപ്പോലെ, എങ്കിലും ഇതാ! ജീവിക്കുന്നു; ശിക്ഷിക്കപ്പെടുന്നവരെപ്പോലെ, എങ്കിലും മരിക്കാതിരിക്കുന്നു.

൧൦. ഞങ്ങൾ ദുഃഖമുള്ളവരെപ്പോലെ (കാണപ്പെടുന്നു), എങ്കിലും എപ്പോഴും സന്തോഷിക്കുന്നു; ദരിദ്രരെപ്പോലെ, എങ്കിലും വളരെപ്പേരെ സമ്പന്നരാക്കുന്നു; ഒന്നും ഇല്ലാത്തവരെപ്പോലെ, എങ്കിലും എല്ലാം കൈയടക്കിയിരിക്കുന്നു.

൧൧. കോറന്തോസ്കാരേ, നിങ്ങളുടെ പക്കൽ ഞങ്ങളുടെ വായ്

തുറക്കപ്പെട്ടും ഞങ്ങളുടെ ഹൃദയം വിസ്തൃതമായും ഇരിക്കുന്നു.

൧൨. നിങ്ങൾ ഞങ്ങളിൽ ഞെരുങ്ങുന്നില്ല; എന്നാൽ നിങ്ങളുടെ ഉള്ളിൽതന്നെ നിങ്ങൾ ഞെരുങ്ങുന്നു.

൧൩. ആകയാൽ മക്കളോടു എന്നപോലെ ഞാൻ പറയുന്നു: നിങ്ങളുടെ ഇടയിലുള്ള എന്റെ ജോലിക്കു നിങ്ങൾ എനിക്കു പ്രതിഫലം തരുവിൻ; എന്നോടുള്ള നിങ്ങളുടെ സ്നേഹം വിസ്തൃതമാക്കുവിൻ.

൧൪. നിങ്ങൾ അവിശ്വാസികൾക്കു ഇണയാകരുത്. എന്തെന്നാൽ നീതിക്കു അനീതിയോടു എന്തു ചേർച്ചയുണ്ട്? അല്ലെങ്കിൽ വെളിച്ചത്തിനു ഇരുട്ടിനോടു എന്തു കലർച്ചയുണ്ട്?

൧൫. അല്ലെങ്കിൽ മ്ശിഹായിക്കു സാത്താനോടു എന്തു യോജ്യതയുണ്ട്? അല്ലെങ്കിൽ വിശ്വാസിക്കു അവിശ്വാസിയോടുകൂടി എന്തു പങ്കുണ്ട്?

൧൬. ദൈവത്തിന്റെ ആലയത്തിനു പിശാചുക്കളുടെതിനോടു എന്തു ഐക്യമുണ്ട്? ഞാൻ അവരിൽ വസിക്കും, അവരുടെ ഇടയിൽ ഞാൻ സഞ്ചരിക്കും, ഞാൻ അവരുടെ ദൈവവും അവർ എനിക്കുള്ള ജനവുമായിരിക്കും എന്നു പറയപ്പെട്ടിരിക്കുന്നതുപോലെ നിങ്ങൾ ജീവനുള്ള ദൈവത്തിന്റെ ആലയമാകുന്നുവല്ലൊ. [ആച. അ. ൨൬. വ. ൧൨: ഹെസ്കി. അ. ൩൭. വ. ൨൭. – ൧. കോറ. അ. ൩. വ. ൧൬, ൧൭; അ. ൬. വ. ൧൯.]

൧൭. ഇതിനാൽ: നിങ്ങൾ അവരുടെ ഇടയിൽ നിന്നു പുറപ്പെടുകയും, അവരിൽ നിന്നു വേർപിരിയുകയും ചെയ്യുവിൻ, അശുദ്ധമായിട്ടുള്ളതു നിങ്ങൾ തൊടരുത് എന്നു കർത്താവു അരുളിച്ചെയ്യുന്നു. [ഏശ. അ. ൫൨. വ. ൧൧.]

൧൮. അപ്പോൾ ഞാൻ നിങ്ങളെ സ്വീകരിക്കും. ഞാൻ നിങ്ങൾക്കു പിതാവായിരിക്കയും, നിങ്ങൾ എനിക്കു പുത്രന്മാരും പുത്രിമാരുമായിരിക്കയും ചെയ്യും എന്നു സർവ്വവും അടക്കിയിരിക്കുന്ന കർത്താവു അരുളിച്ചെയ്യുന്നു. [൨. ശ്മൂ. അ. ൭. വ. ൧൪: ഏറ. അ. ൩൧. വ. ൯.]

## വ്യാഖ്യാനം.

൩. "നിങ്ങൾ . . . ഇടർച്ചക്കു കാരണം കൊടുക്കരുത്": ഗ്രീ., ല., അറ. പ്രതികളിൽ 'ഞങ്ങൾ . . . കൊടുക്കാതെ' എന്നും പിൻവാക്യത്തോടു അന്വയാജിപ്പിച്ചുമാണു കാണുന്നത്. ക്രൂശ.ൽ 'നിങ്ങളുടെ ശുശ്രൂഷയെ മലിനപ്പെടുത്താതിരിക്കുവാൻ നിങ്ങൾ അതിൽ ഒരു കാര്യത്തിലും ഇടർച്ച വരുത്തരുത്. നിങ്ങൾ ദൈവത്തിന്റെ ശുശ്രൂഷകന്മാരാകുന്നു എന്നു വളരെ ക്ഷമയാലും . . . നിങ്ങളെത്തന്നെ പ്രദർശിപ്പിക്കുവിൻ' എന്നു ൰-ാം വ. വരെ മദ്ധ്യമ പു. ബ. വചനം പ്രയോഗിച്ചിരിക്കുന്നു. എങ്കിലും ൰-ാം വാക്യം മുതൽ 'ഞങ്ങൾ' എന്നുതന്നെയാണു കാണുന്നതു.

൧൧. "ഞങ്ങളുടെ ഹൃദയം വിസ്തൃതമായും ഇരിക്കുന്നു": ഞങ്ങൾ വളരെ അധികമായി നിങ്ങളെ സ്നേഹിക്കുന്നു.

൧൨. "നിങ്ങൾ ഞങ്ങളിൽ ഞെരുങ്ങുന്നില്ല": നിങ്ങളെല്ലാവരെയും ഉൾപ്പെടുത്തുവാൻ മതിയായ വിസ്തീർണ്ണത ഞങ്ങളുടെ ഹൃദയങ്ങൾക്കുണ്ടു. – "നിങ്ങളുടെ ഉള്ളിൽതന്നെ നിങ്ങൾ ഞെരുങ്ങുന്നു": നിങ്ങളുടെ സ്നേഹത്തിനാകുന്നു വിസ്തീർണ്ണത കുറഞ്ഞിരിക്കുന്നതു.

൧൩. "പ്രതിഫലം തരുവിൻ . . . സ്നേഹം വിസ്തൃതമാക്കുവിൻ": പ്രതിഫലമായി സ്നേഹം വിസ്തൃതമാക്കുവിൻ എന്നർത്ഥം.

൧൪. "നിങ്ങൾ അവിശ്വാസികൾക്കു ഇണയാകരുത്": ഗ്രീക്കിൽ 'നിങ്ങൾ മററൊരു നുകംകൊണ്ടു അവിശ്വാസികളോടു ബന്ധിക്കപ്പെട്ടവരാകരുത്' എന്നു കാണുന്നു. മ്ശീഹായുടെതല്ലാത്ത വേറൊരു നുകത്താൽ ബദ്ധരാകരുതു എന്നു താല്പര്യം. ലത്തീനിൽ 'നിങ്ങൾ അവിശ്വാസികളോടുകൂടി നുകം വഹിക്കരുത്' എന്നാണു തർജ്ജമ. അറ.ൽ 'നിങ്ങളുടെ തുലാസ് അവിശ്വാസികളിലേക്കു ചാഞ്ഞുനില്ക്കരുത്' എന്നു വിവൎത്തനം ചെയ്തിരിക്കുന്നു. നിങ്ങളുടെ മനസ്സാകുന്ന തുലാസ് അവിശ്വാസികളിലേക്കു ഭാരപക്ഷമുള്ളതായിരിക്കരുതു എന്നാണു ഇതിൻെറ അൎത്ഥം. ക്രൂശ.ൽ 'നിങ്ങൾ അവിശ്വാസികളാകരുത്, വേറൊരു നുകത്തിൻകീഴിലേക്കു നിങ്ങൾ പോകയുമരുതു' എന്നാണു ഭാഷാന്തരം കാണുന്നതു്. അവിശ്വാസികളുമായുള്ള മതസംബന്ധമായ കൂട്ടുകെട്ടും, വിശിഷ്യ വിവാഹബന്ധവും വൎജ്ജിക്കണമെന്നാണു ഇതിൻെറയെല്ലാം അൎത്ഥം.

൧൫. "സാത്താനോടു": ഗ്രീ., ല. പ്രതികളിൽ 'ബെലിയാലിനോടു' എന്നും, ക്രൂശ.ൽ 'ബേൽഫോറിനോടു' എന്നും കാണുന്നു. 'ബെലിയാൽ' ഒരു എബ്രായപദമാണു്. ഇതിനു രണ്ടുവിധത്തിൽ ധാതു പറഞ്ഞുകാണുന്നുണ്ടു്. ഒരു ധാതു അനുസരിച്ചു 'ബെലിയാലി'നു ഉപകാരമില്ലാത്തവൻ എന്നൎത്ഥം. സുഭാഷിതങ്ങൾ (ല.) അ. ൬. വ. ൧൨-ൽ 'മതത്യാഗിയായ മനുഷ്യൻ, ബെലിയാൽ (ഇങ്ങനെയാണു എബ്രായയിൽ, അതായതു) ഉപകാരമില്ലാത്ത മനുഷ്യൻ' എന്നു കാണുന്നു. അറ. പ്രതിയിൽ 'മതത്യാഗി' (apostata) എന്നാണു വിവൎത്തനം ചെയ്തിരിക്കുന്നതു്- വേറൊരു ധാതു അനുസരിച്ചാകട്ടെ 'ബെലിയേലി'നു നുകത്തിനു കീഴ്പ്പെടാത്തവൻ, അനുസരണമില്ലാത്തവൻ, മത്സരക്കാരൻ, അധൎമ്മി, പ്രയോജനമററവൻ, കീഴടക്കവാൻ വഹിയാത്തവൻ എന്നെല്ലാം അൎത്ഥങ്ങളുണ്ടു്. ഗ്ബാനിവാസികൾ ലേവായക്കാരൻെറ ഭാൎയ്യയെ ദോഷപ്പെടുത്തിയതുകൊണ്ടു നിയന്ത്രണഹീനന്മാർ എന്ന അൎത്ഥത്തിൽ ബെലിയാൽ എന്നു വിളിക്കപ്പെട്ടു. (ന്യായ. (ല) അ. ൧൯. വ. ൨൨.) പ്രധാനാചാൎയ്യനായ ഏലിയുടെ പുത്രന്മാർ ആത്മനിയന്ത്രണമില്ലാതെ ദേവാലയത്തിൽ പ്രവൎത്തിച്ചതുമൂലം അവൎക്കും ബെലിയേലിൻെറ പുത്രന്മാർ എന്നു വി. ഗ്രന്ഥത്തിൽ (ല. ൧. രാജ. അ. ൨. വ. ൧൨.) പേർ പറഞ്ഞിരിക്കുന്നു. ഈ ഇരു ധാതുക്കൾ അനുസരിച്ചും ബെലിയാൽപദം അൎത്ഥത്തിൽ യോജിക്കുന്നുണ്ടു്. ദൈവത്തിൻെറ പ്രമാണമാകുന്ന നുകത്തിനു കീഴ്പ്പെടാത്തവനാണല്ലൊ മതത്യാഗി. മതത്യാഗികളുടെയും മത്സരബുദ്ധികളുടെയും നേതാവു സാത്താനാകയാൽ 'ബെലിയാൽ' ശബ്ദത്തിനു സാത്താൻ എന്നു സാമാന്യമായി അൎത്ഥം ഉത്ഭവിച്ചു. ഈ അൎത്ഥമാണു ഇവിടെ സുറിയാനിയിൽ കാണുന്നതു്.

൧൬. "പിശാചുക്കളുടെതിനോടു": ഗ്രീ., ല., അറ. പ്രതികളിൽ 'വിഗ്രഹങ്ങളോടു' എന്നാണു കാണുന്നതു്. ക്രൂശ.പ്രതിയിലാകട്ടെ 'ദൈവത്തിൻെറ ആലയത്തിൽ വിഗ്രഹം സ്ഥാപിക്കുന്നവൻ ആരാണു്?' എന്നാണു വിവൎത്തനം.

## അദ്ധ്യായം ൭.

**വി. ശ്ലീഹായിക്കു കോറന്തോസ്കാരോടുള്ള സ്നേഹം. അവർ നിമിത്തം അദ്ദേഹത്തിനുള്ള ആശ്വാസവും സന്തോഷവും.**

ആകയാൽ എൻെറ പ്രിയപ്പെട്ടവരേ, ഈ വാഗ്ദാനങ്ങൾ നമുക്കുള്ളതുകൊണ്ടു നാം ശാരീരികവും ആത്മികവുമായ സകല അശുദ്ധിയിൽനിന്നും നമ്മെത്തന്നെ ശുദ്ധീകരിക്കയും, ദൈവഭയത്തോടുകൂടി വിശുദ്ധിയെ ആചരിക്കയും ചെയ്യണം. എൻെറ സഹോദരന്മാരേ, ഞങ്ങളെ സ്വീകരിക്കുവിൻ.

൨. ഞങ്ങൾ ആരോടും അന്യായം

പ്രവൎത്തിച്ചിട്ടില്ല, ആരെയും ദൂഷി
പ്പിച്ചിട്ടില്ല, ആരെയും ദ്രോഹിച്ചിട്ടു
മില്ല.

൩. നിങ്ങളുടെ ശിക്ഷാവിധിക്കു
വേണ്ടിയല്ല ഞാൻ പറയുന്നത്. ഒരു
മിച്ചു മരിക്കുവാനും ജീവിക്കുവാനുമാ
യി നിങ്ങൾ ഞങ്ങളുടെ ഹൃദയ
ത്തിൽ ഇരിക്കുന്നു എന്നു മുമ്പേതന്നെ
ഞാൻ പറഞ്ഞിട്ടുണ്ടല്ലൊ.

൪. എനിക്കു നിങ്ങളോടു വളരെ
മനോവിശ്വാസമുണ്ട്. നിങ്ങളെ സം
ബന്ധിച്ചു എനിക്കു വളരെ പ്രശം
സയുമുണ്ട്. ഞാൻ ആശ്വാസം കൊ
ണ്ട് നിറഞ്ഞിരിക്കുന്നു. എന്റെ എ
ല്ലാ ഞെരുക്കങ്ങളിലും വല്യതായ സ
ന്തോഷം എന്നിൽ വൎദ്ധിക്കുന്നു.

൫. എന്തുകൊണ്ടെന്നാൽ ഞങ്ങൾ
മാക്കെദോനിയായിൽ വന്നതു മുതൽ
തന്നെയും ഞങ്ങളുടെ ശരീരത്തിനു
ഒരാശ്വാസംപോലും ഉണ്ടായില്ല. എ
ന്നല്ല, സകല കാൎയ്യത്തിലും ഞങ്ങൾ
ഞെരുക്കപ്പെട്ടിരുന്നു. പുറമേ യുദ്ധ
ങ്ങൾ, അകമേ ഭയം.

൬. എങ്കിലും എളിയവരെ ആ
ശ്വസിപ്പിക്കുന്നവനായ ദൈവം തെ
ത്തോസിന്റെ വരവു മൂലം ഞങ്ങളെ
ആശ്വസിപ്പിച്ചു.

൭. (അതു) അവന്റെ വരവുകൊ
ണ്ടു മാത്രമല്ല, അവനു നിങ്ങൾ മൂലം
ലഭിച്ച ആ ആശ്വാസംകൊണ്ടുകൂടെ
യും (ആയിരുന്നു). എന്തെന്നാൽ ഞ
ങ്ങളോടുള്ള നിങ്ങളുടെ സ്നേഹത്തെ
പ്പററിയും, നിങ്ങളുടെ വിലാപത്തെ
പ്പററിയും, ഞങ്ങളെക്കുറിച്ചുള്ള നി
ങ്ങളുടെ തീക്ഷ്ണതയെപ്പററിയും അ
വൻ ഞങ്ങളെ അറിയിച്ചു. (ഇവ)
കേട്ടപ്പോൾ എനിക്കു വളരെ സന്തോ
ഷമുണ്ടായി.

൮. എന്തുകൊണ്ടെന്നാൽ ലേഖ
നം കൊണ്ടു ഞാൻ നിങ്ങളെ ദുഃഖി
പ്പിച്ചു എങ്കിലും, (മുമ്പ്) മനസ്താപ
മുണ്ടായി എന്നിരുന്നാലും, (ഇപ്പോൾ)
എന്റെ ആത്മാവിനു മനസ്താപമി
ല്ല. എന്തെന്നാൽ ഈ ലേഖനം തൽ
ക്കാലത്തേക്കു നിങ്ങളെ ദുഃഖിപ്പിച്ചു
എങ്കിലും, (൯)

൯. മറിച്ച്, അതു എനിക്കു സ
ന്തോഷം വരുത്തിയിരിക്കുന്നു (൮)
«എന്നു ഞാൻ കാണുന്നു». അതു നി
ങ്ങൾ ദുഃഖിച്ചതുകൊണ്ടല്ല, പിന്നെ
യൊ, നിങ്ങളുടെ ദുഃഖം നിങ്ങളെ
അനുതാപത്തിലേക്കു കൊണ്ടുവന്നതു
കൊണ്ടുതന്നെ. ഞങ്ങളിൽ നിന്നു ഒരു
കാൎയ്യത്തിലും നിങ്ങൾക്കു നഷ്ടം നേ
രിടാതിരിക്കുവാൻ തക്കവണ്ണം ദൈവ
കാൎയ്യത്തിലാണല്ലൊ നിങ്ങൾ ദുഃഖി
ച്ചതു്.

൰. ദൈവത്തെക്കുറിച്ചുള്ള ദുഃഖ
മോ ആത്മാവിന്റെ പിൻതിരിയാ
ത്ത അനുതാപം ഉണ്ടാക്കുകയും, ജീ
വനിലേക്കു തിരിച്ചു വിടുകയും ചെ
യ്യുന്നു. ലോകത്തിന്റെ ദുഃഖമാകട്ടെ
മരണത്തെ ഉണ്ടാക്കുന്നു. [൧. പത്രോ.
അ. ൨. വ. ൰൯.]

൰൧. എന്തെന്നാൽ ഇതാ! ദൈവ
ത്തെ പ്രതി നിങ്ങൾ ദുഃഖിച്ചു എന്നി
തു തന്നെ എത്രയധികം ഉത്സാഹവും,
സ്വയരക്ഷണവും, കോപവും, ഭയ
വും, സ്നേഹവും, തീക്ഷ്ണതയും, പ്ര
തികാരവും നിങ്ങളിൽ ഉണ്ടാക്കിയി
രിക്കുന്നു! ആ കാൎയ്യത്തിൽ നിങ്ങൾ
ശുദ്ധിയുള്ളവരാകുന്നു എന്നു എല്ലാം
കൊണ്ടും നിങ്ങളെത്തന്നെ നിങ്ങൾ
കാണിച്ചിരിക്കുന്നു.

൰൨. ഞാൻ നിങ്ങൾക്കു എഴുതിയ
ഇതു ദ്രോഹം ചെയ്യുവൻ നിമിത്ത
മല്ല, ആരോടു ദ്രോഹം ചെയ്യ
വോ അവൻ നിമിത്തവുമല്ല, പിന്നെ
യൊ, ഞങ്ങളെക്കുറിച്ചുള്ള നിങ്ങളു
ടെ ഉത്സാഹം ദൈവസന്നിധിയിൽ

അറിയപ്പെടുവാൻ വേണ്ടിയായിരിക്കട്ടെ.

൧൩. ഇതിനാൽ ഞങ്ങൾ ആശ്വാസം പ്രാപിച്ചിരിക്കുന്നു. ആശ്വാസത്തോടുകൂടി തെത്തോസിൻെറ സന്തോഷം നിമിത്തം അധികമായി ഞങ്ങൾ സന്തോഷിച്ചു. അവൻെറ ആത്മാവു നിങ്ങളെല്ലാവരോടുംകൂടി ആശ്വസിച്ചുവല്ലൊ.

൧൪. എന്തുകൊണ്ടെന്നാൽ ഞാൻ നിങ്ങളെപ്പററി അവനോടു പ്രശംസിച്ച സംഗതിയിൽ ഞാൻ ലജ്ജിച്ചിട്ടില്ല. എന്നല്ല, ഞങ്ങൾ എല്ലാ സംഗതിയിലും നിങ്ങളോടു സത്യം സംസാരിച്ചതു എങ്ങനെയൊ അങ്ങനെ തന്നെ തെത്തോസിനോടുള്ള ഞങ്ങളുടെ പ്രശംസയും സത്യമായിത്തന്നെ കണ്ടെത്തപ്പെട്ടു.

൧൫. ഭയത്തോടും വിറയലോടും അവനെ സ്വീകരിച്ച നിങ്ങളെല്ലാവരുടെയും അനുസരണം ഓൎക്കുമ്പോൾ അവൻെറ സ്നേഹം നിങ്ങളുടെമേൽ അധികമായി വൎദ്ധിക്കുകകൂടി ചെയ്തു.

൧൬. നിങ്ങളെക്കുറിച്ചു എല്ലാകാൎയ്യത്തിലും എനിക്കു ഉറപ്പുള്ളതിനാൽ ഞാൻ സന്തോഷിക്കുന്നു.

## വ്യാഖ്യാനം.

൨. "ഞങ്ങളെ സ്വീകരിക്കുവിൻ": അ. ൬. വ. ൧൩-ൽ 'എന്നോടുള്ള നിങ്ങളുടെ സ്നേഹം വിസ്തൃതമാക്കുവിൻ' എന്നു പറഞ്ഞിട്ടുള്ളതിനെയാണ ഈ പദങ്ങൾ സൂചിപ്പിക്കുന്നതു. മൂലത്തിലെ പദത്തിനു 'പാപ്പിനുവിൻ' എന്നാണൎത്ഥം. നിങ്ങളുടെ ഉള്ളിൽ ഞെരുക്കമില്ലാതെ, വിസ്തീൎണ്ണമായ സ്ഥലം ഞങ്ങൾക്കു തരുവിൻ, എന്നുവെച്ചാൽ വലുതായ സ്നേഹത്തോടുകൂടി ഞങ്ങളെ കരുതുവിൻ, എന്നു താല്പൎയ്യം. — ഞങ്ങളുടെ ഉപദേശം സ്വീകരിച്ചു അനുസരിക്കുവിൻ എന്നും ചിലർ വ്യാഖ്യാനിക്കുന്നുണ്ടു. — 'ഞങ്ങളോടു ക്ഷമിക്കുവിൻ' എന്നും സുറിയാനിയിലെ പദങ്ങൾക്കു അൎത്ഥം വരാം. മൽദൊനാത്തൂസ് (Maldonatus) ഇങ്ങനെ അൎത്ഥം പറയുന്നുമുണ്ടു. ഞങ്ങളെപ്പററി സ്തുതിയായി പ്രസ്താവിക്കുന്നെങ്കിൽ അതു ക്ഷമിക്കണം എന്നാണ ഈ അൎത്ഥത്തിൽ ഗ്രഹിക്കേണ്ടതു. അടുത്ത വാക്യത്തിലെ പ്രസ്താവം ഈ അൎത്ഥത്തെ അനുകൂലിക്കുന്നതായും തോന്നുന്നു.

൩. "ഒരുമിച്ചു മരിക്കുവാനും ജീവിക്കുവാനുമായി നിങ്ങൾ ഞങ്ങളുടെ ഹൃദയത്തിൽ ഇരിക്കുന്നു": നിങ്ങൾക്കുവേണ്ടിയും നിങ്ങളോടുകൂടിയും ജീവിതമരണങ്ങൾക്കു തയ്യാറായിരിക്കത്തക്കവണ്ണം നിങ്ങളെ ഞങ്ങളുടെ ഉള്ളിൽ വെച്ചിരിക്കുന്നു, അതായതു അത്ര അധികമായി സ്നേഹിക്കുന്നു.

൫. "പുറമേ യുദ്ധങ്ങൾ, അകമേ ഭയം": പുറത്തുനിന്നു അവിശ്വാസികളുടെ ഉപദ്രവവും ശല്യവും; അകത്തു വ്യാജോപദേശം ചെയ്യുന്ന സഹോദരന്മാർമൂലമുള്ള അസ്വാസ്ഥ്യം, എൻെറ അഭ്യലേഖനം ഏതു വിധത്തിൽ സ്വീകൃതമാകും, വ്യഭിചാരി മാനസാന്തരപ്പെടുമോ ഇത്യാദി ചിന്താകുലത ഇവയാലുള്ള ഭീതി.

൬. "ദൈവം തെത്തോസിൻെറ വരവു മൂലം ഞങ്ങളെ ആശ്വസിപ്പിച്ചു": തെത്തോസു മടങ്ങിവന്നു അഭ്യലേഖനം നിങ്ങൾ സ്വീകരിച്ച വിധവും മററും ഞങ്ങളെ അറിയിക്കുവാൻ ഇടയാക്കിക്കൊണ്ടു ദൈവം ഞങ്ങൾക്കു മനസ്സമാധാനം തന്നരുളി.

൯. "ഞങ്ങളിൽനിന്നു ഒരു കാൎയ്യത്തിലും നിങ്ങൾക്കു നഷ്ടം നേരിടാതിരിക്കുവാൻ തക്കവണ്ണം": കഠിനശാസനയടങ്ങിയ അഭ്യലേഖനംകൊണ്ടു യാതൊരുദോഷഫലവും ഉളവാകാതിരിക്കത്തക്കവണ്ണം. വി. ശ്ലീഹാ അവരുടെ ഇടൎച്ചയും മററു ദോഷങ്ങളും ശിക്ഷിക്കാതെ വിട്ടുകളഞ്ഞിരുന്നെങ്കിൽ അവൎക്കു നഷ്ടം വന്നുകൂടുമായിരുന്നു.

൧൧. "ആ കാൎയ്യത്തിൽ നിങ്ങൾ ശുദ്ധിയുള്ളവരാകുന്നു": വ്യഭിചാരിയുടെ ദുഷ്കൃത്യത്തിൽ അനുഭാവമില്ലാത്തവരാകുന്നു.

൧൨. "ഞങ്ങളെക്കുറിച്ചുള്ള നിങ്ങളുടെ ഉത്സാഹം": ഗ്രീ., അറ. പ്രതികളിലും ഇതനെ തന്നെ കാണുന്നു. ലത്തീൻ, ക്രൈസ്തവ പ്രതികളിലാകട്ടെ 'നിങ്ങളെക്കുറിച്ചുള്ള ഞങ്ങളുടെ ഉത്സാഹം' എന്നാണ വിവൎത്തനം ചെയ്തിരിക്കുന്നത്. വെസ്റ്റ്മിൻസ്റ്റർ വിവൎത്തനം ഗ്രീ. മൂലപാഠം പ്രതികളെ അനുസരിക്കുകയും, പിൻതാങ്ങു ക്രൂടതലുള്ളതും ഉത്തമമായ അൎത്ഥം ജനിപ്പിക്കുന്നതായി കാണപ്പെടുന്നതും ആയവയുടെ പാഠമാണെന്നു പ്രസ്താവിക്കുകയും ചെയ്യുന്നു. — "വേണ്ടിയായിരിക്കട്ടെ": വേണ്ടിയായിരുന്നു എന്നു ഗ്രഹിക്കേണ്ടതുള്ള. വി. ഗ്രന്ഥങ്ങളിൽ കാലഭേദങ്ങൾ അത്ര പരിഗണിക്കേണ്ടതില്ല. മറ്റു പ്രതികളിൽ കാണുന്നതു 'വേണ്ടിയായിരുന്നു' എന്നാണ്.

൧൬. "ഉറപ്പുള്ളതിനാൽ": ശകാരിക്കുകയോ ശിക്ഷിക്കുകയോ എന്തുതന്നെ ചെയ്താലും നിങ്ങൾ എന്നെ വിട്ടുപോകയില്ലെന്നു നിശ്ചയം വന്നിരിക്കയാൽ.

## അദ്ധ്യായം ൮.

ഓറശ്ലേമിലുള്ള ദരിദ്രന്മാരെ സഹായിക്കേണ്ടതിനു ധാരാളമായി ധൎമ്മസഹായം ചെയ്യുവാൻ വി. ശ്ലീഹാ ഉപദേശിക്കുന്നു.

൧എന്നാൽ എന്റെ സഹോദരന്മാരേ, മാക്കേദോനിയാക്കാരുടെ സഭകളിൽ നൽകപ്പെട്ട ദൈവകൃപ നിങ്ങളെ ഞങ്ങൾ അറിയിക്കുന്നു.

൨. എന്തെന്നാൽ: അവരുടെ ഞെരുക്കത്തിന്റെ വലുതായ പരീക്ഷണത്താൽ അവരുടെ സന്തോഷത്തിനു വൎദ്ധനമുണ്ടായി. അവരുടെ ദാരിദ്ര്യത്തിന്റെ ആഴം അവരുടെ ധാരാളതയുടെ സമ്പത്തിനാൽ സമൃദ്ധമാക്കപ്പെടുകയും ചെയ്തു.

൩. അവരുടെ ശക്തിക്കനുസരണമായും അവരുടെ ശക്തിയെ കവിഞ്ഞും അവരുടെ മനസ്സാലെ തന്നെ (അവർ ദാനം ചെയ്തു) എന്നു ഞാൻ സാക്ഷിപ്പെടുത്തുന്നു.

൪. വിശുദ്ധന്മാരുടെ ശുശ്രൂഷക്കുള്ള ധൎമ്മദാനത്തിൽ തങ്ങളും സംബന്ധിപ്പിക്കപ്പെടണമെന്നു വളരെ പ്രാൎത്ഥനമൂലം അവർ ഞങ്ങളോടു അപേക്ഷിച്ചു.

൫. അതു ഞങ്ങൾ വിചാരിച്ചിരുന്നതുപോലെയുമല്ല. പിന്നെയൊ, അവർ തങ്ങളെത്തന്നെ ആദ്യമേ നമ്മുടെ കൎത്താവിനും, പിന്നെ ദൈവത്തിന്റെ ഇഷ്ടം അനുസരിച്ചു ഞങ്ങൾക്കും സമൎപ്പിച്ചു.

൬. ഇതിനാൽ തെത്തോസിനോടു, ഈ ധൎമ്മദാനവും നിങ്ങളുടെ ഇടയിൽ അവൻ എങ്ങനെ ആരംഭിച്ചുവൊ അങ്ങനെ തന്നെ പൂൎത്തിയാക്കണമെന്നു ഞങ്ങൾ അപേക്ഷിച്ചു.

൭. എന്നാൽ വിശ്വാസത്തിലും, വചനത്തിലും, ജ്ഞാനത്തിലും, എല്ലാവിധമായ ഉത്സാഹത്തിലും, നിങ്ങളുടെ പേരിലുള്ള ഞങ്ങളുടെ സ്നേഹത്തിലും — എല്ലാക്കാൎയ്യത്തിലും — നിങ്ങൾ എങ്ങനെ മികച്ചു നില്ക്കുന്നുവൊ അങ്ങനെ തന്നെ ഈ ധൎമ്മദാനത്തിലും നിങ്ങൾ മികച്ചു നില്പുവിൻ.

൮. നിശ്ചയമായിട്ടും, ഞാൻ നിങ്ങളോടു കല്പിക്കുകയല്ല, പിന്നെയൊ, നിങ്ങളുടെ കൂട്ടുകാരുടെ ഉത്സാഹം കൊണ്ടു നിങ്ങളുടെ സ്നേഹത്തിന്റെ സത്യത പരീക്ഷിക്കുകയാകുന്നു ചെയ്യുന്നത്.

൯. സമ്പന്നനായിരുന്നിട്ടും തന്റെ ദാരിദ്ര്യത്താൽ നിങ്ങൾ സമ്പന്നരാകു

വാൻവേണ്ടി നിങ്ങളെക്കുറിച്ചു ദരിദ്രനായിത്തീൎന്ന നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെ കൃപ നിങ്ങൾ അറിഞ്ഞിരിക്കുന്നുവല്ലൊ.

൧൦. എന്നാൽ ആഗ്രഹിക്കുവാൻ മാത്രമല്ല, പിന്നെയൊ, പ്രവൃത്തിക്കുവാനും കൂടി കഴിഞ്ഞയാണ്ടു മുതൽ നിങ്ങൾ ആരംഭിച്ചിരിക്കുക കൊണ്ടു നിങ്ങൾക്കു സഹായമായിരിക്കുന്ന ഇതു ഞാൻ നിങ്ങളോടു ഉപദേശിക്കുക തന്നെ ചെയ്യുന്നു.

൧൧. എന്നാൽ ആലോചിക്കുവാൻ നിങ്ങൾക്കു താല്പൎയ്യമുണ്ടായതുപോലെ തന്നെ നിങ്ങൾക്കുള്ളതുകൊണ്ടു പ്രവൃത്തി മൂലം നിവൃത്തിക്കുവാനും നിങ്ങൾ ആഗ്രഹിച്ചതിനെ പ്രവൃത്തികൊണ്ടു ഇപ്പോൾ പൂൎത്തിയാക്കുവിൻ.

൧൨. ഒരുത്തനുള്ളതനുസരിച്ചു മനസ്സുണ്ടെങ്കിൽ അതനുസരിച്ചാകുന്നു, അവനു ഇല്ലാത്തതനുസരിച്ചല്ല, സ്വീകരിക്കപ്പെടുന്നതു്.

൧൩. (ഇതു) മറ്റുള്ളവൎക്കു ആശ്വാസവും നിങ്ങൾക്കു ഞെരുക്കവും ഉണ്ടാകുവാനായിട്ടല്ല. പിന്നെയൊ നിങ്ങളുടെ അധികത്വം അവരുടെ കുറവിനു (പരിഹാരം) ആകുവാനും, (൧൪)

൧൪. അവരുടെ അധികത്വം നിങ്ങളുടെ കുറവിനു (പരിഹാരം) ആകുവാനും വേണ്ടി (൧൩) «നിങ്ങൾ ഈ സമയത്തു സമത്വത്തിൽ ഇരിക്കുവിൻ». (൧൫)

൧൫. അധികം എടുത്തവൻ ആരോ അവനു അധികമുണ്ടായില്ല; കുറച്ചു എടുത്തവൻ ആരോ അവനു കുറവുമുണ്ടായില്ല (൧൪) «എന്നു എഴുതപ്പെട്ടിരിക്കുന്നതുപോലെ സമത്വം ഉണ്ടാകുവാൻ തന്നെ». [പുറ. അ. ൧൬. വ. ൧൮.]

൧൬. നിങ്ങളെക്കുറിച്ചു തെത്തോസിന്റെ ഹൃദയത്തിൽ ഈ ഉത്സാഹം നൽകിയ ദൈവത്തിനു സ്തോത്രം.

൧൭. എന്തെന്നാൽ അവൻ ഞങ്ങളുടെ അപേക്ഷ കേൾക്കുകയും അവനു ഏറ്റവും ഉത്സാഹം ഉണ്ടാകുകകൊണ്ടു സ്വമനസ്സാലെ തന്നെ നിങ്ങളുടെ അടുക്കലേക്കു പുറപ്പെടുകയും ചെയ്തു.

൧൮, ൧൯. ദൈവത്തിന്റെ തന്നെ മഹത്വത്തിനും ഞങ്ങളുടെ സമാധാനത്തിനുമായി ഞങ്ങളാൽ നടത്തപ്പെടുന്ന ഈ ധൎമ്മദാനത്തിൽ ഞങ്ങളോടുകൂടി പുറപ്പെടുവാൻ സഭകളാൽ തിരഞ്ഞെടുക്കപ്പെട്ടവൻ തന്നെയും ആകുവാൻ തക്കവണ്ണം സുവിശേഷംമൂലം സൎവ്വസഭകളിലും പുകഴ്ചയുള്ളവനായ ഞങ്ങളുടെ സഹോദരനെയും അവനോടുകൂടി ഞങ്ങൾ അയച്ചിരിക്കുന്നു.

൨൦. ഞങ്ങളാൽ നടത്തപ്പെടുന്ന ഈ മഹാകാൎയ്യത്തിൽ ആരെങ്കിലും ഞങ്ങളിൽ കുറ്റം ചുമത്താതിരിക്കേണ്ടതിനു ഞങ്ങൾ ഭയത്തോടെ വൎത്തിക്കുന്നു.

൨൧. ഞങ്ങളോ ദൈവത്തിന്റെ മുമ്പാകെ മാത്രമല്ല, മനുഷ്യരുടെ മുമ്പാകെ കൂടെയും നന്നായിട്ടുള്ളവ കരുതുന്നു. [റോമ. അ. ൧൨. വ. ൧൭.]

൨൨. ഉത്സാഹിയാകുന്നു എന്നു പലപ്പോഴും പല സംഗതികൾകൊണ്ടും പരിശോധനമൂലം ഞങ്ങൾക്കു ബോധപ്പെട്ടവനും, ഇപ്പോഴാകട്ടെ നിങ്ങളെക്കുറിച്ചുള്ള വലുതായ ഉറപ്പു നിമിത്തം അധികമായിട്ടു ഉത്സാഹിയുമായിരിക്കുന്ന ഞങ്ങളുടെ സഹോദരനെയും അവരോടുകൂടി ഞങ്ങൾ അയച്ചിരിക്കുന്നു.

൨൩. ആകയാൽ തെത്തോസ്

(ആണ നമ്മുടെ സംസാരവിഷയം) എങ്കിൽ അവൻ എന്റെ ക്രൂട്ടകാരനും, നിങ്ങളുടെ കാൎയ്യത്തിൽ (എനിക്ക) സഹായിയുമാകുന്നു. ഞങ്ങളുടെ മററു സഹോദരന്മാർ എങ്കിലോ അവർ മ്ശിഹായുടെ മഹത്വമാകുന്ന സഭകളുടെ ശ്ലീഹന്മാരാകുന്നു.

൨൪. നിങ്ങളുടെ സ്നേഹത്തിന്റെയും നിങ്ങളിലുള്ള ഞങ്ങളുടെ പ്രശംസയുടെയും ദൃഷ്ടാന്തം സകല സഭകളുടെയും മുമ്പാകെ ഇനി ഇവരിൽ നിങ്ങൾ പ്രദൎശിപ്പിക്കുവിൻ.

## വ്യാഖ്യാനം.

൭. "നിങ്ങളുടെ പേരിലുള്ള ഞങ്ങളുടെ സ്നേഹത്തിലും": അ. ൧. വ. ൧൧-ലെപ്പോലെ (വ്യ. നോക്കുക.) ഈ വാക്യത്തിലും പുരുഷഭേദം കാണുന്നു. ഗ്രീ., ല., അറ. പ്രതികളിൽ 'ഞങ്ങളുടെപേരിലുള്ള നിങ്ങളുടെ സ്നേഹത്തിലും' എന്നാണ കാണുന്നത്. ക്രൂശ. പ്രതിയും അൎത്ഥത്തിൽ ഈ പ്രതികളോടു യോജിക്കുന്നു. വെസ്റ്റ്മിൻസ്റ്റെർ 'ഞങ്ങൾ നിങ്ങളിൽ ഉണൎത്തിയ സ്നേഹത്തിൽ, എന്നു വെച്ചാൽ, ഞങ്ങളുടെ പേരിൽ ഉണൎത്തിയ സ്നേഹത്തിൽ' എന്നാണ പറഞ്ഞിരിക്കുന്നത്. പാഠവും അൎത്ഥവും അത്ര നിശ്ചയമുള്ളതല്ല എന്നും ആ വിവൎത്തനം പ്രസ്താവിക്കുന്നുണ്ട്.

൧൧. "നിങ്ങൾക്കുള്ളതുകൊണ്ടു": നിങ്ങൾക്കുള്ള വകയനുസരിച്ച. നിങ്ങളുടെ ശക്തിക്ക അനുസരണമായി.

൧൩, ൧൪. "നിങ്ങളുടെ അധികത്വം അവരുടെ കുറവിനു . . . അവരുടെ അധികത്വം നിങ്ങളുടെ കുറവിനു": നിങ്ങൾക്കുള്ള ലൌകിക നന്മകളുടെ ആധിക്യം ആ വിഷയത്തിൽ അവൎക്കുള്ള പോരായ്മയെ പരിഹരിക്കുവാൻ; ഓറെശ്ലെം മാതൃസഭയാണല്ലൊ, അവൎക്കുള്ള പാരത്രികനന്മകളുടെ ആധിക്യം, അവരുടെ പ്രാൎത്ഥനകളും മററും മൂലം, ഈ വിഷയത്തിൽ നിങ്ങൾക്കുള്ള ന്യൂനതയെ നിവാരണം ചെയ്യുവാൻ എന്നിങ്ങനെ ചിലർ വ്യാഖ്യാനിക്കുന്നു. — ഇപ്പോൾ നിങ്ങൾക്ക അധികവും അവൎക്ക അല്പം മാത്രവുമുള്ളതുപോലെ, ഇനിയൊരിക്കൽ അവൎക്ക അധികവും നിങ്ങൾക്ക അല്പംമാത്രവുമാകുമ്പോൾ അവർ നിങ്ങളെ സഹായിക്കുവാൻ എന്നു കേവലം ലൌകിക നന്മകളെ ഉദ്ദേശിച്ചാണ മററു ചിലർ വ്യാഖ്യാനിക്കുന്നത്. — നിങ്ങൾ കവിച്ചിലായി കൊടുത്ത് അവർ സുഖിക്കുകയും നിങ്ങൾ വലയുകയും ചെയ്യണമെന്നല്ല, നിങ്ങൾക്ക അധികമായിട്ടുള്ളതു കൊടുത്തു അവരുടെ ദുസ്സഹമായ ദരിദ്രാവസ്ഥയിൽ ഒരു സഹായമാകണമെന്നേ പറയുന്നുള്ളു എന്നും ചിലർ അൎത്ഥം പറഞ്ഞു കാണുന്നു.

൧൪. "നിങ്ങൾ ഈ സമയത്തു സമത്വത്തിൽ ഇരിക്കുവിൻ": നിങ്ങൾക്ക മിച്ചമുള്ളതു കൊടുത്തു അവരുടെ കുറവു പരിഹരിക്കുവിൻ. ഇങ്ങനെ ഇരുക്രൂട്ടൎക്കും ഉപജീവനത്തിനു ആവശ്യമുള്ളവയുണ്ടായിരിക്കും. ആൎക്കും അധികത്വമൊ തീരെ ഇല്ലാഴ്കയൊ വരാതെ അതിധനം, അതിദാരിദ്ര്യം ഇവക്കിടയിൽ ഒരു മദ്ധ്യസ്ഥിതി, ഒരു സമത്വം, ഉണ്ടാകും. അങ്ങനെയാകുവാൻ ശ്രമിക്കുവിൻ.

൧൮, ൧൯. "സുവിശേഷം മൂലം": സുവിശേഷപ്രസംഗവും സുവിശേഷ പ്രചാരണത്തിനു വേണ്ടിയുള്ള പരിശ്രമങ്ങളും മൂലം. — "സഹോദരനേ": ഇദ്ദേഹവും വ. ൨൨-ൽ പറയുന്ന സഹോദരനും ആരാകുന്നു എന്നു നിശ്ചയമില്ല. ബർനബാ, ലൂക്കാ, മൎക്കോസ്, ശീലാ, അപ്പലോ എന്നിവരിൽ ആരോ എന്നാണ സഭാപിതാക്കന്മാരും വ്യാഖ്യാതാക്കളും ഉദ്ദേശിക്കുന്നത്.

൨൨. "നിങ്ങളെക്കുറിച്ചുള്ള . . . ഉറപ്പു നിമിത്തം": ഈ വാക്കുകളെ ചിലർ 'ഞങ്ങൾ അയച്ചിരിക്കുന്നു' എന്നതിനോടു ചേൎത്തു അന്വയിക്കുന്നു.

# അദ്ധ്യായം ൯.

ധമ്മദാനത്തെപ്പററി വി. ശ്ലീഹാ വീണ്ടും ഉപദേശിക്കുന്നു.
ധമ്മദാനം കൊണ്ടു ഉണ്ടാകുന്ന ഫലം.

൧എന്നാൽ വിശുദ്ധന്മാക്കായുള്ള ശുശ്രൂഷയെപ്പററി ഞാൻ നിങ്ങൾക്കു എഴുതുന്നു എങ്കിൽ (വേണ്ടതിൽ) അധികമായിരിക്കും ഞാൻ ചെയ്യുന്നതു്.

൨. എന്തുകൊണ്ടെന്നാൽ നിങ്ങളുടെ മനസ്സിന്റെ സന്നദ്ധത ഞാൻ അറിയുന്നു. ഇതിനാൽ: ആകായിയാ കഴിഞ്ഞയാണ്ടു മുതൽ തന്നെ തയ്യാറായിരിക്കുന്നു എന്നു നിങ്ങളെപ്പററി മാക്കെദോനിയാക്കാരോടു ഞാൻ പ്രശംസിച്ചു. നിങ്ങളുടെ തിക്ഷ്ണത പലരേയും പ്രേരിപ്പിക്കുകയും ചെയ്തു.

൩. ഇക്കാര്യം സംബന്ധിച്ചു നിങ്ങളെക്കുറിച്ചു ഞങ്ങൾ ചെയ്തിട്ടുള്ള പ്രശംസ വ്യത്ഥമാകാതെ ഞാൻ പറഞ്ഞിട്ടുള്ളതുപോലെ നിങ്ങൾ ഒരുങ്ങിയിരിക്കുവാനാകുന്നു സഹോദരന്മാരെ ഞാൻ അയച്ചിരിക്കുന്നതു്.

൪. അല്ലാത്ത പക്ഷം മാക്കെദോനിയാക്കാർ എന്നോടു കൂടി വരികയും നിങ്ങളെ ഒരുക്കമില്ലാത്തവരായി കാണുകയും അപ്പോൾ ഞങ്ങൾ ചെയ്ത ആ പ്രശംസമൂലം — നിങ്ങൾ ലജ്ജിക്കുമെന്നല്ല ഞങ്ങൾ പറയുന്നതു് — ഞങ്ങൾ ലജ്ജിക്കുകയും ചെയ്യും.

൫. ഇതിനാൽ അത്യാഗ്രഹം എന്നപോലെയല്ല, ആശിർവാദം എന്നപോലെ തയ്യാറാകപ്പെട്ടിരിക്കണമെന്നു മുമ്പേതന്നെ നിങ്ങൾ സമ്മതിച്ചിട്ടുള്ളതായ ആ ആശീർവാദം ഒരുക്കുവാൻ എനിക്കുമുമ്പായി നിങ്ങളുടെ അടുക്കലേക്കു പോരണമെന്നു എന്റെ ഈ സഹോദരന്മാരോടു അപേക്ഷിക്കുന്നതിനു എനിക്കു താല്പയ്യം ജനിച്ചു.

൬. എന്നാൽ ഇതു (നിങ്ങൾ ഓമ്മിക്കുവിൻ): ലോഭത്തോടുകൂടി വിതയ്ക്കുന്നവൻ ലോഭത്തോടുകൂടി കൊയ്യുന്നു; ആശീർവ്വാദത്തോടുകൂടി വിതയ്ക്കുന്നവനോ ആശീർവാദത്തോടുകൂടി കൊയ്യും.

൭. ഓരോരുത്തനും തന്റെ മനസ്സിലെ (നിശ്ചയം)പോലെ (ചെയ്യട്ടെ). ദുഃഖത്തോടുകൂടി എന്നപോലെയൊ, ബലാൽക്കാരത്താൽ എന്നപോലെയൊ ആകരുതു്. സന്തോഷത്തോടുകൂടിയ ദാതാവിനെയാകുന്നു ദൈവം സ്നേഹിക്കുന്നതു്. [ബർസീ. അ. ൩൫. വ. ൧൧.]

൮. നിങ്ങൾക്കു മതിയായവ എല്ലോഴും എല്ലാ കാര്യത്തിലും നിങ്ങൾക്കു ഉണ്ടായിരിക്കുയും, സകല നൽപ്രവൃത്തിയിലും നിങ്ങൾ അഭിവൃദ്ധി പ്രാപിക്കുയും ചെയ്യുവാൻ തക്കവണ്ണം എല്ലാനന്മയും നിങ്ങളിൽ സമൃദ്ധമാക്കുവാൻ ദൈവത്തിനു സാധിക്കുമല്ലൊ.

൯. അവൻ ദരിദ്രന്മാക്കു വാരി വിതറിക്കൊടുത്തു, അവന്റെ നീതി എന്നേക്കും നിലനില്ക്കുന്നു എന്നു എഴുതപ്പെട്ടിരിക്കുന്നതുപോലെ തന്നെ. [സങ്കീ. ൧൧൨. വ. ൯.]

൧൦. വിതയ്ക്കുന്നവനു വിത്തും, ഭക്ഷണത്തിനു അപ്പവും തരുന്നവൻ ആരോ അവൻ തന്നെ നിങ്ങളുടെ വിത്തു വളരുവാൻ കൃപ ചെയ്കയും, നിങ്ങളുടെ നീതിയുടെ ഫലങ്ങൾ വദ്ധിപ്പിക്കുകയും ചെയ്യും.

൧൧. (അതു്) ദൈവത്തിനു ഞങ്ങൾമൂലം സ്തോത്രം പൂത്തിയാക്കുന്നതായ ഔദാര്യമൊക്കെയോടും കൂടി

എല്ലാ കാൎയ്യത്തിലും നിങ്ങൾ സമൃദ്ധി പ്രാപിക്കേണ്ടതിനു (ആകുന്നു).

൧൨. എന്തുകൊണ്ടെന്നാൽ ഈ ശുശ്രൂഷയുടെ നിൎവ്വഹണം വിശുദ്ധന്മാരുടെ കുറവു പരിഹരിക്കുന്നു എന്നുമാത്രമല്ല, പിന്നെയോ ദൈവത്തിനുള്ള ബഹുവായ സ്തോത്രങ്ങളാൽ സമൃദ്ധമായിരിക്കുക കൂടി ചെയ്യുന്നു.

൧൩. എന്തെന്നാൽ ഈ ശുശ്രൂഷയുടെ പരിശോധന കൊണ്ടു മ്ശിഹായുടെ സുവിശേഷത്തിൻെറ അനുസരണത്തിനു നിങ്ങൾ കീഴ്പെടുകയും നിങ്ങളുടെ ഔദാൎയ്യത്താൽ അവരോടും സകല മനുഷ്യരോടും നിങ്ങൾ യോജിക്കയും ചെയ്യുതിനെപ്പററി അവർ ദൈവത്തെ സ്തുതിക്കയും,

൧൪. നിങ്ങളിലുള്ള ദൈവകൃപയുടെ ബാഹുല്യം നിമിത്തം നിങ്ങൾക്കുവേണ്ടി വളരെ സ്നേഹത്തോടു കൂടി പ്രാൎത്ഥന സമൎപ്പിക്കയും ചെയ്യും.

൧൫. പറഞ്ഞറിയിക്കുവാൻ വഹിയാത്ത തൻെറ ദാനം നിമിത്തം ദൈവത്തിനു സ്തോത്രം.

## വ്യാഖ്യാനം.

൨. "അകായിയാ . . . തയ്യാറായിരിക്കുന്നു": 'അക്കായിയായും . . . തയ്യാറായിരിക്കുന്നു' എന്നു ലത്തീനിൽ മാത്രം കാണുന്നു. അവ്യയം വിട്ടുകളയണം. കോറന്തോസ് അകായിയായുടെ തലസ്ഥാനമാണ്.

൫. "അത്യാഗ്രഹം എന്നപോലെയല്ല, ആശിൎവ്വാദം എന്നപോലെ തയ്യാറാക്കപ്പെട്ടിരിക്കണം": അത്യാഗ്രഹം മൂലം ഞെക്കിപ്പിഴിഞ്ഞെടുത്ത വിധത്തിലല്ല, ആശിൎവ്വാദം അഥവാ ദാനം എന്ന മട്ടിൽ സ്വമനസ്സാ, ഉദാരബുദ്ധിയോടെ സംഭരിക്കപ്പെട്ടിരിക്കണം. — ദാനത്തെപ്പററി ആശീൎവ്വാദം എന്നു പറഞ്ഞിരിക്കുന്നതു ദൈവത്തിൻെറ ദാനത്തെ അനുസ്മരിച്ചാണ്. ദൈവത്തിൻെറ വാക്കുകൾ വെറും കഥനമല്ല, അവിടന്നു എന്തു പറയുന്നുവോ അതു സംഭവിക്കുന്നു. ആകയാൽ ദൈവം ആരെയെങ്കിലും ആശീൎവ്വദിക്കുമ്പോൾ അവിടന്നു ഇച്ഛിക്കുന്ന നന്മ യഥാൎത്ഥത്തിൽ ഉണ്ടാകയാണു ചെയ്യുന്നതു്. ഇങ്ങനെ ദൈവാശീൎവ്വാദം മൂലം സിദ്ധമാകുന്നതുപോലെ ദാനം മൂലം സിദ്ധമാകുന്ന നന്മയെ ഉദ്ദേശിച്ചു ആശീൎവ്വാദം എന്നു ഇവിടെ പറഞ്ഞിരിക്കുന്നു.— ഗോത്രപിതാക്കന്മാരും, പ്രവാചകന്മാരും, പുതിയനിയമത്തിലെ വിശുദ്ധന്മാരും എന്തെങ്കിലും ദാനം ചെയ്യുമ്പോൾ ശുഭം ആശംസിച്ചുകൊണ്ടു ആശീൎവ്വദിക്കുകയും പതിവായിരുന്നു. ദാനത്തെ ഉദ്ദേശിച്ചു ആശീൎവ്വാദം എന്നു പറയുവാൻ ഇതും ഒരു കാരണമാണ്.— ഈ കാരണങ്ങളാൽ ഗ്രീക്കുഭാഷയിൽ ഒരേപദത്തിനുതന്നെ ആശീൎവ്വാദം എന്നും ദാനം എന്നും അൎത്ഥം ജനിച്ചു.

൬. "ആശീൎവ്വാദത്തോടുകൂടി വിതയ്ക്കുന്നവൻ": സന്മനസ്സോടെ, ധാരാളമായി വിതയ്ക്കുന്നവൻ. ദരിദ്രൎക്കു ദാനം ചെയ്യുന്നവസ്തു വിത്താണ്. ദരിദ്രൎക്കു ചെയ്യപ്പെടുന്ന ദാനം ദൈവം തനിക്കു ചെയ്യപ്പെട്ടതായി സ്വീകരിക്കുന്നു. ഔദാൎയ്യത്തിൽ ആരും തന്നെ അതിശയിക്കുവാൻ ദൈവം സമ്മതിക്കയില്ല. അവിടന്നു അതിനെ മുളപ്പിച്ചു വളൎത്തി വളരെ ഇരട്ടിയായി ഫലിപ്പിക്കും.

൯. "അവൻെറ നീതി എന്നേക്കും നിലനില്ക്കുന്നു": 'നീതി' എന്നതിനു ഇവിടെ ധൎമ്മദാനം എന്നൎത്ഥം. അവൻെറ ദാനകൃത്യം വിസ്മരിക്കപ്പെടാതെ ദൈവസമക്ഷം എന്നും നിലനില്ക്കുകയും നിത്യസമ്മാനം പ്രാപ്യമാക്കുകയും ചെയ്യുന്നു.

൧൧. "ദൈവത്തിനു ഞങ്ങൾമൂലം സ്തോത്രം പൂൎത്തിയാക്കുന്നതായ": ഞങ്ങളും, നിങ്ങളുടെ ദാനം ഞങ്ങൾ മുഖേന കൈപ്പററുന്ന വിശുദ്ധന്മാരും, ഈ ധൎമ്മദാനത്തെ

പ്പററി അറിയുന്ന ഏവരും ദൈവത്തിന അത്യധികമായ സ്തോത്രം ചെയ്യുവാൻ ഇടയാക്കുന്നതായ.

൧൩. "ഈ ശുശ്രൂഷയുടെ പരിശോധനകൊണ്ട്": ഓറെശ്ലെമ്മുള്ള ദരിദ്രർ നിങ്ങളുടെ ദാനം നേരിട്ടുകണ്ടു ആ ഒരു രേഖ അഥവാ തെളിവു ഹേതുവായിട്ട്. — "സുവിശേഷത്തിൻെറ അനുസരണത്തിന നിങ്ങൾ കീഴ്പെടുകയും": ദരിദ്രർ ധമ്മദാനം ചെയ്യണമെന്ന ഉപദേശിക്കയും കല്പിക്കയും ചെയ്യുന്ന സുവിശേഷസിദ്ധാന്തങ്ങൾക്കൊത്തവണ്ണം ഔദാര്യപൂർവ്വം മനസ്സോടുക്കത്തോടുകൂടിയും നിങ്ങൾ വത്തിക്കുകയും.

൧൫. "ദാനംനിമിത്തം": കോറന്തോസ്കാർ ഓറെശ്ലെമ്മുള്ള ദരിദ്രർക്കായി അയച്ചുകൊടുത്ത സഹായധനം.— ക്രിസ്തീയമതംതന്നെയും ദൈവം നമുക്ക കല്പിച്ചതന്നിട്ടുള്ള ഒരു മഹാ ദാനമാകയാൽ 'ദാനം' എന്ന പദം ക്രിസ്തുമതത്തെ ലക്ഷീകരിക്കുന്നു എന്നും ചിലർ വ്യാഖ്യാനിക്കുന്നുണ്ട്.

# അദ്ധ്യായം ൧൦.

വ്യാജശ്ലീഹന്മാരുടെ ദോഷാരോപണവും പ്രശംസയും ഇല്ലാതാക്കുവാനായി വി. ശ്ലീഹാ തൻെറ ശ്ലീഹോദ്യോഗത്തിൻെറ അധികാരത്തെപ്പററി പ്രസ്താവിക്കുന്നു.

൧എന്നാൽ നിങ്ങളുടെ അടുക്കൽ മുഖതാവിൽ താഴ്മയുള്ളവനെങ്കിലും അകന്നിരിക്കുമ്പോൾ നിങ്ങളിൽ ഉറച്ചിരിക്കുന്നവനായ പൌലോസാകുന്ന ഞാൻ മ്ശിഹായുടെ ശാന്തതയേയും താഴ്മയേയും കുറിച്ചു നിങ്ങളോടു അപേക്ഷിക്കുന്നു.

൨. ഞങ്ങൾ ശാരീരികമായി വ്യാപരിക്കുന്നു എന്നു ഞങ്ങളെപ്പററി വിചാരിക്കുന്ന ആളുകളോടു, ഞാൻ വിചാരിക്കുന്നതുപോലെ ധീരതയോടുകൂടി പ്രവത്തിക്കുവാൻ, ഞാൻ വരുമ്പോൾ എനിക്കുള്ള ഉറപ്പു നിമിത്തം ഞാൻ നിഷ്കഷിക്കപ്പെടരുതു എന്നാണ നിങ്ങളോടു ഞാൻ അപേക്ഷിക്കുന്നത്.

൩. എന്തുകൊണ്ടെന്നാൽ ഞങ്ങൾ ശരീരത്തിൽ സഞ്ചരിക്കുന്നു എങ്കിലും ശാരീരികമായിട്ടല്ല ഞങ്ങൾ പോരാടുന്നത്.

൪. ഞങ്ങളുടെ യുദ്ധത്തിൻെറ ആയുധമോ ശാരീരികമല്ല, മറിച്ച്, ദൈവശക്തിയുടെതു (ആകുന്നു). ഞങ്ങൾ അതുകൊണ്ടു, പ്രവേശിക്കുവാൻ വഹിയാത്ത കോട്ടകൾ കീഴടക്കുന്നു;

൫. ദൈവജ്ഞാനത്തിന് വിരോധമായി പൊങ്ങുന്ന വിചാരങ്ങളും, സകല ഉയച്ചയും ഇടിച്ചു തകക്കുന്നു; മ്ശിഹായെ അനുസരിക്കേണ്ടതിനായി സകല ബോധത്തേയും അടിമപ്പെടുത്തുന്നു.

൬. നിങ്ങളുടെ അനുസരണം പൂത്തിയാകുമ്പോൾ അനുസരിക്കാത്തവരോടു പ്രതികാരം ചെയ്യുവാൻ ഞങ്ങൾ ഒരുങ്ങിയുമിരിക്കുന്നു.

൭. നിങ്ങൾ മുഖം നോക്കുന്നുവോ? താൻ മ്ശിഹായിക്കുള്ളവനാകുന്നു എന്നു തന്നെക്കുറിച്ചു തന്നെ ആരെങ്കിലും ഉറച്ചിരിക്കുന്നു എങ്കിൽ അവൻ എങ്ങനെ മ്ശിഹായിക്കുള്ളവനാകുന്നുവോ അങ്ങനെതന്നെ ഞങ്ങളും എന്നു അവൻ താനേ അറിഞ്ഞുകൊള്ളട്ടെ.

൮. നമ്മുടെ കത്താവു എനിക്കു തന്നിട്ടുള്ള അധികാരത്തെപ്പററി ഞാൻ വല്ലതും അധികമായി പ്രശംസിച്ചാലും ഞാൻ ലജ്ജിക്കുന്നില്ല. നിങ്ങളെ

ഇടിച്ചു തകൎക്കുവാനല്ല, നിങ്ങളെ പണുത്തു ഉറപ്പിക്കുവാനാണല്ലൊ ഞങ്ങൾക്കു (അതു) തന്നിരിക്കുന്നതു്.

൯. എന്നാൽ ഞാൻ എന്റെ ലേഖനങ്ങൾകൊണ്ടു നിങ്ങളെ അധികം ഭയപ്പെടുത്തുന്നവനായി കരുതപ്പെടാതിരിക്കുവാൻ വേണ്ടി പിൻവാങ്ങുന്നു.

൧൦. (അവന്റെ) ലേഖനങ്ങൾ ഗുരുതരങ്ങളും ബലമേറിയവയും തന്നെ; എന്നാൽ ശരീരത്തിന്റെ ആഗമനം ബലഹീനവും അവന്റെ വചനം നിന്ദ്യവും (ആകുന്നു) എന്നു പറയുന്ന ചിലരുണ്ടല്ലൊ.

൧൧. എന്നാൽ ഇപ്രകാരം പറയുന്നവൻ: അകന്നിരിക്കുമ്പോൾ ഞങ്ങളുടെ ലേഖനത്തിലെ വാക്കിൽ ഞങ്ങൾ എങ്ങനെ ആയിരിക്കുന്നുവോ, അടുത്തിരിക്കുമ്പോൾ പ്രവൃത്തിയിലും ഞങ്ങൾ അങ്ങനെ തന്നെ ആയിരിക്കുന്നു എന്നിതു വിചാരിച്ചുകൊള്ളട്ടെ.

൧൨. എന്തെന്നാൽ തങ്ങളെത്തന്നെ പ്രശംസിക്കുന്നവരോടു ചേൎത്തു ഞങ്ങളെ ഗണിക്കുവാനോ തുല്യപ്പെടുത്തുവാനോ ഞങ്ങൾ തുനിയുന്നില്ല. മറിച്ച്, അവർ തങ്ങളോടുതന്നെ തങ്ങളെ തുല്യപ്പെടുത്തുന്നതുകൊണ്ടു അവർ ഗ്രഹിക്കുന്നില്ല.

൧൩. ഞങ്ങളോ ഞങ്ങളുടെ അളവുകടന്നല്ല, പിന്നെയൊ, നിങ്ങളുടെ അടുക്കൽ വരെയും എത്തുവാനായി ദൈവം ഞങ്ങൾക്കു തിരിച്ചു വെച്ചിരിക്കുന്ന അതിരിന്റെ അളവിനു ഒത്തവണ്ണമാകുന്നു പ്രശംസിക്കുന്നതു്. [അപ്പൊ. അ. ൧൪. വ. ൨൬.]

൧൪. എന്തെന്നാൽ നിങ്ങളുടെ അടുക്കൽ എത്താത്തവരായി ഞങ്ങൾ നെടുകെ കടന്നുപോകുന്നില്ല. മ്ശിഹായുടെ സുവിശേഷത്തോടുകൂടി നിങ്ങളുടെ അടുക്കലോളം ഞങ്ങൾ എത്തീട്ടുണ്ടല്ലൊ.

൧൫. ഞങ്ങൾ ഞങ്ങളുടെ അളവു കവിഞ്ഞു മററുള്ളവരുടെ പ്രയത്നത്തിൽ പ്രശംസിക്കുന്നുമില്ല. എങ്കിലും, നിങ്ങളുടെ വിശ്വാസം വൎദ്ധിക്കുമ്പോൾ ഞങ്ങളുടെ അളവനുസരിച്ചു നിങ്ങളുടെ ഇടയിൽ ഞങ്ങൾ ഉയൎത്തപ്പെടുമെന്നും, (൧൬)

൧൬. നിങ്ങൾക്കപ്പുറത്തും പ്രസംഗിക്കുന്നതിൽ അഭിവൃദ്ധി പ്രാപിക്കാമെന്നും (൧൫) «ഞങ്ങൾക്കു പ്രതീക്ഷയുണ്ടു്». മററുള്ളവരുടെ അളവിൽ ക്രമപ്പെടുത്തപ്പെട്ടിരിക്കുന്നവയിൽ ഞങ്ങൾ പ്രശംസിക്കയില്ല.

൧൭. എന്നാൽ പ്രശംസിക്കുന്നവൻ കൎത്താവിൽ പ്രശംസിക്കട്ടെ. [ഏറ. അ. ൯. വ. ൨൩: ൧. കോറ. അ. ൧. വ. ൩൧.]

൧൮. എന്തുകൊണ്ടെന്നാൽ തന്നെത്താൻ പ്രശംസിക്കുന്നവൻ ആരോ അവനല്ല, മറിച്ച്, കൎത്താവു ആരെ പുകഴ്ത്തുന്നുവോ അവനാകുന്നു പരീക്ഷണം ചെയ്യപ്പെട്ടവൻ.

## വ്യാഖ്യാനം.

വി. പൌലോസ് താൻ മാനസാന്തരപ്പെടുത്തിയവരുടെ പൊതുഗുണത്തെ ഉദ്ദേശിച്ചും, തനിക്കും തന്റെ ഉപദേശത്തിനും എതിരായി വിരോധികൾ കൊണ്ടുവന്നിരുന്ന അപവാദങ്ങളെ ഖണ്ഡിക്കുവാൻ കരുതിയും, തന്റെ പ്രേഷിതാധികാരം, ദൈവത്തിൽ നിന്നു സിദ്ധമായ വരങ്ങൾ, തന്റെ അദ്ധ്വാനം, സഹനങ്ങൾ ഇവയെപ്പററി, സകല സ്തുതിയും ദൈവത്തിനു സമൎപ്പിച്ചുകൊണ്ടു്, ഈ അദ്ധ്യായത്തിലും തുടൎന്നുവരുന്ന ൨ അദ്ധ്യായങ്ങളിലും വിശദമായി പ്രസ്താവിക്കുന്നു.

൧. "നിങ്ങളുടെ അടുക്കൽ മുഖതാവിൽ . . . ഉറച്ചിരിക്കുന്നവനായ പൌലോസ്": തന്നെക്കുറിച്ചു വിരോധികൾ പറയുന്നവ വി. ശ്ലീഹാതന്നെ വിപരീതാൎത്ഥത്തിൽ

എടുത്തു പറയുന്നതാണു ഈ വാക്കുകൾ. കാണുന്ന നേരത്തു താഴ്മയുള്ളവൻ, എന്നാൽ അകന്നിരിക്കുമ്പോൾ നിങ്ങളിൽ ഉറച്ചിരിക്കുന്നവൻ, എന്നുവെച്ചാൽ, വേണ്ടതിലധികം സ്വാതന്ത്ര്യത്തോടുകൂടി ഭീഷണിവാക്കുകളും മററും സാഹസപൂർവ്വം എഴുതിവിടുവാൻ മനസ്സുറപ്പുള്ള തന്റേടക്കാരൻ.

൫. "ദൈവജ്ഞാനത്തിനു വിരോധമായി": ദൈവത്തെ സർവ്വാധിപതിയെന്നു സമ്മതിച്ചനുസരിക്കുന്നതിനു എതിരായി. ജ്ഞാനം, അനുസരണം ഇവ വി. ഗ്രന്ഥങ്ങളിൽ പലപ്പോഴും പര്യായശബ്ദങ്ങളായി പ്രയോഗിക്കുന്നുണ്ടു്.

൬. "നിങ്ങളുടെ അനുസരണം പൂർത്തിയാകുമ്പോൾ അനുസരിക്കാത്തവരോടു പ്രതികാരം ചെയ്യുവാൻ . . . ഒരുങ്ങിയുമിരിക്കുന്നു": ഭൂരിപക്ഷം ആളുകൾ കീഴ്പ്പെട്ടു കഴിയുമ്പോൾ കീഴ്വഴക്കമില്ലാതെ ശേഷിക്കുന്ന ആക്ഷേപവാദികൾ, മത്സരബുദ്ധികൾ, മക്കടമുഷ്ടിക്കാർ ആദിയായവരെ ശിക്ഷ അനുഭവിപ്പിക്കും.

൭. "മുഖം നോക്കുന്നുവോ?": ബാഹ്യാവലോകനത്തിൽ പ്രത്യക്ഷപ്പെടുന്നവ മാത്രം നോക്കുന്നുവോ? കുറെ ഉള്ളിലേക്കു കടന്നുനോക്കുന്നതാണു ഉപകാരപ്രദം.

൮. "ലജ്ജിക്കുന്നില്ല": വ്യത്ഥകാര്യം പറയുന്നവനായും വ്യാജോക്തിവാദിയായും പിടികൂടപ്പെടുന്നില്ല.— "ഇടിച്ചു തകക്കുവാനല്ല . . . പണിതു ഉറപ്പിക്കുവാനാണല്ലോ": ഞങ്ങൾ പ്രശംസിക്കുന്ന അധികാരം എപ്പോഴും പ്രയോഗിക്കാതിരിക്കുന്നതു് ഞങ്ങൾക്കു അതു ഇല്ലാഞ്ഞിട്ടല്ല. ആത്മികമായി നിങ്ങളെ പണിയുവാൻ ഉപയുക്തമായവിധത്തിലല്ലാതെ നിങ്ങൾക്കു നാശകരമാകത്തക്കവിധത്തിലല്ല അതു പ്രയോഗിക്കേണ്ടതു്.

൧൦. "ശരീരത്തിന്റെ ആഗമനം": ശരീരത്തിന്റെ പ്രത്യക്ഷീഭാവം. വി. പൌലോസ് ഹ്രസ്വകായനും, ബലഹീനനും, രക്തപ്രസാദമില്ലാത്തവനും, ഒട്ടെല്ലാം ക്രൂനുള്ളവനുമായിരുന്നു എന്നിങ്ങനെ അദ്ദേഹത്തിന്റെ ശരീരാകൃതിയെപ്പററി പരമ്പരാഗതമായ പല വർത്തമാനങ്ങളുമുണ്ടു്.— "വചനം നിന്ദ്യവും": വാഗ്വിലാസമില്ലാത്തവനെന്നു വി. പൌലോസിനെപ്പററി ആക്ഷേപവാദമുണ്ടായിട്ടുള്ളതാണല്ലോ. ൧. കോറ. അ. ൨. നോക്കുക.

൧൨. "അവർ തങ്ങളോടു തന്നെ തങ്ങളെ തുല്യപ്പെടുത്തുന്നതുകൊണ്ടു അവർ ഗ്രഹിക്കുന്നില്ല": ഗ്രീ., അറ. പ്രതികളിലും ഇങ്ങനെതന്നെ. വെസ്റ്റ്മിൻസ്റ്റർ വിവൎത്തനം സ്വീകരിക്കുന്നതും ഇതാണു്. ഉത്തമപാഠമായി കാണപ്പെടുന്നതു ഇതാകുന്നു എന്നു കാ. ട്രൂ. സൊ. പ്രസ്താവിക്കുന്നുമുണ്ടു്. ലത്തീനിൽ 'മറിച്ചു്, ഞങ്ങൾ ഞങ്ങളെക്കൊണ്ടുതന്നെ ഞങ്ങളെ അളക്കുന്നു. ഞങ്ങൾ ഞങ്ങളോടു തന്നെ ഞങ്ങളെ താരതമ്യപ്പെടുത്തുകയും ചെയ്യുന്നു' എന്നാണു വിവൎത്തനം ചെയ്തിരിക്കുന്നതു്. 'അവർ ഗ്രഹിക്കുന്നില്ല' എന്ന ഭാഗം ലത്തീനിൽ നിശ്ശേഷം വിട്ടുകളഞ്ഞിരിക്കയാണു്. ക്രൂശായ വിവൎത്തനം മററു പ്രതികളിൽനിന്നു കുറെയെല്ലാം വ്യത്യസ്തമായി കാണുന്നു. ൧൨ മുതൽ ൧൬ വരെ വാക്യങ്ങൾ വിവിധപ്രതികളിൽ ഒട്ടെല്ലാം വ്യത്യാസപ്പെട്ടിരിക്കുന്നു എന്നും, ചിലയിടങ്ങളിൽ അത്ഥം ദുർഗ്രഹമെന്നു ഫെയ്ഡക്കും കാ. ട്രൂ. സൊ. യും പ്രസ്താവിക്കുന്നുമുണ്ടു്.— വി. പൌലോസിനു വിരോധമായി കൊണ്ടുവന്നിരുന്ന വാദം എന്തായിരുന്നെന്നു ഈ വാക്യങ്ങളിൽനിന്നു ഗ്രഹിക്കാം. അദ്ദേഹം സ്വാധികാരം വലുതാക്കി കാണിച്ചിരുന്നെന്നും, സാൎവ്വത്രികമായ ഒരു പ്രേഷിതത്വം സ്വമേധയാ സ്വീകരിച്ചിരുന്നെന്നുമായിരുന്നു ആക്ഷേപം. ഇതിനു വി. പൌലോസ് പറയുന്ന മറുപടി, തന്റെ പ്രേഷിതത്വത്തിനു ദൈവം തനിക്കു നൽകിയ ദേശം ഏതോ അതു മാത്രമേ പരിധി നിശ്ചയിക്കുന്നുള്ളു എന്നും, തന്റെ പ്രശംസ തന്നിൽതന്നെയല്ല, പ്രത്യുത ദൈവത്തിലാകുന്നു എന്നുമായിരുന്നു.

൧൩. "അളവു": പ്രദേശം, രാജ്യം എന്നിങ്ങനെ ധരിക്കണം.

# അദ്ധ്യായം ൧൧.

കോറന്തോസ്കാർ വ്യാജശ്ലീഹന്മാരാൽ വഞ്ചിക്കപ്പെടാതിരിക്കുവാൻ വി. ശ്ലീഹാ തന്നെത്തന്നെയും തൻെറ പ്രയത്നങ്ങളെയുംപററി പ്രശംസിക്കുവാൻ നിഷ്കർഷിക്കപ്പെടുന്നു.

ഞാൻ ബുദ്ധിഹീനതയോടുകൂടി സംസാരിക്കുവാനായി നിങ്ങൾ എന്നോടു അല്പം ക്ഷമിക്കുമെങ്കിൽ നന്നായിരുന്നു. അല്ല, നിങ്ങൾ എന്നോടു ക്ഷമിച്ചുകൊണ്ടിരിക്കുകയാണല്ലൊ.

൨. ഞാൻ നിങ്ങളെക്കുറിച്ചു ദൈവത്തിൻെറ തീക്ഷ്ണതയാൽ എരിയുന്നു. എന്തെന്നാൽ നിർമ്മല കന്യകയായിട്ടു (നിങ്ങളെ) മ്ശിഹായ്ക്കു സമർപ്പിക്കേണ്ടതിനായി ഒരു പുരുഷനു നിങ്ങളെ ഞാൻ വിവാഹനിശ്ചയം ചെയ്തിരിക്കുന്നു.

൩. എന്നാൽ സർപ്പം അതിൻെറ ചതിയാൽ ഹവ്വായെ വഞ്ചിച്ചതുപോലെ മ്ശിഹായുടെ പേരിലുള്ള നിഷ്കപടതയിൽനിന്നു ഒരുപക്ഷേ നിങ്ങളുടെ ബോധങ്ങൾ വഷളാക്കപ്പെട്ടുപോകുമൊ എന്നു ഞാൻ ഭയപ്പെടുന്നു [സൃ. അ. ൩. വ. ൪.]

൪. എന്തുകൊണ്ടെന്നാൽ നിങ്ങളുടെ അടുക്കൽ വന്നവൻ ഞങ്ങൾ പ്രസംഗിച്ചിട്ടില്ലാത്ത വേറൊരു ഈശോയെ നിങ്ങളോടു പ്രസംഗിക്കുകയാകട്ടെ, നിങ്ങൾ കൈക്കൊണ്ടിട്ടില്ലാത്ത വേറൊരു ആത്മാവിനെയൊ നിങ്ങൾക്കു ലഭിച്ചിട്ടില്ലാത്ത വേറൊരു സുവിശേഷത്തെയൊ നിങ്ങൾ കൈക്കൊള്ളുകയാകട്ടെ ചെയ്തഎങ്കിൽ നിങ്ങൾ ശരിയായി അനുസരിക്കുമായിരുന്നു.

൫. ഏററവും ശ്രേഷ്ഠതയുള്ള ശ്ലീഹന്മാരെക്കാൾ ഞാൻ ഒട്ടും കുറഞ്ഞവനല്ല എന്നു ഞാൻ വിചാരിക്കുന്നു.

൬. എന്തുകൊണ്ടെന്നാൽ എൻെറ വചനത്തിൽ ഞാൻ സാമർത്ഥ്യമില്ലാത്തവനാകുന്നു എങ്കിലും എൻെറ ജ്ഞാനത്തിൽ (അങ്ങനെ) അല്ല. എന്നുവേണ്ട ഞങ്ങൾ സകലകാര്യത്തിലും നിങ്ങളുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടിരിക്കുന്നു.

൭. അല്ല, നിങ്ങൾ ഉയർത്തപ്പെടേണ്ടതിനായി ഞാൻ എന്നെത്തന്നെ താഴ്ത്തുകയും ദൈവത്തിൻെറ സുവിശേഷം പ്രതിഫലം കൂടാതെ നിങ്ങളോടു പ്രസംഗിക്കുകയും ചെയ്തതിൽ ഒരുപക്ഷേ ഞാൻ കുററക്കാരനായിത്തന്നെ തീർന്നുവോ?

൮. നിങ്ങളുടെ ശുശ്രൂഷക്കു വേണ്ടിയ ചെലവുകൾ ഞാൻ മററു സഭകളെ കവൎന്നെടുത്തു.

൯. ഞാൻ നിങ്ങളുടെ അടുക്കൽ വന്നശേഷം എനിക്കു മുട്ടുപാടുണ്ടായപ്പോൾ നിങ്ങളിൽ ആരെയും ഞാൻ ഭാരപ്പെടുത്തിയില്ല. എന്തുകൊണ്ടെന്നാൽ മാക്കേദോനിയായിൽ നിന്നു വന്ന സഹോദരന്മാർ എൻെറ ആവശ്യം നടത്തി. ഞാൻ നിങ്ങൾക്കു ഭാരമാകാതിരിക്കേണ്ടതിനു എല്ലാകാര്യത്തിലും എന്നെത്തന്നെ ഞാൻ സൂക്ഷിച്ചു, സൂക്ഷിക്കുകയും ചെയ്യുന്നു.

൧൦. ഈ പ്രശംസ അക്കായിയാ പ്രദേശങ്ങളിൽ എന്നിൽ നിന്നു നശിപ്പിക്കപ്പെട്ടുപോകാത്തവണ്ണം മ്ശിഹായുടെ സത്യം എന്നിലുണ്ടു്.

൧൧. എന്തുകൊണ്ടു്? ഞാൻ നിങ്ങളെ സ്നേഹിക്കായ്കകൊണ്ടോ? ദൈവമാകുന്നു (അതു) അറിയുന്നവൻ.

൧൨. എന്നാൽ കാരണം അന്വേഷിക്കുന്നവരുടെ കാരണം ഖണ്ഡിച്ചു

കളയുവാനായി ഞാൻ പ്രവൎത്തിച്ചു കൊണ്ടിരിക്കുന്നതുതന്നെ ഇനിയും ഞാൻ പ്രവൎത്തിക്കും. (അതു്) അവർ പ്രശംസിക്കുന്ന കാൎയ്യത്തിൽ അവരും ഞങ്ങളെപ്പോലെ കാണപ്പെടേണ്ടതിനത്രേ.

൧൩. എന്തുകൊണ്ടെന്നാൽ ഇവർ കള്ള ശ്ലീഹന്മാരും, കപടഭൃത്യന്മാരും, മ്ശിഹായുടെ ശ്ലീഹന്മാരോടു തങ്ങളെത്തന്നെ ഒപ്പിക്കുന്നവരുമാകുന്നു.

൧൪. സാത്താൻ പ്രകാശമുള്ള മാലാഖായോടു സ്വയം ഒപ്പിക്കുന്നു എങ്കിൽ ഇതിൽ ആശ്ചൎയ്യപ്പെടുവാനില്ല.

൧൫. അവൻെറ ശുശ്രൂഷകന്മാരും നീതിയുടെ ശുശ്രൂഷകന്മാരോടു സ്വയം ഒപ്പിക്കുന്നു എങ്കിൽ (അതു) വലിയ കാൎയ്യമല്ല. എന്തുകൊണ്ടെന്നാൽ അവരുടെ അവസാനം അവരുടെ പ്രവൃത്തികൾക്കു ഒത്തവണ്ണം ആയിരിക്കും.

൧൬. എന്നാൽ ഞാൻ വീണ്ടും പറയുന്നു: ഞാൻ ഭോഷനാകുന്നു എന്നു എന്നെപ്പററി ആരെങ്കിലും കരുതുന്നുവോ? ഇല്ലെങ്കിൽ, ഞാനും അല്പം (ആത്മ) പ്രശംസ ചെയ്യേണ്ടതിനായി ഭോഷനെപ്പോലെയെങ്കിലും എന്നെ സ്വീകരിക്കുവിൻ.

൧൭. ഞാൻ സംസാരിക്കുന്നതോ നമ്മുടെ കൎത്താവിലല്ല, മറിച്ചു്, പ്രശംസയുടെ ഈ സ്ഥാനത്തു ബുദ്ധിഹീനതകൊണ്ടെന്നപോലെ സംസാരിക്കുകയാകുന്നു.

൧൮. പലരും ജഡികമായി പ്രശംസിക്കുന്നതുകൊണ്ടു ഞാനും പ്രശംസിക്കട്ടെ.

൧൯. നിങ്ങൾ ബുദ്ധിമാന്മാർ ആയിരിക്കകൊണ്ടു ബുദ്ധിഹീനന്മാർ പറയുന്നതു കേൾക്കുവാൻ ക്ഷമയുള്ളവരാണല്ലൊ.

൨൦. നിങ്ങളെ അടിമപ്പെടുത്തുന്നവനും, നിങ്ങളെ തിന്നുകളയുന്നവനും, നിങ്ങളിൽ നിന്നു കൈക്കലാക്കുന്നവനും, നിങ്ങൾക്കു മേല്പെടുന്നവനും; നിങ്ങളുടെ മുഖത്തു അടിക്കുന്നവനും നിങ്ങൾ സമ്മതിച്ചുകൊടുക്കുന്നു.

൨൧. ഞങ്ങൾ ബലഹീനന്മാർ ആയിരുന്നാൽ എന്നപോലെ അവമാനത്തോടെ എന്ന മട്ടിൽ ഞാൻ പറയുന്നു. ആരെങ്കിലും ധൈൎയ്യപ്പെടുന്ന ഏതു കാൎയ്യത്തിലും — ബുദ്ധിഹീനതയിൽ ഞാൻ പറയുന്നു — ഞാനും ധൈൎയ്യപ്പെടുന്നു.

൨൨. അവർ എബ്രായക്കാരാണെങ്കിൽ, ഞാനും (അങ്ങനെ തന്നെ). അവർ ഇസ്രായെൽക്കാരാണെങ്കിൽ, ഞാനും (അങ്ങനെ തന്നെ). അവർ അബ്രാഹത്തിൻെറ സന്തതികളാണെങ്കിൽ, ഞാനും (അങ്ങനെ തന്നെ).

൨൩. അവർ മ്ശീഹായുടെ ശുശ്രൂഷകന്മാരാണെങ്കിൽ, — ബുദ്ധിഹീനതയിൽ ഞാൻ പറയുന്നു — ഞാൻ അവരെക്കാൾ അധികം (ആകുന്നു). അദ്ധ്വാനത്തിൽ അവരെക്കാൾ അധികം. അടികളിൽ അവരെക്കാൾ അധികം. കാരാഗൃഹങ്ങളിൽ അവരെക്കാൾ അധികം. മരണാപത്തുകളിൽ പല പ്രാവശ്യം.

൨൪. ഞാൻ യൂദന്മാരിൽ നിന്നു അഞ്ചുപ്രാവശ്യം ഒന്നു കുറയെ നാല്പതുവീതം അടികൊണ്ടു. [ആവൎത്ത. അ. ൨൫. വ. ൩.]

൨൫. വടികളാൽ മൂന്നു പ്രാവശ്യം ഞാൻ അടിക്കപ്പെട്ടു. ഒരുപ്രാവശ്യം കല്ലെറിയപ്പെട്ടു. മൂന്നുപ്രാവശ്യം കപ്പലപകടത്തിൽപെട്ടു് പടവുക്രടാതെ പകലും രാവും കടലിൽ കഴിച്ചുകൂട്ടി. [നട. അ. ൧൬. വ. ൨൨.— ടി. അ. ൧൪. വ. ൧൮.— ടി. അ. ൨൭. വ. ൪൧.]

൨൬. പല യാത്രകളിലും, നദികളിലെ അപകടത്തിലും, കള്ളന്മാരിൽ നിന്നുള്ള അപകടത്തിലും, എൻെറ കുടുംബക്കാരിൽ നിന്നുള്ള അപകടത്തിലും, പുറജാതികളിൽ നിന്നുള്ള അപകടത്തിലും (ഞാൻ ജീവിതം നയിച്ചു). പട്ടണത്തിൽ വെച്ചു ഞാൻ അപകടത്തിൽ ഉൾപ്പെട്ടു. വനത്തിലെ അപകടത്തിലും, കടലിലെ അപകടത്തിലും, വ്യാജസഹോദരന്മാരിൽ നിന്നുള്ള അപകടത്തിലും ഞാൻ അകപ്പെട്ടിട്ടുണ്ട്.

൨൭. അദ്ധ്വാനത്തിലും, ക്ഷീണത്തിലും, വളരെ ഉറക്കൊഴിവിലും, വിശപ്പിലും, ദാഹത്തിലും, വലിയ ഉപവാസത്തിലും, കുളിരിലും, നഗ്നതയിലും (ഞാൻ കഴിച്ചുകൂട്ടേണ്ടിവന്നു).

൨൮. (ഇവയോ) മററു പലതിനും, എനിക്കു വിരോധമായി ദിവസേനയുള്ള കൂട്ടുകെട്ടിനും, സർവ്വസഭകളെയും സംബന്ധിച്ചു എനിക്കുള്ള ചിന്താഭാരത്തിനും പുറമേ (ഉള്ളവമാത്രം).

൨൯. ആർ ബലഹീനനാകയിലാണു ഞാൻ ബലഹീനനാകാതിരിക്കുന്നത്? ആർ ഇടറുമ്പോഴാണു ഞാൻ ദഹിക്കാതിരിക്കുന്നത്?

൩൦. പ്രശംസിക്കുന്നതു യുക്തമാണെങ്കിൽ എൻെറ ബലഹീനതകളെപ്പററി ഞാൻ പ്രശംസിക്കും.

൩൧. ഞാൻ വ്യാജം പറയുന്നില്ല എന്നു നമ്മുടെ കർത്താവായ ഈശോമ്ശിഹായുടെ പിതാവായി എന്നും എന്നേക്കും അനുഗ്രഹിതനായിരിക്കുന്ന ദൈവം അറിയുന്നു.

൩൨. ദർമസോക്കിൽ വെച്ചു അറേത്തോസ് രാജാവിൻെറ സൈന്യാധിപൻ എന്നെ പിടിക്കുവാൻ ദർമസോക്കകാരുടെ പട്ടണത്തെ കാത്തുകൊണ്ടിരുന്നു. [നട. അ. ൯. ൨൪.]

൩൩. എന്നാൽ മതിലിൽ നിന്നു കിളിവാതിലിൽ കൂടി ഒരു കൊട്ടയിൽ അവർ എന്നെ ഇറക്കിവിട്ടു. ഇങ്ങനെ അവൻെറ കൈകളിൽ നിന്നു ഞാൻ രക്ഷപെട്ടു.

## വ്യാഖ്യാനം.

൧. "ബുദ്ധിഹീനതയോടുകൂടി സംസാരിക്കുവാൻ": സ്വന്ത സ്തുതികളെപ്പററി പറയുവാൻപോകുന്നതിനെയാണു ശ്ലീഹാ ഇവിടെ നിർദ്ദേശിക്കുന്നത്. ആത്മപ്രശംസ സാമാന്യമായി ബുദ്ധിഹീനതയുടെ പ്രവൃത്തിയാണല്ലോ. കോറന്തോസിലുള്ള തൻെറ വിരോധികൾ കാപട്യത്തോടുകൂടി സ്വന്ത സ്തുതികളെ വഞ്ചിച്ചു പൌലോസിനു വിരോധമായി കാര്യം നേടുവാൻ നോക്കിയിരുന്നതുകൊണ്ടു തനിക്കു ഏല്പിക്കപ്പെട്ട ആത്മാക്കളുടെ രക്ഷയ്ക്കായി ആവശ്യത്താൽ നിഷ്കർഷിക്കപ്പെട്ടിട്ടാണു വി. ശ്ലീഹാ ഇങ്ങനെ പറയുന്നത്.

൨. "ഒരു പുരുഷനു": മ്ശിഹാ എന്ന ഒരു പുരുഷനു. വധൂവരന്മാർ തമ്മിലുള്ള ബന്ധത്തോടാണു തിരുസഭയും മ്ശിഹായും തമ്മിലുള്ള ബന്ധത്തെ വി. ഗ്രന്ഥങ്ങൾ ഉപമിച്ചുപറയാറുള്ളത്.

൪. "നിങ്ങളുടെ അടുക്കൽ വന്നവൻ": അയയ്ക്കപ്പെടാതെ, സ്വമേധയാ വന്നവൻ.— "നിങ്ങൾ ശരിയായി അനുസരിക്കുമായിരുന്നു": നിങ്ങൾ അനുസരിക്കുന്നതു ശരിയാകുമായിരുന്നു. വിരോധാർത്ഥത്തിൽ പറയുന്നു എന്നു വിശദമാണല്ലോ. വിശേഷവിധത്തിലുള്ള മ്ശിഹായെയോ, റൂഹായെയോ, സുവിശേഷത്തെയോ നിങ്ങൾക്കു ലഭിച്ചിരുന്നെങ്കിൽ നിങ്ങൾക്കു ഒഴിവുകഴിവുണ്ടാകുമായിരുന്നു. എന്നാൽ അങ്ങനെയല്ലല്ലോ.

൫. "ഏററവും ശ്രേഷ്ഠതയുള്ള ശ്ലീഹന്മാരെക്കാൾ": മ്ശിഹായുടെ ൧൨ ശ്ലീഹ

ന്മാരെക്കാൾ എന്നല്ല, പൌലോസിനെക്കാൾ ദൈവദാനങ്ങളും അധികാരങ്ങളും കൂടുതലായി ലഭിച്ചിട്ടുണ്ടെന്നു ഭാവിക്കുന്നവരും കോറന്തോസിൽ പൌലോസിനു വിരോധികളുമായ കള്ളശ്ലീഹന്മാരെക്കാൾ എന്നു വിരോധാത്ഥത്തിൽ പറയുന്നു എന്നാണു ചിലർ പറയുന്നതു്. മററു ചിലരുടെ അഭിമതമാകട്ടെ മ്ശിഹായുടെ ൧൨ ശ്ലീഹന്മാരെക്കാൾ ശ്ലീഹാ എന്ന നിലയിൽ എന്നു സാക്ഷാൽ അത്ഥത്തിൽ തന്നെ ഈ വാക്യം ധരിക്കണമെന്നാണു്. പത്രോസിൻെറ പരമാധികാരത്തോടു തുലനംചെയ്തു വി. പൌലോസു ഇവിടെ ഒന്നും പറയുന്നില്ല.

൧൨. "കാരണം അന്വേഷിക്കുന്നവരുടെ കാരണം ഖണ്ഡിച്ചു കളയുവാനായി": പൌലോസു തങ്ങളെക്കാൾ ശ്രേഷ്ഠനല്ലെന്നു വ്യാജോപദേഷ്ടാക്കൾ പറയുകയും അങ്ങനെ പറയുവാൻ ഹേതു അന്വേഷിക്കയും ചെയ്തിരുന്നു. എന്നാൽ പൌലോസു തൻെറ പ്രസംഗത്തിനും അദ്ധ്വാനത്തിനും പ്രതിഫലം യാതൊന്നും വാങ്ങിയിരുന്നില്ലെങ്കിലും അദ്ദേഹത്തിൻെറ വിരോധികൾ സ്വന്ത സുഖം അന്വേഷിക്കുകയും സഭയുടെ ചെലവിൽ ജീവിക്കുകയുമാണു ചെയ്തിരുന്നതു്. പൌലോസു പ്രതിഫലം സ്വീകരിക്കുന്നപക്ഷം അദ്ദേഹത്തിൻെറ പ്രതിപക്ഷികൾക്കും അങ്ങനെ ചെയ്യുവാൻ കാരണമുണ്ടാകുന്നതാണല്ലോ. അതിനാൽ തങ്ങളും പൌലോസിനെപ്പോലെ എന്നു പ്രശംസിച്ചിരുന്നവർക്കു അങ്ങനെ ചെയ്യുവാൻ അവകാശം ഉണ്ടാകാതിരിക്കേണ്ടതിനായി താൻ ഇതുവരെ ചെയ്തിരുന്നതുപോലെതന്നെ ഇനിയും ചെയ്യും, പ്രതിഫലം വാങ്ങുകയില്ല; ഞങ്ങളോടു തുല്യരെന്നും നിസ്വാത്ഥരെന്നും ഘോഷിക്കുന്നവർ പ്രതിഫലം പററാത്ത കാര്യത്തിൽ ഞങ്ങളെപ്പോലെയാകട്ടെ, അനന്തരം തുല്യതയെപ്പററി പ്രശംസിക്കട്ടെ എന്നാണു ശ്ലീഹാ പറയുന്നതു്.

൧൯. "നിങ്ങൾ ബുദ്ധിമാന്മാർ ആയിരിക്കെകൊണ്ടു": വിപരീതാത്ഥത്തിൽ പറയുന്നു. വ്യാജോപദേഷ്ടാക്കളുടെ പ്രശംസ കേട്ടവരാണല്ലോ നിങ്ങൾ.

൨൧. "ഞങ്ങൾ ബലഹീനന്മാർ ആയിരുന്നാൽ എന്നപോലെ": ലത്തീൻപ്രതിയിൽ 'ഈ ഭാഗത്തിൽ (in hac parte) ഞങ്ങൾ . . . എന്നപോലെ' എന്നു കാണുന്നു. 'ഈ ഭാഗത്തിൽ' എന്നതു പ്രാചീനങ്ങളായ മററു പ്രതികളിലും സമ്മത്യർഹങ്ങളായ കൈയെഴുത്തുകളിലും ഇല്ലാത്തതാണു്.

൨൪. "ഒന്നു കുറയെ നാല്പതു": ആവത്തനം അ. ൨൫. വ. ൩-ൽ നാല്പതു അടികൾ എന്നാണു പറഞ്ഞിരിക്കുന്നതു്. അടിയുടെ സംഖ്യ കടന്നുപോകാതിരിക്കുവാൻ ഒന്നു കുറച്ചിരുന്നു. നെഞ്ചിൽ ൧൩, ഉരങ്ങളിൽ ൧൩ വീതം ഇങ്ങനെയായിരുന്നു അടിക്കുക പതിവു്. ജപസ്ഥലത്തുവെച്ചാണു അടിശിക്ഷ നടത്തിയിരുന്നതു്. ആ സമയത്തു ആവത്തനത്തിൽനിന്നും സങ്കീത്തനങ്ങളിൽനിന്നും ചില ഭാഗങ്ങൾ വായിച്ചിരുന്നു.

൨൫. "കടലിൽ കഴിച്ചുകൂട്ടി": ഗ്രീ., അറ. പ്രതികളിൽ 'ആഴത്തിൽ കഴിച്ചുകൂട്ടി' എന്നും, ല.ൽ 'കടലിൻെറ ആഴത്തിൽ കഴിച്ചുകൂട്ടി' എന്നുമാണു കാണുന്നതു്. സമുദ്രമദ്ധ്യത്തിൽ എന്നല്ലാതെ സമുദ്രത്തിൻെറ അടിഭാഗത്തു എന്നു ഗ്രഹിക്കേണ്ടതില്ല. കപ്പൽ നാശമുണ്ടായശേഷം സാക്ഷാൽ സമുദ്രമദ്ധ്യത്തിലായിരുന്നു എന്നോ, ഒഴുകിനടക്കുകയോ നീന്തുകയോ ചെയ്തിരുന്നു എന്നോ മാത്രം അർത്ഥമാക്കേണ്ടതാണു്. 'ആഴത്തിൽ നീന്തിക്കഴിച്ചുകൂട്ടി' എന്നു കൂശാഘപ്രതിയിൽ പറയുന്നുമുണ്ടു്.

൨൮. സർവ്വസഭകളേയുംപററിയുള്ള ചിന്താഭാരത്തെ തെളിയിക്കുന്നു.— "ആർ ബലഹീനനാകയിലാണു ഞാൻ ബലഹീനനാകാതിരിക്കുന്നതു്?": ആരെങ്കിലും പീഡ അനുഭവിക്കുകയും കഷ്ടപ്പെടുകയും ചെയ്താൽ ഞാനും അവ സഹിക്കുകയും അവനോടു സഹതപിക്കുകയും ചെയ്യുന്നു.— "ആർ ഇടറുമ്പോഴാണു ഞാൻ ദഹിക്കാതിരിക്കുന്നതു്?": ആരെങ്കിലും വീഴുവാനുള്ള അപത്തിലാകുമ്പോൾ ദുഃഖംകൊണ്ടും, ദൈവ

സ്സേഹതീക്ഷ്ണതകൊണ്ടും, ഇടർച്ചക്കു കാരണമായവൻെറ പേരിലുള്ള കോപം കൊണ്ടും, ആപത്തു നീക്കുവാനുള്ള ആഗ്രഹാധിക്യംകൊണ്ടും എൻെറ ഉള്ളു കത്തുന്നു.

൩൨. "ആറേത്തോസ് രാജാവ്": ഇദ്ദേഹം അറാബിയായുടെയും ദർമസോക്കിനു അടുത്തുള്ള ദേശത്തിൻെറയും രാജാവായിരുന്നു. ഹേറോദേസ് അന്തിപ്പാസ് (മത്താ. അ. ൨. വ. ൧. വ്യ. നോക്കുക.) ഇദ്ദേഹത്തിൻെറ പുത്രിയെയാണു വിവാഹം ചെയ്തിരുന്നതു്. അവളെ പിരിച്ചയച്ചിട്ടു അദ്ദേഹം ഹേറോദിയായെ പരിഗ്രഹിച്ചു. (മക്കേ. അ. ൩. വ. ൧൭.) ഈ അന്യായകൃത്യം നിമിത്തം ആറേത്തോസ് ഹേറോദേസിനോടു യുദ്ധം ചെയ്യുകയും ദർമസോക്കുപട്ടണം പിടിച്ചടക്കി അതിൻെറ അധിപനാകുകയും ചെയ്തു.

## അദ്ധ്യായം ൧൨.

വി. ശ്ലീഹായിക്കുണ്ടായ ദർശനങ്ങളും വെളിപാടുകളും. പിശാചു അദ്ദേഹത്തോടു ചെയ്ത കൈയേററം. കോറന്തോസ്കാരെപ്പററി അദ്ദേഹത്തിനുള്ള ഭയം.

പ്രശംസിക്കുന്നതു യുക്തമാകുന്നു. എന്നാൽ (അതുകൊണ്ടു) പ്രയോജനമില്ല. ഞാൻ നമ്മുടെ കർത്താവിൻെറ ദർശനങ്ങളിലേക്കും വെളിപാടുകളിലേക്കും കടക്കുന്നു.

൨. പതിന്നാലു വത്സരങ്ങൾക്കു മുമ്പ് — ശരീരത്തോടുകൂടിയോ, അതോ, ശരീരംകൂടാതെയോ എന്നു ഞാൻ അറിയുന്നില്ല; ദൈവമാകുന്നു (അതു) അറിയുന്നവൻ — സ്വർഗ്ഗത്തിൻെറ മൂന്നാംഭാഗം വരെ എടുക്കപ്പെട്ട ഒരു മനുഷ്യനെ മ്ശീഹായിൽ ഞാൻ അറിയുന്നു.

൩. ഈ മനുഷ്യൻ — ശരീരത്തോടുകൂടിയോ, അതോ, ശരീരം കൂടാതെയോ എന്നു ഞാൻ അറിയുന്നില്ല; ദൈവമാകുന്നു (അതു) അറിയുന്നവൻ (൪) —

൪. പർദൈസായിലേക്കു എടുക്കപ്പെട്ടു എന്നും, മനുഷ്യനു സംസാരിക്കുവാൻ പാടില്ലാത്തവയും (മനുഷ്യനാൽ) സംസാരിക്കപ്പെടാത്തവയുമായ വചനങ്ങൾ കേട്ടു എന്നും (൩) «ഞാൻ അറിയുന്നു».

൫. ഇവനെക്കുറിച്ചു ഞാൻ പ്രശംസിക്കും. എന്നെക്കുറിച്ചോ ബലഹീനതകളിലല്ലാതെ ഞാൻ പ്രശംസിക്കുകയില്ല.

൬. എന്തുകൊണ്ടെന്നാൽ പ്രശംസിക്കുവാൻ ഇച്ഛിക്കുന്നെങ്കിൽ ഞാൻ ബുദ്ധിഹീനനായിരിക്കയില്ല. ഞാൻ പറയുന്നതു സത്യമാകുന്നുവല്ലോ. എന്നാൽ എന്നിൽ കാണുകയും എന്നിൽനിന്നു കേൾക്കുകയും ചെയ്യുന്നതിൽ അധികമായിട്ടു ആരും എന്നെ സംബന്ധിച്ചു വിചാരിക്കാതിരിക്കേണ്ടതിനു ഞാൻ അടങ്ങുന്നു.

൭. വെളിപാടുകളുടെ ആധിക്യത്താൽ ഞാൻ അഹങ്കരിക്കാതിരിക്കുവാൻ എൻെറ ശരീരത്തിനു ഒരു മുള്ളു നൽകപ്പെട്ടിരിക്കുന്നു. ഞാൻ അഹങ്കരിക്കാതിരിക്കേണ്ടതിനു എന്നെപീഡിപ്പിക്കുവാനുള്ള സാത്താൻെറ ദൂതൻ തന്നെ.

൮. എന്നിൽനിന്നു അകററിക്കളയണമെന്നു ഇതിനെപ്പററി മൂന്നു പ്രാവശ്യം എൻെറ കർത്താവിനോടു ഞാൻ പ്രാർത്ഥിച്ചു.

൯. അതിന് അവൻ എന്നോടു: നിനക്കു എൻെറ കൃപമതി. എന്തുകൊണ്ടെന്നാൽ എൻെറ ശക്തി ബലഹീനതയിലാകുന്നു പൂർണ്ണമാകുന്നതു് എന്നു

അരുളിച്ചെയ്തു. അതിനാൽ മ്ശിഹാ യുടെ ശക്തി എന്നിൽ വസിക്കേണ്ട തിനു എൻെറ ബലഹീനതകളിൽ ഞാൻ സന്തോഷത്തോടെ പ്രശംസി ക്കും.

൧൦. ഇതിനാൽ മ്ശിഹായെപ്രതി യുള്ള ബലഹീനതകളിലും, അവമാന ത്തിലും, ഞെരുക്കങ്ങളിലും, പീഡക ളിലും, കാരാഗ്രഹങ്ങളിലും ഞാൻ ഇഷ്ടപ്പെടുന്നു. ഞാൻ എപ്പോൾ ബല ഹീനനായിരിക്കുന്നുവോ അപ്പോഴാ കുന്നുവല്ലൊ ഞാൻ ബലവാനാകു ന്നതു്.

൧൧. നിങ്ങൾ എന്നെ നിഷ്കഷി ച്ചതുകൊണ്ടു് ആത്മപ്രശംസ മൂലം ഇതാ! ഞാൻ ബുദ്ധിഹീനനായിത്തീ ൎന്നിരിക്കുന്നു. ഞാൻ ഒന്നുമല്ല, എ ങ്കിലും ഏററവും ശ്രേഷ്ഠതയുള്ള ശ്ലീഹ ന്മാരെക്കാൾ ഞാൻ ഒട്ടും കുറഞ്ഞവ നല്ലാത്തതിനാൽ നിങ്ങൾ എന്നെ പ്പററി സാക്ഷ്യം നൽകേണ്ടതായിരു ന്നുവല്ലൊ.

൧൨. ശ്ലീഹന്മാരുടെ അടയാള ങ്ങൾ പൂൎണ്ണമായ ക്ഷമയോടും, വീൎയ്യ പ്രവൃത്തികളോടും, അത്ഭുതങ്ങളോ ടും, ശക്തികളോടും കൂടി നിങ്ങളുടെ ഇടയിൽ ഞാൻ പ്രവൎത്തിച്ചു.

൧൩. ഞാൻ നിങ്ങളെ ഭാരപ്പെടു ത്തിയില്ല എന്നുള്ള ഇതിലല്ലാതെ മററുസഭകളെക്കാൾ ഏതുകാൎയ്യത്തി ലാണു നിങ്ങൾക്കു കുറവു വന്നിട്ടു ള്ളതു്? ഈ അപരാധം നിങ്ങൾ എന്നോടു ക്ഷമിക്കുവിൻ.

൧൪. ഇതാ! നിങ്ങളുടെ അടുക്കൽ വരുവാനായി ഞാൻ ഒരുങ്ങിയിരി ക്കുന്നതു ഇതു മൂന്നാമത്തെ പ്രാവശ്യ മാകുന്നു. ഞാൻ നിങ്ങളെ ഭാരപ്പെ ടുത്തുകയില്ല. എന്തുകൊണ്ടെന്നാൽ ഞാൻ നിങ്ങളെയല്ലാതെ നിങ്ങൾക്കു ള്ളതിനെ ആഗ്രഹിക്കുന്നില്ല. പിതാ ക്കന്മാർ തങ്ങളുടെ മക്കൾക്കുവേണ്ടി യല്ലാതെ, മക്കൾ പിതാക്കന്മാൎക്കു വേണ്ടി നിക്ഷേപം സൂക്ഷിച്ചുവെ ക്കുവാൻ ചുമതലപ്പെട്ടന്നില്ലല്ലൊ.

൧൫. ഞാൻ നിങ്ങളെ അധിക മായി സ്നേഹിക്കയിൽ നിങ്ങൾ എ ന്നെ അല്പമായി സ്നേഹിക്കുന്നുഎങ്കിലും ഞാൻ സന്തോഷത്തോടു കൂടി ചെല വുകൾ ചെയ്യുകയും നിങ്ങളുടെ ആത്മാ ക്കളെ പ്രതി എന്നെത്തന്നെപോലും സമൎപ്പിക്കയും ചെയ്യാം.

൧൬. ഒരുപക്ഷേ ഞാൻ നിങ്ങളെ ഭാരപ്പെടുത്തിയില്ല എങ്കിലും ഉപായി യായ ഒരു മനുഷ്യനെപ്പോലെ നിങ്ങ ളെ ചതിയാൽ ഞാൻ കവൎന്നുകള ഞ്ഞു (എന്നോ?).

൧൭. നിങ്ങളുടെ അടുക്കലേക്കു ഞാൻ അയച്ചിട്ടുള്ള മററാരെങ്കിലും മൂലം നിങ്ങളോടു ഞാൻ അത്യാഗ്രഹം കാണിച്ചിട്ടുണ്ടോ?

൧൮. ഞാൻ തെത്തോസിനോടു ഉപദേശിക്കുകയും, അവനോടുകൂടി സഹോദരന്മാരെ അയക്കുകയും ചെ യ്തു. തെത്തോസ് ഏതിലെങ്കിലും നി ങ്ങളോടു അത്യാഗ്രഹം കാണിച്ചുവോ? ഞങ്ങൾ ഒരേആത്മാവോടും അതേ ചവിട്ടടിയിലും അല്ലയോ നടന്ന തു്?

൧൯. ഞങ്ങൾ നിങ്ങളോടു ഒഴി വുകഴിവു പറയുന്നു എന്നു ഇനിയും നിങ്ങൾ വിചാരിക്കുന്നുവോ? ദൈവ ത്തിൻെറ സന്നിധിയിൽ മ്ശിഹാ യിൽ ഞങ്ങൾ സംസാരിക്കുന്നു. പ്രി യപ്പെട്ടവരേ, എല്ലാം നിങ്ങളുടെ ആത്മികവൎദ്ധനത്തിനായിട്ടാകുന്നു.

൨൦. എന്തുകൊണ്ടെന്നാൽ, ഞാൻ നിങ്ങളുടെ അടുക്കൽ വരുമ്പോൾ ഒരുപക്ഷേ ഞാൻ ഇച്ഛിക്കുന്ന വിധത്തിൽ നിങ്ങളെ കാണാതിരി ക്കയും, നിങ്ങൾ ഇച്ഛിക്കാത്ത

വിധത്തിൽ ഞാൻ തന്നെ നിങ്ങൾക്ക കാണപ്പെടുകയും ചെയ്യുമോ എന്നും, പക്ഷേ തൎക്കവും, അസൂയയും, കോപവും, ശണ്ഠയും, അപവാദവും, പിറുപിറുപ്പും, അഹങ്കാരവും, കലഹവും (ഉണ്ടായിരിക്കുമൊ എന്നും), (൨൧)

൨൧. ഞാൻ നിങ്ങളുടെ അടുക്കൽ വരുമ്പോൾ എൻെറ ദൈവം എന്നെ താഴ്ത്തുവാനും, പാപം ചെയ്തിട്ടു തങ്ങൾ ചെയ്തുപോയ അശുദ്ധതയെപ്പററിയും, വ്യഭിചാരത്തെപ്പററിയും, ദുഷ്കാമത്തെപ്പററിയും പശ്ചാത്തപിക്കാത്ത പലരെയും കുറിച്ചു ഞാൻ വിലപിക്കുവാനും ഇടവന്നേക്കുമൊ എന്നും (൨൦) «ഞാൻ ഭയപ്പെടുന്നു».

## വ്യാഖ്യാനം.

൧. "എന്നാൽ (അതുകൊണ്ടു) പ്രയോജനമില്ല": എപ്പോഴും ഇങ്ങനെയല്ല, ചില വ്യത്യസ്തതകളുണ്ടാകാം. വി. പൌലോസ് ആത്മപ്രശംസയെപ്പററി തനിക്കുള്ള അനിഷ്ടം ഈ അദ്ധ്യായം മുഴുവനിലും കാണിക്കുന്നുണ്ടു്. അദ്ദേഹം പ്രശംസിക്കുന്നതു സാഹചര്യങ്ങളാൽ നിഷ്കൎഷിക്കപ്പെട്ടിട്ടും, കോറന്തോസ്സഭയുടെ ഗുണത്തെ ഉദ്ദേശിച്ചും, മിഥ്യാപവാദങ്ങളിൽനിന്നു തന്നെത്തന്നെ രക്ഷിക്കേണ്ടതിനും മാത്രമാണു്.

൨. "പതിന്നാലു വത്സരങ്ങൾക്കു മുമ്പു്": ഈ ലേഖനസൃഷ്ടിയുടെ കാലവും വി. പൌലോസിൻെറ മാനസാന്തരത്തിൻെറ കാലവുംകൂട്ടിയാലോചിച്ചാൽ ഇവിടെ പ്പറയുന്ന ദിവ്യദൎശനം മാനസാന്തരവേളയിലേതു അല്ലെന്നു തീൎച്ചയാണു്. നടപടിഗ്രന്ഥത്തിൽ പ്രസ്താവിക്കപ്പെടുന്ന ഏതു ദൎശനത്തെയാണു ഇവിടെ സൂചിപ്പിക്കുന്നതെന്നു പരിച്ഛേദിച്ചു പറയുക അസാദ്ധ്യം. അന്തിയോക്യായിൽവെച്ചുണ്ടായ ദൎശനം ആയിരിക്കാം ഇവിടെ ഉദ്ദേശിക്കപ്പെടുന്നതു്. നട. അ. ൨൨. ൨. ൧൭–൨൧-ൽ പറഞ്ഞിരിക്കുന്നതിനെയായിരിക്കാം ഇവിടെ ഉദ്ദേശിക്കുന്നതെന്നു പറയുന്നവരുമുണ്ടു്.– "സ്വൎഗ്ഗത്തിൻെറ മൂന്നാംഭാഗം": യഹൂദന്മാർ ആകാശത്തെ അഥവാ സ്വൎഗ്ഗത്തെ പലതായി തിരിച്ചിരുന്നു. 'ഏഴാം സ്വൎഗ്ഗം' എന്നുകൂടി അവരിൽ ചിലർ പറഞ്ഞിട്ടുമുണ്ടു്. എങ്കിലും മുഖ്യമായി മൂന്നുഭാഗങ്ങളായിട്ടാണു സ്വൎഗ്ഗത്തെ അവർ തിരിച്ചിരുന്നതു്. ൧-ാമത്തേ ഭാഗം ചന്ദ്രനു കീഴുള്ള ആകാശമണ്ഡലം. ൨-ാമത്തേതു ഗ്രഹങ്ങളോടുകൂടിയ നക്ഷത്രമണ്ഡലം. ൩-ാമത്തേതു സാക്ഷാൽ സ്വൎഗ്ഗം അഥവാ പൎദൈസാ. ൧-ാമത്തേതും ൨-ാമത്തേതുമായ ഭാഗങ്ങളിലേക്കല്ല, സാക്ഷാൽ സ്വൎഗ്ഗത്തിലേക്കുതന്നെ എടുക്കപ്പെട്ടു എന്നു കാണിക്കുവാനാണു 'സ്വൎഗ്ഗത്തിൻെറ മൂന്നാംഭാഗം' എന്നു വി. ശ്ലീഹാ ഖണ്ഡിച്ചു പറയുന്നതു്. 'പൎദൈസാ' എന്നു ശ്ലീഹാ തന്നെ ൨. ൪-ൽ പറയുന്നുമുണ്ടല്ലൊ.– 'സ്വൎഗ്ഗത്തിൻെറ മൂന്നാംഭാഗം' ഒരു സ്ഥലത്തെയല്ല, അവസ്ഥയെയാണു ലക്ഷീകരിക്കുന്നതു എന്നും ചിലർ പറയുന്നുണ്ടു്. 'അവസ്ഥ' എങ്കിൽ 'മൂന്നാംഭാഗം' എന്നു പറയുന്നതു് എന്തിനായിരിക്കാം?– "എടുക്കപ്പെട്ട ഒരു മനുഷ്യൻ": ഈ മനുഷ്യൻ വി. പൌലോസു തന്നെ. വി. ശ്ലീഹാ വിനയം നിമിത്തം സ്വയം വെളിപ്പെടുത്താത്തതാണു്.

൭. ഈ വാക്യവും ഇതിലെ വിരാമങ്ങളും ഒട്ടെല്ലാം അവ്യക്തമായിരിക്കുന്നു എന്നു വ്യാഖ്യാതാക്കൾ പറയുന്നു.– "ശരീരത്തിനു ഒരു മുള്ളു": മൂലത്തിലെ ശൈലിയുടെ അൎത്ഥത്തെപ്പററി വളരെ തൎക്കമുണ്ടു്: ൧. ഗ്രീക്കുപിതാക്കന്മാർ പീഡനം എന്നും, ൨. ലത്തീൻപിതാക്കന്മാർ ശരീരാസ്വാസ്ഥ്യം എന്നും, ൩. മഹാനായ വി. ഗ്രെഗരി ജഡികമായ ദുരാശ എന്നും ഗ്രഹിക്കുന്നു. ഗ്രെഗരിയുടെ കാലം മുതൽ അദ്ദേഹത്തിൻെറ അഭിപ്രായം സഭയിൽ കേൾക്കപ്പെട്ടുതുടങ്ങി. എന്നാൽ പിതാക്കന്മാരിലൊ വ്യാഖ്യാതാക്കളിലൊ ഒരുത്തൻപോലും ആ അഭിപ്രായത്തെപ്പററി 'ചിലർ അഭിപ്രായപ്പെടുന്നതു പോലെ' എന്ന പദങ്ങൾ കൂടിചേൎത്തല്ലാതെ പൂൎണ്ണമായി സ്വീകരിച്ചുപ്രസ്താവിക്കു

ന്നില്ല. അകയാൽ ഇക്കാലത്തെ ഭക്തിപരമായ ഗ്രന്ഥങ്ങളിൽ 'ജഡികമായ ദുരാശ' എന്ന അഭിപ്രായം സ്വീകൃതമായി കാണുന്നുണ്ടെങ്കിലും ആ അഭിപ്രായത്തിനു പ്രാമാണികത്വത്തിൻെറ പിൻതാങ്ങു കുറവാണ്. ൭. ആധുനികന്മാരായ വ്യാഖ്യാതാക്കൾ മിക്കവാറും എല്ലാപേരും ശരീരാസ്വാസ്ഥ്യം എന്ന അർത്ഥമാണു സ്വീകരിച്ചുകാണുന്നതു്.– 'മുള്ളു' എന്നതിൻെറ മൂലപദത്തിനു ശരീരത്തിൽ തറച്ചുകയറി എപ്പോഴും വേദനിപ്പിക്കുന്ന ഒരു മരക്കഷണം എന്നാണു അർത്ഥം.– "സാത്താൻെറ ദൂതൻ": വേദന എന്നു ടെർട്ടുലിയൻ ഗ്രഹിക്കുന്നു.– 'സാത്താൻെറ ദൂതൻ' വിരോധം എന്നാണു ആധുനികന്മാർ അഭിപ്രായപ്പെടുന്നതു്. വിരോധികൾ ധാരാളമുണ്ടായിരുന്നല്ലൊ.

൮. "മൂന്നുപ്രാവശ്യം": തീക്ഷ്ണതാപൂർവ്വം, പലപ്പോഴും എന്നിങ്ങനെയാണു ഈ പദങ്ങൾകൊണ്ടു ചിലർ അർത്ഥമാക്കുന്നതു്.

൯. "ശക്തി ബലഹീനതയിലാകുന്നു പൂർണ്ണമാകുന്നതു്": മനുഷ്യശക്തി കുറവായിരിക്കുമ്പോൾ ദൈവത്തിൻെറ പ്രകൃത്യതീതമായ ശക്തിക്കു പ്രവർത്തിക്കുവാനും പ്രത്യക്ഷപ്പെടുവാനും കൂടുതലായ അവസരമുണ്ടു്. മനുഷ്യനു നൽകപ്പെടുന്ന പ്രകൃത്യതീതമായ ശക്തി അപ്പോൾ ഏററം പൂർണ്ണമായി കാണപ്പെടുകയും ചെയ്യും.

൧൧. "നിങ്ങൾ എന്നെ നിഷ്കർഷിച്ചതുകൊണ്ടു്": എന്നെപ്പററി ഉണ്ടാകേണ്ടിയിരുന്ന അഭിപ്രായം നിങ്ങൾക്കു ഇല്ലാതെവരികയും, എൻെറ വിരോധികളോടു എതിർത്തു എൻെറ അധികാരം ഉറപ്പിക്കുവാൻ നിങ്ങൾ ശ്രമിക്കാതിരിക്കയും ചെയ്തതുകൊണ്ടു ഞാൻ ആത്മപ്രശംസ ചെയ്യേണ്ടിവന്നു.– "ഏററവും ശ്രേഷ്ഠതയുള്ള ശ്ലീഹന്മാരെക്കാൾ": അ. ൧൧. വ. ൫. വ്യാ. നോക്കുക.

൧൮. "സഹോദരന്മാരെ": ഗ്രീ., ല., അറ. പ്രതികളിലും, മാറാനായസുറിയാനിയിലും 'സഹോദരനെ' എന്നുമാത്രമേ കാണുന്നുള്ളു. ക്രൂശായയിൽ 'ഞങ്ങളുടെ സഹോദരനായ തെത്തോസിനെ' എന്നാണു വിവർത്തനം ചെയ്തിരിക്കുന്നതെങ്കിലും അതും ഏകവചനം തന്നെ. അ. ൮. വ. ൬, ൧൬, ൧൭, ൧൮ ഇവയിലാണു ഈ സംഗതി ബന്ധിച്ചു പ്രസ്താവിച്ചിരിക്കുന്നതു്. അവിടെ വ. ൧൮–ൽ കൽദായസുറിയാനിയും ഉൾപ്പെടെയുള്ള എല്ലാ പ്രതികളിലും കാണുന്നതു ഏകവചനരൂപത്തിലാണു്. അകയാൽ കൽദായസുറിയാനിയിലെ ഈ വ്യത്യാസം അച്ചടിയിൽ കടന്നുകൂടിയ അബദ്ധമെന്നു അനുമാനിക്കാം.

൨൧. "ദൈവം എന്നെ താഴ്ത്തുവാനും": ഒരു ഉപദേശപരമ്പരയുടെ അവസാനത്തിൽ, തൻെറ പ്രയത്നമൊന്നും ഫലിച്ചില്ലെന്നും, അദ്ധ്യേതാക്കളുടെ ശ്രദ്ധയെ ആകർഷിക്കുകയോ ഇഷ്ടം സമ്പാദിക്കുകയോ ചെയ്തില്ലെന്നും കാണുന്ന ഒരു ഉപാദ്ധ്യായനെപ്പോലെ ഞാനും ആയിത്തീരത്തക്കവണ്ണം ദൈവം എന്നെ എളിമപ്പെടുത്തുവാനും.

## അദ്ധ്യായം ൧൩.

പശ്ചാത്തപിക്കാത്തവർ പശ്ചാത്തപിക്കുവാനായി വി. ശ്ലീഹാ അവരെ ഭയപ്പെടുത്തുന്നു.

രണ്ടു അല്ലെങ്കിൽ മൂന്നു സാക്ഷികളുടെ വാമൊഴിയിന്മേൽ എല്ലാകാര്യവും സ്ഥിരപ്പെടേണ്ടതിനായി നിങ്ങളുടെ അടുക്കൽ വരുവാൻ ഞാൻ തയ്യാറാകുന്നതു ഇതു മൂന്നാമത്തെ പ്രാവശ്യമാകുന്നു. [ആവർത്ത. അ. ൧൯. വ. ൧൫: മത്താ. അ. ൧൮. വ. ൧൬: യോഹ. അ. ൮. വ. ൧൭: എബ്രാ. അ. ൧൦. വ. ൨൮.]

൨. ഞാൻ മുമ്പു നിങ്ങളോടു പറഞ്ഞിട്ടുണ്ടായിരുന്നു. ഞാൻ രണ്ടുപ്രാവശ്യം നിങ്ങളുടെ അടുക്കലായിരുന്ന

പ്പോൾ നിങ്ങളോട്ട പറഞ്ഞതുപോലെ തന്നെ വീണ്ടും നിങ്ങളോട്ട മുമ്പു കൂട്ടി പറയുന്നു. ഞാൻ വീണ്ടും വരുന്നതായാൽ പാപം ചെയ്യവരോട്ടം മററു വേറെയാളുകളോട്ടം ഞാൻ ക്ഷമിക്കയില്ല എന്നു അകന്നിരിക്കുന്ന ഇപ്പോൾ ഞാൻ എഴുതുകകൂടി ചെയ്യുന്നു.

൩. എന്നിൽ സംസാരിക്കുന്ന മ്ശിഹായെപ്പററി നിങ്ങൾ തെളിവു അന്വേഷിക്കുന്നുവല്ലൊ. അവൻ നിങ്ങളെ സംബന്ധിച്ചു ബലഹീനനല്ല, മറിച്ച്, നിങ്ങളെ സംബന്ധിച്ചു ബലവാനാകുന്നു.

൪. എന്തുകൊണ്ടെന്നാൽ അവൻ ബലഹീനതയിൽ കുരിശിൽ തറയ്ക്കപ്പെട്ടു എങ്കിലും ദൈവത്തിൻെറ ശക്തിയാൽ ജീവിച്ചിരിക്കുന്നു. അവനോടുകൂടി ഞങ്ങളും ബലഹീനരായിരിക്കുന്നു. എങ്കിലും നിങ്ങളിലുള്ള ദൈവശക്തിയാൽ അവനോടുകൂടി ഞങ്ങൾ ജീവിച്ചിരിക്കുന്നു.

൫. നിങ്ങൾ അതേവിശ്വാസത്തിൽ തന്നെ നില്ക്കുന്നുവോ എന്നു നിങ്ങളെത്തന്നെ പരിശോധിച്ചു നോക്കുവിൻ. നിങ്ങളെത്തന്നെ സൂക്ഷപ്പെടുത്തുവിൻ. അല്ല, ഈശോമ്ശിഹാ നിങ്ങളിലുണ്ടു എന്നുള്ളതു നിങ്ങൾ തിരിച്ചറിയുന്നില്ലയോ? ഇല്ലെങ്കിൽ നിങ്ങൾ പരിത്യജിക്കപ്പെട്ടവരാകുന്നു.

൬. എന്നാൽ ഞങ്ങൾ പരിത്യജിക്കപ്പെട്ടവരല്ല എന്നു നിങ്ങൾ അറിയുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു.

൭. ഞങ്ങൾ സ്വീകരിക്കപ്പെട്ടവരാകുന്നു എന്ന അവസ്ഥ കാണപ്പെടുവാനായിട്ടു നിങ്ങളിൽ ദോഷമായിട്ടുള്ള യാതൊന്നും ഉണ്ടാകാതിരിക്കണമേ എന്നല്ല, നിങ്ങൾ നന്മയായിട്ടുള്ളവ പ്രവർത്തിക്കുന്നവരായിരിക്കയും, ഞങ്ങൾ പരിത്യജിക്കപ്പെട്ടവരെപ്പോലെ ആകയും ചെയ്യണമേ എന്നു ഞാൻ ദൈവത്തോട്ട പ്രാർത്ഥിക്കുന്നു.

൮. സത്യത്തിനുവേണ്ടിയല്ലാതെ, സത്യത്തിനെതിരായി ഒന്നും ചെയ്യുവാൻ ഞങ്ങൾക്കു സാധിക്കയില്ലല്ലൊ.

൯. ഞങ്ങൾ ബലഹീനന്മാരും നിങ്ങൾ ബലവാന്മാരും ആയിരിക്കുമ്പോൾ ഞങ്ങൾ സന്തോഷിക്കുന്നു. നിങ്ങൾ പരിപൂർണ്ണരായിത്തീരണമേ എന്നിതു ഞങ്ങൾ പ്രാർത്ഥിക്കുകയും ചെയ്യുന്നു.

൧൦. ഇതിനാൽ, ഞാൻ വന്നുകഴിയുമ്പോൾ, നിങ്ങളെ നശിപ്പിക്കുവാനല്ല, നിങ്ങളെ പണുതു് ഉറപ്പിക്കുവാനായി എൻെറ കർത്താവു് എനിക്കു തന്നിരിക്കുന്ന അധികാരം അനുസരിച്ചു് ഞങ്ങൾ കഠിനമായി പ്രവർത്തിക്കാതിരിക്കേണ്ടതിനു് അകന്നിരിക്കുകയിൽ ഇവ എഴുതുന്നു.

൧൧. ഇനി, എൻെറ സഹോദരന്മാരേ, നിങ്ങൾ സന്തോഷിക്കുവിൻ, പരിപൂർണ്ണരാകുവിൻ, ആശ്വസിക്കുവിൻ. ഐക്യവും സമാധാനവും നിങ്ങളുടെ ഇടയിൽ ഉണ്ടായിരിക്കട്ടെ. അപ്പോൾ സ്നേഹത്തിൻെറയും യോജിപ്പിൻെറയും ദൈവം നിങ്ങളുടെ ഇടയിൽ ഇരിക്കും.

൧൨. വിശുദ്ധചുംബനംകൊണ്ടു നിങ്ങൾ അന്യോന്യം വന്ദനംപറയുവിൻ.

൧൩. വിശുദ്ധന്മാരെല്ലാവരും നിങ്ങൾക്കു വന്ദനംപറയുന്നു.

൧൪. നമ്മുടെ കർത്താവായ ഈശോമ്ശിഹായുടെ സമാധാനവും, ദൈവത്തിൻെറ സ്നേഹവും, പരിശുദ്ധാത്മാവിൻെറ സംബന്ധവും നിങ്ങളെല്ലാവരോടുംകൂടി (ഉണ്ടായിരിക്കട്ടെ). ആമേൻ.

## വ്യാഖ്യാനം.

൧. "രണ്ടു അല്ലെങ്കിൽ മൂന്നു സാക്ഷികളുടെ വാമൊഴിയിന്മേൽ": ഒരുമനുഷ്യ ന്റെ വാമൊഴിയിന്മേൽമാത്രം ആരുടെയെങ്കിലും പേരിൽ കുററം സ്ഥാപിക്കരുത്, രണ്ടുമൂന്നു സാക്ഷികളുടെ വാമൊഴിയിന്മേൽ സ്ഥാപിക്കണം എന്നു ആവൎത്ത. അ. ൧൯. വ. ൧൫-ൽ പറഞ്ഞിരിക്കുന്നു. അതിനാൽ കോറന്തോസ്കാരിൽ ചിലരുടെ പേ രിലുള്ള പരാതി രണ്ടുമൂന്നു സാക്ഷികളെ അടിസ്ഥാനമാക്കി വിധിക്കുവാൻ താൻ അ വിടേക്കു ചെല്ലുവാനിരിക്കുന്നു എന്നാണു വി. ശ്ലീഹാ പ്രസ്താവിക്കുന്നത്. സാക്ഷികൾ എന്നു ശ്ലീഹാ പറയുന്നതു തന്നെത്തന്നെ ഉദ്ദേശിച്ചാകുന്നു എന്നും, മുമ്പത്തെ രണ്ടു സന്ദ ൎശനങ്ങൾകൊണ്ടു താൻ രണ്ടു സാക്ഷിയായിരിക്കുന്നു; ഇനി മൂന്നാമത്തെ സാക്ഷിയാകു വാൻ മൂന്നാമതു സന്ദൎശിക്കുവാൻ ഒരുങ്ങുന്നു എന്നും വി. ക്രിസൊസ്തോമോസ് അഭി പ്രായപ്പെടുന്നു.

൪. "അവൻ നിങ്ങളെ സംബന്ധിച്ചു ബലഹീനനല്ല, മറിച്ച്, നിങ്ങളെ സംബന്ധിച്ചു ബലവാനാകുന്നു": എന്നിൽ സംസാരിക്കുന്നതു മ്ശിഹാ ആകുന്നുവോ എന്നു നിങ്ങൾ സംശയിക്കുന്നു. കൊള്ളാം. നിങ്ങളെ സംബന്ധിച്ചു അവൻ ബലഹീ നനല്ല, അവനിൽനിന്നു എനിക്കു ശക്തി ലഭിച്ചിട്ടുണ്ടു എന്നു ഞാൻ വരുമ്പോൾ അനു താപമില്ലാതിരിക്കുന്നവൎക്കു കാണിച്ചുകൊടുക്കുവാൻ എനിക്കു കഴിയും; മ്ശിഹായുടെ ശക്തി എന്നിലുണ്ടെന്നുള്ളതു ഞാൻ വഴിയായി സംഭവിച്ചിട്ടുള്ള അടയാളങ്ങളും അത്ഭു തങ്ങളും മററുംകൊണ്ടു മുമ്പേതന്നെ വിശദമായിട്ടുള്ളതുമാണല്ലൊ എന്നാണു വി. ശ്ലീഹാ പ്രസ്താവിക്കുന്നത്.

൫. "അവൻ ബലഹീനതയിൽ കുരിശിൽ തറക്കപ്പെട്ടു": സ്വമനസ്സാലെ സ്വീ കരിച്ച ബലഹീനതയിൽ.– മ്ശിഹാ ബലഹീനനായി മരിച്ചു എങ്കിലും ദൈവശക്തി യാൽ അവൻ ഉയിൎത്തു. ഞങ്ങളും അവന്റെ കഷ്ടതകളിലും താഴ്മയിലും പങ്കുകാ രായിക്കൊണ്ടു ബലഹീനന്മാരായിത്തീൎന്നു. എന്നാൽ അവന്റെ ഉത്ഥാനത്തിന്റെ പ്ര താപത്തിലും ശക്തികളിലുംകൂടി ഞങ്ങൾ ഭാഗഭാക്കുകളായിത്തീൎന്നിരിക്കുന്നു. ഈ വ സ്തുത ഞങ്ങൾവഴി നടന്നിട്ടുള്ള അത്ഭുതങ്ങളുംമററുംമൂലം പ്രത്യക്ഷമായിട്ടുള്ളതാണല്ലൊ. 'നിങ്ങളിലുള്ള ദൈവശക്തികൊണ്ടു, എന്നുവെച്ചാൽ' നിങ്ങളിൽ ഞങ്ങൾ പ്രവൎത്തിക്കു വാനിരിക്കുന്ന അധികാരംകൊണ്ട്, ഇതു ഇനി പ്രത്യക്ഷമാകയും ചെയ്യും.

൬. "നിങ്ങൾ അറിയുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു": ഞാൻ നിങ്ങളുടെ അടു ക്കൽവന്ന് അനുതപിക്കാതിരിക്കുന്നവരെ ശിക്ഷിക്കുമ്പോൾ, മ്ശിഹാ ഞങ്ങളെ പരി ത്യജിച്ചിട്ടില്ല, അവന്റെ ശക്തിയും വരങ്ങളും ഞങ്ങളിലുണ്ടു എന്നു നിങ്ങൾ അറിയു മെന്നു ഞാൻ കരുതുന്നു.

൭. "ഞങ്ങൾ സ്വീകരിക്കപ്പെട്ടവരാകുന്നു എന്ന അവസ്ഥ കാണപ്പെടുവാനാ യിട്ടു നിങ്ങളിൽ ദോഷമായിട്ടുള്ള യാതൊന്നും ഉണ്ടാകാതിരിക്കണമേ": നിങ്ങളിൽ ദോഷമായിട്ടുള്ള എന്തെങ്കിലും ഉണ്ടാവുകയും തന്മൂലം ഞങ്ങൾ സ്വീകരിക്കപ്പെട്ടവ രാകുന്നു എന്നു പ്രത്യക്ഷപ്പെടുകയും ചെയ്യുവാൻ ഇടയാകാതിരിക്കണമേ, എന്നുവെ ച്ചാൽ, നിങ്ങളിൽ ദോഷമായിട്ടു എന്തെങ്കിലും ഉണ്ടാകുമ്പോൾ ഞങ്ങൾ അധികാരം പ്രയോഗിച്ചു ശിക്ഷിക്കുവാനിടയാകും. അപ്പോൾ, ഞങ്ങൾ പരിത്യക്തരല്ല, മ്ശീ ഹായുടെ വരങ്ങളും അധികാരങ്ങളും ഉള്ളവരാണു എന്നു വിശദമാകും എന്നൎത്ഥം.– ദോഷമായിട്ടുള്ള യാതൊന്നും ഇല്ലാത്ത നിങ്ങളെ ശിഷ്യന്മാരായി ലഭിച്ചിട്ടുള്ളതുകൊണ്ടു ഞങ്ങൾ സ്വീകരിക്കപ്പെട്ടവർ, എന്നുവെച്ചാൽ, മ്ശിഹായിക്കു ഇഷ്ടമുള്ളവരും അ ധികാരയുക്തരും ആയി കാണപ്പെടണം എന്നല്ല എന്റെ പ്രാൎത്ഥന എന്നും ഈ വാക്കു കൾക്കു അൎത്ഥമാകാം.– "നിങ്ങൾ നന്മയായിട്ടുള്ളവ പ്രവൎത്തിക്കുന്നവരായിരിക്കയും,

ഞങ്ങൾ പരിത്യജിക്കപ്പെട്ടവരെപ്പോലെ ആകയും ചെയ്യണമേ": നിങ്ങൾ സൽപ്ര വൃത്തികൾ ചെയ്യുന്നവരായിരിക്കണം, തൻമൂലം ശിക്ഷാധികാരപ്രയോഗത്തിനു അവ സരമില്ലാത്തതിനാൽ ഞങ്ങൾ തിരസ്കരിക്കപ്പെട്ടവരും അധികാരമില്ലാത്തവരുമാ യി കാണപ്പെടണം എന്നാണ ശ്ലീഹായുടെ പ്രാൎത്ഥന.— ശിക്ഷിക്കുവാനുള്ള അധികാരം പ്രയോഗിക്കുന്ന കാൎയ്യത്തിൽ വി. ശ്ലീഹായിക്കുള്ള വൈമനസ്യമാണ ഈ വാക്യം കാ ണിക്കുന്നത്. വി. ശ്ലീഹാ പറയുന്നതു ഇങ്ങനെയാണ്: എനിക്കു നിങ്ങളുടെമേൽ പൂൎണ്ണാധികാരമുണ്ട്. അതു പ്രയോഗിക്കുവാൻ എനിക്കു താല്പൎയ്യമില്ല. നിങ്ങളെ ശിക്ഷി ച്ചു എൻെറ അധികാരവും, ഞാൻ സ്വീകരിക്കപ്പെട്ടവനാകുന്നു എന്ന അവസ്ഥയും വെളിപ്പെടുത്തണമെന്നല്ല എൻെറ ആഗ്രഹവും പ്രാൎത്ഥനയും. നിങ്ങൾ തിന്മ ചെയ്യാതെ, എന്നല്ല, നന്മ ചെയ്തു തൻമൂലം അധികാരപ്രയോഗംകൊണ്ടു നിങ്ങളെ ശിക്ഷിക്കു വാൻ ഞാൻ നിഷ്കൎഷിക്കപ്പെട്ടവനാകാതെ അതുചെയ്യുവാൻ വഹിയാത്തവനെ പ്പോലെയും ഉദ്യോഗത്തിൽനിന്നു നീക്കപ്പെട്ടവനെപ്പോലെയും കാണപ്പെടണമെന്നാണ എൻെറ ആഗ്രഹവും പ്രാൎത്ഥനയും.

വ്യ. "സത്യത്തിനെതിരായി ഒന്നും ചെയ്യുവാൻ ഞങ്ങൾക്കു സാധിക്കയില്ലല്ലൊ": ശിക്ഷാർഹന്മാരല്ലാത്തവരെ ശിക്ഷിക്കുവാൻ നിവൃത്തിയില്ലല്ലൊ.

൯. "ഞങ്ങൾ ബലഹീനന്മാരും": ശിക്ഷക്കു കാരണമില്ലാത്തതിനാൽ ശിക്ഷി ക്കുവാൻ അധികാരമില്ലാത്തവരും.— "നിങ്ങൾ ബലവാന്മാരും": വിശ്വാസത്തിലും സൽപ്രവൃത്തികളിലും ദൃഢത പ്രാപിച്ചവരും.

൰൩. "വിശുദ്ധന്മാർ": ക്രിസ്ത്യാനികൾ. നട. അ. ൯. വ. ൰൩. വ്യ. നോ ക്കുക.— ഈ വാക്യവും ൰൪-ാം വാക്യവും മാറാനായസുറിയാനി ഉൾപ്പെടെയുള്ള മറെറല്ലാപ്രതികളിലും ൰൩-ാം വാക്യമായിട്ടാണ കാണുന്നത്. തൻമൂലം കൽദ. സുറി. യും മററുപ്രതികളും തമ്മിൽ വാക്യസംഖ്യയിൽ വ്യത്യാസമുണ്ടെന്നു സ്പഷ്ടമാണല്ലൊ.

# വി. പൌലോസ് ശ്ലീഹാ ഗാലാത്തിയാക്കാൎക്ക് എഴുതിയ

## ലേഖനം.

വി. പൌലോസ് ഗാലാത്തിയാക്കാരോടു സുവിശേഷം പ്രസംഗിച്ച ശേഷം അധികകാലം കഴിയുന്നതിനു മുമ്പായി യഹൂദന്മാരായ ചില വ്യാ ജോപദേഷ്ടാക്കൾ അവരെ വഴിതെററിച്ചു. സകല ക്രിസ്ത്യാനികളും, പുറ ജാതികളിൽ നിന്നു മാനസാന്തരപ്പെട്ടവർപോലും മൂശെയുടെ നിയമത്തി ലുള്ള പരിച്ഛേദനം ആദിയായവകൂടെയും അനുസരിക്കണമെന്നായിരുന്നു

ഇവരുടെ പുതിയ ഉപദേശം. വി. ശ്ലീഹാ ഇവരുടെ അബദ്ധപഠനങ്ങളും, തൻെറ വേദപ്രചാരണജോലിക്കും പ്രേഷിതത്വത്തിനും വിരോധമായി ഇവർ പറഞ്ഞിരുന്ന അപവാദങ്ങളും ഈ ലേഖനത്തിൽ ഖണ്ഡിക്കുന്നു. ഇതിലെ പ്രതിപാദ്യവിഷയം മിക്കവാറും റോമാക്കാർക്കുള്ള ലേഖനത്തിലേതുതന്നെയാണ്. ഇതു എവിടെ വെച്ച്, ഏതു കാലത്തു എഴുതപ്പെട്ടു എന്ന സംഗതിയിൽ വളരെ തർക്കമുണ്ട്. അപ്പെസോസിൽവെച്ച് ക്രിസ്ത്വബ്ദം ൫൭-ൽ ഗ്രീക്കു ഭാഷയിൽ എഴുതപ്പെട്ടു എന്നാണു ആധുനികപണ്ഡിതന്മാരുടെ അഭിപ്രായം. വി. പൌലോസിൻെറ ലേഖനങ്ങളിൽ ആദ്യം എഴുതപ്പെട്ടതു ഇതായിരുന്നു എന്നു ചിലർ പറയുന്നു.

## അദ്ധ്യായം ൧.

ഗാലാത്തിയാക്കാർ പുതിയ ഉപദേഷ്ടാക്കൾക്കു വഴിപ്പെട്ടതിനെപ്പററി
വി. ശ്ലീഹാ അവരെ ശകാരിക്കുന്നു.
പ്രേഷിതവൃത്തിക്കായുള്ള തൻെറ വിളി.

മനുഷ്യരിൽനിന്നൊ മനുഷ്യരാലൊ അല്ല, മറിച്ച്, ഈശോമ്ശിഹായാലും അവനെ മരിച്ചവരിൽനിന്നു ഉയിപ്പിച്ച അവൻെറ പിതാവായ ദൈവത്താലും ശ്ലീഹാ ആയിരിക്കുന്ന പൌലോസും,

൨. എന്നോടു കൂടിയുള്ള സകല സഹോദരന്മാരും ഗാലാത്തിയായിലുള്ള സഭകൾക്ക് (എഴുതുന്നത്):

൩, ൪. പിതാവായ ദൈവത്തിൽനിന്നും, നമ്മുടെ പിതാവായ ദൈവത്തിൻെറ ഇഷ്ടം അനുസരിച്ചു ഈ ദുഷ്ടലോകത്തിൽ നിന്നു നമ്മെ രക്ഷിക്കുവാനായി നമ്മുടെ പാപങ്ങൾ നിമിത്തം തന്നെത്തന്നെ ഏല്പിച്ചു കൊടുത്ത നമ്മുടെ കർത്താവായ ഈശോമ്ശിഹായിൽ നിന്നും കൃപയും സമാധാനവും നിങ്ങളോടു കൂടി (ഉണ്ടായിരിക്കട്ടെ).

൫. അവനു എന്നും എന്നേക്കും സ്തുതി (ഉണ്ടാകട്ടെ). ആമേൻ.

൬. തൻെറ കൃപയാൽ നിങ്ങളെ വിളിച്ച മ്ശിഹായിൽ നിന്നു (൭) «(സുവിശേഷം) അല്ലാത്ത» മറെറാരു സുവിശേഷത്തിലേക്കു നിങ്ങൾ ഇത്രവേഗം തിരിയുന്നതു എങ്ങനെ എന്നു ഞാൻ ആശ്ചര്യപ്പെടുന്നു.

൭. (൬) പക്ഷേ നിങ്ങളെ കലക്കുകയും, മ്ശിഹായുടെ സുവിശേഷം ഭേദപ്പെടുത്തുവാൻ ഇച്ഛിക്കുകയും ചെയ്യുന്ന ചിലരുണ്ട്.

൮. എന്നാൽ ഞങ്ങൾ നിങ്ങളോട് അറിയിച്ചതു വിട്ടു ഞങ്ങൾതന്നെയാകട്ടെ, സ്വർഗ്ഗത്തിൽ നിന്നു ഒരു മാലാക്കായാകട്ടെ നിങ്ങളോടു അറിയിച്ചാൽ അവൻ ശപിക്കപ്പെട്ടവനാകട്ടെ.

൯. ഞാൻ മുമ്പേതന്നെ പറഞ്ഞിട്ടുള്ളതുപോലെ ഇപ്പോൾ വീണ്ടും പറയുന്നു: നിങ്ങൾ സ്വീകരിച്ചിട്ടുള്ളതു വിട്ടു ആരെങ്കിലും നിങ്ങളോടു അറിയിക്കുന്നെങ്കിൽ അവൻ ശപിക്കപ്പെട്ടവനാകട്ടെ.

൧൦. ഞാൻ ഇപ്പോൾ മനുഷ്യർക്കാകുന്നുവൊ സമ്മതം വരുത്തുന്നത്? അതോ, ദൈവത്തിനൊ? അല്ല, ഞാൻ മനുഷ്യരെ പ്രസാദിപ്പിക്കുവാൻ നോക്കുന്നുവൊ? ഞാൻ ഇതുവരെയും മനുഷ്യരെ പ്രസാദിപ്പിച്ചുകൊണ്ടിരുന്നു എങ്കിൽ ഞാൻ മ്ശി

ഹായുടെ ദാസനായിത്തീരുകയില്ലായിരുന്നു.

൧൧. എന്നാൽ എൻെറ സഹോദരന്മാരെ, ഞാൻ നിങ്ങളെ അറിയിക്കുന്നു: എന്നാൽ അറിയിക്കപ്പെട്ട സുവിശേഷം മനുഷ്യരിൽ നിന്നുള്ളതായിരുന്നില്ല; [൧. കോറ. അ. ൧൫. വ. ൧.]

൧൨. ഈശോമ്ശിഹായുടെ വെളിപാടുമൂലമല്ലാതെ, ഞാൻ മനുഷ്യരിൽ നിന്നു അതു സ്വീകരിക്കുകയും, അതു പഠിക്കുകയും ചെയ്തിട്ടുമില്ല. [അപ്പൊ. അ. ൯. വ. ൯.]

൧൩. മുമ്പു യൂദമതത്തിൽ വെച്ചുള്ള എൻെറ നടപടികൾ നിങ്ങൾ കേട്ടിട്ടുണ്ടല്ലൊ. ഞാൻ ദൈവത്തിൻെറ സഭയെ അധികമായി പീഡിപ്പിക്കുകയും അതിനെ നശിപ്പിക്കുകയും ചെയ്തിരുന്നു.

൧൪. എൻെറ കുടുംബത്തിലുണ്ടായിരുന്ന എൻെറ പ്രായക്കാരായ പലരെയുംകാൾ അധികമായി യൂദമതത്തിൽ ഞാൻ അഭിവൃദ്ധി പ്രാപിച്ചിരുന്നു. എൻെറ പിതാക്കന്മാരുടെ ഉപദേശങ്ങളെപ്പററി ഞാൻ ക്രൂരതലായി എരിഞ്ഞുമിരുന്നു.

൧൫. എന്നാൽ എൻെറ മാതാവിൻെറ ഗർഭത്തിൽ വെച്ചുതന്നെ എന്നെ വേർതിരിക്കുകയും, തൻെറ കൃപയാൽ എന്നെ വിളിക്കുകയും ചെയ്തുവൻ (൧൬)

൧൬. തൻെറ പുത്രനെ പുറജാതികളുടെ ഇടയിൽ ഞാൻ അറിയിക്കേണ്ടതിനായി അവനെ എന്നിൽ വെളിപ്പെടുത്തുവാൻ (൧൫) «ഇച്ഛിച്ചപ്പോൾ» ഉടനെ മാംസത്തിനും രക്തത്തിനും ഞാൻ വെളിപ്പെടുത്തിയില്ല.

൧൭. ഓറെശ്ലെത്തു എനിക്കു മുമ്പുള്ള ശ്ലീഹന്മാരുടെ അടുക്കൽ ഞാൻ പോയുമില്ല. പിന്നെയൊ, അറാബിയായിലേക്കു പോകയും വീണ്ടും ദമ്മസോക്കിലേക്കു മടങ്ങുകയും ചെയ്തു.

൧൮. അനന്തരം മൂന്നു സംവത്സരങ്ങളുടെ ശേഷം കേപ്പായെ കാണുവാനായി ഞാൻ ഓറെശ്ലെത്തു പോയി പതിനഞ്ചു ദിവസം അവൻെറ അടുക്കൽ താമസിച്ചു.

൧൯. എന്നാൽ നമ്മുടെ കൎത്താവിൻെറ സഹോദരനായ യാക്കോബിനെ (കൂടി) യല്ലാതെ ശ്ലീഹന്മാരിൽ മറെറാരുവനെയും ഞാൻ കണ്ടില്ല.

൨൦. ഞാൻ നിങ്ങൾക്കു എഴുതുന്ന ഇവയോ ഇതാ! ദൈവത്തിൻെറ സന്നിധിയിൽ വെച്ച് (എഴുതുന്നു). എന്തുകൊണ്ടെന്നാൽ ഞാൻ വ്യാജം പറയുന്നില്ല.

൨൧. പിന്നെ ഇവയുടെ ശേഷം ഞാൻ സുറിയാ, കിലീക്കിയാ എന്ന പ്രദേശങ്ങളിലേക്കു വന്നു.

൨൨. മ്ശിഹായിലുള്ള യൂദായിലെ ആ സഭകളാകട്ടെ എന്നെ മുഖം കൊണ്ടു അറിഞ്ഞിരുന്നില്ല.

൨൩. പിന്നെയൊ: മുമ്പു നമ്മെ പീഡിപ്പിച്ചുകൊണ്ടിരുന്നവൻ (അല്ല) സമയം മുമ്പു താൻ നശിപ്പിച്ചിരുന്ന വിശ്വാസംതന്നെ ഇപ്പോൾ ഇതാ! പ്രസംഗിക്കുന്നു എന്നുമാത്രം അവർ കേട്ടിരുന്നു.

൨൪. അവർ എന്നെക്കുറിച്ചു ദൈവത്തെ സ്തുതിക്കുകയും ചെയ്തിരുന്നു.

## വ്യാഖ്യാനം.

**൧൦. "ഞാൻ ഇപ്പോൾ മനുഷ്യൎക്കാകുന്നുവൊ സമ്മതം വരുത്തുന്നത്? അതോ, ദൈവത്തിനൊ? അല്ല, ഞാൻ മനുഷ്യരെ പ്രസാദിപ്പിക്കുവാൻ നോക്കുന്നുവൊ?":**

മുമ്പ് യഹൂദന്മാക്കം യഹൂദമതത്തിനുംവേണ്ടി ഞാൻ ധീരധീരം പോരാടിയെങ്കിലും, ഇപ്പോൾ സുവിശേഷത്താൽ പ്രകാശിതനായിട്ട മനുഷ്യക്ക്, വിശിഷ്യ യഹൂദന്മാക്ക്, അല്ല എൻെറ പ്രവൃത്തികളും എൻെറ സുവിശേഷവും ഇഷ്ടപ്പെട്ടവാൻ ഞാൻ ഇച്ഛിക്കുന്നത്. ദൈവേഷ്ടം മാത്രമേ ഞാൻ കരുതുന്നുള്ളു. ദൈവത്തെ തൃപ്തനാക്കുവാൻമാത്രമാണ ഞാൻ ശ്രമിക്കുന്നത്. യഹൂദന്മാരുംമററും എന്നെപ്പററി എന്തും പറഞ്ഞുകൊള്ളട്ടെ. അവരെ പ്രസാദിപ്പിക്കുവാൻ ഒരിക്കൽ ഞാൻ ശ്രമിച്ചതുകൊണ്ട് ദൈവത്തിൻെറ അതൃപ്തിക്കു ഞാൻ വിഷയീഭവിച്ചു. ഇനിയും അവരുടെ പ്രീതി സമ്പാദിക്കുവാൻ നോക്കുന്നപക്ഷം ദൈവത്തിൻെറ അപ്രീതി സമ്പാദിക്കുവാൻ എനിക്കിടയാകും.

൧൧, ൧൨. "എന്നാൽ അറിയിക്കപ്പെട്ട സുവിശേഷം മനുഷ്യരിൽനിന്നുള്ളതായിരുന്നില്ല; ഈശോമ്ശിഹായുടെ വെളിപാട്ടുമൂലമല്ലാതെ, ഞാൻ മനുഷ്യരിൽനിന്നു അതു സ്വീകരിക്കുകയും, അതു പഠിക്കുകയും ചെയ്തിട്ടുമില്ല": ഈ വസ്തുത തെളിയിക്കുവാനായി: താൻ ക്രിസ്തീയമതത്തെ അത്യന്തം ദ്വേഷിച്ചിരുന്നതിനാൽ അവരിൽനിന്നു സുവിശേഷം സ്വീകരിച്ചിട്ടില്ല എന്നു വ. ൧൩, ൧൪-ലും, താൻ വിളിക്കപ്പെട്ടശേഷം മാംസത്തിനും രക്തത്തിനും വെളിപ്പെടുത്തിയില്ല, എന്നുവെച്ചാൽ, രക്തസംബന്ധികളുടെ ആലോചനയും ഉപദേശവും ലഭിക്കുവാനായി ആ സംഗതി അവരെ അറിയിച്ചില്ല എന്നു വ. ൧൬-ലും, മററു ശ്ലീഹന്മാരെ കണ്ടു സംസാരിക്കുവാനായി അവരുടെ അടുക്കൽ പോയില്ല എന്നു വ. ൧൭-ലും, പത്രോസിനെ കണ്ടു പരിചയപ്പെട്ടവാനും അദ്ദേഹത്തിൻെറ പേരിൽ വേണ്ട ബഹുമാനം കാണിക്കുവാനുംമാത്രം ഓറെശ്ലേത്തു അദ്ദേഹത്തിൻെറ അടുക്കൽ പോയി (വ. ൧൮. വ്യ. നോക്കുക.) എന്നു വ. ൧൮-ലും, ഓറെശ്ലേം മെത്രാനായിരുന്ന മാർ യാക്കോബിനെക്കൂടിയെ താൻ കണ്ടുള്ളു എന്നു വ. ൧൯-ലും പ്രസ്താവിക്കുകയും, തൻെറ വാക്കുകൾ സത്യമാണെന്നു ദൈവസാന്നിദ്ധ്യത്തിൻെറ സാക്ഷ്യംകൊണ്ടു വ. ൨൦-ലും, ആലോചനയും മററും നടന്നിരുന്നെങ്കിൽ യൂദായിലെ സഭകൾക്ക് തന്നോടു അവശ്യം ഉണ്ടാകുമായിരുന്ന മുഖപരിചയം ഇല്ലായിരുന്നു എന്ന യാഥാർത്ഥ്യംകൊണ്ടു വ. ൨൨-ലും ഉറപ്പിക്കുകയും ചെയ്യുന്നു.

൧൭. "ഓറെശ്ലേത്തു . . . ശ്ലീഹന്മാരുടെ അടുക്കൽ ഞാൻ പോയുമില്ല": നട. അ. ൻ. വ. ൨൬-ൽ പൌലോസു മാനസാന്തരത്തിനുശേഷം ദമ്മസോക്കിൽനിന്നു ഒളിച്ചോടി ഓറെശ്ലേത്തു എത്തിയതായി പറയുന്നുണ്ട്. എന്നാൽ ഈ വരവ് ഓടിയൊളിപ്പല്ലാതെ പത്രോസിനോടും മററും ആലോചിക്കുവാനല്ലായിരുന്നു. ആലോചിക്കുവാൻ വന്നില്ലെന്നു മാത്രമേ ഇവിടെപ്പറയുന്നുള്ളു.— ഈ വരവു വി. പൌലോസ് ദമ്മസോക്കിൽ ആയിട്ട് 'വളരെദിവസങ്ങളായപ്പോൾ' (നട. അ. ൻ. വ. ൨൩.) സംഭവിച്ചു എന്നല്ലാതെ ഉടനെ എന്നു നടപടിയിൽ പറയുന്നില്ല. 'വളരെ ദിവസങ്ങൾ' മൂന്നു വത്സരങ്ങളാണെന്നും, അറാബിയായിലും ദമ്മസോക്കിലും പാർത്തശേഷം നടന്നതായി ഇവിടെ വ. ൧൮-ൽ പറഞ്ഞിരിക്കുന്ന വരവു മാത്രമാണ ഓറെശ്ലേത്തേക്കുള്ള ആദ്യ വരവു എന്നും ചിലർ പറയുന്നുണ്ട്. എന്നാൽ മാനസാന്തരത്തിനുശേഷം അധികകാലം കഴിയുന്നതിനുമുമ്പായി വി. ശ്ലീഹാ ഓറെശ്ലേത്തു വരികയുണ്ടായി എന്നും ഇവിടെ വ. ൧൮-ൽ പറഞ്ഞിരിക്കുന്ന വരവു രണ്ടാമത്തേതാണെന്നുമാണ് വിചാരിക്കുവാൻ ന്യായം കാണുന്നത്. എന്തെന്നാൽ പൌലോസിൻെറ വരവു മൂന്നുവത്സരം കഴിഞ്ഞു മാത്രമായിരുന്നെങ്കിൽ അദ്ദേഹത്തിൻെറ മാനസാന്തരവൃത്താന്തം മററുള്ളവർ അറിയുമായിരുന്നു. വി. ലൂക്കായാകട്ടെ (നട. അ. ൻ. വ. ൨൬, ൨൭.) ശിഷ്യന്മാർ അവനെ ഭയപ്പെട്ടിരുന്നു, അവൻ ശിഷ്യനാകുന്നു എന്നു വിശ്വസിച്ചിരുന്നില്ല എന്നും, വി. ബർനബാ മററു ശ്ലീഹന്മാരുടെ അടുക്കൽ അവനെ കൊണ്ടുചെന്ന് അവൻെറ മാനസാന്തരത്തേയും മററും സംബന്ധിച്ച് അവരോടു പറഞ്ഞറിയിച്ചു എന്നുമാണ് പ്രസ്താവിച്ചിരിക്കുന്നത്.

൧൮. "മൂന്നു സംവത്സരങ്ങളുടെശേഷം": ആഭ്യവസാനം ഉൾപ്പെടെ.— "കേപ്പായെ കാണ്മവാനായി": കാണ്മവാൻ എന്നതിൻെറ ഗ്രീക്കപദത്തിന് മനോഹരങ്ങളായ പട്ടണങ്ങളെയും അവിടെയുള്ള മുഖ്യന്മാരെയും മററും കണ്ടു മനസ്സിലാക്കുക എന്നാണൎത്ഥം. തിരുസഭ മുഴുവൻെറയും നാഥും നേതാവുമായ വി. പത്രോസിൻെറ പേരിൽ വേണ്ടിയ ബഹുമാനം പ്രദശിപ്പിക്കുവാൻ എന്നു വിശുദ്ധന്മാരായ ക്രിസൊസ്തോമോസും, അംബ്രോസീസും, ഈറാനിമോസും, തിയോഡെറെ ററസും പ്രസ്താവിക്കുന്നു. കാണ്മവാൻ എന്നല്ലാതെ അദ്ദേഹത്തിൽനിന്ന് എന്തെങ്കിലും പഠിക്കുവാൻ എന്നു വാക്യത്തിൽ പറയുന്നില്ല. ശ്ലീഹാ നമ്മുടെ കൎത്താവിനാൽതന്നെ ഉപദിഷ്ടനായരുന്നുവല്ലൊ.

൧൯. "കൎത്താവിൻെറ സഹോദരനായ യാക്കോബിനെ": ഇദ്ദേഹം ഓറെശ്ലെത്തെ മെത്രാനായിരുന്നു. മററു ശ്ലീഹന്മാരെ ആരെയും കാണാതെ മാർ യാക്കോബിനെ മാത്രം കണ്ടതു് അദ്ദേഹം സ്ഥലത്തെ മെത്രാനായിരുന്നതുകൊണ്ടാണ്.

## അദ്ധ്യായം ൨.

വി. പൌലോസിൻെറ പ്രസംഗത്തിനു മററു ശ്ലീഹന്മാരുടെ സമ്മതം ലഭിച്ചു. പുറജാതികൾ മൂശെയുടെ നിയമം അനുസരിക്കുവാൻ നിൎബ്ബന്ധിക്കപ്പെടേണ്ടതല്ല.

൧എന്നാൽ പതിന്നാലു സംവത്സരങ്ങൾക്കശേഷം ഞാൻ ബർനബായോടുകൂടി വീണ്ടും ഓറെശ്ലെത്തേക്കു പോയി. തെത്തോസിനെയും എൻെറ കൂടെ കൊണ്ടുപോയി.

൨. വെളിപാടു അനുസരിച്ചാകുന്നു ഞാൻ പോയതു്. പുറജാതികളുടെ ഇടയിൽ ഞാൻ പ്രസംഗിക്കുന്ന സുവിശേഷം ഞാൻ അവൎക്കു വെളിപ്പെടുത്തി. ഞാൻ ഓടിയതൊ ഓടുന്നതൊ വൃഥാ എന്നു വരാതിരിക്കുവാൻ എന്തോ ആയിരിക്കുന്നു എന്നു കരുതപ്പെട്ടിരുന്നവൎക്ക് ഞാൻ രഹസ്യത്തിൽ അതു കാണിച്ചുകൊടുക്കുകയും ചെയ്തു.

൩. പുറജാതിക്കാരനായി എന്നോടുകൂടിയുള്ള തെത്തോസു പരിഛേദിക്കപ്പെടുവാൻ നിൎബ്ബന്ധിക്കപ്പെട്ടില്ല.

൪. എന്നാൽ നമ്മെ അടിമപ്പെടുത്തേണ്ടതിനു ഈശോമ്ശിഹായിൽ നമുക്കുള്ള സ്വാതന്ത്ര്യം ഒററുനോക്കുവാൻ നമ്മുടെ അടുക്കൽ പ്രവേശിച്ച വ്യാജസഹോദരന്മാർ ഹേതുവായിട്ടു്,

൫. സുവിശേഷത്തിൻെറ സത്യം നിങ്ങളിൽ നിലനില്ക്കുവാൻ വേണ്ടി അവരുടെ അടിമത്തത്തിന് ഒരു നാഴികപോലും ഞങ്ങൾ വഴങ്ങിക്കൊടുത്തില്ല.

൬. എന്നാൽ എന്തോ ആയിരിക്കുന്നു എന്നു വിചാരിക്കപ്പെടുന്ന അവർ—അവർ എങ്ങനെയുള്ളവർ ആകുന്നു എന്നു ഞാൻ ശ്രദ്ധിക്കുന്നില്ല. ദൈവം മനുഷ്യരുടെ മുഖം നോക്കുന്നവനല്ലല്ലൊ.— അതേ, അവർ തന്നെയും എനിക്കു യാതൊന്നും വൎദ്ധിപ്പിച്ചിട്ടില്ല. [ആവൎത്ത. അ. ൧൦. വ. ൧൭: ഈയോ. അ. ൩൪. വ. ൧൯: സുഭാഷി. അ. ൬. വ. ൮: ബർസീ. അ. ൩൫. വ. ൧൫: നട. അ. ൧൦. വ. ൩൪: റോമ. അ. ൨. വ. ൧൧: അപ്പെ. അ. ൬. വ. ൯: കൊലൊ. അ. ൩. വ. ൨൫: ൧. പത്രോ. അ. ൧. വ. ൧൭.]

൭. പിന്നെയൊ നേരെമറിച്ചു്;

എന്തെന്നാൽ പരിച്ഛേദനത്തിൻെറ (സുവിശേഷം) കേപ്പായെ ഏല്പിച്ചിരിക്കുന്നതുപോലെ അഗ്രചൎമ്മത്തിൻെറ സുവിശേഷം എനിക്ക ഏല്പിക്കപ്പെട്ടിരിക്കുന്നു എന്നു അവർ കണ്ടു.

൮. എന്തുകൊണ്ടെന്നാൽ പരിച്ഛേദനത്തിൻെറ പ്രേഷിതത്വത്തിനു കേപ്പായെ പ്രേരിപ്പിച്ചവൻതന്നെ പുറജാതികളുടെ പ്രേഷിതത്വത്തിനു എന്നെയും പ്രേരിപ്പിച്ചു.

൯. തൂണുകളാകുന്നു എന്നു വിചാരിക്കപ്പെട്ടിരുന്ന യാക്കോബും, കേപ്പായും, യോഹന്നാനും എനിക്ക നൽകപ്പെട്ട കൃപയെപ്പററി അറിഞ്ഞപ്പോൾ ഞങ്ങൾ പുറജാതികളുടെ ഇടയിലും അവർ പരിച്ഛേദനത്തിലും (സുവിശേഷ വേല ചെയ്യുന്നതിന്നുവണ്ണം) എനിക്കും ബർനബായിക്കും രമ്യതയുടെ വലത്തുകൈ തന്നു.

൧൦. ഞങ്ങൾ (ഇരുക്കൂട്ടരും) ദരിദ്രരെ ഓൎക്കണം എന്നുമാത്രം. ഇതുതന്നെ ചെയ്യുവാൻ ഞാൻ ശ്രദ്ധിച്ചുമിരുന്നു.

൧൧. എന്നാൽ കേപ്പാ അന്തിയോക്കിയിൽ വന്നപ്പോൾ അവർ അവനിൽ ഇടറിയിരുന്നതുകൊണ്ടു ഞാൻ മുഖതാവിൽ അവനോടു എതിർവാദം ചെയ്തു.

൧൨. എന്തെന്നാൽ യാക്കോബിൻെറ അടുക്കൽ നിന്നു ചിലർ ചെന്നുചേരുന്നതുവരെ അവൻ പുറജാതികളോടുകൂടി ഭക്ഷിച്ചിരുന്നു. അവർ വന്നപ്പോഴോ പരിച്ഛേദനത്തിൽ നിന്നുള്ളവരെ ഭയപ്പെട്ടിരുന്നതുകൊണ്ട് അവൻ താനെ പിൻവലിയുകയും വേർപെടുകയും ചെയ്തിരുന്നു.

൧൩. ശേഷം യൂദന്മാരും അവനോടുകൂടി ഇതിനു കിഴ്പെട്ടു പോയിരുന്നു. ഇങ്ങനെ ബർനബായും അവരുടെ മുഖം നോക്കുവാൻ ഇടയായി.

൧൪. സുവിശേഷത്തിൻെറ സത്യത്തിൽ അവർ ചൊവ്വേ പോകുന്നില്ല എന്നു കണ്ടപ്പോൾ ഞാൻ സകലരുടെയും മുമ്പാകെവെച്ചു കേപ്പായോടു പറഞ്ഞു: നീ യൂദനായിരിക്കെ യൂദമൎയ്യാദ അനുസരിച്ചല്ല, പുറജാതിമൎയ്യാദ അനുസരിച്ചാണു ജീവിക്കുന്നതെങ്കിൽ പുറജാതികൾ യൂദമൎയ്യാദ അനുസരിച്ച് ജീവിക്കുവാൻ നീ അവരെ നിഷ്കൎഷിക്കുന്നതെങ്ങനെ?

൧൫. എന്തുകൊണ്ടെന്നാൽ, നാം നമ്മുടെ ജനനത്താൽ തന്നെ യൂദന്മാരാകുന്നു, പാപികളായ പുറജാതികളിൽപെട്ടവരല്ല, എങ്കിൽ,

൧൬. ഈശോമ്ശിഹായിലുള്ള വിശ്വാസം മൂലമല്ലാതെ നിയമത്തിൻെറ പ്രവൃത്തികൾ മൂലം മനുഷ്യൻ നീതികരിക്കപ്പെടുന്നില്ല എന്നു നാം അറിയുന്നതുകൊണ്ട്, നിയമത്തിൻെറ പ്രവൃത്തികൾമൂലമല്ല, മ്ശിഹായിലുള്ള വിശ്വാസംമൂലം നീതികരിക്കപ്പെടുവാൻവേണ്ടി ഈശോമ്ശിഹായിൽ തന്നെ നാമും വിശ്വസിച്ചു. നിയമത്തിൻെറ പ്രവൃത്തികളാൽ യാതൊരു ജഡവും നീതികരിക്കപ്പെടുന്നില്ലല്ലൊ. [റോമ. അ. ൩. വ. ൨൦.]

൧൭. എന്നാൽ മ്ശിഹാ മൂലം നീതികരിക്കപ്പെടുവാൻ യത്നിക്കുകയിൽ നാം തന്നെ പാപികളായി കാണപ്പെടുന്നു എങ്കിൽ, അതുകൊണ്ട് ഈശോമ്ശിഹാ പാപത്തിൻെറ ശുശ്രൂഷകനാകുന്നുവൊ? ഒരിക്കലുമല്ല.

൧൮. ഞാൻ തകൎത്തവയെത്തന്നെ വീണ്ടും ഞാൻ പണിയുന്നു എങ്കിലോ പ്രമാണലംഘകനായി എന്നെത്തന്നെ ഞാൻ കാണിക്കുന്നു.

൧൯. ഞാൻ ദൈവത്തിനായി ജീ

വിക്കവാൻവേണ്ടി നിയമത്താൽ നിയമത്തിനു മരിച്ചിരിക്കുന്നു.

൨൦. മ്ശിഹായോടുകൂടി കുരിശിൽ തറയ്ക്കപ്പെട്ടുമിരിക്കുന്നു. അതിനാൽ ഇനി ഞാനല്ല ജീവിക്കുന്നതു്, പിന്നെയൊ മ്ശിഹാ എന്നിൽ ജീവിക്കുന്നു. ഇപ്പോൾ ഞാൻ ശാരീരികമായി ജീവിക്കുന്നതു് എന്നെ സ്നേഹിക്കുകയും എനിക്കുവേണ്ടി തന്നെത്തന്നെ കൈയേല്പിക്കുകയും ചെയ്തവനായ ദൈവപുത്രനിലുള്ള വിശ്വാസത്താലാകുന്നു ഞാൻ ജീവിക്കുന്നതു്.

൨൧. ദൈവത്തിൻെറ കൃപയെ ഞാൻ നിരസിക്കുന്നില്ല. നീതീകരണം നിയമംമൂലമാകുന്നു എങ്കിൽ മ്ശിഹാ വൃഥാ മരിച്ചുവല്ലൊ.

## വ്യാഖ്യാനം.

൨. "എന്തോ ആയിരിക്കുന്നു എന്നു കരുതപ്പെട്ടിരുന്നവൎക്കു": ലത്തീനിലും ഇങ്ങനെതന്നെ. ഗ്രീക്കിൽ 'വിലമതിക്കപ്പെട്ടിരുന്നവൎക്കു' എന്നാണു കാണുന്നതു്. ഇവർ വ. ൯-ൽ പറഞ്ഞിരിക്കുന്ന തൂണുകളായ മററു ശ്ലീഹന്മാരും ഓറെശ്ലേത്തെ മൂപ്പന്മാരുമാകുന്നു. വി. പൌലോസു തൻെറ സുവിശേഷം ഇവൎക്കു വെളിപ്പെടുത്തിയതു അതിൻെറ സത്യതയിൽ സംശയിച്ചിട്ടല്ല, താൻ മററു ശ്ലീഹന്മാരുടേതിൽനിന്നു വേറായ സുവിശേഷം പ്രസംഗിക്കുന്നു എന്നു വ്യാജോപദേഷ്ടാക്കൾ പറഞ്ഞിരുന്നതിൻെറ അസത്യത വെളിപ്പെടുത്തുവാനാണു്.

൩. "പുറജാതിക്കാരനായി . . . പരിച്ഛേദിക്കപ്പെടുവാൻ നിഷ്കൎഷിക്കപ്പെട്ടില്ല": യഹൂദാചാരപ്രകാരമുള്ള പരിച്ഛേദനം മുതലായവ പുറജാതിക്രിസ്ത്യാനികളും അനുസരിക്കണമെന്നാണല്ലൊ വ്യാജോപദേഷ്ടാക്കൾ വാദിച്ചിരുന്നതു്. എന്നാൽ പുറജാതിക്കാരനായ തെത്തോസിനെ പരിച്ഛേദിക്കുവാൻ മററു ശ്ലീഹന്മാർ നിഷ്കൎഷിച്ചില്ല. വി. ശ്ലീഹാ തിമാത്തേയോസിനെ പരിച്ഛേദിച്ചതു ആവശ്യമെന്നുവെച്ചല്ല; തിമാത്തേയോസിൻെറ അപ്പൻ പുറജാതിക്കാരനായിരുന്നെങ്കിലും അമ്മ യഹൂദസ്ത്രീയായിരുന്നതിനാൽ അദ്ദേഹം ഒരു അൎദ്ധയഹൂദനായിരുന്നതുകൊണ്ടു് യഹൂദന്മാരെ ക്ഷോഭിപ്പിക്കാതിരിക്കുവാൻ സ്വമനസ്സാ ചെയ്തതാണു്.

൬. "എന്തോ ആയിരിക്കുന്നു എന്നു വിചാരിക്കപ്പെടുന്ന അവർ": 'എന്തോ ആയിരിക്കുന്നു' എന്നതു ലത്തീനിലും ചില ഗ്രീക്കുപ്രതികളിലും ഉണ്ടെങ്കിലും എല്ലാ ഗ്രീക്കുപ്രതികളിലും കാണുന്നില്ല. 'കാണപ്പെടുവർ' എന്നുവെച്ചാൽ 'ബഹുമാനമുള്ളവർ' അഥവാ 'സ്ഥാനമുള്ളവർ' എന്നിങ്ങനെ വ. ൨-ലെപ്പോലെയാണു അവയിൽ കാണുന്നതു്. ഇതു മററു ശ്ലീഹന്മാരെ ഉദ്ദേശിക്കുന്നു. — "അവർ എങ്ങനെയുള്ളവർ ആകുന്നു എന്നു ഞാൻ ശ്രദ്ധിക്കുന്നില്ല. ദൈവം മനുഷ്യരുടെ മുഖം നോക്കുന്നവനല്ലല്ലൊ": പൌലോസു തൻെറ സുവിശേഷം ഇവൎക്കു വെളിപ്പെടുത്തിയതിൻെറ കാരണമാണു ഇവിടെപ്പറയുന്നതു്. അവർ ഒരു കാലത്തു വിലയില്ലാത്തവരും, താണനിലയിലുള്ളവരും, ദരിദ്രരും, വിദ്യാവിഹീനന്മാരും, മീൻപിടിത്തക്കാരും ആയിരുന്നു. ഞാനാകട്ടെ ജന്മനാ റോമാപൌരനും നിയമജ്ഞനുമത്രേ. എങ്കിലും ഇവയൊന്നും ഞാൻ വകവെക്കുന്നില്ല. എന്തെന്നാൽ ദൈവം മുഖംനോക്കാതെ തനിക്കു ഇഷ്ടമുള്ളവരെ തിരഞ്ഞെടുക്കുകയും ഇഷ്ടന്മാരാക്കിത്തീൎക്കുകയും ചെയ്യുന്നു. ഞാൻ അവരാൽ അല്ല, മ്ശിഹായാൽ നേരിട്ടു ശിക്ഷിതനാണു്. എന്നിരുന്നാലും അവർ സഭയുടെ തൂണുകളും തലയുമായി ദൈവത്താൽ നിയുക്തരായിരിക്കകൊണ്ടു് അവരുടെ അധികാരത്താൽ എൻെറ ഉപദേശം അംഗീകരിക്കപ്പെടുവാൻ ഞാൻ ഇച്ഛിച്ചു.— "അവർ തന്നെയും എനിക്കു യാതൊന്നും വൎദ്ധിപ്പിച്ചിട്ടില്ല": എൻെറ സുവിശേഷജ്ഞാനത്തോടു് നവമായി അവർ യാതൊന്നും ചേൎത്തിട്ടില്ല.

൭. "പരിച്ഛേദനത്തിന്റെ": പരിച്ഛേദനമുള്ളവരുടെ, യഹൂദന്മാരുടെ. — "അഗ്രചർമ്മത്തിന്റെ": അഗ്രചർമ്മമുള്ളവരുടെ, പുറജാതികളുടെ.— പത്രോസും അദ്ദേഹത്തിന്റെ അനുഗാമികളും സഭ മുഴുവന്റെയും തലയല്ലെന്നു ഈ വാക്യംകൊണ്ടു സ്ഥാപിക്കുവാൻ കാൽവിൻ ശ്രമിക്കുന്നു. എന്നാൽ പൌലോസു അധികാരത്തെപ്പററിയല്ല, താനും പത്രോസും വേലചെയ്യുവാൻ ഏല്പ്പെട്ടവിധത്തെപ്പററി മാത്രമാണ് ഇവിടെപ്പറയുന്നത്. ദൈവത്തിന്റെ തിരഞ്ഞെടുക്കപ്പെട്ട ജനമായ ഇസ്രായേലിനോടു മുഖ്യമായി പത്രോസും, പുറജാതികളോടു പൌലോസും പ്രസംഗിക്കുക യുക്തമായിതോന്നി. എങ്കിലും പത്രോസ് പുറജാതികളോടും, പൌലോസ് ഇസ്രായേലിനോടും പ്രസംഗിക്കുകയും ഉണ്ടായിട്ടുണ്ടെന്ന് പുതിയനിയമം തന്നെ പ്രസ്താവിക്കുന്നുണ്ടു്. പുറജാതികളോടു വി. പൌലോസിനോടൊപ്പം ശ്ലീഹന്മാരിൽ ആരുംതന്നെ പ്രസംഗിച്ചില്ല എന്നതു ശരിതന്നെ. എങ്കിലും പുറജാതികൾക്ക് രക്ഷയുടെ വാതിൽ ആദ്യമായി തുറന്നതു താനാണെന്നു പത്രോസുതന്നെ (നട. അ. ൧൫. വ. ൭.) പറയുന്നുണ്ടു്. പത്രോസ് സഭയുടെ പരമാധികാരിയാണെന്നുള്ളതു അന്യത്ര പറഞ്ഞിട്ടുള്ളതുമാണ്. (മത്താ. അ. ൧൬. വ. ൧൮, ൧൯: യോഹ. അ. ൨൧. വ. ൧൫–൧൭ വാക്യങ്ങളും വ്യാഖ്യാനവും നോക്കുക.)

൯. "യാക്കോബും, കേപ്പായും, യോഹന്നാനും": യാക്കോബിന്റെ പേർ ഇവിടെ ആദ്യം പറഞ്ഞിരിക്കുന്നതിൽനിന്നു കൂടുതൽഅധികാരത്തിന്റെ യാതൊരു തെളിവും ലഭിക്കുന്നില്ല. യാക്കോബു, യഹൂദമുറകൾ അന്നും അനുസരിച്ചു വന്നിരുന്ന ഓറെശ്ലേത്തെ മെത്രാനായിരുന്നതിനാൽ യഹൂദക്രിസ്ത്യാനികൾക്ക് അദ്ദേഹത്തിന്റെ പേരിൽ വളരെ ബഹുമാനമുണ്ടെന്നു അറിഞ്ഞിരുന്നതുമൂലം വി. പൌലോസു അദ്ദേഹത്തിന്റെ പേർ ഒന്നാമതു പറയുന്നതായിരിക്കാം. പല ഗ്രീക്കുപ്രതികളിലും 'കേപ്പായും, യാക്കോബും, യോഹന്നാനും' എന്നാണു കാണുന്നത്. വി. ഈറാനിമോസിന്റെ വ്യാഖ്യാനത്തിലും (പുറം ൨൪൦.), വി. ക്രിസോസ്തോമോസിന്റെ വിശദീകരണത്തിലും (പു. ൬൯.) 'കേപ്പായും, യോഹന്നാനും, യാക്കോബും' എന്നു കാണുന്നു.

൧൧. "അവർ അവനിൽ ഇടറിയിരുന്നതുകൊണ്ടു": ഗ്രീ., ല., അറ. പ്രതികളിൽ 'അവൻ ആക്ഷേപാർഹനായിരുന്നതുകൊണ്ടു' എന്നും, ക്രുശ.പ്രതിയിൽ 'അവർ അവനോടു കോപിച്ചതുകൊണ്ടു' എന്നുമാണു കാണുന്നത്. പത്രോസ് യഹൂദക്രിസ്ത്യാനികളെ മുഷിപ്പിക്കാതിരിക്കുവാൻ പുറജാതിക്രിസ്ത്യാനികളുമായുള്ള പന്തിഭോജനം വിട്ടകന്നതാണ് അദ്ദേഹത്തിന്റെപേരിലുള്ള കുററം. (വ. ൧൨.) പത്രോസിന്റെ ഈ പ്രവൃത്തി യഹൂദാചാരങ്ങൾക്കു തങ്ങളും കടപ്പെട്ടവരെന്ന് പുറജാതിക്രിസ്ത്യാനികൾക്കു ബോധം ജനിപ്പിക്കുവാൻ തക്ക സാഹചര്യങ്ങളിലും സുവിശേഷസ്വാതന്ത്ര്യത്തിന് അവരുടെ ദൃഷ്ടിയിൽ വിരോധവുമായിരുന്നതിനാൽ അവൎക്കു ഈർഷ്യ ജനിക്കുവാനും അവർ ഇടറുവാനും കാരണമായി. തൻമൂലം പത്രോസ് ആക്ഷേപാർഹനായുംതീൎന്നു.— "ഞാൻ മുഖതാവിൽ അവനോടു എതിർവാദം ചെയ്തു": ഈ എതിർവാദം പത്രോസിന്റെ പരമാദ്ധ്യക്ഷ്യത്തിനു വിരോധമാകുന്നില്ല. അദ്ദേഹത്തിന്റെ കുററം വിശ്വാസകാൎയ്യങ്ങളിലുള്ളതല്ല. അതു സംസൎഗ്ഗത്തിലുണ്ടായ ഒരു നോട്ടക്കുറവും വിവേകത്തിന്റെ പോരായ്മയും മാത്രമാണ്. ഓറെശ്ലേത്തെ സമ്മേളനത്തിൽവെച്ച് പുറജാതികളുടെ സ്വാതന്ത്ര്യത്തിനുവേണ്ടി ബലമായി വാദിച്ചയാൾതന്നെ ഇപ്പോൾ അതിനു വിരോധം പ്രവൎത്തിച്ചതായി കാണപ്പെട്ടതു അസ്ഥിരത എന്നു പുറജാതിക്രിസ്ത്യാനികൾ വ്യാഖ്യാനിച്ചു. ഇങ്ങനെയുള്ള സംഗതികളിൽ കീഴുള്ള ഒരുത്തൻപോലും, വേണ്ടിയ ആചാരബഹുമാനങ്ങളോടുകൂടി, മേലാവിനോടു എതിർവാദം ചെയ്യാവുന്നതും ആവശ്യം നേരിട്ടാൽ ചെയ്യേണ്ടതുമാണല്ലൊ.— വി. പൌലോസുതന്നെയും യഹൂദാചാരം അനുസ

രിച്ചു തിമാത്തേയോസിനെ പരിച്ഛേദിക്കുകയും, കാൻക്രേയോസിൽവെച്ചു തല ക്ഷൌരം ചെയ്കയും, മാർ യാക്കോബിൻെറ ഉപദേശാനുസരണം യഹൂദന്മാരെ മുഷിപ്പിക്കാതിരിക്കുവാൻ അവരോടുകൂടി ദേവാലയത്തിൽ സ്വയം ശുദ്ധീകരിക്കയും ചെയ്തിരിക്കെ അദ്ദേഹം തന്നെ പത്രോസിനോടു എതിർവാദം ചെയ്യുന്നതെന്തു്? സാഹചര്യങ്ങളുടെ ഭേദമാണു ഇതിനുള്ള കാരണം. പൌലോസിൻെറ പ്രവൃത്തികൾ യഹൂദന്മാരെ ക്രിസ്തുമതത്തിലേക്കു ആകർഷിക്കുവാൻ തക്ക സന്ദർഭങ്ങളിലായിരുന്നു. മറിച്ചു്, പുറജാതിക്കാക്കു് ഇടർച്ചയും ക്രിസ്തുമതത്തിൽനിന്നു അകല്ചയും വരുത്തുവാൻതക്ക സാഹചര്യങ്ങളിലായിരുന്നു പത്രോസിൻെറ പ്രവൃത്തി.

൧൪. "നീ . . . യൂദമര്യാദ അനുസരിച്ചല്ല, പുറജാതിമര്യാദ അനുസരിച്ചാണു് ജീവിക്കുന്നതെങ്കിൽ പുറജാതികൾ യൂദമര്യാദ അനുസരിച്ചു് ജീവിക്കുവാൻ . . . നിഷ്കർഷിക്കുന്നതെങ്ങനെ?": നീ യഹൂദനായിരുന്നിട്ടും പുറജാതികളോടുകൂടി ജീവിക്കുക പതിവായിരിക്കുന്നു. ഇപ്പോൾവരെ ആവിധം ജീവിക്കയും ചെയ്തു. പിന്നെ എന്തിനു നിൻെറ മാതൃകകൊണ്ടു പുറജാതികളെ യഹൂദാചാരങ്ങളിലേക്കു് ആകർഷിക്കുവാനായി അവരെ വിട്ടകന്നു് യഹൂദമുറപ്രകാരം ജീവിക്കുന്നു?

൧൬. "വിശ്വാസംമൂലമല്ലാതെ നിയമത്തിൻെറ പ്രവൃത്തികൾമൂലം മനുഷ്യൻ നീതീകരിക്കപ്പെടുന്നില്ല എന്നു നാം അറിയുന്നതുകൊണ്ടു്": വി. പൌലോസു ഈ അദ്ധ്യായത്തിൻെറ അവസാനംവരെ പത്രോസിനോടു തൻെറ സംഭാഷണം തുടൎന്നുകൊണ്ടിരിക്കുന്നതായി കാണപ്പെടുന്നെങ്കിലും, യഹൂദന്മാർ പാപികളായി കരുതുകയും പാപികളെന്നു വിളിക്കുകയും ചെയ്തിരുന്ന പുറജാതിക്രിസ്ത്യാനികളും, മാനസാന്തരപ്പെടുന്ന യഹൂദന്മാരും നിയമത്തിൻെറ പ്രവൃത്തികളാലല്ല, മ്ശിഹായിലുള്ള വിശ്വാസംകൊണ്ടേ നീതീകരിക്കപ്പെടുകയുള്ളു എന്നു കാണിക്കുവാൻ യഹൂദന്മാരായ ഗാലാത്തിയാക്കാരോടാണു മുഖ്യമായി സംസാരിക്കുന്നതു്.

൧൭. "മ്ശിഹാ പാപത്തിൻെറ ശുശ്രൂഷകനാകുന്നുവൊ?": വിരോധികൾ കൊണ്ടുവരുവാൻ പാടുള്ള ഒരു എതിർവാദം വി. ശ്ലീഹാ ഈ വാക്യത്തിൽ ഖണ്ഡിക്കുന്നു. ക്രിസ്ത്യാനികളായ നിങ്ങൾ നീതീകരിക്കപ്പെട്ടവരാകുന്നു എന്നു പറയുന്നു; പാപം ചെയ്കയും ചെയ്യുന്നു. ആകയാൽ സുവിശേഷംകൊണ്ടല്ല, മൂശെയുടെ നിയമം കൊണ്ടേ നീതീകരിക്കപ്പെടുകയുള്ളു എന്നല്ലെ ഇതിൽനിന്നു തെളിയുന്നതു്? അല്ല, ഞങ്ങൾ പാപം ചെയ്യുന്നു എന്നിരിക്കട്ടെ. മ്ശിഹാ ഞങ്ങളെ പാപത്തിൽ ഉൾപ്പെടുത്തുന്നില്ല, അവിടുന്നു ഞങ്ങളെ ശുദ്ധീകരിക്കുന്നതേയുള്ളു. ഞങ്ങൾ പാപം ചെയ്യുന്നെങ്കിൽ അതു ഞങ്ങളുടെ കുററംകൊണ്ടുതന്നെ. യാതൊന്നിനെ നശിപ്പിക്കുവാൻ മ്ശിഹാ ഞങ്ങളെ സഹായിച്ചുവൊ ആ കെട്ടിടം ഞങ്ങൾ പണിയുന്നു എന്നേയുള്ളു.

൧൮. "തകർത്തവയെ . . . വീണ്ടും ഞാൻ പണിയുന്നു എങ്കിലോ പ്രമാണലംഘകനായി": പഴയനിയമനടപടികളെ പരിത്യജിച്ചശേഷം അവയെ വീണ്ടും സ്വീകരിച്ചാൽ ഞാൻ അപരാധിയായി.

൧൯. "നിയമത്താൽ നിയമത്തിനു മരിച്ചിരിക്കുന്നു": പു. നിയമംകൊണ്ടു പ. നിയമത്തിനു മൃതനായിത്തീൎന്നിരിക്കുന്നു.

## അദ്ധ്യായം ൩.

അബ്രാഹത്തോടു വാഗ്ദാനം ചെയ്യപ്പെട്ട ആത്മാവും അനുഗ്രഹവും
നിയമംമൂലമല്ല, വിശ്വാസംമൂലമാകുന്നു സിദ്ധിക്കുന്നതു്.

**ഹാ!** ബുദ്ധിഹീനരായ ഗാലാ അസൂയപ്പെട്ടതു്? ഇതാ! ഈശോ ത്തിയാക്കാരെ, ആരാണു നിങ്ങളിൽ മ്ശിഹാ കുരിശിൽ തറയ്ക്കപ്പെട്ടവ

നായി നിങ്ങളുടെ കണ്ണുകൾക്ക മുമ്പാകെ ചിത്രമായിത്തന്നെ എഴുതപ്പെട്ടിരുന്നുവല്ലൊ.

൨. ഇതുമാത്രം നിങ്ങളിൽനിന്ന അറിയുവാൻ ഞാനാഗ്രഹിക്കുന്നു: നിങ്ങൾക്ക ആത്മാവു ലഭിച്ചതു നിയമത്തിൻെറ പ്രവൃത്തികളിൽ നിന്നോ, അതോ, വിശ്വാസത്തിൻെറ കേൾവിയിൽ നിന്നോ?

൩. നിങ്ങൾ, ആത്മാവിൽ ആരംഭിച്ചിട്ട് ഇപ്പോൾ ജഡത്തിൽ അവസാനിപ്പിക്കത്തക്കവണ്ണം, ഇത്ര ഭോഷന്മാരാകുന്നുവൊ?

൪. ഇവയെല്ലാം നിങ്ങൾ സഹിച്ചതു വൃഥായാകുന്നുവൊ? വൃഥാ (എങ്കിൽ) നന്നായിരുന്നു!

൫. എന്നാൽ നിങ്ങൾക്ക ആത്മാവിനെ നൽകി, നിങ്ങളിൽ അത്ഭുതങ്ങൾ പ്രവൎത്തിക്കുന്നവൻ നിയമത്തിൻെറ പ്രവൃത്തികൾകൊണ്ടൊ, അതോ, വിശ്വാസത്തിൻെറ കേൾവികൊണ്ടൊ (അങ്ങനെ ചെയ്യുന്നതു്)?

൬. അബ്രാഹം ദൈവത്തെ വിശ്വസിച്ചു; അതു അവനു നീതിയ്ക്കായിട്ടു ഗണിക്കപ്പെടുകയും ചെയ്തു എന്നുണ്ടല്ലൊ. [സ്റ്റ. അ. ൧൫. വ. ൬: റോമ. അ. ൪. വ. ൩: യാക്കൊ. അ. ൨. വ. ൨൩.]

൭. ആകയാൽ വിശ്വാസത്തിൽ നിന്നുള്ളവർ ആരോ അവരാകുന്ന അബ്രാഹത്തിൻെറ പുത്രന്മാർ എന്നു നിങ്ങൾ അറിഞ്ഞുകൊൾവിൻ.

൮. പുറജാതികൾ വിശ്വാസത്താലാകുന്നു നീതീകരിക്കപ്പെടുന്നതു എന്നു ദൈവം മുൻകൂട്ടി അറിഞ്ഞതുകൊണ്ടു്, വിശുദ്ധപുസ്തകം പറഞ്ഞിരിക്കുന്നതുപോലെ: നിന്നിൽ സകല ജാതികളും അനുഗ്രഹിക്കപ്പെടും എന്നു അബ്രാഹത്തോടു മുൻകൂട്ടി അറിയിച്ചു. [സ്റ്റ. അ. ൧൨. വ. ൩: ബർസീ. അ. ൪൪. വ. ൨൦.]

൯. ആകയാൽ വിശ്വാസിയായ അബ്രാഹം മൂലമാകുന്നു വിശ്വാസികൾ അനുഗ്രഹിക്കപ്പെടുന്നതു്.

൧൦. നിയമത്തിൻെറ പ്രവൃത്തികളിൽ നിന്നുള്ളവരോ ശാപത്തിനു കീഴ്പ്പെട്ടിരിക്കുന്നു. ഈ നിയമത്തിൽ എഴുതപ്പെട്ടിരിക്കുന്നതെല്ലാം ആചരിക്കാത്ത ഏവനും ശപിക്കപ്പെട്ടവനാകുന്നു എന്നു എഴുതപ്പെട്ടിരിക്കുന്നുവല്ലൊ. [ആവൎത്ത. അ. ൨൭. വ. ൨൬.]

൧൧. നീതിമാൻ വിശ്വാസത്താൽ ജീവിക്കുന്നു എന്നു എഴുതപ്പെട്ടിരിക്കുന്നതുകൊണ്ടു നിയമത്താൽ ആരും ദൈവസന്നിധിയിൽ നീതീകരിക്കപ്പെടുന്നില്ല എന്നിതു സ്പഷ്ടമാകുന്നു. [ഹബ്. അ. ൨. വ. ൪: റോമ. അ. ൧. വ. ൧൭.]

൧൨. നിയമമോ വിശ്വാസത്തിൽ നിന്നല്ല; എന്നാൽ അതിൽ എഴുതപ്പെട്ടിരിക്കുന്നവ ചെയ്യുന്നവൻ അവ മൂലം ജീവിക്കും. [ആച. അ. ൧൮. വ. ൫.]

൧൩. മ്ശിഹാ, നിയമത്തിൻെറ ശാപത്തിൽ നിന്നു നമ്മെ വിലയ്ക്കുവാങ്ങുകയും അവൻ നമ്മെപ്രതി ശാപമായിത്തീരുകയും ചെയ്തു. മരത്തിൽ തൂക്കപ്പെടുന്ന ഏവനും ശപിക്കപ്പെട്ടവനാകുന്നു എന്നു എഴുതപ്പെട്ടിരിക്കുന്നുവല്ലൊ. [ആവൎത്ത. അ. ൨൧. വ. ൨൩.]

൧൪. അബ്രാഹത്തിൻെറ അനുഗ്രഹം ഈശോമ്ശിഹാ മൂലം പുറജാതികളിൽ ഉണ്ടാകുവാനും, ആത്മാവിൻെറ വാഗ്ദാനം വിശ്വാസംമുഖേന നാം പ്രാപിക്കുവാനും തന്നെ.

൧൫. എൻെറ സഹോദരന്മാരേ, മനുഷ്യരുടെ ഇടയിലെ രീതിയിൽ

ഞാൻ പറയുന്നു: ഉറപ്പിക്കപ്പെട്ടതായ ഒരു മനുഷ്യനിയമം ആരെങ്കിലും തള്ളിക്കളയുകയൊ അതിൽ എന്തെങ്കിലും മാററം വരുത്തുകയൊ ചെയ്യുന്നില്ല. [എബ്ര. അ. ൬. വ. ൧൬.]

൧൬. അബ്രാഹത്തോടും അവൻെറ സന്തതിയോടും ഉടമ്പടി ചെയ്യപ്പെട്ടു. വളരെപ്പേൎക്ക് എന്നമട്ടിൽ നിൻെറ സന്തതികൾക്ക് എന്നല്ല, മറിച്ച്, ഒരുത്തനു് എന്നമട്ടിൽ നിൻെറ സന്തതിക്ക് എന്നാണ് അവനോടു അരുളിച്ചെയ്യതു്. അവൻ മ്ശീഹാ ആകുന്നു.

൧൭. എന്നാൽ മുമ്പേതന്നെ ദൈവത്തിൽ നിന്നു മ്ശീഹായെ ഉദ്ദേശിച്ചു സ്ഥിരമാക്കപ്പെട്ട നിയമത്തെ തള്ളിക്കളയുവാനും ഉടമ്പടി ഇല്ലാതാക്കുവാനും നാനൂററിമുപ്പതു സംവത്സരങ്ങൾക്കു ശേഷമുണ്ടായ നിയമത്തിനു സാധിക്കയില്ല എന്നിതു ഞാൻ പറയുന്നു.

൧൮. അവകാശം നിയമത്തിൽ നിന്നാണെങ്കിലോ ഉടമ്പടിയിൽ നിന്നല്ലല്ലൊ. അബ്രാഹത്തിനാകട്ടെ ദൈവം ഉടമ്പടി മൂലമാകുന്നു (അതു) നൽകിയതു്.

൧൯. അങ്ങനെയെങ്കിൽ നിയമം എന്തു്? (അതു) വാഗ്ദാനം ആൎക്കുവേണ്ടിയായിരുന്നുവോ ആ സന്തതി വരുന്നതുവരെ ലംഘനം നിമിത്തം കൂട്ടിച്ചേൎക്കപ്പെട്ടു; ഈ നിയമം മാലാകാമാർ വഴിയായി മദ്ധ്യസ്ഥൻെറ കൈയിൽ ഏല്പിക്കപ്പെട്ടുകയും ചെയ്തു (എന്നേയുള്ളു).

൨൦. മദ്ധ്യസ്ഥനോ ഒരുത്തൻെറയല്ല; ദൈവമാകട്ടെ ഒരുവനാകുന്നു.

൨൧. ആകയാൽ നിയമം ദൈവത്തിൻെറ ഉടമ്പടിക്കു വിരോധമാകുന്നുവോ? ഒരുനാളുമല്ല. ജീവിപ്പിക്കുവാൻ കഴിയുന്ന നിയമം നൽകപ്പെട്ടിരുന്നു എങ്കിലോ സത്യമായും നിയമത്തിൽ നിന്നു നീതീകരണം ഉണ്ടാകുമായിരുന്നു.

൨൨. മറിച്ച്, വിശ്വസിക്കുന്നവൎക്ക് ഈശോമ്ശീഹായിലുള്ള വിശ്വാസംമൂലം ഉടമ്പടി നൽകപ്പെടേണ്ടതിനായി തിരുവെഴുത്തു സകലവും പാപത്തിൻ കീഴ് അടച്ചുകളഞ്ഞു. [റോമ. അ. ൩. വ. ൯.]

൨൩. എന്തെന്നാൽ വെളിപ്പെട്ടത്തപ്പെടുവാനിരുന്ന വിശ്വാസത്തിനായി (ആ) വിശ്വാസം വരുന്നതിനുമുമ്പ് നിയമം നമ്മെ അടച്ചുസൂക്ഷിച്ചുകൊണ്ടിരുന്നു.

൨൪. ആകയാൽ നിയമം, നാം വിശ്വാസത്താൽ നീതീകരിക്കപ്പെടേണ്ടതിന് മ്ശീഹായുടെ അടുക്കലേക്ക് നമ്മെ കൊണ്ടുപോകുന്ന ശിശുപാലനായിത്തീൎന്നു.

൨൫. വിശ്വാസം വന്നശേഷമോ നാം ശിശുപാലന്മാരുടെ കീഴിലല്ല.

൨൬. ഈശോമ്ശീഹായിലുള്ള വിശ്വാസം മൂലം നിങ്ങളെല്ലാവരും ദൈവത്തിൻെറ മക്കളാകുന്നുവല്ലൊ.

൨൭. എന്തുകൊണ്ടെന്നാൽ മ്ശീഹായിൽ സ്നാനപ്പെട്ടവർ മ്ശീഹായെ ധരിച്ചിരിക്കുന്നു. [റോമ. അ. ൩. വ. ൩.]

൨൮. യൂദനെന്നില്ല, പുറജാതിയെന്നുമില്ല; അടിമയെന്നില്ല, സ്വതന്ത്രനെന്നുമില്ല; പുരുഷനെന്നില്ല, സ്ത്രീയെന്നുമില്ല: എന്തെന്നാൽ നിങ്ങളെല്ലാവരും ഈശോമ്ശീഹായിൽ ഒന്നാകുന്നു.

൨൯. നിങ്ങൾ മ്ശീഹായിക്കുള്ളവരാണെങ്കിലോ അബ്രാഹത്തിൻെറ സന്തതിയും ഉടമ്പടി പ്രകാരം അവകാശികളുമാകുന്നു.

## വ്യാഖ്യാനം.

൧. "ഗാലാത്തിയാക്കാരേ, ആരാണു": ചില ഗ്രീക്കപ്രതികളിലും, ല., അറ. പ്രതികളിലും 'ഗാലാത്തിയാക്കാരേ, നിങ്ങൾ സത്യത്തിനു കീഴ്പ്പെടാതിരിക്കുവാൻ, ആരാണു' എന്നും, ക്രൂശ. ൽ അല്പം വ്യത്യസ്തമായി 'നിങ്ങളുടെ കണ്ണുകൾക്കു മുമ്പാകെ സാക്ഷാൽ കാണപ്പെട്ടിരുന്ന ഈശോമ്ശീഹായിൽ നിങ്ങൾ വിശ്വസിക്കാതിരിക്കുവാൻ ആരാണു' എന്നുംകൂടി കാണുന്നുണ്ട്. 'നിങ്ങൾ സത്യത്തിനു കീഴ്പ്പെടാതിരിക്കുവാൻ' എന്നതു അ. ൫. വ. ൭-ൽ നിന്നു കടന്നുകൂടിയതും ഉപേക്ഷിക്കേണ്ടതുമാണെന്നു് കാ. ട്രൂ. സൊ. പറയുന്നു. — "കുരിശിൽ തറയ്ക്കപ്പെട്ട": ചില ഗ്രീക്കപ്രതികളിലും ലത്തീനിലും മാത്രം 'നിങ്ങളുടെ ഇടയിൽ കുരിശിൽ തറയ്ക്കപ്പെട്ട' എന്നുകൂടിയുണ്ട്. ഇതും മററു സ്ഥലത്തുനിന്നു് സംക്രമിച്ചതാണെന്നും വിട്ടുകളയേണ്ടതാണെന്നുമാണു കാ. ട്രൂ. സൊ. പറയുന്നതു്.

൪. "നന്നായിരുന്നു": വിപരീതാർത്ഥം.

൬. "അബ്രാഹം ദൈവത്തെ വിശ്വസിച്ചു; അതു അവനു നീതിയ്ക്കായിട്ടു ഗണിക്കപ്പെടുകയും ചെയ്തു": അബ്രാഹം നിയമത്തിനു അധീനനായിരുന്നില്ല, എങ്കിലും പരിച്ഛേദനത്തിനുമുമ്പേതന്നെ വിശ്വാസംകൊണ്ടു മാത്രം നീതീകരിക്കപ്പെട്ടു: ആകയാൽ നിയമംകൂടാതെ ഒരുത്തനു നീതീകരിക്കപ്പെടാമെങ്കിൽ നിയമം രക്ഷക്കു ആവശ്യമല്ല എന്നാണു ശ്ലീഹാ പറയുന്നതു്.

൧൦. "നിയമത്തിൻെറ പ്രവൃത്തികളിൽനിന്നുള്ളവരോ ശാപത്തിനു കീഴ്പ്പെട്ടിരിക്കുന്നു": ന. കർത്താവിലുള്ള വിശ്വാസം പോരെന്നോ, അനാവശ്യമെന്നോ ഉള്ള ഭാവത്തിൽ അതിനെ വിട്ടുകളയുകയും, നീതീകരണം മൂശെയുടെ നിയമാനുസരണമുള്ള പ്രവൃത്തികളിലും പുറമെയുള്ള ചടങ്ങുകളിലും അന്വേഷിക്കുകയും ചെയ്യുന്നവർ ശാപത്തിനു കീഴ്പ്പെട്ടിരിക്കുന്നു. — "നിയമത്തിൽ എഴുതപ്പെട്ടിരിക്കുന്നതെല്ലാം ആചരിക്കാത്ത ഏവനും ശപിക്കപ്പെട്ടവനാകുന്നു": നിയമത്തിലെ വ്യവസ്ഥകൾ, മ്ശീഹായിലുള്ള വിശ്വാസം കൂടാതെ, ആരും ആചരിച്ചിട്ടില്ലെന്നാണു് ശ്ലീഹാ പറയുന്നതു്. നിയമങ്ങളുടെ ഭാരവും ആചരിക്കുന്നതിനുള്ള വിഷമതയും (നട. അ. ൧൫. വ. ൧൦), നിയമം പാപത്തെ വിരോധിക്കുന്നു എങ്കിലും അതിനുവേണ്ടിയ ശക്തി തരാതിരിക്കുന്നതും (റോമ. അ. ൩. വ. ൨൦; അ. ൪. വ. ൧൫.) ആണു ഇതിനുള്ള കാരണം. ഈ ശക്തി മ്ശീഹായിലുള്ള വിശ്വാസവും അദ്ദേഹത്തിൻെറ കൃപയുംകൊണ്ടുമാത്രമേ ലഭിക്കയുള്ളൂ. (റോമ. അ. ൮. വ. ൨, ൩.)

൧൨. "നിയമമോ വിശ്വാസത്തിൽനിന്നല്ല": നിയമം വിശ്വാസവും കൃപയും പ്രദാനം ചെയ്യുന്നില്ല. എന്തു ചെയ്യുന്നു എന്നല്ലാതെ എന്തു വിശ്വസിക്കുന്നു എന്നു നിയമം നോക്കുന്നില്ല. അതു ഐഹികനന്മകളെ വാഗ്ദാനം ചെയ്യുന്നതേയുള്ളൂ. — നിയമം സ്വതേ വിശ്വാസവരം നൽകിയിരുന്നില്ലെങ്കിലും പഴയനിയമത്തിൽ വിശ്വാസവരവും നൽകപ്പെട്ടിട്ടുണ്ടു്. അതു നിയമംമൂലമല്ല, വരുവാനിരുന്ന മ്ശീഹായുടെ യോഗ്യതകൾമൂലവും അദ്ദേഹത്തിലുള്ള വിശ്വാസവും പ്രതീക്ഷയുംകൊണ്ടുംമാത്രമാണു്. ഇവയെ ആശ്രയിച്ചായിരുന്നു പഴയനിയമവ്യവസ്ഥകൾ നിത്യജീവിതത്തിനു് ഉപയുക്തങ്ങളായിത്തീർന്നിരുന്നതു്. നിയമത്തിൻെറ പ്രവൃത്തികൾ നീതീകരണത്തിനു് ഉപയുക്തങ്ങളല്ല എന്നു വി. പൌലോസും വിശുദ്ധഗ്രന്ഥവ്യാഖ്യാതാക്കളും പറയുന്നതു് വരുവാനിരുന്ന മ്ശീഹായിലെ വിശ്വാസവും പ്രതീക്ഷയും അദ്ദേഹത്തിൻെറ യോഗ്യതകളും കൂടാതെയുള്ള വെറും നിയമപ്രവൃത്തികൾ എന്നുമാത്രമാണെന്നു് പ്രത്യേകം ഓർമ്മിക്കേണ്ടതാണു്. — "അതിൽ എഴുതപ്പെട്ടിരിക്കുന്നവ ചെയ്യുന്നവൻ അവമൂലം ജീവിക്കും":

നിയമത്തിലെ വ്യവസ്ഥകൾ ആചരിക്കുന്നവൻ അവയുടെ ലംഘകന്മാൎക്കു വിധിക്കപ്പെട്ട ശിക്ഷക്കു പാത്രമാകാതെ അവ അനുസരിക്കുന്നവൎക്കു വാഗ്ദാനം ചെയ്യപ്പെടുന്ന ഐഹികസുഖം അനുഭവിക്കും എന്നു ചിലർ വ്യാഖ്യാനിക്കുന്നു. മററു ചിലരാകട്ടെ മുകളിൽ പ്രസ്താവിച്ചിട്ടുള്ള വിശ്വാസത്തോടുകൂടി നിയമകൃത്യങ്ങൾ ആചരിക്കുന്നവൻ നിത്യമായി ജീവിക്കും എന്നാണു് ഈ വാക്യാംശത്തിനു അൎത്ഥം ഗ്രഹിക്കുന്നതു്.

൧൩. "മരത്തിൽ തൂക്കപ്പെടുന്ന ഏവനും ശപിക്കപ്പെട്ടവനാകുന്നു": സ്വന്ത പാപം നിമിത്തം തൂക്കപ്പെടുന്ന ഏവനും എന്നു ഗ്രഹിക്കണം. ആവൎത്ത. അ. ൨൧. വ. ൨൩. വ്യാ. കൂടി നോക്കുക.

൧൭. "നാനൂററിമുപ്പതു സംവത്സരങ്ങൾക്കുശേഷമുണ്ടായ നിയമം": പുറ. അ. ൧൨. വ. ൪൦. വ്യാ. നോക്കുക.

൧൯. "അങ്ങനെയെങ്കിൽ നിയമം എന്തു്?": അവകാശം ഉടമ്പടിയിൽനിന്നാണു്, നിയമത്തിൽനിന്നല്ല എങ്കിൽ പിന്നെ നിയമത്തിന്റെ ഉദ്ദേശ്യമെന്തു്? — "ലംഘനം നിമിത്തം കൂട്ടിച്ചേൎക്കപ്പെട്ടു": ശിക്ഷയും ഭയപ്പെടുത്തലുംകൊണ്ടു ലംഘനങ്ങൾ തടയുവാനും, തിരഞ്ഞെടുക്കപ്പെട്ട ജനങ്ങൾക്കു പാപത്തിന്റെ ഘനത്തെപ്പററി ആഴമായ ബോധം ജനിപ്പിക്കുവാനുമായി ഉടമ്പടിക്കു അനുബന്ധമായി നൽകപ്പെട്ടു. — "മാലാഖാമാർ വഴിയായി": പ്രമാണം നൽകപ്പെട്ടസമയം സംസാരിച്ചതു ദൈവത്തിന്റെ പ്രാതിനിദ്ധ്യം വഹിച്ച മാലാഖായായിരുന്നു. ആ സമയത്തെ വിസ്മയസംഭവങ്ങൾ മാലാഖാമാർ മൂലമാണു് സംഭവിച്ചതും. ആവൎത്ത. അ. ൩൩. വ. ൨—നെ ആധാരമാക്കി യഹൂദന്മാരുടെ ഇടയിലുള്ള പരമ്പരാഗതമായ വൎത്തമാനവും ഇങ്ങനെ തന്നെ. നട. അ. ൭. വ. ൫൩—ലും, എബ്രാ. അ. ൨. വ. ൨—ലും ഇതിനെ ആശ്രയിച്ചു പ്രസ്താവിച്ചും കാണുന്നു. — "മദ്ധ്യസ്ഥൻ": ദൈവത്തിന്റെയും ഇസ്രായേൽജനങ്ങളുടെയും ഇടയ്ക്കു നിന്നു പ്രവൎത്തിച്ച മൂശെ.

൨൦. "മദ്ധ്യസ്ഥനോ ഒരുത്തന്റെയല്ല; ദൈവമാകട്ടെ ഒരുവനാകുന്നു": മദ്ധ്യസ്ഥൻ എന്ന പദത്തിന്റെ അൎത്ഥം തന്നെ മദ്ധ്യത്തിൽ സ്ഥിതി ചെയ്യുന്നവൻ എന്നാണല്ലൊ. ആകയാൽ രണ്ടുപേരുടെയൊ രണ്ടു കക്ഷികളുടെയൊ ഇടയ്ക്കുനിന്നു കാൎയ്യം നിൎവ്വഹിക്കുന്നവനാണു മദ്ധ്യസ്ഥൻ. ദൈവം ഇസ്രായേലിനു നിയമം കൊടുത്തപ്പോൾ, എന്നുവെച്ചാൽ, നിയമങ്ങൾ അനുസരിച്ചുകൊള്ളാമെന്നു യഹൂദജനങ്ങളും അവരെ അനുഗ്രഹിക്കാമെന്നു ദൈവവും പരസ്പരം സമ്മതിച്ചു ഉടമ്പടി ചെയ്തപ്പോൾ, മൂശെയായിരുന്നു മാദ്ധ്യസ്ഥ്യം വഹിച്ചതു്. മൂശെമുഖേന യഹൂദജനങ്ങൾക്കു് നിയമം ദത്തമായി. എന്നാൽ അബ്രാഹത്തോടു ദൈവം വാഗ്ദാനം ചെയ്തതു മദ്ധ്യസ്ഥനില്ലാതെ, ദൈവം തനിയേ, നേരിട്ടു് ആയിരുന്നു. തന്മൂലം മൂന്നാമനുവഴി നൽകപ്പെട്ട നിയമത്തെക്കാൾ നേരിട്ടു ചെയ്ത വാഗ്ദാനം ശ്രേഷ്ഠമാകുന്നു. താഴ്ന്നനിലയിലുള്ള നിയമത്തിനു ശ്രേഷ്ഠമായ ഉടമ്പടിയെ റദ്ദ് ചെയ്യുവാൻ സാധിക്കയുമില്ല.

൨൧. "നിയമം ദൈവത്തിന്റെ ഉടമ്പടിക്കു വിരോധമാകുന്നുവോ?": അല്ല, നിയമം പാപഭയം ജനിപ്പിക്കുവാനും ശിക്ഷിക്കുവാനുമല്ലാതെ വരം നൽകുവാനൊ നീതീകരിക്കുവാനൊ ശക്തമല്ല. നീതീകരണം സന്തതിമൂലംമാത്രമേ ഉണ്ടാവുകയുള്ളു എന്നു ദൈവം അബ്രാഹത്തോടു വാഗ്ദാനം ചെയ്തു. നിയമം നീതീകരിച്ചിരുന്നെങ്കിൽ അതു വാഗ്ദാനത്തിനു വിരുദ്ധമാകുമായിരുന്നു.

൨൨. "ഉടമ്പടി നൽകപ്പെടേണ്ടതിനു്": അബ്രാഹത്തോടു ഉടമ്പടി ചെയ്തിട്ടുള്ള നീതീകരണം, രക്ഷ, അവകാശം ഇത്യാദി അനുഗ്രഹം നൽകപ്പെടേണ്ടതിനു. — "സകലവും പാപത്തിൻകീഴു് അടച്ചുകളഞ്ഞു": വാഗ്ദാനം ചെയ്യപ്പെട്ട സന്തതിയായ മ്ശിഹായിലുള്ള വിശ്വാസംമൂലമല്ലാതെ സ്വാതന്ത്ര്യം പ്രാപിക്കുവാൻ വഹിയാത്തവിധത്തിൽ എല്ലാവരും പാപത്തിനു അധീനരാകുന്നു എന്നു പ്രഖ്യാപനംചെയ്തു.

൨൪. "ശിശുപാലൻ": എജമാനൻെറ കട്ടിയെ വിദ്യാലയത്തിലേക്കും, തിരിയെ വീട്ടിലേക്കും, കൊണ്ടുപോകയും വഴിയിൽ ആപത്തു നേരിടാതെ സൂക്ഷിക്കുകയും അവനിലുണ്ടാകുന്ന ബാലചാപല്യങ്ങളെ ഒരു ഗുരു എന്ന മട്ടിൽ തിരുത്തുകയും ചെയ്യുന്നവനാണ് ശിശുപാലൻ (Pedagogue). മൂശെയുടെ നിയമം നമുക്കായി ചെയ്തതു ഇതു തന്നെ. അത്, നാം ന. കത്താവിൻെറ സ്കൂളിൽ പഠിച്ചു അദ്ദേഹത്തിൻെറ ശിഷ്യരായിത്തീരേണ്ടതിന് നമ്മെ അവിടേക്കു കൂട്ടിക്കൊണ്ടുവന്നു. ഈ ജോലി നിർവ്വഹിച്ചുകഴിഞ്ഞപ്പോൾ മൂശെയുടെ നിയമത്തിൻെറ ഉദ്ദേശ്യം തീൎന്നു; അതു റദ്ദാക്കപ്പെട്ടു.

## അദ്ധ്യായം ൪.

മിശിഹാ നിയമത്തിൻെറ ദാസ്യത്തിൽനിന്നു നമ്മെ സ്വതന്ത്രരാക്കി.
നാം അബ്രാഹത്തിൻെറ സ്വതന്ത്രപുത്രന്മാരാകുന്നു.

൧എന്നാൽ ഞാൻ പറയുന്നു: അവകാശി സർവത്തിൻെറയും നാഥനായിരുന്നാലും ശിശുവായിരിക്കുന്ന കാലത്തോളം ദാസനിൽ നിന്നു വ്യത്യസ്തനല്ല.

൨. മറിച്ച്, അവൻെറ പിതാവു നിശ്ചയിച്ച കാലംവരെ അവൻ രക്ഷകന്മാൎക്കും വീട്ടുകാൎയ്യസ്ഥന്മാൎക്കും കീഴ്പ്പെട്ടവനാകുന്നു.

൩. ഇങ്ങനെതന്നെ നാമും ശിശുക്കളായിരുന്നപ്പോൾ ലോകത്തിൻെറ ആദ്യപാഠങ്ങൾക്കു കീഴ് അടിമപ്പെട്ടിരുന്നു.

൪. എന്നാൽ സമയത്തിൻെറ പൂൎത്തി വന്നപ്പോൾ ദൈവം തൻെറ പുത്രനെ അയയ്ക്കുകയും, അവൻ സ്ത്രീയിൽ നിന്നു ജനിക്കുകയും, നിയമത്തിനു കീഴാകുകയും ചെയ്തു.

൫. (അതു) നിയമത്തിനു കീഴുള്ളവരെ വിലയ്ക്കു വാങ്ങുവാനും നാം പുത്രസ്വീകാരം പ്രാപിക്കുവാനും വേണ്ടിത്തന്നെ.

൬. നിങ്ങൾ മക്കളായിരിക്കകൊണ്ട് (ദൈവത്തെ): ആബാ — ഞങ്ങളുടെ പിതാവേ — എന്നു വിളിക്കുന്നതായ തൻെറ പുത്രൻെറ ആത്മാവിനെ ദൈവം നിങ്ങളുടെ ഹൃദയങ്ങളിലേക്കു അയച്ചു.

൭. ഇനി നിങ്ങൾ മക്കളല്ലാതെ ദാസന്മാരല്ല. മക്കൾ എങ്കിലോ ഈശോമ്ശിഹാ മൂലം ദൈവത്തിൻെറ അവകാശികളുമത്രേ.

൮. അപ്പോഴാകട്ടെ നിങ്ങൾ ദൈവത്തെ അറിയാതിരുന്നതുകൊണ്ടു സ്വഭാവത്താൽ ദൈവങ്ങളല്ലാത്തവരെ സേവിച്ചു.

൯. എന്നാൽ ഇപ്പോൾ നിങ്ങൾ ദൈവത്തെ അറിഞ്ഞിരിക്കെ, അതിലും വിശേഷിച്ച് ദൈവത്താൽ അറിയപ്പെട്ടിരിക്കെ, ബലഹീനങ്ങളും ദരിദ്ര്യങ്ങളുമായ ആദ്യപാഠങ്ങളിലേക്കു തന്നെ വീണ്ടും പിന്തിരിഞ്ഞുവൊ? അവയ്ക്കു അടിമപ്പെടുവാൻ നിങ്ങൾ വീണ്ടും ഇച്ഛിക്കുന്നുവൊ?

൧൦. നിങ്ങൾ ദിവസങ്ങളും, മാസങ്ങളും, കാലങ്ങളും, ആണ്ടുകളും ആചരിക്കുന്നുവൊ?

൧൧. ഞാൻ നിങ്ങളുടെ ഇടയിൽ ഒരുപക്ഷേ വൃഥാ അദ്ധ്വാനിച്ചുവൊ എന്നു ഭയപ്പെടുന്നു.

൧൨. ഞാനും നിങ്ങളെപ്പോലെ ആയിരുന്നതുകൊണ്ട് നിങ്ങൾ എന്നെപ്പോലെ ആകുവിൻ. എൻെറ സഹോദരന്മാരേ, (ഇതു) ഞാൻ നിങ്ങളോടു അപേക്ഷിക്കുന്നു. നിങ്ങൾ എന്നോടു ഒരു ദ്രോഹവും ചെയ്തിട്ടില്ല.

൧൩. ഞാൻ എൻെറ ശരീരത്തിൻെറ ബലഹീനതയോടു കൂടി മുമ്പു

നിങ്ങളോട്ട പ്രസംഗിച്ചിരുന്നു എന്നു നിങ്ങൾ അറിയുന്നുവല്ലൊ.

൧൪. എൻെറ ശരീരത്തിൻെറ പരിക്ഷയെ നിങ്ങൾ നിന്ദിച്ചില്ല, വെറുത്തുമില്ല. മറിച്ച്, ദൈവത്തിൻെറ ഒരു മാലാക്കായെ എന്നപോലെയും, ഈശോമ്ശിഹായെ എന്നപോലെയും നിങ്ങൾ എന്നെ സ്വീകരിച്ചു.

൧൫. എന്നാൽ നിങ്ങളുടെ ഭാഗ്യം ഏതാകുന്നു? കഴിയുമായിരുന്നെങ്കിൽ നിങ്ങൾ നിങ്ങളുടെ കണ്ണുകൾ ചൂഴന്നെടുത്തു എനിക്കു തരുമായിരുന്നു എന്നു നിങ്ങളെപ്പററി ഞാൻ സാക്ഷിപ്പെടുത്തുന്നു.

൧൬. നിങ്ങളോട്ട സത്യം പ്രസംഗിച്ചതുകൊണ്ട ഒരു പക്ഷേ ഞാൻ നിങ്ങൾക്കു ശത്രുവായിത്തിൻവൊ?

൧൭. അവർ നിങ്ങളെപ്പററി തിക്ഷ്ണത കാണിക്കുന്നു. (അതു) നന്മക്കായിട്ടല്ല, നിങ്ങൾ അവരെപ്പററി തീക്ഷ്ണത കാണിക്കുവാൻ തക്കവണ്ണം നിങ്ങളെ ബന്ധിക്കുവാനത്രേ അവർ ആഗ്രഹിക്കുന്നതു്.

൧൮. ഞാൻ നിങ്ങളുടെ അടുക്കൽ ഉള്ളപ്പോൾ മാത്രമല്ല, എല്ലാപ്പോഴും, നിങ്ങൾ നല്ല കാൎയ്യങ്ങളിൽ തിക്ഷ്ണതയുള്ളവരായിരിക്കുന്നതു നല്ലതാകുന്നു.

൧൯. മ്ശിഹാ നിങ്ങളിൽ ഉരുവാകുവോളം ഞാൻ വീണ്ടും പ്രസവിക്കുന്ന എൻെറ മക്കളേ,

൨൦. ഞാൻ നിങ്ങളെപ്പററി വിസ്മയിക്കുക കൊണ്ടു് ഇപ്പോൾ നിങ്ങളുടെ അടുക്കൽ ഇരിക്കുവാനും, എൻെറ സ്വരം മാററുവാനും കഴിഞ്ഞെങ്കിൽ കൊള്ളാമായിരുന്നു.

൨൧. നിയമത്തിനു കീഴ്പ്പെട്ടിരിക്കുവാൻ ഇച്ഛിക്കുന്നവരേ, എന്നോടു പറയുവിൻ: നിങ്ങൾ ആ നിയമം അനുസരിക്കുന്നില്ലയൊ?

൨൨. എന്തെന്നാൽ അബ്രാഹത്തിന് രണ്ടു പുത്രന്മാർ ഉണ്ടായിരുന്നു; ഒരുത്തൻ ദാസിയിൽ നിന്ന്, മററവൻ സ്വതന്ത്രയിൽ നിന്ന് എന്നു എഴുതപ്പെട്ടിരിക്കുന്നുവല്ലൊ. [സ്റ്റു. അ. ൧൬. വ. ൧൫. — ടി. അ. ൨൧. വ. ൨.]

൨൩. എന്നാൽ ദാസിയിൽ നിന്നുള്ളവൻ ജഡികമായി ജനിച്ചു. സ്വതന്ത്രയിൽ നിന്നുള്ളവനോ ഉടമ്പടിപ്രകാരമുണ്ടായി.

൨൪. ഇവരാകട്ടെ രണ്ടു നിയമങ്ങളുടെ ഉപമകളാകുന്നു. ദാസ്യത്തിനായികൊണ്ടു ജനിപ്പിക്കുന്നവളായി സീനൈമലയിൽ നിന്നുള്ള ഒരുത്തി. ഇവൾ ഹാഗാർ ആകുന്നു.

൨൫. എന്തെന്നാൽ ഹാഗാർ അറാബിയായിലുള്ള സീനൈമലയാകുന്നു. അവൾ ഈ ഓറെശ്ലെത്തോടു ഒക്കുന്നു. അവളും അവളുടെ മക്കളും അടിമവേല ചെയ്യുന്നു.

൨൬. മുകളിലുള്ള ഓറെശ്ലെം ആകട്ടെ സ്വതന്ത്രയാകുന്നു. അവൾ നമ്മുടെ അമ്മയാകുന്നു.

൨൭. പ്രസവിക്കാത്തവന്ധ്യേ, ആനന്ദിക്കുക, പ്രസവവേദന അനുഭവിക്കാത്തവളേ, സന്തോഷിക്കുക, ആൎത്തുവിളിക്കുക; എന്തുകൊണ്ടെന്നാൽ പരിത്യജിക്കപ്പെട്ടവളുടെ മക്കൾ ഭൎത്താവുള്ളവളുടെ മക്കളെക്കാൾ വൎദ്ധിച്ചിരിക്കുന്നു എന്നു എഴുതപ്പെട്ടിരിക്കുന്നുവല്ലൊ. [ഏശ. അ. ൫൪. വ. ൧.]

൨൮. നാമോ, എൻെറ സഹോദരന്മാരേ, ഇസ്ഹാക്കിനെപ്പോലെ ഉടമ്പടിയുടെ മക്കളാകുന്നു. [റോമ. അ. ൯. വ. ൮.]

൨൯. എന്നാൽ അപ്പോൾ, ജഡികമായി ജനിച്ചിരുന്നവൻ ആത്മികമായിട്ടുള്ളവനെ പീഡിപ്പിച്ചിരുന്നതു

പോലെതന്നെ ഇപ്പോഴും (സംഭവിക്കുന്നു).

൩൦. എങ്കിലുംതിരുവെഴുത്തുഎന്തു പറഞ്ഞിരിക്കുന്നു? ദാസിയെയും അവളുടെ പുത്രനെയും ഇറക്കിവിടുക. എന്തുകൊണ്ടെന്നാൽ ദാസിയുടെ പുത്രൻ സ്വതന്ത്രയുടെ പുത്രനോടുകൂടി അവകാശിയാകയില്ല. [സൃ. അ. ൨൧. വ. ൧൦.]

൩൧. ആകയാൽ, എൻെറ സഹോദരന്മാരേ, നാം ദാസിയുടെ മക്കളല്ല, പിന്നയൊ സ്വതന്ത്രയുടെ മക്കളത്രേ.

## വ്യാഖ്യാനം.

൩. "ലോകത്തിൻെറ ആദ്യപാഠങ്ങൾ": അക്ഷരമാലയിലെ ആദ്യാക്ഷരങ്ങൾ എന്നാണ മൂലപദത്തിൻെറ പ്രഥമാൎത്ഥം. തൻമൂലം ബാഹ്യവസ്തുക്കളുടെ ആദ്യാക്ഷരങ്ങൾ അഥവാ ആദ്യപാഠങ്ങൾ, എന്നുവെച്ചാൽ, ബാഹ്യവും ദൃശ്യവുമായവയെപ്പററിയുള്ള പ്രാരംഭകാശയവും നിയമങ്ങളും എന്നാണ ഗ്രഹിക്കേണ്ടതെന്നും, ലോകത്തിൻെറ ആദിമകാലഘട്ടത്തിന് അനുയോജ്യമായി യഹൂദന്മാൎക്ക നൽകപ്പെട്ടിരുന്ന വൈദികനിയമത്തിൻെറ മൂലപ്രകൃതിയെപ്പററിയാണ് വി. പൌലോസു ഇവിടെ പ്രസ്താവിക്കുന്നതെന്നും ചിലർ പറയുന്നു. – ആകാശഗ്രഹങ്ങളുടെ നിലയനുസരിച്ച് ക്രമവൽകൃതമായിരിക്കുന്ന ശാബതം, പൌൎണ്ണമി, തിരുനാളുകൾ ആദിയായി യഹൂദപഞ്ചാംഗപ്രകാരമുള്ള അനുഷ്ഠാനങ്ങളെ ഉദ്ദേശിച്ചു സൂൎയ്യൻ, ചന്ദ്രൻ, പഞ്ചഭൂതങ്ങൾ ഇവയെപ്പററി സ്ലീഹാ പ്രസ്താവിക്കുന്നു; വി. പൌലോസു ഈ പദങ്ങൾ നാലുപ്രാവശ്യം പ്രയോഗിച്ചിട്ടുണ്ട്; പഞ്ചാംഗത്തിൻെറ അനുസരണത്തെ സംബന്ധിച്ചാണ എപ്പോഴും അങ്ങനെ പ്രയോഗിച്ചിട്ടുള്ളതു് എന്നാണ വേറെ ചിലരുടെ അഭിപ്രായം.

൬. "ആബാ": റോമ. അ. ൮. വ. ൧൫. വ്യ. നോക്കുക.

൭. "ഈശോമ്ശിഹാമൂലം ദൈവത്തിൻെറ അവകാശികളും": ഗ്രീ., അറ. പ്രതികളിൽ കാണുന്നതും ഇങ്ങനെയാണ്. ല., കൃശ. പ്രതികളിലാകട്ടെ 'ദൈവത്താൽ അവകാശികളും' എന്നാണ വിവൎത്തനം ചെയ്തിരിക്കുന്നതു്. വി. ആഗുസ്തീനോസും വി. അംബ്രോസീസും ലത്തീൻപ്രതിയോടു യോജിക്കുന്നു. വി. ഈറാനിമോസ് 'മ്ശിഹായാൽ അവകാശിയും' എന്നുമാത്രമേ പറയുന്നുള്ളൂ.

൧൦. "ദിവസങ്ങൾ": യഹൂദശാബതങ്ങൾ – "മാസങ്ങൾ": പൌൎണ്ണമികൾ. – "കാലങ്ങൾ": പെസ്ഹാ, പെന്തക്കുസ്താ മുതലായി ആണ്ടുവട്ടത്തിനകത്തു വരുന്ന തിരുനാളുകൾ.– "ആണ്ടുകൾ": ജൂബിലിവത്സരം, ശാബതവത്സരം. – "ആചരിക്കുന്നു": ഭക്തിപൂൎവ്വം അനുഷ്ഠിക്കുന്നു. ഗാലാത്തിയാക്കാർ ക്രിസ്തീയതിരുനാളുകൾ മുതലായവയെ അല്ല, യഹൂദോപദേഷ്ടാക്കളാൽ വശീകരിക്കപ്പെട്ടിട്ട് യഹൂദതിരുനാളാദിയായവ ആചരിക്കുന്നു എന്നാണ വി. സ്ലീഹാ പറയുന്നതു്. ക്രിസ്തീയതിരുനാളാചരണത്തെയും സ്ലീഹാ ഈ ശേഖരത്തിൽ ഉൾപ്പെടുത്തി പറയുന്നു എന്നു ചില പാഷണ്ഡികൾ വ്യാഖ്യാനിക്കുന്നു. ക്രി. തിരുനാളുകൾ എങ്കിൽ ഞായറാഴ്ചയും ഉൾപ്പെട്ടു എന്നു വരണം. അതു പാഷണ്ഡികളും പറയുകയില്ലല്ലൊ.– 'ദിവസങ്ങ . . . ആചരിക്കുന്നു' എന്നതിനു ശുഭാശുഭകാലങ്ങൾ നോക്കുന്നു എന്നും ചിലർ വ്യാഖ്യാനം പറയുന്നുണ്ട്.

൧൨. "ഞാനും നിങ്ങളെപ്പോലെ ആയിരുന്നതുകൊണ്ട്": അറ.ലും 'ആയിരുന്ന' തന്നെ. ഗ്രീ., ല. പ്രതികളിൽ 'ആയിരുന്ന' എന്ന ക്രിയാപദമില്ല. കൃശ.പ്രതിയിൽ 'ആയിരിക്കുന്ന' എന്നു വൎത്തമാനകാലമാണ പ്രയോഗിച്ചിരിക്കുന്നതു്. ഞാനും നിങ്ങളെപ്പോലെ ഒരിക്കൽ നിയമത്തിൻെറ ദാസ്യത്തിനു കീഴ്പ്പെട്ടിരുന്നതുകൊണ്ട് എന്നു ചിലരും, യഹൂദനായിരിക്കുന്ന ഞാൻ മൂശെയുടെ നിയമങ്ങൾ പരിത്യജിച്ചു ഒരു പുറജാതിക്കാരനെപ്പോലെ ആയിരിക്കുന്നതുകൊണ്ട് എന്നു മററു ചിലരും വ്യാഖ്യാനി

ക്കുന്നു.— "നിങ്ങൾ എന്നെപ്പോലെ ആകുവിൻ": മൂശെയുടെ നിയമങ്ങൾ വിട്ടുപേക്ഷിക്കുവിൻ.— "നിങ്ങൾ എന്നോടു ഒരു ദോഷവും ചെയ്തിട്ടില്ല": നിങ്ങളുടെ പൂൎവ്വകൃത്യങ്ങളെപ്പററി എനിക്കു യാതൊരു ആക്ഷേപവും പറയുവാനില്ല.

൧൩. "ശരീരത്തിന്റെ ബലഹീനതയോടുകൂടി . . . പ്രസംഗിച്ചിരുന്നു": സുഖഹീനനായിരിക്കയിൽ പ്രസംഗിച്ചിരുന്നു. 'സുഖഹീനതനിമിത്തം പ്രസംഗിച്ചിരുന്നു' എന്നും സുറി. പദങ്ങൾക്കു അൎത്ഥം ജനിക്കാം. ഇങ്ങനെ ചില പ്രതികളിൽ കാണുന്നുമുണ്ട്. അതിനാൽ സുഖഹീനതനിമിത്തം ഉദ്ദേശിച്ചിരുന്നതുപോലെ മററു സ്ഥലങ്ങളിലേക്കു പോകുവാൻ നിവൃത്തിയില്ലാതെവരികയാൽ ഗാലാത്തിയായിൽതന്നെ പാൎത്തു പ്രസംഗിച്ചിരുന്നു എന്നും ഈ വാക്യാംശത്തിനു അൎത്ഥം പറഞ്ഞുകാണുന്നു. ശരീരാകൃതിയെ വിരൂപമാക്കുന്ന ഏതോ ഒരു രോഗം പൌലോസിനെ ബാധിച്ചിരുന്നു എന്നാണു പറയപ്പെടുന്നതു്. — 'ശരീരത്തിന്റെ ബലഹീനത' ശരീരവ്യാധികളല്ല, ദാരിദ്ര്യം, ഞെരുക്കം ഇത്യാദികളായിരുന്നു എന്നു പറയുന്നവരും ഇല്ലാതില്ല.

൧൪. "എന്റെ ശരീരത്തിന്റെ പരീക്ഷയെ നിങ്ങൾ നിന്ദിച്ചില്ല": രോഗം കൊണ്ടോ ദരിദ്രത മുതലായവമൂലമൊ ശരീരവൈരൂപ്യം ബാധിച്ചിരുന്ന പൌലോസിനെ പരിത്യജിച്ചുകളയുവാനുണ്ടായ പരീക്ഷക്കു സമ്മതിക്കുകയോ അദ്ദേഹത്തെ നിന്ദിച്ചു വെറുക്കുകയോ ചെയ്തില്ല.

൧൫. "നിങ്ങളുടെ ഭാഗ്യം ഏതാകുന്നു?": ഗ്രീ. ല്യം 'ഏതു' എന്നുതന്നെ. ക്രൂശ.ൽ 'ഏതിൽ' എന്നു കാണുന്നു. ല., മാറാനായ, അറ. പ്രതികളിൽ 'എവിടെ' എന്നാണു തൎജ്ജമ. ഈ വ്യത്യാസം ലിപിസമത്വംകൊണ്ടു വന്നുകൂടിയതാണെന്നാണു കൊർനേലിയൂസ് പറയുന്നതു്. — എന്റെ സാന്നിദ്ധ്യവും പ്രസംഗവും നിങ്ങൾക്കു സിദ്ധിച്ച ഒരു ഭാഗ്യമായി കരുതി നിങ്ങൾ അഭിമാനിച്ചിരുന്നു. അവയെപ്പററി അന്യന്മാർ നിങ്ങളെ പുകഴ്ത്തിയുമിരുന്നു. ഇപ്പോൾ ആ പ്രശംസ — ആ ഭാഗ്യം — ഏതു്? അഥവാ ഏതിൽ? അഥവാ എവിടെ?

൧൭. "നിങ്ങളെ ബന്ധിക്കുവാനത്രേ": മ്ശീഹായിൽനിന്നും തങ്ങളുടെ സിദ്ധാന്തങ്ങൾ അനുസരിച്ചുള്ളതല്ലാത്ത സകല ഉപദേശങ്ങളിൽനിന്നും നിങ്ങളെ അകററി മൂശെയുടെ നിയമപ്രകാരമുള്ള ചടങ്ങുകളുടെ പാശംകൊണ്ടു നിങ്ങളെ കെട്ടിനിറുത്തുവാൻ തന്നെ.

൨൦. "വിസ്മയിക്കുകകൊണ്ടു്": ഗ്രീക്കിൽ 'സന്ദേഹപ്പെടുകകൊണ്ടു്' എന്നും, ല.ൽ 'കലങ്ങുകകൊണ്ടു്' എന്നും, അറ.ൽ 'അന്ധാളിക്കുകകൊണ്ടു്' എന്നും, ക്രൂശ.ൽ 'നിങ്ങൾക്കുവേണ്ടി ഏതു ചെയ്യുവാൻ എനിക്കു സാധിക്കാത്തതുകൊണ്ടു്' എന്നും കാണുന്നു. എല്ലാം കാൎയ്യത്തിൽ ഒന്നുതന്നെ. നിങ്ങളെ തിരികെ കൊണ്ടുവരുവാൻ തക്ക ന്യായവും വാക്കും കാണാതെ എന്റെ ഹൃദയം കലങ്ങുന്നു, എന്തു ചെയ്യേണ്ടു എന്നറിയാതെ ഞാൻ വിഷമിക്കുന്നു എന്നു താല്പൎയ്യം. — "സ്വരം മാററുവാൻ": അപേക്ഷ, ലാളനം, വിലാപം, ദീൎഘനിശ്വാസം, ഉപദേശം, ശാസന ഇത്യാദികളായി പകൎത്തുവാൻ. എന്തുചെയ്യണമെന്നറിയായ്കയാൽ നാനാപ്രകാരത്തിലും ശ്രമിച്ചുനോക്കുവാൻ ശ്ലീഹാ ഇച്ഛരിക്കുന്നു.

൨൪. "അവർ ഈ ഓറെശ്ലെത്തോടു ഒക്കുന്നു": സീനൈമലയിൽവെച്ചു് അടിമത്വത്തിന്റെ നിയമം നൽകപ്പെട്ടു. മൂശെയുടെ നിയമം അനുസരിക്കുകയും ഉപദേശിക്കുകയും ചെയ്യുന്ന ഇപ്പോഴത്തെ ഓറെശ്ലെത്തും സംഭവിക്കുന്നതു അതുതന്നെ. ഈ ഇരു സ്ഥാനങ്ങളിലും സ്വതന്ത്രരല്ല, അടിമകളാണു, ആത്മികന്മാരല്ല, ശാരീരികന്മാരാണു ജനിക്കുന്നതു്.

൨൬. "മുകളിലുള്ള ഓറെശ്ലെം": പുതിയനിയമസഭ, ക്രിസ്തീയസഭ. ഇതിന്റെ തലയാളും ഇതിലെ നിരവധി പൌരന്മാരും സ്വൎഗ്ഗത്തിൽ സ്ഥിതിചെയ്യുന്നതിനുപുറമേ

ഉപദേശം, ക്രൂദാശകൾ, സുകൃതങ്ങൾ, സംസർഗ്ഗം, പ്രത്യാശ, ഉദ്ദേശ്യം ഇവയാലും, ശബ്ബാത്ഥം അനുസരിച്ച് സമാധാനത്തിൻെറ പൂരിതന്നെയാകയാലും, പിശാചിൻെറയും പാപത്തിൻെറയും മൂശെയുടെ നിയമത്തിൻെറയും നിത്യമരണത്തിൻെറയും ദാസ്യത്തിൽനിന്നു നമ്മെ വിമുക്തരാക്കുകയാലും, പുറജാതികളിൽനിന്നു അത്യധികമായ സന്താനസമൃദ്ധി പ്രാപിച്ചിരിക്കുകയാലും യഹൂദസഭയെക്കാൾ ഈ ക്രിസ്തീയസഭ മേല്പെട്ടതാകുന്നു.

൨൭. "പരിത്യജിക്കപ്പെട്ടവൾ": സാറാ. – "ഭത്താവുള്ളവൾ": ഹാഗാർ. – സാറായെപ്പോലെ ദീർഘകാലത്തേക്കു വന്ധ്യകളും, ദൈവജ്ഞാനവും ദൈവാരാധനയുമില്ലാതെ വിഗ്രഹാരാധനക്കു കൈവിടപ്പെട്ടവരുമായിരുന്ന പുറജാതികളേ, സന്തോഷിക്കുവിൻ. ദൈവത്തിൻെറ തിരഞ്ഞെടുക്കപ്പെട്ട ജനമായിരുന്ന യഹൂദന്മാരുടെ ഇടയിൽനിന്നുള്ളതിൽ അധികം സന്താനങ്ങൾ നിന്നിൽനിന്നുതന്നെ ഇപ്പോഴുണ്ട്.

൨൯. "പീഡിപ്പിച്ചിരുന്നു": സ്വ. അ. ൨൧. വ. ൯. വ്യ. നോക്കുക.

൩൧. "സ്വാതന്ത്ര്യയുടെ": ഗ്രീ., അറ. പ്രതികളിലും സുറി–ൽ കാണുന്ന വിധത്തിലേയുള്ളൂ. ല. ൽ 'മ്ശിഹാ നമ്മെ സ്വാതന്ത്ര്യരാക്കിയ സ്വാതന്ത്ര്യം മുഖേന, സ്വാതന്ത്ര്യയുടെ' എന്നും, ക്രുശ. ൽ 'മക്കളത്രേ' എന്നതിനെ തുടന്നു: 'എന്തുകൊണ്ടെന്നാൽ മ്ശിഹാ നമ്മെ സ്വാതന്ത്ര്യരാക്കിയിരിക്കുന്നു' എന്നും കൂടി കാണുന്നുണ്ട്. ഈ ഭാഗങ്ങൾ അ. ൫. വ. ൧–ൽ വരേണ്ടതാണെന്നു വെസ്റ്റ്മിൻസ്റ്റർ വിവത്തനവും കാ. ട്രൂ. സൊ.യും പറയുകയും വെസ്റ്റ്മിൻസ്റ്റർ ഈ ഭാഗം അ. ൫. വ. ൧–ൽ ചേക്കുകയും ചെയ്യുന്നു. ഗ്രീ., സുറി., അറ. പ്രതികളിൽ കാണുന്നതും അ. ൫. വ. ൧–ൽ തന്നെ. ല., ക്രുശ. പ്രതികളിൽ അ. ൪. വ. ൩൧–ൽ ഈ ഭാഗം സംക്രമിച്ചിരിക്കുകകൊണ്ടു അ. ൫. വ. ൧–ൽ കാണപ്പെടുന്നില്ല.

## അദ്ധ്യായം ൫.

ക്രിസ്തീയസ്വാതന്ത്ര്യത്തിൽ ഉറച്ചുനില്പവാൻ വി. ശ്ലീഹാ ഗാലാത്തിയാക്കാരെ ഉപദേശിക്കുന്നു. ജഡത്തിൻെറയും ആത്മാവിൻെറയും ഫലങ്ങൾ.

അതുകൊണ്ട് മ്ശിഹാ നമുക്ക് നൽകിയിട്ടുള്ള ആ സ്വാതന്ത്ര്യത്തിൽ നിങ്ങൾ ഉറച്ചുനില്പുവിൻ. അടിമത്തത്തിൻെറ നുകത്തിനു വീണ്ടും കീഴ്പ്പെട്ടു പോകരുത്.

൨. ഇതാ! പൌലോസായ ഞാൻ നിങ്ങളോടു പറയുന്നു: നിങ്ങൾ പരിച്ഛേദിക്കപ്പെടുന്നു എങ്കിൽ മ്ശിഹാ നിങ്ങൾക്കു ഒന്നിനും പ്രയോജനപ്പെടുകയില്ല. [നട. അ. ൧൫. വ. ൧.]

൩. പരിച്ഛേദിക്കപ്പെടുന്ന എല്ലാ മനുഷ്യനും നിയമം മുഴുവൻ അനുസരിക്കുവാൻ കടപ്പെട്ടിരിക്കുന്നു എന്നു ഞാൻ വീണ്ടും അവനു സാക്ഷ്യം നൽകുന്നു.

൪. നിയമംകൊണ്ടു നീതീകരിക്കപ്പെടുന്ന നിങ്ങൾ മ്ശിഹായിൽ നിന്നു വേർപെട്ടുപോയി. കൃപയിൽനിന്നു വീഴുകയും ചെയ്തു.

൫. ഞങ്ങളോ വിശ്വാസത്തിൽനിന്നുള്ള ആത്മാവു മൂലം നീതീകരണത്തിൻെറ പ്രത്യാശക്കായി കാത്തിരിക്കുന്നു.

൬. എന്തുകൊണ്ടെന്നാൽ മ്ശിഹാ ആയ ഈശോയിൽ പരിച്ഛേദനവും അഗ്രചർമ്മവും ഒന്നുമല്ല. പിന്നെയൊ, സ്നേഹത്താൽ പൂത്തിയാക്കപ്പെടുന്ന വിശ്വാസം (മാത്രം).

൭. നിങ്ങൾ നന്നായി ഓടിയിരുന്നുവല്ലൊ. സത്യത്തിനു സമ്മതിക്കാ

തിരിക്കത്തക്കവണ്ണം നിങ്ങളെ കലക്കിയതു ആരാകുന്നു?

൮. നിങ്ങളുടെ സമ്മതം നിങ്ങളെ വിളിച്ചവനിൽ നിന്നല്ല.

൯. അല്പം പുളിമാവു പിണ്ഡം മുഴുവനെയും പുളിപ്പിക്കുന്നു. [൧. കോറ. അ. ൫. വ. ൬.]

൧൦. നിങ്ങൾ മറെറാന്നും വിചാരിക്കുന്നില്ല എന്നു നിങ്ങളെക്കുറിച്ചു നമ്മുടെ കത്താവിൽ ഞാൻ ഉറച്ചിരിക്കുന്നു. നിങ്ങളെ കലക്കുന്നവൻ ആരുതന്നെയായാലും അവൻ തൻെറ ശിക്ഷാവിധി അനുഭവിക്കും.

൧൧. എന്നാൽ എൻെറ സഹോദരന്മാരേ, ഞാൻ ഇതുവരെയും പരിച്ഛേദനം പ്രസംഗിച്ചിരുന്നു എങ്കിൽ ഞാൻ പീഡിപ്പിക്കപ്പെട്ടിരുന്നതെന്തിന്? കുരിശിൻെറ ഇടച്ചു ഒരു പക്ഷേ നീങ്ങിപ്പോയെയൊ?

൧൨. നിങ്ങളെ കലക്കുന്നവർ നിശ്ശേഷം ഛേദിക്കപ്പെട്ടുപോകക്രൂടി ചെയ്യെങ്കിൽ കൊള്ളാമായിരുന്നു.

൧൩. നിങ്ങളോ, എൻെറ സഹോദരന്മാരേ, സ്വാതന്ത്ര്യത്തിനായിട്ടാകുന്നു വിളിക്കപ്പെട്ടിരിക്കുന്നതു. നിങ്ങളുടെ സ്വാതന്ത്ര്യം ജഡത്തിൻെറ കാൎയ്യത്തിൽ മാത്രം ആകരുതു. മറിച്ചു, സ്നേഹത്തോടുക്രൂടി അന്യോന്യം കീഴ്പ്പെട്ടിരിക്കുവിൻ.

൧൪. എന്തുകൊണ്ടെന്നാൽ: നിന്നെപ്പോലെ നിൻെറ അയൽക്കാരനെയും നീ സ്നേഹിക്കണം എന്ന ഏക വാക്യം കൊണ്ടു നിയമം മുഴുവൻ പൂൎത്തിയാകുന്നു. [ആച. അ. ൧൯. വ. ൧൮: മത്താ. അ. ൨൨. വ. ൩൯: റോമ. അ. ൧൩. വ. ൯.]

൧൫. ഒരുത്തൻ മറെറാരുത്തനെ യായി നിങ്ങൾ കടിച്ചുതിന്നുകളയുന്നു എങ്കിലോ ഒരുത്തൻ മറെറാരുത്തനാലായി നിങ്ങൾ ഒരുപക്ഷേ നശിച്ചുപോകാതിരിക്കുവാൻ സൂക്ഷിച്ചുകൊള്ളുവിൻ.

൧൬. എന്നാൽ ഞാൻ പറയുന്നു: നിങ്ങൾ ആത്മികമായി വ്യാപരിക്കുവിൻ, ജഡത്തിൻെറ ദുരാശയെ ഒരിക്കലും അനുവൎത്തിക്കരുതു. [൧. പത്രോ. അ. ൨. വ. ൧൧.]

൧൭. എന്തുകൊണ്ടെന്നാൽ ആത്മാവിനു ഹാനികരമായിട്ടുള്ളതിനെ ജഡം ആഗ്രഹിക്കുന്നു. ജഡത്തിനു ഹാനികരമായിട്ടുള്ളതിനെ ആത്മാവും ആഗ്രഹിക്കുന്നു. അവ രണ്ടും, നിങ്ങൾ ഇച്ഛിക്കുന്നതു പ്രവൎത്തിക്കാതിരിക്കത്തക്കവണ്ണം, പരസ്പരം ശത്രുക്കളാകുന്നു.

൧൮. നിങ്ങൾ ആത്മാവിനാൽ നടത്തപ്പെടുന്നുഎങ്കിലോ നിയമത്തിനു കീഴല്ല.

൧൯. ജഡത്തിൻെറ പ്രവൃത്തികൾ അറിയപ്പെട്ടവയാണല്ലൊ. (അവ) വ്യഭിചാരം, അശുദ്ധി, ദുഷ്കാമം, (൨൦)

൨൦. വിഗ്രഹാരാധന, ആഭിചാരം, ശത്രുത, തൎക്കം, പക, കോപം, ശാഠ്യം, ഭിന്നതകൾ, കക്ഷിമത്സരം,

൨൧. അസൂയ, കൊല, മദ്യപാനം, (തെറി) പാട്ടു ഇവയും ഇവക്കു തുല്യമായിട്ടുള്ളവ ഒക്കെയും (൧൯) «ആകുന്നു». ഇവ പ്രവൎത്തിക്കുന്നവർ ദൈവരാജ്യം അവകാശപ്പെടുത്തുകയില്ല എന്നു മുമ്പു ഞാൻ നിങ്ങളോടു പറഞ്ഞിട്ടുള്ളതുപോലെ ഇപ്പോഴും ഞാൻ പറയുന്നു.

൨൨. ആത്മാവിൻെറ ഫലങ്ങളൊ: സ്നേഹം, സന്തോഷം, സമാധാനം, ദീൎഘശാന്തത, മധുരശീലം, സൽഗുണം, വിശ്വാസം, (൨൩)

൨൩. വിനയം, ക്ഷമ (൨൨) «ഇവയാകുന്നു». ഇവക്കു വിരോധമായി നിയമം വെക്കപ്പെട്ടിട്ടില്ല.

൨൪. മ്ശിഹായിക്കുള്ളവരാകട്ടെ തങ്ങളുടെ ശരീരത്തെ അതിൻെറ സകല വികാരങ്ങളോടും അതിൻെറ ദുരാശകളോടും കൂടി കുരിശിൽ തറച്ചിരിക്കുന്നു.

൨൫. അതുകൊണ്ടു് നാം ആത്മാവുമൂലം ജീവിക്കയും ആത്മാവിനെ അനുസരിക്കയും ചെയ്യണം.

൨൬. അല്ലാതെ നാം അന്യോന്യം അവഗണിക്കുന്നവരും അന്യോന്യം അസൂയപ്പെടുന്നവരുമായ വ്യർത്ഥാഭിമാനികൾ ആകരുതു്.

## വ്യാഖ്യാനം.

൧. "വീണ്ടും": പുറജാതിബന്ധത്തിൽ നിന്നു വിമുക്തരായി; ഇനി യഹൂദമുറകൾക്കു അധീനരാകരുതു്.

൨. "നിങ്ങൾ പരിച്ഛേദിക്കപ്പെടുന്നു എങ്കിൽ": പരിച്ഛേദനം അവശ്യാവശ്യമെന്നു കരുതി അതു സ്വീകരിച്ചാൽ.— "മ്ശിഹാ നിങ്ങൾക്കു . . . പ്രയോജനപ്പെടുകയില്ല": പരിച്ഛേദനം പുതിയ നിയമത്തിലെ മാമോദീസായുടെ മുൻഛായ മാത്രമായിരുന്നു. ഛായയെ ഇനിയും ആശ്രയിക്കുന്നവർ ആ ഛായയാൽ സൂചിപ്പിക്കപ്പെട്ടിരുന്ന വസ്തു സംഭൂതമായിട്ടില്ലെന്നാണല്ലോ വരുത്തുന്നതു്. മാത്രമല്ല, കൃപാവരം മൂശെയുടെ നിയമത്താലല്ല, പു. നിയമത്തിലെ കൂദാശകളാൽ നൽകപ്പെടുന്നു. തന്മൂലം കൂദാശകളെ പരിത്യജിച്ചു നിയമത്തെ അവലംബമാക്കുന്നതിനാൽ മ്ശിഹായുടെ കൃപാവരം ലഭിക്കാതെയുമാകുന്നു.

൩. "പരിച്ഛേദിക്കപ്പെടുന്ന എല്ലാ മനുഷ്യനും നിയമം മുഴുവൻ അനുസരിക്കുവാൻ കടപ്പെട്ടിരിക്കുന്നു": രക്ഷ പ്രാപിക്കുവാൻ പരിച്ഛേദനവും മൂശെയുടെ നിയമത്തിലെ മററു ചില ചടങ്ങുകളും ആവശ്യമാകകൊണ്ടു് അവ അനുസരിക്കണമെന്നു വ്യാജോപദേഷ്ടാക്കൾ നിഷ്കർഷിച്ചിരുന്നു. എന്നാൽ നിയമം മുഴുവൻ അനുസരിക്കാത്തവൻ ശപിക്കപ്പെട്ടവനാകുന്നു എന്നു പ്രഖ്യാപനം ചെയ്യപ്പെട്ടിട്ടുണ്ടു്. പരിച്ഛേദനമാകട്ടെ യഹൂദമതസ്വീകരണത്തിൻെറ പരസ്യമായ ഒരു ചിഹ്നമാണു്. അതുകൊണ്ടു് അതു സ്വീകരിക്കുന്ന ഏവനും യഹൂദനിയമം മുഴുവൻ ആചരിക്കുവാൻ കടപ്പെട്ടവനാകുന്നു എന്നാണു് വി. പൌലോസു പറയുന്നതു്.

൪. "നിയമംകൊണ്ടു നീതീകരിക്കപ്പെടുന്ന നിങ്ങൾ": നിയമംകൊണ്ടു നീതീകരിക്കപ്പെടുവാൻ ആഗ്രഹിക്കുകയും, നീതീകരിക്കപ്പെടാമെന്നു് വമ്പു പറയുകയും ചെയ്യുന്ന നിങ്ങൾ.

൬. "സ്നേഹത്താൽ പൂർത്തിയാക്കപ്പെടുന്ന വിശ്വാസം": ഇതാണു സമസ്തവും. ആകയാൽ വിശ്വാസംതന്നെ പോരാ, അതു സ്നേഹംകൊണ്ടു സൽപ്രവൃത്തികൾ ചെയ്യുകകൂടി വേണമെന്നു ഈ വാക്യത്തിൽനിന്നു സിദ്ധിക്കുന്നുണ്ടല്ലോ.

൭. "നിങ്ങളുടെ സമ്മതം": യഹൂദനിയമങ്ങൾ രക്ഷക്കു ആവശ്യമാണെന്നു് നിങ്ങൾക്കുണ്ടായിരിക്കുന്ന തെററായ ബോധം. ക്രിസ്തീയജീവിതപദ്ധതിയിൽ നിങ്ങൾ ചെയ്തിരുന്ന ത്വരിതപുരോഗമനത്തിനു് (വ. ൬.) യഹൂദോപദേഷ്ടാക്കൾ വരുത്തിക്കൂട്ടിയ തടസ്സവും നിങ്ങളിൽ ഉളവാക്കിയ കലക്കവുമാണു് ഈ അബദ്ധബോധം നിങ്ങളിൽ ജനിപ്പിച്ചതു്.

൯. "അല്പം പുളിമാവു പിണ്ഡം മുഴുവനെയും പുളിപ്പിക്കുന്നു": വ്യാജോപദേഷ്ടാക്കൾ കുറെപ്പേർ മാത്രമായിരുന്നാലും കൂട്ടം മുഴുവനെയും ദുഷിപ്പിക്കുവാൻ അവർക്കു കഴിയും.

൧൦. "നിങ്ങൾ മറെറാന്നും വിചാരിക്കുന്നില്ല എന്നു . . . ഞാൻ ഉറച്ചിരിക്കുന്നു":

എൻെറ ഈ ലേഖനം വായിച്ചുകഴിയുമ്പോൾ , ഞാൻ ഇതുവരെ ഉപദേശിച്ചിട്ടുള്ളവ വിട്ട മററൊന്നും നിങ്ങൾ വിചാരിക്കുകയില്ല , നിങ്ങൾക്കു വിപരീതാഭിപ്രായം ഉണ്ടാകയില്ല എന്നു ദൈവത്തിൽ ഞാൻ പ്രതീക്ഷിക്കുന്നു.

൧൧. "ഞാൻ . . . പരിച്ഛേദനം പ്രസംഗിച്ചിരുന്നു എങ്കിൽ . . . പീഡിപ്പിക്കപ്പെട്ടിരുന്നതെന്തിന്?": പഴയനിയമത്തിലെ ആചാരങ്ങൾ ആവശ്യമാണെന്ന് നിങ്ങളറിയാതെ യഹൂദന്മാരോടു ഞാൻ പ്രസംഗിക്കുന്നു എന്നു വ്യാജോപദേഷ്ടാക്കൾ പറയുന്നു. അങ്ങനെയെങ്കിൽ അവർ എന്നെ എന്തിനാണു പീഡിപ്പിച്ചത്? അവർ എന്നെ പീഡിപ്പിച്ചതുകൊണ്ടു ഞാൻ അങ്ങനെ പ്രസംഗിച്ചിട്ടില്ലെന്നു തെളിവാണല്ലോ. – "കരിശിൻെറ ഇടർച്ച . . . നീങ്ങിപ്പോയോ?": മ്ശിഹായെപ്പററിയുള്ള പ്രസംഗത്തെക്കാൾ , മ്ശിഹാ കരിശുമരണംമൂലം മൂശെയുടെ നിയമം റദ്ദ് ചെയ്തു എന്ന പ്രസംഗമാണു യഹൂദന്മാൎക്കു അധികം ഹൃദയഭേദകമായിരിക്കുന്നത്. ഇതാണു അവൎക്കുള്ള വലിയ ഇടർച്ച. നിയമം ഇപ്പോഴും ബലപ്പെട്ടുതന്നെ ഇരിക്കുന്നു എന്നായിരുന്നെങ്കിൽ അവർ മൂശെയോടുകൂടി ഈശോയെയും സ്വീകരിക്കുമായിരുന്നു. എന്നിരിക്കെ മൂശെയുടെ നിയമത്തിൻെറ അനുഷ്ഠാനം രക്ഷാലബ്ധിക്കു ആവശ്യമാണെന്നു ഞാൻ പ്രസംഗിക്കുന്നെങ്കിൽ കരിശുമൂലമുള്ള അവരുടെ സങ്കടവും ഇടർച്ചയും നീങ്ങിയെന്നുവരുമല്ലൊ.

൧൨. "കലക്കുന്നവർ . . . ഛേദിക്കപ്പെട്ടുപോകകൂടി ചെയ്യുന്നെങ്കിൽ കൊള്ളാമായിരുന്നു": ഗ്രീ. , ല. പ്രതികളിലും ഇങ്ങനെതന്നെ കാണുന്നു. അറ. പ്രതിയിൽ 'നിങ്ങളെ ഉപദ്രവിക്കുന്നവർ മിണ്ടാതെങ്കിൽ കൊള്ളാമായിരുന്നു' എന്നാണു വിവൎത്തനം. ക്രശ.ൽ അല്പം വ്യത്യസ്തമായിട്ടാണു കാണുന്നത്. നിങ്ങളുടെ മദ്ധ്യേനിന്നും അവർ ബഹിഷ്കൃതരാകുന്നെങ്കിൽ കൊള്ളാമായിരുന്നു എന്നാണ് ഈ വാക്യത്തിനു സാമാന്യമായി സ്വീകരിക്കപ്പെടുന്നതും ഇതിലെ വ്യാകരണത്തിനു യോജിക്കുന്നതുമായ വ്യാഖ്യാനം. – ചിലർ താഴെക്കാണുന്നവിധത്തിലും ഈ വാക്യത്തിനു അൎത്ഥം ഗ്രഹിക്കുന്നുണ്ട്: പരിച്ഛേദനത്തിൻെറ നിരൎത്ഥതയെപ്പററി ഗാലാത്തിയാക്കാൎക്ക് സമ്മതം ജനിപ്പിക്കുവാനായി വി. പൌലോസു വിപരീതാൎത്ഥത്തിൽ പറയുന്നതാണു ഈ വാക്യം. അവർ അഗ്രചൎമ്മച്ഛേദനംകൊണ്ടു അവസാനിപ്പിക്കുന്നതെന്തു? സിബിലിൻെറയും (Cybele) ബാലിൻെറയും (Baal) പുരോഹിതന്മാരെപ്പോലെ ആമൂലച്ഛേദം ചെയ്യാത്തതെന്തുകൊണ്ട്? ഗാലാത്തിയായിലെ ഒരു മുഖ്യപട്ടണമായ പെസ്സിനസ് (Pessinus) സിബിൽആരാധകന്മാരുടെ കേന്ദ്രമായിരുന്നതുകൊണ്ട് ഗാലാത്തിയാക്കാരോടുള്ള ഈ വാക്കുകൾ സാഹചര്യങ്ങൾക്കു അനുയോജ്യമായിരിക്കുന്നുണ്ട്. ഇങ്ങനെ ചെയ്യണമെന്ന ഒരാഗ്രഹമല്ല , ഇക്കാൎയ്യത്തിൽ തനിക്കുള്ള വെറുപ്പു മാത്രമാണു വി. ശ്ലീഹാ ഈ വാക്കുകൾകൊണ്ടു പ്രത്യക്ഷമാക്കുന്നത്.

൨൨. "സൽഗുണം": പരന്മാരെ ദ്രോഹിക്കാതിരിക്കയും അവൎക്കു ഉപകാരം ചെയ്കയും ചെയ്യുന്ന ശീലം എന്നാണു ഇവിടെ ഈ പദംകൊണ്ടു വിവക്ഷിക്കപ്പെടുന്നത്.

## അദ്ധ്യായം ൬.

സ്നേഹം , വിനയം എന്നല്ല സകല പുണ്യങ്ങളും സംബന്ധിച്ച വി. ശ്ലീഹാ ഉപദേശിക്കുന്നു. മ്ശിഹായുടെ കരിശിൽ അല്ലാതെ അദ്ദേഹം പ്രശംസിക്കുന്നില്ല.

എൻെറ സഹോദരന്മാരേ, നി യിരിക്കുന്ന നിങ്ങൾ വിനീതമായ
ങ്ങളിൽ ആരെങ്കിലും ഒരു തെററിൽ ആത്മാവോടുകൂടി അവനെ ശരി
അകപ്പെട്ടുപോയാൽ ആത്മികന്മാരാ പ്പെടുത്തുവിൻ. നിങ്ങളും ഒരുപക്ഷേ

പരീക്ഷിക്കപ്പെടാതിരിക്കുവാൻ സൂക്ഷിക്കയും ചെയ്യുവിൻ.

൨. നിങ്ങൾ പരസ്പരം ഭാരം വഹിക്കുവിൻ. എന്തുകൊണ്ടെന്നാൽ ഇങ്ങനെ നിങ്ങൾ മ്ശീഹായുടെ നിയമം നിവൃത്തിയാക്കും.

൩. ഒരു മനുഷ്യൻ, താൻ (ഒന്നും) അല്ലാതിരിക്കെ, എന്തോ ആകുന്നു എന്നു വിചാരിക്കുന്നു എങ്കിലോ അവൻ തന്നെത്തന്നെ വഞ്ചിക്കുന്നു.

൪. മറിച്ച്, ഓരോരുത്തനും തന്റെ പ്രവൃത്തികൾ പരിശോധിച്ചു നോക്കട്ടെ. അപ്പോൾ അവന്റെ പ്രശംസ അന്യരിലല്ല, തന്നിൽ തന്നെ ആയിരിക്കും.

൫. എന്തുകൊണ്ടെന്നാൽ ഓരോരുത്തനും തന്റെ ഭാരം വഹിക്കണം. [൧. കോറ. അ. ൩. വ. ൮.]

൬. വചനം കേൾക്കുന്നവൻ അവനെ കേൾപ്പിക്കുന്നവനെ സകല നന്മകളിലും കൂട്ട ചേർക്കണം.

൭. നിങ്ങൾക്കു വഴിതെററിപ്പോകേണ്ട. ദൈവം പരിഹസിക്കപ്പെടുന്നില്ല. എന്തുകൊണ്ടെന്നാൽ മനുഷ്യൻ എന്തു വിതക്കുന്നുവോ അതുതന്നെ അവൻ കൊയ്യുന്നു.

൮. ജഡത്തിൽ വിതക്കുന്നവൻ ജഡത്തിൽ നിന്നു നാശമാകുന്നു കൊയ്യുന്നത്. ആത്മാവിൽ വിതക്കുന്നവനോ ആത്മാവിൽ നിന്നു നിത്യജീവൻ കൊയ്തെടുക്കും.

൯. നന്മചെയ്യുമ്പോൾ നമുക്കു മടുപ്പു തോന്നരുത്. എന്തുകൊണ്ടെന്നാൽ നാം കൊയ്തെടുക്കുന്ന കാലം വരും. അപ്പോൾ നമുക്കു മടുപ്പുതോന്നുകയില്ല. [൨. തെസ. അ. ൩. വ. ൧൩.]

൧൦. ആകയാൽ ഇപ്പോൾ നമുക്ക് സമയമുള്ളിടത്തോളം സകല മനുഷ്യർക്കും, മുഖ്യമായി സഹവിശ്വാസികൾക്കും, നാം നന്മകൾ ചെയ്യണം.

൧൧. എന്റെ കൈകൾ കൊണ്ടു എങ്ങനെയുള്ള അക്ഷരങ്ങൾ നിങ്ങൾക്കു ഞാൻ എഴുതിയിരിക്കുന്നു എന്നു നോക്കുവിൻ!

൧൨. ജഡത്തിൽ പ്രശംസിക്കുവാൻ ഇച്ഛിക്കുന്നവർ, മ്ശീഹായുടെ കുരിശുമൂലം തങ്ങൾ പീഡിപ്പിക്കപ്പെടാതിരിക്കുവാൻ മാത്രമാകുന്നു പരിച്ഛേദിക്കപ്പെടുവാൻ നിങ്ങളെ നിഷ്കർഷിക്കുന്നത്.

൧൩. എന്തുകൊണ്ടെന്നാൽ പരിച്ഛേദനം ചെയ്യുന്ന അവർതന്നെയും നിയമം കാക്കുന്നില്ല. എന്നാൽ നിങ്ങളുടെ ജഡത്തിൽ തങ്ങൾ പ്രശംസിക്കേണ്ടതിനായി നിങ്ങൾ പരിച്ഛേദിക്കപ്പെടുവാൻ അവർ ഇച്ഛിക്കുന്നു.

൧൪. എനിക്കോ, നമ്മുടെ കർത്താവായ ഈശോമ്ശീഹായിലുള്ള കുരിശിൽ അല്ലാതെ പ്രശംസിക്കുവാൻ ഇടയാകാതിരിക്കട്ടെ. എന്തെന്നാൽ അവനിൽ ലോകം എനിക്കു കുരിശിൽ തറക്കപ്പെട്ടിരിക്കുന്നു; ഞാൻ ലോകത്തിനും കുരിശിൽ തറക്കപ്പെട്ടിരിക്കുന്നു.

൧൫. എന്തുകൊണ്ടെന്നാൽ പരിച്ഛേദനവും അഗ്രചർമ്മവും ഒന്നുമല്ല. മറിച്ച്, പുതിയസൃഷ്ടി (അത്രേ സർവ്വം).

൧൬. ഈ മാർഗ്ഗം അനുസരിക്കുന്നവർ ആരോ അവരുടെ മേലും, ദൈവത്തിന്റെ ഇസ്രായേലിന്മേലും സമാധാനവും കരുണയും ഉണ്ടായിരിക്കും.

൧൭. ഇനി ഒരുത്തനും എനിക്കു ബുദ്ധിമുട്ടു വരുത്തരുത്. എന്തെന്നാൽ നമ്മുടെ കർത്താവായ ഈശോമ്ശീഹായുടെ അടയാളങ്ങൾ എന്റെ ശരീരത്തിൽ ഞാൻ വഹിക്കുന്നു.

൧൮. എന്റെ സഹോദരന്മാരേ, ന യുടെ കൃപ നിങ്ങളുടെ ആത്മാവോടു മ്മുടെ കൎത്താവായ ഈശോമ്ശിഹാ കൂടി (ഇരിക്കമാറാകട്ടെ). ആമേൻ.

## വ്യാഖ്യാനം.

൨. "നിങ്ങൾ പരസ്പരം ഭാരം വഹിക്കുവിൻ": വ. ൫-ൽ 'ഓരോരുത്തനും തന്റെ ഭാരം വഹിക്കണം' എന്നു പറഞ്ഞിരിക്കുന്നതു ഇതിനു വിരോധമല്ല. നാം മററുള്ളവരുടെ വീഴ്ചകളും പോരായ്മകളും ക്ഷമാപൂൎവ്വം സഹിക്കണം എന്നാണ് ഇവിടെ പറയുന്നതു്. വ. ൫-ലാകട്ടെ ഓരോരുത്തനും തന്റെ തെററുകളെപ്പററി ദൈവസിംഹാസനത്തിൻമുമ്പാകെ സമാധാനം പറയേണ്ടിവരും എന്നു പറയുന്നു.

൪. "അപ്പോൾ അവന്റെ പ്രശംസ . . . തന്നിൽതന്നെ ആയിരിക്കും": വിപരീതാൎത്ഥം. പ്രശംസാൎഹമായി തന്നിൽ ഒന്നും കണ്ടെത്തുകയില്ല എന്നു താല്പൎയ്യം.

൫. "ഓരോരുത്തനും തന്റെ ഭാരം വഹിക്കണം": വ. ൨. വ്യ. നോക്കുക.

൬. "സകല നന്മകളിലും കൂട്ടുചേരണം": പങ്കുകൊടുക്കണം. ഉപദേഷ്ടാക്കളെ തങ്ങൾക്കുള്ള വകകൊണ്ടു യഥാശക്തി സഹായിക്കണം. ഇതു അദ്ധ്വാനത്തിനു പ്രതിഫലമായിട്ടു മാത്രമല്ല, അവരുടെ പുണ്യയോഗ്യതകളിൽ ഭാഗഭാക്കുകളാകുവാൻ കൂടിയാണ്.

൧൦. "സമയമുള്ളിടത്തോളം": അവസരം നേരിടുമ്പോഴെല്ലാം.

൧൧. "എന്റെ കൈകൾകൊണ്ടു എങ്ങനെയുള്ള അക്ഷരങ്ങൾ നിങ്ങൾക്കു ഞാൻ എഴുതിയിരിക്കുന്നു": വി. പൌലോസു തന്റെ ലേഖനങ്ങൾ ഗുമസ്താക്കളെക്കൊണ്ട് എഴുതിക്കുകയും അവസാനത്തിലെ അനുഗ്രഹവാചകങ്ങളും, ഒരുപക്ഷേ ഒരു ഉപദേശവാക്യവും താനേ എഴുതുകയുമായിരുന്നു പതിവ്. എന്നാൽ അദ്ദേഹത്തിന്റെ പേരുവെച്ചു കള്ളഎഴുത്തുകൾ പുറപ്പെട്ടുതുടങ്ങിയപ്പോൾ വഞ്ചന തടയുവാൻ ലേഖനത്തിന്റെ അവസാനത്തിലെ കുറെഭാഗം അദ്ദേഹം സ്വയമേ എഴുതിയിരുന്നു. ഈ ലേഖനത്തിന്റെ അവസാന ഖണ്ഡിക പൌലോസുതന്നെ എഴുതിയതായിട്ടാണ് കരുതപ്പെടുന്നതു്. തന്റെ കൈയെഴുത്തുതന്നെ എന്നു നിഷ്പ്രയാസം തിരിച്ചറിയുവാനും, മനസ്സിന്റെ ഉറപ്പും ശക്തിയും ലേഖനത്തിൽ പ്രതിപാദിച്ചിരിക്കുന്ന വിഷയത്തിന്റെ ഗൌരവവും വിശദമാക്കുവാനുംവേണ്ടി വലിയ അക്ഷരത്തിൽ അദ്ദേഹം എഴുതി എന്നു വ്യാഖ്യാതാക്കൾ അഭിപ്രായപ്പെടുന്നു. ആകയാൽ 'എങ്ങനെയുള്ള അക്ഷരങ്ങൾ' എന്നതിന് 'എത്ര വലിയ അക്ഷരങ്ങൾ' എന്നാണൎത്ഥം. 'എത്ര നീണ്ട അക്ഷരങ്ങൾ' എന്നാണു മൂലമായ ഗ്രീക്കിൽ കാണുന്നതും. – ഈ ലേഖനം മുഴുവൻ ശ്ലീഹാതന്നെ സ്വന്ത കൈയാൽ എഴുതിയെന്നും 'എങ്ങനെയുള്ള അക്ഷരങ്ങൾ' എന്നതു തന്റെ സ്വഭാഷയിൽ നിന്നു വളരെ വ്യത്യസ്തമായ ഗ്രീക്കുഅക്ഷരങ്ങൾ എഴുതുന്നതിൽ തനിക്കുള്ള പാടവക്കുറവിനെക്കുറിച്ചു പറയുന്ന ഒരു ഒഴിവുകഴിവു ആണെന്നും അഭിപ്രായപ്പെടുന്നവരുമുണ്ട്.

൧൨. "ജഡത്തിൽ പ്രശംസിക്കുവാൻ ഇച്ഛിക്കുന്നവർ": പരിച്ഛേദനം തുടങ്ങിയുള്ള ബാഹ്യാചാരങ്ങളിൽ അഭിമാനിക്കുവാൻ താല്പൎയ്യമുള്ളവർ.– "മ്ശിഹായുടെ കുരിശുമൂലം തങ്ങൾ പീഡിപ്പിക്കപ്പെടാതിരിക്കുവാൻ മാത്രമാകുന്നു പരിച്ഛേദിക്കപ്പെടുവാൻ നിങ്ങളെ നിഷ്കൎഷിക്കുന്നതു്": മ്ശിഹായുടെ കുരിശുമരണംമൂലം മൂശെയുടെ നിയമം റദ്ദാക്കപ്പെട്ടുപോയി എന്നുള്ള പ്രസംഗമാണു യഹൂദന്മാൎക്കു സഹിക്കവഹിയാത്തതു്. നിങ്ങൾ പരിച്ഛേദിക്കപ്പെടുന്നു എങ്കിൽ നിയമം നിറുത്തലാക്കപ്പെട്ടുപോയിട്ടില്ല എന്നു അവൎക്കു ഘോഷിക്കാം. അതിനുവേണ്ടിമാത്രമാണു പരിച്ഛേദിക്കപ്പെടുവാൻ അവർ നിങ്ങളെ നിഷ്കൎഷിക്കുന്നതു്. അ. ൫. വ. ൧൧. വ്യ. നോക്കുക. – മ്ശിഹായുടെ കുരിശുമരണത്തെപ്പററി പ്രസംഗിക്കുന്നവരെ തങ്ങളുടെ കൂട്ടുകാരായ യഹൂദന്മാർ

അനുഭവിപ്പിച്ച പീഡകൾ തങ്ങളെയും അനുഭവിപ്പിക്കാതിരിക്കേണ്ടതിനായി, നിയമം അനുസരിക്കണമെന്നുള്ള പ്രതിപത്തികൊണ്ടല്ല, മുഖപ്രീതി സമ്പാദിക്കുവാൻമാത്രം, നിങ്ങൾ പരിച്ഛേദിക്കപ്പെടുവാൻ അവർ നിഷ്കർഷിക്കുന്നു എന്നും വ്യാഖ്യാനം കാണുന്നുണ്ട്.

൧൫. "പുതിയ സൃഷ്ടി": വീണ്ടുമുള്ള ജനനം. കൃപമൂലമുള്ള ആത്മികജീവപ്രാപ്തി. മ്ശിഹായുടെ കൃപയാൽ അകമേ ശുദ്ധീകൃതവും പുറമേ മാമോദീസായാൽ വീണ്ടുജനിച്ചതും അഭിനവമായിത്തീൎന്നിട്ടുള്ളതുമായ ആത്മാവ്. 'മ്ശിഹായിലുള്ള ഏവനും പുതിയ സൃഷ്ടിയാകുന്നു' (൨. കോറ. അ. ൫. വ. ൧൭.) എന്നു ശ്ലീഹാതന്നെ പറയുന്നുണ്ടല്ലൊ.

൧൬. "ദൈവത്തിന്റെ ഇസ്രായേൽ": ശാരീരികമായഇസ്രായേലിൽനിന്നു വ്യത്യസ്തമായ ഇസ്രായേൽ. പുതിയനിയമത്തിലെ ദൈവജനം.

൧൭. "എനിക്കു ബുദ്ധിമുട്ടു വരുത്തരുത്": എന്റെ അധികാരത്തെപ്പററി ചോദ്യം ചെയ്യരുത്.– "ഈശോമ്ശിഹായുടെ അടയാളങ്ങൾ": മോഷ്ടാക്കളേയും അടിമകളേയും തിരിച്ചറിയുവാനായി ചുട്ടുപഴുപ്പിച്ച കരുക്കൾകൊണ്ടു അടയാളപ്പെടുത്തിയിരുന്നു. കല്ലേറുകളുടേയും അടികളുടേയും പാടുകൾ എന്റെ ദേഹത്തിലുണ്ട്. ഞാൻ മ്ശിഹായുടെ അടിമയാകുന്നു എന്നാണു ഈ വടുക്കൾ കാണിക്കുന്നത്. എജമാനന്റെ അടിമയെ ദ്രോഹിക്കുന്നവൻ എജമാനനോടു സമാധാനം പറയേണ്ടിവരും എന്നു തന്നെ ബുദ്ധിമുട്ടിക്കാതിരിക്കുവാനുള്ള കാരണമാണു ശ്ലീഹാ പറയുന്നതു. – ആരും ഇനി എന്നെ ഉപദ്രവിക്കേണ്ട. ഞാൻ പണ്ടേതന്നെ വളരെയെല്ലാം സഹിച്ചുകഴിഞ്ഞു. അവയുടെ അടയാളങ്ങൾ ഇപ്പോഴും എന്റെ ശരീരത്തിൽ ഞാൻ വഹിക്കുകയും ചെയ്യുന്നു എന്നും ഈ വാക്യത്തിനു അൎത്ഥം പറഞ്ഞുകാണുന്നുണ്ട്.

# വി. പൌലോസ്ശ്ലീഹാ അപ്പെസോസ്കാൎക്കു എഴുതിയ ലേഖനം.

ചെറിയആസിയായുടെ തലസ്ഥാനവും അൎത്തേമീസിന്റെ ക്ഷേത്രത്താൽ പ്രസിദ്ധവുമായിരുന്ന അപ്പെസോസ്പട്ടണം. പൌരസ്ത്യരാജ്യങ്ങളിലെ ഭൂരിപക്ഷം ജനങ്ങളും ആരാധനചെയ്യുവാനായി അവിടെ സദാ ചെന്നുകൊണ്ടിരുന്നു. വി. പൌലോസ് ഈ പട്ടണത്തിൽ ആദ്യം രണ്ടു വത്സരവും പിന്നീടു ഉദ്ദേശം ഒരു വത്സരവും സുവിശേഷം പ്രസംഗിച്ചു

വളരെപ്പേരെ മാനസാന്തരപ്പെടുത്തി. സ്ലീഹാ റോമായിൽ അദ്ദ്യപ്രാവശ്യം തടവുകാരനായിരിക്കയിൽ ഈ ലേഖനം എഴുതി എന്നാണു സർവസാധാരണമായ അഭിപ്രായം. ഗ്രിക്കഭാഷയിൽ സൃഷ്ടമായ ഈ ലേഖനം തുക്കിക്കോസ് എന്നൊരു ദിയാക്കോൻ വശം വി. സ്ലീഹാ അപ്പെസോസിലേക്കു കൊടുത്തയച്ചു. ഇതു അപ്പെസോസ്കാരെ മാത്രം ഉദ്ദേശിച്ചു എഴുതപ്പെട്ടതായിരുന്നില്ല. ചെറിയആസിയായിൽ അപ്പെസോസിനു സമീപസ്ഥങ്ങളായ മററു പല സഭകൾക്കായി കൂടെയും ഇതു ഉദ്ദേശിക്കപ്പെട്ടിരുന്നു. അപ്പേസൊസ് ആസിയായിലെ മുഖ്യ സഭയായിരുന്നതുകൊണ്ടു 'അപ്പെസോസ്കാക്കുള്ള ലേഖനം' എന്നു ഇതിനു നാമം ഉത്ഭവിക്കുവാൻ ഇടയായി എന്നേയുള്ളു. അ. ൧. വ. ൧-ൽ 'അപ്പെസോസിലുള്ളവൎക്കു' എന്ന ഭാഗം ചില കൈയെഴുത്തുകളിൽ കാണുന്നുമില്ല. മററു സഭകൾക്കയച്ച പ്രതികളിൽ അതതിൻെറ നാമം ഇവിടെ ചേൎത്തിരുന്നു എന്നു കരുതപ്പെടുന്നു. സ്വീകരിച്ചിരിക്കുന്ന വിശ്വാസത്തിൽ സ്ഥിരതയോടുകൂടി നിലനില്ക്കണമെന്നും, തത്വശാസ്ത്രജ്ഞന്മാരുടെ മായാവിദ്യകളും വ്യാജോപദേഷ്ടാക്കളുടെ ഉപദേശങ്ങളുംമൂലം നാശം സംഭവിക്കാതിരിക്കുവാൻ സൂക്ഷിച്ചുകൊള്ളണമെന്നുമാണു വി. സ്ലീഹാ ഈ ലേഖനംമൂലം അവരോടുപദേശിക്കുന്നതു്. ഇതിൽ പ്രതിപാദിക്കപ്പെടുന്ന വിശ്വാസകാൎയ്യങ്ങൾ അത്യന്തം ഗഹനങ്ങളും തന്നിമിത്തം ഗ്രഹിക്കുവാൻ വളരെ പ്രയാസമുള്ളവയുമാണു്. ഇതു നമ്മുടെ കൎത്താവിൻെറ സ്വൎഗ്ഗാരോഹണാനന്തരം ഉദ്ദേശം ൬൨-ാം വത്സരത്തിൽ എഴുതപ്പെട്ടു എന്നാണു് കരുതപ്പെടുന്നതു്.

## അദ്ധ്യായം ൧.

**മ്ശിഹാമൂലം നമുക്കു സിദ്ധിച്ചിരിക്കുന്ന വലിയ അനുഗ്രഹങ്ങൾ. അവൻ സർവസഭയുടേയും തലയാകുന്നു.**

ദൈവത്തിൻെറ ഇഷ്ടംനിമിത്തം ഈശോമ്ശിഹായുടെ സ്ലീഹായായ പൌലോസ് വിശുദ്ധന്മാരും ഈശോമ്ശിഹായിൽ വിശ്വാസികളുമായി അപ്പെസോസിലുള്ളവൎക്കു (എഴുതുന്നതു്):

൨. നമ്മുടെ പിതാവായ ദൈവത്തിൽനിന്നും നമ്മുടെ കൎത്താവായ ഈശോമ്ശിഹായിൽ നിന്നും നിങ്ങൾക്കു സമാധാനവും കൃപയും (ഉണ്ടാകട്ടെ).

൩. നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെ പിതാവായ ദൈവം— സ്വൎഗ്ഗത്തിൽ ആത്മികമായ എല്ലാ അനുഗ്രഹങ്ങളുംകൊണ്ടു മ്ശിഹായിൽ നമ്മെ അനുഗ്രഹിച്ചിരിക്കുന്നയാൾ — അനുഗൃഹീതനാകുന്നു. [൨. കോറ. അ. ൧. വ. ൩: ൧. പത്രോ. അ. ൧. വ. ൩.]

൪. എങ്ങനെയെന്നാൽ: നാം തൻെറ സന്നിധിയിൽ വിശുദ്ധന്മാരും കളങ്കമില്ലാത്തവരുമായിത്തിരുവാൻ ലോകസ്ഥാപനത്തിനുമുമ്പേതന്നെ അവൻ മുൻകൂറായി അവനിൽ നമ്മെ തിരഞ്ഞെടുത്തു.

൫. തൻെറ ഇഷ്ടത്തിനു പ്രസാദിച്ചവണ്ണം നമ്മെ സ്നേഹംമൂലം തനിക്കായി മുൻകൂട്ടി അടയാളപ്പെടുത്തുകയും ഈശോമ്ശിഹായിൽ നമ്മെ പുത്രന്മാരായി സ്ഥാപിക്കയും ചെയ്തു.

൬. (ഇതു) തൻെറ പ്രിയൻമൂലം അവൻ നമ്മിൽ ചൊരിഞ്ഞിട്ടുള്ള തൻെറ കൃപയുടെ മഹത്വം സ്തുതിക്കപ്പെടുവാൻതന്നെ.

൭, ൮. സകല ജ്ഞാനത്തിലും ആത്മികമായ സകല വിവേകത്തിലും നമ്മിൽ ധാരാളമായിത്തീൎന്നിരിക്കുന്നതായ അവൻെറ കൃപയുടെ സമ്പത്തിനൊത്തവണ്ണംനമുക്കു അവനിൽ രക്ഷയും അവൻെറ രക്തത്താൽ പാപങ്ങളുടെ മോചനവും സിദ്ധിച്ചിരിക്കുന്നു.

൯, ൧൦. സ്വൎഗ്ഗത്തിലും ഭൂമിയിലുമുള്ളതെല്ലാം മ്ശീഹായിൽ വീണ്ടും നവീകരിക്കപ്പെടുമാറു് കാലങ്ങളുടെ പൂൎണ്ണതയിലെ നടത്തിപ്പിനായിട്ട് അവനിൽ പ്രവൎത്തിക്കുവാൻ താൻ മുൻകൂട്ടി നിശ്ചയിച്ചിരുന്ന തൻെറ ഇഷ്ടത്തിൻെറ രഹസ്യം നമ്മെ അറിയിക്കയും ചെയ്തു.

൧൧, ൧൨. മ്ശീഹായിൽ ആദ്യമായി പ്രതീക്ഷിച്ച ഞങ്ങൾ ഞങ്ങളെ മുൻകൂട്ടി അടയാളപ്പെടുത്തിയിരുന്നതുപോലെയും, എല്ലാം പ്രവൎത്തിക്കുന്നവൻ തൻെറ മനസ്സിൻെറ നിൎണ്ണയംപോലെ ഇഷ്ടപ്പെട്ടതുപോലെയും അവൻെറ മഹത്വത്തിൻെറ ശോഭക്കു ഉതകുമാറു് അവനിൽ തിരഞ്ഞെടുക്കപ്പെട്ടു.

൧൩. നിങ്ങളും നിങ്ങളുടെ രക്ഷയുടെ സുവിശേഷമായിരിക്കുന്ന സത്യത്തിൻെറ വചനം അവനിൽ കേൾക്കുകയും അവനിൽ വിശ്വസിക്കുകയും, (൧൪)

൧൪. ജീവിക്കുന്നവരുടെ രക്ഷക്കും തൻെറ സ്തുതിയുടെ മഹത്വത്തിനുമായിട്ട് നമ്മുടെ അവകാശത്തിൻെറ അച്ചാരമായിരിക്കുന്ന (൧൩) «വാഗ്ദാനം ചെയ്യപ്പെട്ടിരുന്ന പരിശുദ്ധാത്മാവിൽ മുദ്രവെക്കപ്പെടുകയും ചെയ്തു».

൧൫. ഇതുകൊണ്ടു ഞാനും ഇതാ! നമ്മുടെ കൎത്താവായ ഈശോമ്ശീഹായിലുള്ള നിങ്ങളുടെ വിശ്വാസത്തേയും, സകല വിശുദ്ധന്മാരോടുമുള്ള നിങ്ങളുടെ സ്നേഹത്തേയുംകുറിച്ചു കേട്ടതുമുതൽ

൧൬. നിങ്ങളെക്കുറിച്ചു സ്തോത്രം ചെയ്യുന്നതിലും, (൨൩)

൧൭. നമ്മുടെ കൎത്താവായ ഈശോമ്ശീഹായുടെ പിതാവായിരിക്കുന്ന മഹിമയുടെ ദൈവം തന്നെക്കുറിച്ചുള്ള ബോധം ഹേതുവായിട്ട് ജ്ഞാനത്തിൻെറയും വെളിപാടിൻെറയും ആത്മാവിനെ നിങ്ങൾക്കു തരുവാനും,

൧൮. തൻെറ വിളിയുടെ പ്രതീക്ഷ എന്താകുന്നു എന്നും, വിശുദ്ധന്മാരിലുള്ള തൻെറ അവകാശത്തിൻെറ മഹത്വത്തിൻെറ സമ്പത്തു എന്താകുന്നു എന്നും, (൨൩)

൧൯. അവൻെറ ശക്തിയുടെ പ്രാബല്യത്തിൻെറ പ്രവൃത്തിക്കനുസരണമായി വിശ്വസിക്കുന്നവരായ നമ്മിൽ അവൻെറ ശക്തിയുടെ വലിപ്പത്തിൻെറ ആധിക്യം (൨൩) [അപ്പെ. അ. ൩. വ. ൭.]–

൨൦. മ്ശീഹായിൽ പ്രവൎത്തിക്കുകയും, മരിച്ചവരിൽ നിന്നു അവനെ ഉയിൎപ്പിക്കുകയും, അവനെ സ്വൎഗ്ഗത്തിൽ തൻെറ വലത്തുഭാഗത്തു (൨൧)

൨൧. സകല പ്രഭുത്വങ്ങൾക്കും, അധികാരങ്ങൾക്കും, ശക്തികൾക്കും, കൎത്തൃത്വങ്ങൾക്കും മേലായും, ഈ ലോകത്തിൽ മാത്രമല്ല, വരുവാനിരിക്കുന്നതിലും പേർ പറയപ്പെടുന്ന സകല നാമങ്ങൾക്കും മേലായും (൨൦) «ഇരുത്തുകയും,»

൨൨. സകലവും അവൻെറ പാദങ്ങൾക്കു് കീഴ്പ്പെടുത്തുകയും, സകലത്തിനും മേൽ ആയിരിക്കുന്നവനെ (൨൩) [സങ്കീ. ൮. വ. ൬.]

൨൩. സകലത്തിലും സകലവും പൂർത്തിയാക്കുന്നവൻെറ ശരീരവും പൂർണ്ണതയും ആയിരിക്കുന്ന (൨൨) «സഭക്കു തലയായി നൽകുകയും ചെയ്തു» (ആ ശക്തിയുടെ ആധിക്യംതന്നെ) – (൧൯) «എന്താകുന്നു എന്നും» (൧൮) «നിങ്ങൾ അറിയുവാനായി നിങ്ങളുടെ ഹൃദയങ്ങളുടെ കണ്ണുകൾ പ്രകാശിപ്പിക്കുവാനും വേണ്ടി» (൧൬) «എൻെറ പ്രാൎത്ഥനകളിൽ നിങ്ങളെ ഓൎക്കുന്നതിലും നിന്നു ഞാൻ വിരമിക്കുന്നില്ല».

## വ്യാഖ്യാനം.

൯, ൧൦. "കാലങ്ങളുടെ പൂർണ്ണത": നിശ്ചയിക്കപ്പെട്ട സമയത്തിൻെറ പൂൎത്തി. ദൈവം നിത്യത്വത്തിലെ നിൎണ്ണയംമൂലം നിശ്ചയിച്ചിട്ടുള്ള സമയം.

൨൧. "പ്രഭുത്വങ്ങൾക്കും, അധികാരങ്ങൾക്കും": ദൈവദൂതന്മാർ ഒമ്പതു വൃന്ദങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു എന്നു സഭാപിതാക്കന്മാരെല്ലാം ഏകാഭിപ്രായമായി പഠിപ്പിക്കുന്നു. അവയിൽ ചില വൃന്ദങ്ങളെയാണു വി. ശ്ലീഹാ ഇവിടെ പറയുന്നതു്. കൊലൊ. അ. ൧. വ. ൧൬-ൽ 'സിംഹാസനങ്ങൾ' എന്നൊരു ഗണത്തെപ്പററിക്കൂടി അദ്ദേഹം പ്രസ്താവിക്കുന്നുണ്ടു്. ഇവയോടു ക്രോവേ, സ്രാപ്പേ, ദൂതന്മാർ, അതിദൂതന്മാർ ഇവരെക്കൂടി ചേൎക്കുമ്പോൾ ഒമ്പതു വൃന്ദങ്ങളുമായി. വി. ശ്ലീഹാ ഈ പദങ്ങൾ കൊണ്ടു ചിലപ്പോൾ നല്ലദൂതന്മാരെയും, ചിലപ്പോൾ ദുഷ്ടദൂതന്മാരെയും (കൊലൊ. അ. ൨. വ. ൧൫.), ചിലപ്പോൾ സമ്മിശ്രമായി ഇരുകൂട്ടരെയും (കൊലൊ. അ. ൧. വ. ൧൬.) നിർദ്ദേശിക്കുന്നു. ഇവിടെ നല്ലദൂതന്മാരെ ഉദ്ദേശിച്ചാണു അദ്ദേഹം പറയുന്നതു്.

൨൩. "സകലത്തിലും സകലവും പൂൎത്തിയാക്കുന്നവൻ": ഗ്രീ., അറ., ക്രൂശ. പ്രതികളിലും 'പൂൎത്തിയാക്കുന്നവൻ' എന്നുതന്നെയാണു കാണുന്നതു്. ലത്തീനിൽമാത്രം 'പൂൎത്തിയാക്കപ്പെടുന്നവൻ' എന്നു പറഞ്ഞിരിക്കുന്നു. മ്ശിഹാ തലയും വിശ്വാസികൾ അവയവങ്ങളുമാകയാൽ വിശ്വാസികൾ വൎദ്ധിക്കുകയും അവരിൽ ദൈവത്തിൻെറ വിവിധകൃപകൾ ഉണ്ടാവുകയും ചെയ്യുമ്പോൾ മ്ശിഹാ പൂൎണ്ണനാക്കപ്പെടുന്നു എന്നാണു ലത്തീൻപ്രതിയനുസരിച്ചു ഈ വാക്യത്തിനു പറയപ്പെടുന്ന വ്യാഖ്യാനം. മററു പ്രതികളിലാകട്ടെ എല്ലാവരും എല്ലാ കൃപകളാലും പൂൎണ്ണരാകുവാൻ ഇടയാക്കുന്നയാൾ എന്നയൎത്ഥം ദ്യോതിപ്പിക്കുന്നു.

# അദ്ധ്യായം ൨.

നമ്മുടെ സകല നന്മയും മ്ശിഹാമൂലം ഉണ്ടാകുന്നു.
അവൻ നമ്മുടെ സമാധാനമാകുന്നു.

൧, ൨. ഈ ലോകത്തിൻെറ അൽമായത്വത്തിനും, ആകാശത്തിൻെറ അധികാരിയുടെ– അനുസരണമില്ലാത്ത മക്കളിൽ ജാഗ്രതയോടുകൂടി പ്രവൎത്തിച്ചുകൊണ്ടിരിക്കുന്ന ഈ ആത്മാവിൻെറ – ഇഷ്ടത്തിനും അനുസരണമായി നിങ്ങൾ മുമ്പു ഏതിലെല്ലാം വ്യാപരിച്ചിരുന്നുവൊ ആ നിങ്ങളുടെ പാപങ്ങളിലും നിങ്ങളുടെ കുററങ്ങളിലും, (൩) [൧ കൊലൊ. അ. ൨. വ. ൧൩.]

൩. (എന്നുവെച്ചാൽ) നാമും മുമ്പ്, ഏതിലെല്ലാം നമ്മുടെ ജഡത്തിൻെറ ദുരാശകൾ നിമിത്തം നടന്നുവൊ, നമ്മുടെ ജഡത്തിൻെറയും നമ്മുടെ മനസ്സിൻെറയും ഇഷ്ടം പ്രവൎത്തിച്ചു

വൊ, മററുള്ളവരെപ്പോലെ പൂൎണ്ണമായി കോപത്തിൻെറ മക്കളായി തീൎന്നിരുന്നുവൊ ആ പ്രവൃത്തികളിൽ തന്നെ (൧, ൨) «മരിച്ചവരായിരുന്ന നിങ്ങളെയും» –

൪. തൻെറ കരുണയിൽ സമ്പന്നനായ ദൈവം നമ്മെ സ്നേഹിച്ച അധികമായ തൻെറ സ്നേഹം നിമിത്തം –

൫. നാം നമ്മുടെ പാപങ്ങൾ മൂലം മരിച്ചവരായിരുന്നപ്പോൾ മ്ശിഹായോടുകൂടി നമ്മെ ജീവിപ്പിക്കുകയും, തൻെറ കൃപയാൽ നമ്മെ രക്ഷിക്കുകയും,

൬, ൭. ഈശോമ്ശിഹാമൂലം നമ്മുടെ മേലുണ്ടായ തൻെറ കൃപയുടെ സമ്പത്തിൻെറ വലിപ്പവും തൻെറ ദയയും വരുവാനിരിക്കുന്ന ലോകങ്ങൾക്കു കാണിച്ചുകൊടുക്കുവാനായി ഈശോമ്ശിഹായിൽ അവനോടുകൂടി നമ്മെ ഉയിൎപ്പിക്കുകയും, സ്വൎഗ്ഗത്തിൽ അവനോടുകൂടി നമ്മെ ഇരുത്തുകയും ചെയ്തു.

൮. എന്തുകൊണ്ടെന്നാൽ വിശ്വാസം മൂലമായി നാം രക്ഷിക്കപ്പെട്ടിരിക്കുന്നതു് അവൻെറ കൃപയാലാകുന്നു. ഇതും നിങ്ങളിൽ നിന്നുണ്ടായതല്ല, മറിച്ച്, ദൈവത്തിൻെറ ദാനമാകുന്നു.

൯. ആരും പ്രശംസിക്കാതിരിക്കേണ്ടതിന് അതു പ്രവൃത്തികളിൽ നിന്നുണ്ടായതല്ല.

൧൦. എന്തെന്നാൽ നാം ആചരിക്കേണ്ടതിനു ദൈവം മുൻകൂട്ടി ഏതു പ്രവൃത്തികൾ തയ്യാറാക്കിയോ അവയ്ക്കായിട്ടു ഈശോമ്ശിഹായിൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്നവരായ അവൻെറ സൃഷ്ടിയാകുന്നു നാം.

൧൧. ഇതിനാൽ, നിങ്ങൾ മുമ്പു് ശാരീരികന്മാരായ പുറജാതികൾ ആയിരുന്നു എന്നും, പരിച്ഛേദനം എന്നു വിളിക്കപ്പെടുന്ന അരിനാൽ അഗ്രചൎമ്മം എന്നു വിളിക്കപ്പെട്ടിരുന്നു എന്നും, അതു ശരീരത്തിൽ കൈകളുടെ വേലയാകുന്നു എന്നും ഓൎത്തുകൊള്ളുവിൻ.

൧൨. അക്കാലത്തു നിങ്ങൾ മ്ശിഹാ ഇല്ലാത്തവരായിരുന്നു; ഇസ്രായേലിൻെറ നടപടിയോടു സംബന്ധമില്ലാത്തവരായിരുന്നു; വാഗ്ദാനത്തിൻെറ നിയമത്തിന് അന്യന്മാരായിരുന്നു; പ്രത്യാശയില്ലാത്തവരായിരുന്നു; ലോകത്തിൽ ദൈവമില്ലാത്തവരുമായിരുന്നു.

൧൩. എന്നാൽ, മുമ്പു് ദൂരസ്ഥന്മാരായിരുന്ന നിങ്ങൾ ഇപ്പോൾ ഈശോമ്ശിഹായുടെ രക്തംമൂലം ഈശോമ്ശിഹായിൽ സമീപസ്ഥന്മാരായിത്തീൎന്നിരിക്കുന്നു.

൧൪. എന്തുകൊണ്ടെന്നാൽ അവൻ നമ്മുടെ സമാധാനമാകുന്നു. അവൻ ഇരുകൂട്ടരെയും ഒന്നാക്കിത്തീൎക്കുകയും നടുവിൽ നിന്നിരുന്ന വേലി പൊളിക്കയും ചെയ്തു.

൧൫. ഇരുകൂട്ടരേയും തന്നിൽ ഒരു പുതിയമനുഷ്യനാക്കിത്തീൎക്കുവാൻ വേണ്ടി ശത്രുതയെ തൻെറ ശരീരത്താലും കല്പനകളുടെ നിയമത്തെ തൻെറ കല്പനകളാലും അവൻ നശിപ്പിച്ചു. അവൻ സമാധാനമുണ്ടാക്കുകയും,

൧൬. ഇരുകൂട്ടരേയും ഏകശരീരത്തിൽ ദൈവത്തോടു സമാധാനപ്പെടുത്തുകയും, തൻെറ കുരിശുമൂലം ശത്രുതയെ ഹനിക്കുകയും ചെയ്തു.

൧൭. അവൻ വന്നു ദൂരസ്ഥന്മാരും സമീപസ്ഥന്മാരുമായ നിങ്ങളോടു സമാധാനം അറിയിച്ചു.

൧൮. എന്തുകൊണ്ടെന്നാൽ നമുക്കു ഇരുകൂട്ടൎക്കും പിതാവിൻെറ പക്കലേ

ക്ക് ഏകാത്മാവിൽ പ്രവേശനമുണ്ടായതു അവൻമൂലമാകുന്നു. [റോമ. അ. ൫. വ. ൨.]

൧൯. ഇനി നിങ്ങൾ അന്യന്മാരല്ല, പരദേശികളുമല്ല, പിന്നെയൊ, വിശുദ്ധന്മാരുടെ പട്ടണവാസികളും ദൈവത്തിൻെറ വീട്ടുകാരുമാകുന്നു.

൨൦. നിങ്ങൾ ശ്ലീഹന്മാരുടെയും പ്രവാചകന്മാരുടെയും അടിസ്ഥാനത്തിന്മേൽ പണിയപ്പെട്ടിരിക്കുന്നു. പണിയുടെ മൂലയിലെ തല(ക്കല്ലു) ഈശോമ്ശിഹാതന്നെയാകുന്നു.

൨൧, ൨൨. അവനിൽ പണിമുഴുവനും കൂട്ടിച്ചേർക്കപ്പെട്ടുകയും, നിങ്ങളും ആത്മാവുമൂലം ദൈവത്തിൻെറ വാസസ്ഥലമായിട്ടു അവനിൽ പണിയപ്പെട്ടുവരവെ, കൎത്താവിൽ വിശുദ്ധഭവനമായി വളരുകയും ചെയ്യുന്നു.

## വ്യാഖ്യാനം.

൧, ൨. "ആകാശത്തിൻെറ അധികാരി": ഈ 'ലോകത്തിൻെറ പ്രമാണി' (യോഹ. അ. ൧൪. വ. ൩൦). ആകാശമണ്ഡലത്തെയും മനുഷ്യവാസസ്ഥാനങ്ങളെയും ആക്രമിച്ചുകൊണ്ടിരിക്കുന്ന അധഃപതിച്ച ദൂതന്മാരായ സാത്താനും അവൻെറ കൂട്ടുകാരും.– "അനുസരണമില്ലാത്ത മക്കൾ": എബ്രാ., സുറി. ഭാഷാരീതിയനുസരിച്ചുള്ള കഥനം. അനുസരണമില്ലാത്തവർ എന്നുമാത്രം അൎത്ഥം. ആദത്തിൻെറ അനുസരണമില്ലായ്മയെ അനുകരിക്കുന്ന അന്യമതസ്ഥന്മാർ എന്നാണു ഗ്രഹിക്കേണ്ടതു്.— നോഹിൻെറ കാലത്തു പ്രളയത്തിൽ നശിച്ചവരെപ്പററി വി. പത്രോസും, ഈശോബർനോൻ നശിപ്പിച്ച ക്നാൻനിവാസികളെപ്പററി വി. പൌലോസും ഈപേർതന്നെ പറയുന്നുണ്ടു്.

൫. "മരിച്ചവരായിരുന്ന നിങ്ങളെയും": ഗ്രീ., ല., അറ. പ്രതികളിലും 'നിങ്ങളെ' എന്നു ദ്വിതീയാവിഭക്തി തന്നെ. ക്രൂശായയിൽമാത്രം 'നിങ്ങൾ' എന്നു പ്രഥമവിഭക്തി പ്രയോഗിച്ചുകാണുന്നു. ഈ വാക്യം മുൻഅദ്ധ്യായത്തോടുചേൎത്തു ഗ്രഹിക്കേണ്ടതാണെന്നും, 'അവൻ (മ്ശിഹാ അഥവാ ദൈവം) മററുള്ളവരെയെല്ലാം ദാനങ്ങൾകൊണ്ടു പൂൎണ്ണരാക്കിയതുപോലെ പാപങ്ങളിലും കററങ്ങളിലും മരിച്ചവരായിരുന്ന നിങ്ങളെയും . . .' എന്നാണു അൎത്ഥമെന്നും ചിലർ പറയുന്നുണ്ടു്. എങ്കിലും, വി. ശ്ലീഹാ പ്രസ്താവ്യകാൎയ്യങ്ങളുടെ ബാഹുല്യവും വിചാരതീക്ഷ്ണതയുംമൂലം ഇവിടെ വാചകം പൂൎണ്ണമാക്കാതെ വ. ൫-ൽ 'നിങ്ങളെ', 'നമ്മെ' എന്നുമാററി 'ജീവിപ്പിച്ചു' എന്ന ക്രിയകൊണ്ടു വാചകം പൂൎത്തിയാക്കുന്നു എന്നുള്ള അഭിപ്രായമാണു സാധാരണവും മുഖ്യവുമായി സ്വീകരിക്കപ്പെടുന്നതു്.

൫. "നാം രക്ഷിക്കപ്പെട്ടിരിക്കുന്നതു്": ക്രൂശ.ലും ഇങ്ങനെതന്നെ. മററു പ്രതികളിലെല്ലാം 'നിങ്ങൾ രക്ഷിക്കപ്പെട്ടിരിക്കുന്നതു്' എന്നു കാണുന്നു. 'നിങ്ങളിൽ നിന്നുണ്ടായതല്ല' എന്നുള്ള വാക്യശേഷത്തിലെ 'നിങ്ങൾ' ശബ്ദം പൂൎവ്വാൎദ്ധത്തിലും 'നിങ്ങൾ' തന്നെ ആവശ്യപ്പെടുന്നു. എങ്കിലും വി. ലിഖിതത്തിലെ ഭാഷയിൽ പുരുഷഭേദം അസാധാരണമല്ലെന്നുള്ള വസ്തുതയും സ്മൎത്തവ്യമാണു്.

൯. "പ്രവൃത്തികളിൽ നിന്നുണ്ടായതല്ല": നാം രക്ഷിക്കപ്പെടുന്നതു പ്രവൃത്തികളാലല്ല, കൃപയാലാണു്. എന്തുകൊണ്ടെന്നാൽ കൃപാവരം കൂടാതെയുള്ള പ്രവൃത്തികൾ എന്തുതന്നെയും നീതീകരണത്തെ അൎഹിക്കുന്നില്ല.

൧൦. "അവൻെറ സൃഷ്ടിയാകുന്നു നാം": നാം കൃപയാലാകുന്നു നീതീകരിക്കപ്പെട്ടിരിക്കുന്നതു എന്നതിലേക്കു വി. ശ്ലീഹാ വേറൊരു ന്യായം പറയുന്നു: നീതീകരണം ഒരു പുതിയസൃഷ്ടി അഥവാ നിൎമ്മാണം ആണു്. തന്നെത്തന്നെ സൃഷ്ടിക്കുവാൻ ആൎക്കും കഴികയില്ലല്ലൊ.

൧൧. "പരിച്ഛേദനം എന്നു വിളിക്കപ്പെടുന്ന അതിനാൽ": പരിച്ഛേദനക്കാർ എന്നു പറയപ്പെടുന്നവരാൽ; യഹൂദന്മാരാൽ.– "അഗ്രചർമ്മം": അഗ്രചർമ്മമുള്ളവർ; പരിച്ഛേദനം ചെയ്യാത്തവർ.

൧൨. "ദൈവമില്ലാത്തവർ": ദൈവത്തെ അറിയാതെ വിഗ്രഹങ്ങളെ ആരാധിക്കുന്നവർ.

൧൪. "ഇരുകൂട്ടരെയും ഒന്നാക്കി": യഹൂദന്മാരെയും പുറജാതികളെയും യോജിപ്പിച്ചു.– "നടുവിൽ നിന്നിരുന്ന വേലി പൊളിക്കയും ചെയ്തു": യഹൂദനെന്നും പുറജാതിയെന്നുമുള്ള വേർതിരിവു ഇല്ലാതാക്കി. ഓറെശ്ലേം ദേവാലയത്തിലെ ചില ഭാഗങ്ങളിൽ പുറജാതിക്കാരുടെ പ്രവേശനം ഉയരംകുറഞ്ഞ മതിൽമൂലം നിരോധിക്കപ്പെട്ടിരുന്നു. അതിനെ ലംഘിക്കുന്നവർക്കു മരണശിക്ഷ വിധിക്കപ്പെട്ടുമിരുന്നു. ഈ മതിലിനെയാണു് ശ്ലീഹാ വേലി എന്ന പദംകൊണ്ടു് ഇവിടെ സൂചിപ്പിക്കുന്നതു്.

൨൦. "ശ്ലീഹന്മാരുടെയും പ്രവാചകന്മാരുടെയും അടിസ്ഥാനത്തിന്മേൽ പണിയപ്പെട്ടിരിക്കുന്നു": ശ്ലീഹന്മാരുടെയും പ്രവാചകന്മാരുടെയും വിശ്വാസം, ഉപദേശം, പ്രസംഗം ഇത്യാദികളിന്മേൽ സഭ സ്ഥിതിചെയ്യുന്നു.

## അദ്ധ്യായം ൩.

നിത്യമായി മറഞ്ഞിരുന്ന രഹസ്യം പുറജാതികളെ
അറിയിക്കുവാനായി വി. ശ്ലീഹായിക്കു വെളിപ്പെടുത്തപ്പെട്ടു. അവർ ദൈവത്തിൽ
സ്ഥിരതപ്രാപിക്കുവാൻ അദ്ദേഹം പ്രാർത്ഥിക്കുന്നു.

ഇതിനാൽ പൌലോസായ ഞാൻ പുറജാതികളായ നിങ്ങൾക്കുവേണ്ടി ഈശോമ്ശിഹായുടെ തടവുകാരനായിരിക്കുന്നു.

൨. നിങ്ങളെപ്രതി എനിക്കു നൽകപ്പെട്ട ദൈവകൃപയുടെ നടത്തലിനെക്കുറിച്ചു: (൪)

൩. ഞാൻ ചുരുക്കമായി നിങ്ങൾക്കു എഴുതിയതുപോലെ, (൪) –

൪. (അതു) വായിക്കുമ്പോൾ മ്ശിഹായുടെ രഹസ്യത്തിലുള്ള എൻെറ അറിവിനെപ്പററി ഗ്രഹിക്കുവാൻ നിങ്ങൾക്കു കഴിയുന്നതുപോലെ – (൩) «രഹസ്യം വെളിപാടുമൂലം എനിക്കു അറിവായി എന്നു» (൨) «നിങ്ങൾ കേട്ടിട്ടുണ്ടല്ലൊ».

൬, ൫. അതു്, പുറജാതികൾ സുവിശേഷംമൂലം അവൻെറ അവകാശത്തിൻെറ മക്കളും, അവൻെറ ശരീരത്തിൻെറയും അവനാൽ നൽകപ്പെട്ടിരിക്കുന്ന വാഗ്ദാനത്തിൻെറയും പങ്കുകാരുമാകുവാൻ വേണ്ടി അവൻെറ വിശുദ്ധശ്ലീഹന്മാൎക്കും അവൻെറ പ്രവാചകന്മാൎക്കും ഇപ്പോൾ ആത്മാവിനാൽ വെളിപ്പെടുത്തപ്പെട്ടിരിക്കുന്നതുപോലെ മററു തലമുറകളിൽ മനുഷ്യൎക്കു അറിയപ്പെട്ടിരുന്നില്ല.

൭. ദൈവത്തിൻെറ ശക്തിയുടെ പ്രവൎത്തനംമൂലം എനിക്കു നൽകപ്പെട്ട അവൻെറ കൃപയുടെ ദാനത്തിനൊത്തവണ്ണം ഞാൻ അതിൻെറ ശുശ്രൂഷകനായിത്തീൎന്നിരിക്കുന്നു. [അപ്പൊ. അ. ൧. വ. ൧൯.]

൮. സകല വിശുദ്ധന്മാരിലും ചെറിയവനായിരിക്കുന്ന എനിക്കു മ്ശിഹായുടെ അന്വേഷിച്ചറിയുവാൻ വഹിയാത്ത സമ്പത്തിനെ പുറജാതികളുടെ ഇടയിൽ അറിയിക്കുവാനും, (൯-൧൦) [൧. കോറ. അ. ൧൫. വ. ൯.]

൯-൧൦. നിത്യമായി തയ്യാർ ചെയ്തിരുന്നതും, നമുക്കു ആരിൽ ധൈൎയ്യ

വും ആരിലുള്ള വിശ്വാസത്തിന്റെ ഉറപ്പുമൂലം സാമീപ്യവുമുണ്ടോ ആ നമ്മുടെ കർത്താവായ ഈശോമ്ശിഹായിൽ പ്രവർത്തിച്ചിരുന്നതുമായ വിവിധത്വം നിറഞ്ഞ ദൈവജ്ഞാനം സ്വർഗ്ഗത്തിലെ പ്രഭുത്വങ്ങൾക്കും അധികാരങ്ങൾക്കും സഭവഴിയായി അറിയിക്കപ്പെടേണ്ടതിന് സകലവും സൃഷ്ടിച്ച ദൈവത്തിൽ നിത്യമായി മറഞ്ഞിരുന്ന രഹസ്യത്തിന്റെ നടത്തൽ എന്താകുന്നു എന്നു സകല മനുഷ്യർക്കും തെളിയിച്ചുകൊടുക്കുവാനുമായി (൮) «ഈ കൃപ നൽകപ്പെട്ടിരിക്കുന്നു».

൧൩. ഇതിനാൽ നിങ്ങൾക്കുവേണ്ടിയുള്ള എന്റെ ഞെരുക്കങ്ങളിൽ എനിക്കു മടുപ്പു തോന്നരുതേ എന്നു ഞാൻ പ്രാർത്ഥിക്കുന്നു. എന്തുകൊണ്ടെന്നാൽ ഇതു നിങ്ങളുടെ മഹിമയാകുന്നു.

൧൪, ൧൫. സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള സകല പിതൃത്വവും ആരിൽനിന്ന് നാമകരണം ചെയ്യപ്പെടുന്നുവൊ, നമ്മുടെ കർത്താവായ ഈശോമ്ശീഹായുടെ ആ പിതാവിന്റെ അട്ടുക്കൽ, (൧൯)

൧൬. അവൻ, തന്റെ ആത്മാവുമൂലം നിങ്ങൾ ശക്തിയിൽ ഉറപ്പിക്കപ്പെടുമാറ്, തന്റെ മഹത്വത്തിന്റെ ധനത്തിനു തക്കവണ്ണം നിങ്ങൾക്കു (വരം) തരേണ്ടതിനും,

൧൭. നിങ്ങളുടെ വേരും നിങ്ങളുടെ അടിസ്ഥാനവും ഉറപ്പിക്കപ്പെട്ടിട്ട്, മ്ശിഹാ, വിശ്വാസംമൂലം നിങ്ങളുടെ ആന്തരികമനുഷ്യനിലും സ്നേഹംമൂലം നിങ്ങളുടെ ഹൃദയങ്ങളിലും വസിക്കേണ്ടതിനും,

൧൮. ഉയരവും ആഴവും നീളവും വീതിയും എന്താകുന്നു എന്നു സകല വിശുദ്ധന്മാരോടുംകൂടി ഗ്രഹിക്കുവാൻ നിങ്ങൾക്കു സാധിക്കേണ്ടതിനും,

൧൯. മ്ശീഹായുടെ സ്നേഹത്തെപ്പററിയുള്ള അറിവിന്റെ വലിപ്പം നിങ്ങൾ അറിയേണ്ടതിനും, ദൈവത്തിന്റെ സകല പൂർണ്ണതയുംകൊണ്ടു നിങ്ങൾ നിറയ്ക്കപ്പെടേണ്ടതിനും (൧൪, ൧൫) «എന്റെ മുട്ടുകൾ ഞാൻ കുത്തുന്നു».

൨൦. എന്നാൽ നമ്മിൽ പ്രവർത്തിക്കപ്പെടുന്ന തന്റെ ശക്തിക്കനുസരണമായി നാം ചോദിക്കുകയും വിചാരിക്കുകയും ചെയ്യുന്നതിൽ കവിഞ്ഞ്, സകലത്തിലും അധികമായിട്ടു നമുക്കു ചെയ്തുതരുവാൻ ശക്തിമൂലം സാധിക്കുന്നവൻ ആരൊ,

൨൧. അവനു സഭയിൽ ഈശോമ്ശീഹാമൂലം എന്നെന്നേക്കുമുള്ള എല്ലാ തലമുറകളിലും സ്തുതി (ഉണ്ടായിരിക്കട്ടെ). ആമേൻ.

## വ്യാഖ്യാനം.

൧. "ഇതിനാൽ . . . ഞാൻ . . . തടവുകാരനായിരിക്കുന്നു": പുറജാതികളായ നിങ്ങൾക്കു സുവിശേഷം അറിയിച്ചതുനിമിത്തം റോമായിലെ ഈ കാരാഗൃഹത്തിൽ ഞാൻ ബദ്ധനായിരിക്കുന്നു.

൩. "രഹസ്യം വെളിപാടുമൂലം എനിക്കു അറിവായി": കഴിഞ്ഞ അദ്ധ്യായത്തിൽ പറഞ്ഞിട്ടുള്ളതുപോലെയും തുടർന്നു പറയുവാനിരിക്കുന്നതുപോലെയും മ്ശീഹായുടെ ആഗമനവും സുവിശേഷത്തിന്റെ പ്രസിദ്ധീകരണവുംനിമിത്തം യഹൂദന്മാരും പുറജാതികളും – സകല ജാതികളും – ഒരേവിശ്വാസമുള്ളവരും ഒരേസഭയും ആയിത്തീരുമെന്നുള്ളതാണ് ഈ 'രഹസ്യം'.

൫, ൬. "അത്": വ. ൪-ൽ പറയുന്ന രഹസ്യം.- "അവൻെറ ശരീരത്തിൻെറ": മ്ശീഹായുടെ നിഗ്രൂഢഗാത്രമായ സഭയുടെ. – "ഇപ്പോൾ ആത്മാവിനാൽ വെളിപ്പെടുത്തപ്പെട്ടിരിക്കുന്നതുപോലെ മററു തലമുറകളിൽ . . . അറിയപ്പെട്ടിരുന്നില്ല": പുറജാതികൾ വിളിക്കപ്പെടുമെന്നു പ്രവാചകന്മാർ അറിഞ്ഞിരുന്നു. എന്നാൽ അവർ യഹൂദന്മാരോടു സമന്മാരാകുമെന്നും ഇപ്പോഴത്തെപ്പോലെ വിശദമായും അറിഞ്ഞിരുന്നില്ല. – മുൻകാലങ്ങളിലെ പ്രവാചകന്മാരും വി. പത്രോസിനുണ്ടായ വെളിപാടിനു മുമ്പ് വി. ശ്ലീഹന്മാരും (നട. അ. ൧൦.) പുറജാതികൾ നിയമത്തിലെ പ്രവൃത്തികൾ മൂലമല്ല, വിശ്വാസംമാത്രംമൂലമാണു സഭയിൽ പ്രവേശിക്കുവാനിരിക്കുന്നതു എന്ന വസ്തുത അജ്ഞാതമായിരുന്നു.

൭. "അതിൻെറ ശുശ്രൂഷകനായി": വ. ൫, ൬-ൽ പറഞ്ഞിരിക്കുന്ന സുവിശേഷത്തിൻെറ ശുശ്രൂഷകനായി.

൧൩. "എനിക്കു മടുപ്പു തോന്നരുതേ": വി. ഈറാനിമോസും 'എനിക്ക്' എന്നു തന്നെ പറയുന്നു. ല., അറ., ക്രൂശ. പ്രതികളിൽ 'നിങ്ങൾക്കു മടുപ്പു തോന്നരുതേ' എന്നാണു വിവൎത്തനം ചെയ്തിരിക്കുന്നത്. ഗ്രീക്കിൽ 'മടുപ്പു തോന്നരുതേ' എന്നുമാത്രമേയുള്ളു. വി. പൌലോസു തന്നെക്കുറിച്ചുള്ള പ്രാൎത്ഥനയെക്കാൾ തൻെറ ക്രിസ്ത്യാനികൾക്കു വേണ്ടിയുള്ള പ്രാൎത്ഥനയെ ഉദ്ദേശിച്ചു പറയുന്നു എന്നുവരികയാണു എളുപ്പം. 'നിങ്ങൾ' എന്നതിൻെറ ഗ്രീക്കുപദം അതിൻെറ മുമ്പിൽ നിന്നിരുന്ന പദത്തിൻെറ അന്ത്യത്തോടു തുല്യമായിരുന്നതിനാൽ അതു വിട്ടുപോയി എന്നുവരാം. ഞാൻ ബദ്ധനായിരിക്കുന്നതുകൊണ്ടു് നിങ്ങൾക്ക് അധൈൎയ്യമുണ്ടാകരുതേ എന്നു ഞാൻ പ്രാൎത്ഥിക്കുന്നു എന്നൎത്ഥം. – "ഇതു നിങ്ങളുടെ മഹിമയാകുന്നു": നിങ്ങളുടെ ശ്ലീഹായായ ഞാൻ പീഡയനുഭവിക്കുന്നതു നിങ്ങൾക്കു അഭിമാനഹേതുവാകുന്നു.

൧൪, ൧൫. "പിതൃത്വവും": ഗ്രീക്കുപദത്തിനു് 'കുടുംബം' എന്നും അൎത്ഥമുണ്ടു്. ദൈവം മാലാകാമാരുടേയും മനുഷ്യരുടേയും പിതാവാകുന്നു. മററാരെയെങ്കിലും പിതാവെന്നു നാം വിളിക്കുന്നുണ്ടെങ്കിൽ അതു ദൈവപിതാവിനു കീഴ്പ്പെട്ട നിലയിൽ മാത്രമാണ്.

൧൬. "ആന്തരികമനുഷ്യൻ": കൃപാവരത്താലും ദൈവാത്മാവിനാലും പുനൎജ്ജാതമായ മനസ്സ്.

൧൮. "ഉയരവും ആഴവും നീളവും വീതിയും": ഇന്ന വസ്തുവിൻെറ എന്നു വി. ശ്ലീഹാ പറയുന്നില്ല. തൻമൂലം, മനുഷ്യാവതാരംകൊണ്ടു നമുക്കു സിദ്ധമായ രക്ഷ, ദൈവവും മനുഷ്യനുമായ മ്ശീഹാ, കുരിശു് ഇങ്ങനെ പലതിനെയും ഉദ്ദേശിച്ചു് ഈ വാക്യം വ്യാഖ്യാനിക്കപ്പെടുന്നുണ്ടു്. എങ്കിലും കാൎയ്യസാരത്തിൽ അവയെല്ലാം യോജിക്കുന്നു. അഗ്രാഹ്യനായ ദൈവത്തെപ്പററി മനുഷ്യബുദ്ധിക്കു കഴിയുന്നിടത്തോളം അപ്പെസോസുകാർ ഗ്രഹിക്കുവാൻവേണ്ടിയ വിശ്വാസവും സ്നേഹവും ഉണ്ടാകണമെന്നാണു വി. ശ്ലീഹായുടെ പ്രാൎത്ഥന. ഉയരംകൊണ്ടു ദൈവത്തിൻെറ മഹിമയും, ആഴംകൊണ്ടു ദൈവത്തിൻെറ വിജ്ഞാനവും, നീളംകൊണ്ടു നിത്യത്വവും, വീതികൊണ്ടു സൎവ്വശക്തിയുമാണ് പ്രദ്യോതിപ്പിക്കപ്പെടുന്നതു്. ദൈവം നീളം വീതി ഇങ്ങനെയൊന്നുമില്ലാതെ കേവലം ആത്മാവാണ്. അലങ്കാരരീതിയിൽ ഇങ്ങനെ പറയുന്നു എന്നേയുള്ളു.

൨൧. "സഭയിൽ ഈശോമ്ശിഹാമൂലം": ലത്തീൻ ഒഴികെയുള്ള എല്ലാ പ്രതികളിലും ഇങ്ങനെയാണു കാണുന്നതു്. ലത്തീനിലാകട്ടെ 'സഭയിലും ഈശോമ്ശിഹായിലും' എന്നാണു വിവൎത്തനം.

# അദ്ധ്യായം ൪.

ഐക്യം പാലിക്കുവാനും, പുതിയമനുഷ്യനെ ധരിക്കുവാനും, പാപത്തിൽനിന്നു ഓടിയകലുവാനും വി. ശ്ലീഹാ അപ്പൊസോസ്ക്കാരോടു ഉപദേശിക്കുന്നു.

൧. ആകയാൽ, നിങ്ങൾ വിളിക്കപ്പെട്ടിരിക്കുന്ന വിളിക്കു യോഗ്യമായിരിക്കുന്ന വിധത്തിൽ (൨) [൧. കോറ. അ. ൭. വ. ൨൦: പീലിപ്പോ. അ. ൧. വ. ൨൭.]

൨. പൂൎണ്ണമായിട്ടുള്ള മനോവിനയം, സൌമ്യത, ദീൎഘശാന്തത ഇവയോടുകൂടി (൩) «നിങ്ങൾ വ്യാപരിക്കണമെന്നു നമ്മുടെ കൎത്താവിൽ തടവുകാരനായിരിക്കുന്ന ഞാൻ നിങ്ങളോടു അപേക്ഷിക്കുന്നു». നിങ്ങൾ സ്നേഹത്തോടുകൂടി അന്യോന്യം സഹിക്കുവിൻ.

൩, ൪. നിങ്ങളുടെ വിളിയുടെ ഏകമായ പ്രത്യാശയിൽ നിങ്ങൾ വിളിക്കപ്പെട്ടിരിക്കുന്ന പ്രകാരം നിങ്ങൾ ഒരേശരീരത്തോടും ഒരേആത്മാവോടും ഇരിക്കേണ്ടതിനായി സമാധാനത്തിൻെറ ബന്ധത്തിൽ ആത്മാവിൻെറ ഐക്യം കാത്തുകൊള്ളുവാൻ ഉത്സാഹിക്കുവിൻ. [റോമ. അ. ൧൨. വ. ൫.]

൫. എന്തുകൊണ്ടെന്നാൽ കൎത്താവു ഒരുവനാകുന്നു, വിശ്വാസവും ഒന്ന്, മാമോദീസായും ഒന്ന്.

൬. എല്ലാവരുടേയും പിതാവും, എല്ലാററിനും മേലും, എല്ലാററിലും, നമ്മിലെല്ലാവരിലും (സ്ഥിതിചെയ്യുന്നവനും ആയിരിക്കുന്ന) ദൈവവും ഒരുവൻ (ആകുന്നു). [മാല. അ. ൨. വ. ൧൦.]

൭. നമ്മിൽ ഓരോരുത്തനുമാകട്ടെ മ്ശിഹായുടെ ദാനത്തിൻെറ അളവിനു തക്കവണ്ണം കൃപ നൽകപ്പെട്ടിരിക്കുന്നു. [റോമ. അ. ൧൨. വ. ൬: ൧. കോറ. അ. ൧൨. വ. ൧൧: ൨. കോറ. അ. ൧൦. വ. ൧൩.]

൮. ഇതിനാൽ: അവൻ ഉയരത്തിലേക്കു കയറി, അടിമത്തത്തെ അടിമയാക്കി, മനുഷ്യൎക്കു ദാനങ്ങൾ നൽകി എന്നു പറയപ്പെട്ടിരിക്കുന്നു. [സങ്കി. ൬൮. വ. ൧൮.]

൯. അവൻ കയറി എന്നതു ഭൂമിയുടെ അധോഭാഗങ്ങളിലേക്ക് അവൻ മുമ്പേ ഇറങ്ങുകകൂടിയും ചെയ്തിരുന്നു എന്നല്ലാതെ എന്താകുന്നു?

൧൦. ഇറങ്ങിയവൻ ആരോ, സകലവും പൂൎത്തിയാക്കുവാനായി സകല സ്വൎഗ്ഗങ്ങൾക്കും മീതേ കയറുകകൂടിയും ചെയ്തവൻ ഇവൻ തന്നെയാകുന്നു.

൧൧. അവൻ ചിലരെ ശ്ലീഹന്മാരായും, ചിലരെ പ്രവാചകന്മാരായും, ചിലരെ പ്രസംഗകന്മാരായും, ചിലരെ ഇടയന്മാരായും, ചിലരെ ഉപദേഷ്ടാക്കന്മാരായും തന്നിരിക്കുന്നു. [൧. കോറ. അ. ൧൨. വ. ൨൮.]

൧൨, ൧൩. (അതു) നാമെല്ലാവരും വിശ്വാസംമൂലവും ദൈവപുത്രനെക്കുറിച്ചുള്ള അറിവുമൂലവും ഏകവസ്തുവും മ്ശിഹായുടെ പൂൎണ്ണതയുടെ ഉയരത്തിൻെറ അളവനുസരിച്ചു പൂൎണ്ണനായ ഏകമനുഷ്യനും ആകുന്നതുവരെ പരിശുദ്ധന്മാരുടെ പൂൎത്തീകരണത്തിനും, ശുശ്രൂഷയുടെ വേലക്കും, മ്ശിഹായുടെ ശരീരത്തിൻെറ ആത്മികവൎദ്ധനത്തിനും വേണ്ടിയും,

൧൪. നാം, തങ്ങളുടെ ഉപായം കൊണ്ടു നമ്മെ വഴി തെററിക്കുവാൻ കപടപൂൎവ്വം പ്രവൎത്തിക്കുന്നവരായ

മനുഷ്യരുടെ ചതിയുള്ള ഉപദേശങ്ങളുടെ ഏതു കാററിനാലും ശക്തിയോടെ ഇളകി മാററപ്പെടുന്ന ശിശുക്കൾ ആകാതെ,

൧൫. തലയായിരിക്കുന്ന മ്ശിഹായിൽ നമ്മുടെ സമസ്തവും വളരുകയും (൧൬)

൧൬. അവൻെറ പണി സ്നേഹത്തിൽ പൂൎത്തിയാക്കപ്പെടേണ്ടതിനായി ശരീരത്തിൻെറ തന്നെ വളൎച്ചക്ക എല്ലാ അവയവത്തിനും അളവിൽ കൊടുക്കപ്പെടുന്ന ദാനത്തിനു തക്ക വണ്ണം അവനിൽ ശരീരം മുഴുവൻ ഒരുമിച്ചു ചേൎക്കപ്പെടുകയും സന്ധിബന്ധങ്ങളിലെല്ലാം കൂട്ടിഇണക്കപ്പെടുകയും ചെയ്യേണ്ടതിനു (൧൫) «നാം സ്നേഹത്തിൽ ഉറപ്പിക്കപ്പെട്ടവരായിരിക്കുവാൻ വേണ്ടിയും» അത്രേ.

൧൭. എന്നാൽ ഇതു ഞാൻ പറയുകയും കൎത്താവിൽ സാക്ഷിപ്പെടുത്തുകയും ചെയ്യുന്നു: നിങ്ങൾ ഇപ്പോൾ മുതൽ, തങ്ങളുടെ വിചാരത്തിൻെറ വ്യൎത്ഥതയിൽ നടക്കുന്നവരും, (൧൮) [റോമ. അ. ൧. വ. ൨൧.]

൧൮. തങ്ങളുടെ ബോധം ഇരുട്ടിയിരിക്കുന്നവരും, തങ്ങൾക്ക ജ്ഞാനം ഇല്ലാത്തതു കൊണ്ടും തങ്ങളുടെ ഹൃദയത്തിൻെറ കുരുടത്തം കൊണ്ടും ദൈവജീവനിൽ നിന്നു അകന്നിരിക്കുന്നവരും,

൧൯. തങ്ങളുടെ പ്രതിക്ഷ ഭഗ്നമായിപ്പോയവരും, തങ്ങളുടെ അത്യാശമൂലം ദുഷ്കാമത്തിനും സകലവിധമായ അശുദ്ധിയുടെയും പ്രവൃത്തിക്കും തങ്ങളെത്തന്നെ കൈവിട്ടു കൊടുത്തവരും (൧൭) «ആയ മററു പുറജാതികളെപ്പോലെ വ്യാപരിക്കരുതു്».

൨൦, ൨൧. എന്നാൽ നിങ്ങൾ മ്ശിഹായെ ഗ്രഹിച്ചിരിക്കുന്നതു് — നിങ്ങൾ അവനെപ്പററി ശരിയായി കേൾക്കുകയും ഈശോയിൽ സത്യമുള്ളതുപോലെ അവനിൽ നിന്നു പഠിക്കുകയും ചെയ്തിരിക്കുന്നു എങ്കിൽ — ഇപ്രകാരമല്ല.

൨൨. പിന്നെയൊ, നിങ്ങളുടെ മുമ്പത്തെ നടപടികളെ — അബദ്ധത്തിൻെറ ദുരാശകൾ കൊണ്ടു വഷളായിപ്പോകുന്ന ആ പഴയ മനുഷ്യനെ — നിങ്ങളിൽ നിന്നു നീക്കുവാനും, [കൊലൊ. അ. ൩. വ. ൯.]

൨൩. നിങ്ങളുടെ മനസ്സുകളുടെ ആത്മാവിൽപുത്തനാക്കപ്പെടുവാനും, [റോമ. അ. ൧൨. വ. ൪.]

൨൪. നീതിയിലും സത്യമായ വിശുദ്ധിയിലും ദൈവത്തിനു അനുരൂപമായി സൃഷ്ടിക്കപ്പെട്ട പുതിയമനുഷ്യനെ ധരിക്കുവാനും അത്രേ (പഠിച്ചിരിക്കുന്നതു്). [കൊലൊ. അ. ൩. വ. ൧൦.]

൨൫. ആകയാൽ അസത്യം നിങ്ങളിൽ നിന്നു നീക്കിക്കളയുകയും ഓരോരുത്തനും തൻെറ അയൽക്കാരനോടു സത്യം സംസാരിക്കുകയും ചെയ്യുവിൻ. എന്തെന്നാൽ നാം പരസ്പരം അവയവങ്ങളാകുന്നു. [൧. പത്രോ. അ. ൨. വ. ൧: സ്ലറി. അ. ൮. വ. ൧൬.]

൨൬. നിങ്ങൾ കോപിക്കുവിൻ, എന്നാൽ പാപം ചെയ്യരുതു്. നിങ്ങളുടെ കോപത്തിന്മേൽ സൂൎയ്യൻ അസ്തമിക്കരുതു്. [സങ്കി. ൪. വ. ൪.]

൨൭. നിങ്ങൾ പിശാചിനു ഇടം കൊടുക്കുകയും അരുതു്. [യാക്കോ. അ. ൪. വ. ൭.]

൨൮. മോഷ്ടാവായിരുന്നവൻ ഇനിമേൽ മോഷ്ടിക്കരുതു്. പിന്നെയൊ, മുട്ടുപാടുള്ളവനു കൊടുക്കുവാൻ തനിക്ക ഉണ്ടാകേണ്ടതിനായി അവൻ തൻെറ കൈകൾകൊണ്ടു അദ്ധ്വാനിക്കുകയും നന്മകൾ പ്രവൎത്തിക്കുകയും ചെയ്യണം.

൨൯. കേൾക്കുന്നവൎക്കു നന്മ വരുത്തത്തക്കവണ്ണം നല്ലതും ആത്മിക വൎദ്ധനത്തിനു തക്കതുമായിട്ടുള്ളതല്ലാതെ യാതൊരു ദൂഷിവാക്കും നിങ്ങളുടെ വായിൽനിന്നു പുറപ്പെടരുത്.

൩൦. ദൈവത്തിന്റെ പരിശുദ്ധാത്മാവിനെ നിങ്ങൾ വ്യസനിപ്പിക്കരുത്. അവനാലാണല്ലൊ രക്ഷയുടെ ദിവസത്തിലേക്കായി നിങ്ങൾ മുദ്രയിടപ്പെട്ടിരിക്കുന്നത്.

൩൧. സകല കൈപ്പും, ക്രോധവും, കോപവും, കലഹവും, ദൂഷണവും, സകല തിന്മയോടുംകൂടി, നിങ്ങളിൽ നിന്നു നീക്കപ്പെടട്ടെ.

൩൨. നിങ്ങൾ പരസ്പരം ദയയുള്ളവരും കരുണയുള്ളവരുമായിരിക്കുവിൻ. ദൈവം മ്ശിഹാമൂലം നമ്മോടു ക്ഷമിച്ചതുപോലെ നിങ്ങൾ അന്യോന്യം ക്ഷമിക്കുകയും ചെയ്യുവിൻ. [കൊലൊ. അ. ൩. വ. ൧൩.]

## വ്യാഖ്യാനം.

൩, ൪. "ഏകമായ പ്രത്യാശയിൽ": നാം പരസ്പരം സ്നേഹിക്കണമെന്നതിനുള്ള കാരണങ്ങളിൽ പ്രധാനങ്ങളായ മൂന്നാണു ഈ വാക്യങ്ങളിൽ വി. ശ്ലീഹാ പ്രസ്താവിക്കുന്നത്. ൧. 'ഏകമായ പ്രത്യാശ': നിത്യഭാഗ്യത്തിന്റെ ഒരേപ്രതീക്ഷ. ൨. 'ഒരേ ശരീരം': വി. സഭ. ഇതിന്റെ തല മ്ശിഹായാകുന്നു. ൩. 'ഒരേ ആത്മാവ്': നമ്മെ ഏവരെയും ജീവിപ്പിക്കുന്ന പരിശുദ്ധാത്മാവ്. തിരുസഭക്കു പരിശുദ്ധാത്മാവു ലോഭമില്ലാതെയും പൂൎണ്ണമായും നല്കപ്പെട്ടിരിക്കുകനിമിത്തം ആ ആത്മാവു സഭയുടെ ജീവനാകുന്നു എന്നു വി. പൌലോസിനെ അനുകരിച്ച് ദൈവശാസ്ത്രികൾ പറഞ്ഞിരിക്കുന്നു. ഒരുശരീരവും ഒരാത്മാവുംകൂടി ഏകമനുഷ്യനാകുന്നതുപോലെ പരിശുദ്ധാത്മാവിനാൽ ജീവിപ്പിക്കപ്പെടുന്ന സഭ ഒന്നുമാത്രമേ ആയിരിക്കുവാൻ നിവൃത്തിയുള്ളു.

൫, ൬. "കൎത്താവു ഒരുവനാകുന്നു": നാം അന്യോന്യം സ്നേഹിക്കണമെന്നതിനുള്ള വേറെ ന്യായങ്ങളാണു ശ്ലീഹാ പറയുന്നത്. നാമേവരും ഒരേഎജമാനന്റെ ഭൃത്യന്മാരും, ഒരേരഹസ്യങ്ങൾ വിശ്വസിക്കുന്നവരും, അതേകൂദാശകൾതന്നെ സ്വീകരിക്കുന്നവരും ഏകദൈവത്തിന്റെ പുത്രന്മാരുമാകുന്നു.– "വിശ്വാസവും ഒന്ന്": അന്തഃഛിദ്രം ഭരണകൂടങ്ങൾക്കും രാജ്യങ്ങൾക്കും നാശകാരണവും, സമാധാനവും ഐക്യവും അവയുടെ നിലനില്പിനു ഹേതുവുമായിരിക്കുന്നതുപോലെ ഭിന്നത സഭയുടെ നാശത്തിനും ഐക്യം അതിന്റെ സുസ്ഥിതിക്കും നിദാനമാകുന്നു. 'സഭയുടെ ഐക്യം' എന്ന വിഷയത്തെപ്പറ്റി വി. സിപ്രിയാൻ എഴുതിയിരിക്കുന്ന ഗ്രന്ഥത്തിൽ ഒരിടത്തു അദ്ദേഹം ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നു: "ഏകസഭ, എന്തെന്നാൽ എന്റെ മാടപ്രാവു ഏകമാകുന്നു. സഭയുടെ ഐക്യം പാലിക്കാത്തവൻ താൻ വിശ്വാസം പരിരക്ഷിക്കുന്നു എന്നു വിചാരിക്കുന്നുവൊ? സഭയോടു എതിൎക്കുകയും മത്സരിക്കുകയും ചെയ്യുന്നവൻ – സഭ സ്ഥാപിതമായിരിക്കുന്ന പത്രോസിന്റെ സിംഹാസനത്തോടു എതിൎക്കുന്നവൻ – താൻ സഭയിലാകുന്നു എന്നു വിശ്വസിക്കുന്നുവൊ?" ഈ ഭാഗം വി. സിപ്രിയാന്റെതല്ലെന്നു ഇക്കാലത്തെ ചില അകത്തോലിക്കർ പറയുന്നുണ്ട്. അവരുടെ അഭിപ്രായം വാദത്തിനുവേണ്ടി സ്വീകരിച്ചാൽതന്നെയും വി. സിപ്രിയാന്റെ ആശയം ഇതുതന്നെയായിരുന്നു എന്നു അദ്ദേഹത്തിന്റെ കൃതികളിലെ മറ്റു പല ഭാഗങ്ങളിൽനിന്നു തെളിയുന്നു. അവയിൽ ഒന്നുകൂടി ഇവിടെ പ്രസ്താവിക്കാം: "ദൈവം ഏകനാകുന്നു, മ്ശിഹാ ഏകൻ, സഭ ഏകം, നമ്മുടെ കൎത്താവിന്റെ വാക്കാൽ പത്രോസിന്മേൽ സ്ഥാപിതമായ സിംഹാസനവും ഏകം, ഏകമായ ആ ബലിപീഠത്തിനും ഏകമായ ആ പൌരാഹിത്യത്തിനും എതിരായി വേറൊരു ബലിപീഠം സ്ഥാപിക്കുക, അഥവാ വേറൊരു പൌരോഹിത്യം ഏൎപ്പെടുത്തുക അസാദ്ധ്യമാകുന്നു. ആരെങ്കിലും

വേറൊരിടത്തു കൂട്ടിച്ചേൎക്കുന്നു എങ്കിൽ അവൻ ചിതറിക്കുകയത്രെ. ദൈവം സ്ഥാപിച്ചതിനെ അതിലംഘിച്ചു മനുഷ്യൻ എന്തെല്ലാം സ്ഥാപിക്കുന്നുവൊ അതു പാതിവ്രത്യഭംഗമാകുന്നു, അതു അധൎമ്മമാകുന്നു, അതു ദൈവദ്രോഹമാകുന്നു. അങ്ങനെയുള്ള മനുഷ്യരിൽനിന്നു നിങ്ങൾ ദൂരെ മാറിക്കൊള്ളുവിൻ. അവർ കുരുടന്മാരും കുരുടന്മാരുടെ വഴികാട്ടികളുമാകുന്നു."

൭. "ദാനത്തിന്റെ അളവിനു തക്കവണ്ണം കൃപ നൽകപ്പെട്ടിരിക്കുന്നു": ഐക്യത്തിന്റെ വേറൊരു കാരണമാണു് വി. ശ്ലീഹാ ഈ വാക്യത്തിൽ പ്രസ്താവിക്കുന്നതു്. അസമാധാനത്തിന്റെ മൂലം അന്യന്മാരെപ്പററിയുള്ള അതൃപ്തിയും തങ്ങളെപ്പററിത്തന്നെയുള്ള ഘനചിന്തയുമാണല്ലൊ. മററാളുകൾക്കു ലഭിച്ചിരിക്കുന്ന വരങ്ങളെപ്പററി നിങ്ങൾക്കു അതൃപ്തിയുണ്ടാവുകയും നിങ്ങൾക്കു സിദ്ധമായിട്ടുള്ള നന്മകളെക്കുറിച്ചു് അഹങ്കാരം ജനിക്കുകയും വേണ്ടാ. മ്ശീഹായുടെ ദാനത്തിന്റെ അളവിനു തക്കവണ്ണമാണു ഓരോരുത്തനും കൃപ നൽകപ്പെട്ടിരിക്കുന്നതു്. അതു അവന്റെ ശരീരത്തിന്റെ, എന്നുവെച്ചാൽ സഭയുടെ, നന്മക്കായി എല്ലാവരും വിനിയോഗിക്കണം.

൮. "അടിമത്തത്തെ അടിമയാക്കി": പൂൎവ്വപിതാക്കന്മാരുടെ ആത്മാക്കളെ അബ്രാഹത്തിന്റെ മടിയിൽനിന്നു സ്വൎഗ്ഗത്തിലേക്കു കൂട്ടിക്കൊണ്ടുപോയി എന്നാണു് ഈ വാക്കുകൾകൊണ്ടു സഭാപിതാക്കന്മാരിൽ പലരും ഗ്രഹിക്കുന്നതു്. ദുരാത്മാക്കളെയും അവരുടെ പ്രഭുത്വങ്ങളെയും ശക്തികളെയും ദാസ്യത്തിലാക്കി എന്നും ചിലർ വ്യാഖ്യാനിക്കുന്നുണ്ടു്.– "മനുഷ്യൎക്കു ദാനങ്ങൾ നൽകി എന്നു പറയപ്പെട്ടിരിക്കുന്നു": ഓരോരുത്തനും ലഭിച്ചിരിക്കുന്നതു മ്ശീഹായുടെ ദാനമാകുന്നു എന്നു വ. ൭-ൽ പറഞ്ഞിട്ടുള്ളതിനെ സാക്ഷീകരിക്കുവാനാണു് വി. ശ്ലീഹാ ഈ വാക്യം ഉദ്ധരിക്കുന്നതു്.

൧൧ – ൧൩. "പരിശുദ്ധന്മാരുടെ പൂൎത്തീകരണത്തിനു": വിശ്വാസികൾ താന്താങ്ങളുടെ നിലക്കു അനുസരണമായി പൂൎണ്ണത പ്രാപിക്കുവാൻ.– "ശുശ്രൂഷയുടെ വേലക്കു": ഓരോരുത്തനേയും ഏല്പിച്ചിരിക്കുന്ന ജോലി ശരിയായി നിൎവ്വഹിക്കുവാൻ.– "മ്ശീഹായുടെ ശരീരത്തിന്റെ ആത്മികവൎദ്ധനത്തിനു": മ്ശീഹാ എന്ന ശിരസ്സിനോടു യോജിച്ചിരിക്കുന്ന ഗാത്രമായ വിശുദ്ധസഭ വിശ്വാസത്തിലും സന്മാൎഗ്ഗത്തിലും അഭിവൃദ്ധിപ്പെട്ടും പൂൎണ്ണത പ്രാപിച്ചും വരുവാൻ.– വിശ്വാസികളെ ഐക്യത്തിലും സത്യത്തിലും കാത്തുകൊള്ളുവാനായി സത്യവിശ്വാസികളായ ഇടയന്മാരുടേയും ഉപദേഷ്ടാക്കളുടേയും ഇടമുറിയാതുള്ള തുടൎച്ച മ്ശീഹാ തന്റെ സഭക്കു നൽകിയിരിക്കുന്നു എന്നു ഈ വാക്യങ്ങളിൽ തെളിവായി പറഞ്ഞിരിക്കുന്നു.

൧൬. "അവന്റെ പണി സ്നേഹത്തിൽ പൂൎത്തിയാക്കപ്പെടേണ്ടതിനായി": വി. സഭ എന്ന മ്ശീഹായുടെ നിഗൂഢഗാത്രത്തെ മനുഷ്യന്റെ പ്രകൃതിജന്യമായ ഗാത്രത്തോടു വി. ശ്ലീഹാ തുലനം ചെയ്യുന്നു. ഓരോ അവയവത്തേയും അതിന്റെ വ്യത്യസ്തങ്ങളായ ലക്ഷണം അനുസരിച്ചു് വിവിധജോലികൾക്കായി ശിരസ്സു നിയമിക്കുന്നതുപോലെ സഭയിൽ ഓരോരുത്തനും തന്റെ ജോലിയിൽ ബദ്ധശ്രദ്ധനായി എല്ലാം സ്നേഹത്തിൽ വളരുകയും പൂൎണ്ണത പ്രാപിക്കുകയും ചെയ്യുവാൻവേണ്ടി മ്ശീഹാ ഓരോരുത്തനും തക്കതായ ഉദ്യോഗം വിഭജിച്ചുകൊടുക്കുന്നു എന്നാണു ഈ വിഷമവാക്യത്തിന്റെ അൎത്ഥം.

൨൦, ൨൧. "നിങ്ങൾ മ്ശീഹായെ ഗ്രഹിച്ചിരിക്കുന്നതു്": നിങ്ങൾ മ്ശീഹായുടെ ഉപദേശങ്ങൾ പഠിച്ചറിഞ്ഞിരിക്കുന്നതു്. – "എങ്കിൽ": ഈ പദം കാണിക്കുന്നതു സംശയമല്ല, പറഞ്ഞിരിക്കുന്ന കാൎയ്യത്തിന്റെ നിശ്ചയാവസ്ഥയെയത്രെ. വി. ഗ്രന്ഥങ്ങളിൽ ഈ പദം നിശ്ചയം കാണിക്കുവാനായി മററു സ്ഥലങ്ങളിലും പ്രയോഗിച്ചിരിക്കുന്നതായി കാണാം.

൩൩. "മനസ്സുകളുടെ ആത്മാവിൽ": മനസ്സുകളിൽ വരങ്ങൾ നൽകിയിരിക്കുന്ന പരിശുദ്ധാത്മാവിൽ.

൨൬. "കോപിക്കുവിൻ, എന്നാൽ പാപം ചെയ്യരുത്": കാരണവും ആവശ്യവും ഉള്ളപ്പോൾ കോപിക്കണം. എങ്കിലും ദൈവത്തിനും അയൽക്കാരനും എതിരായി പാപം ചെയ്യാതിരിക്കത്തക്കവണ്ണം കോപിക്കേണ്ടതാണ്. – "കോപത്തിന്മേൽ സൂര്യൻ അസ്തമിക്കരുത്": ന്യായമായിട്ടുള്ള കോപംതന്നെയും നീണ്ടുനില്ക്കുന്നതായാൽ പാപത്തിൽ ഉൾപ്പെടുവാൻ ഇടയാക്കാവുന്നതുകൊണ്ട് കഴിയുന്നതും ശീഘ്രത്തിൽ, അന്നു തന്നെ, സൂര്യൻ അസ്തമിക്കുന്നതിനുമുമ്പേ, കോപം വിട്ടുപേക്ഷിക്കണം.– പ്രകൃതിജന്യമായ ബലക്ഷയവും ക്ഷിപ്രകുപിതത്വവുംമൂലം കോപം ഉണ്ടായാലും ബുദ്ധിയും മനസ്സുംകൊണ്ടു അതിനു വഴിപ്പെടാതെയും പ്രവൃത്തിക്കുള്ള മാർഗ്ഗങ്ങൾ അന്വേഷിക്കാതെയും ഉടനെ തന്നെ കോപം വിട്ടുപേക്ഷിക്കണം എന്നും ഈ വാക്യത്തിനു ചിലർ വ്യാഖ്യാനം പറയുന്നുണ്ട്.

൨൭. "പിശാചിനു ഇടം കൊടുക്കുകയും അരുത്": നമ്മെ ബഹുവിധപാപങ്ങളിൽ ഉൾപ്പെടുത്തുവാനായിവരുന്ന പിശാചിനു കോപംമൂലം നാം വാതിൽ തുറന്നു കൊടുക്കുകയാകുന്നു. അങ്ങനെ അവനു പ്രവേശനദ്വാരം അനുവദിക്കരുതെന്നു താല്പര്യം.

## അദ്ധ്യായം ൫.

### സുകൃതജീവിതത്തിനായുള്ള ഉപദേശങ്ങൾ. മ്ശിഹായേയും സഭയേയും ദൃഷ്ടാന്തമാക്കി ഭാര്യാഭർത്താക്കന്മാർ പരസ്പരം നിർവ്വഹിക്കേണ്ട കടമകൾ.

ആകയാൽ പ്രിയപുത്രന്മാർ എന്നപോലെ നിങ്ങൾ ദൈവത്തോടു സദൃശരാകുവിൻ.

൨. മ്ശീഹാതന്നെയും നമ്മെ സ്നേഹിക്കുകയും നമുക്കുവേണ്ടി തന്നെത്തന്നെ രസകരമായ സുഗന്ധമായിട്ടു കാഴ്ചയും ബലിയുമായി ദൈവത്തിനു കൈയേല്പിക്കുകയും ചെയ്തതുപോലെ നിങ്ങൾ സ്നേഹത്തിൽ വ്യാപരിക്കുകയും ചെയ്യുവിൻ. [യോഹ. അ. ൧൩. വ. ൩൪; അ. ൧൫. വ. ൧൨: ൧. യോഹ. അ. ൪. വ. ൨൧.]

൩. വ്യഭിചാരവും, യാതൊരു അശുദ്ധിയും, അത്യാഗ്രഹവും, വിശുദ്ധന്മാർക്കു ഉചിതമായിരിക്കുന്നതുപോലെ, നിങ്ങളുടെ ഇടയിൽ ഒരിക്കലും പേർപറയപ്പെടുകപോലും ചെയ്യരുത്. [കൊലൊ. അ. ൩. വ. ൫.]

൪. നിന്ദനങ്ങളും അരുത്. ഭോഷത്വമൊ, പരിഹാസമൊ, കളിയൊ ആയിട്ടുള്ള വാക്കുകളും അരുത്. ഇവ ആവശ്യമില്ലാത്തവയത്രേ. മറിച്ച്, ഇവയ്ക്കു പകരം സ്തോത്രം (ആകുന്നു ആവശ്യം).

൫. എന്നാൽ വ്യഭിചാരിയൊ, അശുദ്ധനൊ, വിഗ്രഹങ്ങളെ ആരാധിക്കുന്നവനായ അത്യാഗ്രഹിയൊ ആയ ഏതുമനുഷ്യനും മ്ശിഹായുടെയും ദൈവത്തിൻെറയും രാജ്യത്തിൽ അവകാശമില്ല എന്നിതു നിങ്ങൾ അറിഞ്ഞുകൊൾവിൻ.

൬. വ്യർത്ഥവാക്കുകൾ കൊണ്ടു ആരും നിങ്ങളെ വഞ്ചിക്കാതിരിക്കട്ടെ. എന്തെന്നാൽ അനുസരണമില്ലാത്ത മക്കളുടെമേൽ ദൈവത്തിൻെറ കോപം വന്നുകൂടുന്നതു ഇവ നിമിത്തമാകുന്നു. [മത്താ. അ. ൨൪. വ. ൪: മർക്കോ. അ. ൧൩. വ. ൫: ലൂ. അ. ൨൧. വ. ൮: ൨. തെസ. അ. ൨. വ. ൩.]

൭. അതുകൊണ്ടു നിങ്ങൾ അവരുടെ പങ്കുകാരാകരുതു്.

൮. എന്തുകൊണ്ടെന്നാൽ മുമ്പേ നിങ്ങൾ ഇരുളായിരുന്നു. ഇപ്പോഴാകട്ടെ നമ്മുടെ കൎത്താവിൽ നിങ്ങൾ വെളിച്ചമാകുന്നു. ആകയാൽ വെളിച്ചത്തിന്റെ മക്കൾ എങ്ങനെയൊ അങ്ങനെ നിങ്ങൾ വ്യാപരിക്കുവിൻ.

൯. വെളിച്ചത്തിന്റെ ഫലങ്ങൾ സകല നന്മയിലും നീതിയിലും സത്യത്തിലുമാകുന്നുവല്ലൊ.

൧൦. നമ്മുടെ കൎത്താവിന്റെ സന്നിധിയിൽ നല്ലതു എന്തെന്നു നിങ്ങൾ വിവേചിക്കുവിൻ.

൧൧. ഇരുട്ടിന്റെ പ്രവൃത്തികളോടു നിങ്ങൾ കൂട്ടുകൂടരുതു്. എന്തുകൊണ്ടെന്നാൽ അവയിൽ ഫലങ്ങളില്ല. മറിച്ച്, അവയെ നിങ്ങൾ ശാസിക്കുവിൻ.

൧൨. എന്തെന്നാൽ അവർ രഹസ്യത്തിൽ ചെയ്യുന്നതു പറയുവാൻപോലും അറപ്പുള്ളതാകുന്നു.

൧൩. സകലവും വെളിച്ചത്താൽ ശാസിക്കപ്പെടുകയും വെളിവാക്കപ്പെടുകയും ചെയ്യുന്നു. വെളിവായിട്ടുള്ളതൊക്കെയുമോ വെളിച്ചമാകുന്നു.

൧൪. ഇതിനാൽ: ഉറങ്ങുന്നവനേ, നീ ഉണൎന്നു മരിച്ചവരുടെ ഇടയിൽനിന്നു എഴുന്നേല്ക്കുക, എന്നാൽ മ്ശിഹാ നിന്നെ പ്രകാശിപ്പിക്കും എന്നു പറയപ്പെട്ടിരിക്കുന്നു.

൧൫. ആകയാൽ നിങ്ങൾ ശ്രദ്ധയോടുകൂടി എങ്ങനെ നടക്കണമെന്നു നോക്കുവിൻ. ഭോഷന്മാരെപ്പോലെയല്ല, [കൊലൊ. അ. ൪. വ. ൫.]

൧൬. പിന്നെയൊ, തങ്ങളുടെ ദുഷ്കാലം വീണ്ടെടുക്കുന്ന ജ്ഞാനികളെപ്പോലെയത്രേ (നിങ്ങൾ നടക്കേണ്ടതു). എന്തുകൊണ്ടെന്നാൽ ദിവസങ്ങൾ ചീത്തയാകുന്നു.

൧൭. ഇതിനാൽ നിങ്ങൾ ബുദ്ധിഹീനന്മാരാകാതെ ദൈവത്തിന്റെ ഇഷ്ടം എന്താകുന്നു എന്നു ഗ്രഹിക്കുവിൻ. [റോമ. അ. ൧൨. വ. ൨: ൧. തെസ. അ. ൪. വ. ൩.]

൧൮. ദുരാഗ്രഹം കലൎന്നിരിക്കുന്ന ദ്രാക്ഷാരസംകൊണ്ടു നിങ്ങൾ ഉന്മത്തന്മാരാകരുതു്. മറിച്ച്, ആത്മാവുകൊണ്ടു നിങ്ങൾ നിറയുവിൻ.

൧൯. സങ്കീൎത്തനങ്ങളാലും സ്തോത്രങ്ങളാലും നിങ്ങൾ തമ്മിൽ സംസാരിക്കുവിൻ. നിങ്ങളുടെ ഹൃദയങ്ങളിൽ കൎത്താവിന്നു ആത്മീയഗീതങ്ങൾ പാടുവിൻ.

൨൦. നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെ നാമത്തിൽ എല്ലാമനുഷ്യരേയും പ്രതി പിതാവായ ദൈവത്തിന്നു എപ്പോഴും നന്ദിപറയുവിൻ.

൨൧. മ്ശിഹായുടെ സ്നേഹത്താൽ നിങ്ങൾ അന്യോന്യം കീഴ്പ്പെട്ടിരിക്കുവിൻ.

൨൨. ഭാൎയ്യമാരേ, നിങ്ങൾ നമ്മുടെ കൎത്താവിന്നു എന്നപോലെ നിങ്ങളുടെ ഭൎത്താക്കന്മാൎക്കു കീഴടങ്ങിയിരിക്കുവിൻ. [സൃ. അ. ൩. വ. ൧൬: കൊലൊ. അ. ൩. വ. ൧൮: ൧. പത്രോ. അ. ൩. വ. ൧.]

൨൩. എന്തുകൊണ്ടെന്നാൽ മ്ശിഹാതന്നെയും സഭയുടെ തലയായിരിക്കുന്നതും അവൻ ശരീരത്തിന്റെ രക്ഷകനായിരിക്കുന്നതുംപോലെതന്നെ ഭൎത്താവു ഭാൎയ്യയുടെ തലയാകുന്നു. [കോറ. അ. ൧൧. വ. ൩.]

൨൪. എന്നിരിക്കെ സഭ മ്ശിഹായിക്കു കീഴ്പ്പെട്ടിരിക്കുന്നതുപോലെതന്നെ ഭാൎയ്യമാരും തങ്ങളുടെ ഭൎത്താക്കന്മാൎക്കു സകലത്തിലും (കീഴ്പ്പെട്ടിരിക്കേണം).

൨൫. ഭൎത്താക്കന്മാരേ, മ്ശിഹാ

തന്നെയും തൻെറ സഭയെ സ്നേഹിക്കകയും, (൨൭)

൨൬. ജലത്തിലുള്ള സ്നാനംകൊണ്ടും വചനംകൊണ്ടും അവളെ ശുദ്ധീകരിക്കവാനും, അവളെ വെടിപ്പാക്കവാനും,

൨൭. അവളിൽ കറയൊ, മുഖച്ചുളിവൊ, ഇവറ്റു തുല്യമായ എന്തെങ്കിലുമൊ ഇല്ലാതെ, എന്നല്ല, അവൾ മലിനതയില്ലാത്ത പരിശുദ്ധയായിരിക്കേണ്ടതിനു തനിക്കായിട്ടുതന്നെ മഹത്വമുള്ളവളായി സഭയെ നിറുത്തുവാനും വേണ്ടി (൨൫) «അവളെപ്രതി തന്നെത്തന്നെ ഏല്പിച്ചുകൊടുക്കകയും ചെയ്തതുപോലെ നിങ്ങളുടെ ഭാൎയ്യമാരെ നിങ്ങൾ സ്നേഹിക്കുവിൻ». [കൊലൊ. അ. ൩. വ. ൧൯.]

൨൮. ഭൎത്താക്കന്മാർ തങ്ങളുടെ ശരീരങ്ങളെപ്പോലെ തന്നെ തങ്ങളുടെ ഭാൎയ്യമാരെയും സ്നേഹിക്കേണ്ടതാകുന്നു. എന്തുകൊണ്ടെന്നാൽ തൻെറ ഭാൎയ്യയെ സ്നേഹിക്കുന്നവൻ തന്നെത്തന്നെയാകുന്നു സ്നേഹിക്കുന്നത്.

൨൯. ആരും സ്വന്തശരീരത്തെ ഒരിക്കലും ദ്വേഷിക്കുന്നില്ലല്ലൊ. മറിച്ച്, മ്ശീഹാ സഭയെ എന്നപോലെ അവൻ അതിനെ പോററുകയും അതിൻെറ കാൎയ്യത്തിൽ ശ്രദ്ധിക്കകയുമത്രേ ചെയ്യുന്നത്.

൩൦. എന്തെന്നാൽ നാം അവൻെറ ശരീരത്തിൻെറ അവയവങ്ങളാകുന്നു. അവൻെറ മാംസത്തിൽനിന്നും അവൻെറ അസ്ഥികളിൽനിന്നുമുള്ളവരും ആകുന്നു.

൩൧. ഇതിനാൽ പുരുഷൻ തൻെറ അപ്പനേയും തൻെറ അമ്മയേയും വിട്ടു തൻെറ ഭാൎയ്യയോടുചേരും. അവർ ഇരുവരും ഒരു ജഡം ആവുകയും ചെയ്യും. [സൃ. അ. ൨. വ. ൨൪: മത്താ. അ. ൧൯. വ. ൫: മൎക്കൊ. അ. ൧൦. വ. ൭. — ൧. കോറ. അ. ൬. വ. ൧൬.]

൩൨. ഈ രഹസ്യം വലുതാകുന്നു. ഞാനോ മ്ശീഹായെക്കുറിച്ചും അവൻെറ സഭയെക്കുറിച്ചുമാകുന്നു പറയുന്നത്.

൩൩. എന്നിരിക്കെ, നിങ്ങളും — നിങ്ങളിൽ ഓരോരുത്തനും — തന്നെത്തന്നെ എപ്രകാരമൊ അപ്രകാരം തൻെറ ഭാൎയ്യയേയും സ്നേഹിക്കണം. ഭാൎയ്യയോ തൻെറ ഭൎത്താവിനെ ഭയപ്പെടണം.

## വ്യാഖ്യാനം.

൪. "ഇവറ്റു പകരം സ്തോത്രം": മധുരഭാഷണം, നമ്മുടെ സംസാരത്തിലും വാക്കുകളിലുമുള്ള മാധുൎയ്യം എന്നും ഗ്രീക്കുമൂലത്തിനു ചിലർ അൎത്ഥം പറയുന്നുണ്ട്.

൫. "വിഗ്രഹങ്ങളെ ആരാധിക്കുന്നവനായ അത്യാഗ്രഹി": വിഗ്രഹാരാധനക്കാരൻ പൊന്നും വെള്ളിയും മററുംകൊണ്ടുള്ള വിഗ്രഹങ്ങളെ ദൈവം എന്നപോലെയും ദൈവത്തെക്കാൾ മേലായും സ്നേഹിച്ചു ആരാധിക്കുന്നതുപോലെ അത്യാഗ്രഹി ധനത്തെ തൻെറ ജീവനും, ഉപജീവനമാൎഗ്ഗവും, സമസ്തവുമായി കരുതുകയും പ്രത്യാശ മുഴുവൻ അതിൽ ഉറപ്പിക്കുകയും ദൈവത്തെപ്പോലെയും അതിൽക്കവിഞ്ഞും അതിനെ സേവിക്കുകയും ചെയ്യുന്നതുകൊണ്ടാണ് വിഗ്രഹങ്ങളെ ആരാധിക്കുന്നവനായ അത്യാഗ്രഹി എന്നിവിടെ പറഞ്ഞിരിക്കുന്നത്. — വിഗ്രഹാരാധന യഹൂദന്മാൎക്ക് അത്യന്തം നിഷിദ്ധമായിരുന്നതുകൊണ്ട് മഹാപാപങ്ങളേതിനെയുംപററി വിഗ്രഹാരാധന എന്നു അവർ പറയുക പതിവായിരുന്നു എന്നും, ഇങ്ങനെ അത്യാഗ്രഹത്തിൻെറ നികൃഷ്ടത കാണിക്കുവാൻവേണ്ടി ഇവിടെ വിഗ്രഹാരാധന എന്നു പറയുന്നു എന്നും കരുതുന്നവരുമുണ്ട്.

൬. "അനുസരണമില്ലാത്ത മക്കൾ": അ. ൨. വ. ൧, ൨ വ്യ. നോക്കുക.

൮. "മുമ്പെ നിങ്ങൾ ഇരുളായിരുന്നു": കല്ലും മരവും ദൈവമായി വണങ്ങുവാനും മേൽവാക്യങ്ങളിൽ പറഞ്ഞിട്ടുള്ള ദുഷ്കൃത്യങ്ങൾ മനസ്സിനു യാതൊരു വല്ലായ്മയും കൂടാതെ ചെയ്യുവാനും തക്കവണ്ണം അവർ ഉൾപ്പെട്ടിരുന്ന അവിശ്വാസാവസ്ഥയെപ്പററിയാണു ഇരുൾ എന്നു ഇവിടെ പറയുന്നത്.

൧൧. "അവയെ നിങ്ങൾ ശാസിക്കുവിൻ": നിങ്ങൾ ഇപ്പോൾ വെളിച്ചമാണ്. മേൽ (വ. ൯.) പ്രസ്താവിച്ചിട്ടുള്ള വെളിച്ചത്തിൻെറ ഫലങ്ങൾകൊണ്ടും, പരിശുദ്ധമായ പാനവും ജീവിതശുദ്ധിയുംകൊണ്ടും ഇരുട്ടിൻെറ പ്രവൃത്തികളുടെ തെററ് പ്രസ്പഷ്ടമാക്കി അവയെ തിരുത്തുവിൻ.

൧൩. "സകലവും . . . വെളിച്ചമാകുന്നു": വെളിച്ചത്തിൻെറ ഫലങ്ങൾ (വ. ൯.) വിവേചിച്ച് (വ. ൧൦.) അവകൊണ്ടു ശാസിക്കുമ്പോൾ (വ. ൧൧.) നിങ്ങളുടെ വെളിച്ചത്താൽ, അവർ ചെയ്യുന്ന അറപ്പുള്ളതൊക്കെയും (വ. ൧൨.) മാറി വെളിച്ചത്തിൻെറ പ്രവൃത്തികൾ ഉണ്ടാകും. ഇങ്ങനെ അവരുടെ പ്രവൃത്തികൾ വെളിച്ചമുള്ളവയാകുമ്പോൾ അവരും നിങ്ങളെപ്പോലെ വെളിച്ചമായിത്തീരും. (വ. ൮.)

൧൪. ഈ വാക്യം പൌരാണികമായ ഒരു ക്രിസ്തീയഗീതത്തിൽനിന്നുള്ള ഉദ്ധാരണമാണെന്നു ചിലർ പറയുന്നു. കാനോനികമല്ലാത്ത ഒരു പുസ്തകത്തിൽനിന്നായിരിക്കാമെന്നാണു വി. ഈറാനിമോസിൻെറ അഭിപ്രായം. ഏശ. അ. ൬൦. വ. ൧-ൽ യഹൂദന്മാരെ ഉദ്ദേശിച്ചു പറഞ്ഞിരിക്കുന്നതിനെ വി. പൌലോസു സകല പാപികൾക്കും പററത്തക്കവണ്ണം ഭേദപ്പെടുത്തി പറയുന്നു എന്നു വേറെ ചിലരെല്ലാം അഭിപ്രായപ്പെടുന്നു. ഏശ. അ. ൬൦. വ. ൧-ൽനിന്നു ഈ വാക്യത്തിൻെറ അത്ഥം ഗ്രാഹ്യമാണ്.

൧൫. "ശ്രദ്ധയോടുകൂടി": കൽദ-ൽമാത്രം 'ശോഭയോടെ' എന്നു കാണുന്നു. സ്ഫീറായീസ് (ܒܙܗܝܪܐܝܬ) ശ്രദ്ധയോടെ, സഫിയായീസ് (ܒܨܦܝܐܝܬ) ശോഭയോടെ ഇവയുടെ ലിപിസമത്വംകൊണ്ട് വന്ന പിശകാകുവാനേ വഴിയുള്ളു.

൧൬. "തങ്ങളുടെ ദുഷ്കാലം വീണ്ടെടുക്കുന്ന ജ്ഞാനികൾ": മനുഷ്യബലഹീനതമൂലം വിഫലമാക്കിക്കളഞ്ഞുപോയ (വ. ൮.) സമയം പിൽക്കാലത്തെ തീക്ഷ്ണതകൊണ്ടു പരിഹരിച്ചു പുനഃപ്രാപ്തമാക്കുന്ന ബുദ്ധിമാന്മാർ. — "ദിവസങ്ങൾ ചീത്തയാകുന്നു": ആപത്തുകളും, പാപപരീക്ഷകളും, കഷ്ടതകളുമൊക്കെക്കൊണ്ടു നിറഞ്ഞവയാകുന്നു. തൻമൂലം നിങ്ങൾ എങ്ങനെ നടക്കണമെന്ന് ബുദ്ധിമാന്മാരെപ്പോലെ (വ. ൧൫.) ശ്രദ്ധയോടെ നോക്കണം. — ദിവസങ്ങൾ വിശ്വസനീയങ്ങളല്ല. ദീർഘമെന്നു കരുതുന്ന ജീവിതം ക്ഷണത്തിൽ അവസാനിച്ചു എന്നു വരാം. അതുകൊണ്ട് ദിവസങ്ങളെ ശ്രദ്ധാപൂർവ്വം വിനിയോഗിക്കണം.

൨൦. "എല്ലാ മനുഷ്യരേയുംപ്രതി": അറ. 'എല്ലാക്കാര്യത്തേയുംപ്രതി' എന്നാണ്. ഗ്രീ., ല., ക്രൂശ. പ്രതികളിൽ എല്ലാ മനുഷ്യരെന്നോ എല്ലാകാര്യമെന്നോ അത്ഥമാകാം.

൨൩. "അവൻ ശരീരത്തിൻെറ രക്ഷകൻ": ഗ്രീ., അറ. പ്രതികളിലും 'ശരീരത്തിൻെറ' എന്നുമാത്രമേയുള്ളു. ശ്ലീഹാ എന്നുമാത്രം പറഞ്ഞാൽ വി. പൌലോസെന്നും, പ്രവാചകൻ എന്നു പറഞ്ഞാൽ ഏശായാ എന്നും ഗ്രഹിക്കുന്നതുപോലെ ശരീരത്തിൻെറ എന്ന ശബ്ദം മാത്രംകൊണ്ടു ശരീരത്തിൽ പ്രാമുഖ്യമുള്ളതായ മ്ശിഹായുടെ ശരീരം അഥവാ സഭ എന്നാണു ഗ്രഹിക്കേണ്ടത്. ല-ൽ 'അവൻെറ (തൻെറ) ശരീരത്തിൻെറ' എന്നും വിശദമായി കാണുന്നുമുണ്ട്. ക്രൂശ. പ്രതിയിൽ 'നമ്മുടെ ശരീരത്തിൻെറ' എന്നു കാണുന്ന വിവത്തനവും ഇതിൽനിന്നു വിഭിന്നമല്ല. നാം മ്ശിഹായുടെ ശരീരത്തിൻെറ അവയവങ്ങളാകുന്നുവല്ലൊ. — ഭാര്യാഭത്താക്കന്മാർ ഏകശരീരമായിരിക്കുന്നതിനാൽ

ഭത്താവു തൻെറ ശരീരംതന്നെയായിരിക്കുന്ന ഭാൎയ്യയുടെ രക്ഷകൻ എന്നു ഈ വാക്യം വ്യാഖ്യാനിക്കുന്നവരുമുണ്ടു്. – "ഭത്താവു ഭാൎയ്യയുടെ തലയാകുന്നു": ഭർത്തൃപദത്തിലുള്ള ഒരു മനുഷ്യനെപ്പററിയാണു് വി. പൌലോസു് പറയുന്നതെങ്കിലും 'പുരുഷൻ' എന്നു വിവൎത്തനം ചെയ്യുയാണു് ഉത്തമമെന്നും, ൧. കോറ. അ. ൧൧. വ. ൩-ൽ ഈ പദങ്ങളും ഈ വാചകവും തന്നെയാണുള്ളതെങ്കിലും പ്രോട്ടസ്റ്റൻറുകാർ പോലും അവിടെ 'പുരുഷൻ സ്ത്രീയുടെ തലയാകുന്നു' എന്നാണു വിവൎത്തനം ചെയ്യുന്നതെന്നും ഫെയ്ഡക്ക് പറയുന്നു. ഭത്താവു്, ഭാൎയ്യ എന്നു ഇവിടെ അൎത്ഥം പറഞ്ഞിരിക്കുന്ന സുറിയാനിപദങ്ങൾക്കു പുരുഷൻ, സ്ത്രീ എന്നും അൎത്ഥമുള്ളതാണു്.

൨൪. "സഭ മ്ശിഹായിക്കു കീഴ്പ്പെട്ടിരിക്കുന്നതുപോലെ": ആകയാൽ സഭ മ്ശിഹായ്ക്കു് എപ്പോഴും കീഴ്പ്പെട്ടിരിക്കുന്നു, മ്ശിഹായിൽനിന്നു അവൾ നീങ്ങിപ്പോയി അധഃപതിക്കുവാൻ വഴിയില്ല, മറിച്ചു്, നിൎമ്മലയും മാററമില്ലാത്തവളുമായി ലോകാവസാനപൎയ്യന്തം വിശ്വാസപൂൎവ്വം അവൾ അദ്ദേഹത്തോടുകൂടിയിരിക്കും എന്നാണല്ലൊ വി. പൌലോസു് പറയുന്നതു്. – "സകലത്തിലും": വിവാഹസംബന്ധമായ എല്ലാ കാൎയ്യങ്ങളിലും. ഭാൎയ്യാത്വം സ്ത്രീകളുടെ അവകാശങ്ങളും കടമകളും നിശ്ശേഷം നീക്കിക്കളയുന്നില്ല.

൨൬. "വചനം": ഗ്രീക്കിലും 'വചനം' എന്നു മാത്രമേയുള്ളു. ല.ൽ 'ആയുസ്സിൻെറ വചനം' എന്നു കാണുന്നു. 'ആയുസ്സിൻെറ' എന്ന പദം വി. ഈറാനിമോസിൻെറയും വി. അംബ്രോസീസിൻെറയും കൃതികളിൽ ഇല്ലാത്തതാണു്. അറ.ൽ 'തൻെറ വചനം' എന്നും, ക്രൂശ.ൽ 'അവൻെറ വചനം' എന്നുമാണു വിവൎത്തനം.— മാമോദീസാ നൽകുമ്പോൾ കാൎമ്മികൻ ഉച്ചരിക്കുന്ന വാക്കുകൾ എന്നാണു വചനംകൊണ്ടു ഗ്രഹിക്കേണ്ടതു്. മ്ശിഹാ സഭയുടെ മണവാളനാകയാൽ ഈ മാമോദീസാ അഥവാ സ്നാനം വിവാഹകൎമ്മത്തിൻെറ അംശമാണു്.

൨൮. "തന്നെത്തന്നെയാകുന്നു സ്നേഹിക്കുന്നതു്": ഭാൎയ്യാഭത്താക്കന്മാർ ഏകശരീരമാണല്ലൊ.

൩൦. "അവൻെറ മാംസത്തിൽ നിന്നും അവൻെറ അസ്ഥികളിൽനിന്നുമുള്ളവർ": ഉറങ്ങിക്കിടന്നിരുന്ന ആദത്തിൻെറ പാൎശ്വത്തിൽനിന്നു ഹാവാ പുറപ്പെട്ടതുപോലെ കുരിശിൽ മരിച്ചുകിടന്നിരുന്ന മ്ശിഹായുടെ പാൎശ്വത്തിൽനിന്നു സഭ – നാം – പുറപ്പെട്ടു. തൻമൂലമാണു് നാം അവൻെറ മാംസത്തിൽനിന്നും അവൻെറ അസ്ഥികളിൽനിന്നുമുള്ളവരാകുന്നു എന്നു പറയപ്പെടുന്നതു്. – ഈ വാക്യാംശം ക്രൂശ., വത്തിക്കാൻ, സീനൈപ്രതികളിലും പ്രാമാണികങ്ങളായ മററുപല പ്രതികളിലും കാണുന്നില്ല.

൩൨. "ഈ രഹസ്യം വലുതാകുന്നു": ക്രിസ്തീയവിവാഹം മനുഷ്യാവതാരത്തിൽ ദൈവവും മനുഷ്യത്വവും തമ്മിലുണ്ടായ യോജിപ്പിൻെറയും, മനുഷ്യാവതാരത്തിൻെറ തുടർച്ചയായ സഭയുടെയും അടയാളമാകയാൽ രഹസ്യാൎത്ഥസംപൂൎണ്ണമാണു്. മനുഷ്യാവതാരത്തിൽ മ്ശിഹാ സ്വൎഗ്ഗപിതാവിനെയും മാതാവായ യഹൂദസഭയെയുംവിട്ടു പുതിയനിയമസഭയോടു ചേരുന്നു. പുതിയനിയമസഭയും അതിൻെറ പിതാവായ പിശാചിനെയും മാതാവായ അവിശ്വാസികളെയുംവിട്ടു മ്ശിഹായോടു ചേരുന്നു. ക്രിസ്തീയവിവാഹം കൂദാശയാണെന്നതിനുള്ള ന്യായങ്ങൾക്കെല്ലാം ഈ വേദവാക്യം വി. ഗ്രന്ഥസംബന്ധമായ മൂലമാണു്. – "മ്ശിഹായെക്കുറിച്ചും . . . സഭയെക്കുറിച്ചും": ല.ൽ മാത്രം മ്ശിഹായിലും സഭയിലും എന്നു കാണുന്നു.

൩൩. "ഭത്താവിനെ ഭയപ്പെടണം": സ്നേഹം, ബഹുമാനം, സേവനം ഇത്യാദികളാണു 'ഭയ'ശബ്ദത്താൽ പ്രദ്യോതിപ്പിക്കപ്പെടുന്നതു്. – ൧. കോറ. അ. ൧൧. വ. ൧൧. വ്യ. കൂടി നോക്കുക.

## അദ്ധ്യായം ൬.

മക്കൾ, മാതാപിതാക്കന്മാർ, ദാസന്മാർ, എജമാനന്മാർ ഇവരുടെ കടമകൾ. ഒരു ക്രിസ്ത്യാനിയുടെ ആയുധങ്ങൾ.

മക്കളേ, നിങ്ങൾ നമ്മുടെ കൎത്താവിൽ നിങ്ങളുടെ മാതാപിതാക്കന്മാരെ അനുസരിക്കുവിൻ. ഇതു നീതിയാകുന്നുവല്ലൊ.

൨, ൩. നിനക്കു നന്മയായിട്ടുള്ളതു സംഭവിക്കുവാനും ഭൂമിയിൽ നിന്റെ ആയുസ്സു ദീൎഘിക്കുവാനുമായിട്ട് നിന്റെ അപ്പനേയും നിന്റെ അമ്മയേയും നീ ബഹുമാനിക്കുക എന്നിതു വാഗ്ദാനം ചെയ്യപ്പെട്ടിരിക്കുന്ന ആദ്യകല്പനയാകുന്നു. [പുറ. അ. ൨൦. വ. ൧൨: ആവൎത്ത. അ. ൫. വ. ൧൬: ബൻസീ. അ. ൩. വ. ൯: മത്താ. അ. ൧൫. വ. ൪: മൎക്കോ. അ. ൭. വ. ൧൦: കൊലൊ. അ. ൩. വ. ൨൦.]

൪. മാതാപിതാക്കന്മാരേ, നിങ്ങളുടെ മക്കളെ നിങ്ങൾ കോപിപ്പിക്കരുതു്. പിന്നെയൊ, നമ്മുടെ കൎത്താവിന്റെ ശിക്ഷണത്തിലും ഉപദേശത്തിലും അവരെ നിങ്ങൾ വളൎത്തുവിൻ.

൫. ദാസന്മാരേ, മ്ശിഹായെ എന്നപോലെ പേടിയോടും വിറയലോടും ഹൃദയനിഷ്കപടതയോടുംകൂടി നിങ്ങളുടെ ശാരീരിക എജമാനന്മാരെ നിങ്ങൾ അനുസരിക്കുവിൻ. [കൊലൊ. അ. ൩. വ. ൨൨: തെത്തോ. അ. ൨. വ. ൯: ൧. പത്രോ. അ. ൨. വ. ൧൮.]

൬. നിങ്ങൾ മനുഷ്യരെ പ്രസാദിപ്പിക്കുന്നവരെപ്പോലെ കൺകാഴ്ചയിലല്ല, മറിച്ച്, ദൈവത്തിന്റെ ഇഷ്ടം ചെയ്യുന്നവരായ മ്ശിഹായുടെ ദാസന്മാരെപ്പോലെ (ആകുന്ന അനുസരിക്കേണ്ടതു്).

൭. നിങ്ങൾ മനുഷ്യൎക്ക് എന്നപോലെയല്ല, നമ്മുടെ കൎത്താവിനു എന്നപോലെ നിങ്ങളുടെ മുഴുമനസ്സോടുകൂടി സ്നേഹപൂൎവ്വം അവൎക്കു ശുശ്രൂഷ ചെയ്യുവിൻ.

൮. ദാസനായാലും സ്വതന്ത്രനായാലും ഓരോരുത്തൻ ചെയ്യുന്ന നന്മയായിട്ടുള്ളതു എന്തൊ അതിനാകുന്നു നമ്മുടെ കൎത്താവിനാൽ പ്രതിഫലം നൽകപ്പെടുന്നതു എന്നു നിങ്ങൾ അറിയുന്നുവല്ലൊ.

൯. എജമാനന്മാരേ, നിങ്ങളും നിങ്ങളുടെ ദാസന്മാരോടു ഇപ്രകാരംതന്നെ ചെയ്യുവിൻ. തെറുകൾ അവരോടു ക്ഷമിക്കുവിൻ. നിങ്ങളുടേയും എജമാനൻ സ്വൎഗ്ഗത്തിൽ ഉണ്ടെന്നും അവന്റെ പക്കൽ മുഖംനോട്ടമില്ലെന്നും നിങ്ങൾ അറിയുന്നുവല്ലൊ. [ആവൎത്ത. അ. ൧൦. വ. ൧൭: ൨. ബെൎയ. അ. ൧൯. വ. ൭: ഈയോ. അ. ൩൪. വ. ൧൯: സുജ്ഞ. അ. ൬. വ. ൮: ബൻസീ. അ. ൩൫. വ. ൧൫: നട. അ. ൧൦. വ. ൩൪: റോമ. അ. ൨. വ. ൧൧: കൊലൊ. അ. ൩. വ. ൨൫: ൧. പത്രോ. അ. ൧. വ. ൧൭.]

൧൦. ഇനി എന്റെ സഹോദരന്മാരേ, നമ്മുടെ കൎത്താവിലും അവന്റെ ശക്തിയുടെ പ്രാബല്യത്തിലും നിങ്ങൾ ദൃഢത പ്രാപിക്കുവിൻ.

൧൧. പിശാചിന്റെ കണികളോടു എതിൎത്തുനില്ക്കുവാൻ നിങ്ങൾക്കു കഴിയേണ്ടതിനു ദൈവത്തിന്റെ ആയുധമെല്ലാം നിങ്ങൾ ധരിക്കുകയും ചെയ്യുവിൻ.

൧൨. എന്തുകൊണ്ടെന്നാൽ നിങ്ങളുടെ യുദ്ധം ശരീരത്തോടും രക്തത്തോടുമല്ല, പിന്നെയോ, പ്രഭുത്വ

ങ്ങളോടും, അധികാരികളോടും, അ ന്ധകാരമയമായ ഈ ലോകത്തെ കീ ഴടക്കിയിരിക്കുന്നവരോടും, ആകാശ ത്തിൻകീഴുള്ള ദുരാത്മാക്കളോടുമാകു ന്നു.

൧൩. ഇതിനാൽ ദുഷ്ടനോടു എതി രിടുവാൻ നിങ്ങൾക്കു സാധിക്കേണ്ട തിന്നും സകലത്തിലും നിങ്ങൾ ഒരു ക്കമുള്ളവരായി നില്ക്കേണ്ടതിന്നുമായി ദൈവത്തിൻെറ ആയുധമെല്ലാം നി ങ്ങൾ ധരിച്ചുകൊൾവിൻ.

൧൪. ആകയാൽ നിങ്ങൾ എഴു ന്നേററു സത്യംകൊണ്ടു നിങ്ങളുടെ അരകൾ കെട്ടുവിൻ. നീതി എന്ന ക വചം ധരിക്കുവിൻ.

൧൫. സമാധാനസുവിശേഷത്തി ൻെറ ഒരുക്കം എന്ന ചെരിപ്പു നിങ്ങ ളുടെ കാലുകളിൽ ഇടുവിൻ.

൧൬. ഇവയോടുകൂടി, ദുഷ്ടൻെറ എരിയമ്പുകളെയെല്ലാം കെടുത്തുകള യുവാൻ ശക്തിയിൽ നിങ്ങളെ പ്രാ പ്തരാക്കുന്ന വിശ്വാസമെന്ന പരി ച നിങ്ങൾക്കായി നിങ്ങൾ എടുക്കു വിൻ.

൧൭. രക്ഷ എന്ന പടത്തൊപ്പി ധരിക്കുവിൻ. ദൈവത്തിൻെറ വച നമാകുന്ന ആത്മികവാൾ പിടിച്ചു കൊൾവിൻ. [ഏശ. അ. ൫൯. വ. ൧൭: ൧. തെസ. അ. ൫. വ. ൮.]

൧൮. സകല യാചനകളാലും സ കല അപേക്ഷകളാലും നിങ്ങൾ ആത്മാവിൽ എപ്പോഴും പ്രാൎത്ഥിക്കു വിൻ. സകല വിശുദ്ധന്മാരെക്കുറി ച്ചും, (൧൯, ൨൦)

൧൯, ൨൦. ചങ്ങലകളിൽ ഞാൻ ഏതിൻെറ സ്ഥാനാപതിയോ ആ സു വിശേഷത്തിൻെറ രഹസ്യം, അതു സംസാരിക്കുവാൻ എനിക്കു കടമയാ യിരിക്കുന്നതുപോലെ ഞാൻ മനസ്സുറ പ്പോടുകൂടി അതു സംസാരിക്കത്തക്കു വണ്ണം, പരസ്യമായി പ്രസംഗിക്കു വാൻ എനിക്കു, എൻെറ വായ് തുറക്കു മ്പോൾ, വാക്കു നൽകപ്പെടുവാനാ യിട്ടു എന്നെക്കുറിച്ചും (൧൮) «ഇടവി ടാതെ യാചിച്ചുകൊണ്ടും പ്രാൎത്ഥിച്ചു കൊണ്ടും ആ പ്രാൎത്ഥനയിൽ തന്നെ നിങ്ങൾ എപ്പോഴും ഉണൎന്നിരിക്കു വിൻ». [കൊലൊ. അ. ൪. വ. ൨, ൩: ൨. തെസ. അ. ൩. വ. ൧.]

൨൧. എന്നാൽ എന്നെ സംബന്ധി ക്കുന്നതും ഞാൻ ചെയ്യുന്നതും നിങ്ങ ളും അറിയേണ്ടതിന്നു ഇതാ! പ്രിയ സഹോദരനും നമ്മുടെ കൎത്താവിൽ വിശ്വസ്ത ശുശ്രൂഷകനുമായ തുകീ ക്കോസ് നിങ്ങളെ അറിയിക്കും.

൨൨. എന്തെന്നാൽ എന്നെ സം ബന്ധിക്കുന്നതു നിങ്ങൾ അറിയുകയും നിങ്ങളുടെ ഹൃദയങ്ങളെ അവൻ ആ ശ്വസിപ്പിക്കുകയും ചെയ്യണമെന്നി തിനായിട്ടു തന്നെയാകുന്നു അവനെ നിങ്ങളുടെ അടുക്കലേക്കു ഞാൻ അ യച്ചിരിക്കുന്നതു്.

൨൩. പിതാവായ ദൈവത്തിൽ നിന്നും നമ്മുടെ കൎത്താവായ ഈശോ മ്ശീഹായിൽ നിന്നും നമ്മുടെ സ ഹോദരന്മാൎക്കു സമാധാനവും വിശ്വാ സത്തോടുകൂടിയ സ്നേഹവും (ഉണ്ടാ കട്ടെ).

൨൪. നമ്മുടെ കൎത്താവായ ഈ ശോമ്ശീഹായെ അക്ഷയമായി സ്നേ ഹിക്കുന്ന എല്ലാവരോടുംകൂടെ കൃപ (ഉണ്ടാകുമാറാകട്ടെ), ആമേൻ.

## വ്യാഖ്യാനം.

൨, ൩. "വാഗ്ദാനം ചെയ്യപ്പെട്ടിരിക്കുന്ന ആദ്യകല്പന": വാഗ്ദാനത്തോടുകൂടിയ ഒന്നാമത്തെ കല്പന. 'നിനക്കു നന്മയായിട്ടുള്ളതു സംഭവിക്കുവാനും ഭൂമിയിൽ നിൻെറ

അയുസ്സു ദീർഘിക്കുവാനുമായിട്ട്" എന്നുള്ളതാണു വാഗ്ദാനം. പഴയനിയമത്തിൽ വാഗ്ദാനത്തോടുകൂടിയ കല്പന വേറെയുണ്ടെങ്കിലും പത്തുകല്പനകളിൽ വാഗ്ദാനം ഇതിനോടേ അനുബന്ധിച്ചിട്ടുള്ളു. 'ആദ്യകല്പന' എന്നതു പ്രധാനമായ ഒരു കല്പന എന്നുമാത്രം ഗ്രഹിക്കുന്നവരുമുണ്ട്.

൪. "നിങ്ങളുടെ മക്കളെ നിങ്ങൾ കോപിപ്പിക്കരുത്": കാഠിന്യം, മുരട്ടുശീലം, കടന്ന ശകാരം, അധികജോലി ഇതുകളാൽ അവരെ ഭാരപ്പെടുത്തുകയും മുഷിപ്പിക്കുകയുമരുത്.

൧൨. "പ്രഭുത്വങ്ങളോടും അധികാരികളോടും": അ. ൧. വ. ൨൧. വ്യാഖ്യാനം നോക്കുക. ഇവിടെ ദുരാത്മാക്കളെ ഉദ്ദേശിച്ചാണ് പറയുന്നത്. — "ഈ ലോകത്തെ കീഴടക്കിയിരിക്കുന്ന": വിശുദ്ധകാൎയ്യങ്ങൾക്കു ഉപയോഗിക്കുവാനുള്ള വസ്തുക്കളെ ശുദ്ധീകരിച്ചെടുക്കുന്ന സഭാക്രമം പിശാചിനു ഈലോകവസ്തുക്കളിന്മേൽ അധികാരമുണ്ടെന്നതു സഭ സമ്മതിക്കുന്നു എന്നു പ്രത്യക്ഷപ്പെടുത്തുന്നുണ്ടല്ലൊ. — "ആകാശത്തിൻകീഴുള്ള ദുരാത്മാക്കൾ": നശിച്ചുപോയ ദൂതന്മാൎക്കു ഈ ഭാഗത്തു സഞ്ചരിക്കുവാൻ ദൈവം അനുവദിച്ചിട്ടുണ്ട്.

൧൪. "സത്യംകൊണ്ട്": പഠനത്തിലും ആചാരങ്ങളിലും സത്യം പരിപാലിച്ചുകൊണ്ടും, മാമോദീസായിലെ സത്യവാചകം സംരക്ഷിച്ചുകൊണ്ടും. — "നീതി": ഈ പദംകൊണ്ടു സകല സുകൃതങ്ങളും എന്നാണു ഇവിടെ ഗ്രഹിക്കേണ്ടതു്.

൧൫. "സുവിശേഷത്തിൻെറ ഒരുക്കം എന്ന ചെരിപ്പ്": കവാത്തു ചെയ്യുവാനൊ ഓടുവാനൊ ഒരു പടയാളി ഒരുങ്ങിയിരിക്കുന്നതുപോലെ സുവിശേഷപ്രസംഗത്തിനായി യാത്രചെയ്യുവാനും സുവിശേഷമാൎഗ്ഗങ്ങളിൽ സഞ്ചരിക്കുവാനും തയ്യാറായിരിക്കുവിൻ.

൧൭. "രക്ഷ എന്ന പടത്തൊപ്പി": നിത്യരക്ഷ ലഭിക്കുമെന്നുള്ള പ്രതീക്ഷ.

൨൪. "അക്ഷയമായി സ്നേഹിക്കുന്ന": നിഷ്കളങ്കമായും, ശുദ്ധമായും, ലൌകികമൊ പാപമയമൊ ആയിട്ടുള്ള യാതൊന്നിൻെറയും കലൎച്ചയില്ലാതെയും മനസ്സിൻെറയും ഹൃദയത്തിൻെറയും പരിശുദ്ധിയോടുകൂടി പൂൎണ്ണമായി സ്നേഹിക്കുന്ന.

# വി. പൌലോസ് ശ്ലീഹാ പീലിപ്പോസ്കാൎക്ക് എഴുതിയ

## ലേഖനം.

മഹാനായ അലക്സാണ്ഡറിൻെറ പിതാവും മാക്കേദോനിയാരാജാവുമായ പീലിപ്പോസിനാൽ സ്ഥാപിക്കപ്പെട്ടതായിരുന്ന മാക്കേദോനിയായിലെ പീലിപ്പോസ്പട്ടണം. വി. പൌലോസ് അവിടെ സുവിശേഷം പ്ര

സംഗിച്ചു (നട. അ. ൧൬). മാക്കെദോനിയായിലെ ജനങ്ങളിൽ ആദ്യമായി ക്രിസ്തുമതം സ്വീകരിച്ചവർ പീലിപ്പോസ്കാരാണ്. അവൎക്കു വി. പൌലോസിന്റെ പേരിൽ നിസ്സീമമായ ഭക്ത്യാദരങ്ങൾ ഉണ്ടായിരുന്നു. അദ്ദേഹം കോറന്തോസിൽ ആയിരിക്കുമ്പോഴും റോമായിൽ തടവുകാരനായിരിക്കുമ്പോഴും അദ്ദേഹത്തിന്റെ ചെലവുകൾ വഹിച്ചിരുന്നതു അവരാണ്. പീലിപ്പോസിലെ മെത്രാനായിരുന്ന എന്നു കരുതപ്പെടുന്ന അപ്പപ്രോദിത്തോസ് (Epaphroditus) വഴിയായിരുന്നു വി. പൌലോസിനു വേണ്ടവ അവർ അയച്ചുകൊടുത്തിരുന്നതു്. പൌലോസ് ഈ ലേഖനം അയച്ചതും അദ്ദേഹം വഴിക്കുതന്നെ. വി. ശ്ലീഹാ സ്നേഹം, ഐക്യം, വിനയം എന്നിവ ഈ ലേഖനദ്വാരാ പീലിപ്പോസ്കാരോട് ഉപദേശിക്കുകയും, നാസ്റ്റുളെന്നും മ്ശിഹായുടെ കുരിശിന്റെ ശത്രുക്കളെന്നും അദ്ദേഹം വിളിക്കുന്ന വ്യാജോപദേഷ്ടാക്കൾമൂലം നാശം നേരിടാതിരിക്കുവാൻ സൂക്ഷിച്ചുകൊള്ളണമെന്നു അവരെ ഓൎമ്മപ്പെടുത്തുകയും, അവരുടെ ഔദാൎയ്യത്തെപ്പററി അവരോടു നന്ദി പറയുകയും ചെയ്യുന്നു. ന. കൎത്താവിന്റെ സ്വൎഗ്ഗാരോഹണാനന്തരം ഉദ്ദേശം ൩൦-ാം വത്സരത്തിൽ, എന്നുവെച്ചാൽ ക്രിസ്ത്വബ്ദം ൬൨—ൽ, വി. ശ്ലീഹാ റോമായിൽ ആദ്യപ്രാവശ്യം ബന്ധനസ്ഥനായിരിക്കുമ്പോഴാണു ഇതു എഴുതപ്പെട്ടതു്. ഗ്രീക്ക് ആയിരുന്നു മൂലഭാഷ.

## അദ്ധ്യായം ൧.

### വി. പൌലോസിനു പീലിപ്പോസ്കാരോടുള്ള സ്നേഹം.

൧. ഈശോമ്ശിഹായുടെ ദാസന്മാരായ പൌലോസും തിമാത്തേയോസുംകൂടി ഈശോമ്ശിഹായിൽ ഉള്ളവരായി പുരോഹിതന്മാരും ശുശ്രൂഷകന്മാരും ഉൾപ്പെടെ പീലിപ്പോസിലുള്ള സകല വിശുദ്ധന്മാൎക്കും (എഴുതുന്നതു്):

൨. നമ്മുടെ പിതാവായ ദൈവത്തിൽ നിന്നും, നമ്മുടെ കൎത്താവായ ഈശോമ്ശിഹായിൽ നിന്നും നിങ്ങൾക്കു കൃപയും സമാധാനവും (ഉണ്ടാകട്ടെ).

൩—൪. നിങ്ങളെ ഉദ്ദേശിക്കുന്നതായ എന്റെ എല്ലാ പ്രാൎത്ഥനകളിലുമുള്ള നിങ്ങളെക്കുറിച്ചുള്ള നിത്യസ്മരണ നിമിത്തം ഞാൻ എന്റെ ദൈവത്തിനു നന്ദിപറയുകയും, ആദ്യദിവസം മുതൽ ഇപ്പോൾവരെയും സുവിശേഷത്തിലുള്ള നിങ്ങളുടെ സംബന്ധം ഹേതുവായിട്ടു ഞാൻ സന്തോഷത്തോടുകൂടി പ്രാൎത്ഥിക്കുകയും ചെയ്യുന്നു.

൬. എന്തുകൊണ്ടെന്നാൽ നിങ്ങളിൽ നല്ലപ്രവൃത്തികൾ ആരംഭിച്ചവൻതന്നെ നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെ ദിവസംവരെ (അവ) പൂൎത്തിയാക്കും എന്നിതിൽ ഞാൻ ഉറച്ചിരിക്കുന്നു.

൭. നിങ്ങൾ എന്റെ ഹൃദയത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കയും സുവിശേഷത്തിന്റെ സത്യത്തെക്കുറിച്ചുള്ള എന്റെ ബന്ധനങ്ങളിലും എന്റെ പ്രതിപാദനത്തിലും നിങ്ങൾ കൃപയിൽ എന്റെ പങ്കുകാരായിരിക്കയും ചെയ്കയാൽ നിങ്ങളെപ്പററി ഞാൻ അപ്രകാരം വിചാരിക്കുന്നതു യുക്തമാകുന്നു.

൮. എന്തെന്നാൽ ഈശോമ്ശിഹായുടെ ആൎദ്രതയിൽ ഞാൻ നിങ്ങളെ എല്ലാപ്രകാരം സ്നേഹിക്കുന്നു എന്ന

തിനു ദൈവമാകുന്നു എനിക്കു സാക്ഷി.

൯. നിങ്ങളുടെ സ്നേഹം ജ്ഞാനത്തിലും ആത്മികമായ എല്ലാ വിവേകത്തിലും വീണ്ടും വളൎന്നു വൎദ്ധിച്ചു വരുമാറാകണമെന്നിതു ഞാൻ പ്രാൎത്ഥിക്കുന്നു.

൧൦. (അതു്) നിങ്ങൾ ശ്രേഷ്ഠമായിട്ടുള്ളവ വിവേചിക്കുന്നവരാകുവാനും, മ്ശിഹായുടെ ദിവസത്തിൽ ഇടൎച്ച കൂടാതെ നിൎമ്മലന്മാരും, (൧൧)

൧൧. ദൈവത്തിൻെറ സ്തുതിക്കും മഹത്വത്തിനുമായി ഈശോമ്ശിഹായിലുള്ള നീതിയുടെ ഫലങ്ങൾ നിറഞ്ഞവരും (൧൦) «ആകുവാനുമത്രേ».

൧൨. എൻെറ സഹോദരന്മാരേ, എൻെറ കാൎയ്യം സുവിശേഷത്തിൽ അധികമായി പുരോഗമനംചെയ്തു എന്നു നിങ്ങൾ അറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു.

൧൩. ഇങ്ങനെ എൻെറ ബന്ധനങ്ങൾ തന്നെയും പ്രത്തോറീൻ മുഴുവനിലും, ശേഷം എല്ലാ മനുഷ്യൎക്കും മ്ശിഹായിൽ വെളിപ്പെടുത്തപ്പെട്ടിരിക്കുന്നു.

൧൪. നമ്മുടെ കൎത്താവിലുള്ള സഹോദരന്മാരിൽ വളരെപ്പേർ എൻെറ ബന്ധനങ്ങളിൽ ഉറച്ചുകൊണ്ടു ദൈവവചനം ഭയംകൂടാതെ സംസാരിക്കുവാൻ കൂടുതലായി തുനിയുകയും ചെയ്തിരിക്കുന്നു.

൧൫. ചിലയാളുകൾ ശത്രുതയും വാദവും നിമിത്തവും, ചിലയാളുകളോ നല്ലമനസ്സും സ്നേഹവും നിമിത്തവും മ്ശിഹായെ പ്രസംഗിക്കുന്നു.

൧൬. എന്തുകൊണ്ടെന്നാൽ സുവിശേഷത്തിൻെറ പ്രതിപാദനത്തിനായി ഞാൻ വെക്കപ്പെട്ടിരിക്കുന്നു എന്നു അവർ അറിയുന്നു.

൧൭. വാദം നിമിത്തം മ്ശിഹായെ പ്രസംഗിക്കുന്നവരോ (ഉദ്ദേശ്യ) ശുദ്ധിയോടുകൂടിയല്ല, മറിച്ചു്, എൻെറ ബന്ധനങ്ങളിൽ പീഡ വൎദ്ധിപ്പിക്കാമെന്നു കരുതുകകൊണ്ടാകുന്നു (അങ്ങനെ ചെയ്യുന്നതു്).

൧൮. നാട്യംകൊണ്ടാകട്ടെ സത്യംമൂലമാകട്ടെ എല്ലാവിധത്തിലും മ്ശിഹാ പ്രസംഗിക്കപ്പെടുന്നു എന്നുള്ള ഇതിൽ ഞാൻ സന്തോഷിച്ചു; സന്തോഷിക്കുകയും ചെയ്യുന്നു.

൧൯. എന്തുകൊണ്ടെന്നാൽ, നിങ്ങളുടെ പ്രാൎത്ഥനയാലും ഈശോമ്ശിഹായുടെ ആത്മാവിൻെറ ദാനത്താലും ഇവ എനിക്കു രക്ഷക്കു തക്കവയാകുന്നു എന്നു ഞാൻ അറിയുന്നു.

൨൦. ഞാൻ പ്രതീക്ഷിക്കയും പ്രത്യാശിക്കയും ചെയ്യുന്നതുപോലെതന്നെ ഒരു കാൎയ്യത്തിലും ഞാൻ ലജ്ജിക്കയില്ല, മറിച്ചു്, മനോവിശ്വാസത്തോടുകൂടി, എപ്പോഴുമെന്നപോലെ ഇപ്പോഴും, ജീവനിലാകട്ടെ മരണത്തിലാകട്ടെ, മ്ശിഹാ എൻെറ ശരീരത്തിൽ മഹിമപ്പെടും.

൨൧. എന്തുകൊണ്ടെന്നാൽ എൻെറ ജീവൻ മ്ശിഹാ ആകുന്നു. ഞാൻ മരിക്കുന്നു എങ്കിൽ എനിക്കു ലാഭവുമാകുന്നു.

൨൨. എന്നാൽ ജഡത്തിൻെറ ഈ ആയുസ്സിലും എൻെറ പ്രവൃത്തികളിൽ എനിക്കു ഫലങ്ങൾ ഉണ്ടെങ്കിൽ എനിക്കായി ഏതു തിരഞ്ഞെടുക്കണം എന്നു ഞാൻ അറിയുന്നില്ല.

൨൩. ഇവ രണ്ടും എന്നെ ഞെരുക്കുന്നു. മ്ശിഹായോടുകൂടി ഇരിക്കേണ്ടതിനായി മരിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ഇതാകുന്നു എനിക്കു ഏററവും നല്ലതു്.

൨൪. എന്നാൽ നിങ്ങളെക്കുറിച്ചുള്ളകാൎയ്യം ഞാൻ എൻെറ ജഡത്തിൽ

പാൎക്കവാനും എന്നെ നിഷ്കൎഷി ക്കുന്നു.

൨൫. നിങ്ങളുടെ സന്തോഷത്തിനും, നിങ്ങളുടെ വിശ്വാസത്തിൻെറ അഭിവൃദ്ധിക്കുമായി ഞാൻ (ജീവനോടുകൂടി) ഇരിക്കുമെന്നും, (നിങ്ങളോടുകൂടി) പാൎക്കുമെന്നുമുള്ള ഇതു ഉറപ്പായി ഞാൻ അറിയുന്നു.

൨൬. (അതു) ഞാൻ വീണ്ടും നിങ്ങളുടെ അടുക്കൽ വരുമ്പോൾ ഈശോമ്ശിഹായിലുള്ള നിങ്ങളുടെ പ്രശംസ ഞാൻ മൂലം വൎദ്ധിക്കേണ്ടതിനത്രേ.

൨൭. ഞാൻ നിങ്ങളെ കാണുവാനായി വന്നാലും ദൂരസ്ഥനായിരുന്നാലും, നിങ്ങൾ ഒരേആത്മാവോടും ഒരേമനസ്സോടും കൂടി നില്ക്കുന്നു എന്നും, സുവിശേഷത്തിൻെറ വിശ്വാസത്തിൽ ഒരുമിച്ചു വിജയിക്കുന്നു എന്നും നിങ്ങളെക്കുറിച്ചു കേൾക്കു വാൻ തക്കവണ്ണം മ്ശിഹായുടെ സുവിശേഷത്തിനു ചേരുന്ന വിധത്തിൽ മാത്രം വ്യാപരിക്കുവിൻ. [അപ്പൊ. അ. ൯. വ. ൧: കൊലൊ. അ. ൧. വ. ൧൦: ൧. തെസ. അ. ൨. വ. ൧൨.]

൨൮. നിങ്ങളുടെ നാശത്തിൻെറ പ്രദൎശനത്തിനും നിങ്ങളുടെ രക്ഷക്കും വേണ്ടി നമുക്കു എതിരായിനില്ക്കുന്നവർ നിമിത്തം ഒരു സംഗതിയിലും നിങ്ങൾ ഇളകിപ്പോകരുതു്. (൩൦)

൨൯. നിങ്ങൾ മ്ശിഹായിൽ നിസ്സംശയം വിശ്വസിക്കുവാൻ മാത്രമല്ല, പിന്നെയൊ, അവനെപ്രതി പീഡ അനുഭവിക്കുവാനും,

൩൦. എന്നിൽ കണ്ടിട്ടുള്ളതും ഇപ്പോൾ എന്നെക്കുറിച്ചു കേൾക്കുന്നതും പോലെയുള്ള പോരാട്ടംസഹിക്കുവാനും (൨൮) «ദൈവത്താലാകുന്നു ഇതു നിങ്ങൾക്കു നൽകപ്പെട്ടിരിക്കുന്നതു്».

## വ്യാഖ്യാനം.

൧. "പുരോഹിതന്മാരും": ഗ്രീ., ല., അറ. പ്രതികളിൽ 'എപ്പിസ്കോപ്പാമാരും' എന്നും, ക്രുശ.ൽ അതേഅൎത്ഥം തന്നെയുള്ള 'പാപ്പാമാരും' എന്നുമാണു കാണുന്നതു്. ഇതിനും 'പുരോഹിതന്മാരും' എന്നേ ഗ്രഹിക്കേണ്ടതുള്ളു. 'എപ്പിസ്കോപ്പോസി' (മെത്രാ)ൻെറയും 'പ്രെസ്ബീത്തെറോസി' (പുരോഹിത)ൻെറയും ഉദ്യോഗങ്ങൾ വ്യത്യസ്തങ്ങളായിരുന്നെങ്കിലും അക്കാലത്തു ഇവർ രണ്ടുപേരെപ്പററിയും 'എപ്പിസ്കോപ്പോസ്' എന്നും 'പ്രെസ്ബീത്തെറോസ്' എന്നും ചിലപ്പോൾ പറഞ്ഞിരുന്നു. എപ്പിസ്കോപ്പോസിനെപ്പററി ദിയാക്കൊൻ (Diaconus) എന്നുകൂടിയും പറഞ്ഞിരുന്നതാണ്. എപ്പിസ്കോപ്പോസ് എന്നതിനു അദ്ധ്യക്ഷൻ എന്നും, പ്രെസ്ബീത്തെറോസ് എന്നതിനു വൃദ്ധൻ എന്നുമാണ് ഗ്രീക്കിലെ അൎത്ഥം: സുറിയാനിയിൽ പ്രയോഗിച്ചിരിക്കുന്ന 'കശീശാ' എന്ന പദംകൊണ്ടു പുരോഹിതൻ എന്നാണു സാമാന്യമായി നാം ഗ്രഹിക്കാറുള്ളതെങ്കിലും വൃദ്ധൻ എന്നാണു ശബ്ദാൎത്ഥം. വൃദ്ധത പ്രായത്തിലൊ, വിദ്യയിലൊ, ധനത്തിലൊ, സ്ഥാനത്തിലൊ ഏതിലുമാകാമല്ലൊ. ആകയാൽ പദങ്ങളുടെ ധാത്വൎത്ഥം ആലോചിച്ചാലും മേൽകാണുന്നതുപോലെയുള്ള പ്രയോഗം അബദ്ധമല്ല. — "ശുശ്രൂഷകന്മാരും": മററു പ്രതികളിലെല്ലാം 'ദിയാക്കോൻമാരും' എന്നു കാണുന്നു. 'ശുശ്രൂഷകൻ' എന്നുമാത്രമാണ് ഇതുകൊണ്ടും ഗ്രഹിക്കേണ്ടതു്. മ്ശിഹായുടെ ഏതു ശുശ്രൂഷകനെപ്പററിയും അക്കാലത്തു ഈ പദം പ്രയോഗിച്ചിരുന്നു. ലൌകികകാൎയ്യാന്വേഷണമാണു ദിയാക്കോൻമാർ മുഖ്യമായി നടത്തിയിരുന്നതു്.

൩-൫. "സുവിശേഷത്തിലുള്ള നിങ്ങളുടെ സംബന്ധം ഹേതുവായിട്ടു": സുവി

ശേഷപ്രചാരണത്തിനായി ധനംകൊണ്ടും മററു പലവിധത്തിലും നിങ്ങൾ ചെയ്തിട്ടുള്ള സഹായം നിമിത്തം.

൧൨. "എന്റെ കാൎയ്യം": എന്നെ സംബന്ധിച്ചുള്ള സംഗതികൾ; എനിക്കു നേരിട്ടവ. – "സുവിശേഷത്തിൽ അധികമായി പുരോഗമനം ചെയ്തു": സുവിശേഷം പ്രചരിക്കുന്ന വിഷയത്തിൽ വളരെ മുമ്പോട്ടുപോകയും അഭിവൃദ്ധിപ്രാപിക്കയും ചെയ്തു. തുടൎന്നുവരുന്ന വാക്യങ്ങളിൽനിന്നു ഈ വസ്തുത വിശദമാകുന്നതാണ്.

൧൩. "പ്രത്തോറിൻ": മത്താ. അ. ൨൭. വ. ൨൭. വ്യാ. നോക്കുക. റോമാ ചക്രവൎത്തിയുടെ അരമനയെന്നാണു പിതാക്കന്മാർ ഈ വാക്കുകൊണ്ടു ഗ്രഹിക്കുന്നത്. അറ. പ്രതിയിൽ കാണുന്നതും അങ്ങനെതന്നെ. ചക്രവൎത്തിയുടെ അരമനകാവൽപട്ടാളം കിടന്നിരുന്ന സ്ഥലം എന്നു ചിലർ വ്യാഖ്യാനിക്കുന്നു. സുവിശേഷങ്ങളിലും നടപടി ഗ്രന്ഥത്തിലും ഈ പദം പ്രയോഗിച്ചുകാണുന്നതും സേനാനായകന്റെ ഔദ്യോഗികവസതി എന്ന അൎത്ഥത്തിലാണ്. എങ്കിലും പ്രാത്തോറിൻ എന്നു ഇവിടെപ്പറയുന്നതു ഒരു സ്ഥലത്തെ ഉദ്ദേശിച്ചല്ല, പൌലോസിനെ തവണമാറി കാത്തിരുന്ന പട്ടാളക്കാർ എന്ന അൎത്ഥത്തിലാണെന്നും അഭിപ്രായമുണ്ട്. ഈ ഒടുവിൽ പറഞ്ഞ അഭിപ്രായമാണ് വെസ്റ്റ്മിൻസ്റ്റർ സ്വീകരിക്കുന്നത്. വാക്യശേഷം അനുകൂലിക്കുന്നതും ഈ അഭിപ്രായത്തെത്തന്നെ. വി. പൌലോസിന്റെ പരിശുദ്ധി കാവൽക്കാരായ പടയാളികളുടെ ഉള്ളിൽ ആഴമായി പതിഞ്ഞിരിക്കുമെന്നതു് തീൎച്ചയാണല്ലോ. – "ശേഷം എല്ലാമനുഷ്യൎക്കും": ഗ്രീ., അറ. പ്രതികളിൽ കാണുന്നതും ഇങ്ങനെയാണ്. ല., കൂശ. പ്രതികളിലാകട്ടെ 'മററെല്ലാ സ്ഥലങ്ങളിലും' എന്നാണു വിവൎത്തനം. ഇതു പ്രത്തോറിൻ ഒരു സ്ഥലമാണെന്നുള്ള സങ്കല്പത്തെ ആസ്പദീകരിച്ചു വന്നുകൂടിയതായിരിക്കാം. എന്നാൽ ഈ വിവൎത്തനം ശരിയല്ലെന്നു വെസ്റ്റ്മിൻസ്റ്റർ തൎജ്ജമയും കാ. ട്രൂ. സൊ.യുടെ വ്യാഖ്യാനവും പറയുന്നു. 'ശേഷം എല്ലാ മനുഷ്യരും' എന്നു പറയുന്നതിൽനിന്നു മുമ്പു പറഞ്ഞിട്ടുള്ള 'പ്രത്തോറീനും' മനുഷ്യർ എന്നാണല്ലോ അനുമാനിക്കേണ്ടതു്. – "മ്ശിഹായിൽ വെളിപ്പെടുത്തപ്പെട്ടിരിക്കുന്നു": മ്ശിഹായോടു സംബന്ധമുള്ളതായി, മ്ശിഹായിക്കുവേണ്ടിയുള്ളതായി പ്രത്യക്ഷപ്പെട്ടിരിക്കുന്നു.

൧൭. "ശത്രുതയും വാദവും നിമിത്തം": എന്റെ വിരോധികൾക്ക് എന്റെ നേരെയുള്ള വിരോധം വൎദ്ധിപ്പിക്കുവാനായി.

൨൨. "ഈ ആയുസ്സിലും എന്റെ പ്രവൃത്തികളിൽ എനിക്കു ഫലങ്ങൾ ഉണ്ടെങ്കിൽ എനിക്കായി ഏതു തിരഞ്ഞെടുക്കണം എന്നു ഞാൻ അറിയുന്നില്ല": ഈ ജീവിതത്തിലും പ്രവൃത്തികൾക്കു ഫലമുണ്ടല്ലോ. ആ സ്ഥിതിക്കു ഞാൻ ഏതു തിരഞ്ഞെടുക്കണം? മരണംമൂലം ക്ഷണത്തിൽ മ്ശിഹായെ പ്രാപിക്കാം, സ്വൎഗ്ഗാനന്ദം അനുഭവിക്കയും ചെയ്യാം. എങ്കിലും ജീവനോടിരുന്നാൽ അന്യരുടെ ആത്മാക്കൾക്ക് ഉപകാരപ്രദമായി ഭവിക്കും. അതുകൊണ്ടു ഈ രണ്ടിൽ ഏതിനെയാണ് കൈവരിക്കേണ്ടതു് എന്നു സംശയിക്കുന്നു എന്നാണ് ശ്ലീഹാ പറയുന്നതു്.

൨൭. "ഞാൻ (ജീവനോടുകൂടി) ഇരിക്കുമെന്നും, (നിങ്ങളോടുകൂടി) പാൎക്കുമെന്നും": ഒരിക്കൽകൂടി നിങ്ങളുടെ അടുക്കൽ ഞാൻ വരുമെന്നു സാരം. ആദ്യത്തെ കാരാവാസത്തിൽനിന്നു വിമുക്തനായശേഷം ശ്ലീഹാ പീലിപ്പോസ്കാരെ സന്ദൎശിച്ചു എന്നു കരുതുവാൻ ന്യായമുണ്ട്. (൧. തിമാ. അ. ൧. വ. ൩.)

൨൬. "ഞാൻമൂലം": ഞാൻ മുക്തനായതുനിമിത്തം. അഥവാ എന്നിൽനിന്നു നിങ്ങൾക്കുണ്ടാകാവുന്ന നന്മകൾ ഹേതുവായിട്ട്.

൨൮. "ഇതു": പീഡ അനുഭവിക്കുവാനും പോരാട്ടം സഹിക്കുവാനും ഇടയാകുന്നതും അവക്കായി നിങ്ങൾക്കുള്ള സ്ഥിരതയും.

# അദ്ധ്യായം ൨.

ഐക്യവും വിനയവും പാലിക്കുവാനും
നിത്യരക്ഷക്കായി ഭയത്തോടും വിറയലോടുംകൂടി യത്നിക്കുവാനും
വി. ശ്ലീഹാ പീലിപ്പോസ്കാരോട് ഉപദേശിക്കുന്നു.

ആകയാൽ മ്ശിഹായിൽ ആശ്വാസമൊ, ഹൃദയത്തിൽ സ്നേഹത്തോടുകൂടിയ സാന്ത്വനമൊ, ആത്മാവിൻെറ സംബന്ധമൊ, കരുണയൊ, മനസ്സലിവൊ നിങ്ങൾക്കുണ്ടെങ്കിൽ,

൨. നിങ്ങൾക്കു ഒരേമനസ്സും, ഒരേ സ്നേഹവും, ഒരേആത്മാവും, ഒരേ അഭിപ്രായവും ആയിത്തീർന്നിട്ട് എൻെറ സന്തോഷം പൂൎണ്ണമാക്കുവിൻ.

൩. തൎക്കംകൊണ്ടൊ വൃഥാഭിമാനംമൂലമൊ നിങ്ങൾ ഒന്നും പ്രവൎത്തിക്കരുത്. മറിച്ച്, മനസ്സിൻെറ താഴ്മയോടുകൂടി ഓരോരുത്തനും തൻെറ അയൽക്കാരനെ തന്നെക്കാൾ ശ്രേഷ്ഠനായി കരുതണം.

൪. ഒരു മനുഷ്യനും തൻെറ കാൎയ്യം (മാത്രം) നോക്കരുത്, മറിച്ച്, ഏതു മനുഷ്യനും തൻെറ അയൽക്കാരൻെറ കാൎയ്യംകൂടി (നോക്കണം).

൫. ഈശോമ്ശിഹാകൂടിയും (വിചാരിച്ച) ഇതുതന്നെ നിങ്ങളുടെ ഉള്ളിൽ നിങ്ങളും വിചാരിക്കുവിൻ.

൬. അവൻ ദൈവത്തിൻെറ സാദൃശ്യത്തിൽ ആയിരിക്കെ, ദൈവത്തോടു തുല്യനാണെന്നുള്ള ഇതു അപഹരണമായി ഗണിച്ചില്ല.

൭. പിന്നെയൊ, അവൻതന്നെത്തന്നെ വെറുമയാക്കി ദാസൻെറ സാദൃശ്യം എടുക്കുകയും, മനുഷ്യരുടെ സാദൃശ്യത്തിൽ ആയിത്തീൎന്ന് രൂപത്തിൽ മനുഷ്യനെപ്പോലെ കാണപ്പെടുകയും,

൮. തന്നെത്തന്നെ താഴ്ത്തി, മരണത്തോളം — അതോ കുരിശുമരണത്തോളം — അനുസരണമുള്ളവനായിത്തീരുകയും ചെയ്തു. [എബ്രെ. അ. ൨. വ. ൯.]

൯. ഇതിനാൽ ദൈവവും അവനെ വളരെ ഉയൎത്തി, (൧൧)

൧൦. ഈശോയുടെ നാമ(ശ്രവണ)ത്തിൽ ആകാശത്തിലും ഭൂമിയിലും ഭൂമിക്കടിയിലുമുള്ള എല്ലാമുഴങ്കാലുകളും മടങ്ങുകയും, (൧൧) [ഏശ. അ. ൪൫. വ. ൨൪: റോമ. അ. ൧൪. വ. ൧൧.]

൧൧. ഈശോമ്ശിഹാ കൎത്താവാകുന്നു എന്ന്, അവൻെറ പിതാവായ ദൈവത്തിൻെറ മഹത്വത്തിനായി, സകല നാവുകളും ഏറ്റുപറയുകയും ചെയ്യുവാൻ (൧൦) «തക്കവണ്ണം» (൯) «സകല നാമങ്ങളിലും ശ്രേഷ്ഠമായ നാമം അവനുകൊടുത്തു».

൧൨. ആകയാൽ, എൻെറ പ്രിയപ്പെട്ടവരേ, നിങ്ങൾ എപ്പോഴും അനുസരിച്ചിരുന്നതുപോലെ തന്നെ ഞാൻ നിങ്ങളോടു അടുത്തിരിക്കുമ്പോൾ മാത്രമല്ല, പിന്നെയൊ, നിങ്ങളിൽനിന്നു അകന്നിരിക്കുന്ന ഇപ്പോഴും അധികമായ ഭയത്തോടും വിറയലോടുംകൂടി നിങ്ങളുടെ രക്ഷയുടെ ജോലി നിർവഹിക്കുവിൻ.

൧൩. ഇച്ഛിക്കുവാനും നിങ്ങൾ ഇച്ഛിക്കുന്നതു പ്രവൎത്തിക്കുവാനും നിങ്ങളിൽ താല്പൎയ്യം ജനിപ്പിക്കുന്നതു ദൈവം ആകുന്നുവല്ലൊ.

൧൪, ൧൫. ദുഷിച്ചതും ചൊവ്വില്ലാത്തതുമായ തലമുറയിൽ വസിക്കുന്ന ശുദ്ധിയുള്ള ദൈവമക്കൾ എന്നപോലെ നിങ്ങൾ നിഷ്കപടന്മാരും കളങ്കമില്ലാത്തവരും ആയിരിക്കേണ്ട

തിനു് പിറുപിറുപ്പു കൂടാതെയും ഭിന്നത കൂടാതെയും എല്ലാ കാൎയ്യവും ചെയ്യുവിൻ. നിങ്ങൾ വെളിച്ചങ്ങൾപോലെ ലോകത്തിൽ അവരുടെ ഇടയിൽ കാണപ്പെട്ടുകയും ചെയ്യുവിൻ. [൧. പത്രോ. അ. ൪. വ. ൻ.]

൧൬. എന്തുകൊണ്ടെന്നാൽ ഞാൻ ഓടിയതു വ്യൎത്ഥം അല്ല, ഞാൻ അദ്ധ്വാനിച്ചതും വ്യൎത്ഥമായില്ല, എന്നുവരേണ്ടതിനു് നമ്മുടെ കൎത്താവിൻെറ ദിവസത്തിൽ എൻെറ പ്രശംസക്കായി അവക്കുവേണ്ടി നിങ്ങൾ രക്ഷയുടെ സ്ഥാനത്തു ഇരിക്കുന്നു.

൧൭. എന്നാൽ നിങ്ങളുടെ വിശ്വാസത്തിൻെറ ബലിയുടെയും ശുശ്രൂഷയുടെയും മീതെ ഞാൻ നൈവേദ്യമായി സമൎപ്പിക്കപ്പെട്ടാൽതന്നെയും നിങ്ങളെല്ലാവരോടും കൂടി ഞാൻ സന്തോഷിക്കയും ആനന്ദിക്കയും ചെയ്യും.

൧൮. ഇങ്ങനെതന്നെ നിങ്ങളും എന്നോടുകൂടി സന്തോഷിക്കയും ആനന്ദിക്കയും ചെയ്യുവിൻ.

൧൯. എന്നാൽ നിങ്ങളേപ്പറ്റി അറിഞ്ഞിട്ടു എനിക്കു സമാധാനം ഉണ്ടാകേണ്ടതിനായി തിമോത്തേയോസിനെ നിങ്ങളുടെ അടുക്കലേക്കു വേഗം അയയ്ക്കാമെന്നു് നമ്മുടെകൎത്താവായ ഈശോയിൽ ഞാൻ പ്രതീക്ഷിക്കുന്നു. [നട. അ. ൧൬. വ. ൧.]

൨൦. നിങ്ങളുടെ കാൎയ്യം താല്പൎയ്യത്തോടുകൂടി നോക്കുന്നവനായി എൻെറ മനസ്സിനൊത്ത വേറൊരാൾ എനിക്കു ഇവിടെ ഇല്ലല്ലൊ.

൨൧. എന്തുകൊണ്ടെന്നാൽ എല്ലാവരും ഈശോമ്ശിഹായുടെ കാൎയ്യമല്ല, സ്വന്തകാൎയ്യമാകുന്നു അന്വേഷിക്കുന്നതു്. [൧. കോറ. അ. ൧൩. വ. ൫.]

൨൨. ഒരുപുത്രൻ തൻെറ പിതാവിനോടുകൂടി എപ്രകാരമൊ അപ്രകാരം സുവിശേഷത്തിൽ എന്നോടുകൂടി വേലചെയ്യുന്നു എന്നുള്ള ഇവൻെറ സിദ്ധത നിങ്ങൾ അറിയുന്നുവല്ലൊ.

൨൩. എൻെറ കാൎയ്യം എങ്ങനെ എന്നു കണ്ടശേഷം ഇവനെ നിങ്ങളുടെ അടുക്കലേക്കു് ഉടനെ അയയ്ക്കാമെന്നു ഞാൻ പ്രതീക്ഷിക്കുന്നു.

൨൪. ഞാനും നിങ്ങളുടെ അടുക്കലേക്കു വേഗം വരുമെന്നു എൻെറ കൎത്താവിൽ ഞാൻ പ്രത്യാശിക്കുന്നു.

൨൫. എന്നാൽ ഇപ്പോൾ (എൻെറ) സഹായിയും, എന്നോടുകൂടി വേല ചെയ്യുന്നവനും, നിങ്ങളുടെ ശ്ലീഹായും, എൻെറ ആവശ്യത്തിൽ ശുശ്രൂഷകനുമായിരിക്കുന്ന സഹോദരൻ അപ്പപ്രോദിത്തോസിനെ നിങ്ങളുടെ അടുക്കലേക്കു അയയ്ക്കുന്നതിനു കാൎയ്യം എന്നെ നിൎബ്ബന്ധിച്ചു.

൨൬. എന്തുകൊണ്ടെന്നാൽ അവൻ നിങ്ങളെ എല്ലാവരേയും കാണുവാൻ അഗ്രഹിച്ചിരിക്കയായിരുന്നു. താൻ രോഗത്തിൽ ഉൾപ്പെട്ടു എന്നു നിങ്ങൾ കേട്ടതായി അറിഞ്ഞു വ്യസനിച്ചിരിക്കയുമായിരുന്നു.

൨൭. അതേ, അവൻ രോഗംപിടിപെട്ടു മരിക്കാറായിരുന്നു. എങ്കിലും ദൈവം അവനോടു കരുണചെയ്തു. എന്നാൽ അവനോടു മാത്രമല്ല, എനിക്കു ദുഃഖത്തിന്മേൽ ദുഃഖം ഉണ്ടാകാതിരിക്കുവാൻ എന്നോടും (കരുണചെയ്തു).

൨൮. ആകയാൽ നിങ്ങൾ അവനെ വീണ്ടും കണ്ടു സന്തോഷിക്കുവാനും എനിക്കു കുറെ ആശ്വാസമുണ്ടാകുവാനുമായിട്ടു് ഞാൻ ജാഗ്രതയോടുകൂടി അവനെ നിങ്ങളുടെ അടുക്കലേക്കു് അയച്ചിരിക്കുന്നു.

൨൯. അതുകൊണ്ടു് നിങ്ങൾ പൂൎണ്ണസന്തോഷത്തോടുകൂടി കൎത്താവിൽ

അവനെ സ്വീകരിക്കുവിൻ. ഇപ്രകാരമുള്ളവരെ ബഹുമാനത്തോടുകൂടികരുതുകയും ചെയ്യുവിൻ.

൩൦. അവൻ മ്ശീഹായുടെ വേലനിമിത്തം മരണത്തോളം എത്തുകയും എനിക്കുവേണ്ടിയുള്ള ശുശ്രൂഷയിൽ നിങ്ങൾ കുറവുവരുത്തിയിരുന്നതിനെ പരിഹരിക്കുവാൻ തന്നെത്തന്നെ അവഗണിക്കുകയും ചെയ്തുവല്ലൊ.

## വ്യാഖ്യാനം.

൧. "മ്ശീഹായിൽ ആശ്വാസമോ . . . നിങ്ങൾക്കുണ്ടെങ്കിൽ": മ്ശീഹായിലും മ്ശീഹായിക്കുവേണ്ടിയും എന്നെ ആശ്വസിപ്പിക്കുവാനൊ . . . . നിങ്ങൾ ആഗ്രഹിക്കുന്നെങ്കിൽ.

൬. "സാദൃശ്യത്തിൽ": സാദൃശ്യത്തിൻെറ, സാദൃശ്യം എന്നിങ്ങനെ ഈ വാക്യത്തിലും അടുത്ത വാക്യത്തിലും കാണുന്നതിന് സ്വഭാവം, പ്രകൃതി എന്നിങ്ങനെ അത്ഥം ഗ്രഹിക്കണം. സാദൃശ്യം എന്ന പദം ബാഹ്യാകൃതിയെ കാണിക്കുന്നതാണെങ്കിലും പ്രകൃതി അഥവാ സ്വഭാവം എന്ന അത്ഥത്തിൽ തത്വശാസ്ത്രത്തിലും സാധാരണ പ്രയോഗത്തിലും നടപ്പായിട്ടുണ്ട്. വെസ്റ്റ്മിൻസ്റ്റർ തർജ്ജമചെയ്തിട്ടുള്ളതും സ്വഭാവം (nature) എന്നുതന്നെ.— "ദൈവത്തോടു തുല്യനാണെന്നുള്ള ഇതു് അപഹരണമായി ഗണിച്ചില്ല": അന്യൻെറ വസ്തു പിടിച്ചുപറിക്കുന്നതാണല്ലൊ അപഹരണം. അപഹൃതവസ്തു അന്യൻേറതല്ലാതെ തൻേറതല്ല എന്നറിയുക നിമിത്തം അതു നഷ്ടമായിപ്പോകുമോ എന്ന ഭയന്നിട്ടു അപഹാരി അതിനെ വിടാതെ മുറുകെപ്പിടിച്ചുകൊണ്ടിരിക്കുന്നു. മ്ശീഹാ, താൻ 'ദൈവത്തോടു തുല്യനാണെന്നുള്ള ഇതിനെ' അപഹൃതംപോലെ സൂക്ഷിച്ചില്ല, അതു മുറുകെപ്പിടിച്ചുകൊള്ളണം എന്നു വിചാരിച്ചുമില്ല എന്നത്ഥം. 'അവൻ അതു അത്ര സാരമായി പരിഗണിച്ചില്ല' എന്നു വെസ്റ്റ്മിൻസ്റ്റർ തജ്ജമചെയ്തുന്നുണ്ട്.— "തുല്യനാണെന്നുള്ള": സുറിയാനിയിൽ പെഫ്മാ (ܦܚܡܐ) എന്നതിനു 'തുല്യൻ' (സമൻ) എന്നും 'പോലെയുള്ളവൻ' എന്നും അത്ഥമുണ്ട്. 'പോലെയുള്ളവൻ' എന്നുമാത്രമാണ് അതിൻെറ അത്ഥമെന്നു തെററിദ്ധരിച്ചുകൊണ്ടു ഫാദർ റോസ് എസ്. ജെ. സുറിയാനിക്കാരുടെമേൽ നെസ്തോറിയൻകാറം ആരോപിച്ചതു് ഭാഷാജ്ഞാനത്തിൻെറ കുറവു നിമിത്തം മാത്രമാണ്.

൧൧. "ഈശോമ്ശിഹാ കത്താവാകുന്നു എന്നു്, അവൻെറ പിതാവായ ദൈവത്തിൻെറ മഹത്വത്തിനായി": ലത്തീൻനീക്കിയുള്ള എല്ലാ പ്രതികളിലും കാണുന്നതും വെസ്റ്റ്മിൻസ്റ്റർ തജ്ജമ ചെയ്യുന്നതും ഇങ്ങനെയാണ്. വുൾഗാത്തയിലാകട്ടെ 'കത്താവായ ഈശോ പിതാവായ ദൈവത്തിൻെറ മഹത്വത്തിലാകുന്നു' എന്നാണു വിവത്തനം ചെയ്തിരിക്കുന്നതു്. ഇതുകൊണ്ടു് ന. കത്താവിൻെറ ദൈവത്വത്തെപ്പററിയുള്ള വിശദമായ ഒരു കഥനം അറിയാതെ വിട്ടുപോയിരിക്കുന്നു എന്നു കാ. ട്രൂ. സൊ. പറയുന്നു.

൧൨. "ഭയത്തോടും വിറയലോടുംകൂടി": വി. ശ്ലീഹാ എപ്പോഴും നമ്മോടുപദേശിക്കുന്ന സന്തോഷത്തിനു വിഘാതമാകാതെ, പുത്രനിവ്വിശേഷമായ ഭയത്തോടുകൂടിയും ആധുനികപാഷണ്ഡികൾ പറയുന്ന കള്ളവിശ്വാസവും തുനിവോടുകൂടിയ ഉറപ്പുംകൂടാതെയും.

൧൬. "അവക്കുവേണ്ടി നിങ്ങൾ രക്ഷയുടെ സ്ഥാനത്തു ഇരിക്കുന്നു": ഗ്രീ.ൽ 'ആയുസ്സിൻെറ വചനം സൂക്ഷിച്ചുകൊണ്ടു' എന്നും, ല., അറ. പ്രതികളിൽ 'ആയുസ്സിൻെറ വചനം അടക്കിക്കൊണ്ടു' എന്നും, കൃശ.ൽ 'ആയുസ്സിൻെറ വചനം പഠിപ്പിച്ചുകൊണ്ടു' എന്നുമാണുകാണുന്നതു്. നിങ്ങൾ രക്ഷാവചനം വിടാതെകാത്തും ആച

രിച്ചും ഉപദേശിച്ചും അന്യന്മാരും രക്ഷയുടെ സ്ഥാനത്തു വന്നുചേരുവാൻ ജ്യോതിസ്സുകൾപോലെ വഴികാണിക്കണം എന്നു ഈ പ്രതികൾ പറയുന്നു. സുറിയാനിപ്രതിയാകട്ടെ അവർ ഇങ്ങനെ വന്നുചേരുവാൻ തക്കവിധത്തിൽ ആയുസ്സിന്റെ വചനത്തിന്റെ സംരക്ഷണാദികൊണ്ടു ദീപസമാനം പ്രകാശിക്കണം എന്നു ഓൎമ്മപ്പെടുത്തുവാനായി 'അവൎക്കുവേണ്ടി നിങ്ങൾ രക്ഷയുടെ സ്ഥാനത്തു ഇരിക്കുന്നു' എന്ന വസ്തുതമാത്രം പ്രസ്താവിക്കുന്നു.

൨൫. "നിങ്ങളുടെ ശ്ലീഹാ": ശ്ലീഹാ എന്ന പദത്തിന് അയയ്ക്കപ്പെട്ടവൻ എന്നാണു അൎത്ഥം. എന്റെ അടുക്കലേക്കു നിങ്ങളാൽ അയയ്ക്കപ്പെട്ടവൻ. ഇദ്ദേഹം പീലിപ്പോസ്കാരുടെ മെത്രാനായിരുന്നതിനാൽ 'നിങ്ങളുടെ ശ്ലീഹാ' എന്നു വി. പൌലോസു പറയുന്നു എന്നു അഭിപ്രായമുള്ളവരുമുണ്ട്.

൩൦. "എനിക്കുവേണ്ടിയുള്ള ശുശ്രൂഷയിൽ നിങ്ങൾ കുറവു വരുത്തിയിരുന്നതിനെ": നിങ്ങൾ ദൂരസ്ഥരാകയാൽ എനിക്കു ശുശ്രൂഷചെയ്യുവാൻ നിങ്ങൾക്കു സാധിക്കാതെവന്നതിനെ.

## അദ്ധ്യായം ൩.

വ്യാജോപദേഷ്ടാക്കളെ വിട്ടകലുവാൻ വി. ശ്ലീഹാ
പീലിപ്പോസ്കാരോടു ഉപദേശിക്കുന്നു. മ്ശിഹായെ നേടുവാൻ മററുള്ളവ
യെല്ലാം നഷ്ടമാക്കാവുന്നതാണെന്നു അദ്ദേഹം കരുതുന്നു.

ഇനി, എന്റെ സഹോദരന്മാരേ, നമ്മുടെ കൎത്താവിൽ നിങ്ങൾ സന്തോഷിക്കുവിൻ. അതേകാൎയ്യങ്ങൾ തന്നെ നിങ്ങൾക്കു എഴുതുവാൻ എനിക്കു മടുപ്പുതോന്നുന്നില്ല. അവ നിങ്ങളെ സൂക്ഷമുള്ളവരാക്കുന്നുവല്ലൊ.

൨. നായ്ക്കളെ സൂക്ഷിക്കുവിൻ. തിന്മകൾ പ്രവൎത്തിക്കുന്നവരെ സൂക്ഷിക്കുവിൻ. മാംസവിച്ഛേദികളെ സൂക്ഷിക്കുവിൻ.

൩. എന്തുകൊണ്ടെന്നാൽ ദൈവത്തെ ആത്മികമായി സേവിക്കുകയും, ഈശോമ്ശിഹായിൽ പ്രശംസിക്കുകയും, ജഡത്തിൽ ആശ്രയിക്കാതിരിക്കുകയും ചെയ്യുന്ന നാമാകുന്നു പരിച്ഛേദനം.

൪. എങ്കിലും എനിക്കു ജഡത്തിലും പ്രത്യാശയുണ്ടായിരുന്നു. ജഡത്തിലാകുന്ന തന്റെ പ്രത്യാശ എന്നു ആരെങ്കിലും കരുതുന്നു എങ്കിൽ അവനേക്കാളധികമായി ഞാൻ (കരുതുന്നു).

൫. (ഞാൻ) എട്ടാംനാൾ പരിച്ഛേദനം ചെയ്യപ്പെട്ടവൻ; ഇസ്രായേൽവംശത്തിലും ബെൻയാമേൻഗോത്രത്തിലും ഉള്ളവൻ; എബ്രായരുടെ പുത്രനായ എബ്രായൻ; നിയമത്താൽ പ്രീശൻ; [നട. അ. ൨൩. ൨. ൬.]

൬. തീക്ഷ്ണത നിമിത്തം സഭയെ പീഡിപ്പിച്ചവൻ; ഞാൻ നിയമത്തിന്റെ നീതിയിൽ കുററമില്ലാത്തവനും ആയിരുന്നു.

൭. എങ്കിലും എനിക്കു ലാഭമായിരുന്ന ഇവയെ മ്ശിഹായെപ്രതി നഷ്ടമായി ഞാൻ ഗണിച്ചു.

൮. എന്റെ കൎത്താവായ ഈശോമ്ശിഹായെക്കുറിച്ചുള്ള അറിവിന്റെ ശ്രേഷ്ഠതനിമിത്തം ഇവയെല്ലാം നഷ്ടമായി ഞാൻ ഗണിക്കുകയും ചെയ്യുന്നു. മ്ശിഹായെ നേടുവാനും, (൧൦, ൧൧)

൯. മ്ശിഹായിലുള്ള വിശ്വാസത്തിൽ നിന്നുള്ളതായി ദൈവത്തിൽ

നിന്നുള്ളതായ നീതികരണം അല്ലാതെ നിയമത്തിൽ നിന്നുള്ള സ്വന്തമായ നീതീകരണം ഇല്ലാത്തവനായിട്ട അവനിൽ ഞാൻ കണ്ടെത്തപ്പെട്ടവാനും,

൧൦, ൧൧. മരിച്ചവരിൽ നിന്നുള്ള ഉയിപ്പിലേക്ക ചെന്നുപറവുവാൻ ഒരുപക്ഷേ എനിക്ക കഴിയുമെങ്കിൽ അതു (ആ നീതികരണം) മൂലം ഈശോയേയും അവൻെറ ഉയിപ്പിൻെറ ശക്തിയേയും അറിവാനും, അവൻെറ പീഡകളിൽ സംബന്ധിക്കവാനും, അവൻെറ മരണത്തോടു സാദൃശ്യപ്പെട്ടവാനുംവേണ്ടി (വ) «അവനെക്കുറിച്ച് ഞാൻ സകലവും നഷ്ടപ്പെടുത്തുകയും അമേദ്ധ്യംപോലെ കരുതുകയും ചെയ്തു».

൧൨. ഞാൻ പ്രാപിച്ചുകഴിഞ്ഞില്ല, പൂൎണ്ണനായിത്തീൎന്നിട്ടുമില്ല. പിന്നെയൊ, ഈശോമ്ശിഹാ ഏതിനായി എന്നെ പിടിച്ചുവോ അതിനെ ഒരുപക്ഷേ എനിക്കും പിടിക്കാമെന്നുവെച്ചു ഞാൻ ഓടുന്നതേയുള്ളു.

൧൩. എൻെറ സഹോദരന്മാരേ, ഞാൻ പിടിച്ചു എന്നു എന്നെക്കുറിച്ചുതന്നെ ഞാൻ വിചാരിക്കുന്നില്ല. എന്നാൽ ഒരുകാൎയ്യം എനിക്കറിയാം: ഞാൻ എൻെറ പിമ്പിലുള്ളവയെ മറന്നിട്ട് എൻെറ മുമ്പിലുള്ളവയിലേക്ക് ആഞ്ഞുകൊണ്ട്,

൧൪. ഈശോമ്ശിഹാമൂലമായി മുകളിൽനിന്നുള്ള ദൈവവിളിയുടെ വിരുതു പ്രാപിക്കവാനായി ലക്ഷ്യത്തിൻെറനേരെ ഓടുന്നു.

൧൫. ആകയാൽ പൂൎണ്ണതപ്രാപിച്ചിട്ടുള്ളവർ ഇവ വിചാരിക്കട്ടെ. നിങ്ങൾ മറവുവിധത്തിൽ എന്തെങ്കിലും വിചാരിക്കുന്നു എങ്കിൽ ദൈവം ഇതും നിങ്ങൾക്ക വെളിപ്പെടുത്തും.

൧൬. എങ്കിലും നാം ചെന്നുപററിയിരിക്കുന്ന ഇതു ഒരേവഴിക്കും ഒരേ ചേർച്ചയോടുകൂടിയും നാം നിവഹിക്കണം.

൧൭. എൻെറ സഹോദരന്മാരേ, നിങ്ങൾ എന്നോടു സദൃശരാകുവിൻ. ഞങ്ങളിൽ നിങ്ങൾ കാണുന്ന മാതൃക എങ്ങനെയൊ അങ്ങനെ നടക്കുന്നവരെ നിങ്ങൾ പരിശോധിച്ചറികയും ചെയ്യുവിൻ.

൧൮. എന്തുകൊണ്ടെന്നാൽ മറവുവിധത്തിൽ നടക്കുന്ന പലരുണ്ട്. അവരെപ്പററി നിങ്ങളോടു പലപ്രാവശ്യം ഞാൻ പറഞ്ഞിട്ടുമുണ്ട്. എന്നാൽ ഇപ്പോൾ ഞാൻ കരഞ്ഞുകൊണ്ടു പറയുന്നു: അവർ മ്ശിഹായുടെ കുരിശിൻെറ ശത്രുക്കളാകുന്നു. [റോമ. അ. ൧൬. വ. ൧൭.]

൧൯. അവരുടെ അവസാനം നാശമാകുന്നു. അവരുടെ ദൈവം അവരുടെ ഉദരവും, അവരുടെ മഹിമ അവരുടെ ലജ്ജയും (ആകുന്നു). അവരുടെ വിചാരം ഭൂമിയിലാകുന്നു.

൨൦. നമ്മുടെ സേവനമോ സ്വൎഗ്ഗത്തിലാകുന്നു. അവിടെ നിന്നു നമ്മുടെ രക്ഷകനെ, നമ്മുടെ കത്താവായ ഈശോമ്ശിഹായെ, നാം പ്രതീക്ഷിക്കുന്നു.

൨൧. യാതൊന്നിനാൽ സകലവും തനിക്ക കീഴ്പ്പെടുത്തപ്പെട്ടുവോ, ആ തൻെറ മഹാശക്തിക്കനുസരണമായി നമ്മുടെ താഴ്ചയുള്ള ശരീരത്തെ, അതു തൻെറ മഹത്വമുള്ള ശരീരത്തിൻെറ സാദൃശ്യത്തിലാകുവാൻ തക്കവണ്ണം, അവൻ രൂപാന്തരപ്പെടുത്തും.

## വ്യാഖ്യാനം.

൧. "അതേകാൎയ്യങ്ങൾതന്നെ നിങ്ങൾക്കു എഴുതുവാൻ": വി. പൌലോസു ഇതിനുമുമ്പു ഒന്നിലധികം ലേഖനങ്ങൾ പീലിപ്പോസ്കാൎക്കു എഴുതീട്ടുണ്ടെന്നും അവ നഷ്ടമായിപ്പോയെന്നും ചിലർ പറയുന്നു. അദ്ധ്യായം രണ്ടുകൊണ്ടു ഈ ലേഖനം അവസാനിപ്പിക്കുവാൻ വി. ശ്ലീഹാ കരുതിയിരുന്നെങ്കിലും ചില കാൎയ്യങ്ങൾകൂടി എഴുതുവാൻ പിന്നീടു തോന്നിയതിനാൽ മൂന്നും നാലും അദ്ധ്യായങ്ങൾകൂടി ചേൎത്തെന്നും തൻമൂലം ഇങ്ങനെ പറയുന്നു എന്നുമാണു് വേറെ ചിലർ പറയുന്നതു്.

൨. "നായ്ക്കളെ സൂക്ഷിക്കുവിൻ": സഭകളിൽതന്നെയുള്ള യഹൂദന്മാരായ വ്യാജോപദേഷ്ടാക്കളിൽനിന്നു നാശം നേരിടാതിരിക്കുവാൻ നോക്കിക്കൊള്ളുവിൻ. ഈ പദം അന്യമതസ്ഥരായ ഏവരേയും ഉദ്ദേശിച്ചു് പ്രീശർ പ്രയോഗിച്ചിരുന്നതാണു്. — "മാംസവിച്ഛേദികളെ": പരിച്ഛേദനത്തിനു വി. ശ്ലീഹാ പുതുതായി പറയുന്ന ഒരു പേരാണു് 'മാംസവിച്ഛേദനം'. പതിവുള്ള പദം അടുത്ത വാക്യത്തിലേക്കായി ഉദ്ദേശപൂൎവ്വം നീക്കിവെച്ചുകൊണ്ടു് യഹൂദകക്ഷികളുടെ കഠിനമായ തീക്ഷ്ണതയെ പ്രകാശിപ്പിക്കുവാൻ ആ പദത്തോടു സംബന്ധമുള്ളതെങ്കിലും കണ്ണൂരുന്തുദമായ ഈ പുതിയ പദം അദ്ദേഹം പ്രയോഗിച്ചിരിക്കുന്നു. യഹൂദന്മാരുടെ പരിച്ഛേദനത്തിൻെറ വൈദികാൎത്ഥം നഷ്ടമായിത്തീൎന്നു് വെറും ഇറച്ചിവെട്ടായി പരിണമിച്ചിരിക്കുന്നു എന്നും, പരിച്ഛേദനംകൊണ്ടു ഒരുവസ്തു ഭിന്നമാകുന്നതുപോലെ ഏകമായ വിശ്വാസത്തിൽ ഭിന്നതയുണ്ടാക്കിയിരിക്കുന്നു എന്നുമാണു് ശ്ലീഹാ ഈ പദപ്രയോഗംകൊണ്ടു സൂചിപ്പിക്കുന്നതു്.

൩. "നാമാകുന്നു പരിച്ഛേദനം": അലങ്കാരപ്രയോഗം. നാമാകുന്നു പരിച്ഛേദനക്കാർ എന്നൎത്ഥം.

൪. "അവനെക്കാളധികമായി ഞാൻ (കരുതുന്നു)": യഹൂദന്മാരുടെ നിലയിൽ തന്നെത്തന്നെ സ്ഥാപിച്ചുകൊണ്ടാണു വി. ശ്ലീഹാ ഇങ്ങനെ പറയുന്നതു്.

൯. "നിയമത്തിൽനിന്നുള്ള സ്വന്തമായ നീതീകരണം": മ്ശിഹായിലുള്ള വിശ്വാസത്തിൻേറയും അദ്ദേഹത്തിൻെറ കൃപയുടേയും സഹായംകൂടാതെ പഴയനിയമം അനുസരിച്ചു് ഞാൻ സ്വശക്തികൊണ്ടു സമ്പാദിക്കുന്ന നീതീകരണം.

൧൦, ൧൧. "മരിച്ചവരിൽനിന്നുള്ള ഉയിൎപ്പിലേക്കു ചെന്നുപറ്റുവാൻ ഒരുപക്ഷേ എനിക്കു കഴിയുമെങ്കിൽ": മരിച്ചവർ ഉയിൎക്കുമ്പോൾ ഭാഗ്യസംപൂൎണ്ണമായ ഉയിൎപ്പു് എനിക്കും ഉണ്ടാകുമെന്ന പ്രതീക്ഷയോടുകൂടി. ഈ വാചകരീതി വിശ്വാസക്കുറവിനെയൊ ഭയത്തെയൊ അല്ല, ഭാഗ്യപൂൎണ്ണമായ ഉയിൎപ്പു ലഭിക്കുവാനായുള്ള ശ്രമത്തിൻെറ വിഷമതയും, ഉദ്ദേശ്യസിദ്ധിയുടെ അനിശ്ചയവും, പീഡകൾകൊണ്ടോ അദ്ധ്വാനങ്ങൾമൂലമോ രക്തസാക്ഷിത്വംമുഖേനതന്നെയോ ഏതുവിധേനയും ഈ ഭാഗ്യം പ്രാപിക്കുവാൻ ശ്ലീഹായിക്കുള്ള ആഗ്രഹാധിക്യവുമാണു കാണിക്കുന്നതു്.

൧൨. "ഞാൻ ഓടുന്നതേയുള്ളു": വിശ്വസിക്കുകയും പൂൎണ്ണവിശ്വാസത്തോടുകൂടിയിരിക്കുകയും ചെയ്താൽപോരാ, പൂൎണ്ണതയുടെ മാൎഗ്ഗത്തിൽകൂടി അന്ത്യത്തിലേക്കു ബദ്ധപ്പെട്ടുപോകയും പ്രയത്നിക്കയും വേണമെന്നും, വി. പൌലോസു് തൻെറ രക്ഷയെപ്പററി പൂൎണ്ണനിശ്ചയമുള്ളവനല്ലാതിരുന്ന സ്ഥിതിക്കു നാം രക്ഷയെപ്പററി ഉറപ്പോടുകൂടിയിരിക്കുന്നതു എത്ര സാഹസമെന്നും വി. ക്രിസൊസ്തോമോസു് ഈ വാക്യത്തെ ആധാരമാക്കി പ്രസ്താവിക്കുന്നു.

൧൫. "ഇവ വിചാരിക്കട്ടെ": പൂൎണ്ണതയുടെ കിരീടം പ്രാപ്തമായിട്ടില്ലെന്നും, അതു ലഭിക്കുവാനായി സൎവ്വപരിശ്രമങ്ങളും ആവശ്യമെന്നും, അതിലേക്കു ദ്രുതഗമനം

ചെയ്യണമെന്നും ചിന്തിക്കട്ടെ.– "ദൈവം ഇതും നിങ്ങൾക്ക വെളിപ്പെടുത്തും": മററു വിധമുള്ള വിചാരം അബദ്ധമാണെന്നു അറിയിച്ചുതരും.

൧൬. "ഇതു ഒരേവഴിക്കും ഒരേചേർച്ചയോടുകൂടിയും നാം നിവ്വഹിക്കണം": നാം അവിടെ ചെന്നു പററിയിരിക്കുന്നതു ഏതു വിശ്വാസം മൂലമോ ആ വിശ്വാസത്തിൻെറ തത്വങ്ങളും ഉപദേശവും സംബന്ധിച്ച് അതേനിയമങ്ങൾ തന്നെ അനുസരിച്ചും ഉപവിയിൽ ഏകീകൃതമായ മനസ്സോടും ഉറച്ചുനില്ക്കണം.

൧൭. "പരിശോധിച്ചറിക": സൂക്ഷ്മാവലോകനം ചെയ്തു മനസ്സിലാക്കുക.

൧൯. "അവരുടെ മഹിമ അവരുടെ ലജ്ജ": പരിച്ഛേദനമാണല്ലൊ തങ്ങളുടെ മഹിമയായി അവർ കരുതുന്നത്.

൨൦. "സേവനം": ഗ്രീക്കിൽ ഭരണം, പൌരത്വം, ജനാധിപത്യം എന്നിങ്ങനെ അർത്ഥങ്ങളുള്ള പദം പ്രയോഗിച്ചിരിക്കുന്നു. ലത്തീൻ, അറബിപ്രതികളിൽ 'സഹവാസം' എന്നും, കൂശായപ്രതിയിൽ 'പട്ടണം' എന്നുമാണ് കാണുന്നത്. നമ്മുടെ ജന്മദേശവും, പരിസേവനവും, സമ്പക്കവുമൊന്നും ഭൌമികമല്ല, പാരത്രികമാകുന്നു എന്നുതന്നെയാണു എല്ലാ പ്രതികളും പ്രസ്താവിക്കുന്നത്.

## അദ്ധ്യായം ൪.

സകല നന്മകളിലും നിലനില്ക്കുവാൻ വി. ശ്ലീഹാ പീലിപ്പോസ്കാരോടു ഉപദേശിക്കുകയും അവരുടെ ഔദാര്യത്തെപ്പററി നന്ദിപറയുകയും ചെയ്യുന്നു.

ആകയാൽ പ്രിയപ്പെട്ടവരും സ്നേഹിതരുമായ എൻെറ സഹോദരന്മാരേ, എൻെറ സന്തോഷവും എൻെറ കിരീടവുമായുള്ളവരേ, നിങ്ങൾ, എൻെറ പ്രിയപ്പെട്ടവരേ, നമ്മുടെ കത്താവിൽ ഇപ്രകാരം നിലനില്ക്കുവിൻ.

൨. എവുഹോദിയായോടും സുൻതേകേയോടും, അവക്ക നമ്മുടെ കത്താവിൽ ഏകമനസ്സുതന്നെ ആയിരിക്കണമെന്നു ഞാൻ അപേക്ഷിക്കുന്നു.

൩. സാക്ഷാൽ എൻെറ സഹകാരിയായുള്ളോവേ, അവരെ സഹായിക്കണമെന്നു നിന്നോടും ഞാൻ അപേക്ഷിക്കുന്നു. എന്തുകൊണ്ടെന്നാൽ ആയുസ്സിൻെറ പുസ്തകത്തിൽ പേരെഴുതപ്പെട്ടിരിക്കുന്ന ക്ലേമീസിനോടും എൻെറ മററു സഹായികളോടും കൂടി എന്നോടൊരുമിച്ചു സുവിശേഷത്തിൽ അവർ അദ്ധ്വാനിച്ചിട്ടുണ്ട്.

൪. നമ്മുടെ കത്താവിൽ എപ്പോഴും നിങ്ങൾ സന്തോഷിക്കുവിൻ. ഞാൻ വീണ്ടും പറയുന്നു: സന്തോഷിക്കുവിൻ.

൫. നിങ്ങളുടെ വിനയം സകല മനുഷ്യക്കും അറിയപ്പെടട്ടെ. നമ്മുടെ കത്താവു സമീപസ്ഥനായിരിക്കുന്നു.

൬. ഒന്നിനെക്കുറിച്ചും നിങ്ങൾ വിചാരപ്പെടേണ്ട. മറിച്ച്, നിങ്ങളുടെ യാചനകൾ പ്രാത്ഥനമൂലവും, അപേക്ഷമൂലവും, സ്തോത്രംമൂലവും ദൈവസന്നിധിയിൽ എപ്പോഴും അറിയപ്പെടട്ടെ.

൭. അപ്പോൾ, സകല അറിവിനെയും കവിയുന്ന ദൈവസമാധാനം നിങ്ങളുടെ ഹൃദയങ്ങളെയും നിങ്ങളുടെ മനസ്സുകളെയും ഈശോമ്ശിഹായിൽ കാത്തുകൊള്ളും.

൮. ആകയാൽ, എൻെറ സഹോദരന്മാരേ, സത്യമായവയും, മാന്യമായവയും, നീതിയായവയും, ശുദ്ധമായവയും, സ്നേഹിക്കത്തക്കവയും, സ്തുതിക്കത്തക്കവയും, മഹിമയുടേയും പുകഴ്ച്ചയുടേയും പ്രവൃത്തികളായവയും

(ഏതൊക്കെയോ) ഇവ നിങ്ങൾ ചിന്തിച്ചുകൊള്ളുവിൻ.

൯. എന്നിൽ നിന്നു പഠിക്കുകയും, സ്വീകരിക്കുകയും, കേൾക്കുകയും, (എന്നിൽ) കാണുകയും ചെയ്തിട്ടുള്ളവ (ഏതൊക്കെയോ) ഇവ നിങ്ങൾ പ്രവൎത്തിക്കുവിൻ. എന്നാൽ സമാധാനത്തിൻെറ ദൈവം നിങ്ങളോടുകൂടി ഇരിക്കും.

൰. നിങ്ങൾ എൻെറ കാൎയ്യം വീണ്ടും വിചാരിക്കുവാൻ തുടങ്ങിയിരിക്കകൊണ്ട് ഞാൻ നമ്മുടെ കൎത്താവിൽ വളരെ സന്തുഷ്ടനായിരിക്കുന്നു. നിങ്ങൾ (മുമ്പും) വിചാരിച്ചിരുന്നതുപോലെതന്നെ. എങ്കിലും നിങ്ങൾക്കു സാധിച്ചിരുന്നില്ലല്ലൊ.

൰൧. എന്നാൽ എനിക്കു തികയായ്മ വന്നതുകൊണ്ടല്ല ഞാൻ പറയുന്നത്. എന്തെന്നാൽ എനിക്കുള്ളതുകൊണ്ടു തൃപ്തനാകുവാൻ ഞാൻ പഠിച്ചിട്ടുണ്ട്.

൰൨. താഴ്മയിൽ ഇരിക്കുവാൻ എനിക്കറിയാം. സകലത്തിലും സമൃദ്ധിയിൽ ഇരിക്കുവാനും എനിക്കറിയാം. തൃപ്തിയിലും, പട്ടിണിയിലും, സമൃദ്ധിയിലും, തികയായ്മയിലും, എല്ലാററിലും, ഞാൻ പരിചയിച്ചിരിക്കുന്നു.

൰൩. എന്തുകൊണ്ടെന്നാൽ എനിക്കു ശക്തി നൽകുന്ന മ്ശിഹാമൂലം സകലത്തിനും ഞാൻ ശക്തനാകുന്നു.

൰൪. എങ്കിലും എൻെറ ഞെരുക്കങ്ങളിൽ നിങ്ങൾ പങ്കുകൊണ്ടതു നന്നായി.

൰൫. ഫീലിപ്പോസ്കാരേ, സുവിശേഷത്തിൻെറ ആരംഭത്തിൽ മാക്കേദോനിയായിൽ നിന്നു ഞാൻ പുറപ്പെട്ടപ്പോൾ നിങ്ങൾ മാത്രമല്ലാതെ സഭകളിൽ ഒന്നുപോലും വാങ്ങിക്കലിൻെറയും കൊടുക്കലിൻെറയും കാൎയ്യത്തിൽ എന്നോടു സംബന്ധിച്ചില്ല എന്നു നിങ്ങളും അറിയുന്നുവല്ലൊ.

൰൬. തെസ്സാലോനിക്കേയിലേക്കുകൂടെയും ഒന്നുരണ്ടു പ്രാവശ്യം എൻെറ ആവശ്യത്തിനുള്ളതു എനിക്കായി നിങ്ങൾ അയച്ചുതന്നു.

൰൭. ദാനമല്ല ഞാൻ ആഗ്രഹിക്കുന്നത്, പിന്നെയൊ, നിങ്ങളുടെ ഫലങ്ങൾ വൎദ്ധിക്കണം എന്നു ഞാൻ ആഗ്രഹിക്കുന്നു.

൰൮. സകലവും ഞാൻ സ്വീകരിച്ചിരിക്കുന്നു. എനിക്കു സമൃദ്ധിയായി. ഞാൻ സമ്പൂൎണ്ണനായി. അപ്പ്രോദിത്തോസിൻെറ കൈയിൽ നിങ്ങൾ എനിക്കു കൊടുത്തയച്ചതെല്ലാം ദൈവത്തിനു പ്രസാദിച്ച രസകരമായ സുഗന്ധവും സ്വീകരിക്കപ്പെട്ട ബലിയുമായി ഞാൻ കൈക്കൊണ്ടിരിക്കുന്നു. [റോമ. അ. ൰൨. വ. ൧.]

൰൯. എൻെറ ദൈവം തൻെറ ധനത്തിനൊത്തവണ്ണം നിങ്ങളുടെ മുട്ടുപാടുകളെല്ലാം ഈശോമ്ശിഹായുടെ മഹത്വംമൂലം തീൎത്തുതരട്ടെ.

൨൰. നമ്മുടെ പിതാവായ ദൈവത്തിനോ സ്തുതിയും ബഹുമാനവും എന്നും എന്നേക്കും (ഉണ്ടാകട്ടെ), ആമേൻ.

൨൰൧. ഈശോമ്ശീഹായിലുള്ള സകല വിശുദ്ധന്മാൎക്കും നിങ്ങൾ വന്ദനം പറയുവിൻ.

൨൰൨. എൻെറകൂടെയുള്ള സഹോദരന്മാർ നിങ്ങൾക്കു വന്ദനം പറയുന്നു. സകല വിശുദ്ധന്മാരും, മുഖ്യമായി, കേസറിൻെറ അരമനയിൽ നിന്നുള്ളവരും, നിങ്ങൾക്കു വന്ദനം പറയുന്നു.

൨൰൩. നമ്മുടെ കൎത്താവായ ഈശോമ്ശീഹായുടെ കൃപ നിങ്ങളെല്ലാവരോടുംകൂടി (ഇരിക്കുമാറാകട്ടെ), ആമേൻ.

## വ്യാഖ്യാനം.

൧. "ഇപ്രകാരം": കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ളതുപോലെ.

൨. "ഏവ്വഫാദിയായോടും സുൻതേകേയോടും": ഇവരിരുവരും സുവിശേഷ പ്രചാരണവിഷയത്തിൽ വി. പൌലോസിനെ സഹായിച്ചിട്ടുള്ള ഗുണവതികളും ധനാഢ്യകളുമായ സ്ത്രീകളായിരുന്നു. തൻമൂലം അവരെ സഹായിക്കണമെന്നു വി. പൌലോസ് ൨. ൩-ൽ ആവശ്യപ്പെടുന്നു. സുൻതേകേ ഒരു പുരുഷനായിരുന്നെന്നു അഭിപ്രായമുള്ളവരുമുണ്ട്. എന്നാൽ സുറി.ൽനിന്നു ഇവർ ഇരുവരും സ്ത്രീകളായിരുന്നു എന്നാണു തെളിയുന്നത്.

൩. "സഹകാരി": അ. ൧. വ. ൧-ൽ പറഞ്ഞിട്ടുള്ള പുരോഹിതന്മാരിൽ മുഖ്യൻ എന്നോ, അപ്പപ്രോദിത്തോസ്തന്നെ എന്നോ, തിമാത്തേയോസ് എന്നോ, വി. ലൂക്കാ എന്നോ ആണു ഗ്രഹിക്കപ്പെടുന്നത്. 'സഹകാരി' എന്നു ഇവിടെ ഭാഷാന്തരം ചെയ്തിരിക്കുന്ന ഗ്രീക്കുപദം സാക്ഷാൽ സഹകാരി എന്നു അത്ഥമുള്ള ഗ്രീക്കുപദത്തോടു മിക്കവാറും അനുരൂപമായ ഒരു പ്രത്യേക നാമമാണെന്നു പറയുന്നവരുമുണ്ട്.- "അവർ അദ്ധ്വാനിച്ചിട്ടുണ്ട്": പ്രസംഗംകൊണ്ടല്ല, പ്രസംഗകന്മാരെ മററുവിധത്തിൽ സഹായിക്കയും ശുശ്രൂഷിക്കയും ചെയ്തുകൊണ്ട്.

൫. "കത്താവു സമീപസ്ഥനായിരിക്കുന്നു": എജമാനൻ സമീപസ്ഥനായിരിക്കുന്നു എന്ന അവസ്ഥ ഭൃത്യനെ ഉത്സാഹഭരിതനാക്കുന്നുവല്ലോ. ക്രിസ്തീയജീവിതം നയിക്കുവാൻ ഒരു പ്രേരകമായിട്ടാണു വി. ശ്ലീഹാ ഇങ്ങനെ പ്രസ്താവിക്കുന്നത്. ൧. കോറ. അ. ൧൬. വ. ൨൨. വ്യ. നോക്കുക.

൮. പീലിപ്പോസ്കാർ എന്നല്ല എല്ലാ ജനങ്ങളും അനുസരിക്കേണ്ട സാധാരണങ്ങളായ സാന്മാഗ്ഗികനിയമങ്ങളാണു വി. ശ്ലീഹാ ഈ വാക്യത്തിൽ പ്രസ്താവിക്കുന്നത്.- "സത്യമായവ": വാക്ക്, ഉടമ്പടികൾ, നീതിപരമായ ആണകൾ ഇത്യാദികളിൽ നിഷ്കപടതയും നേർബുദ്ധിയും പാലിക്കണം എന്നു ഉപദേശിക്കുന്നു.- "മാന്യമായവ": നടപടികളിൽ ഗൌരവം, വസ്ത്രധാരണത്തിൽ വിനയം, സംസാരത്തിൽ നിമ്മലത ഇത്യാദി പരിരക്ഷിക്കണമെന്നാണ് ശ്ലീഹാ പ്രബോധിപ്പിക്കുന്നത്.- "നീതിയായവ": അന്യന്മാരുമായുള്ള ഇടപാടുകൾ, ക്രയവിക്രയങ്ങൾ, കച്ചവടം ഇത്യാദികളിൽ മാന്യശീലവും നേർപോക്കും നമുക്കുണ്ടാകണമെന്നു താല്പയ്യം.- "ശുദ്ധമായവ": സന്യാസികളും, വൈദികരും, വിവാഹജീവിതം നയിക്കുന്നവരും, അവിവാഹിതരും തങ്ങളുടെ സ്ഥിതിക്കനുസരണമായ പരിശുദ്ധിയോടും വിഷയവിരക്തിയോടുംകൂടി ജീവിക്കണമെന്നത്ഥം.- "സ്നേഹിക്കത്തക്കവ": അന്യരോടുള്ള പെരുമാററത്തിൽ ഉപചാരപൂവ്വം വത്തിക്കുകയും, അവരുടെ മതിപ്പും, സ്നേഹവും, സംതൃപ്തിയും, രമ്യതയും, സന്മനസ്സും സമ്പാദിക്കുകയും ചെയ്യണമെന്ന് ഉപദേശിക്കുന്നു.- "സ്തുതിക്കത്തക്കവ": നമ്മുടെ നടപടികളും പ്രവൃത്തികളും അന്യന്മാരാൽ പ്രശംസിക്കപ്പെടുവാൻ അർഹങ്ങളും, നമുക്കും നാം അവലംബിച്ചിരിക്കുന്ന മതത്തിനും അഭിമാനകരങ്ങളും, മററുള്ളവക്കു സന്മാതൃക കാണിച്ചുകൊടുത്തു അവരെ ഗുണവൽക്കരിക്കുവാൻ ശക്തിയാകുന്നവയുമായിരിക്കണം എന്നു ഇതിൽനിന്നു ഗ്രഹിക്കണം.- "മഹിമയുടേയും പുകഴ്ചയുടേയും പ്രവൃത്തികളായവ": തെററിൽ ഇരിക്കുന്നവർ നമ്മുടെ പ്രവൃത്തികൾകണ്ടു ക്രിസ്തുമതത്തിൻെറ മഹിമയും പുകഴ്ചയും അറിഞ്ഞു മാനസാന്തരപ്പെടുവാൻ കാരണമാകത്തക്കവ എന്നാണു ഇതുകൊണ്ടു മനസ്സിലാക്കേണ്ടത്.

൧൦. ഈ വാക്യത്തിൽ വി. ശ്ലീഹാ പീലിപ്പോസ്കാരെ കുററപ്പെടുത്തുകയല്ല ചെയ്യുന്നത്. അവർ എപ്പോഴും അദ്ദേഹത്തിൻെറ കാഴ്യം വിചാരിച്ചിരുന്നു. ആഗ്രഹം നിവത്തിക്കുവാൻ എപ്പോഴും അവസരം ലഭിച്ചില്ല എന്നേയുള്ളു.

൧൯. "വാങ്ങിക്കലിന്റെയും കൊടുക്കലിന്റെയും കാൎയ്യത്തിൽ എന്നോടു സംബന്ധിച്ചില്ല": വി. പൌലോസ് പീലിപ്പോസ്കാരിൽനിന്നല്ലാതെ, മററുസഭകളിൽനിന്നു താൻ പ്രദാനംചെയ്ത ആദ്ധ്യാത്മികനന്മകൾക്കു പ്രതിഫലമായി ലൌകികനന്മകൾ ഒന്നും വാങ്ങിച്ചിരുന്നില്ല എന്ന വസ്തുതയാണു ഈ വാക്യം പ്രസ്താവിക്കുന്നതു്. വി. ശ്ലീഹാ പണംഏൎപ്പാടുകളിലുള്ള ഭാഷാരീതി പ്രയോഗിച്ചിരിക്കുന്നു.

---

# വി. പൌലോസ് ശ്ലീഹാ കൊലൊസോസ്കാൎക്കു് എഴുതിയ

## ലേഖനം.

കൊലൊസോസ് പ്രോഗിയായിൽ ഈറാപൊലീസിനും ലാവോദീക്കേയിക്കും അടുത്തുള്ള ഒരുപട്ടണമായിരുന്നു. വി. പൌലോസ് നേരിട്ടു ഇവിടെ പ്രസംഗിച്ചതായി കാണപ്പെടുന്നില്ല. ശ്ലീഹായുടെ ഒരു ശിഷ്യനായ ആപ്പപ്രായാണു കൊലൊസോസ്കാരെ മാനസാന്തരപ്പെടുത്തിയതു്. എന്നാൽ ക്ഷുദ്രക്കാരനായ ശെമ്ഓൻ ആദിയായ ചിലർ, നമ്മുടെ മദ്ധ്യസ്ഥന്മാർ മ്ശിഹാ അല്ല, ദൈവദൂതന്മാരാകുന്നു എന്നും, യഹൂദനിയമങ്ങളും പുറജാതിമൎയ്യാദകളുമെല്ലാം ആചരിക്കേണ്ടവയാണെന്നും ഉപദേശിക്കുക നിമിത്തം പുറജാതികളുടെ പ്രധാനശ്ലീഹായായ വി. പൌലോസ് കൊലൊസോസ്കാൎക്കു ഈ ലേഖനം എഴുതി. അപ്പെസോസ്കാൎക്കുള്ള ലേഖനത്തിലെ പഠനങ്ങളും ഉപദേശങ്ങളുമാണ് മിക്കവാറും ഇതിലും അടങ്ങിയിരിക്കുന്നതു്. പീലിപ്പോസ്കാൎക്കും അപ്പെസോസ്കാൎക്കും എഴുതിയ കാലത്തോടടുത്തും, അതേകാരാഗൃഹത്തിൽ നിന്നും, അതേഭാഷയിലും ഈ ലേഖനവും എഴുതപ്പെട്ടു എന്നാണു മുഖ്യമായ അഭിപ്രായം. തുക്കിക്കോസ്, ആനേസിമൊസ് എന്നിരുവർവശമാണു വി. ശ്ലീഹാ ഈ ലേഖനം അയച്ചതു്. കൊലൊസോസിനു ലാവോദീക്കേയോടുള്ള സാമീപ്യം നിമിത്തം ഈ ലേഖനം ലാവോദീക്കേക്കാരും, ലാവോദീക്കേക്കാരുടെ ലേഖനം കൊലൊസോസ്കാരും വായിക്കണമെന്നു വി. ശ്ലീഹാ ആവശ്യപ്പെടുന്നു.

# അദ്ധ്യായം ൧.

**കൊലൊസോസ്കാൎക്കു നൽകപ്പെട്ട കൃപയെപ്പററി വി. ശ്ലീഹാ നന്ദി പറയുകയും, അവൎക്കുവേണ്ടി പ്രാൎത്ഥിക്കുകയും ചെയ്യുന്നു. മ്ശീഹാ സഭയുടെ തലയും, തന്റെ രക്തംമൂലം സമാധാനകാരനും, ശ്ലീഹാ അദ്ദേഹത്തിന്റെ ശുശ്രൂഷകനുമാകുന്നു.**

൧ദൈവത്തിന്റെ ഇഷ്ടം നിമിത്തം ഈശോമ്ശിഹായുടെ ശ്ലീഹാ ആയ പൌലോസും സഹോദരനായ തിമാത്തേയോസും,

൨. കൊലൊസോസിലുള്ള വിശുദ്ധന്മാരും ഈശോമ്ശിഹായിൽ വിശ്വാസികളുമായ സഹോദരന്മാൎക്കു (എഴുതുന്നതു): നമ്മുടെ പിതാവായ ദൈവത്തിൽനിന്ന് നിങ്ങൾക്കു സമാധാനവും കൃപയും (ഉണ്ടാകട്ടെ).

൩-൫. സുവിശേഷത്തിന്റെ സത്യവചനംവഴി നിങ്ങൾ മുമ്പേതന്നെ കേട്ടിരിക്കുന്നതായി സ്വൎഗ്ഗത്തിൽ നിങ്ങൾക്കു സൂക്ഷിക്കപ്പെട്ടിരിക്കുന്ന പ്രതീക്ഷ നിമിത്തം ഈശോമ്ശിഹായിൽ നിങ്ങൾക്കുള്ള വിശ്വാസത്തേയും സകല വിശുദ്ധന്മാരോടും നിങ്ങൾക്കുള്ള സ്നേഹത്തേയും കുറിച്ചു ഞങ്ങൾ കേട്ടതുമുതൽ ഇതാ! ഞങ്ങൾ, നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെ പിതാവായ ദൈവത്തെ എപ്പോഴും സ്തുതിക്കുകയും നിങ്ങൾക്കു വേണ്ടി പ്രാൎത്ഥിക്കുകയും ചെയ്യുന്നു.

൬, ൭. നിങ്ങൾക്കുവേണ്ടി മ്ശീഹായുടെ വിശ്വസ്തശുശ്രൂഷകനായിരിക്കുന്ന ഞങ്ങളുടെ പ്രിയ കൂട്ടുവേലക്കാരനായ അപ്പപ്രായിൽനിന്നു നിങ്ങൾ പഠിച്ചിരിക്കുന്നതുപോലെ ദൈവത്തിന്റെ കൃപയെ സത്യമായിട്ടു നിങ്ങൾ കേട്ടറിഞ്ഞ നാൾമുതൽ സകല ജാതികളോടും എന്നപോലെ നിങ്ങളോടും പ്രസംഗിക്കപ്പെടുകയും നിങ്ങളുടെ ഇടയിലെപ്പോലെ തന്നെ (അവരുടെ ഇടയിലും) വളരുകയും ഫലം നൽകുകയും ചെയ്യുന്ന (ആ സുവിശേഷത്തിന്റെതന്നെ).

൮. ആത്മാവിലുള്ള നിങ്ങളുടെ സ്നേഹത്തെപ്പററി അവൻ ഞങ്ങളെ അറിയിക്കുകയും ചെയ്തു.

൯. ഇതിനാൽ ഞങ്ങളും (ഇതു) കേട്ടദിവസം മുതൽ (൧൪)

൧൦. നിങ്ങൾ വേണ്ടിയിരിക്കുന്നതുപോലെ വ്യാപരിക്കുവാനും, സകല സൽപ്രവൃത്തികളാലും ദൈവത്തെ പ്രസാദിപ്പിക്കുവാനും, ഫലങ്ങൾ നൽകുവാനും, ദൈവജ്ഞാനത്തിൽ വളരുവാനും,

൧൧. സകല ക്ഷമയും ദീൎഘശാന്തതയുംമൂലം അവന്റെ മഹിമയുടെ വലിപ്പത്തിന് ഒത്തവണ്ണം എല്ലാ ശക്തിയിലും ബലം പ്രാപിക്കുവാനും,

൧൨. പ്രകാശത്തിൽ വിശുദ്ധന്മാരുടെ അവകാശത്തിന്റെ ഓഹരിക്കു നമ്മെ യോഗ്യരാക്കുകയും, (൧൪)

൧൩. അന്ധകാരത്തിന്റെ അധികാരത്തിൽനിന്നു നമ്മെ രക്ഷിക്കുകയും, (൧൪)

൧൪. ആരിൽ നമുക്കു രക്ഷയും പാപങ്ങളുടെ മോചനവും ഉണ്ടായിരിക്കുന്നുവോ?

൧൫. ആർ ദൈവത്തിന്റെ അദൃശ്യരൂപത്തിന്റെ സാദൃശ്യവും സകല സൃഷ്ടികളുടേയും ആദ്യജാതനും ആയിരിക്കുന്നുവോ (൧൩) «ആ തന്റെ പ്രിയ പുത്രന്റെ രാജ്യത്തിലേക്കു നമ്മെ കൊണ്ടുവരികയും ചെയ്തു» (൧൨) «പിതാവായ ദൈവത്തെ നിങ്ങൾ സന്തോഷത്തോടുകൂടി

സ്തുതിക്കുവാനുംവേണ്ടി» (൯) «നി ങ്ങൾ സകല ജ്ഞാനത്തിലും ആത്മി കമായ സകല വിവേകത്തിലും ദൈ വേഷ്ടത്തിൻെറ അറിവുകൊണ്ടു നിറ യേണ്ടതിനു നിങ്ങളെക്കുറിച്ചു പ്രാ ൎത്ഥിക്കുന്നതിലും അപേക്ഷിക്കുന്നതി ലുംനിന്നു ഞങ്ങൾ വിരമിക്കുന്നില്ല».

൧൬. സ്വൎഗ്ഗത്തിലും ഭൂമിയിലുമുള്ള തെല്ലാം അവനാൽ സൃഷ്ടിക്കപ്പെട്ടു. കാണപ്പെട്ടുന്നവയൊക്കെയും കാണ പ്പെടാത്തവയുമെല്ലാം — സിംഹാസ നങ്ങളാകട്ടെ, കൎത്തൃത്വങ്ങളാകട്ടെ, പ്രഭുത്വങ്ങളാകട്ടെ, അധികാരങ്ങ ളാകട്ടെ— സകലവും അവനാലും അ വനിലും സൃഷ്ടിക്കപ്പെട്ടു. [യോഹ. അ. ൧. വ. ൩.]

൧൭. അവൻ സകലത്തിനും മുമ്പേ യുള്ളവനാകുന്നു, സകലവും അവ നിൽ നിലനില്ക്കുകയും ചെയ്യുന്നു.

൧൮. അവൻ സകലത്തിലും മുമ്പ നായിരിക്കേണ്ടതിന് ആരംഭവും മരി ച്ചവരുടെഇടയിൽ നിന്നുള്ള കടി ഞ്ഞൂലുമായിരിക്കകൊണ്ടു സഭയു ടെ ശരീരത്തിൻെറ തലയാകുന്നു. [൧. കോറ. അ. ൧൫. വ. ൨൦: വെളി. അ. ൧. വ. ൫.]

൧൯. എന്തുകൊണ്ടെന്നാൽ സകല പൂൎണ്ണതയും അവനിൽ വസിക്കുവാ നും, (൨൦)

൨൦. അവൻമൂലം സകലവും ത ന്നോടു രമ്യപ്പെടുത്തുവാനും (൧൯) «(പിതാവു) തിരുവുള്ളമായി». ഭൂമി യിലുള്ളതിനെയാകട്ടെ, സ്വൎഗ്ഗത്തി ലുള്ളതിനെയാകട്ടെ അവൻെറ കുരി ശിലെ രക്തംകൊണ്ടു അവൻമൂലം സമാധാനപ്പെടുത്തി.

൨൧. നിങ്ങളുടെ ദുഷ്ക്രിയകൾ നിമിത്തം നിങ്ങളുടെ വിചാരങ്ങൾ വഴിയായി മുമ്പു അന്യന്മാരും ശത്രു ക്കളുമായിരുന്ന നിങ്ങളെയും,

൨൨, ൨൩. നിങ്ങളുടെ അടി സ്ഥാനം ഉറപ്പുള്ളതായി നിങ്ങളുടെ വിശ്വാസത്തിൽ നിങ്ങൾ നില്ക്കുക യും, പൌലോസായ ഞാൻ ഏതി ൻെറ ശുശ്രൂഷകനായിത്തീൎന്നിരിക്കു ന്നുവോ ആകാശത്തിൻകീഴുള്ള സ കല സൃഷ്ടിയോടും പ്രസംഗിക്കപ്പെട്ട തായി നിങ്ങൾ കേട്ടിരിക്കുന്ന ആ സുവിശേഷത്തിൻെറ പ്രതീക്ഷയിൽ നിന്നു മാറിപ്പോകാതിരിക്കകയും ചെ യ്യുമെങ്കിൽ കറയില്ലാത്തവരും കളങ്ക മററവരുമായ പരിശുദ്ധന്മാരായി ത ൻെറ സന്നിധിയിൽ നിറുത്തേണ്ട തിന് തൻെറ ശരീരത്തിൻെറ മാം സംകൊണ്ടും തൻെറ മരണംകൊണ്ടും ഇപ്പോൾ നിങ്ങളെ സമാധാനപ്പെടു ത്തിയിരിക്കുന്നു.

൨൪. നിങ്ങളെക്കുറിച്ചുള്ള പീഡ കളിൽ ഞാൻ സന്തോഷിക്കയും മ്ശി ഹായുടെ ഞെരുക്കങ്ങളുടെ കുറവി നെ (൨൫)

൨൫. ദൈവത്തിൻെറ വചനം പൂൎത്തിയാക്കുവാൻ നിങ്ങളുടെ ഇട യിൽ എനിക്കു നൽകപ്പെട്ടിരിക്കുന്ന ദൈവനടത്തലിനു തക്കവണ്ണം ഞാൻ ഏതിൻെറ ശുശ്രൂഷകനായിത്തീൎന്നി രിക്കുന്നുവോ (൨൪) «ആ സഭയാകു ന്ന അവൻെറ ശരീരത്തെപ്രതി എ ൻെറ ശരീരത്തിൽ ഞാൻ പരിഹരി ക്കയും ചെയ്യുന്നു».

൨൬. എന്നാൽ യുഗങ്ങൾക്കു മുമ്പും തലമുറകൾക്കുമുമ്പും മുതൽ മറയ്ക്കപ്പെ ട്ടിരുന്ന ആ രഹസ്യം (൨൭) —

൨൭. പുറജാതികളിൽ ഈ രഹ സ്യത്തിൻെറ മഹിമയുടെ സമ്പത്തു എന്താകുന്നു എന്ന് — നമ്മുടെ മഹ ത്വത്തിൻെറ പ്രതീക്ഷയാകുന്ന മ്ശി ഹാ നിങ്ങളിൽ (ഇരിക്കുന്നു) എന്ന ത് — ആരെ അറിയിക്കുവാൻ ദൈവം ഇച്ഛിച്ചുവോ (൨൬) «ആ തൻെറ

വിശുദ്ധന്മാൎക്ക് ഇപ്പോൾ വെളിപ്പെട്ട ത്തപ്പെട്ടിരിക്കുന്നു».

൨൮. സകല മനുഷ്യരേയും ഈശോമ്ശീഹായിൽ പൂൎണ്ണരാക്കിനിറുത്തുവാൻവേണ്ടി സകല മനുഷ്യരോടും സകല ജ്ഞാനത്തിലും ഞങ്ങൾ അവനെപ്പററി പ്രസംഗിക്കുകയും പഠിപ്പിക്കുകയും (സകല മനുഷ്യൎക്കും അവനെ) മനസ്സിലാക്കികൊടുക്കുകയും ചെയ്യുന്നു.

൨൯. ഇതിനായിട്ടാകുന്നു എനിക്കു നൽകപ്പെട്ടിരിക്കുന്ന ശക്തിയുടെ സഹായത്താൽ ഞാൻ അദ്ധ്വാനിക്കയും പോരാടുകയുംകൂടി ചെയ്യുന്നത്.

## വ്യാഖ്യാനം.

൨. "നമ്മുടെ പിതാവായ ദൈവത്തിൽനിന്ന്": ക്രൂശ. പ്രതിയിലും ഇത്രമാത്രമേയുള്ളു. ഗ്രീ., ല., അറ. പ്രതികളിൽ 'നമ്മുടെ കൎത്താവായ ഈശോമ്ശീഹായിൽനിന്നും' എന്നുകൂടി കാണുന്നുണ്ട്.

൩, ൭. "അപ്പപ്രാ": വി. പൌലോസിനെ ആശ്വസിപ്പിക്കുവാനും പരിചരിക്കുവാനുമായി കൊലൊസോസ്കാർ റോമായിലേക്കു അയച്ചിരുന്നയാളാണു ഇദ്ദേഹം. ഇദ്ദേഹവും റോമായിൽ ബന്ധനസ്ഥനായി. — "സകല ജാതികളോടും": ലോകത്തിലെ പ്രധാനഭാഗങ്ങളിലും മുഖ്യജാതികളോടും.

൧൫. "ആദ്യജാതൻ": ആദിയിൽ ജനിപ്പിക്കപ്പെട്ടവൻ. വി. യോഹന്നാൻ പറയുംപോലെ 'പിതാവിൽനിന്നുള്ള ഏകജാതൻ'. ആദ്യജാതനാകയാൽ ആദ്യസൃഷ്ടിയല്ല എന്നു വി. ക്രിസൊസ്തോമൊസ് സമൎത്ഥിക്കുന്നു. പുത്രൻ സൃഷ്ടിയേയല്ല, സകലയുഗങ്ങൾക്കുംമുമ്പേ പിതാവിൽനിന്നു ജനിച്ചവനാണ്; തൻമൂലം പിതാവിനോടും പരിശുദ്ധാത്മാവിനോടും സമകാലീനനുമാകുന്നു. ഈ സത്യം അടുത്ത വാക്യങ്ങളിൽനിന്നു വിശദമായി ഗ്രഹിക്കാവുന്നതാണ്.

൧൬. "സിംഹാസനങ്ങളാകട്ടെ": അപ്പെ. അ. ൧. വ. ൨൧. റ്റ്യ. നോക്കുക.

൨൦. "സ്വൎഗ്ഗത്തിലുള്ളതിനെ": ദൈവദൂതന്മാരെ. സ്വൎഗ്ഗത്തിലെ ദൂതന്മാർ പാപം ചെയ്തിട്ടില്ലാത്തതുകൊണ്ട് അവൎക്കു വീണ്ടെടുപ്പു ആവശ്യപ്പെട്ടില്ലെങ്കിലും ആദ്യജാതനായ മ്ശീഹാമൂലം നമുക്കു നൽകപ്പെട്ട കൃപാവരംകൊണ്ടു അവർ നമ്മോടു സമാധാനത്തിലും രമ്യതയിലും ഇരിക്കുന്നു. മാത്രമല്ല, അവർ ദൈവത്തെ കൂടുതലായി അറിയുകയും സ്നേഹിക്കുകയും തദ്വാരാ ദൈവവുമായി കൂടുതൽ രമ്യതയിൽ വൎത്തിക്കുവാൻ ഇടയാകയും ചെയ്തു. ഭൂമിയിലുള്ള മനുഷ്യൎക്കാകട്ടെ വീണ്ടെടുപ്പിന്റെ കൃപാവരവും നൽകപ്പെട്ടു. ഇങ്ങനെ പിതാവു് 'ഭൂമിയിലുള്ളതിനെയാകട്ടെ, സ്വൎഗ്ഗത്തിലുള്ളതിനെയാകട്ടെ അവന്റെ കുരിശിലെ രക്തംകൊണ്ടു അവൻമൂലം സമാധാനപ്പെടുത്തി'.

൨൧, ൨൨. "തന്റെ ശരീരത്തിന്റെ മാംസംകൊണ്ടു": സ്വന്തവും യഥാൎത്ഥവുമായ ശരീരംകൊണ്ട്. മായാരൂപമായ ശരീരംകൊണ്ടു എന്നു ചിലർ പറഞ്ഞിരുന്നതിനെയാണ് വി. ശ്ലീഹാ ഈ വാക്കുകൾമൂലം ഖണ്ഡിക്കുന്നത്.

൨൪. "കുറവിനെ": മ്ശീഹായിക്കു തല എന്ന നിലയിൽ തന്നിൽതന്നെ ഞെരുക്കങ്ങൾ കുറഞ്ഞുപോയിട്ടില്ല. സൎവ്വലോകങ്ങളെയും രക്ഷിക്കുവാൻ മതിയായ യോഗ്യത അദ്ദേഹം സമ്പാദിച്ചും കഴിഞ്ഞു. എന്നാൽ മ്ശീഹായുടെ ശരീരമാകുന്ന സഭയ്ക്കും, കുരിശിൽ തറയ്ക്കപ്പെട്ട തലയുടെ അവയവങ്ങളാകുന്ന വിശ്വാസികൾക്കും ഞെരുക്കങ്ങൾ ഇനിയും കുറവായിരിക്കുന്നു. ഈ ഞെരുക്കങ്ങൾ ഇനിയും നേരിടേണ്ടിയുമിരിക്കുന്നു. തലയോടു ഉടലും അനുരൂപമാകേണ്ടതാണല്ലോ. അതിനാൽ മ്ശീഹാ സ്വന്ത ശരീരത്തിൽ സഹിച്ചതു അവിടത്തെ നിഗൂഢഗാത്രമായ സഭയും അവയവങ്ങളായ നാമോരോരുത്തനും സഹിക്കണം. 'സഭയാകുന്ന അവന്റെ ശരീരത്തെപ്രതി എന്റെ ശരീ

രത്തിൽ ഞാൻ പരിഹരിക്കയും ചെയ്യുന്നു' എന്ന വി. ശ്ലീഹാ ചേൎത്തുപറയുന്നതു് ഇതിനാലാണ്. — മ്ശീഹായുടെ മഹത്വത്തിൽ ഭാഗഭാക്കുകളാകുവാൻ പ്രതീക്ഷിക്കുന്ന അവൻെറ ശരീരവും അവയവങ്ങളുമാകുന്ന നാം അവൻെറ പീഡകളിലും ഭാഗഭാക്കുകളാകണമെന്നും, അവനോടുകൂടി സഹിച്ചും അവനെ അനുഗമിച്ചും അവൻെറ യോഗ്യതകളും പരിഹാരവും നമുക്കും അന്യന്മാൎക്കും പ്രയോജനപ്പെടുത്തണമെന്നുമാണു് മ്ശീഹായുടെ മനസ്സും നീതിയും ആവശ്യപ്പെടുന്നതു്. ഇങ്ങനെ പ്രയോജനപ്പെടുത്തുന്നതിലുള്ള കുറവിനെ ഉദ്ദേശിച്ചാണു 'മ്ശീഹായുടെ ഞെരുക്കങ്ങളുടെ കുറവു്' എന്നു ശ്ലീഹാ ഇവിടെ പറയുന്നതു്.— നമ്മുടെ പാപങ്ങളുടെ ശാന്തിയും ദൈവത്തോടുള്ള നമ്മുടെ പൂൎണ്ണമായ രമ്യതയും മ്ശീഹായുടെ സൎവ്വത്തിനുംമതിയായരക്തംമൂലം ഉണ്ടാകുന്നു എങ്കിലും അദ്ദേഹത്തിൻെറ സഹനങ്ങൾ നമ്മുടെ സഹപ്രവൎത്തനംകൂടാതെ നമ്മെ രക്ഷിക്കയില്ല. മാത്രമല്ല, ഒരേശരീരത്തിൻെറ അവയവങ്ങളാകയാൽ നമ്മുടെ പ്രാൎത്ഥനകൾ പോലെതന്നെ നമ്മുടെ പീഡകളും, മ്ശീഹാ നമുക്കായി സമ്പാദിച്ചിട്ടുള്ളതു മറ്റുള്ളവൎക്കു പ്രയോജനപ്പെടുത്തുന്ന വിഷയത്തിൽ സഹായമാണ്. വി. പൌലോസിൻെറ പ്രവൃത്തിപരമായ ശുശ്രൂഷ തൽക്കാലത്തേക്കു തടയപ്പെട്ടിരിക്കയാണെങ്കിലും അതുമൂലം വന്നുകൂടിയിരിക്കുന്ന പീഡകളിൽ അദ്ദേഹം സന്തോഷിക്കുന്നതിൻെറ ഹേതു ഇതു തന്നെ.

൨൫. "ദൈവത്തിൻെറ വചനം പൂൎത്തിയാക്കുവാൻ": മ്ശീഹാ ആരംഭിച്ച ദൈവവചനപ്രസംഗം മുഴുവനാക്കുവാൻ. — "ദൈവനടത്തലിനു തക്കവണ്ണം": ദൈവപരിപാലനത്തിൻെറ നിൎണ്ണയം അനുസരിച്ചു്.

൨൯. "അദ്ധ്വാനിക്കയും പോരാടുകയും": ഗ്രീ., ല., കൃശ. പ്രതികളിലും ഇങ്ങനെതന്നെ കാണുന്നു. അറ. പ്രതിയിൽ 'ഉത്സാഹപൂൎവ്വം അദ്ധ്വാനിക്കുന്നു' എന്നാണു വിവൎത്തനം. ചില അന്തിയോക്കിയാസുറിയാനിപ്രതികളിലാകട്ടെ 'അദ്ധ്വാനിക്കയും പ്രാൎത്ഥിക്കയും' എന്നാണു കാണുന്നതു്. ഈ വ്യത്യാസം മെസ്കത്തശ് (ܡܬܟܬܫ) = പോരാടുക എന്നതിനുപകരം മെസ്ക്ശപ്പ (ܡܬܟܫܦ) = പ്രാൎത്ഥിക്കുക എന്നു അബദ്ധവശാൽ കടന്നുകൂടിയതുകൊണ്ടുണ്ടായതായിരിക്കാം.

## അദ്ധ്യായം ൨.

മ്ശീഹായിൽനിന്നു തങ്ങളെ അകററുന്ന തത്വജ്ഞന്മാരുടെയും യഹൂദോപദേഷ്ടാക്കളുടെയും അബദ്ധപഠനങ്ങൾ പരിത്യജിക്കുവാൻ വി. ശ്ലീഹാ കൊലെസോസ്കാരോടു ഉപദേശിക്കുന്നു.

ഏന്നാൽ നിങ്ങൾക്കുവേണ്ടിയും, ലാദിക്കിയായിലുള്ളവർക്കുവേണ്ടിയും, ജഡത്തിൽ എൻെറമുഖം കണ്ടിട്ടില്ലാത്ത മററുള്ളവർക്കുവേണ്ടിയും, (൨, ൩)

൨, ൩. നിങ്ങളുടെ ഹൃദയങ്ങൾ ആശ്വാസം പ്രാപിക്കുവാനും, അനുസരണത്തിൻെറ സൎവ്വസമ്പത്തിലേക്കും പിതാവായ ദൈവത്തിൻേറയും വിജ്ഞാനത്തിൻേറയും അറിവിൻേറയും സകല നിക്ഷേപങ്ങളും ആരിൽ മറയ്ക്കപ്പെട്ടിരിക്കുന്നുവോ ആ മ്ശീഹായുടേയും രഹസ്യത്തെക്കുറിച്ചുള്ള ജ്ഞാനത്തിൻെറ തിരിച്ചറിവിലേക്കും സ്നേഹംമൂലം സമീപിക്കുവാനുമായിട്ടു് (൧) «എനിക്കുള്ളപോരാട്ടം എങ്ങനെയുള്ളതെന്നു നിങ്ങൾ അറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു».

൪. എന്നാൽ വാക്കുകളുടെ വശീകരണത്താൽ ആരും നിങ്ങളെ വഴി

തെററിക്കാതിരിക്കുവാനായി ഞാൻ ഇതു പറയുന്നു.

൫. ഞാൻ ശരീരംകൊണ്ടു നിങ്ങളിൽനിന്നു ദൂരസ്ഥനാകുന്നു എങ്കിലും ആത്മാവുകൊണ്ടു നിങ്ങളോടുകൂടിയിരിക്കുന്നു. നിങ്ങളുടെ ക്രമവും മ്ശീഹായിലുള്ള നിങ്ങളുടെ വിശ്വാസത്തിൻെറ സ്ഥിരതയും കണ്ടു ഞാൻ സന്തോഷിക്കയും ചെയ്യുന്നു. [൧. കോറ. അ. ൫. വ. ൩.]

൬. ആകയാൽ നിങ്ങൾ നമ്മുടെ കത്താവായ ഈശോമ്ശീഹായെ സ്വീകരിച്ചതുപോലെതന്നെ (൭)

൭. നിങ്ങളുടെ വേരുകൾ ഉറപ്പിക്കപ്പെട്ടും, അവനിൽ പണിചെയ്യപ്പെട്ടും, നിങ്ങൾ പഠിച്ച വിശ്വാസംമൂലം സ്തോത്രത്തിൽ മികച്ചവരായിരിക്കേണ്ടതിന് അതിൽ സ്ഥിരപ്പെട്ടും (൬) «അവനിൽ നിങ്ങൾ വ്യാപരിക്കുവിൻ».

൮. മ്ശീഹായിക്കു വിപരീതമായി മനുഷ്യരുടെ ഉപദേശങ്ങൾ അനുസരിച്ചും ലോകത്തിൻെറ ആദ്യപാഠങ്ങൾ അനുസരിച്ചും തത്വശാസ്ത്രംകൊണ്ടും വ്യൎത്ഥമായ വഞ്ചനകൊണ്ടും ആരും നിങ്ങളെ കവൎന്നുകളയാതെ സൂക്ഷിച്ചുകൊള്ളുവിൻ.

൯. എന്തുകൊണ്ടെന്നാൽ ദൈവികത്വത്തിൻെറ പൂൎണ്ണത മുഴുവൻ ദേഹരൂപമായി അവനിൽ വസിക്കുന്നു.

൧൦. നിങ്ങളും സകല പ്രഭുത്വങ്ങൾക്കും അധികാരങ്ങൾക്കും തലയായിരിക്കുന്ന അവനിൽ പൂൎണ്ണരാക്കപ്പെടുന്നു.

൧൧. മ്ശീഹായുടെ പരിച്ഛേദനംകൊണ്ടു പാപങ്ങളുടെ ശരീരം ഉരിഞ്ഞുകളയുക നിമിത്തം കൈകളാലുള്ളതല്ലാത്ത പരിച്ഛേദനം അവൻമൂലം നിങ്ങൾക്കു ലഭിച്ചു.

൧൨. നിങ്ങൾ മാമോദീസാമൂലം അവനോടുകൂടി സംസ്കരിക്കപ്പെടുകയും, അവനെ മരിച്ചവരിൽ നിന്നു ഉയിൎപ്പിച്ച ദൈവശക്തിയിൽ നിങ്ങൾ വിശ്വസിച്ചതുകൊണ്ട് അവൻ നിമിത്തം അവനോടുകൂടി നിങ്ങൾ ഉയിൎക്കുകയും ചെയ്തു.

൧൩. നിങ്ങളുടെ പാപങ്ങളാലും നിങ്ങളുടെ ജഡത്തിൻെറ അഗ്രചൎമ്മത്താലും മരിച്ചിരുന്ന നിങ്ങളെ അവനോടുകൂടി ജീവിപ്പിക്കയും നമ്മുടെ സകല പാപങ്ങളും നമ്മോടു ക്ഷമിക്കയുംചെയ്തു. [അപ്പൊ. അ. ൨. വ. ൧.]

൧൪. നമുക്കു പ്രതികൂലമായിരുന്ന നമ്മുടെ കടങ്ങളുടെ കൈച്ചീട്ടു സ്വന്തകല്പനകളാൽ അവൻ മായിച്ചുകളഞ്ഞു. അവൻ അതു നടുവിൽനിന്നെടുത്തു മാററി തൻെറ കുരിശിൽ അതിനെ തറച്ചു.

൧൫. തൻെറ ശരീരത്തിൻെറ ഉരിഞ്ഞുനീക്കൽകൊണ്ടു അവൻ പ്രഭുത്വങ്ങളെയും അധികാരികളെയും അവമാനിച്ചു; തന്നെക്കൊണ്ടുതന്നെ പരസ്യമായി അവരെ ലജ്ജിപ്പിച്ചു.

൧൬. ആകയാൽ ഭക്ഷണത്തിലും പാനിയത്തിലുമാകട്ടെ, തിരുനാളുകളുടെയും മാസാരംഭങ്ങളുടെയും ശാബതങ്ങളുടെയും വേൎതിരിവിലാകട്ടെ ആരും നിങ്ങളെ അലട്ടാതിരിക്കട്ടെ.

൧൭. ഇവ വരുവാനിരുന്നവയുടെ നിഴലുകളായിരുന്നു. എന്നാൽ ശരീരം മ്ശിഹാ ആകുന്നു.

൧൮, ൧൯. താൻ കണ്ടിട്ടില്ലാത്ത വസ്തുവിൽ തുനിവോടുകൂടി പ്രവേശിക്കയും, തൻെറ ജഡികവിചാരത്തിൽ വ്യൎത്ഥമായി അഹംകരിക്കയും, യാതൊന്നുകൊണ്ടു ശരീരം മുഴുവൻകൂട്ടിച്ചേൎക്കപ്പെട്ടും സന്ധിബന്ധങ്ങളിൽ നിറുത്തപ്പെട്ടും ദൈവികവളൎച്ച് പ്രാ

പിച്ചുകൊണ്ടും ഇരിക്കുന്നുവോ അ തലയെ പിടിച്ചുനില്ക്കാതിരിക്കയും ചെയ്തുകൊണ്ട് ആരെങ്കിലും മാലാ ക്കാമാരുടെ സേവനത്തിനു നിങ്ങൾ കീഴ്പ്പെട്ടുത്തപ്പെട്ടുവാനായി വിചാ രത്തിൻെറ താഴ്മയിൽ നിങ്ങളെ കടപ്പെട്ടുത്തുവാൻ ഇച്ഛരിച്ചേക്കാം. [മത്താ. അ. ൨൪. വ. ൪.]

൨൦. നിങ്ങൾ ലോകത്തിൻെറ അ ദ്ദ്യപാഠങ്ങളിൽനിന്നു മ്ശിഹായോ ട്ടുകൂടി മരിച്ചിരിക്കുന്നു എങ്കിൽ ലോ കത്തിൽ ജീവിക്കുന്നു എന്ന മട്ടിൽ നിങ്ങൾ വിധിക്കപ്പെട്ടുന്നതെന്തിനു്?

൨൧. എന്തെന്നാൽ തൊടരുത്, രുചിക്കരുത്, കൂടിച്ചേരരുത്

൨൨. എന്നിവ ക്ഷയമുള്ള ആചാ രമാകുന്നു; മനുഷ്യരുടെ കല്പനകളും ഉപദേശങ്ങളുമാകുന്നു.

൨൩. വിനയത്തിൻേറയും ദൈ വഭയത്തിൻേറയും ഛായ നിമിത്തം അവയിൽ ജ്ഞാനത്തിൻെറ വചനം ഉള്ളതായി കാണപ്പെട്ടുപോകുന്നു. അ വർ ശരീരത്തോടു കരുണകാണി ക്കാതിരിക്കുന്നതു മാന്യമായ ഏതിലെ ങ്കിലുമല്ല, മറിച്ച്, ശരീരത്തിനു പ്ര യോജനമുള്ളവയിലത്രേ.

## വ്യാഖ്യാനം.

൮. "ലോകത്തിൻെറ ആദ്യപാഠങ്ങൾ": ഗാല. അ. ൪. വ. ൩. വ്യാ. നോ ക്കുക. – "തത്വശാസ്ത്രം": ആദ്യകാലങ്ങളിൽ വൈദികമുറകളേയുംകൂടി ഈ പദം വ്യാപകാൎത്ഥത്തിൽ ഉൾപ്പെട്ടുത്തിയിരുന്നു. ഈ അൎത്ഥത്തിലാണു് 'തത്വശാസ്ത്രം' എന്നു ഇവിടെപ്പറയുന്നതു്. ഫ്രീശർ, സദ്ദുക്കായർ, എസ്സേനിയർ ഇവരുടെ തത്വശാസ്ത്രം എന്നു് യഹൂദചരിത്രകൎത്താവായ യൌസേപ്പു (Antiq. xviii. 1, 2.) ഈ അൎത്ഥത്തിൽ പറയുന്നുണ്ടു്.

൯. "ദേഹരൂപമായി": മായാരൂപത്തിലൊ നിഴലിലൊ അല്ല, പ്രത്യുത യഥാ ൎത്ഥത്തിൽ.

൧൦. "പ്രഭുത്വങ്ങൾക്കും അധികാരങ്ങൾക്കും തലയായിരിക്കുന്ന": അപ്പൊ. അ. ൧. വ. ൨൧. വ്യാ. നോക്കുക. മ്ശിഹാ മനുഷ്യത്വത്തിൽ നമ്മുടെ തലയും, ദൈവത്വത്തിൽ മാലാകാമാരുടെ ഭരണാധികാരിയുമാണ്. പ്രഭുത്വങ്ങൾക്കും അധികാരങ്ങൾക്കും തല എന്നു വി. സ്ലീഹാ ഇവിടെപ്പറയുന്നതു ഭരണാധികാരി എന്ന അൎത്ഥത്തിലത്രേ. മാലാ ക്കാമാരെ മ്ശിഹായുടെ നിഗൂഢഗാത്രത്തിൻെറ അവയവങ്ങളായി സ്ലീഹാ ഗണി ക്കുന്നില്ല. തലയും അവയവങ്ങളും എന്ന ബന്ധം മനുഷ്യാവതാരത്തിൽനിന്നു നേരിട്ടു ഉത്ഭവിച്ചിട്ടുള്ളതാണു്.

൧൩. "ജഡത്തിൻെറ അഗ്രചൎമ്മത്താലും": അഗ്രചൎമ്മമുള്ളവരായ പുറജാതിക ളുടെ പാപകരമായ മൎയ്യാദകളാലും.

൧൪. "നമ്മുടെ കടങ്ങളുടെ കൈച്ചീട്ടു": പാപംമൂലം ആദത്തിനും നമുക്കും അർഹമെന്നു നാം തന്നെ എഴുതി ഒപ്പിട്ടുകൊടുത്തതുപോലെയുള്ള നിത്യശിക്ഷാവിധി എന്നു ചിലർ വ്യാഖ്യാനിക്കുന്നു. സ്വതേ പാപം ഹരിക്കുവാൻ അശക്തവും, ചില പ്പോൾ മനുഷ്യരെ അധികം പാപികളാക്കിത്തീൎത്തിരുന്നതുമായ പഴയനിയമനിബ ന്ധനകളുടെ രേഖ എന്നു ധരിക്കുന്നവരുമുണ്ടു്. ഏതായിരുന്നാലും മ്ശിഹാ തൻെറ നിയ മങ്ങളും കുരിശുമരണവുംമൂലം അതിനെ നീക്കിക്കളഞ്ഞു. – "നടുവിൽ നിന്നെടുത്തു മാററി": നിശ്ശേഷം നീക്കിക്കളഞ്ഞു.

൧൫. "പ്രഭുത്വങ്ങളെയും അധികാരികളെയും": പിശാചുക്കളെ എന്നാണു ഇ വിടെ ഗ്രഹിക്കേണ്ടതു്. അപ്പൊ. അ. ൧. വ. ൨൧. വ്യാ. നോക്കുക. യഹൂദപുരോഹിത ന്മാരെയും അധികാരികളെയും എന്നും മേൽവാക്യത്തോടു സംബന്ധിപ്പിച്ചു ചിലർ

വ്യാഖ്യാനിക്കുന്നുണ്ട്. യഹൂദനിയമം നീക്കിക്കളഞ്ഞു എന്നാണല്ലൊ വ. ൧൪-ന ചിലർ അത്ഥം ഗ്രഹിക്കുന്നത്. ഇവിടെ അതിനെ തുടൎന്നു യഹൂദമതസംരക്ഷകന്മാരെയും, അധികാരികളെയും എന്നു പറയുന്നു.

൧൬. "ഭക്ഷണത്തിലും പാനീയത്തിലുമാകട്ടെ . . . വേർതിരിവിലാകട്ടെ ആരും നിങ്ങളെ അലട്ടാതിരിക്കട്ടെ": യഹൂദനിയമം നീക്കിക്കളഞ്ഞു എന്നു പ്രസ്താവിച്ചുവല്ലൊ. ആകയാൽ ആ നിയമം അനുസരിച്ചുള്ള ഭക്ഷ്യപദാത്ഥങ്ങളുടെ ശുദ്ധാശുദ്ധ വിഭജനം, തിരുനാളുകൾ ആദിയായവയുടെ അനുഷ്ഠാനം ഇവ സംബന്ധിച്ചു ഇനിമേൽ നിങ്ങളെ ആരും കലക്കാതിരിക്കട്ടെ. വി. ശ്ലീഹായുടെ ഈ വാക്യം കത്തോലിക്കാസഭയിലെ നോമ്പുകൾ തിരുനാളുകൾ എന്നിവക്കു എതിരായിനില്ക്കുന്നു എന്നു ഇക്കാലത്തെ ചില പാഷണ്ഡമതോപദേശികൾ മനഃപൂൎവ്വമായോ അജ്ഞതമൂലമോ പറയുന്നുണ്ട്. എന്നാൽ യഹൂദനിയമാനുസരണമുള്ള ശുദ്ധാശുദ്ധഭക്ഷണം, തിരുനാളുകൾ, പൌൎണ്ണമി ഇത്യാദികൾ കൊലൊസോസ്കാർ ആചരിക്കണമെന്നു് ഉപദേശിച്ചിരുന്ന ചില വ്യാജസഹോദരന്മാരുടെ വാക്കുകളെമാത്രമാണ് വി. ശ്ലീഹാ ഇവിടെ ഉദ്ദേശിക്കുന്നത്.

൧൭. "ഇവ . . . നിഴലുകളായിരുന്നു . . . ശരീരം മ്ശിഹാ ആകുന്നു": പഴയനിയമത്തിൽ കാണുന്നവ വരുവാനിരുന്ന മ്ശിഹായാൽ പൂൎത്തിയാക്കപ്പെടുവാനിരുന്നവയുടെ ഛായ മാത്രമായിരുന്നു. മ്ശിഹാ ആയിരുന്നു സാക്ഷാൽ ശരീരം. മ്ശിഹാ എന്ന ശരീരം നമുക്കുള്ളതിനാൽ, അഥവാ, മ്ശിഹാമൂലം സകലവും പൂൎത്തീകരിക്കപ്പെട്ടിരിക്കുന്നതിനാൽ, ഇനി നമുക്കു നിഴലിന്റെ ആവശ്യമില്ല.

൧൮, ൧൯. "വിചാരത്തിന്റെ താഴ്മയിൽ": വിനീതമനസ്സോടുകൂടിയെന്ന ഭാവത്തിൽ. – ദൈവത്തെ സമീപിക്കുവാൻ നാം അയോഗ്യരാണ്; തന്മൂലം നമ്മുടെയും ദൈവത്തിന്റെയും ഇടയിൽ മദ്ധ്യസ്ഥന്മാരെന്നനിലയിൽ മാലാകാമാരെ പൂജകളുംമറവുംകൊണ്ടു നാം സേവിക്കണം; അവർ മ്ശിഹായോടു തുല്യരൊ അദ്ദേഹത്തെക്കാൾ മേലുള്ളവരൊ ആണ്: ഇങ്ങനെയെല്ലാം ഉപദേശിച്ചുകൊണ്ടു് മാലാകാമാരുടെയും മനുഷ്യരുടെയും തലയായ മ്ശിഹായെ പരിത്യജിച്ച് മാലാകാമാർ അർഹിക്കാത്ത ബഹുമാനം അവൎക്കു ചെയ്തിരുന്ന ചില പാഷണ്ഡികളെയാണ വി. ശ്ലീഹാ ഈ വാക്യങ്ങളിൽ ഖണ്ഡിക്കുന്നത്. മാലാകാമാരുടെയും മനുഷ്യരുടെയും തലയായി മ്ശിഹായെ സ്വീകരിച്ച് അദ്ദേഹത്തിന്റെ മാദ്ധ്യസ്ഥ്യം സമ്മതിച്ചുകൊണ്ടു് അദ്ദേഹം മുഖേന ദൈവത്തോടു പ്രാത്ഥിക്കുവാനായി സുമനസ്സുകളോട് ആവശ്യപ്പെടുകയും അവർ അർഹിക്കുന്ന താണനിലയിലുള്ള ബഹുമാനം അവൎക്കു ചെയ്കയുംചെയ്യുന്ന കത്തോലിക്കാപഠനത്തെ ഈ വാക്യങ്ങൾ സ്പൎശിക്കുന്നതേയില്ല. – മാലാകാവണക്കം എന്നിവിടെപ്പറയുന്നതു മാലാകാമാർവഴി നൽകപ്പെട്ട പഴയനിയമംമുഴുവനെന്നും, തന്മൂലം ഈ വാക്യങ്ങളിൽ കാണുന്നവയെല്ലാം നവീനക്രിസ്ത്യാനികളെ പഴയനിയമാനുഷ്ഠാനത്തിനായി നിഷ്കൎഷിച്ചിരുന്ന യഹൂദമതോപദേഷ്ടാക്കളെ സൂചിപ്പിക്കുന്നതെന്നും വി. ഈറാനിമോസ് പറയുന്നു.

൨൧, ൨൨. "തൊടരുത്, രുചിക്കരുത് . . . മനുഷ്യരുടെ കല്പനകളും ഉപദേശങ്ങളുമാകുന്നു": പഴയനിയമത്തിലെ കല്പനകളെല്ലാം മ്ശിഹായുടെ വരവിനുശേഷം മാനുഷികങ്ങളായിത്തീൎന്നു. ക്രിസ്ത്യാനികളാകട്ടെ മ്ശിഹായോടുകൂടി ലോകത്തിനു മരിച്ചിരിക്കുന്നു. ആകയാൽ ലോകത്തിൽ ജീവിക്കുന്നവരെപ്പോലെ ആ നിയമങ്ങൾക്ക് അവർ അധീനരാകരുത്. മതഭിന്നതക്കാരുടെ അയഥാത്ഥമായ ജ്ഞാനം, വിനയം, സ്വേച്ഛാനിഗ്രഹം ഇത്യാദികൾ കണ്ടു ഭ്രമിച്ചു അവൎക്കും വിധേയരാകേണ്ടതല്ല.

## അദ്ധ്യായം ൩.

**പഴയമനുഷ്യനെ ഉരിഞ്ഞുകളഞ്ഞിട്ട് പുതിയമനുഷ്യനെ ധരിക്കവാൻ വി. ശ്ലീഹാ കൊലെസോസ്കാരോട്ട ഉപദേശിക്കുന്നു. ഭാൎയ്യാഭൎത്താക്കന്മാരുടെയും, മക്കളുടെയും, ഭൃത്യന്മാരുടെയും കടമകൾ.**

ആകയാൽ നിങ്ങൾ മ്ശിഹായോട്ടക്രുടി ഉയിൎത്തിരിക്കുന്നു എങ്കിൽ മ്ശിഹാ ദൈവത്തിൻെറ വലത്തുഭാഗത്തു ഇരിക്കുന്ന ഇടമായ മുകളിലുള്ളതിനെ അന്വേഷിക്കുവിൻ.

൨. ഭൂമിയിലുള്ളതല്ല, മുകളിലുള്ളതു വിചാരിക്കുവിൻ.

൩. എന്തുകൊണ്ടെന്നാൽ നിങ്ങൾ മരിച്ചിരിക്കുന്നു; നിങ്ങളുടെ ജീവൻ മ്ശിഹായോട്ടക്രുടി ദൈവത്തിൽ മറഞ്ഞിരിക്കുകയും ചെയ്യുന്നു.

൪. നമ്മുടെ ജീവനായ മ്ശിഹാ എപ്പോൾ വെളിപ്പെടുന്നുവോ അപ്പോൾ നിങ്ങളും അവനോട്ടക്രുടി മഹത്വത്തിൽ വെളിപ്പെടും.

൫. ആകയാൽ വ്യഭിചാരം, അശുദ്ധി, മനഃക്ഷോഭങ്ങൾ, ദുൎമ്മോഹം, വിഗ്രഹങ്ങളുടെ ആരാധനയായിരിക്കുന്ന അത്യാഗ്രഹം ഇങ്ങനെ ഭൂമിയിലുള്ള നിങ്ങളുടെ അവയവങ്ങളെ നിഗ്രഹിക്കുവിൻ. [അപ്പെ. അ. ൫. വ. ൩.]

൬. എന്തുകൊണ്ടെന്നാൽ ഇവ നിമിത്തം ദൈവത്തിൻെറ കോപം അനുസരണമില്ലാത്ത മക്കളുടെ മേൽ വന്നുക്രുടുന്നു.

൭. നിങ്ങളും മുമ്പ്, ഇവയിൽ ജീവിച്ചിരുന്ന കാലത്തു്, ഇവയിൽ വ്യാപരിച്ചിരുന്നു.

൮. എന്നാൽ ഇപ്പോൾ കോപം, ക്രോധം, ദുഷ്ടത, ദൂഷണം, അശുദ്ധഭാഷണം ഇവയെല്ലാം നിങ്ങളിൽനിന്നു അകററിക്കളയുവിൻ. [റോമ. അ. ൬. വ. ൪: അപ്പെ. അ. ൪. വ. ൨൨: എബ്രാ. അ. ൧൨. വ. ൧: ൧. പത്രോ. അ. ൨. വ. ൧; അ. ൪. വ. ൨.]

൯. നിങ്ങൾ ഒരുത്തൻ മററൊരുത്തനു വിരോധമായി കളവു പറയരുത്. പിന്നെയൊ, പഴയ മനുഷ്യനെ അവൻെറ നടപടികളോട്ടക്രുടി ഉരിഞ്ഞു കളഞ്ഞിട്ട്,

൧൦. തൻെറ സ്രഷ്ടാവിൻെറ സാദൃശ്യത്തിൽ ജ്ഞാനത്താൽ പുതുതാക്കപ്പെടുന്ന പുതിയവനെ ധരിക്കുവിൻ. [സ്റ്റ. അ. ൧. വ. ൨൬.]

൧൧. അവിടെ യൂദനും പുറജാതിയുമില്ല, പരിച്ഛേദനവും അഗ്രചൎമ്മവുമില്ല, യവനനും ബബ്ബരനുമില്ല, അടിമയും സ്വതന്ത്രനുമില്ല, പിന്നെയൊ, സകലവും സകലരിലും മ്ശീഹാ ആകുന്നു.

൧൨. ആകയാൽ ദൈവത്തിൻെറ തിരഞ്ഞെടുക്കപ്പെട്ട വിശുദ്ധരും പ്രിയപ്പെട്ടവരും എന്നപോലെ മനസ്സലിവും, കൃപയും, ദയയും, വിചാരത്തിൻെറ വിനയവും, സൌമ്യതയും, ദീൎഘശാന്തതയും ധരിക്കുവിൻ.

൧൩. നിങ്ങൾ അന്യോന്യം സഹിക്കുകയും അന്യോന്യം ക്ഷമിക്കുകയും ചെയ്യുവിൻ. ഒരുത്തനു തൻെറ ക്രുട്ടുകാരനോട്ട വഴക്കുണ്ടെങ്കിൽ മ്ശീഹാ നിങ്ങളോട്ട ക്ഷമിച്ചതു എങ്ങനെയൊ അങ്ങനെതന്നെ നിങ്ങളും ക്ഷമിക്കുവിൻ.

൧൪. ഇവയൊക്കെയോടുംക്രുടി പരിപൂൎണ്ണതയുടെ ബന്ധമായ സ്നേഹം (സംരക്ഷിക്കുവിൻ).

൧൪. നിങ്ങൾ ഏകശരീരമായി ഏതിനായിട്ടു വിളിക്കപ്പെട്ടിരിക്കുന്നുവോ മ്ശീഹായുടെ ആ സമാധാനം നിങ്ങളുടെ ഹൃദയങ്ങളെ ഭരിക്കട്ടെ. മ്ശിഹായെ, (൧൬)

൧൬. അവന്റെ വചനം സകലജ്ഞാനത്തിലും ധാരാളമായി നിങ്ങളിൽ വസിക്കുവാൻ വേണ്ടി (൧൪) «സ്തുതിക്കുവിൻ». സങ്കീൎത്തനങ്ങളാലും, സ്തുതികളാലും, ആത്മീയഗീതങ്ങളാലും നിങ്ങളെത്തന്നെ പഠിപ്പിക്കുകയും ഉപദേശിക്കുകയും ചെയ്യുവിൻ. നന്ദിയോടുകൂടി നിങ്ങളുടെ ഹൃദയങ്ങൾകൊണ്ടു ദൈവത്തിനു (സ്തോത്രം) പാടുവിൻ. [അപ്പൊ. അ. ൫. വ. ൧൯.]

൧൭. വാക്കുമൂലമൊ പ്രവൃത്തിമൂലമൊ നിങ്ങൾ ചെയ്യുന്നതൊക്കെയും നമ്മുടെ കൎത്താവായ ഈശോ മ്ശീഹായുടെ നാമത്തിൽ ചെയ്യുവിൻ. അവൻവഴി പിതാവായ ദൈവത്തെ സ്തുതിക്കുവിൻ. [൧. കോറ. അ. ൧൦. വ. ൩൧.]

൧൮. ഭാൎയ്യമാരേ, മ്ശീഹായിൽ യുക്തമായിരിക്കുന്നതുപോലെ നിങ്ങളുടെ ഭൎത്താക്കന്മാൎക്ക് നിങ്ങൾ കീഴടങ്ങുവിൻ. [അപ്പൊ. അ. ൫. വ. ൨൨: ൧. പത്രോ. അ. ൩. വ. ൧.]

൧൯. ഭൎത്താക്കന്മാരേ, നിങ്ങളുടെ ഭാൎയ്യമാരെ നിങ്ങൾ സ്നേഹിക്കുവിൻ. നിങ്ങൾ അവൎക്കു അരോചകമായിത്തീരരുതു്.

൨൦. മക്കളേ, നിങ്ങൾ സകലത്തിലും നിങ്ങളുടെ മാതാപിതാക്കന്മാരെ അനുസരിക്കുവിൻ. എന്തുകൊണ്ടെന്നാൽ ഇതു നമ്മുടെ കൎത്താവിന്റെ സന്നിധിയിൽ പ്രീതികരമാകുന്നു. [അപ്പൊ. അ. ൬. വ. ൧.]

൨൧. മാതാപിതാക്കന്മാരേ, നിങ്ങളുടെ മക്കളെ, അവർ വ്യസനിക്കാതിരിക്കേണ്ടതിനായി, നിങ്ങൾ കോപിപ്പിക്കരുതു്. [അപ്പൊ. അ. ൬. വ. ൪.]

൨൨. ഭൃത്യന്മാരേ, നിങ്ങൾ സകലത്തിലും മനുഷ്യരെ പ്രസാദിപ്പിക്കുന്നവരെപ്പോലെ കൺകാഴ്ചയിലല്ല, മറിച്ച്, നിഷ്കപടഹൃദയത്തോടും കൎത്താവിലുള്ള ഭയത്തോടും കൂടി നിങ്ങളുടെ ശാരീരിക എജമാനന്മാരെ അനുസരിക്കുവിൻ. [തെത്തോ. അ. ൨. വ. ൯: ൧. പത്രോ. അ. ൨. വ. ൧൮.]

൨൩. നിങ്ങൾ ചെയ്യുന്നതൊക്കെയും, മനുഷ്യൎക്കുവേണ്ടിയെന്നപോലെയല്ല, നമ്മുടെ കൎത്താവിനുവേണ്ടിയെന്നപോലെ നിങ്ങളുടെ മുഴുമനസ്സോടുകൂടി ചെയ്യുവിൻ.

൨൪. നിങ്ങൾ നമ്മുടെ കൎത്താവിൽ നിന്നു് അവകാശത്തിൽ പ്രതിഫലം കൈക്കൊള്ളുമെന്നറിഞ്ഞുകൊള്ളുവിൻ. കൎത്താവായ മ്ശിഹായിക്കു ആകുന്നുവല്ലൊ നിങ്ങൾ സേവ ചെയ്യുന്നതു്.

൨൫. കുററം ചെയ്യുന്നവനോ അവൻ ചെയ്യ കുററത്തിനു തക്കവണ്ണം പ്രതിഫലം പ്രാപിക്കും; മുഖംനോട്ടമില്ല. (റോമ. അ. ൨. വ. ൬.]

## വ്യാഖ്യാനം.

൪. "നമ്മുടെ ജീവനായ മ്ശീഹാ": ലത്തീൻപ്രതിയിൽമാത്രം 'നിങ്ങളുടെ ജീവനായ മ്ശീഹാ' എന്നു കാണുന്നു.

൫. "വിഗ്രഹങ്ങളുടെ ആരാധനയായിരിക്കുന്ന അത്യാഗ്രഹം": അപ്പൊ. അ. ൫. വ. ൫. വ്യ. നോക്കുക.– "ഭൂമിയിലുള്ള നിങ്ങളുടെ അവയവങ്ങളെ": ഭൌമികമനുഷ്യനിൽ അഥവാ പഴയ മനുഷ്യനിൽ ശക്തിപെട്ടിരിക്കുന്ന ദുരാശകളെ.

൬. "അനുസരണമില്ലാത്ത മക്കൾ": അപ്പൊ. അ. ൨. വ. ൧, ൨. വ്യ. നോക്കുക.

൧൧. "അവിടെ": പഴയമനുഷ്യനെ ഉരിഞ്ഞുകളഞ്ഞിട്ടു പുതിയ മനുഷ്യനെ ധരിച്ചിരിക്കുന്ന അവസ്ഥയിൽ.

൧൪. "പരിപൂൎണ്ണതയുടെ ബന്ധമായ സ്നേഹം": മറ്റു സകല സുകൃതങ്ങളേയും ഉള്ളടക്കി ഒരുമിച്ചുബന്ധിക്കുകയും പൂൎത്തിയാക്കുകയും ചെയ്യുന്ന സ്നേഹം.

൨൪. "അവകാശത്തിൽ": പൌരാണികകാലത്തു ഭൃത്യന്മാർ എല്ലാ അവകാശങ്ങളിൽനിന്നും നീക്കിനിറുത്തപ്പെട്ടിരുന്നു. മ്ശിഹായുടെ ഭൃത്യന്മാരാകട്ടെ, മ്ശിഹായിക്കു എന്നപോലെ സ്വന്ത എജമാനന്മാൎക്കു സേവചെയ്യുമെങ്കിൽ സ്വൎഗ്ഗത്തിലെ നിത്യാവകാശം പ്രാപിക്കും.

## അദ്ധ്യായം ൪.

### നിരന്തരം പ്രാൎത്ഥിക്കുവാനും വിവേകപൂൎവ്വം വ്യാപരിക്കുവാനും ശ്ലീഹാ ചെയ്യുന്ന ഉപദേശം. അഭിവന്ദനങ്ങൾ.

൧എജമാനന്മാരേ, നിങ്ങളുടെ ഭൃത്യന്മാരോടു സമമായിട്ടുള്ളതും ന്യായമായിട്ടുള്ളതും ചെയ്യുവിൻ. നിങ്ങൾക്കും സ്വൎഗ്ഗത്തിൽ ഒരു എജമാനൻ ഉണ്ടെന്നു അറിഞ്ഞുകൊള്ളുവിൻ.

൨. പ്രാൎത്ഥനയിൽ സ്ഥിരതയോടിരിക്കുവിൻ. അതിൽ ഉണർവോടിരിക്കുവിൻ. സ്തോത്രം ചെയ്യുവിൻ. [ലൂ. അ. ൧൮. വ. ൧: ൧. തെസ. അ. ൫. വ. ൧൭.]

൩, ൪. ഞാൻ ഏതിനെക്കുറിച്ചു ബന്ധിക്കപ്പെട്ടിരിക്കുന്നുവോ മ്ശിഹായുടെ ആ രഹസ്യം സംസാരിക്കുവാൻ — എനിക്കു ഉചിതമായിരിക്കുന്നതുപോലെ അതു വെളിപ്പെടുത്തുവാനും അതു സംസാരിക്കുവാനും — വചനത്തിന്റെ വാതിൽ ദൈവം ഞങ്ങൾക്കു തുറന്നുതരേണ്ടതിനായി ഞങ്ങൾക്കു വേണ്ടിയും പ്രാൎത്ഥിക്കുവിൻ. [അപ്പൊ. അ. ൬. വ. ൧൯: ൨. തെസ. അ. ൩. വ. ൧.]

൫. പുറമേയുള്ളവരുടെ ഇടയിൽ ജ്ഞാനത്തോടുകൂടി വ്യാപരിക്കുവിൻ. നിങ്ങളുടെ സമയം വീണ്ടെടുക്കുവിൻ. [അപ്പൊ. അ. ൫. വ. ൧൫.]

൬. നിങ്ങളുടെ വചനം എപ്പോഴും, ഉപ്പുകൊണ്ടു് എന്നവണ്ണം, കൃപയാൽ രുചികരമാക്കപ്പെട്ടിരിക്കണം. ഓരോരുത്തനോടും നിങ്ങൾക്കു ചേൎച്ചയായിരിക്കുന്നതുപോലെ ഉത്തരം പറയുവാൻ നിങ്ങൾ അറിഞ്ഞിരിക്കയും വേണം.

൭. എന്നെ സംബന്ധിച്ച കാൎയ്യമോ പ്രിയസഹോദരനും, വിശ്വസ്തശുശ്രൂഷകനും, കൎത്താവിൽ ഞങ്ങളുടെ കൂട്ടുകാരനുമായ തുക്കീക്കോസ് നിങ്ങളെ അറിയിക്കും.

൮. നിങ്ങളെ സംബന്ധിച്ചകാൎയ്യം അറിയുവാനും നിങ്ങളുടെ ഹൃദയങ്ങളെ ആശ്വസിപ്പിക്കുവാനുമെന്നിതിനായിട്ടുതന്നെ, (൯)

൯. നിങ്ങളിൽ ഒരുവനായിരിക്കുന്ന വിശ്വസ്തസഹോദരനും പ്രിയപ്പെട്ടവനുമായ ആനേസിമോസിനോടുകൂടി (൮) «ഇവനെ നിങ്ങളുടെ അടുക്കലേക്കു ഞാൻ അയച്ചിരിക്കുന്നു». ഞങ്ങളെ സംബന്ധിച്ചകാൎയ്യം ഇവർ നിങ്ങളെ അറിയിക്കും.

൧൦. എന്നോടുകൂടിയുള്ള തടവുകാരനായ ആറേസ്തൎക്കോസും, നിങ്ങളുടെ അടുക്കൽ വരുന്നതായാൽ നിങ്ങൾ അവനെ സ്വീകരിക്കണമെ

ന്ന് അവരെക്കുറിച്ചു നിങ്ങൾ കല്പിക്കപ്പെട്ടിരിക്കുന്നുവോ ബർനബായുടെ പിതൃസഹോദരപുത്രനായ ആമർക്കോസ്സും, (൧൧)

൧൧. യുസ്റ്റോസ് എന്നു വിളിക്കപ്പെടുന്ന ഈശോയും—പരിച്ഛേദനത്തിൽനിന്നുള്ള ഇവർ—(൧൦) «നിങ്ങൾക്കു വന്ദനം പറയുന്നു». ഇവർമാത്രമാണു ദൈവരാജ്യത്തിൽ എന്നെ സഹായിച്ചിട്ടുള്ളതു്. ഇവർ എനിക്കു ആശ്വാസമായിരുന്നു.

൧൨. നിങ്ങൾ പരിപൂർണ്ണരും ദൈവത്തിൻെറ സകല ഇഷ്ടത്തിലും തികഞ്ഞവരുമായി നില്ക്കുവാൻവേണ്ടി നിങ്ങളെക്കുറിച്ചു് പ്രാർത്ഥനയിൽ എപ്പോഴും അദ്ധ്വാനിക്കുന്നവനായി, മ്ശിഹായുടെ ദാസനായ നിങ്ങളിൽനിന്നുള്ള എപ്പഫ്രാ നിങ്ങൾക്കു വന്ദനം പറയുന്നു.

൧൩. അവനു നിങ്ങളെക്കുറിച്ചും ലാദീക്കിയായിലും ഇറാപൊലീസിലുമുള്ളവരെക്കുറിച്ചും വളരെ തീക്ഷ്ണതയുണ്ടെന്നു അവനെപ്പററി ഞാൻ സാക്ഷ്യം നൽകുന്നു.

൧൪. ഞങ്ങളുടെ പ്രിയവൈദ്യനായ ലൂക്കായും ദേമായും നിങ്ങൾക്കു വന്ദനം പറയുന്നു. [൨. തിമാ. അ. ൪. വ. ൧൧.]

൧൫. ലാദീക്കിയായിലുള്ള സഹോദരന്മാൎക്കും, നുംഫെയിക്കും, അവൻെറ വീട്ടിലുള്ള സഭക്കും വന്ദനം പറയുവിൻ.

൧൬. ഈ ലേഖനം നിങ്ങളുടെ ഇടയിൽ വായിക്കപ്പെട്ടശേഷം ലാദീക്കിയാക്കാരുടെ സഭയിലും വായിക്കപ്പെടുവാൻ ഇടയാക്കണം. ലാദീക്കിയായിൽ നിന്നു എഴുതപ്പെട്ടതു നിങ്ങളും വായിക്കണം.

൧൭. ആർക്കിപ്പോസിനോടു: കൎത്താവിൽ നീ കൈക്കൊണ്ടിരിക്കുന്ന ശുശ്രൂഷയിൽ, അതു പൂർത്തിയാക്കുവാൻ തക്കവണ്ണം, ശ്രദ്ധിക്കുക എന്നു നിങ്ങൾ പറയുവിൻ.

൧൮. ഈ വന്ദനം പൌലോസാകുന്ന ഞാൻ എൻെറ സ്വന്തം കൈയാൽ (എഴുതിയിരിക്കുന്നു). എൻെറ ബന്ധനങ്ങളെ നിങ്ങൾ ഓൎത്തുകൊൾവിൻ. കൃപ നിങ്ങളോടുകൂടി (ഉണ്ടായിരിക്കട്ടെ). ആമേൻ.

## വ്യാഖ്യാനം.

൧. "സമമായിട്ടുള്ളതു": ഭൃത്യന്മാരിൽ ചിലരെ പ്രത്യേകവാത്സല്യത്തോടുകൂടിയും ചിലരെ ദ്വേഷത്തോടുകൂടിയും കരുതാതെ എല്ലാവരോടും സമചിത്തതയോടുകൂടി വൎത്തിക്കണം എന്നാണു ഗ്രീക്കുപദംകൊണ്ടു ജനിക്കുന്ന അൎത്ഥം.

൫. "സമയം വീണ്ടെടുക്കുവിൻ": അപ്പെ. അ. ൫. വ. ൧൬. വ്യ. നോക്കുക.

൭. "തുക്കിക്കോസു": അപ്പെ. അ. ൬. വ. ൨൧-ൽ പറയുന്നതും ഇദ്ദേഹം തന്നെ.

൮. "നിങ്ങളെ സംബന്ധിച്ച കാൎയ്യം അറിയുവാൻ": കൊലൊസോസ്കാരുടെ സ്ഥിതി തുക്കിക്കോസ് അറിയുവാൻ എന്നാണു ഇവിടെപ്പറയുന്നതു്. ഗ്രീ., ല., അറ. പ്രതികളിലും ഇങ്ങനെതന്നെ കാണുന്നു. ക്രുശ.പ്രതിയിൽമാത്രം 'എൻെറ ചരിത്രം നിങ്ങളറിയുവാൻ' എന്നാണു വിവൎത്തനം. വെസ്റ്റ്മിൻസ്റ്റെർവിവൎത്തനവും ക്രുശായയെ അനുഗമിക്കുന്നു. പ്രോട്ടസ്റ്റൻറുമലയാളവിവൎത്തനത്തിൽ കാണുന്നതും 'നിങ്ങൾ ഞങ്ങളുടെ അവസ്ഥ അറിയുവാൻ' എന്നാണ്.

൧൧. "ഇവർമാത്രമാണു ദൈവരാജ്യത്തിൽ എന്നെ സഹായിച്ചിട്ടുള്ളതു": ഇവർമാത്രമാണു ദൈവരാജ്യം പ്രസംഗിച്ചു സ്ഥാപിക്കുന്ന വിഷയത്തിൽ എനിക്കു തുണ

യായി പ്രവൎത്തിച്ചിട്ടുള്ളതു്. വി. പത്രോസ് സ്ലീഹാ റോമായിൽ പോയിട്ടില്ല എന്നു ചില പാഷണ്ഡികൾ ഈ വാക്യത്തിൽനിന്നു അനുമാനിക്കുന്നുണ്ടു്. എന്നാൽ അതു യുക്തിപൂൎവ്വമല്ല. കൊലൊസോസ്കാരോടു അവരുടെ ദേശക്കാരിലും പട്ടണക്കാരിലുംവെച്ചു ഇവർമാത്രമേ പ്രസംഗവിഷയത്തിൽ തനിക്കു സഹായം ചെയ്തിട്ടുള്ളു എന്നുമാത്രമേ പൌലോസ് ഇവിടെ പറയുന്നുള്ളു. വി. പത്രോസ് റോമായിൽതന്നെ വേറെ സ്ഥലങ്ങളിൽ പാൎത്തുകൊണ്ടു അവിടങ്ങളിൽ സഭാസ്ഥാപനജോലി നിൎവ്വഹിച്ചിരുന്നു. ലോകത്തിലെ നാനാഭാഗങ്ങളിലേക്കു പുറപ്പെട്ടുപോയ മററു സ്ലീഹന്മാരും വിവിധസ്ഥാനങ്ങളിലാണല്ലൊ പ്രസംഗിക്കയും ദൈവരാജ്യം സ്ഥാപിക്കയും ചെയ്തിട്ടുള്ളതു്.

൧൫. "നംപെയിക്കും, അവൻെറ വീട്ടിലുള്ള സഭക്കും": നംപെ ഒരു പുരുഷനായിരുന്നു എന്നു ഗ്രീ., സുറി. പ്രതികളിൽ പ്രയോഗിച്ചിരിക്കുന്ന പുല്ലിംഗപ്രതിസംജ്ഞകളിൽനിന്നു വിശദമാകുന്നു. പ്രസിദ്ധ വ്യാഖ്യാതാക്കളായ കൊർനേലിയും തിരീനിയും പറയുന്നതും നംപെ ഒരു പുരുഷനായിരുന്നു എന്നാണു്. ല., അറ. പ്രതികളിൽ പ്രയോഗിച്ചിരിക്കുന്ന പ്രതിസംജ്ഞകൾ 'അയാളുടെ' എന്നുമാത്രം അൎത്ഥം ജനിപ്പിക്കുന്നതിനാൽ അവ പുരുഷനെയൊ സ്ത്രീയെയൊ ഉദ്ദേശിക്കുന്നവയാകാം. ക്രശ.ൽ 'ക്രിസ്ത്യാനികളുടെ വീട്ടിലെ' എന്നുമാത്രമേ കാണുന്നുള്ളു. പ്രോട്ടസ്റ്റൻറുമലയാളതൎജ്ജമയിൽ 'അവളുടെ' എന്നു കാണുന്നതു അബദ്ധമാണു്.

൧൬. "ലാദീക്കിയായിൽനിന്നു എഴുതപ്പെട്ടതു": ഗ്രീ., അറ. പ്രതികളിൽ 'ലാദീക്കിയായിൽനിന്നുള്ളതു' എന്നു കാണുന്നു. ലത്തീനിൽ 'ലവൊദിച്ചേയാക്കാരുടേതു' എന്നു ചെയ്തിരിക്കുന്ന വിവൎത്തനം ലവൊദിച്ചേയാക്കാൎക്കു എഴുതിയതൊ, ലവൊദിച്ചേയാക്കാരെഴുതിയതൊ എന്നു പരിച്ഛേദിച്ചുകാണിക്കാത്തതിനാൽ അവ്യക്തം. ക്രശായയിലെ തൎജ്ജമയും അവ്യക്തംതന്നെ. ഈ ലേഖനം ഏതെന്നു നിശ്ചയമില്ല. വ്യാഖ്യാതാക്കൾ പലവിധത്തിൽ അഭിപ്രായപ്പെടുന്നു: വി. പൌലോസു ലാദീക്കിയാക്കാൎക്കു ഒരു ലേഖനം അയയ്ക്കുകയുണ്ടായെന്നും അതു നഷ്ടീഭവിച്ചുപോയെന്നും ആണു ചിലർ പറയുന്നതു്. ലാദീക്കിയാക്കാൎക്കു വി. പൌലോസു എഴുതിയതായി ചിലർ ഇപ്പോൾ കാണിക്കാറുള്ള ലേഖനം വി. പൌലോസിൻെറ മററു ലേഖനങ്ങളിൽനിന്നുള്ള വാക്യങ്ങളുടെ ഒരു സങ്കലനംമാത്രമാണു്. അതു പ്രസ്തുത ലേഖനത്തിൻെറ ഒരു ഭാഗമായിട്ടുപോലും കരുതാവുന്നതല്ല. — മററു ചിലർ പറയുന്നതു വി. പൌലോസിനു ലാദീക്കിയാക്കാർ ലേഖനം അയച്ചിരുന്നെന്നും അതു കൊലൊസോസ്കാരും വായിക്കേണ്ടതിനായി അദ്ദേഹം അവൎക്കു അയച്ചുകൊടുത്തു എന്നുമാണു്. സുറി., ഗ്രീ., അറ. പ്രതികൾ ഈ അഭിപ്രായത്തെ പിന്താങ്ങുന്നുണ്ടു്. — എങ്കിലും ഈ അഭിപ്രായത്തിനു ബലം പോരെന്നും, കൊലൊസോസ്കാൎക്കുള്ള ലേഖനസൃഷ്ടിയുടെ കാലത്തുതന്നെ വി. പൌലോസ് റോമായിൽനിന്നു് ലാദീക്കിയാക്കാൎക്കും ഒരു ലേഖനം അയച്ചു എന്നും, കൊലൊസോസ്കാൎക്കുള്ള ലേഖനം ലാദീക്കിയാക്കാരും വായിക്കുവാൻ ഇടയാക്കണമെന്നു പറയുന്നതുപോലെതന്നെ ലാദീക്കിയാക്കാൎക്കുള്ള ലേഖനം കൊലൊസോസ്കാരും വായിക്കുവാൻ ഇടയാക്കണമെന്നു അദ്ദേഹം അവരെ അറിയിച്ചു എന്നുമാണു് ആധുനികവ്യാഖ്യാതാക്കൾ പ്രസ്താവിക്കുന്നതു്. സമീപസ്ഥലങ്ങളായിരുന്ന ആ ഇരുപട്ടണങ്ങളിലെയും സഭകൾക്കു നേരിട്ടിരുന്ന ആവശ്യം ഒന്നുതന്നെയായിരുന്നതും, ഒരു ലേഖനത്തിൽ പ്രസ്താവിച്ചിട്ടില്ലാത്ത കാൎയ്യങ്ങൾ മറേറ ലേഖനത്തിൽ പ്രസ്താവിച്ചിരുന്നതുമാണു് ഇങ്ങനെ ഇരുസഭകളും ആ ലേഖനങ്ങൾ വായിക്കണമെന്നു വി. സ്ലീഹാ ആവശ്യപ്പെടുവാനുള്ള കാരണം. — അപ്പെസോസ്കാൎക്കുള്ള ലേഖനം ചെറിയആസിയായിലെ പല സഭകൾക്കു പൊതുവായി ഉദ്ദേശിക്കപ്പെട്ടതായിരുന്നു. (അപ്പെ. മുഖവുര നോക്കുക.) ആ ലേഖനം ഇപ്പോൾ ലാദീക്കിയായിൽനിന്നു കൊലൊസോസിൽചെന്നു ചേൎന്നിരുന്നതി

നാൽ ആ ലേഖനത്തെ ഉദ്ദേശിച്ചാണ് ലവുദിക്കിയാക്കാരുടെ ലേഖനം എന്നു ശ്ലീഹാ പറയുന്നതു എന്നു അഭിപ്രായപ്പെടുന്നവരുമുണ്ട്.

൧൮. "എന്റെ സ്വന്തം കൈയാൽ": വി. ശ്ലീഹാ ഈ ലേഖനം മററാളുകളെക്കൊണ്ട് എഴുതിച്ചു എന്നും ഇപ്പോൾ അവസാനത്തിലെ സ്വസ്തിവാക്യങ്ങൾ താനേ നേരിട്ടു എഴുതിയെന്നുമാണു ഇതിൽനിന്നു ഗ്രഹിക്കേണ്ടതു്. — "എന്റെ ബന്ധനങ്ങളെ നിങ്ങൾ ഓൎത്തുകൊൾവിൻ": ശ്ലീഹാ എഴുതുവാൻതുടങ്ങിയപ്പോൾ ചങ്ങലകൾനിമിത്തം കൈകൾക്കു സ്വാതന്ത്ര്യമില്ലാതെ വിറച്ചു എന്നും തൻമൂലം അദ്ദേഹം ഈ വാക്കുകൾ ഇവിടെ ചേൎത്തിരിക്കുന്നു എന്നും ചിലർ പറയുന്നു.

---

# വി. പൌലോസ് ശ്ലീഹാ തെസലോനിക്കേക്കാൎക്കു എഴുതിയ

## ഒന്നാം ലേഖനം.

തെസലോനിക്കേ മാക്കേദോന്റെ തലസ്ഥാനപട്ടണമായിരുന്നു. സാലോനിക്കാ എന്നാണു ഇക്കാലത്തു ഈ പട്ടണത്തിനു പറയപ്പെടുന്ന പേർ. വി. പൌലോസ് ഇവിടെ സുവിശേഷപ്രസംഗംചെയ്തു യഹൂദന്മാരായ ചിലരെയും അന്യമതസ്ഥന്മാരായ പലരെയും മാനസാന്തരപ്പെടുത്തി. എന്നാൽ മാനസാന്തരപ്പെടാതിരുന്ന യഹൂദന്മാർ, വി. ശ്ലീഹായുടെ വിജയം കണ്ടു് അസൂയനിമിത്തം അദ്ദേഹത്തിനു വിരോധമായി കലഹമുണ്ടാക്കിയതിനാൽ ശ്ലീഹാ കൂട്ടുകാരനായ സെൽവാനോസിനോടു അഥവാ ശീലായോടുകൂടി ആ പട്ടണം വിട്ടുപോകേണ്ടതായിവന്നു. അനന്തരം ശ്ലീഹാ ആത്തേനോസിൽ എത്തുകയും, തെസലോനിക്കേയിലെ വിശ്വാസികൾ തന്റെ വേൎപാടിനുശേഷം കഠിനമായി പീഡിപ്പിക്കപ്പെടുന്നു എന്നറിഞ്ഞു് പീഡനംനിമിത്തം അവർ സ്ഥിരത വിട്ടുപോകാതിരിക്കുവാൻ അവരെ ഉറപ്പിക്കുവാനും പീഡകളിൽ അവരെ ആശ്വസിപ്പിക്കുവാനുമായി തിമാത്തേയോസിനെ അവരുടെ അടുക്കലേക്കു് അവിടെനിന്നയക്കുകയും ചെയ്തു. വി. പൌലോസ് ഇതിനുശേഷം കോറന്തോസിൽ ചെന്നുചേൎന്നു. തെസലോനിക്കേക്കാരുടെ വിശ്വാസസ്ഥിരതയേയുംമററും ബന്ധിച്ചു തിമാത്തേയോസിൽനിന്നു അറിഞ്ഞശേഷം അദ്ദേഹം അവിടെനിന്നു ഈ ആദ്യലേഖനവും, ചില ആഴ്ചകൾ

കഴിഞ്ഞു് രണ്ടാംലേഖനവും അവക്കായി എഴുതി അയച്ചു. നമ്മുടെ കത്താവിൻെറ സ്വർഗ്ഗാരോഹണാനന്തരം ഉദ്ദേശം പത്തൊമ്പതാമാണ്ടിൽ വി. ശ്ലീഹാ ഇവയെഴുതി എന്നാണു ചിലരുടെ അഭിപ്രായം. എന്നാൽ ഈ ലേഖനങ്ങൾ എഴുതപ്പെട്ടകാലം കുറെക്കൂടി മുമ്പാണെന്നും ഇവയാണു് ശ്ലീഹായുടെ ലേഖനങ്ങളിൽ കാലക്രമം അനുസരിച്ചു് ആദ്യം എഴുതപ്പെട്ടവയെന്നും പറയുന്നവർ ഇല്ലാതില്ല. ഗ്രീക്കായിരുന്നു ഇവയുടെ മൂലഭാഷ.

## അദ്ധ്യായം ൧.

തെസലോനിക്കേക്കാൎക്കു നല്കപ്പെട്ട കൃപയെപ്പററി
വി. ശ്ലീഹാ ദൈവത്തിനു നന്ദി പറയുന്നു.

പൌലോസും, സെൽവാനോസും, തിമോത്തേയോസും (കൂടി) പിതാവായ ദൈവത്തിലും, നമ്മുടെ കത്താവായ ഈശോമ്ശിഹായിലുമുള്ള തെസലോനിക്കേക്കാരുടെ സഭക്കു (എഴുതുന്നതു്): നിങ്ങൾക്കു കൃപയും സമാധാനവും (ഉണ്ടായിരിക്കട്ടെ).

൨. ഞങ്ങൾ നിങ്ങളേവരെയുംകുറിച്ചു ദൈവത്തിനു് എപ്പോഴും നന്ദി പറയുകയും, ഞങ്ങളുടെ പ്രാൎത്ഥനകളിൽ നിങ്ങളെ ഇടവിടാതെ ഓക്കുകയും,

൩. നിങ്ങളുടെ വിശ്വാസത്തിൻെറ പ്രവൃത്തികളെയും, നിങ്ങളുടെ സ്നേഹത്തിൻെറ പ്രയത്നത്തെയും, നമ്മുടെ കത്താവായ ഈശോമ്ശിഹായിലുള്ള നിങ്ങളുടെ പ്രതീക്ഷയുടെ സഹനത്തെയും പിതാവായ ദൈവത്തിൻെറ സന്നിധിയിൽ സ്മരിക്കുകയും ചെയ്യുന്നു.

൪. ദൈവത്തിനു പ്രിയപ്പെട്ടവരായ എൻെറ സഹോദരന്മാരേ, നിങ്ങളുടെ തിരഞ്ഞെടുപ്പു ഞങ്ങൾ അറിയുന്നുവല്ലൊ.

൫. എന്തുകൊണ്ടെന്നാൽ നിങ്ങളുടെ ഇടയിലുള്ള ഞങ്ങളുടെ പ്രസംഗം വചനങ്ങളാൽമാത്രമായിരുന്നില്ല; പിന്നെയൊ, ശക്തിയോടും, പരിശുദ്ധാത്മാവിനോടും, സാക്ഷാലുള്ള സമ്മതത്തോടുംകൂടിയും (ആയിരുന്നു). നിങ്ങളെക്കുറിച്ചു ഞങ്ങൾ നിങ്ങളുടെ ഇടയിൽ എപ്രകാരമായിരുന്നു എന്നു നിങ്ങളും അറിയുന്നുവല്ലൊ.

൬. നിങ്ങൾ വലിയ ഞെരുക്കത്തോടും, പരിശുദ്ധാത്മാവിലുള്ള സന്തോഷത്തോടുംകൂടി വചനം സ്വീകരിച്ചതുകൊണ്ടു് ഞങ്ങളോടും നമ്മുടെ കത്താവിനോടും സദൃശരായിത്തീന്നിരിക്കുന്നു.

൭. മാക്കേദോനിയായിലും അക്കായിയായിലുമുള്ള എല്ലാ വിശ്വാസികൾക്കും നിങ്ങൾ മാതൃകയായിത്തീരുകയും ചെയ്തിരിക്കുന്നു.

൮. എന്തുകൊണ്ടെന്നാൽ നമ്മുടെ കത്താവിൻെറ വചനം നിങ്ങളിൽനിന്നു കേൾക്കപ്പെട്ടതു മാക്കേദോനിയായിലും അക്കായിയായിലും മാത്രമല്ല; പിന്നെയൊ, നിങ്ങളെപ്പററി ഞങ്ങൾ ഒന്നും പറയുവാൻ ആവശ്യമില്ലാത്തവണ്ണം, ദൈവത്തിലുള്ള നിങ്ങളുടെ വിശ്വാസം എല്ലായിടത്തും കേൾക്കപ്പെട്ടിരിക്കുന്നു.

൯. നിങ്ങളുടെ അടുക്കൽ ഞങ്ങൾക്കു എങ്ങനെയുള്ള പ്രവേശനമാണുണ്ടായതെന്നും, ജീവിക്കുന്നവനും സത്യവാനുമായ ദൈവത്തെ

സേവിക്കേണ്ടതിന്ന വിഗ്രഹങ്ങളുടെ ആരാധനയിൽനിന്ന ദൈവത്തിൻ പക്കലേക്ക് (൧൦)

൧൦. മരിച്ചവരിൽനിന്ന അവൻ ഉയിൎപ്പിച്ചവനായി, വരുവാനിരിക്കുന്ന കോപത്തിൽനിന്ന നമ്മെ രക്ഷിക്കുന്നവനായിരിക്കുന്ന ഈശോ എന്ന അവൻെറ പുത്രനെ സ്വൎഗ്ഗത്തിൽനിന്ന പ്രതീക്ഷിച്ചുകൊണ്ട് (൯) «നിങ്ങൾ എപ്രകാരം തിരിഞ്ഞുവന്ന എന്നും അവർതന്നെ വിവരിക്കുന്നുവല്ലൊ.»

## വ്യാഖ്യാനം.

൫. "പ്രസംഗം വചനങ്ങളാൽ മാത്രമായിരുന്നില്ല": വെറും പ്രസംഗമായിരുന്നില്ല, പ്രത്യുത അത്ഭുതങ്ങൾകൊണ്ടും, പരിശുദ്ധാത്മാവിൻെറ ഉശ്യങ്ങളായ ദാനങ്ങൾകൊണ്ടും, യഥാൎത്ഥമായ വിശ്വാസം ജനിപ്പിച്ചുകൊണ്ടുമുള്ളതായിരുന്നു.

## അദ്ധ്യായം ൨.

വി. ശ്ലീഹാ തെസാലോനിക്കേക്കാൎക്ക സുവിശേഷം പ്രസംഗിച്ചതിലും അവർ അതു സ്വീകരിച്ചതിലും പ്രദൎശിപ്പിച്ച നിഷ്കപടത.

എൻെറ സഹോദരന്മാരേ, നിങ്ങളുടെ പക്കലേക്കുള്ള ഞങ്ങളുടെ പ്രവേശനം വ്യൎത്ഥമായിപ്പോയില്ലെന്ന നിങ്ങൾ അറിയുന്നുവല്ലൊ.

൨. എന്നാൽ, നിങ്ങൾ അറിയുന്നതുപോലെതന്നെ ഞങ്ങൾ ആദ്യം പീലിപ്പോസിൽവെച്ചു പീഡകൾ സഹിക്കയും അവമാനിക്കപ്പെടുകയും ചെയ്തു. എങ്കിലും അതിൽപ്പിന്നെ മ്ശിഹായുടെ സുവിശേഷത്തെപ്പററി നമ്മുടെ ദൈവത്തിലുള്ള മനോവിശ്വാസംനിമിത്തം വലിയ പോരാട്ടത്തോടുകൂടി നിങ്ങളോടു സംസാരിച്ചു. [നട. അ. ൧൬. വ. ൧൯.]

൩. എന്തുകൊണ്ടെന്നാൽ ഞങ്ങളുടെ ഉപദേശം അബദ്ധത്തിൽനിന്നോ, അശുദ്ധിയിൽനിന്നോ, വഞ്ചനയോടുകൂടിയതോ അല്ലായിരുന്നു.

൪. മറിച്ച്, തൻെറ സുവിശേഷം ഏല്പിക്കപ്പെടത്തക്കവണ്ണം ഞങ്ങൾ ദൈവത്താൽ പരിശോധിക്കപ്പെട്ടവരായിരിക്കുന്നതു എപ്രകാരമോ അപ്രകാരംതന്നെ ഞങ്ങൾ, മനുഷ്യരെ പ്രസാദിപ്പിക്കുവാനല്ല, പിന്നെയൊ, ഞങ്ങളുടെ ഹൃദയങ്ങളെ പരിശോധിക്കുന്നവനായ ദൈവത്തെ പ്രസാദിപ്പിക്കുവാനായി സംസാരിക്കുന്നു.

൫. എന്തെന്നാൽ, നിങ്ങൾ അറിയുന്നതുപോലെ, മുഖസ്തുതിഭാഷണമാകട്ടെ, അത്യാഗ്രഹത്തിൻെറ ഉദ്ദേശ്യമാകട്ടെ ഞങ്ങൾ ഒരിക്കലും പ്രയോഗിച്ചിട്ടില്ല. ദൈവം സാക്ഷി.

൬. മ്ശിഹായുടെ ശ്ലീഹന്മാർ എന്ന നിലയിൽ മാന്യതയുള്ളവരാകുവാൻ ഞങ്ങൾക്കു കഴിയുമായിരുന്നിട്ടും നിങ്ങളിൽ നിന്നാകട്ടെ, മററുള്ളവരിൽനിന്നാകട്ടെ മനുഷ്യരിൽനിന്നുള്ളതായ പുകഴ്ച ഞങ്ങൾ അന്വേഷിച്ചിട്ടില്ല.

൭. പിന്നെയൊ, ഞങ്ങൾ നിങ്ങളുടെ ഇടയിൽ താഴ്മയുള്ളവരായിരുന്നു. തൻെറ മക്കളെ അധികമായി സ്നേഹിക്കുന്ന വളൎത്തമ്മയെപ്പോലെതന്നെ

൮. ഞങ്ങളും (നിങ്ങളെ) അധികമായി സ്നേഹിക്കയും, നിങ്ങൾ ഞങ്ങളുടെ പ്രിയപ്പെട്ടവരായിരിക്കകൊ

ണ്ടു ദൈവത്തിൻെറ സുവിശേഷം മാത്രമല്ല, ഞങ്ങളെപ്പോലും നിങ്ങൾക്ക തരുവാൻ ആഗ്രഹിക്കയും ചെയ്യുന്നു.

൯. എന്തെന്നാൽ, ഞങ്ങളുടെ സഹോദരന്മാരേ, നിങ്ങളിൽ ഒരുത്തനും ഞങ്ങൾ ഭാരമായിത്തീരാതിരിക്കുവാൻവേണ്ടി ഞങ്ങൾ രാവും പകലും ഞങ്ങളുടെ കൈകളുടെ വേലയാൽ അദ്ധ്വാനിക്കയും പ്രയത്നിക്കയും ചെയ്തിരുന്നു എന്നു നിങ്ങൾ ഓക്കുന്നുവല്ലൊ. [നട. അ. ൨൦. വ. ൩൪: ൧. കോറ. അ. ൪. വ. ൧൨: ൨. തെസ. അ. ൩. വ. ൮.]

൧൦. ഞങ്ങൾ എപ്രകാരം ദൈവത്തിൻെറ സുവിശേഷം ശുദ്ധിയോടും നീതിയോടുംകൂടി നിങ്ങളോടു പ്രസംഗിച്ചു എന്നും, സകല വിശ്വാസികളുടേയും അടുക്കൽ കുററമില്ലാത്തവരായിരുന്നു എന്നുമുള്ളതിനു നിങ്ങളും ദൈവവും സാക്ഷി.

൧൧. നിങ്ങൾ അറിയുന്നതുപോലെ ഞങ്ങൾ നിങ്ങളിൽ ഓരോരുത്തനോടും: (൧൨)

൧൨. തൻെറ രാജ്യത്തിലേക്കും തൻെറ മഹത്വത്തിലേക്കും നിങ്ങളെ വിളിച്ച ദൈവത്തിനു യുക്തമായിരിക്കുന്ന വിധത്തിൽ വ്യാപരിക്കണമെന്നു (൧൧) «പിതാവു തൻെറ പുത്രന്മാരോടെന്നപോലെ ഉപദേശിക്കയും നിങ്ങളുടെ ഹൃദയങ്ങളെ ആശ്വസിപ്പിക്കയും» നിങ്ങൾക്ക സാക്ഷ്യം നൽകുകയും ചെയ്തിരുന്നു.

൧൩. ഞങ്ങളിൽനിന്നു നിങ്ങൾ കൈക്കൊണ്ട ദൈവവചനം മനുഷ്യരുടെ വചനമായിട്ടല്ല, പിന്നെയൊ, അതു സാക്ഷാൽ ആയിരിക്കുന്നതുപോലെ ദൈവത്തിൻെറ വചനമായിട്ടു നിങ്ങൾ കൈക്കൊണ്ടിരിക്കുന്നു; വിശ്വസിക്കുന്നവരായ നിങ്ങളിൽ അതു പ്രവൃത്തിയാൽ നിവൎത്തിക്കപ്പെടുകയും ചെയ്യുന്നു എന്നിതിനെപ്പററി ഞങ്ങളും ദൈവത്തെ ഇടവിടാതെ സ്തുതിക്കുന്നു.

൧൪. നിങ്ങളോ, എൻെറ സഹോദരന്മാരേ, യൂദായിലെ ഈശോമ്ശീഹായിലുള്ള ദൈവസഭകളോടു സദൃശരായിരിക്കുന്നു. എന്തെന്നാൽ, (൧൬)

൧൫. നമ്മുടെ കൎത്താവായ ഈശോമ്ശീഹായേയും തങ്ങളിൽ നിന്നുള്ള പ്രവാചകന്മാരേയും കൊല്ലുകയും, ഞങ്ങളെ പീഡിപ്പിക്കുകയും, ദൈവത്തെ പ്രസാദിപ്പിക്കാതിരിക്കുകയും, സകല മനുഷ്യൎക്കും വിരോധികളായിത്തീരുകയും,

൧൬. പുറജാതികളോടു അവർ രക്ഷപ്രാപിക്കേണ്ടതിനായി ഞങ്ങൾ സംസാരിക്കുന്നതിൽ, തങ്ങളുടെ പാപങ്ങൾ എപ്പോഴും പൂൎത്തിയാക്കുമാറു, ഞങ്ങളെ തടയുകയും ചെയ്യുന്ന (൧൪) «യൂദന്മാരിൽ നിന്നു അവർ എപ്രകാരമോ അപ്രകാരംതന്നെ നിങ്ങളുടെ വംശക്കാരിൽ നിന്നു നിങ്ങളും പീഡയനുഭവിച്ചുവല്ലൊ». എന്നാൽ അവരുടെമേൽ (ദൈവ) കോപം അവസാനംവരെ എത്തിയിരിക്കുന്നു.

൧൭. ഞങ്ങളോ, എൻെറ സഹോദരന്മാരേ, ഒരുമണിനേരത്തേക്കു, ഞങ്ങളുടെ ഹൃദയംകൊണ്ടല്ല, ഞങ്ങളുടെ മുഖംകൊണ്ടു, നിങ്ങളിൽനിന്നു വേർപിരിഞ്ഞവരായിരുന്നു. അതിനാൽ നിങ്ങളുടെ മുഖം കാണുവാൻ അധികമായ സ്നേഹത്തോടെ ഞങ്ങൾ വളരെ താല്പൎയ്യപ്പെട്ടു.

൧൮. അതുകൊണ്ടു ഞങ്ങൾ — പൌലോസായ ഞാൻ ഒന്നുരണ്ടു പ്രാവശ്യം — നിങ്ങളുടെ അടുക്കൽ വരുവാൻ ഇച്ഛിച്ചു. എന്നാൽ സാത്താൻ എന്നെ തടഞ്ഞുകളഞ്ഞു.

൧൯. എന്തുകൊണ്ടെന്നാൽ നമ്മുടെ കർത്താവായ ഈശോയുടെ മുമ്പാകെ, അവൻെറ വരവിൽ, ഞങ്ങളുടെ പ്രതീക്ഷയും, ഞങ്ങളുടെ സന്തോഷവും, ഞങ്ങളുടെ പ്രശംസയുടെ കിരീടവും നിങ്ങളല്ലാതെ മററാരാണ്?

൨൦. ഞങ്ങളുടെ മഹത്വവും ഞങ്ങളുടെ സന്തോഷവും നിങ്ങളാകുന്നുവല്ലൊ.

## വ്യാഖ്യാനം.

൨. "വലിയ പോരാട്ടത്തോടുകൂടി": ഗ്രീ., അറ. പ്രതികളിലും ഇങ്ങനെ തന്നെ. എത്തിയോപ്പിയൻപ്രതിയിൽ 'വളരെ പ്രയാസത്തോടുകൂടി' എന്നും, ലത്തീനിൽ 'വളരെ ഉത്സാഹത്തോടുകൂടി' എന്നുമാണു കാണുന്നതു്. എല്ലാം കാര്യത്തിൽ ഒന്നുതന്നെ. പോരാട്ടത്തിൽ അത്യധികമായ പ്രയാസവും വിജയം പ്രാപിക്കുവാൻ ഉത്സാഹവും ഉള്ളതാണല്ലൊ.

൬. "ശ്ലീഹന്മാർ എന്ന നിലയിൽ": സെൽവാനോസിനെയും തിമാത്തേയോസിനെയുംകൂടി ഉൾപ്പെടുത്തി മതബോധകൻ എന്ന വ്യാപകാർത്ഥത്തിൽ ആണു വി. ശ്ലീഹാ ഈ പദം പ്രയോഗിച്ചിരിക്കുന്നതു്. വി. പൌലോസു മററു സ്ഥലങ്ങളിലും ഇങ്ങനെ പ്രയോഗിച്ചിട്ടുണ്ടു്. മററാളുകളും ഇങ്ങനെ വ്യാപകാർത്ഥത്തിൽ ഈ പദം പ്രയോഗിക്കാറുള്ളതാണ്.— "മാന്യതയുള്ളവരാകുവാൻ": മററു പ്രതികളിൽ 'ഭാരമുള്ളവരാകുവാൻ', 'ബുദ്ധിമുട്ടിനു കാരണമാകുവാൻ' എന്നാണു കാണുന്നതു്. വി. പൌലോസു് തൻെറ അദ്ധ്വാനത്തിനു പ്രതിഫലമായി വിശ്വാസികളിൽനിന്നു യാതൊന്നും സ്വീകരിച്ചിരുന്നില്ല എന്ന വസ്തുത സുറിയാനി നീക്കിയുള്ള പ്രതികൾ ലക്ഷീകരിക്കുന്നു. സുറിയാനിയിലും മററു ചില പ്രതികളിലും പ്രയോഗിച്ചിരിക്കുന്ന പദങ്ങൾക്കു മാന്യതയുള്ളവർ എന്നും ഭാരമുള്ളവർ എന്നും അർത്ഥങ്ങളുണ്ടു്. ഈ വാക്യത്തിൻെറ ഉത്തരാർദ്ധത്തിൽ (സുറി. പൂർവ്വാർദ്ധത്തിൽ) 'പുകഴ്ച ഞങ്ങൾ അന്വേഷിച്ചില്ല' എന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു് അതിനു അനുയോജ്യമായിട്ടാണു് 'മാന്യതയുള്ളവർ' എന്നു ഞാൻ ഇവിടെ വിവർത്തനം ചെയ്തിരിക്കുന്നതു്. കോനാട്ടുമല്പാൻെറ സുറിയാനിയിൽനിന്നുള്ള വിവർത്തനത്തിലും 'മാന്യന്മാർ' എന്ന അർത്ഥം തന്നെ സ്വീകരിച്ചിരിക്കുന്നു. വെസ്റ്റ്മിൻസ്റ്റർ വിവർത്തനം 'മാന്യത' എന്ന അർത്ഥം സ്വീകരിക്കയും ഗ്രീക്കുപ്രതിയിൽ ഒരുപക്ഷേ ഈ രണ്ടർത്ഥങ്ങളും സമ്മേളിച്ചിരിക്കാമെന്നു വ്യാഖ്യാനത്തിൽ പ്രസ്താവിക്കയും ചെയ്തു കാണുന്നുണ്ടു്.

൭. "താഴ്മയുള്ളവർ": ല., ക്രൂശ.പ്രതികളിൽ 'ശിശുക്കൾ' എന്നും അറ.ൽ 'ശാന്തതയുള്ളവർ' എന്നുമാണു തർജ്ജമ. ശിശുക്കൾ എന്ന അർത്ഥമാണു മുഖ്യമായി ഗ്രീക്കുകൈയെഴുത്തുകളിലും പ്രാമാണികത്വമുള്ള ഇതരകൃതികളിലും കാണുന്നതു്. എങ്കിലും ഭൂരിപക്ഷം ഗ്രീക്കുപ്രതികളിൽ 'ശാന്തതയുള്ളവർ' എന്നു കാണുന്നു. ശിശു എന്നർത്ഥം ജനിപ്പിക്കുന്ന ഗ്രീക്കുപദത്തിൻെറ ആദ്യാക്ഷരംമാത്രം വിട്ടാൽ ബാക്കി അക്ഷരങ്ങൾകൊണ്ടുണ്ടാകുന്ന പദത്തിനു 'ശാന്തതയുള്ളവൻ' എന്നർത്ഥം ജനിക്കും. ഇവിടെയാകട്ടെ ഈ ആദ്യാക്ഷരവും അതിനു മുമ്പിലിരിക്കുന്ന പദത്തിൻെറ അന്ത്യാക്ഷരവും ഒന്നുതന്നെയാണ്. പ്രാമാണികങ്ങളായ കൈയെഴുത്തുകളിൽ വാക്കുകൾ വേർതിരിച്ചു് എഴുതിയിരുന്നുമില്ല. ഈ കാരണങ്ങൾനിമിത്തം പ്രസ്തുതാദ്യാക്ഷരം അബദ്ധവശാൽ വിട്ടുപോയതുകൊണ്ടുണ്ടായതാണു ഈ വ്യത്യാസം എന്നു കരുതപ്പെടുന്നു. 'ശിശുക്കൾ' എന്നൊ 'താഴ്മയുള്ളവർ' എന്നൊ 'ശാന്തതയുള്ളവർ' എന്നൊ ഏതുതന്നെയായാലും കാര്യത്തിൽ ഭേദമില്ലെന്നു നിഷ്പ്രയാസം ഗ്രഹിക്കാവുന്നതാണല്ലൊ.

൧൬. "അവരുടെ പാപങ്ങൾ . . . പൂർത്തിയാക്കുമാറു": സ്വ. അ. ൧൭. വ. ൧൬.

വ്യ. നോക്കുക.— "അവരുടെമേൽ (ദൈവ) കോപം അവസാനംവരെ എത്തിയിരിക്കുന്നു": യഹൂദന്മാൎക്ക് അവരുടെ പാപങ്ങൾക്കു ശിക്ഷയായി നേരിടുവാൻ അടുത്തിരുന്ന നാശം ദീൎഘദൃഷ്ട്യാ കണ്ടുകൊണ്ടു വി. ശ്ലീഹാ ഇങ്ങനെ പറയുന്നു എന്നു വരാം. ഈ നാശം എത്ര കഠിനമായിരുന്നു എന്നു സുവിശേഷം വ്യാഖ്യാനത്തിൽ ചുരുക്കിപ്പറഞ്ഞിട്ടുള്ളതാണ്. മത്താ. ൨൪. ൧൫. വ. ൨൭. വ്യ. നോക്കുക.

൧൭. "ഒരുമണിനേരത്തേക്കു": അല്പസമയത്തേക്കു.

൧൯, ൨൦. "ഞങ്ങളുടെ പ്രതീക്ഷയും . . . സന്തോഷവും . . . പ്രശംസയുടെ കിരീടവും . . . മഹത്വവും": വി. ശ്ലീഹാ തന്റെ ശിഷ്യജനങ്ങളെ തന്റെ പ്രതീക്ഷയും, സന്തോഷവും, പ്രശംസാകിരീടവും, മഹത്വവും എന്നു വിളിക്കുന്നെങ്കിൽ പ. കന്യകമറിയത്തെയും, മററു വിശുദ്ധാത്മാക്കളെയും, അവരുടെ പ്രാൎത്ഥനകളിൽ നമുക്കുള്ള പ്രത്യേക മനോവിശ്വാസംനിമിത്തം, നമ്മുടെ പ്രതീക്ഷയെന്നൊ സന്തോഷമെന്നൊ മറെറാ വിളിക്കുന്നതിൽ എന്താണു ആക്ഷേപം? പ. കന്യകമറിയമാകട്ടെ ദൈവത്തിന്റെ മാതാവും സ്വൎഗ്ഗത്തിന്റെ രാജ്ഞിയുമാണ്. പ. കന്യകയെപ്പററി 'ഞങ്ങളുടെ ആശ്രയം, മാധുൎയ്യം, പ്രതീക്ഷ' എന്നൊക്കെ നാം പറയുന്നതുകൊണ്ട് മ്ശിഹായെ നാം ഏതെങ്കിലുംവിധത്തിൽ ദ്രോഹിക്കുന്നുണ്ടോ? നാം മ്ശിഹായെ ദ്രോഹിക്കുന്നില്ലെന്നു മാത്രമല്ല, ബഹുമാനിക്കുകകൂടി ചെയ്യുന്നു. മാതാവിന്റെ മഹത്വം പുത്രന്റെയും മഹത്വമല്ലയൊ? ലൌകികന്യായാസനങ്ങളിൽ നമുക്കുവേണ്ടി ന്യായവാദം ചെയ്യുന്ന നമ്മുടെ വക്കീലിനെപ്പററി നമ്മുടെ കേയ്സിന്റെ വിജയത്തിനുള്ള ഏകാവലംബം എന്നു നമുക്കു പറയാമെങ്കിൽ സ്വൎഗ്ഗീയന്യായാസനത്തിങ്കൽ നമുക്കുവേണ്ടി വാദിക്കുകയും ശിക്ഷാമോചനവും കൃപാവരവും നമുക്കു പ്രാപ്തമാക്കുകയും ചെയ്യുന്ന പ. ക. മറിയത്തെപ്പററി നമ്മുടെ ആലംബം എന്നു എന്തുകൊണ്ടു നമുക്കു പറഞ്ഞുകൂടാ?

## അദ്ധ്യായം ൩.

വി. ശ്ലീഹായിക്കു തെസാലോനിക്കക്കാരുടെ പേരിലുള്ള ശ്രദ്ധയും, സ്നേഹവും.

ആകയാൽ ക്ഷമിച്ചിരിക്കുവാൻ ഞങ്ങൾക്കു വഹിയാഞ്ഞതുകൊണ്ടു ഞങ്ങൾ തനിയേ ആത്തേനോസിൽ താമസിക്കുവാനും (൨)

൨. ഞങ്ങളുടെ സഹോദരനും, ദൈവത്തിന്റെ ശുശ്രൂഷകനും, മ്ശിഹായുടെ സുവിശേഷത്തിൽ ഞങ്ങളുടെ സഹായിയുംആയ തിമാത്തേയോസിനെ (൩) «നിങ്ങളിൽ ആരും ഈ ഞെരുക്കങ്ങൾ നിമിത്തം ഭഗ്നാശനായിപ്പോകാതിരിക്കേണ്ടതിന്» നിങ്ങളെ സ്ഥിരപ്പെടുത്തുകയും നിങ്ങളുടെ വിശ്വാസത്തെപ്പററി നിങ്ങളോടു ഉപദേശിക്കുകയും ചെയ്യുവാൻ നിങ്ങളുടെ അടുക്കലേക്ക് അയസ്സുവാനും (൧) «ഞങ്ങൾ ഇച്ഛിച്ചു». [നട. അ. ൧൭. വ. ൧.]

൩. (൨) ഇതിനായിട്ടാകുന്നു നാം നിയമിക്കപ്പെട്ടിരിക്കുന്നതെന്നു നിങ്ങൾ അറിയുന്നുവല്ലൊ.

൪. എന്തെന്നാൽ - സംഭവിച്ചിരിക്കുന്നതായി നിങ്ങൾ അറിയുന്നപ്രകാരം — നാം പീഡിപ്പിക്കപ്പെടുവാനിരിക്കുന്നു എന്നു ഞങ്ങൾ നിങ്ങളുടെ അടുക്കൽ ആയിരുന്നപ്പോൾതന്നെ മുമ്പുകൂട്ടി നിങ്ങളോടു പറഞ്ഞിട്ടുമുണ്ട്.

൫. ഇതിനാൽ പരിക്ഷകൻ നിങ്ങളെ പരീക്ഷിക്കുകയും ഞങ്ങളുടെ പ്രയത്നം വ്യൎത്ഥമായിത്തീരുകയും

ചെയ്യാതിരിക്കേണ്ടതിനു നിങ്ങളുടെ വിശ്വാസത്തെപ്പററി അറിയുവാൻ ഞാൻ (ആൾ) അയച്ചതുവരെ ക്ഷമിച്ചിരിക്കുവാൻ എനിക്കു കഴിഞ്ഞു മില്ല.

൬. എന്നാൽ ഇപ്പോൾ തിമോത്തേയോസ് നിങ്ങളുടെ അടുക്കൽനിന്നു ഞങ്ങളുടെ പക്കൽ വന്ന് നിങ്ങളുടെ വിശ്വാസത്തെക്കുറിച്ചും, നിങ്ങളുടെ സ്നേഹത്തെക്കുറിച്ചും, ഞങ്ങളെപ്പററി നിങ്ങൾക്കു എപ്പോഴും നല്ല ഓൎമ്മയുണ്ട്, ഞങ്ങൾ നിങ്ങളെ എന്നപോലെ നിങ്ങൾ ഞങ്ങളെ കാണുവാൻ ആഗ്രഹിക്കുകയും ചെയ്യുന്നു (എന്നതിനെക്കുറിച്ചും) ഞങ്ങളെ അറിയിച്ചതു കാരണത്താൽ,

൭. ഞങ്ങളുടെ സഹോദരന്മാരേ, നിങ്ങളുടെ വിശ്വാസംനിമിത്തം ഞങ്ങളുടെ സകല വ്യസനങ്ങളിലും ഞങ്ങളുടെ ഞെരുക്കങ്ങളിലും നിങ്ങൾ മൂലം ഞങ്ങൾ ആശ്വാസം പ്രാപിച്ചു.

൮. ഇങ്ങനെ നിങ്ങൾ നമ്മുടെ കൎത്താവിൽ നിലനില്ക്കുന്നു എങ്കിൽ ഇപ്പോഴാകുന്നു ഞങ്ങൾ ജീവിക്കുന്നത്.

൯, ൧൦. ഞങ്ങൾ നിങ്ങളുടെ മുഖം കാണുവാനും നിങ്ങളുടെ വിശ്വാസത്തിനു കുറവുള്ളതു പൂൎത്തിയാക്കുവാനുമായിട്ടു ദൈവത്തിന്റെ സന്നിധിയിൽ രാവും പകലും കൂടുതലായി പ്രാൎത്ഥിക്കയല്ലാതെ നിങ്ങളെക്കുറിച്ചു ഞങ്ങൾ അനുഭവിക്കുന്ന സകല സന്തോഷത്തെയുംപററി നിങ്ങൾക്കുവേണ്ടി ദൈവത്തിനു ഏതു പ്രതിസ്തോത്രം ചെയ്യുവാൻ ഞങ്ങൾക്കു സാധിക്കും?

൧൧. നമ്മുടെ പിതാവായ ദൈവം തന്നെയും നമ്മുടെ കൎത്താവായ ഈശോമ്ശീഹായും നിങ്ങളുടെ അടുക്കലേക്കു ഞങ്ങളുടെ വഴി ശരിപ്പെടുത്തട്ടെ.

൧൨. ഞങ്ങൾ നിങ്ങളെ സ്നേഹിക്കുന്നതുപോലെതന്നെ അന്യോന്യവും സകല മനുഷ്യരോടുമുള്ള നിങ്ങളുടെ സ്നേഹം (കൎത്താവു്) വൎദ്ധിപ്പിക്കുകയും അധികമാക്കുകയും ചെയ്യട്ടെ.

൧൩. തന്റെ സകല വിശുദ്ധന്മാരോടുംകൂടിയുള്ള നമ്മുടെകൎത്താവു് ഈശോമ്ശീഹായുടെ വരവിൽ നമ്മുടെ പിതാവായ ദൈവത്തിന്റെ സന്നിധിയിൽ നിങ്ങളുടെ ഹൃദയങ്ങളെ കുററമില്ലാതെ വിശുദ്ധിയിൽ നിറുത്തുകയും ചെയ്യട്ടെ.

## വ്യാഖ്യാനം.

൨. "ദൈവത്തിന്റെ ശുശ്രൂഷകനും, മ്ശീഹായുടെ സുവിശേഷത്തിൽ ഞങ്ങളുടെ സഹായിയും": ഗ്രീ., അറ.പ്രതികളിൽ കാണുന്നതും ഇങ്ങനെതന്നെ. ല., ക്രുശ. പ്രതികളിൽ 'ഞങ്ങളുടെ സഹായി' എന്ന വാക്കുകൾ കാണുന്നില്ല. ലൎൽ, 'മ്ശീഹായുടെ സുവിശേഷത്തിൽ ദൈവത്തിന്റെ ശുശ്രൂഷകൻ' എന്നും ക്രുശ.ൽ 'മ്ശീഹായുടെ ഉപദേശത്തിൽ ദൈവത്തിന്റെ ശുശ്രൂഷകൻ' എന്നുംമാത്രമാണു തൎജ്ജമ.

൩. "ഇതിനായിട്ടാകുന്നു": പീഡകൾ സഹിക്കുവാനായിട്ടുതന്നെ.

൮. "ഇപ്പോഴാകുന്നു ഞങ്ങൾ ജീവിക്കുന്നതു്": നിങ്ങളുടെ വിശ്വാസനിലയെപ്പററി അറിയുന്നതുവരെ ഞങ്ങൾ ജീവിച്ചിരുന്നു എന്നു പറയുവാൻ വഹിയാത്തവണ്ണം വളരെ മനോവ്യഥയും പീഡകളും ഞങ്ങൾ അനുഭവിച്ചുകൊണ്ടാണിരുന്നതു്. ഇപ്പോഴാകട്ടെ നിങ്ങളെപ്പററിയുള്ള വിവരങ്ങൾ അറിഞ്ഞശേഷം ഞങ്ങൾ നേരേ ശ്വാസോച്ഛ്വാസം ചെയ്കയും സന്തോഷത്തോടുകൂടി ജീവിക്കയും ചെയ്യുന്നു.

൧൨. "വൎദ്ധിപ്പിക്കുകയും അധികമാക്കുകയും ചെയ്യട്ടെ": മററു പ്രതികളിലെല്ലാം

'കൎത്താവു' എന്ന ഈ ക്രിയകൾക്കു കൎത്താവു കാണുന്നുണ്ട്. സുറിയാനിയിലാകട്ടെ ഈ ക്രിയകളുടെ കൎത്താവു വ. ൧൧-ലെ കൎത്താവിൽ ലയിച്ചിരിക്കുന്നതേയുള്ളൂ.

൧൩. "ഈശോമ്ശിഹായുടെ വരവിൽ": അവസാനവിധിദിവസത്തിൽ. ലത്തീൻ, അറബി, ക്രൂശായപ്രതികൾ ഈ വാക്യം 'ആമേൻ' കൊണ്ടു അവസാനിപ്പിച്ചിരിക്കുന്നു.

## അദ്ധ്യായം ൪.

**വി. ശ്ലീഹാ ശുദ്ധതയും പരസ്പരസ്നേഹവും സംരക്ഷിക്കുവാൻ ഉപദേശിക്കുന്നു; മരിച്ചവരുടെ ഉയിൎപ്പിനെപ്പററി പ്രതിപാദിക്കുന്നു.**

ഇനി, എൻെറ സഹോദരന്മാരേ, നിങ്ങൾ എങ്ങനെ വ്യാപരിക്കയും ദൈവത്തെ പ്രസാദിപ്പിക്കയും ചെയ്യേണ്ടിയിരിക്കുന്നു എന്നു ഞങ്ങളിൽ നിന്നു ഗ്രഹിച്ച വിധത്തെ നിങ്ങൾ അധികമായി അഭിവൃദ്ധിപ്പെടുത്തണമെന്നു നമ്മുടെ കൎത്താവായ ഈശോയിൽ ഞങ്ങൾ നിങ്ങളോടു യാചിക്കുകയും നിങ്ങളോടു അപേക്ഷിക്കുകയും ചെയ്യുന്നു.

൨. നമ്മുടെ കൎത്താവായ ഈശോയിൽ ഞങ്ങൾ ഏതെല്ലാം കല്പനകൾ നിങ്ങൾക്കു തന്നിരിക്കുന്നു എന്നു നിങ്ങൾ അറിയുന്നുവല്ലൊ.

൩. ദൈവത്തിൻെറ ഇഷ്ടമോ ഇതാകുന്നു: നിങ്ങളുടെ വിശുദ്ധിയും, സകല വ്യഭിചാരത്തിൽ നിന്നും നിങ്ങൾ അകന്നിരിക്കയും, (൫) [റോമ. അ. ൧൨. വ. ൨: അപ്പൊ. അ. ൭. വ. ൧.]

൪. നിങ്ങളിൽ ഓരോരുത്തനും തൻെറ പാത്രം, (൭)

൭. ദൈവത്തെ അറിയാതിരിക്കുന്നവരായ മററു പുറജാതികളെപ്പോലെ കാമവികാരങ്ങളിലല്ല, (൪) «വിശുദ്ധിയിലും ബഹുമാനത്തിലും സൂക്ഷിച്ചുകൊള്ളുവാൻ അറിയുന്നവരായിരിക്കയും»,

൫. ഈ സംഗതിയിൽ അതിക്രമിക്കുവാനും ഒരുത്തൻ തൻെറ സഹോദരനോട് അക്രമം പ്രവൎത്തിക്കുവാനും നിങ്ങൾ തുനിയാതിരിക്കയും ചെയ്യണം (൩) «എന്നതുംതന്നെ». എന്തുകൊണ്ടെന്നാൽ ഞങ്ങൾ മുമ്പേ തന്നെ നിങ്ങളോടു പറയുകയും സാക്ഷിപ്പെടുത്തുകയും ചെയ്തിട്ടുള്ളതുപോലെ ഇവയെല്ലാം പ്രതികാരം ചെയ്യുന്നവൻ നമ്മുടെ കൎത്താവാകുന്നു.

൬. ദൈവം നിങ്ങളെ അശുദ്ധതയിലേക്കല്ല, പിന്നെയൊ, വിശുദ്ധതയിലേക്കാണല്ലൊ വിളിച്ചിരിക്കുന്നതു്.

൮. അതുകൊണ്ടു്, ദ്രോഹിക്കുന്നവൻ മനുഷ്യനെയല്ല, പിന്നെയൊ, തൻെറ പരിശുദ്ധാത്മാവിനെ നിങ്ങളിൽ തന്ന ദൈവത്തെത്തന്നെ ദ്രോഹിക്കുന്നു.

൯. സഹോദരസ്നേഹത്തെപ്പററിയാകട്ടെ ഞാൻ നിങ്ങൾക്കു എഴുതേണ്ട ആവശ്യം നിങ്ങൾക്കില്ല. അന്യോന്യം സ്നേഹിക്കുവാൻ നിങ്ങൾ തന്നെ ദൈവത്താൽ പഠിപ്പിക്കപ്പെട്ടവരാണല്ലൊ. [യോഹ. അ. ൧൩. വ. ൩൪; അ. ൧൭. വ. ൧൨, ൧൭: ൧. യോഹ. അ. ൨. വ. ൧൦; അ. ൪. വ. ൧൨.]

൧൦. മാക്കേദോനിയാ മുഴുവനിലെയും സകല സഹോദരന്മാരോടും നിങ്ങൾ ഇപ്രകാരം പ്രവൎത്തിക്കുകയും ചെയ്യുന്നു. എന്നാൽ, എൻെറ സഹോദരന്മാരേ, നിങ്ങൾ (അതിൽ) അഭിവൃദ്ധിപ്രാപിക്കണമെന്നും, (൧൧, ൧൨)

൧൧, ൧൨. പുറമേയുള്ളവരുടെ ഇടയിൽ മാന്യതയോടുകൂടി നടക്കകയും ആരെക്കൊണ്ടും നിങ്ങൾക്ക ആവശ്യം നേരിടാതിരിക്കകയും ചെയ്യേണ്ടതിന്, ഞങ്ങൾ നിങ്ങളോടു കല്പിച്ചിട്ടുള്ളതുപോലെ, അടങ്ങിപ്പാൎത്തുകൊണ്ട് നിങ്ങളുടെ ജോലികളിൽ ഏൎപ്പെട്ടിരിക്കവാൻ ഉത്സാഹിക്കണമെന്നും, നിങ്ങളുടെ കൈകൾകൊണ്ടു വേലചെയ്യണമെന്നും (൧൦) «നിങ്ങളോടു ഞാൻ അപേക്ഷിക്കുന്നു».

൧൩. എന്റെ സഹോദരന്മാരേ, നിദ്രപ്രാപിക്കുന്നവരെക്കുറിച്ച് തങ്ങൾക്ക പ്രത്യാശയില്ലാത്ത മററാളുകളെപ്പോലെ നിങ്ങൾ ദുഃഖിക്കരുത് എന്നു നിങ്ങൾ അറിയണമെന്നു ഞാൻ ആഗ്രഹിക്കുന്നു.

൧൪. എന്തെന്നാൽ ഈശോ മരിക്കുകയും ഉയിൎക്കുകയും ചെയ്തു എന്നു നാം വിശ്വസിക്കുന്നു എങ്കിൽ അപ്രകാരംതന്നെ ദൈവം ഈശോയിൽ നിദ്രപ്രാപിച്ചവരേയും അവനോടുകൂടി വരുത്തും. [൧. കോറ. അ. ൧൫. വ. ൨൩.]

൧൫. നമ്മുടെ കൎത്താവിന്റെ വരവിൽ ജീവിച്ചിരിക്കുന്നവരായി ശേഷിച്ചിരിക്കുന്ന നാം നിദ്രപ്രാപിച്ചവൎക്ക മുമ്പിൽ കടക്കുകയില്ല എന്നിതു നമ്മുടെ കൎത്താവിന്റെവചനത്തിൽ ഞങ്ങൾ നിങ്ങളോടു പറയുന്നു.

൧൬. എന്തുകൊണ്ടെന്നാൽ നമ്മുടെകൎത്താവുതന്നെ അധികാരത്തോടും പ്രധാനമാലാഖായുടെ ശബ്ദത്തോടും ദൈവത്തിന്റെ കാഹളത്തോടുംകൂടി സ്വൎഗ്ഗത്തിൽ നിന്നു ഇറങ്ങിവരികയും മ്ശിഹായിലുള്ള മരിച്ചവർ ആദ്യമേ ഉയിൎക്കുകയും ചെയ്യും.

൧൭. അപ്പോൾ ജീവിച്ചിരിക്കുന്നവരായി ശേഷിച്ചിരിക്കുന്ന നാം ആകാശത്തിൽ നമ്മുടെ കൎത്താവിന്റെ എതിരേല്പിനായി അവരോടുകൂടി ഒരുമിച്ചു മേഘങ്ങളിൽ എടുക്കപ്പെടും. ഇപ്രകാരം നാം എപ്പോഴും നമ്മുടെ കൎത്താവിനോടൊരുമിച്ചിരിക്കയും ചെയ്യും.

൧൮. ആകയാൽ ഈ വാക്കുകൾകൊണ്ടു നിങ്ങൾ അന്യോന്യം ആശ്വസിപ്പിക്കുവിൻ.

## വ്യാഖ്യാനം.

൪. "തന്റെ പാത്രം": തന്റെ ശരീരം എന്നു മിക്കവാറും എല്ലാപിതാക്കന്മാരും പറയുന്നു. വി. അഗുസ്തീനോസാകട്ടെ 'തന്റെ ഭാൎയ്യ' എന്നാണു ഗ്രഹിക്കുന്നതു്.

൬. "ഈ സംഗതിയിൽ": വിശുദ്ധി(വിഷയവിരക്തി)യുടെ കാൎയ്യത്തിൽ. ചില പ്രൊട്ടസ്റ്റന്റു ഇംഗ്ലീഷ് വിവൎത്തനങ്ങളിൽ 'ഒരു സംഗതിയിലും' എന്നു കാണുന്നതു പിശകാണ്. ചതി, അപഹരണം ആദിയായ പലതിനെപ്പററിയല്ല, വ്യഭിചാരത്തെയും തൻമൂലം അന്യനോടു ചെയ്യപ്പെടുന്ന ദ്രോഹത്തെയുംമാത്രം ഉദ്ദേശിച്ചാണ് വി. ശ്ലീഹാ ഇവിടെ പറയുന്നതെന്നു് പ്രാമാണികന്മാരായ വ്യാഖ്യാതാക്കളെല്ലവരും ഏകകണ്ഠമായി പ്രസ്താവിക്കുകയും ശ്ലീഹാ മുമ്പും പിമ്പും പറഞ്ഞിരിക്കുന്ന കാൎയ്യം പ്രസ്പഷ്ടമാക്കുകയും ചെയ്യുന്നു.

൧൧, ൧൨. ഇവ വുൾഗാത്ത നീക്കിയുള്ള എല്ലാ പ്രാചീനപ്രതികളിലും വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിലും രണ്ടു വാക്യങ്ങളായാണെങ്കിലും വുൾഗാത്തയിൽമാത്രം ഒററ (൧൧-ാം) വാക്യമായിട്ടാണു കാണുന്നതു്. തൻമൂലം ഇതുമുതൽ വുൾഗാത്തയും മററു പ്രതികളും തമ്മിൽ വാക്യസംഖ്യയിൽ വ്യത്യാസപ്പെടുകയും, മററു പ്രതികളിലെ അവസാനവാക്യമായ ൧൮ വുൾഗാത്തയിൽ ൧൭-ാംവാക്യമായി അവസാനിക്കുകയും ചെയ്യുന്നു.– "ആരെക്കൊണ്ടും . . . ആവശ്യം നേരിടാതിരിക്കുകയും ചെയ്യേണ്ടതിന്":

മടിയോടിരുന്ന , കഴിച്ചിലിന വകയില്ലാതെയായിട്ട ഭിക്ഷ യാചിക്കുവാനും അന്യനെ ആശ്രയിക്കുവാനും ഇടയാകാതിരിക്കേണ്ടതിന്.– മതംമാററം അലസന്മാരായിരിക്കു വാൻ ഒരു മാൎഗ്ഗമായി ചില തെസാലോനിക്കേക്കാർ പ്രയോഗിക്കുന്നു എന്ന് വി. ശ്ലീഹാ യിക്ക അറിവു കിട്ടി. അതിനാൽ തന്നോടുതന്നെയും അന്യന്മാരോടുമുള്ള കടമകൾ ലംഘിക്കുവാൻ മതം ഒരിക്കലും അനുവദിക്കുന്നില്ല എന്നു മനസ്സിലാക്കേണ്ടതിനാണ സ ഹോദരസ്നേഹസംരക്ഷണാർത്ഥം ശാന്തതയോടും ആരെയും ദ്വേഷിക്കാതെയും അന്യ ന്മാരുടെ കാൎയ്യങ്ങളിൽ ആവശ്യമില്ലാതെ കൈകടത്താതെയും സ്വന്തകാൎയ്യം നോക്കി ക്കൊണ്ടു് എല്ലാവരോടും സമാധാനപൂൎവ്വം വൎത്തിക്കണമെന്നു വി. ശ്ലീഹാ ഇവിടെ ഉപദേശിക്കുന്നതു്.

൧൩. "നിദ്രപ്രാപിക്കുന്നവർ": മരിക്കുന്നവർ. ഉത്ഥാനമുള്ളതിനാൽ മരണം ഒരു ഉറക്കമായിട്ടേ കരുതപ്പെടുന്നുള്ളു.

൧൪. "ഈശോയിൽ നിദ്ര പ്രാപിച്ചവർ": മ്ശീഹായിലുള്ള വിശ്വാസത്തോടും സ്നേഹത്തോടുംകൂടി മരിച്ചവർ.– "വരുത്തും": പുതിയതും മഹിമയുള്ളതുമായ ജീവനി ലേക്ക് പ്രേതാലയത്തിൽനിന്നു വിളിച്ചുകൊണ്ടുവരും.

൧൫. "നാം നിദ്രപ്രാപിച്ചവൎക്കു മുമ്പിൽ കടക്കുകയില്ല": മുമ്പേ മൃതന്മാരായി ത്തീൎന്നവൎക്കു് കൎത്താവിന്റെ വരവിന്റെ ഗുണങ്ങളെല്ലാം ലഭിക്കയില്ല എന്നു തെസാ ലോനിക്കേക്കാർ ഭയന്നിരുന്നതായി തോന്നുന്നു. വിധിദിവസത്തിൽ ജീവനോടിരിക്കു ന്നവർ മുമ്പുമരിച്ചവൎക്കുമുമ്പായി മഹിമ പ്രാപിക്കുകയില്ല , എന്നുവെച്ചാൽ , ജീവനോടി രിക്കുന്നവർ മഹിമപ്രാപിക്കുന്നതിനുമുമ്പായിത്തന്നെ മരിച്ചവർ അമർത്യതയും മഹിമ യും പ്രാപിക്കും എന്നാണ വി. ശ്ലീഹാ പറയുന്നതു്.

൧൬. "അധികാരത്തോടും": 'സ്വന്തം' അധികാരത്തോടും എന്നുകൂടി അറ.ൽ കാണുന്നു.– "മ്ശീഹായിലുള്ള മരിച്ചവർ": മ്ശീഹായിലുള്ള വിശ്വാസത്തിലും അദ്ദേ ഹത്തിന്റെ കൃപയിലും സ്ഥിതി ചെയ്യുന്നവരായ മരിച്ചവർ.

൧൭. "ജീവിച്ചിരിക്കുന്നവരായി ശേഷിച്ചിരിക്കുന്ന": വിധിദിവസത്തിൽ ജീ വിച്ചിരിക്കുന്നവർ മരിക്കാതെ പ്രതാപം ധരിക്കും എന്നാണ വി. ശ്ലീഹാ പറയുന്നതു്. ൧. കോറ. അ. ൧൫. വ. ൫൧. വ്യാ. നോക്കുക. ആ നാളിലെ കഷ്ടതകൾകൊണ്ടു അ വരുടെ ശുദ്ധീകരണം അവസാനിക്കും.

## അദ്ധ്യായം ൫.

**കൎത്താവിന്റെ ദിവസം തീരെനിനച്ചിരിക്കാത്തനേരത്തു വരും.**
**പലകാൎയ്യങ്ങളെ സംബന്ധിച്ചുള്ള ഉപദേശങ്ങൾ.**

എന്റെ സഹോദരന്മാരേ, കാലങ്ങളെയൊ സമയങ്ങളെയൊ കുറിച്ചു ഞാൻ നിങ്ങൾക്ക് എഴുതേണ്ട ആവശ്യം നിങ്ങൾക്കില്ല.

൨. കള്ളൻ രാത്രിയിൽ എങ്ങനെയൊ അങ്ങനെതന്നെ നമ്മുടെ കൎത്താവിന്റെ ദിവസം വരുന്നു എന്നു നിങ്ങൾ സത്യമായിട്ടു അറിയുന്നുവല്ലൊ. [൨. പത്രോ. അ. ൩. വ. ൧൦: വെളി. അ. ൩. വ. ൩; അ. ൧൬. വ. ൧൫.]

൩. സമാധാനവും ശാന്തതയുമാണ് എന്നു അവർ പറയുന്ന നേരത്തു്–അപ്പോൾ തന്നെ–ഗൎഭിണിക്കു പ്രസവവേദനയെന്നപോലെപെട്ടെന്നു വിനാശം അവരുടെമേൽ വന്നുഭവിക്കും. അവർ ഒഴിഞ്ഞുമാറുകയുമില്ല.

൪. എന്നാൽ എന്റെ സഹോദരന്മാരേ, ആ ദിവസം കള്ളൻ എന്നപോലെ നിങ്ങളെ പിടിക്കുവാൻ തക്കവണ്ണം നിങ്ങൾ ഇരുട്ടിലല്ല.

൫. എന്തെന്നാൽ നിങ്ങളെല്ലാവരും വെളിച്ചത്തിൻെറ മക്കളും പകലിൻെറ മക്കളുമാകുന്നു. അല്ലാതെ, നിങ്ങൾ രാത്രിയുടെ മക്കളല്ല, ഇരുട്ടിൻെറ മക്കളുമല്ല.

൬. ആകയാൽ നാം മററുള്ളവരെപ്പോലെ ഉറങ്ങരുതു്, പിന്നെയൊ, ഉണൎന്നും സുബോധത്തോടുകൂടിയും ഇരിക്കണം.

൭. എന്തുകൊണ്ടെന്നാൽ ഉറങ്ങുന്നവർ രാത്രിയിലാകുന്നു ഉറങ്ങുന്നതു്. മദ്യപാനം ചെയ്യുന്നവരും രാത്രിയിലാകുന്നു മദ്യപാനം ചെയ്യുന്നതു്.

൮. പകലിൻെറ മക്കളാകുന്ന നാമോ നമ്മുടെ ബോധംകൊണ്ടു ഉണൎന്നും വിശ്വാസത്തിൻെറയും സ്നേഹത്തിൻെറയും കവചം ധരിച്ചുമിരിക്കണം. രക്ഷയുടെ പ്രത്യാശയുടെ പടത്തൊപ്പിയും ധരിക്കണം. [ഏശ. അ. ൫൯. വ. ൧൭: അപ്പെ. അ. ൬. വ. ൧൪, ൧൭.]

൯, ൧൦. എന്തുകൊണ്ടെന്നാൽ ദൈവം നമ്മെ കോപത്തിനായിട്ടല്ല, പിന്നെയൊ, നമുക്കവേണ്ടി മരിച്ച നമ്മുടെകൎത്താവായ ഈശോമ്ശിഹായിൽ — നാം ഉണൎന്നിരുന്നാലും ഉറങ്ങിയാലും അവനോടുകൂടി നാം ജീവിക്കേണ്ടതിന്നു — രക്ഷയുടെ സമ്പാദനത്തിനായിട്ടാകുന്നു നിയമിച്ചിരിക്കുന്നതു്.

൧൧. ഇതിനാൽ, നിങ്ങൾ ചെയ്യുവരുന്നതുപോലെ തന്നെ, പരസ്പരം ആശ്വസിപ്പിക്കുകയും പരസ്പരം ആത്മികവൎദ്ധനം വരുത്തുകയും ചെയ്യുവിൻ.

൧൨. എന്നാൽ, എൻെറ സഹോദരന്മാരെ, (൧൩) «അധികമായ സ്നേഹത്തോടുകൂടി നിങ്ങളാൽ കരുതപ്പെട്ടിരുന്നവരായി» നിങ്ങളുടെ ഇടയിൽ അദ്ധ്വാനിക്കുകയും, നമ്മുടെ കൎത്താവിൽ നിങ്ങളുടെ മുമ്പന്മാരായി നില്ക്കുകയും, നിങ്ങളെ പഠിപ്പിക്കുകയും ചെയ്യുന്നവരെ നിങ്ങൾ അറിയണമെന്നു ഞാൻ അപേക്ഷിക്കുന്നു.

൧൩. (൧൨) അവരുടെ പ്രവൃത്തിനിമിത്തം നിങ്ങൾ അവരോടു സമാധാനത്തോടിരിക്കുവിൻ.

൧൪. എൻെറ സഹോദരന്മാരേ, നിങ്ങളോടു ഞങ്ങൾ (വീണ്ടും) അപേക്ഷിക്കുന്നു: കുററം ചെയ്യുന്നവരെ ശാസിക്കുവിൻ, ഉൾക്കരുത്തില്ലാത്തവരെ ധൈൎയ്യപ്പെടുത്തുവിൻ, ബലഹീനന്മാരുടെ ചുമടു എടുക്കുവിൻ, എല്ലാവരോടും ദീൎഘശാന്തത കാണിക്കുവിൻ.

൧൫. നിങ്ങളിൽ ഒരുത്തനും തിന്മക്കു തിന്മ പകരം ചെയ്യാതിരിക്കുവാൻ സൂക്ഷിക്കുവിൻ. മറിച്ചു്, തമ്മിൽ തമ്മിലും എല്ലാവരോടും (നന്മചെയ്യുവാനായിട്ടു്) നന്മകളുടെ പിന്നാലെ ഓടുവിൻ. [സുഭ. അ. ൧൭. വ. ൧൩; അ. ൨൦. വ. ൨൨: റോമ. അ. ൧൨. വ. ൧൭: ൧. പത്രോ. അ. ൩. വ. ൯.]

൧൬. എപ്പോഴും സന്തോഷിക്കുവിൻ.

൧൭. ഇടവിടാതെ പ്രാൎത്ഥിക്കുവിൻ. [ബർസി. അ. ൧൮. വ. ൨൨: ലൂ. അ. ൧൮. വ. ൧: കൊലൊ. അ. ൪. വ. ൨.]

൧൮. സകലത്തിലും സ്തോത്രം ചെയ്യുവിൻ. എന്തുകൊണ്ടെന്നാൽ നിങ്ങളെക്കുറിച്ചു് ഈശോമ്ശിഹാമൂലമുള്ള ദൈവതിരുമനസ്സ് ഇതാകുന്നു.

൧൯. നിങ്ങൾ ആത്മാവിനെ കെടുത്തികളയരുതു്.

൨൦. പ്രവചനങ്ങളെ നിങ്ങൾ നിന്ദിക്കരുതു്.

൨൧. സകലവും ശോധനചെയ്യുവിൻ. നല്ലതിനെ മുറുകെപ്പിടക്കുവിൻ.

൨൨. ദുഷ്ടമായിട്ടുള്ള സകല കാൎയ്യത്തിൽ നിന്നും ഓടിയകലുവിൻ.

൨൩. സമാധാനത്തിന്റെ ദൈവം നിങ്ങളെ — നിങ്ങളേവരേയും — പൂൎണ്ണമായി ശുദ്ധീകരിക്കട്ടെ. നിങ്ങളുടെ ആത്മാവിനെയും, നിങ്ങളുടെ ജീവനെയും, നിങ്ങളുടെ ശരീരത്തെയുമെല്ലാം നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെ വരവിനായി കുററമില്ലാതെ കാത്തുകൊള്ളുകയും ചെയ്യട്ടെ.

൨൪. നിങ്ങളെ വിളിച്ചവൻ വിശ്വസ്തനാകുന്നു. എന്തുകൊണ്ടെന്നാൽ അവൻ (അങ്ങനെതന്നെ) പ്രവൎത്തിക്കും. [൧. കോറ. അ. ൧. വ. ൯.]

൨൫. എന്റെ സഹോദരന്മാരേ, ഞങ്ങൾക്കുവേണ്ടി പ്രാൎത്ഥിക്കുവിൻ.

൨൬. നമ്മുടെ സകല സഹോദരന്മാരോടും വിശുദ്ധചുംബനംകൊണ്ടു വന്ദനംപറയുവിൻ.

൨൭. വിശുദ്ധന്മാരായ സകല സഹോദരന്മാരുടേയും പക്കൽ ഈ ലേഖനം വായിക്കപ്പെടണമെന്ന് നമ്മുടെ കൎത്താവിൽ നിങ്ങളെക്കൊണ്ട് ഞാൻ ശപഥം ചെയ്യിക്കുന്നു.

൨൮. നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെ കൃപ നിങ്ങളോടുകൂടി (ഉണ്ടായിരിക്കട്ടെ). ആമേൻ.

## വ്യാഖ്യാനം.

൪. "നിങ്ങൾ ഇരുട്ടിലല്ല": അജ്ഞത, അവിശ്വാസം, ദുഷ്കാമം, മദ്യപാനം, വ്യഭിചാരം ആദിയായവയുടെ ഇരുട്ടിലല്ല.

൫. "അല്ലാതെ, നിങ്ങൾ": മററു പ്രതികളിലെല്ലാം 'അല്ലാതെ നാം' എന്നാണു കാണുന്നത്.

൭. "ഉറങ്ങുന്നവർ രാത്രിയിലാകുന്നു ഉറങ്ങുന്നത്": അറിവില്ലായ്മ, ദുഷ്ടത, അഭക്തി ഇവയുടെ അന്ധകാരമയമായ രാത്രിയിൽ, കള്ളന്മാരുടെ ആക്രമണത്തിനു അധീനരായി, സൽകൎമ്മങ്ങൾക്കുള്ള ശക്തി ക്ഷയിച്ചവരായിട്ടാകുന്നു ഉറങ്ങുന്നത്. വ. ൮-ൽ ആയുധം ധരിക്കുവാൻ വി. ശ്ലീഹാ ഉപദേശിക്കുന്നതു ഈ കള്ളന്മാരിൽനിന്നു രക്ഷ പ്രാപിക്കുവാനാണ്.— "മദ്യപാനം ചെയ്യുന്നവരും": മദ്യപന്മാർ എന്നു ഇവിടെപ്പറയുന്നതും 'ഉറങ്ങുന്നവരെ' ഉദ്ദേശിച്ചുതന്നെ. 'മദ്യപാനം'കൊണ്ടു നിയമവിരുദ്ധങ്ങളായ സ്വേച്ഛാപൂരണമെന്നു പൊതുവിൽ ധരിക്കണം. മദ്യംപോലെതന്നെ ഇവയും ബോധത്തെ ലഹരിപിടിപ്പിക്കയും അന്ധമാക്കുകയും ചെയ്യുന്നു.

൮. "വിശ്വാസത്തിന്റെയും സ്നേഹത്തിന്റെയും കവചം . . . പ്രത്യാശയുടെ പടത്തൊപ്പി": ആകയാൽ ഒരു ക്രിസ്ത്യാനിയുടെ ആയുധം വിശ്വാസംമാത്രമല്ല, ഇവിടെ കാണുംപോലെ വിശ്വാസവും, പ്രതീക്ഷയും, സ്നേഹവുമാകുന്നു.

൯, ൧൦. "ഉണൎന്നിരുന്നാലും ഉറങ്ങിയാലും അവനോടുകൂടി നാം ജീവിക്കേണ്ടതിന്": ജീവനോടുകൂടിയിരുന്നാലും മരിച്ചാലുംകൃപാവരംകൊണ്ടു ഇവിടെയും, മഹിമകൊണ്ടു സ്വൎഗ്ഗത്തിലും മ്ശിഹായോടുകൂടി നാം ജീവിക്കുവാൻ. — അവസാനവിധിദിവസത്തിൽ നാം ജീവിക്കുന്നവരായിട്ടോ മരിച്ചവരായിട്ടോ കാണപ്പെട്ടാലും നിത്യഭാഗ്യത്തിന്റെ അവകാശത്തിനായി ന. കൎത്താവിനോടു യോജിച്ചിരിക്കുവാൻ നിയുക്തരാകുന്നു എന്നും ചിലർ വ്യാഖ്യാനിക്കുന്നുണ്ട്. — "രക്ഷയുടെ സമ്പാദനത്തിനായിട്ട്": രക്ഷനേടുവാനായിട്ട്.

൧൨. "നിങ്ങളുടെ മുമ്പന്മാരായി നില്ക്കുകയും": 'നിങ്ങളുടെ മുഖത്തു (മുമ്പിൽ) നില്ക്കുകയും' എന്നാണു ശബ്ദാൎത്ഥം. നിങ്ങൾക്കു അനുകൂലമായി നില്ക്കുക എന്നും പ്രതികൂലമായി നില്ക്കുക എന്നും സുറിയാനിയിലെ ഈ ശൈലിക്കു അൎത്ഥമുണ്ട്. അനുകൂലനിലയെപ്പററിയാണ് ഇവിടെപ്പറയുന്നതെന്നു സാഹചൎയ്യങ്ങളിൽനിന്നു വിശദമാകുന്നു.

ഗ്രീ., ല., ക്രുശ. പ്രതികളിൽ 'നിങ്ങൾക്കു അദ്ധ്യക്ഷന്മാരായിരിക്കുന്നവർ' എന്നാണു കാണുന്നതു്. അറ.ൽ 'നിങ്ങളുടെ ഇടയിൽ സ്ഥാനമഹത്വമുള്ളവർ' എന്നു വിവർത്തനം ചെയ്തിരിക്കുന്നു.

൧൩. "നിങ്ങൾ അവരോടു സമാധാനത്തോടിരിക്കുവിൻ": ല., ക്രുശ. പ്രതികളിലും 'അവരോടു' എന്നുതന്നെ. ക്രുശ.ൽ 'അവരോടു സ്നേഹപൂർവ്വം വർത്തിക്കുവിൻ' എന്നൊരു വ്യത്യാസമുണ്ടു്. ഗ്രീ., അറ. പ്രതികളിലാകട്ടെ 'നിങ്ങൾ തമ്മിൽ സമാധാനപൂർവ്വം വർത്തിക്കുവിൻ' എന്നാണു കാണുന്നതു്.

൧൨, ൧൩. "അധികമായ സ്നേഹത്തോടുകൂടി നിങ്ങളാൽ കരുതപ്പെട്ടിരുന്നവരായി": ഈ ഭാഗം ഗ്രീ., ല., അറ., ക്രുശ. പ്രതികളിലും, "അവരുടെ പ്രവൃത്തിനിമിത്തം": ഇതു് ക്രുശ. പ്രതിയിൽമാത്രവും വ്യത്യസ്തമായിട്ടാണു അന്വയിച്ചുകാണുന്നതു്. അർത്ഥത്തിൽ പറയത്തക്ക ഭേദമൊന്നുമില്ലതാനും.

൧൯. "ആത്മാവിനെ കെടുത്തിക്കളയരുതു്": ശ്ലൈഹികകാലങ്ങളിൽ ആത്മികദാനങ്ങൾ, കൃപാവരം ആദിയായവയുടെ ബാഹ്യപ്രദർശനം ധാരാളമുണ്ടായിരുന്നു. (൧. കോറ. അ. ൧൪.) അവയെ ഉദ്ദേശിച്ചാണു് ഇവിടെപ്പറയുന്നതു്. ഇതു അടുത്ത വാക്യത്തിൽനിന്നു വിശദമാകുന്നുമുണ്ടു്. ഈ ദാനങ്ങൾ മുതലായവകൊണ്ടു് ഈലോകമാകുന്ന കാളരാത്രിയിൽ വിളക്കുകൾകൊണ്ടു എന്നപോലെ പ്രാചീനക്രിസ്ത്യാനികൾ പ്രകാശിച്ചിരുന്നു. ഈ പ്രകാശദീപം പാപങ്ങൾ, ലൌകികകാര്യങ്ങളിലെ അതിശ്രദ്ധ ഇത്യാദികളാൽ, വെള്ളം ഒഴിച്ചു എന്നപോലെ, കെടുത്തരുതെന്നാണു വി. ശ്ലീഹാ ഉപദേശിക്കുന്നതു്.

൨൧. "സകലവും ശോധന ചെയ്യുവിൻ": നിങ്ങളോടു പുതിയ കാര്യങ്ങൾ ഉപദേശിക്കുന്നവരുടെ പഠനങ്ങൾ ശരിയൊ എന്നു പ്രവചനങ്ങൾ പരിശോധിച്ചുനോക്കിഅറിയുവിൻ. ദോഷമായവയിൽനിന്നുമാത്രമല്ല, ദോഷത്തിൻെറ ഛായയുള്ളവയിൽനിന്നും, അന്യന്മാക്കു പുണ്യമാർഗ്ഗത്തിൽ തടസ്സവും ഇടർച്ചയും വരുത്തുന്നവയിൽനിന്നുംകൂടി അകലുവിൻ. — "നല്ലതിനെ മുറുകെപ്പിടിക്കുവിൻ": വി. ശ്ലീഹന്മാരുടെയും കത്തോലിക്കാസഭയുടെയും ഉപദേശങ്ങളിൽ ഇവ നമുക്കു സുലഭങ്ങളാണു്. മനുഷ്യൻ വഞ്ചിക്കാം, വഞ്ചിക്കപ്പെടാം. എന്നാൽ തൻെറ സഭ മുഖേന നമ്മോടു അരുളിച്ചെയ്യുന്ന ദൈവത്തിനു് വഞ്ചിക്കപ്പെടുവാനൊ, നമ്മെ വഞ്ചിക്കുവാനൊ ഒരിക്കലും നിവൃത്തിയില്ല.— 'പ്രവചനങ്ങളെ നിന്ദിക്കരുതു്' എന്നാണല്ലൊ മുകളിൽ പ്രസ്താവിച്ചിട്ടുള്ളതു്. ഓരോരുത്തൻ ചെയ്യുന്ന തനതായ ഈ പ്രവചനങ്ങളിൽ സംശയഗ്രസ്തങ്ങളും അനിശ്ചയങ്ങളുമായിട്ടുള്ളവ പ്രവചനവരം ലഭിച്ചിട്ടുള്ള മററാളുകളെക്കൊണ്ടു ശോധനചെയ്യിച്ചു ശരിയായവ സ്വീകരിക്കുകയും തെററായവ പരിത്യജിക്കുകയും ചെയ്യണം എന്നും ചിലർ വ്യാഖ്യാനിക്കുന്നുണ്ടു്.— പൊതുസൂനഹദോസുകളെയും മുടക്കപ്പെട്ടപുസ്തകങ്ങളെയും പരിശോധിക്കുവാനാണു ഈ വാക്യം പറയുന്നതെന്നു മതവിരോധികൾ പറയുന്നതിനു ഇവിടെ യാതൊരു ബന്ധവുമില്ല. എന്തെന്നാൽ അവ സംശയമുള്ളവയല്ല, വി. സഭയാൽ നിർണ്ണയിക്കപ്പെട്ടവയാണു്.

# വി. പൌലോസ്ശ്ലീഹാ തെസാലോനിക്കേക്കാൎക്ക് എഴുതിയ

## രണ്ടാം ലേഖനം.

മ്ശിഹായിലുള്ള വിശ്വാസത്തിൽ സ്ഥിരമായി നില്ക്കുവാനും, വിധിദിവസത്തിനുമുമ്പു വളരെ അടയാളങ്ങളും അത്ഭുതങ്ങളും ഉണ്ടാകുവാനിരിക്കുന്നതുകൊണ്ടു് ആ ദിവസം അടുത്തു എന്നു വ്യാജോപദേഷ്ടാക്കൾ പറയുന്നതു കേട്ടു ഭയപ്പെടാതിരിക്കുവാനും വി. ശ്ലീഹാ തെസാലോനിക്കേക്കാരോടു ഉപദേശിക്കയും, വാക്കാലൊ ലേഖനത്താലൊ തന്നിൽനിന്നു ലഭിച്ചിട്ടുള്ള പഠനങ്ങളെ മുറുകെപ്പിടിച്ചുകൊള്ളുവാൻ അവരോടു കല്പിക്കയും ചെയ്യുന്നു. തൻെറ എഴുത്തിൻെറ വിധംകൊണ്ടു തൻെറ ലേഖനങ്ങൾ തിരിച്ചറിയാമെന്നു് അവരെ അറിയിക്കുന്നു. ഈ രണ്ടാംലേഖനവും കോറന്തോസിൽനിന്നു ആദ്യലേഖനത്തിനുശേഷം ചിലയാഴ്ചകൾ കഴിഞ്ഞു എഴുതീട്ടുള്ളതാണു്. ഇതിൻെറയും മൂലഭാഷ ഗ്രീക്കായിരുന്നു.

### അദ്ധ്യായം ൧.

തെസാലോനിക്കേക്കാരുടെ വിശ്വാസത്തേയും സ്ഥിരതയേയുംകുറിച്ചു് വി. ശ്ലീഹാ ദൈവത്തിനു നന്ദിപറയുന്നു. അവർ സകല നന്മകളിലും അഭിവൃദ്ധി പ്രാപിക്കുവാൻ അദ്ദേഹം പ്രാൎത്ഥിക്കുന്നു.

പൌലോസും, സെൽവാനോസും, തിമോത്തേയോസും (കൂടി) നമ്മുടെ പിതാവായ ദൈവത്തിലും നമ്മുടെ കൎത്താവായ ഈശോമ്ശിഹായിലുമുള്ള തെസാലോനിക്കേക്കാരുടെ സഭക്കു (എഴുതുന്നതു്):

൧. നമ്മുടെ പിതാവായ ദൈവത്തിൽനിന്നും നമ്മുടെ കൎത്താവായ ഈശോമ്ശിഹായിൽനിന്നും നിങ്ങൾക്കു് കൃപയും സമാധാനവും (ഉണ്ടായിരിക്കട്ടെ).

൩. എൻെറ സഹോദരന്മാരേ, നിങ്ങളെക്കുറിച്ചു ഉചിതമായവിധം എപ്പോഴും ദൈവത്തെ സ്തുതിക്കുവാൻ ഞങ്ങൾ കടപ്പെട്ടിരിക്കുന്നു. എന്തെന്നാൽ (൪)

൪. നിങ്ങളുടെ വിശ്വാസത്തെക്കുറിച്ചും, നിങ്ങൾ സഹിക്കുന്ന നിങ്ങളുടെ പീഡകളിലും നിങ്ങളുടെ ഞെരുക്കങ്ങളിലുമുള്ള നിങ്ങളുടെ ക്ഷമയെക്കുറിച്ചും ദൈവത്തിൻെറ സഭകളിൽ ഞങ്ങൾക്കൂടിയും നിങ്ങളിൽ പ്രശംസിക്കുവാൻ തക്കവണ്ണം (൩) «നിങ്ങളുടെ വിശ്വാസം അധികമാ

യി വദ്ധിക്കയും ഓരോരുത്തനും തന്റെ കൂട്ടുകാരനോടുള്ള നിങ്ങളേവരുടേയും സ്നേഹം വളരുകയും ചെയ്യുന്നു».

൫. (ഇതു്) നിങ്ങൾ ഏതിനുവേണ്ടി പീഡ സഹിക്കുന്നുവൊ ആ തന്റെ രാജ്യത്തിനു നിങ്ങൾ യോഗ്യരാകുന്ന എന്ന ദൈവത്തിന്റെ നീതിയുള്ള വിധിയുടെ തെളിവിനുവേണ്ടി (ആകുന്നു).

൬. നിങ്ങളെ ഞെരുക്കുന്നവൎക്കു ഞെരുക്കം പ്രതിഫലമായി നൽകുന്നതു ദൈവസന്നിധിയിൽ നീതി (ആകുന്നു) എങ്കിൽ,

൭. ഞെരുക്കപ്പെടുന്നവരായ നിങ്ങളെയും തന്റെ മാലാകാമാരുടെ സേനയോടുകൂടി സ്വൎഗ്ഗത്തിൽനിന്നുള്ള നമ്മുടെ കൎത്താവായ ഈശോമ്ശീഹായുടെ വെളിപാടിൽ, (൮)

൮. —ദൈവത്തെ അറിയാതിരുന്നവരോടും, നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെ സുവിശേഷം അനുസരിക്കാതിരുന്നവരോടും അഗ്നിജ്വാലകൊണ്ടു പ്രതികാരം ചെയ്യുമ്പോൾ — (൭) «ഞങ്ങളോടുകൂടി അവൻ ജീവിപ്പിക്കും».

൯, ൧൦. എന്തുകൊണ്ടെന്നാൽ തന്റെ വിശുദ്ധന്മാരിൽ സ്തുതിക്കപ്പെടുവാനും, നിങ്ങളെക്കുറിച്ചുള്ള ഞങ്ങളുടെ സാക്ഷ്യം ആ ദിവസത്തിൽ വിശ്വസിക്കപ്പെടേണ്ടതിനു തന്റെ വിശ്വാസികളിൽ തന്റെ അത്ഭുതങ്ങൾ കാണിക്കുവാനും അവൻ വരുമ്പോൾ, ഇവൎക്കു നമ്മുടെ കൎത്താവിന്റെ സന്നിധിയിൽനിന്നും അവന്റെ ശക്തിയുടെ മഹത്വത്തിൽ നിന്നും വിധിമൂലം നിത്യനാശം പ്രതിഫലം നൽകപ്പെടും.

൧൧, ൧൨. ഇതിനാൽ നമ്മുടെ ദൈവവും നമ്മുടെ കൎത്താവുമായ ഈശോമ്ശീഹായുടെ കൃപയനുസരിച്ചു നമ്മുടെ കൎത്താവായ ഈശോമ്ശീഹായുടെ നാമം നിങ്ങളിലും നിങ്ങൾ അവനിലും മഹത്വപ്പെടേണ്ടതിന് ദൈവം നിങ്ങളുടെ വിളിക്കു നിങ്ങളെ യോഗ്യരാക്കുവാനും, നന്മകളുടെ സകല ആഗ്രഹവും വിശ്വാസത്തിന്റെ പ്രവൃത്തികളുംകൊണ്ടു ശക്തിയാൽ നിങ്ങളെ നിറച്ചുവാനുമായി നിങ്ങളെക്കുറിച്ചു ഞങ്ങൾ എപ്പോഴും പ്രാൎത്ഥിക്കുന്നു.

## വ്യാഖ്യാനം.

൬. "എങ്കിൽ": സംശയമല്ല, നിശ്ചയമാണു ഈ പദം ഇവിടെ കാണിക്കുന്നതു്.

൮. "അഗ്നിജ്വാലകൊണ്ടു പ്രതികാരം ചെയ്യുമ്പോൾ": ഗ്രീക്കുപ്രതിയിലും ഈ പദങ്ങൾ പ്രതികാരത്തോടാണു് സംബന്ധിക്കപ്പെട്ടിരിക്കുന്നതു്. ല., അറ. പ്രതികളിൽ 'വെളിപാടി'നോടൊ പ്രതികാരത്താടൊ ഏതിനോടു യോജിപ്പിച്ചിരിക്കുന്നു എന്നതു സന്ദിഗ്ദ്ധമാണു്. ഇംഗ്ലീഷ്തൎജ്ജമകളിൽ വെളിപാടിനോടാണു സംബന്ധിപ്പിച്ചു കാണുന്നതു്. ക്രുശായയിൽ 'അഗ്നിജ്വാലയോടുകൂടിയ വെളിപാടു' എന്നു ഖണ്ഡിച്ചു പറയുന്നു.

൧൧, ൧൨. "നമ്മുടെ ദൈവവും നമ്മുടെ കൎത്താവുമായ ഈശോമ്ശീഹായുടെ കൃപ": മററു പ്രതികളിൽ 'നമ്മുടെ ദൈവത്തിന്റെയും നമ്മുടെ കൎത്താവായ ഈശോമ്ശീഹായുടെയും കൃപ' എന്നു കാണുന്നു. സുറിയാനിവാക്യവും ഈ വിധത്തിൽ തൎജ്ജമ ചെയ്യാവുന്നതാണു്. — "നന്മകളുടെ സകല ആഗ്രഹവും . . . കൊണ്ടു . . . നിങ്ങളെ നിറച്ചുവാനും": നന്മയിലുള്ള ആഗ്രഹംകൊണ്ടു നിങ്ങളെ നിറച്ചുവാനായി എന്നും,

ദൈവം തന്റെ സന്മനസ്സും, കൃപയുംകൊണ്ടു നിങ്ങളെ നിറസ്സുവാനായി എന്നും വ്യാഖ്യാനിക്കുന്നുണ്ടു്. അറ. പ്രതിയിൽ 'തന്റെ നന്മയുടെ' എന്നു കാണുന്ന വിവൎത്തനം രണ്ടാമതു പറഞ്ഞിട്ടുള്ള വ്യാഖ്യാനത്തെ ബലവൽകരിക്കുന്നു. – "ശക്തിയാൽ": കൃപാവരത്തിന്റെ ശക്തികൊണ്ടു്.

## അദ്ധ്യായം ൨.

പാപത്തിന്റെ മനുഷ്യൻ വെളിപ്പെടുന്നതുവരെ
കൎത്താവിന്റെ ദിവസം വരികയില്ല. മ്ശീഹായുടെ പഠനങ്ങൾ അനുസരിക്കപ്പെടേണ്ടവയാകുന്നു.

൧എന്നാൽ എന്റെ സഹോദരന്മാരേ, നമ്മുടെ കൎത്താവായ ഈശോ മ്ശിഹായുടെ വരവിനെ സംബന്ധിച്ചും, അവന്റെ അടുക്കലേക്കുള്ള നമ്മുടെ ചെന്നുകൂടലിനെ സംബന്ധിച്ചും നിങ്ങളോടു ഞങ്ങൾ (ഇങ്ങനെ) ഉപദേശിക്കുന്നു:

൨. ഇതാ! നമ്മുടെ കൎത്താവിന്റെ ദിവസം അടുത്തിരിക്കുന്നു എ(ന്നു കാണിക്കു)ന്ന വചനംകൊണ്ടാകട്ടെ, ആത്മാവുകൊണ്ടാകട്ടെ, ഞങ്ങളുടെ അടുക്കൽനിന്നുള്ളതു് എന്നപോലെയുള്ള ലേഖനംകൊണ്ടാകട്ടെ നിങ്ങൾ പെട്ടെന്നു നിങ്ങളുടെ ബോധങ്ങളിൽ ചഞ്ചലിക്കുകയോ അന്ധാളിക്കുകയോ അരുതു്.

൩. ആരും യാതൊരു വിധത്തിലും നിങ്ങളെ വഞ്ചിക്കരുതു്. എന്തുകൊണ്ടെന്നാൽ ആദ്യമേ മത്സരം ഉണ്ടാവുകയും, (൪) [അപ്പ്രെ. അ. ൫. ൨. ൬.]

൪. ദൈവത്തിന്റെ ആലയത്തിൽ ദൈവം എന്നപോലെ ഇരുന്നു് ദൈവമാകുന്നു എന്നപോലെ തന്നെത്തന്നെ കാണിക്കുകകൂടി ചെയ്യുവാൻ തക്കവണ്ണം എതിരാളിയും, ദൈവമെന്നും ആരാധനാവിഷയമെന്നും വിളിക്കപ്പെടുന്ന ആക്കം മീതെ ഉയരുന്നവനും ആയിരിക്കുന്ന (൩) «നാശത്തിന്റെ പുത്രനായ പാപത്തിന്റെ മനുഷ്യൻ വെളിപ്പെടുകയും ചെയ്താൽഅല്ലാതെ (അതു വരികയില്ല)».

൫. ഞാൻ നിങ്ങളുടെ അടുക്കലായിരുന്നപ്പോൾ ഇവ നിങ്ങളോടു പറഞ്ഞിരുന്നു എന്നു നിങ്ങൾ ഓൎമ്മിക്കുന്നില്ലയോ?

൬. അവൻ തന്റെ സമയത്തു വെളിപ്പെടേണ്ടതിനു തടുക്കുന്നതു് (എന്തെന്നു) ഇപ്പോൾ നിങ്ങൾ അറിയുന്നു.

൭. എന്തെന്നാൽ ദുഷ്ടതയുടെ രഹസ്യം പണ്ടേതന്നെ ഉത്സാഹിക്കുവാൻ ആരംഭിച്ചിട്ടുണ്ടു്. ഇപ്പോൾ തടുക്കുന്നവൻ മദ്ധ്യത്തിൽനിന്നു നീക്കപ്പെട്ടന്നെങ്കിൽമാത്രം,

൮. – അപ്പോൾ – നമ്മുടെ കൎത്താവായ ഈശോ തന്റെ വായുടെ ശ്വാസംകൊണ്ടു ആരെ നശിപ്പിക്കുവാനും തന്റെ വരവിന്റെ വെളിപാടുകൊണ്ടു ആരെ ഇല്ലാതാക്കുവാനും ഇരിക്കുന്നുവോ ആ ദുഷ്ടൻ പ്രത്യക്ഷപ്പെടും. [ഏശ. അ. ൧൧. ൨. ൪.]

൯. അവന്റെ വരവോ സൎവ്വശക്തിയോടും വ്യാജമായ അടയാളങ്ങളോടും അത്ഭുതങ്ങളോടുംകൂടിയും, (൰)

൰. തങ്ങൾ ഏതുമൂലം രക്ഷപ്രാപിക്കേണ്ടിയിരുന്നുവോ ആ സത്യത്തിന്റെ സ്നേഹത്തെ സ്വീകരിക്കാതിരുന്നതു നിമിത്തം നശിച്ചവരിൽ ഉണ്ടാകുന്ന ദുഷ്ടതയുടെ സകല വഞ്ചനകളോടും കൂടിയും (൯) «സാത്താ

ന്റെ വ്യാപാരം അനുസരിച്ചായിരിക്കും».

൧൧. ഇതിനാൽ അവർ അസത്യത്തിൽ വിശ്വസിക്കുവാനും, (൧൨)

൧൨. സത്യത്തിൽ വിശ്വസിക്കാതെ ദുഷ്ടതയെ സ്നേഹിച്ച എല്ലാവരും വിധിക്കപ്പെട്ടവനുമായി (൧൧) «ദൈവം അവൎക്ക വഞ്ചനയുടെ വ്യാപാരം അയയ്ക്കും».

൧൩. എന്നാൽ നമ്മുടെ കൎത്താവിനു പ്രിയപ്പെട്ടവരായ എന്റെ സഹോദരന്മാരേ, ദൈവം നിങ്ങളെ ആത്മാവിന്റെ വിശുദ്ധിയാലും സത്യമായ വിശ്വാസത്താലും രക്ഷക്കായിട്ട ആദ്യംമുതൽ തിരഞ്ഞെടുത്തതുകൊണ്ട് നിങ്ങളെക്കുറിച്ചു ദൈവത്തെ എപ്പോഴും സ്തുതിക്കുവാൻ ഞങ്ങൾ കടപ്പെട്ടിരിക്കുന്നു.

൧൪. നമ്മുടെ കൎത്താവായ ഈശോമ്ശീഹായിക്ക നിങ്ങൾ മഹത്വമായിരിക്കണം എന്നിവയ്ക്കാകുന്നുവല്ലൊ ഞങ്ങളുടെ പ്രസംഗം മൂലം (ദൈവം) നിങ്ങളെ വിളിച്ചിരിക്കുന്നതു്.

൧൫. ആകയാൽ എന്റെ സഹോദരന്മാരേ, നിങ്ങൾ ഉറച്ചുനില്ക്കയും, ഞങ്ങളുടെ വാക്കമൂലമോ ലേഖനംമൂലമോ നിങ്ങൾ പഠിച്ചിട്ടുള്ള കല്പനകളെ മുറുകെപ്പിടിക്കയും ചെയ്യുവിൻ.

൧൬ നമ്മുടെ കൎത്താവായ ഈശോമ്ശീഹാതന്നെയും, നമ്മെ സ്നേഹിക്കയും തന്റെ കൃപയാൽ നിത്യാശ്വാസവും നല്ല പ്രതിക്ഷയും നമുക്ക തരികയുംചെയ്തു നമ്മുടെ പിതാവായ ദൈവവും

൧൭. നിങ്ങളുടെ ഹൃദയങ്ങളെ ആശ്വസിപ്പിക്കയും സകല വചനത്തിലും സകല സൽപ്രവൃത്തിയിലും സ്ഥിരപ്പെടുത്തുകയും ചെയ്യുമാറാകട്ടെ.

## വ്യാഖ്യാനം.

൧. "മ്ശീഹായുടെ വരവിനെ സംബന്ധിച്ചും . . . നമ്മുടെ ചെന്നുകൂടലിനെ സംബന്ധിച്ചും": ക്രൂശ.പ്രതിയിലും ഇങ്ങനെതന്നെ. വെസ്റ്റ്മിൻസ്റ്റർ ഉൾപ്പടെ പലേ വിവൎത്തകന്മാരും ഗ്രീക്കപദങ്ങളെ സുറി., ക്രൂശ.പ്രതികളിലെ അൎത്ഥത്തിൽതന്നെ സ്വീകരിക്കുന്നു. അവസരോചിതമായ അൎത്ഥവും ഇതാണ്. മ്ശീഹായുടെ വരവു സമീപിച്ചു എന്നാണല്ലൊ തെസാലോനിക്കേക്കാർ ഭയപ്പെട്ടിരുന്നതു്. ആകയാൽ ആ കാൎയ്യം സംബന്ധിച്ച് വി. ശ്ലീഹാ അവരോട പറയുവാൻ ആഗ്രഹിക്കുന്നു. മറ്റു പ്രതികളിലാകട്ടെ 'മ്ശീഹായുടെ വരവിനെപ്രതിയും . . . നമ്മുടെ ചെന്നുകൂടലിനെപ്രതിയും' എന്നാണ് കാണുന്നതു്. മ്ശീഹായുടെ വരവിനെയുംമറ്റും സാക്ഷിയാക്കിയുള്ള ഒരു കഥനമായിട്ട കൊൎന്നേലിയും തിരിനിയും ഈ വാക്യം വ്യാഖ്യാനിക്കുന്നു.

൨. "കൎത്താവിന്റെ ദിവസം അടുത്തിരിക്കുന്നു": നമ്മുടെ കൎത്താവിന്റെ രണ്ടാമത്തെ ആഗമനത്തിന്റെ ദിവസമോ, വത്സരമോ, യുഗമോ ഏതെന്നു വി. ഗ്രന്ഥങ്ങളിൽനിന്ന് ആൎക്കും നിൎണ്ണയിക്കുവാൻ സാധിക്കയില്ലെന്നു വി. ആഗുസ്തിനോസ് ഹെസീക്കിയമിനു (Hesychium) എഴുതിയിരിക്കുന്നു (Ep. 80). തിരുസഭയിലെ ആദിമാധികാരികളിൽനിന്നു ഈ സംഗതി ബന്ധിച്ചു താൻ ഗ്രഹിച്ചതായി അദ്ദേഹം പ്രസ്താവിക്കുന്നതു താഴെ കാണിക്കാം: വിധിദിവസത്തിലോ അതിനോട സമീപിച്ചോ ഏലിയാവരും; യഹൂദന്മാർ മാനസാന്തരപ്പെടും; അന്തിക്രിസ്തുവിന്റെ പീഡനമുണ്ടാകും; ഈശോമ്ശീഹാ ആഗമിക്കും; മരിച്ചവർ ഉയിൎക്കും; നല്ലവർ ദുഷ്ടരിൽനിന്നു വേൎതിരിക്കപ്പെടും; ലോകം അഗ്നികൊണ്ടു ദഹിക്കും; അതു നവീകൃതമാകും. ഇവ സംഭവിക്കുമെന്നു നാം വിശ്വസിക്കണം; എന്നാൽ അതു ഏതുവിധത്തിൽ അഥവാ

ഏതു ക്രമത്തിൽ സംഭവിക്കുമെന്നുള്ളതു അനുഭവംകൊണ്ടല്ലാതെ യുക്തികൊണ്ടറിയുവാൻ വഴിയില്ല. മേൽപറഞ്ഞ ക്രമത്തിൽ സംഭവിക്കുമെന്നാണു അദ്ദേഹത്തിൻെറ അഭിപ്രായം. (De Civ. Dei, 1. 20, Cap. ult.) പാപത്തിൻെറ മനുഷ്യൻ ദാൻഗോത്രത്തിൽ ജനിക്കുമെന്നും, മൂന്നര സംവത്സരത്തേക്ക് അവൻ വിശ്വാസികളെ കഠിനമായി ഞെരുക്കുമെന്നും, ഹ്നോക്കിനെയും ഏലിയായെയും അവൻ നിഗ്രഹിക്കുമെന്നും, വളരെയധികം ആളുകൾ മതത്യാഗം ചെയ്യുമെന്നുമാണു സാമാന്യമായി വിശ്വസിക്കപ്പെടുന്നത്. ഹാ! ദൈവമേ, നിൻെറ കൃപയാൽ ഞങ്ങളെ കാത്തുകൊള്ളണമേ. നീതിമാന്മാരെക്കൂടിയും ഭയപ്പെടുത്തുന്ന നാശകരമായ ആപത്തിൻെറ ഓൎമ്മ ഞങ്ങൾക്കു ഇല്ലാതാകുവാൻ അങ്ങു സമ്മതിക്കരുതേ.— "ആത്മാവുകൊണ്ടാകട്ടെ": പരിശുദ്ധാത്മാവിൻെറ വെളിപാട് എന്ന ഭാവത്തിൽ വ്യാജമായ പ്രവാചകാത്മാവുമൂലമാകട്ടെ.– "ഞങ്ങളുടെ അടുക്കൽനിന്നുള്ളത് എന്നപോലെയുള്ള ലേഖനംകൊണ്ടാകട്ടെ": വ്യാജോപദേഷ്ടാക്കൾ വിശ്വാസികളെ വഞ്ചിക്കുവാൻ വി. ശ്ലീഹായുടേതെന്നഭാവത്തിൽ കള്ളക്കത്തുകൾ അയച്ചിരുന്നു. തൻമൂലം വി. ശ്ലീഹാ തൻെറ ലേഖനം വിശ്വാസികൾ തിരിച്ചറിയേണ്ടതിനായി താൻ അയച്ചിരുന്ന ലേഖനങ്ങളുടെ അവസാനഭാഗത്തു ചില വാക്യങ്ങൾ സ്വന്തംകൈകൊണ്ടുതന്നെ എഴുതിയിരുന്നു. അവസാനത്തിലെ വന്ദനവാക്യങ്ങളാണ് അദ്ദേഹം മുഖ്യമായി എഴുതിയിരുന്നത്. എങ്കിലും അദ്ദേഹത്തിൻെറ കൈയ്യെഴുത്ത് എവിടംവരെയെന്നു നമുക്കു തീർച്ചയാക്കുവാൻ നിവൃത്തിയില്ല.

൩. "മത്സരം": ഇതു് എന്തിനെ ഉദ്ദേശിക്കുന്നു എന്നു പറയുക അസാദ്ധ്യം. തൻമൂലം പലരും പലവിധത്തിൽ പ്രസ്താവിക്കുന്നു. വി. ഈറാനിമോസ് ആദിയായ ചിലർ 'മത്സരം'കൊണ്ടു ഗ്രഹിക്കുന്നതു റോമാസാമ്റാജ്യത്തിനു കീഴ്പ്പെട്ടിരുന്ന പല രാജ്യങ്ങളുടെ മത്സരവും സാമ്റാജ്യബന്ധത്തിൽനിന്നുള്ള വേർപാടും എന്നാണ്. വി. പൌലോസ് തെസാലോനിക്കേക്കാരോടു ഇപ്രകാരം പറയുന്നതായിട്ടാണു ഇവരുടെ സങ്കല്പം: 'വിധിദിവസം സമീപിച്ചു എന്നു കരുതി നിങ്ങൾ ഭയപ്പെടേണ്ട. റോമാസാമ്റാജ്യത്തിനു അധീനങ്ങളായിരിക്കുന്ന മററുരാജ്യങ്ങൾ പൊതുവായ ഒരു മത്സരം മൂലം ആ സാമ്റാജ്യത്തിൽനിന്നു വേർപെടുകയും സാമ്റാജ്യം നശിക്കയും ചെയ്യുന്നതിനുമുമ്പു വിധിദിവസം വരികയില്ല'. ഈ വ്യാഖ്യാനം അനുസരിച്ചാണു ൬. ൭, ൭-ൽ കാണുന്നവയ്ക്കും ഇവർ അൎത്ഥം ഗ്രഹിക്കുന്നത്. 'തടുക്കുന്നതു് (എന്തെന്നു) . . . നിങ്ങൾ അറിയുന്നു' എന്നതിനു 'റോമാസാമ്റാജ്യം നിലനില്ക്കുന്നതു നിങ്ങൾ കാണുന്നുവല്ലൊ. അതു ആദ്യമേ നശിപ്പിക്കപ്പെടണം' എന്നും, 'ഇപ്പോൾ തടുക്കുന്നവൻ മദ്ധ്യത്തിൽനിന്നു നീക്കപ്പെടുന്നെങ്കിൽമാത്രം' എന്നതിനു് 'ആ സാമ്റാജ്യം നശിപ്പിക്കപ്പെടുന്നതുവരെ നീറോയും അനുയായികളും ആധിപത്യം വഹിച്ചുകൊള്ളട്ടെ; എന്തെന്നാൽ അതുവരെ വിധിദിവസം വരികയില്ല' എന്നും അവർ അൎത്ഥം പറയുന്നു. ഈ വ്യാഖ്യാനം പിതാക്കന്മാരുടെ പാരമ്പൎയ്യമെന്നും ശ്ലൈഹികമെന്നുംകൂടി പറയുവാൻ തക്കവണ്ണം അത്ര നിശ്ചയമായിട്ടാണു കൊൎന്നേലിയസ് – ആ – ലാപ്പിദെ കരുതുന്നത്. തിരീനി അദ്ദേഹത്തെ അനുഗമിക്കുന്നുമുണ്ട്. എന്നാൽ വേദപുസ്തകത്തിലെ ദുൎഗ്രഹപ്രവചനങ്ങളെ സംബന്ധിച്ചു ചില പിതാക്കന്മാർക്കുള്ളതും അതേസമയംതന്നെ മററാളുകൾ തിരസ്കരിക്കുകയോ സംശയിക്കുകയോ ചെയ്യുന്നതുമായ ഊഹങ്ങളെ ശ്ലൈഹികപാരമ്പൎയ്യങ്ങളൊ, വിശ്വാസസത്യങ്ങളൊ ആയി നാം പരിഗണിക്കേണ്ടതില്ല. റോമാസാമ്റാജ്യം അന്തിക്രിസ്തുവിൻെറ കാലംവരെ നിലനില്ക്കുമെന്നു വി. ഈറാനിമോസ് മുതലായവർ വിചാരിച്ചിരുന്നു. അതു അബദ്ധമെന്നു് അനുഭവംകൊണ്ടു മിക്ക വ്യാഖ്യാതാക്കളും തീരുമാനിച്ചുകഴിഞ്ഞു. റോമാസാമ്റാജ്യം ജൎമ്മൻചക്രവൎത്തികളിൽ ഇക്കാലത്തും നിലനില്ക്കുന്നു എന്നുള്ള ലാപ്പിദെ ആദിയായവരുടെ വാദം സ്വീകാൎയ്യമായി ആരും കരുതുന്നുമില്ല.– കത്തോലിക്കാസഭയിൽനിന്നുള്ള അന്തിക്രിസ്തുവിൻെറ അധഃപതനവും

വിയോഗവുമാണ ഈ മത്സരം എന്ന വേറെ ചിലർ പറയുന്നു.— കത്തോലിക്കാമതം അവലംബിച്ചിരുന്ന ജാതികളിൽ പലരുടെയും ആ സഭയിൽനിന്നുള്ള വേർപാടാണ മേൽപറഞ്ഞ മത്സരം എന്നാണ മൂന്നാമത്തേതും സാധാരണവുമായ വ്യാഖ്യാനം. മഹമ്മദ്, ലൂഥെർ ആദിയായവർമൂലം ഈ പ്രവചനം കുറെയെല്ലാം നിവൃത്തിയായി. അന്തിക്രീസ്തുവിൻെറ കാലത്ത ഇതിലധികമായുണ്ടാകുമെന്ന കരുതപ്പെടുകയും ചെയ്യുന്നു. — 'ഈ വാക്കുകൾകൊണ്ട് ശ്ലീഹാ എന്തുദ്ദേശിക്കുന്നു എന്ന എനിക്ക് അശേഷം അറിവില്ലെന്ന ഞാൻ സമ്മതിക്കുന്നു; എങ്കിലും മററുള്ളവരുടെ ഊഹങ്ങൾ ഞാൻ പ്രസ്താവിക്കാം' എന്ന വി. അഗുസ്തീനോസ് പറയുന്നതിനനിന്ന് ഈ വാക്കുകളുടെ വ്യാഖ്യാനത്തെപ്പററി ശ്ലൈഹികപാരമ്പര്യങ്ങളില്ലെന്ന നമുക്ക പൂർണ്ണമായുറക്കാം.

൪. "ദൈവത്തിൻെറ ആലയത്തിൽ": അന്തിക്രീസ്തു പണിയുമെന്ന ചിലർ പറയുന്ന ഓറെശ്ലെം ദേവാലയത്തിലൊ, താൻ ആരാധിക്കപ്പെടേണ്ടതിനായി അവൻ മലിനമാക്കുന്ന ഏതെങ്കിലും ക്രിസ്തീയദേവാലയത്തിലൊ.— "നാശത്തിൻെറപുത്രനായ പാപത്തിൻെറ മനുഷ്യൻ": ലോകാവസാനത്തിനുമുമ്പ വരുവാനിരിക്കുന്ന അന്തിക്രീസ്തു അഥവാ ബാറോബ്ദിനാൻ (സുറി. ബ്രേദവബ്ദാനാ = בַּר־אֲבָדּוֹן) അവൻ ലോകാവസാനത്തിനു മുമ്പു വരുമെന്ന പിതാക്കന്മാരെല്ലാം പ്രസ്താവിക്കുന്നുണ്ട്. — റോമാസാമ്റാജ്യത്തിൻെറ അധഃപതനാനന്തരമുള്ള പാപ്പായാണ അന്തിക്രീസ്തുവും 'നാശത്തിൻെറ പുത്രനായ പാപത്തിൻെറ മനുഷ്യനും' എന്നുള്ള ചില മതവിരോധികളുടെ ഹാസ്യജനകവും ദുർമ്മനോത്ഭൂതവുമായ ജല്പനം ഗ്രോസിയസ് (Grotius), ഡോക്ററർ ഹാമൊൻഡ് (Dr. Hammond) ആദിയായ പ്രോട്ടസ്റ്റൻറുപണ്ഡിതന്മാർതന്നെ യുക്തിപൂർവ്വം ഖണ്ഡിച്ചിട്ടുള്ളതാണ്. അന്തിക്രീസ്തു ഒരാൾ മാത്രമാണ്, പലരല്ല എന്നും, അവൻ ലോകാവസാനത്തോടു അടുത്തു പ്രത്യക്ഷപ്പെടും എന്നുമൊക്കെയാണ പൂർവ്വന്മാരെല്ലാം പറയുന്നത്. അവൻ ദൈവമായി സ്വയമേ കാണിക്കയും ആരാധിക്കപ്പെടുവാൻ ഇടയാക്കുകയും ചെയ്യും. ഏതു പാപ്പായാണ ഇങ്ങനെ ചെയ്തിട്ടുള്ളത്?

൬, ൭. "തടുക്കുന്നത്", "തടുക്കുന്നവൻ": വ. ൫-ൽ ശാന്തമായ ഒരു ശാസനയാണ അടങ്ങിയിരിക്കുന്നത്. വി. പൌലോസ് അതു ക്ഷണത്തിൽ അവസാനിപ്പിച്ചു. സംഗതി തെസാലോനിക്കേക്കാർക്ക സുപരിചിതമായിരുന്നതിനാൽ ആരെ അഥവാ എന്തിനെ ഉദ്ദേശിച്ചു പറയുന്നു എന്ന അദ്ദേഹം പ്രസ്താവിക്കുന്നുമില്ല. അതിനാൽ ഈ (൬, ൭) വാക്യങ്ങളിൽ 'തടുക്കുന്നത്', 'തടുക്കുന്നവൻ' എന്ന പറഞ്ഞിരിക്കുന്നത് ആരെ ഉദ്ദേശിച്ചാണെന്നു നിശ്ചയമില്ല. റോമാസാമ്റാജ്യത്തെ സൂചിപ്പിക്കുന്നു എന്നുള്ള ചിലരുടെ അഭിപ്രായത്തെപ്പററി വ. ൩. വ്യാ. ൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. തിരഞ്ഞെടുക്കപ്പെട്ടവർക്കുവേണ്ടി ആദ്യംമുതൽതന്നെ യുദ്ധം ചെയ്യുന്നവനും ഉത്ഥാനത്തിനും പൊതുവിധിക്കുമുള്ള അടയാളം കൊടുക്കുന്നവനുമായ മിഖായേൽ എന്ന മുഖ്യദൂതനേയും അവൻെറ സ്വർഗ്ഗീയ സേനയേയും ആയിരിക്കാം ഇവിടെ സൂചിപ്പിക്കുന്നത് എന്നാണ ഫാദർ പ്രാത്ത് (Fr. Prat) പറയുന്നത്. വി. മിഖായേൽ നരകശക്തിയെ നിശ്ചിതസമയംവരെ അടക്കിനിറുത്തിയിരിക്കുകയാണ്. — "അവൻ തൻെറ സമയത്തു വെളിപ്പെടേണ്ടതിനു തടുക്കുന്നത്": ല., അറ. പ്രതികളിൽ കാണുന്നതും ഇങ്ങനെതന്നെ. 'അവൻ തൻെറ സമയത്തു (മാത്രം) വെളിപ്പെടുവാൻതക്കവണ്ണം തടുക്കുന്നത്' എന്നാണ ഇതിൻെറ അർത്ഥം. വോൾട്ടൻ (Walton) സുറിയാനി ഈ (൬-ാം) വാക്യം വിവർത്തനം ചെയ്തിരിക്കുന്നത്: 'അവൻ തൻെറ സമയത്തു വെളിപ്പെടാതിരിക്കുവാൻ തടുക്കുന്നത്' എന്നാണ്. 'തൻെറ സമയത്തു' അതായതു് അവനു നിശ്ചയിക്കപ്പെട്ടിരിക്കുന്ന സമയത്തല്ലാതെ അവനു ഇഷ്ടമുള്ള സമയത്തു വെളിപ്പെടാതിരിക്കുവാൻ തടുക്കുന്നത് എന്നു ധരിക്കണം. ആകയാൽ ഈ തർജ്ജമയും മേൽകാണിച്ചവയിൽനിന്നു വിഭിന്ന

മല്ല. 'തന്റെ സ്വന്ത സമയത്തു വെളിപ്പെടുന്നതിനുള്ള തഴ്സ്റ്റം' എന്ന ഗ്രീക്കമൂലവും ഇവയെ ബലപ്പെടുത്തുന്നു. ക്രൂശ.ൽ 'തനിക്കു മുൻകൂട്ടി നിശ്ചയിക്കപ്പെട്ട തന്റെ സമയമാകുന്നതുവരെ പ്രത്യക്ഷപ്പെട്ടവാൻ അവനെ തടുക്കുന്നതു് എന്തെന്നു നിങ്ങൾ അറിയുന്നുവല്ലോ' എന്നു കാണുന്ന തർജ്ജമ മേൽപറഞ്ഞവയെയെല്ലാം വിശദമാക്കുകയും ചെയ്യുന്നു. – "ദുഷ്ടതയുടെ രഹസ്യം": ഗ്രീ. , ല., അറ., ക്രൂശ. ഇവയിലും ഇങ്ങനെയാണു കാണുന്നതു്. അന്തിയോക്കിയാസുറിയാനിയിൽമാത്രം 'ദുഷ്ടന്റെ (അന്തിക്രിസ്തുവിന്റെ) രഹസ്യം' എന്നു വിവൎത്തനം ചെയ്തിരിക്കുന്നു.

൧൧. ഈ വാക്യം വുൾഗാത്തയിൽ ൨. ൧൦-ൽ ലയിച്ചിരിക്കുന്നു. ഇതിനാൽ ഇതുമുതൽ വുൾഗാത്തയും മറ്റു പ്രതികളും തമ്മിൽ വാക്യഗണനയിൽ വ്യത്യാസമുണ്ടു്. മറ്റു പ്രതികളും റെസ്സ്മിൻഗ്ഗർ വിവൎത്തനവും ൧൭ വാക്യങ്ങൾകൊണ്ടും, വുൾഗാത്ത ൧൬-കൊണ്ടും അവസാനിക്കുന്നു.

൧൨. "ദൈവം അവൎക്കു വഞ്ചനയുടെ വ്യാപാരം അയയ്ക്കും": അവർ സത്യത്തെ സ്നേഹിക്കാതെ അസത്യത്തെ സ്നേഹിച്ചതിന്റെ സ്വാഭാവികഫലം ഉണ്ടാകുവാൻ ദൈവം അനുവദിക്കും. സത്യത്തെ സ്നേഹിക്കാതിരുന്നതിനു ശിക്ഷയായി വ്യാജമായ അടയാളങ്ങളും അത്ഭുതങ്ങളുംകൊണ്ടു് അവർ വഞ്ചിക്കപ്പെട്ടവാൻ ദൈവം അനുവദിക്കും. പുറ. അ. ൪. വ. ൨൧. വ്യാ: മക്കോ. അ. ൪. വ. ൧൨. വ്യാ: യോഹ. അ. ൻ. വ. ൩ൻ. വ്യ. നോക്കുക.

൧൩. "ആദ്യംമുതൽ": ഗ്രീ. , അറ. പ്രതികളിലും ഇങ്ങനെതന്നെ. ക്രൂശ.പ്രതിയിൽ 'പണ്ടു' എന്നു വിവൎത്തനം ചെയ്തിരിക്കുന്നു. ലത്തീനിലും പ്രാമാണികതയുള്ള മറ്റു പലതിലും 'കടിഞ്ഞൂൽഫലങ്ങൾ' എന്നാണു കാണുന്നതു്.

൧൪. "(ദൈവം)": അറബിപ്രതിയിൽമാത്രം 'ദൈവം' എന്നുകൂടി കാണുന്നു്. മറ്റുപ്രതികളിൽ ഇല്ല.

൧൫. "വാക്കുമൂലമോ": വി. ശ്ലീഹന്മാരുടെ വാക്കാലുള്ള ഉപദേശങ്ങളും അവരുടെ ലേഖനങ്ങൾപോലെതന്നെ സ്വീകരിക്കപ്പെടണമെന്നാണല്ലോ ഇതിൽനിന്നു തെളിയുന്നതു്. സഭയുടെ ഉപദേശം മുഴുവൻ എഴുതപ്പെടണമെന്നു പു. നിയമത്തിൽ ഒരിടത്തും പറയുന്നില്ല. അങ്ങനെ പറഞ്ഞിരുന്നാൽതന്നെയും അധികാരപൂൎവ്വം പഠിപ്പിക്കുവാൻ സഭക്കു സിദ്ധിച്ചിരിക്കുന്ന ഉദ്യോഗം നിലനില്ക്കും. – വിശ്വസിക്കേണ്ടകാൎയ്യങ്ങൾ മുഴുവൻ വി. ശ്ലീഹന്മാർ എഴുത്താൽ നമുക്കു നൽകിട്ടില്ല. പലതും വാക്കാൽമാത്രമാണു നൽകിയിരിക്കുന്നതു്. ഇവ പാരമ്പൎയ്യങ്ങൾ എന്ന നാമത്തിൽ സംരക്ഷിക്കപ്പെടുന്നു. ഇവയും ലിഖിതങ്ങൾപോലെതന്നെ വിശ്വസിക്കേണ്ടവയാണു്.

## അദ്ധ്യായം ൩.

വി. പൌലോസ് തെസാലോനിക്കേക്കാരുടെ പ്രാൎത്ഥന
ആവശ്യപ്പെട്ടുകയും, മടി ഉപേക്ഷിക്കുവാൻ
അവരോടു ഉപദേശിക്കയും ചെയ്യുന്നു.

ഞങ്ങളുടെ സഹോദരന്മാരേ, നമ്മുടെ കൎത്താവിന്റെ വചനം നിങ്ങളുടെ ഇടയിൽ എന്നപോലെ എല്ലായിടത്തും ഓടിയെത്തുകയും മഹിമപ്പെടുകയും ചെയ്യുവാനും, (൨) [അപ്പൊ. അ. ൩. വ. ൧ൻ: കൊലൊ. അ. ൪. വ. ൩.]

൨. ദുഷ്ടന്മാരും നീചന്മാരുമായ മനുഷ്യരിൽനിന്നു ഞങ്ങൾ വിടുവിക്കപ്പെട്ടവാനുമായിട്ടു (൧) «ഇപ്പോൾ മുതൽ ഞങ്ങൾക്കുവേണ്ടി പ്രാൎത്ഥിക്കുവിൻ». വിശ്വാസം എല്ലാവരുടേയും അല്ലല്ലൊ.

൩. കൎത്താവോ വിശ്വസ്തനാകു

ന്നു. അവൻ നിങ്ങളെ കാത്തുകൊള്ളും, ദുഷ്ടനിൽനിന്നു നിങ്ങളെ രക്ഷിക്കയുംചെയ്യും.

൪. ഞങ്ങൾ നിങ്ങളോടു കല്പിക്കുന്നതു നിങ്ങൾ ചെയ്യു എന്നും ചെയ്യുന്നു എന്നും നിങ്ങളെപ്പററി നമ്മുടെ കത്താവിൽ ഞങ്ങൾ ഉറച്ചിരിക്കുന്നു.

൫. നമ്മുടെ കത്താവു നിങ്ങളുടെ ഹൃദയങ്ങളെ ദൈവസ്നേഹത്തിലേക്കും മ്ശിഹായുടെ ക്ഷമയിലേക്കും നയിക്കുമാറാകട്ടെ.

൬. എന്നാൽ എൻെറ സഹോദരന്മാരേ, ചിത്തയായും ഞങ്ങളിൽനിന്നു ലഭിച്ചിട്ടുള്ള കല്പനകൾ അനുസരിച്ചല്ലാതെയും നടക്കുന്ന എല്ലാ സഹോദരന്മാരിൽനിന്നും നിങ്ങൾ അകന്നുകൊള്ളണമെന്ന് നമ്മുടെ കത്താവായ ഈശോമ്ശിഹായുടെ നാമത്തിൽ നിങ്ങളോടു ഞങ്ങൾ കല്പിക്കുന്നു.

൭. ഞങ്ങളോടു സദൃശരാകേണ്ടതു എങ്ങനെയെന്നു നിങ്ങൾ അറിയുന്നുവല്ലൊ. എന്തെന്നാൽ ഞങ്ങൾ നിങ്ങളുടെ ഇടയിൽ ചിത്തയായി നടന്നിട്ടില്ല.

൮. നിങ്ങളിൽ ആരിൽനിന്നും വെറുതേയുള്ള അപ്പം ഞങ്ങൾ ഭക്ഷിച്ചിട്ടുമില്ല. മറിച്ച്, നിങ്ങളിൽ ആക്കും ഞങ്ങൾ ഭാരമായിത്തീരാതിരിക്കുവാൻവേണ്ടി പ്രയത്നത്തോടുകൂടിയും അദ്ധ്വാനത്തോടുകൂടിയും രാവും പകലും ഞങ്ങൾ വേലചെയ്തിരുന്നു. [നട. അ. ൨൦. വ. ൩൪: ൧. കോറ. അ. ൪. വ. ൧൨: ൧. തെസ. അ. ൨. വ. ൯.]

൯. (അതു്) ഞങ്ങൾക്കു അധികാരമില്ലാഞ്ഞിട്ടല്ല, പിന്നെയൊ, നിങ്ങൾ ഞങ്ങളോടു സദൃശപ്പെടുവാൻവേണ്ടി ഞങ്ങളിൽതന്നെ നിങ്ങൾക്കു മാതൃക കാണിച്ചുതരുവാനത്രേ.

൧൦. വേലചെയ്യുവാൻ മനസ്സില്ലാത്ത ഒരുത്തനും ഭക്ഷിക്കയുമരുതു് എന്നിതു ഞങ്ങൾ നിങ്ങളുടെ അടുക്കൽ ആയിരുന്നപ്പോൾതന്നെ നിങ്ങളോടു കല്പിച്ചിരുന്നുവല്ലൊ.

൧൧. എന്നാൽ ചിത്തയായി വ്യാപരിക്കയും വ്യത്ഥകാൎയ്യങ്ങളല്ലാതെ ഒന്നും പ്രവത്തിക്കാതിരിക്കയും ചെയ്യുന്ന ചിലർ നിങ്ങളുടെ ഇടയിൽ ഉള്ളതായി ഞങ്ങൾ കേൾക്കുന്നു.

൧൨. ഇങ്ങനെയുള്ളവരോടു: അവർ അടങ്ങിയിരുന്നു വേലചെയ്തു തങ്ങളുടെ അപ്പം ഭക്ഷിക്കണമെന്നു നമ്മുടെ കത്താവായ ഈശോമ്ശിഹായിൽ ഞങ്ങൾ കല്പിക്കയും അവരോടു ഞങ്ങൾ അപേക്ഷിക്കയും ചെയ്യുന്നു.

൧൩. നിങ്ങളോ, എൻെറ സഹോദരന്മാരേ, നന്മ ചെയ്യുന്നതിൽ മടുപ്പു വിചാരിക്കരുതു്. [ഗാല. അ. ൬. വ. ൯.]

൧൪. (ഈ) ലേഖനത്തിലുള്ള ഞങ്ങളുടെ ഈ വാക്കുകൾ ആരെങ്കിലും അനുസരിക്കാതിരുന്നാൽ ഇവൻ നിങ്ങളിൽനിന്നു വേർതിരിക്കപ്പെടട്ടെ. അവൻ ലജ്ജിക്കേണ്ടതിനായി നിങ്ങൾ അവനോടു സംസൎഗ്ഗം ചെയ്യരുതു്.

൧൫. എങ്കിലും നിങ്ങൾ ശത്രുവിനെപ്പോലെ അവനെ കരുതരുതു്. പിന്നെയൊ, സഹോദരനോടെന്നപോലെ അവനോടു ഉപദേശിക്കുവിൻ.

൧൬. സമാധാനത്തിൻെറ കത്താവുതന്നെ നിങ്ങൾക്ക് എപ്പോഴും, എല്ലാ കാൎയ്യത്തിലും സമാധാനം നൽകട്ടെ. നമ്മുടെ കത്താവു നിങ്ങളേവരോടുംകൂടി (ഇരിക്കുമാറാകട്ടെ).

൧൭. പൌലോസായ ഞാൻ എൻെറ കൈകളുടെ എഴുത്തായി വന്ദ

നം എഴുതിയിരിക്കുന്നു. ഇതു എന്റെ എല്ലാ എഴുത്തുകളിലെയും അടയാളമായിരിക്കകൊണ്ടു ഞാൻ ഇപ്രകാരം എഴുതുന്നു.

൧൮. നമ്മുടെ കർത്താവായ ഈശോമ്ശിഹായുടെ കൃപ, എന്റെ സഹോദരന്മാരേ, നിങ്ങളെല്ലാവരോടുംകൂടി (ഇരിക്കുമാറാകട്ടെ). ആമേൻ.

## വ്യാഖ്യാനം.

൧. "ഓടിയെത്തുക": തടസ്സമില്ലാതെ എല്ലായിടത്തും ക്ഷണത്തിൽ പ്രചരിക്കുക.

൨. "വിശ്വാസം എല്ലാവരുടേയും അല്ലല്ലൊ": എല്ലാവരും വിശ്വാസികളല്ലല്ലൊ. അതിനാൽ സുവിശേഷപ്രസംഗവിഷയത്തിൽ പ്രതിബന്ധങ്ങൾ നേരിടുന്നതിനെപ്പററി നിങ്ങൾക്കു മനശ്ചാഞ്ചല്യം ഉണ്ടാകേണ്ടതില്ല. വിശ്വാസം എല്ലാവരുടെയും അല്ലാതിരിക്കുന്നതു ദൈവം എല്ലാവൎക്കും അതു പ്രദാനം ചെയ്യാത്തതുകൊണ്ടല്ല. വിശ്വാസം പ്രവാചകത്വംപോലെയുള്ള ഒരു സൌജന്യദാനമല്ലല്ലൊ. വിശ്വാസം ലഭിക്കുവാൻ മനുഷ്യൻ സ്വാതന്ത്ര്യമനസ്സുകൊണ്ടു സമ്മതിക്കുകകൂടിവേണം. ദൈവം എല്ലാവരേയും വിളിക്കുന്നുണ്ട്; തന്റെ വശത്തുനിന്നു വേണ്ടതു ചെയ്യുന്നുമുണ്ട്. എന്നാൽ എല്ലാ മനുഷ്യരും ആ വിളിക്കു സമ്മതിക്കുന്നില്ല. അവർ പാപവഴിയിൽതന്നെ നില്ക്കുവാൻ ഇച്ഛിക്കുന്നു. ഇതുകൊണ്ടു വിശ്വാസം എല്ലാവരുടെയുമല്ല, എന്നുവെച്ചാൽ, എല്ലാവരും വിശ്വാസികളാകുന്നില്ല. ശത്രുക്കളായ യഹൂദന്മാരെ ഉദ്ദേശിച്ചായിരിക്കാം വി. ശ്ലീഹാ ഇങ്ങനെ പറയുന്നതു്.

൩. "ദുഷ്ടനിൽനിന്നു": സാത്താനിൽനിന്നു.

൧൦. "വേലചെയ്യുവാൻ മനസ്സില്ലാത്ത ഒരുത്തനും ഭക്ഷിക്കയുമരുത്": ഇതു യഹൂദന്മാരുടെ ഇടയിൽ പറയപ്പെട്ടിരുന്ന ഒരു പഴഞ്ചൊല്ലായിരിക്കാം.

൧൫. "ഉപദേശിക്കുവിൻ": ഗ്രീ., അറ. പ്രതികളിലും ഇങ്ങനെതന്നെ. ല., ക്രമ.പ്രതികളിൽ 'ശകാരിക്കുവിൻ', 'തിരുത്തുവിൻ' എന്നിങ്ങനെയാണു കാണുന്നതു്. സുറിയാനിയിൽ പ്രയോഗിച്ചിരിക്കുന്ന പദത്തിനു് ഈ ഇരുഅൎത്ഥങ്ങളുമുള്ളതാണു്.

൧൭. "എന്റെ കൈകളുടെ എഴുത്തായി വന്ദനം എഴുതിയിരിക്കുന്നു": അ. ൨. വ. ൨. വ്യ. നോക്കുക.

# വി. പൌലോസ് ശ്ലീഹാ തിമാത്തേയോസിനു എഴുതിയ

## ഒന്നാം ലേഖനം.

വി. പൌലോസ് ശ്ലീഹാ തൻെറ പ്രേമശിഷ്യനായ തിമാത്തേയോസിനെ ചെറിയആസിയായിലുള്ള സകല സഭകളുടേയും തലയായ അപ്പെസോസിലെ മെത്രാനായി നിയമിച്ചിരുന്നു. ഒരു മെത്രാനു തന്നെസംബന്ധിച്ചും അന്യരെ സംബന്ധിച്ചുമുള്ള കടമകളെ കേവലം ചെറുപ്രായക്കാരനായിരുന്ന അദ്ദേഹത്തെ ധരിപ്പിക്കുവാനായി വി. ശ്ലീഹാ അദ്ദേഹത്തിനു എഴുതിഅയച്ചതാണ ഈ ലേഖനം. സദാചാരനിഷ്ഠയുള്ളവരെന്നു വേണ്ടവിധം അറിയപ്പെട്ടവരുടെമേൽ മാത്രമേ കൈ വെക്കാവൂ എന്നു ശ്ലീഹാ ഉപദേശിക്കുന്നു. വൈദികരോടു ഏതുവിധത്തിൽ വൎത്തിക്കണമെന്നും അദ്ദേഹം ഇതിൽ പ്രസ്താവിക്കുന്നുണ്ട്. ഈ ലേഖനം എവിടെവെച്ച് എഴുതപ്പെട്ടു എന്നു നിശ്ചയമില്ല. ലാദീക്കിയായിൽവെച്ച് വി. ശ്ലീഹാ ഇതു എഴുതിയതായി യൌനായ, സുറിയാനി പ്രതികളിൽ രേഖപ്പെടുത്തിയിരിക്കുന്നു. പലരും ഇതിനെ അനുകൂലിക്കുകയും ചെയ്യുന്നു. എങ്കിലും മാക്കേദോനിയായിൽവെച്ച് ഇതെഴുതപ്പെട്ടു എന്നാണ മുഖ്യമായ അഭിപ്രായം. ലേഖനസൃഷ്ടിയുടെ കാലത്തെ സംബന്ധിച്ചും ഗ്രന്ഥകാരന്മാർ ഏകാഭിപ്രായക്കാരല്ല. ക്രിസ്ത്വബ്ദം ൫൮-നും ൬൬-നും ഇടക്ക് എഴുതപ്പെട്ടു എന്നു പറയുവാനേ നിവൃത്തിയുള്ളു. മൂലഭാഷ ഗ്രീക്കായിരുന്നു.

### അദ്ധ്യായം ൧.

വി. ശ്ലീഹാ തിമാത്തേയോസിനെ അദ്ദേഹത്തിൻെറ ഉദ്യോഗത്തെപ്പററി അനുസ്മരിപ്പിക്കുകയും, തനിക്കുതന്നെ സിദ്ധമായ കൃപയെപ്പററി ദൈവത്തെ പുകഴ്ത്തുകയും ചെയ്യുന്നു.

നമ്മുടെ രക്ഷകനായ ദൈവത്തിൻെറയും നമ്മുടെ പ്രതീക്ഷയായ ഈശോമ്ശീഹായുടെയും കല്പനയാൽ ഈശോമ്ശീഹായുടെ ശ്ലീഹാ ആയ പൌലോസ്,

൨. വിശ്വാസത്തിൽ സാക്ഷാൽ പുത്രനായ തിമാത്തേയോസിനു (എഴുതുന്നതു്): നമ്മുടെ പിതാവായ ദൈവത്തിലും നമ്മുടെ കൎത്താവായ മ്ശീഹാ ഈശോയിലും നിന്നു (നിന

ക്ക) കൃപയും, കനിവും, സമാധാനവും (ഉണ്ടാകട്ടെ). [നട. അ. ൧൩. വ. ൧.]

൩. ഞാൻ മാക്കേദോനിയായിലേക്ക പോകയിൽ നിന്നോട്: അപ്പെസോസിൽ പാൎത്തുകൊണ്ട് ഓരോരുത്തനോടും അവർ ഭിന്നപാഠങ്ങൾ ഉപദേശിക്കരുതെന്നും, (൪)

൪. അവസാനമില്ലാത്തവയായി, ദൈവത്തിലുള്ള വിശ്വാസത്തിൽ ആത്മിക വൎദ്ധനമല്ല, ക്രൂരതലായി തൎക്കങ്ങൾ ഉണ്ടാക്കുന്നവയായിരിക്കുന്ന കെട്ടുകഥകളും വംശങ്ങളുടെ ചരിത്രങ്ങളും ശ്രദ്ധിക്കരുതെന്നും (൩) «കല്പിക്കുവാൻ ഞാൻ ഉപദേശിച്ചിരുന്നുവല്ലൊ». [൧. തിമാ. അ. ൪. വ. ൭: ൨. തിമാ. അ. ൨. വ. ൨൩: തെത്തോ. അ. ൩. വ. ൯.]

൫. കല്പനയുടെ ഉദ്ദേശ്യമോ ശുദ്ധഹൃദയത്തിൽ നിന്നും, നല്ല മനസ്സാക്ഷിയിൽ നിന്നും, സത്യമായ വിശ്വാസത്തിൽ നിന്നുമുള്ള സ്നേഹമാകുന്നു.

൬. ചിലർ ഇവയിൽ നിന്നു വഴി തെററി വ്യൎത്ഥവാക്കുകളിലേക്ക തിരിഞ്ഞു.

൭. തങ്ങൾ സംസാരിക്കുന്ന കാൎയ്യമാകട്ടെ, ഏതിനെപ്പററി തൎക്കിക്കുന്നുവോ ആ സംഗതിയാകട്ടെ ഗ്രഹിക്കാതിരിക്കെ നിയമത്തിന്റെ ഉപദേഷ്ടാക്കന്മാരാകുവാൻ അവർ ആഗ്രഹിച്ചതുകൊണ്ടുതന്നെ.

൮. നിയമം നല്ലതാകുന്നു എന്നു നാം അറിയുന്നു. (൧൧) [റോമ. അ. ൭. വ. ൧൨.]

൯. ദുഷ്ടന്മാൎക്കും, മത്സരക്കാൎക്കും, കൊള്ളരുതാത്തവൎക്കും, പാപികൾക്കും, നീചന്മാൎക്കും, അശുദ്ധന്മാൎക്കും, തങ്ങളുടെ പിതാക്കന്മാരെ അടിക്കുന്നവൎക്കും, തങ്ങളുടെ മാതാക്കന്മാരെ അടിക്കുന്നവൎക്കും, കൊലപാതകികൾക്കും, (൧൧)

൧൦. വ്യഭിചാരികൾക്കും, പുരുഷന്മാരോടുകൂടി ശയിക്കുന്നവൎക്കും, സ്വതന്ത്രന്മാരെ മോഷ്ടിക്കുന്നവൎക്കും, കളവു പറയുന്നവൎക്കും, ആണകളെ ലംഘിക്കുന്നവൎക്കും, (൧൧)

൧൧. യാതൊന്നു എനിക്ക ഭരമേല്പിക്കപ്പെട്ടിരിക്കുന്നുവോ, വന്ദ്യനായ ദൈവത്തിന്റെ മഹത്വമുള്ള ആ സുവിശേഷത്തിന്റെ (൧൦) «ശരിയായ ഉപദേശത്തിനു വിപരീതമായിരിക്കുന്ന സകലത്തിനും» (൯) «അല്ലാതെ നീതിമാന്മാൎക്ക നിയമം വെക്കപ്പെടുന്നില്ല എന്നു അറിഞ്ഞുകൊണ്ട്» (൮) «ഒരുവൻ നിയമത്തിന് ഒത്തവണ്ണം അതിൽ വ്യാപരിക്കുന്നെങ്കിൽ» (മാത്രം).

൧൨. എന്നെ ശക്തിപ്പെടുത്തിയവനെ—നമ്മുടെ കൎത്താവായ ഈശോമ്ശീഹായെ — ഞാൻ സ്തുതിക്കുന്നു. എന്തുകൊണ്ടെന്നാൽ അവൻ എന്നെ വിശ്വസ്തനായി ഗണിക്കുകയും തന്റെ ശുശ്രൂഷയ്ക്കു എന്നെ നിയമിക്കുകയുംചെയ്തു.

൧൩. മുമ്പു ദൂഷകനും, പീഡകനും, അധിക്ഷേപിക്കുന്നവനുമായിരുന്ന എന്നെത്തന്നെ. എങ്കിലും അറിവില്ലാതിരിക്കയിൽ അവിശ്വാസിയായി പ്രവൎത്തിച്ചതുകൊണ്ട് എനിക്ക കരുണ ലഭിച്ചു.

൧൪. മാത്രമല്ല, നമ്മുടെ കൎത്താവിന്റെ കൃപയും, ഈശോമ്ശീഹായിലുള്ള വിശ്വാസവും സ്നേഹവും എന്നിൽ വൎദ്ധിച്ചു.

൧൫. ഈശോമ്ശീഹാ പാപികളെ രക്ഷിക്കുവാനായി ലോകത്തിലേക്കു വന്നു എന്ന വചനം വിശ്വസനീയമാകുന്നു; സ്വീകാരയോഗ്യവുമത്രേ. ഞാൻ അവരിൽ ഒന്നാമനാകുന്നു. [മത്താ. അ. ൯. വ. ൧൩: മൎക്കോ. അ. ൨. വ. ൧൭.]

൧൬. എങ്കിലും ഈശോമ്ശീഹാ നിത്യജീവനുവേണ്ടി തന്നിൽ വിശ്വസിക്കുവാനിരിക്കുന്നവൎക്കു ദൃഷ്ടാന്തമായി തൻെറ ദീൎഘശാന്തത മുഴുവൻ ഒന്നാമനായ എന്നിൽ കാണിക്കേണ്ടതിനായിട്ടു എന്നോടു കരുണചെയ്തു.

൧൭. യുഗങ്ങളുടെ രാജാവായി ക്ഷയിക്കാത്തവനും കാണപ്പെടാത്തവനുമായ ഏകനായിരിക്കുന്ന ദൈവത്തിനു ബഹുമാനവും മഹത്വവും എന്നും എന്നേക്കും (ഉണ്ടാകട്ടെ). ആമേൻ.

൧൮. എൻെറ മകനേ, തിമാത്തേയോസേ, നിന്നെക്കുറിച്ചുണ്ടായ ആദ്യത്തെ പ്രവചനങ്ങൾക്കു ഒത്തവണ്ണം, നീ അവമൂലം ഈ നല്ല പോരാട്ടം (൧൯) «വിശ്വാസത്തോടും നല്ല മനസ്സാക്ഷിയോടും കൂടി» ചെയ്യണമെന്ന ഈ കല്പന നിന്നെ ഞാൻ ഭരമേല്പിക്കുന്നു.

൧൯. (൧൮) ഇതിനെ തങ്ങളിൽനിന്നു തള്ളിക്കളഞ്ഞവരോ, (൨൦)

൨൦. ദൂഷണം പറയാതിരിക്കേണ്ടതിനു ശിക്ഷിക്കപ്പെടുവാനായി സാത്താനു ഞാൻ ഏല്പിച്ചുകൊടുത്ത ഹെവുമേനേയോസിനെയും ആലെക്സന്ത്രോസിനെയും പോലെ (൧൯) «വിശ്വാസം ഇല്ലാത്തവരായിത്തീൎന്നു».

## വ്യാഖ്യാനം.

൨. "സാക്ഷാൽ പുത്രനായ": ഗ്രീ., അറ. പ്രതികളിലും ഇങ്ങനെതന്നെ. ല—ൽ 'സ്നേഹപുത്രനായ' എന്നും, ക്രൂശ. ൽ 'ഞാൻ സ്നേഹിക്കുന്ന പുത്രനായ' എന്നും കാണുന്നു.

൪. "ഉപദേശിച്ചിരുന്നുവല്ലോ": വെസ്റ്റ്മിൻസ്റ്ററിലും 'ഉപദേശിച്ചിരുന്നുവല്ലോ' എന്നാണു. ഗ്രീ. മുതലായ മററു പ്രതികളിൽ 'അപേക്ഷിച്ചിരുന്നതുപോലെ' എന്ന വാചകം അപൂൎണ്ണമായിരിക്കയാൽ ആ ഭാഷകളിൽനിന്നുള്ള ആധുനികവിവൎത്തകന്മാരും വ്യാഖ്യാതാക്കളും 'ഇപ്പോഴും അങ്ങനെ ചെയ്യുന്നു', 'ഇപ്പോഴും അപേക്ഷിക്കുന്നു' എന്നോ, 'ഇപ്പോഴും കല്പിക്കുക' എന്നോ എല്ലാം ചേൎത്തു പൂൎത്തിയാക്കുന്നു.

൯. "അടിക്കുന്നവർ": അറബിയിലും 'അടിക്കുന്നവർ' എന്നാണു്. മററു പ്രതികളിലെല്ലാം 'കൊല്ലുന്നവർ' എന്നാണു കാണുന്നതു്.

൧൦. "ആണകളെ ലംഘിക്കുന്നവർ": ഗ്രീ., ല., ക്രൂശ. പ്രതികളിൽ 'കള്ളയാണ ഇടുന്നവർ' അഥവാ 'കള്ളസ്സത്യം ചെയ്യുന്നവർ' എന്നു കാണുന്നു. 'ചതിയന്മാർ' എന്നാണു് അറബിയിലെ തൎജ്ജമ.

൧൧. "നീതിമാന്മാൎക്കു നിയമം വെക്കപ്പെടുന്നില്ല": നീതിമാൻ നന്മ ചെയ്യുന്നതും തിന്മ വൎജ്ജിക്കുന്നതും നിയമത്താൽ നിഷ്കൎഷിക്കപ്പെട്ടിട്ടോ, ലംഘകന്മാൎക്കു നിശ്ചയിച്ചിട്ടുള്ള ശിക്ഷ ഭയന്നിട്ടോ അല്ല; മറിച്ചു്, സ്വമനസ്സാലെയും ദൈവത്തെയും സുകൃതത്തെയും സ്നേഹിക്കുകകൊണ്ടുമാണു്. നിയമം ഇല്ലാതിരുന്നാലും അവർ അങ്ങനെ തന്നെ ചെയ്യും. അതിനാൽ നീതിമാനെ മുഖ്യമായി ഉദ്ദേശിച്ചല്ല നിയമം സ്ഥാപിതമായിരിക്കുന്നതു് എന്നാണു് വി. ശ്ലീഹാ പറയുന്നതു്. — നീതിമാൻ യാതൊരു നിയമത്താലും, ക്രിസ്തീയനിയമത്താൽപോലും ബന്ധിക്കപ്പെടുന്നില്ല എന്നുള്ള ചിലരുടെ വാദത്തിനു ഈ വാക്യം ആധാരമാകുന്നില്ല. നിയമത്തിൽ ൩. കാൎയ്യങ്ങളാണു് അടങ്ങിയിരിക്കുന്നതു്: ൧. കടപ്പെടുത്തുക, ൨. നയിക്കുക, ൩. ശിക്ഷിക്കുക. ആദ്യത്തെ ൨ കാൎയ്യങ്ങളും എല്ലാവരെയും ഉദ്ദേശിക്കുന്നു; അവസാനത്തേതു നീതിയില്ലാത്തവരെമാത്രം ഉദ്ദേശിക്കുന്നു.

൧൨. "എന്നെ ശക്തിപെടുത്തിയവനെ — നമ്മുടെ കൎത്താവായ ഈശോമ്ശീഹായെ — ഞാൻ സ്തുതിക്കുന്നു": ഗ്രീ., ല. പ്രതികളിലും ഇങ്ങനെയാണു കാണുന്നതു്. 'നമ്മുടെ കൎത്താവായ ഈശോമ്ശീഹായിക്കുവേണ്ടി അഥവാ ഈശോമ്ശീഹായിൽ

എന്നെ ശക്തിപ്പെടുത്തുന്നവനെ — ദൈവത്തെ — ഞാൻ സ്തുതിക്കുന്നു' എന്നും ചിലർ ഇതിൻ അർത്ഥംഗ്രഹിക്കുന്നുണ്ട്. സുറിയാനിപദങ്ങൾക്കു ഈ അർത്ഥവും ജനിക്കാം. അറ. പ്രതി ആദ്യത്തെ അർത്ഥത്തെ അനുകൂലിക്കുന്നു. 'എന്നെ ശക്തിപ്പെടുത്തുന്ന നമ്മുടെ കർത്താവായ ഈശോമ്ശീഹായെ ഞാൻ സ്തുതിക്കുന്നു' എന്നാണ് അതിലെ വിവർത്തനം, 'ഈശോമ്ശീഹായിൽ എന്നെ ശക്തിപ്പെടുത്തിയവനെ ഞാൻ സ്തുതിക്കുന്നു' എന്ന ക്രൂശ. വിവർത്തനം രണ്ടാമത്തെ അർത്ഥത്തെ പിന്താങ്ങുകയും ചെയ്യുന്നു.

൧൮. "നിന്നെക്കുറിച്ചുണ്ടായ ആദ്യത്തെ പ്രവചനങ്ങൾ": തിമാത്തേയോസ് ഒരു മുഖ്യദൈവശുശ്രൂഷകനായിത്തീരുമെന്നു അദ്ദേഹം മെത്രാൻപദത്തിൽ നിയമിതനാകുന്നതിനുമുമ്പുതന്നെ പ്രവാചകവരം സിദ്ധിച്ചിട്ടുള്ള ആരോ ചെയ്തിരുന്ന പ്രവചനത്തെ ഉദ്ദേശിച്ചു ശ്ലീഹാ ഇങ്ങനെ പറയുന്നു എന്നു തോന്നുന്നു. ആ പ്രവചനങ്ങൾക്കു ഒത്തവണ്ണം നല്ല പോരാട്ടം നടത്തി, നിന്നെക്കുറിച്ചുണ്ടായ വെളിപാടുപോലെ നീ ഈ ഉന്നതപദത്തിനു യോഗ്യനെന്നു പ്രസ്പഷ്ടമാക്കണം എന്ന കല്പനയാണു ശ്ലീഹാ ഭരമേല്പിക്കുന്നത്.

൧൯. "ഇതിനെ": നല്ല മനസ്സാക്ഷിയെ.

൨൦. "ദൂഷണം പറയാതിരിക്കേണ്ടതിനു ശിക്ഷിക്കപ്പെടുവാനായി": ദൂഷണം പറയാതിരിക്കുവാൻ ശിക്ഷകൊണ്ട് പഠിക്കുവാനായി. — "സാത്താനു ഞാൻ ഏല്പിച്ചുകൊടുത്ത": മഹറോൻശിക്ഷയിൽ ഞാൻ ഉൾപ്പെടുത്തിയ. — "വിശ്വാസം ഇല്ലാത്തവരായിത്തീർന്നു": ക്രൂശ.ൽ 'വിശ്വാസത്തിൽനിന്നു അകന്നുപോയി' എന്നാണു വിവർത്തനം. ഗ്രീ., ല. പ്രതികളിൽ 'വിശ്വാസം സംബന്ധിച്ചു കപ്പൽനാശം വരുത്തിക്കൂട്ടി' എന്നും, അറ.ൽ 'വിശ്വാസത്തിൽനിന്നു മുങ്ങിപ്പോയി' എന്നും കാണുന്നു. വിശ്വാസത്തെ ഒരു കപ്പലിനോടു ഉപമിച്ചുകൊണ്ടാണു ഈ പ്രതികൾ പ്രസ്താവിക്കുന്നത്.

## അദ്ധ്യായം ൨.

**ദൈവം എല്ലാവരുടേയും രക്ഷ ആഗ്രഹിക്കുന്നതുകൊണ്ട് നാം എല്ലാവർക്കും വേണ്ടിയും പ്രാർത്ഥിക്കണം. സ്ത്രീകൾ പഠിപ്പിക്കരുത്.**

ആകയാൽ, പ്രാർത്ഥനയും, അപേക്ഷയും, യാചനയും, സ്തോത്രവും സകല മനുഷ്യരെക്കുറിച്ചും, (൨)

൨. രാജാക്കന്മാരെയും പ്രധാനന്മാരെയും കുറിച്ചും, നാം മുഴുവനായ ദൈവഭയത്തോടും വിശുദ്ധിയോടുംകൂടി സമാധാനവും ശാന്തതയുമുള്ള ജീവിതം നയിക്കേണ്ടതിന് (൧) «എല്ലാററിനും മുമ്പായി ദൈവത്തിനു നീ സമർപ്പിക്കണമെന്നു നിന്നോടു ഞാൻ അപേക്ഷിക്കുന്നു».

൩, ൪. എന്തുകൊണ്ടെന്നാൽ സകല മനുഷ്യരും രക്ഷപ്രാപിക്കണമെന്നും സത്യത്തിൻെറ അറിവിലേക്കു തിരിയണമെന്നും ഇച്ഛിക്കുന്ന നമ്മുടെ രക്ഷകനായ ദൈവത്തിൻെറ സന്നിധിയിൽ ഇതു നല്ലതും സ്വീകാര്യവുമാകുന്നു.

൫. എന്തെന്നാൽ ദൈവം ഏകനാകുന്നു. മനുഷ്യപുത്രനായ ഈശോമ്ശീഹാ എന്ന ദൈവത്തിൻെറയും മനുഷ്യരുടെയും (ഇടയ്ക്കുള്ള) മദ്ധ്യസ്ഥനും (൬)

൬.—സകല മനുഷ്യർക്കുംവേണ്ടി വീണ്ടെടുപ്പു വിലയായി, (൭) «ഞാൻ ഏതിൻെറ പ്രസംഗകനും ശ്ലീഹായുമായി നിയമിക്കപ്പെട്ടിരിക്കുന്നുവോ» തക്കസമയത്തുവന്ന ആ സാക്ഷ്യമായി തന്നെത്തന്നെ നൽകിയവൻ തന്നെ — (൫) «ഏകനാകുന്നു».

൭. (൬) ഞാൻ സത്യംപറയുന്നു, കളവു പറയുകയല്ല, സത്യമായ വി

ശ്വാസത്താൽ ഞാൻ പുറജാതികളുടെ ഉപദേഷ്ടാവായിത്തീൎന്നു.

൮. ആകയാൽ പുരുഷന്മാർ എല്ലായിടത്തും കോപംകൂടാതെയും (അന്ന്യ) വിചാരങ്ങൾ കൂടാതെയും ശുദ്ധിയോടുകൂടി തങ്ങളുടെ കൈകൾ ഉയൎത്തി പ്രാൎത്ഥിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു.

൯. അപ്രകാരംതന്നെ സ്ത്രീകളും വസ്ത്രത്തിൻെറ അടക്കഭാവത്തിൽ ലജ്ജയോടും വിനയത്തോടുംകൂടി (പ്രാൎത്ഥിക്കണം). അവരുടെ അലങ്കാരം അടങ്ങിയിരിക്കേണ്ടതു് പിന്നിയമുടികൾ, പൊന്നു ഇവയിലൊ, രത്നങ്ങളിലൊ, ഭംഗിയുള്ള വസ്ത്രങ്ങളിലൊ അല്ല. [൧. പത്രോ. അ. ൩. വ. ൩.]

൧൦. പിന്നെയൊ, ദൈവഭയം ആചരിക്കുന്നസ്ത്രീകൾക്കു യോഗ്യമായവിധം സൽപ്രവൃത്തികളിലത്രേ.

൧൧. സ്ത്രീ മൌനത്തിൽ മുഴുവനായ അനുസരണത്തോടുകൂടി പഠിക്കട്ടെ.

൧൨. പഠിപ്പിക്കുവാനൊ പുരുഷനു എതിരായി തുനിയുവാനൊ സ്ത്രീയെ ഞാൻ അനുവദിക്കുന്നില്ല. മറിച്ച്, അവൾ അടങ്ങിയിരിക്കട്ടെ. [൧. കോറ. അ. ൧൪. വ. ൩൪.]

൧൩. ആദം ആണല്ലൊ ആദ്യം ഉരുവാക്കപ്പെട്ടതു്. ഹാവാ അതിനു ശേഷം. [സൃ. അ. ൧. വ. ൨൭.]

൧൪. ആദം വഴിപിഴച്ചില്ല, സ്ത്രീയോ വഴിപിഴച്ചു കല്പനലംഘിച്ചു. [സൃ. അ. ൩. വ. ൬.]

൧൫. എന്നാൽ അവളുടെ മക്കൾ വിശ്വാസത്തിലും, സ്നേഹത്തിലും, വിശുദ്ധിയിലും, അടക്കത്തിലും നിലനില്ക്കുമെങ്കിൽ അവർ മൂലം അവൾ രക്ഷപ്രാപിക്കും.

## വ്യാഖ്യാനം.

൧, ൨. "പ്രാൎത്ഥന . . . സകല മനുഷ്യരെക്കുറിച്ചും . . . ദൈവത്തിനു നീ സമൎപ്പിക്കണം": അന്ന്യന്മാൎക്കുവേണ്ടി മനുഷ്യർ ദൈവത്തോടു പ്രാൎത്ഥിക്കുന്നതു നമ്മുടെ മദ്ധ്യസ്ഥനായ മ്ശിഹായോടുള്ള ദ്രോഹമാകുന്നില്ലെങ്കിൽ സ്വൎഗ്ഗത്തിലുള്ള ദൂതന്മാരും വിശുദ്ധന്മാരും നമുക്കുവേണ്ടി ദൈവത്തോടു പ്രാൎത്ഥിക്കുന്നതു മ്ശിഹായോടുള്ള ദ്രോഹമാകുന്നതെങ്ങനെ? — "രാജാക്കന്മാരെ . . . കുറിച്ചും": നീറൊ രാജ്യഭരണം നിൎവ്വഹിച്ചിരുന്ന ഈ കാലഘട്ടത്തിലെ രാജാക്കന്മാരെല്ലാം ക്രിസ്ത്യേതരന്മാരായിരുന്നു. രാജക്ഷേമമാണല്ലൊ ജനക്ഷേമത്തിനു ആസ്പദം.

൩, ൪. "സകല മനുഷ്യരും രക്ഷ പ്രാപിക്കണമെന്നു . . . ഇച്ഛിക്കുന്ന . . . ദൈവം": രക്ഷപ്രാപിക്കുവാൻ മനുഷ്യൻകൂടി ഇച്ഛിക്കുകയും വേണ്ടവ പ്രവൎത്തിക്കുകയും വേണമെന്നാണു് ദൈവത്തിൻെറ നിശ്ചയം. 'നിന്നെക്കൂടാതെ നിന്നെ സൃഷ്ടിച്ച ദൈവം നിന്നെക്കൂടാതെ നിന്നെ രക്ഷിക്കുകയില്ല' എന്നു വി. അഗുസ്തീനോസ് പറയുന്നതിൻെറ കാരണം ഇതാണു്. മനുഷ്യൻ സ്വതന്ത്രനാണു്; അവൻ സ്വതന്ത്രനായി രക്ഷപ്രാപിക്കണമെന്നാണു ദൈവം നിശ്ചയിച്ചിരിക്കുന്നതു്.

൫, ൬. "എന്തെന്നാൽ": എല്ലാവൎക്കുംവേണ്ടി പ്രാൎത്ഥിക്കണമെന്നതിൻെറ കാരണം പറയുന്നു. എല്ലാവരുടെയും ദൈവം ഒരുവൻതന്നെ. മദ്ധ്യസ്ഥനും ഏകൻ. ഈ മദ്ധ്യസ്ഥൻ എല്ലാവൎക്കുംവേണ്ടി സ്വമനസാ മരണം കൈവരിച്ചിരിക്കുന്നു. — "മദ്ധ്യസ്ഥനും . . . ഏകനാകുന്നു": തൻെറ സ്വന്ത നന്മയിൽനിന്നു നമുക്കുവേണ്ടി പരിഹാരം ചെയ്ത പ്രഥമനും പ്രധാനനുമായ മദ്ധ്യസ്ഥൻ ഒരുവൻമാത്രം. വിശുദ്ധന്മാർ ഈവിധത്തിലുള്ള മദ്ധ്യസ്ഥന്മാരല്ല. മൂശെയെപ്പററി മദ്ധ്യസ്ഥൻ എന്നു പറയുന്നുണ്ടല്ലൊ. വിശുദ്ധന്മാർ മൂശെയുടെ ഗണത്തിൽപെട്ടവരും സാഹായികന്മാരുമായ മദ്ധ്യസ്ഥന്മാരാണു്.—

ശ്ലീഹാ പറയുന്നതുപോലെ 'സകല മനുഷ്യൎക്കുംവേണ്ടി വീണ്ടെടുപ്പു വിലയായി . . . തന്നെത്തന്നെ നല്കിയ' രക്ഷയുടെ ഏകമദ്ധ്യസ്ഥൻ മ്ശിഹാ മാത്രമാകുന്നു. തന്റെ അപേക്ഷകളെ പിതാവിങ്കൽ ശുപാൎശ്ശചെയ്യുവാൻ മററാരെയും ആവശ്യമില്ലാത്ത ഏകമദ്ധ്യസ്ഥനും അദ്ദേഹംതന്നെ. എന്നാൽ ഇതു് ഈശോമ്ശിഹാമൂലം കനിവും, കൃപയും, രക്ഷയും ലഭിക്കുവാനായി സ്വൎഗ്ഗത്തിലെ ദൂതന്മാർ വിശുദ്ധന്മാർ ഇവരുടെയും ഈലോകത്തിലുള്ള വിശ്വാസികളുടെയും പ്രാൎത്ഥനയും മാദ്ധ്യസ്ഥ്യവും നാം അന്വേഷിക്കുന്നതിനു വിരോധമല്ല. അവരുടെ മാദ്ധ്യസ്ഥ്യം മ്ശിഹായുടെ യോഗ്യതകളിൽ വേരൂന്നിനില്ക്കുന്നു എന്നു നാം സമ്മതിക്കുന്നു. ഈശോമ്ശിഹായുടെ മാദ്ധ്യസ്ഥ്യത്തിനു യാതൊരു ഹാനിയും വരുത്താതെ വിശ്വാസികളുടെ പ്രാൎത്ഥനാസഹായം വി. പൌലോസുതന്നെ പല അവസരങ്ങളിലും ആവശ്യപ്പെട്ടിട്ടുള്ളതാണല്ലൊ. ൧. യോഹ. അ. ൨. വ. ൧. വ്യ. നോക്കുക. — "തക്കസമയത്തുവന്ന ആ സാക്ഷ്യമായി": മ്ശിഹായുടെ മരണവും വീണ്ടെടുപ്പും ദൈവത്തിനു ഈ ജീവിതത്തിൽ സകല മനുഷ്യരുടേയുംപേരിലുള്ള സ്നേഹത്തിന്റെയും, അനന്തരകാലങ്ങളിലും വരുവാനിരിക്കുന്നവിധിയിലും ദൈവനീതിയുടെയും സാക്ഷ്യമായി. — മുൻകാലത്തു പ്രവാചകന്മാരാൽ നിൎണ്ണയിക്കപ്പെട്ട സമയത്തു് സത്യത്തിനു സാക്ഷ്യംവഹിച്ചുകൊണ്ടു് എന്നും ചിലർ വ്യാഖ്യാനിക്കുന്നുണ്ടു്.

൮. "കോപം കൂടാതെ": സ്വീകൃതമായ അപരാധത്തെപ്പററിയുള്ള പ്രതികാരേച്ഛകൂടാതെ, വിരോധിയോടു ക്ഷമിച്ചു സമാധാനപ്പെട്ടുകൊണ്ടു്. മത്താ. അ. ൫. വ. ൨൩-ൽ നമ്മുടെ കൎത്താവു് ഉപദേശിച്ചിരിക്കുന്നതിനെയാണു് വി. ശ്ലീഹാ ഇവിടെ അനുസ്മരിപ്പിക്കുന്നതു്. — "വിചാരങ്ങൾ കൂടാതെ": 'സന്ദേഹം കൂടാതെ', 'തൎക്കം കൂടാതെ' എന്നൊക്കെ മററു പ്രതികളിൽ കാണുന്നു. പ്രാൎത്ഥന കേൾക്കപ്പെട്ടുമോ എന്നുള്ള വിചാരമൊ, അന്യനുമായുള്ള വഴക്കിന്റെ കാരണം, പ്രതികാരത്തിനുള്ള മാൎഗ്ഗങ്ങൾ ഇവയെപ്പററിയുള്ള ചിന്തയൊ, അതു സാധിക്കേണ്ടതെങ്ങനെയെന്നുള്ള വിഷയത്തിൽ മനസ്സിൽ ഉണ്ടാകുന്ന തൎക്കങ്ങളൊ എന്നൊക്കെയാണു് ഈ പദങ്ങൾകൊണ്ടു വ്യാഖ്യാതാക്കൾ ഗ്രഹിക്കുന്നതു്. — "ശുദ്ധിയോടുകൂടി . . . കൈകൾ ഉയൎത്തി പ്രാൎത്ഥിക്കണം": 'ശുദ്ധിയോടു കൂടി' എന്നതിനു് ഗ്രീ., ല. പ്രതികളിൽ 'ശുദ്ധമുള്ള' എന്നും, അറ. ൽ 'കളങ്കരഹിതമായ' എന്നും നാമവിശേഷണമായിട്ടു കാണുന്നു. ക്രുശ. ൽ ക്രിയാവിശേഷണമൊ, നാമവിശേഷണമൊ ഇല്ലാതെ 'കൈകൾ ഉയൎത്തി' എന്നു മാത്രമേ വിവൎത്തനമുള്ളു. മേൽ വിവരിച്ചതുപോലെയുള്ള മാലിന്യങ്ങളൊന്നും കൂടാതെ കൈകൾ ഉയൎത്തണമെന്നാണു് ഏതു പ്രതിയിലെയും താല്പൎയ്യം.

൰൧, ൰൨. "സ്ത്രീ . . . പഠിക്കട്ടെ . . . അടങ്ങിയിരിക്കട്ടെ": ക്രിസ്തീയസംഘങ്ങളിലെ സ്ത്രീകളുടെ പരസ്യമായിട്ടുള്ള പ്രവൃത്തികളെ ഉദ്ദേശിച്ചാണു് ശ്ലീഹാ പറയുന്നതു്. ആത്മികവിഷയങ്ങളിൽ സ്ത്രീകളുടെ ഇടപെടലിനെ മുടക്കുന്ന പതിവു് പിൽക്കാലത്തു ഉണ്ടായതല്ലെന്നു വി. ശ്ലീഹായുടെ ഈ നിയമവും, പിതാക്കന്മാരുടെ ലിഖിതങ്ങളുംകൊണ്ടു സിദ്ധിക്കുന്നു. 'ഒരു സ്ത്രീ പഠിപ്പിക്കുവാനൊ, സ്നാനം നടത്തുവാനൊ, പുരുഷനുള്ള ഉദ്യോഗത്തിന്റെ ഏതെങ്കിലും ഭാഗം കൈവശപ്പെടുത്തുവാനൊ ഞങ്ങൾ സമ്മതിക്കുന്നില്ല' എന്നു ടെൎത്തുല്ലിയൻ പറഞ്ഞിരിക്കുന്നു. 'സ്ത്രീ, ഒരിക്കൽ, വിലക്കപ്പെട്ട ഫലം ഭക്ഷിക്കുവാൻ ആദത്തെ ഉപദേശിക്കുകയിൽ പഠിപ്പിച്ചുനോക്കി. അതു നിൎഭാഗ്യകരമായ അപജയമായി പരിണമിച്ചു. അതിനാൽ അവൾ ഇനി മൌനത്തോടുകൂടി പുരുഷനു കീഴ്പ്പെട്ടിരിക്കട്ടെ' എന്നാണു വി. ക്രിസോസ്തോമൊസ് പറയുന്നതു്. നാം പ്രകൃതിയിൽ കാണുന്നതും ഈവിധമാണല്ലൊ.

൰൩. "ആദം ആണല്ലൊ ആദ്യം ഉരുവാക്കപ്പെട്ടതു്": ആദ്യസൃഷ്ടി എന്ന പ്രാമുഖ്യം ആദത്തിനുണ്ടു്. ആദം ഹാവായിക്കു വേണ്ടിയല്ല, ഹാവാ ആദത്തിനുവേ

ണ്ടി സൃഷ്ടിക്കപ്പെട്ടു. മാത്രമല്ല, പുരുഷൻ സ്ത്രീയെക്കാൾ മനശ്ശക്തികൊണ്ടും ന്യായശക്തികൊണ്ടും ശ്രേഷ്ഠനാണ്, വഞ്ചനയ്ക്കു സ്ത്രീയെപ്പോലെ അധീനനുമല്ല.

൧൪. "ആദം വഴിപിഴച്ചില്ല, സ്ത്രീയോ വഴിപിഴച്ചു കല്പന ലംഘിച്ചു": ക്രൂശായ നീക്കിയുള്ള മറ്റു പ്രതികളിൽ 'ആദം വഞ്ചിക്കപ്പെട്ടില്ല . . .' എന്നു കാണുന്നു. ആദം സ്ത്രീയെപ്പോലെ ആദ്യം വഴിപിഴച്ചില്ല; സ്ത്രീ പിശാചിന്റെ വാക്കുകൾ വിശ്വസിച്ചു, ആദം സ്ത്രീയെ തൃപ്തയാക്കുവാൻ നോക്കിയതേയുള്ളു; സ്ത്രീ വഞ്ചിക്കപ്പെട്ടു, ആദത്തിൽ ആ വഞ്ചന സ്ത്രീമൂലം വ്യാപൃതമാകുക മാത്രം ചെയ്തു; ഫലം ഭക്ഷിക്കരുതെന്നു വിലക്കില്ലെന്നു ആദം വിശ്വസിച്ചില്ല, അറിഞ്ഞുകൊണ്ടുതന്നേ ഭക്ഷിച്ചു, സ്ത്രീയാകട്ടെ അപ്രകാരം വിശ്വസിച്ചുകൊണ്ടു ഭക്ഷിച്ചു എന്നിങ്ങനെ പല വിധത്തിലാണ് ഈ വാക്യത്തിനു വ്യാഖ്യാനങ്ങൾ കാണുന്നതു്. 'സർപ്പം എന്നെ വഞ്ചിച്ചു' എന്നു സ്ത്രീ സമ്മതിച്ചുപറയുന്നു; ആദമാകട്ടെ 'സ്ത്രീ . . . എനിക്കു തന്നു: ഞാൻ ഭക്ഷിക്കയും ചെയ്തു' എന്നുമാത്രമേ പറയുന്നുള്ളു. മേൽകാണിച്ച വ്യാഖ്യാനത്തെ പിൻതാങ്ങുവാനായി ചിലർ ഈ വാക്കുകൾ എടുത്തുകാണിക്കുന്നുമുണ്ടു്.— ക്രൂശ. പ്രതിയിൽ 'ആദം വശീകരിച്ചില്ല . . .' എന്നാണു വിവൎത്തനം. ആദം സ്ത്രീയെയല്ല, സ്ത്രീ ആദത്തെയാണല്ലോ വശീകരിച്ചതു്.

൧൫. "മക്കൾ . . . നിലനില്ക്കുമെങ്കിൽ": ഗ്രീ., അറ., ക്രൂശ. പ്രതികളിലും ബഹുവചനക്രിയയാണ്. ലത്തീനിൽ മാത്രം ഏകവചനക്രിയ കാണുന്നു. ഭാൎയ്യാപദത്തിലുള്ളവരെപ്പററിയാണല്ലോ ശ്ലീഹാ പറയുന്നതു്. സ്ത്രീ ഹാവായുടെ ദൃഷ്ടാന്തം അനുകരിക്കയും വഞ്ചിതയാകുവാൻ ഇടകൊടുക്കയും ചെയ്യാതെ ഭൎത്താവിനു കീഴ്പ്പെട്ടും, ഭാൎയ്യമാരുടെ കടമയനുസരിച്ചും, വിശ്വാസത്തിൽ നിലനിന്നും, വഞ്ചനയ്ക്കുള്ള അവസരങ്ങളെ പരിത്യജിച്ചും ദൈവസ്നേഹത്തോടും പരസ്നേഹത്തോടുംകൂടി വിശുദ്ധജീവിതം നയിച്ചാൽ അവർ രക്ഷ പ്രാപിക്കും. മക്കളിൽകൂടിയും സുകൃതങ്ങൾ ദൃഢമൂലമാകത്തക്കവണ്ണം അവർ ഇവയിൽ സ്ഥിരതയോടുകൂടി വൎത്തിക്കണമെന്നു കാണിക്കുവാനാണ് 'അവർ നിലനില്ക്കുമെങ്കിൽ' എന്നു ല. നീക്കിയുള്ള പ്രതികളിലെല്ലാം ബഹുവചനക്രിയ പ്രയോഗിച്ചിരിക്കുന്നതു്.

## അദ്ധ്യായം ൩.

**വൈദികപദത്തിൽ നിയമിക്കപ്പെടുന്നവൎക്കു വേണ്ടിയ ലക്ഷണങ്ങൾ. സഭ സത്യത്തിന്റെ തൂണാകുന്നു.**

ഒരുവൻ പുരോഹിതസ്ഥാനം ആഗ്രഹിക്കുന്നു എങ്കിൽ അവൻ നല്ല ജോലി ആഗ്രഹിക്കുന്നു എന്ന ചൊല്ലു് വിശ്വാസയോഗ്യമാകുന്നു.

൨. എന്നാൽ പുരോഹിതൻ തന്നിൽ കളങ്കം കണ്ടെത്തപ്പെടാത്തവനും, ഏകഭാൎയ്യയുടെ ഭൎത്താവു ആയിരുന്നവനും, തന്റെ വിചാരത്തിൽ ഉണർവ്വുള്ളവനും, ഇന്ദ്രിയനിഗ്രഹമുള്ളവനും, ക്രമമുള്ളവനും, അതിഥികളെ സ്നേഹിക്കുന്നവനും, ഉപദേശിക്കുവാൻ സമൎത്ഥനും ആയിരിക്കണം. [തെത്തോ. അ. ൧. വ. ൬.]

൩. വീഞ്ഞുകുടിയിൽ കടന്നവനൊ, അടിക്കുവാൻ കൈഓട്ടമുള്ളവനൊ (ആകുക) അരുതു്. മറിച്ചു്, താഴ്മയുള്ളവനായിരിക്കണം. കലഹപ്രിയനും അൎത്ഥാഗ്രഹിയും (ആകുക) അരുതു്.

൪. മറിച്ചു്, സ്വന്തഭവനം നന്നായി ഭരിക്കുന്നവനും സ്വന്തമക്കളെ സകല വിശുദ്ധിയോടുംകൂടി അനുസരണത്തിൽ നിറുത്തുന്നവനും (ആയിരിക്കണം).

൫. എന്തെന്നാൽ സ്വന്തഭവനം നന്നായി ഭരിക്കുവാൻ അവൻ അറിയുന്നില്ലെങ്കിൽ ദൈവത്തിൻെറ സഭയെ ഭരിക്കുവാൻ അവനു എങ്ങനെ സാധിക്കും?

൬. അഹങ്കരിച്ചു സാത്താൻെറ വിധിയിൽ ചെന്നു വീഴാതിരിക്കേണ്ടതിനു അവൻ പുതിയശിഷ്യൻ ആയിരിക്കയും അരുതു്.

൭. എന്നാൽ അവൻ നിന്ദയിലും സാത്താൻെറ കണികളിലും വീഴാതിരിക്കുവാൻ പുറമേയുള്ളവരിൽനിന്നുകൂടെയും അവനു നല്ലസാക്ഷ്യം ഉണ്ടായിരിക്കുവാൻ ആവശ്യമാകുന്നു.

൮. ശുശ്രൂഷകന്മാരും അപ്രകാരം തന്നെ ശുദ്ധിയുള്ളവരായിരിക്കണം. അവർ ഈരത്ഥംവെച്ചു സംസാരിക്കരുതു്. അധികവീഞ്ഞിലേക്കു ചാച്ചിലുള്ളവരായിരിക്കരുതു്. നീചലാഭങ്ങൾ ഇച്ഛിക്കുകയുമരുതു്.

൯. മറിച്ചു്, അവർ വിശ്വാസത്തിൻെറ രഹസ്യം നിർമ്മലമനസ്സാക്ഷിയിൽ മുറുകെപ്പിടിച്ചിരിക്കണം.

൧൦. ഇവർതന്നെയും ആദ്യം പരിശോധിക്കപ്പെടണം. പിന്നെ കുററമില്ലാത്തവരായിരിക്കുമ്പോൾ ശുശ്രൂഷ ചെയ്യണം.

൧൧. ഇപ്രകാരംതന്നെ സ്ത്രീകളും. അവർ ഇന്ദ്രിയനിഗ്രഹമുള്ളവരായിരിക്കണം. അവരുടെ വിചാരം ഉണവുള്ളതായിരിക്കണം. സകലത്തിലും വിശ്വസ്തകളായിരിക്കണം. ഏഷണി പറയുന്നവരായിരിക്കരുതു്.

൧൨. ശുശ്രൂഷകന്മാർ, തനിക്കു ഏകഭാര്യയുണ്ടായിരുന്നവനും, സ്വന്തമക്കളേയും ഭവനത്തേയും നന്നായി ഭരിച്ചവനുമായിരിക്കണം.

൧൩. എന്തുകൊണ്ടെന്നാൽ നന്നായി ശുശ്രൂഷചെയ്യുവർ തങ്ങൾക്കായി നല്ല പദവിയും ഈശോമ്ശീഹായിലുള്ള വിശ്വാസത്തിൽ വളരെ മനോധൈര്യവും സമ്പാദിക്കുന്നു.

൧൪. ഞാൻ നിൻെറ അടുക്കലേക്കു വേഗം വരാമെന്നു ആശിച്ചുകൊണ്ടും, (൧൫)

൧൫. എന്നാൽ ഞാൻ താമസിച്ചുപോയെങ്കിൽ സത്യത്തിൻെറ തൂണും അടിസ്ഥാനവുമായി ജീവനുള്ള ദൈവത്തിൻെറ സഭയാകുന്ന ദൈവഭവനത്തിൽ എപ്രകാരം വ്യാപരിക്കണമെന്നു് നീ അറിയുവാനായിട്ടും (൧൪) «ഇവ നിനക്കു ഞാൻ എഴുതുന്നു».

൧൬. ശരീരത്തിൽ വെളിപ്പെട്ടുത്തപ്പെട്ടുകയും, ആത്മാവിൽ നീതീകരിക്കപ്പെട്ടുകയും, മാലാക്കാമാക്കു പ്രത്യക്ഷപ്പെട്ടുകയും, പുറജാതികളുടെ ഇടയിൽ പ്രസംഗിക്കപ്പെട്ടുകയും, ലോകത്താൽവിശ്വസിക്കപ്പെട്ടുകയും, മഹത്വത്തോടുകൂടി മുകളിലേക്ക് എടുക്കപ്പെട്ടുകയും ചെയ്യിരിക്കുന്ന നീതിയുടെ ഈ രഹസ്യം സത്യമായിട്ടും വലുതാകുന്നു.

## വ്യാഖ്യാനം.

൧. "പുരോഹിതസ്ഥാനം": ഗ്രീ., ല., അറ. പ്രതികളിൽ 'എപ്പിസ്കോപ്പാത്തൂസ്' എന്നും, ക്രുശായയിൽ 'പാപ്പാ ആകുവാൻ' എന്നും കാണുന്നു. പാപ്പാ എന്ന ലത്തീൻ പദത്തിനും പാപ്പാസ് എന്ന ഗ്രീക്കപദത്തിനും പിതാവു് എന്നാണർത്ഥം. ൪-ാം ശതാബ്ദം വരെ ഈ പദം പൌരസ്ത്യസഭയിൽ പുരോഹിതനെ ഉദ്ദേശിച്ചും, പാശ്ചാത്യസഭയിൽ മെത്രാനെ ഉദ്ദേശിച്ചും പ്രയോഗിച്ചിരുന്നു. ൪-ാം ശതാബ്ദം മുതൽ ഈ പദം റോമാമെത്രാനെ ഉദ്ദേശിച്ചു മാത്രമേ ഉപയോഗിക്കാറുള്ളൂ. 'പുരോഹിതസ്ഥാനം' എന്നു ഇവിടെ തർജ്ജമചെയ്യിരിക്കുന്ന 'കശീശൂസാ' എന്ന സുറിയാനിവാക്കിനു 'കശീശാ' അഥവാ നട. അ. ൧൧. ൨. ൩൦-ൽ തർജ്ജമ ചെയ്യിരിക്കുന്നതു

പോലെ 'മൂപ്പൻ' എന്ന അവസ്ഥ എന്നാണർത്ഥം. മൂപ്പൻ എന്നതിന് അദ്ധ്യക്ഷൻ എന്ന അർത്ഥം ഗ്രഹിക്കണമെന്നു നട. അ. ൧൧. വ. ൩൦. വ്യ-ൽ പറഞ്ഞിട്ടുണ്ട്. എപ്പിസ്കോപ്പോസ് എന്ന ഗ്രീക്കുപദത്തിനും അർത്ഥം അദ്ധ്യക്ഷൻ എന്നുതന്നെ. ഈ വാക്യത്തിൽ പുരോഹിതശബ്ദവും എപ്പിസ്കോപ്പാശബ്ദവും മെത്രാനെ ഉദ്ദേശിച്ചു പ്രയോഗിച്ചിരിക്കുന്നു എന്നാണു മിക്കവ്യാഖ്യാതാക്കളുടെയും അഭിപ്രായം. പൌരോഹിത്യമുള്ള ഏവരേയും ഉദ്ദേശിച്ചു പറഞ്ഞിരിക്കുന്നു എന്നു അല്ലീയൊലി (Allioli) പ്രസ്താവിക്കുന്നു.

൨. "ഏക ഭാര്യയുടെ ഭർത്താവു ആയിരുന്നവൻ": മററു പ്രതികളിലെല്ലാം 'ഏക ഭാര്യയുടെ ഭർത്താവു' എന്നുമാത്രമല്ലാതെ ഭർത്താവു ആയിരിക്കുന്നവനൊ, ആയിരുന്നവനൊ എന്നു പരിച്ഛേദിച്ചു പറയുന്നില്ല. വ. ൧൨-ലും സുറിയാനിയും മററു പ്രതികളും തമ്മിൽ ഈ വ്യത്യാസം കാണുന്നുണ്ട്. ബഹുഭാര്യാത്വം നിയമനിഷിദ്ധമാകയാൽ 'ഏക ഭാര്യയുടെ ഭർത്താവു' എന്നു പറയുന്നതിന് ഒന്നിനുശേഷം മറെറാന്നായി പല ഭാര്യമാരുടെ ഭർത്താവായിട്ടില്ലാത്തവൻ എന്നാണു അർത്ഥം ഗ്രഹിക്കേണ്ടതു്. ഈ അർത്ഥം സുറിയാനി മാത്രമേ വ്യക്തമായി കാണിക്കുന്നുള്ളു. — ഒരു മെത്രാനു ഒരു ഭാര്യയുണ്ടായിരിക്കണമെന്നല്ല ഇവിടെപ്പറയുന്നതു്. വി. പൌലോസു് മെത്രാനായിരുന്നു. അദ്ദേഹം അവിവാഹിതനായിരുന്നു എന്നുള്ളതു സർവ്വസമ്മതമാണല്ലൊ. ഒന്നിലധികം വിവാഹം ചെയ്തവരെ മെത്രാൻെറയൊ പുരോഹിതൻെറയൊ (ദിയാക്കോൻെറ കാര്യം. വ. ൧൨-ൽ പറയുന്നുണ്ട്) പദത്തിൽ നിയമിച്ചുകൂടാ എന്നാണു ഈ വാക്കുകളുടെ അർത്ഥം. — ആദിമസഭയിൽ പ്രസ്തുത സ്ഥാനങ്ങളിലേക്കു തക്കയാളുകളെ അവിവാഹിതരിൽനിന്നുമാത്രം കണ്ടുകിട്ടുക ദുസ്സാധമായിരുന്നതിനാൽ ഒരുവിവാഹംമാത്രം ചെയ്തിട്ടുള്ളവരെയും തൽസ്ഥാനങ്ങളിൽ നിയമിച്ചിരുന്നു. ഈ സ്ഥാനവാഹികളുടെ കന്യാത്വം ൧. കോറ. അ. ൭-ലെ ഉപദേശത്തിൽ ഉൾപ്പെട്ടതാണെങ്കിലും ശ്ലൈഹികകാലംമുതൽ അതു നിയമത്താൽ നിഷ്കർഷിക്കപ്പെട്ടിരുന്നില്ല. എന്നിരുന്നാലും സ്ഥാനലബ്ധിയുടെശേഷം വിവാഹബന്ധമില്ലാത്തവരെപ്പോലെ അവർ ജീവിച്ചിരുന്നു. 'ഭർത്താവായിരുന്നവൻ' എന്ന സുറിയാനിയിലെ വാക്കുകൾ ഈ വസ്തുതയും പ്രസ്പഷ്ടമാക്കുന്നുണ്ട്. — കാലാന്തരത്തിലാകട്ടെ ഇക്കാര്യത്തിൽ വ്യത്യാസങ്ങൾ സംഭവിച്ചുതുടങ്ങിയപ്പോൾ എൽവീരാ (Elvira) സൂനഹദോസ് (൩൦൫) പാശ്ചാത്യസഭയിലെ മെത്രാൻ, പുരോഹിതൻ, ദിയാക്കോൻ എന്നിവർ വിവാഹജീവിതം നയിച്ചുകൂടെന്നു നിയമംസൃഷ്ടിച്ചു. പാശ്ചാത്യപൌരസ്ത്യസഭകൾ തമ്മിൽ ഇക്കാര്യത്തിൽ ആചാരവ്യത്യാസം വന്നുകൂടിയതു ഇക്കാലം മുതല്ക്കാണ്. ൪-ാം പട്ടക്കാരനും കന്യാത്വം അനുസരിക്കണം എന്ന നിയമം പാശ്ചാത്യസഭയിൽതന്നെയും ഇതിനു ശേഷമാണുണ്ടായതു്. സുറിയായിലെയും എജിപ്തിലെയും സഭകളിൽ ഉണ്ടായിരുന്ന ആചാരവും പശ്ചാത്യസഭയിലേതുതന്നെയായിരുന്നു.— എൽവീരാസൂനഹദോസിൻെറ നിയമം പൌരസ്ത്യസഭയിലും സ്ഥാപിക്കുവാൻ നിക്യാസൂനഹദോസു് (൩൨൫) ഉദ്ദേശിച്ചെങ്കിലും അവിവാഹിതനും സർവ്വജനപൂജ്യനും പുണ്യശ്ലോകനുമായ പപ്നൂസിയസ് (Paphnutius) മെത്രാൻെറ അഭ്യഗ്രഹാനുസരണം അതു അവിടെ സ്ഥാപിതമായില്ല. തന്നിമിത്തം പൌരസ്ത്യസഭമുഴുവനിലും (കേരളത്തിലും) വൈദികവിവാഹം നടന്നുവന്നു. ൬൯൨-ൽ സമ്മേളിച്ച ട്രുല്ലസ് (Trullus) (ശ്ലീശ്മ) സൂനഹദോസ് കന്യാത്വം മെത്രാന്മാർക്കും സന്യാസികൾക്കും നിഷ്കർഷാപൂർവ്വം നിയമമായി സ്ഥാപിക്കയും മററു വൈദികന്മാർക്കു വിവാഹജീവിതം കല്പിക്കയും ചെയ്തു. പൌരസ്ത്യസഭയിൽ ഇപ്പോഴും ഈ നിയമം അനുസരിച്ചു നടന്നുവരുന്നു. ശീശ്മയിൽനിന്നു മാനസാന്തരപ്പെട്ടുവന്ന പൌരസ്ത്യർക്കു് അവരുടെ നടപ്പനുസരിച്ചു ജീവിച്ചുകൊള്ളുവാൻ, കേരളത്തിൽ മാനസാന്തരപ്പെട്ട പുത്തൻകൂററുകാർക്കു് ഇപ്പോൾ അനുവദിച്ചിരിക്കുന്നതുപോലെ, തിരുസഭ സമ്മതിക്കയും ചെയ്തിരിക്കുന്നു. വൈദികന്മാരുടെ കന്യാത്വം സംബന്ധിച്ചുള്ള നിയമം സഭയാൽമാത്രം സ്ഥാപിതമാകയാൽ ആവശ്യം അനുസരിച്ച് വിവേകപൂർവ്വം അതിൽ

നിന്നു വിട്ടുതർച്ചെയ്യുവാൻ സഭക്കു അധികാരമുള്ളതുമാണല്ലൊ. – പാശ്ചാത്യസഭയിലാകട്ടെ ൭-ാം ഗ്രെഗോറിയോസ് മാർപ്പാപ്പാ (Hildebrand 1073) വൈദികന്മാരുടെ കന്യാത്വം അതിപ്രബലങ്ങളായ പ്രതിബന്ധങ്ങളോടെതിരിത്തും നിഷ്കർഷാപൂർവം നടപ്പാക്കി. ഇദ്ദേഹം ഇക്കാര്യത്തിൽ അത്യധികം ഉത്സാഹംചെയ്തതുകൊണ്ടു വൈദികരുടെ കന്യാത്വം ഇദ്ദേഹത്താൽ ഏർപ്പെടുത്തപ്പെട്ടു എന്നുകൂടി അറിവില്ലാത്ത ജനങ്ങൾ കരുതുവാനും പറയുവാനും ഇടയായിട്ടുണ്ടു്. ഭാര്യ മരിക്കുകയൊ ഉഭയസമ്മതപ്രകാരം കന്യാത്വവ്രതം നേരുകയൊ ചെയ്താൽ പാശ്ചാത്യസഭയിൽ ഇന്നും ഒരുവിവാഹംമാത്രം കഴിച്ചിട്ടുള്ള ഒരാൾക്കു വൈദികപദപ്രവേശനം അനുവദിക്കപ്പെട്ടിട്ടുള്ളതാണു്. ഉദിയംപേരൂർസൂനഹദോസ് കഴിഞ്ഞതിൽപിന്നെയാകട്ടെ കേരളത്തിൽ വിവാഹിതനായി ഒരുവൈദികൻപോലും ഉണ്ടായിട്ടില്ല. പുത്തൻകൂറുകാരുടെ ഇടയിൽ ഇക്കാലത്തു നടപ്പുള്ള വൈദികവിവാഹം ആ ശീശ്മ ഇവിടെ പ്രവേശിച്ചശേഷവും, പ്രോട്ടസ്റ്റൻറു മിഷ്യനറിമാരുടെയും ബ്രിട്ടീഷ് റസിഡൻറിൻെറയും ആലോചനയും ബ്രിട്ടീഷ് ഖജനാവിൻെറ സഹായവുംകൊണ്ടും അവരെ കത്തോലിക്കരിൽനിന്നു കഴിയുന്നതും അകററി തങ്ങളോടു യോജിപ്പിക്കണമെന്ന ഉദ്ദേശ്യത്തോടുകൂടിയും പിൽക്കാലത്തു ഏർപ്പെടുത്തപ്പെട്ടതാണു്. മെത്രാന്മാരെക്കൊണ്ടും വിവാഹം ചെയ്യിക്കുവാൻ പ്രോട്ടസ്റ്റൻറുകാർ ശ്രമിച്ചെങ്കിലും അതിനുള്ള വ്യവസ്ഥയായി പുത്തൻകൂറുകാർ ആവശ്യപ്പെട്ടിരുന്നതുപോലെ പഴയകൂറുകാരുടെ ചില ദേവാലയങ്ങൾ അവൎക്കു സ്വാധീനപ്പെടുത്തിക്കൊടുക്കുവാൻ സാധിക്കാതെപോയതുകൊണ്ടു അതു നിവൃത്തിയായില്ല. തൃശ്ശൂർ നെസ്തോറിയൻകാരുടെ ഇടയിലും ഈ ഉദ്ദേശ്യങ്ങളോടുകൂടിത്തന്നെ ഏതാനും സംവത്സരങ്ങൾമുമ്പുമാത്രം വൈദികവിവാഹം നടപ്പിൽ വരുവാനിടയായിട്ടുണ്ടു്. – "ഇന്ദ്രിയനിഗ്രഹമുള്ളവനും": ഗ്രീക്കിൽ ഇങ്ങനെ കാണുന്നില്ല. സുറിയാനിയിലും ഇല്ലെന്നു ചില വ്യാഖ്യാതാക്കൾ പറയുന്നുണ്ടു്. എന്നാൽ അതു ശരിയല്ല, സുറിയാനി കൽദായ, അന്തിയോക്യാ ഈ ഇരുപ്രതികളിലും ഇതുള്ളതാണു്.

൪. "സ്വന്ത മക്കളെ": വൈദികപദപ്രാപ്തിക്കുമുമ്പു ജനിച്ചിട്ടുള്ള മക്കളെ എന്നു വ. വ. വ്യ.ൽനിന്നു വിശദമാണല്ലൊ.

൬. "സാത്താൻെറ വിധിയിൽ": ഗ്രീ., ല. പ്രതികളിലും 'വിധിയിൽ' എന്നുതന്നെ. അറ.ൽ 'ചതിയൻെറ അധിക്ഷേപത്തിൽ' എന്നും, ക്രൂശ.ൽ 'സാത്താൻെറ വലയിൽ' എന്നുമാണു വിവർത്തനം. സാത്താനു അഹങ്കാരംമൂലം വന്നുകൂടിയ ശിക്ഷാവിധിയിൽ എന്നൊ, വിധിദിവസത്തിൽ പിശാചു ദോഷാരോപണം ചെയ്യത്തക്കവണ്ണം അവൻെറ അധികാരത്തിൽ എന്നൊ അർത്ഥമാക്കാം. – "പുതിയശിഷ്യൻ": പുതുതായി പഠിച്ചു സ്നാനം സ്വീകരിച്ചയാൾ.

൮. "ശുശ്രൂഷകന്മാർ": സുറിയാനിയിൽ പ്രയോഗിച്ചിരിക്കുന്ന പദംകൊണ്ടു് ദിയാക്കോൻ, അതിനുകീഴുള്ള ശുശ്രൂഷകന്മാർ ഇവരെയെല്ലാം ഗ്രഹിക്കാം. ഇവിടെപ്പറയുന്ന കാര്യങ്ങൾ ദിയാക്കോന്മാരെ മാത്രം സംബന്ധിക്കുന്നവയാകയാൽ ദിയാക്കോൻപദത്തിലുള്ള ശുശ്രൂഷകന്മാരെ ഉദ്ദേശിച്ചാണു് ഈ പദം ഇവിടെ പ്രയോഗിച്ചിരിക്കുന്നതു്. അതിനാൽ വോൾട്ടൻ 'ദിയാക്കോന്മാർ' എന്നു വിവർത്തനം ചെയ്യുന്നു. മററു പ്രതികളിലെല്ലാം കാണുന്നതും 'ദിയാക്കോന്മാർ' എന്നാണു്.

൧൧. "ഇപ്രകാരം തന്നെ സ്ത്രീകളും": ഇവിടെ സ്ത്രീകളെ സംബന്ധിച്ചു പൊതുവിൽ പറയുന്നു എന്നു ചിലർ അഭിപ്രായപ്പെടുന്നുണ്ടു്. എന്നാൽ മെത്രാന്മാരുടെയും മററും കാര്യത്തിനിടക്കു സാമാന്യസ്ത്രീകളുടെ കാര്യത്തിനു് എന്തു ബന്ധമാണുള്ളതു്? അതിനാൽ ദിയാക്കൊനീസ്സാകൾ എന്ന മററു ചിലരുടെ അഭിപ്രായമാണു സ്വീകാര്യമായിരിക്കുന്നതു്. – ദിയാക്കൊനിസ്സാകളുടെ ആരംഭം വി. ശ്ലീഹന്മാരിൽ നിന്നുതന്നെയാണു്. 'കാൻക്രെയോസു് സഭയിലെ ശുശ്രൂഷകയായ നമ്മുടെ സഹോദരി പെബെ'

എന്നു വി. പൌലോസ് റോമ. അ. ൧൬. വ. ൧-ൽ പറഞ്ഞിരിക്കുന്നു. ഏകവിവാഹം മാത്രം ചെയ്തു വൈധവ്യം പ്രാപിച്ചിട്ടുള്ള ൬൦ വയസ്സായ സ്ത്രീകളെ മാത്രമായിരുന്നു ദിയാക്കൊനിസ്സാകളായി ആദ്യകാലത്തു സ്വീകരിച്ചിരുന്നതു്. പിന്നീടു നിത്യകന്യാത്വം അനുഷ്ഠിക്കുന്നവരെയും സ്വീകരിക്കുക പതിവായി. ൪൦ വയസ്സു ചെന്നവരെയും ദിയാക്കൊനീസ്സാകളായി സ്വീകരിക്കാമെന്നു് കൽക്കെദോനിയാസൂനഹദോസ് (൪൫൧) നിശ്ചയിച്ചു. — ഇവരുടെ ജോലികൾ താഴെ പറയുന്നവയായിരുന്നു: ൧. സ്ത്രീകളുടെ സ്നാനാവസരത്തിൽ പുരോഹിതന്മാരെ സഹായിക്കുക. ൨. മാനസാന്തരപ്പെടുവാൻ ആഗ്രഹിക്കുന്ന സ്ത്രീകളെ വീട്ടിൽവെച്ചു പഠിപ്പിക്കുക. ൩. രോഗിണികളെ സന്ദർശിക്കുക. ൪. വേദത്തെപ്രതി ബന്ധിക്കപ്പെട്ടിരുന്നവരെ, ദിയാക്കോൻമാൎക്കു് അവരുടെ അടുക്കൽ പ്രവേശനം ലഭിക്കുവാൻ സാധിക്കാതെവരുന്ന സാഹചര്യങ്ങളിൽ, സഹായിക്കുക. ൫. സ്ത്രീകൾ ദേവാലയത്തിലേക്കു പ്രവേശിക്കുന്ന വാതില്ക്കൽ നിന്നുകൊണ്ടു ഓരോ ആളിനും സ്ഥലം നിശ്ചയിച്ചുകൊടുക്കുക. — ഈ ജോലികൾക്കായി മെത്രാൻ കൈവെച്ചു ശിരോവസ്ത്രം ധരിപ്പിച്ചുകൊണ്ടാണു് ഇവരെ നിയമിച്ചിരുന്നതു്. സ്ത്രീകളായ ഇവരുടെ മേലുള്ള കൈവെപ്പു് പട്ടമല്ല, ഒരു ആശീൎവ്വാദം മാത്രമായിരുന്നു എന്നു് വിശേഷിച്ചു പറയണമെന്നില്ലല്ലൊ. ഇവരാകട്ടെ കന്യാത്വം പാലിച്ചുപോന്നിരുന്നു. — ദിയാക്കൊനീസ്സാകളുടെ ജോലികൾ പല സ്ഥലങ്ങളിലും പല കാലങ്ങളിലായിട്ടു പിൽക്കാലത്തു നിറുത്തലാക്കപ്പെട്ടുപോയി. — മെത്രാൻ, പുരോഹിതൻ, ൩-ാം പട്ടക്കാരൻ ഇവരുടെ വിവാഹത്തെ സംബന്ധിച്ചു് വ. ൨. വ്യ. ൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. മെത്രാൻ (എപ്പിസ്കൊപ്പൂസ്), പുരോഹിതൻ (പ്രെസ്ബിത്തെർ) ഇവൎക്കു സ്ഥാനലബ്ധിക്കു മുമ്പുണ്ടായിരുന്ന ഭാൎയ്യമാരെ എപ്പിസ്കൊപ്പാ, പ്രെസ്ബിത്തെറാ എന്നും വിളിച്ചുവന്നതുപോലെതന്നെ ൩-ാം പട്ടക്കാരന്റെ (ദിയാക്കോൻ) ഭാൎയ്യയെയും ദിയാക്കൊനിസ്സാ എന്നു വിളിച്ചുവന്നിരുന്നു. ഗ്രീക്കുകാർ ദിയാക്കോന്റെ ഭാൎയ്യയെ ഇക്കാലത്തും ദിയാക്കൊനിസ്സാ എന്നാണു് വിളിക്കുന്നതു്. — സുറിയാനിയിൽ ബസ്ക്യാമാ എന്നു വൈദികന്റെ ഭാൎയ്യക്കു പേർ നടപ്പായി. ബർസാ, ബസ് എന്നതിനു പുത്രി എന്നും, ക്യാമാ എന്നതിനു ഉടമ്പടി എന്നും അൎത്ഥമാണു്. ഉടമ്പടിയുടെ പുത്രി, ഉടമ്പടിചെയ്തവൾ എന്നു താല്പൎയ്യം. ഭൎത്താവു മരിച്ചുപോയാൽ പുനർവിവാഹം ചെയ്കയില്ലെന്നാണു് ഉടമ്പടി. പുത്തൻകൂർപട്ടക്കാരുടെ ഭാൎയ്യമാൎക്കു പറയുന്ന മക്യാമ, ബസ്ക്യാമായുടെ ഒരു തത്ഭവരൂപമാണു്. ദിയാക്കൊനിസ്സായുടെ കൈവെപ്പാ ചില ഉദ്യോഗങ്ങളും ഇവൎക്കു ലഭിക്കുന്നുണ്ടു്.

൧൨. "ശുശ്രൂഷകന്മാർ": വ. ൮. വ്യ. നോക്കുക. — "ഏകഭാൎയ്യയുണ്ടായിരുന്നവൻ": വ. ൨. വ്യ. നോക്കുക.

൧൩. "നല്ലപദവി": പൌരോഹിത്യപ്രവേശനം.

൧൫. "സത്യത്തിന്റെ തൂണും അടിസ്ഥാനവും": ആകയാൽ ജീവനുള്ള ദൈവത്തിന്റെ സഭ അബദ്ധങ്ങളെ ആദരിക്കുവാനൊ, അഴിമതി, അന്ധവിശ്വാസം, വിഗ്രഹാരാധന ഇവയെ ഉൾപ്രവേശിപ്പിക്കുവാനൊ വഴിയില്ല. യുക്തിവാദികൾ ഈ വിശേഷണം ദൈവം എന്ന പദത്തോടു സംയോജിപ്പിക്കുന്നു. അതു ശരിയല്ല. ക്രൂശ. പ്രതിയിൽ ഇതു സഭയോടു യോജിപ്പിച്ചിരിക്കുന്നു എന്നതു സ്പഷ്ടമാണു്.

൧൬. "ആത്മാവിൽ നീതീകരിക്കപ്പെടുകയും": പരിശുദ്ധവും നീതിപരവുമെന്നു് പരിശുദ്ധാത്മാവിനാൽ — പരിശുദ്ധാത്മാവിനാൽ നൽകപ്പെട്ട അടയാളങ്ങളാലും നടന്ന അത്ഭുതങ്ങളാലും — പ്രസ്താവിക്കപ്പെടുകയും. — "നീതിയുടെ ഈ രഹസ്യം": ഗ്രീ., ല., അറ. പ്രതികളിൽ 'ഭക്തിയുടെ ഈ രഹസ്യം' എന്നും, ക്രൂശ.ൽ 'സത്യത്തിന്റെ ഈ രഹസ്യം' എന്നുമാണു് കാണുന്നതു്. ദൈവപുത്രന്റെ മനുഷ്യാവതാരരഹസ്യം, മ്ശിഹാ തന്നെ.

## അദ്ധ്യായം ൪.

പാഷണ്ഡികളാൽ വഞ്ചിക്കപ്പെടാതിരിക്കുവാൻ സൂക്ഷിച്ചുകൊള്ളണമെന്നും, ഭക്തികൃത്യങ്ങൾ അനുഷ്ഠിക്കണമെന്നും വി. ശ്ലീഹാ തിമോത്തേയോസിനോടു ഉപദേശിക്കുന്നു.

൧. എന്നാൽ അവസാനകാലങ്ങളിൽ ചിലയാളുകൾ വിശ്വാസം വിട്ടകലുകയും, വഞ്ചകാത്മാക്കളുടെ പിന്നാലെയും പിശാചിൻെറ ഉപദേശങ്ങളുടെ പിറകേയും പോകയും ചെയ്യുമെന്നു ആത്മാവു സ്പഷ്ടമായിപ്പറയുന്നു. [൨. തിമാ. അ. ൩. വ. ൧: ൨. പത്രോ. അ. ൩. വ. ൩: യൂദ. വ. ൧൮.]

൨. വ്യാജവേഷത്താൽ വഞ്ചിക്കുകയും അസത്യം സംസാരിക്കുകയും ചെയ്യുന്നവരും, തങ്ങളുടെ മനസ്സാക്ഷിയിൽ ചൂടുവെക്കപ്പെട്ടവരും,

൩. വിവാഹം ചെയ്യുവാൻ മുടക്കുന്നവരും, വിശ്വസിക്കുകയും സത്യം അറിയുകയും ചെയ്യുന്നവരുടെ ഉപയോഗത്തിനും സ്തോത്രത്തിനുമായി ദൈവം സൃഷ്ടിച്ചിട്ടുള്ള ഭക്ഷണങ്ങളെ വർജ്ജിക്കുന്നവരുംതന്നെ.

൪. എന്തുകൊണ്ടെന്നാൽ ദൈവത്താൽ സൃഷ്ടിക്കപ്പെട്ടതൊക്കെയും നല്ലതാകുന്നു. സ്തോത്രത്തോടുകൂടി സ്വീകരിക്കപ്പെടുന്നെങ്കിൽ വെറുക്കത്തക്കതായി ഒന്നുമില്ല.

൫. ദൈവത്തിൻെറ വചനത്താലും പ്രാർത്ഥനയാലും അതു ശുദ്ധീകരിക്കപ്പെടുന്നുവല്ലൊ.

൬. ഇവ നിൻെറ സഹോദരന്മാരേ നീ പഠിപ്പിക്കുമെങ്കിൽ വിശ്വാസത്തിൻെറ വചനങ്ങളാലും, നീ പഠിപ്പിക്കപ്പെട്ടിരിക്കുന്ന നല്ല ഉപദേശത്താലും നീ വളച്ചുപ്രാപിച്ച് ഈശോമ്ശിഹായുടെ നല്ല ശുശ്രൂഷകനായിത്തീരും.

൭. കിഴവികളുടെ അർത്ഥശൂന്യങ്ങളായ കെട്ടുകഥകളിൽ നിന്നൊഴിഞ്ഞു നീതിയിൽ നിന്നെത്തന്നെ പരിശീലിപ്പിക്കുക. [൧. തിമാ. അ. ൧. വ. ൪: ൨. തിമാ. അ. ൨. വ. ൨൩: തെത്തോ. അ. ൩. വ. ൯.]

൮. എന്തുകൊണ്ടെന്നാൽ ശരീരത്തിൻെറ പരിശീലനം സ്വല്പകാലത്തേക്കാകുന്നു പ്രയോജനപ്പെടുന്നതു്. നീതിയാകട്ടെ സകലത്തിലും പ്രയോജനപ്പെടുന്നു. അതിന് ഈ സമയത്തിൻെറയും വരുവാനിരിക്കുന്നതിൻെറയും ആയുസ്സിൻെറ വാഗ്ദാനമുണ്ട്.

൯. (ഈ) വചനം വിശ്വാസയോഗ്യമാകുന്നു. അതിനെ സ്വീകരിക്കുവാൻ തക്കതുമാകുന്നു.

൧൦. എല്ലാമനുഷ്യരുടെയും, പ്രത്യേകിച്ച വിശ്വാസികളുടെയും രക്ഷിതാവായിരിക്കുന്ന ജീവനുള്ളദൈവത്തിൽ നാം പ്രതീക്ഷിക്കുന്നു എന്നിതുകൊണ്ടാകുന്നു നാം അദ്ധ്വാനിക്കുകയും നിന്ദിക്കപ്പെടുകയും ചെയ്യുന്നതു്.

൧൧. ഇവ പഠിപ്പിക്കുകയും കല്പിക്കുകയും ചെയ്യുക.

൧൨. ആരും നിൻെറ ചെറുപ്പത്തെ നിസ്സാരമാക്കരുതു്. മറിച്ച്, വചനത്തിലും, നടപടിയിലും, സ്നേഹത്തിലും, വിശ്വാസത്തിലും, വിശുദ്ധിയിലും വിശ്വാസികൾക്ക് നീ മാതൃകയായിരിക്കുക.

൧൩. ഞാൻ വരുന്നതുവരെ വായനയിലും, പ്രാർത്ഥനയിലും, പഠനത്തിലും ഉത്സാഹിയായിരിക്കുക.

൧൪. പ്രവചനത്താലും പുരോഹിതസ്ഥാനത്തിൻെറ കൈവെപ്പാലും നിനക്കു നൽകപ്പെട്ടതായി നിന്നിലുള്ള ദാനം നീ നിസ്സാരമാക്കരുതു്.

൧൫. നീ അഭിവൃദ്ധി പ്രാപിക്കുന്നു എന്ന് എല്ലാ മനുഷ്യർക്കും അറിയപ്പെട്ടുവാൻതക്കവണ്ണം ഇവയെ ധ്യാനിക്കുകയും, ഇവയിൽ (നിഷ്ഠയുള്ളവൻ) ആയിരിക്കുകയും ചെയ്യുക.

൧൬. നിന്നെക്കുറിച്ചുതന്നെയും നിന്റെ ഉപദേശത്തെക്കുറിച്ചും ശ്രദ്ധയുള്ളവനായിരിക്കുക. അവയിൽ ഉറച്ചുനിൽക്കുക. എന്തുകൊണ്ടെന്നാൽ നീ ഇവ ചെയ്താൽ നിന്നെത്തന്നെയും നിന്റെ വാക്കു കേൾക്കുന്നവരെയും നീ രക്ഷിക്കും.

## വ്യാഖ്യാനം.

൧. "അവസാനകാലങ്ങളിൽ": പിൽക്കാലങ്ങളിൽ. അടുത്ത ഭാവിയിൽ എന്നാണു ഇവിടെ ഗ്രഹിക്കേണ്ടതു്. – "വഞ്ചകാത്മാക്കളുടെ പിന്നാലെയും പിശാചിന്റെ ഉപദേശങ്ങളുടെ പിറകേയും": വഞ്ചകനായ പിശാചിന്റെ പ്രേരണയാൽ നയിക്കപ്പെടുന്നവരുടെ പിന്നാലെ. – "ആത്മാവു . . . പറയുന്നു": പരിശുദ്ധാത്മാവു് ഞാനും മറ്റു പ്രവാചകന്മാരുംമൂലം പ്രസ്താവിക്കുന്നു.

൨. "മനസ്സാക്ഷിയിൽ ചൂടുവെക്കപ്പെട്ടവർ": വിഷയേച്ഛ മുതലായവയുടെ ദുഷ്കീർത്തികരവും മായാത്തതുമായ മുദ്ര കുത്തപ്പെട്ടവർ. ദുരാഗ്രഹങ്ങളുടെ തീക്ഷ്ണതയാൽ മുദ്രചെതിക്കപ്പെട്ടവർ.

൩. "വിവാഹം . . . മുടക്കുന്നവരും . . . ഭക്ഷണങ്ങളെ വജ്ജിക്കുന്നവരും": ഗ്നോസ്റ്റിക്കുകാർ മുതലായ ചില പാഷണ്ഡികൾ വിവാഹവും മാംസഭോജനവും വിഹിതമല്ലെന്നു പറഞ്ഞിരുന്നു. അവരുടെ വാദം ശരിയല്ലെന്നാണ് വി. ശ്ലീഹാ പ്രസ്താവിക്കുന്നതു്. മ്ശീഹായുടേയും ശ്ലീഹന്മാരുടേയും ഉപദേശങ്ങൾ ശരിയായി ഗ്രഹിക്കയും അവ പഠിപ്പിക്കുന്ന വിഷയത്തിൽ അപ്രമാദിത്വം സിദ്ധിച്ചിരിക്കയും ചെയ്യുന്ന വി. സഭയാകട്ടെ വിവാഹത്തെ അഹിതമായി കരുതുന്നില്ലെന്നുമാത്രമല്ല, അതിനെ പരിശുദ്ധമായ ഒരു കൂദാശയായി ഗണിക്കുകകൂടി ചെയ്യുന്നു. കന്യാത്വത്തിന് വിവാഹാവസ്ഥയെക്കാൾ മേന്മയുള്ളതാകയാൽ ആ വ്രതം അനുഷ്ഠിച്ചിരിക്കുന്നവർ വിവാഹം ചെയ്യരുതെന്നുമാത്രമേ സഭ നിഷ്കർഷിക്കുന്നുള്ളു. കന്യാവ്രതം ദൈവത്തോടു ചെയ്യപ്പെടുന്ന ഒരു വാഗ്ദാനമാണ്. വാഗ്ദാനങ്ങളേതും നിവൃത്തിയാക്കേണ്ടതാണെന്ന് വി. ലിഖിതങ്ങൾ പ്രസ്താവിക്കുന്നുമുണ്ടല്ലൊ. മാംസഭക്ഷണവും അഹിതമായി വി. സഭ കരുതുന്നില്ല. മാംസം ഭക്ഷണത്തിനു ഉപയുക്തവും അതു നമുക്കു നൽകിയ ദൈവത്തിന്റെ നേർക്കു കൃതജ്ഞതയോടുകൂടി നാം അതു അനുഭവിക്കേണ്ടതുമാണെന്നാണ് സഭയുടെ അഭിമതം. എന്നാൽ ഏതിനും തക്കസമയമുണ്ടു്. ഓരോന്നും അതതിന്റെ സമയത്തു ആയിരിക്കേണ്ടതുമാണ്. മ്ശീഹാ തന്നെയും, വി. സ്ഥാപകനും, വിശുദ്ധന്മാരേവരും ദൃഷ്ടാന്തംകൊണ്ടുകൂടിയും നമ്മെ പഠിപ്പിച്ചിരിക്കുന്നതുപോലെ നാമും ചിലകാലത്തെല്ലാം ചില ഭക്ഷ്യങ്ങൾ വജ്ജിച്ചു തപോജീവിതം നയിക്കണമെന്നു സഭ കല്പിക്കുന്നുണ്ടു്. ആ കാലത്തു അവ ഭക്ഷിക്കേണ്ടതല്ല. അതു ഭക്ഷണപദാർത്ഥത്തിന്റെ നികൃഷ്ടതകൊണ്ടല്ല, സഭയുടെ മുടക്കുകൊണ്ടുമാത്രമാണ്. മത്താ. അ. ൧൫. ൨. ൧൧. വ്യ. നോക്കുക.

൪. "സൃഷ്ടിക്കപ്പെട്ടതൊക്കെയും നല്ലതാകുന്നു . . . വെറുക്കത്തക്കതായി ഒന്നുമില്ല": ആകയാൽ എപ്പോഴെങ്കിലും എന്തും ഭക്ഷിക്കാം; ഉപവാസവും നോമ്പും ആചരിക്കേണ്ടതില്ല എന്നു പാഷണ്ഡികൾ അനുമാനിക്കുന്നു. എപ്പോഴും ഏതും ഭക്ഷിച്ചുകൂടെന്നുവന്നതു ഭക്ഷ്യപദാർത്ഥത്തിന്റെ ദൂഷ്യംകൊണ്ടല്ല, നിയമംനിമിത്തമാണ് എന്ന് വ. ൩. വ്യ.ൽ പറഞ്ഞിട്ടുണ്ടല്ലൊ.

൫. "വചനത്താലും പ്രാർത്ഥനയാലും അതു ശുദ്ധീകരിക്കപ്പെടുന്നു": വല്ല സാധനവും പിശാചിന്റെ അധികാരത്തിന് അധീനമായിട്ടുണ്ടെങ്കിൽ ആശീർവ്വാദം, ജപ

ങ്ങൾ ഇവമൂലം അവ അവൻെറ അധികാരത്തിൽനിന്നു വിമുക്തവും പരിശുദ്ധവുമായിത്തീരുന്നു.

൭. "കെട്ടുകഥകൾ": അടിസ്ഥാനരഹിതങ്ങളായ യഹൂദപൂരാവൃത്തങ്ങളൊ, ക്ഷുദ്രകാരനായ ശെമ്ഓൻ ആദിയായവരുടെ കല്പിതകഥകളൊ എന്നു ധരിക്കാം.

൧൨. "ചെറുപ്പം": തിമാത്തേയോസിനു ഈ ലേഖനസ്സാക്ഷിയുടെ കാലത്തു ൩൦-നുമേൽ വയസ്സുണ്ടായിരുന്നില്ല. അദ്ദേഹത്തിൻെറ ഭരണാധികാരത്തിൽപെട്ട പലേ പുരോഹിതന്മാരെയുംകാൾ അദ്ദേഹം പ്രായംകുറഞ്ഞയാൾ ആയിരുന്നു.

൧൪. "പ്രവചനത്താലും": തിമാത്തേയോസിനെ അഭിഷേചിക്കുവാനുണ്ടായ ദൈവികമായ വെളിപാടുമൂലവും, അഭിഷേകാവസരത്തിൽ കൈവെക്കുമ്പോൾ ഉച്ചരിക്കപ്പെടുന്ന വാക്കുകളാലും എന്നും ചിലർ വ്യാഖ്യാനിക്കുന്നുണ്ട്. — "പുരോഹിതസ്ഥാനത്തിൻെറ": അ. ൩. വ. ൧. വ്യ. നോക്കുക. വി. പൌലോസുതന്നെയും ഈ പുരോഹിതന്മാരിൽ ഉൾപ്പെട്ടിരുന്നു.

## അദ്ധ്യായം ൫.

വിധവകളെ സംബന്ധിക്കുന്ന ചില പാഠങ്ങളും, വൈദികരോടു പെരുമാറേണ്ട വിധവും.

വൃദ്ധനെ നീ ശകാരിക്കരുത്. മറിച്ച്, അവനെ പിതാവിനെപ്പോലെയും, യുവാക്കന്മാരെ നിൻെറ സഹോദരന്മാരെപ്പോലെയും, (൨)

൨. വൃദ്ധകളെ മാതാക്കളെപ്പോലെയും, യുവതികളെ, സകല വിശുദ്ധിയോടുംകൂടി, നിൻെറ സഹോദരികളെപ്പോലെയും (൧) «ഉപദേശിക്കുക».

൩. സാക്ഷാൽ വിധവകളായിരിക്കുന്നവിധവകളെ ബഹുമാനിക്കുക.

൪. എന്നാൽ മക്കളൊ, മക്കളുടെ മക്കളൊ തനിക്കുള്ളതായ വിധവയുണ്ടെങ്കിൽ, അവർ തങ്ങളുടെ വീട്ടുകാരോടു നീതിയോടുകൂടി പെരുമാറുവാനും തങ്ങളുടെ മാതാപിതാക്കന്മാരോടു കടമകൾ പ്രതിക്രിയയായി ചെയ്യുവാനും ആദ്യമായി പഠിക്കട്ടെ. എന്തുകൊണ്ടെന്നാൽ ഇതു ദൈവത്തിൻെറ സന്നിധിയിൽ സ്വീകാര്യമാകുന്നു.

൫. എന്നാൽ സാക്ഷാൽ വിധവയും ഏകാകിനിയും ആയിരിക്കുന്നവൾ ആരോ അവളുടെ പ്രതീക്ഷ ദൈവത്തിലാകുന്നു. അവൾ രാവും പകലും പ്രാർത്ഥനകളിലും അപേക്ഷകളിലും സ്ഥിരതയോടിരിക്കയും ചെയ്യുന്നു.

൬. സുഖഭോഗത്തിൽ വർത്തിക്കുന്നവളാകട്ടെ ജീവിച്ചിരിക്കുമ്പോൾ തന്നെ മരിച്ചവളാകുന്നു.

൭. അവർ കുററമില്ലാത്തവരായിരിക്കുവാൻവേണ്ടി നീ അവരോട് ഇവ കല്പിക്കുക.

൮. എന്തെന്നാൽ ആരെങ്കിലും തനിക്കുള്ളവരുടെ കാര്യവും, പ്രത്യേകിച്ച് അതേവിശ്വാസത്തിൽതന്നെ ഉൾപ്പെട്ടിരിക്കുന്നവരുടെ കാര്യവും ശ്രദ്ധിക്കുന്നില്ലെങ്കിൽ ഇവൻ വിശ്വാസം ഉപേക്ഷിച്ചിരിക്കുന്നു, അവിശ്വാസികളെക്കാൾ ചീത്തയുമാകുന്നു.

൯. ആകയാൽ ഏകഭർത്താവിനു ഭാര്യയായിരുന്നവളായി അറുപതു വയസ്സിൽ കുറയാത്തവളും, (൧൦)

൧൦. മക്കളെ വളർത്തിയൊ, അതിഥികളെ സ്വീകരിച്ചുവൊ, വിശുദ്ധന്മാരുടെ കാലുകൾ കഴുകിയോ, ഞെരുക്കം സഹിക്കുന്നവരെ ആശ്വസിപ്പിച്ചുവൊ, സകല സൽപ്രവൃത്തികളിലും വ്യാപരിച്ചുവൊ എന്നു നല്ല

പ്രവൃത്തികളുടെ സാക്ഷ്യം തനിക്കുള്ളവളും (ൻ) «ആയവളെ വിധവയായി തിരഞ്ഞെടുക്കുക».

൧൧. യുവതികളായ വിധവകളിൽ നിന്നോ നീ ഒഴിഞ്ഞുമാറിക്കൊള്ളുക. എന്തുകൊണ്ടെന്നാൽ അവർ മ്ശീഹായിക്കു വിരോധമായി ദുരാഗ്രഹങ്ങൾക്കു ഇടംകൊടുക്കയും പുരുഷന്മാൎക്കു ഭാൎയ്യമാരായിത്തീരുവാൻ ഇച്ഛിക്കയും ചെയ്യും.

൧൨. അവർ തങ്ങളുടെ ആദ്യവിശ്വാസം തള്ളിക്കളഞ്ഞതുകൊണ്ട് അവൎക്കു വിധി നിൎണ്ണയിക്കപ്പെട്ടിരിക്കുന്നു.

൧൩. അവർ വീടുകൾതോറും ചുററിനടന്ന് മടിയും ശീലിക്കും. മടിമാത്രമല്ല, പിന്നെയൊ, ഭാഷണം വൎദ്ധിപ്പിക്കുവാനും, വ്യൎത്ഥകാൎയ്യങ്ങൾ ഇളക്കിവിടുവാനും, വേണ്ടാത്തതു സംസാരിക്കുവാനുംകൂടി (ശീലിക്കും).

൧൪. ആകയാൽ യുവതികളായിരിക്കുന്നവർ വിവാഹം ചെയ്കയും, കുട്ടികളെ ജനിപ്പിക്കയും, തങ്ങളുടെ വീടുകൾ ഭരിക്കയും, വിരോധിക്കു അപവാദത്തിനു ഒരു കാരണംപോലും കൊടുക്കാതിരിക്കയും ചെയ്യണമെന്നു ഞാൻ ആഗ്രഹിക്കുന്നു.

൧൫. എന്തെന്നാൽ ഇപ്പോൾതന്നെ ചിലർ സാത്താൻെറ പിന്നാലെ വഴിതെററിപ്പോകുവാൻ തുടങ്ങിയിരിക്കുന്നു.

൧൬. വിശ്വാസിയൊ വിശ്വാസിനിയൊ ആയ ഒരാൾക്കു വിധവകളുണ്ടായിരുന്നാൽ അവർതന്നെ അവരെ സംരക്ഷിക്കട്ടെ. സാക്ഷാൽ വിധവകളായിരിക്കുന്നവരെ സഭ തൃപ്തരാക്കേണ്ടിയിരിക്കയാൽ അവർ അതിനെ ഭാരപ്പെടുത്തരുത്.

൧൭. നന്നായി ഭരിക്കുന്ന പുരോഹിതന്മാർ, പ്രത്യേകിച്ചു വചനത്തിലും പഠനത്തിലും അദ്ധ്വാനിക്കുന്നവർ, ഇരട്ടി ബഹുമാനത്തിനു യോഗ്യരായിരിക്കട്ടെ.

൧൮. മെതിക്കുമ്പോൾ കാളയുടെ വായ് നീ കെട്ടരുത് എന്നും, വേലക്കാരൻ അവൻെറ കൂലിക്കു അൎഹനാകുന്നു എന്നും തിരുവെഴുത്തു പറയുന്നുവല്ലൊ. [ആവൎത്ത. അ. ൨൫. വ. ൪: ൧. കോറ. അ. ൻ. വ. ൻ. — മത്താ. അ. ൧൦. വ. ൧൦: ലൂ. അ. ൧൦. വ. ൭.]

൧൯. രണ്ടോ മൂന്നോ സാക്ഷികളുടെ വാമൊഴിയിന്മേലല്ലാതെ പുരോഹിതൻെറ മേലുള്ള ദോഷാരോപണം നീ സ്വീകരിക്കരുത്.

൨൦. പാപം ചെയ്യുന്നവരെ, മററുള്ളവരും ഭയപ്പെടേണ്ടതിനായി, എല്ലാവരുടെയും മുമ്പാകെ വെച്ചു കുററപ്പെടുത്തുക.

൨൧. ഇവ കാക്കണമെന്നും, നിൻെറ വിചാരം ഒന്നിനും മുൻനിറുത്തപ്പെടരുതെന്നും, മുഖം നോക്കിയാതൊന്നും ചെയ്യരുതെന്നും ദൈവത്തിൻെറയും, നമ്മുടെ കൎത്താവായ ഈശോമ്ശീഹായുടെയും, തൻെറ തിരഞ്ഞെടുക്കപ്പെട്ട മാലാഖാമാരുടെയും മുമ്പാകെ നിന്നോടു ഞാൻ സാക്ഷിപ്പെടുത്തിപ്പറയുന്നു.

൨൨. നീ ആരുടെ മേലും വേഗത്തിൽ കൈവെക്കരുത്. അന്യ പാപങ്ങളിൽ പങ്കുകൊള്ളരുത്. നിന്നെത്തന്നെ വിശുദ്ധിയിൽ കാത്തുകൊള്ളുക.

൨൩. ഇനിമേൽ വെള്ളം കുടിക്കേണ്ട. പിന്നെയൊ, നിൻെറ ഉദര(രോഗ)ം നിമിത്തവും ഇടവിടാതുള്ള നിൻെറ രോഗങ്ങൾ നിമിത്തവും അല്പം വീഞ്ഞു കുടിച്ചുകൊള്ളുക.

൨൪. തങ്ങളുടെ പാപങ്ങൾ അറിയപ്പെട്ടിരിക്കുന്നതും തങ്ങൾക്കു മു

മ്പായി ന്യായസ്ഥലത്തേക്കു പോകുന്നതുമായ ചിലയാളുകളുണ്ടു്. അവ തങ്ങൾക്കു പിന്നാലെ പോകുന്നവരുമുണ്ടു്.

൨൫. ഇപ്രകാരം തന്നെ സൽപ്രവൃത്തികളും അറിയപ്പെട്ടിരിക്കുന്നു. മററുവിധത്തിലുള്ളവയോ മറച്ചുവെക്കപ്പെട്ടുവാൻ സാധിക്കയില്ല.

## വ്യാഖ്യാനം.

൩. "വിധവകൾ": ഇക്കാലത്തുള്ള കന്യകാസംഘങ്ങൾപോലെതന്നെ പ്രായം ചെന്നവരും ജീവിതശുദ്ധിയിൽ മികച്ചവരുമായ വിധവകളുടെ സംഘങ്ങളും ആദിമശതാബ്ദങ്ങളിൽ ക്രിസ്ത്രീയസഭയിൽ ഉണ്ടായിരുന്നു. ഇവർ വിഷയവിരക്തിവ്രതം അനുഷ്ഠിച്ചു് വൈദികവസ്ത്രധാരിണികളായി ഒരുമിച്ചുവസിച്ചു് ദൈവസേവനത്തിലും ദേവാലയശുശ്രൂഷകളിലുമാണു് ആയുശ്ശേഷം നയിച്ചിരുന്നതു്. വിശ്വാസികളുടെ ധർമ്മദാനങ്ങളായിരുന്നു ഇവരുടെ ഉപജീവനമാർഗ്ഗം. ഇവരിൽനിന്നാണു് ദിയാക്കൊനിസ്സാകൾ (അ. ൩. വ. ൧൧. വ്യാ. നോക്കുക.) തിരഞ്ഞെടുക്കപ്പെട്ടിരുന്നതു്. — "ബഹുമാനിക്കുക": സഹായിക്കുകയും സംരക്ഷിക്കുകയും ചെയ്യുക എന്നാണു ഇവിടെ അർത്ഥം.

൪. "അവർ . . . പഠിക്കട്ടെ": ഗ്രീ., അറ., ക്രൂശ. പ്രതികളിലും മക്കളെയും മക്കളുടെ മക്കളെയും ഉദ്ദേശിച്ചു് 'അവർ . . . പഠിക്കട്ടെ' എന്നു ബഹുവചനക്രിയ ഉപയോഗിച്ചിരിക്കുന്നു. ലത്തീനിൽമാത്രം വിധവയെ ഉദ്ദേശിച്ചു ഏകവചനത്തിലാണു ക്രിയാപദം പ്രയോഗിച്ചിരിക്കുന്നതു്. പുത്രപൌത്രാദികളുള്ള വിധവ സഭയെ ഭാരപ്പെടുത്താതെ സ്വഗൃഹത്തിൽ പാർക്കണമെന്നാണു് ഇവിടെ ശ്ലീഹായുടെ ഉപദേശം. അവൾ ഗൃഹഭരണം നടത്തി സ്വന്തമാതാപിതാക്കന്മാർ ജീവനോടിരിക്കുന്നെങ്കിൽ അവരോടുള്ള കടമകൾ നിർവ്വഹിക്കണം എന്നാണു ലത്തീൻ പ്രതി പറയുന്നതിന്റെ അർത്ഥം. അവളുടെ പുത്രന്മാർകൂടി കുടുംബത്തിൽ നീതിപൂർവ്വം പെരുമാറുവാനും മാതാപിതാക്കന്മാരോടുള്ള കടമ നിർവ്വഹിക്കുവാനും അഭ്യസിക്കത്തക്കവണ്ണം അവൾ സുസ്ഥിരമായി വർത്തിക്കണമെന്നു കാണിക്കേണ്ടതിനു് 'അവർ . . . പഠിക്കട്ടെ' എന്നു മററു പ്രതികൾ ബഹുവചനരൂപം പ്രയോഗിച്ചിരിക്കുകയാണു്. അ. ൨. വ. ൧൫. വ്യാ. നോക്കുക.

൬. "ജീവിച്ചിരിക്കുമ്പോൾ തന്നെ മരിച്ചവളാകുന്നു": ശാരീരികമായി ജീവിച്ചിരുന്നാലും ആത്മികമായി മരിച്ചിരിക്കുന്നു.

൮. ധനവാന്മാരായ പുത്രപൌത്രാദികൾ സ്വന്തഭവനത്തിലും വിശ്വാസത്തിലുമുള്ള വിധവകളുടെ കാര്യം അന്വേഷിക്കാതെ അവരെ സഭയ്ക്കു ഭാരമാക്കിത്തീർക്കരുതെന്നാണു് ശ്ലീഹാ ഉപദേശിക്കുന്നതു്.

൯. "ഏകഭർത്താവിനു ഭാര്യയായിരുന്നവൾ": അ. ൩. വ. ൨. വ്യാ. നോക്കുക.

൧൨. "ആദ്യവിശ്വാസം": ആദ്യനിർണ്ണയം. വിധവകളുടെ സേവനം ആജീവനാന്തം നിലനില്ക്കേണ്ടിയിരുന്നതാണു്. ആകയാൽ ആദ്യവിശ്വാസം എന്നു ഇവിടെ പറയുന്നതിനു വൈധവ്യത്തിൽതന്നെ ആയുശ്ശേഷം നയിച്ചുകൊള്ളാമെന്നു അവർ മ്ശീഹായോടു ചെയ്തതും തങ്ങളെത്തന്നെ മ്ശീഹായോടു ബന്ധിച്ചതുമായ വാഗ്ദാനം എന്നു ധരിക്കണം.

൧൪. "യുവതികളായിരിക്കുന്നവർ വിവാഹം . . . ചെയ്യണമെന്നു ഞാൻ ആഗ്രഹിക്കുന്നു": യുവതികളായ വിധവകൾ എന്നു സാഹചര്യങ്ങളിൽനിന്നു സ്പഷ്ടമാണല്ലോ. വ. ൧൩-ൽ പറഞ്ഞിരിക്കുന്നവിധത്തിലുള്ള വിധവകളാകാതെ വിവാഹം ചെയ്യുന്നതാകുന്നു നല്ലതു എന്നല്ലാതെ എല്ലാവരും വിവാഹം ചെയ്യണമെന്നു് ശ്ലീഹാ ആഗ്രഹിക്കുന്നില്ല. അവിവാഹിതാവസ്ഥയെയാണു വി. ശ്ലീഹാ കൂടുതലായി ഉപദേശിക്കുന്ന

തെന്നു അദ്ദേഹം മററു സ്ഥലങ്ങളിൽ പറയുന്നതിൽനിന്നു ധാരാളം വ്യക്തമാണ്. ൧. കോറ. അ. ൯. വ. ൭, ൧൪. നോക്കുക.

൧൬. "വിശ്വാസിയൊ വിശ്വാസിനിയൊ ആയ ഒരാൾ": ഗ്രീ., അറ. പ്രതികളിലും ഇങ്ങനെതന്നെ. ല., ക്രൂശ. പ്രതികളിൽ 'വിശ്വാസി' എന്നുമാത്രമേ കാണുന്നുള്ളു. - "അവർ അതിനെ ഭാരപ്പെടുത്തരുത്": വിധവകൾ ഭാരപ്പെടുത്തരുതു എന്നാണ് സുറിയാനിയിൽ പറയുന്നത്. ഗ്രീ., ല., അറ. പ്രതികളിൽ 'സഭയിന്മേൽ ഭാരം ചുമത്തപ്പെടരുത്' എന്നു കാണുന്നതിനാൽ ഭാരപ്പെടുത്തുന്നതു ആരെന്നു നിശ്ചയിച്ചുകൂടാ. ക്രൂശായയിലാകട്ടെ വിധവയുള്ളവനായ 'വിശ്വാസി ഭാരപ്പെടുത്തരുത്' എന്നു കാണുന്നു.

൧൮. "മെതിക്കുമ്പോൾ കാളയുടെ വായ് നീ കെട്ടരുത്": പലസ്തീനാ മുതലായ ദിക്കുകളിൽ കോതമ്പുകററകൾ കാളകളെക്കൊണ്ട് ചവിട്ടിച്ചാണു മെതിക്കുക. തങ്ങൾക്കുവേണ്ടി വേലചെയ്യുന്ന ആ മൃഗങ്ങൾ വേലചെയ്യുന്നതിനിടക്ക് കുറെയെല്ലാം തിന്നുകൊള്ളുവാൻ അനുവദിക്കണമെന്ന് ദൈവം ഇസ്രായേൽജനങ്ങളോടു കല്പിച്ചിരുന്നു. പുതിയനിയമത്തിൽ ആത്മികജോലികൾ ചെയ്യുന്ന വൈദികന്മാരാദിയായവൎക്ക്, അവരുടെ പ്രയത്നഫലം അനുഭവിക്കുന്ന ക്രിസ്ത്യാനികൾ ഉപജീവനത്തിനു വഴിയുണ്ടാക്കിക്കൊടുക്കണമെന്നാണ് വി. ശ്ലീഹാ ഈ വാക്യത്തിൽ പറയുന്നത്. ആവത്ത. അ. ൨൫. വ. ൪. വ്യ. നോക്കുക.

൨൦. "എല്ലാവരുടെയുംമുമ്പാകെവെച്ചു കുററപ്പെടുത്തുക": പരസ്യപാപികളെ.

൨൪. ഈ വാക്യവും പിൻവരുന്ന വാക്യവും 'ആരുടെമേലും വേഗത്തിൽ കൈവെക്കരുത്' എന്നു വ. ൨൨-ൽ പറഞ്ഞിരിക്കുന്നതിന്റെ തുടർച്ചയാണ്. ആചാര്യപദം സ്വീകരിക്കുവാൻവരുന്ന ചിലരുടെ ദുഷ്കൃത്യങ്ങൾ അവയെപ്പററി അന്വേഷണമൊ ന്യായാസനത്തിൽനിന്നു വിധിയൊ ഉണ്ടാകുന്നതിനുമുമ്പുതന്നെ ജനശ്രുതികൊണ്ടു പ്രസിദ്ധമായിരിക്കും. ഇങ്ങനെയുള്ളവരുടെമേൽ കൈവെക്കരുത്. ചിലരുടെ അകൃത്യങ്ങളാകട്ടെ അവരെ അനുഗമിക്കുന്നു - എന്നുവെച്ചാൽ അന്വേഷണാദികൾമൂലം മാത്രം അറിയപ്പെടുന്നു. ഇങ്ങനെയുള്ളവരെപ്പററി ബുദ്ധിമുട്ടുകൾ സഹിച്ചു യഥാവിധി അന്വേഷണം നടത്തണം. അവരെയും പൌരോഹിത്യത്തിൽ നിയമിക്കരുത്.

൨൫. ഒരുത്തന്റെ സൽപ്രവൃത്തികളും പ്രസിദ്ധങ്ങളായിരിക്കും. അവരുടെമേൽ കൈവെക്കാവുന്നതാണ്. പ്രസിദ്ധീകൃതമാകാത്തുള്ളവയും അറിവിൽപെടാതെ പോകയില്ല. അന്വേഷണംചെയ്താൽ അവയും പ്രസിദ്ധങ്ങളാകും. അവരുടെ സുകൃതം യഥാൎത്ഥമൊ കപടമൊ എന്നുള്ളതു ദീൎഘനാൾ മറഞ്ഞിരിക്കയില്ല; വെളിപ്പെടും. അന്വേഷണഫലം അനുസരിച്ചു കൈവെക്കയൊ, വെക്കാതിരിക്കയൊ ചെയ്യണം. - അന്തിയോക്കിയാസുറിയാനിയിൽ 'സൽപ്രവൃത്തികളും' എന്നതിനു 'ഗുണവാനായ മനുഷ്യൻ' എന്നും, ക്രൂശായയിൽ 'നല്ലപോലെ പ്രവൎത്തിക്കുന്നവൻ' എന്നുമാണു കാണുന്നത്. ലിപിസമത്വംകൊണ്ടുണ്ടായ തെററിദ്ധാരണയാണു ഈ വ്യത്യാസത്തിനു കാരണമെന്നു കരുതാം.

## അദ്ധ്യായം ൬.

ദാസന്മാരുടെ കടമകൾ. അത്യാഗ്രഹത്തിന്റെ നാശഫലം.
ധനവാന്മാൎക്കുള്ള പാഠങ്ങൾ.

ദാസ്യത്തിന്റെ നുകത്തിനു കീഴുള്ളവരെല്ലാം, ദൈവത്തിന്റെ നാമവും അവന്റെ പഠനവും ദുഷിക്കപ്പെടാതിരിക്കുവാനായിട്ടു, തങ്ങളുടെ എജമാനന്മാരെ സകല ബഹുമാനത്തോടുംകൂടി കരുതണം.

൨. വിശ്വാസികളായ എജമാനന്മാരെ തങ്ങൾക്ക ലഭിച്ചിരിക്കുന്നവരോ അവർ തങ്ങളുടെ സഹോദരന്മാർ ആകുകകൊണ്ട് അവരെ വക വെക്കാതിരിക്കരുത്. മറിച്ച്, തങ്ങളുടെ ശുശ്രൂഷകൊണ്ട് ആശ്വസിപ്പിക്കപ്പെടുന്നവർ വിശ്വാസികളും പ്രിയപ്പെട്ടവരുമായിരിക്കയാൽ അവൎക്ക കൂടുതലായി ശുശ്രൂഷ ചെയ്യണം. നീ ഇവ പഠിപ്പിക്കയും അവരോട ഉപദേശിക്കയും ചെയ്യുക.

൩. എന്നാൽ വേറെ പഠനം പഠിപ്പിക്കയും നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെ ക്ഷേമകരങ്ങളായ വചനങ്ങളോടും ദൈവഭക്തിയുടെ ഉപദേശത്തോടും അടുത്തു വരാതിരിക്കയും ചെയ്യുന്ന ആരെങ്കിലും ഉണ്ടെങ്കിൽ,

൪. ഇവൻ യാതൊന്നും അറിയാതിരിക്കെ താനേ പൊങ്ങുന്നു. എന്നല്ല, അസൂയയും, തൎക്കവും, ദൂഷണവും, ദുരഭിപ്രായവും, (൫)

൫. തങ്ങളുടെ ബോധം ദുഷിച്ചവരും സത്യത്തിൽനിന്നു നീക്കപ്പെട്ടവരും ദൈവഭക്തി ഒരു കച്ചവടമായി കരുതുന്നവരുമായ മനുഷ്യരുടെ കഠിനമായ ആക്ഷേപവും (൪) «ഏവയിൽനിന്നുണ്ടാകുന്നുവോ ആ വാക്കുകളെ സംബന്ധിച്ചുള്ള തൎക്കം നിമിത്തവും അന്വേഷണം നിമിത്തവും അസ്വസ്ഥനായിരിക്കയും ചെയ്യുന്നു». നീ ഇവയിൽ നിന്നു ദൂരെ മാറുക.

൬. നമ്മുടെ ലാഭമോ വലുതാകുന്നു. അതു നമുക്ക മതിയായവയുടെ ഉപയോഗത്തോടുകൂടിയ ദൈവഭക്തിയാകുന്നു.

൭. നാം ലോകത്തിലേക്ക ഒന്നും കൊണ്ടുവന്നിട്ടില്ലല്ലൊ. അതിൽനിന്നു (ഒന്നും) കൊണ്ടുപോകുവാനും നമുക്ക സാധിക്കയില്ല എന്നു തീൎച്ചയുമാകുന്നു. [ഈയോ. അ. ൧. വ. ൨൧: കൊഹ്. അ. ൫. വ. ൧൪.]

൮. ഇതിനാൽ നമുക്ക ഭക്ഷണവും വസ്ത്രവും മതിയായിരിക്കുന്നു. [സുഭ. അ. ൨൭. വ. ൨൬.]

൯. ധനികന്മാരാകുവാൻ ഇച്ഛിക്കുന്നവരോ പരീക്ഷകളിലും, കെണികളിലും, ബുദ്ധിശൂന്യങ്ങളും ഉപദ്രവകരങ്ങളും ക്ഷയത്തിലും നാശത്തിലും മനുഷ്യരെ മുക്കിക്കളയുന്നവയുമായ വളരെ ദുരാശകളിലും വീഴുന്നു.

൧൦. എന്തുകൊണ്ടെന്നാൽ സകല തിന്മകളുടെയും മൂലം ദ്രവ്യാഗ്രഹമാകുന്നു. അതിനെ ആഗ്രഹിച്ച് വിശ്വാസത്തിൽനിന്നു വഴിതെററി വളരെ ക്ലേശങ്ങളിൽ തങ്ങളെത്തന്നെ ഉൾപ്പെടുത്തുന്ന ആളുകളുണ്ട്.

൧൧. എന്നാൽ, അല്ലയോ, ദൈവത്തിൻെറ മനുഷ്യാ, നീ ഇവയിൽനിന്നു ഓടിയകന്ന് നീതിയുടെ പിന്നാലെയും, നെറിയുടെ പിന്നാലെയും, വിശ്വാസത്തിൻെറ പിന്നാലെയും, സ്നേഹത്തിൻെറ പിന്നാലെയും, ക്ഷമയുടെ പിന്നാലെയും, വിനയത്തിൻെറ പിന്നാലെയും പാഞ്ഞെത്തുക.

൧൨. വിശ്വാസസംബന്ധമായ നല്ല യുദ്ധംചെയ്യു നീ ഏതിനായി വിളിക്കപ്പെടുകയും വളരെ സാക്ഷികളുടെ മുമ്പാകെ ഉത്തമസമ്മതം നൽകുകയും ചെയ്തിരിക്കുന്നുവോ ആ നിത്യജീവനെ കൈവശപ്പെടുത്തുക.

൧൩. സകലത്തേയും ജീവിപ്പിക്കുന്നവനായ ദൈവത്തിൻെറയും, പന്തിയോസ് പീലാത്തോസിൻെറ മുമ്പിൽ നല്ല സാക്ഷ്യം നൽകിയവനായ ഈശോമ്ശിഹായുടെയും മുമ്പാകെ ഞാൻ നിന്നോടു സാക്ഷിപ്പെടുത്തി (ഇങ്ങനെ) പറയുന്നു: [മത്താ.

അ. ൨൧. വ. ൧൧: യോഹ. അ. ൧൭. വ. ൩൩, ൩൫.]

൧൪. നീ കല്പനയെ, കറകൂടാതെയും കളങ്കമില്ലാതെയും (൧൩)—

൧൫. അനുഗ്രഹീതനും, താൻമാത്രം ബലവാനും, രാജാക്കളുടെ രാജാവും, കൎത്താക്കളുടെ കൎത്താവും, (൧൩) [വെളി. അ. ൧൭. വ. ൧൪; അ. ൧൯. വ. ൧൬.]

൧൬. താൻമാത്രം ക്ഷയമില്ലാത്തവനായിരിക്കുന്നവനും, തന്റെ പക്കലേക്ക സമീപിക്കുവാൻ മനുഷ്യനു സാധിക്കാത്തവണ്ണം പ്രകാശത്തിൽ വസിക്കുന്നവനും, മനുഷ്യരിൽ ഒരുവനും തന്നെ കാണുകയാകട്ടെ, തന്നെ കാണുവാൻ കഴിയുകയാകട്ടെ ചെയ്യാത്തവനും (൧൫) «ആയ ദൈവം തക്കസമയത്തു കാണിക്കുവാനിരിക്കുന്നതായി» (൧൪) «നമ്മുടെ കൎത്താവായ ഈശോമ്ശീഹായുടെ വെളിപാടുവരെ—കാക്കണം». അവനു ബഹുമാനവും അധികാരവും എന്നും എന്നേക്കും (ഉണ്ടായിരിക്കട്ടെ). ആമേൻ. [യോഹ. അ. ൧. വ. ൧൮: ൧. യോഹ. അ. ൪. വ. ൧൨.]

൧൭. ഈലോകത്തിലെ സമ്പന്നന്മാരോടു, അവരുടെ വിചാരങ്ങളിൽ അവർ ഗൎവ്വംകൊള്ളാതിരിക്കുവാനും, നമ്മുടെ ആശ്വാസത്തിനുവേണ്ടി സകലവും സമൃദ്ധിയായി നമുക്ക തന്നിരിക്കുന്ന ജീവനുള്ള ദൈവത്തിലല്ലാതെ ഉറപ്പില്ലാത്ത സമ്പത്തിൽ ആശ്രയിക്കാതിരിക്കുവാനും, (൧൯) [ലൂ. അ. ൧൨. വ. ൧൫.]

൧൮. സൽപ്രവൃത്തികൾ ചെയ്യുവാനും, സൽകൎമ്മങ്ങളിൽ സമ്പന്നരാകുവാനും, കൊടുക്കുന്നതിനും പങ്കു നൽകുന്നതിനും ഒരുക്കമുള്ളവരാകുവാനും,

൧൯. സാക്ഷാത്തായ ജീവൻ കൈവശപ്പെടുത്തുവാൻ വേണ്ടി വരുവാനിരിക്കുന്നതിലേക്ക തങ്ങൾക്കായി നല്ല അടിസ്ഥാനം ഇടുവാനും (൧൭) «നീ കല്പിക്കുക».

൨൦. അല്ലയോ, തിമൊഥെ, നിന്നെ ഭരമേല്പിച്ചിരിക്കുന്ന കാൎയ്യം സൂക്ഷിച്ചുകൊള്ളുക. വ്യൎത്ഥവചനങ്ങളിൽ നിന്നും വ്യാജമായ അറിവിന്റെ വിരുദ്ധതകളിൽ നിന്നും ഓടിയകലുക.

൨൧. എന്തുകൊണ്ടെന്നാൽ അതിനെ സ്വീകരിക്കുന്നവർ വിശ്വാസത്തിൽനിന്നു വഴിതെററിപ്പോയിരിക്കുന്നു.

൨൨. കൃപ നിന്നോടുകൂടി (ഉണ്ടാകുമാറാകട്ടെ). ആമേൻ.

## വ്യാഖ്യാനം.

൬. "നമ്മുടെ ലാഭമോ വലുതാകുന്നു": മതിയായവയുടെ ഉപയോഗത്തോടുകൂടി, എന്നുവെച്ചാൽ ആവശ്യങ്ങൾക്കുവേണ്ടിയവമാത്രം ഉപയോഗിച്ചുകൊണ്ടു തൃപ്തരായിരിക്കുന്നതു ഒരു വലിയ ലാഭമാണ്. ഇങ്ങനെയുള്ളവർ കൂടുതൽ ആഗ്രഹിക്കുന്നില്ല. ഇവർ ഒന്നുകൊണ്ടും സംതൃപ്തി പ്രാപിക്കാത്ത ധനികളെക്കാൾ ധനികളാകുന്നു. നല്ല മനസ്സാക്ഷി, മനസ്സമാധാനം, ദൈവകൃപ ഇവയുടെ സമ്പത്തും ഇവൎക്കുണ്ട്. ഒടുവിൽ നിത്യഭാഗ്യലാഭവും ഇവൎക്കു കൈവരും.

൯. "ധനികന്മാരാകുവാൻ ഇച്ഛിക്കുന്നവർ": ധനവാന്മാർ എന്നു പറയുന്നില്ല. അവരു സൽകാൎയ്യങ്ങൾക്കായി ധനം വ്യയംചെയ്തു സുകൃതം സമ്പാദിക്കാം. എന്നാൽ ധനമേ സൎവ്വം എന്നുവെച്ചു അതു സമ്പാദിക്കുവാനായിമാത്രം ശ്രമിക്കുന്നവൻ അനീതി, അഹങ്കാരം, വ്യൎത്ഥാഭിമാനം, ദുഷ്കാമം ഇവയിൽ നിപതിക്കുന്നു.

൧൨. "വിളിക്കപ്പെട്ടകയും വളരെ സാക്ഷികളുടെമുമ്പാകെ ഉത്തമസമ്മതം നൽകകയും": തിമാത്തേയോസിൻെറ അദ്ധ്യാത്മസ്ഥാനം, തത്സമയം അദ്ദേഹം ചെയ്ത വാഗ്ദാനം ഇവയും, ആചാര്യപദപ്രാപ്തിയിൽ ചെയ്ത ഉടമ്പടിയും, മതവിരോധികളാൽ പീഡിപ്പിക്കപ്പെട്ട അവസരത്തിൽ ചെയ്തിട്ടുള്ള വിശ്വാസസമ്മതവാചകങ്ങളുമൊക്കെയാണ വി. ശ്ലീഹാ ഇവിടെ സൂചിപ്പിക്കുന്നതു്.

---

# വി. പൌലോസ്ശ്ലീഹാ തിമാത്തേയോസിനു എഴുതിയ

## രണ്ടാം ലേഖനം.

വി. ശ്ലീഹാ ആദ്യലേഖനത്തിലെപ്പോലെ തന്നെ ഈ രണ്ടാംലേഖനത്തിലും തിമാത്തേയോസിനെ അദ്ദേഹത്തിൻെറ ഉദ്യോഗസംബന്ധമായ കാര്യങ്ങളിൽ വീണ്ടും ഉപദേശിക്കുകയും പഠിപ്പിക്കുകയും, വിശ്വാസംവിട്ടുപേക്ഷിച്ചവരുടെ പ്രകൃതി വർണ്ണിച്ചുകൊണ്ടു് അങ്ങനെയുള്ളവരുമായി സംസർഗ്ഗംചെയ്യരുതെന്നു പ്രബോധിപ്പിക്കുകയും ചെയ്യുന്നു. അദ്ദേഹം അടുത്തിരിക്കുന്ന തൻെറ മരണത്തെപ്പററി പ്രസ്താവിച്ചു് തിമാത്തേയോസ് ക്ഷണത്തിൽ തൻെറ അടുക്കലേക്കു ചെല്ലണമെന്നും ഈ ലേഖനം മുഖേന അറിയിക്കുന്നുണ്ടു്. ഇതു ശ്ലീഹായുടെ റോമായിലെ ആദ്യത്തെ കാരാഗൃഹവാസത്തിനിടക്കു നമ്മുടെ കർത്താവിൻെറ മരണാനന്തരം ൬൩-ാം വത്സരത്തിൽ എഴുതപ്പെട്ടു എന്നു പറയുന്നവരുണ്ടെങ്കിലും, മേൽ കാണിച്ച സാഹചര്യങ്ങളെ ആധാരമാക്കി ഭൂരിപക്ഷം വ്യാഖ്യാതാക്കൾ അനുമാനിക്കുന്നതു റോമായിലെ രണ്ടാമത്തെ തടവുകാലത്തു്, ഉദ്ദേശം ൬൭-ാം വത്സരത്തിൽ, തൻെറ മരണത്തിനു് അല്പം മുമ്പായി വി. ശ്ലീഹാ ഇതു എഴുതി എന്നാണു്. തൻമൂലം ആദിമകാലങ്ങളിലെ പിതാക്കന്മാർ ഇതിനു 'വി. പൌലോസിൻെറ മരണശാസനം' എന്നു നാമകരണം ചെയ്യുന്നു. ഗ്രീക്കുഭാഷയിലാണ ഇതു എഴുതപ്പെട്ടതു്.

# അദ്ധ്യായം ൧.

സ്ഥാനാരോഹണത്തിൽ ലഭിച്ച കൃപാവരത്തെ ഉണർത്തുവാനും, നേരിടുന്ന ഞെരുക്കങ്ങളിൽ അധൈൎയ്യപ്പെടാതിരിക്കുവാനും, സുവിശേഷത്തിൻെറ ശരിയായ ഉപദേശം മുറുകെപ്പിടിക്കുവാനും വി. ശ്ലീഹാ തിമോത്തേയോസിനെ ഉപദേശിക്കുന്നു.

൧ദൈവത്തിൻെറ ഇഷ്ടത്താലും ഈശോമ്ശീഹാ മൂലമുള്ള ആയുസ്സിൻെറ വാഗ്ദാനം നിമിത്തവും ഈശോമ്ശീഹായുടെ ശ്ലീഹാ ആയ പൌലോസ്,

൨. പ്രിയപുത്രനായ തിമോത്തേയോസിനു (എഴുതുന്നതു്): പിതാവായ ദൈവത്തിൽനിന്നും നമ്മുടെ കൎത്താവായ ഈശോമ്ശീഹായിൽനിന്നും കൃപയും, കരുണയും, സമാധാനവും (നിനക്കു ഉണ്ടാകുമാറാകട്ടെ).

൩. രാവും പകലുമുള്ള എൻെറ പ്രാൎത്ഥനകളിൽ ഞാൻ ഇടവിടാതെ നിന്നെ ഓൎക്കുന്നതുകൊണ്ടു് എൻെറ പിതാക്കന്മാർമുതൽ ശുദ്ധമനസ്സാക്ഷിയോടുകൂടി ഞാൻ ആൎക്കു ശുശ്രൂഷ ചെയ്യുന്നുവോ ആ ദൈവത്തിനു ഞാൻ സ്തോത്രം ചെയ്യുന്നു.

൪. ഞാൻ നിന്നെ കാണ്മാൻ ആഗ്രഹിക്കുകയും, (൬)

൫. നിൻെറ അമ്മയുടെ അമ്മയായ ലൊയീസിലും നിൻെറ അമ്മയായ എവുനിക്കേയിലും ആദ്യം ഉണ്ടായിരുന്നതായ നിൻെറ സ്ഥിരവിശ്വാസത്തെകുറിച്ചു എനിക്കുള്ള ഓൎമ്മ നിമിത്തം (൪) "ഞാൻ സന്തോഷംകൊണ്ടു നിറയേണ്ടതിനായി നിൻെറ കണ്ണുനീരുകളെ ഓൎക്കുകയും ചെയ്യുന്നു". എന്തെന്നാൽ നിന്നിലും (ആ വിശ്വാസമുണ്ടെന്നു) എനിക്കു സമ്മതം വന്നിരിക്കുന്നു.

൬. ഇതിനാൽ എൻെറ കൈവെപ്പുമൂലം നിന്നിലുള്ളതായ ദൈവദാനത്തെ നീ ഉണൎത്തണമെന്നു് നിന്നെ ഞാൻ ഓൎമ്മപ്പെടുത്തുന്നു.

൭. എന്തുകൊണ്ടെന്നാൽ ദൈവം നമുക്കു് ഭയത്തിൻെറയല്ല, പിന്നെയൊ, ശക്തിയുടെയും, സ്നേഹത്തിൻെറയും, ഉപദേശത്തിൻെറയും ആത്മാവിനെയാകുന്നു തന്നിരിക്കുന്നതു്. [റോമ. അ. ൮. ൨. ൧൫.]

൮. ആകയാൽ നമ്മുടെ കൎത്താവിൻെറ സാക്ഷ്യത്തെക്കുറിച്ചും, അവൻെറ തടവുകാരനായ എന്നെക്കുറിച്ചും നീ ലജ്ജിക്കരുതു്. മറിച്ചു്, (൧൦, ൧൧.)

൯. — നമ്മുടെ (സൽ) പ്രവൃത്തികൾ അനുസരിച്ചല്ല, പിന്നെയൊ, തൻെറ ഇഷ്ടവും, യുഗങ്ങളുടെസമയത്തിനുമുമ്പേ ഈശോമ്ശീഹായിൽ നമുക്കു നൽകപ്പെട്ടതും, (൧൦, ൧൧) [തെത്തോ. അ. ൩. ൨. ൫.]

൧൦, ൧൧. മരണത്തെ നശിപ്പിക്കുകയും, ഞാൻ പുറജാതികളുടെ പ്രസംഗകനും, ശ്ലീഹായും, ഉപദേഷ്ടാവുമായി ഏതിനുവേണ്ടി നിയമിക്കപ്പെട്ടിരിക്കുന്നുവോ ആ സുവിശേഷംമൂലം ആയുസ്സും ക്ഷയമില്ലായ്മയും നമുക്കു കാണിച്ചുതരികയും ചെയ്ത നമ്മുടെ രക്ഷകനായ ഈശോമ്ശീഹായുടെ വെളിപാടുകൊണ്ടു് ഇപ്പോൾ വെളിപ്പെടുത്തപ്പെട്ടതുമായ (൯) "തൻെറ കൃപയും അനുസരിച്ചു് നമ്മെ രക്ഷിക്കയും, വിശുദ്ധ വിളിയാൽ നമ്മെ വിളിക്കയും ചെയ്തു" (൮) — "ദൈവത്തിൻെറ ശക്തിയാൽ ഞെരുക്ക

ങ്ങളെ സുവിശേഷത്തോടുകൂടി വഹിക്കുക». [൧. തിമാ. അ. ൨. വ. ൩.]

൧൨. ഇതിനാൽ ഞാൻ ഇവ സഹിക്കുന്നു, ഞാൻ ലജ്ജിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ ഞാൻ ആരെയാണു വിശ്വസിച്ചിരിക്കുന്നതെന്ന് എനിക്കറിയാം. എന്റെ നിക്ഷേപം എനിക്കുവേണ്ടി ആ ദിവസത്തേക്കായി കാക്കുവാൻ അവനു കഴിയുമെന്ന് എനിക്കു ബോധപ്പെട്ടുമിരിക്കുന്നു.

൧൩. ഈശോമ്ശിഹായിലുള്ള വിശ്വാസത്തോടും സ്നേഹത്തോടുംകൂടി എന്നിൽ നിന്നു നീ കേട്ട ക്ഷേമകരങ്ങളായ വചനങ്ങൾ നിനക്കു മാതൃകയായിരിക്കട്ടെ.

൧൪. (ആ) നല്ലനിധി നമ്മിൽ വസിച്ചിട്ടുള്ള പരിശുദ്ധാത്മാവുമൂലം നീ കാത്തുകൊള്ളുക.

൧൫. ആസിയായിലുള്ളവരെല്ലാം എന്നിൽനിന്നു പിരിഞ്ഞുപോയി എന്നിതു നീ അറിയുന്നുവല്ലോ. പെവുഗേലോസും ഹർമാഗേനീസും അവരിൽ ഉൾപ്പെട്ടവരാകുന്നു.

൧൬. ഒനേസിപ്പോറോസിന്റെ കുടുംബത്തിനു നമ്മുടെ കർത്താവു കരുണ ചെയ്യുമാറാകട്ടെ. എന്തുകൊണ്ടെന്നാൽ അവൻ പല പ്രാവശ്യം എന്നെ ആശ്വസിപ്പിച്ചു. എന്റെ ബന്ധനങ്ങളുടെ ചങ്ങലകളെപ്പറ്റി അവൻ ലജ്ജിച്ചുമില്ല. [൨. തിമാ. അ. ൪. വ. ൧൯.]

൧൭. എന്നല്ല, അവൻ റോമായിൽ വന്നപ്പോഴും ഉത്സാഹത്തോടുകൂടി എന്നെ അന്വേഷിക്കയും എന്നെ കണ്ടെത്തുകയുംചെയ്തു.

൧൮. അവൻ നമ്മുടെ കർത്താവിന്റെ അടുക്കൽ ആ ദിവസത്തിൽ കരുണ കണ്ടെത്തുവാൻ നമ്മുടെ കർത്താവു അവനു (കൃപ) നൽകട്ടെ. അവൻ എപ്പെസോസിൽവെച്ചു എനിക്കു എത്രമാത്രം ശുശ്രൂഷചെയ്തു എന്നു നീ ധാരാളം അറിയുന്നുവല്ലോ.

## വ്യാഖ്യാനം.

൩. "എന്റെ പിതാക്കന്മാർമുതൽ . . . ഞാൻ ആർക്കു ശുശ്രൂഷ ചെയ്യുന്നുവോ ആ ദൈവം": വി. പൌലോസ്ശ്ലീഹാ കുറെക്കാലത്തേക്ക് മ്ശിഹായോടു എതിർത്തു പ്രവർത്തിച്ചിരുന്നെങ്കിലും അബ്രാഹം, ഇസ്ഹാക്ക്, യാക്കോബ് ആദിയായ തന്റെ പൂർവ്വപിതാക്കന്മാർ സേവിച്ചിരുന്ന ഏകസത്യദൈവത്തെത്തന്നെയാണു സേവിച്ചുപോന്നതു്.

൪. "നിന്റെ കണ്ണുനീരുകളെ": ഞാൻ പിരിഞ്ഞുപോന്ന അവസരത്തിൽ എന്നെ അനുയാത്രചെയ്തുകൊണ്ടു നീ പൊഴിച്ച ബാഷ്പകണങ്ങളെ.

൯. "യുഗങ്ങളുടെ സമയത്തിനു മുമ്പേ": യുഗങ്ങളും സമയവും ഉണ്ടാകുന്നതിനു മുമ്പേ; നിത്യംമുതൽ.

൧൦, ൧൧. "ഈശോമ്ശിഹായുടെ വെളിപാടുകൊണ്ടു": ഈശോമ്ശിഹായുടെ പ്രകാശത്തോടുകൂടിയ ആഗമനംകൊണ്ടു്. – "നമ്മെ രക്ഷിക്കയും": ഗ്രീ., അറ., ക്രുശ.പ്രതികളിലും ഇങ്ങനെതന്നെ കാണുന്നു. ലത്തീൻപ്രതിയിൽ 'സ്വതന്ത്രരാക്കുകയും' എന്നാണു വിവർത്തനം ചെയ്തിരിക്കുന്നതു്. പിശാചിന്റെ ദാസ്യത്തിൽനിന്നു സ്വതന്ത്രരാക്കുന്നതും രക്ഷിക്കുന്നതും ഒന്നുതന്നെയാണല്ലൊ. – "ദൈവത്തിന്റെ ശക്തിയാൽ": ദൈവം നിനക്കു നൽകുന്ന ശക്തിയാൽ. – "ഞെരുക്കങ്ങളെ സുവിശേഷത്തോടുകൂടി വഹിക്കുക": ഗ്രീ.ൽ 'ഞെരുക്കങ്ങളെ ഒരുമിച്ചു സഹിക്കുക' എന്നും, ല.ൽ 'സുവിശേഷവിഷയത്തിൽ ഒരുമിച്ചു അദ്ധ്വാനിക്കുക' എന്നും, അറ.ൽ 'സുവിശേഷവിഷയത്തിൽ സ്ഥിരപരിശ്രമം ചെയ്യുക' എന്നും, ക്രുശ.ൽ 'പഠിപ്പിക്കുവാൻ പ്രയത്നം

ചെയ്യുക' എന്നും കാണുന്നതെല്ലാം കാൎയ്യത്തിൽ ഒന്നുതന്നെ. അക്കാലത്തു സുവിശേഷഘോഷണം ഞെരുക്കങ്ങൾ നിറഞ്ഞ ഒരു അദ്ധ്വാനമായിരുന്നുവല്ലൊ. ആ ഞെരുക്കങ്ങൾ തന്നെപ്പോലെ സഹിച്ചുകൊണ്ടു് തന്റെ പ്രയത്നാരംഭമായ അപ്പൊസ്തോലിക്കൻ സുവിശേഷം പ്രസംഗിക്കുവാനാണ് ശ്ലീഹാ ഉപദേശിക്കുന്നതു്.

൧൨. "എന്റെ നിക്ഷേപം": എന്റെ പ്രേഷിതാദ്ധ്വാനങ്ങൾക്കു പ്രതിഫലമായി ഒരുവിധത്തിൽ പറഞ്ഞാൽ എനിക്കു അവകാശമുള്ളതായ നിത്യസമ്മാനമെന്ന നിധി. സുകൃതജീവിതം നയിക്കുന്നവൎക്കു വാഗ്ദാനംചെയ്യപ്പെട്ടിരിക്കുന്ന ഈ നിധി ദൈവതൃക്കരങ്ങളിൽ ഏല്പിച്ചുകൊടുത്തിരിക്കുന്നതായിട്ടും അവസാനനാളിൽ തിരികെ കിട്ടുന്നതായിട്ടുമാണ് വി. ശ്ലീഹാ ഇവിടെ പറയുന്നതു്. — "ആ ദിവസത്തേക്കായി": അവസാനവിധിയുടെ നാളിലേക്കായി.

൧൪. "നിധി": ദൈവത്തിങ്കൽ താൻ ഏല്പിച്ചുകൊടുത്ത നിത്യസമ്മാനമെന്ന നിക്ഷേപത്തെപ്പററി വ. ൧൨-ൽ ശ്ലീഹാ പ്രസ്താവിച്ചു. ഈ വാക്യത്തിലാകട്ടെ, താനും മററു സുവിശേഷപ്രസംഗകന്മാരുംമുഖേന തിമാത്തേയോസിനു ഏല്പിച്ചുകൊടുക്കപ്പെട്ടിരിക്കുന്ന ക്ഷേമകരങ്ങളായ വചനങ്ങൾ എന്ന നിധിയെ ഉദ്ദേശിച്ചു പ്രസ്താവിക്കുന്നു.

൧൫. "ആസിയായിലുള്ളവരെല്ലാം എന്നിൽനിന്നു പിരിഞ്ഞുപോയി": ഈ വാക്കുകൾ അക്ഷരാൎത്ഥത്തിൽ സ്വീകരിക്കുക അബദ്ധമായിരിക്കും. തിമാത്തേയോസിനു അറിയപ്പെട്ടിരുന്ന ഒരു സംഭവംമാത്രമേ ശ്ലീഹാ ഇവിടെ പറയുന്നുള്ളൂ. ആനേസിപ്പാറോസിന്റെ വിശ്വാസദാൎഢ്യം പ്രകാശിപ്പിച്ചുകാണിക്കുവാനാണു അദ്ദേഹം ഇങ്ങനെ പറയുന്നതു്. — "പെഗുഗേലോസും ഹർമാഗേനീസും": വിശ്വാസം പരിത്യജിച്ചു തന്നിൽനിന്നു പിരിഞ്ഞുപോയതായി വി. ശ്ലീഹാ പറയുന്ന ഇവർ ഇരുവരും ചെറിയ ആസിയായിലെ രണ്ടു പ്രധാനികളായിരുന്നു. ഇവർ ക്രിസ്തുമതരഹസ്യങ്ങൾ ഏവയെന്നു മനസ്സിലാക്കി പൌലോസിന്റെമേൽ ദോഷാരോപണം ചെയ്യുവാൻ കാരണം കണ്ടുപിടിക്കുവാനായിരുന്നു വഞ്ചകമനസ്സോടുകൂടി അദ്ദേഹത്തിന്റെ ശിഷ്യഗണത്തിൽ ചെന്നുചേൎന്നതു്. അവരുടെ ഉദ്ദേശ്യം ശ്ലീഹാ മനസ്സിലാക്കി എന്നറിഞ്ഞമാത്രയിൽ അവർ അദ്ദേഹത്തെ വിട്ടുപോയി.

൧൬. "ആനേസിപ്പാറോസിന്റെ കുടുംബത്തിനു": ശ്ലീഹായുടെ രീതിയനുസരിച്ചു് ആനേസിപ്പാറോസിനു സ്വന്തമായി പറഞ്ഞുകാണാത്തതുകൊണ്ടു അദ്ദേഹം മരിച്ചുപോയിരുന്നു എന്നു അനുമാനിക്കപ്പെടുന്നു. ആകയാൽ മരിച്ചുപോയിരുന്ന അദ്ദേഹത്തിന്റെ ആത്മാവിനുവേണ്ടിയുള്ളതാണ് ശ്ലീഹായുടെ പ്രാൎത്ഥന. വ. ൧൮. നോക്കുക.

## അദ്ധ്യായം ൨.

ഉദ്യോഗനിൎവ്വഹണത്തിൽ ഉത്സാഹവും ഞെരുക്കങ്ങളിൽ ക്ഷമയും ഉണ്ടാകണമെന്ന് ശ്ലീഹാ തിമാത്തേയോസിനോടു ഉപദേശിക്കുന്നു. പാഷണ്ഡികളുടെ വഞ്ചനകളുടെ അപകടം.

ആകയാൽ എന്റെ മകനേ, ഈശോമ്ശീഹാമൂലമുള്ള കൃപയിൽ നീ ശക്തിപ്രാപിക്കുക.

൨. വളരെ സാക്ഷികൾമുഖേന എന്നിൽനിന്നു കേട്ടവയെത്തന്നെ മററുള്ളവരെയും പഠിപ്പിക്കുവാൻ കഴിവുള്ള വിശ്വാസികളായ ആളുകളെ നീ ഭരമേല്പിക്കുക.

൩. ഈശോമ്ശീഹായുടെ നല്ല പടയാളി എന്നപോലെ വിഷമതകൾ സഹിക്കുക.

൪. തന്നെ തിരഞ്ഞെടുത്തവനെ പ്രസാദിപ്പിക്കുവാൻവേണ്ടി, ഒരുവനും യുദ്ധംചെയ്കയിൽ (മററു) ലോകകാൎയ്യങ്ങളിൽ ഉൾപ്പെടുന്നില്ല.

൫. ഒരുവൻ യുദ്ധംചെയ്യുന്നു എ

ങ്കിൽ നിയമപ്രകാരം യുദ്ധംചെയ്യാത്തപക്ഷം അവൻ കിരീടം ധരിപ്പിക്കപ്പെടുന്നില്ല.

൬. അദ്ധ്വാനിക്കുന്ന കൃഷിക്കാരനാകുന്നു തൻെറ ഫലങ്ങളിൽ ആദ്യത്തേതു അനുഭവിക്കേണ്ടതു്.

൭. ഞാൻ നിന്നോടു പറയുന്നതു മനസ്സിലാക്കുക. നമ്മുടെ കർത്താവു സകല കാൎയ്യത്തിലും നിനക്കു ജ്ഞാനം നൽകട്ടെ.

൮. എൻെറ സുവിശേഷപ്രകാരം ദാവീദിൻെറ സന്തതിയിൽ നിന്നുള്ളവനായ മരിച്ചവരിൽ നിന്നുയിൎത്ത ഈശോമ്ശിഹായെ ഓൎക്കുക.

൯. അവനുവേണ്ടി ഞാൻ ദുഷ്കൎമ്മങ്ങൾ പ്രവൎത്തിക്കുന്നവനെപ്പോലെ ബന്ധനങ്ങൾവരെ ഞെരുക്കങ്ങൾ സഹിക്കുന്നു. എങ്കിലും ദൈവത്തിൻെറ വചനം ബന്ധിക്കപ്പെട്ടതല്ല.

൧൦. ഇതിനാൽ ഞാൻ തിരഞ്ഞെടുക്കപ്പെട്ടവൎക്കുവേണ്ടി, ഈശോമ്ശിഹായിലുള്ള ജീവൻ നിത്യമഹത്വത്തോടുകൂടി അവരും കണ്ടെത്തേണ്ടതിനായി, സകലവും സഹിക്കുന്നു.

൧൧. എന്തുകൊണ്ടെന്നാൽ ഈ ചൊല്ലു് വിശ്വാസയോഗ്യമാകുന്നു: നാം അവനോടുകൂടി മരിച്ചാൽ അവനോടുകൂടി ജീവിക്കയുംചെയ്യും.

൧൨. നാം സഹിക്കുമെങ്കിൽ അവനോടുകൂടി വാഴുകയുംചെയ്യും. നാം അവനെ നിഷേധിച്ചുപറയുന്നു എങ്കിലോ അവനും നമ്മെ നിഷേധിച്ചു പറയും. [മത്താ. അ. ൧൦. വ. ൩൩: മൎക്കോ. അ. ൮. വ. ൩൮.]

൧൩. നാം അവനെ വിശ്വസിക്കാതിരുന്നാൽ (തന്നെയും) അവൻ തൻെറ വിശ്വാസത്തിൽ നിലനില്ക്കുന്നു. തന്നെത്തന്നെ നിഷേധിച്ചു പറയുവാൻ അവനു സാധിക്കയില്ലല്ലൊ. [റോമ. അ. ൩. വ. ൩.]

൧൪. നീ ഇവ അവരെ ഓൎമ്മപ്പെടുത്തുകയും, പ്രയോജനമില്ലാത്ത വചനങ്ങളെപ്പററി, അവ കേൾക്കുന്നവരുടെ വീഴ്ചക്കായിട്ടു, അവർ തൎക്കിക്കരുതെന്നു നമ്മുടെ കൎത്താവിൻെറ മുമ്പാകെ സാക്ഷിപ്പെടുത്തുകയും ചെയ്യുക.

൧൫. സത്യത്തിൻെറ വചനം ശരിയായി പ്രസംഗിക്കുന്ന ലജ്ജതോന്നാത്ത ഒരു വേലക്കാരനായിട്ടു നിന്നെത്തന്നെ പൂൎണ്ണതയോടെ ദൈവസന്നിധിയിൽ നിറുത്തുവാൻ നിനക്കു ശ്രദ്ധയുണ്ടായിരിക്കട്ടെ.

൧൬. പ്രയോജനമില്ലാത്ത വ്യൎത്ഥവചനങ്ങളിൽനിന്നു അകന്നുകൊൾക. എന്തുകൊണ്ടെന്നാൽ അവയിൽ ഉൾപ്പെടുന്നവർ തങ്ങളുടെ ദുഷ്ടതയെ അധികമായി വൎദ്ധിപ്പിക്കും.

൧൭. അവരുടെ വചനം അർബുദവ്രണംപോലെ വളരെപ്പേരിൽ പടൎന്നുപിടിക്കും. (൧൮)

൧൮. മരിച്ചവരുടെ ഉയിപ്പു് കഴിഞ്ഞുപോയി എന്നു പറയുകയും ചിലരുടെ വിശ്വാസം മറിക്കുകയും ചെയ്തുകൊണ്ടു് സത്യത്തിൽനിന്നു വഴി തെററിപ്പോയവരായ (൧൭) «ഹെവുമേനേയോസ് അവരിൽ ഒരുവനും പിലേത്തോസ് വേറൊരുവനും ആകുന്നു».

൧൯. എന്നാൽ ദൈവത്തിൻെറ ഉറപ്പുള്ള അസ്ഥിവാരം നിലനില്ക്കുന്നതാകുന്നു. കൎത്താവു തനിക്കുള്ളവർ ആയിരിക്കുന്നവരെ അറിയുന്നു, കൎത്താവിൻെറ നാമം വിളി(ച്ചു പ്രാൎത്ഥി)ക്കുന്ന ഏവനും ദുഷ്ടതയിൽ നിന്നു അകന്നുകൊള്ളട്ടെ എന്ന ഈ മുദ്രയും അതിനുണ്ടു്.

൨൦. ഒരു വലിയ വീട്ടിലാകട്ടെ പൊന്നുകൊണ്ടോ വെള്ളികൊണ്ടോ ഉള്ള പാത്രങ്ങൾ മാത്രമല്ല, പി

ന്നെയൊ, മരംകൊണ്ടും മണ്ണുകൊണ്ടും ഉള്ളവയും ഉണ്ട്. ചിലതു മാന്യകാൎയ്യത്തിനും ചിലതോ ഹീനകാൎയ്യത്തിനും (ഉപയോഗിക്കുന്നു).

൨൧. ആകയാൽ ഒരു മനുഷ്യൻ ഇവയിൽനിന്നു തന്നെത്തന്നെ ശുദ്ധീകരിക്കുന്നു എങ്കിൽ തൻെറ ഉടമസ്ഥൻെറ ഉപയോഗത്തിനു ഉതകുന്നതും സകല സൽക്കൎമ്മങ്ങൾക്കും തയ്യാറാക്കപ്പെട്ടതുമായി മാന്യകാൎയ്യത്തിനായുള്ള ഒരു ശുദ്ധപാത്രമായിത്തീരും.

൨൨. ചെറുപ്രായത്തിൻെറ എല്ലാ ആഗ്രഹങ്ങളിൽനിന്നും ഓടിയകലുക. നീതിയുടെയും, വിശ്വാസത്തിൻെറയും, സ്നേഹത്തിൻെറയും, ശുദ്ധഹൃദയത്തോടുകൂടി നമ്മുടെ കൎത്താവിനെ വിളിക്കുന്നവരോടുള്ള സമാധാനത്തിൻെറയും പിന്നാലെ പാഞ്ഞെത്തുക.

൨൩. പഠിപ്പില്ലാത്തവയായ മൂഢതൎക്കങ്ങളിൽനിന്നു ഒഴിഞ്ഞുമാറുക. അവ ശണ്ഠകളെ ജനിപ്പിക്കുന്നു എന്നു നീ അറിയുന്നുവല്ലൊ. [൧. തിമാ. അ. ൧. വ. ൪, ൬: തെത്തോ. അ. ൩. വ. ൯.]

൨൪. നമ്മുടെ കൎത്താവിൻെറ ദാസനു ആകട്ടെ ശണ്ഠകൂടുവാനല്ല, പിന്നെയൊ, (൨൫)

൨൫. തനിക്കു വിരോധമായി തൎക്കിക്കുന്നവൎക്കു ദൈവം ഒരുപക്ഷേ അനുതാപം നൽകുകയും, അവർ സത്യം അറിയുകയും, (൨൬)

൨൬. തങ്ങളെക്കുറിച്ചുതന്നെ ഓൎക്കുകയും, പിശാചിൻെറ ഇഷ്ടത്തിനു ഒത്തവണ്ണം ഏതിൽ അവർ പിടിക്കപ്പെട്ടിരിക്കുന്നുവോ അവൻെറ ആ കണികളിൽനിന്നു രക്ഷപെടുകയും ചെയ്യും (൨൫) «എന്നുവെച്ചു താഴ്മയോടുകൂടി അവരെ പഠിപ്പിക്കേണ്ടതിനു» (൨൪) «സകല മനുഷ്യരുടെ അടുക്കലും വിനയമുള്ളവനും, ഉപദേശിക്കുവാൻ പഠിപ്പുള്ളവനും, ദീൎഘശാന്തതയുള്ളവനും ആയിരിക്കുവാനാണു ആവശ്യമായിരിക്കുന്നതു്».

## വ്യാഖ്യാനം.

൨. "വളരെ സാക്ഷികൾ മുഖേന": ഗ്രീ., ല., അറ.പ്രതികളിലും ഇങ്ങനെതന്നെ കാണുന്നു. 'വളരെ സാക്ഷികളുടെ പ്രാമാണ്യം (Authority) അനുസരിച്ച്" എന്നു പലർ ഗ്രഹിക്കുന്നുമുണ്ട്. മൂശെയുടെ നിയമവും പ്രവാചകന്മാരുടെ വാക്കുകളും ആധാരമായി കാണിച്ചു ഞാൻ പറഞ്ഞവ എന്നാണ് ഇതുകൊണ്ടു അവർ മനസ്സിലാക്കുന്നതു്. — ക്രൂശായപ്രതിയിൽ 'വളരെ സാക്ഷികളുടെ ഇടയിൽ അഥവാ മുമ്പാകെ' എന്നു വിവൎത്തനം ചെയ്തിരിക്കുന്നു. പരസ്യമായി, പലരുടെയും സാന്നിദ്ധ്യത്തിൽ എന്നാണു ഇതിൻെറ അൎത്ഥം. സുറിയാനിയിലെ പദങ്ങളിൽനിന്ന് ഈ അൎത്ഥവും ജനിക്കാം. — എഴുതപ്പെട്ടവയെപ്പററിയല്ല, കേട്ടവയെപ്പററിയാണു വി. ശ്ലീഹാ ഇവിടെ പ്രസ്താവിക്കുന്നതു്. ആകയാൽ പാരമ്പൎയ്യങ്ങളും (Traditions) നാം സ്വീകരിക്കേണ്ടതാണെന്നു ഈ വാക്യത്തിൽനിന്നും വിശദമാകുന്നുണ്ടല്ലൊ.

൪. "യുദ്ധം ചെയ്യുയിൽ": 'ദൈവത്തിനു'വേണ്ടി യുദ്ധം ചെയ്യുയിൽ എന്നുകൂടി ചില ലത്തീൻപ്രതികളിൽമാത്രം കാണുന്നുണ്ട്. മററു ല. പ്രതികളിലും, ഗ്രീ., അറ., ക്രൂശ. പ്രതികളിലും കാണുന്നതു സുറി.പോലെതന്നെയാണ്.

൮. "എൻെറ സുവിശേഷപ്രകാരം": ഞാൻ പ്രസംഗിക്കുന്ന സുവിശേഷം അനുസരിച്ച്. — "ദാവീദിൻെറ സന്തതിയിൽനിന്നുള്ളവനായ മരിച്ചവരിൽനിന്നുയിൎത്ത ഈശോമ്ശീഹായെ ഓൎക്കുക": അറ., ക്രൂശ.പ്രതികളിലും ഇങ്ങനെതന്നെ വിവൎത്തനം

ചെയ്തിരിക്കുന്നു. ലത്തിൻപ്രതിയിലാകട്ടെ 'ദാവീദിൻെറ സന്തതിയിൽനിന്നുള്ളവനായ ഈശോമ്ശീഹാ മരിച്ചവരിൽനിന്നുയിർത്തു എന്നു ഓക്കുക' എന്നാണ് തർജ്ജമ ചെയ്തിരിക്കുന്നത്. ഗ്രീ., സുറി. പ്രതികളിലെ പദങ്ങൾക്കു ഈ ഇരുവിധ തർജ്ജമയും അനുയോജ്യമാണ്.

൯. "അവനുവേണ്ടി": ഈശോമ്ശീഹായിക്കുവേണ്ടി എന്നത്ഥം. ക്രുശ.ൽനിന്നു ഇതു സ്പഷ്ടമാകുന്നുമുണ്ട്. ആധുനികന്മാരായ ചില വിവത്തകന്മാരാകട്ടെ 'സുവിശേഷത്തിനുവേണ്ടി' എന്നു ഗ്രഹിക്കുന്നു. ഏതായാലും കാര്യഭേദമില്ലല്ലൊ.

൧൪. "അവർ തക്കിക്കരുതെന്നു": ഗ്രീ., അറ.പ്രതികളിലും 'അവർ തക്കിക്കരുതെന്നു' സുറി. പൊലെതന്നെ പറഞ്ഞിരിക്കുന്നു. ല., ക്രുശ.പ്രതികളിലാകട്ടെ 'നീ തക്കിക്കരുതു" എന്നാണു കാണുന്നതു്.

൧൮. "ഉയിപ്പുകഴിഞ്ഞുപോയി": ശരീരോത്ഥാനം മ്ശീഹായുടെയും അദ്ദേഹത്തിൻെറ മരണാവസരത്തിൽ പുനജ്ജീവൻ പ്രാപിച്ചവരുടെയും ഉയിപ്പുകൊണ്ട് അവസാനിച്ചു എന്നു ചിലർ പറഞ്ഞിരുന്നു. ഉത്ഥാനം ശാരീരികമല്ല, മാമോദീസാ, പാപസങ്കീത്തനം ആദിയായവയാലുള്ള ആത്മികമാണ് എന്നു വേറെ ചിലരും ഉപദേശിച്ചിരുന്നു. ഈ അബദ്ധോപദേഷ്ടാക്കളെപ്പററിയാണു വി. ശ്ലീഹാ ഇവിടെ പ്രസ്താവിക്കുന്നതു്.

൧൯. "ഈ മുദ്ര": കത്താവു തനിക്കുള്ളവരെ അറിയുന്നു; കത്താവിൻെറ നാമം വിളി (ച്ചു പ്രാത്ഥി)ക്കുന്നവർ ദുഷ്ടതയിൽനിന്നു അകന്നുകൊള്ളട്ടെ ഇവയാണു മുദ്രാവാക്യം. കത്താവു തനിക്കുള്ളവരെ അറിയുന്നു എന്നു് ഇവിടെ പറഞ്ഞിരിക്കുന്നതു വെറും അറിവിനെ ഉദ്ദേശിച്ചു മാത്രമല്ല, അവരെ സ്നേഹിക്കുകയും അവസാനപര്യന്തം നിലനില്പുവാൻ ആവശ്യമായ കൃപാവരം നൽകി അവരെ സംരക്ഷിക്കുകയും ചെയ്യുന്നു എന്നതിനെ ഉദ്ദേശിച്ചുകൂടിയാണ്. ആകയാൽ സഭയോടുകൂടി ഇരിക്കുവാനും തിരഞ്ഞെടുക്കപ്പെട്ടവരെ അവസാനത്തോളം സംരക്ഷിക്കുവാനും കത്താവു തീർച്ചയാക്കിയിരിക്കുന്നതുകൊണ്ടു് വിശ്വാസവും സഭയും നിലനില്ക്കും. വിശ്വാസികളിൽ ഒരുത്തൻപോലും നശിക്കുവാൻ ഇടവരികയുമില്ല. ഇതിനായി മനുഷ്യൻകൂടി കുറെയെല്ലാം ചെയ്യേണ്ടതുണ്ട്. ഇതാണു മുദ്രയിലെ മറെറ വാക്യം: ദുഷ്ടതയിൽനിന്നു അകന്നുകൊള്ളട്ടെ എന്നതു തന്നെ. ഇതു മനുഷ്യൻെറ സ്വാതന്ത്ര്യമനസ്സിനെ ആശ്രയിച്ചിരിക്കുന്നു. ആകയാൽ മനുഷ്യൻ നശിക്കുവാൻ മനസ്സുവെക്കുന്നെങ്കിലല്ലാതെ അവനെ സഭയിൽനിന്നു വിച്ഛേദിക്കുവാനൊ നശിപ്പിക്കുവാനൊ ആക്കും സാധിക്കയില്ല. ദൈവം കുറെപ്പേരെമാത്രം തിരഞ്ഞെടുത്തു അവക്കു മാത്രം കൃപ നൽകുന്നു എന്നു ചില പ്രോട്ടസ്റ്റൻറുകാർ പറയുന്നതു അബദ്ധമാണ്.

൨൦. "വലിയവീട്": ഭൂമിയിലുള്ള കത്തോലിക്കാസഭ. രക്ഷപ്രാപിക്കുന്നവരെയും, വിശ്വാസവും മ്ശീഹായുടെ കൃപാവരവും തങ്ങളിൽ സംരക്ഷിക്കായ്കയാൽ നശിച്ചുപോകുന്നവരെയുമാണ് വിവിധപാത്രങ്ങൾ സൂചിപ്പിക്കുന്നതു്.

൨൧. "ഇവയിൽനിന്നു . . . ശുദ്ധീകരിക്കുന്നു എങ്കിൽ": വ. ൧൯-ൽ പറഞ്ഞിട്ടുള്ള ദുഷ്ടതയിൽനിന്ന് എന്നും, വ. ൧൮-ൽ കാണുന്ന പാഷണ്ഡികളുടെ കൂട്ടത്തിൽനിന്ന് എന്നും, വ. ൨൦-ൽ പ്രസ്താവിച്ചിട്ടുള്ള അവമാനപാത്രങ്ങളിൽനിന്ന് എന്നുമൊക്കെയാണു ഇതിനു വ്യാഖ്യാനം പറഞ്ഞുകാണുന്നതു്.

൨൩. "പഠിപ്പില്ലാത്ത": ബുദ്ധിവികാസത്തിനും ജ്ഞാനസമ്പാദനത്തിനും ഉപയുക്തമല്ലാത്ത.

# അദ്ധ്യായം ൩.

**അവസാനനാളുകളിലെ പാഷണ്ഡികളുടെ പ്രകൃതി. സ്ഥിരതയോടിരിക്കുവാൻ വി. ശ്ലീഹാ തിമാത്തേയോസിനോടു ചെയ്യുന്ന ഉപദേശം. വി. ലിഖിതങ്ങളുടെ അറിവുമൂലമുള്ള വലിയ പ്രയോജനം.**

൧എന്നാൽ അവസാനദിവസങ്ങളിൽ വിഷമതയേറിയ സമയങ്ങൾ വരും എന്നിതു അറിഞ്ഞുകൊള്ളുക. [൧. തിമാ. അ. ൪. വ. ൧: ൨. പത്രോ. അ. ൩. വ. ൩: യൂദ. വ. ൧൮.]

൨. എന്തുകൊണ്ടെന്നാൽ സ്വസ്നേഹികളും, ദ്രവ്യാഗ്രഹികളും, ആത്മപ്രശംസ ചെയ്യുന്നവരും, അഹംഭാവികളും, ദൂഷകന്മാരും, സ്വജനങ്ങളെ അനുസരിക്കാത്തവരും, നന്ദിഹീനരും, ദുഷ്ടന്മാരും, (൫)

൩. ഏഷണി പറയുന്നവരും, ദുരാഗ്രഹത്തിനു കീഴ്പ്പെട്ടവരും, മൃഗസ്വഭാവികളും, സൽഗുണങ്ങളെ ദ്വേഷിക്കുന്നവരും,

൪. ഒററിക്കൊടുക്കുന്നവരും, തിട്ടുക്കം കൂട്ടുന്നവരും, അഹങ്കാരികളും, ദൈവസ്നേഹത്തെക്കാൾ കൂടുതലായി ദുരാശകളെ സ്നേഹിക്കുന്നവരും,

൫. ദൈവഭക്തിയുടെ ഛായ (മാത്രം) തങ്ങളിൽ ഉള്ളവരും എന്നാൽ അതിൻെറ ശക്തിയിൽനിന്നു അകന്നിരിക്കുന്നവരും (൨) «ആയ മനുഷ്യർ ഉണ്ടാകും». ഇപ്രകാരമുള്ളവർ ആരോ അവരെ നിന്നിൽനിന്നകററുക.

൬. എന്തെന്നാൽ ഈ കൂട്ടത്തിലുള്ളവരാകുന്നു വീടുകളിൽ നുഴഞ്ഞുകയറി പാപങ്ങളാൽ മൂടപ്പെട്ടവരും, പലവിധ ദുരാശകളിലേക്കു നടത്തപ്പെടുന്നവരും, (൭)

൭. എപ്പോഴും പഠിക്കുന്നു എങ്കിലും സത്യത്തിൻെറ അറിവിലേക്കു വരുവാൻ ഒരിക്കലും സാധിക്കാത്തവരുമായിട്ടുള്ള (൬) «സ്ത്രീകളെ അടിമകളാക്കുന്നവർ».

൮. യാനേസും യംബ്രേസും മൂശെക്കു വിരോധമായി എപ്രകാരം നിന്നുവൊ അപ്രകാരംതന്നെ തങ്ങളുടെ വിചാരം ദുഷിച്ചവരും വിശ്വാസത്തിൽനിന്നു തള്ളിക്കളയപ്പെട്ടവരുമായ ഇവരും സത്യത്തിനു വിരോധമായി നില്ക്കുന്നു. [പുറ. അ. ൭. വ. ൧൧.]

൯. എന്നാൽ അവർ മുമ്പോട്ടു പോകയില്ല. എന്തെന്നാൽ അവരുടെ ഭോഷത്വം, അവരുടേതു അറിയപ്പെട്ടതുപോലെതന്നെ, സകല മനുഷ്യർക്കും അറിയപ്പെട്ടതായിരിക്കുന്നു.

൧൦. നീയോ എൻെറ ഉപദേശത്തിൻെറ പിന്നാലെയും, എൻെറ നടപടികളുടെ പിന്നാലെയും, എൻെറ ഇഷ്ടത്തിൻെറ പിന്നാലെയും, എൻെറ വിശ്വാസത്തിൻെറ പിന്നാലെയും, എൻെറ ദീർഘശാന്തതയുടെ പിന്നാലെയും, എൻെറ സ്നേഹത്തിൻെറ പിന്നാലെയും, എൻെറ ക്ഷമയുടെ പിന്നാലെയും, (൧൧)

൧൧. എൻെറ ഞെരുക്കത്തിൻെറ പിന്നാലെയും, എൻെറ പീഡകളുടെ പിന്നാലെയും (൧൦) «വന്നിരിക്കുന്നു». അന്തിയാക്കിയായിലും, ഇക്കാനോനിലും, ലുസ്ത്രായിലും വെച്ചു ഞാൻ എന്തെല്ലാം സഹിച്ചു എന്നും എങ്ങനെയുള്ള ഞെരുക്കം അനുഭവിച്ചു എന്നും നീ അറിയുകയും ചെയ്യുന്നു. ഇവയൊക്കെയിൽ നിന്നും എൻെറ കർത്താവ്

എന്നെ രക്ഷിച്ചു. [നട. അ. ൧൩, ൧൪.]

൧൨. ദൈവഭക്തിയോടുകൂടി ഈശോമ്ശിഹായിൽ ജീവിക്കുവാൻ ഇച്ഛിക്കുന്നവരെല്ലാം പീഡിപ്പിക്കപ്പെടുന്നു.

൧൩. ദുഷ്ടന്മാരും വഞ്ചകന്മാരുമായ മനുഷ്യർ വഴിതെററുകയും വഴിതെററിക്കുകയും ചെയ്തുകൊണ്ടു തങ്ങളുടെ ദുഷ്ടത വർദ്ധിപ്പിക്കും.

൧൪. നീയോ നീ പഠിക്കുകയും സ്ഥിരപ്പെടുത്തപ്പെടുകയും ചെയ്തിട്ടുള്ളവയിൽ നിലനില്ക്കുക. എന്തുകൊണ്ടെന്നാൽ നീ ആരിൽനിന്നു പഠിച്ചു എന്നും, (൧൫)

൧൫. ഈശോമ്ശിഹായിലുള്ള വിശ്വാസത്താൽ ആയുസ്സിനായി നിന്നെ ജ്ഞാനിയാക്കുവാൻ കഴിയുന്ന വിശുദ്ധഗ്രന്ഥങ്ങൾ നിന്റെ ചെറുപ്പം മുതൽ നീ പഠിപ്പിക്കപ്പെട്ടു എന്നും (൧൪) «നീ അറിയുന്നുവല്ലോ».

൧൬. ആത്മാവിനാൽ എഴുതപ്പെട്ട എല്ലാ പുസ്തകവും ഉപദേശത്തിനും, ശാസനത്തിനും, തിരുത്തലിനും, നീതിയിലുള്ള നടത്തലിനും പ്രയോജനമുള്ളതാകുന്നു. [൨. പത്രോ. അ. ൧, വ. ൨൦.]

൧൭. ദൈവത്തിന്റെമനുഷ്യൻസകല സൽകർമ്മത്തിനും പൂർണ്ണനും തികഞ്ഞവനുമായിത്തിരുവാൻതന്നെ.

## വ്യാഖ്യാനം.

൧. "അവസാനദിവസങ്ങളിൽ": ഭാവിയിൽ എന്നുമാത്രമാണു ഇവിടെ ഗ്രഹിക്കേണ്ടതു്. 'ഇപ്രകാരമുള്ളവ . . . രെ നിന്നിൽനിന്നു അകററുക' എന്നു വ. ൫-ൽ പറഞ്ഞിരിക്കുന്നതിൽനിന്നു തിമാത്തേയോസിന്റെ ജീവകാലത്തുതന്നെ ഈ വ്യാജോപദേഷ്ടാക്കളിൽ ചിലർ പ്രത്യക്ഷപ്പെട്ടുമെന്നു വിശദമാകുന്നുണ്ടു്.

൨. "സ്വജനങ്ങളെ": മററു പ്രതികളിലെല്ലാം 'മാതാപിതാക്കളെ', 'ജനയിതാക്കളെ' എന്നു കുറെക്കൂടി വ്യക്തമായിട്ടാണു കാണുന്നതു്.

൮. "യാനേസും യംബ്രേസും": മൂശെയോടു മത്സരിച്ചു ഫെറ്ഓനുവേണ്ടി മന്ത്രവാദം ചെയ്തവരിൽ പ്രധാനികളാണിവർ. ഈ പേരുകൾ വെളിപാടുമൂലമൊ പരമ്പരാഗതമായ വൃത്താന്തംമുഖേനയൊ വി. പൌലോസു അറിഞ്ഞു എന്നു കരുതാം. ഗ്രീ., അറ., കൂശ. പ്രതികളിലും, പൌരാണികങ്ങളും പ്രാമാണികങ്ങളുമായ മററു ചില വിവർത്തനങ്ങളിലും സുറിയാനിയിലെപ്പോലെതന്നെയാണു കാണുന്നതു്. ലത്തീൻപ്രതിയിലും ചില പുരാതനഗ്രന്ഥകാരന്മാരിലും യംബ്രേസ് എന്ന നാമം മാംബ്രേസ് എന്നു രൂപാന്തരപ്പെട്ടിരിക്കുന്നു. – ഇവർ ബെൽആം ദീർഘദർശി (സം. അ. ൨൨.)യുടെ മക്കളും, മെസ്രേൻശാസ്ത്രജ്ഞന്മാർ മൂശെയെ അഭ്യസിപ്പിച്ച ഗുരുക്കന്മാരുമാണെന്നു എബ്രായക്കാർ പറയുന്നുണ്ടു്.

൯. "അവർ മുമ്പോട്ടു പോകയില്ല": മതഭിന്നതകളുടെയെല്ലാം ഭാവി എന്തായിരിക്കുമെന്നാണു ശ്ലീഹാ പറയുന്നതു്. അവ കുറെക്കാലത്തേക്കു അഭിവൃദ്ധിപ്പെടുന്നതായി കാണപ്പെട്ടും. എന്നാൽ ഒടുവിൽ നശിച്ചു നാമാവശേഷമായിത്തീരും. വി. പൌലോസിന്റെ വാക്കുകൾ അനപത്ഥമായിരിക്കുന്നു എന്നു തിരുസഭാചരിത്രംകൊണ്ടു നമുക്കെല്ലാം ധാരാളം അറിയാവുന്നതാണു്. 'സത്യത്തിനു ബലമുള്ള കാലുകളും അസത്യത്തിനു ബലഹീനങ്ങളുമാണുള്ളതു്' എന്നാണു് എബ്രായജനങ്ങളുടെ ഇടയിലുള്ള ഒരു പഴഞ്ചൊല്ല്.

൧൬, ൧൭. ആത്മാവിനാൽ എഴുതപ്പെട്ട എല്ലാ പുസ്തകവും ദൈവമനുഷ്യൻ സകല സൽകർമ്മത്തിനും സംപൂർണ്ണനും തികഞ്ഞവനുമായിത്തീരുവാൻ തക്കവണ്ണം ഉപദേശ

ത്തിനും, ശാസനത്തിനും, തിരുത്തലിനും, നീതിയിലുള്ള നടത്തലിനും പ്രയോജനമുള്ള താകുന്നു എന്നാണല്ലൊ വി. ശ്ലീഹാ ഈ വാക്യങ്ങളിൽ പറയുന്നതു്. പ്രോട്ടസ്റ്റൻറുകാർ ഇവയിൽനിന്നു്: – ൧. അറിവില്ലാത്ത ഏതു പുരുഷനും സ്ത്രീക്കുംതന്നെയും വി. ഗ്രന്ഥങ്ങൾ വായിച്ചു തനതഭിപ്രായത്തിനും തനതായ 'അരൂപിക്കും' തോന്നുന്ന അർത്ഥം അ ഗ്രന്ഥങ്ങളുടെ ഏതു ഭാഗത്തിനും കൊടുക്കാമെന്നും, ൨. ഒരു ക്രിസ്ത്യാനി വിശ്വസിക്കുവാൻ കടപ്പെട്ടിരിക്കുന്ന സത്യങ്ങളെല്ലാം വി. ഗ്രന്ഥങ്ങളിൽതന്നെ അടങ്ങിയിരിക്കുന്നു, അഥവാ, ചുരുങ്ങിയപക്ഷം, സഭയുടെ അധികാരമോ വ്യാഖ്യാനമോകൂടാതെ രക്ഷക്കു ആവശ്യമായവയെല്ലാം വി. ഗ്രന്ഥങ്ങൾതന്നെ പഠിപ്പിക്കുന്നു എന്നും അനുമാനിക്കുവാൻ ശ്രമിക്കുന്നു. എന്നാൽ ഈ അനുമാനങ്ങൾ വി. പൌലോസിൻെറ ഈ വാക്യങ്ങളിൽനിന്നും അവയുടെ അർത്ഥത്തിൽനിന്നും വളരെ വിദൂരസ്ഥങ്ങളായിരിക്കുന്നു എന്നു പറഞ്ഞുകൊള്ളട്ടെ. – ൧. പുരോഹിതനും, മെത്രാനും, ചെറിയആസിയായിലെ സർവ്വസഭകളുടെയും മേലാവും, ദൈവമനുഷ്യനും, അന്യരെ പഠിപ്പിക്കുവാനും മാനസാന്തരപ്പെടുത്തുവാനും ഉദ്യോഗകടമയുള്ള സുവിശേഷശുശ്രൂഷകനുമായ തിമാത്തേയോസിനോടു വി. ഗ്രന്ഥങ്ങൾ വായിക്കുവാൻ ശ്ലീഹാ പറയുന്നതുകൊണ്ടു് പഠിപ്പില്ലാത്ത ഏതുപുരുഷനും സ്ത്രീക്കും വായിച്ചു വ്യാഖ്യാനിക്കുവാൻ തക്കവയാണു അവ എന്നു സിദ്ധിക്കുന്നുണ്ടോ? വളരെയാളുകൾ ദൈവവചനത്തിൽ കൂട്ടുചേർക്കുകയും അവ ദുഷിപ്പിക്കുകയും ചെയ്യുന്നു എന്നു വി. ശ്ലീഹാ തന്നെ (൨. കോറ. അ. ൨. വ. ൧൭-ൽ) പറഞ്ഞിരിക്കുന്നു. വി. പൌലോസിൻെറ ലേഖനങ്ങളിൽ 'ഗ്രഹിക്കുവാൻ പ്രയാസമുള്ള ചില കാര്യങ്ങളുണ്ടു്; പഠിപ്പില്ലാത്തവരും (വിശ്വാസത്തിൽ) അസ്ഥിരന്മാരും, മറ്റു വി. ഗ്രന്ഥങ്ങളുടെ കാര്യത്തിൽ തങ്ങൾ ചെയ്യുന്നതുപോലെ, അവയും തങ്ങളുടെ സ്വന്തനാശത്തിനായി വളച്ചുതിരിക്കുന്നു' എന്നു വി. പത്രോസു (൨. പത്രോ. അ. ൩. വ. ൧൬.) പറയുന്നില്ലെ? ദേശ്യഭാഷകളിൽ മൂഢജനങ്ങൾ വി. ഗ്രന്ഥങ്ങൾ വായിച്ചു ചെയ്തിരുന്ന ദുഷ്പ്രയോഗം തടുക്കുവാൻ വി. സഭയ്ക്കു ആവശ്യം നേരിടുന്നതിനുള്ള കാരണങ്ങളെപ്പറ്റി സുവിശേഷങ്ങളുടെ മുഖവുരയിൽ (പുറം V.) പറഞ്ഞിട്ടുള്ളതു നോക്കുക. – ൨. പുരോഹിതനും, മെത്രാനും, ദൈവമനുഷ്യനും, സുവിശേഷശുശ്രൂഷകനും ആയിരുന്ന തിമാത്തേയോസിനു അന്യരെ ഉപദേശിക്കുവാനും പഠിപ്പിക്കുവാനും, തന്നെത്തന്നെയും അവരെയും രക്ഷാമാർഗ്ഗത്തിലാക്കുവാനും വി. ലിഖിതങ്ങൾ ഉപകാരപ്രദമായതുകൊണ്ടു് ഒരു ക്രിസ്ത്യാനി വിശ്വസിക്കേണ്ടവയെല്ലാം അവയിൽ അടങ്ങിയിരിക്കുന്നു എന്നു എങ്ങനെ അനുമാനിക്കാം? പഴയനിയമത്തിലെയും വി. പൌലോസു തിമാത്തേയോസിനു എഴുതീട്ടുള്ള ഇരുലേഖനങ്ങളും ഉൾപ്പെടെയുള്ള പുതിയനിയമത്തിലെയും കാനോനികങ്ങളായ സകല പുസ്തകങ്ങളും ദൈവികപ്രാമാണികത്വമുള്ളവയാണെന്നു ഏതു ക്രിസ്ത്യാനിയും വിശ്വസിക്കേണ്ടതാണല്ലൊ. വി. ഗ്രന്ഥം ഈ സംഗതിയെപ്പറ്റി എവിടെയാണു് നമ്മോടു പറഞ്ഞിട്ടുള്ളതു്? – പുസ്തകങ്ങൾമാത്രം എന്നു വി. പൌലോസു പറയുന്നില്ല. വാക്കാലുള്ളവയും ഉപയോഗപ്രദമെന്നു സമ്മതിക്കുകയും അവയനുസരിക്കുവാൻ കല്പിക്കുകയും ചെയ്തിരിക്കുന്നു. (അ. ൨. വ. ൨: ൨. തെസ. അ. ൨. വ. ൧൫. നോക്കുക.) വി. ശ്ലീഹന്മാർ എല്ലാവരും പ്രസംഗിച്ചു. എല്ലാവരും രേഖപ്പെടുത്തീട്ടില്ല. വി. പൌലോസുതന്നെയും താൻ സുവിശേഷപ്രസംഗം ചെയ്തിട്ടുള്ള എല്ലാ സ്ഥലങ്ങളിലേക്കും ലേഖനങ്ങൾ അയച്ചിട്ടില്ല. എഴുതിയ ലേഖനങ്ങളിൽതന്നെയും താൻ പ്രസംഗിച്ചിട്ടുള്ള കാര്യങ്ങളെല്ലാം ക്രോഡീകരിച്ചിട്ടുമില്ല. കൂദാശകളും, സൽപ്രവൃത്തികളും, ന. കർത്താവു കല്പിച്ചിട്ടുള്ള മറ്റു കാര്യങ്ങളും ഗുണപ്രദമാണെന്നുള്ളതു വി. ശ്ലീഹാ നിഷേധിച്ചിട്ടില്ല. അവയും സ്വീകരിക്കാവുന്നവയും സ്വീകരിക്കേണ്ടവയുമാണു്. വി. പൌലോസു ഈ ലേഖനം എഴുതിയകാലത്തു യോഹന്നാൻെറ വെളിപാടുഗ്രന്ഥമാകട്ടെ,

സുവിശേഷമാകട്ടെ, ലേഖനങ്ങളാകട്ടെ ഇല്ലായിരുന്നു. അവയും അന്നുണ്ടായിരുന്നവയോടൊപ്പം പ്രസ്തുതോദ്ദേശ്യങ്ങൾക്കു ഉപകാരപ്രദമാണെന്നുള്ളത് നിസ്തക്കമാണല്ലൊ. – വി. ഗ്രന്ഥത്തിൻെറ ഏതുഭാഗവും മേൽപറഞ്ഞ ഉദ്ദേശ്യങ്ങൾക്ക് ഉപയുക്തമാണെന്നതിൽ സന്ദേഹമില്ല. എന്നാൽ ക്രിസ്തീയവിശ്വാസത്തിൻെറയും നടപടിയുടെയും മുഴുനിയമം നാം പരിഗണിക്കുന്നെങ്കിൽ വി. തിമാത്തേയോസ് ചെറുപ്പംമുതൽ പഠിച്ചറിഞ്ഞ വി. ഗ്രന്ഥം – പഴയനിയമം – കൊണ്ടുമാത്രം നാം സംതൃപ്തരാകരുത്. വി. ഗ്രന്ഥവും അതിൻെറ അത്ഥവും ശ്ലീഹന്മാർ ആക്കു ഏല്പിച്ചുകൊടുത്തുവോ ആ സഭയുടെ ശ്ലൈഹികപാരമ്പര്യങ്ങളും വ്യാഖ്യാനവും കൂടാതെ പുതിയനിയമംകൊണ്ടും നാം സംതൃപ്തരാകരുത്. (സുവിശേഷങ്ങളുടെ മുഖവുര നോക്കുക.)

## അദ്ധ്യായം ൪.

വി. ശ്ലീഹാ തിമാത്തേയോസിനെ ഭരമേല്പിക്കുന്ന ജോലികൾ. സമീപിച്ചിരിക്കുന്ന തൻെറ മരണത്തെപ്പററി ശ്ലീഹാ അദ്ദേഹത്തെ അറിയിക്കയും അദ്ദേഹം തൻെറ അടുക്കലേക്കുചെല്ലുവാൻ ആവശ്യപ്പെടുകയും ചെയ്യുന്നതു്.

൧. ദൈവത്തിൻെറയും, തൻെറ രാജ്യത്തിൻെറ വെളിപാടിൽ ജീവിച്ചിരിക്കുന്നവരെയും മരിച്ചവരെയും വിധിക്കുവാനിരിക്കുന്ന നമ്മുടെ കത്താവായ ഈശോമ്ശിഹായുടേയും സന്നിധിയിൽ ഞാൻ നിന്നോടു സാക്ഷിപ്പെടുത്തിപ്പറയുന്നു:

൨. വചനം പ്രസംഗിക്കുക, സമയത്തും അസമയത്തും ഉത്സാഹിയായിരിക്കുക, ദീഘശാന്തതയോടും പഠിപ്പോടുംകൂടി ശാസിക്കുകയും കുററപ്പെടുത്തുകയും ചെയ്യുക.

൩. എന്തുകൊണ്ടെന്നാൽ അവർ ക്ഷേമകരമായ ഉപദേശം കേൾക്കാതെ സ്വന്ത ദുരാശകൾക്കൊത്തവണ്ണം തങ്ങളുടെ കണ്ണേന്ദ്രിയത്തിൻെറ ചൊറിച്ചിൽ നിമിത്തം ഉപദേഷ്ടാക്കളെ തങ്ങൾക്കായി വദ്ധിപ്പിക്കയും, (൪)

൪. സത്യത്തിൽനിന്നു തങ്ങളുടെ ചെവി മാററിക്കളഞ്ഞിട്ട് കെട്ടുകഥകളിലേക്കു തിരിയുകയുംചെയ്യുന്ന (൩) «സമയം വരും».

൫. എന്നാൽ നീ സകലത്തിലും ഉണർവുള്ളവനായിരിക്കുകയും, കഷ്ടതകൾ സഹിക്കുകയും, സുവിശേഷകൻെറ ജോലി നിവ്വഹിക്കുകയും, നിൻെറ ശുശ്രൂഷ പൂത്തിയാക്കുകയും ചെയ്യുക.

൬. ഞാനോ ഇനി നൈവേദ്യമായി ഒഴിക്കപ്പെടുവാൻ പോകുന്നു. ഞാൻ അഴിഞ്ഞുപോകേണ്ട സമയവും അടുത്തു.

൭. ഞാൻ നല്ല യുദ്ധം ചെയ്തു; എൻെറ ഓട്ടം പൂത്തിയാക്കി; എൻെറ വിശ്വാസം സംരക്ഷിച്ചു.

൮. നീതിയുള്ള ന്യായാധിപതിയായിരിക്കുന്ന എൻെറ കത്താവു് ആ ദിവസത്തിൽ എനിക്ക്, – എനിക്കു മാത്രമല്ല, പിന്നെയൊ, തൻെറ വെളിപാടിനെ സ്നേഹിച്ചവക്കും – പ്രതിഫലമായി തരുവാനിരിക്കുന്ന നീതിയുടെ കിരീടം ഇപ്പോൾമുതൽ എനിക്കായി കാക്കപ്പെട്ടിരിക്കുന്നു. എൻെറ അടുക്കലേക്കു വേഗം വരുവാൻ ഉത്സാഹിക്കുക.

൯. എന്തെന്നാൽ ദേമാ എന്നെ വിട്ടുപിരിയുകയും, ഈലോകത്തെ സ്നേഹിച്ചിട്ടു തെസാലോനിക്കേയിലേക്കു പോകയുംചെയ്തു.

൧൦. ക്രിസ്സോസ് ഗാലാത്തിയായി ലേക്കും, തെത്തോസ് ദൽമാത്തിയായിലേക്കും (പോയിരിക്കുന്നു).

൧൧. ലൂക്കാമാത്രമേ എന്നോടുകൂടിയുള്ളു. മർക്കോസിനെ നിന്നോടുകൂടി കൂട്ടിക്കൊണ്ടുപോരിക. അവൻ എനിക്കു ശുശ്രൂഷക്കു തക്കവനാണല്ലൊ. [കൊലൊ. അ. ൪. വ. ൧൪.]

൧൨. തുക്കിക്കോസിനെ ഞാൻ അപ്പെസോസിലേക്കു അയച്ചിരിക്കുന്നു.

൧൩. ഞാൻ ത്രോഓസിൽ കപ്പോസിൻെറ പക്കൽ വെച്ചുപോന്നിട്ടുള്ള പുസ്തകപ്പെട്ടിയും, പുസ്തകങ്ങളും, പ്രത്യേകിച്ചു തുകൽചുരുളുകളും നീ വരുമ്പോൾ കൊണ്ടുപോരണം.

൧൪. ഓട്ടുപണിക്കാരനായ ആലേക്സാന്ത്രോസ് എന്നോടു വളരെ ഉപദ്രവങ്ങൾചെയ്തു. നമ്മുടെ കൎത്താവു അവൻെറ പ്രവൃത്തികൾക്ക് ഒത്തവണ്ണം അവനോടു പ്രതികാരം ചെയ്യും.

൧൫. അവൻ നമ്മുടെ വചനങ്ങളോടു വളരെ എതിൎത്തുനില്ക്കുന്നതുകൊണ്ടു നീയും അവനെ സൂക്ഷിച്ചുകൊള്ളണം.

൧൬. എൻെറ ആദ്യപ്രതിവാദത്തിൽ ആരും എന്നോടുകൂടിയുണ്ടായിരുന്നില്ല. മറിച്ച്, എല്ലാവരും എന്നെ ഉപേക്ഷിച്ചുകളഞ്ഞു. ഇതു് അവരിൽ ചുമത്തപ്പെടാതിരിക്കട്ടെ.

൧൭. എൻെറ കൎത്താവാകട്ടെ, പ്രസംഗം ഞാൻമൂലം പൂൎത്തീകരിക്കപ്പെടുവാനും, പുറജാതികളെല്ലാം കേൾക്കുവാനുംവേണ്ടി എനിക്കു സഹായമായി നില്ക്കുകയും, എന്നെ ശക്തിപ്പെടുത്തുകയുംചെയ്തു. ഇങ്ങനെ സിംഹത്തിൻെറ വായിൽനിന്നു ഞാൻ രക്ഷിക്കപ്പെട്ടു.

൧൮. എൻെറ കൎത്താവു് എല്ലാ ദുഷ്പ്രവൃത്തിയിൽനിന്നും എന്നെ രക്ഷിക്കയും തൻെറ സ്വൎഗ്ഗീയരാജ്യത്തിൽ എന്നെ ജീവിപ്പിക്കയുംചെയ്യും. അവനു എന്നും എന്നേക്കും സ്തുതി (ഉണ്ടായിരിക്കട്ടെ). ആമേൻ.

൧൯. പ്രെസ്കെല്ലായിക്കും, ആക്കെലോസിനും, ആനേസിപ്പൊറോസിൻെറ കുടുംബത്തിനും വന്ദനം പറയുക. [൨. തിമ. അ. ൧. വ. ൧൬.]

൨൦. ആറേസ്തോസ് കോറന്തോസിൽ താമസിച്ചു. ത്രോപ്പിമോസിനെ, ഞാൻ മിലെത്തോസ്പട്ടണത്തിൽ രോഗിയായിവിട്ടുപോന്നു.

൨൧. നീ വൎഷകാലത്തിനുമുമ്പു വരുവാൻ ഉത്സാഹിക്കണം. എവുബോലോസും, പോദേസും, ലിനോസും, ക്ലാവുദിയായും, സഹോദരന്മാരെല്ലാവരും നിനക്കു വന്ദനം പറയുന്നു.

൨൨. നമ്മുടെ കൎത്താവായ ഈശോമ്ശിഹാ നിൻെറ ആത്മാവിനോടുകൂടി (ഇരിക്കുമാറാകട്ടെ). നമ്മിൽ കൃപയും (ഉണ്ടായിരിക്കട്ടെ). ആമേൻ.

## വ്യാഖ്യാനം.

൧. "രാജ്യത്തിൻെറ വെളിപാടിൽ . . . വിധിക്കുവാനിരിക്കുന്ന": അറ., ക്രമം. പ്രതികളിലും ഇങ്ങനെയാണു കാണുന്നതു്. ഗ്രീക്കിലും 'വെളിപാടിൽ' എന്ന പദം 'വിധിക്കുവാനിരിക്കുന്ന' എന്നതിനോടു ചേൎന്നുനില്ക്കുന്നതായി തോന്നുന്നു എന്നു് ഫെയ്ഡാക്ക് പറയുന്നു. ലത്തീനിലാകട്ടെ 'രാജ്യത്തിൻെറ വെളിപാടി'നെ 'സാക്ഷിപ്പെടുത്തിപ്പറയുന്നു' എന്നതിനോടു യോജിപ്പിച്ചാണു വിവൎത്തനം.

൨. "സമയത്തും അസമയത്തും": ശ്രോതാക്കൾക്കു രസിച്ചാലും ഇല്ലെങ്കിലും

എന്നു ചിലർ അൎത്ഥം പറയുന്നു. പ്രസംഗകൻ ഏതു വിഷമതയുണ്ടായിരുന്നാലും എപ്പോഴും ഈ ജോലിയിൽ ഉദ്യുക്തനായിരിക്കേണ്ടവനാകയാൽ അയാൾക്കു സൌകൎയ്യമുണ്ടായിരുന്നാലും ഇല്ലെങ്കിലും എന്നാണു വേറെ ചിലരുടെ അഭിപ്രായം. — "ശാസിക്കുകയും കുറെപ്പെടുത്തുകയും": ഗ്രീ., ല. പ്രതികളിൽ 'യാചിക്കുകയും' എന്നും, അറ.ൽ 'ഉപദേശിക്കുകയും' എന്നും, ക്രൂശ.ൽ 'ശാന്തശീലനായിരിക്കുകയും' എന്നും മൂന്നാമതു ഒരു പദംകൂടി കാണുന്നുണ്ടു്.

൩. "കൎണ്ണേന്ദ്രിയത്തിന്റെ ചൊറിച്ചിൽനിമിത്തം": അഭിനവവും, കൌതുകാവഹവും, ദുരാശകൾക്കു് അനുസരണവും, രസകരവുമായുള്ളവ കേൾക്കുവാനുള്ള ആഗ്രഹം ഹേതുവായിട്ടു്.

൫. "കഷ്ടതകൾ സഹിക്കുക": ഗ്രീ., അറ. പ്രതികളിലും കാണുന്നതു ഇങ്ങനെ തന്നെ. ലത്തീനിൽ 'സകലത്തിലും അദ്ധ്വാനിക്കുക' എന്നാണു വിവൎത്തനം. 'പരിപാകതയുള്ളവനായിരിക്കുക' എന്നുകൂടി ല-ൽ കാണുന്നുണ്ടു്. ഇതു മറ്റു പദങ്ങളിൽ അന്തൎല്ലീനമായിരിക്കുന്ന അൎത്ഥം പ്രസ്പഷ്ടമാക്കുവാൻ വിവൎത്തകൻ ചേൎത്തതാണെന്നാണു് ഫെയ്ഡക്കു് പ്രസ്താവിക്കുന്നതു്. ക്രൂശ.പ്രതിയിൽ 'ഉണൎന്നിരിക്കുക, സകലത്തിലും വിവേകിയായിരിക്കുക, അദ്ധ്വാനിക്കുക, ജോലിചെയ്യുക, സുവിശേഷകനായിരിക്കുക, ശുശ്രൂഷ പൂൎത്തിയാക്കുക' എന്നാണു വിവൎത്തനം.

൬. "നൈവേദ്യമായി ഒഴിക്കപ്പെടുവാൻ": ബലിവസ്തുവിനോടുകൂടി സമൎപ്പിക്കപ്പെടുന്ന പാനീയമാണു് നൈവേദ്യം. തന്റെ രക്തം ദൈവത്തിനു പ്രസാദകരമായ ഒരു നൈവേദ്യമായി ചിന്തി രക്തസാക്ഷിത്വംമൂലം സ്വയം ബലിയായി സമൎപ്പിക്കുവാനുള്ള കാലം സമീപിച്ചിരിക്കുന്നു എന്നാണു വി. ശ്ലീഹാ പറയുന്നതു്. ഈ അറിവു അദ്ദേഹത്തിനു ലഭിച്ചതു ദൈവത്തിൽനിന്നാണു്. സാക്ഷാൽ അടുത്തുതന്നെ അതു നിവൃത്തിയാവുകയും ചെയ്തു. — "ഞാൻ അഴിഞ്ഞുപോകേണ്ട സമയവും അടുത്തു": എന്റെ ആത്മശരീരങ്ങൾ തമ്മിൽ വേൎപിരിയുവാനുള്ള കാലം സമീപിച്ചു. വി. ശ്ലീഹാ ഈ ലേഖനം റോമായിലെ തന്റെ രണ്ടാമത്തെ അഥവാ അവസാനത്തെ കാരാവാസത്തിനിടക്കു എഴുതി എന്നതിലേക്കു് ഈ വാക്യം ഒരു തെളിവാണു്. വാൎദ്ധക്യവും അദ്ധ്വാനം ഹേതുവായുള്ള ക്ഷീണവും നിമിത്തം ഇനി ദീൎഘകാലം സജീവനായിരിക്കയില്ലെന്നുള്ള വിചാരംമൂലം ഇങ്ങനെ എഴുതിയതാണു് എന്നു പറയുന്നവരും ഇല്ലാതില്ല.

൭. "ഓട്ടം പൂൎത്തിയാക്കി": മത്സരിച്ചു ഓടുന്നവരോടാണു വി. ശ്ലീഹാ സ്വയം ഉപമിച്ചു പറയുന്നതു്. അദ്ദേഹം ഈ ഓട്ടത്തെപ്പറ്റി പലപ്പോഴും പ്രസ്താവിച്ചിട്ടുള്ളതാണു്. ൧. കോറ. ൯. ൻ. വ. ൨൪. നോക്കുക.

൮. "നീതിയുള്ള ന്യായാധിപതി ... എനിക്കുമാത്രമല്ല ... തന്റെ വെളിപാടിനെ സ്നേഹിച്ചവൎക്കും പ്രതിഫലമായി തരുവാനിരിക്കുന്ന നീതിയുടെ കിരീടം": ദൈവകൃപയുടെ സഹായത്തോടുകൂടി ചെയ്യപ്പെടുന്ന സൽകൎമ്മങ്ങൾ നിത്യസമ്മാനത്തിനു യോഗ്യതയുള്ളവയാണെന്നുള്ള കത്തോലിക്കാസിദ്ധാന്തത്തെ ഈ വാക്യം സ്ഥിരീകരിക്കുന്നു. 'നീതിയുള്ള ന്യായാധിപതി', 'പ്രതിഫലമായി തരുവാനിരിക്കുന്ന', 'നീതിയുടെ കിരീടം' ഈ പദങ്ങൾ ഇതിനെയാണു കാണിക്കുന്നതു്. എങ്കിലും നമ്മുടെ അൎഹതമൂലമല്ല, ദൈവത്തിന്റെ കൃപാവരവും കരുണയുംമൂലം അവിടത്തെ വാഗ്ദാനം അടിസ്ഥാനപ്പെടുത്തി തരുന്ന ഒരു ദാനംകൂടിയാണു അതു എന്നു വി. അഗുസ്തീനോസിനോടുകൂടി നാമും സമ്മതിക്കണം. — "ആ ദിവസത്തിൽ": വിധിദിവസത്തിൽ. — ഇവിടെ വിവിധപ്രതികളിൽ വാക്യവിഭജനം അല്പം വ്യത്യാസപ്പെട്ടുകാണുന്നു. കൽദായസുറിയാനിയും ലത്തീനും യോജിക്കുന്നുണ്ടു്. ഇതു സുറി.പ്രതിയിൽ ലത്തീൻപ്രതി അനുസരിച്ചു ചെയ്യപ്പെട്ട പരിഷ്കാരത്തിന്റെ ഫലമായിരിക്കാം. ഗ്രീ., അറ.,

ക്രൂശ. , അന്തിയോക്കിയാസുറിയാനിപ്രതികളിൽ 'എന്റെ അടുക്കലേക്ക വേഗം വരുവാൻ ഉത്സാഹിക്കുക' എന്നു ഇവിടെ കാണുന്ന വ. ൮-ന്റെ അവസാനഭാഗം ൯-ാം വാക്യവും, ഇവിടെയുള്ളവ ൯ , ൧൦ വാക്യങ്ങൾ ഒരുമിച്ചു അവയിൽ പത്താം വാക്യവുമാകുന്നു.

൧൧. "എനിക്ക ശുശ്രൂഷക്ക": എന്റെ സുവിശേഷവേലക്ക്.

൧൩. "പുസ്തകപ്പെട്ടി": ഗ്രീ. , ല. പ്രതികളിൽ ഉടുപ്പു (Penula) എന്നും, അറ. , ക്രൂശ. പ്രതികളിൽ ഇതിന്റെ തത്ഭാവരൂപവും കാണുന്നു. 'പുസ്തകസഞ്ചി' എന്നാണു വെസ്റ്റ്മിൻസ്റ്റർ വിവൎത്തനം ചെയ്തിരിക്കുന്നത്. വൎഷകാലത്തു യാത്രക്കുവേണ്ടിയ ഒരു ഉടുപ്പായിരിക്കാം എന്നു ആ വിവൎത്തനത്തിൽ വ്യാഖ്യാനത്തിൽ പറയുകയും ചെയ്യുന്നു. വി. ഇറാനിമോസ്, വി. ക്രിസൊസ്തോമൊസ് ആദിയായവർ ഉടുപ്പു എന്ന അൎത്ഥവും, മററുള്ളവർ പുസ്തകങ്ങളും വിലപിടിച്ച മററു വസ്തുക്കളും വെച്ചുസൂക്ഷിക്കുവാനുള്ള പെട്ടി എന്ന അൎത്ഥവുമാണു സ്വീകരിക്കുന്നത്.

൧൪. "പ്രതികാരം ചെയ്യും": ഇതു ശാപവാക്യമല്ല, പ്രവാചകമാണ്.

൧൬. "ആദ്യപ്രതിവാദത്തിൽ": ഒന്നാംപ്രാവശ്യത്തെ കാരാഗൃഹവാസത്തിൽ. ആദ്യത്തവണ സ്വതന്ത്രനായശേഷമുള്ള സുവിശേഷപ്രസംഗയാത്രയെപ്പററിയാണു അടുത്തവാക്യത്തിൽ ശ്ലീഹാ പ്രസ്താവിക്കുന്നത്.

൧൭. "സിംഹത്തിന്റെ വായിൽനിന്നു": നീറോചക്രവൎത്തിയുടെ പിടിയിൽനിന്ന്.

൧൮. "രക്ഷിക്കയും": ലൌകികവിപത്തുകളിൽനിന്നു വിമുക്തനാക്കി സ്വൎഗ്ഗത്തിൽ പ്രവേശിപ്പിക്കയും.

൨൨. "നമ്മിൽ കൃപയും": ഗ്രീ. , ല. , അറ. പ്രതികളിൽ 'നിങ്ങളിൽ കൃപയും' എന്നു കാണുന്നു. ക്രൂശായയിൽ ഒന്നും കാണുന്നില്ല.

---

# വി. പൌലോസ് ശ്ലീഹാ തെത്തോസിനു എഴുതിയ ലേഖനം.

വി. പൌലോസ് ക്രേത്തേദ്വീപിൽ സുവിശേഷം പ്രസംഗിച്ചശേഷം തന്റെ വേല പൂൎത്തിയാക്കുവാനായി പ്രിയശിഷ്യനും സഹപ്രവൎത്തകനുമായ തെത്തോസിനെ ആ ദ്വീപിലെയും സമീപദ്വീപുകളിലെയും മെത്രാപ്പോലീത്തായായി അഭിഷേകം ചെയ്തു. ശ്ലീഹാ പിന്നീടു മാക്കേദോനിയായിലെ പട്ടണമായ നിക്കാപ്പൊലീസിലേക്ക യാത്രചെയ്കയിൽ ആ പട്ടണത്തിന്റെ

സമീപത്തുനിന്നു ക്രീ. അ. ഉദ്ദേശം ൬൫-ൽ ഈ ലേഖനം ഗ്രീക്കഭാഷയിൽ എഴുതി തെത്തോസിനു അയച്ചു. പട്ടണങ്ങളിലേക്കു മെത്രാന്മാരേയും പുരോഹിതന്മാരേയും നിയമിക്കുവാൻ ഇതുമൂലം അറിയിക്കുന്നു; മെത്രാനു വേണ്ടിയിരിക്കുന്ന പ്രധാന ഗുണങ്ങൾ ഏതെല്ലാമെന്നു കാണിക്കുന്നു; ഭരണിയന്മാരോടുള്ള പെരുമാററത്തിൽ സൂക്ഷിക്കേണ്ട കാൎയ്യങ്ങളെപ്പററി ഉപദേശിക്കുന്നു; ക്രമാനുഷ്ഠാനം കഠിനതകൂടാതെ നിഷ്കൎഷാപൂൎവ്വം പാലിക്കണമെന്നു പ്രബോധിപ്പിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ തിമാത്തേയോസിനുള്ള ഇരുലേഖനങ്ങളിലും പ്രസ്താവിച്ചിട്ടുള്ള കാൎയ്യങ്ങൾ തന്നെയാണു ഈ ലേഖനത്തിലും അടങ്ങിയിരിക്കുന്നതു്. ഇതു് ആ ലേഖനങ്ങളുടെ ഒരു സംഗ്രഹമാണെന്നു പറയാം. ഈ മൂന്നു ലേഖനങ്ങൾക്കും 'ഇടയലേഖനങ്ങൾ' (pastoral epistles) എന്ന ഒരു പ്രത്യേകനാമം നടപ്പായിട്ടുണ്ടു്. ഇവ ഒന്നാമത്തെ കാരാഗൃഹവാസം തീൎന്നശേഷമാണു് എഴുതപ്പെട്ടതെന്നു തീൎച്ചയാണു്. സഭാഭരണം നിൎവ്വഹിക്കുന്നവരുടെ ദൃഷ്ടിപഥത്തിങ്കൽ ഈ ലേഖനങ്ങൾ ഉണ്ടായിരിക്കേണ്ടതാണെന്നു വി. അഗുസ്തീനോസു പറയുന്നു.

## അദ്ധ്യായം ൧.

**പുരോഹിതസ്ഥാനത്തിൽ എങ്ങനെയുള്ളവരെ നിയമിക്കണമെന്നും, ചില മനുഷ്യരെ കഠിനമായി ശകാരിക്കണമെന്നും വി. ശ്ലീഹാ തെത്തോസിനെ അറിയിക്കുന്നു.**

൧ ദൈവത്തിന്റെ ദാസനും, ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ടവരുടെ വിശ്വാസത്തിനും ദൈവഭക്തിയിലുള്ള സത്യമായ അറിവിനുമായി ഈശോമ്ശിഹായുടെ ശ്ലീഹായുമായ പൌലോസ്,

൨. യുഗത്തിന്റെ സമയങ്ങൾക്കുമുമ്പു സത്യവാനായ ദൈവം വാഗ്ദാനം ചെയ്തതും, (൩)

൩. നമ്മുടെ രക്ഷകനായ ദൈവത്തിന്റെ കല്പനയാൽ എനിക്കു ഏല്പിക്കപ്പെട്ടതായ ഞങ്ങളുടെ പ്രസംഗംമൂലം തക്കസമയത്തു തന്റെ വചനം വെളിപ്പെട്ടത്തിയതുമായ (൨) «നിത്യജീവന്റെ പ്രതീക്ഷയിന്മേൽ»,

൪. പൊതുവിശ്വാസത്തിൽ സത്യപുത്രനായ തെത്തോസിനു (എഴുതുന്നതു്): നമ്മുടെ പിതാവായ ദൈവത്തിൽനിന്നും നമ്മുടെ രക്ഷകനായിരിക്കുന്ന നമ്മുടെ കൎത്താവായ ഈശോമ്ശിഹായിൽനിന്നും കൃപയും സമാധാനവും (ഉണ്ടായിരിക്കട്ടെ).

൫. നീ പോരായ്മയുള്ളവ ക്രമപ്പെടുത്തുകയും ഞാൻ നിന്നോടു കല്പിച്ചിട്ടുള്ളതുപോലെ പട്ടണംതോറും പുരോഹിതന്മാരെ നിയമിക്കയും ചെയ്യണം എന്നിതിനാകുന്നു ഞാൻ ക്രേത്തേയിൽ നിന്നെ ആക്കിക്കൊണ്ടുപോന്നതു്.

൬. (നിയമിക്കപ്പെടുന്നയാൾ) കുററമില്ലാതിരിക്കുന്നവനും, ഏകഭാൎയ്യയുടെ ഭൎത്താവു ആയിരുന്നവനും, ദൂഷണം പറയാത്തവരായി, അനുസരണമില്ലാതെ ദുൎമ്മാൎഗ്ഗത്തിൽ സഞ്ചരിക്കാത്തവരായുള്ള വിശ്വാസികളായ മക്കൾ തനിക്കുള്ളവനും (ആയിരിക്കണം). [൧. തിമാ. അ. ൩. വ. ൨.]

൭. എന്തെന്നാൽ പുരോഹിതൻ ദൈവഭവനത്തിന്റെ കാൎയ്യസ്ഥൻ എന്ന നിലയിൽ കുററമില്ലാത്തവനായിരിക്കണം. അവൻ സ്വന്തവിചാരത്താൽ നടത്തപ്പെടരുതു്; കോപിക്കു

ന്നവനാകരുത്; വീഞ്ഞുകുടിയിൽ കടന്നവനാകരുത്. അവൻെറ കൈ അടിക്കവാൻ ഓട്ടമുള്ളതാകരുത്. അവൻ നീചലാഭങ്ങൾ ഇച്ഛിക്കകയുമരുത്.

൮. മറിച്ച്, അവൻ അതിഥികളെ സ്നേഹിക്കന്നവനായിരിക്കണം; നന്മകളെ ഇച്ഛിക്കന്നവനായിരിക്കണം; ഇന്ദ്രിയനിഗ്രഹമുള്ളവനായിരിക്കണം; നീതിമാനായിരിക്കണം; പരിശുദ്ധനായിരിക്കണം; ദുരാഗ്രഹങ്ങളിൽനിന്നുതന്നെത്തന്നെ അമൎത്തുന്നവനുമായിരിക്കണം.

൯. ക്ഷേമകരമായ തൻെറ പാനംകൊണ്ടു ആശ്വസിപ്പിക്കവാനും, തൎക്കിക്കന്നവരെ ശാസിക്കവാനുംകൂടി സാധിക്കത്തക്കവണ്ണം അവൻ വിശ്വാസവചനത്തിൻെറ പഠനത്തിൽ ശ്രദ്ധയുള്ളവനുമായിരിക്കണം.

൧൦. അനുസരണമില്ലാത്തവരും, വ്യൎത്ഥവാക്കുകാരും, മനുഷ്യരുടെ മനസ്സുകളെ വഞ്ചിക്കന്നവരും വളരെയുണ്ടല്ലൊ. പ്രത്യേകിച്ച് പരിച്ഛേദനത്തിൽനിന്നുള്ളവർതന്നെ.

൧൧. അവരുടെ വായ് അടപ്പിച്ചുകളയേണ്ടതാകുന്നു. എന്തുകൊണ്ടെന്നാൽ അവർ വളരെപ്പേരുടെ വീടുകൾ നശിപ്പിക്കകയും, നീചലാഭങ്ങൾക്കവേണ്ടി വേണ്ടാത്തതു പഠിപ്പിക്കകയും ചെയ്യുന്നു.

൧൨. ക്രേത്തേയിലെ ആളുകൾ എപ്പോഴും ഭോഷ്കപറയുന്നവരും, ദുഷ്ടമൃഗങ്ങളും, മടിയുള്ള വയറുകളും ആകുന്നു എന്നു അവരിൽ ഒരാൾ, അവരുടെ പ്രവാചകൻ, പറഞ്ഞിരിക്കുന്നു.

൧൩. ഈ സാക്ഷ്യം സത്യമാകുന്നു. ഇതിനാൽ അവർ വിശ്വാസത്തിൽക്ഷേമമുള്ളവരായിരിക്കവാനും, (൧൪)

൧൪. യൂദന്മാരുടെ കെട്ടുകഥകളെയും സത്യത്തെ ദ്വേഷിക്കുന്ന മനുഷ്യരുടെ കല്പനകളെയും ശ്രദ്ധിക്കാതിരിക്കവാനുംവേണ്ടി (൧൩) «നീ അവരെ കഠിനമായി കുററപ്പെടുത്തുക».

൧൫. എന്തുകൊണ്ടെന്നാൽ ശുദ്ധിമാന്മാൎക്ക എല്ലാം ശുദ്ധിയുള്ളതാകുന്നു. മലിനന്മാൎക്കും അവിശ്വാസികൾക്കമാകട്ടെ ശുദ്ധമായി ഒന്നുമില്ല. എന്നല്ല, അവരുടെ ബോധവും അവരുടെ മനസ്സാക്ഷിയും മലിനമായിരിക്കുന്നു. [റോമ അ. ൧൪. വ. ൨൦]

൧൬. അവർ ദൈവത്തെ അറിയുന്നു എന്നു സമ്മതിച്ചു പറയുന്നു. എന്നാൽ തങ്ങളുടെ പ്രവൃത്തികൾകൊണ്ടു അവനെ നിഷേധിക്കുന്നു. അവർ വെറുക്കപ്പെട്ടവരും, അനനുസരണമില്ലാത്തവരും, ഒരു സൽപ്രവൃത്തിക്കും കൊള്ളരുതാത്തവരുമാകുന്നു.

## വ്യാഖ്യാനം.

൩. "തൻെറ വചനം": വ. ൨-ൽ പറയുന്ന വാഗ്ദാനത്തിൻെറ വചനത്തെ എന്നു ചില വ്യാഖ്യാതാക്കളും, വചനം എന്നു പറയപ്പെടുന്ന ദൈവപുത്രനെ എന്നു വേറെ ചിലരും വ്യാഖ്യാനിക്കുന്നു.

൪. "പൊതുവിശ്വാസത്തിൽ": വി. പൌലോസിനും തെത്തോസിനും പൊതുവായുള്ള കത്തോലിക്കാവിശ്വാസം അനുസരിച്ച്. - "കൃപയും സമാധാനവും": ല., ക്രൂശ. പ്രതികളിലും 'കൃപയും സമാധാനവും' എന്നു മാത്രമേയുള്ളു. ഗ്രീ., അറ. പ്രതികളിലാകട്ടെ 'കൃപയും കനിവും സമാധാനവും' എന്നു കാണുന്നു. എന്നാൽ മറ്റു ഇപ്പോഴത്തെ ഗ്രീക്കുപ്രതികളിലല്ലാതെ പ്രാമാണികങ്ങളായ കൈയെഴുത്തുപ്രതികളിലാകട്ടെ,

വി. ക്രിസോസ്തോമൊസിൻെറ അച്ചടിച്ച ഗ്രീക്ക പ്രതിയിലാകട്ടെ, പൌരാണികന്മാരായ ഗ്രീക്ക ലത്തീൻപിതാക്കന്മാരുടെ കൃതികളിലാകട്ടെ കാണുന്നില്ല.

൫. "പുരോഹിതന്മാരെ": ൧. തിമാ. അ. ൰. വ. ൧. വ്യ. നോക്കുക.

൬. "ഏകഭാൎയ്യയുടെ ഭൎത്താവു ആയിരുന്നവനും": ൧. തിമാ. അ. ൰. വ. ൨. വ്യ. നോക്കുക.— "മക്കൾ തനിക്കുള്ളവനും": ൧. തിമാ. അ. ൰. വ. ൪. വ്യ. നോക്കുക.

൧൨. "ദുഷ്ടമൃഗങ്ങൾ": കടിച്ചുകീറുന്ന ജന്തുക്കൾക്കു തുല്യം അന്യരെ ദ്രോഹിക്കുന്നവർ. — "മടിയുള്ള വയറുകൾ": വൃഥാ ഇരുന്നു ഉദരപൂരണത്തിൽമാത്രം ശ്രദ്ധിക്കുന്നവർ. — "പ്രവാചകൻ": പ്രവാചകശബ്ദം വിസ്തൃതാൎത്ഥത്തിലാണു ഇവിടെ പ്രയോഗിച്ചിരിക്കുന്നതു. ൱. അ. ൭. വ. ൧. വ്യ. നോക്കുക. വി. ശ്ലീഹാ എപ്പിമേനിദെസിനെ (Epimenides) യാണു ഇവിടെ സൂചിപ്പിക്കുന്നതു. അദ്ദേഹത്തെ ക്രീററുകാർ തങ്ങളുടെ കവിയും, തത്വജ്ഞനും, പുരോഹിതനും, പ്രവാചകനുമായി കരുതിയിരുന്നു. വെളിപാടിനെ (oracles) യും സ്വജനങ്ങളുടെ സ്വാഭാവികദുഷ്യങ്ങളെയും പററി അദ്ദേഹം ഗ്രന്ഥം രചിച്ചിട്ടുണ്ടു. അദ്ദേഹം അവരെക്കുറിച്ചു ഗ്രന്ഥത്തിൽ പ്രസ്താവിച്ചിട്ടുള്ളവയാണു ഈ വാക്യത്തിൽ കാണുന്ന മൂന്നു ദോഷങ്ങൾ.

൧൩. "ഈ സാക്ഷ്യം സത്യമാകുന്നു": എപ്പിമേനിദെസ് പറയുന്നതു വാസ്തവമാകയാൽ അവരെ പലപ്പോഴും കുററപ്പെടുത്തി ശരിപ്പെടുത്തണമെന്നാണു തെത്തോസിനോടു ശ്ലീഹാ ആജ്ഞാപിക്കുന്നതു. — ഈ വാക്യത്തിൽ 'സത്യം' എന്നു ഇവിടെ വിവൎത്തനം ചെയ്തിരിക്കുന്ന പദം അന്തിയോക്കിയാസുറിയാനി ഉൾപ്പടെയുള്ള എല്ലാ പ്രതികളിലും നാമവിശേഷണമാണെങ്കിലും കൽദായസുറിയാനിയിൽമാത്രം ക്രിയാവിശേഷണമായി കാണുന്നു. ഈ വ്യത്യാസം അച്ചടിപ്പിശകുമൂലം ഉണ്ടായതായിട്ടുകരുതുവാനേ വഴി കാണുന്നുള്ളു.

൧൪. "യൂദന്മാരുടെ കെട്ടുകഥകളെയും സത്യത്തെ ദ്വേഷിക്കുന്ന മനുഷ്യരുടെ കല്പനകളെയും ശ്രദ്ധിക്കാതിരിക്കുവാൻ": നോമ്പു, തിരുനാൾ ആദിയായവയെ സംബന്ധിച്ചുള്ള കത്തോലിക്കാസഭയുടെ നിയമങ്ങൾ മനുഷ്യനിയമങ്ങളാണെന്നുള്ള വ്യാജന്യായേന അവ വ്യൎത്ഥങ്ങളും ത്യാജ്യങ്ങളുമാണെന്നു കാൽവിൻ ഈ വാക്യത്തിൽനിന്നു അനുമാനിക്കുവാൻ ശ്രമിക്കുന്നു. കാൽവിൻെറ വാദം അബദ്ധമാണെന്നു മത്താ. അ. ൧൫. വ. ൯. വ്യൾ പറഞ്ഞിട്ടുള്ളതിൽനിന്നു വിശദമാണു. ആ വാദം ശരിയായിരുന്നാൽ രാജ്യനിയമങ്ങളും പാടേ പരിത്യാജ്യങ്ങളെന്നു വന്നുകൂടും. അവയും മനുഷ്യനിയമങ്ങളാണല്ലൊ. എത്ര ഭീമമായ അബദ്ധം! 'ദൈവത്തിൽനിന്നുള്ളതായിട്ടല്ലാതെ അധികാരമില്ല. ഉള്ള അധികാരങ്ങൾ ദൈവത്താൽ ഏൎപ്പെടുത്തപ്പെട്ടുമിരിക്കുന്നു' (റോമ. അ. ൧൩. വ. ൧.) എന്നു വി. പൌലോസുതന്നെയും, 'നിങ്ങളുടെ വാക്കു കേൾക്കുന്നവൻ എൻെറ വാക്കു കേൾക്കുന്നു; നിങ്ങളെ നിരസിക്കുന്നവൻ എന്നെയാകുന്നു നിരസിക്കുന്നതു . . . ' (ലൂ. അ. ൧൦. വ. ൧൬.) എന്നു നമ്മുടെ കൎത്താവും പ്രസ്താവിച്ചിട്ടുള്ളതു കാൽവിൻ ഓൎമ്മിക്കേണ്ടതായിരുന്നു. 'സത്യത്തെ ദ്വേഷിക്കുന്ന മനുഷ്യരുടെ കല്പനകളെ' പ്പററിയാണു ശ്ലീഹാ പറയുന്നതെന്നുള്ളതും അയാൾ വിസ്മരിച്ചുകളയേണ്ടതല്ലായിരുന്നു.

൧൫. "ശുദ്ധിമാന്മാൎക്കു എല്ലാം ശുദ്ധിയുള്ളതാകുന്നു": യഹൂദന്മാരുടെ കെട്ടുകഥകളും സത്യദ്വേഷികളുടെ കല്പനകളും ശ്രദ്ധിക്കേണ്ടതല്ലെന്നാണല്ലൊ വ. ൧൦, ൧൧, ൧൪-ൽ പ്രസ്താവിച്ചതു. യഹൂദനിയമപ്രകാരമുള്ള ചടങ്ങുകളും ഭക്ഷ്യങ്ങളിലെ ശുദ്ധാശുദ്ധഭേദവും തീൎന്നുപോയിരിക്കുന്നു; ഇനി ഒരു വസ്തുവും സ്വതേ അശുദ്ധമല്ല എന്നാണു ശ്ലീഹാ പറയുന്നതു. (റോമ. അ. ൧൪. വ. ൧൪. വ്യ. നോക്കുക.) — "മലിനന്മാൎക്കു . . . ശുദ്ധമായി ഒന്നുമില്ല": ഇവർ മനസ്സാക്ഷിക്കു വിരോധമായി പ്രവൎത്തിക്കുന്നതിനാൽ അവരുടെ മനസ്സാക്ഷി മലിനമായിത്തീരുന്നു.

## അദ്ധ്യായം ൨.

**വൃദ്ധന്മാരെയും യുവാക്കന്മാരെയും പഠിപ്പിക്കേണ്ടവിധം. ദാസന്മാരുടെ കടമ. ക്രിസ്ത്യാനിയുടെ ജീവിതക്രമം.**

നീയോ ക്ഷേമകരമായ പഠനത്തിന്നു ചേരുന്നതു സംസാരിക്കുക.

൨. വൃദ്ധന്മാർ അവരുടെ വിചാരങ്ങളിൽ ഉണർവുള്ളവരായിരിക്കുവാനും, ഇന്ദ്രിയനിഗ്രഹമുള്ളവരായിരിക്കുവാനും, ശുദ്ധിമാന്മാരായിരിക്കുവാനും, വിശ്വാസത്തിലും സ്നേഹത്തിലും സഹനത്തിനും ക്ഷേമമുള്ളവരായിരിക്കുവാനും, (൫)

൩. അപ്രകാരംതന്നെ വൃദ്ധകളും ദൈവഭയത്തിന്നു ചേരുന്നവിധത്തിൽ ഇരിക്കുവാനും, ഏഷണിപറയാത്തവരായിരിക്കുവാനും, അധികം വീഞ്ഞിന്നു അടിമപ്പെട്ടവരാകാതിരിക്കുവാനും, നല്ലകാൎയ്യങ്ങൾ ഉപദേശിക്കുന്നവരായിരിക്കുവാനും,

൪. യുവതികളായുള്ളവർ, (൫) «ദൈവത്തിന്റെ വചനത്തെപ്പററി ആരും ദൂഷ്യം പറയാതിരിക്കേണ്ടതിന്നു», തങ്ങളുടെ ഭൎത്താക്കന്മാരെയും തങ്ങളുടെ മക്കളെയും സ്നേഹിക്കയും, (൫)

൫. (൪) ഇന്ദ്രിയനിഗ്രഹമുള്ളവരും വിശുദ്ധകളും ആയിരിക്കയും, തങ്ങളുടെ വീടുകളുടെ കാൎയ്യത്തിൽ നല്ല ശ്രദ്ധയുള്ളവരായിരിക്കയും, തങ്ങളുടെ ഭൎത്താക്കന്മാൎക്ക് കീഴ്പ്പെട്ടിരിക്കയും ചെയ്യുവാൻ (൪) «അവരെ വിനയം അഭ്യസിപ്പിക്കുവാനും» (൨) «നീ ഉപദേശിക്കുക».

൬. യുവാക്കന്മാരായുള്ളവരോടും അപ്രകാരംതന്നെ ഇന്ദ്രിയനിഗ്രഹമുള്ളവരായിരിക്കുവാൻ ഉപദേശിക്കുക.

൭. സകല സൽപ്രവൃത്തികൾക്കും സകലത്തിലും നിന്നിൽതന്നെ മാതൃക കാണിച്ചുകൊടുക്കുക. (൮)

൮. നമുക്കു വിരോധമായി നില്ക്കുന്നവൻ നമ്മെക്കുറിച്ചു ദൂഷ്യമായി ഒന്നും പറയുവാൻ കഴിയാതെ ലജ്ജിക്കത്തക്കവണ്ണം (൭) «നിന്റെ ഉപദേശത്തിൽ ക്ഷേമകരവും, ശുദ്ധവും, നിൎദ്ദോഷവും, ഒരുവനും ആക്ഷേപിക്കാത്തതുമായ വചനം നിനക്കുണ്ടായിരിക്കണം».

൯. ദാസന്മാർ, (൧൦) «നമ്മുടെ രക്ഷിതാവായ ദൈവത്തിന്റെ ഉപദേശം സകലത്തിലും അലങ്കരിക്കുമാറു» എല്ലാകാൎയ്യത്തിലും തങ്ങളുടെ എജമാനന്മാൎക്കു കീഴ്പ്പെട്ടിരിക്കയും, (അവരെ) പ്രസാദിപ്പിക്കയും ചെയ്യണം. അവൻ വഴക്കുകൂടരുതു്. [അപ്പൊ. അ. ൬. വ. ൫: കൊലൊ. അ. ൩. വ. ൨൨: ൧. പത്രോ. അ. ൨. വ. ൧൮.]

൧൦. മോഷ്ടിക്കുകയുമരുതു്. മറിച്ചു്, അവർ സകലത്തിലും തങ്ങളുടെ ഉത്തമമായ സത്യതകാണിക്കണം. (൯)

൧൧. സകലരേയും ജീവിപ്പിക്കുന്ന ദൈവകൃപ എല്ലാമനുഷ്യൎക്കും വെളിപ്പെട്ടുവല്ലൊ. [തെത്തോ. അ. ൩. വ. ൪.]

൧൨, ൧൩. അതു് അനുഗ്രഹീതമായ പ്രത്യാശയെയും, മഹാദൈവവും നമ്മുടെ രക്ഷകനുമായ ഈശോമ്ശീഹായുടെ മഹത്വത്തിന്റെ വെളിപാടിനെയും പ്രതീക്ഷിച്ചുകൊണ്ടു് ദുഷ്ടതയും ലൌകികദുരാശകളും ഉപേക്ഷിക്കുവാനും, ഇന്ദ്രിയനിഗ്രഹത്തോടുകൂടിയും നീതിയോടുകൂടിയും ദൈവഭയത്തോടുകൂടിയും ഈലോക

ത്തിൽ ജീവിക്കുവാനും നമ്മെ പഠിപ്പിക്കുന്നു.

൧൪. സകല ദുഷ്ടതയിൽനിന്നും നമ്മെ രക്ഷിക്കയും സൽപ്രവൃത്തികളിൽ തീക്ഷ്ണതയുള്ള ഒരു പുതിയ ജനമായി നമ്മെ തനിക്കുവേണ്ടി ശുദ്ധീകരിക്കയും ചെയ്യുവാൻ അവൻ നമ്മെപ്രതി തന്നെത്തന്നെ നൽകിയവൻ അത്രേ.

൧൫. നീ സകല അധികാരത്തോടുംകൂടി ഇവ സംസാരിക്കയും, ഉപദേശിക്കയും, കുററപ്പെടുത്തുകയും ചെയ്യുക. ഒരു മനുഷ്യനും നിന്നെ നിന്ദിക്കാതിരിക്കട്ടെ.

## വ്യാഖ്യാനം.

൨. "വിചാരങ്ങളിൽ ഉണർവുള്ളവർ": ഗ്രീക്കിൽ പ്രയോഗിച്ചിരിക്കുന്ന പദത്തിനു 'ഉണർവുള്ളവർ' എന്നും 'നിർമ്മദന്മാർ' എന്നും അർത്ഥാന്തരങ്ങളുണ്ട്. തൻമൂലം അറം-ലും സുറി.ലെപ്പോലെ 'ഉണർവുള്ളവർ' എന്നും, ലം.ൽ 'നിർമ്മദന്മാർ' എന്നും വിവർത്തനം ചെയ്തിരിക്കുന്നു. നിർമ്മദന്മാർ ആയിരിക്കുമ്പോഴാണല്ലോ ഉണർവുള്ളവരായിരിക്കുന്നതു്. — "ക്ഷേമമുള്ളവർ": പൂർണ്ണതയുള്ളവർ, ഉറപ്പുള്ളവർ, ശക്തന്മാർ എന്നിങ്ങനെ അർത്ഥം.

൧൨, ൧൩. "ദൈവവും നമ്മുടെ രക്ഷകനുമായ ഈശോമ്ശീഹായുടെ": 'ദൈവത്തിൻെറയും നമ്മുടെ രക്ഷകനായ ഈശോമ്ശീഹായുടെയും' എന്നു ചിലർ തർജ്ജമ ചെയ്യുകയുണ്ടു്. എന്നാൽ ദൈവവും രക്ഷകനും എന്നു ഇവിടെപ്പറയുന്നതു് ഈശോമ്ശീഹായെമാത്രം ഉദ്ദേശിച്ചാണെന്നു് ഗ്രീക്കുമൂലപ്രതിയിൽനിന്നു സുവ്യക്തമാകുന്നു; വെസ്റ്റ്മിൻസ്റ്റർ വിവർത്തനവും ഹെയ്‌ഡക്കും ഇതിനെ പല ന്യായങ്ങൾകൊണ്ടു് സ്ഥാപിക്കയും ചെയ്യുന്നു. പുത്രൻ പിതാവിനെക്കാൾ താഴ്ന്നനിലയിലുള്ളവനാണെന്നുള്ള പാഷണ്ഡികളുടെ വാദത്തിനെതിരായി സഭാപിതാക്കന്മാർ ഈ വാക്യം പ്രയോഗിച്ചിട്ടുള്ളതുമാണ്.

## അദ്ധ്യായം ൩.

**ജീവിതവും പഠനവും സംബന്ധിച്ചുള്ള വി. ശ്ലീഹായുടെ മററു ഉപദേശങ്ങളും നിർദ്ദേശങ്ങളും.**

തലവന്മാർക്കും അധികാരികൾക്കും അനുസരണമുള്ളവരായിരിക്കുവാനും, കീഴടങ്ങുവാനും, സകല സൽപ്രവൃത്തിക്കും ഒരുക്കമുള്ളവരായിരിക്കുവാനും, (൨)

൨. ആരെക്കുറിച്ചും ദൂഷ്യം പറയുകയൊ, കലഹമുണ്ടാക്കുകയൊ ചെയ്യാതെ ശാന്തരായിരിക്കുവാനും, എല്ലാകാര്യത്തിലും സകല മനുഷ്യരോടും തങ്ങളുടെ സൌമ്യത കാണിക്കുവാനും (൧) «അവരെ നീ ഓർമ്മപ്പെടുത്തുക».

൩. എന്തുകൊണ്ടെന്നാൽ മുമ്പു നാമും വിചാരമില്ലാത്തവരും, അനുസരണമില്ലാത്തവരുമായിരുന്നു; വഴിതെററി നടന്നിരുന്നു; പലവിധ ദുരാശകൾക്ക് കീഴ്പ്പെട്ടിരുന്നു; ദുഷ്ടതയിലും അസൂയയിലും വ്യാപരിച്ചിരുന്നു; ദ്വേഷിക്കപ്പെട്ടവരായിരുന്നു; അന്യോന്യം ദ്വേഷിച്ചുമിരുന്നു.

൪. എന്നാൽ നമ്മുടെ രക്ഷിതാവായ ദൈവത്തിൻെറ കനിവും കരുണയും വെളിപ്പെട്ടത്തപ്പെട്ടപ്പോൾ, [തെത്തോ. അ. ൨. വ. ൧൧.]

൫. നാം ചെയ്ത നീതിയുടെ പ്രവൃത്തികൾകൊണ്ടല്ല്, പിന്നെയൊ,

തൻെറ കരുണനിമിത്തമാകുന്ന പുനൎജ്ജന്മത്തിൻെറ സ്നാനത്താലും (സ) [൨. തിമാ. അ. ൧. വ. ൯.]

൬. നമ്മുടെ രക്ഷകനായ ഈശോമ്ശിഹാമൂലം നമ്മുടെമേൽ സമൃദ്ധിയായി ചൊരിഞ്ഞ (൧) «പരിശുദ്ധാത്മാവിൻെറ നവീകരണത്താലും അവൻ നമ്മെ രക്ഷിച്ചത്».

൭. (ഇത്) നാം അവൻെറ കൃപയാൽ നീതികരിക്കപ്പെട്ടുകയും നിത്യായുസ്സിൻെറ പ്രത്യാശയിൽ അവകാശികളായിത്തീരുകയും ചെയ്യേണ്ടതിനു (ആയിരുന്നു).

൮. (ഈ) വചനം വിശ്വസനീയമാകുന്നു. ദൈവത്തിൽ വിശ്വസിച്ചവർ സൽപ്രവൃത്തികൾ ചെയ്യുന്നതിന് താല്പൎയ്യപ്പെട്ടുവാൻ തക്കവണ്ണം ഇവയിൽ അവരെ നീ സ്ഥിരപ്പെടുത്തണമെന്നും ഞാൻ ആഗ്രഹിക്കുന്നു. നല്ലവയും മനുഷ്യൎക്കു പ്രയോജനകരവുമായവ ഇവയാകുന്നു.

൯. എന്നാൽ ബുദ്ധിശൂന്യമായ അന്വേഷണത്തിൽനിന്നും, വംശങ്ങളുടെ ചരിത്രങ്ങളിൽനിന്നും, നിയമജ്ഞന്മാരുടെ തൎക്കങ്ങളിൽനിന്നും കലഹങ്ങളിൽനിന്നും നീ ഒഴിഞ്ഞുമാറിക്കൊള്ളുക. എന്തുകൊണ്ടെന്നാൽ അവകൊണ്ടു പ്രയോജനമില്ല; അവ വ്യൎത്ഥങ്ങളുമാകുന്നു. [൧. തിമാ. അ. ൧. വ. ൪; അ. ൪. വ. ൭: ൨. തിമാ. അ. ൨. വ. ൨൩.]

൰. പാഷണ്ഡിയായ ഒരു മനുഷ്യനോടു ഒന്നോരണ്ടോ പ്രാവശ്യം ഉപദേശിച്ചശേഷം അവനിൽനിന്നു ഒഴിഞ്ഞുമാറിക്കൊള്ളുക.

൰൧. ഇപ്രകാരമുള്ളവൻ ചൊവ്വില്ലാത്തവനാകുന്നു, അവൻ പാപം ചെയ്യുന്നു, അവൻ തന്നെത്തന്നെ കുററം വിധിക്കയും ചെയ്തിരിക്കുന്നു എന്നു അറിഞ്ഞുകൊള്ളുക.

൰൨. ഞാൻ അറാത്തേമായെയൊ തുക്കീക്കോസിനെയൊ നിൻെറ അടുക്കൽ അയക്കുമ്പോൾ നിക്കാപ്പൊലീസിൽ എൻെറ അടുക്കലേക്കു വരുവാൻ നീ ഉത്സാഹിക്കണം. എന്തെന്നാൽ വൎഷകാലം അവിടെ കഴിക്കുവാനാകുന്നു എൻെറ മനസ്സിൽ ഞാൻ നിശ്ചയിച്ചിരിക്കുന്നത്.

൰൩. നിയമജ്ഞനായ സേനായിക്കും അപ്പല്ലോയിക്കും യാതൊരു കുറവും വരാതെ അവരെ ഭംഗിയായി യാത്രഅയയ്ക്കുവാൻ നീ ഉത്സാഹിക്കണം.

൰൪. നമ്മുടെ ആളുകളായുള്ളവരും ഫലങ്ങളില്ലാത്തവരായിത്തീരാതിരിക്കുവാൻവേണ്ടി ആവശ്യമുള്ള കാൎയ്യങ്ങളിൽ സൽപ്രവൃത്തികൾ ചെയ്യുവാൻ പഠിക്കട്ടെ.

൰൫. എൻെറകൂടെയുള്ളവരെല്ലാം നിനക്കു വന്ദനം പറയുന്നു. വിശ്വാസത്തിൽ ഞങ്ങളെ സ്നേഹിക്കുന്ന എല്ലാവൎക്കും വന്ദനം പറയുക. കൃപ നിങ്ങളേവരോടുംകൂടി (ഇരിക്കുമാറാകട്ടെ). ആമേൻ.

## വ്യാഖ്യാനം.

൧. "തലവന്മാൎക്കും അധികാരികൾക്കും": തങ്ങൾ ദൈവത്തിനും സ്വജാതിയിൽപെട്ട അധികാരിക്കുംമാത്രമെ കീഴ്പ്പെടേണ്ടതുള്ളു എന്നു പറഞ്ഞിരുന്നവരായി ഈ ലേഖനസൃഷ്ടിയുടെ കാലത്തു വളരെ യഹൂദന്മാരുണ്ടായിരുന്നു. ഗോലാൻയൂദാ (Judas of Gaulan) യുടെ ശിഷ്യന്മാരായിരുന്നു ഇവരിൽ പ്രധാനികൾ. വി. പൌലോസാകട്ടെ ദൈവം തങ്ങളുടെമേൽ നിയമിക്കുന്ന ഏതു ലൌകികാധികാരിക്കും, അവർ ദൈവപ്രമാണത്തിനു വിരോധമായി ഒന്നും കല്പിക്കാത്തപക്ഷം, ദിവ്യരക്ഷകൻെറ ഉപദേശവും ദൃഷ്ടാന്തവും അനുസരിച്ചു കീഴ്പ്പെടേണ്ടതാണെന്നു ഉപദേശിക്കുന്നു.

൭. "വചനം വിശ്വാസനീയമാകുന്നു": നമ്മുടെ നീതികരണം ദൈവത്തിന്റെ കരുണനിമിത്തമാകുന്നു എന്നു ഞാൻ മുകളിൽ പ്രസ്താവിച്ചിട്ടുള്ള വാക്കുകൾ വിശ്വാസയോഗ്യമാകുന്നു.

൧൦. "ഒഴിഞ്ഞുമാറിക്കൊള്ളുക": ഗ്രീ., ല., അറ.പ്രതികളിലും ഇങ്ങനെ തന്നെ. ക്രൂശ്.ൽ 'അകററുക' എന്നു കാണുന്നു. വെസ്റ്റ്മിൻസ്റ്റർ വിവർത്തനംചെയ്യുന്നതും 'അകററുക' എന്നാണ്.

൧൧. "തന്നെത്തന്നെ കുററം വിധിക്കയും": മററു കുററക്കാർ സഭാധികാരികളുടെ വിധിയാൽ കുററക്കാരായി തീരുമാനിക്കപ്പെട്ട് സഭയിൽനിന്നു തള്ളപ്പെടുന്നു. പാഷണ്ഡികളാകട്ടെ നിർഭാഗ്യവശാൽ സഭയിൽനിന്നു സ്വമനസ്സാ ഓടിപ്പോകയാണു ചെയ്യുന്നതു്. ഈ പ്രവൃത്തികൊണ്ടു അവർ തങ്ങളുടെ ആത്മാവിനെതിരായി താനെതന്നെ വിധി പ്രസ്താവിക്കയും ശിക്ഷ കല്പിക്കയും ചെയ്യുന്നു.

---

# വി. പൌലോസ് ശ്ലീഹാ പീലിമോനു എഴുതിയ

## ലേഖനം.

കൊലെസോസ് പട്ടണവാസികളിൽ കുലീനതകൊണ്ടും ധനസമൃദ്ധികൊണ്ടും പ്രമുഖനായ പീലിമോന്റെ ദാസനായിരുന്ന ഒനേസിമോസ് എജമാനന്റെ വക ചിലതെല്ലാം മോഷ്ടിച്ചുകൊണ്ടു റോമായിലേക്കു കടന്നുകളഞ്ഞ അവസരത്തിൽ അവിടെ ആദ്ധ്യപ്രാവശ്യം തടവുകാരനായിരുന്ന വി. പൌലോസിനെ കാണുകയും അദ്ദേഹം അവനെ സ്നേഹപൂർവ്വം സ്വീകരിച്ചു ഉപദേശങ്ങൾ നൽകി മാനസാന്തരപ്പെടുത്തുകയും ചെയ്തു. അനന്തരം വി. ശ്ലീഹാ ഒനേസിമോസിനെ അവന്റെ എജമാനന്റെ അടുക്കലേക്ക് ഈ ലേഖനത്തോടുകൂടി തിരികെ അയച്ചു. ആ ദാസനോടു ക്ഷമിക്കണമെന്നു ശ്ലീഹാ പീലിമോനോടു അപേക്ഷിക്കുന്നു എങ്കിലും തന്റെ നിലക്കു ചേരുന്ന ഗൌരവത്തോടും അധികാരത്തോടുംകൂടിയാണ് എഴുതുന്നതു്. ഉപകാരപ്രദങ്ങളായ പല ഉപദേശങ്ങളും ഈ ചെറിയലേഖനത്തിൽ അടങ്ങിയിരിക്കുന്നു. എജമാനന്മാർക്കു ദാസന്മാരോടുവേണ്ടിയിരിക്കുന്ന സ്നേഹവും ദയാശീലവും സംബന്ധിച്ചു ഇതിൽ സൂചിപ്പിക്കുന്നുണ്ടു്. ക്രി. അ. ഉദ്ദേശം ൬൧-ൽ, കൊലെസോസ്കാർക്കുള്ള ലേഖനസൃഷ്ടിയോടു അടുത്തു

തന്നെ, റോമായിലെ ആദ്യതടവുകാലത്തു ഗ്രീക്കഭാഷയിൽ ഈ ലേഖനം എഴുതപ്പെട്ടു. ഈ ലേഖനം കൊണ്ടുപോയ ആനേസിമോസ്‌വശം തന്നെയാണ് കൊലൊസോസ്‌കാൎക്കുള്ള ലേഖനവും വി. ശ്ലീഹാ അയച്ചത്. തിമാത്തേയോസിനുള്ള രണ്ടാംലേഖനവും റോമായിലെ ഈ ആദ്യതടവുകാലത്തു ശ്ലീഹാ എഴുതിയെന്നു ചിലർ പറയുന്നുണ്ടെങ്കിലും ആ അഭിപ്രായം സാമാന്യേന സ്വീകാൎയ്യമായി കരുതപ്പെട്ടുന്നില്ല. റോമായിലെ ആദ്യപ്രാവശ്യത്തെ കാരാവാസകാലത്തു വി. ശ്ലീഹാ എഴുതിട്ടുള്ളത് എപ്പെസോസ്‌കാൎക്കും, കൊലൊസോസ്‌കാൎക്കും, പീലിമോനും, പീലിപ്പോസ്‌കാൎക്കും ഉള്ളലേഖനങ്ങളാണ്. തൻമൂലം ഈ നാലുലേഖനങ്ങൾക്കും 'കാരാവാസലേഖനങ്ങൾ' (epistles of the captivity) എന്നൊരു പ്രത്യേകനാമം സിദ്ധിച്ചിട്ടുമുണ്ട്.

**വി. ശ്ലീഹാ പീലിമോൻെറ വിശ്വാസത്തെയും സ്നേഹത്തെയുംപററി പ്രശംസിക്കുന്നു. ഒളിച്ചോടിപ്പോയ ദാസനെ കാരാഗൃഹത്തിൽവെച്ചു മാനസാന്തരപ്പെടുത്തി എജമാനൻെറ അടുക്കലേക്കു തിരികെ അയയ്ക്കുന്നു.**

ഈശോമ്ശീഹായുടെ തടവുകാരനായ പൌലോസും സഹോദരനായ തിമാത്തേയോസും (കൂടി) പ്രിയപ്പെട്ടവനും ഞങ്ങളുടെ കൂട്ടുവേലക്കാരനുമായ പീലിമോനും,

൨. ഞങ്ങൾക്കു പ്രിയപ്പെട്ടവളായ അപ്പിയായിക്കും, ഞങ്ങളുടെ കൂട്ടുവേലക്കാരനായ അൎക്കിപ്പോസിനും, നിൻെറ വീട്ടിലുള്ള സഭയ്ക്കും (എഴുതുന്നതു്):

൩. നമ്മുടെ പിതാവായ ദൈവത്തിൽനിന്നും, നമ്മുടെ കൎത്താവായ ഈശോമ്ശീഹായിൽ നിന്നും നിങ്ങൾക്കു കൃപയും സമാധാനവും (ഉണ്ടാകട്ടെ).

൪–൬. ഇതാ! നിൻെറ വിശ്വാസത്തേയും, നമ്മുടെ കൎത്താവായ ഈശോയുടെപേരിലും സകല വിശുദ്ധന്മാരുടെ പേരിലും നിനക്കുള്ള സ്നേഹത്തേയും കുറിച്ചു കേട്ടതുമുതൽ, നിൻെറ വിശ്വാസബന്ധം പ്രവൃത്തികളാലും ഈശോമ്ശീഹായിൽ നിങ്ങൾക്കുള്ള സൎവനന്മകളുടെയും ജ്ഞാനത്താലും ഫലങ്ങൾ തരുന്നതാകുവാൻവേണ്ടി ഞാൻ എൻെറ ദൈവത്തിനു എപ്പോഴും നന്ദി പറയുകയും എൻെറ പ്രാൎത്ഥനകളിൽ നിന്നെ ഓൎക്കുകയും ചെയ്യുന്നു.

൭. എന്തെന്നാൽ വിശുദ്ധന്മാരുടെ ഉള്ളുകൾ നിൻെറ സ്നേഹംമൂലം ആശ്വസിപ്പിക്കപ്പെട്ടതുകൊണ്ടു ഞങ്ങൾക്കു വളരെ സന്തോഷവും ആശ്വാസവുമുണ്ട്.

൮. ഇതിനാൽ യുക്തമായിട്ടുള്ളവ നിന്നോടു കല്പിക്കുവാൻ മ്ശിഹായിൽ എനിക്കു വളരെ മനോധൈൎയ്യമുണ്ട്.

൯. എങ്കിലും നീ അറിയുന്നതുപോലെ വൃദ്ധനും, ഇപ്പോഴാകട്ടെ ഈശോമ്ശീഹായുടെ തടവുകാരൻ കൂടിയുമായിരിക്കുന്ന പൌലോസാകുന്ന ഞാൻ സ്നേഹത്തേക്കുറിച്ചു നിന്നോടു അപേക്ഷിക്കുകതന്നെയാകുന്നു ചെയ്യുന്നതു്.

൧൦. ബന്ധനങ്ങളിൽവെച്ചു ഞാൻ ജനിപ്പിച്ച എൻെറ പുത്രനായ ആനേസിമോസിനെക്കുറിച്ചു ഞാൻ നിന്നോടു അപേക്ഷിക്കുന്നു.

൧൧. ഒരുകാലത്തു നിനക്കു പ്രയോജനമില്ലാതിരുന്നവൻ തന്നെ അവൻ. എന്നാൽ ഇപ്പോൾ നിനക്കും എനിക്കും അവൻ വളരെ പ്രയോജനമുള്ളവനാകുന്നു.

൧൨. അവനെ നിൻെറ അടുക്കലേക്ക് ഞാൻ അയച്ചിരിക്കുന്നു. നീയോ അവനെ എൻെറ പുത്രനെ എന്നപോലെതന്നെ സ്വീകരിക്കുക.

൧൩. എന്തെന്നാൽ സുവിശേഷത്തിൻെറ ബന്ധനങ്ങളിൽ നിനക്കു പകരം എനിക്കു ശുശ്രൂഷ ചെയ്യേണ്ടതിന് അവനെ എൻെറ അടുക്കൽ നിറുത്തുവാൻ ഞാൻ ആഗ്രഹിച്ചിരുന്നു.

൧൪. എന്നാൽ നിൻെറ നന്മ ബലപ്രയോഗംകൊണ്ടല്ല, മറിച്ച്, നിൻെറ മനസ്സാലെ ആയിരിക്കുവാൻ വേണ്ടി നിൻെറ ആലോചനകൂടാതെ ഒന്നും ചെയ്യുവാൻ ഞാൻ ഇച്ഛിച്ചില്ല.

൧൫. അവൻ അല്പകാലത്തേക്കു പിരിഞ്ഞുപോയതു ഒരുപക്ഷേ നീ അവനെ എന്നും വെച്ചുകൊണ്ടിരിക്കേണ്ടതിനുകൂടിയായിരിക്കാം.

൧൬. ഇനിമേൽ ദാസനെപ്പോലെയല്ല, പിന്നെയൊ, ദാസനെക്കാൾ മേലായിട്ട്, എൻെറ പ്രിയ സഹോദരനായിട്ട് (വെച്ചുകൊണ്ടിരിക്കേണ്ടതിനായിരിക്കാം). (എൻെറ സഹോദരനെപ്പോലെയെങ്കിൽ) ശാരിരികമായും നമ്മുടെ കർത്താവിലും എത്രയധികമായി നിൻെറയും (സഹോദരനെപ്പോലെ നീ വെച്ചുകൊണ്ടിരിക്കണം)!

൧൭. ആകയാൽ നീ പങ്കുകാരനാകുന്നു എങ്കിൽ എന്നെ എന്നപോലെ ഇവനെ സ്വീകരിക്കുക.

൧൮. കടപ്പെട്ടതാകട്ടെ എന്തെങ്കിലും നഷ്ടം അവൻ നിനക്കു വരുത്തിയെങ്കിൽ ഇതു എൻെറ പേരിൽ കണക്കാക്കിക്കൊള്ളുക.

൧൯. പൌലോസായ ഞാൻ സ്വന്തം കൈകൾകൊണ്ടു എഴുതിയിരിക്കുന്നു: ഞാൻ തന്നുതീർത്തുകൊള്ളാം. നീ തന്നെയും എനിക്കു കടപ്പെട്ടിരിക്കുന്നു എന്നു ഞാൻ നിന്നോടു പറയേണ്ടതില്ലല്ലൊ.

൨൦. അതേ, എൻെറ സഹോദരാ, നമ്മുടെ കർത്താവിൽ നീ മൂലം ഞാൻ ആശ്വസിക്കട്ടെ. മ്ശിഹായിൽ എൻെറ ഉള്ളു തണുപ്പിക്കുക.

൨൧. നീ എൻെറ വാക്കുകൾ കേൾക്കുമെന്നു ഞാൻ പ്രതീക്ഷിക്കുന്നതുകൊണ്ടാകുന്നു നിനക്കു എഴുതിയത്. ഞാൻ പറയുന്നതിലധികം നീ ചെയ്യുമെന്നു ഞാൻ അറിയുകയുംചെയ്യുന്നു.

൨൨. ഒരു വാസസ്ഥലം എനിക്കായി ഒരിടത്തു തയ്യാറാക്കുകകൂടി ചെയ്തുകൊള്ളുക. എന്തെന്നാൽ നിങ്ങളുടെ പ്രാർത്ഥനകൾമൂലം ഞാൻ നിങ്ങൾക്കു നൽകപ്പെടുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു.

൨൩. ഈശോമ്ശിഹായിൽ എന്നോടൊന്നിച്ചു തടവുകാരനായിരിക്കുന്ന എപ്പഫ്രായും, (൨൪)

൨൪. എൻെറ സഹായികളായ മർക്കോസും, അറിസ്റ്റാർക്കോസും, ദേമായും, ലൂക്കായും (൨൩) «നിനക്കു വന്ദനം പറയുന്നു».

൨൫. എൻെറ സഹോദരന്മാരേ, നമ്മുടെ കർത്താവായ ഈശോമ്ശിഹായുടെ കൃപ നിങ്ങളുടെ ആത്മാവോടുകൂടി (ഇരിക്കുമാറാകട്ടെ). ആമേൻ.

## വ്യാഖ്യാനം.

൧. "പീലിമോൻ": ഇദ്ദേഹം കൊലൊസ്സോസ് പട്ടണവാസിയും, പുറജാതിക്കാരിൽനിന്നു മാനസാന്തരപ്പെട്ടയാളും, ശ്രേഷ്ഠവംശ്യനും, വിശ്വാസം സന്മാർഗ്ഗം ഇവയാൽ പ്രശോഭിതനും, ധർമ്മിഷ്ഠനുമായിരുന്നു. ഇദ്ദേഹത്തിന്റെ ഭവനം ദേവാലയമായി ഉപയോഗിച്ചുപോന്നു. കൊലൊസ്സോസ് മെത്രാനായിരുന്ന അർക്കിപ്പോസ് ആ ഭവനത്തിലാണു പാർത്തിരുന്നതു്.

൨. "അപ്പ്യിയാ": പീലിമോന്റെ ഭാര്യ. – "നിന്റെ വീട്ടിലുള്ള സഭയ്ക്കു": പീലിമോന്റെ ഭവനത്തിലെ സഭയ്ക്കു. ലേഖനം പീലിമോന്നായിട്ടാണല്ലോ അയയ്ക്കുന്നതു്.

൫ – ൬. "നിന്റെ വിശ്വാസത്തേയും, നമ്മുടെ കർത്താവായ ഈശോയുടെപേരിലും സകല വിശുദ്ധന്മാരുടെപേരിലും നിനക്കുള്ള സ്നേഹത്തേയും": ക്രൂശായയിലും ഇങ്ങനെതന്നെ കാണുന്നു. മറ്റു പ്രതികളിൽ 'കർത്താവായ ഈശോയുടെപേരിലും സകലവിശുദ്ധന്മാരുടെപേരിലും നിനക്കുള്ള സ്നേഹത്തേയും വിശ്വാസത്തേയും' എന്നാണു കാണുന്നതു്.

൭. മറ്റു പ്രതികളിലെല്ലാം 'അല്ലയോ, സഹോദരാ' എന്നു ഒരു സംബോധന കൂടിയുണ്ടു്.

൯. ഈ വാക്യം വിവിധപ്രതികളിൽ അല്പം വ്യത്യസ്തമായി കാണുന്നു. സുറിയാനിപ്രതിയാണു വിശദം.

൧൦. "ഒനേസിമോസ്": മുഖവുര നോക്കുക. പീലിമോനാൽ വീണ്ടും സ്വീകരിക്കപ്പെട്ടശേഷം ഇദ്ദേഹം വളരെ പ്രസിദ്ധനായിത്തീർന്നു. തിമോത്തേയോസിന്റെ മരണാനന്തരം അപ്പെസോസിലെ മെത്രാനായി നിയമിക്കപ്പെട്ടു. രക്തസാക്ഷിയായ വി. ഇഗ്നാസിയോസു് ഇദ്ദേഹത്തെ വളരെ പ്രശംസിച്ചുപ്രസ്താവിച്ചിട്ടുണ്ടു്. ഒടുവിൽ ട്രോജൻ (Trojan) ചക്രവർത്തിയുടെ ഭരണകാലത്തു റോമായിൽവെച്ചു രക്തസാക്ഷിയായി മരിച്ചു.

൧൨. "എന്റെ പുത്രനെ എന്നപോലെതന്നെ സ്വീകരിക്കുക": ഗ്രീക്കിൽ 'എന്റെ കുടലുകളെ സ്വീകരിക്കുക' എന്നും, ല., അറ. പ്രതികളിൽ 'എന്റെ കുടലുകളെ എന്നപോലെതന്നെ സ്വീകരിക്കുക' എന്നുമാണു കാണുന്നതു്. പ്രജ മാതാവിന്റെ ഗർഭാശയത്തിന്റെ അംശമായി കരുതപ്പെടുന്നു. വി. പൌലോസ് ഒനേസിമോസിനെ മാതൃസമാനം ഉദരത്തിൽ വഹിച്ചതായി പ്രസ്താവിച്ചുകൊണ്ടു് അയാളുടെ പേരിൽ തനിക്കുള്ള സ്നേഹാതിരേകത്തെയാണു് പ്രത്യക്ഷമാക്കുന്നതു്. പുത്രൻ പിതാവിന്റെ ആശ്വാസമാകയാലും ഒനേസിമോസിനെ സ്വീകരിക്കുന്നതു തനിക്കു ആശ്വാസമാകയാലും ക്രൂശ.ൽ 'എന്റെ ആശ്വാസത്തെ ... സ്വീകരിക്കുക' എന്നു പറഞ്ഞിരിക്കുന്നു.

൧൬. "ശാരീരികമായും നമ്മുടെ കർത്താവിലും": നിന്റെ ദാസനെന്നനിലയിലും വിശ്വാസംമൂലം സഹോദരൻ എന്ന അവസ്ഥയിലും. ലൌകികവിഷയങ്ങളിലും ആത്മികകാര്യങ്ങളിലും എന്നും ചിലർ അർത്ഥം ഗ്രഹിക്കുന്നു.

൧൭. "നീ പങ്കുകാരനാകുന്നു എങ്കിൽ": ഗ്രീ., ല., അന്തിയോക്കിയാസുറിയാനി ഈ പ്രതികളിൽ 'എന്നെ പങ്കുകാരനായി നീ കരുതുന്നു എങ്കിൽ' എന്നും, അറ.ൽ 'ഞാൻ നിന്റെ പങ്കുകാരനാകുന്നു എങ്കിൽ' എന്നും, ക്രൂശ.ൽ 'നീ എന്റെ സഹോദരനാകുന്നു എങ്കിൽ' എന്നുമാണു കാണുന്നതു്. നാമിരുവരും ഒരേവിശ്വാസം അവലംബിക്കയും ഒരേമ്ശിഹായുടെ അവയവങ്ങളായിരിക്കയും ചെയ്യുന്നു എന്നു കരുതുന്നെങ്കിൽ എന്നു താല്പര്യം.

൧൮. "കടപ്പെടത്തക്ക എന്തെങ്കിലും നഷ്ടം അവൻ നിനക്കു വരുത്തിയെങ്കിൽ": അന്തിയോക്കിയാസുറിയാനി ഉൾപ്പെടെയുള്ള മററു പ്രതികളിൽ 'അവൻ നിനക്കു വല്ല നഷ്ടം വരുത്തുകയൊ, കടപ്പെടുകയൊ ചെയ്താൽ' എന്നു കാണുന്നു.

൧൯. "പൌലോസായ ഞാൻ സ്വന്തം കൈകൾകൊണ്ടു എഴുതിയിരിക്കുന്നു": ഉടമ്പടിയുടെ ഉറപ്പിനായി വി. പൌലോസ് ഈ വാക്യം സ്വന്തകയ്യാൽ എഴുതി എന്നു കരുതാം. ഇതു വി. പൌലോസിൻെറ ഒരു 'പ്രോമിസ്സറിനോട്ടു' ആണെന്നു ചില വ്യാഖ്യാതാക്കൾ പറയുന്നു. — "നീതന്നെയും എനിക്കു കടപ്പെട്ടിരിക്കുന്നു എന്നു . . . പറയേണ്ടതില്ലല്ലൊ": നിൻെറ ആത്മാവിൻെറ നിത്യരക്ഷ ഞാൻമൂലമുണ്ടായ നിൻെറ മാനസാന്തരംവഴി സംഭവിച്ചതാണെന്നു വിശേഷാൽ പ്രസ്താവിക്കേണ്ട ആവശ്യമില്ലല്ലൊ.

൨൦. "എൻെറ ഉള്ളു തണുപ്പിക്കുക": എൻെറ ഹൃദയത്തെ ആശ്വസിപ്പിക്കുക. ക്രുശ-ൽ 'എൻെറ ആത്മാവിനെ ആശ്വസിപ്പിക്കുക' എന്നാണു കാണുന്നതു്. വ. ൧൨. വ്യ.ൽ പറഞ്ഞിട്ടുള്ളതുപോലെ 'എൻെറ പുത്രനെ ആശ്വസിപ്പിക്കുക' എന്നും ധരിക്കാം.

൨൨. "വാസസ്ഥലം . . . തയ്യാറാക്കുക": പൌലോസിനു താമസിക്കുവാൻ ഒരു മുറി മാത്രമേ ആവശ്യമുണ്ടായിരുന്നുള്ളു. അദ്ദേഹം ഏസ്വകായനായിരുന്നതിനാൽ ആ മുറിതന്നെയും ചെറിയതായിരുന്നാലും മതിയാകുമായിരുന്നു. ശ്ലീഹാ എന്ന നിലയിൽ തൻെറ അടുക്കൽ പ്രതിദിനം വന്നുകൂടുന്ന ജനങ്ങളുടെ സൌകര്യത്തെ ഉദ്ദേശിച്ചാണു് ഒരു വാസസ്ഥലം തയ്യാറാക്കുവാൻ അദ്ദേഹം പറയുന്നതു്. ഇങ്ങനെതന്നെ പൊതുജനങ്ങളുടെ രക്ഷക്കായി വേലചെയ്യുന്ന സന്യാസികൾ പട്ടണങ്ങളിലുംമററും വിസ്തൃതവും സൌകര്യപ്രദവുമായ സ്ഥലം അന്വേഷിക്കുന്നതു തങ്ങളുടെ സൌകര്യത്തിനായിട്ടല്ല, ജനങ്ങളുടെ നന്മയെ ലാക്കാക്കിയാണു്. — "നിങ്ങളുടെ പ്രാർത്ഥനകൾമൂലം . . . നൽകപ്പെടുമെന്നു . . . പ്രതീക്ഷിക്കുന്നു": കാരാഗൃഹത്തിൽനിന്നു വിമുക്തനാക്കപ്പെടുമെന്നാണു് ശ്ലീഹാ പ്രതീക്ഷിക്കുന്നതു്. വി. പൌലോസിനെപ്പോലെയുള്ള ഒരു മഹാ പ്രേഷിതനു് അന്യരുടെ പ്രാർത്ഥനയുടെ ആവശ്യമുണ്ടായെങ്കിൽ നമ്മിൽ ആർക്കാണു പ്രാർത്ഥന ആവശ്യപ്പെടാത്തതു്? മരണത്തിനു അധീനരായിരിക്കുന്നവരുടെ പ്രാർത്ഥനക്കു ഇത്രമാത്രം ശക്തിയുണ്ടെങ്കിൽ, മരണത്തിനു് അനധീനരായി, മ്ശീഹായോടുകൂടി സ്വർഗ്ഗഭാഗ്യം അനുഭവിച്ചുകൊണ്ടിരിക്കുന്നവരുടെ പ്രാർത്ഥനകൊണ്ടു എന്തുതന്നെ സാധിക്കുകയില്ല?

# വി. പൌലോസ് ശ്ലീഹാ

# എബ്രായക്കാൎക്കു

# എഴുതിയ

## ലേഖനം.

'എബ്രായക്കാൎക്കു' എന്ന തലവാചകം വളരെ പ്രാചീനമാണ്; അലെക്സാന്ത്രിയായിലെ ക്ലേമീസിന്റെ കാലത്തിനു വളരെ മുമ്പുതന്നെയുള്ളതാണ്. യഹൂദന്മാരിൽനിന്നു മാനസാന്തരപ്പെട്ട ക്രിസ്ത്യാനികൾക്കായിട്ടാണു ഇതു എഴുതപ്പെട്ടിരിക്കുന്നതെന്ന് ഇതിൽ പ്രതിപാദിക്കപ്പെടുന്ന ന്യായങ്ങളിൽനിന്നു അനുമാനിക്കാം. യഹൂദക്രിസ്ത്യാനികളേവരേയുമൊ, പലസ്തീനായിലെ യഹൂദക്രിസ്ത്യാനികളെ പൊതുവെയൊ അല്ല, ഓരെണ്ണത്തേ യഹൂദക്രിസ്ത്യാനികളെ മാത്രമാണു ഉദ്ദേശിച്ചിരിക്കുന്നതെന്ന് ഇതിലെ പ്രതിപാദനത്തിന്റെ രീതിയിൽനിന്നു അനുമാനിക്കപ്പെടുന്നു. ഈ ലേഖനത്തിന്റെ കൎത്താവു വി. പൌലോസ് ശ്ലീഹാ ആണെന്നാണു പൌരസ്ത്യസഭയിലെ പരമ്പരാഗതമായ വൃത്താന്തം. പാശ്ചാത്യസഭയിലാകട്ടെ ഇതു പൌലോസിന്റെ ലേഖനമാണെന്നുള്ള കാൎയ്യത്തിൽ ഉദ്ദേശം ൪-ാംശതാബ്ദമദ്ധ്യംവരെ പൊതുസമ്മതമുണ്ടായിരുന്നില്ല. പൌലോസുതന്നെ ഈ ലേഖനം എഴുതിയൊ, അതൊ, മററാളുകളെക്കൊണ്ടു എഴുതിച്ചൊ എന്ന കാൎയ്യത്തിലും ഒറിജെന്റെ കാലം, ൩-ാംശതാബ്ദമദ്ധ്യം, മുതൽ തൎക്കമുള്ളതാണ്. ആശയങ്ങളും പൊതുരൂപവും പൌലോസിന്റെതെങ്കിലും അദ്ദേഹം ലൂക്കായേയൊ, ബൎന്നബായേയോ മറേറാ കൊണ്ടു എഴുതിച്ചു എന്നും തന്മൂലം ഭാഷാരീതിയും സ്വരവും ആ എഴുത്തുകാരന്റെതാകുന്നു എന്നുമുള്ള അഭിപ്രായത്തിലേക്കാണു ഇക്കാലത്തെ കത്തോലിക്കാഗ്രന്ഥകാരന്മാർ ചാഞ്ഞുനില്ക്കുന്നതായി കാണുന്നത്. ലൂഥെറും അനുയായികളും ഈ ഗ്രന്ഥം കാനോനികമാണെന്നു സമ്മതിക്കുന്നില്ലെങ്കിലും കാൽവിൻമതക്കാരും ആംഗ്ലേയസഭയും ഇതിനെ സ്വീകരിക്കുന്നുണ്ടു്. ഈ ഗ്രന്ഥത്തെ സംബന്ധിച്ചു ചിലശതാബ്ദങ്ങളോളം വലിയ സന്ദേഹമുണ്ടായിരുന്നു എന്നു സമ്മതിക്കുന്ന ഇവർ പാരമ്പൎയ്യത്തെ അധാരമാക്കിയാണു തങ്ങളുടെ കാനനിൽ ഇതിനെ ഉൾപ്പെടുത്തിയിരിക്കുന്നതെന്നുള്ളതു ഇവിടെ പ്രത്യേകം പ്രസ്താവ്യമാകുന്നു. ക്രി. അ. ൪൱൯-ൽ അഫ്രിക്കായിൽ സമ്മേളിച്ച ൨൧൭ മെത്രാന്മാരുടെ ഒരു സംഘം വിശുദ്ധഗ്രന്ഥങ്ങളുടെ പട്ടിക പ്രസ്താവിക്കുകയിൽ പറയുന്നതു പിതാക്കന്മാരിൽനിന്നു കൈക്കൊണ്ടിട്ടുള്ളതിനെ സ്വീകരിക്കുകയും ഉറപ്പിക്കുകയുംമാത്രം ചെയ്യുന്നു

എന്നാണ്. ക്രി. അ. ൱൮൬൦-ൽ നടന്ന കാർത്തേയ്ജ് സൂനഹദോസിൻെറ നിർണ്ണയത്തെയാണ അവർ സൂചിപ്പിക്കുന്നത്. എബ്രായക്കാൎക്കുള്ള ഈ ലേഖനത്തിൽ ആദ്യഭാഗത്തു മ്ശിഹായും പുതിയനിയമവും മൂശെയേയും പഴയനിയമത്തേയുംകാൾ ശ്രേഷ്ഠവും പുതിയനിയമത്തിലെ പൌരോഹിത്യം പഴയനിയമത്തിലെ ആചാൎയ്യത്വത്തെക്കാൾ ഉന്നതവുമാണെന്നു പ്രതിപാദിക്കുകയും, അനന്തരഭാഗത്തു മതപീഢനം അനുഭവിച്ചുകൊണ്ടിരുന്ന യഹൂദക്രിസ്ത്യാനികളെ ആശ്വസിപ്പിക്കുകയും, അവസാനഭാഗത്തു പലേഉപദേശങ്ങൾ നൽകുകയും ചെയ്യുന്നു. ഈ ലേഖനം ഇററലിയിൽ — റോമായിൽ — വെച്ചു ക്രി. അ. ൬൩.-ൽ എഴുതപ്പെട്ടു. 'പൌലോസ് എബ്രായക്കാരൻെറ നിലയിൽ എബ്രായക്കാൎക്കു എബ്രായഭാഷയിൽ എഴുതി' എന്നു വി. ഈറാനിമോസ് പറയുന്നു. സാമാന്യമായ അഭിപ്രായവും ഇതു തന്നെ. 'എബ്രായഭാഷ' എന്നതിനു എബ്രായക്കാർ അക്കാലത്തു സംസാരിച്ചിരുന്നതും ആധുനികഎബ്രായ എന്നുകൂടി പറയപ്പെട്ടുന്നതുമായ കൽദായസുറിയാനിഭാഷ എന്നാണ ഇവിടെ അൎത്ഥമാക്കേണ്ടതു്. ഈ ലേഖനം സ്വല്പമായ കാലത്തുതന്നെ അന്യജനങ്ങളുടെയും ഉപയോഗത്തിനായി വി. ലൂക്കാ ഗ്രീക്കിലേക്കു ഇതു ഭാഷാന്തരപ്പെടുത്തി. സുറിയാനിമൂലം നഷ്ടീഭവിച്ചശേഷം ഗ്രീക്കിൽനിന്നു ചെയ്യപ്പെട്ട വിവൎത്തനമാണ ഇപ്പോഴത്തെ സുറിയാനി എന്നാണ വിദ്വജ്ജനങ്ങളുടെ അഭിപ്രായം. അല്ല, മൂലംതന്നെയാണ ഇപ്പോഴുള്ള സുറിയാനി എന്നു അഭിപ്രായമുള്ളവരും ഇല്ലാതില്ല. വി. ഗ്രന്ഥങ്ങൾ പൂൎവ്വകാനോനികങ്ങൾ (Proto canonical) എന്നും ഉത്തരകാനോനികങ്ങൾ (Deutero canonical) എന്നും രണ്ടു ഇനങ്ങളായിട്ടാണല്ലൊ വിഭജിക്കപ്പെടുന്നതു്. ഈ ഇനംതിരിവിനുള്ള കാരണമെന്തെന്നും ഏതെല്ലാം പുസ്തകങ്ങളോ പുസ്തകാംശങ്ങളോ ആണ ഓരോ ഇനത്തിൽ പെടുന്നതെന്നും പഞ്ചഗ്രന്ഥി, പ്ശിത്താ, പുറം XV-ൽ പ്രസ്താവിച്ചിട്ടുണ്ടു. എബ്രായക്കാൎക്കുള്ള ഈ ലേഖനം ഉത്തരകാനോനികങ്ങളുടെ ഗണത്തിൽ ഉൾപ്പെടുന്നു. ഈ ഗ്രന്ഥത്തെപ്പററി കുറെക്കാലത്തേക്കു സന്ദേഹമുണ്ടായിരുന്നതിനാൽ ഇതിനു ഇങ്ങനെ പേരുണ്ടായി എന്നല്ലാതെ പ്രാമാണികത്വത്തിലൊ മറേറാ പൂൎവ്വകാനോനികങ്ങളിൽനിന്നു ഇതു ഒരു വിധത്തിലും വ്യത്യസ്തമല്ല. എബ്രായക്കാൎക്കുള്ള ഈ ലേഖനം ദൈവനിവേശിതമായ ഒരു വിശുദ്ധഗ്രന്ഥമാണെന്നുള്ളതു ഒരു വിശ്വാസസത്യമാകുന്നു.

## അദ്ധ്യായം ൧.

**ദൈവം പണ്ടു പ്രവാചകന്മാർ മുഖേന സംസാരിച്ചു. ഇപ്പോഴാകട്ടെ മാലാകാമാരെക്കാൾ അതുല്യമായ വിധത്തിൽ ശ്രേഷ്ഠനായ തൻെറ പുത്രൻ മുഖേന സംസാരിച്ചിരിക്കുന്നു.**

൧ ദൈവം പണ്ടു നമ്മുടെ പിതാക്കന്മാരോടു എല്ലാപ്രകാരത്തിലും എല്ലാവിധത്തിലും പ്രവാചകന്മാർ മുഖേന സംസാരിച്ചു.

൨. ഈ അവസാന നാളുകളിലാകട്ടെ, താൻ ആരെ സകലത്തിൻെറയും അവകാശിയായി സ്ഥാപിച്ചിരിക്കുന്നുവോ, ആർമൂലം ലോകങ്ങളെ

ഉണ്ടാക്കിയോ ആ തന്റെ പുത്രൻ മുഖേന അവൻ നമ്മോടുസംസാരിച്ചിരിക്കുന്നു.

൩. അവൻ അവന്റെ മഹത്വത്തിന്റെ പ്രഭയും, അവന്റെ സത്തയുടെ പ്രതിമയും, തന്റെ വചനത്തിന്റെ ശക്തിയാൽ സർവ്വവും അടക്കിയിരിക്കുന്നവനുമാകയാൽ അവൻ തന്നെക്കൊണ്ടുതന്നെ നമ്മുടെ പാപങ്ങൾക്കു ശുദ്ധീകരണമുണ്ടാക്കുകയും ഉയരങ്ങളിൽ മഹത്വത്തിന്റെ വലത്തുവശത്തു ഇരിക്കുകയും ചെയ്തു. [സുജ്ഞ. അ. ൭. വ. ൨൬.]

൪. അവൻ അർഹിച്ചനാമം മാലാക്കാമാരുടേതിനെക്കാൾ എത്രമാത്രം ശ്രേഷ്ഠമായിരിക്കുന്നുവോ അത്രമാത്രംതന്നെ അവനും അവരെക്കാൾ ശ്രേഷ്ഠനായിത്തീർന്നു.

൫. എന്തെന്നാൽ: നീ എന്റെ പുത്രനാകുന്നു; ഞാൻ ഇന്നു നിന്നെ ജനിപ്പിച്ചു എന്നും, വീണ്ടും, ഞാൻ അവന്റെ പിതാവു ആയിരിക്കും; അവൻ എന്റെ പുത്രനും ആയിരിക്കും എന്നും മാലാക്കാമാരിൽ ആരോടാണു ദൈവം എപ്പോഴെങ്കിലും അരുളിച്ചെയ്തിട്ടുള്ളതു്? [സങ്കീ. ൨. വ. ൭.– ൨. ശ്മൂ. അ. ൭. വ. ൧൪.]

൬. വീണ്ടും, ആദ്യജാതനെ ലോകത്തിലേക്കു പ്രവേശിപ്പിക്കുകയിൽ: ദൈവത്തിന്റെ മാലാക്കാമാരെല്ലാം അവനെ ആരാധിക്കട്ടെ എന്നു അവൻ അരുളിച്ചെയ്തു. [സങ്കീ. ൯൭. വ. ൭]

൭. മാലാക്കാമാരെക്കുറിച്ചോ: അവൻ തന്റെ മാലാക്കാമാരെ ആത്മാവായും തന്റെ ശുശ്രൂഷകന്മാരെ എരിയുന്ന തീയായും ഉണ്ടാക്കി എന്നിപ്രകാരമാകുന്നു അവൻ അരുളിച്ചെയ്തിരിക്കുന്നതു്. [സങ്കീ. ൧൦൪. വ. ൪.]

൮. പുത്രനെക്കുറിച്ചാകട്ടെ (ഇങ്ങനെ) അരുളിച്ചെയ്തു: ദൈവമേ, നിന്റെ സിംഹാസനം എന്നും എന്നേക്കും (നിലനില്ക്കുന്നു). നിന്റെ രാജ്യത്തിന്റെ ചെങ്കോൽ ചൊവ്വുള്ള ചെങ്കോൽ (ആകുന്നു). [സങ്കീ. ൪൫. വ. ൭.]

൯. നീ നീതിയെ സ്നേഹിക്കുകയും ദുഷ്ടതയെ ദ്വേഷിക്കുകയുംചെയ്തു. ഇതിനാൽ നിന്റെ ദൈവമായ ദൈവം സന്തോഷത്തിന്റെ തൈലംകൊണ്ടു നിന്റെ കൂട്ടുകാരെക്കാൾ കൂടുതലായി നിന്നെ അഭിഷേകംചെയ്തു.

൧൦. വീണ്ടും: നീ ആദിയിൽ ഭൂമിയുടെ അടിസ്ഥാനങ്ങൾവെച്ചു, ആകാശവും നിന്റെ കൈകളുടെ വേലയാകുന്നു. [സങ്കീ. ൧൦൨. വ. ൨൫.]

൧൧. അവ കടന്നുപോകും, നീയോ നിലനില്ക്കും, അവയെല്ലാം വസ്ത്രംപോലെ പഴതായിപ്പോകും.

൧൨. പുതപ്പുപോലെ അവയെ നീ മടക്കും. അവയ്ക്കു മാററം സംഭവിക്കും. നീയോ നീ ആയിരിക്കുന്നതുപോലെ (ആയിരിക്കും). നിന്റെ വത്സരങ്ങൾ അവസാനിക്കുകയുമില്ല.

൧൩. എന്നാൽ: ഞാൻ നിന്റെ ശത്രുക്കളെ നിന്റെ പാദങ്ങളുടെ കീഴിൽ പീഠമാക്കുവോളം നീ എന്റെ വലത്തുവശത്തു് ഇരിക്കുക എന്നു മാലാക്കാമാരിൽ ആരോടാണു അവൻ എപ്പോഴെങ്കിലും അരുളിച്ചെയ്തിട്ടുള്ളതു്? [സങ്കീ. ൧൧൦. വ. ൧: ൧. കോറ. അ. ൧൫. വ. ൨൫.]

൧൪. ഇതാ! അവരെല്ലാം രക്ഷയെ അവകാശപ്പെടുത്തുവാനിരിക്കുന്നവൎക്കുവേണ്ടിയുള്ള ശുശ്രൂഷക്കായി അയയ്ക്കപ്പെടുന്ന സേവകാത്മാക്കളല്ലയോ?

## വ്യാഖ്യാനം.

൧. വിശുദ്ധ പൌലോസ് മററു ലേഖനങ്ങളിലെപ്പോലെ സ്വന്തനാമം ഈ ലേഖനത്തിൽ കാണിക്കാത്തതു താൻ ഒരിക്കൽ സഭയെ ദ്രോഹിച്ചിട്ടുള്ളതിനാൽ തൻെറ നാമം ക്രിസ്ത്യാനികളായ ഹെബ്രന്മാൎക്കു അരോചകമാകയാലും, താൻ മുഖ്യമായി പുറജാതികളുടെ ശ്ലീഹാ ആയിരിക്കുന്നതല്ലാതെ ഇസ്രായേലിൻെറ ശ്ലീഹാ അല്ലാതിരിക്കുന്നതിനാലുമാണ്. എങ്കിലും ലേഖനത്തിൻെറ അവസാനത്തിൽ (അ. ൧൩. ൨. ൨൩.) തന്നെ തിരിച്ചറിയുവാൻ തക്കവണ്ണം അദ്ദേഹം പ്രസ്താവിക്കുന്നുണ്ടു്. — "എല്ലാപ്രകാരത്തിലും എല്ലാവിധത്തിലും": ഗ്രീക്കു നീക്കിയുള്ള മററു പ്രതികളിൽ 'പലപ്രകാരത്തിലും അഥവാ ബഹുവാക്കുകളിലും പലവിധത്തിലും' എന്നൊക്കെയാണു വിവൎത്തനം. ഗ്രീക്കിൽ 'പല ഭാഗങ്ങളിലും പല വിധത്തിലും' എന്നു കാണുന്നു. പല സമയങ്ങളിലായിട്ടും, ഒരു പ്രവാചകനോടു ഒരു കാൎയ്യവും വേറൊരു പ്രവാചകനോടു വേറൊരു കാൎയ്യവും ഇങ്ങനെ പല ഭാഗങ്ങളായിട്ടും, അടയാളങ്ങൾ, ദൎശനങ്ങൾ, ഉക്തങ്ങൾ, വെളിപാടുകൾ ഇങ്ങനെ പലവിധങ്ങളിലായിട്ടും എന്നാണു ഇതിൽനിന്നു ഗ്രഹിക്കേണ്ടതു്. സുറിയാനിപദങ്ങൾക്കും ഗ്രീക്കിലെ ഈ അൎത്ഥമുള്ളതാണ്.

൨. "ആരെ സകലത്തിൻെറയും അവകാശിയായി സ്ഥാപിച്ചിരിക്കുന്നുവോ, ആർമൂലം ലോകങ്ങളെ ഉണ്ടാക്കിയോ ആ തൻെറ പുത്രൻ": മ്ശിഹാ ദൈവമെന്ന നിലയിൽ സകലത്തിൻെറയും അധികാരിയാകയാൽ 'അവകാശിയായി സ്ഥാപിച്ചു' എന്നു ഇവിടെ പറഞ്ഞിരിക്കുന്നതു മനുഷ്യാവസ്ഥയിൽ സ്ഥാപിച്ചു എന്നു ഗ്രഹിക്കേണ്ടതാണ്. മ്ശിഹാ സത്യദൈവവും സത്യമാനുഷനുമാകകൊണ്ടു വി. ശ്ലീഹാ മ്ശിഹായെപ്പററി ചിലപ്പോൾ ദൈവത്തിനുമാത്രം യോജിക്കുന്നവയും, ചിലപ്പോൾ മനുഷ്യനുമാത്രം യോജിക്കുന്നവയും, മററുചിലപ്പോൾ ദൈവമനുഷ്യനുമാത്രം യോജിക്കുന്നവയും പ്രസ്താവിക്കുന്നതായി കാണാം. 'അവകാശിയായി സ്ഥാപിച്ചിരിക്കുന്നു' എന്നതുകൊണ്ടു മ്ശിഹായുടെ മനുഷ്യത്വവും, 'ആർമൂലം ലോകങ്ങളെ ഉണ്ടാക്കിയോ' എന്നതുകൊണ്ടു അദ്ദേഹത്തിൻെറ ദൈവത്വവും ഈ വാക്യത്തിൽ തന്നെ ശ്ലീഹാ കാണിച്ചിരിക്കുന്നു.

൫. "ഞാൻ അവൻെറ പിതാവു ആയിരിക്കും": സാക്ഷാൽ പിതാവായിരിക്കും എന്നൎത്ഥം.

൯. "നിൻെറ ദൈവമായ ദൈവം . . . നിന്നെ അഭിഷേകം ചെയ്തു": ക്രൂശായയിൽ 'ദൈവം നിന്നെ അഭിഷേകംചെയ്തു' എന്നു മാത്രമേയുള്ളു. ഗ്രീ., ല., സുറി., അറ. പ്രതികളിലെ വാക്കുകൾ പല വിധത്തിൽ അന്വയിക്കാം. ചിലർ ഇവിടെ വിവൎത്തനം ചെയ്തിരിക്കുന്നതുപോലെ 'നിൻെറ ദൈവമായ ദൈവം . . . നിന്നെ അഭിഷേകംചെയ്തു' എന്നു അന്വയിക്കുന്നു. കൊർനേലിയൂസ് — ആ — ലാപ്പിദെ, ഹെയ്ഡക്ക്, വെസ്റ്റ്മിൻസ്റ്റർ വിവൎത്തനം, ഡൂവെവിവൎത്തനം ഇവയിൽ ഈ അൎത്ഥത്തിലാണു സ്വീകരിച്ചിരിക്കുന്നതു്. ചിലർ 'ദൈവമേ, നിൻെറ ദൈവം . . . നിന്നെ അഭിഷേകംചെയ്തു' എന്നു സംബോധനാരൂപത്തിൽ ഗ്രഹിക്കുന്നു. മററുചിലരാകട്ടെ 'നിൻെറ ദൈവം . . . ദൈവമായി നിന്നെ അഭിഷേകം ചെയ്തു' എന്നാണു വിവൎത്തനം ചെയ്യുന്നതു്.

൧൦. മററുപ്രതികളിൽ 'കൎത്താവേ' എന്നൊരു സംബോധനകൂടി ഈ വാക്യത്തിൽ കാണുന്നുണ്ടു്.

൧൩. "പീഠമാക്കുവോളം": പീഠമാക്കിയശേഷവും, എന്നേക്കും, എന്നു ഗ്രഹിക്കേണ്ടതാണ്. മത്താ. അ. ൧. ൨. ൨൫. വ്യാ. നോക്കുക.

# അദ്ധ്യായം ൨.

ദൈവപുത്രന്റെ പ്രമാണങ്ങളെ ലംഘിക്കുന്നതു മാലാഖമാരാൽ നല്കപ്പെട്ട പഴയനിയമപ്രമാണങ്ങളെ ലംഘിക്കുന്നതിനെക്കാൾ ഏററവും അധികം ശിക്ഷാർഹമാകുന്നു.

ഇതിനാൽ നാം വീണുപോകാതിരിക്കേണ്ടതിന്നു നാം കേട്ടിട്ടുള്ളവയെപ്പററി അധികമായി ശ്രദ്ധയുള്ളവരായിരിക്കുവാൻ ആവശ്യമാകുന്നു.

൨. എന്തുകൊണ്ടെന്നാൽ മാലാഖാമാരാൽ സംസാരിക്കപ്പെട്ട വചനം ഉറപ്പിക്കപ്പെട്ടുകയും, അതുകേട്ട ശേഷം അതു ലംഘിച്ച ഏവനും നീതിപ്രകാരമുള്ള പ്രതിഫലം കൈക്കൊള്ളുകയും ചെയ്തു എങ്കിൽ,

൩. നമ്മുടെ ജീവൻതന്നെയായിരിക്കുന്നവയെ — നമ്മുടെ കർത്താവിനാൽ സംസാരിക്കപ്പെട്ടുവാൻ ആരംഭിക്കുകയും, അവനിൽനിന്നു കേട്ടവരാൽ നമ്മിൽ ഉറപ്പിക്കപ്പെട്ടുകയും ചെയ്യുവയെ — (൪)

൪. ദൈവം അടയാളങ്ങൾകൊണ്ടും, അത്ഭുതങ്ങൾകൊണ്ടും, പലവിധശക്തികൾകൊണ്ടും, തന്റെ ഇഷ്ടത്തിനൊത്തവണ്ണം നൽകപ്പെട്ടവയായ പരിശുദ്ധാത്മാവിന്റെ വിഭാഗങ്ങൾകൊണ്ടും അവയെക്കുറിച്ചു സാക്ഷിപ്പെടുത്തിക്കൊണ്ടിരിക്കെ (൩) «നാം വകവെക്കാതിരുന്നാൽ നാം (ശിക്ഷാവിധിയിൽ നിന്നു) ഒഴിഞ്ഞു മാറുന്നതെങ്ങനെ?». [മർക്കോ. അ. ൧൬. വ. ൨൦.]

൫. നാം ഏതിനെപ്പററി സംസാരിക്കുന്നുവോ വരുവാനിരിക്കുന്ന ആ ലോകത്തെ മാലാഖാമാൎക്കല്ലല്ലൊ അവൻ കീഴ്പ്പെടുത്തിയിരിക്കുന്നതു്.

൬. മറിച്ചു്, തിരുവെഴുത്തു സാക്ഷിപ്പെടുത്തിപ്പറയുന്നതുപോലെ: നീ മനുഷ്യനെ ഓൎക്കുവാനും, മനുഷ്യപുത്രനെ സന്ദൎശിക്കുവാനും അവൻ എന്താകുന്നു? [സങ്കീ. ൮. വ. ൪.]

൭. നീ അവനെ മാലാഖാമാരിൽനിന്നു അല്പം താഴ്ത്തി. മഹത്വവും ബഹുമാനവും അവന്റെ ശിരസ്സിൽ നീ സ്ഥാപിച്ചു. നിന്റെ കൈകളുടെ പ്രവൃത്തിയിൽ അവനെ നീ അധികാരിയാക്കി.

൮. നീ സകലവും അവന്റെ കാലുകൾക്കു കീഴ്പ്പെടുത്തി. അവൻ സകലവും അവന്നു കീഴ്പ്പെടുത്തി എന്നതുകൊണ്ടു കീഴ്പ്പെടാത്തതായി ഒന്നും വിട്ടിട്ടില്ലല്ലൊ. എന്നാൽ ഇപ്പോൾ എല്ലാം അവന്നു കീഴ്പ്പെട്ടിരിക്കുന്നതായി ഇതുവരെയും നാം കാണുന്നില്ല. [മത്താ. അ. ൨൮. വ. ൧൮: ൧. കോറ. അ. ൧൫. വ. ൨൭.]

൯. എന്നാൽ തന്റെ മരണത്തിന്റെ പീഡയ്ക്കായിട്ടു മാലാഖാമാരിൽനിന്നു അല്പം താഴ്ന്നവൻ ഈശോ തന്നെയാകുന്നു എന്നു നാം കാണുന്നു. മഹത്വവും ബഹുമാനവും അവന്റെ ശിരസ്സിൽ വെക്കപ്പെട്ടുമിരിക്കുന്നു. അവൻ ദൈവം നീക്കി സകലൎക്കുംവേണ്ടി മരണം അസ്വദിച്ചുവല്ലൊ. [പീലിപ്പോ. അ. ൨. വ. ൮.]

൧൦. എന്തുകൊണ്ടെന്നാൽ സകലവും ആരാലോ, സകലവും ആൎക്കുവേണ്ടിയോ അവൻ വളരെ സന്താനങ്ങളെ മഹത്വത്തിൽ പ്രവേശിപ്പിക്കയിൽ അവരുടെ രക്ഷയുടെ നാഥനെ പീഡകൾകൊണ്ടു പൂൎണ്ണനാക്കുക യുക്തമായിരുന്നു.

൧൧. എന്തെന്നാൽ ശുദ്ധീകരിക്കുന്നവനും ശുദ്ധീകരിക്കപ്പെട്ടുന്നവരും

എല്ലാം ഒരുവനിൽനിന്നുള്ളവരാകുന്നു. ഇതിനാൽ: (൧൨)

൧൨. നിന്റെ നാമം എന്റെ സഹോദരന്മാരെ ഞാൻ അറിയിക്കും, സഭയുടെ നടുവിൽവെച്ചു നിന്നെ ഞാൻ സ്തുതിക്കും; [സങ്കീ. ൨൨. ൨൨.]

൧൩. വീണ്ടും, ഞാൻ അവനിൽ ആശ്രയിക്കും; പിന്നെയും, ഇതാ! ഞാനും ദൈവം എനിക്കു തന്ന മക്കളും (൧൪) «എന്നു പറയുകയിൽ അവരെ തന്റെ സഹോദരന്മാരെന്നു വിളിക്കുവാൻ അവൻ ലജ്ജിച്ചില്ല». [സങ്കീ. ൧൭. ൨. ൨.– ഏശ. ൮. ൨. ൧൭.]

൧൪. മക്കൾ മാംസത്തിലും രക്തത്തിലും പങ്കുകാരായതുകൊണ്ടു് തന്റെ മരണത്താൽ, മരണത്തിന്റെ അധികാരം കൈയടക്കിയിരിക്കുന്നവനായ സാത്താനെ നശിപ്പിക്കുവാനും, (൧൫) [ഹോശ. ൧൩. ൧൪. ൨. ൧൪: ൧ കോറ. ൧൫. ൫൫. ൨൪.]

൧൫. തങ്ങളുടെ ആയുഷ്കാലം മുഴുവൻ മരണഭീതിയോടുകൂടി അടിമത്തത്തിനു കീഴ്പ്പെട്ടിരുന്നവരെ മോചിക്കുവാനുമായി (൧൪) «അവനും അതേവിധത്തിൽതന്നെ ഇവയിൽ പങ്കുകാരനായിത്തീൎന്നു».

൧൬. എന്തെന്നാൽ അവൻ മാലാഖാമാരിൽ നിന്നല്ല (സ്വഭാവം) സ്വീകരിച്ചതു; പിന്നെയൊ, അബ്രാഹത്തിന്റെ സന്തതിയിൽ നിന്നാകുന്നു സ്വീകരിച്ചതു്.

൧൭. ഇതിനാൽ കരുണയുള്ളവനും ദൈവകാൎയ്യങ്ങളിൽ വിശ്വസ്തനായ പ്രധാനാചാൎയ്യനും ആകുവാനും, ജനത്തിന്റെ പാപങ്ങളെക്കുറിച്ചു പരിഹാരംചെയ്യുവാനുംവേണ്ടി അവൻ സകലത്തിലും തന്റെ സഹോദരന്മാരോടു സദൃശനാകുവാൻ ആവശ്യമായിരുന്നു.

൧൮. എന്തെന്നാൽ അവൻ പീഡയനുഭവിക്കയും പരീക്ഷിക്കപ്പെടുകയും ചെയ്യുതുകൊണ്ടു പരീക്ഷിക്കപ്പെടുന്നവരെ സഹായിക്കുവാൻ അവൻ കഴിവുള്ളവനാകുന്നു.

## വ്യാഖ്യാനം.

൨. "മാലാഖാമാരാൽ സംസാരിക്കപ്പെട്ട വചനം": പഴയനിയമം.

൩. "നമ്മുടെ ജീവൻ തന്നെയായിരിക്കുന്നവയെ": അന്തിയോക്കിയാസുറിനീക്കിയുള്ള മറ്റുപ്രതികളിലെല്ലാം 'ഇത്ര വലിയ രക്ഷയെ' എന്നു കാണുന്നു. അന്തിയോക്കിയാസുറി. ലാകട്ടെ 'ജീവനുള്ളവതന്നെയായിരിക്കുന്നവയെ' എന്നാണു കാണുന്നതു്.

൪. "തന്റെ ഇഷ്ടത്തിനൊത്തവണ്ണം നൽകപ്പെട്ടവയായ പരിശുദ്ധാത്മാവിന്റെ വിഭാഗങ്ങൾ": ദൈവം തന്റെ ഇഷ്ടം അനുസരിച്ചു പലൎക്കായി ഭാഗിച്ചുകൊടുത്ത രോഗശാന്തി, പ്രവചനം ആദിയായുള്ള പരിശുദ്ധാത്മാവിന്റെ വരങ്ങൾ.

൫. "വരുവാനിരിക്കുന്ന ആ ലോകത്തെ": ക്രിസ്തീയസഭയെ.

൯. "അവൻ ദൈവം നീക്കി സകലൎക്കുംവേണ്ടി മരണം ആസ്വദിച്ചു": ഗ്രീ., ല., അറ., ക്രൂശ. പ്രതികളിൽ 'അവൻ ദൈവത്തിന്റെ കൃപയാൽ സകലൎക്കും വേണ്ടി മരണം ആസ്വദിക്കുവാൻ' എന്നാണു കാണുന്നതു്. 'ദൈവത്തിന്റെ കൃപയാൽ' എന്നു പറയുന്നതു മ്ശീഹായുടെ മരണം ദൈവത്തിന്റെ കരുണമൂലം സംഭവിച്ചതല്ലാതെ അങ്ങനെ നമുക്കുവേണ്ടി മരിക്കുവാൻ അവിടന്നു ബാദ്ധ്യസ്ഥനായിരുന്നതൊ നമുക്കു അൎഹതയുണ്ടായിരുന്നതൊകൊണ്ടല്ല എന്നു കാണിക്കുവാനാണു്. പ്രതാപവാനായിരിക്കുമെന്നു യഹൂദന്മാർ അറിഞ്ഞിരുന്ന മ്ശീഹാ മരണം അനുഭവിച്ചതായി കാണുന്നതിൽ അവൎക്കുണ്ടാകുമായിരുന്ന ഇടൎച്ച നീക്കണമെന്നും ഈ പ്രസ്താവനകൊണ്ടു ശ്ലീഹാ

ഉദ്ദേശിക്കുന്നു. തിയോഡൊറേറ്റസ് (Theoderetus), തിയോഫിലാക്റ്ററസ് (Theophylactus), എക്കുമേനിയസ് (Oecumenius) എന്നിവരും കൽദായസുറിയാനിയിലെ അൎത്ഥം തന്നെയാണു ഗ്രീക്കിൽനിന്നു ഗ്രഹിച്ചിട്ടുള്ളതു്. കൽദ. ലെ ഈ വ്യത്യാസം നെസ്തോറിയൻകാർ വരുത്തിക്കൂട്ടിയതാണെന്നു ചിലർ പറയുന്നു. മ്ശിഹായിൽ രണ്ടു ആൾ ഉണ്ടെന്നും ദൈവം മനുഷ്യനിൽനിന്നു വേർപെട്ടവനെന്നുമുള്ള തങ്ങളുടെ സിദ്ധാന്തം സ്ഥാപിക്കുവാൻ നെസ്തോറിയൻകാർ ഈ വാക്യം ഉപയോഗിക്കുന്നുമുണ്ടു്. എങ്കിലും നെസ്തോറിയസിൻ്റെ മുമ്പുതന്നെ വി. അംബ്രോസീസ് ഗ്രീക്കിൽനിന്നു ഈ അൎത്ഥം തന്നെ ഗ്രഹിച്ചിട്ടുള്ളതാണ്. അദ്ദേഹവും മേൽപറഞ്ഞിട്ടുള്ള തിയോഡൊറേറ്റസ് മുതലായവരും ഇതിനു പറയുന്ന അൎത്ഥം ഇങ്ങനെയാണ്: മ്ശിഹാ എല്ലാവൎക്കും, മാലാകാമാൎക്കുകൂടിയുംവേണ്ടി മരിച്ചു. ദൈവത്തിനുവേണ്ടി മാത്രം മരിച്ചില്ല. മാലാകാമാരെ മ്ശിഹാ വീണ്ടെടുത്തില്ല എന്നതു ശരിതന്നെ. എങ്കിലും അദ്ദേഹം സ്വന്തമരണംമൂലം അവരെ മനുഷ്യരോടു രഞ്ജിപ്പിക്കുകയും, അവരിൽനിന്നു അധഃപതിച്ചുപോയിരുന്നവരുടെ പീഠങ്ങളിൽ മനുഷ്യരെ പ്രതിഷ്ഠാപിച്ചുകൊണ്ടു അവരുടെ സന്തോഷവും പ്രതാപവും വൎദ്ധിപ്പിക്കുകയുംചെയ്തു. ആകയാൽ മ്ശിഹാ മാലാകാമാൎക്കുകൂടിയുംവേണ്ടി മരിച്ചു എന്നു ഒരു വിധത്തിൽ പറയാവുന്നതാണ്. മാലാകാമാരെയും ഉൾപ്പെടുത്തുവാനാണു 'സകലൎക്കുംവേണ്ടി' എന്നു പറഞ്ഞിരിക്കുന്നതു്. അന്തിയോക്കിയാസുറിയാനിയിലാകട്ടെ 'ദൈവമായിരിക്കുന്ന അവൻ തൻ്റെ കൃപയാൽ സകലൎക്കുംവേണ്ടി മരണം ആസ്വാദിച്ചു' എന്നാണു കാണുന്നതു്. മ്ശിഹായിൽ ആൾ ഒന്നും, സ്വഭാവം രണ്ടും എന്നാണല്ലൊ സാക്ഷാത്തായ ക്രിസ്തീയസിദ്ധാന്തം. എന്നാൽ ഏകസ്വഭാവവാദികൾ മ്ശിഹായിലെ മനുഷ്യാംശം ദൈവാംശത്തിൽ ലയിച്ചുപോയെന്നും തന്മൂലം അദ്ദേഹത്തിൽ ദൈവികമായ ഏകആളും ഏകസ്വഭാവവും മാത്രമേയുള്ളു എന്നും പഠിപ്പിക്കുന്നു. ഈ അബദ്ധസിദ്ധാന്തത്തെ പിന്താങ്ങാമെന്നു കരുതി, നെസ്തോറിയൻകാർ കൽദ. സുറി. പാഠത്തെ ദുർവ്യാഖ്യാനം ചെയ്തതു തടയുവാനായി ചെയ്തിട്ടുള്ളതായിരിക്കാം അന്തിയോക്കിയാസുറി.ലെ ഈ വ്യത്യാസം. മ്ശിഹാ ദൈവമെന്നനിലയിലല്ല, മനുഷ്യനെന്നനിലയിൽ മരണം ആസ്വാദിച്ചു എന്നു കാണിക്കുവാനായി 'ദൈവംനീക്കി' അഥവാ 'ദൈവം എന്ന നിലയിലല്ലാതെ' എന്നു പ്രയോഗിച്ചിരിക്കുന്നു എന്നു സമ്മതിക്കുന്നപക്ഷം അന്തിയോക്കിയാസുറി.യിലെ ഈ പാഠാന്തരവും സ്വീകാൎയ്യമാണ്. – കൽദായയിലെ ഈ പാഠാന്തരം നെസ്തോറിയൻകാർ വരുത്തിയതായി ഉദിയമ്പേരൂർസൂനഹദോസ് തെററിധരിച്ചിട്ടുണ്ടു്. നട. അ. ൨൦. വ. ൨൮. വ്യ. നോക്കുക.

൧൦. "സകലവും ആരാലോ, സകലവും ആൎക്കുവേണ്ടിയോ അവൻ": പിതാവായ ദൈവം.– "പീഡകൾകൊണ്ടു പൂൎണ്ണനാക്കുക യുക്തമായിരുന്നു": മ്ശിഹാ പീഡാനുഭവങ്ങൾമൂലം മഹിമയിൽ പ്രവേശിക്കുവാൻ ആവശ്യമായിരുന്നു എന്നാണല്ലൊ ലൂക്കാ അ. ൨൪. വ. ൨൬-ൽ പറഞ്ഞിരിക്കുന്നതു്. ഈ വാക്യത്തിലും മുൻവാക്യങ്ങളിലും മ്ശിഹായുടെ മൂന്നു അവസ്ഥാന്തരങ്ങൾ കാണാവുന്നതാണ്: ൧. പീഡാനുഭവങ്ങൾ മൂലമുള്ള അവൻ്റെ വിനീതാവസ്ഥ; ൨. ഉത്ഥാനത്തിലും ആരോഹണത്തിലുമുള്ള അവൻ്റെ മഹിമ; ൩. അവസാനവിധിക്കുശേഷമുള്ള അവൻ്റെ പരിപൂൎണ്ണപ്രതാപം. ആദ്യാവസ്ഥയിൽ, പീഡാനുഭവത്തിൽ, അവൻ മാലാകാമാരെക്കാൾ താഴ്ത്തപ്പെട്ടു; എന്നല്ല, മനുഷ്യരിൽ ഏററവും താഴ്ന്നവനായിത്തീൎന്നു. രണ്ടാമത്തെ അവസ്ഥയിൽ സ്വൎഗ്ഗഭൂമികളിൽ സമസ്താധികാരവും അവനു കൊടുക്കപ്പെടുന്നു. എന്നാൽ വിധികഴിയുന്നതിനുമുമ്പു ഈ അധികാരം പൂൎണ്ണമായി പ്രയോഗിക്കപ്പെടുകയില്ല. അവസാനാവസ്ഥയിൽ യാതൊന്നും ഒഴിയാതെ സകലവും അവനു കീഴ്പ്പെടും. ഈ അവസ്ഥ എന്നും നിലനില്ക്കുകയും ചെയ്യും.

൧൭. "ഒരുവനിൽനിന്നു": ദൈവത്തിൽ നിന്ന്. ആദത്തിൽനിന്ന് എന്നു പറയുന്നവരുമുണ്ട്. ൧൧–൧൫ വാക്യങ്ങളിൽ മ്ശീഹായിക്കും ക്രിസ്ത്യാനികൾക്കും ഒരേആളിൽനിന്നുള്ള ഉല്പത്തി കാണിച്ചുകൊണ്ടു പരസ്പരമുള്ള ദൃഢബന്ധത്തെ പ്രദ്യോതിപ്പിക്കുന്നു. സ്വഭാവത്തിൽ മാത്രമല്ല, ബലഹീനത, മരണത്തിനുള്ള വിധേയത്വം, കഷ്ടാരിഷ്ടതകൾ ഇവയിലും മ്ശീഹാ നമ്മോടു സമനായിത്തീൎന്നു.

## അദ്ധ്യായം ൩.

**മ്ശീഹാ മൂശെയെക്കാൾ ശ്രേഷ്ഠനാകുന്നു. അതിനാൽ നാം വിശ്വാസവും അനുസരണവുംമൂലം അവനോടു യോജിച്ചിരിക്കണം.**

**ആ**കയാൽ, സ്വൎഗ്ഗത്തിൽ നിന്നുള്ള വിളിയാൽ വിളിക്കപ്പെട്ടിരിക്കുന്ന വിശുദ്ധന്മാരായ എൻെറ സഹോദരന്മാരേ, ഇവൻ – ശ്ലീഹായും നമ്മുടെ മതത്തിൻെറ പ്രധാനാചാൎയ്യനുമായ ഈശോമ്ശീഹാ – (൨)

൨. തന്നെ നിയമിച്ചാക്കിയവനോടു, മൂശെ അവൻെറ വീടുമുഴുവനിലും എന്നപോലെ, വിശ്വസ്തനായിരിക്കുന്നതു (൧) "നിങ്ങൾ കാണുവിൻ". [സം. അ. ൧൨. വ. ൭.]

൩. എന്തെന്നാൽ ഒരു വീടുപണിയുന്നവൻെറ ബഹുമാനം അവൻെറ പണിയെക്കാൾ വളരെ വല്യതായിരിക്കുന്നതുപോലെ ഇവൻെറ മഹത്വം മൂശെയുടെതിനെക്കാൾ വളരെ വല്യതാകുന്നു.

൪. ഏതുവീടും മനുഷ്യനാലാകുന്നവല്ലൊ പണിയപ്പെടുന്നതു്. എന്നാൽ സൎവവും പണിയുന്നവൻ ദൈവമാകുന്നു.

൫. അവനാൽ സംസാരിക്കപ്പെടുവാനിരുന്നവയുടെ സാക്ഷ്യത്തിനായി മൂശെ വീടുമുഴുവനിലും ഭൃത്യനെപ്പോലെ വിശ്വസ്തനായിരുന്നു.

൬. മ്ശീഹായോ അവൻെറ വീട്ടിന്മേൽപുത്രനെപ്പോലെയാകുന്നു. നാം അവസാനംവരെ മനോധൈൎയ്യവും അവൻെറ പ്രത്യാശയിലുള്ള പ്രശംസയും മുറുകെ പിടിച്ചുകൊള്ളുമെങ്കിൽ നാംതന്നെയാകുന്നു അവൻെറ വീട്.

൭. ആകയാൽ പരിശുദ്ധാത്മാവു (ഇങ്ങനെ) അരുളിച്ചെയ്തിരിക്കുന്നു: ഇന്നു നിങ്ങൾ അവൻെറ സ്വരം കേൾക്കുമെങ്കിൽ, [സങ്കീ. ൯൫. വ. ൭: എബ്രാ. അ. ൪. വ. ൭.]

൮. നീരസം വരുത്തുന്നവരെപ്പോലെയും മരുഭൂമിയിലെ പരീക്ഷയുടെ നാൾപോലെയും അവനു കോപമുണ്ടാക്കുവാൻ തക്കവണ്ണം നിങ്ങളുടെ ഹൃദയങ്ങൾ കഠിനമാക്കരുതു്.

൯. എന്തെന്നാൽ നിങ്ങളുടെ പിതാക്കന്മാർ എന്നെ പരീക്ഷിക്കയും നാല്പതു സംവത്സരത്തോളം എൻെറ പ്രവൃത്തികളെ പരിശോധിച്ചു നോക്കുകയുംചെയ്തു.

൧൦. ഇതിനാൽ ആ തലമുറയെപ്പററി എനിക്കു മടുപ്പുതോന്നുകകൊണ്ടു്: ഇവർ തങ്ങളുടെ ഹൃദയംകൊണ്ടു വഴിതെററുന്ന ജനമാകുന്നു; ഇവർ എൻെറ വഴികളെ അറിഞ്ഞില്ല എന്നു ഞാൻ പറഞ്ഞു.

൧൧. തൻമൂലം, ഇവർ എൻെറ ആശ്വാസത്തിൽ പ്രവേശിക്കയില്ല എന്നു എൻെറ കോപത്തിൽ ഞാൻ ശപഥം ചെയ്കയുംചെയ്തു.

൧൨. ആകയാൽ എൻെറ സഹോദരന്മാരേ, നിങ്ങളിൽ ആരിലെങ്കിലും വിശ്വസിക്കാത്ത ദുഷ്ടഹൃദയം

ഉണ്ടാകയും നിങ്ങൾ ജീവനുള്ള ദൈവത്തിൽനിന്ന അകന്നുപോകയും ചെയ്യാതിരിക്കുവാൻ സൂക്ഷിച്ചുകൊള്ളുവിൻ.

൧൩. എന്നല്ല, നിങ്ങളിലാരും പാപത്തിൻെറ വഞ്ചനമൂലം കഠിനപ്പെട്ടുപോകാതിരിക്കേണ്ടതിനു ഇന്നു എന്നു പറയപ്പെടുന്ന ദിവസം (ഉള്ളതു)വരെ എല്ലാനാളുകളിലും പരസ്പരം ഉപദേശിച്ചുകൊള്ളുവിൻ.

൧൪, ൧൫. എന്തെന്നാൽ നിങ്ങൾ ഇന്നു അവൻെറ സ്വരം കേൾക്കുമെങ്കിൽ അവനെ കോപിപ്പിക്കുവാൻ തക്കവണ്ണം നിങ്ങളുടെ ഹൃദയങ്ങളെ കഠിനമാക്കരുതു എന്നു പറയപ്പെട്ടിരിക്കുന്നപ്രകാരം ആരംഭംമുതൽ അവസാനംവരെ സത്യമായ ഈ ഉടമ്പടിയിൽതന്നെ നാം ഉറച്ചുനിന്നാൽ നാം മ്ശിഹായോടുക്രുടിക്കലൻകഴിഞ്ഞു.

൧൬. എന്നാൽ കേട്ടശേഷം അവനെ കോപിപ്പിച്ചവർ ആരാകുന്നു? മൂശെ മുഖേന മെസ്രേനിൽനിന്നു പുറപ്പെട്ടവരെല്ലാമല്ല.

൧൭. പാപം ചെയ്കയാൽ ആരുടെ അസ്ഥികൾ മരുഭൂമിയിൽ വീണുവോ അവരിലല്ലാതെ ആരോടാണു നാല്പതു സംവത്സരത്തേക്കു അവനു മടുപ്പു തോന്നിയതു്? [സം. അ. ൧൪. വ. ൨൯.]

൧൮. തൻെറ ആശ്വാസത്തിലേക്കു പ്രവേശിക്കയില്ലെന്നു അവൻ സത്യംചെയ്തതു അനുസരിക്കാതിരുന്നവരെക്കുറിച്ചല്ലാതെ പിന്നെ ആരെക്കുറിച്ചാണു?

൧൯. ഇങ്ങനെ, അവർ വിശ്വസിക്കാതിരുന്നതുകൊണ്ടു അവക്കു പ്രവേശിക്കുവാൻ കഴിഞ്ഞില്ല എന്നു നാം കാണുന്നു.

## വ്യാഖ്യാനം:

൧. "ശ്ലീഹാ": ഈ പദത്തിനു 'അയയ്ക്കപ്പെട്ടവൻ', 'പ്രേഷിതൻ' എന്നാണു അർത്ഥം. മ്ശീഹാ പിതാവായ ദൈവത്താൽ അയയ്ക്കപ്പെട്ടവനാണല്ലൊ.

൨. "തന്നെ നിയമിച്ചാക്കിയവനോടു": തന്നെ പ്രതിനിധിയും പ്രധാനാചാര്യനമായി ഏല്പ്പെടുത്തിയ ദൈവപിതാവിനോടു്. – "മൂശെ അവൻെറ വീടുമുഴുവനിലും എന്നപോലെ": സം. അ. ൧൨. വ. ൭. വ്യ. നോക്കുക.

൩. "എന്തെന്നാൽ": 'നിങ്ങൾ കാണുവിൻ' എന്നു മുകളിൽ പറഞ്ഞതിൻെറ കാരണമാണു പ്രസ്താവിക്കുവാൻ ആരംഭിക്കുന്നതു്. മ്ശീഹാ മൂശെയെക്കാൾ ശ്രേഷ്ഠൻ. എന്തുകൊണ്ടെന്നാൽ മ്ശീഹാ വീടുപണിയുന്നവൻ, സിനഗോഗ് സ്ഥാപിച്ചവൻ, സഭയെ ഏല്പ്പെടുത്തിയവൻ, സകലവും സൃഷ്ടിച്ചവൻ. തന്മൂലം മ്ശീഹായുടെ ബഹുമാനം സഭയ്ക്കുള്ള ബഹുമാനത്തെക്കാൾ വലുതാകുന്നു. മൂശെയാകട്ടെ സഭയിലെ ഒരംഗം മാത്രം.

൫. "മൂശെ വീടുമുഴുവനിലും": കീഴ്പ്പെട്ടനിലയിൽ ഭൃത്യനെപ്പോലെ.

൬. "മ്ശീഹായോ . . . വീട്ടിന്മേൽ": അധികാരിയെന്നനിലയിൽ പുത്രനെപ്പോലെ. — യഹൂദന്മാരെ മൂശെയിൽനിന്നും പഴയനിയമത്തിൽനിന്നും വേർപെടുത്തി മ്ശീഹായോടും പുതിയനിയമത്തോടും യോജിപ്പിക്കുവാനാണു ശ്ലീഹാ ഇതുവരെ ശ്രമിച്ചതു്. യഹൂദന്മാരെപ്പോലെ പരിത്യജിക്കപ്പെട്ടവർ സംഗതിയാകാതിരിക്കേണ്ടതിനു വിശ്വാസം സംരക്ഷിക്കണമെന്നാണു ഇനി ചെയ്യുന്ന ഉപദേശം.

൧൧. "എൻെറ ആശ്വാസത്തിൽ": വിശ്രമസ്ഥാനമായി ഞാൻ നിശ്ചയിച്ചിരിക്കുന്ന ക്നാൻദേശത്തിൽ.

൧൩. "ഇന്നു എന്നു പറയപ്പെടുന്നദിവസം (ഉള്ളതു)വരെ": കൃപയുടേതും അനുതാപത്തിൻേറതുമായി ഓരോരുത്തനും നൽകപ്പെട്ടിരിക്കുന്ന ഈ ജീവിതകാലമാണു

'ഇന്നു്'. നാം ജീവിക്കുന്ന കാലം നമുക്കു 'ഇന്നു്'. പല നൂററാണ്ടു മുമ്പു ജീവിച്ചിരുന്നവരുടെ 'ഇന്നു്' കഴിഞ്ഞുപോയി.

൧൬. "പുറപ്പെട്ടവരെല്ലാമല്ല": പ്രാചീനപ്രതികളിലെല്ലാം ഇങ്ങനെയാണു കാണുന്നതു്. 'എല്ലാവരുമല്ലോ' എന്നു ചില ആധുനികവിവൎത്തനങ്ങളിൽ കാണുന്നതു പിശകാണെന്നു പറഞ്ഞുകൊള്ളട്ടെ. യഥാൎത്ഥത്തിൽ ഈശോബൎനോൻ, കാലാബ് ഇവരും, ചെറുപ്രായക്കാർ, സ്ത്രീകൾ, ലേവായക്കാർ ഇവരെല്ലാവരും ദൈവത്തെ കോപിപ്പിച്ചിട്ടില്ല. ഇവർ പാപത്തിലെന്നപോലെ ശിക്ഷയിലും പങ്കുപററാതെതന്നെ നിന്നു. ഇങ്ങനെ നിങ്ങളിലും പലയാളുകൾ വിശ്വാസം സ്വീകരിക്കാതിരിക്കയൊ, സ്വീകരിച്ച വിശ്വാസം മതപീഡനം നിമിത്തം പരിത്യജിക്കയൊ ചെയ്താലും നിങ്ങൾ നിലനില്ക്കുമെങ്കിൽ അവൎക്കു ഇഹപരങ്ങളിൽ വന്നുകൂടുന്ന ഭയങ്കരശിക്ഷ നിങ്ങൾക്കു വന്നുകൂടുകയില്ല. സം. അ. ൧൪. വ. ൨൯-ം വ്യ. വും നോക്കുക.

## അദ്ധ്യായം ൪.

ക്രിസ്ത്യാനിയുടെ വിശ്രമം. ഈശോമ്ശിഹാമൂലമാകുന്നു നാം അതിൽ പ്രവേശിക്കേണ്ടതു്.

ആകയാൽ അവന്റെ വിശ്രമത്തിൽ പ്രവേശിക്കുന്നതിനുള്ള വാഗ്ദാനം നിലനില്ക്കെ, നിങ്ങളിൽ ആരെങ്കിലും പ്രവേശിക്കാതെ ശേഷിച്ചിരിക്കുന്നതായി ഒരുപക്ഷേ കാണപ്പെട്ടേക്കുമോ എന്നു നാം ഭയപ്പെടണം.

൨. എന്തെന്നാൽ അവരോടു എന്നപോലെ, നമ്മോടും അറിയിക്കപ്പെട്ടിരിക്കുന്നു. എങ്കിലും അതുകേട്ടവൎക്കു അതു വിശ്വാസത്തോടുകൂടി കലൎത്തപ്പെട്ടതല്ലാതിരുന്നതുകൊണ്ടു കേട്ടവചനം അവൎക്കു പ്രയോജനപ്പെട്ടില്ല.

൩. വിശ്വസിച്ചവരായ നാമാകട്ടെ വിശ്രമത്തിലേക്കു പ്രവേശിക്കുന്നു. എന്നാൽ എന്റെ കോപത്തിൽ ഞാൻ ശപഥം ചെയ്തതുപോലെ അവർ എന്റെ വിശ്രമത്തിൽ പ്രവേശിക്കയില്ല എന്നു അവൻ അരുളിച്ചെയ്തതെങ്ങനെ? (൪) [സങ്കീ. ൯൪. വ. ൧൧.]

൪. ഏഴാംദിവസം ദൈവം തന്റെ സകല പ്രവൃത്തികളിൽനിന്നും വിശ്രമിച്ചു എന്നു ശാബതത്തെക്കുറിച്ചു പറഞ്ഞിരിക്കുന്നതുപോലെ (൩) «ഇതാ! ദൈവത്തിന്റെ പ്രവൃത്തികൾ ലോകത്തിന്റെ ആരംഭംമുതൽ തീൎന്നുപോയല്ലൊ». [സൃ. അ. ൨. വ. ൨.]

൫. എങ്കിലും അവർ, എന്റെ വിശ്രമത്തിൽ പ്രവേശിക്കയില്ല എന്നു ഇവിടെ വീണ്ടും അവൻ അരുളിച്ചെയ്തിരിക്കുന്നു.

൬. ആകയാൽ ചിലയാളുകൾക്കു പ്രവേശിക്കുവാൻ അവസരം ഉണ്ടായിരിക്കയും, ആദ്യം അറിയിക്കപ്പെട്ടവർ അനുസരിക്കാതിരുന്നതു നിമിത്തം പ്രവേശിക്കാതിരിക്കയും ചെയ്തുകൊണ്ടു്,

൭. ഇന്നു നിങ്ങൾ അവന്റെ സ്വരം കേൾക്കുമെങ്കിൽ നിങ്ങളുടെ ഹൃദയങ്ങൾ കഠിനമാക്കരുതു് എന്നു ദാവീദു പറഞ്ഞതായി മുകളിൽ എഴുതപ്പെട്ടിരിക്കുന്നതുപോലെ അവൻ വളരെക്കാലത്തിന്റെ ശേഷം വേറൊരുദിവസം വീണ്ടും നിശ്ചയിക്കുന്നു. [എബ്ര. അ. ൩. വ. ൭.]

൮. ഈശോബൎനോൻ അവരെ വിശ്രമിപ്പിച്ചിരുന്നു എങ്കിൽ വേറൊരുദിവസത്തെക്കുറിച്ചു അതിനുശേ

ഷം അവൻ അരുളിച്ചെയ്കയില്ലായിരുന്നുവല്ലൊ.

൯. ആകയാൽ ദൈവത്തിൻെറ ജനത്തെ ശാബതപ്പെടുത്തുവാൻ ശേഷിച്ചിരിക്കുന്നു.

൰. എന്തെന്നാൽ തൻെറ വിശ്രമത്തിലേക്കു പ്രവേശിച്ചവൻ ആരോ അവനും സ്വന്തപ്രവൃത്തികളിൽനിന്നു, ദൈവം തൻെറതിൽനിന്നു എന്നപോലെ, വിശ്രമിക്കുന്നു.

൰൧. അതിനാൽ അനുസരിക്കാതിരുന്നവരെപ്പോലെ വീണുപോകാതിരിക്കേണ്ടതിനു ആ വിശ്രമത്തിലേക്കു പ്രവേശിക്കുവാൻ നാം ഉത്സാഹിക്കണം.

൰൨. എന്തുകൊണ്ടെന്നാൽ ദൈവത്തിൻെറ വചനം ജീവനുള്ളതും, സർവ്വവും പ്രവർത്തിക്കുന്നതും, ഇരുമുനവാളിനെക്കാൾ കൂടുതൽ മൂർച്ചയുള്ളതും, പ്രാണനേയും ആത്മാവിനേയും സന്ധിബന്ധങ്ങളേയും മജ്ജയേയും അസ്ഥികളേയും പിളക്കുവോളം അകത്തുകടക്കുന്നതും, ഹൃദയത്തിൻെറ വിചാരങ്ങളേയും ആലോചനകളേയും വിവേചിക്കുന്നതുമാകുന്നു.

൰൩. അവൻെറ സമക്ഷത്തിൽനിന്നു മറഞ്ഞിരിക്കുന്ന സൃഷ്ടിയില്ല. എന്നല്ല, എല്ലാം അവൻെറ കണ്ണുകളുടെ മുമ്പാകെ നഗ്നവും വെളിപ്പെട്ടതുമാകുന്നു. അവനോടു നാം സമാധാനം പറയണം. [സങ്കീ. ൯൪. വ. ൰൩: ബർസി. അ. ൰൫. വ. ൨൦.]

൰൪. ആകയാൽ ദൈവപുത്രനും സ്വർഗ്ഗത്തിലേക്കു കയറിയവനുമായ ഈശോമ്ശിഹാ എന്ന ശ്രേഷ്ഠനായ പ്രധാനാചാര്യൻ നമുക്കുള്ളതുകൊണ്ടു അവനെ ഏററുപറയുന്നതിൽ നാം സ്ഥിരതയുള്ളവരായിരിക്കണം.

൰൫. എന്തുകൊണ്ടെന്നാൽ നമ്മുടെ ബലഹീനതയിൽ സഹതപിക്കുവാൻ കഴിയാത്ത പ്രധാനാചാര്യനല്ല, പിന്നെയൊ, പാപം ഒഴികെ എല്ലാററിലും നമ്മെപ്പോലെ പരീക്ഷിക്കപ്പെട്ടവനാകുന്നു നമുക്കുള്ളത്.

൰൬. ആകയാൽ കരുണലഭിക്കുവാനും, ഞെരുക്കസമയത്തു സഹായത്തിനു കൃപകണ്ടെത്തുവാനുമായിട്ടു അവൻെറ കൃപയുടെ പീഠത്തിങ്കലേക്കു മനോധൈര്യത്തോടുകൂടി നമുക്കു സമീപിക്കാം.

## വ്യാഖ്യാനം.

൧, ൨. "വിശ്രമത്തിൽ": ഭാഗ്യാനുഭവത്തിൽ. – "വാഗ്ദാനം നിലനില്ക്കേ": ഇസ്രായേൽജനങ്ങളെ ക്നാൻദേശത്തു പ്രവേശിപ്പിച്ചു വിശ്രമം അനുഭവിപ്പിക്കുമെന്നു ദൈവം വാഗ്ദാനം ചെയ്തിരുന്നു. എന്നാൽ ക്നാൻനാട്ടിൻെറ സുഭിക്ഷതയെയും ആ ദേശം കൈവശപ്പെടുത്തുവാനുള്ള സൌഗമ്യത്തെയുംപററി ഈശോബർനോനും കാലാബും പറഞ്ഞവാക്കുകളെ ആ ജനങ്ങൾ വിശ്വസിച്ചില്ല. ഇങ്ങനെ അവർ വിശ്വസിക്കാതിരുന്നതുമൂലം ആ ദേശത്തു പ്രവേശിച്ചു വിശ്രമിക്കുവാൻ അവർക്കു ഇടയാകാതെ പോയി. സ്വർഗ്ഗരാജ്യത്തിൽ പ്രവേശിപ്പിച്ചു നിത്യവിശ്രമം അനുഭവിപ്പിക്കാമെന്നു സുവിശേഷം മൂലം ഞങ്ങൾ നിങ്ങളോടും വാഗ്ദാനം ചെയ്തിരിക്കുന്നു. നിങ്ങൾ വിശ്വാസത്തിൽ സുസ്ഥിരരാകാതിരുന്നാൽ സ്വർഗ്ഗത്തിലെ ഭാഗ്യാനുഭൂതി നിങ്ങൾക്കും നഷ്ടമായിത്തീരും.

൩-൯. ഈ ഭാഗം ഗ്രീ., ല. പ്രതികളിൽ അവ്യക്തമായിരിക്കുന്നു എന്നു ഹെയ്ഡക്ക് പറയുന്നു. ഗ്രീ., ല. പ്രതികളിലെപ്പോലെതന്നെ മററു പ്രതികളിലും ഈ ഭാഗം ദുർഗ്രഹമായിട്ടാണു കാണപ്പെടുന്നത്. ഇതിനെ വ്യാഖ്യാനിക്കുന്ന വിഷയത്തിൽ വ്യാഖ്യാതാക്കൾ വളരെ വിഷമത സഹിക്കുന്നതായും തോന്നുന്നു. – "അവർ എൻെറ

വിശ്രമത്തിൽ പ്രവേശിക്കയില്ല എന്നു അവൻ അരുളിച്ചെയ്തു'': ദാവീദിന്റെ ഈ പ്രവചനം ഏതു വിശ്രമത്തെ സൂചിപ്പിക്കുന്നു എന്നാണു വി. ശ്ലീഹാ ഇവിടെ അന്വേഷിക്കുന്നതു്. ശ്ലീഹായുടെ യുക്തി താഴെ കാണുംവിധമാണു്: ദൈവം വിശ്രമം നിശ്ചയിച്ചതു താനേ മാത്രം അനുഭവിക്കുവാനല്ല, അന്യന്മാരെക്കൂടിയും അതിൽ ഭാഗഭാക്കുകളാക്കുവാനാകുന്നു. സൃഷ്ടികർമ്മം നിർവഹിച്ച ശേഷമുള്ള വിശ്രമത്തെപ്പററിയല്ല ഇവിടെ പ്പറയുന്നതു്. അതു പണ്ടേ അന്യന്മാർ അനുഭവപ്പെട്ടുകഴിഞ്ഞു. ഇസ്രായേലിനു കാനാനിൽ വാഗ്ദാനം ചെയ്യപ്പെട്ട വിശ്രമവുമല്ല. ഈ പ്രവാചകത്തിനു വളരെ മുമ്പേതന്നെ അവർ അതിൽ പ്രവേശിച്ചു കഴിഞ്ഞിട്ടുള്ളതാണു്. ദാവീദു അതിനെ ഉദ്ദേശിച്ചു വീണ്ടും പ്രസ്താവിക്കുന്നു എന്നു വരുവാൻ മാർഗ്ഗമില്ല. ആകയാൽ അവ രണ്ടിൽനിന്നും വ്യത്യസ്തമായതും ഉണ്ടാകുവാനിരുന്നതുമായ മൂന്നാമത്തെ ഒരു വിശ്രമത്തെപ്പററിയാണു ദാവീദു പറയുന്നതു്. ഇതു ക്രിസ്ത്യാനികൾക്കു വാഗ്ദാനം ചെയ്യപ്പെടുന്ന സ്വർഗ്ഗീയവിശ്രമമെന്നാണു ശ്ലീഹായുടെ അനുമാനം.– "ദൈവത്തിന്റെ പ്രവൃത്തികൾ ലോകത്തിന്റെ ആരംഭംമുതൽ തീർന്നുപോയല്ലൊ'': പുതിയ തരങ്ങളെ സൃഷ്ടിക്കുന്നില്ല എന്നല്ലാതെ സൃഷ്ടമായ ഇനങ്ങളിൽ വർദ്ധനം വരുത്തുന്നില്ല എന്നു ഇതുകൊണ്ടു അർത്ഥമാക്കേണ്ടതല്ല. – "ജനത്തെ ശാബതപ്പെടുത്തുവാൻ'': ജനത്തിനു വിശ്രമം നൽകുവാൻ.

൰. "വിശ്രമത്തിലേക്കു പ്രവേശിച്ചവൻ ആരോ അവനും സ്വന്ത പ്രവൃത്തികളിൽനിന്നു, ദൈവം തന്റേതിൽനിന്നു എന്നപോലെ, വിശ്രമിക്കുന്നു'': ദൈവം പ്രയത്നം കഴിഞ്ഞശേഷം വിശ്രമിച്ചു. നാമും പ്രയത്നംചെയ്തശേഷമാണു വിശ്രമം അനുഭവിക്കേണ്ടതു്. വിശ്വാസം സ്വീകരിക്കുന്നവർക്കെല്ലാം നൽകപ്പെടുന്ന ഒരു സൗജന്യവമല്ല ഈ വിശ്രമം. സ്വീകരിച്ച വിശ്വാസത്തിനു ഒത്തവണ്ണം പ്രയത്നംചെയ്തിട്ടുള്ളവർക്കുമാത്രമേ അതു നൽകപ്പെടുകയുള്ളൂ.

൰൨. "ദൈവത്തിന്റെ വചനം'': വചനം എന്നു പറയപ്പെടുന്ന ദൈവപുത്രൻ എന്നു ധരിക്കണമെന്നു ചിലർ പറയുന്നു. മററു ചിലരാകട്ടെ വിശ്രമത്തെ സംബന്ധിച്ചുള്ള വാഗ്ദാനത്തിന്റെ വചനത്തെ മുഖ്യമായി നിർദ്ദേശിക്കുന്നു എന്നാണു പറയുന്നതു്. ഇവിടെ പറയുന്ന ലക്ഷണങ്ങളെല്ലാം പുത്രനെപ്പററിയും വാഗ്ദാനവചനത്തെപ്പററിയും സത്യമായിരിക്കയാൽ കാര്യത്തിൽ ഭേദമില്ല. വചനം സർവ്വജ്ഞതയും സർവ്വശക്തിയുമുള്ളതാകയാൽ പ്രവചനം നിസ്സംശയം നിവൃത്തിയാകുമെന്നു താല്പര്യം.

൰൩. "അവനോടു നാം സമാധാനം പറയണം'': അറ.യും ഇങ്ങനെ തന്നെ. ഗ്രീക്കുപദത്തിനു സമാധാനം എന്നും സംഭാഷണം എന്നും അർത്ഥമുള്ളതിനാൽ ല.ൽ 'അവനോടാകുന്നു നമ്മുടെ സംഭാഷണം' എന്നു വിവർത്തനം ചെയ്യപ്പെട്ടിരിക്കുന്നു.

൰൪, ൰൫. ഈശോ മോശെയെക്കാൾ ശ്രേഷ്ഠനായ പ്രധാനാചാര്യനാകുന്നു എന്നു അ. ൩-ൽ പറഞ്ഞിട്ടുള്ളതിനെത്തന്നെ തുടന്നു പ്രസ്താവിക്കയും, അവൻ നമ്മുടെ ബലക്ഷയം അറിഞ്ഞിട്ടുള്ളവനാകയാൽ വിശ്രമലബ്ധിക്കായി അവനെ മുറുകെപ്പിടിക്കണമെന്നുപദേശിക്കയും ചെയ്യുന്നു.

൰൬. "അവന്റെ . . . പീഠത്തിങ്കലേക്കു . . . നമുക്കു സമീപിക്കാം'': എന്തെങ്കിലും അനുഗ്രഹം ലഭിക്കേണ്ടതിനു വിശുദ്ധന്മാരുടെ സഹായം ആവശ്യമില്ലെന്നു ഈ വാക്യത്തിൽനിന്നു അനുമാനിക്കുവാൻ നമ്മുടെ വിയുക്തസഹോദരങ്ങൾ ശ്രമിക്കുന്നുണ്ടു്. ജീവിച്ചിരിക്കുന്നവരുടെപോലും പ്രാർത്ഥനയും സഹായവും ആവശ്യമില്ലെന്നു അവരുടെ ഈ ന്യായത്തിൽനിന്നു വന്നുകൂടും. സ്വർഗ്ഗത്തിൽ ഭാഗ്യം അനുഭവിക്കുന്ന വിശുദ്ധന്മാരുടെയൊ ഭൂമിയിൽ ജീവിച്ചിരിക്കുന്നവരുടെയൊ സഹായം നാം ആവശ്യപ്പെടുന്നതു ദൈവകാരുണ്യത്തിൽ നമുക്കു എന്തെങ്കിലും അവിശ്വാസമുണ്ടായിട്ടല്ല, നമ്മുടെ അയോഗ്യതയെപ്പററിയും, നീതിമാനായ ഒരുത്തന്റെ പ്രാർത്ഥന ഒരു മഹാപാപിയുടേതി

നെക്കാളും, വളരെപ്പേരുടെ ഒരുമിച്ചുള്ള പ്രാൎത്ഥന ഒരാളുടെ തനിപ്രാൎത്ഥനയെക്കാളും ദൈവസമക്ഷം ബലമേറിയതാണെന്നുള്ളതിനെപ്പററിയും നമുക്കു ബോധമുള്ളതുകൊണ്ടു മാത്രമാണ്. വിശുദ്ധ ഗ്രന്ഥങ്ങളെ നിഷേധിക്കാതെ ഈ സത്യം നിഷേധിക്കുവാൻ അവൎക്കു സാധിക്കുകയില്ല.

## അദ്ധ്യായം ൫.

പ്രധാനാചാൎയ്യൻെറ ഉദ്യോഗം. മ്ശീഹാ നമ്മുടെ പ്രധാനാചാൎയ്യൻ ആകുന്നു.

ൟഎന്തുകൊണ്ടെന്നാൽ മനുഷ്യരിൽ നിന്നുള്ള ഏതു പ്രധാനാചാൎയ്യനും പാപങ്ങൾക്കുവേണ്ടി കാഴ്ചകളും ബലികളും സമൎപ്പിക്കുവാനായി ദൈവികമായിരിക്കുന്ന കാൎയ്യങ്ങളിൽ മനുഷ്യരെക്കുറിച്ചു നിയമിക്കപ്പെടുന്നു.

൨. അവനും ബലഹീനതയെ ധരിച്ചിരിക്കകൊണ്ടു തന്നെത്തന്നെ താഴ്ത്തുവാനും, അറിവില്ലാത്തവരോടും വഴിതെററിപ്പോകുന്നവരോടും സഹതപിക്കുവാനും കഴിയുന്നവൻ (ആകുന്നു).

൩. ഇതിനാൽ, ജനത്തിനുവേണ്ടി എപ്രകാരമോ അപ്രകാരംതന്നെ തനിക്കുവേണ്ടിക്കൂടെയും തൻെറ പാപങ്ങളെക്കുറിച്ചു (ബലി) സമൎപ്പിക്കുവാൻ അവൻ കടപ്പെട്ടവനാകുന്നു.

൪. അഹറോനെപ്പോലെ ദൈവത്താൽ വിളിക്കപ്പെട്ടവനല്ലാതെ ഒരുവനും (ഈ) ബഹുമാനം സ്വയമേ സ്വീകരിക്കുന്നില്ല. [പുറ. അ. ൨൮. വ. ൧: ൨. ദിനവൃ. അ. ൨൬. വ. ൧൮.]

൫. ഇപ്രകാരംതന്നെ മ്ശീഹായും പ്രധാനാചാൎയ്യനാകുവാനായി സ്വയമേ മഹത്വപ്പെടുത്തിയില്ല. പിന്നെയോ: നീ എൻെറ പുത്രനാകുന്നു; ഞാൻ ഇന്നു നിന്നെ ജനിപ്പിച്ചു എന്നു അവനോടു അരുളിച്ചെയ്തവൻ (ആകുന്നു മഹത്വപ്പെടുത്തിയത്). [സങ്കീ. ൨. വ. ൭.]

൬. നീ മൽക്കിസ്ദെക്കിൻെറ ക്രമപ്രകാരം എന്നേക്കും പുരോഹിതനാകുന്നു എന്നു വേറൊരു സ്ഥലത്തു അവൻ അരുളിച്ചെയ്തിരിക്കുന്നതുപോലെയും തന്നെ. [സങ്കീ. ൧൧൦. വ. ൪.]

൭. അവൻ ശരീരം ധരിച്ചവനായിരിക്കയിൽതന്നെ, മരണത്തിൽനിന്നു തന്നെ രക്ഷിക്കുവാൻ കഴിവുള്ളവനു പ്രാൎത്ഥനയും അപേക്ഷയും ശക്തിയേറിയ നിലവിളിയോടുകൂടിയും കണ്ണുനീരുകളോടുകൂടിയും അവൻ സമൎപ്പിച്ചു. അവൻെറ പ്രാൎത്ഥന കേൾക്കപ്പെടുകയുംചെയ്തു.

൮. അവൻ ദൈവത്തിൻെറ പുത്രനായിരുന്നിട്ടും ഭയവും, താൻ അനുഭവിച്ച പീഡകളും നിമിത്തം അനുസരണം പഠിച്ചു.

൯. ഇങ്ങനെ അവൻ പൂൎണ്ണനാകയും തന്നെ അനുസരിക്കുന്നവൎക്കെല്ലാം നിത്യായുസ്സിനു ഹേതുവായിത്തീരുകയും,

൧൦. മൽക്കിസ്ദെക്കിൻെറ ക്രമപ്രകാരമുള്ള പ്രധാനാചാൎയ്യനായി ദൈവത്താൽ നാമകരണം ചെയ്യപ്പെടുകയുംചെയ്തു.

൧൧. ഈ മൽക്കിസ്ദെക്കിനെക്കുറിച്ചുതന്നെ ഞങ്ങൾക്കു പറയുവാനുള്ളതും, എങ്കിലും നിങ്ങളുടെ കേൾവിയിൽ നിങ്ങൾ ബലഹീനരാകകൊണ്ടു തെളിയിക്കുവാൻ പ്രയാസമുള്ളതുമായ കാൎയ്യം വളരെയുണ്ടു്.

൧൨. എന്തെന്നാൽ, പഠനത്തില്

ള്ള നിങ്ങളുടെകാലം നോക്കിയാൽ നിങ്ങൾ ഉപദേഷ്ടാക്കന്മാർ ആകേണ്ടതായിരുന്നു. എങ്കിലും ഇപ്പോൾ ദൈവവചനങ്ങളുടെ ആരംഭത്തിൻെറ ആദ്യാക്ഷരങ്ങളായിരിക്കുന്നവയെ നിങ്ങൾ വീണ്ടും പഠിക്കുവാൻ ആവശ്യം നേരിട്ടിരിക്കുന്നു. ഗുരുഭക്ഷണത്തിനല്ല, പാലിനാകുന്നു നിങ്ങൾ ആവശ്യക്കാരായിത്തീൎന്നിരിക്കുന്നതു്.

൧൩. പാൽ ഭക്ഷണമായിരിക്കുന്ന ഏവനും നീതിയുടെ വചനത്തിൽ പരിജ്ഞാനമില്ലാത്തവനാകുന്നുവല്ലൊ. എന്തെന്നാൽ അവൻ ശിശുവാകുന്നു.

൧൪. ഗുരുഭക്ഷണമോ പൂൎണ്ണത പ്രാപിച്ചവരുടെതാകുന്നു. അവർ അഭ്യാസം ലഭിച്ചിട്ടുള്ളവരാകയാൽ അവരുടെ ഇന്ദ്രിയങ്ങൾ നന്മതിന്മകളെ വിവേചിക്കുവാൻ പഠിപ്പിക്കപ്പെട്ടിരിക്കുന്നു.

## വ്യാഖ്യാനം.

൧-൪. "എന്തുകൊണ്ടെന്നാൽ": 'അവൻെറ . . . പീഠത്തിങ്കലേക്കു . . . സമീപിക്കാം' എന്നാണല്ലൊ മുൻഅദ്ധ്യായത്തിൻെറ അവസാനത്തിൽ പറഞ്ഞതു്. മ്ശീഹാ എല്ലാവിധ ലക്ഷണങ്ങളും തികഞ്ഞ പ്രധാനാചാൎയ്യനാകുന്നു എന്നു അതിൻെറ കാരണം ഇപ്പോൾ പറയുവാൻ ആരംഭിക്കുന്നു. — ഒരു പ്രധാനാചാൎയ്യൻ ൧. ആൎക്കുവേണ്ടി ആചാൎയ്യത്വം വഹിക്കുന്നുവോ അവരോടു പ്രകൃതിതുല്യതയുള്ളവനും, ൨. മാനുഷികബലഹീനതകളെപ്പററി അറിയുവാൻ ത്രാണിയും, അവയിന്മേൽ സഹതാപവും, പാപങ്ങളുടെ തരഭേദങ്ങൾ തിരിച്ചറിയുവാൻ ശേഷിയും ഉള്ളവനും, ൩. പുരോഹിതസ്ഥാനത്തിലേക്കു ദൈവത്താൽ വിളിക്കപ്പെട്ടവനും ആയിരിക്കണം. ഈ ലക്ഷണങ്ങളെല്ലാം ഈശോമ്ശിഹായിക്കു ഉണ്ടെന്നാണു് ൫-൧൦ വാക്യങ്ങളിൽ വി. ശ്ലീഹാ പ്രതിപാദിക്കുന്നതു്.

൫. "മ്ശീഹാ . . . സ്വയമേ മഹത്വപ്പെടുത്തിയില്ല": മ്ശിഹാ പ്രധാനാചാൎയ്യൻെറ മഹത്വം സ്വയമേ സ്വീകരിച്ചില്ല.

൬. "നീ മൽക്കിസ്ദെക്കിൻെറ ക്രമപ്രകാരം എന്നേക്കും പുരോഹിതനാകുന്നു": മൽക്കിസ്ദെക്ക് അപ്പവും വീഞ്ഞുംകൊണ്ടു സമൎപ്പിച്ച ബലി അവസാന അത്താഴത്തിൻെറ സമയം മ്ശീഹാ രക്തം ചിന്താതെ സമൎപ്പിച്ച ബലിയുടെ സാദൃശ്യമായിരുന്നു എന്നു പിതാക്കന്മാർ പറയുന്നു.

൭. "ശരീരം ധരിച്ചവനായിരിക്കയിൽ . . . അവൻ സമൎപ്പിച്ചു": മനുഷ്യനെന്ന നിലയിൽ, മരണത്തിനു അധീനനായിരിക്കുന്ന കാലത്തു്, മ്ശിഹാ, മരണത്തിൽ നിന്നുതന്നെ രക്ഷിക്കുവാൻ ശക്തനായ ദൈവപിതാവിനോടു വലിയ പ്രലാപത്തോടും നിലവിളിയോടുംകൂടി പ്രാൎത്ഥിക്കയും അപേക്ഷിക്കയും ചെയ്തു. ഗദ്സേമാൻതോട്ടത്തിൽവെച്ചും കുരിശിൽ തൂങ്ങിക്കിടക്കുമ്പോഴും നടന്ന സംഭവങ്ങൾ ഇതിനു മുഖ്യമായ ദൃഷ്ടാന്തങ്ങളാണല്ലൊ. — "അവൻെറ പ്രാൎത്ഥന കേൾക്കപ്പെടുകയും ചെയ്തു": ഗ്രീ.ൽ 'ഭക്തിബഹുമാനം നിമിത്തം' എന്നും, ല., അറ. പ്രതികളിൽ 'തൻെറ ഭക്തിബഹുമാനം നിമിത്തം' എന്നും, ക്രുശ.ൽ 'അവൻെറ നീതിനിമിത്തം' എന്നുംകൂടി കാണുന്നുണ്ടു്. പിതാവിനെക്കുറിച്ചു പുത്രനുള്ള ഭക്തിബഹുമാനം നിമിത്തം എന്നും, പുത്രനെക്കുറിച്ചു പിതാവിനുള്ള ഭക്തിബഹുമാനം നിമിത്തം എന്നും രണ്ടു വിധത്തിൽ ഇതിനു വ്യാഖ്യാനം പറഞ്ഞുകാണുന്നു.

൮. പ്രാൎത്ഥന കേൾക്കപ്പെട്ടതിൻെറ ഫലമാണു ഇവിടെ പറയുന്നതു്. — "അനുസരണം പഠിച്ചു": മ്ശീഹാ ആയുഷ്ക്കാലം മുഴുവൻ അനുസരണമുള്ളവൻ തന്നെയായി

രുന്നു. പീഡാനുഭവത്തിന്റെ കാലത്താകട്ടെ അത്യന്തം വിഷമതയുള്ളവസ്സും കീഴ്പ്പെട്ടുകൊണ്ടു തന്റെ അനുസരണം പ്രവൃത്തികൊണ്ടു ക്രൂരതലായി പ്രത്യക്ഷപ്പെടുത്തി.

൯. "അവൻ പൂൎണ്ണനാകയും": മനുഷ്യൻ എന്ന നിലയിൽ എല്ലാ പുണ്യങ്ങളും, തന്മൂലം സ്വൎഗ്ഗീയ മഹിമയുംകൊണ്ടു നിറയുകയും. - "നിത്യായുസ്സിനു ഹേതുവായിത്തിരുകയും": മ്ശിഹാ ദൈവആളായതുകൊണ്ടാണു നിത്യജീവന്റെ കാരണമായിത്തീന്നതു്.

൧൧. വി. പൌലോസ് മ്ശിഹായുടെ പ്രധാനാചാൎയ്യത്വത്തെപ്പറ്റിയാണു ഈ ലേഖനാരംഭത്തിൽ പ്രസ്താവിച്ചതു്. ആ സംഗതിയിലേക്ക പിന്തിരിഞ്ഞുകൊണ്ടു ഇവിടെ ഇതുവരെ പ്രസ്താവിച്ചു. ഇപ്പോഴാകട്ടെ ആ സംഗതി മുഴുവനാക്കാതെ യഹൂദന്മാരെ കുറ്റപ്പെടുത്തുവാനും, ഉപദേശിക്കുവാനും, ആശ്വസിപ്പിക്കുവാനും ആരംഭിക്കുന്നു. അടുത്ത അദ്ധ്യായം അവസാനംവരെ ഈ സംഗതികളാണു അദ്ദേഹം പ്രസ്താവിക്കുന്നതു്. അനന്തരം ൭, ൮. അദ്ധ്യായങ്ങളിൽ മ്ശിഹായുടെ പൌരോഹിത്യത്തെക്കുറിച്ചുള്ള തന്റെ പ്രസ്താവം പൂൎണ്ണമാക്കുന്നു. - "മൽക്കിസ്ദെക്കിനെക്കുറിച്ചുതന്നെ ഞങ്ങൾക്ക പറയുവാനുള്ള . . . കാൎയ്യം വളരെയുണ്ടു്": മത്താ. അ. ൨൬. വ. ൨൮. ൮. നോക്കുക.

൧൨. "പാൽ": മൂലപാഠം എന്ന അൎത്ഥത്തിൽ ഈ പദം ൧. കോറ. അ. ൩. വ. ൨-ലും, ൧. പത്രോ. അ. ൨. വ. ൨-ലും പ്രയോഗിച്ചിരിക്കുന്നതായി കാണാം. ൧. കോറ. അ. ൩. വ. ൨. ൮. നോക്കുക.

## അദ്ധ്യായം ൬.

മതത്യാഗംമൂലം അധഃപതിക്കുവാനുള്ള ആപത്തിനെപ്പറ്റിയും, ക്ഷമ, സ്ഥിരത എന്നിവയെ സംബന്ധിച്ചും വി. ശ്ലീഹാ എബ്രായക്കാൎക്കു ഉപദേശം നൽകുന്നു.

൧ ഇതിനാൽ മ്ശിഹായുടെവചനത്തിന്റെ ആരംഭം വിട്ടുകൊണ്ടു പരിപൂൎണ്ണതയിലേക്ക നമുക്കുവരാം. അല്ലാതെ, നിൎജ്ജീവപ്രവൃത്തികൾ മൂലമുള്ള അനുതാപത്തിനും, ദൈവത്തിലുള്ള വിശ്വാസത്തിനും, (൨)

൨. സ്നാനത്തേയും കൈവെപ്പിനേയും സംബന്ധിച്ചുള്ള ഉപദേശത്തിനും, മരിച്ചവരിൽനിന്നുള്ള ഉയിൎപ്പിനും, നിത്യമായുള്ള വിധിക്കും (൧) «നിങ്ങൾ ഒരു പക്ഷേ വീണ്ടും വേറൊരു അടിസ്ഥാനം വെക്കുകയോ?».

൩. കൎത്താവു അനുവദിക്കുന്നു എങ്കിൽ നമുക്ക ഇതുചെയ്യാം.

൪. എന്നല്ല, ഒരിക്കൽ സ്നാന (ജല)ത്തിൽ ഇറങ്ങുകയും, സ്വൎഗ്ഗത്തിൽ നിന്നുള്ള ദാനം രസിക്കുയും, പരിശുദ്ധാത്മാവിനെ സ്വീകരിക്കുയും, (൫, ൬) [മത്താ. അ. ൧൨. വ. ൪൫: എബ്രാ. അ. ൧൦. വ. ൨൬: ൨. പത്രോ. അ. ൨. വ. ൨൦.]

൫ ദൈവത്തിന്റെ നല്ലവചനവും വരുവാനിരിക്കുന്ന ലോകത്തിന്റെ ശക്തിയും ആസ്വദിക്കുയും (൪) «ചെയ്യുവൎക്കു»

൬. വീണ്ടും പാപം ചെയ്യുവാനും, വീണ്ടും പശ്ചാത്താപത്താൽ നവീകരിക്കപ്പെടുവാനും, ദൈവപുത്രനെ വീണ്ടും കുരിശിൽ തറെക്കുവാനും അവമാനിക്കുവാനും (൪) «സാധിക്കയില്ല».

൭. എന്തുകൊണ്ടെന്നാൽ തന്നിൽ പെയ്യുമഴ (വെള്ളം) പലപ്രാവശ്യം കുടിക്കുകയും താൻ ആൎക്കുവേണ്ടി കൃഷി ചെയ്യപ്പെടുന്നുവോ അവരുടെ പ്രയോജനത്തിനായി സസ്യത്തെ മുള

പ്പിക്കകയും ചെയ്ത ഭൂമി ദൈവത്തിൽ നിന്നു അനുഗ്രഹം പ്രാപിക്കുന്നു.

൮. അതു ഞെരിഞ്ഞിലുകളും മുള്ളുകളും പുറപ്പെടുവിക്കുന്നു എങ്കിലോ അതു ത്യജിക്കപ്പെട്ടതാകുന്നു, ശാപത്തിൽ നിന്നു ദൂരസ്ഥവുമല്ല. എന്നുവേണ്ട അതിൻെറ അവസാനം ദഹനമാകുന്നു.

൯. എന്നാൽ എൻെറ സഹോദരന്മാരേ, ഞങ്ങൾ ഇങ്ങനെ സംസാരിക്കുന്നു എങ്കിലും നല്ലവയും രക്ഷയോടു സമീപിച്ചിരിക്കുന്നവയുമായവ (നിങ്ങളിലുണ്ടെന്നു) നിങ്ങളെക്കുറിച്ചു ഞങ്ങൾക്കു സമ്മതം വന്നിരിക്കുന്നു.

൧൦. നിങ്ങളുടെ പ്രവൃത്തികളും, വിശുദ്ധന്മാൎക്കു നിങ്ങൾ ശുശ്രൂഷ ചെയ്തതിനാലും ശുശ്രൂഷ ചെയ്യുന്നതിനാലും തൻെറ നാമത്തിൽ നിങ്ങൾ കാണിച്ച സ്നേഹവും മറന്നുകളയുവാൻ തക്കവണ്ണം ദൈവം അനീതിയുള്ളവൻ അല്ലല്ലൊ.

൧൧. നിങ്ങളിൽ ഓരോരുത്തനും നിങ്ങളുടെ പ്രതീക്ഷയുടെ പൂൎത്തികരണത്തിനായിട്ടു അവസാനത്തോളം ഈ ഉത്സാഹം തന്നെ പ്രദൎശിപ്പിക്കണമെന്നും, (൧൨)

൧൨. നിങ്ങൾ മന്ദീഭവിച്ചുപോകാതെ വിശ്വാസത്താലും ദീൎഘശാന്തതയാലും വാഗ്ദാനത്തിൻെറ അവകാശികളായിത്തീൎന്നവരെ അനുകരിക്കുന്നവരാകണമെന്നും (൧൧) «ഞങ്ങൾ ആഗ്രഹിക്കുന്നു».

൧൩. ദൈവം അബ്രാഹത്തോടു ശപഥം ചെയ്കയിൽ തന്നെക്കാൾ വലിയവനെക്കൊണ്ടു ശപഥം ചെയ്യുവാൻ തനിക്കു ആരും ഇല്ലാതിരുന്നതുകൊണ്ടു തന്നെക്കൊണ്ടുതന്നെ ശപഥം ചെയ്തു:

൧൪. നിശ്ചയമായിട്ടും നിന്നെ ഞാൻ അനുഗ്രഹിക്കും; തീൎച്ചയായും നിന്നെ ഞാൻ വൎദ്ധിപ്പിക്കും എന്നു അരുളിച്ചെയ്തു. [സൃ. അ. ൨൨. വ. ൧൭.]

൧൫. ഇപ്രകാരം തന്നെ അവൻ ദീൎഘശാന്തതയോടിരുന്ന് വാഗ്ദാനം പ്രാപിക്കുകയും ചെയ്തു.

൧൬. മനുഷ്യർ തങ്ങളെക്കാൾ വലിയവരെക്കൊണ്ടാണല്ലൊ ശപഥം ചെയ്യുന്നതു്. അവരുടെ ഇടയിലുള്ള സകലതൎക്കങ്ങളും സംബന്ധിച്ചു ശപഥങ്ങൾകൊണ്ടു തീൎച്ചയായ തീരുമാനം ഉണ്ടാകയും ചെയ്യുന്നു.

൧൭. ഇതിനാൽ, ദൈവം, തൻെറ ഉടമ്പടി മാററപ്പെടുകയില്ലെന്നു വാഗ്ദാനത്തിൻെറ അവകാശികളെ കാണിക്കുവാൻ മുഖ്യമായി ഇച്ഛിക്കുകയും, (൨൦)

൧൮. വ്യാജം പ്രവൎത്തിക്കുവാൻ ദൈവത്തിനു ഏവയിൽ സാധിക്കാതിരിക്കുന്നുവോ മാററമില്ലാത്ത ആ രണ്ടു കാൎയ്യങ്ങൾമൂലം, തന്നിൽ അഭയം പ്രാപിച്ചവരായ നമുക്കു വലിയ ആശ്വാസം ഉണ്ടാകുവാനും, (൨൦)

൧൯. നമ്മുടെ ആത്മാവു ഇളകാതിരിക്കേണ്ടതിനായി അതിനെ പിടിച്ചു നിറുത്തുന്ന നങ്കൂരംപോലെ നമുക്കു ആയിരിക്കുന്നതും, (൨൦)

൨൦. ഈശോ നമുക്കുവേണ്ടി മുമ്പേ തന്നെ എവിടെ പ്രവേശിച്ചു മൽക്കിസ്ദെക്കിൻെറ മുറപ്രകാരം എന്നേക്കും പുരോഹിതനായിത്തീൎന്നുവോ (൧൯) «ആ വിരിക്കുള്ളിൽ പ്രവേശിക്കുന്നതുമായ» (൧൮) «നമുക്കു വാഗ്ദാനം ചെയ്യപ്പെട്ടിരിക്കുന്ന പ്രത്യാശയെ നാം മുറുകെ പിടിക്കുവാനുമായി» (൧൭) «ആണകൾകൊണ്ടു അതിനെ ഉറപ്പിക്കുകയും ചെയ്തു».

## വ്യാഖ്യാനം.

൧. "ഇതിനാൽ": മൂലപാഠമായ പാൽ ആവശ്യമെന്നാണ മുകളിൽ പറഞ്ഞുനിറുത്തിയതു്. ഇപ്പോൾ 'ഇതിനാൽ' എന്നു ശ്ലീഹാ പറയുകയും 'മ്ശിഹായുടെ വചനത്തിന്റെ ആരംഭം വിട്ടുകൊണ്ടു പരിപൂൎണ്ണതയിലേക്കു നമുക്കു വരാം' എന്നു പ്രസ്താവിക്കയും ചെയ്യുന്നതെങ്ങനെ? മുൻനിശ്ചയം മാററിപ്പറയുന്നപക്ഷം 'എങ്കിലും' എന്നല്ലയോ പറയേണ്ടിയിരുന്നതു? പൂൎണ്ണതയുടെ കാൎയ്യം വിട്ടു മൂലപാഠം മാത്രം പഠിപ്പിക്കണമെന്നല്ലായിരുന്നു ശ്ലീഹായുടെ ഉദ്ദേശ്യം. ഉപദേഷ്ടാക്കന്മാരായിത്തീരുവാൻമാത്രം കാലത്തേക്കു പഠിച്ചറിഞ്ഞെങ്കിലും ഉത്സാഹത്തിലും ആത്മികഗ്രഹണശക്തിയിലും അവൎക്കു പോരായ്മയുണ്ടായിരുന്നതുകൊണ്ടു ആ സംഗതി ഓൎമ്മപ്പെടുത്തണമെന്നും തീക്ഷ്ണതയിൽ വൎദ്ധിപ്പിക്കണമെന്നും മാത്രമേ അദ്ദേഹത്തിനു ഉദ്ദേശ്യമുണ്ടായിരുന്നുള്ളു. മൂലപാഠജ്ഞാനത്തിൽ അവർ കുറവുള്ളവരല്ലാതിരുന്നതിനാൽ അവർ കുറെയെല്ലാം പൂൎണ്ണപ്രായന്മാരായിരുന്നു. തന്മൂലം തനിക്കും അവൎക്കും ലജ്ജാകരമായിത്തീരാതിരിക്കുവാൻ വി. ശ്ലീഹാ പൂൎണ്ണപ്രായന്മാരുടെ കാൎയ്യംതന്നെയാണ പ്രസ്താവിക്കുന്നതു്. അ. ൫. വ. ൧൧ – ൽ 'ഈ മൽക്കിസ്ദെക്കിനെക്കുറിച്ചു . . . പറയുവാനുള്ള . . . കാൎയ്യം വളരെയുണ്ടു്' എന്നു പറഞ്ഞിട്ടുണ്ടല്ലൊ. എബ്രായക്കാരുടെ ബുദ്ധിയെ ഉണൎത്തുവാനും അവരുടെ മാന്ദ്യത്തെപ്പററി അവൎക്കു ലജ്ജ ഉളവാക്കുവാനുമായി മേൽ കാണിച്ചവിധം പ്രസ്താവിച്ചശേഷം മൽക്കിസ്ദെക്കിന്റെ കാൎയ്യത്തോടുതന്നെയാണ 'ഇതിനാൽ' എന്ന പദംകൊണ്ടു തന്റെ കഥനത്തെ ബന്ധിക്കുന്നതു്. — "മ്ശിഹായുടെ വചനത്തിന്റെ ആരംഭം": മ്ശിഹായുടെ ഉപദേശങ്ങളുടെ മൂലപാഠം. — "നിൎജ്ജീവപ്രവൃത്തികൾ മൂലമുള്ള അനുതാപം": ആത്മികജീവനെ ഹനിക്കുന്ന പാപങ്ങളെക്കുറിച്ചുള്ള പശ്ചാത്താപം.— "ദൈവത്തിലുള്ള വിശ്വാസം": സുവിശേഷങ്ങളാൽ ഉപദേശിക്കപ്പെടുന്ന ദൈവത്തിന്റെ ഏകത്വം, ത്രിത്വം, മനുഷ്യാവതാരം ആദിയായ വിശ്വാസകാൎയ്യങ്ങൾ.

൨. "സ്നാനത്തേയും": ക്രൂശ.യും 'സ്നാനത്തേയും' എന്ന ഏകവചനം പ്രയോഗിച്ചിരിക്കുന്നു. ഗ്രീ., ല., അറ. പ്രതികളിലാകട്ടെ 'സ്നാനങ്ങളേയും' എന്നാണ കാണുന്നതു്. യഹൂദസഭയിൽ പലവിധ സ്നാനങ്ങളുണ്ടായിരുന്നു. അവയെ സൂചിപ്പിച്ചൊ, ക്രിസ്തീയസഭയിലെ ആവൎത്തിക്കപ്പെടുവാൻ വഹിയാത്ത മൂന്നു വിധത്തിലുള്ള സ്നാനങ്ങളെ ഉദ്ദേശിച്ചൊ, യഹൂദന്മാരുടെയും യോഹന്നാന്റെയും മ്ശിഹായുടെയും സ്നാനങ്ങളെ താരതമ്യപ്പെടുത്തിയൊ പറയുകകൊണ്ടു ബഹുവചനം പ്രയോഗിച്ചിരിക്കുന്നു എന്നു കരുതാം.

൩. "ഇതു": മൂലപാഠം വിട്ടുകൊണ്ടു പൂൎണ്ണതയിലേക്കു നമുക്കു വരാം എന്നു പറഞ്ഞിട്ടുണ്ടല്ലൊ; അതിലേക്കു നമുക്കു സമീപിക്കാം; ഇങ്ങനെയാണ ചിലർ വ്യാഖ്യാനിക്കുന്നതു്. പ്രസിദ്ധ വ്യാഖ്യാതാവായ കൊർനേലി – ആ – ലാപ്പിദെ സ്വീകാൎയ്യമായി കരുതുന്നതു ഈ വ്യാഖ്യാനമാണ്. മററു ചിലരാകട്ടെ ഇപ്പോൾ വിട്ടുകളയുന്ന മൂലപാഠങ്ങളെപ്പററി പിന്നീടു പ്രസ്താവിച്ചുകൊള്ളാം എന്നു ഗ്രഹിക്കുന്നു. സ്നാനം അനുതാപം ഇവയെപ്പററി അ. ൧൦ – ലും, വിശ്വാസത്തെപ്പററി അ. ൧൧ – ലും, വിധിയെപ്പററി അ. ൧൦, ൧൨ – ലും, ഉയിൎപ്പിനെപ്പററി അ. ൧൧, ൧൨ – ലും ശ്ലീഹാ പ്രസ്താവിക്കുന്നുമുണ്ടു്.

൪, ൫. "എന്നല്ല": മൂലപാഠങ്ങളുടെ ആവൎത്തനം തനിക്കും യഹൂദന്മാൎക്കും ലജ്ജാകരമാണെന്നു ശ്ലീഹാ മുകളിൽ പറഞ്ഞുവല്ലൊ. (വ. ൧. വ്യാ. നോക്കുക.) ലജ്ജാകരമെന്നു മാത്രമല്ല വിശ്വാസം വിട്ടുപോയവൎക്കു അങ്ങനെയുള്ള ആവൎത്തനം നിഷ്പ്രയോജനവുമായിരിക്കുമെന്നാണ ശ്ലീഹാ ഇനി പറയുവാൻ പോകുന്നതു്. ഇതു ഈ വാക്യങ്ങളിൽ പറയുന്ന പൂൎണ്ണതയുടെ കാൎയ്യംകൊണ്ടു തെളിവാകുന്നതാണ്. — "ഒരിക്കൽ സ്നാന(ജല)ത്തിൽ ഇറങ്ങുകയും . . . ചെയ്തവർ": ക്രൂശ.പ്രതിയിലും ഇങ്ങനെതന്നെ. ഗ്രീ., ല., അറ. പ്രതികളിൽ 'ഒരിക്കൽ പ്രകാശിപ്പിക്കപ്പെട്ടവർ' എന്നാണ കാണുന്നതു്.

അന്ധകാരത്തിന്റെ മക്കളായിരുന്നവരെ പ്രകാശത്തിന്റെ മക്കളാക്കുന്നതു സ്നാനമാണല്ലൊ. തൻമൂലം ആദിമ ശതാബ്ദങ്ങളിൽ സ്നാനത്തെപ്പററി 'പ്രകാശത്തിന്റെ കൂദാശ' എന്നു പറഞ്ഞിരുന്നു. സ്നാനം സ്വീകരിക്കുന്നയാളിന്റെ കൈയിൽ കത്തിച്ചമെഴുകുതിരി കൊടുക്കുന്നതു ഈ പ്രകാശലബ്ധിയെ ലക്ഷീകരിക്കുവാനാണ്. ഈ ലേഖനത്തിൽതന്നെ അ. ൧൦. വ. ൩൨-ൽ സുറി., ക്രൂശ. പ്രതികളിൽ 'സ്നാനപ്പെട്ടവ'രെന്നു പറയുന്നവരെ ഗ്രീ., ല., അറ. പ്രതികളിൽ 'പ്രകാശിത'രെന്നു പറയുന്നുമുണ്ട്. സ്നാനപ്പെട്ടവരെ പ്രകാശിതർ എന്നു പറയുന്നുമുണ്ട്. ഈ ഇരുവാക്യങ്ങളിൽ പറയപ്പെടുന്ന മററു കാര്യങ്ങളും സ്നാനത്തെത്തന്നെ ലക്ഷീകരിക്കുന്നു എന്നു ചിലർ പറയുന്നു. ആകയാൽ 'സ്നാന(ജല)ത്തിൽ ഇറങ്ങിയവരെ'ന്നോ 'പ്രകാശിപ്പിക്കപ്പെട്ടവ'രെന്നോ ഏതുതന്നെ പറഞ്ഞാലും കാര്യം ഒന്നുതന്നെയെന്നും വി. ഗ്രന്ഥങ്ങളുടെ വിവിധപ്രതികൾ തമ്മിൽ വൈരുദ്ധ്യമില്ലെന്നും മേൽപ്രസ്താവിച്ചതിൽനിന്നു സിദ്ധിക്കുന്നു.

൬. "വീണ്ടും പാപം ചെയ്യുവാനും, വീണ്ടും പശ്ചാത്താപത്താൽ നവീകരിക്കപ്പെടുവാനും ... സാധിക്കയില്ല": ഫ. 'വീണ്ടും പാപംചെയ്താൽ വീണ്ടും പശ്ചാത്താപത്താൽ നവീകരിക്കപ്പെടുവാൻ സാധിക്കയില്ല' എന്നാണ് ഇതിന്റെ അർത്ഥം. പശ്ചാത്താപം എന്ന് മാമോദീസായെപ്പററി പുരാതനകാലങ്ങളിൽ പറഞ്ഞിരുന്നു. ആകയാൽ ഇതിന്റെ അർത്ഥം മാമോദീസാ മുങ്ങിയ ഒരാൾ വീണ്ടും പാപം ചെയ്യുന്നപക്ഷം വീണ്ടും വേറൊരു മാമോദീസാ സ്വീകരിക്കുവാൻ പാടില്ല എന്നാണ്. — "ദൈവപുത്രനെ വീണ്ടും കുരിശിൽ തറയ്ക്കുവാനും അവമാനിക്കുവാനും": അറ.ലും ഇങ്ങനെതന്നെ. പൌരാണികന്മാരായ പൌരസ്ത്യരും പാശ്ചാത്യരുമായ പിതാക്കന്മാരെല്ലാം സ്നാനത്തെപ്പററിയാണ് ഈ വാക്യം ഗ്രഹിച്ചിട്ടുള്ളതു്. സ്നാനത്തെ മ്ശിഹായുടെ കുരിശുമരണത്തോടു വി. പൌലോസ് ഉപമിച്ചു പറഞ്ഞിരിക്കുന്നു. (റോമ. അ. ൬. വ. ൩.) പൌരാണികന്മാരുടെ ഈ വ്യാഖ്യാനപ്രകാരം 'ദൈവപുത്രനെ വീണ്ടും കുരിശിൽ തറയ്ക്കുവാനും അവമാനിക്കുവാനും സാധിക്കയില്ല' എന്നു കാണുന്നതിനു വീണ്ടും സ്നാനം സ്വീകരിച്ചു നവീകരിക്കപ്പെടുവാൻ സാധിക്കയില്ല എന്നാണർത്ഥം. സ്നാനത്തെ ഉദ്ദേശിച്ചുള്ള ഈ വ്യാഖ്യാനമാണു കൂടുതൽ സ്വീകാര്യമായി കാണപ്പെടുന്നതും ഹെയ്ഡക്ക് ആ വിധം സ്വീകരിക്കുന്നതും. ഇതു് പശ്ചാത്താപത്താൽ വീണ്ടും നവീകരിക്കപ്പെടുക എന്ന പ്രയോഗത്താൽ മുകളിൽ സൂചിപ്പിച്ച ആശയംതന്നെ വേറൊരു വിധത്തിൽ ശ്ലീഹാ ആവർത്തിച്ചു പറയുന്നതാണ് എന്നു സ്പഷ്ടമാണല്ലൊ. വ. ഗ്രീക്കിനെ വോൾട്ടൻ തർജ്ജമ ചെയ്യുന്നതു Impossible enim semel illustratos ... et prolapsos rursus renovari ad poenitentiam, rursum crucifigentes ... filium Dei എന്നാണ്. ഇവിടെ illustratos, prolapsos എന്നിവയുടെയും crucifigentes എന്നതിന്റെയും മൂലപദങ്ങൾ ദ്വിതീയാവിഭക്തിയിൽ പ്രയോഗിച്ചിരിക്കുന്നു. ല. തർജ്ജമയും ഈ അർത്ഥത്തിൽതന്നെ ഗ്രഹിക്കേണ്ടതാണ്. Rursum crucifigentes എന്നതിനു വെസ്റ്റ്മിൻസ്റ്റർ വിവർത്തനത്തിലും മററു ചിലതിലും 'വീണ്ടും കുരിശിൽ തറയ്ക്കുന്നതുകൊണ്ട്' എന്നു അർത്ഥം പറഞ്ഞുകാണുന്നു. എന്നാൽ Rursum crucifigentes എന്നതിനു 'വീണ്ടും ... തറയ്ക്കുന്നതുകൊണ്ടു' എന്നും 'വീണ്ടും ... തറയ്ക്കുന്നവരായിട്ടു' അഥവാ 'വീണ്ടും ... തറയ്ക്കത്തക്കവണ്ണം' എന്നും അർത്ഥംവരാം. സുറി., അറ. പ്രതികളിൽ കാണുന്നതിനു ഈ അർത്ഥവും വരാവുന്നതാണ്. 'ദൈവപുത്രനെ വീണ്ടും കുരിശിൽ തറയ്ക്കുവാനും അവമാനിക്കുവാനും സാധിക്കയില്ല' എന്നാണല്ലൊ ആ പ്രതികളിൽ കാണുന്നതു്. ദൈവപുത്രനെ വീണ്ടും കുരിശിൽ തറയ്ക്കുന്നവരായിട്ടു അഥവാ തറയ്ക്കത്തക്കവണ്ണം വീണ്ടും നവീകരിക്കപ്പെടുകയില്ല എന്നാണർത്ഥം; ഈ പ്രവൃത്തികൾ ചെയ്യുവാൻ ഇടവരികയില്ല എന്നു താല്പര്യം. ഒരു ഘോരപാതകത്തിനു ശിക്ഷയായി നിഗ്രഹിക്കപ്പെട്ട ഒരാളെപ്പററി ആ പ്രവൃത്തിയുടേയും അവന്റെയും നീചത്വം ഗ്രഹിപ്പിക്കുമാറു് 'അവൻ

വീണ്ടും അപ്രകാരം ചെയ്യുവാനായിട്ടു ഉയിക്കുകയില്ല'എന്നൊ, 'വീണ്ടും • • • ചെയ്യത്തക്കവണ്ണം ഉയിക്കുകയില്ല'എന്നൊ, 'അവൻ ഉയിക്കുകയും വീണ്ടും • • • ചെയ്യുകയുമില്ല' എന്നൊ ഒക്കെ പറഞ്ഞാൽ മേലിൽ അങ്ങനെയുള്ള നീചകൃത്യം ചെയ്യുവാൻ അവനു ഇടവരികയില്ല എന്നാണല്ലൊ നാം ഗ്രഹിക്കുന്നതു്. എന്നാൽ ഇങ്ങനെ ചെയ്യുവാൻ ഇടവരികയില്ല എന്നു പറയുന്നതു പ്രവൎത്തകനു ഒരു നന്മയായിട്ടല്ലല്ലൊ നാം കരുതുന്നതു്– വി. ശ്ലീഹാ ഇവിടെ പ്രസ്താവിക്കുന്നതു മതം പരിത്യജിച്ചവന്റെ കാൎയ്യമാണു്. അവൻ മതത്യാഗംമൂലം മ്ശീഹായെ കുരിശിൽ തറച്ചവരുടെ പ്രവൃത്തിയെ സ്വീകരിച്ചു. മ്ശീഹായെ കുരിശിൽ തറയ്ക്കുവാനായി വേറൊരു കാരണം അവൻ നൽകി. തന്നാൽ കഴിയും വിധം അവൻ കുരിശിൽ തറച്ചു് ആക്ഷേപിച്ചു. വീണ്ടും മതത്യാഗംമൂലം മ്ശീഹായെ കുരിശിൽ തറച്ചു ആക്ഷേപിക്കണമെങ്കിൽ അവൻ വീണ്ടും വിശ്വാസം സ്വീകരിച്ചേ മതിയാവൂ. അങ്ങനെ വീണ്ടും വിശ്വാസം സ്വീകരിക്കുവാൻ അവനു ഇടവരികയില്ല, എന്നുവെച്ചാൽ വളരെ പ്രയാസമാണു എന്നു രത്നച്ചുരുക്കം. ൯. ആധുനികവ്യാഖ്യാതാക്കളാകട്ടെ ഏതുകഠിനപാപമെങ്കിലും ചെയ്ത ഒരാളിന്റെ അനുതാപത്തെപ്പററിയാണു ഈ ഭാഗം ഗ്രഹിക്കുന്നതു്. – ഇതു ദുർഗ്രഹമായ ഒരു ഭാഗമാണു്. പലരും പലവിധത്തിൽ വ്യാഖ്യാനിക്കുന്നതിന്റെ ഹേതുവും അതുതന്നെ. 'വീണ്ടും പശ്ചാത്താപത്താൽ നവീകരിക്കപ്പെട്ടുവാൻ സാധിക്കയില്ല' എന്നു പറഞ്ഞിരിക്കുന്നതു് ഈ വാക്യങ്ങൾ മാമോദീസായെപ്പററി ഗ്രഹിക്കുന്നപക്ഷം അക്ഷരാൎത്ഥത്തിൽ വാസ്തവമാണു. പാപവും അതിനുള്ള പരിഹാരംക്രൂടെയും തീൎത്തു ശുദ്ധിയാക്കുന്ന ക്രൂദാശ സ്നാനവും, അതു വീണ്ടും സ്വീകരിക്കുവാൻ വഹിയാത്തതുമാണല്ലൊ. മതത്യാഗത്തെപ്പററിയൊ പശ്ചാത്താപത്തെ പൊതുവിൽ ഉദ്ദേശിച്ചൊ ഈ വാക്യങ്ങൾ സ്വീകരിക്കുന്നപക്ഷം അസാദ്ധ്യത ശബ്ദാൎത്ഥത്തിൽ സ്വീകരിക്കേണ്ടതല്ല. മതപീഡനക്കാലത്തു വിശ്വാസം പരിത്യജിച്ചു പോയവർ പശ്ചാത്തപിച്ചു തിരിച്ചുവന്നാലും അവരെ സ്വീകരിക്കേണ്ടതല്ലെന്നു ടെർത്തുലിയനും (Tertullian) നൊവീസിയൻ (Novitian) പാഷണ്ഡന്മാരും വാദിച്ചിരുന്നു. അവരുടെ അബദ്ധോപദേശങ്ങളെ വി. സിപ്രിയാൻ ഖണ്ഡിക്കുകയും തിരുസഭ ശപിക്കുകയുംചെയ്തു. വി. പൌലോസുതന്നെ അവയെ ഖണ്ഡിച്ചിട്ടുള്ളതാണു്. കോറന്തോസിലെ വ്യഭിചാരി തുടങ്ങിയ അധഃപതിതരായ പലരേയും ശ്ലീഹാ വീണ്ടും വിളിക്കുകയും സ്വീകരിക്കുകയുംചെയ്തിട്ടുള്ളതാണല്ലൊ. (൧. കോറ. അ. ൫: ൨. കോറ. അ. ൭. ഇത്യാദിഭാഗങ്ങൾ നോക്കുക.) ഇപ്പറഞ്ഞ പാഷണ്ഡന്മാർ തങ്ങളുടെ അബദ്ധപഠനം എബ്രായക്കാൎക്കുള്ള ഈ ലേഖനത്തിലെ പ്രസ്തുത വാക്യങ്ങളിന്മേൽ മുഖ്യമായി സ്ഥാപിച്ചിരുന്നതുകൊണ്ടാണു്, ഈ ലേഖനത്തിന്റെ മുഖവുരയിൽ പ്രസ്താവിച്ചിട്ടുള്ളതുപോലെ, പാശ്ചാത്യസഭയിൽ ചിലടത്തു ഈ ലേഖനം വളരെക്കാലത്തേക്കു സ്വീകരിക്കപ്പെടാതിരുന്നതു്. എന്നാൽ 'വീണ്ടും നവീകരിക്കപ്പെട്ടുവാൻ സാധിക്കയില്ല' എന്നു ഇവിടെപ്പറഞ്ഞിരിക്കുന്നതു വളരെ പ്രയാസമാകുന്നു എന്ന അൎത്ഥത്തിൽ മാത്രമാണു്. വളരെ പ്രയാസമുള്ള കാൎയ്യത്തെപ്പററി അസാദ്ധ്യമെന്നു വേദപുസ്തകങ്ങളിൽ മററു പല സ്ഥലങ്ങളിലും പറഞ്ഞിട്ടുള്ളതായി കാണാം. (മത്താ. അ. ൧൯. വ. ൨൬; അ. ൧൯. വ. ൨൪: ൧. യോഹ. അ. ൫. വ. ൧൬: എബ്ര. അ. ൧൦. വ. ൨൬. നോക്കുക.) ആകയാൽ നൊവീസിയൻപാഷണ്ഡികൾ ഈ വാക്യത്തിനു സങ്കല്പിച്ച അൎത്ഥവും ഇതിന്റെ സാക്ഷാത്തായ അൎത്ഥവും തമ്മിൽ വളരെ വ്യത്യാസമുണ്ടെന്നു വിശദമാണല്ലൊ.– വിശ്വാസം പരിത്യജിക്കുന്നവൎക്കാകട്ടെ, മനഃപൂൎവ്വം പാപംചെയ്യുന്നവൎക്കാകട്ടെ പുനഃശുദ്ധീകരണം അസാദ്ധ്യമായിത്തീരുന്നതു ദൈവകാരുണ്യത്തിന്റെ കുറവുമൂലമല്ല, അതു പാപികൾ പാപമാൎഗ്ഗംവിട്ടുപേക്ഷിക്കാത്തതുകൊണ്ടുമാത്രമാണു്. (മത്താ. അ. ൧൯. വ. ൨൬, ൧൮. വ്യ. നോക്കുക.) ൪. 'ഒരിക്കൽ സ്നാന (ജലത്തിൽ) ഇറങ്ങുകയും • • •

ചെയ്യുവിൻ' എന്നതു പൊതുവിലല്ല, ചില പ്രത്യേക ആളുകളെ ഉദ്ദേശിച്ചു് പ്രവാചക ദൃഷ്ട്യാ ശ്ലീഹാ പറയുന്ന എന്നു് അഭിപ്രായപ്പെടുന്നവരുമുണ്ടു്. ഈ അഭിപ്രായത്തിൽ 'സാധിക്കയില്ല' എന്നുള്ളതു് അക്ഷരാൎത്ഥത്തിൽതന്നെ ഗ്രഹിക്കാവുന്നതാണു്. ഇതുപോലെയുള്ള മററു വാക്യങ്ങളും ഈ അൎത്ഥത്തിൽതന്നെ ഗ്രഹിക്കുവാൻ പാടുള്ളവയാകുന്നു. — വി. ഗ്രന്ഥങ്ങളുടെ ഏതുഭാഗവും ആൎക്കും ഒരു വ്യാഖ്യാതാവിൻെറ സഹായംകൂടാതെ ഗ്രഹിക്കത്തക്കവണ്ണം വിശദമെന്നും, ഓരോരുത്തനും സ്വയമേ അവയെ വ്യാഖ്യാനിക്കാമെന്നും പറയുന്നവരുടെ ന്യായം എത്രമാത്രം അബദ്ധമാണെന്നു പ്രസ്പഷ്ടമാകുവാൻ ഈ ലേഖനഭാഗം പ്രയോജകീഭവിക്കുമെന്നുകൂടി പറഞ്ഞുകൊള്ളട്ടെ.

൧൩-൧൭. 'വാഗ്ദാനത്തിൻെറ അവകാശികളായിത്തീൎന്നവരെ അനുകരിക്കുന്നവരാകണം' എന്നു വ. ൧൨-ൽ പറഞ്ഞതിനെ ശ്ലീഹാ ഉദാഹരണംകൊണ്ടു ഉറപ്പിക്കയും അനുകരിക്കേണ്ട ദൃഷ്ടാന്തം കാണിച്ചുതരികയും ചെയ്യുന്നു. അബ്രാഹം വിശ്വാസത്തിലും ക്ഷമയിലും നിലനിന്നു വാഗ്ദാനം പ്രാപിച്ചതുപോലെ, ആ വാഗ്ദാനം സകലരോടുമുള്ളതായിരിക്കകൊണ്ടു്, നാമും വിശ്വാസത്തിലും ക്ഷമയിലും പ്രതീക്ഷയിലും സുസ്ഥിരരായിരിക്കുമെങ്കിൽ നമുക്കും അതു പ്രാപിക്കാമെന്നാണു ശ്ലീഹാ ഉപദേശിക്കുന്നതു്.

൧൮. "വ്യാജം പ്രവൎത്തിക്കുവാൻ": വാഗ്ദാനം പിൻവലിക്കുവാൻ, ഭേദപ്പെടുത്തുവാൻ; തൻമൂലം വഞ്ചിക്കുവാൻ. — "മാററമില്ലാത്ത ആ രണ്ടു കാൎയ്യങ്ങൾ": വാഗ്ദാനവും ശപഥവും.

൨൦. "വിരിക്കുള്ളിൽ": സ്വൎഗ്ഗത്തിൽ. സ്ലേമോൻെറ ദേവാലയത്തിൽ, തൽക്കാലക്കൂടാരത്തിലെപ്പോലെതന്നെ (പുറ. അ. ൨൬. വ. ൧. വ്യ. നോക്കുക), അതിവിശുദ്ധസ്ഥലത്തെ മററു ഭാഗങ്ങളിൽനിന്നു വേൎതിരിച്ചിരുന്നതു ഒരു വിരിയാണു്. അതിവിശുദ്ധസ്ഥലമാകട്ടെ സ്വൎഗ്ഗത്തിൻെറ ഒരടയാളമായിരുന്നു. പ്രതീക്ഷ സ്വൎഗ്ഗത്തിനകത്തു പ്രവേശിച്ചു എന്നാണു ഇവിടെപ്പറയുന്നതിൻെറ താല്പൎയ്യം.

൧൩-൨൦. ദൈവം അബ്രാഹത്തോടു അവൻെറ സന്തതിയിൽ— മ്ശിഹായിൽ— സകല ജാതികളേയും അനുഗ്രഹിക്കുമെന്നു വാഗ്ദാനം ചെയ്കയും ആ വാഗ്ദാനത്തെ തന്നെക്കൊണ്ടു തന്നെ ശപഥം ചെയ്തു ഉറപ്പിക്കുകയും ചെയ്തിരിക്കുന്നു. ആ വാഗ്ദാനവും ശപഥവും വ്യാജം പറയുവാനും പ്രവൎത്തിക്കുവാനും വഹിയാത്ത ദൈവത്തിൽ സുസ്ഥിരങ്ങളാണു്. ആകയാൽ നാം ഉത്സാഹികളായിരിക്കുമെങ്കിൽ നിത്യഭാഗ്യലബ്ധി നിശ്ചയമായും നമുക്കുണ്ടാകും എന്നാണു ശ്ലീഹാ ഈ വാക്കുകളിൽ പ്രബോധിപ്പിക്കുന്നതു്.

## അദ്ധ്യായം ൭.

മൽക്കിസ്ദെക്കിൻെറ ക്രമപ്രകാരമുള്ള മ്ശിഹായുടെ ആചാൎയ്യത്വം
ലേവിയുടെ ആചാൎയ്യത്വത്തെക്കാൾ ശ്രേഷ്ഠമാകുന്നു;
ഇതിനെയും പഴയനിയമത്തെയും അതു
നീക്കിക്കളയുകയും ചെയ്യുന്നു.

ഈ മൽക്കിസ്ദെക്കാകട്ടെ ഉന്നതനായ ദൈവത്തിൻെറ ആചാൎയ്യനായി ശാലീമിൻെറ രാജാവു് ആകുന്നു. അബ്രാഹം രാജാക്കന്മാരുടെ വധത്തിൽനിന്നു മടങ്ങിവന്നപ്പോൾ അവൻ അവനെതിരേ ചെന്നു അവനെ അനുഗ്രഹിച്ചു. [സൃ. അ. ൧൪. വ. ൧൮.]

൨. അബ്രാഹം തൻെറ പക്കൽ ഉണ്ടായിരുന്ന എല്ലാററിൽനിന്നും പത്തിനൊന്നുവീതം അവന്നായി വേൎതിരിച്ചു. അവൻെറ പേരിനു നീതി

യുടെ രാജാവു് എന്നും, വിണ്ടും, ശാലീമിന്റെ രാജാവു്, എന്നുവെച്ചാൽ, സമാധാനത്തിന്റെ രാജാവു് എന്നും അൎത്ഥമാക്കപ്പെടുന്നു.

൩. അവന്റെ പിതാവിനേയോ, അവന്റെ മാതാവിനേയോ, അവന്റെ ദിവസങ്ങളുടെ ആരംഭത്തേയോ, അവന്റെ ആയുസ്സിന്റെ അവസാനത്തേയോ കുറിച്ചു ജനനവഴികളിൽ എഴുതപ്പെട്ടിട്ടില്ല. എന്നാൽ ദൈവപുത്രന്റെ സാദൃശ്യത്തിൽ അവന്റെ ആചാൎയ്യത്വം എന്നേയ്ക്കും നിലനില്ക്കുന്നു.

൪. അവൻ എത്ര വലിയവനെന്നു നോക്കുവിൻ. പിതാക്കന്മാരുടെ തലവനായ അബ്രാഹം അവനു പത്തിനൊന്നുവീതവും ആദ്യഫലങ്ങളും കൊടുത്തുവല്ലൊ.

൫. ലേവിയുടെ പുത്രന്മാരിൽ ആചാൎയ്യത്വം പ്രാപിച്ചിരുന്നവൎക്കു ജനങ്ങളിൽനിന്നു, തങ്ങളുടെ സഹോദരന്മാരിൽനിന്നുതന്നെ, ഇവരും അബ്രാഹത്തിന്റെ അരയിൽനിന്നുതന്നെ പുറപ്പെട്ടിരിക്കെ, പത്തിനൊന്നുവീതം വാങ്ങിക്കുവാൻ നിയമത്തിന്റെ കല്പനയുണ്ടായിരുന്നു. [ആവൎത്ത. അ. ൧൮. വ. ൩: ഖർനൊ. അ. ൧൪. വ. ൪.]

൬. അവരുടെ ജനനവഴികളിൽ എഴുതപ്പെടാതെയുള്ളവനോ അബ്രാഹത്തിൽനിന്നു പത്തിനൊന്നുവീതം വാങ്ങുകയും വാഗ്ദാനം കൈക്കൊണ്ടിരുന്ന അവനെ അനുഗ്രഹിക്കുകയും ചെയ്തു.

൭. ചെറിയവൻ അവനെക്കാൾ വലിയവനാൽ അനുഗ്രഹിക്കപ്പെടുന്നു; തൎക്കമില്ല.

൮. ഇവിടെ മരിക്കുന്ന മനുഷ്യർ പത്തിനൊന്നുവീതം വാങ്ങുന്നു; അവിടെയാകട്ടെ അവൻ ജീവിച്ചിരിക്കുന്നു എന്നുതിരുവെഴുത്തു ആരെക്കുറിച്ചു സാക്ഷിപ്പെടുത്തിയിരിക്കുന്നുവോ അവനാകുന്നു (വാങ്ങുന്നതു്).

൯. പത്തിനൊന്നുവീതം സ്വീകരിച്ചിരുന്ന ലേവികൂടെയും, അതേ അവൻതന്നെയും, അബ്രാഹം മുഖേന പത്തിനൊന്നു ചുമത്തപ്പെട്ടു എന്നു ആകെക്കിലും പറയാവുന്ന വിധത്തിൽതന്നെ.

൧൦. അവന്റെ പിതാവു് മൽക്കിസ്ദെക്കിനു എതിരേചെന്നപ്പോൾ അവൻ അവന്റെ അരയിൽ ഇരിക്കുകതന്നെയായിരുന്നുവല്ലൊ.

൧൧. ആകയാൽ നിയമം ഏതിനാൽ ജനത്തിനു സ്ഥാപിക്കപ്പെട്ടുവോ ലേവായരുടെ ആ ആചാൎയ്യത്വം മുഖേന പൂൎണ്ണതയുണ്ടായിരുന്നെങ്കിൽ മൽക്കിസ്ദെക്കിന്റെ ക്രമപ്രകാരം വേറൊരു ആചാൎയ്യൻ ഉണ്ടാകുവാൻ ആവശ്യപ്പെട്ടതെന്തു? അഹറോന്റെ ക്രമപ്രകാരം ഉണ്ടാകും എന്നു അവൻ പറയുമായിരുന്നല്ലൊ.

൧൨. എന്നാൽ ആചാൎയ്യത്വത്തിൽ മാററമുണ്ടായതു എങ്ങനെയോ അങ്ങനെതന്നെ നിയമത്തിലും മാററമുണ്ടായി.

൧൩. എന്തുകൊണ്ടെന്നാൽ ഇവ ആരെക്കുറിച്ചു പറയപ്പെട്ടിരിക്കുന്നുവോ അവൻ വേറൊരു വംശത്തിൽ നിന്നാകുന്നു ജനിച്ചതു്. അതിൽനിന്നു ഒരു മനുഷ്യനും ബലിപീഠത്തിൽ ഒരിക്കലും ശുശ്രൂഷ ചെയ്തിട്ടില്ല.

൧൪. നമ്മുടെ കൎത്താവു യൂദായിൽനിന്നു് — മൂശെ ആചാൎയ്യത്വത്തെക്കുറിച്ചു് ഒന്നും പറഞ്ഞിട്ടില്ലാത്ത ഒരു വംശത്തിൽനിന്നു് — ജനിച്ചു എന്നു സ്പഷ്ടമാണല്ലൊ.

൧൫, ൧൬. ശാരീരിക കല്പനകളുടെ നിയമം അനുസരിച്ചുള്ളവനല്ല, മറിച്ചു്, നശിപ്പിക്കപ്പെടാത്ത ജീവ

ൻെറ ശക്തിയനുസരിച്ചുള്ളവനായ വേറൊരു ആചാൎയ്യൻ മൽക്കിസ്ദെക്കിൻെറ ക്രമപ്രകാരം നിയമിക്കപ്പെട്ടിരിക്കുന്നു എന്നു പറഞ്ഞിരിക്കുന്നതിൽനിന്നു ഇതു ഇനിയും അധികമായി അറിയപ്പെട്ടതാകുന്നു.

൧൭. എന്തെന്നാൽ നീ മൽക്കിസ്ദെക്കിൻെറ ക്രമപ്രകാരം എന്നേക്കും ആചാൎയ്യനാകുന്നു എന്നു അവനെക്കുറിച്ചു അവൻ സാക്ഷിപ്പെടുത്തുന്നു. [സങ്കീ. ൧൧൦. വ. ൪.]

൧൮. ആദ്യകല്പനക്കു ഉണ്ടായ മാററമോ അതിൻെറ ബലഹീനത നിമിത്തവും അതിൽ പ്രയോജനമില്ലാതിരുന്നതുകൊണ്ടും (സംഭവിച്ചു).

൧൯. നിയമം ഒന്നിനെയും പൂൎത്തിയാക്കീട്ടില്ലല്ലൊ. എന്നാൽ അതിനെക്കാൾ ശ്രേഷ്ഠവും നാം തൻമൂലം ദൈവത്തോടു അടുപ്പിക്കപ്പെടുന്നതുമായ പ്രത്യാശ അതിൻെറ സ്ഥാനത്തു പ്രവേശിച്ചു.

൨൦. അവൻ നമുക്കായി അതിനെ ആണകൾ മൂലം സ്ഥിരപ്പെടുത്തുകയും ചെയ്തു. അവരോ ആണകൾകൂടാതെ ആചാൎയ്യന്മാരായിത്തീൎന്നു.

൨൧. ഇവനാകട്ടെ: നീ മൽക്കിസ്ദെക്കിൻെറ ക്രമപ്രകാരം എന്നേക്കും ആചാൎയ്യനാകുന്നു എന്നു കൎത്താവു ശപഥം ചെയ്തു; അവൻ വ്യാജം പ്രവൎത്തിക്കയില്ല എന്നു ദാവീദു മുഖേന (ദൈവം) അവനോടു അരുളിച്ചെയ്തതുപോലെ ആണകൾമൂലം (ആചാൎയ്യനായിത്തീൎന്നു). [സങ്കീ. ൧൧൦. വ. ൪.]

൨൨. ഈശോ ജാമ്യക്കാരനായിത്തീൎന്നിരിക്കുന്ന ഈ നിയമം ഇത്രമാത്രം ശ്രേഷ്ഠമാകുന്നു.

൨൩. അവർ പല ആചാൎയ്യന്മാരായിരുന്നു. എന്തുകൊണ്ടെന്നാൽ അവർ മരിച്ചുപോയിരുന്നു. ജീവനോടേ നിലനില്ക്കുവാൻ അവർ അനുവദിക്കപ്പെട്ടിരുന്നുമില്ല.

൨൪. ഇവനോ എന്നേക്കും നിലനില്ക്കുന്നതുകൊണ്ടു ഇവൻെറ ആചാൎയ്യത്വം നീങ്ങിപ്പോകുന്നില്ല.

൨൫. താൻമൂലം ദൈവത്തോടു സമീപിക്കുന്നവരെ എന്നേക്കും രക്ഷിക്കുവാൻ അവനു കഴിവുണ്ടു്. എന്തെന്നാൽ അവൻ എപ്പോഴും ജീവനോടിരിക്കയും അവൎക്കുവേണ്ടി പ്രാൎത്ഥന സമൎപ്പിക്കയും ചെയ്യുന്നു.

൨൬. ശുദ്ധിയുള്ളവനും, ദോഷമില്ലാത്തവനും, കറയററവനും, പാപങ്ങളിൽനിന്നു അകന്നവനും, സ്വൎഗ്ഗത്തിനുമേൽ ഉയൎന്നവനുമായി ഇങ്ങനെയുള്ള ആചാൎയ്യനായിരുന്നുവല്ലൊ നമുക്കുവേണ്ടിയിരുന്നതും.

൨൭. പ്രധാനാചാൎയ്യന്മാരെപ്പോലെ ആദ്യമേ സ്വന്തപാപങ്ങൾക്കുവേണ്ടിയും, അനന്തരം ജനത്തിനുവേണ്ടിയും പ്രതിദിനം ബലികൾ സമൎപ്പിക്കേണ്ട ആവശ്യം അവനില്ല. എന്തെന്നാൽ അവൻ തന്നെത്താനെ സമൎപ്പിച്ചതുകൊണ്ടു ഇതു ഒരു പ്രാവശ്യമായി ചെയ്തുകഴിഞ്ഞിരിക്കുന്നു. [അച. അ. ൧൬. വ. ൬.]

൨൮. നിയമമാകട്ടെ ബലഹീനരായ മനുഷ്യരെയാകുന്നു ആചാൎയ്യന്മാരായി നിയമിക്കുന്നതു്. നിയമത്തിനു പിമ്പേയുണ്ടായ ശപഥങ്ങളുടെ വചനമോ എന്നേക്കും പൂൎണ്ണനായ പുത്രനെയാകുന്നു (നിയമിക്കുന്നതു്).

## വ്യാഖ്യാനം.

൨. "നീതിയുടെ രാജാവ്": മൽക്കിസ്ദെക്ക് (ܡܠܟܝܙܕܩ) എന്നതു മ്ലെക (ܡܠܟܐ) രാജാവ്, സദ്ദിക്ക് (ܙܕܝܩ) നീതി എന്ന പദങ്ങളുടെ സമാസമാണെന്നു സ്വ. അ. ൧൩. വ. ൧൮. വ്യ.ൽ പറഞ്ഞിട്ടുള്ളതാണല്ലൊ. – "സമാധാനത്തിൻെറ രാജാവ്": ശാലീമിൻെറ രാജാവു (ܡܠܟܐ ܕܫܠܡ) എന്നതു ശ്ലെം (ܫܠܡ) സമാധാനം, മ്ലെക് (ܡܠܟܐ) രാജാവ് ഈ ഇരുപദങ്ങളുടെ സമാസത്താൽ ഉത്ഭവിച്ചിട്ടുള്ളതാണ്. – 'ശാലീം' ശ്കെം പട്ടണമാണെന്നു ചിലർ പറയുന്നുണ്ടെങ്കിലും ഓറെശ്ലം എന്നാണു മുഖ്യമായ അഭിപ്രായം. – മൽക്കിസ്ദെക്ക്, രാജാവും ആചാര്യനുമായിരുന്നു. ഇദ്ദേഹത്തെപ്പററി മത്താ. അ. ൨൬. വ. ൨൮. വ്യ. നോക്കുക.

൪. "അവൻ എത്ര വലിയവനെന്നു നോക്കുവിൻ": മൽക്കിസ്ദെക്കും, അദ്ദേഹത്തിൻെറ ആചാര്യത്വവും, അതിനാൽ ഛായീകരിക്കപ്പെട്ടിരുന്ന ഈശോയുടെ ആചാര്യത്വവും, പഴയനിയമത്തിലെ ആചാര്യന്മാരെയും, ആചാര്യത്വത്തെയുംകാൾ അത്യന്തം ശ്രേഷ്ഠമാകുന്നു എന്നാണു ശ്ലീഹാ ഈ അദ്ധ്യായത്തിൽ പ്രസ്താവിക്കുന്നതു്. അതിനുള്ള കാരണങ്ങൾ താഴെ ചുരുക്കമായി കാണിക്കാം: ൧. ഗോത്രപിതാവായ അബ്രാഹം ലേവിഗോത്രക്കാർക്കുമാത്രം അർഹതയുള്ള ദശാംശം മൽക്കിസ്ദെക്കിനു കൊടുക്കുന്നു. ൨. തന്നിൽ സകലജാതികളും അനുഗ്രഹിക്കപ്പെടുമെന്നു വരം പ്രാപിച്ചിരുന്ന അബ്രാഹത്തെ മൽക്കിസ്ദെക്ക് അനുഗ്രഹിക്കുന്നു. ൩. ലേവിഗോത്രക്കാരായ ആചാര്യന്മാർ മരണമുള്ളവർ, മൽക്കിസ്ദെക്ക് ആദ്യന്തങ്ങൾ ഉള്ളവനൊ മരണം അനുഭവിച്ചവനൊ ആയി വി. ഗ്രന്ഥം പ്രസ്താവിച്ചിട്ടില്ലാത്തതിനാൽ വി. ഗ്രന്ഥത്തിൻെറ ഈ മൌനത്തിൽനിന്നു അദ്ദേഹത്തിൻെറ ആചാര്യത്വം നിത്യം നിലനില്ക്കുന്നു. ൪. അഹറോൻ തുടങ്ങിയുള്ള പഴയനിയമത്തിലെ ആചാര്യന്മാരും അബ്രാഹത്തിൻെറ സന്തതികളായി പിന്നീടു ജനിച്ചവരാകയാൽ അബ്രാഹം ദശാംശം കൊടുത്തതോടുകൂടി അവരും മൽക്കിസ്ദെക്കിനു ദശാംശം കൊടുത്തു. എന്നാൽ മ്ശീഹായും മൽക്കിസ്ദെക്കിനു ദശാംശം കൊടുത്തു എന്നു ഈ ന്യായത്തിൽനിന്നു അനുമാനിക്കുവാൻ നിവൃത്തിയില്ല. എന്തെന്നാൽ മ്ശീഹാ പിതാവില്ലാതെ പരിശുദ്ധാത്മാവിൻെറ ശക്തികൊണ്ടുമാത്രം ജനിച്ചിട്ടുള്ളവനാണ്. ൫. സാക്ഷാത്തായ നീതിയും വിശുദ്ധീകരണവും മൽക്കിസ്ദെക്കിൻെറ ക്രമപ്രകാരമുള്ള ബലിയാൽ മാത്രമേ സിദ്ധിക്കുന്നുള്ളു. പഴയനിയമബലികൾകൊണ്ടു ഇവ സിദ്ധമാകുമായിരുന്നെങ്കിൽ അഭിനവമായ ഒരു ക്രമം സ്ഥാപിക്കയില്ലായിരുന്നു. ൬. അഹറോൻ ലേവിയിൽനിന്നു, മ്ശീഹായാകട്ടെ യൂദായിൽനിന്നു ഉല്പന്നനായി. ൭. പഴയനിയമബലികൾ ശാരീരികങ്ങളും, ബാഹ്യചടങ്ങുകളാൽ നിബിഡവും, ലൌകികനന്മകളെമാത്രം പ്രദാനം ചെയ്യുന്നവയുമായിരുന്നു. മ്ശീഹായുടെ ബലിയാകട്ടെ അനശ്വരമായ ജീവശക്തിയനുസരിച്ചുള്ളതും, ദൈവകൃപയും പാപശാന്തിയും ഉളവാക്കുന്നതുമാകുന്നു. ൮. മ്ശീഹായുടെ ആചാര്യത്വം ശപഥംമൂലം സ്ഥിരീകൃതമാകുന്നു. അഹറോൻെറതിനാകട്ടെ ഈവിധ സ്ഥിരീകരണം സിദ്ധിച്ചിട്ടില്ല. ൯. പഴയനിയമത്തിലേ ആചാര്യത്വം ഒന്നും പൂർത്തിയാക്കീട്ടില്ല. ൰. നിയമത്തിലെതാകട്ടെ സർവ്വവും പൂർത്തിയാക്കിയിരിക്കുന്നു. ൧൦. അഹറോൻെറ ആചാര്യത്വം മുൻഛായമാത്രമേ ആയിരുന്നുള്ളു. മ്ശീഹായുടെതാകട്ടെ സാക്ഷാൽ വസ്തുതന്നെയാകുന്നു. ൧൧. പഴയനിയമത്തിലെ ആചാര്യന്മാർ മരണമുള്ളവരായിരുന്നു. അവർ ആൾ മാറിമാറി വന്നു. പുതിയനിയമത്തിലാകട്ടെ പ്രധാനാചാര്യൻ ഏകനാകുന്നു. അദ്ദേഹത്തിനു മരണമില്ല,

എന്നും നിലനില്ക്കുന്നു. മററുള്ളവരെല്ലാം അദ്ദേഹത്തിൻെറ പ്രാതിനിദ്ധ്യം വഹിക്കുന്നതേയുള്ളു. ൧൨. പഴയനിയമത്തിലെ ആചാര്യന്മാർ പല ബലികൾ സമർപ്പിച്ചിരുന്നു. പു. നിയമത്തിലെ ആചാര്യനാകട്ടെ ഏകബലിസമർപ്പണംകൊണ്ടു ഉദ്ദിഷ്ടഫലം പ്രാപിച്ചു. ൧൩. അഹ്റോനികാചാര്യന്മാർ തങ്ങൾക്കുവേണ്ടിയും അന്യരെക്കുറിച്ചും ബലികൾ സമർപ്പിച്ചിരുന്നു. മ്ശീഹായാകട്ടെ പാപരഹിതനാകയാൽ തനിക്കുവേണ്ടി തന്നെ ബലി സമർപ്പിക്കേണ്ട ആവശ്യമില്ലാത്തവനാണ്.

൮. "ഇവിടെ": അഹ്റോൻെറ പൌരോഹിത്യത്തിൽ. – "അവിടെ": മൽക്കിസ്ദെക്കിൻെറ ക്രമപ്രകാരമുള്ള ആചാര്യത്വത്തിൽ.

൧൦. "അവൻെറ പിതാവ് മൽക്കിസ്ദെക്കിനു എതിരേ ചെന്നു": മററു പ്രതികളിൽ 'മൽക്കിസ്ദെക്ക് അവനു എതിരേ ചെന്നു' എന്നാണു പറഞ്ഞിരിക്കുന്നത്. രണ്ടു പേർ എതിർഭാഗങ്ങളിൽനിന്നു വരുമ്പോൾ അവരിൽ ആരെക്കുറിച്ചെങ്കിലും അവൻ മററവനു എതിരേ ചെന്നു എന്നു പറയാവുന്നതാണല്ലൊ.

൧൫, ൧൬. "ശാരീരികകല്പനകളുടെ നിയമം": പരിച്ഛേദനം, മൃഗബലികൾ ഇത്യാദികൾ നിശ്ചയിക്കുന്ന മൂശെയുടെ പ്രമാണങ്ങൾ; പഴയനിയമം.

൧൯. "നിയമം": പഴയനിയമം എന്നു ധരിക്കണം.

൨൩. "അവർ പല ആചാര്യന്മാരായിരുന്നു": പ. നിയമത്തിലെ ആചാര്യന്മാർ മരണത്തിനു അധീനരായിരുന്നതിനാൽ പലർ തുടർച്ചയായിട്ടു ആചാര്യത്വം വഹിച്ചു. പു. നിയമത്തിലെ ആചാര്യനായ മ്ശീഹാ ഏകൻമാത്രമാകുന്നു. അദ്ദേഹത്തിനു അനുഗാമികളില്ല. അദ്ദേഹം എന്നും ജീവനോടിരിക്കുന്നു, തൻെറ ശുശ്രൂഷകന്മാരായും തൻെറ നാമത്തിലും ഇരിക്കുന്ന പുതിയനിയമത്തിലെ ആചാര്യന്മാരോടൊന്നിച്ചു എല്ലാ ക്രിയകളിലും സഹകരിക്കയും ചെയ്യുന്നു. അദ്ദേഹം നിത്യരക്ഷാലബ്ധിക്കു തന്നിയേ മതിയാകുന്ന ഏകബലി എന്നേക്കുമായി ഒരിക്കൽ സമർപ്പിച്ചതുപോലെയുള്ള ഒരു സമർപ്പണം ചെയ്‌വാൻ പഴയനിയമത്തിലെ ആചാര്യന്മാരിൽ ആർക്കെങ്കിലുമോ എല്ലാവർക്കും ഒരുമിച്ചു ചേർന്നോ സാധിക്കയില്ല. ഈ വ്യത്യാസങ്ങളാണു വി. ശ്ലീഹാ ഈ വാക്യംകൊണ്ടു വെളിപ്പെടുത്തുന്നത്.

൨൫. "പ്രാർത്ഥന സമർപ്പിക്കയും": മ്ശീഹാ മനുഷ്യൻ എന്ന നിലയിൽ തൻെറ സഹനങ്ങളെ ദൈവപിതാവിനു സമർപ്പിച്ചുകൊണ്ടു നമുക്കുവേണ്ടി എപ്പോഴും മദ്ധ്യസ്ഥപ്രാർത്ഥന ചെയ്യുന്നു. സുറിയാനി കാനോനികജപം ഞായറാഴ്ച ലെലിയായുടെ ഓനീസാ (ܥܘܢܝܬܐ) യിൽ ܒܨܠܘܬܗ ܕܒܪܐ ܕܡܢ ܝܡܝܢܐ ܕܐܒܐ 'പിതാവിൻെറ വലത്തുഭാഗത്തുള്ള പുത്രൻെറ പ്രാർത്ഥനമൂലം' എന്നുണ്ടായിരുന്ന ഭാഗം ഉദിയംപേരൂർസൂനഹദോസ് മലങ്കരസഭയുടെമേൽ തെററായി ചെയ്ത നെസ്തോറിയൻകുററാരോപണത്തിൻെറ ഫലമായി' ܒܝܕ ܒܪܐ ܕܡܢ ܝܡܝܢܐ ܕܐܒܐ 'പിതാവിൻെറ വലത്തുഭാഗത്തുള്ള പുത്രൻമൂലം' എന്നു ഇടക്കാലത്തു മാററുവാൻ ഇടയായിട്ടുണ്ട്. പ്രസ്തുത കാനോൻജപഭാഗത്തു നെസ്തോറിയൻ പതിതോപദേശം ഉള്ളതായി തോന്നിയതു വിശുദ്ധഗ്രന്ഥജ്ഞാനത്തിൻെറ കുറവു മൂലം മാത്രമാണെന്നു വി. പൌലോസിൻെറ ഈ വാക്യത്തിൽനിന്നു വിശദമാകുന്നുണ്ടല്ലൊ.

൨൭. "പ്രധാനാചാര്യന്മാരെപ്പോലെ": പഴയനിയമത്തിലെ പ്രധാനപുരോഹിതന്മാരെപ്പോലെ. – 'മൽക്കിസ്ദെക്കിൻെറ ക്രമപ്രകാരം' എന്നു വി. പൌലോസും ദാവീദുനിബിയായും പലപ്പോഴും പറയുന്നുണ്ടല്ലൊ. മ്ശീഹായുടെ ആചാര്യത്വം മൽക്കിസ്ദെക്കിനാൽ സ്ഥാപിതമെന്നോ, മൽക്കിസ്ദെക്കിൻെറ ആചാര്യത്വത്തോടു

സവ്വതുല്യമെന്നോ ഇതിൽനിന്നു ആരും ഗ്രഹിക്കരുതു്. മ്ശിഹായുടെ ആചാൎയ്യത്വമാകട്ടെ മൽക്കിസ്ദെക്കിൻെറതിനെക്കാൾ വളരെ ശ്രേഷ്ഠവും, ഉയൎന്നതരത്തിൽപെട്ടതും, ഉന്നതമായ ഉല്പത്തിയുള്ളതുമാണു്. ചില സംഗതികളിൽ ഈ ഇരു ആചാൎയ്യത്വങ്ങൾക്കും തമ്മിൽ സമത്വമുണ്ടായിരുന്നു എന്നേയുള്ളു. അല്പം, വീഞ്ഞു ഈ ഇരുവസ്തുക്കളിലാണു ഈ സമത്വം പ്രധാനമായി സ്ഥിതിചെയ്തിരുന്നതു്.

## അദ്ധ്യായം ൮.

മ്ശിഹായുടെ ആചാൎയ്യത്വത്തിൻെറയും പുതിയനിയമത്തിൻെറയും ശ്രേഷ്ഠതയെക്കുറിച്ചു ശ്ലീഹാ തുടൎന്നു പ്രസ്താവിക്കുന്നു.

ഇവയുടെയെല്ലാം ചുരുക്കം (ഇതാകുന്നു): സ്വൎഗ്ഗത്തിൽ മഹിമയുടെ സിംഹാസനത്തിൻെറ വലത്തുഭാഗത്തു ഇരുന്നവനായ പ്രധാനാചാൎയ്യൻ നമുക്കുണ്ടു്.

൨. അവൻ വിശുദ്ധസ്ഥലത്തിൻെറയും, മനുഷ്യനല്ല, ദൈവം സ്ഥാപിച്ച സത്യകൂടാരത്തിൻെറയും ശുശ്രൂഷകനായിത്തീൎന്നിട്ടുമുണ്ടു്.

൩. പ്രധാനാചാൎയ്യനായ ഏവനുമാകട്ടെ കാഴ്ചകളും ബലികളും സമൎപ്പിക്കുവാനായി നിയമിക്കപ്പെടുന്നു. ഇതിനാൽ സമൎപ്പിക്കുവാനായി എന്തെങ്കിലും തനിക്കുണ്ടായിരിക്കേണ്ടതു ഇവനും ആവശ്യമായിരുന്നു.

൪. അവൻ ഭൂമിയിൽ ആയിരുന്നെങ്കിൽ ആചാൎയ്യനാകുകപോലും ഇല്ലായിരുന്നു. എന്തുകൊണ്ടെന്നാൽ നിയമത്തിലെപ്പോലെ കാഴ്ചകൾ സമൎപ്പിച്ചിരുന്നവരായി, (൫)

൫. പൎവ്വതത്തിൽ നിനക്കു കാണിക്കപ്പെട്ട മാതൃകയനുസരിച്ചു എല്ലാം ചെയ്യുവാൻ സൂക്ഷിച്ചുകൊള്ളുക എന്നു് കൂടാരം പണിതുകൊണ്ടിരിക്കുമ്പോൾ മൂശെയോടു പറയപ്പെട്ടപ്രകാരം സ്വൎഗ്ഗീയമായ ഇവയുടെ സാദൃശ്യത്തിനും നിഴലിനും ശുശ്രൂഷിക്കുന്നവരായി (൪) «ആചാൎയ്യന്മാർ ഉണ്ടായിരുന്നു». [പുറ. അ. ൨൫. വ. ൪൦: നട. അ. ൭. വ. ൪൪.]

൬. ഇപ്പോഴാകട്ടെ താൻ ഏതിൻെറ മദ്ധ്യസ്ഥനായി നിയമിക്കപ്പെട്ടിരിക്കുന്നുവോ ആ നിയമംതന്നെയും കൂടുതൽ ശ്രേഷ്ഠമായിരിക്കുന്നതനുസരിച്ചു അതിനെക്കാൾ കൂടുതൽ ശ്രേഷ്ഠമായിരിക്കുന്ന ശുശ്രൂഷ ഈശോമ്ശിഹാ പ്രാപിച്ചിരിക്കുന്നു. അതിൻെറതിൽ കൂടുതലായ ഉടമ്പടികൾ മൂലം അതു നൽകപ്പെട്ടുമിരിക്കുന്നു.

൭. ആദ്യത്തേതു കുററമററതായിരുന്നെങ്കിലോ രണ്ടാമത്തേതായ ഇതിനു സ്ഥാനമുണ്ടാകയില്ലായിരുന്നു.

൮. എന്നാൽ അവരെ കുററപ്പെടുത്തിക്കൊണ്ടു അവൻ (ഇങ്ങനെ) അരുളിച്ചെയ്യുന്നു: ഇതാ! ദിവസങ്ങൾ വരുന്നു. അപ്പോൾ ഇസ്രായേൽകുടുംബത്തിൻെറ ഭവനത്തിന്മേലും യൂദാകുടുംബത്തിൻെറ ഭവനത്തിന്മേലും ഒരു പുതിയനിയമം ഞാൻ പൂൎത്തിയാക്കും എന്നു കൎത്താവു അരുളിച്ചെയ്യുന്നു. [ഏറ. അ. ൩൧. വ. ൩൧.]

൯. ഞാൻ അവരുടെ കൈകളിൽ പിടിച്ചുകൊണ്ടു മെസ്രേൻദേശത്തുനിന്നു അവരെ പുറപ്പെടുത്തിയ നാളിൽ അവരുടെ പിതാക്കന്മാൎക്കു ഞാൻ കൊടുത്ത നിയമംപോലെയല്ല. അവർ എൻെറ നിയമത്തിൽ (സ്ഥിരതയോടെ) നില്ക്കാതിരുന്നതുകൊണ്ടു ഞാനും അവരെ തള്ളിക്കളഞ്ഞിരിക്കുന്നു എന്നു കൎത്താവു അരുളിച്ചെയ്യുന്നു.

൧൦. ആ ദിവസങ്ങളുടെ ശേഷം ഇസ്രായേൽകുടുംബത്തിൻെറ ഭവന

ത്തിനു ഞാൻ കൊടുക്കുവാനിരിക്കുന്ന നിയമമോ ഇതു (ആകുന്നു): എന്റെ നിയമം അവരുടെ ബോധങ്ങളിൽ ഞാൻ സ്ഥാപിക്കും. അവരുടെ ഹൃദയങ്ങളിൽ അതിനെ ഞാൻ എഴുതും. ഞാൻ അവൎക്കു ദൈവമായിരിക്കും, അവർ എനിക്കു ജനമായിരിക്കയും ചെയ്യും. (൧൦)

൧൧. ഒരു മനുഷ്യനും തന്റെ പട്ടണവാസിയെയാകട്ടെ, തന്റെ സഹോദരനെയാകട്ടെ: കൎത്താവിനെ അറിയുക എന്നു പറഞ്ഞു പഠിപ്പിക്കയില്ല. എന്തെന്നാൽ അവരിലെ ബാലൻ മുതൽ അവരിലെ വൃദ്ധൻവരെ എല്ലാവരും എന്നെ അറിയും.

൧൨. അവരുടെ ദുഷ്ടതയിന്മേൽ അവരോടു ഞാൻ കരുണചെയ്യും. അവൎക്കു ദോഷമാകത്തക്കവണ്ണം അവരുടെ പാപങ്ങൾ വീണ്ടും ഞാൻ ഓൎക്കയില്ല (൧൨) «എന്നു കൎത്താവു അരുളിച്ചെയ്യുന്നു».

൧൩. പുതിയതു എന്നു അരുളിച്ചെയ്തിരിക്കുന്നതുകൊണ്ടു ആദ്യത്തേതിനെ പഴയതാക്കിയിരിക്കുന്നു. പഴയതായതും കാലംകടന്നതുമാകട്ടെ നാശത്തോടു അടുത്തതാകുന്നു.

## വ്യാഖ്യാനം.

൧. "ഇവയുടെയെല്ലാം ചുരുക്കം": ഗ്രീക്കു സുറിയാനിപദങ്ങൾക്കു 'ഇവയിലെല്ലാം പ്രധാനം' എന്നും അൎത്ഥമുള്ളതാണു്. വി. ക്രിസൊസ്തോമോസ് മുതലായ ചിലർ അങ്ങനെ അൎത്ഥം ഗ്രഹിച്ചിട്ടുമുണ്ടു്. സുറിയാനിയിലെ പദങ്ങൾക്കു 'സകലത്തിന്റെയും തലവനായി' എന്നു അൎത്ഥം ഗ്രഹിക്കുന്നവരും ഇല്ലാതില്ല.

൩. "സമൎപ്പിക്കുവാനായി എന്തെങ്കിലും തനിക്കുണ്ടായിരിക്കേണ്ടതു . . . ആവശ്യമായിരുന്നു": മ്ശിഹാ പ്രധാനാചാൎയ്യൻ എന്ന നിലയിൽ ലോകമെങ്ങും ചെയ്യപ്പെടുന്ന ബലികളെ സ്വൎഗ്ഗസ്ഥനായ പിതാവിനു കാഴ്ചവെക്കുന്നു. ദിവ്യപൂജയിലെ പ്രധാന കാൎമ്മികൻ മ്ശിഹാതന്നെയാണല്ലൊ. ഈ വസ്തുതയാണു വി. ശ്ലീഹാ ഇവിടെ സൂചിപ്പിക്കുന്നതു്.

൪. "അവൻ ഭൂമിയിൽ ആയിരുന്നെങ്കിൽ ആചാൎയ്യനാകുകപോലും ഇല്ലായിരുന്നു": ഭൌമികവസ്തുക്കൾ ബലികഴിക്കയും ഭൌമികഫലങ്ങൾ വരുത്തുകയും ചെയ്തിരുന്ന പ. നിയമത്തിലെ ആചാൎയ്യന്മാരെപ്പോലെ ആകേണ്ടിയിരുന്നെങ്കിൽ അവൻ അങ്ങനെ ഒരുവൻ ആകയില്ലായിരുന്നു. എന്തെന്നാൽ: ൧. പ. നിയമത്തിലെ ആചാൎയ്യന്മാർ ലേവിഗോത്രജന്മാരായിരിക്കണമെന്നു നിയമമുണ്ടു്. മ്ശിഹായാകട്ടെ യൂദഗോത്രജനാണു. ൨. പ. നിയമത്തിലെ ആചാൎയ്യന്മാർ അഭിഷേചിക്കപ്പെട്ടിരുന്നു. എന്നാൽ മ്ശിഹായെ ഒരു മനുഷ്യനും അഭിഷേചിച്ചിട്ടില്ല. ൩. പ. നിയമത്തിലെ ആചാൎയ്യന്മാരുടെ ബലിവസ്തുവും ആ ബലികളിൽനിന്നുല്പന്നമായിരുന്ന ഫലവും ഭൌമികങ്ങളായിരുന്നു. എന്നാൽ നമ്മുടെ നിത്യരക്ഷാഫലം ഉളവാക്കുവാനുള്ള മ്ശിഹായുടെ ബലിക്കും മ്ശിഹായിക്കും അനുയോജ്യമായ ബലിവസ്തു താൻമാത്രമേ ആയിരുന്നുള്ളു. ൪. ഭൌമികന്മാർ ജനിപ്പിക്കുവാൻ പ. നിയമാചാൎയ്യന്മാർ മതിയായിരുന്നതും അവർ ധാരാളം പേർ ഉണ്ടായിരുന്നതുമാണു്. ൫. പ. നിയമത്തിലെ ആചാൎയ്യന്മാർ നിയമവിധിയനുസരിച്ചു സാദൃശ്യത്തിനും നിഴലിനുംമാത്രം ശുശ്രൂഷചെയ്യുന്നവരാകയാൽ മ്ശിഹാ ആ വിധമുള്ള ഒരു ആചാൎയ്യനായിത്തീൎന്നിരുന്നെങ്കിൽ അദ്ദേഹം സങ്കീൎത്തനങ്ങളിൽ വൎണ്ണിക്കപ്പെട്ടിരിക്കുന്നതുപോലെയുള്ള ഒരു പ്രധാനാചാൎയ്യൻ ആകയില്ലായിരുന്നു. മ്ശിഹാ ആചാൎയ്യനല്ലെന്നല്ല, പ. നിയമത്തിലെപ്പോലെയുള്ള ഒരാചാൎയ്യനല്ലെന്നു മാത്രമാണു ശ്ലീഹായുടെ വാക്കുകളിൽനിന്നു ഗ്രഹിക്കേണ്ടതു്. മ്ശിഹാ സ്വൎഗ്ഗത്തിൽ നിത്യം നമ്മുടെ

പ്രധാനാചാൎയ്യനായിരിക്കുന്നു എന്നു ഈ അദ്ധ്യായത്തിന്റെ ആരംഭത്തിൽ പറഞ്ഞിട്ടുണ്ടല്ലൊ. മ്ശിഹാ ഭൂമിയിലും നമ്മുടെ പ്രധാനാചാൎയ്യനാകുന്നു എന്നു ശ്ലീഹാ അനവധി പ്രാവശ്യം പ്രസ്താവിച്ചിട്ടുള്ളതാണ്. 'മ്ശിഹാ പലരുടെയും പാപശാന്തിക്കായി ഒരിക്കൽ സമൎപ്പിച്ചു' (അ. ൯. വ. ൨൮.) എന്നു ശ്ലീഹാ പറഞ്ഞിട്ടുള്ളതു കുരിശിലെ ബലിയെ ഉദ്ദേശിച്ചാണെന്നു സ്പഷ്ടമാണല്ലൊ. നമ്മുടെ പാപങ്ങൾക്കായി മ്ശിഹാ മരിച്ചു എന്നു ഈ ലേഖനത്തിൽതന്നെ മറ്റു പല സ്ഥലങ്ങളിലും, റോമ., ഗാല., കോറ. മുതലായ ലേഖനങ്ങളിലും ശ്ലീഹാ പലകുറി പ്രസ്താവിച്ചിട്ടുള്ളതാണ്. മ്ശിഹായുടെ ആചാൎയ്യത്വവും ബലിയും പഴയനിയമത്തിലെ ആചാൎയ്യത്വത്തിൽനിന്നും ബലിയിൽനിന്നും വ്യത്യസ്തവും അതിനെക്കാൾ ശ്രേഷ്ഠവുമാണെന്നും അങ്ങനെയല്ലാതിരുന്നെങ്കിൽ നിയമത്താൽ തങ്ങൾക്കുമാത്രം സ്വന്തമായിരിക്കുന്ന ആചാൎയ്യത്വത്തിൽനിന്നും അതിന്റെ ചടങ്ങുകളിൽനിന്നും ഭൌമികാചാൎയ്യന്മാരായ അഹ്റോനികന്മാർ അദ്ദേഹത്തെ നീക്കിനിറുത്തുമായിരുന്നു എന്നുമാണു ശ്ലീഹാ ഇവിടെ പ്രസ്താവിക്കുന്നതു്.

൫. "പൎവ്വതത്തിൽ . . . കാണിക്കപ്പെട്ട മാതൃകയനുസരിച്ചു . . . സാദൃശ്യത്തിനും നിഴലിനും ശുശ്രൂഷിക്കുന്നവരായി": കൂടാരത്തിന്റെയും അതിലെ കൎമ്മങ്ങളുടെയും സാദൃശ്യമാണു ദൈവം മലയിൽവെച്ചു മൂശെക്കു കാണിച്ചുകൊടുത്തതു്. കൂടാരവും ശ്ലേമോന്റെ ദേവാലയവും അവയിലെ കൎമ്മങ്ങളും പഴയനിയമത്തിലെ ആചാൎയ്യന്മാരുമെല്ലാം തിരുസഭയുടെയും അതിലെ കൎമ്മങ്ങളുടെയും പു. നിയമത്തിലെ ആചാൎയ്യന്മാരുടെയും സാദൃശ്യമായിരുന്നു. ആകയാൽ ആ സാദൃശ്യങ്ങൾക്കും പു. നിയമത്തിൽ സംഭവിക്കുവാനിരുന്നവയുടെ നിഴലിനുമാണു പ. നി. ആചാൎയ്യന്മാർ ശുശ്രൂഷ ചെയ്തിരുന്നതു്.

൬. "അതിനെക്കാൾ", "അതിന്റെതിൽ": പഴയനിയമത്തെക്കാൾ, പഴയനിയമത്തിന്റെതിൽ.

൮. "അവരെ കുറ്റപ്പെടുത്തിക്കൊണ്ടു": പ്രമാണം അനുസരിക്കാതിരുന്ന എബ്രായജനങ്ങളെ കുറ്റപ്പെടുത്തിക്കൊണ്ടു്. നിയമം ബലഹീനവും അപൎയ്യാപ്തവുമായിരുന്നതിനാൽ അതിനെയും പരോക്ഷമായി കുറ്റപ്പെടുത്തുന്നു.

൧൧. "പറഞ്ഞുപഠിപ്പിക്കയില്ല": ആചാൎയ്യന്മാരും ഉപദേഷ്ടാക്കളുംമറ്റും വേണ്ടെന്നല്ല, ദൈവപ്രകാശം ധാരാളമായുണ്ടാകയാൽ എവരും നിഷ്പ്രയാസം ഗ്രഹിക്കുമെന്നുമാത്രം താല്പൎയ്യം. 'അവൻ ചിലരെ ശ്ലീഹന്മാരായും, ചിലരെ പ്രവാചകന്മാരായും, ചിലരെ പ്രസംഗകന്മാരായും, ചിലരെ ഇടയന്മാരായും, ചിലരെ ഉപദേഷ്ടാക്കന്മാരായും തന്നിരിക്കുന്നു' (എഫെ. അ. ൪. വ. ൧൧.) എന്നും, 'വിശ്വാസം കേൾവിയാൽ . . . ആകുന്നു' (റോമ. അ. ൧൦. വ. ൧൭.) എന്നും വി. പൌലോസുതന്നെ പറയുന്നുണ്ടല്ലൊ.

## അദ്ധ്യായം ൯.

### പഴയനിയമത്തിലെ ബലികൾ മ്ശിഹായുടേതിനെക്കാൾ വളരെ താണനിലയിലുള്ളവയായിരുന്നു.

ആദ്യത്തേതിൽ ശുശ്രൂഷയുടെ വിധികളും ലൌകികമായ വിശുദ്ധസ്ഥലവും ഉണ്ടായിരുന്നു.

൨. എന്തുകൊണ്ടെന്നാൽ ഉണ്ടാക്കപ്പെട്ടതായ ആദ്യകൂടാരത്തിൽ വിളക്കും, മേശയും, കാഴ്ചയപ്പവും ഉണ്ടായിരുന്നു. അതു വിശുദ്ധസ്ഥലം എന്നു വിളിക്കപ്പെടുകയും ചെയ്തിരുന്നു. [പുറ. അ. ൨൬.]

൩. രണ്ടാംവിരിക്കകത്തുള്ള ഉൾകൂടാരമാകട്ടെ അതിവിശുദ്ധസ്ഥലം എന്നു വിളിക്കപ്പെട്ടിരുന്നു.

൪. അതിൽ പൊന്നുകൊണ്ടുള്ള ധൂപകലശവും, മുഴുവൻ പൊന്നു പൊതിഞ്ഞിട്ടുള്ള നിയമപ്പെട്ടകവും ഉണ്ടായിരുന്നു. അതിൽ മന്നാ ഇട്ടുവെച്ചിരുന്ന പൊൻപാത്രവും, അഹ്റോന്റെ തളിർത്തവടിയും, ഉടമ്പടിപ്പലകകളും ഇരുന്നിരുന്നു. [പുറ. അ. ൧൬. വ. ൩൩ ; അ. ൪൦. വ. ൨൦: ആച. അ. ൧൬: സം. അ. ൧൭. വ. ൧൦: ൧. രാജ. അ. ൮. വ. ൯: ൨. ബെർയ. അ. ൫. വ. ൧൦.]

൫. അതിനുമീതെ കൃപാസനത്തിന്മേൽ നിഴൽവീഴ്ത്തിയിരുന്ന മഹത്വത്തിന്റെ ക്രോവകൾ (സ്ഥാപിക്കപ്പെട്ടിരുന്നു). ഇപ്രകരം ക്രമപ്പെടുത്തിയിരുന്ന ഇവയിൽ ഓരോന്നിനെക്കുറിച്ചും പറയുവാനുള്ള സമയമല്ലല്ലൊ.

൬. പുറത്തേക്കൂടാരത്തിൽ ആചാര്യന്മാർ എപ്പോഴും പ്രവേശിച്ചു തങ്ങളുടെ ശുശ്രൂഷ നിർവഹിച്ചിരുന്നു.

൭. അതിന്റെ അകത്തുള്ള കൂടാരത്തിൽ പ്രധാനാചാര്യൻമാത്രം തനിക്കുവേണ്ടിയും ജനത്തിന്റെ അപരാധത്തിനുവേണ്ടിയും സമർപ്പിച്ചിരുന്ന രക്തത്തോടുകൂടി ആണ്ടിലൊരിക്കൽ ആകുന്നു പ്രവേശിച്ചിരുന്നത്. [പുറ. അ. ൩൦. വ. ൧൦: ആച. അ. ൧൬. വ. ൨.]

൮. ഇതുവരെ – ആദ്യകൂടാരം നിലനില്ക്കുവോളം കാലം – വിശുദ്ധന്മാരുടെ വഴി വെളിവാക്കപ്പെട്ടിട്ടില്ല എന്നു പരിശുദ്ധാത്മാവു ഇതിനാൽ അറിയിച്ചുകൊണ്ടിരുന്നു.

൯. സമർപ്പകന്റെ മനസ്സാക്ഷിയെ പൂർണ്ണമാക്കുവാൻ കഴിയാത്തവയായിരുന്ന കാഴ്ചകളും ബലികളും സമർപ്പിക്കപ്പെട്ടുകൊണ്ടിരുന്ന സമയത്തിനു ഇതു ഒരു ദൃഷ്ടാന്തമായിരുന്നു. എന്നല്ല, ഭക്ഷണത്തിലും പാനത്തിലും മാത്രവും,

൧൦. തിരുത്തലിന്റെ കാലംവരെ വെക്കപ്പെട്ടിരുന്ന ജഡികകല്പനകളാകുന്ന പലവിധസ്നാനങ്ങളിലും (ആകുന്നു അവ അടങ്ങിയിരുന്നത്).

൧൧. എന്നാൽ ആഗതനായ മ്ശിഹാ താൻ പ്രവർത്തിച്ച നന്മകളുടെ പ്രധാനാചാര്യനായിത്തീർന്നു. അവൻ കൈകളുടെ പണിയല്ലാത്തതും ഈ സൃഷ്ടികളിൽനിന്നുള്ളതല്ലാതിരുന്നതുമായി വലിയതും പൂർണ്ണവുമായ കൂടാരത്തിൽ പ്രവേശിച്ചു.

൧൨. അവൻ കോലാടുകളുടെയൊ കാളക്കിടാക്കളുടെയൊ രക്തത്തോടുകൂടിയല്ല പ്രവേശിച്ചത്. പിന്നെയൊ, സ്വന്തരക്തത്തോടുകൂടി വിശുദ്ധസ്ഥലത്തു ഒരിക്കൽ പ്രവേശിച്ച് എന്നേക്കുമുള്ള രക്ഷ കണ്ടെത്തി.

൧൩. എന്തുകൊണ്ടെന്നാൽ കോലാടുകളുടെയും കാളക്കിടാക്കളുടെയും രക്തവും, പശുക്കിടാവിന്റെ ഭസ്മവും അശുദ്ധന്മാരായിരുന്നവരുടെമേൽ തളിക്കപ്പെടുകയും അതു അവരുടെ ശരീരത്തിന്റെ ശുദ്ധിക്കായിട്ടു അവരെ വിശുദ്ധീകരിക്കുകയും ചെയ്തിരുന്നെങ്കിൽ, [ആച. അ. ൧൬. വ. ൧൫.]

൧൪. നിത്യാത്മാവുമൂലം തന്നെത്തന്നെ ദൈവത്തിനു കറയില്ലാതെ സമർപ്പിച്ച മ്ശിഹായുടെ രക്തം ജീവനുള്ള ദൈവത്തിനു ശുശ്രൂഷചെയ്യുവാനായിട്ടു നമ്മുടെ ബോധത്തെ നിർജ്ജീവപ്രവൃത്തികളിൽനിന്നു എത്രയധികമായി വിശുദ്ധീകരിക്കും! [൧. പത്രോ. അ. ൧. വ. ൧൯: ൧. യോഹ. അ. ൧. വ. ൭: വെളി. അ. ൧. വ. ൫.]

൧൫. ഇതിനാൽ – എന്നേക്കുമുള്ള അവകാശത്തിനായി വിളിക്കപ്പെട്ട

വർ വാഗ്ദാനംപ്രാപിക്കത്തക്കവണ്ണം, ആദ്യനിയമം ലംഘിച്ചവക്ക അവൻ സ്വന്തമരണത്താൽ രക്ഷയായിത്തീന്നുകൊണ്ടു – അവൻ പുതിയനിയമത്തിൻെറ മദ്ധ്യസ്ഥനായിത്തീൎന്നു.

൧൬. മരണശാസനം ഉള്ളിടത്തു അതു ഉണ്ടാക്കിയവൻെറ മരണമാകുന്നുവല്ലൊ കാണിക്കുന്നതു്.

൧൭. മരിച്ചവനെ സംബന്ധിച്ചു മാത്രമേ അതു സ്ഥിരപ്പെടുന്നുള്ളു. എന്തുകൊണ്ടെന്നാൽ അതുണ്ടാക്കിയവൻ ജീവനോടിരിക്കുന്ന കാലത്തോളം അതുകൊണ്ടു പ്രയോജനമില്ല. [ഗാല. അ. ൩. വ. ൧൫.]

൧൮. ഇതിനാൽ ആദ്യത്തേതും രക്തംക്രൂടാതെയല്ല ഉറപ്പിക്കപ്പെട്ടതു്.

൧൯. എന്തെന്നാൽ കല്പനമുഴുവൻ നിയമപ്രകാരം സകല ജനങ്ങളോടും മൂശെയാൽ പ്രസ്താവിക്കപ്പെട്ടശേഷം മൂശെ പശുക്കിടാവിൻെറ രക്തവും വെള്ളവും ചുവപ്പുആട്ടുരോമത്തോടും സോപ്പായോടുംക്രൂടിയെടുത്തു പുസ്തകങ്ങളിന്മേലും ജനം മുഴുവൻെറമേലും തളിച്ചുകൊണ്ടു്:

൨൦. ഇതു ദൈവത്താൽ നിങ്ങളോടു കല്പിക്കപ്പെട്ടിരിക്കുന്ന നിയമത്തിൻെറ രക്തം ആകുന്നു എന്നു അവരോടു പറഞ്ഞു. [പുറ. അ. ൨൪. വ. ൮.]

൨൧. ക്രൂടാരത്തിന്മേലും ശുശ്രൂഷക്കുള്ള സകല ഉപകരണങ്ങളിന്മേലും ക്രൂടി ആ രക്തത്തിൽ നിന്നുതന്നെ അവൻ തളിച്ചു.

൨൨. എന്തുകൊണ്ടെന്നാൽ നിയമത്തിൽ ഏതുവസ്തുവും രക്തത്താലാകുന്നു ശുദ്ധീകരിക്കപ്പെടുന്നതു്. രക്തം ചിന്തൽക്രൂടാതെ മോചനമില്ല.

൨൩. സ്വൎഗ്ഗീയങ്ങളുടെ സാദൃശ്യങ്ങളായിരിക്കുന്നവ ഇവയാലും, സ്വൎഗ്ഗീയങ്ങളാകട്ടെ ഇവയെക്കാൾ ശ്രേഷ്ഠമായിരിക്കുന്ന ബലികളാലും ശുദ്ധീകരിക്കപ്പെടേണ്ടതു ആവശ്യമാകുന്നുവല്ലൊ.

൨൪. എന്തെന്നാൽ സത്യമായിട്ടുള്ളതിൻെറ സാദൃശ്യമായിരിക്കുന്നതായി കൈകളാൽ ഉണ്ടാക്കപ്പെട്ട വിശുദ്ധസ്ഥലത്തേക്കല്ല മ്ശീഹാ പ്രവേശിച്ചതു്. പിന്നെയൊ, നമുക്കവേണ്ടി ദൈവത്തിൻെറ സന്നിധിയിൽ കാണപ്പെടുവാനായി സ്വൎഗ്ഗത്തിലേക്കതന്നെയാകുന്നു അവൻ പ്രവേശിച്ചതു്.

൨൫. പ്രധാനാചാൎയ്യൻ തൻെറതല്ലാത്ത രക്തത്തോടുക്രൂടി വിശുദ്ധസ്ഥലത്തേക്ക ആണ്ടുതോറും പ്രവേശിച്ചു ചെയ്യുവന്നതുപോലെ തന്നെത്തന്നെ പലപ്രാവശ്യം സമൎപ്പിക്കുവാനുമല്ല.

൨൬. അല്ലാത്തപക്ഷം, അവൻ ലോകത്തിൻെറ ആരംഭംമുതൽ പലപ്രാവശ്യം പീഡസഹിക്കേണ്ടിവരുമായിരുന്നു. എന്നാൽ ഇപ്പോൾ ലോകത്തിൻെറ അവസാനത്തിൽ പാപത്തിൻെറ നാശത്തിനായിട്ടു തൻെറ ബലിസമൎപ്പണംമൂലം തന്നെത്തന്നെ ഒരു പ്രാവശ്യമാകുന്നു അവൻ സമൎപ്പിച്ചതു്.

൨൭. മനുഷ്യർ ഒരുപ്രാവശ്യം മരിക്കണം, അവരുടെ മരണശേഷം വിധി എന്നു അവക്കു നിയമിക്കപ്പെട്ടിരിക്കുന്നതു എപ്രകാരമോ

൨൮. അപ്രകാരംതന്നെ മ്ശീഹായും ഒരു പ്രാവശ്യം അൎപ്പിക്കപ്പെടുകയും വളരെപ്പേരുടെ പാപങ്ങളെ തന്നിൽതന്നെ ബലികഴിക്കുകയുംചെയ്തു. എന്നാൽ തന്നെ പ്രതീക്ഷിക്കുന്നവരുടെ രക്ഷക്കവേണ്ടി രണ്ടാമത്തെ പ്രാവശ്യം അവൻ പാപമില്ലാതെ കാണപ്പെടും. [റോമ. അ. ൬. വ. ൯: ൧. പത്രോ. അ. ൩. വ. ൧൮.]

## വ്യാഖ്യാനം.

൧. "ആദ്യത്തേതിൽ": ലത്തീൻ പ്രതിയിലും ചില ഗ്രീക്കപ്രതികളിലും ഇത്രമാത്രമേയുള്ളു. സാധാരണ ഗ്രീക്ക പ്രതികളിലെല്ലാം 'ആദ്യത്തെ കൂടാരത്തിൽ' എന്നു കാണുന്നുണ്ട്. അറ., ക്രൂശായപ്രതികളിൽ 'ആദ്യത്തെ നിയമത്തിൽ' എന്നു വിശദമായി പറഞ്ഞിരിക്കുന്നു. 'ആദ്യത്തേതിൽ' എന്നുമാത്രം പറയുന്ന പ്രതികളിൽനിന്നും ആദ്യത്തെ നിയമത്തിൽ, പഴയനിയമത്തിൽ എന്നാണു ഗ്രഹിക്കേണ്ടതു്. 'ആദ്യത്തെ കൂടാരത്തിൽ' എന്നു ഗ്രീക്കിൽ കാണുന്നതിനെ പരിത്യജിച്ചു പ്രോട്ടസ്റ്റൻറുകാർ ഉൾപ്പെടെയുള്ള വിവൎത്തകന്മാർ സ്വീകരിക്കുന്നതും 'നിയമം' എന്ന അൎത്ഥമാണു്. കഴിഞ്ഞ അദ്ധ്യായത്തിൽ പൊതുവെയും അവസാനഭാഗത്തു മുഖ്യമായും പ്രതിപാദിച്ചിരിക്കുന്നതും 'പഴയനിയമ'ത്തെ സംബന്ധിച്ചാണല്ലൊ.

൨. "ആദ്യകൂടാരത്തിൽ": ഈ വാക്യത്തിൽതന്നെ പറഞ്ഞിരിക്കുന്നതുപോലെ കൂടാരത്തിൽ 'വിശുദ്ധസ്ഥലം' എന്നു പറയപ്പെടുന്ന ഭാഗത്തു്. പുറ. അ. ൨൬. വ. ൧. വ്യാ. നോക്കുക. 'വിശുദ്ധസ്ഥലം', 'അതിവിശുദ്ധസ്ഥലം' എന്നു അവിടെ പറഞ്ഞിരിക്കുന്ന ഭാഗങ്ങളെ ഉദ്ദേശിച്ചാണു ആദ്യകൂടാരം, ഉൾകൂടാരം എന്നൊക്കെ വി. പൌലോസ് ഇവിടെ പറയുന്നതു്. – "പീഠവിളക്കു": പുറ. അ. ൨൫. വ. ൩൧. വ്യാ. നോക്കുക. – "കാഴ്ചയപ്പം": പുറ. അ. ൨൫. വ. ൩൦. വ്യാ. നോക്കുക.

൪. "പൊന്നുകൊണ്ടുള്ള ധൂപകലശം": ക്രൂശായപ്രതിയിൽ ഇതിനെക്കുറിച്ചു ഒന്നും പ്രസ്താവിച്ചുകാണുന്നില്ല. ല., അറ. പ്രതികളിലും 'ധൂപകലശം' എന്നു തന്നെ കാണുന്നു. 'കലശം' എന്നും 'പീഠം' എന്നും അൎത്ഥം ജനിപ്പിക്കുന്ന ഗ്രീക്കപദങ്ങൾക്കു തമ്മിൽ വളരെ സാമ്യമുള്ളതിനാൽ ചിലർ ധൂപകലശം എന്നും മറ്റു ചിലർ ധൂപപീഠം എന്നും തൎജ്ജമ ചെയ്യുന്നുണ്ടു്. അതിവിശുദ്ധസ്ഥലത്തു ധൂപകലശം ഉണ്ടായിരുന്നതായി വി. ഗ്രന്ഥത്തിൽ പ്രസ്താവിച്ചിട്ടില്ല. എങ്കിലും ഈ അദ്ധ്യായം വ. ൧൯-ലെപ്പോലെ (വ്യാ. നോക്കുക.) മൂശെ പറയാതിരുന്നതു വി. ശ്ലീഹാ ഇവിടെ ചേൎത്തുപ്രസ്താവിക്കുന്നു എന്നു വരാവുന്നതാണു്. അതിവിശുദ്ധസ്ഥലത്തു ധൂപപീഠം ഉണ്ടായിരുന്നില്ല എന്നതും വാസ്തവം തന്നെ. എങ്കിലും യഥാൎത്ഥത്തിൽ വി. സ്ഥലത്തുണ്ടായിരുന്നതായി നാമറിയുന്ന ധൂപപീഠത്തെപ്പററി വി. ശ്ലീഹാ ഇവിടെ പറഞ്ഞുകാണാത്തതിനാൽ ധൂപകലശം എന്നു ഇവിടെ കാണുന്നതിനു ധൂപപീഠമെന്നു അൎത്ഥമാക്കണമെന്നും, അതു വിശുദ്ധസ്ഥലത്തായിരുന്നു സ്ഥാപിക്കപ്പെട്ടിരുന്നതെങ്കിലും അതിവിശുദ്ധസ്ഥലത്തോടു നന്നാ അടുത്തും അതിൽ ധൂപം കടക്കുവാൻതക്കവിധത്തിലും ഇരുന്നിരുന്നതിനാൽ അതിവിശുദ്ധസ്ഥലത്തു സ്ഥാപിക്കപ്പെട്ടിരിക്കുന്നതായി ശ്ലീഹാ പറയുന്നതാണെന്നും വ്യാഖ്യാനപടുവായ കൊൎന്നേലിയസ് – അ – ലാപ്പിദെ പറയുന്നു. മൂശെ സ്ഥാപിച്ചിരുന്നവയേയും ആ ക്രമത്തിലുമാണല്ലൊ ശ്ലീഹാ ഇവിടെ വിവരിക്കുന്നതു്. വെസ്റ്റ്മിൻസ്റ്റെർ തൎജ്ജമചെയ്തിരിക്കുന്നതു ധൂപപീഠം എന്നാണു്. ധൂപപീഠത്തിൽ ധൂപവൎഗ്ഗങ്ങൾ പീഠത്തിൽ നേരിട്ടല്ല, ധൂപകലശത്തിൽ ഇട്ടായിരുന്നു ധൂപിക്കുക പതിവു്. അതിനാൽ ധൂപപീഠത്തെ ഉദ്ദേശിച്ചു ധൂപകലശം എന്നു വി. ശ്ലീഹാ പറയുന്നു എന്നും വരാം. – ബലിപീഠം, പുറ. അ. ൨൭. വ. ൧. വ്യാ; ധൂപകലശം, പുറ. അ. ൨൭. വ. ൩. വ്യാ. നോക്കുക. – "നിയമപ്പെട്ടകം": പുറ. അ. ൨൫. വ. ൧൦. വ്യാ. നോക്കുക.– "അഹറോന്റെ തളിൎത്തവടി": സം. അ. ൧൭. നോക്കുക.– "മന്നാ ഇട്ടുവെച്ചിരുന്ന പൊൻപാത്രവും, അഹറോന്റെ തളിൎത്ത വടിയും": പെട്ടകത്തിൽ നിയമപ്പലകകൾമാത്രം ഉണ്ടായിരുന്നു എന്നു ൧. രാജ. അ. ൮. വ. ൯-ൽ പറഞ്ഞിരിക്കുന്നതിനു ഇതു വിരോധമല്ല. മന്നാ ഇരുന്നിരുന്ന പാത്രവും 'വടിയും പെട്ടകത്തിന്റെ പാൎശ്വഭാഗത്തുവെച്ചിരുന്നു എന്നു മാത്രമേ ഗ്രഹിക്കേണ്ടതുള്ളു.

൫. "കൃപാസനം": പുറ. അ. ൨൫. വ. ൧൭ വ്യാ. നോക്കുക.— "ക്രോവകൾ": പുറ. അ. ൨൫. വ. ൧൮. വ്യാ. നോക്കുക.

൮. "ആദ്യക്കൂടാരം നിലനില്ക്കുവോളംകാലം വിശുദ്ധന്മാരുടെ വഴി വെളിവാക്കപ്പെട്ടിട്ടില്ല": കൂടാരം പുതിയനിയമത്തിനു എങ്ങനെ സാദൃശ്യമായിരുന്നു എന്നാണു ശ്ലീഹാ പറയുവാൻ ആരംഭിക്കുന്നതു്. അതിവിശുദ്ധസ്ഥലം സ്വർഗ്ഗത്തിന്റെ സാദൃശ്യമായിരുന്നു. അതിൽ പ്രവേശിക്കരുതെന്ന മുടക്ക്, പഴയനിയമവും കൂടാരവും നിലനില്ക്കുവോളംകാലം സ്വർഗ്ഗത്തിലേക്കുള്ള മാർഗ്ഗം വെളിപ്പെടുത്തപ്പെടുകയൊ സ്വർഗ്ഗവാതിൽ തുറക്കപ്പെടുകയൊ ഇല്ലെന്നും, പുതിയനിയമത്തിലെ പ്രധാനാചാര്യനായ മ്ശിഹാ കുരിശിൽ രക്തം ചിന്തി മരിച്ച് പ്രതാപത്തോടുകൂടിയ ആരോഹണത്താൽ സ്വർഗ്ഗത്തിൽ ഒന്നാമനായി പ്രവേശിക്കുവോളം അതിന്റെ വാതിൽ അടഞ്ഞുകിടക്കുമെന്നും കാണിക്കുന്നു. മ്ശിഹായുടെ മരണവേളയിൽ ദേവാലയത്തിലെ വിരി രണ്ടായി കീറിയതു അപ്പോൾമുതൽ സ്വർഗ്ഗവാതിൽ സകലർക്കുമായി തുറക്കപ്പെട്ടിരിക്കുന്നു എന്നു കാണിക്കുവാനാണ്.

൯. "ഇതു": കൂടാരം.

൧൦. "തിരുത്തലിന്റെ കാലം": ജഡികങ്ങളും ബാഹ്യങ്ങളുമായിരുന്ന നിയമങ്ങളെ മാററി ആന്തരികങ്ങളും ആത്മികങ്ങളുമായ ആരാധനാനിയമങ്ങൾ സ്ഥാപിക്കുവാനിരുന്ന മ്ശിഹായുടെ ആഗമനം.

൧൧. "ആഗതനായ മ്ശിഹാ . . . പ്രധാനാചാര്യനായിത്തീൎന്ന": അവതീൎണ്ണനായിത്തീൎന്ന അഥവാ ഈലോകത്തിൽ വന്ന മ്ശിഹാ പ്രധാനാചാര്യനായിത്തീൎന്നു. ഗ്രീ.ൽ 'പ്രധാനാചാര്യനായി വന്നിട്ട്' എന്നും, ല.ൽ 'പ്രധാനാചാര്യനായി സന്നിഹിതനായിക്കൊണ്ട്' എന്നും, അറ.ൽ 'മ്ശിഹാ പ്രധാനാചാര്യനായിവന്നപ്പോൾ' എന്നും, ക്രൂശ.ൽ 'മ്ശിഹാ ആചാര്യന്മാരുടെ പ്രധാനിയായി നിയമിക്കപ്പെട്ടിട്ട്' എന്നുമാണു കാണുന്നതു്.— "താൻ പ്രവൎത്തിച്ച നന്മകളുടെ": മ്ശിഹാ നമുക്കു ഉളവാക്കിയ നന്മകളെ ഉദ്ദേശിച്ചാണു 'പ്രവൎത്തിച്ച' എന്നു ഇവിടെ പറയുന്നതു്. ആ നന്മകൾ കൂടാരത്തിന്റെയും പഴയനിയമത്തിന്റെയും കാലം കഴിഞ്ഞു ഉണ്ടാകുവാനിരുന്നവയാകയാൽ ഗ്രീ., ല., ക്രൂശ. പ്രതികളിൽ 'വരുവാനിരുന്ന' എന്നും, ആ നന്മകൾ പ്രതീക്ഷിതങ്ങളായിരുന്നതിനാൽ അറ.ൽ 'പ്രതീക്ഷപ്പെടുന്ന' എന്നും പറഞ്ഞിരിക്കുന്നു.— "വലിയതും പൂൎണ്ണവുമായ കൂടാരം": സ്വർഗ്ഗം. വ. ൨൪. നോക്കുക.

൧൪. "നിത്യാത്മാവു": ഗ്രീ., അറ. പ്രതികളിലും 'നിത്യാത്മാവു' എന്നുതന്നെ. ല.ൽ 'പരിശുദ്ധാത്മാവു' എന്നും, ക്രൂശ.ൽ 'ആത്മാവു' എന്നുമാത്രവും കാണുന്നു. ഈശോയുടെ ദൈവശക്തി. ഈ ശക്തികൊണ്ടാണു ഈശോ മരിച്ചവരിൽനിന്നു താനേ ഉയിൎത്തതു്.— പരിശുദ്ധാത്മാവു എന്നു പറയുന്നവരുമുണ്ട്.— "നമ്മുടെ ബോധത്തെ": ല.ലും 'നമ്മുടെ' തന്നെ. ഗ്രീ., അറ. പ്രതികളിൽ 'നിങ്ങളുടെ' എന്നു കാണുന്നു. ക്രൂശ.ൽ 'നിങ്ങളെ' എന്നു മാത്രമാണു വിവൎത്തനം.

൧൭. "ജീവനോടിരിക്കുന്നകാലത്തോളം . . . പ്രയോജനമില്ല": മാററപ്പെടുവാൻ പാടുള്ളതാണല്ലൊ.

൧൯. "പശുക്കിടാവിന്റെ രക്തവും വെള്ളവും ചുവപ്പു ആട്ടുരോമത്തോടും സോപ്പായോടുംകൂടി": അറ.ലും ഇങ്ങനെതന്നെ. ഗ്രീ., ല., ക്രൂശ. പ്രതികളിൽ 'പശുക്കിടാക്കളുടെയും കോലാടുകളുടെയും രക്തം, വെള്ളം ചുവപ്പു ആട്ടുരോമം സോപ്പാ ഇവയോടുകൂടി' എന്നു കാണുന്നു. കോലാടുകളുടെ രക്തത്തിന്റെയും, വെള്ളം ചുവപ്പുആട്ടുരോമം സോപ്പാ ഇവയുടേയും കാൎയ്യം പുറ. അ. ൨൪-ൽ പറയുന്നില്ല. അവിടെ മൂശെ സംഗതികൾ ചുരുക്കിപ്പറയുന്നതേയുള്ളു. പരിശുദ്ധാത്മാവിന്റെ പ്രേരണയാലും, പാരമ്പൎയ്യംകൊണ്ടും, ഇതുപോലെയുള്ള ജലസേചനത്തിന്റെ വിധം വി.

ഗ്രന്ഥത്തിൽ വേറെ സ്ഥലങ്ങളിൽനിന്നും നടപ്പിൽനിന്നും അറിഞ്ഞിരുന്നതുകൊണ്ടും വി. ശ്ലീഹാ തെളിവായും പൂൎണ്ണമാക്കിയും പ്രസ്താവിക്കുന്നതാണ്· – പുറ. അ. ൨൪. വ. ൮· വ്യ· നോക്കുക·

൨൨· "ഏതു വസ്തുവും": ക്രൂശ.ലും ഇങ്ങനെതന്നെ. ഗ്രീ·, ല., അറ· പ്രതികളിൽ 'മിക്കവാറും എല്ലാം' എന്നാണു കാണുന്നതു്.

൨൩. "സ്വൎഗ്ഗീയങ്ങളുടെ സാദൃശ്യങ്ങളായിരിക്കുന്നവ": ആദ്യക്കൂടാരവും വിശുദ്ധസ്ഥലവും· – "ഇവയാലും": ബലി ചെയ്യപ്പെട്ടിരുന്ന മൃഗങ്ങളുടെ രക്തത്താലും· – "സ്വൎഗ്ഗീയങ്ങളാകട്ടെ": സ്വൎഗ്ഗത്തിനായി നിയുക്തരായിരിക്കുന്ന ക്രിസ്ത്യാനികളാകട്ടെ·– "ശ്രേഷ്ഠമായിരിക്കുന്ന ബലികളാലും": മ്ശീഹായുടെ രക്തത്താലും കുരിശിലെ ബലിയാലും.

൨൫. "പലപ്രാവശ്യം സമൎപ്പിക്കുവാനുമല്ല": ബലാൽക്കാരേണയുള്ളതും പീഡാസംപൂൎണ്ണവും രക്തമയവുമായവിധത്തിൽ വീണ്ടും സമൎപ്പിക്കുവാനല്ല· അതിനു ആവശ്യവുമില്ല. എന്തെന്നാൽ കുരിശിലെ ഏകബലികൊണ്ടു ലോകാരംഭംമുതൽ അവസാനംവരെയുള്ള സകലരുടെയും പാപങ്ങൾക്കു പരിഹാരം ചെയ്തുകഴിഞ്ഞു. എന്നാൽ ആ ഏകബലിയുടെ ഫലം നമുക്കു അനുഭവപ്പെടുവാനായി രക്തമയമല്ലാതെ വി. കുർബാനയിൽ വീണ്ടും സ്വയം സമൎപ്പിക്കുന്നതിനു പ്രതിബന്ധമില്ല.

൨൬. "അല്ലാത്തപക്ഷം": രക്തം ചിന്തിക്കൊണ്ടുള്ള ഏകബലികൊണ്ടു ലോകപാപം മുഴുവൻ പരിഹരിക്കപ്പെട്ടില്ലായിരുന്നെങ്കിൽ· – "പല പ്രാവശ്യം പീഡസഹിക്കേണ്ടിവരുമായിരുന്നു": അതതുകാലത്തെ ജനങ്ങളുടെ പാപത്തിനായി അതതു കാലത്തു രക്തം ചിന്തിക്കൊണ്ടു ബലിയായി സ്വയമേ സമൎപ്പിക്കേണ്ടിവരുമായിരുന്നു.

൨൮. "വളരെപ്പേരുടെ": എല്ലാവരുടേയും· മത്താ. അ· ൨൦· വ. ൧൬. വ്യ· നോക്കുക·

# അദ്ധ്യായം ൧൦.

പഴയനിയമത്തിലെ ബലികൾ മതിയാകായ്കകൊണ്ടു മ്ശീഹാ നമുക്കുവേണ്ടി സ്വന്തരക്തം ചിന്തി ബലിസമൎപ്പിച്ചു. സ്ഥിരതയോടേ നിലനില്ക്കുവാൻ വി. ശ്ലീഹാ എബ്രായക്കാരോടു ഉപദേശിക്കുന്നു.

നിയമത്തിലാകട്ടെ വരുവാനിരുന്ന നന്മകളുടെ നിഴൽ ഉണ്ടായിരുന്നു. കാൎയ്യങ്ങളുടെ തന്നെ തനിരൂപം ഉണ്ടായിരുന്നില്ല. ഇതിനാൽ ആണ്ടുതോറും അതേബലികൾതന്നെ സമൎപ്പിക്കപ്പെട്ടിരുന്നെങ്കിലും അവയെ സമൎപ്പിക്കുന്നവരെ പൂൎണ്ണരാക്കുവാൻ അവയ്ക്കു ഒരിക്കലും കഴിഞ്ഞിരുന്നില്ല.

൨. അവ പൂൎണ്ണരാക്കിയിരുന്നെങ്കിൽ, ഒരിക്കൽ ശുദ്ധീകരിക്കപ്പെട്ടവരുടെ മനസ്സാക്ഷി പാപങ്ങൾ നിമിത്തം പിന്നെ അവരെ അലട്ടാതിരിക്കുമായിരുന്നതുകൊണ്ട്, തങ്ങളുടെ ബലികളിൽനിന്നു അവർ പണ്ടേ തന്നെ വിരമിക്കുമായിരുന്നു.

൩. എന്നാൽ ആ ബലികൾമൂലം അവർ ആണ്ടുതോറും തങ്ങളുടെ പാപങ്ങൾ ഓൎക്കുന്നു.

൪. എന്തുകൊണ്ടെന്നാൽ കാളകളുടെയും കോലാടുകളുടെയും രക്തത്തിനു പാപങ്ങൾ (നീക്കി) ശുദ്ധീകരിക്കുവാൻ സാധിക്കയില്ല.

൫. ഇതിനാൽ അവൻ ലോകത്തിലേക്കു പ്രവേശിക്കയിൽ (ഇങ്ങനെ) അരുളിച്ചെയ്തു: ബലികളിലും കാഴ്ചകളിലും നീ ഇഷ്ടപ്പെട്ടില്ല. എ

ന്നാൽ നീ എന്നെ ശരീരം ധരിപ്പിച്ചിരിക്കുന്നു. [സങ്കീ. ൪൦. വ. ൬.]

൬. പാപങ്ങൾക്കുവേണ്ടിയുള്ള ദഹനബലികൾ നീ ആവശ്യപ്പെട്ടുമില്ല.

൭. അപ്പോൾ ഞാൻ: ദൈവമേ, പുസ്തകങ്ങളുടെ ആരംഭത്തിൽ എന്നെക്കുറിച്ചു എഴുതപ്പെട്ടിരിക്കുംകൊണ്ടു നിൻെറ ഇഷ്ടം ചെയ്യുവാൻ ഇതാ! ഞാൻ വരുന്നു എന്നു പറഞ്ഞു. [സങ്കീ. ൪൦. വ. ൭, ൮.]

൮. നിയമപ്രകാരം സമൎപ്പിക്കപ്പെട്ടിരുന്ന ബലികളും കാഴ്ചകളും, പാപങ്ങൾക്കുവേണ്ടിയുള്ള ദഹനബലികളും നിനക്കു ഇഷ്ടപ്പെട്ടില്ല എന്നു മുകളിൽ പറഞ്ഞിരിക്കുന്നു.

൯. അതിനുശേഷമോ: ദൈവമേ, നിൻെറ ഇഷ്ടംചെയ്യുവാൻ ഇതാ! ഞാൻ വരുന്നു എന്നു പറഞ്ഞിരിക്കുന്നു. ഇതുകൊണ്ടു രണ്ടാമത്തേതിനെ സ്ഥാപിക്കുവാനായി ഒന്നാമത്തേതിനെ അവൻ നീക്കിക്കളഞ്ഞു.

൧൦. അവൻെറ ഈ ഇഷ്ടം അനുസരിച്ച് ഈശോമ്ശിഹായുടെ ശരീരത്തിൻെറ ഒരു പ്രാവശ്യത്തെ സമൎപ്പണംകൊണ്ടു നാം വിശുദ്ധീകരിക്കപ്പെട്ടിരിക്കുന്നു.

൧൧. ദിവസേന നിന്നുകൊണ്ടു ശുശ്രൂഷനടത്തിയിരുന്ന ഏതു പ്രധാനാചാൎയ്യനും പാപങ്ങളെ (നീക്കി) ശുദ്ധീകരിക്കുവാൻ ഒരിക്കലും കഴിയാതിരുന്ന അതേബലികളെത്തന്നെ അൎപ്പിച്ചുകൊണ്ടിരുന്നു.

൧൨. ഇവനാകട്ടെ പാപങ്ങൾക്കുവേണ്ടി ഏകബലി സമൎപ്പിച്ചിട്ടു ദൈവത്തിൻെറ വലത്തുഭാഗത്തു എന്നേക്കുമായി ഇരുന്നു.

൧൩. തൻെറ ശത്രുക്കൾ തൻെറ പാദങ്ങളുടെ കീഴിൽ പീഠമായി വെക്കപ്പെട്ടുവോളം ഇനിമേൽ അവൻ പ്രതീക്ഷിച്ചുകൊണ്ടിരിക്കും. [സങ്കീ. ൧൧൦. വ. ൧: ൧. കോറ. അ. ൧൫. വ. ൨൫.]

൧൪. എന്തുകൊണ്ടെന്നാൽ അവൻ തന്നാൽ ശുദ്ധീകരിക്കപ്പെടുന്നവരെ ഏകസമൎപ്പണംമൂലം എന്നേക്കുമായി പൂൎണ്ണരാക്കിയിരിക്കുന്നു.

൧൫. പരിശുദ്ധാത്മാവുതന്നെയും നമുക്കു സാക്ഷ്യം നൽകുന്നു. എന്തെന്നാൽ (ഇങ്ങനെ) അരുളിച്ചെയ്തിരിക്കുന്നു:

൧൬. ആ ദിവസങ്ങളുടെശേഷം അവൎക്കു ഞാൻ കൊടുക്കുവാനിരിക്കുന്ന നിയമം ഇതാകുന്നു എന്നു കൎത്താവു അരുളിച്ചെയ്യുന്നു: എൻെറ നിയമം അവരുടെ ബോധങ്ങളിൽ ഞാൻ സ്ഥാപിക്കും; അവരുടെ ഹൃദയങ്ങളിൽ അതിനെ ഞാൻ എഴുതും. [ഏറ. അ. ൩൧. വ. ൩൩: എബ്രാ. അ. ൮. വ. ൮.]

൧൭. അവരുടെ ദുഷ്ടതയും അവരുടെ പാപങ്ങളും അവൎക്കു ദോഷമാകത്തക്കവണ്ണം ഞാൻ ഓൎക്കുകയില്ല.

൧൮. പാപങ്ങളുടെ മോചനം ഉള്ളിടത്തു പാപങ്ങൾക്കുവേണ്ടി സമൎപ്പണം ആവശ്യമില്ലല്ലൊ.

൧൯. ആകയാൽ, എൻെറ സഹോദരന്മാരേ, ഈശോയുടെ രക്തംമൂലം, വിശുദ്ധസ്ഥലത്തേക്കുള്ള പ്രവേശനത്തിൽ നമുക്കു മനോധൈൎയ്യവും, (൨൦)

൨൦. അവൻെറ ശരീരമാകുന്ന വിരിയിൽക്കൂടി ഇപ്പോൾ നമുക്കായി അവൻ പുത്തനാക്കിയിരിക്കുന്ന ജീവൻെറ വഴിയും (൧൯) «ഉണ്ട്».

൨൧. ദൈവഭവനത്തിന്മേൽ (അദ്ധ്യക്ഷനായി) ഒരു പ്രധാനാചാൎയ്യനും നമുക്കുണ്ട്.

൨൨. അതിനാൽ നമ്മുടെ ഹൃദയങ്ങൾ തളിക്കപ്പെട്ടു ദുഷ്ടമനസ്സാ

ക്ഷിയിൽനിന്നു ശുദ്ധികരിക്കപ്പെട്ടവയായും, നമ്മുടെ ശരീരം വിശുദ്ധജലംകൊണ്ടു കഴുകപ്പെട്ടതായും സത്യഹൃദയത്തോടും വിശ്വാസത്തിന്റെ പ്രതീക്ഷയോടുംകൂടി നാം അടുത്തു ചെല്ലണം.

൨൩. നമ്മുടെ പ്രതീക്ഷയെ ഏറ്റുപറയുന്നതിൽ നാം ഉറപ്പുള്ളവരായിരിക്കണം. നാം ഇളകിപ്പോകരുതു്. നമ്മോടുവാഗ്ദാനം ചെയ്തിരിക്കുന്നവൻ വിശ്വസ്തനാണല്ലൊ.

൨൪. സ്നേഹത്തിന്റെയും സൽപ്രവൃത്തികളുടെയും പ്രോത്സാഹനത്തിൽ നാം അന്യോന്യം ശ്രദ്ധിച്ചുകൊള്ളണം.

൨൫. ചിലയാളുകൾക്കു പതിവുള്ള പ്രകാരം നമ്മുടെ സംഘത്തെ നാം ഉപേക്ഷിക്കരുതു്. പിന്നെയൊ, മുഖ്യമായി ആ ദിവസം അടുത്തിരിക്കുന്നു എന്നു കാണുന്നതനുസരിച്ചു അന്യോന്യം ഉപദേശിക്കുവിൻ.

൨൬. ഒരു മനുഷ്യൻ സത്യത്തെക്കുറിച്ചു അറിവുലഭിച്ചശേഷം മനഃപൂർവ്വം പാപംചെയ്യുന്നു എങ്കിലോ പാപങ്ങൾക്കുവേണ്ടി സമർപ്പിക്കപ്പെടുവാൻ പിന്നെ ബലിയില്ല. [എബ്ര്യ. അ. ൬. വ. ൪.]

൨൭. മറിച്ചു്, ഭയങ്കരമായ ന്യായവിധിയും, ശത്രുക്കളെ തിന്നുകളയുന്ന അഗ്നിയുടെ തീക്ഷ്ണതയും വന്നുകൂടുവാനിരിക്കുന്നു.

൨൮. എന്തുകൊണ്ടെന്നാൽ മൂശെയുടെ നിയമം ലംഘിച്ചവൻ കരുണയില്ലാത്ത രണ്ടുമൂന്നു സാക്ഷികളുടെ വാമൊഴിയിന്മേൽ മരിക്കുന്നു എങ്കിൽ, [ആവൎത്ത. അ. ൧൭. വ. ൬: മത്താ. അ. ൧൮. വ. ൧൬: യോഹ. അ. ൮. വ. ൧൭: ൨. കോറ. അ. ൧൩. വ. ൧.]

൨൯. ദൈവപുത്രനെ ചവിട്ടുകയും, താൻ ഏതിനാൽ ശുദ്ധികരിക്കപ്പെട്ടുവോ(പുതിയ)നിയമത്തിലെ അവന്റെ ആ രക്തത്തെ ഏതു മനുഷ്യന്റേതുംപോലെ കരുതുകയും, കൃപയുടെ ആത്മാവിനെ അവമാനിക്കയും ചെയ്യുവൻ എത്രയധികമായി ശിക്ഷ പ്രാപിക്കുമെന്നാണു നിങ്ങൾ വിചാരിക്കുന്നതു്?

൩൦. പ്രതികാരം എന്റേതാകുന്നു, ഞാൻ പകരം വീട്ടും എന്നും, വീണ്ടും, കൎത്താവു തന്റെ ജനത്തിനു ന്യായവിധിനടത്തും എന്നും അരുളിച്ചെയ്യുവനെ നാം അറിയുന്നു. [ആവൎത്ത. അ. ൩൨. വ. ൩൫: റോമ. അ. ൧൨. വ. ൧൯.]

൩൧. ജീവനുള്ള ദൈവത്തിന്റെ കൈകളിൽ ചെന്നുവീഴുകയെന്നതു വളരെ ഭയങ്കരമാകുന്നു.

൩൨. ആകയാൽ, നിങ്ങൾ മാമോദീസാ സ്വീകരിക്കയും, നിന്ദയോടുകൂടിയും ഞെരുക്കങ്ങളോടുകൂടിയും പീഡകളുടെ വലിയ പോരാട്ടം സഹിക്കകയും ചെയ്തതും, (൩൩)

൩൩. നിങ്ങൾ വിനോദകാഴ്ചയായിത്തീരുകയും, ഇവ സഹിച്ചവരോടുകൂടി പങ്കുകാർപോലും ആകുകയും ചെയ്തതുമായ (൩൨) «ആ ആദ്യദിവസങ്ങളെ നിങ്ങൾ ഓൎമ്മിക്കുവിൻ».

൩൪. ബന്ധിക്കപ്പെട്ടിരുന്നവരെക്കുറിച്ചു നിങ്ങൾ ദുഃഖിച്ചു. അധികമായതും കടന്നുപോകാത്തതുമായ സമ്പത്തു സ്വൎഗ്ഗത്തിൽ നിങ്ങൾക്കുണ്ടെന്നു അറിയുകകൊണ്ടു നിങ്ങളുടെ സമ്പാദ്യങ്ങളുടെ അപഹരണം സന്തോഷത്തോടുകൂടി നിങ്ങൾ സഹിച്ചു.

൩൫. ആകയാൽ വളരെ പ്രതിഫലം വന്നുചേരുവാനിരിക്കുന്നതായി നിങ്ങൾക്കുള്ള മനോധൈര്യം നിങ്ങൾ നശിപ്പിച്ചുകളയരുതു്.

൩൬. എന്തെന്നാൽ ദൈവത്തിന്റെ ഇഷ്ടം പ്രവൎത്തിക്കുവാനും, വാഗ്ദാനം പ്രാപിക്കുവാനും ക്ഷമയാകുന്നു നിങ്ങൾക്കു ആവശ്യമായിരിക്കുന്നതു്.

൩൭. വരുവാനിരിക്കുന്നവൻ വരുവാൻ അല്പം - വളരെക്കുറച്ചു - സമയമേയുള്ളുവല്ലൊ. അവൻ താമസിക്കയില്ല.

൩൮. നീതിമാനോ എന്റെ വിശ്വാസംമൂലം ജീവിക്കും. അതു അവനു നിൎജ്ജീവമായിത്തീരുന്നെങ്കിൽ എന്റെ ആത്മാവു അവനിൽ പ്രസാദിക്കയില്ല. [ഹബ്. അ. ൨. വ. ൪: റോമ. അ. ൧. വ. ൧൭: ഗാല. അ. ൩. വ. ൧൧.]

൩൯. നാമാകട്ടെ നാശത്തിലേക്കു കൂട്ടിക്കൊണ്ടുപോകുന്ന മന്ദതയുള്ളവരല്ല, പിന്നെയൊ, നമ്മുടെ ആത്മാവിനെ നമുക്കായി നേടുന്ന വിശ്വാസത്തിനുള്ളവരാകുന്നു.

## വ്യാഖ്യാനം.

൧. "സമൎപ്പിക്കുന്നവരെ": ക്രൂശ. ല്യം ഇങ്ങനെതന്നെ. ഗ്രീ., ല., അറ. പ്രതികളിൽ 'സമീപിക്കുന്നവരെ' എന്നു കാണുന്നു. സുറി.ൽ ܩܪܒ എന്ന ക്രിയാപദത്തിനു സമീപിച്ചു, സമീപിപ്പിച്ചു, ബലികഴിച്ചു എന്നിങ്ങനെ അൎത്ഥാന്തരങ്ങളുള്ളതാണു് വിവിധപ്രതികളിലെ ഈ വ്യത്യാസത്തിനു കാരണം.

൨. "ബലികളിൽനിന്നു . . . വിരമിക്കുമായിരുന്നു": കുൎബ്ബാനയും ആവൎത്തിക്കപ്പെടുന്നുണ്ടല്ലൊ? ശരി. ശ്ലീഹാ ഇവിടെ പറയുന്നതു രക്ഷയുണ്ടാക്കുവാനും പരിഹാരം വരുത്തുവാനുമുള്ള ബലിയെപ്പററിയാണു്; ഫലം പ്രയോജനപ്പെടുത്തുവാനുള്ള ബലിയെപ്പററിയല്ല. കുരിശിലെ ഏകബലികൊണ്ടു രക്ഷയുണ്ടായി; പൂൎണ്ണമായ പരിഹാരവും ചെയ്തു. അതിനാൽ കുരിശുബലി വീണ്ടും അൎപ്പിക്കപ്പെടുന്നില്ല. കുൎബ്ബാന രക്ഷയുണ്ടാക്കുവാനും പരിഹാരം വരുത്തുവാനുമുള്ള ബലിയല്ല. കുരിശുബലിയുടെ ഫലം പ്രയോജനപ്പെടുത്തുവാനുള്ളതാണു്. ഇതിനാൽ കുൎബ്ബാന വീണ്ടും വീണ്ടും ആവൎത്തിക്കപ്പെടുന്നു. പഴയനിയമബലികളുടെ വസ്തുക്കൾ കാള, ആടു മുതലായവയായിരുന്നു. അവയെല്ലാം പരിമിതങ്ങളാണു്. പാപം അപരിമിതപ്രതാപവാനായ ദൈവത്തോടു ചെയ്യപ്പെടുന്ന അപരാധമാകയാൽ അതിനു അപരിമിതമായ തിന്മയുണ്ടു്. ആ തിന്മയെ പരിഹരിക്കുവാൻ അപരിമിതമായ ഒരു ബലിവസ്തുതന്നെ വേണം. കുരിശിലെ ബലിവസ്തു ദൈവംതന്നെയാകയാൽ അതു മാത്രമാണു അപരിമിതമായ ബലിവസ്തു. കാള മുതലായ പഴയനിയമബലിവസ്തുക്കൾ പരിമിതങ്ങളും പരിഹാരത്തിനു മതിയാകാത്തവയും ആയിരുന്നതുകൊണ്ടാണു മൂശെയുടെ നിയമപ്രകാരമുള്ള ബലികൾ പലപ്രാവശ്യം ചെയ്യപ്പെട്ടിരുന്നതു്.

൩. "ഈ ബലികൾമൂലം അവർ ആണ്ടുതോറും തങ്ങളുടെ പാപങ്ങൾ ഓൎക്കുന്നു": പഴയനിയമത്തിലെ പ്രധാനാചാൎയ്യൻ ആണ്ടുവട്ടത്തിലെ സകല പാപങ്ങൾക്കും - മുമ്പു പരിഹാരകൃത്യം ചെയ്തിട്ടുള്ളവയ്ക്കും - വേണ്ടി ബലി അൎപ്പിച്ചിരുന്നു. (ആച. അ. ൧൬.) അതിനാൽ പൂൎവ്വബലികൾകൊണ്ടു പരിഹാരം ഉണ്ടായിട്ടില്ലെന്നു സമ്മതിക്കുകയാണു ചെയ്തിരുന്നതു്. പൂൎവ്വപാപങ്ങളെ ഓൎത്തു സ്വയം താഴ്ത്തിക്കൊണ്ടു പരിഹാരശക്തിയുള്ള കുരിശുബലിയുടെ ആവശ്യം സമ്മതിച്ചുപറയുന്നു എന്നു കാണിക്കുവാനേ ആ ബലികൾ ഉപയുക്തങ്ങളായിരുന്നുള്ളു.

൫. "ഇതിനാൽ": പഴയനിയമബലികൾ മതിയാകാതെവന്നതിനാൽ. — "നീ എനിക്കു ശരീരം ധരിപ്പിച്ചിരിക്കുന്നു": കുരിശിൽ മരിച്ചു മനുഷ്യരക്ഷ സാധിക്കേണ്ടതിനായി മനുഷ്യാവതാരം ചെയ്യുമാറാക്കിയിരിക്കുന്നു. — ഇവിടെ എല്ലാപ്രതികളിലും 'നീ

എന്നെ ശരീരം ധരിപ്പിച്ചിരിക്കുന്നു' എന്നുതന്നെ കാണുന്നു. ഇതു സങ്കീ. ൪൦. വ. ൬. ന്റെ ഉദ്ധാരണമാണ്. അവിടെയാകട്ടെ ഗ്രീ., അറ., ക്രൂശ. പ്രതികളിൽ 'നീ എനിക്കു ശരീരം തയ്യാറാക്കി, പൂൎണ്ണമാക്കി' എന്നുതന്നെ കാണുന്നുണ്ടെങ്കിലും, എബ്ര., ല., സുറി., സമ. പ്രതികളിൽ 'നീ എന്റെ കാതു തുളച്ചു, കാതു പൂൎണ്ണമാക്കി' എന്നാണു കാണുന്നതു്. 'നിന്റെ രക്ഷയെ ശ്രവിക്കുവാൻ' എന്നു സമറീറനിൽ ആരോ പിന്നീടു ചേൎത്തിട്ടുണ്ടു്. കാതു തുളക്കുന്നതു കീഴ്പ്പെട്ടവന്റെ അടയാളമാണ്. തന്നെത്തന്നെ അന്യനു സ്വാധീനപ്പെടുത്തിയിരിക്കുന്നു എന്നാണു അതിൽനിന്നു ഗ്രഹിക്കേണ്ടതു്. (പുറ. അ. ൨൧. വ. ൬-ാം. വ്യാ. നോക്കുക.) ബലി സമൎപ്പിക്കുവാൻ തക്കതായ ശരീരം എനിക്കു തന്നു് എന്നെ കീഴ്പ്പെടുത്തിയിരിക്കുന്നു എന്നും, ഞാൻ പൂൎണ്ണമായി അതിനു എന്നെത്തന്നെ കീഴ്പ്പെടുത്തിയിരിക്കുന്നു എന്നുമാണു ഇവിടെ അൎത്ഥം. ആകയാൽ പദപ്രയോഗം ഏതുതന്നെയായാലും പൂൎണ്ണവിധേയത്വംതന്നെയാണു കാണിക്കുന്നതു്. — സങ്കീൎത്തനത്തിലെ സുറിയാനിയും ഈ ലേഖനത്തിലെ സുറിയാനിയും തമ്മിൽ വ്യത്യാസപ്പെട്ടുകാണുന്നതു വി. പൌലോസ് ഗ്രീക്കിൽനിന്നു ഇവിടെ ഉദ്ധരിക്കുന്നതുകൊണ്ടാണ്. ന. കൎത്താവും ശ്ലീഹന്മാരും പലപ്പോഴും ഗ്രീക്കിൽനിന്നാണു ഉദ്ധരിച്ചിട്ടുള്ളതു്.

൧൧. "നിന്നുകൊണ്ടു ശുശ്രൂഷനടത്തിയിരുന്ന ... പ്രധാനാചാൎയ്യൻ": യഹൂദാചാൎയ്യന്മാർനിന്നുകൊണ്ടു പൂജകൾ നടത്തുകയായിരുന്നു പതിവു്.

൧൨. "ഏകബലി സമൎപ്പിച്ചിട്ടു ... ഇരുന്നു": മ്ശിഹാ ഏകപൂജകൊണ്ടു കാൎയ്യം സാധിച്ചു വിശ്രമിച്ചു. പ്രധാനാചാൎയ്യന്റെ ജോലിയിൽനിന്നു മ്ശിഹാ ഒഴിഞ്ഞു എന്നു ഇതിൽനിന്നു ഗ്രഹിക്കരുതു്. അ. ൭. വ. ൨൭. വ്യാ. നോക്കുക. യഹൂദാചാൎയ്യന്മാരെപ്പോലെ അതേരീതിയിലുള്ള ബലിതന്നെ ആവൎത്തിക്കുന്നില്ല എന്നേ ഇതിനു അൎത്ഥമുള്ളു.

൧൩. "അവൻ പ്രതീക്ഷിച്ചുകൊണ്ടിരിക്കും": തന്റെ സകല ശത്രുക്കളും തനിക്കു പൂൎണ്ണമായി കീഴ്പ്പെടുന്ന അവസരമായ വിധി പാൎത്തുകൊണ്ടിരിക്കും.

൧൮. "പാപങ്ങളുടെ മോചനം ഉള്ളിടത്തു പാപങ്ങൾക്കുവേണ്ടി സമൎപ്പണം ആവശ്യമില്ല": മാമോദീസാകൊണ്ടെന്നപോലെ പാപങ്ങളുടെ പൂൎണ്ണമോചനം സിദ്ധമായിരിക്കുന്ന ഇടത്തു മോചനം സിദ്ധിച്ച പാപത്തിനായി പരിഹാരബലിക്കു ആവശ്യമില്ല. എന്നാൽ പിന്നീടുണ്ടാകുന്ന പാപത്തിനു മ്ശിഹായുടെ ഏകബലിയുടെ ഫലം പ്രയോജനപ്പെടുത്തിയെങ്കിൽമാത്രമേ മോചനം സിദ്ധിക്കുകയുള്ളു. — പാപപരിഹാരത്തിനുള്ള യോഗ്യത സമ്പാദിക്കുവാൻ പുതിയബലിയും ആവശ്യമില്ല. അതു മ്ശിഹാ സമ്പാദിച്ചുകഴിഞ്ഞു. മ്ശിഹാ തന്റെ മരണത്താൽ സമ്പാദിച്ചിട്ടുള്ള ഈ യോഗ്യത നമുക്കു അനുഭവപ്പെടുത്തുവാനുള്ള ബലിമാത്രമാണു ആവശ്യം. — കുൎബ്ബാന ആവശ്യമില്ലെന്നു ചില പാഷണ്ഡികൾ ഈ വാക്യത്തിൽനിന്നു അനുമാനിക്കുന്നുണ്ടു്. അതു സൎവ്വാബദ്ധമാണ്. യോഗ്യത സമ്പാദിക്കുവാനുള്ള പുതിയ ഒരു ബലി ആവശ്യമില്ലന്നേ ശ്ലീഹാ ഇവിടെ പറയുന്നുള്ളു. കുൎബ്ബാനയും സകല സൽപ്രവൃത്തികളുമാകട്ടെ, വിശ്വാസവും കൂദാശകളും ചെയ്യുന്നതായി പാഷണ്ഡികൾതന്നെ സമ്മതിക്കുന്നതുപോലെ, മ്ശിഹായുടെ കുരിശുമരണത്താൽ സമാൎജ്ജിതമായിരിക്കുന്ന യോഗ്യതയെ പ്രയോജനപ്പെടുത്തുകമാത്രമാണു ചെയ്യുന്നതു്. അതു കുരിശിലെ ബലിയല്ലാതെ വേറെ ബലിയല്ലതാനും. മ്ശിഹായുടെ കുരിശിലെ ബലി മാത്രം മതിയെന്നുള്ള വാദത്തിൽ ദൈവസ്നേഹം, പരസ്നേഹം, ആത്മനിയന്ത്രണത്തോടുകൂടിയ ജീവിതം, ധൎമ്മദാനം, കൂദാശകൾ, പ്രാൎത്ഥന, ഉപവാസം, എന്നുവേണ്ട സൽപ്രവൃത്തി ഏതുതന്നെയും അനാവശ്യമെന്നുവരുംകൂടും. പാപം ചെയ്യുന്നതിനുമുമ്പുതന്നെ അതിന്റെ പരിഹാരം സിദ്ധിച്ചു എന്നും

വരും· ഇതു എതിരാളികളും സമ്മതിക്കയില്ലെന്നു കരുതുന്നു. – ദൈവവചനം, വിശ്വാസം, കൂദാശകൾ ഇവമൂലം കുരിശിലെ ബലിയുടെ ഫലം നമുക്കു അനുഭവപ്പെടുമെന്നും തന്മൂലം കുർബാന ആവശ്യമില്ലെന്നും ഉള്ള എതിർവാദവും ശരിയല്ല. നീതീകരണം കൂദാശകളുടെയും, പാപപരിഹാരം ബലിയുടെയുമാണ്. വി. കൂദാശകൾ നീതീകരണം (Justification) അല്ലാതെ പാപപരിഹാരം (Propitiation) ഉണ്ടാക്കുന്നില്ല. നീതീകരണത്തിനുള്ള വിശ്വാസവും, കൂദാശകൾ, അനുതാപം ഇവയും നമുക്കുണ്ടാകുവാനുള്ള കൃപാവരം കർമ്മസിദ്ധങ്ങളായി നമുക്കു പ്രദാനംചെയ്യുന്നതു കുർബാനയാണ്.

൨൦. "ശരീരമാകുന്ന വിരിയിൽക്കൂടി": മ്ശീഹാ പീഡകൾ സഹിച്ചു കുരിശിൽ മരിക്കയിൽ ദേവാലയത്തിലെ വിരി കീറി അതിവിശുദ്ധസ്ഥലത്തേക്കു വഴി തുറന്നതുപോലെ, തന്റെ ശരീരം പീഡകൾ സഹിച്ച് മരണംമൂലം ആത്മശരീരങ്ങൾ തമ്മിൽ ഭേദിക്കയിൽ സ്വർഗ്ഗത്തിലേക്കുള്ള വഴി നമുക്കായി തുറക്കപ്പെട്ടു. – ശരീരം എടുത്തു മനുഷ്യനാകുകനിമിത്തം എന്നും ധരിക്കാം.

൨൨. "ഹൃദയങ്ങൾ തളിക്കപ്പെട്ടു": സം· അ. ൧൯-ൽ വിവരിച്ചിരിക്കുന്ന പാപപരിഹാരജലസേചനത്തെയാണു ഇതു സൂചിപ്പിക്കുന്നത്·

൨൬. "പാപങ്ങൾക്കു · · · പിന്നെ ബലിയില്ല": ഏതു പാപങ്ങൾക്ക്? മാമോദീസായിക്കുശേഷമുള്ള ഏതു പാപത്തിനും പരിഹാരബലിയില്ല, എന്നുവെച്ചാൽ ശാന്തിയില്ല, എന്നു നൊവീസിയൻപാഷണ്ഡികൾ ഈ വാക്യത്തിൽനിന്നു അബദ്ധമായി അനുമാനിക്കുന്നു. വി. ശ്ലീഹാ ഇവിടെ പറയുന്നതു മനഃപൂർവ്വംചെയ്യുന്ന ഏതുപാപത്തെയും ഉദ്ദേശിച്ചാണെന്നു ചിലർ പറയുന്നുണ്ട്. എന്നാൽ മതത്യാഗത്തെ മാത്രമാണു അദ്ദേഹം ഉദ്ദേശിക്കുന്നതെന്നു സാഹചര്യങ്ങളിൽനിന്നു തെളിയുന്നു· – 'ബലി' ശബ്ദം കൊണ്ടു 'മാമോദീസാ' എന്നു ചിലർ മനസ്സിലാക്കുന്നുണ്ട്. പിന്നീടു മാമോദീസാ ഇല്ലെന്നുള്ളതു ശരിതന്നെ. എന്നാൽ ശ്ലീഹാ മാമോദീസായെ ഉദ്ദേശിച്ചല്ല പറയുന്നതെന്നു തുടർന്നു പ്രസ്താവിക്കുന്നവയിൽനിന്നു സിദ്ധിക്കുന്നു. മാമോദീസായുടെ ശേഷമുണ്ടാകുന്ന പാപങ്ങളുടെ ശാന്തിക്കു അനുതാപം ഉണ്ടായിരിക്കെ 'ഭയങ്കരമായ ന്യായവിധിയും, ശത്രുക്കളെ തിന്നുകളയുന്ന അഗ്നിയുടെ തീക്ഷ്ണതയും വന്നുകൂടുവാനിരിക്കുന്നു' എന്നു അദ്ദേഹം പറയുവാൻ ഇടയില്ലാത്തതാണ്. 'ബലിയില്ല' എന്നു ഇവിടെ പറയുന്നതിനു മ്ശീഹായുടെതല്ലാതെ വേറെ ബലിയില്ല എന്നു ധരിക്കണമെന്നാണു സാമാന്യമായ അഭിപ്രായം. അധികം സംഭവ്യമായി കരുതപ്പെടുന്നതും ശ്ലീഹായുടെ വാക്കുകളോടു യോജിക്കുന്നതും ഈ അഭിപ്രായംതന്നെ. മതത്യാഗികൾ മ്ശീഹായെ പരിത്യജിച്ചുകളഞ്ഞതുകൊണ്ടു പാപഹാരകമായ കുരിശുബലിയും അവർ ഉപേക്ഷിച്ചുകളഞ്ഞുവല്ലോ – 'ഇല്ല' എന്നു ഇവിടെ പറഞ്ഞിരിക്കുന്നതു വിഷമതയേറിയ കാര്യമെന്നു കാണിക്കുവാനല്ലാതെ കേവലം അസാദ്ധ്യമെന്നു കാണിക്കുവാനല്ലെന്നും, അതുകൊണ്ടു ഈ വാക്യം അക്ഷരാർത്ഥത്തിൽ ഗ്രഹിക്കേണ്ടതല്ലെന്നും പറയുന്നവരുമുണ്ട്. അ. ൬. വ. ൬. വ്യ. നോക്കുക.

൩൨. "മാമോദീസാ സ്വീകരിക്കയും": കൂശ.ല്യം മാമോദീസാ എന്നുതന്നെ. ഗ്രീ., ല., അറ. പ്രതികളിൽ 'പ്രകാശിതരായിത്തീർന്നിട്ടു' എന്നു കാണുന്നതും മാമോദീസായെത്തന്നെ ഉദ്ദേശിക്കുന്നു. അ. ൬. വ. ൪, ൫. വ്യ. നോക്കുക.

൩൭. "വരുവാനിരിക്കുന്നവൻ": വിധിചെയ്തു സജ്ജനങ്ങൾക്കു സമ്മാനവും ദുർജ്ജനങ്ങൾക്കു ശിക്ഷയും കൊടുക്കുവാൻ വരുവാനിരിക്കുന്ന മ്ശീഹാ. 'വരുവാനിരിക്കുന്നവൻ' എന്നതു മ്ശീഹായെപ്പററി എബ്രായക്കാർ പറഞ്ഞുവന്നിരുന്ന ഒരു പേരാണ്. മത്താ. അ. ൧൧. വ. ൩; അ. ൨൧. വ. ൯; സ്സ. അ. ൪൯. വ. ൧൦-ം വ്യം നോക്കുക.

൩൮. "എന്റെ വിശ്വാസം": ഗ്രീ., അറ., ക്രൂശ. 'എന്റെ' ഇല്ല. ല.ൽ 'എന്റെ നീതിമാൻ' എന്നാണു തർജ്ജമ. – "വിശ്വാസംമൂലം ജീവിക്കും": ഇതുകൊണ്ടു സൽപ്രവൃത്തികൾ ആവശ്യമില്ലെന്നുവരുന്നില്ല. എന്നല്ല, യഥാർത്ഥവിശ്വാസത്തിൽ അവയെല്ലാം ഉൾപ്പെട്ടുമിരിക്കുന്നു. (റോമ. അ. ൧. വ. ൧൭. വ്യാ. നോക്കുക.) ചിത്രവിദ്യകൊണ്ടു ഒരാൾ ഉപജീവിക്കുന്നു എന്നുപറഞ്ഞാൽ അതിന്റെ പ്രവൃത്തികൾകൂടാതെ എന്നല്ല, അവകൊണ്ടു ഉപജീവിക്കുന്നു എന്നാണല്ലൊ ഗ്രഹിക്കേണ്ടതു്. പ്രവൃത്തിയില്ലാത്ത വിശ്വാസം നിർജ്ജീവമാകുന്നു എന്നും അതു രക്ഷക്കു ഉപയുക്തമാകയില്ല എന്നും വി. യാക്കോബ് (അ. ൨.) പറയുന്നു. 'മലകളെ മാറ്റുവാൻ തക്കവണ്ണം സകല വിശ്വാസവും എന്നിലുണ്ടായാലും എനിക്കു സ്നേഹമില്ലെങ്കിൽ ഞാൻ ഒന്നുമല്ല' എന്നു വി. പൌലോസും (൧. കോറി. അ. ൧൩. വ. ൨.) പറയുന്നുണ്ടല്ലൊ.

## അദ്ധ്യായം ൧൧.

വിശ്വാസം എന്തെന്നും, അതു പിതാക്കന്മാരിൽ ഉളവാക്കിയ ഫലങ്ങളും പ്രത്യക്ഷമാക്കിയ ഫലോല്പാദകശക്തിയും ഏവയെന്നും വി.ശ്ലീഹാ പ്രസ്താവിക്കുന്നു.

വിശ്വാസമോ പ്രതീക്ഷയിൽ ഇരിക്കുന്നവയെക്കുറിച്ച്, അവ പ്രവൃത്തിരൂപത്തിൽആയിത്തീർന്നിരുന്നാൽ എന്നപോലെയുള്ള ഉറപ്പും, കാണപ്പെടാത്തവയുടെ വെളിപാടും ആകുന്നു.

൨. ഇതുമൂലമായിരുന്നു പൂർവ്വന്മാരെക്കുറിച്ചു സാക്ഷ്യം ഉണ്ടായിട്ടുള്ളതു്.

൩. ദൈവത്തിന്റെ വചനത്താൽ ലോകങ്ങൾ നിർമ്മിക്കപ്പെട്ടു എന്നും, കാണപ്പെടുന്നവ കാണപ്പെടാത്തവയിൽനിന്നു ഉണ്ടായി എന്നും വിശ്വാസംമൂലം നാം ഗ്രഹിക്കുന്നു. [സൃ. അ. ൧. വ. ൩.]

൪. വിശ്വാസംമൂലം ഹാബേൽ കായേന്റേതിനെക്കാൾ വളരെ ശ്രേഷ്ഠമായ ബലി ദൈവത്തിനു സമർപ്പിച്ചു. അതിനാൽ അവൻ നീതിമാനാകുന്നു എന്നു അവനെക്കുറിച്ചു സാക്ഷ്യമുണ്ടായി. അവന്റെ കാഴ്ചയെക്കുറിച്ചു ദൈവം സാക്ഷ്യംനൽകുകയും ചെയ്തു. അതിനാൽ മരിച്ചിട്ടും അവൻ സംസാരിക്കുന്നു. [സൃ. അ. ൪. വ. ൪. – മത്താ. അ. ൨൩. വ. ൩൫.]

൫. വിശ്വാസംമൂലം ഹ്നോക് എടുക്കപ്പെട്ടു. അവൻ മരണം ആസ്വാദിച്ചില്ല. ദൈവം അവനെ എടുത്തതുകൊണ്ടു അവൻ കാണപ്പെട്ടുമില്ല. അവനെ എടുക്കുന്നതിനു മുമ്പേ അവൻ ദൈവത്തെ പ്രസാദിപ്പിച്ചു എന്നു അവനെക്കുറിച്ചു സാക്ഷ്യമുണ്ടായി. [സൃ. അ. ൫. വ. ൨൪: ബർസീ. അ. ൪൪. വ. ൧൬.]

൬. എന്നാൽ വിശ്വാസംകൂടാതെ ദൈവത്തെ പ്രസാദിപ്പിക്കുവാൻ ആർക്കും സാധിക്കയില്ല. എന്തുകൊണ്ടെന്നാൽ ദൈവത്തിൻപക്കലേക്കു അടുക്കുന്നവൻ അവൻ ഉണ്ടു് എന്നും, തന്നെ അന്വേഷിക്കുന്നവർക്കു അവൻ പ്രതിഫലം നൽകുന്നവനാകുന്നു എന്നും വിശ്വസിക്കേണ്ടിയിരിക്കുന്നു.

൭. വിശ്വാസംമൂലമായിത്തന്നെ, നോഹ്, കാണപ്പെടാതിരുന്നവയെപ്പറ്റി തന്നോടു സംസാരിക്കപ്പെട്ടപ്പോൾ ഭയപ്പെടുകയും, താൻ ഏതിനാൽ ലോകത്തെ കുറ്റംവിധിച്ചു് വിശ്വാസംമൂലമുള്ള നീതിയുടെ അവകാശിയായിത്തീർന്നുവോ ആ പെട്ടകം തന്റെ വീട്ടുകാരുടെ രക്ഷയ്ക്കു

വേണ്ടി തനിക്കായി ഉണ്ടാക്കുകയും ചെയ്തു. [സ്റ്റു. അ. ൬. വ. ൧൪: ബർസീ. അ. ൪൪. വ. ൧൭.]

൮. അബ്രാഹം വിളിക്കപ്പെട്ടപ്പോൾ താൻ അവകാശമായി പ്രാപിക്കുവാനിരുന്ന സ്ഥലത്തേക്കു പുറപ്പെട്ടുവാൻ വിശ്വാസംമൂലം സമ്മതിക്കുകയും, എവിടേക്കു പോകുന്നു എന്നറിയാതിരിക്കെ പുറപ്പെട്ടുകയുംചെയ്തു. [സ്റ്റു. അ. ൧൨. വ. ൧.]

൯. അവൻ തനിക്കു വാഗ്ദാനം ചെയ്യപ്പെട്ട ദേശത്തു്, അന്യസ്ഥലത്തു്, എന്നപോലെ വിശ്വാസംമൂലം പരദേശിയായിരിക്കയും, അതേവാഗ്ദാനത്തിന്റെ അവകാശികളായ ഇസ്ഹാക്കിനോടും യാക്കോബിനോടും കൂടി കൂടാരങ്ങളിൽ പാൎക്കയുംചെയ്തു.

൧൦. എന്തെന്നാൽ, അവൻ, ഏതിനു അടിസ്ഥാനമുണ്ടോ, ഏതിന്റെ ശില്പിയും പണിക്കാരനും ദൈവമായിരിക്കുന്നുവോ ആ പട്ടണത്തെ പ്രതീക്ഷിച്ചുകൊണ്ടിരുന്നു.

൧൧. മച്ചിയായിരുന്ന സാറാതന്നെയും തന്നോടു വാഗ്ദാനംചെയ്യുവൻ വിശ്വസ്തനാകുന്നു എന്നു ഉറപ്പായി കരുതിയതുകൊണ്ടു് ഗൎഭംധരിക്കുവാൻ വിശ്വാസംമൂലം ശക്തിപ്രാപിക്കുകയും അവളുടെ ആണ്ടുകളുടെതല്ലാത്ത സമത്തു പ്രസവിക്കുകയും ചെയ്തു. [സ്റ്റു. അ. ൧൭. വ. ൧൯.]

൧൨. ഇതിനാൽ വാൎദ്ധക്യംകൊണ്ടു ക്ഷയിച്ചിരുന്ന ഒരുവനിൽനിന്നു് ആകാശത്തിലെ നക്ഷത്രങ്ങൾപോലെയും കടലോരത്തിലെ എണ്ണമില്ലാത്ത മണൽപോലെയും വളരെപ്പേർ ജനിച്ചു. [സ്റ്റു. അ. ൨൨. വ. ൧൭; അ. ൩൨. വ. ൧൨.]

൧൩. ഇവരെല്ലാവരും വിശ്വാസത്തിൽ മരിച്ചു; തങ്ങൾക്കുള്ള വാഗ്ദാനത്തെ ദൂരെനിന്നു കാണുകയും അതിൽ സന്തോഷിക്കയും ചെയ്തതല്ലാതെ അതിനെ പ്രാപിച്ചില്ല. തങ്ങൾ ഭൂമിയിൽ അന്യരും പരദേശികളുമാണെന്നു അവർ ഏറ്റുപറഞ്ഞു.

൧൪. എന്നാൽ ഇവ പറയുന്നവർ തങ്ങളുടെ സ്വന്തപട്ടണം അന്വേഷിക്കുന്നു എന്നു കാണിക്കുന്നു.

൧൫. അവർ ഏതുപട്ടണത്തെ വിട്ടുപോന്നുവോ അതിനെയാകുന്നു അന്വേഷിച്ചിരുന്നതെങ്കിൽ വീണ്ടും അതിലേക്കു മടങ്ങിച്ചെല്ലുവാൻ അവൎക്കു സമയമുണ്ടായിരുന്നു.

൧൬. ഇപ്പോഴാകട്ടെ അവർ അതിനെക്കാൾ നല്ലതിനെ — സ്വൎഗ്ഗത്തിലുള്ളതിനെ — ആഗ്രഹിച്ചിരുന്നു എന്നതീൎച്ചയാകുന്നു. ഇതിനാൽ ദൈവം, അവരുടെ ദൈവം എന്നു വിളിക്കപ്പെടുന്നതിൽ ലജ്ജിച്ചില്ല. അവൻ അവൎക്കായി പട്ടണം തയ്യാറാക്കിയിരിക്കുന്നുവല്ലൊ.

൧൭. വിശ്വാസംമൂലം, അബ്രാഹം തന്റെ പരീക്ഷയിൽ, ഇസ്ഹാക്കിനെ അൎപ്പിച്ചു. വാഗ്ദാനപ്രകാരം ലഭിച്ചിരുന്ന തന്റെ ഏകപുത്രനെ അവൻ ബലിപീഠത്തിൽ കയററുകയുംചെയ്തു. [സ്റ്റു. അ. ൨൨. വ. ൧: ബർസീ. അ. ൪൪. വ. ൨൧.]

൧൮. ഇസ്ഹാക്കിൽ നിന്നു (ഉള്ളവർ) നിന്റെ സന്തതി (എന്നു) വിളിക്കപ്പെടും എന്നു അവനോടു പറയപ്പെട്ടിരുന്നുവല്ലൊ. [സ്റ്റു. അ. ൨൧. വ. ൧൨: റോമ. അ. ൯. വ. ൭.]

൧൯. മരിച്ചവരിൽനിന്നു ഉയിൎപ്പിക്കുവാൻകൂടിയും ദൈവത്തിനു കഴിയുമെന്നു തന്റെ ഉള്ളിൽ അവൻ വിചാരിച്ചിരുന്നു. ഇതിനാൽ ഉപമയായിട്ടു അവനു കൊടുക്കപ്പെട്ടുകയും ചെയ്തു.

൨൦. വരുവാനിരുന്നതിനെക്കുറി

ച്ചുള്ള വിശ്വാസംമൂലം ഇസ്ഹാക്ക് യാക്കോബിനേയും എസോവിനേയും അനുഗ്രഹിച്ചു. [സ്തൃ. അ. ൨൭. വ. ൨൭, ൩൯.]

൨൧. യാക്കോബ് മരിക്കുകയിൽ വിശ്വാസംമൂലം യൌസേപ്പിന്റെ പുത്രന്മാരിൽ ഓരോരുത്തനേയും അനുഗ്രഹിക്കയും അവന്റെ വടിയുടെ മേലററത്തു വണങ്ങുകയുംചെയ്തു. [സ്തൃ. അ. ൪൮. വ. ൧൫. — സ്തൃ. അ. ൪൭. വ. ൩൧.]

൨൨. യൌസേപ്പ് മരിക്കുകയിൽ വിശ്വാസംമൂലം ഇസ്രായേൽമക്കളുടെ പുറപ്പാടിനെപ്പററി ഓൎക്കുകയും, തന്റെ അസ്ഥികളെപ്പററി കല്പന നൽകുകയുംചെയ്തു. [സ്തൃ. അ. ൫൦. വ. ൨൫.]

൨൩. മൂശെയുടെ മാതാപിതാക്കന്മാർ അവൻ ജനിച്ചപ്പോൾ കുട്ടി സുന്ദരനാകുന്നു എന്നു കണ്ടു വിശ്വാസംമൂലം മൂന്നുമാസത്തേക്കു അവനെ ഒളിച്ചുവെച്ചു. അവർ രാജാവിന്റെ കല്പനയെ ഭയപ്പെട്ടുമില്ല. [പുറ. അ. ൨. വ. ൨. — പുറ. അ. ൧. വ. ൧൬.]

൨൪. മൂശെ, പുരുഷപ്രാപ്തിവന്നപ്പോൾ, ഫറ്ഓന്റെ മകളുടെ പുത്രൻ എന്നു വിളിക്കപ്പെടുന്നതിനെ വിശ്വാസംമൂലം നിഷേധിച്ചു. [പുറ. അ. ൨. വ. ൧൧.]

൨൫. പാപത്തിൽ തൽക്കാലത്തേക്കു അല്പമായ രസം അനുഭവിക്കുവാനല്ല, ദൈവത്തിന്റെ ജനത്തോടുകൂടി ഞെരുക്കത്തിൽ ഉൾപ്പെട്ടിരിക്കുവാനാകുന്നു അവൻ തനിക്കായി തിരഞ്ഞെടുത്തതു്.

൨൬. മ്ശീഹായുടെ നിന്ദയുടെ സമ്പത്തു മെസ്രേനിലെ നിക്ഷേപങ്ങളെക്കാൾ ശ്രേഷ്ഠമാകുന്നു എന്നു അവൻ വിചാരിച്ചു. എന്തെന്നാൽ അവൻ പ്രതിഫലമായ കൂലിയിൽ ദൃഷ്ടി പതിച്ചിരുന്നു.

൨൭. അവൻ വിശ്വാസംമൂലം രാജകോപം ഭയപ്പെടാതെ മെസ്രേൻ വിട്ടുപോരുകയും, കാണപ്പെടാത്ത ദൈവത്തെ കണ്ടുകൊണ്ടിരുന്നാലെന്നപോലെ ഉറച്ചുനില്ക്കുകയുംചെയ്തു.

൨൮. കടിഞ്ഞൂലുകളെ സംഹരിക്കുന്നവൻ തങ്ങളുടെ അടുക്കൽ വരാതിരിക്കുവാൻ അവൻ വിശ്വാസംമൂലം പെസ്ഹായും ചോരതളിക്കലും നിവൃത്തിച്ചു. [പുറ. അ. ൧൨. വ. ൨൧.]

൨൯. വിശ്വാസംമൂലം അവൻ സോപ്കടലിനെ ഉണങ്ങിയ ഭൂമിമേൽക്കൂടിയെന്നപോലെ കടന്നു. മെസ്രേൻകാർ അതിന്മേൽ (പ്രവേശിക്കുവാൻ) തുനിയുകയിൽ അതിനാൽ വിഴുങ്ങപ്പെട്ടു. [പുറ. അ. ൧൪. വ. ൨൨.]

൩൦. ഈറീഹോയുടെ കോട്ടകൾ, ഏഴു ദിവസം വലയംവെക്കപ്പെട്ടപ്പോൾ, വിശ്വാസംമൂലം ഇടിഞ്ഞുവീണു. [ബെർനൊ. അ. ൬. വ. ൨൦.]

൩൧. വിശ്വാസംമൂലം ഒററുകാരെ സമാധാനത്തിൽ സ്വീകരിച്ചതുകൊണ്ടു വേശ്യയായ റാഹാബ് അനുസരിക്കാതിരുന്നവരോടുകൂടി നശിച്ചില്ല. [ബെർനൊ. അ. ൨. വ. ൩: യാക്കൊ. അ. ൨. വ. ൨൫.]

൩൨. ഇനിയും എന്താണു ഞാൻ പറയേണ്ടതു്? എന്തുകൊണ്ടെന്നാൽ, (൩൫)

൩൩. വിശ്വാസംമൂലം രാജ്യങ്ങൾ ജയിച്ചടക്കുകയും, നീതി പ്രവൎത്തിക്കുകയും, വാഗ്ദാനങ്ങൾ പ്രാപിക്കുകയും, സിംഹങ്ങളുടെ വായ് അടച്ചുകെട്ടുകയും, (൩൫)

൩൪. അഗ്നിയുടെ ശക്തി കെടുത്തുകയും, വാളിന്റെ വായ്ത്തല

യിൽനിന്നു രക്ഷിക്കപ്പെടുകയും, രോഗങ്ങളിൽനിന്നു സുഖം പ്രാപിക്കുകയും, യുദ്ധത്തിൽ ശക്തന്മാരായിത്തീരുകയും, ശത്രുക്കളുടെ പാളയങ്ങളെ തകൎക്കുകയും,

൩൫. മരിച്ചവരുടെ ഉയിൎപ്പിൽനിന്നു സ്ത്രീകൾക്കു അവരുടെ മക്കളെ കൊടുക്കുകയും (൩൩) «ചെയ്തവരായ» (൩൨) «ഗെദ്ഓനെക്കുറിച്ചും, ബാറാക്കിനെക്കുറിച്ചും, ശെമ്ശോനെക്കുറിച്ചും, നഫ്ത്തഹിനെക്കുറിച്ചും, ദാവീദിനെക്കുറിച്ചും, ശ്മുയേലിനെക്കുറിച്ചും, മറ്റു പ്രവാചകന്മാരെക്കുറിച്ചും വിവരിക്കുവാൻ എനിക്കു സമയം അല്പമേയുള്ളു». ചിലർ പീഡകളിൽ മരിച്ചു. തങ്ങൾക്കു ശ്രേഷ്ഠമായ ഉയിൎപ്പ് ഉണ്ടാകുവാനായിട്ടു രക്ഷിക്കപ്പെടുവാൻ അവർ കാത്തിരുന്നില്ല.

൩൬. ചിലരോ പരിഹാസത്തിലും അടികളിലും ഉൾപ്പെട്ടു. ചിലർ ബന്ധനങ്ങളിലും തടവുകളിലും ഏല്പിക്കപ്പെട്ടു.

൩൭. ചിലർ കല്ലെറിയപ്പെട്ടു. ചിലർ വാളിനാൽ അറുക്കപ്പെട്ടു. ചിലർ വാളിന്റെ വായ്ത്തലമൂലം മരിച്ചു. ചിലർ കുഞ്ഞാടുകളുടെയും കോലാടുകളുടെയും തോലുകൾ ധരിച്ചും, മുട്ടുപാടുള്ളവരായും, ഞെരുക്കപ്പെടുന്നവരായും, അലട്ടപ്പെടുന്നവരായും ചുറ്റിനടന്നു.

൩൮. ലോകം തങ്ങൾക്കു യോഗ്യമല്ലാതിരുന്ന മനുഷ്യർ! അവർ ഉഴലുന്നവരായി വനത്തിലും, മലകളിലും, ഗുഹകളിലും, ഭൂമിയുടെ വിള്ളലുകളിലും പാൎത്തിരുന്നു.

൩൯. എന്നാൽ തങ്ങളുടെ വിശ്വാസംമൂലം തങ്ങളെക്കുറിച്ചു സാക്ഷ്യമുണ്ടായിരുന്ന ഇവരാരും വാഗ്ദാനം പ്രാപിച്ചില്ല.

൪൦. എന്തെന്നാൽ അവർ നമ്മെക്കൂടാതെ പരിപൂൎണ്ണരാകാതിരിക്കേണ്ടതിനു നമ്മുടെ സഹായത്തിനായിട്ടു ദൈവം മുൻകൂട്ടി കരുതി.

## വ്യാഖ്യാനം.

൪. "മരിച്ചിട്ടും അവൻ സംസാരിക്കുന്നു": ഹാബേൽ കൊല്ലപ്പെട്ടെങ്കിലും അവനെക്കുറിച്ചുള്ള സ്മരണ നശിപ്പിക്കപ്പെടുവാൻ കഴിഞ്ഞില്ല. ആ ഓൎമ്മ നിമിത്തം അവൻ എപ്പോഴും ജീവിക്കുന്നു; വായ്കൊണ്ടല്ലെങ്കിലും സൎവ്വലോകത്തിലും പ്രസിദ്ധമായിത്തീൎന്നിരിക്കുന്ന ആ കാൎയ്യവും ദൃഷ്ടാന്തവുംകൊണ്ടു എപ്പോഴും സംസാരിക്കയും ചെയ്യുന്നു.— 'നിന്റെ സഹോദരന്റെ രക്തത്തിന്റെ സ്വരം ഭൂമിയിൽനിന്നു എന്റെ പക്കലേക്കു നിലവിളിക്കുന്നു' എന്നു ദൈവം അരുളിച്ചെയ്തതിനെ സൂചിപ്പിക്കുന്നു എന്നും, തൻമൂലം ഹാബേൽ ഹതനായശേഷവും സംസാരിക്കുന്നു എന്നും ചിലർ വ്യാഖ്യാനിക്കുന്നുണ്ട്.

൮. "അബ്രാഹം വിളിക്കപ്പെട്ടപ്പോൾ": ഗ്രീ., അറ. പ്രതികളിൽ 'അബ്രാഹം വിളിക്കപ്പെട്ടിട്ടു' എന്നു സുറിയാനിയോടു യോജിക്കുന്നവിധത്തിൽതന്നെ കാണുന്നു. ക്രുശ.ൽ 'അബ്രാഹം' എന്നു മാത്രമല്ലാതെ വിളിയുടെ കാൎയ്യം പറയുന്നില്ല. ല.ൽ 'അബ്രാഹം എന്നു വിളിക്കപ്പെടുന്നവൻ' എന്നാണു തൎജ്ജമ. ഇതു വിവൎത്തനത്തിൽ വന്നുകൂടിയ ഒരു വ്യത്യാസമാണ്. 'വിളിക്കപ്പെട്ടപ്പോൾ' അഥവാ 'വിളിക്കപ്പെട്ടിട്ടു' എന്നു തന്നെ ഗ്രഹിക്കണം.

൧൦. "ഏതിനു അടിസ്ഥാനമുണ്ടോ . . . ആ പട്ടണത്തെ": സ്വൎഗ്ഗത്തെ.

൧൧. "സാറാ . . . വിശ്വാസംമൂലം": ദൂതവാക്യം കേട്ടയുടനെ സാറാ ചിരിച്ചെങ്കിലും ഉടനെതന്നെ വിശ്വസിക്കയും ചെയ്തു.

൧൭. "അബ്രാഹം തൻെറ പരീക്ഷയിൽ": ദൈവം അബ്രാഹത്തെ പരീക്ഷിച്ച സമയത്തു്.

൧൯. "ഉപമയായിട്ടു അവനു കൊടുക്കപ്പെടുകയും": ഇസ്ഹാക്ക് മ്ശീഹായുടെ ഒരു മുൻഛായയായിരുന്നു. മ്ശീഹാ താൻ മരിക്കുന്നതിനുള്ള കുരിശായ സ്ലീവാ താനേ ചുമന്നുകൊണ്ടുപോയതുപോലെ ഇസ്ഹാക്ക് തന്നെ ദഹിപ്പിക്കുവാനുള്ള വിറകു സ്വയം വഹിച്ചുകൊണ്ടുപോയി. ഇദ്ദേഹം ബലിസമൎപ്പിക്കപ്പെടാതെ ജീവനോടെ ശേഷിച്ചതു മരിച്ചവരിൽനിന്നുള്ള ഒരു ഉത്ഥാനംപോലെയാണ്. ഈ പുനരുത്ഥാനം മ്ശീഹായുടെ ഉത്ഥാനത്തിൻെറ ഒരു ഛായ, അഥവാ ഉപമ, അല്ലെങ്കിൽ ദൃഷ്ടാന്തമായിരുന്നു. ഇങ്ങനെ മ്ശീഹായുടെ പുനരുത്ഥാനത്തിൻെറ ഒരു ഛായയായിട്ടാണു ഇസ്ഹാക്കിനെ വീണ്ടും അബ്രാഹത്തിനു കൊടുത്തതു്. – മരിച്ചവരിൽനിന്നു ഉയിൎപ്പിക്കുവാൻ ദൈവത്തിനു കഴിയുമെന്നതിലേക്കു മേൽപ്രസ്താവിച്ചപ്രകാരം ഉയിൎത്തവനായ ഇസ്ഹാക്കു ഒരു ഉദാഹരണമായിരുന്നതിനാൽ ഇസ്ഹാക്കിനെ തിരികെ ലഭിച്ചതു പുനരുത്ഥാനത്തിൻെറ ഒരു ഉപമ, മാതൃക, അഥവാ ദൃഷ്ടാന്തമായിട്ടായിരുന്നു എന്നു വേറേ ചിലർ വ്യാഖ്യാനിക്കുന്നു.– അബ്രാഹവും, ഇസ്ഹാക്കും പൂൎണ്ണാനുസരണത്തിൻെറ വിസ്മയാവഹമായ ഒരു മാതൃകയായിരുന്നു എന്നാണു ഇനിയും ചിലർ വ്യാഖ്യാനിക്കുന്നതു്.

൨൧. "വടിയുടെ മേലററത്തു വണങ്ങുകയും ചെയ്തു:" സൃ. അ. ൪൭. വ. ൩൧. വ്യ. നോക്കുക.

൨൩. "മൂശെയുടെ മാതാപിതാക്കന്മാർ . . . വിശ്വാസംമൂലം": കുട്ടിയുടെ പേരിൽ സ്വാഭാവികസ്നേഹം മാതാപിതാക്കന്മാൎക്കുണ്ടായിരുന്നു എന്നതു ശരിതന്നെ. എന്നാൽ അവനെ ഈ വിധത്തിൽ ഒളിച്ചുവെച്ചു സംരക്ഷിക്കാമെന്നു കരുതിയതു വിശ്വാസം മൂലമാണ്. കുട്ടിയുടെ അസാമാന്യസൌന്ദൎയ്യത്തിൽനിന്നു ദൈവം വലിയ കാൎയ്യങ്ങൾക്കായി അവനെ നിയോഗിച്ചിരിക്കുന്നു എന്നും ആകയാൽ ഈ ഉപായംമൂലം ദൈവം അവനെ രക്ഷിക്കുമെന്നും അവർ വിശ്വസിച്ചു. കുട്ടിയുടെ ജനനത്തിനുമുമ്പുതന്നെ അവൻെറ ഭാവിയെപ്പററി പിതാവിനെ ദൈവം അറിയിച്ചതായി എബ്രായചരിത്രകാരനായ യൌസേപ്പു പ്രസ്താവിക്കുന്നുണ്ടല്ലോ. (പുറ. അ. ൨. വ. ൧൨. വ്യ. നോക്കുക.) ഈ അറിവും അവരിൽ വിശ്വാസം ജനിപ്പിക്കുവാൻ കാരണമായിത്തീൎന്നു.

൨൪. "മൂശെ . . . വിശ്വാസംമൂലം": തന്നെ ഇസ്രായേലിൻെറ രക്ഷകനായി ദൈവം നിശ്ചയിച്ചിരിക്കുന്നു എന്നു മൂശെയും അറിഞ്ഞിരുന്നു. പുറ. അ. ൨. വ. ൧൨. വ്യ. നോക്കുക.

൨൬. "മ്ശീഹായുടെ നിന്ദയുടെ സമ്പത്തു": ലോകരക്ഷകനായ മ്ശീഹാ വളരെ നിന്ദനങ്ങൾ അനുഭവിക്കുവാനിരിക്കുന്നു എന്ന പ്രവാചകശക്തിയാലും പരമ്പരാഗതമായ വൃത്താന്തങ്ങളാലും മൂശെ അറിഞ്ഞിരുന്നതിനാൽ അദ്ദേഹത്തോടു സദൃശനാകുവാൻവേണ്ടി മെസ്രേൻ അരമനയിലെ സുഖാനുഭൂതിയെക്കാൾ എബ്രായജനങ്ങളോടു ചേൎന്നു പീഡാസമ്പൂൎണ്ണമായ ഒരു ജീവിതം നയിക്കുവാൻ അദ്ദേഹം തീൎച്ചയാക്കി.– "കൂലിയിൽ ദൃഷ്ടി പതിച്ചിരുന്നു": സ്വൎഗ്ഗീയസമ്മാനത്തെമാത്രം നോക്കിയിരുന്നു.

൩൧. "റാഹാബ്": റാഹാബ് ഒററുകാരെ സ്വീകരിച്ചതു ഈറിഹോ മുതലായ പട്ടണങ്ങൾ ദൈവം ഇസ്രായേലിനു കൊടുക്കുവാനിരിക്കുന്നു എന്നുള്ള വിശ്വാസംമൂലമാണ്.– "അനുസരിക്കാതിരുന്നവർ": ഇസ്രായേൽക്കാർ അത്ഭുതശക്തിയോടുകൂടിയും സ്വൎഗ്ഗത്താൽ അയയ്ക്കപ്പെട്ടവരായും വരുന്നതു കണ്ടിട്ടും അവരെ സ്വീകരിക്കാതിരുന്ന ഈറിഹോ നിവാസികൾ.

൩൪. "രോഗങ്ങളിൽനിന്ന സുഖം പ്രാപിക്കുകയും": 'ബലഹീനതകളിൽനിന്ന ശക്തി പ്രാപിക്കുകയും' എന്നും മൂലപദങ്ങൾക്ക അൎത്ഥമുണ്ട്.

൩൫. "അറക്കപ്പെട്ടു": ഗ്രി., ല., അറ. പ്രതികളിൽ ഈ വാക്കിനെ തുടൎന്ന 'പരിക്ഷിക്കപ്പെട്ടവരായും' എന്നുകൂടി കാണുന്നു.

൩൯. "വാഗ്ദാനം പ്രാപിച്ചില്ല": ആദത്തിൻെറ പാപംനിമിത്തം അടയ്ക്കപ്പെട്ട സ്വൎഗ്ഗവാതിൽ മ്ശിഹായാൽമാത്രം തുറക്കപ്പെട്ടതുകൊണ്ടു അവർ 'അബ്രാഹത്തിൻെറ മടി'യിൽ (ലൂ. അ. ൧൬. വ. ൨൨. വ്യാ. നോക്കുക) പാൎക്കേണ്ടിവന്നു.

൪൦. "ദൈവം മുൻകൂട്ടി കരുതി": മൂശെയുടെ നിയമം തദനുസാരികളെ ഭാഗ്യവാന്മാരാക്കുവാൻ പൎയ്യാപ്തമായിരുന്നില്ല. ആത്മികങ്ങളും ശാരീരികങ്ങളുമായ സകല ഭാഗ്യങ്ങളും പുതിയനിയമംമൂലമാണുണ്ടാകേണ്ടിയിരുന്നത്. ഇവയെല്ലാം അഭിനവനിയമത്തിൻെറ സ്വായത്തമായിരുന്നു. ഈ നിയമത്താൽ നാമും നമ്മോടൊന്നിച്ച അവരും ഭാഗ്യവാന്മാരായിത്തീരുന്നു. ഇരുനിയമങ്ങളുടെ അനുസാരികളും ഒരുമിച്ചല്ലാതെ നമ്മെ കൂടാതെ അവർ ഭാഗ്യവാന്മാരായിത്തീൎന്നിരുന്നില്ല. ആകയാൽ അവർ നമ്മെക്കൂടാതെ എന്നുവെച്ചാൽ നമ്മുടെ സമയത്തിനുമുമ്പ് പരിപൂൎണ്ണർ അഥവാ പൂൎണ്ണഭാഗ്യവാന്മാർ ആകാതിരിക്കുവാൻ സ്വൎഗ്ഗവാതിൽ തുറക്കുന്നവനായ മ്ശിഹായുടെ ആഗമനം ദൈവം ഉദ്ദേശ്യപൂൎവ്വം നീക്കിവെച്ചിരുന്നു.

## അദ്ധ്യായം ൧൨.

ഞെരുക്കങ്ങളിൽ സ്ഥിരതയോടിരിക്കുവാനുള്ള ഉപദേശം.
പുതിയനിയമത്തിലെ കൃപാവരം ദുഷ്പ്രയോഗം
ചെയ്യുന്നതിലുള്ള ആപത്ത്.

ഇതിനാൽ മേഘംപോലെ നമ്മെ ചുററിനില്ക്കുന്ന ഈ സാക്ഷികളെല്ലാം നമുക്കുള്ളതുകൊണ്ടു നാമും സകല ഭാരങ്ങളും, നമ്മുടെ അടുക്കൽ എപ്പോഴും തയ്യാറായിനില്ക്കുന്ന പാപവും നമ്മിൽനിന്ന നീക്കിക്കളഞ്ഞു നമുക്കായി നിയമിക്കപ്പെട്ടിരിക്കുന്ന ഈ ഓട്ടം ക്ഷമയോടുകൂടി ഓടണം. [റോമ. അ. ൬. വ. ൪: അപ്പൊ. അ. ൪. വ. ൨൨: കൊലൊ. അ. ൩. വ. ൮: ൧. പത്രോ. അ. ൨. വ. ൧; അ. ൪. വ. ൨.]

൨. നമ്മുടെ വിശ്വാസത്തിനു തലവനും പൂൎണ്ണത വരുത്തുന്നവനുമായിത്തീൎന്ന ഈശോയെ നാം നോക്കണം. അവൻ തനിക്കുണ്ടായിരുന്ന സന്തോഷത്തിനു പകരം കുരിശു സഹിക്കയും, ലജ്ജയെ വകവെക്കാതിരിക്കയും, ഒടുവിൽ ദൈവസിംഹാസനത്തിൻെറ വലത്തുഭാഗത്തു ഇരിക്കയുംചെയ്തു.

൩. ആകയാൽ നിങ്ങൾക്ക മടുപ്പു തോന്നാതിരിക്കുവാനും, നിങ്ങളുടെ മനസ്സു ക്ഷീണിച്ചുപോകാതിരിക്കുവാനുമായി തങ്ങൾക്കുതന്നെ ശത്രുവായിത്തീൎന്നവരായ പാപികളിൽനിന്ന അവൻ എത്രമാത്രം സഹിച്ചു എന്നു നോക്കുവിൻ.

൪. പാപത്തിനു എതിരായുള്ള പോരാട്ടത്തിൽ നിങ്ങൾ രക്തത്തോളം ഇതുവരെ എത്തീട്ടില്ല.

൫. എൻെറ മകനേ, കൎത്താവിൻെറ ശിക്ഷയെ നീ നിരസിക്കരുത്. അവനാൽ ശകാരിക്കപ്പെടുമ്പോൾ നിൻെറ മനസ്സു ക്ഷീണിച്ചുപോകയുമരുത് (൬). [സുഭ. അ. ൩. വ. ൧൧: വെളി. അ. ൩. വ. ൧൯.]

൬. എന്തുകൊണ്ടെന്നാൽ കൎത്താ

വു് ആരെ സ്നേഹിക്കുന്നുവോ അവനെ ശിക്ഷിക്കുന്നു; ആരിൽ അവൻ ഇഷ്ടപ്പെടുന്നുവോ ആ മക്കളെ അടിക്കുകയും ചെയ്യുന്നു (൭) «എന്റെ മക്കളോടെന്നപോലെ നിങ്ങളോടു അവൻ അരുളിച്ചെയ്ത ഉപദേശം നിങ്ങൾ മറന്നുകളഞ്ഞു».

൭. ആകയാൽ ദൈവം മക്കളോടെന്നപോലെ നിങ്ങളോടു പ്രവൎത്തിക്കുന്നതുകൊണ്ടു ശിക്ഷ സഹിച്ചുകൊള്ളുവിൻ. എന്തെന്നാൽ സ്വന്തപിതാവു ശിക്ഷിക്കാത്ത പുത്രൻ ആരുണ്ടു്?

൮. എല്ലാമനുഷ്യൎക്കും നൽകപ്പെടുന്ന ശിക്ഷ ഇല്ലാത്തവരാകുന്നു നിങ്ങൾ എങ്കിൽ നിങ്ങൾ അന്ന്യന്മാരാകുന്നു, മക്കളല്ല.

൯. നമ്മുടെ ജഡികപിതാക്കന്മാർ നമ്മെ ശിക്ഷിക്കയും നാം അവരെ വണങ്ങുകയും ചെയ്തിരുന്നു എങ്കിൽ — ഈ സ്ഥിതിക്ക് — ആത്മാക്കളുടെ പിതാവിനു കീഴ്പ്പെട്ടു ജീവിക്കുവാൻ നാം എത്രമാത്രം കടപ്പെട്ടിരിക്കുന്നു!

൧൦. അവരോ തങ്ങൾക്കു ഇഷ്ടപ്പെട്ടതുപോലെ അല്പകാലത്തേക്കാകുന്നു നമ്മെ ശിക്ഷിച്ചിരുന്നതു്. ദൈവമാകട്ടെ നാം തന്റെ വിശുദ്ധിയിൽ പങ്കുകാരാകുവാൻ വേണ്ടി, നമ്മുടെ നന്മക്കായിട്ടു (ശിക്ഷിക്കുന്നു).

൧൧. എന്നാൽ ഏതു ശിക്ഷയും തത്സമയത്തു സന്തോഷകരമായിട്ടല്ല, മറിച്ചു്, ദുഃഖകരമായിട്ടു കരുതപ്പെടുന്നു. അവസാനത്തിലോ അതിനാൽ അഭ്യസിപ്പിക്കപ്പെട്ടവൎക്കു അതു സമാധാനത്തിന്റെയും നീതിയുടെയും ഫലങ്ങൾ നൽകുന്നു.

൧൨. ഇതിനാൽ നിങ്ങളുടെ തളൎന്ന കൈകളേയും നിങ്ങളുടെ വിറയ്ക്കുന്ന മുട്ടുകളേയും ബലപ്പെടുത്തുവിൻ.

൧൩. മുടന്തുള്ള അവയവം തെറ്റിപ്പോകാതെ സുഖം പ്രാപിക്കേണ്ടതിനായി നിങ്ങളുടെ കാലുകൾക്കു ചൊവ്വുള്ള ഊടുവഴികൾ ഉണ്ടാക്കുവിൻ.

൧൪. എല്ലാമനുഷ്യരോടുമുള്ള സമാധാനത്തിന്റെ പിന്നാലെയും, യാതൊന്നുകൂടാതെ ആൎക്കും നമ്മുടെ കൎത്താവിനെ കാണുവാൻ കഴിയാതിരിക്കുന്നുവോ ആ വിശുദ്ധിയുടെ പിന്നാലെയും ഓടിയടുക്കുവിൻ. [റോമ. അ. ൧൨. വ. ൧൮.]

൧൫. ദൈവത്തിന്റെ കൃപ ഇല്ലാത്തവനായി ആരെങ്കിലും നിങ്ങളിൽ കാണപ്പെടാതെയും, അല്ലെങ്കിൽ കൈപ്പുകളുടെ വല്ലവേരും ചെടിയെ മുളപ്പിച്ചു നിങ്ങൾക്കു കേടു വരുത്തുകയും അതിനാൽ പലരും അശുദ്ധിപ്പെടുകയും ചെയ്യാതെയും, (൧൬)

൧൬. അല്ലെങ്കിൽ വ്യഭിചാരിയായൊ, ഒരു ഭക്ഷണത്തിനു തന്റെ കടിഞ്ഞൂൽസ്ഥാനം വിററുകളഞ്ഞ ഏസോവിനെപ്പോലെ വിചാരമില്ലാത്തവനായൊ ഒരുവനും നിങ്ങളിൽ കാണപ്പെടാതെയും (൧൫) «ഇരിക്കുവാൻ ശ്രദ്ധിച്ചുകൊള്ളുവിൻ». [സൃ. അ. ൨൫. വ. ൩൩.]

൧൭. പിന്നീടു അനുഗ്രഹം അൎഹിക്കുവാൻ അവൻ ആഗ്രഹിച്ചിട്ടു നിരസിക്കപ്പെട്ടു എന്നു നിങ്ങൾ അറിയുന്നുവല്ലൊ. എന്തെന്നാൽ അവൻ കണ്ണുനീരുകളോടുകൂടി അതിനായി അപേക്ഷിച്ചിട്ടും അനുതാപത്തിനു ഇടം കണ്ടെത്തിയില്ല. [സൃ. അ. ൨൭. വ. ൩൮.]

൧൮. എന്തെന്നാൽ നിങ്ങൾ അടുത്തുവന്നിരിക്കുന്നതു എരിയുന്നതും സ്പൎശിക്കപ്പെടുന്നതുമായ അഗ്നിയോടല്ല; അന്ധകാരത്തോടും കാർമേഘത്തോ

ട്ടം കൊട്ടങ്കാററിനോട്ടമല്ല; [പുറ. അ. ൧൯. വ. ൧൨; അ. ൨൦. വ. ൨൧.]

൧൯. കാഹളത്തിൻെറ ധ്വനിയോട്ടം വാക്കകളുടെ ശബ്ദത്തോട്ട മല്ല. അതു കേട്ടവർ തങ്ങളോട്ട ഇനിയും സംസാരിക്കപ്പെടാതിരിക്കവാനായി ഒഴിഞ്ഞുമാറി.

൨൦. എന്തുകൊണ്ടെന്നാൽ ഒരു മൃഗംതന്നെയും മലയോട്ട അടുത്തുവന്നാൽ അതു കല്ലെറിയപ്പെടണം എന്ന കല്പിക്കപ്പെട്ടിരുന്നതു സഹിക്കവാൻ അവർക്ക കഴിഞ്ഞിരുന്നില്ല. [പുറ. അ. ൧൯. വ. ൧൩.]

൨൧. ഞാൻ പേടിച്ചു വിറക്കുന്നു എന്ന മൂശെ പറയുവാൻ തക്കവണ്ണം ആ കാഴ്ച അത്ര ഭയങ്കരമായിരുന്നു.

൨൨. നിങ്ങളോ സെഹിയോൻ മലയോട്ടം, ജീവനുള്ള ദൈവത്തിൻെറ പട്ടണമായ സ്വൎഗ്ഗത്തിലുള്ള ഓറെശ്ലെത്തോട്ടം, അനേകായിരം മാലാകാമാരുടെ കൂട്ടങ്ങളോട്ടം, (൨൪)

൨൩. സ്വൎഗ്ഗത്തിൽ പേരെഴുതപ്പെട്ടന്ന കടിഞ്ഞൂലുകളുടെ സഭയോട്ടം, സകലത്തിൻെറയും വിധികൎത്താവായ ദൈവത്തോട്ടം, പരിപൂൎണ്ണരായ നീതിമാന്മാരുടെ ആത്മാക്കളോട്ടം,

൨൪. പുതിയ നിയമത്തിൻെറ മദ്ധ്യസ്ഥനായ ഈശോയോട്ടം, ഹാബേലിൻെറതിനെക്കാൾ നന്നായിസംസാരിക്കുന്നതായ അവൻെറ രക്തത്തിൻെറ തളിക്കലിനോട്ടം (൨൨) «അടുത്തുവന്നിരിക്കുന്നു».

൨൫. ആകയാൽ നിങ്ങളോട്ട സംസാരിച്ചവനിൽനിന്ന ഒഴിഞ്ഞു മാറാതിരിക്കവാൻ ശ്രദ്ധിച്ചുകൊള്ളുവിൻ. എന്തെന്നാൽ ഭൂമിയിൽ തങ്ങളോട്ട സംസാരിച്ചവനിൽനിന്ന ഒഴിഞ്ഞു മാറിയവർ രക്ഷിക്കപ്പെട്ടില്ല എങ്കിൽ സ്വൎഗ്ഗത്തിൽനിന്ന നമ്മോട്ട സംസാരിച്ചവനിൽനിന്ന നാം ഒഴിഞ്ഞുമാറിയാൽ എത്രയധികമായിട്ട നാം (രക്ഷിക്കപ്പെടാതെയാകം)?

൨൬. തൻെറ സ്വരംകൊണ്ട ഭൂമിയെ ഇളക്കിയവൻ: ഞാൻ ഇനി വീണ്ടും ഒരുപ്രാവശ്യം ഭൂമിയെ മാത്രമല്ല, ആകാശത്തെക്കൂടെയും ഇളക്കം എന്ന ഇപ്പോൾ വാഗ്ദാനംചെയ്തു് അരുളിച്ചെയ്തിരിക്കുന്നു. [ഹഗി. അ. ൨. വ. ൭.]

൨൭. ഒരു പ്രാവശ്യം എന്ന അരുളിച്ചെയ്തിരിക്കുന്നതു് ഇളക്കമുള്ളവയുടെ മാററത്തെ കാണിക്കുന്നു. എന്തുകൊണ്ടെന്നാൽ അവ ഇളക്കമില്ലാത്തവ നിലനില്ക്കേണ്ടതിന ഉണ്ടാക്കപ്പെട്ടവയാകുന്നു.

൨൮. നാം ഇളക്കമില്ലാത്തരാജ്യം പ്രാപിച്ചിരിക്കകൊണ്ട വിനയത്തോട്ടം ഭയത്തോട്ടംകൂടി ദൈവത്തെ സേവിച്ചു പ്രസാദിപ്പിക്കേണ്ടതിനുള്ള കൃപയെ നാം മുറുകെപ്പിടിക്കണം.

൨൯. എന്തുകൊണ്ടെന്നാൽ നമ്മുടെ ദൈവം ദഹിപ്പിക്കുന്ന അഗ്നിയാകുന്നു. [ആവൎത്ത. അ. ൪. വ. ൨൪.]

## വ്യാഖ്യാനം.

൧. "സകല ഭാരങ്ങളും": ഓട്ടത്തിന വിഘ്നം വരുത്തുന്ന ലൌകികചിന്തകൾ, ചിന്താകുലത, ഇതരകാൎയ്യങ്ങളിലെ അതിശ്രദ്ധ ആദിയായവ. ഒലിംപിയാ ഓട്ടത്തോടാണ ക്രിസ്ത്യാനിയുടെ ഓട്ടത്തെ വി. ശ്ലീഹാ ഉപമിക്കുന്നതു്. അതിൽ സമ്മാനം ലഭിക്കുവാനായി വസ്ത്രാദികൾപോലും ഉരിഞ്ഞുമാറുകയും ശരിയായി ഓടേണ്ടതിന സകല ഭാരങ്ങളും നീക്കിക്കളയുകയും ചെയ്തിരുന്നു. – "ഓട്ടം": പോരാട്ടം

എന്നാണ പദാൎത്ഥം. ഈ പോരാട്ടം വാളും പരിശയും മററും പ്രയോഗിച്ചുള്ളതല്ല, ഓട്ട മാണ്. അതിനാൽ വെസ്റ്റ്മിൻസ്റ്റർ മുതലായി പല വിവൎത്തനങ്ങളിലും 'ഓട്ടം' എന്നു തൎജ്ജമചെയ്തിരിക്കുന്നു.

൨. "തനിക്കുണ്ടായിരുന്ന സന്തോഷത്തിനു പകരം": താൻ സ്വൎഗ്ഗീയഭാഗ്യ ങ്ങൾ അനുഭവിച്ചുകൊണ്ടിരിക്കെ.

൧൫. "കൈപ്പുകളുടെ വല്ല വേരും": അന്യന്മാൎക്കു പാപഹേതുവായിത്തീരുക യും അവരെ ദുഷിപ്പിക്കുകയും ചെയ്യുന്ന ദുൎജ്ജനങ്ങൾ; ദുർമ്മാതൃക നൽകുന്ന ദുഷ്ടന്മാർ.

൧൬. "വ്യഭിചാരി": മതത്യാഗത്തെ ഉദ്ദേശിച്ചാണ പഴയനിയമത്തിൽ ഈ പദം പലപ്പോഴും പ്രയോഗിച്ചിരിക്കുന്നത്. പുറ. അ. ൨൦. വ. ൫. വ്യ. നോക്കുക. ഇ വിടെയും മതത്യാഗി എന്നു തന്നെ ഗ്രഹിക്കണം.

൧൭. "അനുതാപത്തിനു ഇടം കണ്ടെത്തിയില്ല": ആശിസ്സ് ഏസോവിനു കൊ ടുക്കാതെ യാക്കോബിനു കൊടുത്തതിനെക്കുറിച്ചു ഇസ്ഹാക്കിനു പശ്ചാത്താപം ജനി ച്ചില്ല.

൧൮. "സ്പൎശിക്കപ്പെടുന്നതുമായ അഗ്നി": ക്രൂശ. ലും ഇങ്ങനെതന്നെ. ഗ്രീ., ല., അറ. പ്രതികളിലാകട്ടെ 'മല' എന്നുകൂടി കാണുന്നുണ്ട്. അതിനോടാണ ഈ വിശേ ഷണം ചേൎന്നുനില്ക്കുന്നത്.

൧൯. "ഒഴിഞ്ഞുമാറി": സുറിയാനിയിൽ പ്രയോഗിച്ചിരിക്കുന്ന ܐܫܬܐܠܘ എന്ന പദത്തിനു അവർ ഒഴിഞ്ഞുമാറി, അവർ പ്രാൎത്ഥിച്ചു എന്നു അൎത്ഥാന്തരങ്ങളുണ്ട്. തൻ മൂലം ചില പ്രതികളിൽ 'അവർ പ്രാൎത്ഥിച്ചു' എന്നു കാണുന്നു. ദൈവം അരുളിച്ചെയ്യാ തെ മൂശെ സംസാരിച്ചാൽ മതി എന്നു ഇസ്രായേൽജനങ്ങൾ പ്രാൎത്ഥിക്കുകയുണ്ടായല്ലൊ.

൨൧. "ഞാൻ പേടിച്ചു വിറയ്ക്കുന്നു": പുറപ്പാടുഗ്രന്ഥത്തിൽ ഈ വാക്കുകൾ കാ ണുന്നില്ല. പരമ്പരാവൃത്താന്തംമൂലമൊ പരിശുദ്ധാത്മാവു തന്റെ മനസ്സിൽ തോന്നിച്ച തുകൊണ്ടൊ സ്ലീഹാ ഇങ്ങനെ പറയുന്നു എന്നാണ കരുതപ്പെടുന്നത്.

൨൭. "അവ (ഇളക്കമുള്ളവ) ഇളക്കമില്ലാത്തവ നിലനില്ക്കേണ്ടതിനു ഉണ്ടാക്ക പ്പെട്ടവയാകുന്നു": പഴയനിയമം ഇളക്കമുള്ളതും പുതിയതു ഇളക്കമില്ലാത്തതുമാകുന്നു. പഴയനിയമം പുതിയതിന്റെ സാദൃശ്യവും പുതിയതിനുവേണ്ടി സ്ഥാപിക്കപ്പെട്ടതുമായി രുന്നതിനാൽ തനിരൂപമായ പുതിയനിയമത്തിന്റെ ആവിൎഭാവത്തിൽ സാദൃശ്യമായി രുന്ന പഴയനിയമത്തിന്റെ ആവശ്യം കഴിഞ്ഞു; അതു ഇളക്കിമാററപ്പെട്ടുപോയി.

൨൮. "കൃപയെ നാം മുറുകെപ്പിടിക്കണം": ഗ്രീ., ക്രൂശ. പ്രതികളിലും ഇങ്ങനെ കാണുന്നു. ല., അറ. പ്രതികളിലാകട്ടെ 'കൃപ നമുക്കുണ്ട്' എന്നാണ കാണുന്നത്. മൂലപദത്തിനു 'കൃപ' എന്നും 'നന്ദി' എന്നും അൎത്ഥമുള്ളതിനാൽ 'നാം നന്ദിയുള്ളവരായി രിക്കണം' എന്നും ചിലർ അൎത്ഥം പറയുന്നു.

## അദ്ധ്യായം ൧൩.

### പലവിധ ഉപദേശങ്ങളും പ്രബോധനങ്ങളും.

സഹോദരസ്നേഹം നിങ്ങളിൽ നിലനില്ക്കട്ടെ.

൨. അതിഥികളുടെപേരിൽ വേ ണ്ടസ്നേഹം നിങ്ങൾ മറന്നു കളയരു ത്. എന്തെന്നാൽ ഇതുമൂലം ചിലമനു ഷ്യർ ദൈവദൂതന്മാരെ അറിയാതെ തന്നെ സ്വീകരിക്കുവാൻ യോഗ്യരാ യിത്തീൎന്നിട്ടുണ്ട്. [റോമ. അ. ൧൨. വ. ൧൩: ൧. പത്രോ. അ. ൪. വ. ൯.— സൃ. അ. ൧൮. വ. ൩; അ. ൧൯. വ. ൨.]

൩. ബന്ധിക്കപ്പെട്ടിരിക്കുന്നവരെ, നിങ്ങളും അവരോടുകൂടി ബന്ധിക്കപ്പെട്ടിരുന്നാൽ എന്നപോലെ, ഓൎത്തുകൊൾവിൻ. നിങ്ങൾ ശരീരം ധരിച്ചിരിക്കുന്നവരാകകൊണ്ടു ഞെരുക്കം അനുഭവിക്കുന്നവരെ സ്മരിച്ചുകൊൾവിൻ.

൪. വിവാഹം സകലത്തിലും മാന്യമാകുന്നു; അവരുടെ കിടക്ക നിൎമ്മലവുമാകുന്നു. എന്നാൽ വേശ്യാവൃത്തിക്കാരേയും വ്യഭിചാരികളേയും ദൈവം വിധിചെയ്യും.

൫. നിങ്ങളുടെ മനസ്സ് ദ്രവ്യത്തെ ആഗ്രഹിക്കുന്നതായിരിക്കരുത്. മറിച്ച്, നിങ്ങൾക്കുള്ളതു നിങ്ങൾക്കു മതിയായിരിക്കട്ടെ. ഞാൻ നിന്നെ ഉപേക്ഷിക്കയില്ല, (എന്റെ) കൈകൾ നിന്നെ വിട്ടുകളകയുമില്ല എന്നു കൎത്താവുതന്നെ അരുളിച്ചെയ്തിരിക്കുന്നുവല്ലൊ. [ബർനൊ. അ. ൧. വ. ൫.]

൬. ആകയാൽ: എന്റെ കൎത്താവേ, നീ എന്റെ സഹായി; ഞാൻ ഭയപ്പെടുകയില്ല. മനുഷ്യൻ എന്നോടു എന്തു ചെയ്യും? എന്നു മനസ്സുറപ്പോടു കൂടി പറയുവാൻ നമുക്കു വകയുണ്ട്. [സങ്കീ. ൧൧൮. വ. ൬.]

൭. നിങ്ങളോടു ദൈവവചനം സംസാരിച്ച നിങ്ങളുടെ ഭരണകൎത്താക്കന്മാരെ നിങ്ങൾ ഓൎത്തുകൊൾവിൻ. അവരുടെ നടപടികളുടെ അവസാനം പരിശോധിക്കയും അവരുടെ വിശ്വാസം അനുകരിക്കയും ചെയ്യുവിൻ.

൮. ഈശോമ്ശിഹാ ഇന്നലെയും ഇന്നും എന്നും ഒരുവൻതന്നെയാകുന്നു.

൯. അന്യവും ബഹുവിധവുമായ ഉപദേശങ്ങളിലേക്കു നിങ്ങൾ കൂട്ടിക്കൊണ്ടു പോകപ്പെടരുത്. എന്തെന്നാൽ ഭക്ഷ്യങ്ങളാലല്ല, കൃപയാൽ നമ്മുടെ ഹൃദയങ്ങളെ ഉറപ്പിക്കുന്നതാകുന്നു നല്ലത്. അവയനുസരിച്ചു വ്യാപരിച്ചവൎക്കു പ്രയോജനം ഉണ്ടായിട്ടില്ലല്ലൊ.

൧൦. നമുക്കു ബലിപീഠമുണ്ട്. കൂടാരത്തിൽ ശുശ്രൂഷചെയ്യുന്നവൎക്കു അതിൽനിന്നു ഭക്ഷിക്കുവാൻപാടില്ല.

൧൧. എന്തെന്നാൽ പ്രധാനാചാൎയ്യൻ ഏതു മൃഗങ്ങളുടെ രക്തം പാപപരിഹാരത്തിനായിട്ടു വിശുദ്ധസ്ഥലത്തേക്കു കൊണ്ടുപോയിരുന്നുവോ അവയുടെ മാംസം പാളയത്തിനു വെളിയിൽവെച്ചു ദഹിപ്പിച്ചിരുന്നു. [ആച. അ. ൧൬. വ. ൨൭.]

൧൨. ഇതിനാൽ ഈശോയും തന്റെ ജനത്തെ സ്വന്തരക്തംകൊണ്ടു വിശുദ്ധീകരിക്കുവാനായി പട്ടണത്തിനു വെളിയിൽവെച്ചു പീഡസഹിച്ചു.

൧൩. ആകയാൽ നാമും അവന്റെ അവമാനം വഹിച്ചുകൊണ്ടു പാളയത്തിനു വെളിയിൽ അവന്റെ അടുക്കലേക്കു പുറപ്പെടണം.

൧൪. ഇവിടെ നമുക്കു നിലനില്ക്കുന്ന പട്ടണമില്ലല്ലൊ. മറിച്ച്, വരുവാനിരിക്കുന്നതിനെയാകുന്നു നാം പ്രതീക്ഷിക്കുന്നത്. [മിക്കാ. അ. ൨. വ. ൧൦.]

൧൫. അവൻമൂലം നാം ദൈവത്തിനു്, തന്റെ നാമത്തെ ഏറ്റുപറയുന്ന അധരങ്ങളുടെ ഫലങ്ങളാകുന്ന സ്തുതിയുടെ ബലികളെ എപ്പോഴും സമൎപ്പിക്കണം.

൧൬. ദരിദ്രന്മാരോടുള്ള കരുണയും ചേൎച്ചയും നിങ്ങൾ മറന്നുകളയരുത്. എന്തുകൊണ്ടെന്നാൽ ഈ ബലികൾകൊണ്ടു മനുഷ്യൻ ദൈവത്തെ പ്രസാദിപ്പിക്കുന്നു.

൧൭. നിങ്ങളുടെ ഭരണകൎത്താക്കന്മാർ നിങ്ങളുടെ കണക്കു കൊടുക്കു

ന്നവരായിട്ടു നിങ്ങളുടെ ആത്മാക്കളെക്കുറിച്ചു ഉണൎവ്വോടുകൂടി ഇരിക്കുന്നതുകൊണ്ടു് അവർ ഇതു നെടുവീൎപ്പുകളോടുകൂടിയല്ല, സന്തോഷത്തോടുകൂടി നിൎവ്വഹിക്കുവാൻവേണ്ടി നിങ്ങൾ അവൎക്കു കീഴടങ്ങിയിരിക്കയും അവരെ അനുസരിക്കയും ചെയ്യുവിൻ. അല്ലാഞ്ഞാൽ നിങ്ങൾക്കു നന്നല്ല.

൧൮. ഞങ്ങൾക്കുവേണ്ടി പ്രാൎത്ഥിക്കുവിൻ. സകലത്തിലും നന്നായി വ്യാപരിക്കുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നതുകൊണ്ടു ഞങ്ങൾക്കു നല്ലമനസ്സാക്ഷിയുണ്ടെന്നു ഞങ്ങൾ ഉറച്ചിരിക്കുന്നു.

൧൯. ഞാൻ വീണ്ടും വേഗത്തിൽ നിങ്ങൾക്കു തരപ്പെടേണ്ടതിനായി നിങ്ങൾ ഇതു ചെയ്യണമെന്നു നിങ്ങളോടു പ്രത്യേകമായി ഞാൻ അപേക്ഷിക്കുന്നു.

൨൦. നിത്യനിയമത്തിൻെറ രക്തത്താൽ ആട്ടിൻകൂട്ടത്തിൻെറ വലിയ ഇടയനായിരിക്കുന്ന നമ്മുടെ കൎത്താവായ ഈശോമ്ശീഹായെ മരിച്ചവരിൽനിന്നു ഉദ്ധരിച്ച സമാധാനത്തിൻെറ ദൈവം,

൨൧. തൻെറ ഇഷ്ടം ചെയ്യുവാനായി സകല സൽപ്രവൃത്തികളിലും നിങ്ങളെ പൂൎണ്ണരാക്കട്ടെ. അവൻ തൻെറ സന്നിധിയിൽ നല്ലതായിട്ടുള്ളതിനെ ഈശോമ്ശീഹാമൂലം നമ്മിൽ പ്രവൎത്തിക്കയും ചെയ്യട്ടെ. അവനു എന്നും എന്നേക്കും സ്തുതി. ആമേൻ.

൨൨. എൻെറ സഹോദരന്മാരേ, (ഈ) ആശ്വാസവചനത്തെക്കുറിച്ചു് നിങ്ങൾ ദീൎഘശാന്തതയുള്ളവരായിരിക്കണമെന്നു നിങ്ങളോടു ഞാൻ അപേക്ഷിക്കുന്നു. ചുരുക്കമായിട്ടാകുന്നുവല്ലോ നിങ്ങൾക്കു ഞാൻ എഴുതിയിരിക്കുന്നതു്.

൨൩. എന്നാൽ നമ്മുടെ സഹോദരനായ തിമാത്തേയോസ് മോചിക്കപ്പെട്ടു എന്നു നിങ്ങൾ അറിഞ്ഞുകൊൾവിൻ. അവൻ വേഗംവരുമെങ്കിൽ ഞാൻ അവനോടൊന്നിച്ചു നിങ്ങളെ കണ്ടുകൊള്ളാം.

൨൪. നിങ്ങളുടെ ഭരണകൎത്താക്കന്മാൎക്കും, (൨൫)

൨൫. സകല വിശുദ്ധന്മാൎക്കും (൨൪) «വന്ദനം പറയുവിൻ». ഇത്താലിയായിൽനിന്നുള്ളവരെല്ലാം നിങ്ങൾക്കു വന്ദനം പറയുന്നു. കൃപ നിങ്ങളോടുകൂടി (ഇരിക്കുമാറാകട്ടെ). ആമേൻ.

## വ്യാഖ്യാനം.

൩. "നിങ്ങൾ ശരീരം ധരിച്ചിരിക്കുന്നവരാകകൊണ്ടു": നിങ്ങളും ശരീരികളാകയാൽ അന്യന്മാൎക്കു നേരിട്ടിരിക്കുന്ന കഷ്ടതകൾ നിങ്ങൾക്കും വന്നുചേരാമെന്നു വിചാരിച്ചുകൊണ്ടു.— 'നിങ്ങൾ ശരീരം ധരിച്ചിരിക്കുന്നവരെപ്പോലെ' എന്നും വിവൎത്തനംചെയ്യാം. ഇതിനു 'നിങ്ങൾ പീഡയനുഭവിക്കുന്നവരുടെ ശരീരം ധരിച്ചിരുന്നാൽ എന്നപോലെ' എന്നു ചിലർ വ്യാഖ്യാനം പറയുന്നു.

൪. "സകലത്തിലും": ഗ്രീ., സുറി., ല. പ്രതികളിലെ പദങ്ങൾക്കു 'സകലത്തിലും' എന്നും 'സകലൎക്കും' എന്നും അൎത്ഥം ജനിക്കാം. പരസ്പരം ഉണ്ടായിരിക്കേണ്ട വിശ്വാസം സംരക്ഷിക്കാതെയും, വിവാഹമെന്ന കൂദാശയുടെ പരിശുദ്ധിയെ ഗണിക്കാതെയും, അന്യോന്യം സ്നേഹിക്കാതെയും, കുട്ടികളുടെ നല്ലവളൎത്തലിൽ ശ്രദ്ധപതിക്കാതെയും ഇരിക്കുന്നവരെപ്പോലെ തങ്ങളുടെ ജീവിതാവസ്ഥക്കു അനുയോജ്യമല്ലാത്ത യാതൊന്നും ചെയ്യാതിരിക്കുന്ന എല്ലാഭാൎയ്യാഭൎത്താക്കന്മാരുടെയും വിവാഹം സൽപ്ര

കാരണമായും, ഏതുകാൎയ്യത്തിലും മാന്യമെന്നാണ ശ്ലീഹാ പറയുന്നത്. 'എല്ലാവിധത്തിലും' എന്ന അറ. പ്രതിയിലും, 'എവിടെയും' എന്ന ക്രുശായയിലും അൎത്ഥനിൎണ്ണയം ചെയ്യുന്നുമുണ്ട്. – 'സകലത്തിലും' എന്നല്ല 'സകലൎക്കും' എന്നുതന്നെ അൎത്ഥം ഗ്രഹിച്ചാലും എല്ലാമനുഷ്യരും വിവാഹം ചെയ്യണമെന്ന ഈ വാക്യത്തിൽനിന്ന സിദ്ധിക്കുന്നില്ല. എല്ലാവരും വിവാഹംചെയ്യണമെന്ന കല്പനയുണ്ടായിരുന്നെങ്കിൽ വി. പൌലോസ് തന്നെയും അതു ലംഘിച്ചു എന്നുവരും. അദ്ദേഹം അവിവാഹിതനായിരുന്നല്ലൊ. മാത്രമല്ല, അവിവാഹിതജീവിതം നയിച്ചുകൊള്ളാമെന്ന ദൈവത്തോടു വാഗ്ദാനംചെയ്യവർ വിവാഹത്തിന ഒരുമ്പെട്ടാൽ തങ്ങൾക്കുതന്നെ ശിക്ഷാവിധി വരുത്തിക്കൂട്ടും. (൧. തിമാ. അ. ൫. വ. ൧൨.) – "മാന്യമാകുന്നു": 'ആകുന്നു' എന്ന ക്രിയാപദം സുറിയാനിയിലെപ്പോലെതന്നെ അറ., ക്രുശ. പ്രതികളിലും ഉള്ളതാണെങ്കിലും ഗ്രീ., ല. പ്രതികളിൽ ക്രിയാപദമില്ലാതെ 'മാന്യം' എന്ന മാത്രമേ കാണുന്നുള്ളു. തൻമൂലം ഈ പ്രതികളിൽ നിന്നുള്ള വിവൎത്തനങ്ങളിൽ 'ആയിരിക്കട്ടെ' എന്ന ക്രിയചേൎത്തു വാചകം പൂൎണ്ണമാക്കുന്നു. – വിവാഹാവസ്ഥക്കു ചേരാത്ത ദുസ്സ്വാതന്ത്ര്യപ്രയോഗങ്ങളും ക്രമലംഘനങ്ങളുംകൊണ്ടു ആ അവസ്ഥയുടെ പരിശുദ്ധിക്കു ഹാനി ഭവിപ്പിക്കരുതെന്നുള്ള ഒരുപദേശമാണിത്. ഇതിന പ്രേരകമായി അന്യഥാ പ്രവൎത്തിക്കുന്നവൎക്ക വന്നുകൂടുന്ന ശിക്ഷയെപ്പററി വാക്യശേഷം പ്രസ്താവിക്കുകയും ചെയ്യുന്നു. – "കിടക്ക നിൎമ്മലവുമാകുന്നു": ഗ്രീ., ല. പ്രതികളിൽ ഇവിടെയും ക്രിയാപദമില്ല. അറ., ക്രുശ. പ്രതികളിലാകട്ടെ ആദ്യത്തെ ക്രിയാപദംതന്നെ രണ്ടിനേയും ഭരിക്കുന്നു.

൯. "ഭക്ഷ്യങ്ങളാൽ": മൂശെയുടെ നിയമപ്രകാരമുള്ള ബലികളുടെ ഉച്ഛിഷ്ടത്താൽ – അവയ്ക്കു വിശുദ്ധീകരണശക്തിയുണ്ടെന്ന യഹൂദന്മാർ കരുതിയിരുന്നു. – "കൃപയാൽ": മ്ശീഹായുടെ കരുണാതിരേകം ഹേതുവായിട്ടു നമുക്കു ലബ്ധമായിരിക്കുന്ന കുൎബ്ബാന, കൂദാശകൾ ആദിയായവകൊണ്ട്.

൧൦. "കൂടാരത്തിൽ ശുശ്രൂഷചെയ്യുന്നവർ": യഹൂദപുരോഹിതന്മാരാദിയായവർ എന്നും കൂടാരത്തിൽ ദൈവസേവനം ചെയ്യുവന്ന യഹൂദജനസഞ്ചയം എന്നും അൎത്ഥമാക്കാം.

൧൩. "അവന്റെ അവമാനം വഹിച്ചുകൊണ്ടു": മ്ശീഹാമൂലമുള്ള രക്ഷയുടെ ഫലം അനുഭവിക്കുവാൻ ഇച്ഛിക്കുന്നവർ അവനോടുകൂടി ആക്ഷേപങ്ങളും, പീഡനങ്ങളും, മരണംതന്നെയും അനുഭവിക്കുവാൻ ഒരുങ്ങിയിരിക്കണമെന്നാണ ശ്ലീഹാ ഈ വാക്യത്തിൽ നമ്മോടുപദേശിക്കുന്നത്.

൧൬. "ദരിദ്രന്മാരോടുള്ള": അറ.ലും ഇങ്ങനെതന്നെ. ഗ്രീ., ല., ക്രുശ. പ്രതികളിൽ ഈ പദം കാണുന്നില്ല. – "ഈ ബലികൾകൊണ്ടു മനുഷ്യൻ ദൈവത്തെ പ്രസാദിപ്പിക്കുന്നു": ദൈവം ഇവമൂലം പ്രസാദിക്കയും മനുഷ്യന്റെ നേരെ പ്രീതികാണിക്കയും ചെയ്യുന്നെങ്കിൽ അവ ദൈവസമക്ഷം യോഗ്യതയുള്ളവയാണ്. അങ്ങനെയെങ്കിൽ മനുഷ്യന ദൈവകൃപ ലഭിക്കുവാനുള്ള മാൎഗ്ഗം വിശ്വാസംമാത്രമല്ലല്ലൊ.

൨൨. "നിങ്ങൾ ദീൎഘശാന്തതയുള്ളവരായിരിക്കണമെന്ന നിങ്ങളോടു ഞാൻ അപേക്ഷിക്കുന്നു": വിസ്തൃതവിഷയങ്ങളെപ്പററി വളരെ ചുരുക്കിമാത്രം പ്രതിപാദിച്ചിരിക്കുന്നതിനെക്കുറിച്ചു എന്നോ, താൻ സ്ഥാപിച്ചിട്ടില്ലാത്ത ഒരു സഭയ്ക്കായി പുറജാതികളുടെ ശ്ലീഹാ ആകുന്ന താൻ ഈവിധം ഒരു ലേഖനം അയച്ചതിനെക്കുറിച്ചു എന്നോ ആണ ഗ്രഹിക്കപ്പെടുന്നത്.

# കാതോലിക ലേഖനങ്ങൾ.

വിശുദ്ധ ശ്ലീഹന്മാരായ യാക്കോബ്, പത്രോസ്, യോഹന്നാൻ, യൂദാ എന്നിവരുടെ ലേഖനങ്ങൾക്കു കാതോലികലേഖനങ്ങൾ എന്നാണു പേർ പറയപ്പെടുന്നതു്. 'കാതോലിക' എന്ന ഗ്രീക്കു ശബ്ദത്തിനു സാമാന്യമായ, പൊതുവായ, സാർവത്രികമായ എന്നിങ്ങനെയാണു അർത്ഥം. ഈ ലേഖനങ്ങൾ ഒരു പ്രത്യേക സഭയെയൊ ആളിനെയൊ ഉദ്ദേശിക്കാതെ വിശ്വാസികളായ എവൎക്കുമായി സകലക്രിസ്ത്യാനികൾക്കും പൊതുവായ വിഷയങ്ങളെ പുരസ്കരിച്ചു എഴുതപ്പെട്ടിരിക്കുന്നതാണു ഇങ്ങനെ ഒരു നാമം ഉത്ഭവിക്കുവാനുള്ള കാരണം. യോഹന്നാൻെറ രണ്ടും മൂന്നും ലേഖനങ്ങൾ ഓരോ പ്രത്യേക ആളുകൾക്കായി എഴുതിട്ടുള്ളവയാകയാൽ കാതോലിക സംജ്ഞ ആദ്യകാലങ്ങളിൽ അവയ്ക്കുണ്ടായിരുന്നില്ല. എങ്കിലും ഈ ലേഖനങ്ങളെല്ലാം വി. പൗലോസിൻേറവയിൽ നിന്നു തിരിച്ചറിയുവാനായി കാതോലികങ്ങളെന്നു അവയും പിന്നീടു പറയപ്പെടുവാൻ ഇടയായി.

യഹൂദന്മാരും സഭയുടെ മററു ശത്രുക്കളും ക്രിസ്തീയവിശ്വാസവും സന്മാൎഗ്ഗവും നശിപ്പിക്കുവാനും സഭയ്ക്കു ദുഷ്കീൎത്തി വരുത്തുവാനും പരസ്യവും പൊതുവുമായ ലേഖനങ്ങൾമൂലം ശ്രമിച്ചിരുന്നതുകൊണ്ടു് വി. ശ്ലീഹന്മാരും പരസ്യലേഖനങ്ങളാൽതന്നെ അവരുടെ ദുരുദ്യമം തടയുവാൻ ശ്രമിച്ചു. ഈ ശ്ലീഹന്മാർ മാത്രമല്ല, മററു ശ്ലീഹന്മാരും ഈവിധംതന്നെ പ്രവൎത്തിച്ചിട്ടുണ്ടെന്നതിൽ സന്ദേഹത്തിനു അവകാശമില്ല. വി. തോമാശ്ലീഹാ ഇൻഡ്യയിൽ നിന്നു ലേഖനങ്ങൾ അയച്ചിട്ടുള്ളതായി ൨-ാം ശതാബ്ദത്തിൽ എഴുതപ്പെട്ട 'ശ്ലീഹന്മാരുടെ ഉപദേശം' (The Doctrine of the Apostles) എന്ന പുസ്തകം പ്രസ്താവിക്കുന്നു. വി. ശ്ലീഹന്മാരെ അനുകരിച്ച് റോമായിലെ വി. ക്ലെമീസ്, കോറന്തോസിലെ വി. ദിയാനേവുസിയോസ്, ആലേക്സന്ത്രിയായിലെ തെയോഫിലോസ്, പൊലികാപ്പ്, ഇഗ്നാത്തിയോസ് ആദിയായ സഭാഭരണകൎത്താക്കന്മാരും കാലാന്തരത്തിൽ മേൽ കാണിച്ച ഉദ്ദേശ്യത്തോടുകൂടിത്തന്നെ കാതോലികലേഖനങ്ങൾ അയച്ചിട്ടുണ്ടു്. അവയൊക്കെയിൽവെച്ചു പ്രസ്തുത ഏഴു ലേഖനങ്ങൾ മാത്രമേ പുതിയനിയമത്തിൻെറ ഭാഗമായും ദൈവികകൎതൃത്വമുള്ളതായും തിരുസഭയാൽ കാനോനിൽ ഉൾപ്പെടുത്തപ്പെട്ടുള്ളു. തൻമൂലം മററു ലേഖനങ്ങളിൽനിന്നു വേർതിരിക്കുവാനായി കാനോനികലേഖനങ്ങൾ എന്നും ഇവയ്ക്കു പേർ നടപ്പായി. വി. ശ്ലീഹന്മാരുടെ കാനോനാകളും, ജീവിതമുറയും, വിശ്വാസത്തിൻെറ മട്ടവും ഈ ലേഖനങ്ങൾ വിശ്വാസികൾക്കു വെളിപ്പെടുത്തുന്നതുകൊണ്ടുകൂടിയും ഇവയ്ക്കു കാനോനികങ്ങൾ എന്നു നാമം ഉത്ഭവിച്ചു എന്നും കരുതാവുന്നതാണു്.

എബ്രായക്കാൎക്കുള്ള ലേഖനം ആദിമകാലത്തു സഭയിൽ എവിടെയും പൊതുവായി സ്വീകരിക്കപ്പെട്ടിരുന്നില്ല എന്നു മുമ്പു (എബ്ര. ലേഖനം. മുഖവുര) പറഞ്ഞിട്ടുള്ളതാണല്ലൊ. അപ്രകാരംതന്നെ വി. യാക്കോബിൻെറ

ലേഖനവും, പത്രോസിന്റെ ൨-ാം ലേഖനവും, യോഹന്നാന്റെ ൨-ം ൩-ം ലേഖനങ്ങളും, യൂദായുടെ ലേഖനവും, വെളിപാടും പൌരസ്ത്യപാശ്ചാത്യസഭകളിൽ ചിലരെല്ലാം എന്നും സ്വീകരിച്ചിരുന്നതാണെങ്കിലും, വിശ്വാസവും മതവും സംബന്ധിച്ചുള്ള സന്ദേഹങ്ങളിലെ പരമവിധികർത്രിയായി മ്ശിഹായാൽ നിയമിതയായിരിക്കുന്ന കത്തോലിക്കാസഭ പാരമ്പര്യങ്ങൾ നോക്കിയും വി. ഗ്രന്ഥങ്ങളുടെ പട്ടിക പരിശോധിച്ചും അവയെ വി. ഗ്രന്ഥങ്ങളുടെ കാനോനിൽ ചേർത്തുറപ്പിച്ചതുവരെ, ആദ്യത്തിലെ മൂന്നുശതവത്സരങ്ങളിൽ അവ സാർവത്രികമായും സകലരാലും സ്വീകൃതമാകാതെപോയിട്ടുള്ളതാണ്. (പഞ്ചഗ്രന്ഥി. പ്ശീത്താ. P. XV. നോക്കുക.)

കത്തോലിക്കാസഭയെയും പൊതുസൂനഹദോസുകളെയും അപ്രമാദിത്വമുള്ള പ്രമാണമായി സ്വീകരിക്കാതിരിക്കുകയും, സഭയെ ലോകാവസാനപര്യന്തം സകലസത്യത്തിലും നയിക്കുമെന്നുള്ള മ്ശിഹായുടെ വാഗ്ദാനത്തെ നിഷേധിക്കുകയും ചെയ്യുന്നവർ വിശുദ്ധഗ്രന്ഥങ്ങൾ ഏവ, അല്ലാത്തവ ഏവ എന്നു ഏതുപ്രമാണംകൊണ്ടു നിർണ്ണയിക്കുന്നു എന്നു മനസ്സിലാകുന്നില്ല. ആംഗ്ലേയസഭയുടെ മുപ്പത്തൊമ്പതു വിശ്വാസവിഷയങ്ങളിൽ (Thirty-nine Articles of Religion of the Church of England) ആറാമത്തേതിന്റെ അർത്ഥം ദുർഗ്രഹമായിരിക്കുന്നു എന്നുള്ളതു സന്ദർഭവശാൽ ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. അതിൽ പറയുന്നു: In (or by) the name of the holy Scripture we understand those canonical Books of the Old and New Testament, of whose authority was never any doubt in the Church. 'പ്രാമാണികത്വത്തെ സംബന്ധിച്ചു സഭയിൽ ഒരിക്കലും സന്ദേഹമുണ്ടായിട്ടില്ലാത്തവയായി പഴയതും പുതിയതുമായ നിയമത്തിലെ കാനോനികപുസ്തകങ്ങളെയാണു വി. ഗ്രന്ഥം എന്ന നാമംകൊണ്ടു നാം ഗ്രഹിക്കുന്നതു്.' യാക്കോബിന്റേതു് ഉൾപ്പെടെയുള്ള പ്രസ്തുത ലേഖനങ്ങളെക്കുറിച്ചു കുറെകാലത്തേക്കു സന്ദേഹമുണ്ടായിരുന്നെന്നു മാത്രമല്ല, ഇക്കാലത്തെ നവീകരണക്കാരിൽ ചിലർ ഇപ്പോഴും സംശയിക്കുകയും ചെയ്യുന്നു. നവീകരണമുഖ്യനായ ലൂതെർ (Luther) യാക്കോബിന്റെ ലേഖനം തൃണത്തെക്കാൾ മേലല്ലെന്നും ഒരു ശ്ലീഹായ്ക്കു തക്കതല്ലെന്നും ജല്പിക്കുവാൻ ലജ്ജിക്കുന്നില്ല. ആകയാൽ മേൽകണ്ട പ്രസ്താവം അനുസരിച്ചു ഈ ലേഖനങ്ങൾ കാനോനികങ്ങളായി കരുതുകയും സ്വീകരിക്കുകയും ചെയ്യേണ്ടതല്ല. എങ്കിലും മേൽപറഞ്ഞ ആറാം വിഷയം അവസാനിക്കുന്നതിനു മുമ്പായിത്തന്നെ: All the books of the New Testament, as they are commonly received, we do receive, and account them Canonical. 'പുതിയനിയമത്തിലെ എല്ലാ പുസ്തകങ്ങളെയും, അവ സാമാന്യമായി സ്വീകരിക്കപ്പെടുന്നതുപോലെ, ഞങ്ങളും സ്വീകരിക്കുകയും കാനോനികങ്ങളായി പരിഗണിക്കുകയും ചെയ്യുന്നു' എന്നു വീണ്ടും പ്രസ്താവിച്ചിരിക്കുന്നു. മാത്രമല്ല, ആംഗ്ലേയസഭയുടെ പുതിയനിയമഗ്രന്ഥങ്ങളെല്ലാം ഇവ സുവിശേഷങ്ങളോടൊപ്പം കാനോനികങ്ങളായി യാതൊരു സൂചനയും വിജ്ഞാപനവും കൂടാതെ സ്വീകരിച്ചുമിരിക്കുന്നു.

ഈ ലേഖനങ്ങളിലെ പ്രതിപാദ്യവിഷയം വി. പൌലോസിന്റെ

ലേഖനങ്ങളിലേവയുടെ സംഗ്രഹമാണ്. യൂദാശ്ലീഹാ സത്യവിശ്വാസത്തേയും, യോഹന്നാൻ പരസ്നേഹത്തേയും, യാക്കോബ് പ്രാർത്ഥന അനുതാപം ഇവയേയും, പത്രാസ് നടപടിയുടെ ശുദ്ധിയേയും കുറിച്ചു മുഖ്യമായി പ്രതിപാദിക്കുന്നു.

വി. ഗ്രന്ഥത്തിൽ ഈ ലേഖനങ്ങൾ ചേർത്തിരിക്കുന്നതു് അവ കാനോനിൽ സ്വീകരിക്കപ്പെട്ട മുറയനുസരിച്ചല്ലാതെ ഏതെങ്കിലും പ്രാധാന്യമൊ എഴുതപ്പെട്ട കാലമൊ പരിഗണിച്ചല്ല.

ഗ്രീക്കുഭാഷയിലാണു ഈ ലേഖനങ്ങളെല്ലാം എഴുതപ്പെട്ടതു്. അതായിരുന്നു അക്കാലത്തു ബഹുജനങ്ങൾ ഉപയോഗിച്ചിരുന്ന ഭാഷ. യൂദാരാജ്യത്തിനു പുറമേ നിവസിച്ചിരുന്ന യഹൂദന്മാരും ഗ്രീക്കാണു സംസാരിച്ചിരുന്നതു്. ഈ ലേഖനങ്ങൾ എഴുതപ്പെട്ടതു മുഖ്യമായി അവരെ ഉദ്ദേശിച്ചായിരുന്നു.

---

# വി. യാക്കോബ് ശ്ലീഹാ എഴുതിയ

## ലേഖനം.

നമ്മുടെ കർത്താവിൻെറ സഹോദരൻ എന്നു വി. ഗ്രന്ഥങ്ങളിൽ പറയുന്ന (ഗാല. അ. ൧. വ. ൧൯.) ഓരൊല്ലൂരത്തെ ആദ്യമെത്രാനും, ഹൽപൈയുടെ പുത്രനുമായ (മത്താ. അ. ൧൦. വ. ൩.) വി. ചെറിയ യാക്കോബാണ് ഈ ലേഖനത്തിൻെറ കർത്താവ്. വേദനെരുക്കങ്ങളിൽ ക്രിസ്ത്യാനികൾക്കു ക്ഷമയും സ്ഥിരതയും ജനിപ്പിക്കുവാനും, പാഷണ്ഡികളുടെ ദുർബോധനങ്ങൾമൂലം അവൎക്കു നാശം നേരിടാതെ രക്ഷിക്കുവാനുമാണു വി. ശ്ലീഹാ ഈ ലേഖനം എഴുതിയതു്. വിശ്വാസത്തെയും സന്മാൎഗ്ഗത്തെയും സംബന്ധിക്കുന്ന പല കല്പനകളും ഇതിൽ അടങ്ങിയിരിക്കുന്നു. സൽപ്രവൃത്തികൾ, പ്രാർത്ഥന, ദയാകൃത്യം ഇവയെക്കുറിച്ചു വി. ശ്ലീഹാ നമ്മോടു ഉപദേശിക്കുകയും, സാക്ഷാത്തായ ജ്ഞാനം ദൈവത്തിൽ നിന്നാകുന്നു എന്നു നമ്മെ പ്രബോധിപ്പിക്കുകയും ചെയ്യുന്നു. പ്രവൃത്തികൂടാതെയുള്ള വിശ്വാസം രക്ഷക്കു പര്യാപ്തമല്ല എന്നു അദ്ദേഹം ഈ ലേഖനത്തിൽ മുഖ്യമായി പ്രസ്താവിക്കുന്നുണ്ടു്. അന്ത്യലേപനത്തെപ്പററി അവസാനഅദ്ധ്യായത്തിൽ പ്രതിപാദിക്കപ്പെടുന്നു. നിയമം, സൽപ്രവൃത്തികൾ ഇവയെക്കുറിച്ചുള്ള പഠനത്തിൽ വി. യാക്കോബും വി. പൌലോസും അന്യോന്യം യോജിക്കുന്നില്ല എന്നു പ്രഥമദൃഷ്ടിക്കു കാണപ്പെട്ടേക്കാം. എന്നാൽ യാക്കോബ്

പ്രകൃതിനിയമത്തേയും മ്ശിഹായുടെനിയമത്തേയും, പൌലോസ് മൂശെയുടെനിയമത്തേയും പുരസ്കരിച്ചാണ പ്രസ്താവിക്കുന്നതെന്നു ഓൎമ്മിക്കേണ്ടതാണ്. വി. യാക്കോബ് ഓറെശ്ലെമ്മുതന്നെ എപ്പോഴും വസിച്ചിരുന്നതിനാൽ അവിടെവെച്ചു ഈ ലേഖനം എഴുതി എന്നാണ വിദ്വജ്ജനങ്ങളുടെ അഭിപ്രായം. സുറിയായുടെ തലസ്ഥാനവും നിരവധി യഹൂദന്മാരുടെ നിവാസദേശവുമായിരുന്ന അന്തിയോക്കിയിലേക്കു ഇതു ആദ്യമായി അയക്കപ്പെട്ടു. അവിടെനിന്നു മറ്റു സ്ഥലങ്ങളിലേക്കു കൈമാറി അയക്കപ്പെട്ടുകയുണ്ടായി. ലേഖനസൃഷ്ടിയുടെ കാലം ഏതെന്നു പരിച്ഛേദിച്ചു പറയുവാൻ നിവൃത്തിയില്ല. വി. ശ്ലീഹാ തൻെറ രക്തസാക്ഷിത്വത്തിനു കുറെ മുമ്പായി ക്രി. അ. ഉദ്ദേശം സന്ധ-ൽ ഇതെഴുതിയെന്നാണ ചിലരുടെ അഭിപ്രായം. ഇതിനോടടുത്ത വേറെ ചിലയാണ്ടുകളെയാണ മറ്റു ചിലർ നിൎദ്ദേശിക്കുന്നത്.

## അദ്ധ്യായം ൧.

ഞെരുക്കങ്ങളുടെ സൽഫലം. പ്രാൎത്ഥനയും വിശ്വാസവും.
ദൈവം സൎവ്വനന്മകളുടെയും കാരണമാകുന്നു; തിന്മകളുടെ കാരണമല്ല.
നാം വേഗത്തിൽ കോപിക്കരുത്; കേൾക്കുന്നവർ മാത്രമാകാതെ
പ്രവൎത്തിക്കുന്നവരാകണം. നാവിൻെറ നിയന്ത്രണം.
പരിശുദ്ധമായ ദൈവസേവനം.

൧. ദൈവത്തിൻെറയും നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെയും ദാസനായ യാക്കോബ് (എഴുതുന്നത്:) പ്രജാതികളുടെ ഇടയിൽ ചിതറിപ്പാൎക്കുന്ന പന്ത്രണ്ടുവംശങ്ങൾക്കും വന്ദനം.

൨. എൻെറ സഹോദരന്മാരേ, നിങ്ങൾ വളരെയും വ്യത്യാസപ്പെട്ടവയുമായ പരീക്ഷകളിൽ അകപ്പെട്ടുമ്പോൾ നിങ്ങൾക്കു സൎവ്വസന്തോഷവുമുണ്ടായിരിക്കട്ടെ.

൩. വിശ്വാസത്തിൻെറ പരീക്ഷ ക്ഷമയെ നിങ്ങൾക്കായി സമ്പാദിക്കുന്നു എന്നു നിങ്ങൾ അറിയുന്നുവല്ലൊ. [റോമ. അ. ൫. വ. ൩.]

൪. എന്നാൽ നിങ്ങൾ പൂൎണ്ണരും, തികഞ്ഞവരും, യാതൊന്നിലും കുറവില്ലാതുള്ളവരും ആയിരിക്കേണ്ടതിനു ആ ക്ഷമയ്ക്കു തികഞ്ഞ പ്രവൃത്തിയുണ്ടായിരിക്കണം.

൫. നിങ്ങളിൽ ആരെങ്കിലും ജ്ഞാനം കുറഞ്ഞവനെങ്കിലോ നിരസിച്ചുകളയാതെ സകലൎക്കും ധാരാളമായി കൊടുക്കുന്ന ദൈവത്തോടു യാചിക്കട്ടെ. അപ്പോൾ അവനു നൽകപ്പെടും.

൬. എന്നാൽ സംശയിക്കാതെ വിശ്വാസത്തോടുകൂടി യാചിക്കണം. എന്തെന്നാൽ സംശയിക്കുന്നവൻ കാററടിച്ചു ഇളകുന്ന കടൽതിരകൾക്കു സദൃശനാകുന്നു. [മത്താ. അ. ൭. വ. ൭; അ. ൨൧. വ. ൨൨: മൎക്കോ. അ. ൧൧. വ. ൨൪: ലൂ. അ. ൧൧. വ. ൯: യോഹ. അ. ൧൪. വ. ൧൩; അ. ൧൬. വ. ൨൩, ൨൪.]

൭, ൮. തൻെറ വിചാരത്തിൽ സംശയിച്ചും തൻെറ വഴികളിലെല്ലാം കലങ്ങിയുമിരിക്കുന്ന ആ മനുഷ്യൻ കൎത്താവിൽ നിന്നു തനിക്കു എന്തെങ്കിലും ലഭിക്കുമെന്നു വിചാരിക്കേണ്ടാ.

ൻ. എന്നാൽ വിനീതസഹോദരൻ തന്റെ ഉയൎച്ചയിലും, (൧൦)

൧൦. ധനവാൻ, പുല്ലിന്റെപൂവു് എപ്രകാരമോ അപ്രകാരം കടന്നു പോകുന്നതുകൊണ്ടു്, തന്റെ താഴ്ചയിലും (ൻ) «പ്രശംസിക്കട്ടെ». [ബർസി. അ. ൧൪. വ. ൧൮: ഏശ. അ. ൪൦. വ. ൬: ൧. പത്രോ. അ. ൧. വ. ൨൪.]

൧൧. എന്തെന്നാൽ സൂൎയ്യൻ അതിന്റെ ചൂടോടുകൂടി ഉദിച്ചു പുല്ലിനെ ഉണക്കുന്നു. അപ്പോൾ അതിന്റെ പൂവു് വീഴുകയും അതിന്റെ കാഴ്ചയുടെ ഭംഗി നശിച്ചുപോകയും ചെയ്യുന്നു. ഇങ്ങനെതന്നെ ധനവാനും അവന്റെ വ്യാപാരങ്ങളിൽ വരണ്ടുപോകുന്നു.

൧൨. പരീക്ഷകൾ സഹിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ. എന്തുകൊണ്ടെന്നാൽ അവൻ പരിശോധിക്കപ്പെട്ട ശേഷം, ദൈവം തന്നെസ്നേഹിക്കുന്നവൎക്കു വാഗ്ദാനം ചെയ്തിരിക്കുന്ന ജീവന്റെ കിരീടം പ്രാപിക്കും. [ഈയോ. അ. ൫. വ. ൧൭]

൧൩. പരീക്ഷിക്കപ്പെട്ടപ്പോൾ: ഞാൻ ദൈവത്താൽ പരീക്ഷിക്കപ്പെടുന്നു എന്നു ആരും പറയരുതു്. എന്തെന്നാൽ ദൈവം തിന്മകളാൽ പരീക്ഷിക്കപ്പെടാത്തവനാകുന്നു; അവൻ ആരെയും പരീക്ഷിക്കുന്നുമില്ല.

൧൪. മറിച്ചു്, ഓരോരുത്തനും തന്റെ ദുരാശമൂലമാകുന്നു പരീക്ഷിക്കപ്പെടുകയും, മോഹിക്കുകയും, ആകൎഷിക്കപ്പെടുകയും ചെയ്യുന്നതു്.

൧൫. ഈ ദുരാശയാകട്ടെ ഗൎഭം ധരിച്ചു പാപത്തെ പ്രസവിക്കുന്നു. പാപമോ പൂൎണ്ണമായിത്തീൎന്നിട്ടു മരണത്തെ ജനിപ്പിക്കുന്നു.

൧൬. എന്റെ പ്രിയസഹോദരന്മാരേ, നിങ്ങൾ വഴിപിഴച്ചുപോകരുതു്.

൧൭. നല്ലതും പൂൎണ്ണവുമായ ഏതു ദാനവും, മുകളിൽനിന്നു് — വല്ല മാററമൊ, പകൎച്ചയുടെ നിഴലൊ ഇല്ലാത്തവനായ പ്രകാശങ്ങളുടെ പിതാവിൽനിന്നു് — ഇറങ്ങി വരുന്നു.

൧൮. തന്റെ സൃഷ്ടികളിൽ നാം ആദ്യഫലമാകുവാൻ അവൻ ഇച്ഛിക്കുകയും സത്യത്തിന്റെ വചനത്താൽ നമ്മെ ജനിപ്പിക്കുകയും ചെയ്തിരിക്കുന്നു.

൧൯. എന്റെ പ്രിയസഹോദരന്മാരേ, നിങ്ങളിൽ ഓരോരുത്തനും കേൾക്കുവാൻ വേഗമുള്ളവനും, സംസാരിക്കുവാൻ താമസമുള്ളവനും, കോപിക്കുവാൻ മന്ദതയുള്ളവനുമായിരിക്കണം. [സുഭ. അ. ൧൭. വ. ൨൭.]

൨൦. മനുഷ്യന്റെകോപം ദൈവത്തിന്റെ നീതിയെ പ്രവൎത്തിക്കുന്നില്ലല്ലൊ.

൨൧. ഇതിനാൽ എല്ലാ അശുദ്ധിയും തിന്മയുടെ ആധിക്യവും നിങ്ങളിൽനിന്നു ദൂരെ അകററി നിങ്ങളുടെ ആത്മാക്കളെ രക്ഷിക്കുവാൻ കഴിയുന്നതായി നമ്മുടെസ്വഭാവത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന വചനത്തെ താഴ്മയോടുകൂടി സ്വീകരിക്കുവിൻ.

൨൨. എന്നാൽ നിങ്ങൾ വചനം പ്രവൎത്തിക്കുന്നവരായിരിക്കുവിൻ. അല്ലാതെ, കേൾവിക്കാർ മാത്രം (ആയിരിക്കരുതു്). നിങ്ങളെത്തന്നെ നിങ്ങൾ വഞ്ചിക്കുകയുമരുതു്. [മത്താ. അ. ൭. വ. ൨൧, ൨൪: റോമ. അ. ൨. വ. ൧൩.]

൨൩. ഒരുവൻ വചനം പ്രവൎത്തിക്കുന്നവനാകാതെ അതു കേൾക്കുന്നവനായിരുന്നാലോ ഇവൻ കണ്ണാടിയിൽ തന്റെ മുഖം കണ്ടവനോടു സദൃശനാകുന്നു.

൨൪. എന്തെന്നാൽ ഇവൻ തന്നെത്തന്നെ കണ്ടു; കടന്നുപോയി; എപ്രകാരമായിരുന്നെന്നു മറന്നുംപോയി.

൨൫. സ്വാതന്ത്ര്യത്തിൻെറ പൂൎണ്ണമായ നിയമത്തെ നോക്കിക്കണ്ടിട്ടു അതിൽ നിലനില്ക്കുന്ന ഏവനുമോ മറക്കപ്പെടുന്ന കേൾവിയുടെ കേൾവിക്കാരനല്ല, മറിച്ച്, പ്രവൃത്തികൾ ചെയ്യുന്നവനാകുന്നു. അവൻ തൻെറ പ്രവൃത്തിമൂലംഭാഗ്യവാനായിത്തീരും.

൨൬. ഒരുവൻ ദൈവത്തിനു ശുശ്രൂഷചെയ്യുന്നു എന്നു വിചാരിക്കയും തൻെറ നാവിനെ നിയന്ത്രിക്കാതെ തൻെറ ഹൃദയത്തെ വഞ്ചിക്കയും ചെയ്യുന്നെങ്കിൽ ഇവൻെറ ശുശ്രൂഷ വ്യൎത്ഥമാകുന്നു.

൨൭. എന്തെന്നാൽ അനാഥരെയും വിധവകളെയും അവരുടെ ഞെരുക്കങ്ങളിൽ സന്ദൎശിക്കയും, ഒരുവൻ ലോകത്തിൽ നിന്നു തന്നെത്തന്നെ കളങ്കമില്ലാതെ കാത്തുകൊള്ളുകയും ചെയ്യുക എന്നിതാകുന്നു പിതാവായ ദൈവത്തിൻെറ സന്നിധിയിൽ നിൎമ്മലവും പരിശുദ്ധവുമായ ശുശ്രൂഷ.

## വ്യാഖ്യാനം.

൧. "പുറജാതികളുടെ ഇടയിൽ ചിതറിപ്പാൎക്കുന്ന പന്ത്രണ്ടു വംശങ്ങൾ": ഇസ്രായേലിലെ പന്ത്രണ്ടു ഗോത്രങ്ങളിൽനിന്നു ജനിച്ചവരൊ, പുറജാതികളിൽനിന്നു മാനസാന്തരപ്പെട്ടു അവരോടു ചേൎന്നവരൊ ആയി മുമ്പു അടിമകളായി കൊണ്ടുപോകപ്പെടുകയാലൊ ഇപ്പോൾ എസ്തപ്പാനോസിൻെറ വധത്തെ തുടൎന്നുള്ള പീഡനം നിമിത്തം നാനാദേശങ്ങളിലേക്കും ഓടിപ്പോകയാലൊ വിഭിന്നസ്ഥാനങ്ങളിൽ വസിക്കുന്ന ജനാവലി.

൩. "പരീക്ഷ ക്ഷമയെ . . . സമ്പാദിക്കുന്നു": റോമ. അ. ൫. വ. ൩-ൽ 'ക്ഷമ പരീക്ഷയെ പൂൎണ്ണമാക്കുന്നു' എന്നു പറഞ്ഞിരിക്കുന്നു. ഇവ തമ്മിൽ വിരുദ്ധമല്ല. ഗ്രീക്കിൽ ഈ ഇരുസ്ഥാനങ്ങളിലും ഒരേപദമല്ല പ്രയോഗിച്ചിരിക്കുന്നതു്. യാക്കോബ് പ്രയോഗിച്ചിരിക്കുന്ന പദത്തിനു മനുഷ്യമനസ്സിനെ പരീക്ഷിക്കുന്ന വിഷയങ്ങളായ കഷ്ടത, പീഡനം ഇത്യാദികൾ എന്നും, പൌലൊസിൻെറ പദത്തിനു ഈ പരീക്ഷമൂലം സിദ്ധിക്കുന്ന ഫലം, സാക്ഷ്യം, പരീക്ഷയിൽ തെളിഞ്ഞു എന്ന അവസ്ഥ എന്നുമാണൎത്ഥം.- രണ്ടുവസ്തുക്കൾ പരസ്പരം കാരണവും ഫലവുമാകാവുന്നതുമാണല്ലൊ. അഗ്നി ചൂടിനേയും, ചൂടു അഗ്നിയേയും, നീരാവി മഴയേയും, മഴ നീരാവിയേയും, തണുത്ത വായുമണ്ഡലം ജലത്തേയും ജലം തണുത്തവായുമണ്ഡലത്തേയും ഉണ്ടാക്കുന്നില്ലെ?

൯. "ഉയൎച്ച": ലഭിക്കുവാനിരിക്കുന്ന ഉന്നതി.

൧൦. "താഴ്ച": ധനം പുഷ്പസമാനം ക്ഷണത്തിൽ നഷ്ടമായിപ്പോകുന്നതിനാൽ വന്നുചേരുന്ന വിനീതാവസ്ഥ.

൧൨. "സ്നേഹിക്കുന്നവൎക്കു വാഗ്ദാനം ചെയ്തിരിക്കുന്ന ജീവൻെറ കിരീടം": സകലവും വിശ്വാസത്തിന്മേൽ സ്ഥാപിതമാണെങ്കിൽ ആ വിശ്വാസം സ്നേഹംമൂലം പ്രവൎത്തിക്കുന്നതായിരിക്കണമെന്നാണു ഇതിൽനിന്നു സിദ്ധിക്കുന്നതു്.

൧൩. "പരീക്ഷിക്കപ്പെടാത്തവനാകുന്നു": അറ. പ്രതിയിലും വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിലും കാണുന്നതും ഇങ്ങനെതന്നെയാണു്. ഗ്രീക്കുപദത്തിനു കൎത്തരി അൎത്ഥവും കൎമ്മണി അൎത്ഥവുമുണ്ടു്. തന്മൂലം ല-ൽ കൎത്തരി അൎത്ഥത്തിൽ 'ദൈവം പരീക്ഷിക്കുന്നവനല്ല' എന്നു വിവൎത്തനം ചെയ്തിരിക്കുന്നു. ഇതിനു അനുകൂലമായി വ്യാഖ്യാനിക്കുന്നവർ 'അവൻ ആരെയും പരീക്ഷിക്കുന്നുമില്ല' എന്നു കാണുന്ന വാക്യശേഷം പ്രസ്താവിതകാൎയ്യത്തെ ഒന്നുകൂടി വിശദമാക്കുന്നതേയുള്ളു എന്നാണു പറയുന്നതു്. ക്രൂശംൽ

'ദൈവം തിന്മയിലേക്കു പരീക്ഷിക്കുന്നില്ല, അവൻ ആരെയും പരീക്ഷിക്കുന്നുമില്ല' എന്നു കാണുന്നുമുണ്ട്. ഗ്രീ., ല· പ്രതികളിലെ പദങ്ങളെ ആസ്പദമാക്കി: 'ദൈവം നല്ലവരെയല്ലാതെ ദുഷ്ടന്മാരെ പരീക്ഷിക്കുന്നില്ല' എന്നു ചിലരും, 'ദൈവം തിന്മകളിൽനിന്നു അകററുന്നവൻ' എന്നു വേറെ ചിലരും വ്യാഖ്യാനിക്കുന്നതായും കാണുന്നു· – "ആരെയും പരീക്ഷിക്കുന്നുമില്ല": പാപത്തിൽ വീഴിക്കുവാനായി പരീക്ഷിക്കുന്നില്ല; അബ്രാഹത്തെയും, എബ്രായജനങ്ങളേയും, ഈയോബിനേയുംമററും പരീക്ഷിച്ചതുപോലെ യോഗ്യത വർദ്ധിപ്പിക്കുവാനും, ലോകസമക്ഷം പ്രത്യക്ഷമാക്കുവാനും ദൈവം പരീക്ഷിക്കുന്നുണ്ട്.

൧൫. ദുരാശ ഗർഭംധരിക്കുമ്പോൾ (മനുഷ്യന്റെ സ്വതന്ത്രമനസ്സ് അതിനു സമ്മതിക്കുമ്പോൾ) പാപത്തെ പ്രസവിക്കുന്നു, അഥവാ നമ്മുടെ ദുരാശ പാപമായിത്തീരുന്നു· പാപം പൂർണ്ണമായിത്തീർന്നിട്ട്, എന്നുവെച്ചാൽ, ഘനമായ എതെങ്കിലും പാപം പൂർത്തിയാകുമ്പോഴൊ അതിനു സമ്മതിക്കുകപോലും ചെയ്യുമ്പോഴൊ അതു മരണത്തെ ജനിപ്പിക്കുന്നു, അതായതു് ആത്മാവിനെ നിത്യമരണത്തിനു പാത്രമാക്കുന്നു· – പരീക്ഷയിൽ മൂന്നു നിലഭേദങ്ങളുണ്ടെന്നു ധർമ്മശാസ്ത്രികൾ ഈ വാക്യത്തെ ആസ്പദമാക്കി സിദ്ധാന്തിക്കുന്നുണ്ട്: ൧. വിചാരംമാത്രം; ൨. സന്തോഷം; ൩· സമ്മതം· – ൧. പിശാചൊ ബലഹീനമായ നമ്മുടെ സ്വഭാവമൊ നമ്മുടെ ബോധത്തിൽ ദുർവ്വിചാരം വരുത്തി നമ്മെ പരീക്ഷിക്കുന്നു. നമ്മുടെ ബോധത്തിൽ എത്തുപെടുന്ന വിഷയങ്ങൾ എത്രതന്നെ ഹീനവും, വിചാരം എത്ര ദീർഘവും, എത്രതന്നെ പേർത്തുപേർത്തു വന്നുകൊണ്ടിരിക്കുന്നതുമായിരുന്നാലും ആ വിചാരങ്ങൾ ഒരുവിധത്തിലും കുററമല്ല. അതിനെ തടുക്കുവാൻ നമുക്കു സാധിക്കയില്ലല്ലൊ. എന്നല്ല, നമ്മുടെ മനസ്സിനു അവയോടു അതൃപ്തിതോന്നുകയും, അവയെ തടുക്കുകയും ചെയ്യുന്നെങ്കിൽ നമ്മുടെ ആ പ്രതിരോധനം ദൈവദൃഷ്ടിയിൽ വിലയുള്ളതും ദൈവത്തിന്റെ കരുണനിമിത്തം സമ്മാനത്തിനു അർഹവുമാകുന്നു. – ൨. ഈ വിചാരങ്ങൾകൊണ്ടു ഇന്ദ്രിയങ്ങളിലൊ ശരീരത്തിലൊമാത്രം സന്തോഷം ജനിച്ചു എന്നു വരാം· എന്നാൽ മനസ്സ് ഒരു വിധത്തിലും സമ്മതിക്കാതിരിക്കയും മനസ്സിനു വിരോധമായിട്ടു അതു സംഭവിക്കയും ചെയ്താൽ ഈ സ്ഥിതിയിലും പാപമില്ല· പരീക്ഷിക്കപ്പെടുന്നവൻ അതിനെ തടുക്കുവാൻവേണ്ട യത്നം ചെയ്യാതിരുന്നാൽ ഉപേക്ഷ അല്ലമെങ്കിൽ പാപവും ലഘുവായിരിക്കും. അവൻ ദുർവിചാരത്തിൽ മനഃപൂർവ്വം സന്തോഷിച്ചാൽ, പ്രവർത്തിക്കണമെന്നുള്ള മനസ്സും ഉദ്ദേശ്യവുമില്ലാതിരുന്നാലും, മനഃപൂർവ്വമായ ആ സന്തോഷം ഘനപാപമാകുന്നു. എന്തെന്നാൽ പ്രവർത്തിക്കുവാനല്ലെങ്കിലും പാപകരമായ വിചാരത്തിനു മനസ്സുകൊണ്ടും ഹൃദയംകൊണ്ടും സമ്മതിച്ചു. സമയം അല്പമായിരുന്നാലും പാപം വലുതും മരണകരവുമാകും. എന്തെന്നാൽ പരീക്ഷ ദീർഘസമയം നിലനിന്നിട്ടും പാപമാകാതെ പോകുന്നു; അങ്ങനെതന്നെ അല്പനേരംകൊണ്ടു ഘനപാപവും ഉണ്ടാകുന്നു. നാം പാപത്തെപ്പററി വിധിചെയ്യേണ്ടതു സമയദൈർഘ്യംകൊണ്ടല്ല, മനസ്സിന്റെ ചാച്ചിലും സമ്മതവുംകൊണ്ടാണ്. – ൩. പാപി ദുർവിചാരത്തിനു കീഴ്പ്പെടുന്നു; അവന്റെ മനസ്സ് പൂർണ്ണമായിട്ടു അതിനു സമ്മതിക്കുന്നു: പ്രവൃത്തിയിലാക്കുവാൻ തക്ക അവസരം മാത്രമേ പോരാതിരിക്കുന്നുള്ളു. ഈ സ്ഥിതിയിൽ അവൻ ഹൃദയംകൊണ്ടു പ്രവർത്തിച്ചുകഴിഞ്ഞു. 'ഒരു സ്ത്രീയെ മോഹിക്കുവാൻ അവളെ നോക്കുന്ന ഏവനും ഉടനെ തന്നെ തന്റെ ഹൃദയംകൊണ്ടു അവളോടു വ്യഭിചാരം ചെയ്തുകഴിഞ്ഞു' എന്നു ന. കർത്താവു (മത്താ. അ· ൫. ൨. ൨൮.) അരുളിച്ചെയ്തിട്ടുണ്ടല്ലൊ.

൧൮. "ആദ്യഫലം": ആദ്യക്രിസ്ത്യാനികൾ, ക്രിസ്തീയമതത്തിന്റെയും സഭയുടെയും ആദിമസന്താനങ്ങൾ, ആദ്യത്തെ വിശ്വാസികൾ.

൨൭. "സ്വാതന്ത്ര്യത്തിന്റെ പൂൎണ്ണമായ നിയമം": ക്രിസ്തീയനിയമം. പഴയനിയമം ഭയത്തിന്റെതും ദാസ്യത്തിന്റെതും ആയിരുന്നു. നിയമം കണ്ണാടിയാണ്. നമ്മുടെ പോരായ്മകൾ കണ്ടുപിടിച്ചു തിരുത്തുവാൻ അതു നമ്മെ സഹായിക്കുന്നു.

## അദ്ധ്യായം ൨.

മുഖം നോക്കരുത്. പ്രമാണത്തിൽ എന്തെങ്കിലും
ലംഘിക്കുന്നതിനാലുള്ള അപകടം. പ്രവൃത്തികൂടാതെയുള്ള
വിശ്വാസം ചത്തതാകുന്നു.

൧എന്റെ സഹോദരന്മാരേ, നിങ്ങൾ നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെ മഹിമയുടെ വിശ്വാസം മുഖംനോക്കിക്കൊണ്ടു അനുസരിക്കുന്നവരാകരുത്. [ആച. അ. ൧൯. വ. ൧൭: ആവൎത്ത. അ. ൧. വ. ൧൭; അ. ൧൬. വ. ൧൯: സുഭ. അ. ൨൪. വ. ൨൩.]

൨. എന്തെന്നാൽ നിങ്ങളുടെ സംഘത്തിലേക്കു പൊൻമോതിരമൊ മോടിയുള്ള വസ്ത്രങ്ങളൊ ഉള്ള ഒരുവൻ പ്രവേശിക്കയും, മുഷിഞ്ഞ വസ്ത്രങ്ങളുള്ള ഒരു ദരിദ്രനും പ്രവേശിക്കയും, (൩)

൩. നിങ്ങൾ മോടിയുള്ള വസ്ത്രങ്ങൾ ധരിച്ചിരിക്കുന്നവനെ നോക്കി അവനോടു: നീ ഇവിടെ സുഖമോടിരിക്കുക എന്നു പറയുകയും, ദരിദ്രനോടു: നീ അവിടെ നില്ക്കുക എന്നൊ ഇവിടെ ഞങ്ങളുടെ പാദങ്ങളുടെ പീഠത്തിനു മുമ്പിൽ ഇരിക്കുക എന്നൊ പറയുകയും (൨) «ചെയ്താൽ»

൪. ഹാ! നിങ്ങൾ നിങ്ങളുടെ ഉള്ളുകൊണ്ടുതന്നെ നിങ്ങളെ വേൎതിരിച്ചില്ലയൊ? ദുൎവിചാരങ്ങളുടെ വേൎതിരിവുകാരായിത്തീൎന്നില്ലയൊ?

൫. എന്റെ പ്രിയസഹോദരന്മാരേ, കേൾക്കുവിൻ: ദൈവം തന്നെ സ്നേഹിക്കുന്നവൎക്കു വാഗ്ദാനം ചെയ്തിരിക്കുന്ന രാജ്യത്തിൽ അവകാശികളാകുവാൻ വിശ്വാസത്തിൽ സമ്പന്നന്മാരായ ഈ ലോകത്തിലെ ദരിദ്രരെയല്ലയൊ തിരഞ്ഞെടുത്തിരിക്കുന്നത്?

൬. നിങ്ങളോ ദരിദ്രനെ നിന്ദിച്ചുകളഞ്ഞു. ഹാ! ധനവാന്മാർ നിങ്ങളുടെമേൽ വമ്പു ഭാവിക്കുന്നില്ലയൊ? അവർ ന്യായാസനത്തിങ്കലേക്കു നിങ്ങളെ വലിച്ചുകൊണ്ടുപോകുന്നില്ലയൊ?

൭. ഹാ! നിങ്ങൾക്കു വിളിക്കപ്പെട്ടിരിക്കുന്ന നല്ല പേരിനെ അവർ ദുഷിക്കുന്നില്ലയൊ?

൮. നിന്നെപ്പോലെ നിന്റെ അയൽക്കാരനെ നീ സ്നേഹിക്കുക എന്നു എഴുതപ്പെട്ടിരിക്കുന്നതിനൊത്തവണ്ണം നിങ്ങൾ ദൈവത്തിന്റെ നിയമം ഇതിൽ പൂൎത്തിയാക്കുന്നു എങ്കിൽ നല്ലതുതന്നെ. [ആച. അ. ൧൯. വ. ൧൮: മത്താ. അ. ൨൨. വ. ൩൯: ൧ക്കോ. അ. ൧൨. വ. ൩൧: റോമ. അ. ൧൩. വ. ൯: ഗാല. അ. ൭. വ. ൧൪.]

൯. നിങ്ങൾ മുഖംനോക്കുന്നു എങ്കിലോ നിങ്ങൾ പാപംചെയ്യുന്നു. നിയമംലംഘിക്കുന്നവരെപ്പോലെ നിയമത്താൽ നിങ്ങൾ കുററംവിധിക്കപ്പെടുകയും ചെയ്യുന്നു. [ആച. അ. ൧൯. വ. ൧൭: യാക്കൊ. അ. ൨. വ. ൧.]

൧൦. എന്തെന്നാൽ ഒരുവൻ നിയമം മുഴുവൻ കാക്കുകയും ഒന്നിൽ തെററുചെയ്കയും ചെയ്താൽ അവൻ

നിയമം മുഴുവനും കുററക്കാരനായിത്തീൎന്നു. [മത്താ. അ. ൫. വ. ൧൯.]

൧൧. നീ വ്യഭിചാരം ചെയ്യരുതു എന്നു അരുളിച്ചെയ്യുവൻതന്നെ നീ കൊല്ലരുതു എന്നും അരുളിച്ചെയ്തിരിക്കുന്നു. എന്നാൽ നീ വ്യഭിചാരം ചെയ്യുന്നില്ല എങ്കിലും കൊല്ലുന്നു എങ്കിൽ നീ നിയമം ലംഘിക്കുന്നവനായിത്തീൎന്നിരിക്കുന്നു.

൧൨. സ്വാതന്ത്ര്യത്തിൻെറ നിയമം അനുസരിച്ചു വിധിക്കപ്പെട്ടവാനിരിക്കുന്നവരെപ്പോലെ സംസാരിക്കുവിൻ. അങ്ങനെ പ്രവൎത്തിക്കയും ചെയ്യുവിൻ.

൧൩. എന്തെന്നാൽ കരുണ പ്രവൎത്തിക്കാത്തവൻെറമേൽ കരുണയില്ലാത്ത വിധിയുണ്ടാകും. കരുണകൊണ്ടു വിധിയെക്കുറിച്ചു നിങ്ങൾ പ്രശംസിക്കും.

൧൪. എൻെറ സഹോദരന്മാരേ, ഒരുവൻ എനിക്കു വിശ്വാസമുണ്ടു് എന്നു പറയുകയും അവനു പ്രവൃത്തികൾ ഇല്ലാതിരിക്കുകയും ചെയ്താൽ എന്തുപ്രയോജനം? അവൻെറ വിശ്വാസത്തിന്നു് അവനെ രക്ഷിക്കുവാൻ കഴിയുമൊ?

൧൫. ഒരു സഹോദരനൊ സഹോദരിയൊ നഗ്നരായും അഹൎവൃത്തിക്കു വക ഇല്ലാത്തവരായും ഇരിക്കയും,[൧. യോഹ. അ. ൩. വ. ൧൭.]

൧൬. നിങ്ങളിൽ ഒരാൾ അവരോടു: നിങ്ങൾ സമാധാനത്തോടു കൂടിപോയി, തീകാഞ്ഞു തൃപ്തരാകുവിൻ എന്നു പറയുകയും, ശരീരത്തിൻെറ ആവശ്യത്തിനു വേണ്ടതു അവൎക്കു കൊടുക്കാതിരിക്കുകയും ചെയ്താൽ എന്തുപ്രയോജനം?

൧൭. അപ്രകാരംതന്നെ പ്രവൃത്തികൾക്രൂടാതെയുള്ള വിശ്വാസം തനിയേ ചത്തതാകുന്നു.

൧൮. എന്തുകൊണ്ടെന്നാൽ: നിനക്കു വിശ്വാസമുണ്ടു്, എനിക്കോ പ്രവൃത്തികളുണ്ടു്. പ്രവൃത്തികൾക്രൂടാതെയുള്ള നിൻെറ വിശ്വാസം എന്നെ കാണിക്കുക. ഞാനും എൻെറ വിശ്വാസം എൻെറ പ്രവൃത്തികൾകൊണ്ടു നിന്നെ കാണിക്കാം എന്നു ആരെങ്കിലും പറയാം.

൧൯. ദൈവം ഏകനാകുന്നു എന്നു നീ വിശ്വസിക്കുന്നുവല്ലൊ. അതു നല്ലതുതന്നെ. പിശാചുക്കളും വിശ്വസിക്കുകയും വിറയ്ക്കുകയും ചെയ്യുന്നു.

൨൦. എന്നാൽ, അല്ലയൊ ബലഹീനനായ മനുഷ്യാ, പ്രവൃത്തികൾ ക്രൂടാതെയുള്ള വിശ്വാസം ചത്തതാകുന്നു എന്നു ഗ്രഹിക്കുവാൻ നീ ഇച്ഛിക്കുന്നുവൊ?

൨൧. നമ്മുടെ പിതാവായ അബ്രാഹം തൻെറ പുത്രനായ ഇസ്ഹാക്കിനെ ബലിപീഠത്തിന്മേൽ കയററിയ പ്രവൃത്തികൾകൊണ്ടല്ലയൊ നീതീകരിക്കപ്പെട്ടതു്? [സൃ. അ. ൨൨. വ. ൯.]

൨൨. അവൻെറ വിശ്വാസം അവൻെറ പ്രവൃത്തികളെ സഹായിച്ചു എന്നും, പ്രവൃത്തികൾകൊണ്ടു അവൻെറ വിശ്വാസം പൂൎണ്ണമായി എന്നും നീ കാണുന്നുവല്ലൊ.

൨൩. അബ്രാഹം ദൈവത്തിൽ വിശ്വസിച്ചു, അതു അവനു നീതിക്കായിട്ടു ഗണിക്കപ്പെട്ടുകയും ചെയ്തു എന്നു പറഞ്ഞിരിക്കുന്ന തിരുവെഴുത്തു ഇങ്ങനെ നിവൃത്തിയായി. അവൻ ദൈവത്തിൻെറ ഇഷ്ടൻ എന്നു വിളിക്കപ്പെട്ടുകയും ചെയ്തു. [സൃ. അ. ൧൫. വ. ൬: റോമ. അ. ൪. വ. ൩: ഗാല. അ. ൩. വ. ൬.– ൨. ബൈർ. അ. ൨൦. വ. ൭.]

൨൪. മനുഷ്യൻ വിശ്വാസംമാത്രംകൊണ്ടല്ല, പിന്നെയൊ, പ്രവൃ

ത്തികൾകൊണ്ടു നീതികരിക്കപ്പെട്ടു എന്നു നി കാണുന്നുവല്ലൊ.

൨൫. ഇപ്രകാരംതന്നെ വേശ്യയായ റാഹാബും ഒററുകാരെ സ്വീകരിക്കയും, വേറെവഴിക്കു അവരെ പുറത്തുവിടുകയും ചെയ്തു പ്രവൃത്തികൾകൊണ്ടല്ലയൊ നീതികരിക്കപ്പെട്ടതു? [ബർനൊ. അ. ൨. വ. ൩൧: എബ്ര. അ. ൧൧. വ. ൩൧.]

൨൬. പ്രാണനില്ലാത്ത ശരീരം എങ്ങനെ ചത്തതായിരിക്കുന്നുവോ അങ്ങനെതന്നെ പ്രവൃത്തികൾ കൂടാതെയുള്ള വിശ്വാസവും ചത്തതാകുന്നു.

## വ്യാഖ്യാനം.

൧. "മുഖം നോക്കി": വിശ്വാസവിഷയങ്ങളിലും, ക്രിദാശകളുടെ അനുഷ്ഠാനം മററു ആത്മികകൎമ്മങ്ങൾ ഇവയിലും ആൾഭേദം വിചാരിക്കരുതു്. ധനവാന്റെ ആത്മാവിനെപ്പോലെതന്നെ ദരിദ്രന്റെ ആത്മാവിനെയും കരുതണം. ന്യായവിധി ചെയ്യുന്നതിലും ഉദ്യോഗങ്ങൾക്കു ആളുകളെ നിയമിക്കുന്നതിലും മുഖദാക്ഷിണ്യം വിചാരിച്ചുകൂടാത്തതാണു്.

൪. "നിങ്ങളെ വേർതിരിച്ചില്ലയൊ?": വലിയവനെന്നും ചെറിയവനെന്നും രണ്ടിനമായി വ്യത്യാസപ്പെടുത്തിയില്ലയൊ? — "ദുർവിചാരങ്ങളുടെ വേർതിരിവുകാരായിത്തീൎന്നില്ലയൊ?": ദുർവിചാരം, യുക്തിപൂൎവ്വമല്ലാത്ത ചിന്തനം ഇവയനുസരിച്ചു കാൎയ്യനിൎണ്ണയം ചെയ്യുന്നവരായി ഭവിച്ചുമില്ലയൊ? — ഈ വാക്യം പല പ്രതികളിലും ദുർഗ്രഹമായി കാണുന്നു. ഗ്രീ., ല. പ്രതികളിലെ സാരം: നിങ്ങൾതന്നെ വിധിക്കുന്നില്ലയൊ? അന്യായവിചാരങ്ങളുടെ വിധികൎത്താക്കളായിത്തീൎന്നില്ലയൊ? എന്നാണു്. ധനി, നിൎദ്ധനൻ എന്നു രണ്ടു ഇനമാക്കി മനസ്സുകൊണ്ടു ചെയ്യുന്ന വേർതിരിവിനെയാണു വിധി എന്നു ഇവിടെപ്പറയുന്നതു്. അന്യായവിചാരങ്ങളുടെ വിധികൎത്താക്കൾ എന്നതു ന്യായകാരണങ്ങളെ ആസ്പദമാക്കാതെ വിധിക്കുന്നവർ എന്നു ഗ്രഹിക്കണം. ഇതും സുറിയാനിയിൽനിന്നു വിഭിന്നമല്ല.

൭. "നിങ്ങൾക്കു വിളിക്കപ്പെട്ടിരിക്കുന്ന നല്ലപേരിനെ": ക്രിസ്ത്യാനികൾ എന്ന നാമത്തെ.

൮. "ദൈവത്തിന്റെ നിയമം": ഗ്രീ., ല., അറ. പ്രതികളിൽ 'രാജകീയനിയമം' എന്നാണു കാണുന്നതു്. ദൈവം കൎത്താക്കളുടെ കൎത്താവും രാജാക്കളുടെ രാജാവുമാണല്ലൊ.

൧൦. "നിയമം മുഴുവനും കുററക്കാരനായിത്തീൎന്നു": ഇതു അക്ഷരാൎത്ഥത്തിൽ ഗ്രഹിക്കേണ്ടതല്ലെന്നു സ്പഷ്ടമാണല്ലൊ. ഒരാൾ കൊല്ലുന്നതുകൊണ്ടു അവൻ വ്യഭിചാരം ചെയ്തു എന്നു വരുന്നില്ല. ഇതു അടുത്ത വാക്യം പ്രസ്താവിക്കുന്നുമുണ്ടു്. — ഒരു നിയമം ലംഘിക്കുന്നവൻ സകല നിയമങ്ങളും പ്രവാചകങ്ങളും ഏതിൽ വേരൂന്നിനില്ക്കുന്നുവോ ആ സ്നേഹത്തിനു (ദൈവസ്നേഹത്തിനും പരസ്നേഹത്തിനും) വിരോധമായി പ്രവൎത്തിക്കുന്നതിനാൽ അവൻ നിയമദാതാവിനെ വകവെക്കാതെ പ്രവൎത്തിക്കുന്നു; സകല നിയമങ്ങളെയും ലംഘിക്കുന്നതുപോലെയും ആയി. ഒരു പ്രമാണത്തിന്റെ ഘനമായ ലംഘനംമൂലം മററു പ്രമാണങ്ങളുടെയെല്ലാം അനുസരണം നിഷ്ഫലമാക്കിത്തീൎക്കയും ചെയ്യുന്നു. എന്തെന്നാൽ നിയമലംഘകൻ അശുദ്ധനായിക്കഴിഞ്ഞു. അശുദ്ധമൊന്നും സ്വൎഗ്ഗത്തിൽ പ്രവേശിക്കുകയില്ലല്ലൊ. ദൈവവും ആത്മാവും തമ്മിലുള്ള സ്നേഹബന്ധം തകൎന്നു. കൃപാവരം നഷ്ടമായി. ഇരുട്ടും വെളിച്ചവും ഒരുമിച്ചു സ്ഥിതിചെയ്യുവാൻ വഹിയാത്തതുപോലെ പാപമാലിന്യവും കൃപാവരവും ഒരുമിച്ചു സ്ഥിതിചെയ്യുവാൻ നിവൃത്തിയില്ല. തന്മൂലം മറെറല്ലാം നിയമങ്ങൾ അനുസരിച്ചുകൊണ്ടിരുന്നാലും കൃപാ

വരം ആത്മാവിനു ലബ്ധമാകയുമില്ല. ദൈവത്തോടുള്ള സ്നേഹബന്ധം വീണ്ടും ഉണ്ടാകയുമില്ല. ഇതുകൊണ്ടു അവൻ സകല നിയമങ്ങളും ലംഘിച്ചു എന്നു ഒരു വിധത്തിൽ പറയാം. – നിയമത്തിലെ എല്ലാ കല്പനകളുംകൂടി മുഴുവനും പൂൎണ്ണവുമായ ഏകനിയമമായിട്ടും കല്പനകളുടെ ഒരുശൃംഖലയായിട്ടുമാണു പരിഗണിക്കപ്പെടേണ്ടതു്. ഈ ശൃംഖലയുടെ ഒരു കണ്ണിപൊട്ടിയാൽ ശൃംഖലമുഴുവൻ പൊട്ടി. കല്പനകളെല്ലാംകൂടിയുള്ള പൂൎണ്ണത നഷ്ടമാകയും ചെയ്യും. ആകയാൽ ഏതെങ്കിലും പ്രമാണത്തിനെതിരായി ഘനമായ കുററം ചെയ്യുന്ന ഒരു പാപി നിത്യശിക്ഷക്കു അൎഹനായിത്തീരുന്നു. എങ്കിലും പുണ്യപൂൎണ്ണതയിലും വിശുദ്ധിയിലും കുറവായി ജീവിതം നയിച്ച ഒരാൾക്കു സ്വൎഗ്ഗത്തിൽ കുറവായ സമ്മാനമുണ്ടാകുന്നതുപോലെ ഒരുനിയമമൊ ചിലനിയമങ്ങൾമാത്രമൊ ലംഘിച്ചവൎക്കു നരകത്തിൽ കുറവായ ശിക്ഷമാത്രമുണ്ടായിരിക്കുന്നതാണു്. – ഒരു നിയമം ലംഘിക്കുന്നവൻ നരകശിക്ഷക്കു അൎഹനാകുന്നുഎങ്കിൽ ഒരു നിയമം അനുസരിക്കുന്നവൻ സ്വൎഗ്ഗഭാഗ്യത്തിനും അൎഹനാകേണ്ടതല്ലെ എന്നു ആരെങ്കിലും സംശയിച്ചേക്കാം. അല്ല, എന്നാണു ഇതിനുള്ള സമാധാനം. കാരണം മുകളിൽ പ്രസ്താവിച്ചിട്ടുള്ളവയിൽ കാണാവുന്നതാണു്.

൧൩. "കരുണകൊണ്ടു വിധിയെക്കുറിച്ചു നിങ്ങൾ പ്രശംസിക്കും": ശിക്ഷാവിധിയിൽ ഉൾപ്പെട്ടില്ല എന്നുവെച്ചു സന്തോഷിക്കയും സ്വയം അഭിനന്ദിക്കയും ചെയ്യും. 'വിധിയെ ഒഴിഞ്ഞുമാറും' എന്നും സുറി. പദങ്ങൾക്കു അൎത്ഥമുണ്ടു്. രണ്ടും ഒന്നു തന്നെയാണല്ലൊ.

൧൪. "അവന്റെ വിശ്വാസത്തിനു് അവനെ രക്ഷിക്കുവാൻ കഴിയുമൊ?": പ്രകൃതിശക്തിയാൽ മാത്രമുള്ള പഴയനിയമക്രിയകൾ കൂടാതെ കൃപാവരത്താലുള്ള സൽകൎമ്മങ്ങൾ ഉൾപ്പെടുന്ന ക്രിസ്തീയവിശ്വാസംകൊണ്ടു രക്ഷ പ്രാപിക്കാമെന്നു വി. പൌലോസ് പറഞ്ഞിട്ടുള്ളതിനെ, ഇക്കാലത്തെ നവീകരണക്കാരെപ്പോലെ, ക്ഷുദ്രക്കാരനായ ശെമ്ഓനും അവന്റെ അനുയായികളും ദുൎവ്യാഖ്യാനംചെയ്തു പ്രവൃത്തികൂടാതെയുള്ള വിശ്വാസം മാത്രംകൊണ്ടു രക്ഷപ്രാപിക്കാമെന്നു ഉപദേശിച്ചു. അവരുടെ ഈ അബദ്ധോപദേശത്തെയാണു വി. യാക്കോബ് ഇവിടെ ഖണ്ഡിക്കുന്നതു്. ഇതു ഈ ലേഖനത്തിലെ ഒരു മുഖ്യവിഷയവുമാണു്. – സൽപ്രവൃത്തികൾ കൂടാതെ ഒരു മനുഷ്യനു സാക്ഷാത്തായ വിശ്വാസം ഉണ്ടാകാമെന്നു വി. യാക്കോബ് ഈ ലേഖനത്തിൽ കരുതുന്നു എന്നു നാം ആദ്യമേ തന്നെ ഗ്രഹിക്കണം. 'ദൈവം ഏകനാകുന്നു എന്നു നീ വിശ്വസിക്കുന്നുവല്ലൊ. അതു നല്ലതുതന്നെ' എന്നു വ. ൧൯-ൽ പറഞ്ഞിരിക്കുന്നതിൽ നിന്നു ഇതു വിശദമാകുന്നു. 'പ്രമാണികളിൽ തന്നെയും പലർ അവനിൽ വിശ്വസിച്ചു; എങ്കിലും സംഘത്തിനു പുറത്തു ആകാതിരിക്കുവാൻ ഫ്രീശർ നിമിത്തം അവർ ഏററു പറഞ്ഞിരുന്നില്ല' എന്നു യോഹ. അ. ൧൨. വ. ൪൨-ൽ പറഞ്ഞിരിക്കുന്നതും ഈ വസ്തുതയെ തെളിയിക്കുന്നുണ്ടു്. – വിശ്വാസം മാത്രം ഒരു മനുഷ്യനെ രക്ഷിക്കുവാൻ മതിയാകുന്നില്ല എന്നതു വി. യാക്കോബു താഴെ പറയുന്ന ഉദാഹരണംകൊണ്ടു തെളിയിക്കുന്നു: ആരെങ്കിലും ദരിദ്രനും നഗ്നനുമായ ഒരുവനോടു സമാധാനത്തോടു കൂടിപോയി, തീ കാഞ്ഞു തൃപ്തനാകുക എന്നു പറയുകയും ഒന്നും കൊടുക്കാതിരിക്കുകയും ചെയ്താൽ എന്തുപകാരം? അപ്രകാരംതന്നെ പ്രവൃത്തികൾ കൂടാതെയുള്ള വിശ്വാസം തനിയേ ചത്തതാകുന്നു (വ. ൧൭-൨൬), എന്നുവെച്ചാൽ, അങ്ങനെയുള്ള വിശ്വാസം നശിച്ചും നഷ്ടമായും പോകാതിരുന്നാലും ആത്മാവിന്റെ ജീവനായ സ്നേഹവും കൃപാവരവും ഇല്ലായ്കയാൽ ആത്മികമായി മൃതിപ്പെട്ടിരിക്കുന്ന ഒരാത്മാവിൽ ഇരിക്കുന്നു. സ്നേഹവും കൃപയുംകൂടാതെ വിശ്വാസത്തിനു നമ്മെ രക്ഷിക്കുവാൻ സാധിക്കയുമില്ല. 'സൽപ്രവൃത്തികൂടാതുള്ള വിശ്വാസം ചത്തതാകുന്നു' എന്നു ഈ അദ്ധ്യായത്തിൽ

തന്നെ ൨൦, ൨൬ വാക്യങ്ങളിൽ വീണ്ടും പറഞ്ഞിരിക്കുന്നതും ഈ അർത്ഥത്തിൽതന്നെ ഗ്രഹിക്കേണ്ടതാണ്. 'സ്നേഹംകൊണ്ടു പ്രവർത്തിക്കുന്ന' വിശ്വാസമാകുന്നു ജീവപ്രദമായ വിശ്വാസം എന്നു ഗാല. അ. ൫. വ. ൬-ലും, 'മലകളെ മാററുവാൻ തക്ക ശക്തിയുള്ള വിശ്വാസമുണ്ടായിരുന്നാലും സ്നേഹമില്ലെങ്കിൽ ഒരു മനുഷ്യൻ ഒന്നുമല്ല' എന്നു ൧ ക്കൊറ. അ. ൧൩. വ. ൨ -ലും, 'നിയമം കേൾക്കുന്നവരല്ല ദൈവസന്നിധിയിൽ നീതിമാന്മാരായിരിക്കുന്നതു, മറിച്ച്, നിയമം അനുസരിക്കുന്നവരത്രെ നീതീകരിക്കപ്പെടുന്നതു്' എന്നു റോമ. അ. ൨. വ. ൧൩-ലും വി. പൌലോസു പറഞ്ഞിരിക്കുന്നതിലെ ഉപദേശവും ഇതുതന്നെ. 'സ്നേഹിക്കാത്തവൻ മരണത്തിൽ വസിക്കുന്നു' എന്നു ൧ യോഹ. അ. ൩. വ. ൧൪ -ൽ കാണുന്നതിന്റെ അർത്ഥവും ഇതാകുന്നു. — ഗ്രോസിയസ് (Grotius), നവീകരണക്കാരിൽ 'ഏകവിശ്വാസികൾ' (Solifideans) എന്നു പറയപ്പെടുന്ന തന്റെ കൂട്ടുകാരുടെതിൽനിന്നു വിഭിന്നമായുള്ള തന്റെ വിശ്വാസം ഈ സ്ഥലത്തു ഇപ്രകാരം തുറന്നു പ്രസ്താവിക്കുന്നു: "'എന്റെ പ്രവൃത്തികൾ വേണ്ട വിധത്തിലായിരിക്കുന്നില്ല; ശരിതന്നെ. എന്നാൽ എന്റെ വിശ്വാസം ഉറപ്പുള്ളതാകുന്നു. ഇതിനാൽ എന്റെ രക്ഷക്കു അപകടമില്ല' എന്നു പറയുന്ന ചിലരുണ്ട്. നിർഭാഗ്യപൂർണ്ണമായ നമ്മുടെ ഇക്കാലത്തു മുളച്ചുവന്നിട്ടുള്ളതും നവീകരണതത്വമെന്നപേരിൽ പ്രസിദ്ധവുമായിരിക്കുന്ന ഈ അഭിപ്രായത്തെ, ഭക്തിയെ സ്നേഹിക്കുന്ന സകലരും തങ്ങളുടെ അയൽക്കാരന്റെ രക്ഷയെ ശരിയായി ആഗ്രഹിക്കുന്നവരൊക്കെയും പ്രതിഷേധിക്കേണ്ടതാണ് . . . ഒരു മനുഷ്യനു പ്രവർത്തിക്കുവാൻ സമയവും സൌകര്യവുമുണ്ടായിരുന്ന സൽകർമ്മങ്ങളോടുകൂടിയതല്ലാത്ത ഒരുവിശ്വാസവും ഒരിക്കലും പ്രയോജനപ്പെട്ടിട്ടില്ല." — നമ്മുടെ വിശ്വാസത്തെക്കുറിച്ച്, നമ്മുടെ ജീവിതവും പ്രവൃത്തികളും അതിനു സാക്ഷ്യം വഹിക്കുന്നില്ലെങ്കിൽ, അഭിമാനിക്കുന്നതു വൃഥാവാണ്. സ്നേഹം കൂടാതുള്ള വിശ്വാസം ചത്തതാകുന്നു. സ്നേഹത്തിനോ സൽപ്രവൃത്തികൾ കൂടാതെ സ്ഥിതിചെയ്യുവാൻ സാധിക്കയുമില്ല. ക്രിസ്തീയ വിശ്വാസത്തിന്റെ ഫലങ്ങൾ പുറപ്പെടുത്തുന്നവൻ തനിക്കു വിശ്വാസമാകുന്ന വേരുണ്ടെന്നു കാണിക്കുന്നു. യാതൊരു ഫലവും പുറപ്പെടുത്തുന്നില്ലെങ്കിൽ വേരു ചീഞ്ഞുപോയിരിക്കുന്നു. ശരീരത്തിനു ആത്മാവ് എന്തോ അതുതന്നെയാകുന്നു വിശ്വാസത്തിനു സൽപ്രവൃത്തികൾ. അദ്ധ്യായശേഷം നോക്കുക.

൧൮. "നിനക്കു വിശ്വാസമുണ്ട്, എനിക്കോ പ്രവൃത്തികളുണ്ട്": വിശ്വാസം പ്രവൃത്തിയോടുകൂടിയതായിരിക്കണമെന്നു മുകളിൽ പറഞ്ഞതിനെ വേറൊരു ന്യായംകൊണ്ടു വി. ശ്ലീഹാ ഉറപ്പിക്കുന്നു. വിശ്വാസികൾ ഒരു ദൃശ്യസമൂഹമായിരിക്കേണ്ടതും ദയാകൃത്യങ്ങളും സന്മാതൃകകളുംകൊണ്ട് അന്യോന്യം പ്രയോജനം അനുഭവിക്കേണ്ടവരുമാണ്. ഉള്ളിൽമാത്രം മറഞ്ഞിരിക്കുന്ന വിശ്വാസംകൊണ്ടു ആരെല്ലാമാണു വിശ്വാസികൾ എന്നറിയുവാനൊ, പ്രവൃത്തികളില്ലാത്തതിനാൽ അന്യോന്യം പ്രയോജനപ്പെടുവാനൊ ഇടയാകുന്നില്ല. പ്രവൃത്തികൂടാതെ വിശ്വസിക്കുന്നവനും, പ്രവൃത്തിയോടുകൂടി വിശ്വസിക്കുന്നവനുമായ രണ്ടുപേർ തമ്മിലുള്ള സംഭാഷണമായിട്ടാണു ശ്ലീഹാ ഈ ന്യായം പ്രസ്താവിക്കുന്നതു്. പ്രവൃത്തിയുള്ളവൻ പറയുന്നു: നിനക്കു വിശ്വാസമുണ്ട് (എന്നാണല്ലൊ നീ പറയുന്നതു്). കൊള്ളാം. ഞാൻ പ്രവർത്തിക്കുന്നവനുമാണ്. പ്രവൃത്തികൾകൂടാതുള്ള നിന്റെ വിശ്വാസം എന്നെ കാണിക്കുക. നിന്റെ വിശ്വാസം ആഭ്യന്തരം മാത്രമാകയാൽ അതു നിനക്കു സാധിക്കയില്ല. എന്റെ വിശ്വാസം പ്രവൃത്തിപരമാകയാൽ പ്രവൃത്തികൾകൊണ്ടു അതു വെളിപ്പെടുത്തുവാൻ എനിക്കു സാധിക്കും.— "പ്രവൃത്തികൾ കൂടാതെയുള്ള നിന്റെ വിശ്വാസം എന്നെ കാണിക്കുക": ല., ക്രുശ. പ്രതികളിലും 'പ്രവൃത്തികൂടാതെയുള്ള നിന്റെ വിശ്വാസം' എന്നുതന്നെ.

ഗ്രീ., അറ. പ്രതികളിൽ 'പ്രവൃത്തികൾകൊണ്ടു നിൻെറ വിശ്വാസം . . . കാണിക്കുക' എന്നാണു കാണുന്നതു്. പ്രവൃത്തികൾക്കൂടാതെയുള്ള വിശ്വാസം കാണിക്കുക എന്നതും, പ്രവൃത്തികളില്ലാത്തവൻെറ വിശ്വാസം പ്രവൃത്തികൾകൊണ്ടു കാണിക്കുക എന്നതും കാൎയ്യത്തിൽ ഒന്നുതന്നെ. രണ്ടും ഒരുപോലെ അസാദ്ധ്യം. ചില ഗ്രീക്കുപ്രതികളിൽ 'പ്രവൃത്തിക്കൂടാതെയുള്ള . . .' എന്നുതന്നെ കാണുന്നുണ്ടു്. ഇങ്ങനെതന്നെവായനതൊണെന്നു പ്രസിദ്ധനായ കൊർനേലി – അ – ലാപ്പിദെ പ്രസ്താവിക്കയും ചെയ്യുന്നു.

൨൧. "നമ്മുടെ പിതാവായ അബ്രാഹം . . . പ്രവൃത്തികൾകൊണ്ടല്ലയൊ നീതീകരിക്കപ്പെട്ടതു്?": 'മനുഷ്യൻ നീതീകരിക്കപ്പെടുന്നതു നിയമത്തിൻെറ പ്രവൃത്തികളാലല്ല, വിശ്വാസത്താലാകുന്നു' (റോമ. അ. ൩. വ. ൨൮.) എന്നു വി. പൌലോസു് പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഇവതമ്മിൽ വിരുദ്ധമെന്നാണു ചിലർ കരുതുന്നതു്. അതു ശരിയല്ല. പഴയനിയമത്തിൻെറ പ്രവൃത്തികൾകൊണ്ടുമാത്രം രക്ഷ പ്രാപിക്കാമെന്നു കരുതിയിരുന്ന യഹൂദന്മാൎക്കാണു പൌലോസു എഴുതുന്നതു്. അദ്ദേഹം വിശ്വാസത്തെ പ്രശംസിക്കയിൽ വിശ്വാസത്താലുള്ള പ്രവൃത്തികളെ നിഷേധിക്കുന്നില്ല. ഒരു ക്രിസ്ത്യാനിക്കു പഴയനിയമപ്രവൃത്തിക്കൂടാതെ രക്ഷ പ്രാപിക്കാമെന്നു പ്രസ്താവിക്കുന്നതേയുള്ളു. വി. യാക്കോബ് ആകട്ടെ, പ്രവൃത്തിക്കൂടാതുള്ള വിശ്വാസംകൊണ്ടുമാത്രം രക്ഷപ്രാപിക്കാമെന്നു പൌലോസിൻെറ വാക്കുകളെ തെറ്റിദ്ധരിച്ചു വാദിച്ചിരുന്ന ക്രിസ്ത്യാനികൾക്കു എഴുതുന്നു. ഈ തെറ്റിദ്ധാരണ നീക്കുവാനായി പൌലോസ് പറഞ്ഞിരിക്കുന്ന അബ്രാഹത്തിൻെറയും റാഹാബിൻെറയും ദൃഷ്ടാന്തം തന്നെ അദ്ദേഹം എടുത്തുപറയുകയും ചെയ്യുന്നു. യാക്കോബ് പൌലോസിൻെറ വാക്കുകളെയല്ല, അവയുടെ ദുൎവ്യാഖ്യാനത്തെയാണു പ്രതിഷേധിക്കുന്നതു്. അദ്ദേഹം പ്രവൃത്തിയെ പ്രശംസിക്കയിൽ വിശ്വാസം പരിത്യാജ്യമായി കാണിക്കുന്നുമില്ല. വിശ്വാസമാത്രം പോരെന്നും, സൽപ്രവൃത്തികൾക്കൂടാതുള്ള വിശ്വാസം സാക്ഷാൽ ക്രിസ്തീയവിശ്വാസമല്ലെന്നുംമാത്രമേ അദ്ദേഹം പറയുന്നുള്ളു. ൨൨, ൨൪ വാക്യങ്ങളിൽ ഈ വസ്തുത അദ്ദേഹം വ്യക്തമായി പ്രസ്താവിക്കുന്നുമുണ്ടു്. – പൌലോസും യാക്കോബും അബ്രാഹത്തിൻെറ ദൃഷ്ടാന്തംകൊണ്ടു തങ്ങളുടെ പ്രമേയം തങ്ങളുടെ പ്രതിപാദനരീതിയ്ക്കനുസരണമായി തെളിയിക്കുന്നു. അബ്രാഹം കൃപപ്രാപിച്ചു എന്നതിനെ യാക്കോബു നിഷേധിക്കുന്നില്ല; അവൻെറ വിശ്വാസം പ്രവൃത്തിയുള്ളതല്ലായിരുന്നു എന്നതിനെ നിഷേധിക്കുന്നു. അബ്രാഹം സ്വപുത്രനെ ബലി ചെയ്യുവാൻ ഒരുങ്ങി, ദൈവം വിരോധിച്ചില്ലായിരുന്നെങ്കിൽ ബലി ചെയ്യുമായിരുന്നു. ഈ പ്രവൃത്തികൾകൊണ്ടു അദ്ദേഹം തൻെറ വിശ്വാസം പ്രസ്പഷ്ടമായി കാണിച്ചു. – "നീതീകരിക്കപ്പെട്ടതു്?": നീതിയിൽ വൎദ്ധനം പ്രാപിച്ചതു എന്നൎത്ഥം. അബ്രാഹം പണ്ടേതന്നെ നീതീകരിക്കപ്പെട്ടവനായിരുന്നു.

## അദ്ധ്യായം ൩.

### നാവിൻെറ തിന്മകൾ. ഭൗമികവും സ്വൎഗ്ഗികവുമായ ജ്ഞാനങ്ങളുടെ വ്യത്യാസം.

൧എൻെറ സഹോദരന്മാരേ, നിങ്ങളിൽ വളരെപ്പേർ ഉപദേഷ്ടാക്കന്മാർ ആകരുതു്. അല്ലാഞ്ഞാൽ നാം കൂടുതലായ ശിക്ഷാവിധിക്കു അൎഹന്മാരാകുമെന്നു അറിഞ്ഞുകൊൾവിൻ. [മത്താ. അ. ൨൩. വ. ൮.]

൨. എന്തെന്നാൽ നാമെല്ലാവരും പലകാൎയ്യങ്ങളിൽ തെറ്റിപ്പോകുന്നു. വചനത്തിൽ തെറ്റാത്ത എവനും സ്വന്തശരീരം മുഴുവൻ കൂടെയും കീഴ്പ്പെടുത്തുവാൻ സാധിക്കുന്ന പൂൎണ്ണതയുള്ള മനുഷ്യനാകുന്നു.

൩. ഇതാ! കുതിരകളെ നമുക്ക കിഴ്പ്പെടുത്തുവാനായിട്ട നാം അവയുടെ വായിൽ കടിഞ്ഞാണുകൾ ഇട്ട അവയുടെ ശരീരം മുഴുവൻ തിരിക്കുന്നുവല്ലൊ.

൪. ബലമേറിയ കപ്പലുകൾതന്നെയും, കൊടുങ്കാററുകൾ അവയെ അടിച്ചുകൊണ്ടുപോകുമ്പോൾ, അമരക്കാരൻെറ മനസ്സ് ഉദ്ദേശിച്ചിരിക്കുന്ന സ്ഥലത്തേക്ക ഒരു ചെറിയ മര (കഷണ)ം മൂലം ആകൎഷിക്കപ്പെടുന്നു.

൫. അപ്രകാരംതന്നെ നാവും ഒരു ചെറിയ അവയവമാകുന്നു. എങ്കിലും അതു താനേ പുകഴ്ത്തുന്നു. അല്പതീയും വളരെ കാടുകളെ ദഹിപ്പിക്കുന്നു.

൬. നാവ് തീയാകുന്നു; പാപമയമായ ലോകം കാടുപോലെയും ആകുന്നു. ഈ നാവ് നമ്മുടെ അവയവങ്ങളുടെ ഇടയിൽ ഇരുന്നുകൊണ്ട നമ്മുടെ ശരീരം മുഴുവനെയും മലിനമാക്കുകയും, വണ്ടിച്ചക്രംപോലെ ഓടുന്ന നമ്മുടെ വംശപരമ്പരകളെ കത്തിക്കുകയും, താനേ തീയിൽ ദഹിക്കുകയും ചെയ്യുന്നു.

൭. മൃഗങ്ങളുടെയും, പക്ഷിയുടെയും, കടലിലും കരയിലുമുള്ള ഇഴജന്തുക്കളുടെയും പ്രകൃതികളെല്ലാം മനുഷ്യപ്രകൃതിക്ക കിഴ്പ്പെടുന്നവല്ലൊ.

൮. എന്നാൽ നാവിനെ കീഴടക്കുവാൻ ഒരു മനുഷ്യനും സാധിക്കയില്ല. ഇതു അടക്കപ്പെടുവാൻ വഹിയാത്ത തിന്മയാകുന്നു; മരണകരമായ വിഷം നിറഞ്ഞതുമാകുന്നു.

൯. ഇതുകൊണ്ട കൎത്താവും പിതാവുമായവനെ നാം പുകഴ്ത്തുന്നു; ഇതുകൊണ്ടുതന്നെ ദൈവത്തിൻെറ സാദൃശ്യത്തിൽ ഉണ്ടാക്കപ്പെട്ടിരിക്കുന്ന മനുഷ്യരെ നാം ശപിക്കയും ചെയ്യുന്നു.

൧൦. അതേവായിൽ നിന്നു തന്നെ ശാപങ്ങളും അനുഗ്രഹങ്ങളും പുറപ്പെടുന്നു. എൻെറ സഹോദരന്മാരേ, ഇവ ഇപ്രകാരം സംഭവിക്കുന്നതു ചേൎച്ചയല്ല.

൧൧. ഒരേ ഉറവയിൽനിന്നുതന്നെ മാധുൎയ്യവും കൈപ്പുമുള്ളവെള്ളം പുറപ്പെടുവാൻ കഴിയുമൊ?

൧൨. അല്ലെങ്കിൽ, എൻെറ സഹോദരന്മാരേ, അത്തിവൃക്ഷത്തിനു സൈത്തുഫലങ്ങളൊ, അഥവാ മുന്തിരിവള്ളിക്ക അത്തിപ്പഴങ്ങളൊ ഉളവാക്കുവാൻ സാധിക്കുമൊ? അപ്രകാരംതന്നെ ഉപ്പുവെള്ളം മധുരജലമായി മാററപ്പെടുവാനും സാധിക്കയില്ല.

൧൩. നിങ്ങളിൽ ജ്ഞാനിയും പഠിപ്പിക്കപ്പെട്ടവനുമായി ആരുണ്ട? അവൻ താഴ്മയുള്ള ജ്ഞാനത്തോടുകൂടി നല്ല വ്യാപാരങ്ങൾകൊണ്ട തൻെറ പ്രവൃത്തികൾ കാണിക്കട്ടെ.

൧൪. എന്നാൽ നിങ്ങളുടെ ഇടയിൽ കടുത്ത അസൂയയൊ, നിങ്ങളുടെ ഹൃദയങ്ങളിൽ തൎക്കമൊ ഉണ്ടെങ്കിൽ നിങ്ങൾ സത്യത്തിനു വിരോധമായി അഹങ്കരിക്കുകയാകട്ടെ വ്യാജം പറയുകയാകട്ടെ ചെയ്യരുത്.

൧൫. എന്തുകൊണ്ടെന്നാൽ ഈവക ജ്ഞാനം ഉയരത്തിൽ നിന്നല്ല ഇറങ്ങിയതു്, പിന്നെയൊ, അതു സ്വാന്തവിചാരത്തിൽനിന്നും പിശാചുക്കളിൽനിന്നുമുള്ള ഭൌമികമാകുന്നു.

൧൬. എന്തെന്നാൽ അസൂയയും തൎക്കവും എവിടെയുണ്ടോ അവിടെ കലഹവും തിന്മയായിട്ടുള്ളതൊക്കെയുംകൂടെ (ഉണ്ട്).

൧൭. ഉയരത്തിൽനിന്നുള്ള ജ്ഞാനമാകട്ടെ ശുദ്ധവും, സമാധാനപൂൎണ്ണവും, വിനീതവും, അനുസരണമുള്ളതും, കരുണയും സൽഫലങ്ങളും

കൊണ്ടു നിറഞ്ഞതുമാകുന്നു. അതു സംശയമില്ലാത്തതാകുന്നു. അതു മുഖം നോക്കുന്നുമില്ല.

൧൮. നീതിയുടെ ഫലങ്ങളോ സമാധാനമുണ്ടാക്കുന്നവൎക്കായി സമാധാനത്തിൽ വിതയ്ക്കപ്പെടുന്നു.

## വ്യാഖ്യാനം.

൧. "വളരെപ്പേർ ഉപദേഷ്ടാക്കന്മാർ ആകരുതു്": വേണ്ട അറിവു സമ്പാദിക്കാത്തവരായും പരിച്ഛേദനാദി മൂശെയുടെ പഴയനിയമം ആചരിക്കണമെന്നു ഉപദേശിച്ചിരുന്നവരായും അക്കാലത്തു വളരെപ്പേരുണ്ടായിരുന്നു. ഇവരെക്കുറിച്ചു വി. ലൂക്കാ നടപടിഗ്രന്ഥത്തിൽ പ്രസ്താവിക്കുന്നുമുണ്ടു്. ഇവരെ ഉദ്ദേശിച്ചാണു വി. യാക്കോബ് ഇവിടെ പ്രസ്താവിക്കുന്നതു്.

൩. "കടിഞ്ഞാണുകൾ": നാവിനെ ഉദ്ദേശിച്ചു വി. യാക്കോബ് ഇവിടെ പ്രയോഗിച്ചിരിക്കുന്ന അലങ്കാരങ്ങൾതന്നെ അതേവിഷയം സംബന്ധിച്ചു ഗ്രീക്കുഗ്രന്ഥകാരന്മാരും പ്രയോഗിച്ചിരിക്കുന്നതായി കാണാവുന്നതാണു്. ക്സെനൊഫൻ (Xenophon), സോഫൊക്ലിസ് (Sophocles) എന്നിവർ കടിഞ്ഞാണിനോടും, ലുക്രേഷിയസ് (Lucretius) നംക്കൂരത്തോടും, പ്ലെയ്റ്ററായും (Plato), പ്ലൂററാക്കും (Plutarch), ഫീലൊയും (Philo) ഇവ രണ്ടിനോടും, ഹോമർ (Homer), പിൻഡാർ (Pindar) എന്നിവർ കാട്ടുതീയോടും നാവിനെ ഉപമിച്ചു പറയുന്നു. സോഫൊക്ലിസ് വന്യമൃഗങ്ങളെ മെരുക്കുന്ന കാൎയ്യം നാവിൻെറ വിഷയത്തിൽ പ്രസ്താവിച്ചിരിക്കുന്നതായും കാണാം.

൬. "നാവ് തീയാകുന്നു; പാപമയമായ ലോകം കാടുപോലെയും ആകുന്നു": ഗ്രീ., അറ. പ്രതികളിൽ 'നാവ് തീ, അധൎമ്മത്തിൻെറ ലോകം' എന്നു കാണുന്നതിൽ ഉത്തരാൎദ്ധം പൂൎവ്വാൎദ്ധത്തിൻെറ വിശേഷണമാണെന്നു് ക്രൂശ.ൽ 'നാവ് അധൎമ്മലോകത്തെ അടക്കിക്കൊള്ളുന്ന തീയാകുന്നു' എന്നു കാണുന്നതിൽനിന്നു സിദ്ധിക്കുന്നു. ല.ൽ 'നാവ് തീയാകുന്നു, അധൎമ്മത്തിൻെറ കൂട്ടം അഥവാ കൂമ്പാരം' എന്നു കാണുന്നതിൻെറ അൎത്ഥവും മേൽപറഞ്ഞതിൽനിന്നു വിശദമാണല്ലൊ. സുറിയാനിയിൽമാത്രമേ കാടിൻെറ കാൎയ്യം പറയുന്നുള്ളു. തീയുടെ നാശഫലം പ്രത്യക്ഷപ്പെടുത്തുവാൻ തീയും കാടുംചേൎത്താണല്ലൊ ആലങ്കാരികന്മാരും പ്രയോഗിക്കുക. ഹോമെറും ഈവിധമാണു പ്രയോഗിച്ചിരിക്കുന്നതു്. – "വണ്ടിച്ചക്രംപോലെ ഓടുന്ന നമ്മുടെ വംശപരമ്പരകളെ കത്തിക്കുക": ഗ്രീ., ല. പ്രതികളിൽ 'ജനനചക്രത്തെ' (wheel) എന്നും, അറ.ൽ 'പ്രകൃതിവൃത്തത്തെ' (orb) എന്നും തന്നെ കാണുന്നുണ്ടു്. ഇതിനു ക്രൂശ.ൽ കാണുംപോലെ 'പ്രകൃതി മുഴുവനെയും' എന്നാണൎത്ഥം. അതിനാൽ വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിൽ 'ജീവിതഗതിയെ' എന്നു അൎത്ഥം പറഞ്ഞിരിക്കുന്നു. വണ്ടിച്ചക്രം ഒരു ചുററു പൂൎത്തിയാക്കീട്ടു വീണ്ടും വീണ്ടും ചുററി ദ്രുതഗമനം ചെയ്യുന്നവിധംതന്നെ നമ്മുടെ വംശങ്ങൾ ഒരു തലമുറ കഴിഞ്ഞിട്ടു വീണ്ടും വീണ്ടും തലമുറകൾ ആവിൎഭവിച്ചു മുന്നോട്ടു ഓടിപ്പോകയിൽ അതിൻെറയെല്ലാം, അതിൽ ഓരോന്നിൻെറയും, പ്രകൃതിയെ–അവയുടെ ജീവിതഗതിയെ – നാവ് നിശ്ശേഷം നശിപ്പിക്കുന്നു എന്നു താല്പൎയ്യം. – "താനേ തീയിൽ ദഹിക്കുക": മററു പ്രതികളിലെല്ലാം ഏതു തീയാൽ എന്നുകൂടി വിശദമാക്കി 'നരകത്തിൽ ദഹിച്ചിട്ടു' എന്നു കാണുന്നു.

൭. "കടലിലും": ഗ്രീ., അറ. പ്രതികളിലും ഇങ്ങനെതന്നെ. ല.ൽ 'മററുള്ളവയും' എന്നു വിവൎത്തനം ചെയ്തിരിക്കുന്നു. ക്രൂശ.ൽ ഒന്നും പറഞ്ഞിട്ടില്ല.

൮. "സാധിക്കയില്ല": പ്രകൃതിശക്തികൊണ്ടു എന്നു ധരിക്കണം. ദൈവസഹായത്താൽ ഏതും നമുക്കു സാദ്ധ്യമാണു്.

൧൭. "സംശയമില്ലാത്തതു്": അറ., ക്രുശ. പ്രതികളിലും സുറി.പോലെ തന്നെ. ഗ്രീ., ല. പ്രതികളിൽ 'വിധിക്കാത്തതു്' എന്നാണു കാണുന്നതു്. ന്യായാന്യായങ്ങൾ അറിയാതെയും സംശയനിവാരണം ചെയ്യാതെയും ഒരു കാൎയ്യത്തെപ്പറ്റിയും നിൎണ്ണയം ചെയ്യാത്തതു എന്നാണു ഇതിന്റെ അൎത്ഥം.

## അദ്ധ്യായം ൪.

ദുരാശകൾക്കു കീഴ്പ്പെടുന്നതിനാലും ഈ ലോകത്തിന്റെ സ്നേഹിതന്മാരാകുന്നതിനാലുമുണ്ടാകുന്ന ദോഷങ്ങൾ. അഹങ്കാരം, അപവാദം ആദിയായവയെ വൎജ്ജിക്കുവാൻ ഉപദേശം.

യുദ്ധങ്ങളും തൎക്കങ്ങളും നിങ്ങളുടെ ഇടയിൽ എവിടെനിന്നുണ്ടാകുന്നു? നിങ്ങളുടെ അവയവങ്ങളിൽ പോരാടുന്ന ദുരാശകളിൽനിന്നല്ലയൊ?

൨. നിങ്ങൾ ആഗ്രഹിക്കുന്നു, എങ്കിലും നിങ്ങൾ പ്രാപിക്കുന്നില്ല; നിങ്ങൾ കൊല്ലുകയും അസൂയപ്പെടുകയും ചെയ്യുന്നു, എങ്കിലും നിങ്ങളുടെ കൈകളിൽ വന്നുചേരുന്നില്ല; നിങ്ങൾ തൎക്കിക്കുകയും യുദ്ധം ചെയ്കയും ചെയ്യുന്നു, എങ്കിലും നിങ്ങൾക്കു ലഭിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ നിങ്ങൾ യാചിക്കുന്നില്ല.

൩. നിങ്ങൾ യാചിക്കുന്നു എങ്കിലും നിങ്ങളുടെ ദുരാഗ്രഹങ്ങളെ പോഷിപ്പിക്കുവാൻ തക്കവണ്ണം ചീത്തയായിട്ടു യാചിക്കുന്നതുകൊണ്ടു നിങ്ങൾക്കു കിട്ടുന്നില്ല.

൪. വ്യഭിചാരികളേ, ഈലോകസ്നേഹം ദൈവത്തിങ്കൽ ശത്രുതയാകുന്നു എന്നു നിങ്ങൾ അറിയുന്നില്ലയൊ? ആകയാൽ ഈലോകത്തിന്റെ സ്നേഹിതനാകുവാൻ ഇച്ഛിക്കുന്നവൻ ദൈവത്തിനു ശത്രുവായിത്തീരുന്നു.

൫. അല്ല, നമ്മിൽ വസിക്കുന്ന ആത്മാവു തീക്ഷ്ണതയോടുകൂടി അഗ്രഹിക്കുന്നു എന്നു തിരുവെഴുത്തു വൃഥാ പറഞ്ഞിരിക്കുന്നു എന്നു നിങ്ങൾ വിചാരിക്കുന്നുവൊ?

൬. നമ്മുടെ കൎത്താവാകട്ടെ നമുക്കു കൂടുതൽ കൃപ നൽകിയിരിക്കുന്നു. ഇതിനാൽ ദൈവം ഉയൎന്നവരെ തള്ളുന്നു എന്നും, താഴ്ന്നവൎക്കു കൃപ നൽകുന്നു എന്നും പറഞ്ഞിരിക്കുന്നു. [സുഭ. അ. ൩. വ. ൩൪: ൧. പത്രോ. അ. ൫. വ. ൫.]

൭. ആകയാൽ നിങ്ങൾ ദൈവത്തിനു കീഴ്പ്പെടുവിൻ, സാത്താനോടു എതിൎത്തുനില്ക്കുവിൻ, എന്നാൽ അവൻ നിങ്ങളിൽനിന്നു അകന്നു പോകും.

൮. നിങ്ങൾ ദൈവത്തിന്റെ പക്കലേക്കു അടുത്തുചെല്ലുവിൻ, അപ്പോൾ അവൻ നിങ്ങളോടു അടുത്തു വരും. പാപികളേ, നിങ്ങളുടെ കൈകളെ വെടിപ്പാക്കുവിൻ. ഇരുമനസ്സുള്ളവരേ, നിങ്ങളുടെ ഹൃദയങ്ങളെ ശുദ്ധീകരിക്കുവിൻ.

൯. നിങ്ങളേ തന്നെ താഴ്ത്തുവിൻ, വിലപിക്കുവിൻ. നിങ്ങളുടെ ചിരി വിലാപമായിട്ടും, നിങ്ങളുടെ സന്തോഷം വ്യസനമായിട്ടും മാറട്ടെ.

൧൦. കൎത്താവിന്റെ മുമ്പാകെ താഴ്ത്തപ്പെടുവിൻ. അപ്പോൾ അവൻ നിങ്ങളെ ഉയൎത്തും. [൧. പത്രോ. അ. ൫. വ. ൬.]

൧൧. എന്റെ സഹോദരന്മാരേ, ഒരുത്തൻ മറെറാരുത്തനു വിരോധമായി നിങ്ങൾ സംസാരിക്കരുതു്. തന്റെ സഹോദരനു വിരോധമായി

സംസാരിക്കയൊ തന്റെ സഹോദരനെ കുററം വിധിക്കയൊ ചെയ്യുന്നവനാകട്ടെ നിയമത്തിനു വിരോധമായി സംസാരിക്കയും നിയമത്തെ കുററം വിധിക്കയും ചെയ്യുന്നു. നീ നിയമത്തെ കുററം വിധിക്കുന്നു എങ്കിലോ നീ നിയമം അനുഷ്ഠിക്കുന്നവനല്ല, അതിന്റെ വിധികത്താവാകുന്നു.

൧൨. എന്തെന്നാൽ നിയമസ്ഥാപകനും വിധികത്താവും, രക്ഷിക്കുകയും നശിപ്പിക്കുകയും ചെയ്യുവാൻ കഴിയുന്ന ഒരുവനാകുന്നു. എന്നാൽ നിന്റെ അയൽക്കാരനെ വിധിക്കുവാൻ നീ ആരാകുന്നു? [റോമ. അ. ൧൪. വ. ൪.]

൧൩. ഇന്നോ നാളെയോ ഞങ്ങൾ ഇന്ന പട്ടണത്തിലേക്കുപോയി ഒരു വത്സരം അവിടെ പാർത്തുകച്ചവടം നടത്തി ലാഭമുണ്ടാക്കും എന്നു പറയുന്നവരെപ്പററി ഞങ്ങൾ എന്താണു പറയേണ്ടതു്?

൧൪. നാളെ എന്തുസംഭവിക്കുമെന്നു അവർ അറിയുന്നില്ല. എന്തെന്നാൽ നമ്മുടെ ജീവൻ അല്പനേരത്തേക്കു കാണപ്പെട്ടുകയും പിന്നെ മാഞ്ഞു ഇല്ലാതായിത്തീരുകയും ചെയ്യുന്ന ആവിയല്ലാതെ എന്താകുന്നു?

൧൫. കത്താവിനു ഇഷ്ടമുണ്ടായി ഞങ്ങൾ ജീവിച്ചിരിക്കുന്നെങ്കിൽ ഞങ്ങൾ ഇതു അല്ലെങ്കിൽ അതു ചെയ്യും എന്നു പറയേണ്ടതിനുപകരം,

൧൬. തങ്ങളുടെ പ്രശംസയിൽ അവർ അഹങ്കരിക്കുന്നു. ഇതുപോലെയുള്ള പ്രശംസയെല്ലാം ദോഷമാകുന്നു. നന്മ അറിഞ്ഞിട്ടു അതു ചെയ്യാതിരിക്കുന്നവൻ ആരോ അവനു പാപമുണ്ടു്.

## വ്യാഖ്യാനം.

൨. "നിങ്ങൾ യാചിക്കുന്നില്ല": പ്രാത്ഥിച്ചാൽ ലഭിക്കുമെന്നു ദൈവം അരുളിച്ചെയ്തിട്ടുണ്ടു്. എന്നാൽ നിങ്ങൾ പ്രാത്ഥിക്കാത്തതിനാലും, വേണ്ടവിധത്തിൽ വിനയം, ഭക്തി, സ്ഥിരത ഇതുകളോടുകൂടി പ്രാത്ഥിക്കാത്തതിനാലും, നിങ്ങളുടെ ആത്മാവിനു നാശമായിത്തീരാവുന്ന ലൌകികനന്മകൾക്കായി പ്രാത്ഥിക്കുന്നതിനാലും നിങ്ങളുടെ പ്രാത്ഥന ഫലപ്പെടാതെപോകുന്നു.

൪. "വ്യഭിചാരികളേ": ദൈവത്തെ വിട്ടകന്നു സൃഷ്ടികളോടു ചേരുന്നവരെ ഉദ്ദേശിച്ചാണു വ്യഭിചാരികൾ എന്നു ഇവിടെ പറഞ്ഞിരിക്കുന്നതു്. സവ്വനന്മയായ ദൈവത്തിന്റെ പേരിലുള്ള സ്നേഹം ഹൃദയം മുഴുവന്റേതും ആയിരിക്കേണ്ടതും മററു സ്നേഹവിഷയം ഉണ്ടാകാതിരിക്കേണ്ടതുമാണു്. ഈ വാസ്തവം പൂണ്ണമായി പ്രത്യക്ഷപ്പെടുത്തുവാൻ എബ്രായക്കാൎക്കു പതിവുള്ള ശക്തിയുക്തമായ അലങ്കാരവും പദവും വി. യാക്കോബു് ഇവിടെ പ്രയോഗിച്ചിരിക്കുന്നു. ദൈവത്തെ ഭത്താവിന്റെയും എബ്രായജനങ്ങളെ ഭാര്യയുടെയും നിലയിലാണു വി. ഗ്രന്ഥങ്ങൾ പ്രസ്താവിക്കുന്നതു്. തന്മൂലം ദൈവത്തെ വിട്ടകന്നു വിഗ്രഹങ്ങളെയും പരദേവതകളെയും ഏതെങ്കിലും സൃഷ്ടത്തെയും സേവിക്കുന്നവർ അവയോടുകൂടി വ്യഭിചാരം ചെയ്യുന്നതായി എബ്രായജനങ്ങൾ പറയുന്നു. (പുറ. അ. ൨൦. വ. ൫. വ്യാ. നോക്കുക.)

൫. "നമ്മിൽ വസിക്കുന്ന ആത്മാവു തീക്ഷ്ണതയോടുകൂടി ആഗ്രഹിക്കുന്നു": തീക്ഷ്ണത എന്ന പദത്തിനു അസഹിഷ്ണുത എന്നു ധരിക്കണം. ഒരു ഭത്താവു് തന്റെ ഭാര്യ തനിക്കുള്ളവൾ മാത്രമായിരിക്കുവാൻ ഇച്ഛിക്കുകയും പരസംസഗ്ഗത്തിനു സമ്മതിക്കാതിരിക്കുകയും ചെയ്യുന്നതുപോലെ മാമോദീസാമൂലം നമ്മിൽ വസിക്കുന്ന പരിശുദ്ധാത്മാവു നാം സൃഷ്ടികളോടു ചേരാതെ തനിക്കു മാത്രമുള്ളവരായിരിക്കുവാൻ ഇച്ഛിക്കുന്നു. പുറ. അ. ൨൦. വ. ൫: ആവത്ത. അ. ൩൨. വ. ൧൬.

നോക്കുക. – പുതിയനിയമത്തിലെ വളരെ ദുർഗ്രഹമായ ഒരു സ്ഥാനമാണിതു്. തൻമൂലം പലരും പല വിധത്തിൽ വ്യാഖ്യാനിക്കുന്നുണ്ടു്.

൬. "നമ്മുടെ കർത്താവാകട്ടെ നമുക്കു കൂടുതൽ കൃപ നൽകിയിരിക്കുന്നു": 'നമുക്കു' എന്നതിനു പകരം 'നിങ്ങൾക്കു' എന്നും, 'നൽകിയിരിക്കുന്നു' എന്നതിനുപകരം 'നൽകുന്നു' എന്നും ചില പ്രതികളിൽ കാണുന്നുണ്ടു്. ദൈവസ്നേഹത്തിനു നമ്മെ ഉത്സാഹിപ്പിക്കുവാനാണു് വി. യാക്കോബു് ഇങ്ങനെ പ്രസ്താവിക്കുന്നതു്. ക്ഷണഭംഗുരങ്ങളും ഹീനങ്ങളുമായ ദാനങ്ങൾ മാത്രമേ ലോകം അതിനെ സ്നേഹിക്കുന്നവർക്കു കൊടുക്കുന്നുള്ളു. എന്നാൽ ദൈവം അഥവാ നമ്മിൽ വസിക്കുന്ന പരിശുദ്ധാത്മാവു് നമ്മുടെ വിനയത്തിനും, തൻെറ പേരിലുള്ള സ്നേഹത്തിനും, അനുസരണത്തിനും ഒത്തവണ്ണം ശാശ്വതങ്ങളും ശ്രേഷ്ഠങ്ങളുമായ വരങ്ങൾ നമുക്കു തരികയും, നാം തന്നെ വിട്ടു ലോകത്തെ സ്നേഹിക്കുന്നതിൽ അസഹിഷ്ണുവായി ലോകസ്നേഹത്തിൽ നിന്നു നമ്മെ വിടുർത്തി തന്നിലേക്കു ആകർഷിക്കുവാൻ ഇച്ഛിക്കുകയും ചെയ്യുന്നു.

൧൨. "എന്നാൽ നിൻെറ അയൽക്കാരനെ വിധിക്കുവാൻ നീ ആരാകുന്നു?": ഈ ഭാഗം അറ., ക്രൂശ. പ്രതികളിലും ൧൨–ാം വാക്യത്തിൽ തന്നെയാണു്. ഗ്രീ., ല. പ്രതികളിലാകട്ടെ ഇതു ൧൧–ാം വാക്യത്തിലാണു കാണുന്നതു്.

൧൭. "നന്മ അറിഞ്ഞിട്ടു അതു ചെയ്യാതിരിക്കുന്നവൻ ആരോ അവനു പാപമുണ്ടു്": ഈ ഭാഗം അന്തിയോക്കിയാസുറിയാനിയുൾപ്പെടെയുള്ള മററു പ്രതികളിലെല്ലാം ൧൬–ാംവാക്യമായിട്ടാണു കാണുന്നതു്.

## അദ്ധ്യായം ൫.

ദരിദ്രരെ ഞെരുക്കുന്ന ധനവാന്മാർക്കു വന്നുകൂടുന്ന അനത്ഥം.
ക്ഷമ ശീലിക്കണമെന്നും ആണയിടരുതെന്നുമുള്ള ഉപദേശം. അന്ത്യലേപനം,
പാപോച്ചാരണം, പ്രാത്ഥനയിലെ തീക്ഷ്ണത.

അല്ലയോ ധനവാന്മാരേ, നിങ്ങളുടെമേൽ വരുവാനിരിക്കുന്ന അനത്ഥങ്ങളെക്കുറിച്ചു മുറയിടുകയും കരയുകയും ചെയ്യുവിൻ.

൨. എന്തെന്നാൽ നിങ്ങളുടെ ധനം ക്ഷയിച്ചു ദുഷ്ടമായും നിങ്ങളുടെ വസ്ത്രങ്ങൾ ചിതൽതിന്നുംപോയി.

൩. നിങ്ങളുടെ സ്വർണ്ണത്തിനും നിങ്ങളുടെ വെള്ളിക്കും കറപിടിച്ചു. അവയുടെ കറ നിങ്ങൾക്കെതിരായുള്ള സാക്ഷ്യമായിരിക്കും. അതു നിങ്ങളുടെ മാംസം തിന്നുകളയാനിരിക്കുന്നു. നിങ്ങൾ അവസാനനാളുകളിലേക്കു നിങ്ങൾക്കായി തീ കൂട്ടിയിരിക്കുന്നു.

൪. ഇതാ! നിങ്ങളുടെ നിലങ്ങൾ കൊയ്തു വേലക്കാർക്കുള്ളതും നിങ്ങൾ കൊടുക്കാതിരുന്നതുമായ കൂലി നില വിളിക്കുന്നു. കൊയിത്തുകാരുടെ നിലവിളി സൈന്യങ്ങളുടെ കർത്താവിൻെറ ചെവികളിൽ എത്തിയിരിക്കുന്നു.

൫. എന്തെന്നാൽ നിങ്ങൾ ഭൂമിയിൽ സുഖിച്ചുസന്തോഷിക്കയും കൊലയുടെ നാളിലേക്കുവേണ്ടി എന്നപോലെ നിങ്ങളുടെ ശരീരങ്ങളെ പോഷിപ്പിക്കയും ചെയ്തിരിക്കുന്നു.

൬. നിങ്ങൾ നീതിമാനെ കുററം വിധിച്ചുകൊന്നു. അവൻ നിങ്ങളോടു എതിർത്തുനിന്നുമില്ല.

൭. എന്നാൽ എൻെറ സഹോദരന്മാരേ, തൻെറ നിലത്തിലെ വിലയേറിയ ഫലങ്ങൾക്കുവേണ്ടി കാത്തിരിക്കയും, മുൻമഴയും പിൻമഴയും കിട്ടുവോളം അവയെപ്പററി ദീഘശാന്തതയോടുകൂടിയിരിക്കയും ചെയ്യുന്ന

കൃഷിക്കാരനെപ്പോലെ നിങ്ങൾ കത്താവിൻെറ വരവുവരെ ദീഘശാന്തതയോടുകൂടിയിരിക്കുവിൻ.

൮. ഇപ്രകാരംതന്നെ നിങ്ങളും നമ്മുടെ കത്താവിൻെറ വരവു അടുത്തിരിക്കകൊണ്ടു ദീഘശാന്തതയോടുകൂടിയിരിക്കയും നിങ്ങളുടെ ഹൃദയങ്ങളെ ഉറപ്പിക്കയും ചെയ്യുവിൻ

൯. എൻെറ സഹോദരന്മാരേ, വിധിക്കപ്പെടാതിരിക്കുവാനായിട്ടു നിങ്ങൾ ഒരുത്തൻ മറെറാരുത്തനു വിരോധമായി ദീഘശ്വാസം കഴിക്കരുത്. എന്തെന്നാൽ ഇതാ! ന്യായവിധിവാതില്ക്കൽ നില്ക്കുന്നു.

൰. എൻെറ സഹോദരന്മാരേ, നിങ്ങളുടെ ഞെരുക്കങ്ങളിൽ നിങ്ങൾക്കു ദീഘശാന്തതയുടെ മാതൃകയായിട്ടു കത്താവിൻെറ നാമത്തിൽ സംസാരിച്ച പ്രവാചകന്മാരെ നിങ്ങൾ സ്വീകരിക്കുവിൻ.

൰൧. ഇതാ! സഹിച്ചിട്ടുള്ളവർ ഭാഗ്യവാന്മാർ എന്നു നാം പുകഴ്ത്തുന്നു. ഈയോബിൻെറ സഹനത്തെപ്പററി നിങ്ങൾ കേട്ടിട്ടുണ്ടല്ലൊ. അവനു കത്താവു വരുത്തിയ അവസാനം നിങ്ങൾ കണ്ടുമിരിക്കുന്നു. എന്തെന്നാൽ കത്താവു കരുണയും ദയയുമുള്ളവനാകുന്നു.

൰൨. എൻെറ സഹോദരന്മാരേ, എന്നാൽ സകലത്തിലും മുമ്പായി നിങ്ങൾ ആണയിടരുത്. സ്വഗ്ഗത്തെക്കൊണ്ടു അരുത്; ഭൂമിയെക്കൊണ്ടും അരുത്. മററു സത്യവാചകംകൊണ്ടും അരുത്. മറിച്ച്, നിങ്ങൾ നിയമത്തിൻകീഴ് വിധിക്കപ്പെടാതിരിക്കുവാനായി നിങ്ങളുടെവാക്കു അതെ, അതെ എന്നും, അല്ല, അല്ല എന്നും ആയിരിക്കട്ടെ. [മത്താ. അ. ൫. വ. ൩൪.]

൰൩. നിങ്ങളിൽ ആരെങ്കിലും ഞെരുക്കത്തിൽ ഉൾപ്പെട്ടിരിക്കുന്നു എങ്കിൽ അവൻ പ്രാത്ഥിക്കട്ടെ; സന്തോഷിക്കുന്നു എങ്കിൽ അവൻ പാട്ടു പാടട്ടെ.

൰൪. രോഗിയായിരിക്കുന്നു എങ്കിൽ സഭയിലെ മൂപ്പന്മാരെ വിളിക്കട്ടെ. അവർ അവനുവേണ്ടി പ്രാത്ഥിക്കുകയും, നമ്മുടെ കത്താവിൻെറ നാമത്തിൽ തൈലംകൊണ്ടു അവനെ പൂശുകയും ചെയ്യട്ടെ.

൰൫. അപ്പോൾ വിശ്വാസത്തോടുകൂടിയ പ്രാത്ഥന ആ രോഗിയെ സുഖപ്പെടുത്തും. നമ്മുടെ കത്താവ് അവനെ എഴുന്നേല്പിക്കും. അവൻ പാപങ്ങൾ ചെയ്തിട്ടുണ്ടെങ്കിൽ അവ അവനോടു ക്ഷമിക്കപ്പെടുകയും ചെയ്യും.

൰൬. എന്നാൽ നിങ്ങൾക്കു സൌഖ്യമുണ്ടാകേണ്ടതിന്നായി നിങ്ങൾ ഒരുവൻ മറെറാരുവനോടു നിങ്ങളുടെ കുററങ്ങൾ ഏററുപറയുകയും, ഒരുവൻ മറെറാരുവനുവേണ്ടി പ്രാത്ഥിക്കുകയും ചെയ്യുവിൻ. എന്തെന്നാൽ നീതിമാൻ പ്രാത്ഥിക്കുന്ന പ്രാത്ഥനക്കു വലിയ ശക്തിയുണ്ട്.

൰൭. ഏലിയായും നമ്മെപ്പോലെ സഹനങ്ങൾക്കു കീഴ്പ്പെട്ട ഒരു മനുഷ്യനായിരുന്നു. ഭൂമിമേൽ മഴപെയ്യാതിരിക്കുവാൻ അവൻ പ്രാത്ഥിച്ചു; മൂന്നു വത്സരവും ആറുമാസവും പെയ്തില്ല. [൩. രാജ. അ. ൰൭. വ. ൧: ലൂ. അ. ൪. വ. ൨൫.]

൰൮. അവൻ വീണ്ടും പ്രാത്ഥിച്ചു. അപ്പോൾ ആകാശം മഴ തരികയും, ഭൂമി അതിൻെറ ഫലങ്ങൾ നൽകുകയും ചെയ്തു.

൰൯. എൻെറ സഹോദരന്മാരേ, നിങ്ങളിൽ ആരെങ്കിലും സത്യത്തിൻെറ വഴിയിൽനിന്നു തെററിപ്പോക

യും അവൻെറ തെററിൽനിന്ന ആരെങ്കിലും അവനെ തിരിയ്ക്കയും ചെയ്താൽ,

൨൦. പാപിയെ അവൻെറ വഴി തെററിൽ നിന്ന തിരിക്കുന്നവൻ തൻെറ ആത്മാവിനെ മരണത്തിൽനിന്ന രക്ഷിക്കയും, തൻെറ പാപങ്ങളുടെ ആധിക്യത്തെ മായിച്ചുകളകയും ചെയ്യുന്ന എന്ന അവൻ അറിഞ്ഞുകൊള്ളട്ടെ.

## വ്യാഖ്യാനം.

൫. "കൊലയുടെ നാളിലേക്കുവേണ്ടി എന്നപോലെ നിങ്ങളുടെ ശരീരങ്ങളെ പോഷിപ്പിക്കയും": അറ. ലും ഇങ്ങനെയാണ് കാണുന്നത്. കൊലയുടെ നാൾ ബലിദിവസമാണ്. ബലിയ്ക്കായുള്ള മൃഗങ്ങളെപ്പോലെ നിങ്ങളുടെ ശരീരങ്ങളെ തീററി മെഴുപ്പിച്ചു നിറുത്തുകയും എന്നർത്ഥം. – ഗ്രീ. ൽ 'കൊലയുടെ നാളിലെപ്പോലെ' എന്നും, ല.ൽ 'കൊലദിവസത്തിൽ' എന്നുമാണ കാണുന്നത്. ബലിദിവസം വലിയ വിരുന്നിൻെറ നാളുമായിരുന്നു. ആ ദിവസത്തിൽ എങ്ങനെയൊ അങ്ങനെതന്നെ എല്ലാദിവസവും തിന്ന തടിക്കുകയും എന്ന ഈ പ്രതികൾ അനുസരിച്ചു അർത്ഥം പറഞ്ഞു കാണുന്നു.

൭. "മുൻമഴയും പിൻമഴയും": പലസ്തീനാ മുതലായ ദേശങ്ങളിൽ വിതയുടെ ശേഷം വിത്തു മുളയ്ക്കുവാൻ ഉപയുക്തമായി ഒക്ടോബർമാസത്തിലുണ്ടാകുന്നതാണ മുൻമഴ. ഫലങ്ങൾ പുഷ്ടിപ്പെട്ടു പഴുക്കുവാൻ തക്കവണ്ണം ഏപ്രിൽ, മേയ് മാസങ്ങളിൽ പെയ്യുന്നതാണ് പിൻമഴ. ആവർത്ത. അ. ൧൧. വ. ൧൪. വ്യ. നോക്കുക.

൯. "ഒരുത്തൻ മറെറാരുത്തനു വിരോധമായി ദീർഘശ്വാസം കഴിക്കരുത്": ദുഃഖം, അക്ഷമ, കരച്ചിൽ, ദ്വേഷം, കോപം, മുറുമുറുപ്പ് ഇവയുടെ ശക്തി ഹേതുവായിട്ടു ദീർഘനിശ്വാസം ചെയ്യരുത്. – "ന്യായവിധി": മററു പ്രതികളിലെല്ലാം 'ന്യായാധിപൻ' എന്ന കാണുന്നു. 'ന്യായവിധി' (ܕܝܢܐ), ന്യായാധിപൻ അഥവാ വിധികർത്താവ് (ܕܝܢܐ) ഈ രണ്ടുപദങ്ങളും ധാതുകൊണ്ടും ലിപികൾകൊണ്ടും ഒന്നുതന്നെ. സ്വരചിഹ്നങ്ങൾ കൊണ്ടുമാത്രമേ വ്യത്യാസപ്പെട്ടുന്നുള്ളു. എബ്രായ, സുറിയാനി മുതലായ ഭാഷകൾക്കു ആദിമകാലങ്ങളിൽ സ്വരചിഹ്നങ്ങൾ ഇല്ലാതിരുന്നതിനാൽ വായനയിൽ വ്യത്യാസം ഭവിച്ചു എന്ന കരുതാം. വിധിയെന്നോ വിധികർത്താവെന്നോ ഏതുതന്നെ ധരിച്ചാലും അർത്ഥഭേദമില്ലെന്ന ആലോചനകൊണ്ടു അറിയാവുന്നതാണല്ലൊ.

൧൧. "അവനു കർത്താവു വരുത്തിയ അവസാനം": അറ., ക്രൂശ. പ്രതികളിലും ഇങ്ങനെതന്നെ കാണുന്നു. ഗ്രീ., ല. പ്രതികളിൽ 'കർത്താവിൻെറ അവസാനം' എന്നാണ് കാണുന്നത്. 'മ്ശീഹാ സഹനത്തിൽ മരിച്ചതു' എന്നാണ് ഈ പ്രതികൾ അനുസരിച്ചു പറയപ്പെട്ടുന്ന വ്യാഖ്യാനം.

൧൨. "ആണയിടരുത്": ന്യായകാരണവും ആവശ്യവുംകൂടാതെ എന്ന ധരിക്കണം. മത്താ. അ. ൫. വ. ൩൪. വ്യ. നോക്കുക.

൧൪. "മൂപ്പന്മാരെ": പുരോഹിതന്മാരെ. നട. അ. ൧൧. വ. ൩൦. വ്യ. നോക്കുക. – "പ്രാർത്ഥിക്കുകയും . . . പൂശുകയും": അന്ത്യലേപനത്തെപ്പററിയാണ വി. യാക്കോബ് ഇവിടെ പ്രസ്താവിക്കുന്നത്. 'പ്രാർത്ഥന'ക്കു അന്ത്യലേപനം ചെയ്യുമ്പോൾ ഉച്ചരിക്കുന്ന മൊഴികൾ എന്നർത്ഥം.

൧൬. "ഒരുവൻ മറെറാരുവനോടു . . . കുററങ്ങൾ ഏററു പറയുകയും": മറെറാരുവൻ എന്നതിനു പാപങ്ങൾമോചിക്കുവാൻ അധികാരമില്ലാത്ത ആരോടെങ്കിലും എന്നല്ല അർത്ഥം. ദൈവത്തോടുള്ള പാപോച്ചാരണമല്ല, മനുഷ്യരോടുള്ള പാപോച്ചാരണം

എന്നു വ്യക്തമാക്കുവാനാണ് 'ഒരുവൻ മറെറാരുവനോടു' എന്നു വി. യാക്കോബ് പറയുന്നതു്. മനുഷ്യൻ മനുഷ്യനോടു, പാപമോചനാധികാരം സിദ്ധിച്ചിരിക്കുന്ന പുരോഹിതനോടു ഏററു പറയണം.

൨൦. "തൻെറ ആത്മാവിനെ . . . രക്ഷിക്കയും, തൻെറ പാപങ്ങളുടെ ആധിക്യത്തെ മായിച്ചു കളകയും": ഗ്രീ. ൽ 'തൻെറ' എന്നാകട്ടെ 'അവൻെറ' എന്നാകട്ടെ ഇപ്പോൾ ഇല്ല. 'ആത്മാവിനെ . . . പാപത്തെ' എന്നു മാത്രമേ കാണുന്നുള്ളു. ഉച്ചാരണഭേദം അനുസരിച്ചു 'തൻെറ' എന്നോ 'അവൻെറ' എന്നോ അൎത്ഥം ജനിക്കാവുന്ന ഒരു പദം ഗ്രീക്കിലും മുമ്പുണ്ടായിരുന്നു. വന്ദ്യനായ ബീഡു്, ഹ്യൂഗൊ ആദിയായ പലരും 'തൻെറ' എന്നു അൎത്ഥം ഗ്രഹിച്ചിട്ടുള്ളതാണ്. സുറിയാനിയിലെ പാഠങ്ങൾക്കു മേൽപറഞ്ഞ രണ്ടൎത്ഥങ്ങളുമുണ്ടു്. പണ്ഡിതനായ വോൾട്ടൻ സുറി., അറ. പ്രതികൾക്കു 'തൻെറ . . . തൻെറ' എന്നും, ക്രൂശായ പ്രതിക്കു 'തൻെറ . . . അവൻെറ' എന്നും അൎത്ഥം പറഞ്ഞിരിക്കുന്നു. ലത്തീനിലാകട്ടെ 'അവൻെറ ആത്മാവിനെ' എന്നു പ്രസ്താവിച്ചശേഷം 'തൻെറ' എന്നോ 'അവൻെറ' എന്നോ ഇല്ലാതെ 'പാപത്തെ' എന്നു മാത്രമാണു വിവൎത്തനം ചെയ്തിരിക്കുന്നതു്. – ഒരു സഹോദരനെ പാപമാൎഗ്ഗത്തിൽനിന്നു നിവൎത്തിപ്പിക്കുന്നവൻ ആ പാപിയുടെ ആത്മാവിനെ രക്ഷിക്കുന്നു, സ്വന്ത ആത്മാവിനെ തന്നെയും രക്ഷിക്കുന്നു; ആ പാപിയുടെ പാപജാലം മായിച്ചുകളയുന്നു, സ്വന്ത പാപഭാരവും മായിക്കപ്പെടുവാൻ ഇടയാക്കുന്നു.

---

# വി. പത്രോസ് ശ്ലീഹാ എഴുതിയ

## ഒന്നാം ലേഖനം.

വി. പത്രോസ് എഴുതിയ ഈ ഒന്നാം ലേഖനം ദൈൎഘ്യം കുറഞ്ഞതെങ്കിലും, വിശ്വാസം പ്രതീക്ഷ സ്നേഹം ഇവയെ സംബന്ധിച്ചുള്ള പല പാഠങ്ങളും, ഏതു ജീവിതാവസ്ഥയിലുംപെട്ട ഏവൎക്കുമായുള്ള പല ഉപദേശങ്ങളും ഇതിൽ കാണാവുന്നതാണ്. ഭരണാധികാരികൾക്കും മേലുള്ളവൎക്കും കീഴ്പ്പെട്ടിരിക്കുവാൻ ശ്ലീഹാ കല്പിക്കയും, മ്ശിഹായെ അനുകരിച്ചു ധൎമ്മജീവിതം നയിക്കുവാൻ സകലരോടും ഉപദേശിക്കയും ചെയ്യുന്നു. ലേഖനകൎത്താവായ പ്രേഷിതപ്രഭുവിനു തൻെറ കൎത്താവും നാഥനുമായ ഈശോമ്ശിഹായാൽ നൽകപ്പെട്ടിരിക്കുന്ന പരമാധിപത്യം ഇതിൻെറ രചനയിൽ സ്ഫുരിക്കുന്ന ശ്ലൈഹികമാഹാത്മ്യത്തിൽനിന്നു വെളിപ്പെടുന്നുണ്ട്. ഈ ലേഖനം ബാബേൽ എന്നു വി. ശ്ലീഹാ അലങ്കാരരൂപേണ പറയുന്ന റോമായിൽവെച്ചു ന. കൎത്താവിൻെറ സ്വൎഗ്ഗാരോഹണാനന്തരം ൻ൭–ാം വത്സരത്തിലാണു എഴുതപ്പെട്ടതു്. ലേഖനസൃഷ്ടിയുടെ കാലത്തെപ്പററി അഭിപ്രായവ്യത്യാസമുണ്ടെന്നുള്ള വസ്തുതയും പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

# അദ്ധ്യായം ൧.

സത്യവിശ്വാസത്തിലേക്കും
നിത്യജീവിതത്തിലേക്കും നമ്മെ വിളിച്ചതിനെക്കുറിച്ചു
വി. ശ്ലീഹാ ദൈവത്തിനു നന്ദിപറയുന്നു. വളരെ കഷ്ടതകൾ സഹിച്ചു
കൊണ്ടാകുന്നു നാം നിത്യായുസ്സിലേക്കു പ്രവേശിക്കേണ്ടതു്. ദൈവത്തിൻെറ
പരിശുദ്ധിയും മ്ശിഹായുടെ രക്തംമൂലമുള്ള നമ്മുടെ വീണ്ടെടുപ്പും
വിചാരിച്ചു് നാം വിശുദ്ധജീവിതം നയിക്കണമെന്നു
ശ്ലീഹാ ഉപദേശിക്കുന്നു.

ഈശോമ്ശിഹായുടെ ശ്ലീഹാ ആയ പത്രോസ്സ്, തിരഞ്ഞെടുക്കപ്പെട്ടവരും, പുൻതോസിലും ഗാലാത്തിയായിലും കാപ്പാദോക്കിയായിലും അസിയായിലും ബേസോനിയായിലും ചിതറിപ്പാർക്കുന്ന പരദേശികളുമായി

൨. ഈശോമ്ശിഹായെ അനുസരിക്കുവാനും അവൻെറ രക്തത്താൽ തളിക്കപ്പെട്ടവാനും പിതാവായ ദൈവത്തിൻെറ മുന്നറിവിൻ പ്രകാരം ആത്മാവിൻെറ വിശുദ്ധീകരണംമൂലം തിരഞ്ഞെടുക്കപ്പെട്ടവക്കു (എഴുതുന്നതു്): കൃപയും സമാധാനവും നിങ്ങളിൽ വദ്ധിക്കുമാറാകട്ടെ.

൩ — ൪. രക്ഷയുടെ പ്രതീക്ഷക്കും, നിങ്ങൾക്ക്—അവസാനകാലങ്ങളിൽ വെളിപ്പെടുത്തപ്പെട്ടവാനായി ഒരുക്കപ്പെട്ടിരിക്കുന്ന രക്ഷയ്ക്കുവേണ്ടി ദൈവത്തിൻെറ ശക്തിയാലും വിശ്വാസത്താലും കാക്കപ്പെട്ടിരിക്കുന്ന നിങ്ങൾക്ക്—സ്വർഗ്ഗത്തിൽ തയ്യാറാക്കപ്പെട്ടിരിക്കുന്ന ക്ഷയിക്കാത്തതും നിമ്മലവും വാടാത്തതുമായ അവകാശത്തിനുമായി ഈശോമ്ശിഹായുടെ ഉയിപ്പുമൂലം തൻെറ വലുതായ കരുണയാൽ നമ്മെ വീണ്ടും ജനിപ്പിച്ചിരിക്കുന്ന നമ്മുടെ കത്താവു് ഈശോമ്ശിഹായുടെ പിതാവായ ദൈവം അനുഗ്രഹീതനാകുന്നു. [൨. കോറ. അ. ൧. വ. ൩: അപ്പെ. അ. ൧. വ ൩.]

൩, ൬. നിങ്ങളുടെ വിശ്വാസത്തിൻെറ പരിശോധന അഗ്നിയിൽ പരിശോധിക്കപ്പെട്ട തങ്കത്തെക്കാൾ ശ്രേഷ്ഠമാകുന്നു എന്നു് ഈശോമശിഹായുടെ വരവിൽ (നിങ്ങൾക്കു) സ്തുതിക്കും ബഹുമാനത്തിനും പുകഴ്ചക്കുമായി കാണപ്പെട്ടമാറു് ഇക്കാലത്തു നിങ്ങൾക്കു വന്നുകൂടുന്ന പലവിധ പരീക്ഷണങ്ങളാൽ നിങ്ങൾ അല്പം വ്യസനം സഹിക്കുന്നു എങ്കിലും അതിൽ നിങ്ങൾ നിത്യമായി സന്തോഷിക്കും.

൮, ൯. നിങ്ങളുടെ വിശ്വാസത്തിനു പ്രതിഫലമായി നിങ്ങളുടെ ആത്മാക്കളുടെ രക്ഷ പ്രാപിക്കുവാനായിട്ടു നിങ്ങൾ കണ്ടിട്ടില്ലാത്തവനെ സ്നേഹിക്കയും, അവനിലുള്ള വിശ്വാസത്താൽ പറഞ്ഞറിയിക്കുവാൻ വഹിയാത്ത മഹിമയുള്ള സന്തോഷത്തോടുകൂടി നിങ്ങൾ ആനന്ദിക്കയും ചെയ്യുന്നു.

൧൦. നിങ്ങൾക്കു നൽകപ്പെട്ടവാനിരുന്ന കൃപയെക്കുറിച്ചു പ്രവചിക്കുകയിൽ പ്രവാചകന്മാർ അന്വേഷിക്കയും, (൧൧.)

൧൧. മ്ശിഹായുടെ സഹനങ്ങളും അതിൻെറശേഷം അവൻെറ മഹിമയും ഏതു സമയത്തു വരുവാനിരിക്കുന്നതായി തങ്ങളിൽ വസിക്കുന്നതായ മ്ശിഹായുടെ ആത്മാവു്

തെളിയിക്കയും സാക്ഷിപ്പെടുത്തുകയും ചെയ്യുന്ന എന്ന അവർ ആരായുകയും ചെയ്തു (൧൦) «ആ രക്ഷ തന്നെ».

൧൨. അവർ ആരാഞ്ഞിരുന്നതെല്ലാം അവൎക്ക വെളിപ്പെട്ടു. എന്തുകൊണ്ടെന്നാൽ തങ്ങൾക്ക തന്നെ വേണ്ടിയല്ല അവർ അന്വേഷിച്ചിരുന്നത്. പിന്നെയൊ, സ്വൎഗ്ഗത്തിൽനിന്ന അയക്കപ്പെട്ട പരിശുദ്ധാത്മാവുമൂലം നിങ്ങളോടു ഞങ്ങൾ അറിയിച്ചവയാൽ ഇപ്പോൾ നിങ്ങൾക്ക വെളിപ്പെട്ടിരിക്കുന്നവയെ നമുക്കായിട്ടു തന്നെ അവർ പ്രവചിച്ചിരുന്നു. അവയിലേക്ക എത്തിനോക്കുവാൻ മാലാകാമാർ പോലും ആഗ്രഹിക്കുന്നു.

൧൩. അതുകൊണ്ട് നിങ്ങളുടെ മനസ്സുകളുടെ അരകൾ കെട്ടുവിൻ; പൂൎണ്ണമായി ഉണൎന്നിരിക്കുവിൻ. നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെ വരവിൽ നിങ്ങൾക്കുണ്ടാകുവാനിരിക്കുന്ന സന്തോഷത്തെ (൧൪)

൧൪. അനുസരണമുള്ള മക്കളെപ്പോലെ(൧൩) «പ്രതീക്ഷിക്കുവിൻ». നിങ്ങൾ അറിവില്ലാതെ ആഗ്രഹിച്ചിരുന്ന ആദ്യത്തെ ദുരാശകളോടു വീണ്ടും ചേരരുത്.

൧൫. മറിച്ച്, നിങ്ങളെ വിളിച്ചവൻ പരിശുദ്ധനായിരിക്കുന്നതുപോലെ നിങ്ങളുടെ സകല വ്യാപാരങ്ങളിലും നിങ്ങൾ പരിശുദ്ധരാകുവിൻ.

൧൬. ഞാൻ പരിശുദ്ധനായിരിക്കുന്നതുപോലെ തന്നെ നിങ്ങളും പരിശുദ്ധരാകുവിൻ എന്ന എഴുതപ്പെട്ടിരിക്കുന്നുവല്ലൊ. [ആച. അ. ൧൧. വ. ൪൪; അ. ൧൯. വ. ൨; അ. ൨൦. വ. ൭.]

൧൭. മുഖംനോട്ടമില്ലാത്തവനും ഓരോരുത്തനെയും അവന്റെ പ്രവൃത്തികൾ അനുസരിച്ച വിധിക്കുന്നവനുമായുള്ളവനെ പിതാവ് എന്ന നിങ്ങൾ വിളിക്കുന്നെങ്കിൽ നിങ്ങളുടെ ഈ പരദേശവാസകാലത്തു നിങ്ങൾ ഭയത്തോടുകൂടി വ്യാപരിക്കുവിൻ. [ആവൎത്ത. അ. ൧൦. വ. ൧൭: റോമ. അ. ൨. വ. ൧൧: ഗാല. അ. ൩. വ. ൨൮.]

൧൮. നിങ്ങളുടെ പിതാക്കന്മാർ വഴിക്ക സിദ്ധിച്ചിട്ടുള്ള നിങ്ങളുടെ വ്യൎത്ഥകൎമ്മങ്ങളിൽനിന്ന നിങ്ങൾ രക്ഷിക്കപ്പെട്ടതു നശിച്ചുപോകുന്ന വെള്ളികൊണ്ടല്ല, പൊന്നുകൊണ്ടുമല്ല, (൧൯)

൧൯. പിന്നെയൊ, മ്ശിഹാ ആകുന്ന കറയും കളങ്കവുമില്ലാത്ത കുഞ്ഞാടിന്റെ വിലയേറിയ രക്തംകൊണ്ടാകുന്ന എന്ന (൧൮) «നിങ്ങൾ അറിയുന്നുവല്ലൊ». [൧. കോറ. അ. ൬. വ. ൨൦; അ. ൭. വ. ൨൩: എബ്രാ. അ. ൯. വ. ൧൪: ൧. യോഹ. അ. ൧. വ. ൭: വെളി. അ. ൧. വ. ൫.]

൨൦. അവൻ ലോകസ്ഥാപനത്തിനു മുമ്പേ ഇതിനായിട്ടുതന്നെ മുൻകൂട്ടി നിയമിക്കപ്പെട്ടിരുന്നവനും, (൨൨, ൨൩.)

൨൧. മരിച്ചവരിൽനിന്ന അവനെ ഉയിൎപ്പിക്കയും, നിങ്ങളുടെ വിശ്വാസവും നിങ്ങളുടെ പ്രതീക്ഷയും ദൈവത്തിൽ ആയിരിക്കേണ്ടതിനു അവനു മഹത്വം നൽകുകയും ചെയ്ത ദൈവത്തിൽ അവൻമൂലം വിശ്വസിച്ചവരായി –

൨൨, ൨൩. ക്ഷയമുള്ള ബീജത്തിൽ നിന്നല്ല, മറിച്ച്, ക്ഷയമില്ലാത്തതിൽനിന്ന ദൈവത്തിന്റെ നിത്യം നിലനില്ക്കുന്ന ജീവനുള്ള വചനത്താൽ വീണ്ടും ജനിച്ച മനുഷ്യരെപ്പോലെ ശുദ്ധവും പൂൎണ്ണവുമായ ഹൃദയത്തോടുകൂടി അന്യോന്യം സ്നേഹിക്കുവാനായിട്ടു ആത്മാവുകൾ സത്യ

ത്തിൻെറ അനുസരണത്താൽ ശുദ്ധീകരിക്കപ്പെട്ടും മുഖംനോട്ടമില്ലാത്ത സ്നേഹത്താൽ നിറഞ്ഞും ഇരിക്കുന്നവരായി – തീൎന്നിരിക്കുന്ന (൨൦) «നിങ്ങളെക്കുറിച്ചു സമയങ്ങളുടെ അവസാനത്തിൽ വെളിപ്പെട്ടവനുമാകുന്നു». ൨൪. എന്തുകൊണ്ടെന്നാൽ ജഡമെല്ലാം പുല്ലും, അതിൻെറ ഭംഗി മുഴുവൻ വയലിലെ പുഷ്പംപോലെയും (ആകുന്നു). പുല്ലു് ഉണങ്ങുകയും പുഷ്പം വാടുകയും ചെയ്യുന്നു. [ബർസീ. അ. ൧൪. വ. ൧൮: ഏശ. അ. ൪൦. വ. ൬: യാക്കോ. അ. ൧. വ. ൧൦.]

൨൫. എന്നാൽ നമ്മുടെ ദൈവത്തിൻെറ വചനം നിത്യം നിലനില്ക്കുന്നതാകുന്നു. ഇതാകുന്നു നിങ്ങളോടു പ്രസംഗിക്കപ്പെട്ട വചനം.

## വ്യാഖ്യാനം.

൧. "ചിതറിപ്പാൎക്കുന്ന പരദേശികൾ'': യാക്കൊ. അ. ൧. വ. ൧. വ്യ. നോക്കുക.

൬, ൭. "അതിൽ'': മേൽ ൩ – ൫ വാക്യങ്ങളിൽ പറഞ്ഞിരിക്കുന്ന 'അവസാനകാലങ്ങളിൽ വെളിപ്പെടുത്തപ്പെടുവാനായി ഒരുക്കപ്പെട്ടിരിക്കുന്ന രക്ഷ'യിൽ എന്നാണു ഗ്രഹിക്കേണ്ടതു്. – മൂലപ്രതികളിൽ അടുത്തുമുൻവരുന്നതു 'അവസാനകാലങ്ങളിൽ' എന്ന ഭാഗമാണ്. ആകയാൽ ആ കാലങ്ങളിൽ എന്നു ധരിക്കണമെന്നു ചിലർ പറയുന്നു. എന്നാൽ അവസാനകാലങ്ങൾ ക്ഷണംകൊണ്ടു അവസാനിക്കുന്നവയാകയാൽ അവയിൽ നിത്യമായി സന്തോഷിക്കുവാൻ നിവൃത്തിയില്ലല്ലൊ. – ആ കാൎയ്യത്തിൽ, എന്നുവെച്ചാൽ, രക്ഷയുടെ പ്രതീക്ഷകും അവകാശലബ്ധിക്കുമായി വീണ്ടുമുള്ള ജനനം ഇത്യാദി മുകളിൽ പ്രസ്താവിച്ചിട്ടുള്ളവയിലെല്ലാം എന്നും ചിലർ വ്യാഖ്യാനിക്കുന്നുണ്ടു്.

൧൦, ൧൧. മ്ശിഹാമൂലം അവൎക്കു വരുവാനിരിക്കുന്നതായി താൻ പറയുന്ന വിശ്വാസവും രക്ഷയും മനുഷ്യർ ഊഹിച്ചു കണ്ടുപിടിച്ചതല്ല, ദൈവം മുമ്പേതന്നെ നിശ്ചയിച്ചിട്ടുള്ളതും പ്രവാചകന്മാർ പ്രസ്താവിച്ചിട്ടുള്ളതുമാണെന്നും, മ്ശിഹായുടെ പീഡകളും അവയ്ക്കു പ്രതിഫലമായുണ്ടായ ഉത്ഥാനം, ആരോഹണം ഇത്യാദി മഹിമകളും എപ്പോൾ സംഭവിക്കുവാനിരിക്കുന്നെന്നു അവർ അന്വേഷണം നടത്തീട്ടുള്ളതാണെന്നുമാണു വി. ശ്ലീഹാ ഈ വാക്യങ്ങളിൽ പറയുന്നതു്.

൧൨. പ്രവാചകന്മാർ മ്ശിഹായെക്കുറിച്ചു ദിവ്യാത്മാവിനാൽ പ്രേരിതരായി പ്രവചിച്ചിരുന്ന സംഗതികളെത്തന്നെ സംഭവങ്ങളായി അതേദിവ്യാത്മാവിനാൽതന്നെ ഞങ്ങൾ നിങ്ങളോടു അറിയിച്ചിരിക്കുന്നു എന്നു പ്രസ്താവിച്ചുകൊണ്ടു ശ്രോതാക്കളുടെ വിശ്വാസത്തെ ശ്ലീഹാ പ്രോജ്വലിപ്പിക്കുന്നു. – "അവയിലേക്കു എത്തിനോക്കുവാൻ മാലാകാമാർപോലും ആഗ്രഹിക്കുന്നു'': ഗ്രീ., അറ. പ്രതികളിലും 'അവയിലേക്കു' എന്നുതന്നെയാണു കാണുന്നതു്. 'ആ കാൎയ്യങ്ങളിലേക്കു' എന്നാണു ക്രൂശായയിൽ വിവൎത്തനം ചെയ്തിരിക്കുന്നതും. വെസ്റ്റ്മിൻസ്റ്റർ വിവൎത്തനവും ഈ പ്രതികളെ അനുഗമിക്കുന്നു. പ്രവാചകന്മാർ പ്രവചിച്ചതും ഞങ്ങൾ പ്രസംഗിച്ചതുമായ കാൎയ്യങ്ങൾ എന്നൎത്ഥം. 'വളരെ പ്രവാചകന്മാരും നീതിമാന്മാരും നിങ്ങൾ കാണുന്നവ കാണുവാൻ ആഗ്രഹിച്ചു, എങ്കിലും കണ്ടില്ല' (മത്താ. അ. ൧൩. വ. ൧൭.) എന്നു ന. കൎത്താവു് അരുളിച്ചെയ്തിരിക്കുന്നതിനോടു ഈ പ്രതികൾ അനുയോജിക്കുന്നു. പ്രവാചകങ്ങൾക്കു മ്ശിഹായുടെ വരവിനാലുള്ള പൂൎത്തികരണമാണു മാലാകാമാർ എത്തിനോക്കുവാൻ ആഗ്രഹിക്കുന്നതു്. ലത്തീൻപ്രതിയിലാകട്ടെ 'അവനെ' എന്നാണു വിവൎത്തനം. മ്ശിഹായെ എന്നു ചിലരും, പരിശുദ്ധാത്മാവിനെ എന്നു വേറെ ചിലരും ഇതിനു അൎത്ഥം ഗ്രഹിക്കുന്നു. ഗ്രീക്കുപദത്തെ ല. വിവൎത്തകൻ വായിച്ചതിൽ നേരിട്ട വ്യത്യാസമാണു ഈ ഭേദഗതിക്കു കാരണം.

൧൩. "മനസ്സുകളുടെ അരകൾ കെട്ടുവിൻ": ശരിയായ ബോധം എന്ന അര കെട്ടുകൊണ്ടു ദുരാഗ്രഹങ്ങളെ ബന്ധിക്കുവിൻ.– "ഉണൎന്നിരിക്കുവിൻ": അറ., ക്രൂശ. പ്രതികളിൽ കാണുന്നതും ഇങ്ങനെതന്നെ. വി. ഈറാനിമോസ് തുടങ്ങിയ ചിലർ 'ഉണൎവുള്ളവരായിരിക്കുവിൻ' എന്നു വിവൎത്തനം ചെയ്യുന്നുമുണ്ട്. എന്നാൽ ഗ്രീക്കുപദത്തിനു 'ഉണൎവുള്ളവർ' എന്നും 'നിൎമ്മദന്മാർ' എന്നും അൎത്ഥാന്തരങ്ങളുള്ളതിനാൽ ല.ൽ 'നിൎമ്മദന്മാർ' എന്നു വിവൎത്തനം ചെയ്യപ്പെടുവാനിടയായി.– "സന്തോഷത്തെ": ക്രൂശ., ലും 'സന്തോഷം' എന്നുതന്നെയെങ്കിലും ല., അറ. പ്രതികളിൽ 'കൃപ' എന്നു തൎജ്ജമ ചെയ്തുകാണുന്നു. ഗ്രീക്കിന്റെ വായനഭേദംകൊണ്ടു ഈ രണ്ടൎത്ഥങ്ങളും വരാവുന്നതാണ്.

൧൪. "വ്യൎത്ഥകൎമ്മങ്ങൾ": വി. പൌലോസ് പല അവസരങ്ങളിൽ ഉപദേശിച്ചിട്ടുള്ളതുപോലെ പഴയനിയമകൎമ്മങ്ങളും അവയോടു യഹൂദന്മാർ കൂട്ടിച്ചേൎത്ത ആചാരങ്ങളുംകൊണ്ടു നീതീകരണമുണ്ടാകയില്ല എന്നാണ ശ്ലീഹാ പറയുന്നതിന്റെ താല്പൎയ്യം.– പുറജാതിക്കാരുടെ ആചാരങ്ങളെ ഉദ്ദേശിച്ചാണ ശ്ലീഹാ പറയുന്നതെന്നും, ഈ ലേഖനം ആരെ ഉദ്ദേശിച്ചു എഴുതിയോ അവരിൽ ചിലർ പുറജാതികളിൽനിന്നു മനസാന്തരപ്പെട്ടവരായിരുന്നു എന്നതിലേക്കു ഈ വാക്യം ഒരു ലക്ഷ്യമാണെന്നും അഭിപ്രായമുള്ളവരുമുണ്ട്.

൧൯. "കുഞ്ഞാടിന്റെ": ഈ പദം അന്ത്യോക്കിയാസുറിയാനി ഉൾപ്പെടെയുള്ള മറ്റു പ്രതികളിലെല്ലാം ഉള്ളതാണെങ്കിലും കൽദായസുറിയാനിയിൽ കാണുന്നില്ല. അച്ചടിയിൽവന്നുകൂടിയ പിശകാണെന്നു കരുതുകയാൽ ഈ തൎജ്ജമയിൽ 'കുഞ്ഞാടിന്റെ' എന്നു ചേൎത്തിരിക്കുന്നു.

## അദ്ധ്യായം ൨.

നാം സകല കപടതയും പരിത്യജിച്ചു ജീവനുള്ള കല്ലായ മ്ശീഹായെ സമീപിക്കണം; ഇപ്പോൾ അവന്റെ ജനമായിത്തീൎന്നിരിക്കയാൽ അധികാരങ്ങൾക്കു കീഴ്പ്പെട്ടും ഞെരുക്കങ്ങളിൽ ക്ഷമയോടുകൂടിയും അവനു ചേരുന്നവിധത്തിൽ വ്യാപരിക്കണം.

ആകയാൽ എല്ലാ ദുഷ്ടതയും, സകല വഞ്ചനയും, മുഖംനോട്ടവും, അസൂയയും, നുണയും നിങ്ങളിൽനിന്നു നീക്കിക്കളയുവിൻ. [റോമ. അ. ൬. വ. ൪: അപ്പൈ. അ. ൪. വ. ൨൨: കൊലൈ. അ. ൩. വ. ൮: എബ്രാ. അ. ൧൨. വ. ൧.]

൨. പിഞ്ചുപൈതങ്ങളെപ്പോലെ ആയിരിക്കുവിൻ. (൩, ൪.)

൩, ൪. മനുഷ്യർ തള്ളിക്കളഞ്ഞതെങ്കിലും ദൈവസന്നിധിയിൽ തിരഞ്ഞെടുക്കപ്പെട്ടതും വിലയേറിയതുമായ ജീവനുള്ള കല്ല്, എന്നുവെച്ചാൽ, നിങ്ങൾ ആരെ സമീപിക്കുന്നുവോ ആ കൎത്താവ്, നല്ലവനാകുന്നു എന്നു നിങ്ങൾ രസിക്കുകയും കാണുകയും ചെയ്തിട്ടുണ്ടെങ്കിൽ (൨) «ആ വചനത്തെതന്നെ, നിങ്ങൾ രക്ഷയിലേക്കു അതിനാൽ വളൎത്തപ്പെടേണ്ടതിനായി, ശുദ്ധവും ആത്മികവുമായ പാലിനെ എന്നപോലെ, ആഗ്രഹിക്കുവിൻ».

൫. നിങ്ങളും ജീവനുള്ള കല്ലുകൾ എന്നപോലെ പണിയപ്പെടുവിൻ. ദൈവത്തിന്റെ സന്നിധിയിൽ ഈശോമ്ശീഹാമൂലം സ്വീകരിക്കപ്പെടത്തക്ക ആത്മികബലികൾ സമൎപ്പിക്കേണ്ടതിനു ആത്മികദേവാലയങ്ങ

ളും വിശുദ്ധാചാൎയ്യന്മാരും ആയിത്തീരുകയും ചെയ്യുവിൻ.

൬. ഇതാ! ശ്രേഷ്ഠവും വിലയേറിയതുമായ കല്ല് സെഹിയോനിൽ കോൺതലയ്ക്കൽ ഞാൻ സ്ഥാപിക്കുന്നു; അതിൽ വിശ്വസിക്കുന്നവൻ ലജ്ജിക്കുകയില്ല എന്നു തിരുവെഴുത്തിൽ പറയപ്പെട്ടിരിക്കുന്നുവല്ലൊ. [ഏശ. അ. ൨൮. വ. ൧൬: റോമ. അ. ൯. വ. ൩൩.]

൭. ആകയാൽ വിശ്വസിക്കുന്നവരായ നിങ്ങൾക്കു ഈ ബഹുമാനം നൽകപ്പെട്ടിരിക്കുന്നു. അനുസരിക്കാത്തവരായ അവൎക്കാകട്ടെ (൮) [സങ്കി. ൧൧൭. വ. ൨൨: ഏശ. അ. ൮. വ. ൧൪: മത്താ. അ. ൨൧. വ. ൪൨: നട. അ. ൪. വ. ൧൧.]

൮. ഇതിനായി നിയമിക്കപ്പെട്ടിരുന്ന അവർ വചനം അനുസരിക്കാതിരുന്നതുകൊണ്ടു അതു അവർ (൭) «ഉതയ്ക്കുന്ന ഇടർച്ചക്കല്ലും തടങ്ങൽ പാറയുമാകുന്നു».

൯. നിങ്ങളോ അന്ധകാരത്തിൽ നിന്നു തൻെറ അധികമായ പ്രകാശത്തിലേക്കു നിങ്ങളെ വിളിച്ചവൻെറ മഹത്വങ്ങളെ അറിയിക്കുവാനായിട്ടു രാജ്യത്തിനായി ആചാൎയ്യത്വം നിൎവ്വഹിക്കുന്ന തിരഞ്ഞെടുക്കപ്പെട്ട വംശവും, വിശുദ്ധജനവും, രക്ഷിക്കപ്പെട്ട ഗണവുമാകുന്നു.

൧൦. മുമ്പു നിങ്ങൾ ജനമായി കരുതപ്പെടാത്തവർ (ആയിരുന്നു); ഇപ്പോഴാകട്ടെ ദൈവത്തിൻെറ ജനം (ആയിത്തീൎന്നിരിക്കുന്നു). നിങ്ങളുടെ മേൽ കരുണയുണ്ടായിരുന്നില്ല; എന്നാൽ ഇപ്പോൾ നിങ്ങളുടെമേൽ കരുണ ചൊരിയപ്പെട്ടിരിക്കുന്നു. [ഹോശ. അ. ൨. വ. ൨൩: റോമ. അ. ൯. വ. ൨൫.]

൧൧. എൻെറ പ്രിയപ്പെട്ടവരേ, അന്യരെന്ന നിലയിലും പരദേശികളെന്ന നിലയിലും ഞാൻ നിങ്ങളോടു അപേക്ഷിക്കുന്നു: ആത്മാവിനോടു യുദ്ധം ചെയ്യുന്ന ശരീരദുരാശകളൊക്കെയിൽനിന്നുംഅകന്നുകൊൾവിൻ. [റോമാ. അ. ൧൩. വ. ൧൪: ഗാല. അ. ൫. വ. ൧൬.]

൧൨. നിങ്ങളെപ്പററി ദൂഷിവാക്കുകൾ പറയുന്നവർ നിങ്ങളുടെ നല്ല പ്രവൃത്തികൾ കണ്ടിട്ടു പരിശോധനയുടെ ദിവസത്തിൽ ദൈവത്തെ സ്തുതിക്കേണ്ടതിനു നിങ്ങളുടെ നടപടികൾ സകല മനുഷ്യരുടെയും മുമ്പിൽ നല്ലവയായിരിക്കട്ടെ.

൧൩. ദൈവത്തെപ്രതി സകല മനുഷ്യൎക്കും കീഴ്പ്പെട്ടിരിക്കുവിൻ. രാജാക്കന്മാർ അവരുടെ അധികാരംനിമിത്തവും, [റോമ. അ. ൧൩. വ. ൧.]

൧൪. ന്യായാധിപന്മാൎക്ക്, കുററം ചെയ്യുന്നവരുടെ പ്രതികാരത്തിനും, നന്മകൾ ചെയ്യുന്നവരുടെ മഹിമയ്ക്കുമായി അവനാൽ അയയ്ക്കപ്പെട്ടിരിക്കുക നിമിത്തവും (കീഴ്പ്പെട്ടിരിക്കുവിൻ).

൧൫, ൧൬. സ്വതന്ത്രന്മാരായി — തങ്ങളുടെ സ്വാതന്ത്ര്യം സ്വന്തദുഷ്ടതക്കു ഒരു മറയാക്കപ്പെട്ടിരിക്കുന്ന മനുഷ്യരെപ്പോലെയല്ല, മറിച്ച്, ദൈവത്തിൻെറ ഭൃത്യന്മാരായി — നിങ്ങൾ, ദൈവത്തെ അറിയാതിരിക്കുന്ന ഭോഷന്മാരുടെ വായ് നിങ്ങളുടെ സൽപ്രവൃത്തികൾകൊണ്ടു അടയ്ക്കണം എന്നിപ്രകാരമാകുന്നു ദൈവത്തിൻെറ ഇഷ്ടം.

൧൭. എല്ലാവരെയും മാനിക്കുവിൻ; നിങ്ങളുടെ സഹോദരന്മാരെ സ്നേഹിക്കുവിൻ; ദൈവത്തെ ഭയപ്പെടുവിൻ; രാജാക്കന്മാരോടു ബഹുമാനം കാണിക്കുവിൻ. [റോമ. അ. ൧൨. വ. ൧൦.]

൧൮. നിങ്ങളിലുള്ള ഭൃത്യന്മാരേ, നിങ്ങളുടെ എജമാനന്മാൎക്ക് — ഗുണവാന്മാൎക്കും ശാന്തന്മാൎക്കും മാത്രമല്ല, പിന്നെയൊ, കഠിനന്മാൎക്കുംകൂടി — ഭയത്തോടെ കീഴ്പ്പെടുവിൻ. [അപ്പൊ. അ. ൬. വ. ൫: കോലൊ. അ. ൩. വ. ൨൨: തെത്തോ. അ. ൨. വ. ൯.]

൧൯. എന്തെന്നാൽ അന്യായമായി തങ്ങൾക്കു വന്നുകൂടുന്ന വ്യസനങ്ങൾ നല്ല മനസ്സാക്ഷി നിമിത്തം സഹിക്കുന്നവൎക്കു ദൈവത്തിന്റെ മുമ്പാകെ കൃപയുണ്ട്.

൨൦. എന്നാൽ തങ്ങളുടെ കുററങ്ങൾനിമിത്തം ഞെരുക്കങ്ങൾ സഹിക്കുന്നവൎക്ക് ഏതു മഹത്വമാണ് ഉണ്ടാകുവാനിരിക്കുന്നത്? മറിച്ച്, നിങ്ങൾ നന്മയായിട്ടുള്ളവ പ്രവൎത്തിക്കയും, അവർ നിങ്ങളെ ഞെരുക്കുകയും, നിങ്ങൾ സഹിക്കയും ചെയ്യുമ്പോൾ — അപ്പോൾ — ദൈവത്തിൻപക്കൽ നിങ്ങളുടെ മഹിമ വൎദ്ധിക്കും.

൨൧. ഇതിനായിട്ടാകുന്നുവല്ലൊ നിങ്ങൾ വിളിക്കപ്പെട്ടിരിക്കുന്നത്. എന്തെന്നാൽ മ്ശിഹാ തന്നെയും നമുക്കുവേണ്ടി മരിക്കുകയും, (൨൩)

൨൨. പാപം ചെയ്കയൊ, തന്റെ വായിൽ വഞ്ചന കാണപ്പെടുകയൊ ചെയ്യാത്തവനും, [ഏശ. അ ൫൩. വ. ൯.]

൨൩. നിന്ദിക്കപ്പെട്ടിരുന്നിട്ടും നിന്ദിക്കാതെയും, പീഡ സഹിച്ചിരുന്നിട്ടും തന്റെ വിധി നീതിമാനായ ന്യായാധിപങ്കൽ ഏല്പിക്കുകയല്ലാതെ ഭയപ്പെടുത്താതെയും ഇരുന്നവനുമായ (൨൧) «അവന്റെ ചവിട്ടടികളിൽകൂടി നിങ്ങൾ നടക്കുവാനായി അവൻ നമുക്കു ഈ ദൃഷ്ടാന്തം തരികയും ചെയ്തിരിക്കുന്നു».

൨൪. നാം പാപത്തിനു മരിച്ചിട്ടു തന്റെ നീതിയാൽ ജീവിക്കേണ്ടതിന് അവൻ നമ്മുടെ പാപങ്ങൾ മുഴുവൻ വഹിച്ചുകൊണ്ട് അവയെ സ്വശരീരത്തിൽ കുരിശിലേക്കു കയററി. (൨൫) [ഏശ. അ. ൫൩. വ. ൫: ൧. യോഹ. അ. ൩. വ. ൫.]

൨൫. എന്തെന്നാൽ ആടുകളെപ്പോലെ വഴിപിഴച്ചുനടന്നിരുന്ന നിങ്ങൾ (൨൪) «അവന്റെ മുറിവുകൾമൂലം സുഖപ്പെടുത്തപ്പെട്ടിരിക്കുന്നു». നിങ്ങളുടെ ആത്മാക്കളുടെ ഇടയനും അദ്ധ്യക്ഷനുമായവന്റെ അടുക്കലേക്കു ഇപ്പോൾ നിങ്ങൾ മടങ്ങിവരികയും ചെയ്തിരിക്കുന്നു.

## വ്യാഖ്യാനം.

**൩, ൪.** "രസിക്കുകയും കാണുകയും ചെയ്തിട്ടുണ്ടെങ്കിൽ": 'രസിക്കുകയും കാണുകയും ചെയ്തിട്ടുള്ളതിനാൽ' എന്നൎത്ഥം.— "പാലിനെ": ൧. കോറ. അ. ൩. വ. ൨. വ്യ: എബ്രാ. അ. ൫. വ. ൧൨. വ്യ. നോക്കുക.

**൬.** "ശ്രേഷ്ഠവും വിലയേറിയതുമായ കല്ല്": റോമ. അ. ൯. വ. ൩൩. വ്യ. നോക്കുക.

**൮.** "ഇതിനായി നിയമിക്കപ്പെട്ടിരുന്ന അവർ": അനുസരിക്കുവാൻ നിയുക്തരായിരുന്ന അവർ. സകല മനുഷ്യരും, വിശിഷ്യ യഹൂദന്മാരും മൂശെയുടെ നിയമത്താലും പ്രവാചകന്മാർ നിമിത്തവും മ്ശീഹായിൽ വിശ്വസിക്കുവാൻ നിയമിക്കപ്പെട്ടിരുന്നവരാണല്ലൊ.— "ഉതറുന്ന ഇടൎച്ചക്കല്ലും തടങ്ങൽ പാറയുമാകുന്നു": ഗ്രീ., ല., അറ. പ്രതികളിൽ 'പണിക്കാർ ഉപേക്ഷിച്ചുകളഞ്ഞ കല്ലു തന്നെ കോൺതലയും, ഇടൎച്ചക്കല്ലും, തടങ്ങൽ പാറയുമായിത്തീൎന്നു' എന്നും, ക്രൂശായയിൽ 'പണിക്കാർ ഉപേക്ഷിച്ചുകളകയും കോൺതലയായിത്തീരുകയും ചെയ്ത കല്ലിനെ നിഷേധിക്കുന്നവൎക്കു

അത്യു ഇടർച്ചക്കല്ലും മതഭിന്നതയുടെ കല്ലും ആകുന്നു' എന്നുമാണു കാണുന്നതു്.– റോമ. അ. ൯. വ. ൩൨. വ്യ. നോക്കുക.

൯. "രാജ്യത്തിനായി ആചാര്യത്വം നിർവ്വഹിക്കുന്ന": രാജ്യത്തിനു്, എന്നുവെച്ചാൽ മ്ശിഹായുടെ രാജ്യമായ സഭയ്ക്കു, പുരോഹിതവൃത്തി ചെയ്യുന്നവർ എന്നാണു ഇവിടെ അത്ഥം. മറ്റു പ്രതികളിലെല്ലാം 'രാജകീയപൌരോഹിത്യം' എന്നു കാണുന്നു. ഇതു പുറപ്പാടു അ. ൧൯. വ. ൬-ന്റെ സപ്തതിവിവത്തനം അനുസരിച്ചുള്ളതാണു്. അവിടെ എബ്രായമൂലത്തിന്റെ അക്ഷരാത്ഥം 'പുരോഹിതന്മാരുടെ രാജ്യം' എന്നത്രെ. പൌരാണികകാലങ്ങളിൽ രാജത്വവും ആചാര്യത്വവും ഒരുമിച്ചാണു സ്ഥിതിചെയ്തിരുന്നതു്. മക്ക്ബായക്കാർ രാജ്യഭരണകത്താക്കളും ആചാര്യന്മാരുമായിരുന്നു. കടിഞ്ഞൂൽ പുത്രന്മാർ കുടുംബത്തലവന്മാരും പുരോഹിതന്മാരുമായിരുന്നതാണല്ലൊ. സ്ര. അ. ൨൭. വ. ൩൧. വ്യ. നോക്കുക.

൧൩. "സകല മനുഷ്യക്കും": സകല മാനുഷികസൃഷ്ടിക്കും എന്നാണു മറ്റു പ്രതികളിൽ കാണുന്നതു്. ഇതിന്റെ അത്ഥവും സകല മനുഷ്യക്കും എന്നുതന്നെ. എന്നാൽ ഏവരും അന്യോന്യം കീഴ്പ്പെട്ടിരിക്കേണ്ട സംഗതി ബന്ധിച്ചു ശ്ലീഹാ പിന്നീടു പറയുന്നതുകൊണ്ടു ഇവിടെ സകല മനുഷ്യക്കും എന്നതു അധികാരം പ്രാപിച്ചിട്ടുള്ളവക്കെല്ലാം അവരുടെ പഠനം, സാമത്ഥ്യം ആദിയായവ നോക്കാതെ കീഴ്പ്പെട്ടിരിക്കണമെന്നാണു അദ്ദേഹം ഉപദേശിക്കുന്നതെന്നു ചിലർ വ്യാഖ്യാനിക്കുന്നു.– "രാജാക്കന്മാക്കു്": അന്തിയോക്കിയാ സുറി. യിലും ഇങ്ങനെതന്നെ. മറ്റു പ്രതികളിലെല്ലാം ഈ വാക്യത്തിലും വ. ൧൪-ലും 'രാജാവിനു്' എന്നു ഏകവചനമാണു പ്രയോഗിച്ചിരിക്കുന്നതു്. വ. ൧൪-ൽ എല്ലാപ്രതികളിലും കാണുന്ന 'അവനാൽ' എന്ന ഏകവചനശബ്ദം രാജാവു് എന്ന ഏകവചനത്തെ അനുകൂലിക്കുന്നുമുണ്ടു്.

൧൫, ൧൬. "സ്വാതന്ത്ര്യം സ്വന്ത ദുഷ്ടതയ്ക്കു ഒരു മറയാക്കപ്പെട്ടിരിക്കുന്ന മനുഷ്യർ": മ്ശിഹാ പാപത്തിൽനിന്നും പഴയനിയമബന്ധത്തിൽനിന്നുമാണു നമ്മെ സ്വതന്ത്രരാക്കിയിരിക്കുന്നതു്. എന്നാൽ ചില യഹൂദക്രിസ്ത്യാനികൾ മ്ശിഹാ നമ്മെ സ്വതന്ത്രരാക്കിയിരിക്കയാൽ ഇനി എന്തും ചെയ്യാമെന്നും, മ്ശിഹാ ഭൌമികമായ ഒരു രാജ്യം സ്ഥാപിക്കുവാനിരിക്കുന്നു എന്നു പ്രതീക്ഷിച്ചുകൊണ്ടു ക്രിസ്ത്യാനികൾ പൊതുനിയമങ്ങൾക്കു അധീനരല്ല എന്നും പറഞ്ഞിരുന്നു. ഈ അബദ്ധത്തെയാണു വി. പത്രോസ് ഇവിടെ ഖണ്ഡിക്കുന്നതു്.

൧൯. "നല്ല മനസ്സാക്ഷിനിമിത്തം": ഗ്രീ., ല. പ്രതികളിൽ 'ദൈവത്തെക്കുറിച്ചുള്ള ബോധംനിമിത്തം' എന്നും, അറ. പ്രതിയിൽ 'ദൈവജ്ഞാനംനിമിത്തം' എന്നും, ക്രുശ.ൽ 'ദൈവത്തെക്കുറിച്ചു്' എന്നും കാണുന്നതു കാര്യത്തിൽ വ്യത്യസ്തമല്ല. ദൈവത്തെ അടിസ്ഥാനമാക്കിയുള്ള അറിവും, തജ്ജന്യമായി ദൈവത്തെ പ്രസാദിപ്പിക്കണമെന്നുള്ള ബോധവും, ദൈവത്തിനു യോജിക്കുന്നവിധമുള്ള മനസ്സാക്ഷിയും എല്ലാം ഒന്നുതന്നെയാണല്ലൊ.

൨൩. "നീതിമാനായ ന്യായാധിപന്കൽ": ആധുനിക ഗ്രീക്കു പ്രതികളിലും, ചില ലത്തീൻ പിതാക്കന്മാരിലും, അറ. ക്രുശ. പ്രതികളിലും ഇങ്ങനെ തന്നെ കാണുന്നു. ദൈവത്തിങ്കൽ എന്നത്ഥം. ലത്തീൻ പ്രതികളിലാകട്ടെ 'നീതിയല്ലാത്ത ന്യായാധിപന്കൽ' എന്നാണു വിവത്തനം ചെയ്തിരിക്കുന്നതു്. പീലാത്തോസ് ആദിയായവക്കു തന്റെ വിധി ഏല്പിച്ചു കൊടുത്തു എന്നാണു ഇതിന്റെ വ്യാഖ്യാനം.

൨൫. "അദ്ധ്യക്ഷൻ": സുറിയാനിയിൽ പ്രയോഗിച്ചിരിക്കുന്ന പദത്തിനു 'ഭരണാധികാരി', 'അന്വേഷകൻ', 'സന്ദശകൻ', 'അദ്ധ്യക്ഷൻ' ഇത്യാദി അത്ഥങ്ങളുണ്ടു്. ഗ്രീ., ല. പ്രതികളിൽ 'എപ്പിസ്ക്കോപ്പൂസ്' എന്നും, അറ-ൽ 'സൂക്ഷിക്കുന്നവൻ'

എന്നും, ക്രൂശ–ൽ 'കാവൽക്കാരൻ' എന്നും കാണുന്നതു യഥാൎത്ഥത്തിൽ ഒന്നുതന്നെയാണെന്നു വിശദമാണല്ലൊ. (൧. തിമാ. അ. ൩. വ. ൧. വ്യ.) ആടുകളെ സന്ദൎശിക്കുക, സൂക്ഷിക്കുക എന്ന അൎത്ഥത്തിൽ സപ്തതിവിവൎത്തനത്തിൽ പ്രയോഗിച്ചിരിക്കുന്ന ക്രിയാപദത്തിൽനിന്നാണ ആത്മികപാലന്മാരുടെ പല നാമങ്ങളും ഉത്ഭവിച്ചിട്ടുള്ളതു്.

## അദ്ധ്യായം ൩.

ഭാൎയ്യമാർ ഭൎത്താക്കന്മാരോടു പെരുമാറേണ്ട വിധവും അവൎക്കുണ്ടാകേണ്ട ആഭരണങ്ങളും. വിവിധസുകൃതങ്ങളെ സംബന്ധിച്ചുള്ള ഉപദേശങ്ങൾ.

൧, ൨. സ്ത്രീകളേ, ഇങ്ങനെതന്നെ നിങ്ങളും, വചനത്തിനു സമ്മതിക്കാത്ത നിങ്ങളുടെ ഭൎത്താക്കന്മാരെ, നിങ്ങൾ ഭയഭക്തിയോടും വിനയത്തോടുംകൂടി വ്യാപരിക്കുന്നതു അവർ കണ്ടിട്ടു നിങ്ങളുടെ നല്ലനടപടികൾകൊണ്ടു നിങ്ങൾ പ്രയാസമില്ലാതെ നേടേണ്ടതിനായി അവൎക്കു കീഴ്പ്പെട്ടിരിക്കുവിൻ. [അപ്പൊ. അ. ൭. വ. ൨൨: കൊലൊ. അ. ൩. വ. ൧൮]

൩. നിങ്ങളുടെ തലമുടികളുടെ പിന്നലുകളുടെയൊ, സ്വൎണ്ണാഭരണങ്ങളുടെയൊ, വിശേഷവസ്ത്രങ്ങളുടെയൊ പുറമേയുള്ള മോടികൊണ്ടു നിങ്ങളെത്തന്നെ നിങ്ങൾ അലങ്കരിക്കരുതു്. [൧. തിമാ. അ. ൨. വ. ൯.]

൪. പിന്നെയൊ, ദൈവത്തിന്റെ സന്നിധിയിൽ വിശിഷ്ടമായ അലങ്കാരമായിരിക്കുന്ന ക്ഷയമില്ലാത്ത വിനയാത്മാവുകൊണ്ടു ഹൃദയമെന്ന മറഞ്ഞിരിക്കുന്ന മനുഷ്യനിൽ നിങ്ങൾ അലങ്കരിക്കപ്പെടുവിൻ.

൫. എന്തെന്നാൽ ഇപ്രകാരം മുമ്പുമുതൽതന്നെ ദൈവത്തിൽ പ്രത്യാശ വെച്ചിരുന്ന വിശുദ്ധസ്ത്രീകൾ, (൬)

൬. നിങ്ങൾ യാതൊരു പേടികൊണ്ടും ഇളകാതെ സൽപ്രവൃത്തികൾമൂലം ആൎക്കു പുത്രിമാരായിരിക്കുന്നുവോ ആ സാറാ അബ്രാഹത്തിനു കീഴ്പ്പെട്ടുകയും, എന്റെ നാഥാ, എന്നു അവനെ വിളിക്കുകയും ചെയ്തതുപോലെ (൫) «തങ്ങളെത്തന്നെ അലങ്കരിക്കയും തങ്ങളുടെ ഭൎത്താക്കന്മാൎക്കു കീഴ്പ്പെട്ടുകയും ചെയ്തിരുന്നു». [സൃ. അ. ൧൮. വ. ൧൨.]

൭. പുരുഷന്മാരേ, ഇപ്രകാരംതന്നെ നിങ്ങളും നിങ്ങളുടെ പ്രാൎത്ഥനകളിൽ നിങ്ങൾ ഇടറാതിരിക്കേണ്ടതിന്നു് നിങ്ങളുടെ ഭാൎയ്യമാരോടുകൂടി വിവേകപൂൎവ്വം വസിക്കുവിൻ. അവരും നിങ്ങളോടുകൂടി നിത്യായുസ്സിന്റെ ദാനം അവകാശപ്പെടുത്തുന്നതുകൊണ്ടു ബലമില്ലാത്ത പാത്രങ്ങളെന്ന മട്ടിൽ അവരെ ബഹുമാനത്തോടുകൂടി കരുതുകയും ചെയ്യുവിൻ. [൧. കോറ. അ. ൭. വ. ൩.]

൮. നിങ്ങളെല്ലാവരും ഐക്യത്തോടുകൂടിയിരിക്കണമെന്നും, പീഡ സഹിക്കുന്നവരോടുകൂടി പീഡ സഹിക്കയും, അന്യോന്യം സ്നേഹിക്കയും ചെയ്യണമെന്നും, കരുണയുള്ളവരും താഴ്മയുള്ളവരുമായിരിക്കണമെന്നും, (൯)

൯. തിന്മക്കു തിന്മയും നിന്ദനത്തിനു നിന്ദനവും ആരോടും പ്രതികാരം ചെയ്യാതെ, നിങ്ങൾ അനുഗ്രഹം അവകാശപ്പെടുത്തേണ്ടതിനായി വിളിക്കപ്പെട്ടവരായിരിക്കകൊണ്ടു, ഇവൎക്കെതിരായി അനുഗ്രഹിക്കുന്നവരായിരിക്കണമെന്നും (ആകുന്നു) (൮)

«ചുരുക്കം». [സുഭ. അ. ൧൭. വ. ൧൩: റോമ. അ. ൧൨. വ. ൧൭: ൧. തെസ. അ. ൫. വ. ൧൫.]

൧൦. ആകയാൽ ജീവനെ ആഗ്ര ഹിക്കയും നല്ലദിവസങ്ങൾ കാണ്മാൻ ഇച്ഛിക്കയും ചെയ്യുന്നവൻ ദുഷ്ടതയിൽനിന്ന തന്റെ നാവിനെയും വഞ്ചന സംസാരിക്കാതെ തന്റെ ചുണ്ടുകളെയും കാത്തുകൊള്ളട്ടെ. [സങ്കീ. ൩൪. വ. ൧൨, ൧൩.]

൧൧. അവൻ ദുഷ്ടത വിട്ടകന്നു നന്മ പ്രവൎത്തിക്കട്ടെ. സമാധാനത്തെ അന്വേഷിച്ചു അതിന്റെ പിന്നാലെ ഓടിയെത്തട്ടെ. [ഏശ. അ. ൧. വ. ൧൬.]

൧൨. എന്തുകൊണ്ടെന്നാൽ കൎത്താവിന്റെ കണ്ണുകൾ നീതിമാന്മാരുടെമേലും, അവന്റെ ചെവികൾ അവരുടെ പ്രാൎത്ഥനകേൾക്കുവാനും (തുറന്നിരിക്കുന്നു). കൎത്താവിന്റെ മുഖം ദുഷ്ടന്മാൎക്കു പ്രതികൂലം (ആയിരിക്കുന്നു).

൧൩. നിങ്ങൾ നന്മകളിൽ തീക്ഷ്ണതയുള്ളവരായിരുന്നാൽ നിങ്ങളോടു തിന്മചെയ്യുവാൻ ആരുണ്ട്?

൧൪. നീതിയെപ്രതി പീഡസഹിക്കമെങ്കിൽ നിങ്ങൾ ഭാഗ്യവാന്മാർ. നിങ്ങളെ ഭയപ്പെടുത്തുന്നവരെ നിങ്ങൾ ഭയപ്പെടുകയൊ നിങ്ങൾ കലങ്ങുകയൊ ചെയ്യരുതു്. [മത്താ. അ. ൫. വ. ൧൦.]

൧൫. മറിച്ച്, കൎത്താവായ മ്ശീഹായെ നിങ്ങളുടെ ഹൃദയങ്ങളിൽ ശുദ്ധീകരിക്കുവിൻ. നിങ്ങളുടെ വിശ്വാസത്തിന്റെ പ്രതീക്ഷയെക്കുറിച്ചു നിങ്ങളോടു ന്യായം ചോദിക്കുന്ന ഏവനോടും വിനയത്തോടും ഭയഭക്തിയോടുംകൂടി സമാധാനം പറയുവാൻ ഒരുങ്ങിയിരിക്കുവിൻ.

൧൬. ദുഷ്ടന്മാരെക്കുറിച്ച് എന്ന പോലെ നിങ്ങളെക്കുറിച്ചു ദൂഷിച്ചു പറയുന്നവർ മ്ശീഹായിലുള്ള നിങ്ങളുടെ നല്ല നടപടികളെ പഴിക്കുന്നവരെപ്പോലെ ലജ്ജിക്കേണ്ടതിനു നിങ്ങൾക്കു നല്ല മനസ്സാക്ഷിയുണ്ടായിരിക്കട്ടെ. [൧. പത്രോ. അ. ൨. വ. ൧൨.]

൧൭. നിങ്ങൾ ദുഷ്പ്രവൃത്തികൾ ചെയ്യുമ്പോഴല്ല, ദൈവത്തിന് ഇങ്ങനെ ഇഷ്ടമാകുന്നു എങ്കിൽ, സൽപ്രവൃത്തികൾ ചെയ്യുമ്പോൾ അനൎത്ഥങ്ങൾ സഹിക്കുന്നതു നിങ്ങൾക്കു ഗുണകരമാകുന്നു.

൧൮. എന്തെന്നാൽ നിങ്ങളെ ദൈവത്തോടു സമീപിപ്പിക്കുവാൻവേണ്ടി മ്ശീഹാ തന്നെയും നമ്മുടെ പാപങ്ങൾനിമിത്തം — നീതിമാൻ പാപികൾക്കുവേണ്ടി — ഒരിക്കൽ മരിച്ചു. അവൻ ശരീരത്തിൽ മരിക്കയും, ആത്മാവിൽ ജീവനോടിരിക്കയും, [റോമ. അ. ൫. വ. ൬: എബ്രാ. അ. ൯. വ. ൨൮.]

൧൯. പാതാളത്തിൽ ബന്ധിക്കപ്പെട്ടിരുന്ന ആത്മാക്കളോട് (൨൦)—

൨൦. പണ്ടു അനുതാപത്തിന്റെ പ്രതീക്ഷനിമിത്തം പെട്ടകം ഉണ്ടാകണമെന്നു ദൈവത്തിന്റെ ദീൎഘശാന്തത കല്പിച്ചതായ നോഹിന്റെ നാളുകളിൽ സമ്മതിക്കാതിരുന്നവരോടുതന്നെ — (൧൯) «അറിയിക്കയും ചെയ്തു». എട്ടു ആളുകൾമാത്രമേ അതിൽ കയറി വെള്ളത്തിൽകൂടി രക്ഷ പ്രാപിച്ചുള്ളു. [സൃ. അ. ൭. വ. ൭: മത്താ. അ. ൨൪. വ. ൩൭: ലൂ. അ. ൧൭. വ. ൨൬.]

൨൧. നിങ്ങളും ആ സാദൃശ്യത്താൽ തന്നെ മാമോദീസാമൂലം രക്ഷ പ്രാപിക്കുന്നുവല്ലൊ. അതു് അഴുക്കിൽനിന്ന ശരീരത്തെ നിങ്ങൾ കഴുക

ന്നതുകൊണ്ടല്ല, പിന്നെയൊ, ശുദ്ധമനസ്സാക്ഷിയോടുകൂടി ദൈവത്തെയും, (൨൨)

൨൨. സ്വൎഗ്ഗത്തിൽ കയറി ദൈവത്തിൻെറ വലത്തുഭാഗത്തു സ്ഥിതിചെയ്യുകയും, മാലാഖാമാരും അധികാരികളും ശക്തികളും തനിക്കു കീഴ്പ്പെടുത്തപ്പെട്ടിരിക്കയും ചെയ്യുന്ന (൨൧) «ഈശോമ്ശീഹായുടെ ഉയിൎപ്പിനെയും ഏററുപറയുന്നതുകൊണ്ടത്രേ».

## വ്യാഖ്യാനം.

൧, ൨. "വചനത്തിനു സമ്മതിക്കാത്ത നിങ്ങളുടെ ഭൎത്താക്കന്മാരെ": ഗ്രീ., ല., അറ., ക്രൂശ. പ്രതികളിൽ 'വചനത്തിനു കീഴ്പ്പെടാത്ത ആരെങ്കിലുമുണ്ടെങ്കിൽ' എന്നു കാണുന്നു. – "പ്രയാസമില്ലാതെ": 'വചനംകൂടാതെ' എന്നുവെച്ചാൽ പ്രസംഗവശാൽ തത്വോപദേശങ്ങൾ ചെയ്യാതെ എന്നാണു ചിലപ്രതികളിൽ കാണുന്നതു്. – വി. ശ്ലീഹാ വിവാഹിതകൾക്കു നൽകുന്ന ഉപദേശമാണു ആദ്യത്തെ ൬ വാക്യങ്ങളിൽ അടങ്ങിയിരിക്കുന്നതു്. അവ ചുരുക്കി താഴെ കാണിക്കാം: ൧. സ്വഭൎത്താവിനെ നാഥൻ എന്നു വിളിച്ചിരുന്ന സാറായുടെ പുത്രിമാർ എന്നു അഭിമാനിക്കേണ്ട ഭാൎയ്യമാർ സാറായെപ്പോലെ ഭൎത്താക്കന്മാരോടു ബഹുമാനം പ്രദൎശിപ്പിക്കയും വിനയവും അനുസരണവുമുള്ള മനസ്ഥിതികൊണ്ടു ഭൎത്താക്കന്മാരെ മാനസാന്തരപ്പെടുത്തുവാൻ ശ്രമിക്കയുംവേണം. – ൨. ആഡംബരപ്രിയം പരിത്യജിച്ചു വസ്ത്രാഭരണാദികളിൽ വിനയം പാലിക്കണം. – ൩. ക്ഷയമില്ലാത്ത വിനയാത്മാവുകൊണ്ടു ഹൃദയമാകുന്ന മനുഷ്യനെ – ആന്തരികമനുഷ്യനെ – മോടിപിടിപ്പിക്കണം. – ൪. ദൈവസേവനവും ഭൎത്താവിൻെറ നേൎക്കുള്ള കടമയും ആവശ്യപ്പെടുമ്പോൾ ബുദ്ധിമുട്ടുകളെ ഭയപ്പെടരുതു്.

൭. "പ്രാൎത്ഥനകളിൽ . . . ഇടറാതിരിക്കേണ്ടതിനു്": കുടുംബചരിത്രംകൊണ്ടു പ്രാൎത്ഥന മുടങ്ങാതെയും, പ്രാൎത്ഥനയുടെ ഭക്തിതീക്ഷ്ണത നഷ്ടമാകാതെയും ഇരിക്കേണ്ടതിനു്. – "വിവേകപൂൎവ്വം": 'അറിവനുസരിച്ചു' എന്നും അൎത്ഥമാവാം. ക്രിസ്ത്യാനികൾ ഏതുവിധം ജീവിക്കണമെന്നാണു് ദൈവേഷ്ടം എന്നു സുവിശേഷങ്ങൾ മൂലം നിങ്ങൾ അറിഞ്ഞിരിക്കുന്നുവോ ആ അറിവനുസരിച്ചു എന്നും ഈ അൎത്ഥാന്തരത്തിനു ചിലർ വ്യാഖ്യാനം പറയുന്നു. – ശ്ലീഹാ ഭൎത്താക്കന്മാരോടു ഇവിടെ ചെയ്യുന്ന ഉപദേശത്തിൻെറ ചുരുക്കം താഴെകാണിക്കുന്നു: ൧. ഭാൎയ്യമാരോടു അറിവു്, വിവേകം ഇത്യാദികളോടുകൂടി വൎത്തിക്കണം. – ൨. ഭാൎയ്യമാർ മനുഷ്യശരീരങ്ങളിൽ അബലപാത്രങ്ങളാണെന്നുവെച്ചു അധികാരപൂൎവ്വം അവരോടു പെരുമാറരുതു്. അവരോടു ബഹുമാനപൂൎവ്വം വൎത്തിക്കണം. – ൩. ഭാൎയ്യമാർ ദൈവാനുഗ്രഹങ്ങൾക്കു ഇഹപരങ്ങളിൽ തങ്ങളോടൊപ്പം അവകാശികളാണെന്നു ഭൎത്താക്കന്മാർ കരുതണം. – ൪. അതിസ്നേഹവും വാത്സല്യവും കൊണ്ടോ, ചരിത്രംകൊണ്ടോ പ്രാൎത്ഥനകളും ദൈവത്തോടുള്ള കൎത്തവ്യങ്ങളും ഉപേക്ഷിച്ചു കളയരുതു്.

൮. "ചുരുക്കം": സുറിയാനിയിലേയും ഗ്രീക്കിലേയും ശബ്ദാൎത്ഥം 'അവസാനം' എന്നാണു്. ല–ൽ 'അവസാനമായി' എന്നു വിവൎത്തനം ചെയ്തിരിക്കുന്നു. അറ., ക്രൂശ.പ്രതികളിൽ 'ചുരുക്കം', 'സംഗ്രഹം', 'സാരം' എന്നാണു വിവൎത്തനം.

൧൬. "മ്ശീഹായിലുള്ള നിങ്ങളുടെ നല്ലനടപടികളെ പഴിക്കുന്നവരെപ്പോലെ": നിങ്ങളെക്കുറിച്ചു അപവാദം ചെയ്യുന്നവർ, മ്ശീഹായിലുള്ള നിങ്ങളുടെ സൽപ്രവൃത്തികൾ കാണുമ്പോൾ, തങ്ങളുടെ വാദം തെററിപ്പോയി എന്നുകണ്ടു ലജ്ജിക്കുമാറു നിങ്ങൾ നല്ല മനസ്സാക്ഷിയുള്ളവരായിരിക്കുവിൻ എന്നാണു ഈ വാക്യത്തിൻെറ സാരം. അ. ൨. വ. ൧൫–ൽ 'ദൈവത്തെ അറിയാതിരിക്കുന്ന ഭോഷന്മാരുടെ വായ് നിങ്ങളുടെ സൽപ്രവൃത്തികൾകൊണ്ടു അടയ്ക്കണം' എന്നു പറഞ്ഞിട്ടുണ്ടല്ലൊ.

൧൯. "പാതാളത്തിൽ": സുറി. ൽ ഇവിടെ പ്രയോഗിച്ചിരിക്കുന്ന 'ശിയോൽ' (ܫܝܘܠ) എന്ന പദത്തിനു പാതാളം, നരകം, ശവക്കുഴി എന്നിങ്ങനെ അൎത്ഥങ്ങളുണ്ട്. (സ്ര. അ. ൧൬. വ. ൧൭. വ്യ. നോക്കുക.) പാതാളം എന്നാണ് ഇവിടെ വിവക്ഷ. യൂദന്മാരുടെ വിശ്വാസപ്രമാണത്തിൽ കാണുന്ന പാതാളങ്ങൾ ഇതുതന്നെ. ആദത്തിൻെറ പാപംമൂലം അടയ്ക്കപ്പെട്ട സ്വൎഗ്ഗവാതിൽ മ്ശിഹാ തൻെറ കുരിശുമരണംകൊണ്ടു തുറക്കുന്നതുവരെ നീതിമാന്മാരുടെ ആത്മാക്കൾ സ്വൎഗ്ഗപ്രവേശനത്തിനു ഇടയാകാതെ ഒരു തടവുപുരയിൽ എന്ന മട്ടിൽ ഇവിടെയാണ് പാൎത്തിരുന്നതു്. തൻമൂലം ഗ്രീ., ല., അറ., ക്രൂശ. പ്രതികളിൽ 'കാരാഗൃഹത്തിൽ' എന്നു ഈ വാക്യത്തിൽ പറഞ്ഞിരിക്കുന്നു. 'അബ്രാഹത്തിൻെറ മടി' അഥവാ 'പിതാക്കന്മാരുടെ മടി' എന്ന ഇതരനാമങ്ങളാൽ അറിയപ്പെടുന്നതും ഈ സ്ഥലമാണ്. (ലൂ. അ. ൧൬. വ. ൨൨. വ്യ. നോക്കുക.) ഈ 'പാതാളം' സ്വൎഗ്ഗമല്ല; സ്വൎഗ്ഗം കാരാഗൃഹമല്ലല്ലൊ. മ്ശിഹാ നരകത്തിൽ തൻെറ രക്ഷാപ്രവൃത്തിയെക്കുറിച്ചു അറിയിച്ചിട്ടില്ലാത്തതിനാൽ അതു നരകവുമല്ല. ആകയാൽ സ്വൎഗ്ഗനരകങ്ങൾ കൂടാതെ ആത്മാക്കൾക്കു മൂന്നാമതായി ഒരു മദ്ധ്യസ്ഥലംകൂടിയുണ്ടെന്നുള്ളതിനു ഈ വാക്യവും സാക്ഷ്യം വഹിക്കുന്നു.

൨൦. "അനുതാപത്തിൻെറ പ്രതീക്ഷനിമിത്തം പെട്ടകം ഉണ്ടാകണമെന്നു ദൈവത്തിൻെറ ദീൎഘശാന്തത കല്പിച്ചു": ഗ്രീ., ക്രൂശ. പ്രതികളിലും ഇങ്ങനെതന്നെ. ദൈവം ദീൎഘശാന്തനായിരുന്നുകൊണ്ടു അനുതാപപ്രതീക്ഷമൂലം പെട്ടകം ഉണ്ടാക്കുവാൻ കല്പിച്ചു എന്നാണു ഇതിൻെറ അൎത്ഥം. വെസ്റ്റ്മിൻസ്റ്റർ വിവൎത്തനവും പല പിതാക്കന്മാരും ഇതിനെ അനുകൂലിക്കുന്നുമുണ്ട്. ലത്തീനിലാകട്ടെ നോഹിൻെറ നാളുകളിൽ പെട്ടകം പണുതുവരവെ ദൈവത്തിൻെറ ദീൎഘശാന്തതയെ ജനങ്ങൾ പ്രതീക്ഷിച്ചുകൊണ്ടിരുന്നതായിട്ടുണു വിവൎത്തനം. — "നോഹിൻെറ നാളുകളിൽ സമ്മതിക്കാതിരുന്നവരോടു": നോഹിൻെറവാക്കിലും പ്രവൃത്തിയിലും ആദ്യം വിശ്വസിക്കാതിരുന്നെങ്കിലും ഒടുവിൽ വിശ്വസിക്കയും തെററിനെക്കുറിച്ചു അനുതപിച്ചുമരിക്കയും ചെയ്തവരോടു്. ഇവരെ മാത്രമല്ല അവൎക്കു മുമ്പും പിമ്പും ദൈവസ്നേഹത്തിൽ മരിച്ച സകലരേയും മ്ശിഹാ താൻ സാധിച്ച രക്ഷയെക്കുറിച്ചു അറിയിച്ചു. — "വെള്ളത്തിൽക്കൂടി": പെട്ടകത്തിലെ ആളുകൾ ജലത്തിലല്ലാതെ സ്ഥലത്തിലായിരുന്നില്ല. അവരുടെ പെട്ടകം വെള്ളത്തിൽ താണുപോകാതെ വെള്ളം അതിനെ പൊക്കി. അതു ജലോപരി സഞ്ചരിച്ചിരുന്നു. ഇങ്ങനെ വെള്ളത്തിൽക്കൂടി അവർ രക്ഷപെട്ടു. ഗ്രീ., ല. പ്രതികളിലും 'വെള്ളത്തിൽക്കൂടി' എന്നു തന്നെയാണു കാണുന്നതു്. അറ.ൽ 'വെള്ളത്തിൽ' എന്നും, ക്രൂശ.ൽ 'വെള്ളത്തിൽനിന്നു' എന്നുമാണു തൎജ്ജമ. അവർ രക്ഷപ്രാപിച്ചതു വെള്ളത്തിലും, വെള്ളത്തിൽനിന്നുമായിരുന്നല്ലൊ.

൨൧. "ആ സാദൃശ്യത്താൽതന്നെ മാമോദീസാമൂലം": ഗ്രീ., ല. പ്രതികളിലെ പദബന്ധം വ്യക്തമല്ല. അറ.ൽ 'ഇപ്പോൾ അതിൻെറ സാദൃശ്യ (type) മാണു നമ്മെ രക്ഷിക്കുന്ന മാമോദീസാ' എന്നും, ക്രൂശ.ൽ 'അതിൻെറ മൂലരൂപ (exemplar) മായ മാമോദീസാകൊണ്ടു ഇപ്പോൾ നമ്മെയും രക്ഷിച്ചിരിക്കുന്നു' എന്നും വിശദമായി കാണുന്നു. നോഹിനെ രക്ഷിച്ച വെള്ളത്തെ മാമോദീസായോടു തുല്യമാക്കിപ്പറയുന്നതു് വെള്ളം മാമോദീസായുടെ മുൻഛായയും, മാമോദീസാ, വെള്ളത്താൽ നിൎവ്വിഷ്ടമായിരുന്ന വസ്തുവുമാകയാലാണ്.

൨൨. "ഏററുപറയുന്നതുകൊണ്ടു": ക്രൂശ.ലും കാണുന്നതു ഇങ്ങനെതന്നെ. അറ.ൽ 'ദൈവത്തിങ്കലേക്കു നല്ല മനസ്സാക്ഷിയെ പ്രമോദിപ്പിച്ചുകൊണ്ടു' എന്നും, ഗ്രീ., ല. പ്രതികളിൽ 'ദൈവത്തെ സംബന്ധിച്ചുള്ള നല്ല മനസ്സാക്ഷിയുടെ ചോദ്യം'

എന്നുമാണു കാണുന്നതു്. മാമോദീസാ സ്വീകരിക്കുന്നയാൾ അതു സ്വീകരിക്കുന്നതിനു മുമ്പു തന്നോടുതന്നെ ചെയ്യുന്ന ചോദ്യങ്ങൾ അഥവാ ആത്മപരിശോധന എന്നോ, അവനെപ്പററിയൊ മാമോദീസാസമയത്തു അവനോടുതന്നെയൊ അധികാരികൾ ചെയ്യുന്ന ചോദ്യങ്ങളെന്നോ ആണു ഗ്രീ., ലം. പ്രതികളെ ആസ്പദമാക്കിയുള്ള വ്യാഖ്യാനം - ലത്തീൻവിവൎത്തനത്തിലും ലത്തീൻപിതാക്കന്മാരുടെ കൃതികളിലുംമാത്രം 'നാം നിത്യായുസ്സിൻെറ അവകാശികൾ ആകേണ്ടതിനു മരണത്തെ അവൻ വിഴുങ്ങി' എന്നുകൂടി കാണുന്നുണ്ടു്. വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിൽ ഈ പദങ്ങൾ കാണുന്നില്ല.

## അദ്ധ്യായം ൪.

പാപംവിട്ടകലുവാനും, അന്യോന്യസ്നേഹം പാലിക്കുവാനും, സകലവും ദൈവമഹത്വത്തിനായി ചെയ്യുവാനും, മ്ശിഹായെപ്രതി പീഡകൾ സഹിക്കുവാൻ ഒരുക്കമുള്ളവരാകുവാനും വി. പത്രോസു് ഉപദേശിക്കുന്നു.

ആകയാൽ മ്ശിഹാ നിങ്ങൾക്കുവേണ്ടി ജഡത്തിൽ മരിച്ചു എങ്കിൽ നിങ്ങളും ഈ വിചാരത്തെ തന്നെ ആയുധമായി ധരിക്കുവിൻ. എന്തെന്നാൽ തൻെറ ശരീരത്തിൽ മരിക്കുന്ന ഏവനും (൨)

൨. ശരീരത്തിൽ ഇരിക്കുവോളം കാലം മേലിൽ മനുഷ്യദുരാശകൾക്കല്ല, മറിച്ചു്, ദൈവത്തിൻെറ ഇഷ്ടത്തിനു ജീവിക്കുവാനായി (൧) «സകല പാപങ്ങളിൽനിന്നും വിരമിച്ചിരിക്കുന്നു». [അപ്പൊ. അ. ൪. വ. ൩൩.]

൩. അമിതഭോജനത്തിലും, ലഹരിയിലും, ദുഷ്കാമത്തിലും, (തെറി) പാട്ടിലും, പിശാചുസേവയിലും അന്യജാതികളുടെ ഇഷ്ടം അനുസരിച്ചു നിങ്ങൾ പ്രവൎത്തിച്ചു കഴിഞ്ഞുപോയ കാലം മതി.

൪. ആദ്യത്തെ ആ അമിതഭോജനത്തിൽ നിങ്ങൾ അവരോടുകൂടി സന്തോഷിക്കാത്തതുകൊണ്ടു് (൫)

൫. മരിച്ചവരെയും ജീവിക്കുന്നവരെയും വിധിക്കുവാനിരിക്കുന്ന ദൈവത്തോടു ഉത്തരം പറയേണ്ടിയിരിക്കുന്ന അവർ (൪) «ഇതാ! ഇപ്പോൾ നിങ്ങളെക്കുറിച്ചു വിസ്മയിക്കയും ദൂഷ്യം പറകയും ചെയ്യുന്നു».

൬. ഇതിനായിട്ടുതന്നെയാകുന്നുവല്ലൊ മരിച്ചവരോടും, അവർ ശാരീരിക മനുഷ്യരെപ്പോലെ വിധിക്കപ്പെടുകയും എന്നാൽ ആത്മികമായി ദൈവത്തിൽ ജീവിക്കയും ചെയ്യേണ്ടതിനായി, സുവിശേഷം അറിയിക്കപ്പെട്ടതു്.

൭. എന്നാൽ സകലത്തിൻെറയും അവസാനം അടുത്തിരിക്കുന്നു. ഇതിനാൽ നിങ്ങൾ വിനയമുള്ളവരായിരിക്കുവിൻ; പ്രാൎത്ഥനയ്ക്കായി ഉണൎവ്വുള്ളവരും ആയിരിക്കുവിൻ.

൮. എല്ലാററിനുംമുമ്പായി നിങ്ങൾക്കു അന്യോന്യം ഉററസ്നേഹം ഉണ്ടായിരിക്കട്ടെ. സ്നേഹം പാപങ്ങളുടെ ആധിക്യത്തെ മറയ്ക്കുന്നുവല്ലൊ. [യാക്കോ. അ. ൫. വ. ൨൦.]

൯. നിങ്ങൾ പിറുപിറുപ്പുകൂടാതെ അതിഥികളെ സ്നേഹിക്കുവിൻ. [പീലിപ്പോ. അ. ൨. വ. ൧൪. - റോമ. അ. ൧൨. വ. ൧൩: എബ്രാ. അ. ൧൩. വ. ൨.]

൧൦. നിങ്ങളിൽ ഓരോരുത്തനും ദൈവത്തിൽനിന്നു താൻപ്രാപിച്ചിട്ടുള്ള ദാനംകൊണ്ടു, ദൈവത്തിൻെറ വിശിഷ്ടകൃപയുടെ നല്ല വിചാരകൎത്തന്മാർ എന്നമട്ടിൽ, തൻെറ കൂട്ടു

കാൎക്കു ശുശ്രൂഷചെയ്യണം. [റോമ. അ. ൧൨. വ ൬.– ൧. കോറ. അ. ൪. വ. ൨.]

൧൧. സംസാരിക്കുന്ന ഏവനും ദൈവത്തിൻെറ വചനം അനുസരിച്ചു സംസാരിക്കട്ടെ. ശുശ്രൂഷചെയ്യുന്ന ഏവനും, നിങ്ങൾ ചെയ്യുന്ന സകലത്തിലും ദൈവം ഈശോമ്ശിഹാ മൂലം മഹത്വപ്പെടേണ്ടതിനു, ദൈവം അവനു നൽകുന്ന ശക്തികൊണ്ടു എന്നപോലെയും (ശുശ്രൂഷിക്കട്ടെ). എന്തുകൊണ്ടെന്നാൽ മഹത്വവും ബഹുമാനവും എന്നും എന്നേക്കും അവനാള്ളതാകുന്നു. ആമേൻ.

൧൨. എൻെറ പ്രിയപ്പെട്ടവരേ, നിങ്ങൾക്കുണ്ടാകുന്ന പരീക്ഷകളിൽ, അന്യമായ ഒരു കാൎയ്യം നിങ്ങൾക്കു സംഭവിച്ചതുപോലെ, നിങ്ങൾ വിസ്മയിക്കരുതു്. എന്തെന്നാൽ നിങ്ങളുടെ പരിശോധനയ്ക്കുവേണ്ടിയാകുന്നു അവയുണ്ടാകുന്നതു്.

൧൩. മറിച്ചു്, നിങ്ങൾ മ്ശിഹായുടെ പീഡകൾക്കു പങ്കുകാർ ആകപ്പെടുന്നതുകൊണ്ടു സന്തോഷിക്കുവിൻ. എന്തുകൊണ്ടെന്നാൽ ഇപ്രകാരംതന്നെ അവൻെറ മഹിമയുള്ള വെളിപാടിൽ നിങ്ങൾ സന്തോഷിക്കയും ആനന്ദിക്കയും ചെയ്യും.

൧൪. മ്ശിഹായുടെ നാമത്തെക്കുറിച്ചു നിങ്ങൾ നിന്ദിക്കപ്പെടുന്നെങ്കിൽ നിങ്ങൾ ഭാഗ്യവാന്മാർ. എന്തുകൊണ്ടെന്നാൽ ദൈവത്തിൻെറ മഹിമയുള്ള ആത്മാവു് നിങ്ങളുടെ മേൽ ആവസിക്കും.

൧൫. നിങ്ങളിലാരും കൊലപാതകനായിട്ടൊ, മോഷ്ടാവായിട്ടൊ, ദുഷ്കൎമ്മങ്ങൾ ചെയ്യുന്നവനായിട്ടൊ പീഡസഹിക്കുന്നവനായിത്തിരുകമാത്രം അരുതു്.

൧൬. എന്നാൽ അവൻ ക്രിസ്ത്യാനിയെപ്പോലെ പീഡസഹിക്കുന്നു എങ്കിൽ അവൻ ലജ്ജിക്കേണ്ടാ. മറിച്ചു്, ഈ നാമത്താൽതന്നെ അവൻ ദൈവത്തെ മഹത്വപ്പെടുത്തട്ടെ.

൧൭. എന്തെന്നാൽ വിധി ദൈവഭവനത്തിൽനിന്നു ആരംഭിക്കുവാൻ കാലമായിരിക്കുന്നു. അതു നമ്മിൽ നിന്നു ആരംഭിക്കുന്നു എങ്കിൽ ദൈവത്തിൻെറ അറിയിപ്പിനു സമ്മതിക്കാതിരിക്കുന്നവരുടെ അവസാനം എന്താകുന്നു?

൧൮. നീതിമാൻ കഷ്ടിച്ചു രക്ഷപെടുന്നു എങ്കിൽ ദുഷ്ടനും പാപിയും എവിടെ കണ്ടെത്തപ്പെടും? [സുഭ. അ. ൧൧. വ. ൩൧.]

൧൯. ഇതിനാൽ ദൈവത്തിൻെറ ഇഷ്ടം അനുസരിച്ചു പീഡസഹിക്കുന്നവർ തങ്ങളുടെ ആത്മാക്കളെ സൽപ്രവൃത്തികൾമൂലം വിശ്വസ്തനായ സ്രഷ്ടാവിനു എന്നമട്ടിൽ അവനെ ഭരമേല്പിക്കട്ടെ.

## വ്യാഖ്യാനം.

൬. "ഇതിനായിട്ടുതന്നെ": മരിച്ചവരെയും ജീവിക്കുന്നവരെയും ദൈവം വിധിക്കുവാനിരിക്കുന്നു എന്നു മുകളിൽ പ്രസ്താവിച്ചുവല്ലൊ. ഇങ്ങനെ വിധിക്കുവാനിരിക്കുന്നു എന്നു കാണിക്കുവാനായിട്ടു്. – "മരിച്ചവരോടും": 'അബ്രാഹത്തിൻെറ മടി' എന്നു പറയപ്പെടുന്ന മദ്ധ്യസ്ഥാനത്തു തടയപ്പെട്ടിരുന്ന ആത്മാക്കളോടു്. ഇവരോടു മ്ശിഹാ സുവിശേഷം അറിയിച്ചെന്നു അ. ൩. വ. ൧൯, ൨൦-ൽ പറഞ്ഞിട്ടുള്ളതാണു്. – "ശാരീരികമനുഷ്യരെപ്പോലെ വിധിക്കപ്പെടുകയും": പ്രളയത്തിൽ മുങ്ങിമരിച്ചവർ നോഹിൻെറ വാക്കും പ്രവൃത്തിയും വിശ്വസിക്കാതിരുന്നവരായിരുന്നു. അവരുടെ അവി

ശപാസത്തിന്റെ മാനുഷികമായവിധത്തിൽ ശിക്ഷാവിധി പ്രാപിച്ചു — അവർ മുങ്ങിമരിച്ചു. — "ആത്മികമായി ദൈവത്തിൽ ജീവിക്കയും ചെയ്യേണ്ടതിന്നു": ആദ്യം വിശ്വസിക്കാതിരുന്ന പലരും അവസാനത്തിൽ അനുതാപത്തോടുകൂടി മരിച്ചു. (അ. ൧൩. വ. ൨൦. വ്യ. നോക്കുക.) അതിനാൽ അവർ ദൈവത്തിൽ നിത്യാനന്ദം അനുഭവിച്ചു ജീവിക്കുവാൻ അവരെ കൂട്ടിക്കൊണ്ടുപോകേണ്ടതിനായി മ്ശിഹാ അവരോടു സുവിശേഷം അറിയിച്ചു. — സത്യവേദത്തെപ്രതി അന്യായവിധികർത്താക്കന്മാരാൽ നിഗ്രഹിക്കപ്പെട്ടവർ ദൈവത്തോടുകൂടി നിത്യഭാഗ്യം അനുഭവിക്കേണ്ടതിന്നു അവരോടു അറിയിച്ചു എന്നും ചിലർ വ്യാഖ്യാനിക്കുന്നു. വിഷമതയേറിയ ഈ വാക്യത്തിന്നു മറ്റു പല വിധത്തിലും വ്യാഖ്യാനങ്ങൾ കാണുന്നുമുണ്ട്.

൮. "സ്നേഹം പാപങ്ങളുടെ ആധിക്യത്തെ മറയ്ക്കുന്നു": സ്നേഹം അഥവാ ഉപവി അതു സ്ഥിതിചെയ്യുന്നവനിലും അന്യന്മാരിലും പാപജാലങ്ങളെ മറച്ചുകളയുന്നു. പാപങ്ങളെ ഹനിക്കുവാൻ സ്നേഹം ഉത്തമമാർഗ്ഗമാണല്ലൊ. സ്നേഹമുള്ളമനസ്സ് പരന്മാരിലെ തെറ്റുകളെയും ഓരോ ഒഴിവുകഴിവു വിചാരിച്ചു മറച്ചുകളയുന്നു.

൧൫. "ദുഷ്കർമ്മങ്ങൾ ചെയ്യുന്നവനായിട്ടോ": ഈ വാക്കുകളെ തുടൎന്നു ല., ക്രൂശ. പ്രതികളിൽ: 'അന്യന്റെ മുതൽ ആഗ്രഹിക്കുന്നവനായിട്ടോ' എന്നും, ഗ്രീ., അറ. പ്രതികളിൽ 'അന്യന്റെ വസ്തുവിൽ കണ്ണുവെക്കുന്നവനായിട്ടോ' എന്നുംകൂടി കാണുന്നുണ്ട്.

൧൭. "വിധി": പീഡകൾ, ശിക്ഷകൾ ഇത്യാദികളെ ഉദ്ദേശിച്ചാണു ഇവിടെ 'വിധി' എന്ന ശബ്ദം പ്രയോഗിച്ചിരിക്കുന്നത്. ഇന്നവന്, ഇന്നതു്, ഇത്രത്തോളം എന്നു ദൈവം വിധിക്കുന്നതുകൊണ്ടു അവയെ വിധിയെന്നു പറയുന്നു.— "ദൈവഭവനത്തിൽനിന്നു ആരംഭിക്കുവാൻ കാലമായിരിക്കുന്നു": ദൈവത്തിന്റെ ഭവനമായ സഭയിൽ — ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ടവരായ വിശ്വാസികളിൽ — നിന്നു ആരംഭിക്കുവാൻ, എന്നുവെച്ചാൽ, അവരോടു ചെയ്യപ്പെടുന്ന പീഡനംകൊണ്ടു ആരബ്ധമാകുവാൻ സമയം അടുത്തിരിക്കുന്നു. യഹൂദന്മാരും ഇതരമതസ്ഥന്മാരും സഭയെ ഞെരുക്കുവാൻ വട്ടംകൂട്ടുന്നു. പീഡകൾ സഹിക്കുന്ന കാൎയ്യം സംബന്ധിച്ചാണല്ലൊ ശ്ലീഹാ മുകളിൽ പ്രസ്താവിച്ചിട്ടുള്ളതു്. ദൈവം തന്റെ ഇഷ്ടജനങ്ങളിലുള്ള അല്പവീഴ്ചകളെപ്പോലും പീഡകളുംമറ്റുംകൊണ്ടു പരിഹരിക്കുന്നു എങ്കിൽ വിശ്വസിക്കാത്തവരിലുള്ള മഹാ കുറ്റങ്ങൾക്കു എത്ര വലുതായ ശിക്ഷകളായിരിക്കും വിധിക്കുവാനിരിക്കുന്നതു്!

## അദ്ധ്യായം ൫.

വി. ശ്ലീഹാ ആചാൎയ്യന്മാരോടും അൎമ്മായക്കാരോടും താന്താങ്ങളുടെ കടമ നിൎവ്വഹിക്കുവാൻ ഉപദേശിക്കയും, വിനയവും ജാഗരണവും സംരക്ഷിക്കുവാൻ സകലരേയും ഉത്സാഹിപ്പിക്കയും ചെയ്യുന്നു.

നിങ്ങളുടെ കൂട്ടുകാരനായ മൂപ്പനും, മ്ശിഹായുടെ പീഡകളുടെ സാക്ഷിയും, വെളിപ്പെടുത്തപ്പെടുവാനിരിക്കുന്ന അവന്റെ മഹത്വത്തിന്റെ പങ്കുകാരനുമായ ഞാൻ നിങ്ങളിലുള്ള മൂപ്പന്മാരോടു അപേക്ഷിക്കുന്നു:

൨. നിങ്ങൾക്കു ഏല്പിക്കപ്പെട്ടിരിക്കുന്ന ദൈവത്തിന്റെ ആട്ടിൻകൂട്ടത്തെ ബലപ്രയോഗംകൊണ്ടല്ല പിന്നെയൊ മനസ്സാലെയും, നീചലാഭങ്ങൾ കരുതിയല്ല മറിച്ച് നിങ്ങളുടെ മുഴുഹൃദയത്തോടുകൂടിയും, (൨)

൩. ആട്ടിൻകൂട്ടത്തിന്മേൽ കർത്തൃത്വം നടത്തുന്നവരെപ്പോലെയല്ല പി

ന്നെയൊ അവൾക്ക നല്ല മാതൃകയായി ത്തിരത്തക്കവണ്ണവും,

൪. ഇടയന്മാരുടെ പ്രധാനി പ്ര ത്യക്ഷപ്പെട്ടമ്പോൾ മഹത്വത്തിൻെറ വാടാത്ത കിരീടം അവനിൽനിന്ന പ്രാപിക്കേണ്ടതിനായി (൨) «മേയി ക്കകയും ആത്മികമായി അന്വേഷി ക്കകയും ചെയ്യുവിൻ».

൫. നിങ്ങളും, യുവാക്കന്മാരേ, നി ങ്ങളുടെ മൂപ്പന്മാൎക്ക കീഴ്പ്പെട്ടിരിക്ക വിൻ. ഒരുവൻ മറെറാരുവൻെറ പേരിൽ ബോധത്തിൻെറ താഴ്മ മുറു കെ ധരിച്ചുകൊൾവിൻ. എന്തെ ന്നാൽ ദൈവം അഹങ്കരിക്കുന്നവൎക്ക വിരോധിയാകുന്നു; താഴ്മയുള്ളവൎക്ക കൃ പ നൽകുകയും ചെയ്യുന്നു. [കൊലൊ. അ. ൩. വ. ൧൨.— യാക്കൊ. അ. ൪. വ. ൬.]

൬. ആകയാൽ ദൈവത്തിൻെറ ബലമുള്ള കൈക്ക കീഴിൽ, അതു തക്കസമയത്തു നിങ്ങളെ ഉയൎത്തു വാൻവേണ്ടി, നിങ്ങളെത്തന്നെ താ ഴ്ത്തുവിൻ. [യാക്കൊ. അ. ൪. വ. ൧൦.]

൭. നിങ്ങളെക്കുറിച്ച ശ്രദ്ധയുള്ള ദൈവത്തിൽ നിങ്ങളുടെ വിചാരമെ ല്ലാം സ്ഥാപിക്കുവിൻ. [സങ്കീ. ൫൫. വ. ൨൨: മത്താ. അ. ൬. വ. ൨൫: ലൂ. അ. ൧൨. വ. ൨൨.]

൮. നിങ്ങൾ ഉണൎന്നിരിക്കുവിൻ; ഓൎമ്മയോടുകൂടി ഇരിക്കുവിൻ. എന്തെ ന്നാൽ നിങ്ങളുടെ ശത്രുവായ സാ ത്താൻ ആരെ വിഴുങ്ങേണ്ടു എന്ന അ ന്വേഷിച്ച സിംഹത്തെപ്പോലെ അ ലറിക്കൊണ്ടു ചുററിനടക്കുന്നു.

൯. ആകയാൽ നിങ്ങൾ വിശ്വാ സത്തിൽ സ്ഥിരപ്പെട്ടവരായി അവ നോടു എതിൎത്തുനില്പുവിൻ. ലോക ത്തിലുള്ള നിങ്ങളുടെ സഹോദരന്മാ ൎക്കും ഈ പീഡകൾതന്നെ നേരിടുന്നു എന്നു അറികയും ചെയ്യുവിൻ.

൧൦. ഈശോമ്ശിഹാമൂലം ത ൻെറ നിത്യമഹത്വത്തിലേക്ക നമ്മെ വിളിച്ചവനായി, ഈ നിസ്സാരപീഡ കൾ സഹിച്ചുകൊണ്ടു തന്നിൽ എ ന്നേക്കും ബലപ്പെട്ടും, ഉറച്ചും, സ്ഥി രമായും നില്പുവാൻ നമുക്ക (കൃപ) നൽകിയവനായിരിക്കുന്ന കരുണയു ള്ള ദൈവത്തിന്

൧൧. മഹത്വവും, അധികാരവും, ബഹുമാനവും എന്നും എന്നേക്കും (ഉ ണ്ടായിരിക്കട്ടെ). ആമേൻ.

൧൨. ഞാൻ വിചാരിക്കുന്നതുപോ ലെ ചുരുക്കമായിട്ടുള്ള ഇവ വിശ്വസ്ത സഹോദരനായ സെൽവാനോസ് വഴിക്ക നിങ്ങൾക്ക എഴുതിയിരിക്ക ന്നു. നിങ്ങൾ ഏതിൽ നില്പുന്നു വോ അതാകുന്നു ദൈവത്തിൻെറ സാക്ഷാത്തായ കൃപ എന്നു എനിക്ക സമ്മതം വന്നിരിക്കുന്നു; ഞാൻ സാ ക്ഷിപ്പെടുത്തുകയും ചെയ്യുന്നു.

൧൩. ബാബേലിലുള്ള തിരഞ്ഞെ ടുക്കപ്പെട്ട സഭയും, എൻെറ പുത്രനാ യ മൎക്കോസും നിങ്ങൾക്ക വന്ദനം പറയുന്നു.

൧൪. വിശുദ്ധചുംബനംകൊണ്ടു നി ങ്ങൾ അന്യോന്യം വന്ദനം പറയു വിൻ. മ്ശിഹായിലുള്ളവരായ നി ങ്ങൾക്കെല്ലാവൎക്കും സമാധാനം (ഉ ണ്ടാകട്ടെ). ആമേൻ.

## വ്യാഖ്യാനം.

൧. "മൂപ്പൻ": ൧. തിമൊ. അ. ൩. വ. ൧. വ്യാ. നോക്കുക.

൨. "ആട്ടിൻകൂട്ടത്തിന്മേൽ": കൃശായപ്രതിയിലെ 'സ്വന്തജനങ്ങളെ' എന്ന വിവൎത്തനവും വെസ്റ്റ്മിൻസ്റ്റർ വിവൎത്തനവും സുറി.യോടു യോജിക്കുന്നു. ഗ്രീ., ല. പ്രതികളിൽ 'ക്ലേരോസ്' എന്ന പദമാണ പ്രയോഗിച്ചിരിക്കുന്നതു്. 'വൈദികന്മാർ'

എന്നാണ ഈ വാക്കിന്ന സാമാന്യമായി പറയുന്ന അൎത്ഥം. ‘ആചാൎയ്യാവസ്ഥയിൽ നിയമിക്കപ്പെട്ടിരിക്കുന്നവർ’ എന്ന ൬൧ാം പ്രതിയിൽ കാണുന്ന തൎജ്ജമ ഈ അൎത്ഥത്തെ അനുകൂലിക്കുന്നുണ്ട്. ദൈവശുശ്രൂഷയ്ക്കായി വേർതിരിക്കപ്പെട്ടവരാണല്ലൊ ‘ക്ലേരോസ്’ എന്നു പറയപ്പെടുന്നവർ. ദൈവസേവ ചെയ്യുവാൻ തിരഞ്ഞെടുക്കപ്പെട്ട ഒരു ജനവിഭാഗമെന്നും, ദൈവത്തിന്റെ ഭാഗവും അവകാശവും എന്ന അവസ്ഥയിൽ ‘ക്ലേരോസ്’ എന്നു വി. ഗ്രന്ഥം പറയുന്നുണ്ട്. പദത്തിന്റെ അൎത്ഥം മാത്രം ആലോചിച്ചാൽ ‘വൈദികസ്ഥാനികൾ’ എന്നും വരാമെന്നിരുന്നാലും ബഹുവചനരൂപത്തിൽ – ഗ്രീക്കിൽ ബ. വ. മാണ പ്രയോഗിച്ചിരിക്കുന്നത് – വൈദികന്മാരെയൊ, മനുഷ്യരെയൊ പററി ഈ പദം പ്രയോഗിക്കുക പതിവില്ലെന്നും മ്ശീഹായുടെ ആട്ടിൻകൂട്ടത്തിന്റെ ഭാഗങ്ങളെ ഉദ്ദേശിച്ചു പ്രയോഗിക്കാറുള്ളു എന്നും ഹെയ്ഡക്ക് പറയുന്നു. ആകയാൽ ഗ്രീക്കിലെ ബ. വ. രൂപ കൊണ്ടു വിവിധനിലകളിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന വൈദികരല്ല, പല ഇടവകകളിലും, സഭകളിലും മററുമായി സ്ഥിതിചെയ്യുന്നവരും, കൎത്താവിന്റെ ഭാഗവും അവകാശവും ആയിരിക്കുന്നവരുമായ വിശ്വാസികളുടെ വിഭാഗങ്ങളെയാണ സൂചിപ്പിക്കുന്നത്. മെത്രാനാകട്ടെ, വെറും ആചാൎയ്യനാകട്ടെ തന്റെ അധികാരത്തിൽ ഏല്പിക്കപ്പെട്ടിരിക്കുന്ന ഉപാചാൎയ്യന്മാരെയും അൽമായക്കാരെയും അധികാരപ്രമത്തതയോടുകൂടി ഭരിക്കരുതെന്നു താല്പൎയ്യം.

൧൨. “ഞാൻ വിചാരിക്കുന്നതുപോലെ”: സുറി., അറ., ക്രൂശ. പ്രതികളിൽ ഈ വാക്കുകൾ ‘ചുരുക്കമായി’ എന്നതിനോടും, മററു പ്രതികളിൽ ‘നിങ്ങൾക്കു വിശ്വസ്ത സഹോദരൻ എന്ന’ എന്നതിനോടും യോജിച്ചുനില്ക്കുന്നു.

൧൩. “ബാബേലിലുള്ള”: ബാബേൽ എന്നു ഇവിടെ റോമായെ ഉദ്ദേശിച്ചു അലങ്കാരരൂപത്തിൽ പറയുന്നു എന്നു ഇക്കാലത്തു ഏവരും സമ്മതിക്കുന്നു. ചില പാഷണ്ഡികൾ മൎപ്പാപ്പമാരുടെ അവകാശങ്ങളെ നിഷേധിക്കേണ്ടതിനു വി. പത്രോസ് റോമായിൽ കാൽ ചവിട്ടുകപോലും ഉണ്ടായിട്ടില്ലെന്നു കാണിക്കുവാനായി ഇവിടെ പറഞ്ഞിരിക്കുന്ന ബാബേൽ സാക്ഷാൽ ബാബേൽ തന്നെയാകുന്നു എന്നു വാദിക്കുകയുണ്ടായി. കൽദിയായിൽ പ്രാസ്നദീതീരത്തുള്ള ബാബേലിൽ കായസ് സീസറിന്റെ വിരോധം നിമിത്തം വി. പത്രോസിനു എന്നല്ല യഹൂദന്മാരിൽ ആൎക്കും പ്രവേശിക്കുവാൻ നിവൃത്തിയില്ലായിരുന്നു. ഏജിപ്തിലെ (ഇപ്പോൾ cayrus എന്നു പറയപ്പെടുന്ന) ബാബേൽ അക്കാലത്തു ഒരു കുഗ്രാമം മാത്രമായിരുന്നതേയുള്ളു. ഈ ഇരു സ്ഥലങ്ങളിലേക്കും വി. പത്രോസ് പോയതായി യാതൊരു രേഖയും നല്കിയിട്ടില്ല. എന്നാൽ അദ്ദേഹം റോമായിൽ പോയി എന്നതിനു ധാരാളം ലക്ഷ്യങ്ങളുള്ളതാണ്. മി. ബ്ലെൻകിൻ (Mr. Benkin) ‘സ്കൂളുകൾക്കും കോളേജുകൾക്കുമായുള്ള കെയിംബ്രിജ് ഗ്രീക്കുനിയമം’ (Cambridge Greek Testament for Schools and Colleges) എന്ന അഭിധാനത്തിൽ പ്രസിദ്ധീകരിച്ചിട്ടുള്ള ഈ ലേഖനത്തിന്റെ പതിപ്പിൽ (P. XVI) ഇങ്ങനെ പറഞ്ഞിരിക്കുന്നു: ‘വി. പത്രോസിന്റെ റോമായിലെ പ്രേഷിതത്വവും രക്തസാക്ഷിത്വവും പാപ്പാമാരുടെ അവകാശങ്ങളുടെ ഒരു ബലമായിരിക്കപോലും തൎക്കിച്ചു ഏതെങ്കിലും ജയം നേടുവാൻ വഴിയാത്തവണ്ണം അത്ര പ്രാചീനവും, അത്രമാത്രം പ്രചാരം സിദ്ധിച്ചിട്ടുള്ളതും, അത്ര സൎവ്വസമ്മതവുമായ തെളിവിനാൽ സാക്ഷീകരിക്കപ്പെട്ടിരിക്കുന്നു.’ റോമായിലെ ക്ലേമിസ്, ഇഗ്നാത്തിയോസ്, പപ്പിയാസ്, കോറന്തോസിലെ ദിയോനേഷ്യസ്യോസ്, ഇറേനേയോസ് ആദിയായ ആദിമകാലങ്ങളിലെ പലരുടെ സാക്ഷ്യങ്ങൾ അദ്ദേഹം ഉദ്ധരിക്കുന്നുമുണ്ട്. വി. യോഹന്നാന്റെ ‘വെളിപാടി’ലും, യഹൂദന്മാരുടെയും മററുമായുള്ള ചില ഗ്രന്ഥങ്ങളിലും മററും റോമായെപ്പററി ബാബേൽ എന്നു പറഞ്ഞിട്ടുള്ളതുമാണ്. യോഹന്നാന്റെ വെളി

പാടിൽ ബാബേൽ ഏഴുമലകളിന്മേൽ (അ. ൧൭. വ. ൯.) സ്ഥിതിചെയ്യുന്നതായി പറയുന്നുണ്ട്. ഏഴു മലകളിന്മേൽ ഇരിക്കുന്ന പട്ടണം റോമാമാത്രമാണെന്നു സൎവ്വസമ്മതമാണല്ലൊ. രാജ്യവിസ്തീൎണ്ണതയിലും, വിഗ്രഹാരാധനയിലും ദുഷ്ടതയിലും റോമാ ബാബേലിനോടു തുല്യമായിരുന്നതുകൊണ്ടാണു റോമായെപ്പററി ബാബേൽ എന്നു പറയുന്നതു്. ഈ ലേഖനം അന്യന്മാരുടെ കൈയിൽ ചെന്നുചേൎന്നു തനിക്കും വിശ്വാസികൾക്കും ഞെരുക്കമുണ്ടാകുവാൻ ഇടയാകരുതെന്ന ഉദ്ദേശ്യവും ഈ പേരുമാററത്തിൽ ശ്ലീഹായിക്കുണ്ടായിരുന്നു. വി. യോഹന്നാനു റോമായെപ്പററി ബാബേൽ എന്നു പേരു മാററിപ്പറയുന്നതിൻെറ കാരണവും ഇതുതന്നെ. — ബാബേൽ എന്നു വി. പത്രോസ് ഇവിടെ പറയുന്നതു റോമായെ ഉദ്ദേശിച്ചാണെന്നുള്ളതിലേക്കു പൌരാണികത്വത്തിൻെറ സകല രേഖകളുമുണ്ടായിരുന്നിട്ടും പാഷണ്ഡികൾ അതു നിഷേധിക്കുന്നു. വി. യോഹന്നാൻെറ വെളിപാടിൽ ബാബേലിലെ അധൎമ്മത്തിൻെറ ആധിക്യത്തെപ്പററി പ്രസ്താവിക്കുന്നിടത്തു ബാബേൽ റോമാ തന്നെ — പിതാക്കന്മാർ വ്യാഖ്യാനിക്കുന്നതുപോലെ ലൌകികമായ റോമാസാമ്രാജ്യമല്ല, റോമാസഭതന്നെ — എന്നു അവർ ഘോഷിക്കുന്നു. പാഷണ്ഡികളുടെ മനോഗതി നോക്കുക! — "തിരഞ്ഞെടുക്കപ്പെട്ട സഭ": ഗ്രീക്കിൽ 'തിരഞ്ഞെടുക്കപ്പെട്ടവൾ' എന്നുമാത്രമേയുള്ളു. ല., അറ., ക്രൂശ. പ്രതികളിലും, എക്കുമേനിയൂസിൻെറ (O cumenius) ഗ്രീക്കുപ്രതിയിലും സുറിയാനിയിലെപ്പോലെതന്നെ 'സഭ' എന്നു ചേൎത്തിട്ടുണ്ട്. വേദവ്യാഖ്യാതാക്കന്മാരും വ്യാഖ്യാതാക്കളും 'സഭ' എന്നുതന്നെ ഗ്രഹിക്കയും ചെയ്യുന്നു. 'സഭ' ശബ്ദം സ്ത്രീലിംഗമാകയാലാണ ഗ്രീക്കിൽ 'തിരഞ്ഞെടുക്കപ്പെട്ടവൾ' എന്നു കാണുന്നതു്. 'തിരഞ്ഞെടുക്കപ്പെട്ടവൾ' എന്നു ഇവിടെ പറയുന്നതു ഒരു സ്ത്രീയെ ഉദ്ദേശിച്ചാണെന്നു കരുതുവാൻ വഴിയാകാതവണ്ണം ബലവത്തരങ്ങളായ ന്യായങ്ങളുണ്ടെന്നു മേൽ പ്രസ്താവിച്ചതിൽനിന്നു വിശദമാണല്ലൊ. ഒരു സ്ത്രീ എങ്കിൽ അവളുടെ പേർ പറയാതിരിക്കുന്നതെന്തു്? അവൾ ആരെന്നറിയുവാൻ സാധിക്കാതതു എന്തുകൊണ്ട്?

-----

# വി. പത്രോസ് ശ്ലീഹാ എഴുതിയ

## രണ്ടാം ലേഖനം.

~~~~

വി. പത്രോസ് ഈ രണ്ടാം ലേഖനത്തിൽ 'ഇതു രണ്ടാം ലേഖനമായിട്ടാകുന്നുവല്ലൊ നിങ്ങൾക്കു ഞാൻ എഴുതുന്നതു്' (അ. ൩. വ ൧.) എന്നും, അതിനുമുമ്പ് 'ഈ കൂടാരത്തിൽ നിന്നുള്ള എൻെറ വേൎപാടു് ഉടനെ സംഭവിക്കുമെന്നു ഞാൻ അറിയുന്നതുകൊണ്ടു്' (അ. ൧. വ. ൧൪.) എന്നും പറഞ്ഞിരിക്കുന്നതിൽനിന്നു അദ്ദേഹം തൻെറ രക്തസാക്ഷിത്വത്തോടു് അടുത്തകാലത്തു ഈ ലേഖനം എഴുതി എന്നു സിദ്ധിക്കുന്നു. ന. കൎത്താവിൻെറ സ്വൎഗ്ഗാരോഹണാനന്തരം ഉദ്ദേശം ൬൭-ാം വത്സരത്തിലായിരുന്ന
~~~~

അദ്ദേഹത്തിൻെറ രക്തസാക്ഷിത്വം. ദൈവത്തിൽനിന്ന ലഭിച്ചിട്ടുള്ള മഹാദാനങ്ങളെക്കുറിച്ചു ഓൎമ്മയുള്ളവരായിരിക്കണമെന്നും, വിശ്വാസത്തോടുകൂടി മററു സകല പുണ്യങ്ങളും യോജിപ്പിക്കണമെന്നും വി. ശ്ലീഹാ ഈ ലേഖനംമൂലം വിശ്വാസികളോടു ഉപദേശിക്കയും, വ്യാജോപദേഷ്ടാക്കളെ വിട്ടകലണമെന്ന്, അവരുടെ നടപടികളെ വൎണ്ണിച്ചുകൊണ്ടും അവൎക്കു നേരിടുവാനിരിക്കുന്ന ശിക്ഷാവിധിയെപ്പററി പ്രവചിച്ചുകൊണ്ടും, വിശ്വാസികളെ പ്രബോധിപ്പിക്കയും ചെയ്യുന്നു. അഗ്നിയാൽ സംഭവിക്കുവാനിരിക്കുന്ന വിശ്വസംഹാരത്തേയും വിധിയേയും കുറിച്ചും അദ്ദേഹം പ്രസ്താവിക്കുന്നുണ്ട്. ന. കൎത്താവിനെപ്രതി പീഡകൾ സഹിക്കുവാനും രക്തസാക്ഷിത്വം അനുഭവിക്കുവാനും വി. ശ്ലീഹായിക്കുണ്ടായിരുന്ന തീവ്രമായ ആഗ്രഹം ഈ ലേഖനത്തിൽ അങ്ങുമിങ്ങും തെളിഞ്ഞുകാണാം. റോമായിൽ മമെൎററയിൻ കാരാഗൃഹത്തിൽ ബദ്ധനായിരിക്കുമ്പോഴാണ ശ്ലീഹാ ഈ ലേഖനം എഴുതിയതു്. വി. പത്രോസിൻെറ ആദ്യലേഖനവും ഈ ലേഖനവും തമ്മിൽ ഭാഷാരീതിയിൽ കുറെയെല്ലാം വ്യത്യാസം കാണുന്നതു് അദ്ദേഹത്തിൻെറ എഴുത്തുകാരിലുണ്ടായ ആൾമാററംമൂലമാണ്. ആദ്യലേഖനത്തിനുശേഷം വളരെ വത്സരങ്ങൾ കഴിഞ്ഞാണ ഇതെഴുതീട്ടുള്ളതു്. കാലദേശപ്രായാദികളുടെ മാററംകൊണ്ടു ഒരാളുടെ ഭാഷാരീതി ഭേദപ്പെടാവുന്നതുമാണല്ലൊ.

## അദ്ധ്യായം ൧.

രക്ഷപ്രാപിക്കേണ്ടതിന്ന വിശ്വാസത്തോടുകൂടി
മറെറല്ലാപുണ്യങ്ങളും യോജിപ്പിക്കുവാൻ വി. പത്രോസ് ഉപദേശിക്കുന്നു.

ഈശോമ്ശിഹായുടെ ദാസനും ശ്ലീഹായുമായ ശെമ്ഓൻ പത്രോസ്, നമ്മുടെ ദൈവവും നമ്മുടെരക്ഷകനുമായ ഈശോമ്ശിഹായുടെ നീതിയാൽ ബഹുമാനത്തിൽ തുല്യമായ വിശ്വാസത്തിനു ഞങ്ങളോടൊരുമിച്ചു യോഗ്യരാക്കപ്പെട്ടിരിക്കുന്നവൎക്കു (എഴുതുന്നതു്):

൨. ദൈവത്തേയും നമ്മുടെ കൎത്താവായ ഈശോമ്ശിഹായേയുംകുറിച്ചുള്ള ബോധംമൂലം കൃപയും സമാധാനവും നിങ്ങൾക്കു വൎദ്ധിക്കുമാറാകട്ടെ.

൩. രക്ഷക്കും ദൈവഭക്തിക്കും ഉതകുന്നവയായി തൻെറ ദൈവികശക്തിക്കുള്ളവയെല്ലാം സ്വന്തമഹത്വത്താലും സ്വന്തസുകൃതത്താലും നമ്മെ വിളിച്ചവനെക്കുറിച്ചുള്ള ബോധംമൂലം അവൻ നമുക്കു തന്നിരിക്കുന്നുവല്ലൊ.

൪. നിങ്ങൾ ലോകത്തിലെ ദുരാശകളാലുള്ള നാശത്തിൽനിന്നു ഓടിയകന്ന് ദൈവികസ്വഭാവത്തിൻെറ പങ്കുകാരായിത്തിരുന്നതിനുള്ള വലിയവയും വിലപിടിച്ചവയുമായ വാഗ്ദാനങ്ങൾ അവമൂലം അവൻ നമുക്കു തന്നിരിക്കുന്നു.

൫. നിങ്ങൾ ഇതിനായിട്ടുതന്നെ സകലയത്നവും ചെയ്തുകൊണ്ടു നിങ്ങളുടെ വിശ്വാസത്തോടു സുകൃതത്തേയും, സുകൃതത്തോടു ജ്ഞാനത്തേയും, (൬)

൬. ജ്ഞാനത്തോടു മിതത്വത്തേയും, മിതത്വത്തോടു ക്ഷമയേയും, ക്ഷമയോടു ദൈവഭക്തിയേയും,

൭. ദൈവഭക്തിയോടു സഹോദര

പ്രീതിയേയും, സഹോദരപ്രീതിയോട്ട സ്നേഹത്തേയും (൭) «ചേൎത്തുകൊൾവിൻ».

൮. എന്തെന്നാൽ ഇവ നിങ്ങളിൽ ഉണ്ടാവുകയും വൎദ്ധിക്കുകയും ചെയ്യുമ്പോൾ ഇവ നിങ്ങളെ നമ്മുടെ കൎത്താവായ ഈശോമ്ശീഹായെക്കുറിച്ചുള്ള ബോധത്തിൽ ഉത്സാഹമില്ലാത്തവരും ഫലമില്ലാത്തവരും ആക്കിത്തീൎക്കയില്ല.

൯. എന്നാൽ ആൎക്ക ഇവ ഇല്ലാതിരിക്കുന്നുവോ അവൻ (ഒന്നും) കാണാത്ത കുരുടനാകുന്നു. തൻെറ പൂൎവ്വപാപങ്ങളിൽനിന്നുള്ള ശുദ്ധീകരണത്തെ അവൻ മറന്നുകളഞ്ഞു.

൧൦. അതിനാൽ, എൻെറ സഹോദരന്മാരേ, നിങ്ങളുടെ സൽപ്രവൃത്തികൾകൊണ്ടു നിങ്ങളുടെ വിളിയും നിങ്ങളുടെ തിരഞ്ഞെടുപ്പും ഉറപ്പുള്ളതാക്കുവാൻ അധികമായി ശ്രദ്ധിക്കുവിൻ. നിങ്ങൾ ഇവ ചെയ്യുമെങ്കിലോ നിങ്ങൾ ഒരിക്കലും വഴുതിപ്പോകയില്ല.

൧൧. നമ്മുടെ കൎത്താവും നമ്മുടെ രക്ഷകനുമായ ഈശോമ്ശീഹായുടെ നിത്യരാജ്യത്തിലേക്കുള്ള പ്രവേശനം ഇങ്ങനെ നിങ്ങൾക്ക ലോഭമില്ലാതെ നൽകപ്പെടുകയും ചെയ്യും.

൧൨. ഇതിനാൽ, നിങ്ങൾ ഈ സത്യത്തെ നല്ലവണ്ണം അറിഞ്ഞും ആശ്രയിച്ചുമിരിക്കുന്നു എങ്കിലും ഇവയെപ്പററി നിങ്ങളെ എപ്പോഴും ഓൎമ്മപ്പെടുത്തുന്നതിൽ എനിക്ക മടുപ്പു തോന്നുന്നില്ല.

൧൩, ൧൪. എന്തെന്നാൽ നമ്മുടെ കൎത്താവായ ഈശോമ്ശീഹാ എന്നെ അറിയിച്ചിരിക്കുന്നതുപോലെ ഈ ക്രൂടാരത്തിൽനിന്നുള്ള എൻെറ വേൎപാടു് ഉടനെ സംഭവിക്കുമെന്നു ഞാൻ അറിയുന്നതുകൊണ്ടു്, ഞാൻ ഈ ക്രൂടാരത്തിൽ ഇരിക്കുവോളം (ഈ) ഓൎമ്മകൊണ്ടു നിങ്ങളെ ഉണൎത്തുന്നതു യുക്തമെന്നു എനിക്ക തോന്നിയിരിക്കുന്നു. [യോഹ. അ. ൨൧. വ. ൧൮.]

൧൫. (എൻെറ) നിൎയ്യാണത്തിനു ശേഷവും ഇവയെക്കുറിച്ചുള്ള ഓൎമ്മ നിങ്ങൾ നിലനിറുത്തുവാൻ തക്കവണ്ണം അതു എപ്പോഴും നിങ്ങൾക്ക ഉണ്ടായിരിക്കുവാൻ ഞാൻ ശ്രദ്ധിക്കുന്നു.

൧൬. നമ്മുടെ കൎത്താവായ ഈശോമ്ശീഹായുടെ ശക്തിയേയും അവൻെറ വരവിനേയും ഞങ്ങൾ നിങ്ങളോടറിയിച്ചതു നിൎമ്മിതകഥകളെ അനുഗമിച്ചുകൊണ്ടല്ല, പിന്നെയൊ, അവൻെറ മഹിമയെ കണ്ടിട്ടുള്ളവരായതുകൊണ്ടാകുന്നു. [൧. കോറ. അ. ൧. വ. ൧൭.]

൧൭. എന്തെന്നാൽ എനിക്ക പ്രസാദിച്ചിരിക്കുന്ന എൻെറ പ്രിയപുത്രൻ ഇവനാകുന്നു എന്നിപ്പോലെയുള്ള സ്വരം മഹത്വത്തിൽ ശ്രേഷ്ഠമായ തേജസ്സിൻ പിന്നാലെ അവൻെറ പക്കൽ വന്നുചേരുകയിൽ അവൻ പിതാവായ ദൈവത്തിൽനിന്നു ബഹുമാനവും മഹത്വവും പ്രാപിക്കുവെ [മത്താ. അ. ൧൭. വ. ൫.]

൧൮. ഞങ്ങൾ വിശുദ്ധപൎവ്വതത്തിൽ അവനോടുകൂടിയുണ്ടായിരുന്നതുകൊണ്ടു സ്വൎഗ്ഗത്തിൽനിന്നു അവൻെറ അടുക്കൽ വന്ന ഈ സ്വരംതന്നെ ഞങ്ങളും കേട്ടു.

൧൯. ഉറപ്പുള്ളതായ പ്രവാചകവാക്യവും നമുക്കുണ്ടു്. നേരംവെളുക്കുകയും സൂൎയ്യൻ നിങ്ങളുടെ ഹൃദയങ്ങളിൽ ഉദിക്കുകയും ചെയ്യുന്നതുവരെ ഇരുട്ടുള്ള സ്ഥലത്തു പ്രകാശിക്കുന്ന വിളക്കിനെ എന്നപോലെ നിങ്ങൾ അതിനെ നോക്കികൊള്ളുന്നതു നല്ലതാകുന്നു.

൨൦. പ്രവചനങ്ങളൊന്നും തിരുവെഴുത്തിന്റെ സ്വയമായ വ്യാഖ്യാനത്താൽ ഉണ്ടാകുന്നതല്ല എന്നിതു ആദ്യമേതന്നെ നിങ്ങൾ അറിഞ്ഞുകൊള്ളണം. [൨. തിമാ. അ. ൩. വ. ൧൬.]

൨൧. എന്തെന്നാൽ പ്രവചനം ഒരിക്കലും മനുഷ്യന്റെ ഇഷ്ടത്താൽ വന്നിട്ടുള്ളതല്ല; മറിച്ച്, പരിശുദ്ധാത്മാവിനാൽ ആകൎഷിക്കപ്പെട്ടിട്ട ദൈവത്തിന്റെ വിശുദ്ധന്മാരായ മനുഷ്യർ സംസാരിച്ചവയത്രേ.

## വ്യാഖ്യാനം.

൧. "നമ്മുടെ ദൈവവും നമ്മുടെ രക്ഷകനുമായ ഈശോമ്ശീഹായുടെ": 'രക്ഷകൻ' എന്നതിനു ഗ്രീക്കിൽ ഉപസൎഗ്ഗവും (article), സുറിയാനിയിൽ സംബന്ധികാവിഭക്തിപ്രത്യയമായ ܕ എന്ന അക്ഷരവും ഇല്ലാത്തതിനാൽ വി. പത്രോസ്, തെത്തോ. അ. ൨. വ. ൧൩-ൽ കാണുന്നതുപോലെ ഈശോമ്ശീഹായെ ഉദ്ദേശിച്ചുതന്നെ 'ദൈവം' എന്നു പറയുന്നു എന്നാണു അനുമാനിക്കേണ്ടിയിരിക്കുന്നതു്.

൨. "ദൈവത്തേയും": അന്തിയോക്കിയാസുറിയാനിയിൽ ഈ പദം കാണുന്നില്ല. 'നമ്മുടെ ദൈവവും നമ്മുടെ കൎത്താവുമായ ഈശോമ്ശീഹായെ' എന്നാണു ക്രൂശ.ൽ വിവൎത്തനം ചെയ്തിരിക്കുന്നതു്.

൩. "സ്വന്തമഹത്വത്താലും സ്വന്തസുകൃതത്താലും": നമ്മെ വിളിച്ചവനു സ്വന്തമായിരിക്കുന്ന എന്നു ധരിക്കണം. ദൈവം രക്ഷക്കും ദൈവഭക്തിക്കും ഉതകുന്നവയായി തന്റെ ശക്തിയിൽപെട്ടവയെല്ലാം സ്വന്തമഹത്വത്താലും സ്വന്തസുകൃതത്താലും അവർ നമ്മെ വിളിച്ചുവോ ആ ഈശോമ്ശീഹായെക്കുറിച്ച നമുക്കു ബോധം തന്നുകൊണ്ടു ആ ബോധംമൂലം നമുക്കു തന്നിരിക്കുന്നു എന്നു സാരം.

൪. "ദൈവികസ്വഭാവത്തിന്റെ പങ്കുകാർ": നമ്മെ ദൈവാത്മാവിനോടു ചേൎക്കയും തദ്വാരാ നമ്മെ ദൈവത്തിന്റെ ദത്തുപുത്രന്മാരും സ്വൎഗ്ഗത്തിനു അവകാശികളുമാക്കിത്തീൎക്കുകയും ചെയ്യുന്നതായി നമ്മുടെ ആത്മാവിൽ ചിന്തപ്പെടുന്ന കൃപാവരം ദൈവികസ്വഭാവത്തിന്റെ അംശമായിട്ടാണു പറയപ്പെടുന്നതു്. — "അവമൂലം": ഗ്രീക്കിലും ഇങ്ങനെതന്നെ. രക്ഷക്കും ദൈവഭക്തിക്കും ഉതകുന്നവയായി തന്റെ ദൈവികശക്തിക്കുള്ളവയെല്ലാംമൂലം എന്നോ, സ്വന്തമഹത്വത്താലും സ്വന്തസുകൃതത്താലും എന്നോ ഇതിൽനിന്നു ഗ്രഹിക്കണം. അറ.ൽ 'അവ രണ്ടിനാലും' എന്നു കാണുന്ന വിവൎത്തനം മഹത്വത്തേയും, സുകൃതത്തേയും തന്നെ ഉദ്ദേശിക്കുന്നു. ല. പ്രതിയിൽ 'അവനാൽ' എന്നും, ക്രൂശ.ൽ 'അവനിൽ' എന്നും വിവൎത്തനം ചെയ്തിരിക്കുന്നതു 'ഈശോമ്ശീഹാമൂലം' എന്നു ഗ്രഹിക്കണമെന്നാണു വ്യാഖ്യാതാക്കൾ പറയുന്നതു്. 'അവൾമൂലം' എന്നും ചിലർ വിവൎത്തനം ചെയ്യുന്നുണ്ടു്. മേൽവാക്യത്തിൽ പറയുന്ന 'വിളി' (vocatio സ്ത്രീലിംഗം) യെ ഉദ്ദേശിക്കുന്നു എന്നാണു അവരുടെ അഭിമതം.

൧൦, ൧൧. ഈ വാക്യങ്ങളിൽനിന്നു്: ൧. അതിസ്വാഭാവികകൃത്യങ്ങളിൽ മനുഷ്യൻ സ്വാതന്ത്ര്യമുള്ളവനാണെന്നും, ൨. വിശ്വാസികൾക്കും നീതിമാന്മാൎക്കും തങ്ങളുടെ നിലനില്പിനെയും രക്ഷയേയുംകുറിച്ചു നിശ്ചയമില്ലെന്നും, ൩. മഹിമയിലേക്കുള്ള തിരഞ്ഞെടുപ്പു ഓരോരുത്തന്റെയും സഹകരണത്തോടുകൂടി ദൈവം ചെയ്യുന്നതാണെന്നും വേദശാസ്ത്രജ്ഞന്മാർ പാഷണ്ഡികൾക്കെതിരായി സ്ഥാപിക്കുന്നു. 'മുൻകൂട്ടി അറിയാതെ മുൻകൂട്ടി നിശ്ചയിച്ചതല്ല, മറിച്ച്, ആരുടെ യോഗ്യതയെപ്പററി മുൻകൂട്ടി അറിഞ്ഞുവോ അവരുടെ സമ്മാനം മുൻകൂട്ടി നിശ്ചയിച്ചു' എന്നാണു വി. അംബ്രോസീസ് പറയുന്നതു്. രക്ഷപ്രാപിക്കുമെന്നോ നശിച്ചുപോകുമെന്നോ ഉള്ള ദൃഢമായറിവു്,

നീതീകരണത്തിനും രക്ഷക്കുമായുള്ള തിരഞ്ഞെടുപ്പുപോലെതന്നെ, നമ്മുടെ സഹപ്രവൎത്തനത്തിന്റെ സ്ഥിതിയെക്കുറിച്ചുള്ള മുൻകാഴ്ചയെ ആശ്രയിച്ചിരിക്കുന്നു. നമ്മുടെ സഹകരണമാകട്ടെ നമ്മുടെ സ്വാതന്ത്ര്യമനസ്സിനെ ആശ്രയിച്ചിരിക്കയാൽ, ദൈവസഹായത്താലെ നമ്മെത്തന്നെ നീതിമാന്മാരും, തിരഞ്ഞെടുക്കപ്പെട്ടവരും, നിത്യഭാഗ്യത്തിനു നിശ്ചയിക്കപ്പെട്ടവരുമാക്കിത്തീൎക്കുകയോ അല്ലെങ്കിൽ നിത്യശിക്ഷാൎഹന്മാരാക്കിത്തീൎക്കുകയോ ചെയ്യുക നമ്മുടെ സ്വാതന്ത്ര്യത്തിൽപ്പെട്ടതുതന്നെ. രക്ഷപ്രാപിക്കുവാനായി ദൈവം തരുന്ന കൃപയോടു അവസാനംവരെ സഹകരിക്കുവാൻ ഓരോരുത്തൎക്കു കടപ്പാടുണ്ടു്, അങ്ങനെ സഹകരണം ചെയ്യേണ്ടതുമാണു്. അപ്രകാരം പ്രവൎത്തിച്ചാൽ അവൻ മുൻകൂട്ടി അറിയപ്പെട്ടവനാകുന്നു, ആയിരുന്നു, ആയിരിക്കും. അല്ലാത്തവൻ നിത്യനാശത്തിനായി മുൻകൂട്ടി നിശ്ചയിക്കപ്പെട്ടിരിക്കുന്നു, നിശ്ചയിക്കപ്പെട്ടിരുന്നു, നിശ്ചയിക്കപ്പെട്ടവനായിരിക്കയും ചെയ്യും. ഇങ്ങനെ സഹകരണം ചെയ്യുമെന്നു ദൈവം മുൻകൂട്ടികാണുന്നവരെയല്ലാതെ രക്ഷപ്രാപിക്കുന്നവരായി മുൻകൂട്ടി നിശ്ചയിക്കുന്നില്ല, സഹകരണം ചെയ്യാത്തവരെയല്ലാതെ നിത്യനാശപാത്രങ്ങളായി മുൻകൂട്ടി നിൎണ്ണയം ചെയ്യുന്നുമില്ല.

൧൩, ൧൪. "ഈ കൂടാരത്തിൽനിന്നുള്ള എന്റെ വേർപാടു്": ഈ ശരീരത്തിൽ നിന്നു മരണംമൂലമുള്ള എന്റെ വിയോഗം.

൧൫. "ഞാൻ ശ്രദ്ധിക്കുന്നു": അന്തിയോക്കിയാ സുറി.ൽമാത്രം 'നിങ്ങൾ ശ്രദ്ധിക്കുവിൻ' എന്നു കാണുന്നു.

൧൬. "അവന്റെ മഹിമയെ കണ്ടിട്ടുള്ളവരായിട്ടുകൊണ്ടാകുന്നു": താബോർമലയിൽവെച്ചുനടന്ന രൂപാന്തരീഭാവത്തെപ്പററിയാണു വി. പത്രോസ്സു് ഇവിടെ പ്രസ്താവിക്കുന്നതു്. (മത്താ. അ. ൧൭. നോക്കുക.)

൨൦. "പ്രവചനങ്ങളെല്ലാം തിരുവെഴുത്തിന്റെ സ്വയമായ വ്യാഖ്യാനത്താൽ ഉണ്ടാകുന്നതല്ല": ഗ്രീ., ല. പ്രതികളിൽ 'തിരുവെഴുത്തിലെ പ്രവചനങ്ങളൊന്നും സ്വയമായ വ്യാഖ്യാനത്താൽ ഉണ്ടാകുന്നതല്ല' എന്നാണു കാണുന്നതു്. 'സ്വയമായ വ്യാഖ്യാനം' എന്നു ഇവിടെ പറഞ്ഞിരിക്കുന്നതു വായിക്കുന്നയാളിന്റെയോ പ്രവാചകന്റെ തന്നെയോ എന്നു തീൎച്ചയില്ല. പ്രവാചകന്റെ എന്നാണു സന്ദൎഭംകൊണ്ടു ഗ്രഹിക്കേണ്ടതു്. 'പ്രവചനം' എന്ന പദംകൊണ്ടു വിശുദ്ധഗ്രന്ഥം എന്നു ധരിക്കണം. മറഞ്ഞിരിക്കുന്ന ഭാവികാൎയ്യങ്ങളെ മനുഷ്യൻ സ്വബുദ്ധികൊണ്ടു കണ്ടുപിടിച്ചു പ്രസ്താവിക്കയും വിവരിക്കയും ചെയ്തതിനാൽ ഉണ്ടായിട്ടുള്ളതല്ല വിശുദ്ധഗ്രന്ഥം. അതു് വാ. ൨൧-ൽ പറഞ്ഞിരിക്കുന്നതുപോലെ ദൈവാത്മാവിനാൽ പ്രേരിതരായ വിശുദ്ധന്മാർ പറഞ്ഞിട്ടുള്ളതാകുന്നു.– 'പ്രവചനം' എന്ന പദത്തിനു വ്യാഖ്യാനം എന്നും അൎത്ഥമുണ്ടു്. (പ്ര. അ. ൧. വാ. ൩. വ്യാ. നോക്കുക.) വേദപുസ്തകത്തിന്റെ വ്യാഖ്യാനം ഒരുത്തന്റെ തന്നിഷ്ടപ്രകാരം അനുസരിച്ചുള്ളതാകേണ്ടതല്ല എന്നാണു ഈ അൎത്ഥത്തിൽ ഇവിടെ ഗ്രഹിക്കേണ്ടതു്. വിശുദ്ധഗ്രന്ഥത്തിന്റെ എല്ലാഭാഗങ്ങളും പരിശുദ്ധാത്മാവിനാൽ പ്രേരിതരായ വിശുദ്ധന്മാരാൽ എഴുതപ്പെട്ടതും അങ്ങനെയുള്ളവയെന്നു സഭയാൽ പ്രഖ്യാപനം ചെയ്യപ്പെട്ടിരിക്കുന്നതുമാകയാൽ അവ ഒരു വ്യക്തിയുടെ തന്നിഷ്ടാഭിപ്രായംപോലെയോ തന്നതായ 'അനുമതി'പോലെയോ വ്യാഖ്യാനിക്കേണ്ടതല്ലെന്നു ഈ [illegible]ക്യം വിശദമായി കാണിക്കുന്നു. ആകയാൽ, ലോകാവസാനംവരെ സകല സത്യത്തിലും സഭയെ നയിക്കുന്നതിനായി ദൈവം അതിനു കൊടുത്തിട്ടുള്ളതും അതിനോടുകൂടി എന്നും ഉണ്ടായിരിക്കുമെന്നു ദൈവം വാഗ്ദാനം ചെയ്തിട്ടുള്ളതുമായ ദൈവാത്മാവിനാൽ നടത്തപ്പെടുന്ന സഭയുടെ ഉപദേശപ്രകാരമല്ലാതെ അവ വ്യാഖ്യാനിക്കപ്പെടേണ്ടതല്ല. പഠിപ്പുള്ള ഒരു പ്രോട്ടസ്റ്റന്റു ദൈവശാസ്ത്രജ്ഞനായ ഡുഡിത്തിയസ് (Dudithius) കാൽവിൻമതക്കാ

രുടെ ഏററവും പ്രസിദ്ധിയുള്ള ഉപദേശിയായ ബേസാ (Beza) യിക ഏഴുതിയ ഒരു കത്തിൽ വി. ഗ്രന്ഥം ഓരോരുത്തൻ സ്വന്തമായി വ്യാഖ്യാനിക്കുന്നതിനാലുള്ള നാശഫലം സംബന്ധിച്ചു താഴെക്കാണുംവിധം പറയുന്നു: 'അങ്ങോട്ടും ഇങ്ങോട്ടും അലഞ്ഞു നടക്കുകയും, ഒരിക്കൽ ഒരുവശത്തേക്കും മറെറാരിക്കൽ മറുവശത്തേക്കും മതതത്വങ്ങളുടെ ഏതു കാററിനാലും കൊണ്ടുപോകപ്പെടുകയും ചെയ്യുന്ന നമ്മുടെ പ്രോട്ടസ്റ്റൻറുകാർ ഏതു വിധത്തിലുള്ള ജനങ്ങളാണ്? മതവിഷയങ്ങളിൽ ഇന്നു അവരുടെ അഭിപ്രായങ്ങളെന്തെന്നു അറിയുവാൻ ഒരുപക്ഷെ നിനക്കു സാധിക്കും. എന്നാൽ അവ നാളെ എന്തൊക്കെയായിരിക്കുമെന്നു തീർച്ചയായി പറയുവാൻ നിനക്കു സാധിക്കുകയില്ല. റോമാമെത്രാനെ തിരസ്കരിച്ച ഈ സഭകൾ ഏതു വിശ്വാസവിഷയത്തിലാണു യോജിക്കുന്നത്? മുകൾ തുടങ്ങി അടിവരെ അവരെയെല്ലാം നീ പരിശോധിക്കുക. ഒരുത്തനാൽ സമ്മതിക്കപ്പെട്ടിട്ട് മുഖ്യമായ (ഏതെങ്കിലും) മതതത്വത്തിനായി മറെറാരുവനാൽ ഉടനെ തന്നെ ശപിക്കപ്പെടാത്ത ഒരു കാര്യവും മിക്കവാറും നീ കാണുകയില്ല.' — വേദാന്തികളിൽ പലരും വേദപുസ്തകത്തെ വ്യാഖ്യാനിക്കുന്നുണ്ടല്ലൊ എന്നു വല്ലവരും പറഞ്ഞേക്കാം. അവക്കു അങ്ങനെ ചെയ്യാവുന്നതാണ്. എന്തെന്നാൽ സഭയുടെ നിണ്ണയത്തിനു എപ്പോഴും കീഴ്പ്പെട്ടുകൊണ്ടുമാത്രമാണു അവർ അങ്ങനെ ചെയ്യുന്നത്.— അറ.ൽ 'വിശുദ്ധലിഖിതത്തിലെ യാതൊരു പ്രവചനവും അതിൻെറ അത്ഥത്തെ അതുതന്നെ വ്യക്തമാക്കുന്നില്ല' എന്നും, ക്രൂശ.ൽ 'യാതൊരു പ്രവചനവും മനുഷ്യരുടെ ഇഷ്ടം അനുസരിച്ചും വ്യാഖ്യാതാവായ മനുഷ്യൻെറ ദുരിച്ഛപോലെയും ഉള്ളതല്ല' എന്നും, അന്തിയോക്കിയാ സുറിയാനിയിൽ 'യാതൊരു പ്രവചനവും അതേതിന്റെ എഴുത്തിൻെറതന്നെ വ്യാഖ്യാനമാകുന്നില്ല' എന്നും കാണുന്നതിനും മേൽപറഞ്ഞതുതന്നെയാണു അത്ഥം. ഒരു വ്യാഖ്യാതാവിൻെറ ആവശ്യകതയാണു ഇവയെല്ലാം വിളിച്ചറിയിക്കുന്നത്. സുവിശേഷങ്ങളുടെ 'മുഖവുര' നോക്കുക.

## അദ്ധ്യായം ൨.

വ്യാജോപദേഷ്ടാക്കന്മാരെ സൂക്ഷിച്ചുകൊള്ളണമെന്നു ഉപദേശിക്കയും, അവക്കു വന്നുകൂടുവാനിരിക്കുന്ന ശിക്ഷയെപ്പററി പ്രവചിക്കയും ചെയ്യുന്നു.

എന്നാൽ ജനത്തിൻെറ ഇടയിൽ വ്യാജപ്രവാചകന്മാരും ഉണ്ടായിരുന്നു. അതുപോലെ തങ്ങളുടെ മേൽതന്നെ ശീഘ്രനാശം വരുത്തിക്കൊണ്ടു നാശകരമായ മതഭിന്നത പ്രവേശിപ്പിക്കയും, തങ്ങളെ വിലയ്ക്കു വാങ്ങിയവനെ നിഷേധിക്കയും ചെയ്യുന്ന വ്യാജോപദേഷ്ടാക്കന്മാർ നിങ്ങളുടെ ഇടയിലും ഉണ്ടാകും.

൨. അവരുടെ അശുദ്ധിയുടെ പിന്നാലെ പലരുംപോകും. അവർ നിമിത്തം സത്യമാർഗ്ഗം ദൂഷിക്കപ്പെടും.

൩. പണ്ടേയുള്ള തങ്ങളുടെ ശിക്ഷാവിധി നീങ്ങിപ്പോകാതെയും തങ്ങളുടെ നാശം മാറാതെയും ഇരിക്കുന്ന അവർ അത്യാഗ്രഹത്തോടുകൂടി വാക്കുകൾകൊണ്ടും പകിട്ടുകൊണ്ടും നിങ്ങളുടെ ഇടയിൽ വ്യാപാരം നടത്തും.

൪. പാപംചെയ്ത മാലാക്കാമാരോടു ദൈവം ദയചെയ്തില്ല. പിന്നെയൊ, അവരെ അന്ധകാരശൃംഖലകൾകൊണ്ടു (ബന്ധിക്കപ്പെട്ടവരായി) പാതാളങ്ങളിൽ തള്ളിയിടുകയും ശിക്ഷാവിധിക്കായി സൂക്ഷിക്കപ്പെടുവാൻ അവരെ ഏല്പിച്ചുകൊടുക്കയും ചെയ്തു. [ഈയോ. അ. ൪. ൨. ൧൮: യൂദ. ൨. ൬.]

൫. പൂൎവ്വലോകത്തോടു അവൻ ദയകാണിച്ചില്ല. പിന്നെയൊ, ദുഷ്ടന്മാരുടെമേൽ ജലപ്രളയം വരുത്തിയപ്പോൾ എട്ടുപേരിൽ ഒരുവനും നീതിപ്രസംഗകനുമായ നോഹിനെ കാത്തുകൊണ്ടു. [സൃ. അ. ൭. വ. ൧.]

൬. സ്ദോം ആമോറാ നഗരങ്ങളെ ദഹിപ്പിക്കയും ഉൻമൂലനാശത്താൽ ശിക്ഷിക്കയും മേലിൽ ഉണ്ടാകുവാനിരിക്കുന്ന ദുഷ്ടന്മാൎക്കു ദൃഷ്ടാന്തമാക്കിവെക്കയുംചെയ്തു. [സൃ. അ. ൧൯. വ. ൨൫.]

൭. നിയമം ഇല്ലാതിരുന്നവരുടെ അശുദ്ധിയോടുകൂടിയ നടപടികൾ മൂലം വിഷമിച്ചിരുന്ന നീതിമാനായ ലോത്തിനെയും അവൻ രക്ഷിച്ചു.

൮. എന്തെന്നാൽ (ആ) നീതിമാൻ അവരുടെ ഇടയിൽ പാൎത്തുവരവെ, അവരുടെ നിയമംവിട്ടുള്ള പ്രവൃത്തികളാൽ — (അവയുടെ) കാഴ്ചയാലും കേൾവിയാലും — തൻെറ നീതിയുള്ള ആത്മാവിനെ ദിവസേന വേദനപ്പെടുത്തിയിരുന്നു.

൯. കൎത്താവു് തന്നെ ഭയപ്പെടുന്നവരെ ഞെരുക്കത്തിൽനിന്നു രക്ഷിക്കുവാൻ അറിയുന്നവനാകുന്നു. ദുഷ്ടന്മാരെയാകട്ടെ, (൧൦) —

൧൦. മുഖ്യമായി അശുദ്ധതയുടെ ദുരാഗ്രഹങ്ങളാൽ ജഡത്തിൻെറ പിന്നാലെ പോകുന്നും, തുനിവുകാരും അഹങ്കാരികളുമായി കൎതൃത്വത്തെ നിന്ദിക്കയും, ദുഷിക്കുകയിൽ മഹത്വത്തെ ശങ്കിക്കാതിരിക്കയും ചെയ്യുന്നവരെ — (൯) «പീഡിപ്പിക്കപ്പെടുന്നവരായി വിധിയുടെ നാളിലേക്കു അവൻ സൂക്ഷിക്കും».

൧൧. ശക്തിയിലും ബലത്തിലും തങ്ങളെക്കാൾ വലിയവരായ മാലാഖാമാർ അവരുടെമേൽ ദൂഷണവിധി ഉച്ചരിക്കാതിരിക്കുന്നിടത്തു്

൧൨. സ്വഭാവത്താൽതന്നെ വാളിനും നാശത്തിനുമായുള്ളവയായ മൃഗങ്ങളെപ്പോലെയുള്ള ഇവർ തങ്ങൾ അറിയാതിരിക്കുന്നതിനെ ദുഷിക്കയാൽ (൧൩)

൧൩. ദുഷ്ടതയുടെ പ്രതിഫലം പ്രാപിച്ചുകൊണ്ടു (൧൨) «തങ്ങളുടെ നാശത്തിൽ നശിക്കും». അതതു ദിവസത്തെ സന്തോഷം സുഖമെന്നു അവർ കരുതുന്നു. അവർ തങ്ങളുടെ വിശ്രമങ്ങളിൽ ആനന്ദിക്കവെ വിരുന്നിൽ നിങ്ങളോടുകൂടി മദിക്കുമാറു കളങ്കമുള്ളവരും കറനിറഞ്ഞവരും (ആകുന്നു).

൧൪. അവർ വ്യഭിചാരം നിറഞ്ഞവയും പാപത്തിൽനിന്നു വിരമിക്കാത്തവയുമായ കണ്ണുകൾ ഉള്ളവരായി, സ്ഥിരതയില്ലാത്ത ആത്മാക്കളെ വശികരിക്കുന്നവരും അത്യാഗ്രഹത്തിൽ പരിശീലിച്ച ഹൃദയമുള്ളവരുമായിരിക്കുന്ന ശാപസന്താനങ്ങളാകുന്നു.

൧൫. അവർ നേർവഴിവിട്ടു ബ്ഓറിൻെറ പുത്രനായ ബെൽആമിൻെറ വഴിയിലേക്കു തെററിപ്പോയവരാകുന്നു. അവൻ ദുഷ്ടതയുടെ പ്രതിഫലം സ്നേഹിച്ചവനത്രേ. [യൂദ. വ. ൧൧.]

൧൬. എന്നാൽ അവൻെറ ലംഘനത്തിനു അവനു ശകാരമുണ്ടായി. സംസാരിക്കാത്ത കഴുത മനുഷ്യരുടെ സ്വരത്തിൽ സംസാരിച്ച് പ്രവാചകൻെറ ഭോഷത്വം തടുത്തു. [സം. അ. ൨൨. വ. ൨൮.]

൧൭. ഇവർ വെള്ളമില്ലാത്ത ഓലികളും കൊടുങ്കാററിനാൽ പായിക്കപ്പെടുന്ന മേഘങ്ങളുമാകുന്നു. കൂരിരുട്ടു സൂക്ഷിക്കപ്പെട്ടിരിക്കുന്നതു ഇവൎക്കായിട്ടുതന്നെ. [യൂദ. വ. ൧൨.]

൧൮. എന്തെന്നാൽ ഇവർ തെററിൽ വ്യാപരിക്കുന്നവരിൽനിന്നു അല്പമായി ഓടിയകലുന്നവരെ വ്യൎത്ഥ

മായ ഭയങ്കരകാൎയ്യം സംസാരിച്ചുകൊണ്ടു ശരീരത്തിന്റെ അശുദ്ധമായ ദുൎമ്മോഹങ്ങളാൽ വശീകരിക്കുന്നു.

൧൯. തങ്ങൾതന്നെ നാശത്തിന്റെ അടിമകളായിരിക്കെ അവർ സ്വാതന്ത്ര്യത്തെ അവൎക്കു വാഗ്ദാനം ചെയ്യുന്നു. ഒരു മനുഷ്യൻ ഏതിനാൽ ജയിക്കപ്പെടുന്നുവോ അതിനു അവൻ അടിമയാക്കപ്പെട്ടുകൂടി ചെയ്യുന്നുവല്ലോ. [യോഹ അ. ൮. വ. ൩൪: റോമ. അ ൬ വ. ൧൬, ൨൦.]

൨൦. നമ്മുടെ കൎത്താവും രക്ഷിതാവുമായ ഈശോമ്ശീഹായെക്കുറിച്ചുള്ള ബോധംനിമിത്തം ലോകത്തിന്റെ അശുദ്ധികളിൽനിന്നു ഓടിയകന്നിട്ടു അവർ അവയിൽതന്നെ കുടുങ്ങി വീണ്ടുതോററുപോയാൽ അവരുടെ അവസാനം ആദ്യത്തേതിനെക്കാൾ നികൃഷ്ടമായിത്തീരും. [എബ്രാ. അ. ൬. വ. ൪. - മത്താ. അ. ൧൨. വ. ൪൫.]

൨൧. എന്തെന്നാൽ നീതിയുടെ വഴി അറിഞ്ഞശേഷം, തങ്ങൾക്കു ഏല്പിക്കപ്പെട്ട വിശുദ്ധകല്പനയിൽനിന്നു പിൻതിരിയുന്നതിനെക്കാൾ അതിനെ അറിയാതിരിക്കയായിരുന്നു അവൎക്കു നല്ലതു്.

൨൨. എന്നാൽ തന്റെ വമിതത്തിലേക്കു തിരിച്ചുചെല്ലുന്ന നായ് എന്നും, ചെളിയിലെ ഉരുൾച്ചയിൽ കുളിച്ചപന്നി എന്നുമുള്ള സത്യമായ പഴഞ്ചൊല്ലു് അവൎക്കു സംഭവിച്ചിരിക്കുന്നു. [സുഭ. അ. ൨൬. വ. ൧൧.]

## വ്യാഖ്യാനം.

൧. "ജനത്തിന്റെ ഇടയിൽ": ഇസ്രായേലിൽ. അന്തിയോക്കിയാസുറിയാനിയിൽ മാത്രം 'ലോകത്തിൽ' എന്നു കാണുന്നു. അമ്മാ (ܥܡܐ) = ജനം, ആൽമാ (ܥܠܡܐ) = ലോകം ഈ പദങ്ങൾ തമ്മിലുള്ള ശബ്ദലിപികളിലെ സാമീപ്യവും സാരൂപ്യവുംമൂലം കൈയെഴുത്തിൽ വന്നുകൂടിയ പിശകായിരിക്കാം ഈ വ്യത്യാസത്തിനു ഹേതു.

൧൦. "തുനിവുകാരും അഹങ്കാരികളുമായി കൎത്തൃത്വത്തെ നിന്ദിക്കയും, ദൂഷികകയിൽ മഹത്വത്തെ ശങ്കിക്കാതിരിക്കയും ചെയ്യുന്ന": ഗ്രീ-ൽ 'കൎത്തൃത്വത്തെ നിന്ദിക്കയും, തുനിവുകാരും തന്നിഷ്ടക്കാരുമായി ഉന്നതാധികാരങ്ങളെ ദൂഷിക്കുന്നതിൽ ശങ്കിക്കാതിരിക്കയും ചെയ്യുന്ന' എന്നും, ലാ-ൽ 'കൎത്തൃത്വത്തെ നിന്ദിക്കയും, തുനിവുകാരും തന്നിഷ്ടക്കാരുമായി ദൂഷിച്ചുകൊണ്ടു കക്ഷികളെ ഉണ്ടാക്കുവാൻ ശങ്കിക്കാതിരിക്കയും ചെയ്യുന്ന' എന്നുമാണു കാണുന്നതു്.

൧൧. "ദൂഷണവിധി ഉച്ചരിക്കാതിരിക്കുന്നിടത്തു്": അനവധി മടങ്ങു കൂടുതൽ ശക്തന്മാരായ മാലാഖാമാർ ശാപത്തിനു യോഗ്യന്മാരായ പിശാചുക്കൾക്കോ ദുൎജ്ജനങ്ങൾക്കോ എതിരായി ദൂഷ്യപദങ്ങൾ ഉച്ചരിക്കുന്നില്ല; അങ്ങനെയുള്ള ഉച്ചാരണംകൊണ്ടു തങ്ങളുടെ വിശുദ്ധവദനത്തെ മലിനീകരിപ്പിക്കുവാൻ തുനിയുന്നുമില്ല. അഹങ്കാരികളായ മാലാഖാമാരെ സ്വൎഗ്ഗത്തിൽനിന്നു ബഹിഷ്കരിക്കുവാൻ കല്പനകിട്ടിയ അവസരത്തിലും മറ്റും അവർ ദുരാത്മാക്കളോടുള്ള പോരാട്ടത്തിൽ ദൈവകല്പന നിൎവ്വഹിച്ചതല്ലാതെ ദൈവത്തിൽനിന്നു അവരുടെമേൽ ശാപം ഉച്ചരിച്ചില്ല. (യൂദ. വ. ൯.)

൧൩. "അന്നന്നത്തെ സന്തോഷം സുഖമെന്നു അവർ കരുതുന്നു": ക്ഷണികങ്ങളായ ഐഹികസന്തോഷങ്ങളെ മനുഷ്യന്റെ സാക്ഷാത്തായ ഭാഗ്യമെന്നു അവർ വിചാരിക്കുന്നു.- "അവർ തങ്ങളുടെ വിശ്രമങ്ങളിൽ ആനന്ദിക്കവെ വിരുന്നിൽ നിങ്ങ

ളോടുകൂടി മദിക്കുമാറു കളങ്കമുള്ളവരും കറ നിറഞ്ഞവരും (ആകുന്നു)": ഈ വാക്യം മിക്ക പ്രതികളിലും അവ്യക്തമാണ്. അറാൽ ഇങ്ങനെ വിശദമായി കാണുന്നു: 'കറ നിറഞ്ഞവരും ദുഷ്ടന്മാരുമായ ഇവർ നിങ്ങളോടുകൂടി വിരുന്നുകളിൽ ഒരുമിച്ചുകൂടുമ്പോൾ തങ്ങളുടെ കപടന്യായങ്ങളിൽ (fallacy) സന്തോഷിക്കുന്നു.' – ഈ വാക്യത്തിലും അടുത്ത ചില വാക്യങ്ങളിലും വിവിധപ്രതികൾ തമ്മലും, കൽദായ അന്ത്യോക്കിയാ പ്രതികൾ തമ്മിൽ തന്നെയും ചില നിസ്സാരവ്യത്യാസങ്ങൾ കാണുന്നുണ്ട്.

൧൭. "ബ്ലോർ": "ബെൽ ആം": സം. അ. [illegible]. വ. ൫ വ്യാ. നോക്കുക.

൧൮. "കഴുത മനുഷ്യരുടെ സ്വരത്തിൽ സംസാരിച്ചു": സം. അ. ൨൨. വ. ൨൮ വ്യാ. നോക്കുക.

## അദ്ധ്യായം ൩.

മ്ശിഹായുടെ രണ്ടാമത്തെ വരവിനെ
നിഷേധിക്കുന്നവരെയും, ഈ ലോകത്തിനു
പെട്ടെന്നു വന്നു ഭവിക്കുവാനിരിക്കുന്ന അഴിവിനെയുംകുറിച്ചു
വി. പത്രോസ് പ്രസ്താവിക്കയും, പരിശുദ്ധജീവിതം
നയിക്കുവാൻ ഉപദേശിക്കയും ചെയ്യുന്നു.

എന്റെ പ്രിയപ്പെട്ടവരേ, ഇതു രണ്ടാംലേഖനമായ ട്ടാകുന്നുവല്ലോ നിങ്ങൾക്കു ഞാൻ എഴുതുന്നത്. (൨)

൨. പരിശുദ്ധരായ പ്രവാചകന്മാരാൽ മുമ്പു പറയപ്പെട്ട വചനങ്ങളും, ശ്ലീഹന്മാർ മുഖേനയുള്ള നമ്മുടെ കർത്താവും രക്ഷിതാവുമായവന്റെ കല്പനയും നിങ്ങൾ ഓർമ്മിക്കേണ്ടതിനായി (൧) «ഓർമ്മപ്പെടുത്തൽകൊണ്ടു നിങ്ങളുടെ ശുദ്ധമനസ്സിനെ ഇവമൂലം ഞാൻ ഉണർത്തുന്നു».

൩. തങ്ങളുടെ ദുർമ്മോഹങ്ങൾ അനുസരിച്ചു വ്യാപരിച്ചുകൊണ്ടു: (൪) [൧. തിമോ. അ. ൪. വ. ൧: ൨. തിമോ. അ. ൩. വ. ൧: യൂദ. വ. ൧൮.]

൪. അവന്റെ വരവിനെക്കുറിച്ചുള്ള വാഗ്ദാനം എവിടെയാകുന്നു? നമ്മുടെ പിതാക്കന്മാർ നിദ്രപ്രാപിച്ചതുമുതൽ സകലവും സൃഷ്ടിയുടെ ആരംഭം തുടങ്ങി ഇപ്രകാരംതന്നെ ഇരിക്കുന്നുവല്ലോ (൩) «എന്നുപറഞ്ഞു പരിഹസിക്കുന്ന പരിഹാസികൾ ദിവസങ്ങളുടെ അവസാനത്തിൽ വരും എന്നിതു നിങ്ങൾ ആദ്യമേതന്നെ അറിയുന്നുവല്ലോ». [ഹസ്തി. അ. ൧൨. വ. ൨൭]

൫. ദൈവത്തിന്റെ വചനത്താൽ പണ്ടു ആകാശം ഉണ്ടായി എന്നും, ഭൂമി വെള്ളത്തിൽനിന്നും വെള്ളത്താലും ഉളവായി എന്നും, (൭)

൬. അന്നത്തെ ഭൂമി ഏതിനാലോ ആ വെള്ളത്തിൽ മുങ്ങിനശിച്ചു എന്നും,

൭. ഇപ്പോഴത്തെ ആകാശവും ഭൂമിയുമാകട്ടെ വിധിയുടെയും ദുഷ്ടമനുഷ്യരുടെ നാശത്തിന്റെയും ദിവസത്തിലേക്കു അഗ്നിക്കായി കാക്കപ്പെട്ടുന്നവയായി അവന്റെ വചനത്താൽ സൂക്ഷിക്കപ്പെട്ടിരിക്കുന്നു എന്നുമുള്ള (൫) «ഇതു അവർ മനഃപൂർവ്വം മറന്നുകളയുന്നു».

൮. എന്നാൽ എന്റെ പ്രിയപ്പെട്ടവരേ, ഈ ഒരുകാര്യം നിങ്ങൾ മറന്നുകളയരുതു്: കർത്താവിനു ഒരുദിവസം ആയിരം വത്സരങ്ങൾപോലെയും, ആയിരം വത്സരങ്ങൾ ഒരുദിവസംപോലെയുമാകുന്നു.

൯. താമസത്തെ മനുഷ്യർ കരുതുന്നതുപോലെ കർത്താവു തന്റെ

വാഗ്ദാനങ്ങളിൽ താമസം വരുത്തുന്നില്ല. പിന്നെയൊ, സകല മനുഷ്യരും അനുതാപത്തിലേക്ക വന്നുചേരണമെന്നല്ലാതെ ഒരുമനുഷ്യനും നശിച്ചുപോകണമെന്ന അവൻ ഇച്ഛിക്കാത്തതുകൊണ്ടു അവൻ നിങ്ങളെപ്രതി ദീൎഘശാന്തനായിരിക്കുന്നതേയുള്ളു.

൧൦. എന്നാൽ, ആകാശം പെട്ടെന്നു കടന്നുപോകയും, മൂലഭൂതങ്ങൾ ദഹിച്ചു അഴിയുകയും, ഭൂമിയും അതിലെ പണികളും എരിയുകയും ചെയ്യുന്ന കൎത്താവിൻെറ ദിവസം കള്ളനെപ്പോലെവരും. [൧. തെസ. അ. ൫. വ. ൨: വെളി. അ. ൩. വ. ൩; അ. ൧൬. വ. ൧൫.]

൧൧, ൧൨. ഇങ്ങനെ ഇവയെല്ലാം അഴിഞ്ഞുപോകുന്നതിനാൽ, ആകാശം തീയിൽ പരിശോധിക്കപ്പെട്ട് അഴിയുകയും, മൂലഭൂതങ്ങൾ ദഹിച്ച് ഉരുകുകയും ചെയ്യുന്ന ദൈവദിനത്തിൻെറ വരവിനെ പ്രതീക്ഷിച്ചും വാഞ്ഛിച്ചുംകൊണ്ടു നിങ്ങൾ പരിശുദ്ധവ്യാപാരങ്ങളിലും ദൈവഭയത്തിലും എങ്ങനെയുള്ളവർ ആകേണ്ടിയിരിക്കുന്നു!

൧൩. നീതി വസിക്കുന്ന പുതിയ ആകാശത്തേയും പുതിയ ഭൂമിയേയും അവൻെറ വാഗ്ദാനപ്രകാരം നാം പ്രതീക്ഷിക്കുന്നു. [ഏശ. അ. ൬൫. വ. ൧൭; അ. ൬൬. വ. ൨൨: വെളി. അ. ൨൧. വ. ൧.]

൧൪. ഇതിനാൽ, എൻെറ പ്രിയപ്പെട്ടവരേ, നിങ്ങൾ ഇവയെ പ്രതീക്ഷിച്ചുകൊണ്ടു കളങ്കമില്ലാത്തവരും കറയററവരുമായി സമാധാനത്തിൽ അവനു കാണപ്പെട്ടുവാൻ ശ്രദ്ധിക്കുവിൻ.

൧൫. നമ്മുടെ പ്രിയസഹോദരനായ പൌലോസ് തന്നെയും തനിക്കു നൽകപ്പെട്ട ജ്ഞാനത്തിനൊത്തവണ്ണം (൧൬) «ഈ കാൎയ്യങ്ങളെക്കുറിച്ചു സംസാരിച്ചിട്ടുള്ള തൻെറ സകല ലേഖനങ്ങളിലെയുംപോലെ» നിങ്ങൾക്കു എഴുതിയിരിക്കുന്ന പ്രകാരം നമ്മുടെ കൎത്താവിൻെറ ദീൎഘശാന്തതയെ രക്ഷയായി നിങ്ങൾ കരുതുവിൻ. [റോമ. അ. ൨. വ. ൪.]

൧൬. (൧൫) അവയിൽ ഗ്രഹിക്കുവാൻ പ്രയാസമുള്ള ചിലകാൎയ്യങ്ങളുണ്ട്. പഠിപ്പില്ലാത്തവരും (വിശ്വാസത്തിൽ) അസ്ഥിരന്മാരുമായുള്ളവർ മററു തിരുവെഴുത്തുകളെപ്പോലെതന്നെ തങ്ങളുടെ നാശത്തിനായി അവയെ വളച്ചുതിരിക്കുന്നു.

൧൭. ആകയാൽ, എൻെറ പ്രിയപ്പെട്ടവരേ, നിങ്ങൾ (ഇവ) മുമ്പുകൂട്ടി അറിയുന്നതുകൊണ്ടു നിയമമില്ലാത്തുള്ളവരുടെ തെററിൻെറ പിന്നാലെ പോയി നിങ്ങളുടെ സ്ഥിരതയിൽനിന്നു വീഴാതിരിക്കുവാൻ നിങ്ങളെത്തന്നെ സൂക്ഷിച്ചുകൊള്ളുവിൻ.

൧൮. നമ്മുടെ കൎത്താവും രക്ഷിതാവുമായ ഈശോമ്ശിഹായുടെ കൃപയിലും അറിവിലും വൎദ്ധിച്ചുവരുവിൻ. അവനു ഇപ്പോഴും, എപ്പോഴും, നിത്യത്വത്തിൻെറ ദിവസത്തോളം മഹത്വം (ഉണ്ടായിരിക്കട്ടെ). ആമേൻ.

## വ്യാഖ്യാനം.

൨. "ഇവമൂലം": ഇരുലേഖനങ്ങളുംമൂലം.

൫. "വെള്ളത്തിൽനിന്നും": സൃ. അ. ൧. വ. ൻ. നോക്കുക. — "വെള്ളത്താലും": ഗ്രീ., ല. പ്രതികളിലും ഇങ്ങനെതന്നെ കാണുന്നു. അറ.ൽ 'വെള്ളത്തിൽ' എന്നാണു തൎജ്ജമ. ക്രശ.ൽ 'വെള്ളത്തിൽനിന്നും' എന്നുമാത്രമേയുള്ളു. വെള്ളമില്ലാഞ്ഞാൽ

ഭൂമി അഴിഞ്ഞുപോകും എന്നാണ ദുർഗ്രഹങ്ങളായ ഈ പദങ്ങൾകൊണ്ടു ചിലർ ഗ്രഹിക്കുന്നത്. – സൃഷ്ടിജാലം മാററമില്ലാതെ യഥാസ്ഥിതിയിൽ നിലനില്ക്കുന്നു എന്നാണല്ലൊ പരിഹാസികളുടെ വാദം. അതിനു, ഭൂമി ദൈവത്തിൻെറ വാക്കിനാൽമാത്രം ഒരിക്കൽ പ്രളയംമൂലം നശിച്ചു; ഇനി അതേവചനത്താൽതന്നെ അഗ്നിയാൽ നശിക്കുവാനിരിക്കുന്നു എന്നു വി. ശ്ലീഹാ ഈ വാക്യങ്ങൾമൂലം സമാധാനം പറയുന്നു.

൮. "കത്താവിനു ഒരുദിവസം ആയിരം വത്സരങ്ങൾ": സ്വൎഗ്ഗത്തിലെ ഒരു ദിവസം ഭൂമിയിലെ സുഖജീവിതത്തിൻെറ ആയിരം വത്സരങ്ങൾപോലെയാണ്. ആകയാൽ താമസത്തെപ്പററി വിചാരിക്കേണ്ടതില്ല; താമസമായി സ്വൎഗ്ഗവാസികൾ കരുതുന്നുമില്ല.

൧൬. "ഗ്രഹിക്കുവാൻ പ്രയാസമുള്ള ചില കാൎയ്യങ്ങളുണ്ട്": വി. ഗ്രന്ഥങ്ങളുടെ ഏതുഭാഗവും, ആൎക്കും, കേവലം മൂഢന്മാൎക്കുതന്നെയും, സ്വയമേ വ്യാഖ്യാനിക്കാവുന്നതാണ എന്നു പറയുന്ന പാഷണ്ഡികൾ ഈ സംഗതി പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. – "വളച്ചുതിരിക്കുന്നു": മൂലപദത്തിനു ഞെക്കിച്ചാടിക്കുക എന്നാണൎത്ഥം: നിൎദ്ദോഷിയായ ഒരു മനുഷ്യനെ ദേഹദണ്ഡം ഏല്പിച്ചു അവൻ ഒരിക്കലും വിചാരിക്കാത്തതു പറയിക്കുന്ന പീഡന സമ്പ്രദായത്തിൽനിന്നാണ ഈ ശൈലിയുടെ ഉല്പത്തി: പ്രകൃതിവസ്തുക്കളിൽ ദൈവമൊ പ്രകൃതിയൊ നിക്ഷേപിച്ചിട്ടില്ലാത്തതിനെ പുറത്തു വരുത്തുവാനായി രസതന്ത്രജ്ഞന്മാർ (chemists) അവയോടു ചെയ്യാറുള്ളതുപോലെ ഇവർ വി. ഗ്രന്ഥങ്ങളോടു പ്രവൎത്തിക്കുന്നു എന്നു മി. ലീ (Mr. Legh) പറയുന്നു.

൧൮. "ഈശോമ്ശീഹായുടെ": അന്തി. സുറി.ൽ മാത്രം 'പിതാവായ ദൈവത്തിൻെറയും' എന്നുകൂടി കാണുന്നുണ്ട്. – "നിത്യത്വത്തിൻെറ ദിവസംത്തോളം": നിത്യത്വം ഒരുദിവസം എന്നപോലെയാണ കണക്കാക്കപ്പെടുന്നത്. 'നിത്യമായി' എന്നൎത്ഥം.

# വി. യോഹന്നാൻ ശ്ലീഹാ എഴുതിയ

## ഒന്നാം ലേഖനം.

മ്ശീഹായുടെ വത്സലശിഷ്യനും സുവിശേഷകനുമായ വി. യോഹന്നാൻെറ സുവിശേഷത്തിൽ സൎവ്വത്ര വ്യാപൃതമായിരിക്കുന്ന ദൈവികമായ പരസ്നേഹം അദ്ദേഹം എഴുതിയ ഈ ലേഖനങ്ങളിലും കാണാവുന്നതാണ്. ദൈവത്വത്തിലെ ത്രിത്വം, ദൈവപുത്രനായ ഈശോമ്ശീഹായുടെ മനുഷ്യാവതാരം എന്നിങ്ങനെ നമ്മുടെ വിശ്വാസത്തിലെ സൎവ്വപ്രധാനങ്ങളായിരിക്കുന്ന രണ്ടു 'രഹസ്യ'ങ്ങളെ അദ്ദേഹം ഉറപ്പിക്കുന്നു. മ്ശീഹായുടെ ദൈവത്വത്തെ നിഷേധിച്ച ചെറിൻതുസിനു (Cerinthus) വിരോധമായും, മ്ശീഹായിക്കു സാക്ഷാൽ ശരീരമുണ്ടായിരുന്നു എന്നതിനെ

നിഷേധിച്ച ബസീലിദെസിനു (Basilides) വിരോധമായും മ്ശിഹായുടെ മനുഷ്യാവതാര 'രഹസ്യം' സംബന്ധിച്ചു പ്രതിപാദിക്കണമെന്നായ്രുന്നു വി. യോഹന്നാന്റെ മുഖ്യമായ ഉദ്ദേശ്യം. 'ദൈവത്തെ സ്നേഹിക്കുന്ന എവനും തന്റെ സഹോദരനേയും സ്നേഹിക്കുന്നു എന്ന ഈ കല്പന ഞങ്ങൾക്കു അവനിൽനിന്നു ലഭിച്ചിട്ടുള്ളതാകുന്നു' (അ. ൪. വ. ൨൧) എന്നും, വീണ്ടും, 'നാം അവന്റെ കല്പനകൾ കാക്കുന്നു എന്നിതാകുന്നുവല്ലൊ ദൈവസ്നേഹം; അവന്റെ കല്പനകൾ ഭാരമുള്ളവയല്ല' (അ. ൫. വ. ൩.) എന്നും പ്രസ്താവിച്ചുകൊണ്ടു സുവിശേഷോപദേശങ്ങളുടെ മേന്മയും ഔൽകൃഷ്ട്യവും അദ്ദേഹം പ്രസ്പഷ്ടമാക്കുന്നു. ദൈവത്തിന്റെ മക്കളെ പിശാചിന്റെ സന്താനങ്ങളിൽനിന്നു തിരിച്ചറിയുവാനുള്ള മാർഗ്ഗം ഏതെന്നും, അന്തിക്രിസ്തുമാരുടെ ലക്ഷണങ്ങൾ ഏവയെന്നും അദ്ദേഹം നമുക്കു കാണിച്ചുതരികയും, പാപത്തിന്റെ നികൃഷ്ടതയും ഫലവും വിവരിക്കയുംകൂടി ചെയ്യുന്നുണ്ടു്. ഒരു പാപി ക്ഷാന്തിക്കായി എതുവിധം പ്രതിക്ഷിക്കാമെന്നുള്ളതും ഈ ലേഖനത്തിൽ കാണാവുന്നതാണ്. ഇതു എവിടെവെച്ച്, ആൎക്കായി, എതുകാലത്ത് എഴുതപ്പെട്ടു എന്നു നിശ്ചയമില്ല. പാത്മോസിൽ (Patmos) വെച്ചു എഴുതപ്പെട്ടു എന്നു പറയുന്നവരുണ്ടെങ്കിലും എപ്പേസോസിൽവെച്ചു ഉത്ഭൂതമായി എന്നാണു ഭൂരിപക്ഷാഭിപ്രായം. സകലജനങ്ങളെയും ഉദ്ദേശിച്ചു എഴുതിട്ടുള്ള ഈ ലേഖനം ആദ്യമായി അയച്ചുകൊടുത്തതു ഫെറിഗിയാസിയായിലേക്കോ, പാൎത്തിയാക്കാൎക്കോ, പേൎഷ്യാക്കാൎക്കോ ആയിരുന്നു എന്നു ചിലർ പറയുന്നു. പാൎത്തിയാക്കാൎക്കുള്ള ലേഖനം എന്നും, പേൎഷ്യാക്കാൎക്കുള്ള ലേഖനം എന്നും ഇതിനുപേർ പറയാറുമുണ്ടു്. ക്രീ. അ. ൯൰-ൽ എഴുതപ്പെട്ടതായ വി. യോഹന്നാന്റെ സുവിശേഷം അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിൽ, എന്നല്ല വിശുദ്ധഗ്രന്ഥങ്ങളിൽതന്നെയും അവസാനത്തേതാണ്. അതിനോടടുത്തകാലത്തു ഈ ലേഖനം സൃഷ്ടമായി എന്നാണു കരുതപ്പെടുന്നതു്.

## അദ്ധ്യായം ൧.

**നമ്മുടെ പാപങ്ങളെ ഏറ്റുപറഞ്ഞുകൊണ്ടു നാം ദൈവത്തോടു ചേരുന്നതിനും സൽഗുണങ്ങളും പ്രാപിക്കുന്നതിനുമുള്ള മാൎഗ്ഗമായ മ്ശിഹാ എന്ന നിത്യജീവനെക്കുറിച്ച് താൻ കാണുകയും കേൾക്കുകയും ചെയ്തിട്ടുള്ളവയെ ശ്ലീഹാ പ്രസ്താവിക്കുന്നു.**

**ആ**ദിമുതൽ ഉണ്ടായിരുന്നവനെ—ഞങ്ങൾ കേൾക്കുകയും സ്വന്ത കണ്ണുകൾകൊണ്ടു കാണുകയും, നോക്കുകയും ഞങ്ങളുടെ കൈകൾകൊണ്ടു സ്പൎശിക്കുകയും ചെയ്തവനെ—ജീവന്റെ വചനമായിരിക്കുന്നവനെ തന്നെ—ഞങ്ങൾ നിങ്ങളോടു അറിയിക്കുന്നു.

൨. ജീവൻ പ്രത്യക്ഷമായി; ഞങ്ങൾ കണ്ടു; ഞങ്ങൾ സാക്ഷിപ്പെടുത്തുന്നു. പിതാവിന്റെ പക്കൽ ഇരുന്നിരുന്നതും ഞങ്ങൾക്കു പ്രത്യക്ഷമായതുമായ നിത്യജീവനെ ഞങ്ങൾ നിങ്ങളോടു പ്രസംഗിക്കുന്നു.

൩. ഞങ്ങൾ കാണുകയും കേൾക്കുകയും ചെയ്തതിനെ ഞങ്ങളോടുകൂടി നിങ്ങൾക്കു പങ്കുണ്ടാകുവാൻ വേണ്ടി നിങ്ങളോടും ഞങ്ങൾ അറി

യിക്കുന്നു. ഞങ്ങളുടെ പങ്കോ പിതാവിനോടുകൂടെയും അവന്റെ പുത്രനായ ഈശോമ്ശിഹായോടുകൂടെയും ആകുന്നു.

൪. നിങ്ങളിലുള്ള ഞങ്ങളുടെ സന്തോഷം പൂൎണ്ണമായിരിക്കേണ്ടതിനു ഇവ നിങ്ങൾക്കു ഞങ്ങൾ എഴുതുന്നു.

൫. ഞങ്ങൾ അവനിൽനിന്നു കേട്ടതും നിങ്ങളോടു അറിയിക്കുന്നതുമായ സുവിശേഷം ഇതാണ്: ദൈവം പ്രകാശമാകുന്നു; അവനിൽ അന്ധകാരം ഒട്ടുമില്ല [യോഹ. അ. ൮. വ. ൧൨.]

൬. നമുക്കു അവനോടുകൂടി പങ്കുണ്ടു് എന്നു നാം പറയുകയും അന്ധകാരത്തിൽ നടക്കുകയും ചെയ്താൽ നാം വ്യാജം പറയുന്നവരാകുന്നു; സത്യത്തിൽ നടക്കുന്നില്ല.

൭. എന്നാൽ അവൻ പ്രകാശത്തിൽ ഇരിക്കുന്നതുപോലെ നാം പ്രകാശത്തിൽ നടക്കുന്നു എങ്കിൽ നമുക്കു അന്യോന്യം പങ്കുണ്ടു്; അവന്റെ പുത്രനായ ഈശോയുടെ രക്തം നമ്മുടെ സകല പാപങ്ങളിൽനിന്നും നമ്മെ ശുദ്ധീകരിക്കുകയും ചെയ്യുന്നു. [എബ്രെ. അ. ൯. വ. ൧൪: ൧. പത്രോ. അ. ൧. വ. ൧൯: വെളി. അ. ൧. വ. ൫.]

൮. നമുക്കു പാപമില്ല എന്നു നാം പറയുന്നു എങ്കിലോ നാം നമ്മെത്തന്നെ വഞ്ചിക്കുന്നു; നമ്മിൽ സത്യമില്ല. [൧. രാജ. അ. ൮. വ. ൪൬: ൨. ബെർയ. അ. ൬. വ. ൩൬: സുഭ. അ. ൨൦. വ. ൯: കൊഹ്. അ. ൭. വ. ൨൧.]

൯. എന്നാൽ നമ്മുടെ പാപങ്ങളെ നാം ഏറ്റുപറയുന്നു എങ്കിൽ നമ്മുടെ പാപങ്ങൾ ക്ഷമിക്കുവാനും നമ്മുടെ സകല ദുഷ്ടതയിൽനിന്നും നമ്മെ ശുദ്ധീകരിക്കുവാനും തക്കവണ്ണം അവൻ വിശ്വസ്തനും നീതിമാനുമാകുന്നു.

൧൦. നാം പാപം ചെയ്തിട്ടില്ല എന്നു പറയുന്നു എങ്കിൽ നാം അവനെ അസത്യവാദിയാക്കുന്നു; അവന്റെ വചനം നമ്മോടുകൂടി ഇല്ലാതെയും ഇരിക്കുന്നു.

## വ്യാഖ്യാനം.

൧. "വചനമായിരിക്കുന്നവനെ": സുതനായ സൎവ്വേശ്വരനെ. (യോഹ. അ. ൧ വ. ൧. വ്യ. നോക്കുക.) ദൈവപുത്രനെ മനുഷ്യരൂപം എടുത്തവനായിട്ടാണു കാണുകയും സ്പൎശിക്കുകയും മറ്റും ചെയ്തതു്.

൧൦. "അസത്യവാദിയാക്കുന്നു": സകല മനുഷ്യരും പാപംചെയ്തു എന്നു ദൈവം അരുളിച്ചെയ്തിട്ടുള്ളതിനാൽ ഞാൻ പാപംചെയ്തിട്ടില്ല എന്നു ആരെങ്കിലും പറയുമ്പോൾ അവൻ ദൈവത്തെ വ്യാജോക്താവാക്കുകയാണു് ചെയ്യുന്നതു്.

# അദ്ധ്യായം ൨.

മ്ശിഹാ നമ്മുടെ വക്കീലാകുന്നു.
നാം അവന്റെ കല്പനകൾ അനുസരിക്കയും
പരസ്പരം സ്നേഹിക്കയും ചെയ്യണം. നാം ലോകത്തെ സ്നേഹിക്കയും നവീനോപദേഷ്ടാക്കളുടെ വാക്കുകൾ ശ്രവിക്കയും ചെയ്യാതെ
ദൈവാത്മാവിനു കീഴ്പ്പെട്ട സഭയിൽ ജീവിക്കണം.

എന്റെ മക്കളേ, നിങ്ങൾ പാപം ചെയ്യാതിരിക്കുവാനായി ഞാൻ ഇവ നിങ്ങൾക്കു എഴുതുന്നു. എന്നാൽ ആരെങ്കിലും പാപം ചെയ്താൽ നീതി

മാനായ ഈശോമ്ശീഹാ എന്ന പാരഖ്ലേത്താ പിതാവിന്റെ പക്കൽ നമുക്കുണ്ടു്.

൨. എന്തെന്നാൽ അവൻ നമ്മുടെ പാപങ്ങൾക്കുവേണ്ടിയുള്ള പരിഹാരമാകുന്നു. നമുക്കുവേണ്ടിമാത്രമല്ല, പിന്നെയൊ, സകല ലോകത്തിനും വേണ്ടിയുമാകുന്നു.

൩. നാം അവന്റെ കല്പനകൾ കാക്കുന്നു എങ്കിൽ ഇതിനാൽ നാം അവനെ അറിഞ്ഞു എന്നു ഗ്രഹിക്കുന്നു.

൪. ഞാൻ അവനെ അറിഞ്ഞു എന്നു പറയുകയും അവന്റെ കല്പനകൾ കാക്കാതിരിക്കുകയും ചെയ്യുന്നവനോ വ്യാജം പറയുന്നവനാകുന്നു; അവനിൽ സത്യമില്ല.

൫. അവന്റെ വചനം കാക്കുന്നവനിലാകട്ടെ സത്യമായിട്ടു ദൈവസ്നേഹം പൂൎത്തിയായിരിക്കുന്നു. എന്തെന്നാൽ നാം അവനിൽ ഇരിക്കുന്നു എന്നു ഇതിനാൽ നാമറിയുന്നു.

൬. ഞാൻ അവനിൽ ഇരിക്കുന്നു എന്നു പറയുന്നവൻ അവന്റെ നടപടികൾക്കൊത്തവണ്ണം നടക്കുവാൻ ആവശ്യമാകുന്നു.

൭. എന്റെ പ്രിയപ്പെട്ടവരേ, പുതിയ കല്പനയല്ല, പിന്നെയൊ, ആദിമുതൽ നിങ്ങൾക്കുണ്ടായിരുന്ന പഴയകല്പനയാകുന്നു നിങ്ങൾക്കു ഞാൻ എഴുതുന്നതു്. പഴയകല്പനയോ നിങ്ങൾ കേട്ടിട്ടുള്ള വചനം തന്നെയാകുന്നു.

൮. വീണ്ടും, പുതിയകല്പന നിങ്ങൾക്കു ഞാൻ എഴുതുന്നു. അതു അവനിലും നിങ്ങളിലും സത്യമായിരിക്കുന്നു. എന്തെന്നാൽ ഇരുൾനീങ്ങി സത്യമായ വെളിച്ചം കാണപ്പെട്ടുവാൻ തുടങ്ങി. [യോഹ. അ. ൧൩. വ. ൩൪; അ. ൧൫. വ. ൧൨.]

൯. ആകയാൽ താൻ വെളിച്ചത്തിലാകുന്നു എന്നു പറയുകയും തന്റെ സഹോദരനെ ദ്വേഷിക്കുകയും ചെയ്യുന്നവൻ ഇപ്പോൾവരെയും ഇരുട്ടിൽ ഇരിക്കുന്നു.

൰. തന്റെ സഹോദരനെ സ്നേഹിക്കുന്നവനോ വെളിച്ചത്തിൽ ഇരിക്കുന്നു; അവനിൽ ഇടൎച്ചയില്ല. [൧. യോഹ. അ. ൩. വ. ൧൪.]

൰൧. തന്റെ സഹോദരനെ ദ്വേഷിക്കുന്നവനാകട്ടെ ഇരുട്ടിൽ ഇരിക്കുന്നു; ഇരുട്ടിൽ വ്യാപരിക്കുകയും ചെയ്യുന്നു. ഇരുൾ അവന്റെ കണ്ണുകളെ കുരുടാക്കിക്കളഞ്ഞതുകൊണ്ടു താൻ എവിടേക്കു പോകുന്നു എന്നു അവൻ അറിയുന്നുമില്ല.

൰൨. മക്കളേ, അവന്റെ നാമം നിമിത്തം നിങ്ങളുടെ പാപങ്ങൾ നിങ്ങളോടു ക്ഷമിക്കപ്പെട്ടിരിക്കകൊണ്ടു ഞാൻ നിങ്ങൾക്കു എഴുതുന്നു.

൰൩. പിതാക്കന്മാരേ, ആദിമുതൽ ഉണ്ടായിരുന്നവനെ നിങ്ങൾ അറിഞ്ഞിരിക്കകൊണ്ടു ഞാൻ നിങ്ങൾക്കു എഴുതുന്നു. യുവാക്കന്മാരേ, നിങ്ങൾ ദുഷ്ടനെ ജയിച്ചിരിക്കകൊണ്ടു ഞാൻ നിങ്ങൾക്കു എഴുതുന്നു. കുഞ്ഞുങ്ങളേ, നിങ്ങൾ പിതാവിനെ അറിഞ്ഞിരിക്കകൊണ്ടു ഞാൻ നിങ്ങൾക്കു എഴുതിയിരിക്കുന്നു.

൰൪. പിതാക്കന്മാരേ, ആദിമുതൽ ഉള്ളവനെ നിങ്ങൾ അറിഞ്ഞിരിക്കകൊണ്ടു ഞാൻ നിങ്ങൾക്കു എഴുതിയിരിക്കുന്നു. യുവാക്കന്മാരേ, നിങ്ങൾ ബലവാന്മാരായിരിക്കകൊണ്ടും, ദൈവവചനം നിങ്ങളിൽ വസിക്കുന്നതുകൊണ്ടും, ദുഷ്ടനെ ജയിച്ചിരിക്കകൊണ്ടും ഞാൻ നിങ്ങൾക്കു എഴുതിയിരിക്കുന്നു.

൰൫. ലോകത്തേയും അതിലുള്ള യാതൊന്നിനേയും നിങ്ങൾ സ്നേഹി

കരുത്. എന്തെന്നാൽ ലോകത്തെ സ്നേഹിക്കുന്നവനിൽ പിതാവിന്റെ സ്നേഹമില്ല.

൧൬. എന്തുകൊണ്ടെന്നാൽ ലോകത്തിലുള്ളതെല്ലാം ശരീരത്തിന്റെ ദുരാശയാകുന്നു ; കണ്ണുകളുടെ ദുരാശയാകുന്നു ; ലൌകികാഭിമാനവും (ആകുന്നു). ഇവ പിതാവിൽനിന്നുള്ളവയല്ല, പിന്നെയൊ, ലോകത്തിൽനിന്നുതന്നെയുള്ളവയാകുന്നു.

൧൭. ലോകംതന്നെയും അതിന്റെ ദുരാശയും കടന്നുപോകുന്നു. ദൈവത്തിന്റെ ഇഷ്ടം പ്രവൎത്തിക്കുന്നവനോ എന്നേക്കും നിലനില്ക്കുന്നു.

൧൮. എന്റെ മക്കളേ, കള്ളമ്ശീഹാ വരുന്നു എന്നു നിങ്ങൾ കേട്ടപ്രകാരമുള്ള അവസാനസമയം ആയിരിക്കുന്നു. എന്നല്ല, ഇപ്പോൾതന്നെ കള്ളമ്ശീഹാകൾ വളരെയുണ്ട്. ഇതിൽനിന്ന് അവസാനസമയം ആയിരിക്കുന്നു എന്നു നാമറിയുന്നു.

൧൯. അവർ നമ്മെ വിട്ടുപോയി, എന്നാൽ അവർ നമ്മിൽനിന്നുള്ളവർ അല്ലായിരുന്നു. അവർ നമ്മിൽനിന്നുള്ളവർ ആയിരുന്നു എങ്കിലോ നമ്മോടുകൂടി ഇരിക്കുമായിരുന്നു. എന്നാൽ അവർ നമ്മിൽനിന്നുള്ളവരല്ലെന്നു അറിയപ്പെടുവാൻവേണ്ടി അവർ നമ്മെ വിട്ടുപോയി.

൨൦. നിങ്ങൾക്കോ പരിശുദ്ധനിൽനിന്നു അഭിഷേകം ലഭിച്ചിട്ടുണ്ട്. നിങ്ങൾ സകല മനുഷ്യരേയും തിരിച്ചറിയുന്നവരുമാകുന്നു.

൨൧. നിങ്ങൾ സത്യം അറിയായ്കകൊണ്ടല്ല, പിന്നെയൊ, നിങ്ങൾ അതു അറിയുന്നതുകൊണ്ടും, അസത്യമൊന്നും സത്യത്തിൽനിന്നുള്ളതല്ലാത്തതുകൊണ്ടുമാകുന്നു ഞാൻ നിങ്ങൾക്കു എഴുതിയത്.

൨൨. ഈശോ, മ്ശീഹാ അല്ല എന്നു നിഷേധിക്കുന്നവനല്ലാതെ ആരാകുന്നു കള്ളം പറയുന്നവൻ? ഇവനാകുന്നു കള്ളമ്ശീഹാ. പിതാവിനെ നിഷേധിക്കുന്നവൻ പുത്രനെയും നിഷേധിക്കുന്നു.

൨൩. പുത്രനെ നിഷേധിക്കുന്നവൻ പിതാവിലും വിശ്വസിക്കുന്നില്ല. പുത്രനെ ഏറ്റുപറയുന്നവൻ പിതാവിനെയും ഏറ്റുപറയുന്നു.

൨൪. നിങ്ങൾ ആദിമുതൽ കേട്ടതു നിങ്ങളുടെ അടുക്കൽ വസിക്കട്ടെ. നിങ്ങൾ ആദിമുതൽ കേട്ടതു നിങ്ങളുടെ അടുക്കൽ വസിക്കുന്നു എങ്കിലോ നിങ്ങളും പിതാവിലും പുത്രനിലും വസിക്കുന്നു.

൨൫. ഇതാകുന്നു അവൻ നമ്മോടു ചെയ്തിരിക്കുന്ന വാഗ്ദാനം: നിത്യജീവൻ.

൨൬. ഇവയോ, നിങ്ങളെ വഴിതെറ്റിക്കുന്നവർ നിമിത്തം ഞാൻ നിങ്ങൾക്കു എഴുതിയിരിക്കുന്നു.

൨൭. അവനിൽനിന്നു നിങ്ങൾക്കു ലഭിച്ചിട്ടുള്ള അഭിഷേകം നിങ്ങളോടുകൂടിയിരിക്കുമെങ്കിൽ ഒരു മനുഷ്യനും നിങ്ങളെ പഠിപ്പിക്കുവാൻ നിങ്ങൾക്കു ആവശ്യം നേരിടുകയില്ല. മറിച്ച്, ദൈവത്തിൽനിന്നുള്ളതായിരിക്കുന്ന അഭിഷേകമെന്നപോലെ അതു സകല കാൎയ്യത്തെക്കുറിച്ചും നിങ്ങളെ പഠിപ്പിക്കും. അതു സത്യമാകുന്നു; അതിൽ വ്യാജമില്ല. അവൻ നിങ്ങളെ പഠിപ്പിച്ചപ്രകാരം അവനിൽ നിങ്ങൾ നിലനില്ക്കുവിൻ.

൨൮. അതുകൊണ്ടു എന്റെ മക്കളേ, അവൻ പ്രത്യക്ഷപ്പെടുമ്പോൾ നാം അവൻമൂലം ലജ്ജിക്കാതെ, അവന്റെ വരവിൽ നമുക്കു മനോധൈൎയ്യം ഉണ്ടാകേണ്ടതിനായി നി

ങ്ങൾ അവനിൽ നിലനില്പുവിൻ. ൨൯. അവൻ നീതിമാനാകുന്നു എന്നു നിങ്ങൾ അറിഞ്ഞു എങ്കിൽ നീതി പ്രവൎത്തിക്കുന്ന ഏവനും അവനിൽനിന്നുള്ളവനാകുന്നു എന്നും അറിഞ്ഞുകൊൾവിൻ.

## വ്യാഖ്യാനം.

൧. "പാരക്ലേത്താ": സംരക്ഷകൻ, വക്കീൽ, ആശ്വാസപ്രദൻ ഇത്യാദി അൎത്ഥം. യോഹ. അ. ൧൪. വ. ൧൬. വ്യ. നോക്കുക. പിതാവായ ദൈവത്തിന്റെ നിത്യപുത്രനായ ഈശോമ്ശീഹാ പാപത്തിൽനിന്നു നമ്മെ രക്ഷിക്കുവാൻ മനുഷ്യനായതുകൊണ്ടു മ്ശീഹാ നമ്മുടെ പ്രധാന മദ്ധ്യസ്ഥനും, മുഖ്യവക്കീലും, ഏകരക്ഷകനുമാകുന്നു. നമ്മുടെ പാപങ്ങൾമൂലം ദൈവത്തിന്റെ പ്രസാദവും വരവും നാം നഷ്ടമാക്കിക്കളഞ്ഞശേഷം മ്ശീഹായുടെ യോഗ്യതകളും കൃപയുംമൂലമാണു നാം ദൈവത്തോടു രമ്യപ്പെട്ടതു്. വി. അഗുസ്തീനോസു് ഈ വാക്കുകളെത്തന്നെ വ്യാഖ്യാനിക്കുകയിൽ ഇക്കാലത്തെ നവീകരണക്കാർ കൊണ്ടുവരുന്ന എതിർവാദത്തെ മുമ്പേകൂട്ടി ആലോചനകൊണ്ടു കണ്ടുപിടിച്ചു ഖണ്ഡിച്ചിട്ടുണ്ടു്. അദ്ദേഹം എതിർവാദം ഇങ്ങനെ കൊണ്ടുവരുന്നു: 'ആകയാൽ പരിശുദ്ധന്മാർ നമുക്കുവേണ്ടി യാചിക്കുന്നില്ല; ആകയാൽ മെത്രാന്മാരും സഭാഭരണകൎത്താക്കന്മാരും ജനങ്ങൾക്കുവേണ്ടി യാചിക്കുന്നില്ല'. വിശുദ്ധന്മാർ വേറൊരുനിലയിലുള്ള മദ്ധ്യസ്ഥന്മാരാകകൊണ്ടു ഇങ്ങനെ ഒരനുമാനം സിദ്ധിക്കുന്നില്ല എന്നാണു അദ്ദേഹം തന്നെ ഇതിനു പറയുന്ന സമാധാനം. ആപത്തുകളിൽനിന്നു നമ്മെ രക്ഷിക്കുന്ന സംരക്ഷകൻ ദൈവമാണെങ്കിലും മാലാകാമാരെയും വിശുദ്ധാത്മാക്കളെയും, ദൈവം കഴിഞ്ഞിട്ടുള്ള താണനിലയിൽ നമ്മുടെ സംരക്ഷകന്മാരായി സ്വീകരിക്കുന്നതിനു തടസ്സമില്ല. ആംഗ്ലേയസഭയുടെ പൊതുപ്രാൎത്ഥനപ്പുസ്തകംതന്നെയും (The common Prayer Book of the church of England) വി. മിഖായേലിന്റെയും സകല ദൈവദൂതന്മാരുടെയും തിരുനാളിൽ ഇങ്ങനെ ചെയ്തിരിക്കുന്നതായി കാണാം. അതിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു: 'നിന്റെ പരിശുദ്ധദൂതന്മാർ സ്വൎഗ്ഗത്തിൽ നിനക്കു എപ്പോഴും സേവചെയ്യുന്നതുപോലെതന്നെ നിന്റെ നിയമനം ഹേതുവായിട്ടു അവർ ഭൂമിയിൽ ഞങ്ങളെ സഹായിക്കയും സംരക്ഷിക്കയും ചെയ്യുവാൻ ഞങ്ങളുടെ കൎത്താവായ യേശുക്രീസ്തുമുഖാന്തരം ഞങ്ങൾക്കു കൃപചെയ്യണമേ. ആമേൻ'. – ൧. തിമാ. അ. ൨. വ. ൫, ൬. വ്യ: എബ്രാ. അ. ൭. വ. ൨൪. വ്യ. കൂടി നോക്കുക.

൩. "ഇതിനാൽ നാം അവനെ അറിഞ്ഞു എന്നു ഗ്രഹിക്കുന്നു": സ്നേഹംമൂലമുള്ള പ്രവൃത്തിപരമായ അറിവിനെ സംബന്ധിച്ചാണു വി. യോഹന്നാൻ പറയുന്നതു്. ഇതു പ്രമാണങ്ങളുടെ അനുസരണംകൊണ്ടുമാത്രമേ പ്രത്യക്ഷീകരിക്കുവാൻ പാടുള്ളൂ. പ്രമാണം അനുസരിക്കാതിരുന്നാൽ നാം ദൈവത്തെ വേണ്ടവിധം അറിയുന്നു എന്നു പറയുവാൻ നിവൃത്തിയില്ല.

൭, ൮. "പഴയകല്പന", "പുതിയകല്പന": ദൈവസ്നേഹവും പരസ്നേഹവും ഉൾപ്പെടുന്ന സ്നേഹത്തിന്റെ കല്പനയെയാണു പഴയകല്പനയെന്നും പുതിയകല്പനയെന്നും ഇവിടെ പറഞ്ഞിരിക്കുന്നതു്. ഇതു പ്രകൃതിനിയമം അനുസരിച്ചു എന്നും കടപ്പെട്ടതായിരിക്കുന്നതുകൊണ്ടും, വി. ശ്ലീഹന്മാരാൽ പണ്ടേതന്നെ – ജനങ്ങളുടെ മാനസാന്തരവേളയിൽ – അറിയിക്കപ്പെട്ടതായിരിക്കുന്നതുകൊണ്ടും പഴയകല്പനയായി. ഇതു തന്നെ പുതിയകല്പനയായിത്തീൎന്നതു് ഇതിന്റെ ആചരണം മന്ദീഭവിക്കയും വിശിഷ്യ അന്യന്മാരെ സംബന്ധിച്ചിടത്തോളം ആചരിക്കപ്പെടാതാകയും ചെയ്തശേഷം ഒന്നൊഴിയാതെ ഏവരേയും, ശത്രുക്കളെപ്പോലും, താൻ നമ്മെ സ്നേഹിച്ചതുപോലെതന്നെ

സ്നേഹിക്കണമെന്നു മ്ശിഹാ പ്രത്യേകമായി നിശ്ചയിക്കയും കല്പിക്കയും ചെയ്തതുകൊണ്ടാണ്. (യോഹ. അ. ൧൩. വ. ൩൪. വ്യ. കൂടി നോക്കുക.) ഒരേകല്പനതന്നെ പണ്ടേയുണ്ടായിരുന്നതാകയാൽ പഴയതു എന്നും, പുതുക്കുകയും വ്യാപൃതമാക്കുകയും ചെയ്യപ്പെട്ടതിനാൽ പുതിയതു എന്നും പറയുവാനിടയായി. – "അതു അവനിലും നിങ്ങളിലും സത്യമായിരിക്കുന്നു": മ്ശിഹായിലും നിങ്ങളിലും. മ്ശിഹാ ശത്രുക്കൾക്കുവേണ്ടികൂടിയും മരിച്ച് പുതിയകല്പന സത്യമാണെന്നു വെളിപ്പെടുത്തി. നിങ്ങൾ മ്ശിഹായെ അനുകരിച്ചു ശത്രുക്കളെക്കൂടിയും സ്നേഹിക്കുന്നതിനാൽ ഈ പുതിയകല്പന സത്യമാണെന്നു നിങ്ങളിലും വെളിപ്പെട്ടിരിക്കുന്നു.

൧൦. "അവനിൽ ഇടർച്ചയില്ല": അവൻ ഇടറുന്നില്ല, അന്യന്മാർക്കു ഇടർച്ചക്കു കാരണമാകുന്നുമില്ല എന്നർത്ഥം. അന്യനെ പൂർണ്ണമായി സ്നേഹിക്കുന്നവൻ അന്യന്മാർക്കു ഇടർച്ചക്കു ഒരുവിധത്തിലും കാരണമാവുകയാകട്ടെ, അന്യർമൂലം ഇടറുകയാകട്ടെ ചെയ്യുക അസാദ്ധ്യം. 'സ്നേഹം ദീർഘശാന്തതയുള്ളതും ദയയുള്ളതുമാകുന്നു. സ്നേഹം അസൂയപ്പെടുന്നില്ല . . .' എന്നിങ്ങനെയാണല്ലോ വി. പൌലോസ് (൧. കോറ. അ. ൧൩. വ. ൪-൭) പറഞ്ഞിട്ടുള്ളതു്.

൧൨-൧൪. "മക്കളേ", "പിതാക്കന്മാരേ", "യുവാക്കന്മാരേ": വ. ൧൩-ൽ കാണുന്ന 'കുഞ്ഞുങ്ങളേ' എന്നതിനും 'മക്കളേ' എന്നുതന്നെയാണർത്ഥം. ലോകത്തെയല്ല, ദൈവത്തെ സ്നേഹിക്കണം എന്നുള്ള തന്റെ ഉപദേശം നൽകുന്നതിനുമുമ്പായി തന്റെ വാക്കുകൾ കേൾക്കുവാനിരിക്കുന്ന വിവിധപ്രായക്കാർക്കു സിദ്ധമായിട്ടുള്ള നന്മകളെ വി. ശ്ലീഹാ ഓർമ്മപ്പെടുത്തുന്നു. – 'എഴുതുന്നു', 'എഴുതിയിരിക്കുന്നു' ഇവ വൈവിധ്യത്തിനുവേണ്ടിമാത്രം ചെയ്തിട്ടുള്ള മാററമാണ്. – 'കുഞ്ഞുങ്ങളേ . . . ഞാൻ നിങ്ങൾക്കു എഴുതിയിരിക്കുന്നു' എന്ന ഭാഗം കൽഭ. സുറി.ൽ മാത്രം ൧൩-ാം വാക്യത്തിന്റെ അന്ത്യത്തിൽ കാണുന്നു. അന്തിയോക്കിയാ സുറി. ഉൾപ്പെടെയുള്ള മറെറല്ലാപ്രതികളിലും ഈ ഭാഗം ൧൪-ാംവാക്യത്തിന്റെ ആരംഭത്തിലാണു കാണുന്നതു്. – വ. ൧൪-ൽ 'പിതാക്കന്മാരേ . . . നിങ്ങൾക്കു എഴുതിയിരിക്കുന്നു' എന്ന ഭാഗം ല. നീക്കിയുള്ള എല്ലാ പ്രാചീനപ്രതികളിലും ഉള്ളതാണ്. വെസ്റ്റ്മിൻസ്റ്റർ വിവർത്തനത്തിലും ഇതു കാണുന്നുണ്ട്. ല.ൽ മാത്രം ഈ ഭാഗം വിട്ടുപോയിരിക്കുന്നു.

൧൬. "ശരീരത്തിന്റെ ദുരാശ": എന്നുവെച്ചാൽ ദുരാശാവിഷയം; ഇന്ദ്രിയങ്ങൾക്കു തൃപ്തിജനകങ്ങളായവയെയാണു ഇവിടെ ശരീരത്തിന്റെ ദുരാശ എന്നു പറഞ്ഞിരിക്കുന്നതു. – "കണ്ണുകളുടെ ദുരാശ": കണ്ണുകൾക്കു സംതൃപ്തിവരുത്തുന്ന വസ്തുക്കളെപ്പററിയുള്ള അത്യാശ. പൊന്നു് വെള്ളി ആദിയായ സമ്പത്തു്, വസ്ത്രാഭരണങ്ങൾ, വീടുമാളികകൾ, വാഹനങ്ങൾ, വ്യർത്ഥങ്ങളായ ശാസ്ത്രവിദ്യാദികളിലെ വിനോദപ്രിയം ഇത്യാദി. – "ലൌകികാഭിമാനം": ബഹുമാനം, സ്ഥാനം, വ്യർത്ഥാഭിമാനം മററുള്ളവരുടെമേലായി ഗണിക്കപ്പെടുവാനുള്ള വാഞ്ഛ, ഉള്ളതിൽ വലുതാക്കി കാണിക്കുക ഇത്യാദി.

൧൫. "ലോകം": ഈ പദം പ്രധാനമായി രണ്ടർത്ഥങ്ങളിൽ ഈ ലേഖനത്തിലും സുവിശേഷത്തിലും പ്രയോഗിച്ചിരിക്കുന്നു. അതിന്റെ സ്വാഭാവികാർത്ഥത്തിൽ അഥവാ സ്ഥിരാർത്ഥത്തിൽ (Physical or static sense) മനുഷ്യനെ മനുഷ്യൻ എന്ന നിലയിൽ അതു സൂചിപ്പിക്കുന്നു. ഈ അർത്ഥത്തിൽ ദൈവം ലോകത്തെ സ്നേഹിക്കുന്നു. അതിനെ രക്ഷിക്കുവാൻ തന്റെ ഏകജാതനെ അയച്ചു. അതിന്റെ സാന്മാർഗ്ഗികവും അസ്ഥിരവുമായ അർത്ഥത്തിൽ (moral dynamic sense) മനുഷ്യനിൽ കുടികൊള്ളുന്നതും, എവിടെയും പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതും, പലപ്പോഴും ജയം പ്രാപിക്കുന്നതും, ദൈവവരത്തിനു പ്രതിബന്ധമായിരിക്കുന്നതുമായ ദുർവ്വാസനകളും ദുശ്ചരിത്രങ്ങളും ദുഷ്ചാച്ചില്ലുക

ളുമെന്നാണു മുഖ്യമായി ഗ്രഹിക്കേണ്ടതു്. ഈ ശക്തികൾക്കു അധീനരായിരിക്കുന്ന മനുഷ്യരേയും ഈ പദം സൂചിപ്പിക്കുന്നുണ്ടു്. ഈ അർത്ഥത്തിലുള്ള 'ലോകം' പിശാചിന്റെ അധീനത്തിലാണു്. അതു മ്ശിഹായുടെ ശിഷ്യരെ ദ്വേഷിക്കുന്നു. അതിനുവേണ്ടി മ്ശിഹാ പ്രാർത്ഥിക്കുന്നുമില്ല. ഈ അർത്ഥങ്ങളിൽ ഒന്നിൽനിന്നു മറ്റൊന്നിലേക്കു മാററം സംഭവിക്കുന്നതായും ചിലപ്പോൾ കാണാം.

൧൮. "കള്ളമ്ശിഹാ": ബർഅബ്ദാനാ (ബാറോഡീനാൻ) അഥവാ അന്തിക്രിസ്തു. – "അവസാനസമയം": മ്ശിഹായുടെ ആഗമനം മുതൽ വിധിവരെയുള്ള അവസാന കാലഘട്ടം. ഇതു ദീർഘതയിൽ കുറഞ്ഞതല്ലാത്ത ഒരു സമയമാണു്. – "കള്ളമ്ശിഹാക്കൾ": മ്ശിഹായുടെയും സഭയുടെയും ശത്രുക്കളും അന്തിക്രിസ്തുവിന്റെ പുരോഗാമികളുമായ പാഷണ്ഡികൾ.

൧൯. "നമ്മിൽനിന്നുള്ളവർ അല്ലായിരുന്നു": ഉറപ്പും സ്ഥിരതയുമുള്ള യഥാർത്ഥ ക്രിസ്ത്യാനികൾ ആയിരുന്നില്ല.

൨൦. "പരിശുദ്ധനിൽനിന്നു അഭിഷേകം ലഭിച്ചിട്ടുണ്ടു്": അറിവു തുടങ്ങിയുള്ള ദാനങ്ങളോടുകൂടി പരിശുദ്ധാത്മാവിനെ പ്രാപിച്ചിട്ടുണ്ടു്. – "നിങ്ങൾ സകല മനുഷ്യരേയും തിരിച്ചറിയുന്നവരുമാകുന്നു": മററു പ്രതികളിലാകട്ടെ 'നിങ്ങൾ സകലവും തിരിച്ചറിഞ്ഞു' എന്നാണു കാണുന്നതു്. ദൈവസഭയുടെ യഥാർത്ഥസന്താനങ്ങൾ മാമോദീസായും തൈലാഭിഷേകവും പ്രാപിച്ചു് തങ്ങളുടെ ന്യായപൂർവ്വമുള്ള പാലകന്മാരുടെ നടത്തലിൽ ഐക്യത്തിൽ സ്ഥിതിചെയ്യുന്നതിനാൽ സഭയ്ക്കും അതിന്റെ പാലകന്മാർക്കും വാഗ്ദാനം ചെയ്യപ്പെട്ടിരിക്കുന്ന പരിശുദ്ധാത്മാവിന്റെ ദാനങ്ങളിൽ അവരും ഭാഗഭാക്കുകളാകുന്നു. തന്മൂലം അവർക്കു ആവശ്യമായ അറിവും ശിക്ഷണവും സഭയിൽനിന്നു തന്നെ ലഭിക്കുന്നുണ്ടു്. അവർ ഏതു സഭയുടെ അംഗങ്ങളായിരിക്കുന്നുവോ ആ സഭയിൽമാത്രം ഇതുള്ളതിനാൽ മററു സ്ഥലങ്ങളിൽ അവയെ അന്വേഷിക്കേണ്ട ആവശ്യം അവർക്കില്ല. 'സകലവും' എന്ന പദംകൊണ്ടു ക്രിസ്തീയജീവിതത്തിനു ആവശ്യമായിരിക്കുന്ന വിശ്വാസം, സന്മാർഗ്ഗം ഇവയെ സംബന്ധിക്കുന്നവയെല്ലാം എന്നേ ഇവിടെ ഗ്രഹിക്കേണ്ടതുള്ളു. വി. ശ്ലീഹന്മാർക്കുപോലും മാമോദീസായുടെയും സ്ഥിരീകരണത്തിന്റെയും അഭിഷേകംകൊണ്ടു എല്ലാം നൽകപ്പെട്ടിട്ടില്ലല്ലൊ. – വ്യാജോപദേഷ്ടാക്കളുടെ വാക്കുകൾ കേൾക്കാതെ പരിശുദ്ധാത്മാവിനു കീഴ്പ്പെട്ട സഭയിൽ ജീവിക്കണമെന്നാണു വി. യോഹന്നാൻ ഇവിടെ ചെയ്യുന്ന ഉപദേശം. അതിനാലാണു സദുപദേഷ്ടാക്കളേയും ദുരുപദേഷ്ടാക്കളേയും, ക്രിസ്ത്യാനികളേയും ഇതരമതസ്ഥരേയും – സകല മനുഷ്യരേയും – നിങ്ങൾ തിരിച്ചറിയുന്നു എന്നു വിശുദ്ധ ശ്ലീഹാ പറയുന്നതായി സുറിയാനിപ്രതി ഗ്രഹിക്കുന്നതു്.

൨൭. "ഒരു മനുഷ്യനും നിങ്ങളെ പഠിപ്പിക്കുവാൻ . . . ആവശ്യം നേരിടുകയില്ല": കൂടുതൽ അറിവു നിങ്ങൾക്കു തരുവാൻ എന്ന ഭാവത്തിൽ നിങ്ങളെ വഴിതെററിക്കുവാൻ നോക്കുന്ന ഈ മനുഷ്യരിൽ (വ. ൨൬.) ഒരുവനാലും ഉപദേശിക്കപ്പെടുവാൻ നിങ്ങൾക്കു ആവശ്യമില്ല. പരിശുദ്ധാത്മാവിന്റെ ലേപനംമൂലം നിങ്ങൾ പണ്ടേതന്നെ വേണ്ടവിധം പഠിപ്പിക്കപ്പെട്ടിട്ടുണ്ടു്. സകല അറിവും കൃപയും സഭയിൽ നിങ്ങൾക്കുള്ളതുമാണു്. ഈ നവീനോപദേഷ്ടാക്കന്മാർക്കു അവയിൽ പങ്കില്ല. – ഏവരും അറിഞ്ഞിരിക്കേണ്ട വിശ്വാസരഹസ്യങ്ങളെ സംബന്ധിച്ചുമാത്രമല്ലാതെ വിഷമതയും സംശയവുമുള്ള വേദവാക്യങ്ങളെക്കുറിച്ചല്ല ശ്ലീഹാ ഇവിടെ പറയുന്നതെന്നു നാം ഓർമ്മിക്കണം. സത്യം അറിയുന്നവരോടാണല്ലൊ അദ്ദേഹം പറയുന്നതു്. (വ. ൨൧.) വ്യാജോപദേഷ്ടാക്കളുടെ ഉപദേശം ആവശ്യമില്ലെന്നല്ലാതെ മല്പാന്മാരുടെയും സഭാപാലകന്മാരുടെയും ഉപദേശം

വെണ്ടെന്നു ശ്ലീഹാ പറയുന്നു എന്നു ആരും അൎത്ഥമാക്കരുതു്. അല്ലെങ്കിൽ ദൈവം ചിലരെ മല്പാന്മാരായും ഇടയന്മാരായും മററും സഭയിൽ നിയമിച്ചതെന്തിനു്? (എപ്പെ. അ. ൪. വ. ൧൧.) വി. യോഹന്നാൻതന്നെയും ഈ ലേഖനം എഴുതുവാൻ ആവശ്യമെന്തു്?

൨൭. "അവനിൽ": മ്ശീഹായിൽ എന്നോ, പരിശുദ്ധാത്മാവിൽ എന്നോ, പ്രസ്തുത പഠനത്തിൽ (പഠനം. സുറി. പു. ലി.) എന്നോ ഗ്രഹിക്കാം.

# അദ്ധ്യായം ൩.

ദൈവത്തിന്റെ നമ്മോടുള്ള സ്നേഹം.
ദൈവമക്കളേയും പിശാചിന്റെ മക്കളേയും തിരിച്ചറിയുവാനുള്ള അടയാളം. അന്യോന്യസ്നേഹം. മനസ്സാക്ഷിയുടെ ശുദ്ധത.

പിതാവിനു നമ്മോടുള്ള സ്നേഹം എത്രയധികമെന്നു നോക്കുവിൻ. അവൻ നമ്മെ പുത്രന്മാരെന്നു വിളിക്കുകയും നമ്മെ അങ്ങനെ ആക്കിത്തീൎക്കുകയും ചെയ്യുവല്ലൊ. ലോകം അവനെ അറിഞ്ഞിട്ടില്ലാത്തതുകൊണ്ടുതന്നെ അതു നമ്മെയും അറിയുന്നില്ല.

൨. എന്റെ പ്രിയപ്പെട്ടവരേ, നാം ഇപ്പോൾ ദൈവത്തിന്റെ പുത്രന്മാരാകുന്നു. നാം എന്തായിത്തീരുവാനിരിക്കുന്നു എന്നു ഇതുവരെയും വെളിപ്പെട്ടിട്ടില്ല. എന്നാൽ അവൻ വെളിപ്പെടുമ്പോൾ നാം അവന്റെ സാദൃശ്യത്തിൽ ആകുമെന്നും അവൻ ആയിരിക്കുന്നതുപോലെ അവനെ നാം കാണുമെന്നും നാം അറിയുന്നു

൩. അവനിൽ ഈ പ്രത്യാശയുള്ള ഏവനും അവൻ പരിശുദ്ധനായിരിക്കുന്നതുപോലെ തന്നെത്തന്നെ ശുദ്ധീകരിക്കുന്നു.

൪. പാപം ചെയ്യുന്നവനോ ദുഷ്ടത പ്രവൎത്തിക്കുന്നു. പാപമെല്ലാം ദുഷ്ടതയാകുന്നുവല്ലൊ.

൫. നമ്മുടെ പാപങ്ങൾ വഹിക്കുവാൻ അവൻ വെളിപ്പെട്ടു എന്നും, അവനിൽ പാപമില്ല എന്നും നിങ്ങൾ അറിയുന്നു. [ഏശ. അ. ൫൩. വ. ൯: ൧. പത്രോ. അ. ൨. വ. ൨൨.]

൬. അവനിൽ നിലനില്ക്കുന്ന ഒരുവനും പാപം ചെയ്യുന്നില്ല പാപം ചെയ്യുന്ന ഒരുവനും അവനെ കണ്ടിട്ടില്ല, അവനെ അറിഞ്ഞിട്ടുമില്ല.

൭. എന്റെ മക്കളേ, ഒരു മനുഷ്യനും നിങ്ങളെ വഴിതെററിക്കാതിരിക്കട്ടെ മ്ശിഹാതന്നെയും നീതിമാനായിരിക്കുന്നതുപോലെ നീതി പ്രവൎത്തിക്കുന്നവൻ നീതിമാനാകുന്നു.

൮. പാപം ചെയ്യുന്നവൻ സാത്താനിൽനിന്നുള്ളവനാകുന്നു. എന്തുകൊണ്ടെന്നാൽ ഈ സാത്താൻ ആദിമുതൽതന്നെ പാപിയാകുന്നു. സാത്താന്റെ പ്രവൃത്തികൾ നശിപ്പിക്കുവാനായി ദൈവത്തിന്റെ പുത്രൻ പ്രത്യക്ഷനായി. [യോഹ. അ. ൮. വ. ൪൪.]

൯. ദൈവത്തിൽനിന്നു ജനിച്ച ഒരുവനും പാപം ചെയ്യുന്നില്ല. എന്തുകൊണ്ടെന്നാൽ അവന്റെ ബീജം അവനിലുണ്ടു്. ദൈവത്തിൽനിന്നു ജനിച്ചതുകൊണ്ടു പാപം ചെയ്യുവാൻ അവനു സാധിക്കയുമില്ല.

൧൦. ദൈവത്തിന്റെ മക്കൾ സാത്താന്റെ മക്കളിൽനിന്നു ഇതിനാൽ വേർതിരിക്കപ്പെടുന്നു: നീതി പ്രവൎത്തിക്കാതെയും സ്വന്തസഹോദരനെ സ്നേഹിക്കാതെയും ഇരിക്കുന്ന ഒരുവനും ദൈവത്തിൽനിന്നുള്ളവനല്ല.

൧൧. ആദിമുതൽ നിങ്ങൾ കേട്ടിട്ടുള്ള കല്പന നിങ്ങൾ അന്യോന്യം സ്നേഹിക്കണം എന്നിതാകുന്നുവല്ലൊ. [യോഹ. അ. ൧൩. വ. ൩൪; അ. ൧൫. വ. ൧൨.]

൧൨. ദുഷ്ടനിൽനിന്നുള്ളവനായിരുന്നവനും സ്വന്തസഹോദരനെ കൊന്നവനുമായ കായേനെപ്പോലെയല്ല (ആയിരിക്കേണ്ടത്). സ്വന്ത പ്രവൃത്തികൾ ചീത്തയും സ്വന്തസഹോദരന്റെവ നീതിയുള്ളവയും ആയിരുന്നതുകൊണ്ടല്ലാതെ പിന്നെ എന്തുകൊണ്ടാണ അവനെ അവൻ കൊന്നത്? [സൃ. അ. ൪. വ. ൮.]

൧൩. എന്റെ സഹോദരന്മാരേ, ലോകം നിങ്ങളെ ദ്വേഷിക്കുന്നു എങ്കിൽ നിങ്ങൾ വിസ്മയിക്കേണ്ടാ.

൧൪. നാം മരണത്തിൽനിന്നു ജീവനിലേക്ക മാറിയിരിക്കുന്നു എന്ന് നമ്മുടെ സഹോദരന്മാരെ നാം സ്നേഹിക്കുന്നു എന്ന ഇതുകൊണ്ട നാം അറിയുന്നു. സ്വന്തസഹോദരനെ സ്നേഹിക്കാത്തവൻ മരണത്തിൽ വസിക്കുന്നു. [ആച. അ. ൧൯. വ. ൧൭: ൧. യോഹ. അ. ൨. വ. ൧൦.]

൧൫. എന്തെന്നാൽ സ്വന്തസഹോദരനെ ദ്വേഷിക്കുന്ന ഏവനും കൊലപാതകിയാകുന്നു. കൊലപാതകിയായ ഒരുവനിലും നിത്യജീവൻ വസിക്കുവാൻ കഴിവില്ല എന്നു നിങ്ങൾക്ക് അറിയാമല്ലൊ.

൧൬. അവൻ നമുക്കവേണ്ടി സ്വന്തപ്രാണനെ തന്നതിൽനിന്നു നമ്മോടുള്ള അവന്റെ സ്നേഹം നാമറിയുന്നു. നാമും നമ്മുടെ സഹോദരന്മാൎക്കവേണ്ടി നമ്മുടെ പ്രാണങ്ങളെ കൊടുക്കുക യുക്തമാകുന്നു. [യോഹ. അ. ൧൫. വ. ൧൩.]

൧൭. ലൌകികസമ്പത്ത് ഉണ്ടായിരിക്കയും, മുട്ടുപാടുള്ള തന്റെ സഹോദരനെ കാണുകയും, അവനോടു കരുണതോന്നാതിരിക്കയും ചെയ്യുന്നവനിൽ ദൈവസ്നേഹം ഉണ്ടായിരിക്കുന്നതു എങ്ങനെ? [ലൂ. അ. ൩. വ. ൧൧: യാക്കോ. അ. ൨. വ. ൧൫.]

൧൮. എന്റെ മക്കളേ, നാം വാക്കുകളാലും നാവിനാലുമല്ല, പ്രവൃത്തികളാലും സത്യത്തിലും അന്യോന്യം സ്നേഹിക്കണം.

൧൯. നാം സത്യത്തിൽനിന്നുള്ളവരാകുന്നു എന്നു ഇതിനാൽ നാമറിയുന്നു. അവൻ വരുന്നതിനുമുമ്പേ നമ്മുടെ ഹൃദയങ്ങളെ നാം സമ്മതിപ്പിക്കണം.

൨൦. എന്തെന്നാൽ നമ്മുടെ ഹൃദയം നമ്മെ കുറ്റപ്പെടുത്തുന്നു എങ്കിൽ നമ്മുടെ ഹൃദയത്തെക്കാൾ വലിയവനും എല്ലാം അറിയുന്നവനുമായ ദൈവം എത്രയധികം (നമ്മെ കുറ്റപ്പെടുത്തും)?

൨൧. എന്റെ പ്രിയപ്പെട്ടവരേ, നമ്മുടെ ഹൃദയം നമ്മെ കുറ്റപ്പെടുത്തുന്നില്ലെങ്കിൽ നമുക്ക ദൈവത്തിന്റെ മുമ്പാകെ മനോധൈൎയ്യമുണ്ടാകും.

൨൨. നാം അവന്റെ കല്പനകൾ കാക്കുകയും അവന്റെ മുമ്പാകെ നല്ല കാൎയ്യങ്ങൾ പ്രവൎത്തിക്കുകയും ചെയ്യുന്നതുകൊണ്ട നാം യാചിക്കുന്നതെല്ലാം അവനിൽനിന്നു നമുക്ക ലഭിക്കും. [മത്താ. അ. ൨൧. വ. ൨൨.]

൨൩. നാം അവന്റെ പുത്രനായ ഈശോമ്ശിഹായുടെ നാമത്തിൽ വിശ്വസിക്കയും, അവൻ നമ്മോടു കല്പിച്ചിരിക്കുന്നതുപോലെ അന്യോന്യം സ്നേഹിക്കയും ചെയ്യണം എന്നിതാകുന്നു അവന്റെ കല്പന. [യോഹ. അ. ൬. വ. ൨൯; അ. ൧൭. വ. ൩.]

൨൪. അവന്റെ കല്പനകൾ കാ

ക്കുന്നവൻ അവനിൽ കാക്കപ്പെടുന്നു. ഇവൻ അവനിൽ വസിക്കയും ചെയ്യുന്നു. അവൻ നമ്മിൽ വസിക്കുന്നു എന്നു ഇതിനാൽ — അവൻ നമുക്കു തന്നിരിക്കുന്ന അവൻെറ ആത്മാവിനാൽ — നാം അറിയുന്നു. [യോഹ. അ. ൧൩. വ. ൩൪; അ. ൧൫. വ. ൧൨.]

## വ്യാഖ്യാനം.

൯. "അവൻെറ ബീജം": കൃപാവരം.— "പാപം ചെയ്യുവാൻ അവനു സാധിക്കയുമില്ല": പ്രസ്തുത ദിവ്യബീജം തന്നിൽ സംരക്ഷിക്കയും, ദൈവത്തിൽനിന്നു ജനിച്ചു എന്നുള്ള അവസ്ഥ പരിപാലിക്കയും, പ്രാപ്തമായ കൃപാവരം പ്രയോഗിക്കയും, സ്വാതന്ത്ര്യമനസ്സിനെ ദുഷ്പ്രയോഗിക്കാതിരിക്കയും ചെയ്താൽ പാപം ചെയ്യുവാൻ അവൻ അശക്തനാകുന്നു. (റോമ. അ ൧൧. വ. ൨൦ — ൨൨: ൧. കോറ. അ. ൯. വ. ൨൭: അ. ൧൦. വ. ൧൨: പീലിപ്പോ. അ. ൨. വ. ൧൨: വെളി. അ. ൩. വ. ൧൧. നോക്കുക.)— 'സാധിക്കയുമില്ല' എന്നതിനു സാമാന്യമായി പ്രയാസമാകുന്നു എന്നല്ലാതെ കേവലം അസാദ്ധ്യമെന്നു അർത്ഥമാക്കേണ്ടതല്ല; അല്ലെങ്കിൽ പാപം ചെയ്യരുതു എന്നു വി. യോഹന്നാൻതന്നെ ഈ ലേഖനത്തിൽ പലവട്ടം ഉപദേശിക്കയില്ലായിരുന്നു എന്നും വ്യാഖ്യാനിക്കുന്നവരുണ്ട്.

൧൫. "കൊലപാതകി": ശത്രു ചാകണമെന്നല്ലാതെ ജീവനോടിരിക്കുനമെന്നാഗ്രഹിക്കുക പ്രയാസം. പരസ്ത്രീയെ മോഹിക്കുന്നവൻ പരസംഗിയാകുന്നതുപോലെ (മത്താ. അ. ൫. വ. ൨൮.) പരമൃത്യു ആഗ്രഹിക്കുന്നവൻ കൊലപാതകിയായിത്തീരുന്നു.— കൃപാവരം നഷ്ടമാക്കുകയാൽ തൻെറ ആത്മാവിൻെറ ജീവനെ ഹനിച്ചു കൊലപാതകിയായി ഭവിക്കുന്നു എന്നും ഗ്രഹിക്കാം.

൧൬. "അവൻ": ഗ്രി., അന്തി. സുറി., അറ., കൃശ. പ്രതികളിലും ഇങ്ങനെ തന്നെ. ല.ൽ മാത്രം 'ദൈവം' എന്നു കാണുന്നു. ഇതും ഉദിയംപേരൂർ സൂനഹദോസ് തെററിദ്ധരിച്ചിട്ടുള്ള ഒരു പദമാണ്. നട. അ. ൨൦. വ. ൨൮. വ്യാ. നോക്കുക.

൧൯. "ഹൃദയങ്ങളെ നാം സമ്മതിപ്പിക്കണം": ശാന്തമാക്കണം. ദൈവസന്നിധിയിൽ ഉറപ്പും സമാധാനവുമുള്ളതാക്കിത്തീർക്കണം. നാം സത്യത്തിൽ നിലനില്ക്കുന്നു എന്നു തീർച്ചയാക്കണം.

## അദ്ധ്യായം ൪.

ദൈവാത്മാക്കൾ ഏവ? അല്ലാത്തവ ഏവ? ദൈവം നമ്മെ സ്നേഹിച്ചതിനാൽ നാം പരസ്പരം സ്നേഹിക്കണം.

൧. എൻെറ പ്രിയപ്പെട്ടവരേ, വളരെ വ്യാജപ്രവാചകന്മാർ ലോകത്തിലേക്കു പുറപ്പെട്ടിരിക്കകൊണ്ടു നിങ്ങൾ എല്ലാ ആത്മാക്കളെയും വിശ്വസിക്കാതെ ആത്മാക്കൾ ദൈവത്തിൽ നിന്നുള്ളവയാകുന്നുവൊ എന്നു വിവേചിക്കുവിൻ.

൨. ദൈവാത്മാവു ഇതിനാൽ തിരിച്ചറിയപ്പെടുന്നു: ഈശോമ്ശിഹാ ശരീരം ധരിച്ചവനായി വന്നു എന്ന് ഏററുപറയുന്ന ഏതു് ആത്മാവും ദൈവത്തിൽ നിന്നാകുന്നു.

൩. ഈശോ ശരീരം ധരിച്ചവനായി വന്നു എന്നു ഏററുപറയാത്ത ഏതു് ആത്മാവും ദൈവത്തിൽനിന്നല്ല. മറിച്ച്, വരുന്നു എന്നു നിങ്ങൾ കേട്ടിട്ടുള്ള കള്ളമ്ശിഹായിൽനിന്നാകുന്നു അതു്. എന്നല്ല, അവൻ പണ്ടേതന്നെ ലോകത്തിലുണ്ട്.

൪. എന്നാൽ മക്കളേ, നിങ്ങൾ

ദൈവത്തിൽനിന്നുള്ളവരാകുന്നു. അവരെ ജയിക്കയും ചെയ്തിരിക്കുന്നു. എന്തെന്നാൽ നിങ്ങളിലുള്ളവൻ ലോകത്തിലുള്ളവനെക്കാൾ വലിയവനാകുന്നു.

൫. അവർ ലോകത്തിൽ നിന്നുള്ളവരാകുന്നു. അതുകൊണ്ടു അവർ ലോകത്തെക്കുറിച്ചു സംസാരിക്കുന്നു; ലോകം അവരുടെ വാക്ക കേൾക്കയും ചെയ്യുന്നു. [യോഹ. അ. ൮. വ. ൪൭.]

൬. ഞങ്ങളോ ദൈവത്തിൽനിന്നാകുന്നു. ദൈവത്തെ അറിയുന്നവൻ ഞങ്ങളുടെ വാക്ക കേൾക്കുന്നു. ദൈവത്തിൽ നിന്നല്ലാത്തവൻ ഞങ്ങളുടെ വാക്ക കേൾക്കുന്നില്ല. ഇതുകൊണ്ടുതന്നെ സത്യാത്മാവിനെയും വഞ്ചനയുടെ ആത്മാവിനെയും നമുക്ക തിരിച്ചറിയാം.

൭. എൻെറ പ്രിയപ്പെട്ടവരേ, നമുക്ക അന്യോന്യം സ്നേഹിക്കാം. എന്തെന്നാൽ സ്നേഹം ദൈവത്തിൽനിന്നാകുന്നു. സ്നേഹിക്കുന്ന ഏവനും ദൈവത്തിൽനിന്നു ജനിച്ചവൻ ; അവൻ ദൈവത്തെ അറിയുകയും ചെയ്യുന്നു.

൮. എന്തെന്നാൽ ദൈവം സ്നേഹമാകുന്നു. സ്നേഹിക്കാത്ത ഒരുവനും ദൈവത്തെ അറിയുന്നില്ല.

൯. ദൈവം തൻെറ ഏകപുത്രനെ, അവൻമൂലം നാം ജീവിക്കേണ്ടതിനായി, ലോകത്തിലേക്ക അയച്ചു എന്ന ഇതുകൊണ്ടുതന്നെ ദൈവത്തിനു നമ്മോടുള്ള സ്നേഹം അറിയപ്പെട്ടിരിക്കുന്നു. [യോഹ. അ. ൩. വ. ൧൬.]

൧൦. നാം ദൈവത്തെ സ്നേഹിച്ചു എന്നതിലല്ല, പിന്നെയൊ ദൈവം തന്നെ നമ്മെ സ്നേഹിക്കയും, നമ്മുടെ പാപങ്ങൾക്ക പരിഹാരമായി തൻെറ പുത്രനെ അയയ്ക്കുകയുംചെയ്തു എന്നതിലാകുന്നു സ്നേഹം ഇരിക്കുന്നത്.

൧൧. എൻെറ പ്രിയപ്പെട്ടവരേ, ദൈവം നമ്മെ ഇപ്രകാരം സ്നേഹിച്ചു എങ്കിൽ നാമും പരസ്പരം സ്നേഹിക്കുവാൻ കടപ്പെട്ടിരിക്കുന്നു.

൧൨. ദൈവത്തെ ഒരുവനും ഒരിക്കലും കണ്ടിട്ടില്ല. നാം പരസ്പരം സ്നേഹിക്കുന്നു എങ്കിലോ ദൈവം നമ്മിൽ വസിക്കുന്നു. അവൻെറ സ്നേഹം നമ്മിൽ പൂർത്തിയായുമിരിക്കുന്നു. [യോഹ. അ. ൧. വ. ൧൮: ൧. തിമാ. അ. ൬. വ. ൧൬.]

൧൩. നാം അവനിൽ ഇരിക്കയും അവൻ നമ്മിൽ ഇരിക്കയും ചെയ്യുന്നു എന്നു ഇതിൽനിന്ന് അവൻ തൻെറ ആത്മാവിനെ നമുക്ക തന്നിരിക്കുന്നു എന്നു നാമറിയുന്നു.

൧൪. പിതാവു തൻെറ പുത്രനെ ലോകത്തിലേക്ക രക്ഷകനായി അയച്ചു എന്നു ഞങ്ങൾകണ്ടു, ഞങ്ങൾ സാക്ഷിപ്പെടുത്തുകയും ചെയ്യുന്നു.

൧൫. ഈശോമ്ശീഹാ ദൈവത്തിൻെറ പുത്രനാകുന്നു എന്നു ഏററു പറയുന്ന ഏവനിലും ദൈവം വസിക്കുന്നു ; അവൻ ദൈവത്തിലും വസിക്കുന്നു.

൧൬. ദൈവത്തിനു നമ്മോടുള്ള സ്നേഹം നാം വിശ്വസിക്കയും അറിയുകയും ചെയ്തിരിക്കുന്നു. എന്തെന്നാൽ ദൈവം സ്നേഹമാകുന്നു. സ്നേഹത്തിൽ വസിക്കുന്ന ഏവനും ദൈവത്തിൽ വസിക്കുന്നു.

൧൭. വിധിദിവസത്തിൽ നമുക്ക മനോധൈര്യം ഉണ്ടായിരിക്കേണം എന്ന ഇതിനായി അവൻെറ സ്നേഹം നമുക്ക പൂർണ്ണമാക്കപ്പെട്ടിരിക്കുന്നു. എന്തുകൊണ്ടെന്നാൽ അവൻ എങ്ങനെ ആയിരുന്നുവോ അപ്രകാരംതന്നെ നാമും ഈലോകത്തിൽ ഇരിക്കുന്നു.

൧൮. സ്നേഹത്തിൽ ഭയമില്ല. പിന്നെയൊ പൂൎണ്ണമായ സ്നേഹം ഭയത്തെ പുറത്താക്കിക്കളയുന്നു. അപകടത്തിലാണല്ലൊ ഭയമുള്ളതു്. ഭയപ്പെട്ടുന്നവനാകട്ടെ സ്നേഹത്തിൽ പൂൎണ്ണനല്ല.

൧൯. ആകയാൽ ദൈവം നമ്മെ ആദ്യമായിട്ടു സ്നേഹിച്ചതുകൊണ്ടു നാം അവനെ സ്നേഹിക്കണം.

൨൦. ഒരുവൻ ഞാൻ ദൈവത്തെ സ്നേഹിക്കുന്നു എന്നു പറയുകയും തന്റെ സഹോദരനെ ദ്വേഷിക്കയും ചെയ്യുന്നു എങ്കിലോ അവൻ വ്യാജം പറയുന്നവനാകുന്നു. എന്തുകൊണ്ടെന്നാൽ കാണപ്പെടുന്ന തന്റെ സഹോദരനെ സ്നേഹിക്കാതിരിക്കുന്നവനു കാണപ്പെടാത്തവനായ ദൈവത്തെ സ്നേഹിക്കുവാൻ എങ്ങനെ കഴിയും?

൨൧. ദൈവത്തെ സ്നേഹിക്കുന്ന ഏവനും തന്റെ സഹോദരനെയും സ്നേഹിക്കുന്നു എന്ന ഈ കല്പന ഞങ്ങൾക്കു അവനിൽനിന്നു ലഭിച്ചിട്ടുള്ളതാകുന്നു. [യോഹ. അ. ൧൩. വ. ൩൪; അ. ൧൫. വ. ൧൨: അപ്പൊ. അ. ൫. വ. ൨.

## വ്യാഖ്യാനം.

൧. "ആത്മാക്കൾ ദൈവത്തിൽനിന്നുള്ളവയാകുന്നുവൊ എന്നു വിവേചിക്കുവിൻ": വ്യാജപ്രവാചകന്മാർ പുറപ്പെട്ടിരിക്കുന്നു എന്ന ഈ വാക്യത്തിൽതന്നെ പറഞ്ഞിട്ടുണ്ടല്ലൊ. ആകയാൽ പ്രവാചകന്മാരായി പ്രത്യക്ഷപ്പെടുന്നവർ നല്ലവരൊ അല്ലാത്തവരൊ എന്നു അവരുടെ ആത്മികവരങ്ങൾ (൧. കൊറ. അ. ൧൨. വ. ൧൦.) നോക്കി പരിശോധിക്കണം. അവരുടെ ഉപദേശം കത്തോലിക്കാസഭയുടെ വിശ്വാസത്തോടും ഉപദേശത്തോടും അനുയോജിക്കുന്നുവൊ ഇല്ലയൊ എന്നു നിരീക്ഷണം ചെയ്യേണ്ടതാണു്. എന്തെന്നാൽ 'ദൈവത്തെ അറിയുന്നവൻ ഞങ്ങളുടെ വാക്കു കേൾക്കുന്നു. ദൈവത്തിൽനിന്നല്ലാത്തവൻ ഞങ്ങളുടെ വാക്കു കേൾക്കുന്നില്ല. ഇതുകൊണ്ടുതന്നെ സത്യാത്മാവിനെയും വഞ്ചനയുടെ ആത്മാവിനെയും നമുക്കു തിരിച്ചറിയാം' എന്നു വി. യോഹന്നാൻ വ. ൬-ൽ പറയുന്നു. പുറ. അ. ൭. വ. ൧൫. വ്യാ. കൂടി നോക്കുക. വ്യക്തിയല്ല, സഭയാണു ആത്മാക്കളെ വിവേചിക്കേണ്ടതു്.

൨. "ഈശോമ്ശിഹാ ശരീരം ധരിച്ചവനായി വന്നു എന്നു് ഏറ്റു പറയുന്ന ഏതു് ആത്മാവും ദൈവത്തിൽനിന്നാകുന്നു": വിശ്വാസസംബന്ധമായ ഈ ഏക സംഗതി ഏറ്റുപറയുന്നതുമാത്രം എല്ലാക്കാലത്തും, ഏതു കാൎയ്യത്തിലും മതിയായ ലക്ഷ്യമല്ല. ആ കാലത്തേക്കു അന്നു മുഖ്യമായി സ്വീകരിക്കേണ്ടിയിരുന്നതും ആ നാളുകളിലെ പാഷണ്ഡികൾക്കു വിരോധമായി ഉപദേശിക്കപ്പെട്ടും സംരക്ഷിക്കപ്പെട്ടുമിരുന്നതുമായ ഈ ക്രിസ്തീയോപദേശം സംബന്ധിച്ചും അബദ്ധോപദേഷ്ടാക്കളിൽനിന്നു സത്യോപദേശികളെ തിരിച്ചറിയുവാൻ ഇതു ഏററം ഉത്തമമായ ലക്ഷ്യം ആയിരുന്നതേയുള്ളു.

൩. "ശരീരം ധരിച്ചവനായി വന്നു എന്നു ഏറ്റുപറയാത്ത": ചില ഗ്രീക്കു പ്രതികളിലും അറ. പ്രതിയിലും കാണുന്നതും ഇങ്ങനെയാണു്. ക്രമശ.ൽ 'ഏറ്റുപറയാത്ത' എന്നുമാത്രം കാണുന്നതു വ. ൨-ൽനിന്നു പൂൎണ്ണമാകുന്നുണ്ടല്ലൊ. വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിൽ 'ഈശോയെ ഏറ്റുപറയാത്ത' എന്നു കാണുന്നതും ഈ അൎത്ഥത്തിൽ തന്നെ. ല.ൽ ആകട്ടെ ചില ഗ്രീ. പ്രതികളെ അനുകരിച്ച 'ഈശോയെ വിഭജിക്കുന്ന' എന്നാണു തൎജ്ജമ ചെയ്തിരിക്കുന്നതു്. ഈശോ മനുഷ്യത്വവും ദൈവത്വവുംകൂടിയ ആളല്ല, ഈ രണ്ടു സ്വഭാവങ്ങളിൽ ഏതെങ്കിലും ഒന്നു കുറവുണ്ടു് എന്നു പറയുന്ന എന്നാണു വിഭജനശബ്ദംകൊണ്ടു ഗ്രഹിക്കേണ്ടതു്. പദങ്ങൾ ഏവതന്നെയായാലും കാൎയ്യത്തിൽ വ്യത്യാസമില്ലെന്നു സ്പഷ്ടമാണല്ലൊ.— "അവൻ പണ്ടേതന്നെ ലോകത്തിലുണ്ടു്":

അവൻ നേരിട്ടല്ല, അവന്റെ ചൈതന്യവും പുരോഗാമികളും മുഖേന പണ്ടേതന്നെ ലോകത്തിൽ പ്രത്യക്ഷപ്പെട്ടിരിക്കുന്നു. – ല.ൽനിന്നു സുറി. വ്യത്യാസപ്പെട്ടുകാണുന്നതു നെസ്തോറിയൻകാർ ചെയ്ത മാററംമൂലമാണെന്നു ഉദ്ധിയംപേത്രർ സൂനഹദോസ് തെററിദ്ധരിക്കേണ്ട ആവശ്യമില്ലായിരുന്നു.

൪. "അവരെ": വ്യാജപ്രവാചകന്മാരെ. (വ. ൧. നോക്കുക.) – "നിങ്ങളിലുള്ളവൻ . . . വലിയവനാകുന്നു": നിങ്ങളിൽ സ്ഥിതിചെയ്യുന്ന പരിശുദ്ധാത്മാവു നിങ്ങളുടെ സകല ശത്രുക്കളെയുംകാൾ വലിയവനാകുന്നു.

൭. "നമുക്കു അന്യോന്യം സ്നേഹിക്കാം": ഇതു വി. യോഹന്നാൻ ഈ ലേഖനത്തിൽമാത്രമല്ല തന്റെ ആയുഷ്കാലത്തിന്റെ അവസാനംവരെ ചെയ്തിട്ടുള്ള ഒരുപദേശമാണ്. ഈ വി. ശ്ലീഹാ വയോവൃദ്ധനായിരിക്കവെ മററാളുകൾ അദ്ദേഹത്തെ ദേവാലയത്തിൽ എടുത്തുകൊണ്ടുപോയി എന്തെങ്കിലും ഉപദേശം തങ്ങൾക്കു നൽകുവാൻ അപേക്ഷിച്ചിരുന്നപ്പോഴെല്ലാം അദ്ദേഹം അവരോടു 'അന്യോന്യം സ്നേഹിക്കുവിൻ' എന്നല്ലാതെ മറെറാന്നും ഉപദേശിച്ചിരുന്നില്ലെന്നും, ഈ ഒരേകാര്യംതന്നെ കേട്ടു മടുത്തിട്ടു മറേറതെങ്കിലും കാര്യം ഉപദേശിക്കുവാൻ അപേക്ഷിച്ചപ്പോൾ 'ഇതു നമ്മുടെ കർത്താവിന്റെ ഉപദേശമാകുന്നു, ഇതു ചെയ്താൽ മതി' എന്നു പറഞ്ഞിരുന്നെന്നും വി. ഈറാനിമോസ് രേഖപ്പെടുത്തിയിരിക്കുന്നു.

൧൦. "ദൈവം . . . നമ്മെ സ്നേഹിക്കയും . . . തന്റെ പുത്രനെ അയയ്ക്കുകയും ചെയ്തു എന്നതിൽ": നാം ദൈവത്തെ സ്നേഹിക്കാതെയും ദൈവം നമ്മോടു ഒരുവിധത്തിലും കടപ്പെടാതെ എന്നല്ല നമ്മാൽ ദ്രോഹിക്കപ്പെട്ടവനായും ഇരിക്കയിൽ നമ്മെ ഒന്നാമനായി സ്നേഹിക്കയും . . . തന്റെ പുത്രനെ അയയ്ക്കുകയും ചെയ്തു എന്നതിൽ.

൧൬. "സ്നേഹത്തിൽ വസിക്കുന്ന ഏവനും ദൈവത്തിൽ വസിക്കുന്നു": മററു പ്രതികളിലെല്ലാം 'ദൈവം അവനിലും' എന്നുകൂടി കാണുന്നുണ്ട്.

൧൭. "അവന്റെ സ്നേഹം": അവനു നമ്മോടുള്ള സ്നേഹം എന്നോ, നമുക്കു അവനോടുള്ള സ്നേഹം എന്നോ ഈ വാക്കുകൾക്കു അർത്ഥം ഗ്രഹിക്കാം. – "നമുക്കു": നമ്മിൽ. – "അവൻ എങ്ങനെ ആയിരുന്നുവോ അപ്രകാരംതന്നെ നാമും ഈ ലോകത്തിൽ ഇരിക്കുന്നു": അവൻ എപ്പോഴും നമ്മെ സ്നേഹിക്കയും ആ സ്നേഹത്തിന്റെ ലക്ഷ്യവും ഫലവും നമുക്കു തന്നുകൊണ്ടിരിക്കയും ചെയ്യുന്നതുപോലെ നാമും അവന്റെ കൃപയാൽ ഈ ലോകത്തിൽ അവനെയും നമ്മുടെ അയൽക്കാരെയും എപ്പോഴും സ്നേഹിക്കയും ആ സ്നേഹത്തിൽ വർദ്ധനം പ്രാപിക്കയും ചെയ്യുന്നു എന്നും, – മ്ശിഹാ ഈ ലോകത്തിൽവെച്ചു നമുക്കുവേണ്ടി എപ്പോഴും പീഡസഹിച്ചിരുന്നതുപോലെ നാമും അവനെപ്രതി പീഡസഹിക്കുന്നു എന്നും, – മ്ശിഹാ ദൈവപുത്രനാകയാൽ ദൈവേഷ്ടനായിരുന്നതുപോലെ നാമും ദൈവത്തിന്റെ ദത്തുപുത്രരാകയാൽ ദൈവേഷ്ടന്മാരാകുന്നു എന്നും ഇങ്ങനെ വ്യത്യസ്തങ്ങളായ വ്യാഖ്യാനങ്ങൾ കാണുന്നുണ്ട്.

൧൮. "സ്നേഹത്തിൽ ഭയമില്ല": പൂർണ്ണമായ സ്നേഹം മനുഷ്യരെ ഓർത്തുള്ള മാനുഷികഭയത്തേയും, ദൈവകാരുണ്യത്തിൽ അവിശ്വാസമൊ നിരാശയൊ ജനിപ്പിക്കുന്ന കലക്കത്തോടുകൂടിയ ഭയത്തെയും, ദൈവത്തോടു ചെയ്യപ്പെട്ട ദ്രോഹത്തെക്കുറിച്ചു എന്നതിനെക്കാൾ തൻമൂലമുള്ള ശിക്ഷയെ ഓർത്തുള്ള ദാസ്യഭയത്തേയും ബഹിഷ്കരിക്കുന്നു. എന്നാൽ വി. ഗ്രന്ഥങ്ങളിൽ പലവട്ടം പ്രശംസിക്കപ്പെട്ടിരിക്കുന്ന ദൈവവിധിയെക്കുറിച്ചുള്ള ഭയത്തെയാകട്ടെ, നമ്മുടെ രക്ഷയെ സാധിക്കുന്നതിൽ നാം ഉപയുക്തരാകണമെന്നു കല്പിക്കപ്പെട്ടിരിക്കുന്ന ഭയത്തെയും വിറയലിനെയുമാകട്ടെ (പീലിപ്പോ.

അ. ൨. വ. ൧൨.) അതു ഒരുവിധത്തിലും ബഹിഷ്കരിക്കുന്നില്ല. ശിക്ഷയെയും നരകത്തെയും ഓൎത്തുള്ള ഭയം നികൃഷ്ടമല്ല, എന്നുവേണ്ടാ, അതു സ്നേഹത്തെ ഉളവാക്കുകയും ചെയ്യുന്നു. എങ്കിലും അതു അപൂൎണ്ണവും സ്നേഹത്തിന്റെ ദാസനും മാത്രമാണ്. സ്നേഹം ഉൾപ്രവേശിച്ചുകഴിയുമ്പോൾ അതു ഇല്ലാതായിപ്പോകുന്നു.

## അദ്ധ്യായം ൫.

**ദൈവത്തിൽനിന്നു ജനിക്കുന്നവരെയും സത്യസ്നേഹത്തെയുംകുറിച്ച്. വിശ്വാസം ലോകത്തെ ജയിക്കുന്നു. മ്ശിഹായെക്കുറിച്ചു സാക്ഷ്യം വഹിക്കുന്ന മൂന്ന്. മ്ശിഹായുടെപേരിലുള്ള വിശ്വാസം. മരണകരവും മരണകരമല്ലാത്തതുമായപാപം.**

ഈശോ, മ്ശിഹായാകുന്നു എന്നു വിശ്വസിക്കുന്ന ഏവനും ദൈവത്തിൽനിന്നു ജനിച്ചിരിക്കുന്നു. ജനിപ്പിച്ചവനെ സ്നേഹിക്കുന്ന ഏവനും അവനിൽനിന്നു ജനിച്ചവനെയും സ്നേഹിക്കുന്നു.

൨. നാം ദൈവത്തെ സ്നേഹിക്കയും അവന്റെ കല്പനകൾ ആചരിക്കയും ചെയ്യുമ്പോൾ — ഇതിനാൽ — നാം ദൈവത്തിന്റെ മക്കളെ സ്നേഹിക്കുന്നു എന്നു നമുക്കറിയാം.

൩. നാം അവന്റെ കല്പനകൾ കാക്കുന്നു എന്നിതാകുന്നുവല്ലൊ ദൈവസ്നേഹം. അവന്റെ കല്പനകൾ ഭാരമുള്ളവയല്ല.

൪. എന്തെന്നാൽ ദൈവത്തിൽനിന്നു ജനിച്ച ഏവനും ലോകത്തെ ജയിക്കുന്നു. ലോകത്തെ ജയിച്ച ജയമോ ഇതാകുന്നു: നമ്മുടെ വിശ്വാസം.

൫. ഈശോ ദൈവത്തിന്റെ പുത്രനാകുന്നു എന്നു വിശ്വസിക്കുന്നവനല്ലാതെ ആരാകുന്നു ലോകത്തെ ജയിക്കുന്നവൻ? [൧. യോഹ. അ. ൪. വ. ൧൫.]

൬. ജലരക്തങ്ങളാൽ വന്നവൻ ഇവനാകുന്നു: ഈശോമ്ശിഹാ. ജലത്താൽ മാത്രമല്ല, പിന്നെയൊ, ജലരക്തങ്ങളാൽ. ആത്മാവു സാക്ഷ്യം വഹിക്കുന്നു. എന്തെന്നാൽ ഈ ആത്മാവു സത്യമാകുന്നു.

൭. സ്വൎഗ്ഗത്തിൽ സാക്ഷ്യം വഹിക്കുന്നവർ മൂന്നുണ്ടു: പിതാവും, വചനവും, പരിശുദ്ധാത്മാവും. അവർ മൂന്നും ഒന്നാകുന്നു.

൮. ഭൂമിയിൽ സാക്ഷ്യം വഹിക്കുന്നവരും മൂന്നുണ്ടു: ആത്മാവും, ജലവും, രക്തവും. അവർ മൂന്നും ഒന്നിലേക്കാകുന്നു.

൯. നാം മനുഷ്യരുടെ സാക്ഷ്യം സ്വീകരിക്കുന്നു എങ്കിൽ മഹത്തായിരിക്കുന്ന ദൈവസാക്ഷ്യം എത്രയധികമായിട്ടു (നാം സ്വീകരിക്കണം)? തന്റെ പുത്രനെക്കുറിച്ചു സാക്ഷിപ്പെടുത്തീട്ടുള്ള ദൈവസാക്ഷ്യം ഇതാകുന്നു.

൧൦. ദൈവത്തിന്റെ പുത്രനിൽ വിശ്വസിക്കുന്ന ഏവനും തന്റെ ഉള്ളിൽ ഈ സാക്ഷ്യമുണ്ടു. ദൈവത്തെ വിശ്വസിക്കാത്ത ഏവനും, ദൈവം തന്റെ പുത്രനെക്കുറിച്ചു സാക്ഷിച്ചിരിക്കുന്ന സാക്ഷ്യത്തിൽ വിശ്വസിക്കാത്തമൂലം, അവനെ വ്യാജംപറയുന്നവനാക്കുന്നു. [യോഹ. അ. ൩. വ. ൩൩.]

൧൧. ദൈവം നമുക്കു നിത്യജീവൻ തന്നു, ആ ജീവൻ അവന്റെ പുത്രനിൽ ഇരിക്കുന്നു എന്നിതാകുന്നു ആ സാക്ഷ്യം.

൧൨. പുത്രനെ കൈവരിച്ചിരിക്കുന്ന ഏവനും ജീവനേയും കൈവരിച്ചിരിക്കുന്നു. ദൈവത്തിന്റെ പുത്ര

ന്നെ കൈവരിക്കാത്തവൻ ഏവനോ അവനു ജീവനില്ല.

൧൩. ദൈവപുത്രന്റെ നാമത്തിൽ വിശ്വസിച്ചിരിക്കുന്ന നിങ്ങൾക്കു നിത്യജീവനുണ്ടെന്നു നിങ്ങൾ അറിയേണ്ടതിനാകുന്നു ഞാൻ നിങ്ങൾക്കു ഇവ എഴുതിയിരിക്കുന്നതു്.

൧൪. അവന്റെ ഇഷ്ടം അനുസരിച്ചു നാം അവനോടു യാചിക്കുന്നവയിലെല്ലാം അവൻ നമ്മുടെ യാചന കേൾക്കുന്നു എന്ന ഈ മനോവിശ്വാസം അവന്റെ പക്കൽ നമുക്കുണ്ടു്.

൧൫. നാം അവനോടു യാചിക്കുന്ന കാൎയ്യത്തെപ്പററി അവൻ നമ്മുടെ യാചന കേൾക്കുന്നു എന്നു നമുക്കു സമ്മതമുണ്ടാകുന്നപക്ഷം നാം അവനോടു യാചിച്ച നമ്മുടെ യാചനകൾ പണ്ടേതന്നെ നമുക്കു ലഭിച്ചിരിക്കുന്നു എന്നു നാം ഉറച്ചിരിക്കുന്നു.

൧൬. തന്റെ സഹോദരൻ മരണകരമല്ലാത്ത പാപംചെയ്യുന്നതായി ആരെങ്കിലും കണ്ടാൽ അവൻ യാചിക്കട്ടെ. എന്നാൽ അവനു — മരണകരമല്ലാത്തവിധം പാപം ചെയ്യുന്നവൎക്കു — ആയുസ്സു നൽകപ്പെട്ടും. എന്തെന്നാൽ മരണകരമായ പാപമുണ്ടു്. അതിനെക്കുറിച്ചു ഒരു മനുഷ്യൻ യാചിക്കണമെന്നു ഞാൻ പറയുന്നില്ല.

൧൭. സകല ദുഷ്ടതയും പാപമാകുന്നുവല്ലോ. മരണകരമല്ലാത്ത പാപവുമുണ്ടു്.

൧൮. ദൈവത്തിൽനിന്നു ജനിച്ച ഒരുവനും പാപം ചെയ്യുന്നില്ല എന്നു നാമറിയുന്നു. എന്തെന്നാൽ ദൈവത്തിൽനിന്നു ജനിച്ചവൻ തന്നെത്തന്നെ കാത്തുകൊള്ളുന്നു. ദുഷ്ടൻ അവനോടു അടുക്കുന്നില്ല.

൧൯. നാം ദൈവത്തിൽ നിന്നാകുന്നു എന്നും, ലോകം മുഴുവൻ ദുഷ്ടനിലാകുന്ന സ്ഥിതിചെയ്യുന്നതു എന്നും നാമറിയുന്നു.

൨൦. ദൈവപുത്രൻ വന്നു എന്നും, അവൻ സത്യവാനെ അറിയുവാൻ നമുക്കു ബോധം തന്നു എന്നും, നാം ആ സത്യവാനിൽ — അവന്റെ പുത്രനായ ഈശോമ്ശീഹായിൽ — ആയിരിക്കമെന്നും നാമറിയുന്നു. ഇവൻ സത്യദൈവവും നിത്യജീവനുമാകുന്നു. [ലൂ. അ. ൨൪. വ. ൪൫.]

൨൧. എന്റെ മക്കളേ, വിഗ്രഹങ്ങളുടെ ആരാധനയിൽനിന്നു നിങ്ങളെത്തന്നെ കാത്തുകൊള്ളുവിൻ.

## വ്യാഖ്യാനം.

൧. "വിശ്വസിക്കുന്ന ഏവനും ദൈവത്തിൽനിന്നു ജനിച്ചിരിക്കുന്നു": എന്നുവെച്ചാൽ നീതീകരിക്കപ്പെട്ടുകയും മാമോദീസാമൂലം ദൈവപുത്രനായിത്തീരുകയും ചെയ്തിരിക്കുന്നു. ക്രിസ്തീയവിശ്വാസത്തിനു ആധാരഭൂതമായിരിക്കുന്ന ഈ സത്യം വിശ്വസിക്കുന്നതോടുകൂടി, ദൈവം വെളിപ്പെടുത്തിയതും വാഗ്ദാനം ചെയ്തിരിക്കുന്നവയുമായ സകലത്തിലുമുള്ള വിശ്വാസം, പ്രതീക്ഷ, സ്നേഹം, അനുതാപം, ദൈവപ്രമാണങ്ങളും കല്പനകളും അനുസരിക്കുവാനുള്ള നിഷ്കപടമായ സന്നദ്ധത, എന്നല്ല വാങ്മൂലമൊ നിയമനംവഴിയൊ നീതീകരണത്തിനു ദൈവം ആവശ്യപ്പെട്ടിരിക്കുന്ന വ്യവസ്ഥകളെല്ലാം ചേൎന്നിരിക്കുന്നെങ്കിൽമാത്രം എന്നു ധരിക്കേണ്ടതാണ്. — "ജനിപ്പിച്ചവനെ സ്നേഹിക്കുന്ന ഏവനും അവനിൽനിന്നു ജനിച്ചവനെയും സ്നേഹിക്കുന്നു": ദൈവത്തെ സ്നേഹിക്കുന്ന ഏവനും അവന്റെ ദത്തുപുത്രന്മാരായ സമസ്തസൃഷ്ടികളെയും സ്നേഹിക്കുന്നു.

൩. "കല്പനകൾ ഭാരമുള്ളവയല്ല": നീതിമാന്മാൎക്കുപോലും സൎവ്വയത്നങ്ങളും

ചെയ്താൽതന്നെയും പ്രമാണം അനുസരിക്കുക അസാദ്ധ്യമെന്നുള്ള ചില പാഷണ്ഡിക ളുടെ പ്രസ്താവവും ഈ വാക്യത്തിലെ ഉപദേശവും തമ്മിൽ എത്ര വ്യത്യാസം! (ലൂ. അ. ൧. വ. ൬. വ്യ. നോക്കുക).

൪. "നമ്മുടെ വിശ്വാസം": വെറും മൃതവിശ്വാസമല്ല; പ്രവൃത്തിയോടുകൂടിയി രിക്കുന്ന സ്നേഹപരമായ വിശ്വാസം. (ഗാല. അ. ൫. വ. ൬.)

൬. ഗ്രീ., ല. പ്രതികളിലും വാക്യവും വാക്യവിഭജനവും സുറി.പോലെ തന്നെ യാണ്. അറ.ൽ വാക്യം ഇങ്ങനെതന്നെ; എന്നാൽ: 'ആത്മാവു സാക്ഷ്യം വഹിക്കു ന്നു, എന്തെന്നാൽ ഈ ആത്മാവു സത്യമാകുന്നു' എന്ന ഭാഗം ൭-ാം വാക്യമായിട്ടാണ വിഭജിച്ചിരിക്കുന്നതു്. ക്രൂശ.ൽ വാക്യവിഭജനത്തിൽ വ്യത്യാസമില്ല, എങ്കിലും 'ജല ത്താലും, ആത്മാവിനാലും, രക്തത്താലും' എന്നും, 'ജലത്താൽമാത്രമല്ല, പിന്നെയൊ, ജലരക്തങ്ങളാലും സാക്ഷ്യം വഹിച്ച ആത്മാവിനാലും' എന്നുംകൂടി കാണുന്നുണ്ട്. ചില ഗ്രീക്കുപ്രതികളിലും 'ആത്മാവു' ഇല്ലാതില്ല. – "ജലരക്തങ്ങളാൽ വന്നവൻ": മാമോ ദീസായുടെ ജലത്താലും സ്വന്ത രക്തത്താലും നമ്മുടെ ആത്മാവിനെ കഴുകുവാൻ വന്ന വൻ. – "ജലത്താൽ മാത്രമല്ല, പിന്നെയൊ, ജലരക്തങ്ങളാൽ": സ്നാപകയോഹന്നാനെ പ്പോലെ ജലത്താൽ മാത്രമല്ല നമ്മെ കഴുകിയതു്. അദ്ദേഹത്തിന്റെ സ്നാനം ജല ത്താൽമാത്രമായിരുന്നതുകൊണ്ടു പാപങ്ങളെ ഹരിക്കുവാൻ അതു പര്യാപ്തമായിത്തീ ന്നില്ല. മ്ശിഹാ അങ്ങനെ ജലത്താലും രക്തത്താലും നമ്മെ കഴുകി പാപക്കറകൾ മായിച്ചുകളഞ്ഞു. – "ആത്മാവു സാക്ഷ്യം വഹിക്കുന്നു": അടുത്ത വാക്യത്തിൽ 'പരിശുദ്ധാത്മാവു' എന്നു കാണുന്നുണ്ട്. ഇവിടെ പരിശുദ്ധാത്മാവിനെയല്ല, കു രിശിൽ മരിക്കവെ പിതാവിന്റെ കൈകളിൽ ഏല്പിച്ചുകൊടുത്ത മ്ശിഹായുടെ ആ ത്മാവിനെയാണ ശ്ലീഹാ ഉദ്ദേശിക്കുന്നതെന്നു ചിലർ പറയുന്നു. മ്ശിഹായുടെ സത്യ മായ മാനുഷികത്വത്തെ നിഷേധിച്ചിരുന്ന അക്കാലത്തെ ചില പാഷണ്ഡികളുടെ അഭി പ്രായത്തെയാണ ശ്ലീഹാ ഇതിലും അടുത്ത വാക്യത്തിലും ഖണ്ഡിക്കുന്നതു്. – മററുചില രാകട്ടെ വി. പൌലോസ് റോമ. ലേഖനം അ. ൮. വ. ൧൬-ൽ 'നാം ദൈവത്തിന്റെ മക്കളാകുന്നു എന്നു ഈ ആത്മാവ് [(ദൈവത്തെ) അബ്ബാ, – ഞങ്ങളുടെ പിതാവേ, എന്നു നാം വിളിക്കുന്ന പുത്രസ്വീകാരത്തിന്റെ ആത്മാവ്] നമ്മുടെ ആത്മാവിനു സാ ക്ഷ്യം നൽകുന്നു' എന്നു പറഞ്ഞിരിക്കുന്നതിൽ കാണുന്നതുപോലെ ഈ ലോകത്തിൽ വി ശ്വാസികൾക്കു നൽകപ്പെട്ടിരിക്കുന്ന കൃപാവരത്തിന്റെ ആത്മാവു (The Spirit of grace) എന്നു 'ആത്മ'ശബ്ദത്തിനു അർത്ഥം ഗ്രഹിക്കുന്നു. – മാമോദീസാ മ്ശിഹായുടെ രക്തത്തിന്റെ യോഗ്യതമൂലം പരിശുദ്ധാത്മാവിന്റെ ശക്തിയാൽ ഫലപ്രദമാകുന്നതു കൊണ്ടു ഈ വാക്യത്തിൽ പറഞ്ഞിരിക്കുന്ന 'ആത്മാവു' പരിശുദ്ധാത്മാവുതന്നെ എന്നു അഭിപ്രായമുള്ളവരുമുണ്ട്. – 'ജലം' മ്ശിഹായുടെ സ്നാനത്തേയും, 'രക്തം' കുരിശുമര ണത്തേയും, 'ആത്മാവ്' പന്തെക്കുസ്തനാളിലെ സംഭവങ്ങളെയും ലക്ഷീകരിക്കുന്നു എന്നും, വി. യോഹന്നാൻ ഇവയെ കാണിച്ചുകൊണ്ടു മ്ശിഹായുടെ സത്യമായ മനു ഷ്യത്വം തെളിയിക്കുന്നു എന്നു അഭിപ്രായപ്പെടുന്നവരും ഇല്ലാതില്ല. – "ആത്മാവു സത്യ മാകുന്നു": ഗ്രീ., അറ.പ്രതികളിലും, പലേവിവർത്തകന്മാരിലും, വെസ്റ്റ്മിൻസ്റ്റർ വിവർത്തനത്തിലും 'ആത്മാവ്' എന്നുതന്നെ കാണുന്നു. ക്രൂശ.ൽ ഈ ഭാഗം കാണുന്നി ല്ല. ല.ൽ 'മ്ശിഹാ സത്യമാകുന്നു' എന്നാണ വിവർത്തനം ചെയ്തിരിക്കുന്നതു്.

൭. ഈ വാക്യം ചില ഗ്രീ. പ്രതികളിലും, ല. പ്രതികളിലും ഇങ്ങനെതന്നെ കാണുന്നു. എന്നാൽ വേറെ ചില ഗ്രീ. പ്രതികളിലും, അന്തിയോക്കിയാസുറിയാനി, ക്രൂശ. പ്രതികളിലും ഈ വാക്യം കാണുന്നില്ല. അറ.പ്രതികളിലും ഇതു വിട്ടിരിക്കുക യാണെങ്കിലും വ. ൬-ൽ പറഞ്ഞിട്ടുള്ളതുപോലെ ആ വാക്യത്തിന്റെ അംശം അ തിൽ ൭-ാംവാക്യത്തിന്റെസ്ഥാനം വഹിക്കുന്നു. ഇതു പിന്നീടു ചേർക്കപ്പെട്ടതാണെന്നാണ

ചിലരുടെ അഭിപ്രായം. എന്നാൽ ഒരു വാക്യം മുഴുവൻ അങ്ങനെ ചേർത്തു എന്നു വരിക സംഭവ്യമല്ല. ൬ , ൭ വാക്യങ്ങൾ ഒരുപോലെയാകയാൽ പകൎപ്പെഴുത്തുകാരുടെ അശ്രദ്ധമൂലം വിട്ടുപോയി എന്നുവരാം. ആരിയൻപാഷണ്ഡികൾ തങ്ങളുടെ സിദ്ധാന്തങ്ങൾക്കെതിരെ വിരോധമായ ഈ വാക്യം മാററിക്കളഞ്ഞു എന്നും വരാവുന്നതാണ്. മാത്രമല്ല , ൭ , ൮. വാക്യങ്ങളുടെ അവസാനം വ്യത്യസ്തമായുമിരിക്കുന്നു. വ. ൭-ൽ 'അവർ മൂന്നും ഒന്നാകുന്നു' എന്നും, വ. ൮-ൽ 'അവർ മൂന്നും ഒന്നിലേക്കാകുന്നു' എന്നുമാണല്ലൊ കാണുന്നതു്. പലേപിതാക്കന്മാരും ഈവിധത്തിൽ അവയെ ഉദ്ധരിച്ചിട്ടുള്ളതുമാണ്. വെസ്റ്റ്മിൻസ്റ്റർവിവൎത്തനമാകട്ടെ: "'പിതാവും , വചനവും , പരിശുദ്ധാത്മാവും. അവർ മൂന്നും ഒന്നാകുന്നു. ഭൂമിയിൽ സാക്ഷ്യം വഹിക്കുന്നവരും മൂന്നുണ്ടു്" എന്ന പദങ്ങൾ ആദിയിൽ ഇല്ലായിരുന്നു എന്നാണു മിക്ക പരിശോധകന്മാരുടെയും, ഇക്കാലത്തെ പല കത്തോലിക്കാഗ്രന്ഥകാരന്മാരുടെയും അഭിപ്രായം; എങ്കിലും വിശ്വാസികൾക്കായുള്ള പതിപ്പിൽ ഈ പദങ്ങൾ ഉപേക്ഷിച്ചുകളയുവാൻ പാടുള്ളതല്ല' എന്നാണു പറയുന്നതു്. എന്നാൽ ഈ വാക്യം വി. യോഹന്നാന്റേതല്ലെന്നു പറയുവാൻ പാടില്ലെന്നു ൧൮൯൭ ജനുവരി ൧൩-ാംനു- തിരുസിംഹാസനം (Holy Office) പ്രസ്താവിച്ചിട്ടുണ്ടു്. — "പിതാവും , വചനവും , പരിശുദ്ധാത്മാവും. അവർ മൂന്നും ഒന്നാകുന്നു": 'ഞാനും എന്റെ പിതാവും ഒന്നാകുന്നു' (യോഹ. അ. ൧൦. വ. ൩൦.) എന്ന വാക്യത്തിൽ പറയപ്പെട്ടിരിക്കുന്നതുപോലെ പിതാവും , പുത്രനും , പരിശുദ്ധാത്മാവും ദൈവത്വത്തിൽ ഒന്നുതന്നെ. ഒരേസ്വഭാവവും , ഒരേസത്തയും , ഒരേപൂൎണ്ണതയുമാണു അവൎക്കുള്ളതു്. ഇവരുടെ സാക്ഷ്യങ്ങളിൽ ചിലതു ഇവിടെ കാണിക്കാം: 'എനിക്കു പ്രസാദിച്ചിരിക്കുന്ന എന്റെ പ്രിയപുത്രൻ ഇവനാകുന്നു' (മത്താ. അ. ൩. വ. ൧൭.) എന്നു യോർദനാനിലെ സ്നാനസമയത്തും, 'ഞാൻ മഹത്വപ്പെടുത്തിയിരിക്കുന്നു, ഇനിയും മഹത്വപ്പെടുത്തും' (യോഹ. അ. ൧൨. വ. ൨൮.) എന്നു പീഡാനുഭവകാലത്തും സ്വൎഗ്ഗസ്ഥനായ പിതാവു സാക്ഷിപ്പെടുത്തിയിരിക്കുന്നു. താൻ ദൈവപുത്രനാണെന്നു ന്യായാസനത്തിങ്കൽ പ്രസ്താവിച്ചുകൊണ്ടും , പ്രവാചകന്മാർ മ്ശിഹായെക്കുറിച്ചു പറഞ്ഞിട്ടുള്ളതുപോലെ പീഡകൾ സഹിക്കയും മരിച്ചു ഉയിൎക്കുകയും ചെയ്തുകൊണ്ടും പുത്രൻ തന്നെക്കുറിച്ചുതന്നെ സാക്ഷ്യം വഹിച്ചു. സ്നാനാവസരത്തിൽ പ്രാവിന്റെ രൂപത്തിലും പന്തെക്കുസ്തെനാളിൽ തീനാക്കുകളുടെ ആകൃതിയിലും ഇറങ്ങിവരികയും അത്ഭുതങ്ങൾ പ്രവൎത്തിക്കയും ചെയ്തുകൊണ്ടു മ്ശിഹായെക്കുറിച്ചു പരിശുദ്ധാത്മാവും സാക്ഷിപ്പെടുത്തി. — ഈ വാക്യം ഉദിയംപേരൂർ സൂനഹദോസിന്റെ കാലത്തു ഇവിടെയുണ്ടായിരുന്ന പ്ശീത്തായിൽ കാണാതിരുന്നതു നെസ്തോറിയൻകാർ മാററിക്കളഞ്ഞതുകൊണ്ടാണെന്നു് ഫാ. റോസ് വിചാരിച്ചതു അബദ്ധമായിപ്പോയി.

൮. വാക്യം ൭ വിട്ടിരിക്കുന്ന അന്തിയോക്കിയാ സുറി. , അറ. , ക്രൂശ. പ്രതികളിൽ 'ഭൂമിയിൽ' എന്ന പദം കാണുന്നില്ല. ഇതു ൬-ാംവാക്യത്തിന്റെ ഒരാവൎത്തനമാണ്. വ്യാഖ്യാനവും ആ വാക്യത്തിന്റേതുപോലെതന്നെ. — "അവർ മൂന്നും ഒന്നിലേക്കാകുന്നു": എന്നുവെച്ചാൽ ഒരേകാൎയ്യം തന്നെ , ഒരേസത്യംതന്നെ സാക്ഷിപ്പെടുത്തി ഉറപ്പിക്കുന്നു. പിതാവും പുത്രനും പരിശുദ്ധാത്മാവും മ്ശിഹായുടെ ദൈവത്വത്തെ സാക്ഷിപ്പെടുത്തുന്നതുപോലെ കുരിശിൽ നിലവിളിച്ചു നിശ്വസിച്ച ആത്മാവും , പാൎശ്വഭാഗത്തുനിന്നു പുറപ്പെട്ട ജലരക്തങ്ങളും മ്ശിഹായുടെ മനുഷ്യത്വത്തിനു സാക്ഷ്യം വഹിക്കുന്നു എന്നാണു ഈ വാക്കുകൾ പറയുന്നതു്. — പാപങ്ങളെ ഹരിക്കുന്ന സ്നാനജലവും , സൎവ്വലോകത്തേയും വീണ്ടെടുക്കുന്നതായി മരണശേഷം പുറപ്പെട്ട രക്തവും , ൫൦-ാം തിരുനാളിൽ അനുഗ്രഹങ്ങൾ വൎഷിക്കയും അത്ഭുതങ്ങൾ പ്രവൎത്തിക്കയും ചെയ്ത പരിശുദ്ധാത്മാവും മനുഷ്യശക്തിയെയല്ല , പ്രവാചകപ്രകീൎത്തിതമായ ദൈവ

ശക്തിയെ പ്രദ്യോതിപ്പിക്കുന്നതിനാൽ പ്രവാചകന്മാർ പറഞ്ഞിട്ടുള്ള മ്ശീഹാ ഈശോതന്നെയാകുന്നു എന്നു ജലരക്തപരിശുദ്ധാത്മാക്കൾ സാക്ഷിക്കുന്നു എന്നും ചിലർ വ്യാഖ്യാനിക്കുന്നുണ്ട്.

൧൦. "അവനെ വ്യാജം പറയുന്നവനാക്കുന്നു": ഇത്ര വിശദമായ സാക്ഷ്യം വിശ്വസിക്കാതിരിക്കുക, വക്താവിൻെറ സത്യതയെ സംശയിക്കുകയും, നിഷേധിക്കുകയും, അദ്ദേഹത്തെ വ്യാജോക്താവാക്കുകയുമാണല്ലൊ. ൧. യോഹ. അ. ൧. വ. ൧൦. വ്യ. നോക്കുക.

൧൬. "മരണകരമല്ലാത്ത പാപം": 'മരണകരമല്ലാത്ത പാപം' എന്നും 'മരണകരമായ പാപം' എന്നും വി. യോഹന്നാൻ വേർതിരിക്കുന്നതു ഏതിനെയെല്ലാം ഉദ്ദേശിച്ചാകുന്നു എന്നു നിർണ്ണയിച്ചുകൂടാ. 'പാപദോഷ'മെന്നും 'ചാവുദോഷ'മെന്നുമുള്ള വിഭജനമല്ല അദ്ദേഹം ഉദ്ദേശിക്കുന്നതു്. എന്തെന്നാൽ മരണകരമല്ലാത്ത പാപം ചെയ്യുന്ന ഒരാൾക്കുവേണ്ടി ആരെങ്കിലും പ്രാർത്ഥിച്ചാൽ അവനു ആയുസ്സു നൽകപ്പെടുമെന്നു അദ്ദേഹം പറയുന്നു. ആകയാൽ കൃപാവരമെന്ന ജീവനെ അവൻ നഷ്ടമാക്കിയിരുന്നു എന്നും, 'ചാവുദോഷം' എന്നു സാമാന്യം പറയുന്ന കുററത്തിൽ അവൻ ഉൾപ്പെട്ടിരുന്നു എന്നും തെളിയുന്നുണ്ട്. മരണകരമായ പാപത്തെക്കുറിച്ചു പറയുമ്പോഴൊ 'അതിനെക്കുറിച്ചു ഒരു മനുഷ്യൻ യാചിക്കണമെന്നു ഞാൻ പറയുന്നില്ല' എന്നു പറഞ്ഞിരിക്കുന്നു. സകല 'ചാവുദോഷ'ങ്ങളേയുംകുറിച്ചല്ല, പാപികൾ സാമാന്യമായി അനുതപിക്കായ്കയാൽ ക്ഷമിക്കപ്പെടാതെയുള്ള ചില കഠിനപാപങ്ങളെക്കുറിച്ചുമാത്രം അദ്ദേഹം ഇങ്ങനെ പറയുന്നു എന്നല്ലാതെ കരുതുവാൻ തരമില്ല. തൻമൂലം 'മരണകരമായ പാപം' എന്നതിനു ഒരു പാപി സ്വന്ത കൃതഘ്നതനിമിത്തം കഠിനഹൃദയനായിത്തീർന്നിട്ടു യാതൊരുപദേശത്തിനും വഴിപ്പെടാതെയും തനിക്കുവേണ്ടി യാതൊന്നും ചെയ്യാതെയും അവസാനക്ഷണംവരെ അനുതാപമില്ലാതെ ഇരിക്കുന്ന മനഃപൂർവ്വമായ മതത്യാഗവും സത്യമാർഗ്ഗത്തിൽനിന്നുള്ള വ്യതിയാനവുമെന്നാണു വ്യാഖ്യാതാക്കൾ സാമാന്യമായി ഗ്രഹിക്കുന്നതു്. – 'അതിനെക്കുറിച്ചു് ഒരു മനുഷ്യൻ യാചിക്കണമെന്നു ഞാൻ പറയുന്നില്ല' എന്നല്ലാതെ ആ പാപം ഒരിക്കലും മോചിക്കപ്പെടുകയില്ല എന്നൊ, മോചിക്കപ്പെടുവാൻ വഹിയാ എന്നൊ അദ്ദേഹം പറയുന്നില്ല. അതിനെക്കുറിച്ചു ഒരു മനുഷ്യൻ യാചിക്കണമെന്നു ഞാൻ പറയുന്നില്ല എന്നു വി. യോഹന്നാൻ പറയുന്നതു പാപിയെ വിശ്വാസികളുടെ പ്രാർത്ഥനാസഹായത്തിൽനിന്നു നീക്കം ചെയ്ക എന്ന ഒരു ശിക്ഷയെമാത്രം സൂചിപ്പിച്ചുകൊണ്ടാണ്. – ഈ വാക്യത്തെക്കുറിച്ചുള്ള ഏതു തന്നെ വ്യാഖ്യാനം നാം അനുഗമിച്ചാലും നമ്മുടെ വിശ്വാസം വി. ഗ്രന്ഥങ്ങളെ ആസ്പദമാക്കി താഴെക്കാണുന്നവ നമ്മോടുപദേശിക്കുന്നുണ്ട്: ദൈവം 'പാപിയുടെ മരണമല്ല, പിന്നയൊ, പാപി അവൻെറ പാപത്തിൽനിന്നു മാനസാന്തരപ്പെട്ടു ജീവിക്കണമെന്നു ആഗ്രഹിക്കുന്നു.' ഹസ്ക്കി. അ. ൩൩. വ. ൧൧.) 'അവരുടെ പാപങ്ങൾ കടുംചുവപ്പു ആയിരുന്നാലും അവർ മഞ്ഞുപോലെ വെള്ളയാക്കപ്പെടും.' (ഏശ. അ. ൧. വ. ൧൮.) സകല ജനങ്ങളും സത്യജ്ഞാനത്തിലേക്കു വന്നു രക്ഷ പ്രാപിക്കണമെന്നാണു ദൈവേഷ്ടം. ക്ഷമിക്കുവാൻ ദൈവം ഇച്ഛിക്കാത്തവണ്ണം അത്ര വലുതായ യാതൊരു പാപവുമില്ല. ഏററം കഠിന പാപങ്ങളുടെയും ശാന്തിക്കായി ദൈവം തിരുസഭക്കു അധികാരം ഏല്പിച്ചുകൊടുത്തിട്ടുമുണ്ട്. അതുകൊണ്ടു ഒരു പാപിയും ആശാഭഗ്നനാകേണ്ടതില്ല, സ്വന്ത കുററം മൂലമല്ലാതെ ഒരു പാപിയും നശിച്ചുപോകയില്ല. – 'മരണകരമായ പാപം' എന്നതിനു അന്ത്യക്ഷണംവരെയുള്ള അനുതാപമില്ലായ്മ (final impenitence) അഥവാ 'ചാവു' ദോഷത്തോടുകൂടി മരിക്കുക എന്നു ചിലർ ഗ്രഹിക്കുന്നു. ഒരിക്കലും ക്ഷമിക്കപ്പെടുവാൻ വഹിയാത്ത പാപം ഇ മ ത്ര മ ണ്. എന്നാൽ സ മാന്യമായി ക്ഷമിക്കപ്പെടാത്തവയും ക്ഷമിക്കപ്പെടുവാൻ പ്രയാസമുള്ളവയുമായ മതത്യാഗം ആദിയായ മററു ചില

കഠിനപാപങ്ങളെയും വി. ശ്ലീഹാ ഇവിടെ ഉൾപ്പെടുത്തിപ്പറയുന്നു എന്നു വരാം. മത്താ. അ. ൧൨. വ. ൩൧, ൩൨. വ്യാ. കൂടി നോക്കുക. — റോസെൻമുല്ലെർ (Rosenmullerus) ഈ വാക്യത്തിനു സ്വന്തമായി പറയുന്ന വ്യാഖ്യാനംകൂടി ഇവിടെ കാണിക്കാം. മരണകരമായ പാപം ചെയ്യുവൎക്കുവേണ്ടി പ്രാൎത്ഥിക്കേണ്ടാ എന്നു ഇവിടെ പറയുന്നതു ദൈവസന്നിധിയിലല്ല, വലിയ കുററങ്ങൾ ചെയ്യുവൎക്കു മരണശിക്ഷ വിധിക്കുവാൻ അധികാരമുള്ള ന്യായാധിപന്മാരുടെ അടുക്കലാണ്. മരണശിക്ഷ അൎഹിക്കുന്ന ഏതു പാപവുമാണു 'മരണകരമായ പാപം' എന്നു അദ്ദേഹത്തിനു തോന്നുന്നു. ഏതു മനുഷ്യനുമെന്നല്ല ക്രിസ്തുമതാനുസാരി എന്നു ഗ്രഹിക്കണം. ക്രിസ്ത്യാനികളുടെ ഇടയിൽ മഹാപാപം നിസ്സാരമായി കരുതുന്നു എന്നു അന്യമതസ്ഥർ വിചാരിക്കാതിരിക്കേണ്ടതിനു അങ്ങനെയുള്ള പാപം ചെയ്ത ക്രിസ്ത്യാനിക്കുവേണ്ടി മരണശിക്ഷ വിധിക്കുവാൻ അധികാരമുള്ള ന്യായാധിപൻെറ അടുക്കൽ അപേക്ഷിക്കുവാൻ വി. യോഹന്നാൻ ഇച്ഛിക്കുന്നില്ല. 'മരണകരമല്ലാത്ത പാപം' രാജ്യനിയമലംഘനം മുതലായവമൂലമുണ്ടാകുന്ന അല്പകുററമാണെന്നു അദ്ദേഹത്തിനു തോന്നിയിരിക്കുന്നു. ഇങ്ങനെയുള്ള കുററം ഒരു ക്രിസ്ത്യാനി ചെയ്താൽ, അല്പ ശിക്ഷകൊണ്ടു തീൎക്കാവുന്നതിനെ അന്യമതസ്ഥനായ വിധികൎത്താവു മരണശിക്ഷക്കു തക്കവണ്ണം വലുതാക്കുവാൻ വഴിയുണ്ട്. ഈവിധമുള്ള പാപിക്കു ആയുസ്സു നൽകണമെന്നു ഒരു സഹോദരനു യാചിക്കാവുന്നതാണ്.

൧൮. "ദൈവത്തിൽനിന്നു ജനിച്ച ഒരുവനും പാപം ചെയ്യുന്നില്ല": അ. ൩. വ. ൯. വ്യാ. നോക്കുക. — "ദൈവത്തിൽനിന്നു ജനിച്ചവൻ തന്നെത്തന്നെ കാത്തുകൊള്ളുന്നു": 'ദൈവത്തിൽനിന്നു ജനിച്ചവൻ' എന്നും 'ദൈവത്തിൽനിന്നുള്ള ജനനം' എന്നും വ്യത്യാസമായി കാണുന്നുണ്ട്. പ്രസാദവരം ഉള്ളിൽ ഇരിക്കുന്നകാലത്തോളം എന്നേ ധരിക്കേണ്ടതുള്ളു.

൧൯. "ലോകംമുഴുവൻ ദുഷ്ടനിലാകുന്നു സ്ഥിതിചെയ്യുന്നതു": മുഴുവൻ എന്നു വെച്ചാൽ ഭൂരിഭാഗം. പിശാചു ഈ ലോകത്തിൻെറ അത്താഴത്തു് സകല ദുഷ്ടരുടെയും (അ. ൨. വ. ൧൭. വ്യാ. നോക്കുക.) പ്രഭുവാകയാൽ (യോഹ. അ. ൧൨. വ. ൩൧.) ലോകം അവൻെറ അധീനതയിൽ ഇരിക്കുന്നു എന്നു പറയാം.

---

# വി. യോഹന്നാൻശ്ലീഹാ എഴുതിയ

## രണ്ടാം ലേഖനം.

---

വി. ശ്ലീഹാ കുറിയായെയും അവളുടെ കുടുംബത്തെയും സത്യവിശ്വാസത്തിലുള്ള അവരുടെ സ്ഥിരതയെപ്പററി പ്രശംസിക്കയും അവരുടെ പ്രയത്നങ്ങളുടെ ഫലം നഷ്ടമായിപ്പോകാതിരിക്കുവാൻ സ്ഥിരതയോടു കൂടിയിരിക്കണമെന്നു ഉപദേശിക്കയും ചെയ്യുന്നു. പരസ്പരം സ്നേഹിക്കുവാനും പാഷണ്ഡികളോടു യാതൊരു ഇടപാടും കൂടാതെയും അവൎക്കു സ്വാസ്ഥ്യം പറയു

കപോലം ചെയ്യാതെയും ഇരിക്കുവാനും ശ്ലീഹാ ഈലേഖനംമൂലം അവരോടുപദേശിക്കുന്നുണ്ട്. ഈ ലേഖനം ഒരു പ്രത്യേകവ്യക്തിയെ ഉദ്ദേശിച്ചു എഴുതപ്പെട്ടതാണെങ്കിലും അതിലെ ഉപദേശങ്ങൾ അന്യന്മാൎക്കും — വിശേഷിച്ച് കെട്ടുപാടു, സ്ഥിതി, ജീവിതാവസ്ഥ ഇവ നിമിത്തം വഷളായിപ്പോകുവാൻ തക്ക അപകടത്തിൽ ഇരിക്കുന്നവൎക്കും — ഒരു പാഠമായി പ്രയോജനപ്പെടുന്നവയാണ്. ഇതു എവിടെവെച്ച്, ഏതു കാലത്ത് എഴുതപ്പെട്ടു എന്നു നിശ്ചയമില്ല. അപ്പെസോസിൽവെച്ച് അദ്യലേഖനത്തോടു അടുത്തകാലത്തുതന്നെ സൃഷ്ടമായി എന്നാണു മുഖ്യമായ അഭിപ്രായം.

സത്യത്തിൽ വ്യാപരിക്കുവാനും, പരസ്പരം
സ്നേഹിക്കുവാനും, അബദ്ധോപദേഷ്ടാക്കളെ സൂക്ഷിച്ചുകൊള്ളുവാനും
വി. ശ്ലീഹാ ഉപദേശിക്കുന്നു.

൧, ൨. നമ്മിൽ വസിക്കുന്നതും നമ്മോടുകൂടി എന്നേക്കും ഇരിക്കുന്നതുമായ സത്യം നിമിത്തം ഞാൻ മാത്രമല്ല, സത്യത്തെ അറിയുന്ന സകലരും സാക്ഷാൽ സ്നേഹിക്കുന്ന തിരഞ്ഞെടുക്കപ്പെട്ടവളായ കുറിയായിക്കും അവളുടെ മക്കൾക്കും മൂപ്പൻ (എഴുതുന്നത്):

൩. പിതാവായ ദൈവത്തിൽനിന്നും, പിതാവിൻെറ പുത്രനായ നമ്മുടെ കൎത്താവ് ഈശോമ്ശിഹായിൽനിന്നും സത്യത്തിലും സ്നേഹത്തിലും കൃപയും, കനിവും, സമാധാനവും നിങ്ങൾക്കു ഉണ്ടായിരിക്കട്ടെ.

൪. നമുക്കു പിതാവിൽനിന്നു കല്പന ലഭിച്ചിട്ടുള്ളതുപോലെ നിൻെറ മക്കളിൽ ഉൾപ്പെട്ടവർ സത്യത്തിൽ വ്യാപരിക്കുന്നതായി കണ്ടു് എനിക്കു വളരെ സന്തോഷം തോന്നി.

൫. ഇപ്പോഴാകട്ടെ, കുറിയാ, നിന്നോടു ഞാൻ അപേക്ഷിക്കുന്നു: നാം അന്യോന്യം സ്നേഹിക്കണം എന്നു ഒരു പുതിയ കല്പനയായിട്ടല്ല, പിന്നെയൊ, ആദിമുതൽ നമുക്കുണ്ടായിരുന്നതായിട്ടുതന്നെ, നിനക്കു ഞാൻ എഴുതുന്നു. [യോഹ. അ. ൧൩. വ. ൩൪; അ. ൧൫. വ. ൧൨.]

൬. അവൻെറ കല്പനകൾക്കൊത്തവണ്ണം നാം വ്യാപരിക്കുന്നതാകുന്നു സ്നേഹം. ഈ കല്പനയാകുന്നു, നിങ്ങൾ ആദിമുതൽ കേട്ടിരിക്കുന്നതുപോലെ, നിങ്ങൾ അനുസരിച്ചു നടക്കുവാനുള്ളത്.

൭. എന്തെന്നാൽ ഈശോമ്ശിഹാ ശരീരത്തോടുകൂടി വന്നു എന്നു സമ്മതിക്കാത്ത വളരെ വഞ്ചകന്മാർ ലോകത്തിലേക്കു പുറപ്പെട്ടിട്ടുണ്ട്. ഇങ്ങനെയുള്ളവൻ വഞ്ചകനും അന്തിക്രിസ്തുവുമാകുന്നു.

൮. നിങ്ങൾ പ്രയത്നിച്ചതു നഷ്ടമാകാതെ പൂൎണ്ണമായ പ്രതിഫലം നിങ്ങൾക്കു നൽകപ്പെടേണ്ടതിനായി നിങ്ങളെത്തന്നെ സൂക്ഷിച്ചുകൊൾവിൻ.

൯. മ്ശിഹായുടെ ഉപദേശത്തിൽ നിലനില്ക്കാതെ അതിരുകടന്നുപോകുന്ന ഒരുവനും ദൈവമില്ല. അവൻെറ ഉപദേശത്തിൽ നിലനില്ക്കുന്നവൻ ആരോ അവനു പിതാവും പുത്രനുമുണ്ട്.

൧൦. ഒരുത്തൻ നിങ്ങളുടെ അടുക്കൽ വരികയും ഈ ഉപദേശം കൊണ്ടുവരാതിരിക്കുകയും ചെയ്താൽ അവനെ വീട്ടിൽ സ്വീകരിക്കരുത്, അവനു സ്വസ്തിപറയുകയുമരുത്.

൧൧. എന്തുകൊണ്ടെന്നാൽ അവന്നു സ്വസ്തിപറയുന്നവൻ അവന്റെ ദുഷ്പ്രവൃത്തികളിൽ പങ്കുകാരനായിത്തീരുന്നു.

൧൨. നിങ്ങൾക്കു എഴുതുവാൻ എനിക്കു വളരെ കാൎയ്യങ്ങളുണ്ടായിരുന്നാലും കടലാസും മഷിയുംകൊണ്ടു (അവയെഴുതുവാൻ) എനിക്കു മനസ്സില്ല. പിന്നെയൊ, സന്തോഷം പൂൎണ്ണമാകേണ്ടതിന്നു നിങ്ങളുടെ അടുക്കൽ വരാമെന്നും നമുക്കു മുഖത്തോടുമുഖമായി സംസാരിക്കാമെന്നും ഞാൻ പ്രതീക്ഷിക്കുന്നു.

൧൩.. നിന്റെ തിരഞ്ഞെടുക്കപ്പെട്ട സഹോദരിയുടെ മക്കൾ നിനക്കു വന്ദനം പറയുന്നു. ആമേൻ.

## വ്യാഖ്യാനം.

൧, ൨. "തിരഞ്ഞെടുക്കപ്പെട്ടവളായ കുറിയാ": ഗ്രീ., അറ. പ്രതികളിലും ഇങ്ങനെയാണു് കാണുന്നതു്. ല.ൽ 'എലേക്താ ദോമിനാ' (Electa domina) അതായതു 'തിരഞ്ഞെടുക്കപ്പെട്ടവളായ നായികാ' എന്നും, ക്രൂശ.ൽ 'തിരഞ്ഞെടുക്കപ്പെട്ടവളും നായികയുമായ' എന്നും കാണുന്നു. – 'എലേക്താ' ഒരു പ്രത്യേക സഭയെയൊ, സഭമുഴുവനെയൊ കാണിക്കുവാൻ അലങ്കാരരൂപത്തിൽ പ്രയോഗിച്ചിരിക്കുന്ന ഒരു പദമാണെന്നു ചിലർ പറയുന്നുണ്ടു്. ഇതു സ്വീകാൎയ്യമായി തോന്നുന്നില്ല. എന്തെന്നാൽ ൧, ൪. വാക്യങ്ങളിൽ മക്കളുടെയും, ൧൩–ാംവാക്യത്തിൽ സഹോദരിയുടെ മക്കളുടെയും കാൎയ്യം പറഞ്ഞിരിക്കുന്നതു ഈ അഭിപ്രായത്തിന്നു പ്രതികൂലമാകുന്നു. മൂന്നാമത്തെ ലേഖനം ഒരു പ്രത്യേക വ്യക്തിക്കു എഴുതിയതാണെന്നു സ്പഷ്ടമാണു്. ആ ലേഖനത്തോടു ഇതിനെ തുലനം ചെയ്തുനോക്കിയാലും ഇതു ഒരു പ്രത്യേക ആളിന്നായി എഴുതപ്പെട്ടതെന്നു അനുമാനിക്കുവാനേ വഴി കാണുന്നുള്ളു. ഒന്നാംലേഖനത്തിന്റെ രീതി നോക്കിയാലും ഈ (൨–ാം) ലേഖനം ആദ്യന്തം ഒരലങ്കാരപ്രയോഗമെന്നു കരുതുവാൻ നിവൃത്തിയില്ല. – 'എലേക്താ' ഒരു വ്യക്തിയുടെ നാമമാണെന്നാണു വുൾഗാത്തയെ ആസ്പദമാക്കി പലരും വാദിക്കുന്നതു്. എന്നാൽ ഈ ഇരുപദങ്ങളിൽ (Electa യും domina യും) ഒന്നും ഒരു പ്രത്യേക സംജ്ഞയാകുവാൻ തരമില്ലെന്നു വെസ്റ്റ്മിൻസ്റ്റേറും പല വ്യാഖ്യാതാക്കളും പറയുന്നു. മെത്രാൻപദത്തിലേക്കു നിയുക്തനായ ഒരാൾ, അഭിഷേകം സ്വീകരിക്കുന്നതിന്നുമുമ്പു് തിരഞ്ഞെടുക്കപ്പെട്ട മെത്രാൻ (Bishop elect) എന്നു പറയപ്പെടുന്നതുപോലെ ധൎമ്മദാനങ്ങളുടെ മേലന്വേഷകനായി നിയമിക്കപ്പെട്ടിരുന്ന ഡിയാക്കോനെ 'എലെക്ത്തുസ്' (electus തിരഞ്ഞെടുക്കപ്പെട്ടവൻ) എന്നു വിളിച്ചുവന്നിരുന്നു. ഇങ്ങനെ തന്നെ ഇക്കാൎയ്യത്തിന്നായി തിരഞ്ഞെടുക്കപ്പെട്ടിരുന്ന ഡിയാക്കൊനീസ്സായെ (൧. തിമാ. അ. ൩. വ. ൧൧. വ്യാ.) 'എലേക്താ' എന്നാണു വിളിച്ചുവന്നിരുന്നതു്. ആകയാൽ 'എലേക്താ' ഒരു പ്രത്യേക സംജ്ഞയല്ലെന്നാണു കൊർനേലിയൂസ് – അ – ലാപ്പിദെ ആദിയായവരുടെ അഭിപ്രായം. ഈ ലേഖനം ആൎക്കായി എഴുതപ്പെട്ടുവോ അവളുടെ നാമം ദ്രൂസിയാ (Drusia) എന്നായിരുന്നു എന്നു ഒരാളും, ദ്രൂസിയാനാ (Drusiana) എന്നായിരുന്നു എന്നു വേറൊരാളും എന്തിനെ ആധാരമാക്കിയോ പറഞ്ഞുകാണുന്നുണ്ടു്. എന്നാൽ ഗ്രീക്കുപ്രതിയിലും അതിപ്രാചീനങ്ങളും പ്രാമാണ്യങ്ങളുമായ സുറി., അറ. പ്രതികളിലും കാണുന്ന 'കുറിയാ' ആയിരുന്നു ആ സ്ത്രീയുടെ നാമം എന്നു കരുതുകയായിരിക്കും യുക്തിപൂൎവ്വകം എന്നാണു എനിക്കു തോന്നുന്നതു്. വ്യക്തിനാമം 'കുറിയാ' എന്നായിരുന്നു എന്നു പലരും പ്രസ്താവിക്കുന്നതായും, 'കുറിയാ' (Kuria) എന്ന ഗ്രീക്കു രൂപത്തിലും, 'കിരിയാ' അഥവാ 'സിറിയാ' (Cyria) എന്ന ലത്തീൻരൂപത്തിലും, പല ശിലാലിഖിതങ്ങളിലും (inscriptions) രക്തസാക്ഷിചരിത്രങ്ങളിലും, 'കിരില്ലാ'

(Cyrilla) എന്നു പലേ ഗ്രന്ഥങ്ങളിലും കാണപ്പെടുന്നതായും കൊർനേലിയുടെ വ്യാഖ്യാനത്തിലെ ഒരു സൂചനയിൽ പ്രസ്താവിച്ചിരിക്കുന്നു. 'കുറിയാ' എന്ന ഗ്രീക്കപദത്തിനും 'മാർത്താ' എന്ന സുറിയാനിപദത്തിനും 'നായികാ' എന്നാണർത്ഥം. 'എലേക്താ ദോമിനാ' (Electa domina എന്നുവെച്ചാൽ 'തിരഞ്ഞെടുക്കപ്പെട്ട നായികാ') എന്നു വിവൎത്തനം ചെയ്യപ്പെടുവാൻ സംഗതിയായതു ഇതുകൊണ്ടുതന്നെ. വോൾട്ടൻ (Walton) ഈ പദം തർജ്ജമ ചെയ്തിരിക്കുന്നതും 'ദോമിനാ' (domina) എന്നാണ്. 'എലേക്താ ദോമിനാ'യിലെ ഒരു പദവും പ്രത്യേക സംജ്ഞയാകുവാൻ വഴിയില്ലെന്നു വെസ്റ്റ്മിൻസ്റ്റർ പറയുന്നതു വിശേഷണവിശേഷ്യങ്ങൾ മറിഞ്ഞുപോയിരിക്കുന്ന ലത്തീൻവിവൎത്തനത്തെ മുൻനിറുത്തി നോക്കിയാൽ വാസ്തവമാണെങ്കിലും, ഗ്രീ. മുതലായ പ്രസ്തുത പ്രതികളിലെ പദത്തിനു ആ വിവൎത്തനത്തിൽ കാണുന്നതുപോലെ 'ദോമിനാ' എന്നു വെറും ശബ്ദാർത്ഥമല്ല ധരിക്കേണ്ടതു എന്നു ആലോചിക്കുമ്പോൾ ശരിയായിരിക്കുന്നില്ല. — ഇവിടെ പറയുന്ന 'കുറിയാ' ലാസറിൻെറയും മറിയത്തിൻെറയും സഹോദരിയും നംകൎത്താവിൻെറയും യോഹന്നാൻെറയും സ്നേഹിതയുമായ മാർത്താ തന്നെയാണെന്നുള്ള കർപ്സോവിയസിൻെറ (Carpzovius) ഊഹം ഒരുപക്ഷേ അനർത്ഥമായിരിക്കാം. — സ്ത്രീമുഖേന പിശാചു ആദത്തെ വഞ്ചിച്ചു, സ്ത്രീമുഖേന പാഷണ്ഡികൾ അബദ്ധം പ്രചരിപ്പിക്കുവാൻ ശ്രമിച്ചിരുന്നു എന്നു വി. ഈറാനിമോസു പറയുന്നു. കുറിയാ പ്രബലയായ ഒരു നായികയായിരുന്നതുകൊണ്ടു അക്കാലത്തെ പാഷണ്ഡികൾ അവളേയും അവളുടെ കുടുംബത്തേയും അവർ മുഖേന മററു ക്രിസ്ത്യാനികളേയും വശീകരിക്കുവാൻ ശ്രമിക്കുകയുണ്ടായി. അതിനാലാണു വി. യോഹന്നാൻ ഈ ലേഖനം അവൾക്കു എഴുതിയതും പാഷണ്ഡികൾക്കു സ്വസ്തി പറയുകയാകട്ടെ അവരെ ഭവനത്തിൽ സ്വീകരിക്കുകയാകട്ടെ ചെയ്യരുതെന്നു നിഷ്കൎഷാപൂൎവ്വം വിരോധിച്ചതും. — "മൂപ്പൻ": ൧. തിമാ. അ. ൫. വ. ൧. വ്യാ. നോക്കുക. യോഹന്നാൻ പ്രായംചെന്ന മെത്രാനായിരുന്നു. ൯൦ വയസ്സുവരെ അദ്ദേഹം ജീവിച്ചു. വി. ശ്ലീഹന്മാരിൽ ഏകനായി അതിജീവിച്ചിരുന്നതും അദ്ദേഹമാണ്. വി. യോഹന്നാൻ അപ്പെസോസ്സഭയേയും ആസിയായിലെ മററു സഭകളേയും ഭരിച്ചിരുന്നകാലത്താണു ഈ ലേഖനം എഴുതിയത്. അതിനാൽ 'മൂപ്പൻ' എന്നുമാത്രം യാതൊരു വിശേഷണവുംകൂടാതെ എഴുതിയാൽ മൂപ്പന്മാരുടെ പ്രധാനി, മെത്രാന്മാരുടെ മെത്രാൻ എന്നു മനസ്സിലാക്കിക്കൊള്ളുമായിരുന്നു.

൩. "നിങ്ങൾക്കു ഉണ്ടായിരിക്കട്ടെ": ക്രുശ.ൽമാത്രം 'നമുക്കു ഉണ്ടായിരിക്കട്ടെ' എന്നാണു കാണുന്നതു്.

൪. "നിൻെറ മക്കളിൽ ഉൾപ്പെട്ടവർ": മക്കൾ, മക്കളുടെ മക്കൾ ഇത്യാദി. — ചില പ്രതികളിൽ 'നിൻെറ മക്കളിൽ ചിലർ' എന്നു കാണുന്നു. കുറിയായുടെ മക്കളിൽ വി. ശ്ലീഹാ അപ്പെസോസിൽവെച്ചു കാണുവാൻ ഇടയായിട്ടുള്ളവർ എന്നാണു ഇതിനു അർത്ഥം ഗ്രഹിക്കേണ്ടതു്. — ചില പ്രതികളിൽ 'നിൻെറ മക്കൾ' എന്നുമാത്രവും കാണുന്നുണ്ടു്.

൮. ല., ക്രുശ. പ്രതികളിൽ കാണുന്നതും ഇങ്ങനെതന്നെ. — ഗ്രീ., അറ. പ്രതികളിൽ 'ഞങ്ങൾ പ്രയത്നിച്ചതു . . . നാം പ്രാപിക്കേണ്ടതിനു നിങ്ങളെ . . . സൂക്ഷിച്ചുകൊൾവിൻ' എന്നു കാണുന്നു.

൯. "അവനു പിതാവും പുത്രനുമുണ്ടു്": ഇരുവരുടെയും സ്നേഹമായ പരിശുദ്ധാത്മാവുമുണ്ടു്. കത്തോലിക്കാവിശ്വാസത്തോടു ചേർന്നുനില്ക്കുന്നതിനാലുള്ള പ്രതിഫലവും അതിനോടു മത്സരിക്കുന്നതിനാലുള്ള നാശവുമാണു ഇവിടെ നാം കാണുന്നതു്. അബദ്ധോപദേഷ്ടാക്കൾ തക്കം പുറപ്പെടുത്തുന്ന വിശ്വാസവിഷയമുഖങ്ങളെക്കുറിച്ചു ശ്ലീഹന്മാരും ഉദ്യോഗത്തിൽ അവരുടെ ന്യായാനുസരണമുള്ള അനന്തരഗാമികളും സത്യോപദേശം ഇന്നതെന്നു നിൎണ്ണയിക്കുന്നു. ഈ നിൎണ്ണയം ജനങ്ങളോടു അറിയിച്ചുക

ഴിഞ്ഞാൽ പിന്നെ അബദ്ധോപദേഷ്ടാക്കളെ തിരിച്ചറിയുവാൻ തങ്ങളോടു അറിയിക്കപ്പെട്ട പഠനത്തിനു വിരോധമായ പഠനത്തോടുകൂടിവരുന്നു എന്നുള്ള ഈ ഒരടയാളം മാത്രമേ അവൎക്കു ആവശ്യമുള്ളു.

൧൦, ൧൧. "സ്വസ്തി പറയുകയുമരുതു്": അന്തിയോക്കിയാസുറിയാനിയിലും ഗ്രീ. മുതലായ മറ്റു പ്രതികളിലും സ്വസ്തി എന്നതിന്റെ സ്ഥാനത്തു 'സന്തോഷത്തോടിരിക്കുക', 'നിനക്കു സമാധാനം', 'സന്തോഷിക്കുക, മനോധൈൎയ്യത്തോടിരിക്കുകയും ചെയ്ക' ഇങ്ങനെ സാക്ഷാൽ സംഭാഷണരൂപത്തിലാണു പറഞ്ഞിരിക്കുന്നതു്. സത്യവിശ്വാസം ഉപേക്ഷിച്ചവരോടും അബദ്ധം ഉപദേശിക്കുന്നവരോടുമുള്ള സംസൎഗ്ഗം മൂലം വിശ്വാസികൾക്കു നാശം നേരിടാവുന്നതാണെന്നു മുൻകൂട്ടി അറിയിക്കുവാനാണു ഈ ഉപദേശം. ആചാരോപചാരം, ദയ, സകലൎക്കും — ശത്രുക്കൾക്കുതന്നെയും — നന്മയാഗ്രഹിക്കയും അവരുടെ നിത്യരക്ഷക്കുവേണ്ടി പ്രാൎത്ഥിക്കയും ചെയ്യേണ്ടതിനു നമുക്കുണ്ടായിരിക്കേണ്ടിയ പരസ്നേഹം ഇവയുടെ പ്രവൃത്തികളെ ഈ വാക്യം തടയുന്നില്ല. — "ദുഷ്പ്രവൃത്തികളിൽ പങ്കുകാരനായിത്തീരുന്നു": എന്നാൽ തനിക്കുതന്നെയൊ അന്യന്മാൎക്കൊ മാലിന്യം ഭവിക്കുന്നതിനുള്ള അപകടമാകട്ടെ ഇടൎച്ചയാകട്ടെ ഇല്ലാത്തപക്ഷം ആവശ്യമൊ, ഭക്തിയൊ, ഗണ്യമായ പ്രയോജനമൊ നിഷ്കൎഷിക്കുമ്പോൾ പാഷണ്ഡികളോടു സംസൎഗ്ഗം ചെയ്യുന്നതു ദൈവനിയമത്താലൊ പ്രകൃതിനിയമത്താലൊ വിരോധിക്കപ്പെട്ടതല്ല. — 'നിങ്ങൾ കൎത്താവിന്റെ ദിവസത്തിൽ കലങ്ങാതിരിക്കേണ്ടതിന്നു് ഇതാ! ഞാൻ മുൻകൂട്ടി നിങ്ങളോടു പറഞ്ഞിരിക്കുന്നു' എന്നുകൂടി ചില ലത്തീൻപ്രതികളിൽ ൧൧-ാം വാക്യത്തിൽ കാണുന്നുണ്ടു്.

൧൨. "സന്തോഷം": ഗ്രീ., അറ., അന്തിയോക്കിയാസുറിയാനി ഇവയിൽ 'നമ്മുടെ സന്തോഷം' എന്നും, ല., ക്രുശ. പ്രതികളിൽ 'നിങ്ങളുടെ സന്തോഷം' എന്നും കാണുന്നു.

൧൩. "നിന്റെ തിരഞ്ഞെടുക്കപ്പെട്ട സഹോദരി": അപ്പൊസ്തോലിൽ പാൎത്തിരുന്ന ഈ സഹോദരി ധൎമ്മദാനകാൎയ്യാന്വേഷണത്തിനായി തിരഞ്ഞെടുക്കപ്പെട്ടവളായിരുന്നു. വ. ൧, ൨. വ്യ. നോക്കുക. — "ആമേൻ": വുൾഗാത്തയിലും, ക്രുശ.ലും 'ആമേൻ' ഇല്ല. ചില ഗ്രീ., ല. പ്രതികളിൽ 'നിനക്കു കൃപ. ആമേൻ' എന്നും, അന്തി.സുറി.ൽ 'നിങ്ങൾക്കു കൃപ. ആമേൻ' എന്നും, ക്രുശ.ൽ 'നിങ്ങൾക്കു കൃപയും സ്നേഹവും' എന്നും, അറ.ൽ 'ദൈവത്തിനു നിത്യസ്തുതി. ആമേൻ' എന്നുമാണു കാണുന്നതു്.

# വി. യോഹന്നാൻശ്ലീഹാ എഴുതിയ

## മൂന്നാം ലേഖനം.

ഈ മൂന്നാംലേഖനവും അപ്പൊസ്തോലിൽനിന്നും ആദ്യലേഖനങ്ങളുടെ കാലത്തുതന്നെയും എഴുതപ്പെട്ടു എന്നാണു സാമാന്യാഭിപ്രായം.

ഇതിൽ വി. ശ്ലീഹാ ഗായിയോസിനെ സത്യത്തിലുള്ള വ്യാപാരവും പര സ്നേഹവും നിമിത്തം പ്രശംസിക്കുകയും, ദിയൊത്രാപ്പീസിനെ ആചാരഭ്രഷ്ട്യം ഹേതുവായി ശകാരിക്കുകയും, ദിമത്രിയോസിനെപ്പററി തൻെറയും സഭയു ടെയും നാമത്തിൽ നല്ലസാക്ഷ്യം നൽകുകയും ചെയ്യുന്നു.

മൂപ്പൻ (ആയ ഞാൻ), ഞാൻ സാക്ഷാൽ സ്നേഹിക്കുന്ന എൻെറ പ്രി യപ്പെട്ട ഗായിയോസിനു (എഴുതു ന്നതു):

൨. ഞങ്ങളുടെ പ്രിയപ്പെട്ടവനേ, നിൻെറ ആത്മാവു ശുഭത്തോടുകൂടി യിരിക്കുന്നതുപോലെ നീ ശുഭത്തോ ടും സുഖത്തോടുംകൂടിയിരിക്കുവാൻ എല്ലാക്കാൎയ്യങ്ങളിലും നിനക്കുവേണ്ടി ഞാൻ പ്രാൎത്ഥിക്കുന്നു.

൩. എന്തെന്നാൽ സഹോദരന്മാർ വന്നു, നീ സത്യത്തിൽ വ്യാപരിക്കു ന്നതുപോലെ നിൻെറ സത്യത്തെക്കു റിച്ചു സാക്ഷ്യം നൽകുന്നതിനാൽ ഞാൻ വളരെ സന്തോഷിച്ചു.

൪. എൻെറ മക്കൾ സത്യത്തിൽ വ്യാപരിക്കുന്നു എന്നു കേൾക്കുന്നതി നെക്കാൾ വലിയ സന്തോഷം എനി ക്കില്ല.

൫. ഞങ്ങളുടെ പ്രിയപ്പെട്ടവനേ, സഹോദരന്മാൎക്കും വിശേഷിച്ചു അ തിഥികളായിരിക്കുന്നവൎക്കും വേണ്ടി നീ ചെയ്യുന്നതു വിശ്വാസപൂൎവ്വമാകു ന്നു ചെയ്യുന്നതു.

൬. അവർ നിൻെറ സ്നേഹത്തെ പ്പററി സഭയുടെ മുമ്പാകെ സാക്ഷ്യം നൽകി. നീ ദൈവത്തിനു ചേരുന്ന മട്ടിൽ അവരെ യാത്രഅയച്ചാൽ ന ന്നായിരിക്കും.

൭. അവർ പുറജാതികളിൽനിന്നു യാതൊന്നും സ്വീകരിക്കാതെ പുറപ്പെ ട്ടിരിക്കുന്നതു അവൻെറ നാമത്തെപ്രതിയാണല്ലൊ.

൮. ആകയാൽ നാം സത്യത്തിനു സഹായികളാകുവാൻവേണ്ടി ഇവ രെപ്പോലെയുള്ളവരെ സ്വീകരിക്കു വാൻ കടപ്പെട്ടിരിക്കുന്നു.

൯. സഭയ്ക്കു എഴുതുവാൻ എനിക്കു ആഗ്രഹമുണ്ടായിരുന്നു. എന്നാൽ അ വരിൽ പ്രധാനിയായിരിക്കുവാൻ ഇ ച്ഛിക്കുന്ന ദിയൊത്രാപ്പീസ് ഞ ങ്ങളെ സ്വീകരിക്കുന്നില്ല.

൧൦. ഇതുകൊണ്ടു ഞാൻ വന്നാൽ അവൻ ചെയ്യുന്ന പ്രവൃത്തികളെപ്പ ററി ഞാൻ ഓൎമ്മപ്പെടുത്തും. എന്തെ ന്നാൽ അവൻ ദുർവാക്കുകളായി ഞ ങ്ങളെക്കുറിച്ചു വ്യാജം പറയുന്നു. തനിക്കു ഇവ മതിയാകാതെ, അവൻ സഹോദരന്മാരെ സ്വീകരിക്കാതിരി ക്കുകയും, സ്വീകരിക്കുവാൻ ആഗ്രഹി ക്കുന്നവരെ തടയുകയും, സഭയിൽ നി ന്നുകൂടി പുറത്താക്കുകയും ചെയ്യുന്നു.

൧൧. ഞങ്ങളുടെ പ്രിയപ്പെട്ടവ നേ, നീ തിന്മയല്ല, മറിച്ചു്, നന്മ അനുകരിക്കുക. നന്മ ചെയ്യുന്നവൻ ദൈവത്തിൽ നിന്നാകുന്നു. തിന്മ ചെയ്യുന്നവനോ ദൈവത്തെ കണ്ടി ട്ടില്ല.

൧൨. ദിമത്രിയോസിനെക്കുറിച്ചുസ കല മനുഷ്യരിൽനിന്നും സത്യത്തിൽ നിന്നു തന്നെയും സാക്ഷ്യം ലഭിച്ചിട്ടു ണ്ടു. ഞങ്ങളും സാക്ഷ്യം നൽകുന്നു. ഞങ്ങളുടെ സാക്ഷ്യം സത്യമാകുന്നു എന്നു നിങ്ങൾ അറിയുന്നുവല്ലൊ.

൧൩. നിനക്കു എഴുതുവാൻ എ നിക്കു വളരെ കാൎയ്യങ്ങളുണ്ടായിരു ന്നു. എന്നാൽ മഷിയും തൂവലുംകൊ ണ്ടു നിനക്കെഴുതുവാൻ എനിക്കു മന സ്സില്ല.

൧൪. താമസിയാതെ എനിക്കു നി

ന്നെ കാണാമെന്നും, നമുക്കു മുഖത്തോടുമുഖമായി സംസാരിക്കാമെന്നും ഞാൻ പ്രതീക്ഷിക്കുന്നു.

൧൫. നിനക്കു സമാധാനമുണ്ടായിരിക്കട്ടെ. സ്നേഹിതന്മാർ നിനക്കു വന്ദനം പറയുന്നു. സ്നേഹിതന്മാൎക്ക്, ഓരോരുത്തനും അവന്റെ പേർതിരിച്ച്, വന്ദനം പറയുക.

## വ്യാഖ്യാനം.

൧. "മൂപ്പൻ": ൨. യോഹ. വ. ൧, ൨. വ്യ. നോക്കുക.

൫. "അതിഥികൾ": സുവിശേഷപ്രസംഗത്തിനായി ചുററിസ്സഞ്ചരിക്കുന്നവരെയും ഉൾപ്പെടുത്തിയാണു ശ്ലീഹാ പറയുന്നത്. — "വിശ്വാസപൂൎവ്വമാകുന്നു": വിശ്വസിക്കുന്ന ഒരാൾക്കു അനുയോജ്യമായവിധത്തിലാകുന്നു.

൬. "സഭയുടെ മുമ്പാകെ": അന്തിയോക്കിയാസുറിയാനിയിൽമാത്രം 'സഭ മുഴുവന്റെയും മുമ്പാകെ' എന്നാണു കാണുന്നത്. — "നീ . . . അവരെ യാത്രഅയച്ചാൽ നന്നായിരിക്കും": അന്തിയോക്കിയാസുറി.യിൽമാത്രം 'നീ . . . ആൎക്കു നന്മ ചെയ്യുന്നുവോ അവർ' എന്നിങ്ങനെ അല്പം വ്യത്യാസം കാണുന്നു.

൭. "യാതൊന്നും സ്വീകരിക്കാതെ": പ്രസംഗകന്മാർ പ്രസംഗംമൂലം ധനസമ്പാദനം ചെയ്യുന്നു എന്നു പുറജാതികൾ ആക്ഷേപം പറയാതിരിക്കേണ്ടതിനു വി. പൌലോസ് താൻ ആരോടു പ്രസംഗിച്ചിരുന്നുവോ അവരിൽനിന്നു ഒന്നും സ്വീകരിച്ചിരുന്നില്ലല്ലോ. അതുപോലെതന്നെ ഈ പ്രസംഗകന്മാരും പുറജാതികളിൽനിന്നു ഒന്നും സ്വീകരിച്ചിരുന്നില്ല. — "അവന്റെ നാമത്തെപ്രതി": അന്തിയോക്കിയാസുറിയാനിയിൽമാത്രം 'അവന്റെ നാമത്തിന്റെ പിന്നാലെ' എന്നു കാണുന്നു.

൯. "എഴുതുവാൻ എനിക്കു ആഗ്രഹമുണ്ടായിരുന്നു": ല.ൽ 'എഴുതുമായിരുന്നു' എന്നാണു തൎജ്ജമ. എഴുതിയില്ലെന്നാണു ഈ ഇരുപ്രതികളിലുംനിന്നു സിദ്ധിക്കുന്നത്. ഗ്രീ., അറ., ക്രൂശ. പ്രതികളിൽ 'എഴുതി' എന്നു കാണുന്നു. വെസ്റ്റ്മിൻസ്റ്റർ വിവൎത്തനം ചെയ്യുന്നതും 'എഴുതി' എന്നുതന്നെ. ഈ ലേഖനം, മററു പല വി. ഗ്രന്ഥങ്ങൾപോലെ, നഷ്ടമായിപ്പോയി എന്നാണു പറയപ്പെടുന്നത്. — "ദിയൊത്രാപ്പീസ്": ഇദ്ദേഹം ആ സ്ഥലത്തെ മെത്രാനായിരുന്നു എന്നു 'അവരിൽ പ്രധാനിയായിരിക്കുവാൻ ഇച്ഛിക്കുന്ന' എന്നും 'സഭയിൽനിന്നുകൂടി പുറത്താക്കുകയും ചെയ്യുന്നു' എന്നുമുള്ള പദങ്ങൾകൊണ്ടു അനുമാനിക്കപ്പെടുന്നു. വെളി. അ. ൧. വ. ൨൦-ൽ കാണുന്ന ഏഴുസഭകളുടെ ദൂതന്മാരെപ്പോലെയുള്ള ഒരാളായിരുന്നു ഇദ്ദേഹം. എന്നല്ല, അവരിലൊരുവൻ ആയിരുന്നുമിരിക്കാം. യഹൂദന്മാരിൽനിന്നു ക്രിസ്തുമതം സ്വീകരിച്ചവരും പുറജാതികളിൽനിന്നു മാനസാന്തരപ്പെട്ടവരും തമ്മിൽ സ്പൎദ്ധയുണ്ടായിരുന്നതായി വി. പൌലോസിന്റെ ലേഖനങ്ങളിൽ കാണുന്നുണ്ടല്ലോ. യഹൂദന്മാർ തങ്ങൾക്കു തങ്ങൾതന്നെ മതിയാകുന്നവരെന്നും പുറജാതികളെക്കാൾ ശ്രേഷ്ഠന്മാരെന്നും കരുതി അഹങ്കരിച്ചിരുന്നു. പുറജാതികളോ മററു ചില കാരണങ്ങളാൽ യഹൂദന്മാരെ വെറുത്തുമിരുന്നു. ഈ ഭിന്നത തീൎക്കുവാനായി വി. ശ്ലീഹന്മാർ അത്യധികം പ്രയത്നിക്കേണ്ടതായി വന്നിട്ടുണ്ട്. യഹൂദക്രിസ്ത്യാനികളെ സ്വീകരിക്കയും ഉപചരിക്കയും ചെയ്യരുതെന്നായിരുന്നു ദിയൊത്രാപ്പിസിന്റെ അഭിപ്രായം.

൧൨. "സകല മനുഷ്യരിൽനിന്നും സത്യത്തിൽനിന്നുതന്നെയും": അന്തി.സുറി.ൽ മാത്രം 'സഭയിൽനിന്നും' എന്നുകൂടി കാണുന്നു.

൧൫. ല.ൽമാത്രം ൧൪, ൧൫ വാക്യങ്ങൾ ഒന്നായിച്ചേൎത്തു ൧൪-ാം വാക്യംകൊണ്ടു അവസാനിപ്പിച്ചിരിക്കുന്നു.

# വി. യൂദാശ്ലീഹാ എഴുതിയ

## കാതോലിക ലേഖനം.

ഈ ലേഖനത്തിൻെറ കത്താവ് പന്ത്രണ്ടു ശ്ലീഹന്മാരിൽ ഒരുവനും, 'തദൈ' എന്നും 'ലെബെ' എന്നും മറുനാമങ്ങളുള്ളവനും, ഓറെശ്ലേം മെത്രാനായ വി. ചെറിയയാക്കോബിൻെറ സഹോദരനുമായിരുന്നു. ഇതു ഏതു കാലത്തു എഴുതപ്പെട്ടു എന്നു നിശ്ചയമില്ല. ലേഖനസൃഷ്ടിയുടെ കാലത്തു വി. യോഹന്നാൻ ഒഴികെ മററു ശ്ലീഹന്മാർ ആരുംതന്നെ ജീവിച്ചിരുന്നില്ല, അഥവാ അവരിൽ ചിലർ മാത്രമേ ജീവനോടിരുന്നുള്ളു എന്നുമാത്രം വ. ൧൭-ൽ നിന്നു നമുക്കു അനുമാനിക്കാം. അക്കാലത്തെ പാഷണ്ഡികളെയും അവരുടെ നായകന്മാരെയും നടപടികളെയും ശക്തിമത്തായ പദങ്ങളാലും സാമ്യങ്ങളാലും വണ്ണിച്ചുകൊണ്ടു വി. യൂദാ ആ പാഷണ്ഡതകളോടു എതിക്കുന്നു. ആദിയിൽ തങ്ങളോടു പ്രസംഗിക്കപ്പെട്ട വിശ്വാസം ഉത്സാഹപൂവ്വം സംരക്ഷിക്കുവാനും, പാഷണ്ഡികളെ സൂക്ഷിച്ചുകൊള്ളുവാനും അദ്ദേഹം വിശ്വാസികളോടു ഉപദേശിക്കയും ചെയ്യുന്നു. ഈ ലേഖനവും വി. പത്രോസിൻെറ രണ്ടാംലേഖനവും തമ്മിൽ വളരെ സാമ്യമുള്ളതിനാൽ ഈ ലേഖനത്തിൽനിന്നു വി. പത്രോസ് എടുത്തു എന്നു ചിലരും, പത്രോസിൻെറതിൽനിന്നു വി. യൂദാ എടുത്തു എന്നു വേറെ ചിലരും പറയുന്നുണ്ട്. വി. യൂദാ ഒരു പ്രത്യേക വ്യക്തിക്കൊ, സഭയ്ക്കോ, ജാതിക്കൊ ആയിട്ടല്ല, സവ്വസഭയ്ക്കുമായിട്ടാണു ഇതെഴുതീട്ടുള്ളത്. തൻമൂലം 'വി. യൂദായുടെ കാതോലികലേഖനം' എന്നു ഇതിനു സാമാന്യമായി പേർ പറയപ്പെടുവാൻ ഇടയായി.

**ആദിയിൽ തങ്ങളോടു പ്രസംഗിക്കപ്പെട്ട വിശ്വാസം ഉത്സാഹപൂവ്വം സംരക്ഷിക്കുവാനും, പാഷണ്ഡികളെ സൂക്ഷിച്ചുകൊള്ളുവാനും വി. യൂദാ ഉപദേശിക്കുന്നു.**

ഈശോമ്ശീഹായുടെ ദാസനും, യാക്കോബിൻെറ സഹോദരനുമായ യൂദാ, പിതാവായ ദൈവത്താൽ സ്നേഹിക്കപ്പെടുന്നവരും ഈശോമ്ശീഹായാൽ കാത്തുകൊള്ളപ്പെടുന്നവരുമായ വിളിക്കപ്പെട്ട ജാതികൾക്ക് (എഴുതുന്നത്):

൨. കരുണയും, സമാധാനവും, സ്നേഹവും നിങ്ങൾക്കു വദ്ധിക്കുമാറാകട്ടെ.

൩. എൻെറ പ്രിയപ്പെട്ടവരേ, നമ്മുടെ പൊതുവായ രക്ഷയെക്കുറിച്ചു നിങ്ങൾക്കു എഴുതുവാൻ ഞാൻ സവ്വപരിശ്രമവും ചെയ്തുകൊണ്ടിരിക്കവെ, വിശുദ്ധന്മാക്കു ഒരിക്കൽ കൈയേല്പിക്കപ്പെട്ടതായ വിശ്വാസത്തെപ്രതി നിങ്ങൾ പോരാട്ടം നടത്തണമെന്നു യാചിക്കുന്നതായി നിങ്ങൾക്കു എഴുതുവാൻ എനിക്കു ആവശ്യം നേരിട്ടിരിക്കുന്നു.

൪. ആദിമുതൽ, പണ്ടേതന്നെ, ഈ ശിക്ഷാവിധിക്കായി (പേരു) എ

ഴുതപ്പെട്ടിരിക്കുന്ന ചിലയാളുകൾ — നമ്മുടെ ദൈവത്തിൻെറ കൃപയെ അശുദ്ധിയിലേക്കു മാററുകയും, ഏകനാഥനായ ദൈവമായി നമ്മുടെ കത്താവായിരിക്കുന്ന ഈശോമ്ശീഹായെ നിഷേധിക്കയും ചെയ്യുന്ന ദുഷ്ടമനുഷ്യർ — പ്രവേശനം കൈവശപ്പെട്ടുത്തിയിരിക്കുന്നുവല്ലൊ.

൫. നിങ്ങളോ സകലവും ഒരിക്കൽ അറിഞ്ഞിരിക്കുന്നു. എങ്കിലും നിങ്ങളെ ഓർമ്മപ്പെടുത്തണമെന്നു ഞാൻ ഇച്ഛിക്കുന്നതെന്തെന്നാൽ: ദൈവം മെസ്രേൻദേശത്തുനിന്നു ജനത്തെ രക്ഷിച്ചപ്പോൾ വിശ്വസിക്കാതിരുന്നവരെ രണ്ടാമത്തേതായിട്ടു നശിപ്പിച്ചു. [സം. അ. ൧൪. വ. ൩൭.]

൬. തങ്ങളുടെ അധിപത്യം കാത്തുകൊള്ളാതെ, തങ്ങളുടെ വാസസ്ഥലം ഉപേക്ഷിച്ച ദൂതന്മാരെ വലിയദിവസത്തിലെ ശിക്ഷാവിധിക്കായി എന്നേക്കുമുള്ള ബന്ധനങ്ങളിൽ അന്ധകാരത്തിൻ കീഴിൽ സൂക്ഷിച്ചു. [൨. പത്രോ. അ. ൨. വ. ൪.]

൭. ഇതുപോലെതന്നെ ഇവരെ അനുകരിച്ചു വ്യഭിചരിക്കയും, അന്യജഡത്തിൻെറ പിന്നാലെ പോകയും ചെയ്തു സ്ദോമും, ആമോറായും, അവയ്ക്കു ചുററിലുമുള്ള പട്ടണങ്ങളും ദൃഷ്ടാന്തമാക്കിത്തീക്കപ്പെട്ടിട്ടു് നിത്യാഗ്നിക്കു കീഴിൽ വെക്കപ്പെട്ടിരിക്കുന്നു. [സൃ. അ. ൧൯. വ. ൨൪.]

൮. അപ്രകാരംതന്നെ നിദ്രാമയക്കം പിടിപെട്ടവരായ ഇവരും ജഡത്തെ അശുദ്ധമാക്കുകയും, കർത്തൃത്വത്തെ വകവെക്കാതിരിക്കുകയും, മഹത്വങ്ങളെ ദൂഷിക്കുകയും ചെയ്യുന്നു.

൯. മൂശെയുടെ ശരീരത്തെപ്പററി പിശാചുമായി തക്കിച്ചുസംസാരിച്ചിരുന്ന പ്രധാന മാലാകാ ആയ മിക്കായേലാകട്ടെ അവൻെറമേൽ ദൂഷണത്തിൻെറ ശിക്ഷാവിധി ഉച്ചരിക്കുവാൻ തുനിഞ്ഞില്ല, പിന്നെയൊ: കത്താവു നിന്നെ ശകാരിക്കട്ടെ എന്നു പറഞ്ഞു. [സ്കറി. അ. ൩. വ. ൨.]

൧൦. ഇവരോ തങ്ങൾ അറിയാതിരിക്കുന്നതിനെ ദൂഷിക്കുന്നു. മൃകമൃഗങ്ങളെപ്പോലെ സ്വഭാവത്താൽ തന്നെ ഗ്രഹിക്കുന്നവയാൽ വഷളാക്കപ്പെടുകയും ചെയ്യുന്നു.

൧൧. അവക്കു ഹാ! കഷ്ടം! എന്തെന്നാൽ അവർ കായേൻെറ വഴിയിൽ കൂടെ പോകയും, ബെൽആമിൻെറ വഞ്ചനയുടെ പിന്നാലെ പ്രതിഫലം മോഹിക്കയും, കോറ്ഹിൻെറ മത്സരത്തിൽ നശിക്കയുംചെയ്തു. [സൃ. അ. ൪. വ. ൮. — സം. അ. ൨൨. വ. ൨൩. — സം. അ. ൧൬. വ. ൩൨.]

൧൨. ഇവർ തങ്ങളുടെ വിശ്രമങ്ങളിലെ പാറകളും, ഭയംകൂടാതെ തങ്ങളെത്തന്നെ പോഷിപ്പിച്ചുകൊണ്ടു് ഉല്ലസിക്കുന്നവരും, കാററുകൾ കൊണ്ടു ചിതറുന്ന മഴയില്ലാത്ത മേഘങ്ങളും, കായ് നിലച്ച ഫലങ്ങൾ ഇല്ലാതെ ആയിരിക്കുന്നവയും വീണ്ടും ചത്തു വേരു പറിഞ്ഞവയുമായ വൃക്ഷങ്ങളും, (൧൩) [൨. പത്രോ. അ. ൨. വ. ൧൭.]

൧൩. തങ്ങളുടെ നുരകൊണ്ടു സ്വന്ത ലജ്ജ കാണിക്കുന്ന ശക്തിയുള്ള കടൽത്തിരയും, ഏതുകൾക്കായി എന്നേക്കുമുള്ള കൂരിരുട്ടു സൂക്ഷിക്കപ്പെട്ടിരിക്കുന്നുവോ വഴിതെററിപ്പോകുന്ന ആ നക്ഷത്രങ്ങളും (൧൨) «ആകുന്നു».

൧൪. ആദംമുതൽ ഏഴാമനായ ഹ്നോക്ക് ആകട്ടെ ഇവരെക്കുറിച്ചു (ഇങ്ങനെ) പ്രവചിച്ചു: അവൻ പറയുന്നു: (൧൫) [വെളി. അ. ൧. വ. ൭.]

൧൫. സകലരേകുറിച്ചും ന്യായവിധി ചെയ്യുവാനും, അധമ്മമായി

ചെയ്തിട്ടുള്ള സകല ദുഷ്പ്രവൃത്തികളെക്കുറിച്ചും, ദുഷ്ടന്മാരായ പാപികൾ തനിക്കു വിരോധമായി സംസാരിച്ചിട്ടുള്ള കഠിനവാക്കുകളൊക്കെയെയുംകുറിച്ചും സകല ദുഷ്കമ്മികളെയും കുററപ്പെടുത്തുവാനുമായി (൧൪) «വിശുദ്ധന്മാരുടെ പതിനായിരങ്ങളോടുകൂടി കത്താവു് ഇതാ! വന്നിരിക്കുന്നു».

൧൬. തങ്ങളുടെ ദുരാശകൾക്കനുസരണമായി വ്യാപരിക്കയും, തങ്ങളുടെ വായ് ഭയങ്കരകാര്യങ്ങൾ സംസാരിക്കയും, ലാഭങ്ങളെക്കുറിച്ചു ആളുകളെ സ്തുതിക്കയും ചെയ്യുമ്പോൾ തന്നെ സകലകാര്യങ്ങളിലും പിറുപിറുക്കയും കുററം പറകയും ചെയ്യുന്നവർ ഇവരാകുന്നു. [സങ്കി. ൧൭. വ. ൧൦.]

൧൭. നിങ്ങളോ, എന്റെ പ്രിയപ്പെട്ടവരേ, നമ്മുടെ കത്താവായ ഈശോമ്ശിഹായുടെ ശ്ലീഹന്മാരാൽ മുമ്പു നിങ്ങളോടു പറയപ്പെട്ട വാക്കുകൾ ഓമ്മിക്കുവിൻ. [൧. തിമാ. അ. ൪. വ. ൧: ൨. തിമാ. അ. ൩. വ ൧: ൨. പത്രോ. അ. ൩. വ. ൩.]

൧൮. തങ്ങളുടെ ദുരാഗ്രഹങ്ങൾക്കൊത്തവണ്ണം ദുഷ്ടതകളുടെ പിന്നാലെ പോകുന്ന പരിഹാസികൾ സമയങ്ങളുടെ അവസാനത്തിൽ ഉണ്ടാകുമെന്നു അവർ നിങ്ങളോടു പറഞ്ഞിരുന്നുവല്ലോ.

൧൯. ഇവർ വേർതിരിവു് ഉണ്ടാക്കുന്നവരും, മൃഗതുല്യന്മാരും, ആത്മാവില്ലാത്തവരുമാകുന്നു.

൨൦. നിങ്ങളോ, എന്റെ പ്രിയപ്പെട്ടവരേ, പരിശുദ്ധാത്മാവിൽ പ്രാത്ഥിച്ചുകൊണ്ടു നിങ്ങളുടെ വിശുദ്ധവിശ്വാസത്തിൽ വീണ്ടും ആത്മികവദ്ധനം പ്രാപിക്കുവിൻ.

൨൧. നിത്യജീവിതത്തിനായി നമ്മുടെ കത്താവായ ഈശോമ്ശിഹായുടെ കരുണയെ പ്രതീക്ഷിച്ചുകൊണ്ടു ദൈവസ്നേഹത്തിൽ നിങ്ങളെത്തന്നെ കാത്തുകൊൾവിൻ.

൨൨. ശിക്ഷാവിധി ഏററിരിക്കുന്നവരെ ശകാരിക്കുവിൻ.

൨൩. ചിലരെ തീയിൽനിന്നു വലിച്ചെടുത്തു രക്ഷിക്കുവിൻ. ചിലരോടു്, ജഡംകൊണ്ടു കറപെട്ട വസ്ത്രത്തെ ദ്വേഷിച്ചുകൊണ്ടുതന്നെയും, ഭയത്തോടുകൂടി കരുണചെയ്യുവിൻ.

൨൪, ൨൫. നിങ്ങളെ വീഴ്ചയില്ലാത്തവരായി കാത്തുകൊള്ളുവാനും, കളങ്കമില്ലാതെ സന്തോഷത്തോടുകൂടി തന്റെ മഹത്വത്തിന്റെ മുമ്പാകെ നിങ്ങളെ നിറുത്തുവാനും കഴിയുന്നവനായി, നമ്മുടെ രക്ഷകനായിരിക്കുന്ന ഏകദൈവത്തിനു നമ്മുടെ കത്താവായ ഈശോമ്ശിഹാമൂലം സവ്വകാലത്തിനു മുമ്പും, ഇപ്പോഴും, സവ്വകാലത്തും സ്തുതിയും, അധികാരവും, ബഹുമാനവും, മഹത്വവും (ഉണ്ടായിരിക്കട്ടെ). ആമേൻ.

## വ്യാഖ്യാനം.

൪. "ഈ ശിക്ഷാവിധി": ജഡമോഹികൾ, ദൈവദൂഷകന്മാർ എന്നിങ്ങനെ താഴെ ഞാൻ ഇവരെക്കുറിച്ചു ചെയ്യാൻപോകുന്ന വിധി.— "ദൈവത്തിന്റെ കൃപയെ അശുദ്ധിയിലേക്കു മാററുക": പരിപാവനമായ സുവിശേഷസ്വാതന്ത്ര്യത്തെ ദുർവ്യാഖ്യാനംകൊണ്ടു ജഡികവും, ഉപജീവനമാഗ്ഗവും, വിഷയസുഖഹേതുവുമാക്കിത്തീക്കുക.

൫. "ദൈവം": ഗ്രീ., അറ. പ്രതികളിൽ 'കത്താവു്' എന്നും, ല., ക്രശ. പ്രതികളിൽ 'ഈശോ' എന്നുമാണു കാണുന്നതു്. ചില ഗ്രീക്കുപ്രതികളിൽതന്നെ 'ദൈവം'

എന്ന പദവും ചേർത്തിട്ടുണ്ട്. ഈശോ മനുഷ്യനായിട്ടല്ല, അവതാരത്തിനുമുമ്പ ദൈവമായിട്ട എന്നാണ ഇവിടെ ഗ്രഹിക്കേണ്ടത്. 'ഈശോമ്ശിഹാ ഇന്നലെയും ഇന്നും എന്നും ഒരുവൻതന്നെയാകുന്നു' എന്ന വി. പൌലോസ് (എബ്ര. അ. ൧൩. വ. ൮) പറഞ്ഞിട്ടുണ്ടല്ലൊ. – "രണ്ടാമത്തേതായിട്ട": പിന്നീട എന്നുമാത്രമേ ഗ്രഹിക്കേണ്ടതുള്ളു. ആദ്യം മെസ്രേനിൽനിന്ന രക്ഷിച്ചു, പിന്നീട നശിപ്പിച്ചു.

൬. "ആധിപത്യം": സൃഷ്ടിക്കപ്പെട്ടപ്പോൾ തങ്ങൾക്കുണ്ടായിരുന്ന ശ്രേഷ്ഠമായ അവസ്ഥ. – "എന്നേക്കുമുള്ള ബന്ധനങ്ങളിൽ": ഗ്രീ., ല., അറ. പ്രതികളിലും 'എന്നേക്കുമുള്ള' എന്ന തന്നെ. ക്രുശ.ൽ 'ബന്ധിക്കപ്പെട്ട' എന്നുമാത്രമേയുള്ളു. അന്തിയോക്കിയാ സുറിയാനിയിൽ 'അജ്ഞാതമായ ബന്ധനങ്ങളിൽ' എന്നാണ തർജ്ജമ.

൭. "അന്യജഡത്തിന്റെ പിന്നാലെ പോക": വിവാഹധൎമ്മം വിട്ടുള്ള ജഡികസുഖങ്ങളെ അനുഭവിക്കുക. – "ദൃഷ്ടാന്തമാക്കിത്തീൎക്കപ്പെട്ടിട്ട": ശിക്ഷയുടെ മാതൃകയായി സ്ഥാപിക്കപ്പെട്ടിട്ട.

൮. "നിദ്രാമയക്കം പിടിപെട്ടവരായ": ഗ്രീക്കിലും ഇങ്ങനെതന്നെ. ല.ൽ ഈ ഭാഗം ഇല്ല. അറ.ൽ 'ഉറക്കസമയത്തു മാറിപ്പോയിട്ട' എന്നും, ക്രുശ.ൽ 'ഉറക്കത്തിൽ' എന്നുമാണ വിവൎത്തനം. – "ഇവർ": അക്കാലത്തെ പാഷണ്ഡികൾ. – "ജഡത്തെ അശുദ്ധമാക്കുക": ക്രമവിരുദ്ധമായ വിഷയസുഖാനുഭവങ്ങളാൽ മലിനപ്പെടുത്തുക. – "മഹത്വങ്ങളെ ദൂഷിക്കുക": ദൈവരെതയും ദൈവത്തിൽനിന്ന അധികാരം സിദ്ധിച്ചിരിക്കുന്നവരെയുംകുറിച്ചു ദുഷ്യഭാഷണം ചെയ്യുക.

൯. "മൂശെയുടെ ശരീരത്തെപ്പറ്റി പിശാചുമായി തൎക്കിച്ചു": ഈ വാക്യത്തിൽ പറയുന്ന സംഗതി വി. ഗ്രന്ഥത്തിൽ വേറൊരിടത്തും പ്രസ്താവിക്കപ്പെട്ടിട്ടില്ല. ഇതു വെളിപാടുമൂലമൊ പാരമ്പൎയ്യംമൂലമൊ യൂദായിക്കു സിദ്ധിച്ചതാണ. 'യാനേസും യംബ്രേസും' മൂശെക്കു വിരോധമായിനിന്ന എന്ന ൨. തിമാ. അ. ൩. വ. ൮-ൽ വി. പൌലോസ് പറയുന്നുണ്ടല്ലൊ. എന്നാൽ മൂശെ അവരുടെ പേരുകൾ പറഞ്ഞിട്ടില്ല. യഹൂദജനം വിഗ്രഹാരാധനയിലേക്കു ചാച്ചിലുള്ളവരും മൂശെ അവരുടെ സൎവ്വബഹുമാനങ്ങളെയും അൎഹിച്ചിരുന്നയാളുമായിരുന്നല്ലൊ. മൂശെയുടെ ശരീരം യഹൂദന്മാരാൽ ആരാധിക്കപ്പെടേണ്ടതിനായി അതിനു തക്ക സ്ഥലത്തു സംസ്കരിക്കണമെന്ന പിശാചു വാദിക്കയും അതിനായി യത്നിക്കയും ചെയ്തു എന്നും, അതായിരുന്നു വാക്യത്തിൽ പറയുന്ന തൎക്കത്തിന്റെ കാരണമെന്നുമാണ കരുതപ്പെടുന്നത്. മൂശെയെ സംസ്കരിച്ചതു ദൈവദൂതന്മാരാണ. അവന്റെ ശവക്കുഴി ഒരു മനുഷ്യനും അറിഞ്ഞിട്ടില്ല എന്ന ആവൎത്ത. അ. ൩൪. വ. ൬ (വാക്യവും വ്യാഖ്യാനവും നോക്കുക.) കാണുന്നുമുണ്ട്.

൧൦. "മൂകമൃഗങ്ങളെപ്പോലെ . . . വഷളാക്കപ്പെടുകയും ചെയ്യുന്നു": വിശേഷബുദ്ധിയില്ലാത്ത നായ്, പന്നി മുതലായ മൃഗങ്ങൾ പ്രകൃത്യാതന്നെ അറിയുന്ന ഭക്ഷണം, മൈഥുനം ആദിയായ ജഡികകാൎയ്യങ്ങൾ ഇവരും അറികയും അവയിലെ അമിതത്വംകൊണ്ടു തങ്ങളെത്തന്നെ നശിപ്പിക്കയും ചെയ്യുന്നു.

൧൧. "വഴിയിൽക്കൂടെപോകയും": പാഷണ്ഡികൾ സഹോദരങ്ങളെ ആത്മികമായി നിഗ്രഹിച്ചുകൊണ്ടു കായേന്റെയും, സ്വകാൎയ്യലാഭത്തിനായി ദൈവജനങ്ങളുടെ മുമ്പിൽ വിഘ്നം വരുത്തിക്കൊണ്ടു ബെൾആമിന്റെയും, ദൈവത്താൽ നിയുക്തരായിരിക്കുന്ന സഭാഭരണകൎത്താക്കളോടു മത്സരിച്ചുകൊണ്ടു കോറ്ഹിന്റെയും വഴിയേ പോകുന്നു.

൧൨. "തങ്ങളുടെ വിശ്രമങ്ങളിലെ പാറകളും": എക്കുമേനിയസ് (Oecumenius) മുതലായി പലരും ഇങ്ങനെതന്നെ തർജ്ജമ ചെയ്യുന്നു. ഗ്രീ., ല. പ്രതികളിൽ 'നിങ്ങളുടെ (ഗ്രീ) – തങ്ങളുടെ (ല) വിരുന്നുകളിൽ കളങ്കവും' എന്നും, അറ.ൽ 'അടക്കമില്ലാത്തവരായ തങ്ങളുടെ ഇഷ്ടകളെ വിരുന്നുകളിൽവെച്ചു തങ്ങളോടുകൂടി ശയിക്കുവാൻ

ഇടയാകുന്നവർ' എന്നും, ക്രുശ.ൽ 'തങ്ങളുടെ പാപകൃത്യങ്ങളെ നിർവ്വഹിച്ചുംകൊണ്ടു നിങ്ങളെ സ്നേഹിക്കയും തങ്ങളുടെ ദുരാശകൾക്കനുസരണമായി വ്യാപരിക്കയും ചെയ്യുന്നവർ' എന്നും, അന്തി. സുറി.ൽ 'തങ്ങളുടെ വിശ്രമങ്ങളിൽ കറപററിയവർ' എന്നുമാണു കാണുന്നതു്. നിങ്ങളോടുകൂടി അവർ കഴിക്കുന്ന വിരുന്നുകൾ നിങ്ങളുടേതെന്നും അവരുടേതെന്നും പറയാവുന്നതാണല്ലൊ. ഇങ്ങനെ വിശ്രമാവസരങ്ങളിൽ കഴിക്കുന്ന വിരുന്നുകളിൽ അവർ ഒരു കളങ്കവും, നിങ്ങൾ കാൽതട്ടിവീഴുന്നതിനുള്ള ഒരു തടങ്ങൽ പാറയുമാണു്. അതെങ്ങനെയെന്നു അറ., ക്രുശ. പ്രതികൾ വ്യക്തമാക്കുന്നുണ്ടല്ലൊ. — "കായ് നിലച്ച ഫലങ്ങൾ ഇല്ലാതെയായിരിക്കുന്ന . . . വൃക്ഷങ്ങൾ": ഗ്രീ., ക്രുശ. പ്രതികളിൽ 'ഉണങ്ങിയ വൃക്ഷങ്ങൾ' എന്നും, ല., അറ. പ്രതികളിൽ 'ശരൽകാലവൃക്ഷങ്ങൾ (ശരൽകാലം അവസാനിക്കുമ്പോൾ തളിക്കുകയും തളിരുകൾ ഹേമന്തകാലത്തു നഷ്ടമായി ഫലങ്ങളില്ലാത്തവയായിത്തീരുകയും ചെയ്യുന്ന വൃക്ഷങ്ങൾ) എന്നുമാണു കാണുന്നതു്. ഏതുതന്നെയായാലും ഫലശൂന്യമായ എന്നു താല്പര്യം. 'കായ് നിലച്ച ഫലങ്ങൾ ഇല്ലാതെയായിരിക്കുന്ന' എന്നു സുറി. ൽ കാണുന്നതിൽനിന്നു മുമ്പു കത്തോലിക്കാ വിശ്വാസത്തിൽ സ്ഥിതിചെയ്തിരുന്നപ്പോൾ ഫലം പുറപ്പെടുവിച്ചിരുന്നു എന്നും അതിൽനിന്നുള്ള വേർപാടുമൂലം ഇപ്പോൾ ഫലം നിലച്ചുപോകയും നിഷ്ഫലമായിത്തീരുകയും ചെയ്തിരിക്കുന്നു എന്നുംകൂടി അർത്ഥം സ്ഫുരിക്കുന്നുണ്ടു്. — "വീണ്ടും ചത്തു": ഉണങ്ങിപ്പോയതാണു ആദ്യചാവു്, തുടർന്നുകാണുന്നതുപോലെ വേരു പറിഞ്ഞതു രണ്ടാമത്തേതും. പൂർണ്ണമായി ചത്തു എന്നും അർത്ഥം ജനിക്കാം. രണ്ടു അഥവാ മൂന്നു പ്രാവശ്യം ഭാഗ്യവാന്മാർ (bis terque beati) എന്നു വി. ഗ്രന്ഥങ്ങളിൽ പ്രയോഗമുള്ളതാണു്.

൧൩. "നുരകൊണ്ടു സ്വന്ത ലജ്ജ കാണിക്കുന്ന . . . കടൽത്തിര": തിരമാലകൾ പാറകളിലും, കരയിലും, തമ്മിൽ തമ്മിലും ഊക്കോടെ അടിച്ചുടഞ്ഞു തങ്ങളുടെ ഗാംഭീര്യം നശിച്ചതിലുള്ള കോപവും ലജ്ജയും പല്ലിളിച്ചു കാണിക്കുന്നതുപോലെ നുരകൾകൊണ്ടു പ്രത്യക്ഷമാക്കുന്നു. ഇങ്ങനെതന്നെ പാഷണ്ഡമതങ്ങളും സഭയിന്മേലും തമ്മിൽ തമ്മിലും കൂട്ടിമുട്ടി ഉടഞ്ഞുപോകയും തങ്ങളുടെ പരാജയവും തന്മൂലമുണ്ടാകുന്ന ലജ്ജയും, അപവാദം, കൊള്ളിവെക്കൽ, കൊള്ള, കൊല, ദൈവദൂഷണം ഇങ്ങനെയുള്ള നുരകൊണ്ടു പ്രത്യക്ഷീഭവിപ്പിക്കയും ചെയ്യുന്നു. ഈ നുര പലപ്പോഴും വിഷയവിഷയകമായിട്ടാണു വെളിപ്പെടാറുള്ളതു്.

൧൪. "പ്രവചിച്ചു": ഈ പ്രവചനം ദൈവാത്മാവുമൂലമൊ, പാരമ്പര്യംകൊണ്ടൊ, ഇപ്പോൾ നഷ്ടമായിപ്പോയിരിക്കുന്ന ഏതെങ്കിലും പുസ്തകംകൊണ്ടൊ ആണു അറിഞ്ഞിട്ടുള്ളതു്.

൧൯. "വേർതിരിവു് ഉണ്ടാക്കുന്നവർ": ഗ്രീ., ല. പ്രതികളിൽ 'പിരിഞ്ഞുപോകുന്നവർ' എന്നു കാണുന്നു. ഇവർ സഭയിൽ വേർതിരിവുണ്ടാക്കുകയും സ്വയം സഭയിൽനിന്നു പിരിഞ്ഞുപോകുകയും ചെയ്യുന്നു. — "ആത്മാവില്ലാത്തവർ": ക്രുശ.ൽ 'പരിശുദ്ധാത്മാവു് ഇല്ലാത്തവർ' എന്നാണു തർജ്ജമ. മററു പ്രതികളും 'പരിശുദ്ധാത്മാവു്' എന്നുതന്നെ ഗ്രഹിക്കുന്നു എന്നു ലിപിഭേദംകൊണ്ടു അനുമാനിക്കാം.

൨൨, ൨൩. വിവിധപ്രതികൾതമ്മിൽ ഈ വാക്യങ്ങളിൽ കാര്യത്തെ സ്പർശിക്കാത്ത ചില നിസ്സാരവ്യത്യാസങ്ങൾ കാണുന്നുണ്ടു്. അന്തി. സുറി. യിൽ വ. ൨൨. ഇല്ല, വ. ൨൩-ൻെറ ആദ്യഭാഗം വ. ൨൨ ആയി ചേർത്തിരിക്കുന്നു. ല., കൽദായസുറിയാനി, ക്രുശ. പ്രതികളിൽ മൂന്നുവിധം ജനങ്ങളുടെ കാര്യമാണു ഈ വാക്യങ്ങളിൽ പറയുന്നതു്. എന്നാൽ ഗ്രീ., അറ. പ്രതികളിൽ രണ്ടുവിധക്കാരെക്കുറിച്ചും, അന്തിയോക്കിയാസുറിയാനിയിൽ ഒരുവിധക്കാരെക്കുറിച്ചു മാത്രവുമേ പ്രതിപാദിക്കപ്പെടുന്നുള്ളു. അയൽക്കാരെ രക്ഷിക്കുവാൻ ചെയ്യുന്ന ശ്രമത്തെ സംബന്ധിച്ചുള്ള ഉപദേശമാണു

ഈ വാക്യങ്ങളിലെ കാര്യം. ഇടപെടേണ്ടിവരുന്ന മൂന്നുവിധക്കാർ താഴെ കാണുന്നവരാണ്. ൧. "ശിക്ഷാവിധി ഏററിരിക്കുന്നവർ": തങ്ങളുടെ പാപത്തിലും തെററിലും നിഷ്കർഷാപൂർവ്വം നിലകൊള്ളുന്നവരാണ് ഇവർ. കാര്യത്തിൻെറ തെളിവുകൊണ്ടും, തങ്ങൾ മതഭേദകന്മാരും പാഷണ്ഡികളുമാണെന്നു അവർക്കുതന്നെയുള്ള ആത്മബോധംകൊണ്ടും, തെത്തോ. അ. ൩. വ. ൧൧-ൽ വി. പൌലോസ് പറഞ്ഞിരിക്കുന്നതുപോലെ, ഇവർ പണ്ടേതന്നെ ശിക്ഷാവിധി ഏററിരിക്കുന്നവരാണ്. ഇവരുടെ തെററു ജനങ്ങൾക്കു പ്രത്യക്ഷപ്പെട്ടിട്ട് അവർ ആ തെററിൽ ചെന്നു ചാടാതിരിക്കേണ്ടതിനും ഇവരെ വിട്ടൊഴിഞ്ഞു നടക്കേണ്ടതിനുമായി ഇവരെ ശകാരിക്കുകയും, കുററപ്പെടുത്തുകയും, നിവൃത്തിയുള്ളപക്ഷം തെററു ബോധപ്പെടുത്തികൊടുക്കുകയും ചെയ്യണം. ൨. "ചിലരെ തീയിൽനിന്നു വലിച്ചെടുത്തു രക്ഷിക്കുവിൻ": മററു ചിലരെ അഗ്നിയിൽനിന്നു വലിച്ചെടുക്കുന്നു എന്ന മട്ടിൽ അവർ ഉൾപ്പെട്ടിരിക്കുന്ന നാശത്തിൽനിന്നു രക്ഷിക്കുവാൻ നോക്കണം. ൩. "ചിലരോട് . . . കരുണചെയ്യുവിൻ": അജ്ഞതയും ബലക്ഷയവുംമൂലം പാഷണ്ഡികളുടെ വലയിലേക്കു ആകർഷിക്കപ്പെടുന്ന വേറെ ചിലരോടു വളരെ ഭയത്തോടും അനുകമ്പയോടുംകൂടി വർത്തിക്കണം. ആത്മശരീരങ്ങളെ മലിനീഭവിപ്പിക്കുന്നതായി അവരുടെ ജഡമോഹപരമായ ദുർവൃത്തിയെന്ന പങ്കിലമായിരിക്കുന്ന ശരീരവസ്ത്രത്തെ ദ്വേഷിച്ചുകൊണ്ടും ദ്വേഷിക്കുവാൻ അന്യന്മാരോടു ഉപദേശിച്ചുകൊണ്ടും സഹതാപത്തോടും ദയയോടും ശാന്തതയോടുംകൂടി അവരോടു പെരുമാറണം.

---

# വി. യോഹന്നാനുണ്ടായ

## വെളിപാട്.

൧. വിശുദ്ധഗ്രന്ഥങ്ങളിൽ അവസാനത്തേതിന് 'ഗെലിയാനാ' എന്നാണു സുറിയാനിയിൽ പേർപറയുന്നത്. ഗ്ലാ (ܓܠܐ) വെളിപ്പെടുത്തി എന്ന ക്രിയാപദത്തിൽനിന്നാണു ഗെലിയാനാ (ܓܠܝܢܐ) വെളിപാട് എന്ന നാമത്തിൻെറ ഉല്പത്തി. ലത്തീൻ തുടങ്ങിയ പാശ്ചാത്യഭാഷകളിൽ അപ്പോക്കലിപ്സ് (Apocalypse) എന്നു ഈ ഗ്രന്ഥത്തിനു പേർ പറഞ്ഞുവരുന്നു. 'അപ്പോക്കലിപ്സ്' എന്ന പദം ഗ്രീക്കാണ്. ആ ഭാഷയിലും 'വെളിപ്പെടുത്തുക' എന്നർത്ഥമുള്ള ഒരു ക്രിയയിൽ നിന്നാണ് ഈ പേർ ഉത്ഭവിച്ചിട്ടുള്ളത്.

൨. നമ്മുടെ കർത്താവിൻെറ പ്രേമശിഷ്യനായ വി. യോഹന്നാനാണു ഈ ഗ്രന്ഥത്തിൻെറ കർത്താവ്. അദ്ദേഹം ദൊമീഷ്യൻചക്രവർത്തിയാൽ ഈജിയൻ (Egean) സമുദ്രത്തിലുള്ള പാത്തേമോസ് (Patmos) ദ്വീപിലേക്ക് ക്രീ. അ. ൯൬-ൽ നാടുകടത്തപ്പെട്ടിരിക്കയിൽ അവിടെവെച്ച് ഗ്രീക്കുഭാഷയിൽ ഈ ഗ്രന്ഥം എഴുതി.

൩. ഈ ഗ്രന്ഥത്തിൽ പ്രതിപാദിക്കപ്പെടുന്ന സംഗതി കാത്തൊലിക്ക് എൻസൈക്ലൊപ്പേദിയായിൽനിന്നു സംക്ഷേപിച്ചു താഴെ കാണിക്കാം: ൧) ആദ്യത്തെ ൩ അദ്ധ്യായങ്ങളിൽ: അപ്പെസോസ് (Ephesus), സ്മൊർനാ (Smyrna), പർഗാമൊസ് (Pergamum), തെയൊത്തിറാ (Thyatira), സർദീസ് (Sardis), ഫിൽഡൽഫിയാ (Philadelphia), ലാവോദീക്കിയാ (Laodicea) എന്ന ആസിയായിലെ ഏഴു പള്ളികൾക്കുള്ള ലേഖനങ്ങൾ. വിശ്വാസത്തിൽ സ്ഥിരതയോടിരിക്കുവാനും, വ്യാജപ്രവാചകന്മാരെ സൂക്ഷിച്ചുകൊള്ളുവാനും, വ്യഭിചാരത്തിൽനിന്നും വിഗ്രഹങ്ങൾക്കു പൂജിക്കപ്പെട്ട ഭക്ഷണപദാൎത്ഥങ്ങളിൽനിന്നും അകന്നിരിക്കുവാനുമുള്ള ഉപദേശങ്ങളാണു ഈ ലേഖനങ്ങളുടെ സാരം.— ൨) ൪ മുതൽ ൨൨ വരെ അദ്ധ്യായങ്ങളിൽ: ഏഴു മുദ്രകളുടെ പുസ്തകം. ക്രോവകളിന്മേൽ ദൈവം ഇരിക്കുന്നതായ ദൎശനം. ദൈവസിംഹാസനത്തിനു ചുറ്റും ൨൪ വൃദ്ധന്മാർ. ഏഴുമുദ്രവെച്ച പുസ്തകം ദൈവത്തിന്റെ വലത്തുകൈയിൽ. ക്രോവകളുടെയും വൃദ്ധന്മാരുടെയുംമദ്ധ്യെ, കൊല്ലപ്പെട്ട ഒരു കുഞ്ഞാട്ട്. മുദ്രപൊട്ടിക്കുവാൻ സ്വൎഗ്ഗഭൂമികളിൽ ആരും ഇല്ലായ്കയാൽ ദൎശകന്റെ വിലാപം. സ്വന്തരക്തത്താൽ രക്ഷ നേടിയ കുഞ്ഞാട്ട് അതിനു ശക്തനെന്നറിഞ്ഞു അദ്ദേഹത്തിനുണ്ടായ ആശ്വാസം.— ഏഴുമുദ്രകളും വിശുദ്ധന്മാരുടെ സംഖ്യയും. ആദ്യത്തെ നാലുമുദ്രകൾ പൊട്ടിച്ചപ്പോൾ പുറപ്പെട്ട വെളുത്തതും, കറുത്തതും, ചുവന്നതും, വിളറിയതുമായ നാലുകുതിരകൾ. ൫-ാംമുദ്ര പൊട്ടിച്ചപ്പോൾ പ്രത്യക്ഷരായ കൊല്ലപ്പെട്ടുപോയിരുന്ന രക്തസാക്ഷികളും അവസാനവിജയത്തിനായുള്ള അവരുടെ പ്രാൎത്ഥനയും. ൬-ാമത്തേതു പൊട്ടിച്ചപ്പോൾ മഹിമക്കായി മുൻകൂട്ടി നിശ്ചയിക്കപ്പെട്ടവരെ എണ്ണുന്നതും അടയാളപ്പെടുത്തുന്നതും. ഓരോഗോത്രത്തിൽനിന്നും ൧൨,൦൦൦ ആയി ൧൪൪,൦൦൦ യഹൂദന്മാർ, വിവിധജാതിക്കാരും ഭാഷക്കാരുമായ ജനങ്ങളിൽനിന്നു തിരഞ്ഞെടുക്കപ്പെട്ട സംഖ്യാതീതമായ ഒരുഗണം ഇങ്ങനെ ൨ ഇനങ്ങളായി ദൎശകൻ അവരെ കാണുന്നു. അരമണികഴിഞ്ഞു ൭-ാം മുദ്രപൊട്ടിക്കുന്നു. ഓരോകാഹളത്തോടുകൂടി ൭ ദൂതന്മാർ കാണപ്പെടുന്നു. ആദ്യത്തെ ൪ കാഹളങ്ങൾ ധ്വനിക്കവെ പ്രകൃതിഭൂതങ്ങളിൽ ഒരുഭാഗം നശിക്കുന്നു. ഭൂമിയുടെയും വൃക്ഷങ്ങളുടെയും പുല്ലുകളുടെയും മൂന്നിലൊന്നു ഉണങ്ങിപ്പോകുന്നു. കടലിന്റെ മൂന്നിലൊന്നു രക്തമാകുന്നു. നദികളുടെ മൂന്നിലൊരുഭാഗം വമനേച്ഛ ജനിപ്പിക്കുന്നതും അരുചിയുള്ളതുമായ ജലം (water of wormwood) ആയി പകരുന്നു. സൂൎയ്യചന്ദ്രനക്ഷത്രങ്ങളിൽ മൂന്നിലൊരുഭാഗം അന്ധകാരമയമാകുന്നു. പകലിന്റെ മൂന്നിലൊന്നു ഇരുണ്ടുപോകുന്നു.— ൫-ാം കാഹളം ധ്വനിച്ചപ്പോൾ ആഴത്തിൽനിന്നു വെട്ടുകിളികൾ കയറിവരുന്നു. അവരുടെ ജോലി ൫ മാസത്തേക്കു മനുഷ്യരെ ഉപദ്രവിക്കുന്നതുതന്നെ. പുല്ലുതൊടുവാൻപോലും അവൎക്കു അനുവദിക്കപ്പെട്ടിരുന്നില്ല. അവയുടെ ആകൃതിവൎണ്ണന. ആഴത്തിലെ ദൂതനായ അബദൊ (ܐܒܕܘܢ) എന്നുവെച്ചാൽ നാശകൻ അവരുടെ മേലാവ്.— ൬-ാമത്തെ കാഹളധ്വനിയാൽ, ഫ്രാസ്നദീ (Euphrates) തീരത്തിൽ ബദ്ധരായിരുന്ന ൪ ദൂതന്മാർ സ്വതന്ത്രരായി കുതിരപ്പട്ടാളത്തെ കൂട്ടിക്കൊ

ണ്ടു വരുന്നു. കുതിരകളുടെ വായിൽനിന്നു പുറപ്പെടുന്ന തീയാലും സർപ്പതുല്യമായ വാലുകളാലും മനുഷ്യരിൽ മൂന്നിലൊരുഭാഗം കൊല്ലപ്പെടുന്നു. ഇതിനുശേഷം ൨ വ്യതിയാനങ്ങളുണ്ടു്: (൧) കടലിലും കരയിലുംകൂടി നില്ക്കുന്ന ഒരു മനുഷ്യൻ ൭-ാം കാഹളത്തിനുശേഷം രഹസ്യം പൂർത്തിയാകുമെന്നു് സത്യം ചെയ്തുപറയുന്നു. അവൻ ഒരു ചെറിയ പുസ്തകം ദർശകനുകൊടുക്കുന്നു. അതു തിന്നുകയിൽ മധുരരസവും, വിഴുങ്ങിക്കഴിഞ്ഞിട്ടു കൈപ്പും ദർശകനു അനുഭവപ്പെടുന്നു.— (൨) ദേവാലയത്തിന്റെ മണ്ഡപം പുറജാതികളാൽ അശുദ്ധമാക്കപ്പെടുന്നു. ഇതു ൩½ വത്സരത്തേക്കു നിലനില്ക്കുന്നു. ഇതിനിടക്കു ൨ സാക്ഷികൾ ഓറെല്ലെത്തു പ്രസംഗിക്കുവാൻ അയയ്ക്കപ്പെട്ടിട്ടു പ്രസംഗാവസാനത്തിൽ മൃഗങ്ങളാൽ കൊല്ലപ്പെടുകയും ൩½ ദിവസ (വത്സര) ങ്ങളുടെ ശേഷം ഉയിർപ്പിക്കപ്പെടുകയും ചെയ്യുന്നു.— ൭-ാം കാഹളം ധ്വനിക്കുന്നു, ജാതികൾ വിധിക്കപ്പെടുകയും മ്ശിഹായുടെ രാജ്യം സ്ഥാപിതമാകയും ചെയ്യുന്നു. — ൩) ദൈവികനാടകം: ൧-ാം അങ്കം (act): കുഞ്ഞാടും സ്ത്രീയും അവളുടെ സന്തതിയും. ഇവക്കെതിരായി സർപ്പം, കടലിൽനിന്നുള്ള മൃഗവും കരയിൽ നിന്നുള്ള മൃഗവും. സ്ത്രീ സ്വർഗ്ഗീയമഹിമാലംകൃത. ൧൨ നക്ഷത്രങ്ങളുടെ മകുടം അവളുടെ തലയിൽ. അവൾ സൂര്യനെ ധരിച്ചിരിക്കുന്നു. ചന്ദ്രൻ അവളുടെ പാദത്തിനുകീഴ്. അവൾ കഠിനമായ (പ്രസവ) വേദന സഹിക്കുന്നു. അവളുടെ ആദ്യജാതൻ സകലജാതികളെയും ഭരിക്കുവാൻ നിയുക്തൻ. അവളേയും സന്തതിയേയും കൊല്ലുവാൻ നോക്കുന്നസർപ്പം ൩½ വത്സരകാലം അവരെ പീഡിപ്പിക്കുന്നു. അവനെ സ്വർഗ്ഗത്തിൽനിന്നു തള്ളിക്കളയുകയിൽ നക്ഷത്രങ്ങളിൽ മൂന്നിലൊരുഭാഗത്തെ അവൻ വാലുകൊണ്ടു വലിച്ചുകൊണ്ടുപോകുന്നു. കടലിൽനിന്നുള്ള മൃഗത്തിനു ദൈവദൂഷണങ്ങളാൽ സർവ്വാങ്കിതങ്ങളായ ൭ തലകളും ൧൦ കൊമ്പുകളും. മൃഗത്തിന്റെ ആകൃതിവൎണ്ണന. സർപ്പം ഈ മൃഗത്തിനു പൂർണ്ണാധികാരം നൽകുന്നു. തൻമൂലം കുഞ്ഞാടിന്റെ പുസ്തകത്തിൽ പേരില്ലാത്ത സകലരും അതിനെ ആരാധിക്കുന്നു. മൃഗത്തിന്റെ അനുയായികളുടെ തലയിലും കൈയിലും അതിന്റെ അടയാളം. കരയിൽനിന്നുള്ള മൃഗത്തിനു ൨ കൊമ്പ്. അടയാളങ്ങളും അത്ഭുതങ്ങളുംകൊണ്ടു ചതിക്കുന്ന വിദ്യയിൽ ഈ മൃഗത്തിന്റെ ശക്തി സ്ഥിതിചെയ്യുന്നു. (ഇതിനെപ്പററി വ്യാജപ്രവാചകൻ എന്നാണു ഗ്രന്ഥശേഷം മുഴുവനിലും പറയുന്നതു്.) കടലിൽനിന്നുള്ള മൃഗത്തെ സഹായിക്കുന്നതും അതിന്റെ വിഗ്രഹത്തെ ആരാധിക്കുവാൻ മനുഷ്യരെ പ്രേരിപ്പിക്കുന്നതും അതിന്റെ ജോലി. ദൈവത്തിന്റെ കുഞ്ഞാടിനാൽ അതു ജയിക്കപ്പെടുമെന്നുള്ള വാഗ്ദാനത്തോടുകൂടി ഈ ൧-ാം അങ്കം അവസാനിക്കുന്നു.— ൨-ാം അങ്കം: ൭ പാത്രങ്ങൾ. ൧-ാമത്തേതു ഭൂമിയിൽ ഒഴിച്ചു. മനുഷ്യരും മൃഗങ്ങളും വ്രണപ്പെട്ടു. ൨-ാമത്തേതും ൩-ാമത്തേതും കടലിലും നദികളിലും ഒഴിച്ചു. അവ രക്തമായിപ്പകർന്നു. ൪-ാമത്തേതു സൂര്യനിൽ ഒഴിച്ചു. അതു മനുഷ്യരെ ചൂടുകൊണ്ടുകൊന്നു. ൫-ാമത്തേതു മൃഗത്തിന്റെ പീഠത്തിന്മേൽ ഒഴിച്ചു. അപ്പോൾ വലിയ അന്ധകാരമുണ്ടായി. ൬-ാമത്തേതു പ്രാസ് (Euphrates) നദിയിൽ ഒഴിച്ചു. വെള്ളം വററി, പൌരസ്ത്യരാജാക്കന്മാക്കു വഴിതുറന്നു. ൭-ാമത്തേതു വായുമണ്ഡലത്തിൽ ഒഴിച്ചു. കൊടുങ്കാററും ഭൂക

മ്പവും ബാബേലിനെ നശിപ്പിച്ചു. — ൧൭-ാം അങ്കം: മഹാവ്യഭിചാരിണി. അവൾ ൭ തലയും ൧൦ കൊമ്പുകളുമുള്ളതും കടുംചുവപ്പു (scarlet) നിറമുള്ളതുമായ സർപ്പത്തിന്മേൽ ഇരിക്കുന്നു. കസവുപണിയുള്ള (decked with gold) കടുംചുവപ്പ് അവളുടെ ആട. 'രഹസ്യം, ഭൂമിയിലെ വേശ്യകളുടെയും അശുദ്ധികളുടെയും മാതാവായ മഹാബാബേൽ' എന്നു അവളുടെ തലയിൽ എഴുത്ത്. ഭൂമിയിലെ രാജാക്കന്മാർ അവളോടു വ്യഭിചരിക്കുന്നു. അവളുടെ അവസാനം സമീപിച്ചു. അവൾ വിജനസ്ഥലവും അശുദ്ധമൃഗങ്ങളുടെ വാസസ്ഥാനവുമാക്കപ്പെടുന്നു. അവളുടെ അധഃപതനത്തെക്കുറിച്ച് ലോകത്തിലെ രാജാക്കന്മാരും കച്ചവടക്കാരും പ്രലപിക്കുന്നു. — ൧൯-ാം അങ്കം: മൃഗത്തിന്മേലും സർപ്പത്തിന്മേലുമുള്ള വിജയം. വെള്ളക്കുതിരകയറി ഒരു പ്രഭു പ്രത്യക്ഷപ്പെടുന്നു. 'ദൈവവചനം' എന്നു അവൻെറ പേർ. അവൻ മൃഗത്തെയും വ്യാജപ്രവാചകനെയും തോല്പിച്ച്, ജീവനോടെ അഗ്നികുണ്ഡത്തിൽ എറിയുന്നു. അവരുടെ പരാജയത്തെ തുടന്ന് ആദ്യഉയിപ്പും മ്ശിഹായുടെ ൧൦൦൦ വത്സരത്തെ ഭരണവും. രക്തസാക്ഷികൾ ഉയിത്ത് മ്ശിഹായോടുകൂടി മഹത്വത്തിലും ഭാഗ്യത്തിലും പങ്കുകാരാകുന്നു. ഈ ൧൦൦൦ വത്സരം സപ്പം ചങ്ങലയാൽ ബന്ധിക്കപ്പെടുന്നു. അനന്തരം ലോകത്തെ പീഡിപ്പിക്കുവാൻ അതിനെ വീണ്ടും അഴിച്ചുവിടുന്നു. ഗൊഗ്, മാഗൊഗ് ജാതികളെ അതു വഞ്ചിക്കുന്നു. ഒടുവിൽ നിത്യകാലത്തേക്കായി അതു അഗ്നികുണ്ഡത്തിൽ ഇടപ്പെടുന്നു. ഈ സമയം വിധിയും ഉയിപ്പും സംഭവിക്കുന്നു.— ൨൦-ാം അങ്കം: പുതിയ ഓറെശ്ലെം. ദൈവം തൻെറ വിശുദ്ധന്മാരുടെ മദ്ധ്യേ വസിക്കുന്നു. അവർ പൂണ്ണഭാഗ്യം അനുഭവിക്കുന്നു. പുതിയ ഓറെശ്ലെം ദൈവത്തിൻെറ കുഞ്ഞാടിൻെറ മണവാട്ടിയാകുന്നു. ൧൨ ഗോത്രങ്ങളുടെ നാമങ്ങൾ വാതിലുകളിന്മേലും ൧൨ ശ്ലീഹന്മാരുടെയും പേരുകൾ അടിസ്ഥാനത്തിന്മേലും എഴുതിയിരിക്കുന്നു. ദൈവവും കുഞ്ഞാടുമാകുന്നു ഈ പുതിയപട്ടണത്തിലെ വിശുദ്ധസ്ഥലം.

൪. ഉപസംഹാരം: ഈ പുസ്തകത്തിലെ പ്രവചനം ക്ഷണത്തിൽ നിവൃത്തിയാകും. ഇതിനോടു എന്തെങ്കിലും ചേക്കുകയൊ, ഇതിൽനിന്നു എന്തെങ്കിലും നീക്കംചെയ്കയൊ ചെയ്യരുതെന്നു ദശ്കൻ സ്വഗ്ഗനഗരത്തിൻെറ അവകാശനഷ്ടശിക്ഷയിൻകീഴ് വായനക്കാരെ അറിയിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ യഹൂദന്മാർ, പാഷണ്ഡികൾ, അന്യമതസ്ഥന്മാർ(heathens), വിശിഷ്യ റോമാചക്രവത്തികൾ ഇവരിൽനിന്ന് ക്രിസ്ത്യാനികൾക്കുണ്ടാകുവാനിരുന്ന മതപീഡനങ്ങളുടെ ഒരു ഛായീകരണവും (representation) പീഡകന്മാരോടും റോമാസാമ്രാജ്യത്തോടും ഏഴുമലകളിന്മേൽ ഇരിക്കുന്ന മഹാവ്യഭിചാരിണിയായി ബാബേൽ എന്ന മറുപേരിൽ വിവരിക്കപ്പെടുന്ന റോമാപട്ടണത്തോടും ദൈവം ചെയ്യ പ്രതികാരത്തിൻെറ വിശദീകരണവുമാണ് ഈ ഗ്രന്ഥത്തിൻെറ ൪ മുതലുള്ള അദ്ധ്യായങ്ങളിൽ വിവരിക്കപ്പെട്ടന്നത്. സഭ സവ്വശത്രുക്കളേയും ജയിച്ചതിനാലുള്ള ആഘോഷവും, കുഞ്ഞാടിൻെറ വിവാഹവും, സ്വഗ്ഗീയസഭയുടെ നിത്യഭാഗ്യവും പ്രസ്താവിച്ചുകൊണ്ട് ഗ്രന്ഥം അവസാനിക്കുന്നു.

൫. ഗ്രന്ഥോദ്ദേശ്യം: ദശ്കൻ സൃഷ്ടി, പുറപ്പാട്, ഏശായാ,

ഹസ്കിയേൽ, ദാനിയേൽ, യോയേൽ, സ്കറിയാ എന്ന പല ഗ്രന്ഥങ്ങളിൽ പറയപ്പെട്ടിരിക്കുന്ന കാര്യങ്ങളാണ് കണ്ടതെങ്കിലും ദാനിയേലിൻെറ പ്രവചനങ്ങളിലെ കാര്യങ്ങളാണു അധികമായി വിവരിച്ചിട്ടുള്ളതെന്നു മേൽപ്രസ്താവിച്ച സംക്ഷേപത്തിൽനിന്നു കാണാം. ദാനിയേലാകട്ടെ അന്തിയാക്കോസ് എപ്പിപ്പാനോസിൻെറ (Antiochus Epiphanes) കഠിനമതപീഡനത്തിൽ യഹൂദന്മാരെ സമാശ്വസിപ്പിക്കുവാനാണ് ഗ്രന്ഥനിർമ്മാണം ചെയ്തിട്ടുള്ളത്. വെളിപാട്ടുദർശകൻെറ ഉദ്ദേശ്യവും ഇതുപോലെതന്നെ. ദൊമിഷ്യൻെറ ഭരണകാലത്തു ക്രിസ്ത്യാനികൾ കഠിനമതപീഡനം സഹിച്ചിരുന്നു. മതത്യാഗങ്ങൾ സംഭവിക്കുവാനുള്ള ആപത്തും വലുതായിരുന്നു. അന്യമതസ്ഥരുടെ (Heathen) നടപടികളും, കേസർആരാധനയും (Caesar-worship) സ്വീകരിക്കുവാൻ വിശ്വാസികളെ വശീകരിക്കേണ്ടതിനു വ്യാജപ്രവാചകന്മാർ ബദ്ധപരിശ്രമം ചെയ്തുകൊണ്ടാണിരുന്നിരുന്നത്. ആകയാൽ വിശ്വാസത്തിൽ സുസ്ഥിരരായി നിലനില്ക്കുവാനും പീഡനങ്ങൾ ധൈര്യപൂർവ്വം സഹിക്കുവാനും ദർശകൻ അവരെ ഉപദേശിക്കയും, മതിയായ പ്രതിഫലം താമസംവിനാ ലഭ്യമാകുമെന്നു പറഞ്ഞു ധൈര്യപ്പെടുത്തുകയും, മ്ശിഹായുടെ വിജയപൂർണ്ണമായ ആഗമനത്തെപ്പററി അറിയിക്കയും ചെയ്യുന്നു.

൩. ഗ്രന്ഥവിഭാഗം: പ്രതിപാദിതവിഷയത്തിൻെറ സ്വഭാവം അനുസരിച്ച് ഈ ഗ്രന്ഥം മൂന്നായി വിഭജിക്കപ്പെടാം. ൧) ൭ ഉപദേശലേഖനങ്ങൾ. ൨) ൭ മുദ്രയുള്ള പുസ്തകത്താൽ രൂപീകൃതമായിരിക്കുന്ന മ്ശിഹായുടെ ജ്ഞാനം (wisdom of Christ) ആണു ൨-ാം ഭാഗത്തിലെ പ്രധാനമായ ആശയം. അതു ൭ മുദ്രകൾകൊണ്ടു രൂപീകരിക്കപ്പെട്ടിരിക്കുന്നു. ലോകാവസാനം, നന്മക്കു തിന്മയുടെമേൽ ഒടുവിലുണ്ടാകുന്ന വിജയം ഇവയെക്കുറിച്ചുള്ള ദൈവനിർണ്ണയങ്ങൾ ഇവയാണു ഈ ഭാഗത്തു എഴുതപ്പെട്ടിരിക്കുന്നത്. ലോകപാപത്തിനായി കൊല്ലപ്പെട്ട ദൈവചെമ്മരിയാട്ടിൻകുട്ടിയായ മ്ശിഹാ അല്ലാതെ ആ മുദ്രപൊട്ടിക്കുവാനും പുസ്തകം വായിക്കുവാനും ആരും ശക്തനല്ല. ൩) പിശാചിൻെറമേലും അവൻെറ രാജ്യത്തിന്മേലും ഈശോയിക്കുള്ള അധികാരമാണ് ഈ ഭാഗത്തിലെ വിഷയം. കുഞ്ഞാട് മഹാസർപ്പത്തെയും മൃഗത്തെയും തോല്പിക്കുന്നു. ഈ ആശയം യുദ്ധം, വ്യഭിചാരിണിയായ ബാബേലിൻെറ അധഃപതനം, കുഞ്ഞാടിൻെറ വിജയം, അവസാനഭാഗ്യം ഇവയെ ൭ അങ്കങ്ങളിലായി വിവരിച്ചിരിക്കുന്ന ഒരു നാടകരൂപത്തിൽ മുകളിൽ നാം കണ്ടുവല്ലൊ.

൪. വ്യാഖ്യാനം: വേദപുസ്തകങ്ങളിൽവെച്ച് ഏററം നിഗൂഢവും വിഷമതയേറിയതുമാണു 'വെളിപാട്ട്'. അതിൽ 'എത്ര വാക്കുകളുണ്ടോ അത്ര രഹസ്യങ്ങളുമുണ്ട്. എന്നല്ല, ഓരോ വാക്കിലും പലേ അർത്ഥങ്ങൾ അടങ്ങിയിരിക്കുന്നു' എന്നു വി. ഈറാനിമോസും, 'വെളിപാടിൽ വി. യോഹന്നാൻ എല്ലാം സാദൃശ്യങ്ങളിലും ഗൂഢാർത്ഥത്തിലും സംസാരിച്ചിരിക്കുന്നു' എന്നു വി. അപ്രേമും പറയുന്നു. 'വെളിപാട്ട്' പുതിയനിയമത്തിലെ പ്രവാചകമാണ്. പ്രവാചകങ്ങൾ നിവൃത്തിയാകുന്നതുവരെ അനിശ്ചിതങ്ങളും അന്ധകാരമയവും ആയിരിക്കും. പ. നിയമപുസ്തകങ്ങളിൽ ഏററം പ്രാചീന

കാലത്തുതന്നെ വ്യാഖ്യാനം എഴുതപ്പെട്ടതു 'വെളിപാടുഗ്രന്ഥ'മാണെന്നു സെർ
ഐസക്ക്ന്യൂട്ടൻ (Sir Isac Newton) പറയുന്നു. വ്യാഖ്യാതാക്കളാകട്ടെ
മുഖ്യമായി ൩ വിധത്തിലാണ് അതിനെപ്പററി പ്രസ്താവിച്ചിട്ടുള്ളതു്. ൧) ഈ
ഗ്രന്ഥത്തിൽ പ്രതിപാദിക്കപ്പെടുന്നവയെല്ലാം ലോകാവസാനത്തിൽ സംഭ
വിക്കുവാനിരിക്കുന്നവയാകുന്നു എന്നു പൌരാണികന്മാരെല്ലാം അഭിപ്രായ
പ്പെടുന്നു. പ്രസിദ്ധനായ കൊർനേലി (Cornelius a Lapide) യുടെ അ
ഭിപ്രായവും മുഖ്യമായിട്ടു ഇതു തന്നെ. ൨) ക്രിസ്തീയസഭയ്ക്കു യഹൂദസഭയി
ന്മേലും, പുറജാതികളുടെ മതങ്ങളിന്മേലും സിദ്ധിക്കുവാനിരുന്ന വിജയ
ത്തെക്കുറിച്ചുള്ള പ്രവചനങ്ങളെന്നാണു രണ്ടാമത്തെ ഗണത്തിൽ ഉൾപ്പെ
ട്ടവരുടെ അഭിമതം. ബോസുവെ (Bossuet), കാൽമെററ് (Calmet),
അല്ലിയൊലസ് (Alliolus) ഇവരുടെയെല്ലാം അഭിപ്രായഗതി ഇതാണ്.
൩) യുദ്ധത്തിലിരിക്കുന്ന സഭയ്ക്കു എല്ലാക്കാലത്തും ഉണ്ടാകുവാനിരിക്കുന്ന പീ
ഡനങ്ങളുടെയും അവസാനത്തിൽ സിദ്ധിക്കുവാനിരിക്കുന്ന വിജയങ്ങളുടെ
യും പ്രവാചകരൂപത്തിലുള്ള ചരിത്രമാണ് വെളിപാടിലെ പ്രതിപാദ്യവി
ഷയം എന്നാണു ൩-ാമത്തെ ഗണക്കാർ ഗ്രഹിക്കുന്നതു്. ഹൊൽസ്ഹോസർ
(Holzhauser), വെർഷ്റെഗ് (Verschraegue) മുതലായവർ ഈ ഗണ
ത്തിൽ ഉൾപ്പെടുന്നു. ഏഴുപള്ളികൾ സ്ഥിതിചെയ്യുന്ന ആസിയാ യുദ്ധത്തിലിരി
ക്കുന്ന സഭ മുഴുവന്റെയും ഒരു സാദൃശ്യമെന്നും, അപ്പസ്തോലസ് മുതലായ
൭ പള്ളികളും അവയുടെ ദൂതന്മാരും ഓരോ പ്രത്യേകസഭകളെയും അവയുടെ
ഭരണാധികാരികളെയുമല്ല, സൃഷ്ടിയുടെ ൭ ദിവസങ്ങൾക്കനുസൃതമായി വിഭ
ജിക്കപ്പെട്ടിരിക്കുന്ന സഭയുടെ ഏഴു കാലഘട്ടങ്ങളെയും മാർപ്പാപ്പാ ആദിയായ
അതതുകാലഘട്ടങ്ങളിലെ ഭരണാധികാരികളെയും ലക്ഷീകരിക്കുന്നു എന്നുമാ
ണു ഈ ൩-ാം ഗണക്കാരുടെ അഭിപ്രായം. ജാതിസ്പർദ്ധയും മതവിദ്വേഷ
വും ഈ വെളിപാടുകളിൽ തൃപ്തികരങ്ങളായ വളരെക്കാര്യങ്ങൾ എപ്പോഴും
കണ്ടെത്തിട്ടുണ്ട്. മഹമ്മദ്, മാർപ്പാപ്പാ, നെപ്പോളിയൻ ആദിയായവർ വെ
ളിപാടിലെ മൃഗമായും, വ്യഭിചാരിണിയായും പലപ്പോഴും ലോകസമക്ഷം
പ്രദർശിപ്പിക്കപ്പെട്ടുകഴിഞ്ഞു. റോമാമാർപ്പാപ്പായുടെയും കത്തോലിക്കസഭയു
ടെയും നേരെ വലിച്ചെറിയുവാൻ കല്ലുകൾ ശേഖരിക്കുന്നതിനു നവീകരണ
ക്കാർ വെളിപാടു തീരാത്ത ഒരു ശിലാകരമാക്കി പ്രയോജനപ്പെടുത്തി. റോ
മായിലെ ഏഴുകുന്നുകളും, കാർഡിനൽമാരുടെ വസ്ത്രവർണ്ണവും, റോമായിൽ
ചിലപ്പോൾ സംഭവിക്കുവാനിടയായിട്ടുള്ള ആചാരദൂഷ്യങ്ങളും മതവിരോധി
കൾക്കു ഒരു പ്രേരകമായും ഭവിച്ചു. എന്നാൽ പണ്ഡിതന്മാരുടെ ക്ഷമാ
പൂർവ്വവും നിസ്തന്ദ്രവുമായ പരിശ്രമംമൂലം ഈവിധമുള്ള അപവാദപന്ഥാ
വിൽനിന്നു വ്യാഖ്യാനഗതി നേർവഴിയിലേക്കു ഭാഗ്യവശാൽ തിരിഞ്ഞുതുട
ങ്ങിയിരിക്കുന്നതു് സന്തോഷാവഹംതന്നെ. ഗ്രോസിയസ് (Grotius) ഒരു
പ്രോട്ടസ്റ്റന്റു ആയ ജോൺ ജെറാർഡ് വോസ്സിയസിനു (John Gerard
Vossius) എഴുതിയ ഒരെഴുത്തിൽ (epist. 557): 'മാർപ്പാപ്പാമാർ അന്തിക്രി
സ്തു ആകുന്നു എന്നു വിശ്വസിക്കാത്തവർതന്നെയും പ്രോട്ടസ്റ്റന്റു മതത്തിന്റെ
പൊതുനന്മക്കുവേണ്ടി അങ്ങനെയുള്ള വ്യാഖ്യാനങ്ങൾ നൽകുവാൻ ആവ
ശ്യമാകുന്നു എന്നു നിർണ്ണയിച്ചു' എന്നു പറഞ്ഞിരിക്കുന്നു. (See Mon. de

Meaux in his advertisement, num. 1) – മേൽപറഞ്ഞ മൂന്നുവിധമായ വ്യാഖ്യാനങ്ങളിൽ ഒന്നുമാത്രം സ്വീകാൎയ്യവും മററവ ത്യാജ്യവുമെന്നു എനിക്ക് അഭിപ്രായമില്ല. ആകയാൽ അവയിലേതിലെങ്കിലും ഉത്തമങ്ങളായി, വായനക്കാൎക്കു പ്രയോജനകരങ്ങളായി തോന്നുന്ന ഏതു വ്യാഖ്യാനവും, വേദവാക്യവിവൎത്തനം മുഖ്യമായി മുൻനിറുത്തി വ്യാഖ്യാനസഹിതമായുള്ള ഈ ഗ്രന്ഥത്തിൽ അനുവദിക്കാവുന്ന പരിമാണം അനുസരിച്ചു പ്രസ്താവിക്കണമെന്നാണു ഞാൻ ഉദ്ദേശിക്കുന്നതു്. — പ്രാചീനങ്ങളായ പലേ ദേവാലയങ്ങളിലും കാണുന്ന മൊസായിക്ക് (Mosaic) പണികൾ പുതിയനിയമത്തിലെ മററു ഗ്രന്ഥങ്ങളിലെ കാൎയ്യങ്ങളെ അപേക്ഷിച്ചു വെളിപാടിലെ കാൎയ്യങ്ങളെ ഛായീകരിക്കുന്നു എന്നു ഒരു ഗ്രന്ഥകാരൻ പ്രസ്താവിച്ചു കാണുന്നു. കേരളത്തിലെ പ്രാചീനദേവാലയങ്ങളുടെ മുഖവാരങ്ങളിൽ കാണുന്ന പ്രതിമകളും മററും വെളിപാടിലെ ഏതിന്റെയെങ്കിലും അനുകരണമായിരിക്കുമൊ?

---

സുവിശേഷകനായ യോഹന്നാന്,
പാത്തേമോൻ ദ്വീപിൽവെച്ചു്, നേറോൻ കേസറിനാൽ
അവിടേക്കു നാടുകടത്തപ്പെട്ടിരിക്കയിൽ, ദൈവത്തിൽനിന്നുണ്ടായ

# വെളിപാടു്.

## അദ്ധ്യായം ൧.

**ആസിയായിലെ ഏഴു സഭകൾക്കു് എഴുതുവാൻ വി. യോഹന്നാൻ ആജ്ഞാപിക്കപ്പെടുന്നു. മ്ശിഹാ അദ്ദേഹത്തിനു പ്രത്യക്ഷനായവിധം.**

ഈശോമ്ശിഹായുടെ വെളിപാടു്. വേഗത്തിൽ സംഭവിക്കുവാനുള്ളവയായി തന്റെ ദാസന്മാൎക്കു കാണിച്ചുകൊടുക്കുവാൻ ദൈവം അവനു നൽകിയതും (൨)

൨. ദൈവത്തിന്റെ വചനവും ഈശോമ്ശിഹായുടെ സാക്ഷ്യവും — താൻ കണ്ടവയെല്ലാം — സാക്ഷിപ്പെടുത്തിയ (൧) «തന്റെ ദാസനായ യോഹന്നാനെ അവൻ സ്വന്ത മാലാഖായെ അയച്ചു അറിയിച്ചതുംതന്നെ».

൩. വായിക്കുന്നവനും, ഈ പ്രവാചകത്തിന്റെ വാക്കുകൾ കേൾക്കുകയും എഴുതപ്പെട്ടിരിക്കുന്നവ കാക്കുകയും ചെയ്യുന്നവരും ഭാഗ്യവാൻ. എന്തെന്നാൽ സമയം അടുത്തിരിക്കുന്നു.

൪. യോഹന്നാൻ ആസിയായിലുള്ള ഏഴു സഭകൾക്കു (എഴുതുന്നതു്): ഉണ്ടായിരിക്കുന്നവനും, ഉണ്ടായിരുന്നവനും, വരുവാനിരിക്കുന്നവനുമായവനിൽനിന്നും, അവന്റെ സിംഹാസനത്തിൻമുമ്പിലുള്ള ഏഴു ആത്മാക്കളിൽനിന്നും, (൩) [പുറ. അ. ൩. വ. ൧൪.]

൫. വിശ്വസ്തസാക്ഷിയും, മരിച്ചവരുടെ കടിഞ്ഞൂലും, ഭൂമിയിലെ രാജാക്കന്മാരുടെ തലവനും, നമ്മെ സ്നേഹിക്കുന്നവനും, സ്വന്തരക്തംകൊ

ണ്ടു നമ്മുടെ പാപങ്ങളിൽനിന്ന് നമ്മെ മോചിക്കയും (൬) [൧. കോറ. അ. ൫. വ. ൨൦: കൊലൊ. അ. ൧. വ. ൧൮. — എബ്രെ. അ. ൯. വ. ൧൪: ൧. പത്രോ. അ. ൧. വ. ൧൯: ൧. യോഹ. അ. ൧. വ. ൭.]

൬. തൻെറ പിതാവായ ദൈവത്തിനു നമ്മെ രാജ്യവും പുരോഹിതന്മാരുമാക്കിത്തീൎക്കയും ചെയ്തവനുമായ (൫) «ഈശോമ്ശിഹായിൽനിന്നും» (൪) «നിങ്ങൾക്കു കൃപയും സമാധാനവും (ഉണ്ടായിരിക്കട്ടെ)». അവനു മഹത്വവും അധികാരവും എന്നും എന്നേക്കും (ഉണ്ടാകുമാറാകട്ടെ). ആമേൻ.

൭. ഇതാ! മേഘങ്ങളോടുകൂടി അവൻ വരുന്നു. സകല കണ്ണുകളും, അവനെ കുത്തിത്തുളച്ചവരും അവനെകാണും. ഭൂമിയിലെ സകല വംശങ്ങളും അവനെക്കുറിച്ചു പ്രലപിക്കും. അതേ, ആമേൻ. [ഏശ. അ. ൩. വ. ൧൩: മത്താ. അ. ൨൪. വ. ൩൦: യൂദ. വ. ൧൪.]

൮. ഞാൻ ആലപ്പും താവും ആകുന്നു എന്ന് ഉണ്ടായിരിക്കുന്നവനും, ഉണ്ടായിരുന്നവനും, വരുവാനിരിക്കുന്നവനുമായി സൎവ്വവും കൈയടക്കിയിരിക്കുന്ന ദൈവമായ കൎത്താവ് അരുളിച്ചെയ്യുന്നു. [ഏശ. അ. ൪൧. വ. ൪; അ. ൪൪. വ. ൬; അ. ൪൮. വ. ൧൨: വെളി. അ ൨൧. വ. ൬; അ. ൨൨. വ. ൧൩.]

൯. നിങ്ങളുടെ സഹോദരനും, ഈശോമ്ശിഹായിലുള്ള പീഡയിലും, രാജ്യത്തിലും, ക്ഷമയിലും നിങ്ങളോടുകൂടി പങ്കുകാരനുമായ യോഹന്നാൻ ആകുന്ന ഞാൻ ദൈവത്തിൻെറ വചനം നിമിത്തവും, ഈശോമ്ശിഹായുടെ സാക്ഷ്യം നിമിത്തവും പാത്തേമോസ് എന്നു വിളിക്കപ്പെടുന്ന ദ്വീപിൽ ആയിരുന്നു.

൧൦. കൎത്തൃദിവസത്തിൽ ഞാൻ ആത്മപാരവശ്യത്തിൽ ആയിരിക്കെ കാഹളംപോലെ ഒരു വലിയ സ്വരം (ഇങ്ങനെ) എന്നോടു പറയുന്നതായി എൻെറ പിമ്പിൽ ഞാൻ കേട്ടു:

൧൧. നീ കാണുന്നതു പുസ്തകത്തിൽ എഴുതി ആപ്പെസോസ്, സ്മോൎന്നാ, പൎഗാമോസ്, തെയൊത്തിറാ, സൎദീസ്, പിൽദൽപിയാ, ലാവോദീക്കിയാ എന്ന ഏഴുസഭകൾക്കും അയയ്ക്കുക.

൧൨. എന്നോടു സംസാരിച്ച സ്വരം കാണുവാൻ ഞാൻ തിരിഞ്ഞു. ഞാൻ തിരിഞ്ഞപ്പോൾ സ്വൎണ്ണംകൊണ്ടുള്ള ഏഴു വിളക്കുകളും, (൧൬)

൧൩. വിളക്കുകളുടെ നടുവിൽ നിലയങ്കി ധരിച്ചും തൻെറ മാറിൽ സ്വൎണ്ണംകൊണ്ടുള്ള വാൎകച്ച കെട്ടിയുമുള്ളവനായി മനുഷ്യപുത്രനു സദൃശനായ ഒരുവനെയും (൧൨) «ഞാൻകണ്ടു».

൧൪. അവൻെറ തലയും, അവൻെറ തലമുടിയും മഞ്ഞിനുതുല്യം വെള്ളയായ ആട്ടിൻരോമംപോലെ വെളുത്തവ. അവൻെറ കണ്ണുകൾ അഗ്നിജ്വാലപോലെ.

൧൫. അവൻെറ കാലുകൾ തീച്ചൂളയിൽ എന്നവണ്ണം ചുട്ടുപഴുപ്പിച്ച ലെബ്നാൻപിച്ചളയോടു സദൃശങ്ങൾ. അവൻെറ സ്വരം പെരുവെള്ളത്തിൻെറ ഇരച്ചിൽപോലെ.

൧൬. അവനു അവൻെറ വലത്തു കൈയിൽ ഏഴു നക്ഷത്രങ്ങളുണ്ട്. അവൻെറ വായിൽനിന്ന് മൂൎച്ചയുള്ള ഇരുമുനവാൾ പുറപ്പെടുന്നു. അവൻെറ മുഖം തൻെറ ശക്തിയോടുകൂടി പ്രകാശിക്കുന്ന സൂൎയ്യനുതുല്യം.

൧൭. അവനെ കണ്ടപ്പോൾ ഞാൻ മരിച്ചവനെപ്പോലെ അവൻെറ കാ

ലുകളുടെ അടുക്കൽവീണു. അപ്പോൾ അവൻ തന്റെ വലത്തുകൈ എന്റെമേൽവെച്ചുകൊണ്ട് പറയുന്നു: നീ ഭയപ്പെടേണ്ടാ. ഞാൻ ആദ്യനും, അന്ത്യനും, (൧൮) [ഏശ. അ. ൪൧. വ. ൪; അ. ൪൪. വ. ൬; അ. ൪൮. വ. ൧൨: വെളി. അ. ൨൧. വ. ൬; അ. ൨൨. വ. ൧൩.]

൧൮. ജീവനുള്ളവനും, മരിച്ചവനായിരുന്നവനും (൧൯) «ആകുന്നു». ഇതാ! ഞാൻ എന്നും, എന്നേക്കും ജീവിക്കുന്നവനാകുന്നു. ആമേൻ. മരണത്തിന്റെയും നരകത്തിന്റെയും താക്കോലുകൾ എനിക്കുണ്ട്.

൧൯. ആകയാൽ നീ കണ്ടവയും, (ഇപ്പോൾ) ഉള്ളവയും, ഇവയുടെ പിന്നാലെ സംഭവിക്കുവാനിരിക്കുന്നവയും, (൨൦)

൨൦. എന്റെ വലത്തുകൈയിൽ നീ കണ്ട ഏഴുനക്ഷത്രങ്ങളുടെ രഹസ്യവും, സ്വർണ്ണംകൊണ്ടുള്ള ഏഴു പൊൻവിളക്കുകളു(ടെകാര്യവു)ം (൧൯) «നീ എഴുതുക». ഏഴു നക്ഷത്രങ്ങൾ ഏഴു സഭകളുടെ ദൂതന്മാരാകുന്നു. ഏഴു പൊൻവിളക്കുകൾ ഏഴുസഭകളുമാകുന്നു.

## വ്യാഖ്യാനം.

൧. "വേഗത്തിൽ സംഭവിക്കുവാനുള്ളവ": വ. ൩-ൽ 'സമയം അടുത്തിരിക്കുന്നു' എന്നു പറഞ്ഞിരിക്കുന്നു. ഈ ഗ്രന്ഥത്തിൽ പ്രവചിച്ചിരിക്കുന്നവയെല്ലാം വേഗത്തിൽ സംഭവിക്കുമെന്നു ഇതിൽനിന്നു ഗ്രഹിക്കേണ്ടതല്ല. വിധിദിവസത്തെയും, ലോകാവസാനത്തെയും, സ്വർഗ്ഗീയമഹിമയേയുംകുറിച്ചും ഇതിൽ പ്രതിപാദിക്കുന്നുണ്ടല്ലോ. ചിലതെല്ലാം ഉടനെ സംഭവിക്കുവാനിരിക്കുന്നു എന്നു ഏഴു സഭകളെക്കുറിച്ചു പ്രവചിക്കുന്നവയിൽ (അ. ൨, ൩.) നിന്നു സുഗ്രഹമാണ്. – അഥവാ പ്രവചിക്കപ്പെടുന്ന മതപീഡനം ഉടനെ ആരംഭിക്കുമെന്നും ഗ്രഹിക്കാം. – സമയം മുഴുവൻതന്നെ അല്പം മാത്രമെന്നും, നാം മ്ശിഹായുടെ ആഗമനം മുതലുള്ള അവസാനകാലഘട്ടത്തിൽ (൧. യോഹ. അ. ൨. വ. ൧൮.) ആകുന്നു എന്നുംകൂടി ഈ വാക്കുകൾക്കു അർത്ഥം ജനിക്കാവുന്നതാണ്. – 'വേഗത്തിൽ' എന്നതു തീർച്ചയായിട്ട് എന്നു നിശ്ചയം കാണിക്കുന്ന ഒരു പദം മാത്രമാണെന്നു ധരിക്കുന്നവരുമുണ്ട്. – "തന്റെ ദാസന്മാർക്കു കാണിച്ചുകൊടുക്കുവാൻ ദൈവം അവനു നൽകിയതു": സ്വന്ത പത്നിയായ തിരുസഭയ്ക്കു ഏതു കാലത്തും സംഭവിക്കുവാനിരിക്കുന്ന അനർത്ഥങ്ങൾക്കു പ്രതിവിധി ചെയ്യേണ്ടവനായ മ്ശിഹാ തൽക്കാലത്തു സ്വശിഷ്യന്മാരെ അറിയിക്കുവാനായി അദ്ദേഹത്തിന്റെ അവതാരവേളയിൽ ദൈവം അദ്ദേഹത്തിനു നൽകിയതാണു ഈ വെളിപാട്. അതനുസരിച്ചു തന്റെ പ്രാതിനിദ്ധ്യം വഹിക്കുന്ന ഒരു ദൈവദൂതൻമുഖാന്തരം ഇപ്പോൾ മ്ശിഹാ അതു യോഹന്നാനെ അറിയിക്കുന്നു.

൨. "താൻ കണ്ടവയെല്ലാം": ഈ ദർശനത്തിൽ കണ്ടവ സമസ്തവും. – "സാക്ഷിപ്പെടുത്തിയ": ഈ ഗ്രന്ഥംമൂലം സാക്ഷിപ്പെടുത്തിയ.

൪. "ആസിയായിലുള്ള ഏഴു സഭകൾ": ഹൊൽസ്ഹൗസർ (Holzhauser), വെർഷ്റെഗ് (Verschraegue) ആദിയായവർ വെളിപാടിലെ പ്രതിപാദ്യവിഷയം സഭ മുഴുവന്റെയും ചരിത്രമെന്നു അർത്ഥമാക്കുന്നതായി മുഖവുരയിൽ പറഞ്ഞിട്ടുണ്ടല്ലോ. അവരുടെ അഭിപ്രായം അനുസരിച്ചു ആസിയാ യുരോപ്യാതിരിക്തമായ സർവ്വസഭയുടെയും, ഏഴു സഭകൾ സഭയുടെ സ്ഥാപനം മുതൽ ലോകാവസാനപര്യന്തമുള്ള ഏഴു കാലഘട്ടങ്ങളുടെയും സാദൃശ്യങ്ങളാണ്. ആസിയാ എന്ന ശബ്ദത്തിനു കലങ്ങിയ, ചേറുള്ള എന്നു അവർ ധാത്വർത്ഥം പറയുന്നു. സുന്ദരവും പങ്കഹീനവുമെങ്കിലും മതപീഡകളും പല

രുടെയും പാപങ്ങളും നിമിത്തം കലങ്ങിയിരിക്കുന്ന യുദ്ധോദ്യുക്തമായ സഭ മുഴുവനെയുമാണ ഏഴു സഭകളും അടങ്ങിയിരിക്കുന്ന ആസിയാ സൂചിപ്പിക്കുന്നത്. ഏഴു സഭകളാകട്ടെ സൃഷ്ടിയുടെ ഏഴു ദിവസങ്ങൾപോലെ സഭ മുഴുവനുമുള്ള ഏഴു കാലഘട്ടങ്ങളും, ഏഴു ദൂതന്മാർ ഓരോ കാലഘട്ടത്തിലെ സഭാഭരണകർത്താക്കളുമാകുന്നു. കാലഘട്ടങ്ങൾ പലരും പലവിധത്തിലാണ വിഭജിക്കുന്നത്.— ഏഴു സഭകൾ ഏഴു കാലഘട്ടങ്ങളാകുന്നതെങ്ങനെയെന്നും അവരുടെ അഭിപ്രായം അനുസരിച്ചു ഇവിടെ പ്രസ്താവിക്കാം: ൧. 'ആപ്പെസോസ്': ആഗ്രഹം, അഭിലാഷം എന്നു ധാത്വർത്ഥം. വി. ശ്ലീഹന്മാർ വേദപ്രചാരണാഭിലാഷത്താൽ പ്രസംഗം ചെയ്തു വിതക്കാലം (aetas seminativa) ആകുന്നു ഇത്. ശ്ലൈഹികകാലംതന്നെ. ഇതു സൃഷ്ടിയുടെ ൧-ാം ദിവസമാകുന്നു. – ൨. 'സ്മൂർനാ': മൂറാ എന്നർത്ഥം. ക്രിസ്ത്യേതരന്മാരുടെയും ആരിയൻപാഷണ്ഡികളുടെയും ഞെരുക്കംനിമിത്തം രക്തസാക്ഷികൾ സ്വരക്തത്താൽ സഭയെ നനച്ച നനകാലം (aetas irrigativa). സൃഷ്ടിയുടെ ൨-ാം ദിവസം. – ൩. 'പർഗാമോസ്': അർത്ഥം ഉയർച്ച. വി. പിതാക്കന്മാർ തങ്ങളുടെ എഴുത്തുകൾകൊണ്ടു സഭയെ പ്രകാശിപ്പിച്ച പ്രകാശകകാലം (aetas illuminativa). സൃഷ്ടിയുടെ ൩-ാം ദിവസം. – ൪. 'തെയൊത്തീറാ': സുഗന്ധവർഗ്ഗങ്ങൾ എന്നർത്ഥം. മതഭിന്നത, മഹമ്മദുമതം ഇവയിൽനിന്നുളവായ പീഡനം സഹിച്ചുകൊണ്ടു അദ്ധ്വാനത്തിൻെറയും അനുതാപത്തിൻെറയും സൽപ്രവൃത്തികളും സുഗന്ധബലികളും ദൈവത്തിനു സമർപ്പിച്ച സമാധാനകാലം (aetas pacifica). സൃഷ്ടി ൪-ാം ദിവസം. – ൫. 'സർദീസ്': നായകൻ എന്നൊ, സന്തോഷത്തിൻെറ അഥവാ ആമോദഗാനത്തിൻെറ ആരംഭം എന്നൊ അർത്ഥം. വളരെ സന്യാസസഭകൾ സ്ഥാപിതമാകയും നവീകരിക്കപ്പെടുകയും ചെയ്തു ശുദ്ധീകരണകാലം (aetas purgativa). സൃഷ്ടി ൫-ാം ദിവസം. – ൬. 'പിൽദൽപിയാ': അർത്ഥം ഭ്രാതൃസ്നേഹം. കത്തോലിക്കാസഭ വ്യാപൃതമാകയും, ഗുണവാന്മാരായ വളരെ മതപാലകന്മാരും അനവധി വിശുദ്ധന്മാരും പണ്ഡിതന്മാരുമുണ്ടാകയും, സാഹോദര്യം മുമ്പില്ലാത്തവിധം വർദ്ധിക്കയും ചെയ്തു ആശ്വാസകാലം (aetas consolativa). സൃഷ്ടി ൬-ാം ദിവസം.— ൭. 'ലാവോദിക്കിയാ': ജനങ്ങളുടെ വിധി എന്നോ, നീതിമാന്മാരായ ജനങ്ങൾ എന്നോ അർത്ഥം. ലോകാവസാനം, നീതിമാന്മാർക്കു മാത്രമുള്ള നിത്യഭാഗ്യത്തിൻെറ ആരംഭം ഇങ്ങനെയുള്ള സംഹാരകാലം അഥവാ അന്തിക്രീസ്തുവിൻെറ കാലം (aetas desolativa, aetas antichristi). സൃഷ്ടി ൭-ാം ദിവസം. – "വരുവാനിരിക്കുന്നവനും": വിധിക്കുവാൻ വരുവാനിരിക്കുന്നവനും എന്നു ഗ്രഹിക്കണം.

൬. "നമ്മെ രാജ്യവും പുരോഹിതന്മാരുമാക്കി": മ്ശിഹാ തൻെറ കൃപയാൽ നമ്മെ ദൈവരാജ്യം എന്നു പറയപ്പെടുന്ന സഭയുടെ അംഗങ്ങളാക്കുകയും, തൻെറ മഹത്വമുള്ള സ്വർഗ്ഗരാജ്യത്തിൽ തന്നോടുകൂടി വാഴുമെന്നു നമ്മോടു വാഗ്ദാനം ചെയ്കയും ചെയ്തു. ചിലരെ യഥാർത്ഥത്തിൽ ബലി സമർപ്പിക്കുന്ന പുരോഹിതന്മാരും, എല്ലാവരെയും ആത്മികബലിസമർപ്പകന്മാരുമായി നിയമിക്കയും ചെയ്തിരിക്കുന്നു.

൭. "അവനെ കുത്തിത്തുളച്ചവർ": ആണി, കുന്തം ഇത്യാദികളാൽ ശാരീരികമായും, ദൂഷണം, പാപകൃത്യങ്ങൾ ഇവയാൽ മാനസികമായും മ്ശിഹായെ മുറിവേല്പിച്ചവർ.– "അവനെക്കുറിച്ചു പ്രലപിക്കും": അവനോടുചെയ്ത അപരാധംമൂലം തങ്ങൾക്കു വന്നുകൂടുന്ന കഷ്ടതകളോർത്തു ദുഃഖിക്കും. – "അതെ, ആമേൻ": നിശ്ചയമായും അങ്ങനെതന്നെ. സാ. ൪൦. ൭. ൨. ൧൫. ൮. നോക്കുക.

൮. "ആലപ്പും താവും": ആലപ്പ് (ܐ) എബ്രായസുറിയാനി അക്ഷരമാലകളിലെ ആദ്യാക്ഷരവും, താവ് (ܬ) അന്ത്യാക്ഷരവുമാകുന്നു. ഗ്രീക്കുപ്രതിയിലും അതിനെ അനുഗമിക്കുന്ന മററു ചില പ്രതികളിലും ഗ്രീക്കുഅക്ഷരമാലയുടെ ആദ്യാന്ത്യാക്ഷരങ്ങ

ളായ അൽഫായും ഓമെഗായുമാണു ചേർത്തുകാണുന്നതു്. ആദിയും അവസാനവും എന്നർത്ഥം. ഗ്രീ. , ല. , അറ. പ്രതികളിൽ ഈ അർത്ഥംകൂടി കാണുന്നുമുണ്ടു്.

൯. "പാത്തേമോസ്": അന്തി. സുറി. ലും, കൽദ. തലക്കെട്ടിലും 'പാത്തേമോൻ' എന്നും, ക്രൂശ.ൽ 'പാത്ത്മോ' എന്നുമാണു ദ്വീപിന്റെ നാമം. ഈ ദ്വീപിൽ വി. യോഹന്നാന്റെ നാമത്തിലുള്ള ഒരാശ്രമത്തിനുതാഴെ, വി. യോഹന്നാൻ ഇരുന്നു വെളിപാടുഗ്രന്ഥം എഴുതിയതായി പറയപ്പെടുന്ന ഒരു ഗുഹ ഇന്നും കാണിക്കപ്പെട്ടുവരുന്നതായി വെർഷ്റെഗ് (Verschraegue) പ്രസ്താവിക്കുന്നുണ്ടു്.

൧൦. "കർത്തൃദിവസത്തിൽ": ഞായറാഴ്ചനാളിൽ. – "കാഹളംപോലെ": ക്രൂശ.ൽ മാത്രം 'ഇടിയുടെ (ശബ്ദം) പോലെയും' എന്നുകൂടി കാണുന്നു.

൧൨. "സ്വരം കാണുവാൻ": 'ജനമൊക്കെയും (ഇടി) നാദങ്ങളും . . . കാഹളധ്വനിയും . . . കണ്ടു' എന്നു പുറ. അ. ൨൦. വ. ൧൮–ലും പറഞ്ഞിരിക്കുന്നു. കാണുക എന്ന പദം കണ്ണിനെപ്പററിമാത്രമല്ല, മററു ഗ്രഹണേന്ദ്രിയങ്ങളെക്കുറിച്ചും മിക്ക ഭാഷകളിലും പ്രയോഗിക്കാറുള്ളതാണല്ലൊ. 'കടിച്ചുനോക്കിയപ്പോൾ കൈപ്പുള്ളതെന്നുകണ്ടു ദൂരെ വലിച്ചെറിഞ്ഞു' എന്നുള്ളതിൽ കൈപ്പുള്ളതെന്നു കണ്ടതു കണ്ണിന്റെ പ്രവൃത്തിമൂലമല്ലെന്നു തീർച്ചയാണു്.– സ്വരം പുറപ്പെടുത്തിയ ആളിനെ കാണുവാൻ എന്നും ഗ്രഹിക്കാം.– "സ്വർണ്ണംകൊണ്ടുള്ള ഏഴുപീഠവിളക്കുകൾ": ഈ വിളക്കുകൾ മൂശെയുടെ തൽക്കാലകൂടാരത്തിലും (പുറ. അ. ൨൫. വ. ൩൧.) സ്ലേമോന്റെ ദേവാലയത്തിലും ഉണ്ടായിരുന്നവയ്ക്കു സദൃശങ്ങളായിരുന്നു എന്നു വ്യാഖ്യാതാക്കൾ അഭിപ്രായപ്പെടുന്നു. വിളക്കുകൊണ്ടു മൂശെയും യോഹന്നാനും സഭയെയാണു സൂചിപ്പിക്കുന്നതു്. 'ഏഴു . . . വിളക്കുകൾ ഏഴുസഭകൾ' എന്നു വ. ൨൦–ൽ പറയുന്നുമുണ്ടു്. ആസിയായിലെ ഏഴുസഭകൾ എന്നു ഗ്രഹിക്കണം.– സഭയെ സ്വർണ്ണവിളക്കുകൊണ്ടു ഛായീകരിച്ചിരിക്കുന്നതു യുക്തം തന്നെ. എന്തെന്നാൽ സഭ വിളക്കുപോലെ ദൃശ്യവും, ലോകത്തിന്റെ പ്രകാശവും, സ്നേഹം അഥവാ എണ്ണകൊണ്ടു ജ്വലിക്കുന്നതും, മേല്പോട്ടു ഗതിയോടുകൂടിയതുമാകുന്നു. ഈ വിളക്കുകൾ സ്വർണ്ണംകൊണ്ടുരുവാക്കപ്പെട്ടു. സഭയും പീഡാമർദ്ദനങ്ങളേററു വല്ലതാകുന്നു, പ്രചരിക്കുന്നു, രൂപവൽകൃതമാകുന്നു.

൧൩. "വിളക്കുകളുടെ നടുവിൽ . . . മനുഷ്യപുത്രനു സദൃശനായ ഒരുവനെ": 'വിളക്കുകൾ' സഭകളാണെന്നു പ്രസ്താവിച്ചുകഴിഞ്ഞുവല്ലൊ. 'നിലയങ്കി' പഴയനിയമത്തിലെ പ്രധാനാചാര്യന്റെ വസ്ത്രമാണ്. (പുറ. അ. ൨൮. വ. ൪.) 'സ്വർണ്ണംകൊണ്ടുള്ള വാർകച്ച' അസാമാന്യചാരിത്രശുദ്ധി, സ്നേഹം, തീക്ഷ്ണത ഇവയെ ലക്ഷീകരിക്കുന്നു. 'മനുഷ്യപുത്രൻ' മനുഷ്യപുത്രനെന്നു സ്വയമേ പറഞ്ഞിരുന്ന മ്ശിഹാതന്നെ. 'സദൃശനായ ഒരുവൻ' പ്രാതിനിദ്ധ്യം വഹിച്ച ദൈവദൂതനാകുന്നു. ദർശനത്തിൽ പ്രത്യക്ഷനായ ആൾ വിളക്കുകളുടെ മദ്ധ്യേ നടക്കുകയായിരുന്നു എന്നു അ. ൨. വ. ൧–ൽ പറയുന്നുണ്ടു്. പ്രധാന പുരോഹിതനായ മ്ശിഹാ സഭാമദ്ധ്യത്തിൽ അതിനെ പ്രകാശിപ്പിക്കുവാനും, സംരക്ഷിക്കുവാനും, ശുദ്ധീകരിക്കുവാനും എപ്പോഴും സഞ്ചരിക്കുന്നു എന്നും, സാക്ഷാത്തായ മതപാലകന്മാർ അദ്ദേഹത്തെ അനുകരിച്ചു തങ്ങളുടെ ആടുകളായ വിശ്വാസികളുടെ മദ്ധ്യത്തിൽ വസിക്കയും, പരിശുദ്ധിയും, നീതിയും, അസാമാന്യചാരിത്രശുദ്ധിയും ഉള്ളവരായിരിക്കയും, സ്നേഹവും തീക്ഷ്ണതയും നിമിത്തം എപ്പോഴും യുദ്ധത്തിനും അദ്ധ്വാനത്തിനും തയ്യാറായിരിക്കയും ചെയ്യണമെന്നുമാണു ഈ ദർശനംകൊണ്ടു നാം ഗ്രഹിക്കേണ്ടതു്. സർവ്വസഭകളുടെയും പരമാധിപതിയായ മാർപ്പാപ്പാ ആഘോഷപൂർവ്വം ബലി സമർപ്പിക്കുമ്പോൾ ഈ ദർശനം അനുസരിച്ചു ഏഴു തിരികൾ കത്തിക്കുകപതിവുണ്ടു്.

൧൪. "അവന്റെ കണ്ണുകൾ അഗ്നിജ്വാലപോലെ": സഭയുടെ ശത്രുക്കളുടെ നേരെയുള്ള കോപമാണു ഇതുകൊണ്ടു പ്രത്യക്ഷപ്പെടുത്തുന്നതു്.

൧൫. "ലെബ്നാൻപിച്ചള": ലെബ്നാൻമലയിൽനിന്നെടുത്തിരുന്ന മേൽതരം പിച്ചള. പിഢകളാകുന്ന തീച്ചൂളയിൽ ജ്വലിച്ച മ്ശിഹായുടെ കാലുകൾ, എന്നുവെച്ചാൽ മനുഷ്യത്വം, സഭാരിപുക്കളെ ചവിട്ടുവാനും ഞെരിച്ചുകളയുവാനും ഉറച്ചും സന്നദ്ധമായും ഇരിക്കുന്നു എന്നു ഈ വാക്കുകൾ കാണിക്കുന്നു. — "അവന്റെ സ്വരം പെരുവെള്ളത്തിന്റെ ഇരച്ചിൽപോലെ": സകല ലോകത്തേയും നനസ്സുകയും, ശുദ്ധീകരിക്കുകയും, ഫലപ്രദമാക്കുകയുംചെയ്യു സുവിശേഷപ്രസംഗശബ്ദത്തിന്റെ മുഴക്കം എന്നു ധരിക്കണം.

൧൬. "വലത്തുകൈയിൽ ഏഴുനക്ഷത്രങ്ങൾ": വ. ൨൦-ൽ പറയുംപോലെ നക്ഷത്രങ്ങൾ സഭകളുടെ ദൂതന്മാർ അഥവാ മെത്രാന്മാരാണ്. നക്ഷത്രങ്ങൾ എന്ന പദംകൊണ്ടു അവരുടെ സ്ഥാനമഹിമയും, വലത്തുകൈയിൽ എന്നതുകൊണ്ടു അവരുടെപേരിൽ മ്ശിഹായിക്കുള്ള വാത്സല്യവും പ്രത്യക്ഷപ്പെടുത്തുന്നു. — "വായിൽ . . . മൂർച്ചയുള്ള ഇരുമുനവാൾ": പ്രസംഗിക്കപ്പെട്ട ദൈവവചനത്തെ ഇരുമുനവാളിനോടു അപ്പെ. അ. ൬. വ. ൧൭-ലും, എബ്രാ. അ. ൪. വ. ൧൨-ലും ഉപമിച്ചു പറഞ്ഞിട്ടുണ്ടല്ലൊ. പാപികൾക്കുള്ള ദൈവശിക്ഷയുടെ കാഠിന്യത്തേയും ഈ വാൾ പ്രദ്യോതിപ്പിക്കുന്നുണ്ട്. ശിഷ്ടന്മാൎക്കു രക്ഷയും ദുഷ്ടന്മാൎക്കു ശിക്ഷയും പ്രഖ്യാപനം ചെയ്യുന്ന വിധിവാക്യമായ ഇരുമുനവാൾ അദ്ദേഹത്തിന്റെ വായിൽനിന്നു ബഹിൎഗ്ഗമിക്കുന്നു. — "അവന്റെ മുഖം . . . പ്രകാശിക്കുന്ന സൂൎയ്യനു തുല്യം": മരിച്ചവരിൽനിന്നു ഉയിൎത്ത മ്ശിഹായുടെ ശരീരത്തിന്റെ ദീപ്തിയെയാണു ഈ വാക്കുകൾ കാണിക്കുന്നതു. — മ്ശിഹാ പ്രത്യക്ഷനായിരിക്കുന്ന ഈ രൂപം വെളിപാടുഗ്രന്ഥത്തിലെ സംഗതികളുടെയെല്ലാം ഒരു സംഗ്രഹം കാണിക്കുന്നു എന്നു കരുതാം: ൧. ഏഴു സഭകളേയും, ഭൂലോകം മുഴുവനിലുമുള്ള സഭയേയും ശകാരിക്കയും, ഉപദേശിക്കയും, ഭയപ്പെടുത്തുകയുംമറ്റും ചെയ്യുന്നതിൽ പ്രത്യക്ഷപ്പെടുത്തുന്ന അസാമാന്യമായ ശ്രദ്ധ. ൨. സഭയുടെ ശത്രുക്കൾ, പാപികൾ, അന്തിക്രീസ്തു ഇവരോടുള്ള ഭയങ്കരപ്രതികാരം. ൩. രക്ഷപ്രാപിക്കുന്നവരുടെ മഹിമയും ഭാഗ്യവും.

൧൮. "മരിച്ചവനായിരുന്നവനും «ആകുന്നു» . ഇതാ! ഞാൻ . . . ജീവിക്കുന്നവനാകുന്നു": ഗ്രീ., ല., അറ. പ്രതികളിലും, മിക്കവാറും ക്രമശ.ലും 'മരിച്ചവനായിരുന്നു എങ്കിലും ഇതാ! ഞാൻ . . . ജീവിച്ചിരിക്കുന്നു' എന്നാണു കാണുന്നതു്. കുരിശിൽ മരിച്ചവൻ എന്നു സ്പഷ്ടമാണല്ലൊ.

## അദ്ധ്യായം ൨.

ആപ്പെസോസ്, സ്മൊർന്നാ, പർഗ്ഗാമോസ്, തെയൊത്തിറാ എന്ന സഭകളുടെ ദൂതന്മാൎക്ക് അഥവാ മെത്രാന്മാൎക്ക് എഴുതേണ്ടതെന്തെന്നു അറിയിച്ചുകൊടുക്കുന്നു.

ആപ്പെസോസിലുള്ള സഭയുടെ ദൂതൻ നീ (ഇങ്ങനെ) എഴുതുക: തന്റെ വലത്തുകൈയിൽ ഏഴു നക്ഷത്രങ്ങൾ പിടിച്ചുകൊണ്ട് സ്വൎണ്ണംകൊണ്ടുള്ള ഏഴു പീഠവിളക്കുകളുടെ മദ്ധ്യേ നടക്കുന്നവൻ ഇവ അരുളിച്ചെയ്യുന്നു:

൨. നിന്റെ പ്രവൃത്തികളും, നിന്റെ പ്രയത്നവും, നിന്റെ ക്ഷമയും, ദുഷ്ടന്മാരെ നിനക്കു സഹിച്ചുകൂടാത്തതും ഞാൻ അറിയുന്നു. ശ്ലീഹന്മാരാകുന്നു എന്നു തങ്ങളെക്കുറിച്ചുതന്നെ പറയുകയും (അങ്ങനെ) അല്ലാതിരിക്കുകയും ചെയ്യുന്നവരെ നീ പരീക്ഷിച്ച് അവർ വ്യാജം പറയുന്നവരെന്നു കണ്ടു.

൩. നിനക്കു ക്ഷമയുണ്ട്. എൻെറ നാമത്തെപ്രതി നീ സഹിച്ചു. നീ തളൎന്നുപോയില്ല.

൪. എങ്കിലും നിനക്കു വിരോധമായി എനിക്കു (അല്പം പറയുവാൻ) ഉണ്ട്: നീ നിൻെറ ആദ്യസ്നേഹം വിട്ടുകളഞ്ഞു.

൫. അതുകൊണ്ട് നീ എവിടെനിന്നു വീണു എന്നോൎത്തു അനുതപിച്ച് ആദ്യത്തെ പ്രവൃത്തികൾതന്നെ ചെയ്യുക. അല്ലാത്തപക്ഷം, ഞാൻ ക്ഷണത്തിൽ നിൻെറ അടുക്കൽവന്ന്, നീ അനുതപിക്കയില്ലെങ്കിൽ, നിൻെറ പീഠവിളക്ക് അതിൻെറ സ്ഥാനത്തുനിന്നു നീക്കിക്കളയും.

൬. എങ്കിലും ഞാൻ ദ്വേഷിക്കുന്ന നിക്കൊലായിത്തരുടെ പ്രവൃത്തികളെ നീയും ദ്വേഷിക്കുന്നു എന്ന ഈ (ഗുണം) നിനക്കുണ്ട്.

൭. ആത്മാവു സഭകളോടു പറയുന്നതു എന്തെന്നു ചെവികളുള്ളവൻ കേൾക്കട്ടെ. ജയിക്കുന്നവനു ഞാൻ എൻെറ ദൈവത്തിൻെറ പർദൈസായിലുള്ള ആയുസ്സിൻെറ മരത്തിൽനിന്നു ഭക്ഷിക്കുവാൻ കൊടുക്കും.

൮. സ്മ്യൎനായിലുള്ള സഭയുടെ ദൂതനു നീ (ഇങ്ങനെ) എഴുതുക: മരിച്ചവനായിരുന്നെങ്കിലും ജീവനുള്ളവനായി ആദ്യനും അന്ത്യനുമായവൻ ഇവ അരുളിച്ചെയ്യുന്നു:

൯. നിൻെറ പ്രവൃത്തികളും, നിൻെറ ഞെരുക്കവും, നിൻെറ ദാരിദ്ര്യവും – എങ്കിലും നീ ധനവാനാകുന്നു – തങ്ങൾ യൂദന്മാരാകുന്നു എന്നു തങ്ങളെക്കുറിച്ചുതന്നെ പറയുകയും, എങ്കിലും സാത്താൻെറ സംഘമല്ലാതെ, (അങ്ങനെ) അല്ലാതിരിക്കയും ചെയ്യുന്നവരിൽനിന്നുള്ള ദൂഷണവും ഞാൻ അറിയുന്നു.

൰. നീ സഹിക്കുവാനിരിക്കുന്നവയിൽ യാതൊന്നും നീ ഭയപ്പെടേണ്ടാ. നിങ്ങൾ പരീക്ഷിക്കപ്പെടുവാൻ തക്കവണ്ണം ഇതാ! പിശാചു നിങ്ങളിൽ ചിലരെ കാരാഗൃഹത്തിൽ ആക്കുവാനിരിക്കുന്നു. പത്തുദിവസത്തേക്കു നിങ്ങൾക്കു ഞെരുക്കമുണ്ടാകും. മരണംവരെ വിശ്വസ്തനായിരിക്കുക. ആയുസ്സിൻെറ കിരീടം നിനക്കു ഞാൻ തരും.

൰൧. ആത്മാവു സഭകളോടു പറയുന്നതു എന്തെന്നു ചെവികളുള്ളവൻ കേൾക്കട്ടെ. ജയിക്കുന്നവനു രണ്ടാം മരണത്താൽ ദോഷംവരികയില്ല.

൰൨. പൎഗാമോസിലുള്ള സഭയുടെ ദൂതനു നീ (ഇങ്ങനെ) എഴുതുക: മൂൎച്ചയുള്ള ഇരുമുനവാൾ ഉള്ളവൻ ഇവ അരുളിച്ചെയ്യുന്നു:

൰൩. നിൻെറ പ്രവൃത്തികളും നീ എവിടെ വസിക്കുന്നു എന്നും ഞാൻ അറിയുന്നു. സാത്താൻെറ സിംഹാസനം ഉള്ളിടത്തുതന്നെ. നീ എൻെറ നാമം മുറുകെ പിടിച്ചിരിക്കുന്നു. സാത്താൻ വസിക്കുന്നേടത്തായ നിങ്ങളുടെ ഇടയിൽവെച്ചു എൻെറ സാക്ഷി – എൻെറ വിശ്വസ്തനായ അന്തിപ്പാസ് – കൊല്ലപ്പെട്ട നാളുകളിൽ എൻെറ വിശ്വാസം നീ നിഷേധിച്ചുമില്ല.

൰൪. എങ്കിലും നിനക്കു വിരോധമായി എനിക്കു ചിലതെല്ലാം (പറയുവാൻ) ഉണ്ട്: ഇസ്രായേൽമക്കൾ വിഗ്രഹങ്ങൾക്കു പൂജിച്ചവ ഭക്ഷിക്കുവാനും വ്യഭിചാരം ചെയ്യുവാനുംവേണ്ടി അവരുടെ മുമ്പൽ ഇടൎച്ചവെക്കുവാൻ ബാലാക്കിനെ ഉപദേശിച്ച ബെൽആമിൻെറ ഉപദേശം സ്വീകരിച്ചിരിക്കുന്നവർ അവിടെ നിനക്കുണ്ട്. [സം. അ. ൨൪. വ. ൩; അ. ൨൫. വ. ൨.]

൰൫. അപ്രകാരംതന്നെ നിക്കൊ

ലായിത്തരുടെ ഉപദേശം സ്വീകരിച്ചിരിക്കുന്നവർ നിനക്കുമുണ്ട്. അതുപോലെതന്നെ അനുതപിക്കുക.

൧൬. അല്ലാത്തപക്ഷമോ ഞാൻ വേഗത്തിൽ നിന്റെ അടുക്കലേക്കു വന്ന് എന്റെ വായിലെ വാൾകൊണ്ട് അവരോടു പോരാടും.

൧൭. ആത്മാവു സഭകളോടു പറയുന്നതു എന്തെന്നു ചെവികളുള്ളവൻ കേൾക്കട്ടെ. ജയിക്കുന്നവനു മറഞ്ഞിരിക്കുന്ന മന്നായിൽനിന്ന് ഭക്ഷിക്കുവാൻ ഞാൻ കൊടുക്കും. അവനു വെള്ളക്കല്ലും, കല്ലിന്മേൽ, സ്വീകരിക്കുന്നവനല്ലാതെ ആർക്കും അറിഞ്ഞുകൂടാത്തതായ എഴുതപ്പെട്ട പുതിയ നാമവുംകൂടി ഞാൻ കൊടുക്കും.

൧൮. തെയൊത്തിറായിലുള്ള സഭയുടെ ദൂതനു നീ (ഇങ്ങനെ) എഴുതുക: അഗ്നിജ്വാലപോലെ കണ്ണുകളും ലെബ്നാൻപിച്ചളയോടു സദൃശങ്ങളായ കാലുകളും ഉള്ളവനായ ദൈവപുത്രൻ ഇവ അരുളിച്ചെയ്യുന്നു:

൧൯. നിന്റെ പ്രവൃത്തികളും, നിന്റെ സ്നേഹവും, നിന്റെ വിശ്വാസവും, നിന്റെ ശുശ്രൂഷയും, നിന്റെ ക്ഷമയും, ആദ്യത്തേവയിൽ കൂടുതലായ അവസാനത്തെ നിന്റെ പ്രവൃത്തികളും ഞാൻ അറിയുന്നു.

൨൦. എങ്കിലും, താൻ ഒരു പ്രവാചികയെന്നു താനേ പറയുകയും, വ്യഭിചാരം ചെയ്യുവാനും വിഗ്രഹങ്ങൾക്കു പൂജിച്ചവ ഭക്ഷിക്കുവാനും എന്റെ ദാസന്മാരെ ഉപദേശിക്കുകയും വഴിതെററിക്കുകയും ചെയ്യുന്ന ഇസ്ബേൽ എന്ന നിന്റെ സ്ത്രീക്കു നീ അനുവദിച്ചിരിക്കുന്നതുകൊണ്ടു നിനക്കു വിരോധമായി എനിക്കു (അല്പം പറയുവാൻ) ഉണ്ടു്:

൨൧. പശ്ചാത്തപിക്കുവാൻ അവൾക്കു ഞാൻ സമയംകൊടുത്തു. എങ്കിലും തന്റെ വ്യഭിചാരത്തെപ്പററി പശ്ചാത്തപിക്കുവാൻ അവൾ ഇച്ഛിക്കുന്നില്ല.

൨൨. ഇതാ! ഞാൻ അവളെ കിടക്കയിലും, അവളോടുകൂടി വ്യഭിചരിക്കുന്നവർ, അവളുടെ പ്രവൃത്തികളെപ്പററി പശ്ചാത്തപിക്കാതിരുന്നാൽ, വലിയ ഞെരുക്കത്തിലും ആക്കും.

൨൩. അവളുടെ മക്കളെയും മരണത്താൽ ഞാൻ നിഗ്രഹിക്കും. ഇങ്ങനെ, ഞാൻ അരകളെയും ഹൃദയങ്ങളെയും പരിശോധിക്കുന്നവനാകുന്നു എന്നു സർവ്വസഭയും അറിയും. നിങ്ങളിൽ ഓരോരുത്തനും നിങ്ങളുടെ പ്രവൃത്തികൾക്കു തക്കവണ്ണം ഞാൻ (പ്രതിഫലം) തരും. [൧. ശ്മൃ. അ. ൧൬. വ. ൭: സങ്കി. ൭. വ. ൯: ഏറ. അ. ൧൧. വ. ൨൦; അ. ൧൭. വ. ൧൦; അ. ൨൦. വ. ൨.]

൨൪. എന്നാൽ നിങ്ങളോട് – ഈ ഉപദേശം ഇല്ലാത്തവരായി, അവർ പറയുന്നതുപോലെ സാത്താന്റെ ആഴങ്ങൾ അറിയാത്തവരായിരിക്കുന്ന ഏവരുമായ തെയൊത്തിറായിലുള്ള ശേഷംപേരോട് – ഞാൻ പറയുന്നു: നിങ്ങളുടെമേൽ വേറൊരു ഭാരം ഞാൻ വെക്കുന്നില്ല

൨൫. എങ്കിലും നിങ്ങൾക്കുള്ളതിനെ ഞാൻ വരുവോളം നിങ്ങൾ മുറുകെ പിടിച്ചുകൊൾവിൻ.

൨൬. ജയിക്കുന്നവനും എന്റെ പ്രവൃത്തികളെ അവസാനംവരെ കാത്തുകൊള്ളുന്നവനും (൨൭) «എന്റെ പിതാവിൽനിന്നു ഞാനും സ്വീകരിച്ചിരിക്കുന്നതുപോലെതന്നെ» ജനങ്ങളുടെമേൽ ഞാൻ അധികാരം കൊടുക്കും.

൨൭. അവൻ ഇരിമ്പുവടികൊണ്ട് അവരെ ഭരിക്കും. അവർ കുശവന്റെ പാത്രംപോലെ തകൎക്കപ്പെടും. (൨൬) [സങ്കി. ൨. ൯.]

൨൮. ഉദയനക്ഷത്രവും അവനു ഞാൻ കൊടുക്കും.

൨൯. ആത്മാവു സഭകളോടു പറയുന്നതു എന്തെന്നു ചെവികളുള്ളവൻ കേൾക്കട്ടെ.

## വ്യാഖ്യാനം.

൧. "എഫേസോസിലുള്ള സഭയുടെ ദൂതൻ": വി. തിമോത്തേയോസായിരുന്ന അക്കാലത്തെ ദൂതൻ അഥവാ മെത്രാൻ. അദ്ദേഹം അതിനോടടുത്തുതന്നെ രക്തസാക്ഷിയായി മരിച്ചു. പ്രായാധിക്യംനിമിത്തം അദ്ദേഹത്തിന്റെ തീക്ഷ്ണത കുറെ മന്ദീഭവിക്കുവാനിടയായി എന്നാണു ചിലർ പറയുന്നതു്. ഈ ലേഖനങ്ങളിലെ ശകാരം മെത്രാന്മാരെ ഉദ്ദേശിച്ചു മാത്രമല്ല, അതതു സ്ഥലങ്ങളിലെ ജനങ്ങളെ ഉദ്ദേശിച്ചുകൂടിയാണെന്നു ആ വാക്യങ്ങളിൽനിന്നു ഗ്രഹിക്കാം. സഭയിലെ ചില അംഗങ്ങളുടെ കുറ്റമല്ലാതെ വി. തിമോത്തേയോസിന്റെ കുറ്റമല്ല ഇവിടെ തിരുത്തപ്പെടുന്നതെന്നു ബോസുവെ ആദിയായവർ പറയുന്നു. – "നടക്കുന്നവൻ": അന്തിയോക്കിയാസുറിയാനിപ്രതിയിൽമാത്രം 'നടക്കുന്നവനായി സൎവ്വവും കൈയടക്കിയിരിക്കുന്നവൻ' എന്നുകൂടി കാണുന്നുണ്ടു്.

൫. "വിളക്ക് അതിന്റെ സ്ഥാനത്തുനിന്നു നീക്കിക്കളയും": എഫേസോസ് സഭ നിന്റെമേൽ, നിന്റെഭരണത്തിൽ, സ്ഥിതി ചെയ്യുന്നു. സഭയുടെ ഇരിപ്പിടമായ നിന്നെ മാറ്റി വേറൊരാളെ ഞാൻ നിയമിക്കും. അഥവാ ബോസുവെപ്രഭൃതികൾ വ്യാഖ്യാനിക്കുന്നതുപോലെ സഭയുടെ നാമവും സുവിശേഷപ്രകാശവും മറ്റു ജാതികളിലേക്കു മാറും.

൬. "നിക്കൊലായിത്തർ": പുറജാതിനടപടികളും ജഡമോഹപ്രവൃത്തികളുംകൊണ്ടു ആദിമസഭയെ കഷ്ടപ്പെടുത്തിയ ഒരു പാഷണ്ഡവൎഗ്ഗക്കാരാണു ഇവർ. വ്യഭിചാരം പാപമല്ലെന്നായിരുന്നു ഇവരുടെ ഉപദേശം. വി. ശ്ലീഹന്മാർ ഏൎപ്പെടുത്തിയ ഏഴുശുശ്രൂഷകന്മാരിൽ ഒരുവനായ നിക്കൊലാവോസിനോടു (നട. അ. ൬. വ. ൫.) പല പിതാക്കന്മാരും ഈ വൎഗ്ഗത്തെ ഘടിപ്പിക്കുന്നുണ്ടു്. എന്നാൽ നിക്കൊലായിത്തു് എന്നതു വ്യാജോപദേഷ്ടാവു്, ജനങ്ങളെ വിഴുങ്ങുന്നവൻ എന്നു അൎത്ഥം ജനിപ്പിക്കുന്ന ബെൽആം (സം. അ. ൨൨. [illegible] ൫. വ്യ.) എന്ന എബ്രായപദത്തിന്റെ പ്രാതിനിദ്ധ്യം വഹിക്കുന്ന ഒരു ഗ്രീക്കുപദമായിമാത്രം വി. യോഹന്നാൻ പ്രയോഗിക്കുന്നതായിരിക്കാം എന്നാണു വെസ്റ്റ്മിൻസ്റ്റർവിവൎത്തകന്മാർ പറയുന്നതു്. – നിക്കൊലാവോസിന്റെ ഉപദേശങ്ങളെ ദുർവ്യാഖ്യാനം ചെയ്തുകൊണ്ടു ഗ്നൊസ്റ്റിക്ക് പാഷണ്ഡികൾ അദ്ദേഹത്തിന്റെ നാമം കൊടുത്തതാണെന്നു വി. അഗുസ്തീനോസും അലക്സാന്ത്രിയായിലെ ക്ലേമിസും പറയുന്നുമുണ്ടു്.

൭. "ജയിക്കുന്നവൻ": ലോകത്തെയും, പിശാചിനെയും, തന്നെത്തന്നെയും കീഴടക്കുകയും, നിക്കൊലായിത്തരുടെ ദുരുപദേശങ്ങൾക്കു വിധേയനാകാതിരിക്കുകയും ചെയ്യുന്നവൻ. – "പറുദീസായിലുള്ള ആയുസ്സിന്റെ മരത്തിൽനിന്നു ഭക്ഷിക്കുവാൻ കൊടുക്കും": ആദേൻതോട്ടത്തിലെ മരത്തിൽ (സൃ. അ. ൨. വ. ൯.) നിന്നല്ല, അതിനാൽ ഛായീകൃതമായ ഭൂമിയിലെ പറുദീസായാകുന്ന സഭയുടെ മദ്ധ്യേ നടപ്പെട്ട വൃക്ഷമായ വി. കുൎബ്ബാനമൂലം അമർത്ത്യതയും, ദൈവകൃപയും, സ്വൎഗ്ഗീയമഹിമയും അനുഭവിക്കുവാനായി പ്രദാനം ചെയ്യും.

൮. "സ്മോർനായിലുള്ള സഭയുടെ ദൂതൻ": വി. പൊലിക്കാപ്പെന്നും, അദ്ദേഹത്തിൻെറ പുരോഗാമിയെന്നും അഭിപ്രായവ്യത്യാസമുണ്ട്.

൯. "പ്രവൃത്തികളും": ഈ വാക്യത്തിലും, ൧൩-ാംവാക്യത്തിലും സുറി.യിലെപ്പോലെതന്നെ ഗ്രീ., അറ.പ്രതികളിലും 'പ്രവൃത്തികളും' എന്നു കാണുന്നുണ്ട്. ല., ക്രുശ.പ്രതികളിൽ ഈ രണ്ടു വാക്യങ്ങളിലും ഈ പദം കാണുന്നില്ല.– "ദാരിദ്ര്യവും": ലൌകികസമ്പത്തുകളുടെ അഭാവം. – "ധനവാനാകുന്നു": പാരത്രികനന്മകളിൽ കുറവില്ലാത്തവനാകുന്നു.– "സാത്താൻെറ സംഘം": ആഗതനായ മ്ശിഹായെ സ്വീകരിക്കാതെ വേറൊരു മ്ശിഹായുടെ ആഗമനത്തെ പ്രതീക്ഷിച്ചുകൊണ്ടു മ്ശിഹായുടെ സഭയോടു വിരോധഭാവത്തിൽ വർത്തിക്കുന്ന സാത്താൻെറ എന്നുവെച്ചാൽ വിരോധികളുടെ കൂട്ടം. മത്താ. അ. ൧൬. വ. ൨൩. വ്യ. നോക്കുക.

൧൦. "പത്തുദിവസം": പത്തു എന്ന സംഖ്യ ദീൎഘകാലത്തേയും ചുരുങ്ങിയകാലത്തേയും കാണിക്കുവാൻ വി. ഗ്രന്ഥത്തിൽ പ്രയോഗിച്ചിട്ടുണ്ട്. തന്മൂലം ഇവിടെ 'പത്തുദിവസം' ദീൎഘകാലത്തെ കാണിക്കുന്നു എന്നു ചിലരും, ചുരുങ്ങിയ കാലഘട്ടത്തെ സൂചിപ്പിക്കുന്നു എന്നു വേറെ ചിലരും ഗ്രഹിക്കുന്നു. ഏതായാലും 'പത്തു' എന്ന സംഖ്യ അക്ഷരാൎത്ഥത്തിൽമാത്രം സ്വീകരിക്കേണ്ടതല്ല. 'പത്തുദിവസം' റോമാസാമ്റാജ്യത്തിൽ ഉണ്ടായ പത്തു മതപീഡനങ്ങളുടെ പത്തുകാലഘട്ടം എന്നു വ്യാഖ്യാനിക്കുന്നവരുമുണ്ട്.

൧൧. "രണ്ടാംമരണം": പാപികളുടെ അവസാനശിക്ഷാവിധിയെ സൂചിപ്പിക്കുന്ന ഒരു എബ്രായശൈലിയാണിതു്. ആത്മാവിനുമാത്രമുള്ള ശിക്ഷാവിധി ൧-ാംമരണം. ആത്മശരീരങ്ങൾ നിത്യനരകത്തിൽവീണു എന്നും മരിക്കാതെ മരിക്കുന്നതു ൨-ാം മരണം. (അ. ൨൦. വ. ൬. വ്യ.)

൧൨. "പർഗാമോസ്": ത്രോയാ (Troja) അഥവാ ട്രോയി (Troy) എന്നു പറയപ്പെട്ടിരുന്നതും ഈ പട്ടണംതന്നെ.

൧൩. "നിൻെറ പ്രവൃത്തികളും": ൨. ൯. വ്യ. നോക്കുക. – "സാത്താൻെറ സിംഹാസനം ഉള്ളിടം": വിഗ്രഹാരാധനയുടെയും നിക്കൊലായിത്തരുടെയും കേന്ദ്രസ്ഥാനം. -- "അന്തിപ്പാസ്": ഗ്രീ., ല. പ്രതികളിലും ഈ നാമം കാണുന്നുണ്ട്. എന്നാൽ അന്തിയോക്കിയാ സുറി., അറ., ക്രുശ. പ്രതികളിൽ പേർതിരിച്ചു പറഞ്ഞിട്ടില്ല. ഇദ്ദേഹം പർഗാമോസിലെ മെത്രാനായിരുന്നു. ഉദ്ദേശം ൨ വത്സരംമുമ്പു രക്തസാക്ഷിയായി മരിച്ചു.

൧൪. "ഇടർച്ച": ഇസ്രായേൽമക്കളെ ജഡമോഹങ്ങളിലേക്കു പ്രേരിപ്പിക്കുകയായിരുന്നു ഈ ഇടർച്ച. സം. അ. ൨൫. വ. ൧. വ്യ. നോക്കുക. – "ബെൽആം": സം. അ. ൨൨. വ. ൫. വ്യ. നോക്കുക.

൧൫. "നിക്കൊലായിത്തരുടെ ഉപദേശം": ലത്തീനിലും ഇത്രമാത്രമേയുള്ളു. ഗ്രീ., അറ. പ്രതികളിൽ 'ഞാൻ ദ്വേഷിക്കുന്ന' എന്നുകൂടി കാണുന്നുണ്ട്. – "അതുപോലെതന്നെ അനുതപിക്കുക": ല.ലും ഇങ്ങനെതന്നെ. ആപ്പെസോസ്മെത്രാനോടു ഞാൻ കല്പിച്ചിരിക്കുന്നതുപോലെതന്നെ (വ. ൫.) അനുതപിക്കുക എന്നർത്ഥം. ഗ്രീ.ൽ 'അനുതപിക്കുക' എന്നുമാത്രമേയുള്ളു. അറ.ൽ 'അതിനാൽ അനുതപിക്കുക' എന്നും, ക്രുശ.ൽ 'ഇനി, ഇപ്പോൾ അനുതപിക്കുക' എന്നുമാണു വിവർത്തനം ചെയ്തിരിക്കുന്നതു്.

൧൬. "മറഞ്ഞിരിക്കുന്ന മന്നാ": ലോകത്തിനു അജ്ഞാതമായിരിക്കുന്ന ആത്മികാനന്ദം. – മന്നാ ഇട്ടുവെച്ചിരുന്ന പാത്രം ഇരുന്നിരുന്ന പെട്ടകം ന്ബുക്ദ്നാസറിൻെറ ആക്രമണകാലത്തു്, മറവു ചെയ്യപ്പെട്ടെന്നും, മ്ശിഹായുടെ കാലത്തു അതു കണ്ടെത്തപ്പെട്ടുമെന്നും യഹൂദന്മാർ പറയുന്നു. ഈ പാത്രവും, അഭിഷേകതൈലവും വെള്ളവും

സൂക്ഷിച്ചിട്ടുള്ള പാത്രങ്ങളും ഏലിയാനിബ്ബ്യാ തങ്ങൾക്കു വീണ്ടും കൊടുക്കുമെന്നാണു അവരുടെ പ്രതീക്ഷ.— "വെള്ളക്കല്ലും . . . പുതിയ നാമവും": ക്രൂശ.ൽമാത്രം 'വെള്ളക്കല്ല്' എന്നതിന്റെ സ്ഥാനത്തു 'ഭംഗിയുള്ള പുസ്തകം' എന്നു കാണുന്നു. തങ്ങളെ ജയിക്കുന്നവൎക്കു ദൈവം നൽകുന്ന സാക്ഷ്യത്തിന്റെ അടയാളമാണിവ. ഈ വാക്കുകൾ പലരും പലവിധത്തിലാണു വ്യാഖ്യാനിക്കുന്നത്. കുററക്കാരെന്നു കരുതപ്പെട്ടശേഷം ഒടുവിൽ നിരപരാധികളെന്നു തെളിയുന്നവൎക്കും, ഉന്നതസ്ഥാനങ്ങളിലേക്കു അവരോധിക്കപ്പെടുന്നവൎക്കും ഓരോ വെള്ളക്കല്ലും, കുററക്കാരെന്നു തെളിയുന്നവൎക്കു കറുത്ത കല്ലും കൊടുക്കുക ഒരു പതിവായിരുന്നെന്നും ആ പതിവിനെയാണു ഇവിടെ സൂചിപ്പിച്ചിരിക്കുന്നതെന്നും ചിലർ പറയുന്നു. — പൊതുയോഗങ്ങളിൽ ഭരണാധികാരികളെ തിരഞ്ഞെടുക്കുന്നതിനും, വിധിയിൽ മോചനം നൽകുന്നതിനും, പൊതുവിനോദങ്ങളിൽ വിജയികളെ നിശ്ചയിക്കുന്നതിനും പുറജാതികൾ വെള്ളക്കല്ലു കുറിയായി ഉപയോഗിച്ചിരുന്നതിനെ സൂചിപ്പിക്കുന്നു എന്നാണു വേറെ ചിലരുടെ അഭിപ്രായം.— ദൈവപുത്രനും സ്വൎഗ്ഗീയവിരുന്നിനു അവകാശിയും എന്നുള്ളതാണു 'പുതിയ പേർ.

൨൦. "ഇസ്ബെൽ എന്ന നിന്റെ സ്ത്രീ": മററു പ്രതികളിൽ 'ഇസ്ബെൽ എന്ന സ്ത്രീ' എന്നുമാത്രമേയുള്ളു. 'ഇസ്ബെൽ' എന്നതു സ്ത്രീസ്വഭാവത്തോടും ജഡമോഹങ്ങളോടുംകൂടിയ നിക്കൊലായിത്ത് പാഷണ്ഡികളെ ഉദ്ദേശിച്ചു അലങ്കാരരൂപത്തിൽ പറയുന്ന ഒരു നാമമാണെന്നാണു ചിലരുടെ അഭിപ്രായം.— ഏലിയായേയും ദൈവജനത്തേയും പീഡിപ്പിച്ചിരുന്ന പഴയനിയമത്തിലെ ഇസ്ബെലിനോടു (൩. രാജ. അ. ൧൬.) ക്രിസ്തുസഭയെ ഞെരുക്കിയിരുന്ന യഹൂദസഭയെ ഉപമപ്പെടുത്തിപ്പറയുന്നു എന്നു വേറെ ചിലർ പറയുന്നു. ക്രിസ്തീയാചാരങ്ങളോടു യഹൂദാചാരങ്ങളും കലൎത്തണമെന്നായിരുന്നു യഹൂദന്മാരുടെ നിഷ്കൎഷ. 'ബലി ചെയ്യപ്പെട്ടവയിൽനിന്നും ൟ . . . അകന്നിരിക്കണം എന്ന ആവശ്യമായ ഇവയ്ക്കുപുറമേ കൂട്ടുതലായ ഭാരം നിങ്ങളുടെമേൽ വെക്കരുത് എന്നാണു പരിശുദ്ധാത്മാവിനും ഞങ്ങൾക്കുമുള്ള മനസ്സ്' (നട. അ. ൧൫. വ. ൨൮.) എന്നു വി. ശ്ലീഹന്മാർ ഓറെശ്ലത്തു ചെയ്ത നിശ്ചയം ഇവിടെ വ. ൨൪-ൽ കാണുന്നതിനോടു യോജിച്ചിരിക്കുന്നതു തങ്ങളുടെ അഭിപ്രായത്തെ പിൻതാങ്ങുന്നതായും, വെളിപാടു അ. ൧൭-ൽ റോമായെ അലങ്കാരരൂപത്തിൽ ബാബേൽ എന്നു പറഞ്ഞിരിക്കുന്നതുപോലെതന്നെ യഹൂദസഭയെ ഇസ്ബെൽ എന്നു നാമകരണം ചെയ്തിരിക്കുന്നതായും ഈ അഭിപ്രായക്കാർ കരുതുന്നു. വിഗ്രഹാരാധനയും വ്യഭിചാരവും യഹൂദന്മാൎക്കും നിഷിദ്ധമായിരുന്നു എന്നതു ഇതിനു ബാധകമല്ല. വിഗ്രഹാരാധന എന്നതു അന്യമതങ്ങളോടുള്ള അധികമായ സംസൎഗ്ഗമെന്നും, വ്യഭിചാരം നിയമങ്ങളുടെ ക്രമവിരുദ്ധമായ ആചരണമെന്നും മാത്രമേ ഇവിടെ ഗ്രഹിക്കേണ്ടതുള്ളു. — 'ഇസ്ബെൽ' ധനികയും പ്രബലയും നിക്കൊലായിത്ത് സിദ്ധാന്തങ്ങൾ പ്രചരിപ്പിച്ചിരുന്നവളുമായ ഒരു വ്യക്തിയായിരുന്നു എന്നതാണു സ്വീകാൎയ്യമായി കരുതപ്പെടുന്ന അഭിപ്രായം.— ഇവൾ തെയൊത്തീറാമെത്രാന്റെ ഭാൎയ്യയായിരുന്നു എന്നു ചിലർ പറയുന്നു. അച്ചടിച്ചതും കൈയെഴുത്തുമായ ചില പ്രാചീനഗ്രീക്കുപ്രതികളിലും, ചില ഗ്രന്ഥകാരന്മാരിലും ഇങ്ങനെ കാണുന്നുമുണ്ട്. 'നിന്റെ ഭാൎയ്യയായ ഇസ്ബെൽ' എന്നാണു അവയുടെ തൎജ്ജമ. വോൾട്ടൻ സുറിയാനിവിവൎത്തനം ചെയ്തിരിക്കുന്നതും ഇങ്ങനെതന്നെ. എന്നാൽ സുറിയാനിയിൽ പ്രയോഗിച്ചിരിക്കുന്ന (ܐܢܬܬܐ എന്ന) പദത്തിനു സ്ത്രീ എന്നും ഭാൎയ്യ എന്നും അൎത്ഥങ്ങളുണ്ട്. 'നിന്റെ' എന്ന പദം ഗ്രീക്കിൽതന്നെ പല പ്രതികളിലും ഇല്ല. ഉണ്ടായിരുന്നാൽതന്നെയും 'നിന്റെ അധികാരത്തിൽപെട്ട' എന്നുമാത്രം ധരിക്കാവുന്നതുമാണ്.

൨൨. "കിടക്കയിൽ": രോഗത്തിൽ. — "അവളുടെ പ്രവൃത്തികളെ": അന്ത്യോക്കിയാസുറിയാനി ഉൾപ്പടെയുള്ള മററു പ്രതികളിലെല്ലാം 'തങ്ങളുടെ പ്രവൃത്തിക

ളെ' എന്നു കാണുന്നു. അവളുടെ ഉപദേശാനുസരണവും അവളോടുകൂടിയും തങ്ങൾ ചെയ്യുന്ന പ്രവൃത്തികൾ എന്നു ധരിക്കണം.

൨൩. "അവളുടെ മക്കളെ": അവളുടെ ഉപദേശം സ്വീകരിച്ചവർ അഥവാ അവളുടെ വ്യഭിചാരസന്താനങ്ങൾ.

൨൪. "സാത്താൻെറ ആഴങ്ങൾ": പാഷണ്ഡികൾ തങ്ങളുടെ മതസിദ്ധാന്തങ്ങളെപ്പററി 'ദൈവത്തിൻെറ ആഴങ്ങൾ' (൧. കൊറ. അ. ൨. വ. ൧൦) എന്നു പറഞ്ഞിരുന്നു. എന്നാൽ അവ സാക്ഷാൽ പൈശാചികങ്ങളായിരുന്നതുകൊണ്ടു 'സാത്താൻെറ ആഴങ്ങൾ' എന്നു ഇവിടെ അവയ്ക്കു പേർ പറഞ്ഞിരിക്കുകയാണ്. അവർ തങ്ങളുടെ ഉപദേശത്തിൻെറ നികൃഷ്ടത ഈ നാമംകൊണ്ടു മറയ്ക്കുകയും ദൈവികവും മാനുഷികവുമായ നിയമങ്ങളെ അനാവശ്യവും ഭാരവുമെന്നു പറഞ്ഞു ദൂരെ പരിത്യജിക്കയുമാണു ചെയ്തിരുന്നത്. അതിനാൽ 'നിങ്ങളുടെമേൽ വേറൊരുഭാരം ഞാൻ വെക്കുന്നില്ല' എന്നും, വ്യഭിചാരത്തിൽനിന്നും വിഗ്രഹങ്ങൾക്കു പൂജിച്ചവയിൽനിന്നും വർജ്ജിക്കണം എന്നു 'നിങ്ങൾക്കുള്ളതിനെ . . . മുറുകെപ്പിടിച്ചുകൊൾവിൻ' എന്നും മ്ശിഹാ അരുളിച്ചെയ്യുന്നു. — "അറിയാത്തവരായി": സ്വീകരിക്കാത്തവരായി. — "നിങ്ങളുടെമേൽ വേറൊരു ഭാരം ഞാൻ വെക്കുന്നില്ല": മേൽകാണിച്ച അർത്ഥത്തിനുപുറമേ, നിക്കൊലായിത്തരിൽനിന്നു നിങ്ങൾക്കുണ്ടാകുന്ന പീഡനങ്ങളെകവിഞ്ഞു വേറെ പീഡ നിങ്ങൾക്കു ഞാൻ വരുത്തുകയില്ല എന്നും ചിലർ ഈ വാക്കുകൾക്കു അർത്ഥം ഗ്രഹിക്കുന്നുണ്ട്.

൨൬. "ജനങ്ങളുടെമേൽ ഞാൻ അധികാരംകൊടുക്കും": സ്വർഗ്ഗത്തിൽ ന. കർത്താവിനോടുകൂടിയിരിക്കുന്ന വിശുദ്ധന്മാർക്കു ജനങ്ങളുടെയും, ജാതികളുടെയും, രാജ്യങ്ങളുടെയും സംരക്ഷണം നടത്തുവാനും ആദ്ധ്യക്ഷ്യം വഹിക്കുവാനും ദൈവം അധികാരം കൊടുക്കുന്നു എന്നും, ദൈവപ്രമാണം അനുസരിക്കാത്തുള്ളവർക്കെതിരായി ന്യായം നടത്തുവാൻ അവർ ഇരിമ്പുവടിയോടുകൂടി ലോകാവസാനത്തിൽ മ്ശിഹായോടൊന്നിച്ചുവരുമെന്നും ഈ ൨൬-൨൭ വാക്യങ്ങളിൽനിന്നു വിശദമാകുന്നു.

൨൮. "ഉദയനക്ഷത്രം": മ്ശിഹാതന്നെ. അഥവാ ഇരുട്ടുനിറഞ്ഞ രാത്രിയായ ഈലോകജീവിതത്തിനുശേഷം ഉദയനക്ഷത്രംപോലെ നമുക്കുണ്ടാകുന്ന മഹിമയുടെ പ്രകാശവും തെളിവായ ദൈവദർശനവും.

## അദ്ധ്യായം ൩.

സർദീസ്, പിൽദൽപിയാ, ലാവോദീക്കിയാ എന്ന
സഭകളുടെ മെത്രാന്മാർക്ക് എഴുതേണ്ടതെന്തെന്നു
അറിയിച്ചുകൊടുക്കുന്നു.

സർദിസിലുള്ള സഭയുടെ ദൂതന് നീ (ഇങ്ങനെ) എഴുതുക: ദൈവത്തിൻെറ ഏഴു ആത്മാക്കളും ഏഴു നക്ഷത്രങ്ങളുമുള്ളവൻ ഇവ അരുളിച്ചെയ്യുന്നു: നിൻെറ പ്രവൃത്തികളും, നീ ജീവിച്ചിരിക്കുന്നു എന്നു നിനക്കു പേരുണ്ടെങ്കിലും നീ മരിച്ചിരിക്കുന്നു എന്നതും ഞാൻ അറിയുന്നു.

൨. ഉണരുക, മരിക്കാറായിരുന്ന ശേഷമുള്ളവരെ ഉറപ്പിക്കുക. എന്തെന്നാൽ നിൻെറ പ്രവൃത്തികൾ എൻെറ ദൈവത്തിൻെറ മുമ്പാകെ പൂർണ്ണതയുള്ളവയായി ഞാൻ കണ്ടില്ല.

൩. ആകയാൽ നീ കൈക്കൊണ്ടിരിക്കുന്നതും കേട്ടിരിക്കുന്നതും എങ്ങനെ എന്നോർത്തു (അതു) കാത്തുകൊള്ളുകയും അനുതപിക്കയും ചെയ്യുക. നീ ഉണരാതിരിക്കുന്നു എങ്കിലോ ഞാൻ ഒരു കള്ളനെപ്പോലെ നിനക്കു വിരോധമായിവരും. നിന

ക്ക വിരോധമായി ഞാൻ ഏതു നാഴി
കയിൽ വരുമെന്നു നീ അറികയു
മില്ല. [൧. തെസ. അ. ൫. വ. ൨: ൨.
പത്രോ. അ. ൩. വ. ൰: വെളി. അ.
൰൬. വ. ൰൫.]

൪. എന്നാൽ തങ്ങളുടെ വസ്ത്ര
ങ്ങൾ കറപ്പെടുത്താത്ത ഏതാനും
പേർ സർദീസിൽ നിനക്കുണ്ടു്. അ
വർ യോഗ്യന്മാരായിരിക്കയാൽ വെ
ള്ള (വസ്ത്രങ്ങൾ) ധരിച്ചു എന്നോടുകൂ
ടി നടക്കും.

൫. ജയിക്കുന്നവൻ ഇപ്രകാരം വെ
ള്ളവസ്ത്രങ്ങൾ ധരിപ്പിക്കപ്പെടും. അ
വന്റെപേർ ആയുസ്സിന്റെ പുസ്തക
ത്തിൽനിന്നു ഞാൻ മായിച്ചുകളകയി
ല്ല. എന്റെ പിതാവിന്റെ സന്നി
ധിയിലും അവന്റെ മാലാകാമാരു
ടെ മുമ്പിലും അവന്റെ പേർ ഞാൻ
ഏറ്റുപറയും.

൬. ആത്മാവു സഭകളോടു പറ
യുന്നതു എന്തെന്നു ചെവികളുള്ളവൻ
കേൾക്കട്ടെ.

൭. പിൽദൽപിയായിലുള്ള സഭ
യുടെ ദൂതനു നീ (ഇങ്ങനെ) എഴുതു
ക: ദാവീദിന്റെ താക്കോലുകളുള്ള
വനായി, താൻ തുറന്നാൽ ആരും
അടയ്ക്കാതെയും താൻ അടച്ചാൽ ആ
രും തുറക്കാതെയുമുള്ളവനായി, സത്യ
വാനായിരിക്കുന്ന പരിശുദ്ധൻ ഇവ
അരുളിച്ചെയ്യുന്നു: [ഏശ. അ. ൨൨.
വ. ൨൨: ഈയോ. അ. ൰൨. വ.
൰൪.]

൮. നിന്റെ പ്രവൃത്തികൾ ഞാൻ
അറിയുന്നു. ഒരുവനും അടയ്ക്കുവാൻ
കഴിയാത്ത വാതിൽ തുറന്നതായി ഇ
താ! നിന്റെ മുമ്പിൽ ഞാൻ തന്നി
രിക്കുന്നു. എന്തുകൊണ്ടെന്നാൽ നിന
ക്ക അല്പം ശക്തിയുണ്ടു്. നീ എന്റെ
വചനം കാത്തുകൊണ്ടു. എന്റെ നാ
മം നീ നിഷേധിച്ചുകളഞ്ഞില്ല.

൯. തങ്ങൾ യൂദന്മാരാകുന്നു എ
ന്നു തങ്ങളെക്കുറിച്ചുതന്നെ പറയുക
യും, വ്യാജം പറയുകയല്ലാതെ (അ
ങ്ങനെ) അല്ലാതിരിക്കുകയും ചെയ്യു
ന്ന ചിലരെ സാത്താന്റെ സംഘ
ത്തിൽ നിന്നു ഇതാ! നിനക്കു ഞാൻ
തരും. അവർ വന്നു നിന്റെ കാലു
കളുടെ മുമ്പിൽ വണങ്ങുവാനും ഞാൻ
നിന്നെ സ്നേഹിച്ചു എന്നു അറിയുവാ
നും ഇതാ! ഞാൻ ഇടയാക്കും.

൰. എന്റെ ക്ഷമയുടെ വാക്കു്
നീ കാത്തുകൊണ്ടതിനാൽ ഭൂമിയിൽ
വസിക്കുന്നവരെ പരീക്ഷിക്കുവാൻ ഭൂ
മിയിലെങ്ങും വരുവാനിരിക്കുന്ന പ
രീക്ഷയുടെ നാഴികയിൽനിന്നു ഞാ
നും നിന്നെ കാത്തുകൊള്ളും.

൰൧. ഞാൻ വേഗത്തിൽ വരും.
നിന്റെ കിരീടം ഒരുവനും കൈവ
ശപ്പെടുത്താതിരിക്കത്തക്കവണ്ണം നി
നക്കുള്ളതു നീ മുറുകെ പിടിച്ചുകൊ
ള്ളുക.

൰൨. ജയിക്കുന്നവനെ ഞാൻ എ
ന്റെ ദൈവത്തിന്റെ ആലയത്തിൽ
തൂണാക്കും. അവൻ പിന്നെ പുറത്തു
പോകയില്ല. എന്റെ ദൈവത്തി
ന്റെ നാമവും, സ്വർഗ്ഗത്തിൽനിന്നു്—
എന്റെ ദൈവത്തിന്റെ അടുക്കൽ
നിന്നു്— ഇറങ്ങുന്ന പുതിയ ഓറെശ്ലെ
ത്തിന്റെ നാമവും, എന്റെ നാമ
വും അവന്റെമേൽ ഞാൻ എഴുതും.

൰൩. ആത്മാവു സഭകളോടു പറ
യുന്നതു എന്തെന്നു ചെവികളുള്ളവൻ
കേൾക്കട്ടെ.

൰൪. ലാവോദിക്കിയായിലുള്ള സ
ഭയുടെ ദൂതനു നീ (ഇങ്ങനെ) എഴു
തുക: വിശ്വസ്തസാക്ഷിയായി, സത്യ
വാനായി, ദൈവത്തിന്റെ സൃഷ്ടി
യുടെ തലയായി, ആമേൻ ആയിരി
ക്കുന്നവൻ തന്നെ ഇവ അരുളിച്ചെ
യ്യുന്നു: [യോഹ. അ. ൰൪. വ. ൬.]

൧൫. നിന്റെ പ്രവൃത്തികൾ ഞാൻ അറിയുന്നു. നീ ശൈത്യമുള്ളവനല്ല, ഉഷ്ണമുള്ളവനുമല്ല. നീ ശൈത്യമുള്ളവനൊ ഉഷ്ണമുള്ളവനൊ ആയിരുന്നെങ്കിൽ കൊള്ളാമായിരുന്നു.

൧൬. ഇങ്ങനെ, നീ ഉഷ്ണമുള്ളവനാകാതെയും ശൈത്യമുള്ളവനാകാതെയും ശീതോഷ്ണമുള്ളവനായിരിക്കയാൽ ഞാൻ എന്റെ വായിൽനിന്ന് നിന്നെ വമിച്ചുകളയുവാൻ പോകുന്നു.

൧൭. എന്തുകൊണ്ടെന്നാൽ: ഞാൻ സമ്പന്നനാകുന്നു; ഞാൻ സമ്പത്തിൽ വൎദ്ധിച്ചിരിക്കുന്നു; എനിക്കു ഒന്നിനും മുട്ടുപാടില്ല എന്നു നീ പറയുന്നു. എന്നാൽ നീ ബലഹീനനും, കഷ്ടത നിറഞ്ഞവനും, ദരിദ്രനും, കുരുടനും, നഗ്നനുമാകുന്നു എന്നു നീ അറിയുന്നില്ല.

൧൮. നീ ധനവാനാകേണ്ടതിന് അഗ്നിയിൽ ശോധനചെയ്യപ്പെട്ട സ്വൎണ്ണവും, നിന്നെ മറയ്ക്കേണ്ടതിനും നിന്റെ നഗ്നതയുടെ ലജ്ജ കാണപ്പെടാതിരിക്കേണ്ടതിനും വെള്ളവസ്ത്രവും എന്നിൽനിന്നു വാങ്ങുവാനും, നീ കാഴ്ചയുള്ളവനാകേണ്ടതിന് നിന്റെ കണ്ണുകളിൽ കുഴമ്പ് എഴുതുവാനും നിനക്കു ഞാൻ ആലോചന പറഞ്ഞുതരുന്നു.

൧൯. ഞാൻ സ്നേഹിക്കുന്ന സകലരെയും ഞാൻ കുററപ്പെടുത്തുകയും ശിക്ഷിക്കയും ചെയ്യുന്നു. ആകയാൽ നീ തീക്ഷ്ണതയുള്ളവനാകുക; അനുതപിക്കുക. [സുഭ. അ. ൩. വ. ൧൨: എബ്രാ. അ. ൧൨. വ. ൬.]

൨൦. ഇതാ! ഞാൻ വാതില്ക്കൽ നിന്നു മുട്ടുന്നു. എന്റെ സ്വരംകേട്ടു വാതിൽ തുറക്കുന്നവൻ ആരോ അവന്റെ പക്കൽ ഞാൻ പ്രവേശിക്കയും, അവനോടുകൂടി ഞാനും എന്നോടുകൂടി അവനും അത്താഴം കഴിക്കയും ചെയ്യും.

൨൧. ജയിക്കുന്നവനു, ഞാൻ ജയിക്കയും എന്റെ പിതാവിനോടുകൂടി അവന്റെ സിംഹാസനത്തിൽ ഇരിക്കയും ചെയ്തതുപോലെ തന്നെ, എന്നോടുകൂടി എന്റെ സിംഹാസനത്തിൽ ഇരിക്കുവാൻ ഞാൻ (വരം) നൽകും.

൨൨. ആത്മാവു സഭകളോടു പറയുന്നതു എന്തെന്നു ചെവികളുള്ളവൻ കേൾക്കട്ടെ.

## വ്യാഖ്യാനം.

൧. “ഏഴു ആത്മാക്കൾ”: ദൈവസിംഹാസനത്തിനു ചുററും നില്ക്കുന്നതായി അ. ൧. വ. ൪-ൽ പറഞ്ഞിട്ടുള്ള ഏഴു ആത്മാക്കൾ. – മ്ശിഹായിൽ പ്രശോഭിക്കുന്നതും സഭാഭരണകൎത്താക്കന്മാരിൽ അവശ്യം ഉണ്ടായിരിക്കേണ്ടതുമായ ഔദാൎയ്യം, നീതി, വിവേകം, സഹനശീലം, സ്ഥൈൎയ്യം, ഭയപ്പെടുത്തൽ (Comminatio), നിഷ്കൎഷ (Severitas) എന്ന ൭ ഗുണങ്ങളെന്നു ചിലർ പറയുന്നു. – സഭാഭരണം നിൎവ്വഹിക്കുന്നവൎക്കു പ്രത്യേകസംരക്ഷകന്മാരായ ദൈവദൂതന്മാരുണ്ടെന്നും അവരെയാണു ഈ വാക്യം സൂചിപ്പിക്കുന്നതെന്നും പറയുന്നവരുമുണ്ട്. – “ഏഴുനക്ഷത്രങ്ങൾ”: അ. ൧. വ. ൧൬. വ്യാ. നോക്കുക. – “ജീവിച്ചിരിക്കുന്നു എന്നു . . . പേരുണ്ടെങ്കിലും നീ മരിച്ചിരിക്കുന്നു”: ബാഹ്യാവലോകനത്തിൽ നീ സജീവനായി കാണപ്പെടുന്നു, ആവിധം കീൎത്തിക്കപ്പെടുകയും ചെയ്യുന്നു. എങ്കിലും നീ ആത്മികമായി മൃതനായിരിക്കുന്നു. ബാഹ്യദൃഷ്ടിക്കു നീ ഗുണവാനായി കാണപ്പെടുന്നു, യഥാൎത്ഥത്തിൽ അങ്ങനെയല്ല. വിം ഗ്രന്ഥത്തിലെ ഭാഷയിൽ ജീവിക്കുക എന്നതിനു വരപ്രസാദത്തോടും സൽപ്രവൃത്തികളോടും കൂടിയിരിക്കുക എന്നും, മരിക്കുക എന്നതിനു പാപാവസ്ഥയിലും ക്രിസ്തീയധൎമ്മാ

സ്ഥാനമില്ലാതെയും ഇരിക്കുക എന്നുമാണർത്ഥം. തന്റെ അധികാരത്തിൽ ഉൾപ്പെട്ടിരുന്ന വിശ്വാസികളെ ശ്രദ്ധയോടുകൂടി അന്വേഷിച്ചില്ല എന്നുള്ളതാണു സർദീസ് മെത്രാന്റെ പേരിലുള്ള ആക്ഷേപം.

൨. "മരിക്കാറായിരുന്ന": 'മരിക്കാറായിരിക്കുന്ന' എന്നു ധരിക്കണം. പ്രവാചകങ്ങളിൽ കാലഭേദം പരിഗണിക്കേണ്ടതല്ല.— "ശേഷമുള്ളവരെ": അറ., ക്രൂശ. പ്രതികളിലും 'ശേഷമുള്ളവരെ' എന്നുതന്നെ. ഗ്രീ., ല. പ്രതികളിൽ 'ശേഷമുള്ളവയെ' എന്നാണു കാണുന്നത്. എന്നാൽ ഇതു മെത്രാന്റെ ശേഷമുള്ള പ്രവൃത്തികളെയല്ല, ശേഷമുള്ള അജങ്ങളെ, എന്നുവെച്ചാൽ, വിശ്വാസികളെ എന്നു ഗ്രഹിക്കേണ്ടതാണെന്നാണു പലരുടേയും അഭിപ്രായം. ആട് എന്നതിന്റെ ഗ്രീക്കുപദം നപുംസകമാകയാലും, ആളുകളുടെയും വസ്തുക്കളുടെയും കൂട്ടം കാണിക്കുവാൻ വി. ഗ്രന്ഥത്തിൽ നപുംസകം പ്രയോഗിക്കുക സാധാരണമാകയാലും ഇവിടെ നപുംസകം പ്രയോഗിച്ചിരിക്കുന്നു എന്നേയുള്ളു. — "ഉറപ്പിക്കുക": അന്തി. സുറി. യിൽ മാത്രം 'കാക്കുക' എന്നു കാണുന്നു. — ഉദ്യോഗനിർവ്വഹണത്തിലുള്ള നിന്റെ അശ്രദ്ധമൂലം നിന്റെ കീഴിലുള്ളവരിൽ വളരെപ്പേർ ആത്മികമായി മരിച്ചു അഥവാ നശിച്ചുപോയിരിക്കുന്നു. ഇനിയും വളരെയാളുകൾ നശിക്കാറായിരിക്കുന്നുമുണ്ട്. അവരെ വിശ്വാസത്തിൽ നി സ്ഥിരപ്പെടുത്തുക എന്നർത്ഥം.

൪. "വസ്ത്രങ്ങൾ കറപ്പെടുത്താത്ത ഏതാനുംപേർ": മാമോദീസായിൽ ധരിച്ച നിർമ്മലത എന്ന ധവളവസ്ത്രത്തിനു പാപമാലിന്യം ഭവിക്കാതെ സൂക്ഷിക്കുന്ന ചുരുക്കം ആളുകൾ.— "വെള്ള (വസ്ത്രങ്ങൾ) ധരിച്ചു . . . നടക്കും": വെള്ളനിറം സന്തോഷത്തിന്റെയും വിജയത്തിന്റെയും ആഘോഷത്തിന്റെയും അടയാളമാണ്. ദൈവദൂതന്മാർ വെള്ളവസ്ത്രങ്ങൾ ധരിച്ചവരായിട്ടാണു എപ്പോഴും കാണപ്പെടാറുള്ളത്. സ്വർഗ്ഗീയഭാഗ്യത്തെ കാണിക്കുന്ന ഒരു പ്രയോഗമാണിത്.

൭. "ദാവീദിന്റെ": ദാവീദിന്റെ രാജ്യത്തിന്റെ അഥവാ ദേവാലയത്തിന്റെ. — സഭ മുഴുവന്റെയും എന്നർത്ഥം. — "താക്കോലുകൾ": താക്കോൽകൊണ്ടു അധികാരത്തെ കാണിക്കുന്നു. മത്താ. അ. ൧൬. വ. ൧൯. വ്യ. നോക്കുക.

൮. "വാതിൽ തുറന്നതായി . . . തന്നിരിക്കുന്നു": മാനസാന്തരപ്പെടുത്തുന്നതിനുള്ള അവസരം നൽകിയിരിക്കുന്നു.

൯. "സാത്താന്റെ സംഘം": അ. ൨. വ. ൯. വ്യ. നോക്കുക.— "നിന്റെ കാലുകളുടെ മുമ്പിൽ വണങ്ങുവാനും . . . അറിയുവാനും . . . ഇടയാക്കും": വെളിപാടിലെ ആദ്യത്തെ മൂന്നു അദ്ധ്യായങ്ങളിൽ പ്രവചനങ്ങൾ എന്നതിനെക്കാൾ ചരിത്രസംഭവങ്ങളാണു അടങ്ങിയിരിക്കുന്നത്. സാക്ഷാൽ പ്രവചനങ്ങൾ അ. ൪ മുതൽ ആരംഭിക്കുന്നു. എന്നാൽ പ്രവചനങ്ങൾ ഈ വാക്യങ്ങളിൽതന്നെ ആരംഭിക്കുന്നു എന്നാണു ചില പണ്ഡിതന്മാരുടെ അഭിപ്രായം. എന്തെന്നാൽ ഈ വാക്യങ്ങളിൽ അടുത്തുതന്നെ പീഡകർക്കു അധീനരായിട്ടു വിനീതരായിത്തീരുവാനിരുന്ന യഹൂദന്മാരെക്കുറിച്ചോ, ക്രിസ്തീയസഭയോടു ശത്രുതയോടെ വർത്തിച്ചിരുന്ന യഹൂദ – ക്രിസ്ത്യാനികളെക്കുറിച്ചോ, സുവിശേഷത്തിന്റെ ആദ്യപ്രസംഗത്താൽ മാനസാന്തരപ്പെടുവാനിരുന്ന യഹൂദരെക്കുറിച്ചോ അല്ല ലോകാവസാനത്തോടടുത്തു മാനസാന്തരപ്പെടുവാനിരിക്കുന്ന സകല യഹൂദന്മാരെയുംകുറിച്ചാണു പ്രവചിച്ചിരിക്കുന്നത്. അതുവരെ പുറജാതികളിൽനിന്നുള്ളവരാൽമാത്രം രൂപവൽകൃതമായിരുന്ന സഭയിലേക്കു യഹൂദന്മാർ പ്രവേശിച്ചു തുണായി ഭവിക്കയും, പിന്നീടു അതിൽനിന്നു പുറത്തുപോകാതെ നിലനില്ക്കയും, ഇങ്ങനെ ഒരു പുതിയ ഓറെശ്ലേം ഉല്പന്നമാകയും, അതിൽ ദൈവത്തിന്റെ പുതിയനാമം, എന്നു

വെച്ചാൽ, യഹൂദന്മാർ അധിക്ഷേപിക്കുവാനും കൊലപ്പെടുത്തുവാനും പ്രയോഗിച്ച നാമംതന്നെ — 'യൂദന്മാരുടെ രാജാവായ ഈശോ' എന്നു — എഴുതപ്പെടുകയും ചെയ്യും.

൧൦. "ക്ഷമയുടെ വാക്ക്": അദ്ധ്വാനം, പീഡനം ഇത്യാദികൾ ക്ഷമാപൂർവ്വം സഹിക്കണമെന്ന എൻ്റെ ഉപദേശം.

൧൨. "പുതിയ ഓറെശ്ലത്തിൻ്റെ നാമവും": അന്തിയോക്കിയാസുറിയാനിയിലും ഇങ്ങനെതന്നെ. ഗ്രീ., ല., അറ., ക്രുശ. പ്രതികളിൽ 'പുതിയ ഓറെശ്ലെം എന്ന എൻ്റെ ദൈവത്തിൻ്റെ നഗരത്തിൻ്റെ നാമവും' എന്നാണു കാണുന്നത്. — "എൻ്റെ നാമവും": അന്തി. സുറി.ലും ഇങ്ങനെയാണ്. ഗ്രീ., ല., ക്രുശ. പ്രതികളിൽ 'എൻ്റെ പുതിയ നാമവും' എന്നൊരു വിശേഷണംകൂടിയുണ്ട്. അറ.ൽ 'ആ പുതിയ നാമമായ' എന്നു പട്ടണത്തിൻ്റെ വിശേഷണമായിട്ടാണു വിവർത്തനം ചെയ്തിരിക്കുന്നത്.

൧൪. "ദൈവത്തിൻ്റെ സൃഷ്ടിയുടെ തല": സർവ്വസൃഷ്ടികളുടെയും ആരംഭവും, ഉല്പത്തിസ്ഥാനവും, നിമിത്തകാരണവും (Causa efficiens). — "ആമേൻ": സത്യവാൻ, സത്യംതന്നെ എന്നർത്ഥം. സം. അ. ൭. വ. ൧൭. വ്യ: ൨. കോറ. അ. ൧. വ. ൧൯. വ്യ, ൨൦. വ്യ. നോക്കുക.

൧൮. "ശോധന ചെയ്യപ്പെട്ട സ്വർണ്ണം": പ്രോജ്വലമായ സ്നേഹം എന്നും, "വെള്ളവസ്ത്രം": ജീവിതനൈർമ്മല്യം എന്നും, "കുഴമ്പ്": ദൈവികലക്ഷണങ്ങളേയും മ്ശിഹായുടെ പീഡാനുഭവങ്ങളേയും ഭാവിയിൽ വന്നുചേരാവുന്ന നന്മതിന്മകളേയും കുറിച്ചുള്ള ചിന്ത എന്നും ചിലർ വ്യാഖ്യാനിക്കുന്നു.

## അദ്ധ്യായം ൪.

ദൈവസിംഹാസനവും, ഇരുപത്തിനാലു മൂപ്പന്മാരും, നാലു ജീവികളും വി. യോഹന്നാനു പ്രത്യക്ഷപ്പെടുന്നത്.

ഇവയുടെശേഷം ഞാൻ (ഇങ്ങനെ) കണ്ടു: ഇതാ! സ്വർഗ്ഗത്തിൽ തുറക്കപ്പെട്ടിരിക്കുന്ന വാതിൽ. കാഹളത്തിൻ്റേതുപോലെ എന്നോടു സംസാരിച്ചതായി ഞാൻ കേട്ട ആദ്യത്തെ സ്വരം: നീ ഇവിടേക്കു കയറി വരിക; ഇവയുടെശേഷം സംഭവിക്കേണ്ടവ നിനക്കു ഞാൻ കാണിച്ചുതരാം എന്നു പറഞ്ഞുകൊണ്ടിരുന്നു.

൨. ഞാൻ ഉടനെ ആത്മപാരവശ്യത്തിലായി. അപ്പോൾ ഇതാ! സ്വർഗ്ഗത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന ഒരു സിംഹാസനം. സിംഹാസനത്തിൽ (ഒരുവൻ) ഇരിക്കുന്നു.

൩. ഇതാ! ഇരിക്കുന്നവൻ കാഴ്ചക്കു യാസ്പോൻ കല്ലിനോടും, സർദിയോ(ൻ കല്ലി)നോടും തുല്യനായിരിക്കുന്നു. സിംഹാസനത്തിനു ചുററിലും കാഴ്ചക്കു സ്മർഗ്ദാ (കല്ലുകൾ) പോലെയുള്ള മേഘവില്ല്.

൪. സിംഹാസനത്തിനു ചുററിലും ഇരുപത്തിനാലു സിംഹാസനങ്ങൾ. ആ സിംഹാസനങ്ങളിൽ വെള്ളവസ്ത്രങ്ങൾ ധരിച്ച് ഇരിക്കുന്നവരായ ഇരുപത്തിനാലു മൂപ്പന്മാർ. അവരുടെ തലകളിൽ പൊൻകിരീടങ്ങൾ.

൫. സിംഹാസനത്തിൽ നിന്നു മിന്നലുകളും, ശബ്ദങ്ങളും, ഇടിമുഴക്കങ്ങളും പുറപ്പെടുന്നു. ദൈവത്തിൻ്റെ ഏഴു ആത്മാക്കളാകുന്ന ജ്വലിക്കുന്നവയായ ഏഴു അഗ്നിദീപങ്ങൾ അവൻ്റെ സിംഹാസനത്തിൻ്റെ മുമ്പിൽ.

൬. സിംഹാസനത്തിൻ്റെ മുമ്പിൽ സ്ഫടികത്തിനു സദൃശമായിരിക്കുന്ന കണ്ണാടിക്കടൽ പോലെ (കാണപ്പെട്ടു

ന്നു). സിംഹാസനത്തിന്റെ മദ്ധ്യത്തിലും, സിംഹാസനത്തിനു ചുററിലും തങ്ങളുടെ മുമ്പിലും തങ്ങളുടെ പിമ്പിലും കണ്ണുകൾ നിറഞ്ഞ നാലു ജീവികൾ.

൭. ഒന്നാമത്തെ ജീവി സിംഹത്തിനു സദൃശമാകുന്നു. രണ്ടാമത്തെ ജീവി കാളക്കിടാവിനു സദൃശമാകുന്നു. മൂന്നാമത്തെ ജീവിക്കു മനുഷ്യന്റേതുപോലെ മുഖമുണ്ടു്. നാലാമത്തെ ജീവി പറക്കുന്ന കഴുകനു സദൃശമാകുന്നു.

൮. ആ നാലുജീവികൾക്കും — അവയിൽ ഓരോന്നിനും — ചുററും ആറു ചിറകുകൾ ഉണ്ടു്. ഉള്ളിൽ കണ്ണുകൾ നിറഞ്ഞും (ഇരിക്കുന്നു). ഉണ്ടായിരുന്നവനും, ഉണ്ടായിരിക്കുന്നവനും, വരുവാനിരിക്കുന്നവനുമായി സകലവും കൈയടക്കിയിരിക്കുന്ന ദൈവമായ കർത്താവു് പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ എന്നു പറയുന്നതിൽനിന്നു് അവക്കു പകലും രാവും വിശ്രമമില്ല. [ഏശ. അ. ൬. വ. ൮.]

൯. എന്നും എന്നേക്കും ജീവിച്ചിരിക്കുന്നവനായി സിംഹാസനത്തിൽ ഇരിക്കുന്നവനു് ആ ജീവികൾ സ്തുതിയും, ബഹുമാനവും, കൃതജ്ഞതയും സമർപ്പിക്കുമ്പോൾ,

൧൦. (ആ) ഇരുപത്തിനാലു മൂപ്പന്മാർ സിംഹാസനത്തിൽ ഇരിക്കുന്നവന്റെ മുമ്പിൽ വീണു എന്നും എന്നേക്കും ജീവിച്ചിരിക്കുന്നവനെ ആരാധിക്കയും, തങ്ങളുടെ കിരീടങ്ങൾ സിംഹാസനത്തിന്റെ മുമ്പിൽ ഇട്ടുകൊണ്ടു്: (൧൧)

൧൧. കർത്താവേ, പരിശുദ്ധനായ ഞങ്ങളുടെ ദൈവമേ; നീ സകലവും സൃഷ്ടിച്ചിരിക്കയാലും നിന്റെ ഇഷ്ടം നിമിത്തം അവ ഉണ്ടാകയും സൃഷ്ടിക്കപ്പെടുകയും ചെയ്തിരിക്കയാലും സ്തുതിയും, ബഹുമാനവും, ശക്തിയും പ്രാപിക്കുവാൻ നീ യോഗ്യനാകുന്നു (൧൦) «എന്നു പറയുന്നു».

## വ്യാഖ്യാനം.

൧. "തുറക്കപ്പെട്ടിരിക്കുന്ന വാതിൽ": വെളിപാടുപ്രവചനം രണ്ടാംഭാഗം എന്നു പറയപ്പെടാവുന്നതു ഇവിടെ ആരംഭിക്കുന്നു. ഇതുമുതൽ ഒടുവിലത്തെ രണ്ടു അദ്ധ്യായങ്ങൾ വരെ സഭയ്ക്കു അതിന്റെ ശത്രുക്കളായ പിശാചു്, യഹൂദന്മാർ, പുറജാതിക്കാർ, പാഷണ്ഡികൾ ഇവരോടു ചെയ്യേണ്ടിവന്നിട്ടുള്ള യുദ്ധങ്ങളും അവർ പ്രാപിച്ച വിജയങ്ങളുമാണു വിവരിക്കപ്പെടുന്നതു്. — "ഇവയുടെശേഷം സംഭവിക്കേണ്ടവ": യുദ്ധോദ്യുക്തമായ സഭയിലും സ്വർഗ്ഗത്തിൽ വിജയശ്രീയോടുകൂടിയിരിക്കുന്ന സഭയിലും മേലാൽ നടക്കുവാനിരിക്കുന്നവ.

൨. "സിംഹാസനത്തിൽ (ഒരുവൻ) ഇരിക്കുന്നു": ദൈവമാണു സിംഹാസനത്തിൽ ഉപവിഷ്ടനായിരിക്കുന്നതു്.

൩. "യാസ്പോൻ": "സർദിയോൻ": "സ്മർഗ്ദാ": ഇവ വിലയേറിയ മൂന്നുതരം കല്ലുകൾക്കുള്ള സുറിയാനിനാമധേയങ്ങളാണു്. — "തുല്യനായിരിക്കുന്നു": നിറത്തിൽ. — "വില്ലു്": ദൈവസിംഹാസനത്തെ വലയംചെയ്യുന്ന ദൈവകൃപയെയാണു ഈ വില്ലു ലക്ഷീകരിക്കുന്നതു്.

൪. "ഇരുപത്തിനാലു സിംഹാസനങ്ങൾ": ശ്ലേമോന്റെ ദേവാലയം സ്വർഗ്ഗീയസഭയുടെയും, അതിലെ ൨൪ പ്രധാനാചാര്യന്മാർ സ്വർഗ്ഗീയസഭയിൽ ഇവിടെ കാണുന്ന ൨൪ പേരുടെയും സാദൃശ്യങ്ങളായിരുന്നു. പഴയനിയമത്തിലെ ൧൨ ഗോത്രപിതാക്കന്മാരെയും പുതിയനിയമത്തിലെ ൧൨ ശ്ലീഹന്മാരെയുമാണു ൨൪ എന്ന സംഖ്യ സൂചിപ്പി

ക്കുന്നതു്. ഇരുനിയമങ്ങളുടെയും പ്രതിനിധികളാണു ഇവർ. സ്വർഗ്ഗീയസഭയിലെ ആലോചനാസംഘമെന്നു ഇവരെക്കുറിച്ചു പറയാം. യുദ്ധോദ്യുക്തസഭയിൽ ലോകാവസാനപര്യന്തം നടത്തുവാനിരിക്കുന്ന കാര്യങ്ങൾ ദൈവം ഇവരെ അറിയിക്കുന്നു എന്നാണു പണ്ഡിതാഭിപ്രായം. സഭയുടെ ശത്രുക്കളുടെമേൽ ദൈവം ന്യായവിധി ചെയ്യുവാനിരിക്കുന്നു എന്നാണു ദൈവസിംഹാസനത്തിനു ചുററിയുള്ള ഇവരുടെ ഇരിപ്പു സൂചിപ്പിക്കുന്നതു്. പഴയനിയമത്തിലെയും പുതിയ നിയമത്തിലെയും കൂടി ൨൪ മൂപ്പന്മാർ എന്നതിനു ഇരുനിയമങ്ങളിലെയും എല്ലാവിശുദ്ധന്മാരുമെന്നു ചിലർ അർത്ഥമാക്കുന്നു. ആലോചനക്കാർക്കു ഉണ്ടായിരിക്കേണ്ട ലക്ഷണങ്ങൾ ഇവരിൽ നമുക്കു കാണാവുന്നതാണ്: ൧. ‘സിംഹാസനത്തിനു ചുററിലും’: ആലോചനക്കാർ പ്രധാനിയോടൊന്നിച്ചു എപ്പോഴും ഉണ്ടായിരിക്കണമെന്നു ഈ വാക്കുകൾ പ്രത്യക്ഷപ്പെടുത്തുന്നു. ൨. ‘വെള്ളവസ്ത്രങ്ങൾ ധരിച്ചു്’: വെള്ളവസ്ത്രം നിഷ്കപടതയുടെയും കറമില്ലായ്മയുടെയും അടയാളമാണു്. ൩. ‘മൂപ്പന്മാർ’: പ്രായാധിക്യത്തെയല്ല, അറിവു്, പരിചയം, വിവേകം ഇവയിലെ സമൃദ്ധി എന്നു ധരിക്കണം. ൪. ഇവരുടെ സ്വർഗ്ഗീയമാഹിമയെ പ്രദ്യോതിപ്പിക്കുന്ന ‘പൊൻകിരീടങ്ങൾ’: ഇവ നീതിന്യായങ്ങൾ എന്നു തോന്നുന്നവ തുറന്നു പ്രസ്താവിക്കുവാനും പറഞ്ഞുകൊടുക്കുവാനുമുള്ള ശ്രേഷ്ഠമനസ്സും സ്വാതന്ത്ര്യബുദ്ധിയും കാണിക്കുന്നു. ൫. ‘അവന്റെ മുമ്പിൽവീണു്’: (൨. ൧൦.) പ്രധാനിയുടെ നിർണ്ണയങ്ങൾക്കു സ്വയം കീഴ്പ്പെടുത്തണമെന്നാണു ഇതിൽനിന്നു ധരിക്കേണ്ടതു്. ൬. രഹസ്യം കാക്കണം: ഈ മൂപ്പന്മാർ മുദ്രയിടപ്പെട്ട പുസ്തകം മുദ്രവെച്ചതായിത്തന്നെ സൂക്ഷിച്ചു എന്നു പിന്നീടു (അ. ൫.) കാണാം.– സ്വർഗ്ഗം യുദ്ധോദ്യുക്തസഭയായും, ദൈവത്തിന്റെ സിംഹാസനം മ്ശീഹായുടെ പ്രതിപുരുഷൻ സ്ഥിതിചെയ്യുന്ന കത്തോലിക്കാസഭയായും, ൨൪ മൂപ്പന്മാർ അവനവന്റെ മെത്രാസനങ്ങളിൽ സ്ഥിതിചെയ്യുന്ന എല്ലാ മെത്രാന്മാരായും വ്യാഖ്യാനിക്കുന്നവരുമുണ്ടു്.

൫. “മിന്നലുകളും, ശബ്ദങ്ങളും, ഇടിമുഴക്കങ്ങളും”: അതായതു് അന്തിയോക്കിയാസുറിയാനിയിൽ കാണുംപോലെ ‘മിന്നലുകളും ഇടിമുഴക്കങ്ങളുടെ ശബ്ദങ്ങളും’. – മിന്നൽ ദൈവമഹത്വത്തെയും, ശക്തിയെയും, പാപികളുടെ നേരെയുള്ള കോപത്തെയും കാണിക്കുന്നു. – മിന്നലുകളും ശബ്ദങ്ങളും ഇടിമുഴക്കങ്ങളും ഭൂമിയിലുള്ള തന്റെ ദാസന്മാരുടെ വിശ്വാസസ്ഥിരത പരീക്ഷിക്കുവാനായി ദൈവം അനുവദിക്കുന്ന മതപീഡകൾ, പാഷണ്ഡത, ഉപദ്രവങ്ങൾ ഇത്യാദികളെ ലക്ഷീകരിക്കുന്നു എന്നാണു ചിലർ അഭിപ്രായപ്പെടുന്നതു്.– “ഏഴു ആത്മാക്കളാകുന്ന ജ്വലിക്കുന്നവയായ ഏഴു അഗ്നിദീപങ്ങൾ”: അ. ൧. വ. ൪-ൽ പറഞ്ഞിട്ടുള്ള ദൈവപീഠസേവകരായ ഏഴു മുഖ്യദൂതന്മാർ. യഹൂദസഭയിലെ ഏഴുതിരിവിളക്കു (പുറ. അ. ൨൫. വ. ൩൧.) ഈ മുഖ്യാത്മാക്കളെയാണു ഛായീകരിച്ചിരുന്നതു്.

൬. “സിംഹാസനത്തിന്റെ മുമ്പിൽ സ്ഫടികത്തിനു സദൃശമായിരിക്കുന്ന കണ്ണാടിക്കടൽ”: പഴയനിയമത്തിൽ ദൈവം അപ്രാപ്യനായിരുന്നു എന്ന അവസ്ഥയെയാണു ഈ കടൽകൊണ്ടു അറിയിക്കുന്നതെന്നു ചിലർ പറയുന്നു. – വിശുദ്ധന്മാർ കൊടുങ്കാററു നിറഞ്ഞ ഈലോകസമുദ്രം തരണം ചെയ്തശേഷം വലിപ്പംകൊണ്ടു കടൽപോലെയും, ശാന്തത, ഉൽകൃഷ്ട്യം, പ്രഭ എന്നിവകളാൽ സ്ഫടികംപോലെയുമുള്ള നിത്യസമാധാനത്തിൽ പ്രവേശിച്ചിരിക്കുന്നു എന്നു ഈ വാക്കുകൾ പ്രദ്യോതിപ്പിക്കുന്നു എന്നു വേറെ ചിലർ വ്യാഖ്യാനിക്കുന്നു. – “നാലു ജീവികൾ”: ഈ നാലു ജീവികൾ ഏതിനെയെല്ലാം ഉദ്ദേശിക്കുന്നു എന്നതിൽ ഭിന്നാഭിപ്രായമുണ്ടു്. ചുരുക്കം ചില അഭിപ്രായങ്ങൾ ഇവിടെ കാണിക്കാം. ൧. ഭൌമികസഭയുടെ രക്ഷാഭാരം വഹിക്കുന്നവരായ സ്വർഗ്ഗത്തിലെ ൪ പ്രധാന ദൂതന്മാരെ എന്നൊരുപക്ഷം. – ൨. നാലു സുവിശേഷകന്മാരെ എന്നു വേറൊരു

പക്ഷം. മനുഷ്യമുഖമുള്ള ജീവി മ്ശിഹായുടെ മനുഷ്യത്വത്തെക്കുറിച്ചു മുഖ്യമായി പ്രതിപാദിക്കുന്ന വി. മത്തായിയുടെയും, മൃഗരാജാവായ സിംഹം മ്ശിഹായുടെ രാജത്വത്തെപ്പററി പ്രസ്താവിക്കുന്ന വി. മർക്കോസിൻെറയും, പഴയനിയമത്തിലെ പ്രധാനബലിമൃഗമായിരുന്ന കാള, സ്വയാർപ്പണംകൊണ്ടു ലോകോദ്ധാരണം ചെയ്യുന്ന മ്ശിഹായുടെ പരിത്രാതാവെന്ന അവസ്ഥയെക്കുറിച്ചു എഴുതിയിരിക്കുന്ന വി. ലൂക്കായുടെയും, ഉയരത്തിൽ പറക്കുന്ന കഴുകൻ ദൈവപീഠംവരെ ഉയൎന്ന മഹാരഹസ്യങ്ങളും മ്ശിഹായുടെ ദൈവത്വവും ബന്ധിച്ചു പ്രതിപാദിക്കുന്ന വി. യോഹന്നാൻെറയും സാദൃശ്യങ്ങളാകുന്നു (സുവി. മുഖവുര നോക്കുക) എന്നാണു ഇവരുടെ അഭിപ്രായം. — ൩. ഏശായാ, എറമിയാ, ഹസ്ക്കിയേൽ, ദാനിയേൽ എന്ന പ്രവാചകന്മാരെ എന്നു ഇനിയും ചിലരുടെ അഭിപ്രായം. ൧-ാമത്തെ ജീവിയായ സിംഹം ഏശായായെ സൂചിപ്പിക്കുന്നു. ഏശായാ ദാവീദിൻെറ രാജവംശത്തിൽ ഉൾപ്പെട്ടവനായിരുന്നു. ൨-ാമത്തെ ജീവിയായ കാളക്കുട്ടി പുരോഹിതനെന്ന നിലയിൽ എറമിയായെ നിർദ്ദേശിക്കുന്നു. പഴയനിയമബലിവസ്തുക്കളിൽ പ്രധാനമായ കാള പൌരോഹിത്യത്തിൻെറ അടയാളമത്രേ. മനുഷ്യമുഖമുള്ള ൩-ാമത്തെ ജീവി ഹസ്ക്കിയേലിനെയാണു ചൂണ്ടിക്കാണിക്കുന്നതു്. എന്തെന്നാൽ ദൈവം അദ്ദേഹത്തെ മനുഷ്യപുത്രൻ എന്നു എപ്പോഴും വിളിച്ചിരുന്നു. ൪-ാമത്തെ ജീവിയായ പറക്കുന്ന കഴുകൻ ദാനിയേലിനെ ലക്ഷീകരിക്കുന്നതത്രേ. ഇദ്ദേഹം ഏററം ഉന്നതങ്ങളായ ദിവ്യരഹസ്യങ്ങളിലേക്കു പറക്കുകയും, അവസാനംവരെ ഭൂമുഖത്തു ഉയരുവാനിരിക്കുന്ന സാമ്രാജ്യങ്ങളുടെയെല്ലാം പരമ്പര കാണുകയും, അവയെക്കുറിച്ചു പ്രവചിക്കുകയുംചെയ്തു. — ൫. ഈ ൪ പ്രവാചകന്മാർമൂലം പഴയനിയമത്തിലെ എല്ലാ പ്രവാചകന്മാരെയും ഇവിടെ ഉദ്ദേശിച്ചിരിക്കുന്നു എന്നുവരാമെന്നും ചിലൎക്കു അഭിപ്രായമുണ്ടു്.

൮. "ചുററും ആറു ചിറകുകൾ": ഗ്രീ., അന്ത്വി. സുറി. പ്രതികളിലും കാണുന്നതു ഇങ്ങനെയാണു്. ല., അറ. പ്രതികളിൽ 'ആറു ചിറകുകളും ചുററും കണ്ണുകളും' എന്നാണു വിവൎത്തനം. ക്രുശ.ൽ 'ചുററും' എന്ന പദം കാണുന്നില്ല. ദൈവത്തിൻെറ ആജ്ഞകളെ അനുവൎത്തിക്കുന്നതിലുള്ള വേഗമാണു ചിറകുകൾ ലക്ഷീകരിക്കുന്നതു്.— "ഉള്ളിൽ കണ്ണുകൾ": ചിറകുകൾക്കു താഴെ എന്നു ചിലർ ഗ്രഹിക്കുന്നുണ്ടു്. ക്രുശ.ൽ 'കുഴലുകളിൽ കണ്ണുകൾ' എന്നു പറഞ്ഞിരിക്കുന്നു. പ്രവാചകന്മാരുടെ ജ്ഞാനം ആഭ്യന്തരമായി ദൈവം അവൎക്കു നൽകുന്ന പ്രകാശംകൊണ്ടു സിദ്ധിച്ചതാകുന്നു എന്നാണു ഇതുകൊണ്ടു പ്രത്യക്ഷപ്പെടുത്തുന്നതു്.

## അദ്ധ്യായം ൫.

കുഞ്ഞാടു് മുദ്രയിടപ്പെട്ട പുസ്തകം തുറക്കുന്നതും
തന്മൂലം സകലരാലും പ്രശംസിക്കപ്പെടുകയും ആരാധിക്കപ്പെടുകയും
ചെയ്യുന്നതും.

ഇരിക്കുന്നവൻെറ വലത്തുകൈയിൽ അകത്തും പുറത്തും എഴുതപ്പെട്ടതായി, ഏഴുമുദ്രകളാൽ മുദ്രയിടപ്പെട്ടതായി ഒരു പുസ്തകം ഞാൻ കണ്ടു.

൨. പുസ്തകം തുറക്കുവാനും അതിൻെറ മുദ്രകൾ പൊട്ടിക്കുവാനും യോഗ്യൻ ആരാകുന്നു എന്നു വലിയ സ്വരത്തിൽ വിളിച്ചുപറയുന്ന ശക്തനായ ഒരു മാലാഖായേയും ഞാൻ കണ്ടു.

൩. പുസ്തകം തുറക്കുവാനോ അതിനെ നോക്കുവാനോ മുകളിൽ സ്വൎഗ്ഗത്തിലാകട്ടെ, ഭൂമിയിലാകട്ടെ, ഭൂമിക്കു കീഴേയാകട്ടെ ഒരുവനും കഴിഞ്ഞില്ല.

൪. പുസ്തകം തുറക്കുവാനോ അതിനെ നോക്കുവാനോ യോഗ്യനായി ഒരുവനും കണ്ടെത്തപ്പെടാതിരുന്നതുകൊണ്ടു് ഞാൻ വളരെ കരഞ്ഞിരുന്നു.

൫. അപ്പോൾ മൂപ്പന്മാരിൽ ഒരുവൻ എന്നോടു്: നീ കരയേണ്ടാ; ഇതാ! യൂദവംശത്തിൽ നിന്നുള്ള സിംഹം — ദാവീദിൻെറ മൂലമായിരിക്കുന്നവൻ— ജയം പ്രാപിച്ചിരിക്കുന്നു. അവൻ ഈ പുസ്തകവും അതിൻെറ ഏഴു മുദ്രകളും തുറക്കും എന്നു പറഞ്ഞു.

൬. അപ്പോൾ ഇതാ! സിംഹാസനത്തിൻെറയും നാലു ജീവികളുടെയും മദ്ധ്യത്തിലും മൂപ്പന്മാരുടെ മദ്ധ്യത്തിലും ഏഴു കൊമ്പുകളും, ഭൂമിമുഴുവനിലേക്കും അയയ്ക്കപ്പെട്ട ഏഴു ദൈവാത്മാക്കളായ ഏഴു കണ്ണുകളും ഉള്ളതായി നില്ക്കുന്ന അറക്കപ്പെട്ടതുപോലെയുള്ള ഒരു കുഞ്ഞാടിനെ ഞാൻ കണ്ടു

൭. അതുവന്നു സിംഹാസനത്തിൽ ഇരിക്കുന്നവൻെറ വലത്തുകൈയിൽ നിന്നു പുസ്തകം വാങ്ങി.

൮. അതു പുസ്തകം വാങ്ങിയപ്പോൾ നാലു ജീവികളും, ഇരുപത്തിനാലു മൂപ്പന്മാരും, അവരിൽ ഓരോരുത്തനും വീണകളും വിശുദ്ധന്മാരുടെ പ്രാൎത്ഥനകളാകുന്ന സുഗന്ധദ്രവ്യങ്ങൾ നിറഞ്ഞ പൊൻകലശങ്ങളും പിടിച്ചുകൊണ്ടു് കുഞ്ഞാടിൻെറ മുമ്പിൽ വീണു്:

൯. പുസ്തകം വാങ്ങുവാനും അതിൻെറ മുദ്രകൾ തുറക്കുവാനും നീ യോഗ്യനാകുന്നു; എന്തുകൊണ്ടെന്നാൽ നീ അറക്കപ്പെട്ടു; എല്ലാ വംശത്തിലും, ഭാഷയിലും, ജനത്തിലും, ജാതിയിലുംനിന്നു നിൻെറരക്തംകൊണ്ടു ദൈവത്തിനായി ഞങ്ങളെ നീ വിലക്കുവാങ്ങി; (൧൦)

൧൦. നീ ഞങ്ങളെ ഞങ്ങളുടെ ദൈവത്തിനു രാജാക്കന്മാരും പുരോഹിതന്മാരുമാക്കിത്തീൎത്തു; ഞങ്ങൾ ഭൂമിമേൽ ഭരണം നടത്തുന്നു (൯) «എന്നു പറഞ്ഞുകൊണ്ടു ഒരു പുതിയസ്തോത്രം അവർ പാടുന്നു».

൧൧. പിന്നെ സിംഹാസനത്തിനും ജീവികൾക്കും മൂപ്പന്മാൎക്കും ചുററിൽ വളരെ മാലാഖാമാരുടെ സ്വരം: — അവരുടെ സംഖ്യ പതിനായിരങ്ങളുടെ പതിനായിരവും ആയിരങ്ങളുടെ ആയിരവും ആയിരുന്നു — (൧൨) [ദാനി. അ. ൭. വ. ൧൦.]

൧൨. അറക്കപ്പെട്ട കുഞ്ഞാടു് ശക്തിയും, ധനവും, ജ്ഞാനവും, ബലവും, ബഹുമാനവും, മഹത്വവും, സ്തുതിയും പ്രാപിക്കുവാൻ യോഗ്യനാകുന്നു എന്നു ഉയൎന്നസ്വരത്തിൽ പറയുന്നതായി (൧൧) «ഞാൻ കാണുകയും കേൾക്കുകയും ചെയ്തു»

൧൩. സ്വൎഗ്ഗത്തിലും, ഭൂമിയിലും, ഭൂമിക്കു താഴേയും, സമുദ്രത്തിലുമുള്ള സകല സൃഷ്ടിയും, അവയിലുള്ളവ സകലവും: സിംഹാസനത്തിൽ ഇരിക്കുന്നവനും കുഞ്ഞാടിനും സ്തോത്രവും, ബഹുമാനവും, മഹത്വവും, അധികാരവും എന്നും എന്നേക്കും (ഉണ്ടായിരിക്കട്ടെ) എന്നു പറയുന്നതു ഞാൻ കേട്ടു.

൧൪. നാലുജീവികളും ആമേൻ എന്നു പറഞ്ഞിരുന്നു. മൂപ്പന്മാർ വീണു് ആരാധിച്ചു.

## വ്യാഖ്യാനം.

൧. "ഇരിക്കുന്നവൻെറ": അന്തി. സ്റി. ഉൾപ്പെടെ എല്ലാ പ്രതികളിലും 'സിംഹാസനത്തിൽ ഇരിക്കുന്നവൻെറ' എന്നു കാണുന്നു. — "അകത്തും പുറത്തും എഴു

തപ്പെട്ടതായി, ഏഴുമുദ്രകളാൽ മുദ്രയിടപ്പെട്ടതായി ഒരു പുസ്തകം”: ആദ്യകാലങ്ങളിലെ പുസ്തകങ്ങൾ ഉരുളൻതടിയിന്മേൽ ഒരററം ഒട്ടിച്ചു അതിന്മേൽ ചുററിയിരുന്ന തുകൽ മുതലായവയുടെ ചുരുളുകളായിരുന്നു. ഇവിടെ പറയുന്ന പുസ്തകവും ഈ വിധത്തിലുള്ളതുതന്നെ. അതിൽ തുകലിന്റെയൊമറെറാ ഇരുപുറങ്ങളിലും എഴുതിയിരുന്നു. ഏഴു തുകലുകളിൽ എഴുതി ചുററി ഓരോന്നിനും തനിത്തനിയേ മുദ്രവെച്ചിരുന്നതും മുദ്രകളെല്ലാം കീഴററത്തു കാണത്തക്ക വിധത്തിലുള്ളതുമായിരുന്നു ഈ പുസ്തകം. ദൈവദൂതന്മാൎക്കും മനുഷ്യൎക്കും അജ്ഞാതങ്ങളും ദിവ്യകുഞ്ഞാടിനാൽമാത്രം വെളിപ്പെടുത്തപ്പെടുവാൻ കഴിയുന്നവയുമായ മഹാരഹസ്യങ്ങളാണ് ഈ ഏഴുമുദ്രകൾ. ‘വെളിപാടു’തന്നെയാണ് ഈ പുസ്തകം. ഇതു്, ൭ മുദ്രകൾ (അ. ൬–൧൦), പുസ്തകം (അ. ൧൧–൨൨) ഇങ്ങനെ രണ്ടായി വിഭജിക്കാം. ഓരോ മുദ്രകൾ പൊട്ടിക്കുമ്പോൾ അന്തിക്രിസ്തുവിന്റെ വരവിനു മുമ്പായി സംഭവിക്കുവാനിരിക്കുന്ന ഓരോ ആപത്തുകളും, പുസ്തകം അന്തിക്രിസ്തുവിന്റെ കാലത്തു നടക്കുന്നവ, വിധി, നല്ലവരുടെ മഹിമ ഇവയും പ്രത്യക്ഷമാക്കുന്നു.

൩. “നോക്കുവാനോ”: പുസ്തകത്തിലെ കാൎയ്യം എന്തെന്നു കാണുവാനോ.

൫. “യൂദവംശത്തിൽനിന്നുള്ള സിംഹം”: യൂദായെ ഒരു സിംഹത്തോടാണു യാക്കോബു് ഉപമിച്ചു പറഞ്ഞിരിക്കുന്നതു്. (സൃ. അ. ൪൯. വ. ൯-ം വ്യാ-ം നോക്കുക.) ശൌൎയ്യം മുതലായവകൊണ്ടു സിംഹം എന്നു പറയപ്പെടുന്ന യൂദായിൽനിന്നു ജനിച്ചവൻ എന്നൎത്ഥം. മ്ശിഹായെ ഉദ്ദേശിച്ചു സിംഹം എന്നു ഇവിടെ പേർ പറഞ്ഞിരിക്കുന്നു. — “ദാവീദിന്റെ മൂലമായിരിക്കുന്നവൻ”: ദാവീദിന്റെ വേരിൽനിന്നുള്ള തൈ അഥവാ ശിഖരമായിരിക്കുന്നയാൾ. ‘ഞാൻ ദാവീദിന്റെ വേരും വംശവുമാകുന്നു’ (വെളി. അ. ൨൨. വ. ൧൬) എന്നു മ്ശിഹാതന്നെ പ്രസ്താവിക്കുന്നുണ്ടു്.

൬. “സിംഹാസനത്തിന്റെയും നാലുജീവികളുടെയും മദ്ധ്യത്തിലും മൂപ്പന്മാരുടെ മദ്ധ്യത്തിലും”: അന്തി. സുറി. റീക്കിയുള്ള പ്രതി[illegible]ലെല്ലാം ഇങ്ങനെതന്നെയാണു കാണുന്നതു്. അന്തി. സുറി.യിലാകട്ടെ ‘ആ മൂപ്പന്മാരുടെ മദ്ധ്യത്തിൽ’ എന്നുമാത്രമേയുള്ളു. മദ്ധ്യത്തിലുള്ള ഈ നില മദ്ധ്യസ്ഥാനം വഹിക്കുന്നു എന്നു കാണിക്കുന്നു. — “ഏഴു”: വലിയതുക, പൂൎണ്ണസംഖ്യ ഇവയെ അറിയിക്കുവാൻ വി. ഗ്രന്ഥങ്ങളിൽ ‘ഏഴു’ എന്ന പദം പലപ്പോഴും പ്രയോഗിക്കുന്നുണ്ടു്. ചെറിയ സംഖ്യ എന്ന അൎത്ഥത്തിൽ മൂന്നര എന്നും പ്രയോഗിക്കുന്നു. ഈ പ്രയോഗം ഈ വെളിപാടു ഗ്രന്ഥത്തിൽ പലേടത്തും കാണാം.— “കൊമ്പുകൾ”: കൊമ്പുകൾ ശക്തിയേയും, “കണ്ണുകൾ”: കണ്ണുകൾ സൎവ്വജ്ഞാനത്തേയും പ്രദ്യോതിപ്പിക്കുന്നു. സഭയുടെ അദ്ധ്യക്ഷന്മാരായും, ലോകംമുഴുവന്റെയും ഭരണകൎത്താക്കളായും ദൈവം നിശ്ചയിച്ചു അയച്ചിരിക്കുന്ന ഏഴു ദൈവാത്മാക്കളെ അഥവാ ദൂതന്മാരെയാണു ഈ ൭ കണ്ണുകൾ കാണിക്കുന്നതു്. — “അറക്കപ്പെട്ടതുപോലെയുള്ള ഒരു കുഞ്ഞാടു്”: കുരിശിൽ മരിച്ച ഈശോ.

൭. “അതു (കുഞ്ഞാടു) ... പുസ്തകംവാങ്ങി”: കുഞ്ഞാടു പുസ്തകം വാങ്ങുകയും തുറക്കുകയും ചെയ്യുന്നതെങ്ങനെ എന്നു ആശ്ചൎയ്യപ്പെടേണ്ടതില്ല. കുഞ്ഞാടു മ്ശിഹായാണല്ലൊ. ആകൃതിയിലല്ല, പ്രകൃതിയിലാണു വി. യോഹന്നാൻ മ്ശിഹായെ കുഞ്ഞാടിനോടു ഉപമിച്ചിരിക്കുന്നതെന്നാണു പലരുടെയും അഭിപ്രായം.

൮. “അതു പുസ്തകം വാങ്ങിയപ്പോൾ”: ല.ൽമാത്രം ‘അതു പുസ്തകം തുറന്നപ്പോൾ’ എന്നു വിവൎത്തനം ചെയ്തിരിക്കുന്നു. വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിൽ കാണുന്നതു് ‘അതു പുസ്തകം എടുത്തപ്പോൾ’ എന്നാണു്.— “വിശുദ്ധന്മാരുടെ പ്രാൎത്ഥനകൾ”: ആകയാൽ ദൈവദൂതന്മാരും വിശുദ്ധരും നമ്മുടെ ആവശ്യങ്ങളും അപേക്ഷകളും അറിയുന്നു എന്നും, നമ്മുടെ പ്രാൎത്ഥനകൾ ദൈവസമക്ഷം സമൎപ്പിക്കുന്നു എന്നും, നമുക്കുവേണ്ടി പ്രാൎത്ഥിക്കുന്നു എന്നും, തന്മൂലം നമുക്കു അവരോടു പ്രാൎത്ഥിക്കാമെന്നും ഈ

വാക്യത്തിൽനിന്ന സിദ്ധിക്കുന്നുണ്ട്. (൧. യോഹ. അ. ൨. വ. ൧. വ്യ: വെളി. അ. ൩. വ. ൯. വ്യ. നോക്കുക.)

൧൦. "ഞങ്ങളെ ··· രാജാക്കന്മാരും പുരോഹിതന്മാരുമാക്കിത്തീൎത്തു": സകല വിശ്വാസികളും തങ്ങളുടെ ഉരാശകളിന്മേലും ലോകത്തിന്മേലും സിദ്ധിച്ചിരിക്കുന്ന ആത്മികമായ ആധിപത്യംമൂലം രാജാക്കന്മാരും, പ്രതിദിനം പലപ്രാവശ്യം തങ്ങളുടെ ഹൃദയപീഠങ്ങളിൽ സമൎപ്പിക്കുന്ന പ്രാൎത്ഥനകളും പരിത്യാഗബലികളും നിമിത്തം പുരോഹിതന്മാരുമാണെന്നു പറയാം. (അ. ൧. വ. ൬. വ്യ. നോക്കുക.) – "ഞങ്ങൾ ഭൂമിമേൽ ഭരണം നടത്തും": ഗ്രീ., ല. പ്രതികളിലും 'ഞങ്ങൾ'തന്നെ. അന്തി. സുറി., അറ., വെസ്റ്റ്മിൻസ്റ്റർവിവൎത്തനം ഇവയിൽ 'അവർ' എന്നും, ക്രൂശ.ൽ 'അവരിൽനിന്ന ഭൂമിമുഴുവനിലും രാജാക്കന്മാരെ നിയമിച്ചു' എന്നും കാണുന്നു. 'ഭൂമിമേൽ' എന്നുവെച്ചാൽ ഭൂമിക്കു കീഴ്പ്പെടാതെ അതിന്റെമേലായി നിന്നുകൊണ്ടു ഭൗമികാഭിലാഷങ്ങളെ ഭരിച്ചടക്കുന്ന എന്നു താല്പൎയ്യം.

൧൧. "വളരെ മാലാഖമാരുടെ സ്വരം": അന്തി. സുറി.യിൽമാത്രം 'വളരെ വെള്ളങ്ങളുടെ സ്വരം' എന്നു കാണുന്നു. 'അവരുടെ സംഖ്യ ···' എന്നു തുടൎന്നുകാണുന്ന പദങ്ങളിൽനിന്ന അന്തി. സുറി.ലെ ഈ വ്യത്യാസം അബദ്ധവശാൽ കടന്നുകൂടിയ പിശകാണെന്നാണ അനുമാനിക്കേണ്ടത്.

൧൨. "ധനവും": ഗ്രീ., അറ., ക്രൂശ. പ്രതികളിലും വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിലും ഇങ്ങനെതന്നെ. വുൾഗാത്തയിൽ 'ദൈവത്വവും' എന്നാണ വിവൎത്തനം. വുൾഗാത്തയിലെ ഈ വ്യതിയാനം സൊചീനിയന്മാരും, ആരിയൻപാഷണ്ഡികളും മ്ശിഹായുടെ ദൈവത്വം നിഷേധിക്കുവാനുള്ള ഒരു സാക്ഷ്യമായി പ്രയോജനപ്പെടുത്തീട്ടുള്ളതാണ്. എന്നാൽ വ. ൧൩–ൽ സിംഹാസനത്തിൽ ഇരിക്കുന്നവന്നും കുഞ്ഞാടിന്നും സ്തോത്രബഹുമാനാദികൾ ഒന്നുപോലെ നൽകുന്നതു അവരുടെ സിദ്ധാന്തത്തിനു തീരെ വിരോധമായിട്ടാണിരിക്കുന്നതു. – അന്തി. സുറി.യിൽ ഈ വാക്യത്തിൽ പറയുന്ന 'ശക്തിയും ··· സ്തുതിയും' എന്നവയും, വ. ൧൩–ലെ 'സ്വൎഗ്ഗത്തിലും ··· അവയിലുള്ള സകലവും' എന്നവയും 'പ്രാപിക്കുവാൻ' എന്ന ക്രിയാപദത്തിൽ ബന്ധിച്ചിരിക്കുന്നു. – "കാണുകയും": അ. ൧. വ. ൧൨. വ്യ. നോക്കുക.

൧൩. "സിംഹാസനത്തിൽ ഇരിക്കുന്നവന്നും കുഞ്ഞാടിന്നും ··· എന്നേക്കും": ഈ ഭാഗം അന്തി. സുറി.ൽമാത്രം 'സിംഹാസനത്തിൽ ഇരിക്കുന്നവൻ കുഞ്ഞാടിനു സ്തോത്രവും ··· എന്നേക്കും നൽകപ്പെടട്ടെ' എന്നു പറയുന്നതായിട്ടാണ വിവൎത്തനം ചെയ്തു കാണുന്നതു.

൧൪. "ആരാധിച്ചു": അറ., ക്രൂശ. പ്രതികളിലും വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിലും ഇത്രമാത്രമേ കാണുന്നുള്ളൂ. ഗ്രീ., ല. പ്രതികളിലാകട്ടെ 'എന്നും എന്നേക്കും ജീവിക്കുന്നവനെ ആരാധിച്ചു' എന്നുകൂടി കാണുന്നുണ്ട്.

## അദ്ധ്യായം ൬.

കുഞ്ഞാട്ട് ആറു മുദ്രകൾ പൊട്ടിച്ചപ്പോൾ സംഭവിച്ചവ.

കുഞ്ഞാട്ട് ഏഴു മുദ്രകളിൽ ഒന്നു തുറന്നപ്പോൾ ഞാൻ കണ്ടു. വന്നുകാണുക എന്നു നാലുജീവികളിൽ ഒന്നു ഇടിനാദംപോലെ പറയുന്നതുംകേട്ടു.

൨. അപ്പോൾ ഞാൻ (ഇങ്ങനെ) കണ്ടു: ഇതാ! ഒരു വെള്ളക്കുതിര. അതിന്മേൽ ഇരിക്കുന്നവന്നു ഒരു വില്ലുണ്ട്. അവന്നു കിരീടവും നൽകപ്പെട്ടിരിക്കുന്നു. അവൻ ജയിക്കുന്നവനായി ജയിക്കുവാൻ പുറപ്പെട്ടു.

൩. അവൻ രണ്ടാമത്തെ മുദ്ര തുറന്നപ്പോൾ: വരിക എന്നു രണ്ടാമത്തെ ജീവി പറയുന്നതു ഞാൻകേട്ടു.

൪. അപ്പോൾ ചുവന്നതായ വേറൊരു കുതിര പുറപ്പെട്ടു. അതിന്മേൽ ഇരിക്കുന്നവന്ന് ഒരുവൻ മറ്റൊരുവനെ കൊല്ലുമാറു ഭൂമിയിൽനിന്നു സമാധാനം എടുത്തുകളയുവാൻ (അധികാരം) നൽകപ്പെട്ടിരുന്നു. ഒരു വലിയ വാളും അവനു കൊടുക്കപ്പെട്ടിരുന്നു.

൫. അവൻ മൂന്നാമത്തെ മുദ്ര തുറന്നപ്പോൾ: വന്നുകാണുക എന്നു മൂന്നാമത്തെ ജീവി പറയുന്നതു ഞാൻകേട്ടു. ഞാൻ കണ്ടു. ഇതാ! ഒരു കറുത്ത കുതിര. അതിന്മേൽ ഇരിക്കുന്നവന്ന് അവന്റെ കൈയിൽ ഒരു തുലാസുണ്ട്.

൬. ആ നാലുജീവികളുടെയും മദ്ധ്യേനിന്ന്: ഒരു ദേനാറായിക്ക് ഇടങ്ങഴി കോതമ്പ്; ഒരു ദേനാറായിക്ക് മൂന്നിടങ്ങഴി യവം; എണ്ണക്കും വീഞ്ഞിനും നീ കേടുവരുത്തരുത് എന്നു പറയുന്ന സ്വരം ഞാൻ കേട്ടു.

൭. അവൻ നാലാമത്തെ മുദ്ര തുറന്നപ്പോൾ: വന്നുകാണുക എന്നു നാലാമത്തെ ജീവി പറയുന്നതു ഞാൻ കേട്ടു.

൮. ഞാൻ കണ്ടു: ഇതാ! വിളറിയ ഒരു കുതിര. അതിന്മേൽ ഇരിക്കുന്നവന്ന് മരണം എന്നുപേർ. നരകം അവന്റെ പിന്നാലെ പുറപ്പെട്ടുചെല്ലുന്നു. വാൾകൊണ്ടും, ക്ഷാമംകൊണ്ടും, മരണംകൊണ്ടും, ഭൂമിയിലെ കാട്ടുമൃഗങ്ങൾ മൂലവും കൊല്ലുവാൻ ഭൂമിയിലെ നാലൊന്നിന്മേൽ അവനു അധികാരം കൊടുക്കപ്പെട്ടിരിക്കുന്നു.

൯. അവൻ അഞ്ചാമത്തെ മുദ്ര തുറന്നപ്പോൾ ദൈവത്തിന്റെ വചനത്തെപ്രതിയും തങ്ങൾക്കുണ്ടായിരുന്നസാക്ഷ്യത്തെപ്രതിയും കൊല്ലപ്പെട്ടിരുന്നവരുടെ ആത്മാക്കളെ ബലിപീഠത്തിനുകീഴേ ഞാൻകണ്ടു.

൧൦. പരിശുദ്ധനും സത്യവാനുമായ കർത്താവേ, നീ എത്രത്തോളം ഭൂമിയിൽ വസിക്കുന്നവരോടു ന്യായവിധി നടത്താതെയും പ്രതികാരം ചെയ്യാതെയുമിരിക്കും എന്നു പറഞ്ഞുകൊണ്ട് അവർ വലിയ സ്വരത്തിൽ നിലവിളിച്ചിരുന്നു.

൧൧. അവരിൽ ഓരോരുത്തനും വെള്ളവസ്ത്രം കൊടുക്കപ്പെട്ടു. അവരെപ്പോലെ കൊല്ലപ്പെട്ടുവാനിരിക്കുന്ന വേലയിലെഅവരുടെ കൂട്ടുകാരും അവരുടെ സഹോദരന്മാരുംകൂടെ പൂർത്തിയാക്കപ്പെടുന്നതുവരെ ഇനിയും അല്പകാലം വിശ്രമിക്കുവാൻ അവരോടു പറയപ്പെട്ടുകയുംചെയ്തു.

൧൨. അവൻ ആറാമത്തെ മുദ്ര തുറന്നപ്പോൾ ഞാൻ (ഇങ്ങനെ) കണ്ടു: ഒരു വലിയ ഭൂകമ്പമുണ്ടായി. സൂര്യൻ രോമവസ്ത്രംപോലെ കറുത്തതായിരുന്നു. ചന്ദ്രൻ മുഴുവൻ രക്തംപോലെയുമായിരുന്നു.

൧൩. പെരുങ്കാററിനാൽ ഉലയ്ക്കപ്പെടുമ്പോൾ അത്തിവൃക്ഷം അതിന്റെ പച്ചക്കായ്കൾ ഉതിർക്കുന്നതുപോലെ ആകാശത്തിലെ നക്ഷത്രങ്ങൾ ഭൂമിയിൽ വീണു.

൧൪. ചുരുട്ടപ്പെടുന്ന പുസ്തകംപോലെ ആകാശംമാറിപ്പോയി. സകല മലകളും സകല ദ്വീപുകളും അവയുടെ സ്ഥാനങ്ങളിൽ നിന്നിളകി.

൧൫. ഭൂമിയിലെ രാജാക്കന്മാരും, പ്രഭുക്കളും, സഹസ്രങ്ങളുടെ അധിപന്മാരും, ധനവാന്മാരും, ബലവാന്മാരും, സകല അടിമയും, സ്വതന്ത്രനും ഗുഹകളിലും മലകളിലെ പാറകളിലും തങ്ങളെത്തന്നെ ഒളിച്ചുകൊണ്ട്,

൧൬. മലകളോടും പാറകളോടും: ഞങ്ങളുടെമേൽ വീഴുവിൻ; സിംഹാസനത്തിൽ ഇരിക്കുന്നവൻെറ മുഖത്തിൽനിന്നും കുഞ്ഞാടിൻെറ കോപത്തിൽനിന്നും ഞങ്ങളെ മറസ്സുവിൻ; (൧൭) [ഏശ. അ. ൨. വ. ൧൯: ഹോശ. അ. ൧൦. വ. ൮: ലൂ. അ. ൨൩. വ. ൩൦.]

൧൭. എന്തുകൊണ്ടെന്നാൽ അവൻെറ കോപത്തിൻെറ വലിയ ദിവസം വന്നിരിക്കുന്നു; നില്ക്കുവാൻ ആൎക്കു കഴിയും? (൧൬) «എന്നുപറഞ്ഞു».

## വ്യാഖ്യാനം.

മുദ്രകളുടെ ഉള്ളടക്കത്തെയും അതു ഏതു പീഡനം, ആൾ, സംഭവം ഇവയെ സൂചിപ്പിക്കുന്നു എന്നതിനെയുംകുറിച്ചു വ്യാഖ്യാതാക്കൾ ഭിന്നാഭിപ്രായക്കാരാണ്. അതിനാൽ ഇങ്ങനെയുള്ള വ്യാഖ്യാനങ്ങൾ സഭാപിതാക്കന്മാരിൽ വല്ലൊരുത്തൻെറതു് ആയിരുന്നാൽതന്നെയും നിശ്ചയമുള്ളവയല്ല. വിഭിന്നാഭിപ്രായങ്ങളിൽ ചിലതുമാത്രം സംക്ഷേപിച്ചു കാണിക്കുവാനേ ഗ്രന്ഥവിസ്താരം അനുവദിക്കുന്നുള്ളു.

൧. "ഏഴുമുദ്രകളിൽ ഒന്നു": 'ഒന്നാമത്തേതു' എന്നു വിശദം. ക്രൂശ.ൽ കാണുന്നതും അങ്ങനെയാണ്. ഏഴുമുദ്രകൾ സഭയുടെ ഏഴുകാലഘട്ടങ്ങളെ സൂചിപ്പിക്കുന്നു എന്നാണു ചിലരുടെ അഭിമതം. (മുഖവുര നോക്കുക.) – "നാലു ജീവികളിൽ ഒന്നു": ഇവിടെയും 'ഒന്നാമത്തെ' ജീവി എന്നു ഗ്രഹിക്കണം. ഒന്നാമത്തെ ജീവി സിംഹതുല്യനാണ്. (അ. ൪. വ. ൭.) ഈ മൃഗരാജൻ മ്ശിഹായുടെ രാജകീയമഹിമയെപ്പററി വിളിച്ചറിയിക്കുന്നു.

൨. "വെള്ളക്കുതിര": ചുവപ്പുകുതിരയെക്കുറിച്ചു വ. ൪-ലും, കറുത്ത കുതിരയെക്കുറിച്ചു വ. ൫-ലും, വിളറിയ കുതിരയെക്കുറിച്ചു വ. ൮-ലും പറയുന്നുണ്ട്. വെള്ള വിജയത്തെയും, ചുവപ്പു ക്ഷാമത്തെയും, കറുപ്പു കൊലയേയും, വിളറിയനിറം സാംക്രമികരോഗം, മരണം ഇവയേയും ലക്ഷീകരിക്കുന്നു എന്നു ചിലർ പറയുന്നു. ചിലരാകട്ടെ കറുപ്പു ക്ഷാമത്തെയും ചുവപ്പു കൊലയേയും സൂചിപ്പിക്കുന്നു എന്നാണു പറയുന്നതു്. ഈ നിറങ്ങൾ മററു പലതിൻെറയും അടയാളങ്ങളായി കരുതുന്നവരുമുണ്ടു്. – 'വെള്ള' വിജയം, സന്തോഷം ഇവയുടെ ലക്ഷ്യമാണെന്നു പറഞ്ഞുവല്ലൊ. 'അതിന്മേൽ ഇരിക്കുന്നവൻ' മ്ശിഹാ ആകുന്നു. 'വില്ലു' യുദ്ധോപകരണം. 'കിരീടം' മ്ശിഹായുടെ ആധിപത്യവും വിജയമഹിമയും സൂചിപ്പിക്കുന്നു. 'ജയിക്കുന്നവനായി ജയിക്കുവാൻ പുറപ്പെട്ടു' എന്നുവെച്ചാൽ പരാജയം ഭവിക്കാതെ വിജയം പ്രാപിച്ചുകൊണ്ടിരിക്കുന്നവൻതന്നെ മേലായ വിജയം സമ്പാദിക്കുവാൻ സന്നദ്ധനായി. – മ്ശിഹാ വിശുദ്ധശ്ലീഹന്മാർ തുടങ്ങിയുള്ള വിജയശാലികളായ കുതിരകളിൽ ഇരുന്നുകൊണ്ടും, ആധിപത്യത്തിൻെറയും വിജയമഹിമയുടെയും കിരീടം ധരിച്ചുകൊണ്ടും, സുവിശേഷോപദേശങ്ങളാകുന്ന വില്ലു ആയുധമായി പ്രയോഗിച്ചു തൻെറ പൂൎവ്വവിജയങ്ങളെ തുടൎന്നു സൎവ്വവിജയവും നേടുവാനും ലോകം മുഴുവനും തൻെറ ദിവ്യമതത്തിനു കീഴ്പ്പെടുത്തുവാനും ഉദ്യമിച്ചു്, 'സമാധാനം എടുത്തുകളയുക' (വ. ൪), 'കള്ളത്തുലാസ്സ്' (വ. ൫), 'മരണം' (വ. ൮) ഇത്യാദികളിൽനിന്നു മ്ശിഹായുടെതല്ലെന്നു പ്രസ്പഷ്ടമാകുന്ന മററു കുതിരകളാൽ സൂചിപ്പിക്കപ്പെടുന്ന പുറജാതികളുടെ മതം, പാഷണ്ഡത ഇവയെല്ലാം കീഴടക്കി. ഈ വിജയം പ്രേഷിതരുടെ ശക്തികൊണ്ടല്ല, മ്ശിഹായുടെ ശക്തിയാലും ഒരുവിധത്തിൽ പറഞ്ഞാൽ മ്ശിഹായാൽതന്നെയും പ്രാപ്യമായി എന്നു കാണിക്കുവാൻ വ. ൪-ൽ 'കുതിര പുറപ്പെട്ടു' എന്നു പറഞ്ഞിരിക്കുന്നതുപോലെയല്ല, പ്രത്യുത കുതിരയിൽ ഇരിക്കുന്നവൻ പുറപ്പെട്ടു എന്നു ഇവിടെ പറഞ്ഞിരിക്കുന്നു. ഈവിധമാണു ഈ വാക്യത്തിനു ചിലരെല്ലാം പറയുന്ന വ്യാഖ്യാനം. – മ്ശിഹായുടെയും സഭയുടെയും

ശത്രുക്കൾക്കു വന്നുകൂടുവാനിരിക്കുന്ന ശിക്ഷകളായ യുദ്ധത്തെ ചുവപ്പുകുതിരയും , ക്ഷാമത്തെ കറുപ്പുകുതിരയും , സാംക്രമികരോഗങ്ങളേയും മരണങ്ങളേയും വിളറിയ കുതിരയും കാണിക്കുന്നു എന്നു വേറെ ചിലർ വ്യാഖ്യാനിക്കുന്നു. – വെള്ളക്കുതിരയിൽ വില്ലു പിടിച്ചിരിക്കുന്നവൻ പുറത്തുനിന്നുള്ള പാർത്തിയൻകാരുടെ ആക്രമണത്തെയും കൊള്ളയേയും , റോമാക്കാരുടെ വാളോടുകൂടിയുള്ള ചുവപ്പുകുതിരക്കാരൻ ആഭ്യന്തരകലഹത്തേയും ലക്ഷീകരിക്കുന്നു എന്നു വരാമെന്നു പറയുന്നവരുമുണ്ട്.

൩ , ൪. "വരിക": മററു പ്രതികളിലെല്ലാം 'വന്നുകാണുക' എന്നു കാണുന്നു. വെസ്റ്റ്മിൻസ്റ്റർ വിവർത്തനത്തിൽ നാലുരൂപികളെക്കുറിച്ചു പറയുമ്പോഴും 'വരിക' എന്നുമാത്രമേ കാണുന്നുള്ളു. – "ചുവന്ന . . . കുതിര": 'ചുവപ്പ്' യുദ്ധം , കൊല , വിദ്വേഷം ഇത്യാദികളുടെ ചിഹ്നം. ഈ 'കുതിര' പുറജാതിക്കാർ , പുറജാതികളുടെ റോമാസാമ്രാജ്യം ഇവയെ സൂചിപ്പിക്കുന്നു. 'അതിന്മേൽ ഇരിക്കുന്നവൻ' നേറൊ , ഡോമീഷ്യൻ, ട്രേയ്ജൻ , ദേശിയസ് , ദിയൊക്ലേസിയൻ ആദിയായി ഓരോ കാലഘട്ടങ്ങളിൽ ഭരണം നിർവ്വഹിച്ചിട്ടുള്ള ചക്രവർത്തികളാണ്. 'ഒരുവൻ മറെറാരുവനെ കൊല്ലുമാറു' എന്നതു ഈ ക്രൂരവാഴ്ചക്കാരുടെ ഭരണകാലം പരസ്പരവധത്തിൻെറ കാലഘട്ടമായിരുന്നു എന്നതിനെയാണു കാണിക്കുന്നതു്. 'വലിയവാൾ' റോമായുടെ വിസ്തൃതമായ ലൌകികാധികാരത്തെ സൂചിപ്പിക്കുന്നു. – 'ചുവപ്പുകുതിര' റോമായിലെ മതപീഡനം, രക്തംചിന്തൽ , യുദ്ധം ഇവയെയാണു സൂചിപ്പിക്കുന്നതു്. 'ഭൂമിയിൽനിന്നു സമാധാനം എടുത്തുകളയും' എന്നു പറയുന്നതും അതുകൊണ്ടുതന്നെ. വിളിച്ചുപറയുന്ന രണ്ടാമത്തെ ജീവി കാളയാണല്ലൊ. (അ. ൪. വ. ൭.) ബലിമൃഗമായ കാള ബലിയുടെ ചിഹ്നമാണ്. അതിനാലാകുന്നു മതപീഡനത്തിൽ ബലികളാകുവാനിരിക്കുന്നവരുടെ കാര്യം കാള വിളിച്ചറിയിക്കുന്നതു്. — ചുവപ്പുകുതിര പിശാചും , അതിൽ ഇരിക്കുന്നവൻ ആരിയൂസ് എന്ന പാഷണ്ഡമതത്തലവനും , വലിയ വാൾ അവൻെറ സ്വാധീനശക്തി , അധികാരം ആദിയായവയുമാണെന്നു അഭിപ്രായപ്പെടുന്നവരുമുണ്ട്.

൫ , ൬. "കറുത്തകുതിര": കറുപ്പ് യുദ്ധം , പീഡനം , കഷ്ടത ഇവയേയും , മുഖ്യമായി ക്ഷാമത്തേയും സൂചിപ്പിക്കുന്നു എന്നാണു വ്യാഖ്യാതാക്കൾ പറയുന്നതു്. ദൌർല്ലഭ്യംനിമിത്തം സകല വസ്തുവും തൂക്കിക്കൊടുക്കുന്ന തുലാസും , അക്കാലത്തെ നാണയവില നോക്കിയാൽ വളരെ കടന്നതായി ഇവിടെ പറഞ്ഞിരിക്കുന്ന ധാന്യവിലയും ക്ഷാമത്തെ ലക്ഷീകരിക്കുന്നു. – ക്രിസ്ത്യാനികളെ പീഡിപ്പിച്ചിരുന്ന ചക്രവർത്തികളുടെ കാലത്തു റോമാസാമ്രാജ്യം പലപ്പോഴും അനുഭവിച്ച കഷ്ടതകളെ , മുഖ്യമായി ശാരീരികമായ ക്ഷാമത്തെയാണു ഈ കറുത്ത കുതിര സൂചിപ്പിക്കുന്നതെന്നു ചിലർ പറയുന്നു.– മററു ചിലരാകട്ടെ ആദ്ധ്യാത്മികക്ഷാമത്തെ ഉദ്ദേശിച്ചാണു ഇതു വ്യാഖ്യാനിക്കുന്നതു്. അവരുടെ മതം അനുസരിച്ചു് 'കറുത്തകുതിര' പാഷണ്ഡികളും , 'കുതിരക്കാരൻ' പിശാചു് അഥവാ അവൻെറ പ്രാതിനിദ്ധ്യം വഹിക്കുന്ന പാഷണ്ഡത്തലവനും , 'കറുപ്പ്' നിറം അബദ്ധപഠനങ്ങളുടെ അന്ധകാരവും തജ്ജന്യങ്ങളായ പരിതാപകരഫലങ്ങളും , 'തുലാസ്' പാഷണ്ഡികൾ സ്വാഭീഷ്ടസാദ്ധ്യത്തിനായി ദുഷ്പ്രയോഗിക്കുന്ന വി. ഗ്രന്ഥവും , തുലാസും ക്ഷാമവിലയും ആത്മപോഷകദ്രവ്യങ്ങളുടെ ദൌർല്ലഭ്യസൂചകങ്ങളുമാണ്. – "ഒരു ദേനാറായിക്ക് ഇടങ്ങഴി കോതമ്പ് . . . കേടുവരുത്തരുത്": ക്ഷാമംകൊണ്ടു പീഡിപ്പിക്കുവാൻ പിശാചിനു ദൈവം അനുവദിച്ചപ്പോൾ നിശ്ചയിച്ച പരിധിയും നിയമവുമായി ശാരീരികക്ഷാമം എന്നു വ്യാഖ്യാനിക്കുന്നവർ ഈ വാക്കുകളെ ഗ്രഹിക്കുന്നു. ആത്മികക്ഷാമം എന്നു ഗ്രഹിക്കുന്നവരാകട്ടെ പാഷണ്ഡികളുടെ ശക്തിമൂലം ആത്മികഭക്ഷണസാധനങ്ങൾക്കു ദൌർല്ലഭ്യമുണ്ടാകുമെന്നും , എങ്കിലും മുറിവിൽ വീഞ്ഞും എണ്ണയും ഒഴിച്ചു കെട്ടിയ ഗുണവാനായ ശമറാ

യൻ എന്ന ദിവ്യവൈദ്യൻ (ലൂ. അ. ൰. വ. ൰൯.) വിഞ്ഞിന്നും എണ്ണയ്ക്കും, എന്നുവെച്ചാൽ, കൂദാശകൾക്കും ഉപദേശങ്ങൾക്കും ഹാനിയോ കുറവോ സംഭവിക്കുവാൻ അനുവദിക്കയില്ലെന്നുമാണു വ്യാഖ്യാനിക്കുന്നതു്.

൮. "നാലൊന്നിന്മേൽ": ഗ്രീ., അറ., കൂശ. പ്രതികളിലും വെസ്റ്റ്മിൻസ്റ്റെർ വിവൎത്തനത്തിലും കാണുന്നതു ഇങ്ങനെതന്നെ. വുൾഗാത്തയിൽമാത്രം 'നാലുഭാഗങ്ങളിന്മേൽ' എന്നു വിവൎത്തനം ചെയ്തിരിക്കുന്നു. — 'വിളറിയ കുതിര' അതിൽ ഇരിക്കുന്നവനിൽ എഴുതപ്പെട്ടിരിക്കുന്ന മരണത്തേയും മഹാസംഹാരത്തേയും ലക്ഷീകരിക്കുന്നു. 'നരകം . . . പിന്നാലെ പുറപ്പെട്ടു'. നിരവധി ജനങ്ങളുടെ ആത്മനാശത്തെയാണു ഈ വാക്കുകൾ സൂചിപ്പിക്കുന്നതു്. 'ഭൂമിയിലെ നാലൊന്നിന്മേൽ'. ഈ വാക്യത്തിൽ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നവരുടെ മഹാശക്തിയെ ഈ വാക്കുകൾ പ്രത്യക്ഷപ്പെടുത്തുന്നു.— നാഗരീകത്വത്തിന്നും സത്യവേദത്തിന്നും ബദ്ധവൈരികളായി പുറപ്പെട്ടുവാനിരുന്ന സംഹാരമൂൎത്തികളും വിഷയേച്ഛുക്കളുമായ ചില നികൃഷ്ടജനക്കൂട്ടങ്ങളെക്കുറിച്ചാണു ഇവിടെ പറയുന്നതു്.

൯. "തങ്ങൾക്കുണ്ടായിരുന്ന സാക്ഷ്യത്തെപ്രതി": ഗ്രീ., ല. പ്രതികളിലും ഇങ്ങനെതന്നെ. അന്തി. സുറി.ൽ 'കുഞ്ഞാടിനെപ്പററി തങ്ങൾക്കുണ്ടായിരുന്ന സാക്ഷ്യത്തെപ്രതി' എന്നാണു തൎജ്ജമ. സാക്ഷ്യം എന്നതിനു വി. ഗ്രന്ഥഭാഷയിൽ ഉപദേശം, പഠനം (doctrina) എന്നു ഗ്രഹിക്കണം. തങ്ങൾ വഹിച്ച സാക്ഷ്യത്തെപ്രതി എന്നു് 'ദൈവനിയമം കാത്തതുമൂലം' എന്നുള്ള കൂശായയിലെ വാക്കുകളിൽനിന്നു വിശദമാകുന്നു. — "ബലിപീഠത്തിനു കീഴെ": ആദിമകാലങ്ങളിൽ രക്തസാക്ഷികളുടെ മൃതശരീരം ബലിപീഠത്തിനു കീഴിൽ സംസ്കരിക്കപ്പെട്ടിരുന്നു. ഇക്കാലത്തു ബലിപീഠത്തിൽ വിശുദ്ധാവശിഷ്ടങ്ങൾ നിക്ഷേപിക്കുന്ന നടപ്പു ഇതിൽനിന്നാണു ഉത്ഭവിച്ചിട്ടുള്ളതു്. രക്തസാക്ഷികൾ സമൎപ്പിക്കപ്പെട്ട ബലിവസ്തുക്കളും മ്ശിഹാ മനുഷ്യനെന്നനിലയിൽ ബലിപീഠവുമാണു്. ആകയാൽ അവരുടെ ആത്മാക്കൾ മ്ശിഹായുടെ കീഴിൽ സ്വൎഗ്ഗത്തിൽ ഭാഗ്യം അനുഭവിക്കുന്നതുപോലെ അവരുടെ ശരീരങ്ങൾ ബലിപീഠത്തിനു കീഴെ വിശ്രമിക്കുക സൎവ്വഥാ യുക്തംതന്നെ. – വിശുദ്ധന്മാരുടെ ആത്മാക്കൾ വിധിദിവസംവരെ ഒരു മാത്തെസ്ഥലത്തു വിശ്രമിക്കുകയും ഉറങ്ങുകയും ചെയ്യുന്നതല്ലാതെ ദൈവത്തെ കാണുന്നില്ല, സ്വൎഗ്ഗാനന്ദം അനുഭവിക്കുന്നുമില്ല എന്നു ഈ വാക്യത്തിൽനിന്നു ചില പാഷണ്ഡികൾ അനുമാനിക്കുന്നു. ഈ അബദ്ധം തിരുസഭയാൽ പലവട്ടം ശപിക്കപ്പെട്ടിട്ടുള്ളതാണു്. അവർ വിളിച്ചുപറയുന്നു എന്നു വ. ൰-ൽ പറയുന്നുണ്ടല്ലൊ. ഉറങ്ങുന്നവർ വിളിച്ചുപറയുന്നതെങ്ങനെ? കുഞ്ഞാടു പോകുന്നിടത്തെല്ലാം അദ്ദേഹത്തെ അനുഗമിക്കുന്നവർ (വെളി. അ. ൰൪. വ. ൪.) ഉറങ്ങുന്നവരല്ലെന്നു തീൎച്ചയാണു്. ദൈവസിംഹാസനത്തിൻമുമ്പിൽനിന്നുകൊണ്ടു അതിൽ ഇരിക്കുന്നവനു രാപകൽ സേവചെയ്യുന്നവർ (വെളി. അ. ൭. വ. ൰൫.) ദൈവത്തെ കാണാതിരിക്കുന്നതെങ്ങനെ? ദൈവത്തെ കണ്ടു ആനന്ദിക്കയും അനുഭവിക്കയും ചെയ്യുന്നു എന്നതിന്റെ ലക്ഷ്യമായ വെള്ളവസ്ത്രം ധരിച്ചവർ (വ. ൰൰.) സ്വൎഗ്ഗീയഭാഗ്യം അനുഭവിക്കാതിരിക്കുന്നതു എങ്ങനെ എന്നു മനസ്സിലാകുന്നില്ല. വിശുദ്ധാത്മാക്കൾ വിധിദിവസത്തിനുമുമ്പു ഭാഗ്യം അനുഭവിക്കുന്നില്ല എന്നു പിതാക്കന്മാരിൽ ആരെങ്കിലും പറയുന്നതായി തോന്നുന്നെങ്കിൽ അതു ശരീരത്തിന്റെ സൂക്ഷ്മത, അക്ഷതത്വം, ദീപ്തി, ലഘുത്വം എന്ന ഗുണങ്ങളോടുകൂടിയ പൂൎണ്ണഭാഗ്യത്തെക്കുറിച്ചുമാത്രം ഗ്രഹിക്കേണ്ടതാണു്.

൰. "ന്യായവിധി നടത്താതെയും": മററു പ്രതികളിലെല്ലാം 'ഞങ്ങളുടെ രക്തത്തെപ്രതി' എന്നുകൂടിയുണ്ടു്. വെസ്റ്റ്മിൻസ്റ്റെർ വിവൎത്തനത്തിലും ഈ പാഠമുള്ളതാണു്. ശത്രുക്കളോടു പ്രതികാരം ചെയ്യണമെന്ന ആഗ്രഹംകൊണ്ടല്ല, അഭക്തിയുടെയും

പാപത്തിൻെറയും ഭരണം നിങ്ങി ഭക്തന്മാർ സ്വതന്ത്രരാകുവാനും, ദൈവരാജ്യം എല്ലാവരിലും വ്യാപിക്കുവാനും, പാപികൾ ശിക്ഷമൂലം വിനീതരായി നല്ലവരെ പീഡിപ്പിക്കാതെയും ദൈവത്തോടു മത്സരിക്കാതെയുമിരിക്കുവാനും, തിരഞ്ഞെടുക്കപ്പെട്ടവരുടെ ഭാഗ്യം വേഗം പൂൎണ്ണമാകുവാനുമുള്ള ആകാംക്ഷകൊണ്ടുമാത്രമാണ ഇങ്ങനെ പ്രാൎത്ഥിക്കുന്നതു്.

൧൧. "സഹോദരന്മാരുംകൂടെ പൂൎത്തിയാക്കപ്പെടുന്നതുവരെ . . . അല്പകാലം വിശ്രമിക്കുവാൻ": ഇനിയും രക്തസാക്ഷിത്വം അനുഭവിക്കുവാനിരിക്കുന്നവർ അതു അനുഭവിക്കുന്നതുവരെ ശരീരത്തിൻെറ ഭാഗ്യത്തിനായി പാൎത്തിരിക്കുവാനാണ കല്പന.

൧൨. "രോമവസ്ത്രം": കറുത്ത ആടുകളുടെ രോമംകൊണ്ടുള്ള വസ്ത്രം എന്നാണ ഇവിടെ ധരിക്കേണ്ടതു്.

൧൩. "നക്ഷത്രങ്ങൾ ഭൂമിയിൽ വീണ": മത്താ. അ. ൨൪. വ. ൨൯. വ്യാ. നോക്കുക. നക്ഷത്രങ്ങൾപോലെ കാണപ്പെടുന്ന അഗ്നിമയമായ ഏതെങ്കിലും വസ്തു എന്നും ഗ്രഹിക്കാം. – ആറാംമുദ്ര തുറന്നപ്പോൾ കാണുന്നവ ദൈവം ശത്രുക്കളോടു ചെയ്യുവാനിരിക്കുന്ന ഭയങ്കരശിക്ഷകളാണു്. ഇവ അന്തിക്രിസ്തുവിൻെറ വരവിങ്കൽ യഥാൎത്ഥത്തിൽ സംഭവിക്കുവാനിരിക്കുന്നു എന്നാണ ചിലരുടെ അഭിപ്രായം. (മത്താ. അ. ൨൪: ലൂ. അ. ൨൧.) – മറ്റു ചിലരാകട്ടെ കൊൻസ്റ്റൻറയിൻ ചക്രവൎത്തിയുടെ കാലത്തിനുമുമ്പു ക്രിസ്ത്യാനികളെ പീഡിപ്പിച്ചിരുന്ന ചക്രവൎത്തികൾക്കു വന്നുകൂടിയ ദുശ്ശിക്ഷകളായി ഇവയെ പരിഗണിക്കുന്നു. – കൊൻസ്റ്റൻറയിൻ ചക്രവൎത്തിയുടെ കാലത്തു ക്രിസ്തീയസഭയ്ക്കു പുറജാതികളുടെമേൽ സിദ്ധമായ വിജയത്തേയൊ, ആ ചക്രവൎത്തിയുടെയും പുത്രന്മാരുടെയും മരണാനന്തരം റോമാസാമ്രാജ്യം പുളിന്ദജാതിക്കാൎക്കു ഇരയായി റോമാ നശിപ്പിക്കപ്പെടുകയും സംസ്ഥാനങ്ങൾ ശൂന്യമാക്കപ്പെടുകയും ചെയ്ത അവസ്ഥയേയൊ, അവസാനത്തിൽ ദൈവം പാപികൾക്കു നൽകുവാനിരിക്കുന്ന ഭയങ്കരശിക്ഷയേയൊ ഇവ പ്രദ്യോതിപ്പിക്കുന്നു എന്നുംവരാം. – നിരീശ്വരന്മാരുടെ യത്നങ്ങൾനിമിത്തം നീതിസൂൎയ്യനായ മ്ശിഹായുടെ പ്രകാശം നഷ്ടപ്രായമാകയും ആ സൂൎയ്യനാൽ പ്രകാശിപ്പിക്കപ്പെട്ടിരുന്ന ചന്ദ്രനാകുന്ന സഭയ്ക്കു ശോഭ നഷ്ടമായി ദുഃഖാധിക്യത്താൽ രക്തവൎണ്ണമാകയും ചെയ്യും; ആകാശം മാറിപ്പോകും, എന്നുവെച്ചാൽ, സ്വൎഗ്ഗപ്രവേശനം അടയ്ക്കപ്പെട്ടുപോകും; സഭയിലും പുറത്തുമുള്ള മുഖ്യന്മാരായ മലകളും, സമുദ്രത്തിൽ ദ്വീപുകൾ എന്നപോലെ ജനതാമദ്ധ്യത്തിൽ അവരിൽനിന്നു വേർപെട്ടു സ്ഥിതിചെയ്യുന്ന സന്യാസാശ്രമങ്ങളും നശിപ്പിക്കപ്പെടും എന്നിങ്ങനെ ആദ്ധ്യാത്മികാൎത്ഥത്തിൽ ഇതിനെ വ്യാഖ്യാനിക്കയും ഫ്റഞ്ചുവിപ്ലവകാലത്തു ഇവ സംഭവിച്ചതായി കരുതുകയും ചെയ്യുന്നവരും ഇല്ലാതില്ല.

൧൭. "അവൻെറ കോപത്തിൻെറ": ഗ്രീ., അറ., കൂശ. പ്രതികളിലും അവൻെറ എന്നുതന്നെ. വുൾഗാത്ത, അന്തിയോക്കിയാസുറിയാനി, വെസ്റ്റ്മിൻസ്റ്റർ വിവൎത്തനം ഇവയിൽ 'അവരുടെ' എന്നാണ ഭാഷാന്തരം. സിംഹാസനസ്ഥനെയും കുഞ്ഞാടിനെയും രണ്ടായിട്ടും, ദൈവം എന്ന നിലയിൽ ഒന്നായിട്ടും പറയാവുന്നതാണല്ലൊ.

## അദ്ധ്യായം ൭.

ജീവനുള്ള ദൈവത്തിൻെറ മുദ്രകൊണ്ടുള്ള അടയാളവും
വെള്ളവസ്ത്രങ്ങളും ധരിച്ചവരുടെ സംഖ്യ.

ഇവയുടെശേഷം നാലു മാലാഖാ നില്ക്കുന്നതും, ഭൂമിയിന്മേലും, കടലിന്മേലും, വൃക്ഷങ്ങളിന്മേലും കാററു
മാർ ഭൂമിയുടെ നാലുകോണുകളിലും

ഊതാതിരിക്കത്തക്കവണ്ണം ഭൂമിയിലെ നാലുകാററുകളെയും പിടിച്ചിരിക്കുന്നതും ഞാൻ കണ്ടു.

൨. വേറൊരു മാലാഖാ സൂൎയ്യോദയത്തിൽനിന്നു കയറിയതും ഞാൻ കണ്ടു. ജീവനുള്ള ദൈവത്തിൻെറ മുദ്ര അവൻെറ കൈവശമുണ്ട്. ഭൂമിക്കും സമുദ്രത്തിനും കേടുവരുത്തുവാൻ (അധികാരം) നൽകപ്പെട്ടിരുന്ന നാലു മാലാഖാമാരോടു അവൻ വലിയ സ്വരത്തിൽ വിളിച്ചുപറയുന്നു:

൩. ഞങ്ങൾ നമ്മുടെ ദൈവത്തിൻെറ ദാസന്മാൎക്ക് അവരുടെ നെററിയിൽ മുദ്രയിട്ടുകഴിയുവോളം ഭൂമിക്കൊ, സമുദ്രത്തിനൊ, വൃക്ഷങ്ങൾക്കൊ നിങ്ങൾ കേടുവരുത്തരുതു്.

൪. മുദ്രയിടപ്പെട്ടവരുടെ സംഖ്യയും ഞാൻ കേട്ടു. ഇസ്രായേൽമക്കളുടെ എല്ലാവംശങ്ങളിൽനിന്നും മുദ്രയിടപ്പെട്ടവർ നൂററിനാല്പത്തിനാലായിരം.

൫. യൂദായുടെ വംശത്തിൽനിന്നു മുദ്രയിടപ്പെട്ടവർ പന്തീരായിരം. റൂബേലിൻെറ വംശത്തിൽനിന്നു പന്തീരായിരം. ഗാദിൻെറ വംശത്തിൽനിന്നു പന്തീരായിരം.

൬. ആശേറിൻെറ വംശത്തിൽനിന്നു പന്തീരായിരം. നഫ്ത്താലിയുടെ വംശത്തിൽനിന്നു പന്തീരായിരം. മ്നശേയുടെ വംശത്തിൽനിന്നു പന്തീരായിരം.

൭. ശെമ്ഓൻെറ വംശത്തിൽനിന്നു പന്തീരായിരം. ലേവിയുടെ വംശത്തിൽനിന്നു പന്തീരായിരം. ഇസാക്കാറിൻെറ വംശത്തിൽനിന്നു പന്തീരായിരം.

൮. സ്ബോലോൻെറ വംശത്തിൽനിന്നു പന്തീരായിരം. യൌസേപ്പിൻെറ വംശത്തിൽനിന്നു പന്തീരായിരം. ബെൻയാമേൻെറ വംശത്തിൽനിന്നു പന്തീരായിരം.

൯. ഇവയുടെശേഷം ഞാൻ (ഇങ്ങനെ) കണ്ടു: ഇതാ! സകലജനത്തിലും, വംശത്തിലും, ജാതിയിലും, ഭാഷയിലുംനിന്നുള്ളവരായി, വെള്ളവസ്ത്രങ്ങൾ ധരിച്ചു കൈകളിൽ കുരുത്തോലകളോടുകൂടിസിംഹാസനത്തിനുമുമ്പിലും കുഞ്ഞാടിനുമുമ്പിലും നില്ക്കുന്നവരായി എണ്ണുവാൻ ആൎക്കും കഴിയാത്തവണ്ണം വലുതായ ഒരു കൂട്ടം!

൧൦. അവർ: സിംഹാസനത്തിൽ ഇരിക്കുന്ന നമ്മുടെ ദൈവത്തിനും കുഞ്ഞാടിനും രക്ഷ! എന്നു വലിയ സ്വരത്തിൽ ആൎത്തുപറയുന്നു.

൧൧. മാലാഖാമാരെല്ലാം സിംഹാസനത്തിൻെറയും മൂപ്പന്മാരുടെയും നാലു ജീവികളുടെയും ചുററും നിന്നിരുന്നു. അവർ സിംഹാസനത്തിൻെറ മുമ്പിൽ കവിഴ്ന്നുവീണ് ദൈവത്തെ ആരാധിച്ചു്:

൧൨. ആമേൻ, നമ്മുടെ ദൈവത്തിനു എന്നും എന്നേക്കും സ്തോത്രവും, മഹത്വവും, ജ്ഞാനവും, കൃതജ്ഞതയും, ബഹുമാനവും, ബലവും, ശക്തിയും, ആമേൻ എന്നു പറഞ്ഞു.

൧൩. അപ്പോൾ മൂപ്പന്മാരിൽ ഒരുവൻ ഉത്തരമായി എന്നോടു: വെള്ളവസ്ത്രങ്ങൾ ധരിച്ചിരിക്കുന്ന ഇവർ ആരാകുന്നു? എവിടെനിന്നുവന്നു? എന്നു ചോദിച്ചു.

൧൪. ഞാൻ അവനോട്: എൻെറ എജമാനനേ, നിനക്കറിയാം എന്നു പറഞ്ഞു അപ്പോൾ അവൻ എന്നോടു പറഞ്ഞു: ഇവർ വലിയ ഞെരുക്കത്തിൽനിന്നു വന്നവരാകുന്നു. ഇവർ തങ്ങളുടെ വസ്ത്രങ്ങൾ കഴുകി കുഞ്ഞാടിൻെറ രക്തത്തിൽ അവയെ വെളുപ്പിച്ചിരിക്കുന്നു.

൧൫. ഇതിനാൽ അവർ ദൈവത്തിൻെറ സിംഹാസനത്തിൻമുമ്പിൽ വസിക്കയും അവൻെറ ആലയത്തിൽ പകലും രാവും അവനു ശുശ്രൂഷചെയ്യുകയും ചെയ്യുന്നു. സിംഹാസനത്തിൽ ഇരിക്കുന്നവനോ, അവരെ സംരക്ഷിക്കും.

൧൬. അവൎക്കു ഇനി വിശക്കുകയില്ല; ഇനി ദാഹിക്കുകയുമില്ല. വെയിലൊ യാതൊരു ചൂടൊ അവരുടെമേൽ തട്ടുകയില്ല. [ഏശ. അ. ൪൯. വ. ൧൦.]

൧൭. എന്തുകൊണ്ടെന്നാൽ സിംഹാസനത്തിൻെറ മദ്ധ്യത്തിലുള്ള കുഞ്ഞാടു അവരെ മേയിക്കയും ജീവജലത്തിൻെറ ഉറവകളിൻ പക്കലേക്ക് അവരെ കൂട്ടിക്കൊണ്ടുപോകയും ദൈവം അവരുടെ കണ്ണുകളിൽനിന്ന് കണ്ണുനീരെല്ലാം തുടച്ചുകളകയുംചെയ്യും. [ഏശ. അ. ൨൫. വ. ൮: വെളി. അ. ൨൧. വ. ൪.]

## വ്യാഖ്യാനം.

ഈ അദ്ധ്യായം ൬-ാം മുദ്രയുടെ രണ്ടാംഭാഗവും ൭-ാംമുദ്രയുടെ പ്രാരംഭവുമാണ്. അഭക്തന്മാൎക്കു ഭയങ്കര കാൎയ്യങ്ങൾ സംഭവിക്കുവാനിരിക്കുന്നു എന്നു മുകളിൽ ൬-ാംമുദ്രയിൽ പ്രസ്താവിച്ചുവല്ലൊ. അവ എങ്ങനെയുള്ളവയെന്നു ൭-ാംമുദ്രയിൽ ദൂതന്മാരുടെ കാഹളങ്ങൾ പ്രത്യക്ഷമാക്കുന്നു. അവ ദൈവഭക്തന്മാൎക്കു നേരിടാതിരിക്കുവാനാണു അവരെ അടയാളപ്പെടുത്തുന്നതു്. ഈ ദൈവഭക്തന്മാർ ഭൂവാസികൾതന്നെ. വെള്ളവസ്ത്രങ്ങൾ ധരിച്ചും കുരുത്തോലകൾ പിടിച്ചും വി. യോഹന്നാൻ സ്വൎഗ്ഗത്തിൽ ഇവരെ കാണുന്നതു പ്രവാചകദൃഷ്ട്യാ മാത്രമാണ്.

൧. "നാലുമാലാഖാമാർ": ദൂതന്മാർ വായുമണ്ഡലത്തിൽ ഭരണം നടത്തുന്നു എന്നും, കാററുകൾ പ്രകൃതിനിയമം അനുസരിച്ചു മാത്രമല്ല, ദൂതന്മാരുടെ ആജ്ഞകൊണ്ടും ഉണ്ടാകുന്നു എന്നും ഇതിൽനിന്നു സിദ്ധിക്കുന്നു. ദൈവഭക്തന്മാരെ അടയാളപ്പെടുത്തുന്നതിനു മുമ്പായി, സാധാരണവിട്ടു നാശകരമായ വിധത്തിൽ വീശാതിരിക്കുവാനാണു ഈ ദൂതന്മാർ കാററുകളെ പിടിച്ചടക്കിയിരിക്കുന്നതു്.

൩. "ദൈവത്തിൻെറ ദാസന്മാൎക്കു് . . . മുദ്രയിട്ടു കഴിയുവോളം": ജെറുശലേമിനു വരുവാനിരുന്ന നാശത്തിൽ ഉൾപ്പെടേണ്ടവരല്ലാതിരുന്നവരെ രേഖപ്പെടുത്തുവാൻ ദൈവം കല്പിക്കുന്നതായി എസക്കി. അ. ൯. വ. ൪-ൽ പറയുന്നുണ്ടു്. ഈ അടയാളം കുരിശിനെ ലക്ഷീകരിച്ചിരുന്നു എന്നു വ്യാഖ്യാതാക്കൾ പറയുന്നു. തിരഞ്ഞെടുക്കപ്പെട്ടവരുടെമേൽ പതിക്കുന്നതായി ഇവിടെ പറയുന്ന അടയാളവും കുരിശുതന്നെയെന്നാണു അവരുടെ അഭിപ്രായം. ക്രൂശിതനായ മ്ശിഹായിൽ വിശ്വസിക്കയും അദ്ദേഹത്തെ ആശ്രയിക്കയും ചെയ്യുന്നവരെ ദൈവം സംരക്ഷിക്കുന്നതുകൊണ്ടു ക്രിസ്ത്യാനികൾ ആദിമകാലംമുതൽതന്നെ തങ്ങളുടെമേൽ കുരിശിൻെറ അടയാളം വരച്ചുവരുന്നതാണല്ലൊ. — ഭൂമി എന്ന പദംകൊണ്ടു കേവലം ഭൗമികരായിമാത്രം ജീവിക്കുന്നവരെന്നും, സമുദ്രം എന്നതുകൊണ്ടു ദൈവത്തിൽ ആശ്രയം ഉറപ്പിക്കാതെ ഉഴലുകയും സത്യമായ ഉപദേശങ്ങൾക്കു കീഴ്പ്പെടാതെ മതപരമായ സംശയങ്ങളാലും അഭിപ്രായഭേദങ്ങളാലും അലയടിക്കപ്പെടുകയും ചെയ്യുന്നവരെന്നും, വൃക്ഷശബ്ദംകൊണ്ടു അധികാരം, ഉദ്യോഗം, വംശോന്നതി ഇതുകളാൽ ഉയൎന്നുനില്ക്കുന്നവരെന്നും ചിലർ ഗ്രഹിക്കുന്നു. ദൈവദാസന്മാരെ രേഖപ്പെടുത്തുന്നതുവരെ ഇപ്പറഞ്ഞവരോടു യാതൊരു ദോഷവും ചെയ്യരുതു എന്നാണു ഈ അഭിപ്രായം അനുസരിച്ചു ഇവിടെ ഗ്രഹിക്കേണ്ടതു്. — വിശ്വാസികൾ ദൈവാത്മാവും കൃപാവരവുംകൊണ്ടു മുദ്രവെക്കപ്പെട്ട

ന്നതായി വി. പൌലോസ് ചിലപ്പോഴെല്ലാം പ്രസ്താവിക്കുന്നുണ്ട്. (൨. കോറ. അ. ൧. വ. ൨൨: അപ്പൊ. അ. ൧. വ. ൧൩.) ഭക്തന്മാർ ഇങ്ങനെ ദൈവാത്മാവിനാലും കൃപാവരത്താലും ദൃഢീകൃതരാകുന്നതുവരെ പീഡകൾ തുടങ്ങിയുള്ള കാററുകളെ അയയ്ക്കരുതു എന്നിങ്ങനെയും വ്യാഖ്യാനിക്കാവുന്നതാണ്.

൪. "ഇസ്രായേൽമക്കളുടെ എല്ലാവംശങ്ങളിൽനിന്നും": ഇവിടെ ദാൻ വംശത്തിൻെറകാര്യം പറയുന്നില്ല. എങ്കിലും 'എല്ലാവംശങ്ങളിൽനിന്നും' എന്നു പറഞ്ഞിരിക്കുന്നതുകൊണ്ട് ആ വംശത്തിൽനിന്നും കുറെപ്പേരെങ്കിലും മുദ്രയിടപ്പെട്ടിരിക്കുമെന്നു തീർച്ചയാണ്. ദാൻവംശത്തെപ്പററി ഇവിടെ പ്രസ്താവിച്ചു കാണാത്തതിനു ചില കാരണങ്ങൾ പറയപ്പെടുന്നു: ൧. അന്തിക്രിസ്തു ദാൻവംശത്തിൽ ജനിക്കയാൽ ആ വംശജന്മാർ മിക്കപേരും അവനോടു ചേർന്നതുകൊണ്ടു ആ വംശനാമം ഇവിടെ വിട്ടുകളഞ്ഞു് തൽസ്ഥാനത്തു മ്നശെയുടെ നാമം ചേർത്തിരിക്കുന്നു. അല്ലാത്തപക്ഷം യൌസേപ്പിൻെറ നാമം ഇവിടെ ചേർത്തിട്ടുള്ളതു് അപ്രേമിൻെറ വംശസ്ഥാനത്തു മാത്രമായിത്തീരുകയും ഇങ്ങനെ അപ്രേം, മ്നശെ എന്ന യൌസേപ്പിൻെറ ഇരുപുത്രന്മാരുടെതുമായി യൌസേപ്പിൻെറവംശം മറേറതു വംശത്തിൻെറയും ഇരട്ടിയായിത്തീരുകയും ചെയ്യും. ആവർത്ത. അ. ൩൩. വ. ൧൭. വ്യാ. കൂടി നോക്കുക. — ൨. ഗ്രീക്കു പ്രതിയിൽ പേരുകൾ ചുരുക്കിയെഴുതിയിരുന്നു. ദാൻവംശത്തിനു 'ദാൻ' എന്നു എഴുതിയിരുന്നതു അക്ഷരാംശം മാഞ്ഞുപോയതുകൊണ്ടോ, വായനക്കാരുടെ അശ്രദ്ധമൂലമോ 'മാൻ' ആയിത്തീരുകയും, ഇങ്ങനെ 'ദാൻ', എന്നുവെച്ചാൽ ദാൻവംശം, 'മാൻ' അഥവാ മനാസ്സെസ് അല്ലെങ്കിൽ മ്നശെ ആയി രൂപാന്തരപ്പെടുവാൻ ഇടയാകുകയുംചെയ്തു. യൌസേപ്പിൻെറ നാമം ഉള്ളതിനാൽ അപ്രേമിനെ വിട്ടുകളഞ്ഞിരിക്കുന്നസ്ഥിതിക്കു മ്നശെയെയും വിട്ടുകളയേണ്ടതായിരുന്നുവല്ലൊ. എങ്കിലും മേൽപറഞ്ഞ കാരണത്താൽ മ്നശെയുടെ പേർ ഇതിൽ ചേർക്കപ്പെടുവാൻ ഇടയായി. മ്നശെയുടെ നാമം യൌസേപ്പിൻെറ നാമത്തിനുമുമ്പു കാണപ്പെടുന്നതുതന്നെ ഈ വസ്തുതയെ സ്ഥിരപ്പെടുത്തുന്നുണ്ട്. — "നൂററിനാല്പത്തിനാലായിരം": വലിയ ഒരു സംഖ്യയെന്നേ ഇതുകൊണ്ടു ഇവിടെ ഗ്രഹിക്കേണ്ടതുള്ളു. ഇതിനെക്കാൾ വലുതായ ഒരു തുകയെപ്പററി പിന്നീടു പറയുന്നുണ്ട്. ഈ രണ്ടു തുകകളും ഇരുനിയമങ്ങളിലും ഉൾപ്പെട്ടവരെ കാണിക്കുന്നു എന്നുവരാം.

൯. "വലുതായ ഒരുകൂട്ടം": ഇവർ പുറജാതികളിൽനിന്നുള്ളവരാണെന്നു വാക്യത്തിൽനിന്നുതന്നെ വിശദമാണല്ലൊ.

൧൦. "രക്ഷ": സ്വാസ്ഥ്യയും, മഹത്വവും, ഭാഗ്യവും (ആശംസിക്കുന്നു) എന്നർത്ഥം. — നമ്മുടെ 'രക്ഷ'യെക്കുറിച്ചു ദൈവത്തിനും കുഞ്ഞാടിനും നാം കടപ്പെട്ടിരിക്കുന്നു എന്നും ചിലർ ഗ്രഹിക്കുന്നുണ്ട്.

൧൩. "ഉത്തരമായി": ഇവർ ആരായിരിക്കാം? എന്നൊരു ചോദ്യം വി. യോഹന്നാൻെറ മനസ്സിൽതന്നെ ഉത്ഭവിച്ചിരുന്നു. അതിനുത്തരമായി എന്ന് അർത്ഥം.

## അദ്ധ്യായം ൮.

ഏഴാമത്തെ മുദ്ര തുറക്കുന്നതും ഏഴുദൂതന്മാർ കാഹളങ്ങളോടുകൂടി പ്രത്യക്ഷരാകുന്നതും.

**അ**വൻ ഏഴാമത്തെ മുദ്ര തുറന്നപ്പോൾ ഉദ്ദേശം അരമണിനേരത്തോളം സ്വർഗ്ഗത്തിൽ നിശ്ശബ്ദതയുണ്ടായി.

൨. ദൈവസന്നിധിയിൽ നില്ക്കുന്ന ഏഴു മാലാഖാമാരെ ഞാൻ കണ്ടു. അവർക്കു ഏഴു കാഹളങ്ങൾ കൊടുക്കപ്പെട്ടിരുന്നു.

൩. വേറൊരു മാലാഖാ വന്നു ബലിപീഠത്തിന്റെ സമീപത്തുനിന്നു. അവന്നു ഒരു സ്വൎണ്ണധൂപകലശമുണ്ട്. സിംഹാസനത്തിനു മുമ്പിലുള്ള സ്വൎണ്ണബലിപീഠത്തിൽ സകല വിശുദ്ധന്മാരുടെയും പ്രാൎത്ഥനകളോടുകൂടി സമൎപ്പിക്കുവാനായി വളരെ സുഗന്ധദ്രവ്യങ്ങൾ അവന്നു കൊടുക്കപ്പെട്ടു.

൪. സുഗന്ധദ്രവ്യങ്ങളുടെ ധൂപം—വിശുദ്ധന്മാരുടെ പ്രാൎത്ഥനകൾ—മാലാഖായുടെ കൈയിൽനിന്നു ദൈവസന്നിധിയിൽ കയറി.

൫. പിന്നെ മാലാഖാ ധൂപകലശം എടുത്തു ബലിപീഠത്തിലെ തീ കൊണ്ടു അതു നിറച്ച് ഭൂമിയിലേക്കു എറിഞ്ഞു അപ്പോൾ, ഇടിമുഴക്കങ്ങളും, മിന്നലുകളും, ശബ്ദങ്ങളും, ഭൂകമ്പവുമുണ്ടായി.

൬. ഏഴു കാഹളങ്ങളുള്ള ഏഴു മാലാഖാമാരും ഊതുവാൻ തങ്ങളെത്തന്നെ ഒരുക്കി.

൭. ഒന്നാമത്തെ മാലാഖാ ഊതി. അപ്പോൾ രക്തം കലൎന്ന കൽമഴയും അഗ്നിയുമുണ്ടായി. അവ ഭൂമിയിൽ ചൊരിയപ്പെട്ടു. അപ്പോൾ ഭൂമിയിൽ മൂന്നിലൊന്നു ദഹിച്ചു; വൃക്ഷങ്ങളിൽ മൂന്നിലൊന്നു ദഹിച്ചു; പച്ചപ്പുല്ലു മുഴുവനും ദഹിച്ചു.

൮. രണ്ടാമത്തെ മാലാഖാ ഊതി. അപ്പോൾ അഗ്നിയിൽ എരിയുന്ന ഒരു മഹാപൎവ്വതംപോലെ (എന്തോ) ഒന്ന് കടലിൽ എറിയപ്പെട്ടു. അപ്പോൾ കടലിന്റെയും മൂന്നിലൊന്നു രക്തമായിത്തീൎന്നു.

൯. കടലിലെ ജീവനുള്ള സകല സൃഷ്ടികളുടെയും മൂന്നിലൊന്നു ചത്തു. കപ്പലുകളുടെയും മൂന്നിലൊന്നു നശിച്ചു.

൰. മൂന്നാമത്തെ മാലാഖാ ഊതി. അപ്പോൾ വിളക്കുപോലെ ജ്വലിക്കുന്ന ഒരു നക്ഷത്രം ആകാശത്തിൽനിന്നു വീണു. അതു നദികളുടെ മൂന്നിലൊന്നിന്മേലും നീരുറവകളിന്മേലും വീണു.

൰൧. ആ നക്ഷത്രത്തിന് അപ്പ്സെൻതോസ് എന്നു പേർപറയപ്പെടുന്നു. വെള്ളത്തിന്റെ മൂന്നിലൊന്ന് അപ്പ്സിൻത് ആയിപ്പോയി. വെള്ളം നിമിത്തം വളരെപ്പേർ മരിച്ചു. എന്തെന്നാൽ അതു കൈച്ചുപോയിരുന്നു.

൰൨. നാലാമത്തെ മാലാഖാ ഊതി. അപ്പോൾ സൂൎയ്യന്റെ മൂന്നിലൊന്നും, ചന്ദ്രന്റെ മൂന്നിലൊന്നും, നക്ഷത്രങ്ങളുടെ മൂന്നിലൊന്നും, അവയുടെ മൂന്നിലൊന്ന് ഇരുളത്തക്കവണ്ണം ബാധയേറ്റു. പകൽ അതിന്റെ മൂന്നിലൊന്നു പ്രകാശിക്കാതെയും, രാവ് അതുപോലെ തന്നെയും ആകുമാറ് അവ ഇരുണ്ടുപോയി

൰൩. ഊതുവാനിരിക്കുന്ന മൂന്നു മാലാഖാമാരുടെ ശിഷ്ടമുള്ള കാഹളങ്ങളുടെ സ്വരം ഹേതുവായി ഭൂമിയിൽ വസിക്കുന്നവൎക്കു കഷ്ടം! കഷ്ടം! കഷ്ടം! എന്നു ഉറക്കെ പറഞ്ഞുകൊണ്ട് ഒരു കഴുകൻ ആകാശമദ്ധ്യത്തിൽ പറക്കുന്നതു ഞാൻ കാണുകയും കേൾക്കുകയും ചെയ്തു.

## വ്യാഖ്യാനം.

൧. "നിശ്ശബ്ദത": കാഹളങ്ങളോടുകൂടിയ ദൂതന്മാരെ കണ്ടിട്ട് സംഭവിക്കുവാനിരിക്കുന്നതെന്ത്? എന്നുള്ള ചിന്താഭരത്തെയാണു ഈ നിശ്ശബ്ദത പ്രദ്യോതിപ്പിക്കുന്നത്. ൭-ാമത്തെ മുദ്രകൊണ്ടു തിരഞ്ഞെടുക്കപ്പെട്ടവരുടെ ഭാഗ്യം അറിയിച്ചു. ഇപ്പോൾ കാഹളംകൊണ്ടു മുദ്രയേല്ക്കാത്തുള്ളവരെ വിളിക്കയും അവരുടെ ശിക്ഷാവിധി പ്രസ്താ

വിക്കയും ചെയ്യുന്നു.— യുദ്ധോല്പുക്തമായ സഭയുടെ അവസാനകാലഘട്ടത്തെയാണു ഈ ഏഴാമത്തെ മുദ്ര കാണിക്കുന്നതു്. ഭൗമികസഭ അവസാനിക്കുന്നു; സ്വർഗ്ഗപ്രവേശനം സമീപിക്കയും ചെയ്തിരിക്കുന്നു. ഈ അവസ്ഥയിൽ ഭൗമികസഭയിലെ സകല കർമ്മാനുഷ്ഠാനങ്ങളും നിലച്ചു് സ്വർഗ്ഗപ്രവേശനത്തിനായി ഏവരും ഒരുങ്ങിനില്ക്കുന്നു എന്നതിനെ ഈ നിശ്ശബ്ദത സൂചിപ്പിക്കുന്നു എന്നും ചിലർ വ്യാഖ്യാനിക്കുന്നുണ്ടു്.

൨. "ദൈവസന്നിധിയിൽ നില്ക്കുന്ന ഏഴു മാലാഖാമാരെ": ഇവർ സഭയുടെ ഏഴു പ്രധാന ദൂതന്മാരും, സൃഷ്ടിയുടെ ഭരണവും നടത്തലും ദൈവത്താൽ കൈയേല്പിക്കപ്പെട്ടിരിക്കുന്നവരുമാണു്. അവസാനവിധിയുടെ അറിയിപ്പുകാരെന്ന നിലയിൽ ഏഴു കാഹളങ്ങൾ അവർക്കു നൽകപ്പെട്ടിരിക്കുന്നു. അടയാളമേല്ക്കാത്തുള്ള അഭക്തന്മാർക്കു വിരോധമായി ദൈവസിംഹാസനത്തിൽനിന്നുണ്ടായിട്ടുള്ള തീരുമാനം പ്രസ്താവിക്കുവാനും നടത്തുവാനുമാണു അവർ ഒരുങ്ങിനില്ക്കുന്നതു്.— ലോകാവസാനപര്യന്തം സഭയിലുള്ള മതപ്രസംഗകന്മാരെയും അവരുടെ സംരക്ഷകന്മാരായ ദൂതന്മാരെയും ഈ ഏഴു ദൂതന്മാർ സൂചിപ്പിക്കുന്നു എന്നും ചിലർ അർത്ഥമാക്കുന്നു.

൩. "വിശുദ്ധന്മാരുടെ . . . പ്രാർത്ഥനകളോടുകൂടി സമർപ്പിക്കുവാനായി . . . സുഗന്ധദ്രവ്യങ്ങൾ": ഗ്രീ., ല., ക്രൂശ. പ്രതികളിലെ വാക്കുകൾക്കും ഇതുതന്നെയാണർത്ഥം. അറ.ൽ 'വിശുദ്ധന്മാരുടെ പ്രാർത്ഥനകളാകുന്ന സുഗന്ധദ്രവ്യങ്ങൾ' എന്നു കാണുന്നു. വാ. ൪-ൽ ഗ്രീ., ല. പ്രതികൾ ൩-ാംവാക്യത്തിലെ അർത്ഥത്തിൽതന്നെയും സുറി., അറ., ക്രൂശ. പ്രതികൾ അറ. ൩-ാംവാക്യത്തിലെ അർത്ഥത്തിലുമാണു കാണുന്നതു്. ഗ്രീ., ല. പ്രതികളിലെ പദങ്ങളിലെ അവ്യക്തതമൂലം 'പ്രാർത്ഥനകളാകുന്ന സുഗന്ധദ്രവ്യങ്ങ'ളെന്നും 'പ്രാർത്ഥനകളോടുകൂടി . . .' എന്നും രണ്ടുവിധത്തിൽ വിവർത്തനം ചെയ്തുകാണുന്നുമുണ്ടു്. ആദ്യവാക്യത്തിൽ വിശുദ്ധന്മാരുടെ പ്രാർത്ഥന കുന്തുരുക്കം ഇടുപുകക്കുന്ന തികനലായും, പിന്നത്തേതിൽ പ്രാർത്ഥന കുന്തുരുക്കം തന്നെയായും കാണപ്പെടുന്നു എന്നു റെസ്റ്റ്മിൻസ്റ്റർ പറയുന്നു. 'പ്രാർത്ഥനകളോടുകൂടി' എന്നാണു ഈ പ്രതി ഇരുവാക്യങ്ങളും വിവർത്തനം ചെയ്തിരിക്കുന്നതു്.— ഇവിടെ കാണുന്നതു ഒരു മുഖ്യദൂതനും, സുഗന്ധദ്രവ്യങ്ങൾ കൊടുത്തവർ കാവൽദൂതന്മാരും, സ്വർണ്ണബലിപീഠം മ്ശിഹാതന്നെയുമാകുന്നു. ഈ മുഖ്യദൂതൻ വിശുദ്ധന്മാരുടെ പ്രാർത്ഥന നമ്മുടെ രക്ഷകനും മദ്ധ്യസ്ഥനുമായിരിക്കുന്ന മ്ശിഹായുടെ യോഗ്യതകൾമുഖേന ദൈവസിംഹാസനത്തിൻ മുമ്പിൽ സമർപ്പിക്കുന്നു.— ഈ വാക്യത്തിൽനിന്നു, ദൂതന്മാർ നമ്മുടെ രക്ഷാകർത്താക്കളെന്ന നിലയിൽ നമ്മുടെ പ്രാർത്ഥനകൾ ദൈവത്തിനു സമർപ്പിക്കുന്ന ശുശ്രൂഷയിൽ ഉല്പുക്തരായിരിക്കുന്നു എന്നു കാണാം. അതു നമ്മുടെ പ്രാർത്ഥന ദൈവത്തിനു അജ്ഞാതമായിരിക്കകൊണ്ടല്ല, നമ്മോടുകൂടി അവരും നമുക്കുവേണ്ടി പ്രാർത്ഥിക്കുവാനും ഇങ്ങനെ ഫലലബ്ധിക്കു നമ്മുടെ പ്രാർത്ഥനയെ അർഹമാക്കുവാനുമാകുന്നു. ഇതിനാൽ ദൂതന്മാരും വിശുദ്ധന്മാരും ദൈവസന്നിധിയിൽ നമുക്കുവേണ്ടി മാദ്ധ്യസ്ഥ്യം വഹിക്കണമെന്നു നാം അവരോടു യാചിക്കുന്നതു ന്യായപൂർവ്വമാണല്ലോ. അവരുടെ പ്രാർത്ഥന ഫലപ്രദമായിത്തീരുന്നു എന്നു വാ. ൪-ൽ 'വിശുദ്ധന്മാരുടെ പ്രാർത്ഥനകൾ മാലാഖായുടെ കൈയിൽനിന്നു ദൈവസന്നിധിയിൽ കയറി' എന്നു പറഞ്ഞിരിക്കുന്നതിൽനിന്നു തെളിയുന്നുമുണ്ടു്. (ഫ. യോഹ. അ. ൨. വ. ഫ. വ്യ: വെളി. അ. ൫. വ. വ്യ. വ്യ. നോക്കുക.)

൫. "ഭൂമിയിലേക്കു എറിഞ്ഞു": ധൂപകലശമല്ല, തികനലാണു എറിഞ്ഞതു്. നീതി നടത്തുവാൻ വിശുദ്ധന്മാരുടെ ആത്മാക്കൾ പ്രാർത്ഥിക്കുന്നതായി അ. ൬. വ. ൧൦-ൽ നാം കണ്ടുവല്ലോ. ഇപ്പോൾ അവരുടെ പ്രാർത്ഥനയുടെ പരിമളം ദൈവസന്നിധിയിൽ എത്തിയപ്പോൾ ഭക്തന്മാരോടുള്ള സ്നേഹത്തിന്റെയും പാപികൾ ശിക്ഷകൊണ്ടു മാനസാന്തരപ്പെടുന്നതിനുള്ള കൃപയുടെയും അഗ്നി ദൈവം ഭൂമിയിൽ അയയ്ക്കുന്നു.

ഇടിമുഴക്കം, മിന്നൽ, ശബ്ദം, ഭൂകമ്പം ഇവ അവസാനനാളിൽ ദൈവം ദുഷ്ടന്മാർക്കു അയയ്ക്കുവാനിരിക്കുന്ന ശിക്ഷയുടെ അടയാളങ്ങളാണ്. — ധൂപകലശം പ. കം. മറിയത്തിന്റെ പരിപൂർണ്ണഹൃദയത്തെയും, ബലിപീഠം ഈശോമിശിഹായേയും, തീക്കനൽ പിതാവിൽനിന്നും പുത്രനിൽനിന്നും പുറപ്പെടുന്ന പരിശുദ്ധാത്മാവിനേയും, തിക്കനൽ എറിഞ്ഞു എന്നതു വാഗ്ദാനം ചെയ്യപ്പെട്ടിരുന്ന പരിശുദ്ധാത്മാവിനെ ഭക്തന്മാരോടുകൂടി പ. കന്യക ചെയ്ത പ്രാർത്ഥനമൂലം ഭൂമിയിലേക്കു ആനയിച്ചതിനേയും, ഇടിമുഴക്കം ൫൦-ാം തിരുനാളിൽ കേൾക്കപ്പെട്ട ശബ്ദത്തേയും, മിന്നൽ അഗ്നിരൂപത്തിൽ വന്ന നാവുകളേയും, ഭൂകമ്പം അന്യഭാഷകളിൽ വി. ശ്ലീഹന്മാർ ചെയ്ത പ്രസംഗം ഹേതുവായി ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നു ഓറെശ്ലേത്തു കൂടിയിരുന്ന ജനങ്ങളിൽ ഉണ്ടായ ക്ഷോഭത്തേയും ലക്ഷീകരിക്കുന്നു എന്നു വ്യാഖ്യാനിക്കുന്നവരുമുണ്ട്.

൭. "ഒന്നാമത്തെ മാലാഖാ ഊതി": ആദ്യത്തെ നാലു ബാധകൾ നിർജ്ജീവവസ്തുക്കളായ കടൽ, കര, ആകാശം ഇവയേയും, അഞ്ചും ആറും ബാധകൾ മനുഷ്യരേയും ലാക്കാക്കിയുള്ളവയും, ഏഴാമത്തേതു സർവ്വസംഹാരവുമാണ്. കൽമഴ, അഗ്നി ഇത്യാദികൾ ഏതിനെയെല്ലാം സൂചിപ്പിക്കുന്നു എന്നു അന്വേഷിക്കേണ്ടതില്ല. പീഡനത്തിന്റെ ആധിക്യവും കാഠിന്യവും പ്രസ്പഷ്ടമാക്കുവാൻ ഒരേ കാര്യം തന്നെ പലേ സാദൃശ്യങ്ങൾകൊണ്ടു അറിയിക്കുന്നു എന്നേയുള്ളു. — ഈ ഗ്രന്ഥം വ്യാഖ്യാനിക്കുന്നവർ പ്രധാനമായി മൂന്നു ഇനക്കാരായി തിരിയുന്നു എന്നു മുഖവുരയിൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഇവിടം മുതൽ അ. ൨൦. വ. ൧൧ വരെയുള്ളവ യാതൊരു പ്രത്യേകസംഭവത്തേയും ഉദ്ദേശിക്കാതെ സഭയ്ക്കു നേരിടുവാൻ ദൈവം അനുവദിച്ചിട്ടുള്ള പല പീഡകളെ പൊതുവായി കാണിക്കുന്നു എന്നാണു ഒരു പക്ഷക്കാരുടെ മതം. — ഇവ അവസാനനാളുകളിൽ സംഭവിക്കുവാനിരിക്കുന്നവയെ സൂചിപ്പിക്കുന്നു എന്നു വേറൊരു പക്ഷക്കാർ അഭിപ്രായപ്പെടുന്നു. — ഒടുവിൽ അന്തിക്രിസ്തുവിന്റെ കാലത്തു പിശാചു ബന്ധനമുക്തനാകുമ്പോൾ (അ. ൨൦. വ. ൭.) സംഭവിക്കുവാനിരിക്കുന്നവ നീക്കിയുള്ളവയെല്ലാം പുറജാതിക്കാരായ ചക്രവർത്തികൾക്കും യഹൂദന്മാർക്കും ക്രീസ്തുമതത്തോടു അവർ ചെയ്ത ദ്രോഹത്തിനു പ്രതിക്രിയയായി വന്നു ഭവിച്ച ശിക്ഷകളെ ലക്ഷീകരിക്കുന്നു എന്നാണു മൂന്നാമത്തെ പക്ഷക്കാരുടെ അഭിപ്രായം. — ഏഴു ദൂതന്മാർ സഭയുടെ ഏഴു കാലഘട്ടങ്ങളിലെ മതബോധകന്മാരെയും അവരെ സഹായിക്കുന്ന ദൂതന്മാരെയും സൂചിപ്പിക്കുന്നു എന്നുള്ള അഭിപ്രായം അനുസരിച്ച് ഈ ൧-ാം ദൂതൻ സഭയുടെ ആദിമഘട്ടത്തിലെ മതപ്രസംഗകന്മാരും, കാഹളശബ്ദം സുവിശേഷപ്രസംഗവുമാണ്. ക്രീസ്തുമതത്തിന്റെ അഭിവൃദ്ധിയിൽ അസഹിഷ്ണുതയോടുകൂടിയിരുന്നവരിൽനിന്നു സഭയ്ക്കു നേരിട്ട ഘോരപീഡനമാണു കൽമഴയും അഗ്നിയും. പീഡനംമൂലം സത്യവിശ്വാസികളിൽ ഉളവായ ഭക്തിതീക്ഷ്ണതയേയും ഈ അഗ്നി സൂചിപ്പിക്കുന്നു. അക്കാലത്തു ധാരാളമായി ചൊരിഞ്ഞ രക്തത്തെയാണു 'രക്തം കലന്ന' എന്ന വാക്കുകൾ പ്രദ്യോതിപ്പിക്കുന്നതു്. ഈ പീഡനാഗ്നി ഭൂമിയാൽ വിവക്ഷിക്കപ്പെടുന്ന ഭൗമികന്മാരിലും, വൃക്ഷങ്ങളാൽ വിവക്ഷിക്കപ്പെടുന്ന വൈദികാധികാരികൾ തുടങ്ങിയുള്ള മഹാന്മാരിലും ശിക്ഷയുടെ ദുഷ്ഫലംകണ്ടു അനുതപിച്ചു രക്ഷ പ്രാപിക്കുവാൻ മൂന്നിൽ രണ്ടുഭാഗം ആളുകളെ നീക്കിവെച്ചുകൊണ്ടു മൂന്നിലൊരുഭാഗം പല സ്ഥലങ്ങളിലായി നശിപ്പിച്ചു. പച്ചപ്പുല്ലിനാൽ വിവക്ഷിക്കപ്പെടുന്ന സാമാന്യന്മാരായ സഭയുടെ യൗവനദശയിലെ വിശ്വാസികളിലും, വ്യാഖ്യാതാക്കൾ ഗ്രഹിക്കുന്നതുപോലെ, മൂന്നിലൊന്നു നശിപ്പിച്ചുകളഞ്ഞു.

൮, ൯. "മഹാപർവ്വതംപോലെ ഒന്നു്": ൨-ാം കാലഘട്ടത്തിലെ പാഷണ്ഡമതത്തലവനായ ആരിയുസ് എന്നാണു വ്യാഖ്യാനിക്കപ്പെടുന്നതു്. — "കടലിൽ": സഭയിൽ എന്നർത്ഥം. — "കടലിന്റെയും മൂന്നിലൊന്നു രക്തമായി": ഈ പാഷണ്ഡതയാൽ

സഭയിലെ മൂന്നിലൊന്നു വിശ്വാസികൾ ആത്മികമായി ഹനിക്കപ്പെട്ടു. – "കടലിലെ ജീവനുള്ള . . . സൃഷ്ടികൾ": മനുഷ്യരെന്നു ഗ്രഹിക്കണം. – "കപ്പലുകൾ": ദേവാലയങ്ങൾ മുതലായവ. – ആരിയൂസ് പാഷണ്ഡത സഭയിൽ മൂന്നിലൊരുഭാഗം ദേവാലയങ്ങളേയും ജനങ്ങളേയും നശിപ്പിച്ചു എന്നു താല്പര്യം.

൧൦, ൧൧. "ഒരുനക്ഷത്രം": ഹൂണന്മാരാദിയായ മ്ലേച്ഛജാതികൾ. ദൈവനിയമം അനുസരിക്കാത്ത റോമാക്കാരെ ശിക്ഷിക്കുവാൻ ദൈവം ഇവരെ നിയോഗിച്ചതുകൊണ്ടു 'ആകാശത്തിൽനിന്നു വീണു' എന്നു പറഞ്ഞിരിക്കുന്നു. 'നദികളുടെ മൂന്നിലൊന്നിന്മേലും നീറുറവകളിന്മേലും വീണു' എന്നു പറയുന്നതു് സാമ്രാജ്യത്തിനു ധനവും ബലവും കൊടുക്കുന്നതായി അധീനങ്ങളായിരുന്ന സംസ്ഥാനങ്ങളേയും ജനങ്ങളേയും ഇവർ മുഖ്യമായി ആക്രമിച്ചതുകൊണ്ടാണു്. – "അപ്പ്സെൻതോസ്": ഗ്രീ., ല., ക്രൂശ. പ്രതികളിലും ഈ പദംതന്നെ പ്രയോഗിച്ചിരിക്കുന്നു. കൈപ്പ് എന്നൎത്ഥമുള്ള ഒരു ഗ്രീക്കുപദമാണിതു്. തൻമൂലം അറ.ൽ 'കൈപ്പ്' എന്നു പേർ പറഞ്ഞിരിക്കുന്നു. റോമാസാമ്രാജ്യത്തിനു ഈ മ്ലേച്ഛജാതികൾ വരുത്തിയ ദുരാപത്തുകൾ മൂലമാണു ഇങ്ങനെ പേർ പറയുവാനിടയായതു്. ഇവർമൂലമുണ്ടായ കഷ്ടതകളുടെ വലിപ്പം 'മൂന്നിലൊന്നു' എന്ന പദങ്ങൾകൊണ്ടു പ്രത്യക്ഷമാകുന്നു. – അഡ്റിയാൻചക്രവൎത്തിയുടെ ഭരണകാലത്തു കൊക്കെബൊസ് അഥവാ ബർകൊക്കെബൊസ് എന്നൊരുവൻ താൻ സാക്ഷാൽ മ്ശിഹാ ആണെന്നു പറഞ്ഞുനടക്കുകയും യൂദന്മാരുടെ യുദ്ധങ്ങൾക്കും ഓറെശ്ലെത്തിൻെറ നിൎമ്മൂലനാശത്തിനും പ്രധാനകാരണമായിത്തീരുകയും ചെയ്തിട്ടുണ്ടു്. അവൻെറ പേരിനു 'നക്ഷത്രം' എന്നാണൎത്ഥം. ഇവിടെപ്പറയുന്ന നക്ഷത്രം ഇവനെയാണു സൂചിപ്പിക്കുന്നതെന്നു ചിലർ പറയുന്നു.

൧൨. ഗ്രീക്കു ശീശ്മയുടെ അവസ്ഥയെ ഈ നാലാം കാഹളം അറിയിക്കുന്നു എന്നാണു ചില വ്യാഖ്യാതാക്കളുടെ അഭിപ്രായം. യൌവനയുക്തയായി ശോഭിച്ചിരുന്ന സഭയിലും, സൂൎയ്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ ഇവയാൽ സൂചിപ്പിക്കപ്പെടുന്ന വൈദികർ, ജനങ്ങൾ, പ്രഭുക്കൾ മുതലായവരിലും മൂന്നിലൊന്നു ഈ ശീശ്മ നിമിത്തം നശിച്ചു. പ്രകാശം കൊടുക്കുന്ന പകൽപോലെ ഉപദേശങ്ങളാൽ ദീപ്തിനൽകുന്ന വൈദികർ തുടങ്ങിയുള്ള ഉപദേഷ്ടാക്കളിലും, അവരിൽനിന്നു പ്രകാശം സിദ്ധിക്കേണ്ടവരായ രാത്രിപോലെയുള്ള ബഹുജനങ്ങളിലും മൂന്നിലൊരുഭാഗം നാശഗൎത്തത്തിൽ നിപതിച്ചു.

൧൩. "ഒരു കഴുകൻ": ല., ക്രൂശ. പ്രതികളിലും 'കഴുകൻ' തന്നെ. ഗ്രീ., അറ. പ്രതികളിൽ 'ദൂതൻ' എന്നു കാണുന്നു. വെസ്റ്റ്മിൻസ്റ്റർ വിവൎത്തനംചെയ്തിരിക്കുന്നതും 'ദൂതൻ' എന്നാണു്. അന്തി. സുറി. പ്രതിയിൽമാത്രം 'രക്തമയമായ വാലുള്ള' എന്നൊരു വിശേഷണംകൂടി കാണുന്നുണ്ടു്. ഇതു യഹൂദവംശത്തെ നശിപ്പിക്കുന്ന റോമാസേനയുടെ കൊടിയടയാളത്തെ സൂചിപ്പിക്കുന്നു എന്നു ചിലരും, ലോകാവസാനത്തിൽ അന്തിക്രിസ്തുവിൻെറ അടുത്തിരിക്കുന്ന വരവിനെയും അടുത്തു സംഭവിക്കുവാനിരിക്കുന്ന മൂന്നു ബാധകളെയുംകുറിച്ചു അറിയിക്കുവാൻ സ്വൎഗ്ഗത്തിൽനിന്നു ദൈവം അയക്കുന്ന പ്രവാചകനെ നിൎദ്ദേശിക്കുന്നു എന്നു വേറെ ചിലരും, കഴുകൻെറ ഭാവത്തിൽ പ്രത്യക്ഷപ്പെട്ട ഒരു ദൂതനെന്നു ഇനിയും ചിലരും അഭിപ്രായപ്പെടുന്നു. ദൂതൻ കഴുകൻെറരൂപം ധരിച്ചതുകൊണ്ടായിരിക്കാം കഴുകൻ എന്നും ദൂതൻ എന്നും വിവിധപ്രതികളിൽ വ്യത്യസ്തമായി കാണുവാൻ ഇടയായതു്.

# അദ്ധ്യായം ൯.

ആകാശത്തിൽനിന്നു ഒരു നക്ഷത്രം വീഴുന്നതും, അതിന്നു പാതാളത്തിന്റെ താക്കോൽ കൊടുക്കപ്പെടുന്നതും, വെട്ടുകിളികൾ പാതാളത്തിൽ നിന്നുകയറിവരുന്നതും, കുതിരപ്പടയാളികൾ പ്രത്യക്ഷരാകുന്നതും.

അഞ്ചാമത്തെ മാലാഖാ ഊതി. അപ്പോൾ ആകാശത്തിൽനിന്നു ഒരു നക്ഷത്രം ഭൂമിയിൽ വീണതു ഞാൻ കണ്ടു. അഗാധകൂപത്തിന്റെ താക്കോൽ അതിന്നു കൊടുക്കപ്പെട്ടു.

൨. അതു അഗാധകൂപം തുറന്നു. അപ്പോൾ കൂപത്തിൽനിന്ന് എരിയിക്കപ്പെട്ടിരുന്ന തീച്ചൂളയിൽനിന്ന് എന്നപോലെ പുകപൊങ്ങി. കൂപത്തിലെ പുകകൊണ്ടു സൂൎയ്യനും വായുവും ഇരുണ്ടു.

൩. പുകയിൽനിന്നു വെട്ടുകിളികൾ ഭൂമിയിലേക്കു പുറപ്പെട്ടു. ഭൂമിയിലെതേളുകൾക്കുള്ളതുപോലെയുള്ള ശക്തി അവെക്കു കൊടുക്കപ്പെട്ടു.

൪. ദൈവത്തിന്റെ മുദ്ര തങ്ങളുടെ നെററിയിൽ ഇല്ലാത്ത മനുഷ്യൎക്കല്ലാതെ ഭൂമിയിലെ പുല്ലിനൊ, പച്ചയായിട്ടുള്ള യാതൊന്നിനുമൊ, എതെങ്കിലും വൃക്ഷത്തിനൊ കേടുവരുത്തരുതെന്ന് അവയോടു പറയപ്പെട്ടു.

൫. അവരെ കൊല്ലുവാനല്ല, പിന്നെയൊ, അഞ്ചു മാസത്തേക്കു അവരെ വേദനപ്പെടുത്തുവാനാകുന്നു അവെക്കു (അധികാരം) നൽകപ്പെട്ടതു്. അവരുടെ വേദന മനുഷ്യനെ തേൾ കുത്തുമ്പോഴുള്ള വേദനപോലെതന്നെ.

൬. ആ നാളുകളിൽ മനുഷ്യർ മരണത്തെ അന്വേഷിക്കും, എന്നാൽ അതിനെ കണ്ടെത്തുകയില്ല. അവർ മരിക്കുവാൻ ആഗ്രഹിക്കും, എങ്കിലും മരണം അവരിൽനിന്നു ഓടിയകലും. [ഏശ. അ. ൨. വ. ൧൯: ഹോശ. അ. ൧൦. വ. വ്യ: ലൂ. അ. ൨൩. വ. ൩൦.]

൭. വെട്ടുകിളികളുടെ ആകൃതി യുദ്ധത്തിന്ന് ഒരുക്കപ്പെട്ടിരിക്കുന്ന കുതിരകളുടെ ആകൃതിക്കൊത്തതു്. അവയുടെ തലയിൽ പൊന്നിന്റെ സാദൃശ്യത്തിലുള്ള കിരീടംപോലെ (കാണപ്പെട്ടു). അവയുടെ മുഖങ്ങൾ മനുഷ്യരുടെ മുഖങ്ങൾക്കു തുല്യം. [സുജ്ഞ. അ. ൧൬. വ. ൯.]

൮. സ്ത്രീകളുടെ മുടിപോലെ അവെക്കു മുടിയുണ്ടായിരുന്നു. അവയുടെ പല്ലുകൾ സിംഹങ്ങളുടേവ പോലെയായിരുന്നു.

൯. ഇരിമ്പുകവചങ്ങൾപോലെ അവെക്കു കവചങ്ങൾ ഉണ്ടായിരുന്നു. അവയുടെ ചിറകുകളുടെ ശബ്ദം യുദ്ധത്തിന്നായി ഓടുന്ന വളരെ കുതിരവണ്ടികളുടെ ശബ്ദംപോലെ (ആയിരുന്നു).

൧൦. അവെക്കു തേളുകളുടേതിന്നു തുല്യമായിരിക്കുന്ന വാലുകളും മുള്ളുകളുമുണ്ടു്. അഞ്ചുമാസത്തേക്കു മനുഷ്യൎക്കു കേടുവരുത്തുവാൻ അവയുടെ വാലുകളിൽ അവെക്കു ശക്തിയുമുണ്ടു്.

൧൧. അവെക്കു തങ്ങളുടെമേൽ ഒരു രാജാവുണ്ടു്. എബ്രായയിൽ അബദ്ദോ എന്നു പേരുള്ളവനായ അഗാധദൂതൻതന്നെ. യൌനായയിലാകട്ടെ അപ്പൊലോൻ എന്നാകുന്നു അവന്നു പേർ.

൧൨. കഷ്ടം ഒന്നു കടന്നുപോയി. ഇതാ! ഇവയുടെ പിന്നാലെ രണ്ടു കഷ്ടം ഇനിയും വരുന്നു.

൧൩. ആറാമത്തെ മാലാഖാ ഊ

തി. അപ്പോൾ ദൈവസന്നിധിയിലുള്ള സ്വർണ്ണബലിപീഠത്തിൻെറ കൊമ്പുകളിൽനിന്നു ഒരു സ്വരം: (൧൪)

൧൪. പ്രാസ്മഹാനദികിട്ടത്തു ബന്ധിക്കപ്പെട്ടിരിക്കുന്ന നാലു ദൂതന്മാരെയും അഴിച്ചുവിടുക എന്നു കാഹളമുള്ളവനായ ആറാമത്തെ മാലാകായോടു പറയുന്നതു (൧൫.) «ഞാൻ കേട്ടു».

൧൫. മനുഷ്യരിൽ മൂന്നിലൊന്നു കൊല്ലുവാനുള്ള നാഴികക്കും, ദിവസത്തിനും, മാസത്തിനും, വത്സരത്തിനുമായി ഒരുക്കപ്പെട്ടിരിക്കുന്ന നാലു ദൂതന്മാരും അഴിച്ചുവിടപ്പെട്ടു.

൧൬. കുതിരപ്പട്ടാളത്തിലെ സേവകന്മാരുടെ സംഖ്യ പതിനായിരങ്ങളുടെ ഇരുപതിനായിരങ്ങൾ എന്നു അവരുടെ തുക ഞാൻകേട്ടു.

൧൭. ഈ കുതിരകളെ ഞാൻ ദശ്നത്തിൽ കണ്ടതു ഇപ്രകാരമാകുന്നു: അവയുടെമേൽ ഇരിക്കുന്നവക്ക് തിനിറത്തിലും, നീലനിറത്തിലും, ഗന്ധകവൎണ്ണത്തിലുമുള്ള കവചങ്ങളുണ്ട്. കുതിരകളുടെ തലകൾ സിംഹങ്ങളുടെ തലകൾപോലെ. അവയുടെ വായിൽനിന്ന് തീയും, പുകയും, ഗന്ധകവും പുറപ്പെടുന്നു.

൧൮. ഈ മൂന്നു ബാധകളാൽ– അവയുടെ വായിൽനിന്നു പുറപ്പെടുന്ന തീയാലും, പുകയാലും, ഗന്ധകത്താലും– മനുഷ്യരിൽ മൂന്നിലൊന്നു കൊല്ലപ്പെട്ടു.

൧൯. എന്തെന്നാൽ കുതിരകളുടെ ശക്തി അവയുടെ വായിലും അവയുടെ വാലുകളിലും ആകുന്നു. അവയുടെ വാലുകളോ സൎപ്പങ്ങളോടു സദൃശങ്ങളാകുന്നു. അവക്കു തലകളുണ്ട്. അവയാൽ അവ ഉപദ്രവിക്കുന്നു.

൨൦. ഈ ബാധകളാൽ കൊല്ലപ്പെടാത്തവരായശേഷം മനുഷ്യർ പിശാചുക്കളെയും, കാണുവാനൊ കേൾക്കുവാനൊ കഴിയാത്തവയായി പൊന്നുകൊണ്ടും, വെള്ളികൊണ്ടും, പിച്ചളകൊണ്ടും, കല്ലുകൊണ്ടും, മരംകൊണ്ടുമുള്ള വിഗ്രഹങ്ങളെയും ആരാധിക്കാതിരിക്കത്തക്കവണ്ണം തങ്ങളുടെ കൈകളുടെ പണികളെ വിട്ടു മാനസാന്തരപ്പെട്ടില്ല.

൨൧. തങ്ങളുടെ കൊലപാതകങ്ങളെക്കുറിച്ചും, തങ്ങളുടെ ക്ഷുദ്രപ്രയോഗങ്ങളെക്കുറിച്ചും, തങ്ങളുടെ വ്യഭിചാരത്തെക്കുറിച്ചും, തങ്ങളുടെ മോഷണങ്ങളെക്കുറിച്ചും അവർ പശ്ചാത്തപിച്ചുമില്ല.

## വ്യാഖ്യാനം.

൧. "ആകാശത്തിൽനിന്നു ഒരു നക്ഷത്രം": ഇതു ഒരു (നല്ല) മാലാകാ ആയിരുന്നു എന്നു ചിലർ പറയുന്നു. ഈ ദശനം അവസാന നാളിലെ കുഴപ്പത്തെയൊ മുഖ്യന്മാരായ ചിലരുടെ അഥവാ ചില ജാതികളുടെ സഭയിൽനിന്നുള്ള അധഃപതനത്തെയൊ സൂചിപ്പിക്കുന്നതാകാം. – "അഗാധകൂപത്തിൻെറ താക്കോൽ": നരകത്തിന്മേൽ അധികാരം. ഇതു കൊടുക്കപ്പെട്ടതു നല്ല മാലാകായിക്കാണ്.

൨. "പുകപൊങ്ങി": അബദ്ധോപദേശം പ്രചരിച്ചു. — "സൂൎയ്യനും വായുവും ഇരുണ്ടു": നവീനോപദേശങ്ങൾമൂലം ദൈവവചനമാകുന്ന പ്രഭാകരൻ മറയുകയും സന്മാൎഗ്ഗമാകുന്ന വായുമണ്ഡലം ദൂഷിതമാകയും ചെയ്തു.

൩. "വെട്ടുകിളികൾ": ഇവ അന്തിക്രിസ്തുവിൻെറ കാലത്തു വെട്ടുകിളികളുടെ ആകൃതിയിൽ, എന്നാൽ അവയെക്കാൾ വലുതും ഇവിടെ പറഞ്ഞിരിക്കുന്നതുപോലെ വികൃതവുമായ രൂപത്തിൽ പുറപ്പെടുന്ന പിശാചുക്കളാകാം. വടക്കുനിന്നു റോമായെ ആക്രമിച്ച ഗൊത്തൻമാർ മുതലായ കാട്ടാളവൎഗ്ഗക്കാരെന്നു ചിലർ പറയുന്നു. — ദൈവ

ത്തിന്റെ മുദ്രയില്ലാത്തവരെ പീഡിപ്പിക്കുവാനായി മുമ്പൊരിക്കലും ലോകത്തിൽ കണ്ടിട്ടില്ലാത്ത വലിപ്പത്തിലും ആകൃതിയിലും ദൈവം അയയ്ക്കുവാനിരിക്കുന്ന സാക്ഷാൽ വെട്ടുകിളികളുമാകാം.— ചില വ്യാഖ്യാതാക്കൾ വെട്ടുകിളികൾ എന്നതിനു പാഷണ്ഡികൾ എന്നു അർത്ഥമാക്കുന്നു. ക്രിസ്തീയമതത്തിന്റെ ബദ്ധവൈരികളായ അവർ വെട്ടുകിളികളെപ്പോലെ ആത്മാക്കളെ കുത്തിവേദനപ്പെടുത്തുകയും പാഷണ്ഡതയുടെ വിഷം അവരിൽ പ്രവേശിപ്പിക്കുകയുമാണു ചെയ്യുന്നതു്. കത്തോലിക്കാസഭയുടെ വിരോധികൾ നിശ്ശബ്ദവും പരിശുദ്ധവുമായ ഈ ഗ്രന്ഥത്തിൽ പല സ്ഥലങ്ങളിലായി കാണുന്ന തേളുകൾ മുതലായ ജീവികളെ തങ്ങളുടെ ഊഹശക്തി പ്രയോഗിച്ചും, ആക്ഷേപാർഹമായ വിധത്തിലും, കേവലം അസംബന്ധമായും വ്യാഖ്യാനിക്കയുണ്ടായിട്ടുണ്ടു്. വ. ൧൧-ൽ കാണുന്ന അബദ്ദോയെ മാർപ്പാപ്പായാക്കിയും, വെട്ടുകിളികളെ സന്യാസികളും മററുമാക്കിയും ചെയ്തിട്ടുള്ള ആ വ്യാഖ്യാനങ്ങളെല്ലാം പണ്ടേതന്നെ പരിച്ഛേദം ഖണ്ഡിക്കപ്പെട്ടിട്ടുള്ളതാകയാൽ തൽസംബന്ധമായി ഇവിടെ ഒന്നും പ്രസ്താവിക്കേണ്ട ആവശ്യമില്ല. ഈവക വ്യാഖ്യാനങ്ങൾകൊണ്ടു തെററിദ്ധാരണയുണ്ടാകുമായിരുന്നവർക്കു അതിനിടയാകാത്തവണ്ണം കൂടുതൽ ജ്ഞാനം ഇക്കാലത്തു സിദ്ധിച്ചിട്ടുള്ളതുമാണല്ലോ.

൪. "പുല്ലു": വിനയശീലമുള്ളവരെയാണു ഈ പദം ഇവിടെ സൂചിപ്പിക്കുന്നതു്.– "പച്ചയായിട്ടുള്ള യാതൊന്നും": സജീവ വിശ്വാസവും സ്നേഹമസൃണങ്ങളായ പ്രവൃത്തികളുമുള്ള ആരെങ്കിലും.– "വൃക്ഷം": സ്ഥാനത്തിലെന്നപോലെതന്നെ സുകൃതത്തിലും ഉയർന്നവർ.

൫. "അഞ്ചുമാസത്തേക്കു": കുറെക്കാലത്തേക്കു.

൭. "യുദ്ധത്തിനു ഒരുക്കപ്പെട്ടിരിക്കുന്ന കുതിരകളുടെ ആകൃതിക്കൊത്തതു്": വ. ൯-ൽ അവയുടെ കവചങ്ങളെപ്പററി പറയുന്നുണ്ടല്ലോ. വെട്ടുകിളികളുടെ ചാട്ടവും പട്ടാളക്കാരുടെ അണിനിരന്നുള്ള ഗതിയോടു തുല്യമായിരിക്കുന്നു. ശണ്ഠക്കു എപ്പോഴും തയ്യാറുള്ള നിലയിലാണു അവ കാണപ്പെട്ടതു്.– "തലയിൽ പൊന്നിന്റെ സാദൃശ്യത്തിലുള്ള കിരീടംപോലെ": മിന്നുന്ന പടത്തൊപ്പി എന്നാണു ധരിക്കേണ്ടതു്. 'കിരീടം' എന്ന ശബ്ദംകൊണ്ടു ആർക്കും കീഴ്പ്പെടാത്തുള്ള അവരുടെ മനസ്ഥിതിയും, 'പൊന്നിന്റെ സാദൃശ്യത്തിലുള്ള' എന്നതിനാൽ ഈ വാക്യം ആരെ ഉദ്ദേശിക്കുന്നുവോ അവർ പൊന്നായിട്ടു പ്രത്യക്ഷപ്പെടുത്തുന്ന ഉപദേശങ്ങളാദിയായവ സാക്ഷാൽ പൊന്നല്ല, അങ്ങനെ പ്രത്യക്ഷപ്പെടുത്തുന്നതേയുള്ളു എന്ന വസ്തുതയും പ്രദ്യോതിപ്പിക്കുന്നു.– "മനുഷ്യരുടെ മുഖങ്ങൾക്കു തുല്യം": പൈശാചികപ്രവൃത്തികളുള്ളവരെങ്കിലും തങ്ങൾ നീതിന്യായങ്ങൾക്കു അനുസരണമായി പ്രവർത്തിക്കുന്നവരാകുന്നു എന്നു കാണിക്കുവാനു അവർ ഉദ്യമിക്കുന്നു എന്നർത്ഥം.

൮. "സ്ത്രീകളുടെ മുടിപോലെ": വിഷയേച്ഛുക്കളും, മുടികൊണ്ടു സ്ത്രീകൾ എങ്ങനെയോ അങ്ങനെതന്നെ ബാഹ്യാവലോകനത്തിനുമാത്രം ഒരുവിധം ഭംഗിയുള്ളവരും എന്നാണു ഈ പദങ്ങൾ സൂചിപ്പിക്കുന്നതു്.– "പല്ലുകൾ സിംഹങ്ങളുടേവ പോലെ": എതിരിടുന്ന ആരെയും കടിച്ചുകീറുകയും അന്യന്റേതു അപഹരിക്കുകയും ചെയ്യുന്ന സ്വഭാവത്തെ കാണിക്കുന്നു.

൯. "ഇരിമ്പുകവചങ്ങൾ": ഹൃദയകാഠിന്യത്തെയാണു ഈ വാക്കുകൾ നിർദ്ദേശിക്കുന്നതു്.

൧൧. "അബദ്ദോ": "അപ്പൊല്ലോൻ": ഗ്രീ., ക്രൂശ. പ്രതികളിലും ഇത്രമാത്രമേയുള്ളു. അറ.ൽ 'അബദ്ദോൻ എന്നതിനു നാശകൻ എന്നർത്ഥം, അപ്പോലിയോൻ എന്നുവെച്ചാൽ രക്തം ചൊരിയുന്നവൻ' എന്നുകൂടി പറയുന്നുണ്ടു്. ല.ൽ 'നാശകൻ എന്നു ലത്തീനിൽ നാമമുള്ള' എന്നുകൂടി വിവർത്തകൻ ചേർത്തിരിക്കുന്നു. അബദ്ദോ എന്ന പദത്തിനു ഹെബ്ര., സുറി. ഭാഷകളിൽ മേൽകാണിച്ച 'നാശകൻ' എന്നുതന്നെയാണർത്ഥം.

അന്തിക്രീസ്തുവിന്ന ആ ഭാഷകളിൽ പറയുന്ന പേർ ബർഅബ്ദാനാ (ബാറോദിനാൻ) എന്നാണ്. ആ പേരിനുള്ള അർത്ഥവും നാശത്തിൻെറ പുത്രൻ അഥവാ നാശകൻ എന്നത്രേ.

൧൩. "സ്വൎണ്ണബലിപീഠത്തിൻെറ കൊമ്പുകളിൽനിന്ന ഒരു സ്വരം": മ്ശീഹായിൽനിന്ന എന്ന താല്പൎയ്യം. (അ. വ്യ. വ. ൫. വ്യ.) ആ ബലിപീഠത്തിന്നതാഴെയുള്ള വി. രക്തസാക്ഷികളുടെ പ്രാൎത്ഥനയനുസരിച്ചു അഭക്തന്മാരെ പുതിയ പീഡയാൽ ബാധിക്കുവാൻ മ്ശിഹാ ആജ്ഞാപിക്കുന്നു.

൧൪. "പ്രാസ്മഹാനദിക്കടുത്തു ബന്ധിക്കപ്പെട്ടിരിക്കുന്ന നാലു ദൂതന്മാരെയും അഴിച്ചുവിടുക": പ്രാസ്നദീതീരത്തുനിന്നുള്ള ഈ നാലു ദൂതന്മാരും ഇരുപതുകോടി കുതിരപ്പടയാളികളും അന്തിക്രിസ്തുവിൻെറ കാലത്തു സഭയെ പീഡിപ്പിക്കുവാൻവരുന്ന പിശാചുക്കളേയും അവരുടെ ഉപകരണങ്ങളായിത്തീരുന്ന ദുഷ്ടമനുഷ്യരേയും സൂചിപ്പിക്കുന്നു എന്നാണു ചിലർ വ്യാഖ്യാനിക്കുന്നത്. അവർ ലോകത്തിലെ മൂന്നിലൊന്ന്, എന്നുവെച്ചാൽ വലിയ ഒരു ഭാഗം നശിപ്പിക്കും. – മററു ചിലരോ വലേരിയൻ ചക്രവൎത്തിയുടെ ഭരണകാലത്തു റോമാസാമ്രാജ്യം ആക്രമിച്ച പേൎഷ്യാക്കാരെ സൂചിപ്പിക്കുന്നതായി ഗ്രഹിക്കുന്നു. അവർ റോമാസാമ്രാജ്യത്തിൻെറ കിഴക്കെ അതിരായ പ്രാസ്നദി കടന്നുവന്ന് ആക്രമണം നടത്തുകയും ക്രിസ്ത്യാനികളെ കഠിനമായി പീഡിപ്പിച്ചിരുന്ന വലേറിയനെ ബന്ധനസ്ഥനാക്കുകയും സാമ്രാജ്യത്തിന്ന വലുതായ നാശം വരുത്തുകയും ചെയ്തു.

൧൫. "നാഴികക്കും . . . വത്സരത്തിന്നുമായി ഒരുക്കപ്പെട്ടിരിക്കുന്ന": കല്പനയുണ്ടാകുന്ന ഏതു സമയത്തേക്കും സന്നദ്ധരാക്കി നിറുത്തിയിരിക്കുന്നു. – "അഴിച്ചുവിടപ്പെട്ടു": പിശാചു ആയിരം സംവത്സരത്തേക്കു നരകത്തിൽ ബന്ധിക്കപ്പെട്ടതായി അ. ൨൦. വ. ൨-ൽ പറയുന്നുണ്ട്. അവനെ അഴിച്ചുവിടുന്ന സമയത്തെയായിരിക്കാം ഈ വാക്കുകൾ കാണിക്കുന്നത്. ഇതു അന്തിക്രീസ്തുവിൻെറ സമയമാണ്. അവൻെറ വരവു 'സാത്താൻെറ വ്യാപാരം അനുസരിച്ചായിരിക്കും' എന്നു ൨. തെസ. അ. ൨. വ. ൯-ൽ വി. പൌലോസ് പറഞ്ഞിരിക്കുന്നു.

൧൬. "പതിനായിരങ്ങളുടെ ഇരുപതിനായിരങ്ങൾ": അതായതു ഇരുപതുകോടി. ക്ലിപ്തസംഖ്യ സംഖ്യാബാഹുല്യത്തെ സൂചിപ്പിക്കുന്നു എന്നേ ധരിക്കേണ്ടതുള്ളു.

൧൭. "അവയുടെമേൽ ഇരിക്കുന്നവൎക്ക്": ഗ്രീ., സുറി., ക്രൂശ. പ്രതികളിൽനിന്നു കുതിരകളിന്മേൽ ഇരിക്കുന്നവൎക്കുമാത്രമോ കുതിരകൾക്കുകൂടിയോ എന്നു നിശ്ചയിച്ചുകൂടാ. വെസ്റ്റ്മിൻസ്റ്റർവിവൎത്തനവും ഈ സംശയം നിവാരണം ചെയ്യുന്നില്ല. ല., അറ.പ്രതികളിലാകട്ടെ കുതിരകളിന്മേൽ ഇരിക്കുന്നവൎക്കുമാത്രം എന്നാണു കാണുന്നത്. – "തീ നിറത്തിലും . . . കവചങ്ങളുണ്ട്": നെഞ്ചോടു ചേൎത്തുപിടിച്ചുകൊണ്ട് ആഗ്നേയാസ്ത്രങ്ങൾ അയയ്ക്കുമ്പോൾ നെഞ്ചിൽ കാണപ്പെടുന്ന വൎണ്ണഭേദങ്ങൾ എന്നു ചിലരും, പടയാളികളുടെ ദ്വേഷം, വഞ്ചന ആദിയായ മനോഭാവവിശേഷങ്ങളെ കാണിക്കുവാൻ പ്രയോഗിച്ചിരിക്കുന്ന പദങ്ങളെന്നു വേറെ ചിലരും വ്യാഖ്യാനിക്കുന്നു. – "അവയുടെ വായിൽനിന്ന് തീയും, പുകയും, ഗന്ധകവും": തോക്കുകളുടെ വായിൽനിന്നു പുറപ്പെടുന്നവയെ കുതിരകളുടെ വായിൽനിന്നുള്ളവയായി പറയുന്നു എന്നാണു ചിലരുടെ അഭിപ്രായം. മററുചിലരാകട്ടെ പടയാളികളുടെ ക്രൌൎയ്യം, ആത്മീയാന്ധത പ്രചരിപ്പിക്കുന്നു എന്ന വസ്തുത, പാപങ്ങളുടെ ദുൎഗ്ഗന്ധം ഇവയെ സൂചിപ്പിക്കുന്നതായി കരുതുന്നു.

൧൮. "കുതിരകളുടെ ശക്തി അവയുടെ വായിലും അവയുടെ വാലുകളിലും": തോക്കുകളുടെ നിറയൊഴിക്കുമ്പോൾ അവയുടെ ശക്തി അവയുടെ വായിൽകൂടി ബഹിൎഗ്ഗമിക്കുന്നതിനെയും ആ ശക്തി അവയുടെ ഉള്ളിൽ പിൻഭാഗത്തു സൂക്ഷ്മമായിത്തീ

ന്നിരുന്നതിനെയും കാണിക്കുവാനായി വിഷസൎപ്പങ്ങളുടെ തലയോടു തോക്കുകളുടെ പിൻഭാഗങ്ങളെ ഉപമിച്ചു പറയുന്നു എന്നാണു ചിലർ വ്യാഖ്യാനിക്കുന്നതു്. — പടയാളികളുടെ പിന്നിലേക്കു തൂങ്ങിക്കിടക്കുന്ന വാളുകളെയൊ, പട്ടാളത്തെ അനുഗമിച്ചു കൊള്ളയും കൊലയും നടത്തുന്ന ജനക്കൂട്ടങ്ങളെയൊ ഉദ്ദേശിച്ചു വാൽ എന്നു ഇവിടെ പറയുന്നു എന്നു അഭിപ്രായമുള്ളവരുമുണ്ടു്. — പാഷണ്ഡികളോടു ചേൎന്നുപ്രവൎത്തിക്കുന്നവരുടെ കൌടില്യങ്ങളെയാണു് 'അവയുടെ വാലുകളോ സൎപ്പങ്ങളോടു സദൃശങ്ങളാകുന്നു' എന്ന വാക്കുകൾ പ്രത്യക്ഷപ്പെടുത്തുന്നതു എന്നു അഭിപ്രായമുള്ളവരും ഇല്ലാതില്ല.

൨൦. "കൊല്ലപ്പെടാത്തവരായശേഷം മനുഷ്യർ": തീ, പുക, ഗന്ധകം ഇവയാൽ കൊല്ലപ്പെടാത്തവരും, ഈ വാക്യത്തിലും അടുത്ത വാക്യത്തിലും പറഞ്ഞിരിക്കുന്നതുപോലെ മാനസാന്തരപ്പെടുകയും പശ്ചാത്തപിക്കുകയും ചെയ്യാത്തവരുമായ 'ശേഷം മനുഷ്യരെ' വ. ൧൯-ൽ പറയുന്ന കുതിരകൾ കൊന്നു എന്നു അറ.പ്രതിയിൽമാത്രം കാണുന്നു. — യഹൂദന്മാൎക്കു വന്നുകൂടിയ നാശത്തെപ്പററി ഈ വാക്യങ്ങൾ വ്യാഖ്യാനിക്കുന്നവർ രക്ഷപെടുവാനായി റോമാക്കാൎക്കു കീഴ്പ്പെട്ട യഹൂദന്മാർ അവരുടെ ദേവന്മാൎക്കു ബലികൾ സമൎപ്പിച്ചു എന്നും അവരുടെ യുദ്ധചിഹ്നങ്ങളെ വണങ്ങി എന്നും, — പാഷണ്ഡതയെപ്പററി ഗ്രഹിക്കുന്നവർ ദുഷ്ടന്മാർ, മററാളുകൾക്കു വന്നുകൂടിയ നാശം കണ്ടു മാനസാന്തരപ്പെടാതെ തങ്ങൾ ന്യായരഹിതമായി കൈവശപ്പെടുത്തിയ മഹൽസ്ഥാനങ്ങളെയും ദ്രവ്യങ്ങളെയും മുറുകെപ്പിടിച്ചുകൊണ്ടുതന്നെ ജീവിച്ചിരുന്നു എന്നും അൎത്ഥമാക്കുന്നു. — "കാണ്മാനൊ കേൾക്കുവാനൊ": മററു പ്രതികളിലെല്ലാം 'നടക്കുവാനൊ' എന്നുകൂടി കാണുന്നുണ്ടു്.

## അദ്ധ്യായം ൧൦.

ശക്തനായ ഒരു മാലാഖാ വിളിച്ചുപറയുന്നതും അവൻ യോഹന്നാനു ഭക്ഷിക്കുവാനായി ഒരു പുസ്തകം കൊടുക്കുന്നതും.

മേഘം ഉടുത്ത ബലവാനായ വേറൊരു മാലാഖാ സ്വൎഗ്ഗത്തിൽനിന്നു് ഇറങ്ങുന്നതു് ഞാൻ കണ്ടു. അവന്റെ തലയിന്മേൽ മേഘവില്ലു്. അവന്റെ മുഖം സൂൎയ്യനെപ്പോലെ. അവന്റെ കാലുകൾ തീത്തൂണുകൾക്കു തുല്യം.

൨. അവന്റെ കൈയിൽ തുറന്നതായ ഒരു ചെറുപുസ്തകമുണ്ടു്. അവൻ തന്റെ വലത്തുകാൽ കടലിന്മേലും, തന്റെ ഇടത്തുകാൽ കരയിന്മേലുംവെച്ചു.

൩. സിംഹം അലറുന്നതുപോലെ വലിയ സ്വരത്തിൽ അവൻ ആൎത്തു. അവൻ ആൎത്തപ്പോൾ ഏഴു ഇടികളും അവയുടെ നാദങ്ങൾ മുഴക്കി.

൪. ഏഴു ഇടികളും (നാദം) മുഴക്കിയപ്പോൾ ഞാൻ എഴുതുവാൻ ഭാവിച്ചു. എന്നാൽ സ്വൎഗ്ഗത്തിൽനിന്നു ഒരു സ്വരം: ഏഴു ഇടികൾ മുഴക്കിയ ഇവയ്ക്കു മുദ്രയിടുക; ഇവ നീ എഴുതേണ്ടാ എന്നുപറയുന്നതു ഞാൻ കേട്ടു.

൫. കടലിന്മേലും കരയിന്മേലും നില്ക്കുന്നവനായി ഞാൻകണ്ട മാലാഖാ തന്റെ വലത്തുകൈ സ്വൎഗ്ഗത്തിലേക്കു് ഉയൎത്തി: [ദാനി. അ. ൧൨: വ. ൭.]

൬, ൭. ഏഴാമത്തെ മാലാഖായുടെ സ്വരത്തിന്റെ നാളുകളിൽ, അവൻ ഊതുവാനിരിക്കുന്നതും ദൈവത്തിന്റെ രഹസ്യം തന്റെ ദാസന്മാരായ പ്രവാചകന്മാരോടു അവൻ അറിയിച്ചതുപോലെ പൂൎത്തിയാക്കപ്പെടുന്നതുമായ സമയത്തല്ലാതെ ഇനി സമയം ഉണ്ടാകയില്ല എന്നു ആകാശവും അതിലുള്ളവയും, കരയും

അതിലുള്ളവയും, കടലും അതിലുള്ളവയും സൃഷ്ടിച്ചവനായി എന്നും എന്നേക്കും ജീവിക്കുന്നവനെക്കുറിച്ചു സത്യംചെയ്തു.

൮. സ്വർഗ്ഗത്തിൽനിന്നു ഞാൻ കേട്ട സ്വരം വീണ്ടും എന്നോടു സംസാരിക്കുന്നു. നീ ചെന്നു കടലിന്മേലും കരയിന്മേലും നില്ക്കുന്ന മാലാഖായുടെ കൈയിൽ തുറന്നിരിക്കുന്ന ചെറിയ പുസ്തകം വാങ്ങുക എന്നു അതു എന്നോടു പറയുന്നു.

൯. ഞാൻ മാലാഖായുടെ അടുക്കൽചെന്ന് ചെറിയ പുസ്തകം തരുവാൻ അവനോടു പറഞ്ഞു. അപ്പോൾ അവൻ എന്നോട്: എടുത്ത് അതു ഭക്ഷിക്കുക; അതു നിന്റെ വയറിനെ കൈപ്പിക്കും; എങ്കിലും നിന്റെ വായിൽ അത് തേൻപോലെ മധുരമായിരിക്കും എന്നു പറഞ്ഞു. [ഹെസ്കി. അ. ൩. വ. ൧.]

൧൦. ഞാൻ മാലാഖായുടെ കൈയിൽനിന്ന് ചെറുപുസ്തകം വാങ്ങി അതു ഭക്ഷിച്ചു. അത് എന്റെ വായിൽ തേൻപോലെ മധുരമായിരുന്നു. എന്നാൽ ഞാൻ അതു ഭക്ഷിച്ചു കഴിഞ്ഞപ്പോൾ എന്റെ വയറ് കൈപ്പുള്ളതായ തീൎന്നു.

൧൧. അപ്പോൾ അവൻ എന്നോട്: നീ ഇനിയും വളരെ ജനങ്ങളെക്കുറിച്ചും, ജാതികളെക്കുറിച്ചും, ഭാഷകളെക്കുറിച്ചും, രാജാക്കന്മാരെക്കുറിച്ചും പ്രവചിക്കേണ്ടിയിരിക്കുന്നു എന്നു പറഞ്ഞു.

## വ്യാഖ്യാനം.

൧. "മേഘം ഉടുത്ത": മേഘം മഹിമയുടെ അടയാളവും സ്വർഗ്ഗീയരഹസ്യങ്ങൾ മറയ്ക്കുന്ന വസ്ത്രവുമാകുന്നു. — "വേറൊരു മാലാഖാ": അ. ൭. വ. ൨-ൽ പറഞ്ഞിട്ടുള്ള ദൂതൻ തന്നെ.— "മേഘവില്ല്": അനുതപിക്കുമെങ്കിൽ സമാധാനം എന്നാണു ഈ വില്ലു സൂചിപ്പിക്കുന്നത്. — "മുഖം സൂര്യനെപ്പോലെ": മഹിമയുടെ ലക്ഷ്യവും രഹസ്യം അറിഞ്ഞിരിക്കുന്നു എന്നതിന്റെ അടയാളവും. — "കാലുകൾ തീത്തൂണുകൾ": അനുതപിക്കാത്തവരെ ചവിട്ടി ഞെരിക്കുമെന്നു കാണിക്കുന്നു.

൨. "തുറന്ന . . . പുസ്തകം": മുദ്രകളുള്ളതും കുഞ്ഞാടു തുറന്നതുമായി അ. ൫. വ. ൧-ൽ കണ്ടതുതന്നെ. വായിച്ചു കാണുവാനും പകൎത്തുവാനുമായി ഇപ്പോൾ വി. യോഹന്നാനു അതു നൽകപ്പെടുന്നു. — "വലത്തുകാൽ കടലിന്മേലും . . . ഇടത്തുകാൽ കരയിന്മേലും": സൎവ്വം മ്ശിഹായിക്കു അധീനങ്ങളെന്നും അവന്റെ പ്രതികാരത്തിൽനിന്നു ഒന്നും ഒഴിഞ്ഞുമാറുകയില്ലെന്നുമാണു ഇതുകൊണ്ടു കാണിക്കുന്നത്.

൩. "സിംഹം അലറുന്നതുപോലെ . . . ആൎത്തു": അവസാനശിക്ഷയും സൎവ്വസംഹാരവും അടുത്തിരിക്കുന്നു (വ. ൬, ൭) എന്നു അറിയിക്കുന്നതിനുള്ള പ്രാരംഭമാണു ഈ മഹാശബ്ദം. — "ഏഴു ഇടികളും . . . മുഴക്കി": ഏഴു പ്രതിധ്വനികൾ കേൾക്കപ്പെട്ടു. സ്വരത്തിന്റെ വലിപ്പത്തെയാണു ഈ പ്രതിധ്വനികൾ പ്രത്യക്ഷമാക്കുന്നത്.— അ. ൮. വ. ൨-ൽ പറഞ്ഞിട്ടുള്ള ഏഴു ദൂതന്മാർ വിളിച്ചുപറയുന്ന സ്വരം എന്നു ചിലർ വ്യാഖ്യാനിക്കുന്നു.

൪. "മുദ്രയിടുക . . . എഴുതേണ്ടാ": ഇടി എന്ന പദം ആപത്തിനെ സൂചിപ്പിക്കുവാനാണ് ഈ ഗ്രന്ഥത്തിൽ സാധാരണമായി പ്രയോഗിച്ചിരിക്കുന്നത്. ഏഴു ഇടികൾ അന്തിക്രിസ്തുവിന്റെ പീഡനകാലത്തു നേരിടുവാനിരിക്കുന്ന ഏഴു മഹാനാശങ്ങളെ സൂചിപ്പിക്കുന്നു. ഇവ അതിഭയങ്കരങ്ങളാകയാൽ മനുഷ്യമനസ്സിനെ ഭ്രമിപ്പിക്കയും ക്ഷീണിപ്പിക്കയും ചെയ്യാതിരിക്കുവാൻ അവ പ്രസിദ്ധീകരിക്കേണ്ടാ എന്നു ദൈവം കല്പിക്കുന്നു.

൫. "കൈ സ്വൎഗ്ഗത്തിലേക്ക് ഉയൎത്തി": ശപഥം ചെയ്യുമ്പോൾ കൈ സ്വൎഗ്ഗത്തിലേക്ക ഉയൎത്തുന്നതു ദൈവത്തെ സാക്ഷിയാക്കുന്നു എന്നും തന്റെ വാക്കുകൾ അസത്യങ്ങളായിരുന്നാൽ ദൈവം തന്നെ ശിക്ഷിച്ചുകൊള്ളട്ടെ എന്നും കാണിക്കുവാനാണ്.

൬, ൭. "ഇനിസമയം ഉണ്ടാകയില്ല": ഏഴാമത്തെ ദൂതൻ ഊതുന്നതു അവസാനത്തിലാകയാൽ അപ്പോഴേക്ക പ്രവചനങ്ങൾ പൂൎത്തിയാകും. അപ്പോൾ വിധിയും സംഹാരവുമുണ്ടാകയും ചെയ്യും. അതോടെ സമയം അവസാനിക്കും, പിന്നെ നിത്യത്വമേ ശേഷിക്കയുള്ളു.

൯. "അതു ഭക്ഷിക്കുക": അന്തിക്രിസ്തുവിന്റെ നാളുകളിൽ സംഭവിക്കുവാനിരിക്കുന്ന സംഗതികളെക്കുറിച്ചുള്ള വെളിപാടുകൾ അടങ്ങിയിരിക്കുന്ന ഇതിലെ കാൎയ്യങ്ങൾ ഉത്സാഹപൂൎവ്വം വായിച്ചു ഹൃദിസ്ഥമാക്കുക. – "വയറിനെ കൈപ്പിക്കും": ഇതിലെ ഉള്ളടക്കത്തെപ്പററി വിചാരിക്കുമ്പോൾ ഇത്രവളരെ ജനങ്ങളുടെ നാശത്തെപ്പററി വ്യസനമുണ്ടാകും. – "വായിൽ . . . മധുരമായിരിക്കും": രക്ഷപ്രാപിക്കുന്നവരെ സംബന്ധിച്ചു ഇതിൽ കാണുന്നവ ആശ്വാസവും സന്തോഷവും ജനിപ്പിക്കും.– മററുചിലരുടെ വ്യാഖ്യാനം അനുസരിച്ചു ദൂതൻ മ്ശിഹാ ആകുന്നു. പുസ്തകം സുവിശേഷം. യോഹന്നാൻ യഹൂദജനതയുടെ പ്രാതിനിദ്ധ്യം വഹിക്കുന്നു. കൈപ്പ് സുവിശേഷം ഇത്ര താമസിച്ചുമാത്രം സ്വീകരിച്ചതിനെയും, തങ്ങളുടെയും പിതാക്കന്മാരുടെയും മത്സരബുദ്ധിയെയും ഓൎത്തുള്ള ഖേദം. മാധുൎയ്യം ഇപ്പോഴെങ്കിലും സുവിശേഷോപദേശങ്ങൾ സ്വീകരിച്ചതിലുള്ള സന്തോഷം. അവസാനവിധിക്ക മുമ്പായി ഏലിയായും ഹ്നോക്കും വന്നു യഹൂദന്മാരെ മാനസാന്തരപ്പെടുത്തുകയും, അവർ തങ്ങളുടെ പൂൎവ്വകൃത്യങ്ങളെ ഓൎത്തു അനുതപിക്കയും, തൽക്കാലം സിദ്ധമായിരിക്കുന്ന നന്മകളെക്കുറിച്ചു സന്തോഷിക്കയും ചെയ്യുമെന്നു താല്പൎയ്യം.

൧൦. "ഭക്ഷിച്ചു കഴിഞ്ഞപ്പോൾ": മുഴുവൻ വായിച്ചു ഗ്രഹിച്ചപ്പോൾ.

൧൧. "ഭാഷകളെക്കുറിച്ചും": ഭാഷകൾ സംസാരിക്കുന്നവരെക്കുറിച്ചും എന്നൎത്ഥം.

## അദ്ധ്യായം ൧൧.

**ദേവാലയത്തെ അളക്കുവാൻ വി. യോഹന്നാൻ ആജ്ഞാപിക്കപ്പെടുന്നതു്. രണ്ടുസാക്ഷികൾ.**

പിന്നെ ദണ്ഡുപോലെയുള്ള ഒരു അളവുകോൽ എനിക്കു നൽകപ്പെട്ടു. ഒരു മാലാഖാ നിന്നുകൊണ്ടു (ഇങ്ങനെ) പറഞ്ഞിരുന്നു: നീ എഴുന്നേററ് ദൈവത്തിന്റെ ആലയത്തെയും, ബലിപീഠത്തെയും, അതിൽ ആരാധിക്കുന്നവരെയും അളക്കുക.

൨. ദേവാലയത്തിനു വെളിയിലുള്ളമുററം പുറത്തു വിട്ടുകളയുക. നീ അതു അളക്കേണ്ടാ. എന്തെന്നാൽ അതു പുറജാതികൾക്കു കൊടുക്കപ്പെട്ടിരിക്കുന്നു. അവർ വിശുദ്ധനഗരത്തെ നാല്പത്തിരണ്ടു മാസത്തേക്ക ചവിട്ടും.

൩. ഞാൻ എന്റെ രണ്ടു സാക്ഷികൾക്കു (അധികാരം) നൽകും. അവർ തപോവസ്ത്രം ഉടുത്തുകൊണ്ട് ആയിരത്തിഇരുനൂററമുപതു ദിവസം പ്രസംഗിക്കും.

൪. ഇവർ ഭൂമിയുടെ കൎത്താവിന്റെ സന്നിധിയിൽ നില്ക്കുന്ന രണ്ടു സൈത്തുവൃക്ഷങ്ങളും രണ്ടു പീഠവിളക്കുകളുമാകുന്നു.

൫. ആരെങ്കിലും അവരെ ദ്രോഹിക്കുവാൻ ഇച്ഛിച്ചാൽ അവരുടെ വായിൽനിന്നു തീ പുറപ്പെട്ടു അവരുടെ ശത്രുക്കളെ വിഴുങ്ങിക്കളയും. ആരെങ്കിലും അവൎക്കു ദ്രോഹം ചെയ്യുവാൻ

ഇച്ഛിക്കുന്നു എങ്കിൽ അവൻ ഇപ്ര കാരം കൊല്ലപ്പെടേണ്ടതാകുന്നു.

൬. അവരുടെ പ്രവചനനാളുക ളിൽ മഴപെയ്യാതിരിക്കത്തക്കവണ്ണം ആകാശത്തെ അടച്ചുകളയുവാൻ അ വൎക്ക അധികാരമുണ്ട്. വെള്ളത്തെ രക്തമായി മാററുവാൻ അതിന്മേലും, ഇച്ഛിക്കുവോളം പ്രാവശ്യം സകല ബാധകൊണ്ടും ഭൂമിയെ ദണ്ഡിപ്പി ക്കുവാനും അവൎക്ക അധികാരമുണ്ട്.

൭. അവർ തങ്ങളുടെ സാക്ഷ്യം പൂൎത്തിയാക്കിയശേഷം ആഴത്തിൽ നിന്നു കയറിവരുന്ന ദുഷ്ടമൃഗം അവ രോടു യുദ്ധംചെയ്തു അവരെ ജയിക്ക യും അവരെ കൊല്ലുകയും ചെയ്യും.

൮. അവരുടെ മൃതശരീരങ്ങൾ, അവരുടെ കൎത്താവുതന്നെയും കുരി ശിൽ തറയ്ക്കപ്പെട്ടതായി സ്ദോം എ ന്നും മെസ്രേൻ എന്നും ആദ്ധ്യാത്മിക മായി പറയപ്പെടുന്ന വലിയ പട്ട ണത്തിൻെറ വിസ്താരമുള്ള വീഥി യിൽ (കിടക്കും).

൯. പുറജാതികളിലും, വംശങ്ങ ളിലും, ജനങ്ങളിലും, ഭാഷകളിലും ഉൾപ്പെട്ടവർ അവരുടെ മൃതശരീ ങ്ങൾ മൂന്നരദിവസത്തേക്ക കാണും. അവരുടെ മൃതശരീരങ്ങൾ കല്ലറ യിൽ വെക്കപ്പെടുവാൻ അവർ സമ്മ തിക്കയില്ല.

൧൦. ഈ പ്രവാചകന്മാർ ഇരു വരും ഭൂമിയിൽ വസിക്കുന്നവരെ പീ ഡിപ്പിച്ചിരുന്നതിനാൽ ഭൂമിയിൽ വ സിക്കുന്നവർ അവരെക്കുറിച്ചു സ ന്തോഷിച്ച് ആനന്ദിക്കുകയും അന്യോ ന്യം സമ്മാനങ്ങൾ അയയ്ക്കുകയും ചെയ്യും.

൧൧. എന്നാൽ ആ മൂന്നരദിവസ ങ്ങളുടെശേഷം ദൈവത്തിൽനിന്നു ജീവൻെറ ശ്വാസം അവരിൽ പ്ര വേശിച്ച്, അവർ തങ്ങളുടെ കാലു കളിൽ എഴുന്നേററുനിന്നു. അവരെ കാണുന്നവൎക്കെല്ലാം വലിയ ഭയമു ണ്ടായി.

൧൨. അപ്പോൾ: ഇവിടേക്ക ക യറിവരുവിൻ എന്നു സ്വൎഗ്ഗത്തിൽ നിന്ന് അവരോടു പറയുന്ന ഒരു വലി യ സ്വരം ഞാൻകേട്ടു. അവർ മേഘ ത്തിൽ സ്വൎഗ്ഗത്തിലേക്ക കയറി. അവ രുടെ ശത്രുക്കൾ അവരെക്കണ്ടു.

൧൩. ആ നാഴികയിൽ ഒരു വ ലിയ ഭൂകമ്പമുണ്ടായി പട്ടണത്തി ൻെറ പത്തിലൊന്നു ഇടിഞ്ഞുവീഴുക യും മനുഷ്യരിൽ ഏഴായിരംപേർ ഭൂക മ്പത്തിൽ കൊല്ലപ്പെടുകയുംചെയ്തു. ശേഷമുള്ളവർ ഭയപ്പെട്ടുപോയി. അ വർ സ്വൎഗ്ഗത്തിലുള്ള ദൈവത്തെ മഹത്വപ്പെടുത്തി.

൧൪. രണ്ടാമത്തെ കഷ്ടം കടന്നു പോയി. എന്നാൽ ഇതാ! മൂന്നാമ ത്തെ കഷ്ടം ഉടനേവരുന്നു.

൧൫. അനന്തരം ഏഴാമത്തെ മാ ലാഖാ ഊതി. അപ്പോൾ: ലോക ത്തിൻെറ രാജത്വം നമ്മുടെ കൎത്താ വിൻെറയും അവൻെറ മ്ശീഹായു ടെയും ആയിത്തീൎന്നിരിക്കുന്നു; അ വൻ എന്നും എന്നേക്കും വാഴും എന്നു പറയുന്ന വലിയ സ്വരങ്ങൾ സ്വൎഗ്ഗ ത്തിലുണ്ടായി.

൧൬. ദൈവത്തിൻെറ സിംഹാ സനത്തിൻെറ മുമ്പാകെ തങ്ങളുടെ സിംഹാസനങ്ങളിൽ ഇരിക്കുന്ന ഇരു പത്തിനാലു മൂപ്പന്മാരുമാകട്ടെ കവി ഴ്ന്നുവീണു ദൈവത്തെ ആരാധി ച്ച്,

൧൭. പറയുന്നു: ഉണ്ടായിരിക്കുന്ന വനും ഉണ്ടായിരുന്നവനുമായി സൎവ്വ വും കൈയടക്കിയിരിക്കുന്ന ദൈവ മായ കൎത്താവേ, നീ നിൻെറ വലി യ ശക്തി പ്രാപിച്ചു വാഴുകയാൽ ഞ ങ്ങൾ നിന്നെ സ്തുതിക്കുന്നു.

൧൮. പുറജാതികൾ കോപിച്ചു. നിന്റെ കോപവും, മരിച്ചവരെ വിധിക്കുവാനും, നിന്റെ ദാസന്മാരായ പ്രവാചകന്മാൎക്കും നിന്റെ നാമത്തെ ഭയപ്പെടുന്ന ചെറിയവരും വലിയവരുമായ വിശുദ്ധന്മാൎക്കും പ്രതിഫലം നൽകുവാനും, ഭൂമിയെ നശിപ്പിച്ചവരെ നശിപ്പിക്കുവാനുമുള്ള സമയവുംവന്നു.

൧൯. പിന്നെ സ്വൎഗ്ഗത്തിൽ ദൈവത്തിന്റെ ആലയം തുറക്കപ്പെടുകയും അവന്റെ നിയമത്തിന്റെ പെട്ടകം അവന്റെ ആലയത്തിൽ കാണപ്പെടുകയുംചെയ്തു അപ്പോൾ മിന്നലുകളും, ഇടികളും, ശബ്ദങ്ങളും, ഭൂകമ്പവും, വലിയ കൽമഴയുമുണ്ടായി.

## വ്യാഖ്യാനം.

൧. "ഒരുമാലാഖാ": കോംപ്ളുത്തൻസെസ് (Complutenses) ഇങ്ങനെ തന്നെ പ്രസ്താവിക്കുന്നുണ്ടെങ്കിലും, മറ്റു പ്രതികളിലെല്ലാം 'പറയപ്പെട്ടു' എന്നല്ലാതെ 'മാലാഖാ' എന്നു കാണുന്നില്ല. - "ദൈവത്തിന്റെ ആലയത്തെയും, ബലിപീഠത്തെയും, അതിൽ ആരാധിക്കുന്നവരെയും": 'ദേവാലയം' മ്ശിഹായുടെ സഭയും വിശ്വാസികളുമാണ്. (൧. കോറ. അ. ൩. വ. ൧൬: ൨. കോറ. അ. ൬. വ. ൧൬.) 'ബലിപീഠം' സഭയുടെ അഭ്യന്തരമായ രഹസ്യങ്ങളത്രേ. 'ആരാധിക്കുന്നവർ' ബലിചെയ്യുന്നവരും അതിൽ സംബന്ധിക്കുന്നവരുമാകുന്നു. - "അളക്കുക": എണ്ണുക, കണക്കെടുക്കുക, തിട്ടപ്പെടുത്തുക എന്നൎത്ഥം. നല്ലവൎക്കു സമ്മാനവും ദുഷ്ടന്മാൎക്കു ശിക്ഷയും നൽകേണ്ടതിന്നായി അന്തിക്രിസ്തുവിന്റെ കാലത്തു ദൈവസേവനത്തിൽ ഉറച്ചുനില്ക്കുന്നവരെയും അല്ലാത്തവരെയും എണ്ണി തിട്ടപ്പെടുത്തുവാനാണ യോഹന്നാൻ അജ്ഞാപിക്കപ്പെടുന്നതു്.- 'ദൈവത്തിന്റെ ആലയം' എന്നതിന്നു് അതിവിശുദ്ധസ്ഥലമെന്നും, 'ബലിപീഠം' എന്നതിന്നു് പീഠം ഇരിക്കുന്ന സ്ഥലമെന്നും, 'ആരാധിക്കുന്നവർ' എന്നതിന്നു ജനങ്ങൾ ആരാധന ചെയ്തിരുന്ന ദേവാലയഭാഗമെന്നും അൎത്ഥം ഗ്രഹിക്കുന്നവരുമുണ്ടു്.

൨. "വെളിയിലുള്ള മുറ്റം പുറത്തു വിട്ടുകളയുക": വിഗ്രഹാരാധനക്കാർ, പാഷണ്ഡികൾ മുതലായി ദൈവസഭയിലല്ലാത്തവരെ എണ്ണേണ്ടതില്ല. യഹൂദന്മാരുടെ ദേവാലയത്തിന്നു പല വിഭാഗങ്ങളുണ്ടായിരുന്നു. പുറജാതിക്കാൎക്കു ദേവാലയത്തിന്നുള്ളിൽ പ്രവേശനം അനുവദിക്കപ്പെട്ടിരുന്നില്ല. പുറമേയുള്ള ചില സ്ഥലങ്ങളിൽ മാത്രമേ അവൎക്കു പ്രവേശിക്കുവാൻ പാടുണ്ടായിരുന്നുള്ളു. ഈ സ്ഥലവിഭാഗങ്ങളെ അനുസ്മരിച്ചാണ ഇവിടെ പറയുന്നതു്. - "അതു പുറജാതികൾക്കു കൊടുക്കപ്പെട്ടിരിക്കുന്നു": വെളിയിലുള്ള മുറ്റത്താൽ സൂചിപ്പിക്കപ്പെടുന്നവർ അന്തിക്രിസ്തുവിന്റെ പീഡനത്തിന്നായി കൈവിടപ്പെട്ടിരിക്കുന്നു. - "വിശുദ്ധ നഗരത്തെ നാല്പത്തിരണ്ടു മാസത്തേക്കു ചവിട്ടും": അന്തിക്രിസ്തുവും അവന്റെ പാൎശ്വവൎത്തികളും വിശുദ്ധസഭയെ ക്രൂരമായും ൪൨ മാസത്തേക്കു പല വിധത്തിൽ ഞെരുക്കുകയും അതിന്നു ഹാനി ഭവിപ്പിക്കുകയും ചെയ്യും. ഈ ൪൨ മാസം അന്തിക്രിസ്തുവിന്റെ ഭരണകാലമാണ്. ൩൦ ദിവസങ്ങളുടേതാണ ഈ മാസങ്ങൾ. ൧൨൬൦ ദിവസം എന്നു ൨ സാക്ഷികളുടെ പ്രസംഗത്തെ ഉദ്ദേശിച്ചു വ. ൩-ലും, അതേ ദിവസസംഖ്യതന്നെ സ്ത്രീയുടെ വനവാസത്തെക്കുറിച്ചു അ. ൧൨. വ. ൬-ലും, 'സമയവും, സമയങ്ങളും, സമയത്തിന്റെ പകുതിയും' എന്നു അ. ൧൨. വ. ൧൪-ലു, ൪൨ മാസങ്ങൾ എന്നു തന്നെ. അ. ൧൩. വ. ൫-ലും കാണുന്നതെല്ലാം ഈ കാലഘട്ടത്തെയാണ നിൎദ്ദേശിക്കുന്നതു്. 'സമയം' വത്സരവും, 'സമയങ്ങൾ' ൨ വത്സരങ്ങളും, 'സമയത്തിന്റെ പകുതി' അരവത്സരവും എന്നു വി. ഇറോനിമോസു് വ്യാഖ്യാനിച്ചിരിക്കുന്നു.

൩. "എന്റെ രണ്ടു സാക്ഷികൾ": ഒരു സാക്ഷി ഏലിയാ ആണെന്നുള്ളതു നിസ്സൂക്ഷമാണ്. രണ്ടാമത്തെ സാക്ഷി മൂശെയാണെന്നു ചിലർ പറയുന്നുണ്ടെങ്കിലും ഹ്നോക് എന്നാണു ഭൂരിപക്ഷാഭിപ്രായം.

൪. "ഒലിവുവൃക്ഷങ്ങൾ": യഹൂദന്മാരെയും പുറജാതികളെയും നേർവഴിയിലേക്കു തിരിക്കുവാനും മ്ശിഹായോടു രഞ്ജിപ്പിക്കുവാനുമായി ഒലിവുവൃക്ഷങ്ങൾ കായ്കളെ എന്നപോലെ സൽപ്രവൃത്തികളുടെ നിരവധി ഫലങ്ങൾ ഉളവാക്കുന്നവർ.— "രണ്ടുപീഠവിളക്കുകൾ": സത്യപ്രകാശമായ മ്ശിഹായെ സർവ്വലോകത്തിനും പ്രത്യക്ഷപ്പെടുത്തുന്നവർ.

൫. "അവരുടെ വായിൽനിന്നു തീ പുറപ്പെട്ടു": അവരുടെ വാക്കനുസരിച്ചു തീ പുറപ്പെട്ടു. ഈ വാക്യത്തിലും അടുത്ത വാക്യത്തിലും ഈ സാക്ഷികൾക്കു അവർ പ്രസംഗിക്കുന്ന സംഗതിയുടെ സത്യത തെളിയിക്കുവാൻ നൽകപ്പെട്ട അത്ഭുതപ്രവർത്തനവരത്തെ സംബന്ധിച്ചാണു പ്രസ്താവിക്കുന്നത്. ദൈവത്താൽ നിയുക്തനാകുന്ന ഏവനും താൻ ദൈവത്താൽ നിയോഗിക്കപ്പെട്ടിരിക്കുന്നു എന്ന വസ്തുത തെളിയിക്കുവാനുള്ള ശക്തിയും ദൈവം പ്രദാനം ചെയ്യുന്നുണ്ട്. അതിനാൽ നവീനതത്വങ്ങൾ പ്രസംഗിക്കുന്നവർ തങ്ങളുടെ ഉദ്യോഗത്തെ സംബന്ധിച്ച തെളിവു നൽകാതിരുന്നാൽ അവരെ നാം സ്വീകരിക്കേണ്ടതല്ല. അവർ വ്യാജോപദേഷ്ടാക്കൾ മാത്രമാണ്. മത്താ. അ. ൨൪. വാ. ൨൪. വ്യ. നോക്കുക.

൭. "ആഴത്തിൽനിന്നുകയറിവരുന്ന ദുഷ്ടമൃഗം": സാത്താനാൽ പ്രേരിതനായ അന്തിക്രിസ്തു.

൮. "സ്ദോം എന്നും മെസ്രേൻ എന്നും . . . പറയപ്പെടുന്ന വലിയ പട്ടണം": വിഷയാസക്തികൊണ്ടു സ്ദോം പോലെയും, വിഗ്രഹാരാധന, മൂഢഭക്തി, ദൈവസേവകന്മാരോടു ചെയ്യുന്ന ഞെരുക്കം ഇവകൊണ്ടു മെസ്രേൻപോലെയും ഇരിക്കുന്നവരെല്ലാം.

൧൧. "മൂന്നരദിവസങ്ങളുടെശേഷം": മൂന്നരവത്സരങ്ങളുടെശേഷം എന്നു ചിലർ പറയുന്നു. വാ. ൨. വ്യ. നോക്കുക.

൧൪. "രണ്ടാമത്തെ കഷ്ടം കടന്നുപോയി": അന്തിക്രിസ്തുമൂലമുള്ള പീഡനം അവസാനിച്ചു.— "മൂന്നാമത്തെ കഷ്ടം": അവസാനവിധിയും ദുഷ്ടന്മാക്കുണ്ടാകുന്ന ശിക്ഷയും.

൧൫. "രാജത്വം": ഗ്രീ.ൽ മാത്രം 'രാജത്വങ്ങൾ' എന്നു കാണുന്നു.— "വാഴും": ല. ൽമാത്രം 'ആമേൻ' എന്നുകൂടയുണ്ട്.— "വലിയ സ്വരങ്ങൾ": അന്തി. സുറി.ൽ മാത്രം 'ഇടികളും' എന്നു വിശേഷാൽ കാണുന്നു.— ഇതു അന്തിക്രിസ്തുവിനെ ഹനിച്ചതിനെയും ദൈവരാജ്യം സമീപിച്ചതിനെയുംകുറിച്ച് സ്വർഗ്ഗത്തിലെ ദൂതന്മാരും വിശുദ്ധന്മാരും ദൈവത്തെ സ്തുതിക്കുന്നതിനെ സൂചിപ്പിക്കുന്നു എന്നു ചിലരും, ക്രിസ്തീയസഭക്കു ദിയൊക്ലേസിയാൻ ആദിയായ റോമാചക്രവർത്തികളിൽനിന്നുണ്ടായ പീഡനം അവസാനിച്ചു ലോകത്തിലെ ശക്തിയേറിയ രാജ്യമായിരുന്ന റോമായെ ക്രിസ്തീയമാക്കി രൂപാന്തരപ്പെടുത്തുകയും ഇങ്ങനെ വിരോധികളെയെല്ലാം ജയിക്കുകയും ചെയ്തതിനെയുംകുറിച്ചു സഭ ചെയ്യുന്ന ദൈവസ്തോത്രങ്ങളെ സൂചിപ്പിക്കുന്നു എന്നു വേറെ ചിലരും അഭിപ്രായപ്പെടുന്നു.

൧൬. "ദൈവത്തിന്റെ സിംഹാസനത്തിന്റെമുമ്പാകെ": അറ.ലും ഇങ്ങനെ തന്നെ. ഗ്രീ., ല., കൂശ.പ്രതികളിൽ 'സിംഹാസനം' എന്ന പദമില്ല.— "ഇരുപത്തിനാലു മൂപ്പന്മാർ": അ. ൪. വാ. ൪-ൽ പറഞ്ഞിട്ടുള്ളവർതന്നെ.

൧൭. "ഉണ്ടായിരിക്കുന്നവനും ഉണ്ടായിരുന്നവനും": വെസ്റ്റ്മിൻസ്റ്റർ വിവർത്തനത്തിലും ഇങ്ങനെതന്നെ കാണുന്നു. ഗ്രീ., ല. പ്രതികളിൽ 'ഉണ്ടാകുവാനിരിക്കുന്ന

വനും' എന്നുകൂടിയുണ്ട്. ക്രൂശ.ൽ 'ഉണ്ടാകുവാനിരിക്കുന്നവൻ' എന്നുണ്ടെങ്കിലും 'ഉണ്ടായിരുന്നവൻ' എന്നു കാണുന്നില്ല. അറ.ൽ 'ഉണ്ടായിരിക്കുന്നവനും ഒരിക്കലും മാററമില്ലാത്തവനും' എന്നാണു വിവൎത്തനം.

൧൮. "നിൻെറ നാമത്തെ ഭയപ്പെടുന്ന ചെറിയവരും വലിയവരുമായ വിശുദ്ധന്മാൎക്കും": അന്തിയോക്കിയാസുറിയാനി ഉൾപ്പെടെയുള്ള മറെറല്ലാപ്രതികളിലും 'വിശുദ്ധന്മാൎക്കും നിൻെറ നാമത്തെ ഭയപ്പെടുന്ന ചെറിയവൎക്കും വലിയവൎക്കും' എന്നാണു കാണുന്നത്.

൧൯. "നിയമത്തിൻെറ പെട്ടകം": മ്ശിഹായുടെ മനുഷ്യത്വമെന്നു ചിലരും, പ. കന്യകമറിയം എന്നു വേറെ ചിലരും, വിശുദ്ധന്മാരുടെ കൂട്ടം എന്നു ഇനിയും ചിലരും വ്യാഖ്യാനിക്കുന്നു. ഈ വാക്യത്തിലെ ആദ്യവാചകം ബലിപീഠത്തിനുകീഴിൽനിന്നു പ്രതികാരത്തിനായി പ്രാൎത്ഥിച്ച വിശുദ്ധാത്മാക്കൾ സ്വൎഗ്ഗത്തിൽ ഭാഗ്യം അനുഭവിക്കുന്നതിനെയാണു കാണിക്കുന്നത്. – "മിന്നലുകളും . . . വലിയ കൽമഴയുമുണ്ടായി": ഗ്രീ., വെസ്റ്റ്മിൻസ്റ്റർ വിവൎത്തനം ഇവയിലും ഇങ്ങനെതന്നെ. ല.ൽ 'ഇടിയും', അറ.ൽ 'ഭൂകമ്പവും' ഇല്ല. ക്രൂശ.ൽ 'ഇടിയും ശബ്ദങ്ങളും' ഒന്നായിച്ചേൎത്തു 'ഇടിനാദം' എന്നു കാണുന്നു. – 'ഇടി' എന്ന പദംകൊണ്ടു മരിച്ചവരെ വിധിക്കായി വിളിക്കുന്ന ഭയങ്കരശബ്ദത്തേയും, 'മിന്നൽ'കൊണ്ടു പാപികളുടെ യഥാസ്ഥിതി കാണിക്കുവാൻ ദൈവത്തിൽനിന്നു പുറപ്പെടുന്ന വെളിച്ചത്തേയും, 'ശബ്ദം'കൊണ്ടു ശിക്ഷാവിധിപ്രഖ്യാപനനിനാദത്തേയും, 'ഭൂകമ്പം'കൊണ്ടു തങ്ങൾക്കു വന്നുകൂടിയ നാശത്തെക്കുറിച്ചു ദുഷ്ടന്മാർ പുറപ്പെടുവിക്കുന്ന അലൎച്ചയേയും, 'കൽമഴ'കൊണ്ട് പാപഭാരംനിമിത്തം നരകക്കുപത്തിലേക്കുള്ള ദുരാത്മാക്കളുടെ മഴക്കു തുല്യമായ വീഴ്ചയേയും കാണിക്കുന്നു എന്നാണു ചിലർ വ്യാഖ്യാനിക്കുന്നത്.

## അദ്ധ്യായം ൧൨.

### സൂൎയ്യനെ ആടയായി ധരിച്ച സ്ത്രീയും അവളെ പീഡിപ്പിക്കുന്ന മഹാസൎപ്പവും.

സ്വൎഗ്ഗത്തിൽ ഒരു വലിയ അടയാളം കാണപ്പെട്ടു. സൂൎയ്യനെ ധരിച്ചിരിക്കുന്ന ഒരു സ്ത്രീ. അവളുടെ കാലുകളുടെകീഴ് ചന്ദ്രൻ. അവളുടെ തലയിൽ പന്ത്രണ്ടു നക്ഷത്രങ്ങൾ കൊണ്ടുള്ള കിരീടം.

൨. അവൾക്കു ഗൎഭമുണ്ടായിരിക്കയാൽ അവൾ നിലവിളിക്കയും പ്രസവവേദന സഹിക്കയും പ്രസവിക്കുന്നതിൽ പീഡയനുഭവിക്കയുംചെയ്തിരുന്നു.

൩. സ്വൎഗ്ഗത്തിൽ വേറൊരു അടയാളവും കാണപ്പെട്ടു. ഇതാ! ഏഴു തലകളും, പത്തുകൊമ്പുകളുമുള്ള അഗ്നിമയമായ ഒരു മഹാസൎപ്പം. അതിൻെറ തലകളിൽ ഏഴു കിരീടങ്ങൾ.

൪. അതിൻെറ വാൽ ആകാശത്തിലെ നക്ഷത്രങ്ങളിൽ മൂന്നിലൊന്നിനെ വലിച്ചുകൂട്ടി അവയെ ഭൂമിയിലേക്കു എറിഞ്ഞുകളഞ്ഞു. സൎപ്പം, പ്രസവിക്കാറായിരുന്ന സ്ത്രീയുടെ മുമ്പിൽ അവൾ പ്രസവിക്കുമ്പോൾ അവളുടെ കുട്ടിയെ തിന്നുവാനായി നിന്നിരുന്നു.

൫. അവൾ സകല പുറജാതികളെയും ഇരിമ്പുവടികൊണ്ടു മേയിക്കുവാനിരുന്ന ഒരു ആൺകുട്ടിയെ പ്രസവിച്ചു. അവളുടെ കുട്ടി ദൈവത്തിൻെറ അടുക്കലേക്കും അവൻെറ സിംഹാസനത്തിങ്കലേക്കും എടുക്കപ്പെട്ടു.

൬. സ്ത്രീയൊ മരുഭൂമിയിലേക്കു ഓടിപ്പോയി. അവിടെ ആയിരത്തിരു

ആറുറുപത്തു ദിവസം അവളെ പോററുന്നതിന്നു ദൈവത്താൽ ഒരുക്കപ്പെട്ടിരുന്ന ഒരു സ്ഥലം അവൾക്കുണ്ടായിരുന്നു.

൭. പിന്നെ സ്വൎഗ്ഗത്തിൽ ഒരു യുദ്ധമുണ്ടായി. മിക്കായേലും അവന്റെ ദൂതന്മാരും സൎപ്പത്തോടു യുദ്ധം ചെയ്യുവാൻ (വന്നു). സൎപ്പവും അവന്റെ ദൂതന്മാരും യുദ്ധംചെയ്തു.

൮. എങ്കിലും ഇവർ ജയിച്ചില്ല, സ്വൎഗ്ഗത്തിൽ ഇവരുടെ സ്ഥലം പിന്നിടു കാണപ്പെട്ടുമില്ല.

൯. ലോകത്തെ മുഴുവൻ വഴി തെററിക്കുന്ന ഏഷണിക്കാരനെന്നും സാത്താനെന്നും വിളിക്കപ്പെടുന്ന പഴയ പാമ്പു് ആയ മഹാസൎപ്പം തള്ളിയിടപ്പെട്ടു. അവൻ ഭൂമിയിലേക്കു തള്ളിയിടപ്പെട്ടു. അവന്റെ ദൂതന്മാരും അവനോടുകൂടി തള്ളിയിടപ്പെട്ടു.

൧൦. അനന്തരം സ്വൎഗ്ഗത്തിൽ ഒരു വലിയ സ്വരം (ഇങ്ങനെ) പറയുന്നതുകേട്ടു: നമ്മുടെ സഹോദരന്മാരെ നമ്മുടെ ദൈവത്തിന്റെ മുമ്പിൽ പകലും രാവും കുററംചുമത്തിയിരുന്ന അവരുടെ അപവാദി തള്ളിയിടപ്പെട്ടിരിക്കുന്നതുകൊണ്ടു് ഇപ്പോൾ നമ്മുടെ ദൈവത്തിന്റെ രക്ഷയും, ശക്തിയും, രാജ്യവും, അവന്റെ മ്ശിഹായുടെ അധികാരവും വന്നിരിക്കുന്നു.

൧൧. അവർ കുഞ്ഞാടിന്റെ രക്തം ഹേതുവായിട്ടും തങ്ങളുടെ സാക്ഷ്യത്തിന്റെ വചനം ഹേതുവായിട്ടും അവനെ ജയിച്ചു. അവർ മരണംവരെ തങ്ങളുടെ പ്രാണനെ സ്നേഹിച്ചുമില്ല.

൧൨. ഇതിനാൽ, സ്വൎഗ്ഗങ്ങളേ, അവയിൽ വസിക്കുന്നവരേ, ആനന്ദിക്കുവിൻ. എന്നാൽ ഭൂമിക്കും സമുദ്രത്തിനും ഹാ! കഷ്ടം! എന്തുകൊണ്ടെന്നാൽ തനിക്കു അല്പസമയമേ ഉള്ളു എന്നറിഞ്ഞു ഏററവും ക്രോധമുള്ള ഏഷണിക്കാരൻ നിങ്ങളുടെ അടുക്കലേക്കു ഇറങ്ങിവരുന്നു.

൧൩. സൎപ്പമോ താൻ ഭൂമിയിലേക്കു തള്ളിയിടപ്പെട്ടു എന്നു കണ്ടപ്പോൾ ആൺകുട്ടിയെ പ്രസവിച്ച സ്ത്രീയെ പീഡിപ്പിച്ചു.

൧൪. അപ്പോൾ സ്ത്രീക്കു്, സമയവും സമയങ്ങളും സമയത്തിന്റെ പകുതിയും താൻ സൎപ്പത്തിന്റെ മുഖത്തുനിന്നു (അകന്നു) പോററപ്പെടുന്നതിനുള്ള ഇടമായ മരുഭൂമിയിലെ തന്റെ സ്ഥലത്തേക്കു പറന്നുപോകുവാൻ വലിയ കഴുകന്റെ രണ്ടു ചിറകുകൾ നൽകപ്പെട്ടു.

൧൫. സൎപ്പമോ സ്ത്രീയെ നദിയിൽ മുക്കിക്കളയേണ്ടതിന്നു അവളുടെ പിന്നിൽ തന്റെ വായിൽനിന്നു നദിപോലെ വെള്ളം ഒഴുക്കി.

൧൬. എന്നാൽ ഭൂമി സ്ത്രീക്കു തുണനിന്നു. സൎപ്പം തന്റെ വായിൽനിന്നു ഒഴുക്കിയിരുന്ന നദിയെ ഭൂമി തന്റെ വായു് തുറന്നു വിഴുങ്ങിക്കളഞ്ഞു.

൧൭. ആകയാൽ സൎപ്പം സ്ത്രീയോടു കോപിച്ചു് ദൈവത്തിന്റെ കല്പനകൾ കാക്കുന്നവരും ഈശോയുടെ സാക്ഷ്യം തങ്ങൾക്കുള്ളവരുമായി അവളുടെ സന്തതിയിൽ ശേഷിപ്പുള്ളവരോടു യുദ്ധംചെയ്യുവാൻ പോയി.

## വ്യാഖ്യാനം.

൧, ൨. "ഒരു സ്ത്രീ": മ്ശിഹായുടെ സഭ. നീതിസൂൎയ്യനായ മ്ശിഹായാൽ പ്രകാശിപ്പിക്കപ്പെടുകയും മ്ശിഹായെ ധരിച്ചിരിക്കയും ചെയ്യുന്നതുകൊണ്ടാണു് സൂൎയ്യനെ ധരിച്ചിരിക്കുന്നു എന്നു പറയുന്നതു്. ചന്ദ്രനെപ്പോലെ മാററമുള്ള ലൌകികവസ്തു

ക്കളെയെല്ലാം അഗണ്യമായി കരുതുന്നതുകൊണ്ട് അവളുടെ കാലുകളുടെകീഴ് ചന്ദ്രൻ എന്നു പറഞ്ഞിരിക്കുന്നു. തിരുസഭയുടെ പാദങ്ങൾ മതബോധകന്മാരാണ്. അസ്ഥിരരായിരിക്കുന്ന മനുഷ്യർ ഇവരുടെ ഉപദേശങ്ങൾമൂലം ഇവൾക്കു അധീനരായിത്തീരുന്നു. ഈ കാരണത്താലും ചന്ദ്രൻ സഭയുടെ കാലുകൾക്കുകീഴ് എന്നു പറയാം. സഭ ധരിച്ചിരിക്കുന്ന ൧൨ നക്ഷത്രങ്ങളുടെ കിരീടം ൧൨ ശ്ലീഹന്മാരാണ്. ഇവർ സഭയുടെ ആരംഭത്തിൽ അഥവാ തലസ്ഥാനത്തിൽ ഉള്ളവരാകയാലാണ് അവളുടെ തലയിൽ എന്നു കാണുന്നത്. അവൾ പ്രസവവേദന സഹിക്കുന്നു എന്നു പറഞ്ഞിരിക്കുന്നത് മതപീഡനത്തിന്റെ കാലത്തും വിശിഷ്യ അന്തിക്രീസ്തുവിന്റെ അവസാനനാളുകളിലും പിശാചുക്കളുടെ ഉപദ്രവങ്ങളും നാനാഭാഗങ്ങളിലും നിന്നുള്ള പ്രതിബന്ധങ്ങളുംനിമിത്തം വി. സഭ വളരെ വേദനയോടും കഷ്ടപ്പാടുകളോടുംകൂടി മ്ശിഹായിക്കു പുതിയ സന്താനങ്ങളെ ജനിപ്പിച്ചതിനേയും ജനിപ്പിക്കുവാനിരിക്കുന്നതിനേയുമാണു സൂചിപ്പിക്കുന്നത്. ചില വ്യാഖ്യാതാക്കൾ ഇതു സഭയുടെ ആദിമകാലങ്ങളെ സംബന്ധിച്ചും മറ്റു ചിലർ അവസാനനാളുകളെ സംബന്ധിച്ചും ഗ്രഹിക്കുന്നു. – ക്രിസ്തീയസഭ ക്രീസ്തുവിനെ പ്രസവിച്ചിട്ടില്ല. ഇവിടെപ്പറയുന്ന സ്ത്രീയാകട്ടെ സകല ജനങ്ങളെയും ഭരിക്കുവാനുള്ള ആൺകുട്ടിയെ പ്രസവിച്ചു (വ. ൫). അതിനാൽ ഇവിടെ പറഞ്ഞിരിക്കുന്ന സ്ത്രീ യഥാർത്ഥത്തിൽ ക്രിസ്തീയസഭയല്ല, മറിയംമൂലം ക്രീസ്തുവിനെ ജനിപ്പിക്കുകയും പന്തക്കുസ്താദിവസം മുതൽ ക്രിസ്തീയമായിത്തീരുകയും ക്രിസ്ത്യാനികളെ ജനിപ്പിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്ന യഹൂദസമൂഹംതന്നെയാകുന്നു എന്നാണ് വെസ്റ്റ്മിൻസ്റ്റർവിവർത്തകന്മാരുടെ അഭിപ്രായം. – ൧–ാംവാക്യത്തിലെ സ്ത്രീ പ. ക മറിയത്തെ സൂചിപ്പിക്കുന്നു എന്നു ചിലരെല്ലാം കരുതുന്നുണ്ട്. വെസ്റ്റ്മിൻസ്റ്റർ വിവർത്തകന്മാരാകട്ടെ തത്സംബന്ധമായി പറയുന്നതു താഴെ കാണുന്നതുപോലെയാണ്: സ്ത്രീ കന്യകമറിയമല്ല. ഈ പ്രവചനത്തിലെ ഭാഗങ്ങളെല്ലാം അവൾക്കു യോജിക്കുന്നില്ല (വ. ൨, ൫, ൧൩–൧൭). എങ്കിലും സൃഷ്ടിക്കപ്പെടാത്ത വിജ്ഞാനത്തേയും അവന്റെ നിത്യമായുള്ള ഉല്പത്തിയേയും കുറിച്ചു വി. ഗ്രന്ഥങ്ങൾ പറഞ്ഞിട്ടുള്ള വാക്കുകൾതന്നെ വി. സഭ പരിശുദ്ധകന്യകമറിയത്തിന്റെ ജനനത്തെ സംബന്ധിച്ച് ആരാധനക്രമങ്ങളിലും മറ്റും പ്രയോഗിക്കുക പതിവായിരിക്കുന്നതുപോലെ (Pius IX, in the bull defining the Immaculate conception) വെളിപാടിലെ ഈ വാക്കുകളെ പ. കന്യകയെ ഉദ്ദേശിച്ചു ആരാധനക്രമങ്ങളിലും സാധാരണ പ്രാർത്ഥനകളിലും (Popular devotion) സഭ പ്രയോഗിക്കുന്നുണ്ട്. ഈ നിലയിൽ അവളുടെ ആദ്യപുത്രൻ മ്ശിഹായും അവളുടെ മറ്റു സന്താനങ്ങൾ (വ. ൧൭) വിശ്വാസികളുമാണ്.

൩. "മഹാസർപ്പം": ചിലർ അവസാനനാളുകളെ ഉദ്ദേശിക്കുന്നതായിട്ടു ഈ വാക്യം വ്യാഖ്യാനിക്കുന്നു. മഹാസർപ്പം സ്ക്കീൽനൂറാ അഥവാ ലൂസിഫെർ ആണ് (വ. ൭, ൯). ഏഴ് തലകളും കിരീടങ്ങളും പിശാചിന്റെകീഴ് സഭയെ പീഡിപ്പിക്കുന്ന ഭൂപാലന്മാരും പ്രഭുക്കൾ മുതലായവരുംതന്നെ. പത്തുകൊമ്പുകൾ അന്തിമകാലത്തിലെ ൧൦ രാജ്യങ്ങളെയും രാജാക്കന്മാരെയും സൂചിപ്പിക്കുന്നു. ലൂസിഫെറിന്റെ കോപാധിക്യത്തെയാണ് അഗ്നിമയം കാണിക്കുന്നത്. – ൭ തലകൾ പിന്നീടു പല മൃഗങ്ങളാൽ സൂചിപ്പിക്കപ്പെടുന്ന ൭ പ്രധാന ദുർഗ്ഗുണങ്ങളെന്നും ചിലർ കരുതുന്നുണ്ട്. – മറ്റുചിലരാകട്ടെ റോമാചക്രവർത്തികൾ സഭയെ പീഡിപ്പിച്ച കാലഘട്ടത്തെ ഉദ്ദേശിച്ചാണു ഈ വാക്യം വ്യാഖ്യാനിക്കുന്നത്. മഹാസർപ്പം ആദത്തെ ചതിച്ച സർപ്പമായ ലൂസിഫെർതന്നെ. ൭ തല നേറോ മുതലായ ൭ ചക്രവർത്തികളാണ്. ൧൦ കൊമ്പ് റോമാസാമ്രാജ്യത്തെ ഭാഗിച്ചെടുക്കുകയും സഭയെ ഞെരുക്കുകയും ചെയ്ത രാജാക്കന്മാരാകുന്നു. തലയിലെ കിരീടം സാമ്രാജ്യത്തിന്റെ പ്രതാപത്തെ പ്രദ്യോതിപ്പിക്കുന്നു.

൪. "വാൽ . . . വലിച്ചുക്കൂട്ടി": ലൂസിഫെർ സ്വർഗ്ഗത്തിൽനിന്ന് അധഃപതിക്കുവാൻ ഇടയാക്കിയ പാപം 'തല'യാണെങ്കിൽ അന്യരെ അവിടെനിന്നു വീഴിക്കുവാൻ കാരണമായിത്തീൎന്ന അവൻെറ പ്രേരണ അവൻെറ 'വാൽ' ആണെന്നു പറയാം. ചിലർ ലൂസിഫെർ മാലാകാമാരെ വീഴ്ചയിൽ ഉൾപ്പെടുത്തിയ സംഭവത്തെപ്പററി ഈ വാക്യാംശം വ്യാഖ്യാനിക്കുന്നു. മററുചിലരാകട്ടെ പ്രസ്തുത സംഭവത്തെ സൂചിപ്പിച്ചുകൊണ്ട് മെത്രാന്മാർ, സന്യാസികൾ, മുഖ്യന്മാർ ഉൾപ്പെടെ മനുഷ്യരിൽ ഒരു ഭാഗം മതപീഡനംമൂലം അധഃപതിച്ച സംഗതിയെക്കുറിച്ചാണു ഈ ഭാഗം വ്യാഖ്യാനിക്കുന്നത്. പിശാചിൻെറ ദൂതന്മാരും അനുയായികളുമാണ് ഈ അൎത്ഥത്തിൽ അവൻെറ വാൽ. — "കുട്ടിയെ തിന്നുവാനായി നിന്നിരുന്നു": സഭയോടും സഭാമാതാവു ജനിപ്പിക്കുന്ന ദൈവസേവകന്മാരോടും പിശാചു എപ്പോഴും യുദ്ധത്തിനായി ഒരുങ്ങിനില്ക്കുന്നു എന്നു ഈ വാക്കുകൾ നമ്മെ ധരിപ്പിക്കുന്നു.

൫. "ആൺകുട്ടിയെ": നമ്മുടെ കൎത്താവിൽ വിശ്വസിക്കയും കൎത്താവിനോടു ചേൎന്നുനിന്ന് അധൎമ്മത്തിനെതിരായി പിശാചിനോടു കഠിനയുദ്ധം ചെയ്യുവാൻ സൎവ്വദാ സന്നദ്ധരായിരിക്കയും ചെയ്യുന്ന വീരസന്താനങ്ങളെ. — "അവളുടെ കുട്ടി . . . എടുക്കപ്പെട്ടു": സഭയുടെ മക്കളായ ക്രിസ്ത്യാനികൾ രക്തസാക്ഷിത്വംമൂലം സ്വൎഗ്ഗത്തിലേക്കും, അത്ഭുതങ്ങളാൽ രക്ഷാസ്ഥാനങ്ങളിലേക്കും മാററപ്പെട്ടു. തന്മൂലം അവരെ ജയിക്കുക പിശാചിന് അസാദ്ധ്യമായിത്തീൎന്നു. — കന്യകമറിയം മ്ശിഹായെ പ്രസവിച്ചപ്പോൾ ഹേറോദേസ് ദിവ്യശിശുവിനെ നിഗ്രഹിക്കുവാൻ ശ്രമിച്ചതും, ശിശു മെസ്രേനിലേക്കു ഓടിയൊളിച്ചതും, മ്ശിഹാ ഒടുവിൽ സ്വൎഗ്ഗത്തിലേക്കു എഴുന്നെള്ളിപ്പോയതും ഈ വാക്കുകൾ കാണിക്കുന്നു എന്നും ചിലർ പറയുന്നുണ്ട്.

൬. "സ്ത്രീ . . . ഓടിപ്പോയി": മതപീഡനത്തിൻെറ കാലത്തു സഭ വനാന്തരങ്ങളിലും ഭൂഗൎഭങ്ങളിലും ഒളിച്ചു. — "ആയിരത്തിരുനൂററുപതുദിവസം": അ. ൧൧. വ. ൩. വ്യാ. നോക്കുക. — "അവളെ പോററുന്നതിന്": മെത്രാന്മാരാദിയായ മതപാലകന്മാർ വനാന്തരങ്ങളിലുംമററും ഒളിച്ചുപാൎത്തിരുന്ന ക്രിസ്ത്യാനികളെ സംരക്ഷിച്ചിരുന്നു. അന്തിക്രിസ്തുവിൻെറ കാലത്തു ഏലിയായും ഹ്നോക്കും മതപാലകന്മാരെ അയച്ച് പീഡനങ്ങളിൽനിന്ന് ഓടിയകന്നുപാൎക്കുന്നവരെ പരിപാലിക്കും.

൭. "സ്വൎഗ്ഗത്തിൽ ഒരു യുദ്ധമുണ്ടായി": സ്വൎഗ്ഗത്തിൽ ലൂസിഫെരും മിക്കായേലും തമ്മിലുണ്ടായ യുദ്ധത്തെ സൂചിപ്പിച്ചുകൊണ്ടു സഭയ്ക്കെതിരായി നടക്കുന്ന പോരാട്ടങ്ങളെയും, അവസാനനാളുകളിൽ സഭയോടുണ്ടാകുവാനിരിക്കുന്ന ആക്രമണങ്ങളെയും കുറിച്ചു പ്രസ്താവിക്കുന്നു.

൧൦. "സ്വൎഗ്ഗത്തിൽ ഒരു വലിയ സ്വരം": ലൂസിഫെറിനെയും അവൻെറ അനുചരവൃന്ദത്തെയും തോല്പിച്ചതിനെക്കുറിച്ചു സ്വൎഗ്ഗവാസികളുടെ ആനന്ദപ്രകടനമാണിത്. മതപീഡനം നടത്തിയിരുന്ന പൌരാണിക റോമാസാമ്രാജ്യം കീഴടങ്ങി സത്യദൈവാരാധന നടക്കുവാനിടയായതിനെക്കുറിച്ചു യുദ്ധോദ്യുക്തസഭ ചെയ്യുന്ന ആഹ്ളാദപ്രകടനമായും കരുതാം. — "ദൈവത്തിൻെറ മുമ്പിൽ . . . കുററം ചുമത്തിയിരുന്ന": പിശാചു യഥാൎത്ഥദൈവഭക്തരെക്കുറിച്ചു ദൈവസമക്ഷം ആക്ഷേപവാദം ചെയ്യുന്നുണ്ടു എന്ന വസ്തുത ഇയ്യോ. അ. ൧. വ. വ്യാ: സ്കറി. അ. ൩. വ. ൧. ആദിയായ സ്ഥലങ്ങളിൽനിന്നു ഗ്രഹിക്കാവുന്നതാണ്.

൧൪. "സമയവും സമയങ്ങളും സമയത്തിൻെറ പകുതിയും": അ. ൧൧. വ. ൨. വ്യാ. നോക്കുക. — "വലിയ കഴുകൻെറ രണ്ടു ചിറകുകൾ": ദൈവത്തിൻെറ പ്രത്യേക സംരക്ഷണം എന്നു ചിലരും, പ്രവാചകന്മാരുടെ മുന്നറിയിപ്പും സ്നേഹജനങ്ങളുടെ തുണയും എന്നു വേറെ ചിലരും പറയുന്നു. റോമാസാമ്രാജ്യത്തിൻെറ കൊടി

യടയാളം കഴുകനായിരുന്നു. സഭയെ പീഡിപ്പിച്ചിരുന്ന ലിച്ചീനിയനെ കൊൻസ്റ്റൻറയിൻചക്രവൎത്തി തോല്പിച്ചു. ഭക്തനായ ഈ ചക്രവൎത്തി സഭാധികാരികൾമുഖേന സൂനഹദോസുകൾ വിളിച്ചുകൂട്ടി പാഷണ്ഡികളുടെ കുയുക്തികളെ ഖണ്ഡിച്ചു. ഇങ്ങനെ രാജ്യസൈന്യങ്ങളാലും സൂനഹദോസുകളാലും സഭയ്ക്കു ചെയ്ത രക്ഷയെയാണു കഴുകന്റെ രണ്ടു ചിറകുകളായി ഇവിടെ പറഞ്ഞിരിക്കുന്നതെന്നു വ്യാഖ്യാനിക്കുന്നവരുമുണ്ട്.

൧൫. "നദിപോലെ വെള്ളം ഒഴുക്കി": കഠിനകല്പനകളും, വലിയ പട്ടാളവും, പീഡകസമൂഹങ്ങളും മൂലം സഭയെ ഘോരമായി പീഡിപ്പിച്ചു എന്നു ചിലർ വ്യാഖ്യാനിക്കുന്നു. വ്യാജോപദേഷ്ടാക്കളെ അയച്ച് അവർ മുഖേന തന്റെവായിൽനിന്നെന്നപോലെ അബദ്ധപഠനങ്ങൾ പ്രചരിപ്പിച്ചുകൊണ്ടു സഭാപീഡനം നടത്തി എന്നാണു വേറെ ചിലർ അൎത്ഥമാക്കുന്നത്.

൧൬. "ഭൂമി സ്ത്രീക്കു തുണനിന്നു": കൊൻസ്റ്റൻറയിൻചക്രവൎത്തിയും മററു ക്രിസ്തീയഭൂപാലന്മാരും മതാദ്ധ്യക്ഷന്മാരെ തങ്ങളുടെ വായ്പോലെ പ്രയോഗിച്ചുകൊണ്ടു മതപീഡനത്തിൽ നിന്നു സഭയെ സംരക്ഷിച്ചു. കോറ്ഹ് തുടങ്ങിയുള്ള മത്സരക്കാരെ ഭൂമി വിഴുങ്ങിയതുപോലെ (സം. അ. ൧൬. വ. ൩൧-൩൩.) അവസാനനാളിൽ സഭാപീഡകന്മാരെയും ഭൂമി വിഴുങ്ങും എന്നു അഭിപ്രായപ്പെടുന്നവരുമുണ്ട്. — അന്തി. സുറി. ഉൾപ്പെടെയുള്ള മററു പ്രതികളിലെല്ലാം ഈ അദ്ധ്യായത്തിനു ൧൮ വാക്യങ്ങളുണ്ട്. കൽദായ സുറി. പ്രതിയാകട്ടെ അവയിലെ ൧൮-ാം വാക്യം അടുത്ത അദ്ധ്യായത്തിന്റെ ൧-ാം വാക്യത്തോടു സംഘടിപ്പിച്ചിരിക്കുന്നു.

## അദ്ധ്യായം ൧൩.

### ഏഴു തലകളുള്ള മൃഗവും വേറൊരു മൃഗവും.

പിന്നെ ഞാൻ കടൽപ്പുറത്തെ മണലിന്മേൽനിന്നു. അപ്പോൾ പത്തു കൊമ്പുകളും, ഏഴുതലകളും, തന്റെ കൊമ്പുകളിന്മേൽ പത്തു കിരീടങ്ങളും, തന്റെ തലയിൽ ദൂഷണനാമങ്ങളുമുള്ള ഒരു ദുഷ്ടമൃഗം കടലിൽനിന്നു കയറി വന്നതു ഞാൻകണ്ടു.

൨. ഞാൻകണ്ട ദുഷ്ടമൃഗം പുള്ളിപ്പുലിക്കു സദൃശമായിരുന്നു. അതിന്റെ കാലുകൾ കരടിയുടേവപോലെ. അതിന്റെ വായ് സിംഹങ്ങളുടെ വായ്ക്കുതുല്യം. സൎപ്പം തന്റെ ശക്തിയും, സ്വന്തപീഠവും, വലിയ അധികാരവും അതിനു കൊടുത്തു.

൩. അതിന്റെ തലകളിൽ ഒന്നു മരണകരമായ മുറിവേററതുപോലെ (കാണപ്പെട്ടു). എങ്കിലും അതിന്റെ മരണകരമായ മുറിവു സുഖപ്പെടുത്തപ്പെട്ടു. ഭൂമി മുഴുവൻ വിസ്മയിച്ചു ദുഷ്ടമൃഗത്തിന്റെപിന്നാലെ(പോയി).

൪. ദുഷ്ടമൃഗത്തിനു അധികാരം കൊടുത്തതുകൊണ്ട് അവർ സൎപ്പത്തെ ആരാധിച്ചു. കടിച്ചുകീറുന്ന മൃഗത്തിനു തുല്യനാർ? അതിനോടു യുദ്ധം ചെയ്യുവാനു ആൎക്കു കഴിയും? എന്നു പറഞ്ഞുകൊണ്ട് അവർ ദുഷ്ടമൃഗത്തെയും ആരാധിച്ചു.

൫. വമ്പുകളും, ദൂഷണങ്ങളും സംസാരിക്കുന്ന വായ് അതിനു കൊടുക്കപ്പെട്ടു. നാല്പത്തിരണ്ടുമാസം പ്രവൎത്തിക്കുവാൻ അതിനു അധികാരവും നൽകപ്പെട്ടു.

൬. അതു ദൈവത്തിനു വിരോധമായുള്ള ദൂഷണത്തിനായി — അവന്റെ നാമത്തിനു വിരോധമായും, അവന്റെ കൂടാരത്തിനു വിരോധമായും, സ്വൎഗ്ഗത്തിൽ വസിക്കുന്നവൎക്കു വിരോധമായും ദൂഷിക്കുവാൻ — തന്റെ വായ് തുറന്നു.

൭. സകലവംശത്തിന്മേലും, ജന

ത്തിന്മേലും, ഭാഷയിന്മേലും, ജാതിയിന്മേലും അതിന്നു അധികാരം നൽകപ്പെട്ടു. വിശുദ്ധന്മാരോടു യുദ്ധം ചെയ്തു അവരെ ജയിക്കുവാനും അതിന്നു (അധികാരം) കൊടുക്കപ്പെട്ടു.

൮. ലോകസ്ഥാപനം മുതൽ അറക്കപ്പെട്ട കുഞ്ഞാടിൻെറ ജീവപുസ്തകത്തിൽ തങ്ങളുടെപേർ എഴുതപ്പെട്ടിട്ടില്ലാത്തവരായി ഭൂമിയിൽ വസിക്കുന്ന സകലരും അതിനെ ആരാധിക്കും.

൯. ചെവികളുള്ളവൻ കേൾക്കട്ടെ.

൧൦. അടിമത്തത്തിലേക്കു കൊണ്ടുപോകുന്നവൻ അടിമത്തത്തിലേക്കു പോകുന്നു. വാൾകൊണ്ടു കൊല്ലുന്നവൻ വാളാൽ കൊല്ലപ്പെടേണ്ടതാകുന്നു. ഇവിടെയാകുന്നു വിശുദ്ധന്മാരുടെ ക്ഷമയും വിശ്വാസവും (പ്രത്യക്ഷപ്പെടുന്നതു്). [സ്റ്റ. അ. ൻ. വ. സ: മത്താ. അ. ൨൬. വ. ൫൨.]

൧൧. പിന്നെ കരയിൽനിന്നു വേറൊരു ദുഷ്ടമൃഗം കയറുന്നതു ഞാൻ കണ്ടു. അതിന്നു കുഞ്ഞാടിൻേറതുകളോടു തുല്യമായ രണ്ടു കൊമ്പുകൾ ഉണ്ടായിരുന്നു. അതു സൎപ്പത്തെപ്പോലെ സംസാരിച്ചുമിരുന്നു.

൧൨. അതു ആദ്യദുഷ്ടമൃഗത്തിൻെറ അധികാരമെല്ലാം അതിൻെറമുമ്പിൽ പ്രവൎത്തിക്കുന്നു. അതു ഭൂമിയെയും അതിൽ വസിക്കുന്നവരെയും മരണകരമായ തൻെറ മുറിവിൽനിന്നു സുഖം പ്രാപിച്ച ആദ്യദുഷ്ടമൃഗത്തെ ആരാധിക്കുമാറാക്കിയിരുന്നു.

൧൩. മനുഷ്യരുടെ മുമ്പിൽ ആകാശത്തിൽനിന്നു ഭൂമിയിലേക്കു തീ ഇറക്കുകപോലെയുമുള്ള വലിയ അടയാളങ്ങളും അതു പ്രവൎത്തിച്ചു.

൧൪. വാളാൽ മുറിവേററിട്ടും ജീവിക്കുന്ന ദുഷ്ടമൃഗത്തിന്നു പ്രതിമയുണ്ടാക്കുവാൻ ഭൂവാസികളോടു പറഞ്ഞുകൊണ്ടു് ദുഷ്ടമൃഗത്തിൻെറ മുമ്പിൽ പ്രവൎത്തിക്കുവാൻ തനിക്കു നൽകപ്പെട്ടിരിക്കുന്ന അടയാളങ്ങളാൽ ഭൂമിയിൽ വസിക്കുന്നവരെ അതു വഴിതെററിക്കുന്നു.

൧൫. ദുഷ്ടമൃഗത്തിൻെറ പ്രതിമ സംസാരിക്കുവാൻ തക്കവണ്ണം ദുഷ്ടമൃഗത്തിൻെറ പ്രതിമക്കു ജീവൻ കൊടുക്കുവാനും, ദുഷ്ടമൃഗത്തിൻെറ പ്രതിമയെ ആരാധിക്കാത്തവരെല്ലാം കൊല്ലപ്പെടുവാൻ ഇടയാക്കുവാനും, (൧൩, ൧൭)

൧൩, ൧൬. ദുഷ്ടമൃഗത്തിൻെറ നാമമൊ, അതിൻെറ നാമത്തിൻെറ സംഖ്യയൊ അടയാളമായി ഉള്ളവനല്ലാതെ ഒരുവനും വാങ്ങുവാനാകട്ടെ വില്പാനാകട്ടെ കഴിയാത്തവണ്ണം എല്ലാ ചെറിയവൎക്കും വലിയവൎക്കും, ധനവാന്മാൎക്കും ദരിദ്രൎക്കും, സ്വതന്ത്രന്മാൎക്കും അടിമകൾക്കും അവരുടെ വലത്തുകൈകളിന്മേലൊ അവരുടെ നെററികളിന്മേലൊ മുദ്രകൊടുക്കപ്പെടുവാൻ സംഗതിയാക്കുവാനും (൧൫) «അതിന്നു (അധികാരം) നൽകപ്പെട്ടു».

൧൮. ജ്ഞാനം ഇവിടെ സ്ഥിതിചെയ്യുന്നു. ബുദ്ധിയുള്ളവൻ ദുഷ്ടമൃഗത്തിൻെറ സംഖ്യ ഗണിക്കട്ടെ. എന്തെന്നാൽ അതു (ഒരു) മനുഷ്യൻെറ സംഖ്യയാണ്. അവൻെറ സംഖ്യ അറുനൂററുറുപത്താറു ആകുന്നു.

വ്യാഖ്യാനം.

൧. "ഞാൻ . . . നിന്നു": ഗ്രീ., കൊംപ്ളുത്തേൻസെസ് (Complutenses) ഇവയിലും 'ഞാൻ . . . നിന്നു' എന്നുതന്നെ. 'ഞാൻ' എന്നതിനെ പിന്താങ്ങുകയും ഈ ഭാഗം ഈ (൧൩-ാം) അദ്ധ്യായത്തിൻെറ ആരംഭത്തിൽ വരേണ്ടതാണെന്നു

വാദിക്കുകയും ചെയ്യുന്ന ഗ്രന്ഥകാരന്മാരും കുറവല്ല. വി· യോഹന്നാൻ കടൽക്കരെനിന്നു കൊണ്ടു കടലിൽനിന്നു ഒരു മൃഗം കയറിവരുന്നതുകണ്ട വിവരമാണു പ്രസ്താവിക്കുന്നതു്. – എന്നാൽ ഗ്രീക്കിൽ ഞാൻ നിന്നു എന്നതിനു അവൻ നിന്നു എന്നതിനുള്ളതിൽ കൂടുതലായുള്ള ഏകാക്ഷരം ശബ്ദഭംഗിക്കായി വൃഥാ ചേർത്തിട്ടുള്ളതല്ലാതെ ഞാൻ എന്നു അർത്ഥം ജനിപ്പിക്കുന്നതല്ലെന്നാണു മററു പലരുടെയും അഭിപ്രായം. ല., ക്രൂശ., അന്തിയോക്കിയാ സുറിയാനി ഇവയിൽ കാണുന്നതും 'അവൻ . . . നിന്നു' എന്നു തന്നെ. 'സർപ്പം . . . നിന്നു' എന്നു അറ.ൽ വ്യക്തമായി പറയുന്നുമുണ്ടു്. ഈ രണ്ടാംഗണത്തിൽ ഉൾപ്പെടുന്നവരുടെ അഭിപ്രായം പിശാച് കടലിലും കരയിലുംകൂടി ആക്രമണം നടത്തുവാൻ അവ രണ്ടിൻേറയും അതിർത്തിസ്ഥലത്തുനിന്നു എന്നും, മണൽകൊണ്ടു പാഷണ്ഡികളുടെ അനൈക്യം, ഫലശൂന്യത ഇത്യാദികൾ സൂചിപ്പിക്കപ്പെടുന്നു എന്നുമാണ്. – ക്രിസ്തീയസഭയെ കഠിനമായി ദ്രോഹിച്ചിരുന്ന ലിച്ചീനിയനെ കൊൻസ്റ്റൻറയിൻചക്രവർത്തി കടൽത്തീരത്തുവെച്ചു പരാജിതനാക്കിയ ചരിത്രസംഭവത്തെ ഇതു സൂചിപ്പിക്കുന്നതായും ചിലർ കരുതുന്നു. – "പത്തു കൊമ്പുകളും . . . ദൂഷണനാമങ്ങളുമുള്ള ഒരു ദുഷ്ടമൃഗം": കടലിൽനിന്നുകയറിവന്ന ഈ ൧-ാംമൃഗം അന്തിക്രീസ്തുവും, വാക്യം ൧൧-ൽ പറയുന്ന കരമൃഗം ക്ഷുദ്രംകൊണ്ടു വലിയ അത്ഭുതങ്ങൾ പ്രവർത്തിക്കുന്നവനും അന്തിക്രീസ്തുവിൻെറ വ്യാജപ്രവാചകനുമായ ഒരുവനുമെന്നാണു മുഖ്യാഭിപ്രായം. ചിലരാകട്ടെ ഇവയിൽ ഒന്നു അന്തിക്രീസ്തുവും മററതു അവൻെറ വ്യാജപ്രവാചകനുമെന്നല്ലാതെ ഏതു ഇന്നവൻ എന്നു പരിച്ഛേദിച്ചുപറയുന്നില്ല. – ൧൦ കൊമ്പുകളും ൭ തലകളും ൧൦ കിരീടങ്ങളും അന്തിക്രീസ്തു കീഴടക്കുകനിമിത്തം അവനോടുചേരുന്ന ദുഷ്ടവല്ലരെ രാജാക്കന്മാരും പ്രഭുക്കന്മാരുമായിരിക്കാമെന്നു ചിലർ പറയുന്നു. മററുചിലരുടെ അഭിപ്രായം ൧൦ കൊമ്പുകളും ൭ തലകളുമുള്ള ൧-ാംമൃഗം ലോകാരംഭംമുതൽ ദൈവഭക്തന്മാരുടെ ശത്രുക്കളും പീഡകന്മാരുമായ അവിശ്വാസികളെ ഒന്നാകെ സൂചിപ്പിക്കുന്നു എന്നാണ്. ദൈവജനത്തെ കഠിനമായി ദ്രോഹിച്ചവരൊ ദ്രോഹിക്കുവാനിരിക്കുന്നവരൊ ആയ ൭ പ്രധാന രാജാക്കന്മാർ അഥവാ സാമ്രാജ്യങ്ങളാണു ൭ തലകൾ. ഇവയിൽ എജീപ്തു്, അസീറിയാ, കാൽദിയാ, പേർഷ്യാ, ഗ്രീസ് ഇവ അധഃപതിച്ചുകഴിഞ്ഞു. റോമാ ഈ വെളിപാടിൻെറ കാലത്തു നിന്നിരുന്നു. ൭-ാമത്തേതും സർവ്വപ്രധാനവും ഇനിമേൽ ഉണ്ടാകുവാനിരിക്കുന്നു· അതു അന്തിക്രീസ്തുവും അവൻെറ രാജ്യവുമാണ്. – തലയിലെ ദൂഷണനാമങ്ങൾ ഈ രാജാക്കന്മാരെല്ലാം ദൈവത്തെ ദുഷിക്കുവാനും മ്ശിഹായെ ഇല്ലാതാക്കുവാനും ബദ്ധപരിശ്രമം ചെയ്യുന്നു എന്നു പ്രത്യക്ഷപ്പെടുത്തുന്നു. – ഈ കടൽമൃഗം ജൂലിയാൻചക്രവർത്തിയെന്നും, കടലിൽനിന്നുകയറി എന്നു പറയുന്നതു അവൻ മഹാസമുദ്രമാകുന്ന കത്തോലിക്കസഭയെവിട്ടു പുറപ്പെട്ട വസ്തുത കാണിക്കുന്നു എന്നും, ൧൦ കൊമ്പുകളും ൭ തലകളും ൧൦ കിരീടങ്ങളും പല രാജാക്കന്മാരുടെയും ചക്രവർത്തികളുടെയും ദുഷ്ടത അവനിൽതന്നെ അടങ്ങിയിരിക്കുന്നതിനെ പ്രദ്യോതിപ്പിക്കുന്നു എന്നും, ദൈവദൂഷണനാമങ്ങൾ അവൻെറ ദൂഷണാധിക്യത്തെ സൂചിപ്പിക്കുന്നു എന്നും അഭിപ്രായപ്പെടുന്നവരുമുണ്ടു്.

൨. "ദുഷ്ടമൃഗം വള്ളിപ്പുലിക്കു സദൃശം": സർവ്വദുർഗ്ഗുണങ്ങളാലും അങ്കിതവും സകലവും കീഴടക്കേണ്ടതിനായി ദ്രുതഗമനം ചെയ്യുന്നതും· – "കാലുകൾ കരടിയുടേവ": ബലമേറിയവയും ചവിട്ടി ഞെരിച്ചുകളയുവാൻ തക്കതും· – "വായ് സിംഹങ്ങളുടെ വായ്ക്കു തുല്യം": ഭയങ്കരവും സകലവും കടിച്ചു ചീന്തിക്കളയുവാൻ മതിയാകുന്നതും. ദാനിയേൽ (അ. ൭) ൪ മൃഗങ്ങളെയാണു ദർശനത്തിൽ കണ്ടതു്: സിംഹം, കരടി, വള്ളിപ്പുലി ഇവയും ഇവയെക്കാൾ ശക്തിയേറിയ വേറൊന്നും. ഇവയിൽ സിംഹം കൽദായക്കാരെയും, കരടി പേർഷ്യക്കാരെയും, വള്ളിപ്പുലി ഗ്രീസിനെയും സൂചിപ്പിക്കുന്നു. ഇവ മൂന്നിനെയുംകാൾ ശക്തിയുള്ള ൪-ാമത്തെ മൃഗമായ റോമാ അവയു

ടെയെല്ലാം ദോഷങ്ങളോടുക്രൂടിയിരിക്കുന്ന എന്ന ഈ കടൽമൃഗത്തിൻെറ വിവരണം സൂചിപ്പിക്കുന്ന എന്നാണ ചിലർ വ്യാഖ്യാനിക്കുന്നത്. ദുഷ്ടമൃഗം ജൂലിയാനാകുന്ന എന്ന പറയുന്നവർ ഈ ലക്ഷണങ്ങൾ അവൻേറതായിട്ട കരുതുന്നു. — "സ്വന്ത പീഠവും": ഗ്രീ., അറ., ക്രുശ. പ്രതികളിലും വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിലും ഇങ്ങനെതന്നെ കാണുന്നു. ല.ൽ ഈ ഭാഗം കാണുന്നില്ല. — മേൽവിവരിച്ചവിധമുള്ള അന്തിക്രിസ്തുവിന് മഹാസൎപ്പം, എന്നുവെച്ചാൽ, ലൂസിഫെർ സമസ്താധികാരങ്ങളും കൊടുത്തു എന്നാണ ഈ വാക്യം പ്രസ്താവിക്കുന്നത്.

൩. "അതിൻെറ തലകളിൽ ഒന്നു . . . മുറിവു സുഖപ്പെടുത്തപ്പെട്ടു": അന്തിക്രിസ്തുവിനെ അനുഗമിക്കുന്ന ഒരു രാജാവിനെയാണ തലകളിൽ ഒന്നുകൊണ്ടു നിൎദ്ദേശിക്കുന്നതെന്നു ചിലർ പറയുന്നു. മറ്റുചിലരാകട്ടെ അന്തിക്രിസ്തുവിൻെറ തലതന്നെ എന്നും അവൻ മൃതനായശേഷം മ്ശിഹായെപ്പോലെ ൩-ാംദിവസം പുനൎജ്ജീവിച്ചു എന്നു കാണിക്കുവാനായി മരണാപത്തുള്ളവിധം പ്രദൎശിപ്പിച്ചു എന്നുമാണ ഗ്രഹിക്കുന്നത്. — മൃഗത്തിൻെറ മുറിവേററ കൊമ്പിനാൽ സൂചിപ്പിക്കപ്പെടുന്നതു റോമാസാമ്രാജ്യത്തിലെ വിഗ്രഹാരാധനക്കു കൊൻസ്റ്റൻറയിൻ ചക്രവൎത്തിമൂലം നേരിട്ട അധഃപതനവും ജൂലിയാൻ മൂലം അതിനുണ്ടായ ഉദ്ധാരണവുമാണെന്നു ചിലർ കരുതുന്നു. ക്രൂരനായ നേറോയുടെ അനുഗാമിയായി ഭരണഭാരം കൈയേററ ഡോമീഷ്യൻ നേറോയെക്കാൾ ക്രൂരനായിരുന്നതിനാൽ അയാൾ മരിച്ചവരിൽ നിന്നുയിൎത്ത നേറോയാണെന്നു ഒരു തെററിദ്ധാരണ അക്കാലത്തു പരക്കെയുണ്ടായിരുന്നതിനെ കൊമ്പിൻെറ സുഖപ്രാപ്തി സൂചിപ്പിക്കുന്നതാകാമെന്നും ചിലർ കരുതുന്നുണ്ട്. നേറോ പുനൎജ്ജീവിച്ചു എന്നുള്ള ജനങ്ങളുടെ തെററിദ്ധാരണ സ്വന്തമാക്കാതെ ഡോമീഷ്യൻെറ ക്രൂരതയെ സൂചിപ്പിക്കുവാൻ ജനങ്ങളുപയോഗിച്ചിരുന്ന ഭാഷാരീതിമാത്രം വി. യോഹന്നാൻ സ്വീകരിക്കുന്നതേയുള്ളു. — "വിസ്മയിച്ചു ദുഷ്ടമൃഗത്തിൻെറ പിന്നാലെ": ഗ്രീ., ല., സുറി. പ്രതികളിൽ 'ദുഷ്ടമൃഗത്തിൻെറ പിന്നാലെ വിസ്മയിച്ചു' എന്നേയുള്ളു. അറ., ക്രുശ. പ്രതികളിൽ 'വിസ്മയിച്ചു ദുഷ്ടമൃഗത്തിൻെറ പിന്നാലെ പോയി' എന്നു കാണുന്നുണ്ട്. ഈ ഇരുപ്രതികളിലെപ്പോലെയാണ വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിലും കാണുന്നത്.

൪. "ദുഷ്ടമൃഗത്തിനു . . . സൎപ്പത്തെ ആരാധിച്ചു": ക്രുശ.ൽ 'ഈ മൃഗത്തിനു തൻെറ അധികാരം കൊടുത്തതുകൊണ്ട് അവർ ഈ ഒന്നാം മൃഗത്തെ ആരാധിച്ചു' എന്നാണ വിവൎത്തനം. — "ദുഷ്ടമൃഗത്തെയും ആരാധിച്ചു": ഈ വാക്കുകൾ അന്തി. സുറി.ൽമാത്രം ഇല്ല. അന്തിക്രിസ്തുവിൻെറ അനുയായികൾ തങ്ങളുടെ മ്ശിഹാ എന്നു പറയുന്ന അന്തിക്രിസ്തുവായ മൃഗത്തിന് അധികാരം കൊടുത്ത പിശാചിനെയും അന്തിക്രിസ്തുവിനെ തന്നെയും ആരാധിച്ചു എന്നൎത്ഥം.

൫. "വമ്പുകളും": താൻ ദൈവപുത്രനെന്നും ദൈവംതന്നെയെന്നും അന്തിക്രിസ്തു ജല്പിക്കും. — "നാല്പത്തിരണ്ടുമാസം": അ. ൧൧. വ. ൨. വ്യ. നോക്കുക.

൬. "അവൻെറ കൂടാരത്തിനു വിരോധമായും, സ്വൎഗ്ഗത്തിൽ വസിക്കുന്നവൎക്കു വിരോധമായും": കൂടാരം തിരുസഭയാണ്. ദേവാലയങ്ങൾ നശിപ്പിക്കയും വിശുദ്ധന്മാരുടെ നേൎക്കുള്ള വണക്കത്തിനു വിരോധികളായി വൎത്തിക്കയും ചെയ്യുന്നവർ തങ്ങൾ ആരുടെ അനുഗാമികളാകുന്നു എന്നു ആലോചിക്കേണ്ടതാകുന്നു.

൭. "വിശുദ്ധന്മാരോടു യുദ്ധം ചെയ്തു . . . ജയിക്കുവാനും": അന്തിക്രിസ്തു യുദ്ധത്തിൽ വിശുദ്ധന്മാരെ കൊല്ലുകയും സകലജനങ്ങളെയും കീഴടക്കി ഭൂമിയിലെ ഏകഛത്രാധിപതിയായിത്തീരുകയും ചെയ്യുമെന്നു ചിലർ ഇതിൽനിന്നു ഗ്രഹിക്കുന്നു. — വിശുദ്ധന്മാരുടെ പേരിലുള്ള വണക്കത്തിനെതിരായുള്ള ജൂലിയാൻെറ പരിശ്രമങ്ങളെയും അവനു സിദ്ധമായ ഒട്ടെല്ലാം വിജയങ്ങളെയും ഈ വാക്കുകൾ സൂചിപ്പിക്കുന്നതായിട്ടാണ വേറെ ചിലർ ഗ്രഹിക്കുന്നത്.

൮. "ലോകസ്ഥാപനംമുതൽ അറക്കപ്പെട്ട കുഞ്ഞാട്": സകല കൃപയും ലോകാരംഭംമുതൽ ആരുടെ പീഡകളും മരണവുംമൂലം നൽകപ്പെട്ടുവോ ആ ദിവ്യകുഞ്ഞാട് ദൈവജ്ഞാനത്തിലും സാദൃശ്യങ്ങളിലും ലോകസ്ഥാപനംമുതൽ അറക്കപ്പെട്ടിരുന്നു. 'അറക്കപ്പെട്ട കുഞ്ഞാടിന്റെ ജീവപുസ്തകത്തിൽ തങ്ങളുടെ പേർ ലോകസ്ഥാപനംമുതൽ എഴുതപ്പെട്ടിട്ടില്ലാത്ത' എന്നു അന്വയിക്കണമെന്ന് അഭിപ്രായമുള്ളവരുമുണ്ട്.

൧൦. ഗ്രീ., ല. പ്രതികളിലും ഈ വാക്യം ഇങ്ങനെതന്നെ കാണുന്നു. ക്രൂശ.ൽ 'എന്റെ വിചാരം മാററപ്പെട്ടുപോയി. വാൾകൊണ്ടു കൊല്ലുന്നവൻ വാളാൽ മരിക്കേണ്ടതാകുന്നു. ഇതാണു ഭാഗ്യപ്പെട്ട വിശുദ്ധന്മാരുടെ ക്ഷമയും വിശ്വാസവും. പിശാചിനെക്കുറിച്ചു വിസ്മയിക്കേണ്ടതില്ല' എന്നാണു വിവർത്തനം. അറ.ൽ 'അടിമത്തത്തിലായിരുന്നവൻ രക്ഷപ്രാപിക്കട്ടെ. വാൾകൊണ്ടു കൊല്ലുന്നവൻ വാളാൽ കൊല്ലപ്പെടട്ടെ. ഇതാണു വിശുദ്ധന്മാരുടെ ക്ഷമയും പ്രാർത്ഥനയും' എന്നു കാണുന്നു. ഇതു ഞെരുക്കുന്നവരോടു വിരോധിക്കേണ്ടാ എന്ന് മത്താ. അ. ൨൬. വ. ൫൨-ൽ കാണുന്നതുപോലെയുള്ള ഒരുപദേശമാണെന്നു തോന്നുന്നു. പീഡകന്മാർക്കു ബന്ധനവും മരണവും അപേക്ഷിച്ചാൽ അവയെ മറുലോകത്തിൽ തങ്ങളുടെമേൽതന്നെ കൂടുതൽ ഭയങ്കരമായി വരുത്തിവെക്കും എന്നായിരിക്കാം വി. യോഹന്നാൻ പറയുന്നത്. വളരെപ്പേരെ അടിമകളാക്കുകയും കൊല്ലുകയും ചെയ്യുന്ന അന്തിക്രീസ്തു ഒടുവിൽ വാളാൽ കൊല്ലപ്പെട്ടു പാതാളത്തിലേക്ക് അടിമയായി കൊണ്ടുപോകപ്പെടും എന്നും ചിലർ അർത്ഥം പറയുന്നു. അടിമയാക്കുന്നവൻ അടിമയാകും, കൊല്ലുന്നവൻ കൊല്ലപ്പെടും എന്ന വസ്തുത മനസ്സിൽ ഉറപ്പിച്ചുകൊണ്ടു വിരോധങ്ങളെ വിശ്വാസത്തോടും ക്ഷമയോടും സഹിക്കയും, ബന്ധനത്തിൽ ഇരിക്കുന്നവരുടെ മോചനത്തിനായി പ്രാർത്ഥിക്കയും, ദ്രോഹകൃത്യങ്ങൾ ചെയ്യുക പിശാചിന്റെ പ്രകൃതിവാസനയാണെന്നു കരുതി അവനെക്കുറിച്ച് ആശ്ചര്യപ്പെടാതിരിക്കയും ചെയ്യുന്നതാകുന്നു വിശുദ്ധന്മാരുടെ ലക്ഷണം.

൧൧. "കരയിൽനിന്നു വേറൊരു ദുഷ്ടമൃഗം": ഇതു വ. ൧-ൽ പറഞ്ഞിട്ടുള്ള (൮. നോക്കുക.) അന്തിക്രീസ്തുവിന്റെ വ്യാജപ്രവാചകനാണ്. ഈ മൃഗത്തെപ്പററി ഈ ഗ്രന്ഥത്തിൽ ഇനിമേൽ വ്യാജപ്രവാചകനെന്നാണു പറഞ്ഞിട്ടുള്ളതും. വി. സ്നാപകയോഹന്നാൻ മ്ശിഹായുടെ പുരോഗാമിയായതുപോലെ ഇതു അന്തിക്രീസ്തുവിന്റെ മുമ്പെ പോകുന്നവനായിരിക്കും. വിഗ്രഹാരാധനയുടെയും മതപീഡനത്തിന്റെയും പ്രധാന പ്രേഷിതരായ അന്യമതാചാര്യന്മാരും ക്ഷുദ്രപ്രയോഗികളുമാണു ഇതിനാൽ നിർദ്ദേശിക്കപ്പെടുന്നത്. റോമാക്കാരാണു അവരിൽ പ്രധാനികൾ. — അന്തിക്രീസ്തു അജ്ഞാനറോമയും, വ്യാജപ്രവാചകൻ അതിലെ തത്വജ്ഞന്മാരും ക്ഷുദ്രക്കാരുമെന്നും ചിലർ അർത്ഥമാക്കുന്നു. മതത്യാഗം ചെയ്ത ക്രിസ്ത്യാനികളെയാണു ഈ ൨-ാംമൃഗം സൂചിപ്പിക്കുന്നതെന്നു പറയുന്നവരുമുണ്ട്. — "അതിനു കുഞ്ഞാടിന്റേതുകളോടു തുല്യമായ രണ്ടു കൊമ്പുകൾ": ക്രൂശ.ൽ മാത്രം 'അതിനു രണ്ടു കൊമ്പുകളുണ്ടായിരുന്നു. അതു കുഞ്ഞാടു പോലെ കാണപ്പെട്ടിരുന്നു' എന്നാണു കാണുന്നത്. ഇവൻ സുകൃതിയുടെ ഭാവം നടിക്കുമെന്നാണു ഇതിന്റെ അർത്ഥം. മെത്രാന്മാരുടെ തൊപ്പിയുടെ രണ്ടു ശിഖരങ്ങളെയാണു കുഞ്ഞാടിന്റെ രണ്ടു കൊമ്പുകൾ സൂചിപ്പിക്കുന്നത്; അവൻ അധഃപതിച്ച ഒരു മെത്രാനായിരിക്കും എന്നു പറയുന്നവരുമുണ്ട്. — "അതു സർപ്പത്തെപ്പോലെ സംസാരിച്ചുമിരുന്നു": സ്വ. അ. ൧൨. വ. ൧-ൽ (൮. നോക്കുക) കാണുന്നതുപോലെ പിശാചു അതിന്റെ വായാൽ സംസാരിക്കും എന്നോ പൈശാചികകാര്യങ്ങൾ സംസാരിക്കും എന്നോ അർത്ഥമാകാം. — സമുദ്രത്തിൽനിന്നുകയറിവന്ന മൃഗം ജൂലിയാൻ ചക്രവർത്തിയാണെന്നു ചിലർ പറയുന്നുണ്ടല്ലോ (വ. ൧. ൮). അവരുടെ അഭിപ്രായം അനുസരിച്ചു രണ്ടാമത്തെ മൃഗം ആ ചക്രവർത്തിയുടെ ഗുരുവായ മാക്സിമൂസ് എന്നൊരു തത്വജ്ഞ

നാണ്. ദിവ്യകുഞ്ഞാടിന്റെ ദിവ്യബോധനങ്ങളും അത്ഭുതപ്രവൎത്തനശക്തിയും എന്ന രണ്ടുകൊമ്പുകളുണ്ടായിരുന്നതുപോലെ മാക്സിമൂസിന്റെ ലൌകികശാസ്ത്രജ്ഞാനവും ക്ഷുദ്രപ്രവൃത്തിശക്തിയും എന്ന രണ്ടു കൊമ്പുകളുണ്ടായിരുന്നു. സൎപ്പംപോലെ സംസാരിച്ചിരുന്നു എന്നു പറഞ്ഞിരിക്കുന്നതു ജൂലിയാൻ ചക്രവൎത്തിക്കു അവൻ നൽകിയിരുന്ന ദുരുപദേശങ്ങളെ ഉദ്ദേശിച്ചാണ്.

൧൨, ൧൩. മത്താ. അ. ൨൪. വ. ൨൪-ൽ പറഞ്ഞിട്ടുള്ളതുപോലെ വ്യാജപ്രവാചകന്റെ അത്ഭുതപ്രവൃത്തികളെപ്പററിയാണു ഈ വാക്യങ്ങൾ പ്രസ്താവിക്കുന്നത്. ആകാശത്തിൽനിന്നു മിന്നലും തീയും ഇറക്കുവാൻ പിശാചിനു അനുവദിക്കപ്പെട്ടതായി ഈയോ. അ. ൧. വ. ൧൬-ൽ കാണാം.

൧൪. "ഭൂവാസികളോടു പറഞ്ഞുകൊണ്ടു് ദുഷ്ടമൃഗത്തിന്റെ മുമ്പിൽ പ്രവൎത്തിക്കുവാൻ തനിക്കു നൽകപ്പെട്ടിരിക്കുന്ന അടയാളങ്ങളാൽ": ഈ ഭാഗം ഗ്രീ., ല., അറ., ക്രൂശ.പ്രതികളിലും വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിലും ഉള്ളതാണെങ്കിലും അന്തി. സുറിയാനിപ്രതിയിൽ മാത്രം കാണുന്നില്ല. കൊൻസ്റ്റൻറയിൻമൂലം മൃതിവരെറ റോമാക്കാരുടെ മതം ജൂലിയാൻമൂലം പുനൎജ്ജീവിച്ചതിനെയും ജൂലിയാനു ദൈവാരാധന ചെയ്യിക്കുവാൻ മാക്സിമൂസ് ചെയ്ത പരിശ്രമങ്ങളെയും ഈ വാക്യം സൂചിപ്പിക്കുന്നു.

൧൫. "പ്രതിമ സംസാരിക്കുവാൻ തക്കവണ്ണം": പ്രതിമയല്ല, പ്രതിമയിൽ സ്ഥിതിചെയ്തുകൊണ്ടു പിശാചാണു സംസാരിച്ചതു (സ്വ. അ. ൧൯. വ. ൨. വ്യ. നോക്കുക). 'അവന്റെ (അന്തിക്രിസ്തുവിന്റെ) വരവു സൎവ്വശക്തിയോടും വ്യാജമായ അടയാളങ്ങളോടും അത്ഭുതങ്ങളോടുംകൂടി സാത്താന്റെ വ്യാപാരം അനുസരിച്ചായിരിക്കും'. (൨. തെസ. അ. ൨. വ. ൯.) എന്നു വി. പൌലോസു് പ്രസ്താവിച്ചിട്ടുള്ളതാണല്ലൊ. ഈ അടയാളങ്ങളുടെ കള്ളത്തരം ഏലിയായും ഹ്നോക്കും വെളിപ്പെടുത്തും.

൧൬, ൧൭. "നാമത്തിന്റെ സംഖ്യ": നാമത്തിന്റെ അക്ഷരങ്ങൾക്കുള്ള സംഖ്യകൾ കൂട്ടിയാലുള്ള തുക. ൬൬൬ ആണു ഇവിടെ ഉദ്ദിഷ്ടം. വ. ൧൮. വ്യ. നോക്കുക. — "മുദ്ര": തിരഞ്ഞെടുക്കപ്പെട്ടവൎക്കുള്ള മുദ്രയെപ്പററി അ. ൭-ൽ പറഞ്ഞിട്ടുണ്ടല്ലൊ. നശിച്ചുപോകുന്നവരുടെ മുദ്രയാണിതു്. — കടലിൽനിന്നുള്ള മൃഗം കേസർ ആണെന്നു വ്യാഖ്യാനിക്കുന്നവർ ഈ വാക്യത്തിൽ പറയുന്ന മുദ്ര റോമാസാമ്രാജ്യത്തിലെ നാണയങ്ങളിലുള്ള കേസറിന്റെ പ്രതിമ എന്നു ഗ്രഹിക്കുന്നു. ഈ മുദ്രകൂടാതെ ക്രയവിക്രയങ്ങൾ സാദ്ധ്യമായിരുന്നില്ല.

൧൮. ബുദ്ധിയുള്ളവൻ ദുഷ്ടമൃഗത്തിന്റെ നാമാക്ഷരസംഖ്യ ഗണിച്ചെടുത്തു അതിനെ തിരിച്ചറിഞ്ഞു അതിനെ വിട്ടകലട്ടെ. മൃഗത്തിന്റെ സംഖ്യ എന്നു പറഞ്ഞിരിക്കുന്നതു ഒരു മനുഷ്യന്റെ സംഖ്യയാണെന്നു വാക്യത്തിൽതന്നെ പറയുന്നുണ്ടല്ലൊ. നാമം തിരിച്ചുപറയാതിരിക്കുവാൻവേണ്ടിയാണ് ആ നാമത്തിലെ അക്ഷരങ്ങൾക്കുള്ള സംഖ്യ കണക്കാക്കി പറയുന്നതു്. ഇവിടെ ഉദ്ദേശിച്ചിരിക്കുന്ന ആളിന്റെ നാമാക്ഷരങ്ങളുടെ സംഖ്യ ൬൬൬ ആണു. ഈ സംഖ്യ പല നാമാക്ഷരങ്ങൾക്കും വരാം. വി. യോഹന്നാൻ ഉദ്ദേശിച്ചിരിക്കുന്ന നാമം ഏതെന്നതിനെപ്പററി പലരും അന്വേഷണം നടത്തിട്ടുണ്ടു്. ഗ്രീക്കുഭാഷാക്ഷരങ്ങളുടെ സംഖ്യ നോക്കി നാമനിൎണ്ണയം ചെയ്യുവാനുള്ള പരിശ്രമമെല്ലാം വ്യൎത്ഥമായതേയുള്ളൂ. എബ്രായഅക്ഷരത്തിൽ നേറോകേസർ എന്ന നാമമാണു ഇവിടെ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതെന്നാണു മുഖ്യവും ആധുനികവുമായ അഭിപ്രായം. എബ്രായസുറിയാനിഭാഷകളിൽ נרון קסר എന്നതിലെ അക്ഷരങ്ങളുടെ

അക്കെസംഖ്യ ൬൬൬ ആണ് (ק=൧൦൦: ר=൨൦൦: ו=൬: ק=൧൦൦: ס=൬൦: נ=൫൦: ר=൨൦൦=൬൬൬). ഇതു ഇവിടത്തെ സാഹചര്യത്തിനും, അ. ൧൩–നും, ഈ ഗ്രന്ഥത്തിന്റെ പൊതുവായ ഗതിക്കും അനുയോജ്യമായുമിരിക്കുന്നു. ഏഴു എന്ന സംഖ്യ വി. ഗ്രന്ഥങ്ങളിൽ, വിശിഷ്യ ഈ വെളിപാടുഗ്രന്ഥത്തിൽ, പൂർണ്ണതയുടെ സംഖ്യയാണ്. ൬൬൬–ലാകട്ടെ ഓരോ സംഖ്യയും ൭–ൽ കുറഞ്ഞതാകുന്നു. കേവലം ഹീനവും ദോഷഭൂയിഷ്ഠവുമായ ഒരവസ്ഥയെയാണു ഇതു സൂചിപ്പിക്കുന്നതു്. ഇത്രയും പ്രസ്താവിച്ചതിൽനിന്നു് വി. യോഹന്നാൻ കരുതുന്നനാമം 'നേറോൻ കേസർ' തന്നെയാണെന്നുള്ളതു അനിഷേധ്യമായ ഒരു വാസ്തവമായി ആരും കരുതേണ്ടതില്ല.

## അദ്ധ്യായം ൧൪.

കുഞ്ഞാടും അതിനെ അനുഗമിക്കുന്ന വിഷയവിരക്തരും.
ദുഷ്ടന്മാർക്ക വന്നുകൂടുവാനിരിക്കുന്ന ശിക്ഷകൾ.

പിന്നെ ഞാൻ (ഇങ്ങനെ) കണ്ടു: ഇതാ! കുഞ്ഞാടും അവനോടു കൂടി, അവന്റെ നാമവും അവന്റെ പിതാവിന്റെ നാമവും തങ്ങളുടെ നെററികളിൽ എഴുതപ്പെട്ടിരിക്കുന്ന നൂററിനാല്പത്തിനാലായിരംപേരും സെഹിയോൻമലയിൽ നില്ക്കുന്നു.

൨. പെരുവെള്ളത്തിന്റെ ഇരച്ചിൽപോലെയും വലിയ ഇടിമുഴക്കം പോലെയും സ്വർഗ്ഗത്തിൽനിന്നു ഒരു സ്വരവും ഞാൻകേട്ടു. ഞാൻകേട്ട സ്വരമോ തങ്ങളുടെ വീണകൾ വായിച്ചു് (൩)

൩. സിംഹാസനത്തിന്റെ മുമ്പിലും നാലു ജീവികളുടെയും മൂപ്പന്മാരുടെയും മുമ്പിലും പുതിയഗാനം പാടുന്ന (൨) «വീണ വായനക്കാരുടെതു പോലെ (ആയിരുന്നു)». ഭൂമിയിൽനിന്നു വിലക്കു വാങ്ങപ്പെട്ടവരായ നൂററിനാല്പത്തിനാലായിരംപേർക്കല്ലാതെ ആർക്കും (ആ) ഗാനം പഠിക്കുവാൻ സാധിച്ചിരുന്നില്ല.

൪. സ്ത്രീകളോടുകൂടി മലിനപ്പെടാത്തവരാകുന്നു ഇവർ. എന്തെന്നാൽ ഇവർ വിഷയവിരക്തരാകുന്നു. ഇവരാകുന്നു കുഞ്ഞാടു പോകുന്നിടത്തു അവനെ അനുഗമിക്കുന്നവർ. ഇവർ ദൈവത്തിനും കുഞ്ഞാടിനും ആദ്യഫലമായി ഈശോയാൽ മനുഷ്യരിൽ നിന്നു വിലക്കു വാങ്ങപ്പെട്ടിരിക്കുന്നു.

൫. വ്യാജം അവരുടെ വായിൽ കണ്ടെത്തപ്പെട്ടില്ല. എന്തെന്നാൽ ഇവർ കറകളില്ലാത്തവരാകുന്നു.

൬. അനന്തരം, ഭൂമിയിൽ വസിക്കുന്നവരോടും, സകല ജാതിയോടും, വംശത്തോടും, ഭാഷയോടും, ജനത്തോടും പ്രസംഗിക്കുവാനായി നിത്യസുവിശേഷം വഹിച്ചുകൊണ്ടു ആകാശത്തിൽ പറന്നു് (൭):

൭. ദൈവത്തിനു സേവചെയ്യുവിൻ, അവനു മഹത്വം നൽകുവിൻ; എന്തുകൊണ്ടെന്നാൽ അവന്റെ വിധിയുടെ നാഴിക വന്നിരിക്കുന്നു; ആകാശവും, ഭൂമിയും, സമുദ്രവും, നീരുറവകളും ഉണ്ടാക്കിയവനെ ആരാധിക്കുവിൻ എന്നു വലിയ സ്വരത്തിൽ പറയുന്ന (൬) «വേറൊരു മാലാഖായെ ഞാൻ കണ്ടു». [സങ്കീ. ൧൪൫. ൨. ൬: നട. അ. ൧൪. ൨. ൧൪.]

൮. വീണുപോയി, തന്റെ വ്യഭിചാരത്തിന്റെ ക്രോധവീഞ്ഞിൽനിന്നു സകല പുറജാതികളെയും കുടിപ്പിച്ച മഹാബാബേൽ വീണുപോയി

എന്നു പറഞ്ഞുകൊണ്ടു വേറൊരു ദൂതൻ അവന്റെ പിന്നാലെ പോയി. [ഏശ. അ. ൨൧. വ. ൯: ഏറ. അ. ൫൧. വ. ൮.]

൯. ദുഷ്ടമൃഗത്തേയും അതിന്റെ പ്രതിമയേയും ആരാധിക്കുകയും തന്റെ നെററിയിലൊ തന്റെ കൈയ്മേലൊ അതിന്റെ മുദ്രയേല്ക്കുകയും ചെയ്യുന്നവൻ (൧൦)

൧൦. ദൈവകോപത്തിന്റെ പാനപാത്രത്തിൽ കലർച്ചയില്ലാത്തതായി പകന്നിരിക്കുന്ന അവന്റെ ക്രോധവീഞ്ഞിൽനിന്നു കുടിക്കയും വിശുദ്ധ മാലാഖാമാരുടെ മുമ്പിലും കുഞ്ഞാടിന്റെ മുമ്പിലും അഗ്നിയാലും ഗന്ധകത്താലും ദണ്ഡിപ്പിക്കപ്പെടുകയും ചെയ്യും;

൧൧. അവരുടെ ദണ്ഡനത്തിന്റെ പുക എന്നും എന്നേക്കും പൊങ്ങും; ദുഷ്ടമൃഗത്തെയും അതിന്റെ പ്രതിമയെയും ആരാധിക്കുന്നവൎക്ക പകലും രാവും ആശ്വാസമുണ്ടാകയില്ല (൯) «എന്നു വലിയ സ്വരത്തിൽ പറഞ്ഞുകൊണ്ടു മൂന്നാമനായ വേറൊരു മാലാഖായും അവരുടെ പിന്നാലെപോയി».

൧൨. ദൈവത്തിന്റെ കല്പനകളും ഈശോയിലുള്ള വിശ്വാസവും കാക്കുന്നവരായ വിശുദ്ധന്മാരുടെ ക്ഷമ ഇവിടെ സ്ഥിതിചെയ്യുന്നു.

൧൩. അനന്തരം സ്വൎഗ്ഗത്തിൽനിന്ന് ഒരു സ്വരം (ഇങ്ങനെ) പറയുന്നതായി ഞാൻ കേട്ടു: എഴുതുക; ഇതുമുതൽ ദൈവത്തിൽ മരിക്കുന്ന മൃതന്മാർ ഭാഗ്യവാന്മാർ. അതേ, അവർ തങ്ങളുടെ അദ്ധ്വാനങ്ങളിൽനിന്നു വിശ്രമിക്കുവാൻ (പരിശുദ്ധ) ആത്മാവ് അരുളിച്ചെയ്യുന്നു. എന്തുകൊണ്ടെന്നാൽ അവരുടെ പ്രവൃത്തികൾ അവരെ പിന്തുടരുന്നു.

൧൪. പിന്നെ ഞാൻ (ഇങ്ങനെ) കണ്ടു: ഇതാ! വെളുത്ത ഒരു മേഘം. മേഘത്തിന്മേൽ, തന്റെ തലയിൽ പൊന്നുകൊണ്ടുള്ള കിരീടവും തന്റെ കൈയിൽ മൂൎച്ചയുള്ള അരിവാളുമായി മനുഷ്യപുത്രനു സദൃശനായ ഒരുവൻ ഇരിക്കുന്നു.

൧൫. വേറൊരു മാലാഖാ മേഘത്തിന്മേൽ ഇരിക്കുന്നവനോട്: കൊയ്ത്തിന്റെ സമയം വന്നിരിക്കുന്നതുകൊണ്ടും, ഭൂമിയിലെ വിളവ് ഉണങ്ങിയിരിക്കുന്നതുകൊണ്ടും നിന്റെ അരിവാൾ നീട്ടി കൊയ്യുക എന്നു വലിയ സ്വരത്തിൽ വിളിച്ചുപറഞ്ഞുകൊണ്ടു ദേവാലയത്തിൽനിന്നു പുറപ്പെട്ടു. [യോവേ. അ. ൩. വ ൧൩: മത്താ. അ. ൧൩. വ. ൩൯.]

൧൬. അപ്പോൾ, മേഘത്തിന്മേൽ ഇരിക്കുന്നവൻ തന്റെ അരിവാൾ ഭൂമിയിലേക്കു എറിഞ്ഞു. ഭൂമി കൊയ്യപ്പെടുകയും ചെയ്തു.

൧൭. പിന്നെ വേറൊരു മാലാഖാ സ്വൎഗ്ഗത്തിലെ ദേവാലയത്തിൽനിന്നു പുറപ്പെട്ടു. അവനും മൂൎച്ചയുള്ള അരിവാൾ ഉള്ളവൻതന്നെ.

൧൮. അഗ്നിയിന്മേൽ അധികാരമുള്ള വേറൊരു മാലാഖാ ബലിപീഠത്തിൽനിന്നു പുറപ്പെട്ടു. അവൻ മൂൎച്ചയുള്ള അരിവാൾ ഉള്ളവനോട്: നിന്റെ മൂൎച്ചയുള്ള അരിവാൾ നീട്ടുക, ഭൂമിയിലെ മുന്തിരിത്തോട്ടത്തിലെ കുലകൾ ശേഖരിക്കുക; എന്തെന്നാൽ അതിലെ മുന്തിരിങ്ങാകൾ പഴുത്തിരിക്കുന്നു എന്നു വലിയ അട്ടഹാസത്തോടുകൂടി ആൎത്തുപറഞ്ഞു.

൧൯. അപ്പോൾ മാലാഖാ തന്റെ അരിവാൾ ഭൂമിയിലേക്കു എറിഞ്ഞു, ഭൂമിയിലെ മുന്തിരിത്തോട്ട(ഫല)ം ശേഖരിച്ചു ദൈവകോപത്തിന്റെ വലിയ ചക്കിൽ ഇട്ടു.

൨൦. ചക്കു പട്ടണത്തിനുവെളി

യിൽവെച്ചു മെതിക്കപ്പെട്ടു. ചക്കിൽ ളോളം ആയിരത്തറുനൂറു എസ്സദാ നിന്നു കുതിരകളുടെ കടിവാളങ്ങ കൾ (ദൂരം) രക്തം പുറപ്പെട്ടു.

## വ്യാഖ്യാനം.

൧. "നൂററിനാല്പത്തിനാലായിരം": വളരെ വലിയ ഒരു സംഖ്യ കാണിക്കുവാനായി നിശ്ചിതമായ ഈ ചെറിയസംഖ്യ പറയുന്നു എന്നേ ധരിക്കേണ്ടതുള്ളു. ഇവർ അ. ൭. വ. ൪-ൽ പറഞ്ഞിട്ടുള്ളവർതന്നെ എന്നു പറയുന്നവരുണ്ടെങ്കിലും ഈ വാക്യത്തിൽ കാണുന്നവർ അ. ൭-ൽ കാണുന്നവരിൽനിന്നു വ്യത്യസ്തരാണെന്നാണു കരുതേണ്ടതു്. എന്തെന്നാൽ ഇവിടെ പറയുന്നവർ യഹൂദന്മാരിലും പുറജാതികളിലും നിന്നുള്ളവരും എല്ലാവരും വിഷയവിരക്തരുമാണു്. അ. ൭-ലെ ആളുകളെല്ലാം യഹൂദന്മാരും ജീവിതത്തിൻെറ പല അവസ്ഥകളിൽ നിന്നുള്ളവരുമായിരുന്നു.

൩. "ഭൂമിയിൽനിന്നു വിലക്കു വാങ്ങപ്പെട്ട": ഗ്രീ., ല., അറ. പ്രതികളിൽ കാണുന്നതും ഇങ്ങനെതന്നെ. ക്രൂശ-ൽ 'മെസ്രേൻദേശത്തുനിന്നു വീണ്ടെടുക്കപ്പെട്ട' എന്നാണു വിവത്തനം. ഇതൊരു അലങ്കാരപ്രയോഗം മാത്രമാണെന്നു വിശദമാണല്ലൊ.– "ഗാനം പഠിക്കുവാൻ": ഗ്രീ., അറ. പ്രതികളിലും 'പഠിക്കുവാൻ' എന്നാണു്. ക്രൂശ.ൽ 'ഗ്രഹിക്കുവാൻ' എന്നും, ല. 'ഉച്ചരിക്കുവാൻ' എന്നും കാണുന്നു.

൪. "ഈശോയാൽ . . . വിലക്കു വാങ്ങപ്പെട്ടിരിക്കുന്നു": അറ.ലും ഇങ്ങനെതന്നെ. ഗ്രീ., ല. പ്രതികളിൽ 'വിലക്കുവാങ്ങപ്പെട്ടവർ' എന്നും, ക്രൂശ.ൽ 'വീണ്ടെടുക്കപ്പെട്ടവർ' എന്നുമല്ലാതെ ആരാൽ എന്നു പറയുന്നില്ല.– ഈ വാക്യങ്ങളിൽ പറയുന്നതു് വിഷയവിരക്തന്മാരെക്കുറിച്ചു മാത്രമാണെന്നു 'സ്ത്രീകളോടുകൂടി മലിനപ്പെടാത്ത', 'വിഷയവിരക്തർ' എന്ന പദങ്ങളിൽനിന്നു പലരും അനുമാനിക്കുന്നു. ചിലരാകട്ടെ വ. ൫-നെ ആസ്പദമാക്കി ഏതു വിശുദ്ധന്മാരെയുംകുറിച്ചു ഗ്രഹിക്കണമെന്നാണു് വ്യാഖ്യാനിക്കുന്നതു്. സ്ത്രീകളോടുകൂടി മലിനപ്പെടാത്ത ഇത്യാദി പദങ്ങൾ ആദ്ധ്യാത്മികവ്യഭിചാരമായ വിഗ്രഹാരാധനയെ (പുറ. അ. ൨൦. വ. ൫. വ്യ.) ഉദ്ദേശിച്ചു പറഞ്ഞിരിക്കുന്നു എന്നു വരാം. അന്തിക്രിസ്തുവിൻെറ നാളുകളിൽ പരദേവാർച്ചനം ചെയ്യാതെ കുഞ്ഞാടു പോകുന്നിടത്തു, എന്നുവെച്ചാൽ ഞെരുക്കങ്ങളിലും പീഡകളിലുമെല്ലാം, അവനെ അനുഗമിക്കുന്നവരെക്കുറിച്ചു ഗ്രഹിക്കുന്നവരുമുണ്ടു്.

൫. "കറകളില്ലാത്തവരാകുന്നു": ഗ്രീ., ല. പ്രതികളിൽ 'ദൈവസിംഹാസനത്തിൻെറ മുമ്പിൽ' എന്നുകൂടി കാണുന്നുണ്ടു്.

൬, ൭. "വേറൊരു മാലാകാ": ഏലിയായെയും, സന്മാർഗ്ഗത്തിലേക്കും വിശ്വാസത്തിലേക്കും സകല മനുഷ്യരെയും ആനയിക്കുന്ന മററു പ്രസംഗകന്മാരെയുമാണു അവസാനവിധിയെപ്പററി അറിയിക്കുന്ന ഈ ദൂതൻ സൂചിപ്പിക്കുന്നതു്. കാലം അവസാനിക്കുന്നതിനാൽ എല്ലാവരും നിത്യഭാഗ്യത്തിനായി സന്നദ്ധരായിക്കൊള്ളണമെന്നു അറിയിക്കുന്നതുകൊണ്ടു ഈ ദൂതൻ നിത്യസുവിശേഷം വഹിക്കുന്നതായി പറഞ്ഞിരിക്കുന്നു.

൮. ബാബേലിൻെറ അധഃപതനത്തെപ്പററി അറിയിക്കുന്ന ഈ ദൂതൻ ഹ്നോക്കിനെ സൂചിപ്പിക്കുന്നു എന്നു ചിലർ പറയുന്നു. – "ബാബേൽ": യഹൂദന്മാരുടെയും ക്രിസ്ത്യാനികളുടെയും ഇടയിൽ ബാബേൽ റോമായുടെ ഒരു പര്യായമായിരുന്നു എന്നു കരുതുവാൻ കാരണങ്ങളുണ്ടു്. ൧. പത്രോ. അ. ൫. വ. ൧൩-ലെ സൂചനകൾ പലതും റോമായെയാണു നിർദ്ദേശിക്കുന്നതു്. (വ്യ. നോക്കുക.) ക്രിസ്തീയമതത്തിനു മുമ്പും പുതിയനിയമകാലത്തും എഴുതപ്പെട്ട ചില ഗ്രന്ഥങ്ങളിൽ ബാബേൽ എന്നു റോമായെ ഉദ്ദേശിച്ചു പറഞ്ഞിരിക്കുന്നതായി കാണാം. ഇങ്ങനെ പേരുമാറിപ്പറയുന്നതിൻെറ കാരണം ൧. പത്രോ. അ. ൫. വ. ൧൩. വ്യ.ൽ പ്രസ്താവിച്ചിട്ടുള്ളതാണല്ലൊ. ബാബേൽ ലൌകി

കശക്തിയിൽ മികച്ചുനില്ക്കയും, നാനാദുർഗ്ഗുണങ്ങളുടെയും വിളഭൂമിയായിരിക്കയും, യഹൂദജനങ്ങളെ പീഡിപ്പിക്കയും ചെയ്തതുപോലെ റോമായും ബലിഷ്ഠമായ ഒരു സാമ്രാജ്യവും ദുരാചാരങ്ങളുടെ കേന്ദ്രവും ക്രിസ്തീയജനങ്ങളെ പീഡിപ്പിച്ചുകൊണ്ടിരുന്നവളുമായിരുന്നു. തന്മൂലം ബാബേലിനുണ്ടായ ദൈവശിക്ഷകൾക്കു റോമായും അർഹയായി ഭവിച്ചു. ഈ സാദൃശ്യങ്ങൾ നാമമാററത്തിനു സഹായങ്ങളായിത്തീൎന്നു. പത്രോസിന്റെ ൧-ാം ലേഖനത്തിലും, വെളിപാടിലും കാണുന്ന ബാബേൽ റോമായാണെന്നുള്ളതിനെ ആദിമകാലങ്ങളിലെ ക്രൈസ്തവവ്യാഖ്യാതാക്കൾ പിന്താങ്ങുന്നുമുണ്ടു്. കൊൻസ്റ്റന്റയിൻ ചക്രവൎത്തിയുടെ ഭരണകാലത്തു ക്രിസ്ത്യേതരറോമായിക്കു വന്നുകൂടിയ അധഃപതനത്തെയാണ് ഇവിടെ സൂചിപ്പിക്കുന്നതെന്നുവരാം. വി. യോഹന്നാൻ ബാബേൽ എന്ന നാമംകൊണ്ടു ബാബേലിനു തുല്യമായ റോമായെ മാത്രമല്ല, റോമായെപ്പോലെ അന്നും എന്നും ക്രിസ്തീയസഭാപീഡനം ചെയ്തവയും ചെയ്യുന്നവയുമായ ഏതു പട്ടണത്തെയും ഉദ്ദേശിക്കുന്നു എന്നു കരുതുവാനും ന്യായമുണ്ടു്. തന്മൂലം ബാബേൽ എന്ന നാമം, വ്യഭിചാരത്തിന്റെ ക്രോധവീഞ്ഞിൽനിന്നു സകലജനങ്ങളെയും കുടിപ്പിച്ചതിനാൽ, എന്നുവെച്ചാൽ വിഗ്രഹാരാധന (പുറ. അ. ൨൦. വ. ൫. വ്യ.) സകല ജനങ്ങളിലും പ്രചരിപ്പിച്ചതിനാൽ, ഈ ജീവിതശേഷം ദൈവം ശിക്ഷിച്ചു നശിപ്പിക്കുവാനിരിക്കുന്ന ദുഷ്ടലോകത്തെ പൊതുവെയൊ, അതിന്റെ ദുഷ്ടതയുടെ പരിമാണം പൂൎത്തിയാകുമ്പോൾ (സ്വ. അ. ൧൫. വ. ൧൬. വ്യ.) ദൈവം ശിക്ഷിക്കുവാനിരിക്കുന്ന മഹാപാപങ്ങൾ പ്രതിദിനം ചെയ്യപ്പെടുന്ന ഏതു മഹാപട്ടണങ്ങളെയുമൊ, ഇവിടെ വാക്യത്തിൽ വിവരിക്കപ്പെടുന്ന വിധത്തിലുള്ളതായി അവസാനനാളിൽ ഉണ്ടായിരിക്കുന്നതും അന്നു നശിപ്പിക്കപ്പെടുവാനിരിക്കുന്നതുമായ ഏതെങ്കിലും പട്ടണത്തെയൊ സൂചിപ്പിക്കുന്നു എന്നു വരാം. സമാധാനത്തിന്റെ പട്ടണം എന്നൎത്ഥമുള്ള ഓറെശ്ലോം ആയ സഭ നിലനില്ക്കയും, കുഴപ്പം, കലഹം ഇത്യാദി അൎത്ഥം ജനിപ്പിക്കുന്ന ബാബേൽ എന്ന പൈശാചികകേന്ദ്രം നാമാവശിഷ്ടമായിത്തീരുകയും ചെയ്യുമെന്നാണു ചുരുക്കം.

൧൦. "കലൎച്ചയില്ലാത്തതായി": വെസ്റ്റ്മിൻസ്റ്റർ തൎജ്ജമചെയ്യുന്നതു് ഇങ്ങനെയാണ്. ദയയാലുംമററും മിതപ്പെടുത്താത്തതു എന്നൎത്ഥം. ഗ്രീ., ല., അന്തി. സുറി., അറ. പ്രതികളിൽ 'കലൎത്തപ്പെട്ട' എന്നു കാണുന്നു. കൂടുതൽ അരുചിപ്രദങ്ങളായവ കൂട്ടിച്ചേൎത്തിട്ടുള്ള എന്നാണു ഇതിനു അൎത്ഥം പറഞ്ഞുകാണുന്നതു്. ഗ്രീക്കിൽ 'കലൎത്തുക' എന്ന ഏതു വാക്കിനു ഇവിടെ വിവൎത്തനങ്ങളിൽ അൎത്ഥം പറഞ്ഞിരിക്കുന്നുവോ അതിനു പകരുക എന്നും അൎത്ഥമുള്ളതാണ്. തന്മൂലം ക്രൂശ.ൽ 'പകൎന്നിരിക്കുന്ന' എന്നാണു തൎജ്ജമ. – "വിശുദ്ധമാലാകാമാരുടെ മുമ്പിലും കുഞ്ഞാടിന്റെ മുമ്പിലും": ഗ്രീ., ല., ക്രൂശ. പ്രതികളിലും വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിലും ഇങ്ങനെതന്നെ കാണുന്നു. അന്തി. സുറി.ൽ 'വിശുദ്ധ ദൂതന്മാരുടെ മുമ്പാകെയും സിംഹാസനത്തിന്റെ മുമ്പാകെയും' എന്നാണു തൎജ്ജമ. – അറ.ൽ 'വിശുദ്ധന്മാരുടെ' മുമ്പിലും എന്നുകൂടി വിശേഷാലുണ്ടു്.

൧൧. "ദുഷ്ടമൃഗത്തെയും അതിന്റെ പ്രതിമയെയും ആരാധിക്കുന്നവൎക്കു": ഗ്രീ., ല., അറ., ക്രൂശ.പ്രതികളിലും വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിലും 'അതിന്റെ നാമമുദ്ര ആരെങ്കിലും ഏററിരുന്നാൽ അവനും' എന്നുകൂടി കാണുന്നു. – "വേറൊരു മാലാകാ": മൃഗത്തെ ആരാധിക്കുന്നവരുടെപേരിലുള്ള ദൈവകോപവും അവൎക്കുണ്ടാകുവാനിരിക്കുന്ന ശിക്ഷയും അറിയിക്കുന്നവനാണു ഈ മാലാകാ. അന്തിക്രിസ്തു ഹനിക്കപ്പെടുകയും ഏലിയായും ഹേനോക്കും രക്തസാക്ഷികളാകയും ചെയ്തശേഷം അവസാനത്തിലെ ചുരുങ്ങിയ നാളുകളിൽ പ്രസംഗിക്കുന്നവരെയാണു ഈ ദൂതൻ സൂചിപ്പി

ക്കുന്നതു്. അവരുടെ പ്രസംഗംകൊണ്ടുപോലും അനുതപിക്കാത്തുള്ളവരുടെ ശിക്ഷയെക്കുറിച്ചാണു ഇവിടത്തെ പ്രസ്താവം.

൧൨. ഈ വാക്യത്തിലെ വാക്കുകൾ ദൂതൻെറതല്ല, യോഹന്നാൻെറതാണു്. അഭക്തന്മാരുടെ ഗണത്തിൽ ഉൾപ്പെടാതെ, ഞെരുക്കങ്ങളിലും പരീക്ഷകളിലും ഈശോയുടെ പേരിലുള്ള വിശ്വാസത്തിൽ സ്ഥിരതയോടിരുന്നു രക്തസാക്ഷിത്വം പോലും അനുഭവിക്കുന്നതിലാകുന്നു വിശുദ്ധന്മാരുടെ ക്ഷമ പ്രത്യക്ഷപ്പെടുന്നതു എന്നു താല്പര്യം.

൧൩. "ഇതുമുതൽ": ഈ വാക്കുകളുടെ അന്വയം എങ്ങനെയെന്നു നിശ്ചയിച്ചുകൂടാ. ഗ്രീ.ൽ 'ഇതുമുതൽ മരിക്കുന്ന' എന്നു സുറി.ലെപ്പോലെ കാണുന്നു. ല.ൽ 'ഇതു മുതൽ വിശ്രമിക്കുവാൻ' എന്നാണു അന്വയം. മരിച്ചവരുടെ ആത്മാക്കൾ മരണശേഷം ഉടനെ സ്വർഗ്ഗഭാഗ്യം അനുഭവിക്കുന്നു എന്നും വിധിദിവസംവരെ ഭാഗ്യലബ്ധിക്കായി പാർത്തിരിക്കേണ്ടതില്ലെന്നും (അ. നൃ. വ. ൻ. വ്യ. നോക്കുക) ല-ലെ ഈ വാക്യത്തിൽനിന്നു സിദ്ധിക്കുന്നുണ്ടല്ലോ. ശുദ്ധീകരണസ്ഥലത്തിൻെറ ആസ്തിക്യത്തിനു ഇതു വിരോധമല്ല. ഇതുമുതൽ വിശ്രമിക്കുക എന്നു പറയുന്നതു ഈലോകപീഡകളിൽനിന്നു വിശ്രമിക്കുവാൻ എന്നല്ലാതെ മറുലോകത്തിലെ ഞെരുക്കങ്ങളിൽനിന്നുള്ള വിശ്രമത്തെപ്പററിയല്ല ഇവിടെഗ്രഹിക്കേണ്ടതു്. അറ., ക്രുശ.പ്രതികളിൽ 'ഇതുമുതൽ' എന്ന പദം കാണുന്നില്ല. 'ഇതുമുതൽ ഭാഗ്യവാന്മാർ' എന്നാണു വെസ്റ്റ്മിൻസ്റ്റർ തർജ്ജമ. – "ആത്മാവു്": ദൂതൻ എന്നു ചിലർ പറയുന്നുണ്ടു്. എന്നാൽ എല്ലാപ്രതികളും പരിശുദ്ധാത്മാവു് എന്നവിധത്തിലാണു പറഞ്ഞുകാണുന്നതു്. ക്രുശ.ൽ 'പരിശുദ്ധാത്മാവു്' എന്നു വിശദമായി കാണുന്നുമുണ്ടു്. – "അവരുടെ പ്രവൃത്തികൾ അവരെ പിന്തുടരുന്നു": ആകയാൽ പ്രവൃത്തികൾ ഫലപ്രദങ്ങളെന്നും ആവശ്യമെന്നും സിദ്ധിക്കുന്നുണ്ടല്ലോ.

൧൪. ഇതുമുതൽ ൧൬-ാംവാക്യംവരെ നല്ലവരുടെ വിധിയെപ്പററിയും, ൧൭ മുതൽ ൨൦ വരെ വാക്യങ്ങളിൽ ദുഷ്ടന്മാരുടെ വിധിയെപ്പററിയുമാണു പ്രസ്താവിക്കുന്നതു്.

൧൫. "വിളവു് ഉണങ്ങിയിരിക്കുന്നു": തിരഞ്ഞെടുക്കപ്പെട്ടവരുടെ സംഖ്യ പൂർത്തിയായിരിക്കുന്നു എന്നർത്ഥം. കൂട്ടുകാരും സഹോദരന്മാരും കൂടി പൂർത്തിയാക്കപ്പെടുന്നതുവരെ അല്പകാലം ക്ഷമിക്കണമെന്നായിരുന്നല്ലോ രക്തസാക്ഷികളുടെ പ്രാർത്ഥനക്കുണ്ടായ മറുപടി. (അ. നൃ. വ. ൧൧.) – ഇവിടംമുതൽ അദ്ധ്യായം അവസാനംവരെ കൊയിത്തിൻെറ സാദൃശ്യത്താൽ അറിയിക്കുന്നതു ക്രിസ്ത്യേതരരോമായിക്കു അടുത്തിരിക്കുന്ന നാശത്തെയാണു്. – 'കൊയിത്തിൻെറ സമയം വന്നിരിക്കുന്നതുകൊണ്ടും വിളവു് ഉണങ്ങിയിരിക്കുന്നതുകൊണ്ടും നിൻെറ അരിവാൾ നീട്ടികൊള്ളുക' ഇത്രയും ഭാഗം അന്തി. സുറി.ൽ മാത്രം കാണുന്നില്ല.

൧൬. "മേഘത്തിന്മേൽ ഇരിക്കുന്നവൻ": അന്തി. സുറി.ൽമാത്രം ഈ വാക്കുകൾ ഇല്ല. ക്രിയയിൽ അന്തർഭവിച്ചിരിക്കുന്ന 'അവൻ' മാത്രമാണു അതിൽ ഈ വാക്യത്തിലെ കർത്താവു്.

൧൮. "അഗ്നിയിന്മേൽ അധികാരമുള്ള . . . മാലാകാ": അവസാനനാളിൽ അഗ്നികൊണ്ടു ദഹിപ്പിക്കുവാനൊ, ദുഷ്ടന്മാരെ നരകാഗ്നികൊണ്ടു പീഡിപ്പിക്കുവാനൊ അധികാരം സിദ്ധിച്ചിരിക്കുന്ന ദൂതൻ.

൧൯. "ദൈവകോപത്തിൻെറ വലിയ ചക്കിൽ": ഗ്രീ., ല., അറ. പ്രതികളിലും ഇങ്ങനെതന്നെ. ക്രുശ.ൽ 'വലിയ' എന്ന പദമില്ല. അന്തി. സുറി.ൽ 'വലിയ ദൈവത്തിൻെറ കോപത്തിൻെറ ചക്കിൽ' എന്നാണു തർജ്ജമ. ദൈവകോപത്തിൻെറ ചക്കുനരകമാണെന്നു സ്പഷ്ടമാണല്ലോ.

൨൦. "പട്ടണത്തിന്റെ വെളിയിൽ": വിധികഴിഞ്ഞുശേഷിക്കുന്ന ഏക നഗരം സ്വൎഗ്ഗമാണു്. സ്വൎഗ്ഗത്തിന്റെ വെളിയിൽവെച്ചു എന്നു താല്പൎയ്യം. കുററക്കാരെ ഓറെശ്ലേം പട്ടണത്തിന്റെ വെളിയിൽവെച്ചു ശിക്ഷിച്ചിരുന്ന പതിവിനെ അനുസരിച്ചാണു ഇങ്ങനെ പറയുന്നതു്. – "എസ്സ്ദാ": മത്താ. അ. ൧൪. വ. ൨൪. വ്യ. നോക്കുക. – "രക്തം പുറപ്പെട്ടു": ആയിരത്തറുനൂറു എസ്സ്ദാകൾ ദൂരത്തിൽ രക്തം ഒഴുകി എന്നു പറയുന്നതു ശിക്ഷയുടെ കാഠിന്യം പ്രസ്പഷ്ടമാക്കുന്നു.

## അദ്ധ്യായം ൧൫.

മൃഗത്തെ ജയിച്ചവർ ദൈവത്തെ സ്തുതിക്കുന്നു.
ഏഴു പൊൻപാത്രങ്ങളോടുകൂടിയ ഏഴു മാലാകാമാർ.

൧. പിന്നെ വലുതും, അത്ഭുതകരവുമായ വേറൊരു അടയാളം സ്വൎഗ്ഗത്തിൽ ഞാൻ കണ്ടു. ഒടുവിലത്തെ ഏഴു ബാധകളുള്ളവരായ ഏഴു മാലാകാമാരെത്തന്നെ. എന്തുകൊണ്ടെന്നാൽ ഇവകൊണ്ടു ദൈവത്തിൻെറ കോപം തീൎന്നു.

൨. അനന്തരം അഗ്നി കലൎന്ന കണ്ണാടിക്കടൽപോലെയു(ള്ള ഒന്നിനെയു)ം, – ദുഷ്ടമൃഗത്തെയും, അതിൻെറ പ്രതിമയെയും, അതിൻെറ നാമത്തിൻെറ സംഖ്യയെയും ജയിച്ചവർ ദൈവത്തിൻെറ വീണകൾ പിടിച്ചു കണ്ണാടിക്കടൽക്കരെനിന്നുകൊണ്ടു്:(൪)

൩. സകലവും കൈയടക്കിയിരിക്കുന്ന ദൈവമായ കൎത്താവേ, നിൻെറ പ്രവൃത്തികൾ വലിയവയും അത്ഭുതകരങ്ങളും (ആകുന്നു); ലോകങ്ങളുടെ രാജാവേ, നിൻെറ വഴികൾ നീതിയുള്ളവയും സത്യമായവയും (ആകുന്നു): (൪)

൪. കൎത്താവേ, നിന്നെ ഭയപ്പെടാതെയും, നിൻെറ നാമത്തെ സ്തുതിക്കാതെയും ഇരിക്കുന്നവൻ ആരുണ്ടു്? എന്തുകൊണ്ടെന്നാൽ നീ മാത്രമാകുന്നു പരിശുദ്ധനും നീതിമാനും. എന്തുകൊണ്ടെന്നാൽ നിൻെറ ന്യായവിധികൾ [വെളിവാക്കപ്പെട്ടിരിക്കകൊണ്ടു സകല പുറജാതികളും വന്നു നിൻെറ സന്നിധിയിൽ ആരാധിക്കും (൩) «എന്നുപറഞ്ഞുകൊണ്ടു് ദൈവത്തിൻെറ ദാസനായ മൂശെയുടെ സ്തോത്രവും, കുഞ്ഞാടിൻെറ സ്തോത്രവും പാടുന്നതും» – (൨) «ഞാൻ കണ്ടു». [ഏറ. അ. ൧൦. വ. ൬.]

൫. ഇവയുടെശേഷം ഞാൻ (ഇങ്ങനെ) കണ്ടു: സ്വൎഗ്ഗത്തിലെ സാക്ഷ്യകൂടാരമായ ദേവാലയം തുറക്കപ്പെട്ടു.

൬. അപ്പോൾ ഏഴു ബാധകളുള്ള ഏഴു മാലാകാമാർ ശോഭയുള്ള ശുദ്ധവക്കവസ്ത്രം ധരിച്ചും തങ്ങളുടെ മാറിടങ്ങളിൽ പൊന്നുകൊണ്ടുള്ള വാർകച്ചകൾ കെട്ടിയും ദേവാലയത്തിൽ നിന്നുപുറപ്പെട്ടു.

൭. നാലുജീവികളിലൊന്നാകട്ടെ എന്നും എന്നേക്കും ജീവിക്കുന്ന ദൈവത്തിൻെറ കോപം നിറഞ്ഞ ഏഴു പൊൻപാത്രങ്ങൾ ഏഴു മാലാകാമാൎക്കും കൊടുത്തു.

൮. ദൈവത്തിൻെറ മഹത്വംമൂലവും അവൻെറ ശക്തിമൂലവുമുള്ള പുകകൊണ്ടു ദേവാലയം നിറഞ്ഞു. ഏഴു മാലാകാമാരുടെ ബാധകൾ ഏഴും പൂൎത്തിയാകുവോളം ദേവാലയത്തിൽ പ്രവേശിക്കുവാൻ ആൎക്കും കഴിഞ്ഞിരുന്നില്ല.

## വ്യാഖ്യാനം.

൧. "ഒടുവിലത്തെ ഏഴു ബാധകളുള്ളവരായ ഏഴു മാലാഖാമാരെ": ബാബേലിൻെറ അധഃപതനം, അന്തിക്രീസ്തുവിൻെറ വിനാശം ഇങ്ങനെ ചിലതു നീക്കിയാൽ ദൈവം പാപികൾക്കു ഈ ലോകത്തിൽ അയയ്ക്കുന്ന ശിക്ഷകളിൽ ഇവ ഒടുവിലത്തെവയാകകൊണ്ടാണ് 'ഒടുവിലത്തെ ഏഴുബാധകൾ' എന്നും, 'ഇവകൊണ്ടു ദൈവത്തിൻെറ കോപംതീൎന്നു' എന്നും പറഞ്ഞിരിക്കുന്നതു്. ഈ ബാധകളെക്കുറിച്ചു ഈ അദ്ധ്യായം ൫-ാംവാക്യംമുതൽ അടുത്ത അദ്ധ്യായത്തിൻെറ അവസാനംവരെ പറയുന്നു. ഈ വാക്യം ൪-ാംവാക്യം കഴിഞ്ഞുവരേണ്ടതാണ്. എന്നാൽ ദുഷ്ടന്മാരെ ജയിച്ചു സ്വൎഗ്ഗത്തിൽ നിത്യാനന്ദം അനുഭവിക്കുന്നവരുടെ ദൃഷ്ടിപഥത്തിൽവെച്ചും അവരുടെ സഹപ്രവൎത്തനത്തോടുകൂടിയും ദൈവത്തിൻെറയും തങ്ങളുടെയും ശത്രുക്കളുടെമേൽ ഈ ബാധകൾ വന്നുകൂടുന്നു എന്നു കാണിക്കുവാനായി അവരുടെ കാൎയ്യം ൨, ൩, ൪ വാക്യങ്ങളിൽ ഇടക്കു ചേൎത്തിരിക്കുന്നു എന്നേയുള്ളു. – റോമായിക്കു പല കാലങ്ങളിലായി നേരിട്ട ശിക്ഷകളും അതിനു സംഭവിച്ച നാശവുംതന്നെ ഈ അദ്ധ്യായങ്ങളിൽ വേറെ സാദൃശ്യങ്ങളാൽ പ്രത്യക്ഷപ്പെടുത്തുന്നു എന്നു പറയുന്നവരുമുണ്ട്.

൨. "അഗ്നികലൎന്ന കണ്ണാടിക്കടൽ": ദൈവത്തിൻെറ പ്രഭയും ദൈവസ്നേഹാഗ്നിയും നിറഞ്ഞ സ്വൎഗ്ഗം. – "ദൈവത്തിൻെറ വീണകൾ": വിശേഷ വീണകൾ എന്നേ അൎത്ഥമുള്ളു. എബ്രായക്കാർ മേൽതരങ്ങളായ ഏതിനെയുംപററി ദൈവത്തിൻെറ എന്ന ശബ്ദംചേൎത്തു പറയുക ഒരു പതിവാണ്. 'ദൈവത്തിൻെറ വൃക്ഷങ്ങൾ', 'ദൈവത്തിൻെറ അൎസമരം' ഇത്യാദി പ്രയോഗങ്ങൾ വി. ഗ്രന്ഥങ്ങളിൽ ധാരാളം കാണാം. സ്വ. അ. ൧൦. വ. ൯. വ്യ. നോക്കുക.

൪. "നീ മാത്രമാകുന്ന പരിശുദ്ധനും നീതിമാനും": ഗ്രീ., ല., അറ. പ്രതികളിൽ 'പരിശുദ്ധൻ' എന്നു മാത്രവും, കൂശ.ൽ 'നീതിമാനും സകല ജാതികളിന്മേലും അധികാരം പ്രാപിച്ചവനും' എന്നും, അന്തി· സുറി.ൽ 'ദയാലുവും, പരിശുദ്ധനും, നീതിമാനും' എന്നും കാണുന്നു. – "മൂശെയുടെ സ്തോത്രവും കുഞ്ഞാടിൻെറ സ്തോത്രവും": ഇസ്രായേൽജനം ചെങ്കടൽ കടന്നശേഷം ചെയ്ത ദൈവസ്തോത്രമാണ് മൂശെയുടെ സ്തോത്രം. (പുറ. അ. ൧൫·) മൂശെ മ്ശിഹായുടേയും, ഇസ്രായേൽക്കാർ ക്രിസ്ത്യാനികളുടേയും മുൻഛായയായിരുന്നതിനാൽ ആ സ്തോത്രത്തെക്കുറിച്ചുതന്നെ കുഞ്ഞാടിൻെറ സ്തോത്രമെന്നും ഇവിടെ പറയുന്നു.

൫. "സാക്ഷ്യകൂടാരമായ ദേവാലയം": ദൈവപരിപാലനത്തിൻെറയും നടത്തലിൻെറയും അന്തർഭാഗത്തെയാണു ഇവിടെ സൂചിപ്പിക്കുന്നതു്.

൬. "ഏഴു മാലാഖാമാർ": അ. ൧· വ. ൪–ൽ 'സിംഹാസനത്തിൻമുമ്പിലുള്ള ഏഴു ആത്മാക്കൾ' എന്നു കാണുന്നതും, അ. ൮. വ· ൨–ൽ 'ഏഴുകാഹളങ്ങൾ കൊടുക്കപ്പെട്ടു' എന്നു പറഞ്ഞിരിക്കുന്നതും ഇവരെ ഉദ്ദേശിച്ചുതന്നെയാകുന്നു എന്നു ചിലർ പറയുന്നു. – "ശുദ്ധവക്കുവസ്ത്രം": ദൂതന്മാരുടെ പ്രകൃതിയുടെയും, പക, അനീതി, പക്ഷാഭേദം, തെററിദ്ധാരണ, വഞ്ചന ഇത്യാദികൾ കൂടാതെയുള്ള ദൈവന്യായവിധിയുടെയും ശുദ്ധിയെയാണു ഈ വാക്കുകൾ പ്രസ്പഷ്ടമാക്കുന്നതു്. – "പൊന്നുകൊണ്ടുള്ള വാർകച്ച": വിഷയവിരക്തി, നീതി, പരസ്നേഹം ഇവയെ സൂചിപ്പിക്കുന്നു.

൭. "പൊൻപാത്രങ്ങൾ . . . കൊടുത്തു": വിധിതീൎപ്പും, ശിക്ഷകൾ നടത്തുവാനുള്ള അധികാരവും നൽകി. അനുതപിച്ചു രക്ഷപ്രാപിക്കണമെന്ന ഇച്ഛയോടുകൂടി ചെയ്യുന്ന ശിക്ഷയാകകൊണ്ടാണ് 'പൊൻപാത്രങ്ങൾ' എന്നു പറഞ്ഞിരിക്കുന്നതു്.

൮. "ദേവാലയത്തിൽ പ്രവേശിക്കുവാൻ ആൎക്കും കഴിഞ്ഞിരുന്നില്ല": ദൈവദൂതന്മാർ തങ്ങളുടെ ജോലി നിവൃത്തിച്ചുകഴിയുവോളം ദൈവനടത്തലിൻെറ അന്തർഭാഗവും ശിക്ഷകളും കാണുവാനൊ അറിയുവാനൊ ആൎക്കും സാധിച്ചിരുന്നില്ല എന്നൎത്ഥം.

## അദ്ധ്യായം ൧൬.

ഏഴു പൊൻപാത്രങ്ങൾ ചൊരിയുന്നതും അവമൂലമുണ്ടായ ബാധകളും.

വിന്നെ ഒരു വലിയ സ്വരം (ആ) ഏഴു മാലാകാമാരോട്: നിങ്ങൾപോയി ദൈവകോപത്തിൻെറ പാത്രങ്ങൾ ഏഴും ഭൂമിയിൽ ചൊരിയുവിൻ എന്നു പറയുന്നതു ഞാൻ കേട്ടു.

൨. ഒന്നാമത്തവൻ പോയി തൻെറ പാത്രം ഭൂമിയിൽ ചൊരിഞ്ഞു. അപ്പോൾ ദുഷ്ടമൃഗത്തിൻെറ മുദ്രയുള്ള മനുഷ്യർക്കും അതിൻെറ പ്രതിമയെ ആരാധിക്കുന്നവർക്കും കഠിനവും വേദനയുള്ളതുമായ വ്രണമുണ്ടായി.

൩. രണ്ടാമത്തെ മാലാകാ തൻെറ പാത്രം കടലിൽ ചൊരിഞ്ഞു. അപ്പോൾ അതു, മരിച്ചവൻെറതു പോലെയുള്ള രക്തമായിത്തീൎന്നു. കടലിലെ ജീവജന്തുക്കളെല്ലാം ചത്തു.

൪. മൂന്നാമത്തെ മാലാകാ തൻെറ പാത്രം നദികളിലും നീറുറവകളിലും ചൊരിഞ്ഞു. അവ രക്തമായിത്തീൎന്നു.

൫. അപ്പോൾ ജലദൂതൻ (ഇങ്ങനെ) പറയുന്നതു ഞാൻ കേട്ടു: ഉണ്ടായിരിക്കുന്നവനും, ഉണ്ടായിരുന്നവനുമായ നീ നീതിമാനാകുന്നു. ഇവ വിധിച്ചതിനാൽ നീ പരിശുദ്ധൻ (ആകുന്നു).

൬. അവർ വിശുദ്ധന്മാരുടെയും പ്രവാചകന്മാരുടെയും രക്തം ചൊരിഞ്ഞതുകൊണ്ട്, അവർ അൎഹന്മാരായിരിക്കുന്നതുപോലെ, നീ അവൎക്കു രക്തംതന്നെ കുടിക്കുവാൻ കൊടുത്തു.

൭. അനന്തരം ബലിപീഠം: അതേ, സകലവും കൈയടക്കിയിരിക്കുന്ന ദൈവമായ കൎത്താവേ, നിൻെറ വിധി സത്യമായതും നീതിയുള്ളതുമാകുന്നു എന്നു പറയുന്നതു ഞാൻ കേട്ടു.

൮. നാലാമത്തവൻ തൻെറ പാത്രം സൂൎയ്യനിൽ ചൊരിഞ്ഞു. അപ്പോൾ, തീ കൊണ്ടു മനുഷ്യരെ ചുടുവാൻ അതിനു (ശക്തി) നൽകപ്പെട്ടു.

൯. മനുഷ്യർ അത്യുഷ്ണത്താൽ വെന്തു. എന്നാൽ മനുഷ്യർ, ഈ ബാധകളിന്മേൽ അധികാരമുള്ള ദൈവത്തിൻെറ നാമത്തെ ദുഷിച്ചതല്ലാതെ അവനു മഹത്വം നൽകുവാനായി പശ്ചാത്തപിച്ചില്ല.

൧൦. അഞ്ചാമത്തവൻ തൻെറ പാത്രം ദുഷ്ടമൃഗത്തിൻെറ പീഠത്തിന്മേൽ ചൊരിഞ്ഞു. അപ്പോൾ അതിൻെറ രാജ്യം ഇരുണ്ടുപോയി. അവർ വേദനനിമിത്തം തങ്ങളുടെ നാവുകൾ കടിക്കയും,

൧൧. തങ്ങളുടെ വേദനകൾ ഹേതുവായിട്ടും തങ്ങളുടെ വ്രണങ്ങൾ ഹേതുവായിട്ടും സ്വൎഗ്ഗത്തിലുള്ള ദൈവത്തെ ദുഷിക്കയും ചെയ്തതല്ലാതെ സ്വന്ത പ്രവൃത്തികൾവിട്ടു പശ്ചാത്തപിച്ചില്ല.

൧൨. ആറാമത്തവൻ തൻെറ പാത്രം പ്രാസ് മഹാനദിയിൽ ചൊരിഞ്ഞു. അപ്പോൾ സൂൎയ്യോദയത്തിങ്കൽനിന്നുള്ള രാജാക്കന്മാരുടെ വഴി ഒരുക്കപ്പെടുമാറു അതിലെ വെള്ളം വററിപ്പോയി.

൧൩. സൎപ്പത്തിൻെറ വായിൽനിന്നും, ദുഷ്ടമൃഗത്തിൻെറ വായിൽനിന്നും, വ്യാജപ്രവാചകൻെറ വായിൽനിന്നും തവളകളെപ്പോലെ മൂന്നു അശുദ്ധാത്മാക്കളെ ഞാൻ കണ്ടു.

൧൪. അവർ, അടയാളങ്ങൾ പ്ര

വത്തിക്കുന്നവരും ഭൂലോകം മുഴുവനിലെയും രാജാക്കന്മാരുടെ അടുക്കലേക്കു, സകലവും കൈയടക്കിയിരിക്കുന്നവൻെറ വലിയ ദിവസത്തിലെ യുദ്ധത്തിനായി അവരെ കൂട്ടിച്ചേൎക്കുവാൻ പോകുന്നവരുമായ ഭൂതാത്മാക്കളാകുന്നു.

൧൫. ഇതാ! ഞാൻ കള്ളനെപ്പോലെ വരുന്നു. നഗ്നനായി നടക്കുകയും തൻെറ ലജ്ജ അവർ കാണുകയും ചെയ്യാതിരിക്കത്തക്കവണ്ണം ഉണൎവ്വുള്ളവനായിരിക്കുകയും തൻെറ വസ്ത്രങ്ങൾ കാക്കുകയും ചെയ്യുന്നവൻ ഭാഗ്യവാൻ. [മത്താ. അ. ൨൪. വ. ൪൩: ലൂ. അ. ൧൨. വ. ൩൯: വെളി. അ. ൩. വ. ൩.]

൧൬. എബ്രായയിൽ ഹർമാഗെദോൻ എന്നു പറയപ്പെടുന്ന സ്ഥലത്തു അവരെ അവർ കൂട്ടിച്ചേൎത്തു.

൧൭. ഏഴാമത്തവൻ തൻെറ പാത്രം വായുവിൽ ചൊരിഞ്ഞു. അപ്പോൾ: കാൎയ്യംനടന്നു എന്നു പറയുന്ന ഒരു വലിയ സ്വരം ദേവാലയത്തിൽനിന്ന്, സിംഹാസനത്തിൽനിന്ന്, പുറപ്പെട്ടു.

൧൮. അതോടെ മിന്നലുകളും, മുഴക്കങ്ങളും, ഇടികളുമുണ്ടായി. ഭൂമിയിൽ മനുഷ്യർ ഉണ്ടായതിൽപിന്നെ അതുപോലെ അത്ര വലിയ ഭൂകമ്പം ഉണ്ടായിട്ടില്ലാത്ത വിധത്തിൽ വല്യതായ ഭൂകമ്പവുമുണ്ടായി.

൧൯. മഹാനഗരം മൂന്നു ഭാഗങ്ങളായിത്തീൎന്നു. പുറജാതികളുടെ പട്ടണങ്ങളും വീണുപോയി. ദൈവകോപത്തിൻെറ ക്രോധവീഞ്ഞുള്ള പാനപാത്രം മഹാബാബേലിനു കൊടുക്കേണ്ടതിനായി അവൾ അവൻെറ സന്നിധിയിൽ ഓൎമ്മിക്കപ്പെട്ടു.

൨൦. തുരുത്തുകളെല്ലാം ഓടിയകന്നു. മലകൾ കാണപ്പെടാതായി.

൨൧. കക്ക്റാപോലെ (ഘനമുള്ള) കല്ലുകളുടെ വലിയ മഴ മനുഷ്യരുടെമേൽ ആകാശത്തുനിന്നുണ്ടായി. അതിൻെറ ബാധ വളരെ വല്യതായിരുന്നതിനാൽ മനുഷ്യർ കൽമഴയുടെ ബാധയെക്കുറിച്ചു ദൈവത്തെ ദൂഷിച്ചു.

## വ്യാഖ്യാനം.

൧. "ഒരുവലിയസ്വരം": ഗ്രീ., ല., അറ., അന്തി. സുറി. പ്രതികളിൽ 'ദേവാലയത്തിൽനിന്നു' എന്നും, ക്രൂശ.ൽ 'സ്വൎഗ്ഗത്തിൽനിന്നു, ദേവാലയത്തിൽനിന്നു' എന്നും കൂടിയുണ്ട്. ദൈവത്തിൻെറതാണു ഈ സ്വരം. ൮, ൯ അദ്ധ്യായങ്ങളിൽ ൭-ാം മുദ്ര തുറന്നപ്പോൾ കണ്ടവ ഇവപോലെയുള്ളവയാണെങ്കിലും രണ്ടും വെവ്വേറെയാണ്. ഇവിടെ പറയുന്നവ മുദ്രയിലല്ല, പുസ്തകത്തിൽ അടങ്ങിയിരിക്കുന്നു. മുദ്രയിലെ ബാധകൾ അന്തിക്രീസ്തുവിനു മുമ്പു സംഭവിക്കുന്നവയും കാഠിന്യം കുറഞ്ഞവയുമാണ്. പുസ്തകത്തിലേവയാകട്ടെ അന്തിക്രീസ്തുവിൻെറ കാലത്തു സംഭവിക്കുവാനുള്ളവയും കഠിനതരങ്ങളുമത്രേ. പുറപ്പാടു അ. ൭-ൽ ഇവയ്ക്കു സദൃശങ്ങളായ ബാധകൾ നാം കാണുന്നുണ്ട്. എന്നാൽ അവ സാൎവ്വത്രികങ്ങളായിരുന്നില്ല. അവ ഇവിടെ പറയുന്നവയുടെ മുൻഛായകൾ മാത്രമായിരുന്നതേയുള്ളൂ. – ശെലിയാനാ പുസ്തകത്തെ പലരും പലവിധത്തിലാണു വ്യാഖ്യാനിക്കുന്നതെന്നു മുഖവുരയിൽ പറഞ്ഞിട്ടുണ്ടല്ലോ. ഈ അദ്ധ്യായത്തിലടങ്ങിയിരിക്കുന്ന ദൎശനങ്ങളെക്കുറിച്ചു സാമാന്യമായിട്ടുള്ള വ്യാഖ്യാനം താഴെകാണും പോലെയാണ്: ക്രിസ്ത്യേതരറോമാസാമ്റാജ്യത്തെ ഉദ്ദേശിക്കുന്നവയാണു ഈ ബാധകൾ. ഇവ പണ്ടേതന്നെ സംഭവിച്ചുകഴിഞ്ഞു. വലേറിയൻെറ കാലംമുതൽ ജൂലിയാൻെറ കാലംവരെ വന്നുകൂടിയ ശിക്ഷകളെയാണു ഇവ സൂചിപ്പിക്കുന്നതു്. ജൂലിയാൻെറ

മരണത്തോടുകൂടി വ. ൧൭-ൽ പറയുന്നതുപോലെ കാൎയ്യംനടന്നു. അപ്പോൾ പരസ്യവിഗ്രഹാരാധന അവസാനിച്ചു. പ്രാസ്നദി വററിപ്പോയതും കിഴക്കുനിന്നുള്ള സൈന്യങ്ങളും വലേറിയൻെറ ഭരണകാലത്തു റോമാസാമ്രാജ്യത്തിനു വലിയ ഇളക്കം തട്ടിക്കയും ഒടുവിൽ ജൂലിയാനെ പരാജിതനാക്കി നിഗ്രഹിക്കയും ചെയ്ത പേഷ്യാക്കാരെ സൂചിപ്പിക്കുന്നു. — മററുചില വ്യാഖ്യാതാക്കൾ പറയുന്നതു്: ഇവയെല്ലാം ലോകാവസാനത്തിനു മുമ്പു സംഭവിക്കുവാനുള്ളവയാകുന്നു; അന്തിക്രീസ്തുവിൻെറ കാലത്തു ഇവസംഭവിക്കും; പ്രാസ്നദി വററുകയും കിഴക്കുനിന്നുള്ള സൈന്യങ്ങൾ വന്നു അന്തിക്രീസ്തുവിനോടു ചേരുകയും ചെയ്യും; തവളകൾപോലുള്ള മൂന്നു അശുദ്ധാത്മാക്കൾ ജനങ്ങളെ സകലവിധ അശുദ്ധിയിലേക്കും പ്രേരിപ്പിക്കുവാൻ പിശാചുക്കളുടെ പ്രധാനി അയക്കുന്ന പിശാചുക്കളെ സൂചിപ്പിക്കുന്നതാവാം; ഹർമാഗെദോൻ പലസ്തീനായിലെ ഒരു വലിയ പോൎക്കളത്തെ സൂചിപ്പിക്കുന്നു, വലിയ നാശത്തിൻെറ സ്ഥലമെന്നേ അൎത്ഥമാക്കേണ്ടതുള്ളു; 'കാൎയ്യം നടന്നു' എന്നു പറയുന്നതോടുകൂടി ദുഷ്ടന്മാരുടെയും അന്തിക്രീസ്തുവിൻേറയും ഭരണം അവസാനിച്ചു എന്നിങ്ങനെയാണു്. — ഇനിയും ചിലരാകട്ടെ ഈ അദ്ധ്യായത്തിലെ ദൎശനങ്ങൾ സഭയുടെ ൭ കാലഘട്ടങ്ങളിൽ ശീശ്മ മുതലായവമൂലം അതിനു നേരിടുന്ന നാശങ്ങളെ സൂചിപ്പിക്കുന്നതായി വ്യാഖ്യാനിക്കുന്നു. ഇവരുടെ അഭിപ്രായങ്ങളിൽ ചിലതെല്ലാം താഴെ അതതു വാക്യങ്ങളുടെ വ്യാഖ്യാനങ്ങളിൽ ചുരുക്കിചേൎത്തുകൊള്ളാം.

൨. "പാത്രംഭൂമിയിൽ ചൊരിഞ്ഞു": ദൂതന്മാർ ഭൂമി, സമുദ്രം, നദി, സൂൎയ്യൻ ആദിയായവയിൽ ദൈവകോപത്തിൻെറ ഫലം ഉളവാക്കും എന്നല്ലാതെ യഥാൎത്ഥത്തിൽ എന്തെങ്കിലും ചൊരിഞ്ഞു എന്നു ഗ്രഹിക്കേണ്ടതില്ല. ഭൂമിയിൽ ചൊരിയുവാനാണു് ദൂതന്മാരോടു കല്പിക്കപ്പെട്ടതു്. (വ. ൧.) അതിനാൽ സൂൎയ്യൻ, വായു ഇത്യാദി ഭൂമിയോടു ചേൎത്തു ധരിക്കണമെന്നല്ലാതെ ഓരോന്നും വെവ്വേറെയായി കരുതേണ്ടതില്ലെന്നും ഏഴ എന്ന സംഖ്യ പൂൎണ്ണതയെ കാണിക്കുന്നതാകയാൽ ൭ ദൂതന്മാർ, ൭ പാത്രങ്ങൾ, ൭ ചൊരിച്ചിൽ ഇവയെല്ലാം ശിക്ഷയുടെ കാഠിന്യത്തെയാണു് സൂചിപ്പിക്കുന്നതെന്നും ചിലർ പറയുന്നു. വി. യോഹന്നാൻ ശിക്ഷയുടെ കഠിനത പ്രസ്പഷ്ടമാക്കുവാനായി ഒരേകാൎയ്യം തന്നെ പല സാദൃശ്യങ്ങൾകൊണ്ടു വെളിപ്പെടുത്തുന്നു എന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ.— വെളിപാടിലെ ദൎശനങ്ങൾ സഭയുടെ ൭ കാലഘട്ടങ്ങളിൽ സംഭവിക്കുന്നവ എന്നു പറയുന്നവരുടെ അഭിപ്രായത്തിൽ ൧-ാമത്തെ ദൂതൻ പാത്രം ചൊരിഞ്ഞപ്പോൾ സംഭവിച്ചവ സഭയുടെ ആരംഭം മുതൽ ആരിയൻ പാഷണ്ഡതവരെ അതിലുണ്ടായിട്ടുള്ള ശിക്ഷകളും, ഈ വാക്യത്തിൽ പറയുന്ന ഭൂമി കേവലം ഭൌമികന്മാരായിമാത്രം ജീവിതം നയിച്ച മനുഷ്യരും, വ്രണങ്ങൾ അവൎക്കു ശാരീരികമായും മാനസികമായും വന്നുകൂടിയ വ്യഥകളുമാണു്.

൩. "രക്തമായിത്തീൎന്നു": മെസ്രേനിൽ ഈവിധബാധകൾ ഉണ്ടായപ്പോൾ അവ സജ്ജനങ്ങൾക്കു ഉപദ്രവകരങ്ങളായില്ല. മെസ്രേനിലെ ബാധകൾ ൭ ദിവസത്തിലധികം നീണ്ടുനില്ക്കുവാൻ ദൈവം അനുവദിച്ചുമില്ല. അതുപോലെ ദൈവം ഇവിടെയും സജ്ജനങ്ങളെ സംരക്ഷിച്ചു എന്നു വരാം. കടലിലും നദികളിലും ചൊരിഞ്ഞു എന്നല്ലാതെ മററു ജലാശയങ്ങളിൽ ചൊരിഞ്ഞതായി പറഞ്ഞിട്ടില്ലാത്തതുകൊണ്ടു് ജലാശയങ്ങളിൽ ശുദ്ധജലംതന്നെയുണ്ടായിരുന്നു എന്നും വരാവുന്നതാണു്. — റോമാസാമ്രാജ്യത്തിനു കിഴക്കു പേഷ്യാക്കാരുടേയും, പടിഞ്ഞാറു ഗോത്ത്ജാതിക്കാർ മുതലായവരുടേയും ആക്രമണംമൂലമുണ്ടായ നാശങ്ങളെ ഈ വാക്യങ്ങൾ പ്രവചിക്കുന്നതായി ചിലർ കരുതുന്നു. — സഭയുടെ ൭ കാലഘട്ടങ്ങളെ ഉദ്ദേശിക്കുന്നു എന്നു കരുതുന്നവരുടെ അഭിപ്രായം അനുസരിച്ചു് പാത്രം ചൊരിഞ്ഞ കടൽ സഭയാകുന്നു. മരിച്ചവൻെറതുപോലെയുള്ള രക്തം എന്നു പറയുന്നതു മ്ശിഹാ ദൈവമല്ലെന്നുള്ള ആരിയൻ

പാഷണ്ഡികളുടെ ഉപദേശപ്രകാരം മൃതനായ മ്ശിഹായുടെ രക്തം കേവലം ഒരു മനുഷ്യന്റെ രക്തമായിമാത്രം പരിഗണിക്കപ്പെടുകയും, ഈ അബദ്ധപഠനംമൂലം സഭാസമുദ്രത്തിലെ ജീവജന്തുക്കളായ വിശ്വാസികൾ ആത്മികമരണം പ്രാപിക്കയും ചെയ്ത വസ്തുതയെയാണ് സൂചിപ്പിക്കുന്നത്.

൪. "നദികളിലും നീറുറവകളിലും": റോമാസാമ്റാജ്യത്തിന്റെ സംസ്ഥാനങ്ങളിലും, ഉപരാജ്യങ്ങളിലും എന്നു ചിലരും (അ. ൮. വ. ൧൦, ൧൧. വ്യ. നോക്കുക), സഭയിൽ പ്രശോഭിതന്മാരായിരുന്ന ആളുകളിൽ എന്നു വേറെ ചിലരും താന്താങ്ങളുടെ അഭിപ്രായഗതിയനുസരിച്ച വ്യാഖ്യാനിക്കുന്നു.

൫. "ജലദൂതൻ": ജലങ്ങളുടെമേൽ ആധിപത്യം പ്രാപിച്ചിരുന്ന ദൂതൻ. ദൈവം ആകാശം, ഭൂമി, ജലം ഇത്യാദി ഓരോ സൃഷ്ടിക്കും ദൂതന്മാരെ അധികാരികളായി നിയമിച്ചിട്ടുണ്ടെന്ന് വി. അഗുസ്തീനോസ്, വി. തോമാ മല്പാൻ ആദിയായവർ പറഞ്ഞിരിക്കുന്നു. (അ. ൭. വ. ൧. വ്യ. നോക്കുക.) റോമായുടെ കാവൽദൂതൻ എന്നും, ജലശബ്ദത്തിനു വി. ഗ്രന്ഥങ്ങളിൽ 'ജനങ്ങൾ' എന്നർത്ഥമുള്ളതിനാൽ ജനങ്ങളുടെമേൽ പാലനാധികാരം സിദ്ധിച്ചിരിക്കുന്ന വി. മിഖായേൽ എന്നും പറയുന്നവരുമുണ്ട്.

൬. "അവർ അർഹന്മാരായിരിക്കുന്നതുപോലെ": തെറ്റുകൾക്കു അനുയോജ്യമായ ശിക്ഷകളാണു ദൈവം നൽകുന്നതെന്നു മെസ്രേൻകാക്കുണ്ടായ ശിക്ഷകളിൽനിന്നു പ്രത്യക്ഷമാകുന്നു. (പുറ. അ. ൧൨. വ. ൨൯. വ്യ. നോക്കുക.)

൭. "ബലിപീഠം": അറ. ലും ഇങ്ങനെതന്നെ. വെസ്റ്റ്മിൻസ്റ്റർ വിവർത്തനവും ഇവയോടു യോജിക്കുന്നു. ഗ്രീ., ല. പ്രതികളിൽ 'ബലിപീഠത്തിൽനിന്നു വേറൊരുത്തൻ' എന്നും, ക്രൂശ.ൽ 'ജലാശയദൂതൻ' എന്നുമാണു കാണുന്നത്.

൮. "തീ കൊണ്ടു മനുഷ്യരെ ചുടുവാൻ": ഗ്രീ., ക്രൂശ. പ്രതികളിലും, വെസ്റ്റ്മിൻസ്റ്റർ വിവർത്തനത്തിലും ഇങ്ങനെതന്നെ കാണുന്നു. അറ.ൽ 'മനുഷ്യരെ എരിക്കുവാൻ' എന്നാണു വിവർത്തനം. ല-ൽ 'ചൂടുകൊണ്ടും അഗ്നികൊണ്ടും മനുഷ്യരെ പീഡിപ്പിക്കുവാൻ' എന്നു കാണുന്നു. ഇവിടെ 'അഗ്നികൊണ്ടും' എന്നു പറഞ്ഞിരിക്കുന്നതിനു അഗ്നിക്കു തുല്യമായ സൂര്യാതപം എന്നേ അർത്ഥമാക്കേണ്ടതുള്ളു.— തുർക്കികൾ കോൻസ്റ്റാൻറിനോപ്പിളിനെ നിരോധിച്ച്, ആഗ്നേയ യന്ത്രങ്ങൾ ആദ്യമായി പ്രയോഗിച്ചു ഗ്രീക്കുകാരെ നിശ്ശേഷം നശിപ്പിക്കുകയും, പട്ടണത്തിന്റെ കോട്ടകൾ നിലംപരിചാക്കുകയും, പട്ടണം മുഴുവൻ ചാമ്പലാക്കി പകർത്തുകയും ചെയ്തപ്പോൾ ഗ്രീക്കുകാർ സഹിക്കേണ്ടിവന്ന കഠിനമായ ചൂടിനെയും തദവസരത്തിൽ അവർ ഉച്ചരിച്ച ദൈവദൂഷണവാക്കുകളെയും ഈ വാക്യങ്ങൾ പ്രവചിക്കുന്നു എന്നാണു ചിലരുടെ അഭിമതം.— മറ്റുചിലരുടെ അഭിപ്രായത്തിൽ സൂര്യൻ എന്നു ഇവിടെ പറഞ്ഞിരിക്കുന്നതു നീതിസൂര്യനായ ഈശോയെ ധരിച്ചിരിക്കുന്ന (അ. ൧൨. വ. ൧. വ്യ. നോക്കുക) സഭയാണ്; ഗ്രീക്കുശീശ്മമൂലമുള്ളവായ നാശമാണു ഇവിടെ ഉദ്ദേശിക്കപ്പെടുന്നത്; ചുടുവാൻതക്ക ചൂട് ആത്മനാശംമൂലമുള്ള ദുഃഖാധിക്യവും മത്സരബുദ്ധിയുടെ എരിച്ചിലുംതന്നെ എന്നാണ്.

൧൦. "ദുഷ്ടമൃഗത്തിന്റെപീഠം": റോമാ.—"ഇരുണ്ടുപോയി": നിർഭാഗ്യം, പകർച്ചവ്യാധികൾ, ക്ഷാമം ഇത്യാദികളാൽ പീഡിതവുമായി.

൧൨. "സൂര്യോദയത്തിങ്കൽനിന്നുള്ള രാജാക്കന്മാരുടെ വഴി ഒരുക്കപ്പെടുമാറു്...വെള്ളം വററിപ്പോയി": അ. ൯. വ. ൧൪. വ്യ. നോക്കുക. ജലം വററിച്ചതു നല്ല ദൂതനാണ്. ഇതു അന്തിക്രിസ്തുവിനു നാശഹേതുകമായിട്ടായിരുന്നു എന്നു വ. ൧൪-ൽനിന്നു വിശദമാകുന്നുണ്ടല്ലോ.— ന്നാമത്തെ ദൂതൻ സഭയുടെ അവസാനകാലഘട്ടത്തിലെ സംഭ

വങ്ങളെയാണു കാണിക്കുന്നതെന്നും, പ്രാസ്മഹാനദി കത്തോലിക്കാ സഭയേയും, സൂര്യോദയത്തിൽനിന്നുള്ള രാജാക്കന്മാർ സൂര്യപ്രഭയോടുകൂടിയ സഭയെ ഉൻമൂലനം ചെയ്യുവാൻ വരുന്ന ശത്രുക്കളേയും, വെള്ളം വററി എന്നു പറഞ്ഞിരിക്കുന്നതു വൈദികന്മാരുടെ സമൂഹങ്ങളും സ്ഥാപനങ്ങളും നശിപ്പിക്കപ്പെടുകയും, അവയുടെ ഉദ്ധാരണം തടയപ്പെടുകയും ചെയ്ത വസ്തുതയെയുമാണു സൂചിപ്പിക്കുന്നതെന്നും ൭ കാലഘട്ടങ്ങളിലെ സംഭവങ്ങളായി ഈ ഗ്രന്ഥത്തിലെ കാര്യങ്ങളെ ഗ്രഹിക്കുന്നവർ അഭിപ്രായപ്പെടുന്നു.

൧൩. "വ്യാജപ്രവാചകൻ": കരയിൽനിന്നുള്ള മൃഗം. (അ. ൧൩. വ. ൧൧. വ്യ.) – "വായിൽനിന്നു": വാക്കാൽ.

൧൫. ൧൪-ാം വാക്യത്തിൽ പറയുന്ന അന്ത്യപോരാട്ടം എപ്പോൾ സംഭവിക്കുമെന്നു നിശ്ചയമില്ലാത്തതിനാൽ എപ്പോഴും തയ്യാറായിരിക്കണമെന്നാണ് ഈ വാക്യം നമ്മെ ഉൽബോധിപ്പിക്കുന്നത്. ഈശോമ്ശിഹായുടെ വാക്കുകളായി ഇടക്കു പറയുന്നതാണ്. അ. ൨൨. വ. ൭, ൧൨, ൧൩ ഈവിധ കഥനം കാണാം. – "വസ്ത്രങ്ങൾ കാക്കുകയും": കൃപാവരവും സുകൃതങ്ങളുംകൊണ്ടു ആത്മികനഗ്നത മറയ്ക്കുകയും.

൧൬. "ഹർമാഗെദോൻ": ഗ്ലീലാപർവ്വതങ്ങൾക്കും ശമ്റേൻകാരുടെ നാട്ടിനും ഇടക്കു കിടക്കുന്ന എസ്ദ്രേലോൻ (Esdraelon) എന്ന വലിയ മൈതാനത്തിൽ സ്ഥിതിചെയ്യുന്ന പട്ടണമാണ് മാഗെദോൻ അഥവാ മെഗിദോൻ. പലേ വലിയ യുദ്ധങ്ങളും ഇവിടെവെച്ചു നടന്നിട്ടുണ്ട്, അന്തിക്രിസ്തുവിനോടു ചേരുന്ന രാജാക്കന്മാർ കിഴക്കുനിന്നുവരും എന്നാണു കരുതപ്പെടുന്നത്. ദൈവം തൻെറ ശത്രുക്കളെ സംഹാരത്തിനായി ഒരുമിച്ചുകൂട്ടുന്ന സ്ഥലമെന്നു ഗ്രഹിക്കണം. ഹർമാഗെദോൻ എന്ന സമാസപദത്തിനു (ഹർ+മാഗെദോൻ) പലേ ധാത്വർത്ഥങ്ങളും പറഞ്ഞു കാണുന്നുണ്ട്. കള്ളന്മാരുടെ മല എന്നുള്ളതാണ് അവയിൽ ഒന്ന്. ദൈവത്തിൻെറ മഹിമയും വിശുദ്ധന്മാരുടെ നിത്യജീവനും കവർന്നെടുക്കുവാൻ കൂട്ടുന്ന കള്ളന്മാരാണല്ലോ അന്തിക്രിസ്തുവിൻെറ പക്ഷക്കാർ.– 'ഹർമാഗെദോൻ' ഓറെശ്ലേത്തിനു അടുത്തും യൊസപ്പാത്തുതാഴ്വരയും ആയിരിക്കാമെന്നു അഭിപ്രായമുള്ളവരുമുണ്ട്.

൧൭, ൧൮. "ഏഴാമത്തവൻ": ഈ ദൂതൻ അവസാനകാലത്തിലെ മതബോധകന്മാരെ സൂചിപ്പിക്കുന്നു; "വായുവിൽ ചൊരിഞ്ഞു": എന്നുവെച്ചാൽ സഭയിൽ വേദപഠനം പ്രചരിപ്പിച്ചു; "കാര്യം നടന്നു": അവസാനമായി, തൻമൂലം ഉണരുവിൻ; "സിംഹാസനത്തിൽനിന്ന്": പത്രോസിൻെറ ഉന്നതപീഠത്തിൽനിന്ന്: അവസാനം അടുത്തു എന്നു വി. പത്രോസിൻെറ പ്രതിപുരുഷനും അദ്ദേഹത്തിൻെറ ആജ്ഞാനുസരണം കത്തോലിക്കാ പ്രബോധകന്മാരും സഭ മുഴുവനോടും അറിയിക്കുന്നതിനെയും, മിന്നൽ, മുഴക്കം, ഭൂകമ്പം ഇത്യാദികൾ ആ പ്രസംഗകന്മാരും ശത്രുക്കളും തമ്മിലുള്ള യുദ്ധകോലാഹലങ്ങളെയും സൂചിപ്പിക്കുന്നതായിട്ടാണു ചിലർ ഈ വാക്യങ്ങളെ വ്യാഖ്യാനിക്കുന്നത്.

൧൯. "മഹാനഗരം": ഓറെശ്ലേം എന്നു ചിലരും, ക്രിസ്ത്യേതരറോമായെന്നു വേറെ ചിലരും ധരിക്കുന്നു.– "പുറജാതികളുടെ പട്ടണങ്ങൾ": അന്തി. സുറി.ൽമാത്രം 'പുറജാതികളുടെ പട്ടണം' എന്നാണു കാണുന്നത്. പട്ടണങ്ങളൊ പട്ടണമൊ ഏതായാലും പുറജാതികളുടെയും പുറമതങ്ങളുടെയും കൂട്ടം എന്നർത്ഥം. – "മഹാബാബേൽ": റോമായെതന്നെ ഉദ്ദേശിച്ചു പറഞ്ഞിരിക്കുന്നു. ദുഷ്ടലോകം ഒന്നാകെ എന്നാണു വിവക്ഷ. അ. ൧൪. വ. ൮. വ്യ-ൽ പറഞ്ഞിട്ടുള്ളതുപോലെ റോമായുടെ നാശംകൊണ്ടു റോമായുടെ മാത്രമല്ല വിഗ്രഹാർച്ചനത്തിൻെറ പൊതുവെയുള്ള നാശത്തെയാണു യോഹന്നാൻ സൂചിപ്പിക്കുന്നത്.

൨൦. ഭൂകമ്പംമൂലം ഓടിയകന്ന തുരുത്തുകളും കാണപ്പെടാതായ മലകളും നഷ്ടമായിത്തീൎന്ന പല ചെറിയ രാജ്യങ്ങളാവാം.

൨൧. "കൽമഴ"; അക്ഷരാൎത്ഥത്തിൽ ഗ്രഹിക്കണമെന്നില്ല. ഈ പദംകൊണ്ടു ശിക്ഷയുടെ കാഠിന്യം കാണിക്കുന്നു എന്നുവരാം.– 'കക്ക്റാപോലെ (ഘനമുള്ള) കല്ലുകളുടെ വലിയമഴ' എന്ന പദങ്ങൾകൊണ്ടു ഓരോരുത്തനും നൽകപ്പെട്ട കക്ക്റായുടെ അഥവാ ടാലെൻറിൻെറ, എന്നുവെച്ചാൽ കൃപാവരങ്ങളുടെ തൂക്കം അനുസരിച്ചു് കൽമഴ അല്ലെങ്കിൽ ശിക്ഷയുമുണ്ടാകുമെന്നു സൂചിപ്പിക്കുന്നു.

## അദ്ധ്യായം ൧൭.

വേശ്യയുടെയും അവൾ കയറിയിരിക്കുന്ന മൃഗത്തിൻെറയും വൎണ്ണന.

പിന്നെ ഏഴുപാത്രങ്ങളുള്ള ഏഴു മാലാഖാമാരിൽ ഒരുവൻ വന്നു എന്നോടു സംസാരിച്ചു: വരിക, (൨)

൨. ഭൂമിയിലെ രാജാക്കന്മാർ ആരോടുകൂടി വ്യഭിചരിച്ചുവോ, ഭൂമിയിൽ വസിക്കുന്നവർ ആരുടെ വേശ്യാവൃത്തിയുടെ വീഞ്ഞുകൊണ്ടു ഉന്മത്തരായിത്തീൎന്നുവോ (൧) «വളരെ വെള്ളങ്ങളിന്മേൽ ഇരിക്കുന്ന ആ മഹാവേശ്യയുടെ ശിക്ഷാവിധി നിനക്കു ഞാൻ കാണിച്ചുതരാം എന്നു പറഞ്ഞു».

൩. അനന്തരം അവൻ എന്നെ ആത്മാവിൽ മരുഭൂമിയിലേക്കു കൊണ്ടുപോയി. അപ്പോൾ ഏഴു തലകളും പത്തു കൊമ്പുകളും ഉള്ളതായി ദൂഷണനാമങ്ങൾ നിറഞ്ഞു ചുവപ്പുനിറത്തിലുള്ള ദുഷ്ടമൃഗത്തിന്മേൽ ഒരു സ്ത്രീ ഇരിക്കുന്നതു ഞാൻ കണ്ടു.

൪. പൎപ്പൂറ്വസ്ത്രവുംചുവപ്പുവസ്ത്രവും ധരിച്ചവളും സ്വൎണ്ണംകൊണ്ടും, വിലയേറിയ കല്ലുകൾകൊണ്ടും, മുത്തുകൾകൊണ്ടും അലങ്കരിക്കപ്പെട്ടവളുമായ സ്ത്രീ. അവളുടെ വ്യഭിചാരത്തിൻെറ അശുദ്ധികളും മ്ലേച്ഛതകളും നിറഞ്ഞ ഒരു പൊൻപാനപാത്രം അവളുടെ കൈയിലുണ്ടു്.

൫. രഹസ്യം; ഭൂമിയിലെ വേശ്യകളുടെയും അശുദ്ധികളുടെയും മാതാവായ മഹാബാബേൽ എന്നു എഴുതപ്പെട്ട നാമം അവളുടെ നെററിയിൽ.

൬. ആ സ്ത്രീ വിശുദ്ധന്മാരുടെ രക്തംകൊണ്ടും ഈശോയുടെ സാക്ഷികളുടെ രക്തംകൊണ്ടും ഉന്മത്തയായിരിക്കുന്നതു ഞാൻ കണ്ടു. അവളെ കണ്ടപ്പോൾ ഞാൻ അത്യധികം വിസ്മയിച്ചു.

൭. അപ്പോൾ മാലാഖാ എന്നോടു (ഇങ്ങനെ) പറഞ്ഞു: നീ വിസ്മയിക്കുന്നതു എന്തിനു? സ്ത്രീയുടെയും, ഈ ഏഴു തലകളും പത്തു കൊമ്പുകളും ഉള്ളതായി അവളെ വഹിക്കുന്ന ദുഷ്ടമൃഗത്തിൻെറയും രഹസ്യം ഞാൻ നിന്നോടു പറയാം.

൮. നീ കണ്ട ദുഷ്ടമൃഗം ഉണ്ടായിരുന്നു, അതു (ഇപ്പോൾ) ഇല്ല, അതു ആഴത്തിൽനിന്നു കയറിവന്നു നാശത്തിലേക്കു പോകുവാനിരിക്കുന്നു. ലോകസ്ഥാപനം മുതൽ ആയുസ്സിൻെറ പുസ്തകത്തിൽ തങ്ങളുടെ പേർ എഴുതപ്പെട്ടിട്ടില്ലാത്തവരായി ഭൂമിയിൽ വസിക്കുന്നവർ ദുഷ്ടമൃഗം ഉണ്ടായിരുന്നതും, (ഇപ്പോൾ) ഇല്ലാത്തതും, എങ്കിലും അതു വന്നുചേൎന്നതും കാണുമ്പോൾ വിസ്മയിക്കും.

൯. ഇവിടെയാകുന്നു ജ്ഞാനമുള്ളവൻെറ ബുദ്ധി (പ്രത്യക്ഷപ്പെടുന്നതു്). ഏഴുതലകൾ സ്ത്രീ ഇരിക്കുന്ന ഏഴു മലകളാകുന്നു.

൧൦. അവ ഏഴു രാജാക്കന്മാരുമാകുന്നു. അഞ്ചുപേർ വീണുപോയി, ഒരുവൻ ഉണ്ടു്, മറെറാരുവൻ ഇതുവരെ വന്നിട്ടില്ല. അവൻ വരുമ്പോൾ അവൻ കുറെക്കാലത്തേക്കു ഇരിക്കേണ്ടതുമാകുന്നു.

൧൧. ഉണ്ടായിരുന്നതും, (ഇപ്പോൾ) ഇല്ലാത്തതുമായ ദുഷ്ടമൃഗം എട്ടാമത്തേതാകുന്നു. അതു ഏഴിൽപെട്ടതുമാകുന്നു. അതു നാശത്തിലേക്കു പോകയും ചെയ്യുന്നു.

൧൨. നീ കണ്ട പത്തു കൊമ്പുകളോ ഇതുവരെ രാജത്വം പ്രാപിച്ചിട്ടില്ലാത്തവരും, എങ്കിലും ദുഷ്ടമൃഗത്തോടുകൂടി ഒരുമണിനേരത്തേക്കു രാജാക്കന്മാരെപ്പോലെ അധികാരം പ്രാപിക്കുന്നവരുമായ പത്തു രാജാക്കന്മാരാകുന്നു.

൧൩. ഇവക്കുള്ള അഭിപ്രായം ഒന്നു തന്നെ. ഇവർ തങ്ങളുടെ ശക്തിയും തങ്ങളുടെ അധികാരവും ദുഷ്ടമൃഗത്തിനു ഏല്പിച്ചുകൊടുക്കുന്നു.

൧൪. ഇവർ കുഞ്ഞാടിനോടു പോരാടും. കുഞ്ഞാടു് ഇവരെ ജയിക്കും. എന്തുകൊണ്ടെന്നാൽ അവൻ കൎത്താക്കന്മാരുടെ കൎത്താവും രാജാക്കന്മാരുടെ രാജാവും, അവനോടുകൂടിയുള്ളവർ വിളിക്കപ്പെട്ടവരും, വിശ്വസ്തരായ തിരഞ്ഞെടുക്കപ്പെട്ടവരും ആകുന്നു. [൧. തിമാ. അ. ൬. വ. ൧൫: വെളി. അ. ൧൯. വ. ൧൬.]

൧൫. പിന്നെ, അവൻ എന്നോടു (ഇങ്ങനെ) പറഞ്ഞു: വേശ്യ ഇരിക്കുന്നതായി നീ കണ്ടവെള്ളം കൂട്ടങ്ങളും, ജനങ്ങളും, ജാതികളും, ഭാഷകളുമാകുന്നു.

൧൬. നീ കണ്ടപത്തുകൊമ്പുകളും, ദുഷ്ടമൃഗവും — (അതേ) ഇവ — വേശ്യയെ ദ്വേഷിച്ചു് അവളെ നഷ്ടയും നഗ്നയുമാക്കി അവളുടെ മാംസം ഭക്ഷിക്കയും, അവളെ തീയിൽ ദഹിപ്പിക്കയും ചെയ്യും.

൧൭. എന്തെന്നാൽ ദൈവത്തിൻെറ വചനങ്ങൾ നിവൃത്തിയാകുവോളം തൻെറ ഇഷ്ടം പ്രവൎത്തിക്കുവാനും, ഒരേ അഭിപ്രായം നടത്തുവാനും, തങ്ങളുടെ രാജത്വം ദുഷ്ടമൃഗത്തിനു ഏല്പിച്ചുകൊടുക്കുവാനും ദൈവം അവരുടെ ഹൃദയങ്ങളിൽ തോന്നിച്ചു.

൧൮. നീ കണ്ട സ്ത്രീയോ ഭൂമിയിലെ രാജാക്കന്മാരുടെമേൽ രാജത്വമുള്ള മഹാനഗരമാകുന്നു.

## വ്യാഖ്യാനം.

൨. "വ്യഭിചരിച്ചു": ആദ്ധ്യാത്മികവ്യഭിചാരമായ വിഗ്രഹാരാധനചെയ്തു. പുറ. അ. ൨൦. വ. ൫. വ്യ. നോക്കുക.— "വേശ്യാവൃത്തിയുടെ വീഞ്ഞു": റോമാക്കൊടുക്കുക പതിവായിരുന്ന ധനം, ബഹുമാനം, സ്ഥാനം, സുഖം ഇത്യാദികളെയാണു് ഈ വാക്കുകൾ സൂചിപ്പിക്കുന്നതു്.— "വളരെ വെള്ളങ്ങളിന്മേൽ ഇരിക്കുന്ന": വളരെ ജനങ്ങളെ ഭരിക്കുന്ന എന്നൎത്ഥം.— "മഹാവേശ്യ": റോമാ എന്നു വ. ൯—ൽ ഏഴു മലകളിന്മേൽ ഇരിക്കുന്ന എന്നു പറഞ്ഞിരിക്കുന്നതിൽനിന്നു വിശദമാകുന്നു. ബാബേൽ എന്നും ചിലരുടെ അഭിപ്രായത്തിൽ മൃഗം എന്നും പറയുന്നതും റോമായെ ഉദ്ദേശിച്ചുതന്നെ. റോമാ എന്നപേർകൊണ്ടു ദുഷ്ടജനസഞ്ചയത്തെ ഒന്നാകെയും സൂചിപ്പിക്കുന്നുണ്ടു്.— സത്യദൈവാരാധന വിട്ടകലുകയും, രാജാക്കന്മാരും ജനങ്ങളും വിഗ്രഹങ്ങളെ ആരാധിക്കുവാൻ നാനാപ്രകാരേണയും പ്രോത്സാഹിപ്പിക്കയും ചെയ്ത പ്രബല സാമ്രാജ്യമായ റോമായിക്കും സദൃശജനങ്ങൾക്കും ദൈവം കല്പിക്കുവാനിരിക്കുന്ന ശിക്ഷകളെ അറിയിച്ചുതരാം എന്നൎത്ഥം.

൩. "മരുഭൂമിയിലേക്കു": റോമായുടെ ലൌകികാഡംബരങ്ങളാകുന്ന വനത്തിലേക്കു എന്നോ, യാതൊരു ആത്മികഫലങ്ങളും പുറപ്പെടുത്താതെയുള്ള വിഗ്രഹാരാധനയുടെ വന്ധ്യാവസ്ഥയിലേക്കു എന്നോ, ശിക്ഷയേററു രൂപാന്തരപ്പെടുവാനിരുന്ന ശൂന്യസ്ഥിതിയിലേക്കു എന്നോ അൎത്ഥമാക്കാം.– "ഏഴുതലകളും പത്തുകൊമ്പുകളും": ഇവ എന്തിനെ സൂചിപ്പിക്കുന്നു എന്നു ൯, ൧൨ വാക്യങ്ങളിൽനിന്നു ഗ്രഹിക്കാവുന്നതാണ്. അ. ൧൨. വ. ൩. വ്യ; അ. ൧൩. വ. ൧. വ്യ. കൂടി നോക്കുക.– "ദൂഷണനാമങ്ങൾ": അ. ൧൩. വ. ൧. വ്യ. നോക്കുക. – "ചുവപ്പുനിറത്തിലുള്ള ദുഷ്ടമൃഗം": രക്തസാക്ഷികളുടെ രക്തത്താൽ വൎണ്ണഭേദം ഭവിച്ച റോമാസാമ്റാജ്യം അഥവാ വിഗ്രഹാരാധകന്മാരുടെ മതാചാരങ്ങൾ എല്ലാം പൊതുവെ എന്നു ചിലർ വ്യാഖ്യാനിക്കുന്നു.

൪. "ധൂമ്റവസ്ത്ര . . . സ്ത്രീ": വേശ്യയുടെ ധാടിയും മോടിയും റോമായുടെ ലൌകികപ്രാഭവവുമാണു ഈ വാക്കുകൾ പ്രത്യക്ഷപ്പെടുത്തുന്നതു്. – "വ്യഭിചാരത്തിൻെറ . . . പാനപാത്രം": വിഗ്രഹാരാധനയുടെ ഹീനത്വം കാണിക്കുവാൻ വി. ഗ്രന്ഥങ്ങൾ പ്രയോഗിക്കാറുള്ള പദങ്ങളാണിവ. റോമാ ഇവകൊണ്ടു മലിനീഭൂതയായിരുന്നു. അന്യരെ വിഗ്രഹാൎച്ചനത്തിലേക്കു ആകൎഷിക്കുവാൻ റോമാ നൽകിയിരുന്ന ധനബഹുമാനാദികളെ (വ. ൧. വ്യ. നോക്കുക)യാണു ഇവിടെ ഉദ്ദേശിക്കുന്നതു്.

൫. "രഹസ്യം": വലിയ വേശ്യയുടെ നാമത്തെയും ലലാടാക്ഷരങ്ങളെയും കുറിച്ചു ഇവിടെ പറയുന്നതു ശബ്ദാൎത്ഥത്തിൽ ഗ്രഹിക്കേണ്ടതല്ല എന്നു സാരം. – "മഹാബാബേൽ": പിശാചിൻെറ നഗരം എന്നു പൊതുവിലൊ, ക്രിസ്ത്യാനികളെ ദീൎഘകാലത്തേക്കു പീഡിപ്പിച്ചിരുന്നതും വിഗ്രഹാരാധനയുടെ കേന്ദ്രവുമായ റോമാ എന്നു പ്രത്യേകിച്ചൊ ഗ്രഹിക്കാം.

൮. "നീ കണ്ട ദുഷ്ടമൃഗം": ബാബേലിനെ താങ്ങുന്ന ഈ ദുഷ്ടമൃഗം പിശാചിൻെറ ശക്തിയെ ആയിരിക്കാം സൂചിപ്പിക്കുന്നതു്. – "ഉണ്ടായിരുന്നു": പിശാചിൻെറ ശക്തി ആദ്യം ലോകത്തിൽ ശക്തിപ്പെട്ടിരുന്നു. – "(ഇപ്പോൾ) ഇല്ല": മ്ശിഹായുടെ ആഗമനത്താൽ അതിൻെറ ശക്തി ക്ഷയിച്ചുപോയി. കൊൻസ്റ്റൻറയിൻ ചക്രവൎത്തിയുടെ കാലത്തു ക്രിസ്ത്യേതരമതത്തിനു റോമാസാമ്റാജ്യത്തിൽ നേരിട്ട അധഃപതനത്തെ ഇവിടെ ഉദ്ദേശിക്കുന്നതായും ചിലർ കരുതുന്നു. – "ആഴത്തിൽനിന്നു കയറിവന്നു നാശത്തിലേക്കു പോകുവാനിരിക്കുന്നു": അന്തിക്രീസ്തുവിൻെറ കാലത്തും, ചിലർ പറയുന്നതുപോലെ ജൂലിയാൻെറ ഭരണദശയിലും, വിഗ്രഹാരാധന വീണ്ടും ശക്തിപ്രാപിക്കുന്നതിനെയും മൂന്നരസംവത്സരങ്ങളുടെശേഷം (അ. ൧൧. വ. ൨. വ്യ. നോക്കുക) വീണ്ടും ക്ഷയിക്കുന്നതിനെയുമാണു് ഈ പദങ്ങൾ സൂചിപ്പിക്കുന്നതു്. – "എങ്കിലും അതു വന്നുചേരുന്നതും": ല., ക്രൂശ. പ്രതികളിൽ ഈ വാക്കുകൾ ഇല്ല. ഗ്രീക്കുപ്രതിയിൽ സുറി. പോലെതന്നെ കാണുന്നുണ്ടു്. അറ.ൽ 'ഉണ്ടാകുവാനിരിക്കുന്നതും, (ഇപ്പോൾ) ഇല്ലാത്തതും, നശിക്കുവാനിരിക്കുന്നതും എങ്കിലും വരുന്നതും' എന്നാണു് വിവൎത്തനം. – "വിസ്മയിക്കും": പെട്ടെന്നു ഉയരുന്നതും താഴുന്നതും കാണുമ്പോൾ ആശ്ചൎയ്യം ജനിക്കും.

൯, ൧൦. "ഇവിടെയാകുന്നു ജ്ഞാനമുള്ളവൻെറ ബുദ്ധി": അറ.ൽ 'വിവേചനാശക്തിയും വിജ്ഞാനവുമുള്ളവനാകുന്നു ഇവിടെ വേണ്ടിയിരിക്കുന്നതു്' എന്നും, ക്രൂശ.ൽ 'ജ്ഞാനവും ഗ്രഹണശക്തിയുമുള്ളവൻ ഇതു ഗ്രഹിക്കട്ടെ' എന്നുമാണു തൎജ്ജമ. മൃഗത്തെയും സ്ത്രീയെയുംകുറിച്ചുള്ള പ്രസ്താവങ്ങളെല്ലാം ഗൂഢാൎത്ഥസമ്പൂൎണ്ണങ്ങളാണു്. അവ തിരിച്ചറിയുവാൻ ബുദ്ധി ആവശ്യമാകുന്നു എന്നാണൎത്ഥം. – "ഏഴുതലകൾ": പൌരാണിക റോമാപട്ടണം സ്ഥിതിചെയ്തിരുന്ന ഏഴുമലകളാകുന്നു. വിഗ്രഹാരാധനയിൽ

അത്യുത്സാഹികളായ ൭ രാജാക്കന്മാർ എന്നു അഭിപ്രായമുള്ളവരുമുണ്ട്. അ. ൧൨. വ. ൩; അ. ൧൩. വ. ൧. ൩. നോക്കുക. — "അഞ്ചു പേർ വീണുപോയി, ഒരുവൻ ഉണ്ട്, മറെറാരുവൻ ഇതുവരെ വന്നിട്ടില്ല": വിഗ്രഹാർച്ചകന്മാരും ക്രിസ്തുമതപീഡകന്മാരുമായ ഇവർ ആരെല്ലാമെന്നതിൽ പല അഭിപ്രായമാണുള്ളത്. നേറൊ, ദൊമിഷ്യൻ, സെവേരുസ്, ദേശിയുസ്, വലേറിയൻ ഇവർ വീണുപോയ അഞ്ചു പേരും, നില്ക്കുന്നവൻ ദിയൊക്ലേസിയാനും, വരുവാനിരിക്കുന്നവൻ അന്തിക്രിസ്തുവും എന്നാണ് ഒരഭിപ്രായം. ദിയൊക്ലേസിയാൻ, മാക്സിമിയാനുസ്, ഗലേറിയുസ്, മാക്സിമിനുസ്, മക്സേൻസിയുസ് ഇവർ വീണുപോയ ൫ പേർ, നില്ക്കുന്നവൻ ലിശീനിയുസ്, വരുവാനിരിക്കുന്നവൻ ജൂലിയാൻ എന്നു വേറൊരഭിപ്രായം. വീണുപോയ ചക്രവത്തികൾ അവുഗുസ്തൂസ്, തിബേറിയുസ്, കലിഗുലാ, ക്ലാവുദിയുസ്, നേറൊ എന്ന ൫ പേരും, ൬-ാമൻ വെസ്പേസിയാനും, ൭-ാമൻ തീത്തുസും ആയിരിക്കാം എന്നാണ് മൂന്നാമത്തൊരഭിപ്രായം. ഇനിയും പല വിധത്തിൽ പറയുന്നവരുമുണ്ട്.

൧൧. "ഉണ്ടായിരുന്നതും, (ഇപ്പോൾ) ഇല്ലാത്തതുമായ ദുഷ്ടമൃഗം എട്ടാമത്തേതാകുന്നു. അതു ഏഴിൽ പെട്ടതുമാകുന്നു": എട്ടാമൻ ദൊമിഷ്യൻ ചക്രവത്തിയാണ്. നേറൊ മരിച്ചുപോയെങ്കിലും അദ്ദേഹം ശത്രുപക്ഷത്തിൽ ചേൎന്നുനില്ക്കുന്നതല്ലാതെ മരിച്ചിട്ടില്ല, അദ്ദേഹം വീണ്ടും വരും എന്നൊരു തെററിദ്ധാരണ അക്കാലത്തു പരക്കെയുണ്ടായിരുന്നു. തൻമൂലം എട്ടാമനായി വന്ന ദൊമിഷ്യൻ പുനൎജ്ജീവൻ പ്രാപിച്ചുവന്ന നേറൊ ആയിരുന്നു എന്നാണ് ജനങ്ങൾ കരുതിയിരുന്നത്. (അ. ൧൩. വ. ൩, ൧൨, ൧൪.) ഇതിനാൽ ഉണ്ടായിരുന്നതും, (ഇപ്പോൾ) ഇല്ലാത്തതുമായ മൃഗം എട്ടാമത്തേതാകുന്നു എന്നു ഇവിടെ പറയുന്നു. നേറൊ മുമ്പുണ്ടായിരുന്നു, ഇപ്പോൾ ഇല്ല, അവൻ വീണ്ടും വന്നുചേൎന്നതുകൊണ്ട് എട്ടാമത്തവനായി. ആദ്യത്തെ ൭-ൽ ഉൾപ്പെട്ടവനായിരുന്നതിനാൽ അവൻ ഏഴിൽപെട്ടവനുമാകുന്നു. പിശാചിൻെറ ശക്തി അവരിലെല്ലാം ഉണ്ടായിരിക്കത്തക്കവണ്ണവും അവരെല്ലാം അവൻെറ കീഴിലും പ്രേരണയിലും പ്രവത്തിക്കുന്നതിനാലും അവനു ഏഴിൽപെട്ടവനാകുന്നു എന്നും പറയാം. നേറൊ പുനൎജ്ജീവിച്ചു എന്നുള്ള തെററിദ്ധാരണ യോഹന്നാൻ സ്വന്തമാക്കാതെ ജനങ്ങളുടെയിടയിൽ നടന്നിരുന്ന ഭാഷണരീതി സ്വീകരിക്കുന്നതേയുള്ളു.— മൃഗം ക്രസ്ത്യേതരറോമായാണ്. അതിൻെറ പൂൎവ്വപ്രാഭവം നോക്കി അതുണ്ടായിരുന്നു എന്നും, നഷ്ടപ്രാഭവം നിമിത്തം ഇല്ലാതിരിക്കുന്നു എന്നും പറയുന്നു; റോമായുടെ കീഴിൽ മതപീഡനം നടത്തുന്നവരെയെല്ലാം ഒന്നാകെയെടുത്താൽ അതാണ് ൮-ാമത്തെ മൃഗം എന്നിങ്ങനെയും വ്യാഖ്യാനം കാണുന്നുണ്ട്. — "അതു നാശത്തിലേക്കു പോകയും ചെയ്യുന്നു": അന്തി. സുറി.ൽ മാത്രം 'അതു നാശത്തിനായിട്ടാകുന്നു' എന്നാണ് തൎജ്ജമ.

൧൨, ൧൩. "മൃഗത്തോടുകൂടി": ഗ്രീ., അറ. പ്രതികളിലും വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിലും ഇങ്ങനെ തന്നെ കാണുന്നു. ക്രൂശം.ൽ 'അധികാരം പ്രാപിക്കയും മൃഗത്തോടുകൂടി പോകയുംചെയ്യും' എന്നാണ് അന്വയം. ല.ൽ 'മൃഗത്തിൻെറ പിന്നാലെ അധികാരം പ്രാപിക്കും' എന്നു തൎജ്ജമചെയ്തിരിക്കുന്നു. കാൎയ്യത്തിൽ എല്ലാം ഒന്നുതന്നെ. മൃഗത്തെ അനുഗമിക്കുന്നതുകൊണ്ട് മൃഗത്തിൻെറ പിന്നാലെ എന്നും, മൃഗത്തിൻെറ ഇഷ്ടം അനുസരിച്ചു അതിനു കീഴ്പ്പെടുന്നതിനാൽ മൃഗത്തോടുകൂടി എന്നും പറയാവുന്നതാണല്ലോ. — "പത്തു രാജാക്കന്മാർ": റോമായെ തീയാലും വാളാലും നശിപ്പിക്കുകയും ക്രിസ്തീയരക്തം ചൊരിയുകയുംചെയ്ത ഗൊത്ത്സ് മുതലായ മ്ലേച്ഛവൎഗ്ഗക്കാർ എന്നു ചിലർ വ്യാഖ്യാനിക്കുന്നു. — റോമായിക്കു കീഴ്പ്പെട്ടിരുന്ന ജാതികൾ തന്നെ, ശത്രുക്കളെ സംഹരിക്കുന്നതിനും ക്രിസ്ത്യാനികളെ പീഡിപ്പിക്കുന്നതിനും സ്വന്തനേതാക്കന്മാരുടെ നേതൃത്വത്തിൽ ഒരു മണി, അതായതു കുറെക്കാലം

റോമായെ സഹായിക്കയും അതിൻെറ മിത്രങ്ങളായിരിക്കയുംചെയ്യും എങ്കിലും ഒടുവിൽ അതിൻെറ അധികാരം തിരസ്കരിക്കയും അതിനോടു എതിൎത്തു് അതിനെ നശിപ്പിക്കയുംചെയ്യും എന്നും ചിലർ ഗ്രഹിക്കുന്നു. വ. ൧൬ നോക്കുക. — ലോകാവസാനത്തിലുണ്ടാകുവാനിരിക്കുന്ന ൧൦ രാജാക്കന്മാരെ സൂചിപ്പിക്കുന്നു എന്നു പറയുന്നവരുമുണ്ടു്. അ. ൧൩. വ. ൧. വ്യ. ഇവർ വരുവാനുള്ളവരാകയാൽ ൻ, ൧൦ വാക്യങ്ങളിൽ പറയപ്പെടുന്നവർ ഇവരല്ല.— "ഇവൎക്കുള്ള അഭിപ്രായം ഒന്നുതന്നെ": ക്രിസ്ത്യാനികളെ പീഡിപ്പിക്കുക, റോമായുടെ സംസ്ഥാനങ്ങൾ കൈവശപ്പെടുത്തുക. ഈ അഭിപ്രായം അവർ നിവൃത്തിയാക്കി.

൧൪. "കുഞ്ഞാടു് ഇവരെ ജയിക്കും": പീഡകന്മാരായിരുന്ന അവരെ കുഞ്ഞാടു മാനസാന്തരപ്പെടുത്തി വിശ്വാസത്തിനു വിധേയരാക്കിത്തീൎക്കും.

൧൫. "വെള്ളം": വ. ൧. വ്യ. നോക്കുക. — "കൂട്ടങ്ങളും, ജനങ്ങളും, ജാതികളും, ഭാഷകളും": ഗ്രീ., അന്തി. സുറി. പ്രതികളിലും വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിലും ഇങ്ങനെതന്നെയാണു കാണുന്നതു്. ക്രുശ.ൽ 'ജാതികളും, ജനങ്ങളും, പ്രദേശങ്ങളും, ഗോത്രങ്ങളും, മനുഷ്യരും' എന്നും, അറ.ൽ 'ജാതികളും, ജനങ്ങളും, വംശങ്ങളും, ഭാഷകളും' എന്നും, ല.ൽ 'ജനങ്ങളും, ജാതികളും, ഭാഷകളും' എന്നു മാത്രവുമാണു വിവൎത്തനം.

൧൬. "നീ കണ്ട പത്തുകൊമ്പുകളും, ദുഷ്ടമൃഗവും": അന്തി. സുറി., ക്രുശ., അറ. പ്രതികളിലും ഇങ്ങനെയാണു വിവൎത്തനം. ഗ്രീ., ല. പ്രതികളിൽ 'ദുഷ്ടമൃഗത്തിൽ നീ കണ്ട പത്തുകൊമ്പുകൾ' എന്നാണു കാണുന്നതു്.

൧൭. "ഒരേ അഭിപ്രായം നടത്തുവാനും": ല.ൽ ഈ വാക്കുകളും, ക്രുശ.ൽ 'തൻെറ ഇഷ്ടം പ്രവൎത്തിക്കുവാനും' എന്ന വാക്കുകളും ഇല്ല. — "ദൈവം . . . തോന്നിച്ചു": സജ്ജനങ്ങൾ കൂടുതലായി നന്നാകുവാനും, ദുൎജ്ജനങ്ങൾ ശിക്ഷകൊണ്ടു മാനസാന്തരപ്പെടുവാനും, കഠിനഹൃദയന്മാർ അവരുടെ പരിമാണം (സ്മ. അ. ൧൫. വ. ൧൬. വ്യ.) പൂൎത്തിയാക്കുവാനുംവേണ്ടി ഇവർ ഒരുമിച്ചു പ്രവൎത്തിക്കുവാൻ ദൈവം സമ്മതിച്ചു.

## അദ്ധ്യായം ൧൮.

ബാബേലിൻെറ അധഃപതനം.
രാജാക്കന്മാരും കച്ചവടക്കാരും അതിനെക്കുറിച്ചു വിലപിക്കുന്നു.

ഇവയുടെശേഷം വേറൊരു മാലാഖാ സ്വൎഗ്ഗത്തിൽനിന്നു ഇറങ്ങുന്നതു ഞാൻ കണ്ടു. അവനു വലിയ അധികാരമുണ്ടു്. അവൻെറ മഹത്വം കൊണ്ടു ഭൂമി പ്രകാശിച്ചു.

൨. അവൻ ശക്തിയേറിയ സ്വരത്തിൽ (ഇങ്ങനെ) വിളിച്ചു പറഞ്ഞു: വീണുപോയി, മഹാബാബേൽ വീണുപോയി. അവൾ പിശാചുക്കളുടെ പാൎപ്പിടവും, എല്ലാ അശുദ്ധാത്മാവിനെയും കാക്കുന്ന സ്ഥലവും, അശുദ്ധവും വെറുക്കത്തക്കതുമായ എല്ലാ പക്ഷിയെയും കാക്കുന്ന സ്ഥലവും ആയിത്തീൎന്നിരിക്കുന്നു. [ഏശ. അ. ൨൧. വ. ൯: ഏറ. അ. ൫൧. വ. ൮: വെളി. അ. ൧൪. വ. ൮.]

൩. എന്തുകൊണ്ടെന്നാൽ അവളുടെ ക്രോധവീഞ്ഞിൽനിന്നു് എല്ലാപുറജാതികളും കുടിച്ചു. ഭൂമിയിലെ രാജാക്കന്മാർ അവളോടുകൂടി വേശ്യാസംഗംചെയ്തു. ഭൂമിയിലെ കച്ചവടക്കാർ അവളുടെ സുഖഭോഗങ്ങളുടെ ശക്തിയാൽ സമ്പന്നന്മാരായി.

൪. പിന്നെ വേറൊരുസ്വരം സ്വ

ൎഗ്ഗത്തിൽനിന്നു (ഇങ്ങനെ) പറയുന്ന തു ഞാൻ കേട്ടു: എന്റെ ജനമേ, നി ങ്ങൾ അവളുടെ പാപങ്ങളിൽ കൂട്ടു കാരാകാതെയും, അവളുടെ ബാധ കളിൽ പങ്കുപററാതെയും ഇരിക്കേണ്ട തിനു അവളെ വിട്ടകലുവിൻ.

൫. എന്തുകൊണ്ടെന്നാൽ അവളു ടെ പാപങ്ങൾ സ്വൎഗ്ഗത്തോളംകൂടി ച്ചേൎന്നിരിക്കുന്നു. അവളുടെ ദുഷ്ടതക ളെ ദൈവം ഓൎക്കയും ചെയ്തിരിക്കു ന്നു.

൬. അവൾ ചെയ്തതുപോലെ നി ങ്ങൾ അവളോടു പ്രതികാരംചെയ്യു വിൻ. അവളുടെ പ്രവൃത്തികൾക്കൊ ത്തവണ്ണം ഇരട്ടിയായി അവൾക്കു നി ങ്ങൾ ഇരട്ടിക്കുവിൻ. അവൾ കല ൎത്തിയ പാനപാത്രത്തിൽ നിങ്ങൾ അവൾക്കായി ഇരട്ടികലൎത്തുവിൻ.

൭. എത്രത്തോളം സുഖഭോഗ ങ്ങൾ അനുഭവിക്കുവാൻ അവൾക്കു ഇഷ്ടപ്പെട്ടുവോ അത്രത്തോളം പീഡ യും ദുഃഖവും അവൾക്കു നിങ്ങൾ വരു ത്തുവിൻ. എന്തെന്നാൽ: ഞാൻ രാ ജ്ഞിയായിട്ടിരിക്കുന്നു; ഞാൻ വിധവ യല്ല; ഞാൻ ദുഃഖം കാണുകയില്ല എന്നു തന്റെ ഉള്ളിൽ അവൾ പറ യുന്നു. [ഏശ. അ. ൪൭. വ. ൮.]

൮. ഇതിനാൽ മരണം, ദുഃഖം, ക്ഷാമം എന്ന അവളുടെ ബാധകൾ ഒരു ദിവസംതന്നെവരും. അവൾ തീയിൽ ദഹിക്കും. എന്തെന്നാൽ അ വളെ ന്യായവിധി ചെയ്യുന്ന ദൈ വമായ കൎത്താവു ശക്തനാകുന്നു.

൯. അവളോടുകൂടി വേശ്യാസംഗം ചെയ്തു സുഖഭോഗങ്ങൾ അനുഭവി ച്ചിരുന്ന ഭൂമിയിലെ രാജാക്കന്മാർ അവളുടെ ദഹനത്തിന്റെ പുക കാ ണുമ്പോൾ അവളെക്കുറിച്ചു കരയു കയും മുറയിടുകയുംചെയ്യും.

൧൦. ഇവർ അവളുടെ പീഡ നി മിത്തമുള്ള ഭയത്താൽ ദൂരത്തുനിന്നു കൊണ്ടു: ഹാ! കഷ്ടം! ഹാ! കഷ്ടം! മഹാനഗരമായ ബാബേലേ, ബല മേറിയ പട്ടണമേ, ഒരുമണിക്കൂർ കൊണ്ടു നിന്റെ ന്യായവിധി വന്നു വല്ലൊ എന്നു പറയും.

൧൧. ഭൂമിയിലെ കച്ചവടക്കാരും അവളെക്കുറിച്ചു ദുഃഖിച്ചു മുറയിടും. എന്തുകൊണ്ടെന്നാൽ അവരുടെ ചര ക്കുകൾ (൧൩)—

൧൨. പൊന്നുകൊണ്ടും, വെള്ളി കൊണ്ടും, വിലപിടിച്ച കല്ലുകൾ കൊണ്ടും, മുത്തുകൾകൊണ്ടും, വക്ക നൂൽകൊണ്ടും, ധൂമ്രനൂൽകൊണ്ടും, പട്ടുകൊണ്ടും, ചുവപ്പുനൂൽകൊണ്ടു മുള്ള ചരക്കുകളും, സുഗന്ധമരങ്ങ ളൊക്കെയും, ആനക്കൊമ്പുകൊണ്ടു ള്ള സമസ്തസാധനങ്ങളും, വളരെ വിലപിടിച്ചമരംകൊണ്ടും പിച്ചള കൊണ്ടും ഇരിമ്പുകൊണ്ടും മാൎബിൾ കൊണ്ടുമുള്ള സാമാനങ്ങളും,

൧൩. എലവങ്ങം, ഏലം, ധൂപ വൎഗ്ഗങ്ങൾ, മൂറോൻ, കുന്തുരുക്കം, വീഞ്ഞു്, എണ്ണ, മാവു്, കോതമ്പു്, കന്നുകാലി, ആടു്, കുതിരകൾ, വ ണ്ടികൾ, ശരീരങ്ങൾ, മനുഷ്യാത്മാ ക്കൾ – എന്നിവ (൧൧) «മേലാൽ ഒരു മനുഷ്യനും വാങ്ങുകയില്ല».

൧൪. നിന്റെ ആത്മാവിനു ഇഷ്ട മുള്ള പഴം നിന്നെ വിട്ടുപോയി. കൊഴുപ്പുള്ളവയും ശോഭയുള്ളവയുമാ യ സകലവും നിനക്കു നഷ്ടമായി. അവ കച്ചവടക്കാരെ ഇനി കണ്ടെ ത്തുകയില്ല.

൧൫. എന്തുകൊണ്ടെന്നാൽ അവൾ മൂലം ധനവാന്മാരായവർ അവളുടെ പീഡ ഹേതുവായിട്ടുള്ള ഭയംനിമി ത്തം ദൂരത്തുനിന്നു കരഞ്ഞു വിലപി ച്ചുകൊണ്ടു:

൧൬. ഹാ! കഷ്ടം! ഹാ! കഷ്ടം!

വക്കം, ധൂമ്റവസ്ത്രവും, ചുവപ്പുവസ്ത്രവും ധരിച്ചും പൊന്നുകൊണ്ടും വില പിടിച്ച കല്ലുകൾകൊണ്ടും മുത്തുകൾകൊണ്ടും മോടിപിടിച്ചുമിരുന്ന മഹാനാഗരമേ, (൧൬)

൧൭. ഇതുപോലെയുള്ള സമ്പത്തു ഒരുമണിക്കൂർകൊണ്ടു നശിച്ചുപോയല്ലൊ (൧൭) «എന്നു പറയും». ഏതു മാല്മിയും, (ഓരോ) ദിക്കിലേക്കു കപ്പൽയാത്ര ചെയ്യുന്ന ഏവനും, കപ്പൽകാരും, കടലിൽ തൊഴിൽ ചെയ്യുന്നവരൊക്കെയും ദൂരത്തുനിന്നുകൊണ്ടു്

൧൮. അവളുടെ ദഹനത്തിൻെറ പുക കണ്ടപ്പോൾ മഹാനഗരത്തിനു തുല്യമായി ഏതുണ്ടു്! എന്നു പറഞ്ഞു നിലവിളിച്ചു.

൧൯. അവർ തങ്ങളുടെ തലകളിൽ പൊടിവാരിയിട്ടുകൊണ്ടു്: ഹാ! കഷ്ടം! ഹാ! കഷ്ടം! കടലിൽ കപ്പലുകളുള്ളവരെല്ലാം ഏതിൽ അതിൻെറ ധനംമൂലം സമ്പത്തു നേടിയോ ആ മഹാനഗരം ഒരുമണിക്കൂർകൊണ്ടു നശിച്ചുപോയല്ലൊ എന്നു പറഞ്ഞു കരഞ്ഞും ദുഃഖിച്ചുംകൊണ്ടു നിലവിളിച്ചു.

൨൦. സ്വർഗ്ഗമേ, വിശുദ്ധന്മാരേ, ശ്ലീഹന്മാരേ, ദൈവം അവളോടു നിങ്ങൾക്കുവേണ്ടി പ്രതികാരം ചെയ്തതിനാൽ നിങ്ങൾ അവളെക്കുറിച്ചു ആനന്ദിക്കുവിൻ.

൨൧. അനന്തരം ബലവാനായ ഒരു മാലാഖാ തിരികല്ലുപോലെ വലുതായ ഒരു കല്ലെടുത്തു കടലിൽ എറിഞ്ഞുകൊണ്ടു (ഇങ്ങനെ) പറഞ്ഞു: മഹാനഗരമായ ബാബേൽ ഇപ്രകാരം ഹേമത്തോടുകൂടി എറിയപ്പെടും. പിന്നെ അവൾ കാണപ്പെടുകയില്ല.

൨൨. വീണവായനക്കാരുടെയും, ഗായകന്മാരുടെയും, കുഴൽക്കാരുടെയും, കാഹളം ഊതുന്നവരുടെയും സ്വരം ഇനി നിന്നിൽ കേൾക്കപ്പെടുകയില്ല. യാതൊരു കൌശലപ്പണിയുടെയും ഒരു കൌശലപ്പണിക്കാരനും ഇനി നിന്നിൽ കണ്ടെത്തപ്പെടുകയില്ല. തിരികല്ലിൻെറ ശബ്ദം ഇനി നിന്നിൽ കേൾക്കപ്പെടുകയില്ല.

൨൩. വിളക്കിൻെറ വെളിച്ചം നിന്നിൽ കാണപ്പെടുകയില്ല. മണവാളൻെറയും മണവാട്ടിയുടെയും സ്വരം ഇനി നിന്നിൽ കേൾക്കപ്പെടുകയില്ല. — എന്തുകൊണ്ടെന്നാൽ നിൻെറ കച്ചവടക്കാർ ഭൂമിയിലെ മഹത്തുക്കളായിരുന്നു. — എന്തുകൊണ്ടെന്നാൽ നിൻെറ ക്ഷുദ്രം മൂലം സകല പുറജാതികളും വഴിതെറ്റിക്കപ്പെട്ടു.

൨൪. ഇങ്ങനെ പ്രവാചകന്മാരുടെയും, വിശുദ്ധന്മാരുടെയും, ഭൂമിയിൽ കൊല്ലപ്പെട്ട സകലരുടെയും രക്തം അവളിൽ കണ്ടെത്തപ്പെട്ടു.

## വ്യാഖ്യാനം.

൨. "മഹാബാബേൽ വീണുപോയി": വിഗ്രഹാരാധനയുടെ കേന്ദ്രമായിരുന്ന റോമാ അധഃപതിച്ചു. അ. ൧൪. വ. ൮. വ്യാ. നോക്കുക. — "കാക്കുന്ന സ്ഥലം": സങ്കേതം, അഭയസ്ഥാനം. പൂൎണ്ണമായി നശിച്ചു എന്നു താല്പൎയ്യം.

൩. "അവളുടെ ക്രോധവീഞ്ഞിൽനിന്നു് എല്ലാ പുറജാതികളും കുടിച്ചു": അ. ൧൪. വ. ൮. വ്യാ. നോക്കുക. — "വേശ്യാസംഗംചെയ്തു": അ. ൧൭. വ. ൨. വ്യാ: നോക്കുക. — ഗ്രീ., ല., അറ. പ്രതികളിൽ അവളുടെ 'വ്യഭിചാരത്തിൻെറ' ക്രോധവീഞ്ഞിൽനിന്നു് എന്നുകൂടിയുണ്ടു്. വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിലും ഇങ്ങനെ തന്നെ

കാണുന്നു. ക്രൂശ.ൽ 'തന്റെ വ്യഭിചാരത്തിന്റെയും പാപത്തിലേയ്ക്കുള്ള തന്റെ ആകർഷണത്തിന്റെയും വിഷം മൂലം സകല ജാതികളും വീണു' എന്നാണ് തർജ്ജമ.

൫. "സ്വർഗ്ഗത്തോളം കൂടിച്ചേർന്നിരിക്കുന്നു": ഗ്രീക്കിൽ പ്രയോഗിച്ചിരിക്കുന്ന പദത്തിന്റെ അർത്ഥവും ഇതുതന്നെ. ഒന്നിനോടു ഒന്നു ഒട്ടിപ്പിടിച്ചു സ്വർഗ്ഗംവരെ എത്തിയിരിക്കുന്നു എന്നർത്ഥം.

൬. "അവൾ ചെയ്തതുപോലെ . . . പ്രതികാരം ചെയ്യുവിൻ": അവൾ രാജാക്കന്മാരോടു ചെയ്തതുപോലെ രാജാക്കന്മാർ അവളോടും ചെയ്യുവാനാണ് പറയുന്നത്.

൭. "എത്രത്തോളം സുഖഭോഗങ്ങൾ അനുഭവിക്കുവാൻ അവൾക്കു ഇഷ്ടപ്പെട്ടുവോ": ഗ്രീ., ല. പ്രതികളിലും വെസ്റ്റ്മിൻസ്റ്റർ വിവർത്തനത്തിലും അവൾ എത്രത്തോളം 'തന്നെത്തന്നെ മഹത്വപ്പെടുത്തുകയും' സുഖഭോഗങ്ങൾ അനുഭവിക്കയും ചെയ്തുവോ എന്നു ഒരു കാര്യം കൂടി കൂടുതലായി കാണുന്നുണ്ട്. അറ.ൽ കാണുന്ന തർജ്ജമയും ഗ്രീ., ല. പ്രതികളോടു മിക്കവാറും യോജിക്കുന്നു. ക്രൂശ.ൽ 'അവൾ എത്രത്തോളം പീഡിപ്പിക്കയും സുഖഭോഗങ്ങൾ അനുഭവിക്കയും ചെയ്തുവോ' എന്നാണു വിവർത്തനം. — "വിധവയല്ല": ജനങ്ങളില്ലാത്തവളല്ല.

൧൨. "മരംകൊണ്ടും": ഗ്രീക്കിലും വെസ്റ്റ്മിൻസ്റ്റർ വിവർത്തനത്തിലും ഇങ്ങനെ തന്നെ. അറ.ൽ 'മരംകൊണ്ടും മരംകൊണ്ടു കൈപ്പണിയായുമുള്ള' എന്നും, ല.ൽ 'വില പിടിച്ച കല്ലുകൊണ്ടുള്ള' എന്നും, ക്രൂശ.ൽ 'വിലപിടിച്ച കല്ലുകളുള്ള' എന്നുമാണു തർജ്ജമ.

൧൩. "ശരീരങ്ങൾ": ഗ്രീക്കിലും ഇങ്ങനെ തന്നെ. അടിമകൾ എന്നർത്ഥം. അടിമകളെ ആത്മാവില്ലാത്ത വെറും ശരീരങ്ങളായിട്ടേ പൌരാണിക റോമാക്കാർ ഗണിച്ചിരുന്നുള്ളു. ആത്മാവാകുന്ന സ്വാതന്ത്ര്യം അവർക്കില്ലായിരുന്നു. സ്വതന്ത്രന്മാരെ ആത്മാക്കളെന്നും പറഞ്ഞിരുന്നു. — "മനുഷ്യാത്മാക്കൾ": ദുഷ്ടമൃഗങ്ങളോടു പ്രാണായുദ്ധം ചെയ്യിച്ചു കണ്ടു രസിക്കുവാനായി റോമാക്കാർ മനുഷ്യാത്മാക്കളെ — സ്വതന്ത്രന്മാരെ — വാങ്ങിയിരുന്ന വസ്തുതയെയാണു ഈ വാക്കു നമ്മെ അറിയിക്കുന്നത്. — വസ്ത്രം, ഭക്ഷണം, യാത്ര, ആഭരണങ്ങൾ ആദിയായവയിൽ റോമാക്കാർക്കുണ്ടായിരുന്ന മോടിയെ ഈ വാക്യങ്ങൾ നമ്മുടെ ദൃഷ്ടിപഥത്തിൽ കൊണ്ടുവരുന്നു. റോമാചക്രവർത്തികളിൽ ചിലരുടെ ഭക്ഷണച്ചെലവു വിസ്മയാവഹമായിരുന്നതായി കാണുന്നുണ്ട്. കലിഗ്ഗുലാ (Caligula) ഒരു അത്താഴത്തിനായി ൧൫൦,൦൦൦ ക്രൌൺ (Crown) നാണയങ്ങൾ ഒരിക്കൽ ചെലവാക്കിയതായി സേനെക്കാ (Seneca) പറയുന്നു. വിത്തേല്ലിയുസ് (Vitellius) ചക്രവർത്തി ഓരോ നേരത്തേക്കും ൧൦,൦൦൦ ക്രൌൺ നാണയങ്ങൾ ചെലവുചെയ്തു ദിവസത്തിൽ മൂന്നും പലപ്പോഴും നാലും പ്രാവശ്യം ഭക്ഷിച്ചിരുന്നു എന്ന് സുവെറ്റോനിയുസും (Suetonius) പ്രസ്താവിക്കുന്നു.

൧൪. "അവ കച്ചവടക്കാരെ ഇനി കണ്ടെത്തുകയില്ല": 'കച്ചവടക്കാർ അവയെ ഇനി കണ്ടെത്തുകയില്ല' എന്നും തർജ്ജമചെയ്യാം. സാമാനങ്ങൾ കച്ചവടക്കാരെ കണ്ടെത്തുകയില്ലെന്നും, കച്ചവടക്കാർ സാമാനങ്ങൾ കണ്ടെത്തുകയില്ലെന്നും അർത്ഥഭേദം. ഗ്രീ., അറ. പ്രതികളിൽ 'ഇനി അവയെ നീ കണ്ടെത്തുകയില്ല' എന്നും, ല.ൽ 'ഇനി അവയെ അവർ കണ്ടെത്തുകയില്ല' എന്നും, ക്രൂശ.ൽ 'അവർ നിന്റെ ഈ സാമാനങ്ങൾ ഇനി നിന്നിൽ കണ്ടെത്തുകയില്ല' എന്നുമാണു കാണുന്നത്. ല.ലെ 'അവർ' ആരെന്നു വ്യക്തമല്ല. വില്ക്കുവാൻ ചരക്കോ, വാങ്ങുവാൻ പണമോ നിനക്കില്ലാതെ വരുന്നതുകൊണ്ടു കച്ചവടക്കാർ നിന്നിലോ നീ അവരിലോ ഈ വകയൊന്നും ഇനിമേൽ കണ്ടെത്തുകയില്ല എന്നാണു പറയുന്നത്. കച്ചവടമെല്ലാം നിലച്ചുപോകുമെന്നുതന്നെ ഏതുപ്രതിയിലെയും രത്നച്ചുരുക്കം.

൧൫. "എന്തുകൊണ്ടെന്നാൽ അവൾമൂലം ധനവാന്മാരായവർ": ഈ വാക്കുകൾ വ. ൧൪-ലെ 'കച്ചവടക്കാ'രുടെ വിശേഷണമായും തർജ്ജമ ചെയ്യാവുന്നതാണ്. ഗ്രീ., ല., അറ., അന്തി. സുറി. ഇവയിൽ, ഇവിടെ തർജ്ജമചെയ്തിരിക്കുന്നതുപോലെ, ഈ (൧൫-ാം) വാക്യത്തോടു ചേർന്നുതന്നെ നില്ക്കുന്നു. ക്രുശ.ൽ ഈ വാക്കുകൾ കാണുന്നില്ല.

൨൦. "സ്വർഗ്ഗമേ, വിശുദ്ധന്മാരേ, ശ്ലീഹന്മാരേ": ഗ്രീ., ല. പ്രതികളിൽ 'സ്വർഗ്ഗമേ, വിശുദ്ധശ്ലീഹന്മാരേ, പ്രവാചകന്മാരേ' എന്നും, അറ.ൽ 'സ്വർഗ്ഗമേ, സകല ശ്ലീഹന്മാരേ, വിശുദ്ധ പ്രവചകന്മാരേ' എന്നും, ക്രുശ.ൽ 'സ്വർഗ്ഗമേ, വിശുദ്ധ പ്രവാചകന്മാരേ, ശ്ലീഹന്മാരേ' എന്നും, അന്തി. സുറി.ൽ 'സ്വർഗ്ഗമേ, ദൂതന്മാരേ, ശ്ലീഹന്മാരേ, പ്രവാചകന്മാരേ' എന്നും കാണുന്നു. പ്രവാചകന്മാരെപ്പററി കൽദായപ്രതിയിൽ മാത്രമേ ഇല്ലാതുള്ളു. ദൂതന്മാരെക്കുറിച്ചു അന്തി. സുറി. പ്രതി മാത്രമേ പ്രസ്താവിക്കുന്നുമുള്ളു.

൨൧. "ബലവാനായ ഒരു മാലാഖാ": ഗ്രീ., ല., അറ. പ്രതികളിലും ഇങ്ങനെതന്നെ. ക്രുശ.ൽ 'ശക്തനും ബലവാനുമായ ഒരു മാലാഖാ' എന്നു തർജ്ജമചെയ്തിരിക്കുന്നു. അന്തി. സുറി.ൽ യാതൊരു വിശേഷണവുമില്ലാതെ 'ഒരു മാലാഖാ' എന്നുമാത്രമേ പറയുന്നുള്ളു.– "മഹാനഗരമായ ബാബേൽ": 'ബാബേലേ', എന്ന് സംബുദ്ധിയായും തർജ്ജമചെയ്യാം. ൨൨, ൨൩ വാക്യങ്ങളിൽ 'നിന്നിൽ', 'നിന്റെ' എന്നിങ്ങനെ ഈ പ്രതിയിലും, ഗ്രീ., ല., അറ., അന്തി. സുറി. പ്രതികളിലും, വ. ൨൪-ൽ അന്തി. സുറി., അറ., ക്രുശ. പ്രതികളിലും കാണുന്നതു് 'ബാബേലേ' എന്ന വിളിരൂപത്തിനു അനുയോജ്യവുമാണ്. എന്നാൽ മററുപ്രതികളിലൊന്നിലും ഈ (൨൧-ാം) വാക്യത്തിൽ 'ബാബേലേ' എന്നു സംബുദ്ധിയായി കാണാത്തതുകൊണ്ടു 'ബാബേൽ' എന്നുതന്നെ ഞാനും ഇവിടെ തർജ്ജമചെയ്തിരിക്കുന്നു. – ക്രുശ.ൽ ൨൨, ൨൩ വാക്യങ്ങളിലും സംബുദ്ധിരൂപമില്ല.

൨൨. "തിരികല്ലിന്റെ ശബ്ദം ഇനി നിന്നിൽ കേൾക്കപ്പെടുകയില്ല": ക്രുശ., അന്തി. സുറി. ഈ പ്രതികളിൽ ഈ പദങ്ങൾ കാണുന്നില്ല.

൨൩. "എന്തുകൊണ്ടെന്നാൽ നിന്റെ കച്ചവടക്കാർ ഭൂമിയിലെ മഹത്തുക്കളായിരുന്നു": ബാബേലിന്റെ അധഃപതനത്തിനുള്ള ഒരു കാരണം അതിന്റെ കച്ചവടക്കാർ അത്ഥാഗ്രഹം നിമിത്തം ന്യായരഹിതമായ വിധത്തിൽ വലിയവരായിത്തീർന്നതായിരുന്നു.– "എന്തുകൊണ്ടെന്നാൽ നിന്റെ ക്ഷുദ്രംമൂലം സകല പുറജാതികളും വഴി തെററിക്കപ്പെട്ടു": ബാബേൽ ക്ഷുദ്രംകൊണ്ടു അന്യന്മാരെ വഴിപിഴപ്പിച്ചതു അവളുടെ അധഃപതനത്തിനുള്ള രണ്ടാമത്തെ കാരണമായി ഭവിച്ചു.

൨൪. "കൊല്ലപ്പെട്ട സകലരുടെയും രക്തം അവളിൽ കണ്ടെത്തപ്പെട്ടു": ബാബേൽ അധഃപതിക്കുന്നതിനുള്ള ൨ കാരണങ്ങൾ മുകളിൽ കാണിച്ചിട്ടുണ്ടല്ലൊ. (വ. ൨൩. വ്യ. നോക്കുക.) നിർദ്ദോഷികളുടെ രക്തം ചൊരിഞ്ഞതു അധഃപതനത്തിന്റെ മൂന്നാമത്തെ കാരണമായിത്തീർന്നു.

## അദ്ധ്യായം ൧൯.

മഹാവേശ്യയുടെമേൽചെയ്ത ന്യായവിധിയെക്കുറിച്ചു
വിശുദ്ധന്മാർ ദൈവത്തെ പുകഴ്ത്തുന്നു. മൃഗത്തിന്മേലും ഭൂമിയിലെ രാജാക്കന്മാരുടെമേലും മ്ശീഹായുടെ വിജയം.

ഇവയുടെശേഷം സ്വർഗ്ഗത്തിൽ സ്വരം (ഇങ്ങനെ) പറയുന്നതു ഞാൻ വളരെക്കൂട്ടത്തിന്റെ ഒരു വലിയ കേട്ടു: ഹല്ലെലൂയ്യാ! നമ്മുടെ ദൈ

വത്തിനു രക്ഷയും, ശക്തിയും, മഹത്വവും, ബഹുമാനവും.

൨. എന്തുകൊണ്ടെന്നാൽ, തന്റെ വേശ്യാവൃത്തികൊണ്ടു ഭൂമിയെ വഷളാക്കിയ മഹാവേശ്യയെ വിധിക്കയും, തന്റെ ദാസന്മാരുടെ രക്തത്തെക്കുറിച്ച് അവളുടെ കൈയോടു പ്രതികാരം ചെയ്കയും ചെയ്കതിനാൽ അവന്റെ വിധികൾ ഉറപ്പുള്ളവയും നീതിയുള്ളവയും (ആകുന്നു).

൩. അവർ രണ്ടാമതും: ഹല്ലെലുയ്യാ! എന്തെന്നാൽ അവളുടെ പുക എന്നും എന്നേക്കുമായി പൊങ്ങി എന്നു പറഞ്ഞു.

൪. അപ്പോൾ ഇരുപത്തിനാലു മൂപ്പന്മാരും, നാലു ജീവികളും: ആമേൻ. ഹല്ലെലുയ്യാ! എന്നു പറഞ്ഞുകൊണ്ടു വീണു സിംഹാസനത്തിൽ ഇരിക്കുന്ന ദൈവത്തെ ആരാധിച്ചു.

൫. നമ്മുടെ ദൈവത്തിന്റെ സകല ദാസന്മാരും അവനെ ഭയപ്പെടുന്നവരുമായി ചെറിയവരും വലിയവരുമായുള്ളവർ അവനെ സ്തുതിക്കട്ടെ എന്നു പറയുന്നതായി സിംഹാസനത്തിൽനിന്നു ഒരു സ്വരവും പുറപ്പെട്ടു.

൬. പിന്നെ വളരെക്കൂട്ടത്തിന്റെ സ്വരം പോലെയും, പെരുവെള്ളത്തിന്റെ ഇരച്ചിൽ പോലെയും, ഭയങ്കരമായ ഇടികളുടെ (മുഴക്കം) പോലെയും (ഇങ്ങനെ) പറയുന്നതു ഞാൻ കേട്ടു: ഹല്ലെലുയ്യാ! എന്തുകൊണ്ടെന്നാൽ സകലവും കൈയടക്കിയിരിക്കുന്ന നമ്മുടെ ദൈവമായ കർത്താവു വാഴ്ചയേറ്റുകഴിഞ്ഞു.

൭. നമുക്കു സന്തോഷിക്കാം, ഉല്ലസിക്കാം, അവനു മഹത്വം നൽകാം. എന്തെന്നാൽ കുഞ്ഞാടിന്റെ വിവാഹവിരുന്നു വന്നിരിക്കുന്നു. അവന്റെ പത്നി തന്നെത്തന്നെ ഒരുക്കിയുമിരിക്കുന്നു.

൮. ശോഭയുള്ളതും ശുദ്ധിയുള്ളതുമായ വക്കവസ്ത്രം ധരിക്കുവാൻ അവൾക്കു (കൃപ) നൽകപ്പെട്ടിരിക്കുന്നു. (ഈ) വക്കവസ്ത്രമോ വിശുദ്ധന്മാരുടെ ധർമ്മക്രിയകളാകുന്നു.

൯. പിന്നെ അവൻ എന്നോട്: കുഞ്ഞാടിന്റെ വിവാഹവിരുന്നിന്റെ അത്താഴത്തിനു ക്ഷണിക്കപ്പെട്ടവർ ഭാഗ്യവാന്മാർ എന്നെഴുതുക എന്നു പറഞ്ഞു. വീണ്ടും: ഈ സത്യവചനങ്ങൾ ദൈവത്തിന്റെവയാകുന്നു എന്നും അവൻ എന്നോടു പറഞ്ഞു. [മത്താ. അ. ൨൨. വ. ൨: ലൂ. അ. ൧൪. വ. ൧൬.]

൰. അപ്പോൾ ഞാൻ അവനെ വണങ്ങുവാനായി അവന്റെ കാലുകളുടെ മുമ്പിൽ വീണു. അവനോ എന്നോട്: നോക്കു, അരുത്. ഞാൻ നിന്റെയും ഈശോയുടെ സാക്ഷ്യമുള്ള നിന്റെ സഹോദരന്മാരുടെയും കൂട്ടുകാരൻ ആകുന്നു. ദൈവത്തെ ആരാധിക്കുക. ഈശോയുടെ സാക്ഷ്യം ആകുന്നുവല്ലൊ പ്രവചനത്തിന്റെ ആത്മാവ് എന്നു പറഞ്ഞു.

൰൧. പിന്നെ സ്വർഗ്ഗം തുറക്കപ്പെട്ടിരിക്കുന്നതു ഞാൻ കണ്ടു. ഇതാ! ഒരു വെള്ളക്കുതിര! ഇതാ! അതിന്മേൽ ഇരിക്കുന്നവൻ വിശ്വസ്തനും സത്യവാനും എന്നു വിളിക്കപ്പെടുന്നു. അവൻ നീതിയോടുകൂടി വിധിക്കയും പോരാടുകയും ചെയ്യുന്നു.

൰൨. അവന്റെ കണ്ണുകളോ അഗ്നിജ്വാലപോലെ. അവന്റെ തലയിൽ വളരെ കിരീടങ്ങൾ. എഴുതപ്പെട്ട നാമങ്ങളും അവനുണ്ട്. എഴുതപ്പെട്ട നാമമാകട്ടെ അവനൊഴികെ ആരും ഗ്രഹിക്കാത്തത്.

൰൩. അവൻ രക്തം തളിച്ച വസ്ത്രം ധരിച്ചിരിക്കുന്നു. തന്റെ പേർ

ദൈവവചനം എന്നു അവൻ പറഞ്ഞു. [ഏശ. അ. ൬൫. വ. ൧.]

൧൪. സ്വർഗ്ഗത്തിലുള്ള സൈന്യങ്ങൾ ശുദ്ധവെള്ളവക്കവസ്ത്രം ധരിച്ച് വെള്ളക്കുതിരകളിൽ (കയറി) അവനെ അനുഗമിച്ചിരുന്നു.

൧൫. അവൻെറ വായിൽനിന്ന് മൂർച്ചയുള്ള ഇരുമുനവാൾ പുറജാതികളെ വെട്ടുവാനായി പുറപ്പെടുന്നു. അവൻ ഇരിമ്പുവടികൊണ്ടു അവരെ മേയിക്കും. സകലവും കൈയടക്കിയിരിക്കുന്ന ദൈവത്തിൻെറ കോപം നിറഞ്ഞ ക്രോധവീഞ്ഞുചക്ക് അവൻ മെതിയ്ക്കും. [സങ്കീ. ൨. വ. ൯.]

൧൬. അവൻെറ വസ്ത്രത്തിന്മേലും, അവൻെറ തുടമേലും: രാജാക്കളുടെ രാജാവും, കൎത്താക്കളുടെ കൎത്താവും എന്നു എഴുതപ്പെട്ട നാമവും അവനുണ്ട്. [൧. തിമൊ. അ. ൬. വ. ൧൫: വെളി. അ. ൧൭. വ. ൧൪.]

൧൭. പിന്നെ ഒരു മാലാഖാ സൂൎയ്യനിൽ നില്ക്കുന്നതു ഞാൻ കണ്ടു. അവൻ ആകാശമദ്ധ്യത്തിൽ പറക്കുന്ന സകല പക്ഷികളോടും: (൧൮)

൧൮. രാജാക്കന്മാരുടെ മാംസവും, സഹസ്രാധിപന്മാരുടെ മാംസങ്ങളും, ശക്തന്മാരുടെ മാംസങ്ങളും, കുതിരകളുടെയും അവയിന്മേൽ ഇരിക്കുന്നവരുടെയും മാംസങ്ങളും, സകല സ്വാതന്ത്ര്യന്മാരുടെയും അടിമകളുടെയും ചെറിയവരുടെയും വലിയവരുടെയും മാംസങ്ങളും തിന്നുവാൻ (൧൭) «ദൈവത്തിൻെറ വലിയ അത്താഴത്തിനു വന്നുകൂടുവിൻ എന്നു വലിയ സ്വരത്തിൽ വിളിച്ചുപറഞ്ഞു».

൧൯. കുതിരപ്പുറത്തിരിക്കുന്നവനോടും അവൻെറ സൈന്യങ്ങളോടും യുദ്ധം ചെയ്യുവാൻ ദുഷ്ടമൃഗവും, ഭൂമിയിലെ രാജാക്കന്മാരും, അവരുടെ സൈന്യങ്ങളും ഒരുമിച്ചുകൂടിയിരിക്കുന്നതും ഞാൻകണ്ടു.

൨൦. ദുഷ്ടമൃഗവും, ദുഷ്ടമൃഗത്തിൻെറ മുദ്രസ്വീകരിച്ചവരെയും അതിൻെറ പ്രതിമയെ ആരാധിച്ചവരെയും വഴിപിഴപ്പിച്ച അടയാളങ്ങൾ അതിൻെറ മുമ്പിൽ പ്രവൎത്തിച്ചതായി അതിനോടുകൂടിയുള്ള വ്യാജപ്രവാചകനും പിടിക്കപ്പെട്ടു. ഗന്ധകംകൊണ്ടു എരിയുന്ന തീത്തടാകത്തിലേക്കു, ജീവിക്കവെതന്നെ, ഇരുവരും എറിയപ്പെട്ടു.

൨൧. ശേഷിച്ചവരോ കുതിരപ്പുറത്തിരിക്കുന്നവൻെറ വായിൽനിന്നു പുറപ്പെടുന്ന വാളാൽ കൊല്ലപ്പെട്ടു. അവരുടെ പ്രേതങ്ങൾകൊണ്ടു പക്ഷികളെല്ലാം തൃപ്തിപ്പെടുകയുംചെയ്തു.

## വ്യാഖ്യാനം.

൧. "ഹല്ലേലൂയ്യാ": എബ്രായ സുറിയാനി ഭാഷകളിലെ ഒരു പാദമാണിതു്. ഹല്ലേൽ (ܗܠܠ) സ്തുതിച്ചു; ഹല്ലേൽ (ܗܠܠܘ) നിങ്ങൾ സ്തുതിക്കുവിൻ: യാ (ܝܐ), യഹ് (ܝܗ), യഹവാ (ܝܗܘܗ) ദൈവം എന്ന രണ്ടു പദങ്ങളിൽനിന്നാണു് ഇതിൻെറ ഉല്പത്തി. (പുറ. അ. ൬. വ. ൩. വ്യാ. നോക്കുക.) ആകയാൽ ഹല്ലേലൂയ്യാ എന്നതിനു നിങ്ങൾ ദൈവത്തെ സ്തുതിക്കുവിൻ എന്നൎത്ഥം.— "രക്ഷയും, ശക്തിയും, മഹത്വവും, ബഹുമാനവും": ഗ്രീ., അറ. പ്രതികളിലും ഇങ്ങനെതന്നെ. ല. ലും വെസ്റ്റ്മിൻസ്റ്റേർ വിവൎത്തനത്തിലും 'രക്ഷയും, മഹത്വവും, ശക്തിയും' എന്നു മൂന്നുകാൎയ്യങ്ങളെപ്പററിയേ പറയുന്നുള്ളു. ബഹുമാനം മഹത്വത്തിൽ ലയിച്ചുപോയിരിക്കുന്നു. ക്രൂശ.ൽ 'മഹത്വവും, ശക്തിയും, സ്നേഹവും' എന്നാണു വിവൎത്തനം.

൭. "വിവാഹം": സഭാസ്ഥാപനം, വിശ്വാസത്തിലേക്കും മ്ശീഹായുടെ രാജ്യത്തിലേക്കുമുള്ള ജനങ്ങളുടെ വിളി ഇവയെയാണു വിവാഹശബ്ദം പുതിയനിയമത്തിൽ പലപ്പോഴും സൂചിപ്പിക്കുന്നതു്. സ്ഥാപിക്കപ്പെടുന്ന സഭയും വിളിക്കപ്പെടുന്ന ആളുകളും മ്ശീഹായോടു ആത്മികമായി വിവാഹംചെയ്യുകയാണല്ലൊ.

൮. "ശോഭയുള്ളതും ശുദ്ധിയുള്ളതുമായ വക്കവസ്ത്രം": സഭയുടെ അവയവങ്ങളായ വിശ്വാസികളുടെ സൽക്രിയകളുടെയും യോഗ്യതകളുടെയും സാദൃശ്യമാണു ഈ വസ്ത്രം. കുഞ്ഞാടിന്റെ മുമ്പിൽ ഈ വസ്ത്രം ധരിച്ചു ചെല്ലുവാൻ സഭ അത്യന്തം കാംക്ഷിക്കുന്നു. വെള്ളി ഉലയിൽ എന്നപോലെ ശുദ്ധീകരിക്കപ്പെട്ടതിനാൽ ഈ വസ്ത്രത്തിനു ശോഭയുണ്ടായി. ദുഃഖം, പീഡനം ഇത്യാദികളാൽ ക്ഷാളനം ചെയ്യപ്പെട്ടതുകൊണ്ടു അതു ശുദ്ധിയുള്ളതായും തീൎന്നു.

൯. "അത്താഴത്തിനു": ജീവിതമാകുന്ന പകൽസമയത്തെ അദ്ധ്വാനത്തിനുശേഷം സന്ധ്യക്കു്, എന്നുവെച്ചാൽ ജീവിതത്തിന്റെ അന്ത്യത്തിൽ, ലഭിക്കുന്നതുകൊണ്ടാണു ഇതിനു അത്താഴം എന്നു പറഞ്ഞിരിക്കുന്നതു്. – "ഈ സത്യവചനങ്ങൾ ദൈവത്തിന്റെവയാകുന്നു": ഗ്രീ., ക്രൂശ. പ്രതികളിലും ഇങ്ങനെതന്നെ. ല., അറ. പ്രതികളിൽ 'ദൈവത്തിന്റെ ഈ വചനങ്ങൾ സത്യമാകുന്നു' എന്നാണു തൎജ്ജമ. ഇവ വിസ്മയാവഹങ്ങളായി തോന്നിയാലും യഥാൎത്ഥത്തിൽ നിവൃത്തിയാകുമെന്നാണു ഈ വാക്കുകൾ കാണിക്കുന്നതു്.

൧൦. "ഞാൻ അവനെ വണങ്ങുവാനായി അവന്റെ കാലുകളുടെ മുമ്പിൽ വീണു": ദൈവദൂതന്മാൎക്കും വിശുദ്ധന്മാൎക്കും യാതൊരു വണക്കവും ചെയ്യേണ്ടതില്ലെന്നും, അതിലേക്കു ഈ വാക്യം തെളിവായ ഒരു സാക്ഷിയാണെന്നും, ഈ വണക്കം പ്രദൎശിപ്പിക്കുന്ന കത്തോലിക്കർ വിഗ്രഹാരാധനക്കാരാണെന്നും നമ്മുടെ പ്രോട്ടസ്റ്റൻറു സഹോദരന്മാർ കരുതുന്നു. അവരോടുള്ള സമാധാനമായി രണ്ടുവാക്കു പറഞ്ഞുകൊള്ളട്ടെ. ൧. കത്തോലിക്കരുടെമേൽ ആരോപിക്കുന്ന വിഗ്രഹാരാധനക്കുററം തന്നെ പ്രേഷിതനായ വി. യോഹന്നാന്റെപേരിലും അവർ ആരോപിക്കുന്നു. എന്തെന്നാൽ വി. യോഹന്നാൻ ദൂതനെ വണങ്ങുവാനായി വീണതുമൂലവും, വണക്കം ചെയ്യുവാൻ സന്നദ്ധനായിരുന്നതുകൊണ്ടും ആദ്ദേഹം വിഗ്രഹാരാധനചെയ്തു എന്നു അവർ കരുതുകയും സമ്മതിക്കുകയും ചെയ്യണം. എന്നാൽ ഇത്ര മഹാനായ ഒരു പ്രേഷിതൻ, അസാധാരണങ്ങളായ ഈ ദൎശനങ്ങളെല്ലാം കണ്ടശേഷം, വിഗ്രഹാരാധന എന്തെന്നു അറിയുവാൻ സാധിക്കാത്തവണ്ണം അജ്ഞനായിരുന്നു എന്നൊ, ആ കുററം ചെയ്യുവാനും ദൈവത്തിനുമാത്രം ചെയ്യേണ്ടിയ വണക്കം ഒരു സൃഷ്ടിക്കു നൽകുവാനുംതക്കവണ്ണം അത്ര അഭക്തനായിരുന്നു എന്നൊ വിചാരിക്കുവാൻ ഏതു ക്രിസ്ത്യാനിക്കു കഴിയും? ഇതു വിഗ്രഹാരാധനയെന്നുവരുന്നപക്ഷം യോഹന്നാൻ രണ്ടാമതും ദൂതന്റെ മുമ്പിൽ, അവനെ വണങ്ങുവാൻ വീഴുന്നതായി അദ്ധ്യായം ൨൨. ൨. ൮, ൯-ൽ നാം കാണുന്നതു കേവലം ക്ഷന്തവ്യമല്ലാത്ത ഒരപരാധംതന്നെ.– ൨. ദൈവത്തിനുമാത്രം ചെയ്യേണ്ടിയ ബഹുമാനം ഒരു സൃഷ്ടിക്കു ചെയ്യുന്നതു വിഗ്രഹാരാധനയാണെന്നു് ഏതു ക്രിസ്ത്യാനിക്കും ഏതു ബാലനും അറിയാവുന്ന ഒരു കാൎയ്യമായിരിക്കെ തത്സംബന്ധമായി ശ്ലീഹായും, സുവിശേഷകനും, പു. നിയമത്തിലെ പ്രവാചകനുമായ യോഹന്നാനെപ്പററി സംശയിക്കുക തീരെ ന്യായവിരുദ്ധമാണു്. അതിനാൽ സമസ്തവും ദൈവസൃഷ്ടങ്ങളെന്നു അറിയുകയും പ്രസ്താവിക്കുകയും ചെയ്യുന്ന യോഹന്നാൻ (യോഹ. സുവി. അ. ൧. ൨. ൩.) ഒരു ദൂതനു ദൈവാരാധന ചെയ്യുവാനല്ല ഉദ്യമിച്ചതെന്നു ന്യായപൂൎവ്വം തീരുമാനിക്കുവാനല്ലാതെ വഴിയില്ല. ഈ സ്ഥിതിക്കു ദൈവാരാധന ചെയ്യുവാൻ അദ്ദേഹം കരുതിയെങ്കിൽ ഒന്നുകിൽ തനിക്കു പ്രത്യക്ഷനായയാൾ ദൈവമായിരുന്നു എന്നു അദ്ദേഹം വിചാരിച്ചു എന്നു പറയണം. ഇങ്ങനെ ചിലർ അഭിപ്രായപ്പെടുന്നുമുണ്ടു്. എന്നാൽ

ഇത്രവലരെ ദൎശനങ്ങൾകണ്ട ഒരാൾ ഇങ്ങനെ കരുതുക സംഭവ്യമല്ല. രണ്ടാമതും ഇങ്ങനെ ചെയ്യുവാൻ ഇടയുണ്ടാകയുമില്ലായിരുന്നല്ലൊ. — അല്ലെങ്കിൽ ന്യായപൂൎവം ചെയ്യാമായിരുന്ന ഒരു താഴ്ന്ന വണക്കംമാത്രം ദൂതനു ചെയ്യുവാൻ അദ്ദേഹം കരുതിയെന്നുവരണം. ഇങ്ങനെയാണു വേറെചിലർ അഭിപ്രായപ്പെടുന്നത്. ഈ അഭിപ്രായമാണു സംഭവ്യമായിരിക്കുന്നതും. യോഹന്നാന്റെ രണ്ടാമത്തെ പ്രവൃത്തി ഇതിനെ സ്ഥിരപ്പെടുത്തുകയും ചെയ്യുന്നു. എന്നാൽ യോഹന്നാന്റെ പ്രവാചകാവസ്ഥ വിചാരിച്ചിട്ടു അദ്ദേഹം ഇങ്ങനെയൊരു വണക്കം തനിക്കചെയ്യുവാൻ ദൂതൻ സമ്മതിച്ചില്ല. അദ്ദേഹം ശ്ലീഹായും, സുവിശേഷകനും, പ്രസംഗകനുംക്രൂടിയായിരുന്നല്ലൊ. ഈ അവസ്ഥകളുമെല്ലാം പ്രവാചകത്വത്തിൽ ഉൾപ്പെട്ടവതന്നെ. (പുറ. അ. ൭. വ. ൧. വ്യാ. നോക്കുക.) മാത്രമല്ല, യോഹന്നാൻ രക്തസാക്ഷിത്വമാൎഗ്ഗേണ സ്വൎഗ്ഗപ്രവേശനംചെയ്തു തന്റെതിൽ താണതല്ലാത്ത ഒരു മഹിമയിൽ സ്ഥിതിചെയ്യുവാനുള്ളവനായിരുന്നു എന്ന വസ്തുതയും ദൂതൻ ഗ്രഹിച്ചിരുന്നു. ഇതിനാലാണ് ബഹുമാനം സ്വീകരിക്കുവാൻ വിസമ്മതിച്ചുകൊണ്ടു 'ഞാൻ നിന്റെയും ഈശോയുടെ സാക്ഷ്യമുള്ള നിന്റെ സഹോദരന്മാരുടെയും ക്രൂട്ടുകാരൻ (അഥവാ ചില പ്രതികളിൽ കാണുന്നതുപോലെ ക്രൂട്ടുവേലക്കാരൻ) ആകുന്നു' എന്നു ദൂതൻ പറയുന്നത്. ദൂതനും യോഹന്നാനും സഹഭൃത്യന്മാർ തന്നെ. ഇരുവരും ഈ പ്രവചനങ്ങൾമൂലം ഈശോയേയും സഭയേയുംകുറിച്ച് — ദൂതൻ വെളിപ്പെടുത്തിക്കൊണ്ടും, യോഹന്നാൻ പ്രസിദ്ധപ്പെടുത്തിക്കൊണ്ടും — സാക്ഷ്യംവഹിക്കുന്നു. 'ഈശോയുടെ സാക്ഷ്യം ആകുന്നുവല്ലൊ പ്രവചനത്തിന്റെ ആത്മാവ്' എന്ന ദൂതവാക്യം ഈ അൎത്ഥത്തെത്തന്നെ പ്രദ്യോതിപ്പിക്കുന്നതായിട്ടാണു കാണപ്പെടുന്നത്. ഈശോയേയും സഭയേയുംകുറിച്ചുള്ള ഈ സാക്ഷ്യങ്ങൾ, ഈവിധമുള്ള സത്യങ്ങൾ പ്രവാചകന്മാൎക്കു വെളിപ്പെടുത്തുന്ന ദൈവാത്മാവിൽനിന്നു അവൎക്കിരുവൎക്കും ലഭിച്ചിരിക്കകയാലും അവർ സഹഭൃത്യന്മാർ എന്നു പറയാവുന്നതാണ്. ഈ കാരണത്താലാണ് എന്നെ വണങ്ങേണ്ട ദൈവത്തെ ആരാധിക്കുക എന്നു ദൂതൻ പറയുന്നത്. —

൧൦. 'അവനെ വണങ്ങുവാനായി അവന്റെ കാലുകളുടെ മുമ്പിൽ വീണു' എന്ന പദങ്ങളിൽ പറയപ്പെട്ടിരിക്കുന്നതുപോലെ യോഹന്നാൻ ചെയ്തതോ ചെയ്യുവാൻ ഉദ്ദേശിച്ചതോ ആയിട്ടുള്ളവയിൽനിന്നു കത്തോലിക്കർ വിഗ്രഹാരാധനക്കാരാണെന്നു തെളിയിക്കുവാൻ പ്രോട്ടസ്റ്റന്റു സഹോദരങ്ങൾ ബദ്ധപരിശ്രമം ചെയ്യുന്നുണ്ട്. എന്നാൽ ബഹുമാനസൂചകങ്ങളായി ഇവിടെ ഗ്രീക്കിലൊ, ലത്തീനിലൊ, സുറിയാനിയിലൊ പ്രയോഗിച്ചിരിക്കുന്ന പദങ്ങൾ ദൈവത്തിന്നേ ചെയ്യാവു എന്നവണക്കം മാത്രമല്ല കാണിക്കുന്നതെന്നു നിസ്തൎക്കമാണ്. സൃഷ്ടികൾക്കു ചെയ്യാവുന്ന വണക്കം കാണിക്കുവാനായും അതേപദങ്ങൾ തന്നെ വി. ഗ്രന്ഥങ്ങളിൽ പലപ്പോഴും പ്രയോഗിച്ചിരിക്കുന്നു എന്ന വസ്തുത വി. ഗ്രന്ഥങ്ങൾ വായിച്ചിട്ടുള്ളവരും എബ്രായ, ഗ്രീക്ക്, ലാററിൻ, സുറിയാനി എന്ന ഭാഷകളിൽ അല്പമെങ്കിലും ജ്ഞാനം സിദ്ധിച്ചിട്ടുള്ളവരുമായ പ്രോട്ടസ്റ്റന്റുകാരും, കത്തോലിക്കരും ഒന്നൊഴിയാതെ സമ്മതിച്ചിട്ടുണ്ട്. പത്തുപ്രമാണങ്ങൾ നൽകിയപ്പോൾ (പുറ. അ. ൨൦. വ. ൫) അന്യദേവന്മാരെ 'ആരാധിക്കരുത് അവയെ വണങ്ങുകയും അരുത്' എന്നു അരുളിച്ചെയ്തിട്ടുള്ളതിൽ കാണുന്ന ബഹുമാനസൂചകങ്ങളായ പദങ്ങൾതന്നെ, ദൈവാരാധനയെ ഉദ്ദേശിക്കുന്നില്ലെന്നു നിശ്ചയമുള്ള മററുപല സ്ഥലങ്ങളിലും പ്രയോഗിച്ചിരിക്കുന്നു. സൃ. അ. ൨൩. വ. ൭-ൽ അബ്രാഹം 'ആ ദേശത്തിലെ ജനമായ ഹേസിന്റെ മക്കളെ വണങ്ങി' എന്നും, ടി. അ. ൪൨. വ. ൬-ൽ 'യൌസേപ്പിന്റെ സഹോദരന്മാർ . . . നിലംവരെ തങ്ങളുടെ മുഖംതാഴ്ത്തി അവനെ വണങ്ങി' എന്നും, ൧. ശ്മൃ. അ. ൨൦. വ. ൪൧-ൽ ദാവീദ് യോനാസാനെയും, ൧. രാജ. അ. ൧. വ. ൧൬-ൽ ബെസ്ശ്ബാ ദാവീദുരാജാവിനെയും വണങ്ങി എന്നും പറയുന്നുണ്ട്. ഈ സ്ഥ

ലങ്ങളിലും മററുപലടത്തും പ്രയോഗിച്ചിരിക്കുന്ന പദങ്ങൾ യോഹന്നാൻ ഇവിടെ പ്രയോഗിച്ചിരിക്കുന്നവതന്നെയാണ്. ഇവയിലൊന്നിൽപോലും ദൈവാരാധന ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതായി ആരും കരുതുന്നില്ല. ആകയാൽ വ്യത്യസ്താർത്ഥങ്ങളുള്ള പദങ്ങളുടെ സാമ്യത്തിൽനിന്നു യുക്തിവാദം ചെയ്യുന്നതു ബാലിശമാണ്. – ൰. ദൈവത്തിനു മാത്രം ചെയ്യപ്പെടുന്ന വണക്കവും ദൂതന്മാൎക്കും, വിശുദ്ധന്മാൎക്കും, വിശുദ്ധാവശിഷ്ടങ്ങൾക്കും, പ്രതിമകൾ ആദിയായവസ്സും ചെയ്യപ്പെടുന്ന താഴ്ന്നനിലയിലുള്ള വണക്കവും തമ്മിലുള്ള വ്യത്യാസം (ആച. അ. വന്ദ. വ. ൧. വ്യ. നോക്കുക) നമ്മുടെ വിരോധികൾക്കു മനസ്സിലാകുന്നില്ലെന്നു കാണുന്നതു അത്ഭുതാവഹമായി തോന്നുന്നു. ഞങ്ങൾ ദൈവികാരാധനയും ഉന്നതവണക്കവും ദൈവത്തിനുമാത്രമേ നൽകുന്നുള്ളു എന്നു പലപ്പോഴും പറയുന്നുണ്ട്. ഞങ്ങൾ സകലത്തിന്റെയും കൎത്താവായിരിക്കുന്നവനെ മാത്രമേ ബഹുമാനിക്കുകയും, വണങ്ങുകയും, സേവിക്കുകയും, ആരാധിക്കുകയും ചെയ്യുന്നുള്ളു എന്നും, ഉന്നതദൂതന്മാൎക്കും, വിശുദ്ധന്മാൎക്കും, വിശുദ്ധാവശിഷ്ടങ്ങൾക്കും, പ്രതിമകൾക്കും താണ ഒരു വണക്കമല്ലാതെ യാതൊന്നും ചെയ്യുവാൻ ഞങ്ങൾ ഉദ്ദേശിക്കുന്നില്ലെന്നും വളരെപ്രാവശ്യം പ്രസ്താവിച്ചിട്ടുണ്ട്. എങ്കിലും ഞങ്ങളുടെ ബുദ്ധിക്കും, മനസ്സിനും, ഉദ്ദേശ്യത്തിനും എതിരായി ഞങ്ങളുടെ വിരോധികൾ ഞങ്ങളെ വിഗ്രഹാരാധനക്കാരാക്കുവാൻ ശ്രമിക്കുന്നു. ഇതെന്തിന്? സ്രഷ്ടാവായ ദൈവവും സൃഷ്ടങ്ങളും – അവ എത്രതന്നെ ഉന്നതങ്ങളും പരിപൂൎണ്ണങ്ങളുമായിരുന്നാലും ശരി – തമ്മിൽ അളവററ ദൂരമുണ്ടെന്നും, സൃഷ്ടികൾ ദൈവത്തിൽനിന്നു എത്ര താഴ്ന്നവയോ അവസ്സുള്ള വണക്കവും ദൈവാരാധനയിൽനിന്നു അത്രതന്നെ താഴ്ന്നതാണെന്നും ഞങ്ങൾ അറികയും, വിശ്വസിക്കയും, ഏററുപറകയും ചെയ്യുന്നു. സൃഷ്ടങ്ങൾക്കു ദൈവാരാധന ചെയ്യുവാൻ ഞങ്ങൾ ഉദ്ദേശിക്കാതെയും, അതിനു നേരെ വിപരീതമായതു ഞങ്ങൾ ഉദ്ദേശിച്ചുമിരിക്കേ ഞങ്ങൾ സൃഷ്ടികൾക്കു ദൈവാരാധനചെയ്ത് വിഗ്രഹാരാധനക്കാരായിത്തീൎന്നു എന്നു പറയണമൊ? സൃഷ്ടങ്ങൾക്കു താണവണക്കം നൽകാമെന്നുള്ള വി. യോഹന്നാന്റെ ദൃഷ്ടാന്തംകൊണ്ടു ഉപദേശിക്കപ്പെടുകയും ഉറപ്പിക്കപ്പെടുകയും ചെയ്തിരിക്കുന്നു. അതുമാത്രമേ ഞങ്ങൾ ചെയ്യുന്നുള്ളു. 'റോമാസഭ പ്രതിമകളെ വന്ദിക്കുന്നതുകൊണ്ടോ മറെറതെങ്കിലും കാരണവശാലൊ വിഗ്രഹാരാധനയുടെ കുററംചുമത്തപ്പെടുവാൻ വഹിയാ' എന്നു മി. തോറൻഡൈക്ക് (Mr. Thorndike) 'ശരിയായ തൂക്കങ്ങളും അളവുകളും' (Just Weights and Measures) എന്ന തന്റെ ഗ്രന്ഥത്തിൽ പ്രസ്താവിക്കയും, 'തെളിയിക്കുവാൻ തങ്ങൾക്കു സാധിക്കാത്ത ഊഹങ്ങളെ വിശ്വസിപ്പിച്ചു ജനങ്ങളെ മൂക്കുപിടിച്ചു നടത്തുവാൻ തുനിയരുത്' എന്നു തന്റെ പ്രോട്ടസ്റ്റന്റു സഹോദരങ്ങളോടു ഉപദേശിക്കയും ചെയ്യുന്നതിന്റെ കാരണം ഇതാണ്.

൧൧. "ഇരിക്കുന്നവൻ": വെള്ളക്കുതിരയിൽ ഇരിക്കുന്നവൻ മ്ശിഹായാണ്. – "വിശ്വസ്തൻ": സ്വജനങ്ങളെ രക്ഷിക്കുന്നതിൽ വിശ്വാസപൂൎവ്വം പ്രവൎത്തിക്കുന്നവൻ. – "സത്യവാൻ": വാഗ്ദാനങ്ങൾ നിവൎത്തിക്കുന്നതിൽ സത്യം പാലിക്കുന്നവൻ.

൧൨. "തലയിൽ വളരെ കിരീടങ്ങൾ": ക്രൂശ.ൽമാത്രം 'കിരീടം' എന്നു തൎജ്ജമ ചെയ്തിരിക്കുന്നു. – "എഴുതപ്പെട്ട നാമങ്ങളും": കൽദായ സുറി.ലും അന്തി. സുറി.ലും മാത്രമേ നാമങ്ങൾ എന്ന ബഹുവചനം കാണുന്നുള്ളു. എന്നാൽ ഈ വാക്യത്തിൽതന്നെ പിന്നീട് നാമം എന്ന ഏകവചനം കാണുന്നതുകൊണ്ട് നാമങ്ങൾ എന്ന് അബദ്ധവശാൽ വരുവാൻ ഇടയായി എന്നാണു കരുതേണ്ടതു്. ഈ നാമം കിരീടത്തിൽ എഴുതപ്പെട്ടിരുന്നു എന്നുകൂടി ക്രൂശ.ൽ പറഞ്ഞിരിക്കുന്നു.

൧൩. "രക്തംതളിച്ചവസ്ത്രം": തന്റെയും സഭയുടെയും പീഡകളെയാണു വസ്ത്രത്തിലെ രക്തം സൂചിപ്പിക്കുന്നതു്. മ്ശിഹാ നിഗ്രഹിച്ചവരും നിഗ്രഹിക്കാനിരിക്കുന്നവരു

മായ ശത്രുക്കളുടെ രക്തം കാണിക്കുന്നതായും ചിലർ പറയുന്നുണ്ട്. – "തൻെറ പേര് ദൈവവചനം എന്നു അവൻ പറഞ്ഞു": അന്തി. സുറി.യും ഇങ്ങനെതന്നെ. മറ്റുപ്രതികളിലെല്ലാം 'അവൻെറപേർ . . . എന്നു പറയപ്പെടുന്നു' എന്നാണു കാണുന്നതു്.

൧൬. "വസ്ത്രത്തിന്മേലും . . . തുടമേലും": തുടമൂടുന്ന വസ്ത്രത്തിന്മേൽ എന്നു ധരിക്കണം. – "നാമവും": ഗ്രീ., അറ., ക്രു'ശ. പ്രതികളിലും ഇങ്ങനെതന്നെ. അന്തി. സുറി.ൽ 'നാമങ്ങൾ' എന്നു കാണുന്നു. ല.ൽ നാമം ഇല്ല, 'എഴുതപ്പെട്ടിരുന്നു' എന്നുമാത്രം.

൧൮. "രാജാക്കന്മാരുടെ മാംസവും": ക്രുശ.ലും ഇങ്ങനെ. അന്തി. സുറി. ഉൾപ്പെടെ മറ്റു പ്രതികളിലെല്ലാം 'മാംസങ്ങളും' എന്നാണു കാണുന്നതു്.– "ദൈവത്തിൻെറ വലിയ അത്താഴം": ല., അന്തി. സുറി. പ്രതികളിലും 'വലിയ' അത്താഴത്തെ വിശേഷിപ്പിക്കുന്നു. ഗ്രീ., അറ., ക്രുശ. പ്രതികളിലാകട്ടെ 'വലിയ' ദൈവത്തിൻെറ വിശേഷണമായിട്ടാണു നില്ക്കുന്നതു്.

൧൯. "ദുഷ്ടമൃഗം": അന്തിക്രിസ്തു. അ. ൧൩. വ. ൧. വ്യ. നോക്കുക. ഈ യുദ്ധം അ. ൧൬. വ. ൧൬–ൽ പറഞ്ഞിട്ടുള്ള ഹർമാഗെദോനിൽ നടന്നു.

൨൦. "അടയാളങ്ങൾ . . . പ്രവൎത്തിച്ച": മരിച്ചവരിൽ നിന്നു ഉയിൎത്തതായി പ്രകടിപ്പിച്ച അന്തിക്രിസ്തു. (അ. ൧൩. വ. ൩: വ്യ.) താൻ സ്വൎഗ്ഗത്തിൽനിന്നു വന്നവനെന്നു വ്യാജം പറഞ്ഞതിനെ (അ. ൧൩. വ. ൪. വ്യ.) സ്ഥിരപ്പെടുത്തുവാൻ പിശാചുക്കളുടെ ശക്തിയാൽ മേല്പോട്ടു ഉയൎന്നു എന്നും, അതുകണ്ടു സകലരും ആഹ്ലാദിക്കവെ മ്ശിഹായുടെ കല്പനയാൽ മിക്കായേൽ ദൂതൻ അവനെ താഴെക്കു തള്ളിയിടുകയും അവൻ വന്നവഴിയേ ഭൂമിപിളൎന്നു പാതാളത്തിലേക്കു പോകയും ചെയ്തു എന്നും ചിലർ പ്രസ്താവിക്കുന്നു. – "വ്യാജപ്രവാചകൻ": കരയിൽനിന്നു വന്ന രണ്ടാമത്തെ മൃഗം. അ. ൧൩. വ. ൧൧. വ്യ. നോക്കുക.

## അദ്ധ്യായം ൨൦.

സാത്താൻ ആയിരം സംവത്സരത്തേക്കു ബന്ധിക്കപ്പെടുന്നു. രക്തസാക്ഷികളുടെ ആത്മാക്കൾ ആദ്യത്തെ ഉയിൎപ്പിൽ മ്ശിഹായോടുകൂടി വാഴുന്നു. സഭയ്ക്കെതിരായി സാത്താൻെറ അവസാന ശ്രമങ്ങൾ. അവസാനവിധി.

അനന്തരം, പാതാളത്തിൻെറ താക്കോലും ഒരു വലിയ ചങ്ങലയും തൻെറ കൈയിലുള്ള ഒരു മാലാഖാ സ്വൎഗ്ഗത്തിൽനിന്നിറങ്ങുന്നതു ഞാൻ കണ്ടു.

൨. അവൻ ഭൂലോകത്തെ മുഴുവൻ വഴിതെററിച്ച ഏഷണിക്കാരനും സാത്താനുമായിരിക്കുന്ന ആദ്യത്തെ പാമ്പായ സൎപ്പത്തെ പിടിച്ചു ആയിരം സംവത്സരത്തേക്കു അവനെ ബന്ധിച്ചു.

൩. ആയിരം സംവത്സരങ്ങൾ തികയുവോളം അവൻ പുറജാതികളെ വീണ്ടും വഴിതെററിക്കാതിരിക്കേണ്ടതിനു അവനെ പാതാളത്തിൽ ഇട്ടുപൂട്ടി അതിനുമീതെ മുദ്രവെച്ചു. ഇവയുടെശേഷമോ അല്പകാലത്തേക്കു അവൻ അഴിച്ചുവിടപ്പെടേണ്ടതാകുന്നു.

൪. പിന്നെ ഞാൻ സിംഹാസനങ്ങൾകണ്ടു. അവർ അവയിൽ ഇരുന്നു. ന്യായവിധിയുടെ അധികാരം അവൎക്കു നൽകപ്പെട്ടു. ഈശോയുടെ സാക്ഷ്യം നിമിത്തവും ദൈവവചനം നിമിത്തവും തലവെട്ടപ്പെട്ടവരും, ദുഷ്ടമൃഗത്തെയാകട്ടെ അതിൻെറ പ്രതി

മയെയാകട്ടെ ആരാധിക്കാത്തവരും, തങ്ങളുടെ നെററികളിലും തങ്ങളുടെ കൈകളിലും മുദ്രയേല്ക്കാത്തവരുമായ ആത്മാക്കളേയും ഞാൻ കണ്ടു. അവർ ജീവിച്ചു മ്ശിഹായോടുകൂടി ആയിരം സംവത്സരങ്ങൾവാണു.

൫. മരിച്ചവരിൽ ശേഷമുള്ളവർ ആയിരം സംവത്സരങ്ങൾ തികയുന്നതുവരെ ജീവിച്ചില്ല. ഇതാകുന്നു ആദ്യത്തെ ഉയിപ്പ്.

൬. ആദ്യത്തെ ഉയിപ്പിൽ പങ്കുള്ളവൻ ഭാഗ്യവാനും പരിശുദ്ധനുമാകുന്നു. ഇവരുടെമേൽ രണ്ടാമത്തെ മരണത്തിനു അധികാരമില്ല. പിന്നെയൊ, അവർ ദൈവത്തിൻെറയും മ്ശിഹായുടെയും പുരോഹിതന്മാരായിരിക്കും; അവനോടുകൂടി ആയിരം സംവത്സരങ്ങൾ വാഴകയുംചെയ്യും.

൭. എന്നാൽ ആയിരം സംവത്സരങ്ങൾ തികയുമ്പോൾ സാത്താൻ അവൻെറ ബന്ധനത്തിൽനിന്നു അഴിച്ചുവിടപ്പെടും.

൮. അപ്പോൾ അവൻ ഭൂമിയുടെ നാലുകോണുകളിലുമുള്ള പുറജാതികളായി ആരുടെ സംഖ്യ കടൽതീരത്തിലെ മണൽതരിപോലെയോ ആ ഗോഗ്, മാഗോഗ് എന്നിവരെ യുദ്ധത്തിനു ഒരുമിച്ചുകൂട്ടേണ്ടതിനായി വഴിതെററിക്കുവാൻ പുറപ്പെടും. [ഹസ്സി. അ. ൩൮. ൨. ൧൯.]

൯. അവർ ഭൂമിയുടെ വിസ്തീൎണ്ണതയിൽ കയറി വിശുദ്ധന്മാരുടെ പാളയത്തെയും, പ്രിയപ്പെട്ട നഗരത്തെയും വളഞ്ഞു. എന്നാൽ ദൈവത്തിൽനിന്ന് — സ്വൎഗ്ഗത്തിൽനിന്ന് — തീയിറങ്ങി അവരെ ദഹിപ്പിച്ചുകളഞ്ഞു.

൧൦. അവരെ വഴിതെററിച്ച പിശാചോ ദുഷ്ടമൃഗവും വ്യാജപ്രവാചകനും കിടക്കുന്ന ഇടമായ അഗ്നിയുടെയും ഗന്ധകത്തിൻെറയും തടാകത്തിൽ തള്ളിയിടപ്പെട്ടു. അവർ പകലും രാവും, എന്നും എന്നേക്കും, ദണ്ഡിപ്പിക്കപ്പെടും.

൧൧. പിന്നെ വെള്ളയായ ഒരു വലിയ സിംഹാസനവും അതിന്മേൽ ഇരിക്കുന്നവനെയും ഞാൻ കണ്ടു. അവൻെറ മുമ്പിൽനിന്നു ഭൂമിയും ആകാശവും ഓടിപ്പോയി. അവയ്ക്കു സ്ഥലം കണ്ടെത്തപ്പെട്ടുമില്ല.

൧൨. മരിച്ചവരായ വലിയവരും ചെറിയവരും സിംഹാസനത്തിനു മുമ്പിൽ നില്ക്കുന്നതും ഞാൻ കണ്ടു. പുസ്തകങ്ങൾ തുറക്കപ്പെട്ടു. ആയുസ്സിൻേറതായ വേറൊരു പുസ്തകവും തുറക്കപ്പെട്ടു. മരിച്ചവർ തങ്ങളുടെ പ്രവൃത്തികൾ അനുസരിച്ചു പുസ്തകങ്ങളിൽ എഴുതപ്പെട്ടിരിക്കുന്നവണ്ണം വിധിക്കപ്പെട്ടു.

൧൩. സമുദ്രം തന്നിലുള്ള മരിച്ചവരെ ഏല്പിച്ചുകൊടുത്തു. മരണവും ശവക്കുഴിയും തങ്ങളിലുള്ള മരിച്ചവരെയും ഏല്പിച്ചുകൊടുത്തു. ഓരോരുത്തനും അവനവൻെറ പ്രവൃത്തികൾ അനുസരിച്ചു വിധിക്കപ്പെട്ടു.

൧൪. ഒടുവിൽ മരണവും ശവക്കുഴിയും തീത്തടാകത്തിലേക്കു തള്ളിയിടപ്പെട്ടു. ഇതു് — തീത്തടാകം — ആകുന്നു രണ്ടാമത്തെ മരണം.

൧൫. ആയുസ്സിൻെറ പുസ്തകത്തിൽ എഴുതപ്പെട്ടവനായി കാണപ്പെടാത്തവൻ തീത്തടാകത്തിൽ തള്ളിയിടപ്പെട്ടു.

## വ്യാഖ്യാനം.

൧. "മാലാകാ സ്വൎഗ്ഗത്തിൽനിന്നിറങ്ങുന്നതു ഞാൻ കണ്ടു": മ്ശിഹായുടെ മനുഷ്യാവതാരാവസരത്തിലാണു ഈ ദൂതൻ സ്വൎഗ്ഗത്തിൽനിന്നിറങ്ങിയതു്. ആകയാൽ ഈ ദൂതൻെറ ഇറക്കം അന്തിക്രിസ്തുവിൻെറ വരവിനു മുമ്പാണെന്നു സ്പഷ്ടമാണല്ലൊ.

൨. "ആയിരം സംവത്സരത്തേക്കു": ആയിരം സംവത്സരം എന്നതിന് ദീൎഘ കാലം എന്നേ ഗ്രഹിക്കേണ്ടതുള്ളു. മ്ശീഹായുടെ ആഗമനം മുതൽ അന്തിക്രീസ്തുവിൻെറ വരവുവരെയുള്ള കാലഘട്ടമാണ് ഇവിടെ ഉദ്ദേശിക്കപ്പെടുന്നതു്. – 'ആയിരം സംവത്സരങ്ങൾ' എന്നു ൬ പ്രാവശ്യം ഈ അദ്ധ്യായത്തിൽ പറഞ്ഞിരിക്കകൊണ്ടു് ലോകസൃഷ്ടിയുടെശേഷം ൬൦൦൦ സംവത്സരങ്ങൾ കഴിയുമ്പോൾ അതു നശിപ്പിക്കപ്പെടുമെന്നു ചില സഭാപിതാക്കന്മാരും ശാസ്ത്രജ്ഞന്മാരുമുൾപ്പെടെ കത്തോലിക്കരും അന്യമതസ്ഥന്മാരുമായ പലരും കരുതുന്നു. ഇതു സംഭവ്യമല്ലെന്നു ഇവിടെ പറയുന്നില്ല. എന്നാൽ ഇങ്ങനെ സംഭവിക്കുമെന്നു നിശ്ചയമില്ലെന്നു പറഞ്ഞുകൊള്ളട്ടെ. 'പിതാവു തൻെറ അധികാരത്തിൽ വെച്ചിരിക്കുന്ന സമയമൊ സമയങ്ങളൊ അറിയുന്നതു നിങ്ങളുടെ കാൎയ്യമല്ല' എന്നു നട. അ. ൧. വ. ൭-ലും, 'ആ ദിവസത്തെക്കുറിച്ചും ആ നാഴികയെക്കുറിച്ചും പിതാവല്ലാതെ, ആരും, സ്വൎഗ്ഗത്തിലെ ദൂതന്മാർപോലും, പുത്രൻ തന്നെയും അറിയുന്നില്ല' എന്നു മൎക്കോ. അ. ൧൩. വ. ൩൨-ലും പറഞ്ഞിരിക്കുന്നു എന്നതു നാം ഓൎമ്മിക്കണം.– "ബന്ധിച്ചു": പിശാചിൻെറ സ്വൈരസഞ്ചാരംമാത്രം തടഞ്ഞു് അവൻെറ ശക്തികുറച്ചു എന്നൎത്ഥം.

൩. "അല്പകാലത്തേക്കു അവൻ അഴിച്ചുവിടപ്പെടേണ്ടതാകുന്നു": 'അല്പകാലം' മൂന്നര വത്സരമെന്നു ഗ്രഹിക്കണം. (അ. ൧൧. വ. ൨. വ്യാ. നോക്കുക.) പിശാചിൻെറ ദുഷ്ടമായ ശക്തി പ്രത്യക്ഷമാക്കുവാനും, വി. സഭയുടെ ക്ഷമ പരീക്ഷിക്കപ്പെടുവാനും, ദൈവകൃപയുടെ പ്രാബല്യം കാണിക്കുവാനുമാണ് പിശാചിനെ അഴിച്ചുവിടുന്നതു്. വിരോധശക്തികൾ എത്രതന്നെ വല്യതായിരുന്നാലും സഭ നാമാവശേഷമാകയില്ലെന്നു തീൎച്ചയാണ്.

൪. ഈ വാക്യത്തിൻെറ ഘടനയിൽ വിവിധപ്രതികൾ തമ്മിൽ ചില നിസ്സാര വ്യത്യാസങ്ങൾ കാണുന്നുണ്ടു്. വെസ്റ്റ്മിൻസ്റ്റർ വിവൎത്തനം സുറിയാനിയോടു യോജിക്കുന്നു. വിധിക്കുവാനുള്ള അധികാരം ഹതന്മാരുടെ ആത്മാക്കൾക്കു നൽകപ്പെട്ടു എന്നാണു ഈ വാക്യത്തിൻെറ സാരം. 'അവർ അവയിൽ ഇരുന്നു. ന്യായവിധിയുടെ അധികാരം അവൎക്കു നൽകപ്പെട്ടു' എന്നഭാഗം 'ആത്മാക്കളേയും ഞാൻ കണ്ടു' എന്നതിനെ തുടൎന്നു വരേണ്ടതാണെന്നാണ് വ്യാഖ്യാതാക്കൾ പറയുന്നതു്.– "അവർ ജീവിച്ചു മ്ശീഹായോടുകൂടി ആയിരം സംവത്സരങ്ങൾ വാണു": ഇവിടെ മുഖ്യമായി പറയുന്നതു് വേദത്തെക്കുറിച്ചു നിഗ്രഹിക്കപ്പെട്ടവരെ സംബന്ധിച്ചാണല്ലൊ. ദൈവസേവനത്തിൽ ആയുഷ്കാലം നയിച്ച ഏവരെന്നും ഇവിടെ ഗ്രഹിക്കാം. അവർ കൊല്ലപ്പെട്ടു, അവരുടെ മൃതശരീരങ്ങൾ ഭൂമിക്കുള്ളിൽ മറവു ചെയ്യപ്പെട്ടു, മനുഷ്യരുടെ സ്മൃതിപഥത്തിൽനിന്നു അവർ മായിക്കപ്പെട്ടു. എന്നിരുന്നാലും അവർ സ്വൎഗ്ഗത്തിലെ സിംഹാസനങ്ങളിൽ ജീവിച്ചിരുന്നുകൊണ്ടു്, മ്ശിഹാ മുതൽ അന്തിക്രീസ്തു വരെയുള്ള ൧൦൦൦ സംവത്സരങ്ങൾ, എന്നുവെച്ചാൽ ദീൎഘകാലം, രാജാക്കന്മാരെപ്പോലെ വാണു; ഇനിയും അങ്ങനെതന്നെ അവർ വാഴും.

൫. ഗ്രീ., ലം പ്രതികളിലും, മിക്കവാറും അറ. പ്രതിയിലും ഈ വാക്യം കൽദായയിലെപ്പോലെതന്നെയാണ്. ക്രൂശ.ൽ 'ജീവിച്ചില്ല' എന്നതിൻെറ സ്ഥാനത്തു് 'ഉയിൎപ്പിക്കപ്പെടുകയില്ല' എന്നാണു തൎജ്ജമ. അന്തി. സുറി.ൽ 'മരിച്ചവരിൽ ശേഷമുള്ളവർ ആയിരംവത്സരങ്ങൾ തികയുന്നതുവരെ ജീവിച്ചില്ല' എന്നഭാഗം ഇല്ല. – "ആദ്യത്തെ ഉയിൎപ്പു്": ആത്മാവുമാത്രം, മരണശേഷം ഉടനെ, സ്വൎഗ്ഗീയമഹിമപ്രാപിച്ചു ഒരു പുതിയ ജീവനിലേക്കു, ഉയിൎപ്പുമൂലം എന്നപോലെ, പ്രവേശിക്കുന്നതിനെയാണു ആദ്യ ഉയിൎപ്പു് എന്നു (വ. ൫, ൬.) പറഞ്ഞിരിക്കുന്നതു്. ആത്മാവും ശരീരവും ഒരുമിച്ചു, ലോകാവസാനത്തിൽ മഹിമപ്രാപിച്ചു പൂൎണ്ണഭാഗ്യം അനുഭവിക്കുന്നതിനെ 'രണ്ടാമത്തെ

ഉയിപ്പ്'' എന്നു പറയുന്നു. മറിച്ചു ആത്മാവിന്റെ മാത്രമുള്ള ശിക്ഷയും പാപംമൂലം ആത്മാവിനുണ്ടാകുന്ന മരണവും 'ഒന്നാമത്തെമരണം' എന്നും, ആത്മശരീരങ്ങൾക്കു ഒരുമിച്ചു പൊതുവിധിയിൽ ഉണ്ടാകുന്ന ശിക്ഷ 'രണ്ടാമത്തെ മരണം' (വ. ൬, ൧൪.) എന്നും പറയപ്പെടുന്നു. (അ. ൨. വ. ൧൧. വ്യ.) – 'മരിച്ചവരിൽ ശേഷമുള്ളവർ', എന്നുവെച്ചാൽ, ദുഷ്ടന്മാർ 'ആയിരംസംവത്സരങ്ങൾ തികയുന്നതുവരെ', അതായതു്, വിശുദ്ധന്മാരുടെ ആത്മാക്കൾ മ്ശിഹായോടുകൂടി വാണതായി വ. ൪-ൽ പറഞ്ഞിട്ടുള്ളകാലത്തോളം 'ജീവിച്ചില്ല' അഥവാ പ്രസ്തുത ഭാഗ്യജീവിതം നയിച്ചില്ല. മറിച്ചു്, അവരുടെ ആത്മാവു് ഒന്നാംമരണത്തിൽ നരകശിക്ഷയിൽപെട്ടുപോയി. ഇനി ൧൦൦൦ വത്സരങ്ങൾ കഴിയുമ്പോൾ ശരീരത്തോടുകൂടി രണ്ടാംമരണത്തിൽ ഉൾപ്പെടുകയുംചെയ്യും. – അവർ ജീവനോടിരുന്ന കാലത്തു തങ്ങളുടെ കടമയനുസരിച്ചു ആത്മികമായി ജീവിച്ചില്ല. തൻമൂലം ൨-ാംമരണം അനുഭവിക്കും എന്നും വ്യാഖ്യാനിക്കുന്നവരുണ്ടു്.

൬. "പുരോഹിതന്മാരായിരിക്കും": സ്തുതി, കൃതജ്ഞത ഇത്യാദികളുടെ ബലി സമർപ്പിക്കുന്നവരായിരിക്കും. – "അവനോടു (മ്ശിഹായോടു) കൂടി ആയിരം സംവത്സരങ്ങൾ വാഴുകയുംചെയ്യും'': ആദ്യത്തെ ഉയിപ്പു് (വ. ൫. വ്യ. നോക്കുക) എന്തെന്നു മനസ്സിലാക്കാതെ കത്തോലിക്കരിൽപോലും പലരും ഈ വാക്കുകൾ തെററായി വ്യാഖ്യാനിക്കുവാൻ ഇടയായിട്ടുണ്ടു്. ൧൦൦൦ സംവത്സരങ്ങളെക്കുറിച്ചുള്ള തെററിദ്ധാരണയും അതിനു ഹേതുവായിത്തീന്നു. ആദ്യത്തെ ഉയിപ്പു് ശരീരത്തോടുകൂടിയുള്ളതെന്നായിരുന്നു അവരുടെ വിചാരം. ആദ്യഉയിപ്പുണ്ടായവർ മ്ശിഹായോടുകൂടി ആത്മികങ്ങളായ സകല സന്തോഷങ്ങളും അനുഭവിച്ചുകൊണ്ടു് പൊതു ഉയിപ്പിനുമുമ്പു ൧൦൦൦ സംവത്സരം ഭൂമിയിൽ വസിക്കുമെന്നാണു അവർ വ്യാഖ്യാനിച്ചതു്. കത്തോലിക്കരിൽ പലരും എന്നു മുകളിൽ പ്രസ്താവിച്ചതിൽനിന്നു് ഈ അഭിപ്രായം നിഷേധിച്ചിരുന്നവരായും പലരുണ്ടായിരുന്നെന്നു സിദ്ധിക്കുന്നുണ്ടല്ലൊ. വിശുദ്ധന്മാർ പൊതുവിധിക്കു മുമ്പായി ഉയിത്തു ൧൦൦൦ സംവത്സരങ്ങൾ സകലവിധത്തിലുമുള്ള ഇന്ദ്രിയസുഖങ്ങളും അനുഭവിച്ചുകൊണ്ടു മ്ശിഹായോടുകൂടി ഭൂമിയിൽ വാഴുമെന്നു ചില പാഷണ്ഡികൾ വ്യാഖ്യാനിക്കുകയുണ്ടായിട്ടുണ്ടു്. ഇതു സപ്ഥബദ്ധമാണെന്നു വിശേഷിച്ചു പറയേണ്ട ആവശ്യം കാണുന്നില്ല.

൭. ഇതുമുതൽ ൧൦ ഉൾപ്പെടെയുള്ള വാക്യങ്ങളിൽ ഗ്രീ., ല. പ്രതികളിൽ വാക്യവിഭജനത്തിൽ ചില വ്യത്യാസങ്ങൾ കാണുന്നു. അറ., ക്രൂശ. പ്രതികളും വെസ്റ്റ്മിൻസ്റ്റർ വിവർത്തനവും സുറിയാനിയോടു യോജിക്കുന്നുണ്ടു്.

൮. "ഭൂമിയുടെ നാലു കോണുകളിലുമുള്ള'': ഭൂമിയുടെ നാലു ഭാഗങ്ങളിലുമുള്ള. – "ഗോഗ്, മാഗോഗ്'': ഗോഗ് ഒരു മഹായുദ്ധവീരനും മാഗോഗ് അവന്റെ കീഴുള്ള ജനങ്ങളുമെന്നു ചിലരും, ഇവ താത്തറയിലെ രണ്ടു സ്ഥലങ്ങളാണെന്നു വേറെ ചിലരും, അറാബിയാ എന്നു ഇനിയും ചിലരും പറയുന്നു. ഒരു പ്രത്യേകസ്ഥലമെന്നൊ പ്രത്യേക സ്ഥലത്തെ ആളുകളെന്നൊ ഗ്രഹിക്കേണ്ടതില്ല; പുളിന്ദജാതികളെന്നൊ അവസാന നാളുകളിൽ പുറപ്പെടുവാനിരിക്കുന്ന ലൌകികശത്രുക്കളെന്നൊ പൊതുവെ അർത്ഥമാക്കേണ്ടതേയുള്ളു എന്നാണു വേറൊരുകൂട്ടർ അഭിപ്രായപ്പെടുന്നതു്. 'ഭൂമിയുടെ നാലുകോണുകളിലുമുള്ള പുറജാതികളായി . . . ഗൊഗ്, മാഗൊഗ് എന്നിവരെ' എന്നു വാക്യത്തിൽ കാണുന്നതു ഈ ഒടുവിലത്തെ അഭിപ്രായത്തിനു് ഉറപ്പുനൽകുന്നതായി തോന്നുന്നു.

൯. "ഭൂമിയുടെ വിസ്തീർണ്ണതയിൽ'': എല്ലായിടത്തും. – "വിശുദ്ധന്മാരുടെ പാളയത്തെയും, പ്രിയപ്പെട്ട നഗരത്തെയും'': ക്രിസ്തീയസഭയെ എന്നുമാത്രം അർത്ഥം. ശത്രുക്കൾ എല്ലായിടത്തും പ്രവേശിച്ചു സഭയെ സകലത്ര വളഞ്ഞു പീഡിപ്പിച്ചു എന്നാണു

ഈ വാക്യത്തിൽ പറയുന്നതു്. – ഏലിയാ, ഹ്നോക എന്നിവരുടെ പ്രസംഗം കേൾക്കുവാനും മറ്റു സ്ഥലങ്ങളിലെ പീഡനത്തിൽനിന്നു രക്ഷപ്രാപിക്കുവാനും വളരെ വിശ്വാസികൾ ഓറെശ്ലേമ്മിൽ ചെന്നുചേരുമെന്നും, ആ നഗരത്തെ ഉദ്ദേശിച്ചാണു ഇവിടെ പറയുന്നതെന്നും ചിലർ വ്യാഖ്യാനിക്കുന്നുണ്ടു്.

൧൧. "അതിന്മേൽ ഇരിക്കുന്നവൻ": മ്ശിഹാ. – "ഭൂമിയും ആകാശവും ഓടിപ്പോയി. അവയ്ക്കു സ്ഥലം കണ്ടെത്തപ്പെട്ടുമില്ല": ഭൂമിയുടെയും ആകാശത്തിന്റെയും പൂർവാവസ്ഥ മാറിപ്പോയി പുതിയ രൂപം ധരിച്ചു. പണ്ടത്തെ അവസ്ഥ പിന്നീടു കാണപ്പെട്ടില്ല. – ഈ വാക്യംമുതൽ അ. ൨൨. വ. ൫. വരെ അവസാന വിധിയെക്കുറിച്ചു സംക്ഷേപമായി പ്രസ്താവിച്ചുകൊണ്ടു് ഭാവിലോകത്തിലെ ഭാഗ്യത്തിന്റെ നിലനില്പിനെ വർണ്ണിക്കുന്നു എന്നാണു സാമാന്യം എല്ലാവരുടേയും അഭിപ്രായം. ലോകാവസാനത്തിൽ സംഭവിക്കുവാനിരിക്കുന്ന യഹൂദന്മാരുടെ മാനസാന്തരത്തെ പല രൂപങ്ങളും ഛായകളുംകൊണ്ടു വർണ്ണിക്കുകയാണു് എന്നും ഒരഭിപ്രായമുണ്ടു്. എന്നാൽ ഈ രണ്ടാമത്തെ അഭിപ്രായം ഒരാളുടേതു മാത്രമാണു്.

൧൨. "മരിച്ചവരായ": മരിച്ചു് ഉയിർത്തവരായ. – "പുസ്തകങ്ങൾ തുറക്കപ്പെട്ടു": ഓരോരുത്തന്റെയും മനസ്സാക്ഷികളും പ്രവൃത്തികളും പ്രകാശിപ്പിക്കപ്പെടുകയും വെളിവാക്കപ്പെടുകയുംചെയ്തു. – "ആയുസ്സിന്റേതായ വേറൊരു പുസ്തകവും": നിത്യരക്ഷപ്രാപിക്കുന്നവരുടെ പേരുകളും സൽപ്രവൃത്തികളും അടങ്ങിയതാണു് ഈ പുസ്തകം. ഓരോരുത്തന്റെയും പ്രവൃത്തികൾ അവനവൻ മാത്രമല്ല സകലരും അറിയുവാൻ തക്കവണ്ണം ഇതു തുറക്കപ്പെടും; അവ ഗ്രഹിക്കുവാൻ ബുദ്ധിക്കു ശക്തിയും സ്വഭാവാതീതമായ പ്രകാശവും നൽകപ്പെടുകയുംചെയ്യും.

൧൪. "തീത്തടാകം": നരകം.

## അദ്ധ്യായം ൨൧.

### പുതിയ ഓറെശ്ലേമ്മിന്റെ വർണ്ണന.

പിന്നെ ഞാൻ പുതിയ ആകാശവും പുതിയ ഭൂമിയും കണ്ടു. ഒന്നാമത്തെ ആകാശവും ഒന്നാമത്തെ ഭൂമിയും കടന്നുപോയല്ലൊ. സമുദ്രവും ഇനി ഇല്ല. [ഏശ. അ. ൬൫. വ. ൧൭; അ. ൬൬. വ. ൨൨: ൨. പത്രോ. അ. ൩. വ. ൧൩.]

൨. പുതിയ ഓറെശ്ലേം ആകുന്ന വിശുദ്ധനഗരം തന്റെ ഭർത്താവിനായി അലങ്കരിച്ചിരിക്കുന്ന മണവാട്ടിയെപ്പോലെ ഒരുങ്ങിയവളായി സ്വർഗ്ഗത്തിൽനിന്നു്, ദൈവത്തിൽനിന്നു്, ഇറങ്ങുന്നതും ഞാൻ കണ്ടു.

൩. അപ്പോൾ സ്വർഗ്ഗത്തിൽനിന്നു് ഒരു വലിയസ്വരം (ഇങ്ങനെ) പറയുന്നതായി ഞാൻ കേട്ടു: ഇതാ! മനുഷ്യരോടുകൂടി ദൈവത്തിന്റെ കൂടാരം. അവൻ അവരോടുകൂടി വസിക്കും. അവർ അവനു ജനമായിരിക്കും; ദൈവംതന്നെ അവരോടുകൂടി അവർക്കു ദൈവമായിരിക്കയുംചെയ്യും.

൪. അവരുടെ കണ്ണുകളിൽനിന്നു കണ്ണുനീരെല്ലാം നിലച്ചുപോകും. ഇനി മരണം ഉണ്ടാകയില്ല. കരച്ചിലൊ, മുറവിളിയൊ, ദുഃഖമൊ ഇനിയുണ്ടാകയില്ല. എന്തുകൊണ്ടെന്നാൽ ആദ്യത്തേവ കടന്നുപോയി. [ഏശ. അ. ൨൫. വ. ൮: വെളി. അ. ൭. വ. ൧൭.]

൫. സിംഹാസനത്തിൽ ഇരിക്കുന്നവൻ: ഇതാ! ഞാൻ സകലവും പുതിയവയാക്കുന്നു എന്നു അരുളിച്ചെയ്തു. അവൻ പിന്നെയും: എഴുതുക, എന്തുകൊണ്ടെന്നാൽ ഈ വച

ന്നങ്ങൾ വിശ്വാസയോഗ്യങ്ങളും സത്യമായുള്ളവയുമാകുന്നു എന്നു അരുളിച്ചെയ്തു. [ഏശ. അ. ൪൩. വ. ൧൯: ൨. കോറ. അ. ൫. വ. ൧൭.]

൬. അവൻവീണ്ടും എന്നോടു (ഇങ്ങനെ) അരുളിച്ചെയ്തു: കാൎയ്യങ്ങൾ നടന്നു. ഞാൻ ആലപ്പും താവും, ആദിയും അന്ത്യവും (ആകുന്നു). ദാഹിക്കുന്നവനു ജീവജലത്തിൻെറ ഉറവയിൽനിന്നു ഞാൻ സൌജന്യമായി കൊടുക്കും.

൭. ജയിക്കുന്നവൻ ഇവയെ അവകാശമാക്കും. ഞാൻ അവനു ദൈവമായിരിക്കും. അവൻ എനിക്കു പുത്രനുമായിരിക്കും.

൮. എന്നാൽ ഭീരുക്കൾ, അവിശ്വാസികൾ, പാപികൾ, അശുദ്ധന്മാർ, കൊലപാതകികൾ, വ്യഭിചാരികൾ, ക്ഷുദ്രപ്രയോഗികൾ, വിഗ്രഹങ്ങൾക്കു സേവചെയ്യുന്നവർ, വ്യാജം പറയുന്ന സകലരും – ഇവരെ സംബന്ധിച്ചിടത്തോളം – ഇവരുടെ ഓഹരി രണ്ടാമത്തെ മരണമായ അഗ്നികൊണ്ടും ഗന്ധകംകൊണ്ടും എരിയുന്ന തടാകത്തിൽ (ആകുന്നു).

൯. അനന്തരം ഒടുവിലത്തെ ഏഴു ബാധകൾ നിറഞ്ഞ ഏഴു പാത്രങ്ങളുള്ള ഏഴു മാലാകാമാരിൽ ഒരുവൻ വന്നു എന്നോടു സംസാരിച്ചു. വരിക, കുഞ്ഞാടിൻെറ പത്നിയായ മണവാട്ടിയെ ഞാൻ നിനക്കു കാണിച്ചുതരാം എന്നു അവൻ പറഞ്ഞു.

൧൦. ഇങ്ങനെ, അവൻ വലുതും ഉയൎന്നതുമായ ഒരു മലയിലേക്കു ആത്മാവിൽ എന്നെ കൊണ്ടുപോയി, ഓറെശ്ലെം എന്ന വിശുദ്ധനഗരം (൧൧) «ദൈവമഹത്വമുള്ളതായി» സ്വൎഗ്ഗത്തിൽനിന്നു, ദൈവത്തിൽനിന്നു, ഇറങ്ങുന്നതു എന്നെ കാണിച്ചു.

൧൧. (൧൦) അതിൻെറ ശോഭ സ്ഫടികത്തിനു തുല്യമായ യാസ്പോൻ കല്ലുപോലെ വളരെ വിലപിടിച്ച രത്നത്തിനു സദൃശമാകുന്നു.

൧൨. അതിനു പന്ത്രണ്ടു വാതില്പുകളും, വാതില്പുകളിന്മേൽ പന്ത്രണ്ടു മാലാകാമാരും, അവയിന്മേൽ ഇസ്രായേൽമക്കളുടെ പന്ത്രണ്ടു വംശങ്ങളുടെ നാമങ്ങളാകുന്ന എഴുതപ്പെട്ട പേരുകളും ഉള്ള വലുതും ഉയൎന്നതുമായ മതിലുണ്ടു്.

൧൩. കിഴക്കു മൂന്നു വാതില്പുകൾ, വടക്കു മൂന്നുവാതില്പുകൾ, തെക്കു മൂന്നു വാതില്പുകൾ, പടിഞ്ഞാറു മൂന്നു വാതില്പുകൾ.

൧൪. നഗരത്തിൻെറ മതിലിനു പന്ത്രണ്ടു അടിസ്ഥാനങ്ങളും, അവയിന്മേൽ കുഞ്ഞാടിൻെറ പന്ത്രണ്ടു ശ്ലീഹന്മാരുടെ പന്ത്രണ്ടുപേരുകളുമുണ്ടു്.

൧൫. എന്നോടു സംസാരിച്ചിരുന്നവനു് നഗരവും, അതിൻെറ വാതില്പുകളും, അതിൻെറ മതിലും അളക്കുവാൻ പൊന്നുകൊണ്ടുള്ള ഒരു അളവുഞാങ്ങണയുണ്ടായിരുന്നു.

൧൬. നഗരമോ നാലുകോണുകൾ ഉള്ളതായി സ്ഥാപിക്കപ്പെട്ടിരിക്കുന്നു. അതിൻെറ നീളം അതിൻെറ വീതിക്കു സമമായിരിക്കുന്നു. അവൻ ഞാങ്ങണകൊണ്ടു നഗരം അളന്നു. പന്തീരായിരത്തോളം എസ്റ്റ്ദാകൾ (കണ്ടു). അതിൻെറ നീളവും, അതിൻെറ വീതിയും, അതിൻെറ ഉയരവും സമമാകുന്നു.

൧൭. പിന്നെ അവൻ അതിൻെറ മതിൽ അളന്നു. മാലാകായുടെതായിരിക്കുന്ന മനുഷ്യൻെറ അളവിനു നൂററിനാല്പത്തിനാലുമുഴം (കണ്ടു).

൧൮. അതിൻെറ മതിലിൻെറ പണി യാസ്പീസ്കല്ലു്. നഗരമോ

ശുദ്ധ കണ്ണാടിക്കു തുല്യമായ കറയററ തങ്കം.

൧൯. നഗരത്തിൻെറ മതിലിൻെറ അടിസ്ഥാനങ്ങൾ വിലപിടിച്ച സകലതരം കല്ലുകൊണ്ടും അലങ്കരിക്കപ്പെട്ടവ. ഒന്നാമത്തെ അടിസ്ഥാനം പച്ചക്കല്ല്. രണ്ടാമത്തേതു നീലക്കല്ല്. മൂന്നാമത്തേതു വെള്ളക്കല്ല്. നാലാമത്തേതു സ്മർഗ്ദാ.

൨൦. അഞ്ചാമത്തേതു സർദോനിക്കിസ്കല്ല്. ആറാമത്തേതു ചുവപ്പുകല്ല്. ഏഴാമത്തേതു യാസ്പോൻകല്ല്. എട്ടാമത്തേതു ബേറോൽകല്ല്. ഒമ്പതാമത്തേതു പുഷ്പരാഗം. പത്താമത്തേതു വൈഡൂര്യം. പതിനൊന്നാമത്തേതു യാക്കൻദാക്കല്ല്. പന്ത്രണ്ടാമത്തേതു ഗോമേദകം.

൨൧. പന്ത്രണ്ടുവാതില്ലുകളുമോ പന്ത്രണ്ടു മുത്തുകളാകുന്നു. വാതില്ലുകളിൽ ഓരോന്നും ഓരോമുത്ത്. നഗരത്തിൻെറ വിസ്താരമുള്ള തെരുവ് തിളങ്ങുന്ന കണ്ണാടിക്കു തുല്യം കറയററ തങ്കം.

൨൨. അതിൽ ദേവാലയം ഞാൻ കണ്ടില്ല. എന്തെന്നാൽ സകലവും കൈയടക്കിയിരിക്കുന്ന കത്താവും കുഞ്ഞാടും ആകുന്നു ദേവാലയം.

൨൩. നഗരത്തിനു അതിനെ പ്രകാശിപ്പിക്കുവാൻ സൂര്യനൊ ചന്ദ്രനൊ ആവശ്യമില്ല. എന്തെന്നാൽ ദൈവത്തിൻെറ മഹത്വം അതിനെ പ്രകാശിപ്പിച്ചു. കുഞ്ഞാട് ആകുന്നു അതിൻെറ വിളക്ക്. [ഏശ. അ. ൬൦. വ. ൧൯.]

൨൪. രക്ഷിക്കപ്പെട്ട പുറജാതികൾ അതിൻെറ പ്രകാശത്തിൽ നടക്കും. ഭൂമിയിലെ രാജാക്കന്മാർ തങ്ങളുടെ മഹത്വവും പുറജാതികളുടെ ബഹുമാനവും അതിലേക്കു കൊണ്ടുവരും.

൨൫. അതിൻെറ വാതില്ലുകൾ പകൽ അടയ്ക്കപ്പെടുകയില്ല. അവിടെ രാത്രി ഇല്ലല്ലൊ. [ഏശ. അ. ൬൦. വ. ൧൧.]

൨൬. അവർ പുറജാതികളുടെ മഹത്വവും ബഹുമാനവും അതിലേക്കു കൊണ്ടുവരും.

൨൭. കുഞ്ഞാടിൻെറ ആയുസ്സിൻെറ പുസ്തകത്തിൽ എഴുതപ്പെട്ടിരിക്കുന്നവരല്ലാതെ അശുദ്ധനും, മ്ലേച്ഛതയും വ്യാജവും പ്രവൎത്തിക്കുന്നവനുമായ ഒരുവനും അതിൽ പ്രവേശിക്കയില്ല.

## വ്യാഖ്യാനം.

൧. "പുതിയ ആകാശവും പുതിയ ഭൂമിയും": രൂപാന്തരീഭവിച്ച ആകാശവും ഭൂമിയും. — "സമുദ്രവും ഇനി ഇല്ല": യുദ്ധത്തിലിരിക്കുന്ന സഭയാകുന്ന സമുദ്രം എന്നു ചിലർ പറയുന്നു. വിധിയുടെശേഷം യുദ്ധോദ്യുക്തമായി സഭ ഇല്ലല്ലൊ. അതു അവസാനിച്ചു.

൨. "പുതിയ ഓറെശ്ലേം . . . ഇറങ്ങുന്നതു": ഭൂമിയിലുള്ള വിശുദ്ധന്മാരെ സ്വീകരിക്കുവാനായി വിധിദിവസത്തിൽ സ്വൎഗ്ഗത്തിലെ ദൂതന്മാരും വിശുദ്ധാത്മാക്കളും ഇറങ്ങിവരുന്നതു. — "ഞാൻകണ്ടു": അറ., ക്രൂശ. പ്രതികളിലും, വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിലും ഇങ്ങനെതന്നെ. ഗ്രീ., ല. പ്രതികളിൽ 'യോഹന്നാനായ ഞാൻ കണ്ടു' എന്നു കാണുന്നു.

൩. "സ്വൎഗ്ഗത്തിൽനിന്നു": ഗ്രീ., അറ., ക്രൂശ. പ്രതികളിലും 'സ്വൎഗ്ഗത്തിൽനിന്നു' എന്നാകുന്നു കാണുന്നതു. ലത്തീനിലും വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിലും 'സിംഹാസനത്തിൽനിന്നു' എന്നാകുന്നു തർജ്ജമ.

൪. "കണ്ണുനീരെല്ലാം നിലച്ചുപോകും": ഗ്രീ., ല., ക്രൂശ. പ്രതികളും വെസ്റ്റ്മിൻസ്റ്റർ വിവർത്തനവും 'തുടച്ചുകളയും' എന്നും, അറ.ൽ 'നീക്കിക്കളഞ്ഞു' എന്നും പറയുന്നു.

൫. "ഈ വചനങ്ങൾ വിശ്വാസയോഗ്യങ്ങളും സത്യമായുള്ളവയുമാകുന്നു": ഗ്രീ., ല. പ്രതികളിലും വെസ്റ്റ്മിൻസ്റ്റർ വിവർത്തനത്തിലും കൽദ. സുറി. പോലെ. അറ., അന്തി. സുറി. ഇവയിൽ 'വിശ്വാസയോഗ്യങ്ങളും സത്യമായവയുമായ ഈ വചനങ്ങൾ ദൈവത്തിന്റെവയാകുന്നു' എന്നാണ വിവർത്തനം. ക്രൂശ.ൽ 'ഇവ സാക്ഷാൽ സംഭവിക്കുവാനിരിക്കുന്ന വിശ്വാസയോഗ്യങ്ങളായ വചനങ്ങളാകുന്നു' എന്നാണ തർജ്ജമ ചെയ്തിരിക്കുന്നത്.

൬. "ആല്ഫയും താവും": അ. ൧. വ. ൮. വ്യ. നോക്കുക.

൮. "രണ്ടാമത്തെ മരണം": അ. ൨൦. വ. ൬. വ്യ. നോക്കുക.

൯. ഈ വാക്യം ഗ്രീ., ക്രൂശ., വെസ്റ്റ്മിൻസ്റ്റർ വിവർത്തനം ഇവയിൽ സുറിയാനിയിലെപ്പോലെ എങ്കിലും, ല-ൽ 'ഏഴുപാത്രങ്ങൾ' എന്നതിലെ 'ഏഴും', അറ.ൽ 'ഏഴു മാലാകാമാർ' എന്നതിലെ 'ഏഴും' വിട്ടിരിക്കുന്നു.— "കുഞ്ഞാടിന്റെ പത്നിയായ മണവാട്ടി": വിശിഷ്ടനഗരമായി വി. യോഹന്നാന കാട്ടികൊടുക്കപ്പെട്ട വിജയശ്രീലാളിതയായ സ്വർഗ്ഗീയസഭ മുഴുവൻ.

൧൦. "ഉയന്ന ... മല": സ്വർഗ്ഗപ്രാപ്തിക്കുള്ള വിഷമതയെയാണ ഈ വാക്കുകൾ കാണിക്കുന്നത്.

൧൧. "സ്ഫടികത്തിനു തുല്യമായ": ഈ വാക്യങ്ങളിൽ കാണുന്ന വർണ്ണന സ്വർഗ്ഗത്തിന്റെ പരിപൂർണ്ണതയെ പ്രസ്പഷ്ടമാക്കുന്നതിന് ഉദ്ദിഷ്ടമാകയാൽ അതിൽ ഗൂഢാർത്ഥങ്ങൾ അന്വേഷിക്കേണ്ടതില്ലെന്നു ചിലർ പറയുന്നു.

൧൨. "പന്ത്രണ്ടുവാതിലുകൾ": തൽക്കാലക്കൂടാരത്തിനുചുറ്റും ഇസ്രായേൽഗോത്രക്കാർ പാർത്തിരുന്നതുപോലെ (സം. അ. ൨. വ. ൨. വ്യ) നാനാഭാഗത്തും ഉള്ളവരിൽ മനസ്സുള്ളവക്കു പ്രവേശിക്കുവാൻ എളുപ്പമുണ്ടെന്നാണ് ഈ വാക്കുകൾകൊണ്ടും നാം ധരിക്കേണ്ടത്.— "വാതിലുകളിന്മേൽ പന്ത്രണ്ടു മാലാകാമാർ": അന്തി. സുറി-ൽ മാത്രം ഈഭാഗം കാണുന്നില്ല. പ്രവേശിക്കുന്നവരെ പരിശോധിക്കുന്നവരാണ ഇവർ.— "ഇസ്രായേൽ ... പേരുകൾ": സ്വർഗ്ഗത്തിൽ പ്രവേശിക്കുന്നവർ അബ്രാഹത്തിന്റെ ആത്മികപുത്രന്മാരായിരിക്കണമെന്ന് ഈ വാക്കുകൾ നമ്മെ അറിയിക്കുന്നു.— "വലുതും ഉയന്നതുമായ മതിൽ": സ്വർഗ്ഗീയ ഓറെശ്ലേത്തിന്റെ ഉറപ്പും പിടിച്ചടക്കപ്പെടുവാൻ വഹിയാത്ത അവസ്ഥയുമാണ് ഈ പദങ്ങൾ പ്രത്യക്ഷപ്പെടുത്തുന്നത്.

൧൪. "പന്ത്രണ്ടു അടിസ്ഥാനങ്ങൾ": സഭയെ സുവിശേഷപ്രസംഗംകൊണ്ടു സ്ഥാപിച്ച ൧൨ ശ്ലീഹന്മാർ. ഇതിനാലാണ അവരുടെ പേരുകൾ എഴുതപ്പെട്ടിരിക്കുന്നത്.— പഴയനിയമ പ്രധാനാചാര്യന്റെ മാർപതക്കത്തിൽ ൧൨ ഗോത്രപിതാക്കന്മാരെ സൂചിപ്പിച്ചുണ്ടായിരുന്ന ൧൨ കല്ലുകളുടെകാര്യം വി. യോഹന്നാൻ ഇവിടെ നമ്മെ അനുസ്മരിപ്പിക്കുന്നു. പുറ. അ. ൨൮. വ. ൧൭-൨൧.

൧൬. "നാലുകോണുകൾ ഉള്ളതായി": നാലുകോണുകൾ ഉള്ളതുമാത്രമല്ല ചതുരവുമായിരുന്നു എന്നു ല., ക്രൂശ. പ്രതികളിൽ കാണുന്നു.— നഗരത്തിന്റെ 'നീളം' സ്വർഗ്ഗീയഭാഗ്യത്തിന്റെ നിത്യത്വത്തെയും, 'വീതി' ഭാഗ്യങ്ങളുടെ വലിപ്പത്തെയും, 'ഉയരം' ഭാഗ്യങ്ങളുടെ ഉൽകൃഷ്ടത്വത്തെയും, 'പന്തീരായിരത്തോളം എസ്ത്ദാകൾ' അതിന്റെ വിസ്തീർണ്ണതയെയുമാണ കാണിക്കുന്നത്. വീതിനീളങ്ങളുടെ സമത്വം അതിൽ പ്രവേശിക്കുവാനായി സകല ജനങ്ങളെയും ഒന്നുപോലെ പിതൃസ്നേഹത്തോടുകൂടി ക്ഷണിക്കുന്നു എന്നു പ്രത്യക്ഷപ്പെടുത്തുന്നു. സ്വർണ്ണത്തോട്ടികൊണ്ടു അളക്കുന്നത് സ്വർഗ്ഗ

ഭാഗ്യം സ്വൎഗ്ഗംകൊണ്ടു സൂചിപ്പിക്കപ്പെടുന്ന സ്നേഹത്തിൻെറയും, ഞാങ്ങണകൊണ്ടു സൂചിപ്പിക്കപ്പെടുന്ന താഴ്മയുടെയും പരിമാണം അനുസരിച്ചിരിക്കുമെന്നു കാണിക്കുവാനാണ്.

൧൭. "മാലാഖായുടെതായിരിക്കുന്ന മനുഷ്യൻെറ അളവു്": ദൂതൻ ഉപയോഗിച്ചതും മനുഷ്യരുടെ ഇടയിൽ ഉപയോഗിക്കപ്പെടുന്നതുമായ അളവു്. മനുഷ്യർ ഉപയോഗിക്കുന്ന അളവുതന്നെയാണ് ദൂതനും ഉപയോഗിച്ചതു എന്നൎത്ഥം.

൧൮. "മതിലിൻെറപണി യാസ്പീസ് കല്ലു": അറ.ൽ മാത്രം 'ഫിയസിന്തു' കല്ലു എന്നു കാണുന്നു. നഗരത്തെ കാക്കുന്ന മതിലിൻെറ കട്ടികൊണ്ടു സ്വൎഗ്ഗത്തെ സംരക്ഷിക്കുന്ന ദൈവശക്തിയെ പ്രത്യക്ഷപ്പെടുത്തുന്നു. രത്നത്തിൻെറ വൈശിഷ്ട്യംകൊണ്ടു സ്വൎഗ്ഗത്തിൻെറ ഭംഗി, അതിലെ സന്തോഷം, സുഖം ഇത്യാദികളും കാണിക്കുന്നു.— "നഗരമോ ശുദ്ധകണ്ണാടിക്കു തുല്യമായ കറയററതങ്കം": 'കണ്ണാടി' എന്ന ശബ്ദംകൊണ്ടു് ദൈവത്തെ സംബന്ധിച്ച തെളിവായ ജ്ഞാനം, അഭിമുഖവീക്ഷണം, ഉന്നതധ്യാനം, മററുവിശുദ്ധന്മാരുടെയും ദൂതന്മാരുടെയും ഹൃദയങ്ങളെ അറിയുവാനുള്ള വരം, സംസൎഗ്ഗസൌന്ദൎയ്യം ഇവയും, 'തങ്കം' എന്ന ശബ്ദത്താൽ ശ്രേഷ്ഠത, വൈശിഷ്ട്യം, ഭംഗി, സുഖപ്രദായകത്വം, സന്തോഷം, മനശ്ശരീരങ്ങളുടെ ശുദ്ധി, ആദ്ധ്യാത്മികശോഭ, ഓരോ ആത്മാവിനും മഹിമയിലുള്ള നിലഭേദം ഇവയുമാണ് കാണിക്കുന്നതു്.

൧൯, ൨൦. "ഒന്നാമത്തെ ... പച്ചക്കല്ലു്": അറ. 'ഫിയസീന്തു്' കല്ലു എന്നും, മററു പ്രതികളിലെല്ലാം 'യസ്പിസ്' കല്ലു എന്നും കാണുന്നു. പല രത്നങ്ങളുടെ പേരുകൾ ഇവിടെ പറയുന്നുണ്ടു്. ചില ഭാഷാവിവൎത്തനങ്ങളിൽ അവ ഓരോന്നിനും ഓരോ പേരുകൾ പറഞ്ഞുകാണുന്നുമുണ്ടു്. എന്നാൽ അവയിൽ ഓരോന്നും ഇക്കാലത്തു അറിയപ്പെടുന്ന ഏതെല്ലാമെന്നു നിൎണ്ണയിക്കുക സാദ്ധ്യമല്ല. വിവൎത്തകന്മാരും, വ്യാഖ്യാതാക്കളും, നിഘണ്ടുകാരന്മാരും ഇക്കാൎയ്യത്തിൽ വിഷമിക്കുന്നു. പഴയകാലത്തെ പേരുകൾ പലതും മാറിപ്പോയി. ഇതിനാലാണു ചിലതിനെല്ലാം മൂലത്തിലെ പേരുകൾതന്നെ ഇവിടെ പറഞ്ഞിരിക്കുന്നതു്. (പുറ. അ. ൨൮. വ. ൧൭. വ്യ. നോക്കുക.)— ഇവ സ്ഥൈൎയ്യം, വിശ്വാസം, പ്രതീക്ഷ, ജ്വലിക്കുന്നസ്നേഹം, സഹനം ഇത്യാദികളെ ലക്ഷീകരിക്കുന്നു എന്നു വ്യാഖ്യാതാക്കൾ പറയുന്നു. ചിലർ ഓരോന്നിനെയും ഓരോ ശ്ലീഹന്മാരോടും, വിശ്വാസപ്രമാണത്തിലെ ഓരോ വകുപ്പിനോടും, ൧൨ ഗോത്രപിതാക്കന്മാരിൽ ഓരോരുത്തനോടും ഘടിപ്പിച്ചു പറയുന്നുണ്ടു്. എന്നാൽ ഓരോന്നും ഏതു ശ്ലീഹായിക്കും ഏതു വിശ്വാസവകുപ്പിനും ഏതു ഗോത്രപിതാവിനും യോജിക്കുന്നതാകയാൽ ഇതിൽ അത്ര നിഷ്കൎഷ വെക്കേണ്ടതില്ല.

൨൧. "പന്ത്രണ്ടു വാതിലുകളുമോ പന്ത്രണ്ടു മുത്തുകളാകുന്നു": ഈ വാതിലുകളും, മുത്തുകളും ശ്ലീഹന്മാരെയും, ധൈൎയ്യശാലികപുരുഷന്മാരെയും, പ്രസംഗകന്മാരെയും, അജപാലന്മാരെയും, മല്പാന്മാരെയും സൂചിപ്പിക്കുന്നു.— "തെരുവു് ... കണ്ണാടിക്കുതുല്യം": സ്വൎഗ്ഗത്തിലുള്ളവയെല്ലാം വിലപിടിച്ചവയും, വിശിഷ്ടങ്ങളും, പ്രകാശമുള്ളവയും, എല്ലാപേൎക്കും വിശദവും എന്നാണു ഈ വാക്കുകളിൽ നിന്നു ധരിക്കേണ്ടതു്.

൨൨. "ദേവാലയം ഞാൻ കണ്ടില്ല": ബലികളും പൂജകളും ദൈവത്തെ ശാന്തനാക്കുവാനായി മരണമുള്ള മനുഷ്യർ സമൎപ്പിക്കുന്നവയാണ്. അവ സ്വൎഗ്ഗത്തിൽ ആവശ്യമില്ലല്ലൊ. കൃതജ്ഞത, ആരാധന ഇത്യാദികൾ ദൈവത്തിനു് നേരിട്ടുതന്നെ സമൎപ്പിക്കുന്നു. അതിനാലാണ് 'കൎത്താവും കുഞ്ഞാടും ആകുന്നു ദേവാലയം' എന്നു ഇവിടെ പറഞ്ഞിരിക്കുന്നതു്. യുദ്ധത്തിലിരിക്കുന്ന സഭയിൽ ബലി ഇല്ലെന്നു് ചില പാഷണ്ഡികൾ ഈ വാക്കുകളിൽനിന്നു് അനുമാനിക്കുന്നുണ്ടു്. അതു അബദ്ധമാണ്.

സ്വൎഗ്ഗത്തിലെ സഭയെക്കുറിച്ചാണ് ഇവിടെ പറയുന്നതു്. അല്ലെങ്കിൽ യുദ്ധത്തിലിരിക്കുന്ന സഭക്കു സൂൎയ്യനും ചന്ദ്രനുംകൂടി (വ. ൨൩) ഇല്ലെന്നു വരുന്നുകൂടുമല്ലൊ. ൪, ൫. അദ്ധ്യായങ്ങളിൽ ദേവാലയം കണ്ടതായി പറയുന്നതു യുദ്ധസഭയെ ഉദ്ദേശിച്ചാണ്.

൨൩. "കുഞ്ഞാടു് ആകുന്നു . . . വിളക്ക്": എണ്ണയോടുള്ള സംയോജ്യതമൂലം വിളക്കിലെ തിരികത്തി വെളിച്ചം തരുന്നു. കുഞ്ഞാടാകുന്ന മനുഷ്യത്വം ദൈവ ആളോടു യോജിച്ചിരിക്കുന്നതിനാൽ പ്രകാശിക്കുന്നു.

൨൪. "രക്ഷിക്കപ്പെട്ട പുറജാതികൾ": ഗ്രീ. ലും 'രക്ഷിക്കപ്പെട്ട' എന്ന പദമുണ്ടു്. ല., അറ., ക്രൂശ. പ്രതികളിലും വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിലും 'ജനങ്ങൾ' എന്നു മാത്രമേ കാണുന്നുള്ളു. ഭൂമിയിലെ യുദ്ധസഭയിലുള്ള രക്ഷിക്കപ്പെട്ടവർ, എന്നുവെച്ചാൽ രക്ഷ പ്രാപിക്കുന്നവരായി ആയുസ്സിന്റെ പുസ്തകത്തിൽ പേരെഴുതപ്പെട്ടവർ, മേൽകണ്ടവയുടെ നിഴലും സാദൃശ്യവുംനോക്കി ജീവിതം നയിക്കും എന്നൎത്ഥം. — "ഭൂമിയിലെ രാജാക്കന്മാർ തങ്ങളുടെ മഹത്വവും പുറജാതികളുടെ ബഹുമാനവും അതിലേക്കു കൊണ്ടുവരും": തങ്ങളെത്തന്നെ ഭരിച്ചു നടത്തുന്നവരായി ഏതു ജീവിതാവസ്ഥയിലുമുള്ള തിരഞ്ഞെടുക്കപ്പെട്ടവർ ഭൂമിയിലെ രാജാക്കന്മാരെപ്പോലെയും ലോകരാജാക്കളിൽ നാം കാണുന്നതിനെ ഊഹ്യമല്ലാത്തവിധം അതിശയിക്കുമാറും മഹത്വം പ്രാപിക്കുമെന്നു താല്പൎയ്യം. മഹത്വവും ബഹുമാനവും കൊണ്ടുവരും എന്നു പറഞ്ഞിരിക്കുന്നതു സ്വൎഗ്ഗത്തിനു അവയെ നൽകുവാൻ എന്ന അൎത്ഥത്തിലല്ല, സ്വൎഗ്ഗത്തിൽ നിന്നു അവ പ്രാപിക്കുവാൻ എന്ന അൎത്ഥത്തിൽ ഗ്രഹിക്കേണ്ടതാണ്. — ഭക്തന്മാരായ രാജാക്കന്മാർ തങ്ങളുടെ സൽപ്രവൃത്തികളുടെ നിക്ഷേപം സ്വൎഗ്ഗത്തിൽകൊണ്ടുവന്നു അനുഭവിക്കും എന്നു ചിലർ വ്യാഖ്യാനിക്കുന്നു. — ഈവാക്യത്തിൽ 'പുറജാതികളുടെ' എന്നപദം സുറിയാനിയിൽ മാത്രമേയുള്ളു. വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിൽ 'ജാതികളുടെ മഹിമയും ബഹുമാനവും അവർ അതിലേക്കു കൊണ്ടുവരും' എന്നു കാണുന്നതും സുറി. യോടു ഒട്ടെല്ലാം യോജിക്കുന്നുണ്ടു്.

൨൫. "വാതിലുകൾ പകൽ അടയ്ക്കപ്പെടുകയില്ല": പകലിന്റെ അവസാനത്തിൽ അടയ്ക്കപ്പെടുകയില്ല എന്നൎത്ഥം. രാത്രിയും, ശത്രുവും, ചോരനും, ഭയവും, അസമാധാനവും സ്വൎഗ്ഗത്തിൽ ഇല്ലല്ലൊ. അവിടെ എല്ലാം ഭദ്രം.

൨൬. "അവർ . . . കൊണ്ടുവരും": ആത്മപാലകന്മാരാദിയായവർ ജനങ്ങളിൽ തങ്ങൾ ഉളവാക്കിയ മഹാന്മാരെയും അവരുടെ സൽകൎമ്മങ്ങളെയും സ്വൎഗ്ഗത്തിലേക്കു കൊണ്ടുചെല്ലുമെന്നാണ് ഇതിന്റെ അൎത്ഥം.

൨൭. "കുഞ്ഞാടിന്റെ . . . പുസ്തകം": അ. ൨൦. വ. ൧൨. വ്യാ. നോക്കുക.

## അദ്ധ്യായം ൨൨.

ആയുസ്സിന്റെ ജലവും, വൃക്ഷവും. അവസാനം.

ദൈവത്തിന്റെയും കുഞ്ഞാടിന്റെയും സിംഹാസനത്തിൽനിന്നു പുറപ്പെടുന്നതായി സ്ഫടികംപോലെ തെളിവുള്ള ജീവജലത്തിന്റെ ഒരു നദിയും അവൻ എനിക്കു കാണിച്ചുതന്നു.

൨. അതിന്റെ (നഗരത്തിന്റെ) വീതിയുള്ള തെരുവിന്റെ നടുവിലും, നദിക്കടുത്തു് ഇക്കരെയും അക്കരെയും പന്ത്രണ്ടു കനികൾ പുറപ്പെടുത്തുന്ന ആയുസ്സിന്റെ വൃക്ഷം (നില്ക്കുന്നു). അതു ഏതുമാസത്തിലും ഫലം തരുന്നു. വൃക്ഷത്തിന്റെ ഇലകൾ പുറജാതികളുടെ രോഗശാന്തിക്കു (ഉതകുന്നവ).

൩. യാതൊരു ശാപവും ഇനി

യുണ്ടാകയില്ല. ദൈവത്തിൻെറയും കുഞ്ഞാടിൻെറയും സിംഹാസനം അവിടെയായിരിക്കും. അവൻെറ ദാസന്മാർ അവനു സേവചെയ്യും.

൪. അവൻെറമുഖം അവർ കാണും. അവൻെറ നാമം അവരുടെ നെററിയിൽ (പതിഞ്ഞിരിക്കും).

൫. പിന്നെ രാത്രി ഉണ്ടാകയില്ല. ദൈവമായ കത്താവു് അവരെ പ്രകാശിപ്പിക്കുന്നതുകൊണ്ടു് വിളക്കിൻെറ വെളിച്ചമോ, സൂൎയ്യൻെറ പ്രകാശമോ അവൎക്കാവശ്യമുണ്ടാകയില്ല. അവർ എന്നും എന്നേക്കും വാഴും. [ഏശ. അ. ൬൦. വ. ൨൦: വെളി. അ. ൨൧. വ. ൨൩.].

൬. പിന്നെ അവൻ എന്നോടു (ഇങ്ങനെ) പറഞ്ഞു: ഈ വചനങ്ങൾ വിശ്വാസയോഗ്യങ്ങളും സത്യമായവയുമാകുന്നു. പ്രവാചകന്മാരുടെ ആത്മാവിൻെറ ദൈവമായ കത്താവു്, വേഗത്തിൽ സംഭവിക്കേണ്ടിയിരിക്കുന്നവയെ തൻെറ ദാസന്മാൎക്കു കാണിച്ചുകൊടുക്കുവാനായി തൻെറ മാലാഖായെ അയച്ചു.

൭. ഇതാ! ഞാൻ വേഗം വരുന്നു. ഈ പുസ്തകത്തിലെ പ്രവചനത്തിൻെറ വാക്കുകൾ കാക്കുന്നവൻ ഭാഗ്യവാൻ.

൮. ഇവ കേൾക്കയും കാണുകയും ചെയ്യുന്നതും യോഹന്നാൻ ആകുന്ന ഞാൻ തന്നെ. ഇവ കേൾക്കയും കാണുകയും ചെയ്തപ്പോൾ എനിക്കു ഇവ കാണിച്ചു തന്നിരുന്ന മാലാഖായുടെ കാലുകളുടെ മുമ്പിൽ വണങ്ങുവാനായി ഞാൻ വീണു.

൯. അപ്പോൾ അവൻ എന്നോടു്: നോക്കൂ, അരുതു്. ഞാൻ നിൻെറയും, ഈ പുസ്തകത്തിലെ വാക്കുകൾ കാക്കുന്ന പ്രവാചകന്മാരായ നിൻെറ സഹോദരന്മാരുടെയും കൂട്ടുകാരനാകുന്നു. ദൈവത്തെ ആരാധിക്കുക.

൧൦. അവൻ പിന്നെയും എന്നോടു (ഇങ്ങനെ) പറഞ്ഞു: ഈ പുസ്തകത്തിലെ പ്രവചനവാക്കുകൾക്കു നീ മുദ്രവെക്കരുതു്. സമയം അടുത്തിരിക്കയാണല്ലൊ.

൧൧. അനീതി പ്രവത്തിക്കുന്നവൻ ഇനിയും അനീതി പ്രവത്തിക്കട്ടെ. അഴുക്കുള്ളവനായിരിക്കുന്നവൻ ഇനിയും അഴുക്കാക്കപ്പെടട്ടെ. നീതിമാൻ ഇനിയും നീതി പ്രവത്തിക്കട്ടെ. വിശുദ്ധൻ ഇനിയും വിശുദ്ധീകരിക്കപ്പെടട്ടെ.

൧൨. ഇതാ! ഞാൻ വേഗം വരുന്നു. ഓരോരുത്തനും അവൻെറ പ്രവൃത്തി എങ്ങനെ ആയിരിക്കുന്നുവോ അതിനൊത്തവണ്ണം പ്രതിഫലം നൽകുവാനായി എൻെറ പ്രതിഫലവും എന്നോടുകൂടി (ഉണ്ടു്).

൧൩. ഞാൻ ആലപ്പും താവും, ഒന്നാമത്തവനും അവസാനത്തവനും, ആദിയും അന്ത്യവും ആകുന്നു. [ഏശ. അ. ൪൧. വ. ൪; അ. ൪൪. വ. ൬; അ. ൪൮. വ. ൧൨: വെളി. അ. ൧. വ. ൮, ൧൭; അ. ൨൧. വ. ൬.]

൧൪. തങ്ങളുടെ അധികാരം ആയുസ്സിൻെറ വൃക്ഷത്തിന്മേൽ ആയിരിക്കേണ്ടതിനും, വാതിലുകളിൽകൂടെ നഗരത്തിലേക്കു പ്രവേശിക്കേണ്ടതിനുമായി അവൻെറ കല്പനകൾ ചെയ്യുന്നവർ ഭാഗ്യവാന്മാർ.

൧൫. നായ്ക്കളും, ക്ഷുദ്രപ്രയോഗികളും, വ്യഭിചാരികളും, കൊലപാതകികളും, വിഗ്രഹങ്ങൾക്കു സേവ ചെയ്യുന്നവരും, വ്യാജം സ്നേഹിക്കയും പ്രവത്തിക്കയും ചെയ്യുന്ന സകലരും പുറത്തു്.

൧൬. സഭകളുടെ മുമ്പിൽ ഇവ

നിങ്ങൾക്കു സാക്ഷിപ്പെടുത്തുവാനായി ഈശോ ആകുന്ന ഞാൻ എൻെറ മാലാഖായെ അയച്ചു. ഞാൻ ദാവീദിൻെറ വേരും, വംശവും, പ്രകാശമുള്ള ഉദയനക്ഷത്രവുമാകുന്നു.

൧൭. വരിക, എന്നു ആത്മാവും മണവാട്ടിയും പറയുന്നു. കേൾക്കുന്നവനും: വരിക എന്നു പറയട്ടെ. ദാഹിക്കുന്നവൻ വരട്ടെ. ഇച്ഛിക്കുന്നവൻ ജീവജലം സൌജന്യമായി സ്വീകരിക്കട്ടെ. [ഏശ. അ. ൫൫. വ. ൧: വെളി. അ. ൨൧. വ. ൬.]

൧൮. ഈ പുസ്തകത്തിലെ പ്രവചനവാക്കുകൾ കേൾക്കുന്ന ഏവനോടും ഞാൻ സാക്ഷിപ്പെടുത്തി പറയുന്നു: ആരെങ്കിലും അവയോടു (എന്തെങ്കിലും) കൂട്ടിച്ചേർത്താൽ ഈ പുസ്തകത്തിൽ എഴുതപ്പെട്ടിരിക്കുന്ന ബാധകൾ ദൈവം അവൻെറമേൽ വരുത്തിക്കൂട്ടും.

൧൯. ഈ പ്രവചനപുസ്തകത്തിലെ വാക്കുകളിൽനിന്നു ആരെങ്കിലും (എന്തെങ്കിലും) നീക്കിക്കളഞ്ഞാലോ ഈ പുസ്തകത്തിൽ എഴുതപ്പെട്ടിരിക്കുന്ന ആയുസ്സിൻെറ വൃക്ഷത്തിലും, വിശുദ്ധനഗരത്തിലും നിന്നു അവൻെറ അംശം ദൈവം നീക്കിക്കളയും.

൨൦. ഇവയെ സാക്ഷിപ്പെടുത്തുന്നവൻ പറയുന്നു: അതേ, ഞാൻ വേഗം വരുന്നു. ആമേൻ. കർത്താവായ ഈശോയേ, വരണമേ.

൨൧. നമ്മുടെ കർത്താവായ ഈശോമ്ശീഹായുടെ കൃപ സകല വിശുദ്ധന്മാരോടുംകൂടി (ഇരിക്കുമാറാകട്ടെ). ആമേൻ.

## വ്യാഖ്യാനം.

൧, ൨. "ദൈവത്തിൻേറയും കുഞ്ഞാടിൻേറയും സിംഹാസനത്തിൽനിന്നു പുറപ്പെടുന്ന . . . നദി": പിതാവിൽനിന്നും പുത്രനിൽനിന്നും പുറപ്പെടുന്ന പരിശുദ്ധാത്മാവിനെയാണ് ഈ നദി സൂചിപ്പിക്കുന്നതെന്നു ചിലരും, പരിശുദ്ധാത്മാവിൻെറ വരങ്ങളെയും ദാനങ്ങളെയുമാണ് സൂചിപ്പിക്കുന്നതെന്നു വേറെ ചിലരും പറയുന്നു. — ദൈവത്തെയും മ്ശീഹായെയും കാണുകയും അനുഭവിക്കുകയും ചെയ്തുകൊണ്ടു വിശുദ്ധന്മാരിൽ കവിഞ്ഞൊഴുകുന്ന മനസ്സമാധാനം, സന്തോഷം, സകലകാര്യങ്ങളെയും കുറിച്ചുള്ള ജ്ഞാനം, ശരീരത്തിൻെറ പൂർണ്ണമായസുഖം, സൂക്ഷ്മത, ശക്തി, പ്രകാശം, അക്ഷയത്വം ആദിയായ നന്മകളുടെ ധാരാളത്വമാണ് ആയുസ്സിൻെറ ജലവും വൃക്ഷവും കാണിക്കുന്നതെന്നാണ് മുഖ്യമായ അഭിപ്രായം. വൃക്ഷം എന്നു ഇവിടെ പറയുന്നതിന് നാനാതരത്തിലുമുള്ള വൃക്ഷജാലങ്ങൾ എന്നു ഗ്രഹിക്കേണ്ടതാണ്. പർദൈസായുടെ മദ്ധ്യത്തിൽ നിന്നിരുന്ന ആയുസ്സിൻെറ വൃക്ഷത്തെ ഇവിടെ കാണുന്ന വൃക്ഷം നമ്മെ അനുസ്മരിപ്പിക്കുന്നു. പർദൈസായിൽ ഒരു വൃക്ഷംമാത്രമേ മനുഷ്യനു അമർത്യത നൽകിയിരുന്നുള്ളു. സ്വർഗ്ഗീയ പർദൈസായിലാകട്ടെ ഏതു വൃക്ഷവും ആയുസ്സിനെ പ്രദാനം ചെയ്യുന്നതാണ്. അവയുടെ ഇലകൾപോലും ഔഷധമായിരുന്നു. — വൃക്ഷങ്ങൾ പുണ്യപൂർണ്ണതയെയും, നദി കൃപാവരത്തെയും, അതിൻെറ ആരംഭം ദൈവഭയത്തെയും, വൃക്ഷത്തിൻെറ കൊമ്പുകൾ കല്പനകളെയും, ഫലങ്ങൾ സുകൃതാഭ്യസനം, പരിശുദ്ധാത്മാവിൻെറ ൧൨ ഫലങ്ങൾ ഇവയെയും സൂചിപ്പിക്കുന്നു എന്നു അഭിപ്രായമുള്ളവരുമുണ്ട്. — "പന്ത്രണ്ടു കനികൾ പുറപ്പെടുത്തുന്ന ആയുസ്സിൻെറ വൃക്ഷം. അതു ഏതുമാസത്തിലും ഫലം തരുന്നു": ഗ്രീ., ല. പ്രതികളിൽ പറഞ്ഞിരിക്കുന്നതും ഇങ്ങനെ തന്നെ. അറ., അന്തി. സുറി. പ്രതികളിൽ 'ഓരോ മാസത്തിലും ഓരോന്നായി ൧൨ ഫലങ്ങൾ തരുന്ന' എന്നാണു വിവർത്തനം. ക്രൂശ. ലാകട്ടെ 'ഓരോ മാസത്തിലും

൧൨ ഫലങ്ങൾ തരുന്ന' എന്നാണു കാണുന്നതു്. 'ഓരോ മാസത്തിലും തൻെറ ഫലം നൽകുന്നതായി പന്ത്രണ്ടു പ്രാവശ്യം കായിക്കുന്ന' എന്നു വെസ്സ്മിൻസ്ലെർ വിവത്തനത്തിൽ കാണുന്നു.– വൃക്ഷം തിരുസ്ലീബായാകുന്നു; മാസംതോറും ഫലംതരുന്നു എന്നതിന് എപ്പോഴും ഫലം നൽകുന്നു എന്നത്ഥം; ഇലകൾ സുവിശേഷബോധനം ഇങ്ങനെയും ചിലർ വ്യാഖ്യാനിക്കുന്നുണ്ടു്.

൩. "യാതൊരു ശാപവും ഇനിയുണ്ടാകയില്ല": ഗ്രീ., ലം., അറ. പ്രതികളും കൽദ. യോടു യോജിക്കുന്നുണ്ടു്. ക്രൂശ.ൽ 'അശുദ്ധമായ യാതൊന്നും ഇനിയുണ്ടാകയില്ല' എന്നും, അന്തി. സുറിൽ '(ഇല) കൊഴിച്ചിൽ ഇനിയുണ്ടാകയില്ല' എന്നുമാണു വിവത്തനംചെയ്തുകാണുന്നതു്. രോഗം, നോവു്, കഷ്ടതകൾ, അടിമത്തം പരസേവനം ആദിയായി പാപത്തിൻെറയൊ ശാപത്തിൻെറയൊ യാതൊരു ഫലവും മേലാൽ അനുഭവിക്കുവാൻ ഇടവരികയില്ലെന്നു താല്പയ്യം.– "അവൻെറ ദാസന്മാർ അവനു സേവചെയ്യും": രക്ഷപ്രാപിച്ചവർ ദൈവത്തെ സേവിക്കും. എന്നാൽ ഇതു അടിമത്തമൊ പരസേവനമൊ അല്ല. ദൈവത്തിനു സേവചെയ്യുക വാഴുകതന്നെയാണ്.(വ. ൫.)

൪. "അവൻെറ മുഖം അവർ കാണും": സ്വഗ്ഗത്തിലെ സവ്വഭാഗ്യവും ദൈവത്തെ അഭിമുഖമായി കാണുന്നതിലാണ് നിക്ഷിപ്തമായിരിക്കുന്നതു്.– "അവൻെറ നാമം അവരുടെ നെററിയിൽ": പഴയനിയമത്തിലെ പ്രധാനാചായ്യൻെറ മസ്സനപ്പായിൽ മുൻവശത്തുണ്ടായിരുന്ന 'കത്താവിനു വിശുദ്ധം' (പുറ. അ. ൨൮. വ. ൩൬, ൩൭) എന്ന അക്ഷരങ്ങൾകൊണ്ടു അദ്ദേഹം കത്താവിനു പ്രതിഷ്ഠിതനാകുന്നു എന്നു പ്രത്യക്ഷപ്പെട്ടിരുന്നതുപോലെ വിശുദ്ധന്മാരുടെ നെററിയിലുള്ള ദൈവനാമം അവർ ദൈവത്തിനു പ്രതിഷ്ഠിതരും ദൈവസ്നേഹഭാജനങ്ങളുമെന്നു കാണിക്കുന്നു. ഇതു എത്രവലിയ ബഹുമാനമാണ്!

൫. "പിന്നെ രാത്രി ഉണ്ടാകയില്ല": അ. ൨൧. വ. ൧-ൽ ആരംഭിച്ച സ്വഗ്ഗീയ ഓറെശ്ലെത്തിൻെറ വിവരണം ഇവിടെ അവസാനിക്കുന്നു. അ. ൨൧. വ. ൨൩-ൽ പറഞ്ഞിട്ടുള്ളതിനെയാണു ഈ വാക്യം സ്ഥിരപ്പെടുത്തുന്നതു്.

൬. "പ്രവാചകന്മാരുടെ ആത്മാവിൻെറ ദൈവമായ കത്താവു്": ശ്ലീഹന്മാക്കും പ്രവാചകന്മാക്കും പ്രവചനാത്മാവിനെ കൊടുക്കുന്ന ദൈവമായ കത്താവു്. അറ.ൽമാത്രം 'ദൈവമായ കത്താവു് . . . പ്രവാചകന്മാരുടെ ആത്മാവിൽ തൻെറ ദൂതനെ അയച്ചു' എന്നാണു അനപയം. – "തൻെറ മാലാകായെ അയച്ചു": അന്തി. സുറി.ൽ മാത്രം 'തൻെറ മാലാകായായ എന്നെ അയച്ചു' എന്നു കാണുന്നു. – ഈ വാക്യം മുതൽ ഈ അദ്ധ്യായത്തിൻെറ അവസാനംവരെ പുസ്തകം മുഴുവൻെറയും ഒരു ആവത്തനമാണ്. പറയപ്പെട്ട കായ്യങ്ങളുടെ യാഥാത്ഥ്യത്തെപ്പററി ദൂതൻ ഉറപ്പിച്ചു പറയുന്നു. പിന്നെ അവയെല്ലാം നിശ്ചയമായും സംഭവിക്കുമെന്നു ഈശോതന്നെ വാക്കുതരുന്നു. ഒടുവിൽ ഈ പ്രവചനങ്ങളെ ബഹുമാനപൂവ്വം കരുതുവാൻ വി. യോഹന്നാൻ ഉപദേശിക്കുന്നു.

൭. "ഇതാ! ഞാൻ": അ. ൧൬. വ. ൧൫-ലെപ്പോലെ ഇവിടെ വ. ൭, ൧൨, ൧൩, ൧൬, ൨൦ ഇവയിലും മ്ശിഹാതന്നെയാണു സംസാരിക്കുന്നതു്. അഥവാ ദൂതൻ മ്ശിഹായുടെ പ്രതിപുരുഷസ്ഥാനത്തിൽ സംസാരിക്കുന്നു.

൮, ൯. "വണങ്ങുവാനായി ഞാൻ വീണു": അ. ൧൯. വ. ൧൦. വ്യ. നോക്കുക. – "നിൻെറയും, ഈ പുസ്തകത്തിലെ വാക്കുകൾ കാക്കുന്ന പ്രവാചകന്മാരായ നിൻെറ സഹോദരന്മാരുടെയും": മററുപ്രതികളിലെല്ലാം 'നിൻെറയും, നിൻെറ സഹോദരന്മാരായ പ്രവാചകന്മാരുടെയും, ഈ പുസ്തകത്തിലെ പ്രവചനങ്ങൾ കാക്കുന്നവരുടെയും' എന്നാണു കാണുന്നതു്.

൧൦. “മുദ്രവെക്കരുത്”: ഇവ മുദ്രവെച്ചു രഹസ്യമായി സൂക്ഷിക്കുവാനുള്ളവയല്ല. വിശ്വാസികൾ പീഡകൾ സഹിക്കുവാൻ ഒരുക്കമുള്ളവരാകുവാനും, അല്പകാലത്തെ സഹനത്തിനുശേഷം ഭാവിലോകത്തിൽ തങ്ങൾക്കു സിദ്ധിക്കുവാനിരിക്കുന്ന ഭാഗ്യത്തിന്റെ പ്രതീക്ഷമൂലം വിശ്വാസം, പ്രതീക്ഷ, സ്നേഹം ഇവയിൽ ഉന്മേഷവും വർദ്ധനവും പ്രാപിക്കുവാനുമായി അവക്കു വെളിപ്പെടുത്തുവാൻ ഉദ്ദേശിക്കപ്പെട്ടവയാകുന്നു. – “സമയം അടുത്തിരിക്കയാണല്ലൊ”: നിത്യതയോടു തുലനംചെയ്യുമ്പോൾ എത്രതന്നെ ദീർഘസമയവും, ലൌകികമായ എന്തുതന്നെയും, അല്പകാലത്തേക്കുമാത്രം നിലനില്ക്കുന്നതും ക്ഷണത്തിൽ മറഞ്ഞുപോകുന്നതുമാണല്ലൊ. അ. ൧. വ. ൧. വ്യ. നോക്കുക.

൧൧. “ഇനിയും അനീതി പ്രവർത്തിക്കട്ടെ . . . ഇനിയും അഴുക്കാക്കപ്പെടട്ടെ”: ഇതു പാപംചെയ്യുവാനുള്ള അനുവാദമല്ല, സ്വാതന്ത്ര്യത്തെ തടയുന്നില്ല എന്നുമാത്രമേ ഈ വാക്കുകൾ കാണിക്കുന്നുള്ളു. ദുഷ്ടൻ എത്രതന്നെ മുമ്പോട്ടുപോയാലും അവന്റെ പുരോഗമനം വേഗം തടയപ്പെട്ടുമെന്നും പ്രവൃത്തിക്കനുസരണമായ ശിക്ഷയുണ്ടാകുമെന്നും അവൻ കരുതിക്കൊള്ളണമെന്നാണു ഇവിടെ വിജ്ഞാപനം ചെയ്യുന്നതു്. – “ഇനിയും നീതി പ്രവർത്തിക്കട്ടെ . . . ഇനിയും വിശുദ്ധീകരിക്കപ്പെടട്ടെ”: ഇവ ഉപദേശങ്ങളാണു്.

൧൩. “ആലപ്പും താവും”: അ. ൧. വ. ൮. വ്യ. നോക്കുക.

൧൪. “അധികാരം”: ഗ്രീ., ല., ക്രൂശ. പ്രതികളിലും ഇങ്ങനെതന്നെ. അറ.ൽ ‘അവകാശം’ എന്നാണു തർജ്ജമ. – “ആയുസ്സിന്റെ വൃക്ഷത്തിന്മേൽ”: ഗ്രീ., ക്രൂശ. പ്രതികളിലും ഇങ്ങനെയാണു കാണുന്നതു്. ല., അറ. പ്രതികളിൽ ‘ആയുസ്സിന്റെ വൃക്ഷത്തിൽ’ എന്നു വിവർത്തനം ചെയ്തിരിക്കുന്നു. – “വാതിലുകളിൽക്കൂടെ നഗരത്തിലേക്കു പ്രവേശിക്കേണ്ടതിനുമായി”: ഭൌമ്യപർദൈസായുടെ പ്രവേശനദ്വാരത്തിങ്കൽ വാൾപിടിച്ച ഒരു ദൂതനെ നിറുത്തിയതായി സൃ. അ. ൩. വ. ൨൪-ൽ പറഞ്ഞിരിക്കുന്നതുപോലെതന്നെ സ്വർഗ്ഗീയപർദൈസായുടെ വാതില്ക്കലും, വെണ്മയുള്ള കല്യാണവസ്ത്രം ഇല്ലാത്തവരുടെ പ്രവേശനം തടയുവാൻ, ദൂതന്മാരെ കാവൽ നിറുത്തീട്ടുണ്ടു്. (അ. ൨൧. വ. ൧൨.) തന്മൂലം സ്വർഗ്ഗത്തിൽ പ്രവേശനം സിദ്ധിക്കേണ്ടതിനു കല്പനകളുടെ അനുസരണംകൊണ്ടു കല്യാണവസ്ത്രം നിർമ്മലമായി കാക്കണം. – “അവന്റെ കല്പനകൾ ചെയ്യുന്നവർ”: ഗ്രീ., അറ. പ്രതികളിലും ‘കല്പനകൾ ചെയ്യുന്നവർ’ എന്നുതന്നെ കാണുന്നു. ല., ക്രൂശ. പ്രതികളിലും വെസ്റ്റ്മിൻസ്റ്റർ വിവർത്തനത്തിലും ‘തങ്ങളുടെ വസ്ത്രം കുഞ്ഞാടിന്റെ രക്തത്തിൽ ശുദ്ധമാക്കുന്നവർ’ എന്നാണു കാണുന്നതു്. കല്പന കാക്കുന്നവരാണു മനസ്സാക്ഷിയാകുന്ന വസ്ത്രത്തെ ശുദ്ധമായി കാക്കുന്നവർ. അതിനാൽ വിവിധപ്രതികൾ തമ്മിൽ ഇവിടെ കാര്യഭേദമില്ല. ‘കുഞ്ഞാടിന്റെ രക്തത്തിൽ’ എന്നുവെച്ചാൽ, യോഗ്യതകളിൽ, എന്നുകൂടി ല.ൽമാത്രം പറയുന്നുണ്ടു്.

൧൫. “നായ്ക്കൾ”: വിഷയേച്ഛുക്കളും പരോപദ്രവികളുമായുള്ളവർ. – “പുറത്തു്”: പ്രവേശനംകിട്ടാതെ വെളിയിൽ നില്ക്കുമെന്നു താല്പര്യം.

൧൬. “ദാവീദിന്റെ വേരും, വംശവും”: അ. ൫. വ. ൫. വ്യ. നോക്കുക. ദാവീദിന്റെ പുത്രനായി വരുമെന്നു ചിരകാലം പ്രതീക്ഷിക്കപ്പെട്ടിരുന്ന മ്ശീഹാ. – “ഉദയനക്ഷത്രം”: അ. ൨. വ. ൨൮. വ്യ. നോക്കുക.

൧൭. “വരിക, എന്നു ആത്മാവും മണവാട്ടിയും പറയുന്നു”: സഭയുടെ ആത്മാവായ പരിശുദ്ധാത്മാവും സഭയും, എന്നുവെച്ചാൽ സഭമുഴുവനും, ന. കർത്താവിനോടു അവസാനവിധി ചെയ്യുവാൻവന്നു് തന്നെ എത്രയുംവേഗത്തിൽ സ്വർഗ്ഗീയമണവറയിലേക്കു്കൂട്ടിക്കൊണ്ടു പോകണമെന്നു പറയുന്നു. പരിശുദ്ധാത്മാവിന്റെയും സഭയുടെയും വാക്കുകൾ കേൾക്കുന്ന ഏവനും ഇങ്ങനെതന്നെ ‘വരിക’ എന്നു പറയട്ടെ. പറഞ്ഞാൽ

മാത്രംപോരാ മുമ്പോട്ടു ചെല്ലുകയുംവേണം. ആകയാൽ സ്വൎഗ്ഗപ്രവേശനം ആഗ്രഹിക്കുന്നവരൊക്കെയും മതപീഡനങ്ങളിൽ ക്ഷമ ആദിയായ പുണ്യകൎമ്മങ്ങൾകൊണ്ടു ആയുസ്സിന്റെ ഉറവയുടെ പക്കലേക്കു അടുക്കണം. തൻമൂലമാകുന്നു 'ദാഹിക്കുന്നവൻ വരട്ടെ. ഇച്ഛിക്കുന്നവൻ ജീവജലം സൌജന്യമായി സ്വീകരിക്കട്ടെ' എന്നു ഇവിടെ പറഞ്ഞിരിക്കുന്നതു്.

൨൦. "അതേ, ഞാൻ വേഗം വരുന്നു": ഗ്രീ., ല., ക്രൂശ. പ്രതികളിലും കാണുന്നതു ഇങ്ങനെയാണ്. അറ.ൽ 'തീൎച്ചയായും (അവർ) വേഗം വരും' എന്നാണു ഭാഷാന്തരം.– "ആമേൻ": അറ.ൽ മാത്രം 'ആമേൻ, ആമേൻ' എന്നു കാണുന്നു. 'ആമേൻ' എന്നപദം ആർ പറയുന്നതെന്നു നിൎണ്ണയിച്ചുകൂടാ. ഗ്രീ., കൽദ. പ്രതികളുടെ അച്ചടിയിൽ മുമ്പും പിമ്പുമുള്ള പൂൎണ്ണവിരാമംകൊണ്ടു അതു അന്യബന്ധമില്ലാതെ നില്ക്കുന്നു. മറ്റു പ്രതികളിലാകട്ടെ ആ പദത്തിനുമുമ്പുള്ള വാക്കുകളോടാണു അതു ഒട്ടെല്ലാം ബന്ധിക്കപ്പെട്ടിരിക്കുന്നതു്. വെസ്റ്റ്മിൻസ്റ്റർ വിവൎത്തനം അനുഗമിക്കുന്നതും ഈ ഒടുവിൽ പറഞ്ഞ പ്രതികളെയാണ്. താൻ വേഗം വരുമെന്നുള്ള മ്ശിഹായുടെ വാഗ്ദാനത്തിനു ഉത്തരമായി 'അങ്ങനെതന്നെ സംഭവിക്കട്ടെ' എന്ന അൎത്ഥത്തിൽ യോഹന്നാൻ പറയുന്നതായിട്ടാണ് പലേ വ്യാഖ്യാതാക്കളും അതിനെ സ്വീകരിച്ചുപോരുന്നതു്.– "കൎത്താവായ ഈശോയേ, വരണമേ": വാൎദ്ധക്യംകൊണ്ടു തളൎന്നും തന്റെ ദിവ്യഗുരുവിനോടു ചേരുവാനുള്ള ആഗ്രഹത്താൽ എരിഞ്ഞും ഇരിക്കുന്ന യോഹന്നാൻ ഈലോകബന്ധങ്ങളിൽനിന്നു തന്നെ മുക്തനാക്കി സ്വൎഗ്ഗത്തിലേക്കു കൊണ്ടുപോകുവാനായി വരണമെന്നു ചെയ്യുന്ന പ്രാൎത്ഥനയാണിതു്.

൨൧. "സകല വിശുദ്ധന്മാരോടുംകൂടി": വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിലും 'വിശുദ്ധന്മാരോടുകൂടി' എന്നുതന്നെ. ഗ്രീ., ല. പ്രതികളിൽ 'നിങ്ങളോടുകൂടി' എന്നും, അറ.ൽ 'നാമേവരോടുംകൂടി' എന്നുമാണു കാണുന്നതു്. ക്രൂശ.ൽ ആരോടുകൂടി എന്നു തിരിച്ചു പറയാതെ 'എല്ലാവരോടും കൂടി' എന്നു കാണുന്നു.– "ആമേൻ": അന്തി. സുറി.ൽ മാത്രം 'ആമേൻ, ആമേൻ' എന്നു ഇരട്ടിച്ചിരിക്കുന്നു. വെസ്റ്റ്മിൻസ്റ്റർ വിവൎത്തനത്തിൽ 'ആമേൻ' ഇല്ല. ഈ ആശിൎവ്വാദവാക്യം ഗ്രീക്കു കൈയെഴുത്തുകളിൽ പലവിധത്തിൽ കാണുന്നു എന്നും, സീനൈപ്രതി (Codex Sinaitic) യിൽ കാണുന്നതു മൂലത്തോടു ഏറ്റംയോജിക്കുന്നതായി തോന്നുന്നു എന്നും വെസ്റ്റ്മിൻസ്റ്റർ പറയുന്നു.

വി. സഭ തന്റെ മണവാളനായ ഈശോമ്ശിഹായുടെ വരവിനായി ദീൎഘനിശ്വാസവും ആത്മരവങ്ങൾമൂലവും തന്റെ മക്കളുടെ വായ്മൂലവും പ്രാൎത്ഥിക്കുന്നു. ദൈവരാജ്യത്തെ തികവിൎണ്ണതയോടുകൂടി ആഗ്രഹിക്കയും, നിത്യത്വത്തിന്റെ ദിവസത്തിനായി നെടുവീൎപ്പുവിടുകയും, ഈ ജീവിതനുകത്തിന്റെ ഭാരവും നമ്മുടെ പ്രവാസത്തിന്റെ അവജ്ഞയും അറിയുകയും, പരദേശികളെപ്പോലെ ഈ ഭൂമിയിൽ ജീവിക്കയുമാണ് വി. ഗ്രന്ഥപാരായണംകൊണ്ടു ഉല്പന്നമാകേണ്ട ഫലം. കൎത്താവേ, ഈ ആഗ്രഹം എന്നിൽ ജ്വലിപ്പിക്കേണമേ. എന്റെ പാവപ്പെട്ട ആത്മാവു് അതിന്റെ കേന്ദ്രവും, ദൈവവും, സമസ്തവുമായ നിന്റെ പക്കൽ വന്നു നിന്നിൽ ലയിക്കേണ്ടതിനു് കൎത്താവായ ഈശോയേ, നീ വരണമേ എന്നു നിന്റെ സ്നേഹശിഷ്യനോടുകൂടി പ്രാൎത്ഥിക്കുവാൻ അതിനു ശക്തി നൽകണമേ.– വി. ശ്ലീഹായുടെ ആശീൎവചസ്സുകൾ നമ്മിൽ അന്വൎത്ഥമാകട്ടെ. നമ്മുടെ കൎത്താവായ ഈശോമ്ശിഹായുടെ കൃപ എന്നും നമ്മോടുകൂടി ഇരിക്കുമാറാകട്ടെ.